പഴയതും പുതിയതുമായ

# നിയമങ്ങൾ

അടങ്ങിയ

# സത്യവേദപുസ്തകം

മലയാളഭാഷയിൽ പരിഭാഷപ്പെടുത്തിയതു



ബ്രിതന്ന്യപാരദേശീയവേദപുസ്തകസംഘംവക
മദ്രാസിലെ ഉപസംഘം അച്ചടിപ്പിച്ചു പ്രസിദ്ധമാക്കുന്നതു.
൧൯൧൦

THE

# HOLY BIBLE

CONTAINING

## THE OLD AND NEW TESTAMENTS

IN THE

## MALAYALAM LANGUAGE

NEWLY TRANSLATED FROM THE ORIGINAL HEBREW AND GREEK INTO MALAYALAM
BY A COMMITTEE APPOINTED BY THE BRITISH AND FOREIGN BIBLE SOCIETY
1898 — 1907

PRINTED FOR THE
BRITISH AND FOREIGN BIBLE SOCIETY
MADRAS AUXILIARY
1910

*Demy 8vo.]* *[Longprimer.*

# THE BOOKS OF THE OLD TESTAMENT.

## പഴയ നിയമത്തിലെ പുസ്തകങ്ങളുടെ ക്രമം.

| | അദ്ധ്യായങ്ങൾ. |
|---|---|
| ഉല്പത്തി | 50 |
| പുറപ്പാടു | 40 |
| ലേവ്യപുസ്തകം | 27 |
| സംഖ്യാപുസ്തകം | 36 |
| ആവൎത്തനപുസ്തകം | 34 |
| യോശുവ | 24 |
| ന്യായാധിപന്മാർ | 21 |
| രൂത്ത് | 4 |
| ൧. ശമൂവേൽ | 31 |
| ൨. ശമൂവേൽ | 24 |
| ൧. രാജാക്കന്മാർ | 22 |
| ൨. രാജാക്കന്മാർ | 25 |
| ൧. ദിനവൃത്താന്തം | 29 |
| ൨. ദിനവൃത്താന്തം | 36 |
| എസ്രാ | 10 |
| നെഹെമ്യാവു | 13 |
| എസ്ഥേർ | 10 |
| ഇയ്യോബ് | 42 |
| സങ്കീൎത്തനങ്ങൾ | 150 |
| സദൃശവാക്യങ്ങൾ | 31 |

| | അദ്ധ്യായങ്ങൾ. |
|---|---|
| സഭാപ്രസംഗി | 12 |
| ഉത്തമഗീതം | 8 |
| യെശയ്യാവു | 66 |
| യിരെമ്യാവു | 52 |
| വിലാപങ്ങൾ | 5 |
| യെഹെസ്കേൽ | 48 |
| ദാനീയേൽ | 12 |
| ഹോശേയ | 14 |
| യോവേൽ | 3 |
| ആമോസ് | 9 |
| ഓബദ്യാവു | 1 |
| യോനാ | 4 |
| മീഖാ | 7 |
| നഹൂം | 3 |
| ഹബക്കൂക് | 3 |
| സെഫന്യാവു | 3 |
| ഹഗ്ഗായി | 2 |
| സെഖൎയ്യാവു | 14 |
| മലാഖി | [illegible] |

# THE BOOKS OF THE NEW TESTAMENT.

## പുതിയ നിയമത്തിലെ പുസ്തകങ്ങളുടെ ക്രമം.

# പഴയനിയമം

# GENESIS

## ഉല്പത്തിപുസ്തകം

### ൧. അദ്ധ്യായം.

ആദിയിൽ ദൈവം ആകാശവും
2 ഭൂമിയും സൃഷ്ടിച്ചു. ഭൂമി പാഴായും ശൂന്യ
മായും ഇരുന്നു; ആഴത്തിന്മീതെ ഇരുൾ
ഉണ്ടായിരുന്നു. ദൈവത്തിന്റെ ആത്മാവു
വെള്ളത്തിൻ മീതെ പരിവൎത്തിച്ചുകൊ
3 ണ്ടിരുന്നു. വെളിച്ചം ഉണ്ടാകട്ടെ എന്നു
ദൈവം കല്പിച്ചു; വെളിച്ചം ഉണ്ടായി.
4 വെളിച്ചം നല്ലതു എന്നു ദൈവം കണ്ടു;
ദൈവം വെളിച്ചവും ഇരുളും തമ്മിൽ
5 വേർപിരിച്ചു. ദൈവം വെളിച്ചത്തിന്നു
പകൽ എന്നും ഇരുളിന്നു രാത്രി എന്നും
പേരിട്ടു. സന്ധ്യയായി ഉഷസ്സുമായി,
ഒന്നാം ദിവസം.

6 ദൈവം: വെള്ളങ്ങളുടെ മദ്ധ്യേ ഒരു
വിതാനം ഉണ്ടാകട്ടെ; അതു വെള്ളത്തി
ന്നും വെള്ളത്തിന്നും തമ്മിൽ വേർപിരി
7 വായിരിക്കട്ടെ എന്നു കല്പിച്ചു. വിതാ
നം ഉണ്ടാക്കീട്ടു ദൈവം വിതാനത്തിൻ
കീഴുള്ള വെള്ളവും വിതാനത്തിൻ മീതെ
യുള്ള വെള്ളവും തമ്മിൽ വേർപിരിച്ചു;
8 അങ്ങനെ സംഭവിച്ചു. ദൈവം വിതാന
ത്തിന്നു ആകാശം എന്നു പേരിട്ടു. സന്ധ്യ
യായി ഉഷസ്സുമായി, രണ്ടാം ദിവസം.

ദൈവം: ആകാശത്തിൻ കീഴുള്ള വെ 9
ള്ളം ഒരു സ്ഥലത്തു കൂടട്ടെ; ഉണങ്ങിയ
നിലം കാണട്ടെ എന്നു കല്പിച്ചു; അങ്ങനെ
സംഭവിച്ചു. ഉണങ്ങിയ നിലത്തിന്നു 10
ദൈവം ഭൂമി എന്നും വെള്ളത്തിന്റെ കൂട്ട
ത്തിന്നു സമുദ്രം എന്നും പേരിട്ടു; നല്ലതു
എന്നു ദൈവം കണ്ടു. ഭൂമിയിൽനിന്നു 11
പുല്ലും വിത്തുള്ള സസ്യങ്ങളും ഭൂമിയിൽ
അതതു തരം വിത്തുള്ള ഫലം കായിക്കുന്ന
വൃക്ഷങ്ങളും മുളെച്ചുവരട്ടെ എന്നു ദൈവം
കല്പിച്ചു; അങ്ങനെ സംഭവിച്ചു. ഭൂമി 12
യിൽനിന്നു പുല്ലും അതതു തരം വിത്തുള്ള
ഫലം കായിക്കുന്ന വൃക്ഷങ്ങളും മുളെച്ചുവ
ന്നു; നല്ലതു എന്നു ദൈവം കണ്ടു. സന്ധ്യ 13
യായി ഉഷസ്സുമായി, മൂന്നാം ദിവസം.

പകലും രാവും തമ്മിൽ വേർപിരി 14
വാൻ ആകാശവിതാനത്തിൽ വെളിച്ച
ങ്ങൾ ഉണ്ടാകട്ടെ; അവ അടയാളങ്ങളായും
കാലം, ദിവസം, സംവത്സരം എന്നിവ
തിരിച്ചറിവാനായും ഉതകട്ടെ; ഭൂമിയെ 15
പ്രകാശിപ്പിപ്പാൻ ആകാശവിതാനത്തിൽ
അവ വെളിച്ചങ്ങളായിരിക്കട്ടെ എന്നു
ദൈവം കല്പിച്ചു; അങ്ങനെ സംഭവിച്ചു.

16 പകൽ വാഴേണ്ടതിന്നു വലിപ്പമേറിയ
വെളിച്ചവും രാത്രി വാഴേണ്ടതിന്നു വലി
പ്പം കുറഞ്ഞ വെളിച്ചവും ആയി രണ്ടു വലി
യ വെളിച്ചങ്ങളെ ദൈവം ഉണ്ടാക്കി; ന
17 ക്ഷത്രങ്ങളെയും ഉണ്ടാക്കി. ഭൂമിയെ പ്ര
കാശിപ്പിപ്പാനും പകലും രാത്രിയും വാഴുവാ
നും വെളിച്ചത്തെയും ഇരുളിനെയും ത
18 മ്മിൽ വേർപിരിപ്പാനുമായി ദൈവം അ
വയെ ആകാശവിതാനത്തിൽ നിർത്തി; ന
19 ല്ലതു എന്നു ദൈവം കണ്ടു. സന്ധ്യയായി
ഉഷസ്സുമായി, നാലാം ദിവസം.
20 വെള്ളത്തിൽ ജലജന്തുക്കൾ കൂട്ടമായി
ജനിക്കട്ടെ; ഭൂമിയുടെ മീതെ ആകാശവി
താനത്തിൽ പറവജാതി പറക്കട്ടെ എന്നു
21 ദൈവം കല്പിച്ചു. ദൈവം വലിയ തിമിം
ഗലങ്ങളെയും വെള്ളത്തിൽ കൂട്ടമായി ജനി
ച്ചു ചരിക്കുന്ന അതതു തരം ജീവജന്തുക്കളെ
യും അതതു തരം പറവജാതിയെയും സൃഷ്ടി
22 ച്ചു; നല്ലതു എന്നു ദൈവം കണ്ടു. നിങ്ങൾ
വർദ്ധിച്ചു പെരുകി സമുദ്രത്തിലെ വെള്ള
ത്തിൽ നിറവിൻ; പറവജാതി ഭൂമിയിൽ
പെരുകട്ടെ എന്നു കല്പിച്ചു ദൈവം അവ
23 യെ അനുഗ്രഹിച്ചു. സന്ധ്യയായി ഉഷ
സ്സുമായി, അഞ്ചാം ദിവസം.
24 അതതു തരം കന്നുകാലി, ഇഴജാതി, കാട്ടു
മൃഗം ഇങ്ങനെ അതതു തരം ജീവജന്തുക്കൾ
ഭൂമിയിൽനിന്നുളവാകട്ടെ എന്നു ദൈവം
25 കല്പിച്ചു; അങ്ങനെ സംഭവിച്ചു. ഇങ്ങനെ
ദൈവം അതതു തരം കാട്ടുമൃഗങ്ങളെയും
അതതു തരം കന്നുകാലികളെയും അതതു
തരം ഭൂചരജന്തുക്കളെയും ഉണ്ടാക്കി; നല്ലതു
26 എന്നു ദൈവം കണ്ടു. അനന്തരം ദൈവം:
നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ
സാദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക;
അവർ സമുദ്രത്തിലുള്ള മത്സ്യത്തിന്മേലും
ആകാശത്തിലുള്ള പറവജാതിയിന്മേലും
മൃഗങ്ങളിന്മേലും സർവ്വഭൂമിയിന്മേലും ഭൂമി
യിൽ ഇഴയുന്ന എല്ലാ ഇഴജാതിയിന്മേലും
വാഴട്ടെ എന്നു കല്പിച്ചു. ഇങ്ങനെ ദൈവം 27
തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടി
ച്ചു, ദൈവത്തിന്റെ സ്വരൂപത്തിൽ അവ
നെ സൃഷ്ടിച്ചു, ആണും പെണ്ണുമായി അവ
രെ സൃഷ്ടിച്ചു. ദൈവം അവരെ അനു 28
ഗ്രഹിച്ചു: നിങ്ങൾ സന്താനപുഷ്ടിയുള്ളവ
രായി പെരുകി ഭൂമിയിൽ നിറഞ്ഞു അതി
നെ അടക്കി സമുദ്രത്തിലെ മത്സ്യത്തിന്മേ
ലും ആകാശത്തിലെ പറവജാതിയിന്മേലും
സകലഭൂചരജന്തുവിന്മേലും വാഴുവിൻ
എന്നു അവരോടു കല്പിച്ചു. ഭൂമിയിൽ 29
എങ്ങും വിത്തുള്ള സസ്യങ്ങളും വൃക്ഷത്തി
ന്റെ വിത്തുള്ള ഫലം കായ്ക്കുന്ന സകല
വൃക്ഷങ്ങളും ഇതാ, ഞാൻ നിങ്ങൾക്കു തന്നി
രിക്കുന്നു; അവ നിങ്ങൾക്കു ആഹാരമായി
രിക്കട്ടെ; ഭൂമിയിലെ സകലമൃഗങ്ങൾ 30
ക്കും ആകാശത്തിലെ എല്ലാപറവകൾക്കും
ഭൂമിയിൽ ചരിക്കുന്ന സകലഭൂചരജന്തു
ക്കൾക്കും ആഹാരമായിട്ടു പച്ചസസ്യം
ഒക്കെയും ഞാൻ കൊടുത്തിരിക്കുന്നു എന്നു
ദൈവം കല്പിച്ചു; അങ്ങനെ സംഭവിച്ചു.
താൻ ഉണ്ടാക്കിയതിനെ ഒക്കെയും ദൈവം 31
നോക്കി, അതു എത്രയും നല്ലതു എന്നു
കണ്ടു. സന്ധ്യയായി ഉഷസ്സുമായി, ആറാം
ദിവസം.

## ൨. അദ്ധ്യായം.

ഇങ്ങനെ ആകാശവും ഭൂമിയും അവയി
ലുള്ള ചരാചരങ്ങളൊക്കെയും തികഞ്ഞു.
താൻ ചെയ്ത പ്രവൃത്തി ഒക്കെയും ദൈവം 2
തീർത്തശേഷം താൻ ചെയ്ത സകലപ്രവൃ
ത്തിയിൽനിന്നും ഏഴാം ദിവസം നിവൃത്ത
നായി. താൻ സൃഷ്ടിച്ചുണ്ടാക്കിയ സകല 3
പ്രവൃത്തിയിൽനിന്നും അന്നു നിവൃത്തനാ
യതുകൊണ്ടു ദൈവം ഏഴാം ദിവസത്തെ
അനുഗ്രഹിച്ചു ശുദ്ധീകരിച്ചു.

4 യഹോവയായ ദൈവം ഭൂമിയും ആകാ
ശവും സൃഷ്ടിച്ച നാളിൽ ആകാശവും ഭൂമി
യും സൃഷ്ടിച്ചതിന്റെ ഉല്പത്തിവിവരം:
വയലിലെ ചെടി ഒന്നും അതുവരെ ഭൂമി
യിൽ ഉണ്ടായിരുന്നില്ല; വയലിലെ സസ്യം
5 ഒന്നും മുളെച്ചിരുന്നതുമില്ല. യഹോവയായ
ദൈവം ഭൂമിയിൽ മഴ പെയ്യിച്ചിരുന്നില്ല;
നിലത്തു വേല ചെയ്വാൻ മനുഷ്യനും ഉണ്ടാ
6 യിരുന്നില്ല. ഭൂമിയിൽനിന്നു മഞ്ഞു പൊ
ങ്ങി, നിലം ഒക്കെയും നനെച്ചുവന്നു.
7 യഹോവയായ ദൈവം നിലത്തെ പൊ
ടികൊണ്ടു മനുഷ്യനെ നിൎമ്മിച്ചിട്ടു അവ
ന്റെ മൂക്കിൽ ജീവശ്വാസം ഊതി, മനു
ഷ്യൻ ജീവനുള്ള ദേഹിയായി തീൎന്നു.
8 അനന്തരം യഹോവയായ ദൈവം കിഴ
ക്കു ഏദെനിൽ ഒരു തോട്ടം ഉണ്ടാക്കി, താൻ
സൃഷ്ടിച്ച മനുഷ്യനെ അവിടെ ആക്കി.
9 കാണ്മാൻ ഭംഗിയുള്ളതും തിന്മാൻ നല്ല ഫല
മുള്ളതുമായ ഓരോ വൃക്ഷങ്ങളും തോട്ടത്തി
ന്റെ നടുവിൽ ജീവവൃക്ഷവും നന്മതിന്മ
കളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷവും
യഹോവയായ ദൈവം നിലത്തുനിന്നു
10 മുളെപ്പിച്ചു. തോട്ടം നനെപ്പാൻ ഒരു നദി
ഏദെനിൽനിന്നു പുറപ്പെട്ടു; അതു അവി
ടെനിന്നു നാലു ശാഖയായി പിരിഞ്ഞു.
11 ഒന്നാമത്തേതിന്നു പീശോൻ എന്നു പേർ;
അതു ഹവീലാദേശമൊക്കെയും ചുററുന്നു;
12 അവിടെ പൊന്നുണ്ടു. ആ ദേശത്തിലെ
പൊന്നു മേത്തരമാകുന്നു; അവിടെ ഗുല്ഗു
13 ലുവും ഗോമേദകവും ഉണ്ടു. രണ്ടാം നദി
ക്കു ഗീഹോൻ എന്നു പേർ; അതു കൂശ്
14 ദേശമൊക്കെയും ചുററുന്നു. മൂന്നാം നദി
ക്കു ഹിദ്ദേക്കെൽ എന്നു പേർ; അതു അശ്ശൂ
രിന്നു കിഴക്കോട്ടു ഒഴുകുന്നു; നാലാം നദി
15 ഫ്രാത്ത് ആകുന്നു. യഹോവയായ ദൈ
വം മനുഷ്യനെ കൂട്ടിക്കൊണ്ടു പോയി
ഏദെൻതോട്ടത്തിൽ വേല ചെയ്വാനും
അതിനെ കാപ്പാനും അവിടെ ആക്കി.
യഹോവയായ ദൈവം മനുഷ്യനോടു 16
കല്പിച്ചതു എന്തെന്നാൽ: തോട്ടത്തിലെ
സകലവൃക്ഷങ്ങളുടെയും ഫലം നിനക്കു
ഇഷ്ടംപോലെ തിന്നാം. എന്നാൽ നന്മ 17
തിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷ
ത്തിൻ ഫലം തിന്നരുതു; തിന്നുന്ന നാളിൽ
നീ മരിക്കും.
അനന്തരം യഹോവയായ ദൈവം: മനു 18
ഷ്യൻ ഏകനായിരിക്കുന്നതു നന്നല്ല; ഞാൻ
അവന്നു തക്കതായോരു തുണ ഉണ്ടാക്കിക്കൊ
ടുക്കും എന്നു അരുളിച്ചെയ്തു. യഹോവയായ 19
ദൈവം ഭൂമിയിലെ സകലമൃഗങ്ങളെയും
ആകാശത്തിലെ എല്ലാപറവകളെയും നി
ലത്തുനിന്നു നിൎമ്മിച്ചിട്ടു മനുഷ്യൻ അവെക്കു
എന്തു പേരിടുമെന്നു കാണ്മാൻ അവന്റെ
മുമ്പിൽ വരുത്തി; സകലജീവജന്തുക്കൾ
ക്കും മനുഷ്യൻ ഇട്ടതു അവെക്കു പേരായി.
മനുഷ്യൻ എല്ലാകന്നുകാലികൾക്കും ആകാ 20
ശത്തിലെ പറവകൾക്കും എല്ലാകാട്ടുമൃഗ
ങ്ങൾക്കും പേരിട്ടു; എങ്കിലും മനുഷ്യന്നു തക്ക
തായോരു തുണ കണ്ടുകിട്ടിയില്ല. ആക 21
യാൽ യഹോവയായ ദൈവം മനുഷ്യന്നു
ഒരു ഗാഢനിദ്ര വരുത്തി; അവൻ ഉറങ്ങി
യപ്പോൾ അവന്റെ വാരിയെല്ലുകളിൽ
ഒന്നു എടുത്തു അതിന്നു പകരം മാംസം
പിടിപ്പിച്ചു. യഹോവയായ ദൈവം മനു 22
ഷ്യനിൽനിന്നു എടുത്ത വാരിയെല്ലിനെ
ഒരു സ്ത്രീയാക്കി, അവളെ മനുഷ്യന്റെ
അടുക്കൽ കൊണ്ടുവന്നു. അപ്പോൾ മനു 23
ഷ്യൻ: ഇതു ഇപ്പോൾ എന്റെ അസ്ഥി
യിൽനിന്നു അസ്ഥിയും എന്റെ മാംസ
ത്തിൽനിന്നു മാംസവും ആകുന്നു. ഇവളെ
നരനിൽനിന്നു എടുത്തിരിക്കയാൽ ഇവൾ
ക്കു നാരി എന്നു പേരാകും എന്നു പറഞ്ഞു.
അതുകൊണ്ടു പുരുഷൻ അപ്പനെയും അമ്മ 24
യെയും വിട്ടുപിരിഞ്ഞു ഭാൎയ്യയോടു പററി

ച്ചേരും; അവർ ഏകദേഹമായി തീരും.
25 മനുഷ്യനും ഭാൎയ്യയും ഇരുവരും നഗ്നരാ
യിരുന്നു; അവൎക്കു നാണം തോന്നിയില്ല
താനും.

## ൩. അദ്ധ്യായം.

യഹോവയായ ദൈവം ഉണ്ടാക്കിയ എല്ലാ
കാട്ടുജന്തുക്കളെക്കാളും പാമ്പു കൌശലമേ
റിയതായിരുന്നു. അതു സ്ത്രീയോടു: തോട്ട
ത്തിലെ യാതൊരു വൃക്ഷത്തിന്റെ ഫലവും
നിങ്ങൾ തിന്നരുതെന്നു ദൈവം വാസ്തവ
മായി കല്പിച്ചിട്ടുണ്ടോ എന്നു ചോദിച്ചു.
2 സ്ത്രീ പാമ്പിനോടു: തോട്ടത്തിലെ വൃക്ഷങ്ങ
3 ളുടെ ഫലം ഞങ്ങൾക്കു തിന്നാം; എന്നാൽ
നിങ്ങൾ മരിക്കാതിരിക്കേണ്ടതിന്നു തോട്ട
ത്തിന്റെ നടുവിലുള്ള വൃക്ഷത്തിന്റെ
ഫലം തിന്നരുതു, തൊടുകയും അരുതു
എന്നു ദൈവം കല്പിച്ചിട്ടുണ്ടു എന്നു
4 പറഞ്ഞു. പാമ്പു സ്ത്രീയോടു: നിങ്ങൾ
5 മരിക്കയില്ല നിശ്ചയം; അതു തിന്നുന്ന
നാളിൽ നിങ്ങളുടെ കണ്ണു തുറക്കയും
നിങ്ങൾ നന്മതിന്മകളെ അറിയുന്നവരാ
യി ദൈവത്തെ പോലെ ആകയും ചെയ്യും
എന്നു ദൈവം അറിയുന്നു എന്നു പറഞ്ഞു.
6 ആ വൃക്ഷഫലം തിന്മാൻ നല്ലതും കാണ്മാൻ
ഭംഗിയുള്ളതും ജ്ഞാനം പ്രാപിപ്പാൻ കാമ്യ
വും എന്നു സ്ത്രീ കണ്ടു ഫലം പറിച്ചു തിന്നു
ഭൎത്താവിന്നും കൊടുത്തു; അവനും തിന്നു.
7 ഉടനെ ഇരുവരുടെയും കണ്ണു തുറന്നു
തങ്ങൾ നഗ്നരെന്നു അറിഞ്ഞു, അത്തി
യില കൂട്ടിത്തുന്നി തങ്ങൾക്കു അരയാട
8 ഉണ്ടാക്കി. വെയിലാറിയപ്പോൾ യഹോ
വയായ ദൈവം തോട്ടത്തിൽ നടക്കു
ന്ന ഒച്ച അവർ കേട്ടു; മനുഷ്യനും
ഭാൎയ്യയും യഹോവയായ ദൈവം തങ്ങ
ളെ കാണാതിരിപ്പാൻ തോട്ടത്തിലെ വൃ
9 ക്ഷങ്ങളുടെ ഇടയിൽ ഒളിച്ചു. യഹോ
വയായ ദൈവം മനുഷ്യനെ വിളിച്ചു:
നീ എവിടെ എന്നു ചോദിച്ചു. തോട്ട 10
ത്തിൽ നിന്റെ ഒച്ച കേട്ടിട്ടു ഞാൻ നഗ്നനാ
കകൊണ്ടു ഭയപ്പെട്ടു ഒളിച്ചു എന്നു അവൻ
പറഞ്ഞു. നീ നഗ്നനെന്നു നിന്നോടു 11
ആർ പറഞ്ഞു? തിന്നരുതെന്നു ഞാൻ
നിന്നോടു കല്പിച്ച വൃക്ഷഫലം നീ തിന്നു
വോ എന്നു അവൻ ചോദിച്ചു. അതി 12
ന്നു മനുഷ്യൻ: എന്നോടു കൂടെ ഇരി
പ്പാൻ നീ തന്നിട്ടുള്ള സ്ത്രീ വൃക്ഷഫലം
തന്നു; ഞാൻ തിന്നുകയും ചെയ്തു എന്നു
പറഞ്ഞു. യഹോവയായ ദൈവം സ്ത്രീ 13
യോടു: നീ ഈ ചെയ്തതു എന്തു എന്നു ചോ
ദിച്ചതിന്നു: പാമ്പു എന്നെ വഞ്ചിച്ചു, ഞാൻ
തിന്നുപോയി എന്നു സ്ത്രീ പറഞ്ഞു. യഹോ 14
വയായ ദൈവം പാമ്പിനോടു കല്പിച്ചതു:
നീ ഇതു ചെയ്കകൊണ്ടു എല്ലാ കന്നുകാലി
കളിലും എല്ലാ കാട്ടുമൃഗങ്ങളിലും വെച്ചു നീ
ശപിക്കപ്പെട്ടിരിക്കുന്നു; നീ ഉരസ്സുകൊണ്ടു
ഗമിച്ചു നിന്റെ ആയുഷ്കാലമൊക്കെയും
പൊടി തിന്നും. ഞാൻ നിനക്കും സ്ത്രീക്കും 15
നിന്റെ സന്തതിക്കും അവളുടെ സന്തതി
ക്കും തമ്മിൽ ശത്രുത്വം ഉണ്ടാക്കും. അവൻ
നിന്റെ തല തകൎക്കും; നീ അവന്റെ കുതി
കാൽ തകൎക്കും. സ്ത്രീയോടു കല്പിച്ചതു: ഞാൻ 16
നിനക്കു കഷ്ടവും ഗൎഭധാരണവും ഏററവും
വൎദ്ധിപ്പിക്കും; നീ വേദനയോടെ മക്കളെ
പ്രസവിക്കും; നിന്റെ ആഗ്രഹം നിന്റെ
ഭൎത്താവിനോടു ആകും; അവൻ നിന്നെ
ഭരിക്കും. മനുഷ്യനോടു കല്പിച്ചതോ: 17
നീ നിന്റെ ഭാൎയ്യയുടെ വാക്കു അനു
സരിക്കയും തിന്നരുതെന്നു ഞാൻ കല്പി
ച്ച വൃക്ഷഫലം തിന്നുകയും ചെയ്തതുകൊ
ണ്ടു നിന്റെ നിമിത്തം ഭൂമി ശപിക്ക
പ്പെട്ടിരിക്കുന്നു; നിന്റെ ആയുഷ്കാലമൊ
ക്കെയും നീ കഷ്ടതയോടെ അതിൽനിന്നു
അഹോവൃത്തി കഴിക്കും. മുള്ളും പറക്കാര 18

യും നിനക്കു അതിൽനിന്നു മുളെക്കും; വയ
ലിലെ സസ്യം നിനക്കു ആഹാരമാകും.
19 നിലത്തുനിന്നു നിന്നെ എടുത്തിരിക്കുന്നു;
അതിൽ തിരികെ ചേരുവോളം മുഖത്തെ
വിയൎപ്പോടെ നീ ഉപജീവനം കഴിക്കും;
നീ പൊടിയാകുന്നു, പൊടിയിൽ തിരി
20 കെ ചേരും. മനുഷ്യൻ തന്റെ ഭാൎയ്യെക്കു
ഹവ്വാ എന്നു പേരിട്ടു; അവൾ ജീവനുള്ള
21 വൎക്കെല്ലാം മാതാവല്ലോ. യഹോവയായ
ദൈവം ആദാമിന്നും അവന്റെ ഭാൎയ്യെക്കും
തോൽകൊണ്ടു ഉടുപ്പു ഉണ്ടാക്കി അവരെ
ഉടുപ്പിച്ചു.
22 യഹോവയായ ദൈവം: മനുഷ്യൻ
നന്മതിന്മകളെ അറിവാൻ തക്കവണ്ണം
നമ്മിൽ ഒരുത്തനെ പോലെ ആയി
ത്തീൎന്നിരിക്കുന്നു; ഇപ്പോൾ അവൻ കൈ
നീട്ടി ജീവവൃക്ഷത്തിന്റെ ഫലം കൂടെ
പറിച്ചു തിന്നു എന്നേക്കും ജീവിപ്പാൻ സം
23 ഗതി വരരുതു എന്നു കല്പിച്ചു. അവനെ
എടുത്തിരുന്ന നിലത്തു കൃഷി ചെയ്യേണ്ട
തിന്നു യഹോവയായ ദൈവം അവനെ
ഏദെൻതോട്ടത്തിൽനിന്നു പുറത്താക്കി.
24 ഇങ്ങനെ അവൻ മനുഷ്യനെ ഇറക്കിക്ക
ളഞ്ഞു; ജീവന്റെ വൃക്ഷത്തിങ്കലേക്കുള്ള
വഴി കാപ്പാൻ അവൻ ഏദെൻതോട്ട
ത്തിന്നു കിഴക്കു കെരൂബുകളെ തിരിഞ്ഞു
കൊണ്ടിരിക്കുന്ന വാളിന്റെ ജ്വാലയുമായി
നിൎത്തി.

## ൪. അദ്ധ്യായം.

അനന്തരം മനുഷ്യൻ തന്റെ ഭാൎയ്യയായ
ഹവ്വയെ പരിഗ്രഹിച്ചു; അവൾ ഗൎഭം ധ
രിച്ചു കയീനെ പ്രസവിച്ചു: യഹോവ
യാൽ എനിക്കു ഒരു പുരുഷപ്രജ ലഭിച്ചു
2 എന്നു പറഞ്ഞു. പിന്നെ അവൾ അവ
ന്റെ അനുജനായ ഹാബെലിനെ പ്രസ
വിച്ചു. ഹാബെൽ ആട്ടിടയനും കയീൻ
കൃഷിക്കാരനും ആയ്തീൎന്നു. കുറെക്കാലം 3
കഴിഞ്ഞിട്ടു കയീൻ നിലത്തെ അനുഭവ
ത്തിൽനിന്നു യഹോവെക്കു ഒരു വഴിപാടു
കൊണ്ടുവന്നു. ഹാബെലും ആട്ടിൻകൂട്ട 4
ത്തിലെ കടിഞ്ഞൂലുകളിൽനിന്നു, അവയു
ടെ മേദസ്സിൽനിന്നു തന്നേ, ഒരു വഴിപാടു
കൊണ്ടുവന്നു. യഹോവ ഹാബെലിലും അ
വന്റെ വഴിപാടിലും പ്രസാദിച്ചു. കയീ 5
നിലും അവന്റെ വഴിപാടിലും പ്രസാദി
ച്ചില്ല. കയീന്നു ഏററവും കോപമുണ്ടായി,
അവന്റെ മുഖം വാടി. എന്നാറെ 6
യഹോവ കയീനോടു: നീ കോപിക്കു
ന്നതു എന്തിന്നു? നിന്റെ മുഖം വാടുന്നതും
എന്തു? നീ നന്മ ചെയ്യുന്നു എങ്കിൽ പ്ര 7
സാദമുണ്ടാകയില്ലയോ? നീ നന്മ ചെയ്യു
ന്നില്ലെങ്കിലോ പാപം വാതില്ക്കൽ കിടക്കു
ന്നു; അതിന്റെ ആഗ്രഹം നിങ്കലേക്കു ആ
കുന്നു; നീയോ അതിനെ കീഴടക്കേണം
എന്നു കല്പിച്ചു. എന്നാറെ കയീൻ തന്റെ 8
അനുജനായ ഹാബെലിനോടു: (നാം വയ
ലിലേക്കു പോക എന്നു) പറഞ്ഞു. അവർ
വയലിൽ ഇരിക്കുമ്പോൾ കയീൻ തന്റെ
അനുജനായ ഹാബെലിനോടു കയൎത്തു അ
വനെ കൊന്നു. പിന്നെ യഹോവ കയീ 9
നോടു: നിന്റെ അനുജനായ ഹാബെൽ
എവിടെ എന്നു ചോദിച്ചതിന്നു: ഞാൻ അ
റിയുന്നില്ല; ഞാൻ എന്റെ അനുജന്റെ
കാവല്ക്കാരനോ എന്നു അവൻ പറഞ്ഞു.
അതിന്നു അവൻ അരുളിച്ചെയ്തതു: നീ 10
എന്തു ചെയ്തു? നിന്റെ അനുജന്റെ രക്ത
ത്തിന്റെ ശബ്ദം ഭൂമിയിൽനിന്നു എന്നോടു
നിലവിളിക്കുന്നു. ഇപ്പോൾ നിന്റെ 11
അനുജന്റെ രക്തം നിന്റെ കയ്യിൽനിന്നു
ഏററുകൊൾവാൻ വായിതുറന്ന ദേശം നീ
വിട്ടു ശാപഗ്രസ്തനായി പോകേണം. നീ 12
കൃഷി ചെയ്യുമ്പോൾ നിലം ഇനി മേലാൽ
തന്റെ വീൎയ്യം നിനക്കു തരികയില്ല; നീ

ഭൂമിയിൽ ഉഴന്നലയുന്നവൻ ആകും.
13 കയീൻ യഹോവയോടു: എന്റെ കുററം
പൊറുപ്പാൻ കഴിയുന്നതിനെക്കാൾ വലി
14 യതാകുന്നു. ഇതാ, നീ ഇന്നു എന്നെ
ആട്ടിക്കളയുന്നു; ഞാൻ തിരുസന്നിധി
വിട്ടു ഒളിച്ചു ഭൂമിയിൽ ഉഴന്നലയുന്നവൻ
ആകും; ആരെങ്കിലും എന്നെ കണ്ടാൽ,
15 എന്നെ കൊല്ലും എന്നു പറഞ്ഞു. യഹോ
വ അവനോടു: അതുകൊണ്ടു ആരെങ്കിലും
കയീനെ കൊന്നാൽ അവന്നു ഏഴിരട്ടി
പകരം കിട്ടും എന്നു അരുളിച്ചെയ്തു; കയീ
നെ കാണുന്നവർ ആരും കൊല്ലാതിരി
ക്കേണ്ടതിന്നു യഹോവ അവന്നു ഒരു അട
യാളം വെച്ചു.
16 അങ്ങനെ കയീൻ യഹോവയുടെ സ
ന്നിധിയിൽനിന്നു പുറപ്പെട്ടു ഏദെന്നു
കിഴക്കു നോദ് ദേശത്തു ചെന്നു പാൎത്തു.
17 കയീൻ തന്റെ ഭാൎയ്യയെ പരിഗ്രഹിച്ചു;
അവൾ ഗൎഭം ധരിച്ചു ഹാനോക്കിനെ പ്ര
സവിച്ചു. അവൻ ഒരു പട്ടണം പണിതു,
ഹാനോക്ക എന്നു തന്റെ മകന്റെ പേ
18 രിട്ടു. ഹാനോക്കിന്നു ഈരാദ് ജനിച്ചു;
ഈരാദ് മെഹൂയയേലിനെ ജനിപ്പിച്ചു;
മെഹൂയയേൽ മെഥൂശയേലിനെ ജനി
പ്പിച്ചു; മെഥൂശയേൽ ലാമെക്കിനെ ജനി
19 പ്പിച്ചു. ലാമെക്ക രണ്ടു ഭാൎയ്യമാരെ എടുത്തു;
ഒരുത്തിക്കു ആദാ എന്നും മററവൾക്കു
20 സില്ലാ എന്നും പേർ. ആദാ യാബാലി
നെ പ്രസവിച്ചു; അവൻ കൂടാരവാസി
കൾക്കും പശുപാലകന്മാൎക്കും പിതാവാ
21 യ്തീൎന്നു. അവന്റെ സഹോദരന്നു യൂബാൽ
എന്നു പേർ. ഇവൻ കിന്നരവും വേണു
വും പ്രയോഗിക്കുന്ന എല്ലാവൎക്കും പിതാ
22 വായ്തീൎന്നു. സില്ലാ തൂബൽകയീനെ പ്ര
സവിച്ചു; അവൻ ചെമ്പുകൊണ്ടും ഇരിമ്പു
കൊണ്ടുമുള്ള ആയുധങ്ങളെ തീൎക്കുന്നവ
നായ്തീൎന്നു; തൂബൽകയീന്റെ പെങ്ങൾ
നയമാ. ലാമെക്ക തന്റെ ഭാൎയ്യമാരോടു 23
പറഞ്ഞതു:

ആദയും സില്ലയും ആയുള്ളോരേ, എ
ന്റെ വാക്കു കേൾപ്പിൻ;
ലാമെക്കിൻ ഭാൎയ്യമാരേ, എന്റെ വച
നത്തിന്നു ചെവി തരുവിൻ!
എന്റെ മുറിവിന്നു പകരം ഞാൻ ഒരു
പുരുഷനെയും
എന്റെ പരിക്കിന്നു പകരം ഒരു യുവാ
വിനെയും കൊല്ലും.
കയീന്നുവേണ്ടി ഏഴിരട്ടി പകരം ചെ 24
യ്യുമെങ്കിൽ
ലാമെക്കിന്നുവേണ്ടി എഴുപത്തേഴ ഇ
രട്ടി പകരം ചെയ്യും.

ആദാം തന്റെ ഭാൎയ്യയെ പിന്നെയും 25
പരിഗ്രഹിച്ചു; അവൾ ഒരു മകനെ പ്ര
സവിച്ചു: കയീൻ കൊന്ന ഹാബെലിന്നു
പകരം ദൈവം എനിക്കു മറെറാരു
സന്തതിയെ തന്നു എന്നു പറഞ്ഞു അവന്നു
ശേത്ത് എന്നു പേരിട്ടു. ശേത്തിന്നും ഒരു 26
മകൻ ജനിച്ചു; അവന്നു എനോശ് എന്നു
പേരിട്ടു. ആ കാലത്തു യഹോവയുടെ
നാമത്തിലുള്ള ആരാധന തുടങ്ങി.

## ൫. അദ്ധ്യായം.

ആദാമിന്റെ വംശപാരമ്പൎയ്യമാവിതു:
ദൈവം മനുഷ്യനെ സൃഷ്ടിച്ചപ്പോൾ ദൈ
വത്തിന്റെ സാദൃശ്യത്തിൽ അവനെ ഉ
ണ്ടാക്കി; ആണും പെണ്ണുമായി അവരെ 2
സൃഷ്ടിച്ചു; സൃഷ്ടിച്ച നാളിൽ അവരെ അ
നുഗ്രഹിക്കയും അവൎക്കു ആദാമെന്നു പേ
രിടുകയും ചെയ്തു. ആദാമിന്നു നൂററി 3
മുപ്പതു വയസ്സായപ്പോൾ അവൻ തന്റെ
സാദൃശ്യത്തിൽ തന്റെ സ്വരൂപപ്രകാരം
ഒരു മകനെ ജനിപ്പിച്ചു; അവന്നു ശേത്ത്
എന്നു പേരിട്ടു. ശേത്തിനെ ജനിപ്പിച്ച 4
ശേഷം ആദാം എണ്ണൂറു സംവത്സരം

ജീവിച്ചിരുന്നു പുത്രന്മാരെയും പുത്രിമാരെ
5 യും ജനിപ്പിച്ചു. ആദാമിന്റെ ആയുഷ്കാ
ലം ആകെ തൊള്ളായിരത്തി മുപ്പതു സംവ
ത്സരമായിരുന്നു; പിന്നെ അവൻ മരിച്ചു.
6 ശേത്തിന്നു നൂററഞ്ചു വയസ്സായപ്പോൾ
7 അവൻ എനോശിനെ ജനിപ്പിച്ചു. എ
നോശിനെ ജനിപ്പിച്ച ശേഷം ശേത്ത്
എണ്ണൂറേറഴ സംവത്സരം ജീവിച്ചിരുന്നു
പുത്രന്മാരെയും പുത്രിമാരെയും ജനിപ്പിച്ചു.
8 ശേത്തിന്റെ ആയുഷ്കാലം ആകെ തൊ
ള്ളായിരത്തി പന്ത്രണ്ടു സംവത്സരമായിരു
ന്നു; പിന്നെ അവൻ മരിച്ചു.
9 എനോശിന്നു തൊണ്ണൂറു വയസ്സായ
പ്പോൾ അവൻ കേനാനെ ജനിപ്പിച്ചു.
10 കേനാനെ ജനിപ്പിച്ച ശേഷം എനോശ്
എണ്ണൂററി പതിനഞ്ചു സംവത്സരം ജീവി
ച്ചിരുന്നു പുത്രന്മാരെയും പുത്രിമാരെയും ജ
11 നിപ്പിച്ചു. എനോശിന്റെ ആയുഷ്കാലം
ആകെ തൊള്ളായിരത്തഞ്ചു സംവത്സരമാ
യിരുന്നു; പിന്നെ അവൻ മരിച്ചു.
12 കേനാന്നു എഴുപതു വയസ്സായപ്പോൾ
13 അവൻ മഹലലേലിനെ ജനിപ്പിച്ചു. മഹ
ലലേലിനെ ജനിപ്പിച്ച ശേഷം കേനാൻ
എണ്ണൂററി നാല്പതു സംവത്സരം ജീവിച്ചിരു
ന്നു പുത്രന്മാരെയും പുത്രിമാരെയും ജനി
14 പ്പിച്ചു. കേനാന്റെ ആയുഷ്കാലം ആകെ
തൊള്ളായിരത്തി പത്തു സംവത്സരമായി
രുന്നു; പിന്നെ അവൻ മരിച്ചു.
15 മഹലലേലിന്നു അറുപത്തഞ്ചു വയസ്സാ
യപ്പോൾ അവൻ യാരെദിനെ ജനിപ്പിച്ചു.
16 യാരെദിനെ ജനിപ്പിച്ച ശേഷം മഹല
ലേൽ എണ്ണൂററി മുപ്പതു സംവത്സരം ജീവി
ച്ചിരുന്നു പുത്രന്മാരെയും പുത്രിമാരെയും
17 ജനിപ്പിച്ചു. മഹലലേലിന്റെ ആയുഷ്കാ
ലം ആകെ എണ്ണൂററി തൊണ്ണൂററഞ്ചു സം
വത്സരമായിരുന്നു; പിന്നെ അവൻ
മരിച്ചു.

യാരെദിന്നു നൂറററുപത്തിരണ്ടു വയ 18
സ്സായപ്പോൾ അവൻ ഹാനോക്കിനെ ജനി
പ്പിച്ചു. ഹാനോക്കിനെ ജനിപ്പിച്ച ശേ 19
ഷം യാരെദ് എണ്ണൂറു സംവത്സരം ജീവി
ച്ചിരുന്നു പുത്രന്മാരെയും പുത്രിമാരെയും
ജനിപ്പിച്ചു. യാരെദിന്റെ ആയുഷ്കാലം 20
ആകെ തൊള്ളായിരത്തറുപത്തിരണ്ടു സം
വത്സരമായിരുന്നു; പിന്നെ അവൻ മരിച്ചു.
ഹാനോക്കിന്നു അറുപത്തഞ്ചു വയസ്സാ 21
യപ്പോൾ അവൻ മെഥൂശലഹിനെ ജനി
പ്പിച്ചു. മെഥൂശലഹിനെ ജനിപ്പിച്ച ശേ 22
ഷം ഹാനോക്ക മുന്നൂറു സംവത്സരം ദൈ
വത്തോടുകൂടെ നടക്കയും പുത്രന്മാരെയും
പുത്രിമാരെയും ജനിപ്പിക്കയും ചെയ്തു.
ഹാനോക്കിന്റെ ആയുഷ്കാലം ആകെ 23
മുന്നൂറററുപത്തഞ്ചു സംവത്സരമായിരുന്നു.
ഹാനോക്ക ദൈവത്തോടുകൂടെ നടന്നു, 24
ദൈവം അവനെ എടുത്തുകൊണ്ടതിനാൽ
കാണാതെയായി.

മെഥൂശലഹിന്നു നൂറെറണ്പത്തേഴ വയ 25
സ്സായപ്പോൾ അവൻ ലാമെക്കിനെ ജനി
പ്പിച്ചു. ലാമെക്കിനെ ജനിപ്പിച്ച ശേഷം 26
മെഥൂശലഹ് എഴുനൂറെറണ്പത്തിരണ്ടു സം
വത്സരം ജീവിച്ചിരുന്നു പുത്രന്മാരെയും
പുത്രിമാരെയും ജനിപ്പിച്ചു. മെഥൂശലഹി 27
ന്റെ ആയുഷ്കാലം ആകെ തൊള്ളായി
രത്തറുപത്തൊമ്പതു സംവത്സരമായിരു
ന്നു; പിന്നെ അവൻ മരിച്ചു.
ലാമെക്കിന്നു നൂറെറണ്പത്തിരണ്ടു വയസ്സാ 28
യപ്പോൾ അവൻ ഒരു മകനെ ജനിപ്പിച്ചു.
യഹോവ ശപിച്ച ഭൂമിയിൽ നമ്മുടെ പ്രവൃ 29
ത്തിയിലും നമ്മുടെ കൈകളുടെ പ്രയത്ന
ത്തിലും ഇവൻ നമ്മെ ആശ്വസിപ്പിക്കു
മെന്നു പറഞ്ഞു അവന്നു നോഹ എന്നു പേർ
ഇട്ടു. നോഹയെ ജനിപ്പിച്ച ശേഷം ലാ 30
മെക്ക് അഞ്ഞൂററി തൊണ്ണൂററഞ്ചു സംവ
ത്സരം ജീവിച്ചിരുന്നു പുത്രന്മാരെയും പുത്രി

31 മാരെയും ജനിപ്പിച്ചു. ലാമെക്കിന്റെ ആ
യുഷ്കാലം ആകെ എഴുനൂറ്റെഴുപത്തെഴ
സംവത്സരമായിരുന്നു; പിന്നെ അവൻ
മരിച്ചു.
32 നോഹെക്കു അഞ്ഞൂറു വയസ്സായശേഷം
നോഹ ശേമിനെയും ഹാമിനെയും യാഫെ
ത്തിനെയും ജനിപ്പിച്ചു.

## ൬. അദ്ധ്യായം.

മനുഷ്യർ ഭൂമിയിൽ പെരുകിത്തുടങ്ങി
2 അവൎക്കു പുത്രിമാർ ജനിച്ചപ്പോൾ ദൈവ
ത്തിന്റെ പുത്രന്മാർ മനുഷ്യരുടെ പുത്രി
മാരെ സൌന്ദൎയ്യമുള്ളവരെന്നു കണ്ടിട്ടു
തങ്ങൾക്കു ബോധിച്ച ഏവരെയും ഭാൎയ്യമാ
3 രായി എടുത്തു. അപ്പോൾ യഹോവ:
മനുഷ്യനിൽ എന്റെ ആത്മാവു സദാകാ
ലവും വാദിച്ചുകൊണ്ടിരിക്കയില്ല; അവൻ
ജഡംതന്നേയല്ലോ; എങ്കിലും അവന്റെ
കാലം നൂറ്റിരുപതു സംവത്സരമാകം എ
4 ന്നു അരുളിച്ചെയ്തു. അക്കാലത്തു ഭൂമി
യിൽ മല്ലന്മാർ ഉണ്ടായിരുന്നു; അതിന്റെ
ശേഷവും ദൈവത്തിന്റെ പുത്രന്മാർ മനു
ഷ്യരുടെ പുത്രിമാരുടെ അടുക്കൽ ചെന്നിട്ടു
അവർ മക്കളെ പ്രസവിച്ചു; ഇവരാകുന്നു
പുരാതനകാലത്തെ വീരന്മാർ, കീൎത്തി
5 പ്പെട്ട പുരുഷന്മാർ തന്നേ. ഭൂമിയിൽ
മനുഷ്യന്റെ ദുഷ്ടത വലിയതെന്നും അവ
ന്റെ ഹൃദയവിചാരങ്ങളുടെ നിരൂപണ
മൊക്കെയും എല്ലായ്പോഴും ദോഷമുള്ളതത്രേ
6 എന്നും യഹോവ കണ്ടു. താൻ ഭൂമിയിൽ
മനുഷ്യനെ ഉണ്ടാക്കുകകൊണ്ടു യഹോവ
അനുതപിച്ചു; അതു അവന്റെ ഹൃദയത്തി
7 ന്നു ദുഃഖമായി: ഞാൻ സൃഷ്ടിച്ചിട്ടുള്ള മനു
ഷ്യനെ ഭൂമിയിൽനിന്നു നശിപ്പിച്ചുകളയും;
മനുഷ്യനെയും മൃഗത്തെയും ഇഴജാതി
യെയും ആകാശത്തിലെ പക്ഷികളെയും
തന്നേ; അവയെ ഉണ്ടാക്കുകകൊണ്ടു ഞാൻ
അനുതപിക്കുന്നു എന്നു യഹോവ അരുളി
ച്ചെയ്തു. എന്നാൽ നോഹെക്കു യഹോവ 8
യുടെ കൃപ ലഭിച്ചു.
നോഹയുടെ വംശപാരമ്പൎയ്യം എന്തെ 9
ന്നാൽ: നോഹ നീതിമാനും തന്റെ തല
മുറയിൽ നിഷ്കളങ്കനുമായിരുന്നു; നോഹ
ദൈവത്തോടുകൂടെ നടന്നു. ശേം, ഹാം, 10
യാഫെത്ത് എന്ന മൂന്നു പുത്രന്മാരെ നോഹ
ജനിപ്പിച്ചു. എന്നാൽ ഭൂമി ദൈവത്തി 11
ന്റെ മുമ്പാകെ വഷളായി; ഭൂമി അതിക്ര
മംകൊണ്ടു നിറഞ്ഞിരുന്നു. ദൈവം ഭൂമി 12
യെ നോക്കി, അതു വഷളായി എന്നു കണ്ടു;
സകലജഡവും ഭൂമിയിൽ തന്റെ വഴി
വഷളാക്കിയിരുന്നു.
ദൈവം നോഹയോടു കല്പിച്ചതെന്തെ 13
ന്നാൽ: സകലജഡത്തിന്റെയും അവ
സാനം എന്റെ മുമ്പിൽ വന്നിരിക്കുന്നു;
ഭൂമി അവരാൽ അതിക്രമംകൊണ്ടു നിറ
ഞ്ഞിരിക്കുന്നു; ഞാൻ അവരെ ഭൂമി
യോടുകൂടെ നശിപ്പിക്കും. നീ ഗോഫർ 14
മരംകൊണ്ടു ഒരു പെട്ടകം ഉണ്ടാക്കുക; പെ
ട്ടകത്തിന്നു അറകൾ ഉണ്ടാക്കി, അകത്തും
പുറത്തും കീൽ തേക്കേണം. അതു ഉണ്ടാ 15
ക്കേണ്ടതു എങ്ങനെ എന്നാൽ: പെട്ടകത്തി
ന്റെ നീളം മുന്നൂറു മുഴം; വീതി അമ്പതു
മുഴം; ഉയരം മുപ്പതു മുഴം. പെട്ടകത്തിന്നു 16
കിളിവാതിൽ ഉണ്ടാക്കേണം; മേൽനിന്നു
ഒരു മുഴം താഴെ അതിനെ വെക്കേണം;
പെട്ടകത്തിന്റെ വാതിൽ അതിന്റെ വശ
ത്തു വെക്കേണം: താഴത്തെയും രണ്ടാമ
ത്തെയും മൂന്നാമത്തെയും തട്ടായി അതിനെ
ഉണ്ടാക്കേണം. ആകാശത്തിൻ കീഴിൽ 17
നിന്നു ജീവശ്വാസമുള്ള സൎവ്വജഡത്തെയും
നശിപ്പിപ്പാൻ ഞാൻ ഭൂമിയിൽ ഒരു
ജലപ്രളയം വരുത്തും; ഭൂമിയിലുള്ളതൊ
ക്കെയും നശിച്ചുപോകും. നിന്നോടോ 18
ഞാൻ ഒരു നിയമം ചെയ്യും; നീയും

നിൻെറ പുത്രന്മാരും ഭാൎയ്യയും പുത്രന്മാരുടെ
ഭാൎയ്യമാരും പെട്ടകത്തിൽ കടക്കേണം.
19 സകലജീവികളിൽനിന്നും, സൎവ്വജഡ
ത്തിൽനിന്നും തന്നേ, ഈരണ്ടീരണ്ടി
നെ നിന്നോടുകൂടെ ജീവരക്ഷെക്കായിട്ടു
പെട്ടകത്തിൽ കയറേറണം; അവ ആ
20 ണും പെണ്ണുമായിരിക്കേണം. അതതു
തരം പക്ഷികളിൽനിന്നും അതതു തരം
മൃഗങ്ങളിൽനിന്നും ഭൂമിയിലെ അതതു തരം
ഇഴജാതികളിൽനിന്നൊക്കെയും ഈരണ്ടീ
രണ്ടു ജീവരക്ഷെക്കായിട്ടു നിൻെറ അടു
21 ക്കൽ വരേണം. നീയോ സകലഭക്ഷണ
സാധനങ്ങളിൽനിന്നും വേണ്ടുന്നതു എടു
ത്തു സംഗ്രഹിച്ചുകൊള്ളേണം; അതു നിന
22 ക്കും അവെക്കും ആഹാരമായിരിക്കേണം.
ദൈവം തന്നോടു കല്പിച്ചതൊക്കെയും
നോഹ ചെയ്തു; അങ്ങനെ തന്നേ അവൻ
ചെയ്തു.

## ൭. അദ്ധ്യായം.

അനന്തരം യഹോവ നോഹയോടു കല്പി
ച്ചതെന്തെന്നാൽ: നീയും സൎവ്വകുടുംബവു
മായി പെട്ടകത്തിൽ കടക്ക; ഞാൻ നി
ന്നെ ഈ തലമുറയിൽ എൻെറ മുമ്പാകെ
2 നീതിമാനായി കണ്ടിരിക്കുന്നു. ശുദ്ധി
യുള്ള സകലമൃഗങ്ങളിൽനിന്നും ആണും
പെണ്ണുമായി ഏഴേഴും, ശുദ്ധിയില്ലാത്ത
മൃഗങ്ങളിൽനിന്നു ആണും പെണ്ണുമായി
3 ഈരണ്ടും, ആകാശത്തിലെ പറവകളിൽ
നിന്നു പൂവനും പിടയുമായി ഏഴേഴും,
ഭൂമിയിലൊക്കെയും സന്തതി ശേഷിച്ചിരി
ക്കേണ്ടതിന്നു നീ ചേൎത്തുകൊള്ളേണം.
4 ഇനി ഏഴു ദിവസം കഴിഞ്ഞിട്ടു ഞാൻ ഭൂമി
യിൽ നാല്പതു രാവും നാല്പതു പകലും മഴ
പെയ്യിക്കും; ഞാൻ ഉണ്ടാക്കീട്ടുള്ള സകല
ജീവജാലങ്ങളെയും ഭൂമിയിൽനിന്നു നശി
5 പ്പിക്കും. യഹോവ തന്നോടു കല്പിച്ചപ്ര
കാരമൊക്കെയും നോഹ ചെയ്തു.

ഭൂമിയിൽ ജലപ്രളയം ഉണ്ടായപ്പോൾ 6
നോഹെക്കു അറുനൂറു വയസ്സായിരുന്നു.
നോഹയും പുത്രന്മാരും അവൻെറ ഭാൎയ്യയും 7
പുത്രന്മാരുടെ ഭാൎയ്യമാരും ജലപ്രളയം നി
മിത്തം പെട്ടകത്തിൽ കടന്നു. ശുദ്ധി 8
യുള്ള മൃഗങ്ങളിൽനിന്നും ശുദ്ധിയില്ലാത്ത
മൃഗങ്ങളിൽനിന്നും പറവകളിൽനിന്നും
ഭൂമിയിലുള്ള ഇഴജാതിയിൽനിന്നൊക്കെ
യും, ദൈവം നോഹയോടു കല്പിച്ചപ്രകാ 9
രം ഈരണ്ടീരണ്ടു ആണും പെണ്ണുമായി
നോഹയുടെ അടുക്കൽ വന്നു പെട്ടകത്തിൽ
കടന്നു. ഏഴു ദിവസം കഴിഞ്ഞശേ 10
ഷം ഭൂമിയിൽ ജലപ്രളയം തുടങ്ങി. നോ 11
ഹയുടെ ആയുസ്സിൻെറ അറുനൂറാം സംവ
ത്സരത്തിൽ രണ്ടാം മാസം പതിനേഴാം തി
യ്യതി, അന്നുതന്നേ ആഴിയുടെ ഉറവുകൾ
ഒക്കെയും പിളൎന്നു; ആകാശത്തിൻെറ
കിളിവാതിലുകളും തുറന്നു. നാല്പതു രാവും 12
നാല്പതു പകലും ഭൂമിയിൽ മഴ പെയ്തു.
അന്നുതന്നേ നോഹയും നോഹയുടെ പുത്ര 13
ന്മാരായ ശേമും ഹാമും യാഫെത്തും നോഹ
യുടെ ഭാൎയ്യയും അവൻെറ പുത്രന്മാരുടെ
മൂന്നു ഭാൎയ്യമാരും പെട്ടകത്തിൽ കടന്നു.
അവരും അതതു തരം കാട്ടുമൃഗങ്ങളും 14
അതതു തരം കന്നുകാലികളും നിലത്തു
ഇഴയുന്ന അതതു തരം ഇഴജാതിയും അ
തതു തരം പറവകളും അതതു തരം പ
ക്ഷികളും തന്നേ. ജീവശ്വാസമുള്ള സൎവ്വ 15
ജഡത്തിൽനിന്നും ഈരണ്ടീരണ്ടു നോഹ
യുടെ അടുക്കൽ വന്നു പെട്ടകത്തിൽ
കടന്നു. ദൈവം അവനോടു കല്പിച്ച 16
തുപോലെ അകത്തു കടന്നവ സൎവ്വജ
ഡത്തിൽനിന്നും ആണും പെണ്ണുമായി
കടന്നു; യഹോവ വാതിൽ അടെച്ചു.
ഭൂമിയിൽ നാല്പതു ദിവസം ജലപ്രളയം 17
ഉണ്ടായി, വെള്ളം വൎദ്ധിച്ചു പെട്ടകം
പൊങ്ങി, നിലത്തുനിന്നു ഉയൎന്നു. വെള്ളം

18 പൊങ്ങി ഭൂമിയിൽ ഏററവും പെരു
കി; പെട്ടകം വെള്ളത്തിൽ ഒഴുകിത്തുട
19 ങ്ങി. വെള്ളം ഭൂമിയിൽ അത്യധികം പൊ
ങ്ങി, ആകാശത്തിൻ കീഴെങ്ങുമുള്ള ഉയൎന്ന
20 പൎവ്വതങ്ങളൊക്കെയും മൂടിപ്പോയി. പൎവ്വ
തങ്ങൾ മൂടുവാൻ തക്കവണ്ണം വെള്ളം പതി
21 നഞ്ചു മുഴം അവെക്കു മീതെ പൊങ്ങി. പറ
വകളും കന്നുകാലികളും കാട്ടുമൃഗങ്ങളും നി
ലത്തു ഇഴയുന്ന എല്ലാ ഇഴജാതിയുമായി
ഭൂചരജന്തുമൊക്കെയും സകലമനുഷ്യരും
22 ചത്തുപോയി. കരയിലുള്ള സകലത്തി
ലും മൂക്കിൽ ജീവശ്വാസമുള്ളതൊക്കെയും
23 ചത്തു. ഭൂമിയിൽ മനുഷ്യനും മൃഗങ്ങളും
ഇഴജാതിയും ആകാശത്തിലെ പറവകളു
മായി ഭൂമിയിൽ ഉണ്ടായിരുന്ന സകലജീ
വജാലങ്ങളും നശിച്ചുപോയി; അവ ഭൂമി
യിൽനിന്നു നശിച്ചുപോയി; നോഹയും
അവനോടു കൂടെ പെട്ടകത്തിൽ ഉണ്ടായി
24 രുന്നവരും മാത്രം ശേഷിച്ചു. വെള്ളം ഭൂമി
യിൽ നൂററമ്പതു ദിവസം പൊങ്ങിക്കൊ
ണ്ടിരുന്നു.

## ൮. അദ്ധ്യായം.

ദൈവം നോഹയെയും അവനോടുകൂ
ടെ പെട്ടകത്തിൽ ഉള്ള സകലജീവിക
ളെയും സകലമൃഗങ്ങളെയും ഓൎത്തു; ദൈ
വം ഭൂമിമേൽ ഒരു കാററു അടിപ്പിച്ചു;
2 വെള്ളം നിലെച്ചു. ആഴിയുടെ ഉറവുകളും
ആകാശത്തിന്റെ കിളിവാതിലുകളും അ
ടഞ്ഞു; ആകാശത്തുനിന്നുള്ള മഴയും നി
3 ന്നു. വെള്ളം ഇടവിടാതെ ഭൂമിയിൽനി
ന്നു ഇറങ്ങിക്കൊണ്ടിരുന്നു; നൂററമ്പതു ദി
വസം കഴിഞ്ഞശേഷം വെള്ളം കുറഞ്ഞു
4 തുടങ്ങി. ഏഴാം മാസം പതിനേഴാം
തിയ്യതി പെട്ടകം അരരാത്ത് പൎവ്വത
5 ത്തിൽ ഉറെച്ചു. പത്താം മാസം വരെ വെ
ള്ളം ഇടവിടാതെ കുറഞ്ഞു; പത്താം മാസം
ഒന്നാം തിയ്യതി പൎവ്വതശിഖരങ്ങൾ കാണാ
യി. നാല്പതു ദിവസം കഴിഞ്ഞശേഷം 6
നോഹ താൻ പെട്ടകത്തിന്നു ഉണ്ടാക്കിയി
രുന്ന കിളിവാതിൽ തുറന്നു. അവൻ ഒരു 7
മലങ്കാക്കയെ പുറത്തു വിട്ടു; അതു പുറപ്പെട്ടു
ഭൂമിയിൽ വെള്ളം വററിപ്പോയതു വരെ
പോയും വന്നും കൊണ്ടിരുന്നു. ഭൂമിയിൽ 8
വെള്ളം കുറഞ്ഞുവോ എന്നു അറിയേണ്ടതി
ന്നു അവൻ ഒരു പ്രാവിനെയും തന്റെ
അടുക്കൽനിന്നു പുറത്തു വിട്ടു. എന്നാൽ 9
സൎവ്വഭൂമിയിലും വെള്ളം കിടക്കകൊണ്ടു
പ്രാവു കാൽ വെപ്പാൻ സ്ഥലം കാ
ണാതെ അവന്റെ അടുക്കൽ പെട്ടക
ത്തിലേക്കു മടങ്ങിവന്നു; അവൻ കൈ
നീട്ടി അതിനെ പിടിച്ചു തന്റെ അടുക്കൽ
പെട്ടകത്തിൽ ആക്കി. ഏഴു ദിവസം 10
കഴിഞ്ഞിട്ടു അവൻ വീണ്ടും ആ പ്രാവിനെ
പെട്ടകത്തിൽനിന്നു പുറത്തു വിട്ടു. പ്രാ 11
വു വൈകുന്നേരത്തു അവന്റെ അടുക്കൽ
വന്നു; അതിന്റെ വായിൽ അതാ, ഒരു
പച്ച ഒലിവില; അതിനാൽ ഭൂമിയിൽ
വെള്ളം കുറഞ്ഞു എന്നു നോഹ അറിഞ്ഞു.
പിന്നെയും ഏഴു ദിവസം കഴിഞ്ഞിട്ടു അ 12
വൻ ആ പ്രാവിനെ പുറത്തു വിട്ടു; അതു
പിന്നെ അവന്റെ അടുക്കൽ മടങ്ങിവ
ന്നില്ല. അറുനൂററൊന്നാം സംവത്സരം 13
ഒന്നാം മാസം ഒന്നാം തിയ്യതി ഭൂമിയിൽ
വെള്ളം വററിപ്പോയിരുന്നു; നോഹ പെ
ട്ടകത്തിന്റെ മേല്ത്തട്ടു നീക്കി, ഭൂതലം ഉണ
ങ്ങിയിരിക്കുന്നു എന്നു കണ്ടു. രണ്ടാം മാസം 14
ഇരുപത്തേഴാം തിയ്യതി ഭൂമി ഉണങ്ങിയി
രുന്നു.

ദൈവം നോഹയോടു അരുളിച്ചെയ്തതു: 15
നീയും നിന്റെ ഭാൎയ്യയും പുത്രന്മാരും പുത്ര 16
ന്മാരുടെ ഭാൎയ്യമാരും പെട്ടകത്തിൽനിന്നു
പുറത്തിറങ്ങുവിൻ. പറവകളും മൃഗങ്ങളും 17
നിലത്തു ഇഴയുന്ന ഇഴജാതിയുമായ സൎവ്വ

ജഡത്തിൽനിന്നും നിന്നോടുകൂടെ ഇരി
ക്കുന്ന സകലജീവികളെയും പുറത്തു കൊ
ണ്ടുവരിക; അവ ഭൂമിയിൽ അനവധിയാ
യി വൎദ്ധിക്കയും പെററു പെരുകകയും ചെ
18 യ്യട്ടെ. അങ്ങനെ നോഹയും അവന്റെ
പുത്രന്മാരും ഭാൎയ്യയും പുത്രന്മാരുടെ ഭാൎയ്യമാ
19 രും പുറത്തിറങ്ങി. സകലമൃഗങ്ങളും ഇ
ഴജാതികൾ ഒക്കെയും എല്ലാപറവകളും
ഭൂചരങ്ങളൊക്കെയും ജാതിജാതിയായി
20 പെട്ടകത്തിൽനിന്നു ഇറങ്ങി. നോഹ
യഹോവെക്കു ഒരു യാഗപീഠം പണിതു,
ശുദ്ധിയുള്ള സകലമൃഗങ്ങളിലും ശുദ്ധിയു
ള്ള എല്ലാപറവകളിലും ചിലതു എടുത്തു
യാഗപീഠത്തിന്മേൽ ഹോമയാഗം അ
21 ൎപ്പിച്ചു. യഹോവ സൌരഭ്യവാസന മണ
ത്തപ്പോൾ യഹോവ തന്റെ ഹൃദയത്തിൽ
അരുളിച്ചെയ്തതു: ഞാൻ മനുഷ്യന്റെ നി
മിത്തം ഇനി ഭൂമിയെ ശപിക്കയില്ല; മനു
ഷ്യന്റെ മനോനിരൂപണം ബാല്യംമുതൽ
ദോഷമുള്ളതു ആകുന്നു; ഞാൻ ചെയ്തതു
പോലെ സകലജീവികളെയും ഇനി നശി
22 പ്പിക്കയില്ല. ഭൂമിയുള്ള കാലത്തോളം വി
തയും കൊയിത്തും, ശീതവും ഉഷ്ണവും, വേ
നലും വൎഷവും, രാവും പകലും നിന്നുപോ
കയുമില്ല.

## ൯. അദ്ധ്യായം.

ദൈവം നോഹയെയും അവന്റെ പുത്ര
ന്മാരെയും അനുഗ്രഹിച്ചു അവരോടു അരു
ളിച്ചെയ്തതെന്തെന്നാൽ: നിങ്ങൾ സന്താന
പുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നി
2 റവിൻ. നിങ്ങളെയുള്ള പേടിയും നടു
ക്കവും ഭൂമിയിലെ സകലമൃഗങ്ങൾക്കും ആ
കാശത്തിലെ എല്ലാപറവകൾക്കും സകല
ഭൂചരങ്ങൾക്കും സമുദ്രത്തിലെ സകലമത്സ്യ
ങ്ങൾക്കും ഉണ്ടാകും; അവയെ നിങ്ങളുടെ
3 കയ്യിൽ ഏല്പിച്ചിരിക്കുന്നു. ഭൂചരജന്തു
ക്കളൊക്കെയും നിങ്ങൾക്കു ആഹാരം ആയി
രിക്കട്ടെ; പച്ചസസ്യംപോലെ ഞാൻ സ
കലവും നിങ്ങൾക്കു തന്നിരിക്കുന്നു. പ്രാ 4
ണനായിരിക്കുന്ന രക്തത്തോടുകൂടെ മാത്രം
നിങ്ങൾ മാംസം തിന്നരുതു. നിങ്ങളു 5
ടെ പ്രാണനായിരിക്കുന്ന നിങ്ങളുടെ രക്ത
ത്തിന്നു ഞാൻ പകരം ചോദിക്കും; സക
ലമൃഗത്തോടും മനുഷ്യനോടും ചോദിക്കും;
അവനവന്റെ സഹോദരനോടും ഞാൻ
മനുഷ്യന്റെ പ്രാണന്നു പകരം ചോദി
ക്കും. ആരെങ്കിലും മനുഷ്യന്റെ രക്തം 6
ചൊരിയിച്ചാൽ അവന്റെ രക്തം മനു
ഷ്യൻ ചൊരിയിക്കും; ദൈവത്തിന്റെ
സ്വരൂപത്തിലല്ലോ മനുഷ്യനെ ഉണ്ടാക്കി
യതു. ആകയാൽ നിങ്ങൾ സന്താന 7
പുഷ്ടിയുള്ളവരായി പെരുകുവിൻ; ഭൂമി
യിൽ അനവധിയായി പെററു പെരുകു
വിൻ.

ദൈവം പിന്നെയും നോഹയോടും അ 8
വന്റെ പുത്രന്മാരോടും അരുളിച്ചെയ്തതു:
ഞാൻ, ഇതാ, നിങ്ങളോടും നിങ്ങളുടെ സ 9
ന്തതിയോടും ഭൂമിയിൽ നിങ്ങളോടുകൂ 10
ടെ ഉള്ള പക്ഷികളും കന്നുകാലികളും കാ
ട്ടുമൃഗങ്ങളുമായ സകലജീവജന്തുക്കളോടും
പെട്ടകത്തിൽനിന്നു പുറപ്പെട്ട സകലവു
മായി ഭൂമിയിലെ സകലമൃഗങ്ങളോടും
ഒരു നിയമം ചെയ്യുന്നു. ഇനി സകല 11
ജഡവും ജലപ്രളയത്താൽ നശിക്കയില്ല;
ഭൂമിയെ നശിപ്പിപ്പാൻ ഇനി ജലപ്രളയം
ഉണ്ടാകയുമില്ല എന്നു ഞാൻ നിങ്ങളോടു
ഒരു നിയമം ചെയ്യുന്നു. പിന്നെയും ദൈ 12
വം അരുളിച്ചെയ്തതു: ഞാനും നിങ്ങളും
നിങ്ങളോടുകൂടെ ഉള്ള സകലജീവജന്തുക്ക
ളും തമ്മിൽ തലമുറതലമുറയോളം സദാകാ
ലത്തേക്കും ചെയ്യുന്ന നിയമത്തിന്റെ അ
ടയാളം ആവിതു: ഞാൻ എന്റെ വില്ലു 13
മേഘത്തിൽ വെക്കുന്നു; അതു ഞാനും ഭൂമി

യും തമ്മിലുള്ള നിയമത്തിന്നു അടയാള
14 മായിരിക്കും. ഞാൻ ഭൂമിയുടെ മീതെ മേ
ഘം വരുത്തുമ്പോൾ മേഘത്തിൽ വില്ല
15 കാണും. അപ്പോൾ ഞാനും നിങ്ങളും
സൎവ്വജഡവുമായ സകലജീവജന്തുക്കളും
തമ്മിലുള്ള എന്റെ നിയമം ഞാൻ ഓൎക്കും;
ഇനി സകലജഡത്തെയും നശിപ്പിപ്പാൻ
വെള്ളം ഒരു പ്രളയമായി തീരുകയുമില്ല.
16 വില്ല മേഘത്തിൽ ഉണ്ടാകും; ദൈവവും
ഭൂമിയിലെ സൎവ്വജഡവുമായ സകലജീ
വികളും തമ്മിൽ എന്നേക്കുമുള്ള നിയമം
ഓൎക്കേണ്ടതിന്നു ഞാൻ അതിനെ നോക്കും.
17 ഞാൻ ഭൂമിയിലുള്ള സൎവ്വജഡത്തോടും
ചെയ്തിരിക്കുന്ന നിയമത്തിന്നു ഇതു അട
യാളം എന്നും ദൈവം നോഹയോടു അരു
ളിച്ചെയ്തു.
18 പെട്ടകത്തിൽനിന്നു പുറപ്പെട്ടവരായ
നോഹയുടെ പുത്രന്മാർ ശേമും ഹാമും യാ
ഫെത്തും ആയിരുന്നു; ഹാം എന്നവനോ
19 കനാന്റെ പിതാവു. ഇവർ മൂവരും
നോഹയുടെ പുത്രന്മാർ; അവരെക്കൊണ്ടു
20 ഭൂമി ഒക്കെയും നിറഞ്ഞു. നോഹ കൃഷി
ചെയ്വാൻ തുടങ്ങി; ഒരു മുന്തിരിത്തോട്ടം
21 നട്ടുണ്ടാക്കി. അവൻ അതിലെ വീഞ്ഞു
കുടിച്ചു ലഹരി പിടിച്ചു തന്റെ കൂടാര
22 ത്തിൽ വസ്ത്രം നീങ്ങി കിടന്നു. കനാ
ന്റെ പിതാവായ ഹാം പിതാവിന്റെ
നഗ്നത കണ്ടു വെളിയിൽ ചെന്നു തന്റെ
23 രണ്ടു സഹോദരന്മാരെയും അറിയിച്ചു. ശേ
മും യാഫെത്തും ഒരു വസ്ത്രം എടുത്തു, ഇരു
വരുടെയും തോളിൽ ഇട്ടു വിമുഖരായി
ചെന്നു പിതാവിന്റെ നഗ്നത മറെച്ചു;
അവരുടെ മുഖം തിരിഞ്ഞിരുന്നതുകൊണ്ടു
അവർ പിതാവിന്റെ നഗ്നത കണ്ടില്ല.
24 നോഹ ലഹരിവിട്ടുണൎന്നപ്പോൾ തന്റെ
25 ഇളയമകൻ ചെയ്തതു അറിഞ്ഞു. അപ്പോൾ
അവൻ: കനാൻ ശപിക്കപ്പെട്ടവൻ;
അവൻ തന്റെ സഹോദരന്മാൎക്കു അധമ
ദാസനായ്തീരും എന്നു പറഞ്ഞു. ശേ 26
മിന്റെ ദൈവമായ യഹോവ സ്തുതിക്ക
പ്പെട്ടവൻ; കനാൻ അവരുടെ ദാസനാ
കും. ദൈവം യാഫെത്തിനെ വൎദ്ധിപ്പി 27
ക്കട്ടെ; അവൻ ശേമിന്റെ കൂടാരങ്ങളിൽ
വസിക്കും; കനാൻ അവരുടെ ദാസനാകും
എന്നും അവൻ പറഞ്ഞു.
ജലപ്രളയത്തിന്റെ ശേഷം നോഹ 28
മുന്നൂററമ്പതു സംവത്സരം ജീവിച്ചിരുന്നു.
നോഹയുടെ ആയുഷ്കാലം ആകെ തൊ 29
ള്ളായിരത്തമ്പതു സംവത്സരമായിരുന്നു;
പിന്നെ അവൻ മരിച്ചു.

## ൧൦. അദ്ധ്യായം.

നോഹയുടെ പുത്രന്മാരായ ശേം, ഹാം,
യാഫെത്ത് എന്നവരുടെ വംശപാരമ്പൎയ്യ
മാവിതു: ജലപ്രളയത്തിന്റെ ശേഷം അ
വൎക്കു പുത്രന്മാർ ജനിച്ചു.
യാഫെത്തിന്റെ പുത്രന്മാർ: ഗോമെർ, 2
മാഗോഗ്, മാദായി, യാവാൻ, തുബൽ,
മേശെക്ക, തീരാസ്. ഗോമെരിന്റെ പുത്ര 3
ന്മാർ: അസ്കെനാസ്, രീഫത്ത്, തോഗൎമ്മാ.
യാവാന്റെ പുത്രന്മാർ: എലീശാ, തൎശീശ്, 4
കിത്തീം, ദോദാനീം. ഇവരാൽ ജാതികളു 5
ടെ ദ്വീപുകൾ അതതു ദേശത്തിൽ ഭാഷ
ഭാഷയായും ജാതിജാതിയായും കുലംകുല
മായും പിരിഞ്ഞു.
ഹാമിന്റെ പുത്രന്മാർ: കൂശ്, മിസ്രയീം, 6
പൂത്ത്, കനാൻ. കൂശിന്റെ പുത്രന്മാർ: 7
സെബാ, ഹവീലാ, സബ്താ, രമാ, സബ്തെ
ക്കാ; രമയുടെ പുത്രന്മാർ: ശെബയും ദെ
ദാനും. കൂശ് നിമ്രോദിനെ ജനിപ്പിച്ചു; 8
അവൻ ഭൂമിയിൽ ആദ്യവീരനായിരുന്നു.
അവൻ യഹോവയുടെ മുമ്പാകെ നായാട്ടു 9
വീരനായിരുന്നു; അതുകൊണ്ടു: യഹോവ
യുടെ മുമ്പാകെ നിമ്രോദിനെ പോലെ

നായാട്ടുവീരൻ എന്നു പഴഞ്ചൊല്ലായി.
10 അവന്റെ രാജ്യത്തിന്റെ ആരംഭം ശി
നാർദേശത്തു ബാബേൽ, ഏരെക്ക, അ
11 ക്കാദ്, കൽനേ എന്നിവ ആയിരുന്നു. ആ
ദേശത്തുനിന്നു അശ്ശൂർ പുറപ്പെട്ടു നീന
വേ, രെഹോബോത്ത് പട്ടണം, കാലഹ്,
12 നീനവേക്കും കാലഹിന്നും മദ്ധ്യേ മഹാന
ഗരമായ രേസെൻ എന്നിവ പണിതു.
13 മിസ്രയീമോ: ലൂദീം, അനാമീം, ലെഹാ
14 ബീം, നഫ്തുഹീം, പത്രൂസീം, കസ്ലൂഹീം —
ഇവരിൽനിന്നു ഫെലിസ്ത്യർ ഉത്ഭവി
ച്ചു — കഫ്തോരീം എന്നിവരെ ജനിപ്പിച്ചു.
15 കനാൻ തന്റെ ആദ്യജാതനായ സീ
16 ദോൻ, ഹേത്ത്, യെബൂസ്യൻ, അമോ
17 ൎയ്യൻ, ഗിൎഗ്ഗശ്യൻ, ഹിവ്യൻ, അക്ക്യൻ,
18 സീന്യൻ, അൎവ്വാദ്യൻ, സെമാൎയ്യൻ, ഹമാ
ത്യൻ എന്നിവരെ ജനിപ്പിച്ചു. പിന്നീട്ടു
19 കനാന്യവംശങ്ങൾ പരന്നു. കനാന്യരുടെ
അതിർ സീദോൻ തുടങ്ങി ഗെരാർ വഴി
യായി ഗസ്സാവരെയും സൊദോമും ഗൊ
മോരയും ആദ്മയും സെബോയീമും വഴി
20 യായി ലാശവരെയും ആയിരുന്നു. ഇവർ
അതതു ദേശത്തിൽ ജാതിജാതിയായും കുലം
കുലമായും ഭാഷഭാഷയായും ഹാമിന്റെ
പുത്രന്മാർ.
21 ഏബെരിന്റെ പുത്രന്മാൎക്കൊക്കെയും
പിതാവും യാഫെത്തിന്റെ ജ്യേഷ്ഠനുമായ
22 ശേമിന്നും പുത്രന്മാർ ജനിച്ചു. ശേമിന്റെ
പുത്രന്മാർ: ഏലാം, അശ്ശൂർ, അൎപ്പക്ഷാദ്,
23 ലൂദ്, അരാം. അരാമിന്റെ പുത്രന്മാർ:
24 ഊസ്, ഹൂൾ, ഗേഥെർ, മശ്. അൎപ്പക്ഷാ
ദ് ശാലഹിനെ ജനിപ്പിച്ചു; ശാലഹ് ഏ
25 ബെരിനെ ജനിപ്പിച്ചു. ഏബെരിന്നു രണ്ടു
പുത്രന്മാർ ജനിച്ചു; ഒരുത്തന്നു പേലെഗ്
എന്നു പേർ; അവന്റെ കാലത്തായിരുന്നു
ഭൂവാസികൾ പിരിഞ്ഞുപോയതു; അവ
ന്റെ സഹോദരന്നു യൊക്താൻ എന്നു
പേർ. യൊക്താനോ: അല്മോദാദ്, ശാ 26
ലെഫ്, ഹസൎമ്മാവെത്ത്, യാരഹ്, ഹദോ 27
രാം, ഊസാൽ, ദിക്ലാ, ഓബാൽ, അബീമ 28
യേൽ, ശെബാ, ഓഫീർ, ഹവീലാ, യോ 29
ബാബ് എന്നിവരെ ജനിപ്പിച്ചു; ഇവർ
എല്ലാവരും യൊക്താന്റെ പുത്രന്മാർ ആ
യിരുന്നു. അവരുടെ വാസസ്ഥലം മേശാ 30
തുടങ്ങി കിഴക്കൻമലയായ സെഫാർ വരെ
ആയിരുന്നു. ഇവർ അതതു ദേശത്തിൽ 31
ജാതിജാതിയായും കുലംകുലമായും ഭാഷഭാ
ഷയായും ശേമിന്റെ പുത്രന്മാർ.
ഇവർ തന്നേ ജാതിജാതിയായും കുലം 32
കുലമായും നോഹയുടെ പുത്രന്മാരുടെ വം
ശങ്ങൾ. അവരിൽനിന്നാകുന്നു ജലപ്രളയ
ത്തിന്റെ ശേഷം ഭൂമിയിൽ ജാതികൾ
പിരിഞ്ഞുപോയതു.

## ൧൧. അദ്ധ്യായം.

ഭൂമിയിൽ ഒക്കെയും ഒരേ ഭാഷയും ഒരേ
വാക്കും ആയിരുന്നു. എന്നാൽ അവർ 2
കിഴക്കോട്ടു യാത്ര ചെയ്തു, ശിനാർദേശത്തു
ഒരു സമഭൂമി കണ്ടു അവിടെ കുടിയി
രുന്നു. അവർ തമ്മിൽ: വരുവിൻ, നാം 3
ഇഷ്ടിക അറുത്തു ചുടുക എന്നു പറഞ്ഞു.
അങ്ങനെ അവർ ഇഷ്ടിക കല്ലായും പശ
മണ്ണു കുമ്മായമായും ഉപയോഗിച്ചു. വരു 4
വിൻ; നാം ഭൂതലത്തിൽ ഒക്കെയും ചിതറി
പ്പോകാതിരിപ്പാൻ ഒരു പട്ടണവും ആകാ
ശത്തോളം എത്തുന്ന ഒരു ഗോപുരവും
പണിക; നമുക്കു ഒരു പേരുമുണ്ടാക്കുക
എന്നു അവർ പറഞ്ഞു. മനുഷ്യർ പണി 5
ത പട്ടണവും ഗോപുരവും കാണേണ്ടതി
ന്നു യഹോവ ഇറങ്ങിവന്നു. അപ്പോൾ 6
യഹോവ: ഇതാ, ജനം ഒന്നു, അവൎക്കെ
ല്ലാവൎക്കും ഭാഷയും ഒന്നു; ഇതും അവർ
ചെയ്തു തുടങ്ങുന്നു; അവർ ചെയ്വാൻ നിരൂ
പിക്കുന്നതൊന്നും അവൎക്കു അസാദ്ധ്യമാക

7 യില്ല. വരുവിൻ; നാം ഇറങ്ങിച്ചെന്നു,
അവർ തമ്മിൽ ഭാഷ തിരിച്ചറിയാതിരി
പ്പാൻ അവരുടെ ഭാഷ കലക്കിക്കളക
8 എന്നു അരുളിച്ചെയ്തു. അങ്ങനെ യഹോവ
അവരെ അവിടെനിന്നു ഭൂതലത്തിലെ
ങ്ങും ചിന്നിച്ചു; അവർ പട്ടണം പണി
9 യുന്നതു വിട്ടുകളഞ്ഞു. സൎവ്വഭൂമിയിലെ
യും ഭാഷ യഹോവ അവിടെവെച്ചു
കലക്കിക്കളകയാൽ അതിന്നു ബാബേൽ
എന്നു പേരായി; യഹോവ അവരെ
അവിടെനിന്നു ഭൂതലത്തിൽ എങ്ങും ചി
ന്നിച്ചുകളഞ്ഞു.
10 ശേമിന്റെ വംശപാരമ്പൎയ്യമാവിതു:
ശേമിന്നു നൂറു വയസ്സായപ്പോൾ അവൻ
ജലപ്രളയത്തിന്നു പിമ്പു രണ്ടു സംവത്സ
രം കഴിഞ്ഞശേഷം അൎപ്പക്ഷാദിനെ ജനി
11 പ്പിച്ചു. അൎപ്പക്ഷാദിനെ ജനിപ്പിച്ചശേ
ഷം ശേം അഞ്ഞൂറു സംവത്സരം ജീവിച്ചി
രുന്നു പുത്രന്മാരെയും പുത്രിമാരെയും ജനി
പ്പിച്ചു.
12 അൎപ്പക്ഷാദിന്നു മുപ്പത്തഞ്ചു വയസ്സായ
പ്പോൾ അവൻ ശാലഹിനെ ജനിപ്പിച്ചു.
13 ശാലഹിനെ ജനിപ്പിച്ചശേഷം അൎപ്പക്ഷാ
ദ് നാനൂററിമൂന്നു സംവത്സരം ജീവിച്ചി
രുന്നു പുത്രന്മാരെയും പുത്രിമാരെയും ജനി
പ്പിച്ചു.
14 ശാലഹിന്നു മുപ്പതു വയസ്സായപ്പോൾ അ
15 വൻ ഏബെരിനെ ജനിപ്പിച്ചു. ഏബെ
രിനെ ജനിപ്പിച്ചശേഷം ശാലഹ് നാനൂ
ററിമൂന്നു സംവത്സരം ജീവിച്ചിരുന്നു പു
ത്രന്മാരെയും പുത്രിമാരെയും ജനിപ്പിച്ചു.
16 ഏബെരിന്നു മുപ്പത്തുനാലു വയസ്സായ
പ്പോൾ അവൻ പേലെഗിനെ ജനിപ്പിച്ചു.
17 പേലെഗിനെ ജനിപ്പിച്ചശേഷം ഏബെർ
നാനൂററിമുപ്പതു സംവത്സരം ജീവിച്ചിരു
ന്നു പുത്രന്മാരെയും പുത്രിമാരെയും ജനി
പ്പിച്ചു.

പേലെഗിന്നു മുപ്പതു വയസ്സായപ്പോൾ 18
അവൻ രെയൂവിനെ ജനിപ്പിച്ചു. രെയൂ 19
വിനെ ജനിപ്പിച്ചശേഷം പേലെഗ് ഇരു
നൂറെറാമ്പതു സംവത്സരം ജീവിച്ചിരുന്നു
പുത്രന്മാരെയും പുത്രിമാരെയും ജനിപ്പിച്ചു.
രെയൂവിന്നു മുപ്പത്തിരണ്ടു വയസ്സായ 20
പ്പോൾ അവൻ ശെരൂഗിനെ ജനിപ്പിച്ചു.
ശെരൂഗിനെ ജനിപ്പിച്ചശേഷം രെയൂ 21
ഇരുനൂറേറഴ സംവത്സരം ജീവിച്ചിരുന്നു
പുത്രന്മാരെയും പുത്രിമാരെയും ജനിപ്പിച്ചു.
ശെരൂഗിന്നു മുപ്പതു വയസ്സായപ്പോൾ 22
അവൻ നാഹോരിനെ ജനിപ്പിച്ചു. നാ 23
ഹോരിനെ ജനിപ്പിച്ചശേഷം ശെരൂഗ്
ഇരുനൂറു സംവത്സരം ജീവിച്ചിരുന്നു പുത്ര
ന്മാരെയും പുത്രിമാരെയും ജനിപ്പിച്ചു.
നാഹോരിന്നു ഇരുപത്തൊമ്പതു വയ 24
സ്സായപ്പോൾ അവൻ തേരഹിനെ ജനി
പ്പിച്ചു. തേരഹിനെ ജനിപ്പിച്ചശേഷം 25
നാഹോർ നൂററി പത്തൊമ്പതു സംവത്സ
രം ജീവിച്ചിരുന്നു പുത്രന്മാരെയും പുത്രിമാ
രെയും ജനിപ്പിച്ചു.
തേരഹിന്നു എഴുപതു വയസ്സായപ്പോൾ 26
അവൻ അബ്രാം, നാഹോർ, ഹാരാൻ എ
ന്നിവരെ ജനിപ്പിച്ചു.
തേരഹിന്റെ വംശപാരമ്പൎയ്യമാവിതു: 27
തേരഹ് അബ്രാമിനെയും നാഹോരിനെ
യും ഹാരാനെയും ജനിപ്പിച്ചു; ഹാരാൻ
ലോത്തിനെ ജനിപ്പിച്ചു. എന്നാൽ ഹാരാൻ 28
തന്റെ ജന്മദേശത്തുവെച്ചു, കൽദയരുടെ
ഒരു പട്ടണമായ ഊരിൽവെച്ചു തന്നേ, ത
ന്റെ അപ്പനായ തേരഹിന്നു മുമ്പെ മരി
ച്ചുപോയി. അബ്രാമും നാഹോരും ഭാൎയ്യമാ 29
രെ എടുത്തു; അബ്രാമിന്റെ ഭാൎയ്യെക്കു സാ
റായി എന്നും നാഹോരിന്റെ ഭാൎയ്യെക്കു മിൽ
ക്കാ എന്നും പേർ; ഇവൾ മിൽക്കയുടെയും
യിസ്കയുടെയും അപ്പനായ ഹാരാന്റെ മ
കൾ തന്നേ. സാറായി മച്ചിയായിരുന്നു; 30

അവൾക്കു സന്തതി ഉണ്ടായിരുന്നില്ല.
31 തേരഹ് തന്റെ മകനായ അബ്രാമിനെ
യും ഹാരാന്റെ മകനായ തന്റെ പൌത്രൻ
ലോത്തിനെയും തന്റെ മകനായ അ
ബ്രാമിന്റെ ഭാൎയ്യയായി മരുമകളായ സാ
റായിയെയും കൂട്ടി കൽദയരുടെ പട്ടണ
മായ ഊരിൽനിന്നു കനാൻദേശത്തേക്കു
പോകുവാൻ പുറപ്പെട്ടു; അവർ ഹാരാൻ
32 വരെ വന്നു അവിടെ പാൎത്തു. തേരഹി
ന്റെ ആയുഷ്കാലം ഇരുനൂറററഞ്ചു സംവ
ത്സരം ആയിരുന്നു; തേരഹ് ഹാരാനിൽ
വെച്ചു മരിച്ചു.

## ൧൨. അദ്ധ്യായം.

യഹോവ അബ്രാമിനോടു അരുളിച്ചെയ്ത
തെന്തെന്നാൽ: നീ നിന്റെ ദേശത്തെയും
ചാൎച്ചക്കാരെയും പിതൃഭവനത്തെയും വിട്ടു
പുറപ്പെട്ടു ഞാൻ നിന്നെ കാണിപ്പാനിരി
2 ക്കുന്ന ദേശത്തേക്കു പോക. ഞാൻ നി
ന്നെ വലിയോരു ജാതിയാക്കും; നിന്നെ
അനുഗ്രഹിച്ചു നിന്റെ പേർ വലുതാക്കും;
3 നീ ഒരു അനുഗ്രഹമായിരിക്കും. നി
ന്നെ അനുഗ്രഹിക്കുന്നവരെ ഞാൻ അനു
ഗ്രഹിക്കും; നിന്നെ ശപിക്കുന്നവരെ
ഞാൻ ശപിക്കും; നിന്നിൽ ഭൂമിയിലെ
സകലവംശങ്ങളും അനുഗ്രഹിക്കപ്പെടും.
4 യഹോവ തന്നോടു കല്പിച്ചതുപോലെ അ
ബ്രാം പുറപ്പെട്ടു; ലോത്തും അവനോടുകൂ
ടെ പോയി; ഹാരാനിൽനിന്നു പുറപ്പെട്ട
പ്പോൾ അബ്രാമിന്നു എഴുപത്തഞ്ചു വയ
5 സ്സായിരുന്നു. അബ്രാം തന്റെ ഭാൎയ്യയായ
സാറായിയെയും സഹോദരന്റെ മക
നായ ലോത്തിനെയും തങ്ങൾ ഉണ്ടാ
ക്കിയ സമ്പത്തുകളെയൊക്കെയും തങ്ങൾ
ഹാരാനിൽവെച്ചു സമ്പാദിച്ച ആളുകളെ
യും കൂട്ടിക്കൊണ്ടു കനാൻദേശത്തേക്കു പോ
കുവാൻ പുറപ്പെട്ടു കനാൻദേശത്തു എത്തി.
അബ്രാം ശെഖേമെന്ന സ്ഥലംവരെയും ഏ 6
ലോൻമോരേവരെയും ദേശത്തുകൂടി സ
ഞ്ചരിച്ചു. അന്നു കനാന്യൻ ദേശത്തു പാ
ൎത്തിരുന്നു. യഹോവ അബ്രാമിന്നു പ്രത്യ 7
ക്ഷനായി: നിന്റെ സന്തതിക്കു ഞാൻ
ഈ ദേശം കൊടുക്കുമെന്നു അരുളിച്ചെയ്തു.
തനിക്കു പ്രത്യക്ഷനായ യഹോവെക്കു അ
വൻ അവിടെ ഒരു യാഗപീഠം പണിതു.
അവൻ അവിടെനിന്നു ബേഥേലിന്നു കി 8
ഴക്കുള്ള മലെക്കു പുറപ്പെട്ടു; ബേഥേൽ പടി
ഞ്ഞാറും ഹായി കിഴക്കുമായി കൂടാരം അ
ടിച്ചു; അവിടെ അവൻ യഹോവെക്കു
ഒരു യാഗപീഠം പണിതു യഹോവയുടെ
നാമത്തിൽ ആരാധിച്ചു. അബ്രാം പി 9
ന്നെയും തെക്കോട്ടു യാത്രചെയ്തുകൊണ്ടി
രുന്നു.
ദേശത്തു ക്ഷാമം ഉണ്ടായി; ദേശത്തു 10
ക്ഷാമം കഠിനമായി തീൎന്നതുകൊണ്ടു അ
ബ്രാം മിസ്രയീമിൽ ചെന്നുപാൎപ്പാൻ അവി
ടേക്കു പോയി. മിസ്രയീമിൽ എത്തുമാറാ 11
യപ്പോൾ അവൻ തന്റെ ഭാൎയ്യ സാറായി
യോടു പറഞ്ഞതു: ഇതാ, നീ സൌന്ദൎയ്യമു
ള്ള സ്ത്രീയെന്നു ഞാൻ അറിയുന്നു. മിസ്ര 12
യീമ്യർ നിന്നെ കാണുമ്പോൾ: ഇവൾ അ
വന്റെ ഭാൎയ്യയെന്നു പറഞ്ഞു എന്നെ കൊ
ല്ലുകയും നിന്നെ ജീവനോടെ രക്ഷിക്കയും
ചെയ്യും. നീ എന്റെ സഹോദരിയെന്നു 13
പറയേണം; എന്നാൽ നിന്റെ നിമിത്തം
എനിക്കു നന്മവരികയും ഞാൻ ജീവിച്ചി
രിക്കയും ചെയ്യും. അങ്ങനെ അബ്രാം മി 14
സ്രയീമിൽ എത്തിയപ്പോൾ സ്ത്രീ അതിസു
ന്ദരി എന്നു മിസ്രയീമ്യർ കണ്ടു. ഫറവോ 15
ന്റെ പ്രഭുക്കന്മാരും അവളെ കണ്ടു, ഫറ
വോന്റെ മുമ്പാകെ അവളെ പ്രശംസിച്ചു;
സ്ത്രീ ഫറവോന്റെ അരമനയിൽ പോ
കേണ്ടിവന്നു. അവളുടെ നിമിത്തം അ 16
വൻ അബ്രാമിന്നു നന്മ ചെയ്തു; അവന്നു

ആട്ടുമാട്ടുകളും ആൺകഴുതകളും ദാസന്മാ
രും ദാസിമാരും പെൺകഴുതകളും ഒട്ടക
17 ങ്ങളും ഉണ്ടായിരുന്നു. അബ്രാമിന്റെ
ഭാൎയ്യയായ സാറായി നിമിത്തം യഹോവ
ഫറവോനെയും അവന്റെ കുഡുംബത്തെ
18 യും അത്യന്തം ദണ്ഡിപ്പിച്ചു. അപ്പോൾ
ഫറവോൻ അബ്രാമിനെ വിളിച്ചു: നീ
എന്നോടു ഈ ചെയ്തതു എന്തു? ഇവൾ
നിന്റെ ഭാൎയ്യയെന്നു എന്നെ അറിയിക്കാ
19 ഞ്ഞതു എന്തു? അവൾ എന്റെ സഹോദ
രിയെന്നു എന്തിന്നു പറഞ്ഞു? ഞാൻ അവ
ളെ ഭാൎയ്യയായിട്ടു എടുപ്പാൻ സംഗതി വന്നു
പോയല്ലോ; ഇപ്പോൾ ഇതാ, നിന്റെ
ഭാൎയ്യ; അവളെ കൂട്ടിക്കൊണ്ടുപോക എന്നു
20 പറഞ്ഞു. ഫറവോൻ അവനെക്കുറിച്ചു
തന്റെ ആളുകളോടു കല്പിച്ചു; അവർ അ
വനെയും അവന്റെ ഭാൎയ്യയെയും അവ
ന്നുള്ള സകലവുമായി പറഞ്ഞയച്ചു.

## ൧൩. അദ്ധ്യായം.

ഇങ്ങനെ അബ്രാമും ഭാൎയ്യയും അവന്നുള്ള
തൊക്കെയും അവനോടുകൂടെ ലോത്തും
മിസ്രയീമിൽനിന്നു പുറപ്പെട്ടു തെക്കെ ദേ
2 ശത്തു വന്നു. കന്നുകാലി, വെള്ളി,
പൊന്നു ഈ വകയിൽ അബ്രാം ബഹുസ
3 മ്പന്നനായിരുന്നു. അവൻ തന്റെ യാ
ത്രയിൽ തെക്കുനിന്നു ബേഥേൽവരെയും
ബേഥേലിന്നും ഹായിക്കും മദ്ധ്യേ തനിക്കു
ആദിയിൽ കൂടാരം ഉണ്ടായിരുന്നതും താൻ
ആദിയിൽ ഉണ്ടാക്കിയ യാഗപീഠമിരു
4 ന്നതുമായ സ്ഥലംവരെയും ചെന്നു. അ
വിടെ അബ്രാം യഹോവയുടെ നാമത്തിൽ
5 ആരാധിച്ചു. അബ്രാമിനോടുകൂടെ വന്ന
ലോത്തിന്നും ആട്ടുമാട്ടുകളും കൂടാരങ്ങളും
6 ഉണ്ടായിരുന്നു. അവർ ഒന്നിച്ചു പാൎപ്പാൻ
തക്കവണ്ണം ദേശത്തിന്നു അവരെ വഹിച്ചു
കൂടാഞ്ഞു; സമ്പത്തു വളരെ ഉണ്ടായിരുന്ന
തുകൊണ്ടു അവൎക്കു ഒന്നിച്ചു പാൎപ്പാൻ കഴി
ഞ്ഞില്ല. അബ്രാമിന്റെ കന്നുകാലികളുടെ 7
ഇടയന്മാൎക്കും ലോത്തിന്റെ കന്നുകാലിക
ളുടെ ഇടയന്മാൎക്കും തമ്മിൽ പിണക്കമു
ണ്ടായി; കനാന്യരും പെരിസ്യരും അന്നു
ദേശത്തു പാൎത്തിരുന്നു. അതുകൊണ്ടു അ 8
ബ്രാം ലോത്തിനോടു: എനിക്കും നിനക്കും
എന്റെ ഇടയന്മാൎക്കും നിന്റെ ഇടയന്മാ
ൎക്കും തമ്മിൽ പിണക്കം ഉണ്ടാകരുതേ;
നാം സഹോദരന്മാരല്ലോ. ദേശമെല്ലാം 9
നിന്റെ മുമ്പാകെ ഇല്ലയോ? എന്നെ
വിട്ടുപിരിഞ്ഞാലും. നീ ഇടത്തോട്ടെങ്കിൽ
ഞാൻ വലത്തോട്ടു പൊയ്ക്കൊള്ളാം; നീ
വലത്തോട്ടെങ്കിൽ ഞാൻ ഇടത്തോട്ടു പൊ
യ്ക്കൊള്ളാം എന്നു പറഞ്ഞു. അപ്പോൾ 10
ലോത്ത് നോക്കി യോൎദ്ദാന്നരികെയുള്ള പ്ര
ദേശം ഒക്കെയും നീരോട്ടമുള്ളതെന്നു കണ്ടു;
യഹോവ സൊദോമിനെയും ഗൊമോര
യെയും നശിപ്പിച്ചതിന്നു മുമ്പെ അതു
യഹോവയുടെ തോട്ടം പോലെയും സോ
വർ വരെ മിസ്രയീംദേശം പോലെയും
ആയിരുന്നു. ലോത്ത് യോൎദ്ദാന്നരികെ 11
യുള്ള പ്രദേശം ഒക്കെയും തിരഞ്ഞെടുത്തു;
ഇങ്ങനെ ലോത്ത് കിഴക്കോട്ടു യാത്രയായി;
അവർ തമ്മിൽ പിരിഞ്ഞു. അബ്രാം 12
കനാൻദേശത്തു പാൎത്തു; ലോത്ത് ആ
പ്രദേശത്തിലെ പട്ടണങ്ങളിൽ പാൎത്തു
സൊദോംവരെ കൂടാരം നീക്കി നീക്കി
അടിച്ചു. സൊദോംനിവാസികൾ ദുഷ്ട 13
ന്മാരും യഹോവയുടെ മുമ്പാകെ മഹാ
പാപികളും ആയിരുന്നു. ലോത്ത് അബ്രാ 14
മിനെ വിട്ടുപിരിഞ്ഞശേഷം യഹോവ
അബ്രാമിനോടു അരുളിച്ചെയ്തതു: തല
പൊക്കി, നീ ഇരിക്കുന്ന സ്ഥലത്തുനിന്നു
വടക്കോട്ടും തെക്കോട്ടും കിഴക്കോട്ടും പടി
ഞ്ഞാറോട്ടും നോക്കുക. നീ കാണുന്ന ഭൂമി 15
ഒക്കെയും ഞാൻ നിനക്കും നിന്റെ സന്ത

16 തിക്കും ശാശ്വതമായി തരും. ഞാൻ നിന്റെ
സന്തതിയെ ഭൂമിയിലെ പൊടിപോലെ
ആക്കും: ഭൂമിയിലെ പൊടിയെ എണ്ണുവാൻ
കഴിയുമെങ്കിൽ നിന്റെ സന്തതിയെയും
17 എണ്ണാം. നീ പുറപ്പെട്ടു ദേശത്തു നെടുകെ
യും കുറുകെയും സഞ്ചരിക്ക; ഞാൻ അതു നി
18 നക്കു തരും. അപ്പോൾ അബ്രാം കൂടാരം
നീക്കി ഹെബ്രോനിൽ മമ്രേയുടെ തോ
പ്പിൽ വന്നുപാൎത്തു; അവിടെ യഹോവെക്കു
ഒരു യാഗപീഠം പണിതു.

## ൧൪. അദ്ധ്യായം.

ശിനാർരാജാവായ അമ്രാഫെൽ, എലാ
സാർരാജാവായ അൎയ്യോക്ക്, ഏലാംരാജാ
വായ കെദൊർലായോമെർ, ജാതികളുടെ
രാജാവായ തീദാൽ എന്നിവരുടെ കാലത്തു
2 ഇവർ സൊദോംരാജാവായ ബേരാ, ഗൊ
മോരാരാജാവായ ബിർശാ, ആദ്മാരാജാ
വായ ശിനാബ്, സെബോയീംരാജാ
വായ ശെമേബെർ, സോവർ എന്ന ബേ
ലയിലെ രാജാവു എന്നിവരോടു യുദ്ധം
3 ചെയ്തു. ഇവരെല്ലാവരും സിദ്ദീംതാഴ്വര
യിൽ ഒന്നിച്ചുകൂടി. അതു ഇപ്പോൾ ഉപ്പു
4 കടലാകുന്നു. അവർ പന്ത്രണ്ടു സംവത്സ
രം കെദൊർലായോമെരിന്നു കീഴടങ്ങിയി
രുന്നു; പതിമൂന്നാം സംവത്സരത്തിൽ മത്സ
5 രിച്ചു. അതുകൊണ്ടു പതിന്നാലാം സംവ
ത്സരത്തിൽ കെദൊർലായോമെരും അവ
നോടു കൂടെയുള്ള രാജാക്കന്മാരും വന്നു, അ
ഷ്ടെരോത്ത് കൎന്നയീമിലെ രെഫായികളെ
യും ഹാമിലെ സൂസ്യരെയും ശാവേകിൎയ്യാ
6 ത്തയീമിലെ ഏമ്യരെയും സേയീർമല
യിലെ ഹോൎയ്യരെയും മരുഭൂമിക്കു സമീപമു
7 ള്ള ഏൽപാരാൻ വരെ തോല്പിച്ചു. പിന്നെ
അവർ തിരിഞ്ഞു കാദേശ് എന്ന ഏൻമിശ്പാ
ത്തിൽ വന്നു അമാലേക്യരുടെ ദേശമൊ
ക്കെയും ഹസെസോൻ-താമാരിൽ പാൎത്തി
രുന്ന അമോൎയ്യരെയും കൂടെ തോല്പിച്ചു.
അപ്പോൾ സൊദോംരാജാവും ഗൊമോരാ 8
രാജാവും ആദ്മാരാജാവും സെബോയീം
രാജാവും സോവർ എന്ന ബേലയിലെ
രാജാവും പുറപ്പെട്ടു സിദ്ദീംതാഴ്വരയിൽ
വെച്ചു ഏലാംരാജാവായ കെദൊർലാ 9
യോമെർ, ജാതികളുടെ രാജാവായ തീദാൽ,
ശിനാർരാജാവായ അമ്രാഫെൽ, ഏലാ
സാർരാജാവായ അൎയ്യോക്ക് എന്നിവരുടെ
നേരെ പട നിരത്തി; നാലു രാജാക്ക
ന്മാർ അഞ്ചു രാജാക്കന്മാരുടെ നേരെ
തന്നേ. സിദ്ദീംതാഴ്വരയിൽ കീൽകുഴി 10
കൾ വളരെയുണ്ടായിരുന്നു; സൊദോം
രാജാവും ഗൊമോരാരാജാവും ഓടിപ്പോ
യി അവിടെ വീണു; ശേഷിച്ചവർ പൎവ്വത
ത്തിലേക്കു ഓടിപ്പോയി. സൊദോമിലും 11
ഗൊമോരയിലും ഉള്ള സമ്പത്തും ഭക്ഷണ
സാധനങ്ങളും എല്ലാം അവർ എടുത്തുകൊ
ണ്ടുപോയി. അബ്രാമിന്റെ സഹോദര 12
ന്റെ മകനായി സൊദോമിൽ പാൎത്തിരു
ന്ന ലോത്തിനെയും അവന്റെ സമ്പത്തി
നെയും അവർ കൊണ്ടുപോയി. ഓടിപ്പോ 13
ന്ന ഒരുത്തൻ വന്നു എബ്രായനായ അബ്രാ
മിനെ അറിയിച്ചു. അവൻ എശ്ക്കോലി
ന്റെയും ആനേരിന്റെയും സഹോദരനാ
യി അമോൎയ്യനായ മമ്രേയുടെ തോപ്പിൽ
പാൎത്തിരുന്നു; അവർ അബ്രാമിനോടു സ
ഖ്യത ചെയ്തവർ ആയിരുന്നു. തന്റെ 14
സഹോദരനെ ബദ്ധനാക്കി കൊണ്ടുപോ
യി എന്നു അബ്രാം കേട്ടപ്പോൾ അവൻ ത
ന്റെ വീട്ടിൽ ജനിച്ചവരും അഭ്യാസിക
ളുമായ മുന്നൂറ്റി പതിനെട്ടു പേരെ കൂട്ടി
ക്കൊണ്ടു ദാൻവരെ പിന്തുടൎന്നു. രാത്രി 15
യിൽ അവനും അവന്റെ ദാസന്മാരും അ
വരുടെ നേരെ ഭാഗംഭാഗമായി പിരിഞ്ഞു
ചെന്നു അവരെ തോല്പിച്ചു ദമ്മേശെക്കി
ന്റെ ഇടത്തുഭാഗത്തുള്ള ഹോബാവരെ

16 അവരെ പിന്തുടൎന്നു. അവൻ സമ്പ
ത്തൊക്കെയും മടക്കിക്കൊണ്ടുവന്നു; തൻെറ
സഹോദരനായ ലോത്തിനെയും അവ
ൻെറ സമ്പത്തിനെയും സ്ത്രീകളെയും
ജനത്തെയും കൂടെ മടക്കിക്കൊണ്ടുവന്നു.
17 അവൻ കെദൊർലായോമെരിനെയും കൂ
ടെയുള്ള രാജാക്കന്മാരെയും തോല്പിച്ചിട്ടു
മടങ്ങിവന്നപ്പോൾ സൊദോംരാജാവു
രാജതാഴ്വര എന്ന ശാവേതാഴ്വരവരെ
18 അവനെ എതിരേററുചെന്നു. ശാലേം
രാജാവായ മൽക്കീസേദെക് അപ്പവും
വീഞ്ഞും കൊണ്ടുവന്നു; അവൻ അത്യുന്ന
തനായ ദൈവത്തിൻെറ പുരോഹിത
19 നായിരുന്നു. അവൻ അവനെ അനുഗ്ര
ഹിച്ചു: സ്വൎഗ്ഗത്തിന്നും ഭൂമിക്കും നാഥനായി
അത്യുന്നതനായ ദൈവത്താൽ അബ്രാം
20 അനുഗ്രഹിക്കപ്പെട്ടുമാറാകട്ടെ; നിൻെറ
ശത്രുക്കളെ നിൻെറ കയ്യിൽ ഏല്പിച്ച
അത്യുന്നതനായ ദൈവം സ്തുതിക്കപ്പെട്ടുമാ
റാകട്ടെ എന്നു പറഞ്ഞു. അവന്നു അബ്രാം
21 സകലത്തിലും ദശാംശം കൊടുത്തു. സൊ
ദോംരാജാവു അബ്രാമിനോടു: ആളുകളെ
എനിക്കു തരിക; സമ്പത്തു നീ എടുത്തു
22 കൊൾക എന്നു പറഞ്ഞു. അതിന്നു അ
ബ്രാം സൊദോംരാജാവിനോടു പറഞ്ഞതു:
ഞാൻ അബ്രാമിനെ സമ്പന്നനാക്കിയെന്നു
നീ പറയാതിരിപ്പാൻ ഞാൻ ഒരു ചരടാക
ട്ടെ ചെരിപ്പുവാറാകട്ടെ നിനക്കുള്ളതിൽ
യാതൊന്നുമാകട്ടെ എടുക്കയില്ല എന്നു
23 ഞാൻ സ്വൎഗ്ഗത്തിന്നും ഭൂമിക്കും നാഥനായി
അത്യുന്നതദൈവമായ യഹോവയിങ്കലേ
24 ക്കു കൈ ഉയൎത്തി സത്യം ചെയ്യുന്നു. ബാ
ല്യക്കാർ ഭക്ഷിച്ചതും എന്നോടുകൂടെ വന്ന
ആനേർ, എശ്ക്കോൽ, മമ്രേ എന്നീ പുരുഷ
ന്മാരുടെ ഓഹരിയും മാത്രമേ വേണ്ടു;
ഇവർ തങ്ങളുടെ ഓഹരി എടുത്തുകൊ
ള്ളട്ടെ.

## ൧൫. അദ്ധ്യായം.

അതിൻെറ ശേഷം അബ്രാമിന്നു ദൎശന
ത്തിൽ യഹോവയുടെ അരുളപ്പാടു ഉണ്ടായ
തെന്തെന്നാൽ: അബ്രാമേ, ഭയപ്പെടേണ്ടാ;
ഞാൻ നിൻെറ പരിചയും നിൻെറ അതി
മഹത്തായ പ്രതിഫലവും ആകുന്നു. അ 2
തിന്നു അബ്രാം: കൎത്താവായ യഹോവേ,
നീ എനിക്കു എന്തു തരും? ഞാൻ മക്കളി
ല്ലാത്തവനായി നടക്കുന്നുവല്ലോ; എൻെറ
അവകാശി ദമ്മേശെക്കുകാരനായ ഈ എ
ല്യേസെർ അത്രേ എന്നു പറഞ്ഞു. നീ 3
എനിക്കു സന്തതിയെ തന്നിട്ടില്ല, എൻെറ
വീട്ടിൽ ജനിച്ച ദാസൻ എൻെറ അവകാ
ശിയാകുന്നു എന്നും അബ്രാം പറഞ്ഞു.
അവൻ നിൻെറ അവകാശിയാകയില്ല; 4
നിൻെറ ഉദരത്തിൽനിന്നു പുറപ്പെടുന്ന
വൻ തന്നേ നിൻെറ അവകാശിയാകും
എന്നു അവന്നു യഹോവയുടെ അരുളപ്പാ
ടുണ്ടായി. പിന്നെ അവൻ അവനെ 5
പുറത്തു കൊണ്ടുചെന്നു: നീ ആകാശത്തേ
ക്കു നോക്കുക; നക്ഷത്രങ്ങളെ എണ്ണുവാൻ
കഴിയുമെങ്കിൽ എണ്ണുക എന്നു കല്പിച്ചു.
നിൻെറ സന്തതി ഇങ്ങനെ ആകും
എന്നും അവനോടു കല്പിച്ചു. അവൻ 6
യഹോവയിൽ വിശ്വസിച്ചു; അതു അ
വൻ അവന്നു നീതിയായി കണക്കിട്ടു.
പിന്നെ അവനോടു: ഈ ദേശത്തെ നി 7
നക്കു അവകാശമായി തരുവാൻ കൽദയ
പട്ടണമായ ഊരിൽനിന്നു നിന്നെ കൂട്ടി
ക്കൊണ്ടുവന്ന യഹോവ ഞാൻ ആകുന്നു
എന്നു അരുളിച്ചെയ്തു. കൎത്താവായ യ 8
ഹോവേ, ഞാൻ അതിനെ അവകാശമാ
ക്കുമെന്നുള്ളതു എനിക്കു എന്തൊന്നിനാൽ
അറിയാം എന്നു അവൻ ചോദിച്ചു. അ 9
വൻ അവനോടു: നീ മൂന്നു വയസ്സുള്ള ഒരു
പശുക്കിടാവിനെയും മൂന്നു വയസ്സുള്ള ഒരു
കോലാടിനെയും മൂന്നു വയസ്സുള്ള ഒരു ആ

ട്ടുകൊററനെയും ഒരു കുറുപ്രാവിനെയും
ഒരു പ്രാവിൻകുഞ്ഞിനെയും കൊണ്ടുവരി
10 ക എന്നു കല്പിച്ചു. ഇവയെയൊക്കെയും
അവൻ കൊണ്ടുവന്നു ഒത്തനടുവെപിളൎന്നു
ഭാഗങ്ങളെ നേൎക്കുനേരെ വെച്ചു; പക്ഷി
11 കളെയോ അവൻ പിളൎന്നില്ല. ഉടലുക
ളിന്മേൽ റാഞ്ചൻപക്ഷികൾ ഇറങ്ങിവന്ന
പ്പോൾ അബ്രാം അവയെ ആട്ടിക്കളഞ്ഞു.
12 സൂൎയ്യൻ അസ്തമിക്കുമ്പോൾ അബ്രാമിന്നു
ഒരു ഗാഢനിദ്ര വന്നു; ഭീതിയും അന്ധ
തമസ്സും അവന്റെ മേൽ വീണു.
13 അപ്പോൾ അവൻ അബ്രാമിനോടു: നി
ന്റെ സന്തതി സ്വന്തമല്ലാത്ത ദേശത്തു
നാനൂറു സംവത്സരം പ്രവാസികളായിരു
ന്നു ആ ദേശക്കാരെ സേവിക്കും; അവർ
അവരെ പീഡിപ്പിക്കുമെന്നു നീ അറിഞ്ഞു
14 കൊൾക. എന്നാൽ അവർ സേവിക്കു
ന്ന ജാതിയെ ഞാൻ വിധിക്കും; അതി
ന്റെ ശേഷം അവർ വളരെ സമ്പത്തോ
15 ടുംകൂടെ പുറപ്പെട്ടുപോരും. നീയോ സ
മാധാനത്തോടെ നിന്റെ പിതാക്കന്മാരോ
ടു ചേരും; നല്ല വാൎദ്ധക്യത്തിൽ അടക്ക
16 പ്പെടും. നാലാം തലമുറക്കാർ ഇവിടേക്കു
മടങ്ങിവരും; അമോൎയ്യരുടെ അക്രമം ഇതു
വരെ തികഞ്ഞിട്ടില്ല എന്നു അരുളിച്ചെയ്തു.
17 സൂൎയ്യൻ അസ്തമിച്ചു ഇരുട്ടായശേഷം ഇതാ,
പുകയുന്ന ഒരു തീച്ചൂള; ആ ഭാഗങ്ങളുടെ
നടുവെ ജ്വലിക്കുന്ന ഒരു പന്തം കടന്നു
18 പോയി. അന്നു യഹോവ അബ്രാമി
നോടു ഒരു നിയമം ചെയ്തു: നിന്റെ
സന്തതിക്കു ഞാൻ മിസ്രയീംനദി തുടങ്ങി
ഫ്രാത്ത് നദിയായ മഹാനദി വരെയുള്ള
19 ഈ ദേശത്തെ, കേന്യർ, കെനിസ്യർ,
20 കദ്മോന്യർ, ഹിത്യർ, പെറിസ്യർ, രെഫാ
21 യീമ്യർ, അമോൎയ്യർ, കനാന്യർ, ഗിൎഗ്ഗശ്യർ,
യെബൂസ്യർ എന്നിവരുടെ ദേശത്തെ
തന്നേ, തന്നിരിക്കുന്നു എന്നു അരുളിച്ചെയ്തു.

## ൧൬. അദ്ധ്യായം.

അബ്രാമിന്റെ ഭാൎയ്യയായ സാറായി മക്ക
ളെ പ്രസവിച്ചിരുന്നില്ല; എന്നാൽ അ
വൾക്കു ഹാഗാർ എന്നു പേരുള്ള ഒരു
മിസ്രയീമ്യദാസി ഉണ്ടായിരുന്നു. സാറാ 2
യി അബ്രാമിനോടു: ഞാൻ പ്രസവിക്കാ
തിരിപ്പാൻ യഹോവ എന്റെ ഗൎഭം അടെ
ച്ചിരിക്കുന്നുവല്ലോ. എന്റെ ദാസിയുടെ
അടുക്കൽ ചെന്നാലും; പക്ഷേ അവളാൽ
എനിക്കു മക്കൾ ലഭിക്കും എന്നു പറഞ്ഞു.
അബ്രാം സാറായിയുടെ വാക്കു അനുസ
രിച്ചു. അബ്രാം കനാൻദേശത്തു പാൎത്തു 3
പത്തു സംവത്സരം കഴിഞ്ഞപ്പോൾ അ
ബ്രാമിന്റെ ഭാൎയ്യയായ സാറായി മിസ്ര
യീമ്യദാസിയായ ഹാഗാരിനെ തന്റെ
ഭൎത്താവായ അബ്രാമിന്നു ഭാൎയ്യയായി കൊ
ടുത്തു. അവൻ ഹാഗാരിന്റെ അടുക്കൽ 4
ചെന്നു; അവൾ ഗൎഭം ധരിച്ചു; താൻ
ഗൎഭം ധരിച്ചു എന്നു അവൾ കണ്ടപ്പോൾ
യജമാനത്തി അവളുടെ കണ്ണിന്നു നിന്ദി
തയായി. അപ്പോൾ സാറായി അബ്രാമി 5
നോടു: എനിക്കു ഭവിച്ച അന്യായത്തിന്നു
നീ ഉത്തരവാദി; ഞാൻ എന്റെ ദാസി
യെ നിന്റെ മാൎവ്വിടത്തിൽ തന്നു; എന്നാൽ
താൻ ഗൎഭം ധരിച്ചു എന്നു അവൾ കണ്ട
പ്പോൾ ഞാൻ അവളുടെ കണ്ണിന്നു നിന്ദി
തയായി; യഹോവ എനിക്കും നിനക്കും
മദ്ധ്യേ ന്യായം വിധിക്കട്ടെ എന്നു പറഞ്ഞു.
അബ്രാം സാറായിയോടു: നിന്റെ ദാസി 6
നിന്റെ കയ്യിൽ ഇരിക്കുന്നു; ഇഷ്ടംപോ
ലെ അവളോടു ചെയ്തുകൊൾക എന്നു
പറഞ്ഞു. സാറായി അവളോടു കാഠി
ന്യം തുടങ്ങിയപ്പോൾ അവൾ അവളെ
വിട്ടു ഓടിപ്പോയി. പിന്നെ യഹോവ 7
യുടെ ദൂതൻ മരുഭൂമിയിൽ ഒരു നീരുറ
വിന്റെ അരികെ, ശൂരിന്നു പോകുന്ന

വഴിയിലെ നീരുറവിന്റെ അരികെ
8 വെച്ചു തന്നേ, അവളെ കണ്ടു. സാറാ
യിയുടെ ദാസിയായ ഹാഗാരേ, നീ എവി
ടെനിന്നു വരുന്നു? എങ്ങോട്ടു പോകുന്നു
എന്നു ചോദിച്ചു. അതിന്നു അവൾ:
ഞാൻ എന്റെ യജമാനത്തി സാറായി
യെ വിട്ടു ഓടിപ്പോകയാകുന്നു എന്നു
9 പറഞ്ഞു. യഹോവയുടെ ദൂതൻ അവ
ളോടു: നിന്റെ യജമാനത്തിയുടെ അടു
ക്കൽ മടങ്ങിച്ചെന്നു അവൾക്കു കീഴടങ്ങി
10 യിരിക്ക എന്നു കല്പിച്ചു. യഹോവയുടെ
ദൂതൻ പിന്നെയും അവളോടു: ഞാൻ
നിന്റെ സന്തതിയെ ഏററവും വൎദ്ധിപ്പി
ക്കും; അതു എണ്ണിക്കൂടാതവണ്ണം പെരുപ്പമു
11 ള്ളതായിരിക്കും. നീ ഗൎഭിണിയല്ലോ; നീ
ഒരു മകനെ പ്രസവിക്കും; യഹോവ
നിന്റെ സങ്കടം കേൾക്കകൊണ്ടു അവന്നു
യിശ്മായേൽ എന്നു പേർ വിളിക്കേണം;
12 അവൻ കാട്ടുകഴുതയെ പോലെയുള്ള മനു
ഷ്യൻ ആയിരിക്കും: അവന്റെ കൈ
എല്ലാവൎക്കും വിരോധമായും എല്ലാവരുടെ
യും കൈ അവന്നു വിരോധമായും ഇരി
ക്കും; അവൻ തന്റെ സകലസഹോദര
ന്മാൎക്കും എതിരെ പാൎക്കും എന്നു അരുളി
13 ച്ചെയ്തു. എന്നാറെ അവൾ: എന്നെ കാ
ണുന്നവനെ ഞാൻ ഇവിടെയും കണ്ടുവോ
എന്നു പറഞ്ഞു തന്നോടു അരുളിച്ചെയ്ത
യഹോവെക്കു: ദൈവമേ, നീ എന്നെ കാ
14 ണുന്നു എന്നു പേർ വിളിച്ചു. അതുകൊണ്ടു
ആ കിണററിന്നു ബേർ-ലഹയി-രോയീ
എന്നു പേരായി; അതു കാദേശിന്നും ബേ
15 രെദിന്നും മദ്ധ്യേ ഇരിക്കുന്നു. പിന്നെ
ഹാഗാർ അബ്രാമിന്നു ഒരു മകനെ പ്രസ
വിച്ചു: ഹാഗാർ പ്രസവിച്ച തന്റെ മക
ന്നു അബ്രാം യിശ്മായേൽ എന്നു പേരിട്ടു.
16 ഹാഗാർ അബ്രാമിന്നു യിശ്മായേലിനെ പ്ര
സവിച്ചപ്പോൾ അബ്രാമിന്നു എണ്പത്താറു
വയസ്സായിരുന്നു.

## ൧൭. അദ്ധ്യായം.

അബ്രാമിന്നു തൊണ്ണൂറെറാമ്പതു വയസ്സാ
യപ്പോൾ യഹോവ അബ്രാമിന്നു പ്രത്യ
ക്ഷനായി അവനോടു: ഞാൻ സൎവ്വശക്തി
യുള്ള ദൈവം ആകുന്നു; നീ എന്റെ
മുമ്പാകെ നടന്നു നിഷ്കളങ്കനായിരിക്ക.
എനിക്കും നിനക്കും മദ്ധ്യേ ഞാൻ എന്റെ 2
നിയമം സ്ഥാപിക്കും; നിന്നെ അധികമ
ധികമായി വൎദ്ധിപ്പിക്കും എന്നു അരുളി
ച്ചെയ്തു. അപ്പോൾ അബ്രാം സാഷ്ടാംഗം 3
വീണു; ദൈവം അവനോടു അരുളിച്ചെ
യ്തതെന്തെന്നാൽ: എനിക്കു നിന്നോടു 4
ഒരു നിയമമുണ്ടു; നീ ബഹുജാതികൾക്കു
പിതാവാകും; ഇനി നിന്നെ അബ്രാം 5
എന്നല്ല വിളിക്കേണ്ടതു; ഞാൻ നിന്നെ
ബഹുജാതികൾക്കു പിതാവാക്കിയിരിക്ക
യാൽ നിന്റെ പേർ അബ്രാഹാം എന്നി
രിക്കേണം. ഞാൻ നിന്നെ അധിക 6
മധികമായി വൎദ്ധിപ്പിച്ചു, അനേകജാതി
കളാക്കും; നിന്നിൽനിന്നു രാജാക്കന്മാരും
ഉത്ഭവിക്കും. ഞാൻ നിനക്കും നിന്റെ 7
ശേഷം നിന്റെ സന്തതിക്കും ദൈവമാ
യിരിക്കേണ്ടതിന്നു ഞാൻ എനിക്കും നിന
ക്കും നിന്റെശേഷം തലമുറതലമുറയായി
നിന്റെ സന്തതിക്കും മദ്ധ്യേ എന്റെ നി
യമത്തെ നിത്യനിയമമായി സ്ഥാപിക്കും.
ഞാൻ നിനക്കും നിന്റെശേഷം നിന്റെ 8
സന്തതിക്കും നീ പ്രവാസം ചെയ്യുന്ന ദേശ
മായ കനാൻദേശം ഒക്കെയും ശാശ്വതാവ
കാശമായി തരും; ഞാൻ അവൎക്കു ദൈവ
മായുമിരിക്കും. ദൈവം പിന്നെയും 9
അബ്രാഹാമിനോടു അരുളിച്ചെയ്തതു: നീ
യും നിന്റെശേഷം തലമുറതലമുറയായി
നിന്റെ സന്തതിയും എന്റെ നിയമം
പ്രമാണിക്കേണം. എനിക്കും നിങ്ങൾക്കും 10
നിന്റെശേഷം നിന്റെ സന്തതിക്കും

മദ്ധ്യേയുള്ളതും നിങ്ങൾ പ്രമാണിക്കേണ്ടു
തുമായ എന്റെ നിയമം ആവിതു: നിങ്ങ
ളിൽ പുരുഷപ്രജയൊക്കെയും പരിഛേ
11 ദന ഏല്ക്കേണം. നിങ്ങളുടെ അഗ്രചൎമ്മം
പരിഛേദന ചെയ്യേണം; അതു എനി
ക്കും നിങ്ങൾക്കും മദ്ധ്യേയുള്ള നിയമത്തി
12 ന്റെ അടയാളം ആകും. തലമുറതലമുറ
യായി നിങ്ങളിൽ പുരുഷപ്രജയൊക്കെ
യും എട്ടു ദിവസം പ്രായമാകുമ്പോൾ പരി
ഛേദന ഏല്ക്കേണം; വീട്ടിൽ ജനിച്ച ദാ
സനായാലും നിന്റെ സന്തതിയല്ലാത്തവ
നായി അന്യനോടു വിലക്കു വാങ്ങിയവ
13 നായാലും ശരി. നിന്റെ വീട്ടിൽ ജനിച്ച
ദാസനും നീ വിലകൊടുത്തു വാങ്ങിയവ
നും പരിഛേദന ഏറ്റേകഴിയൂ; എന്റെ
നിയമം നിങ്ങളുടെ ദേഹത്തിൽ നിത്യനി
14 യമമായിരിക്കേണം. അഗ്രചൎമ്മിയായ
പുരുഷപ്രജയെ പരിഛേദന ഏല്ക്കാതിരു
ന്നാൽ ജനത്തിൽനിന്നു ഛേദിച്ചുകള
യേണം; അവൻ എന്റെ നിയമം ലംഘി
ച്ചിരിക്കുന്നു.
15 ദൈവം പിന്നെയും അബ്രാഹാമിനോ
ടു: നിന്റെ ഭാൎയ്യയായ സാറായിയെ സാ
റായി എന്നല്ല വിളിക്കേണ്ടതു; അവളുടെ
16 പേർ സാറാ എന്നു ഇരിക്കേണം. ഞാൻ
അവളെ അനുഗ്രഹിച്ചു അവളിൽനിന്നു
നിനക്കു ഒരു മകനെ തരും; ഞാൻ അവ
ളെ അനുഗ്രഹിക്കയും അവൾ ജാതികൾക്കു
മാതാവായി തീരുകയും ജാതികളുടെ രാ
ജാക്കന്മാർ അവളിൽനിന്നു ഉത്ഭവിക്കയും
17 ചെയ്യും എന്നു അരുളിച്ചെയ്തു. അപ്പോൾ
അബ്രാഹാം കവിണ്ണുവീണു ചിരിച്ചു:
നൂറു വയസ്സുള്ളവന്നു മകൻ ജനിക്കുമോ?
തൊണ്ണൂറു വയസ്സുള്ള സാറാ പ്രസവിക്കു
മോ എന്നു തന്റെ ഹൃദയത്തിൽ പറഞ്ഞു.
18 യിശ്മായേൽ നിന്റെ മുമ്പാകെ ജീവിച്ചി
രുന്നാൽ മതി എന്നു അബ്രാഹാം ദൈവ
ത്തോടു പറഞ്ഞു. അതിന്നു ദൈവം അ 19
രുളിച്ചെയ്തതു: അല്ല, നിന്റെ ഭാൎയ്യയായ
സാറാ തന്നേ നിനക്കൊരു മകനെ പ്ര
സവിക്കും; നീ അവന്നു യിസ്ഹാക് എന്നു
പേരിടേണം; ഞാൻ അവനോടും അവ
ന്റെ ശേഷം അവന്റെ സന്തതിയോടും
എന്റെ നിയമത്തെ നിത്യനിയമമായി
ഉറപ്പിക്കും. യിശ്മായേലിനെ കുറിച്ചും 20
ഞാൻ നിന്റെ അപേക്ഷ കേട്ടിരിക്കുന്നു;
ഞാൻ അവനെ അനുഗ്രഹിച്ചു അത്യന്തം
സന്താനപുഷ്ടിയുള്ളവനാക്കി വൎദ്ധിപ്പി
ക്കും. അവൻ പന്ത്രണ്ടു പ്രഭുക്കന്മാരെ
ജനിപ്പിക്കും; ഞാൻ അവനെ വലിയോരു
ജാതിയാക്കും. എന്റെ നിയമം ഞാൻ 21
ഉറപ്പിക്കുന്നതോ, ഇനിയത്തെ ആണ്ടു ഈ
സമയത്തു സാറാ നിനക്കു പ്രസവിപ്പാനു
ള്ള യിസ്ഹാക്കിനോടു ആകുന്നു. ദൈവം 22
അബ്രാഹാമിനോടു അരുളിച്ചെയ്തു തീൎന്ന
ശേഷം അവനെ വിട്ടു കയറിപ്പോയി.
അനന്തരം അബ്രാഹാം തന്റെ മകനായ 23
യിശ്മായേലിനെയും തന്റെ വീട്ടിൽ ജനി
ച്ച സകലദാസന്മാരെയും താൻ വിലെക്കു
വാങ്ങിയവരെ ഒക്കെയും അബ്രാഹാമി
ന്റെ വീട്ടിലുള്ള സകലപുരുഷന്മാരെയും
കൂട്ടി ദൈവം തന്നോടു കല്പിച്ചതുപോലെ
അവരുടെ അഗ്രചൎമ്മത്തെ അന്നുതന്നേ
പരിഛേദന കഴിച്ചു. അബ്രാഹാം പരി 24
ഛേദനയേറ്റപ്പോൾ അവന്നു തൊണ്ണൂ
റ്റൊമ്പതു വയസ്സായിരുന്നു. അവന്റെ 25
മകനായ യിശ്മായേൽ പരിഛേദനയേ
റ്റപ്പോൾ അവന്നു പതിമൂന്നു വയ
സ്സായിരുന്നു. അബ്രാഹാമും അവന്റെ 26
മകനായ യിശ്മായേലും ഒരേ ദിവസ
ത്തിൽ പരിഛേദന ഏറ്റു. വീട്ടിൽ 27
ജനിച്ച ദാസന്മാരും അന്യരോടു അവൻ
വിലെക്കു വാങ്ങിയവരുമായി അവന്റെ
വീട്ടിലുള്ളവർ എല്ലാവരും അവനോടു
കൂടെ പരിഛേദന ഏറ്റു.

## ൧൮. അദ്ധ്യായം.

അനന്തരം യഹോവ അവന്നു മമ്രേയുടെ
തോപ്പിൽവെച്ചു പ്രത്യക്ഷനായി; വെയി
ലുറെച്ചപ്പോൾ അവൻ കൂടാരവാതില്ക്കൽ
2 ഇരിക്കയായിരുന്നു. അവൻ തലപൊക്കി
നോക്കിയപ്പോൾ മൂന്നു പുരുഷന്മാർ ത
ന്റെ നേരെ നില്ക്കുന്നതു കണ്ടു; അവരെ
കണ്ടപ്പോൾ അവൻ കൂടാരവാതില്ക്കൽ
നിന്നു അവരെ എതിരേല്പാൻ ഓടിച്ചെ
3 ന്നു നിലംവരെ കുനിഞ്ഞു: യജമാനനേ,
എന്നോടു കൃപയുണ്ടെങ്കിൽ അടിയനെ
4 കടന്നുപോകരുതേ. അസാരം വെള്ളം
കൊണ്ടുവന്നു നിങ്ങളുടെ കാലുകളെ കഴു
കട്ടെ; വൃക്ഷത്തിൻ കീഴിൽ ഇരിപ്പിൻ.
5 ഞാൻ ഒരു മുറി അപ്പം കൊണ്ടുവരാം;
വിശപ്പു അടക്കീട്ടു നിങ്ങൾക്കു പോകാം;
ഇതിന്നായിട്ടല്ലോ നിങ്ങൾ അടിയന്റെ
അടുക്കൽ കയറിവന്നതു എന്നു പറഞ്ഞു.
6 നീ പറഞ്ഞതുപോലെ ആകട്ടെ എന്നു
അവർ പറഞ്ഞു. അബ്രാഹാം ബദ്ധ
പ്പെട്ടു കൂടാരത്തിൽ സാറയുടെ അടു
ക്കൽ ചെന്നു: നീ ക്ഷണത്തിൽ മൂന്നിട
ങ്ങഴി മാവു എടുത്തു കുഴെച്ചു അപ്പമുണ്ടാക്കു
7 ക എന്നു പറഞ്ഞു. അബ്രാഹാം പശുക്കൂട്ട
ത്തിൽ ഓടിച്ചെന്നു ഇളയതും നല്ലതുമാ
യൊരു കാളക്കുട്ടിയെ പിടിച്ചു ഒരു ബാല്യ
ക്കാരന്റെ പക്കൽ കൊടുത്തു; അവൻ
അതിനെ ക്ഷണത്തിൽ പാകം ചെയ്തു.
8 പിന്നെ അവൻ വെണ്ണയും പാലും താൻ
പാകം ചെയ്യിച്ച കാളക്കുട്ടിയെയും കൊണ്ടു
വന്നു അവരുടെ മുമ്പിൽവെച്ചു. അവരു
ടെ അടുക്കൽ വൃക്ഷത്തിൻ കീഴിൽ ശുശ്രൂ
ഷിച്ചുനിന്നു; അവർ ഭക്ഷണം കഴിച്ചു.
9 അവർ അവനോടു: നിന്റെ ഭാൎയ്യ സാറാ
എവിടെ എന്നു ചോദിച്ചതിന്നു: കൂടാര
10 ത്തിൽ ഉണ്ടു എന്നു അവൻ പറഞ്ഞു. ഒരു
ആണ്ടു കഴിഞ്ഞിട്ടു ഞാൻ നിന്റെ അടുക്കൽ
മടങ്ങിവരും; അപ്പോൾ നിന്റെ ഭാൎയ്യ സാ
റെക്കു ഒരു മകൻ ഉണ്ടാകും എന്നു അവൻ
പറഞ്ഞു. സാറാ കൂടാരവാതില്ക്കൽ അ
വന്റെ പിൻവശത്തു കേട്ടുകൊണ്ടു നിന്നു.
എന്നാൽ അബ്രാഹാമും സാറയും വയസ്സു 11
ചെന്നു വൃദ്ധരായിരുന്നു. സ്ത്രീകൾക്കുള്ള
പതിവു സാറെക്കു നിന്നുപോയിരുന്നു.
ആകയാൽ സാറാ ഉള്ളുകൊണ്ടു ചിരിച്ചു: 12
വൃദ്ധയായിരിക്കുന്ന എനിക്കു സുഖഭോഗ
മുണ്ടാകുമോ? എന്റെ ഭൎത്താവും വൃദ്ധ
നായിരിക്കുന്നു എന്നു പറഞ്ഞു. യഹോവ 13
അബ്രാഹാമിനോടു: വൃദ്ധയായ ഞാൻ
പ്രസവിക്കുന്നതു വാസ്തവമോ എന്നു
പറഞ്ഞു സാറാ ചിരിച്ചതു എന്തു? യഹോ 14
വയാൽ കഴിയാത്ത കാൎയ്യം ഉണ്ടോ? ഒരു
ആണ്ടു കഴിഞ്ഞിട്ടു ഈ സമയമാകുമ്പോൾ
ഞാൻ നിന്റെ അടുക്കൽ മടങ്ങിവരും;
സാറെക്കു ഒരു മകൻ ഉണ്ടാകും എന്നു
അരുളിച്ചെയ്തു. സാറാ ഭയപ്പെട്ടു: ഇല്ല, 15
ഞാൻ ചിരിച്ചില്ല എന്നു പറഞ്ഞു. അങ്ങ
നെയല്ല, നീ ചിരിച്ചു എന്നു അവൻ
അരുളിച്ചെയ്തു.

ആ പുരുഷന്മാർ അവിടെനിന്നു പുറ 16
പ്പെട്ടു സൊദോംവഴിക്കു തിരിഞ്ഞു; അ
ബ്രാഹാം അവരെ യാത്ര അയപ്പാൻ അവ
രോടുകൂടെ പോയി. അപ്പോൾ യഹോ 17
വ അരുളിച്ചെയ്തതു: ഞാൻ ചെയ്വാനിരി
ക്കുന്നതു അബ്രാഹാമിനോടു മറെച്ചുവെക്കു
മോ? അബ്രാഹാം വലിയതും ബലമുള്ള 18
തുമായ ജാതിയായി തീരുകയും അവ
നിൽ ഭൂമിയിലെ ജാതികളൊക്കെയും
അനുഗ്രഹിക്കപ്പെടുകയും ചെയ്യുമല്ലോ. യ 19
ഹോവ അബ്രാഹാമിനെക്കുറിച്ചു അരുളി
ച്ചെയ്തതു അവന്നു നിവൃത്തിച്ചുകൊടുപ്പാൻ
തക്കവണ്ണം അബ്രാഹാം തന്റെ മക്കളോടും
തനിക്കു പിമ്പുള്ള കുടുംബത്തോടും നീതി

യും ന്യായവും പ്രവൃത്തിച്ചുകൊണ്ടു യഹോ
വയുടെ വഴിയിൽ നടപ്പാൻ കല്പിക്കേണ്ട
തിന്നു ഞാൻ അവനെ തിരഞ്ഞെടുത്തിരി
20 ക്കുന്നു. പിന്നെ യഹോവ: സൊദോമി
ൻെറയും ഗൊമോരയുടെയും നിലവിളി
വലിയതും അവരുടെ പാപം അതികഠി
21 നവും ആകുന്നു. ഞാൻ ചെന്നു എൻെറ
അടുക്കൽ വന്നെത്തിയ നിലവിളിപോ
ലെ അവർ കേവലം പ്രവൃത്തിച്ചിട്ടുണ്ടോ
ഇല്ലയോ എന്നു നോക്കി അറിയും എന്നു
22 അരുളിച്ചെയ്തു. അങ്ങനെ ആ പുരുഷ
ന്മാർ അവിടെനിന്നു തിരിഞ്ഞു സൊദോ
മിലേക്കു പോയി. അബ്രാഹാമോ യഹോ
വയുടെ സന്നിധിയിൽ തന്നേ നിന്നു.
23 അബ്രാഹാം അടുത്തുചെന്നു പറഞ്ഞതു: ദു
ഷ്ടനോടുകൂടെ നീതിമാനെയും നീ സംഹ
24 രിക്കുമോ? പക്ഷേ ആ പട്ടണത്തിൽ അ
മ്പതു നീതിമാന്മാർ ഉണ്ടെങ്കിൽ നീ അതി
നെ സംഹരിക്കുമോ? അതിലെ അമ്പതു
നീതിമാന്മാർ നിമിത്തം ആ സ്ഥലത്തോടു
25 ക്ഷമിക്കയില്ലയോ? ഇങ്ങനെ നീ ഒരു
നാളും ചെയ്യുന്നതല്ലല്ലോ; നീതിമാൻ ദുഷ്ട
നെപ്പോലെ ആകത്തക്കവണ്ണം ദുഷ്ടനോടു
കൂടെ നീതിമാനെ നീ ഒരുനാളും കൊല്ലു
കയില്ല. സൎവ്വഭൂമിക്കും ന്യായാധിപതി
യായവൻ നീതി പ്രവൃത്തിക്കാതിരിക്കുമോ?
26 അതിന്നു യഹോവ: ഞാൻ സൊദോമിൽ,
പട്ടണത്തിന്നകത്തു, അമ്പതു നീതിമാന്മാ
രെ കാണുന്നു എങ്കിൽ അവരുടെ നിമി
ത്തം ആ സ്ഥലത്തോടൊക്കെയും ക്ഷമിക്കും
27 എന്നു അരുളിച്ചെയ്തു. പൊടിയും വെണ്ണീ
റുമായ ഞാൻ കൎത്താവിനോടു സംസാരി
28 പ്പാൻ തുനിഞ്ഞുവല്ലോ. അമ്പതു നീതിമാ
ന്മാരിൽ പക്ഷേ അഞ്ചുപേർ കുറഞ്ഞുപോ
യെങ്കിലോ? അഞ്ചുപേർ കുറഞ്ഞതുകൊ
ണ്ടു നീ ആ പട്ടണം മുഴുവനും നശിപ്പിക്കു
മോ എന്നു അബ്രാഹാം പറഞ്ഞതിന്നു: നാ
ല്പത്തഞ്ചുപേരെ ഞാൻ അവിടെ കണ്ടാൽ
അതിനെ നശിപ്പിക്കയില്ല എന്നു അവൻ
അരുളിച്ചെയ്തു. അവൻ പിന്നെയും അ 29
വനോടു സംസാരിച്ചു: പക്ഷേ നാല്പതു
പേരെ അവിടെ കണ്ടാലോ എന്നു പറഞ്ഞ
തിന്നു: ഞാൻ നാല്പതുപേരുടെ നിമിത്തം
നശിപ്പിക്കയില്ല എന്നു അവൻ അരുളി
ച്ചെയ്തു. അതിന്നു അവൻ: ഞാൻ പി 30
ന്നെയും സംസാരിക്കുന്നു; കൎത്താവു കോ
പിക്കരുതേ; പക്ഷേ മുപ്പതുപേരെ അ
വിടെ കണ്ടാലോ എന്നു പറഞ്ഞു. ഞാൻ
മുപ്പതുപേരെ അവിടെ കണ്ടാൽ നശിപ്പി
ക്കയില്ല എന്നു അവൻ അരുളിച്ചെയ്തു.
ഞാൻ കൎത്താവിനോടു സംസാരിപ്പാൻ 31
തുനിഞ്ഞുവല്ലോ; പക്ഷേ ഇരുപതുപേരെ
അവിടെ കണ്ടാലോ എന്നു അവൻ പറഞ്ഞ
തിന്നു: ഞാൻ ഇരുപതുപേരുടെ നിമിത്തം
നശിപ്പിക്കയില്ല എന്നു അവൻ അരുളി
ച്ചെയ്തു. അപ്പോൾ അവൻ: കൎത്താവു 32
കോപിക്കരുതേ; ഞാൻ ഇനി ഒരു പ്രാവ
ശ്യം മാത്രം സംസാരിക്കും; പക്ഷേ പത്തു
പേരെ അവിടെ കണ്ടാലോ എന്നു പറ
ഞ്ഞു. ഞാൻ പത്തുപേരുടെ നിമിത്തം
നശിപ്പിക്കയില്ല എന്നു അവൻ അരുളി
ച്ചെയ്തു. യഹോവ അബ്രാഹാമിനോടു 33
അരുളിച്ചെയ്തു തീൎന്നശേഷം അവിടെനി
ന്നു പോയി. അബ്രാഹാമും തൻെറ സ്ഥ
ലത്തേക്കു മടങ്ങിപ്പോയി.

## ൧൯. അദ്ധ്യായം.

ആ രണ്ടു ദൂതന്മാർ വൈകുന്നേരത്തു സൊ
ദോമിൽ എത്തി; ലോത്ത് സൊദോംപട്ട
ണവാതില്ക്കൽ ഇരിക്കയായിരുന്നു; അവ
രെ കണ്ടിട്ടു ലോത്ത് എഴുനേററു എതിരേ
ററുചെന്നു നിലംവരെ കുനിഞ്ഞു നമസ്കരി
ച്ചു: യജമാനന്മാരേ, അടിയൻെറ വീ 2
ട്ടിൽ വന്നു നിങ്ങളുടെ കാലുകളെ കഴുകി

രാപാൎപ്പിൻ; കാലത്തു എഴുന്നേററു നിങ്ങളു
ടെ വഴിക്കു പോകയുമാം എന്നു പറഞ്ഞ
തിന്നു: അല്ല, ഞങ്ങൾ വീഥിയിൽ തന്നേ
3 രാപാൎക്കും എന്നു അവർ പറഞ്ഞു. അവൻ
അവരെ ഏററവും നിൎബ്ബന്ധിച്ചു; അ
പ്പോൾ അവർ അവന്റെ അടുക്കൽ തിരി
ഞ്ഞു അവന്റെ വീട്ടിൽ ചെന്നു; അവൻ
അവൎക്കു വിരുന്നൊരുക്കി, പുളിപ്പില്ലാത്ത
അപ്പം ചുട്ടു; അവർ ഭക്ഷണം കഴിച്ചു.
4 അവർ ഉറങ്ങുവാൻ പോകുമ്മുമ്പെ സൊ
ദോംപട്ടണത്തിലെ പുരുഷന്മാർ സകല
ഭാഗത്തുനിന്നും ആബാലവൃദ്ധം എല്ലാവ
5 രും വന്നു വീടു വളഞ്ഞു. അവർ ലോ
ത്തിനെ വിളിച്ചു: ഈ രാത്രി നിന്റെ
അടുക്കൽ വന്ന പുരുഷന്മാർ എവിടെ?
ഞങ്ങൾ അവരെ ഭോഗിക്കേണ്ടതിന്നു ഞ
ങ്ങളുടെ അടുക്കൽ പുറത്തു കൊണ്ടുവാ എ
6 ന്നു അവനോടു പറഞ്ഞു. ലോത്ത് വാ
തില്ക്കൽ അവരുടെ അടുക്കൽ പുറത്തു
7 ചെന്നു, കതക അടെച്ചുംവെച്ചു: സ
ഹോദരന്മാരേ, ഇങ്ങനെ ദോഷം ചെയ്യ
8 രുതേ. പുരുഷൻ തൊടാത്ത രണ്ടു പുത്രി
മാർ എനിക്കുണ്ടു; അവരെ ഞാൻ നിങ്ങളു
ടെ അടുക്കൽ പുറത്തു കൊണ്ടുവരാം; നി
ങ്ങൾക്കു ബോധിച്ചതുപോലെ അവരോടു
ചെയ്തുകൊൾവിൻ; ഈ പുരുഷന്മാരോടു
മാത്രം ഒന്നും ചെയ്യരുതേ; ഇതിന്നായിട്ട
ല്ലോ അവർ എന്റെ വീട്ടിന്റെ നിഴ
9 ലിൽ വന്നതു എന്നു പറഞ്ഞു. മാറിനി
ല്ക്ക എന്നു അവർ പറഞ്ഞു. ഇവനൊരു
ത്തൻ പരദേശിയായി വന്നു പാൎക്കുന്നു;
ന്യായംവിധിപ്പാനും ഭാവിക്കുന്നു. ഇ
പ്പോൾ ഞങ്ങൾ അവരോടു ഭാവിച്ചതില
ധികം നിന്നോടു ദോഷം ചെയ്യും എന്നും
അവർ പറഞ്ഞു ലോത്തിനെ ഏററവും തി
10 ക്കി വാതിൽ പൊളിപ്പാൻ അടുത്തു. അ
പ്പോൾ ആ പുരുഷന്മാർ കൈ പുറത്തോ
ട്ടു നീട്ടി ലോത്തിനെ തങ്ങളുടെ അടുക്കൽ
അകത്തു കയററി വാതിൽ അടെച്ചു, വാ 11
തില്ക്കൽ ഉണ്ടായിരുന്ന പുരുഷന്മാൎക്കു ആ
ബാലവൃദ്ധം അന്ധത പിടിപ്പിച്ചു. അ
തുകൊണ്ടു അവർ വാതിൽ തപ്പിനടന്നു
വിഷമിച്ചു. ആ പുരുഷന്മാർ ലോത്തി 12
നോടു: ഇവിടെ നിനക്കു മററു വല്ലവരുമു
ണ്ടോ? മരുമക്കളോ പുത്രന്മാരോ പുത്രിമാ
രോ ഇങ്ങനെ പട്ടണത്തിൽ നിനക്കുള്ള വ
രെയൊക്കെയും ഈ സ്ഥലത്തുനിന്നു കൊ
ണ്ടുപൊയ്ക്കൊൾക; ഇവരെക്കുറിച്ചുള്ള ആ 13
വലാധി യഹോവയുടെ മുമ്പാകെ വലുതാ
യി തീൎന്നിരിക്കകൊണ്ടു ഞങ്ങൾ ഈ സ്ഥ
ലത്തെ നശിപ്പിക്കും. അതിനെ നശിപ്പി
പ്പാൻ യഹോവ ഞങ്ങളെ അയച്ചിരിക്കു
ന്നു എന്നു പറഞ്ഞു. അങ്ങനെ ലോത്ത് 14
ചെന്നു തന്റെ പുത്രിമാരെ വിവാഹം
ചെയ്വാനുള്ള മരുമക്കളോടു സംസാരിച്ചു:
നിങ്ങൾ എഴുന്നേററു ഈ സ്ഥലം വിട്ടു പു
റപ്പെടുവിൻ; യഹോവ ഈ പട്ടണം ന
ശിപ്പിക്കും എന്നു പറഞ്ഞു. എന്നാൽ അ
വൻ കളി പറയുന്നു എന്നു അവന്റെ മരു
മക്കൾക്കു തോന്നി. ഉഷസ്സായപ്പോൾ ദൂ 15
തന്മാർ ലോത്തിനെ ബദ്ധപ്പെടുത്തി: ഈ
പട്ടണത്തിന്റെ അകൃത്യത്തിൽ നശിക്കാ
തിരിപ്പാൻ എഴുന്നേററു നിന്റെ ഭാൎയ്യയെ
യും ഇവിടെ കാണുന്ന നിന്റെ രണ്ടു പു
ത്രിമാരെയും കൂട്ടിക്കൊണ്ടു പൊയ്ക്കൊൾക
എന്നു പറഞ്ഞു. അവൻ താമസിച്ച 16
പ്പോൾ, യഹോവ അവനോടു കരുണ
ചെയ്കയാൽ, ആ പുരുഷന്മാർ അവനെ
യും ഭാൎയ്യയെയും രണ്ടു പുത്രിമാരെയും കൈ
ക്കു പിടിച്ചു പട്ടണത്തിന്റെ പുറത്തു കൊ
ണ്ടുപോയി ആക്കി. അവരെ പുറത്തു 17
കൊണ്ടുവന്ന ശേഷം അവൻ: ജീവര
ക്ഷെക്കായി ഓടിപ്പോക; പുറകോട്ടു നോക്ക
രുതു; ഈ പ്രദേശത്തെങ്ങും നില്ക്കയുമരുതു;

നിനക്കു നാശം ഭവിക്കാതിരിപ്പാൻ പൎവ്വ
തത്തിലേക്കു ഓടിപ്പോക എന്നു പറഞ്ഞു.
18 ലോത്ത് അവരോടു പറഞ്ഞതു: അങ്ങനെ
19 യല്ല കൎത്താവേ; നിനക്കു അടിയനോടു
കൃപ തോന്നിയല്ലോ; എന്റെ ജീവനെ
രക്ഷിപ്പാൻ എനിക്കു വലിയ കൃപ നീ കാ
ണിച്ചിരിക്കുന്നു; പൎവ്വതത്തിൽ ഓടി എ
ത്തുവാൻ എനിക്കു കഴികയില്ല; പക്ഷേ
എനിക്കു ദോഷം തട്ടി മരണം ഭവിക്കും.
20 ഇതാ, ഈ പട്ടണം സമീപമാകുന്നു; അവി
ടേക്കു എനിക്കു ഓടാം; അതു ചെറിയതുമാ
കുന്നു; ഞാൻ അവിടേക്കു ഓടിപ്പോകട്ടെ.
അതു ചെറിയതല്ലോ; എന്നാൽ എനിക്കു
21 ജീവരക്ഷ ഉണ്ടാകും. അവൻ അവനോ
ടു: ഇക്കാൎയ്യത്തിലും ഞാൻ നിന്നെ കടാ
ക്ഷിച്ചിരിക്കുന്നു; നീ പറഞ്ഞ പട്ടണം
22 ഞാൻ മറിച്ചുകളകയില്ല. ബദ്ധപ്പെട്ടു
അവിടേക്കു ഓടിപ്പോക; നീ അവിടെ
എത്തുവോളം എനിക്കു ഒന്നും ചെയ്വാൻ ക
ഴികയില്ല എന്നു പറഞ്ഞു. അതുകൊണ്ടു
ആ പട്ടണത്തിന്നു സോവർ എന്നു പേ
23 രായി. ലോത്ത് സോവരിൽ കടന്ന
24 പ്പോൾ സൂൎയ്യൻ ഉദിച്ചിരുന്നു. യഹോവ
സൊദോമിന്റെയും ഗൊമോരയുടെയും
മേൽ യഹോവയുടെ സന്നിധിയിൽനി
ന്നു, ആകാശത്തുനിന്നു തന്നേ, ഗന്ധകവും
25 തീയും വൎഷിപ്പിച്ചു. ആ പട്ടണങ്ങൾക്കും
പ്രദേശത്തിന്നു മുഴുവനും ആ പട്ടണ
ങ്ങളിലെ സകലനിവാസികൾക്കും നില
ത്തെ സസ്യങ്ങൾക്കും ഉന്മൂലനാശം വരു
26 ത്തി. ലോത്തിന്റെ ഭാൎയ്യ അവന്റെ
പിന്നിൽനിന്നു തിരിഞ്ഞുനോക്കി ഉപ്പുതൂ
27 ണായി ഭവിച്ചു. അബ്രാഹാം രാവിലെ
എഴുന്നേററു താൻ യഹോവയുടെ സന്നി
ധിയിൽ നിന്നിരുന്ന സ്ഥലത്തു ചെന്നു,
28 സൊദോമിന്നും ഗൊമോരെക്കും ആ പ്ര
ദേശത്തിലെ സകലദിക്കിന്നും നേരെ
നോക്കി, ദേശത്തിലെ പുക തീച്ചൂളയിലെ
പുകപോലെ പൊങ്ങുന്നതു കണ്ടു.
എന്നാൽ ആ പ്രദേശത്തിലെ പട്ടണ 29
ങ്ങളെ നശിപ്പിക്കുമ്പോൾ ദൈവം അബ്രാ
ഹാമിനെ ഓൎത്തു. ലോത്ത് പാൎത്ത പട്ട
ണങ്ങൾക്കു ഉന്മൂലനാശം വരുത്തുകയിൽ
ലോത്തിനെ ആ ഉന്മൂലനാശത്തിൽനിന്നു
വിടുവിച്ചു.
അനന്തരം ലോത്ത് സോവർ വിട്ടു 30
പോയി; അവനും അവന്റെ രണ്ടു പുത്രി
മാരും പൎവ്വതത്തിൽ ചെന്നു പാൎത്തു; സോ
വരിൽ പാൎപ്പാൻ അവൻ ഭയപ്പെട്ടു; അവ
നും അവന്റെ രണ്ടു പുത്രിമാരും ഒരു ഗു
ഹയിൽ പാൎത്തു. അങ്ങനെയിരിക്കു 31
മ്പോൾ മൂത്തവൾ ഇളയവളോടു: നമ്മുടെ
അപ്പൻ വൃദ്ധനായിരിക്കുന്നു; ഭൂമിയിൽ
എല്ലാടവും ഉള്ള നടപ്പുപോലെ നമ്മുടെ
അടുക്കൽ വരുവാൻ ഭൂമിയിൽ ഒരു പുരു
ഷനും ഇല്ല. വരിക; അപ്പനാൽ സന്ത 32
തി ലഭിക്കേണ്ടതിന്നു അവനെ വീഞ്ഞു
കുടിപ്പിച്ചു അവനോടുകൂടെ ശയിക്ക
എന്നു പറഞ്ഞു. അങ്ങനെ അന്നു 33
രാത്രി അവർ അപ്പനെ വീഞ്ഞു കുടി
പ്പിച്ചു; മൂത്തവൾ അകത്തു ചെന്നു അപ്പ
നോടുകൂടെ ശയിച്ചു; അവൾ ശയിച്ചതും
എഴുന്നേററതും അവൻ അറിഞ്ഞില്ല.
പിറെറന്നാൾ മൂത്തവൾ ഇളയവളോടു: 34
ഇന്നലെ രാത്രി ഞാൻ അപ്പനോടുകൂടെ
ശയിച്ചു; നാം അവനെ ഇന്നു രാത്രിയും
വീഞ്ഞു കുടിപ്പിക്ക; അപ്പനാൽ സന്തതി
ലഭിക്കേണ്ടതിന്നു നീയും അകത്തുചെന്നു
അവനോടുകൂടെ ശയിക്ക എന്നു പറഞ്ഞു.
അങ്ങനെ അന്നു രാത്രിയും അവർ അപ്പ 35
നെ വീഞ്ഞു കുടിപ്പിച്ചു; ഇളയവൾ ചെന്നു
അവനോടുകൂടെ ശയിച്ചു; അവൾ ശയി
ച്ചതും എഴുന്നേററതും അവൻ അറിഞ്ഞില്ല.
ഇങ്ങനെ ലോത്തിന്റെ രണ്ടു പുത്രിമാരും 36

37 അപ്പനാൽ ഗൎഭംധരിച്ചു. മൂത്തവൾ ഒരു
മകനെ പ്രസവിച്ചു അവന്നു മോവാബ്
എന്നു പേരിട്ടു; അവൻ ഇന്നുള്ള മോവാ
38 ബ്യൎക്കു പിതാവു. ഇളയവളും ഒരു മക
നെ പ്രസവിച്ചു; അവന്നു ബെൻ-അമ്മീ
എന്നു പേരിട്ടു; അവൻ ഇന്നുള്ള അമ്മോ
ന്യൎക്കു പിതാവു.

## ൨൦. അദ്ധ്യായം.

അനന്തരം അബ്രാഹാം അവിടെനിന്നു
തെക്കെ ദേശത്തേക്കു യാത്ര പുറപ്പെട്ടു കാ
ദേശിന്നും സൂരിന്നും മദ്ധ്യേ കുടിയിരുന്നു
ഗെരാരിൽ പരദേശിയായി പാൎത്തു.
2 അബ്രാഹാം തന്റെ ഭാൎയ്യയായ സാറയെ
കുറിച്ചു: അവൾ എന്റെ പെങ്ങൾ എന്നു
പറഞ്ഞു. ഗെരാർരാജാവായ അബീ
മേലെക്ക ആളയച്ചു സാറയെ കൊണ്ടു
3 പോയി. എന്നാൽ രാത്രിയിൽ ദൈവം
സ്വപ്നത്തിൽ അബീമേലെക്കിന്റെ അടു
ക്കൽ വന്നു അവനോടു: നീ എടുത്ത
സ്ത്രീയുടെ നിമിത്തം നീ മരിക്കും; അ
വൾ ഒരു പുരുഷന്റെ ഭാൎയ്യ എന്നു
4 അരുളിച്ചെയ്തു. എന്നാൽ അബീമേലെക്ക
അവളുടെ അടുക്കൽ ചെന്നിരുന്നില്ല;
ആകയാൽ അവൻ: കൎത്താവേ, നീതിയുള്ള
5 ജാതിയെയും നീ കൊല്ലുമോ? ഇവൾ എ
ന്റെ പെങ്ങളാകുന്നു എന്നു അവൻ എ
ന്നോടു പറഞ്ഞുവല്ലോ. അവൾ എന്റെ
ആങ്ങള എന്നു അവളും പറഞ്ഞു. ഹൃദയ
പരമാൎത്ഥതയോടും കൈയുടെ നിൎമ്മലത
യോടും കൂടെ ഞാൻ ഇതു ചെയ്തിരിക്കുന്നു
6 എന്നു പറഞ്ഞു. അതിന്നു ദൈവം സ്വ
പ്നത്തിൽ അവനോടു: നീ ഇതു ഹൃദയപ
രമാൎത്ഥതയോടെ ചെയ്തിരിക്കുന്നു എന്നു
ഞാൻ അറിയുന്നു; നീ എന്നോടു പാപം
ചെയ്യാതിരിപ്പാൻ ഞാൻ നിന്നെ തടുത്തു;
അതുകൊണ്ടാകുന്നു അവളെ തൊടുവാൻ
ഞാൻ നിന്നെ സമ്മതിക്കാതിരുന്നതു.
ഇപ്പോൾ ആ പുരുഷന്നു അവന്റെ ഭാൎയ്യ 7
യെ മടക്കിക്കൊടുക്ക; അവൻ ഒരു പ്രവാ
ചകൻ ആകുന്നു; നീ ജീവനോടിരിക്കേ
ണ്ടതിന്നു അവൻ നിനക്കുവേണ്ടി പ്രാൎത്ഥി
ക്കട്ടെ. അവളെ മടക്കികൊടുക്കാതിരു
ന്നാലോ, നീയും നിനക്കുള്ളവരൊക്കെയും
മരിക്കേണ്ടിവരും എന്നു അറിഞ്ഞുകൊൾക
എന്നു അരുളിച്ചെയ്തു. അബീമേലെക്ക 8
അതികാലത്തു എഴുന്നേറ്റു തന്റെ സകല
ഭൃത്യന്മാരെയും വരുത്തി ഈ കാൎയ്യം ഒക്കെ
യും അവരോടു പറഞ്ഞു; അവർ ഏററവും
ഭയപ്പെട്ടു. അബീമേലെക്ക അബ്രാഹാമി 9
നെ വിളിപ്പിച്ചു അവനോടു: നീ ഞങ്ങ
ളോടു ചെയ്തതു എന്തു? നീ എന്റെ മേലും
എന്റെ രാജ്യത്തിന്മേലും ഒരു മഹാപാപം
വരുത്തുവാൻ തക്കവണ്ണം ഞാൻ നിന്നോടു
എന്തു ദോഷം ചെയ്തു? ചെയ്യരുതാത്ത കാ
ൎയ്യം നീ എന്നോടു ചെയ്തുവല്ലോ എന്നു പറ
ഞ്ഞു. നീ എന്തു കണ്ടിട്ടാകുന്നു ഇക്കാൎയ്യം 10
ചെയ്തതു എന്നു അബീമേലെക്ക അബ്രാഹാ
മിനോടു ചോദിച്ചതിന്നു അബ്രാഹാം പറ
ഞ്ഞതു: ഈ സ്ഥലത്തു ദൈവഭയം ഇല്ല 11
നിശ്ചയം; എന്റെ ഭാൎയ്യ നിമിത്തം അവർ
എന്നെ കൊല്ലും എന്നു ഞാൻ നിരൂപിച്ചു.
വാസ്തവത്തിൽ അവൾ എന്റെ പെങ്ങ 12
ളാകുന്നു; എന്റെ അപ്പന്റെ മകൾ; എ
ന്റെ അമ്മയുടെ മകളല്ല താനും; അവൾ
എനിക്കു ഭാൎയ്യയായി. എന്നാൽ ദൈ 13
വം എന്നെ എന്റെ പിതൃഭവനത്തിൽ
നിന്നു പുറപ്പെടുവിച്ചപ്പോൾ ഞാൻ അ
വളോടു: നീ എനിക്കു ഒരു ദയ ചെയ്യേ
ണം; നാം ഏതൊരു ദിക്കിൽ ചെന്നാലും
അവിടെ: അവൻ എന്റെ ആങ്ങള എന്നു
എന്നെക്കുറിച്ചു പറയേണം എന്നു പറ
ഞ്ഞിരുന്നു. അബീമേലെക്ക അബ്രാഹാ 14
മിന്നു ആടുമാടുകളെയും ദാസീദാസന്മാ

രെയും കൊടുത്തു; അവന്റെ ഭാൎയ്യയായ
സാറയെയും അവന്നു മടക്കിക്കൊടുത്തു:
15 ഇതാ, എന്റെ രാജ്യം നിന്റെ മുമ്പാകെ
ഇരിക്കുന്നു; നിനക്കു ബോധിച്ചേടത്തു
പാൎത്തുകൊൾക എന്നു അബീമേലെക പ
16 റഞ്ഞു. സാറയോടു അവൻ: നിന്റെ
ആങ്ങളെക്കു ഞാൻ ആയിരം വെള്ളി
ക്കാശു കൊടുത്തിട്ടുണ്ടു; നിന്നോടുകൂടെയു
ള്ള എല്ലാവരുടെയും മുമ്പാകെ ഇതു നി
നക്കു ഒരു പ്രതിശാന്തി; നീ എല്ലാവൎക്കും
മുമ്പാകെ നീതീകരിക്കപ്പെട്ടുമിരിക്കുന്നു
17 എന്നു പറഞ്ഞു. അബ്രാഹാം ദൈവത്തോടു
അപേക്ഷിച്ചു; അപ്പോൾ ദൈവം അ
ബീമേലെക്കിനെയും അവന്റെ ഭാൎയ്യയെ
യും അവന്റെ ദാസിമാരെയും സൌഖ്യ
18 മാക്കി, അവർ പ്രസവിച്ചു. അബ്രാഹാ
മിന്റെ ഭാൎയ്യയായ സാറയുടെ നിമിത്തം
യഹോവ അബീമേലെക്കിന്റെ ഭവന
ത്തിലെ ഗൎഭം ഒക്കെയും അടെച്ചിരുന്നു.

## ൨൧. അദ്ധ്യായം.

അനന്തരം യഹോവ താൻ അരുളിച്ചെ
യ്തിരുന്നതുപോലെ സാറയെ സന്ദൎശിച്ചു;
താൻ വാഗ്ദത്തം ചെയ്തിരുന്നതു യഹോവ
2 സാറെക്കു നിവൃത്തിച്ചുകൊടുത്തു. അബ്രാ
ഹാമിന്റെ വാൎദ്ധക്യത്തിൽ ദൈവം അ
വനോടു അരുളിച്ചെയ്തിരുന്ന അവധിക്കു
സാറാ ഗൎഭംധരിച്ചു ഒരു മകനെ പ്രസ
3 വിച്ചു. സാറാ അബ്രാഹാമിന്നു പ്രസവിച്ച
മകന്നു അവൻ യിസ്ഹാൿ എന്നു പേരിട്ടു.
4 ദൈവം അബ്രാഹാമിനോടു കല്പിച്ചിരുന്ന
തുപോലെ അവൻ തന്റെ മകനായ
യിസ്ഹാക്കിന്നു എട്ടാം ദിവസം പരിച്ഛേദന
5 കഴിച്ചു. തന്റെ മകനായ യിസ്ഹാൿ
ജനിച്ചപ്പോൾ അബ്രാഹാമിന്നു നൂറു വയ
6 സ്സായിരുന്നു. ദൈവം എനിക്കു ചിരിയു
ണ്ടാക്കി; കേൾക്കുന്നവരെല്ലാം എന്നെ

ചൊല്ലി ചിരിക്കും എന്നു സാറാ പറഞ്ഞു.
സാറാ മക്കൾക്കു മുലകൊടുക്കുമെന്നു അ 7
ബ്രാഹാമിനോടു ആർ പറയുമായിരുന്നു.
അവന്റെ വാൎദ്ധക്യത്തിലല്ലോ ഞാൻ ഒരു
മകനെ പ്രസവിച്ചതു എന്നും അവൾ
പറഞ്ഞു.
പൈതൽ വളൎന്നു മുലകുടി മാറി; യി 8
സ്ഹാക്കിന്റെ മുലകുടി മാറിയ നാളിൽ അ
ബ്രാഹാം ഒരു വലിയ വിരുന്നു കഴിച്ചു.
മിസ്രയീമ്യദാസി ഹാഗാർ അബ്രാഹാമിന്നു 9
പ്രസവിച്ച മകൻ പരിഹാസി എന്നു
സാറാ കണ്ടു അബ്രാഹാമിനോടു: ഈ 10
ദാസിയെയും മകനെയും പുറത്താക്കിക്കള
ക; ഈ ദാസിയുടെ മകൻ എന്റെ മകൻ
യിസ്ഹാക്കിനോടുകൂടെ അവകാശിയാകരുതു
എന്നു പറഞ്ഞു. തന്റെ മകൻ നിമി 11
ത്തം ഈ കാൎയ്യം അബ്രാഹാമിന്നു അനിഷ്ട
മായി. എന്നാൽ ദൈവം അബ്രാഹാമി 12
നോടു: ബാലന്റെ നിമിത്തവും ദാസിയു
ടെ നിമിത്തവും നിനക്കു അനിഷ്ടം തോ
ന്നരുതു; സാറാ നിന്നോടു പറഞ്ഞതിലൊ
ക്കെയും അവളുടെ വാക്കു കേൾക്ക; യിസ്ഹാ
ക്കിൽനിന്നുള്ളവരല്ലോ നിന്റെ സാ
ക്ഷാൽ സന്തതിയെന്നു വിളിക്കപ്പെടുന്നതു.
ദാസിയുടെ മകനെയും ഞാൻ ഒരു ജാതി 13
യാക്കും; അവൻ നിന്റെ സന്തതിയല്ലോ
എന്നു അരുളിച്ചെയ്തു. അബ്രാഹാം അതി 14
കാലത്തു എഴുന്നേറ്റു അപ്പവും ഒരു തുരു
ത്തി വെള്ളവും എടുത്തു ഹാഗാരിന്റെ
തോളിൽ വെച്ചു, കുട്ടിയെയും കൊടുത്തു
അവളെ അയച്ചു; അവൾ പുറപ്പെട്ടു
പോയി ബേർ-ശേബമരുഭൂമിയിൽ ഉഴന്നു
നടന്നു. തുരുത്തിയിലെ വെള്ളം ചെ 15
ലവായശേഷം അവൾ കുട്ടിയെ ഒരു കുറു
ങ്കാട്ടിൻ തണലിൽ ഇട്ടു. അവൾ പോ 16
യി അതിന്നെതിരെ ഒരു അമ്പിൻപാടു
ദൂരത്തു ഇരുന്നു: കുട്ടിയുടെ മരണം എനി

ക്ക കാണേണ്ടാ എന്നു പറഞ്ഞു എതിരെ
17 ഇരുന്നു ഉറക്കെ കരഞ്ഞു. ദൈവം ബാല
ന്റെ നിലവിളി കേട്ടു; ദൈവത്തിന്റെ
ദൂതൻ ആകാശത്തുനിന്നു ഹാഗാരിനെ വി
ളിച്ചു അവളോടു: ഹാഗാരേ, നിനക്കു
എന്തു? നീ ഭയപ്പെടേണ്ടാ; ബാലൻ ഇരി
ക്കുന്നേടത്തുനിന്നു അവന്റെ നിലവിളി
18 ദൈവം കേട്ടിരിക്കുന്നു. നീ ചെന്നു ബാ
ലനെ താങ്ങി എഴുന്നേല്പിച്ചുകൊൾക;
ഞാൻ അവനെ ഒരു വലിയ ജാതിയാക്കും
19 എന്നു അരുളിച്ചെയ്തു. ദൈവം അവ
ളുടെ കണ്ണു തുറന്നു; അവൾ ഒരു നീരു
റവു കണ്ടു, ചെന്നു തുരുത്തിയിൽ വെള്ളം
20 നിറച്ചു ബാലനെ കുടിപ്പിച്ചു. ദൈ
വം ബാലനോടുകൂടെ ഉണ്ടായിരുന്നു; അ
വൻ മരുഭൂമിയിൽ പാൎത്തു, മുതിൎന്നപ്പോൾ
21 ഒരു വില്ലാളിയായി തീൎന്നു. അവൻ പാ
രാൻമരുഭൂമിയിൽ പാൎത്തു; അവന്റെ
അമ്മ മിസ്രയീംദേശത്തുനിന്നു അവന്നു ഒരു
ഭാൎയ്യയെ കൊണ്ടുവന്നു.
22 അക്കാലത്തു അബീമേലെക്കും അവ
ന്റെ സേനാപതിയായ പീക്കോലും അ
ബ്രാഹാമിനോടു സംസാരിച്ചു: നിന്റെ
സകലപ്രവൃത്തിയിലും ദൈവം നിന്നോടു
23 കൂടെയുണ്ടു; ആകയാൽ നീ എന്നോടോ
എന്റെ സന്തതിയോടോ എന്റെ കുല
ത്തോടോ വ്യാജം പ്രവൃത്തിക്കാതെ ഞാൻ
നിന്നോടു ദയ കാണിച്ചതുപോലെ നീ
എന്നോടും നീ പാൎത്തുവരുന്ന ദേശത്തോടും
ദയ കാണിക്കുമെന്നു ദൈവത്തെ ചൊല്ലി
ഇവിടെവെച്ചു എന്നോടു സത്യംചെയ്ക
24 എന്നു പറഞ്ഞു. സത്യം ചെയ്യാം എന്നു
25 അബ്രാഹാം പറഞ്ഞു. എന്നാൽ അബീ
മേലെക്കിന്റെ ദാസന്മാർ അപഹരിച്ച
കിണർ നിമിത്തം അബ്രാഹാം അബീമേ
26 ലെക്കിനോടു ഭത്സിച്ചുപറഞ്ഞു. അതിന്നു
അബീമേലെക്: ഇക്കാൎയ്യം ചെയ്തതു ആ
രെന്നു ഞാൻ അറിയുന്നില്ല; നീ എന്നെ
അറിയിച്ചിട്ടില്ല; ഇന്നല്ലാതെ ഞാൻ അ
തിനെക്കുറിച്ചു കേട്ടിട്ടുമില്ല എന്നു പറഞ്ഞു.
പിന്നെ അബ്രാഹാം അബീമേലെക്കിന്നു 27
ആടുമാടുകളെ കൊടുത്തു; അവർ ഇരുവ
രും തമ്മിൽ ഉടമ്പടി ചെയ്തു. അബ്രാഹാം 28
ഏഴു പെണ്ണാട്ടുകുട്ടികളെ വേറിട്ടു നിൎത്തി.
അപ്പോൾ അബീമേലെക് അബ്രാഹാമി
നോടു: നീ വേറിട്ടു നിൎത്തിയ ഈ ഏഴു 29
പെണ്ണാട്ടുകുട്ടികൾ എന്തിന്നു എന്നു ചോ
ദിച്ചു. ഞാൻ ഈ കിണർ കുഴിച്ചു എന്ന 30
തിന്നു സാക്ഷിയായി നീ ഈ ഏഴു പെ
ണ്ണാട്ടുകുട്ടികളെ എന്നോടു വാങ്ങേണം
എന്നു അവൻ പറഞ്ഞു. അവർ ഇരുവ 31
രും അവിടെവെച്ചു സത്യം ചെയ്തുകൊ
ണ്ടു അവൻ ആ സ്ഥലത്തിന്നു ബേർ-ശേ
ബ എന്നു പേരിട്ടു. ഇങ്ങനെ അവർ 32
ബേർ-ശേബയിൽവെച്ചു ഉടമ്പടി ചെയ്തു.
അബീമേലെക്കും അവന്റെ സേനാപ
തിയായ പീക്കോലും എഴുന്നേറ്റു ഫെ
ലിസ്ത്യരുടെ ദേശത്തേക്കു മടങ്ങിപ്പോയി.
അബ്രാഹാം ബേർ-ശേബയിൽ ഒരു പിചു 33
ലവൃക്ഷം നട്ടു, നിത്യദൈവമായ യഹോ
വയുടെ നാമത്തിൽ അവിടെവെച്ചു ആ
രാധന കഴിച്ചു. അബ്രാഹാം കുറെ 34
കാലം ഫെലിസ്ത്യരുടെ ദേശത്തു പാൎത്തു.

## ൨൨. അദ്ധ്യായം.

അതിന്റെ ശേഷം ദൈവം അബ്രാഹാമി
നെ പരീക്ഷിച്ചതു എങ്ങനെയെന്നാൽ:
അബ്രാഹാമേ, എന്നു വിളിച്ചതിന്നു: ഞാൻ
ഇതാ എന്നു അവൻ പറഞ്ഞു. അപ്പോൾ 2
അവൻ: നിന്റെ മകനെ, നീ സ്നേഹി
ക്കുന്ന നിന്റെ ഏകജാതനായ യിസ്ഹാക്കി
നെ തന്നേ കൂട്ടിക്കൊണ്ടു മോരിയാദേശത്തു
ചെന്നു, അവിടെ ഞാൻ നിന്നോടു കല്പി
ക്കുന്ന ഒരു മലയിൽ അവനെ ഹോമയാ

3 ശം കഴിക്ക എന്ന അരുളിച്ചെയ്തു. അബ്രാ
ഹാം അതികാലത്തു എഴുന്നേററു കഴുതെക്കു
കോപ്പിട്ടു കെട്ടി ബാല്യക്കാരിൽ രണ്ടുപേരെ
യും തന്റെ മകൻ യിസ്സാക്കിനെയും കൂട്ടി
ഹോമയാഗത്തിന്ന വിറക കീറി എടുത്തും
കൊണ്ടു പുറപ്പെട്ടു, ദൈവം തന്നോടു ക
4 ല്പിച്ച സ്ഥലത്തേക്കു പോയി. മൂന്നാം
ദിവസം അബ്രാഹാം നോക്കി ദൂരത്തുനിന്ന
5 ആ സ്ഥലം കണ്ടു. അബ്രാഹാം ബാല്യ
ക്കാരോടു: നിങ്ങൾ കഴുതയുമായി ഇവി
ടെ ഇരിപ്പിൻ; ഞാനും ബാലനും അവിട
ത്തോളം ചെന്ന ആരാധന കഴിച്ചു മട
6 ങ്ങിവരാം എന്ന പറഞ്ഞു. അബ്രാഹാം
ഹോമയാഗത്തിന്നുള്ള വിറക എടുത്തു
തന്റെ മകനായ യിസ്സാക്കിന്റെ ചുമ
ലിൽ വെച്ചു; തീയും കത്തിയും താൻ എടു
7 ത്തു; ഇരുവരും ഒന്നിച്ചു നടന്നു. അ
പ്പോൾ യിസ്സാക് തന്റെ അപ്പനായ അ
ബ്രാഹാമിനോടു: അപ്പാ, എന്ന പറഞ്ഞ
തിന്ന അവൻ: എന്താകുന്നു മകനേ എന്ന
പറഞ്ഞു. തീയും വിറകുമുണ്ടു; എന്നാൽ
ഹോമയാഗത്തിന്ന ആട്ടിൻകുട്ടി എവിടെ
8 എന്ന അവൻ ചോദിച്ചു. ദൈവം തനി
ക്കു ഹോമയാഗത്തിന്ന ഒരു ആട്ടിൻകുട്ടി
യെ നോക്കിക്കൊള്ളും, മകനേ, എന്ന അ
ബ്രാഹാം പറഞ്ഞു. അങ്ങിനെ അവർ
9 ഇരുവരും ഒന്നിച്ചു നടന്നു. ദൈവം
കല്പിച്ചിരുന്ന സ്ഥലത്തു അവർ എത്തി;
അബ്രാഹാം ഒരു യാഗപീഠം പണിതു,
വിറക അടുക്കി, തന്റെ മകൻ യിസ്സാ
ക്കിനെ കെട്ടി യാഗപീഠത്തിന്മേൽ വിറ
10 കിന്മീതെ കിടത്തി. പിന്നെ അബ്രാ
ഹാം കൈനീട്ടി തന്റെ മകനെ അറു
11 ക്കേണ്ടതിന്ന കത്തി എടുത്തു. ഉടനെ യ
ഹോവയുടെ ദൂതൻ ആകാശത്തുനിന്നു:
അബ്രാഹാമേ, അബ്രാഹാമേ, എന്ന വിളി
ച്ചു; ഞാൻ ഇതാ, എന്ന അവൻ പറഞ്ഞു.

ബാലന്റെ മേൽ കൈവെക്കരുതു; അവ 12
നോടു ഒന്നും ചെയ്യരുതു; നിന്റെ ഏക
ജാതനായ മകനെ തരുവാൻ നീ മടി
ക്കായ്കകൊണ്ടു നീ ദൈവത്തെ ഭയപ്പെടു
ന്നു എന്ന ഞാൻ ഇപ്പോൾ അറിയുന്നു
എന്ന അവൻ അരുളിച്ചെയ്തു. അബ്രാ 13
ഹാം തലപൊക്കി നോക്കിയപ്പോൾ പി
മ്പുറത്തു ഒരു ആട്ടുകൊററൻ കൊമ്പു കാ
ട്ടിൽ പിടിപെട്ടു കിടക്കുന്നതു കണ്ടു; അ
ബ്രാഹാം ചെന്ന ആട്ടുകൊററനെ പിടിച്ചു
തന്റെ മകന്നു പകരം ഹോമയാഗം ക
ഴിച്ചു. അബ്രാഹാം ആ സ്ഥലത്തിന്ന 14
യഹോവ യിരേ എന്ന പേരിട്ടു. യഹോ
വയുടെ പൎവ്വതത്തിൽ അവൻ പ്രത്യക്ഷ
നാകും എന്ന ഇന്നുവരെയും പറഞ്ഞുവരു
ന്നു. യഹോവയുടെ ദൂതൻ രണ്ടാമതും 15
ആകാശത്തുനിന്ന അബ്രാഹാമിനോടു വി
ളിച്ചു അരുളിച്ചെയ്തതു: നീ ഈ കാൎയ്യം 16
ചെയ്തു, നിന്റെ ഏകജാതനായ മകനെ ത
രുവാൻ മടിക്കായ്കകൊണ്ടു ഞാൻ നിന്നെ 17
ഐശ്വൎയ്യമായി അനുഗ്രഹിക്കും; നിന്റെ
സന്തതിയെ ആകാശത്തിലെ നക്ഷത്രങ്ങൾ
പോലെയും കടല്ക്കരയിലെ മണൽപോലെ
യും അത്യന്തം വൎദ്ധിപ്പിക്കും; നിന്റെ സ
ന്തതി ശത്രുക്കളുടെ പട്ടണങ്ങളെ കൈവശ
മാക്കും. നീ എന്റെ വാക്ക അനുസരിച്ച 18
തുകൊണ്ടു നിന്റെ സന്തതി മുഖാന്തരം
ഭൂമിയിലുള്ള സകലജാതികളും അനുഗ്ര
ഹിക്കപ്പെടും എന്ന ഞാൻ എന്നെക്കൊണ്ടു
തന്നേ സത്യം ചെയ്തിരിക്കുന്നു എന്ന യഹോ
വ അരുളിച്ചെയ്യുന്നു. പിന്നെ അബ്രാ 19
ഹാം ബാല്യക്കാരുടെ അടുക്കൽ മടങ്ങിവ
ന്നു; അവർ ഒന്നിച്ചു പുറപ്പെട്ടു ബേർ-ശേ
ബയിലേക്കു പോന്നു; അബ്രാഹാം ബേർ-
ശേബയിൽ പാൎത്തു.

അനന്തരം മിൽക്കയും നിന്റെ സ 20
ഹോദരനായ നാഹോരിന്നു മക്കളെ പ്ര

സവിച്ചിരിക്കുന്നു എന്നു അബ്രാഹാമിന്നു
21 വൎത്തമാനം കിട്ടി. അവർ ആരെന്നാൽ:
ആദ്യജാതൻ ഊസ്, അവന്റെ അനുജൻ
ബൂസ്, അരാമിന്റെ പിതാവായ കെമൂ
22 വേൽ, കേശെദ്, ഹസോ, പിൽദാശ്,
23 യിദലാഫ്, ബെഥൂവേൽ. ബെഥൂവേൽ
രിബെക്കയെ ജനിപ്പിച്ചു. ഈ എട്ടുപേ
രെ മിൽക്കാ അബ്രാഹാമിന്റെ സഹോദ
24 രനായ നാഹോരിന്നു പ്രസവിച്ചു. അവ
ന്റെ വെപ്പാട്ടി രെയൂമാ എന്നവളും തേ
ബഹ്, ഗഹാം, തഹശ്, മാഖാ എന്നിവ
രെ പ്രസവിച്ചു.

## ൨൩. അദ്ധ്യായം.

സാറെക്കു നൂററിരുപത്തേഴ വയസ്സു
ആയിരുന്നു: ഇതു സാറയുടെ ആയുഷ്കാ
2 ലം. സാറാ കനാൻദേശത്തു ഹെബ്രോൻ
എന്ന കിൎയ്യത്തൎബ്ബയിൽവെച്ചു മരിച്ചു; അ
ബ്രാഹാം സാറയെക്കുറിച്ചു വിലപിച്ചു കര
3 വാൻ വന്നു. പിന്നെ അബ്രാഹാം മരി
ച്ചവളുടെ അടുക്കൽനിന്നു എഴുന്നേററു ഹി
4 ത്ത്യരോടു സംസാരിച്ചു: ഞാൻ നിങ്ങളുടെ
ഇടയിൽ പരദേശിയും വന്നു പാൎക്കുന്നവ
നും ആകുന്നു; ഞാൻ എന്റെ മരിച്ചവളെ
കൊണ്ടുപോയി അടക്കേണ്ടതിന്നു എനിക്കു
നിങ്ങളുടെ ഇടയിൽ ഒരു ശ്മശാനഭൂമി
അവകാശമായി തരുവിൻ എന്നു പറഞ്ഞു.
5 ഹിത്ത്യർ അബ്രാഹാമിനോടു: യജമാനനേ,
6 കേട്ടാലും: നീ ഞങ്ങളുടെ ഇടയിൽ ദൈ
വത്തിന്റെ ഒരു പ്രഭുവാകുന്നു; ഞങ്ങളുടെ
ശ്മശാനസ്ഥലങ്ങളിൽവെച്ചു വിശേഷമായ
തിൽ മരിച്ചവളെ അടക്കിക്കൊൾക; മരി
ച്ചവളെ അടക്കുവാൻ ഞങ്ങളിൽ ആരും
ശ്മശാനസ്ഥലം നിനക്കു തരാതിരിക്കയി
7 ല്ല എന്നു ഉത്തരം പറഞ്ഞു. അപ്പോൾ
അബ്രാഹാം എഴുന്നേററു ആ ദേശക്കാരായ
ഹിത്ത്യരെ നമസ്കരിച്ചു അവരോടു സംസാ
രിച്ചു: എന്റെ മരിച്ചവളെ കൊണ്ടുപോ 8
യി അടക്കുവാൻ സമ്മതമുണ്ടെങ്കിൽ നി
ങ്ങൾ എന്റെ അപേക്ഷ കേട്ടു എനിക്കു
വേണ്ടി സോഹരിന്റെ മകനായ എ
ഫ്രോനോടു, അവൻ തന്റെ നിലത്തി 9
ന്റെ അറുതിയിൽ തനിക്കുള്ള മക്പേലാ
എന്ന ഗുഹ എനിക്കു തരേണ്ടതിന്നു അപേ
ക്ഷിപ്പിൻ; നിങ്ങളുടെ ഇടയിൽ ശ്മശാനാ
വകാശമായിട്ടു അവൻ അതിനെ പിടി
പ്പതു വിലെക്കു തരേണം എന്നു പറ
ഞ്ഞു. എന്നാൽ എഫ്രോൻ ഹിത്ത്യരുടെ 10
നടുവിൽ ഇരിക്കയായിരുന്നു; ഹിത്ത്യനായ
എഫ്രോൻ തന്റെ നഗരവാസികളായ
ഹിത്ത്യർ എല്ലാവരും കേൾക്കെ അബ്രാഹാ
മിനോടു: അങ്ങനെയല്ല, യജമാനനേ, 11
കേൾക്കേണമേ; നിലം ഞാൻ നിനക്കു
തരുന്നു; അതിലെ ഗുഹയും നിനക്കു തരു
ന്നു; എന്റെ സ്വജനം കാൺകെ തരുന്നു;
മരിച്ചവളെ അടക്കം ചെയ്തുകൊണ്ടാലും
എന്നു ഉത്തരം പറഞ്ഞു. അപ്പോൾ അ 12
ബ്രാഹാം ദേശത്തിലെ ജനത്തെ നമസ്ക
രിച്ചു. ദേശത്തിലെ ജനം കേൾക്കെ അ 13
വൻ എഫ്രോനോടു: ദയ ചെയ്തു കേൾക്കേ
ണം; നിലത്തിന്റെ വില ഞാൻ നിനക്കു
തരുന്നതു എന്നോടു വാങ്ങേണം; എന്നാൽ
ഞാൻ മരിച്ചവളെ അവിടെ അടക്കം
ചെയ്യും എന്നു പറഞ്ഞു. എഫ്രോൻ അ 14
ബ്രാഹാമിനോടു: യജമാനനേ, കേട്ടാലും:
നാനൂറു ശേക്കെൽ വെള്ളി വിലയുള്ള ഒരു 15
ഭൂമി, അതു എനിക്കും നിനക്കും എന്തുള്ളു?
മരിച്ചവളെ അടക്കം ചെയ്തുകൊൾക എന്നു
ഉത്തരം പറഞ്ഞു. അബ്രാഹാം എഫ്രോ 16
ന്റെ വാക്കു സമ്മതിച്ചു ഹിത്ത്യർ കേൾക്കെ
എഫ്രോൻ പറഞ്ഞതുപോലെ കച്ചവടക്കാ
ൎക്കു നടപ്പുള്ള വെള്ളിശേക്കെൽ നാനൂറു അ
വന്നു തൂക്കിക്കൊടുത്തു. ഇങ്ങനെ മമ്രേക്കു 17
രികെ എഫ്രോന്നുള്ള മക്പേലാനിലവും

അതിലെ ഗുഹയും നിലത്തിന്റെ അതി
18 ൎക്കകത്തുള്ള സകലവൃക്ഷങ്ങളും അവന്റെ
നഗരവാസികളായ ഹിത്യരുടെ മുമ്പാകെ
അബ്രാഹാമിന്നു അവകാശമായി ഉറെച്ചു
19 കിട്ടി. അതിന്റെ ശേഷം അബ്രാഹാം
തന്റെ ഭാൎയ്യയായ സാറയെ കനാൻദേശ
ത്തിലെ ഹെബ്രോൻ എന്ന മമ്രെക്കരികെ
യുള്ള മക്പേലാനിലത്തിലെ ഗുഹയിൽ
20 അടക്കം ചെയ്തു. ഇങ്ങനെ ഹിത്യർ ആ
നിലവും അതിലെ ഗുഹയും അബ്രാഹാമി
ന്നു ശ്മശാനാവകാശമായി ഉറപ്പിച്ചുകൊ
ടുത്തു.

## ൨൪. അദ്ധ്യായം.

അബ്രാഹാം വയസ്സുചെന്നു വൃദ്ധനായി;
യഹോവ അബ്രാഹാമിനെ സകലത്തിലും
2 അനുഗ്രഹിച്ചിരുന്നു. തന്റെ വീട്ടിൽ
മൂപ്പനും തനിക്കുള്ളതിന്നൊക്കെയും വിചാ
രകനുമായ ദാസനോടു അബ്രാഹാം പറ
ഞ്ഞതു: നിന്റെ കൈ എന്റെ തുടയിൻ
3 കീഴിൽ വെക്കുക; ചുറ്റും പാൎക്കുന്ന ക
നാന്യരുടെ കന്യകമാരിൽനിന്നു നീ
എന്റെ മകന്നു ഭാൎയ്യയെ എടുക്കാതെ,
4 എന്റെ ദേശത്തും എന്റെ ചാൎച്ചക്കാരുടെ
അടുക്കലും ചെന്നു എന്റെ മകനായ യി
സ്ഹാക്കിന്നു ഭാൎയ്യയെ എടുക്കുമെന്നു സ്വൎഗ്ഗത്തി
ന്നും ഭൂമിക്കും ദൈവമായ യഹോവയുടെ
നാമത്തിൽ ഞാൻ നിന്നെക്കൊണ്ടു സത്യം
5 ചെയ്യിക്കും. ദാസൻ അവനോടു: പക്ഷേ
സ്ത്രീക്കു എന്നോടുകൂടെ ഈ ദേശത്തേക്കു വ
രുവാൻ മനസ്സില്ലെങ്കിലോ? നീ വിട്ടുപോ
ന്ന ദേശത്തേക്കു ഞാൻ നിന്റെ മകനെ
മടക്കിക്കൊണ്ടുപോകേണമോ എന്നു ചോ
6 ദിച്ചു. അബ്രാഹാം അവനോടു പറ
ഞ്ഞതു: എന്റെ മകനെ അവിടേക്കു മട
ക്കിക്കൊണ്ടുപോകാതിരിപ്പാൻ സൂക്ഷിച്ചു
7 കൊൾക. എന്റെ പിതൃഭവനത്തിൽ
നിന്നും ജന്മദേശത്തുനിന്നും എന്നെ
കൊണ്ടുവന്നവനും എന്നോടു അരുളി
ച്ചെയ്തവനും നിന്റെ സന്തതിക്കു ഞാൻ
ഈ ദേശം കൊടുക്കുമെന്നു എന്നോടു സത്യം
ചെയ്തവനുമായി സ്വൎഗ്ഗത്തിന്റെ ദൈവ
മായ യഹോവ എന്റെ മകന്നു നീ ഒരു
ഭാൎയ്യയെ അവിടെനിന്നു കൊണ്ടുവരുവാൻ
തക്കവണ്ണം നിനക്കു മുമ്പായി തന്റെ ദൂത
നെ അയക്കും. എന്നാൽ സ്ത്രീക്കു നിന്നോ 8
ടുകൂടെ വരുവാൻ മനസ്സില്ലെങ്കിൽ നീ ഈ
സത്യത്തിൽനിന്നു ഒഴിഞ്ഞിരിക്കും; എ
ന്റെ മകനെ അവിടേക്കു മടക്കിക്കൊ
ണ്ടുപോക മാത്രം അരുതു. അപ്പോൾ ദാ 9
സൻ തന്റെ യജമാനനായ അബ്രാഹാ
മിന്റെ തുടയിൻകീഴിൽ കൈവെച്ചു
അങ്ങനെ അവനോടു സത്യം ചെയ്തു.
അനന്തരം ആ ദാസൻ തന്റെ യജമാന 10
ന്റെ ഒട്ടകങ്ങളിൽ പത്തു ഒട്ടകങ്ങളെയും
യജമാനനുള്ള വിവിധമായ വിശേഷവ
സ്തുക്കളെയും കൊണ്ടു പുറപ്പെട്ടു മെസൊ
പ്പൊത്താമ്യയിൽ നാഹോരിന്റെ പട്ടണ
ത്തിൽ ചെന്നു. വൈകുന്നേരം സ്ത്രീകൾ 11
വെള്ളം കോരുവാൻ വരുന്ന സമയത്തു
അവൻ ഒട്ടകങ്ങളെ പട്ടണത്തിന്നു പുറത്തു
ഒരു കിണററിന്നരികെ നിറുത്തി പറഞ്ഞ
തെന്തെന്നാൽ: എന്റെ യജമാനനായ 12
അബ്രാഹാമിന്റെ ദൈവമായ യഹോവേ,
എന്റെ യജമാനനായ അബ്രാഹാമിനോടു
കൃപ ചെയ്തു ഇന്നുതന്നേ കാൎയ്യം സാധിപ്പി
ച്ചുതരേണമേ. ഇതാ, ഞാൻ കിണററി 13
ന്നരികെ നില്ക്കുന്നു; ഈ പട്ടണക്കാരുടെ
കന്യകമാർ വെള്ളം കോരുവാൻ വരുന്നു.
നിന്റെ പാത്രം ഇറക്കി എനിക്കു കുടി 14
പ്പാൻ തരേണം എന്നു ഞാൻ പറയു
മ്പോൾ: കുടിക്ക; നിന്റെ ഒട്ടകങ്ങൾക്കും
കുടിപ്പാൻ കൊടുക്കാമെന്നു പറയുന്ന സ്ത്രീ
തന്നേ നീ നിന്റെ ദാസനായ യിസ്ഹാക്കി

ന്നു നിയമിച്ചവളായിരിക്കട്ടെ; നീ എന്റെ
യജമാനനോടു കൃപചെയ്യു എന്നു ഞാൻ
15 അതിനാൽ ഗ്രഹിക്കും. അവൻ പറഞ്ഞു
തീരുംമുമ്പെ അബ്രാഹാമിന്റെ സഹോദ
രനായ നാഹോരിന്റെ ഭാൎയ്യ മിൽക്കയുടെ
മകൻ ബെഥൂവേലിന്റെ മകൾ റിബെ
16 ക്കാ തോളിൽ പാത്രവുമായി വന്നു. ബാല
അതിസുന്ദരിയും പുരുഷൻ തൊടാത്ത ക
ന്യകയും ആയിരുന്നു; അവൾ കിണററിൽ
ഇറങ്ങി പാത്രം നിറച്ചു കയറിവന്നു.
17 ദാസൻ വേഗത്തിൽ അവളെ എതിരേററു
ചെന്നു: നിന്റെ പാത്രത്തിലെ വെള്ളം
കുറെ എനിക്കു കുടിപ്പാൻ തരേണം എന്നു
18 പറഞ്ഞു. യജമാനനേ, കുടിക്ക എന്നു അ
വൾ പറഞ്ഞു വേഗം പാത്രം കയ്യിൽ ഇ
19 റക്കി അവന്നു കുടിപ്പാൻ കൊടുത്തു. അവ
ന്നു കുടിപ്പാൻ കൊടുത്തശേഷം: നിന്റെ
ഒട്ടകങ്ങൾക്കും വേണ്ടുവോളം ഞാൻ കോ
20 രിക്കൊടുക്കാം എന്നു പറഞ്ഞു, പാത്രത്തി
ലെ വെള്ളം വേഗം തൊട്ടിയിൽ ഒഴിച്ചു,
പിന്നെയും കോരിക്കൊണ്ടുവരുവാൻ കി
ണററിലേക്കു ഓടി ഇറങ്ങി അവന്റെ
ഒട്ടകങ്ങൾക്കും എല്ലാം കോരിക്കൊടുത്തു.
21 ആ പുരുഷൻ അവളെ ഉററുനോക്കി, യ
ഹോവ തന്റെ യാത്രയെ സഫലമാക്കി
യോ ഇല്ലയോ എന്നു അറിയേണ്ടതിന്നു
22 മിണ്ടാതിരുന്നു. ഒട്ടകങ്ങൾ കുടിച്ചു തീൎന്ന
പ്പോൾ അവൻ അര ശേക്കെൽ തൂക്കമുള്ള
ഒരു പൊന്മൂക്കുത്തിയും അവളുടെ കൈക്കി
ടുവാൻ പത്തു ശേക്കെൽ തൂക്കമുള്ള രണ്ടു
23 പൊൻവളയും എടുത്തു അവളോടു: നീ
ആരുടെ മകൾ? പറക; നിന്റെ അപ്പ
ന്റെ വീട്ടിൽ ഞങ്ങൾക്കു രാപാൎപ്പാൻ
24 സ്ഥലമുണ്ടോ എന്നു ചോദിച്ചു. അവൾ
അവനോടു: നാഹോരിന്നു മിൽക്കാ പ്രസ
വിച്ച മകനായ ബെഥൂവേലിന്റെ മകൾ
25 ആകുന്നു ഞാൻ എന്നു പറഞ്ഞു. ഞങ്ങളു
ടെയവിടെ വയ്ക്കോലും തീനും വേണ്ടുവോ
ളം ഉണ്ടു; രാപാൎപ്പാൻ സ്ഥലവും ഉണ്ടു എ
ന്നും അവൾ പറഞ്ഞു. അപ്പോൾ ആ പു 26
രുഷൻ കുനിഞ്ഞു യഹോവയെ നമസ്ക
രിച്ചു: എന്റെ യജമാനനായ അബ്രാ 27
ഹാമിന്റെ ദൈവമായ യഹോവ വാഴ്ത്ത
പ്പെട്ടവൻ; അവൻ എന്റെ യജമാനനോ
ടുള്ള ദയയും വിശ്വസ്തതയും ഉപേക്ഷിച്ചി
ട്ടില്ല. ഈ യാത്രയിൽ യഹോവ എന്നെ
എന്റെ യജമാനന്റെ സഹോദരന്മാരു
ടെ വീട്ടിലേക്കു നടത്തിക്കൊണ്ടുവന്നുവ
ല്ലോ എന്നു പറഞ്ഞു. ബാല ഓടിച്ചെന്നു 28
അമ്മയുടെ വീട്ടുകാരെ ഈ വസ്തുത അറി
യിച്ചു. റിബെക്കെക്കു ഒരു സഹോദരൻ 29
ഉണ്ടായിരുന്നു; അവന്നു ലാബാൻ എന്നു
പേർ. ലാബാൻ പുറത്തു കിണററിങ്കൽ
ആ പുരുഷന്റെ അടുക്കൽ ഓടിച്ചെന്നു.
അവൻ മൂക്കുത്തിയും സഹോദരിയുടെ 30
കൈമേൽ വളയും കാണുകയും ആ പുരു
ഷൻ ഇന്നപ്രകാരം എന്നോടു പറഞ്ഞു എ
ന്നു തന്റെ സഹോദരിയായ റിബെക്കയു
ടെ വാക്കു കേൾക്കയും ചെയ്തപ്പോൾ
ആ പുരുഷന്റെ അടുക്കൽ ചെന്നു; അ
വൻ കിണററിങ്കൽ ഒട്ടകങ്ങളുടെ അരികെ
നില്ക്കയായിരുന്നു. അപ്പോൾ അവൻ: 31
യഹോവയാൽ അനുഗ്രഹിക്കപ്പെട്ടവനേ,
അകത്തു വരിക; എന്തിന്നു പുറത്തു നില്ക്കു
ന്നു? വീടും ഒട്ടകങ്ങൾക്കു സ്ഥലവും ഞാൻ
ഒരുക്കിയിരിക്കുന്നു എന്നു പറഞ്ഞു. അങ്ങ 32
നെ ആ പുരുഷൻ വീട്ടിൽ ചെന്നു. അ
വൻ ഒട്ടകങ്ങളെ കോപ്പഴിച്ചു ഒട്ടകങ്ങൾ
ക്കു വയ്ക്കോലും തീനും അവന്നും കൂടെയു
ള്ളവൎക്കും കാലുകളെ കഴുകുവാൻ വെള്ളവും
കൊടുത്തു, അവന്റെ മുമ്പിൽ ഭക്ഷണം
വെച്ചു. ഞാൻ വന്ന കാൎയ്യം അറിയിക്കും 33
മുമ്പെ ഭക്ഷണം കഴിക്കയില്ല എന്നു അവൻ
പറഞ്ഞു. പറക എന്നു അവനും പറഞ്ഞു.

34 അപ്പോൾ അവൻ പറഞ്ഞതു: ഞാൻ
35 അബ്രാഹാമിന്റെ ദാസൻ. യഹോവ
എന്റെ യജമാനനെ ഏററവും അനുഗ്ര
ഹിച്ചു അവൻ മഹാനായി തീൎന്നു; അവൻ
അവന്നു ആടു, മാടു, പൊന്നു, വെള്ളി, ദാ
സീദാസന്മാർ, ഒട്ടകങ്ങൾ, കഴുതകൾ എ
ന്നീവകയൊക്കെയും കൊടുത്തിരിക്കുന്നു.
36 എന്റെ യജമാനന്റെ ഭാൎയ്യയായ സാറാ
വൃദ്ധയായശേഷം എന്റെ യജമാനന്നു
ഒരു മകനെ പ്രസവിച്ചു; അവൻ തനി
ക്കുള്ളതൊക്കെയും അവന്നു കൊടുത്തിരി
37 ക്കുന്നു. ഞാൻ പാൎക്കുന്ന കനാൻദേശത്തി
ലെ കനാന്യകന്യകമാരിൽനിന്നു നീ എ
38 ന്റെ മകന്നു ഭാൎയ്യയെ എടുക്കാതെ, എ
ന്റെ പിതൃഭവനത്തിലും വംശക്കാരുടെ
അടുക്കലും ചെന്നു എന്റെ മകന്നു ഭാൎയ്യ
യെ എടുക്കേണമെന്നു പറഞ്ഞു യജമാനൻ
39 എന്നെക്കൊണ്ടു സത്യം ചെയ്യിച്ചു. ഞാൻ
യജമാനനോടു: പക്ഷെ സ്ത്രീ എന്നോടു
കൂടെ പോരുന്നില്ലെങ്കിലോ എന്നു പറഞ്ഞ
40 തിന്നു അവൻ എന്നോടു: ഞാൻ സേവി
ച്ചുപോരുന്ന യഹോവ തന്റെ ദൂതനെ
നിന്നോടുകൂടെ അയച്ചു, നീ എന്റെ വം
ശത്തിൽനിന്നും പിതൃഭവനത്തിൽനിന്നും
എന്റെ മകന്നു ഭാൎയ്യയെ എടുപ്പാന്തക്കവ
ണ്ണം നിന്റെ യാത്രയെ സഫലമാക്കും;
41 എന്റെ വംശക്കാരുടെ അടുക്കൽ ചെ
ന്നാൽ നീ ഈ സത്യത്തിൽനിന്നു ഒഴിഞ്ഞി
രിക്കും; അവർ നിനക്കു തരുന്നില്ല എന്നു
വരികിലും നീ ഈ സത്യത്തിൽനിന്നു ഒഴി
42 ഞ്ഞിരിക്കും എന്നു പറഞ്ഞു. ഞാൻ ഇന്നു
കിണററിന്നരികെ വന്നപ്പോൾ പറഞ്ഞ
തു: എന്റെ യജമാനനായ അബ്രാഹാമി
ന്റെ ദൈവമായ യഹോവേ, ഞാൻ വന്നി
രിക്കുന്ന ഈ യാത്രയെ നീ സഫലമാക്കി
43 എങ്കിൽ — ഇതാ, ഞാൻ കിണററിന്നരികെ
നില്ക്കുന്നു; വെള്ളം കോരുവാൻ ഒരു കന്യ
ക വരികയും ഞാൻ അവളോടു: നിന്റെ
പാത്രത്തിലെ വെള്ളം കുറെ എനിക്കു കുടി
പ്പാൻ തരിക എന്നു പറയുമ്പോൾ, അ 44
വൾ എന്നോടു: കുടിക്ക, ഞാൻ നിന്റെ
ഒട്ടകങ്ങൾക്കും കോരി കൊടുക്കാമെന്നു പ
റകയും ചെയ്യുന്നവൾ തന്നേ യഹോവ
എന്റെ യജമാനന്റെ മകന്നു നിയമിച്ച
സ്ത്രീയായിരിക്കട്ടെ. ഞാൻ ഇങ്ങനെ ഹൃ 45
ദയത്തിൽ പറഞ്ഞു തീരുമ്മുമ്പെ ഇതാ, റി
ബെക്കാ തോളിൽ പാത്രവുമായി വന്നു കി
ണററിൽ ഇറങ്ങി വെള്ളം കോരി; ഞാൻ
അവളോടു: എനിക്കു കുടിപ്പാൻ തരേണം
എന്നു പറഞ്ഞു. അവൾ വേഗം തോ 46
ളിൽനിന്നു പാത്രം ഇറക്കി: കുടിക്ക, ഞാൻ
നിന്റെ ഒട്ടകങ്ങൾക്കും കുടിപ്പാൻ കൊടു
ക്കാം എന്നു പറഞ്ഞു. അങ്ങനെ ഞാൻ
കുടിച്ചു; അവൾ ഒട്ടകങ്ങൾക്കും കുടിപ്പാൻ
കൊടുത്തു. ഞാൻ അവളോടു: നീ ആരു 47
ടെ മകൾ എന്നു ചോദിച്ചതിന്നു അവൾ:
മിൽക്കാ നാഹോറിന്നു പ്രസവിച്ച മക
നായ ബെഥൂവേലിന്റെ മകൾ എന്നു
പറഞ്ഞു. ഞാൻ അവളുടെ മൂക്കിന്നു
മൂക്കുത്തിയും കൈകൾക്കു വളയും ഇട്ടു.
ഞാൻ കുനിഞ്ഞു യഹോവയെ നമസ്കരിച്ചു, 48
എന്റെ യജമാനന്റെ സഹോദരന്റെ
മകളെ അവന്റെ മകന്നായിട്ടു എടു
പ്പാൻ എന്നെ നേൎവ്വഴിക്കു കൊണ്ടുവന്നവ
നായി എന്റെ യജമാനൻ അബ്രാഹാമി
ന്റെ ദൈവമായ യഹോവയെ വാഴ്ത്തുക
യും ചെയ്തു. ആകയാൽ നിങ്ങൾ എന്റെ 49
യജമാനനോടു ദയയും വിശ്വസ്തതയും കാ
ണിക്കുമെങ്കിൽ എന്നോടു പറവിൻ; അല്ല
എന്നു വരികിൽ അതും പറവിൻ; എന്നാൽ
ഞാൻ ഇടത്തോട്ടോ വലത്തോട്ടോ തിരി
ഞ്ഞുകൊള്ളാം. അപ്പോൾ ലാബാനും ബെ 50
ഥൂവേലും: ഈ കാൎയ്യം യഹോവയാൽ വരു
ന്നു; നിന്നോടു ഗുണമെങ്കിലും ദോഷമെ

ങ്കിലും പറവാൻ ഞങ്ങൾക്കു കഴികയില്ല.
51 ഇതാ, റിബെക്കാ നിന്റെ മുമ്പാകെ ഉണ്ടു
ല്ലോ; അവളെ കൂട്ടിക്കൊണ്ടു പോക; യ
ഹോവ കല്പിച്ചതുപോലെ അവൾ നിന്റെ
യജമാനന്റെ മകന്നു ഭാൎയ്യയാകട്ടെ എന്നു
52 ഉത്തരം പറഞ്ഞു. അബ്രാഹാമിന്റെ ദാ
സൻ അവരുടെ വാക്കു കേട്ടപ്പോൾ യ
53 ഹോവയെ സാഷ്ടാംഗം നമസ്കരിച്ചു. പി
ന്നെ ദാസൻ വെള്ളിയാഭരണങ്ങളും പൊ
ന്നാഭരണങ്ങളും വസ്ത്രങ്ങളും എടുത്തു റി
ബെക്കെക്കു കൊടുത്തു; അവളുടെ സഹോ
ദരന്നും അമ്മെക്കും വിശേഷവസ്തുക്കൾ
54 കൊടുത്തു. അവനും കൂടെയുള്ളവരും
ഭക്ഷിച്ചു പാനം ചെയ്തു രാപാൎത്തു. രാവി
ലെ അവർ എഴുന്നേറ്റശേഷം അവൻ:
എന്റെ യജമാനന്റെ അടുക്കൽ എന്നെ
55 അയക്കേണമെന്നു പറഞ്ഞു. അതിന്നു
അവളുടെ സഹോദരനും അമ്മയും: ബാല
ഒരു പത്തു ദിവസമെങ്കിലും ഞങ്ങളോടുകൂ
ടെ പാൎത്തിട്ടു പിന്നെ പോരട്ടെ എന്നു പ
56 റഞ്ഞു. അവൻ അവരോടു: എന്നെ താമ
സിപ്പിക്കരുതേ; യഹോവ എന്റെ യാത്ര
സഫലമാക്കിയിരിക്കുന്നുവല്ലോ; യജമാന
ന്റെ അടുക്കൽ പോകുവാൻ എന്നെ പറ
57 ഞ്ഞയക്കേണം എന്നു പറഞ്ഞു. ഞങ്ങൾ
ബാലയെ വിളിച്ചു അവളോടു ചോദിക്ക
58 ട്ടെ എന്നു അവർ പറഞ്ഞു. അവർ റിബെ
ക്കയെ വിളിച്ചു അവളോടു: നീ ഈ പുരു
ഷനോടുകൂടെ പോകുന്നുവോ എന്നു ചോ
ദിച്ചു. ഞാൻ പോകുന്നു എന്നു അവൾ
59 പറഞ്ഞു. അങ്ങനെ അവർ തങ്ങളുടെ
സഹോദരിയായ റിബെക്കയെയും അവളു
ടെ ധാത്രിയെയും അബ്രാഹാമിന്റെ ദാസ
നെയും അവന്റെ ആളുകളെയും പറ
60 ഞ്ഞയച്ചു. അവർ റിബെക്കയെ അനു
ഗ്രഹിച്ചു അവളോടു: സഹോദരീ, നീ
അനേകായിരമായി തീരുക; നിന്റെ സ
ന്തതി, തന്നെ ദ്വേഷിക്കുന്നവരുടെ പടി
വാതിൽ കൈവശമാക്കട്ടെ എന്നു പറഞ്ഞു.
പിന്നെ റിബെക്കയും അവളുടെ ദാസി 61
മാരും എഴുന്നേറ്റു ഒട്ടകപ്പുറത്തു കയ
റി ആ പുരുഷനോടുകൂടെ പോയി; അ
ങ്ങനെ ദാസൻ റിബെക്കയെ കൂട്ടിക്കൊണ്ടു
പോയി. എന്നാൽ യിസ്ഹാക്ക ബേർലഹ 62
യിരോയീവരെ വന്നു; അവൻ തെക്കേ
ദേശത്തു പാൎക്കയായിരുന്നു. വൈകുന്നേ 63
രത്തു യിസ്ഹാക്ക ധ്യാനിപ്പാൻ വെളിമ്പ്രദേ
ശത്തു പോയിരുന്നു; അവൻ തല പൊക്കി
നോക്കി ഒട്ടകങ്ങൾ വരുന്നതു കണ്ടു.
റിബെക്കയും തല പൊക്കി യിസ്ഹാക്കിനെ 64
കണ്ടിട്ടു ഒട്ടകപ്പുറത്തു നിന്നു ഇറങ്ങി.
അവൾ ദാസനോടു: വെളിമ്പ്രദേശത്തു 65
നമ്മെ എതിരേറ്റു വരുന്ന പുരുഷൻ
ആരെന്നു ചോദിച്ചതിന്നു എന്റെ യജമാ
നൻ തന്നേ എന്നു ദാസൻ പറഞ്ഞു. അ
പ്പോൾ അവൾ ഒരു മൂടുപടം എടുത്തു ത
ന്നെ മൂടി. താൻ ചെയ്ത കാൎയ്യം ഒക്കെയും 66
ദാസൻ യിസ്ഹാക്കിനോടു വിവരിച്ചുപറ
ഞ്ഞു. യിസ്ഹാക്ക അവളെ തന്റെ അമ്മ 67
യായ സാറയുടെ കൂടാരത്തിൽ കൊണ്ടു
പോയി. അവൻ റിബെക്കയെ പരിഗ്ര
ഹിച്ചു അവൾ അവന്നു ഭാൎയ്യയായിത്തീൎന്നു;
അവന്നു അവളിൽ സ്നേഹമായി. ഇങ്ങ
നെ യിസ്ഹാക്കിന്നു തന്റെ അമ്മയുടെ മര
ണദുഃഖം തീൎന്നു.

## ൨൫. അദ്ധ്യായം.

അബ്രാഹാം വേറൊരു ഭാൎയ്യയെ പരിഗ്ര
ഹിച്ചു; അവൾക്കു കെതുറാ എന്നു പേർ.
അവൾ സിമ്രാൻ, യൊക്ശാൻ, മെദാൻ, മി 2
ദ്യാൻ, യിശ്ബാക്ക, ശൂവഹ് എന്നിവരെ
പ്രസവിച്ചു. യൊക്ശാൻ ശെബയെയും 3
ദെദാനെയും ജനിപ്പിച്ചു; ദെദാന്റെ പുത്ര
ന്മാർ അശ്ശൂരീം, ലെത്തുശീം, ലെയുമ്മീം

4 എന്നിവർ. മിദ്യാന്റെ പുത്രന്മാർ ഏഫാ,
ഏഫെർ, ഹനോൿ, അബീദാ, എൽദാഗാ
എന്നിവർ. ഇവർ എല്ലാവരും കെതൂറ
5 യുടെ മക്കൾ. എന്നാൽ അബ്രാഹാം തനി
ക്കുള്ളതൊക്കെയും യിസ്സാക്കിന്നു കൊ
6 ടുത്തു. അബ്രാഹാമിന്നു ഉണ്ടായിരുന്ന
വെപ്പാട്ടികളുടെ മക്കൾക്കോ അബ്രാഹാം
ദാനങ്ങൾ കൊടുത്തു; താൻ ജീവനോടി
രിക്കുംപോൾ തന്നേ അവരെ തന്റെ മക
നായ യിസ്സാക്കിന്റെ അടുക്കൽനിന്നു
കിഴക്കോട്ടു കിഴക്കുദേശത്തേക്കു അയച്ചു.
7 അബ്രാഹാമിന്റെ ആയുഷ്കാലം നൂറെറ
ഴുപത്തഞ്ചു സംവത്സരം ആയിരുന്നു.
8 അബ്രാഹാം വയോധികനും കാലസമ്പൂ
ൎണ്ണനുമായി നല്ല വാൎദ്ധക്യത്തിൽ പ്രാണ
നെ വിട്ടു മരിച്ചു, തന്റെ ജനത്തോടു
9 ചേൎന്നു. അവന്റെ പുത്രന്മാരായ യി
സ്സാക്കും യിശ്മായേലും കൂടി മമ്രേക്കരികെ
സോഹരിന്റെ മകനായ എഫ്രോനെ
ന്ന ഹിത്യന്റെ നിലത്തു മക്പേലാഗുഹ
10 യിൽ അവനെ അടക്കംചെയ്തു. അബ്രാ
ഹാം ഹിത്യരോടു വിലെക്കു വാങ്ങിയ
നിലത്തു തന്നേ; അവിടെ അബ്രാഹാമി
നെയും അവന്റെ ഭാൎയ്യയായ സാറയെയും
11 അടക്കംചെയ്തു. അബ്രാഹാം മരിച്ചശേഷം
ദൈവം അവന്റെ മകനായ യിസ്സാക്കി
നെ അനുഗ്രഹിച്ചു; യിസ്സാക്കു ബേർലഹ
യിരോയീക്കരികെ പാൎത്തു.
12 സാറയുടെ മിസ്രയീമ്യദാസി ഹാഗാർ
അബ്രാഹാമിന്നു പ്രസവിച്ച മകനായ യി
13 ശ്മായേലിന്റെ വംശപാരമ്പൎയ്യം: അവരു
ടെ വംശാവലിപ്രകാരം പേരുപേരായി
യിശ്മായേലിന്റെ പുത്രന്മാരുടെ പേരുകൾ
ആവിതു: യിശ്മായേലിന്റെ ആദ്യജാതൻ
14 നെബായോത്ത്, കേദാർ, അദ്ബെയേൽ,
15 മിബ്ശാം, മിശ്മാ, ദൂമാ, മശ്ശാ, ഹദാദ്, തേ
16 മാ, യെതൂർ, നാഫീശ്, കേദെമാ. പന്ത്ര
ണ്ടു പ്രഭുക്കന്മാരായ യിശ്മായേലിന്റെ പുത്ര
ന്മാർ അവരുടെ ഊരുകളിലും പാളയങ്ങ
ളിലും വംശംവംശമായി ഇവർ ആകുന്നു;
അവരുടെ പേരുകൾ ഇവ തന്നേ. യിശ്മാ 17
യേലിന്റെ ആയുഷ്കാലം നൂററി മുപ്പ
ത്തേഴ സംവത്സരം ആയിരുന്നു; അവൻ
പ്രാണനെ വിട്ടു മരിച്ചു, തന്റെ ജന
ത്തോടു ചേൎന്നു. ഹവീലാ തുടങ്ങി അശ്ശൂ 18
രിലേക്കു പോകുന്ന വഴിയിൽ മിസ്രയീ
മിന്നു കിഴക്കുള്ള ശൂർ വരെ അവർ കുടി
യിരുന്നു; അവൻ തന്റെ സകലസഹോ
ദരന്മാൎക്കും എതിരെ പാൎത്തു.
അബ്രാഹാമിന്റെ മകനായ യിസ്സാ 19
ക്കിന്റെ വംശപാരമ്പൎയ്യമാവിതു: അബ്രാ
ഹാം യിസ്സാക്കിനെ ജനിപ്പിച്ചു. യിസ്സാ 20
ക്കിന്നു നാല്പതു വയസ്സായപ്പോൾ അവൻ
പദ്ദൻ-അരാമിലുള്ള അരാമ്യനായ ബെഥൂ
വേലിന്റെ പുത്രിയും അരാമ്യനായ ലാ
ബാന്റെ സഹോദരിയുമായ റിബെക്കയെ
ഭാൎയ്യയായി പരിഗ്രഹിച്ചു. തന്റെ ഭാൎയ്യ 21
മച്ചിയായിരുന്നതുകൊണ്ടു യിസ്സാൿ അവൾ
ക്കു വേണ്ടി യഹോവയോടു പ്രാൎത്ഥിച്ചു;
യഹോവ അവന്റെ പ്രാൎത്ഥന കേട്ടു; അവ
ന്റെ ഭാൎയ്യ റിബെക്കാ ഗൎഭംധരിച്ചു. അ 22
വളുടെ ഉള്ളിൽ ശിശുക്കൾ തമ്മിൽ തിക്കിയ
പ്പോൾ അവൾ: ഇങ്ങനെയായാൽ ഞാൻ
എന്തിന്നു ജീവിക്കുന്നു എന്നു പറഞ്ഞു
യഹോവയോടു ചോദിപ്പാൻ പോയി.
യഹോവ അവളോടു: 23
രണ്ടു ജാതികൾ നിന്റെ ഗൎഭത്തിൽ
ഉണ്ടു.
രണ്ടു വംശങ്ങൾ നിന്റെ ഉദരത്തിൽനി
ന്നു തന്നേ പിരിയും;
ഒരു വംശം മറേറ വംശത്തിലും ശക്തി
പ്പെടും
മൂത്തവൻ ഇളയവനെ സേവിക്കും.
എന്നു അരുളിച്ചെയ്തു. അവൾക്കു പ്ര 24

27 നിന്ന അവന്റെ അടുക്കൽ വന്നു. യിസ്സാ
ക് അവരോടു: നിങ്ങൾ എന്തിന്ന എന്റെ
അടുക്കൽ വരുന്നു? നിങ്ങൾ എന്നെ ദ്വേ
ഷിച്ചു നിങ്ങളുടെ ഇടയിൽനിന്ന അയച്ചു
28 കളഞ്ഞുവല്ലൊ എന്ന പറഞ്ഞു. അതിന്ന
അവർ: യഹോവ നിന്നോടുകൂടെയുണ്ടു
എന്ന ഞങ്ങൾ സ്പഷ്ടമായി കണ്ടു; അതു
കൊണ്ടു നമുക്കു തമ്മിൽ, ഞങ്ങൾക്കും നിന
ക്കും തമ്മിൽ തന്നേ, ഒരു സത്യബന്ധമു
29 ണ്ടായിരിക്കേണം. ഞങ്ങൾ നിന്നെ
തൊട്ടിട്ടില്ലാത്തതുപോലെയും നന്മമാത്രം
നിനക്കു ചെയ്തു നിന്നെ സമാധാനത്തോ
ടെ അയച്ചതുപോലെയും നീ ഞങ്ങളോടു
ഒരു ദോഷവും ചെയ്കയില്ല എന്ന ഞങ്ങളും
നീയും തമ്മിൽ ഒരു ഉടമ്പടി ചെയ്ക. നീ
യഹോവയാൽ അനുഗ്രഹിക്കപ്പെട്ടവന
30 ല്ലൊ എന്ന പറഞ്ഞു. അവൻ അവൎക്കു
ഒരു വിരുന്ന ഒരുക്കി; അവർ ഭക്ഷിച്ചു
31 പാനംചെയ്തു. അവർ അതികാലത്തു
എഴുന്നേറ്റു, തമ്മിൽ സത്യം ചെയ്തു
ശേഷം യിസ്സാക് അവരെ യാത്രയയച്ചു
അവർ സമാധാനത്തോടെ പിരിഞ്ഞു
32 പോയി. ആ ദിവസം തന്നേ യിസ്സാ
ക്കിന്റെ ദാസന്മാർ വന്നു തങ്ങൾ കു
ഴിച്ച കിണററിന്റെ വസ്തുത അവനെ
അറിയിച്ചു: ഞങ്ങൾ വെള്ളം കണ്ടു
33 എന്ന പറഞ്ഞു. അവൻ അതിന്ന ശിബാ
എന്ന പേരിട്ടു; അതുകൊണ്ടു ആ പട്ട
ണത്തിന്ന ഇന്നുവരെ ബേർ-ശേബ എ
ന്ന പേർ.

34 ഏശാവിന്ന നാല്പതു വയസ്സായപ്പോൾ
അവൻ ഹിത്യനായ ബേരിയുടെ മകൾ
യെഹൂദീത്തിനെയും ഹിത്യനായ ഏലോ
ന്റെ മകൾ ബാസമത്തിനെയും ഭാൎയ്യമാ
35 രായി പരിഗ്രഹിച്ചു. ഇവർ യിസ്സാക്കി
ന്നും റിബെക്കെക്കും മനോവ്യസനകാരണ
മായിരുന്നു.

## ൨൭. അദ്ധ്യായം.

യിസ്സാക് വൃദ്ധനായി അവന്റെ കണ്ണു
കാണ്മാൻ വഹിയാതവണ്ണം മങ്ങിയപ്പോൾ
അവൻ ഒരു ദിവസം മൂത്ത മകനായ ഏശാ
വിനെ വിളിച്ചു അവനോടു: മകനേ, എ
ന്ന പറഞ്ഞു. അവൻ അവനോടു: ഞാൻ
ഇതാ എന്ന പറഞ്ഞു. അപ്പോൾ അവൻ: 2
ഞാൻ വൃദ്ധനായിരിക്കുന്നു; എന്റെ മര
ണദിവസം അറിയുന്നതുമില്ല. നീ ഇ 3
പ്പോൾ നിന്റെ ആയുധങ്ങളായ വില്ലും
പൂണിയും എടുത്തു കാട്ടിൽ ചെന്നു എനി
ക്കു വേണ്ടി വേട്ട തേടി എനിക്കു ഇഷ്ട 4
വും രുചികരവുമായ ഭോജനം ഉണ്ടാക്കി,
ഞാൻ മരിക്കുമ്മുമ്പെ തിന്നു നിന്നെ അ
നുഗ്രഹിക്കേണ്ടതിന്ന എന്റെ അടുക്കൽ
കൊണ്ടുവരിക എന്ന പറഞ്ഞു. യിസ്സാക് 5
തന്റെ മകനായ ഏശാവിനോടു പറയും
പോൾ റിബെക്കാ കേട്ടു. ഏശാവോ
വേട്ടതേടി കൊണ്ടുവരുവാൻ കാട്ടിൽ
പോയി. റിബെക്കാ തന്റെ മകനായ 6
യാക്കോബിനോടു പറഞ്ഞതു: നിന്റെ
അപ്പൻ നിന്റെ സഹോദരനായ ഏശാ
വിനോടു സംസാരിച്ചു: ഞാൻ എന്റെ 7
മരണത്തിന്ന മുമ്പെ തിന്നു നിന്നെ യ
ഹോവയുടെ മുമ്പാകെ അനുഗ്രഹിക്കേണ്ട
തിന്ന നീ വേട്ടയിറച്ചി കൊണ്ടുവന്നു രു
ചികരമായ ഭോജനം ഉണ്ടാക്കിത്തരിക എ
ന്ന പറയുന്നതു ഞാൻ കേട്ടു. ആകയാൽ 8
മകനേ, നീ എന്റെ വാക്കു കേട്ടു ഞാൻ
നിന്നോടു കല്പിക്കുന്നതു ചെയ്ക. ആ 9
ട്ടിൻകൂട്ടത്തിൽ ചെന്നു അവിടെനിന്നു
രണ്ടു നല്ല കോലാട്ടിൻകുട്ടികളെ കൊണ്ടു
വരിക; ഞാൻ അവയെക്കൊണ്ടു നിന്റെ
അപ്പന്നു ഇഷ്ടവും രുചികരവുമായ ഭോ
ജനം ഉണ്ടാക്കും. നിന്റെ അപ്പൻ തിന്നു 10
തന്റെ മരണത്തിന്ന മുമ്പെ നിന്നെ

അനുഗ്രഹിക്കേണ്ടതിന്നു നീ അതു അവ
ന്റെ അടുക്കൽ കൊണ്ടുചെല്ലേണം.
11 അതിന്നു യാക്കോബ് തന്റെ അമ്മയായ
റിബെക്കയോടു: എന്റെ സഹോദരനായ
ഏശാവു രോമമുള്ളവനും ഞാൻ രോമമി
12 ല്ലാത്തവനും ആകുന്നുവല്ലോ. പക്ഷേ
അപ്പൻ എന്നെ തപ്പിനോക്കും; ഞാൻ
ഉപായി എന്നു അവന്നു തോന്നീട്ടു ഞാൻ
എന്റെ മേൽ അനുഗ്രഹമല്ല ശാപം തന്നേ
13 വരുത്തും എന്നു പറഞ്ഞു. അവന്റെ അ
മ്മ അവനോടു: മകനേ, നിന്റെ ശാപം
എന്റെ മേൽ വരട്ടെ; എന്റെ വാക്കു മാത്രം
കേൾക്ക; പോയി കൊണ്ടുവാ എന്നു പറ
14 ഞ്ഞു. അവൻ ചെന്നു പിടിച്ചു അമ്മയു
ടെ അടുക്കൽ കൊണ്ടുവന്നു; അമ്മ അവ
ന്റെ അപ്പന്നു ഇഷ്ടവും രുചികരവുമായ
15 ഭോജനം ഉണ്ടാക്കി. പിന്നെ റിബെക്കാ
വീട്ടിൽ തന്റെ പക്കൽ ഉള്ളതായ മൂത്ത
മകൻ ഏശാവിന്റെ വിശേഷവസ്ത്രം എ
ടുത്തു ഇളയമകൻ യാക്കോബിനെ ധരി
16 പ്പിച്ചു. അവൾ കോലാട്ടിൻ കുട്ടികളുടെ
തോൽകൊണ്ടു അവന്റെ കൈകളും രോ
17 മമില്ലാത്ത കഴുത്തും പൊതിഞ്ഞു. താൻ
ഉണ്ടാക്കിയ രുചികരമായ ഭോജനവും അ
പ്പവും തന്റെ മകനായ യാക്കോബിന്റെ
18 കയ്യിൽ കൊടുത്തു. അവൻ അപ്പന്റെ
അടുക്കൽ ചെന്നു: അപ്പാ എന്നു പറഞ്ഞതി
ന്നു: ഞാൻ ഇതാ; നീ ആർ, മകനേ എന്നു
19 അവൻ ചോദിച്ചു. യാക്കോബ് അപ്പ
നോടു: ഞാൻ നിന്റെ ആദ്യജാതൻ ഏ
ശാവു; എന്നോടു കല്പിച്ചതു ഞാൻ ചെയ്തി
രിക്കുന്നു; എഴുന്നേറ്റു ഇരുന്നു എന്റെ
വേട്ടയിറച്ചി തിന്നു എന്നെ അനുഗ്രഹി
20 ക്കേണമേ എന്നു പറഞ്ഞു. യിസ്ഹാക്ക് ത
ന്റെ മകനോടു: മകനേ, നിനക്കു ഇ
ത്ര വേഗത്തിൽ കിട്ടിയതു എങ്ങനെ എ
ന്നു ചോദിച്ചതിന്നു നിന്റെ ദൈവമായ
യഹോവ എന്റെ നേൎക്കു വരുത്തിത്തന്നു
എന്നു അവൻ പറഞ്ഞു. യിസ്ഹാക്ക് യാ 21
ക്കോബിനോടു: മകനേ, അടുത്തുവരിക;
നീ എന്റെ മകനായ ഏശാവു തന്നേയോ
അല്ലയോ എന്നു ഞാൻ തപ്പിനോക്കട്ടെ എ
ന്നു പറഞ്ഞു. യാക്കോബ് തന്റെ അപ്പ 22
നായ യിസ്ഹാക്കിനോടു അടുത്തു ചെന്നു;
അവൻ അവനെ തപ്പിനോക്കി: ശബ്ദം
യാക്കോബിന്റെ ശബ്ദം; കൈകൾ ഏശാ
വിന്റെ കൈകൾ തന്നേ എന്നു പറഞ്ഞു.
അവന്റെ കൈകൾ സഹോദരനായ ഏ 23
ശാവിന്റെ കൈകൾപോലെ രോമമുള്ള
വയാകകൊണ്ടു അവൻ തിരിച്ചറിയാതെ
അവനെ അനുഗ്രഹിച്ചു. നീ എന്റെ 24
മകൻ ഏശാവ് തന്നേയോ എന്നു അവൻ
ചോദിച്ചതിന്നു: അതേ എന്നു അവൻ പ
റഞ്ഞു. അപ്പോൾ അവൻ: എന്റെ അടു 25
ക്കൽ കൊണ്ടുവാ; ഞാൻ നിന്നെ അനുഗ്ര
ഹിക്കേണ്ടതിന്നു എന്റെ മകന്റെ വേട്ട
യിറച്ചി ഞാൻ തിന്നാം എന്നു പറഞ്ഞു;
അവൻ അടുക്കൽ കൊണ്ടുചെന്നു, അവൻ
തിന്നു; അവൻ വീഞ്ഞും കൊണ്ടുചെന്നു,
അവൻ കുടിച്ചു. പിന്നെ അവന്റെ 26
അപ്പനായ യിസ്ഹാക്ക് അവനോടു: മകനേ,
നീ അടുത്തുവന്നു എന്നെ ചുംബിക്ക
എന്നു പറഞ്ഞു. അവൻ അടുത്തുചെ 27
ന്നു അവനെ ചുംബിച്ചു; അവൻ അവ
ന്റെ വസ്ത്രങ്ങളുടെ വാസന മണത്തു അ
വനെ അനുഗ്രഹിച്ചു പറഞ്ഞതു:
ഇതാ, എന്റെ മകന്റെ വാസന
യഹോവ അനുഗ്രഹിച്ചിരിക്കുന്ന വയലി 28
ലെ വാസനപോലെ.
ദൈവം ആകാശത്തിന്റെ മഞ്ഞും ഭൂമിയു
ടെ പുഷ്ടിയും
അനവധി ധാന്യവും വീഞ്ഞും നിനക്കു 29
തരുമാറാകട്ടെ.
വംശങ്ങൾ നിന്നെ സേവിക്കട്ടെ;

ജാതികൾ നിന്നെ വണങ്ങട്ടെ;
നിന്റെ സഹോദരന്മാൎക്കു നീ പ്രഭുവാ
യിരിക്ക;
നിന്റെ മാതാവിന്റെ പുത്രന്മാർ നി
ന്നെ വണങ്ങട്ടെ.
നിന്നെ ശപിക്കുന്നവൻ എല്ലാം ശപിക്ക
പ്പെട്ടവൻ;
നിന്നെ അനുഗ്രഹിക്കുന്നവൻ എല്ലാം
അനുഗ്രഹിക്കപ്പെട്ടവൻ.
30 യിസ്സാൿ യാക്കോബിനെ അനുഗ്രഹി
ച്ചു കഴിഞ്ഞപ്പോൾ യാക്കോബ് തന്റെ
അപ്പനായ യിസ്സാക്കിന്റെ മുമ്പിൽനിന്നു
പുറപ്പെട്ടു: ഉടനെ അവന്റെ സഹോ
ദരൻ ഏശാവ് വേട്ട കഴിഞ്ഞു മടങ്ങി
വന്നു.
31 അവനും രുചികരമായ ഭോജനം ഉണ്ടാ
ക്കി അപ്പന്റെ അടുക്കൽ കൊണ്ടുചെന്നു
അപ്പനോടു: അപ്പൻ എഴുന്നേററു മക
ന്റെ വേട്ടയിറച്ചി തിന്നു എന്നെ അനു
32 ഗ്രഹിക്കേണമേ എന്നു പറഞ്ഞു. അവ
ന്റെ അപ്പനായ യിസ്സാൿ അവനോടു:
നീ ആർ എന്നു ചോദിച്ചതിന്നു: ഞാൻ
നിന്റെ മകൻ, നിന്റെ ആദ്യജാതൻ ഏ
33 ശാവ് എന്നു അവൻ പറഞ്ഞു. അപ്പോൾ
യിസ്സാൿ അത്യന്തം ഭ്രമിച്ചു നടുങ്ങി: എ
ന്നാൽ വേട്ടതേടി എന്റെ അടുക്കൽ കൊ
ണ്ടുവന്നവൻ ആർ? നീ വരുമ്മുമ്പെ ഞാൻ
സകലവും തിന്നു അവനെ അനുഗ്രഹി
ച്ചിരിക്കുന്നു; അവൻ അനുഗ്രഹിക്കപ്പെട്ട
34 വനുമാകും എന്നു പറഞ്ഞു. ഏശാവ് അ
പ്പന്റെ വാക്കു കേട്ടപ്പോൾ അതിദുഃഖി
തനായി ഉറക്കെ നിലവിളിച്ചു: അപ്പാ,
എന്നെ, എന്നെയും കൂടെ അനുഗ്രഹി
ക്കേണമേ എന്നു അപ്പനോടു പറഞ്ഞു.
35 അതിന്നു അവൻ: നിന്റെ സഹോദ
രൻ ഉപായത്തോടെ വന്നു നിന്റെ
അനുഗ്രഹം അപഹരിച്ചുകളഞ്ഞു എന്നു
പറഞ്ഞു. ശരി, യാക്കോബ് എന്നല്ലോ 36
അവന്റെ പേർ; രണ്ടു പ്രാവശ്യം അ
വൻ എന്നെ ചതിച്ചു; അവൻ എന്റെ
ജ്യേഷ്ഠാവകാശം അപഹരിച്ചു; ഇപ്പോൾ
ഇതാ, എന്റെ അനുഗ്രഹവും അപഹരി
ച്ചുകളഞ്ഞു എന്നു അവൻ പറഞ്ഞു. നീ
എനിക്കു ഒരു അനുഗ്രഹവും കരുതിവെച്ചി
ട്ടില്ലയോ എന്നു അവൻ ചോദിച്ചു. യി 37
സ്സാൿ ഏശാവിനോടു: ഞാൻ അവനെ
നിനക്കു പ്രഭുവാക്കി അവന്റെ സഹോ
ദരന്മാരെ ഒക്കെയും അവന്നു ദാസ
ന്മാരാക്കി; അവന്നു ധാന്യവും വീഞ്ഞും
കൊടുത്തു; ഇനി നിനക്കു ഞാൻ എന്തു
തരേണ്ടു മകനേ, എന്നു ഉത്തരം പറഞ്ഞു.
ഏശാവ് പിതാവിനോടു: നിനക്കു ഒരു 38
അനുഗ്രഹം മാത്രമേ ഉള്ളുവോ, അപ്പാ?
എന്നെ, എന്നെയുംകൂടെ അനുഗ്രഹിക്കേ
ണമേ, അപ്പാ എന്നു പറഞ്ഞു പൊട്ടിക്ക
രഞ്ഞു. എന്നാറെ അവന്റെ അപ്പനാ 39
യ യിസ്സാൿ ഉത്തരമായിട്ടു അവനോടു പ
റഞ്ഞതു:
നിന്റെ വാസം ഭൂമിയിലെ പുഷ്ടി
കൂടാതെയും
മീതെ ആകാശത്തിലെ മഞ്ഞുകൂടാതെയും
ഇരിക്കും.
നിന്റെ വാളുകൊണ്ടു നീ ഉപജീവിക്കും; 40
നിന്റെ സഹോദരനെ നീ സേവിക്കും.
നിന്റെ കെട്ടു അഴിഞ്ഞുപോകുമ്പോൾ
നീ അവന്റെ നുകം കഴുത്തിൽനിന്നു
കുടഞ്ഞുകളയും.
തന്റെ അപ്പൻ യാക്കോബിനെ അനുഗ്ര 41
ഹിച്ച അനുഗ്രഹം നിമിത്തം ഏശാവു
അവനെ ദ്വേഷിച്ചു: അപ്പനെ കുറിച്ചു
ദുഃഖിക്കുന്ന കാലം അടുത്തിരിക്കുന്നു;
അപ്പോൾ ഞാൻ എന്റെ സഹോദര
നായ യാക്കോബിനെ കൊല്ലും എന്നു ഏ
ശാവു ഹൃദയത്തിൽ പറഞ്ഞു. മൂത്തമക 42

നായ ഏശാവിന്റെ വാക്കു റിബെക്കാ
അറിഞ്ഞപ്പോൾ, അവൾ ഇളയമകനായ
യാക്കോബിനെ ആളയച്ചു വിളിപ്പിച്ചു
അവനോടു പറഞ്ഞതു: നിന്റെ സ
ഹോദരൻ ഏശാവ് നിന്നെ കൊന്നു പ
43 കവീട്ടുവാൻ ഭാവിക്കുന്നു. ആകയാൽ മക
നേ, എന്റെ വാക്കു കേൾക്ക: നീ എഴു
ന്നേറ്റു ഹാരാനിൽ എന്റെ സഹോദര
നായ ലാബാന്റെ അടുക്കലേക്കു ഓടി
44 പ്പോക. നിന്റെ സഹോദരന്റെ ക്രോ
ധം ശമിക്കുവോളം കുറെ നാൾ അവന്റെ
45 അടുക്കൽ പാൎക്ക. നിന്റെ സഹോദര
ന്നു നിന്നോടുള്ള കോപം മാറി നീ അവ
നോടു ചെയ്തതു അവൻ മറക്കുംവരെ അ
വിടെ താമസിക്ക; പിന്നെ ഞാൻ ആള
യച്ചു നിന്നെ അവിടെനിന്നു വരുത്തി
ക്കൊള്ളാം; ഒരു ദിവസം തന്നേ നിങ്ങൾ
ഇരുവരും എനിക്കു ഇല്ലാതെയാകുന്നതു
എന്തിനു?
46 പിന്നെ റിബെക്കാ യിസ്സാക്കിനോടു:
ഈ ഹിത്യസ്ത്രീകൾ നിമിത്തം എന്റെ ജീ
വൻ എനിക്കു അസഹ്യമായിരിക്കുന്നു; ഈ
ദേശക്കാരത്തികളായ ഇവരെപ്പോലെയുള്ള
ഒരു ഹിത്യസ്ത്രീയെ യാക്കോബ് വിവാഹം
കഴിച്ചാൽ ഞാൻ എന്തിന്നു ജീവിക്കുന്നു?
എന്നു പറഞ്ഞു.

## ൨൮. അദ്ധ്യായം.

അനന്തരം യിസ്സാക്ക് യാക്കോബിനെ വി
ളിച്ചു, അവനെ അനുഗ്രഹിച്ചു, അവനോ
ടു ആജ്ഞാപിച്ചു പറഞ്ഞതു: നീ കനാന്യ
സ്ത്രീകളിൽനിന്നു ഭാൎയ്യയെ എടുക്കരുതു.
2 പുറപ്പെട്ടു പദ്ദൻ-അരാമിൽ നിന്റെ അ
മ്മയുടെ അപ്പനായ ബെഥൂവേലിന്റെ
വീട്ടിൽ ചെന്നു നിന്റെ അമ്മയുടെ സ
ഹോദരനായ ലാബാന്റെ പുത്രിമാരിൽ
നിന്നു നിനക്കു ഒരു ഭാൎയ്യയെ എടുക്ക.
സൎവ്വശക്തനായ ദൈവം നിന്നെ അനു 3
ഗ്രഹിക്കയും നീ ജനസമൂഹമായി തീരത്ത
ക്കവണ്ണം നിന്നെ സന്താനപുഷ്ടിയുള്ളവ
നാക്കി പെരുക്കുകയും ദൈവം അബ്രാഹാ 4
മിന്നു കൊടുത്തതും നീ പരദേശിയായി
പാൎക്കുന്നതുമായ ദേശം നീ കൈവശമാ
ക്കേണ്ടതിന്നു അബ്രാഹാമിന്റെ അനുഗ്ര
ഹം നിനക്കും നിന്റെ സന്തതിക്കും തരി
കയും ചെയ്യുമാറാകട്ടെ. അങ്ങനെ യി 5
സ്സാക്ക് യാക്കോബിനെ പറഞ്ഞയച്ചു; അ
വൻ പദ്ദൻ-അരാമിൽ അരാമ്യനായ ബെ
ഥൂവേലിന്റെ മകനും യാക്കോബിന്റെ
യും ഏശാവിന്റെയും അമ്മയായ റിബെ
ക്കയുടെ സഹോദരനുമായ ലാബാന്റെ
അടുക്കൽ പോയി. യിസ്സാക്ക് യാക്കോ 6
ബിനെ അനുഗ്രഹിച്ചു പദ്ദൻ-അരാമിൽ
നിന്നു ഒരു ഭാൎയ്യയെ എടുപ്പാൻ അവനെ
അവിടെക്കു അയച്ചതും, അവനെ അനു
ഗ്രഹിക്കുമ്പോൾ: നീ കനാന്യസ്ത്രീകളിൽ
നിന്നു ഭാൎയ്യയെ എടുക്കരുതെന്നു അവ
നോടു കല്പിച്ചതും യാക്കോബ് അപ്പ 7
നെയും അമ്മയെയും അനുസരിച്ചു
പദ്ദൻ-അരാമിലേക്കു പോയതും ഏശാ
വ് അറിഞ്ഞപ്പോൾ, കനാന്യസ്ത്രീകൾ 8
തന്റെ അപ്പനായ യിസ്സാക്കിന്നു ഇഷ്ട
മുള്ളവരല്ല എന്നു കണ്ടു ഏശാവ് യി 9
ശ്മായേലിന്റെ അടുക്കൽ ചെന്നു തനി
ക്കുള്ള ഭാൎയ്യമാരെ കൂടാതെ അബ്രാഹാ
മിന്റെ മകനായ യിശ്മായേലിന്റെ
മകളും നെബായോത്തിന്റെ സഹോദ
രിയുമായ മഹലത്തിനെയും വിവാഹം
കഴിച്ചു.
എന്നാൽ യാക്കോബ് ബേർ-ശേബയിൽ 10
നിന്നു പുറപ്പെട്ടു ഹാരാനിലേക്കു പോയി.
അവൻ ഒരു സ്ഥലത്തു എത്തിയപ്പോൾ 11
സൂൎയ്യൻ അസ്തമിക്കകൊണ്ടു അവിടെ രാ
പാൎത്തു; അവൻ ആ സ്ഥലത്തെ കല്ലുക

ളിൽ ഒന്നു എടുത്തു തലയണയായി വെച്ചു
12 അവിടെ കിടന്നുറങ്ങി. അവൻ ഒരു
സ്വപ്നം കണ്ടു: ഇതാ, ഭൂമിയിൽ വെച്ചിരി
ക്കുന്ന ഒരു കോവണി; അതിന്റെ തല
സ്വൎഗ്ഗത്തോളം എത്തിയിരുന്നു; ദൈവ
ത്തിന്റെ ദൂതന്മാർ അതിന്മേൽക്കൂടി കയ
13 റുകയും ഇറങ്ങുകയുമായിരുന്നു. അതിന്മീ
തെ യഹോവ നിന്നു അരുളിച്ചെയ്തതു:
ഞാൻ നിന്റെ പിതാവായ അബ്രാഹാമി
ന്റെ ദൈവവും, യിസ്ഹാക്കിന്റെ ദൈവ
വുമായ യഹോവ ആകുന്നു; നീ കിടക്കുന്ന
ഭൂമിയെ ഞാൻ നിനക്കും നിന്റെ സന്ത
14 തിക്കും തരും. നിന്റെ സന്തതി ഭൂമി
യിലെ പൊടിപോലെ ആകും; നീ പടി
ഞ്ഞാറോട്ടും കിഴക്കോട്ടും വടക്കോട്ടും തെ
ക്കോട്ടും പരക്കും; നീ മുഖാന്തരവും നിന്റെ
സന്തതി മുഖാന്തരവും ഭൂമിയിലെ സകല
15 വംശങ്ങളും അനുഗ്രഹിക്കപ്പെടും. ഇതാ,
ഞാൻ നിന്നോടുകൂടെയുണ്ടു; നീ പോക
ുന്നേടത്തൊക്കെയും നിന്നെ കാത്തു ഈ
രാജ്യത്തേക്കു നിന്നെ മടക്കിവരുത്തും;
ഞാൻ നിന്നെ കൈവിടാതെ നിന്നോടു
16 അരുളിച്ചെയ്തതു നിവൎത്തിക്കും. അപ്പോൾ
യാക്കോബ് ഉറക്കമുണൎന്നു: യഹോവ
ഈ സ്ഥലത്തുണ്ടു സത്യം; ഞാനോ അതു
17 അറിഞ്ഞില്ല എന്നു പറഞ്ഞു. അവൻ
ഭയപ്പെട്ടു: ഈ സ്ഥലം എത്ര ഭയങ്കരം!
ഇതു ദൈവത്തിന്റെ ആലയമല്ലാതെ
മറ്റൊന്നല്ല; ഇതു സ്വൎഗ്ഗത്തിന്റെ വാ
18 തിൽ തന്നേ എന്നു പറഞ്ഞു. യാക്കോബ്
അതികാലത്തു എഴുന്നേറ്റു തലയണയായി
വെച്ചിരുന്ന കല്ലു എടുത്തു തൂണായി നി
19 ൎത്തി, അതിന്മേൽ എണ്ണ ഒഴിച്ചു. അവൻ
ആ സ്ഥലത്തിന്നു ബേഥേൽ എന്നു പേർ
വിളിച്ചു; ആദ്യം ആ പട്ടണത്തിന്നു ലൂസ്
20 എന്നു പേരായിരുന്നു. യാക്കോബ് ഒരു
നേൎച്ചനേൎന്നു: ദൈവം എന്നോടുകൂടെ ഇ
രിക്കയും ഞാൻ പോകുന്ന ഈ യാത്രയിൽ
എന്നെ കാക്കുകയും ഭക്ഷിപ്പാൻ ആഹാ
രവും ധരിപ്പാൻ വസ്ത്രവും എനിക്കു തരി
കയും എന്നെ എന്റെ അപ്പന്റെ വീട്ടി 21
ലേക്കു സൌഖ്യത്തോടെ മടക്കിവരുത്തു
കയും ചെയ്യുമെങ്കിൽ യഹോവ എനിക്കു
ദൈവമായിരിക്കും. ഞാൻ തൂണായി 22
നിൎത്തിയ ഈ കല്ലു ദൈവത്തിന്റെ ആല
യവും ആകും. നീ എനിക്കു തരുന്ന സ
കലത്തിലും ഞാൻ നിനക്കു ദശാംശം തരും
എന്നു പറഞ്ഞു.

## ൨൯. അദ്ധ്യായം.

പിന്നെ യാക്കോബ് പ്രയാണം ചെയ്തു
കിഴക്കരുടെ ദേശത്തു എത്തി. അവൻ 2
വെളിപ്രദേശത്തു ഒരു കിണറ് കണ്ടു.
അതിന്നരികെ മൂന്നു ആട്ടിൻകൂട്ടം കിട
ക്കുന്നു. ആ കിണററിൽനിന്നു ആയിരു
ന്നു ആട്ടിൻകൂട്ടങ്ങൾക്കു വെള്ളം കൊടുക്കു
ന്നതു; എന്നാൽ കിണററിന്റെ വായ്ക്കലു
ള്ള കല്ലു വലുതായിരുന്നു. ആ സ്ഥലത്തു 3
കൂട്ടങ്ങൾ ഒക്കെ കൂടുകയും അവർ കിണ
ററിന്റെ വായ്ക്കൽനിന്നു കല്ലു ഉരുട്ടി ആടു
കൾക്കു വെള്ളം കൊടുക്കയും കല്ലു കി
ണററിന്റെ വായ്ക്കൽ അതിന്റെ സ്ഥല
ത്തു തന്നേ തിരികെ വെക്കയും ചെയ്യും. 4
യാക്കോബ് അവരോടു: സഹോദരന്മാ
രേ, നിങ്ങൾ എവിടുത്തുകാർ എന്നു ചോ
ദിച്ചതിന്നു: ഞങ്ങൾ ഹാരാന്യർ എന്നു
അവർ പറഞ്ഞു. അവൻ അവരോടു: 5
നിങ്ങൾ നാഹോരിന്റെ മകനായ ലാബാ
നെ അറിയുമോ എന്നു ചോദിച്ചതിന്നു:
അറിയും എന്നു അവർ പറഞ്ഞു. അ 6
വൻ അവരോടു: അവൻ സുഖമായിരി
ക്കുന്നുവോ എന്നു ചോദിച്ചു. സുഖം ത
ന്നേ; അവന്റെ മകൾ റാഹേൽ അതാ
ആടുകളോടുകൂടെ വരുന്നു എന്നു അവർ

7 അവനോടു പറഞ്ഞു. പകൽ ഇനിയും
വളരെയുണ്ടല്ലോ; കൂട്ടം ഒന്നിച്ചു കൂടുന്ന
നേരമായിട്ടില്ല; ആടുകൾക്കു വെള്ളം കൊ
ടുത്തു കൊണ്ടുപോയി തീററുവിൻ എന്നു
8 അവൻ പറഞ്ഞതിന്നു അവർ: കൂട്ടങ്ങൾ
ഒക്കെയും കൂടുവോളം ഞങ്ങൾക്കു വഹിയാ;
അവർ കിണററിൻെറ വായ്ക്കൽനിന്നു ക
ല്ലു ഉരുട്ടും; പിന്നെ ഞങ്ങൾ ആടുകൾക്കു
9 വെള്ളം കൊടുക്കും എന്നു പറഞ്ഞു. അ
വൻ അവരോടു സംസാരിച്ചുകൊണ്ടിരി
ക്കുമ്പോൾ തന്നേ റാഹേൽ തൻെറ അപ്പ
ൻെറ ആടുകളോടുകൂടെ വന്നു; അവ
ളായിരുന്നു അവയെ മേയിച്ചുവന്നതു.
10 തൻെറ അമ്മയുടെ സഹോദരനായ ലാ
ബാൻെറ മകൾ റാഹേലിനെയും അമ്മയു
ടെ സഹോദരനായ ലാബാൻെറ ആടുക
ളെയും കണ്ടപ്പോൾ യാക്കോബ് അടുത്തു
ചെന്നു കിണററിൻെറ വായ്ക്കൽനിന്നു കല്ലു
ഉരുട്ടി, അമ്മയുടെ സഹോദരനായ ലാബാ
ൻെറ ആടുകൾക്കു വെള്ളം കൊടുത്തു.
11 യാക്കോബ് റാഹേലിനെ ചുംബിച്ചു പൊ
12 ട്ടിക്കരഞ്ഞു. താൻ അവളുടെ അപ്പ
ൻെറ സഹോദരൻ എന്നും റിബെക്കയുടെ
മകനെന്നും യാക്കോബ് റാഹേലിനോടു
പറഞ്ഞു. അവൾ ഓടിച്ചെന്നു തൻെറ
13 അപ്പനെ അറിയിച്ചു. ലാബാൻ ത
ൻെറ സഹോദരിയുടെ മകനായ യാക്കോ
ബിൻെറ വസ്തുത കേട്ടപ്പോൾ അവനെ
എതിരേല്പാൻ ഓടിച്ചെന്നു അവനെ ആ
ലിംഗനം ചെയ്തു ചുംബിച്ചു വീട്ടിൽ കൂട്ടി
ക്കൊണ്ടുപോയി; അവൻ ലാബാനോടു
14 വിവരം ഒക്കെയും പറഞ്ഞു. ലാബാൻ
അവനോടു: നീ എൻെറ അസ്ഥിയും മാം
സവും തന്നേ എന്നു പറഞ്ഞു. അവൻ
ഒരു മാസകാലം അവൻെറ അടുക്കൽ പാ
15 ൎത്തു. പിന്നെ ലാബാൻ യാക്കോബിനോ
ടു: നീ എൻെറ സഹോദരനാകകൊണ്ടു
വെറുതെ എന്നെ സേവിക്കേണമോ? നി
നക്കു എന്തു പ്രതിഫലം വേണം? എന്നോ
ടു പറക എന്നു പറഞ്ഞു. എന്നാൽ ലാബാ 16
നു രണ്ടു പുത്രിമാർ ഉണ്ടായിരുന്നു: മൂത്ത
വൾക്കു ലേയാ എന്നും ഇളയവൾക്കു റാ
ഹേൽ എന്നും പേർ. ലേയയുടെ കണ്ണു 17
ശോഭ കുറഞ്ഞതായിരുന്നു; റാഹേലോ സു
ന്ദരിയും മനോഹരരൂപിണിയും ആയി
രുന്നു. യാക്കോബ് റാഹേലിനെ സ്നേഹി 18
ച്ചു: നിൻെറ ഇളയമകൾ റാഹേലിന്നു
വേണ്ടി ഞാൻ ഏഴ സംവത്സരം നിന്നെ
സേവിക്കാം എന്നു പറഞ്ഞു. അതിന്നു 19
ലാബാൻ: ഞാൻ അവളെ അന്യപുരു
ഷന്നു കൊടുക്കുന്നതിലും നിനക്കു തരു
ന്നതു നല്ലതു; എന്നോടുകൂടെ പാൎക്ക എന്നു
പറഞ്ഞു. അങ്ങനെ യാക്കോബ് റാഹേ 20
ലിന്നു വേണ്ടി ഏഴ സംവത്സരം സേവ
ചെയ്തു; അവൻ അവളെ സ്നേഹിക്കകൊ
ണ്ടു അതു അവന്നു അല്പകാലം പോലെ
തോന്നി. അനന്തരം യാക്കോബ് ലാബാ 21
നോടു: എൻെറ സമയം തികഞ്ഞിരിക്ക
യാൽ ഞാൻ എൻെറ ഭാൎയ്യയുടെ അടുക്കൽ
ചെല്ലുവാൻ അവളെ തരേണം എന്നു
പറഞ്ഞു. അപ്പോൾ ലാബാൻ ആ സ്ഥ 22
ലത്തെ ജനങ്ങളെ എല്ലാം ഒന്നിച്ചുകൂട്ടി
ഒരു വിരുന്നു കഴിച്ചു. എന്നാൽ രാത്രി 23
യിൽ അവൻ തൻെറ മകൾ ലേയ
യെ കൂട്ടി അവൻെറ അടുക്കൽ കൊണ്ടു
പോയി ആക്കി; അവൻ അവളുടെ അടു
ക്കൽ ചെന്നു. ലാബാൻ തൻെറ മകൾ 24
ലേയെക്കു തൻെറ ദാസി സില്പയെ
ദാസിയായി കൊടുത്തു. നേരം വെളുത്ത 25
പ്പോൾ അതു ലേയാ എന്നു കണ്ടു അവൻ
ലാബാനോടു: നീ എന്നോടു ചെയ്തതു
എന്തു? റാഹേലിന്നു വേണ്ടി അല്ലയോ
ഞാൻ നിന്നെ സേവിച്ചതു? നീ എന്തിന്നു
എന്നെ ചതിച്ചു എന്നു പറഞ്ഞു. അതിന്നു 26

ലാബാൻ: മൂത്തവൾക്കു മുമ്പെ ഇളയവളെ
കൊടുക്ക ഞങ്ങളുടെ ദിക്കിൽ നടപ്പില്ല.
27 ഇവളുടെ ആഴ്ചവട്ടം നിവൎത്തിക്ക; എ
ന്നാൽ നീ ഇനിയും ഏഴു സംവത്സരം
എന്റെ അടുക്കൽ ചെയ്യുന്ന സേവെക്കു
വേണ്ടി ഞങ്ങൾ അവളെയും നിനക്കു
28 തരാം എന്നു പറഞ്ഞു. യാക്കോബ് അങ്ങ
നെ തന്നേ ചെയ്തു, അവളുടെ ആഴ്ചവട്ടം
നിവൎത്തിച്ചു; അവൻ തന്റെ മകൾ റാ
ഹേലിനെയും അവന്നു ഭാൎയ്യയായി കൊ
29 ടുത്തു. തന്റെ മകൾ റാഹേലിന്നു ലാ
ബാൻ തന്റെ ദാസി ബിൽഹയെ ദാസി
30 യായി കൊടുത്തു. അവൻ റാഹേലിന്റെ
അടുക്കലും ചെന്നു; റാഹേലിനെ ലേയയെ
ക്കാൾ അധികം സ്നേഹിച്ചു; പിന്നെയും
ഏഴു സംവത്സരം അവന്റെ അടുക്കൽ
സേവ ചെയ്തു.
31 ലേയാ അനിഷ്ടയെന്നു യഹോവ കണ്ട
പ്പോൾ അവളുടെ ഗൎഭത്തെ തുറന്നു; റാഹേ
32 ലോ മച്ചിയായിരുന്നു. ലേയാ ഗൎഭംധരി
ച്ചു ഒരു മകനെ പ്രസവിച്ചു: യഹോവ
എന്റെ സങ്കടം കണ്ടു; ഇപ്പോൾ എന്റെ
ഭൎത്താവു എന്നെ സ്നേഹിക്കും എന്നു പറ
ഞ്ഞു അവൾ അവന്നു രൂബേൻ എന്നു പേ
33 രിട്ടു. അവൾ പിന്നെയും ഗൎഭംധരിച്ചു
ഒരു മകനെ പ്രസവിച്ചു: ഞാൻ അനി
ഷ്ട എന്നു യഹോവ കേട്ടതുകൊണ്ടു ഇവ
നെയും എനിക്കു തന്നു എന്നു പറഞ്ഞു അ
34 വന്നു ശിമെയോൻ എന്നു പേരിട്ടു. അ
വൾ പിന്നെയും ഗൎഭംധരിച്ചു ഒരു മക
നെ പ്രസവിച്ചു: ഇപ്പോൾ ഈ സമയം
എന്റെ ഭൎത്താവു എന്നോടു പറ്റിച്ചേരും;
ഞാൻ അവന്നു മൂന്നു പുത്രന്മാരെ പ്രസ
വിച്ചുവല്ലോ എന്നു പറഞ്ഞു; അതുകൊണ്ടു
അവൾ അവന്നു ലേവി എന്നു പേരിട്ടു.
35 അവൾ പിന്നെയും ഗൎഭംധരിച്ചു ഒരു
മകനെ പ്രസവിച്ചു; ഇപ്പോൾ ഞാൻ
യഹോവയെ സ്തുതിക്കും എന്നു അവൾ പറ
ഞ്ഞു; അതുകൊണ്ടു അവൾ അവന്നു യെ
ഹൂദാ എന്നു പേരിട്ടു. പിന്നെ അവൾക്കു
പ്രസവം നിന്നു.

## ൩൦. അദ്ധ്യായം.

താൻ യാക്കോബിന്നു മക്കളെ പ്രസവി
ക്കുന്നില്ല എന്നു റാഹേൽ കണ്ടു തന്റെ സ
ഹോദരിയോടു അസൂയപ്പെട്ടു യാക്കോബി
നോടു: എനിക്കു മക്കളെ തരേണം; അ
ല്ലെങ്കിൽ ഞാൻ മരിച്ചുപോകും എന്നു പറ
ഞ്ഞു. അപ്പോൾ യാക്കോബിന്നു റാഹേ 2
ലിനോടു കോപം ജ്വലിച്ചു: നിനക്കു ഗൎഭ
ഫലം തരാതിരിക്കുന്ന ദൈവത്തിന്റെ
സ്ഥാനത്തോ ഞാൻ എന്നു പറഞ്ഞു. അതി 3
ന്നു അവൾ: എന്റെ ദാസി ബിൽഹാ
ഉണ്ടല്ലോ; അവളുടെ അടുക്കൽ ചെല്ലുക;
അവൾ എന്റെ മടിയിൽ പ്രസവിക്കട്ടെ;
അവളാൽ എനിക്കും മക്കൾ ഉണ്ടാകും എന്നു
പറഞ്ഞു. അങ്ങനെ അവൾ തന്റെ 4
ദാസി ബിൽഹയെ അവന്നു ഭാൎയ്യയായി
കൊടുത്തു; യാക്കോബ് അവളുടെ അടു
ക്കൽ ചെന്നു. ബിൽഹാ ഗൎഭംധരിച്ചു 5
യാക്കോബിന്നു ഒരു മകനെ പ്രസ
വിച്ചു. അപ്പോൾ റാഹേൽ: ദൈവം എ 6
നിക്കു ന്യായം നടത്തി എന്റെ അപേക്ഷ
കേട്ടു എനിക്കു ഒരു മകനെ തന്നു എന്നു
പറഞ്ഞു; അതുകൊണ്ടു അവന്നു ദാൻ എന്നു
പേരിട്ടു. റാഹേലിന്റെ ദാസി ബിൽ 7
ഹാ പിന്നെയും ഗൎഭംധരിച്ചു യാക്കോബി
ന്നു രണ്ടാമതൊരു മകനെ പ്രസവിച്ചു.
ഞാൻ എന്റെ സഹോദരിയോടു വലി 8
യൊരു പോർ പൊരുതു ജയിച്ചുമിരിക്കുന്നു
എന്നു റാഹേൽ പറഞ്ഞു അവന്നു നഫ്താലി
എന്നു പേരിട്ടു. തനിക്കു പ്രസവം നി 9
ന്നുപോയി എന്നു ലേയാ കണ്ടാറെ തന്റെ
ദാസി സില്പയെ വിളിച്ചു അവളെ യാ

10 ക്കോബിന്നു ഭാൎയ്യയായി കൊടുത്തു. ലേയ
യുടെ ദാസി സില്പാ യാക്കോബിന്നു ഒരു
11 മകനെ പ്രസവിച്ചു. അപ്പോൾ ലേയാ:
ഭാഗ്യം എന്നു പറഞ്ഞു അവന്നു ഗാദ് എന്നു
12 പേരിട്ടു. ലേയയുടെ ദാസി സില്പാ യാ
ക്കോബിന്നു രണ്ടാമതു ഒരു മകനെ പ്രസ
13 വിച്ചു. ഞാൻ ഭാഗ്യവതി; സ്ത്രീകൾ എന്നെ
ഭാഗ്യവതിയെന്നു പറയും എന്നു ലേയാ
പറഞ്ഞു അവന്നു ആശേർ എന്നു പേരിട്ടു.
14 കോതമ്പുകൊയിത്തുകാലത്തു രൂബേൻ
പുറപ്പെട്ടു വയലിൽ ദൂദായിപ്പഴം കണ്ടു
തന്റെ അമ്മയായ ലേയയുടെ അടു
ക്കൽ കൊണ്ടുവന്നു. റാഹേൽ ലേയയോടു:
നിന്റെ മകന്റെ ദൂദായിപ്പഴം കുറെ എ
15 നിക്കു തരേണം എന്നു പറഞ്ഞു. അവൾ
അവളോടു: നീ എന്റെ ഭൎത്താവിനെ
എടുത്തതു പോരയോ? എന്റെ മകന്റെ
ദൂദായിപ്പഴവും കൂടെ വേണമോ എന്നു പ
റഞ്ഞതിന്നു റാഹേൽ: ആകട്ടെ; നിന്റെ
മകന്റെ ദൂദായിപ്പഴത്തിന്നു വേണ്ടി ഇന്നു
രാത്രി അവൻ നിന്നോടുകൂടെ ശയിച്ചുകൊ
16 ള്ളട്ടെ എന്നു പറഞ്ഞു. യാക്കോബ് വൈ
കുന്നേരം വയലിൽനിന്നു വരുമ്പോൾ
ലേയാ അവനെ എതിരേറ്റു ചെന്നു:
നീ എന്റെ അടുക്കൽ വരേണം;
എന്റെ മകന്റെ ദൂദായിപ്പഴംകൊണ്ടു
ഞാൻ നിന്നെ കൂലിക്കു വാങ്ങിയിരിക്കുന്നു
എന്നു പറഞ്ഞു; അന്നു രാത്രി അവൻ
17 അവളോടുകൂടെ ശയിച്ചു. ദൈവം ലേയ
യുടെ അപേക്ഷ കേട്ടു; അവൾ ഗൎഭംധ
രിച്ചു യാക്കോബിന്നു അഞ്ചാമതു ഒരു മക
18 നെ പ്രസവിച്ചു. അപ്പോൾ ലേയാ: ഞാൻ
എന്റെ ദാസിയെ എന്റെ ഭൎത്താവിന്നു
കൊടുത്തതുകൊണ്ടു ദൈവം എനിക്കു കൂലി
തന്നു എന്നു പറഞ്ഞു അവന്നു യിസ്സാഖാർ
19 എന്നു പേരിട്ടു. ലേയാ പിന്നെയും ഗൎഭം
ധരിച്ചു, യാക്കോബിന്നു ആറാമതു ഒരു
മകനെ പ്രസവിച്ചു: ദൈവം എനിക്കു 20
ഒരു നല്ലദാനം തന്നിരിക്കുന്നു; ഇപ്പോൾ
എന്റെ ഭൎത്താവു എന്നോടുകൂടെ വസി
ക്കും; ഞാൻ അവന്നു ആറു മക്കളെ പ്രസ
വിച്ചുവല്ലോ എന്നു ലേയാ പറഞ്ഞു അവ
ന്നു സെബുലൂൻ എന്നു പേരിട്ടു. അതി 21
ന്റെ ശേഷം അവൾ ഒരു മകളെ പ്ര
സവിച്ചു അവൾക്കു ദീനാ എന്നു പേരിട്ടു.
ദൈവം റാഹേലിനെ ഓൎത്തു; ദൈവം അ 22
വളുടെ അപേക്ഷ കേട്ടു അവളുടെ ഗൎഭ
ത്തെ തുറന്നു. അവൾ ഗൎഭംധരിച്ചു ഒരു 23
മകനെ പ്രസവിച്ചു: ദൈവം എന്റെ
നിന്ദ നീക്കിക്കളഞ്ഞിരിക്കുന്നു എന്നു പ
റഞ്ഞു. യഹോവ എനിക്കു ഇനിയും ഒരു 24
മകനെ തരുമെന്നും പറഞ്ഞു അവന്നു
യോസേഫ് എന്നു പേരിട്ടു.

റാഹേൽ യോസേഫിനെ പ്രസവിച്ച 25
ശേഷം യാക്കോബ് ലാബാനോടു: ഞാൻ
എന്റെ സ്ഥലത്തേക്കും ദേശത്തേക്കും
പോകുവാൻ എന്നെ അയക്കേണം. ഞാൻ 26
നിന്നെ സേവിച്ചതിന്റെ പ്രതിഫല
മായ എന്റെ ഭാൎയ്യമാരെയും മക്കളെയും എ
നിക്കു തരേണം; ഞാൻ പോകട്ടെ; ഞാൻ
നിന്നെ സേവിച്ച സേവ നീ അറിയുന്നു
വല്ലോ എന്നു പറഞ്ഞു. ലാബാൻ അ 27
വനോടു: നിനക്കു എന്നോടു ദയ ഉണ്ടെ
ങ്കിൽ പോകരുതേ; നിന്റെ നിമിത്തം
യഹോവ എന്നെ അനുഗ്രഹിച്ചു എന്നു
എനിക്കു ബോദ്ധ്യമായിരിക്കുന്നു. നിനക്കു 28
എന്തു പ്രതിഫലം വേണം എന്നു പറക;
ഞാൻ തരാം എന്നു പറഞ്ഞു. അവൻ അ 29
വനോടു: ഞാൻ നിന്നെ എങ്ങനെ സേ
വിച്ചു എന്നും നിന്റെ ആട്ടിൻകൂട്ടം
എന്റെ പക്കൽ എങ്ങനെ ഇരുന്നു എന്നും
നീ അറിയുന്നു. ഞാൻ വരുമ്മുമ്പെ 30
നിനക്കു അല്പമേ ഉണ്ടായിരുന്നുള്ളു; ഇ
പ്പോൾ അതു അത്യന്തം വൎദ്ധിച്ചിരി

ക്കുന്നു; ഞാൻ കാൽ വെച്ചേടത്തൊക്കെയും
യഹോവ നിന്നെ അനുഗ്രഹിച്ചിരിക്കുന്നു.
ഇനി എന്റെ സ്വന്തഭവനത്തിന്നുവേണ്ടി
ഞാൻ എപ്പോൾ കരുതും എന്നു പറഞ്ഞു.
31 ഞാൻ നിനക്കു എന്തു തരേണം എന്നു അ
വൻ ചോദിച്ചതിന്നു യാക്കോബ് പറ
ഞ്ഞതു: നീ ഒന്നും തരേണ്ടാ; ഈ കാൎയ്യം
നീ ചെയ്യുതന്നാൽ ഞാൻ നിന്റെ ആട്ടിൻ
കൂട്ടത്തെ ഇനിയും മേയിച്ചു പാലിക്കാം.
32 ഞാൻ ഇന്നു നിന്റെ എല്ലാക്കൂട്ടങ്ങളിലും
കൂടി കടന്നു, അവയിൽനിന്നു പുള്ളിയും
മറുവുമുള്ള ആടുകളെ ഒക്കെയും ചെമ്മരി
യാടുകളിൽ കറുത്തതിനെയൊക്കെയും കോ
ലാടുകളിൽ പുള്ളിയും മറുവുമുള്ളതിനെയും
വേർതിരിക്കാം; അതു എന്റെ പ്രതിഫല
33 മായിരിക്കട്ടെ. നാളെ ഒരിക്കൽ എന്റെ
പ്രതിഫലം സംബന്ധിച്ചു നീ നോക്കുവാൻ
വരുമ്പോൾ എന്റെ നീതി തെളിവായി
രിക്കും: കോലാടുകളിൽ പുള്ളിയും മറുവു
മില്ലാത്തതും ചെമ്മരിയാടുകളിൽ കറുത്ത
നിറമില്ലാത്തതും എല്ലാം മോഷ്ടിച്ചതായി
34 എണ്ണാം. അതിന്നു ലാബാൻ: നീ പറ
ഞ്ഞതുപോലെ ആകട്ടെ എന്നു പറഞ്ഞു.
35 അന്നു തന്നേ അവൻ വരയും മറുവുമുള്ള
മുട്ടാടുകളെയും പുള്ളിയും മറുവുമുള്ള പെ
ണ്കോലാടുകളെ ഒക്കെയും വെണ്മയുള്ളതി
നെ ഒക്കെയും ചെമ്മരിയാടുകളിൽ കറുത്ത
നിറമുള്ളതിനെ ഒക്കെയും വേർതിരിച്ചു
അവന്റെ പുത്രന്മാരുടെ കയ്യിൽ ഏല്പിച്ചു.
36 അവൻ തനിക്കും യാക്കോബിന്നും ഇടയിൽ
മൂന്നു ദിവസത്തെ വഴിയകലംവെച്ചു;
ലാബാന്റെ ശേഷമുള്ള ആട്ടിൻകൂട്ട
37 ങ്ങളെ യാക്കോബ് മേയിച്ചു. എന്നാൽ
യാക്കോബ് പുന്നവൃക്ഷത്തിന്റെയും ബ
ദാംവൃക്ഷത്തിന്റെയും അരിഞ്ഞിൽവൃക്ഷ
ത്തിന്റെയും പച്ചക്കൊമ്പുകളെ എടുത്തു
അവയിൽ വെള്ള കാണത്തക്കവണ്ണം
വെള്ളവരയായി തോലുരിച്ചു. ആടു 38
കൾ കുടിപ്പാൻ വന്നപ്പോൾ അവൻ,
താൻ തോലുരിച്ച കൊമ്പുകളെ പാത്തിക
ളിലും വെള്ളം പകരുന്ന തൊട്ടികളിലും
ആടുകളുടെ മുമ്പിൽ വെച്ചു; അവ വെള്ളം
കുടിപ്പാൻ വന്നപ്പോൾ ചനയേററു. ആ 39
ടുകൾ കൊമ്പുകളെ കണ്ടുകൊണ്ടു ചന
യേററു വരയും പുള്ളിയും മറുവുമുള്ള
കുട്ടികളെ പെററു. ആ ആട്ടിൻ കുട്ടി 40
കളെ യാക്കോബ് വേർതിരിച്ചു ആടു
കളെ ലാബാന്റെ ആടുകളിൽ വരയും
മറുവുമുള്ള എല്ലാററിന്നും അഭിമുഖമായി
നിൎത്തി; തന്റെ സ്വന്തക്കൂട്ടങ്ങളെ ലാബാ
ന്റെ ആടുകളോടു ചേൎക്കാതെ വേറെ
യാക്കി. ബലമുള്ള ആടുകൾ ചനയേല്ക്കു 41
മ്പോഴൊക്കെയും കൊമ്പുകളെ കണ്ടുകൊ
ണ്ടു ചനയേല്ക്കേണ്ടതിന്നു യാക്കോബ് ആ
കൊമ്പുകളെ പാത്തികളിൽ ആടുകളുടെ
കണ്ണിന്നു മുമ്പിൽ വെച്ചു. ബലമില്ലാത്ത 42
ആടുകൾ ചനയേല്ക്കുമ്പോൾ അവയെ
വെച്ചില്ല; അങ്ങനെ ബലമില്ലാത്തവ ലാ
ബാന്നും ബലമുള്ളവ യാക്കോബിന്നും ആ
യിത്തീൎന്നു. അവൻ മഹാസമ്പന്നനായി 43
അവന്നു വളരെ ആടുകളും ദാസീദാസ
ന്മാരും ഒട്ടകങ്ങളും കഴുതകളും ഉണ്ടാകയും
ചെയ്തു.

## ൩൨. അദ്ധ്യായം.

എന്നാൽ ഞങ്ങളുടെ അപ്പന്നുള്ളതൊക്കെ
യും യാക്കോബ് എടുത്തുകളഞ്ഞു ഞങ്ങ
ളുടെ അപ്പന്റെ വകകൊണ്ടു അവൻ
ഈ ധനം ഒക്കെയും സമ്പാദിച്ചു എന്നു
ലാബാന്റെ പുത്രന്മാർ പറഞ്ഞ വാക്കുക
ളെ അവൻ കേട്ടു. യാക്കോബ് ലാബാ 2
ന്റെ മുഖത്തു നോക്കിയാറെ അതു തന്റെ
നേരെ മുമ്പെ ഇരുന്നതുപോലെ അല്ല എ
ന്നു കണ്ടു. അപ്പോൾ യഹോവ യാക്കോ 3

ബിനോടു: നിന്റെ പിതാക്കന്മാരുടെ
ദേശത്തെക്കും നിന്റെ ചാൎച്ചക്കാരുടെ അ
ടുക്കലെക്കും മടങ്ങിപ്പോക; ഞാൻ നിന്നോടു
കൂടെ ഇരിക്കും എന്നു അരുളിച്ചെയ്തു.
4 യാക്കോബ് ആളയച്ചു റാഹേലിനെയും
ലേയയെയും വയലിൽ തന്റെ ആട്ടിൻ
5 കൂട്ടത്തിന്റെ അടുക്കൽ വിളിപ്പിച്ചു, അ
വരോടു പറഞ്ഞതു: നിങ്ങളുടെ അപ്പ
ന്റെ മുഖം എന്റെ നേരെ മുമ്പെപ്പോലെ
അല്ല എന്നു ഞാൻ കാണുന്നു; എങ്കിലും
എന്റെ അപ്പന്റെ ദൈവം എന്നോടു
6 കൂടെ ഉണ്ടായിരുന്നു. നിങ്ങളുടെ അപ്പ
നെ ഞാൻ എന്റെ സൎവ്വബലത്തോടും
കൂടെ സേവിച്ചു എന്നു നിങ്ങൾക്കു തന്നേ
7 അറിയാമല്ലോ. നിങ്ങളുടെ അപ്പനോ
എന്നെ ചതിച്ചു എന്റെ പ്രതിഫലം
പത്തു പ്രാവശ്യം മാററി; എങ്കിലും എ
ന്നോടു ദോഷം ചെയ്വാൻ ദൈവം
8 അവനെ സമ്മതിച്ചില്ല. പുള്ളിയുള്ളവ
നിന്റെ പ്രതിഫലം ആയിരിക്കട്ടെ
എന്നു അവൻ പറഞ്ഞു എങ്കിൽ കൂട്ടമൊ
ക്കെയും പുള്ളിയുള്ള കുട്ടികളെ പെററു;
വരയുള്ളവ നിന്റെ പ്രതിഫലം ആയി
രിക്കട്ടെ എന്നു അവൻ പറഞ്ഞു എങ്കിൽ
കൂട്ടമൊക്കെയും വരയുള്ള കുട്ടികളെ പെ
9 ററു. ഇങ്ങനെ ദൈവം നിങ്ങളുടെ അപ്പ
ന്റെ ആട്ടിൻകൂട്ടത്തെ എടുത്തു എനിക്കു
10 തന്നിരിക്കുന്നു. ആടുകൾ ചനയേല്ക്കുന്ന
കാലത്തു ഞാൻ സ്വപ്നത്തിൽ ആടുകളി
ന്മേൽ കയറുന്ന മുട്ടാടുകൾ വരയും പുള്ളി
11 യും മറുവും ഉള്ളവ എന്നു കണ്ടു. ദൈവ
ത്തിന്റെ ദൂതൻ സ്വപ്നത്തിൽ എന്നോടു:
യാക്കോബേ എന്നു വിളിച്ചു; ഞാൻ ഇതാ,
12 എന്നു ഞാൻ പറഞ്ഞു. അപ്പോൾ അ
വൻ: നീ തലപൊക്കിനോക്കുക; ആടു
കളുടെ മേൽ കയറുന്ന മുട്ടാടുകൾ ഒക്കെ
യും വരയും പുള്ളിയും മറുവുമുള്ളവയല്ലോ;
ലാബാൻ നിന്നോടു ചെയ്യുന്നതു ഒക്കെയും
ഞാൻ കണ്ടിരിക്കുന്നു. നീ തൂണിനെ അ 13
ഭിഷേകം ചെയ്കയും എന്നോടു നേൎച്ചനേ
രുകയും ചെയ്ത സ്ഥലമായ ബേഥേ
ലിന്റെ ദൈവം ആകുന്നു ഞാൻ; ആക
യാൽ നീ എഴുന്നേററു, ഈ ദേശംവിട്ടു
നിന്റെ ജന്മദേശത്തെക്കു മടങ്ങിപ്പോക
എന്നു കല്പിച്ചിരിക്കുന്നു. റാഹേലും ലേയ 14
യും അവനോടു ഉത്തരം പറഞ്ഞതു: അപ്പ
ന്റെ വീട്ടിൽ ഞങ്ങൾക്കു ഇനി ഓഹരി
യും അവകാശവും ഉണ്ടോ? അവൻ 15
ഞങ്ങളെ അന്യരായിട്ടല്ലയോ വിചാരി
ക്കുന്നതു? ഞങ്ങളെ വിററു വിലയും എല്ലാം
തിന്നുകളഞ്ഞുവല്ലോ. ദൈവം ഞങ്ങളുടെ 16
അപ്പന്റെ പക്കൽനിന്നു എടുത്തുകളഞ്ഞ
സമ്പത്തൊക്കെയും ഞങ്ങൾക്കും ഞങ്ങളു
ടെ മക്കൾക്കും ഉള്ളതല്ലോ; ആകയാൽ
ദൈവം നിന്നോടു കല്പിച്ചതു ഒക്കെയും
ചെയ്തുകൊൾക. ഇങ്ങനെ യാക്കോബ് 17
എഴുന്നേററു തന്റെ ഭാൎയ്യമാരെയും പുത്ര
ന്മാരെയും ഒട്ടകപ്പുറത്തു കയററി. തന്റെ 18
കന്നുകാലികളെ ഒക്കെയും താൻ സമ്പാ
ദിച്ച സമ്പത്തു ഒക്കെയും താൻ പദ്ദൻ-അ
രാമിൽ സമ്പാദിച്ച മൃഗസമ്പത്തു ഒക്കെ
യും ചേൎത്തുകൊണ്ടു കനാൻദേശത്തു
തന്റെ അപ്പനായ യിസ്സാക്കിന്റെ അടു
ക്കൽ പോകുവാൻ പുറപ്പെട്ടു. ലാബാൻ 19
തന്റെ ആടുകളെ രോമം കത്രിപ്പാൻ
പോയിരുന്നു; റാഹേൽ തന്റെ അപ്പ
ന്നുള്ള ഗൃഹവിഗ്രഹങ്ങളെ മോഷ്ടിച്ചു.
താൻ ഓടിപ്പോകുന്നതു യാക്കോബ് അരാ 20
മ്യനായ ലാബാനോടു അറിയിക്കായ്കയാൽ
അവനെ തോല്പിച്ചായിരുന്നു പോയതു.
ഇങ്ങനെ അവൻ തനിക്കുള്ള സകലവു 21
മായി ഓടിപ്പോയി; അവൻ പുറപ്പെട്ടു
നദി കടന്നു, ഗിലെയാദ് പൎവ്വതത്തിന്നു
നേരെ തിരിഞ്ഞു.

22 യാക്കോബ് ഓടിപ്പോയി എന്നു ലാബാ
23 ന്നു മൂന്നാം ദിവസം അറിവു കിട്ടി. ഉട
നെ അവൻ തന്റെ സഹോദരന്മാരെ
കൂട്ടിക്കൊണ്ടു ഏഴു ദിവസത്തെ വഴി അവ
നെ പിന്തുടൎന്നു ഗിലെയാദ് പൎവ്വതത്തിൽ
24 അവനോടു ഒപ്പം എത്തി. എന്നാൽ ദൈ
വം രാത്രി സ്വപ്നത്തിൽ അരാമ്യനായ ലാ
ബാന്റെ അടുക്കൽ വന്നു അവനോടു: നീ
യാക്കോബിനോടു ഗുണമെങ്കിലും ദോഷ
മെങ്കിലും പറയാതിരിപ്പാൻ സൂക്ഷിച്ചു
25 കൊൾക എന്നു കല്പിച്ചു. ലാബാൻ യാ
ക്കോബിനോടു ഒപ്പം എത്തി; യാക്കോബ്
പൎവ്വതത്തിൽ കൂടാരം അടിച്ചിരുന്നു; ലാ
ബാനും തന്റെ സഹോദരന്മാരുമായി ഗി
26 ലെയാദ് പൎവ്വതത്തിൽ കൂടാരം അടിച്ചു. ലാ
ബാൻ യാക്കോബിനോടു പറഞ്ഞതു: നീ
എന്നെ ഒളിച്ചുപോയ്ക്കളകയും എന്റെ പു
ത്രിമാരെ വാളാൽ പിടിച്ചവരെപ്പോലെ
27 കൊണ്ടുപോകയും ചെയ്തതു എന്തു? നീ
എന്നെ തോല്പിച്ചു രഹസ്യമായിട്ടു ഓടിപ്പോ
കയും ഞാൻ സന്തോഷത്തോടും സംഗീത
ത്തോടും മുരജത്തോടും വീണയോടും കൂടെ
നിന്നെ അയപ്പാന്തക്കവണ്ണം എന്നെ അറി
28 യിക്കാതിരിക്കയും എന്റെ പുത്രന്മാരെയും
പുത്രിമാരെയും ചുംബിപ്പാൻ എനിക്കു ഇട
തരാതിരിക്കയും ചെയ്തതു എന്തു? ഭോഷത്വ
29 മാകുന്നു നീ ചെയ്തതു. നിങ്ങളോടു ദോ
ഷം ചെയ്വാൻ എന്റെ പക്കൽ ശക്തിയു
ണ്ടു; എങ്കിലും നീ യാക്കോബിനോടു ഗുണ
മെങ്കിലും ദോഷമെങ്കിലും ചെയ്യാതിരി
പ്പാൻ സൂക്ഷിച്ചുകൊൾക എന്നു നിങ്ങളുടെ
പിതാവിന്റെ ദൈവം കഴിഞ്ഞ രാത്രി
30 എന്നോടു കല്പിച്ചിരിക്കുന്നു. ആകട്ടെ,
നിന്റെ പിതൃഭവനത്തിന്നായുള്ള അതി
വാഞ്ഛയാൽ നീ പുറപ്പെട്ടുപോന്നു; എ
ന്നാൽ എന്റെ ദേവന്മാരെ മോഷ്ടിച്ചതു
31 എന്തിന്നു? യാക്കോബ് ലാബാനോടു: പ
ക്ഷേ നിന്റെ പുത്രിമാരെ നീ എന്റെ
പക്കൽനിന്നു അപഹരിക്കും എന്നു ഞാൻ
ഭയപ്പെട്ടു. എന്നാൽ നീ ആരുടെ പക്കൽ 32
എങ്കിലും നിന്റെ ദേവന്മാരെ കണ്ടാൽ അ
വൻ ജീവനോടിരിക്കരുതു; എന്റെ പ
ക്കൽ നിന്റെ വക വല്ലതും ഉണ്ടോ എന്നു
നീ നമ്മുടെ സഹോദരന്മാർ കാൺകെ
നോക്കി എടുക്ക എന്നു ഉത്തരം പറഞ്ഞു.
റാഹേൽ അവയെ മോഷ്ടിച്ചതു യാക്കോ
ബ് അറിഞ്ഞില്ല. അങ്ങനെ ലാബാൻ 33
യാക്കോബിന്റെ കൂടാരത്തിലും ലേയയു
ടെ കൂടാരത്തിലും രണ്ടു ദാസിമാരുടെ കൂടാ
രത്തിലും ചെന്നു നോക്കി, ഒന്നും കണ്ടില്ല
താനും; അവൻ ലേയയുടെ കൂടാരത്തിൽ
നിന്നു ഇറങ്ങി റാഹേലിന്റെ കൂടാരത്തിൽ
ചെന്നു. എന്നാൽ റാഹേൽ വിഗ്രഹങ്ങ 34
ളെ എടുത്തു ഒട്ടകക്കോപ്പിന്നകത്തു ഇട്ടു
അതിന്മേൽ ഇരിക്കയായിരുന്നു. ലാബാൻ
കൂടാരത്തിൽ ഒക്കെയും തിരഞ്ഞുനോക്കി,
കണ്ടില്ല താനും. അവൾ അപ്പനോടു: 35
യജമാനൻ കോപിക്കരുതേ; നിന്റെ
മുമ്പാകെ എഴുന്നേല്പാൻ എനിക്കു കഴിവി
ല്ല; സ്ത്രീകൾക്കുള്ള മുറ എനിക്കു വന്നിരി
ക്കുന്നു എന്നു പറഞ്ഞു. അങ്ങനെ അവൻ
ശോധനകഴിച്ചു; ഗൃഹവിഗ്രഹങ്ങളെ ക
ണ്ടില്ല താനും. അപ്പോൾ യാക്കോബിന്നു 36
കോപം ജ്വലിച്ചു, അവൻ ലാബാനോടു
വാദിച്ചു. യാക്കോബ് ലാബാനോടു പ
റഞ്ഞതു എന്തെന്നാൽ: എന്റെ കുറ്റം
എന്തു? നീ ഇത്ര ഉഗ്രതയോടെ എന്റെ
പിന്നാലെ ഓടിവരേണ്ടതിന്നു എന്റെ
തെറ്റു എന്തു? നീ എന്റെ സാമാനം ഒ 37
ക്കെയും ശോധനകഴിച്ചുവല്ലോ; നിന്റെ
വീട്ടിലെ സാമാനം വല്ലതും കണ്ടുവോ?
എന്റെ സഹോദരന്മാൎക്കും നിന്റെ സ
ഹോദരന്മാൎക്കും മുമ്പാകെ ഇവിടെ വെക്കു
ക; അവർ നമുക്കിരുവൎക്കും മദ്ധ്യേ വിധി

38 ക്കട്ടെ. ഈ ഇരുപതു സംവത്സരം ഞാൻ
നിന്റെ അടുക്കൽ പാൎത്തു; നിന്റെ ചെ
മ്മരിയാടുകൾക്കും കോലാടുകൾക്കും ഗൎഭ
നാശം വന്നിട്ടില്ല; നിന്റെ കൂട്ടത്തിലെ
ആട്ടുകൊററന്മാരെ ഞാൻ തിന്നുകളഞ്ഞിട്ടു
39 മില്ല. ദുഷ്ടമൃഗം കടിച്ചുകീറിയതിനെ നി
ന്റെ അടുക്കൽ കൊണ്ടുവരാതെ ഞാൻ
അതിന്നു ഉത്തരവാദിയായിരുന്നു; പകൽ
കളവുപോയതിനെയും രാത്രി കളവു
പോയതിനെയും നീ എന്നോടു ചോദിച്ചു.
40 ഇങ്ങനെയായിരുന്നു എന്റെ വസ്തുത; പ
കൽ വെയിൽകൊണ്ടും രാത്രി ശീതംകൊ
ണ്ടും ഞാൻ ക്ഷയിച്ചു; എന്റെ കണ്ണിന്നു ഉറ
41 ക്കമില്ലാതെയായി. ഈ ഇരുപതു സംവ
ത്സരം ഞാൻ നിന്റെ വീട്ടിൽ പാൎത്തു;
പതിന്നാലു സംവത്സരം നിന്റെ രണ്ടു പു
ത്രിമാൎക്കായിട്ടും ആറു സംവത്സരം നിന്റെ
ആട്ടിൻകൂട്ടത്തിന്നായിട്ടും നിന്നെ സേ
വിച്ചു; പത്തു പ്രാവശ്യം നീ എന്റെ
42 പ്രതിഫലം മാററി. എന്റെ പിതാ
വിന്റെ ദൈവമായി അബ്രാഹാമിന്റെ
ദൈവവും യിസ്ഹാക്കിന്റെ ഭയവുമായവൻ
എനിക്കു ഇല്ലാതിരുന്നു എങ്കിൽ നീ ഇ
പ്പോൾ എന്നെ വെറുതെ അയച്ചുകളയു
മായിരുന്നു; ദൈവം എന്റെ കഷ്ടതയും
എന്റെ കൈകളുടെ പ്രയത്നവും കണ്ടു ക
43 ഴിഞ്ഞ രാത്രി ന്യായം വിധിച്ചു. ലാബാൻ
യാക്കോബിനോടു: പുത്രിമാർ എന്റെ പു
ത്രിമാർ, മക്കൾ എന്റെ മക്കൾ, ആട്ടിൻ
കൂട്ടം എന്റെ ആട്ടിൻകൂട്ടം; നീ കാണു
ന്നതൊക്കെയും എനിക്കുള്ളതു തന്നേ; ഈ
എന്റെ പുത്രിമാരോടോ അവർ പ്രസ
വിച്ച മക്കളോടോ ഞാൻ ഇന്നു എന്തു
44 ചെയ്യും? ആകയാൽ വരിക, ഞാനും നീ
യും തമ്മിൽ ഒരു ഉടമ്പടി ചെയ്ക; അതു
എനിക്കും നിനക്കും മദ്ധ്യേ സാക്ഷിയായി
45 രിക്കട്ടെ എന്നു ഉത്തരം പറഞ്ഞു. അപ്പോൾ
യാക്കോബ് ഒരു കല്ലു എടുത്തു തൂണായി
നിൎത്തി. കല്ലു കൂട്ടുവിൻ എന്നു യാക്കോ 46
ബ് തന്റെ സഹോദരന്മാരോടു പറഞ്ഞു;
അവർ കല്ലു എടുത്തു ഒരു കുന്പാരമുണ്ടാക്കി;
കുന്പാരത്തിന്മേൽവെച്ചു അവർ ഭക്ഷണം
കഴിച്ചു. ലാബാൻ അതിന്നു യെഗർ-സാ 47
ഹദൂഥാ (സാക്ഷ്യത്തിന്റെ കുന്പാരം) എന്നു
പേരിട്ടു; യാക്കോബ് അതിന്നു ഗലേദ്
(സാക്ഷ്യത്തിന്റെ കുന്പാരം) എന്നു പേ
രിട്ടു. ഈ കുന്പാരം ഇന്നു എനിക്കും നി 48
നക്കും മദ്ധ്യേ സാക്ഷി എന്നു ലാബാൻ
പറഞ്ഞു. അതുകൊണ്ടു അതിന്നു ഗലേദ്
എന്നും മിസ്പാ (കാവൽമാടം) എന്നും പേ
രായി: നാം തമ്മിൽ അകന്നിരിക്കുമ്പോൾ 49
യഹോവ എനിക്കും നിനക്കും നടുവെ കാ
വലായിരിക്കട്ടെ. നീ എന്റെ പുത്രിമാ 50
രെ ഉപദ്രവിക്കയോ എന്റെ പുത്രിമാരെ
യല്ലാതെ വേറെ സ്ത്രീകളെ പരിഗ്രഹിക്ക
യോ ചെയ്യുമെങ്കിൽ നമ്മോടുകൂടെ ആരും
ഇല്ല; നോക്കുക, ദൈവം തന്നേ എനിക്കും
നിനക്കും മദ്ധ്യേ സാക്ഷി എന്നു അവൻ
പറഞ്ഞു. ലാബാൻ പിന്നെയും യാക്കോ 51
ബിനോടു: ഇതാ, ഈ കുന്പാരം; ഇതാ,
എനിക്കും നിനക്കും മദ്ധ്യേ നിൎത്തിയ
തൂൺ. ദോഷത്തിന്നായി ഞാൻ ഈ 52
കുന്പാരം കടന്നു നിന്റെ അടുക്കൽ വരാ
തെയും നീ ഈ കുന്പാരവും ഈ തൂണും
കടന്നു എന്റെ അടുക്കൽ വരാതെയും ഇ
രിക്കേണ്ടതിന്നു ഈ കുന്പാരവും സാക്ഷി,
ഈ തൂണും സാക്ഷി. അബ്രാഹാമിന്റെ 53
ദൈവവും നാഹോരിന്റെ ദൈവവും അ
വരുടെ പിതാവിന്റെ ദൈവവുമായവൻ
നമുക്കു മദ്ധ്യേ വിധിക്കട്ടെ എന്നു പറഞ്ഞു.
യാക്കോബ് തന്റെ പിതാവായ യിസ്ഹാ
ക്കിന്റെ ഭയമായവനെ ചൊല്ലി സത്യം
ചെയ്തു. പിന്നെ യാക്കോബ് പൎവ്വത 54
ത്തിൽ യാഗം അൎപ്പിച്ചു ഭക്ഷണം കഴി

പ്പാൻ തന്റെ സഹോദരന്മാരെ വിളിച്ചു;
അവർ ഭക്ഷണം കഴിച്ചു പൎവ്വതത്തിൽ
55 രാപാൎത്തു. ലാബാൻ അതികാലത്തു എഴ
ന്നേററു തന്റെ പുത്രന്മാരെയും പുത്രിമാ
രെയും ചുംബിക്കയും അനുഗ്രഹിക്കയും
ചെയ്തശേഷം അവിടെനിന്നു പുറപ്പെട്ടു
സ്വദേശത്തേക്കു മടങ്ങിപ്പോയി.

## ൩൨. അദ്ധ്യായം.

യാക്കോബ് തന്റെ വഴിക്കു പോയി;
ദൈവത്തിന്റെ ദൂതന്മാർ അവന്റെ എ
2 തിരെ വന്നു. യാക്കോബ് അവരെ ക
ണ്ടപ്പോൾ: ഇതു ദൈവത്തിന്റെ സേന
എന്നു പറഞ്ഞു ആ സ്ഥലത്തിന്നു മഹന
യീം എന്നു പേർ ഇട്ടു.
3 അനന്തരം യാക്കോബ് എദോംനാടായ
സേയീർദേശത്തു തന്റെ സഹോദരനായ
ഏശാവിന്റെ അടുക്കൽ തനിക്കു മുമ്പായി
4 ദൂതന്മാരെ അയച്ചു. അവരോടു കല്പിച്ചതു
എന്തെന്നാൽ: എന്റെ യജമാനനായ ഏ
ശാവിനോടു ഇങ്ങനെ പറവിൻ: നിന്റെ
അടിയാൻ യാക്കോബ് ഇപ്രകാരം പറയു
ന്നു: ഞാൻ ലാബാന്റെ അടുക്കൽ പരദേ
ശിയായി പാൎത്തു ഇന്നുവരെ അവിടെ താ
5 മസിച്ചു. എനിക്കു കാളയും കഴുതയും ആ
ടും ദാസീദാസന്മാരും ഉണ്ടു; നിനക്കു എ
ന്നോടു കൃപ തോന്നേണ്ടതിന്നാകുന്നു യജ
മാനനെ അറിയിപ്പാൻ ആളയക്കുന്നതു.
6 ദൂതന്മാർ യാക്കോബിന്റെ അടുക്കൽ മട
ങ്ങിവന്നു: ഞങ്ങൾ നിന്റെ സഹോദര
നായ ഏശാവിന്റെ അടുക്കൽ പോയി
വന്നു; അവൻ നാനൂറു ആളുമായി നിന്നെ
എതിരേല്പാൻ വരുന്നു എന്നു പറഞ്ഞു.
7 അപ്പോൾ യാക്കോബ് ഏററവും ഭ്രമിച്ചു
ഭയവശനായി, തന്നോടുകൂടെ ഉണ്ടായി
രുന്ന ജനത്തെയും ആടുകളെയും കന്നുകാ
ലികളെയും ഒട്ടകങ്ങളെയും രണ്ടു കൂട്ടമാ
യി വിഭാഗിച്ചു, ഏശാവ് ഒരു കൂട്ടത്തി 8
ന്റെ നേരെ വന്നു അതിനെ നശി
പ്പിച്ചാൽ മറേറ കൂട്ടത്തിന്നു ഓടിപ്പോകാ
മല്ലോ എന്നു പറഞ്ഞു. പിന്നെ യാക്കോ 9
ബ് പ്രാൎത്ഥിച്ചതു: എന്റെ പിതാവായ
അബ്രാഹാമിന്റെ ദൈവവും എന്റെ പി
താവായ യിസ്ഹാക്കിന്റെ ദൈവവുമായു
ള്ളോവേ, നിന്റെ ദേശത്തേക്കും നിന്റെ
ചാൎച്ചക്കാരുടെ അടുക്കലേക്കും മടങ്ങിപ്പോ
ക; ഞാൻ നിനക്കു നന്മ ചെയ്യുമെന്നു എ
ന്നോടു അരുളിച്ചെയ്ത യഹോവേ, അടി 10
യനോടു കാണിച്ചിരിക്കുന്ന സകലദയെ
ക്കും സകലവിശ്വസ്തതെക്കും ഞാൻ അ
പാത്രമത്രേ; ഒരു വടിയോടുകൂടെ മാത്ര
മല്ലോ ഞാൻ ഈ യോൎദ്ദാൻ കടന്നതു;
ഇപ്പോഴോ ഞാൻ രണ്ടു കൂട്ടമായി തീൎന്നിരി
ക്കുന്നു. എന്റെ സഹോദരനായ ഏശാ 11
വിന്റെ കയ്യിൽനിന്നു എന്നെ രക്ഷിക്കേ
ണമേ; പക്ഷേ അവൻ വന്നു എന്നെയും
മക്കളോടുകൂടെ തള്ളയെയും നശിപ്പിക്കും
എന്നു ഞാൻ ഭയപ്പെടുന്നു. നീയോ: 12
ഞാൻ നിന്നോടു നന്മ ചെയ്യും; നിന്റെ
സന്തതിയെ പെരുപ്പംകൊണ്ടു എണ്ണിക്കൂ
ടാത്ത കടൽകരയിലെ മണൽപോലെ ആ
ക്കുമെന്നു അരുളിച്ചെയ്തുവല്ലോ. അന്നു 13
രാത്രി അവൻ അവിടെ പാൎത്തു; തന്റെ
പക്കൽ ഉള്ളതിൽ തന്റെ സഹോദരനായ
ഏശാവിന്നു സമ്മാനമായിട്ടു ഇരുനൂറു 14
കോലാടിനെയും ഇരുപതു കോലാട്ടുകൊ
ററനെയും ഇരുനൂറു ചെമ്മരിയാടിനെയും
ഇരുപതു ചെമ്മരിയാട്ടുകൊററനെയും
കറവുള്ള മുപ്പതു ഒട്ടകത്തെയും അവയുടെ 15
കുട്ടികളെയും നാല്പതു പശുവിനെയും
പത്തു കാളയെയും ഇരുപതു പെൺകഴു
തയെയും പത്തു കഴുതക്കുട്ടിയെയും വേർ
തിരിച്ചു. തന്റെ ദാസന്മാരുടെ പക്കൽ 16
ഓരോ കൂട്ടത്തെ പ്രത്യേകം പ്രത്യേകമായി

ഏല്പിച്ചു, തന്റെ ദാസന്മാരോടു: നിങ്ങൾ
എനിക്കു മുമ്പായി കടന്നുപോയി അതതു
കൂട്ടത്തിന്നു മദ്ധ്യേ ഇടയിട്ടുവിൻ എന്നു
17 പറഞ്ഞു. ഒന്നാമതു പോകുന്നവനോടു
അവൻ: എന്റെ സഹോദരനായ ഏശാ
വ് നിന്നെ കണ്ടു: നീ ആരുടെ ആൾ?
എവിടെ പോകുന്നു? നിന്റെ മുമ്പിൽ
പോകുന്ന ഇവ ആരുടെ വക എന്നിങ്ങ
18 നെ നിന്നോടു ചോദിച്ചാൽ: നിന്റെ അ
ടിയാൻ യാക്കോബിന്റെ വക ആകുന്നു;
ഇതു യജമാനനായ ഏശാവിന്നു അയച്ചി
രിക്കുന്ന സമ്മാനം; അതാ, അവനും പി
ന്നാലെ വരുന്നു എന്നു നീ പറയേണം
19 എന്നു കല്പിച്ചു. രണ്ടാമത്തവനോടും മൂ
ന്നാമത്തവനോടും കൂട്ടങ്ങളെ നടത്തിക്കൊ
ണ്ടുപോകുന്ന എല്ലാവരോടും: നിങ്ങൾ
ഏശാവിനെ കാണുമ്പോൾ ഇപ്രകാരം
20 അവനോടു പറവിൻ; അതാ, നിന്റെ
അടിയാൻ യാക്കോബ് പിന്നാലെ വരുന്നു
എന്നും പറവിൻ എന്നു അവൻ കല്പിച്ചു.
എനിക്കു മുമ്പായി പോകുന്ന സമ്മാനം
കൊണ്ടു അവനെ ശാന്തമാക്കീട്ടു പിന്നെ
ഞാൻ അവന്റെ മുഖം കണ്ടുകൊള്ളാം;
പക്ഷേ അവന്നു എന്നോടു ദയതോന്നുമാ
21 യിരിക്കും എന്നു പറഞ്ഞു. അങ്ങനെ സ
മ്മാനം അവന്റെ മുമ്പായി പോയി; അ
വനോ അന്നു രാത്രി കൂട്ടത്തോടുകൂടെ
പാൎത്തു.

22 രാത്രിയിൽ അവൻ എഴുന്നേറ്റു, തന്റെ
രണ്ടു ഭാൎയ്യമാരെയും രണ്ടു ദാസിമാരെയും
പതിനൊന്നു പുത്രന്മാരെയും കൂട്ടി യബ്ബോ
23 ക്കടവു കടന്നു. അങ്ങനെ അവൻ
അവരെ കൂട്ടി ആററിന്നക്കരെ കടത്തി;
തനിക്കുള്ളതൊക്കെയും അക്കരെ കടത്തി
യശേഷം യാക്കോബ് തനിയെ ശേഷിച്ചു;
24 അപ്പോൾ ഒരു പുരുഷൻ ഉഷസ്സാകുവോ
25 ളം അവനോടു മല്പിടിച്ചു. അവനെ
ജയിക്കയില്ല എന്നു കണ്ടപ്പോൾ അവൻ
അവന്റെ തുടയുടെ തടം തൊട്ടു; ആക
യാൽ അവനോടു മല്പപിടിക്കയിൽ യാ
ക്കോബിന്റെ തുടയുടെ തടം ഉളുക്കി
പ്പോയി. എന്നെ വിടുക; ഉഷസ്സു ഉദിക്കു 26
ന്നുവല്ലോ എന്നു അവൻ പറഞ്ഞതിന്നു:
നീ എന്നെ അനുഗ്രഹിച്ചല്ലാതെ ഞാൻ
നിന്നെ വിടുകയില്ല എന്നു അവൻ പ
റഞ്ഞു. നിന്റെ പേർ എന്തു എന്നു അ 27
വൻ അവനോടു ചോദിച്ചതിന്നു: യാക്കോ
ബ് എന്നു അവൻ പറഞ്ഞു. നീ ദൈവ 28
ത്തോടും മനുഷ്യരോടും മല്പപിടിച്ചു ജയി
ച്ചതുകൊണ്ടു നിന്റെ പേർ ഇനി യാക്കോ
ബ് എന്നല്ല യിസ്രായേൽ എന്നു വിളിക്ക
പ്പെടും എന്നു അവൻ പറഞ്ഞു. യാക്കോ 29
ബ് അവനോടു: നിന്റെ പേർ എനിക്കു
പറഞ്ഞുതരേണം എന്നു അപേക്ഷിച്ചു:
നീ എന്റെ പേർ ചോദിക്കുന്നതു എന്തു
എന്നു അവൻ പറഞ്ഞു, അവിടെവെച്ചു
അവനെ അനുഗ്രഹിച്ചു. ഞാൻ ദൈവ 30
ത്തെ മുഖാമുഖമായി കണ്ടിട്ടും എനിക്കു ജീ
വഹാനി വന്നില്ല എന്നു യാക്കോബ് പറ
ഞ്ഞു, ആ സ്ഥലത്തിന്നു പെനീയേൽ എന്നു
പേരിട്ടു. അവൻ പെനീയേൽ കടന്നു 31
പോകുമ്പോൾ സൂൎയ്യൻ ഉദിച്ചു; എന്നാൽ
തുടയുടെ ഉളുക്കുനിമിത്തം അവൻ മുടന്തി
നടന്നു. അവൻ യാക്കോബിന്റെ തുട 32
യുടെ തടത്തിലെ ഞരമ്പു തൊടുകകൊണ്ടു
യിസ്രായേൽമക്കൾ ഇന്നുവരെയും തുടയു
ടെ തടത്തിലെ ഞരമ്പു തിന്നാറില്ല.

## ൩൩. അദ്ധ്യായം.

അനന്തരം യാക്കോബ് തലപൊക്കി നോ
ക്കി, ഏശാവും അവനോടുകൂടെ നാനൂറു
ആളും വരുന്നതു കണ്ടു; തന്റെ മക്ക
ളെ ലേയയുടെ അടുക്കലും റാഹേലി
ന്റെ അടുക്കലും രണ്ടു ദാസിമാരുടെ അടു

2 കലും വിഭാഗിച്ചുനിൎത്തി. അവൻ ദാ
സിമാരെയും അവരുടെ മക്കളെയും മുമ്പാ
യും ലേയയെയും അവളുടെ മക്കളെയും
പിന്നാലെയും റാഹേലിനെയും യോസേ
3 ഫിനെയും ഒടുക്കമായും നിൎത്തി. അവൻ
അവൎക്കു മുമ്പായി കടന്നു ഏഴു പ്രാവശ്യം
സാഷ്ടാംഗം നമസ്കരിച്ചുകൊണ്ടു തന്റെ
4 സഹോദരനോടു അടുത്തുചെന്നു. ഏ
ശാവ് ഓടിവന്നു അവനെ എതിരേററു,
ആലിംഗനം ചെയ്തു; അവന്റെ കഴു
ത്തിൽ വീണു അവനെ ചുംബിച്ചു, രണ്ടു
5 പേരും കരഞ്ഞു. പിന്നെ അവൻ തല
പൊക്കി സ്ത്രീകളെയും കുഞ്ഞുങ്ങളെയും
കണ്ടു: നിന്നോടുകൂടെയുള്ള ഇവർ ആർ
എന്നു ചോദിച്ചതിന്നു: ദൈവം അടിയന്നു
നല്കിയിരിക്കുന്ന മക്കൾ എന്നു അവൻ പ
6 റഞ്ഞു. അപ്പോൾ ദാസിമാരും മക്കളും അ
7 ടുത്തുവന്നു നമസ്കരിച്ചു; ലേയയും മക്കളും
അടുത്തുവന്നു നമസ്കരിച്ചു; ഒടുവിൽ യോ
സേഫും റാഹേലും അടുത്തുവന്നു നമസ്ക
8 രിച്ചു. ഞാൻ വഴിക്കു കണ്ട ആ കൂട്ടമൊ
ക്കെയും എന്തിന്നു എന്നു അവൻ ചോദിച്ച
തിന്നു: യജമാനന്നു എന്നോടു കൃപതോന്നേ
ണ്ടതിന്നു ആകുന്നു എന്നു അവൻ പറഞ്ഞു.
9 അതിന്നു ഏശാവ്: സഹോദരാ, എനിക്കു
വേണ്ടുന്നതു ഉണ്ടു; നിനക്കുള്ളതു നിനക്കു
10 ഇരിക്കട്ടെ എന്നു പറഞ്ഞു. അതിന്നു യാ
ക്കോബ്: അങ്ങനെയല്ല, എന്നോടു കൃപ
ഉണ്ടെങ്കിൽ എന്റെ സമ്മാനം എന്റെ
കയ്യിൽനിന്നു വാങ്ങേണമേ; ദൈവത്തി
ന്റെ മുഖം കാണുന്നതുപോലെ ഞാൻ
നിന്റെ മുഖം കാണുകയും നിനക്കു എ
ന്നോടു ദയ തോന്നുകയും ചെയ്തുവല്ലോ;
11 ഞാൻ അയച്ചിരിക്കുന്ന കാഴ്ച വാങ്ങേണ
മേ; ദൈവം എന്നോടു കൃപ ചെയ്തിരി
ക്കുന്നു; എനിക്കു വേണ്ടുവോളം ഉണ്ടു എ
ന്നു പറഞ്ഞു അവനെ നിൎബ്ബന്ധിച്ചു; അ
ങ്ങനെ അവൻ അതു വാങ്ങി. പിന്നെ 12
അവൻ: നാം പ്രയാണംചെയ്തു പോക;
ഞാൻ നിനക്കു മുമ്പായി നടക്കാം എന്നു
പറഞ്ഞു. അതിന്നു അവൻ അവനോടു: 13
കുട്ടികൾ നന്നാ ഇളയവർ എന്നും കറ
വുള്ള ആടുകളും കന്നുകാലികളും കൂടെ
ഉണ്ടെന്നും യജമാനൻ അറിയുന്നുവല്ലോ;
അവയെ ഒരു ദിവസം അധികമാ
യി ഓടിച്ചാൽ കൂട്ടമെല്ലാം ചത്തുപോകും.
യജമാനൻ അടിയന്നു മുമ്പായി പോയാ 14
ലും; എന്റെ കൂടെയുള്ള കന്നുകാലികളുടെ
യും കുഞ്ഞുങ്ങളുടെയും പ്രാപ്തിക്കു ഒത്തവ
ണ്ണം ഞാൻ സാവധാനത്തിൽ അവയെ
നടത്തിക്കൊണ്ടു സേയീരിൽ യജമാന
ന്റെ അടുക്കൽ വന്നുകൊള്ളാം എന്നു പ
റഞ്ഞു. എന്റെ ആളുകളിൽ ചിലരെ 15
ഞാൻ നിന്റെ അടുക്കൽ നിൎത്തട്ടെ എന്നു
ഏശാവു പറഞ്ഞതിന്നു: എന്തിന്നു? യജമാ
നന്റെ കൃപയുണ്ടായാൽ മതി എന്നു
അവൻ പറഞ്ഞു. അങ്ങനെ ഏശാവ് 16
അന്നു തന്റെ വഴിക്കു സേയീരിലേ
ക്കു മടങ്ങിപ്പോയി. യാക്കോബോ സു 17
ക്കോത്തിന്നു യാത്ര പുറപ്പെട്ടു; തനിക്കു
ഒരു വീടു പണിതു; കന്നുകാലിക്കൂട്ട
ത്തിന്നു തൊഴുത്തുകളും കെട്ടി; അതുകൊ
ണ്ടു ആ സ്ഥലത്തിന്നു സുക്കോത്ത് എന്നു
പേർ പറയുന്നു.

യാക്കോബ് പദ്ദൻ-അരാമിൽനിന്നു വ 18
ന്നശേഷം കനാൻദേശത്തിലെ ശെഖേം
പട്ടണത്തിൽ സമാധാനത്തോടെ എത്തി
പട്ടണത്തിന്നരികെ പാളയമടിച്ചു. താൻ 19
കൂടാരമടിച്ച നിലം ശെഖേമിന്റെ അപ്പ
നായ ഹമോരിന്റെ പുത്രന്മാരോടു നൂറു
വെള്ളിക്കാശിന്നു വാങ്ങി. അവിടെ അ 20
വൻ ഒരു യാഗപീഠം പണിതു, അതിന്നു
ഏൽ-എലോഹേ-യിസ്രായേൽ എന്നു പേർ
ഇട്ടു.

## ൩൪. അദ്ധ്യായം.

ലേയാ യാക്കോബിന്നു പ്രസവിച്ച മക
ളായ ദീനാ ദേശത്തിലെ കന്യകമാരെ
2 കാണ്മാൻ പോയി. എന്നാറെ ഹിവ്യ
നായ ഹമോരിന്റെ മകനായി ദേശത്തി
ന്റെ പ്രഭുവായ ശെഖേം അവളെ കണ്ടി
ട്ടു പിടിച്ചു കൊണ്ടുപോയി അവളോടുകൂ
ടെ ശയിച്ചു അവൾക്കു പോരായ്മ വരുത്തി.
3 അവന്റെ ഉള്ളം യാക്കോബിന്റെ മക
ളായ ദീനയോടു പററിച്ചേൎന്നു; അവൻ
ബാലയെ സ്നേഹിച്ചു, ബാലയോടു ഹൃദ്യ
4 മായി സംസാരിച്ചു. ശെഖേം തന്റെ അ
പ്പനായ ഹമോരിനോടു: ഈ ബാലയെ
എനിക്കു ഭാൎയ്യയായിട്ടു എടുക്കേണം എന്നു
5 പറഞ്ഞു. തന്റെ മകളായ ദീനയെ
അവൻ വഷളാക്കി എന്നു യാക്കോബ് കേ
ട്ടു; അവന്റെ പുത്രന്മാർ ആട്ടിൻകൂട്ടത്തോ
ടുകൂടെ വയലിൽ ആയിരുന്നു; അവർ
വരുവോളം യാക്കോബ് മിണ്ടാതിരുന്നു.
6 ശെഖേമിന്റെ അപ്പനായ ഹമോർ യാ
ക്കോബിനോടു സംസാരിപ്പാൻ അവ
7 ന്റെ അടുക്കൽ വന്നു. യാക്കോബിന്റെ
പുത്രന്മാർ വസ്തുത കേട്ടു വയലിൽനിന്നു
വന്നു. അവൻ യാക്കോബിന്റെ മക
ളോടുകൂടെ ശയിച്ചു, അങ്ങനെ അരുതാ
ത്ത കാൎയ്യം ചെയ്തു യിസ്രായേലിൽ വഷള
ത്വം പ്രവൎത്തിച്ചതുകൊണ്ടു ആ പുരുഷ
ന്മാൎക്കു വ്യസനം തോന്നി മഹാകോപവും
8 ജ്വലിച്ചു. ഹമോർ അവരോടു സംസാ
രിച്ചു: എന്റെ മകൻ ശെഖേമിന്റെ ഉള്ളം
നിങ്ങളുടെ മകളോടു പററിയിരിക്കുന്നു;
അവളെ അവന്നു ഭാൎയ്യയായി കൊടുക്കേ
9 ണം. നിങ്ങൾ ഞങ്ങളോടു വിവാഹസം
ബന്ധം കൂടി നിങ്ങളുടെ സ്ത്രീകളെ ഞ
ങ്ങൾക്കു തരികയും ഞങ്ങളുടെ സ്ത്രീകളെ
10 നിങ്ങൾക്കു എടുക്കയും ചെയ്വിൻ. നി
ങ്ങൾക്കു ഞങ്ങളോടുകൂടെ പാൎക്കാം; ദേശ
ത്തു നിങ്ങൾക്കു സ്വാതന്ത്ര്യമുണ്ടാകും; അ
തിൽ പാൎത്തു വ്യാപാരം ചെയ്തു വസ്തു സ
മ്പാദിപ്പിൻ എന്നു പറഞ്ഞു. ശെഖേമും 11
അവളുടെ അപ്പനോടും സഹോദരന്മാ
രോടും: നിങ്ങൾക്കു എന്നോടു കൃപ തോ
ന്നിയാൽ നിങ്ങൾ പറയുന്നതു ഞാൻ
തരാം. എന്നോടു സ്ത്രീധനവും ദാനവും എ 12
ത്രയെങ്കിലും ചോദിപ്പിൻ; നിങ്ങൾ പറ
യുംപോലെ ഞാൻ തരാം; ബാലയെ എ
നിക്കു ഭാൎയ്യയായിട്ടു തരേണം എന്നു പറ
ഞ്ഞു. തങ്ങളുടെ സഹോദരിയായ ദീന 13
യെ ഇവൻ വഷളാക്കിയതുകൊണ്ടു യാ
ക്കോബിന്റെ പുത്രന്മാർ ശെഖേമിനോടും
അവന്റെ അപ്പനായ ഹമോരിനോടും
സംസാരിച്ചു കപടമായി ഉത്തരം പറഞ്ഞ
തു: ഞങ്ങളുടെ സഹോദരിയെ അഗ്രചൎമ്മി 14
യായ പുരുഷന്നു കൊടുക്കുന്ന കാൎയ്യം ഞങ്ങൾ
ക്കു പാടുള്ളതല്ല; അതു ഞങ്ങൾക്കു അവമാ
നമാകുന്നു. എങ്കിലും ഒന്നു ചെയ്താൽ ഞ
ങ്ങൾ സമ്മതിക്കാം. നിങ്ങളിലുള്ള ആ 15
ണെല്ലാം പരിച്ഛേദന ഏററു നിങ്ങൾ ഞ
ങ്ങളെപ്പോലെ ആയ്തീരുമെങ്കിൽ ഞങ്ങ 16
ളുടെ സ്ത്രീകളെ നിങ്ങൾക്കു തരികയും നി
ങ്ങളുടെ സ്ത്രീകളെ ഞങ്ങൾ എടുക്കയും നി
ങ്ങളോടുകൂടെ പാൎത്തു ഒരു ജനമായ്തീരുക
യും ചെയ്യാം. പരിച്ഛേദന ഏല്ക്കുന്നതിൽ 17
ഞങ്ങളുടെ വാക്കു സമ്മതിക്കാഞ്ഞാലോ ഞ
ങ്ങൾ ഞങ്ങളുടെ ബാലയെ കൂട്ടിക്കൊണ്ടു
പോരും. അവരുടെ വാക്കു ഹമോരിന്നും 18
ഹമോരിന്റെ മകനായ ശെഖേമിന്നും
ബോധിച്ചു. ആ യൌവനക്കാരന്നു യാ 19
ക്കോബിന്റെ മകളോടു അനുരാഗം വ
ൎദ്ധിച്ചതുകൊണ്ടു അവൻ ആ കാൎയ്യം നടത്തു
വാൻ താമസം ചെയ്തില്ല; അവൻ തന്റെ
പിതൃഭവനത്തിൽ എല്ലാവരിലും ശ്രേഷ്ഠ
നായിരുന്നു. അങ്ങനെ ഹമോരും അവ 20

ന്റെ മകനായ ശെഖേമും തങ്ങളുടെ പട്ട
ണഗോപുരത്തിങ്കൽ ചെന്നു, പട്ടണത്തി
21 ലെ പുരുഷന്മാരോടു സംസാരിച്ചു: ഈ മ
നുഷ്യർ നമ്മോടു സമാധാനമായിരിക്കുന്നു;
അതുകൊണ്ടു അവർ ദേശത്തു പാൎത്തു വ്യാ
പാരം ചെയ്യട്ടെ; അവൎക്കും നമുക്കും മതിയാ
കുംവണ്ണം ദേശം വിസ്താരമുള്ളതല്ലോ; അ
വരുടെ സ്ത്രീകളെ നാം വിവാഹം കഴിക്ക
യും നമ്മുടെ സ്ത്രീകളെ അവൎക്കു കൊടുക്കയും
22 ചെയ്ക. എങ്കിലും അവർ പരിഛേദനയു
ള്ളവരായിരിക്കുംപോലെ നമ്മിലുള്ള ആ
ണെല്ലാം പരിഛേദന ഏറ്റാൽ മാത്രമേ
അവർ നമ്മോടുകൂടെ പാൎത്തു ഒരു ജനമാ
23 യിരിപ്പാൻ സമ്മതിക്കയുള്ളു. അവരുടെ
ആട്ടിൻകൂട്ടവും സമ്പത്തും മൃഗങ്ങളൊക്കെ
യും നമുക്കു ആകയില്ലയോ? അവർ പറയും
വണ്ണം സമ്മതിച്ചാൽ മതി; എന്നാൽ അവർ
നമ്മോടുകൂടെ പാൎക്കും എന്നു പറഞ്ഞു.
24 അപ്പോൾ ഹമോരിന്റെ പട്ടണക്കാർ എ
ല്ലാവരും അവന്റെയും മകൻ ശെഖേമി
ന്റെയും വാക്കു കേട്ടു പട്ടണക്കാരിൽ ആ
25 ണെല്ലാം പരിഛേദന ഏറ്റു. മൂന്നാം ദി
വസം അവർ വേദനപ്പെട്ടിരിക്കുമ്പോൾ
യാക്കോബിന്റെ രണ്ടു പുത്രന്മാരായി ദീന
യുടെ സഹോദരന്മാരായ ശിമെയോനും
ലേവിയും താന്താന്റെ വാൾ എടുത്തു നി
ൎഭയമായിരുന്ന പട്ടണത്തിന്റെ നേരെ
ചെന്നു ആണിനെയൊക്കെയും കൊന്നു
26 കളഞ്ഞു. അവർ ഹമോരിനെയും അവ
ന്റെ മകനായ ശെഖേമിനെയും വാളി
ന്റെ വായ്ത്തലയാൽ കൊന്നു ദീനയെ ശെ
ഖേമിന്റെ വീട്ടിൽനിന്നു കൂട്ടിക്കൊണ്ടു
27 പോന്നു. പിന്നെ യാക്കോബിന്റെ പുത്ര
ന്മാർ നിഹതന്മാരുടെ ഇടയിൽ ചെന്നു,
തങ്ങളുടെ സഹോദരിയെ അവർ വഷളാ
ക്കിയതുകൊണ്ടു പട്ടണത്തെ കൊള്ളയിട്ടു.
28 അവർ അവരുടെ ആടു, കന്നുകാലി,
കഴുത ഇങ്ങനെ പട്ടണത്തിലും വെളിയി
ലുമുള്ളവയൊക്കെയും അപഹരിച്ചു. അവ 29
രുടെ സമ്പത്തൊക്കെയും എല്ലാപൈത
ങ്ങളെയും സ്ത്രീകളെയും അവർ കൊണ്ടു
പോയി; വീടുകളിലുള്ളതൊക്കെയും കൊ
ള്ളയിട്ടു. അപ്പോൾ യാക്കോബ് ശിമെ 30
യോനോടും ലേവിയോടും: ഈ ദേശനി
വാസികളായ കനാന്യരുടെയും പെരി
സ്യരുടെയും ഇടയിൽ നിങ്ങൾ എന്നെ
നാററിച്ചു വിഷമത്തിലാക്കിയിരിക്കുന്നു;
ഞാൻ ആൾചുരുക്കമുള്ളവനല്ലോ; അവർ
എനിക്കു വിരോധമായി കൂട്ടംകൂടി എന്നെ
തോല്പിക്കയും ഞാനും എന്റെ ഭവനവും
നശിക്കയും ചെയ്യും എന്നു പറഞ്ഞു. അ 31
തിന്നു അവർ: ഞങ്ങളുടെ സഹോദരി
യോടു അവനു ഒരു വേശ്യയോടു എന്ന
പോലെ പെരുമാറാമോ എന്നു പറഞ്ഞു.

## ൩൫. അദ്ധ്യായം.

അനന്തരം ദൈവം യാക്കോബിനോടു:
നീ പുറപ്പെട്ടു ബേഥേലിൽ ചെന്നു പാ
ൎക്ക; നിന്റെ സഹോദരനായ ഏശാവി
ന്റെ മുമ്പിൽനിന്നു നീ ഓടിപ്പോകുമ്പോൾ
നിനക്കു പ്രത്യക്ഷനായ ദൈവത്തിന്നു അ
വിടെ ഒരു യാഗപീഠം ഉണ്ടാക്കുക എന്നു
കല്പിച്ചു. അപ്പോൾ യാക്കോബ് തന്റെ 2
കുടുംബത്തോടും കൂടെയുള്ള എല്ലാവരോടും:
നിങ്ങളുടെ ഇടയിലുള്ള അന്യദേവന്മാരെ
നീക്കിക്കളഞ്ഞു നിങ്ങളെ ശുദ്ധീകരിച്ചു
വസ്ത്രം മാറുവിൻ. നാം പുറപ്പെട്ടു ബേ 3
ഥേലിലേക്കു പോക; എന്റെ കഷ്ടകാല
ത്തു എന്റെ പ്രാൎത്ഥന കേൾക്കയും ഞാൻ
പോയ വഴിയിൽ എന്നോടുകൂടെയിരിക്ക
യും ചെയ്ത ദൈവത്തിന്നു ഞാൻ അവിടെ
ഒരു യാഗപീഠം ഉണ്ടാക്കും എന്നു പറഞ്ഞു.
അങ്ങനെ അവർ തങ്ങളുടെ പക്കലുള്ള 4
അന്യദേവന്മാരെ ഒക്കെയും കാതുകളി

ലെ കണ്ണുകളെയും യാക്കോബിന്റെ
പക്കൽ കൊടുത്തു; യാക്കോബ് അവ
യെ ശെഖേമിന്നരികെയുള്ള കരുവേലക
5 ത്തിൻ കീഴിൽ കുഴിച്ചിട്ടു. പിന്നെ അ
വർ യാത്ര പുറപ്പെട്ടു; അവരുടെ ചുററുമി
രുന്ന പട്ടണങ്ങളുടെ മേൽ ദൈവത്തിന്റെ
ഭീതി വീണതുകൊണ്ടു യാക്കോബിന്റെ പു
6 ത്രന്മാരെ ആരും പിന്തുടൎന്നില്ല. യാക്കോ
ബും കൂടെയുള്ള ജനമൊക്കെയും കനാൻ
ദേശത്തിലെ ലൂസ് എന്ന ബേഥേലിൽ എ
7 ത്തി. അവിടെ അവൻ ഒരു യാഗപീഠം
പണിതു; തന്റെ സഹോദരന്റെ മുമ്പിൽ
നിന്നു ഓടിപ്പോകുമ്പോൾ അവന്നു അവി
ടെവെച്ചു ദൈവം പ്രത്യക്ഷനായതുകൊ
ണ്ടു അവൻ ആ സ്ഥലത്തിന്നു ഏൽ-ബേ
8 ഥേൽ എന്നു പേർ വിളിച്ചു. റിബെക്ക
യുടെ ധാത്രിയായ ദെബോരാ മരിച്ചു, അ
വളെ ബേഥേലിന്നു താഴെ ഒരു കരുവേ
ലകത്തിൻ കീഴിൽ അടക്കി; അതിന്നു അ
ല്ലോൻ-ബാഖൂത്ത് (വിലാപവൃക്ഷം) എന്നു
പേരിട്ടു.
9 യാക്കോബ് പദ്ദൻ-അരാമിൽനിന്നു വ
ന്നശേഷം ദൈവം അവന്നു പിന്നെയും
പ്രത്യക്ഷനായി അവനെ അനുഗ്രഹിച്ചു.
10 ദൈവം അവനോടു: നിന്റെ പേർ യാ
ക്കോബ് എന്നല്ലോ; ഇനി നിനക്കു യാ
ക്കോബ് എന്നല്ല യിസ്രായേൽ എന്നു തന്നേ
പേരാകേണം എന്നു കല്പിച്ചു അവന്നു യി
11 സ്രായേൽ എന്നു പേരിട്ടു. ദൈവം പി
ന്നെയും അവനോടു: ഞാൻ സൎവ്വശക്തി
യുള്ള ദൈവം ആകുന്നു; നീ സന്താനപു
ഷ്ടിയുള്ളവനായി പെരുകുക; ഒരു ജാതി
യും ജാതികളുടെ കൂട്ടവും നിന്നിൽനിന്നു
ഉത്ഭവിക്കും; രാജാക്കന്മാരും നിന്റെ കടി
12 പ്രദേശത്തുനിന്നു പുറപ്പെടും. ഞാൻ അ
ബ്രാഹാമിന്നും യിസ്ഹാക്കിന്നും കൊടുത്ത
ദേശം നിനക്കു തരും; നിന്റെ ശേഷം
നിന്റെ സന്തതിക്കും ഈ ദേശം കൊടുക്കും
എന്നു അരുളിച്ചെയ്തു. അവനോടു സം 13
സാരിച്ച സ്ഥലത്തുനിന്നു ദൈവം അവ
നെ വിട്ടു കയറിപ്പോയി. അവൻ ത 14
ന്നോടു സംസാരിച്ചേടത്തു യാക്കോബ്
ഒരു കൽത്തൂൺ നിൎത്തി; അതിന്മേൽ ഒരു
പാനീയയാഗം ഒഴിച്ചു എണ്ണയും പകൎന്നു.
ദൈവം തന്നോടു സംസാരിച്ച സ്ഥലത്തി 15
ന്നു യാക്കോബ് ബേഥേൽ എന്നു പേരിട്ടു.
അവർ ബേഥേലിൽനിന്നു യാത്ര പുറപ്പെ 16
ട്ടു; എഫ്രാത്തയിൽ എത്തുവാൻ അല്പദൂരം
മാത്രമുള്ളപ്പോൾ റാഹേൽ പ്രസവിച്ചു;
പ്രസവിക്കുമ്പോൾ അവൾക്കു കഠിന
വേദനയുണ്ടായി. അങ്ങനെ പ്രസവ 17
ത്തിൽ അവൾക്കു കഠിനവേദനയായിരി
ക്കുമ്പോൾ സൂതികൎമ്മിണി അവളോടു: ഭയ
പ്പെടേണ്ടാ; ഇതും ഒരു മകനായിരിക്കും
എന്നു പറഞ്ഞു. എന്നാൽ അവൾ മരിച്ചു 18
പോയി; ജീവൻ പോകുന്ന സമയം അ
വൾ അവന്നു ബെനോനീ എന്നു പേർ
ഇട്ടു; അവന്റെ അപ്പനോ അവന്നു
ബെന്യാമീൻ എന്നു പേരിട്ടു. റാഹേൽ 19
മരിച്ചിട്ടു അവളെ ബേത്ത്ളേഹെം എന്ന
എഫ്രാത്തിന്നു പോകുന്ന വഴിയിൽ അട
ക്കംചെയ്തു. അവളുടെ കല്ലറയിന്മേൽ യാ 20
ക്കോബ് ഒരു തൂൺ നിൎത്തി അതു റാഹേ
ലിന്റെ കല്ലറത്തൂൺ എന്ന പേരോടെ
ഇന്നുവരെയും നില്ക്കുന്നു. പിന്നെ യിസ്രാ 21
യേൽ യാത്ര പുറപ്പെട്ടു, ഏദെർഗോപുര
ത്തിന്നു അപ്പുറം കൂടാരം അടിച്ചു. യിസ്രാ 22
യേൽ ആ ദേശത്തു പാൎത്തിരിക്കുമ്പോൾ
രൂബേൻ ചെന്നു തന്റെ അപ്പന്റെ
വെപ്പാട്ടിയായ ബിൽഹയോടുകൂടെ ശയി
ച്ചു; യിസ്രായേൽ അതു കേട്ടു.
യാക്കോബിന്റെ പുത്രന്മാർ പന്ത്രണ്ടു 23
പേരായിരുന്നു. ലേയയുടെ പുത്രന്മാർ:
യാക്കോബിന്റെ ആദ്യജാതൻ രൂബേൻ,

ശിമെയോൻ, ലേവി, യെഹൂദാ, യിസ്സാ
24 ഖാർ, സെബ്ബൂല്ലൂൻ. റാഹേലിൻെറ പുത്ര
25 ന്മാർ: യോസേഫും ബെന്യാമീനും. റാഹേ
ലിൻെറ ദാസിയായ ബിൽഹയുടെ പുത്ര
26 ന്മാർ: ദാനും നഫ്താലിയും. ലേയയുടെ ദാ
സിയായ സില്പയുടെ പുത്രന്മാർ ഗാദും ആ
ശേരും. ഇവർ യാക്കോബിന്നു പദ്ദൻ-അ
27 രാമിൽവെച്ച ജനിച്ച പുത്രന്മാർ. പി
ന്നെ യാക്കോബ് കിയ്യത്തൎബ്ബാ എന്ന മമ്രേ
യിൽ തൻെറ അപ്പനായ യിസ്സാക്കിൻെറ
അടുക്കൽ വന്നു; അബ്രാഹാമും യിസ്സാക്കും
പാൎത്തിരുന്ന ഹെബ്രോൻ ഇതു തന്നേ.
28 യിസ്സാക്കിൻെറ ആയുസ്സ നൂറെറണ്പതു സം
29 വത്സരമായിരുന്നു. യിസ്സാക്ക വയോധി
കനും കാലസമ്പൂൎണ്ണനുമായി പ്രാണനെ
വിട്ടു മരിച്ച തൻെറ ജനത്തോടു ചേൎന്നു;
അവൻെറ പുത്രന്മാരായ ഏശാവും യാക്കോ
ബും കൂടി അവനെ അടക്കംചെയ്തു.

## ൩൬. അദ്ധ്യായം.

എദോം എന്ന ഏശാവിൻെറ വംശപാര
2 മ്പൎയ്യമാവിതു: ഏശാവ് ഹിത്യനായ ഏലോ
ൻെറ മകൾ ആദാ, ഹിവ്യനായ സിബെ
യോൻെറ മകളായ അനയുടെ മകൾ ഒ
ഹൊലീബാമാ എന്നീ കനാന്യകന്യകമാ
3 രെയും യിശ്മായേലിൻെറ മകളും നെബാ
യോത്തിൻെറ സഹോദരിയുമായ ബാസ
4 മത്തിനെയും ഭാൎയ്യമാരായി പരിഗ്രഹിച്ചു.
ആദാ ഏശാവിന്നു എലീഫാസിനെ പ്രസ
വിച്ചു; ബാസമത്ത് രെയൂവേലിനെ പ്രസ
5 വിച്ചു. ഒഹൊലീബാമാ യെയൂശിനെയും
യലാമിനെയും കോരഹിനെയും പ്രസവി
ച്ചു; ഇവർ ഏശാവിന്നു കനാൻദേശത്തു
6 വെച്ച ജനിച്ച പുത്രന്മാർ. എന്നാൽ ഏ
ശാവ് തൻെറ ഭാൎയ്യമാരെയും പുത്രന്മാരെ
യും പുത്രിമാരെയും വീട്ടിലുള്ളവരെയൊ
ക്കെയും തൻെറ ആടുമാടുകളെയും സകല
മൃഗങ്ങളെയും കനാൻദേശത്തു സമ്പാദിച്ച
സമ്പത്തൊക്കെയും കൊണ്ടു തൻെറ സ
ഹോദരനായ യാക്കോബിൻെറ സമീപ
ത്തുനിന്നു ദൂരെ ഒരു ദേശത്തേക്കു പോയി.
അവൎക്കു ഒന്നിച്ചു പാൎപ്പാൻ വഹിയാതവ 7
ണ്ണം അവരുടെ സമ്പത്തു അധികമായിരു
ന്നു; അവരുടെ ആടുമാടുകൾ ഹേതുവായി
അവർ പരദേശികളായി പാൎത്തിരുന്ന ദേ
ശത്തിന്നു അവരെ വഹിച്ചുകൂടാതെയി
രുന്നു. അങ്ങനെ എദോം എന്നും പേരു 8
ള്ള ഏശാവ് സേയീർപൎവ്വതത്തിൽ കുടി
യിരുന്നു. സേയീർപൎവ്വതത്തിലുള്ള എ 9
ദോമ്യരുടെ പിതാവായ ഏശാവിൻെറ വം
ശപാരമ്പൎയ്യമാവിതു: ഏശാവിൻെറ പു 10
ത്രന്മാരുടെ പേരുകൾ ഇവ: ഏശാവി
ൻെറ ഭാൎയ്യയായ ആദയുടെ മകൻ എലീ
ഫാസ്, ഏശാവിൻെറ ഭാൎയ്യയായ ബാസ
മത്തിൻെറ മകൻ രെയൂവേൽ. എലീ 11
ഫാസിൻെറ പുത്രന്മാർ: തേമാൻ, ഓമാർ,
സെഫോ, ഗത്ഥാം, കെനസ്. തിമ്നാ 12
എന്നവൾ ഏശാവിൻെറ മകനായ എലീ
ഫാസിൻെറ വെപ്പാട്ടി ആയിരുന്നു. അ
വൾ എലീഫാസിന്നു അമാലേക്കിനെ പ്ര
സവിച്ചു; ഇവർ ഏശാവിൻെറ ഭാൎയ്യയായ
ആദയുടെ പുത്രന്മാർ. രെയൂവേലിൻെറ 13
പുത്രന്മാർ: നഹത്ത്, സേറഹ്, ശമ്മാ,
മിസ്സാ; ഇവർ ഏശാവിൻെറ ഭാൎയ്യയായ
ബാസമത്തിൻെറ പുത്രന്മാർ. സിബെ 14
യോൻെറ മകളായ അനയുടെ മകൾ
ഒഹൊലീബാമാ എന്ന ഏശാവിൻെറ ഭാൎയ്യ
യുടെ പുത്രന്മാർ ആരെന്നാൽ: അവൾ
ഏശാവിന്നു യെയൂശ്, യലാം, കോരഹ്
എന്നിവരെ പ്രസവിച്ചു. ഏശാവിൻെറ 15
പുത്രന്മാരിലെ പ്രഭുക്കന്മാർ ആരെന്നാൽ:
ഏശാവിൻെറ ആദ്യജാതൻ എലിഫാസി
ൻെറ പുത്രന്മാർ: തേമാൻപ്രഭു, ഓമാർപ്ര
ഭു, സെഫോപ്രഭു, കെനസ്പ്രഭു, കോരഹ് 16

ഹ് പ്രഭു, ഗത്ഥാംപ്രഭു, അമാലേകപ്രഭു;
ഇവർ എദോംദേശത്തു എലീഫാസിൽനി
ന്നു ഉത്ഭവിച്ച പ്രഭുക്കന്മാർ; ഇവർ ആദ
17 യുടെ പുത്രന്മാർ. ഏശാവിന്റെ മക
നായ രെയൂവേലിന്റെ പുത്രന്മാർ ആരെ
ന്നാൽ: നഹത്ത് പ്രഭു, സേരഹ് പ്രഭു, ശ
മ്മാപ്രഭു, മിസ്സാപ്രഭു; ഇവർ എദോംദേശ
ത്തു രെയൂവേലിൽനിന്നു ഉത്ഭവിച്ച പ്രഭു
ക്കന്മാർ; ഇവർ ഏശാവിന്റെ ഭാൎയ്യ ബാസ
18 മത്തിന്റെ പുത്രന്മാർ. ഏശാവിന്റെ
ഭാൎയ്യയായ ഒഹൊലീബാമയുടെ പുത്രന്മാർ
ആരെന്നാൽ: യെയൂശ് പ്രഭു, യലാംപ്രഭു,
കോറഹ് പ്രഭു; ഇവർ അനയുടെ മകളാ
യി ഏശാവിന്റെ ഭാൎയ്യയായ ഒഹൊലീബാ
മയിൽനിന്നു ഉത്ഭവിച്ച പ്രഭുക്കന്മാർ.
19 ഇവർ എദോം എന്നും പേരുള്ള ഏശാവി
ന്റെ പുത്രന്മാരും അവരിൽനിന്നു ഉത്ഭ
വിച്ച പ്രഭുക്കന്മാരും ആകുന്നു.
20 ഹോൎയ്യനായ സേയീരിന്റെ പുത്രന്മാരാ
യി ദേശത്തിലെ പൂൎവ്വനിവാസികളായവർ
ആരെന്നാൽ: ലോതാൻ, ശോബാൽ, സി
21 ബെയോൻ, അനാ, ദീശോൻ, ഏസെർ,
ദീശാൻ; ഇവർ എദോംദേശത്തു സേയീ
രിന്റെ പുത്രന്മാരായ ഹോൎയ്യപ്രഭുക്കന്മാർ.
22 ലോതാന്റെ പുത്രന്മാർ ഹോരിയും ഹേമാ
മും ആയിരുന്നു. ലോതാന്റെ സഹോദരി
23 തിമ്നാ. ശോബാലിന്റെ പുത്രന്മാർ ആ
രെന്നാൽ: അൽവാൻ, മാനഹത്ത്, ഏ
24 ബാൽ, ശെഫോ, ഓനാം. സിബെയോ
ന്റെ പുത്രന്മാർ: അയ്യാവും അനാവും ആ
യിരുന്നു; മരുഭൂമിയിൽ തന്റെ അപ്പനാ
യ സിബെയോന്റെ കഴുതകളെ മേയ്ക്കു
മ്പോൾ ചൂടുറവുകൾ കണ്ടെത്തിയ അനാ
25 ഇവൻ തന്നേ. അനാവിന്റെ മക്കൾ
ഇവർ: ദീശോനും അനാവിന്റെ മകൾ
26 ഒഹൊലീബാമയും ആയിരുന്നു. ദീശോ
ന്റെ പുത്രന്മാർ ആരെന്നാൽ: ഹെംദാൻ,
എശ്ബാൻ, യിത്രാൻ, കെരാൻ. ഏസെ 27
രിന്റെ പുത്രന്മാർ ബിൽഹാൻ, സാവാൻ,
അക്കാൻ. ദീശാന്റെ പുത്രന്മാർ ഊസും 28
അരാനും ആയിരുന്നു. ഹോൎയ്യപ്രഭുക്ക 29
ന്മാർ ആരെന്നാൽ: ലോതാൻപ്രഭു, ശോ
ബാൽപ്രഭു, സിബെയോൻപ്രഭു, അനാ
പ്രഭു, ദീശോൻപ്രഭു, ഏസെർപ്രഭു, ദീ 30
ശാൻപ്രഭു; ഇവർ സേയീർദേശത്തു വാ
ണ ഹോൎയ്യപ്രഭുക്കന്മാർ ആകുന്നു.
യിസ്രായേൽമക്കൾക്കു രാജാവുണ്ടാകും 31
മുമ്പെ എദോംദേശത്തു വാണ രാജാക്ക
ന്മാർ ആരെന്നാൽ: ബെയോരിന്റെ പു 32
ത്രനായ ബേല എദോമിൽ രാജാവായിരു
ന്നു; അവന്റെ പട്ടണത്തിന്നു ദിൻഹാ
ബാ എന്നു പേർ. ബേല മരിച്ചശേഷം 33
ബൊസ്രക്കാരനായ സേരഹിന്റെ മകൻ
യോബാബ് അവന്നു പകരം രാജാവായി.
യോബാബ് മരിച്ചശേഷം തേമാന്യദേശ 34
ക്കാരനായ ഹൂശാം അവന്നു പകരം രാജാ
വായി. ഹൂശാം മരിച്ചശേഷം മോവാ 35
ബ് സമഭൂമിയിൽവെച്ചു മിദ്യാനെ തോ
ല്പിച്ച ബെദദിന്റെ മകൻ ഹദദ് അവ
ന്നു പകരം രാജാവായി; അവന്റെ പട്ട
ണത്തിന്നു അവീത്ത് എന്നു പേർ. ഹ 36
ദദ് മരിച്ചശേഷം മസ്രേക്കക്കാരൻ സല്മാ
അവന്നു പകരം രാജാവായി. സല്മാ മരി 37
ച്ചശേഷം നദീതീരത്തുള്ള രെഹോബോ
ത്ത് പട്ടണക്കാരനായ ശൌൽ അവന്നു
പകരം രാജാവായി. ശൌൽ മരിച്ചശേ 38
ഷം അക്ബോരിന്റെ മകൻ ബാൽഹാ
നാൻ അവന്നു പകരം രാജാവായി. അ 39
ക്ബോരിന്റെ മകനായ ബാൽഹാനാൻ
മരിച്ചശേഷം ഹദർ അവന്നു പകരം രാജാ
വായി. അവന്റെ പട്ടണത്തിന്നു പാ
വൂ എന്നു പേർ. അവന്റെ ഭാൎയ്യെക്കു
മെഹേതബേൽ എന്നു പേർ; അവൾ മേ
സാഹാബിന്റെ മകളായ മത്രേദിന്റെ

40 മകൾ ആയിരുന്നു. വംശംവംശമായും
ദേശംദേശമായും പേരുപേരായും ഏശാ
വിൽനിന്നു ഉത്ഭവിച്ച പ്രഭുക്കന്മാരുടെ
പേരുകൾ ആവിതു: തിമ്നാപ്രഭു, അൽവാ
പ്രഭു, യെഥേത്ത്പ്രഭു, ഒഹൊലീബാമാ
41 പ്രഭു; ഏലാപ്രഭു, പീനോൻപ്രഭു, കെന
42 സ്പ്രഭു, തേമാൻപ്രഭു; മിബ്സാർപ്രഭു,
43 മഗ്ദീയേൽപ്രഭു, ഈരാംപ്രഭു; ഇവർ താ
ന്താങ്ങളുടെ അവകാശദേശത്തും വാസസ്ഥ
ലങ്ങളിലും വാണ എദോമ്യപ്രഭുക്കന്മാർ
ആകുന്നു; എദോമ്യരുടെ പിതാവു ഏശാ
വ് തന്നേ.

## ൩൭. അദ്ധ്യായം.

യാക്കോബ് തന്റെ പിതാവു പരദേശി
യായി പാൎത്ത ദേശമായ കനാൻദേശത്തു
2 വസിച്ചു. യാക്കോബിന്റെ വംശപാര
മ്പൎയ്യം എന്തെന്നാൽ: യോസേഫിന്നു പ
തിനേഴ വയസ്സായപ്പോൾ അവൻ തന്റെ
സഹോദരന്മാരോടുകൂടെ ആടുകളെ മേ
യിച്ചുകൊണ്ടു ഒരു ബാലനായി തന്റെ
അപ്പന്റെ ഭാൎയ്യമാരായ ബിൽഹയുടെ
യും സില്പയുടെയും പുത്രന്മാരോടുകൂടെ
ഇരുന്നു അവരെ കുറിച്ചുള്ള ദുശ്രുതി
യോസേഫ് അപ്പനോടു വന്നു പറയും.
3 യോസേഫ് വാൎദ്ധക്യത്തിലെ മകനാക
കൊണ്ടു യിസ്രായേൽ എല്ലാമക്കളിലും
വെച്ചു അവനെ അധികം സ്നേഹിച്ചു ഒരു
നിലയങ്കി അവന്നു ഉണ്ടാക്കിച്ചു കൊടുത്തു.
4 അപ്പൻ തങ്ങളെ എല്ലാവരെക്കാളും അവ
നെ അധികം സ്നേഹിക്കുന്നു എന്നു അവ
ന്റെ സഹോദരന്മാർ കണ്ടിട്ടു അവനെ
പകെച്ചു; അവനോടു സമാധാനമായി
സംസാരിപ്പാൻ അവൎക്കു കഴിഞ്ഞില്ല.
5 യോസേഫ് ഒരു സ്വപ്നം കണ്ടു; അതു
തന്റെ സഹോദരന്മാരോടു അറിയിച്ചതു
കൊണ്ടു അവർ അവനെ പിന്നെയും അ
ധികം പകെച്ചു. അവൻ അവരോടു 6
പറഞ്ഞതു: ഞാൻ കണ്ട സ്വപ്നം കേട്ടു
കൊൾവിൻ. നാം വയലിൽ കറ്റ കെ 7
ട്ടിക്കൊണ്ടിരുന്നു; അപ്പോൾ എന്റെ
കറ്റ എഴുന്നേറ്റു നിവിൎന്നുനിന്നു; നി
ങ്ങളുടെ കറ്റകൾ ചുറ്റും നിന്നു എന്റെ
കറ്റയെ നമസ്കരിച്ചു. അവന്റെ സ 8
ഹോദരന്മാർ അവനോടു: നീ ഞങ്ങളുടെ
രാജാവാകുമോ? നീ ഞങ്ങളെ വാഴുമോ
എന്നു പറഞ്ഞു, അവന്റെ സ്വപ്നങ്ങൾ
നിമിത്തവും അവന്റെ വാക്കു നിമി
ത്തവും അവനെ പിന്നെയും അധികം
ദ്വേഷിച്ചു. അവൻ മറെറാരു സ്വപ്നം 9
കണ്ടു തന്റെ സഹോദരന്മാരോടു അറി
യിച്ചു: ഞാൻ പിന്നെയും ഒരു സ്വപ്നം
കണ്ടു; സൂൎയ്യനും ചന്ദ്രനും പതിനൊ
ന്നു നക്ഷത്രങ്ങളും എന്നെ നമസ്കരിച്ചു
എന്നു പറഞ്ഞു. അവൻ അതു അപ്പ 10
നോടും സഹോദരന്മാരോടും അറിയിച്ച
പ്പോൾ അപ്പൻ അവനെ ശാസിച്ചു അ
വനോടു: നീ ഈ കണ്ട സ്വപ്നം എന്തു?
ഞാനും നിന്റെ അമ്മയും നിന്റെ സ
ഹോദരന്മാരും സാഷ്ടാംഗം വീണു നിന്നെ
നമസ്കരിപ്പാൻ വരുമോ എന്നു പറഞ്ഞു.
അവന്റെ സഹോദരന്മാൎക്കു അവനോടു 11
അസൂയ തോന്നി; അപ്പനോ ഈ വാക്കു
മനസ്സിൽ സംഗ്രഹിച്ചു. അവന്റെ സ 12
ഹോദരന്മാർ അപ്പന്റെ ആടുകളെ മേ
പ്പാൻ ശെഖേമിൽ പോയിരുന്നു. യിസ്രാ 13
യേൽ യോസേഫിനോടു: നിന്റെ സ
ഹോദരന്മാർ ശെഖേമിൽ ആടു മേയിക്കു
ന്നുണ്ടല്ലോ; വരിക, ഞാൻ നിന്നെ അവ
രുടെ അടുക്കൽ അയക്കും എന്നു പറ
ഞ്ഞതിന്നു അവൻ അവനോടു: ഞാൻ
പോകാം എന്നു പറഞ്ഞു. അവൻ അവ 14
നോടു: നീ ചെന്നു നിന്റെ സഹോദര
ന്മാൎക്കു സുഖം തന്നേയോ? ആടുകൾ ന

ന്നായിരിക്കുന്നുവോ എന്നു നോക്കി, വന്നു
വസ്തുത അറിയിക്കേണം എന്നു പറഞ്ഞു
ഹെബ്രോൻതാഴ്വരയിൽനിന്നു അവനെ
അയച്ചു; അവൻ ശെഖേമിൽ എത്തി.
15 അവൻ വെളിമ്പ്രദേശത്തു ചുററി നടക്കു
ന്നതു ഒരുത്തൻ കണ്ടു: നീ എന്തു അന്വേ
ഷിക്കുന്നു എന്നു അവനോടു ചോദിച്ചു.
16 അതിന്നു അവൻ: ഞാൻ എന്റെ സഹോ
ദരന്മാരെ അന്വേഷിക്കുന്നു; അവർ എവി
ടെ ആടു മേയിക്കുന്നു എന്നു എന്നോടു അ
17 റിയിക്കേണമേ എന്നു പറഞ്ഞു. അവർ
ഇവിടെനിന്നു പോയി; നാം ദോഥാനി
ലേക്കു പോക എന്നു അവർ പറയുന്നതു
ഞാൻ കേട്ടു എന്നു അവൻ പറഞ്ഞു.
അങ്ങനെ യോസേഫ് തന്റെ സഹോദ
രന്മാരെ അന്വേഷിച്ചു ചെന്നു ദോഥാ
18 നിൽവെച്ചു കണ്ടു. അവർ അവനെ ദൂര
ത്തുനിന്നു കണ്ടിട്ടു അവനെ കൊല്ലേണ്ട
തിന്നു അവൻ അടുത്തുവരുംമുമ്പെ അവന്നു
വിരോധമായി ദുരാലോചന ചെയ്തു:
19 അതാ, സ്വപ്നക്കാരൻ വരുന്നു; വരുവിൻ,
നാം അവനെ കൊന്നു ഒരു കുഴിയിൽ ഇട്ടു
20 കളക; ഒരു ദുഷ്ടമൃഗം അവനെ തിന്നു
കളഞ്ഞു എന്നു പറയാം; അവന്റെ സ്വ
പ്നങ്ങൾ എന്താകുമെന്നു നമുക്കു കാണാമ
ല്ലോ എന്നു തമ്മിൽ തമ്മിൽ പറഞ്ഞു.
21 രൂബേൻ അതു കേട്ടിട്ടു: നാം അവന്നു ജീ
വഹാനി വരുത്തരുതു എന്നു പറഞ്ഞു അ
വനെ അവരുടെ കയ്യിൽനിന്നു വിടുവിച്ചു.
22 അവരുടെ കയ്യിൽനിന്നു അവനെ വിടു
വിച്ചു അപ്പന്റെ അടുക്കൽ കൊണ്ടുപോ
കേണമെന്നു കരുതികൊണ്ടു രൂബേൻ
അവരോടു: രക്തം ചൊരിയിക്കരുതു; നി
ങ്ങൾ അവന്റെമേൽ കൈ വെക്കാതെ
മരുഭൂമിയിലുള്ള ആ കുഴിയിൽ അവനെ
23 ഇടുവിൻ എന്നു പറഞ്ഞു. യോസേഫ്
തന്റെ സഹോദരന്മാരുടെ അടുക്കൽ

വന്നപ്പോൾ അവൻ ഉടുത്തിരുന്ന നിലയ
ങ്കി അവർ ഊരി, അവനെ എടുത്തു ഒരു 24
കുഴിയിൽ ഇട്ടു. അതു വെള്ളമില്ലാത്ത
പൊട്ടക്കുഴി ആയിരുന്നു. അവർ ഭക്ഷ 25
ണം കഴിപ്പാൻ ഇരുന്നപ്പോൾ തലപൊ
ക്കി നോക്കി, ഗിലെയാദിൽനിന്നു സാ
മ്പ്രാണിയും സുഗന്ധപ്പശയും സന്നിനായ
കവും ഒട്ടകപ്പുറത്തു കയററി മിസ്രയീമി
ലേക്കു കൊണ്ടുപോകുന്ന യിശ്മായേല്യരു
ടെ ഒരു യാത്രക്കൂട്ടം വരുന്നതു കണ്ടു.
അപ്പോൾ യെഹൂദാ തന്റെ സഹോദരന്മാ 26
രോടു: നാം നമ്മുടെ സഹോദരനെ കൊന്നു
അവന്റെ രക്തം മറെച്ചിട്ടു എന്തു ഉപ
കാരം? വരുവിൻ, നാം അവനെ യിശ്മാ 27
യേല്യൎക്കു വില്ക്കുക; നാം അവന്റെ മേൽ
കൈ വെക്കരുതു; അവൻ നമ്മുടെ സ
ഹോദരനും നമ്മുടെ മാംസവുമല്ലോ എന്നു
പറഞ്ഞു; അവന്റെ സഹോദരന്മാർ അതി
ന്നു സമ്മതിച്ചു. മിദ്യാന്യകച്ചവടക്കാർ 28
കടന്നുപോകുമ്പോൾ അവർ യോസേ
ഫിനെ കുഴിയിൽനിന്നു വലിച്ചു കയ
ററി, യിശ്മായേല്യൎക്കു ഇരുപതു വെള്ളി
ക്കാശിന്നു വിററു. അവർ യോസേഫി
നെ മിസ്രയീമിലേക്കു കൊണ്ടുപോയി.
രൂബേൻ തിരികെ കുഴിയുടെ അടുക്കൽ 29
ചെന്നപ്പോൾ യോസേഫ് കുഴിയിൽ ഇല്ല
എന്നു കണ്ടു തന്റെ വസ്ത്രം കീറി, സഹോ 30
ദരന്മാരുടെ അടുക്കൽ വന്നു: ബാലനെ
കാണുന്നില്ലല്ലോ; ഞാൻ ഇനി എവിടെ
പോകേണ്ടു എന്നു പറഞ്ഞു. പിന്നെ 31
അവർ ഒരു കോലാട്ടുകൊററനെ കൊന്നു,
യോസേഫിന്റെ അങ്കി എടുത്തു രക്ത
ത്തിൽ മുക്കി. അവർ നിലയങ്കി തങ്ങ 32
ളുടെ അപ്പന്റെ അടുക്കൽ കൊടുത്ത
യച്ചു: ഇതു ഞങ്ങൾക്കു കണ്ടുകിട്ടി; ഇതു
നിന്റെ മകന്റെ അങ്കിയോ അല്ലയോ
എന്നു നോക്കേണം എന്നു പറഞ്ഞു.

33 അവൻ അതു തിരിച്ചറിഞ്ഞു: ഇതു എന്റെ
മകന്റെ അങ്കി തന്നേ; ഒരു ദുഷ്ടമൃഗം
അവനെ തിന്നുകളഞ്ഞു; യോസേഫിനെ
പറിച്ചുകീറിപ്പോയി എന്നു പറഞ്ഞു.
34 യാക്കോബ് വസ്ത്രം കീറി, അരയിൽ
രട്ടുശീല ചുററി ഏറിയനാൾ തന്റെ മക
35 നെച്ചൊല്ലി ദുഃഖിച്ചുകൊണ്ടിരുന്നു. അവ
ന്റെ പുത്രന്മാരും പുത്രിമാരും എല്ലാം അ
വനെ ആശ്വസിപ്പിപ്പാൻ വന്നു; അവ
നോ ആശ്വാസം കൈക്കൊൾവാൻ മന
സ്സില്ലാതെ: ഞാൻ ദുഃഖത്തോടെ എന്റെ
മകന്റെ അടുക്കൽ പാതാളത്തിൽ ഇറ
ങ്ങുമെന്നു പറഞ്ഞു. ഇങ്ങനെ അവന്റെ
അപ്പൻ അവനെക്കുറിച്ചു കരഞ്ഞുകൊണ്ടി
36 രുന്നു. എന്നാൽ മിദ്യാന്യർ അവനെ
മിസ്രയീമിൽ ഫറവോന്റെ ഒരു ഉദ്യോഗ
സ്ഥനായി അകമ്പടിനായകനായ പോ
ത്തീഫറിന്നു വിററു.

## ൩൮. അദ്ധ്യായം.

ആ കാലത്തു യെഹൂദാ തന്റെ സഹോദ
രന്മാരെ വിട്ടു ഹീരാ എന്നു പേരുള്ള ഒരു
2 അദുല്ലാമ്യന്റെ അടുക്കൽ ചെന്നു; അവി
ടെ ശൂവാ എന്നു പേരുള്ള ഒരു കനാ
ന്യന്റെ മകളെ കണ്ടു; അവളെ പരി
ഗ്രഹിച്ചു അവളുടെ അടുക്കൽ ചെന്നു.
3 അവൾ ഗൎഭംധരിച്ചു ഒരു മകനെ പ്രസ
വിച്ചു; അവന്നു ഏർ എന്നു പേരിട്ടു.
4 അവൾ പിന്നെയും ഗൎഭംധരിച്ചു ഒരു
മകനെ പ്രസവിച്ചു; അവന്നു ഓനാൻ
5 എന്നു പേരിട്ടു. അവൾ പിന്നെയും
ഗൎഭംധരിച്ചു ഒരു മകനെ പ്രസവിച്ചു;
അവന്നു ശേലാ എന്നു പേരിട്ടു. അവൾ
ഇവനെ പ്രസവിച്ചപ്പോൾ അവൻ കെ
6 സീബിൽ ആയിരുന്നു. യെഹൂദാ തന്റെ
ആദ്യജാതനായ ഏരിന്നു താമാർ എന്നു പേ
7 രുള്ള ഒരു ഭാൎയ്യയെ എടുത്തു. യെഹൂദ
യുടെ ആദ്യജാതനായ ഏർ യഹോവെക്കു
അനിഷ്ടനായിരുന്നതുകൊണ്ടു യഹോവ
അവനെ മരിപ്പിച്ചു. അപ്പോൾ യെഹൂ 8
ദാ ഓനാനോടു: നിന്റെ ജ്യേഷ്ഠന്റെ
ഭാൎയ്യയുടെ അടുക്കൽ ചെന്നു അവളോടു
ദേവരധൎമ്മം അനുഷ്ഠിച്ചു, ജ്യേഷ്ഠന്റെ
പേൎക്കു സന്തതിയെ ഉളവാക്കുക എന്നു
പറഞ്ഞു. എന്നാൽ ആ സന്തതി തന്റേ 9
തായിരിക്കയില്ല എന്നു ഓനാൻ അറി
കകൊണ്ടു ജ്യേഷ്ഠന്റെ ഭാൎയ്യയുടെ അടു
ക്കൽ ചെന്നപ്പോൾ ജ്യേഷ്ഠന്നു സന്തതി
യെ കൊടുക്കാതിരിക്കേണ്ടതിന്നു നിലത്തു
വീഴ്ത്തിക്കളഞ്ഞു. അവൻ ചെയ്തതു യ 10
ഹോവെക്കു അനിഷ്ടമായിരുന്നതുകൊണ്ടു
അവൻ ഇവനെയും മരിപ്പിച്ചു. അപ്പോൾ 11
യെഹൂദാ തന്റെ മരുമകളായ താമാ
രോടു: എന്റെ മകൻ ശേലാ പ്രാപ്തി
യാകുവോളം നീ അപ്പന്റെ വീട്ടിൽ വി
ധവയായി പാൎക്ക എന്നു പറഞ്ഞു; ഇവ
നും സഹോദരന്മാരെ പോലെ മരിച്ചു
പോകരുതു എന്നു അവൻ വിചാരിച്ചു;
അങ്ങനെ താമാർ അപ്പന്റെ വീട്ടിൽ
പോയി പാൎത്തു. കുറെ കാലം കഴിഞ്ഞി 12
ട്ടു ശൂവയുടെ മകൾ യെഹൂദയുടെ ഭാൎയ്യ
മരിച്ചു; യെഹൂദയുടെ ദുഃഖം മാറിയ
ശേഷം അവൻ തന്റെ സ്നേഹിതൻ അദു
ല്ലാമ്യനായ ഹീരയോടുകൂടെ തന്റെ ആടു
കളെ രോമം കത്രിക്കുന്ന അടിയന്തര
ത്തിന്നു പോയി. നിന്റെ അമ്മായപ്പൻ 13
തന്റെ ആടുകളെ രോമം കത്രിക്കുന്ന അ
ടിയന്തരത്തിന്നു തിമ്നെക്കു പോകുന്നു എന്നു
താമാരിന്നു അറിവു കിട്ടി. ശേലാ പ്രാപ്തി 14
യായിട്ടും തന്നെ അവന്നു ഭാൎയ്യയായി കൊ
ടുത്തില്ല എന്നു കണ്ടിട്ടു അവൾ വൈധ
വ്യവസ്ത്രം മാററിവെച്ചു, ഒരു മൂടുപടം
മൂടി പുതെച്ചു തിമ്നെക്കു പോകുന്ന വഴി
ക്കുള്ള ഏനയീംപട്ടണത്തിന്റെ ഗോപു

15 രത്തിങ്കൽ ഇരുന്നു. യെഹൂദാ അവളെ
കണ്ടപ്പോൾ അവൾ മുഖം മൂടിയിരുന്നതു
കൊണ്ടു ഒരു വേശ്യ എന്നു നിരൂപിച്ചു.
16 അവൻ വഴിയരികെ അവളുടെ അടുക്ക
ലേക്കു തിരിഞ്ഞു തൻെറ മരുമകൾ എന്നു
അറിയാതെ: വരിക, ഞാൻ നിൻെറ
അടുക്കൽ വരട്ടെ എന്നു പറഞ്ഞു. എൻെറ
അടുക്കൽ വരുന്നതിന്നു നീ എനിക്കു
എന്തു തരും എന്നു അവൾ ചോദിച്ചു.
17 ഞാൻ ആട്ടിൻകൂട്ടത്തിൽനിന്നു ഒരു
കോലാട്ടിൻകുട്ടിയെ നിനക്കു കൊടുത്തയ
ക്കാം എന്നു അവൻ പറഞ്ഞു. നീ കൊ
ടുത്തയക്കുവോളത്തിന്നു ഒരു പണയം
18 തരുമോ എന്നു അവൾ ചോദിച്ചു. എന്തു
പണയം തരേണം എന്നു അവൻ ചോദി
ച്ചതിന്നു നിൻെറ മുദ്രമോതിരവും മോതിര
ച്ചരടും നിൻെറ കയ്യിലെ വടിയും എന്നു
അവൾ പറഞ്ഞു. ഇവ അവൾക്കു കൊ
ടുത്തു, അവൻ അവളുടെ അടുക്കൽ
ചെന്നു; അവൾ ഗൎഭംധരിക്കയും ചെയ്തു.
19 പിന്നെ അവൾ എഴുന്നേററു പോയി,
തൻെറ മൂടുപടം നീക്കി വൈധവ്യവസ്ത്രം
20 ധരിച്ചു. സ്ത്രീയുടെ കയ്യിൽനിന്നു പ
ണയം മടക്കി വാങ്ങേണ്ടതിന്നു യെഹൂദാ
അദുല്ലാമ്യനായ സ്നേഹിതൻെറ കൈവശം
ആട്ടിൻകുട്ടിയെ കൊടുത്തയച്ചു; അവൻ
21 അവളെ കണ്ടില്ല താനും. അവൻ ആ
സ്ഥലത്തെ ആളുകളോടു: ഏനയീമിൽ
വഴിയരികെ ഇരുന്ന വേശ്യ എവിടെ
എന്നു ചോദിച്ചതിന്നു: ഇവിടെ ഒരു വേ
ശ്യയും ഉണ്ടായിരുന്നില്ല എന്നു അവർ
22 പറഞ്ഞു. അവൻ യെഹൂദയുടെ അടു
ക്കൽ മടങ്ങിവന്നു: ഞാൻ അവളെ കണ്ടി
ല്ല; ഈ സ്ഥലത്തു ഒരു വേശ്യയും ഉണ്ടാ
യിരുന്നില്ല എന്നു അവിടെയുള്ള ആളുകൾ
23 പറഞ്ഞു എന്നു പറഞ്ഞു. അപ്പോൾ യെ
ഹൂദാ നമുക്കു അപകീൎത്തി ഉണ്ടാകാതിരി
പ്പാൻ അവൾ അതു എടുത്തുകൊള്ളട്ടെ;
ഞാൻ ഈ ആട്ടിൻകുട്ടിയെ കൊടുത്തയച്ചു
വല്ലോ; നീ അവളെ കണ്ടില്ല താനും
എന്നു പറഞ്ഞു. ഏകദേശം മൂന്നുമാസം 24
കഴിഞ്ഞിട്ടു: നിൻെറ മരുമകൾ താമാർ
പരസംഗം ചെയ്തു, പരസംഗത്താൽ ഗൎഭി
ണിയായിരിക്കുന്നു എന്നു യെഹൂദെക്കു അ
റിവു കിട്ടി. അപ്പോൾ യെഹൂദാ: അവ
ളെ പുറത്തുകൊണ്ടുവരുവിൻ; അവളെ
ചുട്ടുകളയേണം എന്നു പറഞ്ഞു. അവളെ 25
പുറത്തു കൊണ്ടുവന്നപ്പോൾ അവൾ അ
മ്മായപ്പൻെറ അടുക്കൽ ആളയച്ചു: ഇവ
യുടെ ഉടമസ്ഥനായ പുരുഷനാൽ ആകു
ന്നു ഞാൻ ഗൎഭിണിയായിരിക്കുന്നതു; ഈ
മുദ്രമോതിരവും മോതിരച്ചരടും വടിയും
ആൎക്കുള്ളതു എന്നു നോക്കി അറിയേണം
എന്നു പറയിച്ചു. യെഹൂദാ അവയെ 26
അറിഞ്ഞു: അവൾ എന്നിലും നീതിയുള്ള
വൾ; ഞാൻ അവളെ എൻെറ മകൻ ശേ
ലാവിന്നു കൊടുത്തില്ല എന്നു പറഞ്ഞു; അ
തിൽ പിന്നെ അവളെ പരിഗ്രഹിച്ചതു
മില്ല. അവൾക്കു പ്രസവകാലം ആയ 27
പ്പോൾ അവളുടെ ഗൎഭത്തിൽ ഇരട്ടപ്പി
ള്ളകൾ ഉണ്ടായിരുന്നു. അവൾ പ്രസവി 28
ക്കുമ്പോൾ ഒരു പിള്ള കൈ പുറത്തു നീട്ടി;
അപ്പോൾ സൂതികൎമ്മിണി ഒരു ചുവന്ന
നൂൽ എടുത്തു അവൻെറ കൈക്കു കെട്ടി:
ഇവൻ ആദ്യം പുറത്തുവന്നു എന്നു പറഞ്ഞു.
കൈ പിന്നെയും അകത്തേക്കു വലിച്ചു. 29
അവനോ അപ്പോൾ അവൻെറ സഹോ
ദരൻ പുറത്തു വന്നു: നീ ഛിദ്രം ഉണ്ടാക്കി
യതു എന്തു എന്നു അവൾ പറഞ്ഞു. അതു
കൊണ്ടു അവന്നു പേരെസ്സ് എന്നു
പേരിട്ടു. അതിൻെറശേഷം കൈമേൽ 30
ചുവന്ന നൂലുള്ള അവൻെറ സഹോദരൻ
പുറത്തുവന്നു; അവന്നു സേരഹ് എന്നു
പേരിട്ടു.

## ൩൯. അദ്ധ്യായം.

എന്നാൽ യോസേഫിനെ മിസ്രയീമി
ലേക്കു കൊണ്ടുപോയി; അവനെ അവി
ടെ കൊണ്ടുവന്ന യിശ്മായേല്യരുടെ കയ്യിൽ
നിന്നു ഫറവോന്റെ ഒരു ഉദ്യോഗസ്ഥ
നായി അകമ്പടിനായകനായ പോത്തീ
ഫർ എന്ന ഒരു മിസ്രയീമ്യൻ അവനെ
2 വിലെക്കു വാങ്ങി. യഹോവ യോസേ
ഫിനോടുകൂടെ ഉണ്ടായിരുന്നതുകൊണ്ടു
അവൻ കൃതാൎത്ഥനായി, മിസ്രയീമ്യനായ
3 യജമാനന്റെ വീട്ടിൽ പാൎത്തു. യഹോ
വ അവനോടുകൂടെ ഉണ്ടെന്നും അവൻ
ചെയ്യുന്നതൊക്കെയും യഹോവ സാധിപ്പി
ക്കുന്നു എന്നും അവന്റെ യജമാനൻ
4 കണ്ടു. അതുകൊണ്ടു യോസേഫ് അവ
ന്നു ഇഷ്ടനായി ശുശ്രൂഷചെയ്തു; അവൻ
അവനെ ഗൃഹവിചാരകനാക്കി, തനിക്കു
ള്ളതൊക്കെയും അവന്റെ കയ്യിൽ ഏ
5 ല്പിച്ചു. അവൻ തന്റെ വീട്ടിന്നും തനി
ക്കുള്ള സകലത്തിന്നും അവനെ വിചാരക
നാക്കിയതു മുതൽ യഹോവ യോസേഫി
ന്റെ നിമിത്തം മിസ്രയീമ്യന്റെ വീട്ടിനെ
അനുഗ്രഹിച്ചു; വീട്ടിലും വയലിലും അവ
ന്നുള്ള സകലത്തിന്മേലും യഹോവയുടെ
6 അനുഗ്രഹം ഉണ്ടായി. അവൻ തനിക്കുള്ള
തൊക്കെയും യോസേഫിന്റെ കയ്യിൽ ഏ
ല്പിച്ചു; താൻ ഭക്ഷിക്കുന്ന ഭക്ഷണം ഒഴികെ
അവന്റെ കൈവശം ഉള്ള മറ്റു യാതൊ
7 ന്നും അവൻ അറിഞ്ഞില്ല. യോസേഫ്
കോമളനും മനോഹരരൂപിയും ആയിരുന്ന
തുകൊണ്ടു യജമാനന്റെ ഭാൎയ്യ യോസേ
ഫിന്മേൽ കണ്ണു പതിച്ചു: എന്നോടുകൂടെ
8 ശയിക്ക എന്നു പറഞ്ഞു. അവൻ അതിന്നു
സമ്മതിക്കാതെ യജമാനന്റെ ഭാൎയ്യയോടു:
ഇതാ, വീട്ടിൽ എന്റെ കൈവശമുള്ള യാ
തൊന്നും എന്റെ യജമാനൻ അറിയുന്നില്ല;
തനിക്കുള്ളതൊക്കെയും എന്റെ കയ്യിൽ
ഏല്പിച്ചിരിക്കുന്നു. ഈ വീട്ടിൽ എന്നെ 9
ക്കാൾ വലിയവനില്ല; നീ അവന്റെ
ഭാൎയ്യയാകയാൽ നിന്നെയല്ലാതെ മറ്റു യാ
തൊന്നും അവൻ എനിക്കു വിരോധിച്ചിട്ടു
മില്ല; അതുകൊണ്ടു ഞാൻ ഈ മഹാദോ
ഷം പ്രവൎത്തിച്ചു ദൈവത്തോടു പാപം
ചെയ്യുന്നതു എങ്ങനെ എന്നു പറഞ്ഞു.
അവൾ ദിനംപ്രതിയും യോസേഫിനോടു 10
പറഞ്ഞിട്ടും അവളോടുകൂടെ ശയിപ്പാനോ
അവളുടെ അരികെ ഇരിപ്പാനോ അവൻ
അവളെ അനുസരിച്ചില്ല. ഒരു ദിവസം 11
അവൻ തന്റെ പ്രവൃത്തി ചെയ്വാൻ വീട്ടി
ന്നകത്തു ചെന്നു; വീട്ടിലുള്ളവർ ആരും
അവിടെ ഇല്ലായിരുന്നു. അവൾ അവ 12
ന്റെ വസ്ത്രം പിടിച്ചു: എന്നോടുകൂടെ
ശയിക്ക എന്നു പറഞ്ഞു; എന്നാൽ അവൻ
തന്റെ വസ്ത്രം അവളുടെ കയ്യിൽ വിട്ടേ
ച്ചു പുറത്തേക്കു ഓടിക്കളഞ്ഞു. അവൻ 13
വസ്ത്രം തന്റെ കയ്യിൽ വിട്ടേച്ചു പുറത്തേ
ക്കു ഓടിപ്പോയി എന്നു കണ്ടപ്പോൾ, അ 14
വൾ വീട്ടിലുള്ളവരെ വിളിച്ചു അവ
രോടു: കണ്ടോ, നമ്മെ ഹാസ്യമാക്കേണ്ട
തിന്നു അവൻ ഒരു എബ്രായനെ കൊണ്ടു
വന്നിട്ടിരിക്കുന്നു; അവൻ എന്നോടുകൂടെ
ശയിക്കേണ്ടതിന്നു എന്റെ അടുക്കൽ
വന്നു; എന്നാൽ ഞാൻ ഉറക്കെ നിലവി
ളിച്ചു. ഞാൻ ഉറക്കെ നിലവിളിച്ചതു 15
കേട്ടപ്പോൾ അവൻ തന്റെ വസ്ത്രം
എന്റെ അടുക്കൽ വിട്ടേച്ചു ഓടി പൊയ്ക്കള
ഞ്ഞു എന്നു പറഞ്ഞു. യജമാനൻ വീ 16
ട്ടിൽ വരുവോളം അവൾ ആ വസ്ത്രം
തന്റെ പക്കൽ വെച്ചുകൊണ്ടിരുന്നു.
അവനോടു അവൾ അവ്വണ്ണം തന്നേ സം 17
സാരിച്ചു: നീ കൊണ്ടുവന്നിരിക്കുന്ന എ
ബ്രായദാസൻ എന്നെ ഹാസ്യമാക്കുവാൻ
എന്റെ അടുക്കൽ വന്നു. ഞാൻ ഉറക്കെ 18

നിലവിളിച്ചപ്പോൾ അവൻ തന്റെ
വസ്ത്രം എന്റെ അടുക്കൽ വിട്ടേച്ചു പുറ
ത്തേക്കു ഓടിപ്പോയി എന്നു പറഞ്ഞു.
19 നിന്റെ ദാസൻ ഇങ്ങനെ എന്നോടു ചെ
യ്തു എന്നു തന്റെ ഭാൎയ്യ പറഞ്ഞ വാക്കു
യജമാനൻ കേട്ടപ്പോൾ അവന്നു കോപം
20 ജ്വലിച്ചു. യോസേഫിന്റെ യജമാനൻ
അവനെ പിടിച്ചു രാജാവിന്റെ ബദ്ധ
ന്മാർ കിടക്കുന്ന കാരാഗൃഹത്തിൽ ആക്കി;
അങ്ങനെ അവൻ കാരാഗൃഹത്തിൽ കിട
21 ന്നു. എന്നാൽ യഹോവ യോസേഫി
നോടുകൂടെ ഇരുന്നു, കാരാഗൃഹപ്രമാ
ണിക്കു അവനോടു ദയ തോന്നത്തക്കവ
22 ണ്ണം അവന്നു കൃപ നല്കി. കാരാഗൃഹത്തി
ലെ സകലബദ്ധന്മാരെയും കാരാഗൃഹപ്ര
മാണി യോസേഫിന്റെ കയ്യിൽ ഏ
ല്പിച്ചു; അവരുടെ പ്രവൃത്തിക്കൊക്കെയും
23 അവൻ വിചാരകനായിരുന്നു. യഹോ
വ അവനോടുകൂടെ ഇരുന്നു അവൻ ചെ
യ്തതൊക്കെയും സഫലമാക്കുകകൊണ്ടു അ
വന്റെ കൈക്കീഴുള്ള യാതൊന്നും കാരാ
ഗൃഹപ്രമാണി നോക്കിയില്ല.

## ൪൦. അദ്ധ്യായം.

അനന്തരം മിസ്രയീംരാജാവിന്റെ പാന
പാത്രവാഹകനും അപ്പക്കാരനും മിസ്രയീം
രാജാവായ തങ്ങളുടെ യജമാനനോടു
2 കുറ്റം ചെയ്തു. ഫറവോൻ പാനപാത്ര
വാഹകന്മാരുടെ പ്രമാണിയും അപ്പക്കാരു
ടെ പ്രമാണിയുമായ തന്റെ രണ്ടു ഉദ്യോ
3 ഗസ്ഥന്മാരോടു കോപിച്ചു അവരെ
അകമ്പടിനായകന്റെ വീട്ടിൽ യോസേ
ഫ് ബദ്ധനായി കിടന്ന കാരാഗൃഹത്തിൽ
4 ആക്കി. അകമ്പടിനായകൻ അവരെ
യോസേഫിന്റെ പക്കൽ ഏല്പിച്ചു; അ
വൻ അവൎക്കു ശുശ്രൂഷ ചെയ്തു; അ
വർ കുറെക്കാലം തടവിൽ കിടന്നു.
മിസ്രയീംരാജാവിന്റെ പാനപാത്രവാഹ 5
കനും അപ്പക്കാരനും ഇങ്ങനെ കാരാഗൃഹ
ത്തിൽ ബദ്ധന്മാരായിരുന്ന രണ്ടു പേരും
ഒരു രാത്രിയിൽ തന്നേ വെവ്വേറെ അൎത്ഥ
മുള്ള ഓരോ സ്വപ്നം കണ്ടു. രാവിലെ 6
യോസേഫ് അവരുടെ അടുക്കൽ വന്നു
നോക്കിയപ്പോൾ അവർ വിഷാദിച്ചിരി
ക്കുന്നതു കണ്ടു. അവൻ യജമാനന്റെ 7
വീട്ടിൽ തന്നോടുകൂടെ തടവിൽ കിടക്കു
ന്നവരായ ഫറവോന്റെ ഉദ്യോഗസ്ഥന്മാ
രോടു: നിങ്ങൾ ഇന്നു വിഷാദഭാവത്തോ
ടിരിക്കുന്നതു എന്തു എന്നു ചോദിച്ചു. അ 8
വർ അവനോടു: ഞങ്ങൾ സ്വപ്നം കണ്ടു;
വ്യാഖ്യാനിച്ചുതരുവാൻ ആരുമില്ല എന്നു
പറഞ്ഞു. യോസേഫ് അവരോടു: സ്വപ്ന
വ്യാഖ്യാനം ദൈവത്തിന്നുള്ളതല്ലയോ? അ
തു എന്നോടു പറവിൻ എന്നു പറഞ്ഞു.
അപ്പോൾ പാനപാത്രവാഹകന്മാരുടെ 9
പ്രമാണി യോസേഫിനെ തന്റെ സ്വ
പ്നം അറിയിച്ചു പറഞ്ഞതു: എന്റെ സ്വ
പ്നത്തിൽ ഇതാ, എന്റെ മുമ്പിൽ ഒരു മുന്തി
രിവള്ളി. മുന്തിരിവള്ളിയിൽ മൂന്നു കൊ 10
മ്പു; അതു തളിൎത്തു പൂത്തു; കുലകളിൽ മു
ന്തിരിങ്ങാ പഴുത്തു. ഫറവോന്റെ പാ 11
നപാത്രം എന്റെ കയ്യിൽ ഉണ്ടായിരുന്നു;
ഞാൻ മുന്തിരിപ്പഴം പറിച്ചു ഫറവോന്റെ
പാനപാത്രത്തിൽ പിഴിഞ്ഞു: പാനപാ
ത്രം ഫറവോന്റെ കയ്യിൽ കൊടുത്തു.
യോസേഫ് അവനോടു പറഞ്ഞതു: അ 12
തിന്റെ അൎത്ഥം ഇതാകുന്നു: മൂന്നു കൊമ്പു
മൂന്നു ദിവസം. മൂന്നു ദിവസത്തിന്നകം 13
ഫറവോൻ നിന്നെ കടാക്ഷിച്ചു, വീണ്ടും
നിന്റെ സ്ഥാനത്തു ആക്കും. നീ പാ
നപാത്രവാഹകനായി മുമ്പിലത്തെ പതി
വുപോലെ ഫറവോന്റെ കയ്യിൽ പാ
നപാത്രം കൊടുക്കും. എന്നാൽ നീ ശുഭമാ 14
യിരിക്കുമ്പോൾ എന്നെ ഓൎത്തു എന്നോടു

ദയ ചെയ്തു ഫറവോനെ എന്റെ വസ്തുത
ബോധിപ്പിച്ചു എന്നെ ഈ വീട്ടിൽനിന്നു
15 വിടുവിക്കേണമേ. എന്നെ എബ്രായരു
ടെ ദേശത്തുനിന്നു കട്ടുകൊണ്ടുപോന്നതാ
കുന്നു; ഈ കുണ്ടറയിൽ എന്നെ ഇടേണ്ട
തിന്നു ഞാൻ ഇവിടെയും യാതൊന്നും ചെ
16 യ്തിട്ടില്ല. അൎത്ഥം നല്ലതെന്നു അപ്പക്കാരു
ടെ പ്രമാണി കണ്ടിട്ടു യോസേഫിനോടു:
ഞാനും സ്വപ്നത്തിൽ എന്റെ തലയിൽ
വെളുത്ത അപ്പമുള്ള മൂന്നു കൊട്ട കണ്ടു.
17 മേലത്തെ കൊട്ടയിൽ ഫറവോന്റെ വക
അപ്പത്തരങ്ങൾ ഒക്കെയും ഉണ്ടായിരുന്നു;
പക്ഷികൾ എന്റെ തലയിലെ കൊട്ട
യിൽനിന്നു അവയെ തിന്നുകളഞ്ഞു എന്നു
18 പറഞ്ഞു. അതിന്നു യോസേഫ്: അതി
ന്റെ അൎത്ഥം ഇതാകുന്നു: മൂന്നു കൊട്ട
19 മൂന്നു ദിവസം. മൂന്നു ദിവസത്തിന്നകം
ഫറവോൻ നിന്റെ തലവെട്ടി നിന്നെ
ഒരു മരത്തിന്മേൽ തൂക്കും; പക്ഷികൾ
നിന്റെ മാംസം തിന്നുകളയും എന്നു
20 ഉത്തരം പറഞ്ഞു. മൂന്നാം നാളിൽ ഫറ
വോന്റെ തിരുനാളിൽ അവൻ തന്റെ
സകലദാസന്മാൎക്കും ഒരു വിരുന്നുകഴിച്ചു.
തന്റെ ദാസന്മാരുടെ മദ്ധ്യേ പാനപാത്ര
വാഹകന്മാരുടെ പ്രമാണിയെയും അപ്പ
21 ക്കാരുടെ പ്രമാണിയെയും ഓൎത്തു. പാ
നപാത്രവാഹകന്മാരുടെ പ്രമാണിയെ
ഫറവോന്റെ കയ്യിൽ പാനപാത്രം കൊ
ടുക്കേണ്ടതിന്നു വീണ്ടും അവന്റെ സ്ഥാന
22 ത്തു ആക്കി. അപ്പക്കാരുടെ പ്രമാണി
യെയോ അവൻ തൂക്കിച്ചു; യോസേഫ്
23 അൎത്ഥം പറഞ്ഞതുപോലെ തന്നേ. എങ്കി
ലും പാനപാത്രവാഹകന്മാരുടെ പ്രമാണി
യോസേഫിനെ ഓൎക്കാതെ അവനെ മറ
ന്നുകളഞ്ഞു.

## ൪൧. അദ്ധ്യായം.

രണ്ടു സംവത്സരം കഴിഞ്ഞശേഷം ഫറ
വോൻ ഒരു സ്വപ്നം കണ്ടതെന്തെന്നാൽ:
2 അവൻ നദീതീരത്തു നിന്നു. അപ്പോൾ
രൂപഗുണവും മാംസപുഷ്ടിയുമുള്ള ഏഴു പ
ശു നദിയിൽനിന്നു കയറി, ഞാങ്ങണയുടെ
ഇടയിൽ മേഞ്ഞുകൊണ്ടിരുന്നു. അവയു 3
ടെ പിന്നാലെ മെലിഞ്ഞും വിരൂപമായുമു
ള്ള വേറെ ഏഴു പശു നദിയിൽനിന്നു ക
യറി, നദീതീരത്തു മറ്റേ പശുക്കളുടെ അ
രികെ നിന്നു. മെലിഞ്ഞും വിരൂപമായു 4
മുള്ള പശുക്കൾ രൂപഗുണവും മാംസപുഷ്ടി
യുമുള്ള ഏഴു പശുക്കളെ തിന്നുകളഞ്ഞു;
അപ്പോൾ ഫറവോൻ ഉണൎന്നു. അവൻ 5
പിന്നെയും ഉറങ്ങി, രണ്ടാമതും ഒരു സ്വ
പ്നം കണ്ടു: പുഷ്ടിയുള്ളതും നല്ലതുമായ ഏഴു
കതിർ ഒരു തണ്ടിൽനിന്നു പൊങ്ങിവന്നു.
അവയുടെ പിന്നാലെ നേൎത്തും കിഴക്കൻ 6
കാറ്റിനാൽ കരിഞ്ഞുമിരിക്കുന്ന ഏഴു ക
തിർ പൊങ്ങിവന്നു. നേൎത്ത ഏഴു കതി 7
രുകൾ പുഷ്ടിയും മണിക്കരുത്തുമുള്ള ഏഴു
കതിരുകളെ വിഴുങ്ങിക്കളഞ്ഞു. അപ്പോൾ
ഫറവോൻ ഉണൎന്നു, അതു സ്വപ്നം
എന്നു അറിഞ്ഞു. പ്രാതഃകാലത്തു അവൻ 8
വ്യാകുലപ്പെട്ടു മിസ്രയീമിലെ മന്ത്രവാദിക
ളെയും ജ്ഞാനികളെയും എല്ലാം ആളയ
യച്ചു വരുത്തി അവരോടു തന്റെ സ്വപ്നം
പറഞ്ഞു. എന്നാൽ വ്യാഖ്യാനിപ്പാൻ ആ
ൎക്കും കഴിഞ്ഞില്ല. അപ്പോൾ പാനപാത്ര 9
വാഹകന്മാരുടെ പ്രമാണി ഫറവോനോടു
പറഞ്ഞതു: ഇന്നു ഞാൻ എന്റെ കുറ്റം
ഓൎക്കുന്നു. ഫറവോൻ അടിയങ്ങളോടു 10
കോപിച്ചു, എന്നെയും അപ്പക്കാരുടെ
പ്രമാണിയെയും അകമ്പടിനായകന്റെ
വീട്ടിൽ തടവിലാക്കിയിരുന്നുവല്ലോ. അ 11
വിടെവെച്ചു ഞാനും അവനും ഒരു രാ
ത്രിയിൽ തന്നേ സ്വപ്നം കണ്ടു; വെവ്വേ
റെ അൎത്ഥമുള്ള സ്വപ്നം ആയിരുന്നു ഓരോ
രുത്തൻ കണ്ടതു. അവിടെ അകമ്പടി 12
നായകന്റെ ദാസനായ ഒരു എബ്രായ
യൌവനക്കാരൻ ഞങ്ങളോടുകൂടെ ഉണ്ടാ

യിരുന്നു; ഞങ്ങൾ അവനോടു അറിയിച്ചാ
റെ അവൻ സ്വപ്നങ്ങളെ വ്യാഖ്യാനിച്ചു;
ഓരോരുത്തന്നു താന്താന്റെ സ്വപ്നത്തി
13 ന്റെ അർത്ഥം പറഞ്ഞുതന്നു. അവൻ അ
ർത്ഥം പറഞ്ഞതുപോലെ തന്നേ സംഭവിച്ചു;
എന്നെ വീണ്ടും സ്ഥാനത്തു ആക്കുകയും
മറ്റവനെ തൂക്കിക്കളകയും ചെയ്തുവല്ലോ.
14 ഉടനെ ഫറവോൻ ആളയച്ചു യോസേ
ഫിനെ വിളിപ്പിച്ചു. അവർ അവനെ
വേഗത്തിൽ കുണ്ടറയിൽനിന്നു ഇറക്കി;
അവൻ ക്ഷൌരം ചെയ്യിച്ചു, വസ്ത്രം മാറി,
15 ഫറവോന്റെ അടുക്കൽ ചെന്നു. ഫറ
വോൻ യോസേഫിനോടു: ഞാൻ ഒരു
സ്വപ്നം കണ്ടു; അതിനെ വ്യാഖ്യാനിപ്പാൻ
ആരുമില്ല; എന്നാൽ നീ ഒരു സ്വപ്നം
കേട്ടാൽ വ്യാഖ്യാനിക്കുമെന്നു നിന്നെക്കുറി
ച്ചു ഞാൻ കേട്ടിരിക്കുന്നു എന്നു പറഞ്ഞു.
16 അതിന്നു യോസേഫ് ഫറവോനോടു: ഞാ
നല്ല, ദൈവംതന്നേ ഫറവോന്നു ശുഭമാ
യോരു ഉത്തരം നല്കും എന്നു പറഞ്ഞു.
17 പിന്നെ ഫറവോൻ യോസേഫിനോടു പ
റഞ്ഞതു: എന്റെ സ്വപ്നത്തിൽ ഞാൻ ന
18 ദീതീരത്തു നിന്നു. അപ്പോൾ മാംസ
പുഷ്ടിയും രൂപഗുണവുമുള്ള ഏഴു പശു
നദിയിൽനിന്നു കയറി ഞാങ്ങണയുടെ
19 ഇടയിൽ മേഞ്ഞുകൊണ്ടിരുന്നു. അവയു
ടെ പിന്നാലെ ക്ഷീണിച്ചും മെലിഞ്ഞും എ
ത്രയും വിരൂപമായുമുള്ള വേറെ ഏഴു പശു
കയറിവന്നു; അത്ര വിരൂപമായവയെ
ഞാൻ മിസ്രയീംദേശത്തു എങ്ങും കണ്ടിട്ടില്ല.
20 എന്നാൽ മെലിഞ്ഞും വിരൂപമായുമുള്ള പ
ശുക്കൾ പുഷ്ടിയുള്ള മുമ്പിലത്തെ ഏഴു പ
21 ശുക്കളെ തിന്നുകളഞ്ഞു; ഇവ അവയുടെ
വയറ്റിൽ ചെന്നിട്ടും വയറ്റിൽ ചെന്നു
എന്നു അറിവാനില്ലായിരുന്നു; അവ മുമ്പി
ലത്തെപ്പോലെ തന്നേ വിരൂപമുള്ളവ ആ
22 യിരുന്നു. അപ്പോൾ ഞാൻ ഉണർന്നു. പി

ന്നെയും ഞാൻ സ്വപ്നത്തിൽ കണ്ടതു: നി
റഞ്ഞതും നല്ലതുമായ ഏഴു കതിർ ഒരു ത
ണ്ടിൽ പൊങ്ങിവന്നു. അവയുടെ പിന്നാ 23
ലെ ഉണങ്ങിയും നേർത്തും കിഴക്കൻകാറ്റി
നാൽ കരിഞ്ഞുമിരിക്കുന്ന ഏഴു കതിർ പൊ
ങ്ങിവന്നു. നേർത്ത കതിരുകൾ ഏഴു നല്ല 24
കതിരുകളെ വിഴുങ്ങിക്കളഞ്ഞു. ഇതു
ഞാൻ മന്ത്രവാദികളോടു പറഞ്ഞു; എന്നാൽ
വ്യാഖ്യാനിപ്പാൻ ആർക്കും കഴിഞ്ഞില്ല. അ 25
പ്പോൾ യോസേഫ് ഫറവോനോടു പറ
ഞ്ഞതു: ഫറവോന്റെ സ്വപ്നം ഒന്നു തന്നേ;
താൻ ചെയ്വാൻ ഭാവിക്കുന്നതു ദൈവം
ഫറവോന്നു വെളിപ്പെടുത്തിയിരിക്കുന്നു.
ഏഴു നല്ല പശു ഏഴു സംവത്സരം; നല്ല ക 26
തിരും ഏഴു സംവത്സരം; സ്വപ്നം ഒന്നു
തന്നേ. അവയുടെ പിന്നാലെ കയറി 27
വന്ന മെലിഞ്ഞും വിരൂപമായുമുള്ള ഏഴു
പശുവും കിഴക്കൻ കാറ്റിനാൽ കരിഞ്ഞു
പതിരായുള്ള ഏഴു കതിരും ഏഴു സംവത്സ
രം; അവ ക്ഷാമമുള്ള ഏഴു സംവത്സരം
ആകുന്നു. ദൈവം ചെയ്വാൻ ഭാവിക്കു 28
ന്നതു ഫറവോന്നു കാണിച്ചുതന്നിരിക്കുന്നു.
അതാകുന്നു ഞാൻ ഫറവോനോടു പറ
ഞ്ഞതു. മിസ്രയീംദേശത്തു ഒക്കെയും ബഹു 29
സുഭിക്ഷമായ ഏഴു സംവത്സരം വരും.
അതു കഴിഞ്ഞിട്ടു ക്ഷാമമുള്ള ഏഴു. സംവ 30
ത്സരം വരും; അപ്പോൾ മിസ്രയീംദേശത്തു
ആ സുഭിക്ഷതയൊക്കെയും മറന്നിരിക്കും;
ക്ഷാമത്താൽ ദേശം ഒക്കെയും ക്ഷയിച്ചു
പോകും. പിൻവരുന്ന ക്ഷാമം അതിക 31
ഠിനമായിരിക്കയാൽ ദേശത്തുണ്ടായിരുന്ന
സുഭിക്ഷത അറിയാതെയായിപ്പോകും. ഫ 32
റവോന്നു സ്വപ്നം രണ്ടുവട്ടം ഉണ്ടായതോ
കാര്യം ദൈവത്തിന്റെ മുമ്പാകെ സ്ഥിരമാ
യിരിക്കകൊണ്ടും ദൈവം അതിനെ വേഗ
ത്തിൽ വരുത്തുവാനിരിക്കകൊണ്ടും ആകു
ന്നു. ആകയാൽ ഫറവോൻ വിവേകവും 33

ജ്ഞാനവുമുള്ള ഒരുത്തനെ അന്വേഷിച്ചു
മിസ്രയീംദേശത്തിന്നു മേലധികാരി ആക്കി
34 വെക്കേണം. അതുകൂടാതെ ഫറവോൻ
ദേശത്തിന്മേൽ വിചാരകന്മാരെ ആക്കി,
സുഭിക്ഷതയുള്ള ഏഴു സംവത്സരത്തിൽ
മിസ്രയീംദേശത്തിലെ വിളവിൽ അഞ്ചി
35 ലൊന്നു വാങ്ങേണം. ഈ വരുന്ന നല്ല
സംവത്സരങ്ങളിലെ വിളവൊക്കെയും ശേ
ഖരിച്ചു പട്ടണങ്ങളിൽ ഫറവോന്റെ
അധീനത്തിൽ ധാന്യം സൂക്ഷിച്ചുവെക്കേ
36 ണം. ആ ധാന്യം മിസ്രയീംദേശത്തു വ
രുവാൻപോകുന്ന ക്ഷാമമുള്ള ഏഴു സംവ
ത്സരത്തേക്കു ദേശത്തിന്നു സംഗ്രഹമായിട്ടി
രിക്കേണം; എന്നാൽ ദേശം ക്ഷാമംകൊണ്ടു
37 നശിക്കയില്ല. ഈ വാക്കു ഫറവോന്നും
അവന്റെ സകലഭൃത്യന്മാൎക്കും ബോധിച്ചു.
38 ഫറവോൻ തന്റെ ഭൃത്യന്മാരോടു: ദൈ
വാത്മാവുള്ള ഈ മനുഷ്യനെപ്പോലെ ഒരു
ത്തനെ കണ്ടുകിട്ടുമോ എന്നു പറഞ്ഞു.
39 പിന്നെ ഫറവോൻ യോസേഫിനോടു:
ദൈവം ഇതൊക്കെയും നിനക്കു വെളിപ്പെ
ടുത്തി തന്നതുകൊണ്ടു നിന്നെപ്പോലെ വി
വേകവും ജ്ഞാനവുമുള്ളവൻ ഒരുത്തനുമി
40 ല്ല. നീ എന്റെ ഗൃഹത്തിന്നു മേലധികാ
രിയാകും; നിന്റെ വാക്കു എന്റെ ജന
മെല്ലാം അനുസരിച്ചു നടക്കും; സിംഹാസ
നംകൊണ്ടു മാത്രം ഞാൻ നിന്നെക്കാൾ വ
41 ലിയവനായിരിക്കും എന്നു പറഞ്ഞു. ഇ
താ, മിസ്രയീംദേശത്തിന്നൊക്കെയും ഞാൻ
നിന്നെ മേലധികാരി ആക്കിയിരിക്കുന്നു,
എന്നും ഫറവോൻ യോസേഫിനോടു പ
42 റഞ്ഞു. ഫറവോൻ തന്റെ കയ്യിൽനിന്നു
മുദ്രമോതിരം ഊരി, യോസേഫിന്റെ
കൈക്കു ഇട്ടു, അവനെ നേൎമ്മയുള്ള വസ്ത്രം
ധരിപ്പിച്ചു, ഒരു സ്വൎണ്ണസരപ്പളിയും അ
43 വന്റെ കഴുത്തിൽ ഇട്ടു. തന്റെ രണ്ടാം
രഥത്തിൽ അവനെ കയററി: മുട്ടുകുത്തു
വിൻ എന്നു അവന്റെ മുമ്പിൽ വിളിച്ചു
പറയിച്ചു; ഇങ്ങനെ അവനെ മിസ്രയീംദേ
ശത്തിന്നൊക്കെയും മേലധികാരിയാക്കി.
പിന്നെ ഫറവോൻ യോസേഫിനോടു: 44
ഞാൻ ഫറവോൻ ആകുന്നു; നിന്റെ ക
ല്പന കൂടാതെ മിസ്രയീംദേശത്തു എങ്ങും
യാതൊരുത്തനും കയ്യോ കാലോ അനക്കു
കയില്ല എന്നു പറഞ്ഞു. ഫറവോൻ യോ 45
സേഫിന്നു സാപ്നത്ത് പനേഹ് എന്നു
പേരിട്ടു; ഓനിലെ പുരോഹിതനായ പോ
ത്തിഫേറയുടെ മകൾ ആസ്നത്തിനെ അ
വന്നു ഭാൎയ്യയായി കൊടുത്തു. പിന്നെ
യോസേഫ് മിസ്രയീംദേശത്തു സഞ്ചരിച്ചു.
യോസേഫ് മിസ്രയീംരാജാവായ ഫറവോ 46
ന്റെ മുമ്പാകെ നില്ക്കുമ്പോൾ അവന്നു
മുപ്പതു വയസ്സായിരുന്നു. യോസേഫ്
ഫറവോന്റെ സന്നിധാനത്തിൽനിന്നു
പുറപ്പെട്ടു മിസ്രയീംദേശത്തു ഒക്കെയും സ
ഞ്ചരിച്ചു. എന്നാൽ സുഭിക്ഷമായ ഏഴു 47
സംവത്സരവും ദേശം സമൃദ്ധിയായി വിള
ഞ്ഞു. മിസ്രയീംദേശത്തു സുഭിക്ഷത ഉ 48
ണ്ടായ ഏഴു സംവത്സരത്തിലെ ധാന്യം
ഒക്കെയും അവൻ ശേഖരിച്ചു പട്ടണങ്ങ
ളിൽ സൂക്ഷിച്ചു; ഓരോ പട്ടണത്തിൽ ചു
ററുവട്ടത്തുള്ള നിലത്തിലെ ധാന്യം സൂ
ക്ഷിച്ചു. അങ്ങനെ യോസേഫ് കടൽകര 49
യിലെ മണൽപോലെ എത്രയും വളരെ
ധാന്യം ശേഖരിച്ചുവെച്ചു; അളപ്പാൻ കഴി
വില്ലായ്കയാൽ അളവു നിൎത്തിക്കളഞ്ഞു.
ക്ഷാമകാലം വരുംമുമ്പെ യോസേഫിന്നു 50
രണ്ടു പുത്രന്മാർ ജനിച്ചു; അവരെ ഓനി
ലെ പുരോഹിതനായ പോത്തിഫേറയുടെ
മകൾ ആസ്നത്ത് പ്രസവിച്ചു. എന്റെ 51
സകലകഷ്ടതയും എന്റെ പിതൃഭവനം
ഒക്കെയും ദൈവം എന്നെ മറക്കുമാറാക്കി
എന്നു പറഞ്ഞു യോസേഫ് തന്റെ ആദ്യ
ജാതന്നു മനശ്ശെ എന്നു പേരിട്ടു. സങ്കട 52

ദേശത്തു ദൈവം എന്നെ വൎദ്ധിപ്പിച്ചു എ
ന്നു പറഞ്ഞു, അവൻ രണ്ടാമത്തവന്നു എ
53 ഫ്രയീം എന്നു പേരിട്ടു. മിസ്രയീംദേശ
ത്തുണ്ടായ സുഭിക്ഷതയുള്ള ഏഴു സംവത്സ
54 രം കഴിഞ്ഞപ്പോൾ യോസേഫ് പറഞ്ഞതു
പോലെ ക്ഷാമമുള്ള ഏഴു സംവത്സരം തുട
ങ്ങി; സകലദേശങ്ങളിലും ക്ഷാമമുണ്ടായി;
എന്നാൽ മിസ്രയീംദേശത്തു എല്ലാടവും ആ
55 ഹാരം ഉണ്ടായിരുന്നു. പിന്നെ മിസ്രയീം
ദേശത്തു എല്ലാടവും ക്ഷാമം ഉണ്ടായപ്പോൾ
ജനങ്ങൾ ആഹാരത്തിന്നായി ഫറവോ
നോടു നിലവിളിച്ചു; ഫറവോൻ മിസ്രയീ
മ്യരോടു ഒക്കെയും: നിങ്ങൾ യോസേഫി
ന്റെ അടുക്കൽ ചെല്ലുവിൻ; അവൻ നി
ങ്ങളോടു പറയുംപോലെ ചെയ്വിൻ എന്നു
56 പറഞ്ഞു. ക്ഷാമം ഭൂതലത്തിലൊക്കെയും
ഉണ്ടായി; യോസേഫ് പാണ്ടികശാലകൾ
ഒക്കെയും തുറന്നു, മിസ്രയീമ്യൎക്കു ധാന്യം
വിററു; ക്ഷാമം മിസ്രയീംദേശത്തും കഠിന
57 മായ്തീൎന്നു. ഭൂമിയിൽ എങ്ങും ക്ഷാമം കഠിന
മായ്തീൎന്നതുകൊണ്ടു സകലദേശക്കാരും ധാ
ന്യം കൊള്ളുവാൻ മിസ്രയീമിൽ യോസേ
ഫിന്റെ അടുക്കൽ വന്നു.

## ൪൨. അദ്ധ്യായം.

മിസ്രയീമിൽ ധാന്യം ഉണ്ടെന്നു യാക്കോ
ബ് അറിഞ്ഞപ്പോൾ തന്റെ പുത്രന്മാരോടു:
നിങ്ങൾ തമ്മിൽ തമ്മിൽ നോക്കിനില്ക്കു
2 ന്നതു എന്തു? മിസ്രയീമിൽ ധാന്യം ഉണ്ടെ
ന്നു ഞാൻ കേട്ടിരിക്കുന്നു; നാം മരിക്കാതെ
ജീവിച്ചിരിക്കേണ്ടതിന്നു അവിടെ ചെന്നു
അവിടെനിന്നു നമുക്കു ധാന്യം കൊള്ളു
3 വിൻ എന്നു പറഞ്ഞു. യോസേഫിന്റെ
സഹോദരന്മാർ പത്തു പേർ മിസ്രയീമിൽ
4 ധാന്യം കൊള്ളുവാൻ പോയി. എന്നാൽ
യോസേഫിന്റെ അനുജനായ ബെന്യാ
മീന്നു പക്ഷേ വല്ല ആപത്തും ഭവിക്കും
എന്നുവെച്ചു യാക്കോബ് അവനെ സഹോ
ദരന്മാരോടുകൂടെ അയച്ചില്ല. അങ്ങനെ 5
ധാന്യം കൊള്ളുവാൻ വരുന്നവരുടെ ഇട
യിൽ യിസ്രായേലിന്റെ പുത്രന്മാരും വന്നു;
കനാൻദേശത്തും ക്ഷാമം ഉണ്ടായിരുന്നുവ
ല്ലോ. യോസേഫ് ദേശത്തിന്നു അധി 6
പതിയായിരുന്നു; അവൻ തന്നേ ആയി
രുന്നു ദേശത്തിലെ സകലജനങ്ങൾക്കും
ധാന്യം വിററതു; യോസേഫിന്റെ സ
ഹോദരന്മാരും വന്നു അവനെ സാഷ്ടാംഗം
നമസ്കരിച്ചു. യോസേഫ് തന്റെ സ 7
ഹോദരന്മാരെ കണ്ടാറെ അവരെ അറിഞ്ഞു
എങ്കിലും അറിയാത്ത ഭാവം നടിച്ചു അവ
രോടു കഠിനമായി സംസാരിച്ചു: നിങ്ങൾ
എവിടെനിന്നു വരുന്നു എന്നു അവരോടു
ചോദിച്ചതിന്നു: ആഹാരം കൊള്ളുവാൻ
കനാൻദേശത്തുനിന്നു വരുന്നു എന്നു അ
വർ പറഞ്ഞു. യോസേഫ് സഹോദര 8
ന്മാരെ അറിഞ്ഞു എങ്കിലും അവർ അവ
നെ അറിഞ്ഞില്ല. യോസേഫ് അവരെ 9
കുറിച്ചു കണ്ടിരുന്ന സ്വപ്നങ്ങൾ ഓൎത്തു
അവരോടു: നിങ്ങൾ ഒററുകാരാകുന്നു;
ദേശത്തിന്റെ ദുൎബ്ബലഭാഗം നോക്കുവാൻ
നിങ്ങൾ വന്നിരിക്കുന്നു എന്നു പറഞ്ഞു.
അവർ അവനോടു: അല്ല, യജമാനനേ, 10
അടിയങ്ങൾ ആഹാരം കൊള്ളുവാൻ വ
ന്നിരിക്കുന്നു; ഞങ്ങൾ എല്ലാവരും ഒരാളു
ടെ മക്കൾ; ഞങ്ങൾ പരമാൎത്ഥികളാ 11
കുന്നു; അടിയങ്ങൾ ഒററുകാരല്ല എന്നു പ
റഞ്ഞു. അവൻ അവരോടു: അല്ല, നി 12
ങ്ങൾ ദേശത്തിന്റെ ദുൎബ്ബലഭാഗം നോക്കു
വാൻ വന്നിരിക്കുന്നു എന്നു പറഞ്ഞു. അ 13
തിന്നു അവർ: അടിയങ്ങൾ കനാൻദേശ
ത്തുള്ള ഒരാളുടെ മക്കൾ; പന്ത്രണ്ടു സഹോ
ദരന്മാർ ആകുന്നു; ഇളയവൻ ഇന്നു ഞങ്ങ
ളുടെ അപ്പന്റെ അടുക്കൽ ഉണ്ടു; ഒരു
ത്തൻ ഇപ്പോൾ ഇല്ല എന്നു പറഞ്ഞു.

14 യോസേഫ് അവരോടു പറഞ്ഞതു: ഞാൻ
പറഞ്ഞതുപോലെ നിങ്ങൾ ഒറ്റുകാർ
15 തന്നേ. ഇതിനാൽ ഞാൻ നിങ്ങളെ പ
രീക്ഷിക്കും; നിങ്ങളുടെ ഇളയസഹോദ
രൻ ഇവിടെ വന്നല്ലാതെ, ഫറവോനാണ,
നിങ്ങൾ ഇവിടെനിന്നു പുറപ്പെടുകയില്ല.
16 നിങ്ങളുടെ സഹോദരനെ കൂട്ടിക്കൊണ്ടു
വരുവാൻ നിങ്ങളിൽ ഒരുത്തനെ അയ
പ്പിൻ; നിങ്ങളോ ബദ്ധന്മാരായിരിക്കേ
ണം; നിങ്ങൾ നേരുള്ളവരോ എന്നു നി
ങ്ങളുടെ വാക്കു പരീക്ഷിച്ചറിയാമല്ലോ;
അല്ലെന്നുവരികിൽ, ഫറവോനാണ, നി
17 ങ്ങൾ ഒറ്റുകാർ തന്നേ. അങ്ങനെ അ
വൻ അവരെ മൂന്നു ദിവസം തടവിൽ
18 ആക്കി. മൂന്നാംദിവസം യോസേഫ് അ
വരോടു പറഞ്ഞതു: ഞാൻ ദൈവത്തെ ഭയ
19 പ്പെടുന്നു; നിങ്ങൾ ജീവിച്ചിരിക്കേണ്ടതി
ന്നു ഇതു ചെയ്വിൻ: നിങ്ങൾ പരമാൎത്ഥികൾ
എങ്കിൽ നിങ്ങളുടെ ഒരു സഹോദരൻ കാ
രാഗൃഹത്തിൽ കിടക്കട്ടെ; നിങ്ങൾ പുറപ്പെ
ട്ടു, നിങ്ങളുടെ വീടുകളിലെ ബുദ്ധിമുട്ടിന്നു
20 ധാന്യം കൊണ്ടുപോകുവിൻ. എന്നാൽ
നിങ്ങളുടെ ഇളയസഹോദരനെ എന്റെ
അടുക്കൽ കൊണ്ടുവരേണം; അതിനാൽ
നിങ്ങളുടെ വാക്കു നേരെന്നു തെളിയും;
നിങ്ങൾ മരിക്കേണ്ടി വരികയില്ല; അവർ
21 അങ്ങനെ സമ്മതിച്ചു. ഇതു നമ്മുടെ സ
ഹോദരനോടു നാം ചെയ്ത ദ്രോഹമാകുന്നു;
അവൻ നമ്മോടു കെഞ്ചിയപ്പോൾ നാം
അവന്റെ പ്രാണസങ്കടം കണ്ടാറെയും
അവന്റെ അപേക്ഷ കേട്ടില്ലല്ലോ; അതു
കൊണ്ടു ഈ സങ്കടം നമുക്കു വന്നിരിക്കുന്നു
22 എന്നു അവർ തമ്മിൽ പറഞ്ഞു. അതിന്നു
രൂബേൻ: ബാലനോടു ദോഷം ചെയ്യ
രുതെന്നു ഞാൻ നിങ്ങളോടു പറഞ്ഞില്ല
യോ? എന്നിട്ടു നിങ്ങൾ കേട്ടില്ല; ഇപ്പോൾ
ഇതാ, അവന്റെ രക്തം നമ്മോടു ചോദി
ക്കുന്നു എന്നു അവരോടു പറഞ്ഞു. യോ 23
സേഫ് അവരോടു സംസാരിച്ചതു ദ്വിഭാ
ഷിമുഖാന്തരം ആയിരുന്നതുകൊണ്ടു അ
വൻ ഇതു ഗ്രഹിച്ചു എന്നു അവർ അറി
ഞ്ഞില്ല. അവൻ അവരെ വിട്ടു മാറി 24
പ്പോയി കരഞ്ഞു; പിന്നെ അവരുടെ അ
ടുക്കൽ വന്നു അവരോടു സംസാരിച്ചു അ
വരുടെ കൂട്ടത്തിൽനിന്നു ശിമെയോനെ
പിടിച്ചു അവർ കാൺകെ ബന്ധിച്ചു. അവ 25
രുടെ ചാക്കിൽ ധാന്യം നിറെപ്പാനും അ
വരുടെ ദ്രവ്യം അവനവന്റെ ചാക്കിൽ
തിരികെ വെപ്പാനും വഴിക്കു വേണ്ടിയ
ആഹാരം അവൎക്കു കൊടുപ്പാനും യോസേ
ഫ് കല്പിച്ചു; അങ്ങനെ തന്നേ അവൎക്കു
ചെയ്തുകൊടുത്തു. അവർ ധാന്യം കഴുത 26
പ്പുറത്തു കയററി അവിടെനിന്നു പുറപ്പെട്ടു.
വഴിയമ്പലത്തിൽവെച്ചു അവരിൽ ഒരു 27
ത്തൻ കഴുതെക്കു തീൻ കൊടുപ്പാൻ ചാക്കു
അഴിച്ചപ്പോൾ തന്റെ ദ്രവ്യം ചാക്കിന്റെ
വായ്ക്കൽ ഇരിക്കുന്നതു കണ്ടു, തന്റെ സ 28
ഹോദരന്മാരോടു: എന്റെ ദ്രവ്യം എനിക്കു
തിരികെ കിട്ടി; അതു ഇതാ, എന്റെ ചാ
ക്കിൽ ഇരിക്കുന്നു എന്നു പറഞ്ഞു. അ
പ്പോൾ അവരുടെ ഉള്ളം തളൎന്നു, അവർ
വിറെച്ചു: ദൈവം നമ്മോടു ഈ ചെയ്തതു
എന്തെന്നു തമ്മിൽ തമ്മിൽ പറഞ്ഞു. അ 29
വർ കനാൻദേശത്തു തങ്ങളുടെ അപ്പ
നായ യാക്കോബിന്റെ അടുക്കൽ എത്തി
യാറെ, തങ്ങൾക്കു സംഭവിച്ചതു ഒക്കെയും
അവനോടു അറിയിച്ചു പറഞ്ഞതു: ദേശ 30
ത്തിലെ അധിപതിയായവൻ ഞങ്ങൾ ദേ
ശത്തെ ഒറ്റുനോക്കുന്നവർ എന്നു വിചാ
രിച്ചു ഞങ്ങളോടു കഠിനമായി സംസാരിച്ചു.
ഞങ്ങൾ അവനോടു: ഞങ്ങൾ പരമാൎത്ഥിക 31
ളാകുന്നു, ഞങ്ങൾ ഒറ്റുകാരല്ല. ഞങ്ങൾ 32
ഒരു അപ്പന്റെ മക്കൾ; പന്ത്രണ്ടു സ
ഹോദരന്മാരാകുന്നു; ഒരുത്തൻ ഇപ്പോൾ

ഇല്ല; ഇളയവൻ കനാൻദേശത്തു ഞങ്ങ
ളുടെ അപ്പന്റെ അടുക്കൽ ഉണ്ടു എന്നു
33 പറഞ്ഞു. അതിന്നു ദേശത്തിലെ അധി
പതിയായവൻ ഞങ്ങളോടു പറഞ്ഞതു: നി
ങ്ങൾ പരമാൎത്ഥികൾ എന്നു ഞാൻ ഇതി
നാൽ അറിയും: നിങ്ങളുടെ ഒരു സഹോ
ദരനെ എന്റെ അടുക്കൽ വിട്ടേച്ചു നിങ്ങ
ളുടെ വീടുകളിലെ ബുദ്ധിമുട്ടിന്നു ധാന്യം
34 വാങ്ങിക്കൊണ്ടു പോകുവിൻ. നിങ്ങളുടെ
ഇളയസഹോദരനെ എന്റെ അടുക്കൽ
കൊണ്ടുവരുവിൻ; അതിനാൽ നിങ്ങൾ
ഒറ്റുകാരല്ല, പരമാൎത്ഥികൾ തന്നേ എന്നു
ഞാൻ അറിയും; നിങ്ങളുടെ സഹോദര
നെ നിങ്ങൾക്കു ഏല്പിച്ചുതരും; നിങ്ങൾക്കു
35 ദേശത്തു വ്യാപാരവും ചെയ്യാം. പിന്നെ
അവർ ചാക്കു ഒഴിക്കുമ്പോൾ ഇതാ, ഓരോ
രുത്തന്റെ ചാക്കിൽ അവനവന്റെ പ
ണക്കെട്ടു ഇരിക്കുന്നു; അവരും അവരുടെ
അപ്പനും പണക്കെട്ടു കണ്ടാറെ ഭയപ്പെട്ടു
36 പോയി. അവരുടെ അപ്പനായ യാ
ക്കോബ് അവരോടു: നിങ്ങൾ എന്നെ മ
ക്കളില്ലാത്തവനാക്കുന്നു; യോസേഫ് ഇല്ല,
ശിമെയോൻ ഇല്ല; ബെന്യാമീനെയും നി
ങ്ങൾ കൊണ്ടുപോകും; സകലവും എനിക്കു
37 പ്രതിക്രൂലം തന്നേ എന്നു പറഞ്ഞു. അതി
ന്നു രൂബേൻ അപ്പനോടു: എന്റെ ക
യ്യിൽ അവനെ ഏല്പിക്ക; ഞാൻ അവ
നെ നിന്റെ അടുക്കൽ മടക്കി കൊണ്ടു
വരും; ഞാൻ അവനെ നിന്റെ അടു
ക്കൽ കൊണ്ടുവരാത്തപക്ഷം എന്റെ
രണ്ടു പുത്രന്മാരെ കൊന്നുകളക എന്നു പ
38 റഞ്ഞു. എന്നാൽ അവൻ: എന്റെ മകൻ
നിങ്ങളോടുകൂടെ പോരികയില്ല; അവ
ന്റെ ജ്യേഷ്ഠൻ മരിച്ചുപോയി, അവൻ
ഒരുത്തനേ ശേഷിപ്പുള്ളു; നിങ്ങൾ പോ
കുന്ന വഴിയിൽ അവന്നു വല്ല ആപത്തും
വന്നാൽ നിങ്ങൾ എന്റെ നരയെ ദുഃഖ
ത്തോടെ പാതാളത്തിലേക്കു ഇറക്കുമാറാകും
എന്നു പറഞ്ഞു.

## ൪൩. അദ്ധ്യായം.

എന്നാൽ ക്ഷാമം ദേശത്തു കഠിനമായി
തീൎന്നു. അവർ മിസ്രയീമിൽനിന്നു കൊ 2
ണ്ടുവന്ന ധാന്യം തിന്നു തീൎന്നപ്പോൾ അ
വരുടെ അപ്പൻ അവരോടു: നിങ്ങൾ
ഇനിയും പോയി കുറെ ആഹാരം കൊള്ളു
വിൻ എന്നു പറഞ്ഞു. അതിന്നു യെഹൂ 3
ദാ അവനോടു പറഞ്ഞതു: നിങ്ങളുടെ സ
ഹോദരൻ നിങ്ങളോടുകൂടെ ഇല്ലാതിരു
ന്നാൽ നിങ്ങൾ എന്റെ മുഖം കാണുക
യില്ല എന്നു അദ്ദേഹം തീൎച്ചയായി ഞങ്ങ
ളോടു പറഞ്ഞിരിക്കുന്നു. നീ ഞങ്ങളുടെ 4
സഹോദരനെ ഞങ്ങളോടുകൂടെ അയ
ച്ചാൽ ഞങ്ങൾ ചെന്നു ആഹാരം വാങ്ങി
ക്കൊണ്ടുവരാം; അയക്കാഞ്ഞാലോ ഞങ്ങൾ 5
പോകയില്ല. നിങ്ങളുടെ സഹോദരൻ
നിങ്ങളോടുകൂടെ ഇല്ല എങ്കിൽ നിങ്ങൾ
എന്റെ മുഖം കാണുകയില്ല എന്നു അദ്ദേ
ഹം ഞങ്ങളോടു പറഞ്ഞിരിക്കുന്നു. നി 6
ങ്ങൾക്കു ഇനിയും ഒരു സഹോദരൻ ഉണ്ടെ
ന്നു നിങ്ങൾ അദ്ദേഹത്തോടു പറഞ്ഞു എ
നിക്കു ഈ ദോഷം വരുത്തിയതു എന്തിന്നു
എന്നു യിസ്രായേൽ പറഞ്ഞു. അതിന്നു 7
അവർ: നിങ്ങളുടെ അപ്പൻ ജീവിച്ചിരി
ക്കുന്നുവോ? നിങ്ങൾക്കു ഇനിയും ഒരു സ
ഹോദരൻ ഉണ്ടോ എന്നിങ്ങനെ അദ്ദേഹം
ഞങ്ങളെയും ഞങ്ങളുടെ വംശത്തെയും കു
റിച്ചു താല്പൎയ്യമായി ചോദിച്ചതുകൊണ്ടു
ഞങ്ങൾ ഇതൊക്കെയും അറിയിക്കേണ്ടി
വന്നു; നിങ്ങളുടെ സഹോദരനെ ഇവി
ടെ കൂട്ടിക്കൊണ്ടുവരുവിൻ എന്നു അ
ദ്ദേഹം പറയുമെന്നു ഞങ്ങൾ അറിഞ്ഞിരു
ന്നുവോ എന്നു പറഞ്ഞു. പിന്നെ യെഹൂ 8
ദാ തന്റെ അപ്പനായ യിസ്രായേലിനോടു

പറഞ്ഞു: ഞങ്ങളും നീയും ഞങ്ങളുടെ ക
ുഞ്ഞുകുട്ടികളും മരിക്കാതെ ജീവിച്ചിരിക്കേ
ണ്ടതിന്നു ബാലനെ എന്നോടുകൂടെ അയ
ക്കേണം; എന്നാൽ ഞങ്ങൾ പോകാം.
9 ഞാൻ അവന്നു വേണ്ടി ഉത്തരവാദിയായി
രിക്കാം; നീ അവനെ എന്റെ കയ്യിൽനി
ന്നു ചോദിക്കേണം; ഞാൻ അവനെ നി
ന്റെ അടുക്കൽ കൊണ്ടുവന്നു അവനെ
നിന്റെ മുമ്പിൽ നിൎത്തുന്നില്ലെങ്കിൽ ഞാൻ
സദാകാലം നിനക്കു കുറ്റക്കാരനായിക്കൊ
10 ള്ളാം. ഞങ്ങൾ താമസിച്ചിരുന്നില്ലെങ്കിൽ
ഇപ്പോൾ രണ്ടു പ്രാവശ്യം പോയിവരുമാ
11 യിരുന്നു. അപ്പോൾ അവരുടെ അപ്പ
നായ യിസ്രായേൽ അവരോടു പറഞ്ഞതു:
അങ്ങനെയെങ്കിൽ ഇതു ചെയ്വിൻ: നിങ്ങ
ളുടെ പാത്രങ്ങളിൽ കുറെ സുഗന്ധപ്പശ,
കുറെ തേൻ, സാമ്പ്രാണി, സന്നിനായകം,
ബോടനണ്ടി, ബദാമണ്ടി എന്നിങ്ങനെ ദേ
ശത്തിലെ വിശേഷവസ്തുക്കളിൽ ചിലതൊ
ക്കെയും കൊണ്ടുപോയി അദ്ദേഹത്തിന്നു
12 കാഴ്ചവെപ്പിൻ. ഇരട്ടിദ്രവ്യവും കയ്യിൽ
എടുത്തുകൊൾവിൻ; നിങ്ങളുടെ ചാക്കി
ന്റെ വായ്ക്കൽ മടങ്ങിവന്ന ദ്രവ്യവും ക
യ്യിൽ തിരികെ കൊണ്ടുപോകുവിൻ; പ
13 ക്ഷേ അതു കൈമറിച്ചലായിരിക്കും. നി
ങ്ങളുടെ സഹോദരനെയും കൂട്ടി പുറപ്പെട്ടു
അദ്ദേഹത്തിന്റെ അടുക്കൽ വീണ്ടും ചെ
14 ല്ലുവിൻ. അവൻ നിങ്ങളുടെ മറ്റേ സ
ഹോദരനെയും ബെന്യാമീനെയും നിങ്ങ
ളോടുകൂടെ അയക്കേണ്ടതിന്നു സൎവ്വശക്തി
യുള്ള ദൈവം അവന്നു നിങ്ങളോടു കരു
ണ തോന്നിക്കട്ടെ; എന്നാൽ ഞാൻ മക്ക
ളില്ലാത്തവനാകേണമെങ്കിൽ ആകട്ടെ.
15 അങ്ങനെ അവർ ആ കാഴ്ചയും ഇരട്ടി ദ്രവ്യ
വും എടുത്തു ബെന്യാമീനെയും കൂട്ടി പുറ
പ്പെട്ടു മിസ്രയീമിൽ ചെന്നു യോസേഫി
16 ന്റെ മുമ്പിൽനിന്നു. അവരോടുകൂടെ ബെ
ന്യാമീനെ കണ്ടപ്പോൾ അവൻ തന്റെ ഗൃ
ഹവിചാരകനോടു: നീ ഈ പുരുഷന്മാരെ
വീട്ടിൽ കൂട്ടിക്കൊണ്ടുപോക; അവർ ഉച്ചെ
ക്കു എന്നോടുകൂടെ ഭക്ഷണം കഴിക്കേണ്ട
താകയാൽ മൃഗത്തെ അറുത്തു ഒരുക്കി
ക്കൊൾക എന്നു കല്പിച്ചു. യോസേഫ് ക 17
ല്പിച്ചതുപോലെ അവൻ ചെയ്തു; അവരെ
യോസേഫിന്റെ വീട്ടിൽ കൂട്ടിക്കൊണ്ടു
പോയി. തങ്ങളെ യോസേഫിന്റെ 18
വീട്ടിൽ കൊണ്ടുപോകയാൽ അവർ ഭയ
പ്പെട്ടു: ആദ്യത്തെ പ്രാവശ്യം നമ്മുടെ ചാ
ക്കിൽ മടങ്ങി വന്ന ദ്രവ്യം നിമിത്തം
നമ്മെ പിടിച്ചു അടിമകളാക്കി നമ്മുടെ
കഴുതകളെയും എടുത്തുകൊള്ളേണ്ടതിന്നാ
കുന്നു നമ്മെ കൊണ്ടുവന്നിരിക്കുന്നതു എന്നു
പറഞ്ഞു. അവർ യോസേഫിന്റെ ഗൃ 19
ഹവിചാരകന്റെ അടുക്കൽചെന്നു, വീട്ടു
വാതില്ക്കൽവെച്ചു അവനോടു സംസാരി
ച്ചു: യജമാനനേ, ആഹാരം കൊള്ളു 20
വാൻ ഞങ്ങൾ മുമ്പെ വന്നിരുന്നു.
ഞങ്ങൾ വഴിയമ്പലത്തിൽ ചെന്നു ചാക്കു 21
അഴിച്ചപ്പോൾ ഓരോരുത്തന്റെ ദ്രവ്യം
മുഴുവനും അവനവന്റെ ചാക്കിന്റെ വാ
യ്ക്കൽ ഉണ്ടായിരുന്നു; അതു ഞങ്ങൾ വീ
ണ്ടും കൊണ്ടുവന്നിരിക്കുന്നു. ആഹാരം 22
കൊള്ളുവാൻ വേറെ ദ്രവ്യവും ഞങ്ങൾ
കൊണ്ടുവന്നിട്ടുണ്ടു; ദ്രവ്യം ഞങ്ങളുടെ ചാ
ക്കിൽ വെച്ചതു ആരെന്നു ഞങ്ങൾക്കു അറി
ഞ്ഞുകൂടാ എന്നു പറഞ്ഞു. അതിന്നു അ 23
വൻ: നിങ്ങൾക്കു സമാധാനം; നിങ്ങൾ
ഭയപ്പെടേണ്ടാ; നിങ്ങളുടെ ദൈവം, നി
ങ്ങളുടെ അപ്പന്റെ ദൈവം തന്നേ,
നിങ്ങളുടെ ചാക്കിൽ നിങ്ങൾക്കു നിക്ഷേ
പം തന്നിരിക്കുന്നു; നിങ്ങളുടെ ദ്രവ്യം
എനിക്കു കിട്ടി എന്നു പറഞ്ഞു. ശിമെയോ
നെയും അവരുടെ അടുക്കൽ പുറത്തു കൊ
ണ്ടുവന്നു. പിന്നെ അവൻ അവരെ 24

യോസേഫിന്റെ വീട്ടിന്നകത്തു കൊണ്ടു
പോയി; അവൎക്കു വെള്ളം കൊടുത്തു, അ
വർ കാലുകളെ കഴുകി; അവരുടെ കഴു
25 തകൾക്കു അവൻ തീൻ കൊടുത്തു. ഉച്ചെ
ക്കു യോസേഫ് വരുമ്പോഴെക്കു അവർ
കാഴ്ച ഒരുക്കിവെച്ചു; തങ്ങൾക്കു ഭക്ഷണം
അവിടെ എന്നു അവർ കേട്ടിരുന്നു.
26 യോസേഫ് വീട്ടിൽ വന്നപ്പോൾ അവർ
കൈവശമുള്ള കാഴ്ച അകത്തുകൊണ്ടുചെന്നു
അവന്റെ മുമ്പാകെവെച്ചു അവനെ സാ
27 ഷ്ടാംഗം നമസ്കരിച്ചു. അവൻ അവരോടു
കുശലപ്രശ്നം ചെയ്തു: നിങ്ങൾ പറഞ്ഞ
വൃദ്ധൻ, നിങ്ങളുടെ അപ്പൻ, സൌഖ്യമാ
യിരിക്കുന്നുവോ? അവൻ ജീവനോടിരി
28 ക്കുന്നുവോ എന്നു ചോദിച്ചു. അതിന്നു
അവർ: ഞങ്ങളുടെ അപ്പനായ നിന്റെ
അടിയാന്നു സുഖം തന്നേ; അവൻ ജീവ
നോടിരിക്കുന്നു എന്നു ഉത്തരം പറഞ്ഞു കു
29 നിഞ്ഞു നമസ്കരിച്ചു. പിന്നെ അവൻ തല
ഉയൎത്തി, തന്റെ അമ്മയുടെ മകനും ത
ന്റെ അനുജനുമായ ബെന്യാമീനെ കണ്ടു:
നിങ്ങൾ എന്നോടു പറഞ്ഞ നിങ്ങളുടെ
ഇളയ സഹോദരനോ ഇവൻ എന്നു ചോ
ദിച്ചു: ദൈവം നിനക്കു കൃപ നല്കട്ടെ മക
30 നേ എന്നു പറഞ്ഞു. അനുജനെ കണ്ടിട്ടു
യോസേഫിന്റെ മനസ്സു ഉരുകിയതുകൊ
ണ്ടു അവൻ കരയേണ്ടതിന്നു ബദ്ധപ്പെട്ടു
സ്ഥലം അന്വേഷിച്ചു, അറയിൽചെന്നു
31 അവിടെവെച്ചു കരഞ്ഞു. പിന്നെ അ
വൻ മുഖം കഴുകി പുറത്തുവന്നു തന്നെ
താൻ അടക്കി: ഭക്ഷണം കൊണ്ടുവരു
32 വിൻ എന്നു കല്പിച്ചു. അവർ അവന്നു
പ്രത്യേകവും അവൎക്കു പ്രത്യേകവും, അവ
നോടുകൂടെ ഭക്ഷിക്കുന്ന മിസ്രയീമ്യൎക്കു പ്ര
ത്യേകവും കൊണ്ടുവന്നു വെച്ചു; മിസ്രയീ
മ്യർ എബ്രായരോടുകൂടെ ഭക്ഷണം കഴിക്ക
യില്ല; അതു മിസ്രയീമ്യൎക്കു വെറുപ്പു ആക
ന്നു. മൂത്തവൻ മുതൽ ഇളയവൻവരെ 33
പ്രായത്തിന്നൊത്തവണ്ണം അവരെ അവ
ന്റെ മുമ്പാകെ ഇരുത്തി; അവർ അന്യോ
ന്യം നോക്കി ആശ്ചൎയ്യപ്പെട്ടു. അവൻ 34
തന്റെ മുമ്പിൽനിന്നു അവൎക്കു ഓഹരി
കൊടുത്തയച്ചു; ബെന്യാമീന്റെ ഓഹരി
മററവരുടെ ഓഹരിയുടെ അഞ്ചിരട്ടിയാ
യിരുന്നു; അവർ പാനം ചെയ്തു അവ
നോടുകൂടെ ആഹ്ലാദിച്ചു.

## ൪൪. അദ്ധ്യായം.

അനന്തരം അവൻ തന്റെ ഗൃഹവിചാ
രകനോടു: നീ ഇവരുടെ ചാക്കിൽ പിടി
പ്പതു ധാന്യം നിറെച്ചു, ഓരോരുത്തന്റെ
ദ്രവ്യം അവനവന്റെ ചാക്കിന്റെ വാ
യ്ക്കൽ വെക്കുക. ഇളയവന്റെ ചാക്കി 2
ന്റെ വായ്ക്കൽ വെള്ളികൊണ്ടുള്ള എന്റെ
പാനപാത്രവും അവന്റെ ധാന്യവിലയും
വെക്കുക എന്നു കല്പിച്ചു; യോസേഫ് ക
ല്പിച്ചതുപോലെ അവൻ ചെയ്തു. നേരം 3
വെളുത്തപ്പോൾ അവരുടെ കഴുതകളുമാ
യി അവരെ യാത്ര അയച്ചു. അവർ പ 4
ട്ടണത്തിൽനിന്നു പുറപ്പെട്ടു ദൂരത്താകും
മുമ്പെ, യോസേഫ് തന്റെ ഗൃഹവിചാര
കനോടു: എഴുന്നേററു ആ പുരുഷന്മാരു
ടെ പിന്നാലെ ഓടിച്ചെല്ലുക; ഒപ്പം എത്തു
മ്പോൾ അവരോടു: നിങ്ങൾ നന്മെക്കു പ
കരം തിന്മ ചെയ്തതു എന്തു? അതില 5
ല്ലയോ എന്റെ യജമാനൻ കുടിക്കുന്നതു?
അതിനാലല്ലയോ ലക്ഷണം നോക്കുന്നതു?
നിങ്ങൾ ഈ ചെയ്തതു ഒട്ടും നന്നല്ല എന്നു
പറക എന്നു കല്പിച്ചു. അവൻ അവരു 6
ടെ അടുക്കൽ എത്തിയപ്പോൾ ഈ വാക്കു
കൾ അവരോടു പറഞ്ഞു. അവർ അവ 7
നോടു പറഞ്ഞതു: യജമാനൻ ഇങ്ങനെ
പറയുന്നതു എന്തു? ഈ വക കാൎയ്യം അടി
യങ്ങൾ ഒരുനാളും ചെയ്കയില്ല. ഞങ്ങളു 8

ടെ ചാക്കിൻെറ വായ്ക്കൽ കണ്ട ദ്രവ്യം ഞ
ങ്ങൾ കനാൻദേശത്തുനിന്നു നിൻെറ അ
ടുക്കൽ വീണ്ടും കൊണ്ടുവന്നുവല്ലോ; പി
ന്നെ ഞങ്ങൾ നിൻെറ യജമാനൻെറ വീ
ട്ടിൽനിന്നു വെള്ളിയും പൊന്നും മോഷ്ടി
9 ക്കുമോ? അടിയങ്ങളിൽ ആരുടെ പ
ക്കൽ എങ്കിലും അതു കണ്ടാൽ അവൻ മരി
ക്കട്ടെ; ഞങ്ങളും യജമാനന്നു അടിമകളാ
10 യിക്കൊള്ളാം. അതിന്നു അവൻ: നി
ങ്ങൾ പറഞ്ഞതുപോലെ ആകട്ടെ; അതു
ആരുടെ പക്കൽ കാണുന്നുവോ അവൻ
എനിക്കു അടിമയാകും; നിങ്ങളോ കുററമി
11 ല്ലാത്തവരായിരിക്കും. അവർ ബദ്ധപ്പെ
ട്ടു ചാക്കു നിലത്തു ഇറക്കി: ഓരോരുത്തൻ
12 താന്താൻെറ ചാക്കു അഴിച്ചു. അവൻ മൂ
ത്തവൻെറ ചാക്കു തുടങ്ങി ഇളയവൻേറതു
വരെ ശോധന കഴിച്ചു. ബെന്യാമീ
ൻെറ ചാക്കിൽ പാനപാത്രം കണ്ടുപി
13 ടിച്ചു. അപ്പോൾ അവർ വസ്ത്രം കീറി,
ചുമടു കഴുതപ്പുറത്തു കയററി പട്ടണത്തി
14 ലേക്കു മടങ്ങിച്ചെന്നു. യെഹൂദയും അവ
ൻെറ സഹോദരന്മാരും യോസേഫിൻെറ
വീട്ടിൽ ചെന്നു; അവൻ അതുവരെയും
അവിടെത്തന്നേ ആയിരുന്നു; അവർ അ
വൻെറ മുമ്പാകെ സാഷ്ടാംഗം വീണു.
15 യോസേഫ് അവരോടു: നിങ്ങൾ ഈ ചെ
യ്ത പ്രവൃത്തി എന്തു? എന്നെപ്പോലെയുള്ള
ഒരുത്തന്നു ലക്ഷണവിദ്യ അറിയാമെന്നു
നിങ്ങൾ അറിഞ്ഞിട്ടില്ലയോ എന്നു ചോദി
16 ച്ചു. അതിന്നു യെഹൂദാ: യജമാനനോടു
ഞങ്ങൾ എന്തു പറയേണ്ടു? എന്തു ബോധി
പ്പിക്കേണ്ടു? എങ്ങനെ ഞങ്ങളെത്തന്നേ
നീതീകരിക്കേണ്ടു? ദൈവം അടിയങ്ങളു
ടെ അകൃത്യം കണ്ടെത്തി; ഇതാ, ഞങ്ങൾ
യജമാനന്നു അടിമകൾ; ഞങ്ങളും ആരുടെ
കയ്യിൽ പാത്രം കണ്ടുവോ അവനും
17 തന്നേ എന്നു പറഞ്ഞു. അതിന്നു അവൻ:
അങ്ങനെ ഞാൻ ഒരുനാളും ചെയ്കയില്ല;
ആരുടെ പക്കൽ പാത്രം കണ്ടുവോ അ
വൻ തന്നേ എനിക്കു അടിമയായിരിക്കും;
നിങ്ങളോ സമാധാനത്തോടെ നിങ്ങളുടെ
അപ്പൻെറ അടുക്കൽ പൊയ്ക്കൊൾവിൻ
എന്നു പറഞ്ഞു.
അപ്പോൾ യെഹൂദാ അടുത്തുചെന്നു പ 18
റഞ്ഞതു: യജമാനനേ, അടിയൻ യജമാ
നനോടു ഒന്നു ബോധിപ്പിച്ചുകൊള്ളട്ടെ;
അടിയൻെറ നേരെ കോപം ജ്വലിക്കരു
തേ; യജമാനൻ ഫറവോനെപ്പോലെയ
ല്ലോ; നിങ്ങൾക്കു അപ്പനോ സഹോദ 19
രനോ ഉണ്ടോ എന്നു യജമാനൻ അടിയ
ങ്ങളോടു ചോദിച്ചു. അതിന്നു ഞങ്ങൾ 20
യജമാനനോടു: ഞങ്ങൾക്കു വൃദ്ധനായോ
രു അപ്പനും അവന്നു വാർദ്ധക്യത്തിൽ ജ
നിച്ച ഒരു മകനും ഉണ്ടു; അവൻെറ ജ്യേ
ഷ്ഠൻ മരിച്ചുപോയി; അവൻെറ അമ്മ
പ്രസവിച്ചിട്ടു അവൻ ഒരുത്തനേ ശേഷി
പ്പുള്ളു; അവൻ അപ്പൻെറ ഇഷ്ടനാകുന്നു
എന്നു പറഞ്ഞു. അപ്പോൾ യജമാനൻ 21
അടിയങ്ങളോടു: എനിക്കു കാണേണ്ടതിന്നു
അവനെ എൻെറ അടുക്കൽ കൂട്ടിക്കൊണ്ടു
വരുവിൻ എന്നു കല്പിച്ചുവല്ലോ. ഞങ്ങൾ 22
യജമാനനോടു: ബാലന്നു അപ്പനെ പി
രിഞ്ഞുകൂടാ; പിരിഞ്ഞാൽ അപ്പൻ മരിച്ചു
പോകും എന്നു പറഞ്ഞു. അതിന്നു യജമാ 23
നൻ അടിയങ്ങളോടു: നിങ്ങളുടെ ഇളയ
സഹോദരൻ നിങ്ങളോടുകൂടെ വരാതിരു
ന്നാൽ നിങ്ങൾ എൻെറ മുഖം ഇനി കാ
ണുകയില്ല എന്നു കല്പിച്ചു. അവിടത്തെ 24
അടിയാനായ അപ്പൻെറ അടുക്കൽ ഞങ്ങൾ
ചെന്നു യജമാനൻെറ വാക്കുകളെ അറി
യിച്ചു. അനന്തരം ഞങ്ങളുടെ അപ്പൻ 25
നിങ്ങൾ ഇനിയും പോയി കുറെ ധാന്യം
നമുക്കു കൊള്ളുവിൻ എന്നു പറഞ്ഞു.
അതിന്നു ഞങ്ങൾ: ഞങ്ങൾക്കു പൊയ്കൂടാ; 26

അനുജൻ കൂടെ ഉണ്ടെങ്കിൽ ഞങ്ങൾ
പോകാം; അനുജൻ ഇല്ലാതെ ഞങ്ങൾക്കു
ആ മനുഷ്യന്റെ മുഖം കാണ്മാൻ പാടില്ല
27 എന്നു പറഞ്ഞു. അപ്പോൾ അവിടത്തെ
അടിയാനായ അപ്പൻ ഞങ്ങളോടു പറ
ഞ്ഞതു: എന്റെ ഭാൎയ്യ എനിക്കു രണ്ടു പു
ത്രന്മാരെ പ്രസവിച്ചു എന്നു നിങ്ങൾക്കു
28 അറിയാമല്ലോ. അവരിൽ ഒരുത്തൻ
എന്റെ അടുക്കൽനിന്നു പോയി; അവ
നെ പറിച്ചു കീറിപ്പോയി നിശ്ചയം എന്നു
ഞാൻ ഉറെച്ചു; ഇതുവരെ ഞാൻ അവ
29 നെ കണ്ടിട്ടുമില്ല. നിങ്ങൾ ഇവനെയും
കൊണ്ടുപോയിട്ടു അവനു വല്ല ആപ
ത്തും വന്നാൽ നിങ്ങൾ എന്റെ നര
യെ ദുഃഖത്തോടെ പാതാളത്തിൽ ഇറങ്ങു
30 മാറാക്കും. അതുകൊണ്ടു ഇപ്പോൾ ബാ
ലൻ കൂടെയില്ലാതെ ഞാൻ അവിടത്തെ
അടിയാനായ അപ്പന്റെ അടുക്കൽ ചെ
ല്ലുമ്പോൾ, അവന്റെ പ്രാണൻ ഇവ
ന്റെ പ്രാണനോടു പറ്റിയിരിക്കകൊ
31 ണ്ടു, ബാലൻ ഇല്ലെന്നു കണ്ടാൽ അ
വൻ മരിച്ചുപോകും; അങ്ങനെ അടിയ
ങ്ങൾ അവിടത്തെ അടിയാനായ അപ്പ
ന്റെ നരയെ ദുഃഖത്തോടെ പാതാള
32 ത്തിൽ ഇറങ്ങുമാറാക്കും. അടിയൻ അ
പ്പനോടു: അവനെ നിന്റെ അടുക്കൽ
കൊണ്ടുവരാതിരുന്നാൽ ഞാൻ എന്നും
അപ്പനു കുറ്റക്കാരനായിക്കൊള്ളാമെന്നു
പറഞ്ഞു, അപ്പനോടു ബാലനുവേണ്ടി
33 ഉത്തരവാദിയായിരിക്കുന്നു. ആകയാൽ
ബാലനു പകരം അടിയൻ യജമാന
നു അടിമയായിരിപ്പാനും ബാലൻ സ
ഹോദരന്മാരോടുകൂടെ പൊയ്ക്കൊൾവാനും
34 അനുവദിക്കേണമേ. ബാലൻകൂടെ ഇ
ല്ലാതെ ഞാൻ എങ്ങനെ അപ്പന്റെ അടു
ക്കൽ പോകും? അപ്പനു ഭവിക്കുന്ന ദോ
ഷം ഞാൻ കാണേണ്ടിവരുമല്ലോ.

## ൪൫. അദ്ധ്യായം.

അപ്പോൾ ചുറ്റും നില്ക്കുന്നവരുടെ മു
മ്പിൽ തന്നെത്താൻ അടക്കുവാൻ വഹിയാ
തെ: എല്ലാവരെയും എന്റെ അടുക്കൽനി
ന്നു പുറത്താക്കുവിൻ എന്നു യോസേഫ്
വിളിച്ചുപറഞ്ഞു. ഇങ്ങനെ യോസേഫ്
തന്റെ സഹോദരന്മാൎക്കു തന്നെ വെളി
പ്പെടുത്തിയപ്പോൾ ആരും അടുക്കൽ ഉ
ണ്ടായിരുന്നില്ല. അവൻ ഉച്ചത്തിൽ ക 2
രഞ്ഞു; മിസ്രയീമ്യരും ഫറവോന്റെ ഗൃഹ
വും അതു കേട്ടു. യോസേഫ് സഹോദ 3
രന്മാരോടു: ഞാൻ യോസേഫ് ആകുന്നു;
എന്റെ അപ്പൻ ജീവനോടിരിക്കുന്നുവോ
എന്നു പറഞ്ഞു. അവന്റെ സഹോദര
ന്മാർ അവന്റെ സന്നിധിയിൽ ഭ്രമിച്ചു
പോയതുകൊണ്ടു അവനോടു ഉത്തരം പ
റവാൻ അവൎക്കു കഴിഞ്ഞില്ല. യോസേ 4
ഫ് സഹോദരന്മാരോടു: ഇങ്ങോട്ടു അടു
ത്തുവരുവിൻ എന്നു പറഞ്ഞു; അവർ അ
ടുത്തുചെന്നപ്പോൾ അവൻ പറഞ്ഞതു: നി
ങ്ങൾ മിസ്രയീമിലേക്കു വിറ്റുകളഞ്ഞ നി
ങ്ങളുടെ സഹോദരൻ യോസേഫ് ആകു
ന്നു ഞാൻ. എന്നെ ഇവിടെ വിറ്റതു 5
കൊണ്ടു നിങ്ങൾ വ്യസനിക്കേണ്ടാ, വിഷാ
ദിക്കയും വേണ്ടാ; ജീവരക്ഷെക്കായി ദൈ
വം എന്നെ നിങ്ങൾക്കു മുമ്പെ അയച്ചതാ
കുന്നു. ദേശത്തു ക്ഷാമം ഉണ്ടായിട്ടു ഇ 6
പ്പോൾ രണ്ടു സംവത്സരമായി; ഉഴവും
കൊയ്ത്തും ഇല്ലാത്ത അഞ്ചു സംവത്സരം ഇ
നിയും ഉണ്ടു. ഭൂമിയിൽ നിങ്ങൾക്കു സ 7
ന്തതി ശേഷിക്കേണ്ടതിന്നും വലിയോരു
രക്ഷയാൽ നിങ്ങളുടെ ജീവനെ രക്ഷി
ക്കേണ്ടതിന്നും ദൈവം എന്നെ നിങ്ങൾക്കു
മുമ്പെ അയച്ചിരിക്കുന്നു. ആകയാൽ നി 8
ങ്ങൾ അല്ല, ദൈവം അത്രെ എന്നെ ഇ
വിടെ അയച്ചതു; അവൻ എന്നെ ഫറ

വോന്നു പിതാവും അവൻെറ ഗ്രഹത്തിന്നു
ഒക്കെയും യജമാനനും മിസ്രയീംദേശത്തി
ന്നൊക്കെയും അധിപതിയും ആക്കിയിരി
9 ക്കുന്നു. നിങ്ങൾ ബദ്ധപ്പെട്ടു എൻെറ
അപ്പൻെറ അടുക്കൽ ചെന്നു അവനോ
ടു പറയേണ്ടതു എന്തെന്നാൽ: നിൻെറ
മകനായ യോസേഫ് ഇപ്രകാരം പറ
യുന്നു: ദൈവം എന്നെ മിസ്രയീമിന്നൊ
ക്കെയും അധിപതിയാക്കിയിരിക്കുന്നു; നീ
താമസിയാതെ എൻെറ അടുക്കൽ വരേ
10 ണം. നീ ഗോശെൻദേശത്തു പാൎത്തു
എനിക്കു സമീപമായിരിക്കും; നീയും മ
ക്കളും മക്കളുടെ മക്കളും നിൻെറ ആടുക
ളും കന്നുകാലികളും നിനക്കുള്ളതൊ
11 ക്കെയും തന്നേ. നിനക്കും കുടുംബത്തി
ന്നും നിനക്കുള്ള സകലത്തിന്നും ദാരിദ്ര്യം
നേരിടാതവണ്ണം ഞാൻ അവിടെ നിന്നെ
പോഷിപ്പിക്കും; ക്ഷാമം ഇനിയും അഞ്ചു
12 സംവത്സരം നില്ക്കും. ഇതാ, ഞാൻ ത
ന്നേ നിങ്ങളോടു സംസാരിക്കുന്നു എന്നു
നിങ്ങളും എൻെറ അനുജൻ ബെന്യാമീ
13 നും കണ്ണാലെ കാണുന്നുവല്ലോ. മിസ്രയീ
മിൽ എനിക്കുള്ള മഹത്വവും നിങ്ങൾ ക
ണ്ടതൊക്കെയും അപ്പനെ അറിയിക്കേ
ണം; എൻെറ അപ്പനെ വേഗത്തിൽ
14 ഇവിടെ കൊണ്ടുവരികയും വേണം. അ
വൻ തൻെറ അനുജൻ ബെന്യാമീനെ
കെട്ടിപ്പിടിച്ചു കരഞ്ഞു; ബെന്യാമീൻ അ
15 വനെയും കെട്ടിപ്പിടിച്ചു കരഞ്ഞു. അ
വൻ സഹോദരന്മാരെ ഒക്കെയും ചുംബി
ച്ചു കെട്ടിപ്പിടിച്ചു കരഞ്ഞു; അതിൻെറ
ശേഷം സഹോദരന്മാർ അവനുമായി സ
ല്ലാപിച്ചു.
16 യോസേഫിൻെറ സഹോദരന്മാർ വ
ന്നിരിക്കുന്നു എന്നുള്ള കേൾവി ഫറവോ
ൻെറ അരമനയിൽ എത്തി; അതു ഫറ
വോന്നും അവൻെറ ഭൃത്യന്മാൎക്കും സന്തോ
ഷമായി. ഫറവോൻ യോസേഫിനോ 17
ടു പറഞ്ഞതു: നിൻെറ സഹോദരന്മാരോ
ടു നീ പറയേണ്ടതു എന്തെന്നാൽ: നി
ങ്ങൾ ഇതു ചെയ്വിൻ: നിങ്ങളുടെ മൃഗങ്ങ
ളുടെ പുറത്തു ചുമടു കയററി പുറപ്പെട്ടു ക
നാൻദേശത്തു ചെന്നു നിങ്ങളുടെ അപ്പ 18
നെയും കുടുംബങ്ങളെയും കൂട്ടിക്കൊണ്ടു
എൻെറ അടുക്കൽ വരുവിൻ; ഞാൻ നി
ങ്ങൾക്കു മിസ്രയീംരാജ്യത്തിലെ നന്മ തരും;
ദേശത്തിൻെറ പുഷ്ടി നിങ്ങൾ അനുഭവി
ക്കും. നിനക്കു കല്പന തന്നിരിക്കുന്നു; ഇ 19
താകുന്നു നിങ്ങൾ ചെയ്യേണ്ടതു: നിങ്ങളു
ടെ പൈതങ്ങൾക്കും ഭാൎയ്യമാൎക്കും വേണ്ടി
മിസ്രയീംദേശത്തുനിന്നു രഥങ്ങൾ കൊണ്ടു
പോയി നിങ്ങളുടെ അപ്പനെ കയററി
കൊണ്ടുവരേണം. നിങ്ങളുടെ സാമാന 20
ങ്ങളെ കുറിച്ചു ചിന്തിക്കേണ്ടാ; മിസ്രയീം
ദേശത്തെങ്ങുമുള്ള നന്മ നിങ്ങൾക്കുള്ളതു
ആകുന്നു. യിസ്രായേലിൻെറ പുത്രന്മാർ 21
അങ്ങനെ തന്നേ ചെയ്തു; യോസേഫ് അ
വൎക്കു ഫറവോൻെറ കല്പനപ്രകാരം രഥ
ങ്ങൾ കൊടുത്തു; വഴിക്കു വേണ്ടുന്ന ആ
ഹാരവും കൊടുത്തു. അവരിൽ ഓരോരു 22
ത്തന്നു ഓരോ വസ്ത്രവും ബെന്യാമീന്നോ
മുന്നൂറു വെള്ളിക്കാശും അഞ്ചു വസ്ത്രവും
കൊടുത്തു. അങ്ങനെ തന്നേ അവൻ 23
തൻെറ അപ്പന്നു പത്തു കഴുതപ്പുറത്തു
മിസ്രയീമിലെ വിശേഷസാധനങ്ങളും പ
ത്തു പെൺകഴുതപ്പുറത്തു വഴിച്ചെലവിന്നു
ധാന്യവും ആഹാരവും കയററി അയച്ചു.
അങ്ങനെ അവൻ തൻെറ സഹോദരന്മാ 24
രെ യാത്ര അയച്ചു; അവർ പുറപ്പെട്ട
പ്പോൾ: നിങ്ങൾ വഴിയിൽവെച്ചു ശണ്ഠ
കൂടരുതെന്നു അവരോടു പറഞ്ഞു. അ 25
വർ മിസ്രയീമിൽനിന്നു പുറപ്പെട്ടു കനാൻ
ദേശത്തു അപ്പനായ യാക്കോബിൻെറ അ
ടുക്കൽ എത്തി. അവനോടു: യോസേ 26

ഫ് ജീവനോടിരിക്കുന്നു; അവൻ മിസ്രയീം
ദേശത്തിന്നൊക്കെയും അധിപതിയാകുന്നു
എന്നു പറഞ്ഞു. അപ്പോൾ യാക്കോബ്
സ്തംഭിച്ചുപോയി; അവർ പറഞ്ഞതു വി
27 ശ്വസിച്ചതുമില്ല. യോസേഫ് തങ്ങളോ
ടു പറഞ്ഞ വാക്കുകളൊക്കെയും അവർ
അവനോടു പറഞ്ഞു; തന്നെ കയററി കൊ
ണ്ടുപോകുവാൻ യോസേഫ് അയച്ച രഥ
ങ്ങളെ കണ്ടപ്പോൾ അവരുടെ അപ്പനായ
യാക്കോബിന്നു വീണ്ടും ചൈതന്യം വ
28 ന്നു. മതി; എന്റെ മകൻ യോസേഫ്
ജീവനോടിരിക്കുന്നു; ഞാൻ മരിക്കുംമുമ്പെ
അവനെ പോയി കാണും എന്നു യിസ്രാ
യേൽ പറഞ്ഞു.

## ൪൬. അദ്ധ്യായം.

അനന്തരം യിസ്രായേൽ തനിക്കുള്ള സക
ലവുമായി യാത്ര പുറപ്പെട്ടു ബേർ-ശേബ
യിൽ എത്തി തന്റെ പിതാവായ യിസ്ഹാ
ക്കിന്റെ ദൈവത്തിന്നു യാഗം കഴിച്ചു.
2 ദൈവം യിസ്രായേലിനോടു രാത്രിദൎശന
ങ്ങളിൽ: യാക്കോബേ, യാക്കോബേ എന്നു
വിളിച്ചതിന്നു ഞാൻ ഇതാ എന്നു അവൻ
3 പറഞ്ഞു. അപ്പോൾ അവൻ: ഞാൻ ദൈ
വം ആകുന്നു; നിന്റെ പിതാവിന്റെ
ദൈവം തന്നേ; മിസ്രയീമിലേക്കു പോ
കുവാൻ ഭയപ്പെടേണ്ടാ; അവിടെ ഞാൻ
നിന്നെ വലിയ ജാതിയാക്കും എന്നു അരു
4 ളിച്ചെയ്തു. ഞാൻ നിന്നോടുകൂടെ മിസ്ര
യീമിലേക്കു പോരും; ഞാൻ നിന്നെ മടക്കി
വരുത്തും; യോസേഫ് സ്വന്തകൈകൊ
ണ്ടു നിന്റെ കണ്ണു അടെക്കും എന്നും അ
5 രുളിച്ചെയ്തു. പിന്നെ യാക്കോബ് ബേർ-
ശേബയിൽനിന്നു പുറപ്പെട്ടു; യിസ്രായേ
ലിന്റെ പുത്രന്മാർ അപ്പനായ യാക്കോ
ബിനെ കയററുവാൻ ഫറവോൻ അയ
ച്ച രഥങ്ങളിൽ അവനെയും തങ്ങളുടെ
മക്കളെയും ഭാൎയ്യമാരെയും കയററി കൊ
ണ്ടുപോയി. തങ്ങളുടെ ആടുമാടുകളെ 6
യും കനാൻദേശത്തുവെച്ചു സമ്പാദിച്ച സ
മ്പത്തുകളെയും കൊണ്ടുപോയി; അങ്ങ
നെ യാക്കോബും സന്തതികളുമെല്ലാം മിസ്ര
യീമിൽ എത്തി. അവൻ തന്റെ പുത്രി 7
പുത്രന്മാരെയും പൌത്രിപൌത്രന്മാരെയും
തന്റെ സന്തതികളെയൊക്കെയും കൂട്ടി
മിസ്രയീമിലേക്കു കൊണ്ടുപോയി.

മിസ്രയീമിൽ വന്ന യിസ്രായേൽമക്കളു 8
ടെ പേരുകൾ ആവിതു: യാക്കോബും അ
വന്റെ പുത്രന്മാരും; യാക്കോബിന്റെ ആ
ദ്യജാതനായ രൂബേൻ. രൂബേന്റെ പുത്ര 9
ന്മാർ: ഹനോക്ക, ഫല്ലൂ, ഹെസ്രോൻ, കൎമ്മി.
ശിമെയോന്റെ പുത്രന്മാർ: യെമൂവേൽ, 10
യാമീൻ, ഓഹദ്, യാഖീൻ, സോഹർ, ക
നാന്യക്കാരത്തിയുടെ മകനായ ശൌൽ.
ലേവിയുടെ പുത്രന്മാർ: ഗേൎശോൻ, കഹാ 11
ത്ത്, മെരാരി. യെഹൂദയുടെ പുത്രന്മാർ: 12
ഏർ, ഓനാൻ, ശേലാ, പേരെസ്, സേര
ഹ്; എന്നാൽ ഏർ, ഓനാൻ എന്നിവർ ക
നാൻദേശത്തുവെച്ചു മരിച്ചുപോയി. പേ
രെസിന്റെ പുത്രന്മാർ: ഹെസ്രോൻ, ഹാ
മൂൽ. യിസ്സാഖാരിന്റെ പുത്രന്മാർ: തോ 13
ലാ, പുവ്വാ, യോബ്, ശിമ്രോൻ. സെബൂ 14
ലൂന്റെ പുത്രന്മാർ: സേരെദ്, ഏലോൻ,
യഹ്ലെയേൽ. ഇവർ ലേയയുടെ പുത്ര 15
ന്മാർ: അവൾ അവരെയും യാക്കോബി
ന്റെ മകളായ ദീനയെയും അവന്നു
പദ്ദൻ-അരാമിൽവെച്ചു പ്രസവിച്ചു; അ
വന്റെ പുത്രന്മാരും പുത്രിമാരും എല്ലാം
കൂടെ മുപ്പത്തുമൂന്നു പേർ ആയിരുന്നു.
ഗാദിന്റെ പുത്രന്മാർ: സിഫ്യോൻ, ഹഗ്ഗീ, 16
ശൂനീ, എസ്ബോൻ, ഏരീ, അരോദീ, അരേ
ലീ. ആശേരിന്റെ പുത്രന്മാർ: യിമ്നാ, 17
യിശ്വാ, യിശ്വീ, ബെരീയാ; ഇവരുടെ
സഹോദരി സേരഹ്. ബെരീയാവിന്റെ

18 പുത്രന്മാർ: ഹേബെർ, മൽക്കീയേൽ. ഇ
വർ ലാബാൻ തന്റെ മകളായ ലേയെ
ക്കു കൊടുത്ത സില്പയുടെ പുത്രന്മാർ; അ
വൾ യാക്കോബിന്നു ഈ പതിനാറു പേ
19 രെ പ്രസവിച്ചു. യാക്കോബിന്റെ ഭാൎയ്യ
യായ റാഹേലിന്റെ പുത്രന്മാർ: യോ
20 സേഫ്, ബെന്യാമീൻ. യോസേ
ഫിന്നു മിസ്രയീംദേശത്തു മനശ്ശെയും എ
ഫ്രയീമും ജനിച്ചു; അവരെ ഓനിലെ പു
രോഹിതനായ പോത്തിഫേറയുടെ മക
ളായ ആസ്നത്ത് അവന്നു പ്രസവിച്ചു.
21 ബെന്യാമീന്റെ പുത്രന്മാർ: ബേല, ബേ
ഖെർ, അശ്ബേൽ, ഗേരാ, നാമാൻ,
22 ഏഹീ, രോശ്, മുപ്പീം, ഹുപ്പീം, ആരെദ്.
ഇവർ റാഹേൽ യാക്കോബിന്നു പ്രസ
വിച്ച പുത്രന്മാർ; എല്ലാംകൂടെ പതി
23 നാലു പേർ. ദാന്റെ പുത്രന്മാർ ഹുശീം.
24 നഫ്താലിയുടെ പുത്രന്മാർ: യഹസേൽ, ഗൂ
25 നീ, യേസെർ, ശില്ലേം. ഇവർ ലാബാൻ
തന്റെ മകളായ റാഹേലിന്നു കൊടുത്ത
ബിൽഹയുടെ പുത്രന്മാർ; അവൾ യാക്കോ
ബിന്നു ഇവരെ പ്രസവിച്ചു; എല്ലാംകൂടെ
26 ഏഴുപേർ. യാക്കോബിന്റെ പുത്രന്മാരു
ടെ ഭാൎയ്യമാരെ കൂടാതെ അവന്റെ കടിപ്ര
ദേശത്തുനിന്നു ജനിച്ചവരായി അവനോടു
കൂടെ മിസ്രയീമിൽ വന്നവർ ആകെ അറു
27 പത്താറുപേർ. യോസേഫിന്നു മിസ്രയീ
മിൽവെച്ചു ജനിച്ച പുത്രന്മാർ രണ്ടുപേർ;
മിസ്രയീമിൽ വന്നവരായ യാക്കോബി
ന്റെ കുടുംബം ആകെ എഴുപതുപേർ.
28 എന്നാൽ ഗോശെനിലേക്കു യോസേഫ്
തനിക്കു വഴി കാണിക്കേണ്ടതിന്നു അവൻ
യെഹൂദയെ അവന്റെ അടുക്കൽ മുമ്പിട്ടു
അയച്ചു; ഇങ്ങനെ അവർ ഗോശെൻദേ
29 ശത്തു എത്തി. യോസേഫ് രഥം കെട്ടിച്ചു
അപ്പനായ യിസ്രായേലിനെ എതിരേ
ല്പാൻ ഗോശെനിലേക്കു പോയി, അവ
നെ കണ്ടപ്പോൾ കെട്ടിപ്പിടിച്ചു ഏറെനേ
രം കരഞ്ഞു. യിസ്രായേൽ യോസേഫി 30
നോടു: നീ ജീവനോടിരിക്കുന്നു എന്നു
ഞാൻ നിന്റെ മുഖം കണ്ടറിഞ്ഞതുകൊണ്ടു
ഞാൻ ഇപ്പോൾ തന്നേ മരിച്ചാലും വേണ്ട
തില്ല എന്നു പറഞ്ഞു. പിന്നെ യോസേഫ് 31
സഹോദരന്മാരോടും അപ്പന്റെ കുടുംബ
ത്തോടും പറഞ്ഞതു: ഞാൻ ചെന്നു ഫറ
വോനോടു: കനാൻദേശത്തുനിന്നു എന്റെ
സഹോദരന്മാരും അപ്പന്റെ കുടുംബ
വും എന്റെ അടുക്കൽ വന്നിരിക്കുന്നു എ
ന്നു അറിയിക്കും. അവർ ഇടയന്മാർ ആ 32
കുന്നു; കന്നുകാലികളെ മേയ്ക്കുന്നതു അവ
രുടെ തൊഴിൽ; അവർ തങ്ങളുടെ ആടു
കളെയും കന്നുകാലികളെയും തങ്ങൾക്കുള്ള
തൊക്കെയും കൊണ്ടുവന്നിട്ടുണ്ടു എന്നു അ
വനോടു പറയും. അതുകൊണ്ടു ഫറ 33
വോൻ നിങ്ങളെ വിളിച്ചു: നിങ്ങളുടെ
തൊഴിൽ എന്തു എന്നു ചോദിക്കുമ്പോൾ:
അടിയങ്ങൾ ബാല്യംമുതൽ ഇന്നുവരെയും, 34
ഞങ്ങളും ഞങ്ങളുടെ പിതാക്കന്മാരും ഗോ
പാലകന്മാരാകുന്നു എന്നു പറവിൻ; എ
ന്നാൽ നിങ്ങൾക്കു ഗോശെനിൽ പാൎപ്പാൻ
സംഗതിയാകും; ഇടയന്മാരെല്ലാം മിസ്രയീ
മ്യൎക്കു വെറുപ്പല്ലോ.

## ൪൭. അദ്ധ്യായം.

**അ**ങ്ങനെ യോസേഫ് ചെന്നു: എന്റെ
അപ്പനും സഹോദരന്മാരും അവരുടെ
ആടുകളും കന്നുകാലികളും അവൎക്കുള്ളതൊ
ക്കെയും കനാൻദേശത്തുനിന്നു വന്നു; ഗോ
ശെൻദേശത്തു ഇരിക്കുന്നു എന്നു ഫറവോ
നെ ബോധിപ്പിച്ചു. പിന്നെ അവൻ 2
തന്റെ സഹോദരന്മാരിൽ അഞ്ചുപേരെ
കൂട്ടിക്കൊണ്ടു ചെന്നു ഫറവോന്റെ സന്നി
ധിയിൽ നിൎത്തി. അപ്പോൾ ഫറവോൻ 3
അവന്റെ സഹോദരന്മാരോടു: നിങ്ങ

ളുടെ തൊഴിൽ എന്തു എന്നു ചോദിച്ചതിന്നു
അവർ ഫറവോനോടു: അടിയങ്ങളും അ
ടിയങ്ങളുടെ പിതാക്കന്മാരും ഇടയന്മാരാക
4 ന്നു എന്നു പറഞ്ഞു. ദേശത്തു താമസി
പ്പാൻ ഞങ്ങൾ വന്നിരിക്കുന്നു; കനാൻദേ
ശത്തു ക്ഷാമം കഠിനമായിരിക്കയാൽ അടി
യങ്ങളുടെ ആടുകൾക്കു മേച്ചലില്ല; അടി
യങ്ങൾ ഗോശെൻദേശത്തു പാൎത്തുകൊള്ള
ട്ടെ എന്നും അവർ ഫറവോനോടു പറഞ്ഞു.
5 ഫറവോൻ യോസേഫിനോടു: നിന്റെ
അപ്പനും സഹോദരന്മാരും നിന്റെ അടു
6 ക്കൽ വന്നിരിക്കുന്നുവല്ലോ. മിസ്രയീംദേ
ശം നിന്റെ മുമ്പാകെ ഇരിക്കുന്നു; ദേശ
ത്തിലേക്കും നല്ലഭാഗത്തു നിന്റെ അപ്പ
നെയും സഹോദരന്മാരെയും പാൎപ്പിക്ക;
അവർ ഗോശെൻദേശത്തുതന്നേ പാൎത്തു
കൊള്ളട്ടെ. അവരിൽ പ്രാപ്തന്മാർ ഉ
ണ്ടെന്നു നീ അറിയുന്നു എങ്കിൽ അവരെ
എന്റെ ആടുമാടുകളുടെ മേൽവിചാരക
7 ന്മാരാക്കി വെക്കുക എന്നു കല്പിച്ചു. യോ
സേഫ് തന്റെ അപ്പനായ യാക്കോബി
നെയും അകത്തു കൊണ്ടുചെന്നു, അവനെ
ഫറവോന്റെ സന്നിധിയിൽ നിൎത്തി,
8 യാക്കോബ് ഫറവോനെ അനുഗ്രഹിച്ചു.
ഫറവോൻ യാക്കോബിനോടു: എത്രവയ
9 സ്സായി എന്നു ചോദിച്ചു. യാക്കോബ് ഫറ
വോനോടു: എന്റെ പരദേശപ്രയാണ
ത്തിന്റെ കാലം നൂറ്റിമുപ്പതു സംവത്സരം
ആയിരിക്കുന്നു. എന്റെ ആയുഷ്കാലം
ചുരുക്കവും കഷ്ടമുള്ളതും അത്രേ; എന്റെ
പിതാക്കന്മാരുടെ പരദേശപ്രയാണമായ
ആയുഷ്കാലത്തോളം എത്തീട്ടുമില്ല എന്നു
10 പറഞ്ഞു. യാക്കോബ് ഫറവോനെ പി
ന്നെയും അനുഗ്രഹിച്ചു ഫറവോന്റെ സ
11 ന്നിധിയിൽനിന്നു പോയി. അനന്ത
രം യോസേഫ് തന്റെ അപ്പനെയും
സഹോദരന്മാരെയും കുടിപാൎപ്പിച്ചു; ഫ
റവോൻ കല്പിച്ചതുപോലെ അവൎക്കു മിസ്ര
യീംദേശത്തിലേക്കും നല്ല ഭാഗമായ രമെ
സേസ്ദേശത്തു അവകാശവും കൊടുത്തു.
യോസേഫ് തന്റെ അപ്പനെയും സ 12
ഹോദരന്മാരെയും അപ്പന്റെ കുടുംബ
ത്തെ ഒക്കെയും കുഞ്ഞുകുട്ടികളുടെ എണ്ണ
ത്തിന്നു ഒത്തവണ്ണം ആഹാരം കൊടുത്തു
രക്ഷിച്ചു.
എന്നാൽ ക്ഷാമം ഏറ്റവും കഠിനമായി 13
രുന്നതുകൊണ്ടു ദേശത്തെങ്ങും ആഹാരമി
ല്ലാതെയായി മിസ്രയീംദേശവും കനാൻദേ
ശവും ക്ഷാമംകൊണ്ടു വലഞ്ഞു. ജനങ്ങൾ 14
വാങ്ങിയ ധാന്യത്തിന്നു വിലയായി യോ
സേഫ് മിസ്രയീംദേശത്തും കനാൻദേശത്തു
മുള്ള പണം ഒക്കെയും ശേഖരിച്ചു; പണം
യോസേഫ് ഫറവോന്റെ ഗൃഹത്തിൽ
കൊണ്ടുവന്നു. മിസ്രയീംദേശത്തും കനാൻ 15
ദേശത്തും പണം ഇല്ലാതെയായപ്പോൾ മി
സ്രയീമ്യർ ഒക്കെയും യോസേഫിന്റെ അ
ടുക്കൽ ചെന്നു: ഞങ്ങൾക്കു ആഹാരം തരേ
ണം; ഞങ്ങൾ നിന്റെ മുമ്പിൽ കിടന്നു
മരിക്കുന്നതു എന്തിന്നു? പണം തീൎന്നുപോ
യി എന്നു പറഞ്ഞു. അതിന്നു യോസേ 16
ഫ്: നിങ്ങളുടെ ആടുമാടുകളെ തരുവിൻ;
പണം തീൎന്നുപോയെങ്കിൽ നിങ്ങളുടെ
ആടുമാടുകളെ വിലയായി വാങ്ങി ഞാൻ
തരാം എന്നു പറഞ്ഞു. അങ്ങനെ അവർ 17
തങ്ങളുടെ കന്നുകാലികളെ യോസേഫി
ന്റെ അടുക്കൽ കൊണ്ടുവന്നു; കുതിര,
ആടു, കന്നുകാലി, കഴുത എന്നിവയെ യോ
സേഫ് വിലയായി വാങ്ങി അവൎക്കു ആ
ഹാരം കൊടുത്തു; ആയാണ്ടിൽ അവരുടെ
കന്നുകാലികളെ എല്ലാം വാങ്ങി ആഹാരം
കൊടുത്തു അവരെ രക്ഷിച്ചു. ആ ആണ്ടു 18
കഴിഞ്ഞു പിറ്റെ ആണ്ടിൽ അവർ അവ
ന്റെ അടുക്കൽ ചെന്നു അവനോടു പറ
ഞ്ഞതു: ഞങ്ങളുടെ പണം ചെലവായി,

മൃഗക്കൂട്ടങ്ങളും യജമാനന്നു ചേൎന്നു; ഞങ്ങ
ളുടെ ശരീരങ്ങളും നിലങ്ങളുമല്ലാതെ യജ
മാനന്റെ മുമ്പാകെ ഒന്നും ശേഷിപ്പില്ല എ
ന്നുള്ളതു യജമാനനെ ഞങ്ങൾ മറെക്കുന്നി
19 ല്ല. ഞങ്ങളും ഞങ്ങളുടെ നിലവും നി
ന്റെ കണ്ണിന്നു മുമ്പിൽ എന്തിന്നു നശിക്കു
ന്നു? നീ ഞങ്ങളെയും നിലത്തെയും ആ
ഹാരത്തിന്നു വിലയായി വാങ്ങേണം.
ഞങ്ങൾ നിലവുമായി ഫറവോന്നു അടിമ
കൾ ആകട്ടെ. ഞങ്ങൾ മരിക്കാതെ ജീ
വനോടിരിക്കേണ്ടതിന്നും നിലം ശൂന്യമാ
യി പോകാതിരിക്കേണ്ടതിന്നും ഞങ്ങൾക്കു
20 വിത്തു തരേണം. അങ്ങനെ യോസേഫ്
മിസ്രയീമിലെ നിലം ഒക്കെയും ഫറവോ
ന്നു വിലെക്കു വാങ്ങി; ക്ഷാമം പ്രബല
പ്പെടുകകൊണ്ടു മിസ്രയീമ്യർ തങ്ങളുടെ നി
ലം വിററു; നിലമെല്ലാം ഫറവോന്നു
21 ആയി. ജനങ്ങളെയോ അവൻ മിസ്ര
യീംദേശത്തിന്റെ അററം മുതൽ അററം
വരെ പട്ടണങ്ങളിലേക്കു കുടിനീക്കി പാ
22 ൎപ്പിച്ചു. പുരോഹിതന്മാരുടെ നിലം മാത്രം
അവൻ വാങ്ങിയില്ല; പുരോഹിതന്മാൎക്കു
ഫറവോൻ അവകാശം കല്പിച്ചിരുന്നു; ഫ
റവോൻ അവൎക്കു കൊടുത്ത അവകാശം
കൊണ്ടു അവർ ഉപജീവനം കഴിച്ചതി
നാൽ അവർ തങ്ങളുടെ നിലം വിററില്ല.
23 യോസേഫ് ജനങ്ങളോടു: ഞാൻ ഇന്നു
നിങ്ങളെയും നിങ്ങളുടെ നിലത്തെയും
ഫറവോന്നു വിലെക്കു വാങ്ങിയിരിക്കുന്നു;
നിങ്ങൾക്കു വിത്തു ഇതാ; നിലം വിതെച്ചു
24 കൊൾവിൻ. വിളവെടുക്കുമ്പോൾ നി
ങ്ങൾ ഫറവോന്നു അഞ്ചിലൊന്നു കൊടു
ക്കേണം; നാലോഹരിയോ, വിത്തിന്നു
വിത്തായിട്ടും നിങ്ങൾക്കും നിങ്ങളുടെ
വീടുകളിലുള്ളവൎക്കും നിങ്ങളുടെ കുഞ്ഞുകുട്ടി
കൾക്കും ആഹാരമായിട്ടും നിങ്ങൾക്കു ത
ന്നേ ഇരിക്കട്ടെ എന്നു പറഞ്ഞു. അതി 25
ന്നു അവർ: നീ ഞങ്ങളുടെ ജീവനെ ര
ക്ഷിച്ചിരിക്കുന്നു; യജമാനന്നു ഞങ്ങളോടു
ദയയുണ്ടായാൽ മതി; ഞങ്ങൾ ഫറവോന്നു
അടിമകളായിക്കൊള്ളാം എന്നു പറഞ്ഞു.
അഞ്ചിലൊന്നു ഫറവോന്നു ചെല്ലേണം 26
എന്നിങ്ങനെ യോസേഫ് മിസ്രയീമിലെ
നിലങ്ങളെ സംബന്ധിച്ചുവെച്ച ചട്ടം ഇന്നു
വരെയും നടപ്പാകുന്നു. പുരോഹിതന്മാ
രുടെ നിലം മാത്രം ഫറവോന്നു ചേൎന്നി
ട്ടില്ല. യിസ്രായേൽ മിസ്രയീംരാജ്യത്തി 27
ലെ ഗോശെൻദേശത്തു പാൎത്തു; അവി
ടെ അവകാശം സമ്പാദിച്ചു, ഏററവും
സന്താനപുഷ്ടിയുള്ളവരായി പെരുകി
വന്നു.

യാക്കോബ് മിസ്രയീംദേശത്തു വന്നിട്ടു 28
പതിനേഴ സംവത്സരം ജീവിച്ചിരുന്നു;
യാക്കോബിന്റെ ആയുഷ്കാലം ആകെ
നൂററിനാല്പത്തേഴ സംവത്സരം ആയിരു
ന്നു. യിസ്രായേൽ മരിപ്പാനുള്ള കാലം 29
അടുത്തപ്പോൾ അവൻ തന്റെ മകനായ
യോസേഫിനെ വിളിപ്പിച്ചു അവനോടു:
നിനക്കു എന്നോടു കൃപയുണ്ടെങ്കിൽ നി
ന്റെ കൈ എന്റെ തുടയിൻകീഴിൽ വെ
ക്കുക; എന്നോടു ദയയും വിശ്വസ്തതയും
കാണിച്ചു എന്നെ മിസ്രയീമിൽ അടക്കാ
തെ, ഞാൻ എന്റെ പിതാക്കന്മാരെ 30
പോലെ നിദ്രകൊള്ളുമ്പോൾ എന്നെ മിസ്ര
യീമിൽനിന്നു എടുത്തുകൊണ്ടുപോയി അ
വരുടെ ശ്മശാനഭൂമിയിൽ അടക്കേണം
എന്നു പറഞ്ഞു. നിന്റെ കല്പനപ്രകാരം
ഞാൻ ചെയ്യാം എന്നു അവൻ പറഞ്ഞു.
എന്നോടു സത്യം ചെയ്ക എന്നു അവൻ പ 31
റഞ്ഞു; അവൻ സത്യവും ചെയ്തു; അപ്പോൾ
യിസ്രായേൽ കട്ടിലിന്റെ തലെക്കൽ നമ
സ്കരിച്ചു.

## ൪൮. അദ്ധ്യായം.

**അ**നന്തരം യോസേഫിന്നു: നിൻെറ
അപ്പൻ ദീനമായി കിടക്കുന്നു എന്നു വൎത്ത
മാനം വന്നു; ഉടനെ അവൻ മനശ്ശെ,
എഫ്രയീം എന്ന രണ്ടു പുത്രന്മാരെയും
2 കൂട്ടിക്കൊണ്ടുചെന്നു: നിൻെറ മകൻ യോ
സേഫ് ഇതാ വരുന്നു എന്നു യാക്കോബി
നെ അറിയിച്ചു; അപ്പോൾ യിസ്രായേൽ
തന്നെത്താൻ ഉറപ്പിച്ചു കട്ടിലിന്മേൽ ഇരു
3 ന്നു. യാക്കോബ് യോസേഫിനോടു പറ
ഞ്ഞതു: സൎവ്വശക്തിയുള്ള ദൈവം കനാൻ
ദേശത്തിലെ ലൂസ്സിൽവെച്ചു എനിക്കു പ്രത്യ
4 ക്ഷനായി എന്നെ അനുഗ്രഹിച്ചു, എന്നോടു:
ഞാൻ നിന്നെ സന്താനപുഷ്ടിയുള്ളവനാ
ക്കി പെരുക്കി നിന്നെ ജനസമൂഹമാക്കുക
യും നിൻെറ ശേഷം നിൻെറ സന്തതിക്കു
ഈ ദേശം ശാശ്വതാവകാശമായി കൊടുക്ക
5 യും ചെയ്യും എന്നു അരുളിച്ചെയ്തു. മിസ്ര
യീമിൽ നിൻെറ അടുക്കൽ ഞാൻ വരുംമു
മ്പെ നിനക്കു മിസ്രയീംദേശത്തുവെച്ചു ജ
നിച്ച രണ്ടു പുത്രന്മാരായ മനശ്ശെയും എ
ഫ്രയീമും എനിക്കുള്ളവർ ആയിരിക്കട്ടെ;
രൂബേനും ശിമെയോനും എന്നപോലെ
6 അവർ എനിക്കുള്ളവരായിരിക്കട്ടെ. ഇ
വരുടെ ശേഷം നിനക്കു ജനിക്കുന്ന സ
ന്തതിയോ നിനക്കുള്ളവരായിരിക്കട്ടെ; അ
വർ തങ്ങളുടെ അവകാശത്തിൽ തങ്ങളു
ടെ സഹോദരന്മാരുടെ പേരിൻപ്രകാരം
7 വിളിക്കപ്പെടട്ടെ. ഞാൻ പദ്ദനിൽനി
ന്നു വരുമ്പോൾ, കനാൻദേശത്തു എഫ്രാ
ത്തിൽ എത്തുവാൻ അല്പം ദൂരം മാത്രമുള്ള
പ്പോൾ വഴിയിൽവെച്ചു റാഹേൽ മരിച്ചു;
ഞാൻ അവളെ അവിടെ ബേത്ലെഹെം
എന്ന എഫ്രാത്തിന്നുള്ള വഴിയരികെ അ
8 ടക്കം ചെയ്തു. യിസ്രായേൽ യോസേഫി
ൻെറ പുത്രന്മാരെ കണ്ടപ്പോൾ: ഇവർ ആ
രെന്നു ചോദിച്ചു. ദൈവം ഇവിടെ എ 9
നിക്കു തന്നിട്ടുള്ള പുത്രന്മാർ എന്നു യോ
സേഫ് അപ്പനോടു പറഞ്ഞു. അവരെ
എൻെറ അടുക്കൽ കൊണ്ടുവരിക; ഞാൻ
അവരെ അനുഗ്രഹിക്കും എന്നു അവൻ
പറഞ്ഞു. എന്നാൽ യിസ്രായേലിൻെറ 10
കണ്ണു വയസ്സുകൊണ്ടു മങ്ങി കാണ്മാൻ
വഹിയാതിരുന്നു; അവരെ അടുക്കൽ
കൊണ്ടുചെന്നപ്പോൾ അവൻ അവ
രെ ചുംബിച്ചു ആലിംഗനം ചെയ്തു.
യിസ്രായേൽ യോസേഫിനോടു: നിൻെറ 11
മുഖം കാണുമെന്നു ഞാൻ വിചാരിച്ചിരു
ന്നില്ല; എന്നാൽ നിൻെറ സന്തതിയെയും
കാണ്മാൻ ദൈവം എനിക്കു സംഗതി
വരുത്തിയല്ലോ എന്നു പറഞ്ഞു. യോ 12
സേഫ് അവരെ അവൻെറ മുഴങ്കാലു
കൾക്കിടയിൽനിന്നു മാററി; സാഷ്ടാം
ഗം നമസ്കരിച്ചു. പിന്നെ യോസേഫ് 13
എഫ്രയീമിനെ വലങ്കൈകൊണ്ടു പിടിച്ചു
യിസ്രായേലിൻെറ ഇടങ്കൈക്കു നേരെയും
മനശ്ശെയെ ഇടങ്കൈകൊണ്ടു പിടിച്ചു യി
സ്രായേലിൻെറ വലങ്കൈക്കു നേരെയുമാ
യി ഇങ്ങനെ രണ്ടുപേരെയും അവൻെറ
അടുക്കൽ കൊണ്ടുചെന്നു. യിസ്രായേൽ 14
വലങ്കൈ നീട്ടി ഇളയവനായ എഫ്രയീ
മിൻെറ തലയിലും ഇടങ്കൈ മൂത്തവനായ
മനശ്ശെയുടെ തലയിലുമായി അങ്ങനെ
തൻെറ കൈകളെ പിണെച്ചു വെച്ചു.
പിന്നെ അവൻ യോസേഫിനെ അനു 15
ഗ്രഹിച്ചു: എൻെറ പിതാക്കന്മാരായ അ
ബ്രാഹാമും യിസ്ഹാക്കും ഭജിച്ചുപോന്ന ദൈ
വം, ഞാൻ ജനിച്ചനാൾ മുതൽ ഇന്നുവ
രെയും എന്നെ പുലൎത്തിയിരിക്കുന്ന ദൈ
വം, എന്നെ സകലദോഷങ്ങളിൽനി 16
ന്നും വിടുവിച്ച ദൂതൻ ഈ കുട്ടികളെ അ
നുഗ്രഹിക്കുമാറാകട്ടെ; എൻെറ പേരും
എൻെറ പിതാക്കന്മാരായ അബ്രാഹാമി

ന്റെയും യിസ്സാക്കിന്റെയും പേരും ഇവ
രിൽ നിലനില്ക്കുമാറാകട്ടെ; അവർ ഭൂമി
യിൽ കൂട്ടമായിവൎദ്ധിക്കട്ടെ എന്നു പറഞ്ഞു.
17 അപ്പൻ വലങ്കൈ എഫ്രയീമിന്റെ തല
യിൽവെച്ചു എന്നു യോസേഫ് കണ്ട
പ്പോൾ അവന്നു അനിഷ്ടം തോന്നി; അ
പ്പന്റെ കൈ എഫ്രയീമിന്റെ തല
യിൽനിന്നു മനശ്ശെയുടെ തലയിൽ മാ
18 റ്റി വെപ്പാൻ പിടിച്ചു. യോസേഫ്
അപ്പനോടു: അങ്ങനെയല്ല, എന്റെ
അപ്പാ; ഇവനല്ലോ ആദ്യജാതൻ; ഇവ
ന്റെ തലയിൽ വലങ്കൈ വെക്കേണം
19 എന്നു പറഞ്ഞു. എന്നാൽ അവന്റെ അ
പ്പൻ സമ്മതിക്കാതെ: എനിക്കു അറിയാം;
മകനേ, എനിക്കു അറിയാം; ഇവനും ഒരു
വലിയജനമായി തീരും, ഇവനും വൎദ്ധി
ക്കും; എങ്കിലും അനുജൻ അവനെക്കാൾ
അധികം വൎദ്ധിക്കും; അവന്റെ സന്തതി
20 ജനസമൂഹമായ്തീരും എന്നു പറഞ്ഞു. അ
ങ്ങനെ അവൻ അന്നു അവരെ അനുഗ്ര
ഹിച്ചു: ദൈവം നിന്നെ എഫ്രയീമിനെ
യും മനശ്ശെയെയും പോലെ ആക്കുമാറാ
കട്ടെ എന്നു യിസ്രായേല്യർ നിന്റെ
പേർ ചൊല്ലി അനുഗ്രഹിക്കും എന്നു പ
റഞ്ഞു എഫ്രയീമിനെ മനശ്ശെക്കു മുമ്പാ
21 ക്കി. യോസേഫിനോടു യിസ്രായേൽ
പറഞ്ഞതു: ഇതാ, ഞാൻ മരിക്കുന്നു; ദൈ
വം നിങ്ങളോടുകൂടെ ഇരുന്നു നിങ്ങളെ
നിങ്ങളുടെ പിതാക്കന്മാരുടെ ദേശത്തേക്കു
22 മടക്കി കൊണ്ടുപോകും. എന്റെ വാളും
വില്ലുംകൊണ്ടു ഞാൻ അമോൎയ്യരുടെ കയ്യിൽ
നിന്നു പിടിച്ചടക്കിയ മലഞ്ചരിവു ഞാൻ
നിന്റെ സഹോദരന്മാരുടെ ഓഹരിയിൽ
കവിഞ്ഞതായി നിനക്കു തന്നിരിക്കുന്നു.

## ൪൯. അദ്ധ്യായം.

**അ**നന്തരം യാക്കോബ് തന്റെ പുത്രന്മാ
രെ വിളിച്ചു അവരോടു പറഞ്ഞതു: കൂടി
വരുവിൻ, ഭാവികാലത്തു നിങ്ങൾക്കു സം
ഭവിപ്പാനുള്ളതു ഞാൻ നിങ്ങളെ അറി
യിക്കും.
യാക്കോബിന്റെ പുത്രന്മാരേ: കൂടിവന്നു 2
കേൾപ്പിൻ;
നിങ്ങളുടെ അപ്പനായ യിസ്രായേലിന്റെ
മൊഴിക്കു ചെവിതരുവിൻ!
രൂബേനേ, നീ എന്റെ ആദ്യജാതൻ, 3
എന്റെ വീൎയ്യവും എന്റെ ശക്തിയുടെ ആ
ദ്യഫലവും
ശ്രേഷ്ഠതയുടെ വൈശിഷ്ട്യവും
ബലത്തിന്റെ വൈശിഷ്ട്യവും തന്നേ.
വെള്ളംപോലെ തുളുമ്പുന്നവനേ, നീ ശ്രേ 4
ഷ്ഠനാകയില്ല;
നീ അപ്പന്റെ കിടക്കമേൽ കയറി അ
തിനെ അശുദ്ധമാക്കി;
എന്റെ ശയ്യമേൽ അവൻ കയറിയ
ല്ലോ.
ശിമെയോനും ലേവിയും സഹോദരന്മാർ; 5
അവരുടെ വാളുകൾ സാഹസത്തിന്റെ
ആയുധങ്ങൾ.
എൻ ഉള്ളമേ, അവരുടെ മന്ത്രണത്തിൽ 6
കൂടരുതേ;
എൻ മനമേ, അവരുടെ യോഗത്തിൽ
ചേരരുതേ;
തങ്ങളുടെ കോപത്തിൽ അവർ പുരുഷ
ന്മാരെ കൊന്നു;
തങ്ങളുടെ ശാഠ്യത്തിൽ കൂറ്റന്മാരുടെ വരി
യുടെച്ചു.
അവരുടെ ഉഗ്രകോപവും കഠിനക്രോധ 7
വും ശപിക്കപ്പെട്ടതു;
ഞാൻ അവരെ യാക്കോബിൽ പകക്കയും
യിസ്രായേലിൽ ചിതറിക്കയും ചെയ്യും.
യെഹൂദയേ, സഹോദരന്മാർ നിന്നെ 8
പുകഴ്ത്തും;
നിന്റെ കൈ ശത്രുക്കളുടെ കഴുത്തിൽ
ഇരിക്കും;

അപ്പന്റെ മക്കൾ നിന്റെ മുമ്പിൽ നമ
സ്കരിക്കും.
9 യെഹൂദാ ഒരു ബാലസിംഹം;
മകനേ, നീ ഇരപിടിച്ചു കയറിയിരിക്കുന്നു;
അവൻ കുനിഞ്ഞു, സിംഹംപോലെയും
സിംഹിപോലെയും പതുങ്ങിക്കിടക്കുന്നു;
ആർ അവനെ എഴുന്നേല്പിക്കും?
10 അവകാശമുള്ളവൻ വരുവോളം ചെങ്കോൽ
യെഹൂദയിൽനിന്നും
രാജദണ്ഡു അവന്റെ കാലുകളുടെ ഇട
യിൽനിന്നും നീങ്ങിപ്പോകയില്ല;
ജാതികളുടെ അനുസരണം അവനോടു
ആകും.
11 അവൻ മുന്തിരിവള്ളിയോടു ചെറുകഴുത
യെയും
വിശിഷ്ടമുന്തിരിവള്ളിയോടു കഴുതക്കുട്ടി
യെയും കെട്ടുന്നു;
അവൻ വീഞ്ഞിൽ തന്റെ ഉടുപ്പും
ദ്രാക്ഷാരസത്തിൽ തന്റെ വസ്ത്രവും അല
ക്കുന്നു.
12 അവന്റെ കണ്ണു വീഞ്ഞുകൊണ്ടു ചുവന്നും
അവന്റെ പല്ലു പാലുകൊണ്ടു വെളുത്തും
ഇരിക്കുന്നു.
13 സെബൂലൂൻ സമുദ്രതീരത്തു വസിക്കും;
അവൻ കപ്പൽതുറമുഖത്തു പാൎക്കും;
അവന്റെ പാൎശ്വം സീദോൻവരെ ആകും.
14 യിസ്സാഖാർ അസ്ഥിബലമുള്ള കഴുത;
അവൻ തൊഴുത്തുകളുടെ മദ്ധ്യേ കിടക്കുന്നു.
15 വിശ്രാമം നല്ലതെന്നും ദേശം ഇമ്പമുള്ള
തെന്നും കണ്ടു,
അവൻ ചുമടിന്നു ചുമൽ കൊടുത്തു
ഊഴിയത്തിന്നു ദാസനായ്തീൎന്നു.
16 ദാൻ ഏതൊരു യിസ്രായേല്യഗോത്രവും
പോലെ
സ്വജനത്തിന്നു ന്യായപാലനം ചെയ്യും.
17 ദാൻ വഴിയിൽ ഒരു പാമ്പും
പാതയിൽ ഒരു സൎപ്പവും ആകുന്നു;
അവൻ കുതിരയുടെ കുതികാൽ കടിക്കും;
പുറത്തു കയറിയവൻ മലൎന്നു വീഴും.
യഹോവേ, ഞാൻ നിന്റെ രക്ഷെക്കായി 18
കാത്തിരിക്കുന്നു.
ഗാദോ, കവൎച്ചപ്പട അവനെ ഞെരുക്കും; 19
അവനോ അവരുടെ പിൻപടയെ ഞെ
രുക്കും.
ആശേരോ, അവന്റെ ആഹാരം പു 20
ഷ്ടിയുള്ളതു;
അവൻ രാജകീയസ്വാദുഭോജനം നല്കും.
നഫ്താലി സ്വതന്ത്രയായി നടക്കുന്ന 21
പേടമാൻ;
അവൻ ലാവണ്യവാക്കുകൾ സംസാരി
ക്കുന്നു.
യോസേഫ് ഫലപ്രദമായോരു വൃക്ഷം, 22
നീരുറവിന്നരികെ ഫലപ്രദമായോരു വൃ
ക്ഷം തന്നേ;
അതിന്റെ കൊമ്പുകൾ മതിലിന്മേൽ പ
ടരുന്നു.
വില്ലാളികൾ അവനെ വിഷമിപ്പിച്ചു; 23
അവർ എയ്തു, അവനോടു പൊരുതു.
അവന്റെ വില്ലു ഉറപ്പോടെ നിന്നു; 24
അവന്റെ ഭുജം യാക്കോബിൻ വല്ലഭന്റെ
കയ്യാൽ ബലപ്പെട്ടു;
യിസ്രായേലിന്റെ പാറയായ ഇടയന്റെ
നാമത്താൽ തന്നേ.
നിൻ പിതാവിന്റെ ദൈവത്താൽ — 25
അവൻ നിന്നെ സഹായിക്കും —
സൎവ്വശക്തനാൽ തന്നേ — അവൻ മീതെ
ആകാശത്തിന്റെ അനുഗ്രഹങ്ങളാലും
താഴെ കിടക്കുന്ന ആഴത്തിന്റെ അനുഗ്ര
ഹങ്ങളാലും
മുലയുടെയും ഗൎഭത്തിന്റെയും അനുഗ്രഹ
ങ്ങളാലും നിന്നെ അനുഗ്രഹിക്കും.
നിൻ പിതാവിന്റെ അനുഗ്രഹങ്ങൾ 26
എൻ ജനകന്മാരുടെ അനുഗ്രഹങ്ങൾക്കു
മീതെ

ശാശ്വതഗിരികളുടെ അററത്തോളം പ്ര
ബലപ്പെട്ടു
അവ യോസേഫിന്റെ തലയിലും
തന്റെ സഹോദരന്മാരിൽ പ്രഭുവായവ
ന്റെ നെറുകയിലും വരും.
27 ബെന്യാമീൻ കടിച്ചുകീറുന്ന ചെന്നായി;
രാവിലെ അവൻ ഇരപിടിച്ചു വിഴുങ്ങും;
വൈകുന്നേരത്തു അവൻ കവൎച്ച പങ്കിടും.
28 യിസ്രായേൽഗോത്രം പന്ത്രണ്ടും ഇവ ആ
കുന്നു; അവരുടെ പിതാവു അവരോടു
പറഞ്ഞതു ഇതു തന്നേ; അവൻ അവരിൽ
ഓരോരുത്തന്നു അവനവന്റെ അനുഗ്ര
ഹം കൊടുത്തു അവരെ അനുഗ്രഹിച്ചു.
29 അവൻ അവരോടു ആജ്ഞാപിച്ചു പറ
ഞ്ഞതു: ഞാൻ എന്റെ ജനത്തോടു ചേരു
മ്പോൾ നിങ്ങൾ ഹിത്യനായ എഫ്രോന്റെ
നിലത്തിലെ ഗുഹയിൽ എന്റെ പിതാക്ക
ന്മാരുടെ അടുക്കൽ എന്നെ അടക്കേണം.
30 കനാൻദേശത്തു മമ്രേക്കു സമീപം, അബ്രാ
ഹാം ഹിത്യനായ എഫ്രോനോടു നില
ത്തോടുകൂടെ ശ്മശാനഭൂമിയായി ജന്മം വാ
ങ്ങിയ മക്പേലാ എന്ന നിലത്തിലെ ഗുഹ
31 യിൽ തന്നേ. അവിടെ അവർ അബ്രാ
ഹാമിനെയും അവന്റെ ഭാൎയ്യയായ സാറ
യെയും യിസ്ഹാക്കിനെയും അവന്റെ ഭാൎയ്യ
യായ റിബെക്കയെയും അടക്കി; അവിടെ
32 ഞാൻ ലേയയെയും അടക്കി. ആ നിലവും
അതിലെ ഗുഹയും ഹിത്യരോടു വിലെക്കു
33 വാങ്ങിയതാകുന്നു. യാക്കോബ് തന്റെ
പുത്രന്മാരോടു ആജ്ഞാപിച്ചു തീൎന്നശേഷം
അവൻ കാൽ കട്ടിലിന്മേൽ എടുത്തു വെ
ച്ചിട്ടു പ്രാണനെ വിട്ടു തന്റെ ജനത്തോടു
ചേൎന്നു.

## ൫൦. അദ്ധ്യായം.

**അ**പ്പോൾ യോസേഫ് തന്റെ അപ്പ
ന്റെ മുഖത്തു വീണു കരഞ്ഞു അവനെ
ചുംബിച്ചു. പിന്നെ തന്റെ അപ്പന്നു 2
സുഗന്ധവൎഗ്ഗം ഇടുവാൻ യോസേഫ്
തന്റെ ദാസന്മാരായ വൈദ്യന്മാരോടു
കല്പിച്ചു; വൈദ്യന്മാർ യിസ്രായേലിന്നു സു
ഗന്ധവൎഗ്ഗം ഇട്ടു. അങ്ങനെ നാല്പതു ദി 3
വസം കഴിഞ്ഞു; സുഗന്ധവൎഗ്ഗം ഇടുവാൻ
അത്ര ദിവസം വേണ്ടിവരും. മിസ്രയീ
മ്യർ അവനെക്കുറിച്ചു എഴുപതു ദിവസം
വിലാപം കഴിച്ചു.
അവന്നായുള്ള വിലാപകാലം കഴിഞ്ഞ 4
പ്പോൾ യോസേഫ് ഫറവോന്റെ ഗൃഹ
ക്കാരോടു സംസാരിച്ചു: നിങ്ങൾക്കു എ
ന്നോടു ദയ ഉണ്ടെങ്കിൽ നിങ്ങൾ ഫറവോ
നോടു: എന്റെ അപ്പൻ: ഇതാ, ഞാൻ 5
മരിക്കുന്നു; ഞാൻ കനാൻദേശത്തു എനി
ക്കുവേണ്ടി വെട്ടിയിരിക്കുന്ന കല്ലറയിൽ
തന്നേ നീ എന്നെ അടക്കേണമെന്നു പ
റഞ്ഞു എന്നെക്കൊണ്ടു സത്യം ചെയ്യിച്ചി
ട്ടുണ്ടു. ആകയാൽ ഞാൻ പോയി എന്റെ
അപ്പനെ അടക്കി മടങ്ങിവരുവാൻ അനു
വാദത്തിന്നു അപേക്ഷിക്കുന്നു എന്നു ഉണ
ൎത്തിപ്പിൻ എന്നു പറഞ്ഞു. നിന്റെ 6
അപ്പൻ നിന്നെക്കൊണ്ടു സത്യം ചെയ്യിച്ച
തുപോലെ നീ പോയി അവനെ അടക്കുക
എന്നു ഫറവോൻ കല്പിച്ചു. അങ്ങനെ 7
യോസേഫ് അപ്പനെ അടക്കുവാൻ പോ
യി; ഫറവോന്റെ ഭൃത്യന്മാരും കോവില
ധികാരികളും മിസ്രയീംദേശത്തിലെ പ്ര
മാണികളും യോസേഫിന്റെ കുടുംബം 8
ഒക്കെയും അവന്റെ സഹോദരന്മാരും
പിതൃഭവനവും അവനോടുകൂടെ പോയി;
തങ്ങളുടെ കുഞ്ഞുകുട്ടികളെയും ആടുമാടുക
ളെയും മാത്രം അവർ ഗോശെൻദേശത്തു
വിട്ടേച്ചുപോയി. രഥങ്ങളും കുതിരയാളു 9
കളും അവനോടുകൂടെ പോയി; അതു
എത്രയും വലിയ കൂട്ടമായിരുന്നു. അവർ 10
യോൎദ്ദാന്നക്കരെയുള്ള ഗോരെൻ-ആതാ

ളിൽ എത്തിയപ്പോൾ അവിടെവെച്ച എ
ത്രയും ഗൌരവമായ പ്രലാപം കഴിച്ചു;
ഇങ്ങനെ അവൻ ഏഴുദിവസം തന്റെ
അപ്പനെക്കുറിച്ച വിലാപം കഴിച്ചു.
11 ദേശനിവാസികളായ കനാന്ന്യർ ഗോ
രെൻ-ആതാദിലെ വിലാപം കണ്ടിട്ടു: ഇതു
മിസ്രയീമ്യരുടെ മഹാവിലാപം എന്ന പ
റഞ്ഞു; അതുകൊണ്ടു ആ സ്ഥലത്തിന്ന
ആബേൽ-മിസ്രയീം എന്ന പേരായി; അതു
12 യോൎദ്ദാന്നക്കരെ ആകുന്നു. അവൻ കല്പി
ച്ചിരുന്നതുപോലെ പുത്രന്മാർ അവന്ന
13 ചെയ്തു. അവന്റെ പുത്രന്മാർ അവനെ ക
നാൻദേശത്തേക്കു കൊണ്ടുപോയി, മമ്രേക്കു
സമീപം അബ്രാഹാം ഹിത്യനായ എഫ്രോ
നോടു നിലത്തോടുകൂടെ ശ്മശാനഭൂമിയായി
ജന്മം വാങ്ങിയ മക്പേലയെന്ന നിലത്തി
ലെ ഗുഹയിൽ അവനെ അടക്കംചെയ്തു.
14 യോസേഫ് അപ്പനെ അടക്കിയശേ
ഷം അവനും സഹോദരന്മാരും അവ
ന്റെ അപ്പനെ അടക്കുവാൻ കൂടെ
പോയിരുന്ന എല്ലാവരും മിസ്രയീമിലേക്കു
15 മടങ്ങിപ്പോന്നു. അപ്പൻ മരിച്ചുപോയി
എന്നു യോസേഫിന്റെ സഹോദരന്മാർ
കണ്ടിട്ടു: പക്ഷേ യോസേഫ് നമ്മെ ദ്വേ
ഷിച്ചു, നാം അവനോടു ചെയ്തു സകല
ദോഷത്തിന്നും നമ്മോടു പ്രതികാരം ചെ
16 യ്യുമെന്നു പറഞ്ഞു. അവർ യോസേഫി
ന്റെ അടുക്കൽ ആളയച്ചു: അപ്പൻ മരി
ക്കും മുമ്പെ: നിന്റെ സഹോദരന്മാർ നി
ന്നോടു ദോഷം ചെയ്തു; അവർ ചെയ്തു
അതിക്രമവും പാപവും നീ ക്ഷമിക്കേ
ണം എന്നു യോസേഫിനോടു പറവിൻ
17 എന്നു കല്പിച്ചിരിക്കുന്നു. ആകയാൽ അ
പ്പന്റെ ദൈവത്തിന്റെ ദാസന്മാരുടെ
ദ്രോഹം ക്ഷമിക്കേണമേ എന്നു പറയിച്ചു.
അവർ യോസേഫിനോടു സംസാരിക്കു
മ്പോൾ അവൻ കരഞ്ഞു. അവന്റെ സ 18
ഹോദരന്മാർ ചെന്നു അവന്റെ മുമ്പാകെ
വീണു: ഇതാ, ഞങ്ങൾ നിനക്കു അടിമ
കൾ എന്നു പറഞ്ഞു. യോസേഫ് അവ 19
രോടു: നിങ്ങൾ ഭയപ്പെടേണ്ടാ; ഞാൻ
ദൈവത്തിന്റെ സ്ഥാനത്തു ഇരിക്കുന്നു
വോ? നിങ്ങൾ എന്റെ നേരെ ദോഷം 20
വിചാരിച്ചു; ദൈവമോ, ഇന്നുള്ളതുപോ
ലെ ബഹുജനത്തിന്നു ജീവരക്ഷ വരു
ത്തേണ്ടതിന്നു അതിനെ ഗുണമാക്കിത്തീ
ൎത്തു. ആകയാൽ നിങ്ങൾ ഭയപ്പെടേണ്ടാ; 21
ഞാൻ നിങ്ങളെയും നിങ്ങളുടെ കുഞ്ഞു
കുട്ടികളെയും പോററി രക്ഷിക്കും എന്നു
പറഞ്ഞു അവരെ ആശ്വസിപ്പിച്ചു ധൈ
ൎയ്യപ്പെടുത്തി.
യോസേഫും അവന്റെ പിതൃഭവനവും 22
മിസ്രയീമിൽ പാൎത്തു, യോസേഫ് നൂററി
പ്പത്തു സംവത്സരം ജീവിച്ചിരുന്നു. എഫ്ര 23
യീമിന്റെ മൂന്നാം തലമുറയിലെ മക്കളെ
യും കണ്ടു; മനശ്ശെയുടെ മകനായ മാഖീ
രിന്റെ മക്കളും യോസേഫിന്റെ മടി
യിൽ വളൎന്നു. അനന്തരം യോസേഫ് 24
തന്റെ സഹോദരന്മാരോടു: ഞാൻ മരി
ക്കുന്നു; എന്നാൽ ദൈവം നിങ്ങളെ സന്ദ
ൎശിക്കയും ഈ ദേശത്തുനിന്നു താൻ അബ്രാ
ഹാമിനോടും യിസ്ഹാക്കിനോടും യാക്കോബി
നോടും സത്യംചെയ്തു ദേശത്തേക്കു കൊണ്ടു
പോകയും ചെയ്യും എന്നു പറഞ്ഞു. ദൈ 25
വം നിങ്ങളെ സന്ദൎശിക്കുമ്പോൾ നിങ്ങൾ
എന്റെ അസ്ഥികളെ ഇവിടെനിന്നു കൊ
ണ്ടുപോകേണമെന്നു പറഞ്ഞു യോസേഫ്
യിസ്രായേൽമക്കളെക്കൊണ്ടു സത്യം ചെ
യ്യിച്ചു. യോസേഫ് നൂററിപ്പത്തു വയ 26
സ്സുള്ളവനായി മരിച്ചു. അവർ അവന്നു
സുഗന്ധവൎഗ്ഗം ഇട്ടു അവനെ മിസ്രയീമിൽ
ഒരു ശവപ്പെട്ടിയിൽ വെച്ചു.

കൊണ്ടു പോകേണമെന്നു പറഞ്ഞു അവൻ
യിസ്രായേൽമക്കളെക്കൊണ്ടു ഉറപ്പായി സ
20 ത്യം ചെയ്യിച്ചിരുന്നു. അവർ സുക്കോ
ത്തിൽനിന്നു യാത്ര പുറപ്പെട്ടു മരുഭൂമിക്കു
21 രികെ ഏഥാമിൽ പാളയമിറങ്ങി. അവർ
പകലും രാവും യാത്രചെയ്വാൻ തക്കവണ്ണം
അവൎക്കു വഴി കാണിക്കേണ്ടതിന്നു പകൽ
മേഘസ്തംഭത്തിലും അവൎക്കു വെളിച്ചം
കൊടുക്കേണ്ടതിന്നു രാത്രി അഗ്നിസ്തംഭത്തി
ലും യഹോവ അവൎക്കു മുമ്പായി പൊയ്ക്കൊ
22 ണ്ടിരുന്നു. പകൽ മേഘസ്തംഭവും രാത്രി
അഗ്നിസ്തംഭവും ജനത്തിന്റെ മുമ്പിൽനി
ന്നു മാറിയതുമില്ല.

## ൧൪. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു കല്പി
2 ച്ചതു എന്തെന്നാൽ: നിങ്ങൾ തിരിഞ്ഞു
മിഗ്ദോലിന്നും കടലിന്നും മദ്ധ്യേ ബാൽ
സെഫോന്നു സമീപത്തുള്ള പീഹഹീരോ
ത്തിന്നരികെ പാളയം ഇറങ്ങേണമെന്നു
യിസ്രായേൽമക്കളോടു പറക; അതിന്റെ
സമീപത്തു സമുദ്രത്തിന്നരികെ നിങ്ങൾ
3 പാളയം ഇറങ്ങേണം. എന്നാൽ അവർ
ദേശത്തു ഉഴലുന്നു; മരുഭൂമിയിൽ കുടുങ്ങി
യിരിക്കുന്നു എന്നു ഫറവോൻ യിസ്രായേൽ
4 മക്കളെക്കുറിച്ചു പറയും. ഫറവോൻ അ
വരെ പിന്തുടരുവാൻ തക്കവണ്ണം ഞാൻ
അവന്റെ ഹൃദയം കഠിനമാക്കും. ഞാൻ
യഹോവ ആകുന്നു എന്നു മിസ്രയീമ്യർ അ
റിയേണ്ടതിന്നു ഫറവോനിലും അവന്റെ
സകലസൈന്യങ്ങളിലും ഞാൻ എന്നെ
തന്നേ മഹത്വപ്പെടുത്തും. അവർ അങ്ങ
5 നെ ചെയ്തു. ജനം ഓടിപ്പോയി എന്നു
മിസ്രയീംരാജാവിന്നു അറിവു കിട്ടിയ
പ്പോൾ ജനത്തെ സംബന്ധിച്ചു ഫറവോ
ന്റെയും അവന്റെ ഭൃത്യന്മാരുടെയും മന
സ്സു മാറി: യിസ്രായേല്യരെ നമ്മുടെ അടിമ
വേലയിൽനിന്നു വിട്ടയച്ചുകളഞ്ഞുവല്ലോ;
നാം ഈ ചെയ്തതു എന്തു എന്നു അവർ പ
റഞ്ഞു. പിന്നെ അവൻ രഥം കെട്ടിച്ചു 6
പടജ്ജനത്തെയും വിശേഷപ്പെട്ട അറു 7
നൂറു രഥങ്ങളെയും മിസ്രയീമിലെ സകല
രഥങ്ങളെയും അവെക്കു വേണ്ടുന്ന തേരാ
ളികളെയും കൂട്ടി. യഹോവ മിസ്രയീം 8
രാജാവായ ഫറവോന്റെ ഹൃദയം കഠിന
മാക്കിയതിനാൽ അവൻ യിസ്രായേൽമക്ക
ളെ പിന്തുടൎന്നു. എന്നാൽ യിസ്രായേൽ
മക്കൾ യുദ്ധസന്നദ്ധരായി പുറപ്പെട്ടി
രുന്നു. ഫറവോന്റെ എല്ലാകുതിരയും 9
രഥവും കുതിരപ്പടയും സൈന്യവുമായി
മിസ്രയീമ്യർ അവരെ പിന്തുടൎന്നു; കടല്ക്ക
രയിൽ ബാൽസെഫോന്നു സമീപത്തുള്ള
പീഹഹീരോത്തിന്നു അരികെ അവർ പാ
ളയമിറങ്ങിയിരിക്കുമ്പോൾ അവരോടു അ
ടുത്തു. ഫറവോൻ അടുത്തുവരുമ്പോൾ 10
യിസ്രായേൽമക്കൾ തല ഉയൎത്തി മിസ്രയീ
മ്യർ പിന്നാലെ വരുന്നതു കണ്ടു ഏററവും
ഭയപ്പെട്ടു; യിസ്രായേൽമക്കൾ യഹോവ
യോടു നിലവിളിച്ചു. അവർ മോശെ 11
യോടു: മിസ്രയീമിൽ ശവക്കുഴിയില്ലാഞ്ഞി
ട്ടോ നീ ഞങ്ങളെ മരുഭൂമിയിൽ മരിപ്പാൻ
കൂട്ടിക്കൊണ്ടുവന്നതു? നീ ഞങ്ങളെ മിസ്ര
യീമിൽനിന്നു പുറപ്പെടുവിച്ചതിനാൽ ഞ
ങ്ങളോടു ഈ ചെയ്തതു എന്തു? മിസ്രയീ 12
മ്യൎക്കു വേല ചെയ്വാൻ ഞങ്ങളെ വിടേണം
എന്നു ഞങ്ങൾ മിസ്രയീമിൽവെച്ചു നിന്നോ
ടു പറഞ്ഞില്ലയോ? മരുഭൂമിയിൽ മരിക്കു
ന്നതിനെക്കാൾ മിസ്രയീമ്യൎക്കു വേല ചെയ്യു
ന്നതായിരുന്നു ഞങ്ങൾക്കു നല്ലതു എന്നു
പറഞ്ഞു. അതിന്നു മോശെ ജനത്തോടു: 13
ഭയപ്പെടേണ്ടാ; ഉറെച്ചുനില്പിൻ; യഹോ
വ ഇന്നു നിങ്ങൾക്കു ചെയ്വാനിരിക്കുന്ന
രക്ഷ കണ്ടുകൊൾവിൻ; നിങ്ങൾ ഇന്നു
കണ്ടിട്ടുള്ള മിസ്രയീമ്യരെ ഇനി ഒരുനാളും

14 കാണുകയില്ല. യഹോവ നിങ്ങൾക്കുവേ
ണ്ടി യുദ്ധം ചെയ്യും; നിങ്ങൾ മിണ്ടാതിരി
പ്പിൻ എന്നു പറഞ്ഞു.
15 അപ്പോൾ യഹോവ മോശെയോടു അ
രുളിച്ചെയ്തതു: നീ എന്നോടു നിലവിളി
ക്കുന്നതു എന്തു? മുമ്പോട്ടു പോകുവാൻ യി
16 സ്രായേൽമക്കളോടു പറക. വടി എടു
ത്തു നിന്റെ കൈ കടലിന്മേൽ നീട്ടി അ
തിനെ വിഭാഗിക്ക; യിസ്രായേൽമക്കൾ
കടലിന്റെ നടുവെ ഉണങ്ങിയ നിലത്തു
17 കൂടി കടന്നുപോകും. എന്നാൽ ഞാൻ
മിസ്രയീമ്യരുടെ ഹൃദയത്തെ കഠിനമാക്കും;
അവർ ഇവരുടെ പിന്നാലെ ചെല്ലും;
ഞാൻ ഫറവോനിലും അവന്റെ സകല
സൈന്യത്തിലും അവന്റെ രഥങ്ങളിലും
കുതിരപ്പടയിലും എന്നെ തന്നേ മഹത്വ
18 പ്പെടുത്തും. ഇങ്ങനെ ഞാൻ ഫറവോനി
ലും അവന്റെ രഥങ്ങളിലും കുതിരപ്പടയി
ലും എന്നെത്തന്നേ മഹത്വപ്പെടുത്തുമ്പോൾ
ഞാൻ യഹോവ ആകുന്നു എന്നു മിസ്രയീ
19 മ്യർ അറിയും. അനന്തരം യിസ്രായേല്യ
രുടെ സൈന്യത്തിന്നു മുമ്പായി നടന്ന
ദൈവദൂതൻ അവിടെനിന്നു മാറി, അവ
രുടെ പിന്നാലെ നടന്നു; മേഘസ്തംഭവും
അവരുടെ മുമ്പിൽനിന്നു മാറി പിമ്പിൽ
20 പോയി നിന്നു. രാത്രി മുഴുവനും മിസ്ര
യീമ്യരുടെ സൈന്യവും യിസ്രായേല്യരുടെ
സൈന്യവും തമ്മിൽ അടുക്കാതവണ്ണം അ
തു അവയുടെ മദ്ധ്യേ വന്നു; അവൎക്കു മേ
ഘവും അന്ധകാരവും ആയിരുന്നു; ഇവ
ൎക്കോ രാത്രിയെ പ്രകാശമാക്കിക്കൊടുത്തു.
21 മോശെ കടലിന്മേൽ കൈ നീട്ടി; യഹോ
വ അന്നു രാത്രി മുഴുവനും മഹാശക്തിയുള്ള
ഒരു കിഴക്കൻകാറ്റുകൊണ്ടു കടലിനെ
പിൻവാങ്ങിച്ചു ഉണങ്ങിയ നിലം ആക്കി;
അങ്ങനെ വെള്ളം തമ്മിൽ വേർപിരിഞ്ഞു.
22 യിസ്രായേൽമക്കൾ കടലിന്റെ നടുവിൽ
ഉണങ്ങിയ നിലത്തുകൂടി നടന്നുപോയി;
അവരുടെ ഇടത്തും വലത്തും വെള്ളം
മതിലായി നിന്നു. മിസ്രയീമ്യർ പിന്തുട 23
ൎന്നു; ഫറവോന്റെ കുതിരയും രഥങ്ങളും
കുതിരപ്പടയും എല്ലാം അവരുടെ പിന്നാ
ലെ കടലിന്റെ നടുവിലേക്കു ചെന്നു.
പ്രഭാതയാമത്തിൽ യഹോവ അഗ്നിമേ 24
ഘസ്തംഭത്തിൽനിന്നു മിസ്രയീമ്യസൈന്യ
ത്തെ നോക്കി മിസ്രയീമ്യസൈന്യത്തെ
താറുമാറാക്കി. അവരുടെ രഥചക്രങ്ങളെ 25
തെറ്റിച്ചു ഓട്ടം പ്രയാസമാക്കി. അതു
കൊണ്ടു മിസ്രയീമ്യർ: നാം യിസ്രായേലി
നെ വിട്ടു ഓടിപ്പോക; യഹോവ അവൎക്കു
വേണ്ടി മിസ്രയീമ്യരോടു യുദ്ധം ചെയ്യുന്നു
എന്നു പറഞ്ഞു.
അപ്പോൾ യഹോവ മോശെയോടു: 26
വെള്ളം മിസ്രയീമ്യരുടെ മേലും അവ
രുടെ രഥങ്ങളിന്മേലും കുതിരപ്പടയുടെ
മേലും മടങ്ങിവരേണ്ടതിന്നു കടലിന്മേൽ
കൈ നീട്ടുക എന്നു കല്പിച്ചു. മോശെ 27
കടലിന്മേൽ കൈ നീട്ടി; പുലൎച്ചെക്കു
കടൽ അതിന്റെ സ്ഥിതിയിലേക്കു മടങ്ങി
വന്നു. മിസ്രയീമ്യർ അതിന്നു എതിരായി
ഓടി; യഹോവ മിസ്രയീമ്യരെ കടലി
ന്റെ നടുവിൽ തള്ളിയിട്ടു. വെള്ളം 28
മടങ്ങിവന്നു അവരുടെ പിന്നാലെ കടലി
ലേക്കു ചെന്നിരുന്ന രഥങ്ങളെയും കുതിര
പ്പടയെയും ഫറവോന്റെ സൈന്യത്തെ
യും എല്ലാം മുക്കിക്കളഞ്ഞു; അവരിൽ ഒരു
ത്തൻപോലും ശേഷിച്ചില്ല. യിസ്രായേൽ 29
മക്കൾ കടലിന്റെ നടുവെ ഉണങ്ങിയ നി
ലത്തുകൂടി കടന്നുപോയി; വെള്ളം അവ
രുടെ ഇടത്തും വലത്തും മതിലായി നിന്നു.
ഇങ്ങനെ യഹോവ ആ ദിവസം യിസ്രാ 30
യേല്യരെ മിസ്രയീമ്യരുടെ കയ്യിൽനിന്നു
രക്ഷിച്ചു; മിസ്രയീമ്യർ കടല്കരയിൽ ചത്ത
ടിഞ്ഞു കിടക്കുന്നതു യിസ്രായേല്യർ കാണ

31 കയും ചെയ്തു. യഹോവ മിസ്രയീമ്യ
രിൽ ചെയ്തു ഈ മഹാപ്രവൃത്തി യിസ്രാ
യേല്യർ കണ്ടു; ജനം യഹോവയെ ഭയ
പ്പെട്ടു, യഹോവയിലും അവന്റെ ദാസ
നായ മോശെയിലും വിശ്വസിച്ചു.

## ൧൫. അദ്ധ്യായം.

മോശെയും യിസ്രായേൽമക്കളും അന്നു
യഹോവെക്കു സങ്കീൎത്തനം പാടി ചൊല്ലി
യതു എന്തെന്നാൽ:
ഞാൻ യഹോവെക്കു പാട്ടുപാടും, അവൻ
മഹോന്നതൻ:
കുതിരയെയും അതിന്മേൽ ഇരുന്നവനെ
യും അവൻ കടലിൽ തള്ളിയിട്ടിരിക്കുന്നു.
2 എന്റെ ബലവും എന്റെ ഗീതവും യഹോ
വയത്രേ;
അവൻ എനിക്കു രക്ഷയായ്തീൎന്നു.
അവൻ എന്റെ ദൈവം; ഞാൻ അവനെ
സ്തുതിക്കും;
അവൻ എന്റെ പിതാവിൻ ദൈവം;
ഞാൻ അവനെ പുകഴ്ത്തും.
3 യഹോവ യുദ്ധവീരൻ; യഹോവ എന്നു
അവന്റെ നാമം.
4 ഫറവോന്റെ രഥങ്ങളെയും സൈന്യ
ത്തെയും അവൻ കടലിൽ തള്ളിയിട്ടു;
അവന്റെ രഥിപ്രവരന്മാർ ചെങ്കടലിൽ
മുങ്ങിപ്പോയി.
5 ആഴി അവരെ മൂടി; അവർ കല്ലുപോലെ
ആഴത്തിൽ താണു.
6 യഹോവേ, നിന്റെ വലങ്കൈ ബലത്തിൽ
മഹത്വപ്പെട്ടു;
യഹോവേ, നിന്റെ വലങ്കൈ ശത്രുവി
നെ തകൎത്തുകളഞ്ഞു.
7 നീ എതിരാളികളെ മഹാപ്രഭാവത്താൽ
സംഹരിക്കുന്നു;
നീ നിന്റെ ക്രോധം അയക്കുന്നു; അതു
അവരെ താളടിയെപ്പോലെ ദഹിപ്പിക്കുന്നു.
നിന്റെ മൂക്കിലെ ശ്വാസത്താൽ വെള്ളം 8
കുന്നിച്ചുകൂടി;
പ്രവാഹങ്ങൾ ചിറപോലെ നിന്നു;
ആഴങ്ങൾ കടലിന്റെ ഉള്ളിൽ ഉറെച്ചു
പോയി.
ഞാൻ പിന്തുടരും, പിടിക്കും, കൊള്ള പ 9
ങ്കിടും;
എന്റെ ആശ അവരാൽ പൂൎത്തിയാകും;
ഞാൻ എന്റെ വാൾ ഊരും; എന്റെ
കൈ അവരെ നിഗ്രഹിക്കും
എന്നു ശത്രു പറഞ്ഞു.
നിന്റെ കാററിനെ നീ ഊതിച്ചു, കടൽ 10
അവരെ മൂടി;
അവർ ഈയംപോലെ പെരുവെള്ളത്തിൽ
താണു.
യഹോവേ, ദേവന്മാരിൽ നിനക്കു തുല്യൻ 11
ആർ?
വിശുദ്ധിയിൽ മഹിമയുള്ളവനേ, സ്തുതിക
ളിൽ ഭയങ്കരനേ,
അത്ഭുതങ്ങളെ പ്രവൎത്തിക്കുന്നവനേ, നി
നക്കു തുല്യൻ ആർ?
നീ വലങ്കൈ നീട്ടി, ഭൂമി അവരെ വി 12
ഴുങ്ങി.
നീ വീണ്ടെടുത്ത ജനത്തെ ദയയാൽ ന 13
ടത്തി;
നിന്റെ വിശുദ്ധനിവാസത്തിലേക്കു നി
ന്റെ ബലത്താൽ അവരെ കൊണ്ടുവന്നു.
ജാതികൾ കേട്ടു നടുങ്ങുന്നു; 14
ഫെലിസ്ത്യനിവാസികൾക്കു ഭീതിപിടിച്ചി
രിക്കുന്നു.
എദോമ്യപ്രഭുക്കന്മാർ ഭ്രമിച്ചു; 15
മോവാബ്യമുഖ്യന്മാൎക്കു കമ്പം പിടിച്ചു;
കനാന്യനിവാസികളെല്ലാം ഉരുകിപ്പോ
കുന്നു.
ഭയവും ഭീതിയും അവരുടെമേൽ വീണു; 16
നിൻ ഭുജമാഹാത്മ്യത്താൽ അവർ കല്ലു
പോലെ ആയി;

അങ്ങനെ, യഹോവേ, നിന്റെ ജനം ക
ടന്നു,
നീ സമ്പാദിച്ച ജനം കടന്നുപോയി.
17 നീ അവരെ കൊണ്ടുചെന്നു തിരുനിവാ
സത്തിന്നൊരുക്കിയ സ്ഥാനത്തു,
യഹോവേ, നിന്നവകാശപൎവ്വതത്തിൽ
നീ അവരെ നട്ടു,
കൎത്താവേ, തൃക്കൈ സ്ഥാപിച്ച വിശുദ്ധ
മന്ദിരത്തിങ്കൽ തന്നേ.
18 യഹോവ എന്നും എന്നേക്കും രാജാവായി
വാഴും.
19 എന്നാൽ ഫറവോന്റെ കുതിര അവ
ന്റെ രഥവും കുതിരപ്പടയുമായി കടലി
ന്റെ നടുവിൽ ഇറങ്ങിച്ചെന്നപ്പോൾ യ
ഹോവ കടലിലെ വെള്ളം അവരുടെ
മേൽ മടക്കിവരുത്തി; യിസ്രായേൽമക്ക
ളോ കടലിന്റെ നടുവിൽ ഉണങ്ങിയ നി
20 ലത്തുക്കൂടി കടന്നുപോന്നു. അഹരോന്റെ
സഹോദരി മിൎയ്യാം എന്ന പ്രവാചകി ക
യ്യിൽ തപ്പു എടുത്തു, സ്ത്രീകൾ എല്ലാവരും
തപ്പുകളോടും നൃത്തങ്ങളോടും കൂടെ അവ
21 ളുടെ പിന്നാലെ ചെന്നു. മിൎയ്യാം അവ
രോടു പ്രതിഗാനമായി ചൊല്ലിയതു:
യഹോവെക്കു പാട്ടുപാടുവിൻ, അവൻ
മഹോന്നതൻ;
കുതിരയെയും അതിന്മേൽ ഇരുന്നവനെ
യും അവൻ കടലിൽ തള്ളിയിട്ടിരിക്കുന്നു.
22 അനന്തരം മോശെ യിസ്രായേലിനെ
ചെങ്കടലിൽനിന്നു പ്രയാണം ചെയ്യിച്ചു;
അവർ ശൂർമരുഭൂമിയിൽ ചെന്നു, മൂന്നു
ദിവസം മരുഭൂമിയിൽ വെള്ളം കിട്ടാതെ
23 സഞ്ചരിച്ചു. മാറയിൽ എത്തിയാറെ, മാ
റയിലെ വെള്ളം കുടിപ്പാൻ അവൎക്കു കഴി
ഞ്ഞില്ല; അതു കൈപ്പുള്ളതായിരുന്നു.
അതുകൊണ്ടു അതിന്നു മാറാ എന്നു പേ
24 രിട്ടു. അപ്പോൾ ജനം: ഞങ്ങൾ എന്തു
കുടിക്കും എന്നു പറഞ്ഞു മോശെയുടെ നേ
രെ പിറുപിറുത്തു. അവൻ യഹോവ 25
യോടു അപേക്ഷിച്ചു; യഹോവ അവന്നു
ഒരു വൃക്ഷം കാണിച്ചുകൊടുത്തു. അവൻ
അതു വെള്ളത്തിൽ ഇട്ടപ്പോൾ വെള്ളം
മധുരമായി തീൎന്നു. അവിടെവെച്ചു അ
വൻ അവൎക്കു ഒരു ചട്ടവും പ്രമാണവും നി
യമിച്ചു; അവിടെവെച്ചു അവൻ അവരെ
പരീക്ഷിച്ചു: നിന്റെ ദൈവമായ യ 26
ഹോവയുടെ വാക്കു നീ ശ്രദ്ധയോടെ
കേട്ടു അവന്നു പ്രസാദമുള്ളതു ചെയ്തു
യും അവന്റെ കല്പനകളെ അനുസരിച്ചു
അവന്റെ സകലവിധികളും പ്രമാണി
ക്കയും ചെയ്താൽ ഞാൻ മിസ്രയീമ്യൎക്കു വരു
ത്തിയ വ്യാധികളിൽ ഒന്നും നിനക്കു വരു
ത്തുകയില്ല; ഞാൻ നിന്നെ സൌഖ്യമാക്കു
ന്ന യഹോവ ആകുന്നു എന്നു അരുളിച്ചെ
യ്തു. പിന്നെ അവർ ഏലീമിൽ എത്തി; 27
അവിടെ പന്ത്രണ്ടു നീരുറവും എഴുപതു ഈ
ത്തപ്പനയും ഉണ്ടായിരുന്നു; അവർ അവി
ടെ വെള്ളത്തിന്നരികെ പാളയമിറങ്ങി.

## ൧൬. അദ്ധ്യായം.

അവർ ഏലീമിൽനിന്നു യാത്രപുറപ്പെട്ടു;
യിസ്രായേൽമക്കൾ മിസ്രയീംദേശത്തുനിന്നു
പുറപ്പെട്ട രണ്ടാം മാസം പതിനഞ്ചാം തി
യ്യതി അവരുടെ സംഘം ഒക്കെയും ഏലീ
മിന്നും സീനായിക്കും മദ്ധ്യേ ഉള്ള സീൻ
മരുഭൂമിയിൽ വന്നു. ആ മരുഭൂമിയിൽ 2
വെച്ചു യിസ്രായേൽമക്കളുടെ സംഘം ഒ
ക്കെയും മോശെക്കും അഹരോന്നും വിരോ
ധമായി പിറുപിറുത്തു. യിസ്രായേൽമ 3
ക്കൾ അവരോടു: ഞങ്ങൾ ഇറച്ചിക്കലങ്ങ
ളുടെ അടുക്കലിരിക്കയും തൃപ്തിയാകുംവണ്ണം
ഭക്ഷണം കഴിക്കയും ചെയ്തു മിസ്രയീംദേ
ശത്തുവെച്ചു യഹോവയുടെ കയ്യാൽ മരി
ച്ചിരുന്നു എങ്കിൽ കൊള്ളായിരുന്നു. നി
ങ്ങൾ ഈ സംഘത്തെ മുഴുവനും പട്ടിണി

യിട്ടു കൊല്ലുവാൻ ഈ മരുഭൂമിയിലെക്കു
കൂട്ടികൊണ്ടു വന്നിരിക്കുന്നു എന്നു പറഞ്ഞു.
4 അപ്പോൾ യഹോവ മോശെയോടു: ഞാൻ
നിങ്ങൾക്കു ആകാശത്തുനിന്നു അപ്പം വ
ൎഷിപ്പിക്കും; ജനം എന്റെ ന്യായപ്രമാണം
അനുസരിക്കുമോ ഇല്ലയോ എന്നു ഞാൻ
അവരെ പരീക്ഷിക്കേണ്ടതിന്നു അവർ
പുറപ്പെട്ടു ഓരോ ദിവസത്തേക്കു വേ
ണ്ടതു അന്നന്നു പെറുക്കികൊള്ളേണം.
5 എന്നാൽ ആറാം ദിവസം അവർ കൊണ്ടു
വരുന്നതു ഒരുക്കുമ്പോൾ ദിവസംപ്രതി
പെറുക്കുന്നതിന്റെ ഇരട്ടി കാണും എന്നു
6 അരുളിച്ചെയ്തു. മോശെയും അഹരോനും
യിസ്രായേൽമക്കളോടു ഒക്കെയും: നിങ്ങ
ളെ മിസ്രയീംദേശത്തുനിന്നു കൊണ്ടുവന്നതു
യഹോവ തന്നേ എന്നു ഇന്നു വൈകുന്നേ
7 രം നിങ്ങൾ അറിയും. പ്രഭാതകാലത്തു
നിങ്ങൾ യഹോവയുടെ തേജസ്സു കാണും;
യഹോവയുടെ നേരെയുള്ള നിങ്ങളുടെ
പിറുപിറുപ്പു അവൻ കേട്ടിരിക്കുന്നു; നി
ങ്ങൾ ഞങ്ങളുടെ നേരെ പിറുപിറുക്കുവാൻ
8 ഞങ്ങൾ എന്തുള്ളു എന്നു പറഞ്ഞു. മോശെ
പിന്നെയും: യഹോവ നിങ്ങൾക്കു തിന്നു
വാൻ വൈകുന്നേരത്തു മാംസവും പ്രഭാത
കാലത്തു തൃപ്തിയാകുംവണ്ണം അപ്പവും തരു
മ്പോൾ നിങ്ങൾ അറിയും; യഹോവയുടെ
നേരെ നിങ്ങൾ പിറുപിറുക്കുന്നതു അ
വൻ കേൾക്കുന്നു; ഞങ്ങൾ എന്തുള്ളു? നി
ങ്ങളുടെ പിറുപിറുപ്പു ഞങ്ങളുടെ നേരെ
യല്ല, യഹോവയുടെ നേരെയത്രേ എ
9 ന്നു പറഞ്ഞു. അഹരോനോടു മോശെ:
യഹോവയുടെ മുമ്പാകെ അടുത്തുവരു
വിൻ; അവൻ നിങ്ങളുടെ പിറുപിറുപ്പു
കേട്ടിരിക്കുന്നു എന്നു യിസ്രായേൽമക്കളു
ടെ സൎവ്വസംഘത്തോടും പറക എന്നു പ
10 റഞ്ഞു. അഹരോൻ യിസ്രായേൽമക്കളുടെ
സൎവ്വസംഘത്തോടും സംസാരിക്കുമ്പോൾ
അവർ മരുഭൂമിക്കു നേരെ തിരിഞ്ഞുനോ
ക്കി, യഹോവയുടെ തേജസ്സു മേഘത്തിൽ
വെളിപ്പെട്ടിരിക്കുന്നതു കണ്ടു. യഹോവ 11
മോശെയോടു: യിസ്രായേൽമക്കളുടെ പിറു
പിറുപ്പു ഞാൻ കേട്ടിരിക്കുന്നു. നീ അവ 12
രോടു സംസാരിച്ചു: നിങ്ങൾ വൈകുന്നേ
രത്തു മാംസം തിന്നും; പ്രഭാതകാലത്തു
അപ്പംകൊണ്ടു തൃപ്തരാകും; ഞാൻ നിങ്ങ
ളുടെ ദൈവമായ യഹോവ ആകുന്നു
എന്നു നിങ്ങൾ അറിയും എന്നു പറക
എന്നു കല്പിച്ചു. വൈകുന്നേരം കാടകൾ 13
വന്നു പാളയത്തെ മൂടി; പ്രഭാതകാലത്തു
പാളയത്തിന്റെ ചുററും മഞ്ഞു വീണു
കിടന്നു. വീണുകിടന്ന മഞ്ഞു മാറിയ 14
ശേഷം മരുഭൂമിയിൽ എല്ലാടവും ചെതുമ്പ
ലിന്റെ മാതിരിയിൽ ഒരു നേരിയ വസ്തു
ഉറെച്ച മഞ്ഞുപോലെ നിലത്തു കിടക്കുന്നതു
കണ്ടു. യിസ്രായേൽമക്കൾ അതു കണ്ടാറെ 15
എന്തെന്നു അറിയായ്കയാൽ ഇതെന്തു എന്നു
തമ്മിൽ തമ്മിൽ ചോദിച്ചു. മോശെ അവ
രോടു: ഇതു യഹോവ നിങ്ങൾക്കു ഭക്ഷി
പ്പാൻ തന്നിരിക്കുന്ന ആഹാരം ആകുന്നു.
ഓരോരുത്തനു ഭക്ഷിക്കാകുന്നെടത്തോളം 16
പെറുക്കികൊൾവിൻ; താന്താന്റെ കൂടാ
രത്തിലുള്ളവരുടെ എണ്ണത്തിന്നൊത്തവ
ണ്ണം ആളൊന്നിന്നു ഇടങ്ങഴിവീതം എടുത്തു
കൊള്ളേണം എന്നു യഹോവ കല്പിച്ചിരി
ക്കുന്നു എന്നു പറഞ്ഞു. യിസ്രായേൽമക്കൾ 17
അങ്ങനെ ചെയ്തു. ചിലർ ഏറെയും ചി
ലർ കുറെയും പെറുക്കി. ഇടങ്ങഴികൊ 18
ണ്ടു അളന്നപ്പോൾ ഏറെ പെറുക്കിയവന്നു
ഏറെയും കുറെ പെറുക്കിയവന്നു കുറവും
കണ്ടില്ല; ഓരോരുത്തൻ താന്താന്നു ഭക്ഷി
ക്കാകുന്നെടത്തോളം പെറുക്കിയിരുന്നു.
പിറെറന്നാളേക്കു ആരും ഒട്ടും ശേഷിപ്പി 19
ക്കരുതെന്നു മോശെ പറഞ്ഞു. എങ്കിലും 20
ചിലർ മോശെയെ അനുസരിക്കാതെ

പിറെറന്നാളേക്കു കുറെ ശേഷിപ്പിച്ചു;
അതു കൃമിച്ചു നാറി; മോശെ അവ
21 രോടു കോപിച്ചു. അവർ രാവിലെതോ
റും അവനവന്നു ഭക്ഷിക്കാകുന്നെടത്തോ
ളം പെറുക്കും; വെയിൽ മൂക്കുമ്പോൾ അതു
22 ഉരുകിപ്പോകും. എന്നാൽ ആറാം ദിവ
സം അവർ ആളൊന്നിന്നു ഈരണ്ടിടങ്ങ
ഴിവീതം ഇരട്ടി ആഹാരം ശേഖരിച്ചു.
അപ്പോൾ സംഘപ്രമാണികൾ എല്ലാവ
രും വന്നു മോശെയോടു അറിയിച്ചു.
23 അവൻ അവരോടു: അതു യഹോവ ക
ല്പിച്ചതു തന്നേ; നാളെ സ്വസ്ഥത ആകു
ന്നു; യഹോവെക്കു വിശുദ്ധമായുള്ള ശ
ബ്ബത്ത്. ചുടുവാനുള്ളതു ചുടുവിൻ; പാകം
ചെയ്യാനുള്ളതു പാകംചെയ്യിൻ; ശേഷിക്കു
ന്നതൊക്കെയും നാളത്തേക്കു സൂക്ഷിച്ചുവെ
24 പ്പിൻ. മോശെ കല്പിച്ചതുപോലെ അവർ
അതു പിറെറന്നാളേക്കു സൂക്ഷിച്ചുവെച്ചു;
അതു നാറിപ്പോയില്ല, കൃമിച്ചതുമില്ല.
25 അപ്പോൾ മോശെ പറഞ്ഞതു: ഇതു ഇന്നു
ഭക്ഷിപ്പിൻ; ഇന്നു യഹോവയുടെ ശബ്ബ
ത്ത് ആകുന്നു; ഇന്നു അതു വെളിയിൽ
26 കാണുകയില്ല. ആറു ദിവസം നിങ്ങൾ
അതു പെറുക്കേണം; ശബ്ബത്തായ ഏഴാം
ദിവസത്തിലോ അതു ഉണ്ടാകയില്ല.
27 എന്നാൽ ഏഴാംദിവസം ജനത്തിൽ ചി
ലർ പെറുക്കുവാൻ പോയാറെ കണ്ടില്ല.
28 അപ്പോൾ യഹോവ മോശെയോടു: എ
ന്റെ കല്പനകളും ന്യായപ്രമാണങ്ങളും
പ്രമാണിപ്പാൻ നിങ്ങൾക്കു എത്രത്തോളം
29 മനസ്സില്ലാതിരിക്കും? നോക്കുവിൻ, യഹോ
വ നിങ്ങൾക്കു ശബ്ബത്ത് തന്നിരിക്കുന്നു; അ
തുകൊണ്ടു ആറാം ദിവസം അവൻ നി
ങ്ങൾക്കു രണ്ടു ദിവസത്തേക്കുള്ള ആഹാരം
തരുന്നു; നിങ്ങൾ താന്താങ്ങളുടെ സ്ഥല
ത്തു ഇരിപ്പിൻ; ഏഴാം ദിവസം ആരും ത
ന്റെ സ്ഥലത്തുനിന്നു പുറപ്പെടരുതു എന്നു
കല്പിച്ചു. അങ്ങനെ ജനം ഏഴാം ദിവ 30
സം സ്വസ്ഥമായിരുന്നു. യിസ്രായേല്യർ 31
ആ സാധനത്തിന്നു മന്നാ എന്നു പേരിട്ടു;
അതു കൊത്തമ്പാലരിപോലെയും വെള്ള
നിറമുള്ളതും തേൻകൂട്ടിയ ദോശയോടൊ
ത്ത രുചിയുള്ളതും ആയിരുന്നു. പിന്നെ 32
മോശെ: യഹോവ കല്പിക്കുന്ന കാര്യം ആ
വിതു: ഞാൻ നിങ്ങളെ മിസ്രയീംദേശത്തു
നിന്നു കൊണ്ടുവരുമ്പോൾ നിങ്ങൾക്കു മരു
ഭൂമിയിൽ ഭക്ഷിപ്പാൻ തന്ന ആഹാരം നി
ങ്ങളുടെ തലമുറകൾ കാണേണ്ടതിന്നു സൂ
ക്ഷിച്ചുവെപ്പാൻ അതിൽനിന്നു ഒരിടങ്ങഴി
നിറച്ചെടുക്കേണം എന്നു പറഞ്ഞു. അ 33
ഹരോനോടു മോശെ: ഒരു പാത്രം എടുത്തു
അതിൽ ഒരു ഇടങ്ങഴി മന്നാ ഇട്ടു നിങ്ങ
ളുടെ തലമുറകൾക്കുവേണ്ടി സൂക്ഷിപ്പാൻ
യഹോവയുടെ മുമ്പാകെ വെച്ചുകൊൾക
എന്നു പറഞ്ഞു. യഹോവ മോശെയോടു 34
കല്പിച്ചതുപോലെ അഹരോൻ അതു സാ
ക്ഷ്യസന്നിധിയിൽ സൂക്ഷിച്ചുവെച്ചു. കുടി 35
പാപ്പുള്ള ദേശത്തു എത്തുവോളം യിസ്രാ
യേൽമക്കൾ നാല്പതു സംവത്സരം മന്നാ
ഭക്ഷിച്ചു. കനാൻദേശത്തിന്റെ അതി
രിൽ എത്തുവോളം അവർ മന്നാ ഭക്ഷിച്ചു.
ഒരു ഇടങ്ങഴി (ഓമെർ) പറ (ഏഫ)യുടെ 36
പത്തിൽ ഒന്നു ആകുന്നു.

## ൧൭. അദ്ധ്യായം.

അനന്തരം യിസ്രായേൽമക്കളുടെ സംഘം
എല്ലാം സീൻമരുഭൂമിയിൽനിന്നു പുറപ്പെ
ട്ടു, യഹോവയുടെ കല്പനപ്രകാരം ചെയ്ത
പ്രയാണങ്ങളിൽ രെഫീദീമിൽ എത്തി
പാളയമിറങ്ങി; അവിടെ ജനത്തിന്നു കു
ടിപ്പാൻ വെള്ളമില്ലായിരുന്നു. അതുകൊ 2
ണ്ടു ജനം മോശെയോടു: ഞങ്ങൾക്കു കുടി
പ്പാൻ വെള്ളം തരിക എന്നു കലഹിച്ചു
പറഞ്ഞതിന്നു മോശെ അവരോടു: നി

ങ്ങൾ എന്നോടു എന്തിന്നു കലഹിക്കുന്നു?
നിങ്ങൾ യഹോവയെ പരീക്ഷിക്കുന്നതു
3 എന്തു എന്നു പറഞ്ഞു. ജനത്തിന്നു അവി
ടെവെച്ചു നന്നാ ദാഹിച്ചതുകൊണ്ടു
ജനം മോശെയുടെ നേരെ പിറുപിറുത്തു:
ഞങ്ങളും മക്കളും ഞങ്ങളുടെ മൃഗങ്ങളും ദാ
ഹംകൊണ്ടു ചാകേണ്ടതിന്നു നീ ഞങ്ങളെ
മിസ്രയീമിൽനിന്നു കൊണ്ടുവന്നതു എന്തി
4 നു എന്നു പറഞ്ഞു. മോശെ യഹോവ
യോടു നിലവിളിച്ചു: ഈ ജനത്തിന്നു
ഞാൻ എന്തു ചെയ്യേണ്ടു? അവർ എന്നെ
കല്ലെറിവാൻ പോകുന്നുവല്ലോ എന്നു പ
5 റഞ്ഞു. യഹോവ മോശെയോടു: യിസ്രാ
യേൽമൂപ്പന്മാരിൽ ചിലരെ കൂട്ടിക്കൊണ്ടു
നീ നദിയെ അടിച്ച വടിയും കയ്യിൽ
എടുത്തു ജനത്തിന്റെ മുമ്പാകെ കടന്നു
6 പോക. ഞാൻ ഹോരേബിൽ നിന്റെ
മുമ്പാകെ പാറയുടെ മേൽ നില്ക്കും;
നീ പാറയെ അടിക്കേണം; ഉടനെ ജന
ത്തിന്നു കുടിപ്പാൻ വെള്ളം അതിൽനിന്നു
പുറപ്പെടും എന്നു കല്പിച്ചു. യിസ്രായേൽമൂ
പ്പന്മാർ കാണ്കെ മോശെ അങ്ങനെ ചെയ്തു.
7 യിസ്രായേൽമക്കളുടെ കലഹം നിമിത്ത
വും യഹോവ ഞങ്ങളുടെ ഇടയിൽ ഉണ്ടോ
ഇല്ലയോ എന്നു അവർ യഹോവയെ പ
രീക്ഷിക്ക നിമിത്തവും അവൻ ആ സ്ഥല
ത്തിന്നു മസ്സാ (പരീക്ഷ) എന്നും മെരീബാ
(കലഹം) എന്നും പേരിട്ടു.
8 രെഫീദീമിൽവെച്ചു അമാലേക വന്നു
9 യിസ്രായേലിനോടു യുദ്ധം ചെയ്തു. അ
പ്പോൾ മോശെ യോശുവയോടു: നീ ആള
കളെ തിരഞ്ഞെടുത്തു പുറപ്പെട്ടു അമാലേക്കി
നോടു യുദ്ധം ചെയ്ക; ഞാൻ നാളെ കുന്നിൻ
മുകളിൽ ദൈവത്തിന്റെ വടി കയ്യിൽ പി
10 ടിച്ചുംകൊണ്ടു നില്ക്കും എന്നു പറഞ്ഞു. മോ
ശെ തന്നോടു പറഞ്ഞതുപോലെ യോശുവ
ചെയ്തു, അമാലേക്കിനോടു പൊരുതു; എ
ന്നാൽ മോശെയും അഹരോനും ഹൂരും കു
ന്നിൻമുകളിൽ കയറി. മോശെ കൈ 11
ഉയൎത്തിയിരിക്കുമ്പോൾ യിസ്രായേൽ ജയി
ക്കും; കൈ താഴ്ത്തിയിരിക്കുമ്പോൾ അമാ
ലേക ജയിക്കും. എന്നാൽ മോശെയുടെ 12
കൈക്കു ഭാരം തോന്നിയപ്പോൾ അവർ
ഒരു കല്ലു എടുത്തുവെച്ചു, അവൻ അതി
ന്മേൽ ഇരുന്നു; അഹരോനും ഹൂരും ഒരു
ത്തൻ ഇപ്പുറത്തും ഒരുത്തൻ അപ്പുറത്തും
നിന്നു അവന്റെ കൈ താങ്ങി; അങ്ങ
നെ അവന്റെ കൈ സൂൎയ്യൻ അസ്തമിക്കും
വരെ ഉറെച്ചുനിന്നു. യോശുവ അമാലേ 13
ക്കിനെയും അവന്റെ ജനത്തെയും വാളി
ന്റെ വായ്ത്തലയാൽ തോല്പിച്ചു. യഹോ 14
വ മോശെയോടു: നീ ഇതു ഓൎമ്മെക്കായിട്ടു
ഒരു പുസ്തകത്തിൽ എഴുതി യോശുവയെ
കേൾപ്പിക്ക; ഞാൻ അമാലേക്കിന്റെ ഓൎമ്മ
ആകാശത്തിന്റെ കീഴിൽനിന്നു അശേ
ഷം മായിച്ചുകളയും എന്നു കല്പിച്ചു. പി 15
ന്നെ മോശെ ഒരു യാഗപീഠം പണിതു,
അതിന്നു യഹോവനിസ്സി (യഹോവ എ
ന്റെ കൊടി) എന്നു പേരിട്ടു. യഹോവ 16
യുടെ സിംഹാസനത്താണ യഹോവെക്കു
അമാലേക്കിനോടു തലമുറതലമുറയായി യു
ദ്ധം ഉണ്ടു എന്നു അവൻ പറഞ്ഞു.

## ൧൮. അദ്ധ്യായം.

ദൈവം മോശെക്കും തന്റെ ജനമായ
യിസ്രായേലിന്നും വേണ്ടി ചെയ്തതു ഒക്കെ
യും യഹോവ യിസ്രായേലിനെ മിസ്രയീ
മിൽനിന്നു പുറപ്പെടുവിച്ചതും മിദ്യാനിലെ
പുരോഹിതനായി മോശെയുടെ അമ്മായ
പ്പനായ യിത്രോ കേട്ടു. അപ്പോൾ മോ 2
ശെയുടെ അമ്മായപ്പനായ യിത്രോ മോശെ
മടക്കി അയച്ചിരുന്ന അവന്റെ ഭാൎയ്യ സി
പ്പോറയെയും അവളുടെ രണ്ടു പുത്രന്മാ 3
രെയും കൂട്ടിക്കൊണ്ടു പുറപ്പെട്ടു. ഞാൻ അ

ന്യദേശത്തു പരദേശിയായി എന്നു അവൻ
പറഞ്ഞുകൊണ്ടു അവരിൽ ഒരുത്തന്നു
4 ഗേർഷോം എന്നു പേർ. എന്റെ പിതാ
വിന്റെ ദൈവം എനിക്കു തുണയായി
എന്നെ ഫറവോന്റെ വാളിങ്കൽനിന്നു
രക്ഷിച്ചു എന്നു അവൻ പറഞ്ഞുകൊണ്ടു
മറ്റവന്നു എലീയെസെർ എന്നു പേർ.
5 എന്നാൽ മോശെയുടെ അമ്മായപ്പനായ
യിത്രോ അവന്റെ പുത്രന്മാരോടും അവ
ന്റെ ഭാൎയ്യയോടുംകൂടെ, മോശെ പാളയമി
റങ്ങിയിരുന്ന മരുഭൂമിയിൽ ദൈവത്തി
ന്റെ പൎവ്വതത്തിങ്കൽ അവന്റെ അടുക്കൽ
6 വന്നു. നിന്റെ അമ്മായപ്പൻ യിത്രോ
എന്ന ഞാനും നിന്റെ ഭാൎയ്യയും രണ്ടു പു
ത്രന്മാരും നിന്റെ അടുക്കൽ വന്നിരിക്കു
ന്നു എന്നു അവൻ മോശെയോടു പറയിച്ചു.
7 മോശെ തന്റെ അമ്മായപ്പനെ എതിരേ
ല്പാൻ ചെന്നു വണങ്ങി അവനെ ചുംബി
ച്ചു; അവർ തമ്മിൽ കുശലപ്രശ്നം ചെയ്തു
8 കൂടാരത്തിൽ വന്നു. മോശെ തന്റെ അ
മ്മായപ്പനോടു യഹോവ യിസ്രായേലിന്നു
വേണ്ടി ഫറവോനോടും മിസ്രയീമ്യരോടും
ചെയ്തതു ഒക്കെയും വഴിയിൽ തങ്ങൾക്കു
നേരിട്ട പ്രയാസം ഒക്കെയും യഹോവ ത
ങ്ങളെ രക്ഷിച്ചപ്രകാരവും വിവരിച്ചു പ
9 റഞ്ഞു. യഹോവ മിസ്രയീമ്യരുടെ കയ്യിൽ
നിന്നു യിസ്രായേലിനെ വിടുവിച്ചതിനാൽ
അവൎക്കു ചെയ്തു എല്ലാനന്മനിമിത്തവും
10 യിത്രോ സന്തോഷിച്ചു. യിത്രോ പറ
ഞ്ഞതെന്തെന്നാൽ: നിങ്ങളെ മിസ്രയീമ്യരു
ടെ കയ്യിൽനിന്നും ഫറവോന്റെ കയ്യിൽ
നിന്നും രക്ഷിച്ചു മിസ്രയീമ്യരുടെ കൈക്കീ
ഴിൽനിന്നു ജനത്തെ വിടുവിച്ചിരിക്കുന്ന
11 യഹോവ സ്തുതിക്കപ്പെടുമാറാകട്ടെ. യഹോ
വ സകലദേവന്മാരിലും വലിയവൻ
എന്നു ഞാൻ ഇപ്പോൾ അറിയുന്നു. അ
തേ, ഇവരോടു അവർ അഹങ്കരിച്ച കാൎയ്യ

ത്തിൽ തന്നേ. മോശെയുടെ അമ്മായപ്പ 12
നായ യിത്രോ ദൈവത്തിന്നു ഹോമവും
ഹനനയാഗവും കഴിച്ചു; അഹരോനും യി
സ്രായേൽമൂപ്പന്മാരെല്ലാവരും വന്നു മോശെ
യുടെ അമ്മായപ്പനോടുകൂടെ ദൈവസ
ന്നിധിയിൽ ഭക്ഷണം കഴിച്ചു. പിറ്റെ 13
നാൾ മോശെ ജനത്തിന്നു ന്യായം വിധി
പ്പാൻ ഇരുന്നു; ജനം രാവിലേ തുടങ്ങി
വൈകുന്നേരം വരെ മോശെയുടെ ചുറ്റും
നിന്നു. അവൻ ജനത്തിന്നുവേണ്ടി ചെ 14
യ്യുന്നതൊക്കെയും മോശെയുടെ അമ്മായ
പ്പൻ കണ്ടപ്പോൾ: നീ ജനത്തിന്നുവേണ്ടി
ചെയ്യുന്ന ഈ കാൎയ്യം എന്തു? നീ ഏകനാ
യി വിസ്തരിപ്പാൻ ഇരിക്കയും ജനം ഒക്കെ
യും രാവിലേ തുടങ്ങി വൈകുന്നേരം വരെ
നിന്റെ ചുറ്റും നില്ക്കയും ചെയ്യുന്നതു
എന്തു എന്നു അവൻ ചോദിച്ചു. മോശെ 15
തന്റെ അമ്മായപ്പനോടു: ദൈവത്തോടു
ചോദിപ്പാൻ ജനം എന്റെ അടുക്കൽ വ
രുന്നു. അവൎക്കു ഒരു കാൎയ്യം ഉണ്ടാകു 16
മ്പോൾ അവർ എന്റെ അടുക്കൽ വരും.
അവൎക്കു തമ്മിലുള്ള കാൎയ്യം ഞാൻ കേട്ടു
വിധിക്കയും ദൈവത്തിന്റെ കല്പനകളും
പ്രമാണങ്ങളും അവരെ അറിയിക്കയും
ചെയ്യും എന്നു പറഞ്ഞു. അതിന്നു മോശെ 17
യുടെ അമ്മായപ്പൻ അവനോടു പറഞ്ഞതു:
നീ ചെയ്യുന്ന കാൎയ്യം നന്നല്ല; നീയും നി 18
ന്നോടുകൂടെയുള്ള ഈ ജനവും ക്ഷീണിച്ചു
പോകും; ഈ കാൎയ്യം നിനക്കു അതിഭാര
മാകുന്നു; ഏകനായി അതു നിവൎത്തിപ്പാൻ
നിനക്കു കഴിയുന്നതല്ല. ആകയാൽ എ 19
ന്റെ വാക്കു കേൾക്ക; ഞാൻ ഒരാലോചന
പറഞ്ഞുതരാം. ദൈവം നിന്നോടുകൂടെ
ഇരിക്കും; നീ ജനത്തിന്നുവേണ്ടി ദൈവ
സന്നിധിയിൽ ഇരിക്ക; നീ കാൎയ്യങ്ങളെ
ദൈവസന്നിധിയിൽ കൊണ്ടുചെല്ലുക.
അവൎക്കു കല്പനകളും പ്രമാണങ്ങളും ഉപ 20

ദേശിക്കയും നടക്കേണ്ടുന്ന വഴിയും ചെ
യ്യേണ്ടുന്ന പ്രവൃത്തിയും അവരെ അറിയി
21 ക്കയും ചെയ്ക. അതല്ലാതെ, ദൈവഭക്ത
ന്മാരും സത്യവാന്മാരും ദുരാദായം വെറു
ക്കുന്നവരുമായ പ്രാപ്തിയുള്ള പുരുഷന്മാരെ
സകലജനത്തിൽനിന്നും തിരഞ്ഞെടുത്തു
അവരെ ആയിരംപേൎക്കു അധിപതിമാരാ
യും നൂറുപേൎക്കു അധിപതിമാരായും അമ്പ
തുപേൎക്കു അധിപതിമാരായും പത്തുപേൎക്കു
22 അധിപതിമാരായും നിയമിക്ക. അവർ
എല്ലാസമയത്തും ജനത്തിന്നു ന്യായംവി
ധിക്കട്ടെ; വലിയ കാൎയ്യം ഒക്കെയും അ
വർ നിന്റെ അടുക്കൽ കൊണ്ടുവരട്ടെ;
ചെറിയ കാൎയ്യം ഒക്കെയും അവർ തന്നേ
തീൎക്കട്ടെ; ഇങ്ങനെ അവർ നിന്നോടുകൂ
ടെ വഹിക്കുന്നതിനാൽ നിനക്കു ഭാരം കു
23 റയും. നീ ഈ കാൎയ്യം ചെയ്കയും ദൈവം
അതു അനുവദിക്കയും ചെയ്താൽ നിനക്കു
നിന്നുപൊറുക്കാം. ഈ ജനത്തിന്നൊക്കെ
യും സമാധാനത്തോടെ തങ്ങളുടെ സ്ഥല
24 ത്തേക്കു പോകയുമാം. മോശെ തന്റെ
അമ്മായപ്പന്റെ വാക്കുകേട്ടു, അവൻ പ
25 റഞ്ഞതുപോലെ ഒക്കെയും ചെയ്തു. മോശെ
എല്ലായിസ്രായേലിൽനിന്നും പ്രാപ്തിയുള്ള
പുരുഷന്മാരെ തിരഞ്ഞെടുത്തു അവരെ
ആയിരംപേൎക്കു അധിപതിമാരായും നൂറു
പേൎക്കു അധിപതിമാരായും അമ്പതുപേൎക്കു
അധിപതിമാരായും പത്തുപേൎക്കു അധി
പതിമാരായും ജനത്തിന്നു തലവന്മാരാ
26 ക്കി. അവർ എല്ലാസമയത്തും ജനത്തിന്നു
ന്യായംവിധിച്ചുവന്നു; വിഷമമുള്ള കാൎയ്യം
അവർ മോശെയുടെ അടുക്കൽ കൊണ്ടു
വരും; ചെറിയ കാൎയ്യം ഒക്കെയും അവർ
27 തന്നേ തീൎക്കും. അതിന്റെ ശേഷം
മോശെ തന്റെ അമ്മായപ്പനെ യാത്ര
അയച്ചു; അവൻ സ്വദേശത്തേക്കു മടങ്ങി
പ്പോയി.

## ൧൯. അദ്ധ്യായം.

യിസ്രായേൽമക്കൾ മിസ്രയീംദേശത്തുനി
ന്നു പുറപ്പെട്ടതിന്റെ മൂന്നാം മാസത്തിൽ
അതേദിവസം അവർ സീനായിമരുഭൂമി
യിൽ എത്തി. അവർ രെഫീദീമിൽനി 2
ന്നു യാത്ര പുറപ്പെട്ടു, സീനായിമരുഭൂമി
യിൽ വന്നു, മരുഭൂമിയിൽ പാളയമിറങ്ങി;
അവിടെ പൎവ്വതത്തിന്നു എതിരെ യിസ്രാ
യേൽ പാളയമിറങ്ങി. മോശെ ദൈവ 3
ത്തിന്റെ അടുക്കൽ കയറിച്ചെന്നു; യഹോ
വ പൎവ്വതത്തിൽനിന്നു അവനോടു വിളി
ച്ചു കല്പിച്ചതു: നീ യാക്കോബ് ഗൃഹത്തോടു
പറകയും യിസ്രായേൽമക്കളോടു അറിയി
ക്കയും ചെയ്യേണ്ടതെന്തെന്നാൽ: ഞാൻ മി 4
സ്രയീമ്യരോടു ചെയ്തതും നിങ്ങളെ കഴുക
ന്മാരുടെ ചിറകിന്മേൽ വഹിച്ചു എന്റെ
അടുക്കൽ വരുത്തിയതും നിങ്ങൾ കണ്ടു
വല്ലോ. ആകയാൽ നിങ്ങൾ എന്റെ 5
വാക്കു കേട്ടു അനുസരിക്കയും എന്റെ
നിയമം പ്രമാണിക്കയും ചെയ്താൽ നി
ങ്ങൾ എനിക്കു സകലജാതികളിലുംവെച്ചു
പ്രത്യേകസമ്പത്തായിരിക്കും; ഭൂമി ഒക്കെ
യും എനിക്കുള്ളതല്ലോ. നിങ്ങൾ എനിക്കു 6
ഒരു പുരോഹിതരാജത്വവും വിശുദ്ധജന
വും ആകും. ഇവ നീ യിസ്രായേൽമക്ക
ളോടു പറയേണ്ടുന്ന വചനങ്ങൾ ആകുന്നു.
മോശെ വന്നു ജനത്തിന്റെ മൂപ്പന്മാരെ 7
വിളിച്ചു, യഹോവ തന്നോടു കല്പിച്ച ഈ
വചനങ്ങളൊക്കെയും അവരെ പറഞ്ഞു
കേൾപ്പിച്ചു. യഹോവ കല്പിച്ചതൊക്കെ 8
യും ഞങ്ങൾ ചെയ്യും എന്നു ജനം ഉത്തരം
പറഞ്ഞു. മോശെ ജനത്തിന്റെ വാക്കു
യഹോവയുടെ സന്നിധിയിൽ ബോധി
പ്പിച്ചു. യഹോവ മോശെയോടു: ഞാൻ 9
നിന്നോടു സംസാരിക്കുമ്പോൾ ജനം കേൾ
ക്കേണ്ടതിന്നും നിന്നെ എന്നേക്കും വിശ്വ

സിക്കേണ്ടതിന്നും ഞാൻ ഇതാ, മേഘതമ
സ്സിൽ നിന്റെ അടുക്കൽ വരുന്നു എന്നു അ
രുളിച്ചെയ്തു, ജനത്തിന്റെ വാക്കു മോശെ
10 യഹോവയോടു ബോധിപ്പിച്ചു. യഹോ
വ പിന്നെയും മോശെയോടു കല്പിച്ചതു:
നീ ജനത്തിന്റെ അടുക്കൽ ചെന്നു ഇന്നും
11 നാളെയും അവരെ ശുദ്ധീകരിക്ക; അവർ
വസ്ത്രം അലക്കി, മൂന്നാം ദിവസത്തേക്കു
ഒരുങ്ങിയിരിക്കട്ടെ; മൂന്നാം ദിവസം യ
ഹോവ സകലജനവും കാണ്കെ സീനായി
12 പൎവ്വതത്തിൽ ഇറങ്ങും. ജനം പൎവ്വത
ത്തിൽ കയറാതെയും അതിന്റെ അടിവാ
രം തൊടാതെയും ഇരിപ്പാൻ സൂക്ഷിക്കേ
ണം എന്നു പറഞ്ഞു നീ അവൎക്കായി ചുററും
അതിർ തിരിക്കേണം; പൎവ്വതം തൊടുന്ന
വൻ എല്ലാം മരണശിക്ഷ അനുഭവിക്കേ
13 ണം. കൈ തൊടാതെ അവനെ കല്ലെ
റിഞ്ഞോ എയ്തോ കൊന്നുകളയേണം; മൃഗ
മായാലും മനുഷ്യനായാലും ജീവനോടിരി
ക്കരുതു. കാഹളം ദീൎഘമായി ധ്വനിക്കു
മ്പോൾ അവർ പൎവ്വതത്തിന്നു അടുത്തുവര
14 ട്ടെ. മോശെ പൎവ്വതത്തിൽനിന്നു ജനത്തി
ന്റെ അടുക്കൽ ഇറങ്ങിച്ചെന്നു ജനത്തെ
ശുദ്ധീകരിച്ചു; അവർ വസ്ത്രം അലക്കുക
15 യും ചെയ്തു. അവൻ ജനത്തോടു: മൂന്നാം
ദിവസത്തേക്കു ഒരുങ്ങിയിരിപ്പിൻ; നി
ങ്ങളുടെ ഭാൎയ്യമാരുടെ അടുക്കൽ ചെല്ലരുതു
16 എന്നു പറഞ്ഞു. മൂന്നാം ദിവസം നേരം
വെളുത്തപ്പോൾ ഇടിമുഴക്കവും മിന്നലും
പൎവ്വതത്തിൽ കാർമേഘവും മഹാഗംഭീര
മായ കാഹളധ്വനിയും ഉണ്ടായി; പാളയ
17 ത്തിലുള്ള ജനം ഒക്കെയും നടുങ്ങി. ദൈ
വത്തെ എതിരേല്പാൻ മോശെ ജനത്തെ
പാളയത്തിൽനിന്നു പുറപ്പെടുവിച്ചു; അ
വർ പൎവ്വതത്തിന്റെ അടിവാരത്തു നി
18 ന്നു. യഹോവ തീയിൽ സീനായിപൎവ്വ
തത്തിൽ ഇറങ്ങുകയാൽ അതു മുഴുവനും
പുകകൊണ്ടു മൂടി; അതിന്റെ പുക തീച്ചൂ
ളയിലെ പുകപോലെ പൊങ്ങി; പൎവ്വ
തം ഒക്കെയും ഏററവും കുലുങ്ങി. കാഹള 19
ധ്വനി ദീൎഘമായി ഉറച്ചുറച്ചു വന്നപ്പോൾ
മോശെ സംസാരിച്ചു; ദൈവം ഉച്ചത്തിൽ
അവനോടു ഉത്തരം അരുളി. യഹോവ 20
സീനായിപൎവ്വതത്തിൽ പൎവ്വതത്തിന്റെ
കൊടുമുടിയിൽ ഇറങ്ങി; യഹോവ മോ
ശെയെ പൎവ്വതത്തിന്റെ കൊടുമുടിയിലേ
ക്കു വിളിച്ചു; മോശെ കയറിച്ചെന്നു.
യഹോവ മോശെയോടു കല്പിച്ചതെന്തെ 21
ന്നാൽ: ജനം നോക്കേണ്ടതിന്നു യഹോവ
യുടെ അടുക്കൽ കടന്നുവന്നിട്ടു അവരിൽ
പലരും നശിച്ചുപോകാതിരിപ്പാൻ നീ ഇ
റങ്ങിച്ചെന്നു അവരോടു അമൎച്ചയായി ക
ല്പിക്ക. യഹോവയോടു അടുക്കുന്ന പുരോ 22
ഹിതന്മാരും യഹോവ അവൎക്കു ഹാനി വ
രുത്താതിരിക്കേണ്ടതിന്നു തങ്ങളെ ശുദ്ധീ
കരിക്കട്ടെ. മോശെ യഹോവയോടു: ജ 23
നത്തിന്നു സീനായിപൎവ്വതത്തിൽ കയറു
വാൻ പാടില്ല; പൎവ്വതത്തിന്നു അതിർ തി
രിച്ചു അതിനെ ശുദ്ധമാക്കുക എന്നു നീ
ഞങ്ങളോടു അമൎച്ചയായി കല്പിച്ചിട്ടുണ്ടല്ലോ
എന്നു പറഞ്ഞു. യഹോവ അവനോടു: 24
ഇറങ്ങിപ്പോക; നീ അഹരോനുമായി ക
യറിവരിക; എന്നാൽ പുരോഹിതന്മാരും
ജനവും യഹോവ അവൎക്കു നാശം വരുത്താ
തിരിക്കേണ്ടതിന്നു അവന്റെ അടുക്കൽ
കയറുവാൻ അതിർ കടക്കരുതു. അങ്ങ 25
നെ മോശെ ജനത്തിന്റെ അടുക്കൽ ഇറ
ങ്ങിച്ചെന്നു അവരോടു പറഞ്ഞു.

## ൨൦. അദ്ധ്യായം.

ദൈവം ഈ വചനങ്ങളൊക്കെയും അരു
ളിച്ചെയ്തു: അടിമവീടായ മിസ്രയീംദേശ 2
ത്തുനിന്നു നിന്നെ കൊണ്ടുവന്ന യഹോവ
യായ ഞാൻ നിന്റെ ദൈവം ആകുന്നു.

3 ഞാനല്ലാതെ അന്യദൈവങ്ങൾ നിനക്കു
ഉണ്ടാകരുതു.
4 ഒരു വിഗ്രഹം ഉണ്ടാക്കരുതു; മീതെ
സ്വൎഗ്ഗത്തിൽ എങ്കിലും താഴെ ഭൂമിയിൽ
എങ്കിലും ഭൂമിക്കു കീഴെ വെള്ളത്തിൽ എ
ങ്കിലും ഉള്ള യാതൊന്നിന്റെ പ്രതിമയും
5 അരുതു. അവയെ നമസ്കരിക്കയോ സേ
വിക്കയോ ചെയ്യരുതു. നിന്റെ ദൈവ
മായ യഹോവയായ ഞാൻ തീക്ഷ്ണതയുള്ള
ദൈവം ആകുന്നു; എന്നെ പകെക്കുന്നവ
രിൽ പിതാക്കന്മാരുടെ അകൃത്യം മൂന്നാമ
ത്തെയും നാലാമത്തെയും തലമുറവരെ മക്ക
6 ളുടെ മേൽ സന്ദൎശിക്കയും എന്നെ സ്നേ
ഹിച്ചു എന്റെ കല്പനകളെ പ്രമാണിക്കു
ന്നവൎക്കു ആയിരം തലമുറ വരെ ദയ കാ
ണിക്കയും ചെയ്യുന്നു.
7 നിന്റെ ദൈവമായ യഹോവയുടെ
നാമം വൃഥാ എടുക്കരുതു; തന്റെ നാമം
വൃഥാ എടുക്കുന്നവനെ യഹോവ ശിക്ഷി
ക്കാതെ വിടുകയില്ല.
8 ശബ്ബത്ത് നാളിനെ ശുദ്ധീകരിപ്പാൻ ഓ
9 ൎക്ക. ആറു ദിവസം അദ്ധ്വാനിച്ചു നിന്റെ
10 വേല ഒക്കെയും ചെയ്ക. ഏഴാം ദിവ
സം നിന്റെ ദൈവമായ യഹോവയുടെ
ശബ്ബത്ത് ആകുന്നു; അന്നു നീയും നിന്റെ
പുത്രനും പുത്രിയും നിന്റെ വേലക്കാരനും
വേലക്കാരത്തിയും നിന്റെ കന്നുകാലിക
ളും നിന്റെ പടിവാതില്ക്കകത്തുള്ള പരദേ
11 ശിയും ഒരു വേലയും ചെയ്യരുതു. ആറു
ദിവസംകൊണ്ടു യഹോവ ആകാശവും
ഭൂമിയും സമുദ്രവും അവയിലുള്ളതൊക്കെ
യും ഉണ്ടാക്കി, ഏഴാം ദിവസം സ്വസ്ഥ
മായിരുന്നു; അതുകൊണ്ടു യഹോവ ശബ്ബ
ത്ത് നാളിനെ അനുഗ്രഹിച്ചു ശുദ്ധീകരിച്ചി
രിക്കുന്നു.
12 നിന്റെ ദൈവമായ യഹോവ നിനക്കു
തരുന്ന ദേശത്തു നിനക്കു ദീൎഘായുസ്സുണ്ടാ
കുവാൻ നിന്റെ അപ്പനെയും അമ്മയെ
യും ബഹുമാനിക്ക.
കുല ചെയ്യരുതു. 13
വ്യഭിചാരം ചെയ്യരുതു. 14
മോഷ്ടിക്കരുതു. 15
കൂട്ടുകാരന്റെ നേരെ കള്ളസ്സാക്ഷ്യം 16
പറയരുതു.
കൂട്ടുകാരന്റെ ഭവനത്തെ മോഹിക്കരു 17
തു; കൂട്ടുകാരന്റെ ഭാൎയ്യയെയും അവന്റെ
ദാസനെയും ദാസിയെയും അവന്റെ കാ
ളയെയും കഴുതയെയും കൂട്ടുകാരനുള്ള യാ
തൊന്നിനെയും മോഹിക്കരുതു.
ജനം ഒക്കെയും ഇടിമുഴക്കവും മിന്നലും 18
കാഹളധ്വനിയും പൎവ്വതം പുകയുന്നതും
കണ്ടു; ജനം അതു കണ്ടപ്പോൾ വിറെച്ചു
കൊണ്ടു ദൂരത്തു നിന്നു. അവർ മോശെ 19
യോടു: നീ ഞങ്ങളോടു സംസാരിക്ക; ഞ
ങ്ങൾ കേട്ടുകൊള്ളാം; ഞങ്ങൾ മരിക്കാതി
രിക്കേണ്ടതിന്നു ദൈവം ഞങ്ങളോടു സം
സാരിക്കരുതേ എന്നു പറഞ്ഞു. മോശെ 20
ജനത്തോടു: ഭയപ്പെടേണ്ടാ; നിങ്ങളെ പ
രീക്ഷിക്കേണ്ടതിന്നും നിങ്ങൾ പാപം ചെ
യ്യാതിരിപ്പാൻ അവങ്കലുള്ള ഭയം നിങ്ങൾ
ക്കു ഉണ്ടായിരിക്കേണ്ടതിന്നും അത്രേ ദൈ
വം വന്നിരിക്കുന്നതു എന്നു പറഞ്ഞു. അങ്ങ 21
നെ ജനം ദൂരത്തുനിന്നു; മോശെയോ ദൈ
വം ഇരുന്ന ഇരുളിന്നു അടുത്തുചെന്നു.
അപ്പോൾ യഹോവ മോശെയോടു കല്പി 22
ച്ചതു: നീ യിസ്രായേൽമക്കളോടു ഇപ്രകാ
രം പറയേണം: ഞാൻ സ്വൎഗ്ഗത്തിൽനിന്നു
നിങ്ങളോടു സംസാരിച്ചതു നിങ്ങൾ കണ്ടി
രിക്കുന്നുവല്ലോ. എന്റെ സന്നിധിയിൽ 23
വെള്ളികൊണ്ടുള്ള ദേവന്മാരെയോ പൊ
ന്നുകൊണ്ടുള്ള ദേവന്മാരെയോ നിങ്ങൾ
ഉണ്ടാക്കരുതു. എനിക്കു മണ്ണുകൊണ്ടു ഒരു 24
യാഗപീഠം ഉണ്ടാക്കി അതിന്മേൽ നിന്റെ
ഹോമയാഗങ്ങളെയും സമാധാനയാഗങ്ങ

ളെയും നിന്റെ ആടുകളെയും കന്നുകാലി
കളെയും അൎപ്പിക്കേണം. ഞാൻ എന്റെ
നാമത്തിന്റെ സ്മരണ സ്ഥാപിക്കുന്ന ഏതു
സ്ഥലത്തും ഞാൻ നിന്റെ അടുക്കൽ വന്നു
25 നിന്നെ അനുഗ്രഹിക്കും. കല്ലുകൊണ്ടു എ
നിക്കു യാഗപീഠം ഉണ്ടാക്കുന്നു എങ്കിൽ ചെ
ത്തിയ കല്ലുകൊണ്ടു അതു പണിയരുതു;
നിന്റെ ആയുധംകൊണ്ടു അതിനെ തൊ
26 ട്ടാൽ നീ അതിനെ അശുദ്ധമാക്കും. എ
ന്റെ യാഗപീഠത്തിങ്കൽ നിന്റെ നഗ്നത
കാണാതിരിപ്പാൻ നീ അതിങ്കൽ പടിക
ളാൽ കയറരുതു.

## ൨൧. അദ്ധ്യായം.

അവരുടെ മുൻപാകെ നീ വെക്കേണ്ടുന്ന
2 ന്യായങ്ങളാവിതു: ഒരു എബ്രായദാസ
നെ വിലെക്കു വാങ്ങിയാൽ ആറു സംവ
ത്സരം സേവിച്ചിട്ടു ഏഴാം സംവത്സര
ത്തിൽ അവൻ ഒന്നും കൊടുക്കാതെ സ്വത
3 ന്ത്രനായി പൊയ്ക്കൊള്ളട്ടെ. ഏകനായി
വന്നു എങ്കിൽ ഏകനായി പോകട്ടെ; അ
വന്നു ഭാൎയ്യയുണ്ടായിരുന്നു എങ്കിൽ ഭാൎയ്യയും
4 അവനോടുകൂടെ പോകട്ടെ. അവന്റെ
യജമാനൻ അവന്നു ഭാൎയ്യയെ കൊടുക്കയും
അവൾ അവന്നു പുത്രന്മാരെയോ പുത്രി
മാരെയോ പ്രസവിക്കയും ചെയ്തിട്ടുണ്ടെ
ങ്കിൽ ഭാൎയ്യയും മക്കളും യജമാനന്നു ഇരി
ക്കേണം; അവൻ ഏകനായി പോകേ
5 ണം. എന്നാൽ ദാസൻ: ഞാൻ എ
ന്റെ യജമാനനെയും എന്റെ ഭാൎയ്യയെ
യും മക്കളെയും സ്നേഹിക്കുന്നു; ഞാൻ സ്വ
തന്ത്രനായി പോകയില്ല എന്നു തീൎത്തു പ
6 റഞ്ഞാൽ യജമാനൻ അവനെ ദൈവ
സന്നിധിയിൽ കൂട്ടിക്കൊണ്ടു ചെന്നു കത
കിന്റെയോ കട്ടളക്കാലിന്റെയോ അടു
ക്കൽ നിറുത്തീട്ടു സൂചികൊണ്ടു അവന്റെ
കാതു കുത്തി തുളെക്കേണം; പിന്നെ
അവൻ എന്നേക്കും അവന്നു ദാസനായി
രിക്കേണം.
ഒരുത്തൻ തന്റെ പുത്രിയെ ദാസിയാ 7
യി വിറ്റാൽ അവൾ ദാസന്മാർ പോകു
ന്നതുപോലെ പോകരുതു. അവളെ ത 8
നിക്കു സംബന്ധത്തിന്നു നിയമിച്ച യജമാ
നന്നു അവളെ ബോധിക്കാതിരുന്നാൽ അ
വളെ വീണ്ടെടുപ്പാൻ അവൻ അനുവദി
ക്കേണം; അവളെ ചതിച്ചതുകൊണ്ടു അ
ന്യജാതിക്കു വിറ്റുകളവാൻ അവന്നു അ
ധികാരമില്ല. അവൻ അവളെ തന്റെ 9
പുത്രന്നു നിയമിച്ചു എങ്കിൽ പുത്രിമാരുടെ
ന്യായത്തിന്നു തക്കവണ്ണം അവളോടു പെ
രുമാറേണം. അവൻ മറ്റൊരുത്തിയെ 10
പരിഗ്രഹിച്ചാൽ ഇവളുടെ ഉപജീവന
വും ഉടുപ്പും വിവാഹമുറയും കുറെക്കരുതു.
ഈ മൂന്നു കാൎയ്യവും അവൻ അവൾക്കു ചെ 11
യ്യാതിരുന്നാൽ അവളെ പണം വാങ്ങാതെ
വെറുതെ വിട്ടയക്കേണം.
ഒരു മനുഷ്യനെ അടിച്ചുകൊല്ലുന്നവൻ 12
മരണശിക്ഷ അനുഭവിക്കേണം. അവൻ 13
കരുതിക്കൂട്ടാതെ അങ്ങനെ അവന്റെ ക
യ്യാൽ സംഭവിപ്പാൻ ദൈവം സംഗതി
വരുത്തിയതായാൽ അവൻ ഓടിപ്പോകേ
ണ്ടുന്ന സ്ഥലം ഞാൻ നിയമിക്കും. എ 14
ന്നാൽ ഒരുത്തൻ കരുതിക്കൂട്ടി കൂട്ടുകാര
നെ ചതിച്ചു കൊന്നതെങ്കിൽ അവൻ മരി
ക്കേണ്ടതിന്നു നീ അവനെ എന്റെ യാഗ
പീഠത്തിങ്കൽനിന്നും പിടിച്ചു കൊണ്ടുപോ
കേണം.
തന്റെ അപ്പനെയോ അമ്മയെയോ 15
അടിക്കുന്നവൻ മരണശിക്ഷ അനുഭവി
ക്കേണം.
ഒരുത്തൻ ഒരാളെ മോഷ്ടിച്ചിട്ടു അവ 16
നെ വില്ക്കയാകട്ടെ അവന്റെ കൈവശം
അവനെ കണ്ടു പിടിക്കയാകട്ടെ ചെയ്താൽ
അവൻ മരണശിക്ഷ അനുഭവിക്കേണം.

17 തന്റെ അപ്പനെയോ അമ്മയെയോ
ശപിക്കുന്നവൻ മരണശിക്ഷ അനുഭവി
ക്കേണം.
18 മനുഷ്യർ തമ്മിൽ ശണ്ഠകൂടീട്ടു ഒരുത്തൻ
മററവനെ കല്ലുകൊണ്ടോ മുഷ്ടികൊണ്ടോ
കുത്തിയതിനാൽ അവൻ മരിച്ചുപോകാ
19 തെ കിടപ്പിലാകയും പിന്നെയും എഴു
ന്നേററു വടി ഊന്നി വെളിയിൽ നടക്ക
യും ചെയ്താൽ കുത്തിയവനെ ശിക്ഷിക്കരു
തു; എങ്കിലും അവൻ അവന്റെ മിനക്കേ
ടിന്നുവേണ്ടി കൊടുത്തു അവനെ നല്ലവ
ണ്ണം ചികിത്സിപ്പിക്കേണം.
20 ഒരുത്തൻ തന്റെ ദാസനെയോ ദാസി
യെയോ തൽക്ഷണം മരിച്ചുപോകത്തക്ക
വണ്ണം വടികൊണ്ടു അടിച്ചാൽ അവനെ
21 നിശ്ചയമായി ശിക്ഷിക്കേണം. എങ്കിലും
അവൻ ഒന്നു രണ്ടു ദിവസം ജീവിച്ചിരു
ന്നാൽ അവനെ ശിക്ഷിക്കരുതു; അവൻ
അവന്റെ മുതലല്ലോ.
22 മനുഷ്യർ തമ്മിൽ ശണ്ഠകൂടീട്ടു ഗർഭിണി
യായ ഒരു സ്ത്രീയെ അടിച്ചതിനാൽ ഗർഭം
അലസിയതല്ലാതെ അവൾക്കു മറെറാരു
ദോഷവും വന്നില്ലെങ്കിൽ അടിച്ചവൻ ആ
സ്ത്രീയുടെ ഭർത്താവു ചുമത്തുന്ന പിഴ കൊടു
ക്കേണം; ന്യായാധിപന്മാർ വിധിക്കുമ്പോ
23 ലെ അവൻ കൊടുക്കേണം. മററു ദോഷം
വന്നിട്ടുണ്ടെങ്കിൽ ജീവന്നു പകരം ജീവൻ
24 കൊടുക്കേണം. കണ്ണിന്നു പകരം കണ്ണു;
പല്ലിന്നു പകരം പല്ലു; കൈക്കു പകരം
25 കൈ; കാലിന്നു പകരം കാൽ; പൊള്ള
ലിന്നു പകരം പൊള്ളൽ; മുറിവിന്നു പ
കരം മുറിവു; തിണർപ്പിന്നു പകരം തിണർപ്പു.
26 ഒരുത്തൻ അടിച്ചു തന്റെ ദാസന്റെ
യോ ദാസിയുടെയോ കണ്ണു കളഞ്ഞാൽ അ
വൻ കണ്ണിന്നു പകരം അവനെ സ്വതന്ത്ര
27 നായി വിട്ടയക്കേണം. അവൻ തന്റെ
ദാസന്റെയോ ദാസിയുടെയോ പല്ലു അ
ടിച്ചു തകർത്താൽ അവൻ പല്ലിന്നു പകരം
അവനെ സ്വതന്ത്രനായി വിട്ടയക്കേണം.
ഒരു കാള ഒരു പുരുഷനെയോ സ്ത്രീയെ 28
യോ കുത്തിക്കൊന്നാൽ ആ കാളയെ കല്ലെ
റിഞ്ഞു കൊല്ലേണം; അതിന്റെ മാംസം
തിന്നരുതു; കാളയുടെ ഉടമസ്ഥനോ കുററ
മില്ലാത്തവൻ. എന്നാൽ ആ കാള മുമ്പെ 29
തന്നേ കുത്തുന്നതായും ഉടമസ്ഥൻ അതു
അറിഞ്ഞുമിരിക്കെ അവൻ അതിനെ സൂ
ക്ഷിക്കായ്കകൊണ്ടു അതു ഒരു പുരുഷ
നെയോ സ്ത്രീയെയോ കൊന്നുകളഞ്ഞാൽ
ആ കാളയെ കല്ലെറിഞ്ഞു കൊല്ലേണം;
അതിന്റെ ഉടമസ്ഥനും മരണശിക്ഷ അ
നുഭവിക്കേണം. ഉദ്ധാരണദ്രവ്യം അവ 30
ന്റെ മേൽ ചുമത്തിയാൽ തന്റെ ജീവ
ന്റെ വീണ്ടെടുപ്പിന്നായി തന്റെ മേൽ
ചുമത്തിയതു ഒക്കെയും അവൻ കൊടുക്കേ
ണം. അതു ഒരു ബാലനെ കുത്തിയാലും 31
ഒരു ബാലയെ കുത്തിയാലും ഈ ന്യായപ്ര
കാരം അവനോടു ചെയ്യേണം. കാള 32
ഒരു ദാസനെയോ ദാസിയെയോ കുത്തി
യാൽ അവൻ അവരുടെ ഉടമസ്ഥന്നു
മുപ്പതു ശേക്കെൽ വെള്ളി കൊടുക്കേണം;
കാളയെ കൊന്നുകളകയും വേണം.
ഒരുത്തൻ ഒരു കുഴി തുറന്നുവെക്കുക 33
യോ കുഴി കുഴിച്ചു അതിനെ മൂടാതിരിക്ക
യോ ചെയ്തിട്ടു അതിൽ ഒരു കാളയോ കഴു
തയോ വീണാൽ, കുഴിയുടെ ഉടമസ്ഥൻ 34
വിലകൊടുത്തു അതിന്റെ യജമാനന്നു തൃ
പ്തിവരുത്തേണം; എന്നാൽ ചത്തുപോയതു
അവന്നുള്ളതായിരിക്കേണം.
ഒരുത്തന്റെ കാള മറെറാരുത്തന്റെ 35
കാളയെ കുത്തീട്ടു അതു ചത്തുപോയാൽ
അവർ ജീവനോടിരിക്കുന്ന കാളയെ
വിററു അതിന്റെ വില പകുത്തെടുക്കേ
ണം; ചത്തുപോയതിനെയും പകുത്തെടു
ക്കേണം. അല്ലെങ്കിൽ ആ കാള മുമ്പെ 36

തന്നേ കത്തുന്നതു എന്നു അറിഞ്ഞിട്ടും ഉട
മസ്ഥൻ അതിനെ സൂക്ഷിക്കാതിരുന്നു എ
ങ്കിൽ അവൻ കാളെക്കു പകരം കാളയെ
കൊടുക്കേണം; എന്നാൽ ചത്തുപോയതു
അവന്നുള്ളതായിരിക്കേണം.

## ൨൨. അദ്ധ്യായം.

ഒരുത്തൻ ഒരു കാളയെയോ ഒരു ആടി
നെയോ മോഷ്ടിച്ചു അറുക്കുകയാകട്ടെ വി
ല്ക്കുകയാകട്ടെ ചെയ്താൽ അവൻ ഒരു കാ
ളെക്കു അഞ്ചു കാളയെയും, ഒരു ആടിന്നു
നാലു ആടിനെയും പകരം കൊടുക്കേണം.
2 കള്ളൻ വീടു മുറിക്കുമ്പോൾ പിടിക്കപ്പെട്ടു
അടികൊണ്ടു മരിച്ചുപോയാൽ അവനെ
3 സംബന്ധിച്ചു രക്തപാതകം ഇല്ല. എ
ന്നാൽ അതു നേരം വെളുത്തശേഷമാകുന്നു
എങ്കിൽ രക്തപാതകം ഉണ്ടു. കള്ളൻ ശ
രിയായിട്ടു പ്രതിശാന്തി ചെയ്യേണം; അ
വൻ വകയില്ലാത്തവനെങ്കിൽ തന്റെ
മോഷണം നിമിത്തം അവനെ വില്ക്കേ
4 ണം. മോഷണവസ്തുവായ കാളയെയോ
കഴുതയെയോ ആടിനെയോ ജീവനോ
ടെ അവന്റെ കൈവശം കണ്ടുപിടിച്ചാൽ
അവൻ ഇരട്ടി പകരം കൊടുക്കേണം.
5 ഒരുത്തൻ ഒരു വയലോ മുന്തിരിത്തോ
ട്ടമോ തീററിക്കയാകട്ടെ തന്റെ കന്നുകാ
ലിയെ അഴിച്ചുവിട്ടു അതു മററൊരുത്ത
ന്റെ വയലിൽ മേയുകയാകട്ടെ ചെയ്താൽ
അവൻ തന്റെ വയലിലുള്ളതിൽ ഉത്തമ
മായതും തന്റെ മുന്തിരിത്തോട്ടത്തിലുള്ള
തിൽ ഉത്തമമായതും പകരം കൊടു
ക്കേണം.
6 തീ വീണു കാടു കത്തീട്ടു കററക്കൂട്ടമോ
വിളവോ നിലമോ വെന്തുപോയെങ്കിൽ
തീ കത്തിച്ചവൻ പകരം കൊടുക്കേണം.
7 ഒരുത്തൻ കൂട്ടുകാരന്റെ പക്കൽ പ
ണമോ വല്ല സാധനമോ സൂക്ഷിപ്പാൻ
ഏല്പിച്ചിരിക്കെ അതു അവന്റെ വീട്ടിൽ
നിന്നു കളവുപോയാൽ കള്ളനെ പിടികി
ട്ടി എന്നുവരികിൽ അവൻ ഇരട്ടി പകരം
കൊടുക്കേണം. കള്ളനെ പിടികിട്ടാതി 8
രുന്നാൽ ആ വീട്ടുകാരൻ കൂട്ടുകാരന്റെ
വസ്തുവിന്മേൽ കൈ വെച്ചിട്ടുണ്ടോ എന്നു
അറിവാൻ അവനെ ദൈവസന്നിധി
യിൽ കൊണ്ടുപോകേണം. കാണാതെ 9
പോയ കാള, കഴുത, ആടു, വസ്ത്രം മുതലായ
യാതൊന്നിനെയും സംബന്ധിച്ചു ഇതു എ
നിക്കുള്ളതു എന്നു ഒരുവൻ പറഞ്ഞു കററം
ചുമത്തിയാൽ ഇരുപാട്ടുകാരുടെയും കാൎയ്യം
ദൈവസന്നിധിയിൽ വരേണം; കററ
ക്കാരനെന്നു ദൈവം വിധിക്കുന്നവൻ കൂട്ടു
കാരന്നു ഇരട്ടി പകരം കൊടുക്കേണം.
ഒരുത്തൻ കൂട്ടുകാരന്റെ പക്കൽ കഴുത, 10
കാള, ആടു എന്നിങ്ങനെ ഒരു മൃഗത്തെ
സൂക്ഷിപ്പാൻ ഏല്പിച്ചിരിക്കെ അതു ചത്തു
പോകയോ അതിന്നു വല്ല കേടു തട്ടുക
യോ ആരും കാണാതെ കളവുപോകയോ
ചെയ്താൽ കൂട്ടുകാരന്റെ വസ്തുവിന്മേൽ 11
അവൻ കൈ വെച്ചിട്ടില്ല എന്നു യ
ഹോവയെക്കൊണ്ടുള്ള സത്യം ഇരുപാട്ടു
കാൎക്കും തീൎച്ച ആയിരിക്കേണം; ഉടമ
സ്ഥൻ അതു സമ്മതിക്കേണം; മററവൻ
പകരം കൊടുക്കേണ്ടാ. എന്നാൽ അതു 12
അവന്റെ പക്കൽനിന്നു കളവുപോയി
എന്നുവരികിൽ അവൻ അതിന്റെ ഉടമ
സ്ഥന്നു പകരം കൊടുക്കേണം. അതു 13
കടിച്ചു കീറിപ്പോയെങ്കിൽ അവൻ അതി
ന്നു സാക്ഷ്യം കൊണ്ടുവരേണം; കടിച്ചു
കീറിപ്പോയതിന്നു അവൻ പകരം കൊടു
ക്കേണ്ടാ.
ഒരുത്തൻ കൂട്ടുകാരനോടു വായ്പ വാങ്ങീട്ടു 14
ഉടമസ്ഥൻ അരികെ ഇല്ലാതിരിക്കെ വല്ല
കേടു ഭവിക്കയോ ചത്തുപോകയോ ചെ
യ്താൽ അവൻ പകരം കൊടുക്കേണം.

15 ഉടമസ്ഥൻ അരികെ ഉണ്ടായിരുന്നാൽ
അവൻ പകരം കൊടുക്കേണ്ടാ; അതു കൂ
ലിക്കു വാങ്ങിയതെങ്കിൽ അതിന്നു കൂലി
യുണ്ടല്ലോ.
16 വിവാഹത്തിന്നു നിയമിക്കപ്പെടാത്ത
ഒരു കന്യകയെ ഒരുത്തൻ വശീകരിച്ചു
അവളോടുകൂടെ ശയിച്ചാൽ അവൻ സ്ത്രീ
ധനം കൊടുത്തു അവളെ വിവാഹം ക
17 ഴിക്കേണം. അവളെ അവന്നു കൊ
ടുപ്പാൻ അവളുടെ അപ്പന്നു അശേഷം
മനസ്സില്ലെങ്കിൽ അവൻ കന്യകമാരുടെ
സ്ത്രീധനത്തിന്നു ഒത്തവണ്ണം പണം കൊ
ടുക്കേണം.
18 ക്ഷുദ്രക്കാരത്തിയെ നീ ജീവനോടെ
വെക്കരുതു.
19 മൃഗത്തോടുകൂടെ ശയിക്കുന്ന ഏവനും
മരണശിക്ഷ അനുഭവിക്കേണം.
20 യഹോവെക്കു മാത്രമല്ലാതെ വേറെ
ദൈവങ്ങൾക്കു യാഗം കഴിക്കുന്നവനെ
21 നിർമ്മൂലമാക്കേണം. പരദേശിയെ പീ
ഡിപ്പിക്കരുതു ഉപദ്രവിക്കയുമരുതു; നി
ങ്ങൾ മിസ്രയീംദേശത്തു പരദേശികൾ
22 ആയിരുന്നുവല്ലോ. വിധവയെയും അ
നാഥനെയും നിങ്ങൾ ക്ലേശിപ്പിക്കരുതു.
23 അവരെ വല്ലപ്രകാരത്തിലും ക്ലേശിപ്പി
ക്കയും അവർ എന്നോടു നിലവിളിക്കയും
ചെയ്താൽ ഞാൻ അവരുടെ നിലവിളി
24 കേൾക്കും; എന്റെ കോപവും ജ്വലിക്കും;
ഞാൻ വാൾകൊണ്ടു നിങ്ങളെ കൊല്ലും;
നിങ്ങളുടെ സ്ത്രീകൾ വിധവമാരും നിങ്ങ
ളുടെ പൈതങ്ങൾ അനാഥരുമായി തീരും.
25 എന്റെ ജനത്തിൽ നിന്റെ അടുക്കലു
ള്ള ഒരു ദരിദ്രന്നു പണം വായ്പ കൊടു
ത്താൽ പൊലികടക്കാരനെപ്പോലെ ഇരി
ക്കരുതു; അവനോടു പലിശ വാങ്ങുകയും
26 അരുതു. നീ കൂട്ടുകാരന്റെ വസ്ത്രം പ
ണയം വാങ്ങിയാൽ സൂര്യൻ അസ്തമിക്കും
മുമ്പെ മടക്കിക്കൊടുക്കേണം. അതുമാത്ര 27
മല്ലോ അവന്റെ പുതപ്പു; അതുമാത്രമ
ല്ലോ അവന്റെ ശരീരം മൂടുന്ന വസ്ത്രം;
അവൻ പിന്നെ എന്തൊന്നു പുതെച്ചു കി
ടക്കും? അവൻ എന്നോടു നിലവിളിക്കു
മ്പോൾ ഞാൻ കേൾക്കും; ഞാൻ കൃപയുള്ള
വനല്ലോ.
നീ ദൈവത്തെ ദുഷിക്കരുതു; നിന്റെ 28
ജനത്തിന്റെ അധിപതിയെ ശപിക്കയു
മരുതു. നിന്റെ വിളവും ദ്രാവകവർഗ്ഗവും 29
അർപ്പിപ്പാൻ താമസിക്കരുതു; നിന്റെ പു
ത്രന്മാരിൽ ആദ്യജാതനെ എനിക്കു തരേ
ണം. നിന്റെ കാളകളിലും ആടുകളി 30
ലും അങ്ങനെ തന്നേ; അതു ഏഴുദിവസം
തള്ളയോടുകൂടെ ഇരിക്കട്ടെ; എട്ടാംദിവ
സം അതിനെ എനിക്കു തരേണം. നി 31
ങ്ങൾ എനിക്കു വിശുദ്ധന്മാരായിരിക്കേ
ണം; കാട്ടുമൃഗം കടിച്ചുകീറിയ മാംസം
തിന്നരുതു. നിങ്ങൾ അതിനെ നായ്ക്കൾക്കു
ഇട്ടുകളയേണം.

## ൨൩. അദ്ധ്യായം.

വ്യാജവർത്തമാനം പരത്തരുതു; കള്ള
സാക്ഷിയായിരിപ്പാൻ ദുഷ്ടനോടുകൂടെ ചേ
രരുതു. ബഹുജനത്തെ അനുസരിച്ചു 2
ദോഷം ചെയ്യരുതു; ന്യായം മറിച്ചുകള
വാൻ ബഹുജനപക്ഷം ചേർന്നു വ്യവഹാര
ത്തിൽ സാക്ഷ്യം പറയരുതു. ദരിദ്രന്റെ 3
വ്യവഹാരത്തിൽ അവനോടു പക്ഷം കാ
ണിക്കരുതു.
നിന്റെ ശത്രുവിന്റെ കാളയോ കഴു 4
തയോ വഴിതെറ്റിയതായി കണ്ടാൽ അ
തിനെ അവന്റെ അടുക്കൽ തിരികെ
കൊണ്ടുപോകേണം. നിന്നെ ദ്വേഷി 5
ക്കുന്നവന്റെ കഴുത ചുമടിൻകീഴെ കിട
ക്കുന്നതു കണ്ടാൽ അവനെ വിചാരിച്ചു
അതിനെ അഴിച്ചുവിടുവാൻ മടിച്ചാലും

അഴിച്ചുവിടുവാൻ അവന്നു സഹായം ചെ
യ്യേണം.
6 നിങ്ങളുടെ ഇടയിലുള്ള ദരിദ്രന്റെ വ്യ
വഹാരത്തിൽ അവന്റെ ന്യായം മറിച്ചു
7 കളയരുതു. കള്ളക്കാൎയ്യം വിട്ടു അകന്നിരി
ക്ക; കുററമില്ലാത്തവനെയും നീതിമാനെ
യും കൊല്ലരുതു; ഞാൻ ദുഷ്ടനെ നീതീക
8 രിക്കയില്ലല്ലോ. സമ്മാനം കാഴ്ചയുള്ളവ
രെ കുരുടാക്കുകയും നീതിമാന്മാരുടെ വാ
ക്കുകളെ മറിച്ചുകളകയും ചെയ്യുന്നതുകൊ
9 ണ്ടു നീ സമ്മാനം വാങ്ങരുതു. പരദേശി
യെ ഉപദ്രവിക്കരുതു: നിങ്ങൾ മിസ്രയീംദേ
ശത്തു പരദേശികളായിരുന്നതുകൊണ്ടു പ
രദേശിയുടെ അനുഭവം അറിയുന്നുവല്ലോ.
10 ആറു സംവത്സരം നിന്റെ നിലം വി
11 തെച്ചു വിളവു എടുത്തുകൊൾക. ഏഴാം
സംവത്സരത്തിലോ അതു ഉഴവു ചെയ്യാ
തെ വെറുതെ ഇട്ടേക്ക; നിന്റെ ജനത്തി
ലെ ദരിദ്രന്മാർ അഹോവൃത്തി കഴിക്കട്ടെ;
അവർ ശേഷിപ്പിക്കുന്നതു കാട്ടുമൃഗങ്ങൾ
തിന്നട്ടെ. നിന്റെ മുന്തിരിത്തോട്ടവും
ഒലിവുവൃക്ഷവും സംബന്ധിച്ചും അങ്ങനെ
12 തന്നേ ചെയ്ക. ആറു ദിവസം വേല
ചെയ്ക; ഏഴാം ദിവസം നിന്റെ കാളയും
കഴുതയും വിശ്രമിപ്പാനും നിന്റെ ദാസി
യുടെ പുത്രനും പരദേശിയും ആശ്വസിപ്പാ
നും വേണ്ടി നീ സ്വസ്ഥമായിരിക്കേണം.
13 ഞാൻ നിങ്ങളോടു കല്പിച്ച എല്ലാററിലും
സൂക്ഷ്മതയോടിരിപ്പിൻ; അന്യദൈവങ്ങ
ളുടെ നാമം കീൎത്തിക്കരുതു; അതു നിന്റെ
വായിൽനിന്നു കേൾക്കയും അരുതു.
14 സംവത്സരത്തിൽ മൂന്നു പ്രാവശ്യം എ
15 നിക്കു ഉത്സവം ആചരിക്കേണം. പുളി
പ്പില്ലാത്ത അപ്പത്തിന്റെ ഉത്സവം ആച
രിക്കേണം; ഞാൻ നിന്നോടു കല്പിച്ചതു
പോലെ ആബീബ് മാസത്തിൽ നിശ്ചയി
ച്ച സമയത്തു ഏഴു ദിവസം പുളിപ്പില്ലാത്ത
അപ്പം തിന്നുക; അന്നല്ലോ നീ മിസ്രയീ
മിൽനിന്നു പുറപ്പെട്ടുപോന്നതു. എന്നാൽ
വെറുങ്കയ്യോടെ നിങ്ങൾ എന്റെ മുമ്പാ
കെ വരരുതു. വയലിൽ വിതെച്ച വിത 16
യുടെ ആദ്യഫലമെടുക്കുന്ന കൊയ്ത്തു പെ
രുനാളും ആണ്ടറുതിയിൽ വയലിൽനിന്നു
നിന്റെ വേലയുടെ ഫലം കൂട്ടിത്തീരു
മ്പോൾ കായ്കനിപ്പെരുനാളും ആചരിക്കേ
ണം. സംവത്സരത്തിൽ മൂന്നു പ്രാവശ്യം 17
നിന്റെ ആണുങ്ങൾ എല്ലാം കൎത്താവായ
യഹോവയുടെ മുമ്പാകെ വരേണം.
എന്റെ യാഗരക്തം പുളിപ്പുള്ള അപ്പ 18
ത്തോടുകൂടെ അൎപ്പിക്കരുതു; എന്റെ യാഗ
മേദസ്സ് ഉഷഃകാലംവരെ ഇരിക്കയുമരുതു.
നിന്റെ ഭൂമിയുടെ ആദ്യവിളവുകളിലെ 19
പ്രഥമഫലം നിന്റെ ദൈവമായ യഹോ
വയുടെ ആലയത്തിൽ കൊണ്ടുവരേണം.
ആട്ടിൻകുട്ടിയെ തള്ളയുടെ പാലിൽ പാ
കം ചെയ്യരുതു.
ഇതാ, വഴിയിൽ നിന്നെ കാക്കേണ്ട 20
തിന്നും ഞാൻ നിയമിച്ചിരിക്കുന്ന സ്ഥല
ത്തേക്കു നിന്നെ കൊണ്ടുപോകേണ്ടതിന്നും
ഞാൻ ഒരു ദൂതനെ നിന്റെ മുമ്പിൽ അ
യക്കുന്നു. നീ അവനെ ശ്രദ്ധിച്ചു അവ 21
ന്റെ വാക്കു കേൾക്കേണം; അവനോടു
വികടിക്കരുതു; അവൻ നിങ്ങളുടെ അതി
ക്രമങ്ങളെ ക്ഷമിക്കയില്ല; എന്റെ നാമം
അവനിൽ ഉണ്ടു. എന്നാൽ നീ അവ 22
ന്റെ വാക്കു ശ്രദ്ധയോടെ കേട്ടു ഞാൻ
കല്പിക്കുന്നതൊക്കെയും ചെയ്താൽ നിന്നെ
പകെക്കുന്നവരെ ഞാൻ പകെക്കും; നി
ന്നെ ഞെരുക്കുന്നവരെ ഞാൻ ഞെരുക്കും.
എന്റെ ദൂതൻ നിനക്കു മുമ്പായി നടന്നു 23
നിന്നെ അമോൎയ്യർ, ഹിത്യർ, പെരിസ്യർ,
കനാന്യർ, ഹിവ്യർ, യെബൂസ്യർ എന്നി
വരുടെ ദേശത്തേക്കു കൊണ്ടുപോകും; അ
വരെ ഞാൻ നിൎമ്മൂലമാക്കും. അവരുടെ 24

ദേവന്മാരെ നമസ്കരിക്കരുതു; അവയെ
സേവിക്കരുതു; അവരുടെ പ്രവൃത്തികൾ
പോലെ പ്രവൎത്തിക്കരുതു; അവരെ അ
ശേഷം നശിപ്പിച്ചു അവരുടെ വിഗ്രഹ
25 ങ്ങളെ തകൎത്തുകളയേണം. നിങ്ങളുടെ
ദൈവമായ യഹോവയെ തന്നേ സേവി
പ്പിൻ; എന്നാൽ അവൻ നിന്റെ അപ്പ
ത്തെയും വെള്ളത്തെയും അനുഗ്രഹിക്കും;
ഞാൻ രോഗങ്ങളെ നിന്റെ നടുവിൽനി
26 ന്നു അകററിക്കളയും. ഗൎഭം അലസുന്ന
വളും മച്ചിയും നിന്റെ ദേശത്തു ഉണ്ടാക
യില്ല; നിന്റെ ആയുസ്സ്കാലം ഞാൻ പൂ
27 ൎത്തിയാക്കും. എന്റെ ഭീതിയെ ഞാൻ
നിന്റെ മുമ്പിൽ അയച്ചു നീ ചെല്ലുന്നെട
ത്തുള്ള ജാതികളെ ഒക്കെയും അമ്പരപ്പി
ക്കയും നിന്റെ സകലശത്രുക്കളെയും നി
ന്റെ മുമ്പിൽനിന്നു ഓടിക്കയും ചെയ്യും.
28 നിന്റെ മുമ്പിൽനിന്നു ഹിവ്യനെയും ക
നാന്യനെയും ഹിത്യനെയും ഓടിച്ചുകള
വാൻ ഞാൻ നിനക്കു മുമ്പായി കടുന്നലി
29 നെ അയക്കും. ദേശം ശൂന്യമാകാതെ
യും കാട്ടുമൃഗം നിനക്കു ബാധയായി പെ
രുകാതെയും ഇരിപ്പാൻ ഞാൻ അവരെ
ഒരു സംവത്സരത്തിന്നകത്തു നിന്റെ മു
30 മ്പിൽനിന്നു ഓടിച്ചുകളകയില്ല. നീ സ
ന്താനസമ്പന്നമായി ദേശം അടക്കുന്നതു
വരെ ഞാൻ അവരെ കുറെശ്ശ കുറെശ്ശ നി
31 ന്റെ മുമ്പിൽനിന്നു ഓടിച്ചുകളയും. ഞാൻ
നിന്റെ ദേശം ചെങ്കടൽ തുടങ്ങി ഫെലി
സ്ത്യരുടെ കടൽവരെയും മരുഭൂമി തുടങ്ങി
നദിവരെയും ആക്കും; ദേശത്തിലെ നിവാ
സികളെ നിങ്ങളുടെ കയ്യിൽ ഏല്പിക്കും;
നീ അവരെ നിന്റെ മുമ്പിൽനിന്നു ഓടി
32 ച്ചുകളയേണം. അവരോടു എങ്കിലും അ
വരുടെ ദേവന്മാരോടു എങ്കിലും നീ ഉടമ്പ
33 ടി ചെയ്യരുതു. നീ എന്നോടു പാപം ചെ
യ്യാൻ അവർ ഹേതുവായിത്തീരാതിരിക്കേ
ണ്ടതിന്നു അവർ നിന്റെ ദേശത്തു വസി
ക്കരുതു. നീ അവരുടെ ദേവന്മാരെ സേ
വിച്ചാൽ അതു നിനക്കു കണിയായി തീരും.

## ൨൪. അദ്ധ്യായം.

അവൻ പിന്നെയും മോശെയോടു: നീ
യും അഹരോനും നാദാബും അബീഹൂവും
യിസ്രായേൽമൂപ്പന്മാരിൽ എഴുപതു പേരും
യഹോവയുടെ അടുക്കൽ കയറിവന്നു ദൂര
ത്തുനിന്നു നമസ്കരിപ്പിൻ. മോശെ മാത്രം 2
യഹോവെക്കു അടുത്തുവരട്ടെ. അവർ
അടുത്തുവരരുതു; ജനം അവനോടുകൂടെ
കയറിവരികയുമരുതു എന്നു കല്പിച്ചു.
എന്നാറെ മോശെ വന്നു യഹോവയുടെ 3
വചനങ്ങളും ന്യായങ്ങളും എല്ലാം ജനത്തെ
അറിയിച്ചു. യഹോവ കല്പിച്ച സകല
കാൎയ്യങ്ങളും ഞങ്ങൾ ചെയ്യും എന്നു ജന
മൊക്കെയും ഏകശബ്ദത്തോടെ ഉത്തരം പ
റഞ്ഞു. മോശെ യഹോവയുടെ വചന 4
ങ്ങളൊക്കെയും എഴുതി അതികാലത്തു എഴു
ന്നേററു പൎവ്വതത്തിന്റെ അടിവാരത്തു
ഒരു യാഗപീഠവും യിസ്രായേലിന്റെ പ
ന്ത്രണ്ടു ഗോത്രങ്ങളുടെ സംഖ്യെക്കൊത്തവ
ണ്ണം പന്ത്രണ്ടു തൂണും പണിതു. പിന്നെ 5
അവൻ യിസ്രായേൽമക്കളിൽ ചില ബാല്യ
ക്കാരെ അയച്ചു; അവർ ഹോമയാഗങ്ങളെ
കഴിച്ചു യഹോവെക്കു സമാധാനയാഗങ്ങ
ളായി കാളകളെയും അൎപ്പിച്ചു. മോശെ 6
രക്തത്തിൽ പാതി എടുത്തു പാത്രങ്ങളിൽ
ഒഴിച്ചു; രക്തത്തിൽ പാതി യാഗപീഠത്തി
ന്മേൽ തളിച്ചു. അവൻ നിയമപുസ്തകം 7
എടുത്തു ജനം കേൾക്കെ വായിച്ചു. യ
ഹോവ കല്പിച്ചതൊക്കെയും ഞങ്ങൾ അ
നുസരിച്ചു നടക്കുമെന്നു അവർ പറഞ്ഞു.
അപ്പോൾ മോശെ രക്തം എടുത്തു ജനത്തി 8
ന്മേൽ തളിച്ചു: ഈ സകലവചനങ്ങളും
ആധാരമാക്കി യഹോവ നിങ്ങളോടു ചെ

യ്യിരിക്കുന്ന നിയമത്തിൻെറ രക്തം ഇതാ
9 എന്നു പറഞ്ഞു. അനന്തരം മോശെയും
അഹരോനും നാദാബും അബീഹൂവും യി
സ്രായേൽമൂപ്പന്മാരിൽ എഴുപതു പേരും
10 കൂടെ കയറിച്ചെന്നു. അവർ യിസ്രായേ
ലിൻെറ ദൈവത്തെ കണ്ടു; അവൻെറ
പാദങ്ങൾക്കു കീഴെ നീലക്കല്ലു പടുത്ത
തളം പോലെയും ആകാശത്തിൻെറ സ്വ
11 ച്ഛത പോലെയും ആയിരുന്നു. യിസ്രാ
യേൽമക്കളുടെ പ്രമാണികൾക്കു തൃക്കയ്യാൽ
ഒന്നും ഭവിച്ചില്ല; അവർ ദൈവത്തെ
കണ്ടു ഭക്ഷണപാനീയങ്ങൾ കഴിച്ചു.
12 പിന്നെ യഹോവ മോശെയോടു: നീ
എൻെറ അടുക്കൽ പൎവ്വതത്തിൽ കയറിവ
ന്നു അവിടെ ഇരിക്ക; ഞാൻ നിനക്കു കല്പ
ലകകളും നീ അവരെ ഉപദേശിക്കേണ്ടതി
ന്നു ഞാൻ എഴുതിയ ന്യായപ്രമാണവും ക
ല്പനകളും തരും എന്നു അരുളിച്ചെയ്തു.
13 അങ്ങനെ മോശെയും അവൻെറ ശുശ്രൂഷ
ക്കാരനായ യോശുവയും എഴുന്നേററു, മോ
ശെ ദൈവത്തിൻെറ പൎവ്വതത്തിൽ കയറി.
14 അവൻ മൂപ്പന്മാരോടു: ഞങ്ങൾ നിങ്ങളു
ടെ അടുക്കൽ മടങ്ങി വരുവോളം ഇവി
ടെ താമസിപ്പിൻ; അഹരോനും ഹൂരും
നിങ്ങളോടുകൂടെ ഉണ്ടല്ലോ; ആൎക്കെങ്കിലും
വല്ല കാൎയ്യവുമുണ്ടായാൽ അവൻ അവരു
ടെ അടുക്കൽ ചെല്ലട്ടെ എന്നു പറഞ്ഞു.
15 അങ്ങനെ മോശെ പൎവ്വതത്തിൽ കയറി
പ്പോയി; ഒരു മേഘം പൎവ്വതത്തെ മൂടി.
16 യഹോവയുടെ തേജസ്സും സീനായിപൎവ്വത
ത്തിൽ ആവസിച്ചു. മേഘം ആറുദിവ
സം അതിനെ മൂടിയിരുന്നു; അവൻ ഏ
ഴാം ദിവസം മേഘത്തിൻെറ നടുവിൽ
17 നിന്നു മോശെയെ വിളിച്ചു. യഹോവയു
ടെ തേജസ്സിൻെറ കാഴ്ച പൎവ്വതത്തിൻെറ
മുകളിൽ കത്തുന്ന തീപോലെ യിസ്രായേൽ
18 മക്കൾക്കു തോന്നി. മോശെയോ മേഘ
ത്തിൻെറ നടുവിൽ പൎവ്വതത്തിൽ കയറി.
മോശെ നാല്പതു പകലും നാല്പതു രാവും
പൎവ്വതത്തിൽ ആയിരുന്നു.

## ൨൫. അദ്ധ്യായം.

യഹോവ മോശെയോടു കല്പിച്ചതു എ
ന്തെന്നാൽ: എനിക്കു വഴിപാടു കൊണ്ടു 2
വരുവാൻ യിസ്രായേൽമക്കളോടു പറക;
നല്ല മനസ്സോടെ തരുന്ന ഏവനോടും നി
ങ്ങൾ എനിക്കുവേണ്ടി വഴിപാടു വാങ്ങേ
ണം. അവരോടു വാങ്ങേണ്ടുന്ന വഴിപാ 3
ടോ: പൊന്നു, വെള്ളി, താമ്രം; നീല 4
നൂൽ, ധൂമ്രനൂൽ, ചുവപ്പുനൂൽ, പഞ്ഞി
നൂൽ, കോലാട്ടുരോമം, ചുവപ്പിച്ച ആട്ടു 5
കൊററന്തോൽ, തഹശുതോൽ, ഖദിരമരം;
വിളക്കിന്നു എണ്ണ, അഭിഷേകതൈലത്തി 6
ന്നും പരിമളധൂപത്തിന്നും സുഗന്ധവൎഗ്ഗം,
എഫോദിന്നും മാർപതക്കത്തിന്നും പതി 7
പ്പാൻ ഗോമേദകക്കല്ലു, രത്നങ്ങൾ എന്നിവ
തന്നേ. ഞാൻ അവരുടെ നടുവിൽ വ 8
സിപ്പാൻ അവർ എനിക്കു ഒരു വിശുദ്ധ
മന്ദിരം ഉണ്ടാക്കേണം. തിരുനിവാസവും 9
അതിൻെറ ഉപകരണങ്ങളും ഞാൻ കാ
ണിക്കുന്ന മാതൃകപ്രകാരമൊക്കെയും ത
ന്നേ ഉണ്ടാക്കേണം.
ഖദിരമരംകൊണ്ടു ഒരു പെട്ടകം ഉണ്ടാ 10
ക്കേണം; അതിന്നു രണ്ടര മുഴം നീളവും
ഒന്നര മുഴം വീതിയും ഒന്നര മുഴം ഉയ
രവും വേണം. അതു മുഴുവനും തങ്കം 11
കൊണ്ടു പൊതിയേണം; അകത്തും പുറ
ത്തും പൊതിയേണം; അതിൻെറ മേൽ
ചുററും പൊന്നുകൊണ്ടുള്ള ഒരു വക്കു ഉ
ണ്ടാക്കേണം. അതിന്നു നാലു പൊൻവ 12
ളയം വാൎപ്പിച്ചു നാലു കാലിലും ഇപ്പുറത്തു
രണ്ടു വളയവും അപ്പുറത്തു രണ്ടു വളയവു
മായി തറെക്കേണം. ഖദിരമരംകൊണ്ടു 13
തണ്ടുകൾ ഉണ്ടാക്കി പൊന്നുകൊണ്ടു പൊ

14 തിയെണം. തണ്ടുകളാൽ പെട്ടകം ചുമ
ക്കേണ്ടുതിന്നു പെട്ടകത്തിന്റെ പാൎശ്വങ്ങ
ളിലുള്ള വളയങ്ങളിൽ അവ ചെലുത്തേ
15 ണം. തണ്ടുകൾ പെട്ടകത്തിന്റെ വളയ
ങ്ങളിൽ ഇരിക്കേണം; അവയെ അതിൽ
16 നിന്നു ഊരരുതു. ഞാൻ തരുവാനിരിക്കു
ന്ന സാക്ഷ്യം പെട്ടകത്തിൽ വെക്കേണം.
17 തങ്കംകൊണ്ടു കൃപാസനം ഉണ്ടാക്കേണം;
അതിന്റെ നീളം രണ്ടര മുഴവും വീതി
18 ഒന്നര മുഴവും ആയിരിക്കേണം. പൊ
ന്നുകൊണ്ടു രണ്ടു കെരൂബുകളെ ഉണ്ടാക്കേ
ണം; കൃപാസനത്തിന്റെ രണ്ടു അററത്തും
അടിപ്പുപണിയായി പൊന്നുകൊണ്ടു അ
19 വയെ ഉണ്ടാക്കേണം. ഒരു കെരൂബി
നെ ഒരു അററത്തും മറേറ കെരൂബിനെ
മറേറ അററത്തും ഉണ്ടാക്കേണം. കെരൂ
ബുകളെ കൃപാസനത്തിൽനിന്നുള്ളവയാ
യി അതിന്റെ രണ്ടു അററത്തും ഉണ്ടാക്കേ
20 ണം. കെരൂബുകൾ മേലോട്ടു ചിറക വി
ടൎത്തി ചിറകുകൊണ്ടു കൃപാസനത്തെ മൂടു
കയും തമ്മിൽ അഭിമുഖമായിരിക്കയും വേ
ണം. കെരൂബുകളുടെ മുഖം കൃപാസന
21 ത്തിന്നു നേരെ ഇരിക്കേണം. കൃപാസ
നത്തെ പെട്ടകത്തിന്മീതെ വെക്കേണം;
ഞാൻ തരുവാനിരിക്കുന്ന സാക്ഷ്യം പെട്ട
22 കത്തിന്നകത്തു വെക്കേണം. അവിടെ
ഞാൻ നിനക്കു പ്രത്യക്ഷനായി കൃപാസ
നത്തിന്മേൽനിന്നും സാക്ഷ്യപ്പെട്ടകത്തി
ന്മേൽ നില്ക്കുന്ന രണ്ടു കെരൂബുകളുടെ ന
ടുവിൽനിന്നും യിസ്രായേൽമക്കൾക്കായി
ഞാൻ നിന്നോടു കല്പിപ്പാനിരിക്കുന്ന സ
കലവും നിന്നോടു അരുളിച്ചെയ്യും.
23 ഖദിരമരംകൊണ്ടു ഒരു മേശ ഉണ്ടാക്കേ
ണം. അതിന്റെ നീളം രണ്ടു മുഴവും
വീതി ഒരു മുഴവും ഉയരം ഒന്നര മുഴവും
24 ആയിരിക്കേണം. അതു തങ്കംകൊണ്ടു
പൊതിഞ്ഞു ചുററും പൊന്നുകൊണ്ടു ഒരു
വക്കും ഉണ്ടാക്കേണം. ചുററും അതിന്നു 25
നാലു വിരൽ വീതിയുള്ള ഒരു ചട്ടവും ച
ട്ടത്തിന്നു ചുററും പൊന്നുകൊണ്ടു ഒരു വ
ക്കും ഉണ്ടാക്കേണം. അതിന്നു നാലു 26
പൊൻവളയം ഉണ്ടാക്കേണം; വളയം നാ
ലു കാലിന്റെയും പാൎശ്വങ്ങളിൽ തറെക്കേ
ണം. മേശ ചുമക്കേണ്ടുതിന്നു തണ്ടു ചെ 27
ലുത്തുവാൻ വേണ്ടി വളയം ചട്ടത്തിന്നു
ചേൎന്നിരിക്കേണം. തണ്ടുകൾ ഖദിരമരം 28
കൊണ്ടു ഉണ്ടാക്കി പൊന്നുകൊണ്ടു പൊതി
യേണം; അവകൊണ്ടു മേശ ചുമക്കേണം.
അതിന്റെ തളികകളും കരണ്ടികളും പക 29
രുന്നതിന്നുള്ള കുടങ്ങളും കിണ്ടികളും ഉണ്ടാ
ക്കേണം; തങ്കംകൊണ്ടു അവയെ ഉണ്ടാ
ക്കേണം. മേശമേൽ നിത്യം കാഴ്ചയപ്പം 30
എന്റെ മുൻപാകെ വെക്കേണം.
തങ്കംകൊണ്ടു ഒരു നിലവിളക്കു ഉണ്ടാ 31
ക്കേണം. നിലവിളക്കു അടിപ്പുപണി
യായിരിക്കേണം. അതിന്റെ ചുവടും
തണ്ടും പുഷ്പപുടങ്ങളും മുട്ടുകളും പൂക്കളും
അതിൽനിന്നു തന്നേ ആയിരിക്കേണം.
നിലവിളക്കിന്റെ മൂന്നു ശാഖ ഒരു വശ 32
ത്തുനിന്നും നിലവിളക്കിന്റെ മൂന്നു ശാഖ
മറേറ വശത്തുനിന്നും ഇങ്ങനെ ആറു ശാ
ഖ അതിന്റെ പാൎശ്വങ്ങളിൽനിന്നു പുറ
പ്പെടേണം. ഒരു ശാഖയിൽ ഓരോ മുട്ടും 33
ഓരോ പൂവുമായി ബദാംപൂപോലെ മൂന്നു
പുഷ്പപുടവും മററൊരു ശാഖയിൽ ഓരോ
മുട്ടും ഓരോ പൂവുമായി ബദാംപൂപോലെ
മൂന്നു പുഷ്പപുടവും ഉണ്ടായിരിക്കേണം;
നിലവിളക്കിൽനിന്നു പുറപ്പെടുന്ന ആറു
ശാഖെക്കും അങ്ങനെ തന്നേ വേണം.
വിളക്കുതണ്ടിലോ മുട്ടുകളോടും പൂക്കളോടും 34
കൂടിയ ബദാംപൂപോലെ നാലു പുഷ്പപുടം
ഉണ്ടായിരിക്കേണം. അതിൽനിന്നുള്ള 35
രണ്ടു ശാഖെക്കു കീഴെ ഒരു മുട്ടും മററു രണ്ടു
ശാഖെക്കു കീഴെ ഒരു മുട്ടും മററു രണ്ടു ശാ

ഖെക്കു കീഴെ ഒരു മുട്ടും ഇങ്ങനെ നിലവി
ളക്കിൽനിന്ന പുറപ്പെടുന്ന ആറു ശാഖെ
36 ക്കും വേണം. അവയുടെ മുട്ടുകളും ശാഖ
കളും അതിൽനിന്ന തന്നേ ആയിരിക്കേ
ണം; മുഴുവനും തങ്കംകൊണ്ടു ഒററ അടി
37 പ്പുപണി ആയിരിക്കേണം. അതിന്ന
ഏഴു ദീപം ഉണ്ടാക്കി നേരെ മുമ്പോട്ടു പ്ര
കാശിപ്പാൻ തക്കവണ്ണം ദീപങ്ങളെ കൊളു
38 ത്തേണം. അതിന്റെ ചവണകളും ക
രിന്തിരിപ്പാത്രങ്ങളും തങ്കംകൊണ്ടു ആയി
39 രിക്കേണം. അതും ഈ ഉപകരണങ്ങൾ
ഒക്കെയും ഒരു താലന്തു തങ്കംകൊണ്ടു ഉണ്ടാ
40 ക്കേണം. പൎവ്വതത്തിൽവെച്ചു കാണിച്ചു
തന്ന മാതൃകപ്രകാരം അവയെ ഉണ്ടാക്കു
വാൻ സൂക്ഷിച്ചുകൊള്ളേണം.

## ൨൬. അദ്ധ്യായം.

തിരുനിവാസത്തെ പിരിച്ച പഞ്ഞിനൂൽ,
നീലനൂൽ, ധൂമ്രനൂൽ, ചുവപ്പുനൂൽ എന്നി
വകൊണ്ടുണ്ടാക്കിയ പത്തു മൂടുശീലകൊണ്ടു
തീൎക്കേണം; നെയ്ത്തുകാരന്റെ ചിത്രപ്പ
ണിയായ കെരൂബുകൾ ഉള്ളവയായി അ
2 വയെ ഉണ്ടാക്കേണം. ഓരോ മൂടുശീലെ
ക്കു ഇരുപത്തെട്ടു മുഴം നീളവും ഓരോ മൂ
ടുശീലെക്കു നാലു മുഴം വീതിയും ഇങ്ങനെ
മൂടുശീലെക്കെല്ലാം ഒരു അളവു ആയിരി
3 ക്കേണം. അഞ്ചു മൂടുശീല ഒന്നോടൊന്ന
ഇണെച്ചിരിക്കേണം; മറേറ അഞ്ചു മൂടു
ശീലയും ഒന്നോടൊന്ന ഇണെച്ചിരിക്കേ
4 ണം. ഇങ്ങനെ ഇണെച്ചുണ്ടാക്കിയ ഒ
ന്നാമത്തെ വിരിയുടെ അററത്തുള്ള മൂടുശീ
ലയുടെ വിളുമ്പിൽ നീലനൂൽകൊണ്ടു ക
ണ്ണി ഉണ്ടാക്കേണം; രണ്ടാമത്തെ വിരിയു
ടെ പുറത്തെ മൂടുശീലയുടെ വിളുമ്പിലും
5 അങ്ങനെ തന്നേ ഉണ്ടാക്കേണം. ഒരു
മൂടുശീലയിൽ അമ്പതു കണ്ണി ഉണ്ടാക്കേ
ണം; രണ്ടാമത്തെ വിരിയിലുള്ള മൂടുശീല
യുടെ വിളുമ്പിലും അമ്പതു കണ്ണി ഉണ്ടാ
ക്കേണം; കണ്ണി നേൎക്കുനേരെ ആയിരി
ക്കേണം. പൊന്നുകൊണ്ടു അമ്പതു കൊ 6
ളുത്തും ഉണ്ടാക്കേണം; തിരുനിവാസം ഒ
ന്നായിരിപ്പാൻ തക്കവണ്ണം മൂടുശീലകളെ
കൊളുത്തുകൊണ്ടു ഒന്നിച്ചു ഇണെക്കേണം.
തിരുനിവാസത്തിന്മേൽ മൂടുവിരിയായി 7
കോലാട്ടുരോമംകൊണ്ടു മൂടുശീല ഉണ്ടാക്കേ
ണം; പതിനൊന്നു മൂടുശീല വേണം.
ഓരോ മൂടുശീലെക്കു മുപ്പതു മുഴം നീളവും 8
ഓരോ മൂടുശീലെക്കു നാലു മുഴം വീതിയും
ഇങ്ങനെ മൂടുശീല പതിനൊന്നിന്നും ഒരു
അളവു ആയിരിക്കേണം. അഞ്ചു മൂടു 9
ശീല ഒന്നായും ആറു മൂടുശീല ഒന്നായും
ഇണെച്ചു ആറാമത്തെ മൂടുശീല കൂടാരത്തി
ന്റെ മുൻവശത്തു മടക്കി ഇടേണം. ഇ 10
ണെച്ചുണ്ടാക്കിയ ഒന്നാമത്തെ വിരിയുടെ
അററത്തുള്ള മൂടുശീലയുടെ വിളുമ്പിൽ അ
മ്പതു കണ്ണിയും രണ്ടാമത്തെ വിരിയിലെ
മൂടുശീലയുടെ വിളുമ്പിൽ അമ്പതു കണ്ണി
യും ഉണ്ടാക്കേണം. താമ്രംകൊണ്ടു അമ്പ 11
തു കൊളുത്തും ഉണ്ടാക്കി കൊളുത്തു കണ്ണി
യിൽ ഇട്ടു കൂടാരം ഒന്നായിരിക്കത്തക്കവ
ണ്ണം ഇണെച്ചുകൊള്ളേണം. മൂടുവിരിയു 12
ടെ മൂടുശീലയിൽ മിച്ചമായി കവിഞ്ഞുകിട
ക്കുന്ന പാതി മൂടുശീല തിരുനിവാസത്തി
ന്റെ പിൻവശത്തു തൂങ്ങിക്കിടക്കേണം.
മൂടുവിരിയുടെ മൂടുശീല നീളത്തിൽ ശേ 13
ഷിപ്പുള്ളതു ഇപ്പുറത്തു ഒരു മുഴവും അപ്പുറ
ത്തു ഒരു മുഴവും ഇങ്ങനെ തിരുനിവാസ
ത്തെ മൂടേണ്ടുന്നതിന്ന അതിന്റെ രണ്ടു
പാൎശ്വങ്ങളിലും തൂങ്ങിക്കിടക്കേണം. ചു 14
വപ്പിച്ച ആട്ടുകൊററന്തോൽകൊണ്ടു മൂടു
വിരിക്കു ഒരു പുറമൂടിയും അതിന്റെ മീ
തെ തഹശുതോൽകൊണ്ടു ഒരു പുറമൂടിയും
ഉണ്ടാക്കേണം.

തിരുനിവാസത്തിന്ന ഖദിരമരംകൊ 15

ണ്ടു നിവിരെ നില്ക്കുന്ന പലകകളും ഉണ്ടാ
16 ക്കേണം. ഓരോ പലകെക്കു പത്തുമുഴം
നീളവും ഒന്നര മുഴം വീതിയും ഉണ്ടായിരി
17 ക്കേണം. ഓരോ പലകെക്കു ഒന്നോടൊ
ന്നു ചേൎന്നിരിക്കുന്ന രണ്ടു കുടുമ ഉണ്ടായിരി
ക്കേണം; തിരുനിവാസത്തിന്റെ പലകെ
ക്കു ഒക്കെയും അങ്ങനെ തന്നേ ഉണ്ടാക്കേ
18 ണം. തിരുനിവാസത്തിന്നു പലകകൾ
ഉണ്ടാക്കേണം; തെക്കുവശത്തേക്കു ഇരു
19 പതു പലക. ഇരുപതു പലകെക്കും താ
ഴെ വെള്ളികൊണ്ടു നാല്പതു ചുവടു, ഒരു
പലകയുടെ അടിയിൽ രണ്ടു കുടുമെക്കു
രണ്ടു ചുവടും മറ്റൊരു പലകയുടെ അടി
യിൽ രണ്ടു കുടുമെക്കു രണ്ടു ചുവടും ഇങ്ങ
നെ ഇരുപതു പലകയുടെയും അടിയിൽ
വെള്ളികൊണ്ടു നാല്പതു ചുവടു ഉണ്ടാക്കേ
20 ണം. തിരുനിവാസത്തിന്റെ മറുപുറ
ത്തു വടക്കുവശത്തേക്കു ഇരുപതു പലകയും
21 ഒരു പലകയുടെ താഴെ രണ്ടു ചുവടു,
മറ്റൊരു പലകയുടെ താഴെ രണ്ടു ചുവ
ടു, ഇങ്ങനെ അവെക്കു നാല്പതു വെള്ളിച്ചു
22 വടും ഉണ്ടാക്കേണം. തിരുനിവാസത്തി
ന്റെ പിൻവശത്തു പടിഞ്ഞാറോട്ടു ആറു
23 പലക ഉണ്ടാക്കേണം. തിരുനിവാസ
ത്തിന്റെ രണ്ടു വശത്തുമുള്ള മൂലെക്കു ഈ
24 രണ്ടു പലക ഉണ്ടാക്കേണം. ഇവ താഴെ
ഇരട്ടിയായിരിക്കേണം; മേലറ്റത്തോ ഒ
ന്നാം വളയംവരെ തമ്മിൽ ചേൎന്നു ഒറ്റ
യായിരിക്കേണം; രണ്ടിന്നും അങ്ങനെ ത
ന്നേ വേണം; അവ രണ്ടു മൂലെക്കും ഇരി
25 ക്കേണം. ഇങ്ങനെ എട്ടു പലകയും അ
വയുടെ വെള്ളിച്ചുവടു, ഒരു പലകയുടെ
അടിയിൽ രണ്ടു ചുവടു മറ്റൊരു പലകയു
ടെ അടിയിൽ രണ്ടു ചുവടു ഇങ്ങനെ പതി
26 നാറു വെള്ളിച്ചുവടും വേണം. ഖദിരമ
രംകൊണ്ടു അന്താഴങ്ങൾ ഉണ്ടാക്കേണം;
തിരുനിവാസത്തിന്റെ ഒരു ഭാഗത്തെ
പലകെക്കു അഞ്ചു അന്താഴം തിരുനി 27
വാസത്തിന്റെ മറുഭാഗത്തെ പലകെക്കു
അഞ്ചു അന്താഴം, തിരുനിവാസത്തിന്റെ
പടിഞ്ഞാറെ ഭാഗത്തു പിൻവശത്തെ പ
ലകെക്കു അഞ്ചു അന്താഴം. നടുവില 28
ത്തെ അന്താഴം പലകയുടെ നടുവിൽ
ഒരു അറ്റത്തുനിന്നു മറ്റെ അറ്റത്തോളം
ചെല്ലുന്നതായിരിക്കേണം. പലക പൊ 29
ന്നുകൊണ്ടു പൊതികയും അന്താഴം ചെലു
ത്തുവാനുള്ള അവയുടെ വളയങ്ങൾ പൊ
ന്നുകൊണ്ടു ഉണ്ടാക്കുകയും വേണം; അന്താ
ഴങ്ങൾ പൊന്നുകൊണ്ടു പൊതിയേണം.
അങ്ങനെ പൎവ്വതത്തിൽവെച്ചു കാണിച്ചു 30
തന്ന പ്രമാണപ്രകാരം നീ തിരുനിവാ
സം നിവിൎത്തേണം.

നീലനൂൽ, ധൂമ്രനൂൽ, ചുവപ്പുനൂൽ, പി 31
രിച്ച പഞ്ഞിനൂൽ എന്നിവകൊണ്ടു ഒരു
തിരശ്ശീല ഉണ്ടാക്കേണം; നെയ്ത്തുകാരന്റെ
ചിത്രപ്പണിയായ കെരൂബുകളുള്ളതായി
അതിനെ ഉണ്ടാക്കേണം. പൊന്നു പൊ 32
തിഞ്ഞതും പൊൻകൊളുത്തുള്ളതും വെള്ളി
കൊണ്ടുള്ള നാലു ചുവടിന്മേൽ നില്ക്കുന്നതു
മായ നാലു ഖദിരസ്തംഭങ്ങളിന്മേൽ അതു
തൂക്കിയിടേണം. കൊളുത്തുകളിൽ തിര 33
ശ്ശീല തൂക്കി സാക്ഷ്യപ്പെട്ടകം തിരശ്ശീലെ
ക്കകത്തു കൊണ്ടുചെന്നു വെക്കേണം; തിര
ശ്ശീല വിശുദ്ധസ്ഥലവും അതിവിശുദ്ധസ്ഥ
ലവും തമ്മിൽ വേർതിരിക്കുന്നതായിരി
ക്കേണം. അതിവിശുദ്ധസ്ഥലത്തു സാ 34
ക്ഷ്യപ്പെട്ടകത്തിന്മീതെ കൃപാസനം വെ
ക്കേണം. തിരശ്ശീലയുടെ പുറമെ മേശയും 35
മേശെക്കു എതിരെ തിരുനിവാസത്തിന്റെ
തെക്കുഭാഗത്തു നിലവിളക്കും വെക്കേണം;
മേശ വടക്കുഭാഗത്തു വെക്കേണം. നീല 36
നൂൽ, ധൂമ്രനൂൽ, ചുവപ്പുനൂൽ, പിരിച്ച
പഞ്ഞിനൂൽ എന്നിവകൊണ്ടു ചിത്രത്തയ്യൽ
പണിയായ ഒരു മറയും കൂടാരത്തിന്റെ

## ൩൮. അദ്ധ്യായം.

അവൻ ഖദിരമരംകൊണ്ടു ഹോമയാഗ
പീഠം ഉണ്ടാക്കി; അതു അഞ്ചു മുഴം നീള
വും അഞ്ചു മുഴം വീതിയും ഇങ്ങനെ സമ
ചതുരവും മൂന്നു മുഴം ഉയരവുമുള്ളതായിരു
2 ന്നു. അതിന്റെ നാലു കോണിലും നാലു
കൊമ്പു ഉണ്ടാക്കി; കൊമ്പുകൾ അതിൽ
നിന്നു തന്നേ ആയിരുന്നു. താമ്രംകൊണ്ടു
3 അതു പൊതിഞ്ഞു. ചട്ടി, ചട്ടുകം, കല
ശം, മുൾക്കൊളുത്തു, തീക്കലശം ഇങ്ങനെ
പീഠത്തിന്റെ ഉപകരണങ്ങളൊക്കെയും
ഉണ്ടാക്കി; അതിന്റെ ഉപകരണങ്ങളൊ
4 ക്കെയും താമ്രംകൊണ്ടു ഉണ്ടാക്കി. അവൻ
യാഗപീഠത്തിന്നു വലപ്പണിയായ ഒരു
താമ്രജാലം ഉണ്ടാക്കി; അതു താഴെ അതി
ന്റെ ചുററുപടിക്കു കീഴെ അതിന്റെ
5 പാതിയോളം എത്തി. താമ്രജാലത്തിന്റെ
നാലു അററത്തിന്നും തണ്ടു ചെലുത്തുവാൻ
6 നാലു വളയം വാൎത്തു. ഖദിരമരംകൊ
ണ്ടു തണ്ടുകളും ഉണ്ടാക്കി താമ്രംകൊണ്ടു
7 പൊതിഞ്ഞു. യാഗപീഠം ചുമക്കേണ്ടതി
ന്നു അതിന്റെ പാൎശ്വങ്ങളിലുള്ള വളയ
ങ്ങളിൽ ആ തണ്ടുകൾ ചെലുത്തി; യാഗ
പീഠം പലകകൊണ്ടു പൊള്ളയായി ഉ
ണ്ടാക്കി.

8 സമാഗമനകൂടാരത്തിന്റെ വാതില്ക്കൽ
സേവ ചെയ്തുവന്ന സ്ത്രീകളുടെ ദൎപ്പണ
ങ്ങൾകൊണ്ടു അവൻ താമ്രത്തൊട്ടിയും
അതിന്റെ താമ്രക്കാലും ഉണ്ടാക്കി.

9 അവൻ പ്രാകാരവും ഉണ്ടാക്കി; തെക്കു
വശത്തെ പ്രാകാരത്തിന്നു പിരിച്ച പഞ്ഞി
നൂൽകൊണ്ടുള്ള നൂറു മുഴം മറശ്ശീല ഉണ്ടാ
10 യിരുന്നു. അതിന്നു ഇരുപതു തൂണും തൂണു
കൾക്കു ഇരുപതു താമ്രച്ചുവടും ഉണ്ടായി
രുന്നു. തൂണുകളുടെ കൊളുത്തും മേൽചുററു
11 പടിയും വെള്ളി ആയിരുന്നു. വടക്കുവ
ശത്തു നൂറു മുഴം മറശ്ശീലയും അതിന്നു ഇരു
പതു തൂണും തൂണുകൾക്കു ഇരുപതു താമ്ര
ച്ചുവടും ഉണ്ടായിരുന്നു; തൂണുകളുടെ കൊ
ളുത്തും മേൽചുററുപടിയും വെള്ളി ആ
യിരുന്നു. പടിഞ്ഞാറുവശത്തു അമ്പതു 12
മുഴം മറശ്ശീലയും അതിന്നു പത്തു തൂണും
തൂണുകൾക്കു പത്തു ചുവടും ഉണ്ടായിരുന്നു;
തൂണുകളുടെ കൊളുത്തും മേൽചുററുപടി
യും വെള്ളി ആയിരുന്നു. കിഴക്കുവശ 13
ത്തു മറശ്ശീല അമ്പതു മുഴം ആയിരുന്നു.
വാതിലിന്റെ ഒരു വശത്തു മറശ്ശീല പതി 14
നഞ്ചു മുഴവും അതിന്നു മൂന്നു തൂണും അ
വെക്കു മൂന്നു ചുവടും ഉണ്ടായിരുന്നു.
മറെറവശത്തും അങ്ങനെ തന്നേ; ഇങ്ങ 15
നെ പ്രാകാരവാതിലിന്റെ ഇപ്പുറത്തും
അപ്പുറത്തും പതിനഞ്ചീതു മുഴം മറശ്ശീല
യും അതിന്നു മുമ്മൂന്നു തൂണും മുമ്മൂന്നു ചുവ
ടും ഉണ്ടായിരുന്നു. ചുററും പ്രാകാരത്തി 16
ന്റെ മറശ്ശീല ഒക്കെയും പിരിച്ച പഞ്ഞി
നൂൽകൊണ്ടു ആയിരുന്നു. തൂണുകൾക്കു 17
ള്ള ചുവടു താമ്രംകൊണ്ടും തൂണുകളുടെ
കൊളുത്തും മേൽചുററുപടിയും വെള്ളി
കൊണ്ടും കുമിഴുകൾ വെള്ളിപൊതിഞ്ഞവ
യും പ്രാകാരത്തിന്റെ തൂണുകൾ ഒക്കെ
യും വെള്ളികൊണ്ടു മേൽചുററുപടിയുള്ള
വയും ആയിരുന്നു. എന്നാൽ പ്രാകാര 18
വാതിലിന്റെ മറശ്ശീല നീലനൂൽ, ധൂമ്ര
നൂൽ, ചുവപ്പുനൂൽ, പിരിച്ച പഞ്ഞിനൂൽ
എന്നിവകൊണ്ടു ചിത്രത്തയ്യൽപണി ആ
യിരുന്നു; അതിന്റെ നീളം ഇരുപതു മു
ഴവും അതിന്റെ ഉയരമായ വീതി പ്രാ
കാരത്തിന്റെ മറശ്ശീലെക്കു സമമായി അ
ഞ്ചു മുഴവും ആയിരുന്നു. അതിന്റെ 19
തൂണു നാലും അവയുടെ ചുവടു നാലും താ
മ്രമായിരുന്നു; കൊളുത്തും കുമിഴുകൾ പൊ
തിഞ്ഞിരുന്ന തകിടും മേൽചുററുപടിയും
വെള്ളി ആയിരുന്നു. തിരുനിവാസത്തി 20

ന്നും പ്രാകാരത്തിന്നും നാലു പുറവുമുള്ള
കുററികൾ ഒക്കെയും താമ്രം ആയിരുന്നു.
21 മോശെയുടെ കല്പന അനുസരിച്ചു പു
രോഹിതനായ അഹരോൻെറ മകൻ ഈ
ഥാമാർ മുഖാന്തരം ലേവ്യരുടെ ശുശ്രൂഷ
യാൽ കണക്കു കൂട്ടിയതുപോലെ സാക്ഷ്യ
കൂടാരമെന്ന തിരുനിവാസത്തിന്നുണ്ടായ
22 ചെലവു എന്തെന്നാൽ: യെഹൂദാഗോത്ര
ത്തിൽ ഹൂരിൻെറ മകനായ ഊരിയുടെ
മകൻ ബെസലേൽ മോശെയോടു യഹോ
23 വ കല്പിച്ചതൊക്കെയും ഉണ്ടാക്കി. അവ
നോടുകൂടെ ദാൻഗോത്രത്തിൽ അഹീസാ
മാക്കിൻെറ മകനായി കൊത്തുപണിക്കാര
നും കൌശലപ്പണിക്കാരനും നീലനൂൽ,
ധൂമ്രനൂൽ, ചുവപ്പുനൂൽ, പഞ്ഞിനൂൽ എന്നി
വകൊണ്ടു ചിത്രത്തയ്യൽപണി ചെയ്യുന്നവ
നുമായ ഒഹൊലീയാബും ഉണ്ടായിരുന്നു.
24 വിശുദ്ധമന്ദിരത്തിൻെറ സകലപ്രവൃ
ത്തിയുടെയും പണിക്കു വഴിപാടായി വന്നു
ഉപയോഗിച്ച പൊന്നു വിശുദ്ധമന്ദിര
ത്തിലെ തുക്കപ്രകാരം ആകെ ഇരുപ
ത്തൊമ്പതു താലന്തും എഴുനൂററിമുപ്പതു
25 ശേക്കെലും ആയിരുന്നു. സഭയിൽ ചാ
ൎത്തപ്പെട്ടവരുടെ വെള്ളി വിശുദ്ധമന്ദിര
ത്തിലെ തുക്കപ്രകാരം നൂറു താലന്തും ആ
യിരത്തെഴുനൂററെഴുപത്തഞ്ചു ശേക്കെലും
26 ആയിരുന്നു. ഇരുപതു വയസ്സുമുതൽ
മേലോട്ടു പ്രായമുള്ളവരായി ചാൎത്തപ്പെട്ട
വരുടെ എണ്ണത്തിൽ ഉൾപ്പെട്ട ആറുല
ക്ഷത്തിമൂവായിരത്തഞ്ഞൂററമ്പതു പേരിൽ
ഓരോരുത്തന്നു ഓരോ ബെക്കാ വീ
തമായിരുന്നു; അതു വിശുദ്ധമന്ദിരത്തി
ലെ തുക്കപ്രകാരം അര ശേക്കെൽ ആകു
27 ന്നു. വിശുദ്ധമന്ദിരത്തിൻെറ ചുവടുക
ളും മറശ്ശീലയുടെ ചുവടുകളും വാൎക്കുന്നതി
ന്നു ഒരു ചുവടിന്നു ഒരു താലന്തു വീതം
നൂറു ചുവടിന്നു നൂറു താലന്തു വെള്ളി
ചെലവായി. ശേഷിപ്പുള്ള ആയിരത്തെ 28
ഴുനൂററെഴുപത്തഞ്ചു ശേക്കെൽകൊണ്ടു
അവൻ തൂണുകൾക്കു കൊളുത്തു ഉണ്ടാക്കു
കയും കമിഴ് പൊതികയും മേൽചുററുപടി
ഉണ്ടാക്കുകയും ചെയ്തു. വഴിപാടു വന്ന 29
താമ്രം എഴുപതു താലന്തും രണ്ടായിരത്തി
നാനൂറു ശേക്കെലും ആയിരുന്നു. അതുകൊ 30
ണ്ടു അവൻ സമാഗമനകൂടാരത്തിൻെറ
വാതിലിന്നുള്ള ചുവടുകളും താമ്രയാഗപീ
ഠവും അതിൻെറ താമ്രജാലവും യാഗപീ
ഠത്തിൻെറ ഉപകരണങ്ങളൊക്കെയും
ചുററും പ്രാകാരത്തിൻെറ ചുവടുകളും പ്രാ 31
കാരവാതിലിന്നുള്ള ചുവടുകളും തിരുനി
വാസത്തിൻെറ എല്ലാകുററികളും ചുററും
പ്രാകാരത്തിൻെറ കുററികളും ഉണ്ടാക്കി.

## ൩൯. അദ്ധ്യായം.

യഹോവ മോശെയോടു കല്പിച്ചതുപോ
ലെ അവർ നീലനൂൽ, ധൂമ്രനൂൽ, ചുവപ്പു
നൂൽ എന്നിവകൊണ്ടു വിശുദ്ധമന്ദിരത്തി
ലെ ശുശ്രൂഷെക്കായി വിശേഷവസ്ത്രവും
അഹരോന്നു വിശുദ്ധവസ്ത്രവും ഉണ്ടാക്കി.
പൊന്നു, നീലനൂൽ, ധൂമ്രനൂൽ, ചുവ 2
പ്പുനൂൽ, പിരിച്ച പഞ്ഞിനൂൽ എന്നിവ
കൊണ്ടു ഏഫോദ് ഉണ്ടാക്കി. നീലനൂൽ, 3
ധൂമ്രനൂൽ, ചുവപ്പുനൂൽ, പഞ്ഞിനൂൽ എ
ന്നിവയുടെ ഇടയിൽ ചിത്രപ്പണിയായി
നെയ്യേണ്ടതിന്നു അവർ പൊന്നു അടിച്ചു
നേരിയ തകിടാക്കി നൂലായി കണ്ടിച്ചു.
അവർ അതിന്നു തമ്മിൽ ഇണെച്ചിരിക്കു 4
ന്ന ചുമൽക്കണ്ടങ്ങൾ ഉണ്ടാക്കി: അതു
രണ്ടു അററത്തും ഇണെച്ചിരുന്നു. അതു 5
കെട്ടി മുറുക്കുവാൻ അതിന്മേലുള്ളതായി
ചിത്രപ്പണിയായ നടുക്കെട്ടു, യഹോവ
മോശെയോടു കല്പിച്ചതുപോലെ അതിൽ
നിന്നു തന്നേ, അതിൻെറ പണിപോലെ
പൊന്നു, നീലനൂൽ, ധൂമ്രനൂൽ, ചുവപ്പു

നൂൽ, പിരിച്ച പഞ്ഞിനൂൽ എന്നിവകൊ
ണ്ടു ആയിരുന്നു.
6 മുദ്രക്കൊത്തായിട്ടു യിസ്രായേൽമക്കളുടെ
പേർ കൊത്തിയ ഗോമേദകക്കല്ലുകളെ അ
7 വർ പൊന്തടങ്ങളിൽ പതിച്ചു. യഹോ
വ മോശെയോടു കല്പിച്ചതുപോലെ അ
വൻ യിസ്രായേൽമക്കൾക്കുവേണ്ടി ഏഫോ
ദിന്റെ ചുമൽക്കണ്ടങ്ങളിന്മേൽ ഓൎമ്മക്കല്ലു
കൾ വെച്ചു.
8 അവൻ ഏഫോദിന്റെ പണിപോലെ
ചിത്രപ്പണിയായിട്ടു പൊന്നു, നീലനൂൽ,
ധൂമ്രനൂൽ, ചുവപ്പുനൂൽ, പിരിച്ച പഞ്ഞി
നൂൽ എന്നിവകൊണ്ടു പതക്കവും ഉണ്ടാ
9 ക്കി. അതു സമചതുരമായിരുന്നു; പത
ക്കം ഇരട്ടയായി ഉണ്ടാക്കി: അതു ഒരു
ചാൺ നീളവും ഒരു ചാൺ വീതിയും ഉ
10 ള്ളതായി ഇരട്ട ആയിരുന്നു. അവർ
അതിൽ നാലു നിര രത്നം പതിച്ചു: താമ്ര
മണി, പീതരത്നം, മരതകം; ഇതു ഒന്നാ
11 മത്തെ നിര. രണ്ടാമത്തെ നിര: മാണി
12 ക്യം, നീലക്കല്ലു, വജ്രം. മൂന്നാമത്തെ
നിര: പത്മരാഗം, വൈഡൂൎയ്യം, സുഗന്ധി
13 കല്ലു. നാലാമത്തെ നിര: ഗോമേദകം,
പുഷ്പരാഗം, സൂൎയ്യകാന്തം; അവ അതതു
തടത്തിൽ പൊന്നിൽ പതിച്ചിരുന്നു.
14 ഈ കല്ലുകൾ യിസ്രായേൽമക്കളുടെ പേരു
കളോടുകൂടെ അവരുടെ പേർപോലെ
പന്ത്രണ്ടു ആയിരുന്നു; പന്ത്രണ്ടു ഗോത്ര
ങ്ങളിൽ ഓരോന്നിന്റെ പേർ അവയിൽ
15 മുദ്രക്കൊത്തായി കൊത്തിയിരുന്നു. പത
ക്കത്തിന്നു ചരടുപോലെ മുറിച്ചുകുത്തുപ
ണിയായി തങ്കംകൊണ്ടു സരപ്പളികളും
16 ഉണ്ടാക്കി. പൊന്നുകൊണ്ടു രണ്ടു വളയ
വും രണ്ടു കണ്ണിയും ഉണ്ടാക്കി; വളയം
രണ്ടും പതക്കത്തിന്റെ രണ്ടു അററത്തും
17 വെച്ചു. പൊന്നുകൊണ്ടുള്ള രണ്ടു സര
പ്പളി അവർ പതക്കത്തിന്റെ അററത്തു

രണ്ടു വളയത്തിലും കൊളുത്തി. രണ്ടു 18
സരപ്പളിയുടെയും അററം രണ്ടും അവർ
കണ്ണിരണ്ടിലും കൊളുത്തി ഏഫോദിന്റെ
ചുമൽക്കണ്ടങ്ങളിന്മേൽ മുൻഭാഗത്തുവെച്ചു.
അവർ പൊന്നുകൊണ്ടു വേറെ രണ്ടു 19
കണ്ണി ഉണ്ടാക്കി പതക്കത്തിന്റെ മറെറ
രണ്ടു അററത്തും ഏഫോദിന്റെ കീഴററ
ത്തിന്നു നേരെ അകത്തെ വിളുമ്പിൽ
വെച്ചു. അവർ വേറെ രണ്ടു പൊൻക 20
ണ്ണി ഉണ്ടാക്കി ഏഫോദിന്റെ മുൻഭാഗത്തു
രണ്ടു ചുമൽക്കണ്ടങ്ങളിൽ താഴെ അതി
ന്റെ ഇണെപ്പിന്നരികെ ഏഫോദിന്റെ
നടുക്കെട്ടിന്നു മേലായി വെച്ചു. പതക്കം 21
ഏഫോദിന്റെ നടുക്കെട്ടിന്നു മേലായി ഇ
രിക്കേണ്ടതിന്നും അതു ഏഫോദിൽ ആടാ
തിരിക്കേണ്ടതിന്നും ദൈവം മോശെയോടു
കല്പിച്ചതുപോലെ അവർ അതു കണ്ണിക
ളാൽ ഏഫോദിന്റെ കണ്ണികളോടു നീല
നാടകൊണ്ടു കെട്ടി.
അവൻ ഏഫോദിന്റെ അങ്കി മുഴുവ 22
നും നീലനൂൽകൊണ്ടു നെയ്ത്തുപണിയായി
ഉണ്ടാക്കി. അങ്കിയുടെ നടുവിൽ കവച 23
ത്തിന്റെ ദ്വാരംപോലെ ഒരു ദ്വാരവും
അതു കീറാതിരിക്കേണ്ടതിന്നു ചുററും ഒരു
നാടയും വെച്ചു. അങ്കിയുടെ വിളുമ്പിൽ 24
നീലനൂൽ, ധൂമ്രനൂൽ, ചുവപ്പുനൂൽ, പിരി
ച്ച പഞ്ഞിനൂൽ എന്നിവകൊണ്ടു മാതളപ്പഴ
ങ്ങൾ ഉണ്ടാക്കി. തങ്കംകൊണ്ടു മണികളും 25
ഉണ്ടാക്കി; മണികൾ അങ്കിയുടെ വിളു
മ്പിൽ ചുററും മാതളപ്പഴങ്ങളുടെ ഇടയിൽ
വെച്ചു. ശുശ്രൂഷെക്കുള്ള അങ്കിയുടെ വിളു 26
മ്പിൽ ചുററും ഒരു മണിയും ഒരു മാതളപ്പ
ഴവും ഒരു മണിയും ഒരു മാതളപ്പഴവും
ഇങ്ങനെ യഹോവ മോശെയോടു കല്പിച്ച
തുപോലെ തന്നേ വെച്ചു.
അഹരോന്നും പുത്രന്മാൎക്കും പഞ്ഞിനൂൽ 27
കൊണ്ടു നെയ്ത്തുപണിയായ അങ്കിയും പ 28

ഞ്ഞിനൂൽകൊണ്ടു മുടിയും പഞ്ഞിനൂൽകൊ
ണ്ടു അലങ്കാരമുള്ള തലപ്പാവും പിരിച്ച പ
29 ഞ്ഞിനൂൽകൊണ്ടു കാൽച്ചട്ടയും പിരിച്ച
പഞ്ഞിനൂൽ, നീലനൂൽ, ധൂമ്രനൂൽ, ചുവ
പ്പുനൂൽ എന്നിവകൊണ്ടു ചിത്രത്തയ്യൽപ
ണിയായ നടുക്കെട്ടും യഹോവ മോശെ
യോടു കല്പിച്ചതുപോലെ തന്നേ ഉണ്ടാക്കി.
30 അവർ തങ്കംകൊണ്ടു വിശുദ്ധമുടിയുടെ
നെററിപ്പട്ടം ഉണ്ടാക്കി, അതിൽ "യഹോ
വെക്കു വിശുദ്ധം" എന്നു മുദ്രക്കൊത്തായു
31 ള്ള ഒരു എഴുത്തു കൊത്തി. അതു മുടി
മേൽ കെട്ടേണ്ടതിന്നു അതിൽ നീലനൂൽ
നാട കോൎത്തു; യഹോവ മോശെയോടു
കല്പിച്ചതുപോലെ തന്നേ.
32 ഇങ്ങനെ സമാഗമനക്കൂടാരമെന്ന തി
രുനിവാസത്തിന്റെ പണി ഒക്കെയും
തീൎന്നു: യഹോവ മോശെയോടു കല്പിച്ച
തുപോലെ ഒക്കെയും യിസ്രായേൽമക്കൾ
ചെയ്തു. അങ്ങനെ തന്നേ അവർ ചെയ്തു.
33 അവർ തിരുനിവാസം മോശെയുടെ
അടുക്കൽ കൊണ്ടുവന്നു; കൂടാരവും അതി
ന്റെ ഉപകരണങ്ങളൊക്കെയും കൊളു
ത്തു, പലക, അന്താഴം, തൂൺ, ചുവടു,
34 ചുവപ്പിച്ച ആട്ടുകൊററന്തോൽകൊണ്ടുള്ള
പുറമൂടി, തഹശുതോൽകൊണ്ടുള്ള പുറമൂ
35 ടി, മറയുടെ തിരശ്ശീല, സാക്ഷ്യപെട്ട
കം, അതിന്റെ തണ്ടു, കൃപാസനം,
36 മേശ, അതിന്റെ ഉപകരണങ്ങളൊക്കെ
37 യും, കാഴ്ചയപ്പം, തങ്കംകൊണ്ടുള്ള നില
വിളക്കു, കത്തിച്ചുവെപ്പാനുള്ള ദീപങ്ങൾ,
അതിന്റെ ഉപകരണങ്ങളൊക്കെയും,
38 വെളിച്ചത്തിന്നു എണ്ണ, പൊന്നുകൊണ്ടുള്ള
ധൂപപീഠം, അഭിഷേകതൈലം, സുഗന്ധ
ധൂപവൎഗ്ഗം, കൂടാരവാതിലിന്നുള്ള മറശ്ശീല,
39 താമ്രംകൊണ്ടുള്ള യാഗപീഠം, അതിന്റെ
താമ്രജാലം, തണ്ടു, അതിന്റെ ഉപകരണ
ങ്ങളൊക്കെയും, തൊട്ടി, അതിന്റെ കാൽ,
പ്രാകാരത്തിന്റെ മറശ്ശീല, തൂൺ, അതി 40
ന്റെ ചുവടു, പ്രാകാരവാതിലിന്റെ മറ
ശ്ശീല, അതിന്റെ കയറു, കുററി, സമാഗ
മനക്കൂടാരമെന്ന തിരുനിവാസത്തിലെ ശു
ശ്രൂഷെക്കുള്ള ഉപകരണങ്ങളൊക്കെയും,
വിശുദ്ധമന്ദിരത്തിലെ ശുശ്രൂഷെക്കായി 41
വിശേഷവസ്ത്രം, പുരോഹിതശുശ്രൂഷെ
ക്കുള്ള അഹരോന്റെ വിശുദ്ധവസ്ത്രം, അ
വന്റെ പുത്രന്മാരുടെ വസ്ത്രം ഇങ്ങനെ 42
യഹോവ മോശെയോടു കല്പിച്ചതുപോലെ
ഒക്കെയും യിസ്രായേൽമക്കൾ എല്ലാപണി
യും തീൎത്തു. മോശെ പണി ഒക്കെയും 43
നോക്കി, യഹോവ കല്പിച്ചതുപോലെ
തന്നേ അവർ അതു ചെയ്തു തീൎത്തിരുന്നു
എന്നു കണ്ടു മോശെ അവരെ അനുഗ്ര
ഹിച്ചു.

## ൪൦. അദ്ധ്യായം.

അനന്തരം യഹോവ മോശെയോടു അ
രുളിച്ചെയ്തതു എന്തെന്നാൽ: ഒന്നാം മാ 2
സം ഒന്നാം തിയ്യതി നീ സമാഗമനക്കൂടാ
രമെന്ന തിരുനിവാസം നിവിൎക്കേണം.
സാക്ഷ്യപെട്ടകം അതിൽവെച്ചു തിരശ്ശീല 3
കൊണ്ടു പെട്ടകം മറെക്കേണം. മേശ 4
കൊണ്ടുവന്നു അതിന്റെ സാധനങ്ങൾ
ക്രമത്തിൽ വെക്കേണം. നിലവിളക്കു
കൊണ്ടുവന്നു അതിന്റെ ദീപം കൊളു
ത്തേണം. ധൂപത്തിന്നുള്ള പൊൻപീഠം 5
സാക്ഷ്യപെട്ടകത്തിന്നു മുമ്പിൽ വെച്ചു തി
രുനിവാസവാതിലിന്റെ മറശ്ശീല തൂക്കേ
ണം. സമാഗമനക്കൂടാരമെന്ന തിരുനിവാ 6
സത്തിന്റെ വാതിലിന്നു മുമ്പിൽ ഹോമ
യാഗപീഠം വെക്കേണം. സമാഗമനക്കൂ 7
ടാരത്തിന്നും യാഗപീഠത്തിന്നും നടുവിൽ
തൊട്ടി വെച്ചു അതിൽ വെള്ളം ഒഴിക്കേ
ണം. ചുററും പ്രാകാരം നിവിൎത്തു പ്രാ 8
കാരവാതിലിന്റെ മറശ്ശീല തൂക്കേണം.

9 അഭിഷേകതൈലം എടുത്തു തിരുനിവാസ
വും അതിലുള്ള സകലവും അഭിഷേകം
ചെയ്തു അതും അതിന്റെ ഉപകരണങ്ങ
ളൊക്കെയും ശുദ്ധീകരിക്കേണം; അതു
10 വിശുദ്ധമായിരിക്കേണം. ഹോമയാഗ
പീഠവും അതിന്റെ ഉപകരണങ്ങൾ ഒ
ക്കെയും അഭിഷേകം ചെയ്തു യാഗപീഠം ശു
ദ്ധീകരിക്കേണം; യാഗപീഠം അതിവിശു
11 ദ്ധമായിരിക്കേണം. തൊട്ടിയും അതി
ന്റെ കാലും അഭിഷേകം ചെയ്തു ശുദ്ധീക
12 രിക്കേണം. അഹരോനെയും പുത്രന്മാ
രെയും സമാഗമനക്കൂടാരത്തിന്റെ വാതി
ല്ക്കൽ കൊണ്ടുവന്നു അവരെ വെള്ളംകൊ
13 ണ്ടു കഴുകേണം. അഹരോനെ വിശുദ്ധ
വസ്ത്രം ധരിപ്പിച്ചു, എനിക്കു പുരോഹിത
ശുശ്രൂഷ ചെയ്യേണ്ടതിന്നു അവനെ അഭി
14 ഷേകം ചെയ്തു ശുദ്ധീകരിക്കേണം. അ
വന്റെ പുത്രന്മാരെ വരുത്തി അങ്കിധ
15 രിപ്പിച്ചു, എനിക്കു പുരോഹിതശുശ്രൂഷ
ചെയ്യേണ്ടതിന്നു അവരുടെ അപ്പനെ അ
ഭിഷേകം ചെയ്തതുപോലെ അവരെയും
അഭിഷേകം ചെയ്യേണം; അവരുടെ അഭി
ഷേകം ഹേതുവായി അവൎക്കു തലമുറതലമു
റയോളം നിത്യപൌരോഹിത്യം ഉണ്ടായി
16 രിക്കേണം. മോശെ അങ്ങനെ ചെയ്തു;
യഹോവ തന്നോടു കല്പിച്ചതുപോലെ ഒ
ക്കെയും അവൻ ചെയ്തു.
17 ഇങ്ങനെ രണ്ടാം സംവത്സരം ഒന്നാം
മാസം ഒന്നാം തിയ്യതി തിരുനിവാസം നി
18 വിൎത്തു. മോശെ തിരുനിവാസം നിവി
ൎക്കുകയും അതിന്റെ ചുവടു ഉറപ്പിക്കയും
പലക നിറുത്തുകയും അന്താഴം ചെലുത്തു
19 കയും തൂൺ നാട്ടുകയും ചെയ്തു. അവൻ
മൂടുവിരി തിരുനിവാസത്തിന്മേൽ വിരിച്ചു
അതിന്മീതെ മൂടുവിരിയുടെ പുറമൂടിയും
വിരിച്ചു; യഹോവ മോശെയോടു കല്പിച്ച
20 തുപോലെ തന്നേ. അവൻ സാക്ഷ്യം എടു
ത്തു പെട്ടകത്തിൽ വെച്ചു; പെട്ടകത്തിന്നു
തണ്ടു ചെലുത്തി പെട്ടകത്തിന്നു മീതെ കൃ
പാസനം വെച്ചു. പെട്ടകം തിരുനിവാ 21
സത്തിൽ കൊണ്ടുവന്നു മറയുടെ തിരശ്ശീല
തൂക്കി സാക്ഷ്യപെട്ടകം മറെച്ചു; യഹോവ
മോശെയോടു കല്പിച്ചതുപോലെ തന്നേ.
സമാഗമനക്കൂടാരത്തിൽ തിരുനിവാസത്തി 22
ന്റെ വടക്കുവശത്തു തിരശ്ശീലെക്കു പുറത്താ
യി മേശ വെച്ചു. അതിന്മേൽ യഹോവയു 23
ടെ സന്നിധിയിൽ അപ്പം അടുക്കിവെച്ചു;
യഹോവ മോശെയോടു കല്പിച്ചതുപോലെ
തന്നേ. സമാഗമനക്കൂടാരത്തിൽ മേശെക്കു 24
നേരെ തിരുനിവാസത്തിന്റെ തെക്കുവ
ശത്തു നിലവിളക്കു വെക്കയും യഹോവ
യുടെ സന്നിധിയിൽ ദീപം കൊളുത്തുകയും
ചെയ്തു; യഹോവ മോശെയോടു കല്പിച്ച 25
തുപോലെ തന്നേ. സമാഗമനക്കൂടാര 26
ത്തിൽ തിരശ്ശീലയുടെ മുൻവശത്തു പൊന്നു
കൊണ്ടുള്ള ധൂപപീഠം വെക്കയും അതി
ന്മേൽ സുഗന്ധധൂപവൎഗ്ഗം ധൂപിക്കയും
ചെയ്തു; യഹോവ മോശെയോടു കല്പിച്ചതു 27
പോലെ തന്നേ. അവൻ തിരുനിവാസ 28
ത്തിന്റെ വാതിലിന്നുള്ള മറശ്ശീല തൂക്കി.
ഹോമയാഗപീഠം സമാഗമനക്കൂടാരമെന്ന 29
തിരുനിവാസത്തിന്റെ വാതിലിന്നു മുൻവ
ശത്തു വെക്കയും അതിന്മേൽ ഹോമയാഗ
വും ഭോജനയാഗവും അൎപ്പിക്കയും ചെയ്തു.
യഹോവ മോശെയോടു കല്പിച്ചതുപോലെ
തന്നേ. സമാഗമനക്കൂടാരത്തിന്നും യാഗ 30
പീഠത്തിന്നും നടുവിൽ അവൻ തൊട്ടി
വെക്കയും കഴുകേണ്ടതിന്നു അതിൽ വെ
ള്ളം ഒഴിക്കയും ചെയ്തു. മോശെയും അ 31
ഹരോനും അവന്റെ പുത്രന്മാരും അതിൽ
കയ്യും കാലും കഴുകി. അവർ സമാഗ 32
മനക്കൂടാരത്തിൽ കടക്കുമ്പോഴും യാഗപീ
ഠത്തിങ്കൽ ചെല്ലുമ്പോഴും കൈകാലുകൾ
കഴുകും; യഹോവ മോശെയോടു കല്പി

33 ച്ചതുപോലെ തന്നേ. അവൻ തിരുനിവാ
സത്തിന്നും യാഗപീഠത്തിന്നും ചുററും പ്രാ
കാരം നിറുത്തി; പ്രാകാരവാതിലിന്റെ
മറശ്ശീല തൂക്കി. ഇങ്ങനെ മോശെ പ്രവൃ
ത്തി സമാപിച്ചു.
34 അപ്പോൾ മേഘം സമാഗമനക്കൂടാര
ത്തെ മൂടി, യഹോവയുടെ തേജസ്സു തിരു
35 നിവാസത്തെ നിറെച്ചു. മേഘം സമാഗ
മനക്കൂടാരത്തിന്മേൽ അധിവസിക്കയും യ
ഹോവയുടെ തേജസ്സു തിരുനിവാസത്തെ
നിറെക്കയും ചെയ്തതുകൊണ്ടു മോശെക്കു
അകത്തു കടപ്പാൻ കഴിഞ്ഞില്ല. യിസ്രാ 36
യേൽമക്കൾ തങ്ങളുടെ സകലപ്രയാണ
ങ്ങളിലും മേഘം തിരുനിവാസത്തിന്മേൽ
നിന്നു ഉയരുമ്പോൾ യാത്ര പുറപ്പെട്ടും.
മേഘം ഉയരാതിരുന്നാൽ അതു ഉയരും 37
നാൾവരെ അവർ യാത്രപുറപ്പെടാതിരി
ക്കും. യിസ്രായേല്യരുടെ സകലപ്രയാ 38
ണങ്ങളിലും അവരെല്ലാവരും കാൺങ്കെ
പകൽസമയത്തു തിരുനിവാസത്തിന്മേൽ
യഹോവയുടെ മേഘവും രാത്രിസമയത്തു
അതിൽ അഗ്നിയും ഉണ്ടായിരുന്നു.

# LEVITICUS

## ലേവ്യപുസ്തകം

### ൧. അദ്ധ്യായം.

യഹോവ സമാഗമനക്കൂടാരത്തിൽവെ
ച്ചു മോശെയെ വിളിച്ചു അവനോടു അരുളി
2 ച്ചെയ്തതു: നീ യിസ്രായേൽമക്കളോടു സം
സാരിച്ചു അവരോടു പറയേണ്ടതു എന്തെ
ന്നാൽ: നിങ്ങളിൽ ആരെങ്കിലും യഹോ
വെക്കു വഴിപാടു കഴിക്കുന്നു എങ്കിൽ കന്നു
കാലികളോ ആടുകളോ ആയ മൃഗങ്ങളെ
വഴിപാടു കഴിക്കേണം.
3 അവൻ വഴിപാടായി കന്നുകാലിക
ളിൽ ഒന്നിനെ ഹോമയാഗം കഴിക്കുന്നു
വെങ്കിൽ ഊനമില്ലാത്ത ആണിനെ അൎപ്പി
ക്കേണം; യഹോവയുടെ പ്രസാദം ലഭി
പ്പാൻ തക്കവണ്ണം അവൻ അതിനെ സമാ
ഗമനക്കൂടാരത്തിന്റെ വാതില്ക്കൽവെച്ചു
4 അൎപ്പിക്കേണം. അവൻ ഹോമയാഗത്തി
ന്റെ തലയിൽ കൈ വെക്കേണം; എ
ന്നാൽ അതു അവന്നുവേണ്ടി പ്രായശ്ചി
ത്തം വരുത്തുവാൻ അവന്റെ പേൎക്കു സു
ഗ്രാഹ്യമാകും. അവൻ യഹോവയുടെ 5
സന്നിധിയിൽ കാളക്കിടാവിനെ അ
റുക്കേണം; അഹരോന്റെ പുത്രന്മാരായ
പുരോഹിതന്മാർ അതിന്റെ രക്തം കൊ
ണ്ടുവന്നു സമാഗമനക്കൂടാരത്തിന്റെ വാ
തില്ക്കൽ ഉള്ള യാഗപീഠത്തിന്മേൽ ചുററും
തളിക്കേണം. അവൻ ഹോമയാഗമൃഗ 6
ത്തെ തോലുരിച്ചു ഖണ്ഡംഖണ്ഡമായി മുറി
ക്കേണം. പുരോഹിതനായ അഹരോ 7
ന്റെ പുത്രന്മാർ യാഗപീഠത്തിന്മേൽ തീ
ഇട്ടു തീയുടെമേൽ വിറക അടുക്കേണം.
പിന്നെ അഹരോന്റെ പുത്രന്മാരായ പു 8

രോഹിതന്മാർ ഖണ്ഡങ്ങളും തലയും മേദ
സ്സും യാഗപീഠത്തിൽ തീയുടെമേലുള്ള വി
9 റകിന്മീതെ അടുക്കിവെക്കേണം. അതി
ന്റെ കുടലും കാലും അവൻ വെള്ളത്തിൽ
കഴുകേണം. പുരോഹിതൻ സകലവും
യാഗപീഠത്തിന്മേൽ ഹോമയാഗമായി ദ
ഹിപ്പിക്കേണം; അതു യഹോവെക്കു സൌ
രഭ്യവാസനയായ ദഹനയാഗം.
10 ഹോമയാഗത്തിന്നുള്ള അവന്റെ വഴി
പാടു ആട്ടിൻകൂട്ടത്തിലെ ഒരു ചെമ്മരി
യാടോ കോലാടോ ആകുന്നുവെങ്കിൽ ഊ
നമില്ലാത്ത ആണിനെ അവൻ അൎപ്പി
11 ക്കേണം. അവൻ യഹോവയുടെ സന്നി
ധിയിൽ യാഗപീഠത്തിന്റെ വടക്കുവശ
ത്തുവെച്ചു അതിനെ അറുക്കേണം; അഹ
രോന്റെ പുത്രന്മാരായ പുരോഹിതന്മാർ
അതിന്റെ രക്തം യാഗപീഠത്തിന്മേൽ
12 ചുററും തളിക്കേണം. അവൻ അതിനെ
തലയോടും മേദസ്സോടുംകൂടെ ഖണ്ഡംഖണ്ഡ
മായി മുറിക്കേണം; പുരോഹിതൻ അവ
യെ യാഗപീഠത്തിൽ തീയുടെമേലുള്ള വി
13 റകിന്മീതെ അടുക്കിവെക്കേണം. കുടലും
കാലും അവൻ വെള്ളത്തിൽ കഴുകേണം;
പുരോഹിതൻ സകലവും കൊണ്ടുവന്നു
ഹോമയാഗമായി യഹോവെക്കു സൌരഭ്യ
വാസനയുള്ള ദഹനയാഗമായി യാഗപീ
ഠത്തിന്മേൽ ദഹിപ്പിക്കേണം.
14 യഹോവെക്കു അവന്റെ വഴിപാടു പ
റവജാതിയിൽ ഒന്നിനെക്കൊണ്ടുള്ള ഹോ
മയാഗമാകുന്നു എങ്കിൽ അവൻ കുറുപ്രാ
വിനെയോ പ്രാവിൻകുഞ്ഞിനെയോ വഴി
15 പാടായി അൎപ്പിക്കേണം. പുരോഹിതൻ
അതിനെ യാഗപീഠത്തിന്റെ അടുക്കൽ
കൊണ്ടുവന്നു തല പിരിച്ചുപറിച്ചു യാഗ
പീഠത്തിന്മേൽ ദഹിപ്പിക്കേണം; അതി
ന്റെ രക്തം യാഗപീഠത്തിന്റെ പാൎശ്വ
16 ത്തിങ്കൽ പിഴിഞ്ഞുകളയേണം. അതി
ന്റെ തീൻപണ്ടം മലത്തോടുകൂടെ പറി
ച്ചെടുത്തു യാഗപീഠത്തിന്റെ അരികെ
കിഴക്കുവശത്തു വെണ്ണീരിടുന്ന സ്ഥലത്തു
ഇടേണം. അതിനെ രണ്ടാക്കാതെ ചി 17
റകോടുകൂടെ പിളൎക്കേണം; പുരോഹിതൻ
അതിനെ യാഗപീഠത്തിൽ തീയുടെമേലു
ള്ള വിറകിന്മീതെ ദഹിപ്പിക്കേണം; അതു
ഹോമയാഗമായി യഹോവെക്കു സൌരഭ്യ
വാസനയായ ദഹനയാഗം.

## ൨. അദ്ധ്യായം.

ആരെങ്കിലും യഹോവെക്കു ഭോജനയാഗ
മായ വഴിപാടു കഴിക്കുമ്പോൾ അവന്റെ
വഴിപാടു നേരിയ മാവു ആയിരിക്കേ
ണം; അവൻ അതിന്മേൽ എണ്ണ ഒഴിച്ചു
കുന്തുരുക്കവും ഇടേണം. അഹരോന്റെ 2
പുത്രന്മാരായ പുരോഹിതന്മാരുടെ അടു
ക്കൽ അതു കൊണ്ടുവരേണം. അവൻ
മാവും എണ്ണയും ഒരു കൈ നിറച്ചും കുന്തു
രുക്കം മുഴുവനും എടുക്കേണം; പുരോഹി
തൻ അതു നിവേദ്യമായി യാഗപീഠത്തി
ന്മേൽ ദഹിപ്പിക്കേണം; അതു യഹോവെ
ക്കു സൌരഭ്യവാസനയായ ദഹനയാഗം.
എന്നാൽ ഭോജനയാഗത്തിന്റെ ശേഷിപ്പു 3
അഹരോന്നും പുത്രന്മാൎക്കും ഇരിക്കേണം.
യഹോവെക്കുള്ള ദഹനയാഗങ്ങളിൽ ഇതു
അതിവിശുദ്ധം.
അടുപ്പത്തുവെച്ചു ചുട്ടതു നീ ഭോജന 4
യാഗമായി കഴിക്കുന്നു എങ്കിൽ അതു നേ
രിയ മാവുകൊണ്ടുണ്ടാക്കിയതായി എണ്ണ
ചേൎത്ത പുളിപ്പില്ലാത്ത ദോശകളോ എണ്ണ
പുരട്ടിയ പുളിപ്പില്ലാത്ത വടകളോ ആ
യിരിക്കേണം. നിന്റെ വഴിപാടു ചട്ടി 5
യിൽ ചുട്ട ഭോജനയാഗം ആകുന്നുവെ
ങ്കിൽ അതു എണ്ണ ചേൎത്ത പുളിപ്പില്ലാത്ത
നേരിയ മാവുകൊണ്ടു ആയിരിക്കേണം.
അതു കഷണംകഷണമായി നുറുക്കി അ 6

തിന്മേൽ എണ്ണ ഒഴിക്കേണം; അതു ഭോ
7 ജനയാഗം. നിന്റെ വഴിപാടു ഉരുളി
യിൽ ചുട്ട ഭോജനയാഗം ആകുന്നുവെ
ങ്കിൽ അതു എണ്ണ ചേൎത്ത നേരിയ മാവു
8 കൊണ്ടു ഉണ്ടാക്കേണം. ഇവകൊണ്ടു ഉ
ണ്ടാക്കിയ ഭോജനയാഗം നീ യഹോവെ
ക്കു കൊണ്ടുവരേണം; അതു പുരോഹിത
ന്റെ അടുക്കൽ കൊണ്ടുചെല്ലുകയും അ
വൻ അതു യാഗപീഠത്തിങ്കൽ കൊണ്ടു
9 പോകയും വേണം. പുരോഹിതൻ ഭോ
ജനയാഗത്തിന്റെ നിവേദ്യം എടുത്തു യാ
ഗപീഠത്തിന്മേൽ യഹോവെക്കു സൌരഭ്യ
വാസനയായ ദഹനയാഗമായി ദഹിപ്പി
10 ക്കേണം. ഭോജനയാഗത്തിന്റെ ശേ
ഷിപ്പു അഹരോന്നും പുത്രന്മാൎക്കും ഇരി
ക്കേണം; അതു യഹോവെക്കുള്ള ദഹന
11 യാഗങ്ങളിൽ അതിവിശുദ്ധം. നിങ്ങൾ
യഹോവെക്കു കഴിക്കുന്ന യാതൊരു ഭോജ
നയാഗവും പുളിപ്പുള്ളതായി ഉണ്ടാക്കരുതു;
പുളിച്ചതു ഒന്നും യാതൊരു വക തേനും
യഹോവെക്കു ദഹനയാഗമായി ദഹിപ്പി
12 ക്കരുതു. അവ ആദ്യഫലങ്ങളുടെ വഴി
പാടായി യഹോവെക്കു അൎപ്പിക്കാം. എ
ങ്കിലും സൌരഭ്യവാസനയായി യാഗപീ
13 ഠത്തിന്മേൽ അവ കയറരുതു. നിന്റെ
ഭോജനയാഗത്തിന്നു ഒക്കെയും ഉപ്പു ചേ
ൎക്കേണം; നിന്റെ ദൈവത്തിന്റെ നി
യമത്തിൻ ഉപ്പു ഭോജനയാഗത്തിന്നു ഇ
ല്ലാതിരിക്കരുതു; എല്ലാവഴിപാടിന്നും ഉപ്പു
ചേൎക്കേണം.
14 നിന്റെ ആദ്യഫലങ്ങളുടെ ഭോജന
യാഗം യഹോവെക്കു കഴിക്കുന്നു എങ്കിൽ
കതിർ ചുട്ടു ഉതിൎത്ത മണികൾ ആദ്യഫല
ങ്ങളുടെ ഭോജനയാഗമായി അൎപ്പിക്കേണം.
15 അതിന്മേൽ എണ്ണ ഒഴിച്ചു അതിൻമീതെ
കുന്തുരുക്കവും ഇടേണം; അതു ഒരു ഭോജ
16 നയാഗം. ഉതിൎത്ത മണിയിലും എണ്ണയി
ലും കുറേശ്ശയും കുന്തുരുക്കം മുഴുവനും പു
രോഹിതൻ നിവേദ്യമായി ദഹിപ്പിക്കേ
ണം; അതു യഹോവെക്കു ഒരു ദഹന
യാഗം.

## ൩. അദ്ധ്യായം.

ഒരുവന്റെ വഴിപാടു സമാധാനയാഗം
ആകുന്നുവെങ്കിൽ കന്നുകാലികളിൽ ഒന്നി
നെ അൎപ്പിക്കുന്നതായാൽ ആണാകട്ടെ
പെണ്ണാകട്ടെ ഊനമില്ലാത്തതിനെ അവൻ
യഹോവയുടെ സന്നിധിയിൽ അൎപ്പിക്കേ
ണം. തന്റെ വഴിപാടിന്റെ തലയിൽ 2
അവൻ കൈവെച്ചു സമാഗമനകൂടാര
ത്തിന്റെ വാതില്ക്കൽവെച്ചു അതിനെ
അറുക്കേണം; അഹരോന്റെ പുത്രന്മാരാ
യ പുരോഹിതന്മാർ അതിന്റെ രക്തം
യാഗപീഠത്തിന്മേൽ ചുററും തളിക്കേണം.
അവൻ സമാധാനയാഗത്തിൽനിന്നു ക 3
ടൽ പൊതിഞ്ഞിരിക്കുന്ന മേദസ്സും കടലി
ന്മേലിരിക്കുന്ന സകലമേദസ്സും മൂത്രപി 4
ണ്ഡം രണ്ടും അവയുടെ മേൽ കടിപ്രദേശ
ത്തുള്ള മേദസ്സും മൂത്രപിണ്ഡത്തോടുകൂടെ ക
രളിന്മേലുള്ള വപയും നീക്കി യഹോവെക്കു
ദഹനയാഗമായി അൎപ്പിക്കേണം. അഹ 5
രോന്റെ പുത്രന്മാർ യാഗപീഠത്തിൽ തീ
യുടെ മേലുള്ള വിറകിന്മേൽ ഹോമയാഗ
ത്തിൻ മീതെ അതു ദഹിപ്പിക്കേണം; അതു
യഹോവെക്കു സൌരഭ്യവാസനയായ ദഹ
നയാഗം.
യഹോവെക്കു സമാധാനയാഗമായുള്ള 6
വഴിപാടു ആടു ആകുന്നു എങ്കിൽ ആണാ
കട്ടെ പെണ്ണാകട്ടെ ഊനമില്ലാത്തതിനെ
അൎപ്പിക്കേണം. ഒരു കുഞ്ഞാടിനെ വഴി 7
പാടായിട്ടു അൎപ്പിക്കുന്നു എങ്കിൽ അതിനെ
യഹോവയുടെ സന്നിധിയിൽ അൎപ്പിക്കേ
ണം. തന്റെ വഴിപാടിന്റെ തലയിൽ 8
അവൻ കൈവെച്ചു സമാഗമനകൂടാരത്തി

ന്റെ മുമ്പാകെ അതിനെ അറുക്കേണം;
അഹരോന്റെ പുത്രന്മാർ അതിന്റെ ര
ക്തം യാഗപീഠത്തിന്മേൽ ചുറ്റും തളിക്കേ
9 ണം. അവൻ സമാധാനയാഗത്തിൽനി
ന്നു അതിന്റെ മേദസ്സും തടിച്ചവാൽ മുഴ
വനും — ഇതു തണ്ടെല്ലിങ്കൽനിന്നു പറിച്ചു
കളയേണം — കുടൽ പൊതിഞ്ഞിരിക്കുന്ന
മേദസ്സും കുടലിന്മേലുള്ള സകലമേദസ്സും
10 മൂത്രപിണ്ഡം രണ്ടും അവയുടെ മേൽ കടി
പ്രദേശത്തുള്ള മേദസ്സും മൂത്രപിണ്ഡത്തോടു
കൂടെ കരളിന്മേലുള്ള വപയും നീക്കി യ
ഹോവെക്കു ദഹനയാഗമായി അൎപ്പിക്കേ
11 ണം. പുരോഹിതൻ അതു യാഗപീഠ
ത്തിന്മേൽ ദഹിപ്പിക്കേണം; അതു യഹോ
വെക്കു ദഹനയാഗഭോജനം.

12 അവന്റെ വഴിപാടു കോലാടു ആകു
ന്നു എങ്കിൽ അവൻ അതിനെ യഹോവ
യുടെ സന്നിധിയിൽ കൊണ്ടുവരേണം.
13 അതിന്റെ തലയിൽ അവൻ കൈവെച്ചു
സമാഗമനകൂടാരത്തിന്റെ മുമ്പാകെ അ
തിനെ അറുക്കേണം; അഹരോന്റെ പു
ത്രന്മാർ അതിന്റെ രക്തം യാഗപീഠത്തി
14 ന്മേൽ ചുറ്റും തളിക്കേണം. അതിൽ
നിന്നു കുടൽ പൊതിഞ്ഞിരിക്കുന്ന മേദസ്സും
15 കുടലിന്മേലുള്ള സകലമേദസ്സും മൂത്രപി
ണ്ഡം രണ്ടും അവയുടെ മേൽ കടിപ്രദേ
ശത്തുള്ള മേദസ്സും മൂത്രപിണ്ഡങ്ങളോടുകൂ
ടെ കരളിന്മേലുള്ള വപയും നീക്കി അ
വൻ യഹോവെക്കു ദഹനയാഗമായി ത
16 ന്റെ വഴിപാടു അൎപ്പിക്കേണം. പുരോ
ഹിതൻ അതു യാഗപീഠത്തിന്മേൽ ദഹി
പ്പിക്കേണം; അതു സൌരഭ്യവാസനയാ
യ ദഹനയാഗഭോജനം; മേദസ്സൊക്കെയും
17 യഹോവെക്കുള്ളതു ആകുന്നു. മേദസ്സും
രക്തവും തിന്നരുതു എന്നുള്ളതു നിങ്ങ
ളുടെ സകലവാസസ്ഥലങ്ങളിലും നിങ്ങൾ
ക്കു തലമുറതലമുറയായി എന്നേക്കുമുള്ള
ചട്ടം ആയിരിക്കേണം.

## ൪. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
രുളിച്ചെയ്തതു: നീ യിസ്രായേൽമക്കളോടു 2
പറയേണ്ടതു എന്തെന്നാൽ: ചെയ്യരു
തെന്നു യഹോവ കല്പിച്ചിട്ടുള്ള വല്ല കാൎയ്യ
ത്തിലും ആരെങ്കിലും അബദ്ധവശാൽ പി
ഴെച്ചു ആ വക വല്ലതും ചെയ്താൽ — അഭി 3
ഷിക്തനായ പുരോഹിതൻ ജനത്തിന്മേൽ
കുറ്റം വരത്തക്കവണ്ണം പാപം ചെയ്തു എ
ങ്കിൽ താൻ ചെയ്ത പാപം നിമിത്തം അ
വൻ യഹോവെക്കു പാപയാഗമായി ഊ
നമില്ലാത്ത ഒരു കാളക്കിടാവിനെ അൎപ്പി
ക്കേണം. അവൻ ആ കാളയെ സമാഗ 4
മനകൂടാരത്തിന്റെ വാതില്ക്കൽ യഹോവ
യുടെ സന്നിധിയിൽ കൊണ്ടുവന്നു കാള
യുടെ തലയിൽ കൈവെച്ചു യഹോവയുടെ
സന്നിധിയിൽ കാളയെ അറുക്കേണം.
അഭിഷിക്തനായ പുരോഹിതൻ കാളയു 5
ടെ രക്തം കുറെ എടുത്തു സമാഗമനകൂടാ
രത്തിൽ കൊണ്ടുവരേണം. പുരോഹി 6
തൻ രക്തത്തിൽ വിരൽ മുക്കി യഹോവ
യുടെ സന്നിധിയിൽ വിശുദ്ധമന്ദിരത്തി
ന്റെ തിരശ്ശീലെക്കു മുമ്പിൽ ഏഴു പ്രാവ
ശ്യം തളിക്കേണം. പുരോഹിതൻ രക്തം 7
കുറെ യഹോവയുടെ സന്നിധിയിൽ സമാ
ഗമനകൂടാരത്തിലുള്ള സുഗന്ധവൎഗ്ഗത്തിൻ
ധൂപപീഠത്തിന്റെ കൊമ്പുകളിൽ പുര
ട്ടേണം; കാളയുടെ ശേഷം രക്തം മുഴുവ
നും സമാഗമനകൂടാരത്തിന്റെ വാതില്ക്കൽ
ഉള്ള ഹോമയാഗപീഠത്തിന്റെ ചുവട്ടിൽ
ഒഴിച്ചുകളയേണം. പാപയാഗത്തിന്നുള്ള 8
കാളയുടെ സകലമേദസ്സും കുടൽ പൊ
തിഞ്ഞിരിക്കുന്ന മേദസ്സും കുടലിന്മേലുള്ള
സകലമേദസ്സും അതിൽനിന്നു നീക്കേണം.
മൂത്രപിണ്ഡം രണ്ടും അവയുടെമേൽ കടി 9
പ്രദേശത്തുള്ള മേദസ്സും മൂത്രപിണ്ഡങ്ങളോ

ട്ടുകൂടെ കരളിന്മേലുള്ള വപയും അവൻ
10 എടുക്കേണം. സമാധാനയാഗത്തിന്നുള്ള
കാളയിൽനിന്നു എടുത്തതുപോലെ തന്നേ;
പുരോഹിതൻ ഹോമയാഗപീഠത്തിന്മേൽ
11 അതു ദഹിപ്പിക്കേണം. കാളയുടെ തോ
ലും മാംസം മുഴുവനും തലയും കാലുകളും
12 കുടലും ചാണകവുമായി കാളയെ മുഴുവ
നും അവൻ പാളയത്തിന്നു പുറത്തു വെ
ണ്ണീർ ഇടുന്ന വെടിപ്പുള്ള സ്ഥലത്തു കൊണ്ടു
പോയി വിറകിന്മേൽ വെച്ചു തീയിട്ടു
ചുട്ടുകളയേണം; വെണ്ണീർ ഇടുന്നേടത്തു
വെച്ചുതന്നേ അതു ചുട്ടുകളയേണം.
13 യിസ്രായേൽസഭ മുഴുവനും അബദ്ധ
വശാൽ പിഴെക്കയും ആ കാൎയ്യം സഭയു
ടെ കണ്ണിന്നു മറഞ്ഞിരിക്കയും, ചെയ്യരുതെ
ന്നു യഹോവ കല്പിച്ചിട്ടുള്ള വല്ലകാൎയ്യത്തി
ലും അവർ പാപം ചെയ്തു കുറ്റക്കാരായി
14 തീരുകയും ചെയ്താൽ, ചെയ്ത പാപം അ
വർ അറിയുമ്പോൾ സഭ ഒരു കാളക്കിടാ
വിനെ പാപയാഗമായി അൎപ്പിക്കേണം;
സമാഗമനകൂടാരത്തിന്റെ മുമ്പാകെ അ
15 തിനെ കൊണ്ടുവന്നിട്ടു സഭയിലെ മൂപ്പ
ന്മാർ യഹോവയുടെ സന്നിധിയിൽ കാള
യുടെ തലയിൽ കൈ വെക്കേണം; യഹോ
വയുടെ സന്നിധിയിൽ കാളയെ അറുക്ക
16 യും വേണം. അഭിഷിക്തനായ പുരോ
ഹിതൻ കാളയുടെ രക്തം കുറെ സമാഗമ
17 നകൂടാരത്തിൽ കൊണ്ടുവരേണം. പുരോ
ഹിതൻ രക്തത്തിൽ വിരൽ മുക്കി യഹോ
വയുടെ സന്നിധിയിൽ തിരശ്ശീലെക്കു മു
18 മ്പിൽ ഏഴു പ്രാവശ്യം തളിക്കേണം. അ
വൻ സമാഗമനകൂടാരത്തിൽ യഹോവയു
ടെ സന്നിധിയിലുള്ള പീഠത്തിന്റെ കൊ
മ്പുകളിൽ കുറെ പുരട്ടേണം; ശേഷം ര
ക്തം മുഴുവനും സമാഗമനകൂടാരത്തിന്റെ
വാതില്ക്കലുള്ള ഹോമയാഗപീഠത്തിന്റെ
19 ചുവട്ടിൽ ഒഴിച്ചുകളയേണം. അതിന്റെ
മേദസ്സു ഒക്കെയും അവൻ അതിൽനിന്നു
എടുത്തു യാഗപീഠത്തിന്മേൽ ദഹിപ്പിക്കേ
ണം. പാപയാഗത്തിന്നുള്ള കാളയെ അ 20
വൻ ചെയ്തതുപോലെ തന്നേ ഈ കാളയെ
യും ചെയ്യേണം; അങ്ങനെ തന്നേ ഇതി
നെയും ചെയ്യേണം; ഇങ്ങനെ പുരോഹി
തൻ അവൎക്കു വേണ്ടി പ്രായശ്ചിത്തം കഴി
ക്കേണം; എന്നാൽ അതു അവരോടു ക്ഷമി
ക്കും. പിന്നെ അവൻ കാളയെ പാളയ 21
ത്തിന്നു പുറത്തു കൊണ്ടുപോയി മുമ്പില
ത്തെ കാളയെ ചുട്ടുകളഞ്ഞതുപോലെ ഇതി
നെയും ചുട്ടുകളയേണം; ഇതു സഭെക്കു
വേണ്ടിയുള്ള പാപയാഗം.
ഒരു പ്രമാണി പാപം ചെയ്കയും, ചെ 22
യ്യരുതെന്നു തന്റെ ദൈവമായ യഹോവ
കല്പിച്ചിട്ടുള്ള വല്ലകാൎയ്യത്തിലും അബദ്ധവ
ശാൽ പിഴെച്ചു കുറ്റക്കാരനായി തീരുകയും
ചെയ്താൽ അവൻ ചെയ്ത പാപം അവന്നു 23
ബോദ്ധ്യമായി എങ്കിൽ അവൻ ഊനമില്ലാ
ത്ത ഒരു ആണ്കോലാട്ടിനെ വഴിപാടായി
കൊണ്ടുവരേണം. അവൻ ആട്ടിന്റെ 24
തലയിൽ കൈവെച്ചു യഹോവയുടെ സ
ന്നിധിയിൽ ഹോമയാഗമൃഗത്തെ അറുക്കു
ന്ന സ്ഥലത്തുവെച്ചു അതിനെ അറുക്കേ
ണം; അതു ഒരു പാപയാഗം. പിന്നെ പു 25
രോഹിതൻ പാപയാഗത്തിന്റെ രക്തം
വിരൽകൊണ്ടു കുറെ എടുത്തു ഹോമയാഗ
പീഠത്തിന്റെ കൊമ്പുകളിൽ പുരട്ടി ശേ
ഷം രക്തം ഹോമയാഗപീഠത്തിന്റെ ചുവ
ട്ടിൽ ഒഴിച്ചുകളയേണം. അതിന്റെ മേ 26
ദസ്സു ഒക്കെയും അവൻ സമാധാനയാഗ
ത്തിന്റെ മേദസ്സുപോലെ യാഗപീഠത്തി
ന്മേൽ ദഹിപ്പിക്കേണം; ഇങ്ങനെ പുരോ
ഹിതൻ അവന്റെ പാപംനിമിത്തം അവ
ന്നുവേണ്ടി പ്രായശ്ചിത്തം കഴിക്കേണം;
എന്നാൽ അതു അവനോടു ക്ഷമിക്കും.
ദേശത്തെ ജനത്തിൽ ഒരുത്തൻ ചെയ്യു 27

രുതെന്നു യഹോവ കല്പിച്ചിട്ടുള്ള വല്ലകാ
ൎയ്യത്തിലും അബദ്ധവശാൽ പിഴെച്ചു ക
28 റ്റക്കാരനായി തീൎന്നാൽ പാപം അവന്നു
ബോദ്ധ്യമായി എങ്കിൽ അവൻ ചെയ്ത
പാപംനിമിത്തം ഊനമില്ലാത്ത ഒരു പെ
ൺകോലാട്ടിനെ വഴിപാടായി കൊണ്ടുവ
29 രേണം. പാപയാഗമൃഗത്തിന്റെ തല
യിൽ അവൻ കൈ വെച്ചിട്ടു ഹോമയാഗ
ത്തിന്റെ സ്ഥലത്തുവെച്ചു പാപയാഗമൃ
30 ഗത്തെ അറുക്കേണം. പുരോഹിതൻ അ
തിന്റെ രക്തം വിരൽകൊണ്ടു കുറെ എടു
ത്തു ഹോമയാഗപീഠത്തിന്റെ കൊമ്പുക
ളിൽ പുരട്ടി, ശേഷം രക്തം ഒക്കെയും
യാഗപീഠത്തിന്റെ ചുവട്ടിൽ ഒഴിച്ചുകള
31 യേണം. അതിന്റെ മേദസ്സു ഒക്കെയും
സമാധാനയാഗത്തിൽനിന്നു മേദസ്സു എടു
ക്കുന്നതുപോലെ എടുത്തു പുരോഹിതൻ
യാഗപീഠത്തിന്മേൽ യഹോവെക്കു സൌര
ഭ്യവാസനയായി ദഹിപ്പിക്കേണം; ഇങ്ങ
നെ പുരോഹിതൻ അവന്നുവേണ്ടി പ്രാ
യശ്ചിത്തം കഴിക്കേണം; എന്നാൽ അതു
അവനോടു ക്ഷമിക്കും.
32 അവൻ പാപയാഗമായി ഒരു ആട്ടിൻ
കുട്ടിയെ കൊണ്ടുവരുന്നു എങ്കിൽ ഊനമി
ല്ലാത്ത പെണ്ണാട്ടിനെ കൊണ്ടുവരേണം.
33 പാപയാഗമൃഗത്തിന്റെ തലയിൽ അവൻ
കൈ വെച്ചു ഹോമയാഗമൃഗത്തെ അറുക്കു
ന്ന സ്ഥലത്തുവെച്ചു അതിനെ പാപയാഗ
34 മായി അറുക്കേണം. പുരോഹിതൻ പാപ
യാഗത്തിന്റെ രക്തം വിരൽകൊണ്ടു കുറെ
എടുത്തു ഹോമയാഗപീഠത്തിന്റെ കൊമ്പു
കളിൽ പുരട്ടി, ശേഷം രക്തം ഒക്കെയും
യാഗപീഠത്തിന്റെ ചുവട്ടിൽ ഒഴിച്ചുകള
35 യേണം. അതിന്റെ മേദസ്സു ഒക്കെയും
സമാധാനയാഗത്തിൽനിന്നു ആട്ടിൻകുട്ടി
യുടെ മേദസ്സു എടുക്കുന്നതുപോലെ അവൻ
എടുക്കേണം; പുരോഹിതൻ യാഗപീഠ
ത്തിന്മേൽ യഹോവയുടെ ദഹനയാഗങ്ങ
ളെപ്പോലെ അവയെ ദഹിപ്പിക്കേണം;
അവൻ ചെയ്ത പാപത്തിന്നു പുരോഹി
തൻ ഇങ്ങനെ പ്രായശ്ചിത്തം കഴിക്കേ
ണം; എന്നാൽ അതു അവനോടു ക്ഷമിക്കും.

## ൫. അദ്ധ്യായം.

ഒരുത്തൻ സത്യവാചകം കേട്ടിട്ടു, താൻ
സാക്ഷിയായി കാണുകയോ അറികയോ
ചെയ്തതു അറിയിക്കാതെ അങ്ങനെ പാപം
ചെയ്താൽ അവൻ തന്റെ കുറ്റം വഹി
ക്കേണം. ശുദ്ധിയില്ലാത്ത കാട്ടുമൃഗത്തി 2
ന്റെ പിണമോ ശുദ്ധിയില്ലാത്ത നാട്ടുമൃഗ
ത്തിന്റെ പിണമോ ശുദ്ധിയില്ലാത്ത ഇഴ
ജാതിയുടെ പിണമോ ഇങ്ങനെ വല്ല അ
ശുദ്ധവസ്തുവും ഒരുത്തൻ തൊടുകയും അതു
അവന്നു മറവായിരിക്കയും ചെയ്താൽ അ
വൻ അശുദ്ധനും കുറ്റക്കാരനും ആകുന്നു.
അല്ലെങ്കിൽ യാതൊരു അശുദ്ധിയാലെങ്കി 3
ലും അശുദ്ധനായ ഒരു മനുഷ്യന്റെ അശു
ദ്ധിയെ ഒരുത്തൻ തൊടുകയും അതു അവ
ന്നു മറവായിരിക്കയും ചെയ്താൽ അതു അ
റിയുമ്പോൾ അവൻ കുറ്റക്കാരനാകും.
അല്ലെങ്കിൽ മനുഷ്യൻ നിൎവ്വിചാരമായി 4
സത്യം ചെയ്യുന്നതുപോലെ ദോഷം ചെ
യ്യാനോ ഗുണം ചെയ്യാനോ ഒരുത്തൻ ത
ന്റെ അധരങ്ങൾകൊണ്ടു നിൎവ്വിചാരമാ
യി സത്യം ചെയ്കയും അതു അവന്നു മറവാ
യിരിക്കയും ചെയ്താൽ അവൻ അതു അറി
യുമ്പോൾ അങ്ങനെയുള്ള കാൎയ്യത്തിൽ അ
വൻ കുറ്റക്കാരനാകും. ആ വക കാൎയ്യ 5
ത്തിൽ അവൻ കുറ്റക്കാരനാകുമ്പോൾ
താൻ പാപം ചെയ്തു എന്നു അവൻ ഏറ്റുപ
റയേണം. താൻ ചെയ്ത പാപം നിമിത്തം 6
അവൻ യഹോവെക്കു അകൃത്യയാഗമായി
ചെമ്മരിയാട്ടിൻകുട്ടിയോ കോലാട്ടിൻകുട്ടി
യോ ആയ ഒരു പെണ്ണാട്ടിനെ പാപയാഗ

മായി കൊണ്ടുവരേണം; പുരോഹിതൻ അ
വന്നുവേണ്ടി അവന്റെ പാപംനിമിത്തം
7 പ്രായശ്ചിത്തം കഴിക്കേണം. ആട്ടിൻകു
ട്ടിക്കു അവന്നു വകയില്ലെങ്കിൽ താൻ ചെയ്ത
പാപംനിമിത്തം അവൻ രണ്ടു കുറുപ്രാവി
നെയോ രണ്ടു പ്രാവിൻകുഞ്ഞിനെയോ ഒ
ന്നിനെ പാപയാഗമായും മറേറതിനെ
ഹോമയാഗമായും യഹോവെക്കു കൊണ്ടുവ
8 രേണം. അവൻ അവയെ പുരോഹിത
ന്റെ അടുക്കൽ കൊണ്ടുവരേണം; അവൻ
പാപയാഗത്തിന്നുള്ളതിനെ മുമ്പെ അൎപ്പി
ച്ചു അതിന്റെ തല കഴുത്തിൽനിന്നു പിരി
ച്ചുപറിക്കേണം; എന്നാൽ രണ്ടായി പിള
9 ക്കരുതു. അവൻ പാപയാഗത്തിന്റെ
രക്തം കുറെ യാഗപീഠത്തിന്റെ പാൎശ്വ
ത്തിൽ തളിക്കേണം; ശേഷം രക്തം
യാഗപീഠത്തിന്റെ ചുവട്ടിൽ പിഴിഞ്ഞു
10 കളയേണം; ഇതു പാപയാഗം. രണ്ടാമ
ത്തേതിനെ അവൻ നിയമപ്രകാരം
ഹോമയാഗമായി അൎപ്പിക്കേണം; ഇങ്ങ
നെ പുരോഹിതൻ അവൻ ചെയ്ത പാപം
നിമിത്തം അവന്നുവേണ്ടി പ്രായശ്ചിത്തം
കഴിക്കേണം; എന്നാൽ അതു അവനോടു
ക്ഷമിക്കും.

11 രണ്ടു കുറുപ്രാവിന്നോ രണ്ടു പ്രാവിൻ
കുഞ്ഞിന്നോ അവന്നു വകയില്ലെങ്കിൽ പാ
പം ചെയ്തവൻ പാപയാഗത്തിന്നു ഒരിട
ങ്ങഴി നേരിയ മാവു വഴിപാടായി കൊണ്ടു
വരേണം; അതു പാപയാഗം ആകകൊ
ണ്ടു അതിന്മേൽ എണ്ണ ഒഴിക്കരുതു; കുന്തുരു
12 ക്കം ഇടുകയും അരുതു. അവൻ അതു പു
രോഹിതന്റെ അടുക്കൽ കൊണ്ടുവരേണം;
പുരോഹിതൻ നിവേദ്യമായി അതിൽ
നിന്നു കൈ നിറച്ചെടുത്തു യാഗപീഠത്തി
ന്മേൽ യഹോവെക്കുള്ള ദഹനയാഗങ്ങളെ
പ്പോലെ ദഹിപ്പിക്കേണം; ഇതു പാപയാ
13 ഗം. ഇങ്ങനെ പുരോഹിതൻ ആ വക
കാൎയ്യത്തിൽ അവൻ ചെയ്ത പാപംനിമി
ത്തം അവന്നുവേണ്ടി പ്രായശ്ചിത്തം
കഴിക്കേണം; എന്നാൽ അതു അവ
നോടു ക്ഷമിക്കും; ശേഷിപ്പുള്ളതു ഭോജ
നയാഗംപോലെ പുരോഹിതന്നു ഇരി
ക്കേണം.

യഹോവ പിന്നെയും മോശെയോടു അ 14
രുളിച്ചെയ്തതു എന്തെന്നാൽ: ആരെങ്കിലും 15
യഹോവയുടെ വിശുദ്ധവസ്തുക്കളെ സംബ
ന്ധിച്ചു അബദ്ധവശാൽ അതിക്രമം ചെയ്തു
പിഴെച്ചു എങ്കിൽ അവൻ തന്റെ അകൃത്യ
ത്തിന്നു വിശുദ്ധമന്ദിരത്തിലെ തുക്കപ്രകാ
രം നീ മതിക്കുന്ന വിലെക്കുള്ളതായി ഊന
മില്ലാത്ത ഒരു ആട്ടുകൊററനെ അകൃത്യയാ
ഗമായി യഹോവെക്കു കൊണ്ടുവരേണം.
വിശുദ്ധവസ്തുക്കളെ സംബന്ധിച്ചു താൻ 16
പിഴെച്ചതിന്നു പകരം മുതലും അതിനോടു
അഞ്ചിലൊന്നു കൂട്ടിയും അവൻ പുരോ
ഹിതന്നു കൊടുക്കേണം; പുരോഹിതൻ
അകൃത്യയാഗത്തിന്നുള്ള ആട്ടുകൊററനെ
കൊണ്ടു അവന്നുവേണ്ടി പ്രായശ്ചിത്തം
കഴിക്കേണം; എന്നാൽ അതു അവനോടു
ക്ഷമിക്കും.

ചെയ്യരുതെന്നു യഹോവ കല്പിച്ചിട്ടുള്ള 17
വല്ലകാൎയ്യത്തിലും ആരെങ്കിലും പിഴെച്ചിട്ടു
അവൻ അറിയാതിരുന്നാലും കുററക്കാരനാ
കുന്നു; അവൻ തന്റെ കുററം വഹിക്കേ
ണം. അവൻ അകൃത്യയാഗത്തിന്നായി 18
നിന്റെ മതിപ്പുപോലെ ഊനമില്ലാത്ത ഒ
രു ആട്ടുകൊററനെ പുരോഹിതന്റെ അ
ടുക്കൽ കൊണ്ടുവരേണം; അവൻ അബദ്ധ
വശാൽ പിഴെച്ചതും അറിയാതിരുന്നതു
മായ പിഴെക്കായി പുരോഹിതൻ അവന്നു
വേണ്ടി പ്രായശ്ചിത്തം കഴിക്കേണം; എ
ന്നാൽ അതു അവനോടു ക്ഷമിക്കും. ഇതു 19
അകൃത്യയാഗം; അവൻ യഹോവയോടു
അകൃത്യം ചെയ്തുവല്ലോ.

## ൬. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
2 രുളിച്ചെയ്തതു എന്തെന്നാൽ: ആരെങ്കിലും
പിഴെച്ചു യഹോവയോടു അതിക്രമം ചെ
യ്തു തന്റെ പക്കൽ ഏല്പിച്ച വസ്തുവിനെ
യോ പണയം വെച്ചതിനെയോ മോഷണ
കാൎയ്യത്തെയോ സംബന്ധിച്ചു കൂട്ടുകാര
നോടു ഭോഷ്കു പറക എങ്കിലും കൂട്ടുകാര
3 നോടു വഞ്ചന ചെയ്ക എങ്കിലും കാണാ
തെപോയ വസ്തു കണ്ടിട്ടു അതിനെക്കുറിച്ചു
ഭോഷ്കു പറഞ്ഞു മനുഷ്യൻ പിഴെക്കുന്ന ഈ
വക വല്ല കാൎയ്യത്തിലും കള്ളസ്സത്യം ചെയ്ക
4 എങ്കിലും ചെയ്തിട്ടു അവൻ പിഴെച്ചു കു
റ്റക്കാരനായാൽ താൻ മോഷ്ടിച്ചതോ വ
ഞ്ചിച്ചെടുത്തതോ തന്റെ പക്കൽ ഏല്പിച്ച
തോ കാണാതെപോയിട്ടു താൻ കണ്ടതോ
5 താൻ കള്ളസ്സത്യം ചെയ്തു എടുത്തതോ ആ
യതൊക്കെയും മുതലോടു അഞ്ചിലൊന്നു കൂ
ട്ടി പകരം കൊടുക്കേണം; അകൃത്യയാഗം
കഴിക്കുന്ന നാളിൽ അവൻ അതു ഉടമസ്ഥ
6 നു കൊടുക്കേണം. അകൃത്യയാഗത്തി
ന്നായിട്ടു അവൻ നിന്റെ മതിപ്പുപോലെ
ഊനമില്ലാത്ത ഒരു ആട്ടുകൊറ്റനെ യ
ഹോവെക്കു അകൃത്യയാഗമായി പുരോഹി
7 തന്റെ അടുക്കൽ കൊണ്ടുവരേണം. പു
രോഹിതൻ യഹോവയുടെ സന്നിധിയിൽ
അവന്നുവേണ്ടി പ്രായശ്ചിത്തം കഴിക്കേ
ണം; എന്നാൽ അവൻ അകൃത്യമായി ചെ
യ്തതൊക്കെയും അവനോടു ക്ഷമിക്കും.
8 യഹോവ പിന്നെയും മോശെയോടു
9 അരുളിച്ചെയ്തതു: നീ അഹരോനോടും
പുത്രന്മാരോടും കല്പിക്കേണ്ടതു എന്തെ
ന്നാൽ: ഹോമയാഗത്തിന്റെ പ്രമാണമാ
വിതു: ഹോമയാഗം രാത്രി മുഴുവനും ഉ
ഷസ്സുവരെ യാഗപീഠത്തിന്മേലുള്ള വിറ
കിന്മേൽ ഇരിക്കയും യാഗപീഠത്തിലെ തീ
അതിനാൽ കത്തിക്കൊണ്ടിരിക്കയും വേ
ണം. പുരോഹിതൻ പഞ്ഞിനൂൽകൊ 10
ണ്ടുള്ള അങ്കി ധരിച്ചു പഞ്ഞിനൂൽകൊണ്ടു
ള്ള കാൽചട്ടയാൽ തന്റെ നഗ്നത മറെച്ചു
കൊണ്ടു യാഗപീഠത്തിന്മേൽ ഹോമയാഗം
ദഹിച്ചുണ്ടായ വെണ്ണീർ എടുത്തു യാഗപീ
ഠത്തിന്റെ ഒരു വശത്തു ഇടേണം. അ 11
വൻ വസ്ത്രം മാറി വേറെ വസ്ത്രം ധരിച്ചു
പാളയത്തിന്നു പുറത്തു വെടിപ്പുള്ള ഒരു
സ്ഥലത്തു വെണ്ണീർ കൊണ്ടുപോകേണം.
യാഗപീഠത്തിൽ തീ കെട്ടുപോകാതെ ക 12
ത്തിക്കൊണ്ടിരിക്കേണം; പുരോഹിതൻ ഉ
ഷസ്സുതോറും അതിന്മേൽ വിറക കത്തിച്ചു
ഹോമയാഗം അടുക്കിവെച്ചു അതിന്മീതെ
സമാധാനയാഗങ്ങളുടെ മേദസ്സു ദഹിപ്പി
ക്കേണം. യാഗപീഠത്തിന്മേൽ തീ കെട്ടു 13
പോകാതെ എപ്പോഴും കത്തിക്കൊണ്ടിരി
ക്കേണം.
ഭോജനയാഗത്തിന്റെ പ്രമാണമാവി 14
തു: അഹരോന്റെ പുത്രന്മാർ യഹോവ
യുടെ സന്നിധിയിൽ യാഗപീഠത്തിന്റെ
മുമ്പിൽ അതു അൎപ്പിക്കേണം. ഭോജന 15
യാഗത്തിന്റെ നേരിയ മാവിൽനിന്നും
എണ്ണയിൽനിന്നും കൈനിറച്ചും ഭോജന
യാഗത്തിന്മേലുള്ള കുന്തുരുക്കം മുഴുവനും
എടുത്തു നിവേദ്യമായി യാഗപീഠത്തി
ന്മേൽ യഹോവെക്കു സൌരഭ്യവാസനയാ
യി ദഹിപ്പിക്കേണം. അതിന്റെ ശേ 16
ഷിപ്പു അഹരോനും പുത്രന്മാരും തിന്നേ
ണം; ഒരു വിശുദ്ധസ്ഥലത്തുവെച്ചു അതു
പുളിപ്പില്ലാത്തതായി തിന്നേണം; സമാ
ഗമനകൂടാരത്തിന്റെ പ്രാകാരത്തിൽവെ
ച്ചു അതു തിന്നേണം. അതു പുളിച്ച 17
മാവു കൂട്ടി ചുടരുതു; എന്റെ ദഹന
യാഗങ്ങളിൽനിന്നു അതു ഞാൻ അവ
രുടെ ഓഹരിയായി കൊടുത്തിരിക്കുന്നു;
അതു പാപയാഗംപോലെയും അകൃത്യയാ

18 ഗംപോലെയും അതിവിശുദ്ധം. അഹ
രോന്റെ മക്കളിൽ ആണുങ്ങൾക്കു ഒക്കെ
യും അതു തിന്നാം; യഹോവയുടെ ദ
ഹനയാഗങ്ങളിൽ അതു നിങ്ങൾക്കു തല
മുറതലമുറയായി ശാശ്വതാവകാശം ആക
ന്നു; അതിനെ തൊടുന്നവൻ എല്ലാം വി
ശുദ്ധനായിരിക്കേണം.
19 യഹോവ പിന്നെയും മോശെയോടു
20 അരുളിച്ചെയ്തതു എന്തെന്നാൽ: അഹരോ
ന്നു അഭിഷേകം കഴിയുന്ന ദിവസം അവ
നും പുത്രന്മാരും യഹോവെക്കു കഴിക്കേണ്ടു
ന്ന വഴിപാടാവിതു: ഒരു ഇടങ്ങഴി നേ
രിയ മാവിൽ പാതി രാവിലെയും പാതി
വൈകുന്നേരവും നിരന്തരഭോജനയാഗ
21 മായി അൎപ്പിക്കേണം. അതു എണ്ണ ചേൎത്തു
ചട്ടിയിൽ ചുടേണം; അതു കുതിൎത്തു കൊ
ണ്ടുവരേണം; ചുട്ട കഷണങ്ങൾ ഭോജന
യാഗമായി യഹോവെക്കു സൌരഭ്യവാസ
22 നയായി അൎപ്പിക്കേണം. അവന്റെ പു
ത്രന്മാരിൽ അവന്നു പകരം അഭിഷേകം
പ്രാപിക്കുന്ന പുരോഹിതനും അതു അൎപ്പി
ക്കേണം; എന്നേക്കുമുള്ള ചട്ടമായി അതു
മുഴുവനും യഹോവെക്കു ദഹിപ്പിക്കേണം;
23 പുരോഹിതന്റെ ഭോജനയാഗം മുഴുവനും
ദഹിപ്പിക്കേണം; അതു തിന്നരുതു.
24 യഹോവ പിന്നെയും മോശെയോടു
25 അരുളിച്ചെയ്തതു: നീ അഹരോനോടും
പുത്രന്മാരോടും പറയേണ്ടതു എന്തെന്നാൽ:
പാപയാഗത്തിന്റെ പ്രമാണമാവിതു:
ഹോമയാഗമൃഗത്തെ അറുക്കുന്ന സ്ഥലത്തു
വെച്ചു പാപയാഗമൃഗത്തെയും യഹോവ
യുടെ സന്നിധിയിൽ അറുക്കേണം; അതു
26 അതിവിശുദ്ധം. പാപത്തിന്നുവേണ്ടി
അതു അൎപ്പിക്കുന്ന പുരോഹിതൻ അതു തി
ന്നേണം; സമാഗമനകൂടാരത്തിന്റെ പ്രാ
കാരത്തിൽ ഒരു വിശുദ്ധസ്ഥലത്തുവെച്ചു
27 അതു തിന്നേണം. അതിന്റെ മാംസം
തൊടുന്നവൻ എല്ലാം വിശുദ്ധനായിരി
ക്കേണം; അതിന്റെ രക്തം ഒരു വസ്ത്ര
ത്തിൽ തെറിച്ചാൽ അതു വീണതു ഒരു വി
ശുദ്ധസ്ഥലത്തുവെച്ചു കഴുകേണം. അതു 28
വേവിച്ച മൺപാത്രം ഉടെച്ചുകളയേണം;
ചെമ്പുകലത്തിൽ വേവിച്ചു എങ്കിൽ അതു
തേച്ചു മഴക്കി വെള്ളംകൊണ്ടു കഴുകേണം.
പുരോഹിതകുലത്തിലെ ആണുങ്ങളൊക്കെ 29
യും അതു തിന്നേണം; അതു അതിവി
ശുദ്ധം. എന്നാൽ വിശുദ്ധമന്ദിരത്തിൽ 30
പ്രായശ്ചിത്തം കഴിപ്പാൻ സമാഗമനകൂടാ
രത്തിന്നകത്തു രക്തം കൊണ്ടുവരുന്ന പാ
പയാഗത്തെ തിന്നരുതു: അതു തീയിൽ ഇട്ടു
ചുട്ടുകളയേണം.

## ൭. അദ്ധ്യായം.

അകൃത്യയാഗത്തിന്റെ പ്രമാണമാവിതു:
അതു അതിവിശുദ്ധം. ഹോമയാഗമൃഗ 2
ത്തെ അറുക്കുന്ന സ്ഥലത്തുവെച്ചു അകൃത്യ
യാഗമൃഗത്തെയും അറുക്കേണം; അതി
ന്റെ രക്തം യാഗപീഠത്തിന്മേൽ ചുറ്റും
തളിക്കേണം. അതിന്റെ സകലമേദസ്സും 3
തടിച്ച വാലും കുടൽ പൊതിഞ്ഞിരിക്കുന്ന
മേദസ്സും മൂത്രപിണ്ഡം രണ്ടും അവയുടെ 4
മേൽ കടിപ്രദേശത്തുള്ള മേദസ്സും മൂത്രപി
ണ്ഡങ്ങളോടുകൂടെ കരളിന്മേലുള്ള വപയും
എടുത്തു പുരോഹിതൻ യാഗപീഠത്തി 5
ന്മേൽ യഹോവെക്കു ദഹനയാഗമായി ദ
ഹിപ്പിക്കേണം; അതു അകൃത്യയാഗം.
പുരോഹിതകുലത്തിലെ ആണുങ്ങളൊക്കെ 6
യും അതു തിന്നേണം; ഒരു വിശുദ്ധസ്ഥ
ലത്തുവെച്ചു അതു തിന്നേണം; അതു അ
തിവിശുദ്ധം. പാപയാഗംപോലെ തന്നേ 7
അകൃത്യയാഗവും ആകുന്നു; അവെക്കു പ്രമാ
ണവും ഒന്നു തന്നേ; പ്രായശ്ചിത്തം കഴി
ക്കുന്ന പുരോഹിതന്നു അതു ഇരിക്കേണം.
പുരോഹിതൻ ഒരുത്തന്റെ ഹോമയാഗം 8

അൎപ്പിക്കുമ്പോൾ അൎപ്പിച്ച പുരോഹിതന്നു
ഹോമയാഗമൃഗത്തിന്റെ തോൽ ഇരിക്കേ
9 ണം. അടുപ്പത്തുവെച്ചു ചുടുന്ന ഭോജന
യാഗം ഒക്കെയും ഉരുളിയിലും ചട്ടിയിലും
ഉണ്ടാക്കുന്നതു ഒക്കെയും അൎപ്പിക്കുന്ന പുരോ
10 ഹിതന്നു ഇരിക്കേണം. എണ്ണ ചേൎത്തതോ
ചേൎക്കാത്തതോ ആയ സകലഭോജനയാ
ഗവും അഹരോന്റെ സകലപുത്രന്മാൎക്കും
ഒരുപോലെ ഇരിക്കേണം.
11 യഹോവെക്കു അൎപ്പിക്കുന്ന സമാധാന
12 യാഗത്തിന്റെ പ്രമാണം ആവിതു: അ
തിനെ സ്തോത്രമായി അൎപ്പിക്കുന്നു എങ്കിൽ
അവൻ സ്തോത്രയാഗത്തോടുകൂടെ എണ്ണ
ചേൎത്ത പുളിപ്പില്ലാത്ത ദോശകളും എണ്ണ
പുരട്ടിയ പുളിപ്പില്ലാത്ത വടകളും എണ്ണ
ചേൎത്തു കുതിൎത്ത നേരിയ മാവുകൊണ്ടുണ്ടാ
13 ക്കിയ ദോശകളും അൎപ്പിക്കേണം. സ്തോ
ത്രമായുള്ള സമാധാനയാഗത്തോടുകൂടെ പു
ളിച്ച മാവുകൊണ്ടുള്ള ദോശകളും ഭോജന
14 യാഗമായി അൎപ്പിക്കേണം. ആ എല്ലാ
വഴിപാടിലും അതതു വകയിൽനിന്നു ഓ
രോന്നു യഹോവെക്കു നീരാജനാൎപ്പണമാ
യിട്ടു അൎപ്പിക്കേണം; അതു സമാധാനയാ
ഗത്തിന്റെ രക്തം തളിക്കുന്ന പുരോഹി
15 തന്നു ഇരിക്കേണം. എന്നാൽ സ്തോത്രമാ
യുള്ള സമാധാനയാഗത്തിന്റെ മാംസം,
അൎപ്പിക്കുന്ന ദിവസത്തിൽ തന്നേ തി
ന്നേണം; അതിൽ ഒട്ടും പ്രഭാതംവരെ
16 ശേഷിപ്പിക്കരുതു. അൎപ്പിക്കുന്ന യാഗം
ഒരു നേൎച്ചയോ സ്വമേധാദാനമോ ആകു
ന്നു എങ്കിൽ യാഗം അൎപ്പിക്കുന്ന ദിവസ
ത്തിൽ തന്നേ അതു തിന്നേണം; അതിൽ
ശേഷിപ്പുള്ളതു പിറ്റെന്നാളും തിന്നാം.
17 യാഗമാംസത്തിൽ മൂന്നാം ദിവസംവരെ
ശേഷിക്കുന്നതു തീയിൽ ഇട്ടു ചുട്ടുക
18 ളയേണം. സമാധാനയാഗത്തിന്റെ
മാംസത്തിൽ ഏതാനും മൂന്നാം ദിവസം
തിന്നാൽ അതു പ്രസാദമായിരിക്കയില്ല;
അൎപ്പിക്കുന്നവന്നു കണക്കിടുകയുമില്ല; അ
തു അറെപ്പായിരിക്കും; അതു തിന്നുന്ന
വൻ കുറ്റം വഹിക്കേണം. ശുദ്ധിയില്ലാ 19
ത്ത വല്ലതിനെയും തൊട്ടുപോയ മാംസം
തിന്നരുതു; അതു തീയിൽ ഇട്ടു ചുട്ടുകള
യേണം; ശേഷം മാംസമോ ശുദ്ധിയുള്ളവ
ന്നെല്ലാം തിന്നാം. എന്നാൽ അശുദ്ധി 20
തന്റെ മേൽ ഇരിക്കുമ്പോൾ ആരെങ്കിലും
യഹോവെക്കുള്ള സമാധാനയാഗങ്ങളുടെ
മാംസം തിന്നാൽ അവനെ അവന്റെ
ജനത്തിൽനിന്നു ഛേദിച്ചുകളയേണം.
മനുഷ്യന്റെ അശുദ്ധിയെയോ അശുദ്ധമൃ 21
ഗത്തെയോ ശുദ്ധിയില്ലാത്ത വല്ല അറെ
പ്പിനെയോ ഇങ്ങനെ ശുദ്ധിയില്ലാത്ത
യാതൊന്നിനെയും ആരെങ്കിലും തൊട്ടിട്ടു
യഹോവെക്കുള്ള സമാധാനയാഗങ്ങളുടെ
മാംസം തിന്നാൽ അവനെ അവന്റെ
ജനത്തിൽനിന്നു ഛേദിച്ചുകളയേണം.
യഹോവ പിന്നെയും മോശെയോടു 22
അരുളിച്ചെയ്തതു: നീ യിസ്രായേൽമക്ക 23
ളോടു പറയേണ്ടതു എന്തെന്നാൽ: ചെമ്മ
രിയാട്ടിന്റെയോ കോലാട്ടിന്റെയോ കാ
ളയുടെയോ മേദസ്സു നിങ്ങൾ അശേഷം
തിന്നരുതു. താനേ ചത്തതിന്റെ മേ 24
ദസ്സും പറിച്ചുകീറിപ്പോയതിന്റെ മേദസ്സും
മററു എന്തിന്നെങ്കിലും കൊള്ളിക്കാം;
തിന്നുക മാത്രം അരുതു. യഹോവെക്കു 25
ദഹനയാഗമായി അൎപ്പിച്ച മൃഗത്തിന്റെ
മേദസ്സു ആരെങ്കിലും തിന്നാൽ അവനെ
അവന്റെ ജനത്തിൽനിന്നു ഛേദിച്ചുക
ളയേണം. നിങ്ങളുടെ വാസസ്ഥലങ്ങ 26
ളിൽ എങ്ങും യാതൊരു പക്ഷിയുടെയും
മൃഗത്തിന്റെയും രക്തം നിങ്ങൾ ഭക്ഷിക്ക
രുതു. വല്ല രക്തവും ഭക്ഷിക്കുന്നവനെ 27
എല്ലാം അവന്റെ ജനത്തിൽനിന്നു ഛേ
ദിച്ചുകളയേണം.

28 യഹോവ പിന്നെയും മോശെയോടു
29 അരുളിച്ചെയ്തതു: നീ യിസ്രായേൽമക്കളോ
ടു പറയേണ്ടതു എന്തെന്നാൽ: യഹോ
വെക്കു സമാധാനയാഗം അൎപ്പിക്കുന്നവൻ
തന്റെ സമാധാനയാഗത്തിൽനിന്നു യ
ഹോവെക്കു വഴിപാടു കൊണ്ടുവരേണം.
30 സ്വന്തകയ്യാൽ അവൻ അതു യഹോവയു
ടെ ദഹനയാഗമായി കൊണ്ടുവരേണം;
യഹോവയുടെ സന്നിധിയിൽ നീരാജ
നാൎപ്പണമായി നിരാജനം ചെയ്യേണ്ടതിന്നു
നെഞ്ചോടുകൂടെ മേദസ്സും കൊണ്ടുവരേ
31 ണം. പുരോഹിതൻ മേദസ്സു യാഗപീഠ
ത്തിന്മേൽ ദഹിപ്പിക്കേണം; എന്നാൽ നെ
ഞ്ചു അഹരോന്നും പുത്രന്മാൎക്കും ഇരിക്കേ
32 ണം. നിങ്ങളുടെ സമാധാനയാഗങ്ങ
ളിൽ വലത്തെ കൈക്കുറക ഉദൎച്ചാൎപ്പണ
ത്തിന്നായി നിങ്ങൾ പുരോഹിതന്റെ പ
33 ക്കൽ കൊടുക്കേണം. അഹരോന്റെ പു
ത്രന്മാരിൽ സമാധാനയാഗങ്ങളുടെ രക്ത
വും മേദസ്സും അൎപ്പിക്കുന്നവന്നു തന്നേ വല
ത്തെ കൈക്കുറക ഓഹരിയായിരിക്കേണം.
34 യിസ്രായേൽമക്കളുടെ സമാധാനയാഗങ്ങ
ളിൽനിന്നു നീരാജനത്തിന്റെ നെഞ്ചും
ഉദൎച്ചയുടെ കൈക്കുറകും ഞാൻ എടുത്തു
പുരോഹിതനായ അഹരോന്നും പുത്രന്മാ
ൎക്കും യിസ്രായേൽമക്കളിൽനിന്നുള്ള ശാശ്വ
താവകാശമായി കൊടുത്തിരിക്കുന്നു.

35 ഇതു അഹരോനെയും പുത്രന്മാരെയും
യഹോവെക്കു പുരോഹിതശുശ്രൂഷചെ
യ്വാൻ പ്രതിഷ്ഠിച്ച നാൾമുതൽ യഹോവ
യുടെ ദഹനയാഗങ്ങളിൽനിന്നു അഹരോ
ന്നുള്ള ഓഹരിയും അവന്റെ പുത്രന്മാൎക്കു
36 ള്ള ഓഹരിയും ആകുന്നു. യിസ്രായേൽ
മക്കൾ അതു അവൎക്കു കൊടുക്കേണമെന്നു
താൻ അവരെ അഭിഷേകം ചെയ്ത നാ
ളിൽ യഹോവ കല്പിച്ചു; അതു അവൎക്കു
തലമുറതലമുറയായി ശാശ്വതാവകാശം ആ
കുന്നു. ദഹനയാഗം, ഭോജനയാഗം, പാ 37
പയാഗം, അകൃത്യയാഗം, കരപൂരണയാ
ഗം, സമാധാനയാഗം എന്നിവയെ സം
ബന്ധിച്ചുള്ള പ്രമാണം ഇതു തന്നേ.
യഹോവെക്കു തങ്ങളുടെ വഴിപാടുകൾ 38
കഴിപ്പാൻ അവൻ യിസ്രായേൽമക്കളോടു
സീനായിമരുഭൂമിയിൽവെച്ചു അരുളിച്ചെ
യ്ത നാളിൽ യഹോവ മോശെയോടു സീ
നായിപൎവ്വതത്തിൽവെച്ചു ഇവ കല്പിച്ചു.

## വ്യ. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു:
നീ അഹരോനെയും അവനോടുകൂടെ അ 2
വന്റെ പുത്രന്മാരെയും വസ്ത്രം, അഭിഷേ
കതൈലം, പാപയാഗത്തിന്നുള്ള കാള,
രണ്ടു ആട്ടുകൊററന്മാർ, കൊട്ടയിൽ പുളി
പ്പില്ലാത്ത അപ്പം എന്നിവയുമായി കൊണ്ടു
വരികയും സഭയെ മുഴുവനും സമാഗമ 3
നകൂടാരത്തിന്റെ വാതില്ക്കൽ കൂട്ടുകയും
ചെയ്ക എന്നു കല്പിച്ചു. യഹോവ തന്നോ 4
ടു കല്പിച്ചതുപോലെ മോശെ ചെയ്തു; സഭ
സമാഗമനകൂടാരത്തിന്റെ വാതില്ക്കൽ
വന്നുകൂടി. മോശെ സഭയോടു: യഹോ 5
വ കല്പിച്ച കാൎയ്യം ഇതാകുന്നു എന്നു പറ
ഞ്ഞു. മോശെ അഹരോനെയും പുത്രന്മാ 6
രെയും അടുക്കൽ വരുത്തി അവരെ വെ
ള്ളംകൊണ്ടു കഴുകി. അവനെ ഉള്ളങ്കി 7
ഇടുവിച്ചു നടുക്കെട്ടു കെട്ടിച്ചു അങ്കി ധരി
പ്പിച്ചു ഏഫോദ് ഇടുവിച്ചു ഏഫോദിന്റെ
ചിത്രപ്പണിയായ നടുക്കെട്ടു കെട്ടിച്ചു അ
തിനാൽ അതു മുറുക്കി. അവനെ പത 8
ക്കം ധരിപ്പിച്ചു; പതക്കത്തിൽ ഊരീമും
തുമ്മീമും വെച്ചു. അവന്റെ തലയിൽ 9
മുടി വെച്ചു; മുടിയുടെമേൽ മുൻവശത്തു
വിശുദ്ധകിരീടമായ പൊൻപട്ടം വെച്ചു;
യഹോവ മോശെയോടു കല്പിച്ചതുപോലെ
തന്നേ. മോശെ അഭിഷേകതൈലം എ 10

ടുത്തു കൂടാരവും അതിലുള്ളതൊക്കെയും അ
11 ഭിഷേകം ചെയ്തു ശുദ്ധീകരിച്ചു. അതിൽ
കറെ അവൻ യാഗപീഠത്തിന്മേൽ ഏഴ
പ്രാവശ്യം തളിച്ചു യാഗപീഠവും അതി
ൻെറ ഉപകരണങ്ങളൊക്കെയും തൊട്ടി
യും അതിൻെറ കാലും അഭിഷേകം ചെയ്തു
12 ശുദ്ധീകരിച്ചു. അവൻ അഹരോൻെറ
തലയിൽ അഭിഷേകതൈലം ഒഴിച്ചു അ
വനെ അഭിഷേകം ചെയ്തു ശുദ്ധീകരിച്ചു.
13 മോശെ അഹരോൻെറ പുത്രന്മാരെ വരു
ത്തി, അങ്കി ധരിപ്പിച്ചു നടുക്കെട്ടു കെട്ടി
ച്ചു തലപ്പാവും ഇടുവിച്ചു; യഹോവ മോ
14 ശെയോടു കല്പിച്ചതുപോലെ തന്നേ. അ
വൻ പാപയാഗത്തിന്നുള്ള കാളയെ കൊ
ണ്ടുവന്നു: പാപയാഗത്തിന്നുള്ള കാളയു
ടെ തലയിൽ അഹരോനും പുത്രന്മാരും
15 കൈവെച്ചു. അവൻ അതിനെ അറു
ത്തു; മോശെ അതിൻെറ രക്തം എടുത്തു
വിരൽകൊണ്ടു യാഗപീഠത്തിൻെറ കൊ
മ്പുകളിൽ ചുററും പുരട്ടി യാഗപീഠം ശു
ദ്ധീകരിച്ചു; ശേഷം രക്തം യാഗപീഠത്തി
ൻെറ ചുവട്ടിൽ ഒഴിച്ചു, അതിന്നുവേണ്ടി
പ്രായശ്ചിത്തം കഴിച്ചു അതിനെ ശുദ്ധീക
16 രിച്ചു. കുടലിന്മേലുള്ള സകലമേദസ്സും
കരളിന്മേലുള്ള വപയും മൂത്രപിണ്ഡം
രണ്ടും അവയുടെ മേദസ്സും മോശെ എടു
17 ത്തു യാഗപീഠത്തിന്മേൽ ദഹിപ്പിച്ചു. എ
ന്നാൽ കാളയെയും അതിൻെറ തോൽ,
മാംസം, ചാണകം എന്നിവയെയും അവൻ
പാളയത്തിന്നു പുറത്തു തീയിൽ ഇട്ടു ചുട്ടു
കളഞ്ഞു; യഹോവ മോശെയോടു കല്പിച്ച
18 തുപോലെ തന്നേ. അവൻ ഹോമയാഗ
ത്തിന്നുള്ള ആട്ടുകൊററനെയും കൊണ്ടുവ
ന്നു: അഹരോനും പുത്രന്മാരും ആട്ടുകൊ
19 ററൻെറ തലയിൽ കൈ വെച്ചു. അവൻ
അതിനെ അറുത്തു; മോശെ അതിൻെറ
രക്തം യാഗപീഠത്തിന്മേൽ ചുററും തളിച്ചു.

ആട്ടുകൊററനെ ഖണ്ഡംഖണ്ഡമായി ഖ 20
ണ്ഡിച്ചു; മോശെ തലയും ഖണ്ഡങ്ങളും
മേദസ്സും ദഹിപ്പിച്ചു. അവൻ അതിൻെറ 21
കുടലും കാലും വെള്ളംകൊണ്ടു കഴുകി;
മോശെ ആട്ടുകൊററനെ മുഴുവനും യാഗ
പീഠത്തിന്മേൽ ദഹിപ്പിച്ചു; ഇതു സൌര
ഭ്യവാസനയായ ഹോമയാഗമായി യഹോ
വെക്കുള്ള ദഹനയാഗം; യഹോവ മോ
ശെയോടു കല്പിച്ചതുപോലെ തന്നേ. അ 22
വൻ കരപൂരണത്തിന്നുള്ള ആട്ടുകൊററ
നായ മററെ ആട്ടുകൊററനെയും കൊണ്ടു
വന്നു; അഹരോനും പുത്രന്മാരും ആട്ടു
കൊററൻെറ തലയിൽ കൈ വെച്ചു.
അവൻ അതിനെ അറുത്തു; മോശെ അ 23
തിൻെറ രക്തം കറെ എടുത്തു അഹരോ
ൻെറ വലത്തെ കാതിന്മേലും വലത്തെ
കയ്യുടെ പെരുവിരലിന്മേലും വലത്തെ
കാലിൻെറ പെരുവിരലിന്മേലും പുരട്ടി.
അവൻ അഹരോൻെറ പുത്രന്മാരെയും വ 24
രുത്തി; മോശെ രക്തം കറെ അവരുടെ
വലത്തെ കാതിന്മേലും വലത്തെ കയ്യുടെ
പെരുവിരലിന്മേലും വലത്തെ കാലി
ൻെറ പെരുവിരലിന്മേലും പുരട്ടി; ശേ
ഷം രക്തം മോശെ യാഗപീഠത്തിന്മേൽ
ചുററും തളിച്ചു. മേദസ്സും തടിച്ചവാലും 25
കുടലിന്മേലുള്ള സകലമേദസ്സും കരളി
ന്മേലുള്ള വപയും മൂത്രപിണ്ഡം രണ്ടും അ
വയുടെ മേദസ്സും വലത്തെ കൈക്കുറകും
അവൻ എടുത്തു, യഹോവയുടെ സ 26
ന്നിധിയിലുള്ള പുളിപ്പില്ലാത്ത അപ്പം
ഇരിക്കുന്ന കൊട്ടയിൽനിന്നു പുളിപ്പില്ലാ
ത്ത ഒരു അപ്പവും എണ്ണയപ്പമായ ഒരു ദോ
ശയും ഒരു വടയും എടുത്തു മേദസ്സിന്മേലും
കൈക്കുറകിന്മേലും വെച്ചു. അവയൊ 27
ക്കെയും അഹരോൻെറ കയ്യിലും അവ
ൻെറ പുത്രന്മാരുടെ കയ്യിലും വെച്ചു യ
ഹോവെക്കു നീരാജനം ചെയ്തു. പിന്നെ 28

മോശെ അവയെ അവരുടെ കയ്യിൽനി
ന്നു എടുത്തു യാഗപീഠത്തിന്മേൽ യാഗ
ത്തിൻമീതെ ദഹിപ്പിച്ചു. ഇതു സൌരഭ്യ
വാസനയായ കരപൂരണയാഗം, യഹോ
29 വെക്കുള്ള ദഹനയാഗം തന്നേ. മോശെ
അതിന്റെ നെഞ്ചു എടുത്തു യഹോവയു
ടെ സന്നിധിയിൽ നീരാജനാൎപ്പണമായി
നീരാജനം ചെയ്തു; അതു കരപൂരണത്തി
ന്റെ ആട്ടുകൊററനിൽ മോശെക്കുള്ള ഓ
ഹരി ആയിരുന്നു; യഹോവ മോശെയോ
30 ടു കല്പിച്ചതുപോലെ തന്നേ. മോശെ അ
ഭിഷേകതൈലവും യാഗപീഠത്തിന്മേലു
ള്ള രക്തവും കുറേശ്ശ എടുത്തു അഹരോ
ന്റെ മേലും അവന്റെ വസ്ത്രത്തിന്മേലും
അവന്റെ പുത്രന്മാരുടെ മേലും പുത്രന്മാ
രുടെ വസ്ത്രത്തിന്മേലും തളിച്ചു; അഹരോ
നെയും അവന്റെ വസ്ത്രത്തെയും അവ
ന്റെ പുത്രന്മാരെയും പുത്രന്മാരുടെ വസ്ത്ര
31 ങ്ങളെയും ശുദ്ധീകരിച്ചു. അഹരോനോ
ടും അവന്റെ പുത്രന്മാരോടും മോശെ പ
റഞ്ഞതു എന്തെന്നാൽ: മാംസം നിങ്ങൾ
സമാഗമനകൂടാരത്തിന്റെ വാതില്ക്കൽ
വെച്ചു പാകംചെയ്തു, അഹരോനും പുത്ര
ന്മാരും അതു തിന്നേണമെന്നു എനിക്കു
കല്പനയുണ്ടായതുപോലെ അവിടെവെച്ചു
അതും കരപൂരണത്തിന്റെ കൊട്ടയിൽ
32 ഇരിക്കുന്ന അപ്പവും തിന്നുവിൻ. മാംസ
ത്തിലും അപ്പത്തിലും ശേഷിക്കുന്നതു നി
ങ്ങൾ തീയിൽ ഇട്ടു ചുട്ടുകളയേണം.
33 നിങ്ങളുടെ കരപൂരണദിവസങ്ങൾ തിക
യുവോളം നിങ്ങൾ ഏഴ ദിവസത്തേക്കു
സമാഗമനകൂടാരത്തിന്റെ വാതിൽ വിട്ടു
പുറത്തു പോകരുതു; ഏഴ ദിവസം അ
വൻ നിങ്ങൾക്കു കരപൂരണം ചെയ്യും.
34 നിങ്ങൾക്കുവേണ്ടി പ്രായശ്ചിത്തം കഴി
പ്പാൻ ഇന്നു ചെയ്തതുപോലെ ഇനിയും ചെ
യ്യേണ്ടതിന്നു യഹോവ കല്പിച്ചിരിക്കുന്നു.
ആകയാൽ നിങ്ങൾ മരിക്കാതിരിപ്പാൻ 35
ഏഴ ദിവസം രാവും പകലും സമാഗമന
കൂടാരത്തിന്റെ വാതില്ക്കൽ പാൎത്തു യഹോ
വയുടെ കല്പന അനുസരിക്കേണം; ഇങ്ങ
നെ എന്നോടു കല്പിച്ചിരിക്കുന്നു. യഹോ 36
വ മോശെ മുഖാന്തരം കല്പിച്ച സകലകാ
ൎയ്യങ്ങളെയും അഹരോനും അവന്റെ പു
ത്രന്മാരും ചെയ്തു.

## ൯. അദ്ധ്യായം.

എട്ടാം ദിവസം മോശെ അഹരോനെയും
പുത്രന്മാരെയും യിസ്രായേൽമൂപ്പന്മാരെയും
വിളിച്ചു, അഹരോനോടു പറഞ്ഞതു എ 2
ന്തെന്നാൽ: നീ പാപയാഗത്തിന്നായി ഊ
നമില്ലാത്ത ഒരു കാളക്കുട്ടിയെയും ഹോമ
യാഗത്തിന്നായി ഊനമില്ലാത്ത ഒരു ആട്ടു
കൊററനെയും എടുത്തു യഹോവയുടെ സ
ന്നിധിയിൽ അൎപ്പിക്കേണം. എന്നാൽ 3
യിസ്രായേൽമക്കളോടു നീ പറയേണ്ടതു
എന്തെന്നാൽ: യഹോവയുടെ സന്നിധി
യിൽ യാഗം കഴിക്കേണ്ടതിന്നു നിങ്ങൾ
പാപയാഗത്തിന്നായി ഊനമില്ലാത്ത ഒരു
കോലാട്ടിനെയും ഹോമയാഗത്തിന്നായി ഒ
രു വയസ്സു പ്രായമുള്ള ഊനമില്ലാത്ത ഒരു
കാളക്കുട്ടിയെയും ഒരു വയസ്സു പ്രായമുള്ള
ഊനമില്ലാത്ത ഒരു ചെമ്മരിയാട്ടിൻകുട്ടി
യെയും സമാധാനയാഗത്തിന്നായി ഒരു 4
കാളയെയും ഒരു ചെമ്മരിയാട്ടുകൊററനെ
യും എണ്ണ ചേൎത്ത ഭോജനയാഗത്തെയും എ
ടുപ്പിൻ; യഹോവ ഇന്നു നിങ്ങൾക്കു പ്രത്യ
ക്ഷനാകും. മോശെ കല്പിച്ചവയെ അവർ 5
സമാഗമനകൂടാരത്തിന്നു മുമ്പിൽ കൊണ്ടു
വന്നു; സഭ മുഴുവനും അടുത്തുവന്നു യഹോ
വയുടെ സന്നിധിയിൽ നിന്നു. അ 6
പ്പോൾ മോശെ; നിങ്ങൾ ചെയ്യേണമെന്നു
യഹോവ കല്പിച്ച കാൎയ്യം ഇതു ആകുന്നു;
യഹോവയുടെ തേജസ്സു നിങ്ങൾക്കു പ്രത്യ

7 ക്ഷമാകും എന്നു പറഞ്ഞു. അഹരോനോ
ടു മോശെ: നീ യാഗപീഠത്തിന്റെ അടു
ക്കൽ ചെന്നു യഹോവ കല്പിച്ചതുപോലെ
നിന്റെ പാപയാഗവും ഹോമയാഗവും
അൎപ്പിച്ചു നിനക്കും ജനത്തിന്നും വേണ്ടി
പ്രായശ്ചിത്തം കഴിച്ചു ജനത്തിന്റെ വഴി
പാടു അൎപ്പിച്ചു അവൎക്കായിട്ടും പ്രായശ്ചി
8 ത്തം കഴിക്ക എന്നു പറഞ്ഞു. അങ്ങനെ
അഹരോൻ യാഗപീഠത്തിന്റെ അടുക്കൽ
ചെന്നു തനിക്കുവേണ്ടി പാപയാഗത്തിന്നു
9 ള്ള കാളക്കുട്ടിയെ അറുത്തു; അഹരോ
ന്റെ പുത്രന്മാർ അതിന്റെ രക്തം അവ
ന്റെ അടുക്കൽ കൊണ്ടുവന്നു; അവൻ ര
ക്തത്തിൽ വിരൽ മുക്കി യാഗപീഠത്തി
ന്റെ കൊമ്പുകളിൽ പുരട്ടി ശേഷം ര
ക്തം യാഗപീഠത്തിന്റെ ചുവട്ടിൽ ഒഴിച്ചു.
10 പാപയാഗത്തിന്റെ മേദസ്സും മൂത്രപിണ്ഡ
ങ്ങളും കരളിന്മേലുള്ള വപയും അവൻ യാ
ഗപീഠത്തിന്മേൽ ദഹിപ്പിച്ചു; യഹോവ
മോശെയോടു കല്പിച്ചതുപോലെതന്നേ.
11 അതിന്റെ മാംസവും തോലും അവൻ പാ
ളയത്തിന്നു പുറത്തു തീയിൽ ഇട്ടു ചുട്ടുകള
12 ഞ്ഞു. അവൻ ഹോമയാഗത്തെയും അറു
ത്തു; അഹരോന്റെ പുത്രന്മാർ അതിന്റെ
രക്തം അവന്റെ അടുക്കൽ കൊണ്ടുവന്നു;
അവൻ അതു യാഗപീഠത്തിന്മേൽ ചുററും
13 തളിച്ചു. അവർ ഖണ്ഡംഖണ്ഡമായി ഹോ
മയാഗവും അതിന്റെ തലയും അവന്റെ
അടുക്കൽ കൊണ്ടുവന്നു അവൻ അവയെ
14 യാഗപീഠത്തിന്മേൽ ദഹിപ്പിച്ചു. അവൻ
അതിന്റെ കുടലും കാലും കഴുകി യാഗപീ
ഠത്തിന്മേൽ ഹോമയാഗത്തിൻ മീതെ ദഹി
15 പ്പിച്ചു. അവൻ ജനത്തിന്റെ വഴിപാടു
കൊണ്ടുവന്നു: ജനത്തിന്നുവേണ്ടി പാപ
യാഗത്തിന്നുള്ള കോലാടിനെ പിടിച്ചു അ
റുത്തു മുമ്പിലത്തേതിനെപ്പോലെ പാപയാ
16 ഗമായി അൎപ്പിച്ചു. അവൻ ഹോമയാഗം

കൊണ്ടുവന്നു അതും നിയമപ്രകാരം അ
ൎപ്പിച്ചു. അവൻ ഭോജനയാഗം കൊണ്ടു 17
വന്നു അതിൽനിന്നു കൈനിറെച്ചു എടുത്തു
കാലത്തെ ഹോമയാഗത്തിന്നു പുറമെ യാ
ഗപീഠത്തിന്മേൽ ദഹിപ്പിച്ചു. പിന്നെ അ 18
വൻ ജനത്തിന്നുവേണ്ടി സമാധാനയാഗ
ത്തിന്നുള്ള കാളയെയും ചെമ്മരിയാട്ടുകൊ
ററനെയും അറുത്തു; അഹരോന്റെ പുത്ര
ന്മാർ അതിന്റെ രക്തം അവന്റെ അടു
ക്കൽ കൊണ്ടുവന്നു; അവൻ അതു യാഗ
പീഠത്തിന്മേൽ ചുററും തളിച്ചു. കാളയു 19
ടെയും ആട്ടുകൊററന്റെയും മേദസ്സും തടി
ച്ചവാലും കുടൽ പൊതിഞ്ഞിരിക്കുന്ന മേ
ദസ്സും മൂത്രപിണ്ഡങ്ങളും കരളിന്മേലുള്ള വപ
യും കൊണ്ടുവന്നു. അവർ മേദസ്സു നെഞ്ചു 20
കണ്ഡങ്ങളുടെമേൽ വെച്ചു; അവൻ മേദസ്സു
യാഗപീഠത്തിന്മേൽ ദഹിപ്പിച്ചു. എന്നാൽ 21
നെഞ്ചുകണ്ഡങ്ങളും വലത്തെ കൈക്കുറകും
മോശെ കല്പിച്ചതുപോലെ അഹരോൻ യ
ഹോവയുടെ സന്നിധിയിൽ നീരാജനാൎപ്പ
ണമായി നീരാജനം ചെയ്തു. പിന്നെ അ 22
ഹരോൻ ജനത്തിന്നു നേരെ കൈ ഉയൎത്തി
അവരെ ആശീൎവ്വദിച്ചു; പാപയാഗവും
ഹോമയാഗവും സമാധാനയാഗവും അൎപ്പി
ച്ചിട്ടു അവൻ ഇറങ്ങിപ്പോന്നു. മോശെ 23
യും അഹരോനും സമാഗമനക്കൂടാരത്തിൽ
കടന്നിട്ടു പുറത്തുവന്നു ജനത്തെ ആശീ
ൎവ്വദിച്ചു; അപ്പോൾ യഹോവയുടെ തേ
ജസ്സു സകലജനത്തിന്നും പ്രത്യക്ഷമായി.
യഹോവയുടെ സന്നിധിയിൽനിന്നു തീ പു 24
റപ്പെട്ടു യാഗപീഠത്തിന്മേൽ ഉള്ള ഹോമയാ
ഗവും മേദസ്സും ദഹിപ്പിച്ചു; ജനമെല്ലാം അ
തു കണ്ടപ്പോൾ ആൎത്തു സാഷ്ടാംഗം വീണു.

## ൧൦. അദ്ധ്യായം.

അനന്തരം അഹരോന്റെ പുത്രന്മാരായ
നാദാബും അബീഹൂവും ഓരോ ധൂപകല

ശം എടുത്തു അതിൽ തീ ഇട്ടു അതിന്മേൽ
ധൂപവൎഗ്ഗവും ഇട്ടു, അങ്ങനെ തങ്ങളോടു
കല്പിച്ചതല്ലാത്ത അന്യാഗ്നി യഹോവയുടെ
2 സന്നിധിയിൽ കൊണ്ടുവന്നു. ഉടനെ
യഹോവയുടെ സന്നിധിയിൽനിന്നു തീ
പുറപ്പെട്ടു അവരെ ദഹിപ്പിച്ചുകളഞ്ഞു;
അവർ യഹോവയുടെ സന്നിധിയിൽ മരി
3 ച്ചുപോയി. അപ്പോൾ മോശെ: എന്നോ
ടു അടുക്കുന്നവരിൽ ഞാൻ ശുദ്ധീകരിക്ക
പ്പെട്ടും; സൎവ്വജനത്തിന്റെയും മുമ്പാകെ
ഞാൻ മഹത്വപ്പെട്ടും എന്നു യഹോവ അ
രുളിച്ചെയ്തതു ഇതു തന്നേ എന്നു അഹരോ
നോടു പറഞ്ഞു. അഹരോനോ മിണ്ടാതി
4 രുന്നു. പിന്നെ മോശെ അഹരോന്റെ
ഇളയപ്പൻ ഉസ്സീയേലിന്റെ പുത്രന്മാരായ
മീശായേലിനെയും എത്സാഫാനെയും വി
ളിച്ചു അവരോടു: നിങ്ങൾ അടുത്തുചെന്നു
നിങ്ങളുടെ സഹോദരന്മാരെ വിശുദ്ധമ
ന്ദിരത്തിന്റെ മുമ്പിൽനിന്നു പാളയത്തി
ന്നു പുറത്തു കൊണ്ടുപോകുവിൻ എന്നു പ
5 റഞ്ഞു. മോശെ പറഞ്ഞതുപോലെ അവർ
അടുത്തുചെന്നു അവരെ അവരുടെ അങ്കി
കളോടുകൂടെ പാളയത്തിന്നു പുറത്തു കൊ
6 ണ്ടുപോയി. പിന്നെ മോശെ അഹരോ
നോടും അവന്റെ പുത്രന്മാരായ എലെയാ
സാരോടും ഈഥാമാരോടും: നിങ്ങൾ മരി
ക്കാതെയും സൎവ്വസഭയുടെയും മേൽ കോ
പം വരാതെയും ഇരിപ്പാൻ നിങ്ങളുടെ തല
മുടി പിച്ചിപ്പറിക്കരുതു; നിങ്ങളുടെ വസ്ത്രം
കീറുകയും അരുതു; നിങ്ങളുടെ സഹോ
ദരന്മാരായ യിസ്രായേൽഗൃഹം ഒക്കെയും
യഹോവ ദഹിപ്പിച്ച ദഹനംനിമിത്തം കര
7 യട്ടെ. നിങ്ങളോ മരിച്ചുപോകാതിരി
ക്കേണ്ടതിന്നു സമാഗമനകൂടാരത്തിന്റെ
വാതിൽ വിട്ടു പുറത്തു പോകരുതു; യഹോ
വയുടെ അഭിഷേകതൈലം നിങ്ങളുടെ
മേൽ ഇരിക്കുന്നുവല്ലോ എന്നു പറഞ്ഞു.
അവർ മോശെയുടെ വചനംപോലെ
തന്നേ ചെയ്തു.

യഹോവ അഹരോനോടു അരുളിച്ചെ 8
യ്തതു: നീയും നിന്റെ പുത്രന്മാരും മരി 9
ച്ചുപോകാതിരിക്കേണ്ടതിന്നു സമാഗമന
കൂടാരത്തിൽ കടക്കുമ്പോൾ വീഞ്ഞും മദ്യ
വും കുടിക്കരുതു. ഇതു നിങ്ങൾക്കു തല
മുറതലമുറയായി എന്നേക്കുമുള്ള ചട്ടമായി
രിക്കേണം. ശുദ്ധവും അശുദ്ധവും മലി 10
നവും നിൎമ്മലവും തമ്മിൽ നിങ്ങൾ വകതി
രിക്കേണ്ടതിന്നും യഹോവ മോശെ മുഖാ 11
ന്തരം യിസ്രായേൽമക്കളോടു കല്പിച്ച സക
ലപ്രമാണങ്ങളും അവരെ ഉപദേശിക്കേ
ണ്ടതിന്നും തന്നേ.

അഹരോനോടും അവന്റെ ശേഷി 12
പ്പുള്ള പുത്രന്മാരായ എലെയാസാരോടും
ഈഥാമാരോടും മോശെ പറഞ്ഞതെന്തെ
ന്നാൽ: യഹോവയുടെ ദഹനയാഗങ്ങളിൽ
ശേഷിപ്പുള്ള ഭോജനയാഗം നിങ്ങൾ എടു
ത്തു യാഗപീഠത്തിന്റെ അടുക്കൽ വെച്ചു
പുളിപ്പില്ലാത്തതായി ഭക്ഷിപ്പിൻ; അതു അ
തിവിശുദ്ധം. അതു ഒരു വിശുദ്ധസ്ഥല 13
ത്തു വെച്ചു ഭക്ഷിക്കേണം; യഹോവയുടെ
ദഹനയാഗങ്ങളിൽ അതു നിനക്കുള്ള അ
വകാശവും നിന്റെ പുത്രന്മാൎക്കുള്ള അവ
കാശവും ആകുന്നു; ഇങ്ങനെ എന്നോടു
കല്പിച്ചിരിക്കുന്നു. നീരാജനത്തിന്റെ 14
നെഞ്ചും ഉദൎച്ചയുടെ കൈക്കുറകും നീയും
നിന്റെ പുത്രന്മാരും പുത്രിമാരും വെടിപ്പു
ള്ളോരു സ്ഥലത്തു വെച്ചു തിന്നേണം;
യിസ്രായേൽമക്കളുടെ സമാധാനയാഗങ്ങ
ളിൽ അവ നിനക്കുള്ള അവകാശവും
നിന്റെ മക്കൾക്കുള്ള അവകാശവുമായി
നല്കിയിരിക്കുന്നു. മേദസ്സിന്റെ ദഹന 15
യാഗങ്ങളോടുകൂടെ അവർ യഹോവയുടെ
സന്നിധിയിൽ നീരാജനം ചെയ്യേണ്ടതി
ന്നു ഉദൎച്ചയുടെ കൈക്കുറകും നീരാജന

ത്തിന്റെ നെഞ്ചും കൊണ്ടുവരേണം;
അതു യഹോവ കല്പിച്ചതുപോലെ ശാ
ശ്വതാവകാശമായി നിനക്കും നിന്റെ
മക്കൾക്കും ഇരിക്കേണം.
16 പിന്നെ പാപയാഗമായ കോലാടിനെ
കുറിച്ചു മോശെ താല്പൎയ്യമായി അന്വേ
ഷിച്ചു; എന്നാൽ അതു ചുട്ടുകളഞ്ഞിരുന്നു;
അപ്പോൾ അവൻ അഹരോന്റെ ശേഷി
പ്പുള്ള പുത്രന്മാരായ എലെയാസാരോടും
17 ഈഥാമാരോടും കോപിച്ചു: പാപയാഗം
അതിവിശുദ്ധവും സഭയുടെ അകൃത്യം
നീക്കിക്കളവാനും അവൎക്കുവേണ്ടി യഹോ
വയുടെ സന്നിധിയിൽ പ്രായശ്ചിത്തം
കഴിപ്പാനും നിങ്ങൾക്കു തന്നതുമായിരി
ക്കെ നിങ്ങൾ അതു ഒരു വിശുദ്ധസ്ഥലത്തു
18 വെച്ചു ഭക്ഷിക്കാഞ്ഞതു എന്തു? അതിന്റെ
രക്തം വിശുദ്ധമന്ദിരത്തിന്നകത്തു കൊണ്ടു
വന്നില്ലല്ലോ; ഞാൻ ആജ്ഞാപിച്ചതുപോ
ലെ നിങ്ങൾ അതു ഒരു വിശുദ്ധസ്ഥലത്തു
വെച്ചു ഭക്ഷിക്കേണ്ടതായിരുന്നു എന്നു പ
19 റഞ്ഞു. അപ്പോൾ അഹരോൻ മോശെ
യോടു: ഇന്നു അവർ തങ്ങളുടെ പാപയാ
ഗവും ഹോമയാഗവും യഹോവയുടെ സ
ന്നിധിയിൽ അൎപ്പിച്ചു; എനിക്കു ഇങ്ങനെ
ഭവിച്ചുവല്ലോ; ഇന്നു ഞാൻ പാപയാഗം
ഭക്ഷിച്ചു എങ്കിൽ അതു യഹോവെക്കു പ്ര
20 സാദമായിരിക്കുമോ എന്നു പറഞ്ഞു. ഇതു
കേട്ടപ്പോൾ മോശെക്കു ബോധിച്ചു.

## ൧൧. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടും അ
2 ഹരോനോടും അരുളിച്ചെയ്തതു: നിങ്ങൾ
യിസ്രായേൽമക്കളോടു പറയേണ്ടതു എ
ന്തെന്നാൽ: ഭൂമിയിലുള്ള സകലമൃഗങ്ങളി
ലും നിങ്ങൾക്കു തിന്നാകുന്ന മൃഗങ്ങൾ ഇവ:
3 മൃഗങ്ങളിൽ കുളമ്പു പിളൎന്നിരിക്കുന്നതും
കുളമ്പു രണ്ടായി പിരിഞ്ഞിരിക്കുന്നതും അ
യവിറക്കുന്നതുമായതൊക്കെയും നിങ്ങൾ
ക്കു തിന്നാം. എന്നാൽ അയവിറക്കുന്നവ 4
യിലും കുളമ്പു പിളൎന്നിരിക്കുന്നവയിലും
നിങ്ങൾ തിന്നരുതാത്തവ ഇവ: ഒട്ടകം;
അയവിറക്കുന്നു എങ്കിലും കുളമ്പു പിളൎന്ന
തല്ലായ്കകൊണ്ടു അതു നിങ്ങൾക്കു അശുദ്ധം.
കുഴിമുയൽ; അയവിറക്കുന്നു എങ്കിലും കുള 5
മ്പു പിളൎന്നതല്ലായ്കയാൽ അതു നിങ്ങൾക്കു
അശുദ്ധം. മുയൽ; അയവിറക്കുന്നു എ 6
ങ്കിലും കുളമ്പു പിളൎന്നതല്ലായ്കയാൽ അതു
നിങ്ങൾക്കു അശുദ്ധം. പന്നി; കുളമ്പു 7
പിളൎന്നതായി കുളമ്പു രണ്ടായി പിരിഞ്ഞി
രിക്കുന്നതു തന്നേ എങ്കിലും അയവിറക്കു
ന്നതല്ലായ്കയാൽ അതു നിങ്ങൾക്കു അശു
ദ്ധം. ഇവയുടെ മാംസം നിങ്ങൾ തിന്ന 8
രുതു; പിണം തൊടുകയും അരുതു; ഇവ
നിങ്ങൾക്കു അശുദ്ധം.

വെള്ളത്തിലുള്ള എല്ലാററിലുംവെച്ചു 9
നിങ്ങൾക്കു തിന്നാകുന്നവ ഇവ: കടലു
കളിലും നദികളിലും ഉള്ള വെള്ളത്തിൽ
ചിറകും ചെതുമ്പലും ഉള്ളവ ഒക്കെയും
നിങ്ങൾക്കു തിന്നാം. എന്നാൽ കടലുക 10
ളിലും നദികളിലും ഉള്ള വെള്ളത്തിൽ
ചലനം ചെയ്യുന്ന എല്ലാററിലും വെള്ളത്തി
ലുള്ള സകലജന്തുക്കളിലും ചിറകും ചെതു
മ്പലുമില്ലാത്തതു ഒക്കെയും നിങ്ങൾക്കു അ
റെപ്പായിരിക്കേണം. അവ നിങ്ങൾക്കു 11
അറെപ്പായി തന്നേ ഇരിക്കേണം; അവ
യുടെ മാംസം തിന്നരുതു; അവയുടെ
പിണം നിങ്ങൾക്കു അറെപ്പായിരിക്കേ
ണം. ചിറകും ചെതുമ്പലും ഇല്ലാതെ 12
വെള്ളത്തിൽ ഉള്ളതൊക്കെയും നിങ്ങൾക്കു
അറെപ്പു ആയിരിക്കേണം.

പക്ഷികളിൽ നിങ്ങൾക്കു അറെപ്പാ 13
യിരിക്കേണ്ടുന്നവ ഇവ: അവയെ തിന്ന
രുതു; അവ അറെപ്പു ആകുന്നു: കഴുകൻ,
ചെമ്പരുന്തു, കടൽറാഞ്ചൻ, ഗൃദ്ധ്രം, അ 14

15 തതു വിധം പരുന്തു, അതതു വിധം കാക്ക,
16 ഒട്ടകപ്പക്ഷി, പുള്ളു, കടൽകാക്ക, അതതു
17 വിധം പ്രാപ്പിടിയൻ, നത്തു, നീൎക്കാക്ക,
18 ക്രൂമൻ, മൂങ്ങ, വേഴാമ്പൽ, കട്ടുമച്ചാത്തൻ,
19 പെരിഞാറ, അതതു വിധം കൊക്കു, കുള
20 കോഴി, നരിച്ചീർ എന്നിവയും ചിറ
കുള്ള ഇഴജാതിയിൽ നാലുകാൽകൊണ്ടു
നടക്കുന്നതു ഒക്കെയും നിങ്ങൾക്കു അറെ
21 പ്പായിരിക്കേണം. എങ്കിലും ചിറകുള്ള
ഇഴജാതിയിൽ നാലുകാൽകൊണ്ടു നടക്കു
ന്ന എല്ലാററിലും നിലത്തു കുതിക്കേണ്ടതി
ന്നു കാലിന്മേൽ തുട ഉള്ളവയെ നി
22 ങ്ങൾക്കു തിന്നാം. ഇവയിൽ അതതു വി
ധം വെട്ടുക്കിളി, അതതു വിധം വിട്ടിൽ,
അതതു വിധം ചീവീടു, അതതു വിധം
തുള്ളൻ എന്നിവയെ നിങ്ങൾക്കു തിന്നാം.
23 ചിറകും നാലുകാലുമുള്ള ശേഷം ഇഴ
ജാതി ഒക്കെയും നിങ്ങൾക്കു അറെപ്പായി
രിക്കേണം.
24 അവയാൽ നിങ്ങൾ അശുദ്ധരാകും;
അവയുടെ പിണം തൊടുന്നവനെല്ലാം
സന്ധ്യവരെ അശുദ്ധൻ ആയിരിക്കേണം.
25 അവയുടെ പിണം വഹിക്കുന്നവനെല്ലാം
വസ്ത്രം അലക്കി സന്ധ്യവരെ അശുദ്ധനാ
26 യിരിക്കേണം. കുളമ്പു പിളൎന്നതെങ്കിലും
കുളമ്പു രണ്ടായി പിരിയാതെയും അയവി
റക്കാതെയും ഇരിക്കുന്ന സകലമൃഗവും
നിങ്ങൾക്കു അശുദ്ധം; അവയെ തൊടുന്ന
വനെല്ലാം അശുദ്ധൻ ആയിരിക്കേണം.
27 നാലുകാൽകൊണ്ടു നടക്കുന്ന സകലമൃഗ
ങ്ങളിലും ഉള്ളങ്കാൽ പതിച്ചു നടക്കുന്നവ
ഒക്കെയും നിങ്ങൾക്കു അശുദ്ധം; അവയു
ടെ പിണം തൊടുന്നവനെല്ലാം സന്ധ്യവ
28 രെ അശുദ്ധൻ ആയിരിക്കേണം. അവ
യുടെ പിണം വഹിക്കുന്നവൻ വസ്ത്രം അ
ലക്കി സന്ധ്യവരെ അശുദ്ധനായിരിക്കേ
ണം; അവ നിങ്ങൾക്കു അശുദ്ധം.

നിലത്തു ഇഴയുന്ന ഇഴജാതിയിൽ നി 29
ങ്ങൾക്കു അശുദ്ധമായവ ഇവ: പെരിച്ചാ
ഴി, എലി, അതതു വിധം ഉടുമ്പു, അളുങ്ക, 30
ഓന്തു, പല്ലി, അരണ, തുരവൻ. എല്ലാ 31
ഇഴജാതിയിലും വെച്ചു ഇവ നിങ്ങൾക്കു
അശുദ്ധം; അവ ചത്തശേഷം അവയെ
തൊടുന്നവനെല്ലാം സന്ധ്യവരെ അശു
ദ്ധൻ ആയിരിക്കേണം. ചത്തശേഷം 32
അവയിൽ ഒന്നു ഏതിന്മേൽ എങ്കിലും വീ
ണാൽ അതൊക്കെയും അശുദ്ധമാകും;
അതു മരപ്പാത്രമോ വസ്ത്രമോ തോലോ ചാ
ക്കുശീലയോ വേലെക്കു ഉപയോഗിക്കുന്ന
പാത്രമോ എന്തായാലും വെള്ളത്തിൽ ഇ
ടേണം; അതു സന്ധ്യവരെ അശുദ്ധമായി
രിക്കേണം; പിന്നെ ശുദ്ധമാകും. അവ 33
യിൽ യാതൊന്നെങ്കിലും ഒരു മൺപാത്ര
ത്തിന്നകത്തു വീണാൽ അതിന്നകത്തുള്ളതു
ഒക്കെയും അശുദ്ധമാകും; നിങ്ങൾ അതു
ഉടെച്ചുകളയേണം. തിന്നുന്ന വല്ല സാ 34
ധനത്തിന്മേലും ആ വെള്ളം വീണാൽ
അതു അശുദ്ധമാകും; കുടിക്കുന്ന വല്ല പാ
നീയവും ആ വക പാത്രത്തിൽ ഉണ്ടെ
ങ്കിൽ അതു അശുദ്ധമാകും. അവയിൽ 35
ഒന്നിന്റെ പിണം വല്ലതിന്മേലും വീ
ണാൽ അതു ഒക്കെയും അശുദ്ധമാകും;
അടുപ്പോ തീച്ചട്ടിയോ ഇങ്ങനെ എന്താ
യാലും അതു തകൎത്തുകളയേണം; അവ
അശുദ്ധം ആകുന്നു; അവ നിങ്ങൾക്കു അ
ശുദ്ധം ആയിരിക്കേണം. എന്നാൽ നീ 36
രുറവും വെള്ളമുള്ള കിണറും ശുദ്ധമായി
രിക്കും; പിണം തൊടുന്നവനോ അശുദ്ധ
നാകും. വിതെക്കുന്ന വിത്തായ വല്ല ധാ 37
ന്യത്തിന്മേലും അവയിൽ ഒന്നിന്റെ പി
ണം വീണാലും അതു ശുദ്ധമായിരിക്കും.
എന്നാൽ വിത്തിൽ വെള്ളം ഒഴിച്ചിട്ടു അ 38
വയിൽ ഒന്നിന്റെ പിണം അതിന്മേൽ
വീണാൽ അതു അശുദ്ധം.

39 നിങ്ങൾക്കു തിന്നാകുന്ന ഒരു മൃഗം ച
ത്താൽ അതിന്റെ പിണം തൊടുന്നവൻ
സന്ധ്യവരെ അശുദ്ധൻ ആയിരിക്കേണം.
40 അതിന്റെ പിണം തിന്നുന്നവൻ വസ്ത്രം
അലക്കി സന്ധ്യവരെ അശുദ്ധനായിരി
ക്കേണം; അതിന്റെ പിണം വഹിക്കുന്ന
വനും വസ്ത്രം അലക്കി സന്ധ്യവരെ അശു
ദ്ധനായിരിക്കേണം.
41 നിലത്തു ഇഴയുന്ന ഇഴജാതിയെല്ലാം
അറെപ്പാകുന്നു; അതിനെ തിന്നരുതു.
42 ഉരസ്സുകൊണ്ടു ചരിക്കുന്നതും നാലുകാൽ
കൊണ്ടു നടക്കുന്നതും അല്ലെങ്കിൽ അനേ
കം കാലുള്ളതായി നിലത്തു ഇഴയുന്നതുമാ
യ യാതൊരു ഇഴജാതിയെയും നിങ്ങൾ
43 തിന്നരുതു; അവ അറെപ്പാകുന്നു. യാ
തൊരു ഇഴജാതിയെക്കൊണ്ടും നിങ്ങളെ
തന്നേ അറെപ്പാക്കരുതു; അവയാൽ നി
ങ്ങൾ മലിനപ്പെടുമാറു നിങ്ങളെത്തന്നേ
44 അശുദ്ധമാക്കുകയും അരുതു. ഞാൻ നി
ങ്ങളുടെ ദൈവമായ യഹോവ ആകുന്നു;
ഞാൻ വിശുദ്ധനാകയാൽ നിങ്ങൾ നി
ങ്ങളെ തന്നേ വിശുദ്ധീകരിച്ചു വിശുദ്ധ
ന്മാരായിരിക്കേണം; ഭൂമിയിൽ ഇഴയുന്ന
യാതൊരു ഇഴജാതിയാലും നിങ്ങളെ
45 തന്നേ അശുദ്ധമാക്കരുതു. ഞാൻ നി
ങ്ങൾക്കു ദൈവമായിരിക്കേണ്ടതിന്നു നി
ങ്ങളെ മിസ്രയീംദേശത്തുനിന്നു പുറപ്പെടു
വിച്ച യഹോവ ആകുന്നു; ഞാൻ വിശു
ദ്ധനാകയാൽ നിങ്ങളും വിശുദ്ധന്മാരായി
രിക്കേണം.
46 ശുദ്ധവും അശുദ്ധവും തമ്മിലും തിന്നാ
കുന്ന മൃഗത്തെയും തിന്നരുതാത്ത മൃഗത്തെ
47 യും തമ്മിലും വകതിരിക്കേണ്ടതിന്നു ഇതു
മൃഗങ്ങളെയും പക്ഷികളെയും വെള്ള
ത്തിൽ ചലനം ചെയ്യുന്ന സകലജന്തുക്ക
ളെയും നിലത്തു ഇഴയുന്ന ജന്തുക്കളെയും
പററിയുള്ള പ്രമാണം ആകുന്നു.

## ൧൨. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
രുളിച്ചെയ്തതു: നീ യിസ്രായേൽമക്കളോടു 2
പറയേണ്ടതു എന്തെന്നാൽ: ഒരു സ്ത്രീ ഗൎഭം
ധരിച്ചു ആൺകുഞ്ഞിനെ പ്രസവിച്ചാൽ
അവൾ ഏഴു ദിവസം അശുദ്ധയായിരി
ക്കേണം; ഋതുവിന്റെ മാലിന്യകാലത്തെ
ന്നപോലെ അവൾ അശുദ്ധയായിരിക്കേ
ണം. എട്ടാം ദിവസം അവന്റെ അഗ്ര 3
ചൎമ്മം പരിച്ഛേദന ചെയ്യേണം. പി 4
ന്നെ അവൾ മുപ്പത്തുമൂന്നു ദിവസം തന്റെ
രക്തശുദ്ധീകരണത്തിൽ ഇരിക്കേണം;
അവളുടെ ശുദ്ധീകരണകാലം തികയുന്ന
തുവരെ അവൾ യാതൊരു വിശുദ്ധവ
സ്തുവും തൊടരുതു; വിശുദ്ധമന്ദിരത്തിലേ
ക്കു വരികയും അരുതു. പെൺകുഞ്ഞി 5
നെ പ്രസവിച്ചാൽ അവൾ രണ്ടു ആഴ്ച
വട്ടം ഋതുകാലത്തെന്നപോലെ അശുദ്ധ
യായിരിക്കേണം; പിന്നെ അറുപത്താറു
ദിവസം തന്റെ രക്തശുദ്ധീകരണത്തിൽ
ഇരിക്കേണം. മകന്നു വേണ്ടിയോ മ 6
കൾക്കു വേണ്ടിയോ അവളുടെ ശുദ്ധീകര
ണകാലം തികഞ്ഞശേഷം അവൾ ഒരു വ
യസ്സു പ്രായമുള്ള ആട്ടിൻകുട്ടിയെ ഹോമ
യാഗത്തിന്നായിട്ടും ഒരു പ്രാവിൻകുഞ്ഞി
നെയോ ഒരു കുറുപ്രാവിനെയോ പാപ
യാഗത്തിന്നായിട്ടും സമാഗമനകൂടാരത്തി
ന്റെ വാതില്ക്കൽ പുരോഹിതന്റെ അടു
ക്കൽ കൊണ്ടുവരേണം. അവൻ അതു 7
യഹോവയുടെ സന്നിധിയിൽ അൎപ്പിച്ചു
പ്രായശ്ചിത്തം കഴിക്കേണം; എന്നാൽ
അവളുടെ രക്തസ്രവം നിന്നിട്ടു അവൾ
ശുദ്ധയാകും. ഇതു ആൺകുഞ്ഞിനെയോ
പെൺകുഞ്ഞിനെയോ പ്രസവിച്ചവൾക്കു
ള്ള പ്രമാണം. ആട്ടിൻകുട്ടിക്കു അവളു 8
ടെ പക്കൽ വകയില്ല എങ്കിൽ അവൾ

രണ്ടു കുറുപ്രാവിനെയോ രണ്ടു പ്രാവിൻ
കുഞ്ഞിനെയോ ഒന്നിനെ ഹോമയാഗത്തി
ന്നും മറേറതിനെ പാപയാഗത്തിന്നുമായി
കൊണ്ടുവരേണം; പുരോഹിതൻ അവൾ
ക്കുവേണ്ടി പ്രായശ്ചിത്തം കഴിക്കേണം;
എന്നാൽ അവൾ ശുദ്ധയാകും.

## ൧൩. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടും അ
ഹരോനോടും അരുളിച്ചെയ്തതു എന്തെ
2 ന്നാൽ: ഒരു മനുഷ്യൻെറ ത്വക്കിന്മേൽ
തിണൎപ്പോ ചുണങ്ങോ വെളുത്ത പുള്ളി
യോ ഇങ്ങനെ കുഷ്ഠത്തിൻെറ വട്ടു കണ്ടാൽ
അവനെ പുരോഹിതനായ അഹരോൻെറ
അടുക്കലോ പുരോഹിതന്മാരായ അവ
ൻെറ പുത്രന്മാരിൽ ഒരുത്തൻെറ അടുക്ക
3 ലോ കൊണ്ടുവരേണം. പുരോഹിതൻ
ത്വക്കിന്മേൽ ഉള്ള വട്ടു നോക്കേണം; വട്ടു
വിന്നകത്തുള്ള രോമം വെളുത്തതും വട്ടു ത്വ
ക്കിനെക്കാൾ കുഴിഞ്ഞതും ആയി കണ്ടാൽ
അതു കുഷ്ഠലക്ഷണം; പുരോഹിതൻ അവ
നെ നോക്കി അശുദ്ധനെന്നു വിധിക്കേ
4 ണം. അവൻെറ ത്വക്കിന്മേൽ പുള്ളി
വെളുത്തതും ത്വക്കിനെക്കാളും കുഴിഞ്ഞിരി
ക്കാത്തതും അതിന്നകത്തുള്ള രോമം വെളു
ത്തിരിക്കാത്തതും ആയി കണ്ടാൽ പുരോ
ഹിതൻ ആ ലക്ഷണമുള്ളവനെ ഏഴു ദിവ
സത്തേക്കു അകത്താക്കി അടെക്കേണം.
5 ഏഴാം ദിവസം പുരോഹിതൻ അവനെ
നോക്കേണം; വട്ടു ത്വക്കിന്മേൽ പരക്കാ
തെ, കണ്ട സ്ഥിതിയിൽ നില്ക്കുന്നു എങ്കിൽ
പുരോഹിതൻ രണ്ടാം പ്രാവശ്യം അവ
നെ ഏഴു ദിവസത്തേക്കു അകത്താക്കി അ
6 ടെക്കേണം. ഏഴാം ദിവസം പുരോഹി
തൻ അവനെ വീണ്ടും നോക്കേണം; വട്ടു
മങ്ങിയതായും ത്വക്കിന്മേൽ പരക്കാതെ
യും കണ്ടാൽ പുരോഹിതൻ അവനെ
ശുദ്ധിയുള്ളവൻ എന്നു വിധിക്കേണം; അ
തു ചുണങ്ങത്രേ. അവൻ വസ്ത്രം അലക്കി
ശുദ്ധിയുള്ളവനായിരിക്കേണം. അവൻ 7
ശുദ്ധീകരണത്തിന്നായി തന്നെത്താൻ പു
രോഹിതനെ കാണിച്ചശേഷം ചുണങ്ങു
ത്വക്കിന്മേൽ അധികമായി പരന്നാൽ അ
വൻ പിന്നെയും തന്നെത്താൻ പുരോഹി
തനെ കാണിക്കേണം. ചുണങ്ങു ത്വക്കി 8
ന്മേൽ പരക്കുന്നു എന്നു പുരോഹിതൻ ക
ണ്ടാൽ പുരോഹിതൻ അവനെ അശുദ്ധ
നെന്നു വിധിക്കേണം; അതു കുഷ്ഠം
തന്നേ.

കുഷ്ഠത്തിൻെറ ലക്ഷണം ഒരു മനുഷ്യ 9
നിൽ ഉണ്ടായാൽ അവനെ പുരോഹിത
ൻെറ അടുക്കൽ കൊണ്ടുവരേണം. പുരോ 10
ഹിതൻ അവനെ നോക്കേണം; ത്വക്കി
ന്മേൽ വെളുത്ത തിണൎപ്പുണ്ടായിരിക്കയും
അതിലെ രോമം വെളുത്തിരിക്കയും തിണ
ൎപ്പിൽ പച്ചമാംസത്തിൻെറ ലക്ഷണം
ഉണ്ടായിരിക്കയും ചെയ്താൽ അതു അവ 11
ൻെറ ത്വക്കിൽ പഴകിയ കുഷ്ഠം ആകുന്നു;
പുരോഹിതൻ അവനെ അശുദ്ധൻ എന്നു
വിധിക്കേണം; അവൻ അശുദ്ധനാക
കൊണ്ടു അവനെ അകത്താക്കി അടെക്ക
രുതു. കുഷ്ഠം ത്വക്കിൽ അധികമായി 12
പരന്നു രോഗിയുടെ തലതൊട്ടു കാൽവ
രെ പുരോഹിതൻ കാണുന്നേടത്തൊക്കെ
യും വട്ടു ത്വക്കിൽ ആസകലം മൂടിയി
രിക്കുന്നു എങ്കിൽ പുരോഹിതൻ നോക്കേ 13
ണം; കുഷ്ഠം അവൻെറ ദേഹത്തെ മുഴുവ
നും മൂടിയിരുന്നാൽ അവൻ വട്ടുവുള്ളവ
നെ ശുദ്ധിയുള്ളവനെന്നു വിധിക്കേണം;
ആസകലം വെള്ളയായി തീൎന്നു; അവൻ
ശുദ്ധിയുള്ളവൻ ആകുന്നു. എന്നാൽ പച്ച 14
മാംസം അവനിൽ കണ്ടാൽ അവൻ അശു
ദ്ധൻ. പുരോഹിതൻ പച്ചമാംസം നോ 15
ക്കി അവനെ അശുദ്ധനെന്നു വിധി

ക്കേണം. പച്ചമാംസം അശുദ്ധം; അതു
16 കുഷ്ഠം തന്നേ. എന്നാൽ പച്ചമാംസം
മാറി വെള്ളയായി തീൎന്നാൽ അവൻ
പുരോഹിതന്റെ അടുക്കൽ വരേണം.
17 പുരോഹിതൻ അവനെ നോക്കേണം;
വട്ടു വെള്ളയായി തീൎന്നു എങ്കിൽ പുരോ
ഹിതൻ വട്ടുവുള്ളവനെ ശുദ്ധിയുള്ളവനെ
ന്നു വിധിക്കേണം; അവൻ ശുദ്ധിയുള്ള
വൻ തന്നേ.
18 ദേഹത്തിന്റെ തക്കിൽ പരുവുണ്ടാ
19 യിരുന്നിട്ടു സൌഖ്യമായ ശേഷം പരു
വിന്റെ സ്ഥലത്തു വെളുത്ത തിണൎപ്പോ
ചുവപ്പോടുകൂടിയ വെളുത്ത പുള്ളിയോ
ഉണ്ടായാൽ അതു പുരോഹിതനെ കാണി
20 ക്കേണം. പുരോഹിതൻ അതു നോക്കേ
ണം; അതു തക്കിനെക്കാൾ കുഴിഞ്ഞതും
അതിലെ രോമം വെളുത്തതുമായി കണ്ടാൽ
പുരോഹിതൻ അവനെ അശുദ്ധനെന്നു
വിധിക്കേണം; അതു പരുവിൽനിന്നു
21 ണ്ടായ കുഷ്ഠരോഗം. എന്നാൽ പുരോഹി
തൻ അതു നോക്കി അതിൽ വെളുത്ത
രോമം ഇല്ലാതെയും അതു തക്കിനെക്കാൾ
കുഴിഞ്ഞിരിക്കാതെയും നിറം മങ്ങിയും ക
ണ്ടാൽ പുരോഹിതൻ അവനെ ഏഴു ദിവ
സത്തേക്കു അകത്താക്കി അടെക്കേണം.
22 അതു തക്കിന്മേൽ അധികം പരന്നാൽ
പുരോഹിതൻ അവനെ അശുദ്ധനെന്നു
വിധിക്കേണം; അതു കുഷ്ഠലക്ഷണം ത
23 ന്നേ. എന്നാൽ വെളുത്ത പുള്ളി പരക്കാ
തെ, കണ്ട നിലയിൽ തന്നേ നിന്നു എ
ങ്കിൽ അതു പരുവിന്റെ വട്ടു അത്രേ.
പുരോഹിതൻ അവനെ ശുദ്ധിയുള്ളവനെ
ന്നു വിധിക്കേണം.
24 അല്ലെങ്കിൽ ദേഹത്തിന്റെ തക്കിൽ
തീപ്പൊള്ളൽ ഉണ്ടായി പൊള്ളലിന്റെ
വട്ടു ചുവപ്പോടുകൂടി വെളുത്തോ വെളു
ത്തു തന്നെയോ ഇരിക്കുന്ന പുള്ളി ആയി
തീൎന്നാൽ പുരോഹിതൻ അതു നോക്കേ 25
ണം; പുള്ളിയിലെ രോമം വെള്ളയായി
തീൎന്നു തക്കിനെക്കാൾ കുഴിഞ്ഞുകണ്ടാൽ
പൊള്ളലിൽ ഉണ്ടായ കുഷ്ഠം; ആകയാൽ
പുരോഹിതൻ അവനെ അശുദ്ധനെന്നു
വിധിക്കേണം; അതു കുഷ്ഠലക്ഷണം ത
ന്നേ. എന്നാൽ പുരോഹിതൻ അതു നോ 26
ക്കീട്ടു പുള്ളിയിൽ വെളുത്തരോമം ഇല്ലാ
തെയും അതു തക്കിനെക്കാൾ കുഴിഞ്ഞിരി
ക്കാതെയും നിറം മങ്ങിയും കണ്ടാൽ പുരോ
ഹിതൻ അവനെ ഏഴു ദിവസത്തേക്കു
അകത്താക്കി അടെക്കേണം. ഏഴാം ദിവ 27
സം പുരോഹിതൻ അവനെ നോക്കേണം;
അതു തക്കിന്മേൽ പരന്നിരുന്നാൽ പു
രോഹിതൻ അവനെ അശുദ്ധനെന്നു വി
ധിക്കേണം; അതു കുഷ്ഠലക്ഷണം തന്നേ.
എന്നാൽ പുള്ളി തക്കിന്മേൽ പരക്കാതെ, 28
കണ്ട നിലയിൽ തന്നേ നില്ക്കയും നിറം
മങ്ങിയിരിക്കയും ചെയ്താൽ അതു തീപ്പൊ
ള്ളലിന്റെ തിണൎപ്പു ആകുന്നു; പുരോഹി
തൻ അവനെ ശുദ്ധിയുള്ളവനെന്നു വി
ധിക്കേണം; അതു തീപ്പൊള്ളലിന്റെ തി
ണൎപ്പത്രേ.
ഒരു പുരുഷന്നു എങ്കിലും ഒരു സ്ത്രീക്കു 29
എങ്കിലും തലയിലോ താടിയിലോ ഒരു വട്ടു
ഉണ്ടായാൽ പുരോഹിതൻ വട്ടു നോക്കേ 30
ണം; അതു തക്കിനെക്കാൾ കുഴിഞ്ഞും
അതിൽ പൊൻനിറമായ നേൎമ്മയുള്ള
രോമം ഉള്ളതായും കണ്ടാൽ പുരോഹിതൻ
അവനെ അശുദ്ധനെന്നു വിധിക്കേണം;
അതു പുററാകുന്നു; തലയിലോ താടിയിലോ
ഉള്ള കുഷ്ഠം തന്നേ. പുരോഹിതൻ പു 31
ററിന്റെ വട്ടുവിനെ നോക്കുമ്പോൾ അതു
തക്കിനെക്കാൾ കുഴിഞ്ഞിരിക്കാതെയും അ
തിൽ കറുത്ത രോമം ഇല്ലാതെയും കണ്ടാൽ
പുരോഹിതൻ പുററുവട്ടുവുള്ളവനെ ഏഴു ദി
വസത്തേക്കു അകത്താക്കി അടെക്കേണം.

32 ഏഴാം ദിവസം പുരോഹിതൻ വട്ടുവിനെ
നോക്കേണം; പുററു പരക്കാതെയും അ
തിൽ പൊൻനിറമുള്ള രോമം ഇല്ലാതെയും
പുററിൻെറ കാഴ്ച ത്വക്കിനെക്കാൾ കുഴി
33 ഞ്ഞിരിക്കാതെയും ഇരുന്നാൽ അവൻ
ക്ഷൌരം ചെയ്യിക്കേണം; എന്നാൽ പു
ററിൽ ക്ഷൌരം ചെയ്യരുതു; പുരോഹി
തൻ പുററുള്ളവനെ പിന്നെയും ഏഴു ദിവ
സത്തേക്കു അകത്താക്കി അടെക്കേണം.
34 ഏഴാം ദിവസം പുരോഹിതൻ പുററു നോ
ക്കേണം; പുററു ത്വക്കിന്മേൽ പരക്കാതെ
യും കാഴ്ചെക്കു ത്വക്കിനെക്കാൾ കുഴിഞ്ഞി
രിക്കാതെയും ഇരുന്നാൽ പുരോഹിതൻ
അവനെ ശുദ്ധിയുള്ളവനെന്നു വിധിക്കേ
ണം; അവൻ വസ്ത്രം അലക്കി ശുദ്ധിയുള്ള
35 വനായിരിക്കേണം. എന്നാൽ അവൻെറ
ശുദ്ധീകരണത്തിൻെറ ശേഷം പുററു ത്വ
36 ക്കിന്മേൽ പരന്നാൽ പുരോഹിതൻ അവ
നെ നോക്കേണം; പുററു ത്വക്കിന്മേൽ
പരന്നിരുന്നാൽ പുരോഹിതൻ പൊൻ
നിറമുള്ള രോമം അന്വേഷിക്കേണ്ടാ; അ
37 വൻ അശുദ്ധൻ തന്നേ. എന്നാൽ പുററു
കണ്ട നിലയിൽ തന്നേ നില്ക്കുന്നതായും
അതിൽ കറുത്ത രോമം മുളെച്ചതായും ക
ണ്ടാൽ പുററു സൌഖ്യമായി; അവൻ ശു
ദ്ധിയുള്ളവൻ; പുരോഹിതൻ അവനെ
ശുദ്ധിയുള്ളവനെന്നു വിധിക്കേണം.
38 ഒരു പുരുഷന്നോ സ്ത്രീക്കോ ദേഹത്തി
ൻെറ ത്വക്കിൽ വെളുത്ത പുള്ളി ഉണ്ടാ
39 യാൽ പുരോഹിതൻ നോക്കേണം; ദേ
ഹത്തിൻെറ ത്വക്കിൽ മങ്ങിയ വെള്ളപ്പു
ള്ളി ഉണ്ടായാൽ അതു ത്വക്കിൽ ഉണ്ടാകുന്ന
ചുണങ്ങു; അവൻ ശുദ്ധിയുള്ളവൻ.
40 തലമുടി കൊഴിഞ്ഞവനോ കഷണ്ടി
ക്കാരനത്രേ; അവൻ ശുദ്ധിയുള്ളവൻ.
41 തലയിൽ മുൻവശത്തെ രോമം കൊഴിഞ്ഞ
വൻ മുൻകഷണ്ടിക്കാരൻ; അവൻ ശുദ്ധി
യുള്ളവൻ. പിൻകഷണ്ടിയിലോ മുൻ 42
കഷണ്ടിയിലോ ചുവപ്പോടുകൂടിയ വെ
ള്ളപ്പുള്ളിയുണ്ടായാൽ അതു അവൻെറ
പിൻകഷണ്ടിയിലോ മുൻകഷണ്ടിയിലോ
ഉത്ഭവിക്കുന്ന കുഷ്ഠം. പുരോഹിതൻ അ 43
തു നോക്കേണം; അവൻെറ പിൻക
ഷണ്ടിയിലോ മുൻകഷണ്ടിയിലോ ത്വ
ക്കിൽ കുഷ്ഠത്തിൻെറ കാഴ്ചപോലെ വട്ടു
വിൻെറ തിണൎപ്പു ചുവപ്പോടുകൂടി വെളു
ത്തതായിരുന്നാൽ അവൻ കുഷ്ഠരോഗി; 44
അവൻ അശുദ്ധൻ തന്നേ; പുരോഹിതൻ
അവനെ അശുദ്ധൻ എന്നു തീൎത്തു വിധി
ക്കേണം; അവന്നു തലയിൽ കുഷ്ഠരോഗം
ഉണ്ടു.
വട്ടുവുള്ള കുഷ്ഠരോഗിയുടെ വസ്ത്രം കീ 45
റിക്കളയേണം; അവൻെറ തല മൂടാതി
രിക്കേണം; അവൻ അധരം മൂടിക്കൊ
ണ്ടിരിക്കയും അശുദ്ധൻ അശുദ്ധൻ എന്നു
വിളിച്ചുപറകയും വേണം. അവന്നു 46
രോഗം ഉള്ള നാൾ ഒക്കെയും അവൻ അ
ശുദ്ധനായിരിക്കേണം; അവൻ അശു
ദ്ധൻ തന്നേ; അവൻ തനിച്ചു പാൎക്കേ
ണം; അവൻെറ പാൎപ്പു പാളയത്തിന്നു
പുറത്തു ആയിരിക്കേണം.
ആട്ടുരോമവസ്ത്രമോ ചണവസ്ത്രമോ 47
ആയ ഏതു വസ്ത്രത്തിലെങ്കിലും ചണം 48
കൊണ്ടോ ആട്ടുരോമംകൊണ്ടോ ഉള്ള പാ
വിൽ എങ്കിലും ഊടയിലെങ്കിലും തോലിലെ
ങ്കിലും തോൽകൊണ്ടു ഉണ്ടാക്കിയ യാതൊ
രു സാധനത്തിൽ എങ്കിലും കുഷ്ഠത്തിൻെറ
വട്ടുവുണ്ടായി വസ്ത്രത്തിൽ എങ്കിലും തോലി 49
ലെങ്കിലും പാവിലെങ്കിലും ഊടയിലെങ്കി
ലും തോൽകൊണ്ടുള്ള യാതൊരു സാധന
ത്തിലെങ്കിലും വട്ടു ഇളമ്പച്ചയോ ഇളഞ്ചു
വപ്പോ ആയിരുന്നാൽ അതു കുഷ്ഠലക്ഷ
ണം ആകുന്നു; അതു പുരോഹിതനെ കാ
ണിക്കേണം. പുരോഹിതൻ വട്ടു നോ 50

ക്കി വട്ടവുള്ളതിനെ ഏഴു ദിവസത്തേക്കു
51 അകത്തിട്ടു അടെക്കേണം. അവൻ ഏഴാം
ദിവസം വട്ടവിനെ നോക്കേണം; വസ്ത്ര
ത്തിലോ പാവിലോ ഊടയിലോ തോലി
ലോ തോൽകൊണ്ടു ഉണ്ടാക്കിയ യാതൊരു
പണിയിലോ വട്ടു പരന്നിരുന്നാൽ ആ
വട്ടു കഠിനകുഷ്ഠം; അതു അശുദ്ധമാകുന്നു.
52 വട്ടവുള്ള സാധനം ആട്ടിൻരോമംകൊ
ണ്ടോ ചണംകൊണ്ടോ ഉള്ള വസ്ത്രമോ
പാവോ ഊടയോ തോൽകൊണ്ടുള്ള എന്തെ
ങ്കിലുമോ ആയിരുന്നാലും അതു ചുട്ടുകള
യേണം; അതു കഠിനകുഷ്ഠം; അതു തീ
53 യിൽ ഇട്ടു ചുട്ടുകളയേണം. എന്നാൽ
പുരോഹിതൻ നോക്കേണം; വട്ടു വസ്ത്ര
ത്തിലോ പാവിലോ ഊടയിലോ തോൽ
കൊണ്ടുള്ള യാതൊരു സാധനത്തിലോ
54 പരന്നിട്ടില്ല എങ്കിൽ പുരോഹിതൻ വട്ട
വുള്ള സാധനം കഴുകുവാൻ കല്പിക്കേണം;
അതു പിന്നെയും ഏഴു ദിവസത്തേക്കു അ
55 കത്തിട്ടു അടെക്കേണം. കഴുകിയശേഷം
പുരോഹിതൻ വട്ടു നോക്കേണം; വട്ടു
നിറം മാറാതെയും പരക്കാതെയും ഇരു
ന്നാൽ അതു അശുദ്ധം ആകുന്നു; അതു
തീയിൽ ഇട്ടു ചുട്ടുകളയേണം; അതു അ
തിന്റെ അകത്തോ പുറത്തോ തിന്നെടുക്കു
56 ന്ന വ്രണം. പിന്നെ പുരോഹിതൻ നോ
ക്കേണം; കഴുകിയശേഷം വട്ടവിന്റെ നി
റം മങ്ങി എങ്കിൽ അവൻ അതിനെ വസ്ത്ര
ത്തിൽനിന്നോ തോലിൽനിന്നോ പാവിൽ
നിന്നോ ഊടയിൽനിന്നോ കീറിക്കളയേ
57 ണം. അതു വസ്ത്രത്തിലോ പാവിലോ ഊ
ടയിലോ തോൽകൊണ്ടുള്ള യാതൊരു സാ
ധനത്തിലോ കാണുന്നു എങ്കിൽ അതു പട
രുന്നതാകുന്നു; വട്ടവുള്ളതു തീയിൽ ഇട്ടു ചു
58 ട്ടുകളയേണം. എന്നാൽ വസ്ത്രമോ പാവോ
ഊടയോ തോൽകൊണ്ടുള്ള യാതൊരു സാ
ധനമോ കഴുകിയശേഷം വട്ടു അവയിൽ
നിന്നു നീങ്ങിപ്പോയി എങ്കിൽ അതിനെ
രണ്ടാം പ്രാവശ്യം കഴുകേണം; അപ്പോൾ
അതു ശുദ്ധമാകും. ആട്ടുരോമമോ ചണ 59
മോ കൊണ്ടുള്ള വസ്ത്രത്തിൽ എങ്കിലും പാ
വിൽ എങ്കിലും ഊടയിൽ എങ്കിലും തോൽ
കൊണ്ടുള്ള യാതൊന്നിലെങ്കിലും ഉള്ള കുഷ്ഠ
ത്തിന്റെ വട്ടവിനെക്കുറിച്ചു അതു ശുദ്ധ
മെന്നോ അശുദ്ധമെന്നോ വിധിപ്പാനുള്ള
പ്രമാണം ഇതു തന്നേ.

## ൧൪. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
രുളിച്ചെയ്തതു: കുഷ്ഠരോഗിയുടെ ശുദ്ധീ 2
കരണദിവസത്തിൽ അവനെ സംബന്ധി
ച്ചുള്ള പ്രമാണമാവിതു: അവനെ പുരോ
ഹിതന്റെ അടുക്കൽ കൊണ്ടുവരേണം.
പുരോഹിതൻ പാളയത്തിന്നു പുറത്തു ചെ 3
ല്ലേണം; കുഷ്ഠരോഗിയുടെ കുഷ്ഠം സൌഖ്യ
മായി എന്നു പുരോഹിതൻ കണ്ടാൽ ശുദ്ധീ 4
കരണം കഴിവാനുള്ളവന്നുവേണ്ടി ജീവ
നും ശുദ്ധിയുമുള്ള രണ്ടു പക്ഷി, ദേവദാരു,
ചുവപ്പുനൂൽ, ഈസോപ്പു എന്നിവയെ
കൊണ്ടുവരുവാൻ കല്പിക്കേണം. പുരോ 5
ഹിതൻ ഒരു പക്ഷിയെ ഒരു മൺപാത്ര
ത്തിലെ ഉറവുവെള്ളത്തിന്മീതെ അറുപ്പാൻ
കല്പിക്കേണം. ജീവനുള്ള പക്ഷി, ദേവ 6
ദാരു, ചുവപ്പുനൂൽ, ഈസോപ്പു എന്നിവ
യെ അവൻ എടുത്തു ഇവയെയും ജീവനു
ള്ള പക്ഷിയെയും ഉറവുവെള്ളത്തിന്മീതെ
അറുത്ത പക്ഷിയുടെ രക്തത്തിൽ മുക്കി
കുഷ്ഠശുദ്ധീകരണം കഴിവാനുള്ളവന്റെ 7
മേൽ ഏഴു പ്രാവശ്യം തളിച്ചു അവനെ
ശുദ്ധിയുള്ളവനെന്നു വിധിക്കയും ജീവ
നുള്ള പക്ഷിയെ വെളിയിൽ വിടുകയും
വേണം. ശുദ്ധീകരണം കഴിയുന്നവൻ 8
വസ്ത്രം അലക്കി രോമം ഒക്കെയും ക്ഷൌരം
ചെയ്യിച്ചു വെള്ളത്തിൽ കുളിക്കേണം;

എന്നാൽ അവൻ ശുദ്ധിയുള്ളവനാകും; അ
തിന്റെ ശേഷം അവൻ പാളയത്തിൽ
ചെന്നു തന്റെ കൂടാരത്തിന്നു പുറമേ
9 ഏഴു ദിവസം പാൎക്കേണം. ഏഴാം ദി
വസം അവൻ തലയും താടിയും പുരിക
വും എല്ലാം വെടിപ്പാക്കേണം; ഇങ്ങനെ
അവൻ സകലരോമവും ക്ഷൌരം ചെയ്തി
ട്ടു വസ്ത്രം അലക്കുകയും ദേഹം വെള്ള
ത്തിൽ കഴുകുകയും വേണം; എന്നാൽ അ
10 വൻ ശുദ്ധിയുള്ളവനാകും. എട്ടാം ദിവ
സം അവൻ ഊനമില്ലാത്ത രണ്ടു ആൺ
കുഞ്ഞാടിനെയും ഒരു വയസ്സു പ്രായമുള്ള
ഊനമില്ലാത്ത ഒരു പെൺകുഞ്ഞാടിനെയും
ഭോജനയാഗമായിട്ടു എണ്ണ ചേൎത്ത മൂന്നി
ടങ്ങഴി നേരിയ മാവും ഒരു കുറ്റി എണ്ണ
11 യും കൊണ്ടുവരേണം. ശുദ്ധീകരണം
കഴിക്കുന്ന പുരോഹിതൻ ശുദ്ധീകരണം
കഴിയുന്നവനെ അവയുമായി യഹോവ
യുടെ സന്നിധിയിൽ സമാഗമനകൂടാര
12 ത്തിന്റെ വാതില്ക്കൽ നിറുത്തേണം. പു
രോഹിതൻ ആൺകുഞ്ഞാടുകളിൽ ഒന്നി
നെയും എണ്ണയും എടുത്തു അകൃത്യയാ
ഗമായി അൎപ്പിച്ചു യഹോവയുടെ സന്നി
13 ധിയിൽ നീരാജനം ചെയ്യേണം. അവൻ
വിശുദ്ധമന്ദിരത്തിൽ പാപയാഗത്തെയും
ഹോമയാഗത്തെയും അറുക്കുന്ന ഇടത്തുവെ
ച്ചു കുഞ്ഞാടിനെ അറുക്കേണം; അകൃത്യ
യാഗം പാപയാഗംപോലെ പുരോഹിത
ന്നുള്ളതു ആകുന്നു; അതു അതിവിശുദ്ധം.
14 പുരോഹിതൻ അകൃത്യയാഗത്തിന്റെ ര
ക്തം കുറെ എടുത്തു ശുദ്ധീകരണം കഴിയു
ന്നവന്റെ വലത്തുകാതിന്മേലും വലത്തു
കയ്യുടെ പെരുവിരലിന്മേലും വലത്തുകാ
ലിന്റെ പെരുവിരലിന്മേലും പുരട്ടേണം.
15 പിന്നെ പുരോഹിതൻ ആ എണ്ണ കുറെ ത
ന്റെ ഇടത്തെ ഉള്ളങ്കയ്യിൽ ഒഴിക്കേണം.
16 പുരോഹിതൻ ഇടങ്കയ്യിൽ ഉള്ള എണ്ണയിൽ

വലങ്കയ്യുടെ വിരൽ മുക്കി വിരൽകൊണ്ടു
ഏഴു പ്രാവശ്യം യഹോവയുടെ സന്നിധി
യിൽ എണ്ണ തളിക്കേണം. ഉള്ളങ്കയ്യിൽ 17
ശേഷിച്ച എണ്ണ കുറെ പുരോഹിതൻ ശു
ദ്ധീകരണം കഴിയുന്നവന്റെ വലത്തു
കാതിന്മേലും വലത്തുകയ്യുടെ പെരുവിര
ലിന്മേലും വലത്തുകാലിന്റെ പെരുവിര
ലിന്മേലും അകൃത്യയാഗത്തിന്റെ രക്ത
ത്തിന്മീതെ പുരട്ടേണം. പുരോഹിത 18
ന്റെ ഉള്ളങ്കയ്യിൽ ശേഷിപ്പുള്ള എണ്ണ അ
വൻ ശുദ്ധീകരണം കഴിയുന്നവന്റെ ത
ലയിൽ ഒഴിച്ചു യഹോവയുടെ സന്നിധി
യിൽ അവന്നുവേണ്ടി പ്രായശ്ചിത്തം ക
ഴിക്കേണം. പുരോഹിതൻ പാപയാഗം 19
അൎപ്പിച്ചു അശുദ്ധിപോക്കി ശുദ്ധീകരിക്ക
പ്പെടുന്നവന്നുവേണ്ടി പ്രായശ്ചിത്തം കഴി
ച്ചശേഷം ഹോമയാഗമൃഗത്തെ അറുക്കേ
ണം. പുരോഹിതൻ ഹോമയാഗവും ഭോ 20
ജനയാഗവും യാഗപീഠത്തിന്മേൽ അൎപ്പി
ക്കേണം; അങ്ങനെ പുരോഹിതൻ അവ
ന്നുവേണ്ടി പ്രായശ്ചിത്തം കഴിക്കേണം;
എന്നാൽ അവൻ ശുദ്ധിയുള്ളവൻ ആകും.
അവൻ ദരിദ്രനും അത്രെക്കു വകയില്ലാത്ത 21
വനും ആകുന്നു എങ്കിൽ തനിക്കു വേണ്ടി
പ്രായശ്ചിത്തം കഴിക്കേണ്ടതിന്നു നീരാജ
നത്തിന്നായി അകൃത്യയാഗമായിട്ടു ഒരു കു
ഞ്ഞാടിനെയും ഭോജനയാഗമായിട്ടു എണ്ണ
ചേൎത്ത ഒരിടങ്ങഴി നേരിയ മാവും ഒരു
കുറ്റി എണ്ണയും പ്രാപ്തിപോലെ രണ്ടു കു 22
റുപ്രാവിനെയോ രണ്ടു പ്രാവിൻകുഞ്ഞി
നെയോ ഒന്നിനെ പാപയാഗമായിട്ടും
മറ്റേതിനെ ഹോമയാഗമായിട്ടും എടുത്തു
തന്റെ ശുദ്ധീകരണത്തിന്നായി എട്ടാം 23
ദിവസം സമാഗമനകൂടാരത്തിന്റെ വാ
തില്ക്കൽ യഹോവയുടെ സന്നിധിയിൽ
പുരോഹിതന്റെ അടുക്കൽ കൊണ്ടുവരേ
ണം. പുരോഹിതൻ അകൃത്യയാഗത്തി 24

ന്നുള്ള ആട്ടിൻകുട്ടിയെയും എണ്ണയും എടു
ത്തു യഹോവയുടെ സന്നിധിയിൽ നീരാ
25 ജനം ചെയ്യേണം. അവൻ അകൃത്യയാ
ഗത്തിന്നുള്ള ആട്ടിൻകുട്ടിയെ അറുക്കേ
ണം; പുരോഹിതൻ അകൃത്യയാഗത്തി
ൻെറ രക്തം കുറെ എടുത്തു ശുദ്ധീകരണം
കഴിയുന്നവൻെറ വലത്തുകാതിന്മേലും വ
ലത്തുകയ്യുടെ പെരുവിരലിന്മേലും വലത്തു
കാലിൻെറ പെരുവിരലിന്മേലും പുരട്ടേ
26 ണം. പുരോഹിതൻ എണ്ണ കുറെ തൻെറ
27 ഇടത്തെ ഉള്ളങ്കയ്യിൽ ഒഴിക്കേണം. പു
രോഹിതൻ ഇടത്തുകയ്യിൽ ഉള്ള എണ്ണ
കുറെ വലത്തുകയ്യുടെ വിരൽകൊണ്ടു യ
ഹോവയുടെ സന്നിധിയിൽ ഏഴു പ്രാവ
28 ശ്യം തളിക്കേണം. പുരോഹിതൻ ഉള്ളം
കയ്യിലുള്ള എണ്ണ കുറെ ശുദ്ധീകരണം കഴി
യുന്നവൻെറ വലത്തുകാതിന്മേലും വലത്തു
കയ്യുടെ പെരുവിരലിന്മേലും വലത്തുകാ
ലിൻെറ പെരുവിരലിന്മേലും അകൃത്യയാ
ഗത്തിൻെറ രക്തം ഉള്ളേടത്തു പുരട്ടേണം.
29 പുരോഹിതൻെറ ഉള്ളങ്കയ്യിൽ ശേഷിപ്പു
ള്ള എണ്ണ അവൻ ശുദ്ധീകരണം കഴിയു
ന്നവൻെറ തലയിൽ ഒഴിച്ചു അവന്നുവേ
ണ്ടി യഹോവയുടെ സന്നിധിയിൽ പ്രാ
30 യശ്ചിത്തം കഴിക്കേണം. അവൻ പ്രാപ്തി
പോലെ കുറുപ്രാവുകളിലോ പ്രാവിൻകു
31 ഞ്ഞുങ്ങളിലോ ഒന്നിനെ പാപയാഗമായി
ട്ടും മറേറതിനെ ഹോമയാഗമായിട്ടും ഭോ
ജനയാഗത്തോടുകൂടെ അൎപ്പിക്കേണം; ഇ
ങ്ങനെ പുരോഹിതൻ ശുദ്ധീകരണം കഴി
യുന്നവന്നുവേണ്ടി യഹോവയുടെ സന്നി
ധിയിൽ പ്രായശ്ചിത്തം കഴിക്കേണം.
32 ഇതു ശുദ്ധീകരണത്തിന്നുവേണ്ടി വകയി
ല്ലാത്ത കുഷ്ഠരോഗിക്കുള്ള പ്രമാണം.
33 യഹോവ പിന്നെയും മോശെയോടും
അഹരോനോടും അരുളിച്ചെയ്തതു എന്തെ
34 ന്നാൽ: ഞാൻ നിങ്ങൾക്കു അവകാശമാ
യി തരുന്ന കനാൻദേശത്തു നിങ്ങൾ എ
ത്തിയശേഷം ഞാൻ നിങ്ങളുടെ അവകാ
ശദേശത്തു ഒരു വീട്ടിൽ കുഷ്ഠബാധ വരു
ത്തുമ്പോൾ വീട്ടുടമസ്ഥൻ വന്നു വീട്ടിൽ 35
കുഷ്ഠലക്ഷണമുള്ളപ്രകാരം എനിക്കു തോ
ന്നുന്നു എന്നു പുരോഹിതനെ അറിയിക്കേ
ണം. അപ്പോൾ വീട്ടിലുള്ള സകലവും 36
അശുദ്ധമാകാതിരിപ്പാൻ പുരോഹിതൻ വ
ടു നോക്കേണ്ടതിന്നു ചെല്ലും മുമ്പെ വീടു
ഒഴിച്ചിടുവാൻ കല്പിക്കേണം; പിന്നെ പു
രോഹിതൻ വീടു നോക്കുവാൻ അകത്തു
ചെല്ലേണം. അവൻ വടു നോക്കേണം; 37
വീട്ടിൻെറ ചുവരിൽ ഇളമ്പച്ചയും ഇളഞ്ചു
വപ്പുമായ കുത്തുകൾ ഉണ്ടായിട്ടു അവ കാ
ഴ്ചെക്കു ചുവരിനെക്കാൾ കുഴിഞ്ഞതായി ക
ണ്ടാൽ പുരോഹിതൻ വീടു വിട്ടു വാതി 38
ല്ക്കൽ വന്നു വീടു ഏഴു ദിവസത്തേക്കു അടെ
ച്ചിടേണം. ഏഴാം ദിവസം പുരോഹി 39
തൻ വീണ്ടും ചെന്നു നോക്കേണം; വടു
വീട്ടിൻെറ ചുവരിൽ പരന്നിട്ടുണ്ടെങ്കിൽ
വടുവുള്ള കല്ലു നീക്കി പട്ടണത്തിന്നു പുറ 40
ത്തു ഒരു അശുദ്ധസ്ഥലത്തു ഇടുവാൻ പു
രോഹിതൻ കല്പിക്കേണം. പിന്നെ വീട്ടി 41
ൻെറ അകം ഒക്കെയും ചുരണ്ടിക്കേണം;
ചുരണ്ടിയ മണ്ണു പട്ടണത്തിന്നു പുറത്തു ഒരു
അശുദ്ധസ്ഥലത്തു കളയേണം. പിന്നെ 42
വേറെ കല്ലു എടുത്തു ആ കല്ലിന്നു പകരം
വെക്കേണം; വേറെ കുമ്മായം വീട്ടിന്നു
തേക്കയും വേണം. അങ്ങനെ കല്ലു നീ 43
ക്കുകയും വീടു ചുരണ്ടുകയും കുമ്മായം തേ
ക്കയും ചെയ്തശേഷം വടു പിന്നെയും വീ
ട്ടിൽ ഉണ്ടായിവന്നാൽ പുരോഹിതൻ 44
ചെന്നു നോക്കേണം; വടു വീട്ടിൽ പര
ന്നിരുന്നാൽ അതു വീട്ടിൽ തിന്നെടുക്കുന്ന
കുഷ്ഠം തന്നേ; അതു അശുദ്ധം ആകുന്നു.
വീട്ടിൻെറ കല്ലും മരവും കുമ്മായവും ഇടി 45
ച്ചുപൊളിച്ചു പട്ടണത്തിന്നു പുറത്തു ഒരു

അശുദ്ധസ്ഥലത്തു കൊണ്ടുപോയി കളയേ
46 ണം. വീടു അടെച്ചിരുന്ന കാലത്തു
എപ്പോഴെങ്കിലും അതിന്നകത്തു കടക്കു
ന്നവൻ സന്ധ്യവരെ അശുദ്ധിയുള്ളവനാ
47 യിരിക്കേണം. വീട്ടിൽ കിടക്കുന്നവൻ
വസ്ത്രം അലക്കേണം; ആ വീട്ടിൽവെച്ചു
ഭക്ഷണം കഴിക്കുന്നവനും വസ്ത്രം അലക്കേ
48 ണം. വീട്ടിന്നു കുമ്മായം തേച്ചശേഷം
പുരോഹിതൻ അകത്തു ചെന്നു നോക്കി
വീട്ടിൽ വടു പരന്നിട്ടില്ല എന്നു കണ്ടാൽ
വടു മാറിപ്പോയതുകൊണ്ടു പുരോഹിതൻ
ആ വീടു ശുദ്ധിയുള്ളതു എന്നു വിധിക്കേ
49 ണം. അപ്പോൾ അവൻ വീടു ശുദ്ധീകരി
ക്കേണ്ടതിന്നു രണ്ടു പക്ഷി, ദേവദാരു, ചുവ
പ്പുനൂൽ, ഈസോപ്പു എന്നിവയെ എടുത്തു
50 ഒരു പക്ഷിയെ മൺപാത്രത്തിലുള്ള ഉറവു
51 വെള്ളത്തിന്മീതെ അറുക്കേണം. പിന്നെ
ദേവദാരു, ഈസോപ്പു, ചുവപ്പുനൂൽ,
ജീവനുള്ള പക്ഷി എന്നിവയെ എടുത്തു
അറുത്ത പക്ഷിയുടെ രക്തത്തിലും ഉറവു
വെള്ളത്തിലും മുക്കി വീട്ടിന്മേൽ ഏഴു
52 പ്രാവശ്യം തളിക്കേണം. പക്ഷിയുടെ
രക്തം, ഉറവുവെള്ളം, ജീവനുള്ള പക്ഷി,
ദേവദാരു, ഈസോപ്പു, ചുവപ്പുനൂൽ എന്നി
വയെക്കൊണ്ടു വീടു ശുദ്ധീകരിക്കേണം.
53 ജീവനുള്ള പക്ഷിയെ പട്ടണത്തിന്നു പു
റത്തു വെളിയിൽ വിടേണം; അങ്ങനെ
വീട്ടിന്നുവേണ്ടി പ്രായശ്ചിത്തം കഴി
ക്കേണം; എന്നാൽ അതു ശുദ്ധമാകും.
54 ഇതു സകലകുഷ്ഠത്തിന്നും വടുവിന്നും
55 പുററിന്നും വസ്ത്രത്തിന്റെയും വീട്ടിന്റെ
56 യും കുഷ്ഠത്തിന്നും തിണർപ്പിന്നും ചുണ
ങ്ങിന്നും ചിരങ്ങിന്നും വെളുത്തപുള്ളി
57 ക്കും ഉള്ള പ്രമാണം. എപ്പോൾ അശുദ്ധ
മെന്നും എപ്പോൾ ശുദ്ധമെന്നും അറിയേ
ണ്ടതിന്നു ഇതു കുഷ്ഠത്തെ കുറിച്ചുള്ള പ്ര
മാണം.

## ൧൫. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടും
അഹരോനോടും അരുളിച്ചെയ്തതു: നി 2
ങ്ങൾ യിസ്രായേൽമക്കളോടു പറയേണ്ടതു
എന്തെന്നാൽ: ആർക്കെങ്കിലും തന്റെ അം
ശത്തിൽ ശുക്ലസ്രാവം ഉണ്ടായാൽ അവൻ
സ്രവത്താൽ അശുദ്ധൻ ആകുന്നു. അവ 3
ന്റെ സ്രവത്താലുള്ള അശുദ്ധിയാവിതു:
അവന്റെ അംഗം സ്രവിച്ചുകൊണ്ടിരുന്നാ
ലും അവന്റെ അംഗം സ്രവിക്കാതെ അട
ഞ്ഞിരുന്നാലും അതു അശുദ്ധി തന്നേ. സ്ര 4
വക്കാരൻ കിടക്കുന്ന കിടക്ക ഒക്കെയും അ
ശുദ്ധം; അവൻ ഇരിക്കുന്ന സാധനമൊ
ക്കെയും അശുദ്ധം. അവന്റെ കിടക്ക 5
തൊടുന്ന മനുഷ്യൻ വസ്ത്രം അലക്കി വെ
ള്ളത്തിൽ കുളിക്കയും സന്ധ്യവരെ അശുദ്ധ
നായിരിക്കയും വേണം. സ്രവക്കാരൻ 6
ഇരുന്ന സാധനത്തിന്മേൽ ഇരിക്കുന്നവൻ
വസ്ത്രം അലക്കി വെള്ളത്തിൽ കുളിക്കയും
സന്ധ്യവരെ അശുദ്ധൻ ആയിരിക്കയും
വേണം. സ്രവക്കാരന്റെ ദേഹം തൊടു 7
ന്നവൻ വസ്ത്രം അലക്കി വെള്ളത്തിൽ കു
ളിക്കയും സന്ധ്യവരെ അശുദ്ധനായിരിക്ക
യും വേണം. സ്രവക്കാരൻ ശുദ്ധിയുള്ള 8
വന്റെമേൽ തുപ്പിയാൽ അവൻ വസ്ത്രം
അലക്കി വെള്ളത്തിൽ കുളിക്കയും സന്ധ്യ
വരെ അശുദ്ധനായിരിക്കയും വേണം.
സ്രവക്കാരൻ കയറിപ്പോകുന്ന ഏതു വാഹ 9
നവും അശുദ്ധമാകും. അവന്റെ കീഴെ 10
ഇരുന്ന ഏതിനെയും തൊടുന്നവനെല്ലാം
സന്ധ്യവരെ അശുദ്ധനായിരിക്കേണം; അ
വയെ വഹിക്കുന്നവൻ വസ്ത്രം അലക്കി
വെള്ളത്തിൽ കുളിക്കയും സന്ധ്യവരെ അ
ശുദ്ധനായിരിക്കയും വേണം. സ്രവക്കാ 11
രൻ വെള്ളംകൊണ്ടു കൈകഴുകാതെ ആ
രെ എങ്കിലും തൊട്ടാൽ അവൻ വസ്ത്രം അ

ലക്കി വെള്ളത്തിൽ കുളിക്കയും സന്ധ്യവ
12 രെ അശുദ്ധനായിരിക്കയും വേണം. സ്രവ
ക്കാരൻ തൊട്ട മൺപാത്രം ഉടെച്ചുകളയേ
ണം; മരപ്പാത്രമെല്ലാം വെള്ളംകൊണ്ട ക
13 ഴുകേണം. സ്രവക്കാരൻ സ്രവം മാറി ശു
ദ്ധിയുവള്ളൻ ആകുമ്പോൾ ശുദ്ധീകരണ
ത്തിന്നായി ഏഴു ദിവസം എണ്ണീട്ട വസ്ത്രം
അലക്കി ദേഹം ഒഴുക്കുവെള്ളത്തിൽ കഴു
കേണം; എന്നാൽ അവൻ ശുദ്ധിയുള്ളവൻ
14 ആകും. എട്ടാം ദിവസം അവൻ രണ്ട കുറു
പ്രാവിനെയോ രണ്ട പ്രാവിൻകുഞ്ഞിനെ
യോ എടുത്തു സമാഗമനകൂടാരത്തിന്റെ
വാതില്ക്കൽ യഹോവയുടെ സന്നിധി
യിൽ വന്നു അവയെ പുരോഹിതന്റെ പ
15 ക്കൽ കൊടുക്കേണം. പുരോഹിതൻ അ
വയിൽ ഒന്നിനെ പാപയാഗമായിട്ടും മ
റേറതിനെ ഹോമയാഗമായിട്ടും അൎപ്പിക്കേ
ണം; ഇങ്ങനെ പുരോഹിതൻ അവന്നുവേ
ണ്ടി യഹോവയുടെ സന്നിധിയിൽ അവ
ന്റെ സ്രവത്തിന്നു പ്രായശ്ചിത്തം കഴിക്കേ
16 ണം. ഒരുത്തന്നു ബീജം പോയാൽ അ
വൻ തന്റെ ദേഹം മുഴുവനും വെള്ളത്തിൽ
കഴുകുകയും സന്ധ്യവരെ അശുദ്ധൻ ആ
17 യിരിക്കയും വേണം. ബീജം വീണ സ
കലവസ്ത്രവും എല്ലാതോലും വെള്ളത്തിൽ
കഴുകുകയും അതു സന്ധ്യവരെ അശുദ്ധമാ
18 യിരിക്കയും വേണം. പുരുഷനും സ്ത്രീ
യും തമ്മിൽ ബീജസ്ഖലനത്തോടുകൂടെ ശ
യിച്ചാൽ ഇരുവരും വെള്ളത്തിൽ കുളിക്ക
യും സന്ധ്യവരെ അശുദ്ധരായിരിക്കയും
വേണം.

19 ഒരു സ്ത്രീക്കു സ്രവമുണ്ടായി അവളുടെ
അംഗസ്രവം രക്തം ആയിരുന്നാൽ അവൾ
ഏഴു ദിവസം അശുദ്ധയായിരിക്കേണം;
അവളെ തൊടുന്നവനെല്ലാം സന്ധ്യവരെ
20 അശുദ്ധനായിരിക്കേണം. അവളുടെ അ
ശുദ്ധിയിൽ അവൾ ഏതിന്മേലെങ്കിലും കി
ടന്നാൽ അതൊക്കെയും അശുദ്ധമായിരി
ക്കേണം; അവൾ ഏതിന്മേലെങ്കിലും ഇരു
ന്നാൽ അതൊക്കെയും അശുദ്ധമായിരിക്കേ
ണം. അവളുടെ കിടക്ക തൊടുന്നവനെ 21
ല്ലാം വസ്ത്രം അലക്കി വെള്ളത്തിൽ കുളിക്ക
യും സന്ധ്യവരെ അശുദ്ധനായിരിക്കയും
വേണം. അവൾ ഇരുന്ന ഏതൊരു സാ 22
ധനവും തൊടുന്നവനെല്ലാം വസ്ത്രം അല
ക്കി വെള്ളത്തിൽ കുളിക്കയും സന്ധ്യവരെ
അശുദ്ധനായിരിക്കയും വേണം. അവളു 23
ടെ കിടക്കമേലോ അവൾ ഇരുന്നതിന്മേ
ലോ ഉള്ള ഏതൊന്നെങ്കിലും തൊടുന്നവൻ
സന്ധ്യവരെ അശുദ്ധനായിരിക്കേണം.
ഒരുത്തൻ അവളോടുകൂടെ ശയിക്കയും 24
അവളുടെ അശുദ്ധി അവന്മേൽ ആകയും
ചെയ്താൽ അവൻ ഏഴു ദിവസം അശുദ്ധ
നായിരിക്കേണം; അവൻ കിടക്കുന്ന കിട
ക്ക ഒക്കെയും അശുദ്ധമാകും. ഒരു സ്ത്രീക്കു 25
ഋതുകാലത്തല്ലാതെ രക്തസ്രവം ഏറിയ ദി
വസം ഉണ്ടാകയോ ഋതുകാലം കവിഞ്ഞു
സ്രവിക്കയോ ചെയ്താൽ അവളുടെ അശു
ദ്ധിയുടെ സ്രവകാലം ഒക്കെയും ഋതുകാ
ലംപോലെ ഇരിക്കേണം; അവൾ അശു
ദ്ധയായിരിക്കേണം. രക്തസ്രവമുള്ള കാ 26
ലത്തെല്ലാം അവൾ കിടക്കുന്ന കിടക്ക
യൊക്കെയും ഋതുകാലത്തിലെ കിടക്ക
പോലെ ഇരിക്കേണം; അവൾ ഇരി
ക്കുന്ന സാധനമൊക്കെയും ഋതുകാലത്തി
ലെ അശുദ്ധിപോലെ അശുദ്ധമായിരി
ക്കേണം. അവ തൊടുന്നവനെല്ലാം അ 27
ശുദ്ധനാകും; അവൻ വസ്ത്രം അലക്കി
വെള്ളത്തിൽ കുളിക്കയും സന്ധ്യവരെ അ
ശുദ്ധനായിരിക്കയും വേണം. രക്തസ്രവം 28
മാറി ശുദ്ധിയുള്ളവളായാൽ അവൾ ഏഴു
ദിവസം എണ്ണിക്കൊള്ളേണം; അതിന്റെ
ശേഷം അവൾ ശുദ്ധിയുള്ളവളാകും.
എട്ടാം ദിവസം അവൾ രണ്ട കുറുപ്രാവി 29

നെയോ രണ്ടു പ്രാവിൻകുഞ്ഞിനെയോ
എടുത്തു സമാഗമനക്കൂടാരത്തിൻെറ വാതി
ല്ക്കൽ പുരോഹിതൻെറ അടുക്കൽ കൊ
30 ണ്ടുവരേണം. പുരോഹിതൻ ഒന്നിനെ
പാപയാഗമായിട്ടും മറേറതിനെ ഹോ
മയാഗമായിട്ടും അൎപ്പിക്കേണം; ഇങ്ങനെ
പുരോഹിതൻ അവൾക്കുവേണ്ടി യഹോ
വയുടെ സന്നിധിയിൽ അവളുടെ അശു
ദ്ധിയുടെ രക്തസ്രവംനിമിത്തം പ്രായശ്ചി
ത്തം കഴിക്കേണം.
31 യിസ്രായേൽമക്കളുടെ നടുവിലുള്ള എ
ൻെറ നിവാസം അവർ അശുദ്ധമാക്കീട്ടു
തങ്ങളുടെ അശുദ്ധികളിൽ മരിക്കാതിരി
ക്കേണ്ടതിന്നു നിങ്ങൾ അവരുടെ അശു
ദ്ധികളെക്കുറിച്ചു അവരെ ഇങ്ങനെ പ്ര
ബോധിപ്പിക്കേണം.
32 ഇതു സ്രവക്കാരന്നും ബീജസ്ഖലന
33 ത്താൽ അശുദ്ധനായവന്നും ഋതുസംബന്ധ
മായ ദീനമുള്ളവൾക്കും സ്രവമുള്ള പുരുഷ
ന്നും സ്ത്രീക്കും അശുദ്ധയോടുകൂടെ ശയിക്കു
ന്നവന്നും ഉള്ള പ്രമാണം.

## ൧൬. അദ്ധ്യായം.

അഹരോൻെറ രണ്ടു പുത്രന്മാർ യഹോ
വയുടെ സന്നിധിയിൽ അടുത്തുചെന്നിട്ടു
മരിച്ചുപോയ ശേഷം യഹോവ മോശെ
യോടു അരുളിച്ചെയ്തതു എന്തെന്നാൽ:
2 കൃപാസനത്തിന്മീതെ മേഘത്തിൽ ഞാൻ
വെളിപ്പെടുന്നതുകൊണ്ടു നിൻെറ സഹോ
ദരനായ അഹരോൻ മരിക്കാതിരിക്കേണ്ട
തിന്നു വിശുദ്ധമന്ദിരത്തിൽ തിരശ്ശീലെ
ക്കകത്തു പെട്ടകത്തിന്മേലുള്ള കൃപാസന
ത്തിൻ മുമ്പിൽ എല്ലാസമയത്തും വരരുതു
3 എന്നു അവനോടു പറയേണം. പാപ
യാഗത്തിന്നു ഒരു കാളക്കിടാവിനോടും
ഹോമയാഗത്തിന്നു ഒരു ആട്ടുകൊററ
നോടുംകൂടെ അഹരോൻ വിശുദ്ധമന്ദിര
ത്തിൽ കടക്കേണം. അവൻ പഞ്ഞി 4
നൂൽകൊണ്ടുള്ള വിശുദ്ധമായ അങ്കി ധരി
ച്ചു ദേഹത്തിൽ പഞ്ഞിനൂൽകൊണ്ടുള്ള
കാൽചട്ട ഇട്ടു പഞ്ഞിനൂൽകൊണ്ടുള്ള നടു
ക്കെട്ടു കെട്ടി പഞ്ഞിനൂൽകൊണ്ടുള്ള മുടി
യും വെക്കേണം; ഇവ വിശുദ്ധവസ്ത്രം
ആകയാൽ അവൻ ദേഹം വെള്ളത്തിൽ
കഴകീട്ടു അവയെ ധരിക്കേണം. അവൻ 5
യിസ്രായേൽമക്കളുടെ സഭയുടെ പക്കൽ
നിന്നു പാപയാഗത്തിന്നു രണ്ടു കോലാ
ട്ടുകൊററനെയും ഹോമയാഗത്തിന്നു ഒരു
ആട്ടുകൊററനെയും വാങ്ങേണം. തനി 6
ക്കുവേണ്ടിയുള്ള പാപയാഗത്തിൻെറ കാ
ളയെ അഹരോൻ അൎപ്പിച്ചു തനിക്കും കുടും
ബത്തിന്നുംവേണ്ടി പ്രായശ്ചിത്തം കഴി
ക്കേണം. അവൻ ആ രണ്ടു കോലാട്ടു 7
കൊററനെ കൊണ്ടുവന്നു സമാഗമനക്കൂടാ
രത്തിൻെറ വാതില്ക്കൽ യഹോവയുടെ
സന്നിധിയിൽ നിൎത്തേണം. പിന്നെ 8
അഹരോൻ യഹോവെക്കു എന്നു ഒരു ചീ
ട്ടും അസസ്സേലിന്നു എന്നു മറെറാരു ചീട്ടും
ഇങ്ങനെ രണ്ടു കോലാട്ടുകൊററന്നും ചീട്ടി
ടേണം. യഹോവെക്കുള്ള ചീട്ടു വീണ 9
കോലാട്ടുകൊററനെ അഹരോൻ കൊണ്ടു
വന്നു പാപയാഗമായി അൎപ്പിക്കേണം.
അസസ്സേലിന്നു ചീട്ടു വീണ കോലാട്ടുകൊ 10
ററനെയോ, അതിനാൽ പ്രായശ്ചിത്തം ക
ഴിക്കേണ്ടതിന്നും അതിനെ അസസ്സേലി
ന്നു മരുഭൂമിയിലേക്കു വിട്ടയക്കേണ്ടതിന്നു
മായി യഹോവയുടെ സന്നിധിയിൽ ജീ
വനോടെ നിൎത്തേണം. പിന്നെ തനി 11
ക്കുവേണ്ടിയുള്ള പാപയാഗത്തിൻെറ കാ
ളയെ അഹരോൻ അൎപ്പിച്ചു തനിക്കും കുടും
ബത്തിന്നുംവേണ്ടി പ്രായശ്ചിത്തം കഴിച്ചു
തനിക്കുവേണ്ടിയുള്ള പാപയാഗത്തിൻെറ
കാളയെ അറുക്കേണം. അവൻ യഹോ 12
വയുടെ സന്നിധിയിൽ യാഗപീഠത്തി

ന്മേൽ ഉള്ള തീക്കനൽ ഒരു കലശത്തിൽ
നിറെച്ചു സൌരഭ്യമുള്ള ധൂപവൎഗ്ഗചൂൎണ്ണം
കൈ നിറയ എടുത്തു തിരശ്ശീലെക്കകത്തു
13 കൊണ്ടുവരേണം. താൻ മരിക്കാതിരി
ക്കേണ്ടതിന്നു ധൂപത്തിന്റെ മേഘം സാ
ക്ഷ്യത്തിന്മേലുള്ള കൃപാസനത്തെ മറെ
പ്പാൻ തക്കവണ്ണം അവൻ യഹോവയുടെ
സന്നിധിയിൽ ധൂപവൎഗ്ഗം തീയിൽ ഇടേ
14 ണം. അവൻ കാളയുടെ രക്തം കുറെ
എടുത്തു വിരൽകൊണ്ടു കിഴക്കോട്ടു കൃപാ
സനത്തിന്മേൽ തളിക്കേണം; അവൻ
രക്തം കുറെ തന്റെ വിരൽകൊണ്ടു കൃപാ
സനത്തിന്റെ മുമ്പിലും ഏഴു പ്രാവശ്യം
15 തളിക്കേണം. പിന്നെ അവൻ ജനത്തി
ന്നുവേണ്ടിയുള്ള പാപയാഗത്തിന്റെ കോ
ലാട്ടുകൊററനെ അറുത്തു രക്തം തിരശ്ശീ
ലെക്കകത്തു കൊണ്ടുവന്നു കാളയുടെ രക്തം
കൊണ്ടു ചെയ്തതുപോലെ ഇതിന്റെ ര
ക്തംകൊണ്ടും ചെയ്തു അതിനെ കൃപാസ
നത്തിന്മേലും കൃപാസനത്തിന്റെ മുമ്പി
16 ലും തളിക്കേണം. യിസ്രായേൽമക്കളുടെ
അശുദ്ധികൾ നിമിത്തവും അവരുടെ സ
കലപാപവുമായ ലംഘനങ്ങൾ നിമിത്ത
വും അവൻ വിശുദ്ധമന്ദിരത്തിന്നു പ്രായ
ശ്ചിത്തം കഴിക്കേണം; അവരുടെ ഇട
യിൽ അവരുടെ അശുദ്ധിയുടെ നടുവിൽ
ഇരിക്കുന്ന സമാഗമനകൂടാരത്തിന്നും അ
17 വൻ അങ്ങനെതന്നേ ചെയ്യേണം. അവൻ
വിശുദ്ധമന്ദിരത്തിൽ പ്രായശ്ചിത്തം കഴി
പ്പാൻ കടന്നിട്ടു പുറത്തു വരുന്നതുവരെ
സമാഗമനകൂടാരത്തിൽ ആരും ഉണ്ടായി
രിക്കരുതു; ഇങ്ങനെ അവൻ തനിക്കും
കുടുംബത്തിന്നും യിസ്രായേലിന്റെ സൎവ്വ
സഭെക്കുംവേണ്ടി പ്രായശ്ചിത്തം കഴിക്കേ
18 ണം. പിന്നെ അവൻ യഹോവയുടെ
സന്നിധിയിലുള്ള യാഗപീഠത്തിങ്കൽ ചെ
ന്നു അതിന്നും പ്രായശ്ചിത്തം കഴിക്കേണം.
കാളയുടെ രക്തവും കോലാട്ടുകൊററന്റെ
രക്തവും കുറേശ്ശ എടുത്തു പീഠത്തിന്റെ
കൊമ്പുകളിൽ ചുററും പുരട്ടേണം. അ 19
വൻ രക്തം കുറെ വിരൽകൊണ്ടു ഏഴു പ്രാ
വശ്യം അതിന്മേൽ തളിച്ചു യിസ്രായേൽമ
ക്കളുടെ അശുദ്ധികളെ നീക്കി വെടിപ്പാ
ക്കി ശുദ്ധീകരിക്കേണം. അവൻ വിശുദ്ധ 20
മന്ദിരത്തിന്നും സമാഗമനകൂടാരത്തിന്നും
യാഗപീഠത്തിന്നും ഇങ്ങനെ പ്രായശ്ചിത്തം
കഴിച്ചു തീൎന്നശേഷം ജീവനോടിരിക്കുന്ന
കോലാട്ടുകൊററനെ കൊണ്ടുവരേണം.
ജീവനോടിരിക്കുന്ന കോലാട്ടുകൊററന്റെ 21
തലയിൽ അഹരോൻ കൈ രണ്ടും വെച്ചു
യിസ്രായേൽമക്കളുടെ എല്ലാകുററങ്ങളും സ
കലപാപങ്ങളുമായ ലംഘനങ്ങളൊക്കെയും
ഏററുപറഞ്ഞു കോലാട്ടുകൊററന്റെ തല
യിൽ ചുമത്തി, നിയമിക്കപ്പെട്ട ഒരു ആ
ളുടെ കൈവശം അതിനെ മരുഭൂമിയിലേ
ക്കു അയക്കേണം. കോലാട്ടുകൊററൻ അ 22
വരുടെ കുററങ്ങളെ ഒക്കെയും ശൂന്യപ്ര
ദേശത്തേക്കു ചുമന്നുകൊണ്ടുപോകേണം;
അവൻ കോലാട്ടുകൊററനെ മരുഭൂമിയിൽ
വിടേണം. പിന്നെ അഹരോൻ സമാ 23
ഗമനകൂടാരത്തിൽ വന്നു താൻ വിശുദ്ധ
മന്ദിരത്തിൽ കടന്നപ്പോൾ ധരിച്ചിരുന്ന
പഞ്ഞിനൂൽവസ്ത്രം നീക്കി അവിടെ വെ
ച്ചേക്കേണം. അവൻ ഒരു വിശുദ്ധസ്ഥല 24
ത്തുവെച്ചു വെള്ളംകൊണ്ടു ദേഹം കഴുകി
സ്വന്തവസ്ത്രം ധരിച്ചു പുറത്തുവന്നു ത
ന്റെ ഹോമയാഗവും ജനത്തിന്റെ ഹോ
മയാഗവും അൎപ്പിച്ചു തനിക്കും ജനത്തിന്നും
വേണ്ടി പ്രായശ്ചിത്തം കഴിക്കേണം. അ 25
വൻ പാപയാഗത്തിന്റെ മേദസ്സു യാഗ
പീഠത്തിന്മേൽ દഹിപ്പിക്കേണം. ആട്ടു 26
കൊററനെ അസസ്സേലിന്നു കൊണ്ടുപോ
യി വിട്ടവൻ വസ്ത്രം അലക്കി ദേഹം വെ
ള്ളത്തിൽ കഴുകീട്ടുമാത്രമേ പാളയത്തിൽ

27 വരാവു. വിശുദ്ധമന്ദിരത്തിൽ പ്രായ
ശ്ചിത്തം കഴിക്കേണ്ടതിന്നു രക്തം കൊണ്ടു
പോയ പാപയാഗത്തിന്റെ കാളയെയും
കോലാട്ടുകൊററനെയും പാളയത്തിന്നു പു
റത്തു കൊണ്ടുപോകേണം; അവയുടെ
തോലും മാംസവും ചാണകവും തീയിൽ
28 ഇട്ടു ചുട്ടുകളയേണം. അവയെ ചുട്ടുക
ളഞ്ഞവൻ വസ്ത്രം അലക്കി ദേഹം വെ
ള്ളത്തിൽ കഴുകീട്ടു മാത്രമേ പാളയത്തിൽ
വരാവു.
29 ഇതു നിങ്ങൾക്കു എന്നേക്കുമുള്ള ചട്ടം
ആയിരിക്കേണം; ഏഴാം മാസം പത്താം
തിയ്യതി നിങ്ങൾ ആത്മതപനം ചെയ്യേ
ണം; സ്വദേശിയും നിങ്ങളുടെ ഇടയിൽ
പാൎക്കുന്ന പരദേശിയും യാതൊരു വേല
30 യും ചെയ്യരുതു. ആ ദിവസത്തിൽ അ
ല്ലോ യഹോവയുടെ സന്നിധിയിൽ നി
ങ്ങളെ ശുദ്ധീകരിക്കേണ്ടതിന്നു നിങ്ങൾക്കു
വേണ്ടി പ്രായശ്ചിത്തം കഴിക്കയും നിങ്ങ
ളുടെ സകലപാപങ്ങളും നീക്കി നിങ്ങളെ
31 ശുദ്ധീകരിക്കയും ചെയ്യുന്നതു. അതു നി
ങ്ങൾക്കു വിശുദ്ധസ്വസ്ഥതയുള്ള ശബ്ബ
ത്ത് ആയിരിക്കേണം. നിങ്ങൾ ആത്മ
തപനം ചെയ്യേണം; അതു നിങ്ങൾക്കു
32 എന്നേക്കുമുള്ള ചട്ടമാകുന്നു. അപ്പന്നു
പകരം പുരോഹിതശുശ്രൂഷചെയ്വാൻ അ
ഭിഷേകം പ്രാപിക്കയും പ്രതിഷ്ഠിക്കപ്പെ
ടുകയും ചെയ്ത പുരോഹിതൻ തന്നേ പ്രാ
33 യശ്ചിത്തം കഴിക്കേണം. അവൻ വിശു
ദ്ധവസ്ത്രമായ പഞ്ഞിനൂൽവസ്ത്രം ധരിച്ചു
വിശുദ്ധമന്ദിരത്തിന്നു പ്രായശ്ചിത്തം കഴി
ക്കേണം; സമാഗമനകൂടാരത്തിന്നും യാഗ
പീഠത്തിന്നും പ്രായശ്ചിത്തം കഴിക്കേണം;
പുരോഹിതന്മാൎക്കും സഭയിലെ സകലജ
നത്തിന്നുംവേണ്ടി പ്രായശ്ചിത്തം കഴി
34 ക്കേണം. സംവത്സരത്തിൽ ഒരിക്കൽ
യിസ്രായേൽമക്കൾക്കുവേണ്ടി അവരുടെ
സകലപാപങ്ങൾക്കായിട്ടും പ്രായശ്ചിത്തം
കഴിക്കേണ്ടതിന്നു ഇതു നിങ്ങൾക്കു എന്നേ
ക്കുമുള്ള ചട്ടം ആയിരിക്കേണം; യഹോ
വ മോശെയോടു കല്പിച്ചതുപോലെ തന്നേ
അവൻ ചെയ്തു.

## ൧൭. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
രുളിച്ചെയ്തതു: നീ അഹരോനോടും പു 2
ത്രന്മാരോടും എല്ലായിസ്രായേൽമക്കളോടും
പറയേണ്ടതു എന്തെന്നാൽ: യഹോവ ക
ല്പിച്ച കാൎയ്യം ആവിതു: യിസ്രായേൽഗൃ 3
ഹത്തിൽ ആരെങ്കിലും കാളയെയോ ആ
ട്ടിൻകുട്ടിയെയോ കോലാടിനെയോ പാള
യത്തിൽവെച്ചെങ്കിലും പാളയത്തിന്നു പു
റത്തുവെച്ചെങ്കിലും അറുക്കയും അതിനെ 4
യഹോവയുടെ കൂടാരത്തിന്റെ മുമ്പിൽ
യഹോവെക്കു വഴിപാടായി അൎപ്പിക്കേ
ണ്ടതിന്നു സമാഗമനകൂടാരത്തിന്റെ വാ
തില്ക്കൽ കൊണ്ടുവരാതിരിക്കയും ചെയ്താൽ
അതു അവന്നു രക്തപാതകമായി എണ്ണേ
ണം; അവൻ രക്തം ചൊരിയിച്ചു; ആ
മനുഷ്യനെ അവന്റെ ജനത്തിന്റെ നടു
വിൽനിന്നു ഛേദിച്ചുകളയേണം. യി 5
സ്രായേൽമക്കൾ വെളിമ്പ്രദേശത്തുവെച്ചു
അൎപ്പിച്ചുവരുന്ന യാഗങ്ങളെ യഹോവെ
ക്കു സമാധാനയാഗങ്ങളായി അൎപ്പിക്കേണ്ട
തിന്നു സമാഗമനകൂടാരത്തിന്റെ വാതി
ല്ക്കൽ പുരോഹിതന്റെ അടുക്കൽ യഹോ
വയുടെ സന്നിധിയിൽ കൊണ്ടുവരേണ്ട
താകുന്നു. പുരോഹിതൻ അവയുടെ 6
രക്തം സമാഗമനകൂടാരത്തിന്റെ വാതി
ല്ക്കൽ യഹോവയുടെ യാഗപീഠത്തിന്മേൽ
തളിച്ചു മേദസ്സു യഹോവെക്കു സൌരഭ്യ
വാസനയായി ദഹിപ്പിക്കേണം. അവർ 7
പരസംഗമായി പിന്തുടരുന്ന ഭൂതങ്ങൾക്കു
ഇനി തങ്ങളുടെ ബലികൾ അൎപ്പിക്കരുതു;

ഇതു തലമുറതലമുറയായി അവൎക്കു എന്നേ
ക്കുമുള്ള ചട്ടം ആയിരിക്കേണം.
8 നീ അവരോടു പറയേണ്ടതു എന്തെ
ന്നാൽ: യിസ്രായേൽഗൃഹത്തിലോ നിങ്ങ
ളുടെ ഇടയിൽ പാൎക്കുന്ന പരദേശികളി
ലോ ആരെങ്കിലും ഹോമയാഗമോ ഹനന
9 യാഗമോ അൎപ്പിക്കയും അതു യഹോവെക്കു
അൎപ്പിക്കേണ്ടതിന്നു സമാഗമനകൂടാരത്തി
ന്റെ വാതില്ക്കൽ കൊണ്ടുവരാതിരിക്കയും
ചെയ്താൽ അവനെ അവന്റെ ജനത്തിൽ
10 നിന്നു ഛേദിച്ചുകളയേണം. യിസ്രാ
യേൽഗൃഹത്തിലോ നിങ്ങളുടെ ഇടയിൽ
പാൎക്കുന്ന പരദേശികളിലോ ആരെങ്കിലും
വല്ല രക്തവും ഭക്ഷിച്ചാൽ രക്തം ഭക്ഷിച്ച
വന്റെ നേരെ ഞാൻ ദൃഷ്ടിവെച്ചു അവ
നെ അവന്റെ ജനത്തിന്റെ ഇടയിൽ
11 നിന്നു ഛേദിച്ചുകളയും. മാംസത്തിന്റെ
ജീവൻ രക്തത്തിൽ അല്ലോ ഇരിക്കുന്നതു;
യാഗപീഠത്തിന്മേൽ നിങ്ങൾക്കുവേണ്ടി
പ്രായശ്ചിത്തം കഴിപ്പാൻ ഞാൻ അതു നി
ങ്ങൾക്കു തന്നിരിക്കുന്നു; രക്തമല്ലോ ജീ
വൻമൂലമായി പ്രായശ്ചിത്തം ആകുന്നതു.
12 അതുകൊണ്ടത്രേ നിങ്ങളിൽ യാതൊരുത്ത
നും രക്തം ഭക്ഷിക്കരുതു; നിങ്ങളുടെ ഇട
യിൽ പാൎക്കുന്ന പരദേശിയും രക്തം ഭക്ഷി
ക്കരുതു എന്നു ഞാൻ യിസ്രായേൽമക്കളോടു
കല്പിച്ചതു.
13 യിസ്രായേൽമക്കളിലോ നിങ്ങളുടെ ഇ
ടയിൽ പാൎക്കുന്ന പരദേശികളിലോ ആ
രെങ്കിലും തിന്നാകുന്ന ഒരു മൃഗത്തെയോ
പക്ഷിയെയോ വേട്ടയാടി പിടിച്ചാൽ
അവൻ അതിന്റെ രക്തം കളഞ്ഞു മണ്ണിട്ടു
14 മൂടേണം. സകലജഡത്തിന്റെയും ജീ
വൻ അതിന്റെ ജീവാധാരമായ രക്തം
തന്നേ. അതുകൊണ്ടത്രേ ഞാൻ യിസ്രാ
യേൽമക്കളോടു: യാതൊരു ജഡത്തിന്റെ
രക്തവും നിങ്ങൾ ഭക്ഷിക്കരുതു എന്നു ക
ല്പിച്ചതു; സകലജഡത്തിന്റെയും ജീവൻ
അതിന്റെ രക്തമല്ലോ; അതു ഭക്ഷിക്കുന്ന
വനെയെല്ലാം ഛേദിച്ചുകളയേണം. താ 15
നേ ചത്തതിനെയോ പറിച്ചുകീറിപ്പോയ
തിനെയോ തിന്നുന്നവനൊക്കെയും സ്വ
ദേശിയായാലും പരദേശിയായാലും വസ്ത്രം
അലക്കി വെള്ളത്തിൽ കുളിക്കയും സന്ധ്യവ
രെ അശുദ്ധനായിരിക്കയും വേണം; പി
ന്നെ അവൻ ശുദ്ധിയുള്ളവനാകും. വസ്ത്രം 16
അലക്കാതെയും ദേഹം കഴുകാതെയും
ഇരുന്നാൽ അവൻ കുറ്റം വഹിക്കേണം.

## ൧൮. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
രുളിച്ചെയ്തതു: നീ യിസ്രായേൽമക്കളോടു 2
പറയേണ്ടതു എന്തെന്നാൽ: ഞാൻ നിങ്ങ
ളുടെ ദൈവമായ യഹോവ ആകുന്നു;
നിങ്ങൾ പാൎത്തിരുന്ന മിസ്രയീംദേശത്തി 3
ലെ നടപ്പുപോലെ നിങ്ങൾ നടക്കരുതു;
ഞാൻ നിങ്ങളെ കൊണ്ടുപോകുന്ന ക
നാൻദേശത്തിലെ നടപ്പുപോലെയും അ
രുതു; അവരുടെ മൎയ്യാദ ആചരിക്കരുതു.
എന്റെ വിധികളെ അനുസരിച്ചു എന്റെ 4
ചട്ടങ്ങളെ പ്രമാണിച്ചു നടക്കേണം;
ഞാൻ നിങ്ങളുടെ ദൈവമായ യഹോവ
ആകുന്നു. ആകയാൽ എന്റെ ചട്ടങ്ങളും 5
ന്യായങ്ങളും നിങ്ങൾ പ്രമാണിക്കേണം;
അവയെ ചെയ്യുന്ന മനുഷ്യൻ അവയാൽ
ജീവിക്കും; ഞാൻ യഹോവ ആകുന്നു.
നിങ്ങളിൽ ആരും തനിക്കു രക്തസം 6
ബന്ധമുള്ള യാതൊരുത്തരുടെയും നഗ്നത
അനാവൃതമാക്കുവാൻ തക്കവണ്ണം അവ
രോടു അടുക്കരുതു; ഞാൻ യഹോവ ആ
കുന്നു. നിന്റെ അപ്പന്റെ നഗ്നതയും 7
അമ്മയുടെ നഗ്നതയും അനാവൃതമാക്കരുതു.
അവൾ നിന്റെ അമ്മയാകുന്നു; അവളു
ടെ നഗ്നത അനാവൃതമാക്കരുതു. അപ്പ 8

ന്റെ ഭാൎയ്യയുടെ നഗ്നത അനാവൃതമാക്ക
രുതു; അതു നിന്റെ അപ്പന്റെ നഗ്നതയ
9 ല്ലോ. അപ്പന്റെ മകളോ അമ്മയുടെ മ
കളോ ആയ നിന്റെ സഹോദരിയുടെ
നഗ്നത അനാവൃതമാക്കരുതു: വീട്ടിൽ ജ
നിച്ചവരായാലും പുറമെ ജനിച്ചവരായാ
ലും അവരുടെ നഗ്നത അനാവൃതമാക്കരുതു.
10 നിന്റെ മകന്റെ മകളുടെ നഗ്നതയോ
മകളുടെ മകളുടെ നഗ്നതയോ അനാവൃത
മാക്കരുതു; അവരുടെ നഗ്നത നിന്റേതു
11 തന്നേയല്ലോ. നിന്റെ അപ്പനു ജനി
ച്ചവളും അപ്പന്റെ ഭാൎയ്യയുടെ മകളുമായ
വളുടെ നഗ്നത അനാവൃതമാക്കരുതു; അ
12 വൾ നിന്റെ സഹോദരിയല്ലോ. അപ്പ
ന്റെ സഹോദരിയുടെ നഗ്നത അനാവൃ
തമാക്കരുതു; അവൾ അപ്പന്റെ അടുത്ത
13 ചാൎച്ചക്കാരത്തിയല്ലോ. അമ്മയുടെ സ
ഹോദരിയുടെ നഗ്നത അനാവൃതമാക്കരു
തു; അവൾ നിന്റെ അമ്മയുടെ അടുത്ത
14 ചാൎച്ചക്കാരത്തിയല്ലോ. അപ്പന്റെ സ
ഹോദരന്റെ നഗ്നത അനാവൃതമാക്കരുതു;
അവന്റെ ഭാൎയ്യയോടു അടുക്കയുമരുതു;
15 അവൾ നിന്റെ ഇളയമ്മയല്ലോ. നി
ന്റെ മരുമകളുടെ നഗ്നത അനാവൃതമാക്ക
രുതു; അവൾ നിന്റെ മകന്റെ ഭാൎയ്യ
അല്ലോ; അവളുടെ നഗ്നത അനാവൃതമാ
16 ക്കരുതു. സഹോദരന്റെ ഭാൎയ്യയുടെ ന
ഗ്നത അനാവൃതമാക്കരുതു; അതു നിന്റെ
17 സഹോദരന്റെ നഗ്നതയല്ലോ. ഒരു സ്ത്രീ
യുടെയും അവളുടെ മകളുടെയും നഗ്നത
അനാവൃതമാക്കരുതു; അവളുടെ മകന്റെ
യോ മകളുടെയോ മകളുടെ നഗ്നത അനാ
വൃതമാകുമാറു അവരെ പരിഗ്രഹിക്കരുതു;
അവർ അടുത്ത ചാൎച്ചക്കാരല്ലോ; അതു ദു
18 ഷ്കൎമ്മം. ഭാൎയ്യ ജീവനോടിരിക്കുമ്പോൾ
അവളെ ദുഃഖിപ്പിപ്പാൻ അവളുടെ സ
ഹോദരിയുടെ നഗ്നത അനാവൃതമാകുമാറു
അവളെ കൂടെ പരിഗ്രഹിക്കരുതു. ഒരു 19
സ്ത്രീ ഋതുനിമിത്തം അശുദ്ധയായിരി
ക്കുമ്പോൾ അവളുടെ നഗ്നത അനാവൃത
മാകുമാറു അവളോടു അടുക്കരുതു. കൂട്ടു 20
കാരന്റെ ഭാൎയ്യയോടുകൂടെ ശയിച്ചു അവ
ളെക്കൊണ്ടു നിന്നെ അശുദ്ധനാക്കരുതു.
നിന്റെ സന്തതിയിൽ ഒന്നിനെയും മോ 21
ലെക്കിന്നു അൎപ്പിച്ചു നിന്റെ ദൈവത്തി
ന്റെ നാമത്തെ അശുദ്ധമാക്കരുതു; ഞാൻ
യഹോവ ആകുന്നു. സ്ത്രീയോടു എന്ന 22
പോലെ പുരുഷനോടുകൂടെ ശയിക്ക
രുതു; അതു മ്ലേച്ഛത. യാതൊരു മൃഗ 23
ത്തോടുംകൂടെ ശയിച്ചു അതിനാൽ നിന്നെ
അശുദ്ധനാക്കരുതു; യാതൊരു സ്ത്രീയും
ഒരു മൃഗത്തോടുകൂടെ ശയിക്കേണ്ടതിന്നു
അതിന്റെ മുമ്പിൽ നില്ക്കയും അരുതു;
അതു നികൃഷ്ടം.

ഇവയിൽ ഒന്നുകൊണ്ടും നിങ്ങളെ ത 24
ന്നേ അശുദ്ധരാക്കരുതു; ഞാൻ നിങ്ങളുടെ
മുമ്പിൽനിന്നു നീക്കിക്കളയുന്ന ജാതികൾ
ഇവയാൽ ഒക്കെയും തങ്ങളെത്തന്നേ അശു
ദ്ധരാക്കിയിരിക്കുന്നു. ദേശവും അശുദ്ധ 25
മായി തീൎന്നു; അതുകൊണ്ടു ഞാൻ അതി
ന്റെ അകൃത്യം അതിന്മേൽ സന്ദൎശിക്കുന്നു;
ദേശം തന്റെ നിവാസികളെ ഛൎദ്ദിച്ചുകള
യുന്നു. ഈ മ്ലേച്ഛത ഒക്കെയും നിങ്ങൾ 26
ക്കു മുമ്പെ ആ ദേശത്തുണ്ടായിരുന്ന മനു
ഷ്യർ ചെയ്തു, ദേശം അശുദ്ധമായി തീൎന്നു.
നിങ്ങൾക്കു മുമ്പെ ഉണ്ടായിരുന്ന ജാതിക 27
ളെ ദേശം ഛൎദ്ദിച്ചുകളഞ്ഞതുപോലെ നി
ങ്ങൾ അതിനെ അശുദ്ധമാക്കീട്ടു നിങ്ങളെ
യും ഛൎദ്ദിച്ചുകളയാതിരിപ്പാൻ നിങ്ങൾ 28
എന്റെ ചട്ടങ്ങളും വിധികളും പ്രമാണി
ക്കേണം; ഈ മ്ലേച്ഛതകളിൽ യാതൊന്നും
സ്വദേശിയാകട്ടെ നിങ്ങളുടെ ഇടയിൽ
പാൎക്കുന്ന പരദേശിയാകട്ടെ ചെയ്യരുതു.
ആരെങ്കിലും ഈ സകലമ്ലേച്ഛതകളിലും 29

ഏതെങ്കിലും ചെയ്താൽ അങ്ങനെ ചെയ്യുന്ന
വരെ അവരുടെ ജനത്തിൽനിന്ന ഛേദി
30 ച്ചുകളയേണം. ആകയാൽ നിങ്ങൾക്കു
മുമ്പെ നടന്ന ഈ മ്ലേച്ഛമൎയ്യാദകളിൽ യാ
തൊന്നും ചെയ്യാതെയും അവയാൽ അശു
ദ്ധരാകാതെയും ഇരിപ്പാൻ നിങ്ങൾ എ
ന്റെ പ്രമാണങ്ങളെ പ്രമാണിക്കേണം;
ഞാൻ നിങ്ങളുടെ ദൈവമായ യഹോവ
ആകുന്നു.

## ൧൯. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അരു
2 ളിച്ചെയ്തതു: നീ യിസ്രായേൽമക്കളുടെ സ
ൎവ്വസഭയോടും പറയേണ്ടതു എന്തെന്നാൽ:
നിങ്ങളുടെ ദൈവമായ യഹോവ എന്ന
ഞാൻ വിശുദ്ധനാകയാൽ നിങ്ങളും വി
3 ശുദ്ധരായിരിപ്പിൻ. നിങ്ങൾ ഓരോരു
ത്തൻ താന്താന്റെ അമ്മയെയും അപ്പനെ
യും ഭയപ്പെടേണം; എന്റെ ശബ്ബത്തുകൾ
പ്രമാണിക്കേണം; ഞാൻ നിങ്ങളുടെ ദൈ
4 വമായ യഹോവ ആകുന്നു. വിഗ്രഹങ്ങ
ളുടെ അടുക്കലേക്കു തിരിയരുതു; ദേവന്മാ
രെ നിങ്ങൾക്കു വാൎത്തുണ്ടാക്കരുതു; ഞാൻ
നിങ്ങളുടെ ദൈവമായ യഹോവ ആകുന്നു.
5 യഹോവെക്കു സമാധാനയാഗം അൎപ്പിക്കു
ന്നു എങ്കിൽ നിങ്ങൾക്കു പ്രസാദം ലഭിപ്പാൻ
6 തക്കവണ്ണം അൎപ്പിക്കേണം. അൎപ്പിക്കുന്ന
ദിവസവും പിറ്റെന്നാളും അതു തിന്നാം;
മൂന്നാം ദിവസംവരെ ശേഷിക്കുന്നതു
7 തീയിൽ ഇട്ടു ചുട്ടുകളയേണം. മൂന്നാം
ദിവസം തിന്നു എന്നുവരികിൽ അതു
8 അറെപ്പാകുന്നു; പ്രസാദമാകയില്ല. അതു
തിന്നുന്നവൻ കുററം വഹിക്കും; യഹോ
വെക്കു വിശുദ്ധമായതു അവൻ അശുദ്ധ
മാക്കിയല്ലോ; അവനെ അവന്റെ ജന
ത്തിൽനിന്നു ഛേദിച്ചുകളയേണം.
9 നിങ്ങളുടെ നിലത്തിലെ വിളവു നിങ്ങൾ
കൊയ്യുമ്പോൾ വയലിന്റെ അരികു തീൎത്തു
കൊയ്യരുതു; നിന്റെ കൊയ്ത്തിൽ കാലാ
പെറുക്കയും അരുതു. നിന്റെ മുന്തിരി 10
ത്തോട്ടത്തിൽ കാലാ പറിക്കരുതു; നിന്റെ
മുന്തിരിത്തോട്ടത്തിൽ വീണുകിടക്കുന്ന പ
ഴം പെറുക്കയും അരുതു. അവയെ ദരിദ്ര
ന്നും പരദേശിക്കും വിട്ടേക്കേണം; ഞാൻ
നിങ്ങളുടെ ദൈവമായ യഹോവ ആകുന്നു. 11
മോഷ്ടിക്കരുതു, ചതിക്കരുതു; ഒരുത്തനോടു
ഒരുത്തൻ ഭോഷ്കുപറയരുതു. എന്റെ നാമ 12
ത്തെക്കൊണ്ടു കള്ളസ്സത്യം ചെയ്തു നിന്റെ
ദൈവത്തിന്റെ നാമത്തെ അശുദ്ധമാക്ക
രുതു; ഞാൻ യഹോവ ആകുന്നു. കൂട്ടുകാ 13
രനെ പീഡിപ്പിക്കരുതു; അവന്റെ വസ്തു
കവൎച്ച ചെയ്കയും അരുതു; കൂലിക്കാരന്റെ
കൂലി പിറ്റെന്നു രാവിലെവരെ നിന്റെ
പക്കൽ ഇരിക്കരുതു. ചെകിടനെ ശപി 14
ക്കരുതു; കുരുടന്റെ മുമ്പിൽ ഇടൎച്ച വെക്ക
രുതു; നിന്റെ ദൈവത്തെ ഭയപ്പെടേണം;
ഞാൻ യഹോവ ആകുന്നു. ന്യായവിസ്താ 15
രത്തിൽ അന്യായം ചെയ്യരുതു; എളിയവ
ന്റെ മുഖം നോക്കാതെയും വലിയവന്റെ
മുഖം ആദരിക്കാതെയും നിന്റെ കൂട്ടുകാര
ന്നു നീതിയോടെ ന്യായം വിധിക്കേണം.
നിന്റെ ജനത്തിന്റെ ഇടയിൽ ഏഷണി 16
പറഞ്ഞു നടക്കരുതു; കൂട്ടുകാരന്റെ മരണ
ത്തിന്നായി നിഷ്കൎഷിക്കരുതു; ഞാൻ യഹോ
വ ആകുന്നു. സഹോദരനെ നിന്റെ 17
ഹൃദയത്തിൽ ദ്വേഷിക്കരുതു; കൂട്ടുകാര
ന്റെ പാപം നിന്റെ മേൽ വരാതിരി
പ്പാൻ അവനെ താല്പൎയ്യമായി ശാസിക്കേ
ണം. പ്രതികാരം ചെയ്യരുതു; നിന്റെ 18
ജനത്തിന്റെ മക്കളോടു പക വെക്കരുതു;
കൂട്ടുകാരനെ നിന്നെപ്പോലെ തന്നേ സ്നേ
ഹിക്കേണം; ഞാൻ യഹോവ ആകുന്നു.
നിങ്ങൾ എന്റെ ചട്ടങ്ങൾ പ്രമാണിക്കേ 19
ണം. രണ്ടു തരം മൃഗങ്ങളെ തമ്മിൽ ഇണ

ചേൎക്കരുതു; നിന്റെ വയലിൽ കൂട്ടുവിത്തു
വിതെക്കരുതു; രണ്ടുവക സാധനം കലൎന്ന
20 വസ്ത്രം ധരിക്കരുതു. ഒരു പുരുഷന്നു നി
യമിച്ചവളും വീണ്ടെടുക്കപ്പെടുകയോ സ്വാ
തന്ത്ര്യം കിട്ടുകയോ ചെയ്യാത്തവളുമായ ഒരു
ദാസിയോടുകൂടെ ഒരുത്തൻ ശയിച്ചാൽ
അവരെ ശിക്ഷിക്കേണം. എന്നാൽ അ
വൾ സ്വാതന്ത്ര്യമില്ലാത്തവളായാൽ അവ
21 രെ കൊല്ലരുതു. അവൻ യഹോവെക്കു
അകൃത്യയാഗത്തിന്നായി സമാഗമനകൂടാ
രത്തിന്റെ വാതില്ക്കൽ ഒരു ആട്ടുകൊററ
22 നെ കൊണ്ടുവരേണം. അവൻ ചെയ്ത
പാപത്തിന്നായി പുരോഹിതൻ അകൃത്യ
യാഗത്തിന്റെ ആട്ടുകൊററനെക്കൊണ്ടു
അവന്നുവേണ്ടി യഹോവയുടെ സന്നിധി
യിൽ പ്രായശ്ചിത്തം കഴിക്കേണം; എ
ന്നാൽ അവൻ ചെയ്ത പാപം അവനോടു
23 ക്ഷമിക്കും. നിങ്ങൾ ദേശത്തു എത്തി ഭ
ക്ഷണത്തിന്നു ഉതകുന്ന സകലവിധവൃക്ഷ
ങ്ങളും നട്ടശേഷം നിങ്ങൾക്കു അവയുടെ
ഫലം പരിഛേദന കഴിയാത്തതുപോലെ
ആയിരിക്കേണം; അതു മൂന്നു സംവത്സര
ത്തേക്കു പരിഛേദനയില്ലാത്തതുപോലെ
24 ഇരിക്കേണം; അതു തിന്നരുതു. നാലാം
സംവത്സരത്തിൽ അതിന്റെ ഫലമെല്ലാം
യഹോവയുടെ സ്തോത്രത്തിന്നായിട്ടു ശുദ്ധ
25 മായിരിക്കേണം. അഞ്ചാം സംവത്സര
ത്തിലോ നിങ്ങൾക്കു അതിന്റെ ഫലം തി
ന്നാം; അങ്ങനെ അതിന്റെ അനുഭവം
നിങ്ങൾക്കു വൎദ്ധിച്ചുവരും; ഞാൻ നിങ്ങളു
26 ടെ ദൈവമായ യഹോവ ആകുന്നു. രക്ത
ത്തോടുകൂടിയുള്ളതു തിന്നരുതു; ആഭിചാരം
27 ചെയ്യരുതു; മുഹൂൎത്തം നോക്കരുതു; നിങ്ങ
ളുടെ തലമുടി ചുററും വിളുമ്പു വടിക്കരുതു;
28 താടിയുടെ അററം വിരൂപമാക്കരുതു. മ
രിച്ചവന്നുവേണ്ടി ശരീരത്തിൽ മുറിവുണ്ടാ
ക്കരുതു; മെയ്മേൽ പച്ചകുത്തരുതു; ഞാൻ
യഹോവ ആകുന്നു. ദേശം വേശ്യാവൃത്തി 29
ചെയ്തു ദുഷ്കൎമ്മംകൊണ്ടു നിറയാതിരിക്കേ
ണ്ടതിന്നു നിന്റെ മകളെ വേശ്യാവൃത്തിക്കു
ഏല്പിക്കരുതു. നിങ്ങൾ എന്റെ ശബ്ബത്തു 30
കൾ പ്രമാണിക്കയും എന്റെ വിശുദ്ധമ
ന്ദിരത്തോടു ഭയഭക്തിയുള്ളവരായിരിക്ക
യും വേണം; ഞാൻ യഹോവ ആകുന്നു.
വെളിച്ചപ്പാടന്മാരുടെയും മന്ത്രവാദികളു 31
ടെയും അടുക്കൽ പോകരുതു. അവരാൽ
അശുദ്ധരായ്തീരുവാൻ തക്കവണ്ണം അവരെ
അന്വേഷിക്കയും അരുതു. ഞാൻ നിങ്ങളു
ടെ ദൈവമായ യഹോവ ആകുന്നു. നര 32
ച്ചവന്റെ മുമ്പാകെ എഴുന്നേല്ക്കയും വൃദ്ധ
ന്റെ മുഖം ബഹുമാനിക്കയും നിന്റെ ദൈ
വത്തെ ഭയപ്പെടുകയും വേണം; ഞാൻ
യഹോവ ആകുന്നു. പരദേശി നിന്നോ 33
ടുകൂടെ നിങ്ങളുടെ ദേശത്തു പാൎത്താൽ അ
വനെ ഉപദ്രവിക്കരുതു. നിങ്ങളോടുകൂ 34
ടെ പാൎക്കുന്ന പരദേശി നിങ്ങൾക്കു സ്വദേ
ശിയെപ്പോലെ ഇരിക്കേണം; അവനെ
നിന്നെപ്പോലെ തന്നേ സ്നേഹിക്കേണം;
നിങ്ങളും മിസ്രയീംദേശത്തു പരദേശികളാ
യിരുന്നുവല്ലോ; ഞാൻ നിങ്ങളുടെ ദൈവ
മായ യഹോവ ആകുന്നു. ന്യായവിസ്താ 35
രത്തിലും അളവിലും തൂക്കത്തിലും നിങ്ങൾ
അന്യായം ചെയ്യരുതു. ഒത്ത തുലാസ്സും ഒ 36
ത്ത കട്ടിയും ഒത്ത പറയും ഒത്ത ഇടങ്ങഴി
യും നിങ്ങൾക്കു ഉണ്ടായിരിക്കേണം; ഞാൻ
നിങ്ങളെ മിസ്രയീംദേശത്തുനിന്നു പുറപ്പെ
ടുവിച്ച നിങ്ങളുടെ ദൈവമായ യഹോവ
ആകുന്നു. നിങ്ങൾ എന്റെ എല്ലാചട്ടങ്ങ 37
ളും സകലവിധികളും പ്രമാണിച്ചു അനു
സരിക്കേണം; ഞാൻ യഹോവ ആകുന്നു.

## ൨൦. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
രുളിച്ചെയ്തതു: നീ യിസ്രായേൽമക്കളോടു 2

പറയേണ്ടതു എന്തെന്നാൽ: യിസ്രായേൽ
മക്കളിലോ യിസ്രായേലിൽ വന്നു പാൎക്കു
ന്ന പരദേശികളിലോ ആരെങ്കിലും ത
ൻെറ സന്തതിയിൽ ഒന്നിനെ മോലെക്കി
ന്നു കൊടുത്താൽ അവൻ മരണശിക്ഷ
അനുഭവിക്കേണം; ദേശത്തിലെ ജനം
3 അവനെ കല്ലെറിയേണം. അവൻ ത
ൻെറ സന്തതിയെ മോലെക്കിന്നു കൊടു
ത്തതിനാൽ എൻെറ വിശുദ്ധമന്ദിരം മലി
നമാക്കുകയും എൻെറ വിശുദ്ധനാമം അ
ശുദ്ധമാക്കുകയും ചെയ്കകൊണ്ടു ഞാൻ
അവൻെറ നേരെ ദൃഷ്ടിവെച്ചു അവനെ
അവൻെറ ജനത്തിൽനിന്നു ഛേദിച്ചുക
4 ളയും. അവൻ തൻെറ സന്തതിയെ
മോലെക്കിന്നു കൊടുക്കുമ്പോൾ ദേശത്തി
ലെ ജനം അവനെ കൊല്ലാതെ കണ്ണടെ
5 ച്ചുകളഞ്ഞാൽ ഞാൻ അവന്നും കുടുംബ
ത്തിന്നും നേരെ ദൃഷ്ടിവെച്ചു അവനെയും
അവൻെറ പിന്നാലെ മോലെക്കിനോടു
പരസംഗം ചെയ്വാൻ പോകുന്ന എല്ലാവ
രെയും അവരുടെ ജനത്തിൻെറ നടുവിൽ
6 നിന്നു ഛേദിച്ചുകളയും. വെളിച്ചപ്പാട
ന്മാരുടെയും മന്ത്രവാദികളുടെയും പിന്നാ
ലെ പരസംഗം ചെയ്വാൻ പോകുന്നവ
ൻെറ നേരെയും ഞാൻ ദൃഷ്ടിവെച്ചു അവ
നെ അവൻെറ ജനത്തിൽനിന്നു ഛേദി
7 ച്ചുകളയും. ആകയാൽ നിങ്ങൾ നിങ്ങ
ളെത്തന്നേ ശുദ്ധീകരിച്ചു വിശുദ്ധന്മാരാ
യിരിപ്പിൻ; ഞാൻ നിങ്ങളുടെ ദൈവമായ
8 യഹോവ ആകുന്നു. എൻെറ ചട്ടങ്ങൾ
പ്രമാണിച്ചു ആചരിപ്പിൻ; ഞാൻ നിങ്ങ
ളെ ശുദ്ധീകരിക്കുന്ന യഹോവ ആകുന്നു.
9 അപ്പനെയോ അമ്മയെയോ ശപിക്കുന്ന
വൻ മരണശിക്ഷ അനുഭവിക്കേണം;
അവൻ അപ്പനെയും അമ്മയെയും ശപി
ച്ചു; അവൻെറ രക്തം അവൻെറ മേൽ
10 ഇരിക്കും. ഒരുത്തൻെറ ഭാൎയ്യയുമായി വ്യ
ഭിചാരം ചെയ്യുന്നവൻ, കൂട്ടുകാരൻെറ ഭാ
ൎയ്യയുമായി വ്യഭിചാരം ചെയ്യുന്ന വ്യഭിചാ
രിയും വ്യഭിചാരിണിയും തന്നേ, മരണശി
ക്ഷ അനുഭവിക്കേണം. അപ്പൻെറ ഭാ 11
ൎയ്യയോടുകൂടെ ശയിക്കുന്നവൻ അപ്പൻെറ
നഗ്നത അനാവൃതമാക്കുന്നു; ഇരുവരും മര
ണശിക്ഷ അനുഭവിക്കേണം; അവരുടെ
രക്തം അവരുടെമേൽ ഇരിക്കും. ഒരു 12
ത്തൻ മരുമകളോടുകൂടെ ശയിച്ചാൽ ഇരു
വരും മരണശിക്ഷ അനുഭവിക്കേണം;
അവർ നികൃഷ്ടകൎമ്മം ചെയ്തു; അവരുടെ
രക്തം അവരുടെമേൽ ഇരിക്കും. സ്ത്രീ 13
യോടുകൂടെ ശയിക്കുന്നതുപോലെ ഒരു
ത്തൻ പുരുഷനോടുകൂടെ ശയിച്ചാൽ ഇരു
വരും മ്ലേച്ഛത ചെയ്തു; അവർ മരണശി
ക്ഷ അനുഭവിക്കേണം; അവരുടെ രക്തം
അവരുടെമേൽ ഇരിക്കും. ഒരു പുരുഷൻ 14
ഒരു സ്ത്രീയെയും അവളുടെ അമ്മയെയും
പരിഗ്രഹിച്ചാൽ അതു ദുഷ്കൎമ്മം; നിങ്ങളുടെ
ഇടയിൽ ദുഷ്കൎമ്മം ഇല്ലാതിരിക്കേണ്ടതിന്നു
അവനെയും അവരെയും തീയിൽ ഇട്ടു ച
ട്ടുകളയേണം. ഒരു പുരുഷൻ മൃഗത്തോടു 15
കൂടെ ശയിച്ചാൽ അവൻ മരണശിക്ഷ അ
നുഭവിക്കേണം; മൃഗത്തെയും കൊല്ലേണം.
ഒരു സ്ത്രീ യാതൊരു മൃഗത്തോടെങ്കിലും 16
ചേൎന്നു ശയിച്ചാൽ സ്ത്രീയെയും മൃഗത്തെ
യും കൊല്ലേണം; അവർ മരണശിക്ഷ
അനുഭവിക്കേണം; അവരുടെ രക്തം അ
വരുടെ മേൽ ഇരിക്കും. ഒരു പുരുഷൻ 17
തൻെറ അപ്പൻെറ മകളോ അമ്മയുടെ
മകളോ ആയ തൻെറ സഹോദരിയെ
പരിഗ്രഹിച്ചു അവളുടെ നഗ്നത കാണുക
യും അവൾ അവൻെറ നഗ്നത കാണുക
യും ചെയ്താൽ അതു ലജ്ജാകരം; അവരെ
അവരുടെ ജനത്തിൻെറ മുമ്പിൽവെച്ചു
തന്നേ സംഹരിച്ചുകളയേണം; അവൻ
സഹോദരിയുടെ നഗ്നത അനാവൃതമാക്കി;

18 അവൻ തന്റെ കുററം വഹിക്കും. ഒരു
പുരുഷൻ ഋതുവായ സ്ത്രീയോടുകൂടെ ശയി
ച്ചു അവളുടെ നഗ്നത അനാവൃതമാക്കി
യാൽ അവൻ അവളുടെ സ്രവം അനാവൃ
തമാക്കി; അവളും തന്റെ രക്തസ്രവം അ
നാവൃതമാക്കി; ഇരുവരെയും അവരുടെ
ജനത്തിന്റെ ഇടയിൽനിന്നു ഛേദിച്ചു
19 കളയേണം. നിന്റെ അമ്മയുടെ സ
ഹോദരിയുടെയോ അപ്പന്റെ സഹോദ
രിയുടെയോ നഗ്നത അനാവൃതമാക്കരുതു;
അങ്ങനെത്തവൻ തന്റെ അടുത്ത ചാൎച്ച
ക്കാരത്തിയെ അനാവൃതയാക്കുന്നുവല്ലോ;
20 അവർ തങ്ങളുടെ കുററം വഹിക്കും. ഒരു
പുരുഷൻ ഇളയപ്പന്റെ ഭാൎയ്യയോടുകൂടെ
ശയിച്ചാൽ അവൻ ഇളയപ്പന്റെ നഗ്ന
ത അനാവൃതമാക്കി; അവർ തങ്ങളുടെ
പാപം വഹിക്കും; അവർ സന്തതിയില്ലാ
21 ത്തവരായി മരിക്കേണം. ഒരുത്തൻ സ
ഹോദരന്റെ ഭാൎയ്യയെ പരിഗ്രഹിച്ചാൽ
അതു മാലിന്യം; അവൻ സഹോദരന്റെ
നഗ്നത അനാവൃതമാക്കി; അവർ സന്തതി
യില്ലാത്തവർ ആയിരിക്കേണം.
22 ആകയാൽ നിങ്ങൾ കുടിയിരിക്കേണ്ട
തിന്നു ഞാൻ നിങ്ങളെ കൊണ്ടുപോകുന്ന
ദേശം നിങ്ങളെ ഛൎദ്ദിച്ചുകളയാതിരിപ്പാൻ
എന്റെ എല്ലാചട്ടങ്ങളും സകലവിധി
23 കളും പ്രമാണിച്ചു ആചരിക്കേണം. ഞാൻ
നിങ്ങളുടെ മുൻപിൽനിന്നു നീക്കിക്കളയു
ന്ന ജാതിയുടെ ചട്ടങ്ങളെ അനുസരിച്ചു
നടക്കരുതു; ഈ കാൎയ്യങ്ങളെ ഒക്കെയും
ചെയ്തുകൊണ്ടു അവർ എനിക്കു അറെ
24 പ്പായി തീൎന്നു. നിങ്ങൾ അവരുടെ ദേ
ശത്തെ കൈവശമാക്കും എന്നു ഞാൻ നി
ങ്ങളോടു കല്പിച്ചുവല്ലോ; പാലും തേനും
ഒഴുകുന്ന ആ ദേശം നിങ്ങൾ കൈവശമാ
ക്കേണ്ടതിന്നു ഞാൻ അതിനെ നിങ്ങൾക്കു
തരും; ഞാൻ നിങ്ങളെ ജാതികളിൽനിന്നു
വേറുതിരിച്ചവനായി നിങ്ങളുടെ ദൈവ
മായ യഹോവ ആകുന്നു. ആകയാൽ 25
ശുദ്ധിയുള്ള മൃഗവും ശുദ്ധിയില്ലാത്ത മൃഗ
വും തമ്മിലും, ശുദ്ധിയില്ലാത്ത പക്ഷിയും
ശുദ്ധിയുള്ള പക്ഷിയും തമ്മിലും നിങ്ങൾ
വ്യത്യാസം വെക്കേണം; ഞാൻ നിങ്ങൾക്കു
അശുദ്ധമെന്നു വേറുതിരിച്ചിട്ടുള്ള മൃഗ
ത്തെക്കൊണ്ടും പക്ഷിയെക്കൊണ്ടും നില
ത്തു ഇഴയുന്ന യാതൊരു ജന്തുവിനെക്കൊ
ണ്ടും നിങ്ങളെത്തന്നേ അറെപ്പാക്കരുതു.
നിങ്ങൾ എനിക്കു വിശുദ്ധന്മാരായിരിക്കേ 26
ണം; യഹോവയായ ഞാൻ വിശുദ്ധനാക
കൊണ്ടു നിങ്ങളും എനിക്കു വിശുദ്ധന്മാരാ
യിരിക്കേണം; നിങ്ങൾ എനിക്കുള്ളവരാ
യിരിക്കേണ്ടതിന്നു ഞാൻ നിങ്ങളെ ജാതി
കളിൽനിന്നു വേറുതിരിച്ചിരിക്കുന്നു.
വെളിച്ചപ്പാടോ മന്ത്രവാദമോ ഉള്ള പു 27
രുഷൻ ആകട്ടെ സ്ത്രീയാകട്ടെ മരണശി
ക്ഷ അനുഭവിക്കേണം; അവരെ കല്ലെറി
ഞ്ഞു കൊല്ലേണം; അവരുടെ രക്തം അവ
രുടെമേൽ ഇരിക്കും.

## ൨൧. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
രുളിച്ചെയ്തതു: അഹരോന്റെ പുത്രന്മാരാ
യ പുരോഹിതന്മാരോടു പറയേണ്ടതെ
ന്തെന്നാൽ: പുരോഹിതൻ തന്റെ ജന
ത്തിൽ ഒരുവന്റെ ശവത്താൽ തന്നെ
ത്താൻ മലിനമാക്കരുതു. എന്നാൽ തന്റെ 2
അമ്മ, അപ്പൻ, മകൻ, മകൾ, സഹോദ
രൻ, തനിക്കടുത്തവളും ഭൎത്താവില്ലാത്ത 3
കന്യകയുമായ സഹോദരി എന്നിങ്ങനെ
യുള്ള ഉററ ചാൎച്ചക്കാരാൽ അവന്നു മലി
നനാകാം. അവൻ തന്റെ ജനത്തിൽ 4
പ്രമാണിയായിരിക്കയാൽ തന്നെത്താൻ മ
ലിനമാക്കി അശുദ്ധനാക്കരുതു. അവർ 5
തലമുടി വടിക്കയും താടിയുടെ അററം ക

ത്രിക്കയും ശരീരത്തിൽ മുറിവുണ്ടാക്കുകയും
6 അരുതു; തങ്ങളുടെ ദൈവത്തിന്റെ നാ
മത്തെ അശുദ്ധമാക്കാതെ തങ്ങളുടെ ദൈ
വത്തിന്നു വിശുദ്ധന്മാരായിരിക്കേണം;
അവർ തങ്ങളുടെ ദൈവത്തിന്റെ ഭോ
ജനമായ യഹോവയുടെ ദഹനയാഗങ്ങൾ
അൎപ്പിക്കുന്നു; ആകയാൽ അവർ വിശുദ്ധ
7 ന്മാരായിരിക്കേണം. വേശ്യയെയോ ദുൎന്ന
ടപ്പുകാരത്തിയെയോ അവർ വിവാഹം
കഴിക്കരുതു; ഭൎത്താവു ഉപേക്ഷിച്ചുകള
ഞ്ഞവളെയും വിവാഹം കഴിക്കരുതു; അ
വൻ തന്റെ ദൈവത്തിന്നു വിശുദ്ധൻ
8 ആകുന്നു. അതുകൊണ്ടു നീ അവനെ
ശുദ്ധീകരിക്കേണം; അവൻ നിന്റെ
ദൈവത്തിന്നു ഭോജനം അൎപ്പിക്കുന്നവ
നാകയാൽ നീ അവനെ ശുദ്ധീകരി
ക്കേണം; അവൻ നിനക്കു വിശുദ്ധനാ
യിരിക്കേണം; നിങ്ങളെ ശുദ്ധീകരിക്കു
ന്ന യഹോവയായ ഞാൻ വിശുദ്ധൻ ആ
9 കുന്നു. പുരോഹിതന്റെ മകൾ ദുൎന്നടപ്പു
ചെയ്തു തന്നെത്താൻ അശുദ്ധയാക്കിയാൽ
അവൾ തന്റെ അപ്പനെ അശുദ്ധനാ
ക്കുന്നു; അവളെ തീയിൽ ഇട്ടു ചുട്ടുകള
യേണം.
10 അഭിഷേകതൈലം തലയിൽ ഒഴിക്ക
പ്പെട്ടവനും വസ്ത്രം ധരിപ്പാൻ പ്രതിഷ്ഠി
ക്കപ്പെട്ടവനുമായി തന്റെ സഹോദരന്മാ
രിൽ മഹാപുരോഹിതനായവൻ തന്റെ
തലമുടി പിച്ചിപ്പറിക്കയും വസ്ത്രം കീറു
11 കയും അരുതു. അവൻ യാതൊരു ശവ
ത്തോടും അടുക്കുകയും തന്റെ അപ്പനാ
ലോ അമ്മയാലോ അശുദ്ധനാകയും അ
12 രുതു. വിശുദ്ധമന്ദിരം വിട്ടു അവൻ പു
റത്തിറങ്ങുകയും തന്റെ ദൈവത്തി
ന്റെ വിശുദ്ധമന്ദിരം അശുദ്ധമാക്കുകയും
അരുതു; അവന്റെ ദൈവത്തിന്റെ അ
ഭിഷേകതൈലമായ സംസ്കാരം അവന്റെ
മേൽ ഇരിക്കുന്നു; ഞാൻ യഹോവ ആ
കുന്നു. കന്യകയായ സ്ത്രീയെ മാത്രമേ 13
അവൻ വിവാഹം കഴിക്കാവു. വിധവ, 14
ഉപേക്ഷിക്കപ്പെട്ടവൾ, ദുൎന്നടപ്പുകാരത്തി,
വേശ്യ ഇങ്ങനെയുള്ളവരെ അവൻ വിവാ
ഹം കഴിക്കരുതു; സ്വജനത്തിലുള്ള കന്യ
കയെ മാത്രമേ വിവാഹം കഴിക്കാവു.
അവൻ തന്റെ സന്തതിയെ തന്റെ ജന 15
ത്തിന്റെ ഇടയിൽ അശുദ്ധമാക്കരുതു;
ഞാൻ അവനെ ശുദ്ധീകരിക്കുന്ന യഹോ
വ ആകുന്നു.
യഹോവ പിന്നെയും മോശെയോടു 16
അരുളിച്ചെയ്തതു: നീ അഹരോനോടു 17
പറയേണ്ടതു എന്തെന്നാൽ: നിന്റെ സ
ന്തതിയിൽ അംഗഹീനനായവൻ നി
ന്റെ ദൈവത്തിന്റെ ഭോജനം അൎപ്പി
പ്പാൻ ഒരിക്കലും അടുത്തുവരരുതു.
അംഗഹീനനായ യാതൊരുത്തനും അ 18
ടുത്തുവരരുതു; കുരുടൻ, മുടന്തൻ, പതി
മൂക്കൻ, അധികാംഗൻ, കാലൊടിഞ്ഞ 19
വൻ, കയ്യൊടിഞ്ഞവൻ, കൂനൻ, മു 20
ണ്ടൻ, പൂക്കണ്ണൻ, ചൊറിയൻ, പൊരി
ച്ചുണങ്ങൻ, ഷണ്ഡൻ എന്നിങ്ങനെയുള്ള
വരും അരുതു. പുരോഹിതനായ അ 21
ഹരോന്റെ സന്തതിയിൽ അംഗഹീന
നായ ഒരുത്തനും യഹോവയുടെ ദഹ
നയാഗങ്ങൾ അൎപ്പിപ്പാൻ അടുത്തുവര
രുതു; അവൻ അംഗഹീനൻ; അവൻ
തന്റെ ദൈവത്തിന്റെ ഭോജനം അൎപ്പി
പ്പാൻ അടുത്തുവരരുതു. തന്റെ ദൈവ 22
ത്തിന്റെ ഭോജനമായ അതിപരിശുദ്ധ
മായവയും വിശുദ്ധമായവയും അവന്നു
ഭക്ഷിക്കാം. എങ്കിലും തിരശ്ശീലയുടെ 23
അടുക്കൽ ചെല്ലുകയും യാഗപീഠത്തിങ്കൽ
അടുത്തുവരികയും അരുതു; അവൻ അം
ഗഹീനനല്ലോ; അവൻ എന്റെ വിശുദ്ധ
സാധനങ്ങളെ അശുദ്ധമാക്കരുതു; ഞാൻ

അവരെ ശുദ്ധീകരിക്കുന്ന യഹോവ
24 ആകുന്നു. മോശെ ഇതു അഹരോനോടും
പുത്രന്മാരോടും എല്ലായിസ്രായേൽമക്കളോ
ടും പറഞ്ഞു.

## ൨൨. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
2 രുളിച്ചെയ്തതു എന്തെന്നാൽ: യിസ്രായേൽ
മക്കൾ എനിക്കു ശുദ്ധീകരിക്കുന്ന വിശുദ്ധ
സാധനങ്ങളെ സംബന്ധിച്ചു അഹരോനും
അവന്റെ പുത്രന്മാരും സൂക്ഷിച്ചുനില്ക്കേ
ണമെന്നും എന്റെ വിശുദ്ധനാമത്തെ അ
ശുദ്ധമാക്കരുതെന്നും അവരോടു പറയേ
3 ണം; ഞാൻ യഹോവ ആകുന്നു. നീ അ
വരോടു പറയേണ്ടതു എന്തെന്നാൽ: നി
ങ്ങളുടെ തലമുറകളിൽ നിങ്ങളുടെ സകല
സന്തതിയിലും ആരെങ്കിലും അശുദ്ധനാ
യിരിക്കുമ്പോൾ യിസ്രായേൽമക്കൾ യഹോ
വെക്കു ശുദ്ധീകരിക്കുന്ന വിശുദ്ധസാധന
ങ്ങളോടു അടുത്താൽ അവനെ എന്റെ
മുമ്പിൽനിന്നു ഛേദിച്ചുകളയേണം; ഞാൻ
4 യഹോവ ആകുന്നു. അഹരോന്റെ സ
ന്തതിയിൽ ആരെങ്കിലും കുഷ്ഠരോഗിയോ
ശുക്ലസ്രവക്കാരനോ ആയാൽ അവൻ ശു
ദ്ധനായിത്തീരുംവരെ വിശുദ്ധസാധന
ങ്ങൾ ഭക്ഷിക്കരുതു; ശവത്താൽ അശുദ്ധ
മായ യാതൊന്നെങ്കിലും തൊടുന്നവനും
5 ബീജസ്ഖലനം ഉണ്ടായവനും അശുദ്ധി
വരുത്തുന്ന യാതൊരു ഇഴജാതിയെ എങ്കി
ലും വല്ല അശുദ്ധിയുമുണ്ടായിട്ടു അശുദ്ധി
വരുത്തുന്ന മനുഷ്യനെ എങ്കിലും തൊടുന്ന
6 വനും ഇങ്ങനെ തൊട്ടുതീണ്ടിയവൻ
സന്ധ്യവരെ അശുദ്ധനായിരിക്കേണം;
അവൻ ദേഹം വെള്ളത്തിൽ കഴുകിയല്ലാ
തെ വിശുദ്ധസാധനങ്ങൾ ഭക്ഷിക്കരുതു.
7 സൂൎയ്യൻ അസ്തമിച്ചശേഷം അവൻ ശുദ്ധ
നാകും; പിന്നെ അവന്നു വിശുദ്ധസാധ
നങ്ങൾ ഭക്ഷിക്കാം; അതു അവന്റെ
ആഹാരമല്ലോ. താനേ ചത്തതിനെയും 8
പറിച്ചുകീറിപ്പോയതിനെയും തിന്നിട്ടു
തന്നെത്താൻ അശുദ്ധമാക്കരുതു; ഞാൻ
യഹോവ ആകുന്നു. ആകയാൽ അവർ 9
എന്റെ പ്രമാണങ്ങളെ നിസ്സാരമാക്കി
തങ്ങളുടെ മേൽ പാപം വരുത്തുകയും അ
തിനാൽ മരിക്കയും ചെയ്യാതിരിപ്പാൻ അ
വ പ്രമാണിക്കേണം; ഞാൻ അവരെ ശു
ദ്ധീകരിക്കുന്ന യഹോവ ആകുന്നു. യാ 10
തൊരു അന്യനും വിശുദ്ധസാധനം ഭക്ഷി
ക്കരുതു; പുരോഹിതന്റെ അടുക്കൽ വന്നു
പാൎക്കുന്നവനും കൂലിക്കാരനും വിശുദ്ധസാ
ധനം ഭക്ഷിക്കരുതു. എന്നാൽ പുരോഹി 11
തൻ ഒരുത്തനെ വിലെക്കു വാങ്ങിയാൽ
അവനും വീട്ടിൽ പിറന്നുണ്ടായവനും ഭ
ക്ഷിക്കാം; ഇവൎക്കു അവന്റെ ആഹാരം ഭ
ക്ഷിക്കാം. പുരോഹിതന്റെ മകൾ അന്യ 12
കുടുംബക്കാരന്നു ഭാൎയ്യയായാൽ അവൾ വി
ശുദ്ധസാധനങ്ങളായ വഴിപാടു ഒന്നും ഭ
ക്ഷിക്കരുതു. പുരോഹിതന്റെ മകൾ വി 13
ധവയോ ഉപേക്ഷിക്കപ്പെട്ടവളോ ആയി
സന്തതിയില്ലാതെ അപ്പന്റെ വീട്ടിലേക്കു
തന്റെ ബാല്യത്തിൽ എന്നപോലെ മടങ്ങി
വന്നാൽ അവൾക്കു അപ്പന്റെ ആഹാരം
ഭക്ഷിക്കാം; എന്നാൽ യാതൊരു അന്യനും
അതു ഭക്ഷിക്കരുതു. ഒരുത്തൻ അബദ്ധ 14
വശാൽ വിശുദ്ധസാധനം ഭക്ഷിച്ചുപോ
യാൽ അവൻ വിശുദ്ധസാധനം അഞ്ചിൽ
ഒരംശവും കൂട്ടി പുരോഹിതന്നു കൊടുക്കേ
ണം. യിസ്രായേൽമക്കൾ യഹോവെക്കു 15
അൎപ്പിക്കുന്ന വിശുദ്ധസാധനങ്ങൾ അശു
ദ്ധമാക്കരുതു. അവരുടെ വിശുദ്ധസാധ 16
നങ്ങൾ ഭക്ഷിക്കുന്നതിൽ അവരുടെ മേൽ
അകൃത്യത്തിന്റെ കുററം വരുത്തരുതു;
ഞാൻ അവരെ ശുദ്ധീകരിക്കുന്ന യഹോവ
ആകുന്നു.

17 യഹോവ പിന്നെയും മോശെയോടു
18 അരുളിച്ചെയ്തതു: നീ അഹരോനോടും
പുത്രന്മാരോടും എല്ലായിസ്രായേൽമക്കളോ
ടും പറയേണ്ടതു എന്തെന്നാൽ: യിസ്രാ
യേൽഗൃഹത്തിലോ യിസ്രായേലിൽ ഉള്ള
പരദേശികളിലോ ആരെങ്കിലും യഹോ
വെക്കു ഹോമയാഗമായിട്ടു അൎപ്പിക്കുന്ന വ
ല്ല നേൎച്ചകളാകട്ടെ സ്വമേധാദാനങ്ങളാക
ട്ടെ ഇവയിൽ ഏതെങ്കിലും ഒരു വഴിപാടു
19 കഴിക്കുന്നു എങ്കിൽ നിങ്ങൾക്കു പ്രസാദം
ലഭിപ്പാന്തക്കവണ്ണം അതു മാടുകളിൽനി
ന്നോ ചെമ്മരിയാടുകളിൽനിന്നോ കോലാ
ടുകളിൽനിന്നോ ഊനമില്ലാത്ത ഒരു ആ
20 ണായിരിക്കേണം. ഊനമുള്ള യാതൊ
ന്നിനെയും നിങ്ങൾ അൎപ്പിക്കരുതു; അതി
നാൽ നിങ്ങൾക്കു പ്രസാദം ലഭിക്കയില്ല.
21 ഒരുത്തൻ നേൎച്ചനിവൃത്തിക്കായിട്ടോ സ്വ
മേധാദാനമായിട്ടോ യഹോവെക്കു മാടുക
ളിൽനിന്നാകട്ടെ ആടുകളിൽനിന്നാകട്ടെ
ഒന്നിനെ സമാധാനയാഗമായിട്ടു അൎപ്പി
ക്കുമ്പോൾ അതു പ്രസാദമാകുവാന്തക്കവ
ണ്ണം ഊനമില്ലാത്തതായിരിക്കേണം; അ
തിന്നു ഒരു കുറവും ഉണ്ടായിരിക്കരുതു.
22 കുരുടു, ചതവു, മുറിവു, മുഴ, ചൊറി, പുഴ
ക്കടി എന്നിവയുള്ള യാതൊന്നിനെയും യ
ഹോവെക്കു അൎപ്പിക്കരുതു; ഇവയിൽ ഒ
ന്നിനെയും യഹോവെക്കു യാഗപീഠത്തി
ന്മേൽ ദഹനയാഗമായി അൎപ്പിക്കരുതു.
23 അവയവങ്ങളിൽ ഏതെങ്കിലും നീളം കൂടി
യോ കുറഞ്ഞോ ഇരിക്കുന്ന കാളയെയും കു
ഞ്ഞാടിനെയും സ്വമേധാദാനമായിട്ടു അ
ൎപ്പിക്കാം; എന്നാൽ നേൎച്ചയായിട്ടു അതു പ്ര
24 സാദമാകയില്ല. വരി ചതെച്ചതോ എടു
ത്തുകളഞ്ഞതോ ഉടെച്ചതോ മുറിച്ചുകളഞ്ഞ
തോ ആയുള്ളതിനെ നിങ്ങൾ യഹോവെ
ക്കു അൎപ്പിക്കരുതു; ഇങ്ങനെ നിങ്ങളുടെ
25 ദേശത്തു ചെയ്യരുതു. അന്യന്റെ കയ്യിൽ
നിന്നു ഇങ്ങനെയുള്ള ഒന്നിനെയും വാ
ങ്ങി നിങ്ങളുടെ ദൈവത്തിന്റെ ഭോജന
മായിട്ടു അൎപ്പിക്കരുതു; അവെക്കു കേടും കുറ
വും ഉള്ളതുകൊണ്ടു അവയാൽ നിങ്ങൾക്കു
പ്രസാദം ലഭിക്കയില്ല.

യഹോവ പിന്നെയും മോശെയോടു 26
അരുളിച്ചെയ്തതു എന്തെന്നാൽ: ഒരു കാ 27
ളയോ ചെമ്മരിയാടോ കോലാടോ പിറ
ന്നാൽ ഏഴു ദിവസം തള്ളയുടെ അടുക്കൽ
ഇരിക്കേണം; എട്ടാം ദിവസംമുതൽ അതു
യഹോവെക്കു ദഹനയാഗമായി പ്രസാദ
മാകും. പശുവിനെയോ പെണ്ണാടിനെ 28
യോ അതിനെയും കുട്ടിയെയും ഒരു ദിവ
സത്തിൽ അറുക്കരുതു. യഹോവെക്കു 29
സ്തോത്രയാഗം അൎപ്പിക്കുമ്പോൾ അതു
പ്രസാദമാകത്തക്കവണ്ണം അൎപ്പിക്കേണം.
അന്നു തന്നേ അതിനെ തിന്നേണം; 30
രാവിലെവരെ അതിൽ ഒട്ടും ശേഷിപ്പി
ക്കരുതു; ഞാൻ യഹോവ ആകുന്നു.
ആകയാൽ നിങ്ങൾ എന്റെ കല്പനകൾ 31
പ്രമാണിച്ചു ആചരിക്കേണം; ഞാൻ
യഹോവ ആകുന്നു. എന്റെ വിശുദ്ധ 32
നാമത്തെ നിങ്ങൾ അശുദ്ധമാക്കരുതു;
യിസ്രായേൽമക്കളുടെ ഇടയിൽ ഞാൻ
ശുദ്ധീകരിക്കപ്പെടേണം; ഞാൻ നിങ്ങ
ളെ ശുദ്ധീകരിക്കുന്ന യഹോവ ആകുന്നു.
നിങ്ങൾക്കു ദൈവമായിരിക്കേണ്ടതിന്നു 33
മിസ്രയീംദേശത്തുനിന്നു നിങ്ങളെ കൊണ്ടു
വന്ന ഞാൻ യഹോവ ആകുന്നു.

## ൨൩. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
രുളിച്ചെയ്തതു: നീ യിസ്രായേൽമക്കളോ 2
ടു പറയേണ്ടതു: എന്റെ ഉത്സവങ്ങൾ, വി
ശുദ്ധസഭായോഗം വിളിച്ചുകൂട്ടേണ്ടുന്ന യ
ഹോവയുടെ ഉത്സവങ്ങൾ ആവിതു: ആറു 3
ദിവസം വേല ചെയ്യേണം; ഏഴാം ദിവ

സം വിശുദ്ധസഭായോഗം കൂടേണ്ടുന്ന സ്വ
സ്ഥതെക്കുള്ള ശബ്ബത്ത്. അന്നു ഒരു വേ
ലയും ചെയ്യരുതു; നിങ്ങളുടെ സകലവാ
സസ്ഥലങ്ങളിലും അതു യഹോവയുടെ ശ
ബ്ബത്ത് ആകുന്നു.
4 അതതുകാലത്തു വിശുദ്ധസഭായോഗം
വിളിച്ചുകൂട്ടേണ്ടുന്ന യഹോവയുടെ ഉത്സ
5 വങ്ങൾ ആവിതു: ഒന്നാംമാസം പതി
ന്നാലാം തിയ്യതി സന്ധ്യാസമയത്തു യഹോ
6 വയുടെ പെസഹ. ആ മാസം പതിന
ഞ്ചാം തിയ്യതി യഹോവെക്കു പുളിപ്പില്ലാ
ത്ത അപ്പത്തിൻെറ പെരുനാൾ; ഏഴു
ദിവസം പുളിപ്പില്ലാത്ത അപ്പം തിന്നേ
7 ണം. ഒന്നാം ദിവസം നിങ്ങൾക്കു വി
ശുദ്ധസഭായോഗം ഉണ്ടാകേണം; സാമാ
8 ന്യവേല യാതൊന്നും ചെയ്യരുതു. നിങ്ങൾ
ഏഴു ദിവസം യഹോവെക്കു ദഹനയാഗം
അൎപ്പിക്കേണം; ഏഴാം ദിവസം വിശുദ്ധ
സഭായോഗം; അന്നു സാമാന്യവേല യാ
തൊന്നും ചെയ്യരുതു.
9 യഹോവ പിന്നെയും മോശെയോടു
10 അരുളിച്ചെയ്തതു: നീ യിസ്രായേൽമക്കളോ
ടു പറയേണ്ടതു എന്തെന്നാൽ: ഞാൻ നി
ങ്ങൾക്കു തരുന്ന ദേശത്തു നിങ്ങൾ എത്തി
യശേഷം അതിലെ വിളവെടുക്കുമ്പോൾ
നിങ്ങളുടെ കൊയ്ത്തിലെ ആദ്യത്തെ കററ
പുരോഹിതൻെറ അടുക്കൽ കൊണ്ടുവരേ
11 ണം. നിങ്ങൾക്കു പ്രസാദം ലഭിക്കേണ്ട
തിന്നു അവൻ ആ കററ യഹോവയുടെ
സന്നിധിയിൽ നീരാജനം ചെയ്യേണം.
ശബ്ബത്തിൻെറ പിറെറന്നാൾ പുരോഹി
12 തൻ അതു നീരാജനം ചെയ്യേണം. കററ
നീരാജനം ചെയ്യുന്ന ദിവസം നിങ്ങൾ
യഹോവെക്കു ഹോമയാഗമായി ഒരു വയ
സ്സു പ്രായമുള്ള ഊനമില്ലാത്ത ഒരു ആണാ
13 ട്ടിൻകുട്ടിയെ അൎപ്പിക്കേണം. അതിൻെറ
ഭോജനയാഗം എണ്ണ ചേൎത്ത രണ്ടിടങ്ങഴി

നേരിയ മാവു ആയിരിക്കേണം; അതു
യഹോവെക്കു സൌരഭ്യവാസനയായുള്ള
ദഹനയാഗം; അതിൻെറ പാനീയയാഗം
ഒരു നാഴി വീഞ്ഞു ആയിരിക്കേണം. നി 14
ങ്ങളുടെ ദൈവത്തിന്നു വഴിപാടു കൊണ്ടു
വരുന്ന ദിവസംവരെ നിങ്ങൾ അപ്പമാക
ട്ടെ മലരാകട്ടെ കതിരാകട്ടെ തിന്നരുതു;
നിങ്ങളുടെ സകലവാസസ്ഥലങ്ങളിലും
ഇതു തലമുറതലമുറയായി നിങ്ങൾക്കു എ
ന്നേക്കുമുള്ള ചട്ടം ആയിരിക്കേണം.
ശബ്ബത്തിൻെറ പിറെറന്നാൾമുതൽ, 15
നിങ്ങൾ നീരാജനത്തിൻെറ കററ കൊണ്ടു
വന്ന ദിവസംമുതൽ തന്നേ, എണ്ണി ഏഴു
ശബ്ബത്ത് തികയേണം. ഏഴാമത്തെ ശ 16
ബ്ബത്തിൻെറ പിറെറന്നാൾവരെ അൻ
പതു ദിവസം എണ്ണി യഹോവെക്കു പുതി
യ ധാന്യംകൊണ്ടു ഒരു ഭോജനയാഗം അ
ൎപ്പിക്കേണം. നീരാജനത്തിന്നു രണ്ടിട 17
ങ്ങഴി മാവുകൊണ്ടു രണ്ടപ്പം നിങ്ങളുടെ
വാസസ്ഥലങ്ങളിൽനിന്നു കൊണ്ടുവരേ
ണം; അതു നേരിയ മാവുകൊണ്ടുള്ളതും
പുളിപ്പിച്ചു ചുട്ടതും ആയിരിക്കേണം; അ
തു യഹോവെക്കു ആദ്യവിളവു. അപ്പ 18
ത്തോടുകൂടെ ഒരു വയസ്സു പ്രായമുള്ള ഊ
നമില്ലാത്ത ഏഴു ചെമ്മരിയാട്ടിൻകുട്ടിയെ
യും ഒരു കാളക്കുട്ടിയെയും രണ്ടു മുട്ടാടിനെ
യും അൎപ്പിക്കേണം; അവയും അവയുടെ
ഭോജനയാഗവും പാനീയയാഗവും യഹോ
വെക്കു സൌരഭ്യവാസനയായ ദഹനയാ
ഗമായി യഹോവെക്കു ഹോമയാഗമായി
രിക്കേണം. ഒരു കോലാട്ടുകൊററനെ 19
പാപയാഗമായും ഒരു വയസ്സു പ്രായമുള്ള
രണ്ടു ആട്ടിൻകുട്ടിയെ സമാധാനയാഗമാ
യും അൎപ്പിക്കേണം. പുരോഹിതൻ അവ 20
യെ ആദ്യവിളവിൻെറ അപ്പത്തോടും
രണ്ടു ആട്ടിൻകുട്ടിയോടുംകൂടെ യഹോവ
യുടെ സന്നിധിയിൽ നീരാജനം ചെയ്യേ

ണം; അവ പുരോഹിതന്നുവേണ്ടി യഹോ
21 വെക്കു വിശുദ്ധമായിരിക്കേണം. അന്നു
തന്നേ നിങ്ങൾ വിശുദ്ധസഭായോഗം വി
ളിച്ചുകൂട്ടേണം; അന്നു സാമാന്യവേല യാ
തൊന്നും ചെയ്യരുതു; ഇതു നിങ്ങളുടെ സ
കലവാസസ്ഥലങ്ങളിലും തലമുറതലമുറ
യായി നിങ്ങൾക്കു എന്നേക്കുമുള്ള ചട്ടം ആ
യിരിക്കേണം.
22 നിങ്ങളുടെ നിലത്തിലെ വിളവു എടു
ക്കുമ്പോൾ വയലിന്റെ അരികു തീർത്തു
കൊയ്യരുതു; കാലാ പെറുക്കുകയുമരുതു;
അതു ദരിദ്രന്നും പരദേശിക്കും വിട്ടേക്കേ
ണം; ഞാൻ നിങ്ങളുടെ ദൈവമായ യ
ഹോവ ആകുന്നു.
23 യഹോവ പിന്നെയും മോശെയോടു
24 അരുളിച്ചെയ്തതു: നീ യിസ്രായേൽമക്കളോ
ടു പറയേണ്ടതു എന്തെന്നാൽ: ഏഴാം മാസം
ഒന്നാം തിയ്യതി നിങ്ങൾക്കു കാഹളധ്വനി
യുടെ ജ്ഞാപകവും വിശുദ്ധസഭായോഗ
മുള്ള സ്വസ്ഥദിവസവുമായിരിക്കേണം.
25 അന്നു സാമാന്യവേല യാതൊന്നും ചെ
യ്യാതെ യഹോവെക്കു ദഹനയാഗം അർപ്പി
ക്കേണം.
26 യഹോവ പിന്നെയും മോശെയോടു
27 അരുളിച്ചെയ്തതു: ഏഴാം മാസം പത്താം
തിയ്യതി പാപപരിഹാരദിവസം ആകു
ന്നു. അന്നു നിങ്ങൾക്കു വിശുദ്ധസഭാ
യോഗം ഉണ്ടാകേണം; നിങ്ങൾ ആത്മ
തപനം ചെയ്കയും യഹോവെക്കു ദഹന
28 യാഗം അർപ്പിക്കയും വേണം. അന്നു നി
ങ്ങൾ യാതൊരു വേലയും ചെയ്യരുതു;
അതു നിങ്ങളുടെ ദൈവമായ യഹോവ
യുടെ സന്നിധിയിൽ നിങ്ങൾക്കുവേണ്ടി
പ്രായശ്ചിത്തം കഴിക്കേണ്ടതിന്നുള്ള പാ
29 പപരിഹാരദിവസം. അന്നു ആത്മതപ
നം ചെയ്യാത്ത ഏവനെയും അവന്റെ
ജനത്തിൽനിന്നു ഛേദിച്ചുകളയേണം.
അന്നു ആരെങ്കിലും വല്ലവേലയും ചെ 30
യ്താൽ അവനെ ഞാൻ അവന്റെ ജന
ത്തിന്റെ ഇടയിൽനിന്നു നശിപ്പിക്കും.
യാതൊരു വേലയും ചെയ്യരുതു; ഇതു നി 31
ങ്ങൾക്കു തലമുറതലമുറയായി നിങ്ങളുടെ
സകലവാസസ്ഥലങ്ങളിലും എന്നേക്കുമുള്ള
ചട്ടം ആയിരിക്കേണം. അതു നിങ്ങൾ 32
ക്കു സ്വസ്ഥതെക്കുള്ള ശബ്ബത്ത്; അന്നു
നിങ്ങൾ ആത്മതപനം ചെയ്യേണം. ആ
മാസം ഒമ്പതാം തിയ്യതി വൈകുന്നേരം
മുതൽ പിറ്റെന്നാൾ വൈകുന്നേരംവരെ
നിങ്ങൾ ശബ്ബത്ത് ആചരിക്കേണം.
യഹോവ പിന്നെയും മോശെയോടു 33
അരുളിച്ചെയ്തതു: നീ യിസ്രായേൽമക്കളോ 34
ടു പറയേണ്ടതു എന്തെന്നാൽ: ഏഴാം മാ
സം പതിനഞ്ചാം തിയ്യതിമുതൽ ഏഴു ദി
വസം യഹോവെക്കു കൂടാരപ്പെരുനാൾ
ആകുന്നു. ഒന്നാം ദിവസത്തിൽ വിശു 35
ദ്ധസഭായോഗം ഉണ്ടാകേണം; അന്നു
സാമാന്യവേല യാതൊന്നും ചെയ്യരുതു.
ഏഴു ദിവസം യഹോവെക്കു ദഹനയാഗം 36
അർപ്പിക്കേണം; എട്ടാം ദിവസം നിങ്ങൾ
ക്കു വിശുദ്ധസഭായോഗം ഉണ്ടാകേണം;
യഹോവെക്കു ദഹനയാഗവും അർപ്പിക്കേ
ണം; അന്നു അന്ത്യസഭായോഗം; സാമാ
ന്യവേല യാതൊന്നും ചെയ്യരുതു.
യഹോവയുടെ ശബ്ബത്തുകളും നിങ്ങളു 37
ടെ വഴിപാടുകളും നിങ്ങളുടെ എല്ലാനേർച്ച
കളും നിങ്ങൾ യഹോവെക്കു കൊടുക്കുന്ന
സകലസ്വമേധാദാനങ്ങളും കൂടാതെ അ 38
തതു ദിവസത്തിൽ യഹോവെക്കു ദഹന
യാഗവും ഹോമയാഗവും ഭോജനയാഗവും
പാനീയയാഗവും അർപ്പിക്കേണ്ടതിന്നു വി
ശുദ്ധസഭായോഗങ്ങൾ വിളിച്ചുകൂട്ടേണ്ടുന്ന
യഹോവയുടെ ഉത്സവങ്ങൾ ഇവ തന്നേ.
ഭൂമിയുടെ ഫലം ശേഖരിച്ചശേഷം 39
ഏഴാം മാസം പതിനഞ്ചാം തിയ്യതി യഹോ

വെക്കു ഏഴ ദിവസം ഉത്സവം ആചരിക്കേ
ണം; ആദ്യദിവസം വിശുദ്ധസ്വസ്ഥത;
40 എട്ടാം ദിവസവും വിശുദ്ധസ്വസ്ഥത. ആ
ദ്യദിവസം ഭംഗിയുള്ള വൃക്ഷങ്ങളുടെ ഫല
വും ഈത്തപ്പനയുടെ കുരുത്തോലയും തഴെ
ച്ചിരിക്കുന്ന വൃക്ഷങ്ങളുടെ കൊമ്പും ആററ
ലരിയും എടുത്തുകൊണ്ടു നിങ്ങളുടെ ദൈ
വമായ യഹോവയുടെ സന്നിധിയിൽ ഏ
41 ഴ ദിവസം സന്തോഷിക്കേണം. സംവ
ത്സരം തോറും ഏഴ ദിവസം യഹോവെക്കു
ഈ ഉത്സവം ആചരിക്കേണം; ഇതു തലമു
റതലമുറയായി നിങ്ങൾക്കു എന്നേക്കുമുള്ള
ചട്ടം; ഏഴാം മാസത്തിൽ അതു ആചരിക്കേ
42 ണം. ഞാൻ യിസ്രായേൽമക്കളെ മിസ്ര
യീംദേശത്തുനിന്നു കൊണ്ടുവന്നപ്പോൾ അ
വരെ കൂടാരങ്ങളിൽ പാൎപ്പിച്ചു എന്നു നി
43 ങ്ങളുടെ സന്തതികൾ അറിവാൻ നിങ്ങൾ
ഏഴ ദിവസം കൂടാരങ്ങളിൽ പാൎക്കേണം;
യിസ്രായേലിലെ സ്വദേശികൾ ഒക്കെയും
കൂടാരങ്ങളിൽ പാൎക്കേണം; ഞാൻ നിങ്ങ
ളുടെ ദൈവമായ യഹോവ ആകുന്നു.
44 അങ്ങനെ മോശെ യഹോവയുടെ ഉത്സവ
ങ്ങളെ യിസ്രായേൽമക്കളോടു അറിയിച്ചു.

## ൨൪. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
2 രുളിച്ചെയ്തതു എന്തെന്നാൽ: ദീപങ്ങൾ
നിത്യം കത്തിക്കൊണ്ടിരിക്കേണ്ടതിന്നു യി
സ്രായേൽമക്കൾ നിലവിളക്കിന്നു ഇടിച്ചെ
ടുത്ത തെളിവുള്ള ഒലിവെണ്ണ നിന്റെ അ
ടുക്കൽ കൊണ്ടുവരേണമെന്നു അവരോടു
3 കല്പിക്ക. സമാഗമനകൂടാരത്തിൽ സാ
ക്ഷ്യത്തിന്റെ തിരശ്ശീലെക്കു പുറത്തു വൈ
കുന്നേരംമുതൽ രാവിലെവരെ കത്തേണ്ട
തിന്നു അഹരോൻ അതു യഹോവയുടെ
സന്നിധിയിൽ നിത്യം ഒരുക്കിവെക്കേ
ണം; ഇതു തലമുറതലമുറയായി നിങ്ങൾക്കു
എന്നേക്കുമുള്ള ചട്ടം ആകുന്നു. അവൻ 4
നിത്യവും യഹോവയുടെ സന്നിധിയിൽ
തങ്കനിലവിളക്കിന്മേൽ ദീപങ്ങൾ ഒരുക്കി
വെക്കേണം.

നീ നേരിയ മാവു എടുത്തു അതുകൊണ്ടു 5
പന്ത്രണ്ടു ദോശ ചുടേണം; ഓരോ ദോശ
രണ്ടിടങ്ങഴി മാവുകൊണ്ടു ആയിരിക്കേ
ണം. അവയെ യഹോവയുടെ സന്നി 6
ധിയിൽ തങ്കമേശമേൽ രണ്ടു അടുക്കായിട്ടു
ഓരോ അടുക്കിൽ ആറാറു വീതം വെക്കേ
ണം. ഓരോ അടുക്കിന്മേൽ നിൎമ്മലമായ 7
കുന്തുരുക്കം വെക്കേണം; അതു അപ്പത്തി
ന്മേൽ നിവേദ്യമായി യഹോവെക്കു ദഹന
യാഗമായിരിക്കേണം. അവൻ അതു 8
നിത്യനിയമമായിട്ടു യിസ്രായേൽമക്കളോടു
വാങ്ങി ശബ്ബത്തുതോറും യഹോവയുടെ സ
ന്നിധിയിൽ നിരന്തരമായി അടുക്കിവെ
ക്കേണം. അതു അഹരോന്നും പുത്രന്മാ 9
ൎക്കും ഉള്ളതായിരിക്കേണം; അവർ അതു
ഒരു വിശുദ്ധസ്ഥലത്തുവെച്ചു തിന്നേണം;
അതു അവന്നു ശാശ്വതാവകാശമായി
യഹോവയുടെ ദഹനയാഗങ്ങളിൽ അതി
വിശുദ്ധം ആകുന്നു.

അനന്തരം ഒരു യിസ്രായേല്യസ്ത്രീയുടെ 10
യും ഒരു മിസ്രയീമ്യന്റെയും മകനായ ഒരു
ത്തൻ യിസ്രായേൽമക്കളുടെ മദ്ധ്യേ പുറ
പ്പെട്ടു; യിസ്രായേല്യസ്ത്രീയുടെ ഈ മകനും
ഒരു യിസ്രായേല്യനും തമ്മിൽ പാളയ
ത്തിൽവെച്ചു ശണ്ഠയിട്ടു. യിസ്രായേല്യസ്ത്രീ 11
യുടെ മകൻ തിരുനാമം ദുഷിച്ചു ശപിച്ചു;
അതുകൊണ്ടു അവർ അവനെ മോശെയു
ടെ അടുക്കൽ കൊണ്ടുവന്നു; അവന്റെ
അമ്മെക്കു ശെലോമീത്ത് എന്നു പേർ.
അവൾ ദാൻഗോത്രത്തിൽ ദിബ്രി എന്നൊ
രുവന്റെ മകളായിരുന്നു. യഹോവയു 12
ടെ അരുളപ്പാടു കിട്ടേണ്ടതിന്നു അവർ
അവനെ തടവിൽ വെച്ചു.

13 അപ്പോൾ യഹോവ മോശെയോടു അ
14 രുളിച്ചെയ്തതു: ശപിച്ചവനെ പാളയത്തി
ന്നു പുറത്തു കൊണ്ടുപോക; കേട്ടവർ എ
ല്ലാവരും അവന്റെ തലയിൽ കൈവെച്ച
ശേഷം സഭയൊക്കെയും അവനെ കല്ലെ
15 റിഞ്ഞു കൊല്ലേണം. എന്നാൽ യിസ്രാ
യേൽമക്കളോടു നീ പറയേണ്ടതു എന്തെ
ന്നാൽ: ആരെങ്കിലും തന്റെ ദൈവത്തെ
ശപിച്ചാൽ അവൻ തന്റെ പാപം വഹി
16 ക്കും. യഹോവയുടെ നാമം ദുഷിക്കുന്ന
വൻ മരണശിക്ഷ അനുഭവിക്കേണം; സ
ഭയൊക്കെയും അവനെ കല്ലെറിയേണം;
പരദേശിയാകട്ടെ സ്വദേശിയാകട്ടെ തി
രുനാമത്തെ ദുഷിക്കുന്നവൻ മരണശിക്ഷ
17 അനുഭവിക്കേണം. മനുഷ്യനെ കൊല്ലു
ന്നവൻ മരണശിക്ഷ അനുഭവിക്കേണം.
18 മൃഗത്തെ കൊല്ലുന്നവൻ മൃഗത്തിന്നു പ
19 കരം മൃഗത്തെ കൊടുക്കേണം. ഒരു
ത്തൻ കൂട്ടുകാരന്നു കേടു വരുത്തിയാൽ
അവൻ ചെയ്തതുപോലെ തന്നേ അവ
20 നോടും ചെയ്യേണം. ഒടിവിന്നു പക
രം ഒടിവു, കണ്ണിന്നു പകരം കണ്ണു,
പല്ലിന്നു പകരം പല്ലു; ഇങ്ങനെ
അവൻ മറേറവന്നു കേടുവരുത്തിയതു
പോലെ തന്നേ അവന്നും വരുത്തേണം.
21 മൃഗത്തെ കൊല്ലുന്നവൻ അതിന്നു പകരം
കൊടുക്കേണം; മനുഷ്യനെ കൊല്ലുന്ന
വൻ മരണശിക്ഷ അനുഭവിക്കേണം.
22 നിങ്ങൾക്കു പരദേശിക്കും സ്വദേശിക്കും
ഒരു പ്രമാണം തന്നേ ആയിരിക്കേണം;
ഞാൻ നിങ്ങളുടെ ദൈവമായ യഹോവ
23 ആകുന്നു. ദുഷിച്ചവനെ പാളയത്തി
ന്നു പുറത്തു കൊണ്ടുപോയി കല്ലെറി
യേണമെന്നു മോശെ യിസ്രായേൽമക്ക
ളോടു പറഞ്ഞു. യഹോവ മോശെയോ
ടു കല്പിച്ചതുപോലെ യിസ്രായേൽമക്കൾ
ചെയ്തു.

## ൨൫. അദ്ധ്യായം.

യഹോവ സീനായിപർവ്വതത്തിൽവെച്ചു
മോശെയോടു അരുളിച്ചെയ്തതു: നീ യി 2
സ്രായേൽമക്കളോടു പറയേണ്ടതു എന്തെ
ന്നാൽ: ഞാൻ നിങ്ങൾക്കു തരുന്ന ദേശത്തു
നിങ്ങൾ എത്തിയശേഷം ദേശം യഹോ
വെക്കു ശബ്ബത്ത് ആചരിക്കേണം. ആറു 3
സംവത്സരം നിന്റെ നിലം വിതെക്കേ
ണം; അവ്വണ്ണം ആറു സംവത്സരം നി
ന്റെ മുന്തിരിത്തോട്ടം വള്ളിത്തല മുറിച്ചു
അനുഭവം എടുക്കേണം. ഏഴാം സംവ 4
ത്സരത്തിലോ ദേശത്തിന്നു സ്വസ്ഥതയുള്ള
ശബ്ബത്തായ യഹോവയുടെ ശബ്ബത്ത് ആ
യിരിക്കേണം; നിന്റെ നിലം വിതെക്ക
യും മുന്തിരിത്തോട്ടം വള്ളിത്തല മുറിക്കയും
ചെയ്യരുതു. നിന്റെ കൊയ്ത്തിന്റെ പടു 5
വിളവു കൊയ്യുകയും വള്ളിത്തല മുറിക്കാ
ത്ത മുന്തിരിത്തോട്ടത്തിലെ പഴം പറിക്ക
യും അരുതു; അതു ദേശത്തിന്നു ശബ്ബത്താ
ണ്ടു ആകുന്നു. ദേശത്തിന്റെ ശബ്ബത്തിൽ 6
താനേ വിളയുന്നതു നിങ്ങളുടെ ആഹാര
മായിരിക്കേണം; നിനക്കും നിന്റെ ദാസ
ന്നും ദാസിക്കും കൂലിക്കാരന്നും നിന്നോടു
കൂടെ പാർക്കുന്ന പരദേശിക്കും നിന്റെ 7
കന്നുകാലിക്കും കാട്ടുമൃഗത്തിന്നും അതി
ന്റെ അനുഭവം ഒക്കെയും ആഹാരമായി
രിക്കേണം.

പിന്നെ ഏഴു ശബ്ബത്താണ്ടായ ഏഴേഴു 8
സംവത്സരം എണ്ണേണം; അങ്ങനെ ഏഴു
ശബ്ബത്താണ്ടായ നാല്പത്തൊൻപതു സംവ
ത്സരം കഴിയേണം. അപ്പോൾ ഏഴാം 9
മാസം പത്താം തിയ്യതി മഹാധ്വനികാഹ
ളം ധ്വനിപ്പിക്കേണം; പാപപരിഹാരദി
വസത്തിൽ നിങ്ങൾ നിങ്ങളുടെ ദേശത്തു
എല്ലാടവും കാഹളം ധ്വനിപ്പിക്കേണം.
അൻപതാം സംവത്സരത്തെ ശുദ്ധീകരിച്ചു 10

ദേശത്തെല്ലാടവും സകലനിവാസികൾ
ക്കും സ്വാതന്ത്ര്യം പ്രസിദ്ധമാക്കേണം; അ
തു നിങ്ങൾക്കു യോബേൽസംവത്സരമായി
രിക്കേണം; നിങ്ങൾ താന്താന്റെ അവകാ
ശത്തിലേക്കു മടങ്ങിപ്പോകേണം; ഓരോരു
ത്തൻ താന്താന്റെ കുഡുംബത്തിലേക്കും മട
11 ങ്ങിപ്പോകേണം. അൻപതാം സംവത്സ
രം നിങ്ങൾക്കു യോബേൽസംവത്സരമാ
യിരിക്കേണം; അതിൽ നിങ്ങൾ വിതെ
ക്കയോ പട്ടുവിളവു കൊയ്യുയോ വള്ളിത്ത
ല മുറിക്കാത്ത മുന്തിരിവള്ളിയുടെ പഴം
12 പറിക്കയോ ചെയ്യരുതു. അതു യോ
ബേൽസംവത്സരം ആകുന്നു; അതു നി
ങ്ങൾക്കു വിശുദ്ധമായിരിക്കേണം; ആയാ
ണ്ടത്തെ അനുഭവം നിങ്ങൾ വയലിൽനി
13 ന്നുതന്നേ എടുത്തു തിന്നേണം. ഇങ്ങ
നെയുള്ള യോബേൽസംവത്സരത്തിൽ നി
ങ്ങൾ താന്താന്റെ അവകാശത്തിലേക്കു മ
14 ടങ്ങിപ്പോകേണം. കൂട്ടുകാരനു എന്തെ
ങ്കിലും വില്ക്കയോ കൂട്ടുകാരനോടു എന്തെ
ങ്കിലും വാങ്ങുകയോ ചെയ്താൽ നിങ്ങൾ
തമ്മിൽ തമ്മിൽ അന്യായം ചെയ്യരുതു.
15 യോബേൽസംവത്സരത്തിന്റെ പിമ്പുള്ള
സംവത്സരങ്ങളുടെ സംഖ്യെക്കു ഒത്തവണ്ണം
നിന്റെ കൂട്ടുകാരനോടു വാങ്ങേണം;
അനുഭവമുള്ള സംവത്സരങ്ങളുടെ സംഖ്യെ
ക്കു ഒത്തവണ്ണം അവൻ നിനക്കു വില്ക്കേ
16 ണം. സംവത്സരങ്ങൾ ഏറിയിരുന്നാൽ
വില ഉയർത്തേണം; സംവത്സരങ്ങൾ കുറ
ഞ്ഞിരുന്നാൽ വില താഴ്ത്തേണം; അനുഭ
വത്തിന്റെ കാലസംഖ്യെക്കു ഒത്തവണ്ണം
17 അവൻ നിനക്കു വില്ക്കുന്നു. ആകയാൽ
നിങ്ങൾ തമ്മിൽ തമ്മിൽ അന്യായം ചെ
യ്യരുതു; നിന്റെ ദൈവത്തെ ഭയപ്പെടേ
ണം; ഞാൻ നിങ്ങളുടെ ദൈവമായ യ
18 ഹോവ ആകുന്നു. അതുകൊണ്ടു നിങ്ങൾ
എന്റെ കല്പനകൾ അനുസരിച്ചു എന്റെ
വിധികൾ പ്രമാണിച്ചു ആചരിക്കേണം;
എന്നാൽ നിങ്ങൾ ദേശത്തു നിർഭയം വസി
ക്കും. ഭൂമി അതിന്റെ ഫലം തരും; നി 19
ങ്ങൾ തൃപ്തിയായി ഭക്ഷിച്ചു അതിൽ നിർഭ
യം വസിക്കും. എന്നാൽ ഏഴാം സംവ 20
ത്സരത്തിൽ ഞങ്ങൾ എന്തു ഭക്ഷിക്കും? ഞ
ങ്ങൾ വിതെക്കയും ഞങ്ങളുടെ അനുഭവ
മെടുക്കയും ചെയ്യരുതല്ലോ എന്നു നിങ്ങൾ
പറയുന്നുവെങ്കിൽ ഞാൻ ആറാം സംവ 21
ത്സരത്തിൽ നിങ്ങൾക്കു എന്റെ അനു
ഗ്രഹം അരുളുകയും അതു മൂന്നു സംവത്സ
രത്തേക്കുള്ള അനുഭവം തരികയും ചെയ്യും.
എട്ടാം സംവത്സരത്തിൽ നിങ്ങൾ വി 22
തെക്കയും ഒൻപതാം സംവത്സരംവരെ
പഴയ അനുഭവംകൊണ്ടു ഉപജീവിക്കയും
വേണം; അതിന്റെ അനുഭവം വരുംവ
രെ പഴയതുകൊണ്ടു ഉപജീവിച്ചുകൊ
ള്ളേണം. നിലം ജന്മം വില്ക്കരുതു; ദേ 23
ശം എനിക്കുള്ളതു ആകുന്നു; നിങ്ങൾ എ
ന്റെ അടുക്കൽ പരദേശികളും വന്നുപാ
ൎക്കുന്നവരും അത്രേ. നിങ്ങളുടെ അവ 24
കാശമായ ദേശത്തൊക്കെയും നിലത്തിന്നു
വീണ്ടെടുപ്പു സമ്മതിക്കേണം.

നിന്റെ സഹോദരൻ ദരിദ്രനായ്തീ 25
ൎന്നു തന്റെ അവകാശത്തിൽ ഏതാനും വി
റ്റാൽ അവന്റെ അടുത്ത ചാൎച്ചക്കാരൻ
വന്നു സഹോദരൻ വിറ്റതു വീണ്ടുകൊ
ള്ളേണം. എന്നാൽ വീണ്ടുകൊള്ളുവാൻ 26
അവന്നു ആരും ഇല്ലാതിരിക്കയും താൻ
തന്നേ വകയുള്ളവനായി വീണ്ടുകൊള്ളു
വാൻ പ്രാപ്തനാകയും ചെയ്താൽ അവൻ 27
അതു വിറ്റശേഷമുള്ള സംവത്സരം കണ
ക്കുകൂട്ടി മിച്ചമുള്ളതു അതു വാങ്ങിയിരുന്ന
ആൾക്കു മടക്കിക്കൊടുത്തു തന്റെ അവ
കാശത്തിലേക്കു മടങ്ങിവരേണം. എന്നാൽ 28
മടക്കിക്കൊടുപ്പാൻ അവന്നു പ്രാപ്തിയി
ല്ല എങ്കിൽ വിറ്റുപോയതു യോബേൽ

സംവത്സരംവരെ വാങ്ങിയവന്റെ ക
യ്യിൽ ഇരിക്കേണം; യോബേൽസംവ
ത്സരത്തിൽ അതു ഒഴിഞ്ഞുകൊടുക്കയും അ
വൻ തന്റെ അവകാശത്തിലേക്കു മടങ്ങി
വരികയും വേണം.
29 ഒരുത്തൻ മതിലുള്ള പട്ടണത്തിൽ ഒരു
വീടു വിററാൽ വിററശേഷം ഒരു സംവ
ത്സരത്തിന്നകം അവന്നു അതു വീണ്ടുകൊ
ള്ളാം; വീണ്ടുകൊള്ളുവാൻ ഒരു സംവത്സ
30 രത്തെ അവധി ഉണ്ടു. ഒരു സംവത്സരം
മുഴുവനും തികയുവോളം വീണ്ടുകൊണ്ടി
ല്ലെങ്കിൽ മതിലുള്ള പട്ടണത്തിലെ വീടു,
വാങ്ങിയവന്നു തലമുറതലമുറയായി എന്നും
സ്ഥിരമായിരിക്കേണം; യോബേൽസംവ
ത്സരത്തിൽ അതു ഒഴിഞ്ഞുകൊടുക്കേണ്ട.
31 മതിലില്ലാത്ത ഗ്രാമങ്ങളിലെ വീടുകളോ
ദേശത്തുള്ള നിലത്തിന്നു സമമായി വിചാ
രിക്കേണം; അവെക്കു വീണ്ടെടുപ്പു ഉണ്ടു;
യോബേൽസംവത്സരത്തിൽ അവയെ ഒ
32 ഴിഞ്ഞുകൊടുക്കേണം. എന്നാൽ ലേവ്യരു
ടെ പട്ടണങ്ങളും അവരുടെ അവകാശ
മായ പട്ടണങ്ങളിലെ വീടുകളും ലേവ്യൎക്കു
33 എപ്പോഴെങ്കിലും വീണ്ടുകൊള്ളാം. ലേവ്യ
രിൽ ഒരുത്തൻ വീണ്ടുകൊള്ളുന്നു എങ്കിൽ
വിററുപോയ വീടും അവന്റെ അവകാശ
മായ പട്ടണവും യോബേൽസംവത്സര
ത്തിൽ ഒഴിഞ്ഞുകൊടുക്കേണം; ലേവ്യരു
ടെ പട്ടണങ്ങളിലെ വീടുകൾ യിസ്രായേൽ
മക്കളുടെ ഇടയിൽ അവൎക്കുള്ള അവകാശ
34 മല്ലൊ. എന്നാൽ അവരുടെ പട്ടണങ്ങ
ളോടു ചേൎന്നിരിക്കുന്ന പുല്പുറമായ ഭൂമി
വില്ക്കരുതു; അതു അവൎക്കു ശാശ്വതാവകാ
ശം ആകുന്നു.
35 നിന്റെ സഹോദരൻ ദരിദ്രനായ്തീൎന്നു
നിന്റെ അടുക്കൽവെച്ചു ക്ഷയിച്ചുപോ
യാൽ നീ അവനെ താങ്ങേണം; അന്യ
നും പരദേശിയും എന്നപോലെ അവൻ
നിന്റെ അടുക്കൽ പാൎക്കേണം. അവ 36
നോടു പലിശയും ലാഭവും വാങ്ങരുതു; നി
ന്റെ ദൈവത്തെ ഭയപ്പെടേണം; നി
ന്റെ സഹോദരൻ നിന്റെ അടുക്കൽ
പാൎക്കേണം. നിന്റെ പണം പലിശെ 37
ക്കു കൊടുക്കരുതു; നിന്റെ ആഹാരം അവ
ന്നു ലാഭത്തിന്നായി കൊടുക്കയും അരുതു.
ഞാൻ നിങ്ങൾക്കു കനാൻദേശം തരുവാ 38
നും നിങ്ങളുടെ ദൈവമായിരിപ്പാനും നി
ങ്ങളെ മിസ്രയീംദേശത്തുനിന്നു കൊണ്ടുവ
ന്ന നിങ്ങളുടെ ദൈവമായ യഹോവ ആ
കുന്നു.
നിന്റെ സഹോദരൻ ദരിദ്രനായ്തീൎന്നു 39
തന്നെത്താൻ നിനക്കു വിററാൽ അവ
നെക്കൊണ്ടു അടിമവേല ചെയ്യിക്കരുതു.
കൂലിക്കാരൻ എന്നപോലെയും വന്നുപാ 40
ൎക്കുന്നവൻ എന്നപോലെയും അവൻ നി
ന്റെ അടുക്കൽ ഇരുന്നു യോബേൽസംവ
ത്സരംവരെ നിന്നെ സേവിക്കേണം.
പിന്നെ അവൻ തന്റെ മക്കളുമായി നി 41
ന്നെ വിട്ടു തന്റെ കുടുംബത്തിലേക്കു മട
ങ്ങിപ്പോകേണം; തന്റെ പിതാക്കന്മാരു
ടെ അവകാശത്തിലേക്കു അവൻ മടങ്ങി
പ്പോകേണം. അവർ മിസ്രയീംദേശത്തു 42
നിന്നു ഞാൻ കൊണ്ടുവന്ന എന്റെ ദാസ
ന്മാർ ആകകൊണ്ടു അവരെ അടിമകളാ
യി വില്ക്കരുതു. അവനോടു കാഠിന്യം 43
പ്രവൎത്തിക്കരുതു; നിന്റെ ദൈവത്തെ
ഭയപ്പെടേണം. നിന്റെ അടിയാരും 44
അടിയാട്ടികളും നിങ്ങൾക്കു ചുററുമുള്ള ജാ
തികളിൽനിന്നു ആയിരിക്കേണം; അവ
രിൽനിന്നു അടിയാരെയും അടിയാട്ടിക
ളെയും കൊള്ളേണം. അവ്വണ്ണം നിങ്ങ 45
ളുടെ ഇടയിൽ വന്നുപാൎക്കുന്ന അന്യജാ
തിക്കാരുടെ മക്കളിൽനിന്നും അവർ നി
ങ്ങളുടെ ദേശത്തു ജനിപ്പിച്ചവരും നിങ്ങ
ളോടുകൂടെ ഇരിക്കുന്നവരുമായ അവരുടെ

കുടുംബങ്ങളിൽനിന്നും നിങ്ങൾ വാങ്ങേ
ണം; അവർ നിങ്ങൾക്കു അവകാശമായി
46 രിക്കേണം. നിങ്ങളുടെ ശേഷം നിങ്ങ
ളുടെ മക്കൾക്കും അവകാശമായിരിക്കേണ്ടു
തിന്നു നിങ്ങൾ അവരെ അവകാശമാക്കി
ക്കൊള്ളേണം; അവർ എന്നും നിങ്ങൾക്കു
അടിമകളായിരിക്കേണം; യിസ്രായേൽമ
ക്കളായ നിങ്ങളുടെ സഹോദരന്മാരോടോ
നിങ്ങൾ കാഠിന്യം പ്രവൎത്തിക്കരുതു.
47 നിന്നോടുകൂടെയുള്ള പരദേശിയോ അ
ന്യനോ സമ്പന്നനാകയും അവന്റെ അ
ടുക്കലുള്ള നിന്റെ സഹോദരൻ ദരിദ്ര
നായ്തീൎന്നു തന്നെത്താൻ അന്യന്നോ പരദേ
ശിക്കോ അന്യന്റെ സന്തതിക്കോ വില്ക്ക
48 യും ചെയ്താൽ അവൻ തന്നെത്താൻ വി
റ്റശേഷം അവനെ വീണ്ടെടുക്കാം; അ
വന്റെ സഹോദരന്മാരിൽ ഒരുത്തന്നു അ
49 വനെ വീണ്ടെടുക്കാം. അവന്റെ പിതൃ
വ്യന്നോ പിതൃവ്യന്റെ പുത്രന്നോ അവ
നെ വീണ്ടെടുക്കാം; അല്ലെങ്കിൽ അവ
ന്റെ കുടുംബത്തിൽ അവന്റെ അടുത്ത
ചാൎച്ചക്കാരിൽ ഒരുത്തന്നു അവനെ വീണ്ടെ
ടുക്കാം; അവന്നു പ്രാപ്തിയുണ്ടെങ്കിൽ ത
50 ന്നെത്താൻ വീണ്ടെടുക്കാം. അവൻ തന്നെ
വിറ്റ സംവത്സരംമുതൽ യോബേൽസം
വത്സരംവരെയുള്ള കാലക്കണക്കു തന്നെ
വാങ്ങിയവനുമായി കൂട്ടിനോക്കേണം;
അവന്റെ വില സംവത്സരസംഖ്യെക്കു
ഒത്തവണ്ണം ആയിരിക്കേണം; അവൻ
ഒരു കൂലിക്കാരന്റെ കാലത്തിന്നു ഒത്തവ
ണ്ണം അവന്റെ അടുക്കൽ പാൎക്കേണം.
51 സംവത്സരം ഏറെയുണ്ടെങ്കിൽ അതിന്നു
തക്കവണ്ണം അവൻ തന്റെ വീണ്ടെടുപ്പു
വില തനിക്കു കിട്ടിയ പണത്തിൽനിന്നു
52 മടക്കിക്കൊടുക്കേണം. യോബേൽസം
വത്സരംവരെ ശേഷിക്കുന്ന സംവത്സരം
കുറെ മാത്രം എങ്കിൽ അവനുമായി കണ
ക്കുകൂട്ടി സംവത്സരങ്ങൾക്കു ഒത്തവണ്ണം
തന്റെ വീണ്ടെടുപ്പുവില മടക്കിക്കൊടു
ക്കേണം. അവൻ ആണ്ടോടാണ്ടു കൂലി 53
ക്കാരൻ എന്നപോലെ അവന്റെ അടു
ക്കൽ ഇരിക്കേണം; നീ കാൺകെ അവൻ
അവനോടു കാഠിന്യം പ്രവൎത്തിക്കരുതു.
ഇങ്ങനെ അവൻ വീണ്ടെടുക്കപ്പെടാതെ 54
യിരുന്നാൽ അവനും അവനോടുകൂടെ അ
വന്റെ മക്കളും യോബേൽസംവത്സര
ത്തിൽ പുറപ്പെട്ടുപോകേണം. യിസ്രാ 55
യേൽമക്കൾ എനിക്കു ദാസന്മാർ ആകുന്നു;
അവർ മിസ്രയീംദേശത്തുനിന്നു ഞാൻ
കൊണ്ടുവന്ന എന്റെ ദാസന്മാർ; ഞാൻ
നിങ്ങളുടെ ദൈവമായ യഹോവ ആ
കുന്നു.

## ൨൬. അദ്ധ്യായം.

വിഗ്രഹങ്ങളെ ഉണ്ടാക്കരുതു; ബിംബമോ
സ്തംഭമോ നാട്ടരുതു; രൂപം കൊത്തിയ യാ
തൊരു കല്ലും നമസ്കരിപ്പാൻ നിങ്ങളുടെ
ദേശത്തു നാട്ടുകയും അരുതു; ഞാൻ നിങ്ങ
ളുടെ ദൈവമായ യഹോവ ആകുന്നു. നി 2
ങ്ങൾ എന്റെ ശബ്ബത്തുകൾ ആചരിക്കയും
എന്റെ വിശുദ്ധമന്ദിരം ബഹുമാനിക്കയും
വേണം; ഞാൻ യഹോവ ആകുന്നു.
എന്റെ ചട്ടം ആചരിച്ചു എന്റെ കല്പ 3
ന പ്രമാണിച്ചു അനുസരിച്ചാൽ ഞാൻ 4
തക്ക സമയത്തു നിങ്ങൾക്കു മഴ തരും; ഭൂമി
വിളവു തരും; ഭൂമിയിലുള്ള വൃക്ഷവും ഫ
ലം തരും. നിങ്ങളുടെ മെതി മുന്തിരിപ്പഴം 5
പറിക്കുന്നതുവരെ നില്ക്കും; മുന്തിരിപ്പഴം
പറിക്കുന്നതു വിതകാലംവരെയും നില്ക്കും;
നിങ്ങൾ തൃപ്തരായി അഹോവൃത്തികഴിച്ചു
ദേശത്തു നിൎഭയം വസിക്കും. ഞാൻ ദേ 6
ശത്തു സമാധാനം തരും; നിങ്ങൾ കിട
ക്കും; ആരും നിങ്ങളെ ഭയപ്പെടുത്തുകയി
ല്ല; ഞാൻ ദേശത്തുനിന്നു ദുഷ്ടമൃഗങ്ങളെ

നീക്കിക്കളയും; വാൾ നിങ്ങളുടെ ദേശത്തു
7 കൂടി കടക്കയുമില്ല. നിങ്ങളുടെ ശത്രുക്ക
ളെ നിങ്ങൾ ഓടിക്കും; അവർ നിങ്ങളുടെ
8 മുമ്പിൽ വാളിനാൽ വീഴും. നിങ്ങളിൽ
അഞ്ചുപേർ നൂറുപേരെ ഓടിക്കും: നിങ്ങ
ളിൽ നൂറുപേർ പതിനായിരംപേരെ ഓ
ടിക്കും; നിങ്ങളുടെ ശത്രുക്കൾ നിങ്ങളുടെ
9 മുമ്പിൽ വാളിനാൽ വീഴും. ഞാൻ നിങ്ങ
ളെ കടാക്ഷിച്ചു സന്താനസമ്പന്നരാക്കി
പെരുക്കുകയും നിങ്ങളോടുള്ള എന്റെ നി
10 യമം സ്ഥിരമാക്കുകയും ചെയ്യും. നിങ്ങൾ
പഴയ ധാന്യം ഭക്ഷിക്കയും പുതിയതി
ന്റെ നിമിത്തം പഴയതു പുറത്തു ഇറക്കു
11 കയും ചെയ്യും. ഞാൻ എന്റെ നിവാസം
നിങ്ങളുടെ ഇടയിൽ ആക്കും; എന്റെ ഉ
12 ള്ളം നിങ്ങളെ വെറുക്കയില്ല. ഞാൻ നി
ങ്ങളുടെ ഇടയിൽ സഞ്ചരിച്ചുകൊണ്ടിരി
ക്കും: ഞാൻ നിങ്ങൾക്കു ദൈവവും നിങ്ങൾ
13 എനിക്കു ജനവും ആയിരിക്കും. നിങ്ങൾ
മിസ്രയീമ്യൎക്കു അടിമകളാകാതിരിപ്പാൻ അ
വരുടെ ദേശത്തുനിന്നു നിങ്ങളെ കൊണ്ടു
വന്ന നിങ്ങളുടെ ദൈവമായ യഹോവ
ഞാൻ ആകുന്നു; ഞാൻ നിങ്ങളുടെ നുക
ക്കൈകളെ ഒടിച്ചു നിങ്ങളെ നിവിൎന്നു ന
ടക്കുമാറാക്കിയിരിക്കുന്നു.
14 എന്നാൽ നിങ്ങൾ എന്റെ വാക്കു കേൾ
ക്കാതെയും ഈ കല്പനകളൊക്കെയും പ്രമാ
15 ണിക്കാതെയും എന്റെ ചട്ടങ്ങൾ ധിക്കരി
ച്ചു നിങ്ങളുടെ ഉള്ളം എന്റെ വിധികളെ
വെറുത്തു നിങ്ങൾ എന്റെ കല്പനകളൊ
ക്കെയും പ്രമാണിക്കാതെ എന്റെ നിയമം
16 ലംഘിച്ചാൽ ഞാനും ഇങ്ങനെ നിങ്ങ
ളോടു ചെയ്യും: കണ്ണിനെ മങ്ങിക്കുന്നതും ജീ
വനെ ക്ഷയിപ്പിക്കുന്നതുമായ ഭീതി, ക്ഷ
യരോഗം, ജ്വരം എന്നിവ ഞാൻ നിങ്ങ
ളുടെ മേൽ വരുത്തും; നിങ്ങളുടെ വിത്തു
നിങ്ങൾ വെറുതെ വിതെക്കും; ശത്രുക്കൾ
അതു ഭക്ഷിക്കും. ഞാൻ നിങ്ങളുടെ നേരെ 17
ദൃഷ്ടി വെക്കും; നിങ്ങൾ ശത്രുക്കളോടു
തോറ്റുപോകും; നിങ്ങളെ ദ്വേഷിക്കുന്ന
വർ നിങ്ങളെ ഭരിക്കും; ഓടിക്കുന്നവർ
ഇല്ലാതെ നിങ്ങൾ ഓടും. ഇതെല്ലാം ആ 18
യിട്ടും നിങ്ങൾ എന്റെ വാക്കു കേൾക്കാ
തിരുന്നാൽ നിങ്ങളുടെ പാപങ്ങൾനിമി
ത്തം ഞാൻ നിങ്ങളെ ഏഴുമടങ്ങു ശിക്ഷി
ക്കും. ഞാൻ നിങ്ങളുടെ ബലത്തിന്റെ 19
പ്രതാപം കെടുക്കും; നിങ്ങളുടെ ആകാശ
ത്തെ ഇരിമ്പുപോലെയും ഭൂമിയെ ചെമ്പു
പോലെയും ആക്കും. നിങ്ങളുടെ ശക്തി 20
വെറുതെ ക്ഷയിച്ചുപോകും; നിങ്ങളുടെ ദേ
ശം വിളവു തരാതെയും ദേശത്തിലെ വൃ
ക്ഷം ഫലം കായ്ക്കാതെയും ഇരിക്കും. നി 21
ങ്ങൾ എനിക്കു വിരോധമായി നടന്നു എ
ന്റെ വാക്കു കേൾക്കാതിരുന്നാൽ ഞാൻ
നിങ്ങളുടെ പാപങ്ങൾക്കു തക്കവണ്ണം ഏഴു
മടങ്ങു ബാധ നിങ്ങളുടെമേൽ വരുത്തും.
ഞാൻ നിങ്ങളുടെ ഇടയിൽ കാട്ടുമൃഗങ്ങളെ 22
അയക്കും; അവ നിങ്ങളെ മക്കളില്ലാത്തവ
രാക്കുകയും നിങ്ങളുടെ കന്നുകാലികളെ ന
ശിപ്പിക്കയും നിങ്ങളെ എണ്ണത്തിൽ കുറെ
ക്കുകയും ചെയ്യും; നിങ്ങളുടെ വഴികൾ പാ
ഴായി കിടക്കും. ഇവയാലും നിങ്ങൾക്കു 23
ബോധം വരാതെ നിങ്ങൾ എനിക്കു വിരോ
ധമായി നടന്നാൽ ഞാനും നിങ്ങൾക്കു 24
വിരോധമായി നടന്നു നിങ്ങളുടെ പാപ
ങ്ങൾനിമിത്തം ഏഴുമടങ്ങു നിങ്ങളെ ദ
ണ്ഡിപ്പിക്കും. എന്റെ നിയമത്തിന്റെ 25
പ്രതികാരം നടത്തുന്ന വാൾ ഞാൻ നിങ്ങ
ളുടെ മേൽ വരുത്തും; നിങ്ങൾ നിങ്ങളുടെ
പട്ടണങ്ങളിൽ ഒന്നിച്ചുകൂടുമ്പോൾ ഞാൻ
നിങ്ങളുടെ ഇടയിൽ മഹാമാരി അയക്ക
യും നിങ്ങളെ ശത്രുവിന്റെ കയ്യിൽ ഏല്പി
ക്കയും ചെയ്യും. ഞാൻ നിങ്ങളുടെ അപ്പമെ 26
ന്ന കോൽ ഒടിച്ചിരിക്കുമ്പോൾ പത്തു സ്ത്രീ

കൾ ഒരടുപ്പിൽ നിങ്ങളുടെ അപ്പം ചുട്ടു
നിങ്ങൾക്കു തിരികെ തൂക്കിത്തരും; നി
ങ്ങൾ ഭക്ഷിച്ചിട്ടു തൃപ്തരാകയില്ല.
27 ഇതെല്ലാമായിട്ടും നിങ്ങൾ എന്റെ വാ
ക്കു കേൾക്കാതെ എനിക്കു വിരോധമായി
28 നടന്നാൽ ഞാനും ക്രോധത്തോടെ നി
ങ്ങൾക്കു വിരോധമായി നടക്കും; നിങ്ങളു
ടെ പാപങ്ങൾനിമിത്തം നിങ്ങളെ ഏഴുമട
29 ങ്ങു ശിക്ഷിക്കും. നിങ്ങളുടെ പുത്രന്മാരുടെ
മാംസം നിങ്ങൾ തിന്നും; നിങ്ങളുടെ പുത്രി
30 മാരുടെ മാംസവും തിന്നും. ഞാൻ നിങ്ങ
ളുടെ പൂജാഗിരികളെ നശിപ്പിച്ചു നിങ്ങളു
ടെ സൂൎയ്യവിഗ്രഹങ്ങളെ വെട്ടിക്കളകയും
നിങ്ങളുടെ ശവം നിങ്ങളുടെ വിഗ്രഹങ്ങളു
ടെ ഉടലിന്മേൽ ഇട്ടുകളകയും എനിക്കു നി
ങ്ങളോടു വെറുപ്പുതോന്നുകയും ചെയ്യും.
31 ഞാൻ നിങ്ങളുടെ പട്ടണങ്ങളെ പാഴ്നില
വും നിങ്ങളുടെ വിശുദ്ധമന്ദിരങ്ങളെ ശൂ
ന്യവും ആക്കും; നിങ്ങളുടെ സൌരഭ്യവാസ
32 ന ഞാൻ മണക്കുകയില്ല. ഞാൻ ദേശത്തെ
ശൂന്യമാക്കും; അതിൽ വസിക്കുന്ന നിങ്ങ
ളുടെ ശത്രുക്കൾ അതിങ്കൽ ആശ്ചൎയ്യപ്പെടും.
33 ഞാൻ നിങ്ങളെ ജാതികളുടെ ഇടയിൽ ചി
തറിച്ചു നിങ്ങളുടെ പിന്നാലെ വാൾ ഊരും;
നിങ്ങളുടെ ദേശം ശൂന്യമായും നിങ്ങളുടെ
34 പട്ടണങ്ങൾ പാഴ്നിലമായും കിടക്കും. അ
ങ്ങനെ ദേശം ശൂന്യമായി കിടക്കയും നി
ങ്ങൾ ശത്രുക്കളുടെ ദേശത്തു ഇരിക്കയും ചെ
യ്യുന്ന നാളൊക്കെയും അതു തന്റെ ശബ്ബ
ത്തുകൾ അനുഭവിക്കും; അപ്പോൾ ദേശം
സ്വസ്ഥമായിക്കിടന്നു തന്റെ ശബ്ബത്തു
35 കൾ അനുഭവിക്കും. നിങ്ങൾ അവിടെ
പാൎത്തിരുന്നപ്പോൾ നിങ്ങളുടെ ശബ്ബത്തുക
ളിൽ അതിന്നു അനുഭവമാകാതിരുന്ന സ്വ
സ്ഥത അതു ശൂന്യമായി കിടക്കുന്ന നാളൊ
36 ക്കെയും അനുഭവിക്കും. ശേഷിച്ചിരിക്കു
ന്നവരുടെ ഹൃദയത്തിൽ ഞാൻ ശത്രുക്കളു
ടെ ദേശത്തുവെച്ചു ഭീരുത്വം വരുത്തും; ഇ
ല പറക്കുന്ന ശബ്ദം കേട്ടിട്ടു അവർ ഓടും;
വാളിന്റെ മുമ്പിൽനിന്നു ഓടുന്നതുപോ
ലെ അവർ ഓടും; ആരും ഓടിക്കാതെ അ
വർ ഓടി വീഴും. ആരും ഓടിക്കാതെ 37
അവർ വാളിന്റെ മുമ്പിൽനിന്നു എന്ന
പോലെ ഓടി ഒരുത്തന്റെ മേൽ ഒരു
ത്തൻ വീഴും; ശത്രുക്കളുടെ മുമ്പിൽ നില്പാൻ
നിങ്ങൾക്കു കഴികയുമില്ല. നിങ്ങൾ ജാ 38
തികളുടെ ഇടയിൽ നശിക്കും; ശത്രുക്കളുടെ
ദേശം നിങ്ങളെ തിന്നുകളയും. നിങ്ങ 39
ളിൽ ശേഷിച്ചിരിക്കുന്നവർ ശത്രുക്കളുടെ
ദേശത്തുവെച്ചു തങ്ങളുടെ അകൃത്യങ്ങളാൽ
ക്ഷയിച്ചുപോകും; തങ്ങളുടെ പിതാക്കന്മാ
രുടെ അകൃത്യങ്ങളാലും അവർ അവരോ
ടുകൂടെ ക്ഷയിച്ചുപോകും. അവർ തങ്ങ 40
ളുടെ അകൃത്യവും തങ്ങളുടെ പിതാക്ക
ന്മാരുടെ അകൃത്യവും അവർ എന്നോടു
ദ്രോഹിച്ച ദ്രോഹവും അവർ എനിക്കു
വിരോധമായി നടന്നതുകൊണ്ടു ഞാനും 41
അവൎക്കു വിരോധമായി നടന്നു അവരെ
ശത്രുക്കളുടെ ദേശത്തു വരുത്തിയതും ഏററു
പറകയും അവരുടെ പരിച്ഛേദനയില്ലാ
ത്ത ഹൃദയം അപ്പോൾ താഴുകയും അവർ
തങ്ങളുടെ അകൃത്യത്തിന്നുള്ള ശിക്ഷ അനു
ഭവിക്കയും ചെയ്താൽ ഞാൻ യാക്കോബി 42
നോടുള്ള എന്റെ നിയമം ഓൎക്കും; യിസ്സാ
ക്കിനോടുള്ള എന്റെ നിയമവും അബ്രാഹാ
മിനോടുള്ള എന്റെ നിയമവും ഞാൻ ഓ
ൎക്കും; ദേശത്തെയും ഞാൻ ഓൎക്കും. അവർ 43
ദേശം വിട്ടുപോയിട്ടു അവരില്ലാതെ അതു
ശൂന്യമായി കിടന്നു തന്റെ ശബ്ബത്തുകൾ
അനുഭവിക്കും. അവർ എന്റെ വിധിക
ളെ ധിക്കരിക്കയും അവൎക്കു എന്റെ ചട്ട
ങ്ങളോടു വെറുപ്പുതോന്നുകയും ചെയ്തതു
കൊണ്ടു അവർ തങ്ങളുടെ അകൃത്യത്തിന്നു
ള്ള ശിക്ഷ അനുഭവിക്കും. എങ്കിലും അ 44

വർ ശത്രുക്കളുടെ ദേശത്തു ഇരിക്കുമ്പോൾ
അവരെ നിർമ്മൂലമാക്കുവാനും അവരോടു
ള്ള എന്റെ നിയമം ലംഘിപ്പാനും തക്കവ
ണ്ണം ഞാൻ അവരെ ഉപേക്ഷിക്കയില്ല,
അവരെ വെറുക്കയുമില്ല; ഞാൻ അവരു
45 ടെ ദൈവമായ യഹോവ ആകുന്നു. ഞാൻ
അവരുടെ ദൈവമായിരിക്കേണ്ടതിന്നു ജാ
തികൾ കാണ്കെ മിസ്രയീംദേശത്തുനിന്നു
ഞാൻ കൊണ്ടുവന്ന അവരുടെ പൂർവ്വന്മാ
രോടു ചെയ്ത നിയമം ഞാൻ അവൎക്കുവേ
ണ്ടി ഓൎക്കും; ഞാൻ യഹോവ ആകുന്നു.
46 യഹോവ സീനായിപൎവ്വതത്തിൽവെച്ചു
തനിക്കും യിസ്രായേൽമക്കൾക്കും തമ്മിൽ
മോശെമുഖാന്തരം വെച്ചിട്ടുള്ള ചട്ടങ്ങളും
വിധികളും പ്രമാണങ്ങളും ഇവ തന്നേ.

## ൨൭. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അരു
2 ളിച്ചെയ്തതു: യിസ്രായേൽമക്കളോടു നീ
പറയേണ്ടതു എന്തെന്നാൽ: ആരെങ്കിലും
യഹോവെക്കു ഒരു നേൎച്ച നിവൎത്തിക്കു
മ്പോൾ ആൾ നിന്റെ മതിപ്പുപോലെ
3 യഹോവെക്കുള്ളവൻ ആകേണം. ഇരു
പതു വയസ്സുമുതൽ അറുപതു വയസ്സു
വരെയുള്ള ആണിന്നു വിശുദ്ധമന്ദിര
ത്തിലെ തൂക്കപ്രകാരം നിന്റെ മതിപ്പു
അമ്പതു ശേക്കെൽ വെള്ളി ആയിരിക്കേ
4 ണം. പെണ്ണായിരുന്നാൽ നിന്റെ മതി
പ്പു മുപ്പതു ശേക്കെൽ ആയിരിക്കേണം.
5 അഞ്ചു വയസ്സുമുതൽ ഇരുപതു വയസ്സു
വരെ എങ്കിൽ നിന്റെ മതിപ്പു ആണി
ന്നു ഇരുപതു ശേക്കെലും പെണ്ണിന്നു പത്തു
6 ശേക്കെലും ആയിരിക്കേണം. ഒരു മാ
സംമുതൽ അഞ്ചു വയസ്സുവരെയുള്ളതാ
യാൽ നിന്റെ മതിപ്പു ആണിന്നു അഞ്ചു
ശേക്കെൽ വെള്ളിയും പെണ്ണിന്നു മൂന്നു
ശേക്കെൽ വെള്ളിയും ആയിരിക്കേണം.
അറുപതു വയസ്സുമുതൽ മേലോട്ടെങ്കിൽ 7
നിന്റെ മതിപ്പു ആണിന്നു പതിനഞ്ചു
ശേക്കെലും പെണ്ണിന്നു പത്തു ശേക്കെലും
ആയിരിക്കേണം. നിന്റെ മതിപ്പുപോ 8
ലെ കൊടുപ്പാൻ കഴിയാതവണ്ണം ഒരുത്തൻ
ദരിദ്രനായിരുന്നാൽ അവനെ പുരോഹി
തന്റെ മുമ്പാകെ കൊണ്ടുവന്നു നിൎത്തേ
ണം; പുരോഹിതൻ അവനെ മതിക്കേ
ണം; നേൎന്നവന്റെ പ്രാപ്തിക്കു ഒത്തവണ്ണം
പുരോഹിതൻ അവനെ മതിക്കേണം.
അതു യഹോവെക്കു വഴിപാടു കഴി 9
പ്പാൻ തക്ക മൃഗം ആകുന്നു എങ്കിൽ ആ വ
കയിൽനിന്നു യഹോവെക്കു കൊടുക്കുന്ന
തൊക്കെയും വിശുദ്ധമായിരിക്കേണം. തീ 10
യതിന്നു പകരം നല്ലതു, നല്ലതിന്നു പക
രം തീയതു ഇങ്ങനെ മാററുകയോ വ്യത്യാ
സം വരുത്തുകയോ ചെയ്യരുതു; മൃഗത്തിന്നു
മൃഗത്തെ വെച്ചുമാറുന്നു എങ്കിൽ അതും
വെച്ചുമാറിയതും വിശുദ്ധമായിരിക്കേണം.
അതു യഹോവെക്കു വഴിപാടു കഴിച്ചു 11
കൂടാത്ത അശുദ്ധമൃഗമാകുന്നു എങ്കിൽ ആ
മൃഗത്തെ പുരോഹിതന്റെ മുമ്പാകെ നി
ൎത്തേണം. അതു നല്ലതോ തീയതോ ആ 12
യിരിക്കുന്നതിന്നു ഒത്തവണ്ണം പുരോഹി
തൻ അതിനെ മതിക്കേണം; പുരോഹി
തനായ നീ അതിനെ മതിക്കുന്നതുപോലെ
തന്നേ ആയിരിക്കേണം. അതിനെ വീ 13
ണ്ടെടുക്കുന്നു എങ്കിൽ നീ മതിച്ച തുകയോടു
അഞ്ചിലൊന്നു കൂട്ടേണം.

ഒരുത്തൻ തന്റെ വീടു യഹോവെക്കു 14
വിശുദ്ധമായിരിക്കേണ്ടതിന്നു വിശുദ്ധീക
രിച്ചാൽ അതു നല്ലതെങ്കിലും തീയതെ
ങ്കിലും പുരോഹിതൻ അതു മതിക്കേണം;
പുരോഹിതൻ മതിക്കുന്നതുപോലെ തന്നേ
അതു ഇരിക്കേണം. തന്റെ വീടു വിശു 15
ദ്ധീകരിച്ചവൻ അതു വീണ്ടെടുക്കുന്നെ
ങ്കിൽ അവൻ നിന്റെ മതിപ്പുവിലയുടെ

അഞ്ചിലൊന്നു അതിനോടു കൂട്ടേണം; എ
ന്നാൽ അതു അവന്നുള്ളതാകും.
16 ഒരുത്തൻ തന്റെ അവകാശനില
ത്തിൽ ഏതാനും യഹോവെക്കു വിശുദ്ധീ
കരിച്ചാൽ നിന്റെ മതിപ്പു അതിന്റെ
വിത്തുപാടിന്നു ഒത്തവണ്ണം ആയിരിക്കേ
ണം; ഒരു ഹോമെർ യവം വിതെക്കുന്ന
നിലത്തിന്നു അൻപതു ശേക്കെൽ വെള്ളി
17 മതിക്കേണം. യോബേൽസംവത്സരംമു
തൽ അവൻ തന്റെ നിലം വിശുദ്ധീകരി
ച്ചാൽ അതു നിന്റെ മതിപ്പുപോലെ ഇരി
18 ക്കേണം. യോബേൽസംവത്സരത്തിന്റെ
ശേഷം അവൻ അതിനെ വിശുദ്ധീകരി
ച്ചാലോ യോബേൽസംവത്സരംവരെ ശേ
ഷിക്കുന്ന സംവത്സരങ്ങൾക്കു ഒത്തവണ്ണം
പുരോഹിതൻ അതിന്റെ വില കണക്കാ
ക്കേണം; അതു നിന്റെ മതിപ്പിൽനിന്നു
19 കറെക്കേണം. നിലം വിശുദ്ധീകരിച്ച
വൻ അതു വീണ്ടെടുക്കുന്നെങ്കിൽ അവൻ
നിന്റെ മതിപ്പുവിലയുടെ അഞ്ചിലൊന്നു
അതിനോടു കൂട്ടേണം; എന്നാൽ അതു അ
20 വന്നു സ്ഥിരമായിരിക്കും. അവൻ നിലം
വീണ്ടെടുക്കാതെ മറ്റൊരുത്തന്നു വിറ്റാ
21 ലോ പിന്നെ അതു വീണ്ടെടുത്തുകൂടാ. ആ
നിലം യോബേൽസംവത്സരത്തിൽ ഒഴി
ഞ്ഞുകൊടുക്കുമ്പോൾ ശപഥാൎപ്പിതഭൂമിപോ
ലെ യഹോവെക്കു വിശുദ്ധമായിരിക്കേ
ണം; അതിന്റെ അനുഭവം പുരോഹിത
22 ന്നു ഇരിക്കേണം. തന്റെ അവകാശനി
ലങ്ങളിൽ ഉൾപ്പെടാതെ സ്വയാൎജ്ജിതമാ
യുള്ള ഒരു നിലം ഒരുത്തൻ യഹോവെക്കു
23 ശുദ്ധീകരിച്ചാൽ പുരോഹിതൻ യോ
ബേൽസംവത്സരം വരെ മതിപ്പുവില ക
ണക്കാക്കേണം; നിന്റെ മതിപ്പുവില അ
വൻ അന്നുതന്നേ യഹോവെക്കു വിശുദ്ധ
24 മായി കൊടുക്കേണം. ആ നിലം മുന്നു
ടമസ്ഥന്നു യോബേൽസംവത്സരത്തിൽ തി
25 രികെ ചേരേണം. നിന്റെ മതിപ്പു ഒ
ക്കെയും ശേക്കെലിന്നു ഇരുപതു ഗേരാ
വെച്ചു വിശുദ്ധമന്ദിരത്തിലെ തൂക്കപ്രകാ
രം ആയിരിക്കേണം.
കടിഞ്ഞൂൽപിറവിയാൽ യഹോവെക്കു 26
ള്ളതായ മൃഗത്തെ മാത്രം ആരും വിശുദ്ധീ
കരിക്കരുതു; മാടായാലും ആടായാലും അതു
യഹോവെക്കുള്ളതു ആകന്നു. അതു അ 27
ശുദ്ധമൃഗമാകന്നു എങ്കിൽ മതിപ്പുവിലയും
അതിന്റെ അഞ്ചിലൊന്നും കൂടെ കൊടു
ത്തു അതിനെ വീണ്ടെടുക്കേണം; വീണ്ടെ
ടുക്കുന്നില്ലെങ്കിൽ നിന്റെ മതിപ്പുവിലെ
ക്കു അതിനെ വില്ക്കേണം.
എന്നാൽ ഒരുത്തൻ തനിക്കുള്ള ആൾ, 28
മൃഗം, അവകാശനിലം മുതലായി യഹോ
വെക്കു കൊടുക്കുന്ന യാതൊരു ശപഥാൎപ്പി
തവും വില്ക്കയോ വീണ്ടെടുക്കയോ ചെയ്തു
കൂടാ; ശപഥാൎപ്പിതം ഒക്കെയും യഹോവെ
ക്കു അതിവിശുദ്ധം ആകന്നു. മനുഷ്യ 29
വൎഗ്ഗത്തിൽനിന്നു ശപഥാൎപ്പിതമായി കൊ
ടുക്കുന്ന ആരെയും വീണ്ടെടുക്കാതെ കൊ
ന്നുകളയേണം.
നിലത്തിലെ വിത്തിലും വൃക്ഷത്തിന്റെ 30
ഫലത്തിലും ദേശത്തിലെ ദശാംശം ഒക്കെ
യും യഹോവെക്കുള്ളതു ആകന്നു; അതു യ
ഹോവെക്കു വിശുദ്ധം. ആരെങ്കിലും ത 31
ന്റെ ദശാംശത്തിൽ ഏതാനും വീണ്ടെടുക്കു
ന്നു എങ്കിൽ അതിനോടു അഞ്ചിലൊന്നു
കൂടെ ചേൎത്തുകൊടുക്കേണം. മാടാകട്ടെ 32
ആടാകട്ടെ കോലിൻ കീഴെ കടന്നു പോ
കന്ന എല്ലാററിലും പത്തിലൊന്നു യഹോ
വെക്കു വിശുദ്ധമായിരിക്കേണം. അതു ന 33
ല്ലതോ തീയതോ എന്നു ശോധന ചെയ്യരുതു;
വെച്ചുമാറുകയും അരുതു; വെച്ചുമാറുന്നു എ
ങ്കിൽ അതും വെച്ചുമാറിയതും വിശുദ്ധമാ
യിരിക്കേണം. അവയെ വീണ്ടെടുത്തുകൂടാ.
യിസ്രായേൽമക്കൾക്കുവേണ്ടി യഹോവ 34
സീനായിപൎവ്വതത്തിൽവെച്ചു മോശെയോ
ടു കല്പിച്ച കല്പനകൾ ഇവ തന്നേ.

# NUMBERS

# സംഖ്യാപുസ്തകം

## ൧. അദ്ധ്യായം.

അവർ മിസ്രയീംദേശത്തുനിന്നു പുറ
പ്പെട്ടതിന്റെ രണ്ടാം സംവത്സരം രണ്ടാം
മാസം ഒന്നാം തിയ്യതി യഹോവ സീനാ
യിമരുഭൂമിയിൽ സമാഗമനകൂടാരത്തിൽ
വെച്ചു മോശെയോടു അരുളിച്ചെയ്തതു എ
2 ന്തെന്നാൽ: നിങ്ങൾ യിസ്രായേൽമക്ക
ളിൽ ഗോത്രംഗോത്രമായും കുടുംബംകുടും
ബമായും സകലപുരുഷന്മാരെയും ആളാം
പ്രതി പേർവഴി ചാർത്തി സംഘത്തിന്റെ
3 ആകത്തുക എടുക്കേണം. നീയും അഹ
രോനും യിസ്രായേലിൽ ഇരുപതു വയസ്സു
മുതൽ മേലോട്ടു, യുദ്ധത്തിന്നു പുറപ്പെടു
വാൻ പ്രാപ്തിയുള്ള എല്ലാവരെയും ഗണം
4 ഗണമായി എണ്ണേണം. ഓരോ ഗോത്ര
ത്തിൽനിന്നു താന്റെ കുടുംബത്തിൽ തല
വനായ ഒരുത്തൻ നിങ്ങളോടുകൂടെ ഉണ്ടാ
5 യിരിക്കേണം. നിങ്ങളോടുകൂടെ നില്ക്കേ
ണ്ടുന്ന പുരുഷന്മാരുടെ പേരാവിതു:
രൂബേൻഗോത്രത്തിൽ ശെദേയൂരിന്റെ മ
6 കൻ എലീസൂർ; ശിമെയോൻഗോത്രത്തിൽ
സൂരീശദ്ദായിയുടെ മകൻ ശെലുമീയേൽ;
7 യെഹൂദാഗോത്രത്തിൽ അമ്മീനാദാബി
8 ന്റെ മകൻ നഹശോൻ; യിസ്സാഖാർ
ഗോത്രത്തിൽ സൂവാരിന്റെ മകൻ നെ
9 ഥനയേൽ; സെബൂലൂൻഗോത്രത്തിൽ
ഹേലോന്റെ മകൻ എലീയാബ്;
10 യോസേഫിന്റെ മക്കളിൽ എഫ്രയീം
ഗോത്രത്തിൽ അമ്മീഹൂദിന്റെ മകൻ
എലീശാമാ; മനശ്ശെഗോത്രത്തിൽ പെദാ
സൂരിന്റെ മകൻ ഗമലീയേൽ; ബെ 11
ന്യാമീൻഗോത്രത്തിൽ ഗിദെയോനിയുടെ
മകൻ അബീദാൻ; ദാൻഗോത്രത്തിൽ 12
അമ്മീശദ്ദായിയുടെ മകൻ അഹീയെ
സെർ; ആശേർഗോത്രത്തിൽ ഒക്രാന്റെ 13
മകൻ പഗീയേൽ; ഗാദ്ഗോത്രത്തിൽ 14
ദെയൂവേലിന്റെ മകൻ എലീയാസാഫ്;
നഫ്താലിഗോത്രത്തിൽ ഏനാന്റെ മകൻ 15
അഹീര. ഇവർ സംഘത്തിൽനിന്നു വി 16
ളിക്കപ്പെട്ടവരും തങ്ങളുടെ പിതൃഗോത്ര
ങ്ങളിൽ പ്രഭുക്കന്മാരും യിസ്രായേലിൽ സ
ഹസ്രാധിപന്മാരും ആയിരുന്നു. കുറിക്ക 17
പ്പെട്ട ഈ പുരുഷന്മാരെ മോശെയും അഹ
രോനും കൂട്ടിക്കൊണ്ടുപോയി. രണ്ടാം 18
മാസം ഒന്നാം തിയ്യതി അവർ സർവ്വസഭ
യെയും വിളിച്ചുകൂട്ടി; അവർ ഗോത്രംഗോ
ത്രമായും കുടുംബംകുടുംബമായും ആളാം
പ്രതി ഇരുപതു വയസ്സുമുതൽ മേലോട്ടു
പേരുപേരായി താന്താങ്ങളുടെ വംശവി
വരം അറിയിച്ചു. യഹോവ മോശെ 19
യോടു കല്പിച്ചതുപോലെ അവൻ സീനാ
യിമരുഭൂമിയിൽവെച്ചു അവരുടെ എണ്ണ
മെടുത്തു.

യിസ്രായേലിന്റെ മൂത്തമകനായ രൂ 20
ബേന്റെ മക്കളുടെ സന്തതികൾ കുലം
കുലമായും കുടുംബംകുടുംബമായും ആളാം
പ്രതി ഇരുപതു വയസ്സുമുതൽ മേലോട്ടു,
യുദ്ധത്തിന്നു പ്രാപ്തിയുള്ള സകലപുരുഷ
ന്മാരും പേരുപേരായി രൂബേൻഗോത്ര 21

ത്തിൽ എണ്ണപ്പെട്ടവർ നാല്പത്താറായിരത്ത
ഞ്ഞൂറുപേർ.
22 ശിമെയോന്റെ മക്കളുടെ സന്തതിക
ളിൽ കുലംകുലമായും കുടുംബംകുടുംബമാ
യും ആളാംപ്രതി ഇരുപതു വയസ്സുമുതൽ
മേലോട്ടു യുദ്ധത്തിന്നു പ്രാപ്തിയുള്ള സക
23 ലപുരുഷന്മാരും പേരുപേരായി ശിമെ
യോൻഗോത്രത്തിൽ എണ്ണപ്പെട്ടവർ അൻ
പത്തൊൻപതിനായിരത്തി മുന്നൂറുപേർ.
24 ഗാദിന്റെ മക്കളുടെ സന്തതികളിൽ
കുലംകുലമായും കുടുംബംകുടുംബമായും ഇരു
പതു വയസ്സുമുതൽ മേലോട്ടു യുദ്ധത്തിന്നു
പ്രാപ്തിയുള്ള സകലപുരുഷന്മാരും പേരു
25 പേരായി ഗാദ്ഗോത്രത്തിൽ എണ്ണപ്പെ
ട്ടവർ നാല്പത്തയ്യായിരത്തറുനൂറററൻപതു
പേർ.
26 യെഹൂദയുടെ മക്കളുടെ സന്തതികളിൽ
കുലംകുലമായും കുടുംബംകുടുംബമായും ഇരു
പതു വയസ്സുമുതൽ മേലോട്ടു യുദ്ധത്തിന്നു
27 പ്രാപ്തിയുള്ള സകലപുരുഷന്മാരും പേരു
പേരായി യെഹൂദാഗോത്രത്തിൽ എണ്ണ
പ്പെട്ടവർ എഴുപത്തുനാലായിരത്തറുനൂറു
പേർ.
28 യിസ്സാഖാരിന്റെ മക്കളുടെ സന്തതിക
ളിൽ കുലംകുലമായും കുടുംബംകുടുംബമായും
ഇരുപതു വയസ്സുമുതൽ മേലോട്ടു യുദ്ധ
ത്തിന്നു പ്രാപ്തിയുള്ള സകലപുരുഷന്മാരും
29 പേരുപേരായി യിസ്സാഖാർഗോത്രത്തിൽ
എണ്ണപ്പെട്ടവർ അൻപത്തുനാലായിരത്തി
നാനൂറുപേർ.
30 സെബൂലൂന്റെ മക്കളുടെ സന്തതിക
ളിൽ കുലംകുലമായും കുടുംബംകുടുംബമായും
ഇരുപതു വയസ്സുമുതൽ മേലോട്ടു യുദ്ധ
ത്തിന്നു പ്രാപ്തിയുള്ള സകലപുരുഷന്മാരും
31 പേരുപേരായി സെബൂലൂൻഗോത്രത്തിൽ
എണ്ണപ്പെട്ടവർ അൻപത്തേഴായിരത്തി
നാനൂറുപേർ.

യോസേഫിന്റെ മക്കളിൽ എഫ്രയീ 32
മിന്റെ മക്കളുടെ സന്തതികളിൽ കുലംകു
ലമായും കുടുംബംകുടുംബമായും ഇരുപതു
വയസ്സുമുതൽ മേലോട്ടു യുദ്ധത്തിന്നു പ്രാ
പ്തിയുള്ള സകലപുരുഷന്മാരും പേരുപേ
രായി എഫ്രയീംഗോത്രത്തിൽ എണ്ണപ്പെ 33
ട്ടവർ നാല്പതിനായിരത്തഞ്ഞൂറുപേർ.
മനശ്ശെയുടെ മക്കളുടെ സന്തതിക 34
ളിൽ കുലംകുലമായും കുടുംബംകുടുംബമായും
ഇരുപതു വയസ്സുമുതൽ മേലോട്ടു യുദ്ധ
ത്തിന്നു പ്രാപ്തിയുള്ള സകലപുരുഷന്മാ
രും പേരുപേരായി മനശ്ശെഗോത്രത്തിൽ
എണ്ണപ്പെട്ടവർ മുപ്പത്തീരായിരത്തിരുനൂറു 35
പേർ.
ബെന്യാമീന്റെ മക്കളുടെ സന്തതിക 36
ളിൽ കുലംകുലമായും കുടുംബംകുടുംബമായും
ഇരുപതു വയസ്സുമുതൽ മേലോട്ടു യുദ്ധത്തി
ന്നു പ്രാപ്തിയുള്ള സകലപുരുഷന്മാരും പേ
രുപേരായി ബെന്യാമീൻഗോത്രത്തിൽ 37
എണ്ണപ്പെട്ടവർ മുപ്പത്തയ്യായിരത്തി നാനൂറു
പേർ.
ദാന്റെ മക്കളുടെ സന്തതികളിൽ കുലം 38
കുലമായും കുടുംബംകുടുംബമായും ഇരുപതു
വയസ്സുമുതൽ മേലോട്ടു യുദ്ധത്തിന്നു പ്രാ
പ്തിയുള്ള സകലപുരുഷന്മാരും പേരുപേ
രായി ദാൻഗോത്രത്തിൽ എണ്ണപ്പെട്ടവർ
അറുപത്തീരായിരത്തെഴുനൂറുപേർ. 39
ആശേരിന്റെ മക്കളുടെ സന്തതിക 40
ളിൽ കുലംകുലമായും കുടുംബംകുടുംബമായും
ഇരുപതു വയസ്സുമുതൽ മേലോട്ടു യുദ്ധ
ത്തിന്നു പ്രാപ്തിയുള്ള സകലപുരുഷന്മാരും
പേരുപേരായി ആശേർഗോത്രത്തിൽ 41
എണ്ണപ്പെട്ടവർ നാല്പത്തൊരായിരത്തഞ്ഞൂ
റുപേർ.
നഫ്താലിയുടെ മക്കളുടെ സന്തതിക 42
ളിൽ കുലംകുലമായും കുടുംബംകുടുംബമായും
ഇരുപതുവയസ്സുമുതൽ മേലോട്ടു യുദ്ധത്തി

ന്ന പ്രാപ്തിയുള്ള സകലപുരുഷന്മാരും പേ
43 രുപേരായി നഫ്താലിഗോത്രത്തിൽ എണ്ണ
പ്പെട്ടവർ അൻപത്തുമൂവായിരത്തി നാ
നൂറുപേർ.
44 മോശെയും അഹരോനും ഗോത്രത്തിന്ന
ഒരുവൻ വീതം യിസ്രായേൽപ്രഭുക്കന്മാരാ
യ പന്ത്രണ്ടു പുരുഷന്മാരുംകൂടി എണ്ണമെട്ട
45 ത്തവർ ഇവർ തന്നേ. യിസ്രായേൽമ
ക്കളിൽ ഗോത്രംഗോത്രമായി ഇരുപതു വ
യസ്സുമുതൽ മേലോട്ടു യുദ്ധത്തിന്ന പ്രാപ്തി
46 യുള്ള സകലപുരുഷന്മാരുമായി എണ്ണ
പ്പെട്ടവർ ആകെ ആറുലക്ഷത്തി മൂവായി
രത്തഞ്ഞൂററൻപതുപേർ ആയിരുന്നു.
47 ഇവരുടെ കൂട്ടത്തിൽ ലേവ്യരെ പിതൃ
48 ഗോത്രമായി എണ്ണിയില്ല. ലേവിഗോത്ര
49 ത്തെ മാത്രം എണ്ണരുതു; യിസ്രായേൽ
മക്കളുടെ ഇടയിൽ അവരുടെ സംഖ്യ എട്ടു
ക്കയും അരുതു എന്ന യഹോവ മോശെ
50 യോടു കല്പിച്ചിരുന്നു. ലേവ്യരെ സാക്ഷ്യ
നിവാസത്തിന്നും അതിന്റെ ഉപകരണ
ങ്ങൾക്കും വസ്തുക്കൾക്കും ഒക്കെ വിചാര
കന്മാരായി നിയമിക്കേണം; അവർ തിരു
നിവാസവും അതിന്റെ ഉപകരണങ്ങ
ളൊക്കെയും വഹിക്കേണം; അവർ അതി
ന്ന ശുശ്രൂഷ ചെയ്കയും തിരുനിവാസത്തി
ന്റെ ചുററും പാളയമടിച്ചു പാൎക്കയും വേ
51 ണം. തിരുനിവാസം പുറപ്പെടുമ്പോൾ
ലേവ്യർ അതു അഴിച്ചെടുക്കേണം; തിരു
നിവാസം അടിക്കുമ്പോൾ ലേവ്യർ അതു
നിവിൎത്തേണം; ഒരന്യൻ അടുത്തുവന്നാൽ
52 മരണശിക്ഷ അനുഭവിക്കേണം. യിസ്രാ
യേൽമക്കൾ ഗണംഗണമായി ഒരോരു
ത്തൻ താന്താന്റെ പാളയത്തിലും ഓരോ
രുത്തൻ താന്താന്റെ കൊടിക്കരികെയും
53 ഇങ്ങനെ കൂടാരം അടിക്കേണം. എന്നാൽ
യിസ്രായേൽമക്കളുടെ സംഘത്തിന്മേൽ
ക്രോധം ഉണ്ടാകാതിരിക്കേണ്ടതിന്ന ലേ
വ്യർ സാക്ഷ്യനിവാസത്തിന്ന ചുററും പാള
യമിറങ്ങേണം; ലേവ്യർ സാക്ഷ്യനിവാസ
ത്തിന്റെ കാൎയ്യം നോക്കേണം എന്ന 54
യഹോവ മോശെയോടു കല്പിച്ചതുപോലെ
എല്ലാം യിസ്രായേൽമക്കൾ ചെയ്തു; അതു
പോലെ തന്നേ അവർ ചെയ്തു.

## ൨. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടും അ
ഹരോനോടും അരുളിച്ചെയ്തതു: യിസ്രാ 2
യേൽമക്കളിൽ ഓരോരുത്തൻ താന്താന്റെ
ഗോത്രത്തിന്റെ അടയാളത്തോടുകൂടിയ
കൊടിക്കരികെ പാളയമിറങ്ങേണം; സ
മാഗമനകൂടാരത്തിന്നെതിരായി ചുററും അ
വർ പാളയമിറങ്ങേണം. യെഹൂദാപാള 3
യത്തിന്റെ കൊടിക്കീഴുള്ളവർ ഗണംഗ
ണമായി കിഴക്കു സൂൎയ്യോദയത്തിന്ന നേ
രെ പാളയമിറങ്ങേണം; യെഹൂദയുടെ
മക്കൾക്കു അമ്മീനാദാബിന്റെ മകൻ നഹ
ശോൻ പ്രഭു ആയിരിക്കേണം. അവ 4
ന്റെ ഗണം ആകെ എഴുപത്തുനാലായിര
ത്തറുനൂറുപേർ. അവന്റെ അരികെ 5
യിസ്സാഖാർഗോത്രം പാളയമിറങ്ങേണം;
യിസ്സാഖാരിന്റെ മക്കൾക്കു സൂവാരിന്റെ
മകൻ നെഥനയേൽ പ്രഭു ആയിരിക്കേ
ണം. അവന്റെ ഗണം ആകെ അൻ 6
പത്തുനാലായിരത്തി നാനൂറുപേർ. പി 7
ന്നെ സെബൂലൂൻഗോത്രം; സെബൂലൂ
ന്റെ മക്കൾക്കു ഹേലോന്റെ മകൻ എലീ
യാബ് പ്രഭു ആയിരിക്കേണം. അവ 8
ന്റെ ഗണം ആകെ അൻപത്തേഴായിര
ത്തി നാനൂറുപേർ. യെഹൂദാപാളയത്തി 9
ലെ ഗണങ്ങളിൽ എണ്ണപ്പെട്ടവർ ആകെ
ലക്ഷത്തെണ്പത്താറായിരത്തി നാനൂറുപേർ.
ഇവർ ആദ്യം പുറപ്പെടേണം.
രൂബേൻപാളയത്തിന്റെ കൊടിക്കീഴ 10
ള്ളവർ ഗണംഗണമായി തെക്കുഭാഗത്തു

പാളയമിറങ്ങേണം; രൂബേൻെറ മക്കൾ
ക്കു ശെദേയൂരിൻെറ മകൻ എലീസൂർ പ്ര
11 ഭു ആയിരിക്കേണം. അവൻെറ ഗണം
ആകെ നാല്പത്താറായിരത്തഞ്ഞൂറുപേർ.
12 അവൻെറ അരികെ ശിമെയോൻഗോ
ത്രം പാളയമിറങ്ങേണം; ശിമെയോൻെറ
മക്കൾക്കു സൂരീശദ്ദായിയുടെ മകൻ ശെലുമി
13 യേൽ പ്രഭു ആയിരിക്കേണം. അവൻെറ
ഗണം ആകെ അമ്പത്തൊമ്പതിനായിര
14 ത്തി മുന്നൂറുപേർ. പിന്നെ ഗാദ്ഗോത്രം;
ഗാദിൻെറ മക്കൾക്കു രെയൂവേലിൻെറ
മകൻ എലീയാസാഫ് പ്രഭു ആയിരിക്കേ
15 ണം. അവൻെറ ഗണം ആകെ നാല്പ
16 ത്തയ്യായിരത്തറുനൂററൻപതുപേർ. രൂ
ബേൻപാളയത്തിലെ ഗണങ്ങളിൽ എണ്ണ
പ്പെട്ടവർ ആകെ ഒരു ലക്ഷത്തമ്പത്തൊ
രായിരത്തി നാനൂററൻപതുപേർ. അവർ
രണ്ടാമതായി പുറപ്പെടേണം.
17 പിന്നെ സമാഗമനക്കുടാരം പാളയ
ത്തിൻെറ നടുവിൽ ലേവ്യരുടെ പാളയവു
മായി യാത്രചെയ്യേണം; അവർ പാളയമി
റങ്ങുന്നതുപോലെ തന്നേ താന്താങ്ങളുടെ
കൊടിക്കരികെയഥാക്രമം പുറപ്പെടേണം.
18 എഫ്രയീംപാളയത്തിൻെറ കൊടിക്കീ
ഴുള്ളവർ ഗണംഗണമായി പടിഞ്ഞാറെ
ഭാഗത്തു പാളയമിറങ്ങേണം; എഫ്രയീമി
ൻെറ മക്കൾക്കു അമ്മീഹൂദിൻെറ മകൻ എ
19 ലീശാമാ പ്രഭു ആയിരിക്കേണം. അവ
ൻെറ ഗണം ആകെ നാല്പതിനായിരത്ത
20 ഞ്ഞൂറുപേർ. അവൻെറ അരികെ മന
ശ്ശെഗോത്രം പാളയമിറങ്ങേണം; മനശ്ശെ
യുടെ മക്കൾക്കു പെദാസൂരിൻെറ മകൻ
21 ഗമലീയേൽ പ്രഭു ആയിരിക്കേണം. അ
വൻെറ ഗണം ആകെ മുപ്പത്തീരായിര
22 ത്തിരുനൂറുപേർ. പിന്നെ ബെന്യാമീൻ
ഗോത്രം പാളയമിറങ്ങേണം; ബെന്യാമീ
ൻെറ മക്കൾക്കു ഗിദെയോനിയുടെ മകൻ
അബീദാൻ പ്രഭു ആയിരിക്കേണം. അ 23
വൻെറ ഗണം ആകെ മുപ്പത്തയ്യായിരത്തി
നാനൂറുപേർ. എഫ്രയീംപാളയത്തിലെ 24
ഗണങ്ങളിൽ എണ്ണപ്പെട്ടവർ ആകെ ഒരു
ലക്ഷത്തെണ്ണായിരത്തൊരുനൂറുപേർ. അ
വർ മൂന്നാമതായി പുറപ്പെടേണം.
ദാൻപാളയത്തിൻെറ കൊടിക്കീഴുള്ള 25
വർ ഗണംഗണമായി വടക്കെഭാഗത്തു പാ
ളയമിറങ്ങേണം; ദാൻെറ മക്കൾക്കു അമ്മീ
ശദ്ദായിയുടെ മകൻ അഹീയേസർ പ്രഭു
ആയിരിക്കേണം. അവൻെറ ഗണം ആ 26
കെ അറുപത്തീരായിരത്തെഴുനൂറുപേർ.
അവൻെറ അരികെ ആശേർഗോത്രം പാ 27
ളയമിറങ്ങേണം; ആശേരിൻെറ മക്കൾക്കു
ഒക്രാൻെറ മകൻ പഗീയേൽ പ്രഭു ആയി
രിക്കേണം. അവൻെറ ഗണം ആകെ 28
നാല്പത്തൊരായിരത്തഞ്ഞൂറുപേർ. പി 29
ന്നെ നഫ്താലിഗോത്രം പാളയമിറങ്ങേ
ണം; നഫ്താലിയുടെ മക്കൾക്കു ഏനാ
ൻെറ മകൻ അഹീര പ്രഭു ആയിരിക്കേ
ണം. അവൻെറ ഗണം ആകെ അൻ 30
പത്തുമൂവായിരത്തി നാനൂറുപേർ. ദാൻ 31
പാളയത്തിലെ ഗണങ്ങളിൽ എണ്ണപ്പെട്ട
വർ ആകെ ഒരു ലക്ഷത്തമ്പത്തേഴായിര
ത്തറുനൂറുപേർ. അവർ തങ്ങളുടെ കൊടി
കളോടുകൂടെ ഒടുവിൽ പുറപ്പെടേണം.
യിസ്രായേൽമക്കളിൽ ഗോത്രംഗോത്രമാ 32
യി എണ്ണപ്പെട്ടവർ ഇവർ തന്നേ. പാള
യങ്ങളിൽ ഗണംഗണമായി എണ്ണപ്പെട്ട
വർ ആകെ ആറുലക്ഷത്തി മൂവ്വായിരത്ത
ഞ്ഞൂററമ്പതുപേർ ആയിരുന്നു. എന്നാൽ 33
യഹോവ മോശെയോടു കല്പിച്ചതുപോ
ലെ യിസ്രായേൽമക്കളുടെ കൂട്ടത്തിൽ ലേ
വ്യരെ എണ്ണിയില്ല. യഹോവ മോശെ 34
യോടു കല്പിച്ചതുപോലെ ഒക്കെയും യിസ്രാ
യേൽമക്കൾ ചെയ്തു; അങ്ങനെ തന്നേ
അവർ താന്താങ്ങളുടെ കൊടിക്കരികെ

പാളയമിറങ്ങി; അങ്ങനെ തന്നേ അവർ
കുടുംബംകുടുംബമായും കുലംകുലമായും പുറ
പ്പെട്ടു.

## ൩. അദ്ധ്യായം.

യഹോവ സീനായിപൎവ്വതത്തിൽവെച്ചു
മോശെയോടു അരുളിച്ചെയ്ത കാലത്തു അ
ഹരോന്റെയും മോശെയുടെയും വംശപാ
2 രമ്പൎയ്യമായിതു: അഹരോന്റെ പുത്രന്മാ
രുടെ പേരുകൾ ഇവ: ആദ്യജാതൻ നാ
ദാബ്, അബീഹൂ, എലെയാസാർ, ഈഥാ
3 മാർ. പുരോഹിതശുശ്രൂഷ ചെയ്വാൻ പ്ര
തിഷ്ഠിക്കപ്പെട്ടവരായി അഭിഷേകം ലഭി
ച്ച പുരോഹിതന്മാരായ അഹരോന്റെ പു
4 ത്രന്മാരുടെ പേരുകൾ ഇവ തന്നേ. എ
ന്നാൽ നാദാബും അബീഹൂവും സീനായി
മരുഭൂമിയിൽവെച്ചു യഹോവയുടെ സന്നി
ധിയിൽ അന്യാഗ്നി കത്തിച്ചപ്പോൾ യ
ഹോവയുടെ സന്നിധിയിൽവെച്ചു മരിച്ചു
പോയി; അവൎക്കു മക്കൾ ഉണ്ടായിരുന്നില്ല;
എലെയാസാരും ഈഥാമാരും അപ്പനായ
അഹരോന്റെ മുമ്പാകെ പുരോഹിതശു
ശ്രൂഷ ചെയ്തുപോന്നു.
5 യഹോവ പിന്നെയും മോശെയോടു
6 അരുളിച്ചെയ്തതു: നീ ലേവിഗോത്രത്തെ
അടുക്കൽ വരുത്തി പുരോഹിതനായ അ
ഹരോന്നു ശുശ്രൂഷ ചെയ്യേണ്ടതിന്നു അവ
7 ന്റെ മുമ്പാകെ നിൎത്തുക. അവർ സമാ
ഗമനകൂടാരത്തിന്റെ മുമ്പിൽ അവന്റെ
കാൎയ്യവും സൎവ്വസഭയുടെ കാൎയ്യവും നോക്കി
തിരുനിവാസത്തിലെ വേല ചെയ്യേണം.
8 അവർ സമാഗമനകൂടാരത്തിന്നുള്ള ഉപ
കരണങ്ങളൊക്കെയും യിസ്രായേൽമക്കളു
ടെ കാൎയ്യവും നോക്കി കൂടാരം സംബന്ധി
9 ച്ചുള്ള വേല ചെയ്യേണം. നീ ലേവ്യരെ
അഹരോന്നും അവന്റെ പുത്രന്മാൎക്കും കൊ
ടുക്കേണം; യിസ്രായേൽമക്കളിൽനിന്നു അ
വർ അവന്നു സാക്ഷാൽ ദാനമായുള്ളവർ
ആകുന്നു. അഹരോനെയും പുത്രന്മാരെ 10
യും പൌരോഹിത്യം നടത്തുവാൻ നിയമി
ച്ചാക്കേണം; അടുത്തുവരുന്ന അന്യൻ മര
ണശിക്ഷ അനുഭവിക്കേണം.
യഹോവ പിന്നെയും മോശെയോടു അ 11
രുളിച്ചെയ്തതു: യിസ്രായേൽമക്കളുടെ ഇട 12
യിൽ പിറക്കുന്ന എല്ലാകടിഞ്ഞൂലിന്നും പ
കരം ഞാൻ ലേവ്യരെ യിസ്രായേൽമക്ക
ളിൽനിന്നു എടുത്തിരിക്കുന്നു; ലേവ്യർ എ
നിക്കുള്ളവരായിരിക്കേണം. കടിഞ്ഞൂലെ 13
ല്ലാം എനിക്കുള്ളതു; ഞാൻ മിസ്രയീംദേശ
ത്തു കടിഞ്ഞൂലിനെ ഒക്കെയും കൊന്നനാ
ളിൽ യിസ്രായേലിൽ മനുഷ്യന്റെയും മൃഗ
ത്തിന്റെയും കടിഞ്ഞൂലിനെയെല്ലാം എനി
ക്കായിട്ടു ശുദ്ധീകരിച്ചു; അതു എനിക്കുള്ള
തായിരിക്കേണം; ഞാൻ യഹോവ ആ
കുന്നു.
യഹോവ പിന്നെയും സീനായിമരുഭൂ 14
മിയിൽവെച്ചു മോശെയോടു അരുളിച്ചെ
യ്തതു: ലേവ്യരെ കുലംകുലമായും കുടുംബം 15
കുടുംബമായും എണ്ണുക; അവരിൽ ഒരു മാ
സംമുതൽ മേലോട്ടു പ്രായമുള്ള ആണി
നെ ഒക്കെയും നീ എണ്ണേണം. തന്നോടു 16
കല്പിച്ചതുപോലെ മോശെ യഹോവയുടെ
വചനപ്രകാരം അവരെ എണ്ണി. ലേവി 17
യുടെ പുത്രന്മാരുടെ പേരുകൾ: ഗേ
ശോൻ, കെഹാത്ത്, മെരാരി. കുടുംബംകു 18
ടുംബമായി ഗേശോന്റെ പുത്രന്മാരുടെ
പേരുകൾ: ലിബ്നി, ശിമെയി. കുടുംബം 19
കുടുംബമായി കെഹാത്തിന്റെ പുത്രന്മാർ:
അമ്രാം, യിസ്ഹാർ, ഹെബ്രോൻ, ഉസ്സീയേൽ.
കുടുംബംകുടുംബമായി മെരാരിയുടെ പുത്ര 20
ന്മാർ: മഹ്ലി, മൂശി. ഇവർതന്നേ കുലംകു
ലമായി ലേവിയുടെ കുടുംബങ്ങൾ. ഗേ 21
ശോനിൽനിന്നു ലിബ്ന്യരുടെ കുടുംബ
വും ശിമ്യരുടെ കുടുംബവും ഉത്ഭവിച്ചു;

22 ഇവ ഗേർശോന്യകുടുംബങ്ങൾ. അവരിൽ
ഒരു മാസംമുതൽ മേലോട്ടു പ്രായമുള്ള
ആണുങ്ങളുടെ സംഖ്യയിൽ എണ്ണപ്പെട്ടവ
രുടെ ആകത്തുക ഏഴായിരത്തഞ്ഞൂറു.
23 ഗേർശോന്യകുടുംബങ്ങൾ തിരുനിവാസ
ത്തിന്റെ പുറകിൽ പടിഞ്ഞാറെഭാഗത്തു
24 പാളയമിറങ്ങേണം. ഗേർശോന്യരുടെ
പിതൃഭവനത്തിന്നു ലായേലിന്റെ മകൻ
എലീയാസാഫ് പ്രഭു ആയിരിക്കേണം.
25 സമാഗമനക്കൂടാരത്തിൽ ഗേർശോന്യർ നോ
ക്കേണ്ടതു തിരുനിവാസവും കൂടാരവും
അതിന്റെ പുറമൂടിയും സമാഗമനക്കൂടാര
ത്തിന്റെ വാതിലിന്നുള്ള മറശ്ശീലയും തി
26 രുനിവാസത്തിന്നും യാഗപീഠത്തിന്നും
ചുററുമുള്ള പ്രാകാരത്തിന്റെ മറശ്ശീലയും
പ്രാകാരവാതിലിന്റെ മറശ്ശീലയും അതി
ന്റെ എല്ലാവേലെക്കും ഉള്ള കയറുകളും
ആകുന്നു.
27 കെഹാത്തിൽനിന്നു അമ്രാമ്യരുടെ കുടും
ബവും യിസ്ഹാർയ്യരുടെ കുടുംബവും ഹെ
ബ്രോന്യരുടെ കുടുംബവും ഉസ്സീയേല്യരു
ടെ കുടുംബവും ഉത്ഭവിച്ചു. ഇവ കെഹാ
28 ത്യരുടെ കുടുംബങ്ങൾ. ഒരു മാസംമു
തൽ മേലോട്ടു പ്രായമുള്ള എല്ലാ ആണുങ്ങ
ളുടെയും സംഖ്യയിൽ വിശുദ്ധമന്ദിരത്തി
ന്റെ കാര്യം നോക്കുന്നവർ എണ്ണായിരത്ത
29 റുനൂറുപേർ. കെഹാത്യകുടുംബങ്ങൾ തി
രുനിവാസത്തിന്റെ തെക്കെഭാഗത്തു പാ
30 ളയമിറങ്ങേണം. കെഹാത്യകുടുംബങ്ങ
ളുടെ പിതൃഭവനത്തിന്നു ഉസ്സീയേലിന്റെ
മകൻ എലീസാഫാൻ പ്രഭു ആയിരിക്കേ
31 ണം. അവർ നോക്കേണ്ടതു പെട്ടകം,
മേശ, നിലവിളക്കു, പീഠങ്ങൾ, വിശുദ്ധ
മന്ദിരത്തിലെ ശുശ്രൂഷെക്കുള്ള ഉപകരണ
ങ്ങൾ, തിരശ്ശീല എന്നിവയും അവെക്കുള്ള
32 വേല ഒക്കെയും ആകുന്നു. പുരോഹിത
നായ അഹരോന്റെ മകൻ എലെയാസാർ
ലേവ്യർക്കു പ്രധാനപ്രഭുവും വിശുദ്ധമന്ദിര
ത്തിലെ കാര്യം നോക്കുന്നവരുടെ മേൽവി
ചാരകനും ആയിരിക്കേണം.
മെരാരിയിൽനിന്നു മഹ്ലിയരുടെ കുടും 33
ബവും മൂശ്യരുടെ കുടുംബവും ഉത്ഭവിച്ചു;
മെരാർയ്യകുടുംബങ്ങൾ ഇവ തന്നേ. അവ 34
രിൽ ഒരു മാസംമുതൽ മേലോട്ടു പ്രായമു
ള്ള ആണുങ്ങളുടെ സംഖ്യയിൽ എണ്ണപ്പെ
ട്ടവർ ആറായിരത്തിരുനൂറുപേർ. മെ 35
രാർയ്യകുടുംബങ്ങളുടെ പിതൃഭവനത്തിന്നു
അബീഹയിലിന്റെ മകൻ സൂരീയേൽ
പ്രഭു ആയിരിക്കേണം; ഇവർ തിരുനി
വാസത്തിന്റെ വടക്കെഭാഗത്തു പാളയ
മിറങ്ങേണം. മെരാർയ്യർ നോക്കുവാൻ 36
നിയമിച്ചിട്ടുള്ളതു തിരുനിവാസത്തിന്റെ
പലക, അന്താഴം, തൂൺ, ചുവടു, അതി
ന്റെ ഉപകരണങ്ങൾ ഒക്കെയും, അതു
സംബന്ധിച്ചുള്ള എല്ലാവേലയും, പ്രാകാ 37
രത്തിന്റെ ചുററും ഉള്ള തൂൺ, അവ
യുടെ ചുവടു, കുററി, കയറു എന്നിവ.
എന്നാൽ തിരുനിവാസത്തിന്റെ മുൻവ 38
ശത്തു കിഴക്കു, സമാഗമനക്കൂടാരത്തിന്റെ
മുൻവശത്തു തന്നേ, സൂര്യോദയത്തിന്നു
നേരെ മോശെയും അഹരോനും അവ
ന്റെ പുത്രന്മാരും പാളയമിറങ്ങുകയും
യിസ്രായേൽമക്കളുടെ കാര്യമായ വിശുദ്ധ
മന്ദിരത്തിന്റെ കാര്യം നോക്കുകയും വേ
ണം; അന്യൻ അടുത്തുവന്നാൽ മരണശി
ക്ഷ അനുഭവിക്കേണം. മോശെയും അ 39
ഹരോനും യഹോവയുടെ വചനപ്രകാരം
കുടുംബംകുടുംബമായി എണ്ണിയ ലേവ്യരിൽ
ഒരു മാസംമുതൽ മേലോട്ടു പ്രായമുള്ള ആ
ണുങ്ങൾ ആകെ ഇരുപത്തീരായിരം
പേർ.
യഹോവ പിന്നെയും മോശെയോടു ക 40
ല്പിച്ചതു: യിസ്രായേൽമക്കളിൽ ഒരു മാസം
മുതൽ മേലോട്ടു പ്രായമുള്ള ആദ്യജാതന്മാ

രായ ആണുങ്ങളെ ഒക്കെയും എണ്ണി പേരു
പേരായി അവരുടെ സംഖ്യ എടുക്കുക.
41 യിസ്രായേൽമക്കളിലെ എല്ലാകടിഞ്ഞൂലു
കൾക്കും പകരം ലേവ്യരുടെ മൃഗങ്ങളെ
യും എനിക്കായിട്ടു എടുക്കേണം; ഞാൻ യ
42 ഹോവ ആകുന്നു. യഹോവ തന്നോടു
കല്പിച്ചതുപോലെ മോശെ യിസ്രായേൽ
മക്കളുടെ എല്ലാകടിഞ്ഞൂലുകളെയും എണ്ണി.
43 ഒരു മാസംമുതൽ മേലോട്ടു പ്രായമുള്ള ആ
ദ്യജാതന്മാരായ എല്ലാആണുങ്ങളെയും പേ
രുപേരായി എണ്ണിയ ആകത്തുക ഇരുപ
ത്തീരായിരത്തിരുനൂററെഴുപത്തുമൂന്നു ആ
യിരുന്നു.
44 യഹോവ പിന്നെയും മോശെയോടു അ
45 രുളിച്ചെയ്തതു: യിസ്രായേൽമക്കളിൽ
എല്ലാകടിഞ്ഞൂലുകൾക്കും പകരം ലേവ്യരെ
യും അവരുടെ മൃഗങ്ങൾക്കു പകരം ലേവ്യ
രുടെ മൃഗങ്ങളെയും എടുക്ക; ലേവ്യർ എനി
ക്കുള്ളവരായിരിക്കേണം; ഞാൻ യഹോ
46 വ ആകുന്നു. യിസ്രായേൽമക്കളുടെ കടി
ഞ്ഞൂലുകളിൽ ലേവ്യരുടെ എണ്ണത്തെ കവി
ഞ്ഞുള്ള ഇരുനൂററെഴുപത്തുമൂന്നുപേരുടെ
47 വീണ്ടെടുപ്പിന്നായി തലെക്കു അഞ്ചു ശേ
ക്കെൽ വീതം വാങ്ങേണം; വിശുദ്ധമന്ദി
രത്തിലെ തുക്കപ്രകാരം ശേക്കെൽ ഒന്നി
ന്നു ഇരുപതു ഗേരാവെച്ചു വാങ്ങേണം.
48 അവരുടെ എണ്ണത്തെ കവിയുന്നവരുടെ
വീണ്ടെടുപ്പുവില അഹരോന്നും അവ
49 ൻെറ മക്കൾക്കും കൊടുക്കേണം. ലേവ്യ
രെക്കൊണ്ടു വീണ്ടെടുത്തവരുടെ എണ്ണ
ത്തെ കവിഞ്ഞുള്ളവരുടെ വീണ്ടെടുപ്പുവില
50 മോശെ വാങ്ങി. യിസ്രായേൽമക്കളുടെ
ആദ്യജാതന്മാരോടു അവൻ വിശുദ്ധമ
ന്ദിരത്തിലെ തുക്കപ്രകാരം ഓരായിര
ത്തി മുന്നൂററുപത്തഞ്ചു ശേക്കെൽ പ
51 ണം വാങ്ങി. യഹോവ മോശെയോടു
കല്പിച്ചതുപോലെ വീണ്ടെടുത്തവരുടെ
വില മോശെ അഹരോന്നും അവൻെറ
മക്കൾക്കും യഹോവയുടെ വചനപ്രകാരം
കൊടുത്തു.

## ൪. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടും അ
ഹരോനോടും അരുളിച്ചെയ്തതു: ലേവ്യ 2
രിൽവെച്ചു കെഹാത്യരിൽ മുപ്പതു വയസ്സു
മുതൽ അമ്പതു വയസ്സുവരെയുള്ളവരായി
സമാഗമനകൂടാരത്തിൽ വേലചെയ്വാൻ 3
സേവയിൽ പ്രവേശിക്കുന്ന എല്ലാവരെ
യും കുടുംബംകുടുംബമായും കുലംകുലമായും
എണ്ണി തുക എടുപ്പിൻ. സമാഗമനകൂടാ 4
രത്തിൽ അതിവിശുദ്ധകാൎയ്യങ്ങളെ സംബ
ന്ധിച്ചു കെഹാത്യരുടെ വേല എന്തെ
ന്നാൽ: പാളയം യാത്രപുറപ്പെടുമ്പോൾ 5
അഹരോനും പുത്രന്മാരും വന്നു തിരശ്ശീല
ഇറക്കി അതുകൊണ്ടു സാക്ഷ്യപെട്ടകം മൂ
ടേണം. തഹശുതോൽകൊണ്ടുള്ള മൂടി 6
അതിന്മേൽ ഇട്ടു അതിന്നു മീതെ നീലശ്ശീല
വിരിച്ചു തണ്ടു ചെലുത്തേണം. കാഴ്ചയ 7
പ്പത്തിൻെറ മേശമേലും ഒരു നീലശ്ശീല വി
രിച്ചു അതിന്മേൽ തളികകളും കരണ്ടികളും
കിണ്ടികളും പകരുന്നതിന്നുള്ള കുടങ്ങളും
വെക്കേണം; നിരന്തരമായ അപ്പവും അ
തിന്മേൽ ഇരിക്കേണം. അവയുടെമേൽ 8
ഒരു ചുവപ്പുശീല വിരിച്ചു തഹശുതോൽ
കൊണ്ടുള്ള മൂടുവിരിയാൽ അതു മൂടുകയും
തണ്ടു ചെലുത്തുകയും വേണം. ഒരു നീ 9
ലശ്ശീല എടുത്തു വെളിച്ചത്തിന്നുള്ള നില
വിളക്കും അതിൻെറ ദീപങ്ങളും ചവണ
കളും കരിന്തിരി മുറിച്ചിടുന്ന പാത്രങ്ങളും
അതിൻെറ ഉപയോഗത്തിന്നുള്ള എല്ലാ
എണ്ണക്കുടങ്ങളും മൂടേണം. അതും അതി 10
ൻെറ പാത്രങ്ങളൊക്കെയും തഹശുതോൽ
കൊണ്ടുള്ള ഒരു വിരിയിൽ പൊതിഞ്ഞു
ഒരു തണ്ടിന്മേൽ വെച്ചുകെട്ടേണം. സ 11

ണ്ണപീഠത്തിന്മേലും അവർ ഒരു നീലശ്ശീല
വിരിച്ച തഹശുതോൽകൊണ്ടുള്ള ഒരു വി
രിയാൽ മൂടുകയും തണ്ടു ചെലുത്തുകയും
12 വേണം. വിശുദ്ധമന്ദിരത്തിലെ ശുശ്രൂ
ഷെക്കുള്ള ഉപകരണങ്ങളൊക്കെയും അ
വർ എടുത്തു ഒരു നീലശ്ശീലയിൽ പൊതി
ഞ്ഞു തഹശുതോൽകൊണ്ടുള്ള ഒരു വിരി
യാൽ മൂടുകയും ഒരു തണ്ടിന്മേൽ വെച്ചുകെ
13 ട്ടുകയും വേണം. അവർ യാഗപീഠത്തിൽ
നിന്നു വെണ്ണീർ നീക്കി അതിന്മേൽ ഒരു
14 ധൂമ്രശീല വിരിക്കേണം. അവർ അതി
ന്മേൽ ശുശ്രൂഷ ചെയ്യേണ്ടതിന്നുള്ള ഉപ
കരണങ്ങളായ കലശം, മുൾക്കൊളുത്തു, ച
ട്ടുകം, കലം എന്നിങ്ങനെ യാഗപീഠത്തി
ന്റെ ഉപകരണങ്ങളൊക്കെയും അതി
ന്മേൽ വെക്കേണം; തഹശുതോൽകൊണ്ടു
ള്ള ഒരു വിരി അതിന്മേൽ വിരിക്കയും
15 തണ്ടു ചെലുത്തുകയും വേണം. പാളയം
യാത്ര പുറപ്പെടുമ്പോൾ അഹരോനും പു
ത്രന്മാരും വിശുദ്ധമന്ദിരവും വിശുദ്ധമന്ദി
രത്തിലെ ഉപകരണങ്ങളൊക്കെയും മൂടി
തീൎന്നശേഷം കെഹാത്യർ ചുമപ്പാൻ വരേ
ണം; എന്നാൽ അവർ മരിക്കാതിരിക്കേ
ണ്ടതിന്നു വിശുദ്ധമായതൊന്നും തൊടരുതു;
സമാഗമനകൂടാരത്തിൽ കെഹാത്യരുടെ
16 ചുമടു ഇവ തന്നേ. പുരോഹിതനായ
അഹരോന്റെ മകൻ എലെയാസാർ നോ
ക്കേണ്ടതു: വെളിച്ചത്തിന്നുള്ള എണ്ണ, സു
ഗന്ധധൂപവൎഗ്ഗം, നിരന്തരഭോജനയാഗം,
അഭിഷേകതൈലം എന്നിവയും തിരു
നിവാസം മുഴുവനും അതിലുള്ളതൊക്കെ
യും വിശുദ്ധമന്ദിരവും അതിന്റെ ഉപക
രണങ്ങളും തന്നേ.
17 യഹോവ പിന്നെയും മോശെയോടും
18 അഹരോനോടും അരുളിച്ചെയ്തതു: നി
ങ്ങൾ കെഹാത്യകുടുംബങ്ങളുടെ ഗോത്ര
ത്തെ ലേവ്യരിൽനിന്നു ഛേദിച്ചുകളയ
രുതു. അവർ അതിവിശുദ്ധവസ്തുക്കളോടു 19
അടുക്കുമ്പോൾ മരിക്കാതെ ജീവനോടിരി
ക്കേണ്ടതിന്നു ഇങ്ങനെ ചെയ്വിൻ: അഹ
രോനും പുത്രന്മാരും അകത്തു കടന്നു അ
വരിൽ ഓരോരുത്തനെ അവനവന്റെ
വേലെക്കും അവനവന്റെ ചുമട്ടിന്നും
ആക്കേണം. എന്നാൽ അവർ വിശുദ്ധ 20
മന്ദിരം കണ്ടിട്ടു മരിച്ചുപോകാതിരിക്കേ
ണ്ടതിന്നു ക്ഷണനേരം പോലും അകത്തു
കടക്കരുതു.
യഹോവ പിന്നെയും മോശെയോടു അ 21
രുളിച്ചെയ്തതു: ഗേർശോന്യരെയും കലം 22
കലമായും കുടുംബംകുടുംബമായും എണ്ണി
തുക എടുക്കുക. മുപ്പതു വയസ്സുമുതൽ 23
അമ്പതു വയസ്സുവരെ സമാഗമനകൂടാര
ത്തിൽ വേല ചെയ്വാൻ സേവയിൽ പ്ര
വേശിക്കുന്ന എല്ലാവരെയും എണ്ണേണം.
സേവ ചെയ്യുന്നതിലും ചുമടെടുക്കുന്നതിലും 24
ഗേർശോന്യകുടുംബങ്ങൾക്കുള്ള വേല എ
ന്തെന്നാൽ: തിരുനിവാസത്തിന്റെ തി 25
രശ്ശീല, സമാഗമനകൂടാരം, അതിന്റെ
മൂടുവിരി, തഹശുതോൽകൊണ്ടു അതിന്മേ
ലുള്ള പുറമൂടി, സമാഗമനകൂടാരത്തിന്റെ
വാതിലിന്നുള്ള മറശ്ശീല, പ്രാകാരത്തി 26
ന്റെ മറശ്ശീല, തിരുനിവാസത്തിന്നും യാ
ഗപീഠത്തിന്നും ചുററുമുള്ള പ്രാകാരത്തി
ന്റെ വാതിലിന്നുള്ള മറശ്ശീല, അവയുടെ
കയറു എന്നിവയും അവയുടെ ഉപയോഗ
ത്തിന്നുള്ള ഉപകരണങ്ങൾ ഒക്കെയും അ
വർ ചുമക്കേണം; അവയെ സംബന്ധിച്ചു
ചെയ്വാനുള്ള വേലയൊക്കെയും അവർ
ചെയ്യേണം. ഗേർശോന്യരുടെ എല്ലാചുമ 27
ടുകളും എല്ലാവേലയും സംബന്ധിച്ചുള്ള
തൊക്കെയും അഹരോന്റെയും പുത്രന്മാ
രുടെയും കല്പനപ്രകാരം ആയിരിക്കേ
ണം; അവരുടെ എല്ലാചുമടും നിങ്ങൾ
അവരുടെ വിചാരണയിൽ ഏല്പിക്കേ

28 ണം. സമാഗമനകൂടാരത്തിൽ ഗെശോ
ന്യരുടെ കുഡുംബങ്ങൾക്കുള്ള വേല ഇതു
തന്നേ; അവരുടെ സേവ പുരോഹിത
നായ അഹരോന്റെ മകൻ ഈഥാമാരി
ന്റെ കൈക്കീഴായിരിക്കേണം.
29 മെരാൎയ്യരെയും കുലംകുലമായും കുഡുംബം
30 കുഡുംബമായും എണ്ണേണം. മുപ്പതു വയ
സ്സുമുതൽ അമ്പതു വയസ്സുവരെ സമാഗമ
നകൂടാരത്തിലെ വേല ചെയ്വാൻ സേവ
യിൽ പ്രവേശിക്കുന്ന എല്ലാവരെയും നീ
31 എണ്ണേണം. സമാഗമനകൂടാരത്തിൽ അ
വൎക്കുള്ള എല്ലാവേലയുടെയും മുറെക്കു അ
വർ എടുക്കേണ്ടുന്ന ചുമടു എന്തെന്നാൽ:
തിരുനിവാസത്തിന്റെ പലക, അന്താഴം,
32 തൂൺ, ചുവടു, ചുററുമുള്ള പ്രാകാരത്തി
ന്റെ തൂൺ, ചുവടു, കുററി, കയറു എ
ന്നിവയും അവയുടെ ഉപകരണങ്ങളൊ
ക്കെയും അവ സംബന്ധിച്ചുള്ള എല്ലാവേ
ലയും തന്നേ; അവർ എടുക്കേണ്ടുന്ന ഉപ
കരണങ്ങൾ നിങ്ങൾ പേർവിവരമായി
33 അവരെ ഏല്പിക്കേണം. പുരോഹിത
നായ അഹരോന്റെ മകൻ ഈഥാമാരി
ന്റെ കൈക്കീഴെ സമാഗമനകൂടാരത്തിൽ
മെരാൎയ്യരുടെ കുഡുംബങ്ങൾക്കുള്ള സകല
സേവയുടെയും മുറെക്കു അവർ ചെയ്യേണ്ടു
ന്ന വേല ഇതു തന്നേ.
34 മോശെയും അഹരോനും സഭയിലെ
പ്രഭുക്കന്മാരും കെഹാത്യരിൽ മുപ്പതു വയ
35 സ്സുമുതൽ അമ്പതു വയസ്സുവരെ സമാഗമ
നകൂടാരത്തിൽ വേല ചെയ്വാൻ സേവ
യിൽ പ്രവേശിക്കുന്ന എല്ലാവരെയും കുഡും
ബംകുഡുംബമായും കുലംകുലമായും എണ്ണി.
36 അവരിൽ കുഡുംബംകുഡുംബമായി എണ്ണപ്പെ
ട്ടവർ രണ്ടായിരത്തെഴുനൂററമ്പതുപേർ.
37 മോശെമുഖാന്തരം യഹോവ കല്പിച്ചതു
പോലെ മോശെയും അഹരോനും കെഹാ
ത്യകുഡുംബങ്ങളിൽ എണ്ണിയവരായി സമാ
ഗമനകൂടാരത്തിൽ വേല ചെയ്വാനുള്ള
വർ എല്ലാം ഇവർ തന്നേ.
ഗെശോന്യരിൽ കുഡുംബംകുഡുംബമായും 38
കുലംകുലമായും എണ്ണപ്പെട്ടവരോ മുപ്പതു 39
വയസ്സുമുതൽ അമ്പതു വയസ്സുവരെ സമാ
ഗമനകൂടാരത്തിൽ വേല ചെയ്വാൻ സേവ
യിൽ പ്രവേശിക്കുന്നവരായി കുഡുംബം 40
കുഡുംബമായും കുലംകുലമായും എണ്ണപ്പെട്ട
വർ രണ്ടായിരത്തറുനൂററി മുപ്പതുപേർ.
യഹോവ കല്പിച്ചതുപോലെ മോശെയും അ 41
ഹരോനും ഗെശോന്യകുഡുംബങ്ങളിൽ എ
ണ്ണിയവരായി സമാഗമനകൂടാരത്തിൽ വേ
ല ചെയ്വാനുള്ളവർ എല്ലാം ഇവർ തന്നേ.
മെരാൎയ്യകുഡുംബങ്ങളിൽ കുഡുംബംകുഡുംബമാ 42
യും കുലംകുലമായും എണ്ണപ്പെട്ടവരോ
മുപ്പതു വയസ്സുമുതൽ അമ്പതു വയസ്സു 43
വരെ സമാഗമനകൂടാരത്തിൽ വേല ചെ
യ്വാൻ സേവയിൽ പ്രവേശിക്കുന്നവരാ
യി അവരിൽ കുഡുംബംകുഡുംബമായി 44
എണ്ണപ്പെട്ടവർ ആകെ മൂവായിരത്തിരു
നൂറുപേർ. യഹോവ മോശെമുഖാന്തരം 45
കല്പിച്ചതുപോലെ മോശെയും അഹരോ
നും മെരാൎയ്യകുഡുംബങ്ങളിൽ എണ്ണിയവർ
ഇവർ തന്നേ.
മോശെയും അഹരോനും യിസ്രായേൽ 46
പ്രഭുക്കന്മാരും ലേവ്യരിൽ കുഡുംബംകുഡും
ബമായും കുലംകുലമായും എണ്ണിയവരായി
മുപ്പതു വയസ്സുമുതൽ അമ്പതു വയസ്സു 47
വരെ സമാഗമനകൂടാരത്തിലെ സേവയും
ചുമട്ടുവേലയും ചെയ്വാൻ പ്രവേശിച്ചവർ
ആകെ എണ്ണായിരത്തഞ്ഞൂററെണ്പതുപേർ 48
ആയിരുന്നു. യഹോവയുടെ കല്പനപ്ര 49
കാരം അവർ മോശെമുഖാന്തരം ഓരോ
രുത്തൻ താന്താന്റെ വേലെക്കും താന്താ
ന്റെ ചുമട്ടിന്നും തക്കവണ്ണം എണ്ണപ്പെട്ടു;
യഹോവ മോശെയോടു കല്പിച്ചപോലെ
അവൻ അവരെ എണ്ണി.

## ൫. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
2 രുളിച്ചെയ്തതു: സകലകുഷ്ഠരോഗിയെയും
സകലസ്രവക്കാരനെയും ശവത്താൽ അശു
ദ്ധനായ ഏവനെയും പാളയത്തിൽനിന്നു
പുറത്താക്കുവാൻ യിസ്രായേൽമക്കളോടു ക
3 ല്പിക്ക. ആണായാലും പെണ്ണായാലും അ
വരെ പാളയത്തിൽനിന്നു പുറത്താക്കേ
ണം; ഞാൻ അവരുടെ മദ്ധ്യേ വസിക്ക
യാൽ അവർ തങ്ങളുടെ പാളയം അശു
4 ദ്ധമാക്കരുതു. യിസ്രായേൽമക്കൾ അങ്ങ
നെ ചെയ്തു അവരെ പാളയത്തിൽനിന്നു
പുറത്താക്കി; യഹോവ മോശെയോടു കല്പി
ച്ചതുപോലെ തന്നേ യിസ്രായേൽമക്കൾ
ചെയ്തു.

5 യഹോവ പിന്നെയും മോശെയോടു അ
6 രുളിച്ചെയ്തതു: നീ യിസ്രായേൽമക്കളോടു
പറക: ഒരു പുരുഷനോ സ്ത്രീയോ യ
ഹോവയോടു ദ്രോഹിച്ചു മനുഷ്യരുടെ ഇട
യിൽ നടപ്പുള്ള വല്ല പാപവും ചെയ്തിട്ടു
7 കുററക്കാരായാൽ ചെയ്ത പാപം അവർ
ഏററുപറകയും തങ്ങളുടെ അകൃത്യത്തിന്നു
പ്രതിശാന്തിയായി മുതലും അതിന്റെ അ
ഞ്ചിലൊന്നും കൂട്ടി, തങ്ങൾ അകൃത്യം ചെ
8 യ്തവന്നു പകരം കൊടുക്കേണം. എന്നാൽ
അകൃത്യത്തിന്നു പ്രതിശാന്തി വാങ്ങുവാൻ
അവന്നു ചാർച്ചക്കാരൻ ഇല്ലെങ്കിൽ അകൃത്യ
ത്തിന്നുള്ള പ്രതിശാന്തി യഹോവെക്കു കൊ
ടുക്കുന്നതു പുരോഹിതന്നു ഇരിക്കേണം;
അതു കൂടാതെ അവന്നുവേണ്ടി പ്രായശ്ചി
ത്തം കഴിപ്പാനുള്ള പ്രായശ്ചിത്തത്തിന്റെ
9 ആട്ടുകൊററനെയും അർപ്പിക്കേണം. യി
സ്രായേൽമക്കൾ പുരോഹിതന്റെ അടു
ക്കൽ കൊണ്ടുവരുന്ന സകലവിശുദ്ധവ
സ്തുക്കളിലും ഉദർച്ചയായതൊക്കെയും അവ
10 ന്നു ഇരിക്കേണം. ആരെങ്കിലും ശുദ്ധീക
രിച്ചർപ്പിക്കുന്ന വസ്തുക്കൾ അവന്നുള്ളവയാ
യിരിക്കേണം; ആരെങ്കിലും പുരോഹി
തന്നു കൊടുക്കുന്നതെല്ലാം അവന്നുള്ളതാ
യിരിക്കേണം.

യഹോവ പിന്നെയും മോശെയോടു 11
അരുളിച്ചെയ്തതു: നീ യിസ്രായേൽമക്ക 12
ളോടു പറയേണ്ടതു എന്തെന്നാൽ: വല്ല
പുരുഷന്റെയും ഭാര്യ പിഴെച്ചു അവ
നോടു ദ്രോഹിച്ചു, ഒരുത്തൻ അവളോടു 13
കൂടെ ശയിക്കയും അതു അവളുടെ ഭർത്താ
വിന്നു വെളിപ്പെടാതെ മറവായിരിക്ക
യും അവൾ അശുദ്ധയാകയും അവൾക്കു
വിരോധമായി സാക്ഷിയില്ലാതിരിക്കയും
അവൾ ക്രിയയിൽ പിടിപെടാതിരിക്ക 14
യും ശങ്കാവിഷം അവനെ ബാധിച്ചു
അവൻ ഭാര്യയെ സംശയിക്കയും അ
വൾ അശുദ്ധയായിരിക്കയും ചെയ്താൽ,
അല്ലെങ്കിൽ ശങ്കാവിഷം അവനെ ബാ
ധിച്ചു അവൻ ഭാര്യയെ സംശയിക്കയും
അവൾ അശുദ്ധയല്ലാതിരിക്കയും ചെയ്താൽ
ആ പുരുഷൻ ഭാര്യയെ പുരോഹിതന്റെ 15
അടുക്കൽ കൊണ്ടുചെല്ലേണം; അവൾ
ക്കുവേണ്ടി വഴിപാടായിട്ടു ഒരിടങ്ങഴി
യവപ്പൊടിയും കൊണ്ടുചെല്ലേണം; അതി
ന്മേൽ എണ്ണ ഒഴിക്കരുതു; കുന്തുരുക്കം
ഇടുകയും അരുതു; അതു സംശയത്തി
ന്റെ ഭോജനയാഗമല്ലോ, അപരാധ
ജ്ഞാപകമായ ഭോജനയാഗം തന്നേ.
പുരോഹിതൻ അവളെ അടുക്കൽ വരുത്തി 16
യഹോവയുടെ സന്നിധിയിൽ നിർത്തേ
ണം. പുരോഹിതൻ ഒരു മണ്പാത്രത്തിൽ 17
വിശുദ്ധജലം എടുക്കേണം; പുരോഹി
തൻ തിരുനിവാസത്തിന്റെ നിലത്തെ
പൊടി കുറെ എടുത്തു ആ വെള്ളത്തിൽ
ഇടേണം. പുരോഹിതൻ സ്ത്രീയെ യഹോ 18
വയുടെ സന്നിധിയിൽ നിർത്തി അവളുടെ
തലമുടി അഴിച്ചു അപരാധജ്ഞാപകത്തി

ന്റെ ഭോജനയാഗം അവളുടെ കയ്യിൽ
വെക്കേണം; പുരോഹിതന്റെ കയ്യിൽ
ശാപകരമായ കൈപ്പുവെള്ളവും ഉണ്ടായി
19 രിക്കേണം. പുരോഹിതൻ അവളെ
കൊണ്ടു സത്യം ചെയ്യിച്ചു അവളോടു പറ
യേണ്ടതു: ആരും നിന്നോടുകൂടെ ശയിക്ക
യും നിനക്കു ഭൎത്താവുണ്ടായിരിക്കെ നീ അ
ശുദ്ധിയിലേക്കു തിരികയും ചെയ്തിട്ടില്ല
എങ്കിൽ ശാപകരമായ ഈ കൈപ്പുവെള്ള
ത്തിന്റെ ദോഷം നിനക്കു വരാതിരിക്ക
20 ട്ടെ. എന്നാൽ നിനക്കു ഭൎത്താവുണ്ടായി
രിക്കെ നീ പിഴെച്ചു അശുദ്ധയാകയും
നിന്റെ ഭൎത്താവല്ലാതെ മറെറാരു പുരു
ഷൻ നിന്നോടുകൂടെ ശയിക്കയും ചെയ്തി
21 ട്ടുണ്ടെങ്കിൽ — അപ്പോൾ പുരോഹിതൻ
സ്ത്രീയെക്കൊണ്ടു ശാപസത്യം ചെയ്യിച്ചു
അവളോടു: യഹോവ നിന്റെ നിതംബം
ക്ഷയിപ്പിക്കയും ഉദരം വീൎപ്പിക്കയും ചെയ്തു
നിന്റെ ജനത്തിന്റെ ഇടയിൽ നിന്നെ
22 ശാപവും പ്രാക്കും ആക്കി തീൎക്കട്ടെ. ശാ
പകരമായ ഈ വെള്ളം നിന്റെ കുടലിൽ
ചെന്നു നിന്റെ ഉദരം വീൎപ്പിക്കയും നി
ന്റെ നിതംബം ക്ഷയിപ്പിക്കയും ചെയ്യും
എന്നു പറയേണം. അതിന്നു സ്ത്രീ: ആ
23 മേൻ, ആമേൻ എന്നു പറയേണം. പു
രോഹിതൻ ഈ ശാപങ്ങൾ ഒരു പുസ്തക
ത്തിൽ എഴുതി കൈപ്പുവെള്ളത്തിൽ കഴ
24 കി കലക്കേണം. അവൻ ശാപകരമായ
കൈപ്പുവെള്ളം സ്ത്രീയെ കടിപ്പിക്കേണം;
ശാപകരമായ വെള്ളം അവളുടെ ഉള്ളിൽ
25 ചെന്നു കൈപ്പായ്തീരും; പുരോഹിതൻ
സ്ത്രീയുടെ കയ്യിൽനിന്നു സംശയത്തിന്റെ
ഭോജനയാഗം വാങ്ങി യഹോവയുടെ സ
ന്നിധിയിൽ നീരാജനം ചെയ്തു യാഗപീഠ
26 ത്തിന്മേൽ അൎപ്പിക്കേണം. പിന്നെ പു
രോഹിതൻ ഭോജനയാഗത്തിൽ ഒരു പി
ടി എടുത്തു യാഗപീഠത്തിന്മേൽ നിവേദ്യ
മായി ദഹിപ്പിക്കേണം; അതിന്റെ ശേഷം
സ്ത്രീയെ ആ വെള്ളം കടിപ്പിക്കേണം. അ 27
വൾ അശുദ്ധയായി തന്റെ ഭൎത്താവോടു
ദ്രോഹം ചെയ്തിട്ടുണ്ടെങ്കിൽ അവളെ വെ
ള്ളം കടിപ്പിച്ച ശേഷം ശാപകരമായ വെ
ള്ളം അവളുടെ ഉള്ളിൽ ചെന്നു കൈപ്പാ
യ്തീരും; അവളുടെ ഉദരം വീക്കയും നിതം
ബം ക്ഷയിക്കയും സ്ത്രീ തന്റെ ജനത്തി
ന്റെ ഇടയിൽ ശാപഗ്രസ്തയായിരിക്കയും
ചെയ്യും. എന്നാൽ സ്ത്രീ അശുദ്ധയാകാതെ 28
നിൎമ്മല ആകുന്നു എങ്കിൽ അവൾക്കു ദോഷം
വരികയില്ല; അവൾ ഗൎഭം ധരിക്കും. ഇതാ 29
കുന്നു പാതിവ്രത്യസംശയം സംബന്ധിച്ചു
ള്ള പ്രമാണം; ഒരു സ്ത്രീ ഭൎത്താവുണ്ടായി 30
രിക്കെ പിഴെച്ചു അശുദ്ധയാകയോ ശങ്കാ
വിഷം അവനെ ബാധിച്ചു, അവൻ ഭാൎയ്യ
യെ സംശയിക്കയോ ചെയ്തിട്ടു അവളെ
യഹോവയുടെ സന്നിധിയിൽ നിൎത്തു
മ്പോൾ പുരോഹിതൻ ഈ പ്രമാണമൊ
ക്കെയും അവളിൽ നടത്തേണം. എ 31
ന്നാൽ പുരുഷൻ അകൃത്യത്തിൽ ഓഹരി
ക്കാരനാകയില്ല; സ്ത്രീയോ തന്റെ അകൃ
ത്യം വഹിക്കും.

## ൬. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അരു
ളിച്ചെയ്തതു: നീ യിസ്രായേൽമക്കളോടു പ 2
റയേണ്ടതെന്തെന്നാൽ: ഒരു പുരുഷനാ
കട്ടെ സ്ത്രീയാകട്ടെ യഹോവെക്കു തന്നെ
ത്താൻ സമൎപ്പിക്കേണ്ടതിന്നു നാസീർവ്രതം
എന്ന വിശേഷവിധിയായുള്ള വ്രതം ദീ
ക്ഷിക്കുമ്പോൾ വീഞ്ഞും മദ്യവും വൎജ്ജി 3
ച്ചിരിക്കേണം: വീഞ്ഞിന്റെ കാടിയും മ
ദ്യത്തിന്റെ കാടിയും കുടിക്കരുതു; മുന്തിരി
പ്പഴത്തിന്റെ യാതൊരു രസവും കുടിക്ക
രുതു; മുന്തിരിങ്ങ പഴത്തതാകട്ടെ ഉണങ്ങി
യതാകട്ടെ തിന്നുകയുമരുതു. തന്റെ നാ 4

സീർവ്രതകാലത്തു ഒക്കെയും കുരുതൊട്ടു
തൊലിവരെ മുന്തിരിങ്ങാകൊണ്ടു ഉണ്ടാകു
5 ന്നതു ഒന്നും അവൻ തിന്നരുതു. നാസീർ
വ്രതകാലത്തൊക്കെയും ക്ഷൌരക്കത്തി അ
വന്റെ തലയിൽ തൊടരുതു; യഹോവെ
ക്കു തന്നെത്താൻ സമർപ്പിച്ചിരിക്കുന്ന കാലം
തികയുവോളം അവൻ വിശുദ്ധനായിരി
6 ക്കേണം: തലമുടി വളൎത്തേണം. അവൻ
യഹോവെക്കു തന്നെത്താൻ സമർപ്പിച്ചിരി
ക്കുന്ന കാലത്തൊക്കെയും ശവത്തിന്റെ
7 അടുക്കൽ ചെല്ലരുതു; അപ്പൻ, അമ്മ, സ
ഹോദരൻ, സഹോദരി എന്നിവരിൽ ആ
രെങ്കിലും മരിക്കുമ്പോൾ അവരാൽ അവൻ
തന്നെത്താൻ അശുദ്ധനാക്കരുതു; അവ
ന്റെ ദൈവത്തിന്റെ നാസീർവ്രതം അ
8 വന്റെ തലയിൽ ഇരിക്കുന്നു; നാസീർ
വ്രതകാലത്തു ഒക്കെയും അവൻ യഹോ
9 വെക്കു വിശുദ്ധൻ ആകുന്നു. അവന്റെ
അടുക്കൽവെച്ചു വല്ലവനും പെട്ടെന്നു മരി
ക്കയും അവന്റെ നാസീർവ്രതമുള്ള തല
യെ അശുദ്ധമാക്കുകയും ചെയ്താൽ അവൻ
തന്റെ ശുദ്ധീകരണദിവസത്തിൽ തല
ക്ഷൌരം ചെയ്യേണം; ഏഴാം ദിവസം അ
10 വൻ ക്ഷൌരം ചെയ്യേണം. എട്ടാം ദിവ
സം അവൻ രണ്ടു കുറുപ്രാവിനെയോ രണ്ടു
പ്രാവിൻകുഞ്ഞിനെയോ പുരോഹിതന്റെ
അടുക്കൽ സമാഗമനകൂടാരത്തിന്റെ വാ
11 തില്ക്കൽ കൊണ്ടുവരേണം. പുരോഹിതൻ
ഒന്നിനെ പാപയാഗമായിട്ടും മറ്റേതിനെ
ഹോമയാഗമായിട്ടും അർപ്പിച്ചു ശവത്താൽ
അവൻ പിഴെച്ചതുകൊണ്ടു അവന്നുവേ
ണ്ടി പ്രായശ്ചിത്തം കഴിച്ചു അവന്റെ തല
12 അന്നുതന്നേ ശുദ്ധീകരിക്കേണം. അവൻ
വീണ്ടും തന്റെ നാസീർവ്രതത്തിന്റെ കാ
ലം യഹോവെക്കു വേർതിരിച്ചു ഒരു വയ
സ്സു പ്രായമുള്ള ഒരു ആട്ടിൻകുട്ടിയെ അകൃ
ത്യയാഗമായി കൊണ്ടുവരേണം; അവ
ന്റെ നാസീർവ്രതം അശുദ്ധമായിപ്പോയ
തുകൊണ്ടു മുമ്പിലത്തെ കാലം തള്ളിപ്പോ
കേണം.

വ്രതസ്ഥന്റെ പ്രമാണം ആവിതു: അ 13
വന്റെ നാസീർവ്രതത്തിന്റെ കാലം തി
കയുമ്പോൾ അവനെ സമാഗമനകൂടാര
ത്തിന്റെ വാതില്ക്കൽ കൊണ്ടുവരേണം.
അവൻ യഹോവെക്കു വഴിപാടായി ഹോ 14
മയാഗത്തിന്നു ഒരു വയസ്സു പ്രായമുള്ള ഊ
നമില്ലാത്ത ഒരു ആണാട്ടിൻകുട്ടി, പാപ
യാഗത്തിന്നു ഒരു വയസ്സു പ്രായമുള്ള ഒരു
പെണ്ണാട്ടിൻകുട്ടി, സമാധാനയാഗത്തിന്നു
ഊനമില്ലാത്ത ഒരു ആട്ടുകൊറ്റൻ, ഒരു 15
കൊട്ടയിൽ, എണ്ണചേൎത്തു നേരിയ മാവു
കൊണ്ടുണ്ടാക്കിയ പുളിപ്പില്ലാത്ത ദോശ, എ
ണ്ണ പുരട്ടിയ പുളിപ്പില്ലാത്ത വട എന്നിവ
യും അവയുടെ ഭോജനയാഗവും പാനീയ
യാഗങ്ങളും അർപ്പിക്കേണം. പുരോഹിതൻ 16
അവയെ യഹോവയുടെ സന്നിധിയിൽ
കൊണ്ടുവന്നു അവന്റെ പാപയാഗവും
ഹോമയാഗവും അർപ്പിക്കേണം. അവൻ 17
ആട്ടുകൊറ്റനെ കൊട്ടയിലെ പുളിപ്പി
ല്ലാത്ത അപ്പത്തോടുകൂടെ യഹോവെക്കു
സമാധാനയാഗമായി അർപ്പിക്കേണം; പു
രോഹിതൻ അതിന്റെ ഭോജനയാഗ
വും പാനീയയാഗവും കൂടെ അർപ്പിക്കേ
ണം. പിന്നെ വ്രതസ്ഥൻ സമാഗ 18
മനകൂടാരത്തിന്റെ വാതില്ക്കൽവെച്ചു ത
ന്റെ വ്രതമുള്ള തല ക്ഷൌരം ചെയ്തു ത
ന്റെ വ്രതമുള്ള തലമുടി എടുത്തു സമാധാ
നയാഗത്തിൻകീഴുള്ള തീയിൽ ഇടേണം;
വ്രതസ്ഥൻ തന്റെ വ്രതമുള്ളതല ക്ഷൌരം 19
ചെയ്തശേഷം പുരോഹിതൻ ആട്ടുകൊറ്റ
ന്റെ വേവിച്ച കൈക്കുറകും കൊട്ടയിൽ
നിന്നു പുളിപ്പില്ലാത്ത ഒരു ദോശയും പു
ളിപ്പില്ലാത്ത ഒരു വടയും എടുത്തു അവയെ
വ്രതസ്ഥന്റെ കയ്യിൽ വെക്കേണം. പു 20

രോഹിതൻ അവയെ യഹോവയുടെ സ
ന്നിധിയിൽ നീരാജനം ചെയ്യേണം; ഇ
തു നീരാജനം ചെയ്ത നെഞ്ചോടും ഉഴച്ച്
ചെയ്ത കൈക്കുറകോടും കൂടെ പുരോഹിത
ന്നുവേണ്ടി വിശുദ്ധമാകുന്നു; അതിന്റെ
ശേഷം വ്രതസ്ഥന്നു വീഞ്ഞു കുടിക്കാം.
21 നാസീർവ്രതം ദീക്ഷിക്കുന്ന വ്രതസ്ഥന്റെ
യും അവൻ തന്റെ പ്രാപ്തിപോലെ കൊ
ടുക്കുന്നതു കൂടാതെ തന്റെ നാസീർവ്രതം
ഹേതുവായി യഹോവെക്കു കഴിക്കേണ്ടുന്ന
വഴിപാടിന്റെയും പ്രമാണം ഇതു തന്നേ.
അവൻ ദീക്ഷിച്ച വ്രതംപോലെ തന്റെ നാ
സീർവ്രതത്തിന്റെ പ്രമാണത്തിന്നു അനു
സരണയായി തന്നേ അവൻ ചെയ്യേണം.
22 യഹോവ പിന്നെയും മോശെയോടു അ
23 രുളിച്ചെയ്തതു: നീ അഹരോനോടും പു
ത്രന്മാരോടും പറയേണ്ടതു: നിങ്ങൾ യി
സ്രായേൽമക്കളെ അനുഗ്രഹിച്ചു ചൊല്ലേ
ണ്ടതു എന്തെന്നാൽ:
24 യഹോവ നിന്നെ അനുഗ്രഹിച്ചു കാക്കു
മാറാകട്ടെ;
25 യഹോവ തിരുമുഖം നിന്റെമേൽ
പ്രകാശിപ്പിച്ചു നിന്നോടു കൃപയുള്ളവനാ
കട്ടെ;
26 യഹോവ തിരുമുഖം നിന്റെമേൽ ഉയ
ൎത്തി നിനക്കു സമാധാനം നല്കുമാറാകട്ടെ.
27 ഇങ്ങനെ അവർ യിസ്രായേൽമക്കളുടെ
മേൽ എന്റെ നാമം വെക്കേണം; ഞാൻ
അവരെ അനുഗ്രഹിക്കും.

## ൭. അദ്ധ്യായം.

മോശെ തിരുനിവാസം നിവിൎത്തുകഴി
ഞ്ഞിട്ടു അതും അതിന്റെ ഉപകരണങ്ങ
ളൊക്കെയും അഭിഷേകം ചെയ്തു ശുദ്ധീക
രിക്കയും യാഗപീഠത്തെയും അതിന്റെ സ
കലപാത്രങ്ങളെയും അഭിഷേകം കഴിച്ചു
2 ശുദ്ധീകരിക്കയും ചെയ്ത ദിവസം തങ്ങ
ളുടെ പിതൃഭവനങ്ങളിൽ പ്രധാനികളും
ഗോത്രപ്രഭുക്കന്മാരും എണ്ണപ്പെട്ടവരുടെ
മേൽവിചാരകന്മാരും ആയ യിസ്രായേൽ
പ്രഭുക്കന്മാർ വഴിപാടു കഴിച്ചു. അവർ 3
വഴിപാടായിട്ടു ഈരണ്ടു പ്രഭുക്കന്മാർ ഓ
രോ വണ്ടിയും ഓരോരുത്തൻ ഓരോ കാ
ളയും ഇങ്ങനെ കൂടുള്ള ആറു വണ്ടിയും
പന്ത്രണ്ടു കാളയും യഹോവയുടെ സന്നി
ധിയിൽ തിരുനിവാസത്തിന്റെ മുമ്പിൽ
കൊണ്ടുവന്നു. അപ്പോൾ യഹോവ മോ 4
ശെയോടു: അവരുടെ പക്കൽനിന്നു അവ 5
യെ വാങ്ങുക. അവ സമാഗമനകൂടാര
ത്തിന്റെ ഉപയോഗത്തിന്നു ഇരിക്കട്ടെ;
അവയെ ലേവ്യരിൽ ഓരോരുത്തന്നു അ
വനവന്റെ വേലെക്കു തക്കവണ്ണം കൊടു
ക്കേണം എന്നു കല്പിച്ചു. മോശെ വണ്ടി 6
കളെയും കാളകളെയും വാങ്ങി ലേവ്യൎക്കു
കൊടുത്തു. രണ്ടു വണ്ടിയും നാലു കാളയെ 7
യും അവൻ ഗേൎശോന്യൎക്കു അവരുടെ വേ
ലെക്കു തക്കവണ്ണം കൊടുത്തു. നാലു വണ്ടി 8
യും എട്ടു കാളയെയും അവൻ മെരാൎയ്യൎക്കു പു
രോഹിതനായ അഹരോന്റെ പുത്രൻ ഈ
ഥാമാരിന്റെ കൈക്കീഴ് അവൎക്കുള്ള വേ
ലെക്കു തക്കവണ്ണം കൊടുത്തു. കെഹാത്യ 9
ൎക്കു അവൻ ഒന്നും കൊടുത്തില്ല; അവരു
ടെ വേല വിശുദ്ധമന്ദിരം സംബന്ധിച്ചു
ള്ളതും തോളിൽ ചുമക്കുന്നതും ആയിരുന്നു.
യാഗപീഠം അഭിഷേകം ചെയ്ത ദിവസം 10
പ്രഭുക്കന്മാർ പ്രതിഷ്ഠെക്കുള്ള വഴിപാടു
കൊണ്ടുവന്നു; യാഗപീഠത്തിന്റെ മുമ്പാ
കെ പ്രഭുക്കന്മാർ തങ്ങളുടെ വഴിപാടു
കൊണ്ടുവന്നു. അപ്പോൾ യഹോവ മോ 11
ശെയോടു: യാഗപീഠത്തിന്റെ പ്രതിഷ്ഠെ
ക്കായി ഓരോ പ്രഭു ഓരോ ദിവസം താ
ന്താന്റെ വഴിപാടു കൊണ്ടുവരേണം എ
ന്നു കല്പിച്ചു. ഒന്നാം ദിവസം വഴിപാടു 12
കഴിച്ചവൻ യെഹൂദാഗോത്രത്തിൽ അമ്മീ

നാദാബിന്റെ മകനായ നഹശോൻ.
13 അവന്റെ വഴിപാടു വിശുദ്ധമന്ദിരത്തി
ലെ തൂക്കപ്രകാരം നൂററിമുപ്പതു ശേക്കെൽ
തൂക്കമുള്ള ഒരു വെള്ളിത്താലിക, എഴുപതു
ശേക്കെൽ തൂക്കമുള്ള ഒരു വെള്ളിക്കിണ്ണം
— അവ രണ്ടും ഭോജനയാഗത്തിന്നായി
എണ്ണചേൎത്ത നേരിയ മാവുകൊണ്ടു നിറ
14 ഞ്ഞിരുന്നു — ധൂപവൎഗ്ഗം നിറഞ്ഞതും പത്തു
ശേക്കെൽ തൂക്കം ഉള്ളതുമായ ഒരു പൊൻ
15 കലശം, ഹോമയാഗത്തിന്നായി ഒരു കാ
ളക്കിടാവു, ഒരു ആട്ടുകൊററൻ, ഒരു വയ
16 സ്സു പ്രായമുള്ള ഒരു ആൺകുഞ്ഞാടു, പാപ
യാഗത്തിന്നായി ഒരു കോലാട്ടുകൊററൻ,
17 സമാധാനയാഗത്തിന്നായി രണ്ടു കാള, അ
ഞ്ചു ആട്ടുകൊററൻ, അഞ്ചു കോലാട്ടുകൊ
ററൻ, ഒരു വയസ്സു പ്രായമുള്ള അഞ്ചു
ചെമ്മരിയാട്ടിൻകുട്ടി; ഇതു അമ്മീനാദാ
ബിന്റെ മകനായ നഹശോന്റെ വഴി
പാടു.
18 രണ്ടാം ദിവസം യിസ്സാഖാരിന്റെ മക്ക
ളുടെ പ്രഭുവായ സൂവാരിന്റെ മകൻ
19 നെഥനയേൽ വഴിപാടു കഴിച്ചു. അ
വൻ വഴിപാടു കഴിച്ചതു: വിശുദ്ധമന്ദിര
ത്തിലെ തൂക്കപ്രകാരം നൂററിമുപ്പതു ശേ
ക്കെൽ തൂക്കമുള്ള ഒരു വെള്ളിത്താലിക, എ
ഴുപതു ശേക്കെൽ തൂക്കമുള്ള ഒരു വെള്ളി
ക്കിണ്ണം — ഇവ രണ്ടും ഭോജനയാഗത്തി
ന്നായി എണ്ണചേൎത്ത നേരിയ മാവുകൊണ്ടു
20 നിറഞ്ഞിരുന്നു — ധൂപവൎഗ്ഗം നിറഞ്ഞതും പ
ത്തുശേക്കെൽ തൂക്കമുള്ളതുമായ ഒരു പൊൻ
21 കലശം, ഹോമയാഗത്തിന്നായി ഒരു
കാളക്കിടാവു, ഒരു ആട്ടുകൊററൻ, ഒരു
22 വയസ്സു പ്രായമുള്ള ഒരു കുഞ്ഞാടു, പാപ
യാഗത്തിന്നായി ഒരു കോലാട്ടുകൊററൻ,
23 സമാധാനയാഗത്തിന്നായി രണ്ടു കാള,
അഞ്ചു ആട്ടുകൊററൻ, അഞ്ചു കോലാട്ടു
കൊററൻ, ഒരു വയസ്സു പ്രായമുള്ള അഞ്ചു
കുഞ്ഞാടു; ഇതു സൂവാരിന്റെ മകനായ
നെഥനയേലിന്റെ വഴിപാടു.

മൂന്നാം ദിവസം സെബൂലൂന്റെ മക്ക 24
ളുടെ പ്രഭുവായ ഹേലോന്റെ മകൻ എ
ലീയാബ് വഴിപാടു കഴിച്ചു. അവന്റെ 25
വഴിപാടു വിശുദ്ധമന്ദിരത്തിലെ തൂക്കപ്ര
കാരം നൂററിമുപ്പതു ശേക്കെൽ തൂക്കമുള്ള
ഒരു വെള്ളിത്താലിക, എഴുപതു ശേക്കെൽ
തൂക്കമുള്ള ഒരു വെള്ളിക്കിണ്ണം — ഇവ
രണ്ടും ഭോജനയാഗത്തിന്നായി എണ്ണ ചേ
ൎത്ത നേരിയമാവുകൊണ്ടു നിറഞ്ഞിരുന്നു—
ധൂപവൎഗ്ഗം നിറഞ്ഞതും പത്തു ശേക്കെൽ 26
തൂക്കം ഉള്ളതുമായ ഒരു പൊൻകലശം,
ഹോമയാഗത്തിന്നായി ഒരു കാളക്കിടാവു, 27
ഒരു ആട്ടുകൊററൻ, ഒരു വയസ്സു പ്രായമു
ള്ള ഒരു കുഞ്ഞാടു, പാപയാഗത്തിന്നായി 28
ഒരു കോലാട്ടുകൊററൻ, സമാധാനയാ 29
ഗത്തിന്നായി രണ്ടു കാള, അഞ്ചു ആട്ടുകൊ
ററൻ, അഞ്ചു കോലാട്ടുകൊററൻ, ഒരു
വയസ്സു പ്രായമുള്ള അഞ്ചു കുഞ്ഞാടു; ഇതു
ഹേലോന്റെ മകൻ എലീയാബിന്റെ
വഴിപാടു.

നാലാം ദിവസം രൂബേന്റെ മക്കളു 30
ടെ പ്രഭുവായ ശെദേയൂരിന്റെ മകൻ
എലീസൂർ വഴിപാടു കഴിച്ചു. അവന്റെ 31
വഴിപാടു വിശുദ്ധമന്ദിരത്തിലെ തൂക്കപ്ര
കാരം നൂററിമുപ്പതു ശേക്കെൽ തൂക്കമുള്ള
ഒരു വെള്ളിത്താലിക, എഴുപതു ശേക്കെൽ
തൂക്കമുള്ള ഒരു വെള്ളിക്കിണ്ണം — ഇവ ര
ണ്ടും ഭോജനയാഗത്തിന്നായി എണ്ണചേൎത്ത
നേരിയ മാവുകൊണ്ടു നിറഞ്ഞിരുന്നു —
ധൂപവൎഗ്ഗം നിറഞ്ഞതും പത്തു ശേക്കെൽ തൂ 32
ക്കമുള്ളതുമായ ഒരു പൊൻകലശം, ഹോ 33
മയാഗത്തിന്നായി ഒരു കാളക്കിടാവു, ഒരു
ആട്ടുകൊററൻ, ഒരു വയസ്സു പ്രായമുള്ള
ഒരു കുഞ്ഞാടു, പാപയാഗത്തിന്നായി 34
ഒരു കോലാട്ടുകൊററൻ, സമാധാനയാ 35

ഗത്തിന്നായി രണ്ടു കാള, അഞ്ചു ആട്ടുകൊ
റ്റൻ, അഞ്ചു കോലാട്ടുകൊറ്റൻ, ഒരു വ
യസ്സു പ്രായമുള്ള അഞ്ചു കുഞ്ഞാടു; ഇതു ശെ
ദേയൂരിന്റെ മകൻ എലീസൂരിന്റെ വ
ഴിപാടു.

36 അഞ്ചാം ദിവസം ശിമെയോന്റെ മക്ക
ളുടെ പ്രഭുവായ സൂരീശദ്ദായിയുടെ മകൻ
37 ശെലുമീയേൽ വഴിപാടു കഴിച്ചു. അവ
ന്റെ വഴിപാടു വിശുദ്ധമന്ദിരത്തിലെ
തുക്കപ്രകാരം നൂറ്റിമുപ്പതു ശേക്കെൽ തൂ
ക്കമുള്ള ഒരു വെള്ളിത്തളിക, എഴുപതു
ശേക്കെൽ തൂക്കമുള്ള ഒരു വെള്ളിക്കിണ്ണം
— ഇവ രണ്ടും ഭോജനയാഗത്തിന്നായി
എണ്ണ ചേൎത്ത നേരിയ മാവുകൊണ്ടു നിറ
38 ഞ്ഞിരുന്നു — ധൂപവൎഗ്ഗം നിറഞ്ഞതും പത്തു
ശേക്കെൽ തൂക്കമുള്ളതുമായ ഒരു പൊൻക
39 ലശം, ഹോമയാഗത്തിന്നായി ഒരു കാള
ക്കിടാവു, ഒരു ആട്ടുകൊറ്റൻ, ഒരു വയ
40 സ്സു പ്രായമുള്ള ഒരു കുഞ്ഞാടു, പാപയാ
ഗത്തിന്നായി ഒരു കോലാട്ടുകൊറ്റൻ,
41 സമാധാനയാഗത്തിന്നായി രണ്ടു കാള,
അഞ്ചു ആട്ടുകൊറ്റൻ, അഞ്ചു കോലാട്ടു
കൊറ്റൻ, ഒരു വയസ്സു പ്രായമുള്ള അഞ്ചു
കുഞ്ഞാടു. ഇതു സൂരീശദ്ദായിയുടെ മകൻ
ശെലുമീയേലിന്റെ വഴിപാടു.

42 ആറാം ദിവസം ഗാദിന്റെ മക്കളുടെ
പ്രഭുവായ ദെയൂവേലിന്റെ മകൻ എലി
43 യാസാഫ് വഴിപാടു കഴിച്ചു. അവന്റെ
വഴിപാടു വിശുദ്ധമന്ദിരത്തിലെ തുക്കപ്ര
കാരം നൂറ്റിമുപ്പതു ശേക്കെൽ തൂക്കമുള്ള
ഒരു വെള്ളിത്തളിക, എഴുപതു ശേക്കെൽ
തൂക്കമുള്ള ഒരു വെള്ളിക്കിണ്ണം — ഇവ ര
ണ്ടും ഭോജനയാഗത്തിന്നായി എണ്ണ ചേൎത്ത
നേരിയ മാവുകൊണ്ടു നിറഞ്ഞിരുന്നു —
44 ധൂപവൎഗ്ഗം നിറഞ്ഞതും പത്തു ശേക്കെൽ തൂ
45 ക്കമുള്ളതുമായ ഒരു പൊൻകലശം, ഹോ
മയാഗത്തിന്നായി ഒരു കാളക്കിടാവു, ഒരു
ആട്ടുകൊറ്റൻ, ഒരു വയസ്സു പ്രായമുള്ള
ഒരു കുഞ്ഞാടു, പാപയാഗത്തിന്നായി 46
ഒരു കോലാട്ടുകൊറ്റൻ, സമാധാനയാ 47
ഗത്തിന്നായി രണ്ടു കാള, അഞ്ചു ആട്ടു
കൊറ്റൻ, അഞ്ചു കോലാട്ടുകൊറ്റൻ ഒരു
വയസ്സു പ്രായമുള്ള അഞ്ചു കുഞ്ഞാടു. ഇതു
ദെയൂവേലിന്റെ മകൻ എലീയാസാഫി
ന്റെ വഴിപാടു.

ഏഴാം ദിവസം എഫ്രയീമിന്റെ മക്ക 48
ളുടെ പ്രഭുവായ അമ്മീഹൂദിന്റെ മകൻ
എലീശാമാ വഴിപാടു കഴിച്ചു. അവ 49
ന്റെ വഴിപാടു വിശുദ്ധമന്ദിരത്തിലെ
തുക്കപ്രകാരം നൂറ്റിമുപ്പതു ശേക്കെൽ തൂ
ക്കമുള്ള ഒരു വെള്ളിത്തളിക, എഴുപതു
ശേക്കെൽ തൂക്കമുള്ള ഒരു വെള്ളിക്കിണ്ണം
— ഇവ രണ്ടും ഭോജനയാഗത്തിന്നായി എ
ണ്ണ ചേൎത്ത നേരിയമാവുകൊണ്ടു നിറഞ്ഞി
രുന്നു — ധൂപവൎഗ്ഗം നിറഞ്ഞതും പത്തു ശേ 50
ക്കെൽ തൂക്കം ഉള്ളതുമായ ഒരു പൊൻക
ലശം, ഹോമയാഗത്തിന്നായി ഒരു കാള 51
ക്കിടാവു, ഒരു ആട്ടുകൊറ്റൻ, ഒരു വയ
സ്സു പ്രായമുള്ള ഒരു കുഞ്ഞാടു, പാപയാ 52
ഗത്തിന്നായി ഒരു കോലാട്ടുകൊറ്റൻ,
സമാധാനയാഗത്തിന്നായി രണ്ടു കാള, 53
അഞ്ചു ആട്ടുകൊറ്റൻ, അഞ്ചു കോലാട്ടു
കൊറ്റൻ, ഒരു വയസ്സു പ്രായമുള്ള അഞ്ചു
കുഞ്ഞാടു. ഇതു അമ്മീഹൂദിന്റെ മകൻ
എലീശാമയുടെ വഴിപാടു.

എട്ടാം ദിവസം മനശ്ശെയുടെ മക്കളുടെ 54
പ്രഭുവായ പെദാസൂരിന്റെ മകൻ ഗമ
ലീയേൽ വഴിപാടു കഴിച്ചു. അവന്റെ 55
വഴിപാടു വിശുദ്ധമന്ദിരത്തിലെ തുക്ക
പ്രകാരം നൂറ്റിമുപ്പതു ശേക്കെൽ തൂക്കമു
ള്ള ഒരു വെള്ളിത്തളിക; എഴുപതു ശേ
ക്കെൽ തൂക്കമുള്ള ഒരു വെള്ളിക്കിണ്ണം —
ഇവ രണ്ടും ഭോജനയാഗത്തിന്നായി എണ്ണ
ചേൎത്ത നേരിയ മാവുകൊണ്ടു നിറഞ്ഞിരു

56 നു — ധൂപവൎഗ്ഗം നിറഞ്ഞതും പത്തു ശേ
ക്കെൽ തൂക്കമുള്ളതുമായ ഒരു പൊൻകല
57 ശം, ഹോമയാഗത്തിന്നായി ഒരു കാള
ക്കിടാവു, ഒരു ആട്ടുകൊററൻ, ഒരു വയസ്സു
58 പ്രായമുള്ള ഒരു കുഞ്ഞാട്ടു, പാപയാഗത്തി
59 ന്നായി ഒരു കോലാട്ടുകൊററൻ, സമാധാ
നയാഗത്തിന്നായി രണ്ടു കാള, അഞ്ചു ആ
ട്ടുകൊററൻ, അഞ്ചു കോലാട്ടുകൊററൻ,
ഒരു വയസ്സു പ്രായമുള്ള അഞ്ചു കുഞ്ഞാട്ടു;
ഇതു പെദാസൂരിന്റെ മകൻ ഗമലീയേ
ലിന്റെ വഴിപാട്ടു.

60 ഒമ്പതാം ദിവസം ബെന്യാമീന്റെ മ
ക്കളുടെ പ്രഭുവായ ഗിദെയോനിയുടെ മ
61 കൻ അബീദാൻ വഴിപാട്ടു കഴിച്ചു. അ
വന്റെ വഴിപാട്ടു വിശുദ്ധമന്ദിരത്തിലെ
തൂക്കപ്രകാരം നൂററിമുപ്പതു ശേക്കെൽ തൂ
ക്കമുള്ള ഒരു വെള്ളിത്തളിക, എഴുപതു
ശേക്കെൽ തൂക്കമുള്ള ഒരു വെള്ളിക്കിണ്ണം
— ഇവ രണ്ടും ഭോജനയാഗത്തിന്നായി
എണ്ണ ചേൎത്ത നേരിയ മാവുകൊണ്ടു നിറ
62 ഞ്ഞിരുന്നു — ധൂപവൎഗ്ഗം നിറഞ്ഞതും പത്തു
ശേക്കെൽ തൂക്കമുള്ളതുമായ ഒരു പൊൻക
63 ലശം, ഹോമയാഗത്തിന്നായി, ഒരു കാള
ക്കിടാവു, ഒരു ആട്ടുകൊററൻ, ഒരു വയ
64 സ്സു പ്രായമുള്ള ഒരു കുഞ്ഞാട്ടു, പാപയാഗ
65 ത്തിന്നായി ഒരു കോലാട്ടുകൊററൻ, സ
മാധാനയാഗത്തിന്നായി രണ്ടു കാള, അ
ഞ്ചു ആട്ടുകൊററൻ, അഞ്ചു കോലാട്ടുകൊ
ററൻ, ഒരു വയസ്സു പ്രായമുള്ള അഞ്ചു കു
ഞ്ഞാട്ടു. ഇതു ഗിദെയോനിയുടെ മകൻ
അബീദാന്റെ വഴിപാട്ടു.

66 പത്താം ദിവസം ദാന്റെ മക്കളുടെ പ്ര
ഭുവായ അമ്മീശദ്ദായിയുടെ മകൻ അഹീ
67 യേസെർ വഴിപാട്ടു കഴിച്ചു. അവന്റെ
വഴിപാട്ടു വിശുദ്ധമന്ദിരത്തിലെ തൂക്കപ്ര
കാരം നൂററിമുപ്പതു ശേക്കെൽ തൂക്കമുള്ള
ഒരു വെള്ളിത്തളിക, എഴുപതു ശേക്കെൽ
തൂക്കമുള്ള ഒരു വെള്ളിക്കിണ്ണം — ഇവ ര
ണ്ടും ഭോജനയാഗത്തിന്നായി എണ്ണ ചേൎത്ത
നേരിയ മാവുകൊണ്ടു നിറഞ്ഞിരുന്നു —
ധൂപവൎഗ്ഗം നിറഞ്ഞതും പത്തു ശേക്കെൽ 68
തൂക്കം ഉള്ളതുമായ ഒരു പൊൻകലശം,
ഹോമയാഗത്തിന്നായി ഒരു കാളക്കിടാവു, 69
ഒരു ആട്ടുകൊററൻ, ഒരു വയസ്സു പ്രായ
മുള്ള ഒരു കുഞ്ഞാട്ടു, പാപയാഗത്തിന്നാ 70
യി ഒരു കോലാട്ടുകൊററൻ, സമാധാന 71
യാഗത്തിന്നായി രണ്ടു കാള, അഞ്ചു ആട്ടു
കൊററൻ, അഞ്ചു കോലാട്ടുകൊററൻ, ഒരു
വയസ്സു പ്രായമുള്ള അഞ്ചു കുഞ്ഞാട്ടു. ഇതു
അമ്മീശദ്ദായിയുടെ മകൻ അഹീയേസെ
രിന്റെ വഴിപാട്ടു.

പതിനൊന്നാം ദിവസം ആശേരിന്റെ 72
മക്കളുടെ പ്രഭുവായ ഒക്രാന്റെ മകൻ
പഗീയേൽ വഴിപാട്ടു കഴിച്ചു. അവ 73
ന്റെ വഴിപാട്ടു വിശുദ്ധമന്ദിരത്തിലെ
തൂക്കപ്രകാരം നൂററിമുപ്പതു ശേക്കെൽ തൂ
ക്കമുള്ള ഒരു വെള്ളിത്തളിക, എഴുപതു
ശേക്കെൽ തൂക്കമുള്ള ഒരു വെള്ളിക്കിണ്ണം —
ഇവ രണ്ടും ഭോജനയാഗത്തിന്നായി എണ്ണ
ചേൎത്ത നേരിയ മാവുകൊണ്ടു നിറഞ്ഞിരു
ന്നു — ധൂപവൎഗ്ഗം നിറഞ്ഞതും പത്തു 74
ശേക്കെൽ തൂക്കമുള്ളതുമായ ഒരു പൊൻ
കലശം, ഹോമയാഗത്തിന്നായി ഒരു കാ 75
ളക്കിടാവു, ഒരു ആട്ടുകൊററൻ, ഒരു വ
യസ്സു പ്രായമുള്ള ഒരു കുഞ്ഞാട്ടു, പാപയാ 76
ഗത്തിന്നായി ഒരു കോലാട്ടുകൊററൻ,
സമാധാനയാഗത്തിന്നായി രണ്ടു കാള, 77
അഞ്ചു ആട്ടുകൊററൻ, അഞ്ചു കോലാട്ടു
കൊററൻ, ഒരു വയസ്സു പ്രായമുള്ള അഞ്ചു
കുഞ്ഞാട്ടു. ഇതു ഒക്രാന്റെ മകനായ പ
ഗീയേലിന്റെ വഴിപാട്ടു.

പന്ത്രണ്ടാം ദിവസം നഫ്താലിയുടെ മ 78
ക്കളുടെ പ്രഭുവായ ഏനാന്റെ മകൻ അ
ഹീര വഴിപാട്ടു കഴിച്ചു. അവന്റെ 79

വഴിപാടു വിശുദ്ധമന്ദിരത്തിലെ തൂക്കപ്ര
കാരം നൂററിമുപ്പതു ശേക്കെൽ തൂക്കമുള്ള
ഒരു വെള്ളിത്തളിക, എഴുപതു ശേക്കെൽ
തൂക്കമുള്ള ഒരു വെള്ളിക്കിണ്ണം — ഇവ ര
ണ്ടും ഭോജനയാഗത്തിന്നായി എണ്ണ ചേൎത്ത
നേരിയ മാവുകൊണ്ടു നിറഞ്ഞിരുന്നു —
80 ധൂപവൎഗ്ഗം നിറഞ്ഞതും പത്തു ശേക്കെൽ
തൂക്കമുള്ളതുമായ ഒരു പൊൻകലശം,
81 ഹോമയാഗത്തിന്നായി ഒരു കാളക്കിടാവു,
ഒരു ആട്ടുകൊററൻ, ഒരു വയസ്സു പ്രായ
82 മുള്ള ഒരു കുഞ്ഞാടു, പാപയാഗത്തിന്നാ
83 യി ഒരു കോലാട്ടുകൊററൻ. സമാധാന
യാഗത്തിന്നായി രണ്ടു കാള, അഞ്ചു ആട്ടു
കൊററൻ, അഞ്ചു കോലാട്ടുകൊററൻ, ഒരു
വയസ്സു പ്രായമുള്ള അഞ്ചു കുഞ്ഞാടു. ഇതു ഏ
നാന്റെ മകൻ അഹീരയുടെ വഴിപാടു.
84 യാഗപീഠം അഭിഷേകം ചെയ്ത ദിവ
സം യിസ്രായേൽപ്രഭുക്കന്മാരുടെ പ്രതിഷ്ഠ
വഴിപാടു ഇതു ആയിരുന്നു; വെള്ളിത്തളി
ക പന്ത്രണ്ടു, വെള്ളിക്കിണ്ണം പന്ത്രണ്ടു,
85 പൊൻകലശം പന്ത്രണ്ടു, വെള്ളിത്തളിക
ഒന്നിന്നു തൂക്കം നൂററിമുപ്പതു ശേക്കെൽ;
കിണ്ണം ഒന്നിന്നു എഴുപതു ശേക്കെൽ; ഇ
ങ്ങനെ വെള്ളിപ്പാത്രങ്ങൾ ആകെ വിശു
ദ്ധമന്ദിരത്തിലെ തൂക്കപ്രകാരം രണ്ടായി
86 രത്തിനാനൂറു ശേക്കെൽ. ധൂപവൎഗ്ഗം നി
റഞ്ഞ പൊൻകലശം പന്ത്രണ്ടു; ഓരോന്നു
വിശുദ്ധമന്ദിരത്തിലെ തൂക്കപ്രകാരം പ
ത്തു ശേക്കെൽ വീതം കലശങ്ങളുടെ പൊ
87 ന്നു ആകെ നൂററിരുപതു ശേക്കെൽ. ഹോ
മയാഗത്തിന്നുള്ള നാല്ക്കാലികൾ എല്ലാംകൂ
ടി കാളക്കിടാവു പന്ത്രണ്ടു, ആട്ടുകൊററൻ
പന്ത്രണ്ടു, ഒരു വയസ്സു പ്രായമുള്ള കു
ഞ്ഞാടു പന്ത്രണ്ടു, അവയുടെ ഭോജന
യാഗം, പാപയാഗത്തിന്നായി കോലാട്ടു
88 കൊററൻ പന്ത്രണ്ടു; സമാധാനയാഗത്തി
ന്നായി നാല്ക്കാലികൾ എല്ലാംകൂടി കാള
ഇരുപത്തിനാലു, ആട്ടുകൊററൻ അറുപ
തു, കോലാട്ടുകൊററൻ അറുപതു, ഒരു വ
യസ്സു പ്രായമുള്ള കുഞ്ഞാടു അറുപതു; യാ
ഗപീഠത്തെ അഭിഷേകം ചെയ്തശേഷം
അതിന്റെ പ്രതിഷ്ഠെക്കുള്ള വഴിപാടു
ഇതു തന്നേ. മോശെ തിരുമുമ്പിൽ സം 89
സാരിപ്പാൻ സമാഗമനകൂടാരത്തിൽ കട
ക്കുമ്പോൾ അവൻ സാക്ഷ്യപെട്ടകത്തി
ന്മേലുള്ള കൃപാസനത്തിങ്കൽനിന്നു രണ്ടു
കെരൂബുകളുടെ നടുവിൽനിന്നു തന്നോ
ടു സംസാരിക്കുന്ന തിരുശബ്ദം കേട്ടു; അ
ങ്ങനെ അവൻ അവനോടു സംസാരിച്ചു.

## ൮. അദ്ധ്യായം.

യഹോവ മോശെയോടു അരുളിച്ചെയ്തതു:
ദീപംകൊളുത്തുമ്പോൾ ദീപം ഏഴും നില 2
വിളക്കിന്റെ മുൻവശത്തോട്ടു വെളിച്ചം
കൊടുക്കേണം എന്നു അഹരോനോടു പ
റക. അഹരോൻ അങ്ങനെ ചെയ്തു; യ 3
ഹോവ മോശെയോടു കല്പിച്ചതുപോലെ ത
ന്നേ അവൻ നിലവിളക്കിന്റെ ദീപം
മുൻവശത്തേക്കു തിരിച്ചുകൊളുത്തി. നി 4
ലവിളക്കിന്റെ പണിയോ, അതു പൊ
ന്നുകൊണ്ടു അടിച്ചുണ്ടാക്കിയതായിരുന്നു;
അതിന്റെ ചുവടുമുതൽ പുഷ്പംവരെ അ
ടിപ്പുപണി തന്നേ; യഹോവ മോശെയെ
കാണിച്ച മാതൃകപോലെ തന്നേ അവൻ
നിലവിളക്കു ഉണ്ടാക്കി.

യഹോവ പിന്നെയും മോശെയോടു 5
അരുളിച്ചെയ്തതെന്തെന്നാൽ: ലേവ്യരെ 6
യിസ്രായേൽമക്കളുടെ ഇടയിൽനിന്നു എടു
ത്തു ശുചീകരിക്ക. അവരെ ശുചീകരി 7
ക്കേണ്ടതിന്നു ഇങ്ങനെ ചെയ്യേണം: പാ
പപരിഹാരജലം അവരുടെ മേൽ തളി
ക്കേണം; അവർ സൎവ്വാംഗം ക്ഷൌരം
ചെയ്തു വസ്ത്രം അലക്കി ഇങ്ങനെ തങ്ങളെ
ത്തന്നേ ശുചീകരിക്കേണം. അതിന്റെ 8

ശേഷം അവർ ഒരു കാളക്കിടാവിനെയും
അതിന്റെ ഭോജനയാഗമായി എണ്ണ ചേ
ൎത്ത നേരിയ മാവും എടുക്കേണം; പാപ
യാഗത്തിന്നായി നീ വേറെ ഒരു കാളക്കി
9 ടാവിനെയും എടുക്കേണം. ലേവ്യരെ
സമാഗമനക്കൂടാരത്തിന്റെ മുമ്പാകെ വരു
ത്തേണം; യിസ്രായേൽമക്കളുടെ സഭയെ
10 മുഴുവനും ഒരുമിച്ചു കൂട്ടേണം. പിന്നെ
ലേവ്യരെ യഹോവയുടെ സന്നിധിയിൽ
നിൎത്തേണം; യിസ്രായേൽമക്കൾ ലേവ്യരു
11 ടെ മേൽ കൈ വെക്കേണം. യഹോവ
യുടെ വേല ചെയ്യേണ്ടതിന്നു അഹരോൻ
ലേവ്യരെ യഹോവയുടെ സന്നിധിയിൽ
യിസ്രായേൽമക്കളുടെ നീരാജനയാഗമായി
12 അൎപ്പിക്കേണം. ലേവ്യർ കാളക്കിടാക്ക
ളുടെ തലയിൽ കൈ വെക്കേണം; പിന്നെ
ലേവ്യൎക്കുവേണ്ടി പ്രായശ്ചിത്തം കഴിക്കേ
ണ്ടതിന്നു നീ യഹോവെക്കു ഒന്നിനെ പാ
പയാഗമായിട്ടും മറ്റേതിനെ ഹോമയാഗ
13 മായിട്ടും അൎപ്പിക്കേണം. നീ ലേവ്യരെ
അഹരോന്റെയും പുത്രന്മാരുടെയും മുമ്പാ
കെ നിൎത്തി യഹോവെക്കു നീരാജനയാഗ
14 മായി അൎപ്പിക്കേണം. ഇങ്ങനെ ലേവ്യ
രെ യിസ്രായേൽമക്കളുടെ ഇടയിൽനിന്നു
വേർതിരിക്കയും ലേവ്യർ എനിക്കുള്ളവരാ
15 യിരിക്കയും വേണം. അതിന്റെ ശേഷം
സമാഗമനക്കൂടാരം സംബന്ധിച്ചുള്ള വേല
ചെയ്യേണ്ടതിന്നു ലേവ്യർ അടുത്തു ചെല്ലാം;
നീ അവരെ ശുചീകരിച്ചു നീരാജനയാഗ
16 മായി അൎപ്പിക്കേണം. അവർ യിസ്രായേൽ
മക്കളുടെ ഇടയിൽനിന്നു എനിക്കു സാ
ക്ഷാൽ ദാനമായുള്ളവർ; എല്ലായിസ്രായേൽ
മക്കളിലുമുള്ള ആദ്യജാതന്മാൎക്കു പകരം
ഞാൻ അവരെ എനിക്കായി എടുത്തിരിക്കു
17 ന്നു. മനുഷ്യരിലാകട്ടെ മൃഗങ്ങളിലാകട്ടെ
യിസ്രായേൽമക്കൾക്കുള്ള കടിഞ്ഞൂൽ ഒക്കെ
യും എനിക്കുള്ളതു; ഞാൻ മിസ്രയീംദേശത്തു
ള്ള കടിഞ്ഞൂലുകളെ ഒക്കെയും സംഹരിച്ച
നാളിൽ അവയെ എനിക്കായി ശുദ്ധീകരി
ച്ചു. എന്നാൽ യിസ്രായേൽമക്കളിൽ ഉള്ള എ 18
ല്ലാ കടിഞ്ഞൂലുകൾക്കും പകരം ഞാൻ ലേവ്യ
രെ എടുത്തിരിക്കുന്നു. യിസ്രായേൽമക്കൾ 19
വിശുദ്ധമന്ദിരത്തിന്നു അടുത്തുവരുമ്പോൾ
അവരുടെ ഇടയിൽ ബാധയുണ്ടാകാതിരി
ക്കേണ്ടതിന്നു സമാഗമനക്കൂടാരത്തിൽ യി
സ്രായേൽമക്കളുടെ വേല ചെയ്വാനും യി
സ്രായേൽമക്കൾക്കുവേണ്ടി പ്രായശ്ചിത്തം
കഴിപ്പാനും ലേവ്യരെ ഞാൻ യിസ്രായേൽ
മക്കളുടെ ഇടയിൽനിന്നു അഹരോന്നും
പുത്രന്മാൎക്കും ദാനംചെയ്തുമിരിക്കുന്നു. അ 20
ങ്ങനെ മോശെയും അഹരോനും യിസ്രാ
യേൽമക്കളുടെ സഭ മുഴുവനും ലേവ്യരെ
കുറിച്ചു യഹോവ മോശെയോടു കല്പിച്ചതു
പോലെയൊക്കെയും ലേവ്യൎക്കു ചെയ്തു; അ
ങ്ങനെ തന്നേ യിസ്രായേൽമക്കൾ അവൎക്കു
ചെയ്തു. ലേവ്യർ തങ്ങൾക്കു തന്നേ പാപ 21
ശുദ്ധി വരുത്തി വസ്ത്രം അലക്കി; അഹ
രോൻ അവരെ യഹോവയുടെ സന്നിധി
യിൽ നീരാജനയാഗമായി അൎപ്പിച്ചു; അ
വരെ ശുചീകരിക്കേണ്ടതിന്നു അഹരോൻ
അവൎക്കുവേണ്ടി പ്രായശ്ചിത്തം കഴിച്ചു.
അതിന്റെ ശേഷം ലേവ്യർ അഹരോന്റെ 22
യും പുത്രന്മാരുടെയും മുമ്പാകെ സമാഗ
മനക്കൂടാരത്തിൽ തങ്ങളുടെ വേല ചെയ്വാൻ
അടുത്തുചെന്നു; യഹോവ ലേവ്യരെക്കുറി
ച്ചു മോശെയോടു കല്പിച്ചപോലെ തന്നേ
അവർ അവൎക്കു ചെയ്തു.

യഹോവ പിന്നെയും മോശെയോടു അ 23
രുളിച്ചെയ്തതു: ലേവ്യൎക്കുള്ള പ്രമാണം ആ 24
വിതു: ഇരുപത്തഞ്ചു വയസ്സുമുതൽ അ
വർ സമാഗമനക്കൂടാരത്തിലെ വേല ചെ
യ്യുന്ന സേവയിൽ പ്രവേശിക്കേണം.
അൻപതു വയസ്സുമുതലോ അവർ വേല 25
ചെയ്യുന്ന സേവയിൽനിന്നു ഒഴിയേണം;

26 പിന്നെ സേവിക്കേണ്ട; എങ്കിലും സമാ
ഗമനക്കൂടാരത്തിലെ കാൎയ്യംനോക്കുന്നതിൽ
അവർ തങ്ങളുടെ സഹോദരന്മാരെ സ
ഹായിക്കേണം; വേല ഒന്നും ചെയ്യേണ്ട.
ലേവ്യരുടെ കാൎയ്യം സംബന്ധിച്ചു നീ ഇങ്ങ
നെ അവൎക്കു ചെയ്യേണം.

## ൯. അദ്ധ്യായം.

അവർ മിസ്രയീംദേശത്തുനിന്നു പുറപ്പെ
ട്ടുപോന്നതിന്റെ രണ്ടാം സംവത്സരം ഒ
ന്നാം മാസം യഹോവ സീനായിമരുഭൂമി
യിൽവെച്ചു മോശെയോടു അരുളിച്ചെ
2 യ്തതു എന്തെന്നാൽ: യിസ്രായേൽമക്കൾ
പെസഹ അതിന്നു നിശ്ചയിച്ച സമയ
3 ത്തു ആചരിക്കേണം. അതിന്നു നിശ്ച
യിച്ച സമയമായ ഈ മാസം പതിന്നാലാം
തിയ്യതി വൈകുന്നേരം അതു ആചരിക്കേ
ണം; അതിന്റെ എല്ലാചട്ടങ്ങൾക്കും നിയ
മങ്ങൾക്കും അനുസരണയായി നിങ്ങൾ
4 അതു ആചരിക്കേണം. പെസഹ ആച
രിക്കേണമെന്നു മോശെ യിസ്രായേൽമക്ക
5 ളോടു പറഞ്ഞു. അങ്ങനെ അവർ ഒന്നാം
മാസം പതിന്നാലാം തിയ്യതി സന്ധ്യാസമ
യത്തു സീനായിമരുഭൂമിയിൽവെച്ചു പെ
സഹ ആചരിച്ചു; യഹോവ മോശെയോടു
കല്പിച്ചതുപോലെ യിസ്രായേൽമക്കൾ ചെ
6 യ്തു. എന്നാൽ ഒരു മനുഷ്യന്റെ ശവ
ത്താൽ അശുദ്ധരായിതീൎന്നിട്ടു ആ നാ
ളിൽ പെസഹ ആചരിപ്പാൻ കഴിയാത്ത
ചിലർ ഉണ്ടായിരുന്നു; അവർ അന്നുതന്നേ
മോശെയുടെയും അഹരോന്റെയും മുമ്പാ
7 കെ വന്നു അവനോടു: ഞങ്ങൾ ഒരുത്ത
ന്റെ ശവത്താൽ അശുദ്ധരായിരിക്കുന്നു;
നിശ്ചയിക്കപ്പെട്ട സമയത്തു യിസ്രായേൽ
മക്കളുടെ ഇടയിൽ യഹോവയുടെ വഴി
പാടു കഴിക്കാതിരിപ്പാൻ ഞങ്ങളെ മുടക്കു
8 ന്നതു എന്തു എന്നു ചോദിച്ചു. മോശെ അ
വരോടു: നില്പിൻ; യഹോവ നിങ്ങളെക്കു
റിച്ചു കല്പിക്കുന്നതു എന്തു എന്നു ഞാൻ
കേൾക്കട്ടെ എന്നു പറഞ്ഞു.

എന്നാറെ യഹോവ മോശെയോടു അ 9
രുളിച്ചെയ്തതു: നീ യിസ്രായേൽമക്കളോടു 10
പറയേണ്ടതു എന്തെന്നാൽ: നിങ്ങളിലോ
നിങ്ങളുടെ സന്തതികളിലോ വല്ലവനും
ശവത്താൽ അശുദ്ധനാകയോ ദൂരയാത്ര
യിൽ ആയിരിക്കയോ ചെയ്താലും അവൻ
യഹോവെക്കു പെസഹ ആചരിക്കേണം.
രണ്ടാം മാസം പതിന്നാലാം തിയ്യതി സ 11
ന്ധ്യാസമയത്തു അവർ അതു ആചരിച്ചു
പുളിപ്പില്ലാത്ത അപ്പത്തോടും കൈപ്പുചീര
യോടുംകൂടെ അതു ഭക്ഷിക്കേണം. രാവില 12
ത്തേക്കു അതിൽ ഒന്നും ശേഷിപ്പിച്ചുവെക്ക
രുതു; അതിന്റെ അസ്ഥിയൊന്നും ഒടിക്ക
യും അരുതു; പെസഹയുടെ ചട്ടപ്രകാര
മൊക്കെയും അവർ അതു ആചരിക്കേണം.
എന്നാൽ ശുദ്ധിയുള്ളവനും പ്രയാണത്തിൽ 13
അല്ലാത്തവനുമായ ഒരുത്തൻ പെസഹ
ആചരിക്കാതെ വീഴ്ച വരുത്തിയാൽ അവ
നെ അവന്റെ ജനത്തിൽനിന്നു ഛേദി
ച്ചുകളയേണം; നിശ്ചയിച്ച സമയത്തു യ
ഹോവയുടെ വഴിപാടു കഴിക്കായ്കകൊണ്ടു
അവൻ തന്റെ പാപം വഹിക്കേണം.
നിങ്ങളുടെ ഇടയിൽ വന്നുപാൎക്കുന്ന ഒരു 14
പരദേശിക്കു യഹോവയുടെ പെസഹ ആ
ചരിക്കേണമെങ്കിൽ പെസഹയുടെ ചട്ട
ത്തിന്നും നിയമത്തിന്നും അനുസരണയാ
യി അവൻ ആചരിക്കേണം; പരദേ
ശിക്കാകട്ടെ സ്വദേശിക്കാകട്ടെ നിങ്ങൾക്കു
ഒരു ചട്ടം തന്നേ ആയിരിക്കേണം.

തിരുനിവാസം നിവിൎത്തുനിൎത്തിയ നാ 15
ളിൽ മേഘം സാക്ഷ്യകൂടാരമെന്ന തിരു
നിവാസത്തെ മൂടി; സന്ധ്യാസമയംതൊ
ട്ടു രാവിലെവരെ അതു തിരുനിവാസത്തി
ന്മേൽ അഗ്നിപ്രകാശംപോലെ ആയിരു

16 ന്നു. അതു എല്ലാപ്പോഴും അങ്ങിനെത
ന്നേ ആയിരുന്നു; പകൽ മേഘവും രാത്രി
അഗ്നിരൂപവും അതിനെ മൂടിയിരുന്നു.
17 മേഘം കൂടാരത്തിന്മേൽനിന്നു പൊങ്ങു
മ്പോൾ യിസ്രായേൽമക്കൾ യാത്ര പുറപ്പെ
ട്ടും; മേഘം നില്ക്കുന്നേടത്തു അവർ പാളയ
18 മിറങ്ങും. യഹോവയുടെ കല്പനപോലെ
യിസ്രായേൽമക്കൾ യാത്ര പുറപ്പെടുകയും
യഹോവയുടെ കല്പനപോലെ പാളയമി
റങ്ങുകയും ചെയ്യു; മേഘം തിരുനിവാസ
ത്തിന്മേൽ നില്ക്കുമ്പോൾ ഒക്കെയും അവർ
19 പാളയമടിച്ചു താമസിക്കും. മേഘം തിരു
നിവാസത്തിന്മേൽ ഏറെനാൾ ഇരുന്നു
എങ്കിൽ യിസ്രായേൽമക്കൾ യാത്ര പുറപ്പെ
ടാതെ യഹോവയുടെ ആജ്ഞ കാത്തുകൊ
20 ണ്ടിരിക്കും. ചിലപ്പോൾ മേഘം തിരുനി
വാസത്തിന്മേൽ കുറെനാൾ ഇരിക്കും; അ
പ്പോൾ അവർ യഹോവയുടെ കല്പനപോ
ലെ പാളയമിറങ്ങിയിരിക്കും; പിന്നെ യ
ഹോവയുടെ കല്പനപോലെ യാത്ര പുറ
21 പ്പെടും. ചിലപ്പോൾ മേഘം സന്ധ്യമു
തൽ ഉഷസ്സുവരെ ഇരിക്കും; ഉഷഃകാല
ത്തു മേഘം പൊങ്ങി എങ്കിൽ അവർ
യാത്ര പുറപ്പെടും. ചിലപ്പോൾ പകലും
രാവും ഇരിക്കും; പിന്നെ മേഘം പൊങ്ങി
22 യെങ്കിൽ അവർ യാത്ര പുറപ്പെടും. രണ്ടു
ദിവസമോ ഒരു മാസമോ ഒരു സംവത്സ
രമോ മേഘം തിരുനിവാസത്തിന്മേൽ ആ
വസിച്ചിരുന്നാൽ യിസ്രായേൽമക്കൾ പുറ
പ്പെടാതെ പാളയമടിച്ചു താമസിക്കും; അതു
23 പൊങ്ങുമ്പോഴോ അവർ പുറപ്പെടും. യ
ഹോവയുടെ കല്പനപോലെ അവർ പാ
ളയമിറങ്ങുകയും യഹോവയുടെ കല്പന
പോലെ യാത്ര പുറപ്പെടുകയും ചെയ്യും;
മോശെ മുഖാന്തരം യഹോവ കല്പിച്ചതു
പോലെ അവർ യഹോവയുടെ ആജ്ഞ
പ്രമാണിച്ചു.

## ൧൦. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അരു
ളിച്ചെയ്തതു എന്തെന്നാൽ: വെള്ളികൊണ്ടു 2
രണ്ടു കാഹളം ഉണ്ടാക്കുക; അടിപ്പുപണി
യായി അവയെ ഉണ്ടാക്കേണം; അവ
നിനക്കു സഭയെ വിളിച്ചുകൂട്ടുവാനും പാള
യത്തെ പുറപ്പെടുവിപ്പാനും ഉതകേണം.
അവ ഊതുമ്പോൾ സഭ മുഴുവനും സമാഗ 3
മനകൂടാരത്തിന്റെ വാതില്ക്കൽ നിന്റെ
അടുക്കൽ കൂടേണം. ഒരു കാഹളം മാത്രം 4
ഊതിയാൽ യിസ്രായേലിന്റെ സഹസ്രാധി
പന്മാരായ പ്രഭുക്കന്മാർ നിന്റെ അടുക്കൽ
കൂടേണം. ഗംഭീരധ്വനി ഊതുമ്പോൾ 5
കിഴക്കെ പാളയങ്ങൾ യാത്ര പുറപ്പെടേ
ണം. രണ്ടാം പ്രാവശ്യം ഗംഭീരധ്വനി 6
ഊതുമ്പോൾ തെക്കെ പാളയങ്ങൾ യാത്ര
പുറപ്പെടേണം; ഇങ്ങനെ ഇവരുടെ പുറ
പ്പാടുകൾക്കായി ഗംഭീരധ്വനി ഊതേണം.
സഭയെ കൂട്ടേണ്ടതിന്നു ഊതുമ്പോൾ ഗംഭീ 7
രധ്വനി ഊതരുതു. അഹരോന്റെ പുത്ര 8
ന്മാരായ പുരോഹിതന്മാർ ആകുന്നു കാഹ
ളം ഊതേണ്ടതു; ഇതു നിങ്ങൾക്കു തലമുറത
ലമുറയായി എന്നേക്കുമുള്ള ചട്ടം ആയിരി
ക്കേണം. നിങ്ങളുടെ ദേശത്തു നിങ്ങളെ 9
ഞെരുക്കുന്ന ശത്രുവിന്റെ നേരെ നിങ്ങൾ
യുദ്ധത്തിന്നു പോകുമ്പോൾ ഗംഭീരധ്വനി
യായി കാഹളം ഊതേണം; എന്നാൽ നി
ങ്ങളുടെ ദൈവമായ യഹോവ നിങ്ങളെ
ഓർത്തു ശത്രുക്കളുടെ കയ്യിൽനിന്നു രക്ഷിക്കും.
നിങ്ങളുടെ സന്തോഷദിവസങ്ങളിലും ഉ 10
ത്സവങ്ങളിലും മാസാരംഭങ്ങളിലും നിങ്ങൾ
ഹോമയാഗങ്ങളും സമാധാനയാഗങ്ങളും
കഴിക്കുമ്പോൾ കാഹളം ഊതേണം; അ
വ നിങ്ങൾക്കു ദൈവത്തിന്റെ സന്നിധി
യിൽ ജ്ഞാപകമായിരിക്കും; യഹോവയായ
ഞാൻ നിങ്ങളുടെ ദൈവം ആകുന്നു.

11 അനന്തരം രണ്ടാം സംവത്സരം രണ്ടാം
മാസം ഇരുപതാം തിയ്യതി മേഘം സാക്ഷ്യ
12 നിവാസത്തിന്മേൽനിന്നു പൊങ്ങി. അ
പ്പോൾ യിസ്രായേൽമക്കൾ സീനായിമരുഭൂ
മിയിൽനിന്നു യാത്രപുറപ്പെട്ടു; മേഘം പാ
13 റാൻമരുഭൂമിയിൽ വന്നുനിന്നു. യഹോവ
മോശെമുഖാന്തരം കല്പിച്ചതുപോലെ അ
വർ ഇങ്ങനെ ആദ്യമായി യാത്ര പുറപ്പെട്ടു.
14 യെഹൂദാമക്കളുടെ കൊടിക്കീഴുള്ള പാളയം
ഗണംഗണമായി ആദ്യം പുറപ്പെട്ടു; അവ
രുടെ സേനാപതി അമ്മീനാദാബിന്റെ
15 മകൻ നഹശോൻ. യിസ്സാഖാർമക്കളു
ടെ ഗോത്രത്തിന്റെ സേനാപതി സൂവാ
16 രിന്റെ മകൻ നെഥനയേൽ. സെബു
ലൂൻമക്കളുടെ ഗോത്രത്തിന്റെ സേനാപ
തി ഹേലോന്റെ മകൻ എലീയാബ്.
17 അപ്പോൾ തിരുനിവാസം അഴിച്ചു താഴ്ത്തി;
ഗേർശോന്യരും മെരാര്യരും തിരുനിവാസം
18 ചുമന്നുകൊണ്ടു പുറപ്പെട്ടു. പിന്നെ രൂ
ബേന്റെ കൊടിക്കീഴുള്ള പാളയം ഗണം
ഗണമായി പുറപ്പെട്ടു; അവരുടെ സേനാ
പതി ശെദേയൂരിന്റെ മകൻ എലീസൂർ.
19 ശിമെയോൻമക്കളുടെ ഗോത്രത്തിന്റെ
സേനാപതി സൂരിശദ്ദായിയുടെ മകൻ
20 ശെലുമീയേൽ. ഗാദ്മക്കളുടെ ഗോത്ര
ത്തിന്റെ സേനാപതി ദെയൂവേലിന്റെ
21 മകൻ എലീയാസാഫ്. അപ്പോൾ കെ
ഹാത്യർ വിശുദ്ധസാധനങ്ങൾ ചുമന്നു
കൊണ്ടു പുറപ്പെട്ടു; ഇവർ എത്തുമ്പോഴേ
ക്കു തിരുനിവാസം നിവിൎത്തുകഴിയും.
22 പിന്നെ എഫ്രയീംമക്കളുടെ കൊടിക്കീഴുള്ള
പാളയം ഗണംഗണമായി പുറപ്പെട്ടു;
അവരുടെ സേനാപതി അമ്മീഹൂദിന്റെ
23 മകൻ എലീശാമാ. മനശ്ശെമക്കളുടെ
ഗോത്രത്തിന്റെ സേനാപതി പെദാസൂരി
24 ന്റെ മകൻ ഗമലീയേൽ. ബെന്യാ
മീൻമക്കളുടെ ഗോത്രത്തിന്റെ സേനാ
പതി ഗിദെയോനിയുടെ മകൻ അബീ
ദാൻ. പിന്നെ അവരുടെ എല്ലാപാളയ 25
ങ്ങളിലും ഒടുവിലത്തേതായിരുന്ന ദാൻമക്ക
ളുടെ കൊടിക്കീഴുള്ള പാളയം ഗണംഗണ
മായി പുറപ്പെട്ടു; അവരുടെ സേനാപതി
അമ്മീശദ്ദായിയുടെ മകനായ അഹീയെ
സെർ. ആശേർമക്കളുടെ ഗോത്രത്തി 26
ന്റെ സേനാപതി ഒക്രാന്റെ മകൻ
പഗീയേൽ. നഫ്താലിമക്കളുടെ ഗോത്ര 27
ത്തിന്റെ സേനാപതി ഏനാന്റെ മകൻ
അഹീര. യിസ്രായേൽമക്കൾ യാത്ര പുറ 28
പ്പെട്ടപ്പോൾ ഗണംഗണമായുള്ള അവരു
ടെ യാത്ര ഇങ്ങനെ ആയിരുന്നു.

പിന്നെ മോശെ തന്റെ അമ്മായപ്പ 29
നായ രെയൂവേൽ എന്ന മിദ്യാനന്റെ മക
നായ ഹോബാബിനോടു: നിങ്ങൾക്കു
ഞാൻ തരുമെന്നു യഹോവ അരുളിച്ചെയ്യു
ദേശത്തേക്കു ഞങ്ങൾ യാത്രചെയ്യുന്നു; യ
ഹോവ യിസ്രായേലിന്നു നന്മ ചൊല്ലിയി
രിക്കകൊണ്ടു നീ ഞങ്ങളോടുകൂടെ വരിക;
ഞങ്ങൾ നിനക്കു നന്മ ചെയ്യും എന്നു പറ
ഞ്ഞു. അവൻ അവനോടു: ഞാൻ വരു 30
ന്നില്ല; എന്റെ സ്വദേശത്തേക്കും ചാൎച്ച
ക്കാരുടെ അടുക്കലേക്കും ഞാൻ പോകുന്നു
എന്നു പറഞ്ഞു. അതിന്നു അവൻ: ഞങ്ങ 31
ളെ വിട്ടുപോകരുതേ; മരുഭൂമിയിൽ ഞ
ങ്ങൾ പാളയമിറങ്ങേണ്ടതു എങ്ങനെ എ
ന്നു നീ അറിയുന്നു; നീ ഞങ്ങൾക്കു കണ്ണാ
യിരിക്കും. ഞങ്ങളോടുകൂടെ പോന്നാൽ 32
യഹോവ ഞങ്ങൾക്കു ചെയ്യുന്ന നന്മപോ
ലെ തന്നേ ഞങ്ങൾ നിനക്കും ചെയ്യും എന്നു
പറഞ്ഞു.

അനന്തരം അവർ യഹോവയുടെ 33
പൎവ്വതം വിട്ടു മൂന്നു ദിവസത്തെ വഴി
പോയി; യഹോവയുടെ നിയമപെട്ടകം
അവൎക്കു വിശ്രാമസ്ഥലം അന്വേഷി
ക്കേണ്ടതിന്നു മൂന്നു ദിവസത്തെ വഴി മു

34 പോട്ടു പോയി. പാളയം പുറപ്പെട്ട
പ്പോൾ യഹോവയുടെ മേഘം പകൽസമ
യം അവക്കു മീതെ ഉണ്ടായിരുന്നു.
35 പെട്ടകം പുറപ്പെട്ടപ്പോൾ മോശെ:
യഹോവേ, എഴുന്നേല്ക്കേണമേ; നിന്റെ
ശത്രുക്കൾ ചിതറുകയും നിന്നെ പകെക്കു
ന്നവർ നിന്റെ മുമ്പിൽനിന്നു ഓടിപ്പോ
36 കയും ചെയ്യട്ടെ എന്നു പറയും. അതു
വിശ്രമിക്കുമ്പോൾ അവൻ: യഹോവേ,
അനേകായിരമായ യിസ്രായേലിന്റെ അ
ടുക്കൽ മടങ്ങിവരേണമേ എന്നു പറയും.

## ൧൧. അദ്ധ്യായം.

അനന്തരം ജനം യഹോവെക്കു അനി
ഷ്ടം തോന്നുമാറു പിറുപിറുത്തു; യഹോവ
കേട്ടു അവന്റെ കോപം ജ്വലിച്ചു; യ
ഹോവയുടെ തീ അവരുടെ ഇടയിൽ
കത്തി പാളയത്തിന്റെ അററങ്ങളിലുള്ള
2 വരെ ദഹിപ്പിച്ചുകളഞ്ഞു. ജനം മോശെ
യോടു നിലവിളിച്ചു; മോശെ യഹോവ
യോടു പ്രാർത്ഥിച്ചു; അപ്പോൾ തീ കെട്ടു
3 പോയി. യഹോവയുടെ തീ അവരുടെ
ഇടയിൽ കത്തുകയാൽ ആ സ്ഥലത്തിന്നു
തബേരാ എന്നു പേരായി.
4 പിന്നെ അവരുടെ ഇടയിലുള്ള സമ്മി
ശ്രജാതി ദുരാഗ്രഹികളായി, യിസ്രായേൽ
മക്കളും വീണ്ടും കരഞ്ഞുകൊണ്ടു: ഞങ്ങൾക്കു
5 തിന്മാൻ ഇറച്ചി ആർ തരും? ഞങ്ങൾ
മിസ്രയീമിൽവെച്ചു വിലകൂടാതെ തിന്നിട്ടു
ള്ള മത്സ്യം, വെള്ളരിക്കാ, മത്തെങ്ങാ,
ഉള്ളി, ചുവന്നുള്ളി, ചിററുള്ളി എന്നിവ
6 ഞങ്ങൾ ഓക്കുന്നു. ഇപ്പോഴോ ഞങ്ങളുടെ
പ്രാണൻ പൊരിഞ്ഞിരിക്കുന്നു; ഈ മന്നാ
അല്ലാതെ ഒന്നും കാണ്മാനില്ല എന്നു പ
7 റഞ്ഞു. മന്നായോ കൊത്തമ്പാലരി പോ
ലെയും അതിന്റെ നിറം ഗുല്ഗുലുവിന്റേ
8 തുപോലെയും ആയിരുന്നു. ജനം നട
ന്നു പെറുക്കി തിരികല്ലിൽ പൊടിച്ചിട്ടോ
ഉരലിൽ ഇടിച്ചിട്ടോ കലത്തിൽ പുഴുങ്ങി
അപ്പം ഉണ്ടാക്കും. അതിന്റെ രുചി എണ്ണ
ചേർത്തുണ്ടാക്കിയ ദോശപോലെ ആയി
രുന്നു. രാത്രി പാളയത്തിൽ മഞ്ഞു 9
പൊഴിയുമ്പോൾ മന്നയും പൊഴിയും.
ജനം കുടുംബംകുടുംബമായി ഓരോരുത്തൻ 10
താന്താന്റെ കൂടാരവാതില്ക്കൽവെച്ചു കര
യുന്നതു മോശെ കേട്ടു; യഹോവയുടെ കോ
പം ഏററവും ജ്വലിച്ചു; മോശെക്കും അനി
ഷ്ടമായി. അപ്പോൾ മോശെ യഹോവ 11
യോടു പറഞ്ഞതു: നീ അടിയനെ വലെ
ച്ചതു എന്തു? നിനക്കു എന്നോടു കൃപ തോ
ന്നാതെ ഈ സർവ്വജനത്തിന്റെയും ഭാരം
എന്റെമേൽ വെച്ചതെന്തു? മുലകുടിക്കുന്ന 12
കുഞ്ഞിനെ ഒരു ധാത്രി എടുക്കുന്നതുപോ
ലെ ഞാൻ അവരെ നീ അവരുടെ പിതാ
ക്കന്മാരോടു സത്യം ചെയ്ത ദേശത്തേക്കു
എന്റെ മാറത്തെടുത്തുകൊണ്ടു പോകേ
ണമെന്നു എന്നോടു കല്പിപ്പാൻ ഈ ജന
ത്തെ ഒക്കെയും ഞാൻ ഗർഭംധരിച്ചുവോ?
ഞാൻ അവരെ പ്രസവിച്ചുവോ? ഈ 13
ജനത്തിന്നു ഒക്കെയും കൊടുപ്പാൻ എനിക്കു
എവിടെനിന്നു ഇറച്ചി കിട്ടും? അവർ
ഇതാ: ഞങ്ങൾക്കു തിന്മാൻ ഇറച്ചി തരിക
എന്നു എന്നോടു പറഞ്ഞു കരയുന്നു. ഏക 14
നായി ഈ സർവ്വജനത്തെയും വഹിപ്പാൻ
എന്നെക്കൊണ്ടു കഴിയുന്നതല്ല; അതു എ
നിക്കു അതിഭാരം ആകുന്നു. ഇങ്ങനെ 15
എന്നോടു ചെയ്യുന്ന പക്ഷം ദയവിചാരിച്ചു
എന്നെ കൊന്നുകളയേണമേ. എന്റെ
അരിഷ്ടത ഞാൻ കാണരുതേ.
അപ്പോൾ യഹോവ മോശെയോടു കല്പി 16
ച്ചതു: യിസ്രായേൽമൂപ്പന്മാരിൽവെച്ചു ജ
നത്തിന്നു പ്രമാണികളും മേൽവിചാരക
ന്മാരും എന്നു നീ അറിയുന്ന എഴുപതു പുരു
ഷന്മാരെ സമാഗമനകൂടാരത്തിന്നരികെ

നിന്നോടുകൂടെ നില്ക്കേണ്ടതിന്നു എന്റെ
17 അടുക്കൽ കൂട്ടിക്കൊണ്ടു വരിക. അവി
ടെ ഞാൻ ഇറങ്ങിവന്നു നിന്നോടു അരു
ളിച്ചെയ്യും; ഞാൻ നിന്റെ മേലുള്ള ആത്മാ
വിൽ കുറെ എടുത്തു അവരുടെ മേൽ പ
കരും. നീ ഏകനായി വഹിക്കാതിരി
ക്കേണ്ടതിന്നു അവർ നിന്നോടുകൂടെ ജന
18 ത്തിന്റെ ഭാരം വഹിക്കും. എന്നാൽ ജ
നത്തോടു നീ പറയേണ്ടതു: നാളത്തേക്കു
നിങ്ങളെത്തന്നേ ശുദ്ധീകരിപ്പിൻ; എ
ന്നാൽ നിങ്ങൾ ഇറച്ചി തിന്നും; ഞങ്ങൾ
ക്കു തിന്മാൻ ഇറച്ചി ആർ തരും? മിസ്രയീ
മിൽ ഞങ്ങൾക്കു നന്നായിരുന്നു എന്നു
നിങ്ങൾ പറഞ്ഞു യഹോവ കേൾക്കെ കര
ഞ്ഞുവല്ലോ; ആകയാൽ യഹോവ നി
ങ്ങൾക്കു ഇറച്ചി തരികയും നിങ്ങൾ തിന്നു
19 കയും ചെയ്യും. ഒരു ദിവസമല്ല, രണ്ടു ദി
വസമല്ല, അഞ്ചു ദിവസമല്ല, പത്തു ദിവ
20 സമല്ല, ഇരുപതു ദിവസവുമല്ല, ഒരു
മാസം മുഴുവനും തന്നേ; അതു നിങ്ങളുടെ
മൂക്കിൽകൂടി പുറപ്പെട്ടു നിങ്ങൾക്കു ഓക്കാ
നം വരുവോളം നിങ്ങൾ തിന്നും; നിങ്ങ
ളുടെ ഇടയിൽ ഉള്ള യഹോവയെ നി
ങ്ങൾ നിരസിക്കയും: ഞങ്ങൾ മിസ്രയീ
മിൽനിന്നു എന്തിന്നു പുറപ്പെട്ടുപോന്നു
എന്നു പറഞ്ഞു അവന്റെ മുമ്പാകെ കര
21 കയും ചെയ്തിരിക്കുന്നുവല്ലോ. അപ്പോൾ
മോശെ: എന്നോടുകൂടെയുള്ള ജനം ആ
റുലക്ഷം കാലാൾ ഉണ്ടു; ഒരു മാസം മുഴു
വൻ തിന്മാൻ ഞാൻ അവൎക്കു ഇറച്ചി കൊ
22 ടുക്കുമെന്നു നീ അരുളിച്ചെയ്യുന്നു. അവ
ൎക്കു മതിയാകുംവണ്ണം ആടുകളെയും മാടുക
ളെയും അവൎക്കുവേണ്ടി അറുക്കുമോ? അവ
ൎക്കു മതിയാകുംവണ്ണം സമുദ്രത്തിലെ മത്സ്യ
ത്തെ ഒക്കെയും അവൎക്കുവേണ്ടി പിടിച്ചു
കൂട്ടുമോ എന്നു ചോദിച്ചു.
23 യഹോവ മോശെയോടു: യഹോവയു
ടെ കൈ കുറുതായിപ്പോയോ? എന്റെ
വചനം നിവൃത്തിയാകുമോ ഇല്ലയോ എന്നു
നീ ഇപ്പോൾ കാണും എന്നു കല്പിച്ചു.
അങ്ങനെ മോശെ ചെന്നു യഹോവയുടെ 24
വചനങ്ങളെ ജനത്തോടു പറഞ്ഞു, ജന
ത്തിന്റെ മൂപ്പന്മാരിൽ എഴുപതു പുരുഷ
ന്മാരെ കൂട്ടി കൂടാരത്തിന്റെ ചുററിലും
നിറുത്തി. എന്നാറെ യഹോവ ഒരു മേ 25
ഘത്തിൽ ഇറങ്ങി അവനോടു അരുളിച്ചെ
യ്തു, അവന്മേലുള്ള ആത്മാവിൽ കുറെ എടു
ത്തു മൂപ്പന്മാരായ ആ എഴുപതു പുരുഷ
ന്മാൎക്കു കൊടുത്തു; ആത്മാവു അവരുടെ
മേൽ ആവസിച്ചപ്പോൾ അവർ പ്രവചി
ച്ചു; പിന്നെ അങ്ങനെ ചെയ്തില്ല താനും.
എന്നാൽ ആ പുരുഷന്മാരിൽ രണ്ടുപേർ 26
പാളയത്തിൽ തന്നേ താമസിച്ചിരുന്നു:
ഒരുത്തന്നു എൽദാദ് എന്നും മററവന്നു മേ
ദാദ് എന്നും പേർ. ആത്മാവു അവരുടെ
മേലും ആവസിച്ചു; അവരും പേരെഴുതി
യവരിൽ ഉള്ളവർ ആയിരുന്നു എങ്കിലും
കൂടാരത്തിലേക്കു ചെന്നിരുന്നില്ല; അവർ
പാളയത്തിൽവെച്ചു പ്രവചിച്ചു. അ 27
പ്പോൾ ഒരു ബാല്യക്കാരൻ മോശെയുടെ
അടുക്കൽ ഓടിച്ചെന്നു: എൽദാദും മേദാദും
പാളയത്തിൽവെച്ചു പ്രവചിക്കുന്നു എന്നു
അറിയിച്ചു. എന്നാറെ നൂന്റെ മകനായി 28
ബാല്യംമുതൽ മോശെയുടെ ശുശ്രൂഷക്കാര
നായിരുന്ന യോശുവ: എന്റെ യജമാന
നായ മോശെയേ, അവരെ വിരോധി
ക്കേണമേ എന്നു പറഞ്ഞു. മോശെ അവ 29
നോടു: എന്നെ വിചാരിച്ചു നീ അസൂയപ്പെ
ടുന്നുവോ? യഹോവയുടെ ജനം ഒക്കെയും
പ്രവാചകന്മാരാകയും യഹോവ തന്റെ
ആത്മാവിനെ അവരുടെമേൽ പകരുക
യും ചെയ്യെങ്കിൽ കൊള്ളായിരുന്നു എന്നു
പറഞ്ഞു. പിന്നെ മോശെയും യിസ്രായേൽ 30
മൂപ്പന്മാരും പാളയത്തിൽ വന്നുചേൎന്നു.

31 അനന്തരം യഹോവ അയച്ച ഒരു
കാററു ഊതി കടലിൽനിന്നു കാടയെ
കൊണ്ടുവന്നു പാളയത്തിന്റെ സമീപത്തു
ഒരു ദിവസത്തെ വഴി ഇങ്ങോട്ടും ഒരു
ദിവസത്തെ വഴി അങ്ങോട്ടും ഇങ്ങനെ
പാളയത്തിന്റെ ചുററിലും നിലത്തോടു
ഏകദേശം രണ്ടു മുഴം അടുത്തു പറന്നുനി
32 ല്ക്കുമാറാക്കി. ജനം എഴുന്നേററു അന്നു
പകൽ മുഴുവനും രാത്രി മുഴുവനും പിറെറ
ന്നാൾ മുഴുവനും കാടയെ പിടിച്ചുകൂട്ടി;
നന്നാ കുറെച്ചു പിടിച്ചവൻ പത്തു പറ
പിടിച്ചുകൂട്ടി; അവർ അവയെ പാളയ
33 ത്തിന്റെ ചുററിലും ചിക്കി. എന്നാൽ
ഇറച്ചി അവരുടെ പല്ലിന്നിടയിൽ ഇരി
ക്കുമ്പോൾ അതു ചവെച്ചിറക്കും മുമ്പെ
തന്നേ യഹോവയുടെ കോപം ജനത്തി
ന്റെ നേരെ ജ്വലിച്ചു, യഹോവ ജന
ത്തെ ഒരു മഹാബാധകൊണ്ടു സംഹരിച്ചു.
34 ദുരാഗ്രഹികളുടെ കൂട്ടത്തെ അവിടെ കുഴി
ച്ചിട്ടതുകൊണ്ടു ആ സ്ഥലത്തിന്നു കിബ്രോ
35 ത്ത്-ഹത്താവ എന്നു പേരായി. കിബ്രോ
ത്ത്-ഹത്താവ വിട്ടു ജനം ഹസേരോത്തി
ലേക്കു പുറപ്പെട്ടുചെന്നു ഹസേരോത്തിൽ
പാർത്തു.

## ൧൨. അദ്ധ്യായം.

മോശെ ഒരു കൂശ്യസ്ത്രീയെ വിവാഹം
ചെയ്തിരുന്നതുകൊണ്ടു കൂശ്യസ്ത്രീനിമിത്തം
മിര്യാമും അഹരോനും അവന്നു വിരോധ
2 മായി സംസാരിച്ചു: യഹോവ മോശെമു
ഖാന്തരം മാത്രമേ അരുളിച്ചെയ്തിട്ടുള്ളുവോ?
ഞങ്ങൾമുഖാന്തരവും അരുളിച്ചെയ്തിട്ടില്ല
യോ എന്നു പറഞ്ഞു; യഹോവ അതു കേട്ടു.
3 മോശെ എന്ന പുരുഷനോ ഭൂതലത്തിൽ
ഉള്ള സകലമനുഷ്യരിലും അതിസൌമ്യനാ
4 യിരുന്നു. പെട്ടെന്നു യഹോവ മോശെ
യോടും അഹരോനോടും മിര്യാമിനോടും:
നിങ്ങൾ മൂവരും സമാഗമനകൂടാരത്തിങ്കൽ
വരുവിൻ എന്നു കല്പിച്ചു; അവർ മൂവരും
ചെന്നു. യഹോവ മേഘസ്തംഭത്തിൽ ഇ 5
റങ്ങി കൂടാരവാതില്ക്കൽ നിന്നു അഹരോ
നെയും മിര്യാമിനെയും വിളിച്ചു; അവർ
ഇരുവരും അങ്ങോട്ടു ചെന്നു. പിന്നെ അ 6
വൻ അരുളിച്ചെയ്തതു: എന്റെ വചനങ്ങ
ളെ കേൾപ്പിൻ; നിങ്ങളുടെ ഇടയിൽ ഒരു
പ്രവാചകൻ ഉണ്ടെങ്കിൽ യഹോവയായ
ഞാൻ അവന്നു ദർശനത്തിൽ എന്നെ വെളി
പ്പെടുത്തുകയും സ്വപ്നത്തിൽ അവനോടു അ
രുളിച്ചെയ്കയും ചെയ്യും. എന്റെ ദാസനാ 7
യ മോശെയോ അങ്ങനെയല്ല; അവൻ എ
ന്റെ ഗൃഹത്തിൽ ഒക്കെയും വിശ്വസ്തൻ
ആകുന്നു. അവനോടു ഞാൻ അരുളിച്ചെ 8
യ്യുന്നതു മറപൊരുളായിട്ടല്ല അഭിമുഖമായി
ട്ടും സ്പഷ്ടമായിട്ടും അത്രെ; അവൻ യഹോ
വയുടെ രൂപം കാണുകയും ചെയ്യും. അ
ങ്ങനെയിരിക്കെ നിങ്ങൾ എന്റെ ദാസ
നായ മോശെക്കു വിരോധമായി സംസാ
രിപ്പാൻ ശങ്കിക്കാഞ്ഞതു എന്തു? യഹോവ 9
യുടെ കോപം അവരുടെ നേരെ ജ്വലി
ച്ചു അവൻ മറഞ്ഞു. മേഘവും കൂടാരത്തി 10
ന്മേൽനിന്നു നീങ്ങിപ്പോയി. മിര്യാം ഹിമം
പോലെ വെളുത്തു കുഷ്ഠരോഗിണിയായി;
അഹരോൻ മിര്യാമിനെ നോക്കിയപ്പോൾ
അവൾ കുഷ്ഠരോഗിണി എന്നു കണ്ടു.
അഹരോൻ മോശെയോടു: അയ്യോ യജമാ 11
നനേ, ഞങ്ങൾ ഭോഷത്വമായി ചെയ്തു
പോയ ഈ പാപം ഞങ്ങളുടെമേൽ വെ
ക്കരുതേ. അമ്മയുടെ ഗർഭത്തിൽനിന്നു 12
പുറപ്പെടുമ്പോൾ മാംസം പകുതി അഴുകി
യിരിക്കുന്ന ചാപിള്ളയെപ്പോലെ ഇവൾ
ആകരുതേ എന്നു പറഞ്ഞു. അപ്പോൾ 13
മോശെ യഹോവയോടു: ദൈവമേ, അവ
ളെ സൌഖ്യമാക്കേണമേ എന്നു നിലവി
ളിച്ചു. യഹോവ മോശെയോടു: അവളു 14

ടെ അപ്പൻ അവളുടെ മുഖത്തു തുപ്പിയെ
ങ്കിൽ അവൾ ഏഴു ദിവസം ലജ്ജിച്ചിരിക്ക
യില്ലയോ? അവളെ ഏഴു ദിവസത്തേക്കു
പാളയത്തിന്നു പുറത്തു അടെച്ചിടേണം;
പിന്നത്തേതിൽ അവളെ ചേൎത്തുകൊള്ളാം
15 എന്നു കല്പിച്ചു. ഇങ്ങനെ മിൎയ്യാമിനെ
ഏഴു ദിവസം പാളയത്തിന്നു പുറത്തു ആ
ക്കി അടെച്ചിട്ടു; അവളെ വീണ്ടും അംഗീ
കരിച്ചതുവരെ ജനം യാത്ര ചെയ്യാതിരു
16 ന്നു. അതിന്റെ ശേഷം ജനം ഹസേ
രോത്തിൽനിന്നു പുറപ്പെട്ടു പാരാൻമരു
ഭൂമിയിൽ പാളയമിറങ്ങി.

## ൧൩. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
2 രുളിച്ചെയ്തതു: യിസ്രായേൽമക്കൾക്കു ഞാൻ
കൊടുപ്പാനിരിക്കുന്ന കനാൻദേശം ഒററു
നോക്കേണ്ടതിന്നു ആളുകളെ അയക്ക; അ
തതു ഗോത്രത്തിൽനിന്നു ഓരോ ആളെ
അയക്കേണം; അവരെല്ലാവരും പ്രഭുക്ക
3 ന്മാരായിരിക്കേണം. അങ്ങനെ മോശെ
യഹോവയുടെ കല്പനപ്രകാരം പാരാൻമ
രുഭൂമിയിൽനിന്നു അവരെ അയച്ചു; ആ
പുരുഷന്മാർ ഒക്കെയും യിസ്രായേൽമക്ക
ളിൽ തലവന്മാർ ആയിരുന്നു. അവരു
4 ടെ പേർ ആവിതു: രൂബേൻഗോത്ര
5 ത്തിൽ സക്കൂരിന്റെ മകൻ ശമ്മൂവ. ശി
മെയോൻഗോത്രത്തിൽ ഹോരിയുടെ മകൻ
6 ശാഫാത്ത്. യെഹൂദാഗോത്രത്തിൽ യെഫു
7 ന്നയുടെ മകൻ കാലേബ്. യിസ്സാഖാർ
ഗോത്രത്തിൽ യോസേഫിന്റെ മകൻ ഈ
8 ഗാൽ. എഫ്രയിംഗോത്രത്തിൽ നൂന്റെ
9 മകൻ ഹോശേയ. ബെന്യാമീൻഗോത്ര
10 ത്തിൽ രാഫൂവിന്റെ മകൻ പല്തി. സെ
ബൂലൂൻഗോത്രത്തിൽ സോദിയുടെ മകൻ
11 ഗദ്ദീയേൽ. യോസേഫിന്റെ ഗോത്രമായ
മനശ്ശെഗോത്രത്തിൽ സൂസിയുടെ മകൻ
ഗദ്ദി. ദാൻഗോത്രത്തിൽ ഗെമല്ലിയുടെ 12
മകൻ അമ്മീയേൽ. ആശേർഗോത്രത്തിൽ 13
മീഖായേലിന്റെ മകൻ സെഥൂർ. നഫ്താ 14
ലിഗോത്രത്തിൽ വൊഫ്സിയുടെ മകൻ ന
ഹ്ബി. ഗാദ്ഗോത്രത്തിൽ മാഖിയുടെ 15
മകൻ ഗയൂവേൽ. ദേശം ഒററുനോക്കു 16
വാൻ മോശെ അയച്ച പുരുഷന്മാരുടെ
പേർ ഇവ തന്നേ. എന്നാൽ മോശെ നൂ
ന്റെ മകനായ ഹോശേയെക്കു യോശുവ
എന്നു പേരിട്ടു. മോശെ കനാൻദേശം 17
ഒററുനോക്കുവാൻ അവരെ അയച്ചു അവ
രോടു: നിങ്ങൾ ഈ വഴി തെക്കെ ദേശത്തു
ചെന്നു മലയിൽ കയറി: ദേശം ഏതുവി 18
ധമുള്ളതു, അതിൽ കുടിയിരിക്കുന്ന ജനം
ബലവാന്മാരോ ബലഹീനരോ, ചുരുക്ക
മോ അധികമോ; അവർ പാൎക്കുന്ന ദേശം 19
നല്ലതോ ആകാത്തതോ, അവർ വസിക്കു
ന്ന പട്ടണങ്ങൾ പാളയങ്ങളോ കോട്ടക
ളോ, ദേശം പുഷ്ടിയുള്ളതോ പുഷ്ടിയി 20
ല്ലാത്തതോ, അതിൽ വൃക്ഷം ഉണ്ടോ ഇല്ല
യോ എന്നിങ്ങനെ നോക്കിയറിവിൻ; നി
ങ്ങൾ ധൈൎയ്യപ്പെട്ടു ദേശത്തിലെ ഫലങ്ങ
ളും കൊണ്ടുവരുവിൻ എന്നു പറഞ്ഞു. അതു
മുന്തിരിങ്ങാ പഴുത്തു തുടങ്ങുന്ന കാലം ആ
യിരുന്നു. അങ്ങനെ അവർ കയറിപ്പോയി, 21
സീൻമരുഭൂമിമുതൽ ഹാമാത്തിന്നു പോകു
ന്ന വഴിയായി രഹോബ് വരെ ദേശത്തെ
ശോധനചെയ്തു. അവർ തെക്കെദേശ 22
ത്തുകൂടി ചെന്നു ഹെബ്രോനിൽ എത്തി;
അവിടെ അനാക്കിന്റെ പുത്രന്മാരായ അ
ഹീമാനും ശേശായിയും തൽമായിയും ഉണ്ടാ
യിരുന്നു; ഹെബ്രോൻ മിസ്രയീമിലെ സോ
വാരിന്നു ഏഴു സംവത്സരം മുമ്പെ പണിത
തായിരുന്നു. അവർ എസ്കോൽതാഴ്വര 23
യോളം ചെന്നു അവിടെനിന്നു ഒരു മുന്തി
രിവള്ളി കുലയോടെ പറിച്ചെടുത്തു ഒരു
തണ്ടിന്മേൽ കെട്ടി രണ്ടുപേർകൂടി ചുമന്നു;

അവർ മാതളപ്പഴവും അത്തിപ്പഴവും കൂടെ
24 കൊണ്ടുപോന്നു. യിസ്രായേൽമക്കൾ അ
വിടെനിന്നു മുറിച്ചെടുത്ത മുന്തിരിക്കുലനി
മിത്തം ആ സ്ഥലത്തിന്നു എസ്കോൽതാഴ്വര
25 എന്നു പേരായി. അവർ നാല്പതു ദിവസം
കൊണ്ടു ദേശം ഒറ്റുനോക്കിക്കഴിഞ്ഞു മട
26 ങ്ങിവന്നു. അവർ യാത്ര ചെയ്തു പാറാൻ
മരുഭൂമിയിലെ കാദേശിൽ മോശെയുടെയും
അഹരോന്റെയും യിസ്രായേൽമക്കളുടെ
സൎവ്വസഭയുടെയും അടുക്കൽ വന്നു അവ
രോടും സൎവ്വസഭയോടും വൎത്തമാനം അറി
യിച്ചു; ദേശത്തിലെ ഫലങ്ങളും അവരെ
27 കാണിച്ചു. അവർ അവനോടു വിവരി
ച്ചുപറഞ്ഞതെന്തെന്നാൽ: നീ ഞങ്ങളെ
അയച്ച ദേശത്തേക്കു ഞങ്ങൾ പോയി;
അതു പാലും തേനും ഒഴുകുന്ന ദേശം തന്നേ;
28 അതിലെ ഫലങ്ങൾ ഇതാ. എങ്കിലും ദേ
ശത്തു പാൎക്കുന്ന ജനങ്ങൾ ബലവാന്മാരും
പട്ടണങ്ങൾ ഏററവും ഉറപ്പും വലിപ്പവും
ഉള്ളവയും ആകുന്നു. ഞങ്ങൾ അനാക്കി
29 ന്റെ പുത്രന്മാരെയും അവിടെ കണ്ടു. അ
മാലേക്യർ തെക്കെ ദേശത്തു പാൎക്കുന്നു; ഹി
ത്യരും യെബൂസ്യരും അമോൎയ്യരും പൎവ്വത
ങ്ങളിൽ പാൎക്കുന്നു; കനാന്യർ കടല്ക്കരയി
30 ലും യോൎദ്ദാൻനദീതീരത്തും പാൎക്കുന്നു. എ
ന്നാൽ കാലേബ് മോശെയുടെ മുമ്പാകെ
ജനത്തെ അമൎത്തി: നാം ചെന്നു അതു
കൈവശമാക്കുക; അതു ജയിപ്പാൻ നമുക്കു
31 കഴിയും എന്നു പറഞ്ഞു. എങ്കിലും അവ
നോടുകൂടെ പോയിരുന്ന പുരുഷന്മാർ:
ആ ജനത്തിന്റെ നേരെ ചെല്ലുവാൻ ന
മുക്കു കഴികയില്ല; അവർ നമ്മിലും ബല
32 വാന്മാർ ആകുന്നു എന്നു പറഞ്ഞു. തങ്ങൾ
ഒറ്റുനോക്കിയ ദേശത്തെക്കുറിച്ചു അവർ
യിസ്രായേൽമക്കളോടു ദുൎവ്വൎത്തമാനമായി പ
റഞ്ഞതെന്തെന്നാൽ: ഞങ്ങൾ സഞ്ചരിച്ചു
ഒറ്റുനോക്കിയ ദേശം നിവാസികളെ
തിന്നുകളയുന്ന ദേശം ആകുന്നു; ഞങ്ങൾ
അവിടെ കണ്ട ജനം ഒക്കെയും അതികാ
യന്മാർ; അവിടെ ഞങ്ങൾ മല്ലന്മാരുടെ 33
സന്തതികളായ അനാക്യമല്ലന്മാരെയും ക
ണ്ടു; ഞങ്ങൾക്കു തന്നേ ഞങ്ങൾ വെട്ടു
കിളികളെപ്പോലെ തോന്നി; അവരുടെ
കാഴ്ചെക്കു ഞങ്ങൾ അങ്ങനെതന്നേ ആയി
രുന്നു.

## ൧൪. അദ്ധ്യായം.

അപ്പോൾ സഭയൊക്കെയും ഉറക്കെ നില
വിളിച്ചു, ജനം ആ രാത്രി മുഴുവനും കര
ഞ്ഞു. യിസ്രായേൽമക്കൾ എല്ലാവരും മോ 2
ശെക്കും അഹരോന്നും വിരോധമായി പിറു
പിറുത്തു; സഭ ഒക്കെയും അവരോടു: മിസ്ര
യീംദേശത്തുവെച്ചു ഞങ്ങൾ മരിച്ചുപോ
യിരുന്നു എങ്കിൽ കൊള്ളായിരുന്നു. അ
ല്ലെങ്കിൽ ഈ മരുഭൂമിയിൽവെച്ചു ഞങ്ങൾ
മരിച്ചുപോയിരുന്നു എങ്കിൽ കൊള്ളായി
രുന്നു. വാളാൽ വീഴേണ്ടതിന്നു യഹോവ 3
ഞങ്ങളെ ആ ദേശത്തിലേക്കു കൊണ്ടുപോ
കുന്നതു എന്തിന്നു? ഞങ്ങളുടെ ഭാൎയ്യമാരും
മക്കളും കൊള്ളയായ്പോകുമല്ലോ; മിസ്രയീമി
ലേക്കു മടങ്ങിപ്പോകയല്ലയോ ഞങ്ങൾക്കു
നല്ലതു? എന്നു പറഞ്ഞു. നാം ഒരു തലവ 4
നെ നിശ്ചയിച്ചു മിസ്രയീമിലേക്കു മടങ്ങി
പ്പോക എന്നും അവർ തമ്മിൽതമ്മിൽ പറ
ഞ്ഞു. അപ്പോൾ മോശെയും അഹരോനും 5
യിസ്രായേൽസഭയുടെ സൎവ്വസംഘത്തി
ന്റെയും മുമ്പാകെ കവിണ്ണുവീണു. ദേശ 6
ത്തെ ഒറ്റുനോക്കിയവരിൽ നൂന്റെ മകൻ
യോശുവയും യെഫുന്നെയുടെ മകൻ കാലേ
ബും വസ്ത്രം കീറി, യിസ്രായേൽമക്കളുടെ 7
സൎവ്വസഭയോടും പറഞ്ഞതു എന്തെന്നാൽ:
ഞങ്ങൾ സഞ്ചരിച്ചു ഒറ്റു നോക്കിയ ദേശം
എത്രയും നല്ലദേശം ആകുന്നു. യഹോവ 8
നമ്മിൽ പ്രസാദിക്കുന്നു എങ്കിൽ അവൻ

നമ്മെ പാലും തേനും ഒഴുകുന്ന ആ ദേശ
ത്തേക്കു കൊണ്ടുചെന്നു നമുക്കു അതു തരും.
9 യഹോവയോടു നിങ്ങൾ മത്സരിക്കമാത്രം
അരുതു; ആ ദേശത്തിലെ ജനത്തെ ഭയ
പ്പെടരുതു; അവർ നമുക്കു ഇരയാകുന്നു;
അവരുടെ ശരണം പൊയ്പോയിരിക്കുന്നു;
നമ്മോടുകൂടെ യഹോവ ഉള്ളതുകൊണ്ടു
10 അവരെ ഭയപ്പെടരുതു. എന്നാറെ അ
വരെ കല്ലെറിയേണം എന്നു സഭയെല്ലാം
പറഞ്ഞു. അപ്പോൾ യഹോവയുടെ തേ
ജസ്സു സമാഗമനകൂടാരത്തിൽ എല്ലായി
സ്രായേൽമക്കളും കാണ്കെ പ്രത്യക്ഷമായി.
11 യഹോവ മോശെയോടു: ഈ ജനം എത്ര
ത്തോളം എന്നെ നിരസിക്കും? ഞാൻ അ
വരുടെ മദ്ധ്യേ ചെയ്തിട്ടുള്ള അടയാളങ്ങ
ളൊക്കെയും കണ്ടിട്ടും അവർ എത്രത്തോ
12 ളം എന്നെ വിശ്വസിക്കാതിരിക്കും? ഞാൻ
അവരെ മഹാമാരിയാൽ ദണ്ഡിപ്പിച്ചു സം
ഹരിച്ചുകളകയും നിന്നെ അവരെക്കാൾ
വലിപ്പവും ബലവുമുള്ള ജാതിയാക്കുകയും
13 ചെയ്യും എന്നു അരുളിച്ചെയ്തു. മോശെ
യഹോവയോടു പറഞ്ഞതു: എന്നാൽ മിസ്ര
യീമ്യർ അതു കേൾക്കും; നീ ഈ ജനത്തെ
അവരുടെ ഇടയിൽനിന്നു നിന്റെ ശ
14 ക്തിയാൽ കൊണ്ടുപോന്നുവല്ലോ. അവർ
അതു ഈ ദേശനിവാസികളോടും പറയും;
യഹോവയായ നീ ഈ ജനത്തിന്റെ
മദ്ധ്യേ ഉണ്ടെന്നു അവർ കേട്ടിരിക്കുന്നു;
യഹോവയായ നിന്നെ ഇവർ കണ്ണാലെ
കാണുകയും നിന്റെ മേഘം ഇവൎക്കു
മീതെ നില്ക്കുകയും പകൽ മേഘസ്തംഭത്തി
ലും രാത്രി അഗ്നിസ്തംഭത്തിലും നീ ഇവൎക്കു
മുമ്പായി നടക്കുകയും ചെയ്യുന്നുവല്ലോ.
15 നീ ഇപ്പോൾ ഈ ജനത്തെ ഒക്കെയും
ഒരു ഒററ മനുഷ്യനെപ്പോലെ കൊന്നുകള
ഞ്ഞാൽ നിന്റെ കീൎത്തി കേട്ടിരിക്കുന്ന
16 ജാതികൾ: ഈ ജനത്തോടു സത്യംചെ

യ്യു ദേശത്തേക്കു അവരെ കൊണ്ടുപോക
വാൻ യഹോവെക്കു കഴിയായ്കകൊണ്ടു
അവൻ അവരെ മരുഭൂമിയിൽവെച്ചു കൊ
ന്നുകളഞ്ഞു എന്നു പറയും. യഹോവ ദീ 17
ൎഘക്ഷമയും മഹാദയയും ഉള്ളവൻ; അകൃത്യ
വും ലംഘനവും ക്ഷമിക്കുന്നവൻ; കുററ
ക്കാരനെ വെറുതെ വിടാതെ പിതാക്കന്മാ
രുടെ അകൃത്യം മൂന്നാമത്തെയും നാലാമ
ത്തെയും തലമുറയോളം മക്കളുടെ മേൽ
സന്ദൎശിക്കുന്നവൻ എന്നിങ്ങനെ നീ അ 18
രുളിച്ചെയ്തതുപോലെ കൎത്താവേ, ഇപ്പോൾ
നിന്റെ ശക്തി വലുതായിരിക്കേണമേ.
നിന്റെ മഹാദയെക്കു തക്കവണ്ണം മിസ്ര 19
യീംമുതൽ ഇവിടംവരെ ഈ ജനത്തോടു
നീ ക്ഷമിച്ചുവന്നതുപോലെ ഈ ജനത്തി
ന്റെ അകൃത്യം ക്ഷമിക്കേണമേ. അതി 20
ന്നു യഹോവ അരുളിച്ചെയ്തതു: നിന്റെ
അപേക്ഷപ്രകാരം ഞാൻ ക്ഷമിച്ചിരിക്കു
ന്നു. എങ്കിലും എന്നാണ, ഭൂമിയെല്ലാം 21
യഹോവയുടെ തേജസ്സുകൊണ്ടു നിറഞ്ഞി
രിക്കും. എന്റെ തേജസ്സും മിസ്രയീമിലും 22
മരുഭൂമിയിലുംവെച്ചു ഞാൻ ചെയ്ത അടയാ
ളങ്ങളും കണ്ടിട്ടുള്ള പുരുഷന്മാർ എല്ലാവ
രും ഇപ്പോൾ പത്തു പ്രാവശ്യം എന്നെ
പരീക്ഷിക്കയും എന്റെ വാക്കു കൂട്ടാക്കാതി
രിക്കയും ചെയ്തതുകൊണ്ടു അവരുടെ പി 23
താക്കന്മാരോടു ഞാൻ സത്യം ചെയ്തിട്ടുള്ള
ദേശം അവർ കാണുകയില്ല; എന്നെ നിര
സിച്ചവർ ആരും അതു കാണുകയില്ല.
എന്റെ ദാസനായ കാലേബോ, അവന്നു 24
വേറൊരു സ്വഭാവമുള്ളതുകൊണ്ടും എന്നെ
പൂൎണ്ണമായി അനുസരിച്ചതുകൊണ്ടും അ
വൻ പോയിരുന്ന ദേശത്തേക്കു ഞാൻ അ
വനെ എത്തിക്കും; അവന്റെ സന്തതി
അതു കൈവശമാക്കും. എന്നാൽ അമാ 25
ലേക്യരും കനാന്യരും താഴ്വരയിൽ പാൎക്കു
ന്നതുകൊണ്ടു നിങ്ങൾ നാളെ ചെങ്കടലിങ്ക

ലേക്കുള്ള വഴിയായി മരുഭൂമിയിലേക്കു മട
ങ്ങിപ്പോകുവിൻ.
26 യഹോവ പിന്നെയും മോശെയോടും
27 അഹരോനോടും അരുളിച്ചെയ്തതു: ഈ ദു
ഷ്ടസഭ എത്രത്തോളം എനിക്കു വിരോധ
മായി പിറുപിറുക്കും? യിസ്രായേൽമക്കൾ
എനിക്കു വിരോധമായി പിറുപിറുക്കുന്നതു
28 ഞാൻ കേട്ടിരിക്കുന്നു. അവരോടു പറ
വിൻ: ഞാൻ കേൾക്കെ നിങ്ങൾ പറഞ്ഞ
തുപോലെ തന്നേ, എന്നാണ, ഞാൻ നിങ്ങ
ളോടു ചെയ്യുമെന്നു യഹോവ അരുളിച്ചെ
29 യ്യുന്നു. ഈ മരുഭൂമിയിൽ നിങ്ങളുടെ ശ
വം വീഴും; യെഫുന്നെയുടെ മകൻ കാലേ
ബും നൂൻെറ മകൻ. യോശുവയും ഒഴി
കെ ഇരുപതു വയസ്സുമുതൽ മേലോട്ടു
30 എണ്ണപ്പെട്ടവരായി എൻെറ നേരെ പി
റുപിറുത്തവരായ നിങ്ങളുടെ എണ്ണത്തിൽ
ആരും ഞാൻ നിങ്ങളെ പാൎപ്പിക്കുമെന്നു
സത്യം ചെയ്തിട്ടുള്ള ദേശത്തു കടക്കയില്ല.
31 എന്നാൽ കൊള്ളയായ്പോകുമെന്നു നിങ്ങൾ
പറഞ്ഞിട്ടുള്ള നിങ്ങളുടെ കുഞ്ഞുകുട്ടികളെ
ഞാൻ അതിൽ കടക്കുമാറാക്കും; നിങ്ങൾ
നിരസിച്ചിരിക്കുന്ന ദേശം അവർ അറി
32 യും. നിങ്ങളോ, നിങ്ങളുടെ ശവം ഈ
33 മരുഭൂമിയിൽ വീഴും. നിങ്ങളുടെ ശവം
മരുഭൂമിയിൽ ഒടുങ്ങുംവരെ നിങ്ങളുടെ
മക്കൾ മരുഭൂമിയിൽ നാല്പതു സംവത്സരം
ഇടയരായി സഞ്ചരിച്ചു നിങ്ങളുടെ പാതി
34 വ്രത്യഭംഗം വഹിക്കും. ദേശം ഒററു നോ
ക്കിയ നാല്പതു ദിവസത്തിൻെറ എണ്ണത്തി
ന്നൊത്തവണ്ണം, ഒരു ദിവസത്തിന്നു ഒരു
സംവത്സരം വീതം, നാല്പതു സംവത്സരം
നിങ്ങൾ നിങ്ങളുടെ അകൃത്യങ്ങൾ വഹി
5 ച്ചു എൻെറ അകല്ച അറിയും. എനിക്കു
വിരോധമായി കൂട്ടം കൂടിയ ഈ ദുഷ്ടസഭ
യോടു ഞാൻ ഇങ്ങനെ ചെയ്യും: ഈ മരു
ഭൂമിയിൽ അവർ ഒടുങ്ങും; ഇവിടെ അ
വർ മരിക്കും എന്നു യഹോവയായ ഞാൻ
കല്പിച്ചിരിക്കുന്നു. ദേശം ഒററുനോക്കു 3
വാൻ മോശെ അയച്ചവരും, മടങ്ങിവന്നു
ദേശത്തെക്കുറിച്ചു ദുൎവ്വൎത്തമാനം പറഞ്ഞു
സഭ മുഴുവനും അവന്നു വിരോധമായി
പിറുപിറുപ്പാൻ സംഗതി വരുത്തിയവ
രും, ദേശത്തെക്കുറിച്ചു ദുൎവ്വൎത്തമാനം പറ 3
ഞ്ഞവരുമായ പുരുഷന്മാർ യഹോവയുടെ
മുമ്പാകെ ഒരു ബാധകൊണ്ടു മരിച്ചു.
എന്നാൽ ദേശം ഒററുനോക്കുവാൻ പോയ 3
പുരുഷന്മാരിൽ നൂൻെറ മകൻ യോശു
വയും യെഫുന്നെയുടെ പുത്രൻ കാലേബും
മരിച്ചില്ല. പിന്നെ മോശെ ഈ വാക്കു 3
കൾ യിസ്രായേൽമക്കളോടൊക്കെയും പ
റഞ്ഞു; ജനം ഏററവും ദുഃഖിച്ചു.
പിറേറന്നു അവർ അതികാലത്തു എഴു 4
ന്നേററു: ഇതാ, യഹോവ ഞങ്ങൾക്കു ചൊ
ല്ലിയിരിക്കുന്ന സ്ഥലത്തേക്കു ഞങ്ങൾ കയ
റിപ്പോകുന്നു; ഞങ്ങൾ പാപം ചെയ്തുപോ
യി എന്നു പറഞ്ഞു മലമുകളിൽ കയറി. അ 4
പ്പോൾ മോശെ: നിങ്ങൾ എന്തിന്നു യ
ഹോവയുടെ കല്പന ലംഘിക്കുന്നു? അതു
സാദ്ധ്യമാകയില്ല. ശത്രുക്കളാൽ തോല്ക്കാ 4
തിരിക്കേണ്ടതിന്നു നിങ്ങൾ കയറരുതു;
യഹോവ നിങ്ങളുടെ മദ്ധ്യേ ഇല്ല. അമാ 4
ലേക്യരും കനാന്യരും അവിടെ നിങ്ങളു
ടെ മുമ്പിൽ ഉണ്ടു; നിങ്ങൾ വാളാൽ വീഴും;
നിങ്ങൾ യഹോവയെ വിട്ടു പിന്തിരിഞ്ഞി
രിക്കകൊണ്ടു യഹോവ നിങ്ങളോടുകൂടെ ഉ
ണ്ടായിരിക്കയില്ല എന്നു പറഞ്ഞു. എന്നി 4
ട്ടും അവർ ധാൎഷ്ട്യം പൂണ്ടു മലമുകളിൽ ക
യറി; യഹോവയുടെ നിയമപെട്ടകവും
മോശെയും പാളയത്തിൽനിന്നു പുറപ്പെട്ടി
ല്ലതാനും. എന്നാറെ മലയിൽ പാൎത്തിരുന്ന 4
അമാലേക്യരും കനാന്യരും ഇറങ്ങിവന്നു
അവരെ തോല്പിച്ചു ഹോൎമ്മാവരെ അവ
രെ ഛിന്നിച്ചു ഓടിച്ചുകളഞ്ഞു.

## ൧൫. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
2 രുളിച്ചെയ്തതു: നീ യിസ്രായേൽമക്കളോടു
പറയേണ്ടതെന്തെന്നാൽ; ഞാൻ നിങ്ങൾ
ക്കു തരുന്ന നിങ്ങളുടെ നിവാസദേശത്തു
3 നിങ്ങൾ ചെന്നിട്ടു ഒരു നേൎച്ച നിവൎത്തിപ്പാ
നോ സ്വമേധദാനമായിട്ടോ നിങ്ങളുടെ
ഉത്സവങ്ങളിലോ യഹോവെക്കു മാടിനെ
യാകട്ടെ ആടിനെയാകട്ടെ ഹോമയാഗ
മായിട്ടെങ്കിലും ഹനനയാഗമായിട്ടെങ്കിലും
യഹോവെക്കു സൌരഭ്യവാസനയാകുമാറു
4 ഒരു ദഹനയാഗം അൎപ്പിക്കുമ്പോൾ യഹോ
വെക്കു വഴിപാടുകഴിക്കുന്നവൻ കാൽ
ഹീൻ എണ്ണ ചേൎത്ത ഒരിടങ്ങഴി മാവു ഭോ
5 ജനയാഗമായി കൊണ്ടുവരേണം. ഹോമ
യാഗത്തിന്നും ഹനനയാഗത്തിന്നും പാനീ
യയാഗമായി നീ ആടൊന്നിന്നു കാൽ
6 ഹീൻ വീഞ്ഞു കൊണ്ടുവരേണം. ആട്ടു
കൊററനായാൽ ഹീനിൽ മൂന്നിലൊന്നു
എണ്ണ ചേൎത്ത രണ്ടിടങ്ങഴി മാവു ഭോജന
7 യാഗമായി കൊണ്ടുവരേണം. അതിൻെറ
പാനീയയാഗത്തിന്നു ഹീനിൽ മൂന്നിലൊ
ന്നു വീഞ്ഞും യഹോവെക്കു സൌരഭ്യവാസ
8 നയായി അൎപ്പിക്കേണം. നേൎച്ച നിവൎത്തി
പ്പാനോ യഹോവെക്കു സമാധാനയാഗം
കഴിപ്പാനോ ഹോമയാഗത്തിന്നാകട്ടെ ഹ
നനയാഗത്തിന്നാകട്ടെ ഒരു കാളക്കിടാവി
9 നെ കൊണ്ടുവരുമ്പോൾ കിടാവിനോടു
കൂടെ അരഹീൻ എണ്ണ ചേൎത്ത മൂന്നിടങ്ങഴി
മാവു ഭോജനയാഗമായിട്ടു അൎപ്പിക്കേണം.
10 അതിൻെറ പാനീയയാഗമായി അര
ഹീൻ വീഞ്ഞു യഹോവെക്കു സൌരഭ്യവാ
സനയായ ദഹനയാഗമായി അൎപ്പിക്കേ
11 ണം. കാളക്കിടാവു, ആട്ടുകൊററൻ, ക
ഞ്ഞാടു, കോലാട്ടിൻകുട്ടി എന്നിവയിൽ ഓ
രോന്നിന്നും ഇങ്ങനെ തന്നേ വേണം.
നിങ്ങൾ അൎപ്പിക്കുന്ന യാഗമൃഗങ്ങളുടെ എ 12
ണ്ണത്തിന്നു ഒത്തവണ്ണം ഓരോന്നിന്നും ഇങ്ങ
നെ തന്നേ വേണം. സ്വദേശിയായവ 13
നൊക്കെയും യഹോവെക്കു സൌരഭ്യവാസ
നയായ ദഹനയാഗം അൎപ്പിക്കുമ്പോൾ ഇ
തെല്ലാം ഇങ്ങനെതന്നേ അനുഷ്ഠിക്കേണം.
നിങ്ങളോടുകൂടെ പാൎക്കുന്ന പരദേശിയോ 14
നിങ്ങളുടെ ഇടയിൽ സ്ഥിരവാസം ചെയ്യു
ന്ന ഒരുത്തനോ യഹോവെക്കു സൌരഭ്യവാ
സനയായ ദഹനയാഗം കഴിക്കുന്നുവെ
ങ്കിൽ നിങ്ങൾ അനുഷ്ഠിക്കുംവണ്ണം തന്നേ
അവനും അനുഷ്ഠിക്കേണം. നിങ്ങൾക്കാ 15
കട്ടെ വന്നുപാൎക്കുന്ന പരദേശിക്കാകട്ടെ
സൎവ്വസഭെക്കും തലമുറതലമുറയായി എ
ന്നേക്കും ഒരു ചട്ടം തന്നേ ആയിരിക്കേണം;
യഹോവയുടെ സന്നിധിയിൽ പരദേശി
നിങ്ങളെപ്പോലെ തന്നേ ഇരിക്കേണം.
നിങ്ങൾക്കും വന്നുപാൎക്കുന്ന പരദേശിക്കും 16
പ്രമാണവും നിയമവും ഒന്നുതന്നേ ആയി
രിക്കേണം.

യഹോവ പിന്നെയും മോശെയോടു അ 17
രുളിച്ചെയ്തതു; യിസ്രായേൽമക്കളോടു പ 18
റയേണ്ടതെന്തെന്നാൽ: ഞാൻ നിങ്ങളെ
കൊണ്ടുപോകുന്ന ദേശത്തു നിങ്ങൾ എത്തി
യശേഷം ദേശത്തിലെ ആഹാരം ഭക്ഷി 19
ക്കുമ്പോൾ നിങ്ങൾ യഹോവെക്കു ഉദൎച്ചാൎപ്പ
ണം കഴിക്കേണം. ആദ്യത്തെ തരിമാവു 20
കൊണ്ടുള്ള ഒരു വട ഉദൎച്ചാൎപ്പണമായി ക
ഴിക്കേണം; മെതിക്കളത്തിൻെറ ഉദൎച്ചാൎപ്പ
ണംപോലെ തന്നേ അതു ഉദൎച്ച ചെയ്യേ
ണം. ഇങ്ങനെ നിങ്ങൾ തലമുറതലമുറ 21
യായി ആദ്യത്തെ തരിമാവുകൊണ്ടു യഹോ
വെക്കു ഉദൎച്ചാൎപ്പണം കഴിക്കേണം.

യഹോവ മോശെയോടു കല്പിച്ച ഈ സ 22
കലകല്പനകളിലും യാതൊന്നെങ്കിലും യ 23
ഹോവ മോശെയോടു കല്പിച്ച നാൾമുതൽ
തലമുറതലമുറയായി യഹോവ മോശെമു

ഖാന്തരം നിങ്ങളോടു കല്പിച്ച സകലത്തി
ലും യാതൊന്നെങ്കിലും നിങ്ങൾ പ്രമാണി
24 ക്കാതെ തെറ്റു ചെയ്താൽ, അറിയാതെക
ണ്ടു അബദ്ധവശാൽ സഭ വല്ലതും ചെയ്തു
പോയാൽ സഭയെല്ലാം കൂടെ ഹോമയാഗ
ത്തിന്നായി ഒരു കാളക്കിടാവിനെയും പാ
പയാഗത്തിന്നായി ഒരു കോലാട്ടുകൊററ
നെയും ചട്ടപ്രകാരം അതിന്നുള്ള ഭോജന
യാഗത്തോടും പാനീയയാഗത്തോടുംകൂടെ
യഹോവെക്കു സൌരഭ്യവാസനയായി അ
25 ൎപ്പിക്കേണം. ഇങ്ങനെ പുരോഹിതൻ യി
സ്രായേൽമക്കളുടെ സൎവ്വസഭെക്കുംവേണ്ടി
പ്രായശ്ചിത്തം കഴിക്കേണം; എന്നാൽ അ
തു അവരോടു ക്ഷമിക്കപ്പെടും; അതു അബ
ദ്ധവശാൽ സംഭവിക്കയും അവർ തങ്ങളു
ടെ അബദ്ധത്തിന്നായിട്ടു യഹോവെക്കു
ദഹനയാഗമായി തങ്ങളുടെ വഴിപാടും
പാപയാഗവും യഹോവയുടെ സന്നിധി
26 യിൽ അൎപ്പിക്കയും ചെയ്തുവല്ലോ. എന്നാൽ
അതു യിസ്രായേൽമക്കളുടെ സൎവ്വസഭയോ
ടും അവരുടെ ഇടയിൽ വന്നുപാൎക്കുന്ന പര
ദേശിയോടും ക്ഷമിക്കപ്പെടും; തെററു സൎവ്വ
27 ജനത്തിന്നുമുള്ളതായിരുന്നുവല്ലോ. ഒരാൾ
അബദ്ധവശാൽ പാപംചെയ്താൽ അവൻ
തനിക്കുവേണ്ടി പാപയാഗത്തിന്നായിഒരു
വയസ്സു പ്രായമുള്ള ഒരു പെൺകോലാട്ടി
28 നെ അൎപ്പിക്കേണം. അബദ്ധവശാൽ
പാപം ചെയ്യുവന്നു പാപപരിഹാരം വ
രുത്തുവാൻ പുരോഹിതൻ അവന്നുവേണ്ടി
യഹോവയുടെ സന്നിധിയിൽ പ്രായശ്ചി
ത്തകൎമ്മം അനുഷ്ഠിക്കേണം; എന്നാൽ അ
29 തു അവനോടു ക്ഷമിക്കപ്പെടും. യിസ്രാ
യേൽമക്കളുടെ ഇടയിൽ അബദ്ധവശാൽ
പാപം ചെയ്യുന്നവൻ സ്വദേശിയോ വന്നു
പാൎക്കുന്ന പരദേശിയോ ആയാലും പ്രമാ
30 ണം ഒന്നുതന്നേ ആയിരിക്കേണം. എ
ന്നാൽ സ്വദേശികളിലോ പരദേശികളി
ലോ ആരെങ്കിലും കരുതിക്കൂട്ടികൊണ്ടു
ചെയ്താൽ അവൻ യഹോവയെ ദുഷിക്കു
ന്നു; അവനെ അവന്റെ ജനത്തിൽനിന്നു
ഛേദിച്ചുകളയേണം. അവൻ യഹോ 31
വയുടെ വചനം ധിക്കരിച്ചു അവന്റെ
കല്പന ലംഘിച്ചു; അവനെ നിൎമ്മൂലമാക്കി
കളയേണം; അവന്റെ അകൃത്യം അവ
ന്റെമേൽ ഇരിക്കും.

യിസ്രായേൽമക്കൾ മരുഭൂമിയിൽ ഇരി 32
ക്കുമ്പോൾ ശബ്ബത്ത് നാളിൽ ഒരുത്തൻ വി
റകു പെറുക്കുന്നതു കണ്ടു. അവൻ വിറകു 33
പെറുക്കുന്നതു കണ്ടവർ അവനെ മോശെ
യുടെയും അഹരോന്റെയും സൎവ്വസഭയു
ടെയും അടുക്കൽ കൊണ്ടുവന്നു. അവനോ 34
ടു ചെയ്യേണ്ടതു ഇന്നതെന്നു വിധിച്ചിട്ടി
ല്ലായ്കകൊണ്ടു അവർ അവനെ തടവിൽ
വെച്ചു. പിന്നെ യഹോവ മോശെയോ 35
ടു: ആ മനുഷ്യൻ മരണശിക്ഷ അനുഭവി
ക്കേണം; സൎവ്വസഭയും പാളയത്തിന്നു പു
റത്തുവെച്ചു അവനെ കല്ലെറിയേണം എ
ന്നു കല്പിച്ചു. യഹോവ മോശെയോടു ക 36
ല്പിച്ചതുപോലെ തന്നേ സൎവ്വസഭയും അവ
നെ പാളയത്തിന്നു പുറത്തു കൊണ്ടുപോ
യി കല്ലെറിഞ്ഞുകൊന്നു.

യഹോവ പിന്നെയും മോശെയോടു അ 37
രുളിച്ചെയ്തതു: നീ യിസ്രായേൽമക്കളോടു 38
പറയേണ്ടതെന്തെന്നാൽ: അവർ തലമുറത
ലമുറയായി വസ്ത്രത്തിന്റെ കോൺതലെക്കു
പൊടിപ്പു ഉണ്ടാക്കുകയും കോൺതലെക്ക
ലെ പൊടിപ്പിൽ നീലച്ചരടു കെട്ടുകയും
വേണം. നിങ്ങൾ യഹോവയുടെ സകലക 39
ല്പനകളും ഓൎത്തു അനുസരിക്കേണ്ടതിന്നും
നിങ്ങളുടെ സ്വന്തഹൃദയത്തിന്നും സ്വന്ത
കണ്ണിന്നും തോന്നിയവണ്ണം പരസംഗമാ
യി നടക്കാതിരിക്കേണ്ടതിന്നും ആ പൊടി
പ്പു ജ്ഞാപകം ആയിരിക്കേണം. നിങ്ങൾ 40
എന്റെ സകലകല്പനകളും ഓൎത്തു അനുസ

രിച്ചു നിങ്ങളുടെ ദൈവത്തിന്നു വിശുദ്ധ
41 രായിരിക്കേണ്ടതിന്നു തന്നേ. നിങ്ങളുടെ
ദൈവമായിരിക്കേണ്ടതിന്നു നിങ്ങളെ മി
സ്രയീംദേശത്തുനിന്നു കൊണ്ടുവന്ന ഞാൻ
നിങ്ങളുടെ ദൈവമായ യഹോവ ആകു
ന്നു; ഞാൻ നിങ്ങളുടെ ദൈവമായ യഹോ
വതന്നേ.

## ൧൬. അദ്ധ്യായം.

എന്നാൽ ലേവിയുടെ മകനായ കെഹാ
ത്തിൻെറ മകനായ യിസ്ഹാരിൻെറ മ
കൻ കോരഹ്, രൂബേൻഗോത്രത്തിൽ
എലീയാബിൻെറ പുത്രന്മാരായ ദാഥാൻ,
അബീരാം, പേലെത്തിൻെറ മകനായ
2 ഓൻ എന്നിവർ യിസ്രായേൽമക്കളിൽ സ
ഭാപ്രധാനികളും സംഘസദസ്യന്മാരും പ്ര
മാണികളുമായ ഇരുനൂററമ്പതു പുരുഷന്മാ
3 രെ കൂട്ടി മോശെയോടു മത്സരിച്ചു. അ
വർ മോശെക്കും അഹരോന്നും വിരോധ
മായി കൂട്ടംകൂടി അവരോടു: മതി, മതി;
സഭ ഒട്ടൊഴിയാതെ എല്ലാവരും വിശുദ്ധ
രാകുന്നു; യഹോവ അവരുടെ മദ്ധ്യേ
ഉണ്ടു; പിന്നെ നിങ്ങൾ യഹോവയുടെ
സഭെക്കു മീതെ നിങ്ങളെത്തന്നേ ഉയ
4 ർത്തുന്നതു എന്തു? എന്നു പറഞ്ഞു. ഇതു
5 കേട്ടപ്പോൾ മോശെ കവിണ്ണുവീണു. അ
വൻ കോരഹിനോടും അവൻെറ എല്ലാ
കൂട്ടരോടും പറഞ്ഞതു: നാളെ രാവിലെ
യഹോവ തനിക്കുള്ളവർ ആരെന്നും ത
ന്നോടടുപ്പാൻ തക്കവണ്ണം വിശുദ്ധൻ ആ
രെന്നും കാണിക്കും; താൻ തിരഞ്ഞെടുക്കു
6 ന്നവനെ തന്നോടു അടുക്കുമാറാക്കും. കോ
രഹും അവൻെറ എല്ലാകൂട്ടവുമായുള്ളോരേ,
7 നിങ്ങൾ ഇതു ചെയ്വിൻ: ധൂപകലശം എ
ടുത്തു നാളെ യഹോവയുടെ സന്നിധി
യിൽ അതിൽ തീയിട്ടു ധൂപവൎഗ്ഗം ഇടു
വിൻ; യഹോവ തിരഞ്ഞെടുക്കുന്നവൻ
തന്നേ വിശുദ്ധൻ; ലേവിപുത്രന്മാരേ,
മതി, മതി! പിന്നെ മോശെ കോരഹി 8
നോടു പറഞ്ഞതു: ലേവിപുത്രന്മാരേ,
കേൾപ്പിൻ. യഹോവയുടെ തിരുനിവാ 9
സത്തിലെ വേല ചെയ്വാനും സഭയുടെ
ശുശ്രൂഷെക്കായി അവരുടെ മുമ്പാകെ നി
ല്പാനും യിസ്രായേലിൻെറ ദൈവം നിങ്ങ
ളെ തൻെറ അടുക്കൽ വരുത്തേണ്ടതിന്നു
യിസ്രായേൽസഭയിൽനിന്നു നിങ്ങളെ വേ
റുതിരിച്ചതു നിങ്ങൾക്കു പോരായോ?
അവൻ നിന്നെയും ലേവിപുത്രന്മാരായ 10
നിൻെറ സകലസഹോദരന്മാരെയും ത
ന്നോടു അടുക്കുമാറാക്കിയല്ലോ; നിങ്ങൾ
പൌരോഹിത്യംകൂടെ കാംക്ഷിക്കുന്നുവോ?
ഇതു ഹേതുവായിട്ടു നീയും നിൻെറ കൂട്ട 11
ക്കാർ ഒക്കെയും യഹോവെക്കു വിരോ
ധമായി കൂട്ടംകൂടിയിരിക്കുന്നു; നിങ്ങൾ
അഹരോൻെറ നേരെ പിറുപിറുപ്പാൻ
തക്കവണ്ണം അവൻ എന്തുമാത്രമുള്ളു?
പിന്നെ മോശെ എലീയാബിൻെറ 12
പുത്രന്മാരായ ദാഥാനെയും അബീരാമി
നെയും വിളിപ്പാൻ ആളയച്ചു; അതി
ന്നു അവർ: ഞങ്ങൾ വരികയില്ല; മരു 13
ഭൂമിയിൽ ഞങ്ങളെ കൊല്ലുവാൻ നീ ഞങ്ങ
ളെ പാലും തേനും ഒഴുകുന്ന ദേശത്തുനി
ന്നു കൊണ്ടുവന്നിരിക്കുന്നതു പോരാഞ്ഞിട്ടു
നിന്നെത്തന്നേ ഞങ്ങൾക്കു അധിപതിയും
ആക്കുന്നുവോ? അത്രയുമല്ല, നീ ഞങ്ങ 14
ളെ പാലും തേനും ഒഴുകുന്ന ദേശത്തേക്കു
കൊണ്ടുവരികയോ നിലങ്ങളും മുന്തിരി
ത്തോട്ടങ്ങളും അവകാശമായി തരികയോ
ചെയ്തിട്ടില്ല; നീ ഇവരുടെ കണ്ണു ചുഴന്നു
കളയുമോ? ഞങ്ങൾ വരികയില്ല എന്നു
പറഞ്ഞു. അപ്പോൾ മോശെ ഏററവും 15
കോപിച്ചു. അവൻ യഹോവയോടു: അ
വരുടെ വഴിപാടു കടാക്ഷിക്കരുതേ;
ഞാൻ അവരുടെ പക്കൽനിന്നു ഒരു കഴ

തയെപ്പോലും വാങ്ങീട്ടില്ല; അവരിൽ
ഒരുത്തനോടും ഒരു ദോഷം ചെയ്തിട്ടുമില്ല
16 എന്നു പറഞ്ഞു. മോശെ കോരഹിനോടു:
നീയും നിന്റെ എല്ലാക്കൂട്ടവും നാളെ യ
ഹോവയുടെ സന്നിധിയിൽ വരേണം;
നീയും അവരും അഹരോനും കൂടെ തന്നേ.
17 നിങ്ങൾ ഓരോരുത്തൻ താന്താന്റെ ധൂപ
കലശം എടുത്തു അവയിൽ ധൂപവൎഗ്ഗം ഇട്ടു
ഓരോരുത്തൻ ഓരോ ധൂപകലശമായി
ഇരുനൂററമ്പതു കലശവും യഹോവയുടെ
സന്നിധിയിൽ കൊണ്ടുവരുവിൻ; നീയും
അഹരോനും കൂടെ താന്താന്റെ ധൂപകല
18 ശവുമായി വരേണം എന്നു പറഞ്ഞു. അ
ങ്ങനെ അവർ ഓരോരുത്തൻ താന്താന്റെ
ധൂപകലശം എടുത്തു തീയിട്ടു അതിൽ ധൂപ
വൎഗ്ഗവും ഇട്ടു മോശെയും അഹരോനുമായി
സമാഗമനക്കൂടാരത്തിന്റെ വാതില്ക്കൽ
19 നിന്നു. കോരഹ് അവൎക്കു വിരോധമാ
യി സൎവ്വസഭയെയും സമാഗമനക്കൂടാര
ത്തിന്റെ വാതില്ക്കൽ കൂട്ടിവരുത്തി; അ
പ്പോൾ യഹോവയുടെ തേജസ്സു സൎവ്വസ
ഭെക്കും പ്രത്യക്ഷമായി.
20 യഹോവ മോശെയോടും അഹരോ
21 നോടും: ഈ സഭയുടെ മദ്ധ്യേനിന്നു മാറി
പ്പോകുവിൻ; ഞാൻ അവരെ ക്ഷണ
22 ത്തിൽ സംഹരിക്കും എന്നു കല്പിച്ചു. അ
പ്പോൾ അവർ കവിണ്ണുവീണു: സകല
ജനത്തിന്റെയും ആത്മാക്കൾക്കു ഉടയവ
നാകുന്ന ദൈവമേ, ഒരു മനുഷ്യൻ പാപം
ചെയ്തതിന്നു നീ സൎവ്വസഭയോടും കോപി
23 ക്കുമോ എന്നു പറഞ്ഞു. അതിന്നു യഹോ
24 വ മോശെയോടു: കോരഹ്, ദാഥാൻ, അ
ബീരാം എന്നിവരുടെ വാസസ്ഥലത്തി
ന്റെ ചുററിലും നിന്നു മാറിക്കൊൾവിൻ
എന്നു സഭയോടു പറക എന്നു കല്പിച്ചു.
25 മോശെ എഴുന്നേററു ദാഥാന്റെയും അബീ
രാമിന്റെയും അടുക്കൽ ചെന്നു; യിസ്രാ
യേൽമൂപ്പന്മാരും അവന്റെ പിന്നാലെ
ചെന്നു.
അവൻ സഭയോടു: ഈ ദുഷ്ടമനുഷ്യ 26
രുടെ സകലപാപങ്ങളാലും നിങ്ങൾ സം
ഹരിക്കപ്പെടാതിരിക്കേണ്ടതിന്നു അവരു
ടെ കൂടാരങ്ങളുടെ അടുക്കൽനിന്നു മാറി
പ്പോകുവിൻ; അവൎക്കുള്ള യാതൊന്നിനെ
യും തൊടരുതു എന്നു പറഞ്ഞു. അങ്ങ 27
നെ അവർ കോരഹ്, ദാഥാൻ, അബീരാം
എന്നവരുടെ വാസസ്ഥലത്തിന്റെ ചുററി
ലുംനിന്നു മാറിപ്പോയി. എന്നാൽ ദാഥാ
നും അബീരാമും പുറത്തു വന്നു: അവരും
അവരുടെ ഭാൎയ്യമാരും പുത്രന്മാരും കുഞ്ഞു
ങ്ങളും താന്താങ്ങളുടെ കൂടാരവാതില്ക്കൽ
നിന്നു. അപ്പോൾ മോശെ പറഞ്ഞതു: 28
ഈ സകലപ്രവൃത്തികളും ചെയ്യേണ്ടതിന്നു
യഹോവ എന്നെ അയച്ചു; ഞാൻ സ്വമേ
ധയായി ഒന്നും ചെയ്തിട്ടില്ല എന്നു നിങ്ങൾ
ഇതിനാൽ അറിയും: സകലമനുഷ്യരും 29
മരിക്കുന്നതുപോലെ ഇവർ മരിക്കയോ സ
കലമനുഷ്യൎക്കും ഭവിക്കുന്നതുപോലെ ഇ
വൎക്കു ഭവിക്കയോ ചെയ്താൽ യഹോവ
എന്നെ അയച്ചിട്ടില്ല. എന്നാൽ യഹോവ 30
ഒരു അപൂൎവ്വകാൎയ്യം പ്രവൎത്തിക്കയും ഭൂമി
വായ് പിളൎന്നു അവരെയും അവൎക്കുള്ള
സകലത്തെയും വിഴുങ്ങിക്കളകയും അവർ
ജീവനോടെ പാതാളത്തിലേക്കു ഇറങ്ങു
കയും ചെയ്താൽ അവർ യഹോവയെ നി
രസിച്ചു എന്നു നിങ്ങൾ അറിയും. അ 31
വൻ ഈ വാക്കുകളെല്ലാം പറഞ്ഞു തീൎന്ന
പ്പോൾ അവരുടെ കീഴെ ഭൂമി പിളൎന്നു.
ഭൂമി വായ് തുറന്നു അവരെയും അവരുടെ 32
കുടുംബങ്ങളെയും കോരഹിനോടു ചേൎന്നി
ട്ടുള്ള എല്ലാവരെയും അവരുടെ സൎവ്വസ
മ്പത്തിനെയും വിഴുങ്ങിക്കളഞ്ഞു. അവരും 33
അവരോടു ചേൎന്നിട്ടുള്ള എല്ലാവരും ജീവ
നോടെ പാതാളത്തിലേക്കു ഇറങ്ങി; ഭൂമി

അവരുടെമേൽ അടകയും അവർ സഭ
യുടെ ഇടയിൽനിന്നു നശിക്കയും ചെയ്തു.
34 അവരുടെ ചുററും ഇരുന്ന യിസ്രായേല്യർ
ഒക്കെയും അവരുടെ നിലവിളി കേട്ടു:
ഭൂമി നമ്മെയും വിഴുങ്ങിക്കളയരുതേ എന്നു
35 പറഞ്ഞു ഓടിപ്പോയി. അപ്പോൾ യഹോ
വയിങ്കൽനിന്നു തീ പുറപ്പെട്ടു ധൂപം കാട്ടി
യ ഇരുനൂററമ്പതുപേരെയും ദഹിപ്പിച്ചു.
36 യഹോവ മോശെയോടു അരുളിച്ചെ
37 യ്തതു: പുരോഹിതനായ അഹരോൻെറ
മകൻ എലെയാസാരിനോടു അവൻ
എരിതീയുടെ ഇടയിൽനിന്നു ധൂപകലശ
ങ്ങൾ എടുപ്പാൻ പറക; അവ വിശുദ്ധമാ
കുന്നു; തീ അങ്ങോട്ടു തട്ടിക്കളകയും ചെയ്ക;
38 പാപം ചെയ്തു തങ്ങൾക്കു ജീവനാശം വരു
ത്തിയ ഇവരുടെ ധൂപകലശങ്ങൾ യാഗ
പീഠം പൊതിവാൻ അടിച്ചു തകിടാക്കേ
ണം; അതു യഹോവയുടെ സന്നിധിയിൽ
കൊണ്ടുവന്നതിനാൽ വിശുദ്ധമാകുന്നു;
യിസ്രായേൽമക്കൾക്കു അതു ഒരു അടയാള
39 മായിരിക്കട്ടെ. വെന്തുപോയവർ ധൂപം
കാട്ടിയ താമ്രകലശങ്ങൾ പുരോഹിതനായ
40 എലെയാസാർ എടുത്തു അഹരോൻെറ സ
ന്തതിയിൽ അല്ലാത്ത യാതൊരു അന്യനും
യഹോവയുടെ സന്നിധിയിൽ ധൂപം കാ
ണിപ്പാൻ അടുക്കയും കോരഹിനെയും അ
വൻെറ കൂട്ടുകാരെയും പോലെ ആകയും
ചെയ്യാതിരിക്കേണ്ടതിന്നു യിസ്രായേൽമ
ക്കൾക്കു ജ്ഞാപകമായി അവയെ യാഗപീ
ഠം പൊതിവാൻ തകിടായി അടിപ്പിച്ചു;
യഹോവ മോശെമുഖാന്തരം കല്പിച്ചതു
പോലെതന്നേ.
41 പിറെറന്നാൾ യിസ്രായേൽമക്കളുടെ
സഭയെല്ലാം മോശെക്കും അഹരോന്നും വി
രോധമായി പിറുപിറുത്തു: നിങ്ങൾ യ
ഹോവയുടെ ജനത്തെ കൊന്നുകളഞ്ഞു
42 എന്നു പറഞ്ഞു. ഇങ്ങനെ മോശെക്കും
അഹരോന്നും വിരോധമായി സഭകൂടിയ
പ്പോൾ അവർ സമാഗമനകൂടാരത്തിൻെറ
നേരെ നോക്കി: മേഘം അതിനെ മൂടി
യഹോവയുടെ തേജസ്സും പ്രത്യക്ഷമായി
രിക്കുന്നതു കണ്ടു. അപ്പോൾ മോശെയും 43
അഹരോനും സമാഗമനകൂടാരത്തിൻെറ
മുമ്പിൽ ചെന്നു. യഹോവ മോശെയോ 44
ടു: ഈ സഭയുടെ മദ്ധ്യേനിന്നു മാറിപ്പോ
കുവിൻ; ഞാൻ അവരെ ക്ഷണത്തിൽ 45
സംഹരിക്കും എന്നരുളിച്ചെയ്തു. അപ്പോൾ
അവർ കവിണ്ണുവീണു. മോശെ അഹ 46
രോനോടു: നീ ധൂപകലശം എടുത്തു അ
തിൽ യാഗപീഠത്തിലെ തീ ഇട്ടു ധൂപവൎഗ്ഗ
വും ഇട്ടു വേഗത്തിൽ സഭയുടെ മദ്ധ്യേ
ചെന്നു അവൎക്കുവേണ്ടി പ്രായശ്ചിത്തം
കഴിക്ക; യഹോവയുടെ സന്നിധിയിൽ
നിന്നു ക്രോധം പുറപ്പെട്ടു ബാധ തുടങ്ങി
യിരിക്കുന്നു എന്നു പറഞ്ഞു. മോശെ കല്പി 47
ച്ചതുപോലെ അഹരോൻ കലശം എടുത്തു
സഭയുടെ നടുവിലേക്കു ഓടി, ബാധ ജന
ത്തിൻെറ ഇടയിൽ തുടങ്ങിയിരിക്കുന്നതു
കണ്ടു, ധൂപം കാട്ടി ജനത്തിന്നുവേണ്ടി
പ്രായശ്ചിത്തം കഴിച്ചു, മരിച്ചവൎക്കും ജീ 48
വനുള്ളവൎക്കും നടുവിൽ നിന്നപ്പോൾ ബാ
ധ അടങ്ങി. കോരഹിൻെറ സംഗതി 49
വശാൽ മരിച്ചവരെ കൂടാതെ ബാധയാൽ
മരിച്ചവർ പതിന്നാലായിരത്തെഴുനൂറു
പേർ ആയിരുന്നു. പിന്നെ അഹരോൻ 50
സമാഗമനകൂടാരത്തിൻെറ വാതില്ക്കൽ
മോശെയുടെ അടുക്കൽ മടങ്ങിവന്നു; അ
ങ്ങനെ ബാധ നിന്നുപോയി.

## ൧൭. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
രുളിച്ചെയ്തതു: യിസ്രായേൽമക്കളോടു സം 2
സാരിച്ചു അവരുടെ പക്കൽനിന്നു ഗോത്രം
ഗോത്രമായി സകലഗോത്രപ്രഭുക്കന്മാരോ

ട്ടം ഓരോ വടിവീതം പന്ത്രണ്ടു വടി വാ
ങ്ങി ഓരോരുത്തന്റെ വടിമേൽ അവ
3 ന്റെ പേർ എഴുതുക. ലേവിയുടെ വടി
മേലോ അഹരോന്റെ പേർ എഴുതേണം;
ഓരോ ഗോത്രത്തലവന്നു ഓരോ വടി
4 ഉണ്ടായിരിക്കേണം. സമാഗമനകൂടാര
ത്തിൽ ഞാൻ നിങ്ങൾക്കു വെളിപ്പെടുന്ന
ഇടമായ സാക്ഷ്യത്തിന്റെ മുമ്പാകെ അവ
5 യെ വെക്കേണം. ഞാൻ തിരഞ്ഞെടുക്കു
ന്നവന്റെ വടി തളിൎക്കും; ഇങ്ങനെ യി
സ്രായേൽമക്കൾ നിങ്ങൾക്കു വിരോധമാ
യി പിറുപിറുക്കുന്നതു ഞാൻ നിൎത്തലാക്കും.
6 മോശെ യിസ്രായേൽമക്കളോടു സംസാരി
ക്കയും അവരുടെ സകലപ്രഭുക്കന്മാരും
ഗോത്രംഗോത്രമായി ഓരോ പ്രഭു ഓരോ
വടിവീതം പന്ത്രണ്ടു വടി അവന്റെ പ
ക്കൽ കൊടുക്കയും ചെയ്തു; വടികളുടെ കൂട്ട
ത്തിൽ അഹരോന്റെ വടിയും ഉണ്ടായി
7 രുന്നു. മോശെ വടികളെ സാക്ഷ്യകൂടാ
രത്തിൽ യഹോവയുടെ സന്നിധിയിൽ
8 വെച്ചു. പിറെറന്നാൾ മോശെ സാക്ഷ്യ
കൂടാരത്തിൽ കടന്നപ്പോൾ ലേവിഗൃഹ
ത്തിന്നുള്ള അഹരോന്റെ വടി തളിൎത്തി
രിക്കുന്നതു കണ്ടു; അതു തളിൎത്തു പൂത്തു
9 ബദാംഫലം കായിച്ചിരുന്നു. മോശെ വ
ടികളെല്ലാം യഹോവയുടെ സന്നിധി
യിൽനിന്നു എടുത്തു യിസ്രായേൽമക്കളുടെ
അടുക്കൽ പുറത്തു കൊണ്ടുവന്നു; അവർ
ഓരോരുത്തൻ താന്താന്റെ വടി നോക്കി
10 യെടുത്തു. യഹോവ മോശെയോടു: അ
ഹരോന്റെ വടി മത്സരികൾക്കു ഒരു അ
ടയാളമായി സൂക്ഷിക്കേണ്ടതിന്നു സാക്ഷ്യ
ത്തിന്റെ മുമ്പിൽ തിരികെ കൊണ്ടുവരി
ക; അവർ മരിക്കാതിരിക്കേണ്ടതിന്നു എ
നിക്കു വിരോധമായുള്ള അവരുടെ പിറു
പിറുപ്പു നീ ഇങ്ങനെ നിൎത്തലാക്കും എന്നു
11 കല്പിച്ചു. മോശെ അങ്ങനെ തന്നേ ചെ
യ്തു; യഹോവ തന്നോടു കല്പിച്ചതുപോലെ
അവൻ ചെയ്തു.
അപ്പോൾ യിസ്രായേൽമക്കൾ മോശെ 12
യോടു: ഇതാ, ഞങ്ങൾ ചത്തൊടുങ്ങുന്നു;
ഞങ്ങൾ നശിക്കുന്നു; ഞങ്ങൾ എല്ലാവരും
നശിക്കുന്നു. യഹോവയുടെ തിരുനിവാ 13
സത്തോടു അടുക്കുന്നവനെല്ലാം ചാകുന്നു;
ഞങ്ങൾ ഒക്കെയും ചത്തൊടുങ്ങേണമോ
എന്നു പറഞ്ഞു.

## ൧൮. അദ്ധ്യായം.

പിന്നെ യഹോവ അഹരോനോടു അരു
ളിച്ചെയ്തതെന്തെന്നാൽ: നീയും നിന്റെ
പുത്രന്മാരും നിന്റെ പിതൃഭവനവും വിശു
ദ്ധമന്ദിരം സംബന്ധിച്ചുണ്ടാകുന്ന അകൃത്യം
വഹിക്കേണം; നീയും നിന്റെ പുത്രന്മാ
രും നിങ്ങളുടെ പൌരോഹിത്യം സംബ
ന്ധിച്ചുണ്ടാകുന്ന അകൃത്യവും വഹിക്കേണം.
നിന്റെ പിതൃഗോത്രമായ ലേവിഗോത്ര 2
ത്തിലുള്ള നിന്റെ സഹോദരന്മാരെയും
നിന്നോടുകൂടെ അടുത്തുവരുമാറാക്കേണം.
അവർ നിന്നോടു ചേൎന്നു നിനക്കു ശുശ്രൂ
ഷ ചെയ്യേണം; നീയും നിന്റെ പുത്രന്മാ
രുമോ സാക്ഷ്യകൂടാരത്തിങ്കൽ ശുശ്രൂഷ
ചെയ്യേണം. അവർ നിനക്കും കൂടാര 3
ത്തിന്നൊക്കെയും ആവശ്യമുള്ള കാൎയ്യം
നോക്കേണം; എന്നാൽ അവരും നിങ്ങളും
കൂടെ മരിക്കാതിരിക്കേണ്ടതിന്നു അവർ
വിശുദ്ധമന്ദിരത്തിലെ ഉപകരണങ്ങളോ
ടും യാഗപീഠത്തോടും അടുക്കരുതു. അവർ 4
നിന്നോടു ചേൎന്നു സമാഗമനകൂടാരം സം
ബന്ധിച്ചുള്ള സകലവേലെക്കുമായി കൂടാ
രത്തിന്റെ കാൎയ്യം നോക്കേണം; ഒരു അ
ന്യനും നിങ്ങളോടു അടുക്കരുതു. യിസ്രാ 5
യേൽമക്കളുടെ മേൽ ഇനി ക്രോധം വ
രാതിരിക്കേണ്ടതിന്നു വിശുദ്ധമന്ദിരത്തി
ന്റെയും യാഗപീഠത്തിന്റെയും കാൎയ്യം

6 നിങ്ങൾ നോക്കേണം. ലേവ്യരായ നി
ങ്ങളുടെ സഹോദരന്മാരെയോ ഞാൻ യി
സ്രായേൽമക്കളുടെ ഇടയിൽനിന്നു എടുത്തി
രിക്കുന്നു; യഹോവെക്കു ദാനമായിരിക്കുന്ന
അവരെ സമാഗമനകൂടാരം സംബന്ധി
ച്ചുള്ള വേല ചെയ്യേണ്ടതിന്നു ഞാൻ നി
7 ങ്ങൾക്കു ദാനം ചെയ്തിരിക്കുന്നു. ആക
യാൽ നീയും നിന്റെ പുത്രന്മാരും യാഗ
പീഠത്തിങ്കലും തിരശ്ശീലെക്കകത്തും ഉള്ള
സകലകാൎയ്യത്തിലും നിങ്ങളുടെ പൌരോ
ഹിത്യം അനുഷ്ഠിച്ചു ശുശ്രൂഷചെയ്യേണം;
പൌരോഹിത്യം ഞാൻ നിങ്ങൾക്കു ദാനം
ചെയ്തിരിക്കുന്നു; അന്യൻ അടുത്തു വന്നാൽ
മരണശിക്ഷ അനുഭവിക്കേണം.
8 യഹോവ പിന്നെയും അഹരോനോടു
അരുളിച്ചെയ്തതു: ഇതാ, എന്റെ ഉദ്ധാ
ൎപ്പണങ്ങളുടെ കാൎയ്യം ഞാൻ നിന്നെ ഭരമേ
ല്പിച്ചിരിക്കുന്നു; യിസ്രായേൽമക്കളുടെ സ
കലവസ്തുക്കളിലും അവയെ ഞാൻ നിന
ക്കും നിന്റെ പുത്രന്മാൎക്കും ഓഹരിയാ
യും ശാശ്വതാവകാശമായും തന്നിരിക്കുന്നു.
9 തീയിൽ ദഹിപ്പിക്കാത്തതായി അതിവിശു
ദ്ധവസ്തുക്കളിൽവെച്ചു ഇതു നിനക്കുള്ളതാ
യിരിക്കേണം; അവർ എനിക്കു അൎപ്പിക്കു
ന്ന അവരുടെ എല്ലാവഴിപാടും സകല
ഭോജനയാഗവും സകലപാപയാഗവും സ
കലഅകൃത്യയാഗവും അതിവിശുദ്ധമായി
നിനക്കും നിന്റെ പുത്രന്മാൎക്കും ഇരിക്കേ
10 ണം. അതിവിശുദ്ധവസ്തുവായിട്ടു അതു
ഭക്ഷിക്കേണം; ആണുങ്ങളെല്ലാം അതു
ഭക്ഷിക്കേണം; അതു നിനക്കുവേണ്ടി വി
11 ശുദ്ധമായിരിക്കേണം. യിസ്രായേൽമക്കളു
ടെ ദാനമായുള്ള ഉദ്ധാൎപ്പണമായ ഇതു അ
വരുടെ സകലനീരാജനയാഗങ്ങളോടും
കൂടെ നിനക്കുള്ളതാകുന്നു; ഇവയെ ഞാൻ
നിനക്കും നിന്റെ പുത്രന്മാൎക്കും പുത്രിമാൎക്കും
ശാശ്വതാവകാശമായി തന്നിരിക്കുന്നു; നി
ന്റെ വീട്ടിൽ ശുദ്ധിയുള്ളവന്നെല്ലാം അതു
ഭക്ഷിക്കാം. എണ്ണയിൽ വിശേഷമായ 12
തൊക്കെയും പുതുവീഞ്ഞിലും ധാന്യത്തി
ലും വിശേഷമായതൊക്കെയും ഇങ്ങനെ
അവർ യഹോവെക്കു അൎപ്പിക്കുന്ന ആദ്യ
ഫലമൊക്കെയും ഞാൻ നിനക്കു തന്നിരി
ക്കുന്നു. അവർ തങ്ങളുടെ ദേശത്തുള്ള 13
എല്ലാററിലും യഹോവെക്കു കൊണ്ടുവരുന്ന
ആദ്യഫലങ്ങൾ നിനക്കു ആയിരിക്കേണം;
നിന്റെ വീട്ടിൽ ശുദ്ധിയുള്ളവന്നെല്ലാം
അതു ഭക്ഷിക്കാം. യിസ്രായേലിൽ ശപ 14
ഥാൎപ്പിതമായതു ഒക്കെയും നിനക്കു ഇരി
ക്കേണം. മനുഷ്യരിൽ ആകട്ടെ മൃഗങ്ങ 15
ളിൽ ആകട്ടെ സകലജഡത്തിലും അവർ
യഹോവെക്കു കൊണ്ടുവരുന്ന കടിഞ്ഞൂൽ
ഒക്കെയും നിനക്കു ഇരിക്കേണം; മനുഷ്യ
ന്റെ കടിഞ്ഞൂലിനെയോ വീണ്ടെടുക്കേ
ണം; അശുദ്ധമൃഗങ്ങളുടെ കടിഞ്ഞൂലിനെ
യും വീണ്ടെടുക്കേണം. വീണ്ടെടുപ്പുവില 16
യോ: ഒരു മാസംമുതൽ മേലോട്ടു പ്രായമു
ള്ളതിനെ നിന്റെ മതിപ്പുപ്രകാരം അഞ്ചു
ശേക്കെൽ ദ്രവ്യംകൊടുത്തു വീണ്ടെടുക്കേ
ണം. ശേക്കെൽ ഒന്നിന്നു ഇരുപതു ഗേ
രപ്രകാരം വിശുദ്ധമന്ദിരത്തിലെ തൂക്കം
തന്നേ. എന്നാൽ പശു, ആടു, കോലാടു 17
എന്നിവയുടെ കടിഞ്ഞൂലിനെ വീണ്ടെടു
ക്കരുതു; അവ വിശുദ്ധമാകുന്നു; അവയുടെ
രക്തം യാഗപീഠത്തിന്മേൽ തളിച്ചു മേ
ദസ്സു യഹോവെക്കു സൌരഭ്യവാസനയായ
ദഹനയാഗമായി ദഹിപ്പിക്കേണം. നീ 18
രാജനം ചെയ്യുന്നെഞ്ചും വലത്തെ കൈ
ക്കുറകും നിനക്കുള്ളതായിരിക്കുന്നതുപോ
ലെ തന്നേ അവയുടെ മാംസവും നിനക്കു
ഇരിക്കേണം. യിസ്രായേൽമക്കൾ യഹോ 19
വെക്കു അൎപ്പിക്കുന്ന വിശുദ്ധവസ്തുക്കളിൽ
ഉദ്ധാൎപ്പണങ്ങളെല്ലാം ഞാൻ നിനക്കും
നിന്റെ പുത്രന്മാൎക്കും പുത്രിമാൎക്കും ശാശ്വ

താവകാശമായി തന്നിരിക്കുന്നു; യഹോവ
യുടെ സന്നിധിയിൽ നിനക്കും നിന്റെ
സന്തതിക്കും ഇതു എന്നേക്കും ഒരു ലവ
20 ണനിയമം ആകുന്നു. യഹോവ പിന്നെ
യും അഹരോനോടു: നിനക്കു അവരുടെ
ഭൂമിയിൽ ഒരു അവകാശവും ഉണ്ടാക
രുതു; അവരുടെ ഇടയിൽ നിനക്കു ഒരു
ഓഹരിയും അരുതു; യിസ്രായേൽമക്കളുടെ
ഇടയിൽ ഞാൻ തന്നേ നിന്റെ ഓഹരി
യും അവകാശവും ആകുന്നു എന്നു അരുളി
ച്ചെയ്തു.
21 ലേവ്യൎക്കോ ഞാൻ സമാഗമനകൂടാരം
സംബന്ധിച്ചു അവർ ചെയ്യുന്ന വേലെക്കു
യിസ്രായേലിൽ ഉള്ള ദശാംശം എല്ലാം അ
22 വകാശമായി കൊടുത്തിരിക്കുന്നു. യിസ്രാ
യേൽമക്കൾ പാപം വഹിച്ചു മരിക്കാതി
രിക്കേണ്ടതിന്നു മേലാൽ സമാഗമനകൂടാ
23 രത്തോടു അടുക്കരുതു. ലേവ്യർ സമാഗ
മനകൂടാരം സംബന്ധിച്ചുള്ള വേല ചെയ്ക
യും അവരുടെ അകൃത്യം വഹിക്കയും വേ
ണം; അതു തലമുറതലമുറയായി എന്നേക്കു
മുള്ള ചട്ടമായിരിക്കേണം; അവൎക്കു യിസ്രാ
യേൽമക്കളുടെ ഇടയിൽ അവകാശം ഉണ്ടാ
24 കരുതു. യിസ്രായേൽമക്കൾ യഹോവെ
ക്കു ഉദൎച്ചാൎപ്പണമായി അൎപ്പിക്കുന്ന ദശാംശം
ഞാൻ ലേവ്യൎക്കു അവകാശമായി കൊടുത്തി
രിക്കുന്നു; അതുകൊണ്ടു അവൎക്കു യിസ്രാ
യേൽമക്കളുടെ ഇടയിൽ അവകാശം അ
രുതു എന്നു ഞാൻ അവരോടു കല്പിച്ചിരി
ക്കുന്നു.
25 യഹോവ പിന്നെയും മോശെയോടു അ
26 രുളിച്ചെയ്തതു: നീ ലേവ്യരോടു പറയേണ്ട
തു എന്തെന്നാൽ: യിസ്രായേൽമക്കളുടെ
പക്കൽനിന്നു ഞാൻ നിങ്ങളുടെ അവകാ
ശമായി നിങ്ങൾക്കു തന്നിരിക്കുന്ന ദശാം
ശം അവരോടു വാങ്ങുമ്പോൾ ദശാംശത്തി
ന്റെ പത്തിലൊന്നു നിങ്ങൾ യഹോവെ
ക്കു ഉദൎച്ചാൎപ്പണമായി അൎപ്പിക്കേണം. നി 27
ങ്ങളുടെ ഈ ഉദൎച്ചാൎപ്പണം കളത്തിലെ ധാ
ന്യംപോലെയും മുന്തിരിച്ചക്കിലെ നിറവു
പോലെയും നിങ്ങളുടെ പേൎക്കു എണ്ണും.
ഇങ്ങനെ യിസ്രായേൽമക്കളോടു നിങ്ങൾ 28
വാങ്ങുന്ന സകലദശാംശത്തിൽനിന്നും യ
ഹോവെക്കു ഒരു ഉദൎച്ചാൎപ്പണം അൎപ്പിക്കേ
ണം; യഹോവെക്കുള്ള ആ ഉദൎച്ചാൎപ്പണം നി
ങ്ങൾ പുരോഹിതനായ അഹരോന്നു കൊ
ടുക്കേണം. നിങ്ങൾക്കുള്ള സകലദാനങ്ങ 29
ളിലും ഉത്തമമായ എല്ലാററിന്റെയും വിശു
ദ്ധഭാഗം നിങ്ങൾ യഹോവെക്കു ഉദൎച്ചാൎപ്പ
ണമായി അൎപ്പിക്കേണം. ആകയാൽ നീ 30
അവരോടു പറയേണ്ടതെന്തെന്നാൽ: നി
ങ്ങൾ അതിന്റെ ഉത്തമഭാഗം ഉദൎച്ചാൎപ്പണ
മായി അൎപ്പിക്കുമ്പോൾ അതു കളത്തിലെ
അനുഭവംപോലെയും മുന്തിരിച്ചക്കിലെ
അനുഭവംപോലെയും ലേവ്യൎക്കു എണ്ണും.
അതു നിങ്ങൾക്കും നിങ്ങളുടെ കുടുംബങ്ങൾ 31
ക്കും എല്ലാടത്തുവെച്ചും ഭക്ഷിക്കാം; അതു
സമാഗമനകൂടാരത്തിങ്കൽ നിങ്ങൾ ചെയ്യു
ന്ന വേലെക്കുള്ള ശമ്പളം ആകുന്നു. അതി 32
ന്റെ ഉത്തമഭാഗം ഉദൎച്ചചെയ്താൽ പിന്നെ
നിങ്ങൾ അതുനിമിത്തം പാപം വഹിക്ക
യില്ല; നിങ്ങൾ യിസ്രായേൽമക്കളുടെ വി
ശുദ്ധവസ്തുക്കൾ അശുദ്ധമാക്കുകയും അതി
നാൽ മരിച്ചുപോവാൻ ഇടവരികയുമില്ല.

## ൧൯. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടും അ
ഹരോനോടും അരുളിച്ചെയ്തതു: യഹോവ 2
കല്പിച്ച ന്യായപ്രമാണമെന്തെന്നാൽ: കള
ങ്കവും ഊനവുമില്ലാത്തതും നുകം വെക്കാത്ത
തുമായ ഒരു ചുവന്ന പശുക്കിടാവിനെ
നിന്റെ അടുക്കൽ കൊണ്ടുവരുവാൻ യി
സ്രായേൽമക്കളോടു പറക. നിങ്ങൾ അ 3
തിനെ പുരോഹിതനായ എലെയാസാരി

ൻെറ പക്കൽ ഏല്പിക്കേണം; അവൻ അ
തിനെ പാളയത്തിന്നു പുറത്തു കൊണ്ടു
പോകയും ഒരുവൻ അതിനെ അവൻെറ
4 മുമ്പിൽവെച്ചു അറുക്കയും വേണം. പു
രോഹിതനായ എലെയാസാർ വിരൽകൊ
ണ്ടു അതിൻെറ രക്തം കുറെ എടുത്തു സമാ
ഗമനക്കൂടാരത്തിൻെറ മുൻഭാഗത്തിന്നു നേ
5 രെ ഏഴു പ്രാവശ്യം തളിക്കേണം. അതി
ൻെറ ശേഷം പശുക്കിടാവിനെ അവൻ
കാൺങ്കെ ചുട്ടു ഭസ്മീകരിക്കേണം; അതി
ൻെറ തോലും മാംസവും രക്തവും ചാണക
6 വും കൂടെ ചുടേണം. പിന്നെ പുരോഹി
തൻ ദേവദാരു, ഈസോപ്പു, ചുവപ്പുനൂൽ
എന്നിവ എടുത്തു പശുക്കിടാവിനെ ചുട്ടു
7 ന്ന തീയുടെ നടുവിൽ ഇടേണം. അന
ന്തരം പുരോഹിതൻ വസ്ത്രം അലക്കി ദേ
ഹം വെള്ളത്തിൽ കഴുകിയശേഷം പാളയ
ത്തിലേക്കു വരികയും സന്ധ്യവരെ അശുദ്ധ
8 നായിരിക്കയും വേണം. അതിനെ ചുട്ടു
വനും വസ്ത്രം അലക്കി ദേഹം വെള്ളത്തിൽ
കഴുകകയും സന്ധ്യവരെ അശുദ്ധനായിരി
9 ക്കയും വേണം. പിന്നെ ശുദ്ധിയുള്ള ഒരു
ത്തൻ പശുക്കിടാവിൻെറ ഭസ്മം വാരി പാ
ളയത്തിന്നു പുറത്തു വെടിപ്പുള്ള ഒരു സ്ഥ
ലത്തു വെക്കേണം; അതു യിസ്രായേൽമക്ക
ളുടെ സഭെക്കുവേണ്ടി ശുദ്ധീകരണജല
ത്തിന്നായി സൂക്ഷിച്ചുവെക്കേണം; അതു
0 ഒരു പാപയാഗം. പശുക്കിടാവിൻെറ
ഭസ്മം വാരിയവനും വസ്ത്രം അലക്കി സ
ന്ധ്യവരെ അശുദ്ധനായിരിക്കേണം; യി
സ്രായേൽമക്കൾക്കും അവരുടെ ഇടയിൽ
വന്നുപാൎക്കുന്ന പരദേശിക്കും ഇതു എന്നേ
1 ക്കുമുള്ള ചട്ടം ആയിരിക്കേണം. യാതൊരു
മനുഷ്യൻെറയും ശവം തൊടുന്നവൻ ഏഴു
ദിവസം അശുദ്ധൻ ആയിരിക്കേണം.
2 അവൻ മൂന്നാം ദിവസവും ഏഴാം ദിവസ
വും ആ വെള്ളംകൊണ്ടു തന്നെത്താൻ ശു
ദ്ധീകരിക്കേണം; അങ്ങനെ അവൻ ശു
ദ്ധിയുള്ളവനാകും; എന്നാൽ മൂന്നാം ദിവ
സം തന്നെ ശുദ്ധീകരിക്കാഞ്ഞാൽ ഏഴാം
ദിവസം അവൻ ശുദ്ധിയുള്ളവനാകയില്ല.
മരിച്ചുപോയ ഒരു മനുഷ്യൻെറ ശവം 13
ആരെങ്കിലും തൊട്ടിട്ടു തന്നെത്താൻ ശു
ദ്ധീകരിക്കാഞ്ഞാൽ അവൻ യഹോവയു
ടെ തിരുനിവാസത്തെ അശുദ്ധമാക്കുന്നു;
അവനെ യിസ്രായേലിൽനിന്നു ഛേദിച്ചു
കളയേണം; ശുദ്ധീകരണജലംകൊണ്ടു
അവനെ തളിച്ചില്ല; അവൻ അശുദ്ധൻ.
അവൻെറ അശുദ്ധി അവൻെറമേൽ നി
ല്ക്കുന്നു. കൂടാരത്തിൽവെച്ചു ഒരുത്തൻ മരി 14
ച്ചാലുള്ള ന്യായപ്രമാണം ആവിതു: ആ
കൂടാരത്തിൽ കടക്കുന്ന ഏവനും കൂടാ
രത്തിൽ ഇരിക്കുന്ന ഏവനും ഏഴു ദിവ
സം അശുദ്ധൻ ആയിരിക്കേണം. മൂടി 15
കെട്ടാതെ തുറന്നിരിക്കുന്ന പാത്രമെല്ലാം
അശുദ്ധമാകും. വെളിയിൽവെച്ചു വാ 16
ളാൽ കൊല്ലപ്പെട്ട ഒരുത്തനെയോ മരിച്ചു
പോയ ഒരുത്തനെയോ മനുഷ്യൻെറ അ
സ്ഥിയെയോ ഒരു ശവക്കുഴിയെയോ തൊ
ടുന്നവൻ എല്ലാം ഏഴു ദിവസം അശുദ്ധ
നായിരിക്കേണം. അശുദ്ധനായിത്തീരു 17
ന്നവന്നുവേണ്ടി പാപയാഗം ചുട്ട ഭസ്മം എ
ടുത്തു ഒരു പാത്രത്തിൽ ഇട്ടു അതിൽ ഉറവു
വെള്ളം ഒഴിക്കേണം. പിന്നെ ശുദ്ധിയു 18
ള്ള ഒരുത്തൻ ഈസോപ്പു എടുത്തു വെള്ള
ത്തിൽ മുക്കി കൂടാരത്തെയും സകലപാത്ര
ങ്ങളെയും അവിടെ ഉണ്ടായിരുന്ന ആളുക
ളെയും അസ്ഥിയെയോ കൊല്ലപ്പെട്ട ഒരു
ത്തനെയോ മരിച്ചുപോയ ഒരുത്തനെയോ
ഒരു ശവക്കുഴിയെയോ തൊട്ടവനെയും ത
ളിക്കേണം. ശുദ്ധിയുള്ളവൻ അശുദ്ധനാ 19
യ്തീൎന്നവനെ മൂന്നാം ദിവസവും ഏഴാം ദി
വസവും തളിക്കേണം; ഏഴാം ദിവസം അ
വൻ തന്നെ ശുദ്ധീകരിച്ചു വസ്ത്രം അലക്കി

വെള്ളത്തിൽ തന്നെത്താൻ കഴുകേണം;
സന്ധ്യെക്കു അവൻ ശുദ്ധിയുള്ളവനാകും.
20 എന്നാൽ ആരെങ്കിലും അശുദ്ധനായ്തീൎന്നി
ട്ടു തന്നെത്താൻ ശുദ്ധീകരിക്കാഞ്ഞാൽ അ
വനെ സഭയിൽനിന്നു ഛേദിച്ചുകളയേ
ണം; അവൻ യഹോവയുടെ വിശുദ്ധമന്ദി
രം അശുദ്ധമാക്കി; ശുദ്ധീകരണജലംകൊ
ണ്ടു അവനെ തളിച്ചില്ല; അവൻ അശു
21 ദ്ധൻ. ഇതു അവൎക്കു എന്നേക്കുമുള്ള ചട്ടം
ആയിരിക്കേണം; ശുദ്ധീകരണജലം തളി
ക്കുന്നവൻ വസ്ത്രം അലക്കേണം; ശുദ്ധീകര
ണജലം തൊടുന്നവനും സന്ധ്യവരെ അശു
22 ദ്ധൻ ആയിരിക്കേണം. അശുദ്ധൻ തൊ
ടുന്നതു എല്ലാം അശുദ്ധമാകും; അതു തൊടു
ന്നവനും സന്ധ്യവരെ അശുദ്ധനായിരി
ക്കേണം.

## ൨൦. അദ്ധ്യായം.

അനന്തരം യിസ്രായേൽമക്കളുടെ സൎവ്വസ
ഭയും ഒന്നാം മാസം സീൻമരുഭൂമിയിൽ
എത്തി, ജനം കാദേശിൽ പാൎത്തു; അവി
ടെവെച്ചു മിൎയ്യാം മരിച്ചു; അവിടെ അവ
2 ളെ അടക്കം ചെയ്തു. ജനത്തിന്നു കുടി
പ്പാൻ വെള്ളം ഉണ്ടായിരുന്നില്ല; അപ്പോൾ
അവർ മോശെക്കും അഹരോന്നും വിരോ
3 ധമായി കൂട്ടം കൂടി. ജനം മോശെയോടു
കലഹിച്ചു: ഞങ്ങളുടെ സഹോദരന്മാർ യ
ഹോവയുടെ സന്നിധിയിൽ മരിച്ചപ്പോൾ
ഞങ്ങളും മരിച്ചുപോയിരുന്നുവെങ്കിൽ കൊ
4 ള്ളായിരുന്നു. ഞങ്ങളും ഞങ്ങളുടെ മൃഗങ്ങളും
ഇവിടെ കിടന്നു ചാകേണ്ടതിന്നു നിങ്ങൾ
യഹോവയുടെ സഭയെ ഈ മരുഭൂമിയിൽ
5 കൊണ്ടുവന്നതു എന്തു? ഈ വല്ലാത്ത സ്ഥ
ലത്തു ഞങ്ങളെ കൊണ്ടുവരുവാൻ നിങ്ങൾ
മിസ്രയീമിൽനിന്നു ഞങ്ങളെ പുറപ്പെടുവി
ച്ചതു എന്തിന്നു? ഇവിടെ വിത്തും അത്തി
പ്പഴവും മുന്തിരിപ്പഴവും മാതളപ്പഴവും ഇല്ല;
കുടിപ്പാൻ വെള്ളവുമില്ല എന്നു പറഞ്ഞു.
എന്നാറെ മോശെയും അഹരോനും സഭ 6
യുടെ മുമ്പിൽനിന്നു സമാഗമനകൂടാരത്തി
ന്റെ വാതില്ക്കൽ ചെന്നു കവിണ്ണുവീണു;
യഹോവയുടെ തേജസ്സു അവൎക്കു പ്രത്യക്ഷ
മായി. യഹോവ മോശെയോടു: നിന്റെ 7
വടി എടുത്തു നീയും സഹോദരനായ അ
ഹരോനും സഭയെ വിളിച്ചുകൂട്ടി അവർ
കാൺങ്കെ പാറയോടു കല്പിക്ക. എന്നാൽ 8
അതു വെള്ളംതരും; പാറയിൽനിന്നു അ
വൎക്കു വെള്ളം പുറപ്പെടുവിച്ചു ജനത്തിന്നും
അവരുടെ കന്നുകാലികൾക്കും കുടിപ്പാൻ
കൊടുക്കേണം എന്നു അരുളിച്ചെയ്തു.
തന്നോടു കല്പിച്ചതുപോലെ മോശെ യഹോ 9
വയുടെ സന്നിധിയിൽനിന്നു വടിഎടുത്തു.
മോശെയും അഹരോനും പാറയുടെ അടു 10
ക്കൽ സഭയെ വിളിച്ചുകൂട്ടി അവരോടു:
മത്സരികളേ, കേൾപ്പിൻ; ഈ പാറയിൽ
നിന്നു ഞങ്ങൾ നിങ്ങൾക്കുവേണ്ടി വെള്ളം
പുറപ്പെടുവിക്കുമോ എന്നു പറഞ്ഞു. മോശെ 11
കൈ ഉയൎത്തി വടികൊണ്ടു പാറയെ രണ്ടു
പ്രാവശ്യം അടിച്ചു; വളരെ വെള്ളം പുറ
പ്പെട്ടു; ജനവും അവരുടെ കന്നുകാലികളും
കുടിച്ചു. പിന്നെ യഹോവ മോശെയോടും 12
അഹരോനോടും: നിങ്ങൾ യിസ്രായേൽമ
ക്കൾ കാൺങ്കെ എന്നെ ശുദ്ധീകരിപ്പാൻ ത
ക്കവണ്ണം എന്നെ വിശ്വസിക്കാതിരുന്ന
തുകൊണ്ടു നിങ്ങൾ ഈ സഭയെ ഞാൻ
അവൎക്കു കൊടുത്തിരിക്കുന്ന ദേശത്തേക്കു
കൊണ്ടുപോകയില്ല എന്നു അരുളിച്ചെയ്തു.
ഇതു യിസ്രായേൽമക്കൾ യഹോവയോടു 13
കലഹിച്ചതും അവൻ അവരിൽ ശുദ്ധീക
രിക്കപ്പെട്ടതുമായ കലഹജലം.

അനന്തരം മോശെ കാദേശിൽനിന്നു 14
എദോംരാജാവിന്റെ അടുക്കൽ ദൂതന്മാരെ
അയച്ചു പറയിച്ചതു: നിന്റെ സഹോദര
നായ യിസ്രായേൽ ഇപ്രകാരം പറയുന്നു:

15 ഞങ്ങൾക്കുണ്ടായ കഷ്ടതയൊക്കെയും നീ
അറിഞ്ഞിരിക്കുന്നുവല്ലോ; ഞങ്ങളുടെ പി
താക്കന്മാർ മിസ്രയീമിൽ പോയി ഏറിയ
കാലം പാൎത്തു: മിസ്രയീമ്യർ ഞങ്ങളെയും
ഞങ്ങളുടെ പിതാക്കന്മാരെയും പീഡിപ്പി
16 ച്ചു. ഞങ്ങൾ യഹോവയോടു നിലവിളി
ച്ചപ്പോൾ അവൻ ഞങ്ങളുടെ നിലവിളി
കേട്ടു ഒരു ദൂതനെ അയച്ചു ഞങ്ങളെ മിസ്ര
യീമിൽനിന്നു പുറപ്പെടുവിച്ചു; ഞങ്ങൾ
നിന്റെ അതിരിങ്കലുള്ള പട്ടണമായ കാ
17 ദേശിൽ എത്തിയിരിക്കുന്നു. ഞങ്ങൾ നി
ന്റെ ദേശത്തുകൂടി കടന്നുപോകുവാൻ അ
നുവദിക്കേണമേ. ഞങ്ങൾ വയലിലോ മു
ന്തിരിത്തോട്ടത്തിലോ കയറുകയില്ല; കി
ണററിലെ വെള്ളം കുടിക്കയുമില്ല. ഞങ്ങൾ
രാജപാതയിൽകൂടി തന്നേ നടക്കും; നി
ന്റെ അതിർ കഴിയുംവരെ ഇടത്തോട്ടോ
18 വലത്തോട്ടോ തിരികയുമില്ല. എദോം അ
വനോടു: നീ എന്റെ നാട്ടിൽകൂടി കട
ക്കരുതു: കടന്നാൽ ഞാൻ വാളുമായി നി
ന്റെ നേരെ പുറപ്പെടും എന്നു പറഞ്ഞു.
19 അതിന്നു യിസ്രായേൽമക്കൾ അവനോടു:
ഞങ്ങൾ പെരുവഴിയിൽകൂടി പൊയ്ക്കൊ
ള്ളാം; ഞാനും എന്റെ കന്നുകാലിയും നി
ന്റെ വെള്ളം കുടിച്ചുപോയാൽ അതിന്റെ
വില തരാം; കാൽനടയായി കടന്നുപോ
കേണമെന്നല്ലാതെ മറെറാന്നും എനിക്കു
20 വേണ്ട എന്നു പറഞ്ഞു. അതിന്നു അവൻ:
നീ കടന്നുപോകരുതു എന്നു പറഞ്ഞു. എ
ദോം ബഹുസൈന്യത്തോടും ബലമുള്ള ക
യ്യോടുംകൂടെ അവന്റെ നേരെ പുറപ്പെട്ടു.
21 ഇങ്ങനെ എദോം തന്റെ അതിരിൽകൂടി
കടന്നുപോകുവാൻ യിസ്രായേലിനെ സമ്മ
തിച്ചില്ല. യിസ്രായേൽ അവനെ വിട്ടു ഒഴി
ഞ്ഞുപോയി.
22 പിന്നെ യിസ്രായേൽമക്കളുടെ സൎവ്വസ
ഭയും കാദേശിൽനിന്നു യാത്ര പുറപ്പെട്ടു
ഹോർപൎവ്വതത്തിൽ എത്തി. എദോംദേ 23
ശത്തിന്റെ അതിരിങ്കലുള്ള ഹോർപൎവ്വ
തത്തിൽവെച്ചു യഹോവ മോശെയോടും
അഹരോനോടും അരുളിച്ചെയ്തതു: അഹ 24
രോൻ തന്റെ ജനത്തോടു ചേരും; കലഹ
ജലത്തിങ്കൽ നിങ്ങൾ എന്റെ കല്പന മറു
ത്തതുകൊണ്ടു ഞാൻ യിസ്രായേൽമക്കൾക്കു
കൊടുത്തിരിക്കുന്ന ദേശത്തേക്കു അവൻ
കടക്കയില്ല. അഹരോനെയും അവ 25
ന്റെ മകനായ എലെയാസാരിനെയും
കൂട്ടി അവരെ ഹോർപൎവ്വതത്തിൽ കൊണ്ടു
ചെന്നു അഹരോന്റെ വസ്ത്രം ഊരി അ 26
വന്റെ മകനായ എലെയാസാരിനെ ധ
രിപ്പിക്കേണം; അഹരോൻ അവിടെവെ
ച്ചു മരിച്ചു തന്റെ ജനത്തോടു ചേരും. യ 27
ഹോവ കല്പിച്ചതുപോലെ മോശെ ചെയ്തു;
സൎവ്വസഭയും കാൺകെ അവർ ഹോർപൎവ്വ
തത്തിൽ കയറി. മോശെ അഹരോന്റെ 28
വസ്ത്രം ഊരി അവന്റെ മകനായ എലെ
യാസാരിനെ ധരിപ്പിച്ചു; അഹരോൻ അ
വിടെ പൎവ്വതത്തിന്റെ മുകളിൽവെച്ചു
മരിച്ചു; മോശെയും എലെയാസാരും പൎവ്വ
തത്തിൽനിന്നു ഇറങ്ങിവന്നു. അഹരോൻ 29
മരിച്ചുപോയി എന്നു സഭയെല്ലാം അറി
ഞ്ഞപ്പോൾ യിസ്രായേൽഗൃഹം ഒക്കെയും
അഹരോനെക്കുറിച്ചു മുപ്പതു ദിവസം വി
ലാപിച്ചുകൊണ്ടിരുന്നു.

## ൨൧. അദ്ധ്യായം.

യിസ്രായേൽ അഥാരീംവഴിയായി വരു
ന്നു എന്നു തെക്കെ ദേശത്തു വസിച്ചിരുന്ന
കനാന്യനായ അരാദ് രാജാവു കേട്ടപ്പോൾ
അവൻ യിസ്രായേലിനോടു യുദ്ധം തുടങ്ങി
ചിലരെ പിടിച്ചു കൊണ്ടുപോയി. അ 2
പ്പോൾ യിസ്രായേൽ യഹോവെക്കു ഒരു
നേൎച്ച നേൎന്നു: ഈ ജനത്തെ നീ എന്റെ
കയ്യിൽ ഏല്പിച്ചാൽ ഞാൻ അവരുടെ പ

ട്ടണങ്ങൾ ശപഥാൎപ്പിതമായി നശിപ്പിക്കും
3 എന്നു പറഞ്ഞു. യഹോവ യിസ്രായേലി
ന്റെ അപേക്ഷ കേട്ടു കനാന്യരെ ഏല്പി
ച്ചുകൊടുത്തു; അവർ അവരെയും അവരു
ടെ പട്ടണങ്ങളെയും ശപഥാൎപ്പിതമായി
നശിപ്പിച്ചു; ആ സ്ഥലത്തിന്നു ഹോൎമ്മാ
എന്നു പേരായി.
4 പിന്നെ അവർ എദോംദേശത്തെ ചു
റ്റിപ്പോകുവാൻ ഹോർപൎവ്വതത്തിങ്കൽനി
ന്നു ചെങ്കടൽവഴിയായി യാത്ര പുറപ്പെട്ടു;
വഴിനിമിത്തം ജനത്തിന്റെ മനസ്സു ക്ഷീ
5 ണിച്ചു. ജനം ദൈവത്തിന്നും മോശെക്കും
വിരോധമായി സംസാരിച്ചു: മരുഭൂമി
യിൽ മരിക്കേണ്ടതിന്നു നിങ്ങൾ ഞങ്ങളെ
മിസ്രയീംദേശത്തുനിന്നു കൊണ്ടുവന്നതു എ
ന്തിന്നു? ഇവിടെ അപ്പവുമില്ല, വെള്ളവു
മില്ല; ഈ സാരമില്ലാത്ത ആഹാരം ഞ
ങ്ങൾക്കു വെറുപ്പാകുന്നു എന്നു പറഞ്ഞു.
6 അപ്പോൾ യഹോവ ജനത്തിന്റെ ഇട
യിൽ അഗ്നിസൎപ്പങ്ങളെ അയച്ചു; അവ
ജനത്തെ കടിച്ചു; യിസ്രായേലിൽ വളരെ
7 ജനം മരിച്ചു. ആകയാൽ ജനം മോശെ
യുടെ അടുക്കൽ വന്നു; ഞങ്ങൾ യഹോ
വെക്കും നിനക്കും വിരോധമായി സംസാ
രിച്ചതിനാൽ പാപം ചെയ്തിരിക്കുന്നു. സ
ൎപ്പങ്ങളെ ഞങ്ങളുടെ ഇടയിൽനിന്നു നീക്കി
കളവാൻ യഹോവയോടു പ്രാൎത്ഥിക്കേണം
എന്നു പറഞ്ഞു; മോശെ ജനത്തിന്നുവേ
8 ണ്ടി പ്രാൎത്ഥിച്ചു. യഹോവ മോശെയോടു:
ഒരു അഗ്നിസൎപ്പത്തെ ഉണ്ടാക്കി കൊടിമര
ത്തിന്മേൽ തൂക്കുക; കടിയേല്ക്കുന്നവൻ
ആരെങ്കിലും അതിനെ നോക്കിയാൽ ജീ
9 വിക്കും എന്നു പറഞ്ഞു. അങ്ങനെ മോശെ
താമ്രംകൊണ്ടു ഒരു സൎപ്പത്തെ ഉണ്ടാക്കി
കൊടിമരത്തിന്മേൽ തൂക്കി; പിന്നെ സ
ൎപ്പം ആരെയെങ്കിലും കടിച്ചിട്ടു അവൻ
താമ്രസൎപ്പത്തെ നോക്കിയാൽ ജീവിക്കും.

അനന്തരം യിസ്രായേൽമക്കൾ പുറപ്പെട്ടു 10
ഓബോത്തിൽ പാളയമിറങ്ങി. ഓബോ 11
ത്തിൽനിന്നു യാത്ര പുറപ്പെട്ടു സൂൎയ്യോദയ
ത്തിന്നു നേരെ മോവാബിന്റെ കിഴക്കുള്ള
മരുഭൂമിയിൽ ഇയ്യേ-അബാരീമിൽ പാള
യമിറങ്ങി. അവിടെനിന്നു പുറപ്പെട്ടു 12
സാരേദ് താഴ്വരയിൽ പാളയമിറങ്ങി. അ 13
വിടെനിന്നു പുറപ്പെട്ടു അമോൎയ്യരുടെ ദേ
ശത്തുനിന്നു ഉത്ഭവിച്ചു മരുഭൂമിയിൽക്കൂടി
ഒഴുകുന്ന അൎന്നോൻതോട്ടിന്നക്കരെ പാള
യമിറങ്ങി; അൎന്നോൻ മോവാബിന്നും അ
മോൎയ്യൎക്കും മദ്ധ്യേ മോവാബിന്നുള്ള അതിർ
ആകുന്നു. അതുകൊണ്ടു:

"സൂഫയിലെ വാഹേബും അൎന്നോൻതാ 14
ഴ്വരകളും
ആരിന്റെ നിവാസത്തോളം നീണ്ടു.
മോവാബിന്റെ അതിരോടു ചാഞ്ഞിരിക്കു 15
ന്ന താഴ്വരച്ചരിവു"

എന്നിങ്ങനെ യഹോവയുടെ യുദ്ധപു
സ്തകത്തിൽ പറഞ്ഞിരിക്കുന്നു.
അവിടെനിന്നു അവർ ബേരിലേക്കു 16
പോയി: യഹോവ മോശെയോടു: ജന
ത്തെ ഒന്നിച്ചുകൂട്ടുക: ഞാൻ അവൎക്കു
വെള്ളം കൊടുക്കുമെന്നു കല്പിച്ച കി
ണർ അതു തന്നേ. ആ സമയത്തു 17
യിസ്രായേൽ:

"കിണറേ, പൊങ്ങിവാ; അതിന്നു പാടു
വിൻ.
പ്രഭുക്കന്മാർ കുഴിച്ച കിണർ; ജനശ്രേഷ്ഠ 18
ന്മാർ ചെങ്കോൽകൊണ്ടും
തങ്ങളുടെ ദണ്ഡുകൾകൊണ്ടും കുത്തിയ കി
ണർ"

എന്നുള്ള പാട്ടു പാടി. പിന്നെ അവർ 19
മരുഭൂമിയിൽനിന്നു മത്ഥാനെക്കും മത്ഥാന
യിൽനിന്നു നഹലീയേലിന്നും നഹലിയേ
ലിൽനിന്നു ബാമോത്തിന്നും ബാമോത്തിൽ 20
നിന്നു മോവാബിന്റെ പ്രദേശത്തുള്ള താ

ഷ്ബരയിലേക്കും മരുഭൂമിക്കെതിരെയുള്ള പി
സ്ഗമുകളിലേക്കും യാത്ര ചെയ്തു.
21 അവിടെനിന്നു യിസ്രായേൽ അമോൎയ്യ
രുടെ രാജാവായ സീഹോന്റെ അടുക്കൽ
22 ദൂതന്മാരെ അയച്ചു: ഞാൻ നിന്റെ ദേ
ശത്തുകൂടി കടന്നുപോകുവാൻ അനുവദി
ക്കേണമേ; ഞങ്ങൾ വയലിലെങ്കിലും മു
ന്തിരിത്തോട്ടത്തിലെങ്കിലും കയറുകയില്ല,
കിണററിലെ വെള്ളം കുടിക്കയുമില്ല; ഞ
ങ്ങൾ നിന്റെ അതിർ കഴിയുംവരെ രാ
ജപാതയിൽകൂടി തന്നേ പൊയ്ക്കൊള്ളാം
23 എന്നു പറയിച്ചു. എന്നാൽ സീഹോൻ
തന്റെ ദേശത്തുകൂടി യിസ്രായേൽ കടന്നു
പോവാൻ സമ്മതിക്കാതെ തന്റെ ജന
ത്തെയെല്ലാം ഒന്നിച്ചുകൂട്ടി യിസ്രായേലി
ന്റെ നേരെ മരുഭൂമിയിലേക്കു പുറപ്പെട്ടു;
അവൻ യാഹാസിൽ വന്നു യിസ്രായേലി
24 നോടു യുദ്ധം ചെയ്തു. യിസ്രായേൽ അവ
നെ വാളിന്റെ വായ്ത്തലകൊണ്ടു വെട്ടി,
അൎന്നോൻമുതൽ യബ്ബോക്ക് വരെയും അ
മ്മോന്യരുടെ അതിർവരെയും ഉള്ള അവ
ന്റെ ദേശത്തെ കൈവശമാക്കി; അമ്മോ
ന്യരുടെ അതിരോ ഉറപ്പുള്ളതു ആയിരു
25 ന്നു. ഈ പട്ടണങ്ങൾ എല്ലാം യിസ്രായേൽ
പിടിച്ചു; അങ്ങനെ യിസ്രായേൽ അമോ
ൎയ്യരുടെ എല്ലാപട്ടണങ്ങളിലും കുടിപാൎത്തു;
ഹെശ്ബോനിലും അതിന്റെ സകലഗ്രാമ
26 ങ്ങളിലും തന്നേ. ഹെശ്ബോൻ അമോൎയ്യ
രുടെ രാജാവായ സീഹോന്റെ നഗരം
ആയിരുന്നു; അവൻ മുമ്പിലത്തെ മോവാ
ബ് രാജാവിനോടു പടയെടുത്തു അൎന്നോൻ
വരെ ഉള്ള അവന്റെ ദേശമൊക്കെയും
അവന്റെ കയ്യിൽനിന്നു പിടിച്ചിരുന്നു.
27 അതുകൊണ്ടു കവിവരന്മാർ പറയുന്നതു:
“ഹെശ്ബോനിൽ വരുവിൻ;
സീഹോന്റെ നഗരം പണിതുറപ്പിക്കട്ടെ.
28 ഹെശ്ബോനിൽനിന്നു തീയും
സീഹോന്റെ നഗരത്തിൽനിന്നു ജ്വാല
യും പുറപ്പെട്ടു,
മോവാബിലെ ആരിനെയും
അൎന്നോൻതീരത്തെ ഗിരിനിവാസികളെ
യും ദഹിപ്പിച്ചു.
മോവാബേ, നിനക്കു ഹാ കഷ്ടം! 29
കെമോശിന്റെ ജനമേ, നീ മുടിഞ്ഞിരി
ക്കുന്നു.
അവൻ തന്റെ പുത്രന്മാരെ പലായന
ത്തിന്നും
പുത്രിമാരെ അമോൎയ്യരാജാവായ സീഹോ
ന്നു അടിമയായും കൊടുത്തു.
ഞങ്ങൾ അവരെ അമ്പെയ്തു; 30
ദീബോൻവരെ ഹെശ്ബോൻ നശിച്ചു;
മെദബവരെയുള്ള നോഫയോളം അവ
രെ ശൂന്യമാക്കി.”
ഇങ്ങനെ യിസ്രായേൽ അമോൎയ്യരുടെ ദേ 31
ശത്തു കുടിപാൎത്തു. അനന്തരം മോശെ 32
യസേരിനെ ഒററുനോക്കുവാൻ ആളയച്ചു;
അവർ അതിന്റെ ഗ്രാമങ്ങളെ പിടിച്ചു
അവിടെയുള്ള അമോൎയ്യരെ ഓടിച്ചുകള
ഞ്ഞു. പിന്നെ അവർ തിരിഞ്ഞു ബാശാൻ 33
വഴിയായി പോയി; ബാശാൻരാജാവായ
ഓഗ് തന്റെ സകലജനവുമായി അവരു
ടെനേരെപുറപ്പെട്ടു എദ്രെയിൽ വെച്ചു പ
ടയേററു. അപ്പോൾ യഹോവ മോശെ 34
യോടു: അവനെ ഭയപ്പെടേണ്ടാ; അവ
നെയും അവന്റെ സകലജനത്തെയും
അവന്റെ ദേശത്തെയും ഞാൻ നിന്റെ
കയ്യിൽ ഏല്പിച്ചിരിക്കുന്നു; നീ ഹെശ്ബോ
നിൽ പാൎത്ത അമോൎയ്യരാജാവായ സീഹോ
നോടു ചെയ്തതുപോലെ അവനോടും ചെ
യ്യും എന്നു അരുളിച്ചെയ്തു. അങ്ങനെ അ 35
വർ അവനെയും അവന്റെ പുത്രന്മാരെ
യും അവന്റെ സകലജനത്തെയും ഒട്ടൊ
ഴിയാതെ സംഹരിച്ചു, അവന്റെ ദേശ
ത്തെ കൈവശമാക്കുകയും ചെയ്തു.

## ൨൨. അദ്ധ്യായം.

യിസ്രായേൽമക്കൾ യാത്ര പുറപ്പെട്ടു യെ
രീഹോവിന്റെ സമീപത്തു യോൎദ്ദാന്നക്ക
രെ മോവാബ് സമഭൂമിയിൽ പാളയമി
2 റങ്ങി. യിസ്രായേൽ അമോൎയ്യരോടു ചെ
യ്തതൊക്കെയും സിപ്പോരിന്റെ മകനായ
3 ബാലാക് അറിഞ്ഞു. ജനം വളരെയായി
രുന്നതുകൊണ്ടു മോവാബ് ഏററവും ഭയ
പ്പെട്ടു; യിസ്രായേൽമക്കളെക്കുറിച്ചു മോവാ
4 ബ് പരിഭ്രമിച്ചു. മോവാബ് മിദ്യാന്യ
മൂപ്പന്മാരോടു: കാള വയലിലെ പുല്ലു
നക്കിക്കളയുന്നതുപോലെ ഈ കൂട്ടം നമ്മു
ടെ ചുററുമുള്ള എല്ലാവരെയും നക്കിക്കള
യും എന്നു പറഞ്ഞു. അക്കാലത്തു മോവാ
ബ് രാജാവു സിപ്പോരിന്റെ മകനായ
5 ബാലാക് ആയിരുന്നു. അവൻ ബെ
യോരിന്റെ മകനായ ബിലെയാമിനെ
വിളിപ്പാൻ അവന്റെ സ്വജാതിക്കാരുടെ
ദേശത്തു നദീതീരത്തുള്ള പെഥോരിലേക്കു
ദൂതന്മാരെ അയച്ചു: ഒരു ജനം മിസ്രയീ
മിൽനിന്നു പുറപ്പെട്ടുവന്നു ഭൂതലത്തെ
മൂടിയിരിക്കുന്നു; അവർ എനിക്കെതിരെ
6 പാൎക്കുന്നു. നീ വന്നു എനിക്കുവേണ്ടി
ഈ ജനത്തെ ശപിക്കേണമേ; അവർ
എന്നെക്കാൾ ഏററവും ബലവാന്മാർ ആ
യിരിക്കകൊണ്ടു പക്ഷേ അവരെ തോല്പി
ച്ചു ദേശത്തുനിന്നു ഓടിച്ചുകളവാൻ എനി
ക്കു കഴിവുണ്ടാകുമായിരിക്കും; നീ അനുഗ്ര
ഹിക്കുന്നവൻ അനുഗ്രഹിക്കപ്പെട്ടവൻ,
നീ ശപിക്കുന്നവൻ ശപിക്കപ്പെട്ടവൻ
എന്നു ഞാൻ അറിയുന്നു എന്നു പറയിച്ചു.
7 മോവാബ്യമൂപ്പന്മാരും മിദ്യാന്യമൂപ്പന്മാരും
കൂടി കയ്യിൽ പ്രശ്നദക്ഷിണയുമായി ബി
ലെയാമിന്റെ അടുക്കൽ ചെന്നു ബാലാ
ക്കിന്റെ വാക്കുകളെ അവനോടു പറഞ്ഞു.
8 അവൻ അവരോടു: ഇന്നു രാത്രി ഇവി
ടെ പാൎപ്പിൻ; യഹോവ എന്നോടു അരു
ളിച്ചെയ്യുന്നതുപോലെ ഞാൻ നിങ്ങളോടു
ഉത്തരം പറയാം എന്നു പറഞ്ഞു. മോവാ
ബ്യപ്രഭുക്കന്മാർ ബിലെയാമിനോടുകൂടെ
പാൎത്തു. ദൈവം ബിലെയാമിന്റെ അ 9
ടുക്കൽ വന്നു: നിന്നോടുകൂടെയുള്ള ഈ
മനുഷ്യർ ആരെന്നു ചോദിച്ചു. ബിലെ 10
യാം ദൈവത്തോടു: ഒരു ജനം മിസ്ര
യീമിൽനിന്നു പുറപ്പെട്ടുവന്നു ഭൂതലത്തെ
മൂടിയിരിക്കുന്നു; നീ വന്നു എനിക്കു
വേണ്ടി അവരെ ശപിക്കേണം; പക്ഷേ 11
അവരോടു യുദ്ധം ചെയ്തു അവരെ ഓടി
ച്ചുകളവാൻ എനിക്കു കഴിയും എന്നിങ്ങ
നെ മോവാബ് രാജാവായി സിപ്പോരി
ന്റെ മകനായ ബാലാക് എന്റെ അടു
ക്കൽ പറഞ്ഞയച്ചിരിക്കുന്നു എന്നു പറഞ്ഞു.
ദൈവം ബിലെയാമിനോടു: നീ അവ 12
രോടുകൂടെ പോകരുതു; ആ ജനത്തെ ശ
പിക്കയും അരുതു; അവർ അനുഗ്രഹിക്ക
പ്പെട്ടവർ ആകുന്നു എന്നു കല്പിച്ചു. ബി 13
ലെയാം രാവിലെ എഴുന്നേററു ബാലാക്കി
ന്റെ പ്രഭുക്കന്മാരോടു: നിങ്ങളുടെ ദേശ
ത്തേക്കു പോകുവിൻ; നിങ്ങളോടുകൂടെ
പോരുവാൻ യഹോവ എനിക്കു അനുവാ
ദം തരുന്നില്ല എന്നു പറഞ്ഞു. മോവാബ്യ 14
പ്രഭുക്കന്മാർ പുറപ്പെട്ടു ബാലാക്കിന്റെ
അടുക്കൽ ചെന്നു: ബിലെയാമിന്നു ഞങ്ങ
ളോടുകൂടെ വരുവാൻ മനസ്സില്ല എന്നു പ
റഞ്ഞു. ബാലാക് വീണ്ടും അവരെക്കാൾ 15
മാന്യരായ അധികം പ്രഭുക്കന്മാരെ അയ
ച്ചു. അവർ ബിലെയാമിന്റെ അടുക്കൽ 16
വന്നു അവനോടു: എന്റെ അടുക്കൽ വ
രുന്നതിന്നു മുടക്കം ഒന്നും പറയരുതേ.
ഞാൻ നിന്നെ ഏററവും ബഹുമാനിക്കും; 17
നീ എന്നോടു പറയുന്നതൊക്കെയും ഞാൻ
ചെയ്യാം; വന്നു എനിക്കുവേണ്ടി ഈ ജന
ത്തെ ശപിക്കേണമേ എന്നു സിപ്പോരി

ന്റെ മകനായ ബാലാക് പറയുന്നു എന്നു
18 പറഞ്ഞു. ബിലെയാം ബാലാക്കിന്റെ
ഭൃത്യന്മാരോടു: ബാലാക് തന്റെ ഗൃഹം
നിറെച്ച വെള്ളിയും പൊന്നും എനിക്കു
തന്നാലും എന്റെ ദൈവമായ യഹോവയു
ടെ കല്പന ലംഘിച്ചു ഏറെയോ കുറെയോ
19 ചെയ്വാൻ എനിക്കു കഴിയുന്നതല്ല. ആക
യാൽ യഹോവ ഇനിയും എന്നോടു എന്തു
അരുളിച്ചെയ്യും എന്നു ഞാൻ അറിയട്ടെ;
നിങ്ങളും ഈ രാത്രി ഇവിടെ പാൎപ്പിൻ എ
20 ന്നു ഉത്തരം പറഞ്ഞു. രാത്രിയിൽ ദൈവം
ബിലെയാമിന്റെ അടുക്കൽ വന്നു: ഇവർ
നിന്നെ വിളിപ്പാൻ വന്നിരിക്കുന്നു എങ്കിൽ
പുറപ്പെട്ടു അവരോടുകൂടെ പോക; എ
ന്നാൽ ഞാൻ നിന്നോടു കല്പിക്കുന്ന കാൎയ്യം
21 മാത്രമേ ചെയ്യാവു എന്നു കല്പിച്ചു. ബി
ലെയാം രാവിലെ എഴുന്നേറ്റു കഴുതെക്കു
കോപ്പിട്ടു മോവാബ്യപ്രഭുക്കന്മാരോടുകൂടെ
22 പോയി. അവൻ പോകുന്നതുകൊണ്ടു
ദൈവത്തിന്റെ കോപം ജ്വലിച്ചു; യ
ഹോവയുടെ ദൂതൻ വഴിയിൽ അവന്നു
പ്രതിയോഗിയായി നിന്നു; അവനോ ക
ഴുതപ്പുറത്തു കയറി യാത്ര ചെയ്കയായിരു
ന്നു; അവന്റെ രണ്ടു ബാല്യക്കാരും കൂടെ
23 ഉണ്ടായിരുന്നു. യഹോവയുടെ ദൂതൻ
വാൾ ഊരിപ്പിടിച്ചുകൊണ്ടു വഴിയിൽ നി
ല്ക്കുന്നതു കഴുത കണ്ടു; കഴുത വഴിയിൽ
നിന്നു മാറി വയലിലേക്കു പോയി; കഴു
തയെ വഴിയിലേക്കു തിരിക്കേണ്ടതിന്നു
24 ബിലെയാം അതിനെ അടിച്ചു. പിന്നെ
യഹോവയുടെ ദൂതൻ ഇരുപുറവും മതിലു
ള്ള മുന്തിരിത്തോട്ടങ്ങളുടെ ഇടുക്കുവഴി
25 യിൽനിന്നു. കഴുത യഹോവയുടെ ദൂത
നെ കണ്ടപ്പോൾ മതിലരികെ ഒതുങ്ങി
ബിലെയാമിന്റെ കാൽ മതിലോടു ചേൎത്തു
ഞെക്കി; അവൻ അതിനെ വീണ്ടും
26 അടിച്ചു. പിന്നെ യഹോവയുടെ ദൂതൻ
മുമ്പോട്ടു ചെന്നു ഇടത്തോട്ടും വലത്തോട്ടും
മാറുവാൻ വഴിയില്ലാത്ത ഒരു ഇടുക്കിട
യിൽ നിന്നു. യഹോവയുടെ ദൂതനെ 27
കണ്ടപ്പോൾ കഴുത ബിലെയാമിന്റെ കീ
ഴെ കിടന്നുകളഞ്ഞു; ബിലെയാമിന്റെ
കോപം ജ്വലിച്ചു അവൻ കഴുതയെ വടി
കൊണ്ടു അടിച്ചു. അപ്പോൾ യഹോവ 28
കഴുതയുടെ വായ് തുറന്നു; അതു ബിലെ
യാമിനോടു: നീ എന്നെ ഈ മൂന്നു പ്രാവ
ശ്യം അടിപ്പാൻ ഞാൻ നിന്നോടു എന്തു
ചെയ്തു എന്നു ചോദിച്ചു. ബിലെയാം ക 29
ഴുതയോടു: നീ എന്നെ കളിയാക്കിയതു
കൊണ്ടത്രേ. എന്റെ കയ്യിൽ ഒരു വാൾ
ഉണ്ടായിരുന്നെങ്കിൽ ഞാൻ ഇപ്പോൾ
തന്നേ നിന്നെ കൊന്നുകളയുമായിരുന്നു
എന്നു പറഞ്ഞു. കഴുത ബിലെയാമിനോ 30
ടു: ഞാൻ നിന്റെ കഴുതയല്ലയോ? ഇക്കാ
ലമൊക്കെയും എന്റെ പുറത്തല്ലയോ നീ
കയറി നടന്നതു? ഞാൻ എപ്പോഴെങ്കിലും
ഇങ്ങനെ നിന്നോടു കാണിച്ചിട്ടുണ്ടോ
എന്നു ചോദിച്ചു. ഇല്ല എന്നു അവൻ
പറഞ്ഞു. അപ്പോൾ യഹോവ ബിലെ 31
യാമിന്റെ കണ്ണു തുറന്നു, യഹോവയുടെ
ദൂതൻ വാളൂരിപ്പിടിച്ചുകൊണ്ടു നില്ക്കുന്നതു
അവൻ കണ്ടു സാഷ്ടാംഗം വീണു നമസ്ക
രിച്ചു. യഹോവയുടെ ദൂതൻ അവനോ 32
ടു: ഈ മൂന്നു പ്രാവശ്യം നീ കഴുതയെ
അടിച്ചതു എന്തു? ഇതാ, ഞാൻ നിനക്കു
പ്രതിയോഗിയായി പുറപ്പെട്ടിരിക്കുന്നു:
നിന്റെ വഴി നാശകരം എന്നു ഞാൻ
കാണുന്നു. കഴുത എന്നെ കണ്ടു ഈ 33
മൂന്നു പ്രാവശ്യം എന്റെ മുമ്പിൽനിന്നു
മാറിപ്പോയി; അതു മാറിപ്പോയിരുന്നില്ലെ
ങ്കിൽ ഞാൻ ഇപ്പോൾ തന്നേ നിന്നെ
കൊന്നുകളകയും അതിനെ ജീവനോടെ
രക്ഷിക്കയും ചെയ്യുമായിരുന്നു എന്നു പറ
ഞ്ഞു. ബിലെയാം യഹോവയുടെ ദൂത 34

നോടു: ഞാൻ പാപം ചെയ്തിരിക്കുന്നു;
നീ എനിക്കു എതിരായി വഴിയിൽനിന്നി
രുന്നു എന്നു ഞാൻ അറിഞ്ഞില്ല; ഇതു നി
നക്കു അനിഷ്ടമെന്നുവരികിൽ ഞാൻ മട
35 ങ്ങിപ്പൊയ്ക്കൊള്ളാം എന്നു പറഞ്ഞു. യ
ഹോവയുടെ ദൂതൻ ബിലെയാമിനോടു:
ഇവരോടുകൂടെ പോക; എങ്കിലും ഞാൻ
നിന്നോടു കല്പിക്കുന്ന വചനം മാത്രമേ
പറയാവു എന്നു പറഞ്ഞു; ബിലെയാം ബാ
ലാക്കിൻെറ പ്രഭുക്കന്മാരോടുകൂടെ പോക
36 യും ചെയ്തു. ബിലെയാം വരുന്നു എന്നു
ബാലാക് കേട്ടപ്പോൾ അർന്നോൻതീരത്തു
ദേശത്തിൻെറ അതിരിലുള്ള ഈർമോവാ
ബ് വരെ അവനെ എതിരേററുചെന്നു.
37 ബാലാക് ബിലെയാമിനോടു: ഞാൻ നി
ന്നെ വിളിപ്പാൻ ആളയച്ചില്ലയോ? നീ
വരാതിരുന്നതു എന്തു? നിന്നെ ബഹുമാ
നിപ്പാൻ എനിക്കു കഴികയില്ലയോ എന്നു
38 പറഞ്ഞതിന്നു ബിലെയാം ബാലാക്കി
നോടു: ഞാൻ വന്നിരിക്കുന്നുവല്ലോ; എ
ന്നാൽ എന്തെങ്കിലും പറവാൻ എനിക്കു
കഴിയുമോ? ദൈവം എൻെറ നാവിന്മേൽ
ആക്കിത്തരുന്ന വചനമേ ഞാൻ പ്ര
39 സ്താവിക്കയുള്ളു എന്നു പറഞ്ഞു. അങ്ങ
നെ ബിലെയാം ബാലാക്കിനോടുകൂടെ
പോയി; അവർ കിയ്യത്ത്-ഹ്രസോത്തിൽ
40 എത്തി. ബാലാക് കാളകളെയും ആ
ടുകളെയും അറുത്തു ബിലെയാമിന്നും അ
വനോടുകൂടെയുള്ള പ്രഭുക്കന്മാൎക്കും കൊടു
41 ത്തയച്ചു. പിറെറന്നാൾ ബാലാക് ബിലെ
യാമിനെ ബാമോത്ത്-ബാലിലേക്കു കൂട്ടി
ക്കൊണ്ടുപോയി; അവിടെനിന്നു അവൻ
ജനത്തിൻെറ ഒരു അററം കണ്ടു.

## ൨൩. അദ്ധ്യായം.

അനന്തരം ബിലെയാം ബാലാക്കിനോടു:
ഇവിടെ എനിക്കു ഏഴു യാഗപീഠം പണി
തു ഏഴു കാളയെയും ഏഴു ആട്ടുകൊററ
നെയും ഒരുക്കിനിൎത്തുക എന്നു പറഞ്ഞു.
ബിലെയാം പറഞ്ഞതുപോലെ ബാലാക് 2
ചെയ്തു; ബാലാക്കും ബിലെയാമും ഓരോ
പീഠത്തിന്മേലും ഒരു കാളയെയും ഒരു
ആട്ടുകൊററനെയും യാഗം കഴിച്ചു. പി 3
ന്നെ ബിലെയാം ബാലാക്കിനോടു: നി
ൻെറ ഹോമയാഗത്തിൻെറ അടുക്കൽ നി
ല്ക്ക; ഞാൻ അങ്ങോട്ടു ചെല്ലട്ടെ; പക്ഷേ
യഹോവ എനിക്കു പ്രത്യക്ഷനാകും; അ
വൻ എന്നെ ദൎശിപ്പിക്കുന്നതു ഞാൻ നി
ന്നോടു അറിയിക്കും എന്നു പറഞ്ഞു കുന്നി
ന്മേൽ കയറി. ദൈവം ബിലെയാമിന്നു 4
പ്രത്യക്ഷനായി; ബിലെയാം അവനോടു:
ഞാൻ ഏഴു പീഠം ഒരുക്കി ഓരോ പീഠത്തി
ന്മേൽ ഒരു കാളയെയും ഒരു ആട്ടുകൊററ
നെയും യാഗം കഴിച്ചിരിക്കുന്നു എന്നു പ
റഞ്ഞു. എന്നാറെ യഹോവ ഒരു വചനം 5
ബിലെയാമിൻെറ നാവിന്മേൽ ആക്കി
ക്കൊടുത്തു: നീ ബാലാക്കിൻെറ അടുക്കൽ
മടങ്ങിച്ചെന്നു ഇപ്രകാരം പറയേണം
എന്നു കല്പിച്ചു. അവൻ അവൻെറ അടു 6
ക്കൽ മടങ്ങിച്ചെന്നു; അവനും മോവാബ്യ
പ്രഭുക്കന്മാർ എല്ലാവരും ഹോമയാഗത്തി
ൻെറ അടുക്കൽ നിന്നിരുന്നു. അപ്പോൾ 7
അവൻ സുഭാഷിതം ചൊല്ലിത്തുടങ്ങി
യതു:

ബാലാക് എന്നെ അരാമിൽനിന്നും
മോവാബ് രാജാവു പൂൎവ്വപൎവ്വതങ്ങളിൽനി
ന്നും വരുത്തി:
ചെന്നു യാക്കോബിനെ ശപിക്ക;
ചെന്നു യിസ്രായേലിനെ പ്രാകുക എന്നു
പറഞ്ഞു.
ദൈവം ശപിക്കാത്തവനെ ഞാൻ എങ്ങ 8
നെ ശപിക്കും?
യഹോവ പ്രാകാത്തവനെ ഞാൻ എങ്ങ
നെ പ്രാകും?

അവരുടെമേൽ അടകയും അവർ സഭ
യുടെ ഇടയിൽനിന്നു നശിക്കയും ചെയ്തു.
34 അവരുടെ ചുററും ഇരുന്ന യിസ്രായേല്യർ
ഒക്കെയും അവരുടെ നിലവിളി കേട്ടു:
ഭൂമി നമ്മെയും വിഴുങ്ങിക്കളയരുതേ എന്നു
35 പറഞ്ഞു ഓടിപ്പോയി. അപ്പോൾ യഹോ
വയിങ്കൽനിന്നു തീ പുറപ്പെട്ടു ധൂപം കാട്ടി
യ ഇരുനൂററമ്പതുപേരെയും ദഹിപ്പിച്ചു.
36 യഹോവ മോശെയോടു അരുളിച്ചെ
37 യ്തതു: പുരോഹിതനായ അഹരോന്റെ
മകൻ എലെയാസാരിനോടു അവൻ
എരിതീയുടെ ഇടയിൽനിന്നു ധൂപകലശ
ങ്ങൾ എടുപ്പാൻ പറക; അവ വിശുദ്ധമാ
കുന്നു; തീ അങ്ങോട്ടു തട്ടിക്കളകയും ചെയ്ക;
38 പാപം ചെയ്തു തങ്ങൾക്കു ജീവനാശം വരു
ത്തിയ ഇവരുടെ ധൂപകലശങ്ങൾ യാഗ
പീഠം പൊതിവാൻ അടിച്ചു തകിടാക്കേ
ണം; അതു യഹോവയുടെ സന്നിധിയിൽ
കൊണ്ടുവന്നതിനാൽ വിശുദ്ധമാകുന്നു;
യിസ്രായേൽമക്കൾക്കു അതു ഒരു അടയാള
39 മായിരിക്കട്ടെ. വെന്തുപോയവർ ധൂപം
കാട്ടിയ താമ്രകലശങ്ങൾ പുരോഹിതനായ
40 എലെയാസാർ എടുത്തു അഹരോന്റെ സ
ന്തതിയിൽ അല്ലാത്ത യാതൊരു അന്യനും
യഹോവയുടെ സന്നിധിയിൽ ധൂപം കാ
ണിപ്പാൻ അടുക്കയും കോരഹിനെയും അ
വന്റെ കൂട്ടുകാരെയും പോലെ ആകയും
ചെയ്യാതിരിക്കേണ്ടതിന്നു യിസ്രായേൽമ
ക്കൾക്കു ജ്ഞാപകമായി അവയെ യാഗപീ
ഠം പൊതിവാൻ തകിടായി അടിപ്പിച്ചു;
യഹോവ മോശെമുഖാന്തരം കല്പിച്ചതു
പോലെതന്നേ.
41 പിറെറന്നാൾ യിസ്രായേൽമക്കളുടെ
സഭയെല്ലാം മോശെക്കും അഹരോന്നും വി
രോധമായി പിറുപിറുത്തു: നിങ്ങൾ യ
ഹോവയുടെ ജനത്തെ കൊന്നുകളഞ്ഞു
42 എന്നു പറഞ്ഞു. ഇങ്ങനെ മോശെക്കും
അഹരോന്നും വിരോധമായി സഭകൂടിയ
പ്പോൾ അവർ സമാഗമനകൂടാരത്തിന്റെ
നേരെ നോക്കി: മേഘം അതിനെ മൂടി
യഹോവയുടെ തേജസ്സും പ്രത്യക്ഷമായി
രിക്കുന്നതു കണ്ടു. അപ്പോൾ മോശെയും 43
അഹരോനും സമാഗമനകൂടാരത്തിന്റെ
മുമ്പിൽ ചെന്നു. യഹോവ മോശെയോ 44
ടു: ഈ സഭയുടെ മദ്ധ്യേനിന്നു മാറിപ്പോ
കുവിൻ; ഞാൻ അവരെ ക്ഷണത്തിൽ 45
സംഹരിക്കും എന്നരുളിച്ചെയ്തു. അപ്പോൾ
അവർ കവിണ്ണുവീണു. മോശെ അഹ 46
രോനോടു: നീ ധൂപകലശം എടുത്തു അ
തിൽ യാഗപീഠത്തിലെ തീ ഇട്ടു ധൂപവൎഗ്ഗ
വും ഇട്ടു വേഗത്തിൽ സഭയുടെ മദ്ധ്യേ
ചെന്നു അവൎക്കുവേണ്ടി പ്രായശ്ചിത്തം
കഴിക്ക; യഹോവയുടെ സന്നിധിയിൽ
നിന്നു ക്രോധം പുറപ്പെട്ടു ബാധ തുടങ്ങി
യിരിക്കുന്നു എന്നു പറഞ്ഞു. മോശെ കല്പി 47
ച്ചതുപോലെ അഹരോൻ കലശം എടുത്തു
സഭയുടെ നടുവിലേക്കു ഓടി, ബാധ ജന
ത്തിന്റെ ഇടയിൽ തുടങ്ങിയിരിക്കുന്നതു
കണ്ടു, ധൂപം കാട്ടി ജനത്തിന്നുവേണ്ടി
പ്രായശ്ചിത്തം കഴിച്ചു, മരിച്ചവൎക്കും ജീ 48
വനുള്ളവൎക്കും നടുവിൽ നിന്നപ്പോൾ ബാ
ധ അടങ്ങി. കോരഹിന്റെ സംഗതി 49
വശാൽ മരിച്ചവരെ കൂടാതെ ബാധയാൽ
മരിച്ചവർ പതിന്നാലായിരത്തെഴുനൂറു
പേർ ആയിരുന്നു. പിന്നെ അഹരോൻ 50
സമാഗമനകൂടാരത്തിന്റെ വാതില്ക്കൽ
മോശെയുടെ അടുക്കൽ മടങ്ങിവന്നു; അ
ങ്ങനെ ബാധ നിന്നുപോയി.

## ൧൭. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
രുളിച്ചെയ്തതു: യിസ്രായേൽമക്കളോടു സം 2
സാരിച്ചു അവരുടെ പക്കൽനിന്നു ഗോത്രം
ഗോത്രമായി സകലഗോത്രപ്രഭുക്കന്മാരോ

ട്ടം ഓരോ വടിവീതം പന്ത്രണ്ടു വടി വാ
ങ്ങി ഓരോരുത്തന്റെ വടിമേൽ അവ
3 ന്റെ പേർ എഴുതുക. ലേവിയുടെ വടി
മേലോ അഹരോന്റെ പേർ എഴുതേണം;
ഓരോ ഗോത്രത്തലവന്നു ഓരോ വടി
4 ഉണ്ടായിരിക്കേണം. സമാഗമനക്കൂടാര
ത്തിൽ ഞാൻ നിങ്ങൾക്കു വെളിപ്പെടുന്ന
ഇടമായ സാക്ഷ്യത്തിന്റെ മുമ്പാകെ അവ
5 യെ വെക്കേണം. ഞാൻ തിരഞ്ഞെടുക്കു
ന്നവന്റെ വടി തളിൎക്കും; ഇങ്ങനെ യി
സ്രായേൽമക്കൾ നിങ്ങൾക്കു വിരോധമാ
യി പിറുപിറുക്കുന്നതു ഞാൻ നിൎത്തലാക്കും.
6 മോശെ യിസ്രായേൽമക്കളോടു സംസാരി
ക്കയും അവരുടെ സകലപ്രഭുക്കന്മാരും
ഗോത്രംഗോത്രമായി ഓരോ പ്രഭു ഓരോ
വടിവീതം പന്ത്രണ്ടു വടി അവന്റെ പ
ക്കൽ കൊടുക്കയും ചെയ്തു; വടികളുടെ കൂട്ട
ത്തിൽ അഹരോന്റെ വടിയും ഉണ്ടായി
7 രുന്നു. മോശെ വടികളെ സാക്ഷ്യകൂടാ
രത്തിൽ യഹോവയുടെ സന്നിധിയിൽ
8 വെച്ചു. പിറ്റെന്നാൾ മോശെ സാക്ഷ്യ
കൂടാരത്തിൽ കടന്നപ്പോൾ ലേവിഗൃഹ
ത്തിന്നുള്ള അഹരോന്റെ വടി തളിൎത്തി
രിക്കുന്നതു കണ്ടു; അതു തളിൎത്തു പൂത്തു
9 ബദാംഫലം കായിച്ചിരുന്നു. മോശെ വ
ടികളെല്ലാം യഹോവയുടെ സന്നിധി
യിൽനിന്നു എടുത്തു യിസ്രായേൽമക്കളുടെ
അടുക്കൽ പുറത്തു കൊണ്ടുവന്നു; അവർ
ഓരോരുത്തൻ താന്താന്റെ വടി നോക്കി
10 യെടുത്തു. യഹോവ മോശെയോടു: അ
ഹരോന്റെ വടി മത്സരികൾക്കു ഒരു അ
ടയാളമായി സൂക്ഷിക്കേണ്ടതിന്നു സാക്ഷ്യ
ത്തിന്റെ മുമ്പിൽ തിരികെ കൊണ്ടുവരി
ക; അവർ മരിക്കാതിരിക്കേണ്ടതിന്നു എ
നിക്കു വിരോധമായുള്ള അവരുടെ പിറു
പിറുപ്പു നീ ഇങ്ങനെ നിൎത്തലാക്കും എന്നു
11 കല്പിച്ചു. മോശെ അങ്ങനെ തന്നേ ചെ
യ്തു; യഹോവ തന്നോടു കല്പിച്ചതുപോലെ
അവൻ ചെയ്തു.
അപ്പോൾ യിസ്രായേൽമക്കൾ മോശെ 12
യോടു: ഇതാ, ഞങ്ങൾ ചത്തൊടുങ്ങുന്നു;
ഞങ്ങൾ നശിക്കുന്നു; ഞങ്ങൾ എല്ലാവരും
നശിക്കുന്നു. യഹോവയുടെ തിരുനിവാ 13
സത്തോടു അടുക്കുന്നവനെല്ലാം ചാകുന്നു;
ഞങ്ങൾ ഒക്കെയും ചത്തൊടുങ്ങേണമോ
എന്നു പറഞ്ഞു.

## ൰൮. അദ്ധ്യായം.

പിന്നെ യഹോവ അഹരോനോടു അരു
ളിച്ചെയ്തതെന്തെന്നാൽ: നീയും നിന്റെ
പുത്രന്മാരും നിന്റെ പിതൃഭവനവും വിശു
ദ്ധമന്ദിരം സംബന്ധിച്ചുണ്ടാകുന്ന അകൃത്യം
വഹിക്കേണം; നീയും നിന്റെ പുത്രന്മാ
രും നിങ്ങളുടെ പൌരോഹിത്യം സംബ
ന്ധിച്ചുണ്ടാകുന്ന അകൃത്യവും വഹിക്കേണം.
നിന്റെ പിതൃഗോത്രമായ ലേവിഗോത്ര 2
ത്തിലുള്ള നിന്റെ സഹോദരന്മാരെയും
നിന്നോടുകൂടെ അടുത്തുവരുമാറാക്കേണം.
അവർ നിന്നോടു ചേൎന്നു നിനക്കു ശുശ്രൂ
ഷ ചെയ്യേണം; നീയും നിന്റെ പുത്രന്മാ
രുമോ സാക്ഷ്യകൂടാരത്തിങ്കൽ ശുശ്രൂഷ
ചെയ്യേണം. അവർ നിനക്കും കൂടാര 3
ത്തിന്നൊക്കെയും ആവശ്യമുള്ള കാൎയ്യം
നോക്കേണം; എന്നാൽ അവരും നിങ്ങളും
കൂടെ മരിക്കാതിരിക്കേണ്ടതിന്നു അവർ
വിശുദ്ധമന്ദിരത്തിലെ ഉപകരണങ്ങളോ
ടും യാഗപീഠത്തോടും അടുക്കരുതു. അവർ 4
നിന്നോടു ചേൎന്നു സമാഗമനക്കൂടാരം സം
ബന്ധിച്ചുള്ള സകലവേലെക്കുമായി കൂടാ
രത്തിന്റെ കാൎയ്യം നോക്കേണം; ഒരു അ
ന്യനും നിങ്ങളോടു അടുക്കരുതു. യിസ്രാ 5
യേൽമക്കളുടെ മേൽ ഇനി ക്രോധം വ
രാതിരിക്കേണ്ടതിന്നു വിശുദ്ധമന്ദിരത്തി
ന്റെയും യാഗപീഠത്തിന്റെയും കാൎയ്യം

6 നിങ്ങൾ നോക്കേണം. ലേവ്യരായ നി
ങ്ങളുടെ സഹോദരന്മാരെയോ ഞാൻ യി
സ്രായേൽമക്കളുടെ ഇടയിൽനിന്നു എടുത്തി
രിക്കുന്നു; യഹോവെക്കു ദാനമായിരിക്കുന്ന
അവരെ സമാഗമനക്കൂടാരം സംബന്ധി
ച്ചുള്ള വേല ചെയ്യേണ്ടതിന്നു ഞാൻ നി
7 ങ്ങൾക്കു ദാനം ചെയ്തിരിക്കുന്നു. ആക
യാൽ നീയും നിന്റെ പുത്രന്മാരും യാഗ
പീഠത്തിങ്കലും തിരശ്ശീലെക്കകത്തും ഉള്ള
സകലകാൎയ്യത്തിലും നിങ്ങളുടെ പൌരോ
ഹിത്യം അനുഷ്ഠിച്ചു ശുശ്രൂഷചെയ്യേണം;
പൌരോഹിത്യം ഞാൻ നിങ്ങൾക്കു ദാനം
ചെയ്തിരിക്കുന്നു; അന്യൻ അടുത്തു വന്നാൽ
മരണശിക്ഷ അനുഭവിക്കേണം.
8 യഹോവ പിന്നെയും അഹരോനോടു
അരുളിച്ചെയ്തതു: ഇതാ, എന്റെ ഉദൎച്ചാ
ൎപ്പണങ്ങളുടെ കാൎയ്യം ഞാൻ നിന്നെ ഭരമേ
ല്പിച്ചിരിക്കുന്നു; യിസ്രായേൽമക്കളുടെ സ
കലവസ്തുക്കളിലും അവയെ ഞാൻ നിന
ക്കും നിന്റെ പുത്രന്മാൎക്കും ഓഹരിയാ
യും ശാശ്വതാവകാശമായും തന്നിരിക്കുന്നു.
9 തീയിൽ ദഹിപ്പിക്കാത്തതായി അതിവിശു
ദ്ധവസ്തുക്കളിൽവെച്ചു ഇതു നിനക്കുള്ളതാ
യിരിക്കേണം; അവർ എനിക്കു അൎപ്പിക്കു
ന്ന അവരുടെ എല്ലാവഴിപാടും സകല
ഭോജനയാഗവും സകലപാപയാഗവും സ
കലഅകൃത്യയാഗവും അതിവിശുദ്ധമായി
നിനക്കും നിന്റെ പുത്രന്മാൎക്കും ഇരിക്കേ
10 ണം. അതിവിശുദ്ധവസ്തുവായിട്ടു അതു
ഭക്ഷിക്കേണം; ആണുങ്ങളെല്ലാം അതു
ഭക്ഷിക്കേണം; അതു നിനക്കുവേണ്ടി വി
11 ശുദ്ധമായിരിക്കേണം. യിസ്രായേൽമക്കളു
ടെ ദാനമായുള്ള ഉദൎച്ചാൎപ്പണമായ ഇതു അ
വരുടെ സകലനീരാജനയാഗങ്ങളോടും
കൂടെ നിനക്കുള്ളതാകുന്നു; ഇവയെ ഞാൻ
നിനക്കും നിന്റെ പുത്രന്മാൎക്കും പുത്രിമാൎക്കും
ശാശ്വതാവകാശമായി തന്നിരിക്കുന്നു; നി
ന്റെ വീട്ടിൽ ശുദ്ധിയുള്ളവനെല്ലാം അതു
ഭക്ഷിക്കാം. എണ്ണയിൽ വിശേഷമായ 12
തൊക്കെയും പുതുവീഞ്ഞിലും ധാന്യത്തി
ലും വിശേഷമായതൊക്കെയും ഇങ്ങനെ
അവർ യഹോവെക്കു അൎപ്പിക്കുന്ന ആദ്യ
ഫലമൊക്കെയും ഞാൻ നിനക്കു തന്നിരി
ക്കുന്നു. അവർ തങ്ങളുടെ ദേശത്തുള്ള 13
എല്ലാററിലും യഹോവെക്കു കൊണ്ടുവരുന്ന
ആദ്യഫലങ്ങൾ നിനക്കു ആയിരിക്കേണം;
നിന്റെ വീട്ടിൽ ശുദ്ധിയുള്ളവനെല്ലാം
അതു ഭക്ഷിക്കാം. യിസ്രായേലിൽ ശപ 14
ഥാൎപ്പിതമായതു ഒക്കെയും നിനക്കു ഇരി
ക്കേണം. മനുഷ്യരിൽ ആകട്ടെ മൃഗങ്ങ 15
ളിൽ ആകട്ടെ സകലജഡത്തിലും അവർ
യഹോവെക്കു കൊണ്ടുവരുന്ന കടിഞ്ഞൂൽ
ഒക്കെയും നിനക്കു ഇരിക്കേണം; മനുഷ്യ
ന്റെ കടിഞ്ഞൂലിനെയോ വീണ്ടെടുക്കേ
ണം; അശുദ്ധമൃഗങ്ങളുടെ കടിഞ്ഞൂലിനെ
യും വീണ്ടെടുക്കേണം. വീണ്ടെടുപ്പുവില 16
യോ: ഒരു മാസംമുതൽ മേലോട്ടു പ്രായമു
ള്ളതിനെ നിന്റെ മതിപ്പുപ്രകാരം അഞ്ചു
ശേക്കെൽ ദ്രവ്യംകൊടുത്തു വീണ്ടെടുക്കേ
ണം. ശേക്കെൽ ഒന്നിന്നു ഇരുപതു ഗേ
രപ്രകാരം വിശുദ്ധമന്ദിരത്തിലെ തൂക്കം
തന്നേ. എന്നാൽ പശു, ആടു, കോലാടു 17
എന്നിവയുടെ കടിഞ്ഞൂലിനെ വീണ്ടെടു
ക്കരുതു; അവ വിശുദ്ധമാകുന്നു; അവയുടെ
രക്തം യാഗപീഠത്തിന്മേൽ തളിച്ചു മേദ
സ്സു യഹോവെക്കു സൌരഭ്യവാസനയായ
ദഹനയാഗമായി ദഹിപ്പിക്കേണം. നീ 18
രാജനം ചെയ്തു നെഞ്ചും വലത്തെ കൈ
ക്കുറകും നിനക്കുള്ളതായിരിക്കുന്നതുപോ
ലെ തന്നേ അവയുടെ മാംസവും നിനക്കു
ഇരിക്കേണം. യിസ്രായേൽമക്കൾ യഹോ 19
വെക്കു അൎപ്പിക്കുന്ന വിശുദ്ധവസ്തുക്കളിൽ
ഉദൎച്ചാൎപ്പണങ്ങളെല്ലാം ഞാൻ നിനക്കും
നിന്റെ പുത്രന്മാൎക്കും പുത്രിമാൎക്കും ശാശ്വ

താവകാശമായി തന്നിരിക്കുന്നു; യഹോവ
യുടെ സന്നിധിയിൽ നിനക്കും നിന്റെ
സന്തതിക്കും ഇതു എന്നേക്കും ഒരു ലവ
20 ണനിയമം ആകുന്നു. യഹോവ പിന്നെ
യും അഹരോനോടു: നിനക്കു അവരുടെ
ഭൂമിയിൽ ഒരു അവകാശവും ഉണ്ടാക
രുതു; അവരുടെ ഇടയിൽ നിനക്കു ഒരു
ഓഹരിയും അരുതു; യിസ്രായേൽമക്കളുടെ
ഇടയിൽ ഞാൻ തന്നേ നിന്റെ ഓഹരി
യും അവകാശവും ആകുന്നു എന്നു അരുളി
ച്ചെയ്തു.
21 ലേവ്യൎക്കോ ഞാൻ സമാഗമനകൂടാരം
സംബന്ധിച്ചു അവർ ചെയ്യുന്ന വേലെക്കു
യിസ്രായേലിൽ ഉള്ള ദശാംശം എല്ലാം അ
22 വകാശമായി കൊടുത്തിരിക്കുന്നു. യിസ്രാ
യേൽമക്കൾ പാപം വഹിച്ചു മരിക്കാതി
രിക്കേണ്ടതിന്നു മേലാൽ സമാഗമനകൂടാ
23 രത്തോടു അടുക്കരുതു. ലേവ്യർ സമാഗ
മനകൂടാരം സംബന്ധിച്ചുള്ള വേല ചെയ്ക
യും അവരുടെ അകൃത്യം വഹിക്കയും വേ
ണം; അതു തലമുറതലമുറയായി എന്നേക്കു
മുള്ള ചട്ടമായിരിക്കേണം; അവൎക്കു യിസ്രാ
യേൽമക്കളുടെ ഇടയിൽ അവകാശം ഉണ്ടാ
24 കരുതു. യിസ്രായേൽമക്കൾ യഹോവെ
ക്കു ഉദൎച്ചാൎപ്പണമായി അൎപ്പിക്കുന്ന ദശാംശം
ഞാൻ ലേവ്യൎക്കു അവകാശമായി കൊടുത്തി
രിക്കുന്നു; അതുകൊണ്ടു അവൎക്കു യിസ്രാ
യേൽമക്കളുടെ ഇടയിൽ അവകാശം അ
രുതു എന്നു ഞാൻ അവരോടു കല്പിച്ചിരി
ക്കുന്നു.
25 യഹോവ പിന്നെയും മോശെയോടു അ
26 രുളിച്ചെയ്തതു: നീ ലേവ്യരോടു പറയേണ്ട
തു എന്തെന്നാൽ: യിസ്രായേൽമക്കളുടെ
പക്കൽനിന്നു ഞാൻ നിങ്ങളുടെ അവകാ
ശമായി നിങ്ങൾക്കു തന്നിരിക്കുന്ന ദശാം
ശം അവരോടു വാങ്ങുമ്പോൾ ദശാംശത്തി
ന്റെ പത്തിലൊന്നു നിങ്ങൾ യഹോവെ
ക്കു ഉദൎച്ചാൎപ്പണമായി അൎപ്പിക്കേണം. നി 27
ങ്ങളുടെ ഈ ഉദൎച്ചാൎപ്പണം കളത്തിലെ ധാ
ന്യംപോലെയും മുന്തിരിച്ചക്കിലെ നിറവു
പോലെയും നിങ്ങളുടെ പേൎക്കു എണ്ണും.
ഇങ്ങനെ യിസ്രായേൽമക്കളോടു നിങ്ങൾ 28
വാങ്ങുന്ന സകലദശാംശത്തിൽനിന്നും യ
ഹോവെക്കു ഒരു ഉദൎച്ചാൎപ്പണം അൎപ്പിക്കേ
ണം; യഹോവെക്കുള്ള ആ ഉദൎച്ചാൎപ്പണം നി
ങ്ങൾ പുരോഹിതനായ അഹരോന്നു കൊ
ടുക്കേണം. നിങ്ങൾക്കുള്ള സകലദാനങ്ങ 29
ളിലും ഉത്തമമായ എല്ലാററിന്റെയും വിശു
ദ്ധഭാഗം നിങ്ങൾ യഹോവെക്കു ഉദൎച്ചാൎപ്പ
ണമായി അൎപ്പിക്കേണം. ആകയാൽ നീ 30
അവരോടു പറയേണ്ടതെന്തെന്നാൽ: നി
ങ്ങൾ അതിന്റെ ഉത്തമഭാഗം ഉദൎച്ചാൎപ്പണ
മായി അൎപ്പിക്കുമ്പോൾ അതു കളത്തിലെ
അനുഭവംപോലെയും മുന്തിരിച്ചക്കിലെ
അനുഭവംപോലെയും ലേവ്യൎക്കു എണ്ണും.
അതു നിങ്ങൾക്കും നിങ്ങളുടെ കുടുംബങ്ങൾ 31
ക്കും എല്ലാടത്തുവെച്ചും ഭക്ഷിക്കാം; അതു
സമാഗമനകൂടാരത്തിങ്കൽ നിങ്ങൾ ചെയ്യു
ന്ന വേലെക്കുള്ള ശമ്പളം ആകുന്നു. അതി 32
ന്റെ ഉത്തമഭാഗം ഉദൎച്ചചെയ്താൽ പിന്നെ
നിങ്ങൾ അതുനിമിത്തം പാപം വഹിക്ക
യില്ല; നിങ്ങൾ യിസ്രായേൽമക്കളുടെ വി
ശുദ്ധവസ്തുക്കൾ അശുദ്ധമാക്കുകയും അതി
നാൽ മരിച്ചുപോവാൻ ഇടവരികയുമില്ല.

## ൧൯. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടും അ
ഹരോനോടും അരുളിച്ചെയ്തതു: യഹോവ ൨
കല്പിച്ച ന്യായപ്രമാണമെന്തെന്നാൽ: കള
ങ്കവും ഊനവുമില്ലാത്തതും നുകം വെക്കാത്ത
തുമായ ഒരു ചുവന്ന പശുക്കിടാവിനെ
നിന്റെ അടുക്കൽ കൊണ്ടുവരുവാൻ യി
സ്രായേൽമക്കളോടു പറക. നിങ്ങൾ അ 3
തിനെ പുരോഹിതനായ എലെയാസാരി

ൻെറ പക്കൽ ഏല്പിക്കേണം; അവൻ അ
തിനെ പാളയത്തിന്നു പുറത്തു കൊണ്ടു
പോകയും ഒരുവൻ അതിനെ അവൻെറ
4 മുമ്പിൽവെച്ചു അറുക്കയും വേണം. പു
രോഹിതനായ എലെയാസാർ വിരൽകൊ
ണ്ടു അതിൻെറ രക്തം കുറെ എടുത്തു സമാ
ഗമനകൂടാരത്തിൻെറ മുൻഭാഗത്തിന്നു നേ
5 രെ ഏഴു പ്രാവശ്യം തളിക്കേണം. അതി
ൻെറ ശേഷം പശുക്കിടാവിനെ അവൻ
കാൺകെ ചുട്ടു ഭസ്മീകരിക്കേണം; അതി
ൻെറ തോലും മാംസവും രക്തവും ചാണക
6 വും കൂടെ ചുടേണം. പിന്നെ പുരോഹി
തൻ ദേവദാരു, ഈസോപ്പു, ചുവപ്പുനൂൽ
എന്നിവ എടുത്തു പശുക്കിടാവിനെ ചുട്ടു
7 ന്ന തീയുടെ നടുവിൽ ഇടേണം. അന
ന്തരം പുരോഹിതൻ വസ്ത്രം അലക്കി ദേ
ഹം വെള്ളത്തിൽ കഴുകിയശേഷം പാളയ
ത്തിലേക്കു വരികയും സന്ധ്യവരെ അശുദ്ധ
8 നായിരിക്കയും വേണം. അതിനെ ചുട്ട
വനും വസ്ത്രം അലക്കി ദേഹം വെള്ളത്തിൽ
കഴുകകയും സന്ധ്യവരെ അശുദ്ധനായിരി
9 ക്കയും വേണം. പിന്നെ ശുദ്ധിയുള്ള ഒരു
ത്തൻ പശുക്കിടാവിൻെറ ഭസ്മം വാരി പാ
ളയത്തിന്നു പുറത്തു വെടിപ്പുള്ള ഒരു സ്ഥ
ലത്തു വെക്കേണം; അതു യിസ്രായേൽമക്ക
ളുടെ സഭെക്കുവേണ്ടി ശുദ്ധീകരണജല
ത്തിന്നായി സൂക്ഷിച്ചുവെക്കേണം; അതു
10 ഒരു പാപയാഗം. പശുക്കിടാവിൻെറ
ഭസ്മം വാരിയവനും വസ്ത്രം അലക്കി സ
ന്ധ്യവരെ അശുദ്ധനായിരിക്കേണം; യി
സ്രായേൽമക്കൾക്കും അവരുടെ ഇടയിൽ
വന്നുപാൎക്കുന്ന പരദേശിക്കും ഇതു എന്നേ
11 ക്കുമുള്ള ചട്ടം ആയിരിക്കേണം. യാതൊരു
മനുഷ്യൻെറയും ശവം തൊടുന്നവൻ ഏഴു
ദിവസം അശുദ്ധൻ ആയിരിക്കേണം.
12 അവൻ മൂന്നാം ദിവസവും ഏഴാം ദിവസ
വും ആ വെള്ളംകൊണ്ടു തന്നെത്താൻ ശു
ദ്ധീകരിക്കേണം; അങ്ങനെ അവൻ ശു
ദ്ധിയുള്ളവനാകും; എന്നാൽ മൂന്നാം ദിവ
സം തന്നെ ശുദ്ധീകരിക്കാഞ്ഞാൽ ഏഴാം
ദിവസം അവൻ ശുദ്ധിയുള്ളവനാകയില്ല.
മരിച്ചുപോയ ഒരു മനുഷ്യൻെറ ശവം 13
ആരെങ്കിലും തൊട്ടിട്ടു തന്നെത്താൻ ശു
ദ്ധീകരിക്കാഞ്ഞാൽ അവൻ യഹോവയു
ടെ തിരുനിവാസത്തെ അശുദ്ധമാക്കുന്നു;
അവനെ യിസ്രായേലിൽനിന്നു ഛേദിച്ചു
കളയേണം; ശുദ്ധീകരണജലംകൊണ്ടു
അവനെ തളിച്ചില്ല; അവൻ അശുദ്ധൻ.
അവൻെറ അശുദ്ധി അവൻെറമേൽ നി
ല്ക്കുന്നു. കൂടാരത്തിൽവെച്ചു ഒരുത്തൻ മരി 14
ച്ചാലുള്ള ന്യായപ്രമാണം ആവിതു: ആ
കൂടാരത്തിൽ കടക്കുന്ന ഏവനും കൂടാ
രത്തിൽ ഇരിക്കുന്ന ഏവനും ഏഴു ദിവ
സം അശുദ്ധൻ ആയിരിക്കേണം. മൂടി 15
കെട്ടാതെ തുറന്നിരിക്കുന്ന പാത്രമെല്ലാം
അശുദ്ധമാകും. വെളിയിൽവെച്ചു വാ 16
ളാൽ കൊല്ലപ്പെട്ട ഒരുത്തനെയോ മരിച്ചു
പോയ ഒരുത്തനെയോ മനുഷ്യൻെറ അ
സ്ഥിയെയോ ഒരു ശവക്കുഴിയെയോ തൊ
ടുന്നവൻ എല്ലാം ഏഴു ദിവസം അശുദ്ധ
നായിരിക്കേണം. അശുദ്ധനായിത്തീരു 17
ന്നവന്നുവേണ്ടി പാപയാഗം ചുട്ട ഭസ്മം എ
ടുത്തു ഒരു പാത്രത്തിൽ ഇട്ടു അതിൽ ഉറവു
വെള്ളം ഒഴിക്കേണം. പിന്നെ ശുദ്ധിയു 18
ള്ള ഒരുത്തൻ ഈസോപ്പു എടുത്തു വെള്ള
ത്തിൽ മുക്കി കൂടാരത്തെയും സകലപാത്ര
ങ്ങളെയും അവിടെ ഉണ്ടായിരുന്ന ആളുക
ളെയും അസ്ഥിയെയോ കൊല്ലപ്പെട്ട ഒരു
ത്തനെയോ മരിച്ചുപോയ ഒരുത്തനെയോ
ഒരു ശവക്കുഴിയെയോ തൊട്ടവനെയും ത
ളിക്കേണം. ശുദ്ധിയുള്ളവൻ അശുദ്ധനാ 19
യ്തീൎന്നവനെ മൂന്നാം ദിവസവും ഏഴാം ദി
വസവും തളിക്കേണം; ഏഴാം ദിവസം അ
വൻ തന്നെ ശുദ്ധീകരിച്ചു വസ്ത്രം അലക്കി

വെള്ളത്തിൽ തന്നെത്താൻ കഴുകേണം;
സന്ധ്യെക്കു അവൻ ശുദ്ധിയുള്ളവനാകും.
20 എന്നാൽ ആരെങ്കിലും അശുദ്ധനായ്തീൎന്നി
ട്ടു തന്നെത്താൻ ശുദ്ധീകരിക്കാഞ്ഞാൽ അ
വനെ സഭയിൽനിന്നു ഛേദിച്ചുകളയേ
ണം; അവൻ യഹോവയുടെ വിശുദ്ധമന്ദി
രം അശുദ്ധമാക്കി; ശുദ്ധീകരണജലംകൊ
ണ്ടു അവനെ തളിച്ചില്ല; അവൻ അശു
21 ദ്ധൻ. ഇതു അവൎക്കു എന്നേക്കുമുള്ള ചട്ടം
ആയിരിക്കേണം; ശുദ്ധീകരണജലം തളി
ക്കുന്നവൻ വസ്ത്രം അലക്കേണം; ശുദ്ധീകര
ണജലം തൊടുന്നവനും സന്ധ്യവരെ അശു
22 ദ്ധൻ ആയിരിക്കേണം. അശുദ്ധൻ തൊ
ടുന്നതു എല്ലാം അശുദ്ധമാകും; അതു തൊടു
ന്നവനും സന്ധ്യവരെ അശുദ്ധനായിരി
ക്കേണം.

## ൨൦. അദ്ധ്യായം.

അനന്തരം യിസ്രായേൽമക്കളുടെ സൎവ്വസ
ഭയും ഒന്നാം മാസം സീൻമരുഭൂമിയിൽ
എത്തി, ജനം കാദേശിൽ പാൎത്തു; അവി
ടെവെച്ചു മിൎയ്യാം മരിച്ചു; അവിടെ അവ
2 ളെ അടക്കം ചെയ്തു. ജനത്തിന്നു കുടി
പ്പാൻ വെള്ളം ഉണ്ടായിരുന്നില്ല; അപ്പോൾ
അവർ മോശെക്കും അഹരോന്നും വിരോ
3 ധമായി കൂട്ടം കൂടി. ജനം മോശെയോടു
കലഹിച്ചു: ഞങ്ങളുടെ സഹോദരന്മാർ യ
ഹോവയുടെ സന്നിധിയിൽ മരിച്ചപ്പോൾ
ഞങ്ങളും മരിച്ചുപോയിരുന്നുവെങ്കിൽ കൊ
4 ള്ളായിരുന്നു. ഞങ്ങളും ഞങ്ങളുടെ മൃഗങ്ങളും
ഇവിടെ കിടന്നു ചാകേണ്ടതിന്നു നിങ്ങൾ
യഹോവയുടെ സഭയെ ഈ മരുഭൂമിയിൽ
5 കൊണ്ടുവന്നതു എന്തു? ഈ വല്ലാത്ത സ്ഥ
ലത്തു ഞങ്ങളെ കൊണ്ടുവരുവാൻ നിങ്ങൾ
മിസ്രയീമിൽനിന്നു ഞങ്ങളെ പുറപ്പെടുവി
ച്ചതു എന്തിന്നു? ഇവിടെ വിത്തും അത്തി
പ്പഴവും മുന്തിരിപ്പഴവും മാതളപ്പഴവും ഇല്ല;
കുടിപ്പാൻ വെള്ളവുമില്ല എന്നു പറഞ്ഞു.
എന്നാറെ മോശെയും അഹരോനും സഭ 6
യുടെ മുമ്പിൽനിന്നു സമാഗമനകൂടാരത്തി
ന്റെ വാതില്ക്കൽ ചെന്നു കവിണ്ണുവീണു;
യഹോവയുടെ തേജസ്സു അവൎക്കു പ്രത്യക്ഷ
മായി. യഹോവ മോശെയോടു: നിന്റെ 7
വടി എടുത്തു നീയും സഹോദരനായ അ
ഹരോനും സഭയെ വിളിച്ചുകൂട്ടി അവർ
കാൺകെ പാറയോടു കല്പിക്ക. എന്നാൽ 8
അതു വെള്ളംതരും; പാറയിൽനിന്നു അ
വൎക്കു വെള്ളം പുറപ്പെടുവിച്ചു ജനത്തിന്നും
അവരുടെ കന്നുകാലികൾക്കും കുടിപ്പാൻ
കൊടുക്കേണം എന്നു അരുളിച്ചെയ്തു.
തന്നോടു കല്പിച്ചതുപോലെ മോശെ യഹോ 9
വയുടെ സന്നിധിയിൽനിന്നു വടിഎടുത്തു.
മോശെയും അഹരോനും പാറയുടെ അടു 10
ക്കൽ സഭയെ വിളിച്ചുകൂട്ടി അവരോടു:
മത്സരികളേ, കേൾപ്പിൻ; ഈ പാറയിൽ
നിന്നു ഞങ്ങൾ നിങ്ങൾക്കുവേണ്ടി വെള്ളം
പുറപ്പെടുവിക്കുമോ എന്നു പറഞ്ഞു. മോശെ 11
കൈ ഉയൎത്തി വടികൊണ്ടു പാറയെ രണ്ടു
പ്രാവശ്യം അടിച്ചു; വളരെ വെള്ളം പുറ
പ്പെട്ടു; ജനവും അവരുടെ കന്നുകാലികളും
കുടിച്ചു. പിന്നെ യഹോവ മോശെയോടും 12
അഹരോനോടും: നിങ്ങൾ യിസ്രായേൽമ
ക്കൾ കാൺകെ എന്നെ ശുദ്ധീകരിപ്പാൻ ത
ക്കവണ്ണം എന്നെ വിശ്വസിക്കാതിരുന്ന
തുകൊണ്ടു നിങ്ങൾ ഈ സഭയെ ഞാൻ
അവൎക്കു കൊടുത്തിരിക്കുന്ന ദേശത്തേക്കു
കൊണ്ടുപോകയില്ല എന്നു അരുളിച്ചെയ്തു.
ഇതു യിസ്രായേൽമക്കൾ യഹോവയോടു 13
കലഹിച്ചതും അവൻ അവരിൽ ശുദ്ധീക
രിക്കപ്പെട്ടതുമായ കലഹജലം.

അനന്തരം മോശെ കാദേശിൽനിന്നു 14
എദോംരാജാവിന്റെ അടുക്കൽ ദൂതന്മാരെ
അയച്ചു പറയിച്ചതു: നിന്റെ സഹോദര
നായ യിസ്രായേൽ ഇപ്രകാരം പറയുന്നു:

15 ഞങ്ങൾക്കുണ്ടായ കഷ്ടതയൊക്കെയും നീ
അറിഞ്ഞിരിക്കുന്നുവല്ലോ; ഞങ്ങളുടെ പി
താക്കന്മാർ മിസ്രയീമിൽ പോയി ഏറിയ
കാലം പാൎത്തു: മിസ്രയീമ്യർ ഞങ്ങളെയും
ഞങ്ങളുടെ പിതാക്കന്മാരെയും പീഡിപ്പി
16 ച്ചു. ഞങ്ങൾ യഹോവയോടു നിലവിളി
ച്ചപ്പോൾ അവൻ ഞങ്ങളുടെ നിലവിളി
കേട്ടു ഒരു ദൂതനെ അയച്ചു ഞങ്ങളെ മിസ്ര
യീമിൽനിന്നു പുറപ്പെടുവിച്ചു; ഞങ്ങൾ
നിന്റെ അതിരിങ്കലുള്ള പട്ടണമായ കാ
17 ദേശിൽ എത്തിയിരിക്കുന്നു. ഞങ്ങൾ നി
ന്റെ ദേശത്തുകൂടി കടന്നുപോകുവാൻ അ
നുവദിക്കേണമേ. ഞങ്ങൾ വയലിലോ മു
ന്തിരിത്തോട്ടത്തിലോ കയറുകയില്ല; കി
ണററിലെ വെള്ളം കുടിക്കയുമില്ല. ഞങ്ങൾ
രാജപാതയിൽകൂടി തന്നേ നടക്കും; നി
ന്റെ അതിർ കഴിയുംവരെ ഇടത്തോട്ടോ
18 വലത്തോട്ടോ തിരികയുമില്ല. എദോം അ
വനോടു: നീ എന്റെ നാട്ടിൽകൂടി കട
ക്കരുതു: കടന്നാൽ ഞാൻ വാളുമായി നി
ന്റെ നേരെ പുറപ്പെടും എന്നു പറഞ്ഞു.
19 അതിന്നു യിസ്രായേൽമക്കൾ അവനോടു:
ഞങ്ങൾ പെരുവഴിയിൽകൂടി പൊയ്ക്കൊ
ള്ളാം; ഞാനും എന്റെ കന്നുകാലിയും നി
ന്റെ വെള്ളം കുടിച്ചുപോയാൽ അതിന്റെ
വില തരാം; കാൽനടയായി കടന്നുപോ
കേണമെന്നല്ലാതെ മറെറാന്നും എനിക്കു
20 വേണ്ട എന്നു പറഞ്ഞു. അതിന്നു അവൻ:
നീ കടന്നുപോകരുതു എന്നു പറഞ്ഞു. എ
ദോം ബഹുസൈന്യത്തോടും ബലമുള്ള ക
യ്യോടുംകൂടെ അവന്റെ നേരെ പുറപ്പെട്ടു.
21 ഇങ്ങനെ എദോം തന്റെ അതിരിൽകൂടി
കടന്നുപോകുവാൻ യിസ്രായേലിനെ സമ്മ
തിച്ചില്ല. യിസ്രായേൽ അവനെ വിട്ടു ഒഴി
ഞ്ഞുപോയി.
22 പിന്നെ യിസ്രായേൽമക്കളുടെ സൎവ്വസ
ഭയും കാദേശിൽനിന്നു യാത്ര പുറപ്പെട്ടു
ഹോർപൎവ്വതത്തിൽ എത്തി. എദോംദേ 23
ശത്തിന്റെ അതിരിങ്കലുള്ള ഹോർപൎവ്വ
തത്തിൽവെച്ചു യഹോവ മോശെയോടും
അഹരോനോടും അരുളിച്ചെയ്തതു: അഹ 24
രോൻ തന്റെ ജനത്തോടു ചേരും; കലഹ
ജലത്തിങ്കൽ നിങ്ങൾ എന്റെ കല്പന മറു
ത്തതുകൊണ്ടു ഞാൻ യിസ്രായേൽമക്കൾക്കു
കൊടുത്തിരിക്കുന്ന ദേശത്തേക്കു അവൻ
കടക്കയില്ല. അഹരോനെയും അവ 25
ന്റെ മകനായ എലെയാസാരിനെയും
കൂട്ടി അവരെ ഹോർപൎവ്വതത്തിൽ കൊണ്ടു
ചെന്നു അഹരോന്റെ വസ്ത്രം ഊരി അ 26
വന്റെ മകനായ എലെയാസാരിനെ ധ
രിപ്പിക്കേണം; അഹരോൻ അവിടെവെ
ച്ചു മരിച്ചു തന്റെ ജനത്തോടു ചേരും. യ 27
ഹോവ കല്പിച്ചതുപോലെ മോശെ ചെയ്തു;
സൎവ്വസഭയും കാൺകെ അവർ ഹോർപൎവ്വ
തത്തിൽ കയറി. മോശെ അഹരോന്റെ 28
വസ്ത്രം ഊരി അവന്റെ മകനായ എലെ
യാസാരിനെ ധരിപ്പിച്ചു; അഹരോൻ അ
വിടെ പൎവ്വതത്തിന്റെ മുകളിൽവെച്ചു
മരിച്ചു; മോശെയും എലെയാസാരും പൎവ്വ
തത്തിൽനിന്നു ഇറങ്ങിവന്നു. അഹരോൻ 29
മരിച്ചുപോയി എന്നു സഭയെല്ലാം അറി
ഞ്ഞപ്പോൾ യിസ്രായേൽഗൃഹം ഒക്കെയും
അഹരോനെക്കുറിച്ചു മുപ്പതു ദിവസം വി
ലാപിച്ചുകൊണ്ടിരുന്നു.

## ൨൧. അദ്ധ്യായം.

യിസ്രായേൽ അഥാരീംവഴിയായി വരു
ന്നു എന്നു തെക്കെ ദേശത്തു വസിച്ചിരുന്ന
കനാന്യനായ അരാദ്‌രാജാവു കേട്ടപ്പോൾ
അവൻ യിസ്രായേലിനോടു യുദ്ധം തുടങ്ങി
ചിലരെ പിടിച്ചു കൊണ്ടുപോയി. അ 2
പ്പോൾ യിസ്രായേൽ യഹോവെക്കു ഒരു
നേൎച്ച നേൎന്നു: ഈ ജനത്തെ നീ എന്റെ
കയ്യിൽ ഏല്പിച്ചാൽ ഞാൻ അവരുടെ പ

ട്ടണങ്ങൾ ശപഥാർപ്പിതമായി നശിപ്പിക്കും
3 എന്നു പറഞ്ഞു. യഹോവ യിസ്രായേലി
ന്റെ അപേക്ഷ കേട്ടു കനാന്യരെ ഏല്പി
ച്ചുകൊടുത്തു; അവർ അവരെയും അവരു
ടെ പട്ടണങ്ങളെയും ശപഥാർപ്പിതമായി
നശിപ്പിച്ചു; ആ സ്ഥലത്തിന്നു ഹോർമ്മാ
എന്നു പേരായി.
4 പിന്നെ അവർ എദോംദേശത്തെ ചു
റ്റിപ്പോകുവാൻ ഹോർപർവ്വതത്തിങ്കൽനി
ന്നു ചെങ്കടൽവഴിയായി യാത്ര പുറപ്പെട്ടു;
വഴിനിമിത്തം ജനത്തിന്റെ മനസ്സു ക്ഷീ
5 ണിച്ചു. ജനം ദൈവത്തിന്നും മോശെക്കും
വിരോധമായി സംസാരിച്ചു: മരുഭൂമി
യിൽ മരിക്കേണ്ടതിന്നു നിങ്ങൾ ഞങ്ങളെ
മിസ്രയീംദേശത്തുനിന്നു കൊണ്ടുവന്നതു എ
ന്തിന്നു? ഇവിടെ അപ്പവുമില്ല, വെള്ളവു
മില്ല; ഈ സാരമില്ലാത്ത ആഹാരം ഞ
ങ്ങൾക്കു വെറുപ്പാകുന്നു എന്നു പറഞ്ഞു.
6 അപ്പോൾ യഹോവ ജനത്തിന്റെ ഇട
യിൽ അഗ്നിസർപ്പങ്ങളെ അയച്ചു; അവ
ജനത്തെ കടിച്ചു; യിസ്രായേലിൽ വളരെ
7 ജനം മരിച്ചു. ആകയാൽ ജനം മോശെ
യുടെ അടുക്കൽ വന്നു; ഞങ്ങൾ യഹോ
വെക്കും നിനക്കും വിരോധമായി സംസാ
രിച്ചതിനാൽ പാപം ചെയ്തിരിക്കുന്നു. സ
ർപ്പങ്ങളെ ഞങ്ങളുടെ ഇടയിൽനിന്നു നീക്കി
ക്കളവാൻ യഹോവയോടു പ്രാർത്ഥിക്കേണം
എന്നു പറഞ്ഞു; മോശെ ജനത്തിന്നുവേ
8 ണ്ടി പ്രാർത്ഥിച്ചു. യഹോവ മോശെയോടു:
ഒരു അഗ്നിസർപ്പത്തെ ഉണ്ടാക്കി കൊടിമര
ത്തിന്മേൽ തൂക്കുക; കടിയേല്ക്കുന്നവൻ
ആരെങ്കിലും അതിനെ നോക്കിയാൽ ജീ
9 വിക്കും എന്നു പറഞ്ഞു. അങ്ങനെ മോശെ
താമ്രംകൊണ്ടു ഒരു സർപ്പത്തെ ഉണ്ടാക്കി
കൊടിമരത്തിന്മേൽ തൂക്കി; പിന്നെ സ
ർപ്പം ആരെയെങ്കിലും കടിച്ചിട്ടു അവൻ
താമ്രസർപ്പത്തെ നോക്കിയാൽ ജീവിക്കും.

അനന്തരം യിസ്രായേൽമക്കൾ പുറപ്പെട്ടു 10
ഓബോത്തിൽ പാളയമിറങ്ങി. ഓബോ 11
ത്തിൽനിന്നു യാത്ര പുറപ്പെട്ടു സൂര്യോദയ
ത്തിന്നു നേരെ മോവാബിന്റെ കിഴക്കുള്ള
മരുഭൂമിയിൽ ഇയ്യേ-അബാരീമിൽ പാള
യമിറങ്ങി. അവിടെനിന്നു പുറപ്പെട്ടു 12
സാരേദ്താഴ്വരയിൽ പാളയമിറങ്ങി. അ 13
വിടെനിന്നു പുറപ്പെട്ടു അമോർയ്യരുടെ ദേ
ശത്തുനിന്നു ഉത്ഭവിച്ചു മരുഭൂമിയിൽകൂടി
ഒഴുകുന്ന അർന്നോൻതോട്ടിന്നക്കരെ പാള
യമിറങ്ങി; അർന്നോൻ മോവാബിന്നും അ
മോർയ്യർക്കും മദ്ധ്യേ മോവാബിന്നുള്ള അതിർ
ആകുന്നു. അതുകൊണ്ടു:
"സൂഫയിലെ വാഹേബും അർന്നോൻതാ 14
ഴ്വരകളും
ആരിന്റെ നിവാസത്തോളം നീണ്ടു,
മോവാബിന്റെ അതിരോടു ചാഞ്ഞിരിക്കു 15
ന്ന താഴ്വരച്ചരിവു"
എന്നിങ്ങനെ യഹോവയുടെ യുദ്ധപു
സ്തകത്തിൽ പറഞ്ഞിരിക്കുന്നു.
അവിടെനിന്നു അവർ ബേരിലേക്കു 16
പോയി: യഹോവ മോശെയോടു: ജന
ത്തെ ഒന്നിച്ചുകൂട്ടുക: ഞാൻ അവർക്കു
വെള്ളം കൊടുക്കുമെന്നു കല്പിച്ച കി
ണർ അതു തന്നേ. ആ സമയത്തു 17
യിസ്രായേൽ:
"കിണറേ, പൊങ്ങിവാ; അതിന്നു പാടു
വിൻ.
പ്രഭുക്കന്മാർ കുഴിച്ച കിണർ; ജനശ്രേഷ്ഠ 18
ന്മാർ ചെങ്കോൽകൊണ്ടും
തങ്ങളുടെ ദണ്ഡുകൾകൊണ്ടും കുത്തിയ കി
ണർ"
എന്നുള്ള പാട്ടു പാടി. പിന്നെ അവർ 19
മരുഭൂമിയിൽനിന്നു മത്ഥാനെക്കും മത്ഥാന
യിൽനിന്നു നഹലീയേലിന്നും നഹലീയേ
ലിൽനിന്നു ബാമോത്തിന്നും ബാമോത്തിൽ 20
നിന്നു മോവാബിന്റെ പ്രദേശത്തുള്ള താ

ഹ്ഗരയിലേക്കും മരുഭൂമിക്കെതിരെയുള്ള പി
സ്ഗാമുകളിലേക്കും യാത്ര ചെയ്തു.
21 അവിടെനിന്നു യിസ്രായേൽ അമോൎയ്യ
രുടെ രാജാവായ സീഹോന്റെ അടുക്കൽ
22 ദൂതന്മാരെ അയച്ചു: ഞാൻ നിന്റെ ദേ
ശത്തുകൂടി കടന്നുപോകുവാൻ അനുവദി
ക്കേണമേ; ഞങ്ങൾ വയലിലെങ്കിലും മു
ന്തിരിത്തോട്ടത്തിലെങ്കിലും കയറുകയില്ല,
കിണററിലെ വെള്ളം കുടിക്കയുമില്ല; ഞ
ങ്ങൾ നിന്റെ അതിർ കഴിയുംവരെ രാ
ജപാതയിൽകൂടി തന്നേ പൊയ്ക്കൊള്ളും
23 എന്നു പറയിച്ചു. എന്നാൽ സീഹോൻ
തന്റെ ദേശത്തുകൂടി യിസ്രായേൽ കടന്നു
പോവാൻ സമ്മതിക്കാതെ തന്റെ ജന
ത്തെയെല്ലാം ഒന്നിച്ചുകൂട്ടി യിസ്രായേലി
ന്റെ നേരെ മരുഭൂമിയിലേക്കു പുറപ്പെട്ടു;
അവൻ യാഹാസിൽ വന്നു യിസ്രായേലി
24 നോടു യുദ്ധം ചെയ്തു. യിസ്രായേൽ അവ
നെ വാളിന്റെ വായ്ത്തലകൊണ്ടു വെട്ടി,
അൎന്നോൻമുതൽ യബ്ബോക്ക് വരെയും അ
മ്മോന്യരുടെ അതിർവരെയും ഉള്ള അവ
ന്റെ ദേശത്തെ കൈവശമാക്കി; അമ്മോ
ന്യരുടെ അതിരോ ഉറപ്പുള്ളതു ആയിരു
25 ന്നു. ഈ പട്ടണങ്ങൾ എല്ലാം യിസ്രായേൽ
പിടിച്ചു; അങ്ങനെ യിസ്രായേൽ അമോ
ൎയ്യരുടെ എല്ലാപട്ടണങ്ങളിലും കുടിപാൎത്തു;
ഹെശ്ബോനിലും അതിന്റെ സകലഗ്രാമ
26 ങ്ങളിലും തന്നേ. ഹെശ്ബോൻ അമോൎയ്യ
രുടെ രാജാവായ സീഹോന്റെ നഗരം
ആയിരുന്നു; അവൻ മുമ്പിലത്തെ മോവാ
ബ് രാജാവിനോടു പടയെടുത്തു അൎന്നോൻ
വരെ ഉള്ള അവന്റെ ദേശമൊക്കെയും
അവന്റെ കയ്യിൽനിന്നു പിടിച്ചിരുന്നു.
27 അതുകൊണ്ടു കവിവരന്മാർ പറയുന്നതു:
"ഹെശ്ബോനിൽ വരുവിൻ;
സീഹോന്റെ നഗരം പണിതുറപ്പിക്കട്ടെ.
28 ഹെശ്ബോനിൽനിന്നു തീയും
സീഹോന്റെ നഗരത്തിൽനിന്നു ജ്വാല
യും പുറപ്പെട്ടു,
മോവാബിലെ ആരിനെയും
അൎന്നോൻതീരത്തെ ഗിരിനിവാസികളെ
യും ദഹിപ്പിച്ചു.
മോവാബേ, നിനക്കു ഹാ കഷ്ടം! 29
കെമോശിന്റെ ജനമേ, നീ മുടിഞ്ഞിരി
ക്കുന്നു.
അവൻ തന്റെ പുത്രന്മാരെ പലായന
ത്തിന്നും
പുത്രിമാരെ അമോൎയ്യരാജാവായ സീഹോ
ന്നു അടിമയായും കൊടുത്തു.
ഞങ്ങൾ അവരെ അമ്പെയ്തു; 30
ദീബോൻവരെ ഹെശ്ബോൻ നശിച്ചു;
മെദബവരെയുള്ള നോഫയോളം അവ
രെ ശൂന്യമാക്കി."
ഇങ്ങനെ യിസ്രായേൽ അമോൎയ്യരുടെ ദേ 31
ശത്തു കുടിപാൎത്തു. അനന്തരം മോശെ 32
യസേരിനെ ഒററുനോക്കുവാൻ ആളയച്ചു;
അവർ അതിന്റെ ഗ്രാമങ്ങളെ പിടിച്ചു
അവിടെയുള്ള അമോൎയ്യരെ ഓടിച്ചുകള
ഞ്ഞു. പിന്നെ അവർ തിരിഞ്ഞു ബാശാൻ 33
വഴിയായി പോയി; ബാശാൻരാജാവായ
ഓഗ് തന്റെ സകലജനവുമായി അവരു
ടെനേരെപുറപ്പെട്ടു എദ്രെയിൽ വെച്ചു പ
ടയേററു. അപ്പോൾ യഹോവ മോശെ 34
യോടു: അവനെ ഭയപ്പെടേണ്ടാ; അവ
നെയും അവന്റെ സകലജനത്തെയും
അവന്റെ ദേശത്തെയും ഞാൻ നിന്റെ
കയ്യിൽ ഏല്പിച്ചിരിക്കുന്നു; നീ ഹെശ്ബോ
നിൽ പാൎത്ത അമോൎയ്യരാജാവായ സീഹോ
നോടു ചെയ്തതുപോലെ അവനോടും ചെ
യ്യും എന്നു അരുളിച്ചെയ്തു. അങ്ങനെ അ 35
വർ അവനെയും അവന്റെ പുത്രന്മാരെ
യും അവന്റെ സകലജനത്തെയും ഒട്ടൊ
ഴിയാതെ സംഹരിച്ചു, അവന്റെ ദേശ
ത്തെ കൈവശമാക്കുകയും ചെയ്തു.

## ൨൨. അദ്ധ്യായം.

യിസ്രായേൽമക്കൾ യാത്ര പുറപ്പെട്ടു യെ
രീഹോവിന്റെ സമീപത്തു യോൎദ്ദാന്നക്ക
രെ മോവാബ്സമഭൂമിയിൽ പാളയമി
2 റങ്ങി. യിസ്രായേൽ അമോൎയ്യരോടു ചെ
യ്തതൊക്കെയും സിപ്പോരിന്റെ മകനായ
3 ബാലാക് അറിഞ്ഞു. ജനം വളരെയായി
രുന്നതുകൊണ്ടു മോവാബ് ഏററവും ഭയ
പ്പെട്ടു; യിസ്രായേൽമക്കളെക്കുറിച്ചു മോവാ
4 ബ് പരിഭ്രമിച്ചു. മോവാബ് മിദ്യാന്യ
മൂപ്പന്മാരോടു: കാള വയലിലെ പുല്ലു
നക്കിക്കളയുന്നതുപോലെ ഈ കൂട്ടം നമ്മു
ടെ ചുററുമുള്ള എല്ലാവരെയും നക്കിക്കള
യും എന്നു പറഞ്ഞു. അക്കാലത്തു മോവാ
ബ്രാജാവു സിപ്പോരിന്റെ മകനായ
5 ബാലാക് ആയിരുന്നു. അവൻ ബെ
യോരിന്റെ മകനായ ബിലെയാമിനെ
വിളിപ്പാൻ അവന്റെ സ്വജാതിക്കാരുടെ
ദേശത്തു നദീതീരത്തുള്ള പെഥോരിലേക്കു
ദൂതന്മാരെ അയച്ചു: ഒരു ജനം മിസ്രയീ
മിൽനിന്നു പുറപ്പെട്ടുവന്നു ഭൂതലത്തെ
മൂടിയിരിക്കുന്നു; അവർ എനിക്കെതിരെ
6 പാൎക്കുന്നു. നീ വന്നു എനിക്കുവേണ്ടി
ഈ ജനത്തെ ശപിക്കേണമേ; അവർ
എന്നെക്കാൾ ഏററവും ബലവാന്മാർ ആ
യിരിക്കകൊണ്ടു പക്ഷെ അവരെ തോല്പി
ച്ചു ദേശത്തുനിന്നു ഓടിച്ചുകളവാൻ എനി
ക്കു കഴിവുണ്ടാകുമായിരിക്കും; നീ അനുഗ്ര
ഹിക്കുന്നവൻ അനുഗ്രഹിക്കപ്പെട്ടവൻ,
നീ ശപിക്കുന്നവൻ ശപിക്കപ്പെട്ടവൻ
എന്നു ഞാൻ അറിയുന്നു എന്നു പറയിച്ചു.
7 മോവാബ്യമൂപ്പന്മാരും മിദ്യാന്യമൂപ്പന്മാരും
കൂടി കയ്യിൽ പ്രശ്നദക്ഷിണയുമായി ബി
ലെയാമിന്റെ അടുക്കൽ ചെന്നു ബാലാ
ക്കിന്റെ വാക്കുകളെ അവനോടു പറഞ്ഞു.
8 അവൻ അവരോടു: ഇന്നു രാത്രി ഇവി
ടെ പാൎപ്പിൻ; യഹോവ എന്നോടു അരു
ളിച്ചെയ്യുന്നതുപോലെ ഞാൻ നിങ്ങളോടു
ഉത്തരം പറയാം എന്നു പറഞ്ഞു. മോവാ
ബ്യപ്രഭുക്കന്മാർ ബിലെയാമിനോടുകൂടെ
പാൎത്തു. ദൈവം ബിലെയാമിന്റെ അ 9
ടുക്കൽ വന്നു: നിന്നോടുകൂടെയുള്ള ഈ
മനുഷ്യർ ആരെന്നു ചോദിച്ചു. ബിലെ 10
യാം ദൈവത്തോടു: ഒരു ജനം മിസ്ര
യീമിൽനിന്നു പുറപ്പെട്ടുവന്നു ഭൂതലത്തെ
മൂടിയിരിക്കുന്നു; നീ വന്നു എനിക്കു
വേണ്ടി അവരെ ശപിക്കേണം; പക്ഷെ 11
അവരോടു യുദ്ധം ചെയ്തു അവരെ ഓടി
ച്ചുകളവാൻ എനിക്കു കഴിയും എന്നിങ്ങ
നെ മോവാബ്രാജാവായി സിപ്പോരി
ന്റെ മകനായ ബാലാക് എന്റെ അടു
ക്കൽ പറഞ്ഞയച്ചിരിക്കുന്നു എന്നു പറഞ്ഞു.
ദൈവം ബിലെയാമിനോടു: നീ അവ 12
രോടുകൂടെ പോകരുതു; ആ ജനത്തെ ശ
പിക്കയും അരുതു; അവർ അനുഗ്രഹിക്ക
പ്പെട്ടവർ ആകുന്നു എന്നു കല്പിച്ചു. ബി 13
ലെയാം രാവിലെ എഴുന്നേററു ബാലാക്കി
ന്റെ പ്രഭുക്കന്മാരോടു: നിങ്ങളുടെ ദേശ
ത്തേക്കു പോകുവിൻ; നിങ്ങളോടുകൂടെ
പോരുവാൻ യഹോവ എനിക്കു അനുവാ
ദം തരുന്നില്ല എന്നു പറഞ്ഞു. മോവാബ്യ 14
പ്രഭുക്കന്മാർ പുറപ്പെട്ടു ബാലാക്കിന്റെ
അടുക്കൽ ചെന്നു: ബിലെയാമിന്നു ഞങ്ങ
ളോടുകൂടെ വരുവാൻ മനസ്സില്ല എന്നു പ
റഞ്ഞു. ബാലാക് വീണ്ടും അവരെക്കാൾ 15
മാന്യരായ അധികം പ്രഭുക്കന്മാരെ അയ
ച്ചു. അവർ ബിലെയാമിന്റെ അടുക്കൽ 16
വന്നു അവനോടു: എന്റെ അടുക്കൽ വ
രുന്നതിന്നു മുടക്കം ഒന്നും പറയരുതേ.
ഞാൻ നിന്നെ ഏററവും ബഹുമാനിക്കും; 17
നീ എന്നോടു പറയുന്നതൊക്കെയും ഞാൻ
ചെയ്യാം; വന്നു എനിക്കുവേണ്ടി ഈ ജന
ത്തെ ശപിക്കേണമേ എന്നു സിപ്പോരി

ന്റെ മകനായ ബാലാക് പറയുന്നു എന്നു
18 പറഞ്ഞു. ബിലെയാം ബാലാക്കിന്റെ
ഭൃത്യന്മാരോടു: ബാലാക് തന്റെ ഗൃഹം
നിറെച്ച വെള്ളിയും പൊന്നും എനിക്കു
തന്നാലും എന്റെ ദൈവമായ യഹോവയു
ടെ കല്പന ലംഘിച്ചു ഏറെയോ കുറെയോ
19 ചെയ്വാൻ എനിക്കു കഴിയുന്നതല്ല. ആക
യാൽ യഹോവ ഇനിയും എന്നോടു എന്തു
അരുളിച്ചെയ്യും എന്നു ഞാൻ അറിയട്ടെ;
നിങ്ങളും ഈ രാത്രി ഇവിടെ പാൎപ്പിൻ എ
20 ന്നു ഉത്തരം പറഞ്ഞു. രാത്രിയിൽ ദൈവം
ബിലെയാമിന്റെ അടുക്കൽ വന്നു: ഇവർ
നിന്നെ വിളിപ്പാൻ വന്നിരിക്കുന്നു എങ്കിൽ
പുറപ്പെട്ടു അവരോടുകൂടെ പോക; എ
ന്നാൽ ഞാൻ നിന്നോടു കല്പിക്കുന്ന കാൎയ്യം
21 മാത്രമേ ചെയ്യാവു എന്നു കല്പിച്ചു. ബി
ലെയാം രാവിലെ എഴുന്നേറ്റു കഴുതെക്കു
കോപ്പിട്ടു മോവാബ്യപ്രഭുക്കന്മാരോടുകൂടെ
22 പോയി. അവൻ പോകുന്നതുകൊണ്ടു
ദൈവത്തിന്റെ കോപം ജ്വലിച്ചു; യ
ഹോവയുടെ ദൂതൻ വഴിയിൽ അവന്നു
പ്രതിയോഗിയായി നിന്നു; അവനോ ക
ഴുതപ്പുറത്തു കയറി യാത്ര ചെയ്കയായിരു
ന്നു; അവന്റെ രണ്ടു ബാല്യക്കാരും കൂടെ
23 ഉണ്ടായിരുന്നു. യഹോവയുടെ ദൂതൻ
വാൾ ഊരിപ്പിടിച്ചുകൊണ്ടു വഴിയിൽ നി
ല്ക്കുന്നതു കഴുത കണ്ടു; കഴുത വഴിയിൽ
നിന്നു മാറി വയലിലേക്കു പോയി; കഴു
തയെ വഴിയിലേക്കു തിരിക്കേണ്ടതിന്നു
24 ബിലെയാം അതിനെ അടിച്ചു. പിന്നെ
യഹോവയുടെ ദൂതൻ ഇരുപുറവും മതിലു
ള്ള മുന്തിരിത്തോട്ടങ്ങളുടെ ഇടുക്കുവഴി
25 യിൽനിന്നു. കഴുത യഹോവയുടെ ദൂത
നെ കണ്ടപ്പോൾ മതിലരികെ ഒതുങ്ങി
ബിലെയാമിന്റെ കാൽ മതിലോടു ചേൎത്തു
ഞെക്കി; അവൻ അതിനെ വീണ്ടും
26 അടിച്ചു. പിന്നെ യഹോവയുടെ ദൂതൻ
മുമ്പോട്ടു ചെന്നു ഇടത്തോട്ടും വലത്തോട്ടും
മാറുവാൻ വഴിയില്ലാത്ത ഒരു ഇടുക്കിട
യിൽ നിന്നു. യഹോവയുടെ ദൂതനെ 27
കണ്ടപ്പോൾ കഴുത ബിലെയാമിന്റെ കീ
ഴെ കിടന്നുകളഞ്ഞു; ബിലെയാമിന്റെ
കോപം ജ്വലിച്ചു അവൻ കഴുതയെ വടി
കൊണ്ടു അടിച്ചു. അപ്പോൾ യഹോവ 28
കഴുതയുടെ വായ് തുറന്നു; അതു ബിലെ
യാമിനോടു: നീ എന്നെ ഈ മൂന്നു പ്രാവ
ശ്യം അടിപ്പാൻ ഞാൻ നിന്നോടു എന്തു
ചെയ്തു എന്നു ചോദിച്ചു. ബിലെയാം ക 29
ഴുതയോടു: നീ എന്നെ കളിയാക്കിയതു
കൊണ്ടത്രേ. എന്റെ കയ്യിൽ ഒരു വാൾ
ഉണ്ടായിരുന്നെങ്കിൽ ഞാൻ ഇപ്പോൾ
തന്നേ നിന്നെ കൊന്നുകളയുമായിരുന്നു
എന്നു പറഞ്ഞു. കഴുത ബിലെയാമിനോ 30
ടു: ഞാൻ നിന്റെ കഴുതയല്ലയോ? ഇക്കാ
ലമൊക്കെയും എന്റെ പുറത്തല്ലയോ നീ
കയറി നടന്നതു? ഞാൻ എപ്പോഴെങ്കിലും
ഇങ്ങനെ നിന്നോടു കാണിച്ചിട്ടുണ്ടോ
എന്നു ചോദിച്ചു. ഇല്ല എന്നു അവൻ
പറഞ്ഞു. അപ്പോൾ യഹോവ ബിലെ 31
യാമിന്റെ കണ്ണു തുറന്നു, യഹോവയുടെ
ദൂതൻ വാളൂരിപ്പിടിച്ചുകൊണ്ടു നില്ക്കുന്നതു
അവൻ കണ്ടു സാഷ്ടാംഗം വീണു നമസ്ക
രിച്ചു. യഹോവയുടെ ദൂതൻ അവനോ 32
ടു: ഈ മൂന്നു പ്രാവശ്യം നീ കഴുതയെ
അടിച്ചതു എന്തു? ഇതാ, ഞാൻ നിനക്കു
പ്രതിയോഗിയായി പുറപ്പെട്ടിരിക്കുന്നു:
നിന്റെ വഴി നാശകരം എന്നു ഞാൻ
കാണുന്നു. കഴുത എന്നെ കണ്ടു ഈ 33
മൂന്നു പ്രാവശ്യം എന്റെ മുമ്പിൽനിന്നു
മാറിപ്പോയി; അതു മാറിപ്പോയിരുന്നില്ലെ
ങ്കിൽ ഞാൻ ഇപ്പോൾ തന്നേ നിന്നെ
കൊന്നുകളകയും അതിനെ ജീവനോടെ
രക്ഷിക്കയും ചെയ്യുമായിരുന്നു എന്നു പറ
ഞ്ഞു. ബിലെയാം യഹോവയുടെ ദൂത 34

നോടു: ഞാൻ പാപം ചെയ്തിരിക്കുന്നു;
നീ എനിക്കു എതിരായി വഴിയിൽനിന്നി
രുന്നു എന്നു ഞാൻ അറിഞ്ഞില്ല; ഇതു നി
നക്കു അനിഷ്ടമെന്നുവരികിൽ ഞാൻ മട
35 ങ്ങിപ്പൊയ്ക്കൊള്ളാം എന്നു പറഞ്ഞു. യ
ഹോവയുടെ ദൂതൻ ബിലെയാമിനോടു:
ഇവരോടുകൂടെ പോക; എങ്കിലും ഞാൻ
നിന്നോടു കല്പിക്കുന്ന വചനം മാത്രമേ
പറയാവു എന്നു പറഞ്ഞു; ബിലെയാം ബാ
ലാക്കിന്റെ പ്രഭുക്കന്മാരോടുകൂടെ പോക
36 യും ചെയ്തു. ബിലെയാം വരുന്നു എന്നു
ബാലാക് കേട്ടപ്പോൾ അൎന്നോൻതീരത്തു
ദേശത്തിന്റെ അതിരിലുള്ള ഈർമോവാ
ബ്വരെ അവനെ എതിരേററുചെന്നു.
37 ബാലാക് ബിലെയാമിനോടു: ഞാൻ നി
ന്നെ വിളിപ്പാൻ ആളയച്ചില്ലയോ? നീ
വരാതിരുന്നതു എന്തു? നിന്നെ ബഹുമാ
നിപ്പാൻ എനിക്കു കഴികയില്ലയോ എന്നു
38 പറഞ്ഞതിന്നു ബിലെയാം ബാലാക്കി
നോടു: ഞാൻ വന്നിരിക്കുന്നുവല്ലോ; എ
ന്നാൽ എന്തെങ്കിലും പറവാൻ എനിക്കു
കഴിയുമോ? ദൈവം എന്റെ നാവിന്മേൽ
ആക്കിത്തരുന്ന വചനമേ ഞാൻ പ്ര
39 സ്താവിക്കയുള്ളു എന്നു പറഞ്ഞു. അങ്ങ
നെ ബിലെയാം ബാലാക്കിനോടുകൂടെ
പോയി; അവർ കിൎയ്യത്ത്-ഹൂസോത്തിൽ
40 എത്തി. ബാലാക് കാളകളെയും ആ
ടുകളെയും അറുത്തു ബിലെയാമിന്നും അ
വനോടുകൂടെയുള്ള പ്രഭുക്കന്മാൎക്കും കൊടു
41 ത്തയച്ചു. പിറെറന്നാൾ ബാലാക് ബിലെ
യാമിനെ ബാമോത്ത്-ബാലിലേക്കു കൂട്ടി
ക്കൊണ്ടുപോയി; അവിടെനിന്നു അവൻ
ജനത്തിന്റെ ഒരു അററം കണ്ടു.

## ൨൩. അദ്ധ്യായം.

അനന്തരം ബിലെയാം ബാലാക്കിനോടു:
ഇവിടെ എനിക്കു ഏഴു യാഗപീഠം പണി
തു ഏഴു കാളയെയും ഏഴു ആട്ടുകൊററ
നെയും ഒരുക്കിനിൎത്തുക എന്നു പറഞ്ഞു.
ബിലെയാം പറഞ്ഞതുപോലെ ബാലാക് 2
ചെയ്തു; ബാലാക്കും ബിലെയാമും ഓരോ
പീഠത്തിന്മേലും ഒരു കാളയെയും ഒരു
ആട്ടുകൊററനെയും യാഗം കഴിച്ചു. പി 3
ന്നെ ബിലെയാം ബാലാക്കിനോടു: നി
ന്റെ ഹോമയാഗത്തിന്റെ അടുക്കൽ നി
ല്ക്ക; ഞാൻ അങ്ങോട്ടു ചെല്ലട്ടെ; പക്ഷേ
യഹോവ എനിക്കു പ്രത്യക്ഷനാകും; അ
വൻ എന്നെ ദൎശിപ്പിക്കുന്നതു ഞാൻ നി
ന്നോടു അറിയിക്കും എന്നു പറഞ്ഞു കുന്നി
ന്മേൽ കയറി. ദൈവം ബിലെയാമിന്നു 4
പ്രത്യക്ഷനായി; ബിലെയാം അവനോടു:
ഞാൻ ഏഴു പീഠം ഒരുക്കി ഓരോ പീഠത്തി
ന്മേൽ ഒരു കാളയെയും ഒരു ആട്ടുകൊററ
നെയും യാഗം കഴിച്ചിരിക്കുന്നു എന്നു പ
റഞ്ഞു. എന്നാറെ യഹോവ ഒരു വചനം 5
ബിലെയാമിന്റെ നാവിന്മേൽ ആക്കി
ക്കൊടുത്തു: നീ ബാലാക്കിന്റെ അടുക്കൽ
മടങ്ങിച്ചെന്നു ഇപ്രകാരം പറയേണം
എന്നു കല്പിച്ചു. അവൻ അവന്റെ അടു 6
ക്കൽ മടങ്ങിച്ചെന്നു; അവനും മോവാബ്യ
പ്രഭുക്കന്മാർ എല്ലാവരും ഹോമയാഗത്തി
ന്റെ അടുക്കൽ നിന്നിരുന്നു. അപ്പോൾ 7
അവൻ സുഭാഷിതം ചൊല്ലിത്തുടങ്ങി
യതു:

ബാലാക് എന്നെ അരാമിൽനിന്നും
മോവാബ്രാജാവു പൂൎവ്വപൎവ്വതങ്ങളിൽനി
ന്നും വരുത്തി:
ചെന്നു യാക്കോബിനെ ശപിക്ക;
ചെന്നു യിസ്രായേലിനെ പ്രാകുക എന്നു
പറഞ്ഞു.
ദൈവം ശപിക്കാത്തവനെ ഞാൻ എങ്ങ 8
നെ ശപിക്കും?
യഹോവ പ്രാകാത്തവനെ ഞാൻ എങ്ങ
നെ പ്രാകും?

9 ശിലാഗ്രങ്ങളിൽനിന്നു ഞാൻ അവനെ കാ
ണുന്നു;
ഗിരികളിൽനിന്നു ഞാൻ അവനെ ദശി
ക്കുന്നു;
ഇതാ, തനിച്ചു പാക്കുന്നോരു ജനം;
ജാതികളുടെ കൂട്ടത്തിൽ എണ്ണപ്പെടുന്നതു
മില്ല.
10 യാക്കോബിന്റെ ധൂളിയെ ആര എണ്ണാം?
യിസ്രായേലിന്റെ കാലംശത്തെ ആര
ഗണിക്കാം?
ഭക്തന്മാർ മരിക്കുമ്പോലെ ഞാൻ മരിക്കട്ടെ;
എന്റെ അവസാനം അവന്റേറതുപോ
ലെ ആകട്ടെ.
11 ബാലാക ബിലെയാമിനോടു: നീ എന്നോ
ടു ഈ ചെയ്തതു എന്തു? എന്റെ ശത്രുക്ക
ളെ ശപിപ്പാനല്ലോ ഞാൻ നിന്നെ വരു
ത്തിയതു? നീയോ അവരെ അനുഗ്രഹിക്ക
യത്രേ ചെയ്തിരിക്കുന്നു എന്നു പറഞ്ഞു.
12 അതിന്നു അവൻ: യഹോവ എന്റെ നാ
വിന്മേൽ തന്നതു പറവാൻ ഞാൻ ശ്രദ്ധി
ക്കേണ്ടായോ എന്നു ഉത്തരം പറഞ്ഞു.
13 ബാലാക അവനോടു: നീ അവരെ മറെറാ
രു സ്ഥലത്തുനിന്നു കാണേണ്ടതിന്നു എ
ന്നോടുകൂടെ വരിക; എന്നാൽ അവരുടെ
ഒരററം മാത്രമല്ലാതെ എല്ലാവരെയും കാണു
കയില്ല; അവിടെനിന്നു അവരെ ശപി
14 ക്കേണം എന്നു പറഞ്ഞു. ഇങ്ങനെ അ
വൻ പിസ്ഗകൊടുമുടിയിൽ സോഫീം
എന്ന മുകൾപ്പരപ്പിലേക്കു അവനെ കൊ
ണ്ടുപോയി ഏഴു യാഗപീഠം പണിതു
ഓരോ പീഠത്തിന്മേലും ഒരു കാളയെയും
ഒരു ആട്ടുകൊററനെയും യാഗം കഴിച്ചു.
15 പിന്നെ അവൻ ബാലാക്കിനോടു: ഇവി
ടെ നിന്റെ ഹോമയാഗത്തിന്റെ അരു
കൽ നില്ക്ക; ഞാൻ അങ്ങോട്ടു ചെന്നു കാ
16 ണട്ടെ എന്നു പറഞ്ഞു. യഹോവ ബിലെ
യാമിന്നു പ്രത്യക്ഷനായി അവന്റെ നാ
വിന്മേൽ ഒരു വചനം കൊടുത്തു: ബാലാ
ക്കിന്റെ അടുക്കൽ മടങ്ങിച്ചെന്നു ഇപ്ര
കാരം പറക എന്നു കല്പിച്ചു. അവൻ 17
അവന്റെ അടുക്കൽ വന്നപ്പോൾ അവൻ
മോവാബ്യപ്രഭുക്കന്മാരോടുകൂടെ തന്റെ
ഹോമയാഗത്തിന്റെ അരുകൽ നിന്നി
രുന്നു. അപ്പോൾ ബാലാക അവനോടു:
യഹോവ എന്തു അരുളിച്ചെയ്തു എന്നു ചോ
ദിച്ചു. അവൻ സുഭാഷിതം ചൊല്ലിത്തുട 18
ങ്ങിയതു:
ബാലാക്കേ, എഴുന്നേററു കേൾക്ക;
സിപ്പോരിന്റെ പുത്രാ, എനിക്കു ചെവി
തരിക.
വ്യാജം പറവാൻ ദൈവം മനുഷ്യനല്ല; 19
അനുതപിപ്പാൻ അവൻ മനുഷ്യപുത്രനു
മല്ല;
താൻ കല്പിച്ചതു ചെയ്യാതിരിക്കുമോ?
താൻ അരുളിച്ചെയ്തതു നിവത്തിക്കാതിരി
ക്കുമോ?
അനുഗ്രഹിപ്പാൻ എനിക്കു കല്പന ലഭിച്ചി 20
രിക്കുന്നു;
അവൻ അനുഗ്രഹിച്ചിരിക്കുന്നു; എനിക്കു
അതു മറിച്ചുകൂടാ.
യാക്കോബിൽ തിന്മ കാണ്മാനില്ല; 21
യിസ്രായേലിൽ കഷ്ടത ദശിപ്പാനുമില്ല;
അവന്റെ ദൈവമായ യഹോവ അവ
നോടുകൂടെ ഇരിക്കുന്നു;
രാജകോലാഹലം അവരുടെ മദ്ധ്യേ ഉണ്ടു.
ദൈവം അവരെ മിസ്രയീമിൽനിന്നു കൊ 22
ണ്ടുവരുന്നു;
കാട്ടുപോത്തിന്നു തുല്യമായ ബലം അവ
ന്നു ഉണ്ടു.
ആഭിചാരം യാക്കോബിന്നു പററുകയില്ല; 23
ലക്ഷണവിദ്യ യിസ്രായേലിനോടു ഫലി
ക്കയുമില്ല;
ഇപ്പോൾ യാക്കോബിനെക്കുറിച്ചും യിസ്രാ
യേലിനെക്കുറിച്ചും:

ദൈവം എന്തെല്ലാം പ്രവൎത്തിച്ചിരിക്കുന്നു
എന്നേ പറയാവു.
24 ഇതാ, ജനം സിംഹിയെപ്പോലെ എഴു
ന്നേല്ക്കുന്നു;
ബാലസിംഹത്തെപ്പോലെ ഞെളിഞ്ഞുനി
ല്ക്കുന്നു;
അവൻ ഇര പിടിച്ചു തിന്നാതെയും
നിഹതന്മാരുടെ രക്തം കുടിക്കാതെയും
കിടക്കയില്ല.
25 അപ്പോൾ ബാലാക ബിലെയാമിനോടു:
അവരെ ശപിക്കയും വേണ്ടാ അനുഗ്രഹി
26 ക്കയും വേണ്ടാ എന്നു പറഞ്ഞു. ബിലെ
യാം ബാലാക്കിനോടു: യഹോവ കല്പിക്കു
ന്നതൊക്കെയും ഞാൻ ചെയ്യും എന്നു നി
ന്നോടു പറഞ്ഞില്ലയോ എന്നുത്തരം പറ
27 ഞ്ഞു. ബാലാക് ബിലെയാമിനോടു: വ
രിക, ഞാൻ നിന്നെ മറെറാരു സ്ഥലത്തു
കൊണ്ടുപോകും; അവിടെനിന്നു നീ എനി
ക്കുവേണ്ടി അവരെ ശപിപ്പാൻ ദൈവ
ത്തിന്നു പക്ഷേ സമ്മതമാകും എന്നു പ
28 റഞ്ഞു. അങ്ങനെ ബാലാക് ബിലെയാമി
നെ മരുഭൂമിക്കു എതിരെയുള്ള പെയോർ
29 മലയുടെ മുകളിൽ കൊണ്ടുപോയി. ബി
ലെയാം ബാലാക്കിനോടു: ഇവിടെ എനി
ക്കു ഏഴു യാഗപീഠം പണിതു ഏഴു കാള
യെയും ഏഴു ആട്ടുകൊററനെയും ഒരുക്കി
30 നിൎത്തുക എന്നു പറഞ്ഞു. ബിലെയാം
പറഞ്ഞതുപോലെ ബാലാക് ചെയ്തു;
ഓരോ യാഗപീഠത്തിന്മേലും ഒരു കാള
യെയും ഒരു ആട്ടുകൊററനെയും യാഗം
കഴിച്ചു.

## ൨൪. അദ്ധ്യായം.

യിസ്രായേലിനെ അനുഗ്രഹിക്കുന്നതു യ
ഹോവെക്കു പ്രസാദമെന്നു ബിലെയാം ക
ണ്ടപ്പോൾ അവൻ മുമ്പിലത്തെപ്പോലെ
ലക്ഷണം നോക്കുവാൻ പോകാതെ മരുഭൂ
മിക്കു നേരെ മുഖം തിരിച്ചു. ബിലെയാം 2
തല ഉയൎത്തി യിസ്രായേൽ ഗോത്രംഗോത്ര
മായി പാൎക്കുന്നതു കണ്ടു; ദൈവത്തിന്റെ
ആത്മാവു അവന്റെമേൽ വന്നു; അവൻ 3
സുഭാഷിതം ചൊല്ലിത്തുടങ്ങിയതു:
ബെയോരിന്റെ മകനായ ബിലെയാം
പറയുന്നു;
കണ്ണടച്ചിരിക്കുന്ന പുരുഷൻ പറയുന്നു;
ദൈവത്തിന്റെ അരുളപ്പാടു കേൾക്കുന്ന 4
വൻ,
സൎവ്വശക്തന്റെ ദൎശനം ദൎശിക്കുന്നവൻ,
വീഴുമ്പോൾ കണ്ണു തുറന്നിരിക്കുന്നവൻ പ
റയുന്നതു:
യാക്കോബേ, നിന്റെ കൂടാരങ്ങൾ, 5
യിസ്രായേലേ, നിന്റെ നിവാസങ്ങൾ എ
ത്ര മനോഹരം!
താഴ്വരപോലെ അവ പരന്നിരിക്കുന്നു; 6
നദീതീരത്തെ ഉദ്യാനങ്ങൾപോലെ,
യഹോവ നട്ടിരിക്കുന്ന ചന്ദനവൃക്ഷങ്ങൾ
പോലെ,
ജലാന്തികേയുള്ള ദേവദാരുക്കൾപോലെ
തന്നേ.
അവന്റെ തൊട്ടികളിൽനിന്നു വെള്ളം 7
ഒഴുകുന്നു;
അവന്റെ വിത്തിന്നു വെള്ളം ധാ
രാളം;
അവന്റെ അരചൻ ആഗാഗിലും ശ്രേ
ഷ്ഠൻ;
അവന്റെ രാജത്വം ഉന്നതം തന്നേ.
ദൈവം അവനെ മിസ്രയീമിൽനിന്നു കൊ 8
ണ്ടുവരുന്നു;
കാട്ടുപോത്തിന്നു തുല്യമായ ബലം അവന്നു
ഉണ്ടു;
ശത്രുജാതികളെ അവൻ തിന്നുകളയുന്നു;
അവരുടെ അസ്ഥികളെ അവൻ തക
ൎക്കുന്നു;
അസ്ത്രം എയ്തു അവരെ തുളെക്കുന്നു.

9 അവൻ സിംഹംപോലെ പതുങ്ങിക്കിട
ക്കുന്നു;
ഒരു സിംഹികണക്കെത്തന്നേ; ആർ അവ
നെ ഉണൎത്തും?
നിന്നെ അനുഗ്രഹിക്കുന്നവൻ അനുഗ്രഹി
ക്കപ്പെട്ടവൻ;
നിന്നെ ശപിക്കുന്നവൻ ശപിക്കപ്പെട്ട
വൻ.
10 അപ്പോൾ ബാലാക്കിന്റെ കോപം ബി
ലെയാമിന്റെ നേരെ ജ്വലിച്ചു; അവൻ
കൈഞെരിച്ചു ബിലെയാമിനോടു: എ
ന്റെ ശത്രുക്കളെ ശപിപ്പാൻ ഞാൻ നിന്നെ
വിളിപ്പിച്ചു; നീയോ ഇവരെ ഈ മൂന്നു
പ്രാവശ്യവും ആശീൎവ്വദിക്കയത്രെ ചെയ്തി
11 രിക്കുന്നു. ഇപ്പോൾ നിന്റെ സ്ഥലത്തേ
ക്കു ഓടിപ്പോക; നിന്നെ ഏററവും ബഹുമാ
നിപ്പാൻ ഞാൻ വിചാരിച്ചിരുന്നു; എന്നാൽ
യഹോവ നിനക്കു ബഹുമാനം മുടക്കിയി
12 രിക്കുന്നു എന്നു പറഞ്ഞു. അതിന്നു ബി
ലെയാം ബാലാക്കിനോടു പറഞ്ഞതു: ബാ
ലാക് തന്റെ ഗൃഹം നിറെച്ചു വെള്ളിയും
പൊന്നും തന്നാലും യഹോവയുടെ കല്പന
ലംഘിച്ചു ഗുണമെങ്കിലും ദോഷമെങ്കിലും
സ്വമേധയായി ചെയ്വാൻ എനിക്കു കഴിയു
ന്നതല്ല; യഹോവ അരുളിച്ചെയ്യുന്നതു മാ
13 ത്രമേ ഞാൻ പറകയുള്ളു. എന്നു എന്റെ
അടുക്കൽ നീ അയച്ച ദൂതന്മാരോടു ഞാൻ
14 പറഞ്ഞില്ലയോ? ഇപ്പോൾ ഇതാ, ഞാൻ
എന്റെ ജനത്തിന്റെ അടുക്കലേക്കു പോ
കുന്നു; വരിക, ഭാവികാലത്തു ഈ ജനം
നിന്റെ ജനത്തോടു എന്തു ചെയ്യുമെന്നു
15 ഞാൻ നിന്നെ അറിയിക്കാം. പിന്നെ
അവൻ സുഭാഷിതം ചൊല്ലിത്തുടങ്ങിയതെ
ന്തെന്നാൽ:
ബെയോരിന്റെ മകൻ ബിലെയാം പറ
യുന്നു;
കണ്ണടെച്ചിരിക്കുന്ന പുരുഷൻ പറയുന്നു;
ദൈവത്തിന്റെ അരുളപ്പാടു കേൾക്കുന്ന 16
വൻ,
അത്യുന്നതന്റെ പരിജ്ഞാനം പ്രാപിച്ച
വൻ,
സൎവ്വശക്തന്റെ ദൎശനം ദൎശിക്കുന്നവൻ,
വീഴുമ്പോൾ കണ്ണു തുറന്നിരിക്കുന്നവൻ
പറയുന്നതു:
ഞാൻ അവനെ കാണും, ഇപ്പോൾ അല്ല 17
താനും;
ഞാൻ അവനെ ദൎശിക്കും, അടുത്തല്ല
താനും.
യാക്കോബിൽനിന്നു ഒരു നക്ഷത്രം ഉദിക്കും;
യിസ്രായേലിൽനിന്നു ഒരു ചെങ്കോൽ
ഉയരും.
അതു മോവാബിന്റെ പാൎശ്വങ്ങളെ യെ
ല്ലാം തകൎക്കയും
തുമുലപുത്രന്മാരെ ഒക്കെയും സംഹരിക്കയും
ചെയ്യും.
എദോം ഒരു അധീനദേശമാകും; 18
ശത്രുവായ സേയീരും അധീനദേശമാകും;
യിസ്രായേലോ വീൎയ്യം പ്രവൎത്തിക്കും.
യാക്കോബിൽനിന്നു ഒരുത്തൻ ഭരിക്കും; 19
ഒഴിഞ്ഞുപോയവരെ അവൻ നഗരത്തിൽ
നിന്നു നശിപ്പിക്കും.
അവൻ അമാലേക്കിനെ നോക്കി സുഭാഷി 20
തം ചൊല്ലിയതു:
അമാലേക് ജാതികളിൽ മുമ്പൻ;
അവന്റെ അവസാനമോ നാശം അത്രേ.
അവൻ കേന്യരെ നോക്കി സുഭാഷിതം 21
ചൊല്ലിയതു:
നിന്റെ നിവാസം ഉറപ്പുള്ളതു:
നിന്റെ കൂടു പാറയിൽ വെച്ചിരിക്കുന്നു.
എങ്കിലും കേന്യന്നു നിൎമ്മൂലനാശം ഭവിക്കും; 22
അശ്ശൂർ നിന്നെ പിടിച്ചു കൊണ്ടുപോ
വാൻ ഇനിയെത്ര?
പിന്നെ അവൻ ഈ സുഭാഷിതം ചൊല്ലി 23
യതു:

ഹാ, ദൈവം ഇതു നിവൎത്തിക്കുമ്പോൾ
ആർ ജീവിച്ചിരിക്കും?
24 കിത്തീംതീരത്തുനിന്നു കപ്പലുകൾ വരും;
അവ അശ്ശൂരിനെ താഴ്ത്തും, ഏബെരി
നെയും താഴ്ത്തും.
അവനും നിൎമ്മൂലനാശം ഭവിക്കും.
25 അതിന്റെ ശേഷം ബിലെയാം പുറപ്പെ
ട്ടു തന്റെ സ്ഥലത്തേക്കു മടങ്ങിപ്പോയി;
ബാലാക്കും തന്റെ വഴിക്കു പോയി.

## ൨൫. അദ്ധ്യായം.

യിസ്രായേൽ ശിത്തീമിൽ പാൎക്കുമ്പോൾ
ജനം മോവാബ്യസ്ത്രീകളുമായി പരസംഗം
2 തുടങ്ങി. അവർ ജനത്തെ തങ്ങളുടെ
ദേവന്മാരുടെ ബലികൾക്കു വിളിക്കയും
ജനം ഭക്ഷിച്ചു അവരുടെ ദേവന്മാരെ
3 നമസ്കരിക്കയും ചെയ്തു. യിസ്രായേൽ
ബാൽപെയോരിനോടു ചേൎന്നു, യഹോവ
യുടെ കോപം യിസ്രായേലിന്റെ നേരെ
4 ജ്വലിച്ചു. യഹോവ മോശെയോടു: ജന
ത്തിന്റെ തലവന്മാരെയൊക്കെയും കൂട്ടി
യഹോവയുടെ ഉഗ്രകോപം യിസ്രായേലി
നെ വിട്ടുമാറേണ്ടതിന്നു അവരെ യഹോവ
യുടെ മുമ്പാകെ പരസ്യമായി തൂക്കിക്കളക
5 എന്നു കല്പിച്ചു. മോശെ യിസ്രായേൽന്യാ
യാധിപന്മാരോടു: നിങ്ങൾ ഓരോരുത്തൻ
താന്താന്റെ ആളുകളിൽ ബാൽപെയോ
രിനോടു ചേൎന്നവരെ കൊല്ലുവിൻ എന്നു
6 പറഞ്ഞു. എന്നാൽ മോശെയും സമാഗമ
നകൂടാരത്തിന്റെ വാതില്ക്കൽ കരഞ്ഞുകൊ
ണ്ടിരിക്കുന്ന യിസ്രായേൽമക്കളുടെ സൎവ്വസ
ഭയും കാണ്കെ, ഒരു യിസ്രായേല്യൻ തന്റെ
സഹോദരന്മാരുടെ മദ്ധ്യത്തിലേക്കു ഒരു
7 മിദ്യാന്യസ്ത്രീയെ കൊണ്ടുവന്നു. അഹ
രോൻപുരോഹിതന്റെ മകനായ എലെ
യാസാരിന്റെ മകൻ ഫീനെഹാസ് അതു
കണ്ടപ്പോൾ സഭയുടെ മദ്ധ്യേനിന്നു എഴു
ന്നേററു കയ്യിൽ ഒരു കുന്തം എടുത്തു, ആ 8
യിസ്രായേല്യന്റെ പിന്നാലെ അന്തഃപുര
ത്തിലേക്കു ചെന്നു ഇരുവരെയും, ആ യി
സ്രായേല്യനെയും ആ സ്ത്രീയെയും തന്നേ,
അവളുടെ ഉദരം തുളയുംവണ്ണം കുത്തി, അ
പ്പോൾ ബാധ യിസ്രായേൽമക്കളെ വിട്ടു
മാറി. ബാധകൊണ്ടു മരിച്ചുപോയവർ 9
ഇരുപത്തുനാലായിരം പേർ.
പിന്നെ യഹോവ മോശെയോടു അരു 10
ളിച്ചെയ്തതു: ഞാൻ എന്റെ തീക്ഷ്ണതയിൽ 11
യിസ്രായേൽമക്കളെ സംഹരിക്കാതിരിക്കേ
ണ്ടതിന്നു അഹരോൻപുരോഹിതന്റെ മക
നായ എലെയാസാരിന്റെ മകൻ ഫീ
നെഹാസ് അവരുടെ ഇടയിൽ എനിക്കു
വേണ്ടി തീക്ഷ്ണതയുള്ളവനായി എന്റെ
ക്രോധം യിസ്രായേൽമക്കളെ വിട്ടുപോക
മാറാക്കിയിരിക്കുന്നു. ആകയാൽ ഇതാ, 12
ഞാൻ അവന്നു എന്റെ സമാധാനനിയമം
കൊടുക്കുന്നു. അവൻ തന്റെ ദൈവത്തി 13
ന്നുവേണ്ടി തീക്ഷ്ണതയുള്ളവനായി യിസ്രാ
യേൽമക്കൾക്കുവേണ്ടി പ്രായശ്ചിത്തം കഴി
ച്ചതുകൊണ്ടു അതു അവന്നും അവന്റെ സ
ന്തതിക്കും നിത്യപൌരോഹിത്യത്തിന്റെ
നിയമമാകും എന്നു നീ പറയേണം. മിദ്യാ 14
ന്യസ്ത്രീയോടുകൂടെ കൊന്ന യിസ്രായേല്യന്നു
സിമ്രി എന്നു പേർ; അവൻ ശിമെയോൻ
ഗോത്രത്തിൽ ഒരു പ്രഭുവായ സാലൂവി
ന്റെ മകൻ ആയിരുന്നു. കൊല്ലപ്പെട്ട 15
മിദ്യാന്യസ്ത്രീക്കു കൊസ്ബി എന്നു പേർ; അ
വൾ ഒരു മിദ്യാന്യഗോത്രത്തിൽ ജനാധി
പനായിരുന്ന സൂരിന്റെ മകളായിരുന്നു.
പെയോരിന്റെ സംഗതിയിലും പെ 16
യോർനിമിത്തം ഉണ്ടായ ബാധയുടെ നാ
ളിൽ കൊല്ലപ്പെട്ട അവരുടെ സഹോദരി
യായി മിദ്യാന്യപ്രഭുവിന്റെ മകൾ കൊ
സ്ബിയുടെ സംഗതിയിലും മിദ്യാന്യർ നി
ങ്ങളെ ചതിച്ചു ഉപായങ്ങളാൽ വലെച്ചി

17 രിക്കകൊണ്ടു, നിങ്ങൾ അവരെ വലെ
18 ച്ചു സംഹരിപ്പിൻ എന്നു യഹോവ മോ
ശെയോടു അരുളിച്ചെയ്തു.

## ൨൬. അദ്ധ്യായം.

ബാധ കഴിഞ്ഞശേഷം യഹോവ മോശെ
യോടും പുരോഹിതനായ അഹരോന്റെ
2 മകൻ എലെയാസാരിനോടും: യിസ്രാ
യേൽമക്കളുടെ സൎവ്വസഭയെയും ഇരുപതു
വയസ്സുമുതൽ മേലോട്ടു യുദ്ധത്തിന്നുപ്രാ
പ്തിയുള്ള എല്ലാവരെയും ഗോത്രംഗോത്ര
മായി എണ്ണി തുക എടുപ്പിൻ എന്നു കല്പിച്ചു.
3 അങ്ങനെ മോശെയും പുരോഹിതനായ
എലെയാസാരും യെരീഹോവിന്റെ സമീ
പത്തു യോൎദ്ദാന്നരികെയുള്ള മോവാബ് സ
4 മഭൂമിയിൽവെച്ചു അവരോടു: യഹോവ
മോശെയോടും മിസ്രയീംദേശത്തുനിന്നു പു
റപ്പെട്ട യിസ്രായേൽമക്കളോടും കല്പിച്ചതു
പോലെ ഇരുപതു വയസ്സുമുതൽ മേലോട്ടു
ള്ളവരുടെ തുകയെടുപ്പിൻ എന്നു പറഞ്ഞു.
5 യിസ്രായേലിന്റെ ആദ്യജാതൻ രൂ
ബേൻ; രൂബേന്റെ പുത്രന്മാർ: ഹനോ
ക്കിൽനിന്നു ഹനോക്ക്യകുടുംബം; പല്ലൂ
6 വിൽനിന്നു പല്ലൂവ്യകുടുംബം; ഹെസ്രോ
നിൽനിന്നു ഹെസ്രോന്യകുടുംബം; കൎമ്മി
7 യിൽനിന്നു കൎമ്മ്യകുടുംബം. ഇവയാകുന്നു
രൂബേന്യകുടുംബങ്ങൾ; അവരിൽ എണ്ണ
പ്പെട്ടവർ നാല്പത്തി മൂവായിരത്തെഴുനൂ
8 റററി മുപ്പതുപേർ. പല്ലൂവിന്റെ പുത്ര
9 ന്മാർ: എലീയാബ്. എലീയാബിന്റെ പു
ത്രന്മാർ: നെമൂവേൽ, ദാഥാൻ, അബീരാം.
യഹോവെക്കു വിരോധമായി കലഹി
ച്ചപ്പോൾ കോരഹിന്റെ കൂട്ടത്തിൽ മോ
ശെക്കും അഹരോന്നും വിരോധമായി കല
ഹിച്ച സംഘസദസ്യന്മാരായ ദാഥാനും
10 അബീരാമും ഇവർ തന്നേ; ഭൂമി വായി
തുറന്നു അവരെയും കോരഹിനെയും വിഴ
ങ്ങിക്കളകയും തീ ഇരുനൂററൻപതുപേരെ
ദഹിപ്പിക്കയും ചെയ്ത സമയം ആ കൂട്ടം
മരിച്ചു; അവർ ഒരു അടയാളമായ്തീൎന്നു.
എന്നാൽ കോരഹിന്റെ പുത്രന്മാർ മരി 11
ച്ചില്ല.
ശിമെയോന്റെ പുത്രന്മാർ കുടുംബം 12
കുടുംബമായി ആരെന്നാൽ: നെമൂവേലിൽ
നിന്നു നെമൂവേല്യകുടുംബം; യാമീനിൽ
നിന്നു യാമീന്യകുടുംബം; യാഖീനിൽനിന്നു
യാഖീന്യകുടുംബം; സേരഹിൽനിന്നു സേ 13
രഹ്യകുടുംബം; ശാവൂലിൽനിന്നു ശാവൂല്യ
കുടുംബം. ശിമെയോന്യകുടുംബങ്ങളായ 14
ഇവർ ഇരുപത്തീരായിരത്തിരുനൂറുപേർ.
ഗാദിന്റെ പുത്രന്മാർ കുടുംബംകുടുംബ 15
മായി ആരെന്നാൽ: സെഫോനിൽനിന്നു
സെഫോന്യകുടുംബം; ഹഗ്ഗിയിൽനിന്നു
ഹഗ്ഗീയകുടുംബം; ശൂനിയിൽനിന്നു ശൂനീ
യകുടുംബം; ഒസ്നിയിൽനിന്നു ഒസ്നീയകു 16
ടുംബം; ഏരിയിൽനിന്നു ഏൎയ്യകുടുംബം;
അരോദിൽനിന്നു അരോദ്യകുടുംബം; അ 17
രേലിയിൽനിന്നു അരേല്യകുടുംബം. അ 18
വരിൽ എണ്ണപ്പെട്ടവരായി ഗാദ് പുത്രന്മാ
രുടെ കുടുംബങ്ങളായ ഇവർ നാല്പതിനാ
യിരത്തഞ്ഞൂറുപേർ.
യെഹൂദയുടെ പുത്രന്മാർ ഏരും ഓ 19
നാനും ആയിരുന്നു; ഏരും ഓനാനും
കനാൻദേശത്തുവെച്ചു മരിച്ചുപോയി.
യെഹൂദയുടെ പുത്രന്മാർ കുടുംബംകുടുംബ 20
മായി ആരെന്നാൽ: ശേലയിൽനിന്നു ശേ
ലാന്യകുടുംബം; ഫേരെസിൽനിന്നു ഫേ
രെസ്യകുടുംബം; സേരഹിൽനിന്നു സേര
ഹ്യകുടുംബം. ഫേരെസിന്റെ പുത്രന്മാർ: 21
ഹെസ്രോനിൽനിന്നു ഹെസ്രോന്യകുടുംബം;
ഹാമൂലിൽനിന്നു ഹാമൂല്യകുടുംബം. അവ 22
രിൽ എണ്ണപ്പെട്ടവരായി യെഹൂദാകുടും
ബങ്ങളായ ഇവർ എഴുപത്താറായിരത്ത
ഞ്ഞൂറുപേർ.

23 യിസ്സാഖാരിന്റെ പുത്രന്മാർ കുടുംബം
കുടുംബമായി ആരെന്നാൽ: തോലാവിൽ
നിന്നു തോലാവ്യകുടുംബം; പൂവയിൽനി
24 ന്നു പൂവ്യകുടുംബം; യാശ്രൂബിൽനിന്നു
യാശ്രൂബ്യകുടുംബം; ശിമ്രോനിൽനിന്നു ശി
25 മ്രോന്യകുടുംബം. അവരിൽ എണ്ണപ്പെ
ട്ടവരായി യിസ്സാഖാർകുടുംബങ്ങളായ ഇ
വർ അറുപത്തുനാലായിരത്തി മുന്നൂറു
പേർ.
26 സെബൂലൂന്റെ പുത്രന്മാർ കുടുംബംകു
ടുംബമായി ആരെന്നാൽ: സേരെദിൽനി
ന്നു സേരെദ്യകുടുംബം; ഏലോനിൽനിന്നു
ഏലോന്യകുടുംബം; യഹ്ലേലിൽനിന്നു യ
27 ഹ്ലേല്യകുടുംബം. അവരിൽ എണ്ണപ്പെട്ട
വരായി സെബൂലൂന്യകുടുംബങ്ങളായ ഇ
വർ അറുപതിനായിരത്തഞ്ഞൂറുപേർ.
28 യോസേഫിന്റെ പുത്രന്മാർ കുടുംബം
കുടുംബമായി ആരെന്നാൽ: മനശ്ശെയും
29 എഫ്രയീമും. മനശ്ശെയുടെ പുത്രന്മാർ:
മാഖീരിൽനിന്നു മാഖീൎയ്യകുടുംബം; മാഖീർ
ഗിലെയാദിനെ ജനിപ്പിച്ചു; ഗിലെയാദിൽ
30 നിന്നു ഗിലെയാദ്യകുടുംബം. ഗിലെയാദി
ന്റെ പുത്രന്മാർ ആരെന്നാൽ: ഈയേസെ
രിൽനിന്നു ഈയേസെൎയ്യകുടുംബം; ഹേ
31 ലെക്കിൽനിന്നു ഹേലെക്ക്യകുടുംബം. അ
സ്രീയേലിൽനിന്നു അസ്രീയേല്യകുടുംബം;
32 ശേഖെമിൽനിന്നു ശേഖെമ്യകുടുംബം. ശെ
മീദാവിൽനിന്നു ശെമീദാവ്യകുടുംബം; ഹേ
33 ഫെരിൽനിന്നു ഹേഫെൎയ്യകുടുംബം. ഹേ
ഫെരിന്റെ മകനായ സെലോഫഹാദി
ന്നു പുത്രിമാർ അല്ലാതെ പുത്രന്മാർ ഉണ്ടാ
യില്ല; സെലോഫഹാദിന്റെ പുത്രിമാർ
മഹ്ലാ, നോവാ, ഹൊഗ്ലാ, മിൽക്കാ, തിർ
34 സാ എന്നിവരായിരുന്നു. അവരിൽ എ
ണ്ണപ്പെട്ടവരായി മനശ്ശെകുടുംബങ്ങളായ
ഇവർ അമ്പത്തീരായിരത്തെഴുനൂറുപേർ.
35 എഫ്രയീമിന്റെ പുത്രന്മാർ കുടുംബംകുടും
ബമായി ആരെന്നാൽ: ശൂഥേലഹിൽനി
ന്നു ശൂഥേലഹ്യകുടുംബം; ബേഖെരിൽനി
ന്നു ബേഖെൎയ്യകുടുംബം; തഹനിൽനിന്നു
തഹന്യകുടുംബം. ശൂഥേലഹിന്റെ പുത്ര 36
ന്മാർ ആരെന്നാൽ: ഏരാനിൽനിന്നു ഏ
രാന്യകുടുംബം. അവരിൽ എണ്ണപ്പെട്ട 37
വരായി എഫ്രയിമ്യകുടുംബങ്ങളായ ഇവർ
മുപ്പത്തീരായിരത്തഞ്ഞൂറുപേർ. ഇവർ
കുടുംബംകുടുംബമായി യോസേഫിന്റെ
പുത്രന്മാർ.
ബെന്യാമീന്റെ പുത്രന്മാർ കുടുംബംകു 38
ടുംബമായി ആരെന്നാൽ: ബേലയിൽനി
ന്നു ബേലാവ്യകുടുംബം; അസ്ബേലിൽനി
ന്നു അസ്ബേല്യകുടുംബം; അഹീരാമിൽനി
ന്നു അഹീരാമ്യകുടുംബം; ശെഫൂമിൽനി 39
ന്നു ശെഫൂമ്യകുടുംബം; ഹൂഫാമിൽനി
ന്നു ഹൂഫാമ്യകുടുംബം. ബേലിയുടെ പു 40
ത്രന്മാർ അൎദ്ദും നാമാനും ആയിരുന്നു; അ
ൎദ്ദിൽനിന്നു അൎദ്ദ്യകുടുംബം; നാമാനിൽനി
ന്നു നാമാന്യകുടുംബം. ഇവർ കുടുംബം 41
കുടുംബമായി ബെന്യാമീന്റെ പുത്രന്മാർ;
അവരിൽ എണ്ണപ്പെട്ടവർ നാല്പത്തയ്യായി
രത്തറുനൂറുപേർ.
ദാന്റെ പുത്രന്മാർ കുടുംബംകുടുംബമാ 42
യി ആരെന്നാൽ: ശൂഹാമിൽനിന്നു ശൂഹാ
മ്യകുടുംബം; ഇവർ കുടുംബംകുടുംബമായി
ദാന്യകുടുംബങ്ങൾ ആകുന്നു. ശൂഹാമ്യ 43
കുടുംബങ്ങളിൽ എണ്ണപ്പെട്ടവർ എല്ലാം കൂടി
അറുപത്തുനാലായിരത്തി നാനൂറുപേർ.
ആശേരിന്റെ പുത്രന്മാർ കുടുംബംകുടും 44
ബമായി ആരെന്നാൽ: യിമ്നയിൽനിന്നു
യിമ്നീയകുടുംബം; യിശ്വിയിൽനിന്നു യി
ശ്വീയകുടുംബം; ബെരീയാവിൽനിന്നു
ബെരീയാവ്യകുടുംബം. ബെരീയാവി 45
ന്റെ പുത്രന്മാരുടെ കുടുംബങ്ങൾ ആരെ
ന്നാൽ: ഹേബെരിൽനിന്നു ഹേബെൎയ്യക
ടുംബം; മൽക്കീയേലിൽനിന്നു മൽക്കീയേ

46 ല്യകുടുംബം. ആശേരിന്റെ പുത്രിക്കു
47 സാറാ എന്നു പേർ. ഇവർ ആശേർ
പുത്രന്മാരുടെ കുടുംബങ്ങൾ; അവരിൽ
എണ്ണപ്പെട്ടവർ അമ്പത്തുമൂവായിരത്തിനാ
നൂറുപേർ.
48 നഫ്താലിയുടെ പുത്രന്മാർ കുടുംബംകുടും
ബമായി ആരെന്നാൽ: യഹ്സേലിൽനിന്നു
യഹ്സേല്യകുടുംബം; ഗൂനിയിൽനിന്നു ഗൂ
49 ന്യകുടുംബം. യേസെരിൽനിന്നു യേ
സെര്യകുടുംബം; ശില്ലേമിൽനിന്നു ശില്ലേ
50 മ്യകുടുംബം. ഇവർ കുടുംബംകുടുംബമായി
നഫ്താലികുടുംബങ്ങൾ ആകുന്നു; അവ
രിൽ എണ്ണപ്പെട്ടവർ നാല്പത്തയ്യായിരത്തി
51 നാനൂറുപേർ. യിസ്രായേൽമക്കളിൽ എ
ണ്ണപ്പെട്ട ഇവർ ആറു ലക്ഷത്തോരായിര
ത്തെഴുനൂററി മുപ്പതുപേർ.
52 പിന്നെ യഹോവ മോശെയോടു അരു
53 ളിച്ചെയ്തതു: ഇവക്കു ആളെണ്ണത്തിന്നു
ഒത്തവണ്ണം ദേശത്തെ അവകാശമായി വി
54 ഭാഗിച്ചു കൊടുക്കേണം. ആളേറെയുള്ള
വക്കു അവകാശം ഏറെയും ആൾ കുറെ
യുള്ളവക്കു അവകാശം കുറെച്ചും കൊടുക്കേ
ണം; ഓരോരുത്തന്നു അവനവന്റെ ആ
ളെണ്ണത്തിന്നു ഒത്തവണ്ണം അവകാശം കൊ
55 ടുക്കേണം. ദേശത്തെ ചീട്ടിട്ടു വിഭാഗി
ക്കേണം; അതതു പിതൃഗോത്രത്തിന്റെ
പേരിന്നൊത്തവണ്ണം അവക്കു അവകാശം
56 ലഭിക്കേണം. ആൾ ഏറെയുള്ളവക്കും
കുറെയുള്ളവക്കും അവകാശം ചീട്ടിട്ടു വി
ഭാഗിക്കേണം.
57 ലേവ്യരിൽ എണ്ണപ്പെട്ടവർ കുടുംബംകു
ടുംബമായി ആരെന്നാൽ: ഗേശോനിൽ
നിന്നു ഗേശോന്യകുടുംബം; കെഹാത്തിൽ
നിന്നു കെഹാത്യകുടുംബം; മെരാരിയിൽ
58 നിന്നു മെരാര്യകുടുംബം. ലേവ്യകുടുംബ
ങ്ങൾ ആവിതു: ലിബ്നീയകുടുംബം; ഹെ
ബ്രോന്യകുടുംബം; മഹ്ലീയകുടുംബം; മൂശ്യ
കുടുംബം; കോരഹ്യകുടുംബം. കെഹാത്ത്
അമ്രാമിനെ ജനിപ്പിച്ചു. അമ്രാമിന്റെ 59
ഭാൎയ്യെക്കു യോഖേബെദ് എന്നു പേർ; അ
വൾ മിസ്രയീംദേശത്തുവെച്ചു ലേവിക്കു
ജനിച്ച മകൾ; അവൾ അമ്രാമിന്നു അഹ
രോനെയും മോശെയെയും അവരുടെ സ
ഹോദരിയായ മിൎയ്യാമിനെയും പ്രസവിച്ചു.
അഹരോന്നു നാദാബ്, അബീഹൂ, എലെ 60
യാസാർ, ഈഥാമാർ എന്നിവർ ജനിച്ചു.
എന്നാൽ നാദാബും അബീഹൂവും യഹോ 61
വയുടെ സന്നിധിയിൽ അന്യാഗ്നി കത്തി
ച്ചു മരിച്ചുപോയി. ഒരു മാസം പ്രായം 62
മുതൽ മേലോട്ടു അവരിൽ എണ്ണപ്പെട്ട ആ
ണുങ്ങൾ ആകെ ഇരുപത്തുമൂവായിരം
പേർ; യിസ്രായേൽമക്കളുടെ ഇടയിൽ അ
വക്കു അവകാശം കൊടുക്കായ്കകൊണ്ടു അ
വരെ യിസ്രായേൽമക്കളുടെ കൂട്ടത്തിൽ
എണ്ണിയില്ല.
യെരീഹോവിന്റെ സമീപത്തു യോൎദ്ദാ 63
ന്നരികെ മോവാബ്സമഭൂമിയിൽവെച്ചു
യിസ്രായേൽമക്കളെ എണ്ണിയപ്പോൾ മോ
ശെയും പുരോഹിതനായ എലെയാസാരും
എണ്ണിയവർ ഇവർ തന്നേ. എന്നാൽ 64
മോശെയും അഹരോൻപുരോഹിതനും
സീനായിമരുഭൂമിയിൽവെച്ചു യിസ്രായേൽ
മക്കളെ എണ്ണിയപ്പോൾ അവർ എണ്ണിയ
വരിൽ ഒരുത്തനും ഇവരുടെ കൂട്ടത്തിൽ
ഉണ്ടായിരുന്നില്ല. അവർ മരുഭൂമിയിൽ 65
വെച്ചു മരിച്ചുപോകും എന്നു യഹോവ അ
വരെക്കുറിച്ചു അരുളിച്ചെയ്തിരുന്നു. യെ
ഫുന്നെയുടെ മകൻ കാലേബും നൂന്റെ
മകൻ യോശുവയും ഒഴികെ അവരിൽ
ഒരുത്തനും ശേഷിച്ചില്ല.

## ൨൭. അദ്ധ്യായം.

അനന്തരം യോസേഫിന്റെ മകനായ
മനശ്ശെയുടെ കുടുംബങ്ങളിൽ മനശ്ശെയു

ടെ മകനായ മാഖീരിന്റെ മകനായ
ഗിലെയാദിന്റെ മകനായ ഹേഫെറി
ന്റെ മകനായ സെലോഫഹാദിന്റെ
പുത്രിമാർ അടുത്തുവന്നു. അവന്റെ പു
ത്രിമാർ മഹ്ലാ, നോവാ, ഹൊഗ്ലാ, മിൽക്കാ,
2 തിർസാ എന്നിവരായിരുന്നു. അവർ
സമാഗമനകൂടാരത്തിന്റെ വാതില്ക്കൽ
മോശെയുടെയും എലെയാസാർപുരോഹി
തന്റെയും പ്രഭുക്കന്മാരുടെയും സൎവ്വസഭ
യുടെയും മുമ്പാകെ നിന്നു പറഞ്ഞതു എ
3 ന്തെന്നാൽ: ഞങ്ങളുടെ അപ്പൻ മരുഭൂ
മിയിൽവെച്ചു മരിച്ചുപോയി; എന്നാൽ
അവൻ യഹോവെക്കു വിരോധമായി
കോരഹിനോടു കൂടിയവരുടെ കൂട്ടത്തിൽ
ചേൎന്നിരുന്നില്ല; അവൻ സ്വന്തപാപ
ത്താൽ അത്രേ മരിച്ചതു; അവന്നു പുത്ര
4 ന്മാർ ഉണ്ടായിരുന്നതുമില്ല. ഞങ്ങളുടെ
അപ്പന്നു മകൻ ഇല്ലായ്കകൊണ്ടു അവ
ന്റെ പേർ കുടുംബത്തിൽനിന്നു ഇല്ലാ
തെയാകുന്നതു എന്തു? അപ്പന്റെ സഹോ
ദരന്മാരുടെ ഇടയിൽ ഞങ്ങൾക്കു ഒരു
5 അവകാശം തരേണം. മോശെ അവരു
ടെ കാൎയ്യം യഹോവയുടെ മുമ്പാകെ വെച്ചു.
6 യഹോവ മോശെയോടു അരുളിച്ചെയ്തതു:
7 സെലോഫഹാദിന്റെ പുത്രിമാർ പറയു
ന്നതു ശരിതന്നേ; അവരുടെ അപ്പന്റെ
സഹോദരന്മാരുടെ ഇടയിൽ അവൎക്കു ഒരു
അവകാശം കൊടുക്കേണം; അവരുടെ
അപ്പന്റെ അവകാശം അവൎക്കു കൊടു
8 ക്കേണം. നീ യിസ്രായേൽമക്കളോടു പ
റയേണ്ടതു എന്തെന്നാൽ: ഒരുത്തൻ മക
നില്ലാതെ മരിച്ചാൽ അവന്റെ അവകാ
ശം അവന്റെ മകൾക്കു കൊടുക്കേണം.
9 അവന്നു മകൾ ഇല്ലാതിരുന്നാൽ അവ
ന്റെ അവകാശം അവന്റെ സഹോദര
10 ന്മാൎക്കു കൊടുക്കേണം. അവന്നു സഹോ
ദരന്മാർ ഇല്ലാതിരുന്നാൽ അവന്റെ
അവകാശം അവന്റെ അപ്പന്റെ സഹോ
ദരന്മാൎക്കു കൊടുക്കേണം. അവന്റെ 11
അപ്പന്നു സഹോദരന്മാർ ഇല്ലാതിരുന്നാൽ
നിങ്ങൾ അവന്റെ കുടുംബത്തിൽ അവ
ന്റെ അടുത്ത ചാൎച്ചക്കാരന്നു അവന്റെ
അവകാശം കൊടുക്കേണം; അവൻ അതു
കൈവശമാക്കേണം; ഇതു യഹോവ മോ
ശെയോടു കല്പിച്ചതുപോലെ യിസ്രായേൽ
മക്കൾക്കു ന്യായപ്രമാണം ആയിരിക്കേ
ണം.

അനന്തരം യഹോവ മോശെയോടു ക 12
ല്പിച്ചതു: ഈ അബാരീംമലയിൽ കയറി
ഞാൻ യിസ്രായേൽമക്കൾക്കു കൊടുത്തിരി
ക്കുന്ന ദേശം നോക്കുക. അതു കണ്ടശേ 13
ഷം നിന്റെ സഹോദരനായ അഹരോ
നെപ്പോലെ നീയും നിന്റെ ജനത്തോടു
ചേരും. സഭയുടെ കലഹത്തിങ്കൽ നി 14
ങ്ങൾ സീൻമരുഭൂമിയിൽവെച്ചു അവർ
കാൺകെ വെള്ളത്തിന്റെ കാൎയ്യത്തിൽ എ
ന്നെ ശുദ്ധീകരിക്കാതെ എന്റെ കല്പന
യെ മറുത്തതുകൊണ്ടു തന്നേ. സീൻമരു
ഭൂമിയിൽ കാദേശിലെ കലഹജലം അതു
തന്നേ. അപ്പോൾ മോശെ യഹോവ 15
യോടു: യഹോവയുടെ സഭ ഇടയനില്ലാ 16
ത്ത ആടുകളെപ്പോലെ ആകാതിരിപ്പാൻ
തക്കവണ്ണം അവൎക്കു മുമ്പായി പോകുവാ
നും അവൎക്കു മുമ്പായി വരുവാനും അവരെ
പുറത്തു കൊണ്ടുപോകുവാനും അകത്തു
കൊണ്ടുവരുവാനും സകലജഡത്തിന്റെ 17
യും ആത്മാക്കളുടെ ദൈവമായ യഹോവ
സഭയുടെമേൽ ഒരാളെ നിയമിക്കുമാറാ
കട്ടെ എന്നു പറഞ്ഞു. യഹോവ മോശെ 18
യോടു കല്പിച്ചതു: എന്റെ ആത്മാവുള്ള
പുരുഷനായി നൂന്റെ മകനായ യോശു
വയെ വിളിച്ചു അവന്റെമേൽ കൈവെ
ച്ചു അവനെ പുരോഹിതനായ എലെയാ 19
സാരിന്റെയും സൎവ്വസഭയുടെയും മുമ്പാ

കെ നിൎത്തി അവർ കാണ്കെ അവന്നു
20 ആജ്ഞ കൊടുക്ക. യിസ്രായേൽമക്കളുടെ
സഭയെല്ലാം അനുസരിക്കേണ്ടതിന്നു നി
ന്റെ മഹിമയിൽ ഒരംശം അവന്റെ
21 മേൽ വെക്കേണം. അവൻ പുരോഹിത
നായ എലെയാസാരിന്റെ മുമ്പാകെ നി
ല്ക്കേണം; അവൻ അവന്നുവേണ്ടി യഹോ
വയുടെ സന്നിധിയിൽ ഊരീംമുഖാന്തരം
അരുളപ്പാടു ചോദിക്കേണം; അവനും യി
സ്രായേൽമക്കളുടെ സൎവ്വസഭയും അവന്റെ
വാക്കുപ്രകാരം പോകയും അവന്റെ വാ
22 ക്കുപ്രകാരം വരികയും വേണം. യഹോ
വ തന്നോടു കല്പിച്ചതുപോലെ മോശെ
ചെയ്തു; അവൻ യോശുവയെ വിളിച്ചു
പുരോഹിതനായ എലെയാസാരിന്റെയും
23 സൎവ്വസഭയുടെയും മുമ്പാകെ നിൎത്തി അ
വന്റെമേൽ കൈവെച്ചു യഹോവ മോ
ശെമുഖാന്തരം കല്പിച്ചതുപോലെ അവന്നു
ആജ്ഞ കൊടുത്തു.

## ൨൮. അദ്ധ്യായം.

യഹോവ പിന്നെയും മോശെയോടു അ
2 രുളിച്ചെയ്തതു: എനിക്കു സൌരഭ്യവാസ
നയായ ദഹനയാഗങ്ങൾക്കുള്ള എന്റെ
ഭോജനമായ വഴിപാടു തക്കസമയത്തു എ
നിക്കു അൎപ്പിക്കേണ്ടതിന്നു ജാഗ്രതയായിരി
പ്പാൻ യിസ്രായേൽമക്കളോടു കല്പിക്കേണം.
3 നീ അവരോടു പറയേണ്ടതു: നിങ്ങൾ യ
ഹോവെക്കു അൎപ്പിക്കേണ്ടുന്ന ദഹനയാഗം
എന്തെന്നാൽ: നാൾതോറും നിരന്തരഹോ
മയാഗത്തിന്നായി ഒരു വയസ്സു പ്രായമുള്ള
4 ഊനമില്ലാത്ത രണ്ടു കുഞ്ഞാടു. ഒരു ക
ഞ്ഞാടിനെ രാവിലെയും മറെറ കുഞ്ഞാടി
നെ വൈകുന്നേരത്തും യാഗം കഴിക്കേ
5 ണം. ഇടിച്ചെടുത്ത എണ്ണ കാൽ ഹീൻ
ചേൎത്ത ഒരിടങ്ങഴി മാവു ഭോജനയാഗമാ
6 യും അൎപ്പിക്കേണം. ഇതു യഹോവെക്കു
സൌരഭ്യവാസനയായ ദഹനയാഗമായി
സീനായിപൎവ്വതത്തിൽവെച്ചു നിയമിക്ക
പ്പെട്ട നിരന്തരഹോമയാഗം. അതിന്റെ 7
പാനീയയാഗം കുഞ്ഞാടൊന്നിന്നു കാൽ
ഹീൻ മദ്യം ആയിരിക്കേണം; അതു യ
ഹോവെക്കു പാനീയയാഗമായി വിശുദ്ധ
മന്ദിരത്തിൽ ഒഴിക്കേണം. മറെറ കുഞ്ഞാ 8
ടിനെ വൈകുന്നേരത്തു യാഗം കഴിക്കേ
ണം; അതിനെ രാവിലത്തെ ഭോജനയാ
ഗവും അതിന്റെ പാനീയയാഗവുംപോ
ലെ യഹോവെക്കു സൌരഭ്യവാസനയായ
ദഹനയാഗമായി അൎപ്പിക്കേണം.

ശബ്ബത്ത് നാളിലോ ഒരു വയസ്സു പ്രായ 9
മുള്ള ഊനമില്ലാത്ത രണ്ടു കുഞ്ഞാടിനെയും
ഭോജനയാഗത്തിന്നായി എണ്ണചേൎത്ത ര
ണ്ടിടങ്ങഴി മാവും അതിന്റെ പാനീയയാ
ഗവും അൎപ്പിക്കേണം. നിരന്തരഹോമ 10
യാഗത്തിന്നും അതിന്റെ പാനീയയാഗ
ത്തിന്നും പുറമെ ഇതു ശബ്ബത്തുതോറുമുള്ള
ഹോമയാഗം.

നിങ്ങളുടെ മാസാരംഭങ്ങളിൽ നിങ്ങൾ 11
യഹോവെക്കു ഹോമയാഗത്തിന്നായി രണ്ടു
കാളക്കിടാവിനെയും ഒരു ആട്ടുകൊററ
നെയും ഒരു വയസ്സു പ്രായമുള്ള ഊനമി
ല്ലാത്ത ഏഴു കുഞ്ഞാടിനെയും കാള ഒന്നി 12
ന്നു ഭോജനയാഗമായി എണ്ണചേൎത്ത മൂന്നി
ടങ്ങഴി മാവും ആട്ടുകൊററന്നു ഭോജനയാ
ഗമായി എണ്ണചേൎത്ത രണ്ടിടങ്ങഴി മാവും
കുഞ്ഞാടൊന്നിന്നു ഭോജനയാഗമായി എ 13
ണ്ണചേൎത്ത ഒരിടങ്ങഴി മാവും അൎപ്പിക്കേ
ണം. അതു ഹോമയാഗം; യഹോവെക്കു
സൌരഭ്യവാസനയായ ദഹനയാഗം ത
ന്നേ. അവയുടെ പാനീയയാഗം കാള 14
യൊന്നിന്നു അര ഹീൻ വീഞ്ഞും ആട്ടുകൊ
ററന്നു ഹീനിന്റെ മൂന്നിൽ ഒന്നും കുഞ്ഞാ
ടൊന്നിന്നു കാൽ ഹീനും ആയിരിക്കേണം;
ഇതു മാസാന്തരം അമാവാസിതോറുമുള്ള

15 ഹോമയാഗം. നിരന്തരഹോമയാഗത്തി
ന്നും അതിന്റെ പാനീയയാഗത്തിന്നും പു
റമെ പാപയാഗമായി യഹോവെക്കു ഒരു
കോലാട്ടുകൊററനെയും അൎപ്പിക്കേണം.
16 ഒന്നാം മാസം പതിന്നാലാം തിയ്യതി യ
17 ഹോവയുടെ പെസഹ ആകുന്നു. ആ
മാസം പതിനഞ്ചാം തിയ്യതി പെരുനാൾ
ആയിരിക്കേണം. ഏഴു ദിവസം പുളിപ്പി
18 ല്ലാത്ത അപ്പം തിന്നേണം. ഒന്നാം ദി
വസം വിശുദ്ധസഭായോഗം കൂടേണം;
അന്നു സാമാന്യവേലയൊന്നും ചെയ്യരുതു.
19 എന്നാൽ നിങ്ങൾ യഹോവെക്കു ഹോമയാ
ഗത്തിന്നായി രണ്ടു കാളക്കിടാവിനെയും
ഒരു ആട്ടുകൊററനെയും ഒരു വയസ്സു പ്രാ
യമുള്ള ഏഴു കുഞ്ഞാടിനെയും ദഹനയാഗ
മായി അൎപ്പിക്കേണം; അവ ഊനമില്ലാത്ത
20 വ ആയിരിക്കേണം. അവയുടെ ഭോജ
നയാഗം എണ്ണചേൎത്ത മാവു ആയിരിക്കേ
ണം; കാള ഒന്നിന്നു മൂന്നിടങ്ങഴിയും ആ
21 ട്ടുകൊററന്നു രണ്ടിടങ്ങഴിയും ഏഴു കുഞ്ഞാ
ട്ടിൽ ഓരോന്നിന്നു ഓരോ ഇടങ്ങഴിയും
22 അൎപ്പിക്കേണം. നിങ്ങൾക്കുവേണ്ടി പ്രാ
യശ്ചിത്തം കഴിപ്പാൻ പാപയാഗത്തിന്നാ
യി ഒരു കോലാട്ടിനെയും അൎപ്പിക്കേ
23 ണം. നിരന്തരഹോമയാഗമായ രാവില
ത്തെ ഹോമയാഗത്തിന്നു പുറമെ ഇവ
24 അൎപ്പിക്കേണം. ഇങ്ങനെ ഏഴു നാളും യ
ഹോവെക്കു സൌരഭ്യവാസനയായി ദഹ
നയാഗത്തിന്റെ ഭോജനം ദിവസംപ്രതി
അൎപ്പിക്കേണം. നിരന്തരഹോമയാഗത്തി
ന്നും അതിന്റെ പാനീയയാഗത്തിന്നും
25 പുറമെ ഇതു അൎപ്പിക്കേണം. ഏഴാം ദി
വസം വിശുദ്ധസഭായോഗം കൂടേണം;
അന്നു സാമാന്യവേലയൊന്നും ചെയ്യരുതു.
26 വാരോത്സവമായ ആദ്യഫലദിവസ
ത്തിൽ പുതിയധാന്യംകൊണ്ടു ഒരു ഭോജന
യാഗം കൊണ്ടുവരുമ്പോഴും വിശുദ്ധസഭാ
യോഗം കൂടേണം. അന്നു സാമാന്യവേല
യൊന്നും ചെയ്യരുതു. എന്നാൽ നിങ്ങൾ 27
യഹോവെക്കു സൌരഭ്യവാസനയായ ഹോ
മയാഗത്തിന്നായി രണ്ടു കാളക്കിടാവിനെ
യും ഒരു ആട്ടുകൊററനെയും ഒരു വയസ്സു
പ്രായമുള്ള ഏഴു കുഞ്ഞാടിനെയും അൎപ്പി
ക്കേണം. അവയുടെ ഭോജനയാഗമായി 28
എണ്ണചേൎത്ത മാവു, കാള ഒന്നിന്നു ഇടങ്ങഴി
മൂന്നും ആട്ടുകൊററന്നു ഇടങ്ങഴി രണ്ടും
ഏഴു കുഞ്ഞാട്ടിൽ ഓരോന്നിന്നു ഇടങ്ങഴി 29
ഓരോന്നും നിങ്ങൾക്കുവേണ്ടി പ്രായ 30
ശ്ചിത്തം കഴിപ്പാൻ ഒരു കോലാട്ടുകൊററ
നും വേണം. നിരന്തരഹോമയാഗത്തി 31
ന്നും അതിന്റെ ഭോജനയാഗത്തിന്നും അ
വയുടെ പാനീയയാഗത്തിന്നും പുറമെ
നിങ്ങൾ ഇവ അൎപ്പിക്കേണം; അവ ഊന
മില്ലാത്തവ ആയിരിക്കേണം.

## ൩൰. അദ്ധ്യായം.

ഏഴാം മാസം ഒന്നാം തിയ്യതി വിശുദ്ധസ
ഭായോഗം കൂടേണം; അന്നു സാമാന്യവേ
ലയൊന്നും ചെയ്യരുതു; അതു നിങ്ങൾക്കു
കാഹളനാദോത്സവം ആകുന്നു. അന്നു നി 2
ങ്ങൾ യഹോവെക്കു സൌരഭ്യവാസനയാ
യ ഹോമയാഗമായി ഒരു കാളക്കിടാവി
നെയും ഒരു ആട്ടുകൊററനെയും ഒരു വയ
സ്സു പ്രായമുള്ള ഊനമില്ലാത്ത ഏഴു കുഞ്ഞാടി
നെയും അൎപ്പിക്കേണം. അവയുടെ ഭോ 3
ജനയാഗം എണ്ണചേൎത്ത മാവു കാളെക്കു
ഇടങ്ങഴി മൂന്നും ആട്ടുകൊററന്നു ഇടങ്ങഴി
രണ്ടും, ഏഴു കുഞ്ഞാട്ടിൽ ഓരോന്നിന്നു 4
ഇടങ്ങഴി ഓരോന്നും ആയിരിക്കേണം.
നിങ്ങൾക്കുവേണ്ടി പ്രായശ്ചിത്തം കഴി 5
പ്പാൻ പാപയാഗത്തിന്നായി ഒരു കോലാ
ട്ടുകൊററനും വേണം. അമാവാസിയി 6
ലെ ഹോമയാഗത്തിന്നും അതിന്റെ ഭോ
ജനയാഗത്തിന്നും നാൾതോറുമുള്ള ഹോമ

യാഗത്തിന്നും അതിന്റെ ഭോജനയാഗ
ത്തിന്നും അവെക്കു നിയമപ്രകാരമുള്ള പാ
നീയയാഗങ്ങൾക്കും പുറമെ യഹോവെക്കു
സൌരഭ്യവാസനയായ ദഹനയാഗമായി
തന്നേ.
7 ഏഴാം മാസം പത്താം തിയ്യതി വിശുദ്ധ
സഭായോഗം കൂടേണം; അന്നു നിങ്ങൾ
ആത്മതപനം ചെയ്യേണം; വേലയൊന്നും
8 ചെയ്യരുതു. എന്നാൽ യഹോവെക്കു സുഗ
ന്ധവാസനയായ ഹോമയാഗമായി ഒരു
കാളക്കിടാവിനെയും ഒരു ആട്ടുകൊററനെ
യും ഒരു വയസ്സു പ്രായമുള്ള ഏഴു കുഞ്ഞാടി
നെയും അൎപ്പിക്കേണം; അവ ഊനമില്ലാ
9 ത്തവ ആയിരിക്കേണം. അവയുടെ
ഭോജനയാഗം എണ്ണചേൎത്ത മാവു കാളെക്കു
ഇടങ്ങഴി മൂന്നും ആട്ടുകൊററന്നു ഇടങ്ങഴി
10 രണ്ടും ഏഴു കുഞ്ഞാട്ടിൽ ഓരോന്നിന്നു ഇട
11 ങ്ങഴി ഓരോന്നും ആയിരിക്കേണം. പ്രായ
ശ്ചിത്തയാഗത്തിന്നും നിരന്തരഹോമയാഗ
ത്തിന്നും അതിന്റെ ഭോജനയാഗത്തിന്നും
പാനീയയാഗങ്ങൾക്കും പുറമെ പാപയാ
ഗത്തിന്നായി ഒരു കോലാട്ടുകൊററനും
വേണം.
12 ഏഴാം മാസം പതിനഞ്ചാം തിയ്യതി വി
ശുദ്ധസഭായോഗം കൂടേണം; അന്നു സാ
മാന്യവേലയൊന്നും ചെയ്യരുതു; ഏഴു ദിവ
സം യഹോവെക്കു ഉത്സവം ആചരിക്കേ
13 ണം. നിങ്ങൾ യഹോവെക്കു സൌരഭ്യ
വാസനയായ ദഹനയാഗമായി പതിമ്മൂന്നു
കാളക്കിടാവിനെയും രണ്ടു ആട്ടുകൊററ
നെയും ഒരു വയസ്സു പ്രായമുള്ള പതിന്നാലു
കുഞ്ഞാടിനെയും ഹോമയാഗം കഴിക്കേ
ണം; അവ ഊനമില്ലാത്തവ ആയിരിക്കേ
14 ണം. അവയുടെ ഭോജനയാഗം പതിമ്മൂ
ന്നു കാളയിൽ ഓരോന്നിന്നു എണ്ണചേൎത്ത
മാവു ഇടങ്ങഴി മുമ്മൂന്നും രണ്ടു ആട്ടുകൊ
ററനിൽ ഓരോന്നിന്നു ഇടങ്ങഴി ഈരണ്ടും
പതിന്നാലു കുഞ്ഞാട്ടിൽ ഓരോന്നിന്നു ഇട 15
ങ്ങഴി ഓരോന്നും ആയിരിക്കേണം. നിര 16
ന്തരഹോമയാഗത്തിന്നും അതിന്റെ ഭോജ
നയാഗത്തിന്നും അതിന്റെ പാനീയയാഗ
ങ്ങൾക്കും പുറമെ പാപയാഗത്തിന്നായി
ഒരു കോലാട്ടുകൊററനും വേണം.
രണ്ടാം ദിവസം നിങ്ങൾ പന്ത്രണ്ടു കാ 17
ളക്കിടാവിനെയും രണ്ടു ആട്ടുകൊററനെ
യും ഒരു വയസ്സു പ്രായമുള്ള ഊനമില്ലാത്ത
പതിന്നാലു കുഞ്ഞാടിനെയും അൎപ്പിക്കേ
ണം. അവയുടെ ഭോജനയാഗവും പാ 18
നീയയാഗങ്ങളും കാള, ആട്ടുകൊററൻ, കു
ഞ്ഞാടു എന്നിവയുടെ എണ്ണംപോലെയും
നിയമംപോലെയും ആയിരിക്കേണം. നി 19
രന്തരഹോമയാഗത്തിന്നും അതിന്റെ ഭോ
ജനയാഗത്തിന്നും പാനീയയാഗങ്ങൾക്കും
പുറമെ പാപയാഗത്തിന്നായി ഒരു കോലാ
ട്ടുകൊററനും വേണം.
മൂന്നാം ദിവസം പതിനൊന്നു കാളയെ 20
യും രണ്ടു ആട്ടുകൊററനെയും ഒരു വയസ്സു
പ്രായമുള്ള ഊനമില്ലാത്ത പതിന്നാലു കു
ഞ്ഞാടിനെയും അൎപ്പിക്കേണം. അവയു 21
ടെ ഭോജനയാഗവും പാനീയയാഗങ്ങളും
കാള, ആട്ടുകൊററൻ, കുഞ്ഞാടു എന്നിവ
യുടെ എണ്ണംപോലെയും നിയമംപോലെ
യും ആയിരിക്കേണം. നിരന്തരഹോമ 22
യാഗത്തിന്നും അതിന്റെ ഭോജനയാഗ
ത്തിന്നും പാനീയയാഗങ്ങൾക്കും പുറമെ
പാപയാഗത്തിന്നായി ഒരു കോലാട്ടുകൊ
ററനും വേണം.
നാലാം ദിവസം പത്തു കാളയെയും 23
രണ്ടു ആട്ടുകൊററനെയും ഒരു വയസ്സു പ്രാ
യമുള്ള ഊനമില്ലാത്ത പതിന്നാലു കുഞ്ഞാടി
നെയും അൎപ്പിക്കേണം. അവയുടെ ഭോ 24
ജനയാഗവും പാനീയയാഗങ്ങളും കാള,
ആട്ടുകൊററൻ, കുഞ്ഞാടു എന്നിവയുടെ
എണ്ണംപോലെയും നിയമംപോലെയും ആ

25 യിരിക്കേണം. നിരന്തരഹോമയാഗത്തി
ന്നും അതിൻെറ ഭോജനയാഗത്തിന്നും പാ
നീയയാഗങ്ങൾക്കും പുറമെ പാപയാഗത്തി
ന്നായി ഒരു കോലാട്ടുകൊററനും വേണം.
26 അഞ്ചാം ദിവസം ഒൻപതു കാളയെയും
രണ്ടു ആട്ടുകൊററനെയും ഒരു വയസ്സു
പ്രായമുള്ള ഊനമില്ലാത്ത പതിന്നാലു ക
27 ഞ്ഞാടിനെയും അൎപ്പിക്കേണം. അവയു
ടെ ഭോജനയാഗവും പാനീയയാഗങ്ങളും
കാള, ആട്ടുകൊററൻ, കുഞ്ഞാടു എന്നിവ
യുടെ എണ്ണംപോലെയും നിയമംപോലെ
28 യും ആയിരിക്കേണം. നിരന്തരഹോമ
യാഗത്തിന്നും അതിൻെറ ഭോജനയാഗ
ത്തിന്നും പാനീയയാഗങ്ങൾക്കും പുറമെ
പാപയാഗത്തിന്നായി ഒരു കോലാട്ടുകൊ
ററനും വേണം.
29 ആറാം ദിവസം എട്ടു കാളയെയും രണ്ടു
ആട്ടുകൊററനെയും ഒരു വയസ്സു പ്രായമു
ള്ള ഊനമില്ലാത്ത പതിന്നാലു കുഞ്ഞാടി
30 നെയും അൎപ്പിക്കേണം. അവയുടെ ഭോ
ജനയാഗവും പാനീയയാഗങ്ങളും കാള, ആ
ട്ടുകൊററൻ, കുഞ്ഞാടു എന്നിവയുടെ എണ്ണം
പോലെയും നിയമംപോലെയും ആയിരി
31 ക്കേണം. നിരന്തരഹോമയാഗത്തിന്നും
അതിൻെറ ഭോജനയാഗത്തിന്നും പാനീ
യയാഗങ്ങൾക്കും പുറമെ പാപയാഗത്തി
ന്നായി ഒരു കോലാട്ടുകൊററനും വേണം.
32 ഏഴാം ദിവസം ഏഴു കാളയെയും രണ്ടു
ആട്ടുകൊററനെയും ഒരു വയസ്സു പ്രായ
മുള്ള ഊനമില്ലാത്ത പതിന്നാലു കുഞ്ഞാടി
33 നെയും അൎപ്പിക്കേണം. അവയുടെ ഭോ
ജനയാഗവും പാനീയയാഗങ്ങളും കാള,
ആട്ടുകൊററൻ, കുഞ്ഞാടു എന്നിവയുടെ
എണ്ണംപോലെയും നിയമംപോലെയും ആ
34 യിരിക്കേണം. നിരന്തരഹോമയാഗത്തി
ന്നും അതിൻെറ ഭോജനയാഗത്തിന്നും
പാനീയയാഗങ്ങൾക്കും പുറമെ പാപയാ
ഗത്തിന്നായി ഒരു കോലാട്ടുകൊററനും
വേണം.
എട്ടാം ദിവസം നിങ്ങൾക്കു അന്ത്യയോ 35
ഗം ഉണ്ടാകേണം; അന്നു സാമാന്യവേല
യൊന്നും ചെയ്യരുതു. എന്നാൽ യഹോ 36
വെക്കു സൌരഭ്യവാസനയായ ദഹനയാ
ഗമായി ഒരു കാളയെയും ഒരു ആട്ടുകൊ
ററനെയും ഒരു വയസ്സു പ്രായമുള്ള ഊനമി
ല്ലാത്ത ഏഴു കുഞ്ഞാടിനെയും ഹോമയാഗം
കഴിക്കേണം. അവയുടെ ഭോജനയാഗ 37
വും പാനീയയാഗങ്ങളും കാള, ആട്ടുകൊ
ററൻ, കുഞ്ഞാടു എന്നിവയുടെ എണ്ണംപോ
ലെയും നിയമംപോലെയും ആയിരിക്കേ
ണം. നിരന്തരഹോമയാഗത്തിന്നും അ 38
തിൻെറ ഭോജനയാഗത്തിന്നും പാനീയ
യാഗങ്ങൾക്കും പുറമെ പാപയാഗത്തിന്നാ
യിട്ടു ഒരു കോലാട്ടുകൊററനും വേണം.
ഇവയെ നിങ്ങൾ നിങ്ങളുടെ നേൎച്ചക 39
ളും സ്വമേധാദാനങ്ങളുമായ ഹോമയാഗ
ങ്ങൾക്കും ഭോജനയാഗങ്ങൾക്കും പാനീയ
യാഗങ്ങൾക്കും പുറമെ നിങ്ങളുടെ ഉത്സവ
ങ്ങളിൽ യഹോവെക്കു അൎപ്പിക്കേണം.
യഹോവ മോശെയോടു കല്പിച്ചതു ഒക്കെ 40
യും മോശെ യിസ്രായേൽമക്കളോടു പറഞ്ഞു.

## ൩൦. അദ്ധ്യായം.

മോശെ യിസ്രായേൽമക്കളുടെ ഗോത്രപ്ര
ധാനികളോടു പറഞ്ഞതു: യഹോവ കല്പി
ച്ചിരിക്കുന്ന കാൎയ്യം എന്തെന്നാൽ: ആരെ 2
ങ്കിലും യഹോവെക്കു ഒരു നേൎച്ച നേരുക
യോ ഒരു പരിവൎജ്ജനവ്രതം ദീക്ഷിപ്പാൻ
ശപഥം ചെയ്കയോ ചെയ്താൽ അവൻ
വാക്കിന്നു ഭംഗംവരുത്താതെ തൻെറ വാ
യിൽനിന്നു പുറപ്പെട്ടതുപോലെ ഒക്കെയും
നിവൎത്തിക്കേണം. ഒരു സ്ത്രീ ബാല്യപ്രാ 3
യത്തിൽ അപ്പൻെറ വീട്ടിൽ ഇരിക്കു
മ്പോൾ യഹോവെക്കു ഒരു നേൎച്ചനേൎന്നു

ഒരു പരിവൎജ്ജനവ്രതം നിശ്ചയിക്കയും
4 അവളുടെ അപ്പൻ അവളുടെ നേൎച്ചയെ
യും അവൾ നിശ്ചയിച്ച പരിവൎജ്ജനവ്ര
തത്തെയും കുറിച്ചു കേട്ടിട്ടു മിണ്ടാതിരിക്ക
യും ചെയ്താൽ അവളുടെ എല്ലാനേൎച്ചകളും
അവൾ നിശ്ചയിച്ച പരിവൎജ്ജനവ്രതമൊ
5 ക്കെയും സ്ഥിരമായിരിക്കും. എന്നാൽ
അവളുടെ അപ്പൻ അവളുടെ എല്ലാനേ
ൎച്ചയെയും അവൾ നിശ്ചയിച്ച പരിവൎജ്ജ
നവ്രതത്തെയും കുറിച്ചു കേൾക്കുന്ന നാ
ളിൽ അവളോടു വിലക്കിയാൽ അവ സ്ഥി
രമായിരിക്കയില്ല; അവളുടെ അപ്പൻ അ
വളോടു വിലക്കുകകൊണ്ടു യഹോവ അ
6 വളോടു ക്ഷമിക്കും. അവൾക്കു ഒരു നേ
ൎച്ചയോ വിചാരിക്കാതെ നിശ്ചയിച്ചുപോയ
പരിവൎജ്ജനവ്രതമോ ഉള്ളപ്പോൾ അവൾ
7 ഒരുത്തന്നു ഭാൎയ്യയാകയും ഭൎത്താവു അതി
നെക്കുറിച്ചു കേൾക്കുന്ന നാളിൽ മിണ്ടാതി
രിക്കയും ചെയ്താൽ അവളുടെ നേൎച്ചകളും
അവൾ നിശ്ചയിച്ച പരിവൎജ്ജനവ്രതവും
8 സ്ഥിരമായിരിക്കും. എന്നാൽ ഭൎത്താവു അതു
കേട്ട നാളിൽ അവളോടു വിലക്കിയാൽ
അവളുടെ നേൎച്ചയും അവൾ വിചാരിക്കാ
തെ നിശ്ചയിച്ചുപോയ പരിവൎജ്ജനവ്രത
വും അവൻ ദുൎബ്ബലപ്പെടുത്തുന്നു; യഹോവ
9 അവളോടു ക്ഷമിക്കും. വിധവയോ ഉ
പെക്ഷിക്കപ്പെട്ടവളോ ചെയ്യുന്ന നേൎച്ചയും
പരിവൎജ്ജനവ്രതവും എല്ലാം അവളുടെ
10 മേൽ സ്ഥിരമായിരിക്കും. അവൾ ഭ
ൎത്താവിന്റെ വീട്ടിൽവെച്ചു നേരുകയോ
ഒരു പരിവൎജ്ജനശപഥം ചെയ്കയോ ചെ
11 യ്തിട്ടു ഭൎത്താവു അതിനെക്കുറിച്ചു കേൾക്കു
മ്പോൾ മിണ്ടാതെയും അവളോടു വിലക്കാ
തെയും ഇരുന്നാൽ അവളുടെ നേൎച്ചകൾ
ഒക്കെയും അവൾ നിശ്ചയിച്ച പരിവൎജ്ജ
നവ്രതവും എല്ലാം സ്ഥിരമായിരിക്കും.
12 എന്നാൽ ഭൎത്താവു കേട്ട നാളിൽ അവയെ
ദുൎബ്ബലപ്പെടുത്തി എങ്കിൽ നേൎച്ചകളോ പ
രിവൎജ്ജനവ്രതമോ സംബന്ധിച്ചു അവളു
ടെ നാവിന്മേൽനിന്നു വീണതൊന്നും
സ്ഥിരമായിരിക്കയില്ല; അവളുടെ ഭൎത്താ
വു അതിനെ ദുൎബ്ബലപ്പെടുത്തിയിരിക്കുന്നു;
യഹോവ അവളോടു ക്ഷമിക്കും. ആത്മ 13
തപനം ചെയ്വാനുള്ള ഏതു നേൎച്ചയും പ
രിവൎജ്ജനശപഥവും സ്ഥിരപ്പെടുത്തുവാ
നോ ദുൎബ്ബലപ്പെടുത്തുവാനോ ഭൎത്താവിന്നു
അധികാരം ഉണ്ടു. എന്നാൽ ഭൎത്താവു ഒ 14
രിക്കലും ഒന്നും മിണ്ടിയില്ല എങ്കിൽ അ
വൻ അവളുടെ എല്ലാനേൎച്ചയും അവൾ
നിശ്ചയിച്ച സകലപരിവൎജ്ജനവ്രതവും
സ്ഥിരപ്പെടുത്തുന്നു. കേട്ട നാളിൽ മിണ്ടാ
തിരിക്കകൊണ്ടു അവൻ അവയെ സ്ഥിര
പ്പെടുത്തിയിരിക്കുന്നു. എന്നാൽ കേട്ടിട്ടു 15
കുറെ കഴിഞ്ഞശേഷം അവയെ ദുൎബ്ബല
പ്പെടുത്തിയാൽ അവൻ അവളുടെ കുററം
വഹിക്കും. ഭാൎയ്യാഭൎത്താക്കന്മാർ തമ്മിലും 16
അപ്പന്റെ വീട്ടിൽ കന്യകയായി പാൎക്കു
ന്ന മകളും അപ്പനും തമ്മിലും പ്രമാണി
ക്കേണ്ടതിന്നു യഹോവ മോശെയോടു ക
ല്പിച്ച ചട്ടങ്ങൾ ഇവ തന്നേ.

## ൩൧. അദ്ധ്യായം.

അനന്തരം യഹോവ മോശെയോടു അ
രുളിച്ചെയ്തതു: യിസ്രായേൽമക്കൾക്കുവേ 2
ണ്ടി മിദ്യാന്യരോടു പ്രതികാരം നടത്തുക;
അതിന്റെ ശേഷം നീ നിന്റെ ജന
ത്തോടു ചേരും. അപ്പോൾ മോശെ ജന 3
ത്തോടു സംസാരിച്ചു: മിദ്യാന്യരുടെ നേ
രെ പുറപ്പെട്ടു യഹോവെക്കുവേണ്ടി മിദ്യാ
നോടു പ്രതികാരം നടത്തേണ്ടതിന്നു നി
ങ്ങളിൽനിന്നു ആളുകളെ യുദ്ധത്തിന്നു
ഒരുക്കുവിൻ. നിങ്ങൾ യിസ്രായേലിന്റെ 4
സകലഗോത്രങ്ങളിലും ഓരോന്നിൽനിന്നു
ആയിരംപേരെ വീതം യുദ്ധത്തിന്നു അ

5 യക്കേണം എന്നു പറഞ്ഞു. അങ്ങനെ
യിസ്രായേല്യസഹസ്രങ്ങളിൽനിന്നു ഓരോ
ഗോത്രത്തിൽ ആയിരം പേർ വീതം പ
ന്തിരായിരം പേരെ യുദ്ധസന്നദ്ധരായി
6 വേർതിരിച്ചു. മോശെ ഓരോ ഗോത്ര
ത്തിൽനിന്നു ആയിരം പേർ വീതമുള്ള
അവരെയും പുരോഹിതനായ എലെയാ
സാരിന്റെ മകൻ ഫീനെഹാസിനെയും
യുദ്ധത്തിന്നു അയച്ചു; അവന്റെ കൈവ
ശം വിശുദ്ധമന്ദിരത്തിലെ ഉപകരണങ്ങ
ളും ഗംഭീരനാദകാഹളങ്ങളും ഉണ്ടായി
7 രുന്നു. യഹോവ മോശെയോടു കല്പിച്ച
തുപോലെ അവർ മിദ്യാന്യരോടു യുദ്ധം
ചെയ്തു ആണുങ്ങളെ ഒക്കെയും കൊന്നു.
8 നിഹതന്മാരുടെ കൂട്ടത്തിൽ അവർ മിദ്യാ
ന്യരാജാക്കന്മാരായ എവി, രേക്കെം, സൂർ,
ഹൂർ, രേബ എന്നീ അഞ്ചു രാജാക്കന്മാ
രെയും കൊന്നു; ബെയോരിന്റെ മക
നായ ബിലെയാമിനെയും അവർ വാളു
9 കൊണ്ടു കൊന്നു. യിസ്രായേൽമക്കൾ മി
ദ്യാന്യസ്ത്രീകളെയും അവരുടെ കുഞ്ഞുങ്ങ
ളെയും ബദ്ധരാക്കി; അവരുടെ സകല
വാഹനമൃഗങ്ങളെയും ആടുമാടുകളെയും
അവരുടെ സമ്പത്തൊക്കെയും കൊള്ള
10 യിട്ടു. അവർ പാർത്തിരുന്ന എല്ലാപട്ടണ
ങ്ങളും എല്ലാപാളയങ്ങളും തീയിട്ടു ചുട്ടുക
11 ളഞ്ഞു. അവർ എല്ലാകൊള്ളയും മനുഷ്യ
രും മൃഗങ്ങളുമായുള്ള അപഹൃതമൊക്കെ
12 യും എടുത്തു; ബദ്ധന്മാരെ അപഹൃത
ത്തോടും കൊള്ളയോടുംകൂടെ യെരീഹോ
വിന്റെ സമീപത്തു യോർദ്ദാന്നരികെയുള്ള
മോവാബ് സമഭൂമിയിൽ പാളയത്തിലേക്കു
മോശെയുടെയും പുരോഹിതനായ എലെ
യാസാരിന്റെയും യിസ്രായേൽസഭയുടെ
യും അടുക്കൽ കൊണ്ടുവന്നു.
13 മോശെയും പുരോഹിതൻ എലെയാസാ
രും സഭയുടെ സകലപ്രഭുക്കന്മാരും പാള
യത്തിന്നു പുറത്തു അവരെ എതിരേററു
ചെന്നു. എന്നാൽ മോശെ യുദ്ധത്തിൽ 14
നിന്നു വന്നിട്ടുള്ള സഹസ്രാധിപന്മാരും
ശതാധിപന്മാരുമായ സൈന്യനായകന്മാ
രോടു കോപിച്ചു പറഞ്ഞതെന്തെന്നാൽ:
നിങ്ങൾ സ്ത്രീകളെയെല്ലാം ജീവനോടെ 15
വെച്ചിരിക്കുന്നു. ഇവരത്രെ പെയോരി 16
ന്റെ സംഗതിയിൽ ബിലെയാമിന്റെ
ഉപദേശത്താൽ യിസ്രായേൽമക്കൾ യഹോ
വയോടു ദ്രോഹം ചെയ്വാനും യഹോവയു
ടെ സഭയിൽ ബാധ ഉണ്ടാവാനും ഹേതു
വായതു. ആകയാൽ ഇപ്പോൾ കുഞ്ഞുങ്ങ 17
ളിലുള്ള ആണിനെയൊക്കെയും പുരുഷ
നോടുകൂടെ ശയിച്ചിട്ടുള്ള സകലസ്ത്രീക
ളെയും കൊന്നുകളവിൻ. പുരുഷനോടു 18
കൂടെ ശയിക്കാത്ത പെൺകുഞ്ഞുങ്ങളെ ജീ
വനോടെ വെച്ചുകൊൾവിൻ. നിങ്ങൾ 19
ഏഴു ദിവസം പാളയത്തിന്നു പുറത്തു പാ
ർക്കേണം; ഒരുത്തനെ കൊന്നവനും കൊ
ല്ലപ്പെട്ടവനെ തൊട്ടവനുമെല്ലാം മൂന്നാം
ദിവസവും ഏഴാം ദിവസവും തങ്ങളെയും
തങ്ങളുടെ ബദ്ധന്മാരെയും ശുദ്ധീകരിക്കേ
ണം. സകലവസ്ത്രവും തോൽകൊണ്ടുള്ള 20
എല്ലാകോപ്പും കോലാട്ടുരോമംകൊണ്ടുണ്ടാ
ക്കിയതൊക്കെയും മരംകൊണ്ടുള്ള സകല
സാധനവും ശുദ്ധീകരിപ്പിൻ. പുരോഹി 21
തനായ എലെയാസാർ യുദ്ധത്തിന്നു പോ
യിരുന്ന യോദ്ധാക്കളോടു പറഞ്ഞതു: യ
ഹോവ മോശെയോടു കല്പിച്ചിട്ടുള്ള ന്യായ
പ്രമാണം ആവിതു: പൊന്നു, വെള്ളി, 22
ചെമ്പു, ഇരിമ്പു, വെള്ളീയം, കാരീയം
മുതലായി തീയിൽ നശിച്ചുപോകാത്ത 23
സാധനമൊക്കെയും തീയിൽ ഇട്ടെടുക്കേ
ണം; എന്നാൽ അതു ശുദ്ധമാകും; എങ്കിലും
ശുദ്ധീകരണജലത്താലും അതു ശുദ്ധീകരി
ക്കേണം. തീയിൽ നശിച്ചുപോകുന്നതെ
ല്ലാം നിങ്ങൾ വെള്ളത്തിൽ മുക്കിയെടുക്കേ

ത്തിലേക്കു മാറാതെ യിസ്രായേൽമക്കളു
ടെ ഗോത്രങ്ങളിൽ ഓരോരുത്തൻ താന്താ
ന്റെ അവകാശത്തോടു ചേൎന്നിരിക്കേ
10 ണം. യഹോവ മോശെയോടു കല്പിച്ചതു
പോലെ ശെലോഫഹാദിന്റെ പുത്രിമാർ
11 ചെയ്തു. ശെലോഫഹാദിന്റെ പുത്രിമാ
രായ മഹ്ലാ, തിർസാ, ഹൊഗ്ലാ, മിൽക്കാ,
നോവാ എന്നിവർ തങ്ങളുടെ അപ്പന്റെ
സഹോദരന്മാരുടെ പുത്രന്മാൎക്കു ഭാൎയ്യ
12 മാരായി. യോസേഫിന്റെ മകനായ
മനശ്ശെയുടെ പുത്രന്മാരുടെ കുടുംബങ്ങ
ളിൽ അവർ ഭാൎയ്യമാരാകയും അവരുടെ
അവകാശം അവരുടെ പിതൃകുടുംബത്തി
ന്റെ ഗോത്രത്തിൽതന്നേ ഇരിക്കയും
ചെയ്തു.

യെരീഹോവിന്നെതിരെ യോൎദ്ദാന്നരി 13
കെ മോവാബ് സമഭൂമിയിൽവെച്ചു യഹോ
വ മോശെമുഖാന്തരം യിസ്രായേൽമക്കളോ
ടു കല്പിച്ച കല്പനകളും വിധികളും ഇവ
തന്നേ.

# DEUTERONOMY

## ആവൎത്തനപുസ്തകം

### ൧. അദ്ധ്യായം.

സൂഫിന്നെതിരെ പാരാന്നും തോഫെ
ലിന്നും ലാബാന്നും ഹസേരോത്തിന്നും
ദീസാഹാബിന്നും നടുവെ യോൎദ്ദാന്നക്ക
രെ മരുഭൂമിയിൽ അരാബയിൽവെച്ചു
മോശെ എല്ലായിസ്രായേലിനോടും പറഞ്ഞ
2 വചനങ്ങൾ ആവിതു: സേയീർപൎവ്വതം
വഴിയായി ഹോരേബിൽനിന്നു കാദേശ്
ബൎന്നേയയിലേക്കു പതിനൊന്നു ദിവസ
3 ത്തെ വഴി ഉണ്ടു. നാല്പതാം സംവത്സരം
പതിനൊന്നാം മാസം ഒന്നാം തിയ്യതി മോ
ശെ യിസ്രായേൽമക്കളോടു യഹോവ അവ
ൎക്കുവേണ്ടി തന്നോടു കല്പിച്ചതുപോലെ
4 ഒക്കെയും പറഞ്ഞു. ഹെശ്ബോനിൽ പാൎത്തി
രുന്ന അമോൎയ്യരാജാവായ സീഹോനെയും
അസ്തരോത്തിൽ പാൎത്തിരുന്ന ബാശാൻ
രാജാവായ ഓഗിനെയും എദ്രെയിൽവെ
ച്ചു സംഹരിച്ചശേഷം യോൎദ്ദാന്നക്കരെ 5
മോവാബ് ദേശത്തുവെച്ചു മോശെ ഈ ന്യാ
യപ്രമാണം വിവരിച്ചുതുടങ്ങിയതു എ
ങ്ങനെയെന്നാൽ: ഹോരേബിൽവെച്ചു 6
നമ്മുടെ ദൈവമായ യഹോവ നമ്മോടു
കല്പിച്ചതു: നിങ്ങൾ ഈ പൎവ്വതത്തിങ്കൽ
പാൎത്തതു മതി. തിരിഞ്ഞു യാത്രചെയ്തു 7
അമോൎയ്യരുടെ പൎവ്വതത്തിലേക്കും അതി
ന്റെ അയൽപ്രദേശങ്ങളായ അരാബാ,
മലനാടു, താഴ്വീതി, തെക്കേദേശം, കടല്ക്കര
എന്നിങ്ങനെയുള്ള കനാന്യദേശത്തേക്കും
ലെബാനോനിലേക്കും ഫ്രാത്ത് എന്ന മഹാ
നദിവരെയും പോകുവിൻ. ഇതാ, ഞാൻ 8
ആ ദേശം നിങ്ങളുടെ മുമ്പിൽ വെച്ചി
രിക്കുന്നു; നിങ്ങൾ കടന്നു യഹോവ
നിങ്ങളുടെ പിതാക്കന്മാരായ അബ്രാഹാ

മിന്നും യിസ്ഹാക്കിന്നും യാക്കോബിന്നും അ
വരുടെ സന്തതിക്കും കൊടുക്കുമെന്നു അവ
രോടു സത്യംചെയ്ത ദേശത്തെ കൈവശ
9 മാക്കുവിൻ. അക്കാലത്തു ഞാൻ നിങ്ങ
ളോടു പറഞ്ഞതു: എനിക്കു ഏകനായി നി
10 ങ്ങളെ വഹിപ്പാൻ കഴികയില്ല. നിങ്ങ
ളുടെ ദൈവമായ യഹോവ നിങ്ങളെ വ
ൎദ്ധിപ്പിച്ചിരിക്കുന്നു; ഇതാ, നിങ്ങൾ ഇന്നു
പെരുപ്പത്തിൽ ആകാശത്തിലെ നക്ഷത്ര
11 ങ്ങൾ പോലെ ഇരിക്കുന്നു. നിങ്ങളുടെ
പിതാക്കന്മാരുടെ ദൈവമായ യഹോവ
നിങ്ങളെ ഇപ്പോഴുള്ളതിനെക്കാൾ ഇനി
യും ആയിരം ഇരട്ടിയാക്കി, താൻ നിങ്ങ
ളോടു അരുളിച്ചെയ്തതുപോലെ അനുഗ്രഹി
12 ക്കുമാറാകട്ടെ. ഞാൻ ഏകനായി നിങ്ങളു
ടെ ഭാരവും നിങ്ങളുടെ ചുമടും നിങ്ങളുടെ
വ്യവഹാരങ്ങളും വഹിക്കുന്നതു എങ്ങനെ?
13 അതതു ഗോത്രത്തിൽനിന്നു ജ്ഞാനവും
വിവേകവും പ്രസിദ്ധിയുമുള്ള പുരുഷന്മാ
രെ തിരഞ്ഞെടുപ്പിൻ; അവരെ ഞാൻ നി
14 ങ്ങൾക്കു തലവന്മാരാക്കും. അതിന്നു നി
ങ്ങൾ എന്നോടു: നീ പറഞ്ഞ കാൎയ്യം നല്ലതു
15 എന്നു ഉത്തരം പറഞ്ഞു. ആകയാൽ
ഞാൻ നിങ്ങളുടെ ഗോത്രത്തലവന്മാരായി
ജ്ഞാനവും പ്രസിദ്ധിയുമുള്ള പുരുഷന്മാ
രെ ആയിരംപേൎക്കു അധിപതിമാർ, നൂറു
പേൎക്കു അധിപതിമാർ, അൻപതുപേൎക്കു
അധിപതിമാർ, പത്തുപേൎക്കു അധിപ
തിമാർ ഇങ്ങനെ നിങ്ങൾക്കു തലവന്മാരും
16 ഗോത്രപ്രമാണികളുമായി നിയമിച്ചു. അ
ന്നു ഞാൻ നിങ്ങളുടെ ന്യായാധിപന്മാരോ
ടു ആജ്ഞാപിച്ചതു: നിങ്ങളുടെ സഹോ
ദരന്മാൎക്കു തമ്മിലുള്ള കാൎയ്യങ്ങളെ കേട്ടു,
ആൎക്കെങ്കിലും സഹോദരനോടോ പരദേ
ശിയോടോ വല്ലകാൎയ്യവും ഉണ്ടായാൽ അതു
17 നീതിയോടെ വിധിപ്പിൻ. ന്യായവി
സ്താരത്തിൽ മുഖം നോക്കാതെ ചെറിയവ
ന്റെ കാൎയ്യവും വലിയവന്റെ കാൎയ്യവും
ഒരുപോലെ കേൾക്കേണം; മനുഷ്യനെ
ഭയപ്പെടരുതു; ന്യായവിധി ദൈവത്തിന്നു
ള്ളതല്ലോ. നിങ്ങൾക്കു അധികം പ്രയാ
സമുള്ള കാൎയ്യം എന്റെ അടുക്കൽ കൊണ്ടു
വരുവിൻ; അതു ഞാൻ തീൎക്കും. അങ്ങ 18
നെ നിങ്ങൾ ചെയ്യേണ്ടുന്ന കാൎയ്യങ്ങളൊ
ക്കെയും ഞാൻ അക്കാലത്തു നിങ്ങളോടു
കല്പിച്ചുവല്ലോ.

പിന്നെ നമ്മുടെ ദൈവമായ യഹോവ 19
നമ്മോടു കല്പിച്ചതുപോലെ നാം ഹോരേ
ബിൽനിന്നു പുറപ്പെട്ടശേഷം നിങ്ങൾ
കണ്ട ഭയങ്കരമായ മഹാമരുഭൂമിയിൽകൂടി
നാം അമോൎയ്യരുടെ മലനാട്ടിലേക്കുള്ള
വഴിയായി സഞ്ചരിച്ചു കാദേശ് ബൎന്നേയ
യിൽ എത്തി. അപ്പോൾ ഞാൻ നിങ്ങ 20
ളോടു: നമ്മുടെ ദൈവമായ യഹോവ ന
മുക്കു തരുന്ന അമോൎയ്യരുടെ മലനാടുവരെ
നിങ്ങൾ എത്തിയിരിക്കുന്നുവല്ലോ. ഇതാ, 21
നിന്റെ ദൈവമായ യഹോവ ആ ദേശം
നിന്റെ മുമ്പിൽ വെച്ചിരിക്കുന്നു; നി
ന്റെ പിതാക്കന്മാരുടെ ദൈവമായ യ
ഹോവ നിന്നോടു അരുളിച്ചെയ്തതുപോ
ലെ നീ ചെന്നു അതു കൈവശമാക്കി
ക്കൊൾക; ഭയപ്പെടരുതു; അധൈൎയ്യപ്പെ
ടുകയും അരുതു എന്നു പറഞ്ഞു. എന്നാറെ 22
നിങ്ങൾ എല്ലാവരും അടുത്തുവന്നു: നാം
ചില ആളുകളെ മുമ്പുകൂട്ടി അയക്കുക; അ
വർ ദേശം ഒറ്റുനോക്കീട്ടു നാം ചെല്ലേണ്ടു
ന്ന വഴിയെയും പോകേണ്ടുന്ന പട്ടണങ്ങ
ളെയും കുറിച്ചു വൎത്തമാനം കൊണ്ടുവരട്ടെ
എന്നു പറഞ്ഞു. ആ വാക്കു എനിക്കു ബോ 23
ധിച്ചു; ഞാൻ ഓരോ ഗോത്രത്തിൽനിന്നു
ഓരോ ആൾ വീതം പന്ത്രണ്ടുപേരെ നി
ങ്ങളുടെ കൂട്ടത്തിൽനിന്നു തിരഞ്ഞെടുത്തു.
അവർ പുറപ്പെട്ടു പൎവ്വതത്തിൽ കയറി 24
എസ്കോൽതാഴ്വരയോളം ചെന്നു ദേശം

25 ഒററുനോക്കി. ദേശത്തിലെ ഫലവും ചി
ലതു അവർ കൈവശമാക്കിക്കൊണ്ടു നമ്മു
ടെ അടുക്കൽ വന്നു വൎത്തമാനമെല്ലാം അറി
യിച്ചു; നമ്മുടെ ദൈവമായ യഹോവ നമു
ക്കു തരുന്ന ദേശം നല്ലതു എന്നു പറഞ്ഞു.
26 എന്നാൽ കയറിപ്പോകുവാൻ നിങ്ങൾക്കു
മനസ്സില്ലാതെ നിങ്ങളുടെ ദൈവമായ
യഹോവയുടെ കല്പന നിങ്ങൾ മറുത്തു:
27 യഹോവ നമ്മെ പകെക്കയാൽ നമ്മെ ന
ശിപ്പിപ്പാൻ തക്കവണ്ണം അമോൎയ്യരുടെ
കയ്യിൽ ഏല്പിക്കേണ്ടതിന്നു മിസ്രയീംദേശ
28 ത്തുനിന്നു കൊണ്ടുവന്നിരിക്കുന്നു. എവിടേ
ക്കാകുന്നു നാം കയറിപ്പോകുന്നതു? ജന
ങ്ങൾ നമ്മെക്കാൾ വലിയവരും ദീൎഘകായ
ന്മാരും പട്ടണങ്ങൾ വലിയവയും ആകാശ
ത്തോളം എത്തുന്ന മതിലുള്ളവയും ആകു
ന്നു; ഞങ്ങൾ അവിടെ അനാക്യരെയും
കണ്ടു എന്നു പറഞ്ഞു നമ്മുടെ സഹോദര
ന്മാർ നമ്മുടെ ഹൃദയം ഉരുക്കിയിരിക്കുന്നു
എന്നിങ്ങനെ നിങ്ങൾ നിങ്ങളുടെ കൂടാര
ങ്ങളിൽവെച്ചു പിറുപിറുത്തു പറഞ്ഞു.
29 അപ്പോൾ ഞാൻ നിങ്ങളോടു: നിങ്ങൾ
ഭ്രമിക്കരുതു, അവരെ ഭയപ്പെടുകയും അ
30 രുതു. നിങ്ങളുടെ ദൈവമായ യഹോവ
നിങ്ങളുടെ മുമ്പിൽ നടക്കുന്നു. നിങ്ങൾ
കാണ്കെ അവൻ മിസ്രയീമിലും മരുഭൂമിയി
ലും ചെയ്തതുപോലെ ഒക്കെയും നിങ്ങൾക്കു
31 വേണ്ടി യുദ്ധം ചെയ്യും. ഒരു മനുഷ്യൻ
തന്റെ മകനെ വഹിക്കുന്നതുപോലെ നി
ങ്ങൾ ഈ സ്ഥലത്തു എത്തുവോളം നടന്ന
എല്ലാ വഴിയിലും നിങ്ങളുടെ ദൈവമായ
യഹോവ നിങ്ങളെ വഹിച്ചു എന്നു നി
32 ങ്ങൾ കണ്ടുവല്ലോ എന്നു പറഞ്ഞു. ഇതെ
ല്ലാമായിട്ടും പാളയമിറങ്ങേണ്ടതിന്നു നി
ങ്ങൾക്കു സ്ഥലം അന്വേഷിപ്പാനും നി
ങ്ങൾ പോകേണ്ടുന്ന വഴി നിങ്ങൾക്കു കാ
33 ണിച്ചുതരുവാനും രാത്രി അഗ്നിയിലും
പകൽ മേഘത്തിലും നിങ്ങൾക്കു മുൻപായി
നടന്ന നിങ്ങളുടെ ദൈവമായ യഹോവ
യെ നിങ്ങൾ വിശ്വസിച്ചില്ല. ആകയാൽ 34
യഹോവ നിങ്ങളുടെ വാക്കു കേട്ടു കോപി
ച്ചു: ഞാൻ നിങ്ങളുടെ പിതാക്കന്മാൎക്കു കൊ 35
ടുക്കുമെന്നു സത്യം ചെയ്തിട്ടുള്ള നല്ല ദേശം
ഈ ദുഷ്ടതലമുറയിലെ പുരുഷന്മാർ ആരും
കാണുകയില്ല. യെഫുന്നെയുടെ മകനായ 36
കാലേബ് മാത്രം അതു കാണുകയും അവൻ
യഹോവയെ പൂൎണ്ണമായി പററിനിന്നതു
കൊണ്ടു അവന്നും അവന്റെ പുത്രന്മാൎക്കും
അവൻ ചവിട്ടിയ ദേശം ഞാൻ കൊടു
ക്കയും ചെയ്യുമെന്നു സത്യം ചെയ്തു കല്പിച്ചു.
യഹോവ നിങ്ങളുടെ നിമിത്തം എന്നോടും 37
കോപിച്ചു കല്പിച്ചതു: നീയും അവിടെ
ചെല്ലുകയില്ല. നിന്റെ ശുശ്രൂഷകനായ 38
നൂന്റെ മകൻ യോശുവ അവിടെ ചെ
ല്ലും; അവനെ ധൈൎയ്യപ്പെടുത്തുക; അവ
നാകുന്നു യിസ്രായേലിന്നു അതു കൈവശ
മാക്കിക്കൊടുക്കേണ്ടതു. കൊള്ളയാകുമെ 39
ന്നു നിങ്ങൾ പറഞ്ഞ നിങ്ങളുടെ കുഞ്ഞുകു
ട്ടികളും ഇന്നു ഗുണദോഷങ്ങളെ തിരിച്ച
റിയാത്ത നിങ്ങളുടെ മക്കളും അവിടെ ചെ
ല്ലും; അവൎക്കു ഞാൻ അതു കൊടുക്കും; അ
വർ അതു കൈവശമാക്കും. നിങ്ങൾ തി 40
രിഞ്ഞു ചെങ്കടൽവഴിയായി മരുഭൂമിയി
ലേക്കു യാത്ര ചെയ്വിൻ. അതിന്നു നി 41
ങ്ങൾ എന്നോടു: ഞങ്ങൾ യഹോവയോടു
പാപം ചെയ്തിരിക്കുന്നു. നമ്മുടെ ദൈവ
മായ യഹോവ ഞങ്ങളോടു കല്പിച്ചതുപോ
ലെ ഒക്കെയും ഞങ്ങൾ പോയി യുദ്ധം ചെ
യ്യും എന്നു ഉത്തരം പറഞ്ഞു. അങ്ങനെ
നിങ്ങൾ ഓരോരുത്തൻ താന്താന്റെ യുദ്ധാ
യുധം ധരിച്ചു പൎവ്വതത്തിൽ കയറുവാൻ
തുനിഞ്ഞു. എന്നാൽ യഹോവ എന്നോടു: 42
നിങ്ങൾ പോകരുതു; യുദ്ധം ചെയ്യരുതു;
ഞാൻ നിങ്ങളുടെ ഇടയിൽ ഇല്ല; ശത്രു

ക്കളോടു നിങ്ങൾ തോററുപോകും എ
ന്നു അവരോടു പറക എന്നു കല്പിച്ചു.
43 അങ്ങനെ ഞാൻ നിങ്ങളോടു പറഞ്ഞു;
എന്നാൽ നിങ്ങൾ കേൾക്കാതെ യഹോവ
യുടെ കല്പന മറുത്തു അഹമ്മതിയോടെ
44 പൎവ്വതത്തിൽ കയറി. ആ പൎവ്വതത്തിൽ
കുടിയിരുന്ന അമോൎയ്യർ നിങ്ങളുടെ നേരെ
പുറപ്പെട്ടുവന്നു തേനീച്ചപോലെ നിങ്ങ
ളെ പിന്തുടൎന്നു സേയീരിൽ ഹൊൎമ്മാവരെ
45 ഛിന്നിച്ചുകളഞ്ഞു. നിങ്ങൾ മടങ്ങിവ
ന്നു യഹോവയുടെ മുമ്പാകെ കരഞ്ഞു; എ
ന്നാൽ യഹോവ നിങ്ങളുടെ നിലവിളി
കേട്ടില്ല; നിങ്ങളുടെ അപേക്ഷെക്കു ചെ
46 വി തന്നതുമില്ല. അങ്ങനെ നിങ്ങൾ
കാദേശിൽ പാൎത്ത ദീൎഘകാലമൊക്കെയും
അവിടെ താമസിക്കേണ്ടിവന്നു.

## ൨. അദ്ധ്യായം.

**അ**നന്തരം യഹോവ എന്നോടു കല്പിച്ചതു
പോലെ നാം തിരിഞ്ഞു ചെങ്കടൽവഴിയാ
യി മരുഭൂമിയിലേക്കു യാത്രപുറപ്പെട്ടു; നാം
ഏറിയനാൾ സേയീർപൎവ്വതത്തെ ചുററി
2 നടന്നു. പിന്നെ യഹോവ എന്നോടു ക
3 ല്പിച്ചതു: നിങ്ങൾ ഈ പൎവ്വതം ചുററി
നടന്നതു മതി; വടക്കോട്ടു തിരിവിൻ.
4 നീ ജനത്തോടു കല്പിക്കേണ്ടതു എന്തെ
ന്നാൽ: സേയീരിൽ കുടിയിരിക്കുന്ന ഏശാ
വിൻെറ മക്കളായ നിങ്ങളുടെ സഹോദര
ന്മാരുടെ അതിരിൽകൂടി നിങ്ങൾ കടപ്പാൻ
പോകുന്നു. അവർ നിങ്ങളെ പേടിക്കും;
ആകയാൽ ഏററവും സൂക്ഷിച്ചുകൊള്ളേ
5 ണം. നിങ്ങൾ അവരോടു പടയെടുക്കരു
തു; അവരുടെ ദേശത്തു ഞാൻ നിങ്ങൾ
ക്കു ഒരു കാൽ വെപ്പാൻപോലും ഇടം തരി
കയില്ല; സേയീർപൎവ്വതം ഞാൻ ഏശാവി
ന്നു അവകാശമായി കൊടുത്തിരിക്കുന്നു.
6 നിങ്ങൾ അവരോടു ആഹാരം വിലെക്കു
വാങ്ങി കഴിക്കേണം; വെള്ളവും വിലെക്കു
വാങ്ങി കുടിക്കേണം. നിൻെറ ദൈവമാ 7
യ യഹോവ നിൻെറ കൈകളുടെ സകല
പ്രവൃത്തിയിലും നിന്നെ അനുഗ്രഹിച്ചിരി
ക്കുന്നു; ഈ മഹാമരുഭൂമിയിൽ നീ സഞ്ച
രിക്കുന്നതു അവൻ അറിഞ്ഞിരിക്കുന്നു; ഈ
നാല്പതു സംവത്സരം നിൻെറ ദൈവമായ
യഹോവ നിന്നോടുകൂടെ ഇരുന്നു; നിന
ക്കു യാതൊന്നിനും മുട്ടു വന്നിട്ടില്ല. അങ്ങ 8
നെ നാം സേയീരിൽ കുടിയിരുന്ന ഏശാ
വിൻെറ മക്കളായ നമ്മുടെ സഹോദരന്മാ
രെ ഒഴിച്ചു അരാബാവഴിയായി ഏലാത്തി
ൻെറയും എസ്യോൻ-ഗേബെരിൻെറയും
അരികത്തുകൂടി കടന്നിട്ടു തിരിഞ്ഞു മോവാ
ബ് മരുഭൂമിയിലേക്കുള്ള വഴിയായി കടന്നു
പോന്നു.

അപ്പോൾ യഹോവ എന്നോടു കല്പിച്ചതു: 9
മോവാബ്യരെ ഞെരുക്കരുതു; അവരോടു
പടയെടുക്കയും അരുതു; ഞാൻ അവരുടെ
ദേശത്തു നിനക്കു ഒരു അവകാശം തരിക
യില്ല; ആർദേശത്തെ ഞാൻ ലോത്തിൻെറ
മക്കൾക്കു അവകാശമായി കൊടുത്തിരിക്കു
ന്നു. — വലിപ്പവും പെരുപ്പവും അനാക്യ 10
രെപ്പോലെ പൊക്കവുമുള്ള ജാതിയായ ഏ
മ്യർ പണ്ടു അവിടെ പാൎത്തിരുന്നു. ഇവ 11
രെ അനാക്യരെപ്പോലെ മല്ലന്മാർ എന്നു
വിചാരിച്ചുവരുന്നു; മോവാബ്യരോ അവ
ൎക്കു ഏമ്യർ എന്നു പേർ പറയുന്നു. ഹോ 12
ൎയ്യരും പണ്ടു സേയിരിൽ പാൎത്തിരുന്നു; എ
ന്നാൽ ഏശാവിൻെറ മക്കൾ അവരെ ത
ങ്ങളുടെ മുമ്പിൽനിന്നു നീക്കിക്കളകയും
സംഹരിക്കയും അവൎക്കു പകരം കുടിപാ
ൎക്കയും ചെയ്തു; യിസ്രായേലിന്നു യഹോവ
കൊടുത്ത അവകാശദേശത്തു അവർ ചെ
യ്തതുപോലെ തന്നേ. — ഇപ്പോൾ എഴുന്നേ 13
ററു സേരെദ് തോടു കടപ്പിൻ എന്നു കല്പി
ച്ചതുപോലെ നാം സേരെദ് തോടു കടന്നു;

14 നാം കാദേശ് ബൎന്നേയയിൽനിന്നു പുറ
പ്പെട്ടതുമുതൽ സേരെദ് തോടു കടക്കുംവ
രെയുള്ള കാലം മുപ്പത്തെട്ടു സംവത്സരം
ആയിരുന്നു; അതിന്നിടയിൽ യോദ്ധാക്ക
ളായിരുന്ന തലമുറ ഒക്കെയും യഹോവ
അവരോടു സത്യം ചെയ്തതുപോലെ പാള
15 യത്തിൽനിന്നു മുടിഞ്ഞുപോയി. അവർ
മുടിഞ്ഞുതീരുംവരെ യഹോവയുടെ കൈ
അവരെ പാളയത്തിൽനിന്നു നശിപ്പി
പ്പാൻ തക്കവണ്ണം അവൎക്കു വിരോധമായി
രുന്നു.

16 ഇങ്ങനെ യോദ്ധാക്കൾ ഒക്കെയും ജന
ത്തിന്റെ ഇടയിൽനിന്നു മരിച്ചു ഒടുങ്ങിയ
17 ശേഷം യഹോവ എന്നോടു കല്പിച്ചതു:
18 നീ ഇന്നു ആർ എന്ന മോവാബ്യദേശത്തു
19 കൂടി കടപ്പാൻ പോകുന്നു. അമ്മോന്യ
രോടു അടുത്തുചെല്ലുമ്പോൾ അവരെ ഞെ
രുക്കരുതു; അവരോടു പടയെടുക്കയും അ
രുതു; ഞാൻ അമ്മോന്യരുടെ ദേശത്തു നി
നക്കു അവകാശം തരികയില്ല; അതു ഞാൻ
ലോത്തിന്റെ മക്കൾക്കു അവകാശമായി
20 കൊടുത്തിരിക്കുന്നു. — അതും മല്ലന്മാരുടെ
ദേശമെന്നു വിചാരിച്ചുവരുന്നു; മല്ലന്മാർ
പണ്ടു അവിടെ പാൎത്തിരുന്നു; അമ്മോ
ന്യർ അവരെ സംസുമ്മ്യർ എന്നു പറയു
21 ന്നു. അവർ വലിപ്പവും പെരുപ്പവും അ
നാക്യരെപ്പോലെ പൊക്കവുമുള്ള ജാതിയാ
യിരുന്നു; എങ്കിലും യഹോവ അവരെ അ
വരുടെ മുമ്പിൽനിന്നു നശിപ്പിച്ചു; ഇങ്ങ
നെ അവർ അവരുടെ ദേശം കൈവശ
മാക്കി അവരുടെ സ്ഥലത്തു കുടിപാൎത്തു.
22 അവൻ സേയീരിൽ പാൎക്കുന്ന ഏശാവി
ന്റെ മക്കൾക്കുവേണ്ടി ചെയ്തതുപോലെ
തന്നേ, അവൻ ഹോൎയ്യരെ അവരുടെ മു
മ്പിൽനിന്നു നശിപ്പിച്ചിട്ടു അവർ അവരു
ടെ ദേശം കൈവശമാക്കി അവരുടെ സ്ഥ
23 ലത്തു ഇന്നുവരെയും പാൎക്കുന്നു. കഫ്തോ
രിൽനിന്നു വന്ന കഫ്തോൎയ്യരും ഗസ്സാവ
രെയുള്ള ഊരുകളിൽ പാൎത്തിരുന്ന അവ്യ
രെ നശിപ്പിച്ചു അവരുടെ സ്ഥലത്തു കുടി
പാൎത്തു. — നിങ്ങൾ എഴുന്നേററു യാത്ര പു 24
റപ്പെട്ടു അൎന്നോൻതാഴ്വര കടപ്പിൻ; ഇതാ,
ഞാൻ ഹെശ്ബോനിലെ അമോൎയ്യരാജാവായ
സീഹോനെയും അവന്റെ ദേശത്തെയും
നിന്റെ കയ്യിൽ ഏല്പിച്ചിരിക്കുന്നു; അവ
നോടു പടവെട്ടി അതു കൈവശമാക്കു
വാൻ തുടങ്ങുക. നിന്നെയുള്ള പേടി 25
യും ഭീതിയും ആകാശത്തിൻകീഴെങ്ങും ഉള്ള
ജാതികളുടെമേൽ വരുത്തുവാൻ ഞാൻ ഇ
ന്നുതന്നേ തുടങ്ങും; അവർ നിന്റെ ശ്രുതി
കേട്ടു നിന്റെ നിമിത്തം വിറെക്കുകയും
നടുങ്ങുകയും ചെയ്യും.

പിന്നെ ഞാൻ കെദേമോത്ത് മരുഭൂമി 26
യിൽനിന്നു ഹെശ്ബോനിലെ രാജാവായ
സീഹോന്റെ അടുക്കൽ സമാധാനവാക്കു
കളോടുകൂടെ ദൂതന്മാരെ അയച്ചു: ഞാൻ 27
നിന്റെ ദേശത്തുകൂടി കടന്നുപോകുവാൻ
അനുവദിക്കേണമേ; ഞാൻ ഇടത്തോട്ടോ
വലത്തോട്ടോ മാറാതെ പെരുവഴിയിൽ
കൂടി മാത്രം നടക്കും. സേയീരിൽ പാൎക്കു 28
ന്ന ഏശാവിന്റെ മക്കളും ആരിൽ പാൎക്കു
ന്ന മോവാബ്യരും എനിക്കു തന്നതുപോലെ
നീ വിലെക്കു തരുന്ന ആഹാരം ഞാൻ ക
ഴിക്കയും വിലെക്കു തരുന്ന വെള്ളം കുടി
ക്കയും ചെയ്തുകൊള്ളാം. യോൎദ്ദാൻ കടന്നു 29
ഞങ്ങളുടെ ദൈവമായ യഹോവ ഞങ്ങൾ
ക്കു തരുന്ന ദേശത്തു എത്തുവോളം കാൽ
നടയായി പോകുവാൻ മാത്രം അനുവ
ദിക്കേണം എന്നു പറയിച്ചു. എന്നാൽ 30
നാം തന്റെ ദേശത്തുകൂടി കടന്നുപോക
വാൻ ഹെശ്ബോനിലെ രാജാവായ സീ
ഹോൻ സമ്മതിച്ചില്ല; ഇന്നു കാണുന്നതു
പോലെ നിന്റെ ദൈവമായ യഹോവ
അവനെ നിന്റെ കയ്യിൽ ഏല്പിക്കേണ്ട

തിന്നു അവൻെറ മനസ്സു കടുപ്പിച്ചു അവ
31 ൻെറ ഹൃദയം കഠിനമാക്കി. യഹോവ
എന്നോടു: ഞാൻ സീഹോനെയും അവ
ൻെറ ദേശത്തെയും നിൻെറ കയ്യിൽ ഏ
ല്പിച്ചിരിക്കുന്നു; അവൻെറ ദേശം കൈവ
ശമാക്കേണ്ടതിന്നു അതു അടക്കുവാൻ തുട
32 ങ്ങുക എന്നു കല്പിച്ചു. അങ്ങനെ സീഹോ
നും അവൻെറ സൎവ്വജനവും നമ്മുടെനേ
രെ പുറപ്പെട്ടുവന്നു യാഹാസിൽവെച്ചു പ
33 ടയേററു. നമ്മുടെ ദൈവമായ യഹോവ
അവനെ നമ്മുടെ കയ്യിൽ ഏല്പിച്ചു; നാം
അവനെയും അവൻെറ പുത്രന്മാരെയും
അവൻെറ സൎവ്വജനത്തെയും സംഹരിച്ചു.
34 അക്കാലത്തു നാം അവൻെറ എല്ലാപട്ടണ
ങ്ങളും പിടിച്ചു പട്ടണംതോറും പുരുഷന്മാ
രെയും സ്ത്രീകളെയും കുഞ്ഞുങ്ങളെയും ഉന്മൂല
നാശം ചെയ്തു; ഒരുത്തനെയും ശേഷിപ്പി
35 ച്ചില്ല. നാല്ക്കാലികളെയും നാം പിടിച്ച
പട്ടണങ്ങളിലെ കൊള്ളയും മാത്രം നാം
36 നമുക്കായിട്ടു എടുത്തു. അൎന്നോൻതാഴ്വരയു
ടെ അററത്തുള്ള അരോവേരും താഴ്വരയി
ലെ പട്ടണവുംമുതൽ ഗിലെയാദ് വരെ
നമ്മുടെ കൈക്കു എത്താതെ ഒരു പട്ടണ
വും ഉണ്ടായിരുന്നില്ല; നമ്മുടെ ദൈവമായ
യഹോവ സകലവും നമ്മുടെ കയ്യിൽ ഏ
37 ല്പിച്ചു. അമ്മോന്യരുടെ ദേശവും യബ്ബോ
ക്ക് നദിയുടെ ഒരുവശമൊക്കെയും മലനാ
ട്ടിലെ പട്ടണങ്ങളും നമ്മുടെ ദൈവമായ
യഹോവ നമ്മോടു വിലക്കിയ ഇടങ്ങളും
മാത്രം നീ ആക്രമിച്ചില്ല.

## ൩. അദ്ധ്യായം.

**അ**നന്തരം നാം തിരിഞ്ഞു ബാശാനിലേ
ക്കുള്ള വഴിയായി പോയി; അപ്പോൾ ബാ
ശാൻരാജാവായ ഓഗും അവൻെറ സൎവ്വജ
നവും നമ്മുടെ നേരെ പുറപ്പെട്ടു എദ്രെ
2 യിൽവെച്ചു പടയേററു. എന്നാറെ യ
ഹോവ എന്നോടു: അവനെ ഭയപ്പെടരുതു;
ഞാൻ അവനെയും അവൻെറ സൎവ്വജന
ത്തെയും ദേശത്തെയും നിൻെറ കയ്യിൽ
ഏല്പിച്ചിരിക്കുന്നു; ഹെശ്ബോനിൽ പാൎത്തി
രുന്ന അമോൎയ്യരാജാവായ സീഹോനോടു
ചെയ്തതുപോലെ നീ അവനോടും ചെയ്യും
എന്നു കല്പിച്ചു. അങ്ങനെ നമ്മുടെ ദൈ 3
വമായ യഹോവ ബാശാൻരാജാവായ ഓ
ഗിനെയും അവൻെറ സകലജനത്തെയും
നമ്മുടെ കയ്യിൽ ഏല്പിച്ചു; അവന്നു ആരും
ശേഷിക്കാതവണ്ണം നാം അവനെ സംഹ
രിച്ചുകളഞ്ഞു. അക്കാലത്തു നാം അവ 4
ൻെറ എല്ലാപട്ടണങ്ങളും പിടിച്ചു; നാം
അവരുടെ പക്കൽനിന്നു പിടിക്കാത്ത ഒരു
പട്ടണവും ഉണ്ടായിരുന്നില്ല; ബാശാനിലെ
ഓഗിൻെറ രാജ്യമായ അറുപതു പട്ടണ
ങ്ങളുള്ള അൎഗ്ഗോബ് ദേശം ഒക്കെയും നാട്ടു 5
പുറങ്ങളിലെ അനവധി ഊരുകളും പി
ടിച്ചു; ആ പട്ടണങ്ങൾ എല്ലാം ഉയൎന്ന
മതിലുകളും വാതിലുകളും ഓടാമ്പലുകളും
കൊണ്ടു ഉറപ്പിച്ചിരുന്നു. ഹെശ്ബോൻരാ 6
ജാവായ സീഹോനോടു ചെയ്തതുപോലെ
നാം അവയെ നിൎമ്മൂലമാക്കി; പട്ടണം
തോറും പുരുഷന്മാരെയും സ്ത്രീകളെയും കു
ഞ്ഞുങ്ങളെയും നിൎമ്മൂലമാക്കി. എന്നാൽ 7
നാല്ക്കാലികളെ ഒക്കെയും പട്ടണങ്ങളി
ലെ അപഹൃതവും നാം കൊള്ളയിട്ടു എടു
ത്തു. ഇങ്ങനെ അക്കാലത്തു അമോൎയ്യരു 8
ടെ രണ്ടു രാജാക്കന്മാരുടെയും കയ്യിൽനി
ന്നു യോൎദ്ദാന്നക്കരെ അൎന്നോൻതാഴ്വരതുട
ങ്ങി ഹെൎമ്മോൻപൎവ്വതംവരെയുള്ള ദേശ
വും — സീദോന്യർ ഹെൎമ്മോന്നു സിൎയ്യോൻ 9
എന്നും അമോൎയ്യരോ അതിന്നു സെനീർ
എന്നും പേർ പറയുന്നു — സമഭൂമിയിലെ 10
എല്ലാപട്ടണങ്ങളും ഗിലെയാദ് മുഴുവനും
ബാശാനിലെ ഓഗിൻെറ രാജ്യത്തുൾപ്പെട്ട
സൽക്കാ, എദ്രെയി എന്നീ പട്ടണങ്ങൾ

വരെയുള്ള ബാശാൻ മുഴുവനും നാം പി
11 ടിച്ചു. — ബാശാൻരാജാവായ ഓഗ് മാത്ര
മേ മല്ലന്മാരിൽ ശേഷിച്ചിരുന്നുള്ളു; ഇരി
മ്പുകൊണ്ടുള്ള അവന്റെ മഞ്ചം അമ്മോ
ന്യനഗരമായ രബ്ബയിൽ ഉണ്ടല്ലോ? അ
തിന്നു പുരുഷന്റെ കൈക്കു ഒൻപതു മുഴം
നീളവും നാലു മുഴം വീതിയും ഉണ്ടു. —
12 ഈ ദേശം നാം അക്കാലത്തു കൈവശ
മാക്കി. അൎന്നോൻതാഴ്വരയരികെയുള്ള അ
രോവേർമുതൽ ഗിലെയാദ് മലനാട്ടിന്റെ
പാതിയും അവിടെയുള്ള പട്ടണങ്ങളും
ഞാൻ രൂബേന്യൎക്കും ഗാദ്യൎക്കും കൊടുത്തു.
13 ശേഷം ഗിലെയാദും ഓഗിന്റെ രാജ്യമാ
യ ബാശാൻ മുഴുവനും അൎഗ്ഗോബ് ദേശം
മുഴുവനും ഞാൻ മനശ്ശെയുടെ പാതിഗോ
ത്രത്തിന്നു കൊടുത്തു. — ബാശാന്നു മുഴുവ
നും മല്ലന്മാരുടെ ദേശം എന്നു പേർ പറ
14 യുന്നു. മനശ്ശെയുടെ മകനായ യായീർ
ഗെശൂൎയ്യരുടെയും മാഖാത്യരുടെയും അ
തിർവരെ അൎഗ്ഗോബ് ദേശം മുഴുവനും പി
ടിച്ചു തന്റെ പേരിൻപ്രകാരം ബാശാന്നു
ഹവോത്ത്-യായീർ എന്നു പേർ ഇട്ടു; ഇന്നു
വരെ ആ പേർ തന്നേ പറഞ്ഞുവരുന്നു. —
15 മാഖീരിന്നു ഞാൻ ഗിലെയാദ് ദേശം കൊ
16 ടുത്തു. രൂബേന്യൎക്കും ഗാദ്യൎക്കും ഗിലെയാദ്
മുതൽ അൎന്നോൻതാഴ്വരയുടെ മദ്ധ്യപ്രദേ
ശവും അതിരും അമ്മോന്യരുടെ അതിരായ
17 യബ്ബോൿതോടുവരെയും കിന്നേരെത്ത്
തുടങ്ങി കിഴക്കോട്ടു പിസ്ഗയുടെ ചരിവി
ന്നു താഴെ ഉപ്പുകടലായ അരാബയിലെ
കടൽവരെ അരാബയും യോൎദ്ദാൻപ്രദേശ
വും ഞാൻ കൊടുത്തു.
18 അക്കാലത്തു ഞാൻ നിങ്ങളോടു ആജ്ഞാ
പിച്ചതു: നിങ്ങളുടെ ദൈവമായ യഹോ
വ നിങ്ങൾക്കു ഈ ദേശത്തെ അവകാശ
മായി തന്നിരിക്കുന്നു; നിങ്ങളിൽ യുദ്ധപ്രാ
പ്തന്മാരായ എല്ലാവരും യിസ്രായേല്യരായ
നിങ്ങളുടെ സഹോദരന്മാൎക്കു മുമ്പായി
യുദ്ധസന്നദ്ധരായി കടന്നുപോകേണം.
നിങ്ങളുടെ ഭാൎയ്യമാരും മക്കളും നിങ്ങളു 19
ടെ ആടുമാടുകളും ഞാൻ നിങ്ങൾക്കു ത
ന്നിട്ടുള്ള പട്ടണങ്ങളിൽ പാൎക്കട്ടെ; ആടു
മാടുകൾ നിങ്ങൾക്കു വളരെ ഉണ്ടു എന്നു
എനിക്കു അറിയാം. യഹോവ നിങ്ങ 20
ളെപ്പോലെ നിങ്ങളുടെ സഹോദരന്മാൎക്കും
സ്വസ്ഥത നല്കുകയും യോൎദ്ദാന്നക്കരെ നി
ങ്ങളുടെ ദൈവമായ യഹോവ അവൎക്കു
കൊടുക്കുന്ന ദേശത്തെ അവർ കൈവശ
മാക്കുകയും ചെയ്യുവോളം തന്നേ. പിന്നെ
നിങ്ങൾ ഓരോരുത്തൻ ഞാൻ നിങ്ങൾക്കു
തന്നിട്ടുള്ള അവകാശത്തിന്നു മടങ്ങിപ്പോ
രേണം. അക്കാലത്തു ഞാൻ യോശുവ 21
യോടു ആജ്ഞാപിച്ചതു: നിങ്ങളുടെ ദൈ
വമായ യഹോവ ആ രണ്ടു രാജാക്കന്മാ
രോടു ചെയ്തതൊക്കെയും നീ കണ്ണാലെ ക
ണ്ടുവല്ലോ; നീ കടന്നുചെല്ലുന്ന സകല
രാജ്യങ്ങളോടും യഹോവ അങ്ങനെ തന്നേ
ചെയ്യും. നിങ്ങൾ അവരെ ഭയപ്പെട 22
രുതു; നിങ്ങളുടെ ദൈവമായ യഹോവ
യല്ലോ നിങ്ങൾക്കുവേണ്ടി യുദ്ധം ചെയ്യു
ന്നതു.
അക്കാലത്തു ഞാൻ യഹോവയോടു അ 23
പേക്ഷിച്ചു: കൎത്താവായ യഹോവേ, 24
നിന്റെ മഹത്വവും നിന്റെ ഭുജവീൎയ്യവും
അടിയനെ കാണിച്ചുതുടങ്ങിയല്ലോ; നി
ന്റെ ക്രിയകൾപോലെയും നിന്റെ വീ
ൎയ്യപ്രവൃത്തികൾപോലെയും ചെയ്വാൻ ക
ഴിയുന്ന ദൈവം സ്വൎഗ്ഗത്തിലാകട്ടെ ഭൂമി
യിലാകട്ടെ ആരുള്ളു? ഞാൻ കടന്നുചെ 25
ന്നു യോൎദ്ദാന്നക്കരെയുള്ള നല്ല ദേശവും
മനോഹരമായ പൎവ്വതവും ലെബാനോനും
ഒന്നു കണ്ടുകൊള്ളട്ടെ എന്നു പറഞ്ഞു. എ 26
ന്നാൽ യഹോവ നിങ്ങളുടെ നിമിത്തം എ
ന്നോടു കോപിച്ചിരുന്നു; എന്റെ അപേ

ക്കു കേട്ടതുമില്ല. യഹോവ എന്നോടു: മതി;
ഈ കാൎയ്യത്തെക്കുറിച്ചു ഇനി എന്നോടു
27 സംസാരിക്കരുതു; പിസ്ഗയുടെ മുകളിൽ
കയറി തല പൊക്കി പടിഞ്ഞാറോട്ടും വട
ക്കോട്ടും തെക്കോട്ടും കിഴക്കോട്ടും നോക്കി
ക്കാണ്ക; ഈ യോൎദ്ദാൻ നീ കടക്കയില്ല;
28 യോശുവയോടു കല്പിച്ചു അവനെ ധൈൎയ്യ
പ്പെടുത്തി ഉറപ്പിക്ക; അവൻ നായകനാ
യി ഈ ജനത്തെ അക്കരെ കടത്തും; നീ
കാണുന്ന ദേശം അവൻ അവൎക്കു അവകാ
ശമായി പങ്കിട്ടു കൊടുക്കും എന്നു അരുളി
29 ച്ചെയ്തു. അങ്ങനെ നാം ബേത്ത്-പെ
യോരിന്നെതിരെ താഴ്വരയിൽ പാൎത്തു.

## ൪. അദ്ധ്യായം.

ഇപ്പോൾ യിസ്രായേലേ, നിങ്ങൾ ജീവി
ച്ചിരിപ്പാനും നിങ്ങളുടെ പിതാക്കന്മാരുടെ
ദൈവമായ യഹോവ നിങ്ങൾക്കു തരുന്ന
ദേശം ചെന്നു കൈവശമാക്കുവാനും തക്ക
വണ്ണം നിങ്ങൾ അനുസരിച്ചുനടക്കേണ്ട
തിന്നു ഞാൻ നിങ്ങളോടു ഉപദേശിക്കുന്ന
2 ചട്ടങ്ങളും വിധികളും കേൾപ്പിൻ. ഞാൻ
നിങ്ങളോടു കല്പിക്കുന്ന നിങ്ങളുടെ ദൈവ
മായ യഹോവയുടെ കല്പനകളെ നിങ്ങൾ
പ്രമാണിക്കേണം. ഞാൻ നിങ്ങളോടു
കല്പിക്കുന്ന വചനത്തോടു കൂട്ടുകയോ അ
തിൽനിന്നു കുറെക്കയോ ചെയ്യരുതു.
3 ബാൽ-പെയോരിന്റെ സംഗതിയിൽ യ
ഹോവ ചെയ്തതു നിങ്ങൾ കണ്ണാലെ കണ്ടി
രിക്കുന്നു: ബാൽ-പെയോരിനെ പിന്തുട
ൎന്നവരെ ഒക്കെയും നിന്റെ ദൈവമായ
യഹോവ നിങ്ങളുടെ ഇടയിൽനിന്നു ന
4 ശിപ്പിച്ചുകളഞ്ഞുവല്ലോ. എന്നാൽ നിങ്ങ
ളുടെ ദൈവമായ യഹോവയോടു പറ്റി
ച്ചേൎന്നിരുന്ന നിങ്ങൾ ഒക്കെയും ഇന്നു ജീവ
5 നോടിരിക്കുന്നു. നിങ്ങൾ കൈവശമാക്കു
വാൻ ചെല്ലുന്ന ദേശത്തു നിങ്ങൾ അനുസ
രിച്ചു നടപ്പാനായി എന്റെ ദൈവമായ
യഹോവ എന്നോടു കല്പിച്ചതുപോലെ
ഞാൻ നിങ്ങളോടു ചട്ടങ്ങളും വിധികളും
ഉപദേശിച്ചിരിക്കുന്നു. അവയെ പ്രമാ 6
ണിച്ചു നടപ്പിൻ; ഇതു തന്നേയല്ലോ
ജാതികളുടെ ദൃഷ്ടിയിൽ നിങ്ങളുടെ ജ്ഞാ
നവും വിവേകവും ആയിരിക്കുന്നതു. അ
വർ ഈ കല്പനകളൊക്കെയും കേട്ടിട്ടു:
ഈ ശ്രേഷ്ഠജാതി ജ്ഞാനവും വിവേകവും
ഉള്ള ജനം തന്നേ എന്നു പറയും. നമ്മു 7
ടെ ദൈവമായ യഹോവയോടു നാം വി
ളിച്ചപേക്ഷിക്കുമ്പോഴൊക്കെയും അവൻ
നമുക്കു അടുത്തിരിക്കുന്നതുപോലെ ദൈ
വം ഇത്ര അടുത്തിരിക്കുന്ന ശ്രേഷ്ഠജാതി
ഏതുള്ളു? ഞാൻ ഇന്നു നിങ്ങളുടെ മുമ്പിൽ 8
വെക്കുന്ന ഈ സകലന്യായപ്രമാണവും
പോലെ ഇത്ര നീതിയുള്ള ചട്ടങ്ങളും വി
ധികളും ഉള്ള ശ്രേഷ്ഠജാതി ഏതുള്ളു? ക 9
ണ്ണാലെ കണ്ടിട്ടുള്ള കാൎയ്യങ്ങൾ നീ മറക്കാ
തെയും നിന്റെ ആയുഷ്കാലത്തൊരിക്കലും
അവ നിന്റെ മനസ്സിൽനിന്നു വിട്ടുപോ
കാതെയും ഇരിപ്പാൻ മാത്രം സൂക്ഷിച്ചു നി
ന്നെത്തന്നേ ജാഗ്രതയോടെ കാത്തുകൊൾ
ക; നിന്റെ മക്കളോടും മക്കളുടെ മക്ക
ളോടും അവയെ ഉപദേശിക്കേണം. വി 10
ശേഷാൽ ഹോരേബിൽ നിന്റെ ദൈവ
മായ യഹോവയുടെ സന്നിധിയിൽനിന്ന
ദിവസത്തിൽ ഉണ്ടായ കാൎയ്യം മറക്കരുതു.
അന്നു യഹോവ എന്നോടു: ജനത്തെ എ
ന്റെ അടുക്കൽ വിളിച്ചുകൂട്ടുക; ഞാൻ എ
ന്റെ വചനങ്ങൾ അവരെ കേൾപ്പിക്കും;
അവർ ഭൂമിയിൽ ജീവിച്ചിരിക്കുന്ന നാൾ
ഒക്കെയും എന്നെ ഭയപ്പെടുവാൻ പഠിക്ക
യും തങ്ങളുടെ മക്കളെ പഠിപ്പിക്കയും വേ
ണം എന്നു കല്പിച്ചുവല്ലോ. അങ്ങനെ 11
നിങ്ങൾ അടുത്തുവന്നു പൎവ്വതത്തിന്റെ
അടിവാരത്തു നിന്നു; അന്ധകാരവും മേ

ഷവും ക്രുരിരുളും ഉണ്ടായിരിക്കെ പൎവ്വതം
ആകാശമദ്ധ്യത്തോളം തീ കാളിക്കത്തി
12 കൊണ്ടിരുന്നു. യഹോവ തീയുടെ നടു
വിൽനിന്നു നിങ്ങളോടു അരുളിച്ചെയ്തു;
നിങ്ങൾ വാക്കുകളുടെ ശബ്ദം കേട്ടു; ശബ്ദം
മാത്രം കേട്ടതല്ലാതെ രൂപം ഒന്നും കണ്ടില്ല.
13 നിങ്ങൾ അനുസരിച്ചു നടക്കേണ്ടതിന്നു
അവൻ നിങ്ങളോടു കല്പിച്ച തന്റെ നിയ
മമായ പത്തു കല്പന അവൻ നിങ്ങളെ
അറിയിക്കയും രണ്ടു കല്പലകയിൽ എഴുതു
14 കയും ചെയ്തു. നിങ്ങൾ കൈവശമാക്കു
വാൻ കടന്നുചെല്ലുന്ന ദേശത്തു നിങ്ങൾ
അനുസരിച്ചു നടക്കേണ്ടതിന്നുള്ള ചട്ടങ്ങ
ളും വിധികളും നിങ്ങളെ ഉപദേശിക്കേ
ണമെന്നു യഹോവ അക്കാലത്തു എന്നോടു
15 കല്പിച്ചു. നിങ്ങൾ നന്നായി സൂക്ഷിച്ചു
കൊൾവിൻ; യഹോവ ഹോരേബിൽ
തീയുടെ നടുവിൽനിന്നു നിങ്ങളോടു അ
രുളിച്ചെയ്ത നാളിൽ നിങ്ങൾ രൂപം ഒന്നും
16 കണ്ടില്ലല്ലോ. അതുകൊണ്ടു നിങ്ങൾ ആ
ണിന്റെയെങ്കിലും പെണ്ണിന്റെയെങ്കിലും
17 സാദൃശ്യമോ, ഭൂമിയിലുള്ള യാതൊരു മൃഗ
ത്തിന്റെയും സാദൃശ്യമോ, ആകാശത്തു
പറക്കുന്ന യാതൊരു പക്ഷിയുടെയും സാ
18 ദൃശ്യമോ, ഭൂമിയിലുള്ള യാതൊരു ഇഴജാ
തിയുടെയും സാദൃശ്യമോ, ഭൂമിക്കു കീഴെ
വെള്ളത്തിലുള്ള യാതൊരു മത്സ്യത്തിന്റെ
യും സാദൃശ്യമോ ഇങ്ങനെ യാതൊന്നി
ന്റെയും പ്രതിമയായ വിഗ്രഹം ഉണ്ടാക്കി
19 വഷളത്വം പ്രവൎത്തിക്കരുതു. നീ ആകാ
ശസൈന്യമായ സൂൎയ്യനെയും ചന്ദ്രനെയും
നക്ഷത്രങ്ങളെയും നോക്കിക്കാണുമ്പോൾ
അവയെ നമസ്കരിപ്പാനും സേവിപ്പാനും
വശീകരിക്കപ്പെടരുതു; അവയെ നിന്റെ
ദൈവമായ യഹോവ ആകാശത്തിൻകീ
ഴെങ്ങുമുള്ള സൎവ്വജാതികൾക്കും പങ്കിട്ടു
20 കൊടുത്തിരിക്കുന്നു. നിങ്ങളെയോ ഇന്നു
ള്ളതുപോലെ തനിക്കു അവകാശജനമായി
രിക്കേണ്ടതിന്നു യഹോവ തിരഞ്ഞെടുത്തു
നിങ്ങളെ മിസ്രയീം എന്ന ഇരിമ്പുലയിൽ
നിന്നു പുറപ്പെടുവിച്ചു കൊണ്ടുവന്നിരിക്കു
ന്നു. എന്നാൽ യഹോവ നിങ്ങളുടെ നി 2
മിത്തം എന്നോടു കോപിച്ചു; ഞാൻ യോ
ൎദ്ദാൻ കടക്കയില്ലെന്നും നിന്റെ ദൈവ
മായ യഹോവ നിനക്കു അവകാശമായി
തരുന്ന നല്ലദേശത്തിൽ ഞാൻ ചെല്ലുക
യില്ലെന്നും സത്യംചെയ്തു. ആകയാൽ 2
ഞാൻ യോൎദ്ദാൻ കടക്കാതെ ഈ ദേശത്തു
വെച്ചു മരിക്കും; നിങ്ങളോ കടന്നുചെന്നു
ആ നല്ലദേശം കൈവശമാക്കും. നിങ്ങ 2
ളുടെ ദൈവമായ യഹോവ നിങ്ങളോടു
ചെയ്തിട്ടുള്ള അവന്റെ നിയമം നിങ്ങൾ
മറന്നു നിന്റെ ദൈവമായ യഹോവ വി
രോധിച്ചതുപോലെ യാതൊന്നിന്റെയും
സാദൃശ്യമായ വിഗ്രഹം ഉണ്ടാക്കാതിരി
പ്പാൻ സൂക്ഷിച്ചുകൊൾവിൻ. നിന്റെ 2
ദൈവമായ യഹോവ ദഹിപ്പിക്കുന്ന അഗ്നി
യല്ലോ; തീക്ഷ്ണതയുള്ള ദൈവം തന്നേ.

നീ മക്കളെയും മക്കളുടെ മക്കളെയും 2
ജനിപ്പിച്ചു ദേശത്തു ഏറെക്കാലം പാൎത്തു വ
ഷളായിത്തീൎന്നിട്ടു വല്ലതിന്റെയും സാദൃശ്യ
മായ വിഗ്രഹം ഉണ്ടാക്കി നിന്റെ ദൈവ
മായ യഹോവെക്കു അനിഷ്ടമായുള്ളതു ചെ
യ്തു അവനെ കോപിപ്പിച്ചാൽ നിങ്ങൾ 2
കൈവശമാക്കേണ്ടതിന്നു യോൎദ്ദാൻ കടന്നു
ചെല്ലുന്ന ദേശത്തുനിന്നു നിങ്ങൾ വേഗ
ത്തിൽ നശിച്ചുപോകുമെന്നു ഞാൻ ഇന്നു
ആകാശത്തെയും ഭൂമിയെയും നിങ്ങൾക്കു
വിരോധമായി സാക്ഷിനിൎത്തി പറയുന്നു;
നിങ്ങൾ അവിടെ ദീൎഘായുസ്സോടിരിക്കാ
തെ നിൎമ്മൂലമായ്പോകും. യഹോവ നിങ്ങ 2
ളെ ജാതികളുടെ ഇടയിൽ ചിതറിക്കും;
യഹോവ നിങ്ങളെ കൊണ്ടുപോയാക്കുന്ന
ജാതികളുടെ ഇടയിൽ നിങ്ങൾ ചുരുക്കം

28 പേരായി ശേഷിക്കും. കാണ്മാനും കേൾ
പ്പാനും ഭക്ഷിപ്പാനും മണക്കുവാനും പ്രാ
പ്തിയില്ലാത്തവയായി മരവും കല്ലുംകൊണ്ടു
മനുഷ്യരുടെ കൈപ്പണിയായ ദേവന്മാരെ
29 നിങ്ങൾ അവിടെ സേവിക്കും. എങ്കിലും
അവിടെവെച്ചു നിന്റെ ദൈവമായ യ
ഹോവയെ നീ തിരകയും പൂൎണ്ണഹൃദയ
ത്തോടും പൂൎണ്ണമനസ്സോടുംകൂടെ അന്വേ
ഷിക്കയും ചെയ്താൽ അവനെ കണ്ടെത്തും.
30 നീ ക്ലേശത്തിലാകയും ഇവ ഒക്കെയും നി
ന്റെ മേൽ വരികയും ചെയ്യുമ്പോൾ നീ ഭാ
വികാലത്തു നിന്റെ ദൈവമായ യഹോവ
യുടെ അടുക്കലേക്കു തിരിഞ്ഞു അവന്റെ
31 വാക്കു അനുസരിക്കും. നിന്റെ ദൈവ
മായ യഹോവ കരുണയുള്ള ദൈവമല്ലോ;
അവൻ നിന്നെ ഉപേക്ഷിക്കയില്ല, നശി
പ്പിക്കയില്ല, നിന്റെ പിതാക്കന്മാരോടു
സത്യംചെയ്തിട്ടുള്ള തന്റെ നിയമം മറക്ക
32 യുമില്ല. ദൈവം മനുഷ്യനെ ഭൂമിയിൽ
സൃഷ്ടിച്ച നാൾമുതൽ നിനക്കു മുമ്പുണ്ടായ
പൂൎവ്വകാലത്തിലും ആകാശത്തിന്റെ ഒരു
അററം തുടങ്ങി മറെറ അററത്തോളവും
എവിടെയെങ്കിലും ഇങ്ങനെയുള്ള മഹാകാ
ൎയ്യം നടന്നിട്ടുണ്ടോ, കേട്ടിട്ടുണ്ടോ എന്നു നീ
33 അന്വേഷിക്ക. ഏതൊരു ജാതിയെങ്കിലും
നീ കേട്ടതുപോലെ തീയുടെ നടുവിൽ
നിന്നു സംസാരിക്കുന്ന ദൈവത്തിന്റെ ശ
ബ്ദം കേൾക്കയും ജീവനോടിരിക്കയും ചെ
34 യ്തിട്ടുണ്ടോ? അല്ലെങ്കിൽ നിങ്ങളുടെ ദൈ
വമായ യഹോവ മിസ്രയീമിൽവെച്ചു നീ
കാൺകെ നിങ്ങൾക്കുവേണ്ടി ചെയ്തതുപോ
ലെ ഒക്കെയും പരീക്ഷകൾ, അടയാള
ങ്ങൾ, അത്ഭുതങ്ങൾ, യുദ്ധം, ബലമുള്ള
കൈ, നീട്ടിയ ഭുജം, വലിയ ഭയങ്കരപ്രവൃ
ത്തികൾ എന്നിവയാൽ ദൈവം ഒരു ജാതി
യെ മറെറാരു ജാതിയുടെ നടുവിൽനിന്നു
തനിക്കായി ചെന്നെടുപ്പാൻ ഉദ്യമിച്ചിട്ടു
ണ്ടോ? നിനക്കോ ഇതു കാണ്മാൻ സംഗ 35
തി വന്നു; യഹോവതന്നേ ദൈവം, അവ
നല്ലാതെ മറെറാരുത്തനുമില്ല എന്നു നീ
അറിയേണ്ടതിന്നു തന്നേ. അവൻ നിന 36
ക്കു ബുദ്ധിയുപദേശിക്കേണ്ടതിന്നു ആകാ
ശത്തുനിന്നു തന്റെ ശബ്ദം നിന്നെ കേൾ
പ്പിച്ചു; ഭൂമിയിൽ തന്റെ മഹത്തായ തീയും
നിന്നെ കാണിച്ചു; നീ അവന്റെ വചന
വും തീയുടെ നടുവിൽനിന്നു കേട്ടു. നി 37
ന്റെ പിതാക്കന്മാരെ സ്നേഹിച്ചതുകൊണ്ടു
അവൻ അവരുടെ സന്തതിയെ തിരഞ്ഞെ
ടുത്തു. നിന്നെക്കാൾ വലിപ്പവും ബലവുമു 38
ള്ള ജാതികളെ നിന്റെ മുമ്പിൽനിന്നു നീ
ക്കിക്കളവാനും ഇന്നുള്ളതുപോലെ അവരു
ടെ ദേശത്തെ നിനക്കു അവകാശമായി ത
രേണ്ടതിന്നു നിന്നെ കൊണ്ടുപോയാക്കുവാ
നും തന്റെ സാന്നിദ്ധ്യവും മഹാശക്തിയും
കൊണ്ടു മിസ്രയീമിൽനിന്നു നിന്നെ പുറ
പ്പെടുവിച്ചു. ആകയാൽ മീതെ സ്വൎഗ്ഗ 39
ത്തിലും താഴെ ഭൂമിയിലും യഹോവ തന്നേ
ദൈവം, മറെറാരുത്തനുമില്ല എന്നു നീ
ഇന്നു അറിഞ്ഞു മനസ്സിൽ വെച്ചുകൊൾക.
നിനക്കും നിന്റെ മക്കൾക്കും നന്നായിരി 40
ക്കേണ്ടതിന്നും നിന്റെ ദൈവമായ യ
ഹോവ നിനക്കു സദാകാലത്തേക്കും നല്കു
ന്ന ദേശത്തു നീ ദീൎഘായുസ്സോടിരിക്കേ
ണ്ടതിന്നും ഞാൻ ഇന്നു നിന്നോടു കല്പി
ക്കുന്ന അവന്റെ ചട്ടങ്ങളും കല്പനകളും
പ്രമാണിക്ക.

അക്കാലത്തു മോശെ യോൎദ്ദാന്നക്കരെ 41
കിഴക്കു മൂന്നു പട്ടണം വേർതിരിച്ചു. പൂൎവ്വ 42
ദ്വേഷം കൂടാതെ അബദ്ധവശാൽ കൂട്ടു
കാരനെ കൊന്നവൻ ആ പട്ടണങ്ങളിൽ
ഒന്നിൽ ഓടിക്കയറി അവിടെ ചെന്നു ജീ
വിച്ചിരിക്കേണ്ടതിന്നു തന്നേ. അങ്ങനെ 43
മരുഭൂമിയിൽ മലനാട്ടിലുള്ള ബേസെർ
രൂബേന്യൎക്കും ഗിലെയാദിലെ രാമോത്ത്

ഗാല്യക്കും ബാശാനിലെ ഗോലാൻ മനശ്ശെ
യക്കും നിശ്ചയിച്ചു.
44 മോശെ യിസ്രായേൽമക്കളുടെ മുമ്പിൽ
45 വെച്ച ന്യായപ്രമാണം ഇതു തന്നേ. യിസ്രാ
യേൽമക്കൾ മിസ്രയീമിൽനിന്നു പുറപ്പെട്ട
ശേഷം മോശെ യോൎദ്ദാന്നക്കരെ ഹെശ്ബോ
നിൽ പാൎത്തിരുന്ന അമോൎയ്യരാജാവായ
സീഹോന്റെ ദേശത്തു ബേത്ത്-പെയോ
രിന്നെതിരെയുള്ള താഴ്വരയിൽവെച്ചു അ
വരോടു പറഞ്ഞ സാക്ഷ്യങ്ങളും ചട്ടങ്ങളും
46 വിധികളും ഇവതന്നേ. മോശെയും യി
സ്രായേൽമക്കളും മിസ്രയീമിൽനിന്നു പുറ
പ്പെട്ടശേഷം ആ രാജാവിനെ തോല്പിച്ചു.
47 അവന്റെ ദേശവും ബാശാൻരാജാവായ
48 ഓഗിന്റെ ദേശവുമായി അൎന്നോൻതാഴ്വ
രയുടെ അററത്തുള്ള അരോവേർമുതൽ
ഹെൎമ്മോനെന്ന സീയോൻപൎവ്വതംവരെ
49 യും യോൎദ്ദാന്നക്കരെ കിഴക്കു പിസ്ഗയുടെ
ചരിവിന്നു താഴെ അരാബയിലെ കടൽവ
രെയുള്ള താഴ്വീതി ഒക്കെയും ഇങ്ങനെ യോ
ൎദ്ദാന്നക്കരെ കിഴക്കുള്ള രണ്ടു അമോൎയ്യരാജാ
ക്കന്മാരുടെയും ദേശം കൈവശമാക്കി.

## ൫. അദ്ധ്യായം.

മോശെ എല്ലായിസ്രായേലിനോടും വിളി
ച്ചുപറഞ്ഞതു എന്തെന്നാൽ: യിസ്രായേലേ,
ഞാൻ ഇന്നു നിങ്ങളെ കേൾപ്പിക്കുന്ന ചട്ട
ങ്ങളും വിധികളും കേൾപ്പിൻ; അവയെ
പഠിക്കയും പ്രമാണിച്ചനുസരിക്കയും ചെ
2 യ്യിൻ. നമ്മുടെ ദൈവമായ യഹോവ
ഹോരേബിൽവെച്ചു നമ്മോടു ഒരു നിയ
3 മം ചെയ്തുവല്ലോ. ഈ നിയമം യഹോവ
നമ്മുടെ പിതാക്കന്മാരോടല്ല, നമ്മോടു,
ഇന്നു ഇവിടെ ജീവനോടിരിക്കുന്ന നമ്മോ
4 ടു ഒക്കെയും തന്നേ ചെയ്തതു. യഹോവ
പൎവ്വതത്തിൽ തീയുടെ നടുവിൽനിന്നു നി
ങ്ങളോടു അഭിമുഖമായി അരുളിച്ചെയ്തു.

തീ ഹേതുവായി നിങ്ങൾ ഭയപ്പെട്ടു പൎവ്വത 5
ത്തിൽ കയറാഞ്ഞതുകൊണ്ടു യഹോവയുടെ
വചനം നിങ്ങളോടു അറിയിക്കേണ്ടതിന്നു
ഞാൻ അക്കാലത്തു യഹോവെക്കും നിങ്ങൾ
ക്കും മദ്ധ്യേ നിന്നു. അവൻ കല്പിച്ചതു എ
ന്തെന്നാൽ:
അടിമവീടായ മിസ്രയീംദേശത്തുനിന്നു 6
നിന്നെ കൊണ്ടുവന്ന യഹോവയായ ഞാൻ
നിന്റെ ദൈവം ആകുന്നു.
ഞാനല്ലാതെ അന്യദൈവങ്ങൾ നിന 7
ക്കു ഉണ്ടാകരുതു.
വിഗ്രഹം ഉണ്ടാക്കരുതു; മീതെ സ്വൎഗ്ഗ 8
ത്തിൽ എങ്കിലും താഴെ ഭൂമിയിൽ എങ്കിലും
ഭൂമിക്കു കീഴെ വെള്ളത്തിൽ എങ്കിലും ഉള്ള
യാതൊന്നിന്റെയും പ്രതിമ അരുതു. അവ 9
യെ നമസ്കരിക്കയോ സേവിക്കയോ ചെയ്യ
രുതു; നിന്റെ ദൈവമായ യഹോവ എന്ന
ഞാൻ തീക്ഷ്ണതയുള്ള ദൈവം ആകുന്നു;
എന്നെ പകെക്കുന്നവരിൽ പിതാക്കന്മാരു
ടെ അകൃത്യം മൂന്നാമത്തെയും നാലാമത്തെ
യും തലമുറവരെ മക്കളുടെമേൽ സന്ദൎശിക്ക
യും എന്നെ സ്നേഹിച്ചു എന്റെ കല്പനകളെ 10
പ്രമാണിക്കുന്നവൎക്കു ആയിരം തലമുറവ
രെ ദയ കാണിക്കയും ചെയ്യുന്നു.
നിന്റെ ദൈവമായ യഹോവയുടെ 11
നാമം വൃഥാ എടുക്കരുതു; തന്റെ നാമം
വൃഥാ എടുക്കുന്നവനെ യഹോവ ശിക്ഷിക്കാ
തെ വിടുകയില്ല.
നിന്റെ ദൈവമായ യഹോവ നി 12
ന്നോടു കല്പിച്ചതുപോലെ ശബ്ബത്തുനാൾ ശു
ദ്ധീകരിച്ചു ആചരിക്ക. ആറുദിവസം 13
അദ്ധ്വാനിച്ചു നിന്റെ വേല ഒക്കെയും
ചെയ്ക. ഏഴാം ദിവസമോ നിന്റെ ദൈ 14
വമായ യഹോവയുടെ ശബ്ബത്താകുന്നു;
അന്നു നീയും നിന്റെ മകനും മകളും
നിന്റെ വേലക്കാരനും വേലക്കാരത്തിയും
നിന്റെ കാളയും കഴുതയും നിനക്കുള്ള

യാതൊരു നാല്ക്കാലിയും നിന്റെ പടിവാ
തില്ക്കകത്തുള്ള അന്യനും ഒരു വേല
യും ചെയ്യരുതു; നിന്റെ വേലക്കാരനും
വേലക്കാരത്തിയും നിന്നെപ്പോലെ സ്വ
15 സ്ഥമായിരിക്കേണ്ടതിന്നു തന്നേ. നീ മി
സ്രയീംദേശത്തു അടിമയായിരുന്നു എന്നും
അവിടെനിന്നു നിന്റെ ദൈവമായ യ
ഹോവ നിന്നെ ബലമുള്ള കൈകൊണ്ടും
നീട്ടിയ ഭുജംകൊണ്ടും പുറപ്പെടുവിച്ചു എ
ന്നും ഓൎക്ക; അതുകൊണ്ടു ശബ്ബത്തുനാൾ
ആചരിപ്പാൻ നിന്റെ ദൈവമായ യഹോ
വ നിന്നോടു കല്പിച്ചു.
16 നിനക്കു ദീൎഘായുസ്സു ഉണ്ടാകുവാനും നി
ന്റെ ദൈവമായ യഹോവ നിനക്കു തരു
ന്ന ദേശത്തു നിനക്കു നന്നായിരിപ്പാനും
നിന്റെ ദൈവമായ യഹോവ നിന്നോടു
കല്പിച്ചതുപോലെ നിന്റെ അപ്പനെയും
അമ്മയെയും ബഹുമാനിക്ക.
17 കുല ചെയ്യരുതു.
18 വ്യഭിചാരം ചെയ്യരുതു.
19 മോഷ്ടിക്കരുതു.
20 കൂട്ടുകാരന്റെ നേരെ കള്ളസ്സാക്ഷ്യം
പറയരുതു.
21 കൂട്ടുകാരന്റെ ഭാൎയ്യയെ മോഹിക്കരുതു;
കൂട്ടുകാരന്റെ ഭവനത്തെയും നിലത്തെയും
അവന്റെ വേലക്കാരനെയും വേലക്കാര
ത്തിയെയും അവന്റെ കാളയെയും കഴുത
യെയും കൂട്ടുകാരന്നുള്ള യാതൊന്നിനെയും
മോഹിക്കരുതു.
22 ഈ വചനങ്ങൾ യഹോവ പൎവ്വത
ത്തിൽ തീ, മേഘം, അന്ധകാരം എന്നി
വയുടെ നടുവിൽനിന്നു നിങ്ങളുടെ സ
ൎവ്വസഭയോടും അത്യുച്ചത്തിൽ അരുളിച്ചെ
യ്തു; ഇതിന്നപ്പുറം ഒന്നും കല്പിച്ചില്ല;
അവ രണ്ടു കല്പലകയിൽ എഴുതി എന്റെ
23 പക്കൽ തന്നു. എന്നാൽ പൎവ്വതം തീ കാ
ളിക്കത്തിക്കൊണ്ടിരിക്കയിൽ അന്ധകാര
ത്തിന്റെ നടുവിൽനിന്നുള്ള ശബ്ദം കേട്ട
പ്പോൾ നിങ്ങൾ നിങ്ങളുടെ സകലഗോ
ത്രത്തലവന്മാരും മൂപ്പന്മാരുമായി എന്റെ
അടുക്കൽ വന്നു പറഞ്ഞതു: ഞങ്ങളുടെ 24
ദൈവമായ യഹോവ തന്റെ തേജസ്സും
മഹത്വവും ഞങ്ങളെ കാണിച്ചിരിക്കുന്നുവ
ല്ലോ; തീയുടെ നടുവിൽനിന്നു അവന്റെ
ശബ്ദം ഞങ്ങൾ കേട്ടിരിക്കുന്നു; ദൈവം
മനുഷ്യരോടു സംസാരിച്ചിട്ടും അവർ ജീ
വനോടിരിക്കുമെന്നു ഞങ്ങൾ ഇന്നു കണ്ടു
മിരിക്കുന്നു. ആകയാൽ ഞങ്ങൾ എന്തി 25
ന്നു മരിക്കുന്നു? ഈ മഹത്തായ തീക്കു ഞ
ങ്ങൾ ഇരയായ്തീരും; ഞങ്ങളുടെ ദൈവമാ
യ യഹോവയുടെ ശബ്ദം ഇനിയും കേട്ടാൽ
ഞങ്ങൾ മരിച്ചുപോകും. ഞങ്ങളെപ്പോ 26
ലെ യാതൊരു ജഡമെങ്കിലും തീയുടെ ന
ടുവിൽനിന്നു സംസാരിക്കുന്ന ജീവനുള്ള
ദൈവത്തിന്റെ ശബ്ദം കേട്ടിട്ടു ജീവനോ
ടെ ഇരുന്നിട്ടുണ്ടോ? നീ അടുത്തുചെന്നു 27
നമ്മുടെ ദൈവമായ യഹോവ അരുളി
ച്ചെയ്യുന്നതു ഒക്കെയും കേൾക്ക; നമ്മു
ടെ ദൈവമായ യഹോവ നിന്നോടു അ
രുളിച്ചെയ്യുന്നതു ഒക്കെയും ഞങ്ങളോടു പ
റക: ഞങ്ങൾ കേട്ടു അനുസരിച്ചുകൊ
ള്ളാം. നിങ്ങൾ എന്നോടു സംസാരിച്ച 28
വാക്കുകൾ യഹോവ കേട്ടു എന്നോടു കല്പി
ച്ചതു: ഈ ജനം നിന്നോടു പറഞ്ഞ വാക്കു
ഞാൻ കേട്ടു; അവർ പറഞ്ഞതു ഒക്കെയും
നല്ലതു. അവൎക്കും അവരുടെ മക്കൾക്കും 29
എന്നേക്കും നന്നായിരിപ്പാൻ അവർ എ
ന്നെ ഭയപ്പെടേണ്ടതിന്നും എന്റെ കല്പന
കളൊക്കെയും പ്രമാണിക്കേണ്ടതിന്നും ഇ
ങ്ങനെയുള്ള ഹൃദയം അവൎക്കു എപ്പോഴും
ഉണ്ടായിരുന്നുവെങ്കിൽ എത്ര നന്നു. നി 30
ങ്ങളുടെ കൂടാരങ്ങളിലേക്കു മടങ്ങിപ്പോകു
വിൻ എന്നു അവരോടു ചെന്നു പറക.
നീയോ ഇവിടെ എന്റെ അടുക്കൽ നി 31

ല്ലു; ഞാൻ അവൎക്കു അവകാശമായി കൊ
ടുക്കുന്ന ദേശത്തു അവർ അനുസരിച്ചു ന
ടപ്പാൻ നീ അവരെ ഉപദേശിക്കേണ്ടുന്ന
സകലകല്പനകളും ചട്ടങ്ങളും വിധികളും
32 ഞാൻ നിന്നോടു കല്പിക്കും. ആകയാൽ
നിങ്ങളുടെ ദൈവമായ യഹോവ നിങ്ങ
ളോടു കല്പിച്ചതുപോലെ ചെയ്വാൻ ജാഗ്രത
യായിരിപ്പിൻ; ഇടത്തോട്ടെങ്കിലും വല
33 ത്തോട്ടെങ്കിലും മാറരുതു. നിങ്ങൾ ജീവി
ച്ചിരിക്കേണ്ടതിന്നും നിങ്ങൾക്കു നന്നായി
രിക്കേണ്ടതിന്നും നിങ്ങൾ കൈവശമാക്കു
ന്ന ദേശത്തു ദീൎഘായുസ്സോടിരിക്കേണ്ടതി
ന്നും നിങ്ങളുടെ ദൈവമായ യഹോവ നി
ങ്ങളോടു കല്പിച്ചിട്ടുള്ള എല്ലാവഴിയിലും
നടന്നുകൊൾവിൻ.

## ൬. അദ്ധ്യായം.

നിങ്ങൾ കൈവശമാക്കുവാൻ കടന്നുചെ
ല്ലുന്ന ദേശത്തു നിങ്ങൾ അനുസരിച്ചു ന
ടക്കേണ്ടതിന്നും നിന്റെ ജീവകാലം ഒ
ക്കെയും നീയും നിന്റെ മകനും മക
ന്റെ മകനും ഞാൻ നിന്നോടു കല്പിക്കു
ന്ന നിന്റെ ദൈവമായ യഹോവയുടെ
എല്ലാചട്ടങ്ങളും കല്പനകളും പ്രമാണി
പ്പാൻ തക്കവണ്ണം അവനെ ഭയപ്പെടേണ്ട
2 തിന്നും നീ ദീൎഘായുസ്സോടിരിക്കേണ്ടതി
ന്നുമായി നിങ്ങളുടെ ദൈവമായ യഹോ
വ നിങ്ങൾക്കു ഉപദേശിച്ചുതരുവാൻ ക
ല്പിച്ചിട്ടുള്ള കല്പനകളും ചട്ടങ്ങളും വിധി
3 കളും ഇവ ആകുന്നു. ആകയാൽ യിസ്രാ
യേലേ, നിനക്കു നന്നായിരിക്കേണ്ടതി
ന്നും നിന്റെ പിതാക്കന്മാരുടെ ദൈവമാ
യ യഹോവ നിന്നോടു അരുളിച്ചെയ്തതു
പോലെ പാലും തേനും ഒഴുകുന്ന ദേശത്തു
നിങ്ങൾ ഏററവും വൎദ്ധിക്കേണ്ടതിന്നും
നീ കേട്ടു ജാഗ്രതയോടെ അനുസരിച്ചു
നടക്ക.

യിസ്രായേലേ, കേൾക്ക; യഹോവ ന 4
മ്മുടെ ദൈവമാകുന്നു; യഹോവ ഏകൻ
തന്നേ. നിന്റെ ദൈവമായ യഹോവയെ 5
നീ പൂൎണ്ണഹൃദയത്തോടും പൂൎണ്ണമനസ്സോടും
പൂൎണ്ണശക്തിയോടും കൂടെ സ്നേഹിക്കേണം.
ഇന്നു ഞാൻ നിന്നോടു കല്പിക്കുന്ന ഈ വ 6
ചനങ്ങൾ നിന്റെ ഹൃദയത്തിൽ ഇരിക്കേ
ണം. നീ അവയെ നിന്റെ മക്കൾക്കു 7
ഉപദേശിച്ചുകൊടുക്കയും നീ വീട്ടിൽ ഇരി
ക്കുമ്പോഴും വഴി നടക്കുമ്പോഴും കിടക്കു
മ്പോഴും എഴുനേല്ക്കുമ്പോഴും അവയെക്കുറി
ച്ചു സംസാരിക്കയും വേണം. അവയെ 8
അടയാളമായി നിന്റെ കൈമേൽ കെട്ടേ
ണം; അവ നിന്റെ കണ്ണുകൾക്കു മദ്ധ്യേ
പട്ടമായി ഇരിക്കേണം. അവയെ നി 9
ന്റെ വീട്ടിന്റെ കട്ടിളകളിന്മേലും പ
ടിവാതിലുകളിലും എഴുതേണം. നിന്റെ 10
ദൈവമായ യഹോവ നിനക്കു തരുമെന്നു
അബ്രാഹാം, യിസ്ഹാക്, യാക്കോബ് എന്ന
നിന്റെ പിതാക്കന്മാരോടു സത്യം ചെയ്ത
ദേശത്തേക്കു നിന്നെ കൊണ്ടുചെന്നു നീ
പണിയാത്ത വലുതും നല്ലതുമായ പട്ടണ
ങ്ങളും നീ നിറെക്കാതെ സകലസമ്പത്തും 11
നിറഞ്ഞിരിക്കുന്ന വീടുകളും നീ കുഴിക്കാ
ത്ത കിണറുകളും നീ നട്ടുണ്ടാക്കാത്ത മുന്തി
രിത്തോട്ടങ്ങളും ഒലിവുതോട്ടങ്ങളും നിന
ക്കു തരികയും നീ തിന്നു തൃപ്തിപ്രാപിക്ക
യും ചെയ്യുമ്പോൾ നിന്നെ അടിമവീടായ 12
മിസ്രയീംദേശത്തുനിന്നു കൊണ്ടുവന്ന യ
ഹോവയെ മറക്കാതിരിപ്പാൻ സൂക്ഷിച്ചു
കൊൾക. നിന്റെ ദൈവമായ യഹോ 13
വയെ ഭയപ്പെട്ടു അവനെ സേവിക്കേ
ണം; അവന്റെ നാമത്തിൽ സത്യം ചെ
യ്യേണം. നിന്റെ ദൈവമായ യഹോ 14
വയുടെ കോപം നിനക്കു വിരോധമായി
ജ്വലിച്ചു നിന്നെ ഭൂമിയിൽനിന്നു നശിപ്പി
ക്കാതിരിപ്പാൻ ചുററുമിരിക്കുന്ന ജാതികളു

ടെ ദേവന്മാരായ അന്യദൈവങ്ങളുടെ
15 പിന്നാലെ നീ പോകരുതു; നിന്റെ
ദൈവമായ യഹോവ നിങ്ങളുടെ മദ്ധ്യേ
16 തീക്ഷ്ണതയുള്ള ദൈവം ആകുന്നു. നിങ്ങൾ
മസ്സയിൽവെച്ചു പരീക്ഷിച്ചതുപോലെ നി
ങ്ങളുടെ ദൈവമായ യഹോവയെ പരീ
17 ക്ഷിക്കരുതു. നിങ്ങളുടെ ദൈവമായ യ
ഹോവ നിന്നോടു കല്പിച്ചിട്ടുള്ള കല്പനകളും
സാക്ഷ്യങ്ങളും ചട്ടങ്ങളും നിങ്ങൾ ജാഗ്രത
18 യോടെ പ്രമാണിക്കേണം. നിനക്കു നന്നാ
യിരിക്കേണ്ടതിന്നും യഹോവ നിന്റെ പി
താക്കന്മാരോടു സത്യം ചെയ്ത നല്ലദേശം നീ
ചെന്നു കൈവശമാക്കേണ്ടതിന്നും യഹോ
19 വ അരുളിച്ചെയ്തതുപോലെ നിന്റെ സക
ലശത്രുക്കളെയും നിന്റെ മുമ്പിൽനിന്നു ഓ
ടിച്ചുകളയേണ്ടതിന്നും നീ യഹോവയുടെ
മുമ്പാകെ ന്യായവും ഹിതവുമായുള്ളതിനെ
20 ചെയ്യേണം. നമ്മുടെ ദൈവമായ യഹോ
വ നിങ്ങളോടു കല്പിച്ചിട്ടുള്ള സാക്ഷ്യങ്ങളും
ചട്ടങ്ങളും വിധികളും എന്തു എന്നു നാളെ
നിന്റെ മകൻ നിന്നോടു ചോദിക്കു
21 മ്പോൾ നീ നിന്റെ മകനോടു പറയേ
ണ്ടതു എന്തെന്നാൽ: ഞങ്ങൾ മിസ്രയീമിൽ
ഫറവോന്നു അടിമകൾ ആയിരുന്നു; എ
ന്നാൽ യഹോവ ബലമുള്ള കൈകൊണ്ടു
ഞങ്ങളെ മിസ്രയീമിൽനിന്നു പുറപ്പെടുവി
22 ച്ചു. മിസ്രയീമിന്റെയും ഫറവോന്റെ
യും അവന്റെ സകലകുടുംബത്തിന്റെയും
മേൽ ഞങ്ങൾ കാൺങ്കെ യഹോവ മഹത്തും
ഉഗ്രവുമായുള്ള അടയാളങ്ങളും അത്ഭുതങ്ങ
23 ളും പ്രവൎത്തിച്ചു. ഞങ്ങളെയോ താൻ
നമ്മുടെ പിതാക്കന്മാരോടു സത്യം ചെയ്ത
ദേശം തരുവാൻ അതിൽ കൊണ്ടുവന്നാ
ക്കേണ്ടതിന്നു അവിടെനിന്നു പുറപ്പെടു
24 വിച്ചു. എല്ലായ്പോഴും നമുക്കു നന്നായിരി
ക്കേണ്ടതിന്നും ഇന്നത്തെപ്പോലെ അവൻ
നമ്മെ ജീവനോടെ രക്ഷിക്കേണ്ടതിന്നു
മായി നാം നമ്മുടെ ദൈവമായ യഹോവ
യെ ഭയപ്പെടുവാനും ഈ എല്ലാചട്ടങ്ങളെ
യും ആചരിപ്പാനും യഹോവ നമ്മോടു ക
ല്പിച്ചു. നമ്മുടെ ദൈവമായ യഹോവ 25
നമ്മോടുകല്പിച്ചതുപോലെ നാം അവന്റെ
മുമ്പാകെ ഈ സകലകല്പനകളും ആചരി
പ്പാൻ തക്കവണ്ണം കാത്തുകൊള്ളുന്നു എങ്കിൽ
നാം നീതിയുള്ളവരായിരിക്കും.

## ൭. അദ്ധ്യായം.

**നീ** കൈവശമാക്കുവാൻ ചെല്ലുന്ന ദേശ
ത്തു നിന്നെ കടത്തുകയും നിന്നെക്കാൾ
പെരുപ്പവും ബലവുമുള്ള ജാതികളായ
ഹിത്യർ, ഗിൎഗ്ഗശ്യർ, അമോൎയ്യർ, കനാ
ന്യർ, പെരിസ്യർ, ഹിവ്യർ, യെബൂ
സ്യർ എന്നീ ഏഴു മഹാജാതികളെ നി
ന്റെ മുമ്പിൽനിന്നു നീക്കിക്കളകയും
നിന്റെ ദൈവമായ യഹോവ അവരെ 2
നിന്റെ കയ്യിൽ ഏല്പിക്കയും നീ അവരെ
തോല്പിക്കയും ചെയ്യുമ്പോൾ അവരെ നി
ൎമ്മൂലമാക്കിക്കളയേണം; അവരോടു ഉട
മ്പടി ചെയ്കയോ കൃപ കാണിക്കയോ
അരുതു. അവരുമായി വിവാഹസംബ 3
ന്ധം ചെയ്യരുതു; നിന്റെ പുത്രിമാരെ അ
വരുടെ പുത്രന്മാൎക്കു കൊടുക്കയോ അവരു
ടെ പുത്രിമാരെ നിന്റെ പുത്രന്മാൎക്കു എടു
ക്കയോ ചെയ്യരുതു. അന്യദൈവങ്ങളെ 4
സേവിപ്പാൻ തക്കവണ്ണം അവർ നിന്റെ
പുത്രന്മാരെ എന്നോടു അകററിക്കളയും;
യഹോവയുടെ കോപം നിങ്ങൾക്കു വി
രോധമായി ജ്വലിച്ചു നിങ്ങളെ വേഗ
ത്തിൽ നശിപ്പിക്കും. ആകയാൽ നിങ്ങൾ 5
അവരോടു ഇങ്ങനെ ചെയ്യേണം; അവ
രുടെ ബലിപീഠങ്ങൾ ഇടിക്കേണം; അ
വരുടെ ബിംബങ്ങളെ തകൎക്കേണം; അ
വരുടെ അശേരപ്രതിഷ്ഠകളെ വെട്ടിക്കള
യേണം; അവരുടെ വിഗ്രഹങ്ങളെ തീ

6 യിൽ ഇട്ടു ചുട്ടുകളയേണം. നിന്റെ
ദൈവമായ യഹോവെക്കു നീ ഒരു വിശു
ദ്ധജനം ആകുന്നു; ഭൂതലത്തിലുള്ള സകല
ജാതികളിലുംവെച്ചു നിന്നെ തനിക്കു സ്വ
ന്തജനമായിരിക്കേണ്ടതിന്നു നിന്റെ ദൈ
വമായ യഹോവ തിരഞ്ഞെടുത്തിരിക്കുന്നു.
7 നിങ്ങൾ സംഖ്യയിൽ സകലജാതികളെ
ക്കാളും പെരുപ്പമുള്ളവരാകകൊണ്ടല്ല യ
ഹോവ നിങ്ങളെ പ്രിയപ്പെട്ടു തിരഞ്ഞെ
ടുത്തതു; നിങ്ങൾ സകലജാതികളെക്കാളും
8 കുറഞ്ഞവരല്ലോ ആയിരുന്നതു. യഹോ
വ നിങ്ങളെ സ്നേഹിക്കുന്നതുകൊണ്ടും നി
ങ്ങളുടെ പിതാക്കന്മാരോടു താൻ ചെയ്ത
സത്യം പാലിക്കുന്നതുകൊണ്ടും അത്രേ യ
ഹോവ നിങ്ങളെ ബലമുള്ള കയ്യാൽ പുറ
പ്പെടുവിച്ചു അടിമവീടായ മിസ്രയീമിലെ
രാജാവായ ഫറവോന്റെ കയ്യിൽനിന്നു
9 വീണ്ടെടുത്തതു. ആകയാൽ നിന്റെ
ദൈവമായ യഹോവ തന്നേ ദൈവം;
അവൻ തന്നേ സത്യദൈവം എന്നു നീ
അറിയേണം; അവൻ തന്നെ സ്നേഹിച്ചു
തന്റെ കല്പനകളെ പ്രമാണിക്കുന്നവൎക്കു
ആയിരം തലമുറവരെ നിയമവും ദയയും
10 പാലിക്കുന്നു. തന്നെ പകെക്കുന്നവരെ
നശിപ്പിപ്പാൻ അവൎക്കു നേരിട്ടു പകരം
കൊടുക്കുന്നു; തന്നെ പകെക്കുന്നവന്നു
അവൻ താമസിയാതെ നേരിട്ടു പകരം
11 കൊടുക്കും. ആകയാൽ ഞാൻ ഇന്നു നി
ന്നോടു കല്പിക്കുന്ന കല്പനകളും ചട്ടങ്ങളും
വിധികളും നീ പ്രമാണിച്ചു നടക്കേണം.
12 നിങ്ങൾ ഈ വിധികൾ കേട്ടു പ്രമാണിച്ചു
നടന്നാൽ നിന്റെ ദൈവമായ യഹോവ
നിന്റെ പിതാക്കന്മാരോടു സത്യം ചെയ്ത
നിയമവും ദയയും നിനക്കായിട്ടു പാലി
13 ക്കും. അവൻ നിന്നെ സ്നേഹിച്ചു അനു
ഗ്രഹിച്ചു വൎദ്ധിപ്പിക്കും; അവൻ നിനക്കു
തരുമെന്നു നിന്റെ പിതാക്കന്മാരോടു സ

ത്യം ചെയ്ത ദേശത്തു നിന്റെ ഗൎഭഫലവും
നിന്റെ കൃഷിഫലവും ധാന്യവും വീഞ്ഞും
എണ്ണയും നിന്റെ കന്നുകാലികളുടെ പേ
റും ആടുകളുടെ പിറപ്പും അനുഗ്രഹിക്കും.
നീ സകലജാതികളെക്കാളും അനുഗ്രഹി 14
ക്കപ്പെട്ടിരിക്കും; വന്ധ്യനും വന്ധ്യയും നി
ങ്ങളിലാകട്ടെ നിന്റെ നാല്ക്കാലികളിലാ
കട്ടെ ഉണ്ടാകയില്ല. യഹോവ സകല 15
രോഗവും നിങ്കൽനിന്നു അകററിക്കള
യും; നീ അറിഞ്ഞിരിക്കുന്ന മിസ്രയീമ്യരു
ടെ ദുൎവ്വ്യാധികളിൽ ഒന്നും അവൻ നി
ന്റെമേൽ വരുത്താതെ നിന്നെ ദ്വേഷി
ക്കുന്ന എല്ലാവൎക്കും അവയെ കൊടുക്കും.
നിന്റെ ദൈവമായ യഹോവ നിന്റെ 16
കയ്യിൽ ഏല്പിക്കുന്ന സകലജാതികളെയും
നീ മുടിച്ചുകളയേണം; നിനക്കു അവ
രോടു കനിവു തോന്നരുതു; അവരുടെ
ദേവന്മാരെ നീ സേവിക്കരുതു; അതു നി
നക്കു കണിയായിത്തീരും. ഈ ജാതി 17
കൾ എന്നെക്കാൾ പെരുപ്പം ഉള്ളവർ;
അവരെ നീക്കിക്കളവാൻ എനിക്കു എങ്ങ
നെ കഴിയും എന്നു നീ നിന്റെ ഹൃദയ
ത്തിൽ പറയുമായിരിക്കും. എന്നാൽ അ 18
വരെ ഭയപ്പെടരുതു; നിന്റെ ദൈവമാ
യ യഹോവ ഫറവോനോടും എല്ലാമിസ്ര
യീമ്യരോടും ചെയ്തതായി നിന്റെ ക 19
ണ്ണാലെ കണ്ട വലിയ പരീക്ഷകളും അട
യാളങ്ങളും അത്ഭുതങ്ങളും നിന്റെ ദൈവ
മായ യഹോവ നിന്നെ പുറപ്പെടുവിച്ച
ബലമുള്ള കയ്യും നീട്ടിയ ഭുജവും നീ നല്ല
വണ്ണം ഓൎക്കേണം; നീ പേടിക്കുന്ന സക
ലജാതികളോടും നിന്റെ ദൈവമായ യ
ഹോവ അങ്ങനെ ചെയ്യും. അത്രയുമല്ല, 20
ശേഷിച്ചിരിക്കുന്നവരും നിന്റെ മുമ്പിൽ
നിന്നു ഒളിച്ചുകൊള്ളുന്നവരും നശിച്ചുപോ
കുംവരെ നിന്റെ ദൈവമായ യഹോവ
അവരുടെ ഇടയിൽ കടുന്നലിനെ അയ

21 കും. നീ അവരെക്കണ്ടു ഭ്രമിക്കരുതു; നി
ന്റെ ദൈവമായ യഹോവ എന്ന വലിയ
വനും ഭയങ്കരനുമായ ദൈവം നിങ്ങളുടെ
22 മദ്ധ്യേ ഉണ്ടു. ആ ജാതികളെ നിന്റെ
ദൈവമായ യഹോവ കുറേശ്ശ കുറേശ്ശയാ
യി നിന്റെ മുമ്പിൽനിന്നു നീക്കിക്കളയും;
കാട്ടുമൃഗങ്ങൾ പെരുകി നിനക്കു ഉപദ്രവ
മാകാതിരിപ്പാൻ അവരെ ക്ഷണത്തിൽ
23 നശിപ്പിച്ചുകൂടാ. നിന്റെ ദൈവമായ
യഹോവ അവരെ നിന്റെ കയ്യിൽ ഏല്പി
ക്കയും അവർ നശിച്ചുപോകുംവരെ അവ
ൎക്കു മഹാപരാഭവം വരുത്തുകയും ചെയ്യും.
അവരുടെ രാജാക്കന്മാരെ നിന്റെ ക
യ്യിൽ ഏല്പിക്കും; നീ അവരുടെ പേർ
ആകാശത്തിൻകീഴിൽനിന്നു ഇല്ലാതെയാ
24 ക്കേണം. അവരെ സംഹരിച്ചുതീരു
വോളം ഒരു മനുഷ്യനും നിന്റെ മുമ്പിൽ
25 നില്ക്കയില്ല. അവരുടെ ദേവപ്രതിമക
ളെ തീയിൽ ഇട്ടു ചുട്ടുകളയേണം; നീ വ
ശീകരിക്കപ്പെടാതിരിപ്പാൻ അവയിന്മേ
ലുള്ള വെള്ളിയും പൊന്നും മോഹിച്ചു എടു
ത്തുകൊള്ളരുതു; അതു നിന്റെ ദൈവ
മായ യഹോവെക്കു അറെപ്പാകുന്നു.
26 നീയും അതുപോലെ ശാപമായ്തീരാതിരി
ക്കേണ്ടതിന്നു അറെപ്പായുള്ളതു നിന്റെ
വീട്ടിൽ കൊണ്ടുപോകരുതു; അതു നിന
ക്കു തീരെ അറെപ്പും വെറുപ്പുമായിരിക്കേ
ണം; അതു ശാപഗ്രസ്തമല്ലോ.

## ൮. അദ്ധ്യായം.

നിങ്ങൾ ജീവിച്ചിരിക്കയും വൎദ്ധിക്കയും
യഹോവ നിങ്ങളുടെ പിതാക്കന്മാരോടു
സത്യം ചെയ്ത ദേശം ചെന്നു കൈവശമാ
ക്കുകയും ചെയ്യേണ്ടതിന്നു ഞാൻ ഇന്നു
നിങ്ങളോടു കല്പിക്കുന്ന സകലകല്പനക
ളും നിങ്ങൾ പ്രമാണിച്ചു നടക്കേണം.
2 നിന്റെ ദൈവമായ യഹോവ നിന്നെ
താഴ്ത്തുവാനും തന്റെ കല്പനകൾ പ്രമാ
ണിക്കുമോ ഇല്ലയോ എന്നു നിന്നെ പരീ
ക്ഷിച്ചു നിന്റെ ഹൃദയത്തിൽ ഇരിക്കു
ന്നതു അറിവാനുമായി നിന്നെ ഈ നാല്പ
തു സംവത്സരം മരുഭൂമിയിൽ നടത്തിയ
വിധമൊക്കെയും നീ ഓൎക്കേണം. അവൻ 3
നിന്നെ താഴ്ത്തുകയും നിന്നെ വിശപ്പിക്ക
യും മനുഷ്യൻ അപ്പംകൊണ്ടു മാത്രമല്ല
യഹോവയുടെ വായിൽനിന്നു പുറപ്പെ
ടുന്ന സകലവചനംകൊണ്ടും ജീവിക്കുന്നു
എന്നു നിന്നെ ഗ്രഹിപ്പിക്കേണ്ടതിന്നു നീ
യും നിന്റെ പിതാക്കന്മാരും അറിഞ്ഞിട്ടി
ല്ലാത്ത മന്നകൊണ്ടു നിന്നെ പോഷി
പ്പിക്കയും ചെയ്തു. ഈ നാല്പതു സംവ 4
ത്സരം നീ ധരിച്ച വസ്ത്രം ജീൎണ്ണിച്ചുപോ
യില്ല; നിന്റെ കാൽ വീങ്ങിയതുമില്ല.
ഒരു മനുഷ്യൻ തന്റെ മകനെ ശിക്ഷിച്ചു 5
വളൎത്തുന്നതുപോലെ നിന്റെ ദൈവമായ
യഹോവ നിന്നെ ശിക്ഷിച്ചു വളൎത്തുന്നു
എന്നു നീ മനസ്സിൽ ധ്യാനിച്ചുകൊ
ള്ളേണം. ആകയാൽ നിന്റെ ദൈ 6
വമായ യഹോവയുടെ വഴികളിൽ നട
ന്നു അവനെ ഭയപ്പെട്ടു അവന്റെ കല്പ
നകൾ പ്രമാണിക്കേണം. നിന്റെ ദൈ 7
വമായ യഹോവ നല്ലോരു ദേശത്തേക്ക
ല്ലോ നിന്നെ കൊണ്ടുപോകുന്നതു; അതു
താഴ്വരയിൽനിന്നും മലയിൽനിന്നും പുറ
പ്പെടുന്ന നീരൊഴുക്കുകളും ഉറവുകളും തടാ
കങ്ങളും ഉള്ള ദേശം; കോതമ്പും യവവും 8
മുന്തിരിവള്ളിയും അത്തിവൃക്ഷവും മാതള
നാരകവും ഉള്ള ദേശം; ഒലിവുവൃക്ഷവും
തേനും ഉള്ള ദേശം; സുഭിക്ഷമായി ഉപ 9
ജീവനം കഴിയാകുന്നതും ഒന്നിന്നും കുറ
വില്ലാത്തതുമായ ദേശം; കല്ലു ഇരിമ്പായി
രിക്കുന്നതും മലകളിൽനിന്നു താമ്രം വെട്ടി
എടുക്കാകുന്നതുമായ ദേശം. നീ ഭക്ഷിച്ചു 10
തൃപ്തിപ്രാപിക്കുമ്പോൾ നിന്റെ ദൈവ

മായ യഹോവ നിനക്കു തന്നിരിക്കുന്ന
നല്ല ദേശത്തെക്കുറിച്ചു നീ അവന്നു സ്തോ
11 ത്രം ചെയ്യേണം. നിന്റെ ദൈവമായ യ
ഹോവയെ നീ മറക്കാതിരിപ്പാനും, ഞാൻ
ഇന്നു നിന്നോടു കല്പിക്കുന്ന അവന്റെ
കല്പനകളും വിധികളും ചട്ടങ്ങളും അല
12 ക്ഷ്യമാക്കാതിരിപ്പാനും, നീ ഭക്ഷിച്ചു തൃ
പ്തിപ്രാപിച്ചു നല്ല വീടുകൾ പണിതു
13 അവയിൽ പാൎക്കുമ്പോഴും നിന്റെ ആ
ടുമാടുകൾ പെരുകി നിനക്കു വെള്ളിയും
പൊന്നും ഏറി നിനക്കുള്ളതു ഒക്കെയും
14 വൎദ്ധിക്കുമ്പോഴും നിന്റെ ഹൃദയം നിഗ
ളിക്കാതിരിപ്പാനും, നിന്നെ അടിമവീടാ
യ മിസ്രയീമിൽനിന്നു പുറപ്പെടുവിക്കയും
15 അഗ്നിസൎപ്പവും തേളും വെള്ളമില്ലാതെ
വരൾച്ചയും ഉള്ള വലിയതും ഭയങ്കരവു
മായ മരുഭൂമിയിൽ കൂടി നിന്നെ കൊണ്ടു
വരികയും തീക്കല്പാറയിൽനിന്നു നിനക്കു
16 വെള്ളം പുറപ്പെടുവിക്കയും നിന്നെ
താഴ്ത്തി പരീക്ഷിച്ചു പിൻകാലത്തു നിനക്കു
നന്മ ചെയ്യേണ്ടതിന്നു മരുഭൂമിയിൽ നി
ന്നെ നിന്റെ പിതാക്കന്മാർ അറിയാത്ത
മന്നകൊണ്ടു പോഷിപ്പിക്കയും ചെയ്തു നി
ന്റെ ദൈവമായ യഹോവയെ നീ മറന്നു:
17 എന്റെ ശക്തിയും എന്റെ കയ്യുടെ ബ
ലവും ഈ സമ്പത്തുണ്ടാക്കി എന്നു നിന്റെ
ഹൃദയത്തിൽ പറയാതിരിപ്പാനും സൂക്ഷി
18 ച്ചുകൊള്ളേണം. നിന്റെ ദൈവമായ
യഹോവയെ നീ ഓൎക്കേണം; നിന്റെ
പിതാക്കന്മാരോടു സത്യം ചെയ്ത തന്റെ
നിയമം ഇന്നുള്ളതുപോലെ ഉറപ്പിക്കേണ്ട
തിന്നു അവനല്ലോ നിനക്കു സമ്പത്തുണ്ടാ
19 ക്കുവാൻ ശക്തി തരുന്നതു. നിന്റെ
ദൈവമായ യഹോവയെ നീ മറക്കയും
അന്യദൈവങ്ങളെ പിന്തുടൎന്നു അവയെ
സേവിച്ചു നമസ്കരിക്കയും ചെയ്താൽ നി
ങ്ങൾ നശിച്ചുപോകും എന്നു ഞാൻ ഇന്നു
നിങ്ങളോടു സാക്ഷീകരിക്കുന്നു. നിങ്ങ 20
ളുടെ ദൈവമായ യഹോവയുടെ വാക്കു
നിങ്ങൾ കേൾക്കാതിരുന്നതുകൊണ്ടു യ
ഹോവ നിങ്ങളുടെ മുമ്പിൽനിന്നു നശി
പ്പിക്കുന്ന ജാതികളെപ്പോലെ തന്നേ നി
ങ്ങളും നശിച്ചുപോകും.

## ൯. അദ്ധ്യായം.

യിസ്രായേലേ, കേൾക്ക; നീ ഇന്നു യോ
ൎദ്ദാൻ കടന്നു നിന്നെക്കാൾ വലിപ്പവും
ബലവുമുള്ള ജാതികളെയും ആകാശത്തോ
ളം ഉയൎന്ന മതിലുള്ള വലിയ പട്ടണങ്ങളെ
യും വലിപ്പവും പൊക്കവുമുള്ള അനാക്യ 2
രെന്ന ജാതിയെയും അടക്കുവാൻ പോകു
ന്നു; നീ അവരെ അറിയുന്നുവല്ലോ; അ
നാക്യരുടെ മുമ്പാകെ നില്ക്കാകുന്നവൻ
ആർ എന്നിങ്ങനെയുള്ള ചൊല്ലു നീ കേട്ടി
രിക്കുന്നു. എന്നാൽ നിന്റെ ദൈവമായ 3
യഹോവ ദഹിപ്പിക്കുന്ന അഗ്നിയായി നി
നക്കു മുമ്പിൽ കടന്നുപോകുന്നു എന്നു നീ
ഇന്നു അറിഞ്ഞുകൊൾക. അവൻ അവരെ
നശിപ്പിക്കയും നിന്റെ മുമ്പിൽ താഴ്ത്തുക
യും ചെയ്യും; അങ്ങനെ യഹോവ നിന്നോ
ടു അരുളിച്ചെയ്തതുപോലെ നീ അവരെ
നീക്കിക്കളകയും ക്ഷണത്തിൽ നശിപ്പിക്ക
യും ചെയ്യും. നിന്റെ ദൈവമായ യഹോ 4
വ അവരെ നിന്റെ മുമ്പിൽനിന്നു നീക്കി
ക്കളഞ്ഞശേഷം: എന്റെ നീതിനിമിത്തം
ഈ ദേശം കൈവശമാക്കുവാൻ യഹോവ
എന്നെ കൊണ്ടുവന്നു എന്നു നിന്റെ ഹൃദ
യത്തിൽ പറയരുതു; ആ ജാതിയുടെ ദുഷ്ട
തനിമിത്തമത്രേ യഹോവ അവരെ നി
ന്റെ മുമ്പിൽനിന്നു നീക്കിക്കളയുന്നതു.
നീ അവരുടെ ദേശം കൈവശമാക്കു 5
വാൻ ചെല്ലുന്നതു നിന്റെ നീതിനിമിത്ത
വും നിന്റെ ഹൃദയപരമാൎത്ഥംനിമിത്തവും
അല്ല, ആ ജാതിയുടെ ദുഷ്ടതനിമിത്തവും

അബ്രാഹാം, യിസ്സാക്ക, യാക്കോബ് എന്ന
നിൻെറ പിതാക്കന്മാരോടു യഹോവ സ
ത്യംചെയ്തു വചനം നിവൎത്തിക്കേണ്ടതി
ന്നും അത്രേ നിൻെറ ദൈവമായ യഹോ
വ അവരെ നിൻെറ മുമ്പിൽനിന്ന നീക്കി
6 ക്കളയുന്നതു. ആകയാൽ നിൻെറ ദൈവ
മായ യഹോവ നിനക്ക ആ നല്ലദേശം
അവകാശമായി തരുന്നതു നിൻെറ നീതി
നിമിത്തം അല്ലെന്ന അറിഞ്ഞുകൊൾക;
7 നീ ദുശ്ശാഠ്യമുള്ള ജനമല്ലോ; നീ മരുഭൂമി
യിൽവെച്ച നിൻെറ ദൈവമായ യഹോ
വയെ കോപിപ്പിച്ചു എന്ന ഓൎക്ക; മറന്ന
കളയരുതു; മിസ്രയീംദേശത്തുനിന്ന പുറ
പ്പെട്ട നാൾമുതൽ ഈ സ്ഥലത്തു വന്നതു
വരെയും നിങ്ങൾ യഹോവയോടു മത്സരി
8 ക്കുന്നവരായിരുന്നു. ഹോരേബിലും നി
ങ്ങൾ യഹോവയെ കോപിപ്പിച്ചു; അതു
കൊണ്ടു യഹോവ നിങ്ങളെ നശിപ്പിപ്പാൻ
വിചാരിക്കുംവണ്ണം നിങ്ങളോടു കോപിച്ചു.
9 യഹോവ നിങ്ങളോടു ചെയ്തു നിയമത്തി
ൻെറ പലകകളായ കല്പലകകളെ വാങ്ങു
വാൻ ഞാൻ പൎവ്വതത്തിൽ കയറി നാല്പതു
രാവും നാല്പതു പകലും പൎവ്വതത്തിൽ താമ
സിച്ചു: ഞാൻ ആഹാരം കഴിക്കയോ വെ
10 ള്ളം കുടിക്കയോ ചെയ്തില്ല. ദൈവത്തി
ൻെറ വിരൽകൊണ്ടു എഴുതിയ രണ്ടു കല്പ
ലക യഹോവ എൻെറ പക്കൽ തന്നു;
മഹായോഗം ഉണ്ടായിരുന്ന നാളിൽ യ
ഹോവ പൎവ്വതത്തിൽവെച്ച തീയുടെ നടു
വിൽനിന്ന നിങ്ങളോടു അരുളിച്ചെയ്തു
സകലവചനങ്ങളും അവയിൽ എഴുതിയി
11 രുന്നു. നാല്പതുരാവും നാല്പതുപകലും ക
ഴിഞ്ഞപ്പോഴായിരുന്നു യഹോവ എൻെറ
പക്കൽ നിയമത്തിൻെറ പലകകളായ ആ
12 രണ്ടു കല്പലക തന്നതു. അപ്പോൾ യഹോ
വ എന്നോടു: നീ എഴുന്നേററു ക്ഷണ
ത്തിൽ ഇവിടെനിന്ന ഇറങ്ങിച്ചെല്ലുക; നി
മിസ്രയീമിൽനിന്ന കൊണ്ടുവന്ന നിൻെറ
ജനം തങ്ങളെത്തന്നേ വഷളാക്കി, ഞാൻ
അവരോടു കല്പിച്ച വഴി വേഗത്തിൽ വി
ട്ടുമാറി ഒരു വിഗ്രഹം വാൎത്തുണ്ടാക്കിയിരി
ക്കുന്നു എന്ന കല്പിച്ചു. ഞാൻ ഈ ജന 13
ത്തെ ദുശ്ശാഠ്യമുള്ള ജനം എന്ന കാണുന്നു;
എന്നെ വിടുക; ഞാൻ അവരെ നശിപ്പി 14
ച്ച അവരുടെ പേർ ആകാശത്തിൻകീ
ഴിൽനിന്ന മായിച്ചുകളയും; നിന്നെ അവ
രെക്കാൾ ബലവും വലിപ്പവുമുള്ള ജാതി
യാക്കും എന്നും യഹോവ എന്നോടു അരുളി
ച്ചെയ്തു. അങ്ങനെ ഞാൻ തിരിഞ്ഞു പൎവ്വത 15
ത്തിൽനിന്ന ഇറങ്ങി; പൎവ്വതം തീ കാളിക്ക
ത്തുകയായിരുന്നു; നിയമത്തിൻെറ പലക
രണ്ടും എൻെറ രണ്ടുകയ്യിലും ഉണ്ടായിരു
ന്നു. ഞാൻ നോക്കിയാറെ നിങ്ങൾ നി 16
ങ്ങളുടെ ദൈവമായ യഹോവയോടു പാ
പം ചെയ്തു ഒരു കാളക്കുട്ടിയെ വാൎത്തു
ണ്ടാക്കി യഹോവ നിങ്ങളോടു കല്പിച്ച
വഴി വേഗത്തിൽ വിട്ടുമാറിയിരുന്നതു
കണ്ടു. അപ്പോൾ ഞാൻ പലക രണ്ടും 17
എൻെറ രണ്ടുകയ്യിൽനിന്നും നിങ്ങൾ കാ
ൺകെ എറിഞ്ഞു ഉടെച്ചുകളഞ്ഞു. പിന്നെ 18
യഹോവയെ കോപിപ്പിപ്പാൻ തക്കവണ്ണം
നിങ്ങൾ അവന്ന അനിഷ്ടമായി പ്രവൎത്തി
ച്ച നിങ്ങളുടെ സകലപാപങ്ങളും നിമി
ത്തം ഞാൻ യഹോവയുടെ സന്നിധിയിൽ
മുമ്പിലത്തെപ്പോലെ നാല്പതു രാവും നാല്പ
തു പകലും വീണുകിടന്നു; ഞാൻ ആഹാ
രം കഴിക്കയോ വെള്ളം കുടിക്കയോ ചെ
യ്തില്ല. യഹോവ നിങ്ങളെ നശിപ്പിക്കു 19
മാറു നിങ്ങളുടെ നേരെ കോപിച്ച കോപ
വും ക്രോധവും ഞാൻ ഭയപ്പെട്ടു; എന്നാൽ
യഹോവ ആ പ്രാവശ്യവും എൻെറ അപേ
ക്ഷ കേട്ടു. അഹരോനെ നശിപ്പിക്കുമാറു 20
അവൻെറ നേരെയും യഹോവ ഏററവും
കോപിച്ചു; എന്നാൽ ഞാൻ അന്ന അഹ

21 രോന്നുവേണ്ടിയും അപേക്ഷിച്ചു. നിങ്ങൾ
ഉണ്ടാക്കിയ നിങ്ങളുടെ പാപമായ കാളക്കു
ട്ടിയെ ഞാൻ എടുത്തു തീയിൽ ഇട്ടു ചുട്ടു ന
ന്നായി അരെച്ചു നേരിയ പൊടിയാക്കി
പൊടി പൎവ്വതത്തിൽനിന്നു ഇറങ്ങുന്ന
22 തോട്ടിൽ ഇട്ടുകളഞ്ഞു. തബേരയിലും മസ്സ
യിലും കിബ്രോത്ത്-ഹത്താവയിലും വെച്ചു
23 നിങ്ങൾ യഹോവയെ കോപിപ്പിച്ചു. നി
ങ്ങൾ ചെന്നു ഞാൻ നിങ്ങൾക്കു തന്നിട്ടുള്ള
ദേശം കൈവശമാക്കുവിൻ എന്നു കല്പിച്ചു
യഹോവ നിങ്ങളെ കാദേശ്-ബൎന്നേയ
യിൽനിന്നു അയച്ചപ്പോഴും നിങ്ങൾ നി
ങ്ങളുടെ ദൈവമായ യഹോവയുടെ കല്പ
നയോടു മറുത്തു; അവനെ വിശ്വസിച്ചില്ല;
അവന്റെ വാക്കു അനുസരിച്ചതുമില്ല.
24 ഞാൻ നിങ്ങളെ അറിഞ്ഞ നാൾമുതൽ നി
ങ്ങൾ യഹോവയോടു മത്സരികളായിരി
25 ക്കുന്നു. യഹോവ നിങ്ങളെ നശിപ്പിക്കു
മെന്നു അരുളിച്ചെയ്തിരുന്നതുകൊണ്ടു ഞാൻ
യഹോവയുടെ സന്നിധിയിൽ നാല്പതു
രാവും നാല്പതുപകലും വീണുകിടന്നു;
26 ഞാൻ യഹോവയോടു അപേക്ഷിച്ചു പറ
ഞ്ഞതു: കൎത്താവായ യഹോവേ, നിന്റെ
മഹത്വംകൊണ്ടു നീ വീണ്ടെടുത്തു ബലമു
ള്ള കയ്യാൽ മിസ്രയീമിൽനിന്നു കൊണ്ടുവ
ന്ന നിന്റെ ജനത്തെയും നിന്റെ അവ
27 കാശത്തെയും നശിപ്പിക്കരുതേ. അബ്രാ
ഹാം, യിസ്ഹാക്, യാക്കോബ് എന്ന നി
ന്റെ ദാസന്മാരെ ഓൎക്കേണമേ; താൻ അ
വൎക്കു വാഗ്ദത്തം ചെയ്തിരുന്ന ദേശത്തു അ
വരെ എത്തിപ്പാൻ യഹോവെക്കു കഴിയാ
യ്കകൊണ്ടും അവൻ അവരെ പകെച്ചതു
കൊണ്ടും അവരെ കൊണ്ടുപോയി മരുഭൂ
മിയിൽവെച്ചു കൊന്നുകളഞ്ഞു എന്നു നീ
ഞങ്ങളെ വിടുവിച്ചുകൊണ്ടുപോന്ന ദേശ
28 ക്കാർ പറയാതിരിപ്പാൻ ഈ ജനത്തിന്റെ
ശഠതയും അവരുടെ അകൃത്യവും പാപവും
നോക്കരുതേ. അവർ നിന്റെ മഹാബ 29
ലംകൊണ്ടും നീട്ടിയ ഭുജംകൊണ്ടും നീ പുറ
പ്പെടുവിച്ചു കൊണ്ടുവന്ന നിന്റെ ജനവും
നിന്റെ അവകാശവും അല്ലോ.

## ൧൦. അദ്ധ്യായം.

ആക്കാലത്തു യഹോവ എന്നോടു: നീ
മുമ്പിലത്തേവപോലെ രണ്ടു കല്പലക വെ
ട്ടിയെടുത്തു എന്റെ അടുക്കൽ പൎവ്വത
ത്തിൽ കയറിവരിക; മരംകൊണ്ടു ഒരു
പെട്ടകവും ഉണ്ടാക്കുക. നീ ഉടെച്ചുകള 2
ഞ്ഞ മുമ്പിലത്തെ പലകകളിൽ ഉണ്ടായി
രുന്ന വചനങ്ങൾ ഞാൻ ആ പലകകളിൽ
എഴുതും; നീ അവയെ ആ പെട്ടകത്തിൽ
വെക്കേണം എന്നു കല്പിച്ചു. അങ്ങനെ 3
ഞാൻ ഖദിരമരംകൊണ്ടു ഒരു പെട്ടകം
ഉണ്ടാക്കി മുമ്പിലത്തേവപോലെ രണ്ടു
കല്പലക വെട്ടിയെടുത്തു കയ്യിൽ ആ പല
കയുമായി പൎവ്വതത്തിൽ കയറി. മഹാ 4
യോഗം ഉണ്ടായിരുന്ന നാളിൽ യഹോവ
പൎവ്വതത്തിൽ തീയുടെ നടുവിൽനിന്നു
നിങ്ങളോടു അരുളിച്ചെയ്ത പത്തു കല്പന
യും യഹോവ മുമ്പിലത്തെ എഴുത്തുപോ
ലെ പലകകളിൽ എഴുതി, അവയെ
എന്റെ പക്കൽ തന്നു. അനന്തരം 5
ഞാൻ തിരിഞ്ഞു പൎവ്വതത്തിൽനിന്നു ഇറ
ങ്ങി ഞാൻ ഉണ്ടാക്കിയിരുന്ന പെട്ടകത്തിൽ
പലകവെച്ചു; യഹോവ എന്നോടു കല്പിച്ച
തുപോലെ അവ അവിടെത്തന്നേ ഉണ്ടു.—
യിസ്രായേൽമക്കൾ ബെനേ-ആക്കാൻ എ 6
ന്ന ബേരോത്തിൽനിന്നു മോസേരയിലേ
ക്കു യാത്ര ചെയ്തു. അവിടെവെച്ചു അഹ
രോൻ മരിച്ചു; അവിടെ അവനെ അട
ക്കം ചെയ്തു; അവന്റെ മകൻ എലെയാ
സാർ അവന്നു പകരം പുരോഹിതനായി.
അവിടെനിന്നു അവർ ഗുദ്ഗോദെക്കും ഗു 7
ദ്ഗോദയിൽനിന്നു നീരൊഴുക്കുള്ള ദേശമായ

8 യൊത്-ബത്തെക്കും യാത്രചെയ്തു. അക്കാല
ത്തു യഹോവ ലേവിഗോത്രത്തെ യഹോവ
യുടെ നിയമപെട്ടകം ചുമപ്പാനും ഇന്നുവ
രെ നടന്നുവരുന്നതുപോലെ യഹോവയു
ടെ സന്നിധിയിൽ നിന്നു ശുശ്രൂഷചെയ്വാ
നും അവന്റെ നാമത്തിൽ അനുഗ്രഹിപ്പാ
9 നും വേറുതിരിച്ചു. അതുകൊണ്ടു ലേവിക്കു
അവന്റെ സഹോദരന്മാരോടുകൂടെ ഓഹ
രിയും അവകാശവും ഇല്ല; നിന്റെ ദൈ
വമായ യഹോവ അവന്നു വാഗ്ദത്തം
ചെയ്തതുപോലെ യഹോവ തന്നേ അവ
10 ന്റെ അവകാശം. — ഞാൻ മുമ്പിലത്തെ
പ്പോലെ നാല്പതു രാവും നാല്പതു പകലും
പൎവ്വതത്തിൽ താമസിച്ചു; ആ പ്രാവശ്യ
വും യഹോവ എന്റെ അപേക്ഷ കേട്ടു;
നിന്നെ നശിപ്പിക്കാതിരിപ്പാൻ യഹോ
11 വെക്കു സമ്മതമായി. പിന്നെ യഹോവ
എന്നോടു: നീ എഴുന്നേറ്റു യാത്രപുറപ്പെട്ടു
ജനത്തിന്നു മുന്നടക്ക; അവൎക്കു കൊടുക്കു
മെന്നു ഞാൻ അവരുടെ പിതാക്കന്മാരോടു
സത്യംചെയ്ത ദേശം അവർ ചെന്നു കൈ
വശമാക്കട്ടെ എന്നു കല്പിച്ചു.
12 ആകയാൽ യിസ്രായേലേ, നിന്റെ
ദൈവമായ യഹോവയെ ഭയപ്പെടുകയും
അവന്റെ എല്ലാവഴികളിലും നടക്കയും
അവനെ സ്നേഹിക്കയും നിന്റെ ദൈവ
മായ യഹോവയെ പൂൎണ്ണഹൃദയത്തോടും പൂ
13 ൎണ്ണമനസ്സോടുംകൂടെ സേവിക്കയും ഞാൻ
ഇന്നു നിന്നോടു ആജ്ഞാപിക്കുന്ന യഹോ
വയുടെ കല്പനകളും ചട്ടങ്ങളും നിന്റെ
നന്മെക്കായി പ്രമാണിക്കയും വേണം
എന്നല്ലാതെ നിന്റെ ദൈവമായ യഹോ
14 വ നിന്നോടു ചോദിക്കുന്നതു എന്തു? ഇതാ,
സ്വൎഗ്ഗവും സ്വൎഗ്ഗാധിസ്വൎഗ്ഗവും ഭൂമിയും
അതിലുള്ളതൊക്കെയും നിന്റെ ദൈവ
15 മായ യഹോവെക്കുള്ളവ ആകുന്നു. നി
ന്റെ പിതാക്കന്മാരോടു മാത്രം യഹോ
വെക്കു പ്രീതിതോന്നി അവരെ സ്നേഹി
ച്ചു; അവരുടെ ശേഷം അവരുടെ സന്ത
തിയായ നിങ്ങളെ ഇന്നുള്ളതുപോലെ
അവൻ സകലജാതികളിലുംവെച്ചു തിര
ഞ്ഞെടുത്തു. ആകയാൽ നിങ്ങൾ നിങ്ങ 16
ളുടെ ഹൃദയത്തിന്റെ അഗ്രചൎമ്മം പരി
ച്ഛേദന ചെയ്വിൻ; ഇനിമേൽ ദുശ്ശാഠ്യമു
ള്ളവരാകരുതു. നിങ്ങളുടെ ദൈവമായ 17
യഹോവ ദേവാധിദൈവവും കൎത്താധിക
ൎത്താവുമായി വല്ലഭനും ഭയങ്കരനുമായ മഹാ
ദൈവമല്ലോ; അവൻ മുഖം നോക്കുന്നില്ല,
പ്രതിഫലം വാങ്ങുന്നതുമില്ല. അവൻ അ 18
നാഥൎക്കും വിധവമാൎക്കും ന്യായം നടത്തി
ക്കൊടുക്കുന്നു; പരദേശിയെ സ്നേഹിച്ചു അ
വന്നു അന്നവും വസ്ത്രവും നല്കുന്നു. ആക 19
യാൽ നിങ്ങൾ പരദേശിയെ സ്നേഹി
പ്പിൻ; നിങ്ങളും മിസ്രയീംദേശത്തു പര
ദേശികളായിരുന്നുവല്ലോ. നിന്റെ ദൈ 20
വമായ യഹോവയെ നീ ഭയപ്പെടേണം;
അവനെ സേവിക്കേണം; അവനോടു
ചേൎന്നിരിക്കേണം; അവന്റെ നാമത്തിൽ
സത്യം ചെയ്യേണം. അവൻ ആകുന്നു 21
നിന്റെ പുകഴ്ച; അവൻ ആകുന്നു
നിന്റെ ദൈവം; നീ കണ്ണാലെ കണ്ടി
ട്ടുള്ള മഹത്തും ഭയങ്കരവുമായ കാൎയ്യങ്ങളെ
നിനക്കുവേണ്ടി ചെയ്തതു അവൻ തന്നേ.
നിന്റെ പിതാക്കന്മാർ എഴുപതു ദേഹി 22
കളായി മിസ്രയീമിലേക്കു ഇറങ്ങിപ്പോയി;
ഇപ്പോഴോ നിന്റെ ദൈവമായ യഹോവ
നിന്നെ പെരുക്കി ആകാശത്തിലെ നക്ഷ
ത്രങ്ങളെപ്പോലെ ആക്കിയിരിക്കുന്നു.

## ൧൧. അദ്ധ്യായം.

ആകയാൽ നിന്റെ ദൈവമായ യഹോ
വയെ നീ സ്നേഹിച്ചു അവന്റെ പ്രമാണ
വും ചട്ടങ്ങളും വിധികളും കല്പനകളും
എല്ലായ്പോഴും പ്രമാണിക്കേണം. നിങ്ങ 2

7 സഹോദരന്റെ ഭാൎയ്യയെ പരിഗ്രഹിപ്പാൻ
അവന്നു മനസ്സില്ലെങ്കിൽ അവൾ പട്ടണ
വാതില്ക്കൽ മൂപ്പന്മാരുടെ അടുക്കൽ ചെന്നു:
എന്റെ ദേവരന്നു തന്റെ സഹോദരന്റെ
പേർ യിസ്രായേലിൽ നിലനിൎത്തുവാൻ
ഇഷ്ടമില്ല; എന്നോടു ദേവരധൎമ്മം നിവ
ൎത്തിപ്പാൻ അവന്നു മനസ്സില്ല എന്നു പറ
8 യേണം. അപ്പോൾ അവന്റെ പട്ടണ
ത്തിലെ മൂപ്പന്മാർ അവനെ വിളിപ്പിച്ചു
അവനോടു സംസാരിക്കേണം; എന്നാൽ:
ഇവളെ പരിഗ്രഹിപ്പാൻ എനിക്കു മനസ്സി
ല്ല എന്നു അവൻ ഖണ്ഡിച്ചു പറഞ്ഞാൽ
9 അവന്റെ സഹോദരന്റെ ഭാൎയ്യ മൂപ്പന്മാർ
കാൺങ്കെ അവന്റെ അടുക്കൽ ചെന്നു അവ
ന്റെ കാലിൽനിന്നു ചെരിപ്പു അഴിച്ചു
അവന്റെ മുഖത്തു തുപ്പി: സഹോദരന്റെ
വീടു പണിയാത്ത പുരുഷനോടു ഇങ്ങി
നെ ചെയ്യുമെന്നു പ്രത്യുത്തരം പറയേണം.
10 ചെരിപ്പഴിഞ്ഞവന്റെ കുടുംബം എന്നു യി
സ്രായേലിൽ അവന്റെ കുടുംബത്തിന്നു
പേർ പറയും.
11 പുരുഷന്മാർ തമ്മിൽ അടിപിടി കൂടു
മ്പോൾ ഒരുത്തന്റെ ഭാൎയ്യ ഭൎത്താവിനെ
അടിക്കുന്നവന്റെ കയ്യിൽനിന്നു വിടുവി
ക്കേണ്ടതിന്നു അടുത്തുചെന്നു കൈ നീട്ടി
12 അവന്റെ ഗുഹ്യാംഗം പിടിച്ചാൽ അവ
ളുടെ കൈ വെട്ടിക്കളയേണം; അവളോടു
കനിവു തോന്നരുതു.
13 നിന്റെ സഞ്ചിയിൽ തൂക്കം ഏറിയതും
കുറഞ്ഞതുമായ രണ്ടുതരം പടി ഉണ്ടാകരുതു.
14 നിന്റെ വീട്ടിൽ മുറുക്കവും ഇളപ്പവുമായ
15 രണ്ടുതരം പറയും ഉണ്ടാകരുതു. നിന്റെ
ദൈവമായ യഹോവ നിനക്കു തരുന്ന
ദേശത്തു നീ ദീൎഘായുസ്സോടിരിക്കേണ്ടതി
ന്നു നിന്റെ പടി ഒത്തതും ന്യായമായതു
മായിരിക്കേണം; അങ്ങിനെതന്നേ നിന്റെ
പറയും ഒത്തതും ന്യായമായതുമായിരിക്കേ
ണം. ഈ വകയിൽ അന്യായം ചെയ്യുന്ന 16
വനൊക്കെയും നിന്റെ ദൈവമായ യ
ഹോവെക്കു വെറുപ്പു ആകുന്നു.
നിങ്ങൾ മിസ്രയീമിൽനിന്നു പുറപ്പെട്ടു 17
വരുമ്പോൾ വഴിയിൽവെച്ചു അമാലേക
നിന്നോടു ചെയ്തതു, അവൻ ദൈവത്തെ 18
ഭയപ്പെടാതെ വഴിയിൽ നിന്റെ നേരെ
വന്നു നീ ക്ഷീണിച്ചും തളൎന്നും ഇരിക്കു
മ്പോൾ നിന്റെ പിമ്പിൽ പിന്നണിയി
ലുള്ള ബലഹീനരെ ഒക്കെയും സംഹരിച്ച
കാൎയ്യം തന്നേ ഓൎത്തുകൊൾക. ആകയാൽ 19
നിന്റെ ദൈവമായ യഹോവ നിനക്കു
അവകാശമായി അടക്കുവാൻ തരുന്ന ദേശ
ത്തു ചുററുമുള്ള നിന്റെ സകലശത്രുക്ക
ളെയും നിന്റെ ദൈവമായ യഹോവ
നീക്കി നിനക്കു സ്വസ്ഥത തന്നിരിക്കു
മ്പോൾ നീ അമാലേക്കിന്റെ ഓൎമ്മയെ
ആകാശത്തിൻകീഴിൽനിന്നു മായിച്ചുകള
യേണം; ഇതു മറന്നുപോകരുതു.

## ൨൬. അദ്ധ്യായം.

നിന്റെ ദൈവമായ യഹോവ നിനക്കു
അവകാശമായി തരുന്ന ദേശത്തു നീ ചെ
ന്നു അതു കൈവശമാക്കി അവിടെ പാൎക്കു
മ്പോൾ നിന്റെ ദൈവമായ യഹോവ 2
നിനക്കു തരുന്ന ദേശത്തു നിന്റെ നി
ലത്തിൽനിന്നു ഉണ്ടാകുന്നതായി നില
ത്തിലെ എല്ലാവക കൃഷിയുടെയും ആദ്യ
ഫലം കുറേശ്ശ എടുത്തു ഒരു കൊട്ടയിൽ
വെച്ചുകൊണ്ടു നിന്റെ ദൈവമായ യഹോ
വ തന്റെ നാമം സ്ഥാപിപ്പാൻ തിരഞ്ഞെ
ടുക്കുന്ന സ്ഥലത്തേക്കു പോകേണം. അന്നു 3
ള്ള പുരോഹിതന്റെ അടുക്കൽ നീ ചെന്നു
അവനോടു: നമുക്കു തരുമെന്നു യഹോവ
നമ്മുടെ പിതാക്കന്മാരോടു സത്യംചെയ്ത
ദേശത്തു ഞാൻ വന്നിരിക്കുന്നു എന്നു നി
ന്റെ ദൈവമായ യഹോവയോടു ഞാൻ

ഇന്നു ഏററുപറയുന്നു എന്നു പറയേണം.
4 പുരോഹിതൻ ആ കൊട്ട നിന്റെ കയ്യിൽ
നിന്നു വാങ്ങി നിന്റെ ദൈവമായ യ
ഹോവയുടെ യാഗപീഠത്തിന്റെ മുമ്പിൽ
5 വെക്കേണം. പിന്നെ നിന്റെ ദൈവ
മായ യഹോവയുടെ സന്നിധിയിൽ നീ
പ്രസ്താവിക്കേണ്ടതു എന്തെന്നാൽ: എന്റെ
പിതാവു ദേശാന്തരിയായോരു അരാമ്യനാ
യിരുന്നു; ചുരുക്കംപേരോടുകൂടി അവൻ
മിസ്രയീമിലേക്കു ഇറങ്ങിച്ചെന്നു പരദേശി
യായി പാൎത്തു; അവിടെ വലിപ്പവും ബല
വും പെരുപ്പവുമുള്ള ജനമായിത്തീൎന്നു.
6 എന്നാൽ മിസ്രയീമ്യർ ഞങ്ങളോടു തിന്മചെ
യ്തു ഞങ്ങളെ പീഡിപ്പിച്ചു ഞങ്ങളെക്കൊ
7 ണ്ടു കഠിനവേല ചെയ്യിച്ചു. അപ്പോൾ
ഞങ്ങൾ ഞങ്ങളുടെ പിതാക്കന്മാരുടെ ദൈ
വമായ യഹോവയോടു നിലവിളിച്ചു; യ
ഹോവ ഞങ്ങളുടെ നിലവിളി കേട്ടു ഞങ്ങ
ളുടെ കഷ്ടതയും പ്രയാസവും ഞെരുക്കവും
8 കണ്ടു. യഹോവ ബലമുള്ള കയ്യാലും നീ
ട്ടിയ ഭുജത്താലും മഹാഭയങ്കരപ്രവൃത്തി
യോടും അടയാളങ്ങളോടും അത്ഭുതങ്ങളോ
ടുംകൂടെ ഞങ്ങളെ മിസ്രയീമിൽനിന്നു
9 പുറപ്പെടുവിച്ചു ഞങ്ങളെ ഈ സ്ഥലത്തേ
ക്കു കൂട്ടിക്കൊണ്ടുവന്നു; പാലും തേനും
ഒഴുകുന്ന ഈ ദേശം ഞങ്ങൾക്കു തന്നരി
10 രിക്കുന്നു. ഇതാ, യഹോവേ, നീ എനി
ക്കു തന്നിട്ടുള്ള നിലത്തിലെ ആദ്യഫലം
ഞാൻ ഇപ്പോൾ കൊണ്ടുവന്നിരിക്കുന്നു.
പിന്നെ നീ അതു നിന്റെ ദൈവമായ
യഹോവയുടെ സന്നിധിയിൽവെച്ചു നി
ന്റെ ദൈവമായ യഹോവയുടെ സന്നി
11 ധിയിൽ നമസ്കരിക്കേണം. നിന്റെ
ദൈവമായ യഹോവ നിനക്കും നിന്റെ
കുടുംബത്തിന്നും തന്നിട്ടുള്ള എല്ലാനന്മയി
ലും നീയും ലേവ്യനും നിങ്ങളുടെ മദ്ധ്യേ
യുള്ള പരദേശിയും സന്തോഷിക്കേണം.

ദശാംശം എടുക്കുന്ന കാലമായ മൂന്നാം 12
സംവത്സരത്തിൽ നിന്റെ അനുഭവത്തി
ലൊക്കെയും ദശാംശം എടുത്തു ലേവ്യനും
പരദേശിയും അനാഥനും വിധവയും
നിന്റെ പട്ടണങ്ങളിൽവെച്ചു തൃപ്തിയാം
വണ്ണം തിന്മാൻ കൊടുത്തുതീൎന്നശേഷം
നിന്റെ ദൈവമായ യഹോവയുടെ സന്നി 13
ധിയിൽ നീ പറയേണ്ടതു എന്തെന്നാൽ:
നീ എന്നോടു കല്പിച്ചിട്ടുള്ള കല്പനപ്രകാര
മൊക്കെയും ഞാൻ വിശുദ്ധമായതു എന്റെ
വീട്ടിൽനിന്നു കൊണ്ടുവന്നു ലേവ്യനും
പരദേശിക്കും അനാഥനും വിധവെക്കും
കൊടുത്തിരിക്കുന്നു; ഞാൻ നിന്റെ കല്പന
ലംഘിക്കയോ മറന്നുകളകയോ ചെയ്തി
ട്ടില്ല. എന്റെ ദുഃഖത്തിൽ ഞാൻ അതിൽ 14
നിന്നു തിന്നിട്ടില്ല; അശുദ്ധനായിരുന്ന
പ്പോൾ ഞാൻ അതിൽ ഒന്നും നീക്കിവെ
ച്ചിട്ടില്ല; മരിച്ചവന്നു അതിൽനിന്നു ഒന്നും
കൊടുത്തിട്ടുമില്ല; ഞാൻ എന്റെ ദൈവമാ
യ യഹോവയുടെ വാക്കു കേട്ടു നീ എന്നോ
ടു കല്പിച്ചതുപോലെ ഒക്കെയും ചെയ്തിരിക്കു
ന്നു. നിന്റെ വിശുദ്ധവാസസ്ഥലമായ 15
സ്വൎഗ്ഗത്തിൽനിന്നു നോക്കി നിന്റെ ജന
മായ യിസ്രായേലിനെയും നീ ഞങ്ങളുടെ
പിതാക്കന്മാരോടു സത്യംചെയ്തതുപോലെ
ഞങ്ങൾക്കു തന്ന ദേശമായി പാലും തേനും
ഒഴുകുന്ന ദേശത്തെയും അനുഗ്രഹിക്കേ
ണമേ.

ഈ ചട്ടങ്ങളും വിധികളും ആചരിപ്പാൻ 16
നിന്റെ ദൈവമായ യഹോവ ഇന്നു നി
ന്നോടു കല്പിക്കുന്നു; നീ അവയെ പൂൎണ്ണഹൃ
ദയത്തോടും പൂൎണ്ണമനസ്സോടുംകൂടെ പ്രമാ
ണിച്ചുനടക്കേണം. യഹോവ നിനക്കു 17
ദൈവമായിരിക്കുമെന്നും നീ അവന്റെ
വഴികളിൽ നടന്നു അവന്റെ ചട്ടങ്ങളും
കല്പനകളും വിധികളും പ്രമാണിച്ചു അവ
ന്റെ വചനം അനുസരിക്കേണമെന്നും

നീ ഇന്നു അരുളപ്പാടു കേട്ടിരിക്കുന്നു.
18 യഹോവ അരുളിച്ചെയ്തതുപോലെ നീ അ
വന്നു സ്വന്തജനമായി അവൻറ സകല
കല്പനകളും പ്രമാണിച്ചു നടക്കുമെന്നും
19 താൻ ഉണ്ടാക്കിയ സകലജാതികൾക്കും
മീതെ നിന്നെ പുകഴ്ചെക്കും കീൎത്തിക്കും മാന
ത്തിന്നുമായി ഉന്നതമാക്കേണ്ടതിന്നു താൻ
കല്പിച്ചതുപോലെ നിൻറ ദൈവമായ
യഹോവെക്കു വിശുദ്ധജനമായിരിക്കുമെ
ന്നും ഇന്നു നിൻറ വാമൊഴി വാങ്ങി
യിരിക്കുന്നു.

## ൨൭. അദ്ധ്യായം.

മോശെ യിസ്രായേൽമൂപ്പന്മാരോടുകൂടെ
ജനത്തോടു കല്പിച്ചതു എന്തെന്നാൽ: ഞാൻ
ഇന്നു നിങ്ങളോടു ആജ്ഞാപിക്കുന്ന സകല
2 കല്പനകളും പ്രമാണിപ്പിൻ. നിങ്ങൾ
യോൎദ്ദാൻ കടന്നു നിൻറ ദൈവമായ യ
ഹോവ നിനക്കു തരുന്ന ദേശത്തു എത്തുന്ന
ദിവസം നീ വലിയ കല്ലുകൾ നാട്ടി അ
3 വെക്കു കുമ്മായം തേക്കേണം. നിൻറ
പിതാക്കന്മാരുടെ ദൈവമായ യഹോവ
നിനക്കു വാഗ്ദത്തം ചെയ്തതുപോലെ നി
ൻറ ദൈവമായ യഹോവ നിനക്കു തരു
ന്ന ദേശമായി പാലും തേനും ഒഴുകുന്ന
ദേശത്തു ചെല്ലുവാൻ കടന്നശേഷം നി
ഈ ന്യായപ്രമാണത്തിൻറ വചനങ്ങളെ
4 ല്ലാം അവയിൽ എഴുതേണം. ആകയാൽ
നിങ്ങൾ യോൎദ്ദാൻ കടന്നിട്ടു ഞാൻ ഇന്നു
നിങ്ങളോടു ആജ്ഞാപിക്കുന്ന ഈ കല്ലു
കൾ ഏബാൽപൎവ്വതത്തിൽ നാട്ടുകയും അ
വെക്കു കുമ്മായം തേക്കുകയും വേണം.
5 അവിടെ നിൻറ ദൈവമായ യഹോവെ
ക്കു കല്ലുകൊണ്ടു ഒരു യാഗപീഠം പണി
യേണം; അതിന്മേൽ ഇരിമ്പു തൊടുവി
6 ക്കരുതു. ചെത്താത്ത കല്ലുകൊണ്ടു നിൻറ
ദൈവമായ യഹോവയുടെ യാഗപീഠം
പണിയേണം; അതിന്മേൽ നിൻറ ദൈ
വമായ യഹോവെക്കു ഹോമയാഗങ്ങൾ
അൎപ്പിക്കേണം. സമാധാനയാഗങ്ങളും 7
അൎപ്പിച്ചു അവിടെവെച്ചു തിന്നുകയും നി
ൻറ ദൈവമായ യഹോവയുടെ സന്നി
ധിയിൽ സന്തോഷിക്കയും വേണം. ആ 8
കല്ലുകളിൽ ഈ ന്യായപ്രമാണത്തിൻറ
വചനങ്ങളൊക്കെയും നല്ല തെളിവായി
എഴുതേണം.

മോശെയും ലേവ്യരായ പുരോഹിതന്മാ 9
രും എല്ലായിസ്രായേലിനോടും: യിസ്രായേ
ലേ, മിണ്ടാതിരുന്നു കേൾക്ക; ഇന്നു നീ
നിൻറ ദൈവമായ യഹോവയുടെ ജന
മായി തീൎന്നിരിക്കുന്നു. ആകയാൽ നി 10
ൻറ ദൈവമായ യഹോവയുടെ വാക്കു
അനുസരിച്ചു, ഞാൻ ഇന്നു നിന്നോടു
ആജ്ഞാപിക്കുന്ന അവൻറ കല്പനക
ളും ചട്ടങ്ങളും ആചരിക്കേണം എന്നു
പറഞ്ഞു.

അന്നു മോശെ ജനത്തോടു കല്പിച്ചതു 11
എന്തെന്നാൽ: നിങ്ങൾ യോൎദ്ദാൻ കടന്ന 12
ശേഷം ജനത്തെ അനുഗ്രഹിപ്പാൻ ഗെ
രിസ്സീംപൎവ്വതത്തിൽ നില്ക്കേണ്ടുന്നവർ:
ശിമെയോൻ, ലേവി, യെഹൂദ, യിസ്സാ
ഖാർ, യോസേഫ്, ബെന്യാമീൻ. ശപി 13
പ്പാൻ ഏബാൽപൎവ്വതത്തിൽ നില്ക്കേണ്ടുന്ന
വരോ: രൂബേൻ, ഗാദ്, ആശേർ, സെ
ബൂലൂൻ, ദാൻ, നഫ്താലി. അപ്പോൾ ലേ 14
വ്യർ എല്ലായിസ്രായേല്യരോടും ഉറക്കെ വി
ളിച്ചുപറയേണ്ടതു എന്തെന്നാൽ:

ശില്പിയുടെ കൈപ്പണിയായി യഹോ 15
വെക്കു അറെപ്പായ വല്ല വിഗ്രഹത്തെയും
കൊത്തിയോ വാൎത്തോ ഉണ്ടാക്കി രഹസ്യ
ത്തിൽ പ്രതിഷ്ഠിക്കുന്നവൻ ശപിക്കപ്പെട്ട
വൻ. ജനമെല്ലാം: ആമേൻ എന്നു ഉ
ത്തരം പറയേണം.

അപ്പനെയോ അമ്മയെയോ നിന്ദിക്കു 16

ന്നവൻ ശപിക്കപ്പെട്ടവൻ. ജനമെല്ലാം:
ആമേൻ എന്നു പറയേണം.
17 കൂട്ടുകാരന്റെ അതിർ നീക്കുന്നവൻ
ശപിക്കപ്പെട്ടവൻ. ജനമെല്ലാം: ആമേൻ
എന്നു പറയേണം.
18 കുരുടനെ വഴി തെറ്റിക്കുന്നവൻ ശപി
ക്കപ്പെട്ടവൻ. ജനമെല്ലാം: ആമേൻ എ
ന്നു പറയേണം.
19 പരദേശിയുടെയും അനാഥന്റെയും
വിധവയുടെയും ന്യായം മറിച്ചുകളയുന്ന
വൻ ശപിക്കപ്പെട്ടവൻ. ജനമെല്ലാം:
ആമേൻ എന്നു പറയേണം.
20 അപ്പന്റെ ഭാൎയ്യയോടുകൂടെ ശയിക്കുന്ന
വൻ അപ്പന്റെ വസ്ത്രം നീക്കിയതുകൊ
ണ്ടു ശപിക്കപ്പെട്ടവൻ. ജനമെല്ലാം: ആ
മേൻ എന്നു പറയേണം.
21 വല്ല മൃഗത്തോടുംകൂടെ ശയിക്കുന്നവൻ
ശപിക്കപ്പെട്ടവൻ. ജനമെല്ലാം: ആമേൻ
എന്നു പറയേണം.
22 അപ്പന്റെ മകളോ അമ്മയുടെ മകളോ
ആയ സഹോദരിയോടുകൂടെ ശയിക്കുന്ന
വൻ ശപിക്കപ്പെട്ടവൻ. ജനമെല്ലാം:
ആമേൻ എന്നു പറയേണം.
23 അമ്മായിയമ്മയോടുകൂടെ ശയിക്കുന്ന
വൻ ശപിക്കപ്പെട്ടവൻ. ജനമെല്ലാം:
ആമേൻ എന്നു പറയേണം.
24 കൂട്ടുകാരനെ രഹസ്യമായി കൊല്ലുന്ന
വൻ ശപിക്കപ്പെട്ടവൻ. ജനമെല്ലാം:
ആമേൻ എന്നു പറയേണം.
25 കുറ്റമില്ലാത്തവനെ കൊല്ലേണ്ടതിന്നു
പ്രതിഫലം വാങ്ങുന്നവൻ ശപിക്കപ്പെട്ട
വൻ. ജനമെല്ലാം: ആമേൻ എന്നു പറ
യേണം.
26 ഈ ന്യായപ്രമാണത്തിലെ വചനങ്ങൾ
പ്രമാണമാക്കി അനുസരിച്ചു നടക്കാത്ത
വൻ ശപിക്കപ്പെട്ടവൻ. ജനമെല്ലാം:
ആമേൻ എന്നു പറയേണം.

## ൨൮. അദ്ധ്യായം.

നിന്റെ ദൈവമായ യഹോവയുടെ വാ
ക്കു നീ ശ്രദ്ധയോടെ കേട്ടു, ഞാൻ ഇന്നു
നിന്നോടു ആജ്ഞാപിക്കുന്ന അവന്റെ
സകലകല്പനകളും പ്രമാണിച്ചു നടന്നാൽ
നിന്റെ ദൈവമായ യഹോവ നിന്നെ
ഭൂമിയിലുള്ള സൎവ്വജാതികൾക്കും മീതെ ഉന്ന
തമാക്കും. നിന്റെ ദൈവമായ യഹോവ 2
യുടെ വാക്കു കേട്ടനുസരിച്ചാൽ ഈ അനു
ഗ്രഹങ്ങളെല്ലാം നിനക്കു സിദ്ധിക്കും: പട്ട
ണത്തിൽ നീ അനുഗ്രഹിക്കപ്പെട്ടും; വയ 3
ലിൽ നീ അനുഗ്രഹിക്കപ്പെട്ടും. നിന്റെ 4
ഗൎഭഫലവും കൃഷിഫലവും മൃഗങ്ങളുടെ
ഫലവും നിന്റെ കന്നുകാലികളുടെ പേറും
ആടുകളുടെ പിറപ്പും അനുഗ്രഹിക്കപ്പെ
ട്ടും. നിന്റെ കൊട്ടയും മാവു കുഴെക്കുന്ന 5
തൊട്ടിയും അനുഗ്രഹിക്കപ്പെട്ടും. അകത്തു 6
വരുമ്പോൾ നീ അനുഗ്രഹിക്കപ്പെട്ടും.
പുറത്തു പോകുമ്പോൾ നീ അനുഗ്രഹിക്ക
പ്പെട്ടും. നിന്നോടു എതിൎക്കുന്ന ശത്രുക്കളെ 7
യഹോവ നിന്റെ മുമ്പിൽ തോല്ക്കുമാറാ
ക്കും; അവർ ഒരു വഴിയായി നിന്റെ
നേരെ വരും; ഏഴു വഴിയായി നിന്റെ
മുമ്പിൽനിന്നു ഓടിപ്പോകും. യഹോവ 8
നിന്റെ കളപ്പുരകളിലും നീ തൊടുന്ന എ
ല്ലാറ്റിലും നിനക്കു അനുഗ്രഹം കല്പിക്കും;
നിന്റെ ദൈവമായ യഹോവ നിനക്കു
തരുന്ന ദേശത്തു അവൻ നിന്നെ അനുഗ്ര
ഹിക്കും. നിന്റെ ദൈവമായ യഹോവ 9
യുടെ കല്പനകൾ പ്രമാണിച്ചു അവന്റെ
വഴികളിൽ നടന്നാൽ യഹോവ നിന്നോടു
സത്യംചെയ്തതുപോലെ നിന്നെ തനിക്കു
വിശുദ്ധജനമാക്കും. യഹോവയുടെ നാമം 10
നിന്റെമേൽ വിളിച്ചിരിക്കുന്നു എന്നു ഭൂമി
യിലുള്ള സകലജാതികളും കണ്ടു നിന്നെ
ഭയപ്പെട്ടും. നിനക്കു തരുമെന്നു യഹോവ 11

നിന്റെ പിതാക്കന്മാരോടു സത്യംചെയ്ത
ദേശത്തു യഹോവ നിന്റെ നന്മെക്കായി
ഗൎഭഫലത്തിലും കന്നുകാലികളുടെ ഫല
ത്തിലും നിന്റെ നിലത്തിലെ ഫലത്തിലും
12 നിനക്കു സമൃദ്ധിനല്കും. തക്കസമയത്തു
നിന്റെ ദേശത്തിന്നു മഴ തരുവാനും നി
ന്റെ വേല ഒക്കെയും അനുഗ്രഹിപ്പാനും
യഹോവ നിനക്കു തന്റെ നല്ല ഭണ്ഡാര
മായ ആകാശം തുറക്കും; നീ അനേകം ജാ
തികൾക്കു വായിപ്പ കൊടുക്കും; എന്നാൽ
13 നീ വായിപ്പ വാങ്ങുകയില്ല. ഞാൻ ഇന്നു
നിന്നോടു ആജ്ഞാപിക്കുന്ന നിന്റെ ദൈ
വമായ യഹോവയുടെ കല്പനകൾ കേട്ടു
പ്രമാണിച്ചുനടന്നാൽ യഹോവ നിന്നെ
വാലല്ല, തല ആക്കും; നീ ഉയൎച്ച തന്നേ
14 പ്രാപിക്കും; താഴ്ച പ്രാപിക്കയില്ല. ഞാൻ
ഇന്നു നിന്നോടു ആജ്ഞാപിക്കുന്ന വചന
ങ്ങളിൽ യാതൊന്നെങ്കിലും വിട്ടു അന്യ
ദൈവങ്ങളെ പിന്തുടൎന്നു സേവിപ്പാൻ നീ
ഇടത്തോട്ടോ വലത്തോട്ടോ മാറരുതു.
15 എന്നാൽ നീ നിന്റെ ദൈവമായ യ
ഹോവയുടെ വാക്കു കേട്ടു, ഞാൻ ഇന്നു
നിന്നോടു ആജ്ഞാപിക്കുന്ന അവന്റെ
കല്പനകളും ചട്ടങ്ങളും പ്രമാണിച്ചുനട
ക്കാഞ്ഞാൽ ഈ ശാപം ഒക്കെയും നിനക്കു
16 വന്നു ഭവിക്കും: പട്ടണത്തിൽ നീ ശപി
ക്കപ്പെട്ടിരിക്കും. വയലിലും ശപിക്കപ്പെ
17 ട്ടിരിക്കും. നിന്റെ കൊട്ടയും മാവുകു
ഴെക്കുന്ന തൊട്ടിയും ശപിക്കപ്പെട്ടിരിക്കും.
18 നിന്റെ ഗൎഭഫലവും കൃഷിഫലവും കന്നു
കാലികളുടെ പേറും ആടുകളുടെ പിറപ്പും
19 ശപിക്കപ്പെട്ടിരിക്കും. അകത്തു വരു
മ്പോൾ നീ ശപിക്കപ്പെട്ടിരിക്കും; പുറത്തു
പോകുമ്പോൾ നീ ശപിക്കപ്പെട്ടിരിക്കും.
20 എന്നെ ഉപേക്ഷിച്ചു ചെയ്ത ദുഷ്പ്രവൃത്തി
കൾനിമിത്തം നീ വേഗത്തിൽ മുടിഞ്ഞു
പോകുംവരെ നിന്റെ കൈ തൊടുന്ന
എല്ലാററിലും യഹോവ ശാപവും പരിഭ്ര
മവും പ്രാക്കും അയക്കും. നീ കൈവശമാ 21
ക്കുവാൻ ചെല്ലുന്ന ദേശത്തുനിന്നു നിന്നെ
മുടിച്ചുകളയുംവരെ യഹോവ നിനക്കു മ
ഹാമാരി പിടിപ്പിക്കും. ക്ഷയരോഗം, 22
ജ്വരം, പുകച്ചൽ, അത്യുഷ്ണം, വരൾച്ച,
വെണ്കതിർ, വിഷമഞ്ഞു എന്നിവയാൽ
യഹോവ നിന്നെ ബാധിക്കും; നീ നശി
ക്കുംവരെ അവ നിന്നെ പിന്തുടരും.
നിന്റെ തലെക്കു മീതെയുള്ള ആകാശം 23
ചെമ്പും നിനക്കു കീഴുള്ള ഭൂമി ഇരിമ്പും
ആകും. യഹോവ നിന്റെ ദേശത്തിലെ 24
മഴയെ പൊടിയും പൂഴിയും ആക്കും;
നീ നശിക്കുംവരെ അതു ആകാശത്തിൽ
നിന്നു നിന്റെമേൽ പെയ്യും. ശത്രുക്കളു 25
ടെ മുമ്പിൽ യഹോവ നിന്നെ തോല്ക്കുമാ
റാക്കും. നീ ഒരു വഴിയായി അവരുടെ
നേരെ ചെല്ലും; ഏഴു വഴിയായി അവരുടെ
മുമ്പിൽനിന്നു ഓടിപ്പോകും; നീ ഭൂമിയി
ലെ സകലരാജ്യങ്ങൾക്കും ഒരു ബാധയാ
യ്തീരും. നിന്റെ ശവം ആകാശത്തി 26
ലെ സകലപക്ഷികൾക്കും ഭൂമിയിലെ മൃഗ
ങ്ങൾക്കും ഇര ആകും; അവയെ ആട്ടിക്ക
ളവാൻ ആരും ഉണ്ടാകയില്ല. യഹോവ 27
നിന്നെ മിസ്രയീമിലെ പരുക്കൾ, മൂലവ്യാ
ധി, ചൊറി, ചിരങ്ങു എന്നിവയാൽ ബാ
ധിക്കും; അവ സൌഖ്യമാകയുമില്ല. ഭ്രാ 28
ന്തും അന്ധതയും ചിത്തഭ്രമവുംകൊണ്ടു യ
ഹോവ നിന്നെ ബാധിക്കും. കുരുടൻ 29
അന്ധതമസ്സിൽ തപ്പിനടക്കുന്നതുപോലെ
നീ ഉച്ചസമയത്തു തപ്പിനടക്കും. നീ
പോകുന്നേടത്തെങ്ങും നിനക്കു ഗുണം വ
രികയില്ല; നീ എപ്പോഴും പീഡിതനും
അപഹാരഗതനും ആയിരിക്കും; നിന്നെ
രക്ഷിപ്പാൻ ആരുമുണ്ടാകയുമില്ല. നീ 30
ഒരു സ്ത്രീയെ വിവാഹത്തിന്നു നിയമിക്കും;
മറെറാരുത്തൻ അവളെ പരിഗ്രഹിക്കും.

നീ ഒരു വീട്ടു പണിയിക്കും; എങ്കിലും അ
തിൽ പാൎക്കയില്ല. നീ ഒരു മുന്തിരിത്തോ
ട്ടം നട്ടുണ്ടാക്കും; ഫലം അനുഭവിക്കയില്ല.
31 നിന്റെ കാളയെ നിന്റെ മുമ്പിൽവെച്ചു
അറുക്കും; എന്നാൽ നീ അതിന്റെ മാംസം
തിന്നുകയില്ല നിന്റെ കഴുതയെ നിന്റെ
മുമ്പിൽനിന്നു പിടിച്ചു കൊണ്ടുപോകും;
തിരികെ കിട്ടുകയില്ല. നിന്റെ ആടു
കൾ ശത്രുക്കൾക്കു കൈവശമാകും; അവ
യെ വിടുവിപ്പാൻ നിനക്കു ആരും ഉണ്ടാ
32 കയില്ല. നിന്റെ പുത്രന്മാരും പുത്രിമാരും
അന്യജാതിക്കു അടിമകളാകും; നിന്റെ
കണ്ണു ഇടവിടാതെ അവരെ നോക്കിയി
രുന്നു ക്ഷീണിക്കും; എങ്കിലും നിന്നാൽ
33 ഒന്നും സാധിക്കയില്ല. നിന്റെ കൃഷി
ഫലവും നിന്റെ അദ്ധ്വാനമൊക്കെയും
നീ അറിയാത്ത ജാതിക്കാർ അനുഭവിക്കും;
നീ എല്ലാനാളും ബാധിതനും പീഡിതനും
34 ആകും. നിന്റെ കണ്ണാലെ കാണുന്ന
കാഴ്ചയാൽ നിനക്കു ഭ്രാന്തു പിടിക്കും.
35 സൌഖ്യമാകാത്ത പരുക്കളാൽ യഹോവ
നിന്നെ ഉള്ളങ്കാൽതുടങ്ങി നെറുകവരെ
36 ബാധിക്കും. യഹോവ നിന്നെയും നീ
നിന്റെ മേൽ ആക്കിയ രാജാവിനെയും
നീയാകട്ടെ നിന്റെ പിതാക്കന്മാരാകട്ടെ
അറിഞ്ഞിട്ടില്ലാത്ത ഒരു ജാതിയുടെ അടു
ക്കൽ പോകമാറാക്കും; അവിടെ നീ മര
വും കല്ലുമായ അന്യദൈവങ്ങളെ സേവി
37 ക്കും. യഹോവ നിന്നെ കൊണ്ടുപോകു
ന്ന സകലജാതികളുടെയും ഇടയിൽ നീ
സ്തംഭനത്തിന്നും പഴഞ്ചൊല്ലിന്നും പരിഹാ
38 സത്തിന്നും വിഷയമായ്തീരും. നീ വള
രെ വിത്തു നിലത്തിലേക്കു കൊണ്ടുപോകും;
എന്നാൽ വെട്ടുക്കിളി തിന്നുകളകകൊണ്ടു
39 കുറെ മാത്രം കൊയ്യും. നീ മുന്തിരിത്തോ
ട്ടങ്ങൾ നട്ടു രക്ഷ ചെയ്യും; എങ്കിലും പുഴ
തിന്നുകളകകൊണ്ടു വീഞ്ഞു കുടിക്കയില്ല;
പഴം ശേഖരിക്കയുമില്ല. ഒലിവുവൃക്ഷ 40
ങ്ങൾ നിന്റെ നാട്ടിൽ ഒക്കെയും ഉണ്ടാ
കും; എങ്കിലും നീ എണ്ണ തേക്കയില്ല; അ
തിന്റെ പിഞ്ചു പൊഴിഞ്ഞുപോകും. നീ 41
പുത്രന്മാരെയും പുത്രിമാരെയും ജനിപ്പി
ക്കും; എങ്കിലും അവർ നിനക്കു ഇരിക്കയി
ല്ല; അവർ പ്രവാസത്തിലേക്കു പോകേ
ണ്ടിവരും. നിന്റെ വൃക്ഷങ്ങളും നിന്റെ 42
ഭൂമിയുടെ ഫലവും എല്ലാം പുഴ തിന്നുകള
യും. നിന്റെ ഇടയിലുള്ള പരദേശി 43
നിനക്കു മീതെ ഉയൎന്നുയൎന്നുവരും; നീയോ
താണുതാണുപോകും. അവർ നിനക്കു 44
വായിപ്പ തരും; അവന്നു വായിപ്പ കൊടു
പ്പാൻ നിനക്കു ഉണ്ടാകയില്ല; അവൻ തല
യും നീ വാലുമായിരിക്കും. നിന്റെ ദൈ 45
വമായ യഹോവയുടെ വാക്കു കേട്ടു അ
വൻ നിന്നോടു കല്പിച്ചിട്ടുള്ള കല്പനക
ളും ചട്ടങ്ങളും പ്രമാണിച്ചു നടക്കായ്കകൊ
ണ്ടു ഈ ശാപം ഒക്കെയും നിന്റെമേൽ
വരികയും നീ നശിക്കുംവരെ നിന്നെ
പിന്തുടൎന്നു പിടിക്കയും ചെയ്യും. അവ 46
ഒരടയാളവും അത്ഭുതവുമായി നിന്നോടും
നിന്റെ സന്തതിയോടും എന്നേക്കും പ
റ്റിയിരിക്കും. സകലവസ്തുക്കളുടെയും സ 47
മൃദ്ധിഹേതുവായിട്ടു നിന്റെ ദൈവമായ
യഹോവയെ നീ ഉന്മേഷത്തോടും നല്ല
ഹൃദയസന്തോഷത്തോടുംകൂടെ സേവിക്കാ
യ്കകൊണ്ടു യഹോവ നിന്റെ നേരെ 48
അയക്കുന്ന ശത്രുക്കളെ നീ വിശപ്പോടും ദാ
ഹത്തോടും നഗ്നതയോടും എല്ലാഞെരുക്ക
ത്തോടുംകൂടെ സേവിക്കും; നിന്നെ നശി
പ്പിക്കുംവരെ അവൻ നിന്റെ കഴുത്തിൽ
ഒരു ഇരിമ്പുനുകം വെക്കും. യഹോവ 49
ദൂരത്തുനിന്നു, ഭൂമിയുടെ അറുതിയിൽനി
ന്നു, ഒരു ജാതിയെ കഴുകൻ പറന്നുവരു
ന്നതുപോലെ നിന്റെമേൽ വരുത്തും.
അവർ നീ അറിയാത്ത ഭാഷ പറയു

50 ന്ന ജാതി; വൃദ്ധനെ ആദരിക്കയോ ബാ
ലനോടു കനിവു തോന്നുകയോ ചെയ്യാ
51 ത്ത ഉഗ്രമുഖമുള്ള ജാതി. നീ നശിക്കും
വരെ അവർ നിന്റെ മൃഗഫലവും നി
ന്റെ കൃഷിഫലവും തിന്നും; അവർ നി
ന്നെ നശിപ്പിക്കുംവരെ ധാന്യമോ വീ
ഞ്ഞോ എണ്ണയോ നിന്റെ കന്നുകാലികളു
ടെ പേറോ ആടുകളുടെ പിറപ്പോ ഒന്നും
52 നിനക്കു ശേഷിപ്പിക്കയില്ല. നിന്റെ
ദേശത്തു എല്ലാടവും നീ ആശ്രയിച്ചിരിക്കു
ന്ന ഉയരവും ഉറപ്പുമുള്ള മതിലുകൾ വീഴും
വരെ അവർ നിന്റെ എല്ലാപട്ടണങ്ങ
ളിലും നിന്നെ നിരോധിക്കും; നിന്റെ
ദൈവമായ യഹോവ നിനക്കു തന്ന നി
ന്റെ ദേശത്തു എല്ലാടവുമുള്ള നിന്റെ
എല്ലാപട്ടണങ്ങളിലും അവർ നിന്നെ
53 നിരോധിക്കും. ശത്രു നിന്നെ ഞെരുക്കു
ന്ന ഞെരുക്കത്തിലും നിരോധത്തിലും നി
ന്റെ ദൈവമായ യഹോവ നിനക്കു ത
ന്നിരിക്കുന്ന നിന്റെ ഗൎഭഫലമായ പുത്ര
ന്മാരുടെയും പുത്രിമാരുടെയും മാംസം നീ
54 തിന്നും. നിന്റെ മദ്ധ്യേ മൃദുശരീരിയും
മഹാസുഖഭോഗിയും ആയിരിക്കുന്ന മനു
ഷ്യൻ തന്റെ സഹോദരനോടും തന്റെ
മാൎവ്വിടത്തിലെ ഭാൎയ്യയോടും തനിക്കു ശേഷി
55 ക്കുന്ന മക്കളോടും ലുബ്ധനായി അവരിൽ
ആൎക്കും താൻ തിന്നുന്ന തന്റെ മക്കളുടെ
മാംസത്തിൽ ഒട്ടും കൊടുക്കയില്ല; ശത്രു
നിന്റെ എല്ലാപട്ടണങ്ങളിലും നിന്നെ
ഞെരുക്കുന്ന ഞെരുക്കത്തിലും നിരോധ
ത്തിലും അവന്നു ഒന്നും ശേഷിച്ചിരിക്ക
56 യില്ല. ദേഹമാൎദ്ദവംകൊണ്ടും കോമളത്വം
കൊണ്ടും തന്റെ ഉള്ളങ്കാൽ നിലത്തു വെ
പ്പാൻ മടിക്കുന്ന തന്വംഗിയും സുഖഭോഗി
നിയുമായ സ്ത്രീ തന്റെ മാൎവ്വിടത്തിലെ
ഭൎത്താവിന്നും തന്റെ മകന്നും മകൾക്കും
തന്റെ കാലുകളുടെ ഇടയിൽനിന്നു പുറ
പ്പെടുന്ന മറുപിള്ളയെയും താൻ പ്രസ
വിക്കുന്ന കുഞ്ഞുങ്ങളെയും കൊടുക്കാത
വണ്ണം ലുബ്ധയായി ശത്രു നിന്റെ പട്ട 57
ണങ്ങളിൽ നിന്നെ ഞെരുക്കുന്ന ഞെരുക്ക
ത്തിലും നിരോധത്തിലും സകലവസ്തുക്കളു
ടെയും ദുൎല്ലഭത്വം നിമിത്തം അവൾ അവ
രെ രഹസ്യമായി തിന്നും. നിന്റെ ദൈ 58
വമായ യഹോവ എന്ന മഹത്തും ഭയങ്കര
വുമായ നാമത്തെ നീ ഭയപ്പെട്ടു ഈ പുസ്ത
കത്തിൽ എഴുതിയിരിക്കുന്ന ഈ ന്യായപ്ര
മാണത്തിലെ സകലവചനങ്ങളും പ്രമാ
ണിച്ചനുസരിച്ചു നടക്കാഞ്ഞാൽ യഹോവ 59
നിന്റെമേലും നിന്റെ സന്തതിയുടെ
മേലും നീണ്ടുനില്ക്കുന്ന അപൂൎവ്വമായ മഹാ
ബാധകളും നീണ്ടുനില്ക്കുന്ന വല്ലാത്ത
രോഗങ്ങളും വരുത്തും. നീ പേടി 60
ക്കുന്ന മിസ്രയീമിലെ വ്യാധികളൊക്കെ
യും അവൻ നിന്റെമേൽ വരുത്തും;
അവ നിന്നെ പററിപ്പിടിക്കും. ഈ ന്യാ 61
യപ്രമാണപുസ്തകത്തിൽ എഴുതിയിട്ടില്ലാ
ത്ത സകലരോഗവും ബാധയുംകൂടെ നീ
നശിക്കുംവരെ യഹോവ നിന്റെമേൽ
വരുത്തിക്കൊണ്ടിരിക്കും. ആകാശത്തി 62
ലെ നക്ഷത്രംപോലെ പെരുകിയിരുന്ന
നിങ്ങൾ നിന്റെ ദൈവമായ യഹോവ
യുടെ വാക്കു കേൾക്കായ്കകൊണ്ടു ചുരുക്കം
പേരായി ശേഷിക്കും. നിങ്ങൾക്കു ഗുണം 63
ചെയ്വാനും നിങ്ങളെ വൎദ്ധിപ്പിപ്പാനും യ
ഹോവ നിങ്ങളുടെമേൽ പ്രസാദിച്ചിരു
ന്നതുപോലെ തന്നേ നിങ്ങളെ നശിപ്പി
പ്പാനും നിൎമ്മൂലമാക്കുവാനും യഹോവ പ്ര
സാദിച്ചു, നീ കൈവശമാക്കുവാൻ ചെല്ലു
ന്ന ദേശത്തുനിന്നു നിങ്ങളെ പറിച്ചുകള
യും. യഹോവ നിന്നെ ഭൂമിയുടെ ഒരററം 64
മുതൽ മറെറ അററംവരെ സൎവ്വജാതികളു
ടെയും ഇടയിൽ ചിതറിക്കും; അവിടെ നീ
യും നിന്റെ പിതാക്കന്മാരും അറിഞ്ഞിട്ടി

ല്ലാത്തവയായി മരവും കല്ലുംകൊണ്ടുള്ള അ
65 ന്യദൈവങ്ങളെ നീ സേവിക്കും. ആ ജാ
തികളുടെ ഇടയിൽ നിനക്കു സ്വസ്ഥത
കിട്ടുകയില്ല; നിന്റെ കാലിന്നു വിശ്രാമ
സ്ഥലം ഉണ്ടാകയില്ല; അവിടെ യഹോവ
നിനക്കു വിറെക്കുന്ന ഹൃദയവും മങ്ങുന്ന
കണ്ണും നിരാശയുള്ള മനസ്സും തരും.
66 നിന്റെ ജീവൻ നിന്റെ മുമ്പിൽ തൂങ്ങി
യിരിക്കും; രാവും പകലും നീ പേടിച്ചു
പാൎക്കും; പ്രാണഭയം നിന്നെ വിട്ടുമാറുക
67 യില്ല. നിന്റെ ഹൃദയത്തിൽ നീ പേടി
ച്ചുകൊണ്ടിരിക്കുന്ന പേടിനിമിത്തവും നീ
കണ്ണാലെ കാണുന്ന കാഴ്ചനിമിത്തവും
നേരം വെളുക്കുമ്പോൾ: സന്ധ്യ ആയെ
ങ്കിൽ കൊള്ളായിരുന്നു എന്നും സന്ധ്യാകാ
ലത്തു: നേരംവെളുത്തെങ്കിൽ കൊള്ളായി
68 രുന്നു എന്നും നീ പറയും. നീ ഇനി
കാണുകയില്ല എന്നു ഞാൻ നിന്നോടു പറ
ഞ്ഞ വഴിയായി യഹോവ നിന്നെ കപ്പൽ
കയററി മിസ്രയീമിലേക്കു മടക്കി കൊണ്ടു
പോകും; അവിടെ നിങ്ങളെ ശത്രുക്കൾക്കു
അടിയാരും അടിയാട്ടികളുമായി വില്പാൻ
നിൎത്തും; എന്നാൽ നിങ്ങളെ വാങ്ങുവാൻ
69 ആരും ഉണ്ടാകയില്ല. ഹോരേബിൽവെ
ച്ചു യിസ്രായേൽമക്കളോടു ചെയ്ത നിയമ
ത്തിന്നും പുറമെ മോവാബ്ദേശത്തുവെച്ചു
അവരോടു ചെയ്വാൻ യഹോവ മോശെ
യോടു കല്പിച്ച നിയമത്തിന്റെ വചന
ങ്ങൾ ഇവ തന്നേ.

## ൨൯. അദ്ധ്യായം.

മോശെ എല്ലായിസ്രായേലിനെയും വിളി
ച്ചുകൂട്ടി പറഞ്ഞതു എന്തെന്നാൽ: യഹോവ
മിസ്രയീംദേശത്തുവെച്ചു നിങ്ങൾ കാൺകെ
ഫറവോനോടും അവന്റെ സകലഭൃത്യ
ന്മാരോടും അവന്റെ സൎവ്വദേശത്തോടും
ചെയ്തതു ഒക്കെയും നിങ്ങൾ കണ്ടുവല്ലോ.
നിങ്ങൾ കണ്ണാലെ കണ്ട വലിയ പരീക്ഷ 2
കളും അടയാളങ്ങളും മഹാത്ഭുതങ്ങളും ത
ന്നേ. എങ്കിലും തിരിച്ചറിയുന്ന ഹൃദയവും 3
കാണുന്ന കണ്ണും കേൾക്കുന്ന ചെവിയും യ
ഹോവ നിങ്ങൾക്കു ഇന്നുവരെയും തന്നി
ട്ടില്ല. ഞാൻ നാല്പതു സംവത്സരം നിങ്ങ 4
ളെ മരുഭൂമിയിൽ നടത്തി; നിങ്ങൾ ഉടു
ത്തിരുന്ന വസ്ത്രം ജീൎണ്ണിച്ചിട്ടില്ല; കാലിലെ
ചെരിപ്പു പഴകീട്ടുമില്ല. യഹോവയായ 5
ഞാൻ നിങ്ങളുടെ ദൈവം എന്നു നിങ്ങൾ
അറിയേണ്ടതിന്നു നിങ്ങൾ അപ്പം തിന്നി
ട്ടില്ല, വീഞ്ഞും മദ്യവും കുടിച്ചിട്ടുമില്ല. നി 6
ങ്ങൾ ഈ സ്ഥലത്തു വന്നപ്പോൾ ഹെ
ശ്ബോൻരാജാവായ സീഹോനും ബാശാൻ
രാജാവായ ഓഗും നമ്മുടെനേരെ യുദ്ധ
ത്തിന്നു പുറപ്പെട്ടുവന്നു. എന്നാറെ നാം 7
അവരെ തോല്പിച്ചു, അവരുടെ രാജ്യം പി
ടിച്ചു രൂബേന്യൎക്കും ഗാദ്യൎക്കും മനശ്ശെയു
ടെ പാതിഗോത്രത്തിന്നും അവകാശമായി
കൊടുത്തു. ആകയാൽ നിങ്ങൾ ചെയ്യുന്ന 8
തു ഒക്കെയും സാധിക്കേണ്ടതിന്നു ഈ നി
യമത്തിന്റെ വചനങ്ങളെ പ്രമാണിച്ചു
നടപ്പിൻ. ഇന്നു നിങ്ങളുടെ ഗോത്രത്ത 9
ലവന്മാരും മൂപ്പന്മാരും പ്രമാണികളും യി
സ്രായേൽപുരുഷന്മാരൊക്കെയും തന്നേ.
നിങ്ങളുടെ കുഞ്ഞുങ്ങൾ, ഭാൎയ്യമാർ, നി 10
ന്റെ പാളയത്തിൽ വിറകു കീറുകയും
വെള്ളം കോരുകയും ചെയ്യുന്ന പരദേശി
എന്നിങ്ങനെ എല്ലാവരും നിന്റെ ദൈ 11
വമായ യഹോവ നിന്നോടു അരുളിച്ചെ
യ്തതുപോലെയും അബ്രാഹാം, യിസ്ഹാക്,
യാക്കോബ് എന്ന നിന്റെ പിതാക്കന്മാ
രോടു അവൻ സത്യംചെയ്തതുപോലെയും
ഇന്നു നിന്നെ തനിക്കു ജനമാക്കേണ്ടതിന്നും
താൻ നിനക്കു ദൈവമായിരിക്കേണ്ടതിന്നും
നിന്റെ ദൈവമായ യഹോവ ഇന്നു നി 12
ന്നോടു ചെയ്യുന്ന നിയമത്തിലും സത്യബ

ന്ധത്തിലും പ്രവേശിപ്പാൻ അവന്റെ സ
13 ന്നിധിയിൽ നില്ക്കുന്നു. ഞാൻ ഈ നിയ
മവും സത്യബന്ധവും ചെയ്യുന്നതു നിങ്ങ
14 ളോടു മാത്രമല്ല, ഇന്നു നമ്മോടുകൂടെ ന
മ്മുടെ ദൈവമായ യഹോവയുടെ സന്നി
ധിയിൽ നില്ക്കുന്നവരോടും ഇന്നു ഇവിടെ
നമ്മോടുകൂടെ ഇല്ലാത്തവരോടും തന്നേ.
15 നാം മിസ്രയീംദേശത്തു എങ്ങനെ പാൎത്തു
എന്നും നിങ്ങൾ കടന്നുപോന്ന ജാതികളു
ടെ നടുവിൽകൂടി എങ്ങനെ കടന്നു എന്നും
16 നിങ്ങൾ അറിയുന്നുവല്ലോ. അവരുടെ
മ്ലേച്ഛതകളും അവരുടെ ഇടയിൽ മരവും
കല്ലും വെള്ളിയും പൊന്നും കൊണ്ടുള്ള
17 വിഗ്രഹങ്ങളും നിങ്ങൾ കണ്ടിട്ടുണ്ടു. ആ
ജാതികളുടെ ദേവന്മാരെ ചെന്നു സേവി
ക്കേണ്ടതിന്നു ഇന്നു നമ്മുടെ ദൈവമായ
യഹോവയെ വിട്ടുമാറുവാൻ മനസ്സുള്ള യാ
തൊരു പുരുഷനും സ്ത്രീയും യാതൊരു കുല
വും ഗോത്രവും നിങ്ങളിൽ ഉണ്ടാകരുതു;
നഞ്ചും കൈപ്പുമുള്ള ഫലം കായ്ക്കുന്ന യാ
18 തൊരുവേരും അരുതു. അങ്ങനെയുള്ള
വൻ ഈ ശാപവചനങ്ങളെ കേൾക്കു
മ്പോൾ: വരണ്ടതും നനവുള്ളതും ഒരുപോ
ലെ നശിക്കേണ്ടതിന്നു ഞാൻ എന്റെ ഹൃ
ദയത്തിന്റെ കാഠിന്യപ്രകാരം നടന്നാലും
എനിക്കു സുഖം ഉണ്ടാകുമെന്നു പറഞ്ഞു ത
ന്റെ ഹൃദയത്തിൽ തന്നെത്താൻ അനുഗ്ര
19 ഹിക്കും. അവനോടു ക്ഷമിപ്പാൻ യഹോ
വെക്കു മനസ്സുവരാതെ യഹോവയുടെ
കോപവും തീക്ഷ്ണതയും ആ മനുഷ്യന്റെ
നേരെ ജ്വലിക്കും; ഈ പുസ്തകത്തിൽ എഴു
തിയിരിക്കുന്ന ശാപം ഒക്കെയും അവന്റെ
മേൽ വരും; യഹോവ ആകാശത്തിൻകീ
ഴിൽനിന്നു അവന്റെ നാമം മായിച്ചുകള
20 യും. ഈ ന്യായപ്രമാണപുസ്തകത്തിൽ
എഴുതിയിരിക്കുന്ന നിയമത്തിലെ സകല
ശാപങ്ങൾക്കും തക്കവണ്ണം യഹോവ യി
സ്രായേലിന്റെ സകലഗോത്രങ്ങളിൽനി
ന്നും അവനെ ദോഷത്തിന്നായി വേറുതി
രിക്കും. നിങ്ങളുടെ ശേഷം ഉണ്ടാകുന്ന 21
തലമുറയായ നിങ്ങളുടെ മക്കളും ദൂരദേശ
ത്തുനിന്നു വരുന്ന അന്യനും ദേശത്തിലെ
ബാധകളും യഹോവ അവിടെ വരുത്തി
യ രോഗങ്ങളും യഹോവ തന്റെ കോപ 22
ത്തിലും ക്രോധത്തിലും സൊദോം, ഗൊമോ
ര, അദമാ, സെബോയീം എന്ന പട്ടണങ്ങ
ളെ മറിച്ചുകളഞ്ഞതുപോലെ വിതയും വിള
വും ഇല്ലാതെയും പുല്ലുപോലും മുളെക്കാതെ
യും ഗന്ധകവും ഉപ്പും കത്തിയിരിക്കുന്ന
ദേശമൊക്കെയും കാണുമ്പോൾ യഹോവ 23
ഈ ദേശത്തോടു ഇങ്ങനെ ചെയ്തതു എന്തു?
ഈ മഹാക്രോധാഗ്നിയുടെ കാരണം എന്തു
എന്നു സകലജാതികളും ചോദിക്കും. അതി 24
ന്നുണ്ടാകുന്ന മറുപടി എന്തെന്നാൽ: അവ
രുടെ പിതാക്കന്മാരുടെ ദൈവമായ യഹോ
വ അവരെ മിസ്രയീംദേശത്തുനിന്നു പുറ
പ്പെടുവിച്ചപ്പോൾ അവരോടു ചെയ്തിരുന്ന
നിയമം അവർ ഉപേക്ഷിച്ചു; തങ്ങൾ അ 25
റികയോ തങ്ങൾക്കു നിയമിച്ചുകിട്ടുകയോ
ചെയ്തിട്ടില്ലാത്ത അന്യദൈവങ്ങളെ അ
വർ ചെന്നു സേവിക്കയും നമസ്കരിക്കയും
ചെയ്തു. അതുകൊണ്ടു ഈ പുസ്തകത്തിൽ 26
എഴുതിയിരിക്കുന്ന ശാപം ഒക്കെയും ഈ
ദേശത്തിന്മേൽ വരുത്തുവാൻ തക്കവണ്ണം
യഹോവയുടെ കോപം അതിന്റെനേരെ
ജ്വലിച്ചു. യഹോവ കോപത്തോടും ക്രോ 27
ധത്തോടും വലിയ വെറുപ്പോടുംകൂടെ അ
വരെ അവരുടെ ദേശത്തുനിന്നു പറിച്ചു
കളകയും ഇന്നുള്ളതുപോലെ അവരെ മ
റ്റൊരു ദേശത്തേക്കു തള്ളിവിടുകയും ചെ
യ്തു. മറഞ്ഞിരിക്കുന്ന കാൎയ്യങ്ങൾ നമ്മുടെ 28
ദൈവമായ യഹോവെക്കുള്ളവയത്രേ; വെ
ളിപ്പെട്ടിരിക്കുന്നവയോ നാം ഈ ന്യായ
പ്രമാണത്തിന്റെ സകലവചനങ്ങളും അ

അനുസരിച്ചു നടക്കേണ്ടതിന്നു എന്നേക്കും ന
മുക്കും നമ്മുടെ മക്കൾക്കും ഉള്ളവയാകുന്നു.

## ൩൦. അദ്ധ്യായം.

ഞാൻ നിന്റെ മുമ്പിൽ വെച്ചിരിക്കുന്ന
അനുഗ്രഹവും ശാപവുമായ ഈ വചന
ങ്ങൾ ഒക്കെയും നിന്റെമേൽ നിവൃത്തി
യായി വന്നിട്ടു നിന്റെ ദൈവമായ യ
ഹോവ നിന്നെ തള്ളിക്കളഞ്ഞിട്ടുള്ള അത
ത്തു ജാതികളുടെ ഇടയിൽവെച്ചു നീ അവ
2 യെ നിന്റെ ഹൃദയത്തിൽ ഓൎത്തു നിന്റെ
ദൈവമായ യഹോവയുടെ അടുക്കലേക്കു
തിരിഞ്ഞു നീയും നിന്റെ മക്കളും പൂൎണ്ണഹൃ
ദയത്തോടും പൂൎണ്ണമനസ്സോടുംകൂടെ, ഞാൻ
ഇന്നു നിന്നോടു ആജ്ഞാപിക്കുന്നതുപോ
ലെ ഒക്കെയും അവന്റെ വാക്കു കേട്ടനുസ
3 രിച്ചാൽ നിന്റെ ദൈവമായ യഹോവ നി
ന്റെ സ്ഥിതി മാററുകയും നിന്നോടു മന
സ്സലിഞ്ഞു നിങ്കലേക്കു തിരികയും നിന്റെ
ദൈവമായ യഹോവ നിന്നെ ചിതറിച്ചി
രുന്ന സകലജാതികളിൽനിന്നും നിന്നെ
4 കൂട്ടിച്ചേൎക്കുകയും ചെയ്യും. നിനക്കുള്ള
വർ ആകാശത്തിന്റെ അറുതിവരെ ചി
തറിപ്പോയിരുന്നാലും നിന്റെ ദൈവമായ
യഹോവ അവിടെനിന്നു നിന്നെ കൂട്ടി
ച്ചേൎക്കും; അവിടെനിന്നു അവൻ നിന്നെ
5 കൊണ്ടുവരും. നിന്റെ പിതാക്കന്മാൎക്കു
കൈവശമായിരുന്ന ദേശത്തേക്കു നിന്റെ
ദൈവമായ യഹോവ നിന്നെ കൊണ്ടുവ
രും; നീ അതു കൈവശമാക്കും; അവൻ
നിനക്കു ഗുണംചെയ്തു നിന്റെ പിതാക്ക
6 ന്മാരെക്കാൾ നിന്നെ വൎദ്ധിപ്പിക്കും. നീ
ജീവിച്ചിരിക്കേണ്ടതിന്നു നിന്റെ ദൈവ
മായ യഹോവയെ പൂൎണ്ണഹൃദയത്തോടും പൂ
ൎണ്ണമനസ്സോടുംകൂടെ സ്നേഹിപ്പാൻ തക്കവ
ണ്ണം നിന്റെ ദൈവമായ യഹോവ നി
ന്റെ ഹൃദയവും നിന്റെ സന്തതിയുടെ
ഹൃദയവും പരിച്ഛേദന ചെയ്യും. ഈ ശാ 7
പങ്ങളെ ഒക്കെയും നിന്റെ ദൈവമായ
യഹോവ നിന്റെ ശത്രുക്കളുടെമേലും നി
ന്നെ പകെച്ചു ഉപദ്രവിക്കുന്നവരുടെമേ
ലും വരുത്തും. നീ മനസ്സു തിരിഞ്ഞു യ 8
ഹോവയുടെ വാക്കു കേട്ടു ഞാൻ ഇന്നു നി
ന്നോടു ആജ്ഞാപിക്കുന്ന അവന്റെ സക
ലകല്പനകളും അനുസരിച്ചു നടക്കയും
നിന്റെ ദൈവമായ യഹോവ നിന്റെ 9
കൈകളുടെ സകലപ്രവൃത്തിയിലും നി
ന്റെ ഗൎഭഫലത്തിലും മൃഗഫലത്തിലും കൃ
ഷിഫലത്തിലും നിനക്കു നന്മെക്കായി അ
ഭിവൃദ്ധി നല്കുകയും ചെയ്യും. നിന്റെ 10
ദൈവമായ യഹോവയുടെ വാക്കു കേട്ടു ഈ
ന്യായപ്രമാണപുസ്തകത്തിൽ എഴുതിയിരി
ക്കുന്ന അവന്റെ കല്പനകളും ചട്ടങ്ങളും
പ്രമാണിക്കയും നിന്റെ ദൈവമായ
യഹോവയുടെ അടുക്കലേക്കു പൂൎണ്ണഹൃദയ
ത്തോടും പൂൎണ്ണമനസ്സോടും കൂടെ തിരികയും
ചെയ്താൽ യഹോവ നിന്റെ പിതാക്കന്മാ
രിൽ പ്രസാദിച്ചിരുന്നതുപോലെ നിന്നി
ലും നന്മെക്കായിട്ടു വീണ്ടും പ്രസാദിക്കും.

ഞാൻ ഇന്നു നിന്നോടു ആജ്ഞാപിക്കു 11
ന്ന ഈ കല്പന നിനക്കു പ്രയാസമുള്ളതല്ല,
ദൂരമായുള്ളതുമല്ല. ഞങ്ങൾ കേട്ടു അനുസ 12
രിക്കേണ്ടതിന്നു ആർ സ്വൎഗ്ഗത്തിൽ കയറി
കൊണ്ടുവന്നു തരും എന്നു പറയത്തക്കവ
ണ്ണം അതു സ്വൎഗ്ഗത്തിലല്ല; ഞങ്ങൾ കേട്ടു 13
അനുസരിക്കേണ്ടതിന്നു ആർ സമുദ്രം കട
ന്നു കൊണ്ടുവന്നു തരും എന്നു പറയത്തക്ക
വണ്ണം അതു സമുദ്രത്തിന്നക്കരെയുമല്ല;
നീ അനുസരിപ്പാൻ തക്കവണ്ണം വചനം 14
നിനക്കു ഏററവും സമീപത്തു, നിന്റെ
വായിലും നിന്റെ ഹൃദയത്തിലും തന്നേ
ഇരിക്കുന്നു.

ഇതാ, ഞാൻ ഇന്നു ജീവനും ഗുണവും, 15
മരണവും ദോഷവും നിന്റെ മുമ്പിൽ വെ

16 ച്ചിരിക്കുന്നു. എങ്ങനെയെന്നാൽ നീ ജീ
വിച്ചിരുന്നു പെരുകുകയും നീ കൈവശ
മാക്കുവാൻ ചെല്ലുന്ന ദേശത്തു നിന്റെ
ദൈവമായ യഹോവ നിന്നെ അനുഗ്രഹി
ക്കയും ചെയ്യേണ്ടതിന്നു നിന്റെ ദൈവ
മായ യഹോവയെ സ്നേഹിപ്പാനും അവ
ന്റെ വഴികളിൽ നടപ്പാനും അവന്റെ
കല്പനകളും ചട്ടങ്ങളും വിധികളും പ്രമാ
ണിപ്പാനും ഞാൻ ഇന്നു നിന്നോടു ആജ്ഞാ
17 പിക്കുന്നു. എന്നാൽ നീ അനുസരിക്കാ
തെ നിന്റെ ഹൃദയം മറികയും നീ വശീ
കരിക്കപ്പെട്ടു അന്യദൈവങ്ങളെ നമസ്ക
18 രിച്ചു സേവിക്കയും ചെയ്യുകിൽ നീ യോ
ൎദ്ദാൻ കടന്നു കൈവശമാക്കുവാൻ ചെല്ലുന്ന
ദേശത്തു ദീൎഘായുസ്സോടിരിക്കാതെ നിശ്ച
യമായിട്ടു നശിച്ചുപോകും എന്നു ഞാൻ
19 ഇന്നു നിങ്ങളെ അറിയിക്കുന്നു. ജീവ
നും മരണവും, അനുഗ്രഹവും ശാപവും
നിങ്ങളുടെ മുമ്പിൽ വെച്ചിരിക്കുന്നു എന്ന
തിന്നു ഞാൻ ആകാശത്തെയും ഭൂമിയെയും
ഇന്നു സാക്ഷി വെക്കുന്നു; അതുകൊണ്ടു
നീയും നിന്റെ സന്തതിയും ജീവിച്ചിരി
20 ക്കേണ്ടതിന്നും യഹോവ നിന്റെ പിതാ
ക്കന്മാരായ അബ്രാഹാമിന്നും യിസ്ഹാക്കിന്നും
യാക്കോബിന്നും കൊടുക്കുമെന്നു സത്യം
ചെയ്ത ദേശത്തു നീ പാൎപ്പാൻ തക്കവണ്ണം
നിന്റെ ദൈവമായ യഹോവയെ സ്നേഹി
ക്കയും അവന്റെ വാക്കു കേട്ടനുസരിക്കയും
അവനോടു ചേൎന്നിരിക്കയും ചെയ്യേണ്ടതി
ന്നും ജീവനെ തിരഞ്ഞെടുത്തുകൊൾക; അ
തല്ലോ നിനക്കു ജീവനും ദീൎഘായുസ്സും ആ
കുന്നു.

## ൩൧. അദ്ധ്യായം.

മോശെ ചെന്നു ഈ വചനങ്ങൾ എല്ലാ
2 യിസ്രായേലിനെയും കേൾപ്പിച്ചു. പിന്നെ
അവരോടു പറഞ്ഞതെന്തെന്നാൽ: എനി
ക്കു ഇപ്പോൾ നൂറ്റിരുപതു വയസ്സായി;
ഇനി പോകുവാനും വരുവാനും എനിക്കു
കഴിവില്ല; യഹോവ എന്നോടു: ഈ യോ
ൎദ്ദാൻ നീ കടക്കയില്ല എന്നു കല്പിച്ചിട്ടു
മുണ്ടു. നിന്റെ ദൈവമായ യഹോവ 3
തന്നേ നിനക്കു മുമ്പായി കടന്നുപോകും;
ഈ ജാതികളെ അവൻ നിന്റെ മുമ്പിൽ
നിന്നു നശിപ്പിക്കയും നീ അവരുടെ ദേ
ശം കൈവശമാക്കുകയും ചെയ്യും; യഹോവ
അരുളിച്ചെയ്തതുപോലെ യോശുവ നിനക്കു
നായകനായി കടന്നുപോകും. താൻ സം 4
ഹരിച്ചുകളഞ്ഞ അമോൎയ്യരാജാക്കന്മാരായ
സീഹോനോടും ഓഗിനോടും അവരുടെ
ദേശത്തോടും ചെയ്തതുപോലെ യഹോവ
ഇവരോടും ചെയ്യും. യഹോവ അവരെ 5
നിങ്ങളുടെ കയ്യിൽ ഏല്പിക്കും; ഞാൻ നി
ങ്ങളോടു ആജ്ഞാപിച്ചിട്ടുള്ള കല്പനപ്രകാ
രമൊക്കെയും നിങ്ങൾ അവരോടു ചെയ്യേ
ണം. ബലവും ധൈൎയ്യവുമുള്ളവരായിരി 6
പ്പിൻ; അവരെ പേടിക്കരുതു, ഭ്രമിക്കയു
മരുതു; നിന്റെ ദൈവമായ യഹോവ ത
ന്നേ നിന്നോടുകൂടെ പോരുന്നു; അവൻ
നിന്നെ കൈവിടുകയില്ല, ഉപേക്ഷിക്കയു
മില്ല. പിന്നെ മോശെ യോശുവയെ വി 7
ളിച്ചു എല്ലായിസ്രായേലും കാൺകെ അവ
നോടു പറഞ്ഞതു എന്തെന്നാൽ: ബലവും
ധൈൎയ്യവുമുള്ളവനായിരിക്ക; യഹോവ
ഈ ജനത്തിന്നു കൊടുക്കുമെന്നു അവരു
ടെ പിതാക്കന്മാരോടു സത്യംചെയ്ത ദേശ
ത്തേക്കു നീ അവരോടുകൂടെ ചെല്ലും;
അതിനെ അവൎക്കു വിഭാഗിച്ചുകൊടുക്കും.
യഹോവ തന്നേ നിനക്കു മുമ്പായി നട 8
ക്കുന്നു; അവൻ നിന്നോടുകൂടെ ഇരിക്കും;
നിന്നെ കൈവിടുകയില്ല, ഉപേക്ഷിക്കയു
മില്ല; നീ പേടിക്കരുതു, ഭ്രമിക്കയുമരുതു.
അനന്തരം മോശെ ഈ ന്യായപ്രമാ 9
ണം എഴുതി യഹോവയുടെ നിയമപെട്ട

കം ചുമക്കുന്ന ലേവ്യരായ പുരോഹിതന്മാ
രെയും യിസ്രായേലിന്റെ എല്ലാമൂപ്പന്മാ
10 രെയും ഏല്പിച്ചു മോശെ അവരോടു കല്പി
ച്ചതു എന്തെന്നാൽ: ഏഴേഴ സംവത്സരം
കൂടുമ്പോൾ ഉള്ള വിമോചനസംവത്സര
11 ത്തിലെ കൂടാരപ്പെരുനാളിൽ യിസ്രാ
യേൽ മുഴുവനും നിന്റെ ദൈവമായ യ
ഹോവയുടെ സന്നിധിയിൽ അവൻ തി
രഞ്ഞെടുക്കുന്ന സ്ഥലത്തു വരുമ്പോൾ
ഈ ന്യായപ്രമാണം എല്ലായിസ്രായേല്യരും
കേൾക്കെ അവരുടെ മുമ്പാകെ വായിക്കേ
12 ണം. പുരുഷന്മാരും സ്ത്രീകളും കുട്ടികളും
നിന്റെ പട്ടണത്തിലുള്ള പരദേശിയും
കേട്ടു പഠിച്ചു നിങ്ങളുടെ ദൈവമായ യ
ഹോവയെ ഭയപ്പെട്ടു ഈ ന്യായപ്രമാണ
ത്തിലെ വചനങ്ങൾ ഒക്കെയും പ്രമാണി
13 ച്ചുനടക്കേണ്ടതിന്നും അവയെ അറിഞ്ഞി
ട്ടില്ലാത്ത അവരുടെ മക്കൾ കേൾക്കേണ്ട
തിന്നും നിങ്ങൾ യോൎദ്ദാൻ കടന്നു കൈ
വശമാക്കുവാൻ ചെല്ലുന്ന ദേശത്തു നിങ്ങ
ളുടെ ആയുഷ്കാലമൊക്കെയും നിങ്ങളുടെ
ദൈവമായ യഹോവയെ ഭയപ്പെടുവാൻ
പഠിക്കേണ്ടതിന്നും ജനത്തെ വിളിച്ചുകൂ
ട്ടേണം.
14 അനന്തരം യഹോവ മോശെയോടു:
നീ മരിപ്പാനുള്ള സമയം അടുത്തിരിക്കു
ന്നു; ഞാൻ യോശുവെക്കു കല്പന കൊടു
ക്കേണ്ടതിന്നു അവനെ വിളിച്ചു നിങ്ങൾ
സമാഗമനകൂടാരത്തിങ്കൽ വന്നുനില്പിൻ
എന്നു കല്പിച്ചു. അങ്ങനെ മോശെയും
യോശുവയും ചെന്നു സമാഗമനകൂടാര
15 ത്തിങ്കൽ നിന്നു. അപ്പോൾ യഹോവ
മേഘസ്തംഭത്തിൽ കൂടാരത്തിങ്കൽ പ്രത്യ
ക്ഷനായി; മേഘസ്തംഭം കൂടാരവാതിലി
16 ന്നു മീതെനിന്നു. യഹോവ മോശെയോ
ടു അരുളിച്ചെയ്തതു എന്തെന്നാൽ: നീ
നിന്റെ പിതാക്കന്മാരെ പോലെ നിദ്ര

പ്രാപിക്കും; എന്നാൽ ഈ ജനം പാൎപ്പാൻ
ചെല്ലുന്ന ദേശത്തിലെ നിവാസികളുടെ
അന്യദൈവങ്ങളെ പിൻചെന്നു പരസം
ഗം ചെയ്കയും എന്നെ ഉപേക്ഷിച്ചു ഞാൻ
അവരോടു ചെയ്തിട്ടുള്ള എന്റെ നിയമം
ലംഘിക്കയും ചെയ്യും. എന്റെ കോപം 17
അവരുടെ നേരെ ജ്വലിച്ചിട്ടു ഞാൻ അ
വരെ ഉപേക്ഷിക്കയും എന്റെ മുഖം അ
വൎക്കു മറെക്കയും ചെയ്യും; അവർ നാശ
ത്തിന്നിരയായ്തീരും; അനേകം അനൎത്ഥ
ങ്ങളും കഷ്ടങ്ങളും അവൎക്കു ഭവിക്കും; നമ്മു
ടെ ദൈവം നമ്മുടെ ഇടയിൽ ഇല്ലായ്ക
കൊണ്ടല്ലയോ ഈ അനൎത്ഥങ്ങൾ നമുക്കു
ഭവിച്ചതു എന്നു അവർ അന്നു പറയും.
എങ്കിലും അവർ അന്യദൈവങ്ങളുടെ അ 18
ടുക്കലേക്കു തിരിഞ്ഞു ചെയ്തിട്ടുള്ള സകല
ദോഷവുംനിമിത്തം ഞാൻ അന്നു എന്റെ
മുഖം മറെച്ചുകളയും. ആകയാൽ ഈ 19
പാട്ടു എഴുതി യിസ്രായേൽമക്കളെ പഠി
പ്പിക്ക; യിസ്രായേൽമക്കളുടെ നേരെ ഈ
പാട്ടു എനിക്കു സാക്ഷിയായിരിക്കേണ്ടതി
ന്നു അതു അവൎക്കു വായ്പാഠമാക്കിക്കൊടുക്ക.
ഞാൻ അവരുടെ പിതാക്കന്മാരോടു സ 20
ത്യംചെയ്തതായി പാലും തേനും ഒഴുകുന്ന
ദേശത്തു അവരെ എത്തിച്ചശേഷം അവർ
തിന്നു തൃപ്തരായി തടിച്ചിരിക്കുമ്പോൾ അ
ന്യദൈവങ്ങളുടെ അടുക്കലേക്കു തിരിഞ്ഞു
അവയെ സേവിക്കയും എന്റെ നിയമം
ലംഘിച്ചു എന്നെ കോപിപ്പിക്കയും ചെയ്യും.
എന്നാൽ അനേകം അനൎത്ഥങ്ങളും കഷ്ട 21
ങ്ങളും അവൎക്കു ഭവിക്കുമ്പോൾ അവരുടെ
സന്തതിയുടെ വായിൽനിന്നു മറന്നുപോ
കാത്ത ഈ പാട്ടു അവരുടെ നേരെ സാ
ക്ഷ്യം പറയും; ഞാൻ സത്യംചെയ്ത ദേശ
ത്തു അവരെ എത്തിക്കുമ്മുമ്പെ ഇന്നു തന്നേ
അവൎക്കുള്ള നിരൂപണങ്ങളെ ഞാൻ അറി
യുന്നു. ആകയാൽ മോശെ അന്നു തന്നേ 22

ഈ പാട്ടു എഴുതി യിസ്രായേൽമക്കളെ പ
23 ഠിപ്പിച്ചു. പിന്നെ അവൻ നൂന്റെ മക
നായ യോശുവയോടു: ബലവും ധൈൎയ്യ
വുമുള്ളവനായിരിക്ക; ഞാൻ യിസ്രായേൽ
മക്കളോടു സത്യംചെയ്ത ദേശത്തു നീ അ
വരെ എത്തിക്കും; ഞാൻ നിന്നോടുകൂടെ
ഇരിക്കും എന്നരുളിച്ചെയ്തു.
24 മോശെ ഈ ന്യായപ്രമാണത്തിലെ വ
ചനങ്ങൾ മുഴുവനും ഒരു പുസ്തകത്തിൽ
25 എഴുതിത്തീൎന്നപ്പോൾ യഹോവയുടെ നി
യമപെട്ടകം ചുമക്കുന്ന ലേവ്യരോടു കല്പി
26 ച്ചതു എന്തെന്നാൽ: ഈ ന്യായപ്രമാണ
പുസ്തകം എടുത്തു നിങ്ങളുടെ ദൈവമായ
യഹോവയുടെ നിയമപെട്ടകത്തിന്നരി
കെ വെപ്പിൻ; അവിടെ അതു നിന്റെ
27 നേരെ സാക്ഷിയായിരിക്കും. നിന്റെ
മത്സരസ്വഭാവവും ദുശ്ശാഠ്യവും എനിക്കു
അറിയാം; ഇതാ, ഇന്നു ഞാൻ നിങ്ങളോടു
കൂടെ ജീവിച്ചിരിക്കുമ്പോൾ തന്നേ നി
ങ്ങൾ യഹോവയോടു മത്സരികളായിരിക്കു
ന്നുവല്ലോ? എന്റെ മരണശേഷം എത്ര
28 അധികം? നിങ്ങളുടെ ഗോത്രങ്ങളുടെ
എല്ലാമൂപ്പന്മാരെയും പ്രമാണികളെയും
എന്റെ അടുക്കൽ വിളിച്ചുകൂട്ടുവിൻ; എ
ന്നാൽ ഞാൻ ഈ വചനങ്ങൾ അവരെ
പറഞ്ഞു കേൾപ്പിച്ചു അവരുടെ നേരെ
ആകാശത്തെയും ഭൂമിയെയും സാക്ഷിവെ
29 ക്കും. എന്റെ മരണശേഷം നിങ്ങൾ
വഷളത്വം പ്രവൎത്തിക്കും എന്നും ഞാൻ നി
ങ്ങളോടു ആജ്ഞാപിച്ചിട്ടുള്ള വഴി വിട്ടു
മാറിക്കളയും എന്നും എനിക്കു അറി
യാം; അങ്ങനെ നിങ്ങൾ യഹോവെക്കു
അനിഷ്ടമായുള്ളതു ചെയ്തു നിങ്ങളുടെ പ്ര
വൃത്തികളാൽ അവനെ കോപിപ്പിക്കുന്നതു
കൊണ്ടു ഭാവികാലത്തു നിങ്ങൾക്കു അന
ൎത്ഥം ഭവിക്കും.
30 അങ്ങനെ മോശെ യിസ്രായേലിന്റെ
സൎവ്വസഭയെയും ഈ പാട്ടിന്റെ വചന
ങ്ങളൊക്കെയും ചൊല്ലികേൾപ്പിച്ചു.

## ൩൨. അദ്ധ്യായം.

ആകാശമേ, ചെവിതരിക; ഞാൻ സം
സാരിക്കും;
ഭൂമി എന്റെ വായിൻവാക്കുകളെ കേൾ
ക്കട്ടെ.
മഴപോലെ എന്റെ ഉപദേശം പൊ 2
ഴിയും;
എന്റെ വചനം മഞ്ഞുപോലെയും
ഇളമ്പുല്ലിന്മേൽ പൊടിമഴപോലെയും
സസ്യത്തിന്മേൽ മാരിപോലെയും ചൊ
രിയും.
ഞാൻ യഹോവയുടെ നാമം ഘോഷിക്കും; 3
നമ്മുടെ ദൈവത്തിന്നു മഹത്വം കൊടു
പ്പിൻ.
അവൻ പാറ; അവന്റെ പ്രവൃത്തി അ 4
ത്യുത്തമം.
അവന്റെ വഴികൾ ഒക്കെയും ന്യായം;
അവൻ വിശ്വസ്തതയുള്ള ദൈവം, വ്യാജ
മില്ലാത്തവൻ;
നീതിയും നേരുമുള്ളവൻ തന്നേ.
അവർ അവനോടു വഷളത്വം കാണിച്ചു: 5
അവർ അവന്റെ മക്കളല്ല, സ്വയകളങ്ക
മത്രേ;
വക്രതയും കോട്ടവുമുള്ള തലമുറ.
ഭോഷത്വവും അജ്ഞാനവുമുള്ള ജനമേ, 6
ഇങ്ങനെയോ നിങ്ങൾ യഹോവെക്കു പ
കരം കൊടുക്കുന്നതു?
അവനല്ലോ നിന്റെ പിതാവു, നിന്റെ
ഉടയവൻ.
അവനല്ലോ നിന്നെ സൃഷ്ടിക്കയും രക്ഷി
ക്കയും ചെയ്തവൻ.
പൂൎവ്വദിവസങ്ങളെ ഓൎക്കുക; 7
മുന്തലമുറകളുടെ സംവത്സരങ്ങളെ ചി
ന്തിക്ക;

നിന്റെ പിതാവിനോടു ചോദിക്ക, അവൻ അറിയിച്ചുതരും;
നിന്റെ വൃദ്ധന്മാരോടു ചോദിക്ക, അവർ പറഞ്ഞുതരും.
8 മഹോന്നതൻ ജാതികൾക്കു അവകാശം വിഭാഗിക്കയും
മനുഷ്യപുത്രന്മാരെ വേൎപിരിക്കയും ചെയ്യുമ്പോൾ
അവൻ യിസ്രായേൽമക്കളുടെ എണ്ണത്തിന്നു തക്കവണ്ണം
ജാതികളുടെ അതൃത്തികളെ നിശ്ചയിച്ചു.
9 യഹോവയുടെ അംശം അവന്റെ ജനവും
യാക്കോബ് അവന്റെ അവകാശവും ആകുന്നു.
10 താൻ അവനെ മരുഭൂമിയിലും
ഓളി കേൾക്കുന്ന ശൂന്യപ്രദേശത്തിലും കണ്ടു.
അവനെ ചുററി പരിപാലിച്ചു
കണ്മണിപോലെ അവനെ സൂക്ഷിച്ചു.
11 കഴുകൻ തന്റെ കൂടു അനക്കി
കുഞ്ഞുങ്ങൾക്കു മീതെ പറക്കുമ്പോലെ
താൻ ചിറക വിരിച്ചു അവനെ എടുത്തു
തന്റെ ചിറകിന്മേൽ അവനെ വഹിച്ചു.
12 യഹോവ തനിയേ അവനെ നടത്തി;
അവനോടുകൂടെ അന്യദൈവം ഉണ്ടായിരുന്നില്ല.
13 അവൻ ഭൂമിയുടെ ഉന്നതങ്ങളിൽ അവനെ വാഹനമേററി;
നിലത്തെ അനുഭവംകൊണ്ടു അവൻ ഉപജീവിച്ചു.
അവനെ പാറയിൽനിന്നു തേനും
തീക്കല്ലിൽനിന്നു എണ്ണയും കുടിപ്പിച്ചു.
14 പശുക്കളുടെ വെണ്ണയെയും ആടുകളുടെ പാലിനെയും
ആട്ടിൻകുട്ടികളുടെ മേദസ്സിനെയും
ബാശാനിലെ ആട്ടുകൊററന്മാരെയും കോലാടുകളെയും
കോതമ്പിൻ കാമ്പിനെയും അവന്നു കൊടുത്തു;
നീ ദ്രാക്ഷാരക്തമായ വീഞ്ഞു കുടിച്ചു.
യെശുരൂനോ പുഷ്ടിവെച്ചു ഉതെച്ചു; 1
നീ പുഷ്ടിവെച്ചു കനത്തു തടിച്ചിരിക്കുന്നു.
തന്നെ ഉണ്ടാക്കിയ ദൈവത്തെ അവൻ ത്യജിച്ചു
തന്റെ രക്ഷയുടെ പാറയെ നിരസിച്ചു.
അവർ അന്യദൈവങ്ങളാൽ അവനെ ക്രുദ്ധിപ്പിച്ചു, 1
മ്ലേച്ഛതകളാൽ അവനെ കോപിപ്പിച്ചു.
അവർ ദുൎഭൂതങ്ങൾക്കു, ദൈവമല്ലാത്തവെക്കു, തങ്ങൾ അറിയാത്ത ദേവന്മാൎക്കു ബലികഴിച്ചു; 1
അവരുടെ പിതാക്കന്മാർ അവയെ ഭജിച്ചിട്ടില്ല,
അവ നൂതനമായി ഉത്ഭവിച്ച നവീനമൂൎത്തികൾ അത്രേ.
നിന്നെ ജനിപ്പിച്ച പാറയെ നീ വിസ്മരിച്ചു 1
നിന്നെ ഉല്പാദിപ്പിച്ച ദൈവത്തെ മറന്നുകളഞ്ഞു.
യഹോവ കണ്ടു അവരെ തള്ളിക്കളഞ്ഞു; 1
തന്റെ പുത്രീപുത്രന്മാരോടുള്ള നീരസത്താൽ തന്നേ.
അവൻ അരുളിച്ചെയ്തതു: ഞാൻ എന്റെ മുഖം അവൎക്കു മറെക്കും; 2
അവരുടെ അന്തം എന്തു എന്നു ഞാൻ നോക്കും.
അവർ വക്രതയുള്ള തലമുറ, നേരില്ലാത്ത മക്കൾ.
ദൈവമല്ലാത്തതിനെക്കൊണ്ടു എനിക്കു എരിവുവരുത്തി, 2
മിത്ഥ്യാമൂൎത്തികളാൽ എന്നെ മുഷിപ്പിച്ചു.

ഞാനും ജനമല്ലാത്തവരെക്കൊണ്ടു അവൎക്കു എരിവു വരുത്തും;
മൂഢജാതിയെക്കൊണ്ടു അവരെ മുഷിപ്പിക്കും.
22 എന്റെ കോപത്താൽ തീ ജ്വലിച്ചു
പാതാളത്തിന്റെ ആഴത്തോളം കത്തും;
ഭൂമിയെയും അതിന്റെ അനുഭവത്തെയും ദഹിപ്പിച്ചു
പൎവ്വതങ്ങളുടെ അടിസ്ഥാനങ്ങളെ കരിച്ചുകളയും.
23 ഞാൻ അനൎത്ഥങ്ങൾ അവരുടെമേൽ കുന്നിക്കും;
എന്റെ അസ്ത്രങ്ങൾ അവരുടെ നേരെ ചെലവിടും.
24 അവർ വിശപ്പുകൊണ്ടു ക്ഷയിക്കും;
ഉഷ്ണരോഗത്തിന്നും വിഷവ്യാധിക്കും ഇരയാകും.
മൃഗങ്ങളുടെ പല്ലും പന്നഗങ്ങളുടെ വിഷവും
ഞാൻ അവരുടെ ഇടയിൽ അയക്കും.
25 വീഥികളിൽ വാളും അറകളിൽ ഭീതിയും
യുവാവിനെയും യുവതിയെയും
ശിശുവിനെയും നരച്ചവനെയും സംഹരിക്കും.
26 ഞങ്ങളുടെ കൈ ജയംകൊണ്ടു;
യഹോവയല്ല ഇതൊക്കെയും ചെയ്തതു
എന്നു അവരുടെ വൈരികൾ തെററായി വിചാരിക്കയും
ശത്രു എനിക്കു ക്രോധം വരുത്തുകയും ചെയ്യും
എന്നു ഞാൻ ശങ്കിച്ചിരുന്നില്ലെങ്കിൽ,
27 ഞാൻ അവരെ ഊതിക്കളഞ്ഞു,
മനുഷ്യരിൽനിന്നു അവരുടെ ഓൎമ്മ ഇല്ലാതാക്കുമായിരുന്നു.
28 അവർ ആലോചനയില്ലാത്ത ജാതി;
അവൎക്കു വിവേകബുദ്ധിയില്ല.
29 ഹാ, അവർ ജ്ഞാനികളായി ഇതു ഗ്രഹിച്ചു
തങ്ങളുടെ ഭവിഷ്യം ചിന്തിച്ചെങ്കിൽ കൊള്ളായിരുന്നു.
അവരുടെ പാറ അവരെ വിററുകളകയും 30
യഹോവ അവരെ ഏല്പിച്ചുകൊടുക്കയും ചെയ്തിട്ടല്ലാതെ
ഒരുവൻ ആയിരംപേരെ പിന്തുടരുന്നതും
ഇരുവർ പതിനായിരംപേരെ ഓടിക്കുന്നതുമെങ്ങനെ?
അവരുടെ പാറ നമ്മുടെ പാറപോലെയല്ല, 31
അതിന്നു നമ്മുടെ ശത്രുക്കൾ തന്നേ സാക്ഷികൾ.
അവരുടെ മുന്തിരിവള്ളി സൊദോംവള്ളിയിൽനിന്നും 32
ഗൊമോരനിലങ്ങളിൽനിന്നും ഉള്ളതു;
അവരുടെ മുന്തിരിപ്പഴം നഞ്ചും
മുന്തിരിക്കുല കൈപ്പുമാകുന്നു;
അവരുടെ വീഞ്ഞു മഹാസൎപ്പത്തിൻ വിഷവും 33
മൂൎഖന്റെ കാളകൂടവും ആകുന്നു.
ഇതു എന്റെ അടുക്കൽ സംഗ്രഹിച്ചും 34
എൻ ഭണ്ഡാരത്തിൽ മുദ്രയിട്ടും ഇരിക്കുന്നില്ലയോ?
അവരുടെ കാൽ വഴുതുങ്കാലത്തേക്കു 35
പ്രതികാരവും പ്രതിഫലവും എന്റെ പക്കൽ ഉണ്ടു;
അവരുടെ അനൎത്ഥദിവസം അടുത്തിരിക്കുന്നു;
അവൎക്കു ഭവിപ്പാനുള്ളതു ബദ്ധപ്പെടുന്നു.
യഹോവ തന്റെ ജനത്തെ ന്യായം വിധിക്കും; 36
അവരുടെ ബലം ക്ഷയിച്ചുപോയി;
ബദ്ധനും സ്വതന്ത്രനും ഇല്ലാതെയായി കണ്ടിട്ടു
അവൻ സ്വദാസന്മാരെക്കുറിച്ചു അനുതപിക്കും.

37 അവരുടെ ബലികളുടെ മേദസ്സു തിന്നു
കയും
പാനീയബലിയുടെ വീഞ്ഞു കുടിക്കയും
ചെയ്തു ദേവന്മാരും
അവർ ആശ്രയിച്ച പാറയും എവിടെ?
38 അവർ എഴുന്നേററു നിങ്ങളെ സഹായിച്ചു
നിങ്ങൾക്കു ശരണമായിരിക്കട്ടെ എന്നു
അവൻ അരുളിച്ചെയ്യും.
39 ഞാൻ, ഞാൻ മാത്രമേയുള്ളു; ഞാനല്ലാതെ
ദൈവമില്ല
എന്നു ഇപ്പോൾ കണ്ടുകൊൾവിൻ.
ഞാൻ കൊല്ലുന്നു; ഞാൻ ജീവിപ്പിക്കുന്നു;
ഞാൻ തകൎക്കുന്നു; ഞാൻ സൌഖ്യമാക്കുന്നു;
എന്റെ കയ്യിൽനിന്നു വിടുവിക്കുന്നവൻ
ഇല്ല.
40 ഞാൻ ആകാശത്തേക്കു കൈ ഉയൎത്തി
സത്യം ചെയ്യുന്നതു:
നിത്യനായിരിക്കുന്ന എന്നാണ —
41 എന്റെ മിന്നലാം വാൾ ഞാൻ മൂൎച്ച
യാക്കി
എൻ കൈ ന്യായവിധി തുടങ്ങുമ്പോൾ,
ഞാൻ ശത്രുക്കളിൽ പ്രതികാരം നടത്തും;
എന്നെ ദ്വേഷിക്കുന്നവൎക്കു പകരം വീട്ടും.
42 ഹതന്മാരുടെയും ബദ്ധന്മാരുടെയും രക്ത
ത്താലും,
ശത്രുനായകന്മാരുടെ ശിരസ്സിൽനിന്നു ഒ
ലിക്കുന്നതിനാലും
ഞാൻ എന്റെ അസ്ത്രങ്ങളെ ലഹരിപ്പിക്കും;
എന്റെ വാൾ മാംസം തിന്നുകയും ചെയ്യും.
43 ജാതികളേ, അവന്റെ ജനത്തോടുകൂടെ
ഉല്ലസിപ്പിൻ;
അവൻ സ്വദാസന്മാരുടെ രക്തത്തിന്നു
പ്രതികാരം ചെയ്യും;
തന്റെ ശത്രുക്കളോടു അവൻ പകരം
വീട്ടും;
തന്റെ ദേശത്തിന്നും ജനത്തിന്നും പാപ
പരിഹാരം വരുത്തും.

അനന്തരം മോശെയും നൂന്റെ മക 44
നായ യോശുവയും വന്നു ഈ പാട്ടിന്റെ
വചനങ്ങൾ ഒക്കെയും ജനത്തെ ചൊല്ലി
കേൾപ്പിച്ചു. മോശെ ഈ സകലവചന 45
ങ്ങളും എല്ലായിസ്രായേലിനോടും സംസാ
രിച്ചുതീൎന്നപ്പോൾ അവൻ അവരോടു 46
പറഞ്ഞതു: ഈ ന്യായപ്രമാണത്തിലെ
വചനങ്ങൾ ഒക്കെയും പ്രമാണിച്ചു നട
ക്കേണ്ടതിന്നു നിങ്ങൾ നിങ്ങളുടെ മക്ക
ളോടു കല്പിപ്പാന്തക്കവണ്ണം ഞാൻ ഇന്നു
നിങ്ങൾക്കു സാക്ഷീകരിക്കുന്ന സകലവ
ചനങ്ങളും മനസ്സിൽ വെച്ചുകൊൾവിൻ.
ഇതു നിങ്ങൾക്കു വ്യൎത്ഥകാൎയ്യമല്ല, നിങ്ങളു 47
ടെ ജീവൻതന്നേ ആകുന്നു; നിങ്ങൾ കൈ
വശമാക്കേണ്ടതിന്നു യോൎദ്ദാൻ കടന്നു ചെ
ല്ലുന്ന ദേശത്തു നിങ്ങൾക്കു ഇതിനാൽ ദീ
ൎഘായുസ്സുണ്ടാകും.
അന്നു തന്നേ യഹോവ മോശെയോടു 48
അരുളിച്ചെയ്തതു: നീ യെരീഹോവിന്നെ 49
തിരെ മോവാബ്ദേശത്തുള്ള ഈ അബാ
രീംപൎവ്വതത്തിൽ നെബോമലമുകളിൽ ക
യറി ഞാൻ യിസ്രായേൽമക്കൾക്കു അവകാ
ശമായി കൊടുക്കുന്ന കനാൻദേശത്തെ
നോക്കി കാണ്ക. നിന്റെ സഹോദര 50
നായ അഹരോൻ ഹോർപൎവ്വതത്തിൽവെ
ച്ചു മരിച്ചു തന്റെ ജനത്തോടു ചേൎന്നതു
പോലെ നീ കയറുന്ന പൎവ്വതത്തിൽവെച്ചു
നീയും മരിച്ചു നിന്റെ ജനത്തോടു ചേരും.
നിങ്ങൾ സീൻമരുഭൂമിയിൽ കാദേശിലെ 51
കലഹജലത്തിങ്കൽ യിസ്രായേൽമക്കളുടെ
മദ്ധ്യേവെച്ചു എന്നോടു അകൃത്യം ചെയ്ക
കൊണ്ടും യിസ്രായേൽമക്കളുടെ മദ്ധ്യേ
വെച്ചു എന്നെ ശുദ്ധീകരിക്കായ്കകൊണ്ടും
തന്നേ. നീ ദേശത്തെ നിന്റെ മുമ്പിൽ 52
കാണും; എങ്കിലും ഞാൻ യിസ്രായേൽ
മക്കൾക്കു കൊടുക്കുന്ന ദേശത്തു നീ കട
ക്കയില്ല.

## ൩൩. അദ്ധ്യായം.

ദൈവപുരുഷനായ മോശെ തന്റെ മരണത്തിന്നു മുമ്പെ യിസ്രായേൽമക്കളെ അനുഗ്രഹിച്ച അനുഗ്രഹം ആവിതു:
2 അവൻ പറഞ്ഞതെന്തെന്നാൽ:
യഹോവ സീനായിൽനിന്നു വന്നു,
അവൎക്കു സേയീരിൽനിന്നു ഉദിച്ചു,
പാറാൻപൎവ്വതത്തിൽനിന്നു വിളങ്ങി,
ലക്ഷോപിലക്ഷം വിശുദ്ധന്മാരുടെ അടുക്കൽനിന്നു വന്നു;
അവൎക്കുവേണ്ടി അഗ്നിമയമായോരു പ്രമാണം
അവന്റെ വലങ്കയ്യിൽ ഉണ്ടായിരുന്നു.
3 അതേ, അവൻ ജനത്തെ സ്നേഹിക്കുന്നു;
അവന്റെ സകലവിശുദ്ധന്മാരും തൃക്കയ്യിൽ ഇരിക്കുന്നു.
അവർ തൃക്കാല്ക്കൽ ഇരുന്നു;
അവൻ തിരുവചനങ്ങൾ പ്രാപിച്ചു.
4 യാക്കോബിന്റെ സഭെക്കു അവകാശമായി
മോശെ നമുക്കു ന്യായപ്രമാണം കല്പിച്ചുതന്നു.
5 ജനത്തിന്റെ തലവന്മാരും
യിസ്രായേൽഗോത്രങ്ങളും കൂടിയപ്പോൾ
അവൻ യെശുരൂന്നു രാജാവായിരുന്നു.
6 രൂബേൻ മരിക്കാതെ ജീവിച്ചിരിക്കട്ടെ;
അവന്റെ പുരുഷന്മാർ കുറയാതിരിക്കട്ടെ.
7 യെഹൂദെക്കുള്ള അനുഗ്രഹമായിട്ടു അവൻ പറഞ്ഞതു:
യഹോവേ, യെഹൂദയുടെ അപേക്ഷ കേട്ടു
അവനെ സ്വജനത്തിലേക്കു കൊണ്ടുവരേണമേ.
തന്റെ കൈകളാൽ അവൻ തനിക്കായി പൊരുന്നു;
ശത്രുക്കളുടെ നേരെ നീ അവന്നു തുണയായിരിക്കേണമേ.

ലേവിയെക്കുറിച്ചു അവൻ പറഞ്ഞതു: 8
നിന്റെ തുമ്മീമും ഊറീമും നിൻഭക്തന്റെ പക്കൽ ഇരിക്കുന്നു;
നീ മസ്സയിൽവെച്ചു പരീക്ഷിക്കയും
കലഹജലത്തിങ്കൽ നീ പൊരുകയും
ചെയ്തവന്റെ പക്കൽ തന്നേ.
അവൻ അപ്പനെയും അമ്മയെയും കുറിച്ചു: 9
ഞാൻ അവരെ കണ്ടില്ല എന്നു പറഞ്ഞു;
സഹോദരന്മാരെ അവൻ ആദരിച്ചില്ല;
സ്വന്തമക്കളെ നോക്കിയതുമില്ല.
നിന്റെ വചനം അവർ പ്രമാണിച്ചു,
നിന്റെ നിയമം കാത്തുകൊൾകയും ചെയ്തു.
അവർ യാക്കോബിന്നു നിന്റെ വിധികളും 10
യിസ്രായേലിന്നു ന്യായപ്രമാണവും ഉപദേശിക്കും;
അവർ നിന്റെ സന്നിധിയിൽ സുഗന്ധധൂപവും
യാഗപീഠത്തിന്മേൽ സൎവ്വാംഗഹോമവും അൎപ്പിക്കും.
യഹോവേ, അവന്റെ ധനത്തെ അനുഗ്രഹിക്കേണമേ; 11
അവന്റെ പ്രവൃത്തിയിൽ പ്രസാദിക്കേണമേ.
അവന്റെ എതിരികളും അവനെ ദ്വേഷിക്കുന്നവരും എഴുന്നേല്ക്കാതവണ്ണം
അവരുടെ അരകളെ തകൎത്തുകളയേണമേ.
ബെന്യാമീനെക്കുറിച്ചു അവൻ പറഞ്ഞതു: 12
അവൻ യഹോവെക്കു പ്രിയൻ;
തത്സന്നിധിയിൽ നിൎഭയം വസിക്കും;
താൻ അവനെ എല്ലായ്പോഴും മറെച്ചുകൊള്ളുന്നു;
അവന്റെ ഗിരികളുടെ മദ്ധ്യേ അധിവസിക്കുന്നു.

13 യോസേഫിനെക്കുറിച്ചു അവൻ പറഞ്ഞതു:
ആകാശത്തിലെ വിശിഷ്ടവസ്തുവായ മഞ്ഞുകൊണ്ടും
താഴെ കിടക്കുന്ന അഗാധജലംകൊണ്ടും
14 സൂൎയ്യനാൽ ഉളവാകുന്ന വിശേഷഫലംകൊണ്ടും
പ്രതിമാസികചന്ദ്രനാൽ ഉളവാകും വിശിഷ്ടഫലംകൊണ്ടും
15 പുരാതനപൎവ്വതങ്ങളുടെ ശ്രേഷ്ഠസാധനങ്ങൾകൊണ്ടും
ശാശ്വതശൈലങ്ങളുടെ വിശിഷ്ടവസ്തുക്കൾകൊണ്ടും
ഭൂമിയിലെ വിശേഷവസ്തുക്കളും സമൃദ്ധിയും കൊണ്ടും
അവന്റെ ദേശം യഹോവയാൽ അനുഗ്രഹിക്കപ്പെട്ടതാറാകട്ടെ.
16 മുൾപ്പടൎപ്പിൽ വസിച്ചവന്റെ പ്രസാദം
യോസേഫിന്റെ ശിരസ്സിന്മേലും
തന്റെ സഹോദരന്മാരിൽ പ്രഭുവായവന്റെ നെറുകമേലും വരുമാറാകട്ടെ.
17 അവന്റെ കടിഞ്ഞൂൽക്കൂറ്റൻ അവന്റെ പ്രതാപം;
അവന്റെ കൊമ്പുകൾ കാട്ടുപോത്തിന്റെ കൊമ്പുകൾ;
അവയാൽ അവൻ സകലജാതികളെയും
ഭൂസീമാവാസികളെയും വെട്ടി ഓടിക്കും;
അവ എഫ്രയീമിന്റെ പതിനായിരങ്ങളും
മനശ്ശെയുടെ ആയിരങ്ങളും തന്നേ.
18 സെബൂലൂനെക്കുറിച്ചു അവൻ പറഞ്ഞതു:
സെബൂലൂനേ, നിന്റെ പ്രയാണത്തിലും,
യിസ്സാഖാരേ, നിന്റെ കൂടാരങ്ങളിലും സന്തോഷിക്ക.
19 അവർ ജാതികളെ പൎവ്വതത്തിലേക്കു വിളിക്കും:
അവിടെ നീതിയാഗങ്ങളെ കഴിക്കും.
അവർ സമുദ്രങ്ങളുടെ സമൃദ്ധിയും
മണലിലെ നിക്ഷേപങ്ങളും വലിച്ചുകുടിക്കും.
ഗാദിനെക്കുറിച്ചു അവൻ പറഞ്ഞതു: 20
ഗാദിനെ വിസ്താരമാക്കുന്നവൻ അനുഗ്രഹിക്കപ്പെട്ടവൻ.
ഒരു സിംഹിപോലെ അവൻ പതുങ്ങിക്കിടന്നു
ഭുജവും നെറുകയും പറിച്ചുകീറുന്നു.
അവൻ ആദ്യഭാഗം തിരഞ്ഞെടുത്തു; 21
അവിടെ നായകന്റെ ഓഹരി സംഗ്രഹിച്ചുവെച്ചിരുന്നു;
അവൻ ജനത്തിന്റെ തലവന്മാരോടുകൂടെ യഹോവയുടെ നീതിയും
യിസ്രായേലുമായി അവന്റെ വിധികളും നടത്തി.
ദാനെക്കുറിച്ചു അവൻ പറഞ്ഞതു: 22
ദാൻ ബാലസിംഹം ആകുന്നു;
അവൻ ബാശാനിൽനിന്നു ചാടുന്നു.
നഫ്താലിയെക്കുറിച്ചു അവൻ പറഞ്ഞതു: 23
നഫ്താലിയേ, പ്രസാദംകൊണ്ടു തൃപ്തനും
യഹോവയുടെ അനുഗ്രഹം നിറഞ്ഞവനുമായി
പടിഞ്ഞാറും തെക്കും കൈവശമാക്കുക.
ആശേരിനെക്കുറിച്ചു അവൻ പറഞ്ഞതു: 24
ആശേർ പുത്രസമ്പത്തുകൊണ്ടു അനുഗ്രഹിക്കപ്പെട്ടവൻ;
അവൻ സഹോദരന്മാൎക്കു ഇഷ്ടനായിരിക്കട്ടെ;
അവൻ കാൽ എണ്ണയിൽ മുക്കട്ടെ.
നിന്റെ ഓടാമ്പൽ ഇരിമ്പും താമ്രവും ആയിരിക്കട്ടെ; 25
നിന്റെ ബലം ജീവപൎയ്യന്തം നില്ക്കട്ടെ.
യെശുരൂന്റെ ദൈവത്തെപ്പോലെ ഒരുത്തനുമില്ല; 26
നിന്റെ സഹായത്തിന്നായി അവൻ ആകാശത്തുടെ

തന്റെ മഹിമയിൽ മേഘാരൂഢനായി
വരുന്നു.
27 പുരാതനനായ ദൈവം നിന്റെ സങ്കേതം;
കിഴെ ശാശ്വതഭുജങ്ങൾ ഉണ്ടു;
അവൻ ശത്രുവിനെ നിന്റെ മുമ്പിൽ
നിന്നു നീക്കിക്കളഞ്ഞു
സംഹരിക്ക എന്നു കല്പിച്ചിരിക്കുന്നു.
28 ധാന്യവും വീഞ്ഞുമുള്ള ദേശത്തു യിസ്രാ
യേൽ നിൎഭയമായും
യാക്കോബിൻ ഉറവു തനിച്ചും വസിക്കുന്നു;
ആകാശം അവനു മഞ്ഞു പൊഴിക്കുന്നു.
29 യിസ്രായേലേ, നീ ഭാഗ്യവാൻ; നിനക്കു
തുല്യൻ ആർ?
യഹോവയാൽ രക്ഷിക്കപ്പെട്ട ജനമേ,
അവൻ നിന്റെ സഹായത്തിൻ പരി
ചയും
നിന്റെ മഹിമയുടെ വാളും ആകുന്നു.
നിന്റെ ശത്രുക്കൾ നിന്നോടു അനുസര
ണം നടിക്കും;
നീ അവരുടെ ഉന്നതങ്ങളിന്മേൽ നട
കൊള്ളും.

## ൩൪. അദ്ധ്യായം.

അനന്തരം മോശെ മോവാബ് സമഭൂമി
യിൽനിന്നു യെരീഹോവിന്നെതിരെയുള്ള
നെബോപൎവ്വതത്തിൽ പിസ്ഗാമുകളിൽ ക
യറി; യഹോവ ദാൻവരെ ഗിലെയാദ്
2 ദേശം ഒക്കെയും നഫ്താലിദേശമൊക്കെ
യും എഫ്രയീമിന്റെയും മനശ്ശെയുടെയും
ദേശവും പടിഞ്ഞാറെ കടൽവരെ യഹൂദാ
3 ദേശം ഒക്കെയും തെക്കെദേശവും ഈന്ത
നഗരമായ യെരീഹോവിന്റെ താഴ്വീതി
മുതൽ സോവാർവരെയുള്ള സമഭൂമിയും
4 അവനെ കാണിച്ചു. അബ്രാഹാമിനോ
ടും യിസ്ഹാക്കിനോടും യാക്കോബിനോടും:
ഞാൻ നിന്റെ സന്തതിക്കു കൊടുക്കുമെന്നു
സത്യംചെയ്ത ദേശം ഇതു തന്നേ; ഞാൻ
അതു നിന്റെ കണ്ണിന്നു കാണിച്ചുതന്നു;
എന്നാൽ നീ അവിടേക്കു കടന്നുപോകയി
ല്ല എന്നു യഹോവ അവനോടു കല്പിച്ചു.
അങ്ങനെ യഹോവയുടെ ദാസനായ മോ 5
ശെ യഹോവയുടെ വചനപ്രകാരം അ
വിടെ മോവാബ് ദേശത്തുവെച്ചു മരിച്ചു.
അവൻ അവനെ മോവാബ് ദേശത്തു 6
ബേത്ത്-പെയോരിന്നെതിരെയുള്ള താഴ്വ
രയിൽ അടക്കി; എങ്കിലും ഇന്നുവരെയും
അവന്റെ ശവക്കുഴിയുടെ സ്ഥലം ആരും
അറിയുന്നില്ല. മോശെ മരിക്കുമ്പോൾ അ 7
വനു നൂറ്റിരുപതു വയസ്സായിരുന്നു; അ
വന്റെ കണ്ണു മങ്ങാതെയും അവന്റെ ദേ
ഹബലം ക്ഷയിക്കാതെയും ഇരുന്നു. യി 8
സ്രായേൽമക്കൾ മോശെയെക്കുറിച്ചു മോവാ
ബ് സമഭൂമിയിൽ മുപ്പതു ദിവസം കരഞ്ഞു
കൊണ്ടിരുന്നു; അങ്ങനെ മോശെയെക്കുറി
ച്ചു കരഞ്ഞു വിലാപിക്കുന്ന കാലം തികഞ്ഞു.
നൂന്റെ മകനായ യോശുവയെ മോശെ 9
കൈവെച്ചനുഗ്രഹിച്ചിരുന്നതുകൊണ്ടു അ
വൻ ജ്ഞാനാത്മപൂൎണ്ണനായ്തീൎന്നു; യഹോവ
മോശെയോടു കല്പിച്ചതുപോലെ യിസ്രാ
യേൽമക്കൾ അവനെ അനുസരിച്ചു. എ 10
ന്നാൽ മിസ്രയീംദേശത്തു ഫറവോനോടും
അവന്റെ സകലഭൃത്യന്മാരോടും അവ
ന്റെ സൎവ്വദേശത്തോടും ചെയ്വാൻ യഹോ
വ മോശെയെ നിയോഗിച്ചയച്ച സകല
അത്ഭുതങ്ങളും ഭുജവീൎയ്യവും എല്ലായിസ്രാ 11
യേലും കാൺകെ മോശെ പ്രവൎത്തിച്ച ഭയ
ങ്കര കാൎയ്യമൊക്കെയും വിചാരിച്ചാൽ
യഹോവ അഭിമുഖമായി അറിഞ്ഞ മോ 12
ശെയെപ്പോലെ ഒരു പ്രവാചകൻ യിസ്രാ
യേലിൽ പിന്നെ ഉണ്ടായിട്ടില്ല.

# JOSHUA

## യോശുവ

### ൧. അദ്ധ്യായം.

യഹോവയുടെ ദാസനായ മോശെയു
ടെ മരണശേഷം യഹോവ നൂന്റെ മക
നായി മോശെയുടെ ശുശ്രൂഷകനായ യോ
2 ശുവയോടു അരുളിച്ചെയ്തതു: എന്റെ
ദാസനായ മോശെ മരിച്ചു; ആകയാൽ
നീയും ഈ ജനമൊക്കെയും പുറപ്പെട്ടു യോ
ൎദ്ദാന്നക്കരെ ഞാൻ യിസ്രായേൽമക്കൾക്കു
കൊടുക്കുന്ന ദേശത്തേക്കു കടന്നുപോക
3 വിൻ. നിങ്ങളുടെ ഉള്ളങ്കാൽ ചവിട്ടുന്ന
സ്ഥലമൊക്കെയും ഞാൻ മോശെയോടു
കല്പിച്ചതുപോലെ നിങ്ങൾക്കു തന്നിരിക്കു
4 ന്നു. മരുഭൂമിയും ഈ ലെബാനോനും തുട
ങ്ങി ഫ്രാത്ത് എന്ന മഹാനദിവരെയും
ഹിത്യരുടെ ദേശം ഒക്കെയും പടിഞ്ഞാറു
മഹാസമുദ്രം വരെയും നിങ്ങളുടെ അതി
5 രായിരിക്കും. നിന്റെ ജീവകാലത്തു ഒരി
ക്കലും ഒരു മനുഷ്യനും നിന്റെ നേരെ
നില്ക്കയില്ല; ഞാൻ മോശെയോടുകൂടെ ഇ
രുന്നതുപോലെ നിന്നോടുകൂടെയും ഇരി
ക്കും; ഞാൻ നിന്നെ കൈവിടുകയില്ല,
6 ഉപേക്ഷിക്കയും ഇല്ല. ഉറപ്പും ധൈൎയ്യവും
ഉള്ളവനായിരിക്ക; ഞാൻ അവൎക്കു കൊടു
ക്കുമെന്നു അവരുടെ പിതാക്കന്മാരോടു സ
ത്യം ചെയ്ത ദേശം നീ ഈ ജനത്തിന്നു അ
7 വകാശമായി വിഭാഗിക്കും. എന്റെ ദാ
സനായ മോശെ നിന്നോടു കല്പിച്ചിട്ടുള്ള
ന്യായപ്രമാണമൊക്കെയും അനുസരിച്ചു
നടക്കേണ്ടതിന്നു നല്ല ഉറപ്പും ധൈൎയ്യവും
ഉള്ളവനായി മാത്രം ഇരിക്ക; ചെല്ലുന്നേട
ത്തൊക്കെയും നീ ശുഭമായിരിക്കേണ്ടതിന്നു
അതു വിട്ടു ഇടത്തോട്ടോ വലത്തോട്ടോ മാ
റരുതു. ഈ ന്യായപ്രമാണപുസ്തകത്തി 8
ലുള്ളതു നിന്റെ വായിൽനിന്നു നീങ്ങി
പ്പോകരുതു; അതിൽ എഴുതിയിരിക്കുന്ന
തുപോലെ ഒക്കെയും പ്രമാണിച്ചു നടക്കേ
ണ്ടതിന്നു നീ രാവും പകലും അതു ധ്യാനി
ച്ചുകൊണ്ടിരിക്കേണം; എന്നാൽ നിന്റെ
പ്രവൃത്തി സാധിക്കും; നീ കൃതാൎത്ഥനായും
ഇരിക്കും. നിന്റെ ദൈവമായ യഹോ 9
വ നീ പോകുന്നേടത്തൊക്കെയും നിന്നോ
ടുകൂടെ ഉള്ളതുകൊണ്ടു ഉറപ്പും ധൈൎയ്യവു
മുള്ളവനായിരിക്ക; ഭയപ്പെടരുതു, ഭ്രമിക്ക
യും അരുതു എന്നു ഞാൻ നിന്നോടു കല്പി
ച്ചുവല്ലോ.

എന്നാറെ യോശുവ ജനത്തിന്റെ പ്ര 10
മാണികളോടു കല്പിച്ചതു: പാളയത്തിൽ 11
കൂടി കടന്നു ജനത്തോടു: നിങ്ങളുടെ ദൈ
വമായ യഹോവ നിങ്ങൾക്കു അവകാശ
മായി തരുന്ന ദേശം കൈവശമാക്കുവാൻ
ചെല്ലേണ്ടതിന്നു നിങ്ങൾ മൂന്നു ദിവസം
കഴിഞ്ഞിട്ടു യോൎദ്ദാന്നക്കരെ കടക്കേണ്ടതാ
കയാൽ ഭക്ഷണസാധനം ഒരുക്കിക്കൊൾ
വിൻ എന്നു കല്പിപ്പിൻ.

പിന്നെ യോശുവ രൂബേന്യരോടും ഗാ 12
ദ്യരോടും മനശ്ശെയുടെ പാതിഗോത്രത്തോ
ടും പറഞ്ഞതു എന്തെന്നാൽ: യഹോവ 13
യുടെ ദാസനായ മോശെ നിങ്ങളോടു ക
ല്പിച്ച വചനം ഓൎത്തുകൊൾവിൻ; നിങ്ങ
ളുടെ ദൈവമായ യഹോവ നിങ്ങൾക്കു
സ്വസ്ഥത നല്കി ഈ ദേശവും തന്നിരിക്കു

14 ന്നു. നിങ്ങളുടെ ഭാൎയ്യമാരും കുഞ്ഞുകുട്ടിക
ളും നിങ്ങളുടെ കന്നുകാലികളും യോൎദ്ദാന്നി
ക്കരെ മോശെ നിങ്ങൾക്കു തന്നിട്ടുള്ള ദേ
ശത്തിരിക്കട്ടെ; എന്നാൽ നിങ്ങളിൽ യുദ്ധ
പ്രാപ്തന്മാരായവർ ഒക്കെയും സന്നദ്ധരാ
യി നിങ്ങളുടെ സഹോദരന്മാൎക്കു മുമ്പായി
15 കടന്നുചെന്നു യഹോവ നിങ്ങൾക്കു എന്ന
പോലെ നിങ്ങളുടെ സഹോദരന്മാൎക്കും
സ്വസ്ഥത നല്കുകയും നിങ്ങളുടെ ദൈവ
മായ യഹോവ അവൎക്കു കൊടുക്കുന്ന ദേശം
അവർ കൈവശമാക്കുകയും ചെയ്യുവോളം
അവരെ സഹായിക്കേണം; അതിന്റെ
ശേഷം നിങ്ങൾ യഹോവയുടെ ദാസനാ
യ മോശെ കിഴക്കു യോൎദ്ദാന്നിക്കരെ നി
ങ്ങൾക്കു തന്നിട്ടുള്ള അവകാശദേശത്തേക്കു
മടങ്ങിവന്നു അതിനെ അനുഭവിച്ചുകൊ
16 ള്ളേണം. അവർ യോശുവയോടു: നീ
ഞങ്ങളോടു കല്പിക്കുന്നതൊക്കെയും ഞ
ങ്ങൾ ചെയ്യും; ഞങ്ങളെ അയക്കുന്നേട
17 ത്തൊക്കെയും ഞങ്ങൾ പോകും. ഞങ്ങൾ
മോശെയെ സകലത്തിലും അനുസരിച്ച
തുപോലെ നിന്നെയും അനുസരിക്കും;
നിന്റെ ദൈവമായ യഹോവ മോശെ
യോടുകൂടെ ഇരുന്നതുപോലെ നിന്നോടു
18 കൂടെയും ഇരുന്നാൽ മതി. ആരെങ്കിലും
നിന്റെ കല്പന മറുക്കയും നീ കല്പിക്കുന്ന
യാതൊന്നിലും നിന്റെ വാക്കു അനുസരി
ക്കാതിരിക്കയും ചെയ്താൽ അവൻ മരിക്കേ
ണം: ഉറപ്പും ധൈൎയ്യവും ഉള്ളവനായി
മാത്രം ഇരുന്നാലും എന്നു ഉത്തരം പറഞ്ഞു.

## ൨. അദ്ധ്യായം.

**അ**നന്തരം നൂന്റെ മകനായ യോശുവ
രഹസ്യമായി ഒറ്റുനോക്കേണ്ടതിന്നു ശി
ത്തീമിൽനിന്നു രണ്ടുപേരെ അയച്ചു: നി
ങ്ങൾ പോയി ദേശവും യെരീഹോപട്ടണ
വും നോക്കിവരുവിൻ എന്നു പറഞ്ഞു.
അവർ പുറപ്പെട്ടു രാഹാബ് എന്നു പേരു
ള്ളോരു വേശ്യയുടെ വീട്ടിൽ ചെന്നു അ
വിടെ പാൎത്തു. യിസ്രായേൽമക്കളിൽ ചി 2
ലർ ദേശത്തെ ശോധനചെയ്വാൻ രാത്രി
യിൽ ഇവിടെ വന്നിരിക്കുന്നു എന്നു യെ
രീഹോരാജാവിന്നു അറിവുകിട്ടി. യെരീ 3
ഹോരാജാവു രാഹാബിന്റെ അടുക്കൽ ആ
ളയച്ചു: നിന്റെ അടുക്കൽ വന്നു വീട്ടിൽ
കയറിയിരിക്കുന്ന മനുഷ്യരെ പുറത്തിറക്കി
ത്തരിക; അവർ ദേശമൊക്കെയും ഒറ്റു
നോക്കുവാൻ വന്നവരാകുന്നു എന്നു പറ
യിച്ചു. ആ സ്ത്രീ അവരെ രണ്ടുപേരെ 4
യും കൂട്ടിക്കൊണ്ടുപോയി ഒളിപ്പിച്ചിട്ടു: അ
വർ എന്റെ അടുക്കൽ വന്നിരുന്നു എങ്കി
ലും എവിടത്തുകാർ എന്നു ഞാൻ അറിഞ്ഞി
ല്ല; ഇരുട്ടായപ്പോൾ, പട്ടണവാതിൽ അ 5
ടെക്കുന്ന സമയത്തു, അവർ പുറപ്പെട്ടുപോ
യി; എവിടേക്കു പോയി എന്നു ഞാൻ അ
റിയുന്നില്ല; വേഗത്തിൽ അവരുടെ പി
ന്നാലെ ചെല്ലുവിൻ; എന്നാൽ അവരെ
കണ്ടുപിടിക്കാം എന്നു പറഞ്ഞു. എന്നാൽ 6
അവൾ അവരെ വീട്ടിൻമുകളിൽ കൊ
ണ്ടുപോയി അവിടെ അടുക്കിവെച്ചിരുന്ന
ചണത്തണ്ടുകളുടെ ഇടയിൽ ഒളിപ്പിച്ചിരു
ന്നു. ആ ആളുകൾ യോൎദ്ദാനിലേക്കുള്ള 7
വഴിയായി കടവുകൾ വരെ അവരെ തി
രഞ്ഞുചെന്നു; തിരഞ്ഞുചെന്നവർ പുറ
പ്പെട്ട ഉടനെ പട്ടണവാതിൽ അടെച്ചു.
എന്നാൽ അവർ കിടപ്പാൻ പോകുംമുമ്പെ 8
അവൾ മുകളിൽ അവരുടെ അടുക്കൽ ചെ
ന്നു അവരോടു പറഞ്ഞതു: യഹോവ ഈ 9
ദേശം നിങ്ങൾക്കു തന്നിരിക്കുന്നു; നിങ്ങ
ളെയുള്ള ഭീതി ഞങ്ങളുടെമേൽ വീണിരി
ക്കുന്നു; ഈ ദേശത്തിലെ നിവാസികൾ
എല്ലാവരും നിങ്ങളുടെ നിമിത്തം ഉരുകി
പ്പോകുന്നു എന്നു ഞാൻ അറിയുന്നു. നി 10
ങ്ങൾ മിസ്രയീമിൽനിന്നു പുറപ്പെട്ടുവരു

മ്പോൾ യഹോവ നിങ്ങൾക്കു വേണ്ടി ചെ
ങ്കടലിലെ വെള്ളം വററിച്ചതും യോൎദ്ദാന്ന
ക്കരെവെച്ചു നിങ്ങൾ നിൎമ്മൂലമാക്കിയ
സീഹോൻ, ഓഗ് എന്ന രണ്ടു അമോൎയ്യ
രാജാക്കന്മാരോടു ചെയ്തതും ഞങ്ങൾ കേട്ടു.
11 കേട്ടപ്പോൾ തന്നേ ഞങ്ങളുടെ ഹൃദയം
ഉരുകി; നിങ്ങളുടെ നിമിത്തം എല്ലാവൎക്കും
ധൈൎയ്യം കെട്ടുപോയി; നിങ്ങളുടെ ദൈ
വമായ യഹോവ തന്നേ മീതെ സ്വൎഗ്ഗത്തി
ലും താഴെ ഭൂമിയിലും ദൈവം ആകുന്നു.
12 ആകയാൽ ഞാൻ നിങ്ങളോടു ദയ ചെയ്തു
കൊണ്ടു നിങ്ങളും എന്റെ പിതൃഭവന
13 ത്തോടു ദയ ചെയ്തു എന്റെ അപ്പനെയും
അമ്മയെയും എന്റെ സഹോദരന്മാരെയും
സഹോദരിമാരെയും അവൎക്കുള്ള സകല
ത്തെയും ജീവനോടെ രക്ഷിച്ചു ഞങ്ങളുടെ
ജീവനെ മരണത്തിൽനിന്നു വിടുവിക്കുമെ
ന്നു യഹോവയെച്ചൊല്ലി എന്നോടു സത്യം
ചെയ്തുയും ഉറപ്പുള്ള ഒരു ലക്ഷ്യം തരികയും
14 വേണം. അവർ അവളോടു: ഞങ്ങളു
ടെ ഈ കാൎയ്യം നിങ്ങൾ അറിയിക്കാതെ
യിരുന്നാൽ നിങ്ങളുടെ ജീവന്നു പകരം
ഞങ്ങളുടെ ജീവൻ വെച്ചുകൊടുക്കും. യ
ഹോവ ഈ ദേശം ഞങ്ങൾക്കു തരുമ്പോൾ
ഞങ്ങൾ നിന്നോടു ദയയും വിശ്വസ്തതയും
15 കാണിക്കും എന്നു ഉത്തരം പറഞ്ഞു. എ
ന്നാറെ അവൾ അവരെ കിളിവാതിലൂടെ
ഒരു കയറുകെട്ടി ഇറക്കി; അവളുടെ വീടു
കോട്ടമതിലിന്മേൽ ആയിരുന്നു; അവൾ
16 മതിലിന്മേൽ പാൎത്തിരുന്നു. അവൾ
അവരോടു: തിരഞ്ഞുപോയവർ നിങ്ങളെ
കണ്ടുപിടിക്കാതിരിക്കേണ്ടതിന്നു നിങ്ങൾ
പൎവ്വതത്തിൽ കയറി അവർ മടങ്ങിപ്പോരു
വോളം മൂന്നു ദിവസം അവിടെ ഒളിച്ചിരി
പ്പിൻ; അതിന്റെ ശേഷം നിങ്ങളുടെ വ
17 ഴിക്കു പോകാം എന്നു പറഞ്ഞു. അവർ
അവളോടു പറഞ്ഞതു: ഞങ്ങൾ ഈ ദേശ

ത്തു വരുമ്പോൾ, നീ ഞങ്ങളെ ഇറക്കിവി
ട്ട ഈ കിളിവാതിലൂൽ ഈ ചുവപ്പുചരടു
കെട്ടുകയും നിന്റെ അപ്പനെയും അമ്മ 18
യെയും സഹോദരന്മാരെയും പിതൃഭവന
ത്തെയൊക്കെയും നിന്റെ അടുക്കൽ വീ
ട്ടിൽ വരുത്തിക്കൊള്ളുകയും വേണം.
അല്ലെങ്കിൽ നീ ഞങ്ങളെക്കൊണ്ടു ചെയ്യി 19
ച്ച സത്യത്തിൽനിന്നു ഞങ്ങൾ ഒഴിവുള്ള
വരാകും. ആരെങ്കിലും വീട്ടുവാതിലിന്നു
പുറത്തിറങ്ങിയാൽ അവന്റെ രക്തം അ
വന്റെ തലമേൽ ഇരിക്കും; ഞങ്ങൾ കുററ
മില്ലാത്തവർ ആകും; നിന്നോടുകൂടെ വീ
ട്ടിൽ ഇരിക്കുമ്പോൾ വല്ലവനും അവന്റെ
മേൽ കൈവെച്ചാൽ അവന്റെ രക്തം
ഞങ്ങളുടെ തലമേൽ ഇരിക്കും. എന്നാൽ 20
നീ ഞങ്ങളുടെ കാൎയ്യം അറിയിച്ചാൽ നീ
ഞങ്ങളെക്കൊണ്ടു ചെയ്യിച്ച സത്യത്തിൽ
നിന്നു ഞങ്ങൾ ഒഴിവുള്ളവർ ആകും.
അതിന്നു അവൾ: നിങ്ങൾ പറഞ്ഞതു 21
പോലെ ആകട്ടെ എന്നു പറഞ്ഞു അവരെ
അയച്ചു; അങ്ങനെ അവർ പോയി; അ
വൾ ആ ചുവപ്പുചരടു കിളിവാതിലൂൽ
കെട്ടി. അവർ പുറപ്പെട്ടു പൎവ്വതത്തിൽ 22
ചെന്നു; തിരഞ്ഞുപോയവർ മടങ്ങിപ്പോ
രുംവരെ മൂന്നു ദിവസം അവിടെ താമസി
ച്ചു; തിരഞ്ഞുപോയവർ വഴിനീളേ അ
വരെ അന്വേഷിച്ചു; കണ്ടില്ല താനും.
അങ്ങനെ അവർ ഇരുവരും പൎവ്വതത്തിൽ 23
നിന്നു ഇറങ്ങി അക്കരെ കടന്നു നൂന്റെ
മകനായ യോശുവയുടെ അടുക്കൽ ചെ
ന്നു തങ്ങൾക്കു സംഭവിച്ചതു ഒക്കെയും അ
വനെ അറിയിച്ചു: യഹോവ ദേശമൊ 24
ക്കെയും നമ്മുടെ കയ്യിൽ ഏല്പിച്ചിരിക്കുന്നു
നിശ്ചയം; ദേശത്തിലെ നിവാസികൾ
എല്ലാവരും നമ്മുടെ നിമിത്തം ഉരുകി
പ്പോകുന്നു എന്നു അവർ യോശുവയോടു
പറഞ്ഞു.

ട്ടിൻകുട്ടിയെയും ഭോജനയാഗത്തെയും
കൊണ്ടുവന്നു ഒരു പാറമേൽ യഹോവെ
ക്കു യാഗം കഴിച്ചു; മാനോഹയും ഭാൎയ്യയും
നോക്കിക്കൊണ്ടിരിക്കെ അവൻ ഒരു അ
20 തിശയം പ്രവൎത്തിച്ചു. അഗ്നിജ്വാല യാ
ഗപീഠത്തിന്മേൽനിന്നു ആകാശത്തിലേക്കു
പൊങ്ങിയപ്പോൾ യഹോവയുടെ ദൂതൻ
യാഗപീഠത്തിൻെറ ജ്വാലയോടുകൂടെ ക
യറിപ്പോയി; മാനോഹയും ഭാൎയ്യയും കണ്ടു
21 സാഷ്ടാംഗം വീണു. യഹോവയുടെ ദൂതൻ
മാനോഹെക്കും ഭാൎയ്യെക്കും പിന്നെ പ്രത്യ
ക്ഷനായില്ല; അങ്ങനെ അതു യഹോവയു
ടെ ദൂതൻ എന്നു മാനോഹ അറിഞ്ഞു.
22 ദൈവത്തെ കണ്ടതുകൊണ്ടു നാം മരിച്ചു
പോകും എന്നു മാനോഹ ഭാൎയ്യയോടു പറ
23 ഞ്ഞു. ഭാൎയ്യ അവനോടു: നമ്മെ കൊല്ലു
വാൻ യഹോവെക്കു ഇഷ്ടമായിരുന്നു എ
ങ്കിൽ അവൻ നമ്മുടെ കയ്യിൽനിന്നു ഹോ
മയാഗവും ഭോജനയാഗവും കൈക്കൊൾ
കയോ ഇവ ഒക്കെയും നമുക്കു കാണിച്ചുത
രികയോ ഈ സമയത്തു ഇതുപോലെയു
ള്ള കാൎയ്യം നമ്മെ അറിയിക്കയോ ചെയ്യു
24 യില്ലായിരുന്നു എന്നു പറഞ്ഞു. അനന്ത
രം സ്ത്രീ ഒരു മകനെ പ്രസവിച്ചു, അവ
ന്നു ശിംശോൻ എന്നു പേരിട്ടു. ബാലൻ
വളൎന്നു; യഹോവ അവനെ അനുഗ്രഹിച്ചു.
25 സോരെക്കും എസ്തായോലിന്നും മദ്ധ്യേയുള്ള
മഹനേ-ദാനിൽവെച്ചു യഹോവയുടെ ആ
ത്മാവു അവനെ ഉദ്യമിപ്പിച്ചുതുടങ്ങി.

## ൧൪. അദ്ധ്യായം.

അനന്തരം ശിംശോൻ തിമ്നയിലേക്കു
ചെന്നു തിമ്നയിൽ ഒരു ഫെലിസ്ത്യകന്യക
2 യെ കണ്ടു. അവൻ വന്നു തൻെറ അപ്പ
നെയും അമ്മയെയും അറിയിച്ചു: ഞാൻ
തിമ്നയിൽ ഒരു ഫെലിസ്ത്യകന്യകയെ ക
ണ്ടിരിക്കുന്നു; അവളെ എനിക്കു ഭാൎയ്യയാ
യിട്ടു എടുക്കേണം എന്നു പറഞ്ഞു. അവ 3
ൻെറ അപ്പനും അമ്മയും അവനോടു:
അഗ്രചൎമ്മികളായ ഫെലിസ്ത്യരിൽനിന്നു
നീ ഒരു ഭാൎയ്യയെ എടുപ്പാൻ പോകേണ്ടു
തിന്നു നിൻെറ സഹോദരന്മാരുടെ കന്യ
കമാരിലും നമ്മുടെ സകലജനത്തിലും യാ
തൊരുത്തിയും ഇല്ലയോ എന്നു ചോദിച്ച
തിന്നു ശിംശോൻ തൻെറ അപ്പനോടു:
അവളെ എനിക്കു എടുക്കേണം; അവളെ
എനിക്കു ബോധിച്ചിരിക്കുന്നു എന്നു പറ
ഞ്ഞു. ഇതു യഹോവയാൽ ഉണ്ടായതു 4
എന്നു അവൻെറ അപ്പനും അമ്മയും അറി
ഞ്ഞില്ല; അവൻ ഫെലിസ്ത്യരുടെ നേരെ
അവസരം അന്വേഷിക്കയായിരുന്നു. ആ
കാലത്തു ഫെലിസ്ത്യരായിരുന്നു യിസ്രായേ
ലിനെ വാണിരുന്നതു.

അങ്ങനെ ശിംശോനും അവൻെറ അ 5
പ്പനും അമ്മയും തിമ്നയിലേക്കു പോയി
തിമ്നെക്കരികെയുള്ള മുന്തിരിത്തോട്ടങ്ങ
ളിൽ എത്തിയപ്പോൾ ഒരു ബാലസിംഹം
അവൻെറ നേരെ അലറിവന്നു. അ 6
പ്പോൾ യഹോവയുടെ ആത്മാവു അവ
ൻെറമേൽ വന്നു; കയ്യിൽ ഒന്നും ഇല്ലാ
തിരിക്കെ അവൻ അതിനെ ഒരു ആട്ടിൻ
കുട്ടിയെപ്പോലെ കീറിക്കളഞ്ഞു; താൻ
ചെയ്തതു അപ്പനോടും അമ്മയോടും പറ
ഞ്ഞില്ല. പിന്നെ അവൻ ചെന്നു ആ സ്ത്രീ 7
യോടു സംസാരിച്ചു; അവളെ ശിംശോന്നു
ബോധിച്ചു. കുറെക്കാലം കഴിഞ്ഞശേഷം 8
അവൻ അവളെ വിവാഹം കഴിപ്പാൻ
തിരികെ പോകയിൽ സിംഹത്തിൻെറ
ഉടൽ നോക്കേണ്ടതിന്നു മാറിച്ചെന്നു; സിം
ഹത്തിൻെറ ഉടലിന്നകത്തു ഒരു തേനീച്ച
ക്കൂട്ടവും തേനും കണ്ടു. അതു അവൻ ക 9
യ്യിൽ എടുത്തു തിന്നുംകൊണ്ടു നടന്നു, അ
പ്പൻെറയും അമ്മയുടെയും അടുക്കൽ ചെന്നു
അവൎക്കും കൊടുത്തു അവരും തിന്നു;

എന്നാൽ തേൻ ഒരു സിംഹത്തിന്റെ ഉട
ലിൽനിന്ന എടുത്തു എന്ന അവൻ അവ
10 രോടു പറഞ്ഞില്ല. അങ്ങനെ അവന്റെ
അപ്പൻ ആ സ്ത്രീയുടെ വീട്ടിൽ ചെന്നു;
ശിംശോൻ അവിടെ ഒരു വിരുന്നകഴി
ച്ചു; യൌവനക്കാർ അങ്ങനെ ചെയ്യു പ
11 തിവായിരുന്നു. അവർ അവനെ കണ്ട
പ്പോൾ അവനോടുകൂടെ ഇരിപ്പാൻ മുപ്പതു
12 തോഴന്മാരെ കൊണ്ടുവന്നു. ശിംശോൻ
അവരോടു: ഞാൻ നിങ്ങളോടു ഒരു കടം
പറയാം; വിരുന്നിന്റെ ഏഴു ദിവസത്തി
ന്നകം നിങ്ങൾ അതു വീട്ടിയാൽ ഞാൻ
നിങ്ങൾക്കു മുപ്പതു ഉള്ളങ്കിയും മുപ്പതു വി
13 ശേഷവസ്ത്രവും തരാം. വീട്ടുവാൻ നി
ങ്ങൾക്കു കഴിഞ്ഞില്ലെങ്കിലോ നിങ്ങൾ
എനിക്കു മുപ്പതു ഉള്ളങ്കിയും മുപ്പതു വിശേ
ഷവസ്ത്രവും തരേണം എന്നു പറഞ്ഞു.
അവർ അവനോടു: നിന്റെ കടം പറ
ക; ഞങ്ങൾ കേൾക്കട്ടെ എന്നു പറഞ്ഞു.
14 അവൻ അവരോടു:
ഭോക്താവിൽനിന്നു ഭോജനവും
മല്ലനിൽനിന്നു മധുരവും പുറപ്പെട്ടു
എന്നു പറഞ്ഞു. എന്നാൽ കടം വീട്ടുവാൻ
മൂന്നു ദിവസത്തോളം അവൎക്കു കഴിഞ്ഞില്ല.
15 ഏഴാം ദിവസത്തിലോ അവർ ശിംശോ
ന്റെ ഭാൎയ്യയോടു: ഞങ്ങൾക്കു പറഞ്ഞുതരു
വാൻ തക്കവണ്ണം നിന്റെ ഭൎത്താവിനെ
വശീകരിക്ക; അല്ലെങ്കിൽ ഞങ്ങൾ നി
ന്നെയും നിന്റെ പിതൃഭവനത്തെയും തീ
വെച്ചു ചുട്ടുകളയും; ഞങ്ങളുടെ വസ്തു കര
സ്ഥമാക്കേണ്ടതിന്നോ നിങ്ങൾ ഞങ്ങളെ
16 വിളിച്ചതു എന്നു പറഞ്ഞു. ശിംശോന്റെ
ഭാൎയ്യ അവന്റെ മുമ്പിൽ കരഞ്ഞു: നീ
എന്നെ സ്നേഹിക്കുന്നില്ല, എന്നെ ദ്വേഷി
ക്കുന്നു; എന്റെ അസ്മാദികളോടു ഒരു കടം
പറഞ്ഞിട്ടു എനിക്കു അതു പറഞ്ഞുതന്നില്ല
ല്ലോ എന്നു പറഞ്ഞു. അവൻ അവളോടു:
എന്റെ അപ്പന്നും അമ്മെക്കും ഞാൻ അതു
പറഞ്ഞുകൊടുത്തിട്ടില്ല; പിന്നെ നിനക്കു
പറഞ്ഞുതരുമോ എന്നു പറഞ്ഞു. വിരുന്നി 17
ന്റെ ഏഴു ദിവസവും അവൾ അവന്റെ
മുമ്പിൽ കരഞ്ഞുകൊണ്ടിരുന്നു; ഏഴാം ദിവ
സം അവൾ അവനെ അസഹ്യപ്പെടുത്തു
കകൊണ്ടു അവൻ പറഞ്ഞുകൊടുത്തു; അ
വൾ തന്റെ അസ്മാദികൾക്കും കടം പറ
ഞ്ഞുകൊടുത്തു. ഏഴാം ദിവസം സൂൎയ്യൻ 18
അസ്തമിക്കും മുമ്പെ പട്ടണക്കാർ അവ
നോടു: തേനിനെക്കാൾ മധുരമുള്ളതു
എന്തു? സിംഹത്തെക്കാൾ ബലമുള്ളതു
എന്തു എന്നു പറഞ്ഞു. അതിന്നു അവൻ
അവരോടു: നിങ്ങൾ എന്റെ പശുക്കിടാ
വിനെ പൂട്ടി ഉഴുതില്ലെങ്കിൽ എന്റെ കടം
വീട്ടുകയില്ലായിരുന്നു എന്നു പറഞ്ഞു.
പിന്നെ, യഹോവയുടെ ആത്മാവു അവ 19
ന്റെമേൽ വന്നു; അവൻ അസ്കലോനി
ലേക്കു ചെന്നു മുപ്പതുപേരെ കൊന്നു അ
വരുടെ ഉടുപ്പൂരി കടംവീട്ടിയവൎക്കു വസ്ത്രം
കൊടുത്തു. അവന്റെ കോപം ജ്വലിച്ചു;
അവൻ തന്റെ അപ്പന്റെ വീട്ടിൽ പോ
യി. ശിംശോന്റെ ഭാൎയ്യ അവന്റെ കൂട്ടു 20
കാരനായിരുന്ന തോഴന്നു ഭാൎയ്യയായ്തീൎന്നു.

## ൧൫. അദ്ധ്യായം.

കുറെക്കാലം കഴിഞ്ഞിട്ടു കോതമ്പുകൊയ്ത്തു
കാലത്തു ശിംശോൻ ഒരു കോലാട്ടിൻകുട്ടി
യെയുംകൊണ്ടു തന്റെ ഭാൎയ്യയെ കാണ്മാൻ
ചെന്നു: ശയനഗൃഹത്തിൽ എന്റെ ഭാൎയ്യ
യുടെ അടുക്കൽ ഞാൻ കടന്നുചെല്ലട്ടെ
എന്നു പറഞ്ഞു. അവളുടെ അപ്പനോ അ
വനെ അകത്തു കടപ്പാൻ സമ്മതിക്കാതെ:
നിനക്കു അവളിൽ കേവലം അനിഷ്ടമാ 2
യി എന്നു ഞാൻ വിചാരിച്ചതുകൊണ്ടു
അവളെ നിന്റെ തോഴന്നു കൊടുത്തു
പോയി; അവളുടെ അനുജത്തി അവളെ

ക്കാൾ സുന്ദരിയല്ലോ? അവൾ മററവൾക്കു
പകരം നിനക്കു ഇരിക്കട്ടെ എന്നു പറഞ്ഞു.
3 അതിന്നു ശിംശോൻ: ഇപ്പോൾ ഫെലി
സ്ത്യൎക്കു ഒരു ദോഷം ചെയ്താൽ ഞാൻ കുററ
4 ക്കാരനല്ല എന്നു പറഞ്ഞു. ശിംശോൻ
പോയി മുന്നൂറു കുറുക്കന്മാരെ പിടിച്ചു
വാലോടുവാൽ ചേൎത്തു പന്തം എടുത്തു ഈ
രണ്ടു വാലിന്നിടയിൽ ഓരോ പന്തംവെച്ചു
5 കെട്ടി. പന്തത്തിന്നു തീ കൊളുത്തി ഫെ
ലിസ്ത്യരുടെ വിളവിലേക്കു വിട്ടു, കററയും
വിളവും ഒലിവുതോട്ടങ്ങളും എല്ലാം ചുട്ടുക
6 ളഞ്ഞു. ഇതു ചെയ്തതു ആർ എന്നു ഫെ
ലിസ്ത്യർ അന്വേഷിച്ചാറെ തിമ്നക്കാരന്റെ
മരുമകൻ ശിംശോൻ; അവന്റെ ഭാൎയ്യ
യെ അവൻ എടുത്തു തോഴന്നു കൊടു
ത്തുകളഞ്ഞു എന്നു അവൎക്കു അറിവു കിട്ടി;
ഫെലിസ്ത്യർ ചെന്നു അവളെയും അവളു
ടെ അപ്പനെയും തീയിലിട്ടു ചുട്ടുകളഞ്ഞു.
7 അപ്പോൾ ശിംശോൻ അവരോടു: നിങ്ങൾ
ഈവിധം ചെയ്യുന്നു എങ്കിൽ ഞാൻ നി
ങ്ങളെ പ്രതികാരം ചെയ്യാതെ വിടുകയില്ല
8 എന്നു പറഞ്ഞു, അവരെ കഠിനമായി
അടിച്ചു തുടയും നടുവും തകൎത്തുകളഞ്ഞു.
പിന്നെ അവൻ ചെന്നു ഏതാംപാറയുടെ
ഗഹ്വരത്തിൽ പാൎത്തു.
9 എന്നാൽ ഫെലിസ്ത്യർ ചെന്നു യെഹൂദ
യിൽ പാളയമിറങ്ങി ലേഹിയിൽ എല്ലാം
10 പരന്നു. നിങ്ങൾ ഞങ്ങളുടെ നേരെ
വന്നിരിക്കുന്നതു എന്തു എന്നു യെഹൂദ്യർ
ചോദിച്ചു. ശിംശോൻ ഞങ്ങളോടു ചെ
യ്തതുപോലെ ഞങ്ങൾ അവനോടും ചെ
യ്യേണ്ടതിന്നു അവനെ പിടിച്ചുകെട്ടുവാൻ
വന്നിരിക്കുന്നു എന്നു അവർ ഉത്തരം പ
11 റഞ്ഞു. അപ്പോൾ യെഹൂദയിൽനിന്നു
മൂവായിരംപേർ ഏതാംപാറയുടെ ഗഹ്വ
രത്തിങ്കൽ ചെന്നു ശിംശോനോടു: ഫെലി
സ്ത്യർ നമ്മെ വാഴുന്നു എന്നു നീ അറിയു
ന്നില്ലയോ? നീ ഞങ്ങളോടു ഇച്ചെയ്തതു
എന്തു എന്നു ചോദിച്ചു. അവർ എന്നോടു
ചെയ്തതുപോലെ ഞാൻ അവരോടും ചെയ്തു
എന്നു അവൻ അവരോടു പറഞ്ഞു. അവർ 12
അവനോടു: ഫെലിസ്ത്യരുടെ കയ്യിൽ ഏ
ല്പിക്കേണ്ടതിന്നു നിന്നെ പിടിച്ചുകെട്ടു
വാൻ ഞങ്ങൾ വന്നിരിക്കുന്നു എന്നു പറ
ഞ്ഞു. ശിംശോൻ അവരോടു: നിങ്ങൾ
തന്നേ എന്നെ കൊല്ലുകയില്ല എന്നു എ
ന്നോടു സത്യം ചെയ്വിൻ എന്നു പറഞ്ഞു.
അവർ അവനോടു: ഇല്ല; ഞങ്ങൾ നിന്നെ 13
കൊല്ലുകയില്ല; നിന്നെ പിടിച്ചുകെട്ടി അ
വരുടെ കയ്യിൽ ഏല്പിക്കേയുള്ളു എന്നു പ
റഞ്ഞു. അങ്ങനെ അവർ രണ്ടു പുതിയ
കയർകൊണ്ടു അവനെ കെട്ടി പാറയിൽ
നിന്നു കൊണ്ടുപോയി. അവൻ ലേഹി 14
യിൽ എത്തിയപ്പോൾ ഫെലിസ്ത്യർ അവ
നെ കണ്ടിട്ടു ആൎത്തു. അപ്പോൾ യഹോവ
യുടെ ആത്മാവു അവന്റെമേൽ വന്നു
അവന്റെ കൈ കെട്ടിയിരുന്ന കയർ
തീകൊണ്ടു കരിഞ്ഞ ചണനൂൽപോലെ
ആയി; അവന്റെ ബന്ധനങ്ങൾ കൈ
മേൽനിന്നു ദ്രവിച്ചുപോയി. അവൻ ഒരു 15
കഴുതയുടെ പച്ചത്താടിയെല്ലു കണ്ടു കൈ
നീട്ടി എടുത്തു അതുകൊണ്ടു ആയിരം
പേരെ കൊന്നുകളഞ്ഞു:

കഴുതയുടെ താടിയെല്ലുകൊണ്ടു 16
കുന്നു ഒന്നു, കുന്നു രണ്ടു;
കഴുതയുടെ താടിയെല്ലുകൊണ്ടു
ആയിരംപേരെ ഞാൻ സംഹരിച്ചു

എന്നു ശിംശോൻ പറഞ്ഞു. ഇങ്ങനെ 17
പറഞ്ഞുകഴിഞ്ഞിട്ടു അവൻ താടിയെല്ലു
കയ്യിൽനിന്നു എറിഞ്ഞുകളഞ്ഞു; ആ സ്ഥല
ത്തിന്നു രാമത്ത്-ലേഹി എന്നു പേരായി.
പിന്നെ അവൻ വളരെ ദാഹിച്ചിട്ടു യ 18
ഹോവയോടു നിലവിളിച്ചു: അടിയന്റെ
കയ്യാൽ ഈ മഹാജയം നീ നല്കിയല്ലോ;

ഇപ്പോൾ ഞാൻ ദാഹംകൊണ്ടു മരിച്ചു
അഗ്രചർമ്മികളുടെ കയ്യിൽ വീഴേണമോ
19 എന്നു പറഞ്ഞു. അപ്പോൾ ദൈവം ലേ
ഹിയിൽ ഒരു കുഴി പിളരുമാറാക്കി, അ
തിൽനിന്നു വെള്ളം പുറപ്പെട്ടു; അവൻ
കുടിച്ചു ചൈതന്യം പ്രാപിച്ചു വീണ്ടും
ജീവിച്ചു. അതുകൊണ്ടു അതിന്നു ഏൻ-
ഹക്കോരേ എന്നു പേരായി; അതു ഇന്നു
20 വരെയും ലേഹിയിൽ ഉണ്ടു. അവൻ
ഫെലിസ്ത്യരുടെ കാലത്തു യിസ്രായേലിന്നു
ഇരുപതു സംവത്സരം ന്യായപാലനം
ചെയ്തു.

## ൧൬. അദ്ധ്യായം.

അനന്തരം ശിംശോൻ ഗസ്സയിൽ ചെന്നു
അവിടെ ഒരു വേശ്യയെ കണ്ടു അവളു
2 ടെ അടുക്കൽ ചെന്നു. ശിംശോൻ ഇവി
ടെ വന്നിരിക്കുന്നു എന്നു ഗസ്യൎക്കു അറി
വുകിട്ടി; അവർ വന്നു വളഞ്ഞു അവനെ
പിടിപ്പാൻ രാത്രിമുഴുവനും പട്ടണവാതി
ല്ക്കൽ പതിയിരുന്നു; നേരം വെളുക്കു
മ്പോൾ അവനെ കൊന്നുകളയാം എന്നു
പറഞ്ഞു രാത്രിമുഴുവനും അനങ്ങാതിരു
3 ന്നു. ശിംശോൻ അൎദ്ധരാത്രിവരെ കി
ടന്നുറങ്ങി അൎദ്ധരാത്രിയിൽ എഴുന്നേറ്റു
പട്ടണവാതിലിന്റെ കതകും കട്ടിളക്കാൽ
രണ്ടും ഓടാമ്പലോടുകൂടെ പറിച്ചെടുത്തു
ചുമലിൽ വെച്ചു പുറപ്പെട്ടു ഹെബ്രോന്നെ
തിരെയുള്ള മലമുകളിൽ കൊണ്ടുപോയി.
4 അതിന്റെശേഷം അവൻ സോരേക്‌
താഴ്വരയിൽ ദെലീലാ എന്നു പേരുള്ള ഒരു
5 സ്ത്രീയെ സ്നേഹിച്ചു. ഫെലിസ്ത്യപ്രഭുക്ക
ന്മാർ അവളുടെ അടുക്കൽ വന്നു അവ
ളോടു: നീ അവനെ വശീകരിച്ചു അവ
ന്റെ മഹാശക്തി ഏതിൽ എന്നും ഞങ്ങൾ
അവനെ പിടിച്ചുകെട്ടി ഒതുക്കേണ്ടതിന്നു
എങ്ങനെ സാധിക്കും എന്നും അറിഞ്ഞു
കൊൾക; ഞങ്ങൾ ഓരോരുത്തൻ ആ
യിരത്തൊരുനൂറു വെള്ളിപ്പണം വീതം
നിനക്കു തരാം എന്നു പറഞ്ഞു. അങ്ങ 6
നെ ദെലീലാ ശിംശോനോടു: നിന്റെ മ
ഹാശക്തി ഏതിൽ ആകുന്നു? ഏതിനാൽ
നിന്നെ ബന്ധിച്ചു ഒതുക്കാം? എനിക്കു പ
റഞ്ഞുതരേണം എന്നു പറഞ്ഞു. ശിം 7
ശോൻ അവളോടു: ഒരിക്കലും ഉണങ്ങാ
തെ പച്ചയായ ഏഴു ഞാണുകൊണ്ടു എ
ന്നെ ബന്ധിച്ചാൽ എന്റെ ബലം ക്ഷയി
ച്ചു ഞാൻ ശേഷം മനുഷ്യരെപ്പോലെ
ആകും എന്നു പറഞ്ഞു. ഫെലിസ്ത്യപ്രഭു 8
ക്കന്മാർ ഉണങ്ങാത്ത ഏഴു പച്ച ഞാണു
അവളുടെ അടുക്കൽ കൊണ്ടുവന്നു; അവ
കൊണ്ടു അവൾ അവനെ ബന്ധിച്ചു.
അവളുടെ ഉൾമുറിയിൽ പതിയിരിപ്പു 9
കാർ പാൎത്തിരുന്നു. അവൾ അവനോടു:
ശിംശോനേ, ഫെലിസ്ത്യർ ഇതാ വരുന്നു
എന്നു പറഞ്ഞു. ഉടനെ അവൻ തീ തൊ
ട്ട ചണനൂൽപോലെ ഞാണുകളെ പൊ
ട്ടിച്ചുകളഞ്ഞു; അവന്റെ ശക്തിയുടെ രഹ
സ്യം വെളിപ്പെട്ടതുമില്ല. പിന്നെ ദെലീ 10
ലാ ശിംശോനോടു: നീ എന്നെ ചതിച്ചു
എന്നോടു ഭോഷ്കു പറഞ്ഞു; നിന്നെ ഏതി
നാൽ ബന്ധിക്കാം എന്നു ഇപ്പോൾ എനിക്കു
പറഞ്ഞുതരേണം എന്നു പറഞ്ഞു. അ 11
വൻ അവളോടു: ഒരിക്കലും പെരുമാറീ
ട്ടില്ലാത്ത പുതിയ കയർകൊണ്ടു എന്നെ
ബന്ധിച്ചാൽ എന്റെ ബലം ക്ഷയിച്ചു
ഞാൻ ശേഷം മനുഷ്യരെപ്പോലെ ആകും
എന്നു പറഞ്ഞു. ദേലീലാ പുതിയ കയർ 12
വാങ്ങി അവനെ ബന്ധിച്ചിട്ടു: ശിംശോ
നേ, ഫെലിസ്ത്യർ ഇതാ വരുന്നു എന്നു അ
വനോടു പറഞ്ഞു. പതിയിരിപ്പുകാർ ഉൾ
മുറിയിൽ ഉണ്ടായിരുന്നു. അവനോ ഒരു
നൂൽപോലെ തന്റെ കൈമേൽനിന്നു
അതു പൊട്ടിച്ചുകളഞ്ഞു. ദെലീലാ ശിം 13

ശോനോടു: ഇതുവരെ നീ എന്നെ ചതി
ച്ചു എന്നോടു ഭോഷ്കു പറഞ്ഞു; നിന്നെ
ഏതിനാൽ ബന്ധിക്കാമെന്നു എനിക്കു പറ
ഞ്ഞുതരേണം എന്നു പറഞ്ഞു. അവൻ അ
വളോടു: എന്റെ തലയിലെ ഏഴു ജടനൂ
ല്പാവിൽ ചേൎത്തു നെയ്താൽ സാധിക്കും എ
14 ന്നു പറഞ്ഞു. അവൾ അങ്ങനെ ചെയ്തു
കുററി അടിച്ചുറപ്പിച്ചുംവെച്ചു അവനോടു:
ശിംശോനേ, ഫെലിസ്ത്യർ ഇതാ വരുന്നു
എന്നു പറഞ്ഞു. അവൻ ഉറക്കമുണൎന്നു
നെയ്ത്തുതടിയുടെ കുററിയും പാവും പറി
15 ച്ചെടുത്തുകളഞ്ഞു. അപ്പോൾ അവൾ അ
വനോടു: നിന്റെ ഹൃദയം എന്നോടുകൂ
ടെ ഇല്ലാതിരിക്കെ നീ എന്നെ സ്നേഹിക്കു
ന്നു എന്നു പറയുന്നതു എങ്ങനെ? ഈ മൂ
ന്നു പ്രാവശ്യം നീ എന്നെ ചതിച്ചു; നി
ന്റെ മഹാശക്തി ഏതിൽ ആകുന്നു എന്നു
എനിക്കു പറഞ്ഞുതന്നില്ല എന്നു പറഞ്ഞു.
16 ഇങ്ങനെ അവൾ അവനെ ദിവസംപ്ര
തി വാക്കുകളാൽ ബുദ്ധിമുട്ടിച്ചു അസഹ്യ
പ്പെടുത്തി; അവൻ മരിപ്പാന്തക്കവണ്ണം
വ്യസനപരവശനായി തീൎന്നിട്ടു തന്റെ
ഉള്ളം മുഴുവനും അവളെ അറിയിച്ചു:
17 ക്ഷൌരക്കത്തി എന്റെ തലയിൽ തൊട്ടി
ട്ടില്ല; ഞാൻ അമ്മയുടെ ഗൎഭംമുതൽ ദൈ
വത്തിന്നു വ്രതസ്ഥൻ ആകുന്നു; ക്ഷൌ
രം ചെയ്താൽ എന്റെ ബലം എന്നെ വിട്ടു
പോകും; ഞാൻ ബലഹീനനായി ശേഷം
മനുഷ്യരെപ്പോലെ ആകും എന്നു അവളോ
18 ടു പറഞ്ഞു. തന്റെ ഉള്ളം മുഴുവനും അ
വൻ അറിയിച്ചു എന്നു കണ്ടപ്പോൾ ദെലീ
ലാ ഫെലിസ്ത്യപ്രഭുക്കന്മാരെ വിളിപ്പാൻ
ആളയച്ചു: ഇന്നു വരുവിൻ; അവൻ ത
ന്റെ ഉള്ളം മുഴുവനും എന്നെ അറിയിച്ചി
രിക്കുന്നു എന്നു പറയിച്ചു. ഫെലിസ്ത്യപ്ര
ഭുക്കന്മാർ അവളുടെ അടുക്കൽ വന്നു, പ
19 ണവും കയ്യിൽ കൊണ്ടുവന്നു. അവൾ
അവനെ മടിയിൽ ഉറക്കി, ഒരു ആളെ
വിളിപ്പിച്ചു തലയിലെ ജട ഏഴും കളയി
ച്ചു; അവൾ അവനെ ഒതുക്കിത്തുടങ്ങി;
അവന്റെ ശക്തി അവനെ വിട്ടുപോയി.
പിന്നെ അവൾ: ശിംശോനേ, ഫെലി 20
സ്ത്യർ ഇതാ വരുന്നു എന്നു പറഞ്ഞു. ഉടനെ
അവൻ ഉറക്കമുണൎന്നു; യഹോവ തന്നെ
വിട്ടു എന്നറിയാതെ: ഞാൻ മുമ്പിലത്തെ
പ്പോലെ കുടഞ്ഞൊഴിഞ്ഞുകളയും എന്നു വി
ചാരിച്ചു. ഫെലിസ്ത്യരോ അവനെ പി 21
ടിച്ചു കണ്ണു കുത്തിപ്പൊട്ടിച്ചു ഗസ്സയിലേക്കു
കൊണ്ടുപോയി ചെമ്പുചങ്ങലകൊണ്ടു ബ
ന്ധിച്ചു; അവൻ കാരാഗൃഹത്തിൽ മാവു
പൊടിച്ചുകൊണ്ടിരുന്നു. അവന്റെ തല 22
മുടി കളഞ്ഞശേഷം വീണ്ടും വളൎന്നു തു
ടങ്ങി.

അനന്തരം ഫെലിസ്ത്യപ്രഭുക്കന്മാർ: ന 23
മ്മുടെ വൈരിയായ ശിംശോനെ നമ്മുടെ
ദേവൻ നമ്മുടെ കയ്യിൽ ഏല്പിച്ചിരിക്കുന്നു
എന്നു പറഞ്ഞു തങ്ങളുടെ ദേവനായ ദാ
ഗോന്നു ഒരു വലിയ ബലികഴിപ്പാനും ഉ
ത്സവം ഘോഷിപ്പാനും ഒരുമിച്ചുകൂടി.
പുരുഷാരം അവനെ കണ്ടപ്പോൾ: നമ്മു 24
ടെ ദേശം ശൂന്യമാക്കുകയും നമ്മിൽ അ
നേകരെ കൊല്ലുകയും ചെയ്തു നമ്മുടെ
വൈരിയെ നമ്മുടെ ദേവൻ നമ്മുടെ ക
യ്യിൽ ഏല്പിച്ചിരിക്കുന്നു എന്നു പറഞ്ഞു ത
ങ്ങളുടെ ദേവനെ പുകഴ്ത്തി. അവർ ആ 25
നന്ദത്തിലായപ്പോൾ: നമ്മുടെ മുമ്പിൽ
കളിപ്പാൻ ശിംശോനെ കൊണ്ടുവരുവിൻ
എന്നു പറഞ്ഞു ശിംശോനെ കാരാഗൃഹ
ത്തിൽനിന്നു വരുത്തി; അവൻ അവരു
ടെ മുമ്പിൽ കളിച്ചു; തൂണുകളുടെ ഇടയി
ലായിരുന്നു അവനെ നിൎത്തിയിരുന്നതു.
ശിംശോൻ തന്നെ കൈക്കു പിടിച്ച ബാ 26
ല്യക്കാരനോടു: ക്ഷേത്രം നില്ക്കുന്ന തൂണു
ചാരിയിരിക്കേണ്ടതിന്നു ഞാൻ അവയെ

27 തപ്പിനോക്കട്ടെ എന്നു പറഞ്ഞു. എന്നാൽ
ക്ഷേത്രത്തിൽ പുരുഷന്മാരും സ്ത്രീകളും നി
റഞ്ഞിരുന്നു; സകലഫെലിസ്ത്യപ്രഭുക്ക
ന്മാരും അവിടെ ഉണ്ടായിരുന്നു; ശിം
ശോൻ കളിക്കുന്നതു കണ്ടുകൊണ്ടിരുന്ന
പുരുഷന്മാരും സ്ത്രീകളുമായി ഏകദേശം
മൂവായിരംപേർ മാളികയിൽ ഉണ്ടായിരു
28 ന്നു. അപ്പോൾ ശിംശോൻ യഹോവ
യോടു പ്രാർത്ഥിച്ചു: കർത്താവായ യഹോ
വേ, എന്നെ ഓർക്കേണമേ; ദൈവമേ,
ഞാൻ എന്റെ രണ്ടു കണ്ണിന്നും വേണ്ടി
ഫെലിസ്ത്യരോടു പ്രതികാരം ചെയ്യേണ്ടതി
ന്നു ഈ ഒരു പ്രാവശ്യം മാത്രം എനിക്കു ശ
29 ക്തി നല്കേണമേ എന്നു പറഞ്ഞു. ക്ഷേ
ത്രം നില്ക്കുന്ന രണ്ടു നടുത്തൂണും ഒന്നു വല
ങ്കൈകൊണ്ടും മറേറതു ഇടങ്കൈകൊണ്ടും
ശിംശോൻ പിടിച്ചു അവയോടു ചാരി:
30 ഞാൻ ഫെലിസ്ത്യരോടുകൂടെ മരിക്കട്ടെ
എന്നു ശിംശോൻ പറഞ്ഞു ശക്തിയോടെ
കുനിഞ്ഞു; ഉടനെ ക്ഷേത്രം അതിലുള്ള
പ്രഭുക്കന്മാരുടെയും സകലജനത്തിന്റെ
യും മേൽ വീണു. അങ്ങനെ അവൻ മര
ണസമയത്തു കൊന്നവർ ജീവകാലത്തു
കൊന്നവരെക്കാൾ അധികമായിരുന്നു.
31 അവന്റെ സഹോദരന്മാരും പിതൃഭവന
മൊക്കെയും ചെന്നു അവനെ എടുത്തു
സോരെക്കും എസ്തായോലിന്നും മദ്ധ്യേ അ
വന്റെ അപ്പനായ മാനോഹയുടെ ശ്മശാ
നസ്ഥലത്തു അടക്കംചെയ്തു. അവൻ യി
സ്രായേലിന്നു ഇരുപതു സംവത്സരം ന്യാ
യപാലനം ചെയ്തിരുന്നു.

## ൧൭. അദ്ധ്യായം.

എഫ്രയീംമലനാട്ടിൽ മീഖാവു എന്നു പേ
2 രുള്ള ഒരു പുരുഷൻ ഉണ്ടായിരുന്നു. അ
വൻ തന്റെ അമ്മയോടു: നിനക്കു കളവു
പോയതും നീ ഒരു ശപഥം ചെയ്തു ഞാൻ
കേൾക്കെ പറഞ്ഞതുമായ ആയിരത്തൊരു
നൂറു വെള്ളിപ്പണം ഇതാ, എന്റെ പക്കൽ
ഉണ്ടു; ഞാനാകുന്നു അതു എടുത്തതു എന്നു
പറഞ്ഞു. എന്റെ മകനേ, നീ യഹോ
വയാൽ അനുഗ്രഹിക്കപ്പെട്ടവൻ എന്നു
അവന്റെ അമ്മ പറഞ്ഞു. അവൻ ആ 3
ആയിരത്തൊരുനൂറു വെള്ളിപ്പണം അ
മ്മെക്കു മടക്കിക്കൊടുത്തപ്പോൾ അവന്റെ
അമ്മ: കൊത്തുപണിയും വാർപ്പുപണിയു
മായ ഒരു വിഗ്രഹം ഉണ്ടാക്കുവാൻ ഞാൻ
ഈ വെള്ളി എന്റെ മകന്നു വേണ്ടി യ
ഹോവെക്കു നേർന്നിരിക്കുന്നു; ആകയാൽ
ഞാൻ അതു നിനക്കു മടക്കിത്തരുന്നു എ
ന്നു പറഞ്ഞു. അവൻ വെള്ളി തന്റെ 4
അമ്മെക്കു മടക്കിക്കൊടുത്തപ്പോൾ അവ
ന്റെ അമ്മ ഇരുനൂറു വെള്ളിപ്പണം എടു
ത്തു തട്ടാന്റെ കയ്യിൽ കൊടുത്തു; അവൻ
അതുകൊണ്ടു കൊത്തുപണിയും വാർപ്പുപ
ണിയുമായ ഒരു വിഗ്രഹം ഉണ്ടാക്കി; അതു
മീഖാവിന്റെ വീട്ടിൽ ഉണ്ടായിരുന്നു.
മീഖാവിന്നു ഒരു ദേവമന്ദിരം ഉണ്ടായിരു 5
ന്നു; അവൻ ഒരു ഏഫോദും ഗൃഹബിംബ
വും ഉണ്ടാക്കിച്ചു തന്റെ പുത്രന്മാരിൽ ഒരു
ത്തനെ കരപൂരണം കഴിച്ചു; അവൻ അ
വന്റെ പുരോഹിതനായ്തീർന്നു. അക്കാല 6
ത്തു യിസ്രായേലിൽ രാജാവില്ലായിരുന്നു;
ഓരോരുത്തൻ ബോധിച്ചതുപോലെ ന
ടന്നു.

യെഹൂദയിലെ ബേത്ത്-ലേഹെമ്യനാ 7
യി യെഹൂദാഗോത്രത്തിൽനിന്നു വന്നിരു
ന്ന ഒരു യുവാവു ഉണ്ടായിരുന്നു; അവൻ
ലേവ്യനും അവിടെ വന്നു പാർത്തവനു
ത്രേ. തരംകിട്ടുന്നേടത്തു ചെന്നു പാർപ്പാൻ 8
വേണ്ടി അവൻ യെഹൂദയിലെ ബേത്ത്ലേ
ഹെംപട്ടണം വിട്ടു പുറപ്പെട്ടു തന്റെ പ്ര
യാണത്തിൽ എഫ്രയീംമലനാട്ടിൽ മീഖാ
വിന്റെ വീടുവരെ എത്തി. മീഖാവു അ 9

വനോടു: നീ എവിടെനിന്നു വരുന്നു എ
ന്നു ചോദിച്ചു. ഞാൻ യെഹൂദയിലെ ബേ
ത്ത്ലെഹെമിൽനിന്നു വരുന്ന ഒരു ലേവ്യൻ
ആകുന്നു; തരം കിട്ടുന്നേടത്തു പാൎപ്പാൻ
പോകയാകുന്നു എന്നു ഉത്തരം പറഞ്ഞു.
10 മീഖാവു അവനോടു: നീ എന്നോടുകൂടെ
പാൎത്തു എനിക്കു പിതാവും പുരോഹിതനു
മായിരിക്ക; ഞാൻ നിനക്കു ആണ്ടിൽ പ
ത്തു വെള്ളിപ്പണവും ഉടുപ്പും ഭക്ഷണ
വും തരാം എന്നു പറഞ്ഞു. അങ്ങനെ ലേ
11 വ്യൻ അകത്തു ചെന്നു. അവനോടുകൂടെ
പാൎപ്പാൻ ലേവ്യന്നു സമ്മതമായി; ആ യു
വാവു അവന്നു സ്വന്തപുത്രന്മാരിൽ ഒരു
12 ത്തനെപ്പോലെ ആയ്തീൎന്നു. മീഖാവു ലേ
വ്യനെ കരപൂരണം കഴിപ്പിച്ചു; യുവാവു
അവന്നു പുരോഹിതനായ്തീൎന്നു മീഖാവി
13 ൻെറ വീട്ടിൽ പാൎത്തു. ഒരു ലേവ്യൻ എ
നിക്കു പുരോഹിതനായിരിക്കയാൽ യഹോ
വ എനിക്കു നന്മചെയ്യുമെന്നു ഇപ്പോൾ
തീൎച്ചതന്നേ എന്നു മീഖാവു പറഞ്ഞു.

## ൧൮. അദ്ധ്യായം.

അക്കാലത്തു യിസ്രായേലിൽ രാജാവില്ലാ
യിരുന്നു. ദാൻഗോത്രക്കാർ അക്കാലം ത
ങ്ങൾക്കു കുടിപാൎപ്പാൻ ഒരു അവകാശം
അന്വേഷിച്ചു; യിസ്രായേൽഗോത്രങ്ങളു
ടെ ഇടയിൽ അവൎക്കു അന്നുവരെ അവ
2 കാശം സ്വാധീനമായ്വന്നിരുന്നില്ല. അങ്ങ
നെയിരിക്കെ ദേശം ഒററുനോക്കി പരി
ശോധിക്കേണ്ടതിന്നു ദാന്യർ തങ്ങളുടെ
ഗോത്രത്തിൽനിന്നു കൂട്ടത്തിൽ പരാക്രമ
ശാലികളായ അഞ്ചുപേരെ സോരയിൽ
നിന്നും എസ്തായോലിൽനിന്നും അയച്ചു,
അവരോടു: നിങ്ങൾ ചെന്നു ദേശം ശോ
3 ധനചെയ്വിൻ എന്നു പറഞ്ഞു. അവർ എ
ഫ്രയീംമലനാട്ടിൽ മീഖാവിൻെറ വീടുവ
രെ എത്തി രാത്രി അവിടെ പാൎത്തു. മീഖാ
വിൻെറ വീട്ടിന്നരികെ എത്തിയപ്പോൾ
അവർ ആ ലേവ്യയുവാവിൻെറ ശബ്ദം
കേട്ടറിഞ്ഞു അവിടെ കയറിച്ചെന്നു അ
വനോടു: നിന്നെ ഇവിടെ കൊണ്ടുവന്നതു
ആർ? നീ ഇവിടെ എന്തു ചെയ്യുന്നു? നി
നക്കു ഇവിടെ എന്തു കിട്ടും എന്നു ചോ
ദിച്ചു. അവൻ അവരോടു: മീഖാവു എ 4
നിക്കു ഇന്നിന്നതു ചെയ്തിരിക്കുന്നു; അവൻ
എന്നെ ശമ്പളത്തിന്നു നിൎത്തി; ഞാൻ അ
വൻെറ പുരോഹിതൻ ആകുന്നു എന്നു പ
റഞ്ഞു. അവർ അവനോടു: ഞങ്ങൾ 5
പോകുന്ന യാത്ര ശുഭമാകുമോ എന്നു അറി
യേണ്ടതിന്നു ദൈവത്തോടു ചോദിക്കേണം
എന്നു പറഞ്ഞു. പുരോഹിതൻ അവരോടു: 6
സമാധാനത്തോടെ പോകുവിൻ; നിങ്ങൾ
പോകുന്ന യാത്ര യഹോവെക്കു സമ്മതം
തന്നേ എന്നു പറഞ്ഞു.

അങ്ങനെ ആ അഞ്ചു പുരുഷന്മാരും 7
പുറപ്പെട്ടു ലയീശിലേക്കു ചെന്നു; അവിട
ത്തെ ജനം സീദോന്യരെപ്പോലെ സ്വൈ
രവും സ്വസ്ഥതയും ഉള്ളവരായി നിൎഭയം
വസിക്കുന്നു; യാതൊരു കാൎയ്യത്തിലും അവ
ൎക്കു ദോഷം ചെയ്വാൻ പ്രാപ്തിയുള്ളവൻ ദേ
ശത്തു ആരുമില്ല; അവർ സീദോന്യൎക്കു അ
കലെ പാൎക്കുന്നു, മററുള്ള മനുഷ്യരുമായി അ
വൎക്കു സംസൎഗ്ഗവും ഇല്ല എന്നു കണ്ടു. പി 8
ന്നെ അവർ സോരയിലും എസ്തായോലിലും
തങ്ങളുടെ സഹോദരന്മാരുടെ അടുക്കൽ വ
ന്നു; സഹോദരന്മാർ അവരോടു: നിങ്ങൾ
എന്തു വൎത്തമാനം കൊണ്ടുവരുന്നു എന്നു
ചോദിച്ചു. അതിന്നു അവർ: എഴുന്നേല്പിൻ; 9
നാം അവരുടെ നേരെ ചെല്ലുക; ആ ദേ
ശം ബഹുവിശേഷം എന്നു ഞങ്ങൾ കണ്ടി
രിക്കുന്നു; നിങ്ങൾ അനങ്ങാതിരിക്കുന്നതു
എന്തു? ആ ദേശം കൈവശമാക്കേണ്ടതി
ന്നു പോകുവാൻ മടിക്കരുതു. നിങ്ങൾ 10
ചെല്ലുമ്പോൾ നിൎഭയമായിരിക്കുന്ന ഒരു ജ

നത്തെ കാണും; ദേശം വിശാലമാകുന്നു;
ദൈവം അതു നിങ്ങളുടെ കയ്യിൽ തന്നി
രിക്കുന്നു; അതു ഭൂമിയിലുള്ള യാതൊന്നി
ന്നും കുറവില്ലാത്ത സ്ഥലം തന്നേ എന്നു
പറഞ്ഞു.
11 അനന്തരം സോരയിലും എസ്താവോലി
ലും ഉള്ള ദാൻഗോത്രക്കാരിൽ അറുനൂറു
പേർ യുദ്ധസന്നദ്ധരായി അവിടെനിന്നു
12 പുറപ്പെട്ടു. അവർ ചെന്നു യെഹൂദയി
ലെ കിൎയ്യത്ത്-യയാരീമിൽ പാളയം ഇറ
ങ്ങി; അതുകൊണ്ടു ആ സ്ഥലത്തിന്നു
ഇന്നുവരെയും മഹനേ-ദാൻ എന്നു പേർ
പറയുന്നു; അതു കിൎയ്യത്ത്-യയാരീമിന്റെ
13 പിൻവശത്തു ഇരിക്കുന്നു. അവിടെനിന്നു
അവർ എഫ്രയീംമലനാട്ടിലേക്കു ചെന്നു
മീഖാവിന്റെ വീട്ടിന്നരികെ എത്തി.
14 അപ്പോൾ ലയീശ് ദേശം ഒറ്റുനോക്കുവാൻ
പോയിരുന്ന ആ അഞ്ചു പുരുഷന്മാരും
തങ്ങളുടെ സഹോദരന്മാരോടു: ഈ വീടു
കളിൽ ഒരു ഏഫോദും ഒരു ഗൃഹബിംബ
വും കൊത്തുപണിയും വാൎപ്പുപണിയുമായ
ഒരു വിഗ്രഹവും ഉണ്ടു എന്നു അറിഞ്ഞുവോ?
ആകയാൽ നിങ്ങൾ ചെയ്യേണ്ടതു എന്തെ
15 ന്നു വിചാരിച്ചുകൊൾവിൻ. അവർ അ
ങ്ങോട്ടു തിരിഞ്ഞു മീഖാവിന്റെ വീട്ടി
നോടു ചേൎന്ന ലേവ്യയുവാവിന്റെ വീട്ടിൽ
ചെന്നു അവനോടു കുശലം ചോദിച്ചു.
16 യുദ്ധസന്നദ്ധരായ ദാന്യർ അറുനൂറുപേ
17 രും വാതില്ക്കൽ നിന്നു. ദേശം ഒറ്റുനോ
ക്കുവാൻ പോയിരുന്നവർ അഞ്ചുപേരും
അകത്തു കടന്നു കൊത്തുപണിയായ വി
ഗ്രഹവും ഏഫോദും ഗൃഹബിംബവും വാൎപ്പു
പണിയായ വിഗ്രഹവും എടുത്തു; പുരോ
ഹിതൻ യുദ്ധസന്നദ്ധരായ അറുനൂറു പേ
18 രുടെ അടുക്കൽ നിന്നിരുന്നു. ഇവർ മീഖാ
വിന്റെ വീട്ടിന്നകത്തു കടന്നു കൊത്തുപ
ണിയായ വിഗ്രഹവും ഏഫോദും ഗൃഹ
ബിംബവും വാൎപ്പുപണിയായ വിഗ്രഹവും
എടുത്തപ്പോൾ പുരോഹിതൻ അവരോടു:
നിങ്ങൾ എന്തു ചെയ്യുന്നു എന്നു ചോദിച്ചു.
അവർ അവനോടു: മിണ്ടരുതു; നിന്റെ 19
വായ് പൊത്തി ഞങ്ങളോടുകൂടെ വന്നു
ഞങ്ങൾക്കു പിതാവും പുരോഹിതനുമായി
രിക്ക; ഒരുവന്റെ വീട്ടിന്നു മാത്രം പുരോ
ഹിതനായിരിക്കുന്നതോ യിസ്രായേലിൽ
ഒരു ഗോത്രത്തിന്നും കുലത്തിന്നും പുരോ
ഹിതനായിരിക്കുന്നതോ ഏതു നിനക്കു ന
ല്ലതു എന്നു ചോദിച്ചു. അപ്പോൾ പുരോ 20
ഹിതന്റെ മനം തെളിഞ്ഞു; അവൻ ഏ
ഫോദും ഗൃഹബിംബവും കൊത്തുപണി
യായ വിഗ്രഹവും എടുത്തു പടജ്ജനത്തി
ന്റെ നടുവിൽ നടന്നു. ഇങ്ങനെ അ 21
വർ പുറപ്പെട്ടു കുഞ്ഞുകുട്ടികളെയും ആടു
മാടുകളെയും സമ്പത്തുകളെയും തങ്ങളുടെ
മുമ്പിലാക്കി പ്രയാണം ചെയ്തു. അവർ 22
മീഖാവിന്റെ വീട്ടിൽനിന്നു കുറെ ദൂരത്താ
യപ്പോൾ മീഖാവിന്റെ വീടിനോടു ചേൎന്ന
വീടുകളിലുള്ളവർ ഒരുമിച്ചുകൂടി ദാന്യരെ
പിന്തുടൎന്നു. അവർ ദാന്യരെ കൂകിവി 23
ളിച്ചപ്പോൾ അവർ തിരിഞ്ഞുനോക്കി മീ
ഖാവിനോടു: നീ ഇങ്ങനെ ആൾക്കൂട്ട
ത്തോടുകൂടെ വരുവാൻ എന്തു എന്നു ചോ
ദിച്ചു. ഞാൻ ഉണ്ടാക്കിയ എന്റെ ദേവ 24
ന്മാരെയും എന്റെ പുരോഹിതനെയും
നിങ്ങൾ അപഹരിച്ചു കൊണ്ടുപോകുന്നു;
ഇനി എനിക്കു എന്തുള്ളു? നിനക്കു എന്തു
എന്നു നിങ്ങൾ എന്നോടു ചോദിക്കുന്നതു
എങ്ങനെ എന്നു അവൻ പറഞ്ഞു. ദാന്യർ 25
അവനോടു: നിന്റെ ഒച്ച ഇവിടെ
കേൾക്കരുതു: അല്ലെങ്കിൽ ദേഷ്യക്കാർ
നിങ്ങളോടു കയൎത്തിട്ടു നിന്റെ ജീവനും
നിന്റെ വീട്ടുകാരുടെ ജീവനും നഷ്ട
മാകുവാൻ നീ സംഗതിവരുത്തും എന്നു
പറഞ്ഞു. അങ്ങനെ ദാന്യർ തങ്ങളുടെ 26

വഴിക്കു പോയി; അവർ തന്നിലും ബല
വാന്മാർ എന്നു മീഖാവു കണ്ടു വീട്ടിലേക്കു
27 മടങ്ങിപ്പോന്നു. മീഖാവു തീൎപ്പിച്ചവയെ
യും അവന്നു ഉണ്ടായിരുന്ന പുരോഹിത
നെയും അവർ കൊണ്ടുപോയി, ലയീശിൽ
സ്വൈരവും നിൎഭയവുമായിരുന്ന ജനത്തി
ന്റെ അടുക്കൽ എത്തി അവരെ വാളി
ന്റെ വായ്ത്തലയാൽ വെട്ടി, പട്ടണം തീ
28 വെച്ചു ചുട്ടുകളഞ്ഞു. അതു സീദോന്നു
അകലെ ആയിരുന്നു; മററു മനുഷ്യരുമാ
യി അവൎക്കു സംസൎഗ്ഗം ഇല്ലായ്കയാൽ അവ
രെ വിടുവിപ്പാൻ ആരും ഉണ്ടായിരുന്നില്ല.
അതു ബേത്ത്-രെഹോബ് താഴ്വരയിൽ
ആയിരുന്നു. അവർ പട്ടണം വീണ്ടും
29 പണിതു അവിടെ കുടിപാൎക്കയും യിസ്രാ
യേലിന്നു ജനിച്ച തങ്ങളുടെ പിതാവായ
ദാന്റെ പേരിൻപ്രകാരം നഗരത്തിന്നു
ദാൻ എന്നു പേരിടുകയും ചെയ്തു; പണ്ടു
ആ പട്ടണത്തിന്നു ലയീശ് എന്നു
30 പേർ ആയിരുന്നു. ദാന്യർ കൊത്തുപ
ണിയായ ആ വിഗ്രഹം പ്രതിഷ്ഠിച്ചു;
മോശെയുടെ മകനായ ഗേശോമിന്റെ
മകൻ യോനാഥാനും അവന്റെ പുത്ര
ന്മാരും ആ ദേശത്തിന്റെ പ്രവാസകാലം
വരെ ദാൻഗോത്രക്കാൎക്കു പുരോഹിതന്മാരാ
31 യിരുന്നു. ദൈവത്തിന്റെ ആലയം ശീ
ലോവിൽ ആയിരുന്ന കാലത്തൊക്കെയും
മീഖാവു തീൎപ്പിച്ച വിഗ്രഹം അവർ വെച്ചു
പൂജിച്ചുപോന്നു.

## ൧൯. അദ്ധ്യായം.

യിസ്രായേലിൽ രാജാവില്ലാത്ത ആ കാല
ത്തു എഫ്രയീംമലനാട്ടിൽ ഉൾപ്രദേശത്തു
വന്നു പാൎത്തിരുന്ന ഒരു ലേവ്യൻ ഉണ്ടാ
യിരുന്നു; അവൻ യെഹൂദയിലെ ബേത്ത്ലേ
ഹെമിൽനിന്നു ഒരു വെപ്പാട്ടിയെ പരി
2 ഗ്രഹിച്ചു. അവന്റെ വെപ്പാട്ടി അവ
നോടു ദ്രോഹിച്ചു വ്യഭിചാരം ചെയ്തു അവ
നെ വിട്ടു യെഹൂദയിലെ ബേത്ത്ലേഹെ
മിൽ തന്റെ അപ്പന്റെ വീട്ടിൽ പോയി
നാലു മാസത്തോളം അവിടെ പാൎത്തു.
അവളുടെ ഭൎത്താവു പുറപ്പെട്ടു അവളോടു 3
നല്ലവാക്കു പറഞ്ഞു കൂട്ടിക്കൊണ്ടുവരുവാൻ
അവളെ അന്വേഷിച്ചുചെന്നു; അവ
നോടുകൂടെ ഒരു ബാല്യക്കാരനും രണ്ടു കഴു
തയും ഉണ്ടായിരുന്നു; അവൾ അവനെ
തന്റെ അപ്പന്റെ വീട്ടിൽ കൈക്കൊണ്ടു;
യുവതിയുടെ അപ്പൻ അവനെ കണ്ട
പ്പോൾ അവന്റെ വരവിങ്കൽ സന്തോ
ഷിച്ചു. യുവതിയുടെ അപ്പനായ അവ 4
ന്റെ അമ്മായിയപ്പൻ അവനെ പാൎപ്പി
ച്ചു; അങ്ങനെ അവൻ മൂന്നു ദിവസം
അവനോടുകൂടെ പാൎത്തു; അവർ തിന്നു
കുടിച്ചു അവിടെ രാപാൎത്തു. നാലാം ദിവ 5
സം അവൻ അതികാലത്തു എഴുന്നേററു
യാത്ര പുറപ്പെടുവാൻ ഭാവിച്ചപ്പോൾ യുവ
തിയുടെ അപ്പൻ മരുമകനോടു: അല്പം
വല്ലതും കഴിച്ചിട്ടു പോകാമല്ലോ എന്നു
പറഞ്ഞു. അങ്ങനെ അവർ ഇരുന്നു 6
രണ്ടുപേരും കൂടെ തിന്നുകയും കുടിക്കയും
ചെയ്തു; യുവതിയുടെ അപ്പൻ അവനോടു:
ദയചെയ്തു രാപാൎത്തു സുഖിച്ചുകൊൾക
എന്നു പറഞ്ഞു. അവൻ പോകേണ്ടതിന്നു 7
എഴുന്നേററപ്പോൾ അവന്റെ അമ്മാവി
യപ്പൻ അവനെ നിൎബ്ബന്ധിച്ചു; ആ രാത്രി
യും അവൻ അവിടെ പാൎത്തു. അഞ്ചാം 8
ദിവസം അവൻ പോകേണ്ടതിന്നു അതി
കാലത്തു എഴുന്നേററപ്പോൾ യുവതിയുടെ
അപ്പൻ: അല്പം വല്ലതും കഴിച്ചിട്ടു വെ
യിലാറുംവരെ താമസിച്ചുകൊൾക എന്നു
പറഞ്ഞു. അവർ രണ്ടുപേരും ഭക്ഷണം
കഴിച്ചു. പിന്നെ അവനും അവന്റെ 9
വെപ്പാട്ടിയും ബാല്യക്കാരനും എഴുന്നേററ
പ്പോൾ യുവതിയുടെ അപ്പനായ അവന്റെ

അമ്മായിയപ്പൻ അവനോടു: ഇതാ, നേരം
അസ്തമിപ്പാറായി, ഈ രാത്രിയും താമസി
ക്ക; നേരം വൈകിയല്ലോ; രാപാൎത്തു സു
ഖിക്ക; നാളെ അതികാലത്തു എഴുന്നേററു
വീട്ടിലേക്കു പോകാം എന്നു പറഞ്ഞു.
10 എന്നാൽ അന്നും രാപാൎപ്പാൻ മനസ്സില്ലാ
തെ അവൻ എഴുന്നേററു പുറപ്പെട്ടു; യെ
രുശലേമെന്ന യെബൂസിന്നു സമീപം
എത്തി; കോപ്പിട്ട രണ്ടു കഴുതയും അവ
ന്റെ വെപ്പാട്ടിയും അവനോടുകൂടെ ഉണ്ടാ
11 യിരുന്നു. അവൻ യെബൂസിന്നു സമീ
പം എത്തിയപ്പോൾ നേരം നന്നാവൈ
കിയിരുന്നു; ബാല്യക്കാരൻ യജമാനനോടു:
നാം ഈ യെബൂസ്യനഗരത്തിൽ കയറി
12 രാപാൎക്കരുതോ എന്നു പറഞ്ഞു. യജമാനൻ
അവനോടു: യിസ്രായേൽമക്കളില്ലാത്ത ഈ
അന്യനഗരത്തിൽ നാം കയറരുതു; നമുക്കു
ഗിബെയയിലേക്കു പോകാം എന്നു പ
13 റഞ്ഞു. അവൻ പിന്നെയും തന്റെ ബാ
ല്യക്കാരനോടു: നമുക്കു ഈ ഊരുകളിൽ
ഒന്നിൽ ഗിബെയയിലോ രാമയിലോ രാ
14 പാൎക്കാം എന്നു പറഞ്ഞു. അങ്ങനെ അ
വർ മുമ്പോട്ടു പോയി ബെന്യാമീൻദേശ
ത്തിലെ ഗിബെയെക്കു സമീപം എത്തിയ
15 പ്പോൾ സൂൎയ്യൻ അസ്തമിച്ചു. അവർ ഗി
ബെയയിൽ രാപാൎപ്പാൻ കയറി; അവൻ
ചെന്നു നഗരവീഥിയിൽ ഇരുന്നു; രാപാ
ൎക്കേണ്ടതിന്നു അവരെ വീട്ടിൽ കൈ
16 ക്കൊൾവാൻ ആരെയും കണ്ടില്ല. അന
ന്തരം ഇതാ, ഒരു വൃദ്ധൻ വൈകുന്നേരം
വേല കഴിഞ്ഞിട്ടു വയലിൽനിന്നു വരു
ന്നു; അവൻ എഫ്രയീംമലനാട്ടുകാരനും
ഗിബെയയിൽ വന്നു പാൎക്കുന്നവനും ആ
യിരുന്നു; ആ ദേശക്കാരോ ബെന്യാമീ
17 ന്യർ ആയിരുന്നു. വൃദ്ധൻ തലയുയൎത്തി
നോക്കിയപ്പോൾ നഗരവീഥിയിൽ വഴി
യാത്രക്കാരനെ കണ്ടു: നീ എവിടെനിന്നു
വരുന്നു? എവിടേക്കു പോകുന്നു എന്നു
ചോദിച്ചു. അതിന്നു അവൻ: ഞങ്ങൾ 18
യെഹൂദയിലെ ബേത്ത്ലേഹെമിൽനിന്നു
എഫ്രയീംമലനാട്ടിൽ ഉൾപ്രദേശത്തേക്കു
പോകുന്നു; ഞാൻ അവിടത്തുകാരൻ ആ
കുന്നു; ഞാൻ യെഹൂദയിലെ ബേത്ത്ലേഹെ
മിനോളം പോയിരുന്നു; ഇപ്പോൾ യഹോ
വയുടെ ആലയത്തിലേക്കു പോകയാകു
ന്നു; എന്നെ വീട്ടിൽ കൈക്കൊൾവാൻ
ഇവിടെ ആരും ഇല്ല. ഞങ്ങളുടെ കഴു 19
തകൾക്കു വൈക്കോലും തീനും ഉണ്ടു; എ
നിക്കും നിന്റെ ദാസിക്കും അടിയങ്ങളോടു
കൂടെയുള്ള ബാല്യക്കാരനും അപ്പവും വീ
ഞ്ഞും കൈവശം ഉണ്ടു, ഒന്നിന്നും കുറ
വില്ല എന്നു പറഞ്ഞു. അതിന്നു വൃദ്ധൻ: 20
നിനക്കു സമാധാനം; നിനക്കു വേണ്ടതൊ
ക്കെയും ഞാൻ തരും; വീഥിയിൽ രാപാ
ൎക്കമാത്രമരുതു എന്നു പറഞ്ഞു, അവനെ 21
തന്റെ വീട്ടിൽ കൂട്ടിക്കൊണ്ടുപോയി കഴു
തകൾക്കു തീൻ കൊടുത്തു; അവരും കാലു
കൾ കഴുകി ഭക്ഷണപാനീയങ്ങൾ കഴിച്ചു.
ഇങ്ങനെ അവർ സുഖിച്ചുകൊണ്ടിരിക്കു 22
മ്പോൾ പട്ടണത്തിലെ ചില നീചന്മാർ
വീടു വളഞ്ഞു വാതിലിന്നു മുട്ടി: നിന്റെ
വീട്ടിൽ വന്നിരിക്കുന്ന പുരുഷനെ പുറ
ത്തു കൊണ്ടുവാ; ഞങ്ങൾ അവനെ ഭോ
ഗിക്കട്ടെ എന്നു വീട്ടുടയവനായ വൃദ്ധ
നോടു പറഞ്ഞു. വീട്ടുടയവനായ പുരു 23
ഷൻ അവരുടെ അടുക്കൽ പുറത്തു ചെന്നു
അവരോടു: അരുതേ, എന്റെ സഹോദര
ന്മാരേ, ഇങ്ങനെ ദോഷം ചെയ്യരുതേ; ഈ
ആൾ എന്റെ വീട്ടിൽ വന്നിരിക്കകൊണ്ടു
ഈ വഷളത്വം പ്രവൎത്തിക്കരുതേ. ഇതാ, 24
കന്യകയായ എന്റെ മകളും ഈയാളുടെ
വെപ്പാട്ടിയും ഇവിടെ ഉണ്ടു; അവരെ
ഞാൻ പുറത്തു കൊണ്ടുവരാം; അവരെ
എടുത്തു നിങ്ങൾക്കു ബോധിച്ചതുപോലെ

അവരോടു ചെയ്വിൻ; ഈ ആളോടോ
ഈവക വഷളത്വം പ്രവൎത്തിക്കരുതേ
25 എന്നു പറഞ്ഞു. എന്നാൽ അവർ അവ
നെ കൂട്ടാക്കിയില്ല; ആകയാൽ ആ പുരു
ഷൻ തന്റെ വെപ്പാട്ടിയെ പിടിച്ചു അ
വളെ അവരുടെ അടുക്കൽ പുറത്താക്കി
കൊടുത്തു, അവർ അവളെ പുണൎന്നു;
രാത്രി മുഴുവനും പ്രഭാതംവരെ അവളെ
ബലാല്ക്കാരം ചെയ്തു; നേരം വെളുപ്പാറായ
26 പ്പോൾ അവളെ വിട്ടുപോയി. പ്രഭാത
ത്തിങ്കൽ സ്ത്രീ വന്നു തന്റെ യജമാനൻ
പാൎത്ത ആ പുരുഷന്റെ വീട്ടുവാതില്ക്കൽ
27 വീണുകിടന്നു. അവളുടെ യജമാനൻ
രാവിലെ എഴുന്നേറ്റു വീട്ടിന്റെ വാതിൽ
തുറന്നു തന്റെ വഴിക്കു പോകുവാൻ പുറ
ത്തിറങ്ങിയപ്പോൾ ഇതാ, അവന്റെ വെ
പ്പാട്ടി വീട്ടുവാതില്ക്കൽ കൈ ഉമ്മരപ്പടി
28 മേലായി വീണുകിടക്കുന്നു. അവൻ അ
വളോടു: എഴുന്നേല്ക്ക, നാം പോക എന്നു
പറഞ്ഞു. അതിന്നു മറുപടി ഉണ്ടായില്ല.
അവൻ അവളെ കഴുതപ്പുറത്തു വെച്ചു
പുറപ്പെട്ടു തന്റെ സ്ഥലത്തേക്കു പോയി,
29 വീട്ടിൽ എത്തിയശേഷം ഒരു കത്തിയെ
ടുത്തു അംഗമംഗമായി തന്റെ വെപ്പാട്ടി
യെ പന്ത്രണ്ടു ഖണ്ഡമാക്കി വിഭാഗിച്ചു യി
സ്രായേലിന്റെ സകലദിക്കുകളിലും കൊ
30 ടുത്തയച്ചു. അതു കണ്ടവർ എല്ലാവരും:
യിസ്രായേൽമക്കൾ മിസ്രയീംദേശത്തുനിന്നു
പുറപ്പെട്ടുവന്ന നാൾമുതൽ ഇന്നുവരെയും
ഇങ്ങനെയുള്ള പ്രവൃത്തി നടന്നിട്ടില്ല, ക
ണ്ടിട്ടുമില്ല; ഇതിനെപ്പറ്റി ചിന്തിച്ചു ആ
ലോചിച്ചു അഭിപ്രായം പറവിൻ എന്നു
പറഞ്ഞു.

## ൨൦. അദ്ധ്യായം.

അനന്തരം യിസ്രായേൽമക്കൾ ഒക്കെയും
പുറപ്പെട്ടു ദാൻമുതൽ ബേർ-ശേബവരെ
യും ഗിലെയാദ് ദേശത്തും ഉള്ള സഭയൊ
ക്കെയും ഏകമനസ്സോടെ മിസ്പയിൽ യ
ഹോവയുടെ സന്നിധിയിൽ വന്നുകൂടി.
യിസ്രായേലിന്റെ സകലഗോത്രങ്ങളുമായ 2
സൎവ്വജനത്തിന്റെയും പ്രധാനികളും ആ
യുധപാണികളായ നാലുലക്ഷം കാലാളും
ദൈവത്തിന്റെ ജനസംഘത്തിൽ വന്നു
നിന്നു. — യിസ്രായേൽമക്കൾ മിസ്പയിലേ 3
ക്കു പോയി എന്നു ബെന്യാമീന്യർ കേട്ടു. —
അപ്പോൾ യിസ്രായേൽമക്കൾ: ഈ ദോ
ഷം എങ്ങിനെ സംഭവിച്ചു എന്നു പറവിൻ
എന്നു പറഞ്ഞതിന്നു കൊല്ലപ്പെട്ട സ്ത്രീയു 4
ടെ ഭൎത്താവായ ലേവ്യൻ ഉത്തരം പറഞ്ഞ
തു: ഞാനും എന്റെ വെപ്പാട്ടിയും ബെ
ന്യാമീൻദേശത്തു ഗിബെയയിൽ രാപാ
ൎപ്പാൻ ചെന്നു. എന്നാറെ ഗിബെയാനി 5
വാസികൾ എന്റെ നേരെ എഴുന്നേറ്റു
രാത്രിയിൽ എന്റെ നിമിത്തം വീടുവള
ഞ്ഞു എന്നെ കൊല്ലുവാൻ ഭാവിച്ചു; എ
ന്റെ വെപ്പാട്ടിയെ അവർ ബലാല്ക്കാരം
ചെയ്തതിനാൽ അവൾ മരിച്ചുപോയി.
അവർ യിസ്രായേലിൽ ദുഷ്കൎമ്മവും വഷ 6
ളത്വവും പ്രവൎത്തിച്ചതുകൊണ്ടു ഞാൻ എ
ന്റെ വെപ്പാട്ടിയെ ഖണ്ഡംഖണ്ഡമാക്കി യി
സ്രായേലിന്റെ അവകാശദേശത്തൊക്കെ
യും കൊടുത്തയച്ചു. നിങ്ങൾ എല്ലാവരും 7
യിസ്രായേല്യരല്ലോ; ഇതിൽ നിങ്ങളുടെ
അഭിപ്രായവും ആലോചനയും പറവിൻ.
അപ്പോൾ സൎവ്വജനവും ഒന്നായിട്ടു എഴു 8
ന്നേറ്റു പറഞ്ഞതു: നമ്മിൽ ആരും ത
ന്റെ കൂടാരത്തിലേക്കു പോകരുതു; ആ
രും വീട്ടിലേക്കു തിരികയുമരുതു. നാം 9
ഇപ്പോൾ ഗിബെയയോടു ചെയ്യേണ്ടുന്ന
കാൎയ്യമാവിതു: നാം അതു സംബന്ധിച്ചു
ചീട്ടിടേണം; അവർ യിസ്രായേലിൽ പ്ര 10
വൎത്തിച്ച സകലവഷളത്വത്തിന്നും പക
രം ചെയ്യേണ്ടതിന്നു ജനം ഗിബെയയി

ലേക്കു ചെല്ലുമ്പോൾ അവൎക്കു വേണ്ടി ഭ
ക്ഷണസാധനങ്ങൾ പോയി കൊണ്ടുവ
രുവാൻ യിസ്രായേൽഗോത്രങ്ങളിൽ നൂ
റ്റിൽ പത്തുപേരെയും ആയിരത്തിൽ
നൂറുപേരെയും പതിനായിരത്തിൽ ആ
11 യിരംപേരെയും എടുക്കേണം. അങ്ങനെ
യിസ്രായേല്യർ ഒക്കെയും ആ പട്ടണ
ത്തിന്നു വിരോധമായി ഏകമനസ്സോടെ
യോജിച്ചു.
12 പിന്നെ യിസ്രായേൽഗോത്രങ്ങൾ ബെ
ന്യാമീൻഗോത്രത്തിലെങ്ങും ആളയച്ചു:
നിങ്ങളുടെ ഇടയിൽ ഇങ്ങനെ ഒരു ദോ
13 ഷം നടന്നതു എന്തു? ഗിബെയയിലെ
ആ നീചന്മാരെ ഞങ്ങൾ കൊന്നു യിസ്രാ
യേലിൽനിന്നു ദോഷം നീക്കിക്കളയേണ്ട
തിന്നു അവരെ ഏല്പിച്ചുതരുവിൻ എന്നു
പറയിച്ചു. ബെന്യാമീന്യരോ യിസ്രാ
യേൽമക്കളായ തങ്ങളുടെ സഹോദരന്മാ
രുടെ വാക്കു കേട്ടനുസരിപ്പാൻ മനസ്സില്ലാ
14 തെ യിസ്രായേൽമക്കളോടു യുദ്ധത്തിന്നു
പുറപ്പെടത്തക്കവണ്ണം തങ്ങളുടെ പട്ടണ
ങ്ങളിൽനിന്നു ഗിബെയയിൽ വന്നുകൂടി.
15 അന്നു ഗിബെയാനിവാസികളിൽ എണ്ണി
ത്തിരിച്ച എഴുനൂറു വിരുതന്മാരെ കൂടാതെ
പട്ടണങ്ങളിൽനിന്നു വന്ന ബെന്യാമീ
ന്യർ ഇരുപത്താറായിരം ആയുധപാണി
16 കൾ ഉണ്ടെന്നു എണ്ണം കണ്ടു. ഈ ജനത്തി
ലെല്ലാം ഇടത്തുകയ്യന്മാരായ എഴുനൂറു വി
രുതന്മാർ ഉണ്ടായിരുന്നു; അവർ എല്ലാ
വരും ഒരു രോമത്തിന്നുപോലും ഏറുപിഴെ
ക്കാത്ത കവിണക്കാർ ആയിരുന്നു.
17 ബെന്യാമീൻ ഒഴികെയുള്ള യിസ്രായേ
ല്യരോ നാലുലക്ഷം ആയുധപാണികൾ
ആയിരുന്നു; അവർ എല്ലാവരും യോദ്ധാ
18 ക്കൾ തന്നേ. അനന്തരം യിസ്രായേൽമ
ക്കൾ പുറപ്പെട്ടു ബേഥേലിലേക്കു ചെന്നു:
ബെന്യാമീന്യരോടു പടവെട്ടുവാൻ ഞങ്ങ
ളിൽ ആർ മുമ്പനായി ചെല്ലേണ്ടു എന്നു
ദൈവത്തോടു അരുളപ്പാടു ചോദിച്ചു.
യെഹൂദാ മുമ്പനായി ചെല്ലട്ടെ എന്നു യ
ഹോവ അരുളിച്ചെയ്തു. അങ്ങനെ യി 19
സ്രായേൽമക്കൾ രാവിലെ എഴുന്നേറ്റു
ഗിബെയെക്കു നേരെ പാളയം ഇറങ്ങി.
യിസ്രായേല്യർ ബെന്യാമീന്യരോടു യുദ്ധം 20
ചെയ്വാൻ പുറപ്പെട്ടു ഗിബെയയിൽ അവ
രുടെ നേരെ അണിനിരന്നു. ബെന്യാ 21
മീന്യരോ ഗിബെയയിൽനിന്നു പുറപ്പെട്ടു
യിസ്രായേല്യരിൽ ഇരുപത്തീരായിരംപേ
രെ അന്നു സംഹരിച്ചു വീഴിച്ചു. യിസ്രാ 22
യേൽമക്കൾ യഹോവയുടെ സന്നിധി
യിൽ ചെന്നു സന്ധ്യവരെ കരഞ്ഞു: ഞ
ങ്ങളുടെ സഹോദരന്മാരായ ബെന്യാമീന്യ
രോടു ഞങ്ങൾ ഇനിയും യുദ്ധത്തിന്നു പോ
കേണമോ എന്നു യഹോവയോടു ചോദി
ച്ചു. അവരുടെ നേരെ ചെല്ലുവിൻ എ
ന്നു യഹോവ അരുളിച്ചെയ്തു. അങ്ങനെ 23
യിസ്രായേല്യരായ പടജ്ജനം ധൈൎയ്യപ്പെ
ട്ടു ഒന്നാം ദിവസം അണിനിരന്ന സ്ഥല
ത്തുതന്നേ പിന്നെയും പടെക്കു അണിനി
രന്നു.
യിസ്രായേൽമക്കൾ രണ്ടാം ദിവസവും 24
ബെന്യാമീന്യരോടു അടുത്തു. ബെന്യാ 25
മീന്യർ രണ്ടാം ദിവസവും ഗിബെയയിൽ
നിന്നു അവരുടെ നേരെ പുറപ്പെട്ടു യി
സ്രായേൽമക്കളിൽ പിന്നെയും പതിനെ
ണ്ണായിരംപേരെ സംഹരിച്ചു വീഴിച്ചു;
അവർ എല്ലാവരും യോദ്ധാക്കൾ ആയി
രുന്നു. അപ്പോൾ യിസ്രായേൽമക്കൾ ഒ 26
ക്കെയും സൎവ്വജനവും കയറി ബേഥേലി
ലേക്കു ചെന്നു; അവിടെ യഹോവയുടെ
സന്നിധിയിൽ കരഞ്ഞുകൊണ്ടു അന്നു സ
ന്ധ്യവരെ ഉപവസിച്ചുപാൎത്തു യഹോവയു
ടെ സന്നിധിയിൽ ഹോമയാഗങ്ങളും സ
മാധാനയാഗങ്ങളും അൎപ്പിച്ചു. പിന്നെ യി 27

സ്രായേൽമക്കൾ യഹോവയോട്ട ചോദിച്ചു;
അക്കാലത്തു ദൈവത്തിന്റെ നിയമപെ
28 ട്ടകം അവിടെ ഉണ്ടായിരുന്നു. അഹരോ
ന്റെ മകനായ എലെയാസാരിന്റെ മ
കൻ ഫിനെഹാസ് ആയിരുന്നു അക്കാ
ലത്തു തിരുസന്നിധിയിൽ നിന്നിരുന്നതു.
ഞങ്ങളുടെ സഹോദരന്മാരായ ബെന്യാമീ
ന്യരോട്ട ഞങ്ങൾ ഇനിയും പടയെട്ടക്കേ
ണമോ? ഒഴിഞ്ഞുകളയേണമോ എന്നു
അവർ ചോദിച്ചതിന്നു: ചെല്ലുവിൻ; നാ
ളെ ഞാൻ അവരെ നിന്റെ കയ്യിൽ ഏ
ല്പിക്കും എന്നു യഹോവ അരുളിച്ചെയ്തു.
29 അങ്ങനെ യിസ്രായേല്യർ ഗിബെയെക്കു
ചുററും പതിയിരിപ്പുകാരെ ആക്കി.
30 യിസ്രായേൽമക്കൾ മൂന്നാം ദിവസവും
ബെന്യാമീന്യരുടെ നേരെ പുറപ്പെട്ടു മു
മ്പിലത്തെപ്പോലെ ഗിബെയയുടെ നേരെ
31 പടെക്കു അണിനിരന്നു. ബെന്യാമീന്യർ
പടജ്ജനത്തിന്റെ നേരെ പുറപ്പെട്ടു പട്ട
ണം വിട്ടു പുറത്തായി; ബേഥേലിലേക്കും
വയലിൽക്കൂടി ഗിബെയയിലേക്കും പോ
കുന്ന രണ്ടു പെരുവഴികളിൽവെച്ചു മുമ്പി
ലത്തെപ്പോലെ പടജ്ജനത്തിൽ ചിലരെ
വെട്ടിത്തുടങ്ങി; യിസ്രായേലിൽ ഏകദേ
32 ശം മുപ്പതുപേരെ കൊന്നു. അവർ മുമ്പി
ലത്തെപ്പോലെ നമ്മുടെ മുമ്പിൽ തോററോ
ട്ടുന്നു എന്നു ബെന്യാമീന്യർ പറഞ്ഞു. യി
സ്രായേൽമക്കളോ: നാം ഓടി അവരെ
പട്ടണത്തിൽനിന്നു പെരുവഴികളിലേക്കു
33 ആകൎഷിക്ക എന്നു പറഞ്ഞിരുന്നു. യി
സ്രായേല്യർ ഒക്കെയും തങ്ങളുടെ സ്ഥല
ത്തുനിന്നു പുറപ്പെട്ടു ബാൽ-താമാരിൽ പ
ടെക്കു അണിനിരന്നു; യിസ്രായേല്യരുടെ
പതിയിരിപ്പുകാരും ഗിബെയയുടെ പുല്പു
റത്തു തങ്ങൾ ഇരുന്നേടത്തുനിന്നു പുറ
34 പ്പെട്ടു. എല്ലായിസ്രായേലിൽനിന്നും തിര
ഞ്ഞെടുത്തിരുന്ന പതിനായിരംപേർ ഗി
ബെയയുടെ നേരെ ചെന്നു; പട കഠി
നമായി മുറുകി; എങ്കിലും ആപത്തു അട്ടു
ത്തിരിക്കുന്നു എന്നു അവർ അറിഞ്ഞില്ല.
യഹോവ ബെന്യാമീന്യരെ യിസ്രായേലി 35
ന്റെ മുമ്പിൽ തോല്ക്കുമാറാക്കി; അന്നു യി
സ്രായേൽമക്കൾ ബെന്യാമീന്യരിൽ ഇരു
പത്തയ്യായിരത്തൊരുനൂറുപേരെ സംഹ
രിച്ചു; അവർ എല്ലാവരും ആയുധപാ
ണികൾ ആയിരുന്നു.
ഇങ്ങനെ ബെന്യാമീന്യർ തങ്ങൾ തോ 36
ററു എന്നു കണ്ടു; എന്നാൽ യിസ്രായേല്യർ
ഗിബെയെക്കരികെ ആക്കിയിരുന്ന പതി
യിരിപ്പുകാരെ വിശ്വസിച്ചിരുന്നതുകൊ
ണ്ടു ബെന്യാമീന്യൎക്കു സ്ഥലം കൊടുത്തു.
ഉടനെ പതിയിരിപ്പുകാർ ഗിബെയയിൽ 37
പാഞ്ഞുകയറി; പതിയിരിപ്പുകാർ നീളെ
നടന്നു പട്ടണത്തെയൊക്കെയും വാളി
ന്റെ വായ്ത്തലയാൽ സംഹരിച്ചുകളഞ്ഞു.
പട്ടണത്തിൽനിന്നു അടയാളമായിട്ടു ഒരു 38
വലിയ പുക പൊങ്ങുമാറാക്കേണമെന്നു
യിസ്രായേല്യർ പതിയിരിപ്പുകാരുമായി പ
റഞ്ഞൊത്തിരുന്നു. യിസ്രായേല്യർ പട 39
യിൽ പിൻവാങ്ങിയപ്പോൾ ബെന്യാമീ
ന്യർ യിസ്രായേല്യരെ വെട്ടിത്തുടങ്ങി ഏക
ദേശം മുപ്പതുപേരെ കൊന്നു; മുൻകഴിഞ്ഞ
പടയിലെപ്പോലെ അവർ നമ്മുടെ മുമ്പിൽ
തോററോടുന്നു എന്നു അവർ പറഞ്ഞു.
എന്നാൽ പട്ടണത്തിൽനിന്നു അടയാളം 40
ഒരു വലിയ പുകത്തൂണായി പൊങ്ങിത്തു
ടങ്ങിയപ്പോൾ ബെന്യാമീന്യർ പിന്നോട്ടു
നോക്കി; പട്ടണം മുഴുവനും ആകാശ
ത്തോളം കത്തിപ്പൊങ്ങുന്നതു കണ്ടു. യിസ്രാ 41
യേല്യർ തിരിഞ്ഞപ്പോൾ ബെന്യാമീന്യർ
തങ്ങൾക്കു ആപത്തു ഭവിച്ചു എന്നു കണ്ടു.
അവർ യിസ്രായേൽമക്കളുടെ മുമ്പിൽനിന്നു 42
മരുഭൂമിയിലേക്കുള്ള വഴിക്കു തിരിഞ്ഞു;
പട അവരെ പിന്തുടൎന്നു; പട്ടണങ്ങളിൽ

നിന്നുള്ളവരെ അവർ അതതിന്റെ
43 മദ്ധ്യേവെച്ചു സംഹരിച്ചു. അവർ ബെ
ന്യാമീന്യരെ വളഞ്ഞു ഓടിച്ചു ഗിബെയെ
ക്കെതിരെ കിഴക്കു അവരുടെ വിശ്രാമസ്ഥ
44 ലത്തുവെച്ചു പിടികൂടി. അങ്ങനെ ബെ
ന്യാമീന്യരിൽ പതിനെണ്ണായിരംപേർ
പട്ടുപോയി; അവർ എല്ലാവരും പരാക്ര
45 മശാലികൾ ആയിരുന്നു. അപ്പോൾ അ
വർ തിരിഞ്ഞു മരുഭൂമിയിൽ രിമ്മോൻപാ
റെക്കു ഓടി; അവരിൽ അയ്യായിരംപേ
രെ പെരുവഴികളിൽവെച്ചു ഒററയൊ
ററയായി പിടിച്ചു കൊന്നു; മററവരെ
ഗിദോമോളം പിന്തുടൎന്നു അവരിലും രണ്ടാ
46 യിരംപേരെ വെട്ടിക്കളഞ്ഞു. അങ്ങനെ
ബെന്യാമീന്യരിൽ ആകെ ഇരുപത്തയ്യാ
യിരം ആയുധപാണികൾ അന്നു പട്ടു
പോയി; അവർ എല്ലാവരും പരാക്രമശാ
47 ലികൾ തന്നേ. എന്നാൽ അറുനൂറുപേർ
തിരിഞ്ഞു മരുഭൂമിയിൽ രിമ്മോൻപാറവ
രെ ഓടി, അവിടെ നാലു മാസം പാൎത്തു.
48 യിസ്രായേല്യർ പിന്നെയും ബെന്യാമീന്യ
രുടെ നേരെ തിരിഞ്ഞു ഓരോ പട്ടണം
മുഴുവനെയും മൃഗങ്ങളെയും കണ്ട സകല
ത്തെയും വാളിന്റെ വായ്ത്തലയാൽ സംഹ
രിച്ചു; അവർ കണ്ട എല്ലാപട്ടണങ്ങളും
തീവെച്ചു ചുട്ടുകളഞ്ഞു.

## ൨൧. അദ്ധ്യായം.

എന്നാൽ നമ്മിൽ ആരും തന്റെ മകളെ
ഒരു ബെന്യാമീന്യനു ഭാൎയ്യയായി കൊടു
ക്കരുതു എന്നു യിസ്രായേല്യർ മിസ്പയിൽ
2 വെച്ചു ശപഥം ചെയ്തിരുന്നു. ആക
യാൽ ജനം ബേഥേലിൽ ചെന്നു അവിടെ
ദൈവസന്നിധിയിൽ സന്ധ്യവരെ ഇരു
ന്നു ഉച്ചത്തിൽ മഹാവിലാപം കഴിച്ചു:
3 യിസ്രായേലിന്റെ ദൈവമായ യഹോവേ,
ഇന്നു യിസ്രായേലിൽ ഒരു ഗോത്രം ഇല്ലാ
തെപോകുവാൻ തക്കവണ്ണം യിസ്രായേ
ലിൽ ഇങ്ങനെ സംഭവിച്ചുവല്ലോ എന്നു
പറഞ്ഞു. പിറെറന്നാൾ ജനം അതികാ 4
ലത്തു എഴുന്നേററു അവിടെ ഒരു യാഗ
പീഠം പണിതു ഹോമയാഗങ്ങളും സമാ
ധാനയാഗങ്ങളും അൎപ്പിച്ചു. പിന്നെ യി 5
സ്രായേൽമക്കൾ: എല്ലായിസ്രായേൽഗോ
ത്രങ്ങളിലും യഹോവയുടെ അടുക്കൽ സ
ഭെക്കു വരാതെ ആരെങ്കിലും ഉണ്ടോ എന്നു
ചോദിച്ചു. മിസ്പയിൽ യഹോവയുടെ
അടുക്കൽ വരാത്തവൻ മരണശിക്ഷ അനു
ഭവിക്കേണം എന്നു അവർ ഒരു ഉഗ്രശപ
ഥം ചെയ്തിരുന്നു. എന്നാൽ യിസ്രായേൽ 6
മക്കൾ തങ്ങളുടെ സഹോദരന്മാരായ ബെ
ന്യാമീന്യരെക്കുറിച്ചു അനുതപിച്ചു: ഇന്നു
യിസ്രായേലിൽനിന്നു ഒരു ഗോത്രം അററു
പോയിരിക്കുന്നു. ശേഷിച്ചിരിക്കുന്നവൎക്കു 7
നമ്മുടെ പുത്രിമാരെ ഭാൎയ്യമാരായി കൊടു
ക്കരുതു എന്നു നാം യഹോവയുടെ നാമ
ത്തിൽ സത്യംചെയ്തിരിക്കകൊണ്ടു അവ
ൎക്കു ഭാൎയ്യമാരെ കിട്ടുവാൻ നാം എന്തു ചെ
യ്യേണ്ടു എന്നു പറഞ്ഞു. യിസ്രായേൽഗോ 8
ത്രങ്ങളിൽനിന്നു മിസ്പയിൽ യഹോവയു
ടെ അടുക്കൽ വരാതെ ആരെങ്കിലും ഉണ്ടോ
എന്നു അവർ അന്വേഷിച്ചപ്പോൾ ഗി
ലെയാദിലെ യാബേശിൽനിന്നു ആരും
പാളയത്തിൽ സഭെക്കു വന്നിട്ടില്ല എന്നു
കണ്ടു. ജനത്തെ എണ്ണിനോക്കിയാറെ
ഗിലെയാദിലെ യാബേശ് നിവാസിക
ളിൽ ആരും അവിടെ ഇല്ല എന്നു കണ്ടു.
അപ്പോൾ സഭ പരാക്രമശാലികളായ പ 10
ന്തീരായിരംപേരെ അവിടേക്കു അയച്ചു
അവരോടു കല്പിച്ചതു: നിങ്ങൾ ചെന്നു
ഗിലെയാദിലെ യാബേശ് നിവാസികളെ
സ്ത്രീകളും പൈതങ്ങളും ഉൾപടെ വാളി
ന്റെ വായ്ത്തലയാൽ കൊല്ലുവിൻ. അതിൽ 11
നിങ്ങൾ പ്രവൎത്തിക്കേണ്ടതു ഇവ്വണ്ണം: സ

കലപുരുഷന്മാരെയും പുരുഷനോടുകൂടെ
ശയിച്ച സകലസ്ത്രീകളെയും നിങ്ങൾ നി
12 ൎമ്മൂലമാക്കേണം. അങ്ങനെ ചെയ്കയിൽ
ഗിലെയാദിലെ യാബേശ്നിവാസികളു
ടെ ഇടയിൽ പുരുഷനുമായി ശയിച്ചു പു
രുഷസംസൎഗ്ഗം ചെയ്തിട്ടില്ലാത്ത നാനൂറു
കന്യകമാരെ കണ്ടെത്തി അവരെ കനാൻ
ദേശത്തിലെ ശിലോവിൽ പാളയത്തി
ലേക്കു കൊണ്ടുവന്നു.
13 സൎവ്വസഭയും രിമ്മോൻപാറയിലെ ബെ
ന്യാമീന്യരോടു സംസാരിച്ചു സമാധാ
14 നം അറിയിപ്പാൻ ആളയച്ചു. അപ്പോൾ
ബെന്യാമീന്യർ മടങ്ങിവന്നു; ഗിലെയാദി
ലെ യാബേശിലുള്ള സ്ത്രീകളിൽവെച്ചു അ
വർ ജീവനോടെ രക്ഷിച്ചിരുന്നവരെ അ
വൎക്കു കൊടുത്തു; അവൎക്കു അവരെക്കൊണ്ടു
15 തികെഞ്ഞില്ല. യഹോവ യിസ്രായേൽ
ഗോത്രങ്ങളിൽ ഒരു ഛേദം വരുത്തിയി
രിക്കകൊണ്ടു ജനം ബെന്യാമീന്യരെക്കു
റിച്ചു ദുഃഖിച്ചു.
16 ശേഷിച്ചവൎക്കു സ്ത്രീകളെ കിട്ടേണ്ടതി
ന്നു നാം എന്തു ചെയ്യേണ്ടു? ബെന്യാമീൻ
ഗോത്രത്തിൽനിന്നു സ്ത്രീകൾ അററുപോ
യിരിക്കുന്നുവല്ലോ എന്നു സഭയിലെ മൂപ്പ
17 ന്മാർ പറഞ്ഞു. യിസ്രായേലിൽനിന്നു
ഒരു ഗോത്രം നശിച്ചുപോകാതിരിക്കേ
ണ്ടതിന്നു ബെന്യാമീന്യരിൽ രക്ഷപ്പെട്ട
വൎക്കു അവരുടെ അവകാശം നില്ക്കേണം.
18 എങ്കിലും നമുക്കു നമ്മുടെ പുത്രിമാരെ അ
വൎക്കു ഭാൎയ്യമാരായി കൊടുത്തുകൂടാ; ബെ
ന്യാമീന്യൎക്കു സ്ത്രീയെ കൊടുക്കുന്നവൻ ശ
പിക്കപ്പെട്ടവൻ എന്നു യിസ്രായേൽമക്കൾ
ശപഥം ചെയ്തിരിക്കുന്നുവല്ലോ എന്നും അ
19 വർ പറഞ്ഞു. അപ്പോൾ അവർ: ബേ
ഥേലിന്നു വടക്കും ബേഥേലിൽനിന്നു ശെ
ഖേമിലേക്കു പോകുന്ന പെരുവഴിക്കു കി
ഴക്കും ലെബോനെക്കു തെക്കും ശീലോവിൽ
ആണ്ടുതോറും യഹോവയുടെ ഉത്സവം
ഉണ്ടല്ലോ എന്നു പറഞ്ഞു. ആകയാൽ അ 20
വർ ബെന്യാമീന്യരോടു: നിങ്ങൾ ചെന്നു
മുന്തിരിത്തോട്ടങ്ങളിൽ പതിയിരിപ്പിൻ.
ശീലോവിലെ കന്യകമാർ നിരനിരയായി 21
നൃത്തംചെയ്വാൻ പുറപ്പെട്ടുവരുന്നതു നി
ങ്ങൾ കാണുമ്പോൾ മുന്തിരിത്തോട്ടങ്ങ
ളിൽനിന്നു പുറപ്പെട്ടു ഓരോരുത്തൻ ശീ
ലോവിലെ കന്യകമാരിൽനിന്നു ഭാൎയ്യയെ
പിടിച്ചു ബെന്യാമീൻദേശത്തേക്കു പൊ
യ്ക്കൊൾവിൻ എന്നു കല്പിച്ചു. അവരുടെ 22
അപ്പന്മാരോ ആങ്ങളമാരോ ഞങ്ങളുടെ
അടുക്കൽ വന്നു സങ്കടം പറഞ്ഞാൽ ഞ
ങ്ങൾ അവരോടു: അവരെ ഞങ്ങൾക്കു
ദാനം ചെയ്വിൻ; നാം പടയിൽ അവ
ൎക്കെല്ലാവൎക്കും ഭാൎയ്യമാരെ പിടിച്ചു കൊണ്ടു
വന്നില്ല; നിങ്ങൾ കുററക്കാരാകുവാൻ നി
ങ്ങൾ ഇക്കാലത്തു അവൎക്കു കൊടുത്തിട്ടും
ഇല്ലല്ലോ എന്നു പറഞ്ഞുകൊള്ളാം. ബെ 23
ന്യാമീന്യർ അങ്ങനെ ചെയ്തു; നൃത്തംചെ
യ്യുന്ന സ്ത്രീകളെ തങ്ങളുടെ എണ്ണത്തിന്നു
ഒത്തവണ്ണം പിടിച്ചു, തങ്ങളുടെ അവ
കാശത്തിലേക്കു മടങ്ങിച്ചെന്നു പട്ടണ
ങ്ങളെ വീണ്ടും പണിതു അവയിൽ
പാൎത്തു. യിസ്രായേൽമക്കളും ആ കാല 24
ത്തു അവിടം വിട്ടു ഓരോരുത്തൻ താന്താ
ന്റെ ഗോത്രത്തിലേക്കും വീട്ടിലേക്കും
പോയി; അങ്ങനെ അവർ അവിടം
വിട്ടു ഓരോരുത്തൻ താന്താന്റെ അവ
കാശത്തിലേക്കു ചെന്നു. ആ കാലത്തു 25
യിസ്രായേലിൽ രാജാവില്ലായിരുന്നു; ഓ
രോരുത്തൻ തനിക്കു ബോധിച്ചതുപോലെ
നടന്നു.



# RUTH

## രൂത്ത്

### ൧. അദ്ധ്യായം,

ന്യായാധിപന്മാർ ന്യായപാലനം
നടത്തിയ കാലത്തു ഒരിക്കൽ ദേശത്തു
ക്ഷാമം ഉണ്ടായി; യെഹൂദയിലെ ബേ
ത്ത്ലെഹെമിലുള്ള ഒരു ആൾ തന്റെ
ഭാൎയ്യയും രണ്ടു പുത്രന്മാരുമായി മോവാബ്
ദേശത്തു പരദേശിയായി പാൎപ്പാൻ പോ
2 യി. അവന്നു എലീമേലെക് എന്നും ഭാ
ൎയ്യെക്കു നൊവൊമി എന്നും രണ്ടു പുത്രന്മാ
ൎക്കു മഹ്ലോൻ എന്നും കില്യോൻ എന്നും
പേർ. അവർ യെഹൂദയിലെ ബേത്ത്ലെ
ഹെമിൽനിന്നുള്ള എഫ്രാത്യർ ആയിരുന്നു;
അവർ മോവാബ് ദേശത്തു ചെന്നു അവി
3 ടെ താമസിച്ചു. എന്നാൽ നൊവൊമിയു
ടെ ഭൎത്താവായ എലീമേലെക് മരിച്ചു;
അവളും രണ്ടു പുത്രന്മാരും ശേഷിച്ചു.
4 അവർ മോവാബ്യസ്ത്രീകളെ വിവാഹം
കഴിച്ചു; ഒരുത്തിക്കു ഒൎപ്പാ എന്നും മററവൾ
ക്കു രൂത്ത് എന്നും പേർ; അവർ ഏകദേ
ശം പത്തു സംവത്സരം അവിടെ പാൎത്തു.
5 പിന്നെ മഹ്ലോനും കില്യോനും ഇരുവരും
മരിച്ചു; അങ്ങനെ രണ്ടു പുത്രന്മാരും ഭൎത്താ
വും കഴിഞ്ഞിട്ടു ആ സ്ത്രീ മാത്രം ശേഷിച്ചു.
6 യഹോവ തന്റെ ജനത്തെ സന്ദൎശിച്ചു
ആഹാരം കൊടുത്തപ്രകാരം അവൾ മോ
വാബ് ദേശത്തുവെച്ചു കേട്ടിട്ടു മോവാബ്
ദേശം വിട്ടു മടങ്ങിപ്പോകുവാൻ തന്റെ
7 മരുമക്കളോടുകൂടെ പുറപ്പെട്ടു. അങ്ങനെ
അവൾ മരുമക്കളുമായി പാൎത്തിരുന്ന സ്ഥ
ലം വിട്ടു യെഹൂദാദേശത്തേക്കു മടങ്ങിപ്പോ
8 കുവാൻ യാത്രയായി. എന്നാൽ നൊവൊമി
മരുമക്കൾ ഇരുവരോടും: നിങ്ങൾ താന്താ
ന്റെ അമ്മയുടെ വീട്ടിലേക്കു മടങ്ങി
പ്പോകുവിൻ; മരിച്ചവരോടും എന്നോടും
നിങ്ങൾ ചെയ്തതുപോലെ യഹോവ
നിങ്ങളോടും ദയചെയ്യുമാറാകട്ടെ. നി 9
ങ്ങൾ താന്താന്റെ ഭൎത്താവിന്റെ വീട്ടിൽ
വിശ്രാമം പ്രാപിക്കേണ്ടതിന്നു യഹോവ
നിങ്ങൾക്കു കൃപ നല്കുമാറാകട്ടെ എന്നു പ
റഞ്ഞു അവരെ ചുംബിച്ചു; അവർ ഉച്ച
ത്തിൽ കരഞ്ഞു. അവർ അവളോടു: 10
ഞങ്ങളും നിന്നോടുകൂടെ നിന്റെ ജന
ത്തിന്റെ അടുക്കൽ പോരുന്നു എന്നു പ
റഞ്ഞു. അതിന്നു നൊവൊമി പറഞ്ഞതു: 11
എന്റെ മക്കളേ, നിങ്ങൾ മടങ്ങിപ്പൊ
യ്ക്കൊൾവിൻ; എന്തിന്നു എന്നോടുകൂടെ
പോരുന്നു? നിങ്ങൾക്കു ഭൎത്താക്കന്മാരായി
രിപ്പാൻ ഇനി എന്റെ ഉദരത്തിൽ പുത്ര
ന്മാർ ഉണ്ടോ? എന്റെ മക്കളേ, മടങ്ങി 12
പ്പൊയ്ക്കൊൾവിൻ; ഒരു പുരുഷന്നു ഭാൎയ്യ
യായിരിപ്പാൻ എനിക്കു പ്രായം കഴിഞ്ഞു
പോയി; അല്ല, അങ്ങനെ ഒരു ആശ എ
നിക്കുണ്ടായിട്ടു ഈ രാത്രി തന്നേ ഒരു പുരു
ഷന്നു ഭാൎയ്യയായി പുത്രന്മാരെ പ്രസവിച്ചാ
ലും അവൎക്കു പ്രായമാകുവോളം നിങ്ങൾ 13
അവൎക്കായിട്ടു കാത്തിരിക്കുമോ? നിങ്ങൾ
ഭൎത്താക്കന്മാരെ എടുക്കാതെ നില്ക്കുമോ?
അതു വേണ്ടാ, എന്റെ മക്കളേ; യഹോവ
യുടെ കൈ എനിക്കു വിരോധമായി പുറ
പ്പെട്ടിരിക്കയാൽ നിങ്ങളെ വിചാരിച്ചു
ഞാൻ വളരെ വ്യസനിക്കുന്നു. അവർ പി 14

ന്നെയും പൊട്ടിക്കരഞ്ഞു; ഒൎപ്പാ അമ്മാവി
യമ്മയെ ചുംബിച്ചു പിരിഞ്ഞു; രൂത്തോ അ
15 വളോടു പററിനിന്നു. അപ്പോൾ അവൾ:
നിന്റെ സഹോദരി തന്റെ ജനത്തി
ന്റെയും തന്റെ ദേവന്റെയും അടുക്കൽ
മടങ്ങിപ്പോയല്ലോ; നീയും നിന്റെ സ
ഹോദരിയുടെ പിന്നാലെ പൊയ്ക്കൊൾക
16 എന്നു പറഞ്ഞു. അതിന്നു രൂത്ത്: നി
ന്നെ വിട്ടുപിരിവാനും നിന്റെ കൂടെ വ
രാതെ മടങ്ങിപ്പോകുവാനും എന്നോടു പറ
യരുതേ; നീ പോകുന്നേടത്തു ഞാനും
പോരും; നീ പാൎക്കുന്നേടത്തു ഞാനും പാ
ൎക്കും; നിന്റെ ജനം എന്റെ ജനം, നി
17 ന്റെ ദൈവം എന്റെ ദൈവം. നീ മരി
ക്കുന്നേടത്തു ഞാനും മരിച്ചു അടക്കപ്പെ
ടും; മരണത്താലല്ലാതെ ഞാൻ നിന്നെ
വിട്ടുപിരിഞ്ഞാൽ യഹോവ തക്കവണ്ണവും
അധികവും എന്നോടു ചെയ്യുമാറാകട്ടെ എ
18 ന്നു പറഞ്ഞു. തന്നോടുകൂടെ പോരുവാൻ
അവൾ ഉറെച്ചിരിക്കുന്നു എന്നു കണ്ട
പ്പോൾ അവൾ അവളോടു സംസാരിക്കു
19 ന്നതു മതിയാക്കി. അങ്ങനെ അവർ
രണ്ടുപേരും ബേത്ത്ലെഹെംവരെ നടന്നു;
അവർ ബേത്ത്ലെഹെമിൽ എത്തിയപ്പോൾ
പട്ടണം മുഴുവനും അവരുടെനിമിത്തം
ഇളകി; ഇവൾ നൊവൊമിയോ എന്നു
20 സ്ത്രീജനം പറഞ്ഞു. അവൾ അവരോടു
പറഞ്ഞതു: നൊവൊമി എന്നല്ല മാറാ എന്നു
എന്നെ വിളിപ്പിൻ; സൎവ്വശക്തൻ എ
ന്നോടു ഏററവും കൈപ്പായുള്ളതു പ്രവൃത്തി
21 ച്ചിരിക്കുന്നു. നിറഞ്ഞവളായി ഞാൻ പോ
യി, ഒഴിഞ്ഞവളായി യഹോവ എന്നെ
മടക്കിവരുത്തിയിരിക്കുന്നു; യഹോവ എ
നിക്കു വിരോധമായി സാക്ഷീകരിക്ക
യും സൎവ്വശക്തൻ എന്നെ ദുഃഖിപ്പിക്കയും
ചെയ്തിരിക്കെ നിങ്ങൾ എന്നെ നൊവൊമി
22 എന്നു വിളിക്കുന്നതു എന്തു? ഇങ്ങനെ നൊ
വൊമി മോവാബ്ദേശത്തുനിന്നു കൂടെ
പോന്ന മരുമകൾ രൂത്ത് എന്ന മോവാ
ബ്യസ്ത്രീയുമായി മടങ്ങിവന്നു; അവർ യവ
ക്കൊയ്ത്തിന്റെ ആരംഭത്തിങ്കൽ ബേത്ത്ലെ
ഹെമിൽ എത്തി.

## ൨. അദ്ധ്യായം.

നൊവൊമിക്കു തന്റെ ഭൎത്താവായ എ
ലീമേലെക്കിന്റെ കുടുംബത്തിൽ മഹാധ
നവാനായ ഒരു ചാൎച്ചക്കാരൻ ഉണ്ടായിരു
ന്നു; അവന്നു ബോവസ് എന്നു പേർ.
എന്നാൽ മോവാബ്യസ്ത്രീയായ രൂത്ത് നൊ 2
വൊമിയോടു: ഞാൻ വയലിൽ ചെന്നു
എന്നോടു ദയ കാണിക്കുന്നവനെ ആശ്ര
യിച്ചു കതിർ പെറുക്കട്ടെ എന്നു ചോദിച്ചു.
പൊയ്ക്കൊൾക മകളേ എന്നു അവൾ അ
വളോടു പറഞ്ഞു. അങ്ങനെ അവൾ 3
പോയി; വയലിൽ കൊയ്ത്തുകാരുടെ പി
ന്നാലെ ചെന്നു പെറുക്കി; ഭാഗ്യവശാൽ
അവൾ എലീമേലെക്കിന്റെ കുടുംബക്കാ
രനായ ബോവസിന്നുള്ള വയലിൽ ആയി
രുന്നു ചെന്നതു. അപ്പോൾ ഇതാ, ബോ 4
വസ് ബേത്ത്ലെഹെമിൽനിന്നു വരുന്നു;
അവൻ കൊയ്ത്തുകാരോടു: യഹോവ നി
ങ്ങളോടുകൂടെ ഇരിക്കട്ടെ എന്നു പറഞ്ഞു.
യഹോവ നിന്നെ അനുഗ്രഹിക്കട്ടെ എന്നു
അവർ അവനോടും പറഞ്ഞു. കൊയ്ത്തു 5
കാരുടെ മേലാളായിരുന്ന ഭൃത്യനോടു: ഈ
യുവതി ഏതു എന്നു ബോവസ് ചോദിച്ചു.
കൊയ്ത്തുകാരുടെ മേലാളായ ഭൃത്യൻ: ഇ 6
വൾ മോവാബ്ദേശത്തുനിന്നു നൊവൊ
മിയോടുകൂടെ വന്ന മോവാബ്യയുവതിയാ
കുന്നു; ഞാൻ കൊയ്ത്തുകാരുടെ പിന്നാ 7
ലെ കററകളുടെ ഇടയിൽ പെറുക്കിക്കൊ
ള്ളട്ടെ എന്നു അവൾ ചോദിച്ചു; അങ്ങ
നെ അവൾ കാലത്തു വന്നു ഇതുവരെ
പെറുക്കിക്കൊണ്ടിരിക്കുന്നു; വീട്ടിൽ അ

ല്പനേരമേ താമസിച്ചുള്ളു എന്നുത്തരം പ
8 റഞ്ഞു. ബോവസ് രൂത്തിനോടു: കേ
ട്ടോ മകളേ, പെറുക്കുവാൻ വേറൊരു വ
യലിൽ പോകേണ്ടാ; ഇവിടം വിടുകയും
വേണ്ടാ; ഇവിടെ എന്റെ ബാല്യക്കാര
9 ത്തികളോടു ചേൎന്നുകൊൾക. അവർ
കൊയ്യുന്ന നിലത്തിന്മേൽ ദൃഷ്ടിവെച്ചു അ
വരുടെ പിന്നാലെ പൊയ്ക്കൊൾക; ബാ
ല്യക്കാർ നിന്നെ തൊടരുതെന്നു ഞാൻ
അവരോടു കല്പിച്ചിട്ടുണ്ടു. നിനക്കു ദാഹി
ക്കുമ്പോൾ പാത്രങ്ങൾക്കരികെ ചെന്നു ബാ
ല്യക്കാർ കോരിവെച്ചതിൽനിന്നു കുടിച്ചു
10 കൊൾക എന്നു പറഞ്ഞു. എന്നാറെ അ
വൾ സാഷ്ടാംഗം വീണു അവനോടു:
ഞാൻ അന്യദേശക്കാരത്തി ആയിരിക്കെ
നീ എന്നെ വിചാരിപ്പാൻ തക്കവണ്ണം നി
നക്കു എന്നോടു ദയതോന്നിയതു എങ്ങനെ
11 എന്നു പറഞ്ഞു. ബോവസ് അവളോടു:
നിന്റെ ഭൎത്താവു മരിച്ചശേഷം അമ്മാവി
യമ്മെക്കു നീ ചെയ്തിരിക്കുന്നതും നിന്റെ
അപ്പനെയും അമ്മയെയും സ്വദേശത്തെ
യും വിട്ടു, മുമ്പെ അറിയാത്ത ജനത്തിന്റെ
അടുക്കൽ വന്നിരിക്കുന്നതുമായ വിവര
12 മൊക്കെയും ഞാൻ കേട്ടിരിക്കുന്നു. നി
ന്റെ പ്രവൃത്തിക്കു യഹോവ പകരം നല്കു
ട്ടെ; യിസ്രായേലിന്റെ ദൈവമായ യ
ഹോവയുടെ ചിറകിൻകീഴെ ആശ്രയിച്ചു
വന്നിരിക്കുന്ന നിനക്കു അവൻ പൂൎണ്ണപ്ര
തിഫലം തരുമാറാകട്ടെ എന്നുത്തരം പറ
13 ഞ്ഞു. അതിന്നു അവൾ: യജമാനനേ,
ഞാൻ നിന്റെ ദാസിമാരിൽ ഒരുത്തിയെ
പോലെയല്ല എന്നുവരികിലും നീ എന്നെ
ആശ്വസിപ്പിക്കയും അടിയനോടു ദയയാ
യി സംസാരിക്കയും ചെയ്വാൻ തക്കവണ്ണം
എന്നോടു നിനക്കു കൃപ തോന്നിയല്ലോ എ
14 ന്നു പറഞ്ഞു. ഭക്ഷണസമയത്തു ബോ
വസ് അവളോടു: ഇവിടെ വന്നു ഭക്ഷ
ണം കഴിക്ക; കഷണം ചാറിൽ മുക്കി
ക്കൊൾക എന്നു പറഞ്ഞു. അങ്ങനെ അ
വൾ കൊയ്ത്തുകാരുടെ അരികെ ഇരുന്നു;
അവൻ അവൾക്കു മലർ കൊടുത്തു; അ
വൾ തിന്നു തൃപ്തയായി ശേഷിപ്പിക്കയും
ചെയ്തു. അവൾ പെറുക്കുവാൻ എഴുന്നേ 15
റ്റപ്പോൾ ബോവസ് തന്റെ ബാല്യക്കാ
രോടു: അവൾ കറ്റകളുടെ ഇടയിൽത
ന്നേ പെറുക്കിക്കൊള്ളട്ടെ; അവളെ ഉപ
ദ്രവിക്കരുതു. പെറുക്കേണ്ടതിന്നു അവൾ 16
ക്കായിട്ടു കറ്റകളിൽനിന്നു വലിച്ചിട്ടേക്കേ
ണം; അവളെ ശകാരിക്കരുതു എന്നു ക
ല്പിച്ചു. ഇങ്ങനെ അവൾ വൈകുന്നേരം 17
വരെ പെറുക്കി; പെറുക്കിയതു മെതിച്ച
പ്പോൾ ഏകദേശം ഒരു പറ യവം ഉണ്ടാ
യിരുന്നു. അവൾ അതു എടുത്തുംകൊണ്ടു 18
പട്ടണത്തിലേക്കു പോയി; അവൾ പെ
റുക്കിക്കൊണ്ടുവന്നതു അമ്മാവിയമ്മ കണ്ടു;
താൻ തിന്നു ശേഷിപ്പിച്ചിരുന്നതും അവൾ
എടുത്തു അവൾക്കു കൊടുത്തു. അമ്മാവി 19
യമ്മ അവളോടു: നീ ഇന്നു എവിടെയാ
യിരുന്നു പെറുക്കിയതു? എവിടെയായി
രുന്നു വേല ചെയ്തതു? നിന്നോടു ആദര
വു കാണിച്ചവൻ അനുഗ്രഹിക്കപ്പെട്ടവൻ
എന്നു പറഞ്ഞു. താൻ ഇന്നു ആളുടെ അ
ടുക്കലായിരുന്നു വേല ചെയ്തതു എന്നു അ
വൾ അമ്മാവിയമ്മയോടു അറിയിച്ചു:
ബോവസ് എന്നൊരു ആളുടെ അടുക്കലാ
യിരുന്നു ഞാൻ ഇന്നു വേല ചെയ്തതു എ
ന്നു പറഞ്ഞു. നൊവൊമി മരുമകളോടു: 20
ജീവനുള്ളവരോടും മരിച്ചവരോടും ദയ
വിടാതിരിക്കുന്ന യഹോവയാൽ അവൻ
അനുഗ്രഹിക്കപ്പെട്ടവൻ എന്നു പറഞ്ഞു.
ആയാൾ നമുക്കു അടുത്ത ചാൎച്ചക്കാരനും
നമ്മുടെ വീണ്ടെടുപ്പുകാരിൽ ഒരുത്തനും
ആകുന്നു എന്നും നൊവൊമി അവളോടു
പറഞ്ഞു. എന്റെ ബാല്യക്കാർ കൊയ്ത്ത 21

ല്ലാം തീരുവോളം അവരോടു ചേൎന്നിരിക്ക
എന്നുകൂടെ അവൻ എന്നോടു പറഞ്ഞു എ
ന്നു മോവബ്യസ്ത്രീയായ രൂത്ത് പറഞ്ഞു.
22 നൊവൊമി തന്റെ മരുമകളായ രൂത്തി
നോടു: മകളേ, വേറൊരു വയലിൽവെ
ച്ചു ആരും നിന്നെ ഉപദ്രവിക്കാതിരിക്കേ
ണ്ടതിന്നു നീ അവന്റെ ബാല്യക്കാരത്തി
കളോടുകൂടെ തന്നേ പോകുന്നതു നന്നു
23 എന്നു പറഞ്ഞു. അങ്ങനെ അവൾ യവ
ക്കൊയ്ത്തും കോതമ്പുകൊയ്ത്തും തീരുവോളം
പെറുക്കുവാൻ ബോവസിന്റെ ബാല്യക്കാ
രത്തികളോടു ചേൎന്നിരിക്കയും അമ്മാവിയ
മ്മയോടുകൂടെ പാൎക്കയും ചെയ്തു.

## ൩. അദ്ധ്യായം.

അനന്തരം അവളുടെ അമ്മാവിയമ്മയാ
യ നൊവൊമി അവളോടു പറഞ്ഞതു: മക
ളേ, നിനക്കു നന്നായിരിക്കേണ്ടതിന്നു
ഞാൻ നിനക്കു വേണ്ടി ഒരു വിശ്രാമസ്ഥ
2 ലം അന്വേഷിക്കേണ്ടയോ? നീ ചേൎന്നിരു
ന്ന ബാല്യക്കാരത്തികളുടെ യജമാനനായ
ബോവസ് നമ്മുടെ ചാൎച്ചക്കാരനല്ലയോ?
അവൻ ഇന്നു രാത്രി കളത്തിൽ യവം തൂ
3 റുന്നു. ആകയാൽ നീ കുളിച്ചു തൈലം
പൂശി വസ്ത്രം ധരിച്ചു കളത്തിൽ ചെല്ലുക;
ആയാൾ തിന്നു കുടിച്ചു കഴിയുംവരെ നി
4 ന്നെ കാണരുതു. ഉറങ്ങുവാൻ പോക
മ്പോൾ അവൻ കിടക്കുന്ന സ്ഥലം മനസ്സി
ലാക്കി ചെന്നു അവന്റെ കാലിന്മേലുള്ള
പുതപ്പു പൊക്കി അവിടെ കിടന്നുകൊൾ
ക; എന്നാൽ നീ എന്തു ചെയ്യേണമെന്നു
5 അവൻ നിനക്കു പറഞ്ഞുതരും. അതിന്നു
അവൾ: നീ പറയുന്നതൊക്കെയും ഞാൻ
6 ചെയ്യാം എന്നു അവളോടു പറഞ്ഞു. അ
ങ്ങനെ അവൾ കളത്തിൽ ചെന്നു അ
മ്മാവിയമ്മ കല്പിച്ചതുപോലെ ഒക്കെയും
7 ചെയ്തു. ബോവസ് തിന്നു കുടിച്ചു ഹൃദയം
തെളിഞ്ഞശേഷം യവക്കൂമ്പാരത്തിന്റെ
ഒരുവശത്തു ചെന്നുകിടന്നു; അവളും പ
തുക്കെ ചെന്നു അവന്റെ കാലിന്മേലുള്ള
പുതപ്പു പൊക്കി അവിടെ കിടന്നു. അ 8
ൎദ്ധരാത്രിയിൽ അവൻ ഞെട്ടിത്തിരിഞ്ഞു, ത
ന്റെ കാല്ക്കൽ ഒരു സ്ത്രീ കിടക്കുന്നതു കണ്ടു.
നീ ആർ എന്നു അവൻ ചോദിച്ചു. ഞാൻ 9
നിന്റെ ദാസിയായ രൂത്ത്; നിന്റെ പു
തപ്പു അടിയന്റെമേൽ ഇടേണമേ; നീ
വീണ്ടെടുപ്പുകാരനല്ലോ എന്നു അവൾ പ
റഞ്ഞു. അതിന്നു അവൻ പറഞ്ഞതു: മക 10
ളേ, നീ യഹോവയാൽ അനുഗ്രഹിക്കപ്പെ
ട്ടവൾ; ദരിദ്രന്മാരോ ധനവാന്മാരോ ആയ
ബാല്യക്കാരെ നീ പിന്തുടരാതിരിക്കയാൽ
ആദ്യത്തേതിൽ അധികം ദയ ഒടുവിൽ
കാണിച്ചിരിക്കുന്നു. ആകയാൽ മകളേ, 11
ഭയപ്പെടേണ്ടാ; നീ ചോദിക്കുന്നതൊക്കെ
യും ഞാൻ ചെയ്തുതരാം; നീ ഉത്തമസ്ത്രീ
എന്നു എന്റെ ജനമായ പട്ടണക്കാൎക്കു എ
ല്ലാവൎക്കും അറിയാം. ഞാൻ നിന്റെ വീ 12
ണ്ടെടുപ്പുകാരൻ എന്നതു സത്യം തന്നേ;
എങ്കിലും എന്നെക്കാൾ അടുത്ത ഒരു വീ
ണ്ടെടുപ്പുകാരൻ ഉണ്ടു. ഈ രാത്രി താമ 13
സിക്ക; നാളെ അവൻ നിനക്കു വീണ്ടെ
ടുപ്പുകാരന്റെ മുറ നിവൎത്തിച്ചാൽ കൊ
ള്ളാം; അവൻ നിവൎത്തിക്കട്ടെ; വീണ്ടെടു
പ്പുകാരന്റെ മുറ നിവൎത്തിപ്പാൻ അവന്നു
മനസ്സില്ലെങ്കിലോ യഹോവയാണ ഞാൻ
നിനക്കു വീണ്ടെടുപ്പുകാരന്റെ മുറ നിവ
ൎത്തിച്ചുതരും; രാവിലെവരെ കിടന്നു
കൊൾക. അങ്ങനെ അവൾ രാവിലെ 14
വരെ അവന്റെ കാല്ക്കൽ കിടന്നു; ഒരു
സ്ത്രീ കളത്തിൽ വന്നതു ആരും അറിയരു
തെന്നു അവൻ പറഞ്ഞിരുന്നതുകൊണ്ടു
ആളറിയാറാകും മുമ്പെ അവൾ എഴുന്നേ
റ്റു. നീ ധരിച്ചിരിക്കുന്ന പുതപ്പു കൊ 15
ണ്ടുവന്നു പിടിക്ക എന്നു അവൻ പറഞ്ഞു.

അവൾ അതു പിടിച്ചപ്പോൾ അവൻ ആ
റിടങ്ങഴി യവം അതിൽ അളന്നകൊട്ട
ത്തു; അവൾ പട്ടണത്തിലേക്ക പോയി.
16 അവൾ അമ്മാവിയമ്മയുടെ അടുക്കൽ വ
ന്നപ്പോൾ: നിന്റെ കാൎയ്യം എന്തായി മക
ളേ എന്ന അവൾ ചോദിച്ചു; ആയാൾ
തനിക്ക ചെയ്തതൊക്കെയും അവൾ അറി
17 യിച്ചു. അമ്മാവിയമ്മയുടെ അടുക്കൽ
വെറുങ്കയ്യായി പോകരുതു എന്ന അവൻ
എന്നോടു പറഞ്ഞു ഈ ആറിടങ്ങഴി യവ
വും എനിക്ക തന്നു എന്ന അവൾ പറഞ്ഞു.
18 അതിന്ന അവൾ: എന്റെ മകളേ, ഈ
കാൎയ്യം എന്താകുമെന്ന അറിയുവോളം നീ
അനങ്ങാതിരിക്ക; ഇന്ന ഈ കാൎയ്യം തീൎക്കും
വരെ ആയാൾ സ്വസ്ഥമായിരിക്കയില്ല
എന്ന പറഞ്ഞു.

## ൪. അദ്ധ്യായം.

എന്നാൽ ബോവസ് പട്ടണവാതില്ക്കൽ
ചെന്ന അവിടെ ഇരുന്നു; ബോവസ്
പറഞ്ഞിരുന്ന വീണ്ടെടുപ്പുകാരൻ കടന്ന
പോകുന്നതു കണ്ടു: എടോ, ഇങ്ങോട്ടു വന്ന
ഇവിടെ ഇരിക്ക എന്ന അവനോടു പറ
ഞ്ഞു. അവൻ ചെന്ന അവിടെ ഇരുന്നു.
2 പിന്നെ അവൻ പട്ടണത്തിലെ മൂപ്പന്മാ
രിൽ പത്തുപേരെ വരുത്തി: ഇവിടെ ഇ
രിപ്പിൻ എന്ന പറഞ്ഞു; അവരും ഇരുന്നു.
3 അപ്പോൾ അവൻ ആ വീണ്ടെടുപ്പുകാര
നോടു പറഞ്ഞതു: മോവാബ്ദേശത്തുനി
ന്ന മടങ്ങിവന്നിരിക്കുന്ന നൊവൊമി ന
മ്മുടെ സഹോദരനായ എലീമേലെക്കി
4 ന്റെ വയൽ വില്ക്കുന്നു. ആകയാൽ നി
ന്നോടു അതു അറിയിപ്പാൻ ഞാൻ വിചാ
രിച്ചു; ഇവിടെ ഇരിക്കുന്നവരുടെയും ജന
ത്തിന്റെ മൂപ്പന്മാരുടെയും മുമ്പാകെ നീ
അതു വിലെക്ക വാങ്ങുക; നിനക്ക വീ
ണ്ടെടുപ്പാൻ മനസ്സുണ്ടെങ്കിൽ വീണ്ടെടുക്ക;
വീണ്ടെടുപ്പാൻ നിനക്ക മനസ്സില്ലെങ്കിൽ
ഞാൻ അറിയേണ്ടതിന്ന എന്നോടു പറക;
നീയും നീ കഴിഞ്ഞിട്ടു ഞാനും അല്ലാതെ
വീണ്ടെടുപ്പാൻ ആരും ഇല്ല. അതിന്ന 5
അവൻ: ഞാൻ വീണ്ടെടുക്കാം എന്ന പറ
ഞ്ഞു. അപ്പോൾ ബോവസ്: നീ നൊ
വൊമിയോടു വയൽ വാങ്ങുന്ന നാളിൽ
മരിച്ചവന്റെ അവകാശത്തിന്മേൽ അവ
ന്റെ പേർ നിലനിൎത്തുവാൻ തക്കവണ്ണം
മരിച്ചവന്റെ ഭാൎയ്യ മോവാബ്യസ്ത്രീയായ
രൂത്തിനെയും വാങ്ങേണം എന്ന പറഞ്ഞു.
അതിന്ന വീണ്ടെടുപ്പുകാരൻ: എനിക്ക 6
അതു വീണ്ടെടുപ്പാൻ കഴികയില്ല; എന്റെ
സ്വന്ത അവകാശം നഷ്ടമാക്കേണ്ടിവരും;
ആകയാൽ ഞാൻ വീണ്ടെടുക്കേണ്ടതു നീ
വീണ്ടെടുത്തുകൊൾക; എനിക്ക വീണ്ടെ
ടുപ്പാൻ കഴികയില്ല എന്ന പറഞ്ഞു.
എന്നാൽ വീണ്ടെടുപ്പും കൈമാററവും സം 7
ബന്ധിച്ചുള്ള കാൎയ്യം ഉറപ്പാക്കുവാൻ ഒരു
ത്തൻ തന്റെ ചെരിപ്പൂരി മറേറവന്ന
കൊടുക്കുന്നതു യിസ്രായേലിൽ പണ്ടു നട
പ്പായിരുന്നു; ഇതായിരുന്നു യിസ്രായേലിൽ
ഉറപ്പാക്കുന്നവിധം. അങ്ങനെ ആ വീ 8
ണ്ടെടുപ്പുകാരൻ ബോവസിനോടു: നീ
അതു വാങ്ങിക്കൊൾക എന്ന പറഞ്ഞു
തന്റെ ചെരിപ്പൂരിക്കൊടുത്തു. അപ്പോൾ 9
ബോവസ് മൂപ്പന്മാരോടും സകലജന
ത്തോടും പറഞ്ഞതു: എലീമേലെക്കിന്നുള്ള
തൊക്കെയും കില്യോന്നും മഹ്ലോന്നും ഉള്ള
തൊക്കെയും ഞാൻ നൊവൊമിയോടു വാ
ങ്ങിയിരിക്കുന്നു എന്നതിന്ന നിങ്ങൾ ഇന്ന
സാക്ഷികൾ ആകുന്നു. അത്രയുമല്ല മരി 10
ച്ചവന്റെ പേർ അവന്റെ സഹോദര
ന്മാരുടെ ഇടയിൽനിന്നും അവന്റെ പട്ട
ണവാതില്ക്കൽനിന്നും മാഞ്ഞുപോകാതവ
ണ്ണം മരിച്ചവന്റെ പേർ അവന്റെ അ
വകാശത്തിന്മേൽ നിലനിൎത്തേണ്ടതിന്ന

മഹ്ലോൻറെ ഭാൎയ്യ മോവാബ്യസ്ത്രീയായ രു
ത്തിനെയും എനിക്കു ഭാൎയ്യയായി വാങ്ങി
യിരിക്കുന്നു എന്നതിന്നും നിങ്ങൾ ഇന്നു
11 സാക്ഷികൾ ആകുന്നു. അതിന്നു പട്ടണ
വാതില്ക്കൽ ഇരുന്ന സകലജനവും മൂപ്പ
ന്മാരും പറഞ്ഞതു: ഞങ്ങൾ സാക്ഷികൾ
തന്നേ; നിൻറെ വീട്ടിൽ വന്നിരിക്കുന്ന
സ്ത്രീയെ യഹോവ റാഹേലിനെപ്പോലെ
യും ലേയയെപ്പോലെയും ആക്കട്ടെ; അ
വർ ഇരുവരുമല്ലോ യിസ്രായേൽഗൃഹം
പണിതതു; എഫ്രാത്തയിൽ നീ പ്രബല
നും ബേത്ലെഹെമിൽ വിശ്രുതനുമായി
12 രിക്ക. ഈ യുവതിയിൽനിന്നു യഹോവ
നിനക്കു നല്കുന്ന സന്തതിയാൽ നിൻറെ
ഗൃഹം താമാർ യെഹൂദെക്കു പ്രസവിച്ച
ഫേരെസിൻറെ ഗൃഹംപോലെ ആയ്തീ
13 രട്ടെ. ഇങ്ങനെ ബോവസ് രുത്തിനെ
പരിഗ്രഹിച്ചു; അവൾ അവന്നു ഭാൎയ്യയാ
യി; അവൻ അവളുടെ അടുക്കൽ ചെന്ന
പ്പോൾ യഹോവ അവൾക്കു ഗൎഭം നല്കി;
അവൾ ഒരു മകനെ പ്രസവിച്ചു.
14 എന്നാറെ സ്ത്രീകൾ നൊവൊമിയോടു:
ഇന്നു നിനക്കു ഒരു വീണ്ടെടുപ്പുകാരനെ
നല്കിയിരിക്കകൊണ്ടു യഹോവ വാഴ്ത്തപ്പെ
ട്ടവൻ; അവൻറെ പേർ യിസ്രായേലിൽ
വിശ്രുതമായിരിക്കട്ടെ. അവൻ നിനക്കു 15
ആശ്വാസപ്രദനും നിൻറെ വാൎദ്ധക്യത്തി
ങ്കൽ പോഷകനും ആയിരിക്കും. നിന്നെ
സ്നേഹിക്കുന്നവളും ഏഴു പുത്രന്മാരെക്കാൾ
നിനക്കു ഉത്തമയുമായിരിക്കുന്ന നിൻറെ
മരുമകളല്ലോ അവനെ പ്രസവിച്ചതു
എന്നു പറഞ്ഞു. നൊവൊമി കുഞ്ഞിനെ 16
എടുത്തു മടിയിൽ കിടത്തി അവന്നു ധാ
ത്രിയായ്തീൎന്നു. അവളുടെ അയല്ക്കാരത്തി 17
കൾ: നൊവൊമിക്കു ഒരു മകൻ ജനിച്ചു
എന്നു പറഞ്ഞു അവന്നു ഓബേദ് എന്നു
പേർ വിളിച്ചു; ദാവീദിൻറെ അപ്പനായ
യിശ്ശായിയുടെ അപ്പൻ ഇവൻ തന്നേ.
ഫേരെസിൻറെ വംശപാരമ്പൎയ്യമാവി 18
തു: ഫേരെസ് ഹെസ്രോനെ ജനിപ്പിച്ചു.
ഹെസ്രോൻ രാമിനെ ജനിപ്പിച്ചു. രാം 19
അമ്മീനാദാബിനെ ജനിപ്പിച്ചു. അമ്മീ 20
നാദാബ് നഹശോനെ ജനിപ്പിച്ചു; നഹ
ശോൻ സല്മോനെ ജനിപ്പിച്ചു. സല്മോൻ 21
ബോവസിനെ ജനിപ്പിച്ചു; ബോവസ്
ഓബേദിനെ ജനിപ്പിച്ചു. ഓബേദ് യി 22
ശ്ശായിയെ ജനിപ്പിച്ചു; യിശ്ശായി ദാവീദി
നെ ജനിപ്പിച്ചു.

# THE FIRST BOOK OF SAMUEL

## ശമൂവേൽ: ഒന്നാം പുസ്തകം

### ൧. അദ്ധ്യായം.

എഫ്രയീംമലനാട്ടിലെ രാമാഥയീം-
സോഫീമിൽ എല്ക്കാനാ എന്നു പേരുള്ള ഒ
രു പുരുഷൻ ഉണ്ടായിരുന്നു; അവൻ എലീ
ഹൂവിൻറെ മകനായ യെരോഹാമിൻറെ
മകൻ ആയിരുന്നു; എലീഹൂ എഫ്രയീ
മ്യനായ സൂഫിൻറെ മകനായ തോഹൂവി
ൻറെ മകൻ ആയിരുന്നു. എല്ക്കാനെക്കു 2
രണ്ടു ഭാൎയ്യമാർ ഉണ്ടായിരുന്നു; ഒരുത്തിക്കു

ഹന്നാ എന്നും മറേറവൾക്കു പെനിന്നാ
എന്നും പേർ; പെനിന്നെക്കു മക്കൾ ഉണ്ടാ
യിരുന്നു; ഹന്നെക്കോ മക്കൾ ഇല്ലായി
3 രുന്നു. അവൻ ശീലോവിൽ സൈന്യ
ങ്ങളുടെ യഹോവയെ നമസ്കരിപ്പാനും
അവന്നു യാഗം കഴിപ്പാനും തൻെറ പട്ട
ണത്തിൽനിന്നു ആണ്ടുതോറും ശീലോവി
ലേക്കു പോക പതിവായിരുന്നു; ഏലിയു
ടെ രണ്ടു പുത്രന്മാരായി യഹോവെക്കു പു
രോഹിതന്മാരായിരുന്ന ഹൊഫ്നിയും ഫീ
4 നെഹാസും അവിടെ ഉണ്ടായിരുന്നു. എ
ല്ക്കാനാ യാഗം കഴിക്കുമ്പോൾ ഒക്കെയും
തൻെറ ഭാൎയ്യയായ പെനിന്നെക്കും അവളു
ടെ സകലപുത്രന്മാൎക്കും പുത്രിമാൎക്കും ഓഹ
5 രി കൊടുക്കും. ഹന്നെക്കോ അവൻ ഹ
ന്നയെ സ്നേഹിക്കകൊണ്ടു ഇരട്ടി ഓഹരി
കൊടുക്കും. എന്നാൽ യഹോവ അവളുടെ
6 ഗൎഭം അടെച്ചിരുന്നു. യഹോവ അവളുടെ
ഗൎഭം അടെച്ചിരുന്നതിനാൽ അവളുടെ പ്ര
തിയോഗി അവളെ വ്യസനിപ്പിപ്പാൻ ത
7 ക്കവണ്ണം വളരെ മുഷ്കിപ്പിച്ചു. അവൾ
യഹോവയുടെ ആലയത്തിലേക്കു പോക
ന്ന സമയത്തൊക്കെയും ആണ്ടുതോറും അ
വൾ അങ്ങനെ ചെയ്യുപോന്നു. അവൾ
അവളെ മുഷ്കിപ്പിച്ചതുകൊണ്ടു അവൾ ക
8 രഞ്ഞു പട്ടിണികിടന്നു. അവളുടെ ഭ
ൎത്താവായ എല്ക്കാനാ അവളോടു: ഹന്നേ,
നീ എന്തിന്നു കരയുന്നു? എന്തിന്നു പ
ട്ടിണികിടക്കുന്നു? നീ വ്യസനിക്കുന്നതു
എന്തു? ഞാൻ നിനക്കു പത്തു പുത്രന്മാരെ
9 ക്കാൾ നന്നല്ലയോ എന്നു പറഞ്ഞു. അ
വർ ശീലോവിൽവെച്ചു തിന്നുകയും കുടി
ക്കയും ചെയ്തശേഷം ഹന്നാ എഴുന്നേററു
പോയി. പുരോഹിതനായ ഏലി യഹോ
വയുടെ മന്ദിരത്തിൻെറ വാതില്ക്കൽ ആ
10 സനത്തിൽ ഇരിക്കയായിരുന്നു. അവൾ
മനോവ്യസനത്തോടെ യഹോവയോടു
പ്രാൎത്ഥിച്ചു വളരെ കരഞ്ഞു. അവൾ ഒരു 11
നേൎച്ച നേൎന്നു: സൈന്യങ്ങളുടെ യഹോ
വേ, അടിയൻെറ സങ്കടം നോക്കി അടി
യനെ ഓൎക്കയും അടിയനെ മറക്കാതെ
ഒരു പുരുഷസന്താനത്തെ നല്കുകയും ചെ
യ്താൽ അടിയൻ അവനെ അവൻെറ ജീ
വപൎയ്യന്തം യഹോവെക്കു കൊടുക്കും; അ
വൻെറ തലയിൽ ക്ഷൌരക്കത്തി തൊടുക
യുമില്ല എന്നു പറഞ്ഞു. ഇങ്ങനെ അവൾ 12
യഹോവയുടെ സന്നിധിയിൽ പ്രാൎത്ഥിച്ചു
കൊണ്ടിരിക്കുമ്പോൾ ഏലി അവളുടെ
വായെ സൂക്ഷിച്ചുനോക്കി. ഹന്നാ ഹൃദ 13
യംകൊണ്ടു സംസാരിച്ചതിനാൽ അവ
ളുടെ അധരം അനങ്ങിയതല്ലാതെ ശബ്ദം
കേൾപ്പാനില്ലായിരുന്നു; ആകയാൽ അ
വൾക്കു ലഹരിപിടിച്ചിരിക്കുന്നു എന്നു ഏ
ലിക്കു തോന്നിപ്പോയി. ഏലി അവളോടു: 14
നീ എത്രത്തോളം ലഹരിപിടിച്ചിരിക്കും?
നിൻെറ വീഞ്ഞു ഇറങ്ങട്ടെ എന്നു പറഞ്ഞു.
അതിന്നു ഹന്നാ ഉത്തരം പറഞ്ഞതു: അ 15
ങ്ങനെയല്ല, യജമാനനേ; ഞാൻ മനോ
വ്യസനമുള്ളോരു സ്ത്രീ; ഞാൻ വീഞ്ഞോ
മദ്യമോ കുടിച്ചിട്ടില്ല; യഹോവയുടെ സ
ന്നിധിയിൽ എൻെറ ഹൃദയം പകരുക
യത്രേ ചെയ്തതു. അടിയനെ ഒരു നീച 16
സ്ത്രീയായി വിചാരിക്കരുതേ; അടിയൻ
സങ്കടത്തിൻെറയും വ്യസനത്തിൻെറയും
ആധിക്യംകൊണ്ടാകുന്നു സംസാരിച്ചതു.
അതിന്നു ഏലി: സമാധാനത്തോടെ പൊ 17
യ്ക്കൊൾക; യിസ്രായേലിൻെറ ദൈവ
ത്തോടു നീ കഴിച്ച അപേക്ഷ അവൻ നി
നക്കു നല്കുമാറാകട്ടെ എന്നു ഉത്തരം പറ
ഞ്ഞു. അടിയന്നു തൃക്കണ്ണിൽ കൃപ ലഭി 18
ക്കുമാറാകട്ടെ എന്നു പറഞ്ഞു സ്ത്രീ തൻെറ
വഴിക്കു പോയി ഭക്ഷണം കഴിച്ചു; അ
വളുടെ മുഖം പിന്നെ വാടിയതുമില്ല.
അനന്തരം അവർ അതികാലത്തു എഴു 19

ന്നേററു യഹോവയുടെ സന്നിധിയിൽ
നമസ്കരിച്ചശേഷം രാമയിൽ തങ്ങളുടെ വീ
ട്ടിലേക്കു പോയി. എന്നാൽ എല്ക്കാനാ
തന്റെ ഭാൎയ്യയായ ഹന്നയെ പരിഗ്രഹിച്ചു;
20 യഹോവ അവളെ ഓൎത്തു. ഒരു ആണ്ടു
കഴിഞ്ഞിട്ടു ഹന്നാ ഗൎഭംധരിച്ചു ഒരു മക
നെ പ്രസവിച്ചു: ഞാൻ അവനെ യഹോ
വയോടു അപേക്ഷിച്ചുവാങ്ങി എന്നു പറ
ഞ്ഞു അവന്നു ശമൂവേൽ എന്നു പേരിട്ടു.
21 പിന്നെ എല്ക്കാനാ എന്ന പുരുഷനും അ
വന്റെ കുടുംബമൊക്കെയും യഹോവെക്കു
വൎഷാന്തരയാഗവും നേൎച്ചയും കഴിപ്പാൻ
22 പോയി. എന്നാൽ ഹന്നാ കൂടെ പോ
യില്ല; അവൾ ഭൎത്താവിനോടു: ശിശുവി
ന്റെ മുലകുടി മാറട്ടെ; പിന്നെ അവൻ
യഹോവയുടെ സന്നിധിയിൽ ചെന്നു
അവിടെ എന്നും പാൎക്കേണ്ടതിന്നു ഞാൻ
അവനെയും കൊണ്ടുപോരാം എന്നു പ
23 റഞ്ഞു. അവളുടെ ഭൎത്താവായ എല്ക്കാനാ
അവളോടു: നിന്റെ ഇഷ്ടംപോലെയാ
കട്ടെ; അവന്റെ മുലകുടി മാറുംവരെ
താമസിക്ക; യഹോവ തന്റെ വചനം
നിവൃത്തിക്കുമാറാകട്ടെ എന്നു പറഞ്ഞു. അ
ങ്ങനെ അവൾ വീട്ടിൽ താമസിച്ചു മുല
കുടി മാറുംവരെ മകന്നു മുലകൊടുത്തു.
24 അവന്നു മുലകുടി മാറിയശേഷം അവൾ
മൂന്നു വയസ്സു പ്രായമുള്ള ഒരു കാളയും ഒ
രു പറ മാവും ഒരു തുരുത്തി വീഞ്ഞുമായി
അവനെ ശീലോവിൽ യഹോവയുടെ
ആലയത്തിലേക്കു കൊണ്ടുചെന്നു; ബാ
25 ലനോ ചെറുപ്പമായിരുന്നു. അവർ കാള
യെ അറുത്തിട്ടു ബാലനെ ഏലിയുടെ അ
26 ടുക്കൽ കൊണ്ടുചെന്നു. അവൾ അവ
നോടു പറഞ്ഞതു: യജമാനനേ, യജമാന
നാണ, യഹോവയോടു പ്രാൎത്ഥിച്ചുകൊണ്ടു
ഇവിടെ സമീപത്തു നിന്നിരുന്ന സ്ത്രീ
27 ഞാൻ ആകുന്നു. ഈ ബാലന്നായിട്ടു ഞാൻ
പ്രാൎത്ഥിച്ചു; ഞാൻ യഹോവയോടു കഴിച്ച
അപേക്ഷ യഹോവ എനിക്കു നല്കിയിരി
ക്കുന്നു. അതുകൊണ്ടു ഞാൻ അവനെ യ 28
ഹോവെക്കു നിവേദിച്ചിരിക്കുന്നു; അവൻ
ജിവപൎയ്യന്തം യഹോവെക്കു നിവേദിത
നായിരിക്കും. അവർ അവിടെ യഹോ
വയെ നമസ്കരിച്ചു.

## ൨. അദ്ധ്യായം.

അനന്തരം ഹന്നാ പ്രാൎത്ഥിച്ചു പറഞ്ഞ
തെന്തെന്നാൽ:
എന്റെ ഹൃദയം യഹോവയിൽ ആന
ന്ദിക്കുന്നു;
എന്റെ കൊമ്പു യഹോവയാൽ ഉയൎന്നിരി
ക്കുന്നു;
എന്റെ വായ് ശത്രുക്കളുടെ നേരെ വി
ശാലമാകുന്നു;
നിന്റെ രക്ഷയിൽ ഞാൻ സന്തോഷി
ക്കുന്നു.
യഹോവയെപ്പോലെ പരിശുദ്ധൻ ഇല്ല; 2
നീ അല്ലാതെ ഒരുത്തനുമില്ലല്ലോ;
നമ്മുടെ ദൈവത്തെപ്പോലെ ഒരു പാറ
യും ഇല്ല.
ഡംഭിച്ചു ഡംഭിച്ചു ഇനി സംസാരിക്കരുതു; 3
നിങ്ങളുടെ വായിൽനിന്നു അഹങ്കാരം പു
റപ്പെടരുതു.
യഹോവ ജ്ഞാനമുള്ള ദൈവം;
അവൻ പ്രവൃത്തികളെ തൂക്കിനോക്കുന്നു.
വീരന്മാരുടെ വില്ലു ഒടിഞ്ഞുപോകുന്നു; 4
ഇടറിയവരോ ബലം ധരിക്കുന്നു.
സമ്പന്നർ ആഹാരത്തിന്നായി കൂലിക്കു 5
നില്ക്കുന്നു;
വിശന്നവർ വിശ്രമം പ്രാപിക്കുന്നു;
മച്ചി ഏഴു പ്രസവിക്കുന്നു;
പുത്രസമ്പന്നയോ ക്ഷയിച്ചുപോകുന്നു.
യഹോവ കൊല്ലുകയും ജീവിപ്പിക്കയും ചെ 6
യ്യുന്നു;

പാതാളത്തിൽ ഇറക്കുകയും ഉദ്ധരിക്കയും
ചെയ്യുന്നു.
7 യഹോവ ദാരിദ്ര്യവും ഐശ്വൎയ്യവും ന
ല്കുന്നു;
അവൻ താഴ്ത്തുകയും ഉയൎത്തുകയും ചെ
യ്യുന്നു.
8 അവൻ ദരിദ്രനെ പൊടിയിൽനിന്നു നി
വിൎത്തുന്നു;
അഗതിയെ കുപ്പയിൽനിന്നു ഉയൎത്തുന്നു;
പ്രഭുക്കന്മാരോടുകൂടെ ഇരുത്തുവാനും
മഹിമാസനം അവകാശമായി നല്കുവാനും
തന്നേ.
ഭൂധരങ്ങൾ യഹോവെക്കുള്ളവ;
ഭൂമണ്ഡലത്തെ അവയുടെമേൽ വെച്ചിരി
ക്കുന്നു.
9 തന്റെ വിശുദ്ധന്മാരുടെ കാലുകളെ അ
വൻ കാക്കുന്നു:
ദുഷ്ടന്മാർ അന്ധകാരത്തിൽ മിണ്ടാതെയാ
കുന്നു;
സ്വശക്തിയാൽ ഒരുത്തനും ജയിക്കയില്ല.
10 യഹോവയോടു എതിൎക്കുന്നവർ തകൎന്നു
പോകുന്നു;
അവൻ ആകാശത്തുനിന്നു അവരുടെമേൽ
ഇടി വെട്ടിക്കുന്നു.
യഹോവ ഭൂസീമാവാസികളെ വിധി
ക്കുന്നു;
തന്റെ രാജാവിന്നു ശക്തി കൊടുക്കുന്നു;
തന്റെ അഭിഷിക്തന്റെ കൊമ്പു ഉയ
ൎത്തുന്നു.
11 പിന്നെ എല്കാനാ രാമയിൽ തന്റെ വീട്ടി
ലേക്കു പോയി. ബാലൻ പുരോഹിത
നായ ഏലിയുടെ മുമ്പിൽ യഹോവെക്കു
ശുശ്രൂഷ ചെയ്തുപോന്നു.
12 എന്നാൽ ഏലിയുടെ പുത്രന്മാർ നീച
ന്മാരും യഹോവയെ ഓൎക്കാത്തവരും ആ
13 യിരുന്നു. ഈ പുരോഹിതന്മാർ ജന
ത്തോടു ആചരിച്ച വിധം എങ്ങനെയെ
ന്നാൽ: വല്ലവരും ഒരു യാഗം കഴിക്കു
മ്പോൾ മാംസം വേവിക്കുന്ന സമയത്തു
പുരോഹിതന്റെ ബാല്യക്കാരൻ കയ്യിൽ
മുപ്പല്ലിയുമായി വന്നു കലത്തിലോ ഉരു 14
ളിയിലോ കുട്ടകത്തിലോ ചട്ടിയിലോ
കുത്തും; മുപ്പല്ലിയിൽ പിടിച്ചതൊക്കെയും
പുരോഹിതൻ എടുത്തുകൊള്ളും. ശീലോ
വിൽ വരുന്ന എല്ലായിസ്രായേല്യരോടും
അവർ അങ്ങനെ ചെയ്യും. മേദസ്സു ദഹി 15
പ്പിക്കുംമുമ്പെ പുരോഹിതന്റെ ബാല്യക്കാ
രൻ വന്നു യാഗം കഴിക്കുന്നവനോടു: പു
രോഹിതന്നു വറുപ്പാൻ മാംസം തരിക;
പച്ചമാംസമല്ലാതെ വേവിച്ചതു അവൻ
വാങ്ങുകയില്ല എന്നു പറയും. മേദസ്സു 16
ദഹിപ്പിച്ചുകഴിയട്ടെ; അതിന്റെശേഷം
നീ ആഗ്രഹിക്കുന്നേടത്തോളം എടുത്തു
കൊൾക എന്നു അവനോടു പറഞ്ഞാൽ
അവൻ അവനോടു: അല്ല, ഇപ്പോൾ
തന്നേ തരേണം; അല്ലെങ്കിൽ ഞാൻ ബ
ലാല്ക്കാരേണ എടുക്കും എന്നു പറയും.
ഇങ്ങനെ ആ യൌവനക്കാർ യഹോവയു 17
ടെ വഴിപാടു നിന്ദിച്ചതുകൊണ്ടു അവരു
ടെ പാപം യഹോവയുടെ സന്നിധിയിൽ
ഏററവും വലിയതായിരുന്നു.
ശമുവേൽ എന്ന ബാലനോ പഞ്ഞി 18
നൂൽകൊണ്ടുള്ള അങ്കി ധരിച്ചു യഹോവ
യുടെ സന്നിധിയിൽ ശുശ്രൂഷ ചെയ്തു
പോന്നു. അവന്റെ അമ്മ ആണ്ടുതോറും 19
ഒരു ചെറിയ അങ്കി ഉണ്ടാക്കി തന്റെ
ഭൎത്താവിനോടുകൂടെ വൎഷാന്തരയാഗം ക
ഴിപ്പാൻ വരുമ്പോൾ അവന്നു കൊണ്ടു
വന്നു കൊടുക്കും. എന്നാൽ ഏലി എല്കാ 20
നയെയും അവന്റെ ഭാൎയ്യയെയും അനുഗ്ര
ഹിച്ചു: ഈ സ്ത്രീ യഹോവെക്കു കഴിച്ച നി
വേദ്യത്തിന്നു പകരം യഹോവ അവളിൽ
നിന്നു നിനക്കു സന്തതിയെ നല്കുമാറാക
ട്ടെ എന്നു പറഞ്ഞു. പിന്നെ അവർ തങ്ങ

21 ളുടെ വീട്ടിലേക്കു പോയി. യഹോവ
ഹന്നയെ കടാക്ഷിച്ചു; അവൾ ഗൎഭം ധ
രിച്ചു മൂന്നു പുത്രന്മാരെയും രണ്ടു പുത്രിമാ
രെയും പ്രസവിച്ചു. ശമൂവേൽബാല
നോ യഹോവയുടെ സന്നിധിയിൽ വള
ൎന്നുവന്നു.
22 ഏലി വൃദ്ധനായാറെ അവന്റെ പുത്ര
ന്മാർ എല്ലായിസ്രായേലിനോടും ചെയ്യുന്ന
തൊക്കെയും സമാഗമനകൂടാരത്തിന്റെ
വാതില്ക്കൽ സേവ ചെയ്യുന്ന സ്ത്രീകളോടു
കൂടെ ശയിക്കുന്നതും അവൻ കേട്ടു.
23 അവൻ അവരോടു: നിങ്ങൾ ഈവക
ചെയ്യുന്നതു എന്തു? നിങ്ങളുടെ ദുഷ്പ്രവൃത്തി
കളെക്കുറിച്ചു ഈ ജനമൊക്കെയും പറ
24 ഞ്ഞു ഞാൻ കേൾക്കുന്നു. അങ്ങനെ അ
രുതു, എന്റെ മക്കളേ; യഹോവയുടെ
ജനം നിങ്ങളെക്കുറിച്ചു പരത്തുന്നതായി
ഞാൻ കേൾക്കുന്ന കേൾവി നന്നല്ല.
25 മനുഷ്യൻ മനുഷ്യനോടു പാപം ചെയ്യാൽ
അവന്നു വേണ്ടി ദൈവത്തോടു അപേ
ക്ഷിക്കാം; മനുഷ്യൻ യഹോവയോടു
പാപം ചെയ്യാലോ അവന്നു വേണ്ടി ആർ
അപേക്ഷിക്കും എന്നു പറഞ്ഞു. എങ്കിലും
അവരെ കൊല്ലുവാൻ യഹോവ നിശ്ചയി
ച്ചതുകൊണ്ടു അവർ അപ്പന്റെ വാക്കു
26 കൂട്ടാക്കിയില്ല. ശമൂവേൽബാലനോ വ
ളരുന്തോറും യഹോവെക്കും മനുഷ്യൎക്കും
പ്രീതിയുള്ളവനായി വളൎന്നു.
27 അനന്തരം ഒരു ദൈവപുരുഷൻ ഏലി
യുടെ അടുക്കൽ വന്നു അവനോടു പറ
ഞ്ഞതു: യഹോവ ഇപ്രകാരം അരുളിച്ചെ
യ്യുന്നു: നിന്റെ പിതൃഭവനം മിസ്രയീമിൽ
ഫറവോന്റെ ഗൃഹത്തിന്നു അടിമകളായി
രുന്നപ്പോൾ ഞാൻ അവൎക്കു വെളിപ്പെട്ടു
28 നിശ്ചയം. എന്റെ യാഗപീഠത്തിന്മേൽ
കയറുവാനും ധൂപം കാട്ടുവാനും എന്റെ
സന്നിധിയിൽ ഏഫോദ് ധരിപ്പാനും
ഞാൻ അവനെ യിസ്രായേലിന്റെ സകല
ഗോത്രത്തിൽനിന്നും എനിക്കു പുരോഹിത
നായി തിരഞ്ഞെടുത്തു; യിസ്രായേൽമക്ക
ളുടെ സകലദഹനയാഗങ്ങളെയും ഞാൻ
നിന്റെ പിതൃഭവനത്തിന്നു കൊടുത്തു.
തിരുനിവാസത്തിൽ അൎപ്പിപ്പാൻ ഞാൻ 29
കല്പിച്ചിട്ടുള്ള എന്റെ യാഗവും വഴിപാടും
നിങ്ങൾ ചവിട്ടുകയും എന്റെ ജനമായ
യിസ്രായേലിന്റെ എല്ലാവഴിപാടുകളിലും
പ്രധാനഭാഗംകൊണ്ടു നിങ്ങളെത്തന്നേ
കൊഴുപ്പിപ്പാൻ തക്കവണ്ണം നീ നിന്റെ
പുത്രന്മാരെ എന്നെക്കാൾ ബഹുമാനിക്ക
യും ചെയ്യുന്നതു എന്തു? ആകയാൽ യി 30
സ്രായേലിന്റെ ദൈവമായ യഹോവ ഇ
പ്രകാരം അരുളിച്ചെയ്യുന്നു: നിന്റെ ഭവ
നവും നിന്റെ പിതൃഭവനവും എന്റെ
സന്നിധിയിൽ നിത്യം പരിചരിക്കുമെന്നു
ഞാൻ കല്പിച്ചിരുന്നു നിശ്ചയം; ഇപ്പോ
ഴോ യഹോവ അരുളിച്ചെയ്യുന്നതു: അങ്ങ
നെ ഒരിക്കലും ആകയില്ല; എന്നെ മാനി
ക്കുന്നവരെ ഞാൻ മാനിക്കും; എന്നെ നി
ന്ദിക്കുന്നവർ നിന്ദിതരാകും. നിന്റെ ഭവ 31
നത്തിൽ ഒരു വൃദ്ധനും ഉണ്ടാകാതവണ്ണം
ഞാൻ നിന്റെ ഭുജവും നിന്റെ പിതൃഭവ
നത്തിന്റെ ഭുജവും തകൎത്തുകളയുന്ന നാ
ളുകൾ ഇതാ വരുന്നു. യിസ്രായേലിന്നു 32
ലഭിപ്പാനുള്ള എല്ലാനന്മകളുടെയും മദ്ധ്യേ
നീ തിരുനിവാസത്തിൽ ഒരു പ്രതിയോ
ഗിയെ കാണും; നിന്റെ ഭവനത്തിൽ
ഒരുനാളും ഒരു വൃദ്ധൻ ഉണ്ടാകയുമില്ല.
നിന്റെ കണ്ണു ക്ഷയിപ്പിപ്പാനും നിന്റെ 33
ഹൃദയം വ്യസനിപ്പിപ്പാനും ഞാൻ നിന്റെ
ഭവനത്തിൽ ഒരുത്തനെ എന്റെ യാഗ
പീഠത്തിൽനിന്നു ഛേദിച്ചുകളയാതെ വെ
ച്ചേക്കും; നിന്റെ ഭവനത്തിലെ സന്താ
നമൊക്കെയും പുരുഷപ്രായത്തിൽ മരി
ക്കും. നിന്റെ രണ്ടു പുത്രന്മാരായ ഹൊ 34

ന്നിക്കും ഫീനെഹാസിന്നും ഭവിപ്പാനിരി
ക്കുന്നതു നിനക്കു ഒരു അടയാളം ആകും;
അവർ ഇരുവരും ഒരു ദിവസത്തിൽ തന്നേ
35 മരിക്കും. എന്നാൽ എന്റെ പ്രസാദവും
ഹിതവും അനുഷ്ഠിക്കുന്ന ഒരു വിശ്വസ്ത
പുരോഹിതനെ ഞാൻ എനിക്കു എഴുന്നേ
ല്പിക്കും; അവന്നു ഞാൻ സ്ഥിരമായോരു
ഭവനം പണിയും; അവൻ എന്റെ അഭി
ഷിക്തന്റെ മുമ്പാകെ നിത്യം പരിചരി
36 ക്കും. നിന്റെ ഭവനത്തിൽ ശേഷിച്ചി
രിക്കുന്നവനെല്ലാം അവന്റെ അടുക്കൽ
വന്നു ഒരു വെള്ളിക്കാശിന്നും ഒരു അപ്പ
ത്തിന്നുമായിട്ടു അവനെ കുമ്പിട്ടു: ഒരു
കഷണം അപ്പം തിന്മാൻ ഇടവരേണ്ടതി
ന്നു എന്നെ ഒരു പുരോഹിതന്റെ വേലെ
ക്കാക്കേണമേ എന്നു അപേക്ഷിക്കും.

## ൩. അദ്ധ്യായം.

ശമൂവേൽബാലൻ ഏലിയുടെ മുമ്പാകെ
യഹോവെക്കു ശുശ്രൂഷ ചെയ്തുപോന്നു;
ആ കാലത്തു യഹോവയുടെ വചനം ദുൎല്ല
ഭമായിരുന്നു; ദൎശനം ഏറെ ഇല്ലായിരുന്നു.
2 ആ കാലത്തു ഒരിക്കൽ ഏലി തന്റെ സ്ഥ
ലത്തു കിടന്നുറങ്ങി; കാണ്മാൻ വഹിയാത
വണ്ണം അവന്റെ കണ്ണു മങ്ങിത്തുടങ്ങിയി
3 രുന്നു. ശമൂവേൽ ദൈവത്തിന്റെ പെ
ട്ടകം ഇരിക്കുന്ന യഹോവയുടെ മന്ദിര
ത്തിൽ ദൈവത്തിന്റെ വിളക്കു കെടുന്ന
4 തിന്നു മുമ്പെ ചെന്നുകിടന്നു. യഹോവ
ശമൂവേലിനെ വിളിച്ചു: അടിയൻ എന്നു
അവൻ വിളികേട്ടു ഏലിയുടെ അടുക്കൽ
ഓടിച്ചെന്നു: അടിയൻ ഇതാ; എന്നെ
5 വിളിച്ചുവല്ലോ എന്നു പറഞ്ഞു. ഞാൻ
വിളിച്ചില്ല; പോയി കിടന്നുകൊൾക എ
ന്നു അവൻ പറഞ്ഞു; അവൻ പോയി
6 കിടന്നു. യഹോവ പിന്നെയും: ശമൂ
വേലേ എന്നു വിളിച്ചു. ശമൂവേൽ എഴു
ന്നേറ്റു ഏലിയുടെ അടുക്കൽ ചെന്നു:
അടിയൻ ഇതാ; എന്നെ വിളിച്ചുവല്ലോ
എന്നു പറഞ്ഞു. ഞാൻ വിളിച്ചില്ല, മക
നേ; പോയി കിടന്നുകൊൾക എന്നു അ
വൻ പറഞ്ഞു. ശമൂവേൽ അന്നുവരെ 7
യഹോവയെ അറിഞ്ഞില്ല; യഹോവയു
ടെ വചനം അവന്നു അന്നുവരെ വെളി
പ്പെട്ടതുമില്ല. യഹോവ ശമൂവേലിനെ 8
മൂന്നാം പ്രാവശ്യം വിളിച്ചു. അവൻ എഴു
ന്നേറ്റു ഏലിയുടെ അടുക്കൽ ചെന്നു:
അടിയൻ ഇതാ; എന്നെ വിളിച്ചുവല്ലോ
എന്നു പറഞ്ഞു. അപ്പോൾ യഹോവയാ
യിരുന്നു ബാലനെ വിളിച്ചതു എന്നു ഏ
ലിക്കു മനസ്സിലായി. ഏലി ശമൂവേലി 9
നോടു: പോയി കിടന്നുകൊൾക; ഇനി
യും നിന്നെ വിളിച്ചാൽ: യഹോവേ, അ
രുളിച്ചെയ്യേണമേ; അടിയൻ കേൾക്കുന്നു
എന്നു പറഞ്ഞുകൊള്ളേണം എന്നു പറഞ്ഞു.
അങ്ങനെ ശമൂവേൽ തന്റെ സ്ഥലത്തു
ചെന്നുകിടന്നു. അപ്പോൾ യഹോവ 10
വന്നുനിന്നു മുമ്പിലത്തെപ്പോലെ: ശമൂ
വേലേ, ശമൂവേലേ, എന്നു വിളിച്ചു. അ
തിന്നു ശമൂവേൽ: അരുളിച്ചെയ്യേണമേ;
അടിയൻ കേൾക്കുന്നു എന്നു പറഞ്ഞു.
യഹോവ ശമൂവേലിനോടു അരുളിച്ചെ 11
യ്തതു: ഇതാ, ഞാൻ യിസ്രായേലിൽ ഒരു
കാൎയ്യം ചെയ്യും; അതു കേൾക്കുന്നവന്റെ
ചെവി രണ്ടും മുഴങ്ങും. ഞാൻ ഏലിയുടെ 12
ഭവനത്തെക്കുറിച്ചു അരുളിച്ചെയ്തതൊക്കെ
യും ഞാൻ അന്നു അവന്റെമേൽ ആദ്യ
ന്തം നിവൎത്തിക്കും. അവന്റെ പുത്ര 13
ന്മാർ ദൈവദൂഷണം പറയുന്ന അകൃത്യം
അവൻ അറിഞ്ഞിട്ടും അവരെ ശാസിച്ചമ
ൎത്താഞ്ഞുകൊണ്ടു ഞാൻ അവന്റെ ഭവന
ത്തിന്നു എന്നേക്കും ശിക്ഷ വിധിക്കും
എന്നു ഞാൻ അവനോടു കല്പിച്ചിരിക്കുന്നു.
ഏലിയുടെ ഭവനത്തിന്റെ അകൃത്യത്തി 14

ന്നു യാഗത്താലും വഴിപാടിനാലും ഒരു
നാളും പരിഹാരം വരികയില്ല എന്നു
ഞാൻ ഏലിയുടെ ഭവനത്തോടു സത്യം
15 ചെയ്തിരിക്കുന്നു. പിന്നെ ശമൂവേൽ രാവി
ലെവരെ കിടന്നുറങ്ങി; രാവിലെ യഹോ
വയുടെ ആലയത്തിന്റെ വാതിലുകളെ
തുറന്നു. എന്നാൽ ഈ ദൎശനം ഏലി
യെ അറിയിപ്പാൻ ശമൂവേൽ ശങ്കിച്ചു.
16 ഏലി ശമൂവേലിനെ വിളിച്ചു: ശമൂവേ
ലേ, മകനേ, എന്നു പറഞ്ഞു. അടിയൻ
17 ഇതാ എന്നു അവൻ പറഞ്ഞു. അപ്പോൾ
അവൻ: നിനക്കുണ്ടായ അരുളപ്പാടു എന്തു?
എന്നെ ഒന്നും മറെക്കരുതേ; നിന്നോടു
അരുളിച്ചെയ്തു സകലത്തിലും ഒരു വാക്കെ
ങ്കിലും മറെച്ചാൽ ദൈവം നിന്നോടു തക്ക
വണ്ണവും അധികവും ചെയ്യട്ടെ എന്നു പ
18 റഞ്ഞു. അങ്ങനെ ശമൂവേൽ സകലവും
അവനെ അറിയിച്ചു; ഒന്നും മറെച്ചില്ല.
എന്നാറെ അവൻ: യഹോവയല്ലോ;
തന്റെ ഇഷ്ടംപോലെ ചെയ്യട്ടെ എന്നു
19 പറഞ്ഞു. എന്നാൽ ശമൂവേൽ വളൎന്നു,
യഹോവ അവനോടുകൂടെ ഉണ്ടായിരുന്നു;
അവന്റെ വചനങ്ങളിൽ ഒന്നും നിഷ്ഫലമാ
20 കുവാൻ ഇട വരുത്തിയില്ല. ദാൻമുതൽ
ബേർ-ശേബവരെ ഉള്ള യിസ്രായേലൊ
ക്കെയും ശമൂവേൽ യഹോവയുടെ വിശ്വ
21 സ്തപ്രവാചകൻ എന്നു ഗ്രഹിച്ചു. ഇങ്ങ
നെ യഹോവ ശീലോവിൽവെച്ചു ശമൂ
വേലിന്നു യഹോവയുടെ വചനത്താൽ
വെളിപ്പെട്ടശേഷം യഹോവ വീണ്ടും വീ
ണ്ടും ശീലോവിൽവെച്ചു പ്രത്യക്ഷനായി.

## ൪. അദ്ധ്യായം.

ശമൂവേലിന്റെ വചനം എല്ലായിസ്രാ
യേലിന്നും വന്നിട്ടു: യിസ്രായേൽ ഫെലി
സ്ത്യരുടെ നേരെ യുദ്ധത്തിന്നു പുറപ്പെട്ടു,
ഏബെൻ-ഏസെരിന്നരികെ പാളയം ഇ
റങ്ങി, ഫെലിസ്ത്യർ അഫേക്കിലും പാളയ
മിറങ്ങി. ഫെലിസ്ത്യർ യിസ്രായേലിന്റെ 2
നേരെ അണിനിരന്നു; പട പരന്ന
പ്പോൾ യിസ്രായേൽ ഫെലിസ്ത്യരോടു തോ
റ്റുപോയി; സൈന്യത്തിൽ ഏകദേശം
നാലായിരംപേരെ അവർ പോൎക്കളത്തിൽ
വെച്ചു സംഹരിച്ചു. പടജ്ജനം പാളയ 3
ത്തിൽ വന്നാറെ യിസ്രായേൽമൂപ്പന്മാർ:
ഇന്നു യഹോവ നമ്മെ ഫെലിസ്ത്യരോടു
തോല്ക്കുമാറാക്കിയതു എന്തു? നാം ശീലോ
വിൽനിന്നു യഹോവയുടെ നിയമപെട്ട
കം നമ്മുടെ അടുക്കൽ വരുത്തുക; അതു
നമ്മുടെ ഇടയിൽ വന്നാൽ നമ്മെ നമ്മു
ടെ ശത്രുക്കളുടെ കയ്യിൽനിന്നു രക്ഷിക്കും
എന്നു പറഞ്ഞു. അങ്ങനെ ജനം ശീലോ 4
വിലേക്കു ആളയച്ചു, അവർ കെരൂബുകളു
ടെ മദ്ധ്യേ അധിവസിക്കുന്നവനായ സൈ
ന്യങ്ങളുടെ യഹോവയുടെ നിയമപെട്ടകം
അവിടെനിന്നു കൊണ്ടുവന്നു. ഏലിയു
ടെ രണ്ടു പുത്രന്മാരായ ഹൊഫ്നിയും ഫീ
നെഹാസും ദൈവത്തിന്റെ നിയമപെ
ട്ടകത്തോടുകൂടെ ഉണ്ടായിരുന്നു. യഹോ 5
വയുടെ നിയമപെട്ടകം പാളയത്തിൽ
എത്തിയപ്പോൾ ഭൂമി കുലുങ്ങുംവണ്ണം യി
സ്രായേലെല്ലാം ഉച്ചത്തിൽ ആൎപ്പിട്ടു. ഫെ 6
ലിസ്ത്യർ ആൎപ്പിന്റെ ഒച്ച കേട്ടിട്ടു: എബ്രാ
യരുടെ പാളയത്തിൽ ഈ വലിയ ആൎപ്പി
ന്റെ കാരണം എന്തു എന്നു അന്വേഷിച്ചു,
യഹോവയുടെ പെട്ടകം പാളയത്തിൽ
വന്നിരിക്കുന്നു എന്നു ഗ്രഹിച്ചു. ദൈവം 7
പാളയത്തിൽ വന്നിരിക്കുന്നു എന്നു ഫെ
ലിസ്ത്യർ പറഞ്ഞു ഭയപ്പെട്ടു: നമുക്കു അയ്യോ
കഷ്ടം! ഇങ്ങനെ ഒരു കാൎയ്യം ഇതുവരെ
ഉണ്ടായിട്ടില്ല. നമുക്കു അയ്യോ കഷ്ടം! ശ 8
ക്തിയുള്ള ഈ ദൈവത്തിന്റെ കയ്യിൽനി
ന്നു നമ്മെ ആർ രക്ഷിക്കും? മിസ്രയീമ്യരെ
മരുഭൂമിയിൽ സകലവിധബാധകളാലും

9 ബാധിച്ച ദൈവം ഇതു തന്നേ. ഫെലി
സ്ത്യരേ, ധൈൎയ്യം പൂണ്ടു പുരുഷത്വം കാ
ണിപ്പിൻ; എബ്രായർ നിങ്ങൾക്കു ദാസന്മാ
രായിരുന്നതുപോലെ നിങ്ങൾ അവൎക്കു ആ
കരുതു; പുരുഷത്വം കാണിച്ചു പൊരുതു
10 വിൻ എന്നു പറഞ്ഞു. അങ്ങനെ ഫെലി
സ്ത്യർ പട തുടങ്ങിയപ്പോൾ യിസ്രായേൽ
തോറ്റു; ഓരോരുത്തൻ താന്താന്റെ വീ
ട്ടിലേക്കു ഓടി; യിസ്രായേലിൽ മുപ്പതിനാ
യിരം കാലാൾ വീണുപോകത്തക്കവണ്ണം
11 ഒരു മഹാസംഹാരം ഉണ്ടായി. ദൈവത്തി
ന്റെ പെട്ടകം പിടിപെട്ടു; ഏലിയുടെ ര
ണ്ടു പുത്രന്മാരായ ഹൊഫ്നിയും ഫീനെഹാ
12 സും പട്ടു പോയി. പോൎക്കളത്തിൽനിന്നു
ഒരു ബെന്യാമീന്യൻ വസ്ത്രം കീറിയും തല
യിൽ പൂഴി വാരിയിട്ടുംകൊണ്ടു ഓടി അന്നു
13 തന്നേ ശീലോവിൽ വന്നു. അവൻ വരു
മ്പോൾ ഏലി നോക്കിക്കൊണ്ടു വഴിയരി
കെ തന്റെ ആസനത്തിൽ ഇരിക്കയായി
രുന്നു; ദൈവത്തിന്റെ പെട്ടകത്തെക്കു
റിച്ചു അവന്റെ ഹൃദയം വ്യാകുലപ്പെട്ടി
രുന്നു; ആ മനുഷ്യൻ പട്ടണത്തിൽ എത്തി
വസ്തുത പറഞ്ഞപ്പോൾ പട്ടണത്തിലെല്ലാം
14 നിലവിളിയായി. ഏലി നിലവിളി കേ
ട്ടപ്പോൾ ഈ ആരവം എന്തു എന്നു ചോ
ദിച്ചു. ആ മനുഷ്യൻ ബദ്ധപ്പെട്ടു വന്നു
15 ഏലിയോടും അറിയിച്ചു. ഏലിയോ തൊ
ണ്ണൂറെറട്ടു വയസ്സുള്ളവനും കാണ്മാൻ വഹി
യാതവണ്ണം കണ്ണു മങ്ങിയവനും ആയി
16 രുന്നു. ആ മനുഷ്യൻ ഏലിയോടു: ഞാൻ
പോൎക്കളത്തിൽനിന്നു വന്നവൻ ആകുന്നു;
ഇന്നു തന്നേ ഞാൻ പോൎക്കളത്തിൽനിന്നു
ഓടിപ്പോന്നു എന്നു പറഞ്ഞു. വൎത്തമാനം
എന്താകുന്നു, മകനേ, എന്നു അവൻ ചോ
17 ദിച്ചു. അതിന്നു ആ ദൂതൻ: യിസ്രായേൽ
ഫെലിസ്ത്യരുടെ മുമ്പിൽ തോറേറാടി; ജന
ത്തിൽ ഒരു മഹാസംഹാരം ഉണ്ടായി;
നിന്റെ രണ്ടു പുത്രന്മാരായ ഹൊഫ്നിയും
ഫീനെഹാസും പട്ടുപോയി; ദൈവത്തി
ന്റെ പെട്ടകവും പിടിപെട്ടുപോയി
എന്നു പറഞ്ഞു. അവൻ ദൈവത്തിന്റെ 18
പെട്ടകത്തിന്റെ വസ്തുത പറഞ്ഞപ്പോൾ
ഏലി പടിവാതില്ക്കൽ ആസനത്തിൽനി
ന്നു പിറകോട്ടു വീണു കഴുത്തൊടിഞ്ഞു
മരിച്ചു; അവൻ വൃദ്ധനും സ്ഥൂലിച്ചവനും
ആയിരുന്നു. അവൻ നാല്പതു സംവത്സ
രം യിസ്രായേലിന്നു ന്യായപാലനം ചെയ്തു.
എന്നാൽ അവന്റെ മരുമകൾ ഫീനെ 19
ഹാസിന്റെ ഭാൎയ്യ പ്രസവം അടുത്ത ഗൎഭി
ണിയായിരുന്നു; ദൈവത്തിന്റെ പെട്ടകം
പിടിപെട്ടുപോയതും അമ്മാവിയപ്പനും
ഭൎത്താവും മരിച്ചതും കേട്ടപ്പോൾ അവൾക്കു
പ്രസവവേദന തുടങ്ങി; അവൾ നിലത്തു
വീണു പ്രസവിച്ചു. അവൾ മരിപ്പാറാ 20
യപ്പോൾ അരികെ നിന്ന സ്ത്രീകൾ അവ
ളോടു: ഭയപ്പെടേണ്ടാ; നീ ഒരു മകനെ പ്ര
സവിച്ചുവല്ലോ എന്നു പറഞ്ഞു. എന്നാൽ
അവൾ ഉത്തരം പറഞ്ഞില്ല, ശ്രദ്ധിച്ചതു
മില്ല. ദൈവത്തിന്റെ പെട്ടകം പിടി 21
പെട്ടുപോകകൊണ്ടും അമ്മാവിയപ്പനെ
യും ഭൎത്താവിനെയും ഓൎത്തിട്ടും: മഹത്വം
യിസ്രായേലിൽനിന്നു പൊയ്പോയി എന്നു
പറഞ്ഞു അവൾ കുഞ്ഞിന്നു ഈഖാബോദ്
എന്നു പേർ ഇട്ടു. ദൈവത്തിന്റെ പെ 22
ട്ടകം പിടിപെട്ടുപോകകൊണ്ടു മഹത്വം
യിസ്രായേലിൽനിന്നു പൊയ്പോയി എന്നു
അവൾ പറഞ്ഞു.

## ൬. അദ്ധ്യായം.

ഫെലിസ്ത്യർ ദൈവത്തിന്റെ പെട്ടകം
എടുത്തു അതിനെ ഏബെൻ-ഏസെരിൽ
നിന്നു അസ്തോദിലേക്കു കൊണ്ടുപോയി.
ഫെലിസ്ത്യർ ദൈവത്തിന്റെ പെട്ടകം 2
എടുത്തു ദാഗോന്റെ ക്ഷേത്രത്തിൽ കൊണ്ടു

ചെന്നു ദാഗോന്റെ അരികെ വെച്ചു.
3 പിറെറന്നാൾ രാവിലെ അസ്തോദ്യർ എഴു
ന്നേററപ്പോൾ ദാഗോൻ യഹോവയുടെ
പെട്ടകത്തിന്റെ മുമ്പിൽ കവിണ്ണുവീണു
കിടക്കുന്നതു കണ്ടു. അവർ ദാഗോനെ
എടുത്തു വീണ്ടും അവന്റെ സ്ഥാനത്തു
4 നിൎത്തി. പിറെറന്നാൾ രാവിലെ അവർ
എഴുന്നേററപ്പോൾ ദാഗോൻ യഹോവയു
ടെ പെട്ടകത്തിന്റെ മുമ്പിൽ കവിണ്ണു
വീണു കിടക്കുന്നതു കണ്ടു. ദാഗോന്റെ ത
ലയും അവന്റെ കൈപ്പത്തികളും ഉമ്മരപ്പ
ടിമേൽ മുറിഞ്ഞുകിടന്നു; ദാഗോന്റെ ഉ
5 ടൽ മാത്രം ശേഷിച്ചിരുന്നു. അതുകൊണ്ടു
ദാഗോന്റെ പുരോഹിതന്മാരും ദാഗോ
ന്റെ ക്ഷേത്രത്തിൽ കടക്കുന്നവരും അ
സ്തോദിൽ ദാഗോന്റെ ഉമ്മരപ്പടിമേൽ ഇ
ന്നും ചവിട്ടുമാറില്ല.
6 എന്നാൽ യഹോവയുടെ കൈ അസ്തോ
ദ്യരുടെമേൽ ഭാരമായിരുന്നു; അവൻ അ
വരെ ശൂന്യമാക്കി അസ്തോദിലും അതി
ന്റെ അതിരുകളിലും ഉള്ളവരെ മൂലരോ
7 ഗത്താൽ ബാധിച്ചു. അങ്ങനെ ഭവിച്ചതു
അസ്തോദ്യർ കണ്ടിട്ടു: യിസ്രായേലിന്റെ
ദൈവത്തിന്റെ പെട്ടകം നമ്മുടെ അടു
ക്കൽ ഇരിക്കരുതു; അവന്റെ കൈ നമ്മു
ടെമേലും നമ്മുടെ ദേവനായ ദാഗോന്റെ
മേലും കഠിനമായിരിക്കുന്നുവല്ലോ എന്നു പ
8 റഞ്ഞു. അവർ ആളയച്ചു ഫെലിസ്ത്യരുടെ
സകലപ്രഭുക്കന്മാരെയും വിളിച്ചുകൂട്ടി: യി
സ്രായേല്യരുടെ ദൈവത്തിന്റെ പെട്ടകം
സംബന്ധിച്ചു നാം എന്തു ചെയ്യേണ്ടു എന്നു
ചോദിച്ചു. അതിന്നു അവർ: യിസ്രായേ
ല്യരുടെ ദൈവത്തിന്റെ പെട്ടകം ഗത്തി
ലേക്കു കൊണ്ടുപോകട്ടെ എന്നു പറഞ്ഞു.
അങ്ങനെ അവർ യിസ്രായേല്യരുടെ ദൈ
വത്തിന്റെ പെട്ടകം കൊണ്ടുപോയി.
9 അവർ അതു കൊണ്ടുചെന്നശേഷം ഏററ
വും വലിയോരു പരിഭ്രമം ഉണ്ടാകത്തക്ക
വണ്ണം യഹോവയുടെ കൈ ആ പട്ടണ
ത്തിന്നു വിരോധമായിരുന്നു; അവൻ പട്ട
ണക്കാരെ ആബാലവൃദ്ധം ബാധിച്ചു; അ
വൎക്കു മൂലരോഗം തുടങ്ങി. അതുകൊണ്ടു 10
അവർ ദൈവത്തിന്റെ പെട്ടകം എക്രോ
നിലേക്കു കൊടുത്തയച്ചു. ദൈവത്തിന്റെ
പെട്ടകം എക്രോനിൽ എത്തിയപ്പോൾ
എക്രോന്യർ: നമ്മെയും നമുക്കുള്ളവരെയും
കൊല്ലുവാൻ അവർ യിസ്രായേല്യരുടെ
ദൈവത്തിന്റെ പെട്ടകം നമ്മുടെ അടു
ക്കൽ കൊണ്ടുവന്നിരിക്കുന്നു എന്നു പറഞ്ഞു
നിലവിളിച്ചു. അവർ ആളയച്ചു ഫെലി 11
സ്ത്യരുടെ സകലപ്രഭുക്കന്മാരെയും കൂട്ടിവ
രുത്തി: യിസ്രായേല്യരുടെ ദൈവത്തി
ന്റെ പെട്ടകം നമ്മെയും നമ്മുടെ ജന
ത്തെയും കൊല്ലാതിരിക്കേണ്ടതിന്നു അതി
നെ വിട്ടയച്ചുകളയേണം; അതു വീണ്ടും
അതിന്റെ സ്ഥലത്തേക്കു പോകട്ടെ എന്നു
പറഞ്ഞു. ആ പട്ടണത്തിലെങ്ങും മരണ
കരമായ പരിഭ്രമം ഉണ്ടായി; ദൈവത്തി
ന്റെ കൈ അവിടെയും അതിഭാരമായി
രുന്നു. മരിക്കാതിരുന്നവർ മൂലരോഗ 12
ത്താൽ ബാധിതരായി; പട്ടണത്തിലെ നി
ലവിളി ആകാശത്തിൽ കയറി.

## ൬. അദ്ധ്യായം.

യഹോവയുടെ പെട്ടകം ഏഴു മാസം ഫെ
ലിസ്ത്യദേശത്തു ആയിരുന്നു. എന്നാൽ 2
ഫെലിസ്ത്യർ പുരോഹിതന്മാരെയും പ്രശ്ന
ക്കാരെയും വരുത്തി: നാം യഹോവയുടെ
പെട്ടകം സംബന്ധിച്ചു എന്തു ചെയ്യേണ്ടു?
അതിനെ അതിന്റെ സ്ഥലത്തേക്കു വിട്ട
യക്കേണ്ടതെങ്ങനെ എന്നു ഞങ്ങൾക്കു പറ
ഞ്ഞുതരുവിൻ എന്നു ചോദിച്ചു. അതിന്നു 3
അവർ: നിങ്ങൾ യിസ്രായേല്യരുടെ ദൈ
വത്തിന്റെ പെട്ടകം വിട്ടയക്കുന്നു എങ്കിൽ

വെറുതെ അയക്കാതെ ഒരു പ്രായശ്ചിത്ത
വും അവന്നു കൊടുത്തയക്കേണം; അ
പ്പോൾ നിങ്ങൾക്കു സൌഖ്യംവരും; അവ
ന്റെ കൈ നിങ്ങളെ വിട്ടു നീങ്ങാതെ
ഇരിക്കുന്നതു എന്തു എന്നു നിങ്ങൾക്കു അ
4 റിയാം എന്നു പറഞ്ഞു. ഞങ്ങൾ അവന്നു
കൊടുത്തയക്കേണ്ടുന്ന പ്രായശ്ചിത്തം എന്തു
എന്നു ചോദിച്ചതിന്നു അവർ പറഞ്ഞതു:
ഫെലിസ്ത്യപ്രഭുക്കന്മാരുടെ എണ്ണത്തിന്നു
ഒത്തവണ്ണം പൊന്നുകൊണ്ടു അഞ്ചു മൂലക്കു
രുവും പൊന്നുകൊണ്ടു അഞ്ചു എലിയും
തന്നേ; നിങ്ങൾക്കെല്ലാവൎക്കും നിങ്ങളുടെ
പ്രഭുക്കന്മാൎക്കും ഒരേ ബാധയല്ലോ ഉണ്ടാ
5 യിരുന്നതു. ആകയാൽ നിങ്ങൾ നിങ്ങ
ളുടെ മൂലക്കുരുവിന്റെയും നിങ്ങളുടെ ദേ
ശത്തെ ശൂന്യമാക്കുന്ന എലിയുടെയും പ്ര
തിമകൾ ഉണ്ടാക്കി, യിസ്രായേല്യരുടെ
ദൈവത്തിന്നു തിരുമുല്ക്കാഴ്ചവെക്കേണം;
പക്ഷേ അവൻ തന്റെ കൈ നിങ്ങളുടെ
മേൽനിന്നും നിങ്ങളുടെ ദേവന്മാരുടെ
മേൽനിന്നും നിങ്ങളുടെ ദേശത്തിന്മേൽ
6 നിന്നും നീക്കും. മിസ്രയീമ്യരും ഫറവോ
നും തങ്ങളുടെ ഹൃദയത്തെ കഠിനമാക്കിയ
തുപോലെ നിങ്ങളുടെ ഹൃദയത്തെ കഠിന
മാക്കുന്നതു എന്തിന്നു? അവരുടെ ഇട
യിൽ അത്ഭുതം പ്രവൎത്തിച്ചശേഷമല്ലയോ
അവർ അവരെ വിട്ടയക്കയും അവർ
7 പോകയും ചെയ്തതു? ആകയാൽ നിങ്ങൾ
ഇപ്പോൾ ഒരു പുതിയ വണ്ടി ഉണ്ടാക്കി
നുകം വെച്ചിട്ടില്ലാത്ത കറവുള്ള രണ്ടു പശു
ക്കളെ കൊണ്ടുവന്നു വണ്ടിക്കു കെട്ടി അവ
യുടെ കിടാക്കളെ അവയുടെ അടുക്കൽ
നിന്നു വീട്ടിൽ മടക്കിക്കൊണ്ടുപോകുവിൻ.
8 പിന്നെ യഹോവയുടെ പെട്ടകം എടുത്തു
വണ്ടിയിൽ വെപ്പിൻ; നിങ്ങൾ അവന്നു
പ്രായശ്ചിത്തമായി കൊടുത്തയക്കുന്ന പൊ
ന്നുരുപ്പടികളും ഒരു ചെല്ലത്തിൽ അതി
ന്നരികെ വെച്ചു അതു തനിച്ചുപോകുവാൻ
വിടുവിൻ. പിന്നെ നോക്കുവിൻ: അതു 9
ബേത്ത്-ശേമെശിലേക്കുള്ള വഴിയായി
സ്വദേശത്തേക്കു പോകുന്നു എങ്കിൽ അ
വൻ തന്നേയാകുന്നു നമുക്കു ഈ വലിയ
അനൎത്ഥം വരുത്തിയതു; അല്ലെങ്കിൽ
നമ്മെ ബാധിച്ചതു അവന്റെ കയ്യല്ല,
യദൃച്ഛയാ നമുക്കു ഭവിച്ചതത്രേ എന്നു അ
റിഞ്ഞുകൊള്ളാം. അവർ അങ്ങനെ തന്നേ 10
ചെയ്തു; കറവുള്ള രണ്ടു പശുക്കളെ വരു
ത്തി വണ്ടിക്കു കെട്ടി, അവയുടെ കിടാക്ക
ളെ വീട്ടിൽ ഇട്ടു അടെച്ചു. പിന്നെ അ 11
വർ യഹോവയുടെ പെട്ടകവും പൊന്നു
കൊണ്ടുള്ള എലികളും മൂലക്കുരുവിന്റെ
പ്രതിമകളും ഇട്ടിരുന്ന ചെല്ലവും വണ്ടി
യിൽ വെച്ചു. ആ പശുക്കൾ നേരെ 12
ബേത്ത്-ശേമെശിലേക്കുള്ള വഴിക്കു പോ
യി: അവ കരഞ്ഞുംകൊണ്ടു വലത്തോട്ടോ
ഇടത്തോട്ടോ മാറാതെ പെരുവഴിയിൽ
കൂടി തന്നേ പോയി; ഫെലിസ്ത്യപ്രഭുക്ക
ന്മാരും ബേത്ത്-ശേമെശിന്റെ അതിർ
വരെ പിന്നാലെ ചെന്നു. അന്നേരം 13
ബേത്ത്-ശേമെശ്യർ താഴ്വരയിൽ കോതമ്പു
കൊയ്യുകയായിരുന്നു: അവർ തല ഉയൎത്തി
പെട്ടകം കണ്ടു; കണ്ടിട്ടു സന്തോഷിച്ചു.
വണ്ടി ബേത്ത്-ശേമെശ്യനായ യോശു 14
വയുടെ വയലിൽ വന്നുനിന്നു: അവിടെ
ഒരു വലിയ കല്ലു ഉണ്ടായിരുന്നു; അവർ
വണ്ടിയുടെ മരം വെട്ടിക്കീറി പശുക്കളെ
യഹോവെക്കു ഹോമയാഗം കഴിച്ചു. ലേ 15
വ്യർ യഹോവയുടെ പെട്ടകവും പൊന്നുരു
പ്പടികൾ ഉള്ള ചെല്ലവും ഇറക്കി ആ വലി
യ കല്ലിന്മേൽ വെച്ചു; ബേത്ത്-ശേമെശ്യർ
അന്നു യഹോവെക്കു ഹോമയാഗങ്ങളും ഹ
നനയാഗങ്ങളും അൎപ്പിച്ചു. ഫെലിസ്ത്യപ്ര 16
ഭുക്കന്മാർ ഐവരും ഇതു കണ്ടശേഷം അ
ന്നു തന്നേ എക്രോനിലേക്കു മടങ്ങിപ്പോയി.

17 ഫെലിസ്ത്യർ യഹോവെക്കു പ്രായശ്ചി
ത്തമായി കൊടുത്തയച്ച പൊന്നുകൊണ്ടു
ള്ള മൂലക്കുരുക്കൾ അസ്തോദിന്റെ പേൎക്കു
ഒന്നു, ഗസ്സയുടെ പേൎക്കു ഒന്നു അസ്കലോ
ന്റെ പേൎക്കു ഒന്നു, ഗത്തിന്റെ പേൎക്കു
ഒന്നു, എക്രോന്റെ പേൎക്കു ഒന്നു ഇങ്ങ
18 നെയായിരുന്നു. പൊന്നുകൊണ്ടുള്ള എലി
കൾ ഉറപ്പുള്ള പട്ടണങ്ങളും നാട്ടുപുറങ്ങളി
ലെ ഗ്രാമങ്ങളും ആയി അഞ്ചു പ്രഭുക്കന്മാൎക്കു
മുള്ള സകലഫെലിസ്ത്യപട്ടണങ്ങളുടെയും
എണ്ണത്തിന്നു ഒത്തവണ്ണം ആയിരുന്നു. അ
വർ യഹോവയുടെ പെട്ടകം ഇറക്കിവെച്ച
വലിയകല്ലു ബേത്ത്-ശേമെശ്യനായ യോ
ശുവയുടെ വയലിൽ ഇന്നുവരെയും ഉണ്ടു.
19 ബേത്ത്-ശേമെശ്യർ യഹോവയുടെ പെ
ട്ടകത്തിൽ നോക്കുകകൊണ്ടു അവൻ അവ
രെ സംഹരിച്ചു; അവൻ ജനത്തിൽ അമ്പ
തിനായിരത്തെഴുപതുപേരെ സംഹരിച്ചു.
ഇങ്ങനെ യഹോവ ജനത്തിൽ ഒരു മഹാ
സംഹാരം ചെയ്തുകൊണ്ടു ജനം വില
20 പിച്ചു: ഈ പരിശുദ്ധദൈവമായ യ
ഹോവയുടെ മുമ്പാകെ നില്പാൻ ആൎക്കു
കഴിയും? അവൻ ഞങ്ങളെ വിട്ടു ആരു
ടെ അടുക്കൽ പോകും എന്നു ബേത്ത്-ശേ
21 മെശ്യർ പറഞ്ഞു. അവർ കിൎയ്യത്ത്-യെയാ
രീംനിവാസികളുടെ അടുക്കൽ ദൂതന്മാരെ
അയച്ചു: ഫെലിസ്ത്യർ യഹോവയുടെ പെ
ട്ടകം മടക്കി അയച്ചിരിക്കുന്നു; നിങ്ങൾ
വന്നു അതിനെ നിങ്ങളുടെ അടുക്കൽ
കൊണ്ടുപോകുവിൻ എന്നു പറയിച്ചു.

## ൭. അദ്ധ്യായം.

കിൎയ്യത്ത്-യെയാരീംനിവാസികൾ വന്നു
യഹോവയുടെ പെട്ടകം എടുത്തു കുന്നി
ന്മേൽ അബീനാദാബിന്റെ വീട്ടിൽ കൊ
ണ്ടുപോയി; അവന്റെ മകനായ എലെ
യാസാരിനെ യഹോവയുടെ പെട്ടകം സൂ
ക്ഷിക്കേണ്ടതിന്നു ശുദ്ധീകരിച്ചു. പെട്ടകം 2
കിൎയ്യത്ത്-യെയാരീമിൽ ആയിട്ടു ഏറിയ
കാലം, ഇരുപതു സംവത്സരം തന്നേ, ക
ഴിഞ്ഞു; യിസ്രായേൽഗൃഹമൊക്കെയും യ
ഹോവയോടു വിലപിച്ചു.
അപ്പോൾ ശമൂവേൽ എല്ലായിസ്രായേൽ 3
ഗൃഹത്തോടും: നിങ്ങൾ പൂൎണ്ണഹൃദയത്തോ
ടെ യഹോവയിങ്കലേക്കു തിരിയുന്നു എ
ങ്കിൽ അന്യദൈവങ്ങളെയും അസ്തോരെ
ത്ത് പ്രതിഷ്ഠകളെയും നിങ്ങളുടെ ഇട
യിൽനിന്നു നീക്കിക്കളഞ്ഞു നിങ്ങളുടെ
ഹൃദയങ്ങളെ യഹോവയിങ്കലേക്കു തിരി
ക്കയും അവനെ മാത്രം സേവിക്കയും ചെ
യ്വിൻ; എന്നാൽ അവൻ നിങ്ങളെ ഫെ
ലിസ്ത്യരുടെ കയ്യിൽനിന്നു വിടുവിക്കും
എന്നു പറഞ്ഞു. അങ്ങനെ യിസ്രായേൽ 4
മക്കൾ ബാൽവിഗ്രഹങ്ങളെയും അസ്തോ
രെത്ത് പ്രതിഷ്ഠകളെയും നീക്കിക്കളഞ്ഞു
യഹോവയെ മാത്രം സേവിച്ചു. അന 5
ന്തരം ശമൂവേൽ: എല്ലായിസ്രായേലിനെ
യും മിസ്പയിൽ കൂട്ടുവിൻ; ഞാൻ നിങ്ങൾക്കു
വേണ്ടി യഹോവയോടു പ്രാൎത്ഥിക്കും എന്നു
പറഞ്ഞു.
അവർ മിസ്പയിൽ ഒന്നിച്ചുകൂടി; വെ 6
ള്ളം കോരി യഹോവയുടെ സന്നിധി
യിൽ ഒഴിച്ചു ആ ദിവസം ഉപവസിച്ചു:
ഞങ്ങൾ യഹോവയോടു പാപം ചെയ്തിരി
ക്കുന്നു എന്നു അവിടെവെച്ചു പറഞ്ഞു.
പിന്നെ ശമൂവേൽ മിസ്പയിൽവെച്ചു യി
സ്രായേൽമക്കൾക്കു ന്യായപാലനം ചെയ്തു.
യിസ്രായേൽമക്കൾ മിസ്പയിൽ ഒന്നിച്ചുകൂ 7
ടി എന്നു ഫെലിസ്ത്യർ കേട്ടപ്പോൾ ഫെ
ലിസ്ത്യപ്രഭുക്കന്മാർ യിസ്രായേലിന്റെ നേ
രെ പുറപ്പെട്ടുവന്നു; യിസ്രായേൽമക്കൾ
അതു കേട്ടിട്ടു ഫെലിസ്ത്യരെ ഭയപ്പെട്ടു.
യിസ്രായേൽമക്കൾ ശമൂവേലിനോടു: നമ്മു 8
ടെ ദൈവമായ യഹോവ ഞങ്ങളെ ഫെ

ലിസ്ത്യരുടെ കയ്യിൽനിന്നു രക്ഷിക്കേണ്ട
തിന്നു ഞങ്ങൾക്കു വേണ്ടി അവനോടു
പ്രാൎത്ഥിക്കുന്നതു മതിയാക്കരുതേ എന്നു പ
9 റഞ്ഞു. അപ്പോൾ ശമൂവേൽ പാൽ കുടി
ക്കുന്ന ഒരു ആട്ടിൻകുട്ടിയെ എടുത്തു യ
ഹോവെക്കു സൎവ്വാംഗഹോമം കഴിച്ചു.
ശമൂവേൽ യിസ്രായേലിന്നു വേണ്ടി യഹോ
വയോടു പ്രാൎത്ഥിച്ചു; യഹോവ ഉത്തരമ
10 രുളി. ശമൂവേൽ ഹോമയാഗം കഴിച്ചു
കൊണ്ടിരിക്കുമ്പോൾ ഫെലിസ്ത്യർ യിസ്രാ
യേലിനോടു പടെക്കു അടുത്തു; എന്നാൽ
യഹോവ അന്നു ഫെലിസ്ത്യരുടെമേൽ
വലിയ ഇടിമുഴക്കി അവരെ പരി
ഭ്രമിപ്പിച്ചു; അവർ യിസ്രായേലിനോടു
11 തോററു. യിസ്രായേല്യർ മിസ്പയിൽനി
ന്നു പുറപ്പെട്ടു ഫെലിസ്ത്യരെ പിന്തുടൎന്നു;
ബേത്ത്-കാരിന്റെ താഴെവരെ അവ
12 രെ സംഹരിച്ചു. പിന്നെ ശമൂവേൽ ഒരു
കല്ലു എടുത്തു മിസ്പെക്കും ശേനിന്നും മദ്ധ്യേ
നാട്ടി: ഇത്രത്തോളം യഹോവ നമ്മെ
സഹായിച്ചു എന്നു പറഞ്ഞു അതിന്നു ഏ
13 ബെൻ-ഏസെർ എന്നു പേരിട്ടു. ഇങ്ങ
നെ ഫെലിസ്ത്യർ ഒതുങ്ങി, പിന്നെ യി
സ്രായേൽദേശത്തേക്കു വന്നതുമില്ല; ശമൂ
വേലിന്റെ കാലത്തൊക്കെയും യഹോവ
യുടെ കൈ ഫെലിസ്ത്യൎക്കു വിരോധമാ
14 യിരുന്നു. എക്രോൻമുതൽ ഗത്ത് വരെ
ഫെലിസ്ത്യർ യിസ്രായേലിനോടു പിടിച്ചി
രുന്ന പട്ടണങ്ങൾ യിസ്രായേലിന്നു തിരി
കെ കിട്ടി; അവയുടെ അതിർനാടുകളും
യിസ്രായേൽ ഫെലിസ്ത്യരുടെ കയ്യിൽനി
ന്നു വിടുവിച്ചു. യിസ്രായേലും അമോൎയ്യ
15 രും തമ്മിൽ സമാധാനമായിരുന്നു. ശമൂ
വേൽ ജീവപൎയ്യന്തം യിസ്രായേലിന്നു ന്യാ
16 യപാലനം ചെയ്തു. അവൻ ആണ്ടുതോ
റും ബേഥേലിലും ഗില്ഗാലിലും മിസ്പയിലും
ചുററിസഞ്ചരിച്ചു, അവിടങ്ങളിൽവെച്ചു
യിസ്രായേലിന്നു ന്യായപാലനം ചെയ്തിട്ടു
രാമയിലേക്കു മടങ്ങിപ്പോരും; അവിടെയാ 17
യിരുന്നു അവന്റെ വീടു; അവിടെവെ
ച്ചും അവൻ യിസ്രായേലിന്നു ന്യായപാല
നം നടത്തിവന്നു; യഹോവെക്കു അവിടെ
ഒരു യാഗപീഠവും പണിതിരുന്നു

## ൮. അദ്ധ്യായം.

ശമൂവേൽ വൃദ്ധനായപ്പോൾ തന്റെ പു
ത്രന്മാരെ യിസ്രായേലിന്നു ന്യായാധിപന്മാ
രാക്കി. അവന്റെ ആദ്യജാതന്നു യോ 2
വേൽ എന്നും രണ്ടാമത്തവന്നു അബീയാവു
എന്നും പേർ. അവർ ബേർ-ശേബയിൽ
ന്യായപാലനം ചെയ്തുപോന്നു. അവ 3
ന്റെ പുത്രന്മാർ അവന്റെ വഴിയിൽ
നടക്കാതെ ദുരാഗ്രഹികളായി കൈക്കൂലി
വാങ്ങി ന്യായം മറിച്ചുവന്നു.
ആകയാൽ യിസ്രായേൽമൂപ്പന്മാർ എല്ലാ 4
വരും ഒന്നിച്ചുകൂടി, രാമയിൽ ശമൂവേലി
ന്റെ അടുക്കൽ വന്നു, അവനോടു: നീ 5
വൃദ്ധനായിരിക്കുന്നു; നിന്റെ പുത്രന്മാർ
നിന്റെ വഴിയിൽ നടക്കുന്നില്ല; ആക
യാൽ സകലജാതികൾക്കുമുള്ളതുപോലെ
ഞങ്ങളെ ഭരിക്കേണ്ടതിന്നു ഞങ്ങൾക്കു ഒരു
രാജാവിനെ നിയമിച്ചുതരേണമെന്നു പറ
ഞ്ഞു. ഞങ്ങളെ ഭരിക്കേണ്ടതിന്നു രാജാവി 6
നെ തരേണമെന്നു അവർ പറഞ്ഞ കാൎയ്യം
ശമൂവേലിന്നു അനിഷ്ടമായി. ശമൂവേൽ
യഹോവയോടു പ്രാൎത്ഥിച്ചു. യഹോവ ശമൂ 7
വേലിനോടു അരുളിച്ചെയ്തതെന്തെന്നാൽ:
ജനം നിന്നോടു പറയുന്ന സകലത്തിലും
അവരുടെ അപേക്ഷ കേൾക്ക; അവർ
നിന്നെയല്ല, ഞാൻ അവരെ ഭരിക്കാതവ
ണ്ണം എന്നെയാകുന്നു ത്യജിച്ചിരിക്കുന്നതു.
ഞാൻ അവരെ മിസ്രയീമിൽനിന്നു പുറ 8
പ്പെടുവിച്ച നാൾമുതൽ ഇന്നുവരെ അവർ
എന്നെ ഉപേക്ഷിച്ചും അന്യദൈവങ്ങളെ

സേവിച്ചുംകൊണ്ടു എന്നോടു ചെയ്യുതുപോ
9 ലെ നിന്നോടും ചെയ്യുന്നു. ആകയാൽ
അവരുടെ അപേക്ഷ കേൾക്ക; എങ്കിലും
അവരോടു ഘനമായി സാക്ഷീകരിച്ചു അ
വരെ വാഴുവാനിരിക്കുന്ന രാജാവിൻെറ
ന്യായം അവരോടു അറിയിക്കേണം.
10 അങ്ങനെ രാജാവിന്നായി അപേക്ഷി
ച്ച ജനത്തോടു ശമൂവേൽ യഹോവയുടെ
വചനങ്ങളെ എല്ലാം അറിയിച്ചു പറഞ്ഞ
11 തെന്തെന്നാൽ: നിങ്ങളെ വാഴുവാനിരിക്കു
ന്ന രാജാവിൻെറ ന്യായം ഇതായിരിക്കും:
അവൻ നിങ്ങളുടെ പുത്രന്മാരെ തനിക്കു
തേരാളികളും കുതിരച്ചേവകരും ആക്കും;
അവൻെറ രഥങ്ങൾക്കു മുമ്പെ അവർ
12 ഓടേണ്ടിയും വരും. അവൻ അവരെ
ആയിരത്തിന്നും അമ്പതിന്നും അധിപന്മാ
രാക്കും; തൻെറ നിലം കൃഷിചെയ്യാനും
തൻെറ വിള കൊയ്യാനും തൻെറ പടക്കോ
പ്പും തേർകോപ്പും ഉണ്ടാക്കുവാനും അവ
13 രെ നിയമിക്കും. അവൻ നിങ്ങളുടെ പു
ത്രിമാരെ തൈലക്കാരത്തികളും വെപ്പുകാര
ത്തികളും അപ്പക്കാരത്തികളും ആയിട്ടു എ
14 ടുക്കും. അവൻ നിങ്ങളുടെ വിശേഷമാ
യ നിലങ്ങളും മുന്തിരിത്തോട്ടങ്ങളും ഒലി
വുതോട്ടങ്ങളും എടുത്തു തൻെറ ഭൃത്യന്മാൎക്കു
15 കൊടുക്കും. അവൻ നിങ്ങളുടെ വിളവു
കളിലും മുന്തിരിത്തോട്ടങ്ങളിലും ദശാംശം
എടുത്തു തൻെറ ഷണ്ഡന്മാൎക്കും ഭൃത്യന്മാൎക്കും
16 കൊടുക്കും. അവൻ നിങ്ങളുടെ ദാസന്മാ
രെയും ദാസിമാരെയും നിങ്ങളുടെ കോമ
ളയുവാക്കളെയും നിങ്ങളുടെ കഴുതകളെ
യും പിടിച്ചു തൻെറ വേലെക്കു ആക്കും.
17 അവൻ നിങ്ങളുടെ ആടുകളിൽ പത്തി
ലൊന്നു എടുക്കും; നിങ്ങൾ അവന്നു ദാസ
18 ന്മാരായ്തീരും. നിങ്ങൾ തിരഞ്ഞെടുത്തി
രിക്കുന്ന രാജാവിൻെറ നിമിത്തം നിങ്ങൾ
അന്നു നിലവിളിക്കും; എന്നാൽ യഹോവ
അന്നു ഉത്തരമരുളുകയില്ല. എന്നാൽ 19
ശമൂവേലിൻെറ വാക്കു കൈക്കൊൾവാൻ
ജനത്തിന്നു മനസ്സില്ലാതെ: അല്ല, ഞങ്ങൾ
ക്കു ഒരു രാജാവു വേണം. മററു സക 20
ലജാതികളെയും പോലെ ഞങ്ങളും ആ
കേണ്ടതിന്നു ഞങ്ങളുടെ രാജാവു ഞങ്ങളെ
ഭരിക്കയും ഞങ്ങൾക്കു നായകനായി പുറ
പ്പെടുകയും ഞങ്ങളുടെ യുദ്ധങ്ങളെ നടത്തു
കയും വേണം എന്നു അവർ പറഞ്ഞു.
ശമൂവേൽ ജനത്തിൻെറ വാക്കെല്ലാം കേ 21
ട്ടു യഹോവയോടു അറിയിച്ചു. യഹോവ 22
ശമൂവേലിനോടു: അവരുടെ വാക്കു കേട്ടു
അവൎക്കു ഒരു രാജാവിനെ വാഴിച്ചുകൊടു
ക്ക എന്നു കല്പിച്ചു. ശമൂവേൽ യിസ്രായേ
ല്യരോടു: നിങ്ങൾ ഓരോരുത്തൻ താന്താ
ൻെറ പട്ടണത്തിലേക്കു പൊയ്ക്കൊൾവിൻ
എന്നു പറഞ്ഞു.

## ൯. അദ്ധ്യായം.

ബെന്യാമീൻഗോത്രത്തിൽ കീശ് എന്നു
പേരുള്ള ഒരു ധനികൻ ഉണ്ടായിരുന്നു;
അവൻ ബെന്യാമീന്യനായ അഫീഹി
ൻെറ മകനായ ബെഖോറത്തിൻെറ മക
നായ സെറോറിൻെറ മകനായ അബീ
യേലിൻെറ മകൻ ആയിരുന്നു. അവന്നു 2
ശൌൽ എന്ന പേരോടെ യൌവനവും
കോമളത്വവുമുള്ള ഒരു മകൻ ഉണ്ടായി
രുന്നു; യിസ്രായേൽമക്കളിൽ അവനെ
ക്കാൾ കോമളനായ പുരുഷൻ ഇല്ലായിരു
ന്നു; അവൻ എല്ലാവരെക്കാളും തോൾ
മുതൽ പൊക്കമേറിയവൻ ആയിരുന്നു.
ശൌലിൻെറ അപ്പനായ കീശിൻെറ കഴു 3
തകൾ കാണാതെ പോയിരുന്നു. കീശ്
തൻെറ മകനായ ശൌലിനോടു: നീ ഒരു
ഭൃത്യനെയും കൂട്ടിക്കൊണ്ടു ചെന്നു കഴുത
കളെ അന്വേഷിക്ക എന്നു പറഞ്ഞു. അ 4
വൻ എഫ്രയീംമലനാട്ടിലും ശാലീശാദേ

ശത്തുംകൂടി സഞ്ചരിച്ചു; അവയെ കണ്ടി
ല്ല; അവർ ശാലീംദേശത്തുകൂടി സഞ്ച
രിച്ചു; അവിടെയും ഇല്ലായിരുന്നു; അ
വൻ ബെന്യാമീൻദേശത്തുകൂടിയും സഞ്ച
5 രിച്ചു; എങ്കിലും കണ്ടുകിട്ടിയില്ല. സൂഫ്
ദേശത്തു എത്തിയപ്പോൾ ശൌൽ കൂടെ
യുള്ള ഭൃത്യനോടു: വരിക, നമുക്കു മടങ്ങി
പ്പോകാം; അല്ലെങ്കിൽ അപ്പൻ കഴുത
കളെക്കുറിച്ചുള്ള ചിന്ത വിട്ടു നമ്മെക്കു
റിച്ചു വിഷാദിക്കും എന്നു പറഞ്ഞു.
6 അതിന്നു അവൻ: ഈ പട്ടണത്തിൽ ഒ
രു ദൈവപുരുഷൻ ഉണ്ടു; അവൻ മാ
ന്യൻ ആകുന്നു; അവൻ പറയുന്നതെല്ലാം
ഒത്തുവരുന്നു; നമുക്കു അവിടെ പോകാം;
നാം പോകുവാനുള്ള വഴി അവൻ പ
ക്ഷേ പറഞ്ഞുതരും എന്നു അവനോടു പ
7 റഞ്ഞു. ശൌൽ തന്റെ ഭൃത്യനോടു: നാം
പോകുന്നു എങ്കിൽ ആ പുരുഷന്നു എന്താ
കുന്നു കൊണ്ടുപോകേണ്ടതു? നമ്മുടെ ഭാ
ണ്ഡത്തിലെ അപ്പം തീൎന്നുപോയല്ലോ;
ദൈവപുരുഷന്നു കൊണ്ടുചെല്ലുവാൻ ഒരു
സമ്മാനവും ഇല്ലല്ലോ; നമുക്കു എന്തുള്ളു
8 എന്നു ചോദിച്ചു. ഭൃത്യൻ ശൌലിനോടു:
എന്റെ കയ്യിൽ കാൽശേക്കെൽ വെള്ളി
യുണ്ടു; ഇതു ഞാൻ ദൈവപുരുഷന്നു
കൊടുക്കാം; അവൻ നമുക്കു വഴി പറഞ്ഞു
9 തരും എന്നു ഉത്തരം പറഞ്ഞു. — പണ്ടു
യിസ്രായേലിൽ ഒരുത്തൻ ദൈവത്തോടു
ചോദിപ്പാൻ പോകുമ്പോൾ: വരുവിൻ;
നാം ദൎശകന്റെ അടുക്കൽ പോക എന്നു
പറയും; ഇപ്പോൾ പ്രവാചകൻ എന്നു
പറയുന്നവനെ അന്നു ദൎശകൻ എന്നു
10 പറഞ്ഞുവന്നു. — ശൌൽ ഭൃത്യനോടു: നല്ല
തു; വരിക, നമുക്കു പോകാം എന്നു പറ
ഞ്ഞു. അങ്ങനെ അവർ ദൈവപുരുഷൻ
താമസിച്ചുവന്ന പട്ടണത്തിലേക്കു പോ
11 യി. അവർ പട്ടണത്തിലേക്കുള്ള കയ
റ്റം കയറിച്ചെല്ലുമ്പോൾ വെള്ളംകോരു
വാൻ പോകുന്ന ബാല്യക്കാരത്തികളെ ക
ണ്ടു അവരോടു: ദൎശകൻ ഇവിടെ ഉ
ണ്ടോ എന്നു ചോദിച്ചു. അവർ അവ 12
രോടു: ഉണ്ടു; അതാ, നിങ്ങളുടെ മുമ്പിൽ;
വേഗം ചെല്ലുവിൻ; ഇന്നു പൂജാഗിരി
യിൽ ജനത്തിന്റെ വക ഒരു യാഗം ഉള്ള
തുകൊണ്ടു അവൻ ഇന്നു പട്ടണത്തിൽ
വന്നിട്ടുണ്ടു. നിങ്ങൾ പട്ടണത്തിൽ കട 13
ന്ന ഉടനെ അവൻ പൂജാഗിരിയിൽ ഭക്ഷ
ണത്തിന്നു പോകുമ്മുമ്പെ നിങ്ങൾ അവ
നെ കാണേണം; അവൻ യാഗത്തെ അ
നുഗ്രഹിക്കേണ്ടതാകകൊണ്ടു അവൻ ചെ
ല്ലുവോളം ജനം ഭക്ഷിക്കയില്ല; അതി
ന്റെശേഷം മാത്രമേ ക്ഷണിക്കപ്പെട്ടവർ
ഭക്ഷിക്കയുള്ളു; വേഗം ചെല്ലുവിൻ; ഇ
പ്പോൾ അവനെ കാണാം എന്നുത്തരം പ
റഞ്ഞു. അങ്ങനെ അവർ പട്ടണത്തിൽ 14
ചെന്നു; പട്ടണത്തിൽ കടന്നപ്പോൾ ഇ
താ, ശമുവേൽ പൂജാഗിരിക്കു പോകുവാ
നായി അവരുടെ നേരെ വരുന്നു.

എന്നാൽ ശൌൽ വരുന്നതിന്നു ഒരു 15
ദിവസം മുമ്പെ യഹോവ അതു ശമുവേ
ലിന്നു വെളിപ്പെടുത്തി: നാളെ ഇന്നേര 16
ത്തു ബെന്യാമീൻദേശക്കാരനായ ഒരാളെ
ഞാൻ നിന്റെ അടുക്കൽ അയക്കും; എ
ന്റെ ജനമായ യിസ്രായേലിനെ ഭരിക്കേ
ണ്ടതിന്നു നീ അവനെ അഭിഷേകം ചെ
യ്യേണം; അവൻ എന്റെ ജനത്തെ ഫെ
ലിസ്ത്യരുടെ കയ്യിൽനിന്നു രക്ഷിക്കും.
എന്റെ ജനത്തിന്റെ നിലവിളി എന്റെ
അടുക്കൽ എത്തിയിരിക്കകൊണ്ടു ഞാൻ
അവരെ കടാക്ഷിച്ചിരിക്കുന്നു എന്നു അരു
ളിച്ചെയ്തിരുന്നു. ശമുവേൽ ശൌലിനെ 17
കണ്ടപ്പോൾ യഹോവ അവനോടു: ഞാൻ
നിന്നോടു അരുളിച്ചെയ്ത ആൾ ഇതാ; ഇ
വനാകുന്നു എന്റെ ജനത്തെ ഭരിപ്പാനുള്ള

18 വൻ എന്നു കല്പിച്ചു. അന്നേരം ശൌൽ
പടിവാതില്ക്കൽ ശമൂവേലിൻെറ അടുക്കൽ
എത്തി: ദൎശകൻെറ വീടു എവിടെ എന്നു
19 പറഞ്ഞുതരേണമേ എന്നു ചോദിച്ചു. ശമൂ
വേൽ ശൌലിനോടു: ദൎശകൻ ഞാൻ ത
ന്നേ; എൻെറ കൂടെ പൂജാഗിരിക്കു പോ
രുവിൻ; നിങ്ങൾ ഇന്നു എന്നോടുകൂടെ
ഭക്ഷണം കഴിക്കേണം; നാളെ ഞാൻ നി
ന്നെ യാത്രയയക്കാം; നിൻെറ ഹൃദയ
ത്തിൽ ഉള്ളതൊക്കെയും പറഞ്ഞുതരാം.
20 മൂന്നു ദിവസം മുമ്പെ കാണാതെപോയ
കഴുതകളെക്കുറിച്ചു ചിന്തിക്കേണ്ടാ; അവ
യെ കണ്ടുകിട്ടിയിരിക്കുന്നു. എന്നാൽ യി
സ്രായേലിൻെറ ആഗ്രഹമൊക്കെയും ആരു
ടെമേൽ? നിൻെറമേലും നിൻെറ സൎവ്വ
പിതൃഭവനത്തിന്മേലും അല്ലയോ എന്നു പ
21 റഞ്ഞു. അതിന്നു ശൌൽ: ഞാൻ യിസ്രാ
യേൽഗോത്രങ്ങളിൽ ഏററവും ചെറു
തായ ബെന്യാമീൻഗോത്രത്തിലുള്ളവനും
എൻെറ കുടുംബം ബെന്യാമീൻഗോത്രത്തി
ലെ സകലകുടുംബങ്ങളിലുംവെച്ചു ഏററ
വും ചെറിയതുമായിരിക്കെ നീ ഇങ്ങനെ
എന്നോടു പറയുന്നതു എന്തു എന്നു ഉത്തരം
22 പറഞ്ഞു. പിന്നെ ശമൂവേൽ ശൌലിനെ
യും അവൻെറ ഭൃത്യനെയും കൂട്ടി വിരുന്നു
ശാലയിൽ കൊണ്ടുചെന്നു ക്ഷണിക്കപ്പെട്ട
വരുടെ ഇടയിൽ അവൎക്കു പ്രധാനസ്ഥലം
കൊടുത്തു; ക്ഷണിക്കപ്പെട്ടവർ ഏകദേശം
23 മുപ്പതുപേർ ഉണ്ടായിരുന്നു. ശമൂവേൽ
വെപ്പുകാരനോടു: നിൻെറ പക്കൽ വെ
ച്ചുകൊൾക എന്നു പറഞ്ഞു ഞാൻ തന്നിട്ടു
ള്ള ഓഹരി കൊണ്ടുവരിക എന്നു പറഞ്ഞു.
24 വെപ്പുകാരൻ കൈക്കുറകും അതിന്മേൽ
ഉള്ളതും കൊണ്ടുവന്നു ശൌലിൻെറ മുമ്പിൽ
വെച്ചു. നിനക്കായി സൂക്ഷിച്ചു വെച്ചി
രിക്കുന്നതു ഇതാ; തിന്നുകൊൾക; ഞാൻ
ഉത്സവത്തിന്നു ആളുകളെ ക്ഷണിച്ചിട്ടുണ്ടു
എന്നു പറഞ്ഞുകൊണ്ടു ഇതു ഉത്സവത്തിന്നു
വേണ്ടി നിനക്കായി സൂക്ഷിച്ചിരിക്കുന്നു
എന്നു ശമൂവേൽ പറഞ്ഞു. അങ്ങനെ
ശൌൽ അന്നു ശമൂവേലിനോടുകൂടെ ഭക്ഷ
ണം കഴിച്ചു. അവർ പൂജാഗിരിയിൽ 25
നിന്നു പട്ടണത്തിലേക്കു ഇറങ്ങിവന്നശേ
ഷം അവൻ വീട്ടിൻെറ മുകളിൽവെച്ചു
ശൌലുമായി സംസാരിച്ചു. അവർ അതി 26
കാലത്തു അരുണോദയത്തിങ്കൽ എഴുന്നേ
ററു; ശമൂവേൽ മുകളിൽനിന്നു ശൌലിനെ
വിളിച്ചു: എഴുന്നേല്ക്ക, ഞാൻ നിന്നെ യാ
ത്ര അയക്കാം എന്നു പറഞ്ഞു. ശൌൽ എഴു
ന്നേററു, അവർ രണ്ടുപേരും, അവനും
ശമൂവേലും തന്നേ, വെളിയിലേക്കു പുറ
പ്പെട്ടു, പട്ടണത്തിൻെറ അററത്തു എ 27
ത്തിയപ്പോൾ ശമൂവേൽ ശൌലിനോടു:
ഭൃത്യൻ മുമ്പെ കടന്നുപോകുവാൻ പറക;—
അവൻ കടന്നുപോയി;— ഞാൻ നിന്നോ
ടു ദൈവത്തിൻെറ അരുളപ്പാടു അറിയി
ക്കേണ്ടതിന്നു നീ അല്പം നില്ക്ക എന്നു
പറഞ്ഞു.

## ൧൦. അദ്ധ്യായം.

അപ്പോൾ ശമൂവേൽ തൈലപാത്രം എടു
ത്തു അവൻെറ തലയിൽ ഒഴിച്ചു അവനെ
ചുംബിച്ചു പറഞ്ഞതു: യഹോവ തൻെറ
അവകാശത്തിന്നു പ്രഭുവായി നിന്നെ അ
ഭിഷേകം ചെയ്തിരിക്കുന്നു. നീ ഇന്നു എ 2
ന്നെ പിരിഞ്ഞുപോകുമ്പോൾ ബെന്യാമീ
ൻെറ അതിരിങ്കലെ സെൽസഹിൽ റാ
ഹേലിൻെറ കല്ലറെക്കരികെവെച്ചു രണ്ടാ
ളെ കാണും; നീ അന്വേഷിപ്പാൻ പുറ
പ്പെട്ടുപോന്ന കഴുതകളെ കണ്ടുകിട്ടിയിരി
ക്കുന്നു; നിൻെറ അപ്പൻ കഴുതയെക്കുറി
ച്ചുള്ള ചിന്ത വിട്ടു: എൻെറ മകന്നുവേണ്ടി
ഞാൻ എന്തു ചെയ്യേണ്ടു എന്നു പറഞ്ഞു നി
ങ്ങളെക്കുറിച്ചു വിഷാദിച്ചിരിക്കുന്നു എന്നു

3 അവർ നിന്നോടു പറയും. അവിടെ
നിന്നു നീ മുമ്പോട്ടു ചെന്നു താബോരിലെ
കരുവേലകത്തിന്നരികെ എത്തുമ്പോൾ
ഒരുത്തൻ മൂന്നു ആട്ടിൻകുട്ടിയെയും വേ
റൊരുത്തൻ മൂന്നു അപ്പവും വേറൊരു
ത്തൻ ഒരു തുരുത്തി വീഞ്ഞും ചുമന്നുകൊ
ണ്ടു ഇങ്ങനെ മൂന്നു പുരുഷന്മാർ ബേഥേ
ലിൽ ദൈവത്തിന്റെ അടുക്കൽ പോകു
4 ന്നതായി നിനക്കു എതിർപെടും. അ
വർ നിന്നോടു കുശലം ചോദിക്കും; നിന
ക്കു രണ്ടു അപ്പവും തരും; നീ അതു അവ
രുടെ കയ്യിൽനിന്നു വാങ്ങിക്കൊള്ളേണം.
5 അതിന്റെ ശേഷം നീ ഫെലിസ്ത്യരുടെ
പട്ടാളം ഉള്ള ദൈവഗിരിക്കു എത്തും;
അവിടെ പട്ടണത്തിൽ കടക്കുമ്പോൾ
മുമ്പിൽ വീണ, തപ്പു, കുഴൽ, കിന്നരം
എന്നിവയോടുകൂടെ പൂജാഗിരിയിൽനി
ന്നു ഇറങ്ങിവരുന്ന ഒരു പ്രവാചകഗണ
ത്തെ കാണും; അവർ പ്രവചിച്ചുകൊ
6 ണ്ടിരിക്കും. യഹോവയുടെ ആത്മാവു
ശക്തിയോടെ നിന്റെമേൽ വന്നിട്ടു
നീയും അവരോടുകൂടെ പ്രവചിക്കയും
ആൾ മാറിയതുപോലെ ആയ്തീരുകയും
7 ചെയ്യും. ഈ അടയാളങ്ങൾ നിനക്കു
സംഭവിക്കുമ്പോൾ യുക്തമെന്നു തോന്നു
ന്നതു ചെയ്ക; ദൈവം നിന്നോടുകൂടെ ഉ
8 ണ്ടു. എന്നാൽ നീ എനിക്കു മുമ്പെ ഗില്ഗാ
ലിലേക്കു പോകേണം; ഹോമയാഗങ്ങളും
സമാധാനയാഗങ്ങളും കഴിപ്പാൻ ഞാൻ
നിന്റെ അടുക്കൽ വരും; ഞാൻ നിന്റെ
അടുക്കൽ വന്നു നീ ചെയ്യേണ്ടതെന്തെന്നു
പറഞ്ഞുതരുവോളം ഏഴു ദിവസം അവി
9 ടെ കാത്തിരിക്കേണം. ഇങ്ങനെ അവൻ
ശമൂവേലിനെ വിട്ടുപിരിഞ്ഞപ്പോൾ ദൈ
വം അവന്നു വേറൊരു ഹൃദയം കൊടുത്തു;
ആ അടയാളങ്ങളെല്ലാം അന്നു തന്നേ
സംഭവിച്ചു.

അവർ അവിടെ ഗിരിയിങ്കൽ എത്തി 10
യപ്പോൾ ഒരു പ്രവാചകഗണം ഇതാ, അ
വന്നെതിരെ വരുന്നു; ദൈവത്തിന്റെ
ആത്മാവു ശക്തിയോടെ അവന്റെമേൽ
വന്നു; അവൻ അവരുടെ ഇടയിൽ
പ്രവചിച്ചു. അവനെ മുമ്പെ അറിഞ്ഞു 11
വർ ഒക്കെയും അവൻ പ്രവാചകന്മാരുടെ
കൂട്ടത്തിൽ പ്രവചിക്കുന്നതു കണ്ടപ്പോൾ:
കീശിന്റെ മകന്നു എന്തു സംഭവിച്ചു?
ശൌലും പ്രവാചകന്മാരുടെ കൂട്ടത്തിൽ
ആയോ എന്നു ജനം തമ്മിൽ തമ്മിൽ പ
റഞ്ഞു. അതിന്നു അവിടത്തുകാരിൽ ഒരു 12
ത്തൻ: ആരാകുന്നു അവരുടെ ഗുരുനാഥൻ
എന്നു പറഞ്ഞു. ആകയാൽ ശൌലും ഉ
ണ്ടോ പ്രവാചകഗണത്തിൽ എന്നുള്ളതു
പഴഞ്ചൊല്ലായി തീൎന്നു. അവൻ പ്ര 13
വചിച്ചുകഴിഞ്ഞശേഷം ഗിബെയയിൽ
എത്തി.

ശൌലിന്റെ ഇളയപ്പൻ അവനോടും 14
അവന്റെ ഭൃത്യനോടും: നിങ്ങൾ എവിടെ
പോയിരുന്നു എന്നു ചോദിച്ചു. കഴുതകളെ
തിരയുവാൻ പോയിരുന്നു; അവയെ കാ
ണായ്കയാൽ ഞങ്ങൾ ശമൂവേലിന്റെ അടു
ക്കൽ പോയി എന്നു അവൻ പറഞ്ഞു. ശ 15
മൂവേൽ നിങ്ങളോടു പറഞ്ഞതു എന്നെ അ
റിയിക്കേണം എന്നു ശൌലിന്റെ ഇളയ
പ്പൻ പറഞ്ഞു. ശൌൽ തന്റെ ഇളയ 16
പ്പനോടു: കഴുതകളെ കണ്ടുകിട്ടിയിരിക്കു
ന്നു എന്നു അവൻ ഞങ്ങളോടു തിട്ടമായി
അറിയിച്ചു എന്നു പറഞ്ഞു; എങ്കിലും ശമൂ
വേൽ രാജത്വം സംബന്ധിച്ചു പറഞ്ഞതു
അവൻ അവനോടു അറിയിച്ചില്ല.

അനന്തരം ശമൂവേൽ ജനത്തെ മിസ്പ 17
യിൽ യഹോവയുടെ സന്നിധിയിൽ വി
ളിച്ചുകൂട്ടി, യിസ്രായേൽമക്കളോടു പറ 18
ഞ്ഞതെന്തെന്നാൽ: യിസ്രായേലിന്റെ ദൈ
വമായ യഹോവ ഇപ്രകാരം അരുളിച്ചെ

യ്യുന്നു: ഞാൻ യിസ്രായേലിനെ മിസ്രയീ
മിൽനിന്നു കൊണ്ടുവന്നു മിസ്രയീമ്യരുടെ
കയ്യിൽനിന്നും നിങ്ങളെ ഉപദ്രവിച്ച സ
കലരാജ്യക്കാരുടെയും കയ്യിൽനിന്നും നിങ്ങ
19 ളെ വിടുവിച്ചു. നിങ്ങളോ സകലഅന
ൎത്ഥങ്ങളിൽനിന്നും കഷ്ടങ്ങളിൽനിന്നും നി
ങ്ങളെ രക്ഷിച്ച നിങ്ങളുടെ ദൈവത്തെ
ഇന്നു ത്യജിച്ചു: ഞങ്ങൾക്കു ഒരു രാജാവി
നെ നിയമിച്ചുതരേണമെന്നു അവനോടു
പറഞ്ഞിരിക്കുന്നു. ആകയാൽ നിങ്ങൾ
ഇപ്പോൾ ഗോത്രംഗോത്രമായും സഹസ്രം
സഹസ്രമായും യഹോവയുടെ സന്നിധി
20 യിൽ നില്പിൻ. അങ്ങനെ ശമൂവേൽ
യിസ്രായേൽഗോത്രങ്ങളെയെല്ലാം അടുത്തു
വരുമാറാക്കി; ബെന്യാമീൻഗോത്രത്തിന്നു
21 ചീട്ടുവീണു. അവൻ ബെന്യാമീൻഗോ
ത്രത്തെ കുടുംബംകുടുംബമായി അടുത്തുവ
രുമാറാക്കി; മത്രികുടുംബത്തിന്നു ചീട്ടുവീ
ണു; പിന്നെ കീശിന്റെ മകനായ
ശൌലിന്നു ചീട്ടുവീണു; അവർ അവനെ
22 അന്വേഷിച്ചപ്പോൾ കണ്ടില്ല. അവർ
പിന്നെയും യഹോവയോടു: ആയാൾ
ഇവിടെ വന്നിട്ടുണ്ടോ എന്നു ചോദിച്ചു.
അതിന്നു യഹോവ: അവൻ സാമാനങ്ങളു
ടെ ഇടയിൽ ഒളിച്ചിരിക്കുന്നു എന്നു അരു
23 ളിച്ചെയ്തു. അവർ ഓടിച്ചെന്നു അവിടെ
നിന്നു അവനെ കൊണ്ടുവന്നു. ജനമദ്ധ്യേ
നിന്നപ്പോൾ അവൻ ജനത്തിൽ എല്ലാവ
രെക്കാളും തോൾമുതൽ പൊക്കമേറിയവ
24 നായിരുന്നു. അപ്പോൾ ശമൂവേൽ സൎവ്വ
ജനത്തോടും: യഹോവ തിരഞ്ഞെടുത്തവ
നെ നിങ്ങൾ കാണുന്നുവോ? സൎവ്വജന
ത്തിലും അവനെപ്പോലെ ഒരുത്തനും ഇ
ല്ലല്ലോ എന്നു പറഞ്ഞു. ജനമെല്ലാം: രാ
ജാവേ, ജയ ജയ എന്നു ആൎത്തു.
25 അതിന്റെശേഷം ശമൂവേൽ രാജധ
ൎമ്മം ജനത്തെ പറഞ്ഞുകേൾപ്പിച്ചു; അതു
ഒരു പുസ്തകത്തിൽ എഴുതി യഹോവയുടെ
സന്നിധിയിൽ വെച്ചു. പിന്നെ ശമൂ
വേൽ ജനത്തെയെല്ലാം വീട്ടിലേക്കു പറ
ഞ്ഞയച്ചു. ശൌലും ഗിബെയയിൽ തന്റെ 26
വീട്ടിലേക്കു പോയി; ദൈവം മനസ്സിൽ
തോന്നിച്ച ഒരു ആൾക്കൂട്ടവും അവനോടു
കൂടെ പോയി. എന്നാൽ ചില നീച 27
ന്മാർ: ഇവൻ നമ്മെ എങ്ങനെ രക്ഷിക്കും
എന്നു പറഞ്ഞു അവനെ ധിക്കരിച്ചു, അ
വന്നു കാഴ്ച കൊണ്ടുവരാതിരുന്നു. അവ
നോ അതു ഗണ്യമാക്കിയില്ല.

## ൧൧. അദ്ധ്യായം.

അനന്തരം അമ്മോന്യനായ നാഹാശ്
പുറപ്പെട്ടുവന്നു ഗിലെയാദിലെ യാബേശി
ന്നു നേരെ പാളയം ഇറങ്ങി; യാബേശ്
നിവാസികൾ ഒക്കെയും നാഹാശിനോടു:
ഞങ്ങളോടു ഒരു ഉടമ്പടി ചെയ്യേണം;
എന്നാൽ ഞങ്ങൾ നിന്നെ സേവിക്കാം
എന്നു പറഞ്ഞു. അമ്മോന്യനായ നാഹാ 2
ശ് അവരോടു: നിങ്ങളുടെ വലങ്കണ്ണൊ
ക്കെയും ചുഴന്നെടുക്കയും എല്ലായിസ്രായേ
ലിന്മേലും ഈ നിന്ദ വരുത്തുകയും ചെയ്യും
എന്നുള്ള സമ്മതത്തിന്മേൽ ഞാൻ നിങ്ങ
ളോടു ഉടമ്പടി ചെയ്യാം എന്നു പറഞ്ഞു. യാ 3
ബേശിലെ മൂപ്പന്മാർ അവനോടു: ഞങ്ങൾ
യിസ്രായേൽദേശത്തെല്ലാടവും ദൂതന്മാരെ
അയപ്പാൻതക്കവണ്ണം ഞങ്ങൾക്കു ഏഴു ദി
വസത്തെ ഇട തരേണം; ഞങ്ങളെ രക്ഷി
പ്പാൻ ആരുമില്ലെങ്കിൽ ഞങ്ങൾ നിന്റെ
അടുക്കൽ ഇറങ്ങിവരാം എന്നു പറഞ്ഞു.
ദൂതന്മാർ ശൌലിന്റെ ഗിബെയയിൽ 4
ചെന്നു ആ വൎത്തമാനം ജനത്തെ പറഞ്ഞു
കേൾപ്പിച്ചു; ജനമെല്ലാം ഉറക്കെ കരഞ്ഞു.
അപ്പോൾ ഇതാ, ശൌൽ കന്നുകാലികളെ 5
യുംകൊണ്ടു വയലിൽനിന്നു വരുന്നു.
ജനം കരയുന്ന സംഗതി എന്തു എന്നു

ശൌൽ ചോദിച്ചു. അവർ യാബേശ്യരു
ടെ വൎത്തമാനം അവനെ അറിയിച്ചു.
6 ശൌൽ വൎത്തമാനം കേട്ടപ്പോൾ ദൈവ
ത്തിന്റെ ആത്മാവു അവന്റെമേൽ ശ
ക്തിയോടെ വന്നു; അവന്റെ കോപം
7 ഏററവും ജ്വലിച്ചു. അവൻ ഒരേർ കാ
ളയെ പിടിച്ചു കഷണംകഷണമായി ഖ
ണ്ഡിച്ചു ദൂതന്മാരുടെ കയ്യിൽ യിസ്രായേൽ
ദേശത്തെല്ലാടവും കൊടുത്തയച്ചു: ആരെ
ങ്കിലും ശൌലിന്റെയും ശമൂവേലിന്റെ
യും പിന്നാലെ പുറപ്പെട്ടുവരാതിരുന്നാൽ
അവന്റെ കാളകളെ ഇങ്ങനെ ചെയ്യും
എന്നു പറയിച്ചു. അപ്പോൾ യഹോവ
യുടെ ഭീതി ജനത്തിന്മേൽ വീണു, അവർ
8 ഏകമനസ്സോടെ പുറപ്പെട്ടു. അവൻ
ബേസെക്കിൽവെച്ചു അവരെ എണ്ണി;
യിസ്രായേല്യർ മൂന്നു ലക്ഷവും യെഹൂദ്യർ
9 മുപ്പതിനായിരവും ഉണ്ടായിരുന്നു. വന്ന
ദൂതന്മാരോടു അവർ: നിങ്ങൾ ഗിലെയാ
ദിലെ യാബേശ്യരോടു: നാളെ വെയിൽ
മൂക്കുമ്പോഴേക്കു നിങ്ങൾക്കു രക്ഷ ഉണ്ടാകും
എന്നു പറവിൻ എന്നു പറഞ്ഞു. ദൂതന്മാർ
ചെന്നു യാബേശ്യരോടു അറിയിച്ചപ്പോൾ
10 അവർ സന്തോഷിച്ചു. പിന്നെ യാബേ
ശ്യർ: നാളെ ഞങ്ങൾ നിങ്ങളുടെ അടു
ക്കൽ ഇറങ്ങിവരും; നിങ്ങൾക്കു ബോധി
ച്ചതൊക്കെയും ഞങ്ങളോടു ചെയ്തുകൊൾ
11 വിൻ എന്നു പറഞ്ഞയച്ചു. പിറേറന്നാൾ
ശൌൽ ജനത്തെ മൂന്നു കൂട്ടമായി വിഭാ
ഗിച്ചു; അവർ പ്രഭാതയാമത്തിൽ പാളയ
ത്തിന്റെ നടുവിലേക്കു ചെന്നു വെയിൽ
മൂക്കുംവരെ അമ്മോന്യരെ സംഹരിച്ചു;
ശേഷിച്ചവരോ രണ്ടുപേർ ഒന്നിച്ചിരിക്കാ
12 തവണ്ണം ചിതറിപ്പോയി. അനന്തരം
ജനം ശമൂവേലിനോടു: ശൌൽ ഞങ്ങൾക്കു
രാജാവായിരിക്കുമോ എന്നു പറഞ്ഞു
ആർ? അവരെ ഏല്പിച്ചുതരേണം; ഞ
ങ്ങൾ അവരെ കൊന്നുകളയും എന്നു പ
റഞ്ഞു. അതിന്നു ശൌൽ: ഇന്നു ഒരു 13
മനുഷ്യനെയും കൊല്ലരുതു; ഇന്നു യഹോ
വ യിസ്രായേലിന്നു രക്ഷവരുത്തിയിരിക്കു
ന്നുവല്ലോ എന്നു പറഞ്ഞു.
പിന്നെ ശമൂവേൽ ജനത്തോടു: വരു 14
വിൻ; നാം ഗില്ഗാലിൽ ചെന്നു, അവിടെ
വെച്ചു രാജത്വം പുതുക്കുക എന്നു പറഞ്ഞു.
അങ്ങനെ ജനമെല്ലാം ഗില്ഗാലിൽ ചെന്നു; 15
അവർ ശൌലിനെ ഗില്ഗാലിൽ യഹോവ
യുടെ സന്നിധിയിൽവെച്ചു രാജാവാക്കി.
അവർ അവിടെ യഹോവയുടെ സന്നി
ധിയിൽ സമാധാനയാഗങ്ങൾ കഴിച്ചു;
ശൌലും യിസ്രായേല്യരൊക്കെയും ഏററവും
സന്തോഷിച്ചു.

## ൧൨. അദ്ധ്യായം.

അനന്തരം ശമൂവേൽ എല്ലായിസ്രായേ
ലിനോടും പറഞ്ഞതെന്തെന്നാൽ: നി
ങ്ങൾ എന്നോടു പറഞ്ഞതിൽ ഒക്കെയും
ഞാൻ നിങ്ങളുടെ അപേക്ഷ കേട്ടു, നി
ങ്ങൾക്കു ഒരു രാജാവിനെയും വാഴിച്ചു
തന്നു. ഇപ്പോൾ രാജാവു നിങ്ങളുടെ 2
നായകനായിരിക്കുന്നു; ഞാനോ വൃദ്ധനും
നരച്ചവനുമായി; എന്റെ മക്കൾ നി
ങ്ങളോടുകൂടെ ഉണ്ടു; എന്റെ ബാല്യംമുതൽ
ഇന്നുവരെയും ഞാൻ നിങ്ങൾക്കു നായ
കനായിരുന്നു. ഞാൻ ഇതാ, ഇവിടെ 3
നില്ക്കുന്നു: ഞാൻ ഒരുത്തന്റെ കാളയെ
അപഹരിച്ചിട്ടുണ്ടോ? ഒരുത്തന്റെ കഴു
തയെ അപഹരിച്ചിട്ടുണ്ടോ? ഞാൻ വല്ല
വനെയും ചതിച്ചിട്ടുണ്ടോ? വല്ലവനെയും
പീഡിപ്പിച്ചിട്ടുണ്ടോ? ഞാൻ വല്ലവന്റെ
യും കയ്യിൽനിന്നു കൈക്കൂലി വാങ്ങി
എന്റെ കണ്ണു കുരുടാക്കീട്ടുണ്ടോ? യഹോ
വയുടെയും അവന്റെ അഭിഷിക്തന്റെ
യും മുമ്പാകെ എന്റെ നേരെ സാക്ഷിക

രിപ്പിൻ; ഞാൻ അതു മടക്കിത്തരാം.
4 അതിന്നു അവർ: നീ ഞങ്ങളെ ചതിക്ക
യോ പീഡിപ്പിക്കയോ യാതൊരുത്തൻെറ
യും കയ്യിൽനിന്നു വല്ലതും അപഹരിക്ക
5 യോ ചെയ്തിട്ടില്ല എന്നു പറഞ്ഞു. അ
വൻ പിന്നെയും അവരോടു: നിങ്ങൾ
എൻെറ പേരിൽ ഒന്നും കണ്ടില്ല എന്നുള്ള
തിന്നു യഹോവ സാക്ഷി; അവൻെറ അ
ഭിഷിക്തനും ഇന്നു സാക്ഷി എന്നു പറ
6 ഞ്ഞു. അപ്പോൾ ശമൂവേൽ ജനത്തോടു
പറഞ്ഞതെന്തെന്നാൽ: മോശെയെയും അ
ഹരോനെയും കല്പിച്ചാക്കുകയും നിങ്ങളു
ടെ പിതാക്കന്മാരെ മിസ്രയീംദേശത്തുനിന്നു
കൊണ്ടുവരികയും ചെയ്തവൻ യഹോവ
7 തന്നേ. ആകയാൽ ഇപ്പോൾ ഒത്തുനി
ല്പിൻ; യഹോവ നിങ്ങൾക്കും നിങ്ങളുടെ
പിതാക്കന്മാൎക്കും ചെയ്തിട്ടുള്ള സകലനീതി
കളെയും കുറിച്ചു ഞാൻ യഹോവയുടെ
മുമ്പാകെ നിങ്ങളോടു വ്യവഹരിക്കും.
8 യാക്കോബ് മിസ്രയീമിൽ ചെന്നു പാൎത്തു;
അവിടെവെച്ചു നിങ്ങളുടെ പിതാക്കന്മാർ
യഹോവയോടു നിലവിളിച്ചപ്പോൾ യ
ഹോവ മോശെയെയും അഹരോനെയും
അയച്ചു; അവർ നിങ്ങളുടെ പിതാക്കന്മാ
രെ മിസ്രയീമിൽനിന്നു കൊണ്ടുവന്നു ഈ
9 സ്ഥലത്തു പാൎക്കുമാറാക്കി. എന്നാൽ അവർ
തങ്ങളുടെ ദൈവമായ യഹോവയെ മറ
ന്നപ്പോൾ അവൻ അവരെ ഹാസോരിലെ
സേനാപതിയായ സീസെരയുടെ കയ്യി
ലും ഫെലിസ്ത്യരുടെ കയ്യിലും മോവാബ്
രാജാവിൻെറ കയ്യിലും ഏല്പിച്ചു, അവർ
10 അവരോടു യുദ്ധം ചെയ്തു. അപ്പോൾ
അവർ യഹോവയോടു നിലവിളിച്ചു: ഞ
ങ്ങൾ യഹോവയെ ഉപേക്ഷിച്ചു ബാൽവി
ഗ്രഹങ്ങളെയും അസ്തോരെത്ത് പ്രതിഷ്ഠക
ളെയും സേവിച്ചു പാപം ചെയ്തിരിക്കുന്നു;
ഇപ്പോൾ ഞങ്ങളെ ശത്രുക്കളുടെ കയ്യിൽ
നിന്നു രക്ഷിക്കേണമേ; എന്നാൽ ഞങ്ങൾ
നിന്നെ സേവിക്കും എന്നു പറഞ്ഞു.
എന്നാറെ യഹോവ യെരുബ്ബാൽ, ബെ 11
ദാൻ, യിഫ്താഹ്, ശമൂവേൽ എന്നിവരെ
അയച്ചു ചുററുമുള്ള ശത്രുക്കളുടെ കയ്യിൽ
നിന്നു നിങ്ങളെ വിടുവിച്ചു; നിങ്ങൾ നി
ൎഭയമായി വസിച്ചു. പിന്നെ അമ്മോന്യ 12
രുടെ രാജാവായ നാഹാശ് നിങ്ങളുടെ
നേരെ വരുന്നതു നിങ്ങൾ കണ്ടപ്പോൾ നി
ങ്ങളുടെ ദൈവമായ യഹോവ നിങ്ങൾക്കു
രാജാവായിരിക്കെ നിങ്ങൾ എന്നോടു: ഒരു
രാജാവു ഞങ്ങളുടെമേൽ വാഴേണം എന്നു
പറഞ്ഞു. ഇപ്പോൾ ഇതാ, നിങ്ങൾ തിര 13
ഞ്ഞെടുത്തവനും ആഗ്രഹിച്ചവനുമായ രാ
ജാവു; യഹോവ നിങ്ങൾക്കു ഒരു രാജാവി
നെ കല്പിച്ചാക്കിയിരിക്കുന്നു. നിങ്ങൾ 14
യഹോവയുടെ കല്പനയെ മറുക്കാതെ യ
ഹോവയെ ഭയപ്പെട്ടു അവനെ സേവിച്ചു
അവൻെറ വാക്കു അനുസരിക്കയും നിങ്ങ
ളും നിങ്ങളെ വാഴുന്ന രാജാവും നിങ്ങളുടെ
ദൈവമായ യഹോവയോടു ചേൎന്നിരിക്ക
യും ചെയ്താൽ കൊള്ളാം. എന്നാൽ നി 15
ങ്ങൾ യഹോവയുടെ വാക്കു അനുസരി
ക്കാതെ യഹോവയുടെ കല്പനയെ മറു
ത്താൽ യഹോവയുടെ കൈ നിങ്ങളുടെ
പിതാക്കന്മാൎക്കു വിരോധമായിരുന്നതുപോ
ലെ നിങ്ങൾക്കും വിരോധമായിരിക്കും.
ആകയാൽ ഇപ്പോൾ നിന്നു യഹോവ നി 16
ങ്ങൾ കാൺകെ ചെയ്വാൻ പോകുന്ന ഈ
വലിയ കാൎയ്യം കണ്ടുകൊൾവിൻ. ഇതു 17
കോതമ്പുകൊയ്ത്തിൻെറ കാലമല്ലോ; ഞാൻ
യഹോവയോടു അപേക്ഷിക്കും; അവൻ
ഇടിയും മഴയും അയക്കും; നിങ്ങൾ ഒരു
രാജാവിനെ ചോദിക്കയാൽ യഹോവയോ
ടു ചെയ്ത ദോഷം എത്ര വലിയതെന്നു
നിങ്ങൾ അതിനാൽ കണ്ടറിയും. അങ്ങ 18
നെ ശമൂവേൽ യഹോവയോടു അപേ

ക്ഷിച്ചു; യഹോവ അന്നു ഇടിയും മഴയും
അയച്ചു; ജനമെല്ലാം യഹോവയെയും ശ
19 മുവേലിനെയും ഏററവും ഭയപ്പെട്ടു. ജന
മെല്ലാം ശമുവേലിനോടു: അടിയങ്ങൾക്കു
വേണ്ടി നിൻെറ ദൈവമായ യഹോവ
യോടു പ്രാൎത്ഥിക്കേണമേ; ഞങ്ങൾ മരിച്ചു
പോകരുതേ; ഒരു രാജാവിനെ അപേ
ക്ഷിച്ചതിൽ ഞങ്ങളുടെ സകലപാപങ്ങ
ളോടും ഞങ്ങൾ ഈ ഒരു ദോഷവും കൂട്ടി
20 യിരിക്കുന്നു എന്നു പറഞ്ഞു. ശമുവേൽ
ജനത്തോടു പറഞ്ഞതു: ഭയപ്പെടായ്വിൻ;
നിങ്ങൾ ഈ ദോഷമൊക്കെയും ചെയ്തിരി
ക്കുന്നു; എങ്കിലും യഹോവയെ വിട്ടുമാറാ
തെ പൂൎണ്ണഹൃദയത്തോടെ യഹോവയെ
21 സേവിപ്പിൻ. വിട്ടുമാറി, ഉപകാരമില്ലാ
ത്തവയും രക്ഷിപ്പാൻ കഴിയാത്തവയുമായ
മിത്ഥ്യാമൂൎത്തികളോടു നിങ്ങൾ ചേരരുതു;
22 അവ മിത്ഥ്യാവസ്തു തന്നേയല്ലോ. യഹോ
വ തൻെറ മഹത്തായ നാമംനിമിത്തം
തൻെറ ജനത്തെ കൈവിടുകയില്ല; നി
ങ്ങളെ തൻെറ ജനമാക്കിക്കൊൾവാൻ യ
ഹോവെക്കു ഇഷ്ടം തോന്നിയിരിക്കുന്നു.
23 ഞാനോ, നിങ്ങൾക്കുവേണ്ടി പ്രാൎത്ഥിക്കാ
തിരിക്കുന്നതിനാൽ യഹോവയോടു പാപം
ചെയ്വാൻ ഇടവരരുതേ; ഞാൻ നിങ്ങൾക്കു
നല്ലതും ചൊവ്വുള്ളതുമായ വഴി ഉപദേശി
24 ക്കും. യഹോവയെ ഭയപ്പെട്ടു പൂൎണ്ണഹൃദ
യത്തോടും പരമാൎത്ഥതയോടുംകൂടെ സേ
വിക്കമാത്രം ചെയ്വിൻ; അവൻ നിങ്ങൾക്കു
എത്ര വലിയ കാൎയ്യം ചെയ്തിരിക്കുന്നു എന്നു
25 ഓൎത്തുകൊൾവിൻ. എന്നാൽ നിങ്ങൾ
ഇനിയും ദോഷം ചെയ്താൽ നിങ്ങളും നി
ങ്ങളുടെ രാജാവും നശിച്ചുപോകും.

## ൧൩. അദ്ധ്യായം.

ശൌൽ രാജാവായപ്പോൾ (മുപ്പതു) വയ
സ്സുള്ളവനായിരുന്നു; അവൻ യിസ്രായേ
ലിൽ രണ്ടു സംവത്സരം വാണു. ശൌൽ 2
യിസ്രായേലിൽ മൂവായിരംപേരെ തിര
ഞ്ഞെടുത്തു; രണ്ടായിരംപേർ ശൌലി
നോടുകൂടെ മിക്മാസിലും ബേഥേൽമല
യിലും ആയിരംപേർ യോനാഥാനോടു
കൂടെ ബെന്യാമീനിലെ ഗിബെയയിലും
ആയിരുന്നു; ശേഷം ജനത്തെ അവൻ
അവനവൻെറ വീട്ടിലേക്കു പറഞ്ഞയച്ചു.
പിന്നെ യോനാഥാൻ ഗേബയിൽ ഉണ്ടാ 3
യിരുന്ന ഫെലിസ്ത്യപ്പട്ടാളത്തെ തോല്പിച്ചു;
ഫെലിസ്ത്യർ അതു കേട്ടു. എബ്രായർ
കേൾക്കട്ടെ എന്നു പറഞ്ഞു ശൌൽ ദേശ
ത്തെല്ലാടവും കാഹളം ഊതിച്ചു. ശൌൽ 4
ഫെലിസ്ത്യപ്പട്ടാളത്തെ തോല്പിച്ചു എന്നും
യിസ്രായേൽ ഫെലിസ്ത്യൎക്കു നാററമായി എ
ന്നും യിസ്രായേലൊക്കെയും കേട്ടിട്ടു ജനം
ശൌലിൻെറ അടുക്കൽ ഗില്ഗാലിൽ വന്നു
കൂടി.

എന്നാൽ ഫെലിസ്ത്യർ യിസ്രായേലി 5
നോടു യുദ്ധം ചെയ്വാൻ മുപ്പതിനായിരം
രഥവും ആറായിരം കുതിരച്ചേവകരും കട
ല്പുറത്തെ മണൽപോലെ അസംഖ്യം ജന
വുമായി ഒരുമിച്ചുകൂടി; അവർ വന്നു ബേ
ത്ത്-ആവെന്നു കിഴക്കു മിക്മാസിൽ പാ
ളയം ഇറങ്ങി. എന്നാൽ ജനം ഉപദ്രവി 6
ക്കപ്പെട്ടതുകൊണ്ടു തങ്ങൾ വിഷമത്തിലാ
യി എന്നു യിസ്രായേല്യർ കണ്ടപ്പോൾ ജ
നം ഗുഹകളിലും പള്ളക്കാടുകളിലും പാറ
കളിലും ഗഹ്വരങ്ങളിലും കുഴികളിലും
ചെന്നു ഒളിച്ചു. എബ്രായർ യോൎദ്ദാൻ 7
കടന്നു ഗാദ് ദേശത്തും ഗിലെയാദിലും
പോയി; ശൌലോ ഗില്ഗാലിൽ താമസി
ച്ചിരുന്നു; ജനമെല്ലാം പേടിച്ചുംകൊണ്ടു
അവൻെറ പിന്നാലെ ചെന്നു.

ശമുവേൽ നിശ്ചയിച്ചിരുന്ന അവധി 8
അനുസരിച്ചു അവൻ ഏഴു ദിവസം കാ
ത്തിരുന്നു എങ്കിലും ശമുവേൽ ഗില്ഗാലിൽ

എത്തിയില്ല; ജനവും അവനെ വിട്ടു ചിത
9 റിപ്പോയി. അപ്പോൾ ശൌൽ: ഹോമയാ
ഗവും സമാധാനയാഗവും ഇവിടെ എ
ന്റെ അടുക്കൽ കൊണ്ടുവരുവിൻ എന്നു
കല്പിച്ചു; അവൻ തന്നേ ഹോമയാഗം ക
10 ഴിച്ചു. ഹോമയാഗം കഴിച്ചുതീൎന്ന ഉടനെ
ഇതാ, ശമൂവേൽ വരുന്നു; ശൌൽ അവ
നെ വന്ദനം ചെയ്വാൻ എതിരേററുചെ
11 ന്നു. നീ ചെയ്തതു എന്തു എന്നു ശമൂവേൽ
ചോദിച്ചു. അതിന്നു ശൌൽ: ജനം എന്നെ
വിട്ടുചിതറുന്നു എന്നും നിശ്ചയിച്ച അവ
ധിക്കു നീ എത്തിയില്ല എന്നും ഫെലിസ്ത്യർ
മിക്മാസിൽ കൂടിയിരിക്കുന്നു എന്നും ഞാൻ
12 കണ്ടിട്ടു: ഫെലിസ്ത്യർ ഇപ്പോൾ ഇങ്ങു
ഗില്ഗാലിൽ വന്നു എന്നെ ആക്രമിക്കും;
ഞാൻ യഹോവയോടു കൃപെക്കായി അ
പേക്ഷിച്ചതുമില്ലല്ലോ എന്നുവെച്ചു ഞാൻ
ധൈൎയ്യപ്പെട്ടു ഹോമയാഗം കഴിച്ചുപോയി
13 എന്നു പറഞ്ഞു. ശമൂവേൽ ശൌലിനോടു
പറഞ്ഞതു: നീ ചെയ്തതു ഭോഷത്വം;
നിന്റെ ദൈവമായ യഹോവ നിന്നോടു
കല്പിച്ച കല്പന നീ പ്രമാണിച്ചില്ല; യ
ഹോവ യിസ്രായേലിന്മേൽ നിന്റെ രാജ
ത്വം എന്നേക്കുമായി സ്ഥിരമാക്കുമായിരു
14 ന്നു. ഇപ്പോഴോ നിന്റെ രാജത്വം നി
ലനില്ക്കയില്ല; യഹോവ നിന്നോടു കല്പി
ച്ചതിനെ നീ പ്രമാണിക്കായ്കകൊണ്ടു
തനിക്കു ബോധിച്ച ഒരു പുരുഷനെ യ
ഹോവ അന്വേഷിച്ചിട്ടുണ്ടു; അവനെ യ
ഹോവ തന്റെ ജനത്തിന്നു പ്രഭുവായി
നിയമിച്ചിരിക്കുന്നു.

15 പിന്നെ ശമൂവേൽ എഴുന്നേററു ഗില്ഗാ
ലിൽനിന്നു ബെന്യാമീനിലെ ഗിബെയ
യിലേക്കു പോയി. ശൌൽ തന്നോടുകൂടെ
യുള്ള പടജ്ജനത്തെ എണ്ണി ഏകദേശം
16 അറുനൂറുപേർ എന്നു കണ്ടു. ശൌലും
അവന്റെ മകൻ യോനാഥാനും കൂടെ
യുള്ള ജനവും ബെന്യാമീനിലെ ഗിബെ
യയിൽ പാൎത്തു; ഫെലിസ്ത്യരോ മിക്മാ
സിൽ പാളയമിറങ്ങി. ഫെലിസ്ത്യരുടെ 17
പാളയത്തിൽനിന്നു കവൎച്ചക്കാർ മൂന്നു കൂട്ട
മായി പുറപ്പെട്ടു; ഒരു കൂട്ടം ഒഫ്രെക്കുള്ള
വഴിയായി ശൂവാൽദേശത്തേക്കു തിരി
ഞ്ഞു; മറെറാരു കൂട്ടം ബേത്ത്-ഹോരോ 18
നിലേക്കുള്ള വഴിക്കു തിരിഞ്ഞു; മറെറ
കൂട്ടം മരുഭൂമിക്കു നേരെ സെബോയീം
താഴ്വരെക്കെതിരെയുള്ള ദേശം വഴിയാ
യും തിരിഞ്ഞു. എന്നാൽ യിസ്രായേൽദേ 19
ശത്തെങ്ങും ഒരു കൊല്ലനെ കാണ്മാനില്ലാ
യിരുന്നു; എബ്രായർ വാളോ കുന്തമോ തീ
ൎപ്പിക്കരുതു എന്നു ഫെലിസ്ത്യർ പറഞ്ഞു.
യിസ്രായേല്യർ തങ്ങളുടെ കൊഴു, കലപ്പ, 20
മഴു, മൺവെട്ടി എന്നിവ കാച്ചിപ്പാൻ ഫെ
ലിസ്ത്യരുടെ അടുക്കൽ ചെല്ലേണ്ടിവന്നു.
എന്നാൽ മൺവെട്ടി, കലപ്പ, മുപ്പല്ലി, മഴു 21
എന്നിവെക്കായും മുടിങ്കോൽ കൂൎപ്പിപ്പാനും
അവൎക്കു അരം ഉണ്ടായിരുന്നു. ആക 22
യാൽ യുദ്ധസമയത്തു ശൌലിനോടും യോ
നാഥാനോടും കൂടെയുള്ള ജനത്തിൽ ഒരു
ത്തന്നും വാളും കുന്തവും ഉണ്ടായിരുന്നില്ല;
ശൌലിന്നും അവന്റെ മകൻ യോനാഥാ
ന്നും മാത്രമേ ഉണ്ടായിരുന്നുള്ളു. ഫെലി 23
സ്ത്യരുടെ പട്ടാളമോ മിക്മാസിലെ ചുരം
വരെ പുറപ്പെട്ടുവന്നു.

## ൧൪. അദ്ധ്യായം.

ഒരു ദിവസം ശൌലിന്റെ മകൻ യോ
നാഥാൻ തന്റെ ആയുധവാഹകനായ
ബാല്യക്കാരനോടു: വരിക, നാം അ
ങ്ങോട്ടു ഫെലിസ്ത്യരുടെ പട്ടാളത്തിന്റെ
നേരെ ചെല്ലുക എന്നു പറഞ്ഞു; അവൻ
അപ്പനോടു പറഞ്ഞില്ല താനും. ശൌൽ 2
ഗിബെയയുടെ അതിരിങ്കൽ മിഗ്രോനി
ലെ മാതളനാരകത്തിൻ കീഴിൽ ഇരിക്ക

യായിരുന്നു. അവനോടുകൂടെ ഉണ്ടായി
രുന്ന പടജ്ജനം ഏകദേശം അറുനൂറു
3 പേർ. ശീലോവിൽ യഹോവയുടെ പു
രോഹിതനായിരുന്ന ഏലിയുടെ മകനായ
ഫീനെഹാസിൻെറ മകനായ ഈഖാ
ബോദിൻെറ സഹോദരനായ അഹീതു
ബിൻെറ മകൻ അഹീയാവു ആയിരുന്നു
അന്നു എഫോദ് ധരിച്ചിരുന്നതു. യോ
നാഥാൻ പോയതു ജനം അറിഞ്ഞില്ല.
4 യോനാഥാൻ ഫെലിസ്ത്യരുടെ പട്ടാളത്തി
ൻെറ നേരെ ചെല്ലുവാൻ നോക്കിയ വഴി
യിൽ ഇപ്പുറവും അപ്പുറവും കടുന്തൂക്കമായ
ഓരോ പാറ ഉണ്ടായിരുന്നു; ഒന്നിന്നു
ബോസേസ് എന്നും മറേറതിന്നു സേനെ
5 എന്നും പേർ. ഒന്നു വടക്കുവശം മിക്മ
ാസിന്നു മുഖമായും മറേറതു തെക്കുവശം
ഗിബെയെക്കു മുഖമായും തൂക്കെ നിന്നി
6 രുന്നു. യോനാഥാൻ തൻെറ ആയുധ
വാഹകനായ ബാല്യക്കാരനോടു: വരിക,
നമുക്കു ഈ അഗ്രചൎമ്മികളുടെ പട്ടാളത്തി
ൻെറ നേരെ ചെല്ലാം; പക്ഷേ യഹോവ
നമുക്കുവേണ്ടി പ്രവൎത്തിക്കും; അധികം
കൊണ്ടോ അല്പംകൊണ്ടോ രക്ഷിപ്പാൻ
യഹോവെക്കു പ്രയാസമില്ലല്ലോ എന്നു പ
7 റഞ്ഞു. ആയുധവാഹകൻ അവനോടു:
നിൻെറ മനസ്സുപോലെ ഒക്കെയും ചെയ്ക;
നടന്നുകൊൾക; നിൻെറ ഇഷ്ടംപോലെ
ഞാൻ നിന്നോടുകൂടെ ഉണ്ടു എന്നു പറഞ്ഞു.
8 അതിന്നു യോനാഥാൻ പറഞ്ഞതു: നാം
അവരുടെ നേരെ ചെന്നു അവൎക്കു നമ്മെ
9 തന്നേ കാണിക്കാം. ഞങ്ങൾ നിങ്ങളു
ടെ അടുക്കൽ വരുവോളം നില്പിൻ എന്നു
അവർ പറഞ്ഞാൽ നാം അവരുടെ അടു
ക്കൽ കയറിപ്പോകാതെ നിന്നേടത്തുതന്നേ
10 നില്ക്കേണം. ഇങ്ങോട്ടു കയറിവരുവിൻ
എന്നു പറഞ്ഞാലോ നമുക്കു കയറിച്ചെല്ലാം;
യഹോവ അവരെ നമ്മുടെ കയ്യിൽ ഏല്പി

ച്ചിരിക്കുന്നു എന്നതിന്നു ഇതു നമുക്കു അട
യാളം ആയിരിക്കും. ഇങ്ങനെ അവർ 11
ഇരുവരും ഫെലിസ്ത്യരുടെ പട്ടാളത്തിന്നു
തങ്ങളെത്തന്നേ കാണിച്ചപ്പോൾ: ഇതാ,
എബ്രായർ ഒളിച്ചിരുന്ന പൊത്തുകളിൽ
നിന്നു പുറപ്പെട്ടുവരുന്നു എന്നു ഫെലി
സ്ത്യർ പറഞ്ഞു. പട്ടാളക്കാർ യോനാഥാ 12
നോടും അവൻെറ ആയുധവാഹകനോ
ടും: ഇങ്ങോട്ടു കയറിവരുവിൻ; ഞങ്ങൾ
ഒന്നു കാണിച്ചുതരാം എന്നു പറഞ്ഞു. അ
പ്പോൾ യോനാഥാൻ തൻെറ ആയുധവാ
ഹകനോടു: എൻെറ പിന്നാലെ കയറി
വരിക; യഹോവ അവരെ യിസ്രായേലി
ൻെറ കയ്യിൽ ഏല്പിച്ചിരിക്കുന്നു എന്നു പ
റഞ്ഞു. അങ്ങനെ യോനാഥാനും അവ 13
ൻെറ പിന്നാലെ ആയുധവാഹകനും ത
ത്തിപ്പിടിച്ചു കയറി; അവർ യോനാഥാ
ൻെറ മുമ്പിൽ വീണു; ആയുധവാഹകൻ
അവൻെറ പിന്നാലെ കൊന്നുംകൊണ്ടു ന
ടന്നു. യോനാഥാനും ആയുധവാഹകനും 14
ചെയ്ത ഈ ആദ്യസംഹാരത്തിൽ ഒരു കാ
ണിനിലത്തിൻെറ പാതി നീളത്തിന്നകം
ഇരുപതുപേർ വീണു. പാളയത്തിലും 15
പോൎക്കളത്തിലും സൎവ്വജനത്തിലും നടുക്ക
മുണ്ടായി പട്ടാളവും കവൎച്ചക്കാരും കൂടെ
വിറെച്ചു, ഭൂമി കുലുങ്ങി, വലിയോരു
നടുക്കം ഉണ്ടായി. അപ്പോൾ ബെന്യാ 16
മീനിലെ ഗിബെയയിൽനിന്നു ശൌ
ലിൻെറ കാവല്ക്കാർ നോക്കി പുരുഷാ
രം ചിന്നി അങ്ങുമിങ്ങും ഓടുന്നതു കണ്ടു.
ശൌൽ കൂടെയുള്ള ജനത്തോടു: എണ്ണി 17
നോക്കി നമ്മിൽനിന്നു പോയവർ ആരെ
ന്നറിവിൻ എന്നു കല്പിച്ചു. അവർ എണ്ണി
നോക്കിയപ്പോൾ യോനാഥാനും അവ
ൻെറ ആയുധവാഹകനും ഇല്ലായിരുന്നു.
ശൌൽ അഹീയാവിനോടു: ദൈവത്തി 18
ൻെറ പെട്ടകം ഇവിടെ കൊണ്ടുവരിക

സമാധാനസമയത്തു യുദ്ധരക്തം ചൊരി
ഞ്ഞു യുദ്ധരക്തം തന്റെ അരക്കച്ചയിലും
കാലിലെ ചെരിപ്പിലും ആക്കിയല്ലോ.
6 ആകയാൽ നീ ജ്ഞാനം പ്രയോഗിച്ചു
അവന്റെ നരയെ സമാധാനത്തോടെ
പാതാളത്തിൽ ഇറങ്ങുവാൻ സമ്മതിക്ക
7 രുതു. എന്നാൽ ഗിലെയാദ്യനായ ബർ
സില്ലായിയുടെ മക്കൾക്കു നീ ദയ കാണി
ക്കേണം; അവർ നിന്റെ മേശയിങ്കൽ
ഭക്ഷണം കഴിക്കുന്നവരുടെ കൂട്ടത്തിൽ
ഇരിക്കട്ടെ; നിന്റെ സഹോദരനായ അ
ബ്ശാലോമിന്റെ മുമ്പിൽനിന്നു ഞാൻ
ഓടിപ്പോകുമ്പോൾ അവർ അങ്ങനെത
8 ന്നേ എന്നോടും പെരുമാറി. പിന്നെ
ബഹുരീമിലെ ബെന്യാമീന്യനായ ഗേര
യുടെ മകൻ ശിമെയി എന്നൊരുവൻ
ഉണ്ടല്ലോ; ഞാൻ മഹനയീമിലേക്കു പോ
കുന്ന ദിവസം അവൻ എന്നെ കഠിനശാ
പത്തോടെ ശപിച്ചു; എങ്കിലും അവൻ
യോൎദ്ദാങ്കൽ എന്നെ എതിരേററുവന്നതു
കൊണ്ടു അവനെ വാൾകൊണ്ടു കൊല്ലുക
യില്ല എന്നു ഞാൻ യഹോവാനാമത്തിൽ
9 അവനോടു സത്യം ചെയ്തു. എന്നാൽ നീ
അവനെ ശിക്ഷിക്കാതെ വിടരുതു; നീ
ബുദ്ധിമാനല്ലോ; അവനോടു എന്തു ചെ
യ്യേണമെന്നു നീ അറിയും; അവന്റെ
നരയെ രക്തത്തോടെ പാതാളത്തിലേക്കു
10 അയക്കുക. പിന്നെ ദാവീദ് തന്റെ പി
താക്കന്മാരെപ്പോലെ നിദ്രപ്രാപിച്ചു; ദാവീ
ദിന്റെ നഗരത്തിൽ അവനെ അട
11 ക്കംചെയ്തു. ദാവീദ് യിസ്രായേലിൽ വാ
ണകാലം നാല്പതു സംവത്സരം. അവൻ
ഹെബ്രോനിൽ ഏഴു സംവത്സരവും യെ
രുശലേമിൽ മുപ്പത്തുമൂന്നു സംവത്സരവും
വാണു.
12 ശലോമോൻ തന്റെ അപ്പനായ ദാവീ
ദിന്റെ സിംഹാസനത്തിൽ ഇരുന്നു;
അവന്റെ രാജത്വം ഏററവും സ്ഥിരമാ
യിവന്നു. എന്നാൽ ഹഗ്ഗീത്തിന്റെ മക 13
നായ അദോനീയാവു ശലോമോന്റെ അ
മ്മയായ ബത്ത്-ശേബയെ ചെന്നുകണ്ടു;
നിന്റെ വരവു ശുഭമോ എന്നു അവൾ
ചോദിച്ചതിന്നു: ശുഭം തന്നേ എന്നു അവൻ
പറഞ്ഞു. എനിക്കു നിന്നോടു ഒരു കാൎയ്യം 14
പറവാനുണ്ടു എന്നു അവൻ പറഞ്ഞു.
പറക എന്നു അവൾ പറഞ്ഞു. അവൻ 15
പറഞ്ഞതു എന്തെന്നാൽ: രാജത്വം എനിക്കു
ള്ളതായിരുന്നു; ഞാൻ വാഴേണ്ടതിന്നു
യിസ്രായേലൊക്കെയും പ്രതീക്ഷിച്ചിരുന്നു
എന്നു നീ അറിയുന്നുവല്ലോ; എന്നാൽ രാജ
ത്വം മറിഞ്ഞു എന്റെ സഹോദരന്നു ആയി
പ്പോയി; യഹോവയാൽ അതു അവന്നു
ലഭിച്ചു. എന്നാൽ ഇപ്പോൾ ഞാൻ നി 16
ന്നോടു ഒരു കാൎയ്യം അപേക്ഷിക്കുന്നു; അതു
തള്ളിക്കളയരുതേ. നീ പറക എന്നു അ
വൾ പറഞ്ഞു. അപ്പോൾ അവൻ: ശൂ 17
നേംകാരത്തിയായ അബീശഗിനെ എനി
ക്കു ഭാൎയ്യയായിട്ടു തരുവാൻ ശലോമോൻ
രാജാവിനോടു പറയേണമേ; അവൻ
നിന്റെ അപേക്ഷ തള്ളുകയില്ലല്ലോ എന്നു
പറഞ്ഞു. ആകട്ടെ; ഞാൻ നിനക്കു വേ 18
ണ്ടി രാജാവിനോടു സംസാരിക്കാം എന്നു
ബത്ത്-ശേബ പറഞ്ഞു. അങ്ങനെ 19
ബത്ത്-ശേബ അദോനീയാവിന്നു വേണ്ടി
ശലോമോൻരാജാവിനോടു സംസാരി
പ്പാൻ അവന്റെ അടുക്കൽ ചെന്നു. രാജാ
വു എഴുന്നേററു അവളെ എതിരേററു
ചെന്നു വന്ദനം ചെയ്തു തന്റെ സിംഹാ
സനത്തിൽ ഇരുന്നു രാജമാതാവിന്നു
ഇരിപ്പാൻ കൊടുപ്പിച്ചു; അവൾ അവന്റെ
വലത്തുഭാഗത്തു ഇരുന്നു. ഞാൻ നിന്നോടു 20
ഒരു ചെറിയ കാൎയ്യം അപേക്ഷിക്കുന്നു;
എന്റെ അപേക്ഷ തള്ളിക്കളയരുതു എന്നു
അവൾ പറഞ്ഞു. രാജാവു അവളോടു:

എൻെറ അമ്മേ, ചോദിച്ചാലും; ഞാൻ
നിൻെറ അപേക്ഷ തള്ളുകയില്ല എന്നു
21 പറഞ്ഞു. അപ്പോൾ അവൾ: ശൂനേം
കാരത്തിയായ അബീശഗിനെ നിൻെറ
സഹോദരനായ അദോനീയാവിന്നു ഭാൎയ്യ
യായിട്ടു കൊടുക്കേണം എന്നു പറഞ്ഞു.
22 ശലോമോൻരാജാവു തൻെറ അമ്മ
യോടു: ശൂനേംകാരത്തിയായ അബീശഗി
നെ അദോനീയാവിന്നു വേണ്ടി ചോദിക്കു
ന്നതു എന്തു? രാജത്വത്തെയും അവന്നു
വേണ്ടി ചോദിക്കരുതോ? അവൻ എൻെറ
ജ്യേഷ്ഠനല്ലോ; അവന്നും പുരോഹിതൻ
അബ്യാഥാരിന്നും സെരൂയയുടെ മകൻ
യോവാബിന്നും വേണ്ടി തന്നേ എന്നു ഉത്ത
23 രം പറഞ്ഞു. അദോനീയാവു ഈ കാൎയ്യം
ചോദിച്ചതു തൻെറ ജീവനാശത്തിന്നായി
ട്ടല്ലെങ്കിൽ ദൈവം തക്കവണ്ണവും അധി
24 കവും എന്നോടു ചെയ്യട്ടെ; ആകയാൽ
എന്നെ സ്ഥിരപ്പെടുത്തിയവനും എന്നെ
എൻെറ അപ്പനായ ദാവീദിൻെറ സിംഹാ
സനത്തിൽ ഇരുത്തി തൻെറ വാഗ്ദാന
പ്രകാരം എനിക്കു ഒരു ഗൃഹം പണിതവ
നുമായ യഹോവയാണ, ഇന്നു തന്നേ അ
ദോനീയാവു മരിക്കേണം എന്നു ശലോ
മോൻരാജാവു കല്പിച്ചു യഹോവനാമ
25 ത്തിൽ സത്യം ചെയ്തു. പിന്നെ ശലോ
മോൻരാജാവു യെഹോയാദയുടെ മകനായ
ബെനായാവെ അയച്ചു; അവൻ അവനെ
26 വെട്ടിക്കൊന്നുകളഞ്ഞു. അബ്യാഥാർപു
രോഹിതനോടു രാജാവു: നീ അനാഥോ
ത്തിലെ നിൻെറ ജന്മഭൂമിയിലേക്കു പൊ
യ്ക്കൊൾക; നീ മരണയോഗ്യനാകുന്നു;
എങ്കിലും നീ എൻെറ അപ്പനായ ദാവീദി
ൻെറ മുമ്പാകെ കൎത്താവായ യഹോവ
യുടെ പെട്ടകം ചുമന്നതുകൊണ്ടും എൻെറ
അപ്പൻ അനുഭവിച്ച സകലകഷ്ടങ്ങളെ
യും നീ കൂടെ അനുഭവിച്ചതുകൊണ്ടും ഞാൻ
ഇന്നു നിന്നെ കൊല്ലുന്നില്ല എന്നു പറഞ്ഞു.
ഇങ്ങനെ യഹോവ ശീലോവിൽവെച്ചു 27
ഏലിയുടെ കുടുംബത്തെക്കുറിച്ചു അരുളി
ച്ചെയ്ത വചനത്തിന്നു നിവൃത്തിവരേണ്ട
തിന്നു ശലോമോൻ അബ്യാഥാരിനെ
യഹോവയുടെ പൌരോഹിത്യത്തിൽനി
ന്നു നീക്കിക്കളഞ്ഞു. ഈ വൎത്തമാനം യോ 28
വാബിന്നു എത്തിയപ്പോൾ — യോവാബ്
അബ്ശാലോമിൻെറ പക്ഷം ചേൎന്നിരു
ന്നില്ലെങ്കിലും അദോനീയാവിൻെറ പക്ഷം
ചേൎന്നിരുന്നു — അവൻ യഹോവയുടെ
കൂടാരത്തിൽ ഓടിച്ചെന്നു യാഗപീഠ
ത്തിൻെറ കൊമ്പുകളെ പിടിച്ചു.
യോവാബ് യഹോവയുടെ കൂടാരത്തിൽ 29
ഓടിച്ചെന്നു യാഗപീഠത്തിൻെറ അടു
ക്കൽ നില്ക്കുന്നു എന്നു ശലോമോൻരാജാ
വിന്നു അറിവുകിട്ടി. അപ്പോൾ ശലോ
മോൻ യെഹോയാദയുടെ മകനായ ബെ
നായാവെ അയച്ചു: നീ ചെന്നു അവനെ
വെട്ടിക്കളക എന്നു കല്പിച്ചു. ബെനാ 30
യാവു യഹോവയുടെ കൂടാരത്തിൽ ചെന്നു:
നീ പുറത്തു വരിക എന്നു രാജാവു
കല്പിക്കുന്നു എന്നു അവനോടു പറഞ്ഞു.
ഇല്ല; ഞാൻ ഇവിടെ തന്നേ മരിക്കും
എന്നു അവൻ പറഞ്ഞു. ബെനായാവു
ചെന്നു: യോവാബ് ഇങ്ങനെ പറയുന്നു;
ഇങ്ങനെ അവൻ എന്നോടു ഉത്തരം പറ
ഞ്ഞു എന്നു രാജാവിനെ ബോധിപ്പിച്ചു.
രാജാവ് അവനോടു കല്പിച്ചതു: അവൻ 31
പറഞ്ഞതുപോലെ നീ ചെയ്തു; അവ
നെ വെട്ടിക്കൊന്നു കഴിച്ചിടുക; യോവാ
ബ് കാരണംകൂടാതെ ചിന്നിയ രക്തം
നീ ഇങ്ങനെ എങ്കൽനിന്നും എൻെറ പി
തൃഭവനത്തിങ്കൽനിന്നും നീക്കിക്കളക.
അവൻെറ രക്തപാതകം യഹോവ അവ 32
ൻെറ തലമേൽ തന്നേ വരുത്തും; യിസ്രാ
യേലിൻെറ സേനാധിപതിയായ നേരി

ന്റെ മകൻ അബ്നേർ, യെഫ്രദയുടെ
സേനാധിപതിയായ യേഥെരിന്റെ
മകൻ അമാസാ എന്നിങ്ങനെ തന്നെ
ക്കാൾ നീതിയും സൽഗുണവുമുള്ള രണ്ടു
പുരുഷന്മാരെ അവൻ എന്റെ അപ്പ
നായ ദാവീദ് അറിയാതെ വാൾകൊ
33 ണ്ടു വെട്ടിക്കൊന്നുകളഞ്ഞുവല്ലോ. അവ
രുടെ രക്തം എന്നേക്കും യോവാബി
ന്റെയും അവന്റെ സന്തതിയുടെയും
തലമേൽ ഇരിക്കും; ദാവീദിന്നും അവ
ന്റെ സന്തതിക്കും ഗൃഹത്തിന്നും സിം
ഹാസനത്തിന്നും യഹോവയിങ്കൽനിന്നു
എന്നേക്കും സമാധാനം ഉണ്ടാകും.
34 അങ്ങനെ യെഹോയാദയുടെ മകനായ
ബെനായാവു ചെന്നു അവനെ വെട്ടി
ക്കൊന്നു; മരുഭൂമിയിലെ അവന്റെ
വീട്ടിൽ അവനെ അടക്കം ചെയ്തു.
35 രാജാവു അവന്നു പകരം യെഹോ
യാദയുടെ മകനായ ബെനായാവെ
സേനാധിപതിയാക്കി അബ്യാഥാരിന്നു
പകരം സാദോക്ക് പുരോഹിതനെയും
36 നിയമിച്ചു. പിന്നെ രാജാവു ആളയച്ചു
ശിമെയിയെ വരുത്തി അവനോടു:
നീ യെരൂശലേമിൽ നിനക്കു ഒരു
വീടു പണിതു പാർത്തുകൊൾക; അവി
ടെനിന്നു പുറത്തെങ്ങും പോകരുതു.
37 പുറത്തിറങ്ങി കിദ്രോൻതോടു കടക്കുന്ന
നാളിൽ നീ മരിക്കേണ്ടിവരും എന്നു
തീർച്ചയായി അറിഞ്ഞുകൊൾക; നിന്റെ
രക്തം നിന്റെ തലമേൽ തന്നേ ഇരി
38 ക്കും എന്നു കല്പിച്ചു. ശിമെയി രാജാ
വിനോടു: അതു നല്ലവാക്കു; യജമാന
നായ രാജാവു കല്പിച്ചതുപോലെ അടി
യൻ ചെയ്തുകൊള്ളാം എന്നു പറഞ്ഞു.
അങ്ങനെ ശിമെയി കുറെക്കാലം യെരൂശ
39 ലേമിൽ പാർത്തു. മൂന്നു സംവത്സരം കഴി
ഞ്ഞപ്പോൾ ശിമെയിയുടെ രണ്ടു അടിമ
കൾ മാഖയുടെ മകനായ ആഖീശ് എന്ന
ഗത്ത് രാജാവിന്റെ അടുക്കൽ ഓടിപ്പോ
യി; തന്റെ അടിമകൾ ഗത്തിൽ ഉണ്ടെ
ന്നു ശിമെയിക്കു അറിവുകിട്ടി. അപ്പോൾ 40
ശിമെയി എഴുന്നേറ്റു കഴുതെക്കു കോപ്പിട്ടു
പുറപ്പെട്ടു അടിമകളെ അന്വേഷിപ്പാൻ
ഗത്തിൽ ആഖീശിന്റെ അടുക്കൽ പോ
യി; അങ്ങനെ ശിമെയി ചെന്നു അടി
മകളെ ഗത്തിൽനിന്നു കൊണ്ടുവന്നു.
ശിമെയി യെരൂശലേം വിട്ടു ഗത്തിൽ 41
പോയി മടങ്ങിവന്നു എന്നു ശലോമോന്നു
അറിവു കിട്ടി. അപ്പോൾ രാജാവു ആള 42
യച്ചു ശിമെയിയെ വരുത്തി അവനോടു:
നീ പുറത്തിറങ്ങി എവിടെയെങ്കിലും പോ
കുന്നനാളിൽ മരിക്കേണ്ടിവരുമെന്നു തീർച്ച
യായി അറിഞ്ഞുകൊൾക എന്നു ഞാൻ നി
ന്നെക്കൊണ്ടു യഹോവാനാമത്തിൽ സത്യം
ചെയ്യിച്ചു സാക്ഷീകരിക്കയും ഞാൻ കേട്ട
വാക്കു നല്ലതെന്നു നീ എന്നോടു പറകയും
ചെയ്തില്ലയോ? അങ്ങനെയിരിക്കെ നീ 43
യഹോവയുടെ ആണയും ഞാൻ നിന്നോടു
കല്പിച്ച കല്പനയും പ്രമാണിക്കാതെ ഇരു
ന്നതു എന്തു എന്നു ചോദിച്ചു. പിന്നെ 44
രാജാവു ശിമെയിയോടു: നീ എന്റെ അപ്പ
നായ ദാവീദിനോടു ചെയ്തതും നിനക്കു
ഓർമ്മയുള്ളതും ആയ ദോഷമൊക്കെയും
നീ അറിയുന്നുവല്ലോ; യഹോവ നിന്റെ
ദോഷം നിന്റെ തലമേൽ തന്നേ
വരുത്തും. എന്നാൽ ശലോമോൻരാജാവു 45
അനുഗ്രഹിക്കപ്പെട്ടവനും ദാവീദിന്റെ
സിംഹാസനം യഹോവയുടെ മുമ്പാകെ
എന്നേക്കും സ്ഥിരവുമായിരിക്കും എന്നു
പറഞ്ഞിട്ടു രാജാവു യെഹോയാദയുടെ 46
മകൻ ബെനായാവോടു കല്പിച്ചു; അവൻ
ചെന്നു അവനെ വെട്ടിക്കൊന്നു. അങ്ങ
നെ രാജത്വം ശലോമോന്റെ കയ്യിൽ
സ്ഥിരമായി.

## ൩. അദ്ധ്യായം.

അനന്തരം ശലോമോൻ മിസ്രയീംരാജാ
വായ ഫറവോനോടു സംബന്ധം കൂടി,
ഫറവോന്റെ മകളെ വിവാഹം ചെയ്തു;
തന്റെ അരമനയും യഹോവയുടെ ആല
യവും യെരുശലേമിന്നു ചുററും മതിലും
പണിതുതീരുവോളം അവളെ ദാവീ
ദിന്റെ നഗരത്തിൽ കൊണ്ടുവന്നു പാ
2 ൎപ്പിച്ചു. എന്നാൽ ആ കാലംവരെ
യഹോവയുടെ നാമത്തിന്നു ഒരു ആലയം
പണിയാതെ ഇരുന്നതുകൊണ്ടു ജനം
പൂജാഗിരികളിൽവെച്ചു യാഗം കഴിച്ചു
3 പോന്നു. ശലോമോൻ യഹോവയെ സ്നേ
ഹിച്ചു, തന്റെ അപ്പനായ ദാവീദിന്റെ
ചട്ടങ്ങളെ അനുസരിച്ചുനടന്നു എങ്കിലും
അവൻ പൂജാഗിരികളിൽവെച്ചു യാഗം
കഴിക്കയും ധൂപം കാട്ടുകയും ചെയ്തു.
4 രാജാവു ഗിബെയോനിൽ യാഗം കഴി
പ്പാൻ പോയി; അതു പ്രധാനപൂജാഗി
രിയായിരുന്നു; അവിടത്തെ യാഗപീഠ
ത്തിന്മേൽ ശലോമോൻ ആയിരം ഹോമ
5 യാഗം അൎപ്പിച്ചു. ഗിബെയോനിൽവെ
ച്ചു യഹോവ രാത്രിയിൽ ശലോമോന്നു
സ്വപ്നത്തിൽ പ്രത്യക്ഷനായി; നിനക്കു
വേണ്ടുന്ന വരം ചോദിച്ചുകൊൾക എന്നു
6 ദൈവം അരുളിച്ചെയ്തു. അതിന്നു
ശലോമോൻ പറഞ്ഞതു എന്തെന്നാൽ:
എന്റെ അപ്പനായ ദാവീദ് എന്ന നിന്റെ
ദാസൻ സത്യത്തോടും നീതിയോടും
ഹൃദയപരമാൎത്ഥതയോടും കൂടെ നിന്റെ
മുമ്പാകെ നടന്നതിന്നു ഒത്തവണ്ണം നീ
അവന്നു വലിയ കൃപ ചെയ്തു ഈ വലിയ
കൃപ അവന്നായി പാലിക്കയും ഇന്നുള്ള
തുപോലെ അവന്റെ സിംഹാസനത്തിൽ
ഇരിപ്പാൻ അവന്നു ഒരു മകനെ നല്കുക
7 യും ചെയ്തിരിക്കുന്നു. എന്റെ ദൈവമാ
യ യഹോവേ, നീ അടിയനെ ഇപ്പോൾ
എന്റെ അപ്പനായ ദാവീദിന്നു പകരം
രാജാവാക്കിയിരിക്കുന്നു. ഞാനോ ഒരു
ബാലനത്രേ; കാൎയ്യാദികൾ നടത്തുവാൻ
എനിക്കു അറിവില്ല. നീ തിരഞ്ഞെടു 8
ത്തതും പെരുപ്പംനിമിത്തം എണ്ണവും കണ
ക്കും ഇല്ലാത്തതുമായി വലിയോരു മഹാ
ജാതിയായ നിന്റെ ജനത്തിന്റെ മദ്ധ്യേ
അടിയൻ ഇരിക്കുന്നു. ആകയാൽ ഗുണ 9
വും ദോഷവും തിരിച്ചറിഞ്ഞു നിന്റെ
ജനത്തിന്നു ന്യായപാലനം ചെയ്വാൻ
വിവേകമുള്ളോരു ഹൃദയം എനിക്കു തരേണ
മേ; അതുകൂടാതെ നിന്റെ ഈ വലിയ
ജനത്തിന്നു ന്യായപാലനം ചെയ്വാൻ
ആൎക്കു കഴിയും. ശലോമോൻ ഈ കാൎയ്യം 10
ചോദിച്ചതു കൎത്താവിന്നു പ്രസാദമായി.
ദൈവം അവനോടു അരുളിച്ചെയ്തതു 11
എന്തെന്നാൽ: നീ ദീൎഘായുസ്സോ സമ്പ
ത്തോ ശത്രുസംഹാരമോ ഒന്നും അപേക്ഷി
ക്കാതെ ന്യായപാലനത്തിന്നുള്ള വിവേകം
എന്ന ഈ കാൎയ്യം മാത്രം അപേക്ഷിച്ചതു
കൊണ്ടു ഞാൻ നിന്റെ അപേക്ഷപ്ര 12
കാരം ചെയ്തിരിക്കുന്നു; ജ്ഞാനവും വിവേ
കവുമുള്ളോരു ഹൃദയം ഞാൻ നിനക്കു തന്നി
രിക്കുന്നു; നിനക്കു സമനായവൻ നിന
ക്കു മുമ്പു ഉണ്ടായിട്ടില്ല; നിനക്കു സമ
നായവൻ നിന്റെശേഷം ഉണ്ടാകയും
ഇല്ല. ഇതിന്നു പുറമെ, നീ അപേക്ഷി 13
ക്കാത്തതായ സമ്പത്തും മഹത്വവും കൂടെ
ഞാൻ നിനക്കു തന്നിരിക്കുന്നു; നിന്റെ
ആയുഷ്കാലത്തൊക്കെയും രാജാക്കന്മാരിൽ
ഒരുത്തനും നിനക്കു സമനാകയില്ല.
നിന്റെ അപ്പനായ ദാവീദ് നടന്നതുപോ 14
ലെ നീ എന്റെ ചട്ടങ്ങളും കല്പനകളും
പ്രമാണിച്ചു എന്റെ വഴികളിൽ നട
ന്നാൽ ഞാൻ നിനക്കു ദീൎഘായുസ്സും തരും.
ശലോമോൻ ഉറക്കം ഉണൎന്നപ്പോൾ അതു 15

സ്വപ്നം എന്നു കണ്ടു. പിന്നെ അവൻ
യെരുശലേമിലേക്കു മടങ്ങിവന്നു യഹോ
വയുടെ നിയമപെട്ടകത്തിന്റെ മുമ്പാ
കെ നിന്നു ഹോമയാഗങ്ങൾ കഴിച്ചു സമാ
ധാനയാഗങ്ങളും അൎപ്പിച്ചു തന്റെ സകല
ഭൃത്യന്മാൎക്കും വിരുന്നുകഴിച്ചു.
16 അനന്തരം വേശ്യമാരായ രണ്ടു സ്ത്രീകൾ
രാജാവിന്റെ അടുക്കൽ വന്നു അവന്റെ
17 മുമ്പാകെ നിന്നു. അവരിൽ ഒരുത്തി
പറഞ്ഞതു: തമ്പുരാനേ, അടിയനും ഇവ
ളും ഒരു വീട്ടിൽ പാൎക്കുന്നു; ഞങ്ങൾ പാ
ൎക്കുന്ന വീട്ടിൽവെച്ചു ഞാൻ ഒരു കുഞ്ഞി
18 നെ പ്രസവിച്ചു. ഞാൻ പ്രസവിച്ചതി
ന്റെ മൂന്നാം ദിവസം ഇവളും പ്രസവി
ച്ചു; ഞങ്ങൾ ഒന്നിച്ചായിരുന്നു; ഞങ്ങൾ
രണ്ടുപേരും ഒഴികെ ആ വീട്ടിൽ മററാ
രും ഞങ്ങളോടുകൂടെ ഉണ്ടായിരുന്നില്ല.
19 എന്നാൽ രാത്രി ഇവൾ തന്റെ മകന്റെ
മേൽ കിടന്നുപോയതുകൊണ്ടു അവൻ മരി
20 ച്ചുപോയി. അവൾ അൎദ്ധരാത്രി എഴു
ന്നേററു, അടിയൻ ഉറങ്ങുന്ന സമയം, അ
ടിയന്റെ അരികെനിന്നു അടിയന്റെ
മകനെ എടുത്തു അവളുടെ പള്ളെക്കലും
അവളുടെ മരിച്ച മകനെ അടിയന്റെ
21 പള്ളെക്കലും കിടത്തി. രാവിലെ കുഞ്ഞി
ന്നു മുലകൊടുപ്പാൻ അടിയൻ എഴുന്നേററ
പ്പോൾ അതു മരിച്ചിരിക്കുന്നതു കണ്ടു;
വെളിച്ചമായശേഷം അടിയൻ സൂക്ഷിച്ചു
നോക്കിയാറെ അതു അടിയൻ പ്രസവിച്ച
22 കുഞ്ഞല്ല. അതിന്നു മറെറ സ്ത്രീ: അങ്ങ
നെയല്ല; ജീവനുള്ളതു എന്റെ കുഞ്ഞു;
മരിച്ചതു നിന്റെ കുഞ്ഞു എന്നു പറഞ്ഞു.
ഇവളോ: മരിച്ചതു നിന്റെ കുഞ്ഞു; ജീവ
നുള്ളതു എന്റെ കുഞ്ഞു എന്നു പറഞ്ഞു.
ഇങ്ങനെ അവർ രാജാവിന്റെ മുമ്പാകെ
23 തമ്മിൽ വാദിച്ചു. അപ്പോൾ രാജാവു
കല്പിച്ചതു: ജീവനുള്ളതു എന്റെ കുഞ്ഞു,
മരിച്ചതു നിന്റെ കുഞ്ഞു എന്നു ഇവൾ പറ
യുന്നു; അങ്ങനെയല്ല, മരിച്ചതു നിന്റെ
കുഞ്ഞു, ജീവനുള്ളതു എന്റെ കുഞ്ഞു എന്നു
മറേറവൾ പറയുന്നു. ഒരു വാൾ കൊണ്ടുവ 24
രുവിൻ എന്നു രാജാവു കല്പിച്ചു. അവർ
ഒരു വാൾ രാജസന്നിധിയിൽ കൊണ്ടു
വന്നു. അപ്പോൾ രാജാവു: ജീവനുള്ള 25
കുഞ്ഞിനെ രണ്ടായി പിളൎന്നു പാതി ഒരു
ത്തിക്കും പാതി മറേറവൾക്കും കൊടുപ്പിൻ
എന്നു കല്പിച്ചു. ഉടനെ ജീവനുള്ള കുഞ്ഞി 26
ന്റെ അമ്മ തന്റെ കുഞ്ഞിനെക്കുറിച്ചു
ഉള്ളു കത്തുകകൊണ്ടു രാജാവിനോടു:
അയ്യോ! എന്റെ തമ്പുരാനേ, ജീവ
നുള്ള കുഞ്ഞിനെ കൊല്ലരുതേ; അതിനെ
അവൾക്കു കൊടുത്തുകൊൾവിൻ എന്നു
പറഞ്ഞു. മറേറവളോ: എനിക്കും വേണ്ടാ,
നിനക്കും വേണ്ടാ; അതിനെ പിളൎക്കട്ടെ
എന്നു പറഞ്ഞു. അപ്പോൾ രാജാവു: ജീവ 27
നുള്ള കുഞ്ഞിനെ കൊല്ലരുതു; അവൾക്കു
കൊടുപ്പിൻ; അവൾ തന്നേ അതിന്റെ
തള്ള എന്നു കല്പിച്ചു. രാജാവു കല്പിച്ച 28
വിധി യിസ്രായേൽ ഒക്കെയും കേട്ടു.
ന്യായപാലനം ചെയ്വാൻ ദൈവത്തിന്റെ
ജ്ഞാനം രാജാവിന്റെ ഉള്ളിൽ ഉണ്ടു
എന്നു കണ്ടു അവനെ ഭയപ്പെട്ടു.

## ൪. അദ്ധ്യായം.

ഇങ്ങനെ ശലോമോൻരാജാവു എല്ലാ
യിസ്രായേലിന്നും രാജാവായി. അവന്നു 2
ണ്ടായിരുന്ന പ്രഭുക്കന്മാർ ആരെന്നാൽ:
സാദോക്കിന്റെ മകൻ അസൎയ്യാവു പുരോ
ഹിതൻ. ശീശയുടെ പുത്രന്മാരായ എലീ 3
ഹോരെഫും അഹീയാവും രായസക്കാർ;
അഹീലൂദിന്റെ മകൻ യെഹോശാഫാ
ത്ത് മന്ത്രി; യെഹോയാദയുടെ മകൻ 4
ബെനായാവു സേനാധിപതി, സാദോക്കും
അബ്യാഥാരും പുരോഹിതന്മാർ; നാഥാ 5

ന്റെ മകനായ അസൎയ്യാവു കാൎയ്യക്കാര
ന്മാരുടെ മേധാവി; നാഥാന്റെ മക
നായ സാബൂദ് പുരോഹിതനും രാജാ
6 വിന്റെ സ്നേഹിതനുമായിരുന്നു; അഹീ
ശാർ രാജഗൃഹവിചാരകൻ; അബ്ദയുടെ
മകൻ അദോനീരാം ഊഴിയവേലക്കാരു
ടെ മേധാവി.
7 രാജാവിന്നും രാജഗൃഹത്തിന്നും ഭോജന
പദാൎത്ഥങ്ങൾ എത്തിച്ചുകൊടുപ്പാൻ ശലോ
മോന്നു യിസ്രായേലിലൊക്കെയും പന്ത്ര
ണ്ടു കാൎയ്യക്കാരന്മാർ ഉണ്ടായിരുന്നു. അവ
രിൽ ഓരോരുത്തൻ ആണ്ടിൽ ഓരോമാ
സത്തേക്കു ഭോജനപദാൎത്ഥങ്ങൾ എത്തിച്ചു
8 കൊടുക്കും. അവരുടെ പേരാവിതു:
9 എഫ്രയീംമലനാട്ടിൽ ബെൻ-ഹൂർ; മാക്ക
സ്, ശാൽബീം, ബേത്ത്-ശേമെശ്,
ഏലോൻ-ബേത്ത്-ഹാനാൻ എന്നീ സ്ഥല
10 ങ്ങളിൽ ബെൻ-ദേക്കെർ; അരുബ്ബോ
ത്തിൽ ബെൻ-ഹേസെർ; സോഖോവും
ഹേഫെർദേശം മുഴുവനും അവന്റെ
11 ഇടവക ആയിരുന്നു; നാഫത്ത്-ദോറിൽ
ബെൻ-അബീനാദാബ്; അവന്നു ശലോ
മോന്റെ മകളായ താഫത്ത് ഭാൎയ്യയായി
12 രുന്നു; അഹീലൂദിന്റെ മകനായ ബാന
യുടെ ഇടവക താനാക്കും മെഗിദ്ദോവും
സാരെഥാന്നരികെ യിസ്രെയേലിന്നു താഴെ
ബേത്ത്-ശെയാൻമുതൽ ആബേൽ-മെ
ഹോലാവരെയും യൊക്മെയാമിന്റെ
അപ്പുറംവരെയുമുള്ള ബേത്ത്-ശെയാൻ
13 മുഴുവനും ആയിരുന്നു; ഗിലെയാദി
ലെ രാമോത്തിൽ ബെൻ-ഗേബെർ; അവ
ന്റെ ഇടവക മനശ്ശെയുടെ മകനായ
യായീരിന്നു ഗിലെയാദിലുള്ള പട്ടണങ്ങളും
മതിലുകളും ചെമ്പോടാമ്പലുകളും ഉള്ള അറു
പതു വലിയ പട്ടണങ്ങൾ ഉൾപ്പെട്ട
ബാശാനിലെ അൎഗ്ഗോബ് ദേശവും ആയി
14 രുന്നു; മഹനയീമിൽ ഇദ്ദോവിന്റെ
മകൻ അഹീനാദാബ്; നഫ്താലിയിൽ 15
അഹീമാസ്; അവൻ ശലോമോന്റെ
മകളായ ബാശെമത്തിനെ ഭാൎയ്യയായി
പരിഗ്രഹിച്ചു; ആശേരിലും ബെയാലോ 16
ത്തിലും ഹൂശയിയുടെ മകൻ ബാനാ;
യിസ്സാഖാരിൽ പാരൂഹിന്റെ മകനായ 17
യെഹോശാഫാത്ത്; ബെന്യാമീനിൽ ഏല 18
യുടെ മകനായ ശിമെയി; അമോൎയ്യരാ 19
ജാവായ സീഹോന്റെയും ബാശാൻരാജാ
വായ ഓഗിന്റെയും രാജ്യമായിരുന്ന
ഗിലെയാദ് ദേശത്തു ഹൂരിന്റെ മകൻ
ഗേബെർ; ആ ദേശത്തു ഒരു കാൎയ്യക്കാരൻ
മാത്രമേ ഉണ്ടായിരുന്നുള്ളു. യെഹൂദയും 20
യിസ്രായേലും കടല്ക്കരയിലെ മണൽപോ
ലെ അസംഖ്യമായിരുന്നു; അവർ തിന്നു
കയും കുടിക്കയും സന്തോഷിക്കയും ചെയ്തു
പോന്നു. നദിമുതൽ ഫെലിസ്ത്യദേശം 21
വരെയും മിസ്രയീമിന്റെ അതിർവരെയും
ഉള്ള സകലരാജ്യങ്ങളെയും ശലോമോൻ
വാണു; അവർ കപ്പം കൊണ്ടുവന്നു ശലോ
മോനെ അവന്റെ ജീവപൎയ്യന്തം സേ
വിച്ചു. ശലോമോന്റെ നിത്യച്ചെലവു 22
ദിവസം ഒന്നിന്നു മുപ്പതു പറ നേരിയ
മാവും അറുപതു പറ സാധാരണമാവും
മാൻ, ഇളമാൻ, മ്ലാവു, പുഷ്ടിവരുത്തിയ 23
പക്ഷികൾ എന്നിവ കൂടാതെ തടിപ്പിച്ച
പത്തു കാളയും മേച്ചൽപുറത്തെ ഇരുപതു
കാളയും നൂറു ആടും ആയിരുന്നു. നദിക്കു 24
ഇക്കരെ തിഫ്സഹ്മുതൽ ഗസ്സാവരെയുള്ള
സകലദേശത്തെയും നദിക്കു ഇക്കരെയുള്ള
സകലരാജാക്കന്മാരെയും അവൻ വാണു.
ചുററുമുള്ള ദിക്കിൽ ഒക്കെയും അവന്നു
സമാധാനം ഉണ്ടായിരുന്നു. ശലോമോ 25
ന്റെ കാലത്തൊക്കെയും യെഹൂദയും
യിസ്രായേലും ദാൻമുതൽ ബേർ-ശേബവ
രെയും ഓരോരുത്തൻ താന്താന്റെ മുന്തിരി
വള്ളിയുടെ കീഴിലും അത്തിവൃക്ഷത്തിൻ

26 കീഴിലും നിർഭയം വസിച്ചു. ശലോ
മോന്നു തന്റെ രഥങ്ങൾക്കു നാല്പതി
നായിരം കുതിരലായവും പന്തീരായി
രം കുതിരച്ചേവകരും ഉണ്ടായിരുന്നു.
27 കാൎയ്യക്കാരന്മാർ ഓരോരുത്തൻ ഓരോ
മാസത്തേക്കു ശലോമോൻരാജാവിന്റെ
പന്തിഭോജനത്തിന്നു കൂടുന്ന എല്ലാവൎക്കും
വേണ്ടുന്ന ഭോജനപദാൎത്ഥങ്ങൾ കുറവു
28 കൂടാതെ എത്തിച്ചുകൊടുക്കും. അവർ
കുതിരകൾക്കും തുരഗങ്ങൾക്കും വേണ്ടു
ന്ന യവവും വയ്ക്കോലും താന്താന്റെ
മുറപ്രകാരം അവൻ ഇരിക്കുന്ന സ്ഥ
29 ലങ്ങളിൽ എത്തിച്ചുകൊടുക്കും. ദൈവം
ശലോമോന്നു ഏററവും വളരെ ജ്ഞാന
വും ബുദ്ധിയും കടൽക്കരയിലെ മണൽ
പോലെ ഹൃദയവിശാലതയും കൊടുത്തു.
30 സകലപൂൎവ്വദിഗ്വാസികളുടെയും ജ്ഞാന
ത്തെക്കാളും മിസ്രയീമ്യരുടെ സകലജ്ഞാ
നത്തെക്കാളും ശലോമോന്റെ ജ്ഞാനം
31 ശ്രേഷ്ഠമായിരുന്നു. സകലമനുഷ്യരെക്കാ
ളും എസ്രാഹ്യനായ ഏഥാൻ, മാഹോലി
ന്റെ പുത്രന്മാരായ ഹേമാൻ, കൽക്കോൽ,
ദൎദ്ദ എന്നിവരെക്കാളും അവൻ ജ്ഞാനിയാ
യിരുന്നു; അവന്റെ കീൎത്തി ചുററുമുള്ള
32 സകലജാതികളിലും പരന്നു. അവൻ
മൂവായിരം സദൃശവാക്യം പറഞ്ഞു; അവ
ന്റെ ഗീതങ്ങൾ ആയിരത്തഞ്ചു ആയി
33 രുന്നു. ലെബാനോനിലെ ദേവദാരു
മുതൽ ചുവരിന്മേൽ മുളെക്കുന്ന ഈ
സോപ്പുവരെയുള്ള വൃക്ഷാദികളെക്കുറിച്ചും
മൃഗം, പക്ഷി, ഇഴജാതി, മത്സ്യം
എന്നിവയെക്കുറിച്ചും അവൻ പ്രസ്താ
34 വിച്ചു. ശലോമോന്റെ ജ്ഞാനത്തെപ്പ
ററി കേട്ട സകലഭൂപാലകന്മാരുടെയും
അടുക്കൽനിന്നു നാനാജാതിക്കാരായ പല
രും അവന്റെ ജ്ഞാനം കേൾപ്പാൻ
വന്നു.

## ൫. അദ്ധ്യായം.

ശലോമോനെ അവന്റെ അപ്പന്നു പക
രം രാജാവായിട്ടു അഭിഷേകം ചെയ്തു
എന്നു സോർരാജാവായ ഹീരാം കേട്ടിട്ടു
ഭൃത്യന്മാരെ അവന്റെ അടുക്കൽ അയച്ചു.
ഹീരാം എല്ലായ്പോഴും ദാവീദിന്റെ സ്നേഹി
തനായിരുന്നു. ശലോമോൻ ഹീരാമിന്റെ 2
അടുക്കൽ ആളയച്ചു പറയിച്ചതു എന്തെ
ന്നാൽ: എന്റെ അപ്പനായ ദാവീദിന്റെ 3
ശത്രുക്കളെ യഹോവ അവന്റെ കാല്ക്കീഴാ
ക്കുംവരെ ചുററുമുള്ള യുദ്ധം ഹേതുവായി
തന്റെ ദൈവമായ യഹോവയുടെ നാമ
ത്തിന്നു ഒരു ആലയം പണിവാൻ അവ
ന്നു കഴിഞ്ഞില്ല എന്നു നീ അറിയുന്നു
വല്ലോ. എന്നാൽ ഇപ്പോൾ ഒരു പ്രതി 4
യോഗിയോ വിഘ്നമോ ഇല്ല; എന്റെ
ദൈവമായ യഹോവ ചുററും എനിക്കു സ്വ
സ്ഥത നല്കിയിരിക്കുന്നു. ആകയാൽ 5
ഇതാ, ഞാൻ നിനക്കു പകരം നിന്റെ
സിംഹാസനത്തിൽ ഇരുത്തുന്ന നിന്റെ
മകൻ എന്റെ നാമത്തിന്നു ഒരു ആലയം
പണിയുമെന്നു യഹോവ എന്റെ അപ്പ
നായ ദാവീദിനോടു അരുളിച്ചെയ്തതുപോ
ലെ എന്റെ ദൈവമായ യഹോവയുടെ
നാമത്തിന്നു ഒരു ആലയം പണിവാൻ
ഞാൻ വിചാരിക്കുന്നു. ആകയാൽ ലെ 6
ബാനോനിൽനിന്നു എനിക്കായി ദേവ
ദാരുമരം മുറിപ്പാൻ കല്പന കൊടുക്കേണം;
എന്റെ വേലക്കാർ നിന്റെ വേലക്കാ
രോടുകൂടെ ഉണ്ടായിരിക്കും; നിന്റെ വേ
ലക്കാൎക്കു നീ പറയുന്ന കൂലി ഞാൻ എത്തി
ച്ചുതരാം; സീദോന്യരെപ്പോലെ മരം മുറി
പ്പാൻ പരിചയമുള്ളവർ ഞങ്ങളുടെ ഇട
യിൽ ആരും ഇല്ല എന്നു നീ അറിയുന്നു
വല്ലോ. ഹീരാം ശലോമോന്റെ വാക്കു 7
കേട്ടപ്പോൾ ഏററവും സന്തോഷിച്ചു: ഈ

മഹാജനത്തെ വാഴുവാൻ ദാവീദിന്നു ജ്ഞാ
നമുള്ളോരു മകനെ കൊടുത്ത യഹോവ
ഇന്നു വാഴ്ത്തപ്പെട്ടവനാകട്ടെ എന്നു പറഞ്ഞു.
8 ഹീരാം ശലോമോന്റെ അടുക്കൽ ആള
യച്ചു പറയിച്ചതു എന്തെന്നാൽ: നീ പറ
ഞ്ഞയച്ച വസ്തുത ഞാൻ കേട്ടു; ദേവദാരു
വിന്റെയും സരളമരത്തിന്റെയും കാൎയ്യ
ത്തിൽ നീ ഇച്ഛിച്ചതു ഒക്കെയും ഞാൻ
9 ചെയ്യാം. എന്റെ വേലക്കാർ ലെബാ
നോനിൽനിന്നു കടലിലേക്കു അവയെ
ഇറക്കിയശേഷം ഞാൻ ചങ്ങാടം കെട്ടിച്ചു
നീ പറയുന്ന സ്ഥലത്തേക്കു കടൽവഴി
യായി എത്തിച്ചു കെട്ടഴിപ്പിച്ചുതരാം; നീ
ഏറ്റുവാങ്ങേണം; എന്നാൽ എന്റെ
ഗൃഹത്തിന്നു ആഹാരം എത്തിച്ചുതരുന്ന
കാൎയ്യത്തിൽ നീ എന്റെ ഇഷ്ടവും നിവ
10 ൎത്തിക്കേണം. അങ്ങനെ ഹീരാം ശലോ
മോന്നു ദേവദാരുവും സരളമരവും അവ
ന്റെ ഇഷ്ടംപോലെ ഒക്കെയും കൊടുത്തു
11 പോന്നു. ശലോമോൻ ഹീരാമിന്റെ
ഗൃഹത്തിലേക്കു ആഹാരംവകെക്കു ഇരു
പതിനായിരം പറ കോതമ്പും ഇരുപതു
പറ ഇടിച്ചെടുത്ത എണ്ണയും കൊടുത്തു;
ഇങ്ങനെ ശലോമോൻ ഹീരാമിന്നു ആണ്ടു
12 തോറും കൊടുക്കും. യഹോവ ശലോമോ
നോടു അരുളിച്ചെയ്തതുപോലെ അവന്നു
ജ്ഞാനം നല്കി; ഹീരാമും ശലോമോനും
തമ്മിൽ സമാധാനമായിരുന്നു; അവർ
ഇരുവരും തമ്മിൽ ഉടമ്പടിയും ചെയ്തു.
13 ശലോമോൻരാജാവു യിസ്രായേലിൽനി
ന്നൊക്കെയും ഊഴിയവേലക്കാരെ വരിയി
ട്ടെടുത്തു; ഊഴിയവേലക്കാർ മുപ്പതിനായി
14 രംപേരായിരുന്നു. അവൻ അവരെ
മാസംതോറും പതിനായിരംപേർവീതം
മാറി മാറി ലെബാനോനിലേക്കു അയച്ചു;
അവർ ഒരു മാസം ലെബാനോനിലും
രണ്ടു മാസം വീട്ടിലും ആയിരുന്നു; അദോ
നീരാം ഊഴിയവേലെക്കു മേധാവി ആ
യിരുന്നു. വേല ചെയ്യുന്ന ജനത്തെ ഭരി 15
ച്ചു വേല നടത്തുന്ന മൂവായിരത്തിമുന്നൂറു
പ്രധാനകാൎയ്യക്കാരന്മാരൊഴികെ ശലോ 16
മോന്നു എഴുപതിനായിരം ചുമട്ടുകാരും
മലയിൽ എണ്പതിനായിരം കല്ലുവെട്ടുകാരും
ഉണ്ടായിരുന്നു. ആലയത്തിന്നു ചെത്തിയ 17
കല്ലുകൊണ്ടു അടിസ്ഥാനം ഇടുവാൻ അവർ
രാജകല്പനപ്രകാരം വിശേഷപ്പെട്ട വലി
യകല്ലു വെട്ടി. ശലോമോന്റെ ശില്പി 18
കളും, ഹീരാമിന്റെ ശില്പികളും ഗെബാ
ല്യരും ആലയപ്പണിക്കായി മരവും കല്ലും
ചെത്തി ഒരുക്കി.

## ൬. അദ്ധ്യായം.

യിസ്രായേൽമക്കൾ മിസ്രയീംദേശത്തുനി
ന്നു പുറപ്പെട്ടതിന്റെ നാനൂറ്റെണ്പതാം
സംവത്സരത്തിൽ യിസ്രായേലിൽ ശലോ
മോന്റെ വാഴ്ചയുടെ നാലാം ആണ്ടിൽ
രണ്ടാം മാസമായ സീവ്മാസത്തിൽ അ
വൻ യഹോവയുടെ ആലയം പണിവാൻ
തുടങ്ങി. ശലോമോൻരാജാവു യഹോ 2
വെക്കു പണിത ആലയം അറുപതു മുഴം
നീളവും ഇരുപതു മുഴം വീതിയും മുപ്പതു
മുഴം ഉയരവും ഉള്ളതായിരുന്നു. ആലയ 3
മായ മന്ദിരത്തിന്റെ മുഖമണ്ഡപം ആല
യവീതിക്കു ഒത്തവണ്ണം ഇരുപതു മുഴം
നീളവും ആലയത്തിന്റെ മുൻവശത്തു
പത്തു മുഴം വീതിയും ഉള്ളതായിരുന്നു.
അവൻ ആലയത്തിന്നു ജാലം ഇണക്കിയ 4
കിളിവാതിലുകളെയും ഉണ്ടാക്കി. മന്ദിര 5
വും അന്തൎമ്മന്ദിരവും കൂടിയ ആലയത്തി
ന്റെ ചുവരിനോടു ചേൎത്തു ചുറ്റും തട്ടുത
ട്ടായി പുറവാരങ്ങളും പണിതു അവയിൽ
ചുറ്റും അറകളും ഉണ്ടാക്കി. താഴത്തെ 6
പുറവാരം അഞ്ചു മുഴവും നടുവിലത്തേതു
ആറു മുഴവും മൂന്നാമത്തേതു ഏഴു മുഴവും

വീതിയുള്ളതായിരുന്നു; തുലാങ്ങൾ ആല
യഭിത്തികളിൽ അകത്തു ചെല്ലാതിരിപ്പാൻ
അവൻ ആലയത്തിന്റെ ചുററും പുറമേ
7 ഗളം പണിതു. വെട്ടുകുഴിയിൽവെച്ചു
തന്നേ കുറവുതീൎത്ത കല്ലുകൊണ്ടു ആലയം
പണിതതിനാൽ അതു പണിയുന്ന സമ
യത്തു ചുററിക, മഴു മുതലായ യാതൊരു
ഇരിമ്പായുധത്തിന്റെയും ഒച്ച ആലയ
8 ത്തിങ്കൽ കേൾപ്പാനില്ലായിരുന്നു. താഴ
ത്തെ പുറവാരത്തിന്റെ വാതിൽ ആലയ
ത്തിന്റെ വലത്തുഭാഗത്തു ആയിരുന്നു;
ചുഴൽകോവണിയിൽകൂടെ നടുവിലെ
പുറവാരത്തിലേക്കും നടുവിലത്തേതിൽ
നിന്നു മൂന്നാമത്തെ പുറവാരത്തിലേക്കും
9 കയറാം. അങ്ങനെ അവൻ ആലയം
പണിതുതീൎത്തു; ദേവദാരുത്തുലാങ്ങളും
ദേവദാരുപ്പലകയുംകൊണ്ടു ആലയത്തിന്നു
10 മച്ചിട്ടു. ആലയത്തിന്റെ ചുററുമുള്ള തട്ടു
കൾ അയ്യഞ്ചു മുഴം ഉയരത്തിൽ അവൻ
പണിതു ദേവദാരുത്തുലാങ്ങൾകൊണ്ടു
11 ആലയത്തോടു ഇണെച്ചു. ശലോമോന്നു
യഹോവയുടെ അരുളപ്പാടു ഉണ്ടായ
12 തെന്തെന്നാൽ: നീ പണിയുന്ന ഈ
ആലയം ഉണ്ടല്ലോ; നീ എന്റെ ചട്ടങ്ങളെ
ആചരിച്ചു എന്റെ വിധികളെ അനു
സരിച്ചു എന്റെ കല്പനകളൊക്കെയും
പ്രമാണിച്ചുനടന്നാൽ ഞാൻ നിന്റെ
അപ്പനായ ദാവീദിനോടു അരുളിച്ചെയ്ത
13 വചനം നിന്നിൽ നിവൎത്തിക്കും. ഞാൻ
യിസ്രായേൽമക്കളുടെ മദ്ധ്യേ വസിക്കും;
എന്റെ ജനമായ യിസ്രായേലിനെ ഉപേ
14 ക്ഷിക്കയില്ല. അങ്ങനെ ശലോമോൻ
15 ആലയം പണിതുതീൎത്തു. അവൻ ആല
യത്തിന്റെ ചുവർ അകത്തെവശം ദേവ
ദാരുപ്പലകകൊണ്ടു പണിതു; ഇങ്ങനെ
അവൻ ആലയത്തിന്റെ നിലംമുതൽ
മച്ചുവരെ അകത്തെവശം മരംകൊണ്ടു
നിരെച്ചു; ആലയത്തിന്റെ നിലം സരള
പ്പലകകൊണ്ടു തളമിട്ടു. ആലയത്തിന്റെ 16
പിൻവശം ഇരുപതു മുഴം നീളത്തിൽ
നിലം മുതൽ ഉത്തരംവരെ ദേവദാരുപ്പലക
കൊണ്ടു പണിതു; ഇങ്ങനെയാകുന്നു അന്ത
ൎമ്മന്ദിരമായ അതിവിശുദ്ധസ്ഥലത്തിന്റെ
ഉൾവശം പണിതതു. അന്തൎമ്മന്ദിരത്തി 17
ന്റെ മുൻഭാഗത്തുള്ള മന്ദിരമായ ആലയ
ത്തിന്നു നാല്പതു മുഴം നീളമുണ്ടായിരുന്നു.
ആലയത്തിന്റെ അകത്തെ ചുവരിന്മേൽ 18
ദേവദാരുകൊണ്ടുള്ള കുമിഴുകളും വിടൎന്ന
പുഷ്പങ്ങളും കൊത്തുപണിയായിരുന്നു;
എല്ലാം ദേവദാരുകൊണ്ടായിരുന്നു; കല്ലു
അശേഷം കാണ്മാനുണ്ടായിരുന്നില്ല. ആല 19
യത്തിന്റെ അകത്തു യഹോവയുടെ
നിയമപെട്ടകം വെക്കേണ്ടതിന്നു അവൻ
ഒരു അന്തൎമ്മന്ദിരം ചമെച്ചു. അന്തൎമ്മ 20
ന്ദിരത്തിന്റെ അകം ഇരുപതു മുഴം നീള
വും ഇരുപതു മുഴം വീതിയും ഇരുപതു
മുഴം ഉയരവും ഉള്ളതായിരുന്നു; അവൻ
അതു തങ്കംകൊണ്ടു പൊതിഞ്ഞു; ദേവദാരു
മരംകൊണ്ടുള്ള ധൂപപീഠവും പൊതിഞ്ഞു.
ആലയത്തിന്റെ അകം ശലോമോൻ തങ്കം 21
കൊണ്ടു പൊതിഞ്ഞു; അന്തൎമ്മന്ദിരത്തി
ന്റെ മുൻവശത്തു വിലങ്ങത്തിൽ പൊൻ
ചങ്ങല കൊളുത്തി അന്തൎമ്മന്ദിരം പൊന്നു
കൊണ്ടു പൊതിഞ്ഞു. അങ്ങനെ അവൻ 22
ആലയം ആസകലം പൊന്നുകൊണ്ടു പൊ
തിഞ്ഞു; അന്തൎമ്മന്ദിരത്തിന്നുള്ള പീഠവും
മുഴുവനും പൊന്നുകൊണ്ടു പൊതിഞ്ഞു.
അന്തൎമ്മന്ദിരത്തിൽ അവൻ ഒലിവുമരം 23
കൊണ്ടു പത്തു മുഴം ഉയരമുള്ള രണ്ടു കെരൂ
ബുകളെയും ഉണ്ടാക്കി. ഒരു കെരൂബി 24
ന്റെ ഒരു ചിറകു അഞ്ചു മുഴം, കെരൂബി
ന്റെ മറെറ ചിറകു അഞ്ചു മുഴം; ഇങ്ങനെ
ഒരു ചിറകിന്റെ അററംമുതൽ മറെറ ചിറ
കിന്റെ അററംവരെ പത്തു മുഴം. മറെറ 25

കെരൂബിന്നും പത്തു മുഴം; കെരൂബ് രണ്ടി
ന്നും അളവും ആകൃതിയും ഒന്നു തന്നേ.
26 ഒരു കെരൂബിന്റെ ഉയരം പത്തു മുഴം;
മറെറ കെരൂബിന്നും അങ്ങനെ തന്നേ.
27 അവൻ കെരൂബുകളെ അന്തരാലയത്തി
ന്റെ നടുവിൽ നിൎത്തി; കെരൂബുകളുടെ
ചിറക വിടൎന്നിരുന്നു; ഒന്നിന്റെ ചിറക
ഒരു ചുവരോടും മറേറതിന്റെ ചിറക
മറെറ ചുവരോടും തൊട്ടിരുന്നു. ആലയ
ത്തിന്റെ നടുവിൽ അവയുടെ ചിറക
28 ഒന്നോടൊന്നു തൊട്ടിരുന്നു. കെരൂബുക
ളെയും അവൻ പൊന്നുകൊണ്ടു പൊതിഞ്ഞു.
29 അന്തരാലയവും ബഹിരാലയവുമായ ആല
യത്തിന്റെ ചുവരുകളിലെല്ലാം ചുററും
കെരൂബ്, ഈന്തപ്പന, വിടൎന്ന പുഷ്പം
എന്നിവയുടെ രൂപം കൊത്തി ഉണ്ടാക്കി.
30 അന്തരാലയവും ബഹിരാലയവുമായ ആ
ലയത്തിന്റെ തളവും അവൻ പൊന്നു
31 കൊണ്ടു പൊതിഞ്ഞു. അവൻ അന്തൎമ്മ
ന്ദിരത്തിന്റെ വാതിലിന്നു ഒലിവുമരം
കൊണ്ടു കതക ഉണ്ടാക്കി; കുറുമ്പടിയും
കട്ടളക്കാലും ചുവരിന്റെ അഞ്ചിൽ ഒരു
32 അംശമായിരുന്നു. ഒലിവ് മരംകൊണ്ടുള്ള
കതക രണ്ടിലും കെരൂബ്, ഈന്തപ്പന,
വിടൎന്നപുഷ്പം എന്നിവയുടെ രൂപങ്ങൾ
കൊത്തി പൊന്നു പൊതിഞ്ഞു; കെരൂബു
കളിലും ഈന്തപ്പനകളിലും പൊന്നു പൊ
33 തിഞ്ഞു. അവ്വണ്ണം തന്നേ അവൻ മന്ദിര
ത്തിന്റെ വാതിലിന്നും ഒലിവുമരംകൊണ്ടു
കട്ടള ഉണ്ടാക്കി; അതു ചുവരിന്റെ നാ
34 ലിൽ ഒരംശമായിരുന്നു. അതിന്റെ കത
ക രണ്ടും സരളമരംകൊണ്ടായിരുന്നു. ഒരു
കതകിന്നു രണ്ടു മടക്കുപാളിയും മറെറ കത
35 കിന്നു രണ്ടു മടക്കുപാളിയും ഉണ്ടായിരുന്നു.
അവൻ അവയിൽ കെരൂബ്, ഈന്തപ്പന,
വിടൎന്ന പുഷ്പം എന്നിവയുടെ രൂപങ്ങളെ
കൊത്തി രൂപങ്ങളുടെമേൽ പൊന്നു പൊ
തിഞ്ഞു. അവൻ അകത്തെ പ്രാകാരം ചെ 36
ത്തിയ കല്ലുകൊണ്ടു മൂന്നു വരിയും ദേവദാരു
കൊണ്ടു ഒരു വരിയുമായിട്ടു പണിതു.
നാലാം ആണ്ടു സീവ് മാസത്തിൽ യഹോവ 37
യുടെ ആലയത്തിന്നു അടിസ്ഥാനം ഇടുക
യും പതിനൊന്നാം ആണ്ടു എട്ടാം മാസ 38
മായ ബൂൽമാസത്തിൽ ആലയം അതി
ന്റെ സകലഭാഗങ്ങളുമായി അതിന്റെ
മാതൃകപ്രകാരമൊക്കെയും പണിതുതീൎക്കുക
യും ചെയ്തു. അങ്ങനെ അവൻ ഏഴാണ്ടു
കൊണ്ടു അതു പണിതുതീൎത്തു.

## ൭. അദ്ധ്യായം.

ശലോമോൻ തന്റെ അരമന പതിമ്മൂ
ന്നു ആണ്ടുകൊണ്ടു പണിതു അരമനപ്പ
ണി മുഴുവനും തീൎത്തു. അവൻ ലെബാ 2
നോൻവനഗൃഹവും പണിതു; അതിന്നു
നൂറു മുഴം നീളവും അൻപതു മുഴം വീതി
യും മുപ്പതു മുഴം ഉയരവും ഉണ്ടായിരുന്നു;
ദേവദാരുകൊണ്ടുള്ള മൂന്നു നിര തൂണി
ന്മേൽ ദേവദാരുഉത്തരം വെച്ചു പണിതു.
ഓരോ നിരയിൽ പതിനഞ്ചു തൂണുവീതം 3
നാല്പത്തഞ്ചു തൂണിന്മേൽ തുലാം വെച്ചു
ദേവദാരുപ്പലകകൊണ്ടു തട്ടിട്ടു. മൂന്നു 4
നിര കിളിവാതിൽ ഉണ്ടായിരുന്നു; മൂന്നു
നിരയിലും അവ നേൎക്കുനേരെ ആയി
രുന്നു. വാതിലും കട്ടളയും എല്ലാം സമ 5
ചതുരവും കിളിവാതിൽ മൂന്നു നിരയായി
നേൎക്കുനേരെയും ആയിരുന്നു. അവൻ 6
അമ്പതു മുഴം നീളവും മുപ്പതു മുഴം വീതി
യും ഉള്ള ഒരു സ്തംഭമണ്ഡപവും അതിന്റെ
മുൻവശത്തു തൂണും ഉമ്മരപ്പടിയുമായി
ഒരു പൂമുഖവും ഉണ്ടാക്കി. ന്യായം വിധി 7
ക്കേണ്ടതിന്നു ആസ്ഥാനമണ്ഡപമായിട്ടു
ഒരു സിംഹാസനമണ്ഡപവും പണിതു:
അതിന്നു ആസകലം ദേവദാരുപ്പലകകൊ
ണ്ടു അടിത്തട്ടിട്ടു. ഇതിന്റെ പണിപോ 8

ലെ തന്നേ അവൻ മണ്ഡപത്തിന്നപ്പുറം
മറെറ പ്രകാരത്തിൽ അവൻ തനിക്കു
വസിപ്പാനുള്ള അരമന പണിതു; ശലോ
മോൻ പരിഗ്രഹിച്ചിരുന്ന ഫറവോന്റെ
മകൾക്കും അവൻ ഈ മണ്ഡപംപോലെ
9 യുള്ള ഒരു അരമന പണിതു. ഇവ ഒക്കെ
യും അടിസ്ഥാനംമുതൽ ഉത്തരക്കല്ലുവരെ
യും പുറത്തെ വലിയ പ്രാകാരംവരെയും
തോതിന്നു വെട്ടി അകവും പുറവും ഈൎച്ച
വാൾകൊണ്ടു അറുത്തെടുത്ത വിശേഷപ്പെ
10 ട്ട കല്ലുകൊണ്ടു ആയിരുന്നു. അടിസ്ഥാ
നം പത്തു മുഴവും എട്ടു മുഴവുമുള്ള വിശേ
ഷപ്പെട്ട വലിയ കല്ലുകൊണ്ടു ആയിരുന്നു.
11 മേൽപണി തോതിന്നു വെട്ടിയ വിശേഷ
പ്പെട്ട കല്ലുകൊണ്ടും ദേവദാരുകൊണ്ടും
12 ആയിരുന്നു. യഹോവയുടെ ആലയത്തി
ന്റെ അകത്തെ പ്രാകാരത്തിന്നും ആലയ
ത്തിന്റെ മണ്ഡപത്തിന്നും ഉണ്ടായിരുന്നതു
പോലെ വലിയ പ്രാകാരത്തിന്റെ ചുററും
മൂന്നു വരി ചെത്തിയ കല്ലും ഒരു വരി
13 ദേവദാരുവും ഉണ്ടായിരുന്നു. ശലോമോൻ
രാജാവു സോരിൽനിന്നു ഹീരാം എന്നൊ
14 രുവനെ വരുത്തി. അവൻ നഫ്താലി
ഗോത്രത്തിൽ ഒരു വിധവയുടെ മകൻ
ആയിരുന്നു; അവന്റെ അപ്പനോ സോ
ൎയ്യനായ ഒരു മൂശാരിയത്രേ; അവൻ
താമ്രംകൊണ്ടു സകലവിധപണിയും ചെ
യ്വാൻ തക്കവണ്ണം ജ്ഞാനവും ബുദ്ധിയും
സാമൎത്ഥ്യവും ഉള്ളവനായിരുന്നു. അവൻ
ശലോമോൻരാജാവിന്റെ അടുക്കൽ വന്നു,
അവൻ കല്പിച്ച പണി ഒക്കെയും തീൎത്തു.
15 അവൻ രണ്ടു താമ്രസ്തംഭം ഉണ്ടാക്കി; ഓരോ
ന്നിന്നു പതിനെട്ടു മുഴം ഉയരവും പന്ത്ര
16 ണ്ടു മുഴം ചുററളവും ഉണ്ടായിരുന്നു. സ്തംഭ
ങ്ങളുടെ തലെക്കൽ വെപ്പാൻ അവൻ താമ്രം
കൊണ്ടു രണ്ടു പോതിക വാൎത്തുണ്ടാക്കി;
പോതിക ഓരോന്നും അയ്യഞ്ചു മുഴം ഉയര

മുള്ളതായിരുന്നു. സ്തംഭങ്ങളുടെ തലെക്ക 17
ലെ പോതികെക്കു വലപോലെയുള്ള
വിചിത്രപ്പണിയും മാലയും ഉണ്ടായിരുന്നു.
പോതിക ഓരോന്നിന്നും ഇങ്ങനെ ഏഴേഴ
ണ്ടായിരുന്നു. അങ്ങനെ അവൻ സ്തംഭങ്ങ 18
ളെ ഉണ്ടാക്കി; അവയുടെ തലെക്കലുള്ള
പോതിക മൂടത്തക്കവണ്ണം ഒരു പോതികയു
ടെ വലപ്പണിക്കുമീതെ രണ്ടു വരി മാതളപ്പ
ഴം ഉണ്ടാക്കി; മറെറ പോതികെക്കും അവൻ
അങ്ങനെ തന്നേ ഉണ്ടാക്കി. മണ്ഡപത്തിലു 19
ള്ള സ്തംഭങ്ങളുടെ തലെക്കലെ പോതിക താ
മരപ്പൂവിന്റെ ആകൃതിയിൽ നാലു മുഴം
ആയിരുന്നു. രണ്ടു സ്തംഭത്തിന്റെയും 20
തലെക്കൽ പോതിക ഉണ്ടായിരുന്നു. ഒരു
പോതികെക്കു വലപ്പണിക്കരികെ കുംഭ
ത്തോടു ചേൎന്നു ചുററും വരിവരിയായി
ഇരുനൂറു മാതളപ്പഴം ഉണ്ടായിരുന്നു; മറെറ
പോതികെക്കും അങ്ങനെ തന്നേ. അവൻ 21
സ്തംഭങ്ങളെ മന്ദിരത്തിന്റെ മണ്ഡപത്തി
ങ്കൽ നിറുത്തി; അവൻ വലത്തെ സ്തംഭം
നിറുത്തി അതിന്നു യാഖീൻ എന്നും ഇട
ത്തെ സ്തംഭം നിറുത്തി അതിന്നു ബോവ
സ് എന്നും പേരിട്ടു. സ്തംഭങ്ങളുടെ 22
അഗ്രം താമരപ്പൂവിന്റെ ആകൃതിയിൽ ആ
യിരുന്നു; ഇങ്ങനെ സ്തംഭങ്ങളുടെ പണി
തീൎന്നു. അവൻ ഒരു കടൽ വാൎത്തുണ്ടാക്കി; 23
അതു വൃത്താകാരമായിരുന്നു; അതിന്നു വ
ക്കോടുവക്കു പത്തു മുഴവും ഉയരം അഞ്ചു
മുഴവും ചുററും മുപ്പതു മുഴം നൂലളവും ഉണ്ടാ
യിരുന്നു. അതിന്റെ വക്കിന്നു താഴെ, 24
പുറത്തു, മുഴം ഒന്നിന്നു പത്തു കുമിഴ് വീതം
കടലിന്നു ചുററും ഉണ്ടായിരുന്നു; അതു
വാൎത്തപ്പോൾ തന്നേ കുമിഴും രണ്ടു നിര
യായി വാൎത്തിരുന്നു. അതു പന്ത്രണ്ടു കാ 25
ളയുടെ പുറത്തു വെച്ചിരുന്നു: അവയിൽ
മൂന്നു വടക്കോട്ടും, മൂന്നു പടിഞ്ഞാറോട്ടും,
മൂന്നു തെക്കോട്ടും, മൂന്നു കിഴക്കോട്ടും തിരി

ഞ്ഞിരുന്നു; കടൽ അവയുടെ പുറത്തു
വെച്ചിരുന്നു; അവയുടെ പൃഷ്ഠഭാഗം
26 ഒക്കെയും അകത്തോട്ടു ആയിരുന്നു. അതി
ന്റെ കനം നാലംഗുലം; അതിന്റെ
വക്ക പാനപാത്രത്തിന്റെ വക്കുപോലെ
താമരപ്പൂവിന്റെ ആകൃതിയിൽ ആയിരു
ന്നു. അതിൽ രണ്ടായിരം ബത്ത് വെള്ളം
27 കൊള്ളും. അവൻ താമ്രംകൊണ്ടു പത്തു
പീഠം ഉണ്ടാക്കി; ഓരോ പീഠത്തിന്നു
നാലു മുഴം നീളവും നാലു മുഴം വീതിയും
28 മൂന്നു മുഴം ഉയരവും ഉണ്ടായിരുന്നു. പീഠ
ങ്ങളുടെ പണി എങ്ങനെയെന്നാൽ: അ
വെക്കു ചട്ടപ്പലക ഉണ്ടായിരുന്നു; ചട്ടപ്പലക
29 ചട്ടങ്ങളിൽ ആയിരുന്നു. ചട്ടങ്ങളിൽ
ഇട്ടിരുന്ന പലകമേൽ സിംഹങ്ങളും കാള
കളും കെരൂബുകളും ഉണ്ടായിരുന്നു; ചട്ട
ങ്ങളിൽ അവ്വണ്ണം സിംഹങ്ങൾക്കും കാള
കൾക്കും മീതെയും താഴെയും തോരണപ്പ
30 ണിയും ഉണ്ടായിരുന്നു. ഓരോപീഠത്തി
ന്നും താമ്രംകൊണ്ടുള്ള നന്നാലു ചക്രവും
താമ്രംകൊണ്ടുള്ള അച്ചുതണ്ടുകളും ഉണ്ടായി
രുന്നു; അതിന്റെ നാലു കോണിലും കാലു
കൾ ഉണ്ടായിരുന്നു. തൊട്ടിയുടെ കീഴെ
കാൽ ഓരോന്നും പുറവശത്തു തോരണപ്പ
31 ണിയോടുകൂടി വാർത്തിരുന്നു. അതി
ന്റെ വായ് ചട്ടക്കൂട്ടിന്നു അകത്തും മേലോ
ട്ടും ഒരു മുഴം ഉയരമുള്ളതും ആയിരുന്നു;
അതിന്റെ വായ് പീഠത്തിന്റെ പണി
പോലെയും ഒന്നര മുഴം വൃത്തത്തിലും ആ
യിരുന്നു; അതിന്റെ വായ്ക്കു കൊത്തുപ
ണിയുണ്ടായിരുന്നു; അതിന്റെ ചട്ടപ്പല
ക വൃത്താകാരമല്ല, ചതുരശ്രം ആയിരു
32 ന്നു. ചക്രം നാലും ചട്ടങ്ങളുടെ കീഴും
ചക്രങ്ങളുടെ അച്ചുതണ്ടുകൾ പീഠത്തിലും
ആയിരുന്നു. ഓരോ ചക്രത്തിന്റെ ഉയ
33 രം ഒന്നര മുഴം. ചക്രങ്ങളുടെ പണി രഥ
ചക്രത്തിന്റെ പണിപോലെ ആയിരു
ന്നു; അവയുടെ അച്ചുതണ്ടുകളും വട്ടുകളും
അഴികളും ചക്രനാഭികളും എല്ലാം വാർപ്പു
പണി ആയിരുന്നു. ഓരോ പീഠത്തി 34
ന്റെ നാലു കോണിലും നാലു കാലുണ്ടായി
രുന്നു; കാലുകൾ പീഠത്തിൽനിന്നു തന്നേ
ഉള്ളവ ആയിരുന്നു. ഓരോ പീഠത്തി 35
ന്റെയും തലെക്കൽ അര മുഴം ഉയരമുള്ള
വളയവും ഓരോ പീഠത്തിന്റെയും മേല
റ്റത്തു അതിന്റെ താങ്ങുകളും അതിന്റെ
വക്കുകളും അതിൽനിന്നു തന്നേ ആയി
രുന്നു. അതിന്റെ താങ്ങുകളുടെ തട്ടുക 36
ളിലും വക്കുകളിലും അതതിൽ ഇടം ഉണ്ടാ
യിരുന്നതുപോലെ അവൻ കെരൂബ്,
സിംഹം, ഈന്തപ്പന എന്നിവയുടെ രൂപം
ചുററും തോരണപ്പണിയോടുകൂടെ കൊ
ത്തി. ഇങ്ങനെ അവൻ പീഠം പത്തും 37
തീർത്തു; അവെക്കു ഒക്കെയും വാർപ്പും കണ
ക്കും പരിമാണവും ഒരുപോലെ ആയിരു
ന്നു. അവൻ താമ്രംകൊണ്ടു പത്തു തൊ 38
ട്ടിയും ഉണ്ടാക്കി; ഓരോ തൊട്ടിയിൽ നാ
ല്പതു ബത്ത് വെള്ളംകൊള്ളും; ഓരോ തൊ
ട്ടി നന്നാലു മുഴം. പത്തു പീഠത്തിൽ ഓരോ
ന്നിന്മേൽ ഓരോ തൊട്ടി വെച്ചു. അവൻ 39
അഞ്ചു പീഠം ആലയത്തിന്റെ വലത്തു
ഭാഗത്തും അഞ്ചു പീഠം ആലയത്തിന്റെ
ഇടത്തുഭാഗത്തും വെച്ചു; കടലോ അവൻ
ആലയത്തിന്റെ വലത്തുഭാഗത്തു തെക്കു
കിഴക്കായി വെച്ചു. പിന്നെ ഹീരാം 40
കലങ്ങളും ചട്ടുകങ്ങളും കലശങ്ങളും ഉണ്ടാ
ക്കി; അങ്ങനെ ഹീരാം യഹോവയു
ടെ ആലയംവക ശലോമോൻരാജാവി
ന്നു വേണ്ടി ചെയ്ത പണികളൊക്കെയും
തീർത്തു. രണ്ടു സ്തംഭം, രണ്ടു സ്തംഭത്തി 41
ന്റെയും തലെക്കലുള്ള ഗോളാകാരമായ
രണ്ടു പോതിക, സ്തംഭങ്ങളുടെ തലെക്കലുള്ള
പോതികകളുടെ രണ്ടു ഗോളം മൂടുവാൻ
രണ്ടു വലപ്പണി, സ്തംഭങ്ങളുടെ തലെക്ക 42

ലുള്ള പോതികകളുടെ രണ്ടു ഗോളം മൂടുന്ന
ഓരോ വലപ്പണിയിലും ഈരണ്ടുനിര മാത
ളപ്പഴമായി രണ്ടു വലപ്പണിയിലുംകൂടെ നാ
13 നൂറു മാതളപ്പഴം, പത്തു പീഠം, പീഠങ്ങളി
14 ന്മേലുള്ള പത്തു തൊട്ടി, ഒരു കടൽ, കടലി
45 ന്റെ കീഴെയുള്ള പന്ത്രണ്ടു കാള, കല
ങ്ങൾ, ചട്ടുകങ്ങൾ, കലശങ്ങൾ എന്നിവ
തന്നേ. യഹോവയുടെ ആലയംവക
ശലോമോൻരാജാവിന്നു വേണ്ടി ഹീരാം
ഉണ്ടാക്കിയ ഈ ഉപകരണങ്ങളൊക്കെയും
46 മിനുക്കിയ താമ്രംകൊണ്ടായിരുന്നു. യോ
ർദ്ദാൻസമഭൂമിയിൽ സുക്കോത്തിന്നും സാ
രെഥാന്നും മദ്ധ്യേ കളിമണ്ണുള്ള നിലത്തു
47 വെച്ചു രാജാവു അവയെ വാർപ്പിച്ചു. ഉപ
കരണങ്ങൾ അനവധി ആയിരുന്നതുകൊ
ണ്ടു ശലോമോൻ അവയൊന്നും തൂക്കിയി
ല്ല; താമ്രത്തിന്റെ തൂക്കത്തിന്നു നിശ്ചയ
48 മില്ലയായിരുന്നു. ശലോമോൻ യഹോവ
യുടെ ആലയത്തിന്നുള്ള സകലഉപകര
ണങ്ങളും ഉണ്ടാക്കി; പൊൻപീഠം, കാഴ്ച
49 യപ്പം വെക്കുന്ന പൊൻമേശ, അന്തർമ്മ
ന്ദിരത്തിന്റെ മുമ്പിൽ വലത്തുഭാഗത്തു
അഞ്ചും ഇടത്തുഭാഗത്തു അഞ്ചുമായി പൊ
ന്നുകൊണ്ടുള്ള വിളക്കുതണ്ടുകൾ, പൊന്നു
കൊണ്ടുള്ള പുഷ്പങ്ങൾ, ദീപങ്ങൾ, ചവ
50 ണകൾ, തങ്കംകൊണ്ടുള്ള പാനപാത്ര
ങ്ങൾ, കത്രികകൾ, കലശങ്ങൾ, തവി
കൾ, തീച്ചട്ടികൾ, അതിപരിശുദ്ധസ്ഥ
ലമായ അന്തരാലയത്തിന്റെ വാതിലു
കൾക്കും മന്ദിരമായ ആലയത്തിന്റെ
വാതിലുകൾക്കും പൊന്നുകൊണ്ടുള്ള കു
51 ടുകൾ എന്നിവ തന്നേ. അങ്ങനെ
ശലോമോൻരാജാവു യഹോവയുടെ ആ
ലയംവക പണി എല്ലാം തീർത്തു. ശലോ
മോൻ തന്റെ അപ്പനായ ദാവീദ്
നിവേദിച്ചിരുന്ന വെള്ളിയും പൊന്നും
ഉപകരണങ്ങളും കൊണ്ടുവന്നു യഹോ
വയുടെ ആലയത്തിലെ ഭണ്ഡാരത്തിൽ
വെച്ചു.

## ൮. അദ്ധ്യായം.

പിന്നെ യഹോവയുടെ നിയമപെട്ടകം
സീയോൻ എന്ന ദാവീദിന്റെ നഗര
ത്തിൽനിന്നു കൊണ്ടുവരേണ്ടതിന്നു ശലോ
മോൻ യിസ്രായേൽമൂപ്പന്മാരെയും യിസ്രാ
യേൽമക്കളുടെ പിതൃഭവനങ്ങളിലെ പ്രഭു
ക്കന്മാരായ സകലഗോത്രപ്രധാനികളെ
യും യെരൂശലേമിൽ ശലോമോൻരാജാവി
ന്റെ അടുക്കൽ കൂട്ടിവരുത്തി. യിസ്രാ 2
യേൽപുരുഷന്മാർ ഒക്കെയും ഏഴാം മാസ
മായ ഏഥാനീംമാസത്തിലെ ഉത്സവത്തിൽ
ശലോമോൻരാജാവിന്റെ അടുക്കൽ വന്നു
കൂടി. യിസ്രായേൽമൂപ്പന്മാർ ഒക്കെയും 3
വന്നപ്പോൾ പുരോഹിതന്മാർ യഹോ
വയുടെ പെട്ടകം എടുത്തു. അവർ 4
യഹോവയുടെ പെട്ടകവും സമാഗമനകൂ
ടാരവും കൂടാരത്തിലെ വിശുദ്ധഉപകര
ണങ്ങളൊക്കെയും കൊണ്ടുവന്നു; പുരോ
ഹിതന്മാരും ലേവ്യരുമത്രേ അവയെ കൊ
ണ്ടുവന്നതു. ശലോമോൻരാജാവും അവ 5
ന്റെ അടുക്കൽ വന്നുകൂടിയ യിസ്രായേൽ
സഭ ഒക്കെയും അവനോടുകൂടെ പെട്ടക
ത്തിന്നു മുൻപിൽ എണ്ണവും കണക്കുമില്ലാ
തെ അനവധി ആടുകളെയും കാളകളെ
യും യാഗം കഴിച്ചു. പുരോഹിതന്മാർ 6
യഹോവയുടെ നിയമപെട്ടകം അതി
ന്റെ സ്ഥലത്തു, ആലയത്തിലെ അന്ത
ർമ്മന്ദിരത്തിൽ അതിവിശുദ്ധസ്ഥലത്തു,
കെരൂബുകളുടെ ചിറകിൻ കീഴെ കൊണ്ടു
ചെന്നു വെച്ചു. കെരൂബുകൾ പെട്ടക 7
ത്തിന്റെ സ്ഥലത്തിന്നു മീതെ ചിറകു
വിരിച്ചു പെട്ടകത്തെയും അതിന്റെ തണ്ടു
കളെയും മൂടിനിന്നു. തണ്ടുകൾ നീണ്ടിരി 8
ക്കയാൽ തണ്ടുകളുടെ അററങ്ങൾ അന്തർമ്മ

ന്ദിരത്തിന്റെ മുമ്പിലുള്ള വിശുദ്ധമന്ദി
രത്തിൽനിന്നു കാണും; എങ്കിലും പുറത്തു
നിന്നു കാണുകയില്ല; അവ ഇന്നുവരെ
9 യും അവിടെ ഇരിക്കുന്നു. യിസ്രായേൽ
മക്കൾ മിസ്രയീമിൽനിന്നു പുറപ്പെട്ടശേ
ഷം യഹോവ അവരോടു നിയമം ചെയ്ത
പ്പോൾ മോശെ ഹോരേബിൽവെച്ച അ
തിൽ വെച്ചിരുന്ന രണ്ടു കല്പലകയല്ലാതെ
പെട്ടകത്തിൽ മറെറാന്നും ഉണ്ടായിരുന്നില്ല.
10 പുരോഹിതന്മാർ വിശുദ്ധമന്ദിരത്തിൽനി
ന്നു പുറപ്പെട്ടപ്പോൾ മേഘം യഹോവയുടെ
11 ആലയത്തിൽ നിറഞ്ഞു. യഹോവയുടെ
തേജസ്സു യഹോവയുടെ ആലയത്തിൽ
നിറഞ്ഞിരുന്നതുകൊണ്ടു മേഘംനിമിത്തം
ശുശ്രൂഷ ചെയ്യേണ്ടതിന്നു നില്പാൻ പുരോ
ഹിതന്മാൎക്കു കഴിഞ്ഞില്ല.
12 അപ്പോൾ ശലോമോൻ: താൻ കൂരിരു
ളിൽ വസിക്കുമെന്നു യഹോവ അരുളിച്ചെ
13 യ്തിരിക്കുന്നു; എങ്കിലും ഞാൻ നിനക്കു ഒരു
നിവാസാലയം, നിനക്കു എന്നേക്കും വസി
പ്പാൻ ഒരു സ്ഥലം, പണിതിരിക്കുന്നു എന്നു
14 പറഞ്ഞു. പിന്നെ യിസ്രായേൽസഭ മുഴു
വനും നിന്നുകൊണ്ടിരിക്കെ രാജാവു മുഖം
തിരിച്ചു യിസ്രായേലിന്റെ സൎവ്വസഭയെ
15 യും അനുഗ്രഹിച്ചു പറഞ്ഞതു എന്തെ
ന്നാൽ: എന്റെ അപ്പനായ ദാവീദിനോടു
തിരുവായ്കൊണ്ടു അരുളിച്ചെയ്തതു തൃക്കൈ
കൊണ്ടു നിവൃത്തിച്ചിരിക്കുന്ന യിസ്രായേ
ലിന്റെ ദൈവമായ യഹോവ വാഴ്ത്തപ്പെ
16 ട്ടവൻ. എന്റെ ജനമായ യിസ്രായേലി
നെ മിസ്രയീമിൽനിന്നു കൊണ്ടുവന്ന നാൾ
മുതൽ എന്റെ നാമം ഇരിക്കേണ്ടതിന്നു
ഒരു ആലയം പണിവാൻ ഞാൻ യിസ്രാ
യേലിന്റെ സകലഗോത്രങ്ങളിലും ഒരു
പട്ടണം തിരഞ്ഞെടുത്തില്ല; എന്നാൽ
എന്റെ ജനമായ യിസ്രായേലിന്നു പ്രഭു
വായിരിപ്പാൻ ഞാൻ ദാവീദിനെ തിര

ഞ്ഞെടുത്തു എന്നു അവൻ അരുളിച്ചെയ്തു.
യിസ്രായേലിന്റെ ദൈവമായ യഹോവ 17
യുടെ നാമത്തിന്നു ഒരു ആലയം പണി
യേണം എന്നു എന്റെ അപ്പനായ ദാവീ
ദിന്നു താല്പൎയ്യം ഉണ്ടായിരുന്നു. എന്നാൽ 18
യഹോവ എന്റെ അപ്പനായ ദാവീദി
നോടു: എന്റെ നാമത്തിന്നു ഒരു ആല
യം പണിയേണമെന്നു നിനക്കു താല്പൎയ്യം
ഉണ്ടായല്ലോ; അങ്ങനെ താല്പൎയ്യം ഉണ്ടാ
യതു നല്ലതു. എങ്കിലും ആലയം പണി 19
യേണ്ടതു നീയല്ല, നിന്റെ കടിപ്രദേ
ശത്തുനിന്നുത്ഭവിക്കുന്ന മകൻ തന്നേ
എന്റെ നാമത്തിന്നു ആലയം പണിയും
എന്നു കല്പിച്ചു. അങ്ങനെ യഹോവ താൻ 20
അരുളിച്ചെയ്ത വചനം നിവൃത്തിച്ചിരിക്കു
ന്നു; യഹോവ വാഗ്ദാനം ചെയ്തതുപോലെ
എന്റെ അപ്പനായ ദാവീദിന്നു പകരം
ഞാൻ എഴുന്നേററു യിസ്രായേലിന്റെ സിം
ഹാസനത്തിൽ ഇരിക്കുന്നു; യിസ്രായേലി
ന്റെ ദൈവമായ യഹോവയുടെ നാമ
ത്തിന്നു ഒരു ആലയവും പണിതിരിക്കുന്നു.
യഹോവ നമ്മുടെ പിതാക്കന്മാരെ മിസ്ര 21
യീംദേശത്തുനിന്നു കൊണ്ടുവന്നപ്പോൾ,
അവരോടു ചെയ്ത നിയമം ഇരിക്കുന്ന
പെട്ടകത്തിന്നു ഞാൻ അതിൽ ഒരു സ്ഥലം
ഒരുക്കിയിരിക്കുന്നു.

അനന്തരം ശലോമോൻ യഹോവയുടെ 22
യാഗപീഠത്തിൻമുമ്പിൽ യിസ്രായേലി
ന്റെ സൎവ്വസഭയുടെയും സമക്ഷത്തു നി
ന്നുംകൊണ്ടു ആകാശത്തിലേക്കു കൈമ
ലൎത്തി പറഞ്ഞതു എന്തെന്നാൽ: യിസ്രാ 23
യേലിന്റെ ദൈവമായ യഹോവേ, പൂൎണ്ണ
ഹൃദയത്തോടെ നിന്റെ മുമ്പാകെ നടക്കു
ന്ന നിന്റെ ദാസന്മാൎക്കായി നിയമവും ദയ
യും പാലിക്കുന്ന നിന്നെപ്പോലെ മീതെ
സ്വൎഗ്ഗത്തിലും താഴെ ഭൂമിയിലും യാതൊരു
ദൈവവും ഇല്ല. നീ എന്റെ അപ്പനായ 24

ദാവീദ് എന്ന നിന്റെ ദാസന്നു ചെയ്തു
വാഗ്ദാനം പാലിച്ചിരിക്കുന്നു; തിരുവാ
യ്കൊണ്ടു അരുളിച്ചെയ്തതു ഇന്നു കാണും
പോലെ തൃക്കൈകൊണ്ടു നിവൃത്തിച്ചുമിരി
25 ക്കുന്നു. ആകയാൽ യിസ്രായേലിന്റെ ദൈ
വമായ യഹോവേ, നീ എന്റെ അപ്പ
നായ ദാവീദ് എന്ന നിന്റെ ദാസനോടു:
നീ എന്റെ മുമ്പാകെ നടന്നതുപോലെ
നിന്റെ പുത്രന്മാരും എന്റെ മുമ്പാകെ
നടക്കത്തക്കവണ്ണം തങ്ങളുടെ വഴി സൂക്ഷി
ക്കമാത്രം ചെയ്താൽ യിസ്രായേലിന്റെ സിം
ഹാസനത്തിൽ ഇരിപ്പാൻ നിനക്കു ഒരു
പുരുഷൻ എന്റെ മുമ്പാകെ ഇല്ലാതെ
വരികയില്ല എന്നു അരുളിച്ചെയ്തിരി
26 ക്കുന്നതു നിവൃത്തിക്കേണമേ. ഇപ്പോൾ
യിസ്രായേലിന്റെ ദൈവമേ, എന്റെ
അപ്പനായ ദാവീദ് എന്ന നിന്റെ
ദാസനോടു നീ അരുളിച്ചെയ്ത വചനം
27 ഒത്തുവരുമാറാകട്ടെ. എന്നാൽ ദൈവം
യഥാൎത്ഥമായി ഭൂമിയിൽ വസിക്കുമോ?
സ്വൎഗ്ഗത്തിലും സ്വൎഗ്ഗാധിസ്വൎഗ്ഗത്തിലും
നീ അടങ്ങുകയില്ലല്ലോ; പിന്നെ ഞാൻ
പണിതിരിക്കുന്ന ഈ ആലയത്തിൽ അട
28 ങ്ങുന്നതു എങ്ങനെ? എങ്കിലും എന്റെ
ദൈവമായ യഹോവേ, അടിയൻ ഇന്നു
തിരുമുമ്പിൽ കഴിക്കുന്ന നിലവിളിയും
പ്രാൎത്ഥനയും കേൾക്കേണ്ടതിന്നു അടി
യന്റെ പ്രാൎത്ഥനയിലേക്കും യാചനയി
ലേക്കും തിരിഞ്ഞു കടാക്ഷിക്കേണമേ.
29 അടിയൻ ഈ സ്ഥലത്തുവെച്ചു കഴിക്കുന്ന
പ്രാൎത്ഥന കേൾക്കേണ്ടതിന്നു നിന്റെ
നാമം ഉണ്ടായിരിക്കുമെന്നു നീ അരുളി
ച്ചെയ്ത സ്ഥലമായ ഈ ആലയത്തിലേക്കു
രാവും പകലും തൃക്കൺപാൎത്തരുളേണമേ.
30 ഈ സ്ഥലത്തുവെച്ചു പ്രാൎത്ഥിപ്പാനിരി
ക്കുന്ന അടിയന്റെയും നിന്റെ ജന
മായ യിസ്രായേലിന്റെയും യാചന കേൾ

ക്കേണമേ. നിന്റെ വാസസ്ഥലമായ
സ്വൎഗ്ഗത്തിൽ കേൾക്കേണമേ; കേട്ടു
ക്ഷമിക്കേണമേ. ഒരുത്തൻ തന്റെ കൂട്ടു 31
കാരനോടു കുറ്റം ചെയ്കയും അവൻ അവ
നെക്കൊണ്ടു സത്യം ചെയ്യിക്കേണ്ടതിന്നു
കാൎയ്യം സത്യത്തിന്നു വെക്കുകയും അവൻ
ഈ ആലയത്തിൽ നിന്റെ യാഗപീഠ
ത്തിന്നു മുമ്പാകെ വന്നു സത്യം ചെയ്കയും
ചെയ്താൽ നീ സ്വൎഗ്ഗത്തിൽ കേട്ടു 32
പ്രവൃത്തിച്ചു, ദുഷ്ടന്റെ നടപ്പു അവന്റെ
തലമേൽ വരുത്തി അവനെ ശിക്ഷിപ്പാ
നും നീതിമാന്റെ നീതിക്കു തക്കവണ്ണം
അവന്നു നല്കി അവനെ നീതീകരിപ്പാ
നും അടിയങ്ങൾക്കു ന്യായം പാലിച്ചുതരേ
ണമേ. നിന്റെ ജനമായ യിസ്രായേൽ 33
നിന്നോടു പാപം ചെയ്കനിമിത്തം അവർ
ശത്രുവിനോടു തോറ്റിട്ടു നിങ്കലേക്കു തിരി
ഞ്ഞു നിന്റെ നാമത്തെ സ്വീകരിച്ചു
കൊണ്ടു ഈ ആലയത്തിൽവെച്ചു നിന്നോടു
പ്രാൎത്ഥിക്കയും യാചിക്കയും ചെയ്താൽ
നീ സ്വൎഗ്ഗത്തിൽ കേട്ടു നിന്റെ ജന 34
മായ യിസ്രായേലിന്റെ പാപം ക്ഷമിച്ചു
അവരുടെ പിതാക്കന്മാൎക്കു കൊടുത്ത
ദേശത്തേക്കു അവരെ മടക്കിവരുത്തേ
ണമേ. അവർ നിന്നോടു പാപം ചെയ്ക 35
കൊണ്ടു ആകാശം അടഞ്ഞു മഴപെയ്യാതി
രിക്കുമ്പോൾ അവർ ഈ സ്ഥലത്തേക്കു
തിരിഞ്ഞു പ്രാൎത്ഥിച്ചു നിന്റെ നാമത്തെ
സ്വീകരിക്കയും നീ അവരെ താഴ്ത്തിയതു
കൊണ്ടു അവർ തങ്ങളുടെ പാപങ്ങളെ
വിട്ടുതിരികയും ചെയ്താൽ നീ സ്വൎഗ്ഗ 36
ത്തിൽ കേട്ടു നിന്റെ ദാസന്മാരുടെയും
നിന്റെ ജനമായ യിസ്രായേലിന്റെയും
പാപം ക്ഷമിച്ചു, അവർ നടക്കേണ്ടുന്ന നല്ല
വഴി അവരെ ഉപദേശിക്കയും നിന്റെ
ജനത്തിന്നു അവകാശമായി കൊടുത്ത
നിന്റെ ദേശത്തു മഴ പെയ്യിക്കയും

37 ചെയ്യേണമേ. ദേശത്തു ക്ഷാമമോ മഹാ
മാരിയോ വെൺകതിർ, വിഷമഞ്ഞു,
വെട്ടുക്കിളി, തുള്ളൻ എന്നിവയോ ഉണ്ടാ
യാൽ അവരുടെ ശത്രു അവരുടെ പട്ട
ണങ്ങളുള്ള ദേശത്തു അവരെ നിരോധി
ച്ചാൽ വല്ല വ്യാധിയോ വല്ല ദീനമോ
38 ഉണ്ടായാൽ യാതൊരുത്തനെങ്കിലും നി
ന്റെ ജനമായ യിസ്രായേൽ മുഴുവനെ
ങ്കിലും വല്ല പ്രാർത്ഥനയും യാചനയും കഴി
ക്കയും ഓരോരുത്തൻ താന്താന്റെ മനഃ
പീഡ അറിഞ്ഞു ഈ ആലയത്തിങ്കലേക്കു
39 കൈ മലർത്തുകയും ചെയ്യുാൽ നീ നിന്റെ
വാസസ്ഥലമായ സ്വർഗ്ഗത്തിൽ കേട്ടു ക്ഷ
40 മിക്കയും ഞങ്ങളുടെ പിതാക്കന്മാൎക്കു നീ
കൊടുത്ത ദേശത്തു അവർ ജീവിച്ചിരിക്കും
കാലത്തൊക്കെയും നിന്നെ ഭയപ്പെടേണ്ട
തിന്നു നീ ഓരോരുത്തന്റെ ഹൃദയത്തെ
അറിയുന്നതുപോലെ ഓരോരുത്തന്നു അവ
നവന്റെ നടപ്പുപോലെയൊക്കെയും ചെ
യ്തുതരേണമേ; നീ മാത്രമല്ലോ സകല
മനുഷ്യപുത്രന്മാരുടെയും ഹൃദയത്തെ അറി
41 യുന്നതു. അത്രയുമല്ല, നിന്റെ ജന
മായ യിസ്രായേലിലുള്ളവനല്ലാത്ത ഒരു
അന്യജാതിക്കാരൻ ദൂരദേശത്തുനിന്നു നി
ന്റെ നാമം ഹേതുവായി വരികയും —
42 അവർ നിന്റെ മഹത്വമുള്ള നാമത്തെ
യും ബലമുള്ള ഭുജത്തെയും നീട്ടിയിരി
ക്കുന്ന കയ്യെയും കുറിച്ചു കേൾക്കുമല്ലോ —
ഈ ആലയത്തിങ്കലേക്കു നോക്കി പ്രാർത്ഥി
43 ക്കയും ചെയ്യുാൽ നീ നിന്റെ വാസസ്ഥ
ലമായ സ്വർഗ്ഗത്തിൽ കേട്ടു, ഭൂമിയിലെ
സകലജാതികളും നിന്റെ ജനമായ യി
സ്രായേൽ എന്നപോലെ നിന്നെ ഭയപ്പെ
ടുവാനും ഞാൻ പണിതിരിക്കുന്ന ഈ ആ
ലയത്തിന്നു നിന്റെ നാമം വിളിക്കപ്പെ
ട്ടിരിക്കുന്നു എന്നു ഗ്രഹിപ്പാനും നിന്റെ
നാമത്തെ അറിവാനും തക്കവണ്ണം അന്യ
ജാതിക്കാരൻ നിന്നോടു പ്രാർത്ഥിക്കുന്നതൊ
ക്കെയും നീ ചെയ്തുകൊടുക്കേണമേ. നീ 44
നിന്റെ ജനത്തെ അയക്കുന്ന വഴിയിൽ
അവർ തങ്ങളുടെ ശത്രുവിനോടു യുദ്ധം
ചെയ്യാൻ പുറപ്പെടുമ്പോൾ നീ തിരഞ്ഞെ
ടുത്ത നഗരത്തിലേക്കും നിന്റെ നാമ
ത്തിന്നു ഞാൻ പണിതിരിക്കുന്ന ഈ ആ
ലയത്തിലേക്കും തിരിഞ്ഞു യഹോവയോടു
പ്രാർത്ഥിച്ചാൽ നീ സ്വർഗ്ഗത്തിൽ അവ 45
രുടെ പ്രാർത്ഥനയും യാചനയും കേട്ടു അ
വൎക്കു ന്യായം പാലിച്ചുകൊടുക്കേണമേ.
അവർ നിന്നോടു പാപം ചെയ്കയും — 46
പാപം ചെയ്യാത്ത മനുഷ്യൻ ഇല്ലല്ലോ —
നീ അവരോടു കോപിച്ചു അവരെ ശത്രു
വിന്നു ഏല്പിക്കയും അവർ അവരെ ദൂര
ത്തോ സമീപത്തോ ഉള്ള ശത്രുവിന്റെ
ദേശത്തേക്കു ബദ്ധരാക്കി കൊണ്ടുപോക
യും ചെയ്യുാൽ അവരെ പിടിച്ചു കൊണ്ടു 47
പോയിരിക്കുന്ന ദേശത്തുവെച്ചു അവർ
ഉണർന്നു മനംതിരിഞ്ഞു, അവരെ ബദ്ധ
രായി കൊണ്ടുപോയ ദേശത്തുവെച്ചു:
ഞങ്ങൾ പാപംചെയ്തു അകൃത്യവും ദുഷ്ടത
യും പ്രവർത്തിച്ചിരിക്കുന്നു എന്നു പറഞ്ഞു
നിന്നോടു യാചിക്കയും അവരെ പി 48
ടിച്ചു കൊണ്ടുപോയ ശത്രുക്കളുടെ ദേശ
ത്തുവെച്ചു അവർ പൂർണ്ണഹൃദയത്തോടും പൂ
ൎണ്ണമനസ്സോടുംകൂടെ നിങ്കലേക്കു തിരിഞ്ഞു,
നീ അവരുടെ പിതാക്കന്മാൎക്കു കൊടുത്ത
ദേശത്തേക്കും നീ തിരഞ്ഞെടുത്ത നഗര
ത്തിങ്കലേക്കും ഞാൻ നിന്റെ നാമത്തിന്നു
പണിതിരിക്കുന്ന ഈ ആലയത്തിങ്കലേക്കും
നോക്കി നിന്നോടു പ്രാർത്ഥിക്കയും ചെ
യ്യുാൽ നീ നിന്റെ വാസസ്ഥലമായ 49
സ്വർഗ്ഗത്തിൽ അവരുടെ പ്രാർത്ഥനയും
യാചനയും കേട്ടു അവൎക്കു ന്യായം പാലിച്ചു
കൊടുത്തു, നിന്നോടു പാപം ചെയ്ത 50
നിന്റെ ജനത്തോടു, അവർ നിന്നോടു

ചെയ്ത ദോഷങ്ങളൊക്കെയും ക്ഷമിക്കയും
അവരെ ബദ്ധന്മാരായി കൊണ്ടുപോയ
വൎക്ക അവരോടു കരുണ തോന്നത്തക്കവ
ണ്ണം അവൎക്ക അവരോടു കരുണ ലഭിക്കുമാ
51 റാക്കുകയും ചെയ്യേണമേ. അവർ മിസ്ര
യീം എന്ന ഇരിമ്പുലയുടെ നടുവിൽനിന്ന
നീ കൊണ്ടുവന്ന നിന്റെ ജനവും നിന്റെ
52 അവകാശവും ആകുന്നുവല്ലോ. അവർ
നിന്നെ വിളിച്ചപേക്ഷിക്കുമ്പോൾ ഒക്കെ
യും നീ കേൾക്കേണ്ടതിന്ന അടിയന്റെ
യാചനയും നിന്റെ ജനമായ യിസ്രാ
യേലിന്റെ യാചനയും തൃക്കൺപാൎത്ത
53 രുളേണമേ. കൎത്താവായ യഹോവേ,
നീ ഞങ്ങളുടെ പിതാക്കന്മാരെ മിസ്രയീ
മിൽനിന്ന കൊണ്ടുവന്നപ്പോൾ നിന്റെ
ദാസനായ മോശെമുഖാന്തരം അരുളിച്ചെ
യ്തതുപോലെ ഭൂമിയിലെ സകലജാതിക
ളിൽനിന്നും നീ അവരെ നിനക്ക അവ
കാശമായി വേറുതിരിച്ചുവല്ലോ.
54 ശലോമോൻ യഹോവയോടു ഈ പ്രാ
ൎത്ഥനയും യാചനയും എല്ലാം കഴിച്ചു
തീൎന്നശേഷം അവൻ യഹോവയുടെ യാ
ഗപീഠത്തിൻമുമ്പിൽ മുഴങ്കാൽ കുത്തിയി
രുന്നതും കൈ ആകാശത്തേക്ക മലൎത്തി
55 യിരുന്നതും വിട്ടു എഴുന്നേറ്റു. അവൻ
നിന്നുകൊണ്ടു യിസ്രായേൽസഭയെ ഒക്കെ
യും ഉച്ചത്തിൽ ആശീൎവ്വദിച്ചു പറഞ്ഞതു
56 എന്തെന്നാൽ: താൻ വാഗ്ദാനം ചെയ്തതു
പോലെ ഒക്കെയും തന്റെ ജനമായ
യിസ്രായേലിന്ന സ്വസ്ഥത നൽകിയിരി
ക്കുന്ന യഹോവ വാഴ്ത്തപ്പെട്ടവൻ; അവൻ
തന്റെ ദാസനായ മോശെമുഖാന്തരം അ
രുളിച്ചെയ്ത അവന്റെ നല്ല വാഗ്ദാനങ്ങ
ളെല്ലാററിലുംവെച്ചു ഒന്നെങ്കിലും നിഷ്ഫ
57 ലമായിട്ടില്ലല്ലോ. നമ്മുടെ ദൈവമായ
യഹോവ നമ്മുടെ പിതാക്കന്മാരോടുകൂടെ
ഇരുന്നതുപോലെ നമ്മോടുകൂടെയും ഇരി
ക്കുമാറാകട്ടെ; അവൻ നമ്മെ കൈവിട്ടു
കയോ ഉപേക്ഷിക്കയോ ചെയ്യരുതേ.
നാം അവന്റെ എല്ലാവഴികളിലും നട 58
ക്കേണ്ടതിന്നും അവൻ നമ്മുടെ പിതാക്ക
ന്മാരോടു കല്പിച്ച അവന്റെ കല്പനകളും
ചട്ടങ്ങളും വിധികളും പ്രമാണിച്ചു നട
ക്കേണ്ടതിന്നും നമ്മുടെ ഹൃദയത്തെ തങ്ക
ലേക്ക ചായുമാറാക്കട്ടെ. യഹോവ തന്നേ 59
ദൈവം; മറെറാരുത്തനുമില്ല എന്ന ഭൂമിയി
ലെ സകലജാതികളും അറിയേണ്ടതിന്ന
അവൻ തന്റെ ദാസന്നും തന്റെ ജന 60
മായ യിസ്രായേലിന്നും അന്നന്ന ആവശ്യ
മുള്ളതുപോലെ ന്യായം പാലിച്ചുകൊടു
പ്പാൻ തക്കവണ്ണം ഞാൻ യഹോവയുടെ
മുമ്പാകെ അപേക്ഷിച്ചിരിക്കുന്ന എന്റെ
ഈ വചനങ്ങൾ രാവും പകലും നമ്മുടെ
ദൈവമായ യഹോവയുടെ സന്നിധാന
ത്തിൽ ഇരിക്കുമാറാകട്ടെ. ആകയാൽ 61
ഇന്നുള്ളതുപോലെ നിങ്ങൾ അവന്റെ
ചട്ടങ്ങൾ അനുസരിച്ചുനടപ്പാനും അവ
ന്റെ കല്പനകൾ പ്രമാണിപ്പാനും നിങ്ങ
ളുടെ ഹൃദയം നമ്മുടെ ദൈവമായ യഹോ
വയിങ്കൽ ഏകാഗ്രമായിരിക്കട്ടെ. പിന്നെ 62
രാജാവും എല്ലായിസ്രായേലും യഹോ
വയുടെ സന്നിധിയിൽ യാഗം കഴിച്ചു.
ശലോമോൻ യഹോവെക്ക ഇരുപത്തീരാ 63
യിരം കാളയെയും ലക്ഷത്തിരുപതിനാ
യിരം ആടിനെയും സമാധാനയാഗമാ
യിട്ടു അൎപ്പിച്ചു. ഇങ്ങനെ രാജാവും യി
സ്രായേൽമക്കളൊക്കെയും യഹോവയുടെ
ആലയത്തെ പ്രതിഷ്ഠിച്ചു. യഹോവയു 64
ടെ സന്നിധിയിൽ ഉണ്ടായിരുന്ന താമ്ര
യാഗപീഠം ഹോമയാഗം, ഭോജനയാഗം,
സമാധാനയാഗങ്ങളുടെ മേദസ്സ് എന്നിവ
കൊള്ളുന്നതിന്ന പോരാതിരുന്നതുകൊണ്ടു
രാജാവു അന്ന യഹോവയുടെ ആലയത്തി
ന്റെ മുമ്പിലുള്ള പ്രാകാരത്തിന്റെ മദ്ധ്യ

ഭാഗം ശുദ്ധീകരിച്ചു അവിടെ ഹോമയാഗ
വും ഭോജനയാഗവും സമാധാനയാഗങ്ങ
65 ളുടെ മേദസ്സും അൎപ്പിച്ചു. ശലോമോനും
അവനോടുകൂടെ ഹമാത്തിന്റെ അതിർ
മുതൽ മിസ്രയീംതോടുവരെയുമുള്ള എല്ലായി
സ്രായേലും വലിയോരു സഭയായി ആ
സമയത്തു നമ്മുടെ ദൈവമായ യഹോവ
യുടെ സന്നിധിയിൽ ഏഴ ദിവസവും
പിന്നെയും ഏഴ ദിവസവും ഇങ്ങനെ
പതിന്നാലു ദിവസം ഉത്സവം ആചരിച്ചു.
66 എട്ടാം ദിവസം അവൻ ജനത്തെ വിട്ട
യച്ചു; അവർ രാജാവിനെ അഭിനന്ദിച്ചു,
യഹോവ തന്റെ ദാസനായ ദാവീദിന്നും
തന്റെ ജനമായ യിസ്രായേലിന്നും ചെയ്തു
എല്ലാനന്മയെയും കുറിച്ചു സന്തോഷവും
ആനന്ദവുമുള്ളവരായി തങ്ങളുടെ കൂടാര
ങ്ങളിലേക്കു പോയി.

## ൯. അദ്ധ്യായം.

യഹോവയുടെ ആലയവും രാജധാനിയും
മററും തനിക്കു ഉണ്ടാക്കുവാൻ മനസ്സും താ
ല്പൎയ്യവും ഉണ്ടായിരുന്നതൊക്കെയും ശലോ
2 മോൻ പണിതുതീൎന്നശേഷം യഹോവ
ഗിബെയോനിൽവെച്ചു ശലോമോന്നു പ്ര
ത്യക്ഷനായതുപോലെ രണ്ടാം പ്രാവശ്യവും
3 അവന്നു പ്രത്യക്ഷനായി. യഹോവ
അവനോടു അരുളിച്ചെയ്തതെന്തെന്നാൽ:
നീ എന്റെ മുമ്പാകെ കഴിച്ചിരിക്കുന്ന
നിന്റെ പ്രാൎത്ഥനയും യാചനയും ഞാൻ
കേട്ടു; നീ പണിതിരിക്കുന്ന ഈ ആലയ
ത്തെ എന്റെ നാമം അതിൽ എന്നേക്കും
സ്ഥാപിപ്പാൻ തക്കവണ്ണം ഞാൻ വിശുദ്ധീ
കരിച്ചിരിക്കുന്നു; എന്റെ കണ്ണും ഹൃദ
യവും എല്ലായ്പോഴും അവിടെ ഇരിക്കും.
4 ഞാൻ നിന്നോടു കല്പിച്ചതൊക്കെയും ചെ
യ്യാൻ തക്കവണ്ണം എന്റെ മുമ്പാകെ ഹൃദ
യനിൎമ്മലതയോടും പരമാൎത്ഥതയോടുംകൂ
ടെ നിന്റെ അപ്പനായ ദാവീദ് നടന്ന
തുപോലെ നടക്കുകയും എന്റെ ചട്ടങ്ങളും
വിധികളും പ്രമാണിക്കയും ചെയ്താൽ
യിസ്രായേലിന്റെ രാജാസനത്തിൽ ഇരി 5
പ്പാൻ ഒരു പുരുഷൻ നിനക്കു ഇല്ലാതെ
പോകയില്ല എന്നു ഞാൻ നിന്റെ അപ്പ
നായ ദാവീദിനോടു അരുളിച്ചെയ്തതുപോ
ലെ യിസ്രായേലിലുള്ള നിന്റെ രാജത്വ
ത്തിന്റെ സിംഹാസനം ഞാൻ എന്നേക്കും
സ്ഥിരമാക്കും. നിങ്ങളോ നിങ്ങളുടെ പുത്ര 6
ന്മാരോ എന്നെ വിട്ടുമാറി നിങ്ങളുടെ
മുമ്പിൽ വെച്ചിരിക്കുന്ന എന്റെ കല്പന
കളും ചട്ടങ്ങളും പ്രമാണിക്കാതെ ചെന്നു
അന്യദൈവങ്ങളെ സെവിച്ചു നമസ്കരി
ച്ചാൽ ഞാൻ യിസ്രായേലിന്നു കൊടുത്തി 7
രിക്കുന്ന ദേശത്തുനിന്നു അവരെ പറിച്ചു
കളയും; എന്റെ നാമത്തിന്നു വേണ്ടി
ഞാൻ വിശുദ്ധീകരിച്ചിരിക്കുന്ന ഈ ആല
യവും ഞാൻ എന്റെ മുമ്പിൽനിന്നു നീക്കി
ക്കളയും; യിസ്രായേൽ സകലജാതികളു
ടെയും ഇടയിൽ പഴഞ്ചൊല്ലും പരിഹാ
സവും ആയിരിക്കും. ഈ ആലയം 8
എത്ര ഉന്നതമായിരുന്നാലും കടന്നുപോ
കുന്ന ഏവനും അതിനെ കണ്ടു സ്തംഭിച്ചു
ചൂളകുത്തി: യഹോവ ഈ ദേശത്തിന്നും
ഈ ആലയത്തിന്നും ഇങ്ങനെ വരുത്തിയ
തു എന്തു എന്നു ചോദിക്കും. അവർ തങ്ങ 9
ളുടെ പിതാക്കന്മാരെ മിസ്രയീംദേശത്തുനി
ന്നു കൊണ്ടുവന്ന തങ്ങളുടെ ദൈവമായ
യഹോവയെ ഉപേക്ഷിക്കയും അന്യദൈ
വങ്ങളോടു ചേൎന്നു അവയെ നമസ്കരിച്ചു
സേവിക്കയും ചെയ്കകൊണ്ടു യഹോവ ഈ
അനൎത്ഥം ഒക്കെയും അവൎക്കു വരുത്തിയി
രിക്കുന്നു എന്നു അതിന്നു ഉത്തരം പറയും.
ശലോമോൻ യഹോവയുടെ ആലയം, 10
രാജധാനി എന്നീ രണ്ടു ഭവനവും
ഇരുപതു സംവത്സരംകൊണ്ടു പണി

11 തദശേഷം സോർരാജാവായ ഹീരാം
ശലോമോന്നു അവന്റെ ഇഷ്ടംപോലെ
ഒക്കെയും ദേവദാരുവും സരളമരവും സ്വ
ൎണ്ണവും കൊടുത്തിരുന്നതുകൊണ്ടു ശലോ
മോൻരാജാവ് ഹീരാമിന്നു ഗലീലദേശത്തു
12 ഇരുപതു പട്ടണം കൊടുത്തു. ശലോ
മോൻ ഹീരാമിന്നു കൊടുത്ത പട്ടണങ്ങളെ
കാണേണ്ടതിന്നു അവൻ സോരിൽനിന്നു
വന്നു; എന്നാൽ അവ അവന്നു ബോധി
13 ച്ചില്ല. സഹോദരാ, നീ എനിക്കു തന്ന
ഈ പട്ടണങ്ങൾ എന്തു എന്നു അവൻ പറ
ഞ്ഞു. അവെക്കു ഇന്നുവരെയും കാബൂൽ
14 ദേശം എന്നു പേരായിരിക്കുന്നു. ഹീരാ
മോ രാജാവിന്നു നൂററിരുപതു താലന്തു
പൊന്നു കൊടുത്തയച്ചു.
15 ശലോമോൻരാജാവു യഹോവയുടെ
ആലയം, അരമന, മില്ലോ, യെരുശലേമി
ന്റെ മതിൽ, ഹാസോർ, മെഗിദ്ദോ, ഗേ
സെർ എന്നിവ പണിയേണ്ടതിന്നു ഊഴിയ
16 വേല ചെയ്യിച്ച വിവരം: മിസ്രയീംരാജാ
വായ ഫറവോൻ ചെന്നു, ഗേസെർ പി
ടിച്ചു തീവെച്ചു ചുട്ടുകളഞ്ഞു, അതിൽ പാ
ൎത്തിരുന്ന കനാന്യരെ കൊന്നു, അതിനെ
ശലോമോന്റെ ഭാൎയ്യയായ തന്റെ മകൾക്കു
17 സ്ത്രീധനമായി കൊടുത്തിരുന്നു. അങ്ങനെ
ശലോമോൻ ഗേസെരും താഴത്തെ ബേ
18 ത്ത്-ഹോരോനും ബാലാത്തും ദേശത്തിലെ
19 മരുഭൂമിയിലുള്ള തദ്മോരും ശലോമോന്നു
ഉണ്ടായിരുന്ന സകലസംഭാരനഗരങ്ങളും
രഥനഗരങ്ങളും കുതിരച്ചേവകൎക്കുള്ള പട്ട
ണങ്ങളും ശലോമോൻ യെരുശലേമിലും
ലെബാനോനിലും തന്റെ രാജ്യത്തിൽ
എല്ലാടവും പണിവാൻ ആഗ്രഹിച്ചതൊ
20 ക്കെയും പണിതു. അമോൎയ്യർ, ഹിത്യർ,
പെരിസ്യർ, ഹിവ്യർ, യെബൂസ്യർ എന്നി
ങ്ങനെ യിസ്രായേൽമക്കളിൽ ഉൾപ്പെടാത്ത
21 ശേഷിപ്പുള്ള സകലജാതിയെയും യിസ്രാ
യേൽമക്കൾക്കു നിൎമ്മൂലമാക്കുവാൻ കഴിയാ
തെ പിന്നീട്ടു ദേശത്തു ശേഷിച്ചിരുന്ന
അവരുടെ മക്കളെയും ശലോമോൻ ഊഴിയ
വേലക്കാരാക്കി; അവർ ഇന്നുവരെ അങ്ങ
നെ ഇരിക്കുന്നു. യിസ്രായേൽമക്കളിൽനി 22
ന്നോ ശലോമോൻ ആരെയും ദാസ്യവേ
ലെക്കാക്കിയില്ല; അവർ അവന്റെ യോ
ദ്ധാക്കളും ഭൃത്യന്മാരും പ്രഭുക്കന്മാരും പട
നായകന്മാരും അവന്റെ രഥങ്ങൾക്കും
കുതിരച്ചേവകൎക്കും അധിപതിമാരും ആയി
രുന്നു. അഞ്ഞൂററമ്പതുപേർ ശലോമോ 23
ന്റെ വേലയെടുത്ത ജനത്തിന്നു മേധാ
വികളായ മേലുദ്യോഗസ്ഥന്മാരായിരുന്നു.
ഫറവോന്റെ മകൾ ദാവീദിന്റെ നഗര 24
ത്തിൽനിന്നു ശലോമോൻ അവൾക്കുവേണ്ടി
പണിതിരുന്ന അരമനയിൽ പാൎപ്പാൻ
വന്നശേഷം അവൻ മില്ലോ പണിതു.
ശലോമോൻ യഹോവെക്കു പണിതിരുന്ന 25
യാഗപീഠത്തിന്മേൽ അവൻ ആണ്ടിൽ
മൂന്നു പ്രാവശ്യം ഹോമയാഗങ്ങളും സമാ
ധാനയാഗങ്ങളും അൎപ്പിച്ചു യഹോവയുടെ
സന്നിധിയിൽ ധൂപം കാട്ടും. ഇങ്ങനെ
അവൻ യഹോവയുടെ ആലയം തീൎത്തു.
ശലോമോൻരാജാവു എദോംദേശത്തു 26
ചെങ്കടല്കരയിൽ ഏലോത്തിന്നു സമീപ
ത്തുള്ള എസ്യോൻ-ഗേബെരിൽവെച്ചു കപ്പ
ലുകൾ പണിതു. ആ കപ്പലുകളിൽ ശലോ 27
മോന്റെ ദാസന്മാരോടുകൂടെ ഹീരാം
സമുദ്രപരിചയമുള്ള കപ്പല്ക്കാരായ തന്റെ
ദാസന്മാരെ അയച്ചു. അവർ ഓഫീരി 28
ലേക്കു ചെന്നു അവിടെനിന്നു നാനൂററി
രുപതു താലന്തു പൊന്നു ശലോമോൻ
രാജാവിന്റെ അടുക്കൽ കൊണ്ടുവന്നു.

## ൧൦. അദ്ധ്യായം.

ശെബാരാജ്ഞി യഹോവയുടെ നാമം
സംബന്ധിച്ചു ശലോമോന്നുള്ള കീൎത്തി കേ

ട്ടിട്ടു കടമൊഴികളാൽ അവനെ പരീക്ഷി
2 ക്കേണ്ടതിന്നു വന്നു. അവൾ അതിമഹ
ത്തായ പരിവാരത്തോടും സുഗന്ധവ
ൎഗ്ഗവും അനവധി പൊന്നും രത്നവും ചുമ
ന്ന ഒട്ടകങ്ങളോടുംകൂടെ യെരൂശലേമിൽ
വന്നു; അവൾ ശലോമോന്റെ അടുക്കൽ
വന്നശേഷം തന്റെ മനോരഥമൊക്കെയും
3 അവനോടു പ്രസ്താവിച്ചു. അവളുടെ സക
ലചോദ്യങ്ങൾക്കും ശലോമോൻ സമാധാ
നം പറഞ്ഞു. സമാധാനം പറവാൻ കഴി
യാതെ ഒന്നും രാജാവിന്നു മറപൊരുളാ
4 യിരുന്നില്ല. ശെബാരാജ്ഞി ശലോമോ
ന്റെ സകലജ്ഞാനവും അവൻ പണിത
5 അരമനയും അവന്റെ മേശയിലെ ഭക്ഷ
ണവും അവന്റെ ഭൃത്യന്മാരുടെ ഇരിപ്പും
അവന്റെ ശുശ്രൂഷകന്മാരുടെ നിലയും
അവരുടെ ഉടുപ്പും അവന്റെ പാനപാ
ത്രവാഹകന്മാരെയും യഹോവയുടെ ആ
ലയത്തിലേക്കുള്ള അവന്റെ എഴുന്നെള്ള
6 ത്തും കണ്ടിട്ടു അമ്പരന്നുപോയി. അവൾ
രാജാവിനോടു പറഞ്ഞതു എന്തെന്നാൽ:
നിന്റെ കാൎയ്യങ്ങളെയും ജ്ഞാനത്തെയും
കുറിച്ചു ഞാൻ എന്റെ ദേശത്തുവെച്ചു കേട്ട
7 വൎത്തമാനം സത്യം തന്നേ. ഞാൻ വന്നു
എന്റെ കണ്ണുകൊണ്ടു കാണുന്നതുവരെ
ആ വൎത്തമാനം വിശ്വസിച്ചില്ല. എന്നാൽ
പാതിപോലും ഞാൻ അറിഞ്ഞിരുന്നില്ല.
ഞാൻ കേട്ട കീൎത്തിയെക്കാൾ നിന്റെ
ജ്ഞാനവും ധനവും അധികമാകുന്നു.
8 നിന്റെ ഭാൎയ്യമാർ ഭാഗ്യവതികൾ; നിന്റെ
മുമ്പിൽ എപ്പോഴും നിന്നു നിന്റെ ജ്ഞാ
നം കേൾക്കുന്ന ഈ നിന്റെ ഭൃത്യന്മാരും
9 ഭാഗ്യവാന്മാർ. നിന്നെ യിസ്രായേലിന്റെ
രാജാസനത്തിൽ ഇരുത്തുവാൻ നിന്നിൽ
പ്രസാദിച്ച നിന്റെ ദൈവമായ യഹോ
വ വാഴ്ത്തപ്പെട്ടവൻ; യഹോവ യിസ്രായേ
ലിനെ എന്നേക്കും സ്നേഹിക്കകൊണ്ടു നീ
തിയും ന്യായവും നടത്തേണ്ടതിന്നു നിന്നെ
രാജാവാക്കിയിരിക്കുന്നു. അവൾ രാജാ 10
വിന്നു നൂററിരുപതു താലന്ത് പൊന്നും
അനവധി സുഗന്ധവൎഗ്ഗവും രത്നവും കൊ
ടുത്തു; ശെബാരാജ്ഞി ശലോമോൻരാജാ
വിന്നു കൊടുത്ത സുഗന്ധവൎഗ്ഗംപോലെ
അത്ര വളരെ പിന്നെ ഒരിക്കലും വന്നി
ട്ടില്ല. ഓഫീരിൽനിന്നു പൊന്നു കൊണ്ടു 11
വന്ന ഹീരാമിന്റെ കപ്പലുകൾ ഓഫീരിൽ
നിന്നു അനവധി ചന്ദനവും രത്നവും
കൊണ്ടുവന്നു. രാജാവു ചന്ദനംകൊണ്ടു 12
യഹോവയുടെ ആലയത്തിന്നും രാജധാ
നിക്കും അഴികളും സംഗീതക്കാൎക്കു കിന്നു
രങ്ങളും വീണകളും ഉണ്ടാക്കി; അങ്ങനെ
യുള്ള ചന്ദനമരം ഇന്നുവരെ വന്നിട്ടില്ല,
കണ്ടിട്ടുമില്ല. ശലോമോൻരാജാവു സ്വമേ 13
ധയാ ശെബാരാജ്ഞിക്കു രാജോചിതം
പോലെ കൊടുത്തതുകൂടാതെ അവൾ
ആഗ്രഹിച്ചു ചോദിച്ചതുമെല്ലാം ശലോ
മോൻരാജാവു അവൾക്കു കൊടുത്തു. അങ്ങ
നെ അവൾ തന്റെ ഭൃത്യന്മാരുമായി
സ്വദേശത്തേക്കു മടങ്ങിപ്പോയി.

ശലോമോന്നു സഞ്ചാരവ്യാപാരികളാ 14
ലും വൎത്തകന്മാരുടെ കച്ചവടത്താലും സമ്മി
ശ്രജാതികളുടെ സകലരാജാക്കന്മാരാലും
ദേശാധിപതിമാരാലും വന്നതു കൂടാ
തെ ആണ്ടുതോറും വന്ന പൊന്നിന്റെ 15
തൂക്കം അറുനൂററുപത്താറു താലന്താ
യിരുന്നു. ശലോമോൻരാജാവു, അടി 16
ച്ചുപരത്തിയ പൊന്നുകൊണ്ടു ഇരുനൂറു
വൻപരിച ഉണ്ടാക്കി; ഓരോ പരി
ചെക്കു അറുനൂറു ശേക്കെൽ പൊന്നു ചെല
വായി. അടിച്ചുപരത്തിയ പൊന്നുകൊണ്ടു 17
അവൻ മുന്നൂറു ചെറുപരിചയും ഉണ്ടാ
ക്കി; ഓരോ ചെറുപരിചെക്കു മൂന്നു മാനേ
പൊന്നു ചെലവായി; അവയെ രാജാവു
ലെബാനോൻവനഗൃഹത്തിൽ വെച്ചു.

യിസ്രായേൽ സ്വദേശം വിട്ടു അശ്ശൂരിലേക്കു
പോകേണ്ടിവന്നു; ഇന്നുവരെ അവിടെ
24 ഇരിക്കുന്നു. അശ്ശൂർരാജാവു ബാബേൽ,
കൂഥാ, അവ്വാ, ഹമാത്ത്, സെഫർവ്വയീം
എന്നിവിടങ്ങളിൽനിന്നു ആളുകളെ വരു
ത്തി യിസ്രായേൽമക്കൾക്കു പകരം ശമൎയ്യാ
പട്ടണങ്ങളിൽ പാൎപ്പിച്ചു; അവർ ശമൎയ്യ
കൈവശമാക്കി അതിന്റെ പട്ടണങ്ങ
25 ളിൽ പാൎത്തു. അവർ അവിടെ പാൎപ്പാൻ
തുടങ്ങിയപ്പോൾ യഹോവയെ ഭജിച്ചില്ല;
അതുകൊണ്ടു യഹോവ അവരുടെ ഇട
യിൽ സിംഹങ്ങളെ അയച്ചു; അവ അവ
26 രിൽ ചിലരെ കൊന്നുകളഞ്ഞു. അപ്പോൾ
അവർ അശ്ശൂർരാജാവിനെ അറിയിച്ചതു:
നീ കുടിനീക്കി ശമൎയ്യപട്ടണങ്ങളിൽ പാ
ൎപ്പിച്ച ജാതികൾ ആ ദേശത്തിലെ ദൈവ
ത്തിന്റെ മാൎഗ്ഗം അറിയായ്കകൊണ്ടു അവൻ
അവരുടെ ഇടയിൽ സിംഹങ്ങളെ അയച്ചു;
അവർ ആ ദേശത്തിലെ ദൈവത്തിന്റെ
മാൎഗ്ഗം അറിയായ്കയാൽ അവ അവരെ
27 കൊന്നുകളയുന്നു. അതിന്നു അശ്ശൂർ
രാജാവു: നിങ്ങൾ അവിടെനിന്നു കൊണ്ടു
വന്ന പുരോഹിതന്മാരിൽ ഒരുത്തനെ
അവിടേക്കു കൊണ്ടുപോകുവിൻ; അവർ
ചെന്നു അവിടെ പാൎക്കയും അവർ ആ
ദേശത്തെ ദൈവത്തിന്റെ മാൎഗ്ഗം അവരെ
ഉപദേശിക്കയും ചെയ്യട്ടെ എന്നു കല്പിച്ചു.
28 അങ്ങനെ അവർ ശമൎയ്യയിൽനിന്നു കൊണ്ടു
പോയിരുന്ന പുരോഹിതന്മാരിൽ ഒരു
ത്തൻ വന്നു ബേഥേലിൽ പാൎത്തു; യഹോ
വയെ ഭജിക്കേണ്ടുന്ന വിധം അവൎക്കു ഉപ
29 ദേശിച്ചുകൊടുത്തു. എങ്കിലും അതതു ജാതി
താന്താന്റെ ദേവന്മാരെ ഉണ്ടാക്കി, ഓരോ
ജാതി പാൎത്തുവന്ന പട്ടണങ്ങളിൽ ശമൎയ്യർ
ഉണ്ടാക്കിയിരുന്ന പൂജാഗിരിക്ഷേത്രങ്ങ
30 ളിൽ പ്രതിഷ്ഠിച്ചു. ബാബേൽകാർ സുക്കോ
ത്ത്-ബെനോത്തിനെ ഉണ്ടാക്കി; കൂഥ
ക്കാർ നേർഗ്ഗാലിനെ ഉണ്ടാക്കി; ഹമാ
ത്ത്കാർ അശീമയെ ഉണ്ടാക്കി; അവ്വ 31
ക്കാർ നിബ്ഹസിനെയും തൎത്തക്കിനെയും
ഉണ്ടാക്കി; സെഫർവ്വക്കാർ സെഫർവ്വയീം
ദേവന്മാരായ അദ്രമേലെക്കിന്നും അനമേ
ലെക്കിന്നും തങ്ങളുടെ മക്കളെ അഗ്നിപ്ര
വേശനം ചെയ്യിച്ചു. അവർ യഹോ 32
വയെ ഭജിക്കയും തങ്ങളുടെ ഇടയിൽനിന്നു
തന്നേ പൂജാഗിരിപുരോഹിതന്മാരെ നിയ
മിക്കയും അവർ അവൎക്കു വേണ്ടി പൂജാഗി
രിക്ഷേത്രങ്ങളിൽ യാഗംകഴിക്കയും ചെയ്യും.
അങ്ങനെ അവർ യഹോവയെ ഭജി 33
ക്കയും തങ്ങൾ വിട്ടു പുറപ്പെട്ടുപോന്ന
ജാതികളുടെ മൎയ്യാദപ്രകാരം സ്വന്തദേവ
ന്മാരെ സേവിക്കയും ചെയ്തുപോന്നു.
ഇന്നുവരെയും അവർ മുമ്പിലത്തെ മൎയ്യാദ 34
പ്രകാരം തന്നേ ചെയ്യുന്നു; യഹോവയെ
ഭജിക്കുന്നില്ല; തങ്ങളുടെ സ്വന്തചട്ടങ്ങ
ളെയും മാൎഗ്ഗവിധികളെയും ആകട്ടെ,
യഹോവ യിസ്രായേൽ എന്നു പേർവിളിച്ച
യാക്കോബിന്റെ മക്കളോടു കല്പിച്ച ന്യാ
യപ്രമാണത്തെയും കല്പനയെയുമാകട്ടെ
അനുസരിച്ചുനടക്കുന്നതുമില്ല. യഹോവ 35
അവരോടു ഒരു നിയമം ചെയ്തു കല്പിച്ചതു
എന്തെന്നാൽ: നിങ്ങൾ അന്യദൈവങ്ങളെ
ഭജിക്കയും അവെക്കു യാഗം കഴിക്കയും
ചെയ്യാതെ നിങ്ങളെ മഹാശക്തികൊ 36
ണ്ടും നീട്ടിയ ഭുജംകൊണ്ടും മിസ്രയീംദേ
ശത്തുനിന്നു കൊണ്ടുവന്ന യഹോവയെ
മാത്രം ഭജിക്കയും അവനെ മാത്രം നമ
സ്കരിക്കയും അവന്നു മാത്രം യാഗം കഴി
ക്കയും വേണം. അവൻ നിങ്ങൾക്കു 37
എഴുതിത്തന്ന ചട്ടങ്ങളെയും ന്യായങ്ങളെ
യും ന്യായപ്രമാണത്തെയും കല്പനയെയും
നിങ്ങൾ എല്ലാനാളും പ്രമാണിച്ചുനടക്കേ
ണം; അന്യദൈവങ്ങളെ ഭജിക്കരുതു.
ഞാൻ നിങ്ങളോടു ചെയ്ത നിയമം നിങ്ങൾ 38

മറക്കരുതു; അന്യദൈവങ്ങളെ ഭജിക്കയുമ
39 രുതു. നിങ്ങളുടെ ദൈവമായ യഹോവ
യെ മാത്രം നിങ്ങൾ ഭജിക്കേണം; എന്നാൽ
അവൻ നിങ്ങളെ നിങ്ങളുടെ സകലശ
ത്രുക്കളുടെയും കയ്യിൽനിന്നു വിടുവിക്കും.
40 എങ്കിലും അവർ കേൾക്കാതെ തങ്ങളുടെ
പണ്ടത്തെ മൎയ്യാദ അനുസരിച്ചുനടന്നു.
41 അങ്ങനെ ഈ ജാതികൾ യഹോവയെ
ഭജിക്കയും തങ്ങളുടെ വിഗ്രഹങ്ങളെ സേ
വിക്കയും ചെയ്തു; പിതാക്കന്മാർ ചെയ്തതു
പോലെ പുത്രന്മാരും പൌത്രന്മാരും ഇന്നു
വരെ ചെയ്തുവരുന്നു.

## ൧൮. അദ്ധ്യായം.

യിസ്രായേൽരാജാവായ ഏലയുടെ മക
നായ ഹോശേയയുടെ മൂന്നാം ആണ്ടിൽ
യെഹൂദാരാജാവായ ആഹാസിന്റെ
2 മകൻ ഹിസ്കീയാവു രാജാവായി. അവൻ
വാഴ്ച തുടങ്ങിയപ്പോൾ അവന്നു ഇരുപ
ത്തഞ്ചു വയസ്സായിരുന്നു; അവൻ യെരു
ശലേമിൽ ഇരുപത്തൊമ്പതു സംവത്സരം
വാണു. അവന്റെ അമ്മെക്കു അബി
എന്നു പേർ; അവൾ സെഖൎയ്യാവിന്റെ
3 മകൾ ആയിരുന്നു. അവൻ തന്റെ
പിതാവായ ദാവീദ് ചെയ്തതുപോലെ
ഒക്കെയും യഹോവെക്കു പ്രസാദമായുള്ളതു
4 ചെയ്തു. അവൻ പൂജാഗിരികളെ നീക്കി
വിഗ്രഹസ്തംഭങ്ങളെ തകൎത്തു അശേരാപ്ര
തിഷ്ഠയെ വെട്ടിമുറിച്ചു മോശെ ഉണ്ടാ
ക്കിയ താമ്രസൎപ്പത്തെയും ഉടെച്ചുകളഞ്ഞു;
ആ കാലംവരെ യിസ്രായേൽമക്കൾ
അതിന്നു ധൂപം കാട്ടിവന്നു; അതിന്നു നെ
5 ഹുഷ്ഠാൻ എന്നു പേരായിരുന്നു. അവൻ
യിസ്രായേലിന്റെ ദൈവമായ യഹോ
വയിൽ ആശ്രയിച്ചു; അവന്നു മുമ്പും
പിമ്പും ഉണ്ടായിരുന്ന സകലയെഹൂദാരാ
ജാക്കന്മാരിലും ആരും അവനോടു തുല്യ
നായിരുന്നില്ല. അവൻ യഹോവയോടു 6
ചേൎന്നിരുന്നു അവനെ വിട്ടു പിന്മാറാതെ
യഹോവ മോശെയോടു കല്പിച്ച അവ
ന്റെ കല്പനകളെ പ്രമാണിച്ചുനടന്നു.
യഹോവ അവനോടുകൂടെ ഉണ്ടായിരുന്നു; 7
അവൻ ചെന്നേടത്തൊക്കെയും കൃതാൎത്ഥ
നായ്വന്നു; അവൻ അശ്ശൂർരാജാവിനോടു
മത്സരിച്ചു അവനെ സേവിക്കാതിരുന്നു.
അവൻ ഫെലിസ്ത്യരെ ഗസ്സയോളം തോ 8
ല്പിച്ചു; കാവല്ക്കാരുടെ ഗോപുരംമുതൽ ഉറ
പ്പുള്ള പട്ടണംവരെയുള്ള അതിന്റെ
പ്രദേശത്തെ ശൂന്യമാക്കിക്കളഞ്ഞു. യിസ്രാ 9
യേൽരാജാവായ ഏലയുടെ മകൻ ഹോ
ശേയയുടെ ഏഴാം ആണ്ടായി ഹിസ്കീയാ
രാജാവിന്റെ നാലാം ആണ്ടിൽ അശ്ശൂർ
രാജാവായ ശല്മനേസെർ ശമൎയ്യയുടെ
നേരെ പുറപ്പെട്ടുവന്നു അതിനെ നിരോ
ധിച്ചു. മൂന്നു സംവത്സരം കഴിഞ്ഞ 10
ശേഷം അവർ അതു പിടിച്ചു; ഹിസ്കീയാ
വിന്റെ ആറാം ആണ്ടിൽ, യിസ്രായേൽ
രാജാവായ ഹോശേയയുടെ ഒമ്പതാം
ആണ്ടിൽ തന്നേ, ശമൎയ്യ പിടിക്കപ്പെട്ടു.
അശ്ശൂർരാജാവു യിസ്രായേലിനെ അശ്ശൂരി 11
ലേക്കു പിടിച്ചുകൊണ്ടുപോയി ഹലഹിലും
ഗോസാൻനദീതീരത്തുള്ള ഹാബോരിലും
മേദ്യരുടെ പട്ടണങ്ങളിലും പാൎപ്പിച്ചു.
അവർ തങ്ങളുടെ ദൈവമായ യഹോവയു 12
ടെ ശബ്ദം കേട്ടനുസരിക്കാതെ അവന്റെ
നിയമവും യഹോവയുടെ ദാസനായ
മോശെ കല്പിച്ചതൊക്കെയും ലംഘിച്ചുകള
കയാൽ തന്നേ; അവർ അതു കേൾ
ക്കയോ അനുസരിക്കയോ ചെയ്തിരുന്നില്ല.
യെഹൂദാരാജാവായ ഹിസ്കീയാവിന്റെ 13
പതിന്നാലാം ആണ്ടിൽ അശ്ശൂർരാജാവായ
സൻഹേരീബ് യെഹൂദയിലെ ഉറപ്പുള്ള
എല്ലാപട്ടണങ്ങളുടെയും നേരെ പുറപ്പെട്ടു
വന്നു അവയെ പിടിച്ചു. അപ്പോൾ യെ 14

ഹ്രദാരാജാവായ ഹിസ്കീയാവു ലാഖീശിൽ
അശ്ശൂർരാജാവിന്റെ അടുക്കൽ ആളയച്ചു:
ഞാൻ കുറ്റം ചെയ്തു; എന്നെ വിട്ടു മടങ്ങി
പ്പോകേണം; നീ എനിക്കു കല്പിക്കുന്ന
പിഴ ഞാൻ അടെച്ചുകൊള്ളാം എന്നു പറ
യിച്ചു. അശ്ശൂർരാജാവു യെഹൂദാരാജാ
വായ ഹിസ്കീയാവിന്നു മുന്നൂറു താലന്ത്
വെള്ളിയും മുപ്പതു താലന്ത് പൊന്നും പിഴ
15 കല്പിച്ചു. ഹിസ്കീയാവു യഹോവയുടെ
ആലയത്തിലും രാജധാനിയിലെ ഭണ്ഡാ
രത്തിലും കണ്ട വെള്ളിയൊക്കെയും കൊ
16 ടുത്തു. ആ കാലത്തു യെഹൂദാരാജാവായ
ഹിസ്കീയാവു യഹോവയുടെ മന്ദിരത്തി
ന്റെ വാതിലുകളിലും കട്ടളകളിലും താൻ
പൊതിഞ്ഞിരുന്ന പൊന്നും പറിച്ചെടുത്തു
17 അശ്ശൂർരാജാവിന്നു കൊടുത്തയച്ചു. എങ്കി
ലും അശ്ശൂർരാജാവു തൎത്താനെയും റബ്-
സാരീസിനെയും റബ്-ശാക്കേയെയും ലാ
ഖീശിൽനിന്നു ഹിസ്കീയാരാജാവിന്റെ അ
ടുക്കൽ ഒരു വലിയ സൈന്യവുമായി യെ
രൂശലേമിന്റെ നേരെ അയച്ചു; അവർ
പുറപ്പെട്ടു യെരൂശലേമിൽ വന്നു. അവി
ടെ എത്തിയപ്പോൾ അവർ അലക്കുകാര
ന്റെ വയലിലെ പെരുവഴിക്കലുള്ള മേല
ത്തെ കുളത്തിന്റെ കല്പാത്തിക്കരികെ
18 ചെന്നുനിന്നു. അവർ രാജാവിനെ വിളി
ച്ചപ്പോൾ ഹില്ക്കീയാവിന്റെ മകൻ
എല്യാക്കീം എന്ന രാജധാനിവിചാരകനും
രായസക്കാരനായ ശെബ്നയും ആസാഫി
ന്റെ മകൻ യോവാഹ് എന്ന മന്ത്രിയും
അവരുടെ അടുക്കൽ പുറത്തു ചെന്നു.
19 റബ്-ശാക്കേ അവരോടു പറഞ്ഞതെന്തെ
ന്നാൽ: നിങ്ങൾ ഹിസ്കീയാവോടു പറയേ
ണ്ടതു: മഹാരാജാവായ അശ്ശൂർരാജാവു
ഇപ്രകാരം കല്പിക്കുന്നു: നീ ആശ്രയിച്ചി
20 രിക്കുന്ന ഈ ആശ്രയം എന്തു? യുദ്ധ
ത്തിന്നു വേണ്ടുന്ന ആലോചനയും ബല
വും ഉണ്ടെന്നു നീ പറയുന്നതു വെറും
വാക്കത്രേ. ആരെ ആശ്രയിച്ചിട്ടാകുന്നു
നീ എന്നോടു മത്സരിച്ചിരിക്കുന്നതു? ചതെ 21
ഞ്ഞ ഓടക്കോലായ ഈ മിസ്രയീമിലല്ലോ
നീ ആശ്രയിക്കുന്നതു; അതിന്മേൽ ഒരു
ത്തൻ ഊന്നിയാൽ അതു അവന്റെ ഉള്ളം
കയ്യിൽ തറെച്ചുകൊള്ളും; മിസ്രയീംരാജാ
വായ ഫറവോൻ തന്നിൽ ആശ്രയി
ക്കുന്ന ഏവൎക്കും അങ്ങനെ തന്നേയാകുന്നു.
അല്ല, നിങ്ങൾ എന്നോടു: ഞങ്ങളുടെ ദൈ 22
വമായ യഹോവയിൽ ഞങ്ങൾ ആശ്രയി
ക്കുന്നു എന്നു പറയുന്നു എങ്കിൽ, അവ
ന്റെ പൂജാഗിരികളും യാഗപീഠങ്ങളും
ഹിസ്കീയാവു നീക്കിക്കളഞ്ഞിട്ടല്ലോ യെഹൂ
ദയോടും യെരൂശലേമ്യരോടും യെരൂ
ശലേമിലുള്ള ഈ യാഗപീഠത്തിന്റെ
മുമ്പിൽ നമസ്കരിപ്പിൻ എന്നു കല്പിച്ചതു.
ആകട്ടെ, എന്റെ യജമാനനായ അശ്ശൂർ 23
രാജാവുമായി വാതുകെട്ടുക; നിനക്കു കുതി
രച്ചേവകരെ കയറ്റുവാൻ കഴിയുമെങ്കിൽ
ഞാൻ നിനക്കു രണ്ടായിരം കുതിരയെ
തരാം. നീ പിന്നെ എങ്ങനെ എന്റെ 24
യജമാനന്റെ എളിയ ദാസന്മാരിൽ ഒരു
പടനായകനെയെങ്കിലും മടക്കും? രഥങ്ങൾ
ക്കായിട്ടും കുതിരച്ചേവകൎക്കായിട്ടും നീ മിസ്ര
യീമിൽ ആശ്രയിക്കുന്നുവല്ലോ. ഞാൻ 25
ഇപ്പോൾ ഈ സ്ഥലം നശിപ്പിപ്പാൻ
യഹോവയെ കൂടാതെയോ അതിന്റെ
നേരെ പുറപ്പെട്ടുവന്നിരിക്കുന്നതു? യഹോ
വ എന്നോടു: ഈ ദേശത്തിന്റെ നേരെ
പുറപ്പെട്ടുചെന്നു അതിനെ നശിപ്പിക്ക
എന്നു കല്പിച്ചിരിക്കുന്നു. അപ്പോൾ ഹില്ക്കീ 26
യാവിന്റെ മകനായ എല്യാക്കീമും ശെബ്ന
യും യോവാഹും റബ്-ശാക്കേയോടു:
അടിയങ്ങളോടു അരാംഭാഷയിൽ സംസാ
രിക്കേണമേ; അതു ഞങ്ങൾക്കു അറി
യാം; മതിലിന്മേലുള്ള ജനം കേൾക്കെ

ങ്ങളോട്ട യെഹൂദാഭാഷയിൽ സംസാ
27 രിക്കരുതേ എന്ന പറഞ്ഞു. റബ്-ശാ
ക്കേ അവരോട്ട: നിൻെറ യജമാന
നോടും നിന്നോടും ഈ വാക്ക പറവാനോ
എൻെറ യജമാനൻ എന്നെ അയച്ചിരിക്ക
ന്നതു? നിങ്ങളോട്ടക്രടെ സ്വന്തമലം തിന്ന
കയും സ്വന്തമൂത്രം കടിക്കയും ചെയ്യാൻ
മതിലിന്മേൽ ഇരിക്കുന്ന പുരുഷന്മാരുടെ
28 അടുക്കൽ അല്ലയോ എന്ന പറഞ്ഞു. അങ്ങ
നെ റബ്-ശാക്കേ നിന്നുകൊണ്ടു യെഹൂ
ദാഭാഷയിൽ ഉറക്കെ വിളിച്ചുപറഞ്ഞതു
എന്തെന്നാൽ: മഹാരാജാവായ അശ്ശൂർ
29 രാജാവിൻെറ വാക്ക കേൾപ്പിൻ. രാജാവു
ഇപ്രകാരം കല്പിക്കുന്നു: ഹിസ്കീയാവു
നിങ്ങളെ ചതിക്കരുതു; നിങ്ങളെ എൻെറ
കയ്യിൽനിന്ന വിടുവിപ്പാൻ അവന്ന കഴി
30 കയില്ല. യഹോവ നമ്മെ നിശ്ചയമായി
വിടുവിക്കും; ഈ നഗരം അശ്ശൂർരാജാവി
ൻെറ കയ്യിൽ ഏല്പിക്കയില്ല എന്ന പറഞ്ഞു
ഹിസ്കീയാവു നിങ്ങളെ യഹോവയിൽ
31 ആശ്രയിക്കുമാറാക്കുകയും അരുതു. ഹിസ്കീ
യാവിന്ന നിങ്ങൾ ചെവികൊടുക്കരുതു;
അശ്ശൂർരാജാവു ഇപ്രകാരം കല്പിക്കുന്നു:
നിങ്ങൾ എന്നോട്ട സന്ധി ചെയ്തു എൻെറ
അടുക്കൽ പുറത്തു വരുവിൻ; നിങ്ങൾ
ഓരോരുത്തൻ താന്താൻെറ മുന്തിരിവള്ളി
യുടെയും അത്തിവൃക്ഷത്തിൻെറയും ഫലം
തിന്നുകയും താന്താൻെറ കിണററിലെ
വെള്ളം കടിക്കയും ചെയ്തുകൊൾവിൻ.
32 പിന്നെ ഞാൻ വന്ന നിങ്ങളുടെ ദേശ
ത്തിന്ന തുല്യമായി ധാന്യവും വീഞ്ഞും അപ്പ
വും മുന്തിരിത്തോട്ടങ്ങളും ഒലിവെണ്ണയും
തേനും ഉള്ള ഒരു ദേശത്തേക്ക നിങ്ങളെ
കൊണ്ടുപോകും; എന്നാൽ നിങ്ങൾ മരി
ക്കാതെ ജീവിച്ചിരിക്കും; യഹോവ നമ്മെ
വിടുവിക്കും എന്ന പറഞ്ഞു നിങ്ങളെ ചതി
ക്കുന്ന ഹിസ്കീയാവിന്ന ചെവികൊടുക്ക

രുതു. ജാതികളുടെ ദേവന്മാർ ആരെങ്കിലും 33
തൻെറ ദേശത്തെ അശ്ശൂർരാജാവിൻെറ
കയ്യിൽനിന്ന വിടുവിച്ചിട്ടുണ്ടോ? ഹമാ 34
ത്തിലെയും അർപ്പാദിലെയും ദേവന്മാർ
എവിടെ? സെഫൎവ്വയീമിലെയും ഹേന
യിലെയും ഇവ്വയിലെയും ദേവന്മാർ എവി
ടെ? ശമൎയ്യയെ അവർ എൻെറ കയ്യിൽ
നിന്ന വിടുവിച്ചിട്ടുണ്ടോ? യഹോവ 35
യെരൂശലേമിനെ എൻെറ കയ്യിൽനിന്ന
വിടുവിപ്പാൻ ആ ദേശങ്ങളിലെ സക
ലദേവന്മാരിലുംവെച്ചു ഒരുത്തൻ തൻെറ
ദേശത്തെ എൻെറ കയ്യിൽനിന്ന വിടുവി
ച്ചുവോ? എന്നാൽ ജനം മിണ്ടാതിരുന്ന 36
അവനോട്ട ഒന്നും ഉത്തരം പറഞ്ഞില്ല;
അവനോട്ട ഉത്തരം പറയരുതെന്ന കല്പന
ഉണ്ടായിരുന്നു. ഹില്ക്കീയാവിൻെറ മക 37
നായ എല്യാക്കീം എന്ന രാജധാനിവിചാ
രകനും രായസക്കാരനായ ശെബ്നയും
ആസാഫിൻെറ മകനായ യോവാഹ് എന്ന
മന്ത്രിയും വസ്ത്രം കീറി ഹിസ്കീയാവിൻെറ
അടുക്കൽ വന്ന റബ്-ശാക്കേയുടെ വാക്ക
അവനോട്ട അറിയിച്ചു.

## ൧൯. അദ്ധ്യായം.

ഹിസ്കീയാരാജാവു അതു കേട്ടപ്പോൾ
വസ്ത്രം കീറി രട്ടുടുത്തുകൊണ്ടു യഹോവ
യുടെ ആലയത്തിൽ ചെന്നു. പിന്നെ 2
അവൻ രാജധാനിവിചാരകനായ എല്യാ
ക്കീമിനെയും രായസക്കാരനായ ശെബ്ന
യെയും പുരോഹിതന്മാരുടെ മൂപ്പന്മാരെ
യും രട്ടുടുത്തവരായി ആമോസിൻെറ മക
നായ യെശയ്യാപ്രവാചകൻെറ അടുക്കൽ
അയച്ചു. അവർ അവനോട്ട പറഞ്ഞതു: 3
ഹിസ്കീയാവു ഇപ്രകാരം പറയുന്നു: ഇതു
കഷ്ടവും ശാസനയും നിന്ദയും ഉള്ള
ദിവസം അത്രേ; കുഞ്ഞുങ്ങൾ ജനിപ്പാറായി
രിക്കുന്നു; പ്രസവിപ്പാനോ ശക്തിയില്ല.

4 ജീവനുള്ള ദൈവത്തെ നിന്ദിപ്പാൻ റബ്-
ശാക്കേയെ അവന്റെ യജമാനനായ
അശ്ശൂർരാജാവു അയച്ചു പറയിക്കുന്ന വാക്കു
ഒക്കെയും നിന്റെ ദൈവമായ യഹോവ
പക്ഷെ കേൾക്കും; നിന്റെ ദൈവമായ
യഹോവ കേട്ട വാക്കിന്നു പ്രതികാരം
ചെയ്യും; ആകയാൽ ഇനിയും ശേഷിച്ചിരി
ക്കുന്നവൎക്കു വേണ്ടി പക്ഷവാദം കഴിക്കേ
5 ണമേ. ഹിസ്കീയാരാജാവിന്റെ ഭൃത്യന്മാർ
യെശയ്യാവിന്റെ അടുക്കൽ വന്നപ്പോൾ
6 യെശയ്യാവു അവരോടു പറഞ്ഞതു: നിങ്ങൾ
നിങ്ങളുടെ യജമാനനോടു പറയേണ്ടതെ
ന്തെന്നാൽ: യഹോവ ഇപ്രകാരം അരുളി
ച്ചെയ്യുന്നു: അശ്ശൂർരാജാവിന്റെ ഭൃത്യന്മാർ
എന്നെ നിന്ദിച്ചതായി നീ കേട്ടിരിക്കുന്ന
7 വാക്കുകൾനിമിത്തം ഭയപ്പെടേണ്ടാ. ഞാൻ
അവന്നു ഒരു മനോവിഭ്രമം വരുത്തും; അ
വൻ ഒരു ശ്രുതി കേട്ടിട്ടു സ്വദേശത്തേക്കു
മടങ്ങിപ്പോകും; ഞാൻ അവനെ അവ
ന്റെ സ്വന്തദേശത്തുവെച്ചു വാൾകൊണ്ടു
8 വീഴുമാറാക്കും. റബ്-ശാക്കേ മടങ്ങി
ച്ചെന്നു അശ്ശൂർരാജാവു ലിബ്നയുടെ നേരെ
യുദ്ധം ചെയ്യുന്നതു കണ്ടു; അവൻ ലാഖീശ്
വിട്ടുപോയി എന്നു അവൻ കേട്ടി
9 രുന്നു. കൂശ് രാജാവായ തിർഹാക്ക തന്റെ
നേരെ യുദ്ധംചെയ്വാൻ പുറപ്പെട്ടിരി
ക്കുന്നു എന്നു കേട്ടിട്ടു അവൻ പിന്നെയും
ഹിസ്കീയാവിന്റെ അടുക്കൽ ദൂതന്മാരെ
10 അയച്ചു പറയിച്ചതെന്തെന്നാൽ: നിങ്ങൾ
യെഹൂദാരാജാവായ ഹിസ്കീയാവോടു പറ
യേണ്ടതു: യെരൂശലേം അശ്ശൂർരാജാവി
ന്റെ കയ്യിൽ ഏല്പിച്ചുകളകയില്ല എന്നു
നീ ആശ്രയിക്കുന്ന നിന്റെ ദൈവം
11 നിന്നെ ചതിക്കരുതു. അശ്ശൂർരാജാക്ക
ന്മാർ സകലദേശങ്ങളോടും ചെയ്തതും
അവെക്കു ഉന്മൂലനാശം വരുത്തിയതും നീ
കേട്ടിട്ടുണ്ടല്ലോ; നീ ഒഴിഞ്ഞുപോകുമോ?
ഗോസാൻ, ഹാരാൻ, രേസെഫ്, തെല 12
സ്സാരിലെ ഏദേന്യർ എന്നിങ്ങനെ എന്റെ
പിതാക്കന്മാർ നശിപ്പിച്ചിരിക്കുന്ന ജാതിക
ളുടെ ദേവന്മാർ അവരെ വിടുവിച്ചിട്ടു
ണ്ടോ? ഹമാത്ത് രാജാവും അൎപ്പാദ് രാജാ 13
വും സെഫൎവ്വയീംപട്ടണം ഹേന ഇവ്വ
എന്നവെക്കു രാജാവായിരുന്നവനും എവി
ടെ? ഹിസ്കീയാവു ദൂതന്മാരുടെ കയ്യിൽ 14
നിന്നു എഴുത്തു വാങ്ങി വായിച്ചു; ഹിസ്കീ
യാവു യഹോവയുടെ ആലയത്തിൽ ചെന്നു
യഹോവയുടെ സന്നിധിയിൽ അതു
വിടൎത്തു. ഹിസ്കീയാവു യഹോവയുടെ 15
മുമ്പാകെ പ്രാൎത്ഥിച്ചുപറഞ്ഞതു എന്തെ
ന്നാൽ: കെരൂബുകൾക്കുമീതെ അധിവ
സിക്കുന്ന യിസ്രായേലിന്റെ ദൈവമായ
യഹോവേ, നീ ഒരുത്തൻമാത്രം ഭൂമിയിലെ
സകലരാജ്യങ്ങൾക്കും ദൈവം ആകുന്നു;
നീ ആകാശത്തെയും ഭൂമിയെയും ഉണ്ടാക്കി.
യഹോവേ, ചെവിചായിച്ചു കേൾക്കേ 16
ണമേ; യഹോവേ, തൃക്കണ്ണു തുറന്നു
നോക്കേണമേ; ജീവനുള്ള ദൈവത്തെ
നിന്ദിപ്പാൻ അയച്ചിരിക്കുന്ന സൻഹേരീ
ബിന്റെ വാക്കു കേൾക്കേണമേ. യഹോ 17
വേ, അശ്ശൂർരാജാക്കന്മാർ ആ ജാതികളെ
യും അവരുടെ ദേശത്തെയും ശൂന്യമാക്കി
യതു സത്യം തന്നേ. അവരുടെ ദേവന്മാ 18
രെ അവർ തീയിലിട്ടു ചുട്ടുകളഞ്ഞു; അവ
ദേവന്മാരല്ല, മനുഷ്യരുടെ കൈപ്പണി
യായ മരവും കല്ലും മാത്രം ആയിരുന്നുവ
ല്ലോ; ആകയാൽ അവർ അവയെ നശി
പ്പിച്ചുകളഞ്ഞു. ഇപ്പോഴോ ഞങ്ങളുടെ 19
ദൈവമായ യഹോവേ, നീ ഒരുത്തൻ
മാത്രം യഹോവയായ ദൈവം എന്നു ഭൂമി
യിലെ സകലരാജ്യങ്ങളും അറിയേണ്ട
തിന്നു ഞങ്ങളെ അവന്റെ കയ്യിൽനിന്നു
രക്ഷിക്കേണമേ. ആമോസിന്റെ മക 20
നായ യെശയ്യാവു ഹിസ്കീയാവിന്റെ അടു

ക്കൽ പറഞ്ഞയച്ചതു എന്തെന്നാൽ: യിസ്രാ
യേലിന്റെ ദൈവമായ യഹോവ ഇപ്രകാ
രം അരുളിച്ചെയ്യുന്നു: നീ അശ്ശൂർരാജാവായ
സൻഹേരീബിൻനിമിത്തം എന്നോടു പ്രാ
21 ൎത്ഥിച്ചതു ഞാൻ കേട്ടു. അവനെക്കുറിച്ചു
യഹോവ അരുളിച്ചെയ്യു വചനമാവിതു:
സീയോൻപുത്രിയായ കന്യക നിന്നെ
നിന്ദിച്ചു പരിഹസിക്കുന്നു; യെരുശലേം
പുത്രി നിന്റെ പിന്നാലെ തല കുലുക്കുന്നു.
22 നീ ആരെയാകുന്നു നിന്ദിച്ചു ദുഷിച്ചതു?
ആൎക്കു വിരോധമായിട്ടാകുന്നു നീ ഒച്ച
പൊക്കുകയും തല ഉന്നതമായി ഉയൎത്തുക
യും ചെയ്തതു? യിസ്രായേലിന്റെ പരിശു
ദ്ധന്നു വിരോധമായിട്ടു തന്നേയല്ലോ.
23 നിന്റെ ദൂതന്മാർമുഖാന്തരം നീ കൎത്താവി
നെ നിന്ദിച്ചു: എന്റെ അസംഖ്യരഥങ്ങ
ളോടുകൂടെ ഞാൻ മലമുകളിലും ലെബാനോ
ന്റെ ശിഖരങ്ങളിലും കയറിയിരിക്കുന്നു;
അതിലെ പൊക്കമുള്ള ദേവദാരുക്കളും
വിശേഷമായ സരളവൃക്ഷങ്ങളും ഞാൻ
മുറിക്കും; അതിന്റെ അററത്തെ പാൎപ്പിടം
വരെയും ചെഴിപ്പുള്ള കാടുവരെയും ഞാൻ
24 കടന്നുചെല്ലും. ഞാൻ അന്യജലം കുഴിച്ചെ
ടുത്തു കുടിക്കും; എന്റെ കാലടികളാൽ മിസ്ര
യീമിലെ സകലനദികളെയും വററിക്കും
25 എന്നു പറഞ്ഞു. ഞാൻ പണ്ടുപണ്ടേ
അതിനെ ഉണ്ടാക്കി, പൂൎവ്വകാലത്തു തന്നേ
അതിനെ നിൎമ്മിച്ചു എന്നു നീ കേട്ടിട്ടില്ല
യോ? നീ ഉറപ്പുള്ള പട്ടണങ്ങളെ ശൂന്യ
ക്കൂമ്പാരങ്ങളാക്കുവാൻ ഞാൻ ഇപ്പോൾ
26 സംഗതിവരുത്തിയിരിക്കുന്നു. അതുകൊ
ണ്ടു അവയിലെ നിവാസികൾ ദുൎബ്ബല
ന്മാരായി വിരണ്ടു അമ്പരന്നുപോയി;
അവർ വയലിലെ പുല്ലും പച്ചച്ചെടിയും
പുരപ്പുറങ്ങളിലെ പുല്ലും വളരുമ്മുമ്പെ കരി
ഞ്ഞുപോയ ധാന്യവുംപോലെ ആയ്തീൎന്നു.
27 എന്നാൽ നിന്റെ ഇരിപ്പും നിന്റെ ഗമ
നവും ആഗമനവും എന്റെ നേരെയുള്ള
നിന്റെ കോപഭ്രാന്തും ഞാൻ അറിയുന്നു.
എന്റെ നേരെയുള്ള നിന്റെ കോപഭ്രാ 28
ന്തുകൊണ്ടും നിന്റെ അഹങ്കാരം എന്റെ
ചെവിയിൽ എത്തിയിരിക്കുന്നതുകൊണ്ടും
ഞാൻ എന്റെ കൊളുത്തു നിന്റെ മൂക്കിലും
എന്റെ കടിഞ്ഞാൺ നിന്റെ അധരങ്ങ
ളിലും ഇട്ടു, നീ വന്ന വഴിക്കു നിന്നെ മടക്കി
ക്കൊണ്ടുപോകും. എന്നാൽ ഇതു നിനക്കു 29
അടയാളം ആകും: നിങ്ങൾ ഈ ആണ്ടിൽ
പടുവിത്തു വിളയുന്നതും രണ്ടാം ആണ്ടിൽ
താനേ കിളുൎത്തു വിളയുന്നതും തിന്നും;
മൂന്നാം ആണ്ടിൽ നിങ്ങൾ വിതെച്ചു
കൊയ്യുകയും മുന്തിരിത്തോട്ടം ഉണ്ടാക്കി
അവയുടെ പഴം തിന്നുകയും ചെയ്യും.
യെഹൂദാഗൃഹത്തിൽ ശേഷിച്ചിരിക്കുന്ന 30
ഒരു രക്ഷിതഗണം വീണ്ടും താഴെ വേരു
ന്നി മീതെ ഫലം കായ്ക്കും. ഒരു ശേഷിപ്പു 31
യെരുശലേമിൽനിന്നും ഒരു രക്ഷിതഗ
ണം സീയോൻപൎവ്വതത്തിൽനിന്നും പുറ
പ്പെട്ടുവരും; യഹോവയുടെ തീക്ഷ്ണത അതി
നെ അനുഷ്ഠിക്കും. അതുകൊണ്ടു യഹോവ 32
അശ്ശൂർരാജാവിനെക്കുറിച്ചു ഇപ്രകാരം
അരുളിച്ചെയ്യുന്നു: അവൻ ഈ നഗരത്തി
ലേക്കു വരികയില്ല; ഒരു അമ്പു അവിടെ
എയ്കയില്ല; അതിന്റെ നേരെ പരിച
യോടുകൂടെ വരികയില്ല; അതിന്നു എതി
രെ വാടകോരുകയുമില്ല. അവൻ വന്ന 33
വഴിക്കു തന്നേ മടങ്ങിപ്പോകും; ഈ നഗര
ത്തിലേക്കു വരികയില്ല. എന്റെ നിമിത്ത 34
വും എന്റെ ദാസനായ ദാവീദിന്റെ നിമി
ത്തവും ഞാൻ ഈ നഗരത്തെ പാലിച്ചു
രക്ഷിക്കും എന്നു യഹോവയുടെ അരു
ളപ്പാടു. അന്നു രാത്രി യഹോവയുടെ 35
ദൂതൻ പുറപ്പെട്ടു അശ്ശൂർപാളയത്തിൽ ഒരു
ലക്ഷത്തെണ്പത്തയ്യായിരംപേരെ കൊന്നു;
ജനം രാവിലെ എഴുന്നേററപ്പോൾ അവർ

എല്ലാവരും ശവങ്ങളായി കിടക്കുന്നതു
36 കണ്ടു. അങ്ങനെ അശ്ശൂർരാജാവായ സൻ
ഹേരീബ് യാത്ര പുറപ്പെട്ടു മടങ്ങിപ്പോയി
37 നീനെവെയിൽ പാൎത്തു. അവൻ തന്റെ
ദേവനായ നിസ്രോക്കിന്റെ ക്ഷേത്രത്തിൽ
നമസ്കരിക്കുന്ന സമയത്തു അവന്റെ
പുത്രന്മാരായ അദ്രമ്മെലെക്കും ശരേസെരും
അവനെ വാൾകൊണ്ടു കൊന്നിട്ടു അരാ
രാത്ത് ദേശത്തേക്കു ഓടിപ്പൊയ്ക്കളഞ്ഞു.
അവന്റെ മകനായ ഏസർ-ഹദ്ദോൻ
അവന്നു പകരം രാജാവായ്തീൎന്നു.

## ൨൦. അദ്ധ്യായം.

ആ കാലത്തു ഹിസ്കീയാവിന്നു മരിക്ക
ത്തക്ക രോഗം പിടിച്ചു; ആമോസിന്റെ
മകനായ യെശയ്യാപ്രവാചകൻ അവന്റെ
അടുക്കൽ വന്നു അവനോടു: നിന്റെ
ഗൃഹകാൎയ്യം ക്രമത്തിൽ ആക്കുക; നീ
മരിച്ചുപോകും, ശേഷിക്കയില്ല എന്നു
യഹോവ അരുളിച്ചെയ്യുന്നു എന്നു പറഞ്ഞു.
2 അപ്പോൾ ഹിസ്കീയാവു മുഖം ചുവരിന്റെ
നേരെ തിരിച്ചു യഹോവയോടു പ്രാൎത്ഥിച്ചു:
3 അയ്യോ യഹോവേ, ഞാൻ വിശ്വസ്തത
യോടും ഏകാഗ്രഹൃദയത്തോടുംകൂടെ തിരു
മുമ്പിൽ നടന്നു നിനക്കു പ്രസാദമായുള്ളതു
ചെയ്തിരിക്കുന്നു എന്നു ഓൎക്കേണമേ എന്നു
പറഞ്ഞു. ഹിസ്കീയാവു ഏററവും കരഞ്ഞു.
4 എന്നാൽ യെശയ്യാവു നടുമുററം വിട്ടുപോ
കുംമുമ്പെ അവന്നു യഹോവയുടെ അരുള
5 പ്പാടു ഉണ്ടായതെന്തെന്നാൽ: നീ മടങ്ങി
ച്ചെന്നു എന്റെ ജനത്തിന്റെ പ്രഭുവായ
ഹിസ്കീയാവോടു പറയേണ്ടതു: നിന്റെ
പിതാവായ ദാവീദിന്റെ ദൈവമായ
യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ നിന്റെ പ്രാൎത്ഥന കേട്ടു നിന്റെ
കണ്ണുനീർ കണ്ടിരിക്കുന്നു; ഞാൻ നിന്നെ
സൌഖ്യമാക്കും; മൂന്നാം ദിവസം നീ
യഹോവയുടെ ആലയത്തിൽ പോകും.
ഞാൻ നിന്റെ ആയുസ്സിനോടു പതിന 6
ഞ്ചു സംവത്സരം കൂട്ടും; ഞാൻ നിന്നെയും
ഈ നഗരത്തെയും അശ്ശൂർരാജാവിന്റെ
കയ്യിൽനിന്നു വിടുവിക്കും. എന്റെ നിമി
ത്തവും എന്റെ ദാസനായ ദാവീദിന്റെ
നിമിത്തവും ഈ നഗരം ഞാൻ കാത്തു
രക്ഷിക്കും. പിന്നെ യെശയ്യാവു ഒരു 7
അത്തിപ്പഴക്കട്ട കൊണ്ടുവരുവിൻ എന്നു
പറഞ്ഞു. അവർ അതു കൊണ്ടുവന്നു പരു
വിന്മേൽ ഇട്ടു അവന്നു സൌഖ്യമായി.
ഹിസ്കീയാവു യെശയ്യാവോടു: യഹോവ 8
എന്നെ സൌഖ്യമാക്കുകയും ഞാൻ മൂന്നാം
ദിവസം യഹോവയുടെ ആലയത്തിൽ
പോകയും ചെയ്യുമെന്നതിന്നു അടയാളം
എന്തു എന്നു ചോദിച്ചു. അതിന്നു യെശ 9
യ്യാവു: യഹോവ അരുളിച്ചെയ്ത കാൎയ്യം
നിവൎത്തിക്കുമെന്നുള്ളതിന്നു യഹോവയി
ങ്കൽനിന്നു ഇതു നിനക്കു അടയാളം ആകും:
നിഴൽ പത്തു പടി മുമ്പോട്ടു പോകേണ
മോ? പത്തു പടി പിന്നോക്കം തിരിയേ
ണമോ എന്നു ചോദിച്ചു. അതിന്നു ഹിസ്കീ 10
യാവു: നിഴൽ പത്തു പടി ഇറങ്ങിപ്പോകു
ന്നതു എളുപ്പം ആകുന്നു; അങ്ങനെയല്ല,
നിഴൽ പത്തു പടി പിന്നോക്കം തിരിയട്ടെ
എന്നു പറഞ്ഞു. അപ്പോൾ യെശയ്യാപ്രവാ 11
ചകൻ യഹോവയെ വിളിച്ചപേക്ഷിച്ചു;
അവൻ ആഹാസിന്റെ സൂൎയ്യഘടികാര
ത്തിൽ ഇറങ്ങിപ്പോയിരുന്ന നിഴലിനെ
പത്തു പടി പിന്നോക്കം തിരിയുമാറാക്കി.
ആ കാലത്തു ബലദാന്റെ മകനായ 12
ബെരോദാക്-ബലദാൻ എന്ന ബാബേൽ
രാജാവു ഹിസ്കീയാവു ദീനമായ്കിടന്നി
രുന്നു എന്നു കേട്ടിട്ടു ഹിസ്കീയാവിന്നു
എഴുത്തും സമ്മാനവും കൊടുത്തയച്ചു.
ഹിസ്കീയാവു അവരുടെ വാക്കു കേട്ടു 13
തന്റെ ഭണ്ഡാരഗൃഹം മുഴുവനും പൊന്നും

വെള്ളിയും സുഗന്ധവൎഗ്ഗവും പരിമളതൈ
ലവും തന്റെ ആയുധശാലയും തന്റെ
ഭണ്ഡാരങ്ങളിൽ ഉള്ളതൊക്കെയും അവരെ
കാണിച്ചു. രാജധാനിയിലും തന്റെ ആ
ധിപത്യത്തിലും ഹിസ്കീയാവു അവരെ
കാണിക്കാത്ത ഒരു വസ്തുവും ഇല്ലായിരുന്നു.
14 എന്നാൽ യെശയ്യാപ്രവാചകൻ ഹിസ്കീയാ
രാജാവിന്റെ അടുക്കൽ വന്നു അവനോടു:
ഈ പുരുഷന്മാർ എന്തു പറഞ്ഞു? അവർ
എവിടെനിന്നു നിന്റെ അടുക്കൽ വന്നു
എന്നു ചോദിച്ചതിന്നു ഹിസ്കീയാവു: അവർ
ദൂരദേശത്തുനിന്നു, ബാബേലിൽനിന്നു
15 വന്നു എന്നു പറഞ്ഞു. അവർ രാജധാനി
യിൽ എന്തെല്ലാം കണ്ടു എന്നു ചോദിച്ച
തിന്നു ഹിസ്കീയാവു: രാജധാനിയിലുള്ള
തൊക്കെയും അവർ കണ്ടു; എന്റെ ഭണ്ഡാ
രത്തിൽ ഞാൻ അവൎക്കു കാണിക്കാത്ത
16 ഒരു വസ്തുവും ഇല്ല എന്നു പറഞ്ഞു. യെശ
യ്യാവു ഹിസ്കീയാവോടു പറഞ്ഞതു: യഹോ
17 വയുടെ വചനം കേൾക്ക: രാജധാനി
യിലുള്ളതൊക്കെയും നിന്റെ പിതാക്ക
ന്മാർ ഇന്നുവരെ ശേഖരിച്ചുവെച്ചതും ഒട്ടൊ
ഴിയാതെ ബാബേലിലേക്കു എടുത്തുകൊണ്ടു
18 പോകുന്നകാലം വരുന്നു. നീ ജനിപ്പിച്ചവ
രായി നിന്നിൽനിന്നുത്ഭവിക്കുന്ന നിന്റെ
പുത്രന്മാരിലും ചിലരെ അവർ കൊണ്ടു
പോകും; അവർ ബാബേൽരാജാവിന്റെ
അരമനയിൽ ഷണ്ഡന്മാരായിരിക്കും എന്നു
19 യഹോവ അരുളിച്ചെയ്യുന്നു. അതിന്നു
ഹിസ്കീയാവു യെശയ്യാവോടു: നീ പറഞ്ഞി
രിക്കുന്ന യഹോവയുടെ വചനം നല്ലതു
എന്നു പറഞ്ഞു; എന്റെ ജീവകാലത്തു
സമാധാനവും സത്യവും ഉണ്ടായിരിക്കുമ
20 ല്ലോ എന്നും അവൻ പറഞ്ഞു. ഹിസ്കീ
യാവിന്റെ മറ്റുള്ള വൃത്താന്തങ്ങളും
അവന്റെ സകലപരാക്രമപ്രവൃത്തികളും
അവൻ ഒരു കുളവും കല്പാത്തിയും ഉണ്ടാക്കി
വെള്ളം നഗരത്തിന്നകത്തു വരുത്തിയതും
യെഹൂദാരാജാക്കന്മാരുടെ വൃത്താന്തപു
സ്തകത്തിൽ എഴുതിയിരിക്കുന്നുവല്ലോ.
ഹിസ്കീയാവു തന്റെ പിതാക്കന്മാരെപ്പോ 21
ലെ നിദ്രപ്രാപിച്ചു; അവന്റെ മകനായ
മനശ്ശെ അവന്നു പകരം രാജാവായി.

## ൨൧. അദ്ധ്യായം.

മനശ്ശെ വാഴ്ചതുടങ്ങിയപ്പോൾ അവന്നു
പന്ത്രണ്ടു വയസ്സായിരുന്നു; അവൻ അമ്പ
ത്തഞ്ചു സംവത്സരം യെരുശലേമിൽ
വാണു. അവന്റെ അമ്മെക്കു ഹെഫ്സീബാ
എന്നു പേർ. എന്നാൽ യഹോവ യിസ്രാ 2
യേൽമക്കളുടെ മുമ്പിൽനിന്നു നീക്കിക്ക
ളഞ്ഞ ജാതികളുടെ മ്ലേച്ഛതകൾക്കൊത്തവ
ണ്ണം അവൻ യഹോവെക്കു അനിഷ്ടമായു
ള്ളതു ചെയ്തു. തന്റെ അപ്പനായ ഹിസ്കീ 3
യാവു നശിപ്പിച്ചുകളഞ്ഞിരുന്ന പൂജാഗിരി
കളെ അവൻ വീണ്ടും പണിതു; ബാലിന്നു
ബലിപീഠങ്ങൾ ഉണ്ടാക്കി; യിസ്രായേൽ
രാജാവായ ആഹാബ് ചെയ്തതുപോലെ
ഒരു അശേരാപ്രതിഷ്ഠ പ്രതിഷ്ഠിച്ചു ആകാ
ശത്തിലെ സൎവ്വസൈന്യത്തെയും നമ
സ്കരിച്ചു സേവിച്ചു. യെരുശലേമിൽ 4
ഞാൻ എന്റെ നാമം സ്ഥാപിക്കുമെന്നു
യഹോവ കല്പിച്ചിരുന്ന യഹോവയുടെ
ആലയത്തിലും അവൻ ബലിപീഠങ്ങൾ
പണിതു. യഹോവയുടെ ആലയ 5
ത്തിന്റെ രണ്ടു പ്രാകാരങ്ങളിലും അവൻ
ആകാശത്തിലെ സൎവ്വസൈന്യത്തിന്നും
ബലിപീഠങ്ങൾ പണിതു; അവൻ 6
തന്റെ മകനെ അഗ്നിപ്രവേശം ചെയ്യി
ക്കയും മുഹൂൎത്തം നോക്കുകയും ആഭിചാരം
പ്രയോഗിക്കയും വെളിച്ചപ്പാടന്മാരെയും
ലക്ഷണം പറയുന്നവരെയും നിയമിക്കയും
ചെയ്തു. യഹോവയെ കോപിപ്പിപ്പാൻ
തക്കവണ്ണം അവന്നു അനിഷ്ടമായുള്ളതു

7 പലതും ചെയ്തു. ഈ ആലയത്തിലും
യിസ്രായേലിന്റെ സകലഗോത്രങ്ങളിൽ
നിന്നും ഞാൻ തിരഞ്ഞെടുത്തിരിക്കുന്ന
യെരൂശലേമിലും ഞാൻ എന്റെ നാമം
എന്നേക്കും സ്ഥാപിക്കും എന്നു യഹോവ
ദാവീദിനോടും അവന്റെ മകനായ
ശലോമോനോടും അരുളിച്ചെയ്തു ആലയ
ത്തിൽ താൻ ഉണ്ടാക്കിയ അശേരാപ്ര
8 തിഷ്ഠ അവൻ പ്രതിഷ്ഠിച്ചു. ഞാൻ അവ
രോടു കല്പിച്ചതൊക്കെയും എന്റെ ദാസ
നായ മോശെ അവരോടു കല്പിച്ച സകല
ന്യായപ്രമാണവും അനുസരിച്ചുനടക്കേ
ണ്ടതിന്നു അവർ ശ്രദ്ധിക്കമാത്രം ചെയ്താൽ
ഇനി യിസ്രായേലിന്റെ കാൽ, അവരുടെ
പിതാക്കന്മാൎക്കു ഞാൻ കൊടുത്ത ദേശം
വിട്ടലയുവാൻ ഇടവരുത്തുകയില്ല എന്നു
9 യഹോവ കല്പിച്ചിരുന്നു. എന്നാൽ അവർ
കേട്ടനുസരിച്ചില്ല; യഹോവ യിസ്രായേൽ
മക്കളുടെ മുമ്പിൽനിന്നു നശിപ്പിച്ച ജാതി
കളെക്കാളും അധികം ദോഷം ചെയ്വാൻ
10 മനശ്ശെ അവരെ തെറ്റിച്ചുകളഞ്ഞു. ആ
കയാൽ യഹോവ, പ്രവാചകന്മാരായ
തന്റെ ദാസന്മാർമുഖാന്തരം അരുളിച്ചെ
11 യ്തതെന്തെന്നാൽ: യെഹൂദാരാജാവായ
മനശ്ശെ തനിക്കു മുമ്പെ ഉണ്ടായിരുന്ന
അമോൎയ്യർ ചെയ്ത സകലത്തെക്കാളും അ
ധികം ദോഷമായി ഈ മ്ലേച്ഛതകൾ പ്രവ
ൎത്തിച്ചിരിക്കയാലും തന്റെ വിഗ്രഹങ്ങളെ
ക്കൊണ്ടു യെഹൂദയെയും പാപം ചെയ്യിക്ക
12 യാലും യിസ്രായേലിന്റെ ദൈവമായ
യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
കേൾക്കുന്ന ഏവന്റെയും ചെവി രണ്ടും മുഴ
ങ്ങത്തക്കവണ്ണമുള്ള അനൎത്ഥം ഞാൻ യെരൂ
13 ശലേമിന്നും യെഹൂദെക്കും വരുത്തും. ഞാൻ
യെരൂശലേമിന്മേൽ ശമൎയ്യയുടെ അള
വുനൂലും ആഹാബ് ഗൃഹത്തിന്റെ തൂക്ക
കട്ടയും പിടിക്കും; ഒരുത്തൻ ഒരു തളിക
തുടെക്കയും തുടെച്ചശേഷം അതു കവിഴ്ത്തി
വെക്കയും ചെയ്യുന്നതുപോലെ ഞാൻ യെരൂ
ശലേമിനെ തുടെച്ചുകളയും. എന്റെ 14
അവകാശത്തിന്റെ ശേഷിപ്പു ഞാൻ
ത്യജിച്ചു അവരെ അവരുടെ ശത്രുക്കളുടെ
കയ്യിൽ ഏല്പിക്കും; അവർ തങ്ങളുടെ
സകലശത്രുക്കൾക്കും കവൎച്ചയും കൊള്ളയും
ആയ്തീരും. അവരുടെ പിതാക്കന്മാർ 15
മിസ്രയീമിൽനിന്നു പുറപ്പെട്ട നാൾമുതൽ
ഇന്നുവരെ അവർ എനിക്കു അനിഷ്ടമായു
ള്ളതു ചെയ്തു എന്നെ കോപിപ്പിച്ചിരിക്കുന്ന
തുകൊണ്ടു തന്നേ. അത്രയുമല്ല, യഹോ 16
വെക്കു അനിഷ്ടമായുള്ളതു ചെയ്യേണ്ടതിന്നു
മനശ്ശെ യെഹൂദയെക്കൊണ്ടു ചെയ്യിച്ച
പാപം കൂടാതെ അവൻ യെരൂശലേമിൽ
ഒരറ്റംമുതൽ മറ്റെ അറ്റംവരെ നിറെ
പ്പാൻ തക്കവണ്ണം കുറ്റമില്ലാത്ത രക്തവും
ഏറ്റവും വളരെ ചിന്നിച്ചു. മനശ്ശെ 17
യുടെ മറ്റുള്ള വൃത്താന്തങ്ങളും അവൻ
ചെയ്തതൊക്കെയും അവന്റെ പാപവും
യെഹൂദാരാജാക്കന്മാരുടെ വൃത്താന്തപുസ്ത
കത്തിൽ എഴുതിയിരിക്കുന്നുവല്ലോ. മന 18
ശ്ശെ തന്റെ പിതാക്കന്മാരെപ്പോലെ നിദ്ര
പ്രാപിച്ചു; അരമനയുടെ തോട്ടത്തിൽ,
ഉസ്സയുടെ തോട്ടത്തിൽ തന്നേ, അവനെ
അടക്കം ചെയ്തു; അവന്റെ മകനായ
ആമോൻ അവന്നുപകരം രാജാവായി.
ആമോൻ വാഴ്ചതുടങ്ങിയപ്പോൾ അവ 19
ന്നു ഇരുപത്തിരണ്ടു വയസ്സായിരുന്നു;
അവൻ രണ്ടു സംവത്സരം യെരൂശലേമിൽ
വാണു. അവന്റെ അമ്മെക്കു മെശ്ശുല്ലേ
മെത്ത് എന്നു പേർ; അവൾ യൊത്ബക്കാ
രനായ ഹാരൂസിന്റെ മകൾ ആയിരുന്നു.
അവൻ തന്റെ അപ്പനായ മനശ്ശെ ചെയ്ത 20
തുപോലെ യഹോവെക്കു അനിഷ്ടമായു
ള്ളതു ചെയ്തു; തന്റെ അപ്പൻ നടന്ന 21
വഴിയിലൊക്കെയും നടന്നു; തന്റെ

അപ്പൻ സേവിച്ച വിഗ്രഹങ്ങളെയും സേ
22 വിച്ചു നമസ്കരിച്ചു. അങ്ങനെ അവൻ
തന്റെ പിതാക്കന്മാരുടെ ദൈവമായ
യഹോവയെ ഉപേക്ഷിച്ചുകളഞ്ഞു; യഹോ
23 വയുടെ വഴിയിൽ നടന്നതുമില്ല. എന്നാൽ
ആമോന്റെ ഭൃത്യന്മാർ അവന്റെ നേരെ
കൂട്ടുകെട്ടുണ്ടാക്കി രാജാവിനെ അരമന
24 യിൽവെച്ചു കൊന്നുകളഞ്ഞു. എന്നാൽ
ദേശത്തെ ജനം ആമോൻരാജാവിന്റെ
നേരെ കൂട്ടുകെട്ടുണ്ടാക്കിയവരെ ഒക്കെയും
കൊന്നു; ദേശത്തെ ജനം അവന്റെ മക
നായ യോശീയാവെ അവന്നു പകരം
25 രാജാവാക്കി. ആമോൻ ചെയ്തു മററുള്ള
വൃത്താന്തങ്ങൾ യെഹൂദാരാജാക്കന്മാരുടെ
വൃത്താന്തപുസ്തകത്തിൽ എഴുതിയിരിക്കുന്നു
26 വല്ലോ. ഉസ്സയുടെ തോട്ടത്തിലെ അവ
ന്റെ കല്ലറയിൽ അവനെ അടക്കം ചെയ്തു.
അവന്റെ മകനായ യോശീയാവു അവന്നു
പകരം രാജാവായി.

## ൨൨. അദ്ധ്യായം.

യോശീയാവു വാഴ്ച തുടങ്ങിയപ്പോൾ
അവന്നു എട്ടു വയസ്സായിരുന്നു; അവൻ
മുപ്പത്തൊന്നു സംവത്സരം യെരൂശലേമിൽ
വാണു. അവന്റെ അമ്മെക്കു യെദീദാ
എന്നു പേർ; അവൾ ബൊസ്കത്ത്കാര
നായ അദായാവിന്റെ മകൾ ആയിരുന്നു.
2 അവൻ യഹോവെക്കു പ്രസാദമായുള്ളതു
ചെയ്തു; തന്റെ പിതാവായ ദാവീദിന്റെ
വഴിയിലൊക്കെയും വലത്തോട്ടും ഇട
3 ത്തോട്ടും മാറാതെ നടന്നു. യോശീയാ
രാജാവിന്റെ പതിനെട്ടാം ആണ്ടിൽ
രാജാവു മെശുല്ലാമിന്റെ മകനായ അസ
ല്യാവിന്റെ മകനായ ശാഫാൻ എന്ന രായ
സക്കാരനെ യഹോവയുടെ ആലയത്തി
ലേക്കു അയച്ചു പറഞ്ഞതെന്തെന്നാൽ:
4 നീ മഹാപുരോഹിതനായ ഹില്ക്കീയാവി
ന്റെ അടുക്കൽ ചെല്ലുക: യഹോവയുടെ
ആലയത്തിൽ പിരിഞ്ഞുവന്നതും വാതിൽ
കാവല്ക്കാർ ജനത്തോടു പിരിച്ചെടുത്തതു
മായ ദ്രവ്യം അവൻ കണക്കുനോക്കട്ടെ.
അവർ അതു യഹോവയുടെ ആലയ 5
ത്തിലെ വിചാരകരായി പണിനടത്തുന്ന
വരുടെ കയ്യിൽ കൊടുക്കട്ടെ; അവർ അതു
യഹോവയുടെ ആലയത്തിന്റെ അററകു
ററം തീർക്കേണ്ടതിന്നു അതിൽ പണി ചെയ്യു
ന്ന ആശാരികൾക്കും ശില്പികൾക്കും കല്പ 6
ണിക്കാർക്കും ആലയത്തിന്റെ അററകുററ
പ്പണിക്കു മരവും ചെത്തിയ കല്ലും മേടി
ക്കേണ്ടതിന്നും കൊടുക്കട്ടെ. എന്നാൽ 7
ദ്രവ്യം കയ്യേററുവാങ്ങിയവരോടു കണക്കു
ചോദിക്കേണ്ടാ; അവർ വിശ്വാസത്തി
ന്മേലല്ലോ പ്രവർത്തിക്കുന്നതു. മഹാ 8
പുരോഹിതനായ ഹില്ക്കീയാവു രായസക്കാ
രനായ ശാഫാനോടു: ഞാൻ ന്യായപ്രമാ
ണപുസ്തകം യഹോവയുടെ ആലയത്തിൽ
കണ്ടെത്തിയിരിക്കുന്നു എന്നു പറഞ്ഞു.
ഹില്ക്കീയാവു ആ പുസ്തകം ശാഫാന്റെ
കയ്യിൽ കൊടുത്തു; അവൻ അതു വായിച്ചു.
രായസക്കാരനായ ശാഫാൻ രാജാവിന്റെ 9
അടുക്കൽ ചെന്നു രാജാവിനോടു: ആലയ
ത്തിൽ കണ്ട ദ്രവ്യം അടിയങ്ങൾ പെട്ടി
യൊഴിച്ചെടുത്തു യഹോവയുടെ ആലയ
ത്തിൽ വിചാരകരായി പണിനടത്തുന്ന
വരുടെ കയ്യിൽ കൊടുത്തിരിക്കുന്നു എന്നു
മറുപടി ബോധിപ്പിച്ചു. ഹില്ക്കീയാപു 10
രോഹിതൻ എന്റെ കയ്യിൽ ഒരു പുസ്തകം
തന്നു എന്നും രായസക്കാരനായ ശാഫാൻ
രാജാവിനോടു ബോധിപ്പിച്ചു. ശാഫാൻ
അതു രാജസന്നിധിയിൽ വായിച്ചുകേൾ
പ്പിച്ചു. രാജാവു ന്യായപ്രമാണപുസ്തക 11
ത്തിലെ വാക്യങ്ങളെ കേട്ടിട്ടു വസ്ത്രം കീറി;
രാജാവു പുരോഹിതനായ ഹില്ക്കീയാ 12
വോടും ശാഫാന്റെ മകൻ അഹീക്കാമി

നോടും മീഖായാവിന്റെ മകൻ അക്ബോരി
നോടും രായസക്കാരനായ ശാഫാനോടും
13 രാജഭൃത്യനായ അസായാവോടും: നിങ്ങൾ
ചെന്നു, കണ്ടെത്തിയിരിക്കുന്ന ഈ പുസ്ത
കത്തിലെ വാക്യങ്ങളെക്കുറിച്ചു എനിക്കും
ജനത്തിന്നും എല്ലായെഹൂദെക്കും വേണ്ടി
യഹോവയോടു അരുളപ്പാടു ചോദിപ്പിൻ;
നമുക്കു വേണ്ടി എഴുതിയിരിക്കുന്നതൊക്കെ
യും അനുസരിച്ചുനടപ്പാൻ തക്കവണ്ണം
നമ്മുടെ പിതാക്കന്മാർ ഈ പുസ്തകത്തിലെ
വാക്യങ്ങളെ കേൾക്കായ്കകൊണ്ടു നമ്മുടെ
നേരെ ജ്വലിച്ചിരിക്കുന്ന യഹോവയുടെ
കോപം വലിയതല്ലോ എന്നു കല്പിച്ചു.
14 അങ്ങനെ ഹില്ക്കീയാപുരോഹിതനും അ
ഹീക്കാമും അക്ബോരും ശാഫാനും അസാ
യാവും അഹസിന്റെ മകനായ തിക്വ
യുടെ മകനായി രാജവസ്ത്രവിചാരകനായ
ശല്ലുമിന്റെ ഭാൎയ്യ ഹുൽദാപ്രവാചകിയുടെ
അടുക്കൽ ചെന്നു — അവൾ യെരുശലേ
മിൽ രണ്ടാം ഭാഗത്തു പാൎത്തിരുന്നു — അവ
15 ളോടു സംസാരിച്ചു. അവൾ അവരോടു
പറഞ്ഞതു: യിസ്രായേലിന്റെ ദൈവമായ
യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
നിങ്ങളെ എന്റെ അടുക്കൽ അയച്ചവ
നോടു നിങ്ങൾ പറയേണ്ടതു എന്തെന്നാൽ:
16 യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ ഈ സ്ഥലത്തിന്നും നിവാസികൾ
ക്കും യെഹൂദാരാജാവു വായിപ്പിച്ച പുസ്ത
കത്തിൽ വിവരിച്ചിരിക്കുന്നതുപോലെ
17 ഒക്കെയും അനൎത്ഥം വരുത്തും. അവർ
എന്നെ ഉപേക്ഷിച്ചു തങ്ങളുടെ സകല
പ്രവൃത്തികളാലും എനിക്കു കോപം വര
ത്തക്കവണ്ണം അന്യദേവന്മാൎക്കു ധൂപം കാ
ട്ടിയതുകൊണ്ടു എന്റെ കോപം ഈ സ്ഥല
ത്തിന്റെ നേരെ ജ്വലിക്കും; അതു കെട്ടു
18 പോകയുമില്ല. എന്നാൽ യഹോവയോടു
ചോദിപ്പാൻ നിങ്ങളെ അയച്ച യെഹൂദാ
രാജാവിനോടു നിങ്ങൾ പറയേണ്ടതു
എന്തെന്നാൽ: നീ കേട്ടിരിക്കുന്ന വാക്യങ്ങ
ളെക്കുറിച്ചു യിസ്രായേലിന്റെ ദൈവമായ
യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
അവർ സ്തംഭനത്തിന്നും ശാപത്തിന്നും 19
വിഷയമായിത്തീരുമെന്നു ഞാൻ ഈ സ്ഥല
ത്തിന്നും നിവാസികൾക്കും വിരോധമായി
അരുളിച്ചെയ്തതു നീ കേട്ടപ്പോൾ നിന്റെ
ഹൃദയം അലിഞ്ഞു, നീ യഹോവയുടെ
മുമ്പാകെ നിന്നെത്തന്നേ താഴ്ത്തുകയും
നിന്റെ വസ്ത്രം കീറി എന്റെ മുമ്പാകെ
കരകയും ചെയ്കകൊണ്ടു ഞാനും നിന്റെ
അപേക്ഷ കേട്ടിരിക്കുന്നു എന്നു യഹോവ
യുടെ അരുളപ്പാടു. അതുകൊണ്ടു ഞാൻ 20
നിന്നെ നിന്റെ പിതാക്കന്മാരോടു ചേൎത്തു
കൊള്ളും; നീ സമാധാനത്തോടെ നിന്റെ
കല്ലറയിൽ അടക്കപ്പെടും; ഞാൻ ഈ സ്ഥ
ലത്തിന്നു വരുത്തുവാൻപോകുന്ന അനൎത്ഥ
മൊന്നും നിന്റെ കണ്ണു കാണുകയില്ല.
അവർ രാജാവിനോടു ഈ മറുപടി ബോ
ധിപ്പിച്ചു.

## ൨൩. അദ്ധ്യായം.

അനന്തരം രാജാവു ആളയച്ചു; അവർ
യെഹൂദയിലും യെരുശലേമിലുമുള്ള എല്ലാ
മൂപ്പന്മാരെയും അവന്റെ അടുക്കൽ കൂട്ടി
വരുത്തി. രാജാവും സകലയെഹൂദാപു 2
രുഷന്മാരും യെരുശലേമിലെ സകലനി
വാസികളും പുരോഹിതന്മാരും പ്രവാച
കന്മാരും ആബാലവൃദ്ധം ജനമൊക്കെയും
യഹോവയുടെ ആലയത്തിലേക്കു ചെന്നു;
യഹോവയുടെ ആലയത്തിൽവെച്ചു കണ്ടു
കിട്ടിയ നിയമപുസ്തകത്തിലെ വാക്യങ്ങ
ളെയെല്ലാം അവർ കേൾക്കെ അവൻ
വായിച്ചു. രാജാവു തൂണിന്നരികെ നിന്നു 3
കൊണ്ടു താൻ യഹോവയെ അനുസരിച്ചു
നടക്കയും അവന്റെ കല്പനകളും സാക്ഷ്യ

ങ്ങളും ചട്ടങ്ങളും പൂൎണ്ണഹൃദയത്തോടും
പൂൎണ്ണമനസ്സോടുംകൂടെ പ്രമാണിക്കയും ഈ
പുസ്തകത്തിൽ എഴുതിയിരിക്കുന്ന നിയമ
ത്തിന്റെ വാക്യങ്ങൾ നിവൃത്തിക്കയും
ചെയ്യാമെന്നു യഹോവയുടെ മുമ്പാകെ
ഒരു നിയമം ചെയ്തു. ജനമൊക്കെയും
4 ഈ നിയമത്തിൽ യോജിച്ചു. രാജാവു
മഹാപുരോഹിതനായ ഹില്കീയാവോടും
രണ്ടാം തരത്തിലുള്ള പുരോഹിതന്മാരോടും
വാതിൽ കാക്കുന്നവരോടും ബാലിന്നും
അശേരെക്കും ആകാശത്തിലെ സൎവ്വസൈ
ന്യത്തിന്നും വേണ്ടി ഉണ്ടാക്കിയ ഉപകര
ണങ്ങളൊക്കെയും യഹോവയുടെ മന്ദി
രത്തിൽനിന്നു പുറത്തു കൊണ്ടുപോക
വാൻ കല്പിച്ചു; യെരുശലേമിന്നു പുറത്തു
കിദ്രോൻപ്രദേശത്തുവെച്ചു അവയെ ചുട്ടു,
ചാരം ബേഥേലിലേക്കു കൊണ്ടുപോയി.
5 യെഹൂദാപട്ടണങ്ങളിലും യെരുശലേ
മിന്റെ ചുററിലുമുള്ള പൂജാഗിരികളിൽ
ധൂപം കാട്ടുവാൻ യെഹൂദാരാജാക്കന്മാർ
നിയമിച്ചിരുന്ന പൂജാഗിരികളെയും ബാ
ലിന്നും സൂൎയ്യന്നും ചന്ദ്രന്നും ഗ്രഹങ്ങൾക്കും
ആകാശത്തിലെ സൎവ്വസൈന്യത്തിന്നും
ധൂപം കാട്ടിയവരെയും അവൻ നീക്കിക്ക
6 ളഞ്ഞു. അശേരാപ്രതിഷ്ഠയെയും അവൻ
യഹോവയുടെ ആലയത്തിൽനിന്നു യെരു
ശലേമിന്നു പുറത്തു കിദ്രോൻതോട്ടിങ്ക
ലേക്കു കൊണ്ടുചെന്നു കിദ്രോൻതാഴ്വീതി
യിൽവെച്ചു ചുട്ടു പൊടിയാക്കി പൊടി
സാമാന്യജനത്തിന്റെ ശവക്കുഴികളി
7 ന്മേൽ ഇട്ടുകളഞ്ഞു. സ്ത്രീകൾ അശേരെക്കു
കൂടാരശീലകൾ നെയ്തു ഇടങ്ങളായി
യഹോവയുടെ ആലയത്തിങ്കലുള്ള പുരു
ഷമൈഥുനക്കാരുടെ വീടുകളെയും അവൻ
8 ഇടിച്ചുകളഞ്ഞു. അവൻ യെഹൂദാപട്ട
ണങ്ങളിൽനിന്നു സകലപുരോഹിതന്മാ
രെയും വരുത്തി, ഗേബമുതൽ ബേർ-ശേ
ബവരെ പുരോഹിതന്മാർ ധൂപംകാട്ടി
യിരുന്ന പൂജാഗിരികളെ അശുദ്ധമാക്കി,
പട്ടണവാതിൽപ്രവേശനത്തിങ്കൽ ഇട
ത്തുഭാഗത്തു നഗരാധിപതിയായ യോശു
വയുടെ വാതില്ക്കലുള്ള പടിവാതിലുകളുടെ
പൂജാഗിരികളെയും അവൻ ഇടിച്ചുക
ളഞ്ഞു. എന്നാൽ പൂജാഗിരിപുരോഹിത 9
ന്മാർ യെരുശലേമിലുള്ള യഹോവയുടെ
യാഗപീഠത്തിങ്കൽ കയറിയില്ല; അവർ
തങ്ങളുടെ സഹോദരന്മാരുടെ കൂട്ടത്തിൽ
പുളിപ്പില്ലാത്ത അപ്പം തിന്നതേയുള്ളു.
ആരും തന്റെ മകനെയോ മകളെയോ 10
മോലെക്കിന്നു അഗ്നിപ്രവേശം ചെയ്യിക്കാ
തിരിക്കേണ്ടതിന്നു ബെൻ-ഹിന്നോംതാഴ്വ
രയിലെ ദഹനസ്ഥലവും അവൻ അശുദ്ധ
മാക്കി. യഹോവയുടെ ആലയത്തിലേ 11
ക്കുള്ള പ്രവേശനത്തിങ്കൽ വളപ്പിനകത്തു
ള്ള നാഥാൻ-മേലെക് എന്ന ഷണ്ഡന്റെ
അറെക്കരികെ യെഹൂദാരാജാക്കന്മാർ
സൂൎയ്യന്നു പ്രതിഷ്ഠിച്ചിരുന്ന അശ്വബിംബ
ങ്ങളെ അവൻ നീക്കി, സൂൎയ്യരഥങ്ങളെ
തീയിലിട്ടു ചുട്ടുകളഞ്ഞു. യെഹൂദാരാജാക്ക 12
ന്മാർ ആഹാസിന്റെ മാളികയുടെ മേൽ
പുരയിൽ ഉണ്ടാക്കിയിരുന്ന ബലിപീഠങ്ങ
ളെയും മനശ്ശെ യഹോവയുടെ ആലയ
ത്തിന്റെ രണ്ടു പ്രാകാരങ്ങളിലും ഉണ്ടാ
ക്കിയിരുന്ന ബലിപീഠങ്ങളെയും രാജാവു
തകൎത്തു അവിടെനിന്നു നീക്കി അവയുടെ
പൊടി കിദ്രോൻതോട്ടിൽ ഇട്ടുകളഞ്ഞു.
യെരുശലേമിന്നെതിരെ നാശപൎവ്വതത്തി 13
ന്റെ വലത്തുഭാഗത്തു യിസ്രായേൽരാജാ
വായ ശലോമോൻ സീദോന്യരുടെ മ്ലേച്ഛ
ബിംബമായ അസ്തോരെത്തിന്നും മോവാ
ബ്യരുടെ മ്ലേച്ഛബിംബമായ കെമോശി
ന്നും അമ്മോന്യരുടെ മ്ലേച്ഛബിംബമായ
മില്ക്കോമിന്നും പണിതിരുന്ന പൂജാഗിരി
കളെയും രാജാവു അശുദ്ധമാക്കി. അവൻ 14

വിഗ്രഹസ്തംഭങ്ങളെ തകൎത്തു അശേരാപ്ര
തിഷ്ഠകളെ വെട്ടിക്കളഞ്ഞു, അവ നിന്നി
രുന്ന സ്ഥലങ്ങളെ മനുഷ്യാസ്ഥികൾ
15 കൊണ്ടു നിറെച്ചു. അത്രയുമല്ല, യിസ്രായേ
ലിനെക്കൊണ്ടു പാപം ചെയ്യിച്ച നെബാ
ത്തിന്റെ മകനായ യൊരോബെയാം
ബേഥേലിൽ ഉണ്ടാക്കിയിരുന്ന യാഗപീഠ
വും പൂജാഗിരിയും അവൻ ഇടിച്ചുകളഞ്ഞു;
പൂജാഗിരി അവൻ ചുട്ടു പൊടിയാക്കി, അ
16 ശേരാപ്രതിഷ്ഠയും ചുട്ടുകളഞ്ഞു. എന്നാൽ
യോശീയാവു തിരിഞ്ഞുനോക്കിയപ്പോൾ
അവിടെ മലയിൽ ഉണ്ടായിരുന്ന കല്ലറ
കൾ കണ്ടിട്ടു ആളയച്ചു കല്ലറകളിൽനിന്നു
അസ്ഥികളെ എടുപ്പിച്ചു, ഈ കാൎയ്യം മുന്ന
റിയിച്ചിരുന്ന ദൈവപുരുഷൻ പ്രസ്താ
വിച്ച യഹോവയുടെ വചനപ്രകാരം ആ
യാഗപീഠത്തിന്മേൽ ഇട്ടു ചുട്ടു അതു അശു
17 ദ്ധമാക്കിക്കളഞ്ഞു. ഞാൻ കാണുന്ന ആ
ജ്ഞാപകസ്തംഭം എന്തു എന്നു അവൻ ചോ
ദിച്ചു. അതിന്നു ആ പട്ടണക്കാർ അവ
നോടു: അതു യെഹൂദയിൽനിന്നു വരി
കയും നീ ചെയ്തിരിക്കുന്ന കാൎയ്യങ്ങളെ ബേ
ഥേലിലെ യാഗപീഠത്തെക്കുറിച്ചു മുന്നറി
യിക്കയും ചെയ്ത ദൈവപുരുഷന്റെ കല്ലറ
18 യാകുന്നു എന്നു പറഞ്ഞു. അപ്പോൾ
അവൻ: അതു ഇരിക്കട്ടെ; അവന്റെ
അസ്ഥികളെ ആരും അനക്കരുതു എന്നു
കല്പിച്ചു. അങ്ങനെ അവർ അവന്റെ
അസ്ഥികളെയും ശമൎയ്യയിൽനിന്നു വന്ന
പ്രവാചകന്റെ അസ്ഥികളെയും വിട്ടേച്ചു
19 പോയി. യഹോവയെ കോപിപ്പിക്കേ
ണ്ടതിന്നു യിസ്രായേൽരാജാക്കന്മാർ ശമൎയ്യാ
പട്ടണങ്ങളിൽ ഉണ്ടാക്കിയിരുന്ന സകല
പൂജാഗിരിക്ഷേത്രങ്ങളെയും യോശീയാവു
നീക്കിക്കളഞ്ഞു ബേഥേലിൽ അവൻ ചെയ്ത
തുപോലെയൊക്കെയും അവയോടും ചെയ്തു.
20 അവൻ അവിടെയുള്ള പൂജാഗിരിപുരോ
ഹിതന്മാരെയൊക്കെയും ബലിപീഠങ്ങളി
ന്മേൽ വെട്ടിക്കൊല്ലിക്കയും അവയുടെ
മേൽ മനുഷ്യാസ്ഥികൾ ചുടുകയും ചെ
യ്തിട്ടു യെരൂശലേമിലേക്കു മടങ്ങിപ്പോന്നു.
അനന്തരം രാജാവു സകലജനത്തോടും: 21
ഈ നിയമപുസ്തകത്തിൽ എഴുതിയിരിക്കു
ന്നപ്രകാരം നിങ്ങളുടെ ദൈവമായ യഹോ
വെക്കു പെസഹ ആചരിപ്പിൻ എന്നു
കല്പിച്ചു. യിസ്രായേലിന്നു ന്യായപാലനം 22
ചെയ്തിരുന്ന ന്യായാധിപന്മാരുടെ കാലം
മുതല്ക്കും യിസ്രായേൽരാജാക്കന്മാരുടെയും
യെഹൂദാരാജാക്കന്മാരുടെയും കാലത്തും
ഇതുപോലെ ഒരു പെസഹ ആചരിച്ചി
ട്ടില്ല. യോശീയാരാജാവിന്റെ പതി 23
നെട്ടാം ആണ്ടിൽ യെരൂശലേമിൽ യഹോ
വെക്കു ഈ പെസഹ ആചരിച്ചു. ഹില്ക്കീ 24
യാപുരോഹിതൻ യഹോവയുടെ ആലയ
ത്തിൽ കണ്ടെത്തിയ പുസ്തകത്തിൽ എഴു
തിയിരുന്ന ന്യായപ്രമാണത്തിന്റെ വാക്യ
ങ്ങളെ നിവൃത്തിപ്പാൻ തക്കവണ്ണം യോശീ
യാവു വെളിച്ചപ്പാടന്മാരെയും ലക്ഷണം
പറയുന്നവരെയും ഗൃഹബിംബങ്ങളെയും
മററു വിഗ്രഹങ്ങളെയും യെഹൂദാദേ
ശത്തും യെരൂശലേമിലും കണ്ട സകല
മ്ലേച്ഛതകളെയും അശേഷം നശിപ്പിച്ചു
കളഞ്ഞു. അവനെപ്പോലെ പൂൎണ്ണഹൃദയ 25
ത്തോടും പൂൎണ്ണമനസ്സോടും പൂൎണ്ണശക്തി
യോടും കൂടെ മോശെയുടെ ന്യായപ്രമാണ
പ്രകാരമൊക്കെയും യഹോവയിങ്കലേക്കു
തിരിഞ്ഞു ഒരു രാജാവു മുമ്പുണ്ടായിട്ടില്ല,
പിമ്പു ഒരുത്തൻ എഴുന്നേററിട്ടുമില്ല.
എങ്കിലും മനശ്ശെ യഹോവയെ കോപി 26
പ്പിച്ച സകലകോപഹേതുക്കളും നിമിത്തം
യെഹൂദയുടെ നേരെ ജ്വലിച്ച തന്റെ
മഹാകോപത്തിന്റെ ഉഗ്രതയെ യഹോവ
വിട്ടുമാറാതെ: ഞാൻ യിസ്രായേലിനെ 27
നീക്കിക്കളഞ്ഞതുപോലെ യെഹൂദയെയും

എന്റെ സന്നിധിയിൽനിന്നു നീക്കുകയും
ഞാൻ തിരഞ്ഞെടുത്ത ഈ യെരൂശലേം
നഗരത്തെയും എന്റെ നാമം അവിടെ
ഇരിക്കും എന്നു ഞാൻ അരുളിച്ചെയ്ത ആ
ലയത്തെയും ത്യജിച്ചുകളകയും ചെയ്യും
28 എന്നു യഹോവ കല്പിച്ചു. യോശീയാവി
ന്റെ മറ്റുള്ള വൃത്താന്തങ്ങളും അവൻ
ചെയ്തതൊക്കെയും യെഹൂദാരാജാക്കന്മാരു
ടെ വൃത്താന്തപുസ്തകത്തിൽ എഴുതിയിരി
29 ക്കുന്നുവല്ലോ. അവന്റെ കാലത്തു മിസ്ര
യീംരാജാവായ ഫറവോൻ-നെഖോ അ
ശ്ശൂർരാജാവിന്റെ നേരെ ഫ്രാത്ത് നദിക്കു
പുറപ്പെട്ടു; യോശീയാരാജാവു അവന്റെ
നേരെ ചെന്നു; അവൻ അവനെ കണ്ടിട്ടു
മെഗിദ്ദോവിൽവെച്ചു കൊന്നുകളഞ്ഞു.
30 അവന്റെ ഭൃത്യന്മാർ മരിച്ചുപോയവനെ
രഥത്തിൽ കയററി മെഗിദ്ദോവിൽനിന്നു
യെരൂശലേമിലേക്കു കൊണ്ടുവന്നു അവ
ന്റെ സ്വന്തകല്ലറയിൽ അടക്കം ചെയ്തു.
പിന്നെ ദേശത്തെ ജനം യോശീയാവി
ന്റെ മകനായ യെഹോവാഹാസിനെ
കൂട്ടിക്കൊണ്ടുവന്നു അഭിഷേകം കഴിപ്പിച്ചു
അവന്റെ അപ്പന്നു പകരം രാജാവാക്കി.
31 യെഹോവാഹാസ് വാഴ്ചതുടങ്ങിയ
പ്പോൾ അവന്നു ഇരുപത്തിമൂന്നു വയ
സ്സായിരുന്നു; അവൻ മൂന്നു മാസം യെരൂ
ശലേമിൽ വാണു. അവന്റെ അമ്മെക്കു
ഹമൂതൽ എന്നു പേർ; അവൾ ലിബ്ന
ക്കാരനായ യിരെമ്യാവിന്റെ മകൾ ആ
32 യിരുന്നു. അവൻ തന്റെ പിതാക്കന്മാർ
ചെയ്തതുപോലെ ഒക്കെയും യഹോവെക്കു
33 അനിഷ്ടമായുള്ളതു ചെയ്തു. അവൻ യെരൂ
ശലേമിൽ വാഴാതിരിക്കേണ്ടതിന്നു ഫറ
വോൻ-നെഖോ ഹമാത്ത് ദേശത്തിലെ
രിബ്ലയിൽവെച്ചു അവനെ ബന്ധിച്ചു,
ദേശത്തിന്നു നൂറു താലന്തു വെള്ളിയും ഒരു
34 താലന്തു പൊന്നും പിഴ കല്പിച്ചു. ഫറ
വോൻ-നെഖോ യോശീയാവിന്റെ മക
നായ എല്യാക്കീമിനെ അവന്റെ
അപ്പനായ യോശീയാവിന്നു പകരം രാജാ
വാക്കി; അവന്റെ പേർ യെഹോയാ
ക്കീം എന്നു മാററി; യെഹോവാഹാസി
നെ അവൻ കൊണ്ടുപോയി; അവൻ
മിസ്രയീമിൽ ചെന്നു അവിടെവെച്ചു മരി
ച്ചുപോയി. ആ വെള്ളിയും പൊന്നും 35
യെഹോയാക്കീം ഫറവോന്നു കൊടുത്തു;
എന്നാൽ ഫറവോന്റെ കല്പനപ്രകാരം
വെള്ളി കൊടുക്കേണ്ടതിന്നു അവൻ ദേശ
ത്തു വരിയിട്ടു; അവൻ ദേശത്തെ ജന
ത്തിൽ ഓരോരുത്തന്റെയും പേരിൽ വരി
യിട്ടതുപോലെ വെള്ളിയും പൊന്നും അവ
രവരോടു പിരിച്ചെടുത്തു ഫറവോൻ-
നെഖോവിന്നു കൊടുത്തു.
യെഹോയാക്കീം വാഴ്ചതുടങ്ങിയപ്പോൾ 36
അവന്നു ഇരുപത്തഞ്ചു വയസ്സായിരുന്നു;
അവൻ പതിനൊന്നു സംവത്സരം യെരൂ
ശലേമിൽ വാണു. അവന്റെ അമ്മെക്കു
സെബീദാ എന്നു പേർ; അവൾ രൂമ
ക്കാരനായ പെദായാവിന്റെ മകൾ ആയി
രുന്നു. അവൻ തന്റെ പിതാക്കന്മാർ 37
ചെയ്തതുപോലെ ഒക്കെയും യഹോവെക്കു
അനിഷ്ടമായുള്ളതു ചെയ്തു.

## ൨൪. അദ്ധ്യായം.

അവന്റെ കാലത്തു ബാബേൽരാജാ
വായ നെബൂഖദ്നേസർ പുറപ്പെട്ടുവന്നു;
യെഹോയാക്കീം മൂന്നു സംവത്സരം അവ
ന്നു ആശ്രിതനായി ഇരുന്നു; അതിന്റെ
ശേഷം അവൻ തിരിഞ്ഞു അവനോടു മത്സ
രിച്ചു. അപ്പോൾ യഹോവ കല്ദയ 2
രുടെ പടക്കൂട്ടങ്ങളെയും അരാമ്യർ, മോ
വാബ്യർ, അമ്മോന്യർ എന്നിവരുടെ
പടക്കൂട്ടങ്ങളെയും അവന്റെ നേരെ
അയച്ചു; പ്രവാചകന്മാരായ തന്റെ

ദാസന്മാർമുഖാന്തരം യഹോവ അരുളി
ചെയ്തിരുന്ന വചനപ്രകാരം അവൻ
അവരെ യെഹൂദയെ നശിപ്പിക്കത്തക്ക
വണ്ണം അതിന്റെ നേരെ അയച്ചു.
3 മനശ്ശെ ചെയ്ത സകലപാപങ്ങളും നിമി
ത്തം യെഹൂദയെ തന്റെ സന്നിധിയിൽ
നിന്നു നീക്കിക്കളവാൻ ഇതു യഹോവ
യുടെ കല്പനപ്രകാരം തന്നേ അവക്കു
4 ഭവിച്ചു. അവൻ കുററമില്ലാത്ത രക്തം
ചൊരിയിച്ചു യെരൂശലേമിനെ കുററമി
ല്ലാത്ത രക്തംകൊണ്ടു നിറെച്ചതും ക്ഷമി
5 പ്പാൻ യഹോവെക്കു മനസ്സായില്ല. യെ
ഹോയാക്കീമിന്റെ മററുള്ള വൃത്താന്തങ്ങളും
അവൻ ചെയ്തതൊക്കെയും യെഹൂദാരാജാ
ക്കന്മാരുടെ വൃത്താന്തപുസ്തകത്തിൽ എഴു
6 തിയിരിക്കുന്നുവല്ലോ. യെഹോയാക്കീം
തന്റെ പിതാക്കന്മാരെപ്പോലെ നിദ്രപ്രാ
പിച്ചു; അവന്റെ മകനായ യെഹോയാ
7 ഖീൻ അവന്നു പകരം രാജാവായി. മിസ്ര
യീംരാജാവിന്നു മിസ്രയീംതോടുമുതൽ ഫ്രാ
ത്ത് നദിവരെ ഉണ്ടായിരുന്നതൊക്കെയും
ബാബേൽരാജാവു പിടിച്ചതുകൊണ്ടു മിസ്ര
യീംരാജാവു പിന്നെ തന്റെ ദേശത്തു
നിന്നു പുറപ്പെട്ടുവന്നില്ല.
8 യെഹോയാഖീൻ വാഴ്ച തുടങ്ങിയപ്പോൾ
അവന്നു പതിനെട്ടു വയസ്സായിരുന്നു;
അവൻ യെരൂശലേമിൽ മൂന്നു മാസം
വാണു. അവന്റെ അമ്മെക്കു നെഹുഷ്ഠാ
എന്നു പേർ; അവൾ യെരൂശലേമ്യനായ
എൽനാഥാന്റെ മകൾ ആയിരുന്നു.
9 അവൻ തന്റെ അപ്പൻ ചെയ്തതുപോലെ
ഒക്കെയും യഹോവെക്കു അനിഷ്ടമായുള്ളതു
10 ചെയ്തു. ആ കാലത്തു ബാബേൽരാജാ
വായ നെബൂഖദ്നേസരിന്റെ ഭൃത്യന്മാർ
യെരൂശലേമിന്റെ നേരെ വന്നു നഗ
11 രത്തെ നിരോധിച്ചു. ഇങ്ങനെ ഭൃത്യന്മാർ
നിരോധിച്ചിരിക്കുമ്പോൾ ബാബേൽരാജാ
വായ നെബൂഖദ്നേസരും നഗരത്തി
ന്റെ നേരെ വന്നു. യെഹൂദാരാജാവായ 12
യെഹോയാഖീനും അവന്റെ അമ്മയും
അവന്റെ ഭൃത്യന്മാരും പ്രഭുക്കന്മാരും
ഷണ്ഡന്മാരും ബാബേൽരാജാവിന്റെ അടു
ക്കലേക്കു പുറത്തു ചെന്നു; ബാബേൽരാ
ജാവു തന്റെ വാഴ്ചയുടെ എട്ടാം ആണ്ടിൽ
അവനെ പിടിച്ചു. അവൻ യഹോവയു 13
ടെ ആലയത്തിലെ സകലനിക്ഷേപങ്ങളും
രാജധാനിയിലെ നിക്ഷേപങ്ങളും അവി
ടെനിന്നു എടുത്തു കൊണ്ടുപോയി; യിസ്രാ
യേൽരാജാവായ ശലോമോൻ യഹോ
വയുടെ മന്ദിരത്തിൽ ഉണ്ടാക്കിവെച്ചി
രുന്ന പൊന്നുകൊണ്ടുള്ള ഉപകരണങ്ങളൊ
ക്കെയും യഹോവ അരുളിച്ചെയ്തിരുന്നതു
പോലെ അവൻ ഖണ്ഡിച്ചുകളഞ്ഞു. എല്ലാ 14
യെരൂശലേമ്യരെയും സകലപ്രഭുക്കന്മാരും
സകലപരാക്രമശാലികളും ആയി പതിനാ
യിരംപേരെയും എല്ലാ ആശാരിമാരെയും
കൊല്ലന്മാരെയും അവൻ ബദ്ധരാക്കി
കൊണ്ടുപോയി; ദേശത്തു എളിയജനം
മാത്രമല്ലാതെ ആരും ശേഷിച്ചിരുന്നില്ല.
യെഹോയാഖീനെ അവൻ ബാബേലി 15
ലേക്കു കൊണ്ടുപോയി; രാജമാതാവിനെ
യും രാജഭാര്യമാരെയും അവന്റെ ഷണ്ഡ
ന്മാരെയും ദേശത്തിലെ പ്രധാനികളെയും
അവൻ ബദ്ധരാക്കി യെരൂശലേമിൽ
നിന്നു ബാബേലിലേക്കു കൊണ്ടുപോയി.
സകലബലവാന്മാരുമായ ഏഴായിരംപേ 16
രെയും ആശാരിമാരും കൊല്ലന്മാരുമായ
ആയിരംപേരെയും ഇങ്ങനെ യുദ്ധപ്രാപ്ത
ന്മാരായ സകലവീരന്മാരെയും ബാബേൽ
രാജാവു ബദ്ധരാക്കി ബാബേലിലേക്കു
കൊണ്ടുപോയി. അവന്നു പകരം ബാ 17
ബേൽരാജാവു അവന്റെ ചിററപ്പനായ
മത്ഥന്യാവെ രാജാവാക്കി; അവന്നു സിദെ
ക്കീയാവു എന്നു പേർ മാററിയിട്ടു.

18 സിദെക്കീയാവു വാഴ്ചതുടങ്ങിയപ്പോൾ
അവന്നു ഇരുപത്തൊന്നു വയസ്സായിരുന്നു;
അവൻ പതിനൊന്നു സംവത്സരം യെരു
ശലേമിൽ വാണു; അവന്റെ അമ്മെക്കു
ഹമൂതൽ എന്നു പേർ; അവൾ ലിബ്നക്കാ
രനായ യിരെമ്യാവിന്റെ മകൾ ആയി
19 രുന്നു. യെഹോയാക്കീം ചെയ്തതുപോലെ
ഒക്കെയും അവൻ യഹോവെക്കു അനിഷ്ട
20 മായുള്ളതു ചെയ്തു. യഹോവയുടെ കോപം
ഹേതുവായി യെരുശലേമിന്നും യെഹൂദെ
ക്കും അങ്ങനെ ഭവിച്ചു; അവൻ ഒടുവിൽ
അവരെ തന്റെ സന്നിധിയിൽനിന്നു
തള്ളിക്കളഞ്ഞു: എന്നാൽ സിദെക്കീയാവും
ബാബേൽരാജാവിനോടു മത്സരിച്ചു.

## ൨൫. അദ്ധ്യായം.

അവന്റെ വാഴ്ചയുടെ ഒമ്പതാം ആ
ണ്ടിൽ പത്താം മാസം പത്താം തിയ്യതി
ബാബേൽരാജാവായ നെബൂഖദ്നേസർ
തന്റെ സർവ്വസൈന്യവുമായി യെരുശ
ലേമിന്റെ നേരെ വന്നു പാളയം ഇറങ്ങി;
അതിന്നെതിരെ ചുറ്റും വാടകോരി.
2 സിദെക്കീയാരാജാവിന്റെ പതിനൊന്നാം
ആണ്ടുവരെ നഗരം നിരോധിക്കപ്പെട്ടി
3 രുന്നു. നാലാം മാസം ഒമ്പതാം തിയ്യതി
നഗരത്തിൽ ക്ഷാമം കലശലായി ദേശ
ത്തെ ജനത്തിന്നു ആഹാരം ഇല്ലാതെ
4 പോയി. അപ്പോൾ നഗരമതിൽ ഒരിടം
പൊളിച്ചു കൽദയർ നഗരം വളഞ്ഞിരി
ക്കെ പടയാളികൾ ഒക്കെയും രാത്രിസമയ
ത്തു രാജാവിന്റെ തോട്ടത്തിന്നരികെ രണ്ടു
മതിലുകൾക്കും മദ്ധ്യേയുള്ള പടിവാതിൽ
വഴിയായി ഓടിപ്പോയി; രാജാവും അരാ
ബയിലേക്കുള്ള വഴിയായി പുറപ്പെട്ടു
5 പോയി. എന്നാൽ കൽദയരുടെ സൈ
ന്യം രാജാവിനെ പിന്തുടർന്നു യെരീഹോ
സമഭൂമിയിൽവെച്ചു അവനോടു എത്തി;
അവന്റെ സൈന്യമൊക്കെയും അവനെ
വിട്ടു ചിന്നിപ്പോയി. അവർ രാജാവി 6
നെ പിടിച്ചു രിബ്ലയിൽ ബാബേൽരാജാ
വിന്റെ അടുക്കൽ കൊണ്ടുചെന്നു; അവർ
അവന്നു വിധി കല്പിച്ചു. അവർ സിദെക്കീ 7
യാവിന്റെ പുത്രന്മാരെ അവൻ കാൺകെ
കൊന്നു; സിദെക്കീയാവിന്റെ കണ്ണു പൊ
ട്ടിച്ചിട്ടു രണ്ടു ചങ്ങലകൊണ്ടു അവനെ ബ
ന്ധിച്ചു ബാബേലിലേക്കു കൊണ്ടുപോയി.
അഞ്ചാം മാസം ഏഴാം തിയ്യതി, നെബൂ 8
ഖദ്നേസർരാജാവെന്ന ബാബേൽരാ
ജാവിന്റെ പത്തൊമ്പതാം ആണ്ടിൽ
തന്നേ, ബാബേൽരാജാവിന്റെ ഭൃത്യ
നായി അകമ്പടിനായകനായ നെബൂസ
രദാൻ യെരുശലേമിൽ വന്നു. അവൻ 9
യഹോവയുടെ ആലയവും രാജധാനിയും
ചുട്ടുകളഞ്ഞു; യെരുശലേമിലെ എല്ലാ
വീടുകളും പ്രധാനഭവനങ്ങളൊക്കെയും
അവൻ തീവെച്ചു ചുട്ടുകളഞ്ഞു. അകമ്പടി 10
നായകനോടുകൂടെ ഉണ്ടായിരുന്ന കൽദയ
സൈന്യമൊക്കെയും യെരുശലേമിന്റെ
ചുറ്റുമുള്ള മതിലുകളെ ഇടിച്ചുകളഞ്ഞു.
നഗരത്തിൽ ശേഷിച്ചിരുന്ന ജനത്തെയും 11
ബാബേൽരാജാവിനെ ശരണം പ്രാപി
ച്ചവരെയും പുരുഷാരത്തിൽ ശേഷിച്ചവ
രെയും അകമ്പടിനായകനായ നെബൂസര
ദാൻ കൊണ്ടുപോയി. എന്നാൽ അകമ്പടി 12
നായകൻ ദേശത്തെ എളിയവരിൽ ചില
രെ മുന്തിരിത്തോട്ടക്കാരായിട്ടും കൃഷിക്കാരാ
യിട്ടും വിട്ടേച്ചുപോയി. യഹോവയുടെ 13
ആലയത്തിലെ താമ്രസ്തംഭങ്ങളും പീഠങ്ങളും
യഹോവയുടെ ആലയത്തിലെ താമ്രംകൊ
ണ്ടുള്ള കടലും കൽദയർ ഉടെച്ചുകളഞ്ഞു
അവയുടെ താമ്രം ബാബേലിലേക്കു കൊണ്ടു
പോയി. കലങ്ങളും ചട്ടുകങ്ങളും കത്രിക 14
കളും തവികളും ശുശ്രൂഷെക്കുള്ള താമ്രോ
പകരണങ്ങളൊക്കെയും അവർ എടുത്തു

15 കൊണ്ടുപോയി. തീച്ചട്ടികളും കലശങ്ങളും
പൊന്നും വെള്ളിയുംകൊണ്ടുള്ളതൊക്കെ
യും അകമ്പടിനായകൻ കൊണ്ടുപോയി.
16 ശലോമോൻ യഹോവയുടെ ആലയത്തി
ന്നുവേണ്ടി ഉണ്ടാക്കിയ രണ്ടു സ്തംഭം,
ഒരു കടൽ, പീഠങ്ങൾ എന്നിങ്ങനെ
യുള്ള സകലഉപകരണങ്ങളുടെയും താമ്ര
17 ത്തിന്നു തൂക്കമില്ലാതെയിരുന്നു. ഒരു
സ്തംഭത്തിന്റെ ഉയരം പതിനെട്ടു മുഴം;
അതിന്മേലുള്ള പോതിക താമ്രംകൊണ്ടു
ആയിരുന്നു; പോതികയുടെ ഉയരം മൂന്നു
മുഴം; പോതികയുടെ ചുററുമുള്ള വലപ്പ
ണിയും മാതളപ്പഴവും ആസകലം താമ്രം
കൊണ്ടായിരുന്നു; ഇതുപോലെ മറെറ
സ്തംഭത്തിന്നും വലപ്പണിയും മററും ഉണ്ടാ
18 യിരുന്നു. അകമ്പടിനായകൻ മഹാപുരോ
ഹിതനായ സെരായാവെയും രണ്ടാം
പുരോഹിതനായ സെഫന്യാവെയും മൂന്നു
ഉമ്മരപ്പടിക്കാവല്ക്കാരെയും പിടിച്ചു കൊ
19 ണ്ടുപോയി. നഗരത്തിൽനിന്നു അവൻ
യോദ്ധാക്കളുടെ മേൽവിചാരകനായ ഒരു
ഷണ്ഡനെയും നഗരത്തിൽവെച്ചു കണ്ടെ
ത്തിയ രാജപരിചാരകന്മാരിൽ അഞ്ചുപേ
രെയും ദേശത്തെ ജനത്തെ പടെക്കു സ
ന്നദ്ധരാക്കുന്ന സേനാപതിയുടെ രായസക്കാ
രനെയും നഗരത്തിൽ കണ്ട ദേശത്തെ ജന
ത്തിൽ അറുപതുപേരെയും പിടിച്ചു കൊ
20 ണ്ടുപോയി. ഇവരെ അകമ്പടിനായക
നായ നെബൂസരദാൻ പിടിച്ചു രിബ്ലയിൽ
ബാബേൽരാജാവിന്റെ അടുക്കൽ കൊണ്ടു
21 ചെന്നു. ബാബേൽരാജാവു ഹമാത്ത്‌ദേ
ശത്തിലെ രിബ്ലയിൽവെച്ചു അവരെ വെ
ട്ടിക്കൊന്നു. ഇങ്ങനെ യെഹൂദാ സ്വദേശം
22 വിട്ടു പോകേണ്ടിവന്നു. ബാബേൽരാജാ
വായ നെബൂഖദ്നേസർ യെഹൂദാദേ
ശത്തു ശേഷിപ്പിച്ചുവെച്ച ജനത്തിന്നു
ശാഫാന്റെ മകനായ അഹീക്കാമിന്റെ
മകനായ ഗെദല്യാവെ അധിപതി
യാക്കി.

ബാബേൽരാജാവു ഗെദല്യാവെ അധി 23
പതിയാക്കി എന്നു നെഥന്യാവിന്റെ
മകൻ യിശ്മായേൽ, കാരേഹിന്റെ
മകൻ യോഹാനാൻ, നെതോഫാത്യ
നായ തൻഹൂമെത്തിന്റെ മകൻ സെരാ
യ്യാവു, മാഖാത്യന്റെ മകൻ യാസന്യാവു
എന്നിങ്ങനെ സകലസേനാപതികളും
അവരുടെ ആളുകളും കേട്ടപ്പോൾ അവർ
മിസ്പെയിൽ ഗെദല്യാവിന്റെ അടുക്കൽ
വന്നു. ഗെദല്യാവു അവരോടും അവരുടെ 24
ആളുകളോടും സത്യംചെയ്തു അവരോടു:
നിങ്ങൾ കൽദയരുടെ ദാസന്മാർനിമിത്തം
ഭയപ്പെടരുതു; ദേശത്തു പാർത്തു ബാബേൽ
രാജാവിനെ സേവിപ്പിൻ; അതു നിങ്ങൾ
ക്കു നന്മയായിരിക്കും. എന്നാൽ ഏഴാംമാസ 25
ത്തിൽ രാജവംശക്കാരനായ എലീശയുടെ
മകനായ നെഥന്യാവിന്റെ മകനായ
യിശ്മായേൽ പത്തു ആളുമായി വന്നു ഗെ
ദല്യാവെയും അവനോടുകൂടെ മിസ്പെയിൽ
ഉണ്ടായിരുന്ന യെഹൂദ്യരെയും കൽദയരെ
യും വെട്ടിക്കൊന്നു. അപ്പോൾ ആബാല 26
വൃദ്ധം ജനമൊക്കെയും സേനാപതിമാരും
കൽദയരെ ഭയപ്പെടുകയാൽ എഴുന്നേററു
പുറപ്പെട്ടു മിസ്രയീമിലേക്കു പോയി.

യെഹൂദാരാജാവായ യെഹോയാഖീ 27
ന്റെ പ്രവാസത്തിന്റെ മുപ്പത്തേഴാം ആ
ണ്ടിൽ പന്ത്രണ്ടാം മാസം ഇരുപത്തേഴാം
തിയ്യതി ബാബേൽരാജാവായ എവീൽ-
മെരോദക്ക് താൻ രാജാവായ ആണ്ടിൽ
യെഹൂദാരാജാവായ യെഹോയാഖീനെ
കടാക്ഷിച്ചു കാരാഗൃഹത്തിൽനിന്നു വിട്ടു
വിച്ചു അവനോടു ആദരവായി സം 28
സാരിച്ചു അവന്റെ ആസനത്തെ തന്നോ
ടുകൂടെ ബാബേലിൽ ഉണ്ടായിരുന്ന രാജാ
ക്കന്മാരുടെ ആസനങ്ങൾക്കു മേലായി

29 വെച്ചു; അവന്റെ കാരാഗൃഹവസ്ത്രം
മാററി; അവൻ ജീവപൎയ്യന്തം നിത്യം അവ
ന്റെ സന്നിധിയിൽ ഭക്ഷണംകഴിച്ചു
30 പോന്നു. അവന്റെ അഹോവൃത്തിയോ,
രാജാവു അവന്നു അവന്റെ മരണദിവ
സംവരെ അവന്റെ ജീവകാലമൊക്കെയും
നിത്യവൃത്തിക്കു ദിവസംപ്രതിയുള്ള ഓഹ
രി കൊടുത്തുപോന്നു.

# THE FIRST BOOK OF CHRONICLES

## ദിനവൃത്താന്തം: ഒന്നാം പുസ്തകം

### ൧. അദ്ധ്യായം.

ആദാം, ശേത്ത്, ഏനോശ്,
2 കേനാൻ, മഹലലേൽ, യാരെദ്,
3 ഹനോക്ക്, മെഥൂശേലഹ്, ലാമെക്ക്,
4 നോഹ, ശേം, ഹാം, യാഫെത്ത്.
5 യാഫെത്തിന്റെ പുത്രന്മാർ: ഗോമെർ,
മാഗോഗ്, മാദായി, യാവാൻ, തുബാൽ,
6 മേശെക്ക്, തീരാസ്. ഗോമെരിന്റെ
പുത്രന്മാർ: അശ്കെനസ്, രീഫത്ത്, തോ
7 ഗൎമ്മാ. യാവാന്റെ പുത്രന്മാർ: എലീശാ,
തൎശീശ്, കിത്തീം, രോദാനീം.
8 ഹാമിന്റെ പുത്രന്മാർ: കൂശ്, മിസ്രയീം,
9 പൂത്ത്, കനാൻ. കൂശിന്റെ പുത്രന്മാർ:
സെബാ, ഹവീലാ, സബ്താ, രമാ,
സബ്തെഖാ. രമയുടെ പുത്രന്മാർ: ശെബാ,
10 ദെദാൻ. കൂശ് നിമ്രോദിനെ ജനിപ്പിച്ചു.
അവൻ ഭൂമിയിൽ ആദ്യത്തെ വീരനായി
11 രുന്നു. മിസ്രയീമോ: ലൂദീം, അനാമീം,
12 ലെഹാബീം, നഫ്തുഹീം, പത്രൂസീം,
കസ്ലൂഹീം, — ഇവരിൽനിന്നു ഫെലിസ്ത്യർ
ഉത്ഭവിച്ചു — കഫ്തോരീം എന്നിവരെ ജനി
13 പ്പിച്ചു. കനാൻ തന്റെ ആദ്യജാതനായ
14 സീദോൻ, ഹേത്ത്, യെബൂസി, അമോ
15 രി, ഗിൎഗ്ഗശി, ഹിവ്വി, അൎക്കി, സീനി,
അൎവ്വാദി, സെമാരി, ഹമാത്തി എന്നിവരെ 16
ജനിപ്പിച്ചു.
ശേമിന്റെ പുത്രന്മാർ: ഏലാം, അശ്ശൂർ, 17
അൎപ്പക്ഷദ്, ലൂദ്, അരാം, ഊസ്, ഹൂൾ,
ഗേഥെർ, മേശെക്ക്. അൎപ്പക്ഷദ് ശേല 18
ഹിനെ ജനിപ്പിച്ചു; ശേലഹ് ഏബെരി
നെ ജനിപ്പിച്ചു. ഏബെരിന്നു രണ്ടു 19
പുത്രന്മാർ ജനിച്ചു; ഒരുത്തന്നു പേലെഗ്
എന്നു പേർ; അവന്റെ കാലത്തായിരുന്നു
ഭൂവാസികൾ പിരിഞ്ഞുപോയതു; അവ
ന്റെ സഹോദരന്നു യൊക്താൻ എന്നു
പേർ. യൊക്താനോ: അല്മോദാദ്, ശേ 20
ലെഫ് ഹസൎമ്മാവെത്ത്, യാരഹ്, ഹ 21
ദോരാം, ഊസാൽ, ദിക്ലാ, ഏബാൽ, 22
അബീമായേൽ, ശെബാ, ഓഫീർ, 23
ഹവീലാ, യോബാബ് എന്നിവരെ ജനി
പ്പിച്ചു; ഇവരെല്ലാവരും യൊക്താന്റെ
പുത്രന്മാർ.
ശേം, അൎപ്പക്ഷദ്, ശേലഹ്, ഏ 24, 25
ബെർ, പേലെഗ്, രെയൂ, ശെരൂഗ്, 26
നാഹോർ, തേരഹ്, അബ്രാം; ഇവൻ 27
തന്നേ അബ്രാഹാം. അബ്രാഹാമിന്റെ 28
പുത്രന്മാർ: യിസ്ഹാക്ക്, യിശ്മായേൽ.

29 അവരുടെ വംശപാരമ്പൎയ്യമാവിതു:
യിശ്മായേലിന്റെ ആദ്യജാതൻ നെബാ
യോത്ത്, കേദാർ, അദ്ബെയേൽ, മിബ്ശാം,
30 മിശ്മാ, ദൂമാ, മസ്സാ, ഹദദ്, തേമാ,
31 യെതൂർ, നാഫീഷ്, കേദമാ; ഇവർ
യിശ്മായേലിന്റെ പുത്രന്മാർ.
32 അബ്രാഹാമിന്റെ വെപ്പാട്ടിയായ കെ
തൂരയുടെ പുത്രന്മാർ: സിമ്രാൻ, യൊക്ക
ശാൻ, മെദാൻ, മിദ്യാൻ, യിശ്ബാക്ക, ശൂവ
ഹ് എന്നിവരെ അവൾ പ്രസവിച്ചു.
യൊക്കശാന്റെ പുത്രന്മാർ: ശെബാ,
33 ദെദാൻ. മിദ്യാന്റെ പുത്രന്മാർ: ഏഫാ,
ഏഫെർ, ഹനോക്ക, അബീദാ, എൽദായാ;
ഇവരെല്ലാവരും കെതൂരയുടെ പുത്രന്മാർ.
34 അബ്രാഹാം യിസ്ഹാക്കിനെ ജനിപ്പിച്ചു.
യിസ്ഹാക്കിന്റെ പുത്രന്മാർ: ഏശാവ്,
യിസ്രായേൽ.
35 ഏശാവിന്റെ പുത്രന്മാർ: എലീഫാസ്,
രെയൂവേൽ, യെയൂശ്, യലാം, കോരഹ്.
36 എലീഫാസിന്റെ പുത്രന്മാർ: തേമാൻ,
ഓമാർ, സെഫീ, ഗഥാം, കെനസ്, തിമ്നാ,
37 അമാലേക്ക. രെയൂവേലിന്റെ പുത്രന്മാർ:
38 നഹത്ത്, സേറഹ്, ശമ്മാ, മിസ്സാ. സേ
യീരിന്റെ പുത്രന്മാർ: ലോതാൻ, ശോ
ബാൽ, സിബെയോൻ, അനാ, ദീശോൻ,
39 ഏസെർ, ദീശാൻ. ലോതാന്റെ പുത്ര
ന്മാർ: ഹോരി, ഹോമാം; തിമ്നാ ലോതാ
40 ന്റെ സഹോദരി ആയിരുന്നു. ശോബാ
ലിന്റെ പുത്രന്മാർ: അലീയാൻ, മാനഹ
ത്ത്, ഏബാൽ, ശെഫീ, ഓനാം. സിബെ
യോന്റെ പുത്രന്മാർ: അയ്യാ, അനാ.
41 അനയുടെ പുത്രന്മാർ: ദീശോൻ. ദീശോ
ന്റെ പുത്രന്മാർ: ഹമ്രാൻ, എശ്ബാൻ,
42 യിത്രാൻ, കെരാൻ. ഏസെരിന്റെ പുത്ര
ന്മാർ: ബിൽഹാൻ, സാവാൻ, യാക്കാൻ.
ദീശാന്റെ പുത്രന്മാർ: ഊസ്, അരാൻ.
43 യിസ്രായേൽമക്കളെ രാജാവു വാഴുംമുമ്പെ
ഏദോംദേശത്തു വാണ രാജാക്കന്മാർ ആ
രെന്നാൽ: ബെയോരിന്റെ മകനായ
ബേല; അവന്റെ പട്ടണത്തിന്നു ദിൻ
ഹാബാ എന്നു പേർ. ബേല മരിച്ചശേ 44
ഷം ബൊസ്രക്കാരനായ സേരഹിന്റെ
മകൻ യോബാബ് അവന്നു പകരം രാജാ
വായി. യോബാബ് മരിച്ചശേഷം 45
തേമാദേശക്കാരനായ ഹൂശാം അവന്നു പ
കരം രാജാവായി. ഹൂശാം മരിച്ചശേഷം 46
ബദദിന്റെ മകൻ ഹദദ് അവന്നു പക
രം രാജാവായി; അവൻ മോവാബ്സമ
ഭൂമിയിൽ മിദ്യാനെ തോല്പിച്ചു; അവന്റെ
പട്ടണത്തിന്നു അവീത്ത് എന്നു പേർ.
ഹദദ് മരിച്ചശേഷം മസ്രേക്കക്കാരനായ 47
സമ്ലാ അവന്നു പകരം രാജാവായി. സമ്ലാ 48
മരിച്ചശേഷം നദീതീരത്തുള്ള രെഹോ
ബോത്ത് പട്ടണക്കാരനായ ശൌൽ അവ
ന്നു പകരം രാജാവായി. ശൌൽ മരിച്ചശേ 49
ഷം അക്ബോരിന്റെ മകൻ ബാൽഹാനാൻ
അവന്നു പകരം രാജാവായി. ബാൽഹാ 50
നാൻ മരിച്ചശേഷം ഹദദ് അവന്നു പകരം
രാജാവായി. അവന്റെ പട്ടണത്തിന്നു
പായീ എന്നും ഭാൎയ്യെക്കു മെഹേതബേൽ
എന്നും പേർ. അവൾ മേസാഹാബിന്റെ
മകളായ മത്രേദിന്റെ മകളായിരുന്നു.
ഹദദും മരിച്ചു. ഏദോമ്യപ്രഭുക്കന്മാരാ 51
വിതു: തിമ്നാപ്രഭു, അല്യാപ്രഭു, യെഥേ
ത്ത്പ്രഭു, ഒഹോലീബാമാപ്രഭു, ഏലാ 52
പ്രഭു, പീനോൻപ്രഭു, കെനസ്പ്രഭു, 53
തേമാൻപ്രഭു, മിബ്സാർപ്രഭു, മഗ്ദീയേൽ 54
പ്രഭു, ഈരാംപ്രഭു; ഇവരത്രേ ഏദോമ്യ
പ്രഭുക്കന്മാർ.

## ൨. അദ്ധ്യായം.

യിസ്രായേലിന്റെ പുത്രന്മാരാവിതു:
രൂബേൻ, ശിമെയോൻ, ലേവി, യെ
ഹൂദാ, യിസ്സാഖാർ, സെബൂലൂൻ, ദാൻ, 2

യോസേഫ്, ബെന്യാമീൻ, നഫ്ഥാലി,
ഗാദ്, ആശേർ.
3 യെഹൂദയുടെ പുത്രന്മാർ: ഏർ,
ഓനാൻ, ശേലാ; ഇവർ മൂവരും കനാന്യ
സ്ത്രീയായ ബത്ശൂവയിൽനിന്നു അവന്നു
ജനിച്ചു. യെഹൂദയുടെ ആദ്യജാതനായ
ഏർ യഹോവെക്കു അനിഷ്ടനായിരു
ന്നതുകൊണ്ടു അവൻ അവനെ കൊന്നു.
4 അവന്റെ മരുമകൾ താമാർ അവന്നു
പേരെസ്സിനെയും സേരഹിനെയും പ്രസ
വിച്ചു. യെഹൂദയുടെ പുത്രന്മാർ ആകെ
5 അഞ്ചുപേർ. പേരെസ്സിന്റെ പുത്രന്മാർ:
6 ഹെസ്രോൻ, ഹാമൂൽ. സേരഹിന്റെ
പുത്രന്മാർ: സിമ്രി, ഏഥാൻ, ഹേമാൻ,
കല്ക്കോൽ, ദാരാ; ഇങ്ങനെ അഞ്ചുപേർ.
7 കർമ്മിയുടെ പുത്രന്മാർ: ശപഥാർപ്പിതവസ്തു
വിൽ അകൃത്യം ചെയ്തു യിസ്രായേലിനെ
8 കഷ്ടത്തിലാക്കിയ ആഖാൻ തന്നേ. ഏഥാ
9 ന്റെ പുത്രന്മാർ: അസൎയ്യാവു. ഹെസ്രോന്നു
ജനിച്ച പുത്രന്മാർ: യെരഹ്മയേൽ, രാം,
10 കെലൂബായി. രാം അമ്മീനാദാബിനെ
ജനിപ്പിച്ചു; അമ്മീനാദാബ് യെഹൂദാമ
ക്കൾക്കു പ്രഭുവായ നഹശോനെ ജനി
11 പ്പിച്ചു. നഹശോൻ ശല്മയെ ജനിപ്പിച്ചു;
12 ശല്മാ ബോവസിനെ ജനിപ്പിച്ചു. ബോവ
സ് ഓബേദിനെ ജനിപ്പിച്ചു; ഓബേദ്
13 യിശ്ശായിയെ ജനിപ്പിച്ചു. യിശ്ശായി
തന്റെ ആദ്യജാതൻ എലീയാബിനെയും
രണ്ടാമൻ അബീനാദാബിനെയും മൂന്നാ
14 മൻ ശിമെയയെയും നാലാമൻ നഥന
യേലിനെയും അഞ്ചാമൻ രദ്ദായിയെയും
15 ആറാമൻ ഓസെമിനെയും ഏഴാമൻ
16 ദാവീദിനെയും ജനിപ്പിച്ചു. അവരുടെ
സഹോദരിമാർ സെരൂയയും അബീഗ
യിലും ആയിരുന്നു. സെരൂയയുടെ പുത്ര
ന്മാർ: അബീശായി, യോവാബ്, അസാ
17 ഹേൽ; ഇങ്ങനെ മൂന്നുപേർ. അബീഗ

യിൽ അമാസയെ പ്രസവിച്ചു. അമാസ
യുടെ അപ്പൻ യിശ്മായേല്യനായ യേഥെർ
ആയിരുന്നു. ഹെസ്രോന്റെ മകൻ 18
കാലേബ് തന്റെ ഭാൎയ്യയായ അസൂബ
യിലും യെരിയോത്തിലും മക്കളെ ജനി
പ്പിച്ചു. അവളുടെ പുത്രന്മാർ: യേശെർ,
ശോബാബ്, അർദ്ദോൻ. അസൂബാ മരിച്ച 19
ശേഷം കാലേബ് എഫ്രാത്തിനെ പരിഗ്ര
ഹിച്ചു; അവൾ അവന്നു ഹൂരിനെ പ്രസ
വിച്ചു. ഹൂർ ഊരിയെ ജനിപ്പിച്ചു; ഊരി 20
ബെസലേലിനെ ജനിപ്പിച്ചു. അതിന്റെ 21
ശേഷം ഹെസ്രോൻ ഗിലെയാദിന്റെ
അപ്പനായ മാഖീരിന്റെ മകളുടെ അടു
ക്കൽ ചെന്നു അവളെ വിവാഹം ചെയ്തു
പ്പോൾ അവന്നു അറുപതു വയസ്സായി
രുന്നു. അവൾ അവന്നു സെഗൂബിനെ
പ്രസവിച്ചു. സെഗൂബ് യായീരിനെ 22
ജനിപ്പിച്ചു; അവന്നു ഗിലെയാദ്ദേശത്തു
ഇരുപത്തിമൂന്നു പട്ടണം ഉണ്ടായിരുന്നു.
എന്നാൽ ഗെശൂരും അരാമും യായീരി 23
ന്റെ പട്ടണങ്ങളെയും കെനാത്തിനെയും
അതിന്റെ ഗ്രാമങ്ങളെയും ഇങ്ങനെ അറു
പതു പട്ടണം അവരുടെ കയ്യിൽനിന്നു
പിടിച്ചു. ഇവരെല്ലാവരും ഗിലെയാദി
ന്റെ അപ്പനായ മാഖീരിന്റെ പുത്രന്മാ
രായിരുന്നു. ഹെസ്രോൻ കാലേബ്-എഫ്രാ 24
തയിൽവെച്ചു മരിച്ചശേഷം ഹെസ്രോ
ന്റെ ഭാൎയ്യ അബീയാ അവന്നു തെക്കോവ
യുടെ അപ്പനായ അശ്ഹൂരിനെ പ്രസ
വിച്ചു. ഹെസ്രോന്റെ ആദ്യജാതനായ 25
യെരഹ്മയേലിന്റെ പുത്രന്മാർ: ആദ്യജാ
തൻ രാം, ബൂനാ, ഓരെൻ, ഓസെം,
അഹീയാവു. യെരഹ്മയേലിന്നു മറ്റൊരു 26
ഭാൎയ്യ ഉണ്ടായിരുന്നു; അവൾക്കു അതാരാ
എന്നു പേർ; അവൾ ഓനാമിന്റെ
അമ്മ. യെരഹ്മയേലിന്റെ ആദ്യജാ 27
തനായ രാമിന്റെ പുത്രന്മാർ: മയസ്,

28 യാമീൻ, ഏക്കെർ. ഓനാമിൻെറ പുത്ര
ന്മാർ: ശമ്മായി, യാദാ. ശമ്മായി
യുടെ പുത്രന്മാർ: നാദാബ്, അബീശ്ശൂർ.
29 അബീശ്ശൂരിൻെറ ഭാൎയ്യെക്കു അബീഹ
യീൽ എന്നു പേർ; അവൾ അവന്നു അഹ്
ബാനെയും, മോലീദിനെയും പ്രസവിച്ചു.
30 നാദാബിൻെറ പുത്രന്മാർ: സേലെദ്,
അപ്പയീം; എന്നാൽ സേലെദ് മക്കളില്ലാ
31 തെ മരിച്ചു. അപ്പയീമിൻെറ പുത്രന്മാർ:
യിശി. യിശിയുടെ പുത്രന്മാർ: ശേശാൻ.
ശേശാൻെറ പുത്രന്മാർ: അഹ്ലയീം.
32 ശമ്മായിയുടെ സഹോദരനായ യാദയുടെ
പുത്രന്മാർ: യേഥെർ, യോനാഥാൻ;
എന്നാൽ യേഥെർ മക്കളില്ലാതെ മരിച്ചു.
33 യോനാഥാൻെറ പുത്രന്മാർ: പേലെത്ത്,
സാസാ. ഇവർ യെരഹ്മയേലിൻെറ പുത്ര
34 ന്മാർ. ശേശാന്നു പുത്രിമാരല്ലാതെ പുത്ര
ന്മാർ ഇല്ലായിരുന്നു. ശേശാന്നു മിസ്രയീ
മ്യനായ ഒരു ഭൃത്യൻ ഉണ്ടായിരുന്നു;
35 അവന്നു യർഹാ എന്നു പേർ. ശേശാൻ
തൻെറ മകളെ തൻെറ ഭൃത്യനായ യർഹെക്കു
ഭാൎയ്യയായി കൊടുത്തു; അവൾ അവന്നു
36 അത്ഥായിയെ പ്രസവിച്ചു. അത്ഥായി
നാഥാനെ ജനിപ്പിച്ചു; നാഥാൻ സാബാ
37 ദിനെ ജനിപ്പിച്ചു; സാബാദ് എഫ്ലാലി
നെ ജനിപ്പിച്ചു; എഫ്ലാൽ ഓബേദിനെ
38 ജനിപ്പിച്ചു; ഓബേദ് യെഹൂവിനെ
ജനിപ്പിച്ചു; യെഹൂ അസൎയ്യാവെ ജനി
39 പ്പിച്ചു; അസൎയ്യാവു ഹേലെസിനെ ജനി
പ്പിച്ചു; ഹേലെസ് എലെയാശയെ ജനി
40 പ്പിച്ചു; എലെയാശാ സിസ്മായിയെ ജനി
പ്പിച്ചു; സിസ്മായി ശല്ലൂമിനെ ജനിപ്പിച്ചു;
41 ശല്ലൂം യെക്കമ്യാവെ ജനിപ്പിച്ചു; യെക്ക
42 മ്യാവു എലീശാമയെ ജനിപ്പിച്ചു. യെര
ഹ്മയേലിൻെറ സഹോദരനായ കാലേബി
ൻെറ പുത്രന്മാർ: അവൻെറ ആദ്യജാ
തനും സീഫിൻെറ അപ്പനുമായ മേശാ;
ഹെബ്രോൻെറ അപ്പനായ മാരേശയുടെ
പുത്രന്മാരും. ഹെബ്രോൻെറ പുത്രന്മാർ: 43
കോരഹ്, തപ്പൂഹ്, രേക്കെം, ശേമാ.
ശേമാ യൊക്കെയാമിൻെറ അപ്പനായ 44
രഹമിനെ ജനിപ്പിച്ചു; രേക്കെം ശമ്മാ
യിയെ ജനിപ്പിച്ചു. ശമ്മായിയുടെ മകൻ 45
മാവോൻ. മാവോൻ ബേത്ത്-സൂറിൻെറ
അപ്പനായിരുന്നു. കാലേബിൻെറ വെപ്പാ 46
ട്ടിയായ ഏഫാ ഹാരാനെയും മോസ
യെയും ഗാസേസിനെയും പ്രസവിച്ചു;
ഹാരാൻ ഗാസേസിനെ ജനിപ്പിച്ചു.
യാദയുടെ പുത്രന്മാർ: രേഗെം, യോഥാം, 47
ഗേശാൻ, പേലെത്ത്, ഏഫാ, ശയഫ്.
കാലേബിൻെറ വെപ്പാട്ടിയായ മയഖാ 48
ശേബെരിനെയും തിൎഹനയെയും പ്രസ
വിച്ചു. അവൾ മദ്മന്നയുടെ അപ്പനായ 49
ശയഫ്, മക്ബേനയുടെയും ഗിബെയയു
ടെയും അപ്പനായ ശെവാ എന്നിവരെയും
പ്രസവിച്ചു; കാലേബിൻെറ മകൾ
അക്സാ ആയിരുന്നു. ഇവരത്രേ കാലേ
ബിൻെറ പുത്രന്മാർ. എഫ്രാത്തയുടെ 50
ആദ്യജാതനായ ഹൂരിൻെറ പുത്രന്മാർ:
കിൎയ്യത്ത്-യെയാരീമിൻെറ അപ്പനായ
ശോബാൽ, ബേത്ത്ലേഹെമിൻെറ അപ്പ 51
നായ ശല്മാ, ബേത്ത്-ഗാദേരിൻെറ അപ്പ
നായ ഹാരേഫ്. കിൎയ്യത്ത്-യെയാരീമി 52
ൻെറ അപ്പനായ ശോബാലിന്നു പുത്രന്മാർ
ഉണ്ടായിരുന്നു: ഹാരോവെ, മെനൂഹോ
ത്തിൻെറ പാതി. കിൎയ്യത്ത്-യെയാരീമി 53
ൻെറ കുലങ്ങളാവിതു: യിത്രീയർ, പൂത്യർ,
ശൂമാത്യർ, മിശ്രായർ; ഇവരിൽനിന്നു
സൊരാത്യരും എസ്തായോല്യരും ഉത്ഭവിച്ചു.
ശല്മയുടെ പുത്രന്മാർ: ബേത്ത്ലേഹെം, നെ 54
തോഫാത്യർ, അത്രോത്ത്-ബേത്ത്-യോ
വാബ്, മാനഹത്യരിൽ പാതി സൊൎയ്യർ.
യബ്ബേസിൽ പാൎത്തുവന്ന ശാസ്ത്രജ്ഞന്മാ 55
രുടെ കുലങ്ങളാവിതു: തിരാത്യർ, ശിമെ

യാത്യർ, സൂഖാത്യർ; ഇവർ രേഖാബ് ഗൃ
ഹത്തിന്റെ അപ്പനായ ഹമാത്തിൽനിന്നു
ഉത്ഭവിച്ച കേന്യരാകുന്നു.

## ൩. അദ്ധ്യായം.

ഹെബ്രോനിൽവെച്ചു ദാവീദിന്നു ജനിച്ച
പുത്രന്മാരാവിതു: യിസ്രെയേല്ക്കാരത്തി
യായ അഹീനോവാം പ്രസവിച്ച അമ്നോൻ
ആദ്യജാതൻ; കൎമ്മേല്ക്കാരത്തിയായ അബി
ഗയിൽ പ്രസവിച്ച ദാനീയേൽ രണ്ടാ
2 മൻ; ഗെശൂർരാജാവായ തൽമായിയുടെ
മകളായ മയഖയുടെ മകൻ അബ്ശാ
ലോം മൂന്നാമൻ; ഹഗ്ഗീത്തിന്റെ മകൻ
3 അദോനിയാവു നാലാമൻ; അബീതാൽ
പ്രസവിച്ച ശെഫത്യാവു അഞ്ചാമൻ; അ
വന്റെ ഭാൎയ്യ എഗ്ലാ പ്രസവിച്ച യിത്രെ
4 യാം ആറാമൻ. ഈ ആറുപേരും അവ
ന്നു ഹെബ്രോനിൽവെച്ചു ജനിച്ചു; അവി
ടെ അവൻ ഏഴു സംവത്സരവും ആറു
മാസവും വാണു; യെരൂശലേമിൽ അവൻ
5 മുപ്പത്തിമൂന്നു സംവത്സരം വാണു. യെരൂ
ശലേമിൽവെച്ചു അവന്നു ജനിച്ചവരാ
വിതു: അമ്മീയേലിന്റെ മകളായ ബത്ത്-
ശൂവ പ്രസവിച്ച ശിമെയാ, ശോബാബ്,
നാഥാൻ, ശലോമോൻ എന്നീ നാലുപേ
6 രും യിബ്ഹാർ, എലീശാമാ, എലീഫേലെ
7 ത്ത്, നോഗഹ്, നേഫെഗ്, യാഫീയ,
8 എലീശാമാ, എല്യാദാ, എലീഫേലെത്ത്
9 എന്നീ ഒമ്പതുപേരും. വെപ്പാട്ടിക
ളുടെ പുത്രന്മാരൊഴികെ ദാവീദിൻപുത്ര
ന്മാരൊക്കെയും ഇവരത്രേ. താമാർ അവ
10 രുടെ സഹോദരി ആയിരുന്നു. ശലോ
മോന്റെ മകൻ രെഹബെയാം; അവ
ന്റെ മകൻ അബീയാവു; അവന്റെ
മകൻ ആസാ; അവന്റെ മകൻ യെഹോ
11 ശാഫാത്ത്; അവന്റെ മകൻ യോരാം;
അവന്റെ മകൻ അഹസ്യാവു; അവന്റെ
മകൻ യോവാശ്; അവന്റെ മകൻ 12
അമസ്യാവു; അവന്റെ മകൻ അസൎയ്യാവു;
അവന്റെ മകൻ യോഥാം; അവ 13
ന്റെ മകൻ ആഹാസ്; അവന്റെ മകൻ
ഹിസ്കീയാവു; അവന്റെ മകൻ മനശ്ശെ;
അവന്റെ മകൻ ആമോൻ; അവന്റെ 14
മകൻ യോശീയാവു. യോശീയാവിന്റെ 15
പുത്രന്മാർ: ആദ്യജാതൻ യോഹാനാൻ;
രണ്ടാമൻ യെഹോയാക്കീം; മൂന്നാമൻ സി
ദെക്കീയാവു; നാലാമൻ ശല്ലൂം. യെഹോ 16
യാക്കീമിന്റെ പുത്രന്മാർ: അവന്റെ
മകൻ യെഖൊന്യാവു; അവന്റെ മകൻ
സിദെക്കീയാവു. ബദ്ധനായ യെഖൊ 17
ന്യാവിന്റെ പുത്രന്മാർ: അവന്റെ മകൻ
ശെയല്തീയേൽ, മല്കീരാം, പെദായാവു, 18
ശെനസ്സർ, യെക്കമ്യാവു, ഹോശാമാ,
നെദബ്യാവു. പെദായാവിന്റെ മക്കൾ: 19
സെരുബ്ബാബേൽ, ശിമെയി. സെരുബ്ബാ
ബേലിന്റെ മക്കൾ: മെശുല്ലാം, ഹനന്യാ
വു, അവരുടെ സഹോദരി ശെലോമീത്ത്
എന്നിവരും ഹശൂബാ, ഓഹെൽ, ബേ 20
രെഖ്യാവു, ഹസദ്യാവു, യൂശബ്-ഹേസെദ്
എന്നീ അഞ്ചുപേരും തന്നേ. ഹനന്യാ 21
വിന്റെ മക്കൾ: പെലത്യാവു, യെശയ്യാവു,
രെഫായാവിന്റെ മക്കൾ, അൎന്നാന്റെ
മക്കൾ, ഓബദ്യാവിന്റെ മക്കൾ, ശെഖ
ന്യാവിന്റെ മക്കൾ. ശെഖന്യാവിന്റെ 22
മക്കൾ: ശെമയ്യാവു; ശെമയ്യാവിന്റെ
മക്കൾ: ഹത്തൂശ്, യിഗാൽ, ബാരീഹ്,
നെയൎയ്യാവു, ശാഫാത്ത് ഇങ്ങനെ ആറു
പേർ. നെയൎയ്യാവിന്റെ മക്കൾ: എല്യോ 23
വേനായി, ഹിസ്കീയാവു, അസ്രീക്കാം
ഇങ്ങനെ മൂന്നുപേർ. എല്യോവേനായി 24
യുടെ മക്കൾ: ഹോദവ്യാവു, എല്യാ
ശീബ്, പെലായാവു, അക്കൂബ്, യോഹാ
നാൻ, ദെലായാവു, അനാനി ഇങ്ങനെ
ഏഴുപേർ.

## ൪. അദ്ധ്യായം.

യെഹൂദയുടെ പുത്രന്മാർ: പേരെസ്,
ഹെസ്രോൻ, കർമ്മി, ഹൂർ, ശോബൽ.
2 ശോബലിന്റെ മകനായ രെയായാവു
യഹത്തിനെ ജനിപ്പിച്ചു; യഹത്ത്
അഹൂമായിയെയും ലാഹദിനെയും ജനി
പ്പിച്ചു. ഇവർ സോരത്യരുടെ കുലങ്ങൾ.
3 ഏതാമിന്റെ അപ്പനിൽനിന്നുത്ഭവിച്ചവർ
ഇവർ: യിസ്രെയേൽ, യിശ്മാ, യിദ്ബാശ്;
അവരുടെ സഹോദരിക്കു ഹസ്സെലെലൊ
4 പ്പോനി എന്നു പേർ. പെനൂവേൽ ഗെ
ദോരിന്റെ അപ്പനും, ഏസെർ ഹൂശയുടെ
അപ്പനും ആയിരുന്നു. ഇവർ ബേത്ത്ലെ
ഹെമിന്റെ അപ്പനായ എഫ്രാത്തയുടെ
ആദ്യജാതനായ ഹൂരിന്റെ പുത്രന്മാർ.
5 തെക്കോവയുടെ അപ്പനായ അശ്ഹൂരിന്നു
ഹേലാ, നയരാ എന്ന രണ്ടു ഭാര്യമാർ
6 ഉണ്ടായിരുന്നു. നയരാ അവന്നു അഹു
സ്സാം, ഹേഫെർ, തേമനി, ഹായഹസ്താരി
എന്നിവരെ പ്രസവിച്ചു. ഇവർ നയര
7 യുടെ പുത്രന്മാർ. ഹേലയുടെ പുത്രന്മാർ:
സേരെത്ത്, യെസോഹർ, എത്നാൻ.
8 കോസ് ആനൂബിനെയും സോബേബ
യെയും ഹാരൂമിന്റെ മകനായ അഹർ
ഹേലിന്റെ കുലങ്ങളെയും ജനിപ്പിച്ചു.
9 യബ്ബേസ് തന്റെ സഹോദരന്മാരെക്കാൾ
ഏററവും മാന്യൻ ആയിരുന്നു; അവന്റെ
അമ്മ: ഞാൻ അവനെ വ്യസനത്തോടെ
പ്രസവിച്ചു എന്നു പറഞ്ഞു അവന്നു യബ്ബേ
10 സ് എന്നു പേരിട്ടു. യബ്ബേസ് യിസ്രാ
യേലിന്റെ ദൈവത്തോടു: നീ എന്നെ
നിശ്ചയമായി അനുഗ്രഹിച്ചു എന്റെ
അതിർ വിസ്താരമാക്കുകയും നിന്റെ
കൈ എന്നോടുകൂടെ ഇരുന്നു അനർത്ഥം
എനിക്കു വ്യസനകാരണമായി തീരാത
വണ്ണം എന്നെ കാക്കുകയും ചെയ്താൽ
കൊള്ളായിരുന്നു എന്നു അപേക്ഷിച്ചു.
അവൻ അപേക്ഷിച്ചതിനെ ദൈവം
അവന്നു നല്കി. ശൂഹയുടെ സഹോദര 11
നായ കെലൂബ് മെഹീരിനെ ജനിപ്പിച്ചു:
ഇവൻ എസ്തോന്റെ അപ്പൻ. എസ്തോൻ 12
ബേത്ത്-രാഫയെയും പാസേഹയെയും
ഈർ-നാഹാശിന്റെ അപ്പനായ തെഹി
ന്നയെയും ജനിപ്പിച്ചു. ഇവർ രേഖാനി
വാസികൾ ആകുന്നു. കെനസ്സിന്റെ 13
പുത്രന്മാർ: ഒത്നീയേൽ, സെരായാവു;
ഒത്നീയേലിന്റെ പുത്രന്മാർ: ഹഥത്ത്.
മെയോനോഥയി ഒഫ്രയെ ജനിപ്പിച്ചു; 14
സെരായാവു ഗേ-ഹരാശീമിന്റെ അപ്പ
നായ യോവാബിനെ ജനിപ്പിച്ചു; അവർ
കൌശലപ്പണിക്കാർ ആയിരുന്നുവല്ലോ.
യെഫുന്നെയുടെ മകനായ കാലേബിന്റെ 15
പുത്രന്മാർ; ഈരൂ, ഏലാ, നായം; ഏലയു
ടെ പുത്രന്മാർ: കെനസ്. യെഹലലേലി 16
ന്റെ പുത്രന്മാർ: സീഫ്, സീഫാ, തീര്യാ,
അസരെയേൽ. എസ്രയുടെ പുത്രന്മാർ: 17
യേഥെർ, മേരെദ്, ഏഫെർ, യാലോൻ
എന്നിവരായിരുന്നു. അവൾ മിര്യാമി
നെയും ശമ്മയെയും എസ്തെമോവയുടെ
അപ്പനായ യിശ്ബഹിനെയും പ്രസവിച്ചു.
അവന്റെ ഭാര്യയായ യെഹൂദീയാ ശെദ്ദാ 18
രിന്റെ അപ്പനായ യേരെദിനെയും
സോഖോവിന്റെ അപ്പനായ ഹേബെ
രിനെയും സാനോഹയുടെ അപ്പനായ
യെക്കൂഥീയേലിനെയും പ്രസവിച്ചു. ഇവ
രാകുന്നു മേരെദ് പരിഗ്രഹിച്ച ഫറവോ
ന്റെ മകളായ ബിഥ്യയുടെ പുത്രന്മാർ.
നഹമിന്റെ സഹോദരിയും ഹോദീയാ 19
വിന്റെ ഭാര്യയുമായവളുടെ പുത്രന്മാർ:
ഗർമ്മ്യനായ കെയീലയുടെ അപ്പനും [illegible]യ
ഖാത്യനായ എസ്തെമോവയും തന്നേ.
ശീമോന്റെ പുത്രന്മാർ: അമ്നോൻ, രിന്നാ, 20
ബെൻ-ഹാനാൻ, തീലോൻ. യിശിയുടെ

പുത്രന്മാർ: സോഹേത്ത്, ബെൻ-സോഹേ
21 ത്ത്. യെഹൂദയുടെ മകനായ ശേലയുടെ
പുത്രന്മാർ: ലേഖയുടെ അപ്പനായ ഏരും
മാരേശയുടെ അപ്പനായ ലദയും ബേത്ത്-
അശ്ബെയയിൽ ശണപടം നെയ്യുന്ന കൈ
22 ത്തൊഴില്ക്കാരുടെ കുലങ്ങളും; യോക്കീമും
കോസേബാനിവാസികളും മോവാബിൽ
അധികാരം ഉണ്ടായിരുന്ന യോവാശ്,
സാരാഫ് എന്നിവരും യാശൂബീ-ലേഹെമും
തന്നേ. ഇവ പുരാണവൃത്താന്തങ്ങൾ
23 അല്ലോ. ഇവർ നെതായീമിലും ഗെദേ
രയിലും പാൎത്ത കുശവന്മാർ ആയിരുന്നു;
അവർ രാജാവിനോടുകൂടെ അവന്റെ
24 വേല ചെയ്വാൻ അവിടെ പാൎത്തു. ശിമെ
യോന്റെ പുത്രന്മാർ: നെമൂവേൽ,
യാമീൻ, യാരീബ്, സേരഹ്, ശൌൽ;
25 അവന്റെ മകൻ ശല്ലൂം; അവന്റെ മകൻ
26 മിബ്ശാം; അവന്റെ മകൻ മിശ്മാ. മിശ്മ
യുടെ പുത്രന്മാർ: അവന്റെ മകൻ ഹമ്മൂ
വേൽ; അവന്റെ മകൻ സക്കൂർ; അവ
27 ന്റെ മകൻ ശിമെയി; ശിമെയിക്കു
പതിനാറു പുത്രന്മാരും ആറു പുത്രിമാരും
ഉണ്ടായിരുന്നു; എങ്കിലും അവന്റെ
സഹോദരന്മാൎക്കു അധികം മക്കളില്ലായ്ക
യാൽ അവരുടെ കുലമെല്ലാം യെഹൂദാമക്ക
28 ളോളം വൎദ്ധിച്ചില്ല. അവർ ബേർ-ശെ
ബയിലും മോലാദയിലും ഹസർ-ശൂവാ
29 ലിലും ബിൽഹയിലും ഏസെമിലും തോ
30 ലാദിലും ബെഥൂവേലിലും ഹൊൎമ്മയിലും
31 സിക്ലാഗിലും ബേത്ത്-മൎക്കാബോത്തിലും
ഹസർ-സൂസീമിലും ബേത്ത്-ബിരിയിലും
ശയരയീമിലും പാൎത്തു. ഇവ ദാവീദിന്റെ
വാഴ്ചവരെ അവരുടെ പട്ടണങ്ങൾ ആയി
32 രുന്നു. അവരുടെ ഗ്രാമങ്ങൾ: ഏതാം,
അയീൻ, രിമ്മോൻ, തോഖെൻ, ആശാൻ
33 ഇങ്ങനെ അഞ്ചു പട്ടണവും ഈ പട്ടണ
ങ്ങളുടെ ചുററും ബാൽവരെ അവെക്കുള്ള
സകലഗ്രാമങ്ങളും തന്നേ. ഇവ അവ
രുടെ വാസസ്ഥലങ്ങൾ. അവൎക്കു സ്വന്ത
വംശാവലിയും ഉണ്ടായിരുന്നു. മെശോബാ 34
ബ്, യമ്ലേക്, അമസ്യാവിന്റെ മകനായ
യോശാ, യോവേൽ, അസീയേലിന്റെ 35
മകനായ സെരായാവിന്റെ മകനായ
യോശിബ്യാവിന്റെ മകനായ യേഹൂ,
എല്യോവേനായി, യയക്കോബാ, യെശോ 36
ഹായാവു, അസായാവു, അദീയേൽ, യസീ
മീയേൽ, ബെനായാവു, ശെമെയാവിന്റെ 37
മകനായ ശിമ്രിയുടെ മകനായ യെദായാ
വിന്റെ മകനായ അല്ലോന്റെ മകനായ
ശിഫിയുടെ മകനായ സീസാ; പേർ 38
വിവരം പറഞ്ഞിരിക്കുന്ന ഇവർ തങ്ങ
ളുടെ കുലങ്ങളിൽ പ്രഭുക്കന്മാരായിരുന്നു;
അവരുടെ പിതൃഭവനങ്ങൾ ഏററവും
വൎദ്ധിച്ചിരുന്നു. അവർ തങ്ങളുടെ ആട്ടിൻ 39
കൂട്ടങ്ങൾക്കു മേച്ചൽ തിരയേണ്ടതിന്നു
ഗെദോർപ്രവേശനത്തോളം താഴ്വരയുടെ
കിഴക്കുവശംവരെ യാത്രചെയ്തു. അവർ 40
പുഷ്ടിയുള്ളതും നല്ലതുമായ മേച്ചൽ കണ്ടെ
ത്തി; ദേശം വിസ്താരവും സ്വസ്ഥതയും
സമാധാനവും ഉള്ളതായിരുന്നു; അവിട
ത്തെ പൂൎവ്വനിവാസികൾ ഹാംവംശക്കാരാ
യിരുന്നു. പേർവിവരം എഴുതിയിരി 41
ക്കുന്ന ഇവർ യെഹൂദ്യരാജാവായ യഹി
സ്കീയാവിന്റെ കാലത്തു അവിടെ ചെന്നു
അവരുടെ കൂടാരങ്ങളെയും അവിടെ
ഉണ്ടായിരുന്ന മെയൂന്യരെയും ആക്രമിച്ചു,
ഇന്നുവരെ അവൎക്കു നിൎമ്മൂലനാശം വരു
ത്തുകയും അവിടെ തങ്ങളുടെ ആട്ടിൻ
കൂട്ടങ്ങൾക്കു മേച്ചൽ ഉള്ളതുകൊണ്ടു അവൎക്കു
പകരം പാൎക്കയും ചെയ്തു. ശിമെയോന്യ 42
രായ ഇവരിൽ അഞ്ഞൂറുപേർ, യിശിയുടെ
പുത്രന്മാരായ, പെലത്യാവു, നെയൎയ്യാവു,
രെഫായാവു, ഉസ്സീയേൽ എന്നീ തലവ
ന്മാരോടുകൂടെ സേയീർപൎവ്വതത്തിലേക്കു

43 യാത്രചെയ്യു. അവർ അമാലേക്യരിൽ
ചാടിപ്പോയിരുന്ന ശിഷ്ടജനത്തെ വെട്ടി
ക്കൊന്നു ഇന്നുവരെ അവിടെ പാൎക്കുന്നു.

## ൫. അദ്ധ്യായം.

യിസ്രായേലിന്റെ ആദ്യജാതനായ രൂ
ബേന്റെ പുത്രന്മാർ: — അവനല്ലോ ആദ്യ
ജാതൻ; എങ്കിലും അവൻ തന്റെ പിതാ
വിന്റെ ശയ്യയെ അശുദ്ധമാക്കിയതുകൊ
ണ്ടു അവന്റെ ജ്യേഷ്ഠാവകാശം യിസ്രാ
യേലിന്റെ മകനായ യോസേഫിന്റെ
പുത്രന്മാൎക്കു ലഭിച്ചു; വംശാവലി ജ്യേ
ഷ്ഠാവകാശപ്രകാരം എണ്ണുവാനുള്ളതുമല്ല.
2 യെഹൂദാ തന്റെ സഹോദരന്മാരെക്കാൾ
പ്രബലനായ്തീൎന്നു; അവനിൽനിന്നു പ്രഭു
ഉത്ഭവിച്ചു; ജ്യേഷ്ഠാവകാശമോ യോസേ
3 ഫിന്നു ലഭിച്ചു — യിസ്രായേലിന്റെ ആദ്യ
ജാതനായ രൂബേന്റെ പുത്രന്മാർ: ഹാ
4 നോക്, പല്ലു, ഹെസ്രോൻ, കൎമ്മി. യോ
വേലിന്റെ പുത്രന്മാർ: അവന്റെ മകൻ
ശെമയ്യാവു; അവന്റെ മകൻ ഗോഗ്;
5 അവന്റെ മകൻ ശിമെയി; അവന്റെ
മകൻ മീഖാ; അവന്റെ മകൻ രെയായാവു;
6 അവന്റെ മകൻ ബാൽ; അവന്റെ മകൻ
ബെയേര; അവനെ അശ്ശൂർരാജാവായ
തിഗ്ലത്ത്-പിലേസർ ബദ്ധനാക്കി കൊ
ണ്ടുപോയി; അവൻ രൂബേന്യരിൽ പ്രഭു
7 വായിരുന്നു. അവരുടെ വംശാവലി
തലമുറതലമുറയായി എഴുതിയിരുന്നപ്ര
കാരം കുലം കുലമായി അവന്റെ സഹോ
ദരന്മാർ ആരെന്നാൽ: തലവനായ യയീ
8 യേൽ, സെഖൎയ്യാവു, അരോവേരിൽ നെ
ബോവും ബാൽ-മെയോനുംവരെ പാൎത്ത
ബേല; അവൻ യോവേലിന്റെ മകനായ
ശേമയുടെ മകനായ ആസാസിന്റെ മക
9 നായിരുന്നു. അവരുടെ കന്നുകാലികൾ
ഗിലെയാദ്ദേശത്തു പെരുകിയിരുന്നതു
കൊണ്ടു അവർ കിഴക്കോട്ടു ഫ്രാത്ത്നദി
മുതൽ മരുഭൂമിവരെ പാൎത്തു. ശൌലിന്റെ 10
കാലത്തു അവർ ഹഗ്രീയരോടു യുദ്ധം
ചെയ്തു; അവർ അവരുടെ കയ്യാൽ പട്ടു
പോയശേഷം അവർ ഗിലെയാദിന്നു
കിഴക്കു എല്ലാടവും കൂടാരം അടിച്ചു പാൎത്തു.
ഗാദിന്റെ പുത്രന്മാർ അവൎക്കു എതിരെ 11
ബാശാൻദേശത്തു സൽക്കാവരെ പാൎത്തു.
തലവനായ യോവേൽ, രണ്ടാമനായ ശാ 12
ഫാം, യനായി, ബാശാനിലെ ശാഫാത്ത്.
അവരുടെ പിതൃഭവനത്തിലെ സഹോദര 13
ന്മാർ: മീഖായേൽ, മെശുല്ലാം, ശേബ,
യോരായി, യക്കാൻ, സീയ, ഏബെർ ഇങ്ങ
നെ ഏഴുപേർ. ഇവർ ഹൂരിയുടെ മക 14
നായ അബീഹയീലിന്റെ പുത്രന്മാരായി
രുന്നു. ഹൂരി യാരോഹയുടെ മകൻ;
അവൻ ഗിലെയാദിന്റെ മകൻ; അവൻ
മീഖായേലിന്റെ മകൻ; അവൻ യെശീ
ശയുടെ മകൻ; അവൻ യഹദോവിന്റെ
മകൻ; അവൻ ബൂസിന്റെ മകൻ; ഗൂനി 15
യുടെ മകനായ അബ്ദീയേലിന്റെ മക
നായ അഹി അവരുടെ പിതൃഭവനത്തിൽ
തലവനായിരുന്നു. അവർ ഗിലെയാ 16
ദിലെ ബാശാനിലും അതിന്നുൾപ്പെട്ട പട്ട
ണങ്ങളിലും അവരുടെ അതിരുകളോളം
ശാരോനിലെ എല്ലാ പുല്പുറങ്ങളിലും പാൎത്തു.
ഇവരുടെ വംശാവലി ഒക്കെയും യെഹൂദാ 17
രാജാവായ യോഥാമിന്റെ കാലത്തും
യിസ്രായേൽരാജാവായ യൊരോബെയാമി
ന്റെ കാലത്തും എഴുതിയിരിക്കുന്നു.
രൂബേന്യരും ഗാദ്യരും മനശ്ശെയുടെ 18
പാതിഗോത്രക്കാരും ശൂരന്മാരും വാളും
പരിചയും എടുപ്പാനും വില്ലുകുലെച്ചു എയ്വാ
നും പ്രാപ്തിയുള്ളവരും യുദ്ധസാമൎത്ഥ്യമു
ള്ളവരുമായ പടച്ചേവകർ നാല്പത്തുനാ
ലായിരത്തെഴുനൂററുപതു പേരുണ്ടായി
രുന്നു. അവർ ഹഗ്രീയരോടും യെതൂർ, 19

നാഫീശ്, നോദാബ് എന്നിവരോടും
20 യുദ്ധംചെയ്തു. അവരുടെ നേരെ അവൎക്കു
സഹായം ലഭിക്കയാൽ ഹഗ്രീയരും കൂടെ
യുള്ളവരെല്ലാവരും അവരുടെ കയ്യിൽ
അകപ്പെട്ടു; അവർ യുദ്ധത്തിൽ ദൈവ
ത്തോടു നിലവിളിച്ചു അവനിൽ ആശ്രയം
വെച്ചതുകൊണ്ടു അവൻ അവരുടെ
21 പ്രാൎത്ഥന കേട്ടരുളി. അവൻ അമ്പതി
നായിരം ഒട്ടകം, രണ്ടുലക്ഷത്തമ്പതിനാ
യിരം ആടു, രണ്ടായിരം കഴുത എന്നിങ്ങ
നെ അവരുടെ കന്നുകാലികളെയും ഒരു
ലക്ഷം ആളുകളെയും പിടിച്ചു കൊണ്ടു
22 പോയി. യുദ്ധം ദൈവഹിതത്താൽ
ഉണ്ടായതുകൊണ്ടു അധികംപേർ ഹത
ന്മാരായി വീണു. അവർ പ്രവാസകാലം
വരെ അവൎക്കു പകരം പാൎത്തു.
23 മനശ്ശെയുടെ പാതിഗോത്രക്കാർ ദേശ
ത്തു പാൎത്തു ബാശാൻമുതൽ ബാൽ-ഹെ
ൎമ്മോനും, സെനീരും, ഹെൎമ്മോൻപൎവ്വത
24 വുംവരെ പെരുകി പരന്നു. അവരുടെ
പിതൃഭവനങ്ങളുടെ തലവന്മാരാവിതു: ഏ
ഫെർ, യിശി, എലീയേൽ, അസ്രീയേൽ,
യിരെമ്യാവു, ഹോദവ്യാവു, യഹദീയേൽ;
ഇവർ ശൂരന്മാരും ശ്രുതിപ്പെട്ടവരും
തങ്ങളുടെ പിതൃഭവനങ്ങൾക്കു തലവ
ന്മാരും ആയിരുന്നു.
25 എന്നാൽ അവർ തങ്ങളുടെ പിതാക്ക
ന്മാരുടെ ദൈവത്തോടു ദ്രോഹംചെയ്തു,
ദൈവം അവരുടെ മുമ്പിൽനിന്നു നശി
പ്പിച്ചുകളഞ്ഞ ദേശത്തെ ജാതികളുടെ ദേവ
ന്മാരോടു ചേൎന്നു പരസംഗമായി നടന്നു.
26 ആകയാൽ യിസ്രായേലിന്റെ ദൈവം
അശ്ശൂർരാജാവായ പൂലിന്റെയും അശ്ശൂർ
രാജാവായ തിഗ്ലത്ത്-പിൽനേസരിന്റെ
യും മനസ്സുണൎത്തി; അവൻ രൂബേന്യരെ
യും ഗാദ്യരെയും മനശ്ശെയുടെ പാതിഗോ
ത്രത്തെയും പിടിച്ചു ഹലഹിലേക്കും ഹാ
ബോരിലേക്കും ഹാരയിലേക്കും ഗോസാൻ
നദീതീരത്തേക്കും കൊണ്ടുപോയി; അവി
ടെ അവർ ഇന്നുവരെയും ഇരിക്കുന്നു.

## ൬. അദ്ധ്യായം.

ലേവിയുടെ പുത്രന്മാർ: ഗേൎശോൻ,
കെഹാത്ത്, മെരാരി. കെഹാത്തിന്റെ 2
പുത്രന്മാർ: അമ്രാം, യിസ്ഹാർ, ഹെബ്രോൻ,
ഉസ്സീയേൽ. അമ്രാമിന്റെ മക്കൾ: അഹ 3
രോൻ, മോശെ, മിൎയ്യാം. അഹരോന്റെ
പുത്രന്മാർ: നാദാബ്, അബീഹൂ, എലെ
യാസാർ, ഈഥാമാർ. എലെയാസാർ 4
ഫീനെഹാസിനെ ജനിപ്പിച്ചു; ഫീനെ
ഹാസ് അബീശൂവയെ ജനിപ്പിച്ചു;
അബീശൂവ ബുക്കിയെ ജനിപ്പിച്ചു; ബുക്കി 5
ഉസ്സിയെ ജനിപ്പിച്ചു; ഉസ്സി സെരഹ്യാ 6
വെ ജനിപ്പിച്ചു; സെരഹ്യാവു മെരായോ
ത്തിനെ ജനിപ്പിച്ചു; മെരായോത്ത് അമ 7
ൎയ്യാവെ ജനിപ്പിച്ചു; അമൎയ്യാവു അഹീത്തൂ
ബിനെ ജനിപ്പിച്ചു; അഹീത്തൂബ് സാദോ 8
ക്കിനെ ജനിപ്പിച്ചു; സാദോക്ക് അഹീ
മാസിനെ ജനിപ്പിച്ചു; അഹീമാസ് അസ 9
ൎയ്യാവെ ജനിപ്പിച്ചു; അസൎയ്യാവു യോഹാ
നാനെ ജനിപ്പിച്ചു; യോഹാനാൻ അസ 10
ൎയ്യാവെ ജനിപ്പിച്ചു. ഇവനാകുന്നു ശലോ
മോൻ യെരൂശലേമിൽ പണിത ആലയ
ത്തിൽ പൌരോഹിത്യം നടത്തിയതു.
അസൎയ്യാവു അമൎയ്യാവെ ജനിപ്പിച്ചു; അമ 11
ൎയ്യാവു അഹീത്തൂബിനെ ജനിപ്പിച്ചു;
അഹീത്തൂബ് സാദോക്കിനെ ജനിപ്പിച്ചു; 12
സാദോക്ക് ശല്ലൂമിനെ ജനിപ്പിച്ചു; ശല്ലൂം 13
ഹില്ക്കീയാവെ ജനിപ്പിച്ചു; ഹില്ക്കീയാവു
അസൎയ്യാവെ ജനിപ്പിച്ചു; അസൎയ്യാവു 14
സെരായാവെ ജനിപ്പിച്ചു; സെരായാവു
യെഹോസാദാക്കിനെ ജനിപ്പിച്ചു. യഹോ 15
വാ നെബൂഖദ്നേസ്സർമുഖാന്തരം യെഹൂ
ദയെയും യെരൂശലേമിനെയും പ്രവാസ

ത്തിലേക്കു കൊണ്ടുപോയപ്പോൾ യെഹോ
സാദാക്കും പോകേണ്ടിവന്നു.
16 ലേവിയുടെ പുത്രന്മാർ: ഗേർശോം,
17 കെഹാത്ത്, മെരാരി. ഗേർശോമിന്റെ
പുത്രന്മാരുടെ പേരുകൾ ആവിതു:
18 ലിബ്നി, ശിമെയി. കെഹാത്തിന്റെ പുത്ര
ന്മാർ: അമ്രാം, യിസ്ഹാർ, ഹെബ്രോൻ, ഉസ്സീ
19 യേൽ. മെരാരിയുടെ പുത്രന്മാർ: മഹ്ലി,
മൂശി. ലേവ്യരുടെ പിതൃഭവനങ്ങളിൻപ്ര
കാരം അവരുടെ കുലങ്ങൾ ഇവ തന്നേ.
20 ഗേർശോമിന്റെ മകൻ ലിബ്നി; അവന്റെ
മകൻ യഹത്ത്; അവന്റെ മകൻ
21 സിമ്മാ; അവന്റെ മകൻ യോവാഹ്;
അവന്റെ മകൻ ഇദ്ദോ; അവന്റെ
മകൻ സേരഹ്; അവന്റെ മകൻ യെ
22 യഥ്രായി. കെഹാത്തിന്റെ പുത്രന്മാർ:
അവന്റെ മകൻ അമ്മീനാദാബ്; അവ
ന്റെ മകൻ കോരഹ്; അവന്റെ മകൻ
23 അസ്സീർ; അവന്റെ മകൻ എല്ക്കാനാ;
അവന്റെ മകൻ എബ്യാസാഫ്; അവ
24 ന്റെ മകൻ അസ്സീർ; അവന്റെ
മകൻ തഹത്ത്; അവന്റെ മകൻ ഊരീ
യേൽ; അവന്റെ മകൻ ഉസ്സീയാവു;
25 അവന്റെ മകൻ ശൌൽ. എല്ക്കാന
യുടെ പുത്രന്മാർ: അവന്റെ മകൻ അമാ
സായി; അവന്റെ മകൻ അഹീമോത്ത്.
26 എല്ക്കാനയുടെ പുത്രന്മാർ: അവന്റെ
മകൻ സോഫായി; അവന്റെ മകൻ
27 നഹത്ത്; അവന്റെ മകൻ എലീയാബ്;
അവന്റെ മകൻ യെരോഹാം; അവ
28 ന്റെ മകൻ എല്ക്കാനാ; ശമൂവേലിന്റെ
പുത്രന്മാർ: ആദ്യജാതൻ യോവേൽ,
29 രണ്ടാമൻ അബീയാവു. മെരാരിയുടെ
പുത്രന്മാർ: മഹ്ലി; അവന്റെ മകൻ
ലിബ്നി; അവന്റെ മകൻ ശിമെയി;
30 അവന്റെ മകൻ ഉസ്സാ; അവന്റെ
മകൻ ശിമെയാ; അവന്റെ മകൻ
ഹഗ്ഗീയാവു; അവന്റെ മകൻ അസാ
യാവു. പെട്ടകത്തിന്നു വിശ്രമം ആയശേ 31
ഷം ദാവീദ് യഹോവയുടെ ആലയത്തിൽ
സംഗീതശുശ്രൂഷെക്കു നിയമിച്ചവർ ഇവ
രാകുന്നു. അവർ, ശലോമോൻ യെരൂശ 32
ലേമിൽ യഹോവയുടെ ആലയം പണിതതു
വരെ തിരുനിവാസമായ സമാഗമനകൂടാ
രത്തിന്നു മുമ്പിൽ സംഗീതശുശ്രൂഷ ചെയ്തു;
അവർ തങ്ങളുടെ മുറപ്രകാരം ശുശ്രൂഷ
ചെയ്തുപോന്നു. തങ്ങളുടെ പുത്രന്മാരോടും 33
കൂടെ ശുശ്രൂഷിച്ചവർ ആരെന്നാൽ: കെഹാ
ത്യരുടെ പുത്രന്മാരിൽ സംഗീതക്കാരനായ
ഹേമാൻ; അവൻ യോവേലിന്റെ മകൻ;
അവൻ ശമൂവേലിന്റെ മകൻ; അവൻ 34
എല്ക്കാനയുടെ മകൻ; അവൻ യെരോ
ഹാമിന്റെ മകൻ; അവൻ എലീയേലി
ന്റെ മകൻ; അവൻ തോഹയുടെ മകൻ;
അവൻ സൂഫിന്റെ മകൻ; അവൻ എല്ക്കാ 35
നയുടെ മകൻ; അവൻ മഹത്തിന്റെ
മകൻ; അവൻ അമാസായിയുടെ മകൻ;
അവൻ എല്ക്കാനയുടെ മകൻ; അവൻ 36
യോവേലിന്റെ മകൻ; അവൻ അസൎയ്യാ
വിന്റെ മകൻ; അവൻ സെഫന്യാവി
ന്റെ മകൻ; അവൻ തഹത്തിന്റെ 37
മകൻ; അവൻ അസ്സീരിന്റെ മകൻ;
അവൻ എബ്യാസാഫിന്റെ മകൻ;
അവൻ കോരഹിന്റെ മകൻ; അവൻ 38
യിസ്ഹാരിന്റെ മകൻ; അവൻ കെഹാ
ത്തിന്റെ മകൻ; അവൻ ലേവിയുടെ
മകൻ; അവൻ യിസ്രായേലിന്റെ മകൻ;
അവന്റെ വലത്തുഭാഗത്തു നിന്ന അവ 39
ന്റെ സഹോദരൻ ആസാഫ്: ആസാഫ്
ബേരെഖ്യാവിന്റെ മകൻ; അവൻ ശിമെ
യയുടെ മകൻ; അവൻ മീഖായേലി 40
ന്റെ മകൻ; അവൻ ബയശേയാവിന്റെ
മകൻ; അവൻ മല്ക്കീയുടെ മകൻ;
അവൻ എത്നിയുടെ മകൻ; അവൻ 41

സേരഹിന്റെ മകൻ; അവൻ അദായാ
42 വിന്റെ മകൻ; അവൻ ഏഥാന്റെ
മകൻ; അവൻ സിമ്മയുടെ മകൻ;
43 അവൻ ശിമെയിയുടെ മകൻ; അവൻ
യഹത്തിന്റെ മകൻ; അവൻ ഗേർശോമി
ന്റെ മകൻ; അവൻ ലേവിയുടെ മകൻ.
44 അവരുടെ സഹോദരന്മാരായ മെരാരിയു
ടെ പുത്രന്മാർ ഇടത്തുഭാഗത്തു നിന്നു;
കീശിയുടെ മകൻ ഏഥാൻ; അവൻ
അബ്ദിയുടെ മകൻ; അവൻ മല്ലൂക്കിന്റെ
45 മകൻ; അവൻ ഹശബ്യാവിന്റെ മകൻ;
അവൻ അമസ്യാവിന്റെ മകൻ; അവൻ
46 ഹില്ക്കീയാവിന്റെ മകൻ; അവൻ അംസി
യുടെ മകൻ; അവൻ ബാനിയുടെ മകൻ;
47 അവൻ ശാമെരിന്റെ മകൻ; അവൻ
മഹ്ലിയുടെ മകൻ; അവൻ മൂശിയുടെ
മകൻ; അവൻ മെരാരിയുടെ മകൻ;
48 അവൻ ലേവിയുടെ മകൻ. അവരുടെ
സഹോദരന്മാരായ ലേവ്യർ ദൈവാലയ
മായ തിരുനിവാസത്തിലെ സകലശുശ്രൂ
49 ഷെക്കും നിയമിക്കപ്പെട്ടിരുന്നു. എന്നാൽ
അഹരോനും അവന്റെ പുത്രന്മാരും
ഹോമയാഗപീഠത്തിന്മേലും ധൂപപീഠത്തി
ന്മേലും അൎപ്പണം ചെയ്തു; അവർ അതി
വിശുദ്ധസ്ഥലത്തിലെ സകലശുശ്രൂഷെ
ക്കും ദൈവത്തിന്റെ ദാസനായ മോശെ
കല്പിച്ചപ്രകാരമൊക്കെയും യിസ്രായേലി
ന്നു വേണ്ടി പ്രായശ്ചിത്തം വരുത്തുവാനും
50 നിയമിക്കപ്പെട്ടിരുന്നു. അഹരോന്റെ
പുത്രന്മാരാവിതു: അവന്റെ മകൻ എലെ
യാസാർ; അവന്റെ മകൻ ഫീനെഹാസ്;
51 അവന്റെ മകൻ അബീശൂവ; അവ
ന്റെ മകൻ ബുക്കി; അവന്റെ മകൻ
ഉസ്സി; അവന്റെ മകൻ സെരഹ്യാവു;
52 അവന്റെ മകൻ മെരായോത്ത്; അവ
ന്റെ മകൻ അമൎയ്യാവു; അവന്റെ
53 മകൻ അഹീതൂബ്; അവന്റെ മകൻ

സാദോക്; അവന്റെ മകൻ അഹീ
മാസ്.

അവരുടെ ദേശത്തിൽ ഗ്രാമംഗ്രാമമായി 54
അവരുടെ വാസസ്ഥലങ്ങൾ ഏവയെ
ന്നാൽ: കെഹാത്യരുടെ കുലമായ അഹ
രോന്യൎക്കു — അവൎക്കല്ലോ ഒന്നാമത്തെ ചീട്ടു
വീണതു — അവൎക്കു യെഹൂദാദേശത്തു ഹെ 55
ബ്രോനും ചുറ്റുമുള്ള പുല്പുറങ്ങളും കൊടുത്തു.
എന്നാൽ പട്ടണത്തിന്റെ വയലുകളും 56
അതിനോടു ചേൎന്ന ഗ്രാമങ്ങളും യെഫുന്നെ
യുടെ മകനായ കാലേബിന്നു കൊടുത്തു.
അഹരോന്റെ മക്കൾക്കു അവർ സങ്കേത 57
നഗരമായ ഹെബ്രോനും ലിബ്നയും അതി
ന്റെ പുല്പുറങ്ങളും യത്ഥീരും എസ്തെമോ
വയും അവയുടെ പുല്പുറങ്ങളും ഹീലേ 58
നും പുല്പുറങ്ങളും ദെബീരും പുല്പുറങ്ങളും
ആശാനും പുല്പുറങ്ങളും ബേത്ത്-ശേമെ 59
ശും പുല്പുറങ്ങളും; ബെന്യാമീൻഗോത്ര 60
ത്തിൽ ഗേബയും പുല്പുറങ്ങളും അല്ലേമെ
ത്തും പുല്പുറങ്ങളും അനാഥോത്തും പുല്പുറ
ങ്ങളും കൊടുത്തു. കുലംകുലമായി അവൎക്കു
കിട്ടിയ പട്ടണങ്ങൾ ആകെ പതിമൂന്നു.
കെഹാത്തിന്റെ ശേഷമുള്ള മക്കൾക്കു ഗോ 61
ത്രത്തിന്റെ കുലത്തിൽ, മനശ്ശെയുടെ പാ
തിഗോത്രത്തിൽ തന്നേ, ചീട്ടിട്ടു പത്തു പട്ട
ണം കൊടുത്തു. ഗേർശോമിന്റെ മക്കൾക്കു 62
കുലംകുലമായി യിസ്സാഖാർഗോത്രത്തിലും
ആശേർഗോത്രത്തിലും നഫ്താലിഗോത്ര
ത്തിലും ബാശാനിലെ മനശ്ശെഗോത്രത്തി
ലും പതിമൂന്നു പട്ടണം കൊടുത്തു. മെരാ 63
രിയുടെ മക്കൾക്കു കുലംകുലമായി രൂബേൻ
ഗോത്രത്തിലും ഗാദ്ഗോത്രത്തിലും സെ
ബൂലൂൻഗോത്രത്തിലും ചീട്ടിട്ടു പന്ത്രണ്ടു
പട്ടണം കൊടുത്തു. യിസ്രായേൽമക്കൾ 64
ഈ പട്ടണങ്ങളും പുല്പുറങ്ങളും ലേവ്യൎക്കു
കൊടുത്തു. യെഹൂദാമക്കളുടെ ഗോത്രത്തി 65
ലും ശിമെയോൻമക്കളുടെ ഗോത്രത്തിലും

ബെന്യാമീൻമക്കളുടെ ഗോത്രത്തിലും പേർ
പറഞ്ഞിരിക്കുന്ന ഈ പട്ടണങ്ങളെ ചീട്ടിട്ടു
66 കൊടുത്തു. കെഹാത്ത്മക്കളുടെ ചില
കുലങ്ങൾക്കോ എഫ്രയീംഗോത്രത്തിൽ
തങ്ങൾക്കു അധീനമായ പട്ടണങ്ങൾ
67 ഉണ്ടായിരുന്നു. അവൎക്കു, സങ്കേതനഗര
ങ്ങളായ എഫ്രയീംമലനാട്ടിലെ ശെഖേ
മും പുല്പുറങ്ങളും ഗേസെരും പുല്പുറങ്ങളും
68 യൊക്മെയാമും പുല്പുറങ്ങളും ബേത്ത്-ഹോ
69 രോനും പുല്പുറങ്ങളും അയ്യാലോനും പുല്പു
റങ്ങളും ഗത്ത്-രിമ്മോനും പുല്പുറങ്ങളും
70 മനശ്ശെയുടെ പാതിഗോത്രത്തിൽ ആനേ
രും പുല്പുറങ്ങളും ബിലെയാമും പുല്പുറ
ങ്ങളും കെഹാത്യരുടെ ശേഷംകുലങ്ങൾക്കും
71 കൊടുത്തു. ഗേർശോമിന്റെ പുത്രന്മാൎക്കു
മനശ്ശെയുടെ പാതിഗോത്രത്തിന്റെ കുല
ത്തിൽ ബാശാനിൽ ഗോലാനും പുല്പുറ
72 ങ്ങളും അസ്തരോത്തും പുല്പുറങ്ങളും; യിസ്സാ
ഖാർഗോത്രത്തിൽ കേദെശും പുല്പുറങ്ങളും
73 ദാബെരത്തും പുല്പുറങ്ങളും രാമോത്തും
പുല്പുറങ്ങളും ആനേമും പുല്പുറങ്ങളും;
74 ആശേർഗോത്രത്തിൽ മാശാലും പുല്പുറ
75 ങ്ങളും അബ്ദോനും പുല്പുറങ്ങളും ഹൂക്കോ
ക്കും പുല്പുറങ്ങളും രെഹോബും പുല്പുറ
76 ങ്ങളും; നഫ്താലിഗോത്രത്തിൽ ഗലീല
യിലെ കേദെശും പുല്പുറങ്ങളും ഹമ്മോ
നും പുല്പുറങ്ങളും കിൎയ്യഥയീമും പുല്പുറ
77 ങ്ങളും കൊടുത്തു. മെരാരിപുത്രന്മാരിൽ
ശേഷമുള്ളവൎക്കു സെബൂലൂൻഗോത്രത്തിൽ
രിമ്മോനോവും പുല്പുറങ്ങളും താബോരും
78 പുല്പുറങ്ങളും; യെരീഹോവിന്നു സമീ
പത്തു യോൎദ്ദാന്നക്കരെ യോൎദ്ദാന്നു കിഴക്കു
രൂബേൻഗോത്രത്തിൽ മരുഭൂമിയിലെ ബേ
സെരും പുല്പുറങ്ങളും യഹസയും പുല്പു
79 റങ്ങളും കെദേമോത്തും പുല്പുറങ്ങളും
80 മേഫാത്തും പുല്പുറങ്ങളും; ഗാദ്ഗോ
ത്രത്തിൽ ഗിലെയാദിലെ രാമോത്തും
പുല്പുറങ്ങളും മഹനയീമും പുല്പുറങ്ങളും
ഹെശ്ബോനും പുല്പുറങ്ങളും യാസേരും 81
പുല്പുറങ്ങളും കൊടുത്തു.

## ൭. അദ്ധ്യായം.

യിസ്സാഖാരിന്റെ പുത്രന്മാർ: തോലാ,
പൂവാ, യാശൂബ്, ശിമ്രോൻ ഇങ്ങനെ
നാലുപേർ. തോലയുടെ പുത്രന്മാർ: ഉസ്സി, 2
രെഫായാവു, യെരിയേൽ, യഹ്മായി,
യിബ്സാം, ശെമൂവേൽ എന്നിവർ അവ
രുടെ പിതാവായ തോലയുടെ ഭവന
ത്തിന്നു തലവന്മാരും അവരുടെ തലമുറ
കളിൽ പരാക്രമശാലികളും ആയിരുന്നു;
അവരുടെ സംഖ്യ ദാവീദിന്റെ കാലത്തു
ഇരുപത്തീരായിരത്തറുനൂറു. ഉസ്സിയുടെ 3
പുത്രന്മാർ: യിസ്രഹ്യാവു; യിസ്രഹ്യാവി
ന്റെ പുത്രന്മാർ: മീഖായേൽ, ഓബ
ദ്യാവു, യോവേൽ, യിശ്യാവു ഇങ്ങനെ
അഞ്ചുപേർ; ഇവർ എല്ലാവരും തലവ
ന്മാരായിരുന്നു. അവരോടുകൂടെ അവ 4
രുടെ വംശാവലിപ്രകാരം കുടുംബംകുടും
ബമായി സൈന്യഗണങ്ങളായി അറുപ
ത്താറായിരംപേരുണ്ടായിരുന്നു; അവൎക്കു
അനേകഭാൎയ്യമാരും പുത്രന്മാരും ഉണ്ടായി
രുന്നു. അവരുടെ സഹോദരന്മാരായി 5
യിസ്സാഖാർകുലങ്ങളിലൊക്കെയും വംശാ
വലിപ്രകാരം എണ്ണപ്പെട്ട പരാക്രമശാലി
കൾ ആകെ എണ്പത്തേഴായിരംപേർ.
ബെന്യാമീന്യർ: ബേല, ബേഖെർ, യെ 6
ദീയയേൽ ഇങ്ങനെ മൂന്നുപേർ. ബേല 7
യുടെ പുത്രന്മാർ: എസ്ബോൻ, ഉസ്സി, ഉസ്സീ
യേൽ, യെരീമോത്ത്, ഈരി ഇങ്ങനെ
അഞ്ചുപേർ; തങ്ങളുടെ പിതൃഭവന
ങ്ങൾക്കു തലവന്മാരും പരാക്രമശാലിക
ളുമായി വംശാവലിപ്രകാരം എണ്ണപ്പെട്ട
വർ ഇരുപത്തീരായിരത്തി മുപ്പത്തിനാലു
പേർ. ബേഖെരിന്റെ പുത്രന്മാർ: സെ 8

മീരാ, യോവാശ്, എലീയേസെർ, എല്യോ
വേനായി, ഒമ്രി, യെരേമോത്ത്, അബീ
യാവു, അനാഥോത്ത്, ആലേമെത്ത്;
ഇവരെല്ലാവരും ബേഖെരിന്റെ പുത്ര
9 ന്മാർ. വംശാവലിപ്രകാരം തലമുറതല
മുറയായി അവരുടെ പിതൃഭവനങ്ങൾക്കു
തലവന്മാരായി എണ്ണപ്പെട്ട പരാക്രമശാലി
കൾ ഇരുപതിനായിരത്തിരുനൂറുപേർ.
10 യെദീയയേലിന്റെ പുത്രന്മാർ: ബിൽ
ഹാൻ; ബിൽഹാന്റെ പുത്രന്മാർ: യെ
ഊശ്, ബെന്യാമീൻ, ഏഹൂദ്, കെന
യനാ, സേഥാൻ, തർശീശ്, അഹീശാ
11 ഹർ. ഇവരെല്ലാവരും യെദീയയേലി
ന്റെ പുത്രന്മാർ; പിതൃഭവനങ്ങൾക്കു തല
വന്മാരും പരാക്രമശാലികളുമായി യുദ്ധ
ത്തിന്നു പുറപ്പെടുവാൻ തക്ക പടച്ചേ
വകർ പതിനേഴായിരത്തിരുനൂറുപേർ.
12 ഈരിന്റെ പുത്രന്മാർ: ശുപ്പീം, ഹുപ്പീം;
13 അഹേരിന്റെ പുത്രന്മാർ: ഹുശീം; നഫ്താ
ലിയുടെ പുത്രന്മാർ: യഹ്സീയേൽ, ഗൂനി,
യേസെർ, ശല്ലൂം; ബിൽഹയുടെ പുത്ര
14 ന്മാർ. മനശ്ശെയുടെ പുത്രന്മാർ: അവന്റെ
വെപ്പാട്ടി അരാമ്യസ്ത്രീ പ്രസവിച്ച അസ്രീ
യേൽ; അവൾ ഗിലെയാദിന്റെ പിതാ
വായ മാഖീരിനെയും പ്രസവിച്ചു.
15 എന്നാൽ മാഖീർ ഹുപ്പീമിന്റെയും ശുപ്പീ
മിന്റെയും സഹോദരിയെ ഭാൎയ്യയായി
പരിഗ്രഹിച്ചു; അവരുടെ സഹോദരി
യുടെ പേർ മയഖാ എന്നു ആയി
രുന്നു; രണ്ടാമന്റെ പേർ ശെലോ
ഫെഹാദ് എന്നു ആയിരുന്നു; ശെലോ
ഫെഹാദിന്നു പുത്രിമാർ ഉണ്ടായിരുന്നു.
16 മാഖീരിന്റെ ഭാൎയ്യ മയഖാ ഒരു മകനെ
പ്രസവിച്ചു, അവന്നു പേരെശ് എന്നു
പേർ വിളിച്ചു; അവന്റെ സഹോദ
രന്നു ശേരെശ് എന്നു പേർ; അവന്റെ
പുത്രന്മാർ ഊലാമും രേക്കെമും ആയി
രുന്നു. ഊലാമിന്റെ പുത്രന്മാർ: ബെ 17
ദാൻ. ഇവർ മനശ്ശെയുടെ മകനായ മാഖീ
രിന്റെ മകനായ ഗിലെയാദിന്റെ പുത്ര
ന്മാർ ആയിരുന്നു. അവന്റെ സഹോ 18
ദരിയായ ഹമ്മോലേഖെത്ത്: ഈശ്-
ഹോദ്, അബീയേസെർ, മഹ്ലാ എന്നി
വരെ പ്രസവിച്ചു. ശെമീദയുടെ പുത്ര 19
ന്മാർ: അഹ്യാൻ, ശേഖെം, ലിക്കെഹി,
അനീയാം. എഫ്രയീമിന്റെ പുത്രന്മാർ: 20
ശൂഥേലഹ്; അവന്റെ മകൻ ബേരെദ്;
അവന്റെ മകൻ തഹത്ത്; അവന്റെ
മകൻ എലാദാ; അവന്റെ മകൻ തഹത്ത്;
അവന്റെ മകൻ സബാദ്; അവന്റെ 21
മകൻ ശൂഥേലഹ്, ഏസെർ, എലാദാ;
ഇവർ ആ ദേശവാസികളായ ഗത്ത്യരുടെ
കന്നുകാലികളെ അപഹരിപ്പാൻ ചെന്നതു
കൊണ്ടു അവർ അവരെ കൊന്നുകളഞ്ഞു.
അവരുടെ പിതാവായ എഫ്രയീം ഏറിയ 22
നാൾ വിലപിച്ചുകൊണ്ടിരുന്നു; അവന്റെ
സഹോദരന്മാർ അവനെ ആശ്വസിപ്പി
പ്പാൻ വന്നു. പിന്നെ അവൻ തന്റെ 23
ഭാൎയ്യയുടെ അടുക്കൽ ചെന്നു, അവൾ
ഗൎഭം ധരിച്ചു ഒരു മകനെ പ്രസവിച്ചു;
തന്റെ ഭവനത്തിന്നു അനൎത്ഥം ഭവിച്ചതു
കൊണ്ടു അവൻ അവന്നു ബെരീയാവു
എന്നു പേർ വിളിച്ചു. അവന്റെ മകൾ 24
ശെയെരാ; അവൾ താഴത്തെയും മേല
ത്തെയും ബേത്ത്-ഹോരോനും ഉസ്സേൻ-
ശെയെരയും പണിതു. അവന്റെ മകൻ 25
രേഫഹും, രേശെഫും; അവന്റെ മകൻ
തേലഹ്; അവന്റെ മകൻ തഹൻ;
അവന്റെ മകൻ ലദാൻ; അവന്റെ 26
മകൻ അമ്മീഹൂദ്; അവന്റെ മകൻ
എലീശാമാ; അവന്റെ മകൻ നൂൻ; 27
അവന്റെ മകൻ യെഹോശുവ. അവ 28
രുടെ അവകാശങ്ങളും വാസസ്ഥലങ്ങളും
ഏവയെന്നാൽ: ബേഥേലും അതിനോടു

ചേൎന്ന ഗ്രാമങ്ങളും, കിഴക്കോട്ടു നയരാനും,
പടിഞ്ഞാറോട്ടു ഗേസെരും അതിനോടു
ചേൎന്ന ഗ്രാമങ്ങളും, ഗസ്സയും അതിനോടു
ചേൎന്ന ഗ്രാമങ്ങളുംവരെയുള്ള ശെഖേമും
29 അതിനോടു ചേൎന്ന ഗ്രാമങ്ങളും, മനശ്ശെ
യരുടെ ദേശത്തിന്നരികെ ബേത്ത്-ശെ
യാനും അതിന്റെ ഗ്രാമങ്ങളും, താനാക്കും
അതിന്റെ ഗ്രാമങ്ങളും, മെഗിദ്ദോവും
അതിന്റെ ഗ്രാമങ്ങളും, ദോരും അതി
ന്റെ ഗ്രാമങ്ങളും; അവയിൽ യിസ്രായേ
ലിന്റെ മകനായ യോസേഫിന്റെ
30 പുത്രന്മാർ പാൎത്തു. ആശേരിന്റെ പുത്ര
ന്മാർ: യിമ്നാ, യിശ്വാ, യിശ്വി, ബെരീ
യാവു; ഇവരുടെ സഹോദരി സേരഹ്.
31 ബെരീയാവിന്റെ പുത്രന്മാർ: ഹേബെർ,
ബിൎസയീത്തിന്റെ അപ്പനായ മല്ക്കീയേൽ.
32 ഹേബെർ യഫ്ലേത്തിനെയും ശേമേരി
നെയും ഹോഥാമിനെയും അവരുടെ
സഹോദരിയായ ശൂവയെയും ജനിപ്പിച്ചു.
33 യഫ്ലേത്തിന്റെ പുത്രന്മാർ: പാസാക്,
ബിംഹാൽ, അശ്വാത്ത്; ഇവർ യഫ്ലേ
34 ത്തിന്റെ പുത്രന്മാർ. ശേമേരിന്റെ
പുത്രന്മാർ: അഹീ, രൊഹ്ഗാ, യെഹുബ്ബാ,
35 അരാം. അവന്റെ സഹോദരനായ
ഹേലെമിന്റെ പുത്രന്മാർ: സോഫഹ്,
36 യിമ്നാ, ശേലെശ്, ആമാൽ. സോഫ
ഹിന്റെ പുത്രന്മാർ: സൂഹ, ഹൎന്നേഫെർ,
37 ശൂവാൽ, ബേരി, യിമ്രാ, ബേസെർ,
ഹോദ്, ശമ്മാ, ശിൽശാ, യിഥ്രാൻ,
38 ബെയേരാ. യേഥെരിന്റെ പുത്രന്മാർ:
39 യെഫുന്നെ, പിസ്പാ, അരാ. ഉല്ലയുടെ
പുത്രന്മാർ: ആരഹ്, ഹന്നീയേൽ, രിസ്യാ.
40 ഇവർ എല്ലാവരും ആശേരിന്റെ പുത്ര
ന്മാരായി പിതൃഭവനങ്ങൾക്കു തലവ
ന്മാരും ശ്രേഷ്ഠന്മാരും പരാക്രമശാലികളും
പ്രഭുക്കന്മാരിൽ പ്രധാനികളും ആയി
രുന്നു. വംശാവലിപ്രകാരം യുദ്ധസേ
വെക്കു പ്രാപ്തന്മാരായി എണ്ണപ്പെട്ടവരുടെ
സംഖ്യ ഇരുപത്താറായിരം തന്നേ.

## ൮. അദ്ധ്യായം.

ബെന്യാമീൻ ആദ്യജാതനായ ബേല
യെയും രണ്ടാമനായ അശ്ബേലിനെയും
മൂന്നാമനായ അഹ്രഹിനെയും നാലാമ 2
നായ നോഹയെയും അഞ്ചാമനായ രഫാ
യെയും ജനിപ്പിച്ചു. ബേലയുടെ പുത്ര 3
ന്മാർ: അദ്ദാർ, ഗേരാ, അബീഹൂദ്, അബീ 4
ശൂവ, നയമാൻ, അഹോഹ്, ഗേരാ, 5
ശെഫൂഫാൻ, ഹൂരാം. ഏഹൂദിന്റെ പുത്ര 6
ന്മാരോ — അവർ ഗേബനിവാസികളുടെ
പിതൃഭവനങ്ങൾക്കു തലവന്മാർ; അവർ
അവരെ മാനഹത്തിലേക്കു പിടിച്ചുകൊണ്ടു
പോയി; നയമാൻ, അഹീയാവു, ഗേരാ 7
എന്നിവരെ തന്നേ അവൻ പിടിച്ചു കൊ
ണ്ടുപോയി—പിന്നെ അവൻ ഉസ്സയെയും
അഹീഹൂദിനെയും ജനിപ്പിച്ചു. ശഹരയീം 8
തന്റെ ഭാൎയ്യമാരായ ഹൂശീമിനെയും ബയ
രയെയും ഉപേക്ഷിച്ചശേഷം മോവാബ്
ദേശത്തു പുത്രന്മാരെ ജനിപ്പിച്ചു. അവൻ 9
തന്റെ ഭാൎയ്യയായ ഹോദേശിൽ യോബാ
ബ്, സിബ്യാവു, മേശാ, മൽക്കാം, യെവൂ 10
സ്, സാഖ്യാവു, മിൎമ്മാ എന്നിവരെ ജനി
പ്പിച്ചു. ഇവർ അവന്റെ പുത്രന്മാരായി പി
തൃഭവനങ്ങൾക്കു തലവന്മാർ ആയിരുന്നു.
ഹൂശീമിൽ അവൻ അബീതൂബിനെയും 11
എല്പയലിനെയും ജനിപ്പിച്ചു. എല്പയലി 12
ന്റെ പുത്രന്മാർ: ഏബെർ, മിശാം, ശേ
മെർ; ഇവൻ ഓനോവും ലോദും അതി
നോടു ചേൎന്ന പട്ടണങ്ങളും പണിതു;
ബെരീയാവു, ശേമ — ഇവർ അയ്യാലോൻ 13
നിവാസികളുടെ പിതൃഭവനങ്ങൾക്കു തല
വന്മാരായിരുന്നു ഗത്ത്നിവാസികളെ ഓ
ടിച്ചുകളഞ്ഞു — ; അഹ്യോ, ശാശക്, യെരേ 14
മോത്ത്, സെബദ്യാവു, അരാദ്, ഏദെർ, 15

16 മീഖായേൽ, യിശ്ശാ, യോഹാ; എന്നിവർ
17 ബെരീയാവിന്റെ പുത്രന്മാർ. സെബ
ദ്യാവു, മെശ്ശുല്ലാം, ഹിസ്കി, ഹേബെർ,
18 യിശ്മെരായി, യിസ്ലീയാവു, യോബാബ്
എന്നിവർ എല്പയലിന്റെ പുത്രന്മാർ.
19, 20 യാക്കീം, സിക്രി, സബ്ദി, എലിയേ
21 നായി, സില്ലെഥായി, എലീയേൽ, അദാ
യാവു, ബെരായാവു, ശിമ്രാത്ത് എന്നി
22 വർ ശിമിയുടെ പുത്രന്മാർ; യിശ്ഫാൻ,
23 ഏബെർ, എലീയേൽ, അബ്ദോൻ, സിക്രി,
24 ഹാനാൻ, ഹനന്യാവു, ഏലാം, അന്ഥോ
25 ഥ്യാവു, യിഫ്ദേയാ, പെനൂവേൽ എന്നി
26 വർ ശാശക്കിന്റെ പുത്രന്മാർ. ശംശെരാ
27 യി, ശെഹയ്യാവു, അഥല്യാവു, യാരെശ്യാ
വു, എലീയാവു, സിക്രി എന്നിവർ യെരോ
28 ഹാമിന്റെ പുത്രന്മാർ. ഇവർ തങ്ങ
ളുടെ തലമുറകളിൽ പിതൃഭവനങ്ങൾക്കു
തലവന്മാരും പ്രധാനികളും ആയിരുന്നു;
അവർ യെരൂശലേമിൽ പാർത്തിരുന്നു.
29 ഗിബെയോനിൽ ഗിബെയോന്റെ പി
താവായ യെയീയേലും—അവന്റെ ഭാൎയ്യ
30 ക്കു മയഖാ എന്നു പേർ—അവന്റെ
ആദ്യജാതൻ അബ്ദോൻ, സൂർ, കീശ്,
31 ബാൽ, നാദാബ്, ഗെദോർ, അഹ്യോ,
32 സേഖെർ എന്നിവരും പാർത്തു. മിക്ലോ
ത്ത് ശിമെയയെ ജനിപ്പിച്ചു; ഇവരും
തങ്ങളുടെ സഹോദരന്മാരോടുകൂടെ യെരൂ
ശലേമിൽ തങ്ങളുടെ സഹോദരന്മാൎക്കെ
33 തിരെ പാൎത്തു. നേർ കീശിനെ ജനി
പ്പിച്ചു, കീശ് ശൌലിനെ ജനിപ്പിച്ചു,
ശൌൽ യോനാഥാനെയും മൽക്കീശൂവ
യെയും അബീനാദാബിനെയും എശ്-
34 ബാലിനെയും ജനിപ്പിച്ചു. യോനാഥാ
ന്റെ മകൻ മെരീബ്ബാൽ; മെരീബ്ബാൽ
35 മീഖയെ ജനിപ്പിച്ചു. മീഖയുടെ പുത്രന്മാർ:
പീഥോൻ, മേലെക്, തരേയ, ആഹാസ്.
36 ആഹാസ് യെഹോവദ്ദയെ ജനിപ്പിച്ചു;
യഹോവദ്ദാ ആലേമെത്ത്, അസ്മാവെത്ത്,
സിമ്രി എന്നിവരെ ജനിപ്പിച്ചു; സിമ്രി
മോസയെ ജനിപ്പിച്ചു; മോസാ ബിനെ 37
യയെ ജനിപ്പിച്ചു; അവന്റെ മകൻ
രാഫാ; അവന്റെ മകൻ എലാസാ; അവ
ന്റെ മകൻ ആസേൽ; ആസേലിന്നു 38
ആറു പുത്രന്മാർ ഉണ്ടായിരുന്നു; അവരുടെ
പേരുകളാവിതു: അസ്രീക്കാം, ബൊഖ്രൂം,
യിശ്മായേൽ, ശെൎയ്യാവു, ഓബദ്യാവു, ഹാ
നാൻ. ഇവർ എല്ലാവരും ആസേലിന്റെ
പുത്രന്മാർ. അവന്റെ സഹോദരനായ 39
ഏശെക്കിന്റെ പുത്രന്മാർ: അവന്റെ
ആദ്യജാതൻ ഊലാം; രണ്ടാമൻ യെവൂശ്,
മൂന്നാമൻ എലീഫേലെത്ത്. ഊലാമി 40
ന്റെ പുത്രന്മാർ പരാക്രമശാലികളും വില്ലാ
ളികളും ആയിരുന്നു; അവൎക്കു അനേകം
പുത്രന്മാരും പൌത്രന്മാരും ഉണ്ടായിരുന്നു.
അവരുടെ സംഖ്യ നൂറ്റമ്പതു. ഇവർ
എല്ലാവരും ബെന്യാമീന്യസന്തതികൾ.

## ൯. അദ്ധ്യായം.

യിസ്രായേൽ മുഴുവനും വംശാവലിയായി
ചാൎത്തപ്പെട്ടിരുന്നു; അതു യിസ്രായേൽ
രാജാക്കന്മാരുടെ വൃത്താന്തപുസ്തകത്തിൽ
എഴുതിയിരിക്കുന്നുവല്ലോ. യെഹൂദയെ
യോ അവരുടെ അകൃത്യംനിമിത്തം ബദ്ധ
രാക്കി ബാബേലിലേക്കു കൊണ്ടുപോയി.
അവരുടെ അവകാശത്തിലും പട്ടണങ്ങ 2
ളിലും ഉണ്ടായിരുന്ന ആദ്യനിവാസികൾ
യിസ്രായേല്യരും പുരോഹിതന്മാരും ലേവ്യ
രും ദൈവാലയദാസന്മാരും ആയിരുന്നു.
യെരൂശലേമിലോ ചില യെഹൂദ്യരും 3
ബെന്യാമീന്യരും എഫ്രയീമ്യരും മന
ശ്ശേയരും പാൎത്തു. അവരാരെന്നാൽ: 4
യെഹൂദയുടെ മകനായ പേരെസ്സിന്റെ
മക്കളിൽ ബാനിയുടെ മകനായ ഇമ്രി
യുടെ മകനായ ഒമ്രിയുടെ മകനായ

5 അമ്മീഹൂദിന്റെ മകൻ ഊഥായി; ശീലോ
ന്യരിൽ ആദ്യജാതനായ അസായാവും
6 അവന്റെ പുത്രന്മാരും; സേരഹിന്റെ
പുത്രന്മാരിൽ യെയൂവേലും അവരുടെ
സഹോദരന്മാരുമായ അറുനൂററി തൊ
7 ണ്ണൂറുപേരും; ബെന്യാമീൻപുത്രന്മാരിൽ
ഹസ്സെനൂവയുടെ മകനായ ഹോദവ്യാവി
ന്റെ മകനായ മെശുല്ലാമിന്റെ മകനായ
8 സല്ലൂവും യെരോഹാമിന്റെ മകനായ
യിബ്നെയാവും മിക്രിയുടെ മകനായ ഉസ്സി
യുടെ മകൻ ഏലയും യിബ്നെയാവിന്റെ
മകനായ രെയൂവേലിന്റെ മകനായ ശെ
9 ഫത്യാവിന്റെ മകൻ മെശുല്ലാമും തല
മുറതലമുറയായി അവരുടെ സഹോദര
ന്മാർ ആകെ തൊള്ളായിരത്തമ്പത്താറു
പേരും. ഈ പുരുഷന്മാരൊക്കെയും താന്താ
ങ്ങളുടെ പിതൃഭവനങ്ങളിൽ കുടുംബത്തല
വന്മാരായിരുന്നു.
10 പുരോഹിതന്മാരിൽ യെദയാവും യെ
11 ഹോയാരീബും യാഖീനും അഹീത്തു
ബിന്റെ മകനായ മെരായോത്തിന്റെ
മകനായ സാദോക്കിന്റെ മകനായ മെശു
ല്ലാമിന്റെ മകനായ ഹില്ക്കീയാവിന്റെ
മകനായി ദൈവാലയാധിപനായ അസ
12 ൎയ്യാവും മല്ക്കീയാവിന്റെ മകനായ പശ്
ഹൂരിന്റെ മകനായ യെരോഹാമിന്റെ
മകൻ അദായാവും ഇമ്മേരിന്റെ മക
നായ മെശില്ലേമീത്തിന്റെ മകനായ മെശു
ല്ലാമിന്റെ മകനായ യഹ്സേരയുടെ
മകനായ അദീയേലിന്റെ മകൻ മയശാ
13 യിയും പിതൃഭവനങ്ങൾക്കു തലവന്മാരായ
അവരുടെ സഹോദരന്മാരും ആകെ
ആയിരത്തെഴുനൂററുപതുപേർ. ഇവർ
ദൈവാലയത്തിലെ ശുശ്രൂഷയുടെ വേ
ലെക്കു ബഹുപ്രാപ്തന്മാർ ആയിരുന്നു.
14 ലേവ്യരിലോ മെരാൎയ്യരിൽ ഹശബ്യാവി
ന്റെ മകനായ അസ്രീക്കാമിന്റെ മകനായ
ഹശ്ശൂബിന്റെ മകനായ ശെമയ്യാവും
ബക്ബക്കരും ഹേറെശും ഗാലാലും ആസാ 15
ഫിന്റെ മകനായ സിക്രിയുടെ മകനായ
മീഖയുടെ മകൻ മത്ഥന്യാവും യെദൂഥൂ 16
ന്റെ മകനായ ഗാലാലിന്റെ മകനായ
ശെമയ്യാവിന്റെ മകൻ ഓബദ്യാവും
നെതോഫാത്യരുടെ ഗ്രാമങ്ങളിൽ പാൎത്ത
എല്ക്കാനയുടെ മകനായ ആസയുടെ മകൻ
ബേരെഖ്യാവും. വാതിൽകാവല്ക്കാർ: ശല്ലൂ 17
മും അക്കൂബും തല്മോനും അഹീമാനും
അവരുടെ സഹോദരന്മാരും; ശല്ലൂം തലവ
നായിരുന്നു. ലേവ്യപാളയത്തിൽ വാതിൽ 18
കാവല്ക്കാരായ ഇവർ കിഴക്കുവശത്തു രാജ
പടിവാതില്ക്കൽ ഇന്നുവരെ കാവൽ ചെയ്തു
വരുന്നു. കോരഹിന്റെ മകനായ എബ്യാ 19
സാഫിന്റെ മകനായ കോരേയുടെ മകൻ
ശല്ലൂമും അവന്റെ പിതൃഭവനത്തിലെ
അവന്റെ സഹോദരന്മാരായ കോരഹ്യ
രും കൂടാരത്തിന്റെ ഉമ്മരപ്പടിക്കൽ കാവ
ല്ക്കാരായി ശുശ്രൂഷയുടെ വേലെക്കു മേൽ
വിചാരകന്മാരായിരുന്നു; അവരുടെ പിതാ
ക്കന്മാരും യഹോവയുടെ പാളയത്തിന്നു
മേൽവിചാരകന്മാരായി പ്രവേശനപാല
കരായിരുന്നു. എലയാസാരിന്റെ മക 20
നായ ഫീനെഹാസ് പണ്ടു അവരുടെ
അധിപനായിരുന്നു; യഹോവ അവനോ
ടുകൂടെ ഉണ്ടായിരുന്നു. മെശേലെമ്യാവി 21
ന്റെ മകനായ സെഖൎയ്യാവു സമാഗമന
കൂടാരത്തിന്റെ വാതില്ക്കൽ കാവല്ക്കാര
നായിരുന്നു. ഉമ്മരപ്പടിക്കൽ കാവല്ക്കാ 22
രായി നിയമിക്കപ്പെട്ടിരുന്ന ഇവർ ആകെ
ഇരുനൂററി പന്ത്രണ്ടുപേർ. അവർ തങ്ങ
ളുടെ ഗ്രാമങ്ങളിൽ വംശാവലിപ്രകാരം
ചാൎത്തപ്പെട്ടിരുന്നു; ദാവീദും ദൎശകനായ
ശമൂവേലും ആയിരുന്നു അവരെ അതതു
ഉദ്യോഗത്തിലാക്കിയതു. ഇങ്ങനെ അവ 23
രും അവരുടെ പുത്രന്മാരും കൂടാരനിവാ

സമായ യഹോവാലയത്തിൻെറ വാതിലു
കൾക്കു കാവൽമുറപ്രകാരം കാവല്ക്കാരാ
24 യിരുന്നു. കിഴക്കും പടിഞ്ഞാറും വടക്കും
തെക്കും ഇങ്ങനെ നാലുവശത്തും കാവല്ക്കാ
25 രുണ്ടായിരുന്നു. ഗ്രാമങ്ങളിലെ അവരുടെ
സഹോദരന്മാർ ഏഴാം ദിവസംതോറും
മാറി മാറി വന്നു അവരോടുകൂടെ ഊഴക്കാ
26 രായിരുന്നു. വാതിൽകാവല്ക്കാരിൽ പ്രധാ
നികളായ ഈ നാലു ലേവ്യരും ഉദ്യോഗ
സ്ഥന്മാരായി ദൈവാലയത്തിലെ അറ
കൾക്കും ഭണ്ഡാരത്തിന്നും മേൽവിചാരം
27 നടത്തി. കാവലും രാവിലെതോറും
വാതിൽ തുറക്കുന്ന മുറയും അവൎക്കുള്ളതു
കൊണ്ടു അവർ ദൈവാലയത്തിൻെറ
28 ചുററും രാപാൎത്തുവന്നു. അവരിൽ ചിലൎക്കു
ശുശ്രൂഷെക്കുള്ള ഉപകരണങ്ങളുടെ വിചാ
രണ ഉണ്ടായിരുന്നു; അവയെ എണ്ണീട്ടു
അകത്തു കൊണ്ടുപോകയും പുറത്തു കൊ
29 ണ്ടുവരികയും ചെയ്യും. അവരിൽ ചിലരെ
ഉപകരണങ്ങൾക്കും സകലവിശുദ്ധപാത്ര
ങ്ങൾക്കും മാവു, വീഞ്ഞു, കുന്തുരുക്കം, സുഗ
ന്ധവൎഗ്ഗം എന്നിവെക്കും മേൽവിചാരക
30 രായി നിയമിച്ചിരുന്നു. പുരോഹിതപുത്ര
ന്മാരിൽ ചിലർ സുഗന്ധതൈലം ഉണ്ടാക്കും.
31 ലേവ്യരിൽ ഒരുത്തനായി കോരഹ്യനായ
ശല്ലൂമിൻെറ ആദ്യജാതൻ മത്ഥിഥ്യാവിന്നു
ചട്ടികളിൽ ചുട്ടുണ്ടാക്കിയ സാധനങ്ങളുടെ
32 മേൽവിചാരണ ഉണ്ടായിരുന്നു. കെഹാ
ത്യരായ അവരുടെ സഹോദരന്മാരിൽ
ചിലൎക്കു ശബ്ബത്തുതോറും കാഴ്ചയപ്പം ഒരു
33 ക്കുവാനുള്ള ചുമതല ഉണ്ടായിരുന്നു. ലേവ്യ
രുടെ പിതൃഭവനങ്ങളിൽ പ്രധാനന്മാരായ
ഇവർ സംഗീതക്കാരായി ആഗാരങ്ങളിൽ
പാൎത്തിരുന്നു; അവർ രാവും പകലും
തങ്ങളുടെ വേലയിൽ ഭാരപ്പെട്ടിരുന്നതു
കൊണ്ടു മററു ശുശ്രൂഷകളിൽനിന്നു ഒഴി
34 വുള്ളവരായിരുന്നു. ഈ പ്രധാനികൾ
ലേവ്യരുടെ പിതൃഭവനങ്ങൾക്കു തല
മുറതലമുറയായി തലവന്മാരായിരുന്നു;
അവർ യെരൂശലേമിൽ പാൎത്തുവന്നു.
ഗിബെയോനിൽ ഗിബെയോൻെറ 35
പിതാവായ യെയീയേലും — അവൻെറ
ഭാൎയ്യെക്കു മയഖാ എന്നു പേർ — അവൻെറ 36
മൂത്തമകൻ അബ്ദോൻ, സൂർ, കീശ്,
ബാൽ, നേർ, നാദാബ്, ഗെദോർ, 37
അഹ്യോ, സെഖൎയ്യാവു, മിക്ലോത്ത് എന്നി
വരും പാൎത്തു. മിക്ലോത്ത് ശിമെയാമി 38
നെ ജനിപ്പിച്ചു; അവർ തങ്ങളുടെ
സഹോദരന്മാരോടുകൂടെ യെരൂശലേമിൽ
തങ്ങളുടെ സഹോദരന്മാൎക്കു എതിരെ
പാൎത്തു. നേർ കീശിനെ ജനിപ്പിച്ചു; 39
കീശ് ശൌലിനെ ജനിപ്പിച്ചു; ശൌൽ
യോനാഥാനെയും മൽക്കീശൂവയെയും
അബീനാദാബിനെയും എശ്-ബാലിനെ
യും ജനിപ്പിച്ചു. യോനാഥാൻെറ മകൻ 40
മെരീബ്ബാൽ; മെരീബ്ബാൽ മീഖയെ ജനി
പ്പിച്ചു. മീഖയുടെ പുത്രന്മാർ: പീഥോൻ, 41
മേലെക്, തഹ്രേയ, ആഹാസ്. ആഹാ 42
സ് യാരയെ ജനിപ്പിച്ചു; യാരാ അലേമെ
ത്തിനെയും അസ്മാവെത്തിനെയും സിമ്രി
യെയും ജനിപ്പിച്ചു; സിമ്രി മോസയെ
ജനിപ്പിച്ചു; മോസ ബിനെയയെ ജനി 43
പ്പിച്ചു; അവൻെറ മകൻ രെഫയാവു;
അവൻെറ മകൻ എലാസാ; അവൻെറ
മകൻ ആസേൽ. ആസേലിന്നു ആറു 44
മക്കൾ ഉണ്ടായിരുന്നു; അവരുടെ പേരു
കൾ: അസ്രീക്കാം, ബൊഖ്രൂ, യിശ്മായേൽ,
ശെയൎയ്യാവു, ഓബദ്യാവു, ഹാനാൻ; ഇവർ
ആസേലിൻെറ മക്കൾ.

## ൧൦. അദ്ധ്യായം.

ഫെലിസ്ത്യർ യിസ്രായേലിനോടു യുദ്ധം
ചെയ്തു; യിസ്രായേല്യരോ ഫെലിസ്ത്യരുടെ
മുമ്പിൽനിന്നു ഓടി ഗിൽബോവപൎവ്വത

2 ത്തിൽ നിഹതന്മാരായി വീണു. ഫെലി
സ്ത്യർ ശൌലിനെയും മക്കളെയും പിന്തേൎന്നു
ചെന്നു; ഫെലിസ്ത്യർ ശൌലിന്റെ മക്ക
ളായ യോനാഥാനെയും അബീനാദാബി
നെയും മല്ക്കീശ്രുവയെയും വെട്ടിക്കൊന്നു.
3 പട ശൌലിന്റെ നേരെ ഏററവും മുറുകി,
വില്ലാളികൾ അവനെ കണ്ടു, വില്ലാളിക
4 ളാൽ അവൻ വിഷമത്തിലായി. അപ്പോൾ
ശൌൽ തന്റെ ആയുധവാഹകനോടു:
ഈ അഗ്രചൎമ്മികൾ വന്നു എന്നെ അവ
മാനിക്കാതിരിക്കേണ്ടതിന്നു നിന്റെ വാൾ
ഊരി എന്നെ കുത്തുക എന്നു പറഞ്ഞു;
അവന്റെ ആയുധവാഹകൻ ഏററവും
ഭയപ്പെട്ടതുകൊണ്ടു അവന്നു മനസ്സു
വന്നില്ല. അതുകൊണ്ടു ശൌൽ ഒരു വാൾ
5 പിടിച്ചു അതിന്മേൽ വീണു. ശൌൽ
മരിച്ചു എന്നു അവന്റെ ആയുധവാഹ
കൻ കണ്ടപ്പോൾ താനും അങ്ങനെ തന്നേ
തന്റെ വാളിന്മേൽ വീണു മരിച്ചു.
6 ഇങ്ങനെ ശൌലും മൂന്നു മക്കളും അവന്റെ
7 ഭവനമൊക്കെയും ഒരുമിച്ചു മരിച്ചു. അവർ
ഓടിപ്പോയി; ശൌലും മക്കളും മരിച്ചു
എന്നു താഴ്വരയിലുള്ള യിസ്രായേല്യരൊ
ക്കെയും കണ്ടിട്ടു അവർ തങ്ങളുടെ പട്ടണ
ങ്ങളെ വിട്ടു ഓടിപ്പോയി; ഫെലിസ്ത്യർ
വന്നു അവയിൽ പാൎത്തു.

8 പിറെറന്നാൾ ഫെലിസ്ത്യർ നിഹത
ന്മാരുടെ വസ്ത്രം ഉരിവാൻ വന്നപ്പോൾ
ശൌലും പുത്രന്മാരും ഗിൽബോവപൎവ്വത
9 ത്തിൽ വീണുകിടക്കുന്നതു കണ്ടു. അവർ
അവന്റെ വസ്ത്രാദികൾ ഉരിഞ്ഞു അവ
ന്റെ തലയും ആയുധവൎഗ്ഗവും എടുത്തു
തങ്ങളുടെ വിഗ്രഹക്ഷേത്രങ്ങളിലും ജന
ത്തിന്റെ ഇടയിലും വൎത്തമാനം അറിയി
ക്കേണ്ടതിന്നു ഫെലിസ്ത്യദേശത്തെല്ലാടവും
10 ആളയച്ചു. അവന്റെ ആയുധവൎഗ്ഗം
അവർ തങ്ങളുടെ ദേവന്റെ ക്ഷേത്ര
ത്തിൽ വെച്ചു; അവന്റെ തലയെ ദാഗോ
ന്റെ ക്ഷേത്രത്തിലും തറെച്ചു. ഫെലി 11
സ്ത്യർ ശൌലിനോടു ചെയ്തതൊക്കെയും
ഗിലെയാദിലെ യാബേശ് മുഴുവനും
കേട്ടപ്പോൾ ശൂരന്മാരെല്ലാവരും പുറ 12
പ്പെട്ടു ശൌലിന്റെ ശവവും അവന്റെ
പുത്രന്മാരുടെ ശവങ്ങളും എടുത്തു യാബേ
ശിലേക്കു കൊണ്ടുവന്നു; അവരുടെ അസ്ഥി
കളെ യാബേശിലെ കരുവേലകത്തിൻ
കീഴിൽ കുഴിച്ചിട്ടു ഏഴു ദിവസം ഉപവ
സിച്ചു. ഇങ്ങനെ ശൌൽ യഹോവയോടു 13
ചെയ്ത അതിക്രമം ഹേതുവായും യഹോവ
യുടെ വചനം പ്രമാണിക്കായ്കയാലും വെളി
ച്ചപ്പാടത്തിയോടു അരുളപ്പാടു ചോദിച്ചതി
നാലും മരിക്കേണ്ടിവന്നു. അവൻ യഹോ 14
വയോടു അരുളപ്പാടു ചോദിക്കായ്കയാൽ
അവൻ അവനെ കൊന്നു രാജത്വം യിശ്ശാ
യിയുടെ മകനായ ദാവീദിന്നു കൊടുത്തു.

## ൧൧. അദ്ധ്യായം.

അനന്തരം യിസ്രായേലെല്ലാം ഹെബ്രോ
നിൽ ദാവീദിന്റെ അടുക്കൽ ഒന്നിച്ചുകൂടി
പറഞ്ഞതു: ഞങ്ങൾ നിന്റെ അസ്ഥിയും
മാംസവും അല്ലോ. മുമ്പെ ശൌൽ രാജാ 2
വായിരുന്ന കാലത്തും നീയായിരുന്നു നായ
കനായി യിസ്രായേലിനെ നടത്തിയതു:
നീ എന്റെ ജനമായ യിസ്രായേലിനെ
മേയ്ക്കയും എന്റെ ജനമായ യിസ്രായേ
ലിന്നു പ്രഭുവായിരിക്കയും ചെയ്യുമെന്നു
നിന്റെ ദൈവമായ യഹോവ നിന്നോടു
അരുളിച്ചെയ്തിട്ടുമുണ്ടു. ഇങ്ങനെ യിസ്രാ 3
യേൽമൂപ്പന്മാരൊക്കെയും ഹെബ്രോനിൽ
രാജാവിന്റെ അടുക്കൽ വന്നു; ദാവീദ്
ഹെബ്രോനിൽവെച്ചു യഹോവയുടെ സ
ന്നിധിയിൽ അവരോടു ഉടമ്പടി ചെയ്തു;
ശമൂവേൽമുഖാന്തരം യഹോവ അരുളി
ച്ചെയ്തതുപോലെ അവർ ദാവീദിനെ യിസ്രാ

യേലിന്നു രാജാവായിട്ടു അഭിഷേകം
4 ചെയ്തു. പിന്നെ ദാവീദും എല്ലായിസ്രാ
യേലും യെബൂസ് എന്ന യെരുശലേമി
ലേക്കു ചെന്നു. അവിടെ ദേശനിവാ
സികളായ യെബൂസ്യർ ഉണ്ടായിരുന്നു.
5 യെബൂസ്നിവാസികൾ ദാവീദിനോടു:
നീ ഇവിടെ കടക്കയില്ല എന്നു പറഞ്ഞു;
എങ്കിലും ദാവീദ് സീയോൻകോട്ട പിടിച്ചു;
അതു ആകുന്നു ദാവീദിന്റെ നഗരം.
6 എന്നാൽ ദാവീദ്: ആരെങ്കിലും യെബൂ
സ്യരെ ആദ്യം തോല്പിച്ചാൽ അവൻ തല
വനും സേനാധിപതിയും ആയിരിക്കും
എന്നു പറഞ്ഞു; അങ്ങനെ സെരുയയുടെ
മകൻ യോവാബ് ആദ്യം കയറിച്ചെന്നു
7 തലവനായിത്തീൎന്നു. ദാവീദ് ആ കോട്ട
യിൽ പാൎത്തുകൊണ്ടു അതിന്നു ദാവീ
8 ദിന്റെ നഗരം എന്നു പേരായി. പിന്നെ
അവൻ നഗരത്തെ മില്ലോതുടങ്ങി ചുററും
പണിതു ഉറപ്പിച്ചു; നഗരത്തിന്റെ ശേഷ
മുള്ള ഭാഗം യോവാബ് കേടുതീൎത്തു.
9 സൈന്യങ്ങളുടെ യഹോവ തന്നോടുകൂടെ
ഉണ്ടായിരുന്നതിനാൽ ദാവീദ് മേല്ക്കുമേൽ
പ്രബലനായിത്തീൎന്നു.

10 ദാവീദിന്നു ഉണ്ടായിരുന്ന പ്രധാനവീ
രന്മാർ ആവിതു: യിസ്രായേലിനെക്കുറി
ച്ചുള്ള യഹോവയുടെ വചനപ്രകാരം
അവനെ രാജാവാക്കേണ്ടതിന്നു അവർ
എല്ലായിസ്രായേലുമായി രാജത്വം സംബ
ന്ധിച്ചു അവന്റെ പക്ഷം മുറുകെപ്പിടിച്ചു.
11 ദാവീദിന്നുണ്ടായിരുന്ന വീരന്മാരുടെ സം
ഖ്യയാവിതു: മുപ്പതുപേരിൽ പ്രധാനി
യായി ഒരു ഹഖ്മോന്യന്റെ മകനായ
യാശൊബെയാം; അവൻ മുന്നൂറുപേരുടെ
നേരെ കുന്തം ഓങ്ങി ഒരേ സമയത്തു
12 അവരെ കൊന്നുകളഞ്ഞു. അവന്റെ
ശേഷം അഹോഹ്യനായ ദോദോവിന്റെ
മകൻ എലെയാസാർ; അവൻ മൂന്നു വീര
ന്മാരിൽ ഒരുത്തൻ ആയിരുന്നു. ഫെലി 13
സ്ത്യർ പസ്-ദമ്മീമിൽ യുദ്ധത്തിന്നു കൂടി
യപ്പോൾ അവൻ അവിടെ ദാവീദിനോടു
കൂടെ ഉണ്ടായിരുന്നു; അവിടെ യവം
നിറഞ്ഞ ഒരു വയൽ ഉണ്ടായിരുന്നു; പട
ജ്ജനം ഫെലിസ്ത്യരുടെ മുമ്പിൽനിന്നു ഓടി
പ്പോയി. എന്നാൽ അവർ ആ വയലിന്റെ 14
മദ്ധ്യേ നിന്നു അതിനെ കാത്തു ഫെലി
സ്ത്യരെ വെട്ടിക്കളഞ്ഞു; യഹോവ അവൎക്കു
വലിയോരു ജയം നല്കി. ഒരിക്കൽ ഫെലി 15
സ്ത്യരുടെ സൈന്യം രെഫായീം താഴ്വരയിൽ
പാളയമിറങ്ങിയിരിക്കുമ്പോൾ മുപ്പതു തല
വന്മാരിൽ മൂന്നുപേർ പാറയിങ്കൽ അദു
ല്ലാംഗുഹയിൽ ദാവീദിന്റെ അടുക്കൽ
ചെന്നു. അന്നു ദാവീദ് ദുൎഗ്ഗത്തിൽ ആയി 16
രുന്നു; ഫെലിസ്ത്യൎക്കു അക്കാലത്തു ബേ
ത്ലേഹെമിൽ ഒരു കാവൽപട്ടാളം ഉണ്ടാ
യിരുന്നു. ബേത്ലേഹെംപട്ടണവാതി 17
ല്ക്കലെ കിണററിൽനിന്നു വെള്ളം എനിക്കു
കുടിപ്പാൻ ആർ കൊണ്ടുവന്നു തരും എന്നു
ദാവീദ് ആൎത്തിപൂണ്ടു പറഞ്ഞു. അപ്പോൾ 18
ആ മൂന്നുപേരും ഫെലിസ്ത്യരുടെ പാളയ
ത്തിൽകൂടി കടന്നുചെന്നു ബേത്ലേഹെം
പട്ടണവാതില്ക്കലെ കിണററിൽനിന്നു
വെള്ളം കോരി ദാവീദിന്റെ അടുക്കൽ
കൊണ്ടുവന്നു; ദാവീദോ അതു കുടിപ്പാൻ
മനസ്സില്ലാതെ യഹോവെക്കു നിവേദിച്ചു
ഒഴിച്ചു: ഇതു ചെയ്വാൻ എന്റെ ദൈവം 19
എനിക്കു സംഗതി വരുത്തരുതേ; തങ്ങ
ളുടെ പ്രാണനെ ഉപേക്ഷിച്ചുപോയ പുരു
ഷന്മാരുടെ രക്തം ഞാൻ കുടിക്കയോ?
അവർ തങ്ങളുടെ പ്രാണനെ ഉപേക്ഷി
ച്ചല്ലോ അതു കൊണ്ടുവന്നിരിക്കുന്നതു
എന്നു പറഞ്ഞു; അതുകൊണ്ടു അവന്നു
അതു കുടിപ്പാൻ മനസ്സായില്ല; ഇതാകുന്നു
ഈ മൂന്നു വീരന്മാർ ചെയ്തതു. യോവാ 20
ബിന്റെ സഹോദരനായ അബീശായി

മൂവരിൽ തലവനായിരുന്നു; അവൻ
മുന്നൂറുപേരുടെ നേരെ കുന്തം ഓങ്ങി,
അവരെ കൊന്നു; അതുകൊണ്ടു അവൻ
ആ മൂവരിൽവെച്ചു കീൎത്തി പ്രാപിച്ചു;
21 ഈ മൂവരിൽ രണ്ടുപേരെക്കാൾ അധികം
മാനം അവൻ പ്രാപിച്ചു അവൎക്കു നായക
നായ്തീൎന്നു; എന്നാൽ അവൻ മററെ മൂവ
22 രോളം വരികയില്ല. കബ്ശേലിൽ ഒരു
പരാക്രമശാലിയുടെ മകനായ യെഹോയാ
ദയുടെ മകനായ ബെനായാവും വീൎയ്യപ്ര
വൃത്തികൾ ചെയ്തു. അവൻ മോവാബി
ലെ അരീയേലിന്റെ രണ്ടു പുത്രന്മാരെ
സംഹരിച്ചതല്ലാതെ ഹിമകാലത്തു ഒരു
ഗുഹയിൽ ചെന്നു ഒരു സിംഹത്തെയും
23 കൊന്നുകളഞ്ഞു. അവൻ അഞ്ചു മുഴം
പൊക്കമുള്ള ദീൎഘകായനായോരു മിസ്രയീ
മ്യനെയും സംഹരിച്ചു; ആ മിസ്രയീമ്യന്റെ
കയ്യിൽ നെയ്ത്തുകാരന്റെ പടപ്പുതടി
പോലെ ഒരു കുന്തം ഉണ്ടായിരുന്നു; ഇവ
നോ ഒരു വടിയുംകൊണ്ടു അവന്റെ അടു
ക്കൽ ചെന്നു മിസ്രയീമ്യന്റെ കയ്യിൽനിന്നു
കുന്തം പിടിച്ചുപറിച്ചു കുന്തംകൊണ്ടു
24 അവനെ കൊന്നുകളഞ്ഞു. ഇവ യെ
ഹോയാദയുടെ മകനായ ബെനായാവു
ചെയ്തു, മൂന്നു വീരന്മാരിൽവെച്ചു കീൎത്തി
25 പ്രാപിച്ചു. അവൻ മുപ്പതുപേരിലും മാന
മേറിയവനായിരുന്നു; എങ്കിലും മറേറ
മൂവരോളം വരികയില്ല. ദാവീദ് അവനെ
അകമ്പടിനായകനാക്കി.

26 സൈന്യത്തിലെ വീരന്മാരോ: യോവാ
ബിന്റെ സഹോദരനായ അസാഹേൽ,
ബേത്ലേഹെമ്യനായ ദോദോവിന്റെ
27 മകൻ എൽഹാനാൻ, ഹരോൎയ്യനായ
ശമ്മോത്ത്, പെലോന്യനായ ഹേലെസ്,
28 തെക്കോവ്യനായ ഇക്കേശിന്റെ മകൻ
ഈരാ, അനാഥോത്യനായ അബീയേ
29 സെർ, ഹുശാത്യനായ സിബ്ബെഖായി,

അഹോഹ്യനായ ഈലായി, നെതോഫാ 30
ത്യനായ മഹരായി, നെതോഫാത്യനായ
ബാനയുടെ മകൻ ഹേലെദ്, ബെന്യാ 31
മീന്യരുടെ ഗിബെയയിൽനിന്നുള്ള രീബാ
യിയുടെ മകൻ ഈഥായി, പിരാഥോന്യ
നായ ബെനായാവു, നഹലേഗാശിൽ 32
നിന്നുള്ള ഹൂരായി, അബ്ബാത്യനായ അബീ
യേൽ, ബഹരൂമ്യനായ അസ്മാവെത്ത്, 33
ശയൽബോന്യനായ എല്യഹ്ബാ, ഗീസോ 34
ന്യനായ ഹശേമിന്റെ പുത്രന്മാർ, ഹരാ
ൎയ്യനായ ശാഗേയുടെ മകൻ യോനാഥാൻ,
ഹരാൎയ്യനായ സാഖാരിന്റെ മകൻ അഹീ 35
യാം, ഊരിന്റെ മകൻ എലീഫാൽ, മെഖേ 36
രാത്യനായ ഹേഫെർ, പെലോന്യനായ
അഹീയാവു, കൎമ്മേല്യനായ ഹെസ്രോ, 37
എസ്ബായിയുടെ മകൻ നയരായി, നാഥാ 38
ന്റെ സഹോദരൻ യോവേൽ, ഹഗ്രിയുടെ
മകൻ മിബ്ഹാർ, അമ്മോന്യനായ സേ 39
ലെക്, സെരൂയയുടെ മകനായ യോവാ
ബിന്റെ ആയുധവാഹകനായ ബെരോ
ത്യൻ നഹ്രായി, യിത്രീയനായ ഈരാ, 40
യിത്രീയനായ ഗാരേബ്, ഹിത്യനായ 41
ഊരീയാവു, അഹ്ലായിയുടെ മകൻ സാ
ബാദ്, രൂബേന്യരുടെ സേനാപതി 42
യും മുപ്പതുപേർ അകമ്പടിയുള്ളവനുമായി
രൂബേന്യനായ ശീസയുടെ മകൻ അദീ
നാ, മയഖയുടെ മകൻ ഹാനാൻ, മിത്ന്യ 43
നായ യോശാഫാത്ത്, അസ്തെരാത്യനായ 44
ഉസ്സീയാവു, അരോവേൎയ്യനായ ഹോഥാ
മിന്റെ പുത്രന്മാരായ ശാമാ, യെയീയേൽ,
ശിമ്രിയുടെ മകനായ യെദീയയേൽ, 45
തീസ്യനായി അവന്റെ സഹോദരനായ
യോഹാ, മഹവ്യനായ എലീയേൽ, എൽ 46
നാമിന്റെ പുത്രന്മാരായ യെരീബായി,
യോശവ്യാവു, മോവാബ്യൻ യിത്മാ,
എലീയേൽ, ഓബേദ്, മെസോബ്യനായ 47
യാസീയേൽ എന്നിവർ തന്നേ.

## ൧൨. അദ്ധ്യായം.

കീശിന്റെ മകനായ ശൌലിന്റെ നിമി
ത്തം ദാവീദ് ഒളിച്ചുപാൎത്തിരുന്നപ്പോൾ
സിക്ലാഗിൽ അവന്റെ അടുക്കൽ വന്നവർ
ആവിതു — അവർ വീരന്മാരുടെ കൂട്ട
ത്തിൽ അവനു യുദ്ധത്തിൽ തുണചെയ്തു;
2 അവർ വില്ലാളികളും വലങ്കൈകൊണ്ടും
ഇടങ്കൈകൊണ്ടും കല്ലെറിവാനും വില്ലു
കൊണ്ടു അമ്പെയ്വാനും സമൎത്ഥന്മാരുമായി
രുന്നു: — ബെന്യാമീന്യരായ ശൌലിന്റെ
സഹോദരന്മാരുടെ കൂട്ടത്തിൽ തലവനായ
3 അഹീയേസെർ, യോവാശ്, ഗിബെയാ
ത്യനായ ശെമായയുടെ പുത്രന്മാർ, അസ്മാ
വെത്തിന്റെ പുത്രന്മാർ യസീയേൽ,
പേലെത്ത്, ബെരാഖാ, അനാഥോത്യൻ
4 യേഹൂ. മുപ്പതുപേരിൽ വീരനും മുപ്പതു
പേൎക്കു നായകനുമായി ഗിബെയോന്യ
നായ യിശ്മയ്യാവു, യിരെമ്യാവു, യഹസീ
യേൽ, യോഹാനാൻ, ഗെദേരാത്യനായ
5 യോസാബാദ്, എലൂസായി, യെരീമോ
ത്ത്, ബെയല്യാവു, ശെമൎയ്യാവു, ഹരൂഫ്യ
6 നായ ശെഫത്യാവു, എല്ക്കാനാ, യിശ്ശീ
യാവു, അസരേൽ, കോരഹ്യരായ യോ
7 വേസെർ, യാശൊബ്യാം; ഗെദോരിൽ
നിന്നുള്ള യെരോഹാമിന്റെ പുത്രന്മാരായ
8 യോവേലാ, സെബദ്യാവു. പരിചയും
കുന്തവും എടുപ്പാൻ പ്രാപ്തിയുള്ള വീരന്മാ
രും യുദ്ധാഭ്യാസികളും ഗാദ്യരെ പിരിഞ്ഞു
വന്നു മരുഭൂമിയിൽ ദുൎഗ്ഗത്തിൽ ദാവീദി
നോടു ചേൎന്നു; അവർ സിംഹമുഖന്മാരും
മലകളിലെ മാൻപേടകളെപ്പോലെ വേഗ
തയുള്ളവരുമായിരുന്നു. അവരാരെന്നാൽ:
9 തലവൻ ഏസെർ, രണ്ടാമൻ ഓബദ്യാവു,
10 മൂന്നാമൻ എലീയാബ്, നാലാമൻ മിശ്മ
11 ന്നാ, അഞ്ചാമൻ യിരെമ്യാവു, ആറാമൻ
12 അത്ഥായി, ഏഴാമൻ എലീയേൽ, എട്ടാ
മൻ യോഹാനാൻ, ഒമ്പതാമൻ എൽസാ
ബാദ്, പത്താമൻ യിരെമ്യാവു, പതി 13
നൊന്നാമൻ മഖ്ബന്നായി. ഇവർ ഗാദ്യ 14
രിൽ പടനായകന്മാർ ആയിരുന്നു; അവ
രിൽ ചെറിയവൻ നൂറുപേൎക്കും വലിയ
വൻ ആയിരംപേൎക്കും മതിയായവൻ.
അവർ ഒന്നാം മാസത്തിൽ യോൎദ്ദാൻ കവി 15
ഞ്ഞൊഴുകുമ്പോൾ അതിനെ കടന്നു താഴ്വ
രനിവാസികളെയൊക്കെയും കിഴക്കോട്ടും
പടിഞ്ഞാറോട്ടും ഓടിച്ചു. ചില ബെന്യാ 16
മീന്യരും യെഹൂദ്യരും ദുൎഗ്ഗത്തിൽ ദാവീദി
ന്റെ അടുക്കൽ വന്നു. ദാവീദ് അവരെ 17
എതിരേറ്റുചെന്നു അവരോടു: നിങ്ങൾ
എന്നെ സഹായിപ്പാൻ സമാധാനത്തോടെ
വന്നിരിക്കുന്നു എങ്കിൽ എന്റെ ഹൃദയം
നിങ്ങളോടു ചേൎന്നിരിക്കും; എന്റെ കയ്യിൽ
അന്യായം ഒന്നും ഇല്ലാതിരിക്കെ എന്റെ
ശത്രുക്കൾക്കു എന്നെ കാണിച്ചുകൊടുപ്പാ
നെങ്കിലോ നമ്മുടെ പിതാക്കന്മാരുടെ
ദൈവം നോക്കി ശിക്ഷിക്കട്ടെ എന്നു
പറഞ്ഞു. അപ്പോൾ മുപ്പതുപേരിൽ തല 18
വനായ അമാസായിയുടെമേൽ ആത്മാവു
വന്നു:

ദാവീദേ, ഞങ്ങൾ നിനക്കുള്ളവർ,
യിശ്ശായിപുത്രാ, നിന്റെ പക്ഷക്കാർ തന്നേ;
സമാധാനം, നിനക്കു സമാധാനം;
നിന്റെ തുണയാളികൾക്കും സമാധാനം;
നിന്റെ ദൈവമല്ലോ നിന്നെ തുണെക്കു
ന്നതു

എന്നു അവൻ പറഞ്ഞു. ദാവീദ് അവരെ
കൈക്കൊണ്ടു പടക്കൂട്ടത്തിന്നു തലവന്മാ
രാക്കി. ദാവീദ് ഫെലിസ്ത്യരോടുകൂടെ 19
ശൌലിന്റെ നേരെ യുദ്ധത്തിന്നു ചെന്ന
പ്പോൾ മനശ്ശെയരിൽ ചിലരും അവ
നോടു ചേൎന്നു; അവർ അവൎക്കു തുണ
ചെയ്തില്ലതാനും; ഫെലിസ്ത്യപ്രഭുക്കന്മാർ
ആലോചിച്ചിട്ടു: അവൻ നമ്മുടെ തലയും

കൊണ്ടു തന്റെ യജമാനനായ ശൌലി
ന്റെ പക്ഷം തിരിയും എന്നു പറഞ്ഞു
20 അവനെ അയച്ചുകളഞ്ഞു. അങ്ങനെ
അവൻ സീക്ലാഗിൽ ചെന്നപ്പോൾ മനശ്ശെ
യിൽനിന്നു അദ്നാഹ്, യോസാബാദ്,
യെദീയയേൽ, മീഖായേൽ, യോസാബാദ്,
എലീഹൂ, സില്ലെഥായി എന്നീ മനശ്ശെയ
സഹസ്രാധിപന്മാർ അവനോടു ചേൎന്നു.
21 അവർ ഒക്കെയും വീരന്മാരും പടനായക
ന്മാരും ആയിരുന്നതുകൊണ്ടു കവൎച്ചക്കൂട്ട
ത്തിന്റെ നേരെ ദാവീദിനെ സഹായിച്ചു.
22 ദാവീദിനെ സഹായിക്കേണ്ടതിന്നു ദിവ
സംപ്രതി ആളുകൾ അവന്റെ അടുക്കൽ
വന്നു ഒടുവിൽ ദൈവത്തിന്റെ സൈന്യം
പോലെ വലിയോരു സൈന്യമായ്തീൎന്നു.
23 യഹോവയുടെ വചനപ്രകാരം ശൌലി
ന്റെ രാജത്വം ദാവീദിന്നു ആക്കുവാൻ
യുദ്ധസന്നദ്ധരായി ഹെബ്രോനിൽ അവ
ന്റെ അടുക്കൽ വന്ന തലവന്മാരുടെ
24 സംഖ്യകളാവിതു: പരിചയും കുന്തവും
എടുത്തു യുദ്ധസന്നദ്ധരായ യെഹൂദ്യർ
25 ആറായിരത്തെണ്ണൂറുപേർ. ശിമെയോന്യ
രിൽ ശൌൎയ്യമുള്ള യുദ്ധവീരന്മാർ ഏഴായി
26 രത്തൊരുനൂറുപേർ. ലേവ്യരിൽ നാലാ
27 യിരത്തറുനൂറുപേർ. അഹരോന്യരിൽ
പ്രഭു യെഹോയാദാ; അവനോടുകൂടെ
28 മൂവായിരത്തെഴുനൂറുപേർ. പരാക്രമശാ
ലിയായി യൌവ്വനക്കാരനായ സാദോക്,
അവന്റെ പിതൃഭവനത്തിലെ ഇരുപ
29 ത്തിരണ്ടു പ്രഭുക്കന്മാർ. ശൌലിന്റെ
സഹോദരന്മാരായ ബെന്യാമീന്യരിൽ
മൂവായിരംപേർ; അവരിൽ ഭൂരിപക്ഷം
അതുവരെ ശൌൽഗൃഹത്തിന്റെ കാൎയ്യം
30 നോക്കിവന്നിരുന്നു. എഫ്രയീമ്യരിൽ
പരാക്രമശാലികളായി തങ്ങളുടെ പിതൃ
ഭവനങ്ങളിൽ ശ്രുതിപ്പെട്ടവരായ ഇരു
31 പതിനായിരത്തെണ്ണൂറുപേർ. മനശ്ശെ
യുടെ പാതിഗോത്രത്തിൽ പതിനെണ്ണാ
യിരംപേർ. ദാവീദിനെ രാജാവാക്കു
വാൻ ചെല്ലേണ്ടതിന്നു ഇവരെ പേരു
പേരായി കുറിച്ചിരുന്നു. യിസ്സാഖാൎയ്യരിൽ 32
യിസ്രായേൽ ഇന്നതു ചെയ്യേണം എന്നു
അറിവാൻ തക്കവണ്ണം കാലജ്ഞന്മാരായ
തലവന്മാർ ഇരുനൂറുപേർ; അവരുടെ
സഹോദരന്മാരൊക്കെയും അവരുടെ കല്പ
നെക്കു വിധേയരായിരുന്നു. സെബൂലൂ 33
നിൽ യുദ്ധസന്നദ്ധരായി സകലവിധ
യുദ്ധായുധങ്ങളെ ധരിച്ചു നിരനിരയായി
ഐകമത്യത്തോടെ യുദ്ധത്തിന്നു പുറപ്പെ
ട്ടവർ അമ്പതിനായിരംപേർ. നഫ്താ 34
ലിയിൽ നായകന്മാർ ആയിരംപേർ;
അവരോടുകൂടെ പരിചയും കുന്തവും എടു
ത്തവർ മുപ്പത്തേഴായിരംപേർ. ദാന്യ 35
രിൽ യുദ്ധസന്നദ്ധർ ഇരുപത്തെണ്ണായിര
ത്തറുനൂറുപേർ. ആശേരിൽ യുദ്ധസ 36
ന്നദ്ധരായി പടെക്കു പുറപ്പെട്ടവർ നാല്പ
തിനായിരംപേർ. യോൎദ്ദാന്നു അക്കരെ 37
രൂബേന്യരിലും ഗാദ്യരിലും മനശ്ശെയുടെ
പാതിഗോത്രത്തിലും സകലവിധ യുദ്ധാ
യുധങ്ങളോടുംകൂടെ ലക്ഷത്തിരുപതിനാ
യിരംപേർ. അണിനിരപ്പാൻ കഴിവുള്ള 38
യോദ്ധാക്കളായ ഇവരെല്ലാവരും ദാവീദി
നെ എല്ലായിസ്രായേലിന്നും രാജാവാക്കേ
ണ്ടതിന്നു ഏകാഗ്രമനസ്സോടെ ഹെബ്രോ
നിലേക്കു വന്നു; ശേഷമുള്ള യിസ്രായേലും
എല്ലാം ദാവീദിനെ രാജാവാക്കേണ്ടതിന്നു
ഐകമത്യപ്പെട്ടിരുന്നു. അവർ അവിടെ 39
ഭക്ഷിച്ചും പാനം ചെയ്തുംകൊണ്ടു ദാവീ
ദിനോടുകൂടെ മൂന്നു ദിവസം പാൎത്തു;
അവരുടെ സഹോദരന്മാർ അവൎക്കു വേ
ണ്ടി വട്ടംകൂട്ടിയിരുന്നു. യിസ്രായേലിൽ 40
സന്തോഷമുണ്ടായിരുന്നതുകൊണ്ടു സമീ
പവാസികൾ, യിസ്സാഖാർ, സെബൂലൂൻ,
നഫ്താലി എന്നിവർകൂടെ, കഴുതപ്പുറത്തും

ഒട്ടകപ്പുറത്തും കോവർകഴുതപ്പുറത്തും കാള
പ്പുറത്തും അപ്പം, മാവ്, അത്തിപ്പഴക്കട്ട,
ഉണക്കമുന്തിരിപ്പഴം, വീഞ്ഞ്, എണ്ണ
എന്നിവയെയും കാളകളെയും വളരെ
ആടുകളെയും കൊണ്ടുവന്നു.

## ൧൩. അദ്ധ്യായം.

ദാവീദ് സഹസ്രാധിപന്മാരോടും ശതാ
ധിപന്മാരോടും സകലനായകന്മാരോടും
2 ആലോചിച്ചശേഷം യിസ്രായേലിന്റെ
സർവ്വസഭയോടും പറഞ്ഞതു: നിങ്ങൾക്കു
സമ്മതവും നമ്മുടെ ദൈവമായ യഹോ
വെക്കു ഹിതവും ആകുന്നു എങ്കിൽ
നാം യിസ്രായേൽദേശത്തെല്ലാടവുമുള്ള
നമ്മുടെ ശേഷം സഹോദരന്മാരും അവ
രോടുകൂടെ പുൽപുറങ്ങളുള്ള പട്ടണ
ങ്ങളിൽ പാൎക്കുന്ന പുരോഹിതന്മാരും ലേ
വ്യരും നമ്മുടെ അടുക്കൽ വന്നുകൂടേണ്ട
3 തിന്നു എല്ലാടവും ആളയക്കുക. നമ്മുടെ
ദൈവത്തിന്റെ പെട്ടകം വീണ്ടും നമ്മുടെ
അടുക്കൽ കൊണ്ടുവരിക; ശൌലിന്റെ
കാലത്തു നാം അതിനെ ഗണ്യമാക്കിയി
4 ല്ലല്ലോ. ഈ കാൎയ്യം സകലജനത്തിന്നും
ബോധിച്ചതുകൊണ്ടു അങ്ങനെ തന്നേ
ചെയ്യേണമെന്നു സർവ്വസഭയും പറഞ്ഞു.
5 ഇങ്ങനെ ദാവീദ് ദൈവത്തിന്റെ പെ
ട്ടകം കിൎയ്യത്ത്-യെയാരീമിൽനിന്നു കൊ
ണ്ടുവരേണ്ടതിന്നു മിസ്രയീമിലെ ശീഹോർ
തുടങ്ങി ഹമാത്ത് പ്രദേശംവരെയുള്ള എല്ലാ
6 യിസ്രായേലിനെയും കൂട്ടിവരുത്തി. കെരൂ
ബുകളുടെ മദ്ധ്യേ അധിവസിക്കുന്ന
യഹോവയായ ദൈവത്തിന്റെ തിരുനാ
മം വിളിക്കപ്പെടുന്ന പെട്ടകം കൊണ്ടുവ
രേണ്ടതിന്നു ദാവീദും യിസ്രായേലൊക്കെ
യും യെഹൂദയോടു ചേൎന്നു കിൎയ്യത്ത്-യെ
7 യാരീമെന്ന ബയലയിൽ ചെന്നു. അവർ
ദൈവത്തിന്റെ പെട്ടകം അബീനാദാ
ബിന്റെ വീട്ടിൽനിന്നെടുത്തു ഒരു പുതിയ
വണ്ടിയിൽ കയററി; ഉസ്സയും അഹ്യോവും
വണ്ടി തെളിച്ചു. ദാവീദും എല്ലായിസ്രാ 8
യേലും ദൈവത്തിന്റെ സന്നിധിയിൽ
പൂൎണ്ണശക്തിയോടെ പാട്ടുപാടിയും കിന്ന
രം, വീണ, തപ്പു, കൈത്താളം, കാഹളം
എന്നീ വാദ്യങ്ങൾ ഘോഷിച്ചുംകൊണ്ടു
നൃത്തംചെയ്തു. അവർ കീദോൻകളത്തി 9
ന്നു സമീപം എത്തിയപ്പോൾ കാള വിര
ളുകകൊണ്ടു ഉസ്സാ പെട്ടകം പിടിപ്പാൻ
കൈ നീട്ടി. അപ്പോൾ യഹോവയുടെ 10
കോപം ഉസ്സയുടെ നേരെ ജ്വലിച്ചു;
അവൻ തന്റെ കൈ പെട്ടകത്തിങ്കലേക്കു
നീട്ടിയതുകൊണ്ടു അവനെ ബാധിച്ചു,
അവൻ അവിടെ ദൈവസന്നിധിയിൽ
മരിച്ചുപോയി. യഹോവ ഉസ്സയെ ഛേ 11
ദിച്ച ഛേദംനിമിത്തം ദാവീദിന്നു വ്യസന
മായി; അവൻ ആ സ്ഥലത്തിന്നു പേരെ
സ്-ഉസ്സാ എന്നു പേർ വിളിച്ചു. ഇതു
ഇന്നുവരെയും പറഞ്ഞുവരുന്നു. അന്നു 12
ദാവീദ് ദൈവത്തെ ഭയപ്പെട്ടുപോയി:
ഞാൻ ദൈവത്തിന്റെ പെട്ടകം എങ്ങനെ
എന്റെ അടുക്കൽ കൊണ്ടുവരേണ്ടു എന്നു
പറഞ്ഞു. അങ്ങനെ ദാവീദ് പെട്ടകം 13
തന്റെ അടുക്കൽ ദാവീദിന്റെ നഗര
ത്തിൽ കൊണ്ടുവരാതെ ഗിത്ത്യനായ ഓ
ബേദ്-എദോമിന്റെ വീട്ടിലേക്കു മാററി
കൊണ്ടുപോയി. ദൈവത്തിന്റെ പെ 14
ട്ടകം ഓബേദ്-എദോമിന്റെ കുടുംബ
ത്തോടുകൂടെ മൂന്നു മാസം അവന്റെ
വീട്ടിൽ ഇരുന്നു; യഹോവ ഓബേദ്-
എദോമിന്റെ കുടുംബത്തെയും അവന്നുള്ള
സകലത്തെയും അനുഗ്രഹിച്ചു.

## ൧൪. അദ്ധ്യായം.

സോർരാജാവായ ഹീരാം, ദാവീദിന്റെ
അടുക്കൽ ദൂതന്മാരെയും അവന്നു ഒരു

അരമന പണിയേണ്ടതിന്നു ദേവദാരുക്ക
ളെയും കൽപണിക്കാരെയും ആശാരിമാ
2 രെയും അയച്ചു. യഹോവയുടെ ജനമായ
യിസ്രായേൽനിമിത്തം തന്റെ രാജത്വം
ഉന്നതി പ്രാപിച്ചതിനാൽ തന്നെ യഹോവ
യിസ്രായേലിന്നു രാജാവായി സ്ഥിരപ്പെ
ടുത്തി എന്നു ദാവീദിന്നു മനസ്സിലായി.
3 ദാവീദ് യെരൂശലേമിൽവെച്ചു വേറെ
യും ഭാൎയ്യമാരെ പരിഗ്രഹിച്ചു, വളരെ
പുത്രന്മാരെയും പുത്രിമാരെയും ജനിപ്പിച്ചു.
4 യെരൂശലേമിൽവെച്ചു അവന്നു ജനിച്ച
മക്കളുടെ പേരുകളാവിതു: ശമ്മൂവ, ശോ
5 ബാബ്, നാഥാൻ, ശലോമോൻ, യിബ്ഹാർ,
6 എലീശൂവ, എൽപേലെത്ത്, നോഗഹ്,
7 നേഫെഗ്, യാഫീയ, എലീശാമാ,
ബെല്യാദാ, എലീഫേലെത്ത്.
8 ദാവീദ് എല്ലായിസ്രായേലിന്നും രാജാ
വായി അഭിഷേകം കഴിഞ്ഞു എന്നു ഫെലി
സ്ത്യർ കേട്ടപ്പോൾ, ഫെലിസ്ത്യർ ഒക്കെയും
ദാവീദിനെ പിടിപ്പാൻ ചെന്നു; ദാവീദ്
അതു കേട്ടു അവരുടെ മുമ്പിൽനിന്നു
9 ഒഴിഞ്ഞുപോയി. ഫെലിസ്ത്യർ വന്നു
10 രെഫായീംതാഴ്വരയിൽ പരന്നു. അപ്പോൾ
ദാവീദ് ദൈവത്തോടു: ഞാൻ ഫെലി
സ്ത്യരുടെ നേരെ പുറപ്പെടേണമോ?
അവരെ എന്റെ കയ്യിൽ ഏല്പിച്ചുതരു
മോ എന്നു ചോദിച്ചു. യഹോവ അവ
നോടു: പുറപ്പെടുക; ഞാൻ അവരെ
നിന്റെ കയ്യിൽ ഏല്പിക്കും എന്നു അരുളി
11 ചെയ്തു. അങ്ങനെ അവർ ബാൽ-പെരാ
സീമിൽ ചെന്നു; അവിടെവെച്ചു ദാവീദ്
അവരെ തോല്പിച്ചു: വെള്ളച്ചാട്ടംപോലെ
ദൈവം എന്റെ ശത്രുക്കളെ എന്റെ
കയ്യാൽ തകൎത്തുകളഞ്ഞു എന്നു ദാവീദ്
പറഞ്ഞു; അതുകൊണ്ടു ആ സ്ഥലത്തിന്നു
ബാൽ-പെരാസീം എന്നു പേർ പറഞ്ഞു
12 വരുന്നു. എന്നാൽ അവർ തങ്ങളുടെ
ദേവന്മാരെ അവിടെ വിട്ടേച്ചുപോയി;
അവയെ തീയിലിട്ടു ചുട്ടുകളവാൻ ദാവീദ്
കല്പിച്ചു. ഫെലിസ്ത്യർ പിന്നെയും താഴ്വര 13
യിൽ വന്നു പരന്നു. ദാവീദ് പിന്നെ 14
യും ദൈവത്തോടു അരുളപ്പാടു ചോദിച്ച
പ്പോൾ ദൈവം അവനോടു: അവരുടെ
പിന്നാലെ ചെല്ലാതെ അവരെ വിട്ടുതി
രിഞ്ഞു ബാഖാവൃക്ഷങ്ങൾക്കെതിരെ അവ
രുടെ നേരെ ചെല്ലുക. ബാഖാവൃക്ഷങ്ങ 15
ളുടെ അഗ്രങ്ങളിൽകൂടി അണിയണി
യായി നടക്കുന്ന ഒച്ച കേട്ടാൽ നീ പടെക്കു
പുറപ്പെടുക; ഫെലിസ്ത്യരുടെ സൈന്യ
ത്തെ തോല്പിപ്പാൻ ദൈവം നിനക്കു
മുമ്പായി പുറപ്പെട്ടിരിക്കുന്നു എന്നു അരു
ളിച്ചെയ്തു. ദൈവം കല്പിച്ചതുപോലെ 16
ദാവീദ് ചെയ്തു; അവർ ഗിബെയോൻ
മുതൽ ഗേസെർവരെ ഫെലിസ്ത്യസൈ
ന്യത്തെ തോല്പിച്ചു. ദാവീദിന്റെ കീൎത്തി 17
സകലദേശങ്ങളിലും പരക്കയും യഹോവ
അവനെയുള്ള ഭയം സൎവ്വജാതികൾക്കും
വരുത്തുകയും ചെയ്തു.

## ൧൫. അദ്ധ്യായം.

അവൻ തനിക്കു ദാവീദിന്റെ നഗര
ത്തിൽ അരമനകളെ ഉണ്ടാക്കി; ദൈവ
ത്തിന്റെ പെട്ടകത്തിന്നായി ഒരു സ്ഥലം
ഒരുക്കി, അതിന്നു ഒരു കൂടാരവും അടിച്ചു.
അന്നു ദാവീദ്: ലേവ്യരല്ലാതെ ആരും 2
ദൈവത്തിന്റെ പെട്ടകം ചുമക്കേണ്ടതല്ല;
അവരെയല്ലോ ദൈവത്തിന്റെ പെട്ടകം
ചുമപ്പാനും തനിക്കു എന്നും ശുശ്രൂഷ ചെ
യ്വാനും യഹോവ തിരഞ്ഞെടുത്തിരിക്കു
ന്നതു എന്നു പറഞ്ഞു. അങ്ങനെ ദാവീദ് 3
യഹോവയുടെ പെട്ടകം താൻ അതിന്നു
ഒരുക്കിയ സ്ഥലത്തേക്കു കൊണ്ടുവരുവാൻ
എല്ലായിസ്രായേലിനെയും യെരൂശലേമിൽ
കൂട്ടിവരുത്തി. ദാവീദ് അഹരോന്റെ 4

പുത്രന്മാരെയും ലേവ്യരെയും കൂട്ടിവരുത്തി.
5 കെഹാത്യരിൽ പ്രധാനിയായ ഊരീയേ
ലിനെയും അവന്റെ സഹോദരന്മാ
6 രായ നൂററിരുപതുപേരെയും മെരാ
ര്യരിൽ പ്രധാനിയായ അസായാവെയും
അവന്റെ സഹോദരന്മാരായ ഇരുനൂ
7 ററിരുപതുപേരെയും ഗേർശോമ്യരിൽ
പ്രധാനിയായ യോവേലിനെയും അവ
ന്റെ സഹോദരന്മാരായ നൂററിമുപ്പതു
8 പേരെയും എലീസാഫാന്യരിൽ പ്രധാ
നിയായ ശെമയ്യാവെയും അവന്റെ
സഹോദരന്മാരായ ഇരുനൂറുപേരെയും
9 ഹെബ്രോന്യരിൽ പ്രധാനിയായ എലീ
യേലിനെയും അവന്റെ സഹോദര
10 ന്മാരായ എണ്പതുപേരെയും ഉസ്സീയേ
ല്യരിൽ പ്രധാനിയായ അമ്മീനാദാ
ബിനെയും അവന്റെ സഹോദരന്മാ
രായ നൂററിപ്പന്ത്രണ്ടുപേരെയും തന്നേ.
11 ദാവീദ് പുരോഹിതന്മാരായ സാദോ
ക്കിനെയും അബ്യാഥാരിനെയും ഊരീ
യേൽ, അസായാവു, യോവേൽ, ശെമ
യ്യാവു, എലീയേൽ, അമ്മീനാദാബ്
12 എന്നീ ലേവ്യരെയും വിളിപ്പിച്ചു അവ
രോടു പറഞ്ഞതു: നിങ്ങൾ ലേവ്യരു
ടെ പിതൃഭവനങ്ങളിൽ തലവന്മാരല്ലോ;
നിങ്ങളും നിങ്ങളുടെ സഹോദരന്മാരും
യിസ്രായേലിന്റെ ദൈവമായ യഹോ
വയുടെ പെട്ടകം ഞാൻ അതിന്നു
ഒരുക്കിയിരിക്കുന്ന സ്ഥലത്തു കൊണ്ടു
വരുവാൻ നിങ്ങളെത്തന്നേ ശുദ്ധീകരി
13 ച്ചുകൊൾവിൻ. ആദിയിൽ നിങ്ങൾ
തന്നേ അതു ചെയ്യായ്കകൊണ്ടു നമ്മുടെ
ദൈവമായ യഹോവ നമുക്കു ഛേദം
ഉണ്ടാക്കി; നാം അവനെ നിയമപ്രകാ
14 രമല്ലല്ലോ അന്വേഷിച്ചതു. അങ്ങനെ
പുരോഹിതന്മാരും ലേവ്യരും യിസ്രായേ
ലിന്റെ ദൈവമായ യഹോവയുടെ
പെട്ടകം കൊണ്ടുവരുവാൻ തങ്ങളെ
തന്നേ ശുദ്ധീകരിച്ചു. ലേവ്യരുടെ പുത്ര 15
ന്മാർ യഹോവയുടെ വചനപ്രകാരം
മോശെ കല്പിച്ചതുപോലെ ദൈവത്തി
ന്റെ പെട്ടകത്തെ അതിന്റെ തണ്ടുകൾ
തങ്ങളുടെ ചുമലിൽ കൊണ്ടു ചുമന്നു.
പിന്നെ ദാവീദ് ലേവ്യരിലെ പ്രധാന 16
ന്മാരോടു വീണ, കിന്നരം, കൈത്താളം
എന്നീ വാദ്യങ്ങളാൽ സന്തോഷനാദം ഉച്ച
ത്തിൽ ധ്വനിപ്പിക്കേണ്ടതിന്നു സംഗീത
ക്കാരായ തങ്ങളുടെ സഹോദരന്മാരെ നിറു
ത്തുവാൻ കല്പിച്ചു. അങ്ങനെ ലേവ്യർ 17
യോവേലിന്റെ മകനായ ഹേമാനെയും
അവന്റെ സഹോദരന്മാരിൽ ബേരെ
ഖ്യാവിന്റെ മകനായ ആസാഫിനെയും
അവരുടെ സഹോദരന്മാരായ മെരാര്യ
രിൽ കൂശായാവിന്റെ മകനായ ഏഥാ
നെയും അവരോടുകൂടെ രണ്ടാം തര 18
ത്തിലെ തങ്ങളുടെ സഹോദരന്മാരായ
സെഖര്യാവു, ബേൻ, യാസീയേൽ,
ശെമീരാമോത്ത്, യെഹീയേൽ, ഉന്നി,
എലീയാബ്, ബെനായാവു, മയസേ
യാവു, മത്ഥിഥ്യാവു, എലീഫെലേഹു,
മിക്നേയാവു, ഓബേദ്-എദോം, യെയീ
യേൽ എന്നിവരെ വാതിൽകാവല്ക്കാ
രായും നിയമിച്ചു. സംഗീതക്കാരായ 19
ഹേമാനും ആസാഫും ഏഥാനും താമ്രം
കൊണ്ടുള്ള കൈത്താളങ്ങളെയും സെഖ 20
ര്യാവു, അസീയേൽ, ശെമീരാമോത്ത്,
യെഹീയേൽ, ഉന്നി, എലീയാബ്,
മയസേയാവു, ബെനായാവു എന്നിവർ
അലാമോത്ത് രാഗത്തിൽ വീണകളെയും
ധ്വനിപ്പിപ്പാനും മത്ഥിഥ്യാവു, എലീ 21
ഫെലേഹു, മിക്നേയാവു, ഓബേദ്-എദോം,
യെയീയേൽ, അസസ്യാവു എന്നിവർ
ശെമീനീത്ത് രാഗത്തിൽ കിന്നരം വായി
പ്പാനും നിയമിക്കപ്പെട്ടിരുന്നു. വാഹക 22

6 ആർ? അപ്പോൾ പിതൃഭവനപ്രഭുക്കന്മാ
രും യിസ്രായേലിന്റെ ഗോത്രപ്രഭുക്കന്മാ
രും സഹസ്രാധിപന്മാരും ശതാധിപന്മാ
രും രാജാവിന്റെ പ്രവൃത്തിക്കു മേൽവി
ചാരകന്മാരും മനഃപൂൎവ്വമനേകങ്ങളെ കൊ
7 ണ്ടുവന്നു. ദൈവാലയത്തിന്റെ വേലെ
ക്കായിട്ടു അവർ അയ്യായിരം താലന്ത്
പൊന്നും പതിനായിരം തങ്കക്കാശും പതി
നായിരം താലന്ത് വെള്ളിയും പതിനെ
ണ്ണായിരം താലന്ത് താമ്രവും നൂറായിരം
8 താലന്ത് ഇരിമ്പും കൊടുത്തു. രത്നങ്ങൾ
കൈവശമുള്ളവർ അവയെ ഗേശോന്യ
നായ യെഹീയേൽമുഖാന്തരം യഹോവ
യുടെ ആലയത്തിലെ ഭണ്ഡാരത്തിലേക്കു
9 കൊടുത്തു. അങ്ങനെ ജനം മനഃപൂൎവ്വ
മായി കൊടുത്തതുകൊണ്ടു അവർ സന്തോ
ഷിച്ചു; ഏകാഗ്രഹൃദയത്തോടെ മനഃപൂൎവ്വ
മായിട്ടായിരുന്നു അവർ യഹോവെക്കു
കൊടുത്തതു. ദാവീദ്‌രാജാവും അത്യന്തം
10 സന്തോഷിച്ചു. പിന്നെ ദാവീദ് സൎവ്വ
സഭയുടെയും മുമ്പാകെ യഹോവയെ
സ്തുതിച്ചു ചൊല്ലിയതെന്തെന്നാൽ: ഞങ്ങ
ളുടെ പിതാവായ യിസ്രായേലിൻ ദൈവ
മായ യഹോവേ, നീ എന്നും എന്നേക്കും
11 വാഴ്ത്തപ്പെട്ടവൻ. യഹോവേ, മഹത്വവും
ശക്തിയും തേജസ്സും യശസ്സും മഹിമയും
നിനക്കുള്ളതു; സ്വൎഗ്ഗത്തിലും ഭൂമിയിലുമു
ള്ളതൊക്കെയും നിനക്കുള്ളതല്ലോ. യഹോ
വേ, രാജത്വം നിനക്കുള്ളതാകുന്നു; നീ
സകലത്തിന്നുംമീതെ തലവനായിരിക്കുന്നു.
12 ധനവും ബഹുമാനവും നിങ്കൽനിന്നു വരു
ന്നു; നീ സൎവ്വവും ഭരിക്കുന്നു; ശക്തിയും
ബലവും നിന്റെ കയ്യിൽ ഇരിക്കുന്നു;
സകലത്തെയും വലുതാക്കുന്നതും ശക്തീ
കരിക്കുന്നതും നിന്റെ പ്രവൃത്തിയാകുന്നു.
13 ആകയാൽ, ഞങ്ങളുടെ ദൈവമേ, ഞങ്ങൾ
നിനക്കു സ്തോത്രം ചെയ്തു നിന്റെ മഹത്വ
മുള്ള നാമത്തെ സ്തുതിക്കുന്നു. എന്നാൽ 14
ഞങ്ങൾ ഇങ്ങനെ ഇത്ര മനഃപൂൎവ്വമായി
ദാനം ചെയ്യേണ്ടതിന്നു പ്രാപ്തരാകുവാൻ
ഞാൻ ആർ? എന്റെ ജനവും എന്തുള്ളു?
സകലവും നിങ്കൽനിന്നല്ലോ വരുന്നതു;
നിന്റെ കയ്യിൽനിന്നു വാങ്ങി ഞങ്ങൾ
നിനക്കു തന്നതേയുള്ളു. ഞങ്ങൾ നിന്റെ 15
മുമ്പാകെ ഞങ്ങളുടെ സകലപിതാക്കന്മാ
രെയുംപോലെ അതിഥികളും പരദേശി
കളും ആകുന്നു; ഭൂമിയിൽ ഞങ്ങളുടെ
ആയുഷ്കാലം ഒരു നിഴൽപോലെയത്രേ;
യാതൊരു സ്ഥിരതയുമില്ല. ഞങ്ങളുടെ 16
ദൈവമായ യഹോവേ, നിന്റെ വിശു
ദ്ധനാമത്തിന്നായി നിനക്കു ഒരു ആലയം
പണിവാൻ ഞങ്ങൾ ശേഖരിച്ചിട്ടുള്ള ഈ
സംഗ്രഹമെല്ലാം നിന്റെ കയ്യിൽനിന്നു
ള്ളതു; സകലവും നിനക്കുള്ളതാകുന്നു.
എന്റെ ദൈവമേ, നീ ഹൃദയത്തെ ശോ 17
ധന ചെയ്തു പരമാൎത്ഥതയിൽ പ്രസാദി
ക്കുന്നു എന്നു ഞാൻ അറിയുന്നു; ഞാനോ
എന്റെ ഹൃദയപരമാൎത്ഥതയോടെ ഇവ
യെല്ലാം മനഃപൂൎവ്വമായി തന്നിരിക്കുന്നു;
ഇപ്പോൾ ഇവിടെ കൂടിയിരിക്കുന്ന
നിന്റെ ജനം നിനക്കു മനഃപൂൎവ്വമായി
തന്നിരിക്കുന്നതു ഞാൻ സന്തോഷത്തോടെ
കണ്ടുമിരിക്കുന്നു. ഞങ്ങളുടെ പിതാക്ക 18
ന്മാരായ അബ്രാഹാമിന്റെയും യിസ്ഹാക്കി
ന്റെയും യിസ്രായേലിന്റെയും ദൈവ
മായ യഹോവേ, നിന്റെ ജനത്തിന്റെ
ഹൃദയത്തിൽ ഈ വിചാരങ്ങളും ഭാവവും
എന്നേക്കും കാത്തു അവരുടെ ഹൃദയത്തെ
നിങ്കലേക്കു തിരിക്കേണമേ. എന്റെ 19
മകനായ ശലോമോൻ നിന്റെ കല്പന
കളും സാക്ഷ്യങ്ങളും ചട്ടങ്ങളും പ്രമാണി
ക്കേണ്ടതിന്നും പണിയേണ്ടതിന്നായി
ഞാൻ വട്ടംകൂട്ടിയിരിക്കുന്ന മന്ദിരം
തീൎപ്പാൻ ഇവയെല്ലാം നിവൎത്തിക്കേണ്ട

തിന്നും അവന്നു ഒരു ഏകാഗ്രഹൃദയം
20 നല്കേണമേ. പിന്നെ ദാവീദ് സൎവ്വസ
ഭയോടും: ഇപ്പോൾ നിങ്ങളുടെ ദൈവ
മായ യഹോവയെ വാഴ്ത്തുവിൻ എന്നു
പറഞ്ഞു. അങ്ങനെ സഭ മുഴുവനും തങ്ങ
ളുടെ പിതാക്കന്മാരുടെ ദൈവമായ യഹോ
വയെ വാഴ്ത്തി യഹോവയെയും രാജാവി
21 നെയും വണങ്ങി നമസ്കരിച്ചു. പിന്നെ
അവർ യഹോവെക്കു ഹനനയാഗ
ങ്ങളെ അൎപ്പിച്ചു; പിറെറന്നാൾ യഹോ
വെക്കു ഹോമയാഗമായി ആയിരം കാള
യെയും ആയിരം ആട്ടുകൊററനെയും
ആയിരം കുഞ്ഞാടിനെയും അവയുടെ
പാനീയയാഗങ്ങളെയും എല്ലായിസ്രായേ
ലിന്നും വേണ്ടി അനവധി ഹനനയാ
22 ഗങ്ങളെയും കഴിച്ചു. അവർ അന്നു
യഹോവയുടെ സന്നിധിയിൽ മഹാ
സന്തോഷത്തോടെ ഭക്ഷിച്ചു പാനം
ചെയ്തു; ദാവീദിന്റെ മകനായ ശലോ
മോനെ രണ്ടാം പ്രാവശ്യം രാജാവാക്കി;
അവനെ യഹോവെക്കു പ്രഭുവായിട്ടും
സാദോക്കിനെ പുരോഹിതനായിട്ടും അഭി
23 ഷേകം ചെയ്തു. അങ്ങനെ ശലോമോൻ
തന്റെ അപ്പനായ ദാവീദിന്നു പകരം
യഹോവയുടെ സിംഹാസനത്തിൽ രാജാ
വായിരുന്നു കൃതാൎത്ഥനായി. യിസ്രായേ
ലൊക്കെയും അവന്റെ വാക്കു കേട്ടനുസ
24 രിച്ചു. സകലപ്രഭുക്കന്മാരും വീരന്മാരും
ദാവീദ്‌രാജാവിന്റെ സകലപുത്രന്മാരും
ശലോമോൻരാജാവിന്നു കീഴ്പ്പെട്ടു. യിസ്രാ 25
യേലൊക്കെയും കാൺകെ യഹോവ ശലോ
മോനെ അത്യന്തം മഹത്വപ്പെടുത്തി,
യിസ്രായേലിൽ അവന്നു മുമ്പുണ്ടായിരുന്ന
ഒരു രാജാവിന്നും ലഭിച്ചിട്ടില്ലാത്ത രാജ
മഹിമയും അവന്നു നല്കി.

ഇങ്ങനെ യിശ്ശായിയുടെ മകനായ 26
ദാവീദ് എല്ലായിസ്രായേലിന്നും രാജാ
വായി വാണിരുന്നു. അവൻ യിസ്രായേ 27
ലിനെ വാണ കാലം നാല്പതു സംവത്സരം
ആയിരുന്നു; അവൻ ഏഴു സംവത്സരം
ഹെബ്രോനിലും മുപ്പത്തിമൂന്നു സംവ
ത്സരം യെരുശലേമിലും വാണു. അവൻ 28
നന്നാ വയസ്സുചെന്നവനും ആയുസ്സും
ധനവും മാനവും തികഞ്ഞവനുമായി
മരിച്ചു; അവന്റെ മകനായ ശലോമോൻ
അവന്നു പകരം രാജാവായി. എന്നാൽ 29
ദാവീദ്‌രാജാവിന്റെ ആദ്യന്തവൃത്താന്ത
ങ്ങളും അവന്റെ രാജ്യഭാരം ഒക്കെയും
അവന്റെ പരാക്രമപ്രവൃത്തികളും അവ
ന്നും യിസ്രായേലിന്നും അന്യദേശങ്ങ
ളിലെ സകലരാജ്യങ്ങൾക്കും ഭവിച്ച
കാലഗതികളും ദൎശകനായ ശമൂവേലി 30
ന്റെ വൃത്താന്തത്തിലും നാഥാൻപ്രവാച
കന്റെ പുസ്തകത്തിലും ദൎശകനായ ഗാദി
ന്റെ വൃത്താന്തത്തിലും എഴുതിയിരിക്കുന്നു
വല്ലോ.

THE

# SECOND BOOK OF CHRONICLES

## ദിനവൃത്താന്തം: രണ്ടാം പുസ്തകം

### ൧. അദ്ധ്യായം.

ദാവീദിന്റെ മകനായ ശലോമോൻ
തന്റെ രാജത്വത്തിൽ സ്ഥിരപ്പെട്ടു;
അവന്റെ ദൈവമായ യഹോവ അവ
നോടുകൂടെ ഇരുന്നു അവനെ അത്യന്തം
2 മഹത്വപ്പെടുത്തി. ശലോമോൻ എല്ലാ
യിസ്രായേലിനോടും സഹസ്രാധിപന്മാ
രോടും ശതാധിപന്മാരോടും ന്യായാധി
പന്മാരോടും എല്ലായിസ്രായേലിന്റെയും
പിതൃഭവനത്തലവന്മാരായ സകലപ്രഭുക്ക
3 ന്മാരോടും സംസാരിച്ചിട്ടു ശലോമോൻ
സർവ്വസഭയുമായി ഗിബെയോനിലെ പൂജാ
ഗിരിക്കു പോയി. യഹോവയുടെ ദാസ
നായ മോശെ മരുഭൂമിയിൽവെച്ചു ഉണ്ടാ
ക്കിയ ദൈവത്തിന്റെ സമാഗമനകൂടാരം
4 അവിടെ ആയിരുന്നു. എന്നാൽ ദൈവ
ത്തിന്റെ പെട്ടകം ദാവീദ് കിര്യത്ത്-
യെയാരീമിൽനിന്നു താൻ അതിന്നായി
ഒരുക്കിയിരുന്ന സ്ഥലത്തേക്കു കൊണ്ടു
പോന്നു; അവൻ അതിന്നായി യെരൂശ
ലേമിൽ ഒരു കൂടാരം അടിച്ചിട്ടുണ്ടായി
5 രുന്നു. ഹൂരിന്റെ മകനായ ഊരിയുടെ
മകൻ ബെസലേൽ ഉണ്ടാക്കിയ താമ്ര
യാഗപീഠവും അവിടെ യഹോവയുടെ
തിരുനിവാസത്തിന്റെ മുമ്പിൽ ഉണ്ടായി
രുന്നു; അവിടെ ശലോമോനും സഭയും
6 അവനോടു പ്രാൎത്ഥിച്ചു. ശലോമോൻ
അവിടെ യഹോവയുടെ സന്നിധിയിൽ
സമാഗമനകൂടാരത്തിലെ താമ്രയാഗപീഠ
ത്തിങ്കലേക്കു ചെന്നു അതിന്മേൽ ആയിരം
ഹോമയാഗം കഴിച്ചു.

അന്നു രാത്രി ദൈവം ശലോമോന്നു 7
പ്രത്യക്ഷനായി അവനോടു: ഞാൻ നി
നക്കു എന്തു തരേണം; ചോദിച്ചുകൊൾക
എന്നരുളിച്ചെയ്തു. ശലോമോൻ ദൈവ 8
ത്തോടു പറഞ്ഞതു: എന്റെ അപ്പനായ
ദാവീദിനോടു നീ മഹാദയ കാണിച്ചു
അവന്നു പകരം എന്നെ രാജാവാക്കിയിരി
ക്കുന്നു. ആകയാൽ യഹോവയായ ദൈവ 9
മേ, എന്റെ അപ്പനായ ദാവീദിനോടുള്ള
നിന്റെ വാഗ്ദാനം നിവൃത്തിയായ്വരുമാറാ
കട്ടെ; ഭൂമിയിലെ പൊടിപോലെ അസം
ഖ്യമായുള്ള ജനത്തിന്നു നീ എന്നെ രാജാ
വാക്കിയിരിക്കുന്നുവല്ലോ. ആകയാൽ 10
ഈ ജനത്തിന്നു നായകനായിരിക്കേണ്ട
തിന്നു എനിക്കു ജ്ഞാനവും വിവേകവും
തരേണമേ; അല്ലാതെ നിന്റെ ഈ
വലിയ ജനത്തിന്നു ന്യായപാലനം ചെ
യ്വാൻ ആൎക്കു കഴിയും? അതിന്നു ദൈവം 11
ശലോമോനോടു: ഇതു നിന്റെ താല്പൎയ്യ
മായിരിക്കയാലും ധനം, സമ്പത്തു, മാനം,
ശത്രുനിഗ്രഹം എന്നിവയോ ദീൎഘായുസ്സോ
ചോദിക്കാതെ ഞാൻ നിന്നെ രാജാവാക്കി
വെച്ചു എന്റെ ജനത്തിന്നു ന്യായപാലനം
ചെയ്യേണ്ടതിന്നു ജ്ഞാനവും വിവേകവും
ചോദിച്ചിരിക്കയാലും ജ്ഞാനവും വിവേ 12
കവും നിനക്കു നല്കിയിരിക്കുന്നു; അത

ല്ലാതെ നിനക്കു മുമ്പുള്ള രാജാക്കന്മാ
രിൽ ആൎക്കും ലഭിച്ചിട്ടില്ലാത്തതും നിന്റെ
ശേഷം ആൎക്കും ലഭിക്കാത്തതുമായ ധന
വും സമ്പത്തും മാനവും ഞാൻ നിനക്കു
13 തരും എന്നു അരുളിച്ചെയ്തു. പിന്നെ
ശലോമോൻ ഗിബെയോനിലെ പൂജാ
ഗിരിയിൽനിന്നു, സമാഗമനകൂടാരത്തി
ന്റെ മുമ്പിൽനിന്നു തന്നേ, യെരൂശലേ
മിലേക്കു വന്നു യിസ്രായേലിൽ വാണു.
14 ശലോമോൻ രഥങ്ങളെയും കുതിരച്ചേ
വകരെയും ശേഖരിച്ചു; അവന്നു ആയിര
ത്തിനാനൂറു രഥങ്ങളും പന്തീരായിരം
കുതിരച്ചേവകരും ഉണ്ടായിരുന്നു; അവരെ
അവൻ രഥനഗരങ്ങളിലും യെരൂശലേ
മിൽ രാജാവിന്റെ അടുക്കലും പാൎപ്പിച്ചു.
15 രാജാവു യെരൂശലേമിൽ പൊന്നും വെ
ള്ളിയും പെരുപ്പംകൊണ്ടു കല്ലുപോലെയും
ദേവദാരു താഴ്വീതിയിലെ കാട്ടത്തിമരം
16 പോലെയും ആക്കി. ശലോമോന്നു കുതി
രകളെ കൊണ്ടുവന്നതു മിസ്രയീമിൽനി
ന്നായിരുന്നു; രാജാവിന്റെ കച്ചവടക്കാർ
അവയെ കൂട്ടമായി വിലെക്കു വാങ്ങി
17 കൊണ്ടുവരും. അവർ മിസ്രയീമിൽനിന്നു
രഥമൊന്നിന്നു അറുനൂറും കുതിര ഒന്നിന്നു
നൂററമ്പതും വെള്ളിശേക്കെൽ വിലകൊ
ടുത്തു വാങ്ങിക്കൊണ്ടുവരും; അങ്ങനെ
തന്നേ അവർ ഹിത്യരുടെ സകലരാജാ
ക്കന്മാൎക്കും അരാംരാജാക്കന്മാൎക്കും കൊണ്ടു
വന്നു കൊടുക്കും.

## ൨. അദ്ധ്യായം.

**അ**നന്തരം ശലോമോൻ യഹോവയുടെ
നാമത്തിന്നു ഒരു ആലയവും തനിക്കു ഒരു
അരമനയും പണിയുവാൻ നിശ്ചയിച്ചു.
2 ശലോമോൻ എഴുപതിനായിരം ചുമട്ടുകാ
രെയും മലയിൽ എണ്പതിനായിരം കല്ലു
വെട്ടുകാരെയും അവൎക്കു മേൽവിചാരക
ന്മാരായി മൂവായിരത്തറുനൂറുപേരെയും
നിയമിച്ചു. പിന്നെ ശലോമോൻ സോർ 3
രാജാവായ ഹൂരാമിന്റെ അടുക്കൽ ആള
യച്ചു പറയിച്ചതു എന്തെന്നാൽ: എന്റെ
അപ്പനായ ദാവീദ് തനിക്കു പാൎപ്പാൻ
ഒരു അരമന പണിയേണ്ടതിന്നു അവന്നു
ദേവദാരു കൊടുത്തയച്ചതിൽ നീ അവ
നോടു പെരുമാറിയതുപോലെ എന്നോടും
ചെയ്യേണം. ഞാൻ എന്റെ ദൈവമായ 4
യഹോവയുടെ നാമത്തിന്നു ഒരാലയം
പണിവാൻ പോകുന്നു; അതു അവന്നു
പ്രതിഷ്ഠിച്ചിട്ടു അതിൽ അവന്റെ സന്നി
ധിയിൽ സുഗന്ധധൂപം കാട്ടുവാനും നിര
ന്തരമായ കാഴ്ചയപ്പം ഒരുക്കുവാനും കാല
ത്തും വൈകുന്നേരത്തും ശബ്ബത്തുകളിലും അ
മാവാസ്യകളിലും ഞങ്ങളുടെ ദൈവമായ
യഹോവയുടെ ഉത്സവങ്ങളിലും ഹോമ
യാഗം കഴിപ്പാനും തന്നേ. ഇതു യിസ്രാ
യേലിന്നു ഒരു ശാശ്വതനിയമം ആകുന്നു.
ഞങ്ങളുടെ ദൈവം സകലദേവന്മാരെ 5
ക്കാളും വലിയവനാകയാൽ ഞാൻ പണി
വാൻപോകുന്ന ആലയം വലിയതു.
എന്നാൽ അവന്നു ആലയം പണിവാൻ 6
പ്രാപ്തിയുള്ളവൻ ആർ? സ്വൎഗ്ഗത്തിലും
സ്വൎഗ്ഗാധിസ്വൎഗ്ഗത്തിലും അവൻ അടങ്ങു
കയില്ലല്ലോ; അങ്ങനെയിരിക്കെ അവ
ന്റെ സന്നിധിയിൽ ധൂപം കാട്ടുവാന
ല്ലാതെ അവന്നു ഒരു ആലയം പണിയേണ്ട
തിന്നു ഞാൻ ആർ? ആകയാൽ എന്റെ 7
അപ്പനായ ദാവീദ് കരുതിയവരായി
എന്റെ അടുക്കൽ യെഹൂദയിലും യെരൂ
ശലേമിലും ഉള്ള കൌശലപ്പണിക്കാ
രോടുകൂടെ പൊന്നു, വെള്ളി, താമ്രം,
ഇരിമ്പു, ധൂമ്രനൂൽ, ചുവപ്പുനൂൽ, നീല
നൂൽ എന്നിവകൊണ്ടു പണിചെയ്വാൻ
സമൎത്ഥനും കൊത്തുപണി ശീലമുള്ളവനു
മായ ഒരു ആളെ എന്റെ അടുക്കൽ അയ

8 ച്ചുതരേണം. ലെബാനോനിൽനിന്നു
ദേവദാരുവും സരളമരവും ചന്ദനവും
കൂടെ എനിക്കു അയച്ചുതരേണം; നിന്റെ
വേലക്കാർ ലെബാനോനിൽ മരം വെട്ടു
വാൻ സമൎത്ഥന്മാരെന്നു എനിക്കറിവുണ്ടു;
എനിക്കു വേണ്ടുവോളം മരം ശേഖരിപ്പാൻ
എന്റെ വേലക്കാർ നിന്റെ വേലക്കാ
9 രോടുകൂടെ ഇരിക്കും. ഞാൻ പണിവാ
നിരിക്കുന്ന ആലയം വലിയതും അത്ഭുത
10 കരവും ആയിരിക്കേണം. മരംവെട്ടുകാ
രായ നിന്റെ വേലക്കാൎക്കു ഞാൻ ഇരുപ
തിനായിരം കോർ കോതമ്പരിയും ഇരു
പതിനായിരം കോർ യവവും ഇരുപതി
നായിരം ബത്ത് വീഞ്ഞും ഇരുപതിനാ
11 യിരം ബത്ത് എണ്ണയും കൊടുക്കും. സോർ
രാജാവായ ഹൂരാം ശലോമോന്നു: യഹോവ
തന്റെ ജനത്തെ സ്നേഹിക്കകൊണ്ടു
നിന്നെ അവൎക്കു രാജാവാക്കിയിരിക്കുന്നു
12 എന്നു മറുപടി എഴുതി അയച്ചു. ഹൂരാം
പിന്നെയും പറഞ്ഞതു: യഹോവെക്കു ഒരു
ആലയവും തനിക്കു ഒരു അരമനയും
പണിയേണ്ടതിന്നു ജ്ഞാനവും ബുദ്ധിയും
വിവേകവും ഉള്ള ഒരു മകനെ ദാവീദ്
രാജാവിന്നു നല്കിയവനായി ആകാശവും
ഭൂമിയും ഉണ്ടാക്കിയവനായി യിസ്രായേലി
ന്റെ ദൈവമായ യഹോവ വാഴ്ത്തപ്പെട്ട
13 വൻ. ഇപ്പോൾ ഞാൻ ജ്ഞാനവും വിവേ
കവുമുള്ള പുരുഷനായ ഹൂരാം-ആബിയെ
14 അയച്ചിരിക്കുന്നു. അവൻ ഒരു ദാന്യ
സ്ത്രീയുടെ മകൻ; അവന്റെ അപ്പൻ ഒരു
സോൎയ്യൻ. പൊന്നു, വെള്ളി, താമ്രം,
ഇരിമ്പു, കല്ലു, മരം, ധൂമ്രനൂൽ, നീലനൂൽ,
ചണനൂൽ, ചുവപ്പുനൂൽ എന്നിവകൊണ്ടു
പണിചെയ്വാനും ഏതുവിധം കൊത്തു
പണി ചെയ്വാനും നിന്റെ കൌശലപ്പ
ണിക്കാരോടും നിന്റെ അപ്പനും എന്റെ
യജമാനനുമായ ദാവീദിന്റെ കൌശല
പ്പണിക്കാരോടുംകൂടെ അവന്നു ഏല്പിക്കുന്ന
ഏതു കൌശലപ്പണിയും സങ്കല്പിപ്പാനും
അവൻ സമൎത്ഥൻ ആകുന്നു. ആകയാൽ 15
യജമാനൻ പറഞ്ഞ കോതമ്പും യവവും
എണ്ണയും വീഞ്ഞും വേലക്കാൎക്കു കൊടുത്ത
യക്കട്ടെ. എന്നാൽ ഞങ്ങൾ നിന്റെ 16
ആവശ്യംപോലെയൊക്കെയും ലെബാനോ
നിൽനിന്നു മരംവെട്ടി ചങ്ങാടംകെട്ടി
കടൽവഴിയായി യാഫോവിൽ എത്തിച്ചു
തരും; നീ അതു യെരൂശലേമിലേക്കു കൊ
ണ്ടുപോകേണം. അനന്തരം ശലോമോൻ 17
യിസ്രായേൽദേശത്തിലെ അന്യന്മാരെ
ഒക്കെയും തന്റെ അപ്പനായ ദാവീദ്
എണ്ണംനോക്കിയതുപോലെ എണ്ണം എടു
ത്താറെ ഒരു ലക്ഷത്തമ്പത്തിമൂവായിരത്ത
റുനൂറുപേർ എന്നു കണ്ടു. അവരിൽ എഴു 18
പതിനായിരംപേരെ ചുമട്ടുകാരായിട്ടും
എണ്പതിനായിരംപേരെ മലയിൽ കല്ലുവെ
ട്ടുകാരായിട്ടും മൂവായിരത്തറുനൂറുപേരെ
ജനത്തെക്കൊണ്ടു വേല ചെയ്യിപ്പാൻ
മേൽവിചാരകരായിട്ടും നിയമിച്ചു.

## ൩. അദ്ധ്യായം.

അനന്തരം ശലോമോൻ യെരൂശലേമിൽ
തന്റെ അപ്പനായ ദാവീദിന്നു യഹോവ
പ്രത്യക്ഷനായ മോരീയാപൎവ്വതത്തിൽ
യെബൂസ്യനായ ഒൎന്നാന്റെ കളത്തിങ്കൽ
ദാവീദ് വട്ടംകൂട്ടിയിരുന്ന സ്ഥലത്തു
യഹോവയുടെ ആലയം പണിവാൻ
തുടങ്ങി. തന്റെ വാഴ്ചയുടെ നാലാം 2
ആണ്ടിൽ രണ്ടാം മാസം രണ്ടാം തിയ്യതി
യായിരുന്നു അവൻ പണി തുടങ്ങിയതു.
ദൈവാലയം പണിയേണ്ടതിന്നു ശലോ 3
മോൻ ഇട്ട അടിസ്ഥാനത്തിന്റെ പരിമാ
ണമോ: മുമ്പിലത്തെ അളവിൻപ്രകാരം
അതിന്റെ നീളം അറുപതു മുഴം, വീതി
ഇരുപതു മുഴം. മുൻഭാഗത്തുള്ള മണ്ഡപ 4

ത്തിന്നു ആലയത്തിന്റെ വീതിക്കു ഒത്ത
വണ്ണം ഇരുപതു മുഴം നീളവും നൂററിരു
പതു മുഴം ഉയരവും ഉണ്ടായിരുന്നു;
അതിന്റെ അകം അവൻ തങ്കംകൊണ്ടു
5 പൊതിഞ്ഞു. വലിയ ആലയത്തിന്നു
അവൻ സരളമരംകൊണ്ടു മച്ചിട്ടു, അതി
നെ തങ്കംകൊണ്ടു പൊതിഞ്ഞു, അതി
ന്മേൽ ഈന്തപ്പനയും ലതയും കൊത്തിച്ചു.
6 അവൻ ഭംഗിക്കായിട്ടു ആലയത്തെ രത്നം
കൊണ്ടു അലങ്കരിച്ചു; പൊന്നോ പൎവ്വയീം
7 പൊന്നു ആയിരുന്നു. അവൻ ആലയവും
ഉത്തരങ്ങളും കാലുകളും ചുവരുകളും കതക
കളും പൊന്നുകൊണ്ടു പൊതിഞ്ഞു, ചുവ
രിന്മേൽ കെരൂബുകളെയും കൊത്തിച്ചു.
8 അവൻ അതിവിശുദ്ധമന്ദിരവും ഉണ്ടാക്കി;
അതിന്റെ നീളം ആലയത്തിന്റെ
വീതിക്കു ഒത്തവണ്ണം ഇരുപതു മുഴവും
വീതി ഇരുപതു മുഴവും ആയിരുന്നു;
അവൻ അറുനൂറു താലന്തു് തങ്കംകൊണ്ടു
9 അതു പൊതിഞ്ഞു. ആണികളുടെ തൂക്കം
അമ്പതു ശേക്കെൽ പൊന്നു ആയിരുന്നു:
മാളികമുറികളും അവൻ പൊന്നുകൊണ്ടു
10 പൊതിഞ്ഞു, അതിവിശുദ്ധമന്ദിരത്തിൽ
അവൻ കൊത്തുപണിയായ രണ്ടു കെരൂ
ബുകളെ ഉണ്ടാക്കി പൊന്നുകൊണ്ടു പൊ
11 തിഞ്ഞു. കെരൂബുകളുടെ ചിറകുകളുടെ
നീളം ഇരുപതു മുഴം. ഒന്നിന്റെ ഒരു
ചിറകു ആലയത്തിന്റെ ചുവരോടു തൊടു
ന്നതായി അഞ്ചു മുഴവും മറെറ ചിറക
മറെറ കെരൂബിന്റെ ചിറകോടു തൊടു
ന്നതായി അഞ്ചു മുഴവും ആയിരുന്നു:
12 മറെറ കെരൂബിന്റെ ഒരു ചിറകു ആല
യത്തിന്റെ ചുവരോടു തൊടുന്നതായി
അഞ്ചു മുഴവും മറെറ ചിറകു മറെറ കെരൂ
ബിന്റെ ചിറകോടു തൊടുന്നതായി അഞ്ചു
13 മുഴവും ആയിരുന്നു. ഈ കെരൂബുക
ളുടെ ചിറകുകൾ ഇരുപതു മുഴം നീള
ത്തിൽ വിടൎന്നിരുന്നു. അവ കാൽ ഊന്നി
യും മുഖം അകത്തോട്ടു തിരിഞ്ഞും നിന്നി
രുന്നു. അവൻ നീലനൂൽ, ധൂമ്രനൂൽ, 14
ചുവപ്പുനൂൽ, ചണനൂൽ എന്നിവകൊണ്ടു
തിരശ്ശീല ഉണ്ടാക്കി അതിന്മേൽ കെരൂ
ബുകളെയും നെയ്യുണ്ടാക്കി. അവൻ 15
ആലയത്തിന്റെ മുമ്പിൽ മുപ്പത്തഞ്ചു മുഴം
ഉയരമുള്ള രണ്ടു സ്തംഭമുണ്ടാക്കി; അവ
യുടെ തലെക്കലുള്ള പോതികെക്കു അയ്യഞ്ചു
മുഴം ഉയരമുണ്ടായിരുന്നു. അന്തൎമ്മന്ദിര 16
ത്തിൽ ഉള്ളപോലെ മാലകളെ അവൻ
ഉണ്ടാക്കി സ്തംഭങ്ങളുടെ തലെക്കൽ വെച്ചു;
നൂറു മാതളപ്പഴവും ഉണ്ടാക്കി മാലകളിൽ
കോൎത്തിട്ടു. അവൻ സ്തംഭങ്ങളെ മന്ദിര 17
ത്തിന്റെ മുമ്പിൽ ഒന്നു വലത്തും മറേറതു
ഇടത്തും നിൎത്തി; വലത്തേതിന്നു യാഖീൻ
എന്നും ഇടത്തേതിന്നു ബോവസ് എന്നും
പേർ വിളിച്ചു.

## ൪. അദ്ധ്യായം.

അവൻ താമ്രംകൊണ്ടു ഒരു യാഗപീഠം
ഉണ്ടാക്കി; അതിന്റെ നീളം ഇരുപതു
മുഴവും വീതി ഇരുപതു മുഴവും ഉയരം
പത്തു മുഴവും ആയിരുന്നു. അവൻ ഒരു 2
വാൎപ്പുകടലും ഉണ്ടാക്കി; അതു വൃത്താകാര
മായിരുന്നു; അതിന്നു വക്കോടുവക്കു പത്തു
മുഴവും ഉയരം അഞ്ചു മുഴവും ചുററു
മുപ്പതു മുഴം നൂലളവും ഉണ്ടായിരുന്നു.
അതിന്നു കീഴെ ചുററിലും കുമിഴുകൾ മുഴ 3
ത്തിന്നു പത്തുവീതം കടലിനെ ചുററിയി
രുന്നു. അതു വാൎത്തപ്പോൾ തന്നേ കുമി
ഴുകളും രണ്ടു നിരയായി വാൎത്തുണ്ടാക്കിയി
രുന്നു. അതു പന്ത്രണ്ടു കാളയുടെ പുറത്തു 4
വെച്ചിരുന്നു: മൂന്നു വടക്കോട്ടും മൂന്നു പടി
ഞ്ഞാറോട്ടും മൂന്നു തെക്കോട്ടും മൂന്നു കിഴ
ക്കോട്ടും തിരിഞ്ഞിരുന്നു. കടൽ അവ
യുടെ പുറത്തു വെച്ചിരുന്നു; അവയുടെ

പൃഷ്ഠഭാഗമൊക്കെയും അകത്തോട്ടു ആയി
5 രുന്നു. അതിന്റെ കനം നാലു അംഗുല
വും അതിന്റെ വക്ക പാനപാത്രത്തിന്റെ
വക്കപോലെയും വിടൎന്ന താമരപ്പൂപോ
ലെയും ആയിരുന്നു; അതിൽ മൂവായിരം
6 ബത്ത് വെള്ളം കൊള്ളും. അവൻ
പത്തു തൊട്ടിയും ഉണ്ടാക്കി; കഴുകുന്ന
ആവശ്യത്തിന്നു അഞ്ചു വലത്തുഭാഗ
ത്തും അഞ്ചു ഇടത്തുഭാഗത്തും വെച്ചു.
ഹോമയാഗത്തിന്നുള്ള സാധനങ്ങളെ അ
വർ അവയിൽ കഴുകും; കടലോ പുരോ
ഹിതന്മാൎക്കു കഴുകുവാനുള്ളതായിരുന്നു.
7 അവൻ പൊന്നുകൊണ്ടു പത്തു വിളക്കും
അവയെക്കുറിച്ചുള്ള വിധിപ്രകാരം ഉണ്ടാ
ക്കി, മന്ദിരത്തിൽ വലത്തുഭാഗത്തു അഞ്ചും
ഇടത്തുഭാഗത്തു അഞ്ചുമായി വെച്ചു.
8 അവൻ പത്തു മേശയും ഉണ്ടാക്കി; മന്ദിര
ത്തിൽ വലത്തുഭാഗത്തു അഞ്ചും ഇടത്തു
ഭാഗത്തു അഞ്ചുമായി വെച്ചു; അവൻ
പൊന്നുകൊണ്ടു നൂറു കലശവും ഉണ്ടാക്കി.
9 അവൻ പുരോഹിതന്മാരുടെ പ്രാകാരവും
വലിയ പ്രാകാരവും പ്രാകാരത്തിന്നു വാതി
ലുകളും ഉണ്ടാക്കി, കതകു താമ്രംകൊണ്ടു
10 പൊതിഞ്ഞു. അവൻ കടലിനെ വല
ത്തുഭാഗത്തു തെക്കുകിഴക്കായിട്ടു വെച്ചു.
11 ഹൂരാം കലങ്ങളും ചട്ടുകങ്ങളും കലശ
ങ്ങളും ഉണ്ടാക്കി; ഇങ്ങനെ ഹൂരാം ദൈ
വാലയത്തിൽ ശലോമോൻരാജാവിന്നു
12 വേണ്ടി ചെയ്യു പണി തീൎത്തു. സ്തംഭ
ങ്ങൾ, രണ്ടു സ്തംഭങ്ങളുടെ തലെക്കലുള്ള
ഗോളാകാരമായ പോതികകൾ, സ്തംഭങ്ങ
ളുടെ തലെക്കലുള്ള പോതികകളുടെ ഗോള
13 ങ്ങളെ മൂടുവാൻ രണ്ടു വലപ്പണി, സ്തംഭ
ങ്ങളുടെ തലെക്കലുള്ള പോതികകളുടെ
രണ്ടു ഗോളങ്ങളെ മൂടുന്ന ഓരോ വലപ്പ
ണിയിൽ ഈരണ്ടു നിര മാതളപ്പഴമായി
രണ്ടു വലപ്പണിയിലുംകൂടെ നാനൂറു മാത

ളപ്പഴം, പീഠങ്ങൾ, പീഠങ്ങളിന്മേൽ 14
തൊട്ടികൾ, കടൽ, അതിന്നു കീഴെ 15
പന്ത്രണ്ടു കാള, കലങ്ങൾ, ചട്ടുകങ്ങൾ, 16
മുൾക്കൊളുത്തുകൾ എന്നീ ഉപകരണങ്ങ
ളൊക്കെയും ഹൂരാം-ആബി മിനുക്കിയ
താമ്രംകൊണ്ടു യഹോവയുടെ ആലയത്തി
ന്നു വേണ്ടി ശലോമോൻരാജാവിന്നു ഉണ്ടാ
ക്കിക്കൊടുത്തു. യോൎദ്ദാൻസമഭൂമിയിൽ 17
സുക്കോത്തിന്നും സെരേദാഥെക്കും മദ്ധ്യേ
കളിമണ്ണുള്ള നിലത്തു വെച്ചു രാജാവു അവ
യെ വാൎപ്പിച്ചു. ഇങ്ങനെ ശലോമോൻ ഈ 18
ഉപകരണങ്ങളൊക്കെയും ധാരാളമായി
ഉണ്ടാക്കി; താമ്രത്തിന്റെ തൂക്കത്തിന്നു
നിശ്ചയമില്ലായിരുന്നു. ശലോമോൻ ദൈ 19
വാലയത്തിലെ ഉപകരണങ്ങൾ ഒക്കെയും
പൊന്നുകൊണ്ടുള്ള പീഠവും കാഴ്ചയപ്പം
വെക്കുന്ന മേശകളും അന്തൎമ്മന്ദിരത്തിന്നു 20
മുമ്പാകെ നിയമപ്രകാരം കത്തേണ്ട
തിന്നു നിൎമ്മലമായ തങ്കംകൊണ്ടുള്ള നില
വിളക്കും ദീപങ്ങളും പൊന്നുകൊണ്ടു, 21
സാക്ഷാൽ നിൎമ്മലമായ തങ്കംകൊണ്ടു
തന്നേ, പുഷ്പങ്ങളും ദീപങ്ങളും ചവ
ണകളും തങ്കംകൊണ്ടു കത്രികകളും 22
കലശങ്ങളും തവികളും തീച്ചട്ടികളും
ഉണ്ടാക്കി. ആലയത്തിന്റെ വാതിലു
കൾ, അതിവിശുദ്ധമന്ദിരത്തിലേക്കുള്ള
അകത്തെ കതകുകളും മന്ദിരമായ ആല
യത്തിന്റെ കതകുകളും പൊന്നുകൊണ്ടു
ആയിരുന്നു.

## ൫. അദ്ധ്യായം.

ഇങ്ങനെ ശലോമോൻ യഹോവയുടെ
ആലയത്തിന്നു വേണ്ടി ചെയ്യു പണിയൊ
ക്കെയും തീൎന്നു; പിന്നെ ശലോമോൻ
തന്റെ അപ്പനായ ദാവീദ് നിവേദിച്ചി
രുന്ന വസ്തുക്കളായ വെള്ളിയും പൊന്നും
ഉപകരണങ്ങൾ ഒക്കെയും കൊണ്ടുവന്നു

ദൈവാലയത്തിലെ ഭണ്ഡാരഗൃഹങ്ങളിൽ
വെച്ചു.
2 ശലോമോൻ യഹോവയുടെ നിയമപെ
ട്ടകം സീയോൻ എന്ന ദാവീദിന്റെ നഗര
ത്തിൽനിന്ന കൊണ്ടുവരുവാൻ യിസ്രാ
യേൽമൂപ്പന്മാരെയും യിസ്രായേൽമക്കളുടെ
പിതൃഭവനത്തലവന്മാരായ ഗോത്രപ്രഭുക്ക
ന്മാരെ ഒക്കെയും യെരുശലേമിൽ കൂട്ടിവ
3 രുത്തി. യിസ്രായേൽപുരുഷന്മാരെല്ലാവ
രും ഏഴാം മാസത്തിലെ ഉത്സവത്തിൽ
4 രാജാവിന്റെ അടുക്കൽ വന്നുകൂടി. യിസ്രാ
യേൽമൂപ്പന്മാരെല്ലാവരും വന്നശേഷം
5 ലേവ്യർ പെട്ടകം എടുത്തു. പെട്ടകവും
സമാഗമനകൂടാരവും കൂടാരത്തിലെ സക
ലവിശുദ്ധോപകരണങ്ങളും കൊണ്ടുവന്നു;
പുരോഹിതന്മാരും ലേവ്യരുമത്രേ അവ
6 കൊണ്ടുവന്നതു. ശലോമോൻരാജാവും
അവന്റെ അടുക്കൽ കൂടിവന്നിരുന്ന
യിസ്രായേൽസഭയൊക്കെയും എണ്ണുവാനും
കണക്കിട്ടപ്പാനും കഴിയാതവണ്ണം വളരെ
ആടുകളെയും കാളകളെയും പെട്ടകത്തി
7 ന്ന മുമ്പിൽ യാഗം കഴിച്ചു. പുരോഹിത
ന്മാർ യഹോവയുടെ നിയമപെട്ടകം അ
തിന്റെ സ്ഥലത്തു, ആലയത്തിലെ അന്ത
ൎമ്മന്ദിരത്തിൽ അതിവിശുദ്ധസ്ഥലത്തേക്കു
കെരുബുകളുടെ ചിറകിൻകീഴെ കൊണ്ടു
8 ചെന്ന വെച്ചു. കെരുബുകൾ പെട്ടക
ത്തിന്റെ സ്ഥലത്തിന്ന മീതെ ചിറകു
വിരിച്ചു പെട്ടകത്തെയും അതിന്റെ തണ്ടു
9 കളെയും മൂടിനിന്നു. തണ്ടുകൾ നീണ്ടി
രിക്കയാൽ തണ്ടുകളുടെ അററങ്ങൾ അന്ത
ൎമ്മന്ദിരത്തിന്നു മുമ്പിൽ പെട്ടകത്തെ
കവിഞ്ഞു കാണും എങ്കിലും പുറത്തുനിന്നു
കാണുകയില്ല; അവ ഇന്നുവരെ അവിടെ
10 ഉണ്ടു. യിസ്രായേൽമക്കൾ മിസ്രയീമിൽ
നിന്നു പുറപ്പെട്ടശേഷം യഹോവ അവ
രോടു നിയമം ചെയ്തപ്പോൾ മോശെ ഹോ
രേബിൽവെച്ചു പെട്ടകത്തിൽ വെച്ചിരുന്ന
രണ്ടു കല്പലകയല്ലാതെ അതിൽ മററൊ
ന്നും ഉണ്ടായിരുന്നില്ല. പുരോഹിതന്മാർ 11
വിശുദ്ധമന്ദിരത്തിൽനിന്നു വന്നപ്പോൾ—
അവിടെയുണ്ടായിരുന്ന പുരോഹിതന്മാർ
കൂറുകളുടെ ക്രമം നോക്കാതെ എല്ലാ
വരും തങ്ങളെ വിശുദ്ധീകരിച്ചിരുന്നു;
ആസാഫ്, ഹേമാൻ, യെദൂഥൂൻ എന്നി 12
വരും അവരുടെ പുത്രന്മാരും സഹോദര
ന്മാരുമായി സംഗീതക്കാരായ ലേവ്യരെല്ലാ
വരും ചണവസ്ത്രം ധരിച്ചു കൈത്താള
ങ്ങളും വീണകളും കിന്നരങ്ങളും പിടിച്ചു
യാഗപീഠത്തിന്നു കിഴക്കു കാഹളം ഊതി
ക്കൊണ്ടിരുന്ന നൂററിരുപതു പുരോഹി
തന്മാരോടുകൂടെ നിന്നു — കാഹളക്കാരും 13
സംഗീതക്കാരും ഒത്തൊരുമിച്ചു കാഹളങ്ങ
ളോടും കൈത്താളങ്ങളോടും വാദിത്രങ്ങ
ളോടും കൂടെ: അവൻ നല്ലവനല്ലോ
അവന്റെ ദയ എന്നേക്കുമുള്ളതു എന്നു
ഏകസ്വരമായി കേൾക്കുമാറു യഹോവയെ
വാഴ്ത്തി സ്തുതിച്ചു; അവർ ഉച്ചത്തിൽ പാടി
യഹോവയെ സ്തുതിച്ചപ്പോൾ യഹോവ
യുടെ ആലയമായ മന്ദിരത്തിൽ ഒരു
മേഘം നിറഞ്ഞു. യഹോവയുടെ തേ 14
ജസ്സ് ദൈവാലയത്തിൽ നിറഞ്ഞിരുന്നതു
കൊണ്ടു പുരോഹിതന്മാൎക്കു മേഘംനിമി
ത്തം ശുശ്രൂഷ ചെയ്യേണ്ടതിന്നു നില്പാൻ
കഴിഞ്ഞില്ല.

## ൬. അദ്ധ്യായം.

അപ്പോൾ ശലോമോൻ: താൻ കൂരിരു
ളിൽ വസിക്കുമെന്നു യഹോവ അരുളി
ച്ചെയ്തിരിക്കുന്നു; എങ്കിലും ഞാൻ നിനക്കു 2
ഒരു നിവാസാലയം, നിനക്കു എന്നേക്കും
വസിപ്പാൻ ഒരു സ്ഥലം പണിതിരിക്കുന്നു
എന്നു പറഞ്ഞു. പിന്നെ യിസ്രായേൽസഭ 3
മുഴുവനും നില്ക്കെ, രാജാവു തന്റെ മുഖം

തിരിച്ചു യിസ്രായേലിന്റെ സൎവ്വസഭയെ
4 യും അനുഗ്രഹിച്ചു പറഞ്ഞതു എന്തെ
ന്നാൽ: എന്റെ അപ്പനായ ദാവീദി
നോടു തിരുവായ്കൊണ്ടു അരുളിച്ചെ
യ്തതു തൃക്കൈകൊണ്ടു നിവൃത്തിച്ചിരിക്കുന്ന
യിസ്രായേലിന്റെ ദൈവമായ യഹോവ
5 വാഴ്ത്തപ്പെട്ടവൻ. എന്റെ ജനത്തെ
മിസ്രയീംദേശത്തുനിന്നു കൊണ്ടുവന്ന നാൾ
മുതൽ എന്റെ നാമം ഇരിക്കേണ്ടതിന്നു
ഒരു ആലയം പണിവാൻ ഞാൻ യിസ്രാ
യേലിന്റെ സകലഗോത്രങ്ങളിലും ഒരു
പട്ടണവും തിരഞ്ഞെടുത്തില്ല; എന്റെ ജന
മായ യിസ്രായേലിന്നു പ്രഭുവായിരിപ്പാൻ
ഞാൻ ഒരുത്തനെയും തിരഞ്ഞെടുത്തതു
6 മില്ല. എങ്കിലും എന്റെ നാമം ഇരിക്കേ
ണ്ടതിന്നു യെരുശലേമിനെയും എന്റെ
ജനമായ യിസ്രായേലിനെ വാഴുവാൻ
ദാവീദിനെയും ഞാൻ തിരഞ്ഞെടുത്തിരി
ക്കുന്നു എന്നു അവൻ അരുളിച്ചെയ്തു.
7 യിസ്രായേലിന്റെ ദൈവമായ യഹോവ
യുടെ നാമത്തിന്നു ഒരു ആലയം പണി
യേണം എന്നു എന്റെ അപ്പനായ ദാവീ
8 ദിന്നു താല്പൎയ്യം ഉണ്ടായിരുന്നു. എന്നാൽ
യഹോവ എന്റെ അപ്പനായ ദാവീദി
നോടു: എന്റെ നാമത്തിന്നു ഒരു ആലയം
പണിയേണമെന്നു നിനക്കു താല്പൎയ്യം
ഉണ്ടായല്ലോ; ഇങ്ങനെ താല്പൎയ്യം ഉണ്ടാ
9 യതു നല്ലതു; എങ്കിലും ആലയം പണി
യേണ്ടതു നീയല്ല; നിന്റെ കടിപ്രദേശ
ത്തുനിന്നുത്ഭവിക്കുന്ന മകൻ തന്നേ എന്റെ
നാമത്തിന്നു ആലയം പണിയും എന്നു
10 കല്പിച്ചു. അങ്ങനെ യഹോവ താൻ
അരുളിച്ചെയ്ത വചനം നിവൃത്തിച്ചിരി
ക്കുന്നു; യഹോവ വാഗ്ദാനം ചെയ്ത
തുപോലെ എന്റെ അപ്പനായ ദാവീദിന്നു
പകരം ഞാൻ എഴുന്നേറ്റു യിസ്രായേ
ലിന്റെ സിംഹാസനത്തിൽ ഇരുന്നു
യിസ്രായേലിന്റെ ദൈവമായ യഹോവ
യുടെ നാമത്തിന്നു ഒരു ആലയം പണി
തിരിക്കുന്നു. യഹോവ യിസ്രായേൽമക്ക 11
ളോടു ചെയ്ത നിയമം ഉള്ള പെട്ടകം
ഞാൻ അതിൽ വെച്ചിട്ടുണ്ടു.
അനന്തരം അവൻ യഹോവയുടെ 12
യാഗപീഠത്തിൻ മുമ്പിൽ യിസ്രായേലി
ന്റെ സൎവ്വസഭയുടെയും സമക്ഷത്തുനി
ന്നുകൊണ്ടു കൈ മലൎത്തി; ശലോമോൻ 13
അഞ്ചു മുഴം നീളവും അഞ്ചു മുഴം വീതി
യും മൂന്നു മുഴം ഉയരവുമായിട്ടു താമ്രംകൊണ്ടു
ഒരു പീഠം ഉണ്ടാക്കി പ്രാകാരത്തിന്റെ
നടുവിൽ വെച്ചിരുന്നു; അതിൽ അവൻ
കയറിനിന്നു യിസ്രായേലിന്റെ സൎവ്വ
സഭെക്കും മുമ്പാകെ മുട്ടുകുത്തി ആകാശ
ത്തേക്കു കൈ മലൎത്തി പറഞ്ഞതു എന്തെ 14
ന്നാൽ: യിസ്രായേലിന്റെ ദൈവമായ
യഹോവേ, പൂൎണ്ണഹൃദയത്തോടെ നിന്റെ
മുമ്പാകെ നടക്കുന്ന നിന്റെ ദാസന്മാ
ൎക്കായി നിയമവും ദയയും പാലിക്കുന്നവ
നായ നിന്നെപ്പോലെ സ്വൎഗ്ഗത്തിലും ഭൂമി
യിലും ഒരു ദൈവവും ഇല്ല. നീ എന്റെ 15
അപ്പനായ ദാവീദ് എന്ന നിന്റെ ദാസന്നു
ചെയ്ത വാഗ്ദാനം പാലിച്ചിരിക്കുന്നു; തിരു
വായ്കൊണ്ടു അരുളിച്ചെയ്തതു ഇന്നു കാണും
പോലെ തൃക്കൈകൊണ്ടു നിവൃത്തിച്ചുമിരി
ക്കുന്നു. ആകയാൽ യിസ്രായേലിന്റെ 16
ദൈവമായ യഹോവേ, നീ എന്റെ
അപ്പനായ ദാവീദ് എന്ന നിന്റെ ദാസ
നോടു: നീ എന്റെ മുമ്പാകെ നടന്നതു
പോലെ നിന്റെ പുത്രന്മാരും എന്റെ
ന്യായപ്രമാണപ്രകാരം നടക്കേണ്ടതിന്നു
തങ്ങളുടെ വഴി സൂക്ഷിക്കമാത്രം ചെയ്താൽ
യിസ്രായേലിന്റെ സിംഹാസനത്തിൽ
ഇരിപ്പാൻ നിനക്കു ഒരു പുരുഷൻ എന്റെ
മുമ്പാകെ ഇല്ലാതെ വരികയില്ല എന്നു അരു
ളിച്ചെയ്തിരിക്കുന്നതു നിവൃത്തിക്കേണമേ.

17 യിസ്രായേലിന്റെ ദൈവമായ യഹോവേ,
നിന്റെ ദാസനായ ദാവീദിനോടു നീ
അരുളിച്ചെയ്ത വചനം ഒത്തുവരുമാറാ
18 കട്ടെ. എന്നാൽ ദൈവം യഥാൎത്ഥമായി
ഭൂമിയിൽ മനുഷ്യരോടുകൂടെ വസിക്കുമോ?
സ്വൎഗ്ഗത്തിലും സ്വൎഗ്ഗാധിസ്വൎഗ്ഗത്തിലും നീ
അടങ്ങുകയില്ലല്ലോ; പിന്നെ ഞാൻ പണി
തിരിക്കുന്ന ഈ ആലയത്തിൽ അടങ്ങുന്നതു
19 എങ്ങനെ? എങ്കിലും എന്റെ ദൈവമായ
യഹോവേ, അടിയൻ തിരുമുമ്പിൽ കഴി
ക്കുന്ന നിലവിളിയും പ്രാൎത്ഥനയും കേൾ
ക്കേണ്ടതിന്നു അടിയന്റെ പ്രാൎത്ഥനയി
ലേക്കും യാചനയിലേക്കും തിരിഞ്ഞു കടാ
20 ക്ഷിക്കേണമേ. അടിയൻ ഈ സ്ഥലത്തു
വെച്ചു കഴിക്കുന്ന പ്രാൎത്ഥന കേൾക്കേണ്ട
തിന്നു നിന്റെ നാമം സ്ഥാപിക്കുമെന്നു
നീ അരുളിച്ചെയ്ത സ്ഥലമായ ഈ ആല
യത്തിന്മേൽ രാവും പകലും തൃക്കൺപാൎത്ത
21 രുളേണമേ. ഈ സ്ഥലത്തുവെച്ചു പ്രാൎത്ഥി
പ്പാനിരിക്കുന്ന അടിയന്റെയും നിന്റെ
ജനമായ യിസ്രായേലിന്റെയും യാചന
കളെ കേൾക്കേണമേ; നിന്റെ വാസസ്ഥ
ലമായ സ്വൎഗ്ഗത്തിൽനിന്നു കേൾക്കേ
22 ണമേ; കേട്ടു ക്ഷമിക്കേണമേ. ഒരുത്തൻ
തന്റെ കൂട്ടുകാരനോടു കുററം ചെയ്കയും
അവൻ അവനെക്കൊണ്ടു സത്യം ചെയ്വി
ക്കേണ്ടതിന്നു കാൎയ്യം സത്യത്തിന്നു വെക്കു
കയും അവൻ ഈ ആലയത്തിൽ നിന്റെ
യാഗപീഠത്തിന്നു മുമ്പാകെ വന്നു സത്യം
23 ചെയ്കയും ചെയ്താൽ നീ സ്വൎഗ്ഗത്തിൽ
നിന്നു കേട്ടു പ്രവൎത്തിച്ചു ദുഷ്ടന്റെ നടപ്പു
അവന്റെ തലമേൽതന്നേ വരുത്തി പ്രതി
കാരം ചെയ്വാനും നീതിമാന്റെ നീതിക്കു
ഒത്തവണ്ണം അവന്നു നല്കി നീതീകരി
പ്പാനും അടിയങ്ങൾക്കു ന്യായം പാലിച്ചു
24 തരേണമേ. നിന്റെ ജനമായ യിസ്രാ
യേൽ നിന്നോടു പാപം ചെയ്കനിമിത്തം
അവർ ശത്രുവിനോടു തോററിട്ടു തിരിഞ്ഞു
നിന്റെ നാമത്തെ സ്വീകരിച്ചുകൊണ്ടു
ഈ ആലയത്തിൽവെച്ചു നിന്റെ മുമ്പാകെ
പ്രാൎത്ഥിക്കയും യാചിക്കയും ചെയ്താൽ
നീ സ്വൎഗ്ഗത്തിൽനിന്നു കേട്ടു നിന്റെ ജന 25
മായ യിസ്രായേലിന്റെ പാപം ക്ഷമിച്ചു
നീ അവൎക്കും അവരുടെ പിതാക്കന്മാൎക്കും
കൊടുത്ത ദേശത്തേക്കു അവരെ തിരിച്ചു
വരുത്തേണമേ. അവർ നിന്നോടു 26
പാപം ചെയ്കകൊണ്ടു ആകാശം അടെഞ്ഞു
മഴ പെയ്യാതിരിക്കുമ്പോൾ അവർ ഈ
സ്ഥലത്തിലേക്കു തിരിഞ്ഞു പ്രാൎത്ഥിച്ചു
നിന്റെ നാമം സ്വീകരിക്കയും നീ അവ
രെ താഴ്ത്തിയതുകൊണ്ടു അവർ തങ്ങളുടെ
പാപങ്ങളെ വിട്ടുതിരികയും ചെയ്താൽ
നീ സ്വൎഗ്ഗത്തിൽനിന്നു കേട്ടു നിന്റെ 27
ദാസന്മാരുടെയും നിന്റെ ജനമായ യിസ്രാ
യേലിന്റെയും പാപം ക്ഷമിച്ചു അവർ
നടക്കേണ്ടുന്ന നല്ലവഴി അവരെ ഉപദേ
ശിക്കയും നിന്റെ ജനത്തിന്നു അവകാശ
മായി കൊടുത്ത നിന്റെ ദേശത്തു മഴ പെ
യ്യിക്കയും ചെയ്യേണമേ. ദേശത്തു ക്ഷാമ 28
മോ മഹാമാരിയോ വെൺകതിർ, വിഷ
മഞ്ഞു, വെട്ടുക്കിളി, തുള്ളൻ എന്നിവയോ
ഉണ്ടായാൽ, അവരുടെ ശത്രുക്കൾ അവ
രുടെ പട്ടണങ്ങളുള്ള ദേശത്തിൽ അവരെ
നിരോധിച്ചാൽ, വല്ല വ്യാധിയോ വല്ല
ദീനമോ ഉണ്ടായാൽ, യാതൊരുത്തനെ 29
ങ്കിലും നിന്റെ ജനമായ യിസ്രായേൽ
മുഴുവനെങ്കിലും വല്ല പ്രാൎത്ഥനയും യാച
നയും കഴിക്കയും ഓരോരുത്തൻ താന്താ
ന്റെ വ്യാധിയും ദുഃഖവും അറിഞ്ഞു
ഈ ആലയത്തിങ്കലേക്കു തിരിഞ്ഞു കൈ
മലൎത്തുകയും ചെയ്താൽ, നീ നിന്റെ 30
വാസസ്ഥലമായ സ്വൎഗ്ഗത്തിൽനിന്നു കേട്ടു
ക്ഷമിക്കയും ഞങ്ങളുടെ പിതാക്കന്മാൎക്കു 31
കൊടുത്ത ദേശത്തു അവർ ജീവിച്ചിരിക്കും

കാലത്തൊക്കെയും നിന്റെ വഴികളിൽ
നടപ്പാൻ തക്കവണ്ണം നിന്നെ ഭയപ്പെ
ടേണ്ടതിന്നു നീ ഓരോരുത്തന്റെ ഹൃദയം
അറിയുന്നതുപോലെ ഓരോരുത്തന്നു അ
വനവന്റെ നടപ്പുപോലെ ഒക്കെയും
നല്കുകയും ചെയ്യേണമേ; നീ മാത്ര
മല്ലോ മനുഷ്യപുത്രന്മാരുടെ ഹൃദയങ്ങ
32 ളെ അറിയുന്നതു. നിന്റെ ജനമായ
യിസ്രായേലിൽ ഉള്ളവനല്ലാത്ത അന്യജാ
തിക്കാരൻ നിന്റെ മഹത്വമുള്ള നാ
മവും ബലമുള്ള കയ്യും നീട്ടിയിരിക്കുന്ന
ഭുജവും ഹേതുവായി ദൂരദേശത്തുനിന്നു
വന്നാൽ — അവർ ഈ ആലയത്തിൽ
33 വന്നു പ്രാർത്ഥിക്കും നിശ്ചയം — നീ
നിന്റെ വാസസ്ഥലമായ സ്വർഗ്ഗത്തിൽ
നിന്നു കേട്ടു ഭൂമിയിലെ സകലജാതികളും
നിന്റെ ജനമായ യിസ്രായേൽ എന്ന
പോലെ നിന്റെ നാമത്തെ അറിഞ്ഞു
നിന്നെ ഭയപ്പെടുകയും ഞാൻ പണി
തിരിക്കുന്ന ഈ ആലയത്തിന്നു നിന്റെ
നാമം വിളിക്കപ്പെട്ടിരിക്കുന്നു എന്നു അറി
കയും ചെയ്യേണ്ടതിന്നു അന്യജാതിക്കാ
രൻ നിന്നോടു പ്രാർത്ഥിക്കുന്നതൊക്കെയും
34 ചെയ്തുകൊടുക്കേണമേ. നീ നിന്റെ
ജനത്തെ അയക്കുന്ന വഴിയിൽ അവർ
തങ്ങളുടെ ശത്രുക്കളോടു യുദ്ധം ചെയ്വാൻ
പുറപ്പെടുമ്പോൾ നീ തിരഞ്ഞെടുത്ത
ഈ നഗരത്തിലേക്കും ഞാൻ നിന്റെ
നാമത്തിന്നു പണിതിരിക്കുന്ന ഈ ആലയ
ത്തിലേക്കും തിരിഞ്ഞു നിന്നോടു പ്രാർത്ഥി
35 ച്ചാൽ നീ സ്വർഗ്ഗത്തിൽനിന്നു അവ
രുടെ പ്രാർത്ഥനയും യാചനയും കേട്ടു
അവൎക്കു ന്യായം പാലിച്ചുകൊടുക്കേണമേ.
36 അവർ നിന്നോടു പാപം ചെയ്കയും —
പാപം ചെയ്യാത്ത മനുഷ്യൻ ഇല്ലല്ലോ —
നീ അവരോടു കോപിച്ചു അവരെ ശത്രു
ക്കൾക്കു ഏല്പിക്കയും അവർ അവരെ
ദൂരത്തോ സമീപത്തോ ഉള്ള ദേശ
ത്തേക്കു ബദ്ധരാക്കി കൊണ്ടുപോകയും
ചെയ്താൽ അവരെ പിടിച്ചു കൊണ്ടു 37
പോയിരിക്കുന്ന ദേശത്തുവെച്ചു അവർ
തങ്ങളുടെ ഹൃദയത്തിൽ ഉണൎന്നു പ്രവാ
സദേശത്തുവെച്ചു: ഞങ്ങൾ പാപംചെയ്തു
അകൃത്യവും ദുഷ്ടതയും പ്രവൎത്തിച്ചിരി
ക്കുന്നു എന്നു പറഞ്ഞു നിന്നോടു യാചി
ക്കയും അവരെ പിടിച്ചു കൊണ്ടു 38
പോയ പ്രവാസദേശത്തുവെച്ചു അവർ
പൂൎണ്ണഹൃദയത്തോടും പൂൎണ്ണമനസ്സോടുംകൂടെ
നിങ്കലേക്കു തിരിഞ്ഞു നീ അവരുടെ പി
താക്കന്മാൎക്കു കൊടുത്ത ദേശത്തേക്കും നീ
തിരഞ്ഞെടുത്ത നഗരത്തിലേക്കും ഞാൻ
നിന്റെ നാമത്തിന്നു പണിതിരിക്കുന്ന
ഈ ആലയത്തിലേക്കും നോക്കി പ്രാർത്ഥി
ക്കയും ചെയ്താൽ നീ നിന്റെ വാസ 39
സ്ഥലമായ സ്വർഗ്ഗത്തിൽനിന്നു അവ
രുടെ പ്രാർത്ഥനയും യാചനകളും കേട്ടു
അവൎക്കു ന്യായം പാലിച്ചുകൊടുത്തു നി
ന്നോടു പാപം ചെയ്തു നിന്റെ ജന
ത്തോടു ക്ഷമിക്കേണമേ. ഇപ്പോഴും 40
എന്റെ ദൈവമേ, ഈ സ്ഥലത്തുവെച്ചു
കഴിക്കുന്ന പ്രാർത്ഥനെക്കു നിന്റെ കണ്ണു
തുറന്നും നിന്റെ ചെവി ശ്രദ്ധിച്ചും
ഇരിക്കേണമേ. ആകയാൽ യഹോവ 41
യായ ദൈവമേ, നീയും നിന്റെ ബലത്തി
ന്റെ പെട്ടകവും എഴുന്നേറ്റു നിന്റെ
വിശ്രാമത്തിലേക്കു വരേണമേ; യഹോ
വയായ ദൈവമേ, നിന്റെ പുരോഹി
തന്മാർ രക്ഷാവസ്ത്രം ധരിക്കയും നിന്റെ
ഭക്തന്മാർ നന്മയിൽ സന്തോഷിക്കയും
ചെയ്യുമാറാകട്ടെ. യഹോവയായ ദൈ 42
വമേ, നിന്റെ അഭിഷിക്തന്റെ മുഖം
ത്യജിച്ചുകളയരുതേ; നിന്റെ ദാസനായ
ദാവീദിനോടുള്ള കൃപകളെ ഓൎക്ക
ണമേ.

## ൭. അദ്ധ്യായം.

ശലോമോൻ പ്രാൎത്ഥിച്ചു കഴിഞ്ഞപ്പോൾ
ആകാശത്തുനിന്നു തീ ഇറങ്ങി ഹോമയാ
ഗവും ഹനനയാഗവും ദഹിപ്പിച്ചു; യഹോ
വയുടെ തേജസ്സും ആലയത്തിൽ നിറഞ്ഞു.
2 യഹോവയുടെ തേജസ്സു യഹോവയുടെ
ആലയത്തിൽ നിറഞ്ഞിരിക്കകൊണ്ടു പു
രോഹിതന്മാൎക്കു യഹോവയുടെ ആലയ
3 ത്തിൽ കടപ്പാൻ കഴിഞ്ഞില്ല. തീ ഇറ
ങ്ങിയതും ആലയത്തിൽ യഹോവയുടെ
തേജസ്സും യിസ്രായേൽമക്കളൊക്കെയും
കണ്ടപ്പോൾ അവർ കൽത്തളത്തിൽ
സാഷ്ടാംഗം വീണു യഹോവയെ നമസ്ക
രിച്ചു: അവൻ നല്ലവൻ അല്ലോ; അവ
ന്റെ ദയ എന്നേക്കും ഉള്ളതു എന്നു ചൊല്ലി
4 സ്തുതിച്ചു. പിന്നെ രാജാവും സൎവ്വജനവും
യഹോവയുടെ സന്നിധിയിൽ യാഗം
5 കഴിച്ചു. ശലോമോൻരാജാവു ഇരുപത്തി
രായിരം കാളയെയും ഒരു ലക്ഷത്തിരുപ
തിനായിരം ആടിനെയും യാഗം കഴിച്ചു;
ഇങ്ങനെ രാജാവും സൎവ്വജനവും ദൈവാ
6 ലയത്തെ പ്രതിഷ്ഠിച്ചു. പുരോഹിതന്മാർ
തങ്ങളുടെ ഉദ്യോഗം അനുസരിച്ചും ലേ
വ്യർ: അവന്റെ ദയ എന്നേക്കും ഉള്ളതു
എന്നിങ്ങനെ അവർമുഖാന്തരം ദാവീദ്
സ്തോത്രംചെയ്ത സമയത്തു യഹോവയെ
സ്തുതിപ്പാൻ ദാവീദ്‌രാജാവു ഉണ്ടാക്കിയ
യഹോവയുടെ വാദ്യങ്ങളോടുകൂടെയും
നിന്നു; യിസ്രായേൽ ഒക്കെയും നില്ക്കെ
പുരോഹിതന്മാർ അവരുടെ മുമ്പിൽ കാഹ
7 ളം ഊതി. ശലോമോൻ ഉണ്ടാക്കിയിരുന്ന
താമ്രയാഗപീഠത്തിന്മേൽ ഹോമയാഗം,
ഭോജനയാഗം, മേദസ്സ് എന്നിവ കൊള്ളാ
തിരുന്നതുകൊണ്ടു ശലോമോൻ യഹോവ
യുടെ ആലയത്തിന്നു മുമ്പിലുള്ള പ്രാകാര
ത്തിന്റെ മദ്ധ്യഭാഗം ശുദ്ധീകരിച്ചു, അ
വിടെ ഹോമയാഗങ്ങളും സമാധാനയാഗ
ങ്ങളുടെ മേദസ്സും അൎപ്പിച്ചു. ശലോമോനും 8
ഹമാത്തിന്റെ അതിർമുതൽ മിസ്രയീം
തോടുവരെയുള്ള എല്ലായിസ്രായേലും ഏററ
വും വലിയ സഭയായി ആ സമയത്തു ഏഴു
ദിവസം ഉത്സവം ആചരിച്ചു. എട്ടാം 9
ദിവസം അവർ വിശുദ്ധസഭായോഗം
കൂടി; ഏഴു ദിവസം അവർ യാഗപീഠ
പ്രതിഷ്ഠ കൊണ്ടാടി, ഏഴു ദിവസം ഉത്സ
വവും ആചരിച്ചു. ഏഴാം മാസം ഇരുപ 10
ത്തിമൂന്നാം തിയ്യതി അവൻ ജനത്തെ
യഹോവ ദാവീദിന്നും ശലോമോനും
തന്റെ ജനമായ യിസ്രായേലിന്നും ചെയ്ത
നന്മയെക്കുറിച്ചു സന്തോഷവും ആനന്ദവും
ഉള്ളവരായി അവരുടെ കൂടാരങ്ങളിലേക്കു
പറഞ്ഞയച്ചു.

ഇങ്ങനെ ശലോമോൻ യഹോവയുടെ 11
ആലയവും രാജധാനിയും തീൎത്തു; യഹോ
വയുടെ ആലയത്തിലും തന്റെ അരമന
യിലും ഉണ്ടാക്കുവാൻ ശലോമോന്നു താല്പൎയ്യം
ഉണ്ടായിരുന്നതൊക്കെയും അവൻ ശുഭ
മായി നിവൎത്തിച്ചു. അതിന്റെശേഷം 12
യഹോവ രാത്രിയിൽ ശലോമോന്നു പ്രത്യ
ക്ഷനായി അവനോടു അരുളിച്ചെയ്തതു
എന്തെന്നാൽ: ഞാൻ നിന്റെ പ്രാൎത്ഥന
കേട്ടു ഈ സ്ഥലം എനിക്കു യാഗത്തിന്നുള്ള
ആലയമായിട്ടു തിരഞ്ഞെടുത്തിരിക്കുന്നു.
മഴ പെയ്യാതിരിക്കേണ്ടതിന്നു ഞാൻ ആ 13
കാശം അടെക്കയോ ദേശത്തെ തിന്നു
മുടിക്കേണ്ടതിന്നു വെട്ടുക്കിളിയോടു കല്പി
ക്കയോ എന്റെ ജനത്തിന്റെ ഇടയിൽ
മഹാമാരി വരുത്തുകയോ ചെയ്താൽ,
എന്റെ നാമം വിളിക്കപ്പെട്ടിരിക്കുന്ന 14
എന്റെ ജനം തങ്ങളെത്തന്നേ താഴ്ത്തി
പ്രാൎത്ഥിച്ചു എന്റെ മുഖം അന്വേഷിച്ചു
തങ്ങളുടെ ദുൎമ്മാൎഗ്ഗങ്ങളെ വിട്ടു തിരിയുമെ
ങ്കിൽ, ഞാൻ സ്വൎഗ്ഗത്തിൽനിന്നു കേട്ടു

അവരുടെ പാപം ക്ഷമിച്ചു അവരുടെ
ദേശത്തിന്നു സൌഖ്യം വരുത്തികൊടുക്കും.
15 ഈ സ്ഥലത്തു കഴിക്കുന്ന പ്രാൎത്ഥനെക്കു
എന്റെ കണ്ണു തുറന്നിരിക്കയും എന്റെ
ചെവി ശ്രദ്ധിച്ചിരിക്കയും ചെയ്യും.
16 എന്റെ നാമം ഈ ആലയത്തിൽ എന്നേ
ക്കും ഇരിക്കേണ്ടതിന്നു ഞാൻ ഇപ്പോൾ
അതിനെ തിരഞ്ഞെടുത്തു വിശുദ്ധീകരി
ച്ചിരിക്കുന്നു; എന്റെ ദൃഷ്ടിയും എന്റെ ഹൃദ
യവും എല്ലായ്പോഴും ഇവിടെ ഇരിക്കും.
17 നീയോ നിന്റെ അപ്പനായ ദാവീദ് നട
ന്നതുപോലെ എന്റെ മുമ്പാകെ നടക്കയും
ഞാൻ നിന്നോടു കല്പിച്ചതുപോലെ ഒക്കെ
യും ചെയ്കയും എന്റെ ചട്ടങ്ങളും വിധി
കളും പ്രമാണിച്ചുനടക്കയും ചെയ്താൽ,
18 യിസ്രായേലിൽ വാഴുവാൻ നിനക്കു ഒരു
പുരുഷൻ ഇല്ലാതെവരികയില്ല എന്നു
ഞാൻ നിന്റെ അപ്പനായ ദാവീദിനോടു
ഒരു നിയമം ചെയ്തതുപോലെ ഞാൻ
നിന്റെ രാജാസനത്തെ സ്ഥിരമാക്കും.
19 എന്നാൽ നിങ്ങൾ തിരിഞ്ഞു, ഞാൻ നിങ്ങ
ളുടെ മുമ്പിൽ വെച്ചിരിക്കുന്ന എന്റെ
ചട്ടങ്ങളും കല്പനകളും ഉപേക്ഷിക്കയും
ചെന്നു അന്യദൈവങ്ങളെ സേവിച്ചു നമ
20 സ്കരിക്കയും ചെയ്താൽ, ഞാൻ അവൎക്കു
കൊടുത്ത എന്റെ ദേശത്തുനിന്നു അവരെ
പറിച്ചുകളയും; എന്റെ നാമത്തിന്നായി
ഞാൻ വിശുദ്ധീകരിച്ചിരിക്കുന്ന ഈ ആല
യത്തെയും ഞാൻ എന്റെ മുമ്പിൽനിന്നു
നീക്കിക്കളഞ്ഞു സകലജാതികളുടെയും ഇട
യിൽ ഒരു പഴഞ്ചൊല്ലും പരിഹാസവും
21 ആക്കിത്തീൎക്കും. ഈ ആലയം എത്ര ഉന്ന
തമായിരുന്നാലും കടന്നുപോകുന്ന ഏവനും
അതിനെപ്പറ്റി സ്തംഭിച്ചു: യഹോവ ഈ
ദേശത്തിന്നും ഈ ആലയത്തിന്നും ഇങ്ങ
നെ വരുത്തുവാൻ സംഗതി എന്തു എന്നു
22 ചോദിക്കും. അതിന്നു അവർ: തങ്ങളുടെ
പിതാക്കന്മാരെ മിസ്രയീംദേശത്തുനിന്നു
കൊണ്ടുവന്ന തങ്ങളുടെ ദൈവമായ യഹോ
വയെ അവർ ഉപേക്ഷിക്കയും അന്യദൈ
വങ്ങളോടു ചേൎന്നു അവയെ നമസ്ക
രിച്ചു സേവിക്കയും ചെയ്തതുകൊണ്ടാകുന്നു
അവൻ ഈ അനൎത്ഥമൊക്കെയും അവൎക്കു
വരുത്തിയിരിക്കുന്നതു എന്നു ഉത്തരം
പറയും.

## ൮. അദ്ധ്യായം.

ശലോമോൻ യഹോവയുടെ ആലയവും
തന്റെ അരമനയും ഇരുപതു സംവത്സ
രംകൊണ്ടു പണിതശേഷം ഹൂരാം ശലോ 2
മോന്നു കൊടുത്ത പട്ടണങ്ങളെ ശലോ
മോൻ പണിതുറപ്പിച്ചു അവിടെ യിസ്രാ
യേല്യരെ പാൎപ്പിച്ചു. അനന്തരം ശലോ 3
മോൻ ഹമാത്ത്-സോബയിലേക്കു പോയി
അതിനെ ജയിച്ചു; അവൻ മരുഭൂമിയിൽ 4
തദ്മോരും ഹമാത്തിൽ അവൻ പണിതി
രുന്ന സംഭാരനഗരങ്ങളുമെല്ലാം ഉറപ്പിച്ചു.
അവൻ മേലത്തെ ബേത്ത്-ഹോരോനും 5
താഴത്തെ ബേത്ത്-ഹോരോനും മതിലുക
ളോടും വാതിലുകളോടും ഓടാമ്പലുകളോടും
കൂടിയ ഉറപ്പുള്ള പട്ടണങ്ങളായും ബാലാ 6
ത്തും ശലോമോന്നുണ്ടായിരുന്ന സകലസം
ഭാരനഗരങ്ങളും സകലരഥനഗരങ്ങളും
കുതിരച്ചേവകൎക്കുള്ള പട്ടണങ്ങളും യെരൂ
ശലേമിലും ലെബാനോനിലും തന്റെ
രാജ്യത്തു എല്ലാടവും പണിവാൻ ശലോ
മോൻ ആഗ്രഹിച്ചതൊക്കെയും പണിതു.
ഹിത്യർ, അമോൎയ്യർ, പെരിസ്യർ, ഹിവ്യർ, 7
യെബൂസ്യർ എന്നിങ്ങനെ യിസ്രായേലിൽ
ഉൾപ്പെടാത്ത ശേഷിപ്പുള്ള സകലജന
ത്തെയും യിസ്രായേല്യർ സംഹരിക്കാതെ 8
പിന്നീടും ദേശത്തു ശേഷിച്ചിരുന്ന അവ
രുടെ മക്കളെയും ശലോമോൻ ഇന്നു
വരെയും ഊഴിയവേലക്കാരാക്കി. യിസ്രാ 9

യേല്യരിൽനിന്നോ ശലോമോൻ ആരെ
യും തന്റെ വേലെക്കു ദാസന്മാരാക്കി
യില്ല; അവർ യോദ്ധാക്കളും അവന്റെ
സേനാനായകശ്രേഷ്ഠന്മാരും രഥങ്ങൾക്കും
കുതിരച്ചേവകൎക്കും അധിപന്മാരും ആയി
10 രുന്നു. ശലോമോൻരാജാവിന്റെ പ്രധാ
നഉദ്യോഗസ്ഥന്മാരും ജനത്തിന്റെ മേൽ
വിചാരകന്മാരുമായ ഇവർ ഇരുനൂററ
11 മ്പതുപേർ ആയിരുന്നു. ശലോമോൻ
ഫറവോന്റെ മകളെ ദാവീദിന്റെ നഗ
രത്തിൽനിന്നു താൻ അവൾക്കു വേണ്ടി
പണിത അരമനയിൽ കൊണ്ടുപോയി
പാൎപ്പിച്ചു; യിസ്രായേൽരാജാവായ ദാവീദി
ന്റെ അരമനയിൽ എന്റെ ഭാൎയ്യ പാൎക്ക
രുതു; യഹോവയുടെ പെട്ടകം അവിടെ
വന്നിരിക്കയാൽ അതു വിശുദ്ധമല്ലോ
എന്നു അവൻ പറഞ്ഞു.
12 ശലോമോൻ താൻ മണ്ഡപത്തിന്നു
മുമ്പിൽ പണിത യഹോവയുടെ യാഗപീഠ
13 ത്തിന്മേൽ അതതു ദിവസത്തേക്കു വേ
ണ്ടിയിരുന്നതുപോലെ മോശെയുടെ കല്പ
നപ്രകാരം ശബ്ബത്തുകളിലും അമാവാസ്യ
കളിലും ഉത്സവങ്ങളിലും പുളിപ്പില്ലാത്ത
അപ്പത്തിന്റെ ഉത്സവത്തിൽ, വാരോത്സ
വത്തിൽ, കൂടാരങ്ങളുടെ ഉത്സവത്തിൽ
ഇങ്ങനെ ആണ്ടിൽ മൂന്നു പ്രാവശ്യവും
യഹോവെക്കു ഹോമയാഗങ്ങളെ കഴിച്ചു
14 പോന്നു. അവൻ തന്റെ അപ്പനായ
ദാവീദിന്റെ നിയമപ്രകാരം പുരോഹി
തന്മാരുടെ ക്കുറുകളെ അവരുടെ ശുശ്രൂ
ഷെക്കും അതതു ദിവസം വേണ്ടിയിരു
ന്നതുപോലെ സ്തോത്രം ചെയ്വാനും പുരോ
ഹിതന്മാരുടെ മുമ്പിൽ ശുശ്രൂഷിപ്പാനും
ലേവ്യരെ അവരുടെ പ്രവൃത്തികൾക്കും
വാതിൽകാവല്ക്കാരെ അവരുടെ ക്കുറുകൾ
ക്കൊത്തവണ്ണം അതതു വാതിലിന്നും നിയ
മിച്ചു; ഇങ്ങനെയായിരുന്നു ദൈവപുരു
ഷനായ ദാവീദിന്റെ കല്പന. യാതൊരു 15
കാൎയ്യത്തിലും ഭണ്ഡാരത്തെ സംബന്ധിച്ചും
പുരോഹിതന്മാരോടും ലേവ്യരോടും ഉണ്ടായ
രാജകല്പന അവർ വിട്ടുമാറിയില്ല.
യഹോവയുടെ ആലയത്തിന്നു അടിസ്ഥാ 16
നമിട്ട നാൾമുതൽ അതു തീരുംവരെ ശലോ
മോന്റെ പ്രവൃത്തി ഒക്കെയും സാദ്ധ്യമാ
യ്വന്നു; അങ്ങനെ യഹോവയുടെ ആലയം
പണിതുതീൎന്നു.

ആ കാലത്തും ശലോമോൻ എദോംദേശ 17
ത്തു കടല്ക്കരയിലുള്ള എസ്യോൻ-ഗേബെ
രിലേക്കും ഏലോത്തിലേക്കും പോയി.
ഹൂരാം തന്റെ ദാസന്മാർമുഖാന്തരം കപ്പ 18
ലുകളെയും സമുദ്രപരിചയമുള്ള ആളുക
ളെയും അവന്റെ അടുക്കൽ അയച്ചു;
അവർ ശലോമോന്റെ ദാസന്മാരോടു
കൂടെ ഓഫീരിലേക്കു ചെന്നു നാനൂററ
മ്പതു താലന്ത് പൊന്നു വാങ്ങി ശലോ
മോൻരാജാവിന്റെ അടുക്കൽ കൊണ്ടു
വന്നു.

## ൯. അദ്ധ്യായം.

ശെബാരാജ്ഞി ശലോമോന്റെ കീൎത്തി
കേട്ടിട്ടു കടമൊഴികളാൽ ശലോമോനെ
പരീക്ഷിക്കേണ്ടതിന്നു അതിമഹത്തായ
പരിവാരത്തോടും സുഗന്ധവൎഗ്ഗവും അന
വധി പൊന്നും രത്നവും ചുമന്ന ഒട്ടകങ്ങ
ളോടും കൂടെ യെരൂശലേമിൽ വന്നു;
അവൾ ശലോമോന്റെ അടുക്കൽ വന്ന
ശേഷം തന്റെ മനോരഥം ഒക്കെയും
അവനോടു പ്രസ്താവിച്ചു. അവളുടെ 2
സകലചോദ്യങ്ങൾക്കും ശലോമോൻ സമാ
ധാനം പറഞ്ഞു; സമാധാനം പറവാൻ
കഴിയാതെ ഒന്നും ശലോമോന്നു മറവൊ
രുളായിരുന്നില്ല. ശെബാരാജ്ഞി ശലോ 3
മോന്റെ ജ്ഞാനവും അവൻ പണിത
അരമനയും അവന്റെ മേശയിലെ 4

ഭക്ഷണവും അവന്റെ ഭൃത്യന്മാരുടെ
ഇരിപ്പും അവന്റെ ശുശ്രൂഷകന്മാരുടെ
നിലയും അവരുടെ ഉടുപ്പും അവന്റെ
പാനപാത്രവാഹകന്മാരെയും അവരുടെ
ഉടുപ്പിനെയും യഹോവയുടെ ആലയ
ത്തിലേക്കുള്ള അവന്റെ എഴുന്നെള്ളത്തും
5 കണ്ടിട്ടു അമ്പരന്നുപോയി. അവൾ രാ
ജാവിനോടു പറഞ്ഞതു എന്തെന്നാൽ:
നിന്റെ കാൎയ്യങ്ങളെയും ജ്ഞാനത്തെയും
കുറിച്ചു ഞാൻ എന്റെ ദേശത്തുവെച്ചു
6 കേട്ട വൎത്തമാനം സത്യം തന്നേ; ഞാൻ
വന്നു സ്വന്തകണ്ണുകൊണ്ടു കാണുംവരെ
ആ വൎത്തമാനം വിശ്വസിച്ചില്ല; എന്നാൽ
നിന്റെ ജ്ഞാനമാഹാത്മ്യത്തിന്റെ പാതി
പോലും ഞാൻ അറിഞ്ഞിരുന്നില്ല; ഞാൻ
കേട്ട കേൾവിയെക്കാൾ നീ ശ്രേഷ്ഠനാ
7 കുന്നു. നിന്റെ ഭാൎയ്യമാർ ഭാഗ്യവതികൾ;
നിന്റെ മുമ്പിൽ എല്ലായ്പോഴും നിന്നു
നിന്റെ ജ്ഞാനം കേൾക്കുന്ന ഈ നിന്റെ
8 ഭൃത്യന്മാരും ഭാഗ്യവാന്മാർ. നിന്റെ ദൈ
വമായ യഹോവെക്കു വേണ്ടി രാജാവാ
യിട്ടു തന്റെ സിംഹാസനത്തിൽ നിന്നെ
ഇരുത്തുവാൻ നിന്നിൽ പ്രസാദിച്ചിരിക്കു
ന്ന നിന്റെ ദൈവമായ യഹോവ വാഴ്ത്ത
പ്പെട്ടവൻ; നിന്റെ ദൈവം യിസ്രായേ
ലിനെ എന്നേക്കും നിലനില്ക്കുമാറാക്കേണ്ട
തിന്നു അവരെ സ്നേഹിച്ചതുകൊണ്ടു
നീതിയും ന്യായവും നടത്തുവാൻ നിന്നെ
9 അവൎക്കു രാജാവാക്കിയിരിക്കുന്നു. അവൾ
രാജാവിന്നു നൂറ്റിരുപതു താലന്ത് പൊ
ന്നും അനവധി സുഗന്ധവൎഗ്ഗവും രത്നവും
കൊടുത്തു; ശെബാരാജ്ഞി ശലോമോൻ
രാജാവിന്നു കൊടുത്തതുപോലെയുള്ള സുഗ
10 ന്ധവൎഗ്ഗം പിന്നെ ഉണ്ടായിട്ടില്ല. ഓഫീ
രിൽനിന്നു പൊന്നു കൊണ്ടുവന്ന ഹൂരാ
മിന്റെ ദാസന്മാരും ശലോമോന്റെ ദാസ
ന്മാരും ചന്ദനവും രത്നവും കൊണ്ടുവന്നു.

രാജാവു ചന്ദനമരംകൊണ്ടു യഹോവയുടെ 11
ആലയത്തിന്നും രാജധാനിക്കും അഴികളും
സംഗീതക്കാൎക്കു കിന്നരങ്ങളും വീണകളും
ഉണ്ടാക്കി; ഈ വക പണ്ടു യെഹൂദാദേശ
ത്തു അശേഷം കണ്ടിട്ടില്ല. ശെബാരാ 12
ജ്ഞി രാജാവിന്നു കൊണ്ടുവന്നതിൽ പര
മായി അവൾ ആഗ്രഹിച്ചതും ചോദിച്ചതു
മൊക്കെയും ശലോമോൻരാജാവു അവൾക്കു
കൊടുത്തു; അങ്ങനെ അവൾ തന്റെ
ഭൃത്യന്മാരുമായി സ്വദേശത്തേക്കു മടങ്ങി
പ്പോയി.

സഞ്ചാരവ്യാപാരികളും കച്ചവടക്കാരും 13
കൊണ്ടുവന്നതു കൂടാതെ ശലോമോന്നു
ഓരോ ആണ്ടിൽ വന്നിരുന്ന പൊന്നി
ന്റെ തൂക്കം അറുനൂറ്ററുപത്താറു താലന്ത്
ആയിരുന്നു. അരാബ്യരാജാക്കന്മാരൊ 14
ക്കെയും ദേശാധിപതിമാരും ശലോമോന്നു
പൊന്നും വെള്ളിയും കൊണ്ടുവന്നു. ശലോ 15
മോൻരാജാവു പൊൻപലകകൊണ്ടു ഇരു
നൂറു വൻപരിച ഉണ്ടാക്കി; ഓരോ പരി
ചെക്കു അറുനൂറു ശേക്കൽ പൊൻപ
ലക ചെലവായി. അവൻ പൊൻപലക 16
കൊണ്ടു മുന്നൂറു ചെറുപരിചയും ഉണ്ടാ
ക്കി; ഓരോ ചെറുപരിചെക്കു മുന്നൂറു
ശേക്കെൽ പൊന്നു ചെലവായി. രാജാവു
അവയെ ലെബാനോൻവനഗൃഹത്തിൽ
വെച്ചു. രാജാവു ദന്തംകൊണ്ടു ഒരു 17
വലിയ സിംഹാസനം ഉണ്ടാക്കി തങ്കം
കൊണ്ടു പൊതിഞ്ഞു. സിംഹാസന 18
ത്തോടു ചേൎത്തുറപ്പിച്ചതായി ആറു പത
നവും പൊന്നുകൊണ്ടു ഒരു പാദപീഠവും
ഉണ്ടായിരുന്നു; ഇരിപ്പിടത്തിന്റെ ഇരു
ഭാഗത്തും ഓരോ കൈത്താങ്ങലും കൈ
ത്താങ്ങലിന്നരികെ നില്ക്കുന്ന രണ്ടു സിംഹ
വും ഉണ്ടായിരുന്നു. ആറു പതനത്തിൽ 19
ഇപ്പുറത്തും അപ്പുറത്തുമായി പന്ത്രണ്ടു
സിംഹം നിന്നിരുന്നു. ഒരു രാജ്യത്തും

20 ഇങ്ങനെ ഉണ്ടായിരുന്നില്ല. ശലോമോൻ
രാജാവിന്റെ സകലപാനപാത്രങ്ങളും
പൊന്നുകൊണ്ടും ലെബാനോൻഗൃഹത്തി
ലെ ഉപകരണങ്ങളൊക്കെയും തങ്കംകൊ
ണ്ടും ആയിരുന്നു; വെള്ളിക്കു ശലോമോ
ന്റെ കാലത്തു വിലയില്ലായിരുന്നു.
21 രാജാവിന്റെ കപ്പലുകളെ ഹൂരാമിന്റെ
ദാസന്മാരോടുകൂടെ തൎശീശിലേക്കു അയച്ചി
രുന്നു; മൂവാണ്ടിലൊരിക്കൽ തൎശീശ് കപ്പ
ലുകൾ പൊന്നു, വെള്ളി, ആനക്കൊമ്പു,
കുരങ്ങു, മയിൽ എന്നിവയെ കൊണ്ടുവന്നു.
22 ഇങ്ങനെ ശലോമോൻരാജാവു ഭൂമിയിലെ
സകലരാജാക്കന്മാരിലുംവെച്ചു ധനംകൊ
ണ്ടും ജ്ഞാനംകൊണ്ടും മികെച്ചവനായി
23 രുന്നു. ദൈവം ശലോമോന്റെ ഹൃദയ
ത്തിൽ കൊടുത്ത ജ്ഞാനം കേൾപ്പാൻ ഭൂമി
യിലെ സകലരാജാക്കന്മാരും അവന്റെ
24 മുഖദൎശനം അന്വേഷിച്ചുവന്നു. അവ
രിൽ ഓരോരുത്തനും ആണ്ടുതോറും താന്താ
ന്റെ കാഴ്ചയായിട്ടു വെള്ളിപ്പാത്രം, പൊൻ
പാത്രം, വസ്ത്രം, ആയുധം, സുഗന്ധവൎഗ്ഗം,
കുതിര, കോവർകഴുത എന്നിവയെ കൊണ്ടു
25 വന്നു. ശലോമോന്നു കുതിരകൾക്കും രഥ
ങ്ങൾക്കും നാലായിരം ലായവും പന്തീരാ
യിരം കുതിരച്ചേവകരും ഉണ്ടായിരുന്നു;
അവരെ അവൻ രഥനഗരങ്ങളിലും യെ
രൂശലേമിൽ രാജാവിന്റെ അടുക്കലും പാ
26 ൎപ്പിച്ചിരുന്നു. അവൻ നദിമുതൽ ഫെ
ലിസ്ത്യദേശംവരെയും മിസ്രയീമിന്റെ അതൃ
ത്തിവരെയും ഉള്ള സകലരാജാക്കന്മാരു
27 ടെമേലും വാണു. രാജാവു യെരൂശലേ
മിൽ വെള്ളിയെ പെരുപ്പംകൊണ്ടു കല്ലു
പോലെയും ദേവദാരുവിനെ താഴ്വീതി
യിലെ കാട്ടത്തിമരംപോലെയും ആക്കി.
28 മിസ്രയീമിൽനിന്നും സകലദേശങ്ങളിൽ
നിന്നും ശലോമോന്നു കുതിരകളെ വാങ്ങി
കൊണ്ടുവരും.

ശലോമോന്റെ മറ്റുള്ള വൃത്താന്തങ്ങൾ 29
ആദ്യവസാനം നാഥാൻപ്രവാചകന്റെ
വൃത്താന്തത്തിലും ശീലോന്യനായ അഹീ
യാവിന്റെ പ്രവാചകത്തിലും നെബാ
ത്തിന്റെ മകനായ യൊരോബെയാമി
നെപ്പറ്റിയുള്ള ഇദ്ദോദൎശകന്റെ ദൎശനങ്ങ
ളിലും എഴുതിയിരിക്കുന്നുവല്ലോ. ശലോ 30
മോൻ യെരൂശലേമിൽ എല്ലായിസ്രായേ
ലിന്നും നാല്പതു സംവത്സരം രാജാവായി
രുന്നു. പിന്നെ ശലോമോൻ തന്റെ 31
പിതാക്കന്മാരെപ്പോലെ നിദ്രപ്രാപിച്ചു;
അവനെ തന്റെ അപ്പനായ ദാവീ
ദിന്റെ നഗരത്തിൽ അടക്കം ചെയ്തു;
അവന്റെ മകനായ രെഹബെയാം
അവന്നു പകരം രാജാവായി.

## ൧൦. അദ്ധ്യായം.

രെഹബെയാമിനെ രാജാവാക്കേണ്ടതി
ന്നു യിസ്രായേലെല്ലാം ശെഖേമിൽ വന്നി
രുന്നതുകൊണ്ടു അവനും ശെഖേമിൽ
ചെന്നു. എന്നാൽ ശലോമോൻരാജാ 2
വിന്റെ സന്നിധിയിൽനിന്നു ഓടി
പ്പോയി മിസ്രയീമിൽ പാൎത്തിരുന്ന നെബാ
ത്തിന്റെ മകനായ യൊരോബെയാം
അതു കേട്ടിട്ടു മിസ്രയീമിൽനിന്നു മടങ്ങി
വന്നു. അവർ ആളയച്ചു അവനെ വിളി 3
പ്പിച്ചു; യൊരോബെയാമും എല്ലായിസ്രാ
യേലും വന്നു രെഹബെയാമിനോടു:
നിന്റെ അപ്പൻ ഭാരമുള്ള നുകം ഞങ്ങ 4
ളുടെമേൽ വെച്ചു; ആകയാൽ നിന്റെ
അപ്പന്റെ കഠിനവേലയും അവൻ ഞങ്ങ
ളുടെമേൽ വെച്ചിരിക്കുന്ന ഭാരമുള്ള നുക
വും നീ ഭാരം കുറെച്ചുതരേണം; എന്നാൽ
ഞങ്ങൾ നിന്നെ സേവിക്കാം എന്നു
പറഞ്ഞു. അവൻ അവരോടു: മൂന്നു ദിവ 5
സം കഴിഞ്ഞിട്ടു വീണ്ടും എന്റെ അടുക്കൽ
വരുവിൻ എന്നു പറഞ്ഞു. അങ്ങനെ

6 ജനം പോയി. രെഹബെയാംരാജാവു
തന്റെ അപ്പനായ ശലോമോൻ ജീവ
നോടിരിക്കുമ്പോൾ അവന്റെ സന്നിധി
യിൽ നിന്നിരുന്ന വൃദ്ധന്മാരോടു ആലോ
ചിച്ചു: ഈ ജനത്തോടു ഉത്തരം പറയേ
ണ്ടതിന്നു നിങ്ങൾ എന്താലോചന പറ
7 യുന്നു എന്നു ചോദിച്ചു. അതിന്നു അവർ
അവനോടു: നീ ജനത്തോടു ദയ കാണിച്ചു
അവരെ പ്രസാദിപ്പിച്ചു അവരോടു നല്ല
വാക്കു പറഞ്ഞാൽ അവർ എന്നും നിനക്കു
ദാസന്മാരായിരിക്കും എന്നു പറഞ്ഞു.
8 എന്നാൽ വൃദ്ധന്മാർ തന്നോടു പറഞ്ഞ
ആലോചന അവൻ ത്യജിച്ചു, തന്നോടു
കൂടെ വളൎന്നവരായി തന്റെ മുമ്പിൽ
നില്ക്കുന്ന യൌവനക്കാരോടു ആലോചിച്ചു:
9 നിന്റെ അപ്പൻ ഞങ്ങളുടെമേൽ വെച്ചി
രിക്കുന്ന നുകം ഭാരം കുറെച്ചുതരേണം
എന്നിങ്ങനെ എന്നോടു സംസാരിച്ചിട്ടുള്ള
ഈ ജനത്തോടു നാം ഉത്തരം പറയേണ്ട
തിന്നു നിങ്ങൾ എന്താലോചന പറയുന്നു
10 എന്നു അവരോടു ചോദിച്ചു. അവനോടു
കൂടെ വളൎന്നിരുന്ന യൌവനക്കാർ അവ
നോടു: നിന്റെ അപ്പൻ ഭാരമുള്ള നുകം
ഞങ്ങളുടെമേൽ വെച്ചു; നീ അതു ഭാരം
കുറെച്ചുതരേണം എന്നു നിന്നോടു പറഞ്ഞ
ജനത്തോടു: എന്റെ ചെറുവിരൽ എന്റെ
അപ്പന്റെ അരയെക്കാൾ വണ്ണമുള്ളതാ
11 യിരിക്കും. എന്റെ അപ്പൻ നിങ്ങളു
ടെമേൽ ഭാരമുള്ള നുകം വെച്ചിരിക്കെ
ഞാൻ നിങ്ങളുടെ നുകത്തിന്നു ഭാരം കൂട്ടും;
എന്റെ അപ്പൻ നിങ്ങളെ ചമ്മട്ടികൊണ്ടു
ദണ്ഡിപ്പിച്ചു; ഞാനോ നിങ്ങളെ തേളി
നെക്കൊണ്ടു ദണ്ഡിപ്പിക്കും എന്നിങ്ങനെ
നീ ഉത്തരം പറയേണം എന്നു പറഞ്ഞു.
12 മൂന്നാം ദിവസം വീണ്ടും എന്റെ അടു
ക്കൽ വരുവിൻ എന്നു രാജാവു പറഞ്ഞതു
പോലെ യൊരോബെയാമും സകലജന
വും മൂന്നാം ദിവസം രെഹബെയാമിന്റെ
അടുക്കൽ വന്നു. എന്നാൽ രാജാവു അവ 13
രോടു കഠിനമായിട്ടു ഉത്തരം പറഞ്ഞു; രെഹ
ബെയാംരാജാവു വൃദ്ധന്മാരുടെ ആലോ
ചന ത്യജിച്ചു യൌവനക്കാരുടെ ആലോ 14
ചനപ്രകാരം അവരോടു: എന്റെ അപ്പൻ
ഭാരമുള്ള നുകം നിങ്ങളുടെമേൽ വെച്ചു;
ഞാനോ അതിന്നു ഭാരം കൂട്ടും; എന്റെ
അപ്പൻ നിങ്ങളെ ചമ്മട്ടികൊണ്ടു ദണ്ഡി
പ്പിച്ചു; ഞാനോ തേളിനെക്കൊണ്ടു നിങ്ങ
ളെ ദണ്ഡിപ്പിക്കും എന്നു ഉത്തരം പറഞ്ഞു.
ഇങ്ങനെ രാജാവു ജനത്തിന്റെ അപേക്ഷ 15
കേട്ടില്ല; യഹോവ ശീലോന്യനായ അഹീ
യാമുഖാന്തരം നെബാത്തിന്റെ മകനായ
യൊരോബെയാമിനോടു അരുളിച്ചെയ്ത വ
ചനം നിവൃത്തിയാകേണ്ടതിന്നു ഈ കാൎയ്യം
ദൈവഹിതത്താൽ സംഭവിച്ചു. രാജാവു 16
തങ്ങളുടെ അപേക്ഷ കേൾക്കയില്ല എന്നു
എല്ലായിസ്രായേലും കണ്ടപ്പോൾ ജനം
രാജാവിനോടു: ദാവീദിങ്കൽ ഞങ്ങൾക്കു
എന്തോഹരിയുള്ളു? യിശ്ശായിയുടെ പുത്ര
ങ്കൽ ഞങ്ങൾക്കു അവകാശം ഇല്ലല്ലോ;
യിസ്രായേലേ, ഓരോരുത്തൻ താന്താന്റെ
കൂടാരത്തിലേക്കു പൊയ്ക്കൊൾവിൻ; ദാവീ
ദേ, നിന്റെ ഗൃഹം നോക്കിക്കൊൾക
എന്നു ഉത്തരം പറഞ്ഞു യിസ്രായേലൊക്കെ
യും തങ്ങളുടെ കൂടാരങ്ങളിലേക്കു പോയി.
യെഹൂദാനഗരങ്ങളിൽ പാൎത്തിരുന്ന യി 17
സ്രായേല്യൎക്കോ രെഹബെയാം രാജാവാ
യിരുന്നു. പിന്നെ രെഹബെയാംരാജാവു 18
ഊഴിയവേലെക്കു മേൽവിചാരകനായ
ഹദോരാമിനെ അയച്ചു; എന്നാൽ യിസ്രാ
യേല്യർ അവനെ കല്ലെറിഞ്ഞു കൊന്നുകള
ഞ്ഞു; രെഹബെയാംരാജാവു വേഗത്തിൽ
രഥം കയറി യെരൂശലേമിലേക്കു ഓടിപ്പോ
യി. ഇങ്ങനെ യിസ്രായേൽ ഇന്നുവരെ 19
ദാവീദ് ഗൃഹത്തോടു മത്സരിച്ചുനില്ക്കുന്നു.

## ൧൧. അദ്ധ്യായം.

രെഹബെയാം യെരുശലേമിൽ വന്നശേ
ഷം യിസ്രായേലിനോടു യുദ്ധംചെയ്തു
രാജത്വം രെഹബെയാമിന്നു വീണ്ടുകൊ
ള്ളേണ്ടതിന്നു യെഹൂദയുടെയും ബെന്യാ
മീന്റെയും ഗൃഹത്തിൽനിന്നു ശ്രേഷ്ഠ
യോദ്ധാക്കളായ ലക്ഷത്തെണ്പതിനായിരം
2 പേരെ ശേഖരിച്ചു. എന്നാൽ ദൈവപു
രുഷനായ ശെമയ്യാവിന്നു യഹോവയുടെ
3 അരുളപ്പാടുണ്ടായതെന്തെന്നാൽ: ശലോ
മോന്റെ മകനായി യെഹൂദാരാജാവായ
രെഹബെയാമിനോടും യെഹൂദയിലും ബെ
ന്യാമീനിലും ഉള്ള എല്ലായിസ്രായേലി
4 നോടും പറക: നിങ്ങൾ പുറപ്പെടരുതു;
നിങ്ങളുടെ സഹോദരന്മാരോടു യുദ്ധം
ചെയ്യരുതു; ഓരോരുത്തൻ താന്താന്റെ
വീട്ടിലേക്കു മടങ്ങിപ്പോകുവിൻ; ഈ കാൎയ്യം
എന്റെ ഹിതത്താൽ സംഭവിച്ചിരിക്കുന്നു
എന്നിപ്രകാരം യഹോവ അരുളിച്ചെ
യ്യുന്നു. അവർ യഹോവയുടെ അരുള
പ്പാടു അനുസരിക്കയും യൊരോബെയാ
മിന്റെ നേരെ ചെല്ലാതെ മടങ്ങി
5 പ്പോകയും ചെയ്തു. രെഹബെയാം യെരു
ശലേമിൽ പാൎത്തു യെഹൂദയിൽ ഉറപ്പി
6 ന്നായി പട്ടണങ്ങളെ പണിതു. അവൻ
യെഹൂദയിലും ബെന്യാമീനിലും ഉള്ള
ബേത്ത്ലെഹെം, ഏതാം, തെക്കോവ,
7 ബേത്ത്-സൂർ, സോഖോ, അദുല്ലാം,
8, 9 ഗത്ത്, മാരേശാ, സീഫ്, അദോര
10 യീം, ലാഖീശ്, അസേക്കാ, സോരാ,
അയ്യാലോൻ, ഹെബ്രോൻ എന്നിവയെ
ഉറപ്പുള്ള പട്ടണങ്ങളായി പണിതു.
11 അവൻ കോട്ടകളെയും ഉറപ്പിച്ചു, അവ
യിൽ പടനായകന്മാരെ ആക്കി, ഭക്ഷണ
സാധനങ്ങളും എണ്ണയും വീഞ്ഞും ശേഖ
12 രിച്ചുവെച്ചു. അവൻ ഓരോ പട്ടണ
ത്തിലും വൻപരിചകളും കുന്തങ്ങളും വെച്ചു
അവയെ നല്ലവണ്ണം ഉറപ്പിച്ചു; യെഹൂ
ദയും ബെന്യാമീനും അവന്റെ പക്ഷത്തു
ഉണ്ടായിരുന്നു. എല്ലായിസ്രായേലിലും 13
ഉള്ള പുരോഹിതന്മാരും ലേവ്യരും സകല
ദിക്കുകളിൽനിന്നും അവന്റെ അടുക്കൽ
വന്നുചേൎന്നു. യൊരോബെയാമും പുത്ര 14
ന്മാരും ലേവ്യരെ യഹോവയുടെ പൌരോ
ഹിത്യത്തിൽനിന്നു നീക്കിക്കളഞ്ഞു, താൻ
ഉണ്ടാക്കിയ പൂജാഗിരികൾക്കും മേഷവി
ഗ്രഹങ്ങൾക്കും കാളക്കുട്ടികൾക്കും വേറെ
പുരോഹിതന്മാരെ നിയമിച്ചതുകൊണ്ടു,
ലേവ്യർ തങ്ങളുടെ പുല്പുറങ്ങളും അവകാ 15
ശങ്ങളും വിട്ടൊഴിഞ്ഞു യെഹൂദയിലേക്കും
യെരുശലേമിലേക്കും വന്നു. അവരുടെ 16
പിന്നാലെ യിസ്രായേലിന്റെ സകലഗോ
ത്രങ്ങളിൽനിന്നും യിസ്രായേലിന്റെ ദൈ
വമായ യഹോവയെ അന്വേഷിക്കേണ്ട
തിന്നു മനസ്സുവെച്ചവരും തങ്ങളുടെ പിതാ
ക്കന്മാരുടെ ദൈവമായ യഹോവെക്കു
യാഗംകഴിപ്പാൻ യെരുശലേമിൽ വന്നു.
ഇങ്ങനെ അവർ മൂന്നു സംവത്സരം ദാവീ 17
ദിന്റെയും ശലോമോന്റെയും വഴിയിൽ
നടന്നു മൂന്നു സംവത്സരത്തോളം യെഹൂ
ദാരാജ്യത്തിന്നു ഉറപ്പുവരുത്തുകയും ശലോ
മോന്റെ മകനായ രെഹബെയാമിനെ
ബലപ്പെടുത്തുകയും ചെയ്തു. രെഹബെ 18
യാം ദാവീദിന്റെ മകനായ യെരീമോ
ത്തിന്റെ മകളായ മഹലാത്തിനെയും
യിശ്ശായിയുടെ മകനായ എലീയാബി
ന്റെ മകളായ അബീഹയീലിനെയും
വിവാഹം കഴിച്ചു. അവൾ അവന്നു 19
യെയൂശ്, ശെമൎയ്യാവു, സാഹം എന്നീ പുത്ര
ന്മാരെ പ്രസവിച്ചു. അവളുടെശേഷം 20
അവൻ അബ്ശാലോമിന്റെ മകളായ
മയഖയെ വിവാഹംകഴിച്ചു; അവൾ
അവന്നു അബീയാവു, അത്ഥായി, സീസാ,

ശെലോമീത്ത് എന്നിവരെ പ്രസവിച്ചു.
21 രെഹബെയാം തന്റെ സകലഭാൎയ്യമാ
രിലും വെപ്പാട്ടികളിലുംവെച്ചു അബ്ശാലോ
മിന്റെ മകളായ മയഖയെ അധികം
സ്നേഹിച്ചു; അവൻ പതിനെട്ടു ഭാൎയ്യമാ
രെയും അറുപതു വെപ്പാട്ടികളെയും പരി
ഗ്രഹിച്ചിരുന്നു; ഇരുപത്തെട്ടു പുത്രന്മാരെ
യും അറുപതു പുത്രിമാരെയും ജനിപ്പിച്ചു.
22 രെഹബെയാം മയഖയുടെ മകനായ
അബീയാവെ രാജാവാക്കുവാൻ ഭാവിച്ചതു
കൊണ്ടു അവനെ അവന്റെ സഹോദര
ന്മാരിൽ തലവനും പ്രധാനിയുമായി നിയ
23 മിച്ചു. അവൻ ബുദ്ധിയോടെ പ്രവൎത്തിച്ചു,
യെഹൂദയുടെയും ബെന്യാമീന്റെയും ദേശ
ങ്ങളിലൊക്കെയും ഉറപ്പുള്ള പട്ടണങ്ങളി
ലേക്കെല്ലാം തന്റെ പുത്രന്മാരെ ഒക്കെയും
പിരിച്ചയച്ചു, അവൎക്കു ധാരാളം ഭക്ഷണ
സാധനങ്ങൾ കൊടുക്കയും അവൎക്കു വേണ്ടി
അനവധി ഭാൎയ്യമാരെ അന്വേഷിക്കയും
ചെയ്തു.

## ൧൨. അദ്ധ്യായം.

എന്നാൽ രെഹബെയാമിന്റെ രാജത്വം
ഉറെച്ചു അവൻ ബലം പ്രാപിച്ചശേഷം
അവനും അവനോടുകൂടെ എല്ലായിസ്രാ
യേലും യഹോവയുടെ ന്യായപ്രമാണം
2 ഉപേക്ഷിച്ചു. അവർ യഹോവയോടു
ദ്രോഹംചെയ്തുകൊണ്ടു രെഹബെയാംരാജാ
വിന്റെ അഞ്ചാം ആണ്ടിൽ മിസ്രയീം
3 രാജാവായ ശീശക് ആയിരത്തിരുനൂറു
രഥങ്ങളോടും അറുപതിനായിരം കുതിര
ച്ചേവകരോടുംകൂടെ യെരൂശലേമിന്റെ
നേരെ വന്നു; അവനോടുകൂടെ മിസ്രയീ
മിൽനിന്നു വന്നിരുന്ന ലൂബ്യർ, സൂക്യർ,
കൂശ്യർ എന്നിങ്ങനെയുള്ള പടജ്ജനം
4 അസംഖ്യമായിരുന്നു. അവൻ യെഹൂ
ദയോടു ചേൎന്ന ഉറപ്പുള്ളപട്ടണങ്ങളെ
പിടിച്ചു, യെരൂശലേംവരെയും വന്നു.
അപ്പോൾ ശെമയ്യാപ്രവാചകൻ രെഹ 5
ബെയാമിന്റെയും ശീശക്നിമിത്തം യെ
രൂശലേമിൽ കൂടിയിരുന്ന യെഹൂദാപ്രഭു
ക്കന്മാരുടെയും അടുക്കൽ വന്നു അവ
രോടു: യഹോവ ഇപ്രകാരം അരുളി
ച്ചെയ്യുന്നു: നിങ്ങൾ എന്നെ ഉപേക്ഷിച്ച
തുകൊണ്ടു ഞാനും നിങ്ങളെ ശീശക്കിന്റെ
കയ്യിൽ ഏല്പിച്ചിരിക്കുന്നു എന്നു പറഞ്ഞു.
അതിന്നു യിസ്രായേൽപ്രഭുക്കന്മാരും രാജാ 6
വും തങ്ങളെത്തന്നേ താഴ്ത്തി: യഹോവ
നീതിമാൻ ആകുന്നു എന്നു പറഞ്ഞു.
അവർ തങ്ങളെത്തന്നേ താഴ്ത്തി എന്നു 7
യഹോവ കണ്ടപ്പോൾ യഹോവയുടെ
അരുളപ്പാടു ശെമയ്യാവിന്നു ഉണ്ടായതു
എന്തെന്നാൽ: അവർ തങ്ങളെത്തന്നേ
താഴ്ത്തിയിരിക്കയാൽ ഞാൻ അവരെ നശി
പ്പിക്കാതെ അവൎക്കു ഒരുവിധം രക്ഷ
നല്കും; എന്റെ കോപം ശീശക്മുഖാന്ത
രം യെരൂശലേമിന്മേൽ ചൊരികയുമില്ല.
എങ്കിലും അവർ എന്റെ സേവയും അന്യ 8
ദേശങ്ങളിലെ രാജത്വത്തിന്റെ സേവയും
തിരിച്ചറിയേണ്ടതിന്നു അവർ അവന്നു
അധീനന്മാരായ്തീരും. ഇങ്ങനെ മിസ്ര 9
യീംരാജാവായ ശീശക് യെരൂശലേമിന്റെ
നേരെ വന്നു യഹോവയുടെ ആലയ
ത്തിലെ ഭണ്ഡാരവും രാജധാനിയിലെ
ഭണ്ഡാരവും അപഹരിച്ചു ആസകലം
എടുത്തു കൊണ്ടുപോയി; ശലോമോൻ
ഉണ്ടാക്കിയ പൊൻപരിചകളും അവൻ
എടുത്തു കൊണ്ടുപോയി. അവെക്കു പക 10
രം രെഹബെയാംരാജാവു താമ്രംകൊണ്ടു
പരിചകൾ ഉണ്ടാക്കി രാജധാനിയുടെ
വാതിൽ കാക്കുന്ന അകമ്പടിനായകന്മാരു
ടെ കയ്യിൽ ഏല്പിച്ചു. രാജാവു യഹോവ 11
യുടെ ആലയത്തിലേക്കു ചെല്ലുമ്പോൾ
അകമ്പടികൾ അവയെ കൊണ്ടുവന്നു

പിടിക്കയും പിന്നെ അകമ്പടികളുടെ
അറയിൽ കൊണ്ടുപോയി വെക്കുകയും
12 ചെയ്യും. അവൻ തന്നെത്താൻ താഴ്ത്തിയ
പ്പോൾ യഹോവയുടെ കോപം അവനെ
മുഴുവനായി നശിപ്പിക്കാതെ വിട്ടുമാറി;
യെഹൂദയിൽ ഏതാനും നന്മ ഉണ്ടായി
13 രുന്നു. ഇങ്ങനെ രെഹബെയാംരാജാവു
യെരൂശലേമിൽ തന്നെത്താൻ ബലപ്പെ
ടുത്തി വാണു. വാഴ്ച തുടങ്ങിയപ്പോൾ
രെഹബെയാമിന്നു നാല്പത്തൊന്നു വയ
സ്സായിരുന്നു; യഹോവ തന്റെ നാമം
സ്ഥാപിക്കേണ്ടതിന്നു യിസ്രായേലിന്റെ
സകലഗോത്രങ്ങളിൽനിന്നും തിരഞ്ഞെ
ടുത്ത നഗരമായ യെരൂശലേമിൽ അവൻ
പതിനേഴു സംവത്സരം വാണു. അവ
ന്റെ അമ്മെക്കു നയമാ എന്നു പേർ.
അവൾ അമ്മോന്യസ്ത്രീ ആയിരുന്നു.
14 യഹോവയെ അന്വേഷിക്കേണ്ടതിന്നു
മനസ്സു വെക്കാഞ്ഞതിനാൽ അവൻ ദോഷം
15 ചെയ്തു. രെഹബെയാമിന്റെ വൃത്താന്ത
ങ്ങൾ ആദ്യവസാനം ശെമയ്യാപ്രവാചക
ന്റെയും ഇദ്ദോദർശകന്റെയും വൃത്താന്ത
ങ്ങളിൽ വംശാവലിയായി എഴുതിയിരിക്കു
ന്നുവല്ലോ; രെഹബെയാമിന്നും യൊരോ
ബെയാമിന്നും തമ്മിൽ എല്ലാകാലത്തും
16 യുദ്ധം ഉണ്ടായിരുന്നു. രെഹബെയാം
തന്റെ പിതാക്കന്മാരെപ്പോലെ നിദ്ര
പ്രാപിച്ചു; ദാവീദിന്റെ നഗരത്തിൽ
അവനെ അടക്കംചെയ്തു; അവന്റെ മക
നായ അബീയാവു അവന്നു പകരം രാജാ
വായി.

## ൧൩. അദ്ധ്യായം.

യൊരോബെയാംരാജാവിന്റെ പതി
നെട്ടാം ആണ്ടിൽ അബീയാവു യെഹൂദ
2 യിൽ രാജാവായി. അവൻ മൂന്നു സംവ
ത്സരം യെരൂശലേമിൽ വാണു. അവന്റെ
അമ്മെക്കു മീഖായാ എന്നു പേർ; അവൾ
ഗിബെയക്കാരനായ ഊരീയേലിന്റെ
മകൾ. അബീയാവിന്നും യൊരോബെ
യാമിന്നും തമ്മിൽ യുദ്ധം ഉണ്ടായി. അബീ 3
യാവു നാലു ലക്ഷം ശ്രേഷ്ഠയുദ്ധവീരന്മാരു
ള്ളോരു സൈന്യത്തെ അണിനിരത്തി;
യൊരോബെയാം അവന്റെ നേരെ എട്ടു
ലക്ഷം ശ്രേഷ്ഠയുദ്ധവീരന്മാരെ അണിനി
രത്തി. എന്നാൽ അബീയാവു എഫ്രയീം 4
മലനാട്ടിലെ സെമാരയീംമലമുകളിൽ നി
ന്നുകൊണ്ടു പറഞ്ഞതു: യൊരോബെയാമും
എല്ലായിസ്രായേലും ആയുള്ളോരേ, എന്റെ
വാക്കു കേൾപ്പിൻ. യിസ്രായേലിന്റെ 5
ദൈവമായ യഹോവ യിസ്രായേലിലെ
രാജത്വം ഒരു ലവണനിയമത്താൽ ദാവീ
ദിന്നു, അവന്നും അവന്റെ പുത്രന്മാൎക്കും
തന്നേ, സദാകാലത്തേക്കു നല്കിയിരിക്കുന്നു
എന്നു നിങ്ങൾ അറിയേണ്ടതല്ലയോ?
എന്നാൽ ദാവീദിന്റെ മകനായ ശലോ 6
മോന്റെ ദാസനും നെബാത്തിന്റെ മക
നുമായ യൊരോബെയാം എഴുന്നേററു
തന്റെ യജമാനനോടു മത്സരിച്ചു. നീച 7
ന്മാരായ നിസ്സാരന്മാർ അവന്റെ അടു
ക്കൽ വന്നുകൂടി, ശലോമോന്റെ മകനായ
രെഹബെയാമിനോടു ധാൎഷ്ട്യം കാണിച്ചു;
രെഹബെയാമോ യൌവനക്കാരനും മനോ
ബലമില്ലാത്തവനുമായിരുന്നതിനാൽ അവ
രോടു എതിൎത്തുനില്പാൻ അവന്നു കഴി
ഞ്ഞില്ല. നിങ്ങൾ ഇപ്പോൾ ദാവീദിന്റെ 8
പുത്രന്മാരുടെ കൈവശമുള്ള യഹോവ
യുടെ രാജത്വത്തോടെ എതിൎത്തുനില്പാൻ
വിചാരിക്കുന്നു; നിങ്ങൾ വലിയോരു സമൂ
ഹം തന്നേ; യൊരോബെയാം നിങ്ങൾക്കു
ദൈവമായിട്ടു ഉണ്ടാക്കിയ പൊൻകാളക്കു
ട്ടികളും നിങ്ങളോടുകൂടെ ഉണ്ടല്ലോ.
നിങ്ങൾ അഹരോന്റെ പുത്രന്മാരായ 9
യഹോവയുടെ പുരോഹിതന്മാരെയും ലേ

വ്യരെയും തള്ളിക്കളഞ്ഞു അന്യദേശങ്ങളി
ലെ ജാതികളുടെ മൎയ്യാദപ്രകാരം നിങ്ങൾക്കു
പുരോഹിതന്മാരെ ആക്കീട്ടില്ലയോ? ഒരു
കാളക്കുട്ടിയോടും ഏഴു ആട്ടുകൊററന്മാരോ
ടുംകൂടെ കരപൂരണത്തിന്നു വന്ന ഏവനും
ദൈവമല്ലാത്തവെക്കു പുരോഹിതനായ്തീ
10 രുന്നു. ഞങ്ങളുടെ ദൈവമോ യഹോവ
യാകുന്നു; അവനെ ഞങ്ങൾ ഉപേക്ഷിച്ചി
ട്ടില്ല: യെഹോവെക്കു ശുശ്രൂഷചെയ്യുന്ന
പുരോഹിതന്മാരായിട്ടു അഹരോന്റെ
പുത്രന്മാർ ഞങ്ങൾക്കുണ്ടു; ലേവ്യരും തങ്ങ
11 ളുടെ വേല നോക്കിവരുന്നു. അവർ
ദിനംപ്രതി രാവിലെയും വൈകുന്നേരവും
യഹോവെക്കു ഹോമയാഗങ്ങളും പരിമള
ധൂപവും അൎപ്പിക്കുന്നു; കാഴ്ചയപ്പം വിശു
ദ്ധമേശമേൽ അടുക്കുന്നു; പൊൻനിലവി
ളക്കും അതിന്റെ ദീപങ്ങളും വൈകുന്നേ
രംതോറും കത്തിക്കുന്നു; ഇങ്ങനെ ഞങ്ങൾ
ഞങ്ങളുടെ ദൈവമായ യഹോവയുടെ
ആജ്ഞ പ്രമാണിക്കുന്നു; നിങ്ങളോ അവ
12 നെ ഉപേക്ഷിച്ചിരിക്കുന്നു. ഇതാ, ഞങ്ങ
ളോടുകൂടെ ഞങ്ങളുടെ തലവനായി ദൈ
വവും നിങ്ങളുടെ നേരെ ധ്വനിപ്പിക്കേ
ണ്ടതിന്നു മഹാധ്വനികാഹളങ്ങളോടുകൂടെ
അവന്റെ പുരോഹിതന്മാരും ഉണ്ടു; യിസ്രാ
യേല്യരേ, നിങ്ങളുടെ പിതാക്കന്മാരുടെ
ദൈവമായ യഹോവയോടു നിങ്ങൾ
യുദ്ധം ചെയ്യരുതു; നിങ്ങൾ കൃതാൎത്ഥരാക
13 യില്ല. എന്നാൽ യൊരോബെയാം അവ
രുടെ പുറകിൽ വളഞ്ഞുചെല്ലുവാൻ പതി
യിരിപ്പുകാരെ അയച്ചു; അങ്ങനെ അവർ
യെഹൂദ്യരുടെ മുമ്പിലും പതിയിരിപ്പുകാർ
14 പുറകിലും ആയി. യെഹൂദ്യർ തിരിഞ്ഞു
നോക്കിയപ്പോൾ പട മുമ്പിലും പുറ
കിലും കണ്ടു, യഹോവയോടു നിലവി
ളിച്ചു പുരോഹിതന്മാർ കാഹളം ഊതി,
15 യെഹൂദാപുരുഷന്മാർ ആൎത്തുവിളിച്ചു.
യെഹൂദാപുരുഷന്മാർ ആൎത്തുവിളിച്ച
പ്പോൾ ദൈവം യൊരോബെയാമിനെ
യും എല്ലായിസ്രായേലിനെയും അബീയാ
വിന്നും യെഹൂദ്യരോടും തോല്ക്കുമാറാക്കി.
യിസ്രായേല്യർ യെഹൂദ്യരുടെ മുമ്പിൽ 16
നിന്നു ഓടി, ദൈവം അവരെ അവരുടെ
കയ്യിൽ ഏല്പിച്ചു; അബീയാവും അവന്റെ 17
ജനവും അവരെ കഠിനമായി തോല്പിച്ചു;
യിസ്രായേലിൽ അഞ്ചുലക്ഷം ശ്രേഷ്ഠയോ
ദ്ധാക്കൾ ഹതന്മാരായി വീണു. ഇങ്ങനെ 18
യിസ്രായേല്യൎക്കു ആ കാലത്തു താഴ്ച വന്നു;
യെഹൂദ്യരോ തങ്ങളുടെ പിതാക്കന്മാരുടെ
ദൈവമായ യഹോവയിൽ ആശ്രയിച്ചതു
കൊണ്ടു ജയംപ്രാപിച്ചു. അബീയാവു 19
യൊരോബെയാമിനെ പിന്തുടൎന്നുചെന്നു
അവന്റെ പട്ടണങ്ങളെ പിടിച്ചു; ബേ
ഥേലും അതിനോടു ചേൎന്ന ഗ്രാമങ്ങളും
യെശാനയും അതിനോടു ചേൎന്ന ഗ്രാമങ്ങ
ളും എഫ്രോനും അതിനോടു ചേൎന്ന ഗ്രാമ
ങ്ങളും തന്നേ. യൊരോബെയാം അബീ 20
യാവിന്റെ കാലത്തു ബലം പ്രാപിച്ചില്ല;
യഹോവ അവനെ ബാധിച്ചു, അവൻ മരി
ച്ചുപോയി. എന്നാൽ അബീയാവു ബല 21
വാനായ്തീൎന്നു; അവൻ പതിന്നാലു ഭാൎയ്യ
മാരെ വിവാഹം കഴിച്ചു ഇരുപത്തിരണ്ടു
പുത്രന്മാരെയും പതിനാറു പുത്രിമാരെയും
ജനിപ്പിച്ചു. അബീയാവിന്റെ മററുള്ള 22
വൃത്താന്തങ്ങളും അവന്റെ നടപ്പും വാക്കു
കളും ഇദ്ദോപ്രവാചകന്റെ ചരിത്രപുസ്ത
കത്തിൽ എഴുതിയിരിക്കുന്നു.

## ൧൪. അദ്ധ്യായം.

അബീയാവു തന്റെ പിതാക്ക ൧൩൨, 23
ന്മാരെപ്പോലെ നിദ്രപ്രാപിച്ചു; ദാവീ
ദിന്റെ നഗരത്തിൽ അവനെ അടക്കം
ചെയ്തു; അവന്റെ മകനായ ആസാ
അവന്നു പകരം രാജാവായി. അവ

യാവിൻെറ മക്കൾ, തോബീയാവിൻെറ
മക്കൾ, നെക്കോദയുടെ മക്കൾ ആകെ
61 അറുനൂററമ്പത്തിരണ്ടു. പുരോഹിതന്മാ
രുടെ മക്കളിൽ ഹബയ്യാവിൻെറ മക്കൾ,
ഹക്കോസിൻെറ മക്കൾ ഗിലെയാദ്യനായ
ബസില്ലായിയുടെ പുത്രിമാരിൽ ഒരുത്തി
യെ വിവാഹംകഴിച്ചു അവരുടെ പേരി
നാൽ വിളിക്കപ്പെട്ട ബസില്ലായിയുടെ
62 മക്കൾ. ഇവർ തങ്ങളുടെ വംശാവലിരേഖ
അന്വേഷിച്ചു; അതു കണ്ടുകിട്ടിയില്ലതാ
നും; അതുകൊണ്ടു അവരെ അശുദ്ധരെന്നു
എണ്ണി പൌരോഹിത്യത്തിൽനിന്നു നീക്കി
63 കളഞ്ഞു. ഊരീമും തുമ്മീമും ഉള്ള പുരോ
ഹിതൻ എഴുന്നേല്ക്കുംവരെ അതിപരിശു
ദ്ധമായതു തിന്നരുതു എന്നു ദേശാധി
64 പതി അവരോടു കല്പിച്ചു. സഭ ആകെ
നാല്പത്തീരായിരത്തി മുന്നൂററുപതുപേർ
65 ആയിരുന്നു. അവരുടെ ദാസീദാസന്മാ
രായ ഏഴായിരത്തി മുന്നൂററി മുപ്പത്തേഴ
പേരെ കൂടാതെ തന്നേ; അവൎക്കു ഇരു
നൂറു സംഗീതക്കാരും സംഗീതക്കാരത്തി
66 കളും ഉണ്ടായിരുന്നു. എഴുനൂററി മുപ്പ
ത്താറു കുതിരയും ഇരുനൂററി നാല്പ
67 ത്തഞ്ചു കോവർകഴുതയും നാനൂററി മുപ്പ
ത്തഞ്ചു ഒട്ടകവും ആറായിരത്തെഴുനൂററി
രുപതു കഴുതയും അവൎക്കുണ്ടായിരുന്നു.
68 എന്നാൽ ചില പിതൃഭവനത്തലവന്മാർ
യെരൂശലേമിലെ യഹോവയുടെ ആലയ
ത്തിങ്കൽ എത്തിയപ്പോൾ അവർ ദൈവാ
ലയം അതിൻെറ സ്ഥാനത്തു പണിയേ
ണ്ടതിന്നു ഔദാൎയ്യദാനങ്ങൾ കൊടുത്തു.
69 അവർ തങ്ങളുടെ പ്രാപ്തിക്കു തക്കവണ്ണം
പണിക്കുള്ള ഭണ്ഡാരത്തിലേക്കു അറുപ
ത്തോരായിരം തങ്കക്കാശും അയ്യായിരം
മാനെ വെള്ളിയും നൂറു പുരോഹിതവ
70 സ്ത്രവും കൊടുത്തു. പുരോഹിതന്മാരും
ലേവ്യരും ജനത്തിൽ ചിലരും സംഗീത
ക്കാരും വാതിൽകാവല്ക്കാരും ദൈവാലയ
ദാസന്മാരും താന്താങ്ങളുടെ പട്ടണങ്ങളിൽ
പാൎത്തു. എല്ലായിസ്രായേല്യരും താന്താങ്ങ
ളുടെ പട്ടണങ്ങളിൽ പാൎത്തു.

## ൩. അദ്ധ്യായം.

**അ**ങ്ങനെ യിസ്രായേൽമക്കൾ പട്ടണങ്ങ
ളിൽ പാൎത്തിരിക്കുമ്പോൾ ഏഴാം മാസ
ത്തിൽ ജനം ഒരുമനപ്പെട്ടു യെരൂശലേ
മിൽ വന്നുകൂടി. യോസാദാക്കിൻെറ മക 2
നായ യേശുവയും അവൻെറ സഹോദര
ന്മാരായ പുരോഹിതന്മാരും ശെയല്തീയേ
ലിൻെറ മകനായ സെരുബ്ബാബേലും അവ
ൻെറ സഹോദരന്മാരും എഴുന്നേററു
ദൈവപുരുഷനായ മോശെയുടെ ന്യായ
പ്രമാണത്തിൽ എഴുതിയിരിക്കുന്നതുപോ
ലെ ഹോമയാഗങ്ങൾ അൎപ്പിക്കേണ്ടതിന്നു
യിസ്രായേലിൻെറ ദൈവത്തിൻെറ യാഗ
പീഠം പണിതു. അവർ ദേശത്തെ നിവാ 3
സികളെ പേടിച്ചിട്ടു യാഗപീഠത്തെ അതി
ൻെറ പണ്ടത്തെ നിലയിൽ പണിതു;
അതിന്മേൽ യഹോവെക്കു ഹോമയാഗങ്ങ
ളെ, കാലത്തും വൈകുന്നേരത്തുമുള്ള ഹോ
മയാഗങ്ങളെത്തന്നേ അൎപ്പിച്ചു. എഴുതി 4
യിരിക്കുന്നതുപോലെ അവർ കൂടാരപ്പെ
രുനാൾ ആചരിച്ചു; ഓരോ ദിവസത്തേ
ക്കുള്ള നിയമപ്രകാരം അതതു ദിവസത്തി
ൻെറ ആവശ്യംപോലെ അവർ ഹോമ
യാഗം കഴിച്ചു. അതിൻെറശേഷം അ 5
വർ നിരന്തരഹോമയാഗങ്ങളും അമാവാ
സ്യകൾക്കും യഹോവെക്കു വിശുദ്ധീകരി
ച്ചിരുന്ന ഉത്സവങ്ങൾക്കു ഒക്കെയും യഹോ
വെക്കു ഔദാൎയ്യദാനങ്ങൾ കൊടുക്കുന്ന ഏവ
ൎക്കും ഉള്ള യാഗങ്ങളും അൎപ്പിച്ചു. ഏഴാം 6
മാസം ഒന്നാം തിയ്യതിമുതൽ അവർ
യഹോവെക്കു ഹോമയാഗം കഴിപ്പാൻ
തുടങ്ങി; എന്നാൽ യഹോവയുടെ മന്ദിര

ത്തിന്റെ അടിസ്ഥാനം അതുവരെ ഇട്ടി
7 രുന്നില്ല. അവർ കല്പണിക്കാൎക്കും ആശാ
രികൾക്കും ദ്രവ്യമായിട്ടും പാൎസിരാജാവായ
കോരെശിന്റെ കല്പനപ്രകാരം ലെബാ
നോനിൽനിന്നു ദേവദാരു കടൽവഴി
യാഫോവിലേക്കു കൊണ്ടുവരേണ്ടതിന്നു
സീദോന്യൎക്കും സോൎയ്യൎക്കും ഭക്ഷണവും
പാനീയവും എണ്ണയും ആയിട്ടും കൂലി
കൊടുത്തു.
8 അവർ യെരൂശലേമിലെ ദൈവാലയ
ത്തിങ്കൽ എത്തിയതിന്റെ രണ്ടാമാണ്ടു
രണ്ടാം മാസം ശെയൽതീയേലിന്റെ മക
നായ സെരുബ്ബാബേലും യോസാദാക്കി
ന്റെ മകനായ യേശുവയും അവരുടെ
ശേഷംസഹോദരന്മാരും പുരോഹിതന്മാ
രും ലേവ്യരും പ്രവാസത്തിൽനിന്നു യെരൂ
ശലേമിലേക്കു വന്നവർ എല്ലാവരും കൂടി
പണി തുടങ്ങി; ഇരുപതു വയസ്സുമുതൽ
മേലോട്ടു പ്രായമുള്ള ലേവ്യരെ യഹോവ
യുടെ ആലയത്തിന്റെ പണി നടത്തു
9 വാൻ നിയമിച്ചു. അങ്ങനെ യേശുവ
യും അവന്റെ പുത്രന്മാരും സഹോദര
ന്മാരും കദ്മീയേലും അവന്റെ പുത്രന്മാരും
ഹോദവ്യാവിന്റെ പുത്രന്മാരും ഹെനാദാ
ദിന്റെ പുത്രന്മാരും അവരുടെ പുത്രന്മാരും
സഹോദരന്മാരുമായ ലേവ്യരും യഹോവ
യുടെ ആലയത്തിൽ വേലചെയ്യുന്നവരെ
മേൽവിചാരണ ചെയ്വാൻ ഒരുമനപ്പെട്ടു
10 നിന്നു. പണിയുന്നവർ യഹോവയുടെ
മന്ദിരത്തിന്നു അടിസ്ഥാനം ഇട്ടപ്പോൾ
യിസ്രായേൽരാജാവായ ദാവീദിന്റെ ചട്ട
പ്രകാരം യഹോവെക്കു സ്തോത്രം ചെയ്യേ
ണ്ടതിന്നു വിശുദ്ധവസ്ത്രം ധരിച്ച പുരോ
ഹിതന്മാരെ കാഹളങ്ങളോടും ആസാഫ്യ
രായ ലേവ്യരെ കൈത്താളങ്ങളോടുംകൂടെ
11 നിൎത്തി. അവർ യഹോവയെ: അവൻ
നല്ലവൻ; യിസ്രായേലിനോടു അവന്റെ
ദയ എന്നേക്കും ഉള്ളതു എന്നിങ്ങനെ വാ
ഴ്ത്തിസ്തുതിച്ചുംകൊണ്ടു ഗാനപ്രതിഗാനം
ചെയ്തു. അവർ യഹോവയെ സ്തുതിക്കു
മ്പോൾ യഹോവയുടെ ആലയത്തിന്റെ
അടിസ്ഥാനം ഇട്ടതുകൊണ്ടു ജനമെല്ലാം
അത്യുച്ചത്തിൽ ആൎത്തു ഘോഷിച്ചു.
എന്നാൽ പുരോഹിതന്മാരിലും ലേവ്യരി 12
ലും പിതൃഭവനത്തലവന്മാരിലും മുമ്പി
ലത്തെ ആലയം കണ്ടിട്ടുള്ള വയോധിക
ന്മാരായ അനേകർ ഈ ആലയത്തിന്റെ
അടിസ്ഥാനം ഇട്ടുകണ്ടപ്പോൾ ഉറക്കെ
കരഞ്ഞുപോയി; മററു പലരും സന്തോഷ
ത്തോടെ ഉച്ചത്തിൽ ആൎത്തു. അങ്ങനെ 13
ജനത്തിൽ സന്തോഷഘോഷത്തിന്റെ
ശബ്ദവും കരച്ചലിന്റെ ശബ്ദവും തമ്മിൽ
തിരിച്ചറിവാൻ കഴിയാതെയിരുന്നു; ജനം
അത്യുച്ചത്തിൽ ഘോഷിച്ചതുകൊണ്ടു ഘോ
ഷം ബഹുദൂരം കേട്ടു.

## ൪. അദ്ധ്യായം.

പ്രവാസികൾ യിസ്രായേലിന്റെ ദൈവ
മായ യഹോവെക്കു മന്ദിരം പണിയുന്നു
എന്നു യെഹൂദയുടെയും ബെന്യാമീന്റെ
യും വൈരികൾ കേട്ടപ്പോൾ അവർ 2
സെരുബ്ബാബേലിന്റെയും പിതൃഭവനത്ത
ലവന്മാരുടെയും അടുക്കൽ വന്നു അവ
രോടു: ഞങ്ങൾ നിങ്ങളോടുകൂടെ പണി
യട്ടെ; നിങ്ങളുടെ ദൈവത്തെ നിങ്ങളെ
ന്നപോലെ ഞങ്ങളും അന്വേഷിക്കയും
ഞങ്ങൾ അവന്നു, ഞങ്ങളെ ഇവിടെ
കൊണ്ടുവന്ന അശ്ശൂർരാജാവായ എസർ-
ഹദ്ദോന്റെ കാലംമുതൽ യാഗം കഴിക്ക
യും ചെയ്തുപോരുന്നു എന്നു പറഞ്ഞു.
അതിന്നു സെരുബ്ബാബേലും യേശുവയും 3
ശേഷം യിസ്രായേൽപിതൃഭവനത്തലവന്മാ
രും അവരോടു: ഞങ്ങളുടെ ദൈവത്തി
ന്റെ ആലയം പണിയുന്നതിൽ നിങ്ങൾ

ക്കു ഞങ്ങളുമായി കാൎയ്യമൊന്നുമില്ല; പാസി
രാജാവായ കോരെശ് രാജാവു ഞങ്ങളോടു
കല്പിച്ചതുപോലെ ഞങ്ങൾ തന്നേ യിസ്രാ
യേലിന്റെ ദൈവമായ യഹോവെക്കു
അതു പണിതുകൊള്ളാം എന്നു പറഞ്ഞു.
4 ആകയാൽ ദേശനിവാസികൾ യെഹൂദാ
ജനത്തിന്നു ധൈൎയ്യക്ഷയം വരുത്തി പണി
യാതിരിക്കേണ്ടതിന്നു അവരെ പേടി
5 പ്പിച്ചു. അവരുടെ ഉദ്ദേശം നിഷ്ഫലമാ
ക്കേണ്ടതിന്നു അവർ പാസിരാജാവായ
കോരെശിന്റെ കാലത്തൊക്കെയും പാസി
രാജാവായ ദാൎയ്യാവേശിന്റെ വാഴ്ചവ
രെയും അവൎക്കു വിരോധമായി കാൎയ്യ
സ്ഥന്മാരെ കൈക്കൂലി കൊടുത്തു വശ
6 ത്താക്കി. അഹശ്വേരോശിന്റെ കാലത്തു,
അവന്റെ വാഴ്ചയുടെ ആരംഭത്തിൽ
തന്നേ, അവർ യെഹൂദയിലെയും യെരൂ
ശലേമിലെയും നിവാസികൾക്കു വിരോ
ധമായി അന്യായപത്രം എഴുതി അയച്ചു.
7 അൎത്ഥഹ്ശഷ്ടാവിന്റെ കാലത്തു ബി
ശ്ലാമും മിത്രെദാത്തും താബെയേലും
ശേഷം അവരുടെ കൂട്ടക്കാരും പാസിരാ
ജാവായ അൎത്ഥഹ്ശഷ്ടാവിന്നു ഒരു പ
ത്രിക എഴുതി അയച്ചു; പത്രിക അരാമ്യാ
ക്ഷരത്തിൽ, അരാമ്യഭാഷയിൽ തന്നേ
8 എഴുതിയിരുന്നു. ധൎമ്മാദ്ധ്യക്ഷനായ രെ
ഹൂമും രായസക്കാരനായ ശിംശായിയും
യെരൂശലേമിന്നു വിരോധമായി അൎത്ഥഹ്
ശഷ്ടാരാജാവിന്നു ഒരു പത്രിക എഴുതി
9 അയച്ചു. ധൎമ്മാദ്ധ്യക്ഷൻ രെഹൂമും രായ
സക്കാരൻ ശിംശായിയും ശേഷം അവ
രുടെ കൂട്ടക്കാരായ ദീന്യർ, അഫർസത്ര്യർ,
തൎപ്പേല്യർ, അഫസ്യർ, അൎക്ക്വ്യർ, ബാ
ബേല്യർ, ശൂശന്യർ, ദേഹാവ്യർ, ഏലാ
10 മ്യർ എന്നിവരും മഹാനും ശ്രേഷ്ഠനു
മായ അസ്നപ്പാർ പിടിച്ചു കൊണ്ടുവന്നു
ശമൎയ്യാപട്ടണങ്ങളിലും നദിക്കു ഇക്കരെ
മററു ദിക്കുകളിലും പാൎപ്പിച്ചിരിക്കുന്ന ശേ
ഷംജാതികളും ഇത്യാദി. അവർ അൎത്ഥഹ് 11
ശഷ്ടാരാജാവിന്നു അയച്ച പത്രികയുടെ
പകൎപ്പു എന്തെന്നാൽ: നദിക്കു ഇക്കരെ
യുള്ള നിന്റെ ദാസന്മാരായ പുരുഷ
ന്മാർ ഇത്യാദി രാജാവു ബോധിപ്പാൻ: 12
തിരുമുമ്പിൽനിന്നു പുറപ്പെട്ടു ഞങ്ങളുടെ
അടുക്കൽ യെരൂശലേമിൽ വന്നിരിക്കുന്ന
യെഹൂദന്മാർ മത്സരവും ദുഷ്ടതയുമുള്ള ആ
പട്ടണം പണികയും അതിന്റെ മതിലു
കൾ കെട്ടുകയും അടിസ്ഥാനങ്ങൾ നന്നാ
ക്കുകയും ചെയ്യുന്നു. പട്ടണം പണിതു 13
മതിലുകൾ കെട്ടിത്തീൎന്നാൽ അവർ കരമോ
നികുതിയോ ചുങ്കമോ ഒന്നും അടെക്ക
യില്ല; അങ്ങനെ ഒടുവിൽ അവർ രാജാ
ക്കന്മാൎക്കു നഷ്ടം വരുത്തും എന്നു രാജാ
വിന്നു ബോധിച്ചിരിക്കേണം. എന്നാൽ 14
ഞങ്ങൾ കോവിലകത്തെ ഉപ്പു തിന്നുന്നവ
രാകയാലും രാജാവിന്നു അപമാനം വരു
ന്നതു കണ്ടുകൊണ്ടിരിക്കുന്നതു ഞങ്ങൾക്കു
ഉചിതമല്ലായ്കയാലും ഞങ്ങൾ ആളയച്ചു
രാജാവിനെ ഇതു ബോധിപ്പിച്ചുകൊ
ള്ളുന്നു. അവിടത്തെ പിതാക്കന്മാരുടെ 15
വൃത്താന്തപുസ്തകത്തിൽ നോക്കിയാൽ ഈ
പട്ടണം മത്സരവും രാജാക്കന്മാൎക്കും സം
സ്ഥാനങ്ങൾക്കും ഉപദ്രവും ഉള്ള പട്ട
ണം എന്നും അതിൽ അവർ പുരാതനമേ
കലഹം ഉണ്ടാക്കിയതിനാൽ ഈ പട്ടണം
നശിച്ചുകിടക്കുന്നു എന്നും വൃത്താന്തപുസ്ത
കത്തിൽനിന്നു അറിയാറാകും. ഈ പട്ട 16
ണം പണികയും അതിന്റെ മതിലുകൾ
കെട്ടിത്തീരുകയും ചെയ്താൽ അതുനിമി
ത്തം അവിടത്തേക്കു നദിക്കു ഇക്കരെ ഒരു
അവകാശവും ഉണ്ടായിരിക്കയില്ലെന്നു രാ
ജാവിനെ ഉണൎത്തിച്ചുകൊള്ളുന്നു. അതിന്നു 17
രാജാവു ധൎമ്മാദ്ധ്യക്ഷനായ രെഹൂമിന്നും
രായസക്കാരനായ ശിംശായിക്കും ശമൎയ്യാ

നിവാസികളായ അവരുടെ കൂട്ടക്കാൎക്കും
നദിക്കു അക്കരെയുള്ള ശേഷംപേൎക്കും
മറുപടി എഴുതി അയച്ചതു എന്തെന്നാൽ:
18 നിങ്ങൾക്കു കുശലം ഇത്യാദി; നിങ്ങൾ
കൊടുത്തയച്ച പത്രിക നമ്മുടെ സന്നിധി
19 യിൽ വ്യക്തമായി വായിച്ചുകേട്ടു. നാം
കല്പന കൊടുത്തിട്ടു അവർ ശോധന
ചെയ്തു നോക്കിയപ്പോൾ ആ പട്ടണം
പുരാതനമേ രാജാക്കന്മാരോടു എതിൎത്തുനി
ല്ക്കുന്നതു എന്നും അതിൽ മത്സരവും കല
20 ഹവും ഉണ്ടായിരുന്നു എന്നും യെരൂശ
ലേമിൽ ബലവാന്മാരായ രാജാക്കന്മാർ
ഉണ്ടായിരുന്നു; അവർ നദിക്കു അക്കരെ
യുള്ള നാടൊക്കെയും വാണു കരവും നിക
തിയും ചുങ്കവും വാങ്ങിവന്നു എന്നും കണ്ടി
21 രിക്കുന്നു. ആകയാൽ നാം മറ്റൊരു
കല്പന അയക്കുന്നതുവരെ അവർ പട്ടണം
പണിയുന്നതു നിൎത്തിവെക്കേണ്ടതിന്നു
22 ആജ്ഞാപിപ്പിൻ. നിങ്ങൾ അതിൽ
ഉപേക്ഷചെയ്യാതെ ജാഗ്രതയായിരിപ്പിൻ;
രാജാക്കന്മാൎക്കു നഷ്ടവും ഹാനിയും വര
23 രുതു. അൎത്ഥഹ്ശഷ്ടാരാജാവിന്റെ എഴു
ത്തിന്റെ പകൎപ്പു രെഹൂമും രായസക്കാര
നായ ശിംശായിയും അവരുടെ കൂട്ടക്കാരും
വായിച്ചു കേട്ടശേഷം അവർ യെരൂശ
ലേമിൽ യെഹൂദന്മാരുടെ അടുക്കൽ ബദ്ധ
പ്പെട്ടു ചെന്നു ബലാല്ക്കാരേണ അവരെ
24 ഹേമിച്ചു പണി മുടക്കി. അങ്ങനെ
യെരൂശലേമിലെ ദൈവാലയത്തിന്റെ
പണി മുടങ്ങി; പാൎസിരാജാവായ ദാൎയ്യാ
വേശിന്റെ വാഴ്ചയുടെ രണ്ടാം ആണ്ടു
വരെ പണി മുടങ്ങിക്കിടന്നു.

## ൫. അദ്ധ്യായം.

എന്നാൽ ഹഗ്ഗായിപ്രവാചകനും ഇദ്ദോ
വിന്റെ മകൻ സെഖൎയ്യാവും എന്ന പ്രവാ
ചകന്മാർ യെഹൂദയിലും യെരൂശലേമിലും
ഉള്ള യെഹൂദന്മാരോടു തങ്ങളുടെമേൽ
വിളിക്കപ്പെട്ട യിസ്രായേലിന്റെ ദൈവ
ത്തിന്റെ നാമത്തിൽ പ്രവചിച്ചു. അങ്ങ 2
നെ ശെയല്തീയേലിന്റെ മകനായ സെ
രുബ്ബാബേലും യോസാദാക്കിന്റെ മക
നായ യേശുവയും എഴുന്നേറ്റു യെരൂശ
ലേമിലെ ദൈവാലയം പണിവാൻ തുട
ങ്ങി; ദൈവത്തിന്റെ പ്രവാചകന്മാർ
അവരോടുകൂടെ ഇരുന്നു അവരെ സഹാ
യിച്ചു. ആ കാലത്തു നദിക്കു ഇക്കരെ 3
യുള്ള ദേശാധിപതിയായ തത്നായിയും
ശെഥർ-ബോസ്നായിയും അവരുടെ കൂട്ട
ക്കാരും അവരുടെ അടുക്കൽ വന്നു അവ
രോടു: ഈ ആലയം പണിവാനും ഈ
മതിൽ കെട്ടുവാനും നിങ്ങൾക്കു ആർ
കല്പന തന്നു എന്നു ചോദിച്ചു. ഈ കെ 4
ട്ടിടം പണിയുന്ന ആളുകളുടെ പേരെന്തു
എന്നും അവരോടു ചോദിച്ചു. എന്നാൽ 5
ദൈവം യെഹൂദന്മാരുടെ മൂപ്പന്മാരെ കടാ
ക്ഷിച്ചതുകൊണ്ടു ഈ കാൎയ്യം ദാൎയ്യാവേശി
ന്റെ സന്നിധിയിൽ ബോധിപ്പിച്ചു മറു
പടി വരുംവരെ അവർ അവരുടെ പണി
മുടക്കിയില്ല.

നദിക്കു ഇക്കരെ ദേശാധിപതിയായ ത 6
ത്നായിയും ശെഥർ-ബോസ്നായിയും നദിക്കു
ഇക്കരെയുള്ള അഫൎസ്യരായ അവന്റെ
കൂട്ടക്കാരും ദാൎയ്യാവേശ് രാജാവിന്നു എഴുതി
അയച്ച പത്രികയുടെ പകൎപ്പു; അവർ 7
അവന്നു ഒരു പത്രിക കൊടുത്തയച്ചു,
അതിൽ എഴുതിയതു എന്തെന്നാൽ: ദാൎയ്യാ
വേശ് രാജാവിന്നു സൎവ്വമംഗലവും ഭവി
ക്കട്ടെ. രാജാവിനെ ബോധിപ്പിപ്പാൻ: 8
ഞങ്ങൾ യെഹൂദാസംസ്ഥാനത്തിൽ മഹാ
ദൈവത്തിന്റെ ആലയത്തിലേക്കു ചെന്നു;
അതു അവർ വലിയ കല്ലുകൊണ്ടു പണി
യുന്നു; ചുവരിന്മേൽ ഉത്തരം കയററുന്നു;
അവർ ജാഗ്രതയായി പണി നടത്തുന്നു;

9 അവൎക്കു സാധിച്ചും വരുന്നു. ഞങ്ങൾ
ആ മൂപ്പന്മാരോടു: ഈ ആലയം പണി
വാനും ഈ മതിൽ കെട്ടുവാനും നിങ്ങൾക്കു
10 കല്പന തന്നതു ആരെന്നു ചോദിച്ചു. അവ
രുടെ ഇടയിൽ തലവന്മാരായ ആളുകളുടെ
പേരുകളെ എഴുതി സന്നിധാനത്തിൽ
അയക്കേണ്ടതിന്നു ഞങ്ങൾ അവരുടെ
11 പേരും അവരോടു ചോദിച്ചു. എന്നാൽ
അവർ ഞങ്ങളോടു: ഞങ്ങൾ സ്വൎഗ്ഗത്തി
ന്നും ഭൂമിക്കും ദൈവമായിരിക്കുന്നവന്റെ
ശുശ്രൂഷക്കാരാകുന്നു; ഏറിയ സംവത്സരം
മുമ്പെ പണിതിരുന്ന ആലയം ഞങ്ങൾ
പണിയുന്നു; അതു യിസ്രായേലിലെ ഒരു
12 മഹാരാജാവു പണിതതായിരുന്നു. എങ്കി
ലും ഞങ്ങളുടെ പിതാക്കന്മാർ സ്വൎഗ്ഗത്തി
ലെ ദൈവത്തെ കോപിപ്പിച്ചതുകൊണ്ടു അ
വൻ അവരെ ബാബേൽരാജാവായ നെ
ബൂഖദ്നേസർ എന്ന കൽദയന്റെ
കയ്യിൽ ഏല്പിച്ചു; അവൻ ഈ ആലയം
നശിപ്പിച്ചു ജനത്തെ ബാബേലിലേക്കു
13 കൊണ്ടുപോയി. എന്നാൽ ബാബേൽരാ
ജാവായ കോരെശിന്റെ ഒന്നാം ആണ്ടിൽ
കോരെശ് രാജാവു ഈ ദൈവാലയം പണി
14 വാൻ കല്പന തന്നു. നെബൂഖദ്നേസർ
യെരൂശലേമിലെ മന്ദിരത്തിൽനിന്നു എടു
ത്തു ബാബേലിലെ ക്ഷേത്രത്തിൽ കൊണ്ടു
പോയി വെച്ചിരുന്ന ദൈവാലയംവക
പൊന്നും വെള്ളിയും കൊണ്ടുള്ള ഉപകര
ണങ്ങളെ കോരെശ് രാജാവു ബാബേലി
ലെ ക്ഷേത്രത്തിൽനിന്നു എടുപ്പിച്ചു താൻ
നിയമിച്ചിരുന്ന ശേശ്ബസ്സർ എന്നു പേരുള്ള
15 ദേശാധിപതിക്കു ഏല്പിച്ചുകൊടുത്തു അവ
നോടു: ഈ ഉപകരണങ്ങൾ നീ എടുത്തു
യെരൂശലേമിലെ മന്ദിരത്തിലേക്കു കൊണ്ടു
ചെല്ലുക; ദൈവാലയം അതിന്റെ സ്ഥാ
16 നത്തു പണിയട്ടെ എന്നു കല്പിച്ചു. അങ്ങ
നെ ശേശ്ബസ്സർ വന്നു യെരൂശലേമിലെ
ദൈവാലയത്തിന്റെ അടിസ്ഥാനം ഇട്ടു;
അന്നുമുതൽ ഇന്നുവരെ അതു പണിതു
വരുന്നു; ഇതുവരെ അതു തീൎന്നിട്ടില്ല
എന്നു അവർ ഉത്തരം പറഞ്ഞിരിക്കുന്നു.
ആകയാൽ രാജാവു തിരുമനസ്സായി യെരൂ 17
ശലേമിലെ ഈ ദൈവാലയം പണിവാൻ
കോരെശ് രാജാവു കല്പന കൊടുത്തതു
വാസ്തവമോ എന്നു ബാബേലിലെ രാജഭ
ണ്ഡാരഗൃഹത്തിൽ ശോധന കഴിച്ചു ഇതി
നെക്കുറിച്ചു തിരുവുള്ളം എന്തെന്നു ഞങ്ങൾ
ക്കു എഴുതി അയച്ചുതരേണമെന്നു അപേ
ക്ഷിക്കുന്നു.

## ൬. അദ്ധ്യായം.

ദാൎയ്യാവേശ് രാജാവു കല്പന കൊടുത്ത
പ്രകാരം അവർ ബാബേലിൽ ഭണ്ഡാരം
സംഗ്രഹിച്ചുവെച്ചിരിക്കുന്ന രേഖാശാല
യിൽ പരിശോധന കഴിച്ചു. അവർ 2
മേദ്യസംസ്ഥാനത്തിലെ അഹ്മെഥാരാജ
ധാനിയിൽ ഒരു ചുരുൾ കണ്ടെത്തി;
അതിൽ ജ്ഞാപകമായിട്ടു എഴുതിയിരുന്ന
തെന്തെന്നാൽ: കോരെശ് രാജാവിന്റെ 3
ഒന്നാം ആണ്ടിൽ കോരെശ് രാജാവു കല്പന
കൊടുത്തതു: യെരൂശലേമിലെ ദൈവാല
യം യാഗം കഴിക്കുന്ന സ്ഥലമായി പണി
യേണം; അതിന്റെ അടിസ്ഥാനങ്ങൾ
ഉറപ്പായിട്ടു ഇടേണം; അതിന്നു അറുപതു
മുഴം ഉയരവും അറുപതു മുഴം വീതിയും
ഉണ്ടായിരിക്കേണം. വലിയ കല്ലുകൊണ്ടു 4
മൂന്നു വരിയും പുതിയ ഉത്തരങ്ങൾകൊണ്ടു
ഒരു വരിയും ഉണ്ടായിരിക്കേണം; ചെലവു
രാജാവിന്റെ ഭണ്ഡാരഗൃഹത്തിൽനിന്നു
കൊടുക്കേണം. അതു കൂടാതെ നെബൂ 5
ഖദ്നേസർ യെരൂശലേമിലെ ദൈവാല
യത്തിൽനിന്നു എടുത്തു ബാബേലിലേക്കു
കൊണ്ടുവന്ന ദൈവാലയംവക പൊന്നും
വെള്ളിയുംകൊണ്ടുള്ള ഉപകരണങ്ങൾ

മടക്കിക്കൊടുക്കയും അവ യെരൂശലേമി
ലെ മന്ദിരത്തിൽ അതതിന്റെ സ്ഥലത്തു
വരുവാന്തക്കവണ്ണം ദൈവാലയത്തിൽ
6 വെക്കുകയും വേണം. ആകയാൽ നദിക്കു
അക്കരെ ദേശാധിപതിയായ തത്നാ
യിയേ, ശെഥർ-ബോസ്നയേ, നിങ്ങളും
നദിക്കു അക്കരെയുള്ള അഫർസ്യരായ
നിങ്ങളുടെ കൂട്ടക്കാരും അവിടെനിന്നു
7 അകന്നുനില്ക്കേണം. ഈ ദൈവാലയ
ത്തിന്റെ പണിക്കാൎയ്യത്തിൽ നിങ്ങൾ
ഇടപെടരുതു; യെഹൂദന്മാരുടെ ദേശാധി
പതിയും യെഹൂദന്മാരുടെ മൂപ്പന്മാരും
ഈ ദൈവാലയം അതിന്റെ സ്ഥാനത്തു
8 തന്നേ പണിയട്ടെ. ഈ ദൈവാലയം
പണിയേണ്ടതിന്നു നിങ്ങൾ യെഹൂദന്മാ
രുടെ മൂപ്പന്മാൎക്കു ചെയ്യേണ്ടുന്നതിനെക്കു
റിച്ചു ഞാൻ കല്പിക്കുന്നതെന്തെന്നാൽ:
നദിക്കു അക്കരെ പിരിയുന്ന കരമായ
രാജാവിന്റെ മുതലിൽനിന്നു ആ ആളു
കൾക്കു കാലതാമസം കൂടാതെ കൃത്യമായി
9 ചെലവു കൊടുക്കേണ്ടതാകുന്നു. അവർ
സ്വൎഗ്ഗത്തിലെ ദൈവത്തിന്നു സൌരഭ്യവാ
സനയുള്ള യാഗം അൎപ്പിക്കേണ്ടതിന്നും
രാജാവിന്റെയും അവന്റെ പുത്രന്മാരു
ടെയും ക്ഷേമത്തിന്നു വേണ്ടി പ്രാൎത്ഥിക്കേ
10 ണ്ടതിന്നും സ്വൎഗ്ഗത്തിലെ ദൈവത്തിന്നു
ഹോമയാഗം കഴിപ്പാൻ അവൎക്കു ആവശ്യ
മുള്ള കാളക്കിടാക്കൾ, ആട്ടുകൊററന്മാർ,
കുഞ്ഞാടുകൾ, കോതമ്പു, ഉപ്പു, വീഞ്ഞു,
എണ്ണ എന്നിവയും യെരൂശലേമിലെ പുരോ
ഹിതന്മാർ പറയുംപോലെ ദിവസംപ്രതി
11 കുറവുകൂടാതെ കൊടുക്കേണ്ടതാകുന്നു. ആ
രെങ്കിലും ഈ കല്പന മാററിയാൽ അവ
ന്റെ വീട്ടിന്റെ ഒരു ഉത്തരം വലിച്ചെ
ടുത്തു നാട്ടി അതിന്മേൽ അവനെ തൂക്കി
ക്കളകയും അവന്റെ വീടു അതുനിമിത്തം
കുപ്പക്കുന്നു ആക്കിക്കളകയും വേണം എന്നും
ഞാൻ കല്പന കൊടുക്കുന്നു. ഇതു മാററു 12
വാനും യെരൂശലേമിലെ ഈ ദൈവാ
ലയം നശിപ്പിപ്പാനും തുനിയുന്ന ഏതു
രാജാവിന്നും ജനത്തിന്നും തന്റെ നാമം
അവിടെ വസിക്കുമാറാക്കിയ ദൈവം
നിൎമ്മൂലനാശം വരുത്തും. ദാൎയ്യാവേ
ശായ ഞാൻ കല്പന കൊടുക്കുന്നു; ഇതു
ജാഗ്രതയോടെ നിവൎത്തിക്കേണ്ടതാകുന്നു.
അപ്പോൾ നദിക്കു ഇക്കരെയുള്ള ദേശാ 13
ധിപതിയായ തത്നായിയും ശെഥർ-ബോ
സ്നായിയും അവരുടെ കൂട്ടക്കാരും ദാൎയ്യാവേ
ശ് രാജാവു കല്പനയയച്ചതുപോലെ തന്നേ
ജാഗ്രതയോടെ ചെയ്തു. യെഹൂദന്മാരുടെ 14
മൂപ്പന്മാർ പണിതു; ഹഗ്ഗായിപ്രവാചക
നും ഇദ്ദോവിന്റെ മകനായ സെഖൎയ്യാവും
പ്രവചിച്ചതിനാൽ അവൎക്കു സാധിച്ചും
വന്നു. അവർ യിസ്രായേലിന്റെ ദൈ
വത്തിന്റെ കല്പനപ്രകാരവും കോരെശി
ന്റെയും ദാൎയ്യാവേശിന്റെയും പാൎസിരാ
ജാവായ അൎത്ഥഹ്ശഷ്ടാവിന്റെയും കല്പ
നപ്രകാരവും അതു പണിതുതീൎത്തു. ദാൎയ്യാ 15
വേശ് രാജാവിന്റെ വാഴ്ചയുടെ ആറാം
ആണ്ടിൽ ആദാർമാസം മൂന്നാം തിയ്യതി
ഈ ആലയം പണിതുതീൎന്നു. യിസ്രാ 16
യേൽമക്കളും പുരോഹിതന്മാരും ലേവ്യരും
ശേഷം പ്രവാസികളും സന്തോഷത്തോടെ
ഈ ദൈവാലയത്തിന്റെ പ്രതിഷ്ഠ കഴി
ച്ചു. ഈ ദൈവാലയത്തിന്റെ പ്രതിഷ്ഠെ 17
ക്കു നൂറു കാളയെയും ഇരുനൂറു ആട്ടുകൊ
ററനെയും നാനൂറു കുഞ്ഞാടിനെയും യിസ്രാ
യേൽഗോത്രങ്ങളുടെ എണ്ണത്തിന്നൊത്തവ
ണ്ണം എല്ലായിസ്രായേലിന്നും വേണ്ടി പാ
പയാഗത്തിന്നായി പന്ത്രണ്ടു വെള്ളാട്ടുകൊ
ററനെയും യാഗം കഴിച്ചു. മോശെയുടെ 18
പുസ്തകത്തിൽ എഴുതിയിരിക്കുന്നതുപോ
ലെ അവർ യെരൂശലേമിലുള്ള ദൈവ
ത്തിന്റെ ശുശ്രൂഷെക്കു പുരോഹിതന്മാരെ

ക്കൂറുക്കൂറായും ലേവ്യരെ തരം തരമായും
നിൎത്തി.
19 ഒന്നാം മാസം പതിന്നാലാം തിയ്യതി
പ്രവാസികൾ പെസഹ ആചരിച്ചു.
20 പുരോഹിതന്മാരും ലേവ്യരും തങ്ങളെത്ത
ന്നേ ഒരുപോലെ ശുദ്ധീകരിച്ചിരുന്നു;
എല്ലാവരും ശുദ്ധിയുള്ളവരായിരുന്നു; അ
വർ സകലപ്രവാസികൾക്കും തങ്ങളുടെ
സഹോദരന്മാരായ പുരോഹിതന്മാൎക്കും
തങ്ങൾക്കും വേണ്ടി പെസഹ അറുത്തു.
21 അങ്ങനെ പ്രവാസത്തിൽനിന്നു മടങ്ങി
വന്ന യിസ്രായേൽമക്കളും യിസ്രായേലി
ന്റെ ദൈവമായ യഹോവയെ അന്വേ
ഷിക്കേണ്ടതിന്നു ദേശത്തെ ജാതികളുടെ
അശുദ്ധിയെ വെടിഞ്ഞു വന്നവർ ഒക്കെയും
22 പെസഹ തിന്നു. യഹോവ അവരെ
സന്തോഷിപ്പിക്കയും യിസ്രായേലിൻദൈ
വമായ ദൈവത്തിന്റെ ആലയത്തിന്റെ
പണിയിൽ അവരെ സഹായിക്കേണ്ട
തിന്നു അശ്ശൂർരാജാവിന്റെ ഹൃദയത്തെ
അവൎക്കു അനുകൂലമാക്കുകയും ചെയ്തു
കൊണ്ടു അവർ പുളിപ്പില്ലാത്ത അപ്പത്തി
ന്റെ പെരുനാൾ ഏഴു ദിവസം സന്തോ
ഷത്തോടെ ആചരിച്ചു.

## ൭. അദ്ധ്യായം.

അതിന്റെശേഷം പാൎസിരാജാവായ
അൎത്ഥഹ്ശഷ്ടാവിന്റെ വാഴ്ചകാലത്തു
എസ്രാ ബാബേലിൽനിന്നു വന്നു. അവൻ
സെരായാവിന്റെ മകൻ; അവൻ അസ
ൎയ്യാവിന്റെ മകൻ; അവൻ ഹില്ക്കീയാവി
2 ന്റെ മകൻ; അവൻ ശല്ലൂമിന്റെ മകൻ;
അവൻ സാദോക്കിന്റെ മകൻ; അവൻ
3 അഹീതൂബിന്റെ മകൻ; അവൻ അമ
ൎയ്യാവിന്റെ മകൻ; അവൻ അസൎയ്യാവി
ന്റെ മകൻ; അവൻ മെരായോത്തിന്റെ
4 മകൻ; അവൻ സെരഹ്യാവിന്റെ മകൻ;
അവൻ ഉസ്സിയുടെ മകൻ; അവൻ ബുക്കി
യുടെ മകൻ; അവൻ അബീശൂവയുടെ 5
മകൻ; അവൻ ഫീനെഹാസിന്റെ മകൻ;
അവൻ എലെയാസാരിന്റെ മകൻ;
അവൻ മഹാപുരോഹിതനായ അഹരോ
ന്റെ മകൻ. ഈ എസ്രാ യിസ്രായേലി 6
ന്റെ ദൈവമായ യഹോവ നല്കിയ
മോശെയുടെ ന്യായപ്രമാണത്തിൽ വിദ
ഗ്ദ്ധനായ ശാസ്ത്രി ആയിരുന്നു; അവന്റെ
ദൈവമായ യഹോവയുടെ കൈ അവന്നു
അനുകൂലമായിരിക്കയാൽ രാജാവു അവ
ന്റെ അപേക്ഷ ഒക്കെയും അവന്നു നല്കി.
അവനോടുകൂടെ യിസ്രായേൽമക്കളിലും 7
പുരോഹിതന്മാരിലും ലേവ്യരിലും സംഗീ
തക്കാരിലും വാതിൽകാവല്ക്കാരിലും ദൈ
വാലയദാസന്മാരിലും ചിലർ അൎത്ഥഹ്ശ
ഷ്ടാരാജാവിന്റെ ഏഴാം ആണ്ടിൽ യെരൂ
ശലേമിൽ വന്നു. അഞ്ചാം മാസത്തിൽ 8
ആയിരുന്നു അവൻ യെരൂശലേമിൽ
വന്നതു; അതു രാജാവിന്റെ ഏഴാം ആ
ണ്ടായിരുന്നു. ഒന്നാം മാസം ഒന്നാം തിയ്യതി 9
അവൻ ബാബേലിൽനിന്നു യാത്ര പുറ
പ്പെട്ടു; തന്റെ ദൈവത്തിന്റെ കൈ
തനിക്കു അനുകൂലമായിരുന്നതുകൊണ്ടു
അവൻ അഞ്ചാം മാസം ഒന്നാം തിയ്യതി
യെരൂശലേമിൽ എത്തി. യഹോവയുടെ 10
ന്യായപ്രമാണം പരിശോധിപ്പാനും അതു
അനുസരിച്ചു നടപ്പാനും യിസ്രായേലിൽ
അതിന്റെ ചട്ടങ്ങളും വിധികളും ഉപദേ
ശിപ്പാനും എസ്രാ മനസ്സുവെച്ചിരുന്നു.
യിസ്രായേലിനോടുള്ള യഹോവയുടെ 11
കല്പനകളുടെയും ചട്ടങ്ങളുടെയും വാക്യ
ങ്ങളിൽ വിദഗ്ദ്ധശാസ്ത്രിയായ എസ്രാപു
രോഹിതന്നു അൎത്ഥഹ്ശഷ്ടാരാജാവു കൊ
ടുത്ത എഴുത്തിന്റെ പകൎപ്പാവിതു: രാജാ 12
ധിരാജാവായ അൎത്ഥഹ്ശഷ്ടാവു സ്വൎഗ്ഗ
ത്തിലെ ദൈവത്തിന്റെ ന്യായപ്രമാണ

ത്തിൽ ശാസ്ത്രിയായ എസ്രാപുരോഹിതന്നു
13 എഴുതുന്നതു: ഇത്യാദി. നമ്മുടെ രാജ്യ
ത്തുള്ള യിസ്രായേൽജനത്തിലും അവൻെറ
പുരോഹിതന്മാരിലും ലേവ്യരിലും യെരു
ശലേമിലേക്കു പോകുവാൻ മനസ്സുള്ള ഏവ
നും നിന്നോടുകൂടെ പോരുന്നതിന്നു ഞാൻ
14 കല്പന കൊടുത്തിരിക്കുന്നു. നിൻെറ കൈ
വശം ഇരിക്കുന്ന നിൻെറ ദൈവത്തിൻെറ
ന്യായപ്രമാണപ്രകാരം യെഹൂദയിലെയും
യെരുശലേമിലെയും കാൎയ്യം അന്വേഷി
15 പ്പാനും രാജാവും അവൻെറ മന്ത്രിമാരും
യെരുശലേമിൽ അധിവസിക്കുന്ന യിസ്രാ
യേലിൻെറ ദൈവത്തിന്നു ഔദാൎയ്യമായി
കൊടുത്തിരിക്കുന്ന വെള്ളിയും പൊന്നും,
16 ബാബേൽ സംസ്ഥാനത്തുനിന്നൊക്കെയും
നിനക്കു ലഭിക്കുന്ന വെള്ളിയും പൊന്നും
എല്ലാം യെരുശലേമിൽ തങ്ങളുടെ ദൈ
വത്തിൻെറ ആലയംവകെക്കു ജനവും
പുരോഹിതന്മാരും തരുന്ന ഔദാൎയ്യദാന
ങ്ങളോടുകൂടെ കൊണ്ടുപോകുവാനും രാജാ
വും അവൻെറ ഏഴു മന്ത്രിമാരും നിന്നെ
17 അയക്കുന്നു. ആകയാൽ നീ ജാഗ്രത
യോടെ ആ ദ്രവ്യംകൊണ്ടു കാളകളെയും
ആട്ടുകൊററന്മാരെയും കുഞ്ഞാടുകളെയും
അവെക്കു വേണ്ടുന്ന ഭോജനയാഗങ്ങളെ
യും പാനീയയാഗങ്ങളെയും മേടിച്ചു യെ
രുശലേമിലുള്ള നിങ്ങളുടെ ദൈവത്തി
ൻെറ ആലയത്തിലെ യാഗപീഠത്തിന്മേൽ
18 അൎപ്പിക്കേണം. ശേഷിപ്പുള്ള വെള്ളി
യും പൊന്നുംകൊണ്ടു ചെയ്വാൻ നിനക്കും
നിൻെറ സഹോദരന്മാൎക്കും യുക്തമെന്നു
തോന്നുംപോലെ നിങ്ങളുടെ ദൈവത്തി
ന്നു പ്രസാദമാകുംവണ്ണം ചെയ്തുകൊൾ
19 വിൻ. നിൻെറ ദൈവത്തിൻെറ ആല
യത്തിലെ ശുശ്രൂഷെക്കായിട്ടു നിൻെറ
കൈവശം തന്നിരിക്കുന്ന ഉപകരണ
ങ്ങളും നീ യെരുശലേമിൻെറ ദൈവത്തി
ൻെറ സന്നിധിയിൽ ഏല്പിക്കേണം.
നിൻെറ ദൈവത്തിൻെറ ആലയത്തിന്നു 20
പിന്നെയും ആവശ്യമുള്ളതായി കൊടുക്കേ
ണ്ടിവരുന്നതു നീ രാജാവിൻെറ ഭണ്ഡാര
ഗൃഹത്തിൽനിന്നു കൊടുത്തുകൊള്ളേണം.
അൎത്ഥഹ്ശസ്താരാജാവായ നാം നദിക്കു 21
അക്കരെയുള്ള സകലഭണ്ഡാരവിചാരക
ന്മാൎക്കും കല്പന കൊടുക്കുന്നതെന്തെന്നാൽ:
സ്വൎഗ്ഗത്തിലെ ദൈവത്തിൻെറ ന്യായപ്ര
മാണത്തിൽ ശാസ്ത്രിയായ എസ്രാപുരോഹി
തൻ നിങ്ങളോടു ചോദിക്കുന്നതൊക്കെയും
നൂറു താലന്ത് വെള്ളിയും നൂറു കോർ
കോതമ്പും നൂറു ബത്ത് വീഞ്ഞും നൂറു
ബത്ത് എണ്ണയും വരെയും ഉപ്പു വേണ്ടും 22
പോലെയും ജാഗ്രതയോടെ കൊടുക്കേണം.
രാജാവിൻെറയും അവൻെറ പുത്രന്മാരു 23
ടെയും രാജ്യത്തിന്മേൽ ക്രോധം വരാതി
രിക്കേണ്ടതിന്നു സ്വൎഗ്ഗത്തിലെ ദൈവത്തി
ൻെറ കല്പനപ്രകാരം സ്വൎഗ്ഗത്തിലെ ദൈ
വത്തിൻെറ ആലയത്തിന്നു അവകാശമു
ള്ളതൊക്കെയും കൃത്യമായി ചെയ്യേണ്ടതാ
കുന്നു. പുരോഹിതന്മാർ, ലേവ്യർ, സം 24
ഗീതക്കാർ, വാതിൽകാവല്ക്കാർ, ദൈവാല
യദാസന്മാർ എന്നിവൎക്കും ദൈവത്തിൻെറ
ഈ ആലയത്തിൽ ശുശ്രൂഷിക്കുന്ന യാതൊ
രുത്തനും കരമോ നികുതിയോ ചുങ്കമോ
ചുമത്തുന്നതു വിഹിതമല്ല എന്നും നാം നി
ങ്ങൾക്കു അറിവുതരുന്നു. നീയോ എസ്രാ 25
യേ, നിനക്കു നിൻെറ ദൈവം നല്കിയ
ജ്ഞാനപ്രകാരം നദിക്കക്കരെ പാൎക്കുന്ന
സകലജനത്തിന്നും, നിൻെറ ദൈവത്തി
ൻെറ ന്യായപ്രമാണങ്ങളെ അറിയുന്ന
ഏവൎക്കും തന്നേ, ന്യായം പാലിച്ചുകൊടു
ക്കേണ്ടതിന്നു അധികാരികളെയും ന്യായാ
ധിപന്മാരെയും നിയമിക്കേണം; അറി
യാത്തവൎക്കോ നിങ്ങൾ അവയെ ഉപദേ
ശിച്ചുകൊടുക്കേണം. എന്നാൽ നിൻെറ 26

ദൈവത്തിന്റെ ന്യായപ്രമാണവും രാജാ
വിന്റെ ന്യായപ്രമാണവും അനുസരി
ക്കാത്ത ഏവനെയും ജാഗ്രതയോടെ ന്യായം
വിസ്തരിച്ചു മരണമോ പ്രവാസമോ പിഴ
യോ തടവോ അവന്നു കല്പിക്കേണ്ടതാ
കുന്നു.

27 യെരൂശലേമിലെ യഹോവയുടെ ആല
യത്തെ അലങ്കരിക്കേണ്ടതിന്നു ഇങ്ങനെ
രാജാവിന്നു തോന്നിക്കയും രാജാവിന്റെ
യും അവന്റെ മന്ത്രിമാരുടെയും രാജാവി
ന്റെ സകലപ്രഭുവീരന്മാരുടെയും ദയ
എനിക്കു ലഭിക്കുമാറാക്കുകയും ചെയ്തു നമ്മു
ടെ പിതാക്കന്മാരുടെ ദൈവമായ യഹോ
28 വ വാഴ്ത്തപ്പെട്ടവൻ. ഇങ്ങനെ എന്റെ
ദൈവമായ യഹോവയുടെ കൈ എനിക്കു
അനുകൂലമായിരുന്നതിനാൽ ഞാൻ ധൈ
ൎയ്യപ്പെട്ടു എന്നോടുകൂടെ പോരേണ്ടതിന്നു
യിസ്രായേലിലെ ചില തലവന്മാരെ കൂട്ടി
വരുത്തി.

## ൮. അദ്ധ്യായം.

അൎത്ഥഹ്ശഷ്ടാരാജാവിന്റെ കാലത്തു
ബാബേലിൽനിന്നു എന്നോടുകൂടെ പോ
ന്ന പിതൃഭവനത്തലവന്മാരും അവരുടെ
2 വംശാവലികളുമാവിതു: ഫീനെഹാസി
ന്റെ പുത്രന്മാരിൽ ഗേൎശോം; ഈഥാമാ
രിന്റെ പുത്രന്മാരിൽ ദാനീയേൽ; ദാവീ
3 ദിന്റെ പുത്രന്മാരിൽ ഹത്തൂശ്; ശെഖ
ന്യാവിന്റെ പുത്രന്മാരിൽ പരോശിന്റെ
പുത്രന്മാരിൽ സെഖൎയ്യാവും അവനോടു
കൂടെ വംശാവലിയിൽ എഴുതിയിരുന്ന
4 നൂററമ്പതു പുരുഷന്മാരും. പഹത്ത്-
മോവാബിന്റെ പുത്രന്മാരിൽ സെരഹ്യാ
വിന്റെ മകനായ എല്യെഹോവേനായി
യും അവനോടുകൂടെ ഇരുനൂറു പുരുഷ
5 ന്മാരും. ശെഖന്യാവിന്റെ പുത്രന്മാരിൽ
യഹസീയേലിന്റെ മകനും അവനോടു
കൂടെ മുന്നൂറു പുരുഷന്മാരും. ആദീന്റെ 6
പുത്രന്മാരിൽ യോനാഥാന്റെ മകനായ
ഏബെദും അവനോടുകൂടെ അമ്പതു പുരു
ഷന്മാരും. ഏലാമിന്റെ പുത്രന്മാരിൽ 7
അഥല്യാവിന്റെ മകനായ യെശയ്യാവും
അവനോടുകൂടെ എഴുപതു പുരുഷന്മാരും.
ശെഫത്യാവിന്റെ പുത്രന്മാരിൽ മീഖാ 8
യേലിന്റെ മകനായ സെബദ്യാവും അവ
നോടുകൂടെ എണ്പതു പുരുഷന്മാരും. യോ 9
വാബിന്റെ പുത്രന്മാരിൽ യെഹീയേലി
ന്റെ മകനായ ഓബദ്യാവും അവനോടു
കൂടെ ഇരുനൂററിപ്പതിനെട്ടു പുരുഷന്മാരും.
ശെലോമീത്തിന്റെ പുത്രന്മാരിൽ യോസി 10
ഫ്യാവിന്റെ മകനും അവനോടുകൂടെ
നൂറററുപതു പുരുഷന്മാരും. ബേബായി 11
യുടെ പുത്രന്മാരിൽ ബേബായിയുടെ മക
നായ സെഖൎയ്യാവും അവനോടുകൂടെ ഇരു
പത്തെട്ടു പുരുഷന്മാരും. അസ്ഗാദിന്റെ 12
പുത്രന്മാരിൽ ഹക്കാതാന്റെ മകനായ യോ
ഹാനാനും അവനോടുകൂടെ നൂററിപ്പത്തു
പുരുഷന്മാരും. അദോനീക്കാമിന്റെ ഒടു 13
വിലത്തെ പുത്രന്മാരിൽ എലീഫേലെത്ത്,
യെയീയേൽ, ശെമയ്യാവു എന്നിവരും
അവരോടുകൂടെ അറുപതു പുരുഷന്മാരും.
ബിഗ്വായിയുടെ പുത്രന്മാരിൽ ഊഥായി 14
യും സബ്ബൂദും അവരോടുകൂടെ എഴുപതു
പുരുഷന്മാരും.

ഇവരെ ഞാൻ അഹവയിലേക്കു ഒഴു 15
കുന്ന ആററിന്നരികെ കൂട്ടിവരുത്തി; അ
വിടെ ഞങ്ങൾ മൂന്നു ദിവസം പാളയമ
ടിച്ചു പാൎത്തു; ഞാൻ ജനത്തെയും പുരോ
ഹിതന്മാരെയും പരിശോധിച്ചുനോക്കിയ
പ്പോൾ ലേവ്യരിൽ ആരെയും അവിടെ
കണ്ടില്ല. ആകയാൽ ഞാൻ എലീയേ 16
സെർ, അരീയേൽ, ശെമയ്യാവു, എൽനാ
ഥാൻ, യാരീബ്, എൽനാഥാൻ, നാഥാൻ,
സെഖൎയ്യാവു, മെശുല്ലാം എന്നീ തലവന്മാ

രെയും യോയാരീബ്, എൽനാഥാൻ എന്ന
17 ഉപാദ്ധ്യായന്മാരെയും വിളിപ്പിച്ചു, കാസി
ഫ്യാ എന്ന സ്ഥലത്തിലെ പ്രധാനിയായ
ഇദ്ദോവിന്റെ അടുക്കൽ അയച്ചു; നമ്മുടെ
ദൈവത്തിന്റെ ആലയത്തിന്നു ശുശ്രൂഷ
കന്മാരെ ഞങ്ങളുടെ അടുക്കൽ കൊണ്ടു
വരേണ്ടതിന്നു അവർ കാസിഫ്യയിലെ
ഇദ്ദോവോടും അവന്റെ സഹോദരന്മാ
രായ ദൈവാലയദാസന്മാരോടും പറയേ
ണ്ടുന്ന വാക്കുകളെ അവൎക്കു ഉപദേശിച്ചു
18 കൊടുത്തു. ഞങ്ങളുടെ ദൈവത്തിന്റെ
കൈ ഞങ്ങൾക്കു അനുകൂലമായിരുന്നതി
നാൽ അവർ യിസ്രായേലിന്റെ മകനായ
ലേവിയുടെ മകനായ മഹ്ലിയുടെ പുത്ര
ന്മാരിൽ വിവേകമുള്ളോരു പുരുഷൻ ശേ
രെബ്യാവു, അവന്റെ പുത്രന്മാർ, സഹോ
ദരന്മാർ ഇങ്ങനെ പതിനെട്ടുപേരെയും
19 മെരാരിപുത്രന്മാരിൽ ഹശബ്യാവു, അവ
നോടുകൂടെ യെശയ്യാവു, അവന്റെ പുത്ര
ന്മാർ, സഹോദരന്മാർ ഇങ്ങനെ ഇരുപതു
20 പേരെയും ദാവീദും പ്രഭുക്കന്മാരും ലേ
വ്യൎക്കു ശുശ്രൂഷക്കാരായി കൊടുത്ത ദൈ
വാലയദാസന്മാരിൽ ഇരുനൂറ്റിരുപതു
പേരെയും ഞങ്ങളുടെ അടുക്കൽ കൂട്ടിക്കൊ
ണ്ടുവന്നു; അവരുടെ പേരൊക്കെയും കുറി
21 ച്ചുവെച്ചിരുന്നു. അനന്തരം ഞങ്ങൾ ഞങ്ങ
ളുടെ ദൈവത്തിന്റെ സന്നിധിയിൽ
ഞങ്ങളെത്തന്നേ താഴ്ത്തേണ്ടതിന്നും ഞങ്ങൾ
ക്കും ഞങ്ങളുടെ കുഞ്ഞുകുട്ടികൾക്കും ഞങ്ങ
ളുടെ സകലസമ്പത്തിന്നും വേണ്ടി ശുഭ
യാത്ര അവനോടു യാചിക്കേണ്ടതിന്നും
ഞാൻ അവിടെ അഹവാആറ്റിന്റെ
അരികെവെച്ചു ഒരു ഉപവാസം പ്രസി
22 ദ്ധപ്പെടുത്തി. ഞങ്ങളുടെ ദൈവത്തിന്റെ
കൈ അവനെ അന്വേഷിക്കുന്ന ഏവൎക്കും
അനുകൂലമായും അവനെ ഉപേക്ഷി
ക്കുന്ന ഏവൎക്കും പ്രതികൂലമായും ഇരിക്കുന്നു
എന്നു ഞങ്ങൾ രാജാവിനോടു പറഞ്ഞി
രുന്നതുകൊണ്ടു വഴിയിൽ ശത്രുവിന്റെ
നേരെ ഞങ്ങൾക്കു തുണയായിരിക്കേണ്ട
തിന്നു പടയാളികളെയും കുതിരച്ചേവ
കരെയും രാജാവിനോടു ചോദിപ്പാൻ
ഞാൻ ലജ്ജിച്ചിരുന്നു. അങ്ങനെ ഞങ്ങൾ 23
ഉപവസിച്ചു ഞങ്ങളുടെ ദൈവത്തോടു
അതിനെക്കുറിച്ചു പ്രാൎത്ഥിച്ചു; അവൻ ഞങ്ങ
ളുടെ പ്രാൎത്ഥന കേട്ടു. പിന്നെ ഞാൻ 24
പുരോഹിതന്മാരുടെ പ്രധാനികളിൽവെ
ച്ചു ശേരെബ്യാവെയും ഹശബ്യാവെയും
അവരോടുകൂടെ അവരുടെ സഹോദര
ന്മാരിൽ പത്തുപേരെയും ഇങ്ങനെ പന്ത്ര
ണ്ടുപേരെ തിരഞ്ഞെടുത്തു. രാജാവും 25
അവന്റെ മന്ത്രിമാരും പ്രഭുക്കന്മാരും
അവിടെയുള്ള യിസ്രായേല്യരൊക്കെയും
നമ്മുടെ ദൈവത്തിന്റെ ആലയംവകെക്കു
അൎപ്പിച്ചിരുന്ന വഴിപാടായ വെള്ളിയും
പൊന്നും ഉപകരണങ്ങളും ഞാൻ അവൎക്കു
തൂക്കിക്കൊടുത്തു. ഞാൻ അവരുടെ 26
കയ്യിൽ അറുനൂറ്റമ്പതു താലന്ത് വെ
ള്ളിയും നൂറു താലന്ത് വെള്ളിയുപക
രണങ്ങളും നൂറു താലന്ത് പൊന്നും
ആയിരം തങ്കക്കാശു വിലയുള്ള ഇരുപതു 27
പൊൻപാത്രങ്ങളും പൊന്നുപോലെ വില
യുള്ളതായി മിനുക്കിയ നല്ല താമ്രംകൊ
ണ്ടുള്ള രണ്ടു പാത്രങ്ങളും തൂക്കിക്കൊടുത്തു.
ഞാൻ അവരോടു: നിങ്ങൾ ദൈവത്തിന്നു 28
വിശുദ്ധന്മാരാകുന്നു; ഉപകരണങ്ങളും വി
ശുദ്ധം തന്നേ; വെള്ളിയും പൊന്നും നിങ്ങ
ളുടെ പിതാക്കന്മാരുടെ ദൈവമായ യഹോ
വെക്കു ഔദാൎയ്യദാനമാകുന്നു; നിങ്ങൾ 29
അവയെ യെരൂശലേമിൽ യഹോവയുടെ
ആലയത്തിലെ അറകളിൽ പുരോഹിത
ന്മാരുടെയും ലേവ്യരുടെയും പ്രധാനികൾ
ക്കും യിസ്രായേലിന്റെ പിതൃഭവനപ്രഭുക്ക
ന്മാൎക്കും തൂക്കി ഏല്പിക്കുംവരെ ജാഗരിച്ചു

30 കാത്തുകൊൾവിൻ എന്നു പറഞ്ഞു. അങ്ങ
നെ പുരോഹിതന്മാരും ലേവ്യരും ആ
വെള്ളിയും പൊന്നും ഉപകരണങ്ങളും
യെരുശലേമിൽ ഞങ്ങളുടെ ദൈവത്തി
ന്റെ ആലയത്തിലേക്കു കൊണ്ടുപോകേ
ണ്ടതിന്നു തൂക്കപ്രകാരം ഏറ്റുവാങ്ങി.
31 യെരുശലേമിന്നു പോകുവാൻ ഞങ്ങൾ
ഒന്നാം മാസം പന്ത്രണ്ടാം തിയ്യതി അഹ
വാആറ്റിങ്കൽനിന്നു പുറപ്പെട്ടു; ഞങ്ങ
ളുടെ ദൈവത്തിന്റെ കൈ ഞങ്ങൾക്കു
അനുകൂലമായിരുന്നു; അവൻ ശത്രുവി
ന്റെ കയ്യിൽനിന്നും വഴിയിൽ പതിയി
രിക്കുന്നവന്റെ കയ്യിൽനിന്നും ഞങ്ങളെ
32 കാത്തു രക്ഷിച്ചു. അങ്ങനെ ഞങ്ങൾ
യെരുശലേമിൽ എത്തി അവിടെ മൂന്നു
33 ദിവസം പാർത്തു. നാലാം ദിവസം ഞങ്ങൾ
ആ വെള്ളിയും പൊന്നും ഉപകരണങ്ങ
ളും നമ്മുടെ ദൈവത്തിന്റെ ആലയത്തിൽ
ഊരീയാപുരോഹിതന്റെ മകനായ മെ
രേമോത്തിന്റെ കയ്യിൽ തൂക്കിക്കൊടുത്തു;
അവനോടുകൂടെ ഫീനെഹാസിന്റെ മക
നായ എലെയാസാരും അവരോടുകൂടെ
യേശുവയുടെ മകനായ യോസാബാദ്,
ബിന്നൂവിയുടെ മകനായ നോവദ്യാവു
34 എന്നീ ലേവ്യരും ഉണ്ടായിരുന്നു. എല്ലാം
എണ്ണപ്രകാരവും തൂക്കപ്രകാരവും കൊടു
ത്തു; തൂക്കം ഒക്കെയും ആ സമയം തന്നേ
35 എഴുതിവെച്ചു. പ്രവാസത്തിൽനിന്നു
മടങ്ങിവന്ന പ്രവാസികൾ യിസ്രായേലി
ന്റെ ദൈവത്തിന്നു ഹോമയാഗങ്ങൾക്കാ
യിട്ടു എല്ലായിസ്രായേലിന്നും വേണ്ടി പന്ത്ര
ണ്ടു കാളയെയും തൊണ്ണൂറ്റാറു ആട്ടുകൊ
റ്റനെയും എഴുപത്തേഴു കുഞ്ഞാടിനെയും
പാപയാഗത്തിന്നായിട്ടു പന്ത്രണ്ടു വെള്ളാ
ട്ടുകൊറ്റനെയും അർപ്പിച്ചു; അതൊക്കെയും
യഹോവെക്കു ഹോമയാഗം ആയിരുന്നു.
36 അവർ രാജാവിന്റെ ആജ്ഞാപത്രങ്ങൾ
നദിക്കു ഇക്കരെ രാജാവിന്റെ സംസ്ഥാന
പതിമാൎക്കും നാടുവാഴികൾക്കും കൊടുത്തു;
അവർ ജനത്തിന്നും ദൈവത്തിന്റെ ആല
യത്തിന്നും വേണ്ടുന്ന സഹായം ചെയ്തു.

## ൯. അദ്ധ്യായം.

അതിന്റെശേഷം പ്രഭുക്കന്മാർ എന്റെ
അടുക്കൽ വന്നു: യിസ്രായേൽജനവും
പുരോഹിതന്മാരും ലേവ്യരും ദേശനിവാ
സികളോടു വേർപെടാതെ കനാന്യർ,
ഹിത്യർ, പെരിസ്യർ, യെബൂസ്യർ, അ
മ്മോന്യർ, മോവാബ്യർ, മിസ്രയിമ്യർ,
അമോൎയ്യർ എന്നിവരുടെ മ്ലേച്ഛതകളെ
ചെയ്തുവരുന്നു. അവരുടെ പുത്രിമാരെ 2
അവർ തങ്ങൾക്കും തങ്ങളുടെ പുത്രന്മാൎക്കും
ഭാൎയ്യമാരായി എടുത്തതുകൊണ്ടു വിശുദ്ധ
സന്തതി ദേശനിവാസികളോടു ഇടകല
ൎന്നുപോയി; പ്രഭുക്കന്മാരുടെയും പ്രമാണി
കളുടെയും കൈ തന്നേ ഈ അകൃത്യത്തിൽ
ഒന്നാമതായിരിക്കുന്നു എന്നും പറഞ്ഞു.
ഈ വൎത്തമാനം കേട്ടപ്പോൾ ഞാൻ എ 3
ന്റെ വസ്ത്രവും മേലങ്കിയും കീറി എന്റെ
തലയിലും താടിയിലുമുള്ള രോമം വലിച്ചു
പറിച്ചു സ്തംഭിച്ചു കുത്തിയിരുന്നു. പ്രവാ 4
സികളുടെ അകൃത്യംനിമിത്തം യിസ്രാ
യേലിൻദൈവത്തിന്റെ വചനത്തിങ്കൽ
വിറെക്കുന്നവരൊക്കെയും എന്റെ അടു
ക്കൽ വന്നുകൂടി; എന്നാൽ ഞാൻ സന്ധ്യാ
യാഗം വരെ സ്തംഭിച്ചു കുത്തിയിരുന്നു.
സന്ധ്യായാഗത്തിന്റെ സമയത്തു ഞാൻ 5
എന്റെ ആത്മതപനം വിട്ടു എഴു
ന്നേറ്റു കീറിയ വസ്ത്രത്തോടും മേലങ്കി
യോടും കൂടെ മുട്ടുകുത്തി എന്റെ ദൈവ
മായ യഹോവയിങ്കലേക്കു കൈ മലൎത്തി
പറഞ്ഞതെന്തെന്നാൽ: എന്റെ ദൈ 6
വമേ, ഞാൻ എന്റെ മുഖം എന്റെ ദൈ
വമായ നിങ്കലേക്കു ഉയൎത്തുവാൻ ലജ്ജിച്ചു

നാണിച്ചിരിക്കുന്നു; ഞങ്ങളുടെ അകൃത്യ
ങ്ങൾ ഞങ്ങളുടെ തലെക്കുമീതെ പെരുകി
കവിഞ്ഞിരിക്കുന്നു; ഞങ്ങളുടെ കുററം ആ
7 കാശത്തോളം വളൎന്നിരിക്കുന്നു. ഞങ്ങളു
ടെ പിതാക്കന്മാരുടെ കാലംമുതൽ ഇന്നു
വരെയും ഞങ്ങൾ വലിയ കുററക്കാരായി
രിക്കുന്നു; ഞങ്ങളുടെ അകൃത്യങ്ങൾനിമി
ത്തം ഞങ്ങളും ഞങ്ങളുടെ രാജാക്കന്മാരും
പുരോഹിതന്മാരും ഇന്നുള്ളതുപോലെ
വിദേശരാജാക്കന്മാരുടെ കയ്യിൽ വാളിന്നും
പ്രവാസത്തിന്നും കവൎച്ചെക്കും അപമാന
8 ത്തിന്നും ഏല്പിക്കപ്പെട്ടിരിക്കുന്നു. ഇപ്പോ
ഴോ, ഞങ്ങളുടെ ദൈവം ഞങ്ങളുടെ കണ്ണു
കളെ പ്രകാശിപ്പിക്കേണ്ടതിന്നും ഞങ്ങ
ളുടെ ദാസ്യസ്ഥിതിയിൽ ഞങ്ങൾക്കു കുറ
ഞ്ഞോരു ജീവശക്തി നല്കേണ്ടതിന്നും
ഞങ്ങളിൽ ഒരു ശേഷിപ്പിനെ രക്ഷിച്ചു
തന്റെ വിശുദ്ധസ്ഥലത്തു ഞങ്ങൾക്കു ഒരു
പാൎപ്പിടം തരുവാൻ തക്കവണ്ണം ഞങ്ങൾക്കു
ഒരു ക്ഷണനേരത്തേക്കു ഞങ്ങളുടെ ദൈ
വമായ യഹോവ കൃപ കാണിച്ചിരിക്കുന്നു.
9 ഞങ്ങൾ ദാസന്മാരാകുന്നു സത്യം; എങ്കിലും
ഞങ്ങളുടെ ദാസ്യസ്ഥിതിയിൽ ഞങ്ങളുടെ
ദൈവം ഞങ്ങളെ ഉപേക്ഷിക്കാതെ, ഞങ്ങ
ളുടെ ദൈവത്തിന്റെ ആലയം പണി
കയും അതിന്റെ ശൂന്യങ്ങളെ നന്നാക്കു
കയും ചെയ്യേണ്ടതിന്നു ഞങ്ങൾക്കു ജീവ
ശക്തി നല്കുവാനും യെഹൂദയിലും യെരൂ
ശലേമിലും ഞങ്ങൾക്കു ഒരു സങ്കേതം
തരുവാനും പാൎസിരാജാക്കന്മാരുടെ ദൃഷ്ടി
യിൽ ഞങ്ങൾക്കു ദയ ലഭിക്കുമാറാക്കിയിരി
10 ക്കുന്നു. ഇപ്പോൾ ഞങ്ങളുടെ ദൈവമേ,
ഇതിന്നു ഞങ്ങൾ എന്തു പകരം പറയേ
11 ണ്ടു? നിങ്ങൾ കൈവശമാക്കുവാൻ ചെ
ല്ലുന്ന ദേശം ദേശനിവാസികളുടെ മലിന
തയാലും ഒരു അററംമുതൽ മറെറ അററം
വരെ അവർ നിറെച്ചിരിക്കുന്ന മ്ലേച്ഛത
യാലും അവരുടെ അശുദ്ധിയാലും മലിന
പ്പെട്ടിരിക്കുന്ന ദേശമത്രേ. ആകയാൽ 12
നിങ്ങൾ ശക്തിപ്പെട്ടു ദേശത്തിന്റെ നന്മ
അനുഭവിച്ചു അതു എന്നേക്കും നിങ്ങളുടെ
മക്കൾക്കു അവകാശമായി വെച്ചേക്കേണ്ട
തിന്നു നിങ്ങളുടെ പുത്രിമാരെ അവരുടെ
പുത്രന്മാൎക്കു കൊടുക്കാതെയും അവരുടെ
പുത്രിമാരെ നിങ്ങളുടെ പുത്രന്മാൎക്കു എടു
ക്കാതെയും അവരുടെ സമാധാനവും നന്മ
യും ഒരിക്കലും കരുതാതെയും ഇരിക്കേണം
എന്നിങ്ങനെ നിന്റെ ദാസന്മാരായ പ്ര
വാചകന്മാർമുഖാന്തരം നീ അരുളിച്ചെയ്ത
കല്പനകളെ ഞങ്ങൾ ഉപേക്ഷിച്ചുകളഞ്ഞു
വല്ലോ. ഇപ്പോൾ ഞങ്ങളുടെ ദുഷ്പ്രവൃത്തി 13
കളും മഹാപാതകവും ഹേതുവായി ഇതെ
ല്ലാം ഞങ്ങളുടെമേൽ വന്നശേഷം ഞങ്ങ
ളുടെ ദൈവമേ, നീ ഞങ്ങളുടെ അകൃ
ത്യങ്ങൾക്കു തക്കവണ്ണം ഞങ്ങളെ ശിക്ഷി
ക്കാതെ ഞങ്ങൾക്കു ഇങ്ങനെ ഒരു ശേഷി
പ്പിനെ തന്നിരിക്കെ ഞങ്ങൾ നിന്റെ 14
കല്പനകളെ വീണ്ടും ലംഘിക്കയും ഈ
മ്ലേച്ഛത ചെയ്യുന്ന ജാതികളോടു സം
ബന്ധം കൂടുകയും ചെയ്യാമോ? ചെയ്താൽ
ഒരു ശേഷിപ്പോ തെററി ഒഴിഞ്ഞവരോ
ഉണ്ടാകാതവണ്ണം നീ ഞങ്ങളെ മുടിച്ചുകള
യുവോളം ഞങ്ങളോടു കോപിക്കയില്ലയോ?
യിസ്രായേലിന്റെ ദൈവമായ യഹോവേ, 15
നീ നീതിമാൻ; ഞങ്ങളോ ഇന്നുള്ളതുപോ
ലെ തെററി ഒഴിഞ്ഞ ഒരു ശേഷിപ്പത്രേ;
ഞങ്ങളുടെ പാതകത്തോടുകൂടെ ഇതാ,
ഞങ്ങൾ നിന്റെ മുമ്പാകെ ഇരിക്കുന്നു;
അതുനിമിത്തം നിന്റെ മുമ്പാകെ നില്പാൻ
ആൎക്കും കഴിവില്ല.

## ൧൦. അദ്ധ്യായം.

എസ്രാ ഇങ്ങനെ ദൈവാലയത്തിന്നു
മുമ്പിൽ വീണുകിടന്നു കരഞ്ഞുപ്രാൎത്ഥി

ക്കയും ഏററുപറകയും ചെയ്യുമ്പോൾ പുരു
ഷന്മാരും സ്ത്രീകളും പൈതങ്ങളുമായി
യിസ്രായേല്യരുടെ ഏററവും വലിയോരു
സഭ അവൻെറ അടുക്കൽ വന്നുകൂടി;
2 ജനവും വളരെ കരഞ്ഞു. അപ്പോൾ
ഏലാമിൻെറ പുത്രന്മാരിൽ ഒരുവനായ
യെഹീയേലിൻെറ മകൻ ശെഖന്യാവു
എസ്രയോടു പറഞ്ഞതു: നാം നമ്മുടെ ദൈ
വത്തോടു ദ്രോഹം ചെയ്തു ദേശനിവാസി
കളിൽനിന്നു അന്യജാതിക്കാരത്തികളെ
വിവാഹം ചെയ്തിരിക്കുന്നു; എങ്കിലും ഈ
കാൎയ്യത്തിൽ യിസ്രായേലിന്നു വേണ്ടി ഇനി
3 യും പ്രത്യാശയുണ്ടു. ഇപ്പോൾ ആ സ്ത്രീ
കളെ ഒക്കെയും അവരിൽനിന്നു ജനിച്ചവ
രെയും യജമാനൻെറയും നമ്മുടെ ദൈവ
ത്തിൻെറ കല്പനയിങ്കൽ വിറെക്കുന്നവരു
ടെയും നിൎണ്ണയപ്രകാരം നീക്കിക്കളവാൻ
നമ്മുടെ ദൈവത്തോടു നാം ഒരു നിയമം
ചെയ്യുക; അതു ന്യായപ്രമാണത്തിന്നു അനു
4 സാരമായി നടക്കട്ടെ. എഴുന്നേല്ക്ക; ഇതു
നീ നിൎവ്വഹിക്കേണ്ടുന്ന കാൎയ്യം ആകുന്നു;
ഞങ്ങൾ നിനക്കു തുണയായിരിക്കും; ധൈ
5 ൎയ്യപ്പെട്ടു പ്രവൎത്തിക്ക. അങ്ങനെ എസ്രാ
എഴുന്നേററു ഈ വാക്കുപോലെ ചെയ്യേ
ണ്ടതിന്നു പുരോഹിതന്മാരുടെയും ലേവ്യ
രുടെയും പ്രഭുക്കന്മാരെയും എല്ലായിസ്രാ
യേല്യരെയുംകൊണ്ടു സത്യം ചെയ്യിച്ചു;
6 അവർ സത്യം ചെയ്തു. എസ്രാ ദൈവാല
യത്തിൻെറ മുമ്പിൽനിന്നു എഴുന്നേററു
എല്യാശീബിൻെറ മകനായ യെഹോഹാ
നാൻെറ അറയിൽ ചെന്നു പ്രവാസിക
ളുടെ ദ്രോഹംനിമിത്തം അവൻ ദുഃഖിച്ചു
കൊണ്ടു അപ്പം തിന്നാതെയും വെള്ളം
7 കുടിക്കാതെയും അവിടെ രാപാൎത്തു. അന
ന്തരം അവർ സകലപ്രവാസികളും
യെരുശലേമിൽ വന്നുകൂടേണം എന്നും
8 പ്രഭുക്കന്മാരുടെയും മൂപ്പന്മാരുടെയും നിൎണ്ണ
യപ്രകാരം മൂന്നു ദിവസത്തിന്നകം ആരെ
ങ്കിലും വരാതെയിരുന്നാൽ അവൻെറ
വസ്തുവക ഒക്കെയും കണ്ടുകെട്ടിയെടുക്കയും
അവനെ പ്രവാസികളുടെ സഭയിൽനിന്നു
പുറത്താക്കുകയും ചെയ്യുമെന്നും യെഹൂദയി
ലും യെരുശലേമിലും പ്രസിദ്ധമാക്കി.
അങ്ങനെ യെഹൂദയുടെയും ബെന്യാമീ 9
ൻെറയും സകലപുരുഷന്മാരും മൂന്നാം
ദിവസത്തിന്നകം യെരുശലേമിൽ വന്നു
കൂടി; അതു ഒമ്പതാം മാസം ഇരുപതാം
തിയ്യതി ആയിരുന്നു; സകലജനവും ആ
കാൎയ്യം ഹേതുവായിട്ടും വൻമഴനിമിത്ത
വും വിറെച്ചുംകൊണ്ടു ദൈവാലയത്തി
ൻെറ മുററത്തു ഇരുന്നു. അപ്പോൾ എസ്രാ 10
പുരോഹിതൻ എഴുന്നേററു അവരോടു:
നിങ്ങൾ ദ്രോഹം ചെയ്തു യിസ്രായേലിൻെറ
കുററത്തെ വൎദ്ധിപ്പിക്കേണ്ടതിന്നു അന്യ
ജാതിക്കാരത്തികളെ വിവാഹം കഴിച്ചി
രിക്കുന്നു. ആകയാൽ ഇപ്പോൾ നിങ്ങൾ 11
നിങ്ങളുടെ പിതാക്കന്മാരുടെ ദൈവമായ
യഹോവയോടു പാപം ഏററുപറകയും
അവൻെറ ഇഷ്ടം അനുസരിച്ചു ദേശനി
വാസികളോടും അന്യജാതിക്കാരത്തിക
ളോടും വേർപെടുകയും ചെയ്വിൻ എന്നു
പറഞ്ഞു. അതിന്നു സൎവ്വസഭയും ഉറക്കെ 12
ഉത്തരം പറഞ്ഞതു: നീ ഞങ്ങളോടു പറഞ്ഞ
വാക്കുപോലെ തന്നേ ഞങ്ങൾ ചെയ്യേണ്ട
താകുന്നു. എങ്കിലും ജനം വളരെയും ഇതു 13
വൎഷകാലവും ആകുന്നു; വെളിയിൽ നി
ല്പാൻ ഞങ്ങൾക്കു കഴിവില്ല; ഈ കാൎയ്യ
ത്തിൽ ഞങ്ങൾ അനേകരും ലംഘനം
ചെയ്തിരിക്കയാൽ ഇതു ഒരു ദിവസംകൊ
ണ്ടോ രണ്ടു ദിവസംകൊണ്ടോ തീരുന്ന
സംഗതിയുമല്ല. ആകയാൽ ഞങ്ങ 14
ളുടെ പ്രഭുക്കന്മാർ സൎവ്വസഭെക്കും പ്രതി
നിധികളായി നില്ക്കട്ടെ; ഈ കാൎയ്യം
നിമിത്തം നമ്മുടെ ദൈവത്തിന്നുള്ള കഠി

നകോപം ഞങ്ങളെ വിട്ടുമാറുവോളവും
ഞങ്ങളുടെ പട്ടണങ്ങളിൽ അന്യജാതിക്കാ
രത്തികളെ വിവാഹം കഴിച്ചിരിക്കുന്ന
എവരും അവരോടുകൂടെ അവിടങ്ങളിലെ
മൂപ്പന്മാരും ന്യായാധിപതിമാരും നിശ്ചയി
ക്കപ്പെട്ട സമയങ്ങളിൽ വരികയും ചെയ്യു
15 ട്ടെ. അതിന്നു അസാഹേലിന്റെ മക
നായ യോനാഥാനും തിക്വയുടെ മകനായ
യഹ്സെയാവും മാത്രം വിരോധം പറഞ്ഞു;
മെശുല്ലാമും ശബ്ബെഥായി എന്ന ലേവ്യനും
16 അവരെ താങ്ങിപ്പറഞ്ഞു. പ്രവാസികളോ
അങ്ങനെ തന്നേ ചെയ്തു, എസ്രാപുരോഹി
തനെയും പിതൃഭവനംപിതൃഭവനമായി
ചില പിതൃഭവനത്തലവന്മാരെയും പേരു
പേരായി തിരഞ്ഞെടുത്തു, അവർ ഈ
കാൎയ്യം വിസ്തരിപ്പാൻ പത്താം മാസം
17 ഒന്നാം തിയ്യതി യോഗംകൂടി. അന്യജാ
തിക്കാരത്തികളെ വിവാഹം കഴിച്ചിരുന്ന
സകലപുരുഷന്മാരുടെയും കാൎയ്യം അവർ
ഒന്നാം മാസം ഒന്നാം തിയ്യതികൊണ്ടു
18 തീൎത്തു. പുരോഹിതന്മാരുടെ പുത്രന്മാരി
ലും അന്യജാതിക്കാരത്തികളെ വിവാഹം
കഴിച്ചവരുണ്ടായിരുന്നു; അവരാരെന്നാൽ:
യോസാദാക്കിന്റെ മകനായ യേശുവയു
ടെ പുത്രന്മാരിലും അവന്റെ സഹോദര
ന്മാരിലും: മയശേയാവു, എലീയെസെർ,
യാരീബ്, ഗെദല്യാവു എന്നിവർ തന്നേ.
19 ഇവർ തങ്ങളുടെ ഭാൎയ്യമാരെ ഉപേക്ഷിക്കാം
എന്നു കയ്യടിച്ചു; അവർ കുററക്കാരായതു
കൊണ്ടു തങ്ങളുടെ കുററത്തിന്നായി ഓരോ
20 ആട്ടുകൊററനെ യാഗം കഴിച്ചു. ഇമ്മേ
രിന്റെ പുത്രന്മാരിൽ: ഹനാനി, സെബ
21 ദ്യാവു. ഹാരീമിന്റെ പുത്രന്മാരിൽ:
മയശേയാവു, ഏലീയാവു, ശെമയ്യാവു,
22 യെഹീയേൽ, ഉസ്സീയാവു. പശ്ഹൂരി
ന്റെ പുത്രന്മാരിൽ: എല്യോവേനായി,
മയശേയാവു, യിശ്മായേൽ, നെഥനെ
യേൽ, യോസാബാദ്, എലെയാസാ.
ലേവ്യരിൽ: യോസാബാദ്, ശിമെയി, 23
കെലീതാ എന്നു പേരുള്ള കേലായാവു,
പെഥഹ്യാവു, യെഹൂദാ, എലീയെസെർ.
സംഗീതക്കാരിൽ: എല്യാശീബ്. വാതിൽ 24
കാവല്ക്കാരിൽ: ശല്ലൂം, തേലെം, ഊരി.
യിസ്രായേല്യരിൽ, പരോശിന്റെ പുത്ര 25
ന്മാരിൽ: രമ്യാവു, യിസ്സീയാവു, മല്ക്കീയാവു,
മീയാമീൻ, എലെയാസാർ, മല്ക്കീയാവു,
ബെനായാവു. ഏലാമിന്റെ പുത്രന്മാ 26
രിൽ: മത്ഥന്യാവു, സെഖൎയ്യാവു, യെഹീ
യേൽ, അബ്ദി, യെരേമോത്ത്, ഏലീയാവു.
സത്തൂവിന്റെ പുത്രന്മാരിൽ: എല്യോവേ 27
നായി, എല്യാശീബ്, മത്ഥന്യാവു, യെരേ
മോത്ത്, സാബാദ്, അസീസാ. ബേ 28
ബായിയുടെ പുത്രന്മാരിൽ: യെഹോഹാ
നാൻ, ഹനന്യാവു, സബ്ബായി, അഥെ
ലായി. ബാനിയുടെ പുത്രന്മാരിൽ: മെശു 29
ല്ലാം, മല്ലൂക്, അദായാവു, യാശൂബ്, ശെ
യാൽ, യെരേമോത്ത്. പഹത്ത്-മോവാ 30
ബിന്റെ പുത്രന്മാരിൽ: അദ്നാ, കെലാൽ,
ബെനായാവു, മയശേയാവു, മത്ഥന്യാവു,
ബെസലയേൽ, ബിന്നൂവി, മനശ്ശെ.
ഹാരീമിന്റെ പുത്രന്മാരിൽ: എലീയെ 31
സെർ, യിശ്ശീയാവു, മൽക്കീയാവു, ശെമ
യ്യാവു, ശിമെയോൻ, ബെന്യാമീൻ, 32
മല്ലൂക്, ശെമൎയ്യാവു. ഹാശൂമിന്റെ പുത്ര 33
ന്മാരിൽ: മത്ഥെനായി, മത്ഥത്ഥാ, സാബാ
ദ്, എലീഫേലെത്ത്, യെരേമായി, മന
ശ്ശെ, ശിമെയി. ബാനിയുടെ പുത്രന്മാ 34
രിൽ: മയദായി, അമ്രാം, ഊവേൽ,
ബെനായാവു, ബേദെയാവു, കെലൂഹു, 35
വന്യാവു, മെരേമോത്ത്, എല്യാശീബ്, 36
മത്ഥന്യാവു, മത്ഥെനായി, യാസു, ബാ 37, 38
നി, ബിന്നൂവി, ശിമെയി, ശേലെമ്യാവു, 39
നാഥാൻ, അദായാവു, മഖ്നദെബായി, 40
ശാശായി, ശാരായി, അസരെയേൽ, 41

42 ശേലെമ്യാവു, ശമൎയ്യാവു, ശല്ലൂം, അമ
43 ൎയ്യാവു, യോസേഫ്. നെബോവിന്റെ
പുത്രന്മാരിൽ: യെയീയേൽ, മത്ഥിത്ഥ്യാവു,
സാബാദ്, സെബീനാ, യദ്ദായി, യോ
വേൽ, ബെനായാവു. ഇവർ എല്ലാവരും 44
അന്യജാതിക്കാരത്തികളെ വിവാഹം കഴി
ച്ചിരുന്നു; അവരിൽ ചിലൎക്കു മക്കളെ
പ്രസവിച്ച ഭാൎയ്യമാരും ഉണ്ടായിരുന്നു.

# NEHEMIAH

## നെഹെമ്യാവു

### ൧. അദ്ധ്യായം.

ഹഖല്യാവിന്റെ മകനായ നെഹെ
മ്യാവിന്റെ ചരിത്രം.
ഇരുപതാം ആണ്ടിൽ കിസ്ലേവ് മാസ
ത്തിൽ ഞാൻ ശൂശൻരാജധാനിയിൽ ഇരി
2 ക്കുമ്പോൾ എന്റെ സഹോദരന്മാരിൽ
ഒരുത്തനായ ഹനാനിയും യെഹൂദയിൽ
നിന്നു ചില പുരുഷന്മാരും വന്നു; ഞാൻ
അവരോടു പ്രവാസത്തിൽനിന്നു തെറ്റി
ഒഴിഞ്ഞുപോയ യെഹൂദന്മാരെക്കുറിച്ചും
യെരൂശലേമിനെക്കുറിച്ചും ചോദിച്ചു.
3 അതിന്നു അവർ എന്നോടു: പ്രവാസത്തിൽ
നിന്നു തെറ്റി ഒഴിഞ്ഞുപോയ ശേഷിപ്പു
അവിടെ ആ സംസ്ഥാനത്തു മഹാകഷ്ട
ത്തിലും അപമാനത്തിലും ഇരിക്കുന്നു; യെ
രൂശലേമിന്റെ മതിൽ ഇടിഞ്ഞും അതി
ന്റെ വാതിലുകൾ തീവെച്ചു ചുട്ടും കിട
4 ക്കുന്നു എന്നു പറഞ്ഞു. ഈ വൎത്തമാനം
കേട്ടപ്പോൾ ഞാൻ ഇരുന്നു കരഞ്ഞു; കുറെ
നാൾ ദുഃഖിച്ചും ഉപവസിച്ചുംകൊണ്ടു സ്വ
ൎഗ്ഗത്തിലെ ദൈവത്തോടു ഞാൻ പ്രാൎത്ഥിച്ചു
5 പറഞ്ഞതെന്തെന്നാൽ: സ്വൎഗ്ഗത്തിലെ
ദൈവമായ യഹോവേ, നിന്നെ സ്നേഹിച്ചു
നിന്റെ കല്പനകളെ പ്രമാണിക്കുന്നവൎക്കു
നിയമവും ദയയും പാലിക്കുന്ന മഹാനും
ഭയങ്കരനുമായ ദൈവമേ, നിന്റെ ദാസ 6
ന്മാരായ യിസ്രായേൽമക്കൾക്കു വേണ്ടി
രാവും പകലും നിന്റെ മുമ്പാകെ പ്രാൎത്ഥി
ക്കയും യിസ്രായേൽമക്കളായ ഞങ്ങൾ
നിന്നോടു ചെയ്തിരിക്കുന്ന പാപങ്ങളെ
ഏറ്റുപറകയും ചെയ്യുന്ന അടിയന്റെ
പ്രാൎത്ഥന കേൾക്കേണ്ടതിന്നു നിന്റെ
ചെവി ശ്രദ്ധിച്ചും നിന്റെ കണ്ണു തുറന്നും
ഇരിക്കേണമേ; ഞാനും എന്റെ പിതൃഭ
വനവും പാപം ചെയ്തിരിക്കുന്നു. ഞങ്ങൾ 7
നിന്നോടു ഏറ്റവും വഷളത്വമായി പ്ര
വൎത്തിച്ചിരിക്കുന്നു; നിന്റെ ദാസനായ
മോശെയോടു നീ കല്പിച്ച കല്പനകളും
ചട്ടങ്ങളും വിധികളും ഞങ്ങൾ പ്രമാണി
ച്ചിട്ടുമില്ല. നിങ്ങൾ ദ്രോഹം ചെയ്താൽ 8
ഞാൻ നിങ്ങളെ ജാതികളുടെ ഇടയിൽ
ചിന്നിച്ചുകളയും; എന്നാൽ നിങ്ങൾ എങ്ക 9
ലേക്കു തിരിഞ്ഞു എന്റെ കല്പനകളെ
പ്രമാണിച്ചു അവയെ അനുസരിച്ചുനട
ന്നാൽ, നിങ്ങളുടെ ഭ്രഷ്ടന്മാർ ആകാശ

ത്തിന്റെ അറുതിവരെയും എത്തിയിരു
ന്നാലും ഞാൻ അവിടെനിന്നു അവരെ
ശേഖരിച്ചു, എന്റെ നാമം സ്ഥാപിപ്പാൻ
ഞാൻ തിരഞ്ഞെടുത്ത സ്ഥലത്തു കൊണ്ടു
വരും എന്നു നിന്റെ ദാസനായ മോശെ
യോടു നീ അരുളിച്ചെയ്ത വചനം ഓൎക്കേ
10 ണമേ. അവർ നിന്റെ മഹാശക്തി
കൊണ്ടും ബലമുള്ള കൈകൊണ്ടും നീ വീ
ണ്ടെടുത്ത നിന്റെ ദാസന്മാരും നിന്റെ
11 ജനവുമല്ലോ. കൎത്താവേ, നിന്റെ ചെവി
അടിയന്റെ പ്രാൎത്ഥനെക്കും നിന്റെ
നാമത്തെ ഭയപ്പെടുവാൻ താല്പൎയ്യപ്പെടുന്ന
നിന്റെ ദാസന്മാരുടെ പ്രാൎത്ഥനെക്കും
ശ്രദ്ധയുള്ളതായിരിക്കേണമേ. ഇന്നു അടി
യന്നു കാൎയ്യം സാധിപ്പിച്ചു ഈ മനുഷ്യന്റെ
മുമ്പാകെ എനിക്കു ദയ ലഭിക്കുമാറാക്കേ
ണമേ. ഞാൻ രാജാവിന്നു പാനപാത്ര
വാഹകനായിരുന്നു.

## ൨. അദ്ധ്യായം.

അൎത്ഥഹ്ശഷ്ടാരാജാവിന്റെ ഇരുപ
താം ആണ്ടിൽ നീസാൻമാസത്തിൽ
ഞാൻ ഒരിക്കൽ രാജാവിന്റെ മുമ്പാകെ
ഇരുന്ന വീഞ്ഞു എടുത്തു അവന്നു കൊടുത്തു;
ഞാൻ ഇതിന്നു മുമ്പെ ഒരിക്കലും അവ
ന്റെ സന്നിധിയിൽ കുണ്ഠിതനായിരുന്നി
2 ട്ടില്ല. രാജാവു എന്നോടു: നിന്റെ മുഖം
വാടിയിരിക്കുന്നതു എന്തു? നിനക്കു ദീനം
ഒന്നും ഇല്ലല്ലോ; ഇതു മനോദുഃഖമല്ലാതെ
മറ്റൊന്നുമല്ല എന്നു പറഞ്ഞു. അപ്പോൾ
3 ഞാൻ ഏറ്റവും ഭയപ്പെട്ടു രാജാവിനോടു:
രാജാവു ദീൎഘായുസ്സായിരിക്കട്ടെ; എന്റെ
പിതാക്കന്മാരുടെ കല്ലറകൾ ഉള്ള പട്ടണം
ശൂന്യമായും അതിന്റെ വാതിലുകൾ തീ
കൊണ്ടു വെന്തും കിടക്കെ എന്റെ മുഖം
വാടാതെ ഇരിക്കുന്നതു എങ്ങനെ എന്നു
4 പറഞ്ഞു. രാജാവു എന്നോടു: നിന്റെ
അപേക്ഷ എന്തു എന്നു ചോദിച്ചു; ഉടനെ
ഞാൻ സ്വൎഗ്ഗത്തിലെ ദൈവത്തോടു പ്രാ
ൎത്ഥിച്ചിട്ടു, രാജാവിനോടു: രാജാവിന്നു 5
തിരുവുള്ളമുണ്ടായി അടിയന്നു തിരുമുമ്പിൽ
ദയ ലഭിച്ചു എങ്കിൽ അടിയനെ യെഹൂദ
യിൽ എന്റെ പിതാക്കന്മാരുടെ കല്ലറക
ളുള്ള പട്ടണത്തിലേക്കു അതു പണിയേ
ണ്ടതിന്നു ഒന്നു അയക്കേണമേ എന്നുണ
ൎത്തിച്ചു. അതിന്നു രാജാവു — രാജ്ഞിയും 6
അരികെ ഇരുന്നിരുന്നു — : നിന്റെ യാ
ത്രെക്കു എത്ര നാൾ വേണം? നീ എപ്പോൾ
മടങ്ങിവരും എന്നു എന്നോടു ചോദിച്ചു.
അങ്ങനെ എന്നെ അയപ്പാൻ രാജാവിന്നു
സമ്മതമായി; ഞാൻ ഒരു അവധിയും
പറഞ്ഞു. രാജാവിന്നു തിരുവുള്ളമുണ്ടായി 7
ഞാൻ യെഹൂദയിൽ എത്തുംവരെ നദിക്കു
അക്കരെയുള്ള ദേശാധിപതിമാർ എന്നെ
കടത്തിവിടേണ്ടതിന്നു അവൎക്കു എഴുത്തു
കളും ആലയത്തോടു ചേൎന്ന കോട്ടവാ 8
തിലുകൾക്കും പട്ടണത്തിന്റെ മതിലിന്നും
ഞാൻ ചെന്നു പാൎപ്പാനിരിക്കുന്ന വീട്ടിന്നും
വേണ്ടി ഉത്തരം മുതലായവ ഉണ്ടാക്കുവാൻ
രാജാവിന്റെ വനവിചാരകനായ ആ
സാഫ് എനിക്കു മരം തരേണ്ടതിന്നു
അവന്നു ഒരു എഴുത്തും നല്കേണമേ
എന്നും ഞാൻ രാജാവിനോടു അപേ
ക്ഷിച്ചു. എന്റെ ദൈവത്തിന്റെ ദയ
യുള്ള കൈ എനിക്കു അനുകൂലമായിരുന്ന
തുകൊണ്ടു രാജാവു അതു എനിക്കു തന്നു.
അങ്ങനെ ഞാൻ നദിക്കു അക്കരെയുള്ള 9
ദേശാധിപതിമാരുടെ അടുക്കൽ വന്നു
രാജാവിന്റെ എഴുത്തു അവൎക്കു കൊടുത്തു.
രാജാവു പടനായകന്മാരെയും കുതിരച്ചേ
വകരെയും എന്നോടുകൂടെ അയച്ചിരുന്നു.
ഹോരോന്യനായ സൻബല്ലത്തും അമ്മോ 10
ന്യനായ ദാസൻ തോബീയാവും ഇതു കേട്ട
പ്പോൾ യിസ്രായേൽമക്കൾക്കു ഗുണം ചെ

സ്സാൻ ഒരു ആൾ വന്നതു അവൎക്കു ഏററവും
11 അനിഷ്ടമായി. ഞാൻ യെരൂശലേമിൽ
എത്തി അവിടെ മൂന്നു ദിവസം താമസിച്ച
12 ശേഷം ഞാനും എന്നോടുകൂടെ ചില
പുരുഷന്മാരും രാത്രിയിൽ എഴുന്നേററു;
എന്നാൽ യെരൂശലേമിൽ ചെയ്വാൻ
എന്റെ ദൈവം എന്റെ മനസ്സിൽ തോ
ന്നിച്ചിരുന്നതു ഞാൻ ആരോടും പറഞ്ഞി
ട്ടില്ലായിരുന്നു; ഞാൻ കയറിയിരുന്ന മൃഗം
അല്ലാതെ മറെറാരു മൃഗവും എന്നോടുകൂടെ
13 ഉണ്ടായിരുന്നില്ല. ഞാൻ രാത്രിയിൽ താ
ഴ്വരവാതിൽവഴിയായി പെരുമ്പാമ്പുറവി
ങ്കലും കുപ്പവാതില്ക്കലും ചെന്നു യെരൂശ
ലേമിന്റെ മതിൽ ഇടിഞ്ഞുകിടക്കുന്നതും
വാതിലുകൾ തീവെച്ചു ചുട്ടിരിക്കുന്നതും
14 കണ്ടു. പിന്നെ ഞാൻ ഉറവുവാതില്ക്ക
ലേക്കും രാജാവിന്റെ കുളത്തിങ്കലേക്കും
ചെന്നു; എന്നാൽ ഞാൻ കയറിയിരുന്ന
മൃഗത്തിന്നു കടന്നുപോകുവാൻ സ്ഥലം
15 പോരാതിരുന്നു. രാത്രിയിൽ തന്നേ
ഞാൻ തോട്ടിന്റെ അരികത്തുകൂടി ചെന്നു
മതിൽ നോക്കി കണ്ടു താഴ്വരവാതിലിൻ
16 വഴിയായി മടങ്ങിപ്പോന്നു. ഞാൻ എവി
ടെപ്പോയി എന്നും എന്തു ചെയ്തു എന്നും
പ്രമാണികളാരും അറിഞ്ഞില്ല; അന്നുവ
രെ ഞാൻ യെഹൂദന്മാരോടോ പുരോഹി
തന്മാരോടോ പ്രഭുക്കന്മാരോടോ പ്രമാണി
കളോടോ വേലയെടുക്കുന്ന ശേഷംപേ
രോടോ യാതൊന്നും അറിയിച്ചിരുന്നില്ല.
17 അനന്തരം ഞാൻ അവരോടു: യെരൂശ
ലേം ശൂന്യമായും അതിന്റെ വാതിലു
കൾ തീകൊണ്ടു വെന്തും കിടക്കുന്നതായി
നാം അകപ്പെട്ടിരിക്കുന്ന ഈ അനൎത്ഥം
നിങ്ങൾ കാണുന്നുവല്ലോ; വരുവിൻ; നാം
ഇനിയും നിന്ദാപാത്രമായിരിക്കാതവണ്ണം
യെരൂശലേമിന്റെ മതിൽ പണിയുക
18 എന്നു പറഞ്ഞു. എന്റെ ദൈവത്തിന്റെ
കൈ എനിക്കു അനുകൂലമായിരുന്നതും
രാജാവു എന്നോടു കല്പിച്ച വാക്കുകളും
ഞാൻ അറിയിച്ചപ്പോൾ അവർ: നാം
എഴുന്നേററു പണിയുക എന്നു പറഞ്ഞു.
അങ്ങനെ അവർ ആ നല്ല പ്രവൃത്തി
ക്കായി അന്യോന്യം ധൈൎയ്യപ്പെടുത്തി.
എന്നാൽ ഹോരോന്യനായ സൻബല്ലത്തും 19
അമ്മോന്യനായ ദാസൻ തോബീയാവും
അരാബ്യനായ ഗേശെമും ഇതു കേട്ടിട്ടു
ഞങ്ങളെ പരിഹസിച്ചുനിന്ദിച്ചു: നിങ്ങൾ
ചെയ്യുന്ന ഈ കാൎയ്യം എന്തു? നിങ്ങൾ രാജാ
വിനോടു മത്സരിപ്പാൻ ഭാവിക്കുന്നുവോ
എന്നു ചോദിച്ചു. അതിന്നു ഞാൻ അവ 20
രോടു: സ്വൎഗ്ഗത്തിലെ ദൈവം ഞങ്ങൾക്കു
കാൎയ്യം സാധിപ്പിക്കും; ആകയാൽ അവ
ന്റെ ദാസന്മാരായ ഞങ്ങൾ എഴുന്നേററു
പണിയും; നിങ്ങൾക്കോ യെരൂശലേമിൽ
ഒരു ഓഹരിയും അവകാശവും ജ്ഞാപക
വുമില്ല എന്നുത്തരം പറഞ്ഞു.

## ൩. അദ്ധ്യായം.

അങ്ങനെ മഹാപുരോഹിതനായ എല്യാ
ശീബും അവന്റെ സഹോദരന്മാരായ
പുരോഹിതന്മാരും എഴുന്നേററു ആട്ടിൻ
വാതിൽ പണിതു; അവർ അതു പ്രതി
ഷ്ഠിച്ചു അതിന്റെ കതകുകളും വെച്ചു;
ഹമ്മേയാഗോപുരംവരെയും ഹനന
യേൽഗോപുരംവരെയും അവർ അതു
പ്രതിഷ്ഠിച്ചു. അവൻ പണിതതിന്നു 2
പ്പുറം യെരീഹോക്കാർ പണിതു; അവരു
ടെ അപ്പുറം ഇമ്രിയുടെ മകനായ സക്കൂർ
പണിതു. മീൻവാതിൽ ഹസ്സെനായ 3
ക്കാർ പണിതു; അവർ അതിന്റെ പടി
കൾ വെച്ചു കതകം ഓടാമ്പലും അന്താഴവും
ഇണക്കി. അവരുടെ അപ്പുറം ഹക്കോ 4
സിന്റെ മകനായ ഊരീയാവിന്റെ
മകൻ മെരേമോത്ത് അററകുററം തീൎത്തു.

അവരുടെ അപ്പുറം മെശേസ്സബെയേലി
ൻെറ മകനായ ബേരെഖ്യാവിൻെറ
മകൻ മെശുല്ലാം അററകററം തീൎത്തു.
അവരുടെ അപ്പുറം ബാനയുടെ മകൻ സാ
5 ദോക്ക് അററകററം തീൎത്തു. അവരുടെ
അപ്പുറം തെക്കോവ്യർ അററകററം
തീൎത്തു; എന്നാൽ അവരുടെ ശ്രേഷ്ഠ
ന്മാർ കൎത്താവിൻെറ വേലെക്കു ചുമൽ
6 കൊടുത്തില്ല. പഴയവാതിൽ പാസേ
ഹയുടെ മകനായ യോയാദയും ബെസോ
ദ്യാവിൻെറ മകനായ മെശുല്ലാമും അററ
കററം തീൎത്തു; അവർ അതിൻെറ പടി
കൾ വെച്ചു കതകം ഓടാമ്പലും അന്താ
7 ഴവും ഇണക്കി. അവരുടെ അപ്പുറം
ഗിബെയോന്യനായ മെലത്യാവും മെരോ
നോഥ്യനായ യാദോനും ഗിബെയോന്യ
രും മിസ്പായരും നദിക്കു ഇക്കരെയുള്ള
ദേശാധിപതിയുടെ ന്യായാസനസ്ഥലം
8 വരെ അററകററം തീൎത്തു. അതിന്നപ്പുറം
തട്ടാന്മാരിൽ ഹൎഹയ്യാവിൻെറ മകനായ
ഉസ്സീയേൽ അററകററം തീൎത്തു. അവ
ൻെറ അപ്പുറം തൈലക്കാരിൽ ഒരുവനായ
ഹനന്യാവു അററകററം തീൎത്തു വീതി
യുള്ള മതിൽവരെ യെരുശലേമിനെ ഉറ
9 പ്പിച്ചു. അവരുടെ അപ്പുറം യെരുശലേം
ദേശത്തിൻെറ പാതിക്കു പ്രഭുവായ ഹൂരി
ൻെറ മകൻ രെഫായാവു അററകററം
10 തീൎത്തു. അവരുടെ അപ്പുറം ഹരുമഫി
ൻെറ മകൻ യെദായാവു തൻെറ വീട്ടിന്നു
നേരെയുള്ള ഭാഗം അററകററം തീൎത്തു;
അവൻെറ അപ്പുറം ഹശബ്ന്യെയാവിൻെറ
മകൻ ഹത്തൂശ് അററകററം തീൎത്തു.
11 മറെറാരു ഭാഗവും ചൂളകളുടെ ഗോപുരവും
ഹാരീമിൻെറ മകൻ മല്ക്കീയാവും പഹ
ത്ത്-മോവാബിൻെറ മകൻ ഹശ്ശൂബും
12 അററകററം തീൎത്തു. അവൻെറ അപ്പുറം
യെരുശലേംദേശത്തിൻെറ മറെറ പാതി
ക്കു പ്രഭുവായ ഹല്ലോഹേശിൻെറ മകൻ
ശല്ലൂമും അവൻെറ പുത്രിമാരും അററക
ററം തീൎത്തു. താഴ്വരവാതിൽ ഹനൂനും 13
സാനോഹ് നിവാസികളും അററകററം
തീൎത്തു; അവർ അതു പണിതു അതിൻെറ
കതകം ഓടാമ്പലും അന്താഴവും ഇണക്കി
കുപ്പവാതിൽവരെ മതിൽ ആയിരം മുഴം
കേടുപോക്കി. കുപ്പവാതിൽ ബേത്ത്- 14
ഹഖേരെംദേശത്തിൻെറ പ്രഭുവായ രേഖാ
ബിൻെറ മകൻ മല്ക്കീയാവു അററകററം
തീൎത്തു; അവൻ അതു പണിതു അതി
ൻെറ കതകം ഓടാമ്പലും അന്താഴവും
ഇണക്കി. ഉറവുവാതിൽ മിസ്പാദേശത്തി 15
ൻെറ പ്രഭുവായ കൊൽ-ഹോസെയുടെ
മകനായ ശല്ലൂൻ അററകററം തീൎത്തു;
അവൻ അതു പണിതു മേച്ചൽ കഴിച്ചു
കതകം ഓടാമ്പലും അന്താഴവും ഇണക്കി
രാജോദ്യാനത്തിൻെറ നീൎപ്പാത്തിക്കരികെ
യുള്ള കുളത്തിൻെറ മതിലും ദാവീദിൻെറ
നഗരത്തിൽനിന്നു ഇറങ്ങുന്ന കല്പടിവരെ
തീൎത്തു. അവൻെറ അപ്പുറം ബേത്ത്- 16
സൂർദേശത്തിൻെറ പാതിക്കു പ്രഭുവായ
അസ്ബൂക്കിൻെറ മകൻ നെഹെമ്യാവു ദാവീ
ദിൻെറ കല്ലറകളുടെ നേരെയുള്ള സ്ഥലം
വരെയും വെട്ടിക്കുഴിച്ച കുളംവരെയും
വീരന്മാരുടെ ആഗാരംവരെയും അററ
കററം തീൎത്തു. അതിന്നപ്പുറം ലേവ്യരിൽ 17
ബാനിയുടെ മകൻ രെഹൂം അററകററം
തീൎത്തു. അവൻെറ അപ്പുറം കെയീലാ
ദേശത്തിൻെറ പാതിക്കു പ്രഭുവായ ഹശ
ബ്യാവു തൻെറ ദേശത്തിൻെറ പേൎക്കു
അററകററം തീൎത്തു. അതിൻെറശേഷം 18
അവൻെറ സഹോദരന്മാരിൽ കെയീലാ
ദേശത്തിൻെറ മറെറ പാതിക്കു പ്രഭുവായ
ഹേനാദാദിൻെറ മകൻ ബവ്വായി അററ
കററം തീൎത്തു. അവൻെറ അപ്പുറം മിസ്പാ 19
പ്രഭുവായ യേശുവയുടെ മകൻ ഏസെർ

കോണിങ്കലെ ആയുധശാലെക്കുള്ള കയ
ററത്തിന്നു നേരെ മറെറാരു ഭാഗം അററ
20 കററം തീൎത്തു. അതിന്റെശേഷം സബ്ബാ
യിയുടെ മകൻ ബാരൂക് ആ കോണു
തുടങ്ങി മഹാപുരോഹിതനായ എല്യാശീ
ബിന്റെ വീട്ടുവാതിൽവരെ മറെറാരു
ഭാഗം ജാഗ്രതയോടെ അററകററം തീൎത്തു.
21 അതിന്റെശേഷം ഹക്കോസിന്റെ മക
നായ ഊരീയാവിന്റെ മകൻ മെരേമോ
ത്ത് എല്യാശീബിന്റെ വീട്ടുവാതിൽ തുട
ങ്ങി എല്യാശീബിന്റെ വീട്ടിന്റെ അററം
വരെ മറെറാരു ഭാഗം അററകററം
22 തീൎത്തു. അതിന്റെശേഷം നാട്ടുപുറക്കാ
രായ പുരോഹിതന്മാർ അററകററം തീൎത്തു.
23 അതിന്റെശേഷം ബെന്യാമീനും ഹശ്ശൂ
ബും തങ്ങളുടെ വീട്ടിന്നു നേരെ അററക
ററം തീൎത്തു. അതിന്റെശേഷം അന
ന്യാവിന്റെ മകനായ മയസേയാവി
ന്റെ മകൻ അസൎയ്യാവു തന്റെ വീട്ടി
24 ന്നരികെ അററകററം തീൎത്തു. അതി
ന്റെശേഷം ഹേനാദാദിന്റെ മകൻ
ബിന്നൂവി അസൎയ്യാവിന്റെ വീട്ടുമുതൽ
കോണിന്റെ തിരിവുവരെ മറെറാരു
25 ഭാഗം അററകററം തീൎത്തു. ഊസായി
യുടെ മകൻ പാലാൽ കോണിന്നും കാരാ
ഗൃഹത്തിന്റെ മുററത്തോട്ടു ചേൎന്നതായി
രാജധാനി കവിഞ്ഞു മുമ്പോട്ടു നില്ക്കുന്ന
ഉന്നതഗോപുരത്തിന്നും നേരെ അററക
ററം തീൎത്തു; അതിന്റെശേഷം പരോ
ശിന്റെ മകൻ പെദായാവു അററകററം
26 തീൎത്തു. ദൈവാലയദാസന്മാർ ഓഫേ
ലിൽ കിഴക്കു നീൎവ്വാതിലിന്നെതിരെയുള്ള
സ്ഥലംമുതൽ കവിഞ്ഞുനില്ക്കുന്ന ഗോപുരം
27 വരെ പാൎത്തുവന്നു. അതിന്റെശേഷം
തെക്കോവ്യർ കവിഞ്ഞുനില്ക്കുന്ന വലിയ
ഗോപുരത്തിന്നു നേരെ ഓഫേലിന്റെ
മതിൽവരെ മറെറാരു ഭാഗം അററകററം
തീൎത്തു. കുതിരവാതിൽമുതൽ പുരോഹി 28
തന്മാർ ഓരോരുത്തൻ താന്താന്റെ വീട്ടി
ന്നു നേരെ അററകററം തീൎത്തു. അതി 29
ന്റെശേഷം ഇമ്മേരിന്റെ മകൻ സാ
ദോക് തന്റെ വീട്ടിന്നു നേരെ അററ
കററം തീൎത്തു. അതിന്റെശേഷം കിഴ
ക്കെവാതിൽകാവല്ക്കാരനായ ശെഖന്യാവി
ന്റെ മകൻ ശെമയ്യാവു അററകററം
തീൎത്തു. അതിന്റെശേഷം ശേലെമ്യാ 30
വിന്റെ മകൻ ഹനന്യാവും സാലാഫി
ന്റെ ആറാമത്തെ മകൻ ഹാനൂനും
മറെറാരു ഭാഗം അററകററം തീൎത്തു.
അതിന്റെശേഷം ബേരെഖ്യാവിന്റെ
മകൻ മെശ്ശുല്ലാം തന്റെ അറയുടെ നേ
രെ അററകററം തീൎത്തു. അതിന്റെ 31
ശേഷം തട്ടാന്മാരിൽ ഒരുവനായ മല്ക്കീ
യാവു ഹമ്മിഫ്ക്കാദ് വാതിലിന്നു നേരെ
ദൈവാലയദാസന്മാരുടെയും കച്ചവടക്കാ
രുടെയും സ്ഥലംവരെയും കോണിങ്കലെ
മാളികമുറിവരെയും അററകററം തീൎത്തു.
കോണിങ്കലെ മാളികമുറിക്കും ആട്ടുവാതി 32
ലിന്നും മദ്ധ്യേ തട്ടാന്മാരും കച്ചവടക്കാരും
അററകററം തീൎത്തു.

## ൪. അദ്ധ്യായം.

ഞങ്ങൾ മതിൽ പണിയുന്നു എന്നു സൻ
ബല്ലത്ത് കേട്ടപ്പോൾ അവൻ കോപവും
മഹാരോഷവും പൂണ്ടു യെഹൂദന്മാരെ
നിന്ദിച്ചു. ഈ ദുൎബ്ബലന്മാരായ യെഹൂദ 2
ന്മാർ എന്തു ചെയ്വാൻ പോകുന്നു? അവരെ
സമ്മതിക്കുമോ? അവർ യാഗം കഴിക്കു
മോ? ഒരുദിവസംകൊണ്ടു പണി തീൎത്തു
കളയുമോ? വെന്തുകിടക്കുന്ന ചണ്ടിക്കൂ
മ്പാരങ്ങളിൽനിന്നു അവർ കല്ലു ജീവി
പ്പിക്കുമോ എന്നിങ്ങനെ തന്റെ സഹോദ
രന്മാരും ശമൎയ്യാസൈന്യവും കേൾക്കെ
പറഞ്ഞു. അപ്പോൾ അവന്റെ അടുക്കൽ 3

നിന്നിരുന്ന അമ്മോന്യനായ തോബീ
യാവു: അവർ എങ്ങനെ പണിതാലും
ഒരു കുറുക്കൻ കയറിയാൽ അവരുടെ കന്മ
തിൽ ഉരുണ്ടുവീഴും എന്നു പറഞ്ഞു.
4 ഞങ്ങളുടെ ദൈവമേ, കേൾക്കേണമേ;
ഞങ്ങൾ നിന്ദിതന്മാർ ആയിരിക്കുന്നു;
അവരുടെ നിന്ദയെ അവരുടെ സ്വന്ത
തലയിലേക്കു തിരിച്ചു പ്രവാസദേശത്തിൽ
അവരെ കവർച്ചെക്കു ഏല്പിക്കേണമേ.
5 പണിയുന്നവർ കേൾക്കെ അവർ നിന്നെ
കോപിപ്പിച്ചിരിക്കയാൽ അവരുടെ അകൃ
ത്യം മറെക്കരുതേ; അവരുടെ പാപം
നിന്റെ മുമ്പിൽനിന്നു മാഞ്ഞുപോകയും
6 അരുതേ. അങ്ങനെ ഞങ്ങൾ മതിൽ
പണിതു; വേല ചെയ്വാൻ ജനത്തിന്നു
ഉത്സാഹം ഉണ്ടായിരുന്നതുകൊണ്ടു മതിൽ
മുഴുവനും പാതിപൊക്കംവരെ തീൎത്തു.
7 യെരൂശലേമിന്റെ മതിലുകൾ അററ
കുററം തീൎന്നുവരുന്നു എന്നും ഇടിവുകൾ
അടഞ്ഞുതുടങ്ങി എന്നും സൻബല്ലത്തും
തോബീയാവും അരാബ്യരും അമ്മോന്യരും
അസ്തോദ്യരും കേട്ടപ്പോൾ അവൎക്കു മഹാ
8 കോപം ജനിച്ചു. യെരൂശലേമിന്റെ
നേരെ ചെന്നു യുദ്ധം ചെയ്യേണ്ടതിന്നും
അവിടെ കലക്കം വരുത്തേണ്ടതിന്നും
അവർ ഒക്കെയും ഒന്നിച്ചുകൂടി കൂട്ടുകെട്ടു
9 ണ്ടാക്കി. ഞങ്ങളോ ഞങ്ങളുടെ ദൈവ
ത്തോടു പ്രാൎത്ഥിച്ചു; അവരുടെനിമിത്തം
രാവും പകലും കാവല്ക്കാരെ ആക്കേണ്ടി
10 വന്നു. എന്നാൽ യെഹൂദ്യർ: ചുമട്ടുകാരു
ടെ ശക്തി ക്ഷയിച്ചുപോകുന്നു; കല്ലും
മണ്ണും ഇനിയും വളരെ കിടക്കുന്നു; ആക
യാൽ മതിൽ പണിവാൻ നമുക്കു കഴിക
11 യില്ല എന്നു പറഞ്ഞു. ഞങ്ങളുടെ ശത്രു
ക്കളോ: നാം അവരുടെ ഇടയിൽ ചെന്നു
അവരെ കൊന്നു പണി മുടക്കുന്നതുവരെ
അവർ ഒന്നും അറികയും കാണുകയും
അരുതു എന്നു പറഞ്ഞു. അവരുടെ സമീ 12
പം പാൎത്ത യെഹൂദന്മാർ പല സ്ഥലങ്ങ
ളിൽനിന്നും വന്നു: നിങ്ങൾ ഞങ്ങളുടെ
അടുക്കൽ വരുവിൻ എന്നു പത്തു പ്രാവ
ശ്യം ഞങ്ങളോടു അപേക്ഷിച്ചു. അതു 13
കൊണ്ടു ഞാൻ മതിലിന്റെ പിമ്പുറത്തു
പൊക്കം കുറഞ്ഞ സ്ഥലങ്ങളിലും തുറന്നു
കിടക്കുന്ന സ്ഥലങ്ങളിലും ആളുകളെ ആ
ക്കി ജനത്തെ കുടുംബംകുടുംബമായി വാളു
കളോടും കുന്തങ്ങളോടും വില്ലുകളോടും
കൂടെ നിൎത്തി. ഞാൻ നോക്കി എഴുന്നേ 14
ററുനിന്നു പ്രഭുക്കന്മാരോടും പ്രമാണിക
ളോടും ശേഷംജനത്തോടും: നിങ്ങൾ
അവരെ പേടിക്കേണ്ടാ; വലിയവനും ഭയ
ങ്കരനുമായ കൎത്താവിനെ ഓൎത്തു നിങ്ങളുടെ
സഹോദരന്മാൎക്കും പുത്രന്മാൎക്കും പുത്രിമാൎക്കും
ഭാൎയ്യമാൎക്കും വീടുകൾക്കും വേണ്ടി പൊരു
തുവിൻ എന്നു പറഞ്ഞു. ഞങ്ങൾക്കു 15
അറിവു കിട്ടിപ്പോയെന്നും ദൈവം അവ
രുടെ ആലോചനയെ നിഷ്ഫലമാക്കിയെ
ന്നും ഞങ്ങളുടെ ശത്രുക്കൾ കേട്ടശേഷം
ഞങ്ങൾ എല്ലാവരും മതിലിങ്കൽ താന്താ
ന്റെ വേലെക്കു മടങ്ങിച്ചെല്ലുവാനിട
യായി. അന്നുമുതല്ക്കു എന്റെ ഭൃത്യന്മാരിൽ 16
പാതിപേർ വേലെക്കു നിന്നു പാതിപേർ
കുന്തവും പരിചയും വില്ലും കവചവും
ധരിച്ചുനിന്നു; മതിൽ പണിയുന്ന എല്ലാ
യെഹൂദന്മാരുടെയും പുറകിൽ പ്രഭുക്കന്മാർ
നിന്നു. ചുമടെടുക്കുന്ന ചുമട്ടുകാർ ഒരു 17
കൈകൊണ്ടു വേല ചെയ്കയും മററെ
കൈകൊണ്ടു ആയുധം പിടിക്കയും
ചെയ്തു. പണിയുന്നവർ അരെക്കു വാൾ 18
കെട്ടിയുംകൊണ്ടു പണിതു; എന്നാൽ കാ
ഹളം ഊതുന്നവൻ എന്റെ അടുക്കൽ
തന്നേ ആയിരുന്നു. ഞാൻ പ്രഭുക്കന്മാ 19
രോടും പ്രമാണികളോടും ശേഷംജന
ത്തോടും: വേല വലിയതും വിശാലമാ

യതും ആകുന്നു; നാം മതിലിന്മേൽ
ചിതറി തമ്മിൽതമ്മിൽ അകന്നിരിക്കുന്നു.
20 നിങ്ങൾ കാഹളനാദം കേൾക്കുന്നേടത്തു
ഞങ്ങളുടെ അടുക്കൽ കൂടിക്കൊൾവിൻ;
നമ്മുടെ ദൈവം നമുക്കു വേണ്ടി യുദ്ധം
21 ചെയ്യും എന്നു പറഞ്ഞു. അങ്ങനെ
ഞങ്ങൾ പണിനടത്തി; പാതിപേർ
നേരം വെളുക്കുമ്പോൾതുടങ്ങി നക്ഷത്രം
പ്രകാശിക്കുന്നതുവരെ കുന്തം പിടിച്ചു
22 നിന്നു. ആ കാലത്തു ഞാൻ ജനത്തോടു:
രാത്രിയിൽ നമുക്കു കാവലിന്നും പകൽ
വേല ചെയ്യുന്നതിന്നും ഉതകത്തക്കവണ്ണം
ഓരോരുത്തൻ താന്താന്റെ വേലക്കാരനു
മായി യെരുശലേമിന്നകത്തു പാർക്കേണം
23 എന്നു പറഞ്ഞു. ഞാനോ എന്റെ സഹോ
ദരന്മാരോ എന്റെ ബാല്യക്കാരോ എന്റെ
കീഴിലുള്ള കാവല്ക്കാരോ ആരും ഉടുപ്പു മാറി
യില്ല; കുളിക്കുന്ന സമയത്തുകൂടെയും
ആയുധം ധരിച്ചിരുന്നു.

## ൫. അദ്ധ്യായം.

ജനവും അവരുടെ ഭാൎയ്യമാരും യെഹൂദ
ന്മാരായ തങ്ങളുടെ സഹോദരന്മാരുടെ
2 നേരെ വലിയ നിലവിളി കൂട്ടി: ഞങ്ങൾ
ഞങ്ങളുടെ പുത്രന്മാരും പുത്രിമാരുമായി
പലരാകകൊണ്ടു ഞങ്ങളുടെ ഉപജീവന
ത്തിന്നു ധാന്യം വേണ്ടിയിരിക്കുന്നു എന്നു
3 ചിലരും ഞങ്ങളുടെ നിലങ്ങളും മുന്തിരി
ത്തോട്ടങ്ങളും വീടുകളും പണയം എഴുതി
ഈ ദുർഭിക്ഷകാലത്തു ധാന്യം വാങ്ങേണ്ടി
4 വന്നിരിക്കുന്നു എന്നു ചിലരും രാജഭോ
ഗം കൊടുക്കേണ്ടതിന്നു ഞങ്ങൾ നിലങ്ങളി
ന്മേലും മുന്തിരിത്തോട്ടങ്ങളിന്മേലും പണം
5 കടംമേടിച്ചിരിക്കുന്നു; ഇപ്പോഴോ ഞങ്ങ
ളുടെ ദേഹം ഞങ്ങളുടെ സഹോദരന്മാരുടെ
ദേഹത്തെപ്പോലെയും ഞങ്ങളുടെ മക്കൾ
അവരുടെ മക്കളെപ്പോലെയും ആകുന്നു
വെങ്കിലും ഞങ്ങൾ ഞങ്ങളുടെ പുത്രന്മാ
രെയും പുത്രിമാരെയും ദാസ്യത്തിന്നു കൊ
ടുക്കേണ്ടിവരുന്നു; ഞങ്ങളുടെ പുത്രിമാ
രിൽ ചിലർ അടിമപ്പെട്ടുപോയിരിക്കുന്നു;
ഞങ്ങൾക്കു വേറെ നിൎവ്വാഹമില്ല; ഞങ്ങ
ളുടെ നിലങ്ങളും മുന്തിരിത്തോട്ടങ്ങളും അ
ന്യാധീനമായിരിക്കുന്നു എന്നു വേറെ ചില
രും പറഞ്ഞു. അവരുടെ നിലവിളിയും 6
ഈ വാക്കുകളും കേട്ടപ്പോൾ എനിക്കു
അതികോപം വന്നു. ഞാൻ എന്റെ 7
മനസ്സുകൊണ്ടു ആലോചിച്ചശേഷം പ്രഭു
ക്കന്മാരെയും പ്രമാണികളെയും ശാസിച്ചു:
നിങ്ങൾ ഓരോരുത്തൻ താന്താന്റെ സ
ഹോദരനോടു പലിശ വാങ്ങുന്നുവല്ലോ
എന്നു അവരോടു പറഞ്ഞു. അവൎക്കു
വിരോധമായി ഞാൻ ഒരു മഹായോഗം
വിളിച്ചുകൂട്ടി. ജാതികൾക്കു വിററിരുന്ന 8
നമ്മുടെ സഹോദരന്മാരായ യെഹൂദന്മാരെ
നമ്മാൽ കഴിയുന്നേടത്തോളം നാം വീണ്ടെ
ടുത്തിരിക്കുന്നു; നിങ്ങളോ നമ്മുടെ സഹോ
ദരന്മാർ തങ്ങളെത്തന്നേ നമുക്കു വില്ക്കത്ത
ക്കവണ്ണം അവരെ വീണ്ടും വില്പിപ്പാൻ
പോകുന്നുവോ എന്നു ഞാൻ അവരോടു
ചോദിച്ചു. അതിന്നു അവർ ഒരു വാക്കും
പറവാൻ കഴിയാതെ മൌനമായിരുന്നു.
പിന്നെയും ഞാൻ പറഞ്ഞതു: നിങ്ങൾ 9
ചെയ്യുന്ന കാൎയ്യം നന്നല്ല; നമ്മുടെ ശത്രു
ക്കളായ ജാതികളുടെ നിന്ദ ഓൎത്തിട്ടെങ്കി
ലും നിങ്ങൾ നമ്മുടെ ദൈവത്തെ ഭയ
പ്പെട്ടു നടക്കേണ്ടതല്ലയോ? ഞാനും 10
എന്റെ സഹോദരന്മാരും എന്റെ ഭൃത്യ
ന്മാരും അവൎക്കു ദ്രവ്യവും ധാന്യവും കടം
കൊടുത്തിരിക്കുന്നു; നാം ഈ പലിശ
ഉപേക്ഷിച്ചുകളക. നിങ്ങൾ ഇന്നു തന്നേ 11
അവരുടെ നിലങ്ങളും മുന്തിരിത്തോട്ടങ്ങ
ളും ഒലിവുതോട്ടങ്ങളും വീടുകളും മടക്കി
കൊടുപ്പിൻ; ദ്രവ്യം, ധാന്യം, വീഞ്ഞ്,

എണ്ണ എണ്ണിവയിൽ നൂററിന്നു ഒന്നുവീതം
നിങ്ങൾ അവരോടു വാങ്ങിവരുന്നതും
12 അവൎക്കു ഇളെച്ചുകൊടുപ്പിൻ. അതിന്നു
അവർ: ഞങ്ങൾ അവ മടക്കിക്കൊടുക്കാം;
ഇനി അവരോടു ഒന്നും ചോദിക്കയുമില്ല;
നീ പറയുമ്പോലെ തന്നേ ഞങ്ങൾ ചെയ്യും
എന്നു പറഞ്ഞു. അപ്പോൾ ഞാൻ പുരോ
ഹിതന്മാരെ വിളിച്ചു ഈ വാഗ്ദാനപ്ര
കാരം ചെയ്തുകൊള്ളാമെന്നു അവരുടെ
മുമ്പിൽവെച്ചു അവരെക്കൊണ്ടു സത്യം
13 ചെയ്യിച്ചു. ഞാൻ എന്റെ മടി കുടഞ്ഞു:
ഈ വാഗ്ദാനം നിവൃത്തിക്കാത്ത ഏവനെ
യും അവന്റെ വീട്ടിൽനിന്നും അവന്റെ
സമ്പാദ്യത്തിൽനിന്നും ദൈവം ഇതുപോ
ലെ കുടഞ്ഞുകളയട്ടെ; ഇങ്ങനെ അവൻ ക
ടഞ്ഞും ഒഴിഞ്ഞും പോകട്ടെ എന്നു പറഞ്ഞു.
സൎവ്വസഭയും: ആമേൻ എന്നു പറഞ്ഞു
യഹോവയെ സ്തുതിച്ചു. ജനം ഈ വാഗ്ദാ
14 നപ്രകാരം പ്രവൃത്തിച്ചു. ഞാൻ യെഹൂ
ദാദേശത്തു അവരുടെദേശാധിപതിയായി
നിയമിക്കപ്പെട്ട നാൾമുതൽ, അൎത്ഥഹ്ശ
ഷ്ടാരാജാവിന്റെ ഇരുപതാം ആണ്ടുമുതൽ
തന്നേ, അവന്റെ മുപ്പത്തിരണ്ടാം ആണ്ടു
വരെ പന്ത്രണ്ടു സംവത്സരം ഞാനും
എന്റെ സഹോദരന്മാരും ദേശാധിപതി
ക്കുള്ള അഹോവൃത്തി വാങ്ങിയില്ല.
15 എനിക്കു മുമ്പെ ഉണ്ടായിരുന്ന പണ്ടത്തെ
ദേശാധിപതികൾ ജനത്തിന്നു ഭാരമായി
രുന്നു നാല്പതു ശേക്കെൽ വെള്ളിവീതം
വാങ്ങിയതു കൂടാതെ അപ്പവും വീഞ്ഞും
കൂടെ അവരോടു വാങ്ങി; അവരുടെ
ഭൃത്യന്മാരും ജനത്തിന്മേൽ കൎത്തൃത്വം നട
ത്തിവന്നു; ഞാനോ ദൈവഭയം ഹേതു
16 വായി അങ്ങനെ ചെയ്തില്ല. ഞാൻ ഈ
മതിലിന്റെ വേലയിൽ തന്നേ ഉററി
രുന്നു; ഞങ്ങൾ ഒരു നിലവും വിലെക്കു
വാങ്ങിയില്ല; എന്റെ ഭൃത്യന്മാർ ഒക്കെയും
ഈ വേലയിൽ ചേൎന്നു പ്രവൃത്തിച്ചു
പോന്നു. യെഹൂദന്മാരുംപ്രമാണികളു 17
മായ നൂററമ്പതുപേരല്ലാതെ ചുററുമുള്ള
ജാതികളുടെ ഇടയിൽനിന്നു ഞങ്ങളുടെ
അടുക്കൽ വന്നവരും എന്റെ മേശെക്കൽ
ഭക്ഷണം കഴിച്ചുപോന്നു. എനിക്കു ഒരു 18
ദിവസത്തേക്കു ഒരു കാളയെയും വിശേ
ഷമായ ആറു ആടിനെയും പാകം ചെയ്യും;
പക്ഷികളെയും പാകം ചെയ്യും. പത്തു
ദിവസത്തിൽ ഒരിക്കൽ സകലവിധ
വീഞ്ഞും ധാരാളം കൊണ്ടുവരും; ഇങ്ങനെ
യൊക്കെയും വേണ്ടിയിരുന്നിട്ടും ഈ ജനം
പെട്ടന്ന പാടു കഠിനമായിരുന്നതിനാൽ
ദേശാധിപതിക്കുള്ള അഹോവൃത്തി ഞാൻ
ആവശ്യപ്പെട്ടില്ല. എന്റെ ദൈവമേ, 19
ഞാൻ ഈ ജനത്തിന്നു വേണ്ടി ചെയ്തതൊ
ക്കെയും എനിക്കു നന്മെക്കായിട്ടു ഓൎക്കേ
ണമേ.

## ൭. അദ്ധ്യായം.

എന്നാൽ ഞാൻ മതിൽ പണിതു; ആ
കാലത്തു പടിവാതിലുകൾക്കു കതകുകൾ
വെച്ചിരുന്നില്ലെങ്കിലും അററകുററം ഒന്നും
ശേഷിപ്പില്ലെന്നു സൻബല്ലത്തും തോബീ
യാവും അരാബ്യനായ ഗേശെമും ഞങ്ങ
ളുടെ മററു ശത്രുക്കളും കേട്ടപ്പോൾ സൻ 2
ബല്ലത്തും ഗേശെമും എന്റെ അടുക്കൽ
ആളയച്ചു: വരിക; നാം ഓനോസമഭൂമി
യിലെ ഒരു ഗ്രാമത്തിൽ യോഗംകൂടുക
എന്നു പറയിച്ചു. എന്നോടു ദോഷം ചെ
യ്വാനായിരുന്നു അവർ നിരൂപിച്ചതു.
ഞാൻ അവരുടെ അടുക്കലേക്കു ദൂതന്മാരെ 3
അയച്ചു: ഞാൻ ഒരു വലിയ വേല ചെയ്തു
വരുന്നു; എനിക്കു അങ്ങോട്ടു വരുവാൻ
കഴിവില്ല; ഞാൻ വേല വിട്ടു നിങ്ങളുടെ
അടുക്കൽ വരുന്നതിനാൽ അതിന്നു മിന
ക്കേടു വരുത്തുന്നതു എന്തിന്നു എന്നു പറ

4 യിച്ചു. അവർ നാലു പ്രാവശ്യം ഇങ്ങനെ
എന്റെ അടുക്കൽ ആളയച്ചു; ഞാനും
ഈ വിധം തന്നേ മറുപടി പറഞ്ഞയച്ചു.
5 സൻബല്ലത്ത് അങ്ങനെ തന്നേ അഞ്ചാം
പ്രാവശ്യം തന്റെ ഭൃത്യനെ, തുറന്നിരിക്കു
ന്ന ഒരു എഴുത്തുമായി എന്റെ അടുക്കൽ
6 അയച്ചു. അതിൽ എഴുതിയിരുന്നതു:
നീയും യെഹൂദന്മാരും മത്സരിപ്പാൻ ഭാവി
ക്കുന്നു; അതുകൊണ്ടാകുന്നു നീ മതിൽ
പണിയുന്നതു; നീ അവൎക്കു രാജാവാകു
വാൻ വിചാരിക്കുന്നു എന്നത്രേ വൎത്തമാനം.
7 യെഹൂദയിൽ ഒരു രാജാവു ഉണ്ടെന്നു
നിന്നെക്കുറിച്ചു യെരൂശലേമിൽ പ്രസം
ഗിപ്പാൻ നീ പ്രവാചകന്മാരെ നിയമി
ച്ചിരിക്കുന്നു എന്നിങ്ങനെ ജാതികളുടെ
ഇടയിൽ ഒരു കേൾവി ഉണ്ടു; ഗശ്മൂ
വും അങ്ങനെ പറയുന്നു. രാജാവും
ഇപ്പോൾ ഈ കേൾവി കേൾക്കും; ആക
യാൽ വരിക നാം തമ്മിൽ ആലോചന
8 ചെയ്ക. അതിന്നു ഞാൻ അവന്റെ അടു
ക്കൽ ആളയച്ചു: നീ പറയുന്നതുപോലെ
യുള്ള കാൎയ്യം ഒന്നും നടക്കുന്നില്ല; അതു
നീ സ്വമേധയാ സങ്കല്പിച്ചതാകുന്നു
9 എന്നു പറയിച്ചു. വേല നടക്കാതവണ്ണം
അവരുടെ ധൈൎയ്യം ക്ഷയിച്ചുപോകേണ
മെന്നു പറഞ്ഞു അവർ ഒക്കെയും ഞങ്ങളെ
ഭയപ്പെടുത്തുവാൻ നോക്കി. ആകയാൽ,
ദൈവമേ, എന്നെ ധൈൎയ്യപ്പെടുത്തേ
ണമേ.

10 പിന്നെ ഞാൻ മെഹേതബേലിന്റെ
മകനായ ദെലായാവിന്റെ മകൻ ശെമ
യ്യാവിന്റെ വീട്ടിൽ ചെന്നു; അവൻ
കതകടെച്ചു അകത്തിരിക്കയായിരുന്നു;
നാം ഒരുമിച്ചു ദൈവാലയത്തിൽ മന്ദിര
ത്തിന്നകത്തു കടന്നു വാതിൽ അടെക്കുക;
നിന്നെ കൊല്ലുവാൻ വരുന്നുണ്ടു; നിന്നെ
കൊല്ലുവാൻ അവർ രാത്രിയിൽ വരും
എന്നു പറഞ്ഞു. അതിന്നു ഞാൻ: എന്നെ 11
പ്പോലെയുള്ള ഒരാൾ ഓടിപ്പോകുമോ?
എന്നെപ്പോലെയുള്ള ഒരുത്തൻ ജീവര
ക്ഷെക്കായി മന്ദിരത്തിലേക്കു പോകുമോ?
ഞാൻ പോകയില്ല എന്നു പറഞ്ഞു.
ദൈവം അവനെ അയച്ചിട്ടില്ല; തോബീ 12
യാവും സൻബല്ലത്തും അവന്നു കൂലി കൊ
ടുത്തിരുന്നതുകൊണ്ടു അവൻ എനിക്കു വി
രോധമായി ആ പ്രവചനം പറഞ്ഞതേ
യുള്ളു എന്നു എനിക്കു മനസ്സിലായി. ഞാൻ 13
ഭയപ്പെട്ടു അങ്ങനെ പ്രവൎത്തിച്ചു പാപം
ചെയ്യേണ്ടതിന്നും എന്നെ ദുഷിക്കത്തക്ക
വണ്ണം അപവാദത്തിന്നു കാരണം കിട്ടേ
ണ്ടതിന്നും അവർ അവന്നു കൂലി കൊടു
ത്തിരുന്നു. എന്റെ ദൈവമേ, തോബീ 14
യാവും സൻബല്ലത്തും ചെയ്ത ഈ പ്രവൃ
ത്തികൾക്കു തക്കവണ്ണം അവരെയും നോ
വദ്യാ എന്ന പ്രവാചകിയെയും എന്നെ
ഭയപ്പെടുത്തുവാൻ നോക്കിയ മററു പ്രവാ
ചകന്മാരെയും ഓൎക്കേണമേ.

ഇങ്ങനെ മതിൽ അമ്പത്തുരണ്ടു ദിവ 15
സം പണിതു എലൂൽമാസം ഇരുപത്ത
ഞ്ചാം തിയ്യതി തീൎന്നു. ഞങ്ങളുടെ സകല 16
ശത്രുക്കളും അതു കേട്ടപ്പോൾ ഞങ്ങളുടെ
ചുററുമുള്ള ജാതികൾ ആകെ ഭയപ്പെട്ടു;
അവർ തങ്ങൾക്കു തന്നേ അല്പന്മാരായി
തോന്നി; ഈ പ്രവൃത്തി ഞങ്ങളുടെ ദൈ
വത്തിന്റെ സഹായത്താൽ സാദ്ധ്യമായി
എന്നു അവർ ഗ്രഹിച്ചു. ആ കാലത്തു 17
യെഹൂദാപ്രഭുക്കന്മാർ തോബീയാവിന്നു
അനേകം എഴുത്തു അയക്കയും തോബീയാ
വിന്റെ എഴുത്തു അവൎക്കു വരികയും
ചെയ്തു. അവൻ ആരഹിന്റെ മകനായ 18
ശെഖന്യാവിന്റെ മരുമകൻ ആയിരുന്ന
തുകൊണ്ടും അവന്റെ മകൻ യോഹാനാൻ
ബേരെഖ്യാവിന്റെ മകനായ മെശുല്ലാ
മിന്റെ മകളെ വിവാഹം ചെയ്തിരുന്നതു

കൊണ്ടും യെഹൂദയിൽ അനേകർ അവ
നുമായി സത്യബന്ധം ചെയ്തിരുന്നു.
19 അത്രയുമല്ല, അവർ അവന്റെ ഗുണ
ങ്ങളെ എന്റെ മുമ്പാകെ പ്രസ്താവിക്കയും
എന്റെ വാക്കുകളെ അവന്റെ അടുക്കൽ
ചെന്നറിയിക്കയും ചെയ്തു. അതുകൊണ്ടു
എന്നെ ഭയപ്പെടുത്തുവാൻ തോബീയാവു
എഴുത്തു അയച്ചുകൊണ്ടിരുന്നു.

## ൭. അദ്ധ്യായം.

എന്നാൽ മതിൽ പണിതുതീൎത്തു കതക
കൾ വെക്കുകയും വാതിൽകാവല്ക്കാരെയും
സംഗീതക്കാരെയും ലേവ്യരെയും നിയമി
2 ക്കയും ചെയ്തശേഷം ഞാൻ എന്റെ
സഹോദരനായ ഹനാനിയെയും കോട്ട
യുടെ അധിപനായ ഹനന്യാവെയും യെ
രുശലേമിന്നു അധിപതികളായി നിയ
മിച്ചു; ഇവൻ പലരെക്കാളും വിശ്വസ്തനും
3 ദൈവഭക്തനും ആയിരുന്നു. ഞാൻ അവ
രോടു: വെയിൽ ഉറെക്കുന്നതുവരെ യെരു
ശലേമിന്റെ വാതിൽ തുറക്കരുതു; നിങ്ങൾ
അരികെ നില്ക്കുമ്പോൾ തന്നേ കതക
അടെച്ചു അന്താഴം ഇടുവിക്കേണം; യെരു
ശലേംനിവാസികളിൽനിന്നു കാവല്ക്കാ
രെ നിയമിച്ചു ഓരോരുത്തനെ താന്താന്റെ
കാവൽസ്ഥലത്തും താന്താന്റെ വീട്ടിന്നു
നേരെയുമായി നിൎത്തിക്കൊള്ളേണം എന്നു
4 പറഞ്ഞു. എന്നാൽ പട്ടണം വിശാലമാ
യതും വലിയതും അകത്തു ജനം കുറവും
ആയിരുന്നു; വീടുകൾ പണിതിരുന്നതു
5 മില്ല. വംശാവലിപ്രകാരം എണ്ണം നോ
ക്കേണ്ടതിന്നു പ്രഭുക്കന്മാരെയും പ്രമാണി
കളെയും ജനത്തെയും കൂട്ടിവരുത്തുവാൻ
എന്റെ ദൈവം എന്റെ മനസ്സിൽ തോ
ന്നിച്ചു. എന്നാറെ ആദ്യം മടങ്ങിവന്നവരു
ടെ ഒരു വംശാവലിരേഖ എനിക്കു കണ്ടുകി
ട്ടി; അതിൽ എഴുതിക്കണ്ടതു എന്തെന്നാൽ:
ബാബേൽരാജാവായ നെബൂഖദ്നേസർ 6
പിടിച്ചു കൊണ്ടുപോയ ബദ്ധന്മാരുടെ
പ്രവാസത്തിൽനിന്നു പുറപ്പെട്ടു യെരുശ
ലേമിലേക്കും യെഹൂദയിലേക്കും താന്താ
ന്റെ പട്ടണത്തിലേക്കു മടങ്ങിവന്നവ
രായ ദേശനിവാസികൾ: ഇവർ സെരു 7
ബ്ബാബേൽ, യേശുവ, നെഹെമ്യാവു, അസ
ൎയ്യാവു, രയമ്യാവു, നഹമാനി, മൊൎദ്ദെഖായി,
ബിൽശാൻ, മിസ്പേരെത്ത്, ബിഗ്വായി,
നെഹൂം, ബയനാ എന്നിവരോടുകൂടെ
മടങ്ങിവന്നു; യിസ്രായേൽജനത്തിലെ
പുരുഷന്മാരുടെ സംഖ്യയാവിതു: പരോ 8
ശിന്റെ മക്കൾ രണ്ടായിരത്തൊരുനൂറ്റെ
ഴുപത്തിരണ്ടു. ശെഫത്യാവിന്റെ മക്കൾ 9
മുന്നൂറ്റെഴുപത്തിരണ്ടു. ആരഹിന്റെ 10
മക്കൾ അറുനൂറ്റമ്പത്തിരണ്ടു. യേശുവ 11
യുടെയും യോവാബിന്റെയും മക്കളിൽ
പഹത്ത്-മോവാബിന്റെ മക്കൾ രണ്ടാ
യിരത്തെണ്ണൂറ്റിപ്പതിനെട്ടു. ഏലാമി 12
ന്റെ മക്കൾ ആയിരത്തിരുനൂറ്റമ്പത്തി
നാലു. സത്ഥുവിന്റെ മക്കൾ എണ്ണൂറ്റി 13
നാല്പത്തഞ്ചു. സക്കായിയുടെ മക്കൾ 14
എഴുനൂറ്ററുപതു. ബിന്നൂവിയുടെ മക്കൾ 15
അറുനൂറ്റിനാല്പത്തെട്ടു. ബേബായി 16
യുടെ മക്കൾ അറുനൂറ്റിരുപത്തെട്ടു.
അസ്ഗാദിന്റെ മക്കൾ രണ്ടായിരത്തി 17
മുന്നൂറ്റിരുപത്തിരണ്ടു. അദോനീക്കാമി 18
ന്റെ മക്കൾ അറുനൂറ്ററുപത്തേഴു.
ബിഗ്വായിയുടെ മക്കൾ രണ്ടായിരത്ത 19
റുപത്തേഴു. ആദീന്റെ മക്കൾ അറു 20
നൂറ്റമ്പത്തഞ്ചു. ഹിസ്കീയാവിന്റെ 21
സന്തതിയായി ആതേരിന്റെ മക്കൾ
തൊണ്ണൂറ്റെട്ടു. ഹാശുമിന്റെ മക്കൾ 22
മുന്നൂറ്റിരുപത്തെട്ടു. ബേസായിയുടെ 23
മക്കൾ മുന്നൂറ്റിരുപത്തിനാലു. ഹാരീഫി 24
ന്റെ മക്കൾ നൂറ്റിപ്പന്ത്രണ്ടു. ഗിബെ 25
യോന്യർ തൊണ്ണൂറ്റഞ്ചു. ബേത്ലേഹെ 26

മ്യരും നെതോഫാത്യരും കൂടെ നൂററെ
27 ണ്പത്തെട്ടു. അനാഥോത്യർ നൂററിരുപ
28 ത്തെട്ടു. ബേത്ത്-അസ്മാവേത്യർ നാല്പ
29 ത്തിരണ്ടു. കിര്യത്ത്-യെയാരീം, കെ
ഫീരാ, ബെയെരോത്ത് എന്നവയിലെ
നിവാസികൾ എഴുനൂററിനാല്പത്തിമൂന്നു.
30 രാമക്കാരും ഗേബക്കാരും അറുനൂററിരുപ
31 ത്തൊന്നു. മിക്മാസ് നിവാസികൾ നൂററി
32 രുപത്തിരണ്ടു. ബേഥേൽകാരും ഹായി
33 ക്കാരും നൂററിരുപത്തിമൂന്നു. മററെ
നെബോവിലെ നിവാസികൾ അമ്പത്തി
34 രണ്ടു. മററെ ഏലാമിലെ നിവാസികൾ
35 ആയിരത്തിരുനൂററമ്പത്തിനാലു. ഹാരീ
36 മിൻെറ മക്കൾ മുന്നൂററിരുപതു. യെറീ
ഹോ നിവാസികൾ മുന്നൂററിനാല്പത്തഞ്ചു.
37 ലോദിലെയും ഹാദീദിലെയും ഓനോവി
ലെയും നിവാസികൾ എഴുനൂററിരുപ
38 ത്തൊന്നു. സേനായാ നിവാസികൾ മൂവാ
39 യിരത്തിത്തൊള്ളായിരത്തിമുപ്പതു. പുരോ
ഹിതന്മാർ: യേശുവയുടെ ഗൃഹത്തിലെ
യെദായാവിൻെറ മക്കൾ തൊള്ളായിര
40 ത്തെഴുപത്തിമൂന്നു. ഇമ്മേരിൻെറ മക്കൾ
41 ആയിരത്തമ്പത്തിരണ്ടു. പശ്ഹൂരിൻെറ
മക്കൾ ആയിരത്തിരുനൂററിനാല്പത്തേഴു.
42 ഹാരീമിൻെറ മക്കൾ ആയിരത്തിപ്പതി
43 നേഴു. ലേവ്യർ: ഹോദെവയുടെ മക്ക
ളിൽ കദ്മീയേലിൻെറ മകനായ യേശുവ
44 യുടെ മക്കൾ എഴുപത്തിനാലു. സംഗീത
ക്കാർ: ആസാഫ്യർ നൂററിനാല്പത്തെട്ടു.
45 വാതിൽകാവല്ക്കാർ: ശല്ലൂമിൻെറ മക്കൾ,
ആതേരിൻെറ മക്കൾ, തൽമോൻെറ
മക്കൾ, അക്കൂബിൻെറ മക്കൾ, ഹതീത
യുടെ മക്കൾ, ശോബായിയുടെ മക്കൾ
46 ആകെ നൂററിമുപ്പത്തെട്ടു. ദൈവാലയ
ദാസന്മാർ: സീഹയുടെ മക്കൾ, ഹസൂഫ
യുടെ മക്കൾ, തബ്ബായോത്തിൻെറ മക്കൾ,
47 കേരോസിൻെറ മക്കൾ, സീയായുടെ

മക്കൾ, പാദോൻെറ മക്കൾ, ലെബാന 48
യുടെ മക്കൾ, ഹഗാബയുടെ മക്കൾ, സൽ
മായിയുടെ മക്കൾ, ഹാനാൻെറ മക്കൾ, 49
ഗിദ്ദേലിൻെറ മക്കൾ, ഗാഹരിൻെറ
മക്കൾ, രെയായാവിൻെറ മക്കൾ, രെസീ 50
ൻെറ മക്കൾ, നെക്കോദയുടെ മക്കൾ,
ഗസ്സാമിൻെറ മക്കൾ, ഉസ്സയുടെ മക്കൾ, 51
പാസേഹയുടെ മക്കൾ, ബേസായിയുടെ 52
മക്കൾ, മെയൂന്യരുടെ മക്കൾ, നെഫീശ്യ
രുടെ മക്കൾ, ബക്ബൂക്കിൻെറ മക്കൾ, 53
ഹക്കൂഫയുടെ മക്കൾ, ഹർഹൂരിൻെറ മക്കൾ,
ബസ്ലീത്തിൻെറ മക്കൾ, മെഹീദയുടെ 54
മക്കൾ, ഹർശയുടെ മക്കൾ, ബർക്കോസി 55
ൻെറ മക്കൾ, സീസെരയുടെ മക്കൾ, തേമ
ഹിൻെറ മക്കൾ, നെസീഹയുടെ മക്കൾ, 56
ഹതീഫയുടെ മക്കൾ.

ശലോമോൻെറ ദാസന്മാരുടെ മക്കൾ: 57
സോതായിയുടെ മക്കൾ, സോഫേരെത്തി
ൻെറ മക്കൾ, പെരീദയുടെ മക്കൾ, യാല 58
യുടെ മക്കൾ, ദർക്കോൻെറ മക്കൾ, ഗിദ്ദേ
ലിൻെറ മക്കൾ, ശെഫത്യാവിൻെറ 59
മക്കൾ, ഹത്തീലിൻെറ മക്കൾ, പോഖേ
രെത്ത്-സെബായീമിൻെറ മക്കൾ, ആ
മോൻെറ മക്കൾ. ദൈവാലയദാസന്മാരും 60
ശലോമോൻെറ ദാസന്മാരുടെ മക്കളും ആ
കെ മുന്നൂററിത്തൊണ്ണൂററിരണ്ടു. തേൽ- 61
മേലഹ്, തേൽ-ഹർശാ, കെരൂബ്, അ
ദ്ദോൻ, ഇമ്മേർ എന്നീ സ്ഥലങ്ങളിൽനി
ന്നു മടങ്ങിവന്നവർ ഇവർ തന്നേ. എങ്കി
ലും അവർ യിസ്രായേല്യർ തന്നേയോ
എന്നു തങ്ങളുടെ പിതൃഭവനവും വംശോ
ല്പത്തിയും കാണിപ്പാൻ അവൎക്കു കഴി
ഞ്ഞില്ല. ദെലായാവിൻെറ മക്കൾ, തോ 62
ബീയാവിൻെറ മക്കൾ, നെക്കോദയുടെ
മക്കൾ; ആകെ അറുനൂററിനാല്പത്തിരണ്ടു
പേർ. പുരോഹിതന്മാരിൽ: ഹോബ 63
യുടെ മക്കൾ, ഹക്കോസ്സിൻെറ മക്കൾ,

ശിലെയാദ്യനായ ബൎസില്ലായിയുടെ പുത്രി
മാരിൽ ഒരുത്തിയെ വിവാഹം കഴിച്ചു
അവരുടെ പേരിൻപ്രകാരം വിളിക്ക
64 പ്പെട്ട ബൎസില്ലായിയുടെ മക്കൾ. ഇവർ
വംശാവലിരേഖ അന്വേഷിച്ചു, കണ്ടില്ല
താനും; അതുകൊണ്ടു അവരെ അശു
ദ്ധരെന്നെണ്ണി പൌരോഹിത്യത്തിൽനി
65 ന്നു നീക്കിക്കളഞ്ഞു. ഊരീമും തുമ്മീമും
ഉള്ളോരു പുരോഹിതൻ എഴുന്നേല്ക്കും
വരെ അവർ അതിപരിശുദ്ധമായതു
തിന്നരുതെന്നു ദേശാധിപതി അവരോടു
കല്പിച്ചു.
66 സഭയാകെ നാല്പത്തീരായിരത്തിമുന്നൂ
67 ററുപതുപേരായിരുന്നു. അവരുടെ
ദാസീദാസന്മാരായ ഏഴായിരത്തിമുന്നൂ
ററിമുപ്പത്തേഴുപേരെ കൂടാതെ തന്നേ;
അവൎക്കു ഇരുനൂററിനാല്പത്തഞ്ചു സംഗീ
തക്കാരും സംഗീതക്കാരത്തികളും ഉണ്ടായി
68 രുന്നു. എഴുനൂററിമുപ്പത്താറു കുതിരയും
ഇരുനൂററിനാല്പത്തഞ്ചു കോവൎകഴുതയും
69 നാനൂററിമുപ്പത്തഞ്ചു ഒട്ടകവും ആറായിര
ത്തെഴുനൂററിരുപതു കഴുതയും അവ
70 ൎക്കുണ്ടായിരുന്നു. പിതൃഭവനത്തലവന്മാ
രിൽ ചിലർ വേലെക്കായിട്ടു ദാനങ്ങൾ
കൊടുത്തു; ദേശാധിപതി ആയിരം തങ്ക
ക്കാശും അമ്പതു കിണ്ണങ്ങളും അഞ്ഞൂററി
മുപ്പതു പുരോഹിതവസ്ത്രവും ഭണ്ഡാരത്തി
71 ലേക്കു കൊടുത്തു. പിതൃഭവനത്തലവന്മാ
രിൽ ചിലർ പണിവക ഭണ്ഡാരത്തിലേക്കു
ഇരുപതിനായിരം തങ്കക്കാശും രണ്ടായിര
ത്തിരുനൂറു മാനേ വെള്ളിയും കൊടുത്തു.
72 ശേഷമുള്ള ജനം ഇരുപതിനായിരം തങ്ക
ക്കാശും രണ്ടായിരം മാനേ വെള്ളിയും
അറുപത്തേഴു പുരോഹിതവസ്ത്രവും കൊ
73 ടുത്തു. അങ്ങനെ പുരോഹിതന്മാരും
ലേവ്യരും വാതിൽകാവല്ക്കാരും സംഗീത
ക്കാരും ജനത്തിൽ ചിലരും ദൈവാലയദാ
സന്മാരും എല്ലായിസ്രായേലും താന്താങ്ങളു
ടെ പട്ടണങ്ങളിൽ പാൎത്തു.

## ൮. അദ്ധ്യായം.

**അ**ങ്ങനെ യിസ്രായേൽമക്കൾ തങ്ങളുടെ
പട്ടണങ്ങളിൽ പാൎത്തിരിക്കുമ്പോൾ ഏഴാം
മാസത്തിൽ സകലജനവും നീൎവ്വാതിലി
ൻെറ മുമ്പിലുള്ള വിശാലസ്ഥലത്തു ഒരു
മനപ്പെട്ടു വന്നുകൂടി, യഹോവ യിസ്രാ
യേലിന്നു കല്പിച്ചുകൊടുത്ത മോശെയുടെ
ന്യായപ്രമാണപുസ്തകം കൊണ്ടുവരുവാൻ
എസ്രാശാസ്ത്രിയോടു പറഞ്ഞു. ഏഴാം മാ 2
സം ഒന്നാം തിയ്യതി എസ്രാപുരോഹിതൻ
പുരുഷന്മാരും സ്ത്രീകളും കേട്ടു ഗ്രഹിപ്പാൻ
പ്രാപ്തിയുള്ള എല്ലാവരുമായ സഭയുടെ
മുമ്പാകെ ന്യായപ്രമാണം കൊണ്ടുവന്നു,
നീൎവ്വാതിലിന്നെതിരെയുള്ള വിശാലസ്ഥ 3
ലത്തുവെച്ചു രാവിലെതുടങ്ങി ഉച്ചവരെ
പുരുഷന്മാരും സ്ത്രീകളും ഗ്രഹിപ്പാൻ പ്രാ
പ്തിയുള്ള എല്ലാവരും കേൾക്കെ ന്യായപ്ര
മാണപുസ്തകം വായിച്ചു; സൎവ്വജനവും
ശ്രദ്ധിച്ചുകേട്ടു. ഈ ആവശ്യത്തിന്നു 4
ഉണ്ടാക്കിയിരുന്ന ഒരു പ്രസംഗപീഠത്തിൽ
എസ്രാശാസ്ത്രി കയറിനിന്നു; അവൻെറ
അരികെ വലത്തുഭാഗത്തു മത്ഥിത്ഥ്യാവു,
ശേമാ, അനായാവു, ഊരീയാവു, ഹില്ക്കീ
യാവു, മയസേയാവു എന്നിവരും ഇടത്തു
ഭാഗത്തു പെദായാവു, മീശായേൽ, മല്ക്കീ
യാവു, ഹാശ്രും, ഹശ്ബദ്ദാനാ, സെഖൎയ്യാവു,
മെശുല്ലാം എന്നിവരും നിന്നു. എസ്രാ 5
സകലജനവും കാൺകെ പുസ്തകം വിടൎത്തു;
അവൻ സകലജനത്തിന്നും മീതെ ആയി
രുന്നു; അതു വിടൎത്തപ്പോൾ ജനമെല്ലാം
എഴുന്നേററുനിന്നു. എസ്രാ മഹാദൈവമായ 6
യഹോവയെ സ്തുതിച്ചു; ജനമൊക്കെയും
കൈ ഉയൎത്തി: ആമേൻ, ആമേൻ എന്നു
പ്രതിവചനം പറഞ്ഞു വണങ്ങി സാഷ്ടാം

ഗം വീണു യഹോവയെ നമസ്കരിച്ചു.
7 ജനം താന്താന്റെ നിലയിൽ തന്നേ
നിന്നിരിക്കെ യേശുവ, ബാനി, ശേരേ
ബ്യാവു, യാമീൻ, അക്കൂബ്, ശബ്ബെത്താ
യി, ഹോദീയാവു, മയസേയാവു, കെലീ
താ, അസൎയ്യാവു, യോസാബാദ്, ഹാനാൻ,
പെലായാവു എന്നിവരും ലേവ്യരും ജന
ത്തിന്നു ന്യായപ്രമാണത്തെ പൊരുൾ
8 തിരിച്ചുകൊടുത്തു. ഇങ്ങനെ അവർ
ദൈവത്തിന്റെ ന്യായപ്രമാണപുസ്തകം
തെളിവായി വായിച്ചുകേൾപ്പിക്കയും വാ
യിച്ചതു ഗ്രഹിപ്പാൻ തക്കവണ്ണം അൎത്ഥം
9 പറഞ്ഞുകൊടുക്കയും ചെയ്തു. ദേശാധി
പതിയായ നെഹെമ്യാവും ശാസ്ത്രിയായ
എസ്രാപുരോഹിതനും ജനത്തെ ഉപദേശി
ച്ചുപോന്ന ലേവ്യരും സകലജനത്തോടും:
ഈ ദിവസം നിങ്ങളുടെ ദൈവമായ
യഹോവെക്കു വിശുദ്ധമാകുന്നു; നിങ്ങൾ
ദുഃഖിക്കരുതു കരകയും അരുതു എന്നു
പറഞ്ഞു. ജനമെല്ലാം ന്യായപ്രമാണവാ
ക്യങ്ങളെ കേട്ടപ്പോൾ കരഞ്ഞുപോയി
10 രുന്നു. അനന്തരം അവൻ അവരോടു:
നിങ്ങൾ ചെന്നു മൃഷ്ടാന്നഭോജനവും മധുര
പാനീയവും കഴിച്ചു തങ്ങൾക്കായി വട്ടം
കൂട്ടീട്ടില്ലാത്തവൎക്കു പകൎച്ച കൊടുത്തയ
പ്പിൻ; ഈ ദിവസം നമ്മുടെ കൎത്താവിന്നു
വിശുദ്ധമാകുന്നു; നിങ്ങൾ ദുഃഖിക്കരുതു;
യഹോവയിങ്കലെ സന്തോഷം നിങ്ങളുടെ
ബലം ആകുന്നുവല്ലോ എന്നു പറഞ്ഞു.
11 അവ്വണ്ണം ലേവ്യരും: നിങ്ങൾ മിണ്ടാതി
രിപ്പിൻ; ഈ ദിവസം വിശുദ്ധമല്ലോ;
നിങ്ങൾ ദുഃഖിക്കരുതു എന്നു പറഞ്ഞു സൎവ്വ
12 ജനത്തെയും സാവധാനപ്പെടുത്തി. തങ്ങ
ളോടു പറഞ്ഞ വചനം ബോദ്ധ്യമായതു
കൊണ്ടു ജനമെല്ലാം പോയി തിന്നുകയും
കുടിക്കയും പകൎച്ച കൊടുത്തയക്കയും അത്യ
ന്തം സന്തോഷിക്കയും ചെയ്തു.

പിറ്റെന്നാൾ സകലജനത്തിന്റെയും 13
പിതൃഭവനത്തലവന്മാരും പുരോഹിതന്മാ
രും ലേവ്യരും ന്യായപ്രമാണവാക്യങ്ങളെ
കേൾക്കേണ്ടതിന്നു എസ്രാശാസ്ത്രിയുടെ അടു
ക്കൽ ഒന്നിച്ചുകൂടി. യഹോവ മോശെ 14
മുഖാന്തരം കല്പിച്ച ന്യായപ്രമാണത്തിൽ:
യിസ്രായേൽമക്കൾ ഏഴാം മാസത്തിലെ
ഉത്സവത്തിൽ കൂടാരങ്ങളിൽ പാൎക്കേണം
എന്നും എഴുതിയിരിക്കുന്നതുപോലെ കൂടാ 15
രങ്ങൾ ഉണ്ടാക്കേണ്ടതിന്നു നിങ്ങൾ മല
യിൽ ചെന്നു ഒലിവുകൊമ്പു, കാട്ടൊലിവു
കൊമ്പു, കൊഴുന്തുകൊമ്പു, ഈന്തുമടൽ,
തഴെച്ച വൃക്ഷങ്ങളുടെ കൊമ്പു എന്നിവ
കൊണ്ടുവരുവിൻ എന്നു തങ്ങളുടെ എല്ലാ
പട്ടണങ്ങളിലും യെരൂശലേമിലും അറി
യിച്ചു പ്രസിദ്ധപ്പെടുത്തേണമെന്നും എഴു
തിയിരിക്കുന്നതായി അവർ കണ്ടു. അങ്ങ 16
നെ ജനം ചെന്നു ഓരോരുത്തൻ താന്താ
ന്റെ വീട്ടിന്റെ മുകളിലും മുറ്റത്തും
ദൈവാലയത്തിന്റെ പ്രാകാരങ്ങളിലും
നീൎവ്വാതില്ക്കലെ വിശാലസ്ഥലത്തും എഫ്ര
യീംവാതില്ക്കലെ വിശാലസ്ഥലത്തും കൂടാ
രങ്ങളുണ്ടാക്കി. പ്രവാസത്തിൽനിന്നു 17
മടങ്ങിവന്നവരുടെ സൎവ്വസഭയും കൂടാര
ങ്ങൾ ഉണ്ടാക്കി കൂടാരങ്ങളിൽ പാൎത്തു;
നൂന്റെ മകനായ യോശുവയുടെ
കാലംമുതൽ അന്നുവരെ യിസ്രായേൽ
മക്കൾ അങ്ങനെ ചെയ്യാതിരുന്നതുകൊണ്ടു
അന്നു ഏറ്റവും വലിയ സന്തോഷം
ഉണ്ടായി. ആദ്യദിവസംമുതൽ അവ 18
സാനദിവസംവരെ അവൻ ദിവസേന
ദൈവത്തിന്റെ ന്യായപ്രമാണപുസ്തകം
വായിച്ചു കേൾപ്പിച്ചു; അങ്ങനെ അ
വർ ഏഴു ദിവസം ഉത്സവം ആച
രിച്ചു; എട്ടാം ദിവസം നിയമപ്ര
കാരം വിശുദ്ധസഭായോഗം കൂടുകയും
ചെയ്തു.

## ൯. അദ്ധ്യായം.

എന്നാൽ ഈ മാസം ഇരുപത്തിനാലാം
തിയ്യതി യിസ്രായേൽമക്കൾ ഉപവസിച്ചും
രട്ടുടുത്തും തലയിൽ പൂഴി വാരിയിട്ടുംകൊ
2 ണ്ടു കൂടിവന്നു. യിസ്രായേൽസന്തതിയാ
യവർ സകലഅന്യജാതിക്കാരിൽനിന്നും
വേറുതിരിഞ്ഞുനിന്നു തങ്ങളുടെ പാപങ്ങ
ളെയും തങ്ങളുടെ പിതാക്കന്മാരുടെ അകൃ
3 ത്യങ്ങളെയും ഏററുപറഞ്ഞു. പിന്നെ
അവർ തങ്ങളുടെ നിലയിൽ തന്നേ എഴു
ന്നേററുനിന്നു, അന്നു ഒരു യാമത്തോളം
തങ്ങളുടെ ദൈവമായ യഹോവയുടെ
ന്യായപ്രമാണപുസ്തകം വായിച്ചുകേൾക്ക
യും പിന്നെ ഒരു യാമത്തോളം പാപ
ങ്ങളെ ഏററുപറഞ്ഞു തങ്ങളുടെ ദൈവ
മായ യഹോവയെ നമസ്കരിക്കയും ചെയ്തു.
4 ലേവ്യരിൽ യേശുവ, ബാനി, കദ്മീയേൽ
ശെബന്യാവു, ബുന്നി, ശേരെബ്യാവു,
ബാനി, കെനാനി എന്നിവർ ലേവ്യൎക്കു
നില്പാനുള്ള പടികളിന്മേൽ നിന്നുകൊണ്ടു
തങ്ങളുടെ ദൈവമായ യഹോവയോടു ഉറ
5 ക്കെ നിലവിളിച്ചു. പിന്നെ യേശുവ,
കദ്മീയേൽ, ബാനി, ഹശബ്ന്യാവു, ശേ
രെബ്യാവു, ഹോദീയാവു, ശെബന്യാവു,
പെഥഹ്യാവു എന്നീ ലേവ്യർ പറഞ്ഞതെ
ന്തെന്നാൽ: നിങ്ങൾ എഴുന്നേററു നിങ്ങ
ളുടെ ദൈവമായ യഹോവയെ എന്നെ
ന്നേക്കും വാഴ്ത്തുവിൻ. സകലപ്രശം
സെക്കും സ്തുതിക്കും മീതെ ഉയൎന്നിരിക്കുന്ന
നിന്റെ മഹത്വമുള്ള നാമം വാഴ്ത്തപ്പെടു
6 മാറാകട്ടെ. നീ, നീ മാത്രം യഹോവ
ആകുന്നു; നീ ആകാശത്തെയും സ്വൎഗ്ഗാധി
സ്വൎഗ്ഗത്തെയും അവയിലെ സകലസൈ
ന്യത്തെയും ഭൂമിയെയും അതിലുള്ള സക
ലത്തെയും സമുദ്രങ്ങളെയും അവയിലുള്ള
സകലത്തെയും ഉണ്ടാക്കി; നീ അവയെ
ഒക്കെയും രക്ഷിക്കുന്നു; ആകാശത്തിലെ
സൈന്യം നിന്നെ നമസ്കരിക്കുന്നു.
അബ്രാമിനെ തിരഞ്ഞെടുത്തു അവനെ 7
കൽദയപട്ടണമായ ഊരിൽനിന്നു കൊ
ണ്ടുവന്നു അവന്നു അബ്രാഹാം എന്നു പേ
രിട്ട ദൈവമായ യഹോവ നീ തന്നേ.
നീ അവന്റെ ഹൃദയം നിന്റെ മുമ്പാകെ 8
വിശ്വസ്തമായി കണ്ടു; കനാന്യർ, ഹിത്യർ,
അമോൎയ്യർ, പെരിസ്യർ, യെബൂസ്യർ,
ഗിൎഗ്ഗസ്യർ എന്നിവരുടെ ദേശം കൊടുക്കും,
അവന്റെ സന്തതിക്കു തന്നേ കൊടുക്കും
എന്നു നീ അവനോടു ഒരു നിയമം
ചെയ്തു; നീ നീതിമാനായിരിക്കയാൽ
നിന്റെ വചനങ്ങളെ നിവൎത്തിച്ചുമിരി
ക്കുന്നു. മിസ്രയീമിൽ ഞങ്ങളുടെ പിതാ 9
ക്കന്മാരുടെ പീഡയെ നീ കാൺകയും ചെ
ങ്കടലിന്റെ അരികെവെച്ചു അവരുടെ
നിലവിളിയെ കേൾക്കയും ഫറവോ 10
നിലും അവന്റെ സകലദാസന്മാരിലും
അവന്റെ ദേശത്തിലെ സകലജനത്തിലും
അടയാളങ്ങളും അത്ഭുതങ്ങളും പ്രവ
ൎത്തിക്കയും ചെയ്തു; അവർ അവരോടു
ഡംഭം കാണിച്ചതു നീ അറിഞ്ഞിരുന്നു
വല്ലോ; അങ്ങനെ ഇന്നും ഉള്ളതുപോലെ
നീ നിനക്കു ഒരു നാമം സമ്പാദിച്ചിരി
ക്കുന്നു. നീ കടലിനെ അവരുടെ മുമ്പിൽ 11
വിഭാഗിച്ചു; അവർ കടലിന്റെ നടു
വിൽ ഉണങ്ങിയ നിലത്തുകൂടി കടന്നു;
അവരെ പിന്തുടൎന്നവരെ നീ പെരുവെ
ള്ളത്തിൽ ഒരു കല്ലുപോലെ ആഴത്തിൽ
എറിഞ്ഞുകളഞ്ഞു. നീ പകൽസമയത്തു 12
മേഘസ്തംഭംകൊണ്ടും രാത്രിസമയത്തു അ
വർ പോകുന്ന വഴിക്കു വെളിച്ചം കൊടു
പ്പാൻ അഗ്നിസ്തംഭംകൊണ്ടും അവരെ വഴി
നടത്തി. നീ സീനായിമലമേൽ ഇറങ്ങി 13
ആകാശത്തുനിന്നു അവരോടു സംസാരിച്ചു
അവൎക്കു ന്യായമായുള്ള വിധികളും സത്യ

മായുള്ള ന്യായപ്രമാണങ്ങളും നല്ല ചട്ടങ്ങ
14 ളും കല്പനകളും കൊടുത്തു. നിന്റെ വി
ശുദ്ധശബ്ബത്ത് നീ അവരെ അറിയിച്ചു,
നിന്റെ ദാസനായ മോശെമുഖാന്തരം
അവൎക്കു കല്പനകളും ചട്ടങ്ങളും ന്യായപ്ര
15 മാണവും കല്പിച്ചുകൊടുത്തു. അവരുടെ
വിശപ്പിന്നു നീ അവൎക്കു ആകാശത്തുനിന്നു
അപ്പം കൊടുത്തു; അവരുടെ ദാഹത്തിന്നു
നീ അവൎക്കു പാറയിൽനിന്നു വെള്ളം
പുറപ്പെടുവിച്ചു; നീ അവൎക്കു കൊടുക്കു
മെന്നു സത്യം ചെയ്ത ദേശത്തെ കൈവശ
മാക്കുവാൻ ചെല്ലേണ്ടതിന്നു അവരോടു
16 കല്പിച്ചു. എങ്കിലും അവരും ഞങ്ങളുടെ
പിതാക്കന്മാരും അഹങ്കരിച്ചു ദുശ്ശാഠ്യം കാ
ണിച്ചു, നിന്റെ കല്പനകളെ കേൾക്കാതി
17 രുന്നു. അനുസരിപ്പാൻ അവൎക്കു മന
സ്സില്ലാതിരുന്നു; നീ അവരിൽ ചെയ്ത
അത്ഭുതങ്ങളെ അവർ ഓൎക്കാതെ ദുശ്ശാഠ്യം
കാണിച്ചു തങ്ങളുടെ അടിമപ്പാടിലേക്കു
മടങ്ങിപ്പോകത്തക്കവണ്ണം തങ്ങളുടെ മത്സ
രത്തിൽ ഒരു തലവനെ നിയമിച്ചു;
നീയോ ക്ഷമിപ്പാൻ ഒരുക്കവും കൃപയും
കരുണയും ദീൎഘക്ഷമയും ദയാസമൃദ്ധിയും
ഉള്ള ദൈവം ആകയാൽ അവരെ കൈ
18 വിട്ടുകളഞ്ഞില്ല. അവർ തങ്ങൾക്കു ഒരു
കാളക്കിടാവിനെ വാൎത്തുണ്ടാക്കി; ഇതു
നിന്നെ മിസ്രയീമിൽനിന്നു കൊണ്ടുവന്ന
നിന്റെ ദൈവം എന്നു പറഞ്ഞു മഹാ
19 കോപഹേതുക്കൾ ഉണ്ടാക്കിയാറെയും നീ
നിന്റെ മഹാകരുണനിമിത്തം അവരെ
മരുഭൂമിയിൽ വിട്ടുകളഞ്ഞില്ല; പകലിൽ
അവരെ വഴിനടത്തിയ മേഘസ്തംഭവും
രാത്രിയിൽ അവൎക്കു വെളിച്ചം കൊടുത്തു
അവർ നടക്കേണ്ടുന്ന വഴി കാണിച്ച അ
ഗ്നിസ്തംഭവും അവരെ വിട്ടുമാറിയതുമില്ല.
20 അവരെ ഉപദേശിക്കേണ്ടതിന്നു നീ
നിന്റെ നല്ല ആത്മാവിനെ കൊടുത്തു;
അവരുടെ കൊററിന്നു മുട്ടു വരാതെ
നിന്റെ മന്നയെയും അവരുടെ ദാഹത്തി
ന്നു വെള്ളത്തെയും കൊടുത്തു. ഇങ്ങനെ 21
നീ അവരെ നാല്പതു സംവത്സരം മരു
ഭൂമിയിൽ പുലൎത്തി; അവൎക്കു ഒന്നും കുറ
വുണ്ടായില്ല; അവരുടെ വസ്ത്രം പഴകി
യില്ല, അവരുടെ കാൽ വീങ്ങിയതുമില്ല.
നീ അവൎക്കു രാജ്യങ്ങളെയും ജാതികളെ 22
യും അതിൎത്തിരിച്ചു വിഭാഗിച്ചുകൊടുത്തു;
അവർ ഹെശ്ബോൻരാജാവായ സീഹോ
ന്റെ ദേശവും ബാശാൻരാജാവായ ഓഗി
ന്റെ ദേശവും കൈവശമാക്കി. അവ 23
രുടെ മക്കളെ നീ ആകാശത്തിലെ നക്ഷ
ത്രങ്ങളെപ്പോലെ വൎദ്ധിപ്പിച്ചു; ചെന്നു
കൈവശമാക്കുവാൻ നീ അവരുടെ പി
താക്കന്മാരോടു അരുളിച്ചെയ്തിരുന്ന ദേശ
ത്തേക്കു അവരെ എത്തിച്ചു. അങ്ങനെ 24
മക്കൾ ചെന്നു ദേശത്തെ കൈവശമാക്കി;
ദേശനിവാസികളായ കനാന്യരെ നീ
അവൎക്കു കീഴടക്കി അവരെയും അവരുടെ
രാജാക്കന്മാരെയും ദേശത്തുള്ള ജാതിക
ളെയും തങ്ങൾക്കു ബോധിച്ചതുപോലെ
ചെയ്വാൻ അവരുടെ കയ്യിൽ ഏല്പിച്ചു
കൊടുത്തു. അവർ ഉറപ്പുള്ള പട്ടണങ്ങ 25
ളും പുഷ്ടിയുള്ള ദേശവും പിടിച്ചു എല്ലാ
നല്ലവസ്തുക്കളും നിറഞ്ഞ വീടുകളും വെട്ടി
യുണ്ടാക്കിയ കിണറുകളും മുന്തിരിത്തോട്ട
ങ്ങളും ഒലിവുതോട്ടങ്ങളും അനവധി ഫല
വൃക്ഷങ്ങളും കൈവശമാക്കി; അവർ
തിന്നു തൃപ്തിപ്പെട്ടു പുഷ്ടിയുള്ളവരായി
നിന്റെ വലിയ നന്മയിൽ സുഖിച്ചു
കൊണ്ടിരുന്നു. എന്നിട്ടും അവർ അനു 26
സരണക്കേടു കാണിച്ചു നിന്നോടു മത്സ
രിച്ചു നിന്റെ ന്യായപ്രമാണം തങ്ങളുടെ
പുറകിൽ എറിഞ്ഞുകളഞ്ഞു; അവരെ നി
ങ്കലേക്കു തിരിപ്പാൻ അവരോടു സാക്ഷ്യം
പറഞ്ഞ നിന്റെ പ്രവാചകന്മാരെ അവർ

കൊന്നു മഹാകോപഹേതുക്കൾ ഉണ്ടാക്കി.
27 ആകയാൽ നീ അവരെ അവരുടെ ശത്രു
ക്കളുടെ കയ്യിൽ ഏല്പിച്ചു, അവർ അവരെ
പീഡിപ്പിച്ചു; അവരുടെ കഷ്ടകാലത്തു
അവർ നിന്നോടു നിലവിളിച്ചപ്പോൾ
നീ സ്വൎഗ്ഗത്തിൽനിന്നു കേട്ടു നിന്റെ
മഹാകരുണനിമിത്തം അവൎക്കു രക്ഷക
ന്മാരെ കൊടുത്തു; അവർ അവരുടെ ശത്രു
ക്കളുടെ കയ്യിൽനിന്നു അവരെ രക്ഷിച്ചു.
28 അവൎക്കു സ്വസ്ഥത ഉണ്ടായപ്പോൾ അവർ
വീണ്ടും നിനക്കു അനിഷ്ടമായതു ചെയ്തു;
അതുകൊണ്ടു നീ അവരെ അവരുടെ
ശത്രുക്കളുടെ കയ്യിൽ ഏല്പിക്കയും അവർ
അവരുടെമേൽ കൎത്തൃത്വം നടത്തുകയും
ചെയ്തു; അവർ തിരിഞ്ഞു നിന്നോടു നില
വിളിച്ചപ്പോൾ നീ സ്വൎഗ്ഗത്തിൽനിന്നു
കേട്ടു അവരെ നിന്റെ കരുണപ്രകാരം
29 പലപ്രാവശ്യവും വിടുവിച്ചു. അവരെ
നിന്റെ ന്യായപ്രമാണത്തിലേക്കു തിരിച്ചു
വരുത്തേണ്ടതിന്നു നീ അവരോടു സാക്ഷീ
കരിച്ചു; എന്നിട്ടും അവർ അഹങ്കരിക്ക
യും ഒരുത്തൻ അനുസരിച്ചുനടന്നു ജീവി
ക്കാകുന്ന നിന്റെ കല്പനകൾ കേൾക്കാതെ
നിന്റെ വിധികൾക്കു വിരോധമായി
പാപം ചെയ്കയും എതിൎത്തുനിന്നു ദുശ്ശാഠ്യം
കാണിക്കയും ചെയ്തു അനുസരണം ഇല്ലാ
30 തിരുന്നു. നീ ഏറിയ സംവത്സരം അവ
രോടു ക്ഷമിച്ചു നിന്റെ ആത്മാവിനാൽ
നിന്റെ പ്രവാചകന്മാർമുഖാന്തരം അവ
രോടു സാക്ഷീകരിച്ചു; എന്നാൽ അവർ
ശ്രദ്ധിച്ചില്ല; അതുകൊണ്ടു നീ അവരെ
ദേശത്തെ ജാതികളുടെ കയ്യിൽ ഏല്പിച്ചു
31 കൊടുത്തു. എങ്കിലും നിന്റെ മഹാകരുണ
നിമിത്തം നീ അവരെ നിൎമ്മൂലമാക്കിയില്ല,
ഉപേക്ഷിച്ചുകളഞ്ഞതുമില്ല; നീ കൃപയും
32 കരുണയുമുള്ള ദൈവമല്ലോ. ആകയാൽ
ദൈവമേ, നിയമവും കൃപയും പാലിക്കു
ന്നവനായി വലിയവനും ബലവാനും ഭയ
ങ്കരനുമായ ഞങ്ങളുടെ ദൈവമേ, അശ്ശൂർ
രാജാക്കന്മാരുടെ കാലംമുതൽ ഇന്നുവരെ
ഞങ്ങൾക്കും ഞങ്ങളുടെ രാജാക്കന്മാൎക്കും
പ്രഭുക്കന്മാൎക്കും പുരോഹിതന്മാൎക്കും പ്രവാ
ചകന്മാൎക്കും ഞങ്ങളുടെ പിതാക്കന്മാൎക്കും
നിന്റെ സൎവ്വജനത്തിന്നും നേരിട്ട കഷ്ട
ങ്ങളൊക്കെയും നിനക്കു ലഘുവായി തോ
ന്നരുതേ. എന്നാൽ ഞങ്ങൾക്കു ഭവിച്ച 33
തിൽ ഒക്കെയും നീ നീതിമാൻ തന്നേ;
നീ വിശ്വസ്തത കാണിച്ചിരിക്കുന്നു; ഞങ്ങ
ളോ ദുഷ്ടത പ്രവൎത്തിച്ചിരിക്കുന്നു. ഞങ്ങ 34
ളുടെ രാജാക്കന്മാരും പ്രഭുക്കന്മാരും പുരോ
ഹിതന്മാരും ഞങ്ങളുടെ പിതാക്കന്മാരും
നിന്റെ ന്യായപ്രമാണം അനുസരിച്ചു
നടന്നിട്ടില്ല; നിന്റെ കല്പനകളും നീ
അവരോടു സാക്ഷീകരിച്ച നിന്റെ സാ
ക്ഷ്യങ്ങളും പ്രമാണിച്ചിട്ടുമില്ല. അവർ 35
തങ്ങളുടെ രാജത്വത്തിലും നീ അവൎക്കു
കൊടുത്ത നിന്റെ വലിയ നന്മകളിലും
നീ അവൎക്കു അധീനമാക്കിക്കൊടുത്ത
വിശാലതയും പുഷ്ടിയുമുള്ള ദേശത്തിലും
നിന്നെ സേവിച്ചിട്ടില്ല; തങ്ങളുടെ ദുഷ്പ്ര
വൃത്തികളെ വിട്ടു തിരിഞ്ഞിട്ടുമില്ല. ഇതാ, 36
ഞങ്ങൾ ഇന്നു ദാസന്മാർ; നീ ഞങ്ങളുടെ
പിതാക്കന്മാൎക്കു ഫലവും ഗുണവും അനുഭ
വിപ്പാൻ കൊടുത്ത ഈ ദേശത്തു തന്നേ
ഇതാ, ഞങ്ങൾ ദാസന്മാരായിരിക്കുന്നു.
ഞങ്ങളുടെ പാപങ്ങൾനിമിത്തം നീ 37
ഞങ്ങളുടെമേൽ ആക്കിയിരിക്കുന്ന രാജാ
ക്കന്മാൎക്കു അതു വളരെ അനുഭവം കൊടു
ക്കുന്നു; അവർ തങ്ങൾക്കു ബോധിച്ചതു
പോലെ ഞങ്ങളുടെ ദേഹത്തിന്മേലും ഞങ്ങ
ളുടെ കന്നുകാലികളിന്മേലും അധികാരം
നടത്തുന്നു; ഞങ്ങൾ വലിയ കഷ്ടത്തിലും
ആയിരിക്കുന്നു. ഇതൊക്കെയും ഓൎത്തു 38
ഞങ്ങൾ സ്ഥിരമായോരു നിയമം ചെയ്തു

എഴതുന്നു; ഞങ്ങളുടെ പ്രഭുക്കന്മാരും ലേ
വ്യരും പുരോഹിതന്മാരും അതിന്നു മുദ്ര
യിടുന്നു.

## ൰. അദ്ധ്യായം.

മുദ്രയിട്ടവർ ആരെല്ലാമെന്നാൽ: ഹഖ
ല്യാവിന്റെ മകനായ ദേശാധിപതി
2 നെഹെമ്യാവു, സിദെക്കീയാവു, സെരാ
3 യാവു, അസയ്യാവു, യിരെമ്യാവു, പശ്
4 ഹൂർ, അമൎയ്യാവു, മല്ക്കീയാവു, ഹത്തൂശ്,
5 ശെബന്യാവു, മല്ലൂക്, ഹാരീം, മെരേ
6 മോത്ത്, ഓബദ്യാവു, ദാനീയേൽ, ഗി
7 ന്നെഥോൻ, ബാരൂക്, മെശുല്ലാം, അ
8 ബീയാവു, മീയാമീൻ, മയസ്യാവു, ബിൽ
ഗായി, ശെമയ്യാവു; ഇവർ പുരോഹിത
9 ന്മാർ. പിന്നെ ലേവ്യർ: അസന്യാവി
ന്റെ മകനായ യേശുവയും ഹെനാദാദി
ന്റെ പുത്രന്മാരിൽ ബിന്നൂവിയും കദ്മീ
10 യേലും അവരുടെ സഹോദരന്മാരായ
ശെബന്യാവു, ഹോദീയാവു, കെലീതാ,
11 പെലായാവു, ഹാനാൻ, മീഖാ, രെഹോ
12 ബ്, ഹശബ്യാവു, സക്കൂർ, ശേരെബ്യാ
13 വു, ശെബന്യാവു, ഹോദീയാവു, ബാനി,
14 ബെനീനു. ജനത്തിന്റെ തലവന്മാർ:
പരോശ്, പഹത്ത്-മോവാബ്, ഏലാം,
15 സത്ഥൂ, ബാനി, ബുന്നി, അസ്ഗാദ്, ബേ
16 ബായി, അദോനീയാവു, ബിഗ്വായി,
17 ആദീൻ, ആതേർ, ഹിസ്കീയാവു, അ
18 സ്സൂർ, ഹോദീയാവു, ഹാശും, ബേസായി,
19 ഹാരീഫ്, അനാഥോത്ത്, നേബായി,
20 മഗ്പീയാശ്, മെശുല്ലാം, ഹേസീർ,
21 മെശേസബെയേൽ, സാദോക്, യദ്ദൂവ,
22 പെലത്യാവു, ഹനാൻ, അനായാവു,
23 ഹോശേയ, ഹനന്യാവു, ഹശ്ശൂബ്,
24 ഹല്ലോഹേശ്, പിൽഹാ, ശോബേക്,
25 രെഹൂം, ഹശബ്നാ, മയസേയാവു,
26 അഹീയാവു, ഹാനാൻ, ആനാൻ,
മല്ലൂക്, ഹാരീം, ബയനാ എന്നിവർ തന്നേ. 27
ശേഷംജനത്തിൽ പുരോഹിതന്മാരും 28
ലേവ്യരും വാതിൽകാവല്ക്കാരും സംഗീത
ക്കാരും ദൈവാലയദാസന്മാരും ദേശത്തെ
ജാതികളോടു വേർപെട്ടു ദൈവത്തിന്റെ
ന്യായപ്രമാണത്തിങ്കലേക്കു തിരിഞ്ഞുവന്ന
വരൊക്കെയും അവരുടെ ഭാൎയ്യമാരും പുത്ര
ന്മാരും പുത്രിമാരുമായി പരിജ്ഞാനവും
തിരിച്ചറിവുമുള്ള ഏവരും ശ്രേഷ്ഠ 29
ന്മാരായ തങ്ങളുടെ സഹോദരന്മാരോടു
ചേൎന്നു ദൈവത്തിന്റെ ദാസനായ
മോശെമുഖാന്തരം നല്കപ്പെട്ട ദൈവ
ത്തിന്റെ ന്യായപ്രമാണം അനുസരിച്ചു
നടക്കുമെന്നും ഞങ്ങളുടെ കൎത്താവായ
യഹോവയുടെ സകലകല്പനകളും വിധി
കളും ചട്ടങ്ങളും പ്രമാണിച്ചു ആചരിക്കു
മെന്നും ഞങ്ങളുടെ പുത്രിമാരെ ദേശത്തെ 30
ജാതികൾക്കു കൊടുക്കയോ ഞങ്ങളുടെ
പുത്രന്മാൎക്കു അവരുടെ പുത്രിമാരെ എടു
ക്കയോ ചെയ്കയില്ലെന്നും ദേശത്തെ 31
ജാതികൾ ശബ്ബത്തുനാളിൽ ചരക്കോ
യാതൊരു ഭക്ഷണസാധനമോ വില്പാൻ
കൊണ്ടുവന്നാൽ ഞങ്ങൾ അതു ശബ്ബത്തു
നാളിലും വിശുദ്ധദിവസത്തിലും അവ
രോടു മേടിക്കയില്ല എന്നും ഏഴാം ആണ്ടി
നെ വിമോചനസംവത്സരമായും എല്ലാ
കടവും ഇളെച്ചുകൊടുക്കുന്നതായും പ്രമാ
ണിക്കുമെന്നും ശപഥവും സത്യവും ചെയ്തു.
ഞങ്ങളുടെ ദൈവത്തിന്റെ ആലയത്തി 32
ലെ ശുശ്രൂഷെക്കുവേണ്ടി കാഴ്ചയപ്പത്തി
ന്നും നിരന്തരഭോജനയാഗത്തിന്നും ശബ്ബ
ത്തുകളിലെയും അമാവാസ്യകളിലെയും നി
രന്തരഹോമയാഗത്തിന്നും ഉത്സവങ്ങൾക്കും
വിശുദ്ധസാധനങ്ങൾക്കും യിസ്രായേലിന്നു
വേണ്ടി പ്രായശ്ചിത്തമായി അൎപ്പിക്കേ
ണ്ടുന്ന പാപയാഗങ്ങൾക്കും ഞങ്ങളുടെ 33
ദൈവത്തിന്റെ ആലയത്തിലെ എല്ലാ

വേലെക്കും വേണ്ടി ആണ്ടുതോറും ശേക്കെ
ലിൽ മൂന്നിൽ ഒന്നു കൊടുക്കാമെന്നും
34 ഞങ്ങൾ ഒരു ചട്ടം നിയമിച്ചു. ന്യായ
പ്രമാണത്തിൽ എഴുതിയിരിക്കുന്നതുപോ
ലെ ഞങ്ങളുടെ ദൈവമായ യഹോവയുടെ
യാഗപീഠത്തിന്മേൽ കത്തിപ്പാൻ ആണ്ടു
തോറും നിശ്ചിതസമയങ്ങളിൽ പിതൃഭ
വനംപിതൃഭവനമായി ഞങ്ങളുടെ ദൈവ
ത്തിന്റെ ആലയത്തിൽ വിറകുവഴിപാടു
കൊണ്ടുവരേണ്ടതിന്നു ഞങ്ങൾ പുരോഹി
തന്മാരും ലേവ്യരും ജനവുമായി ചീട്ടിട്ടു;
35 ആണ്ടുതോറും യഹോവയുടെ ആലയത്തി
ലേക്കു ഞങ്ങളുടെ നിലത്തിലെ ആദ്യവി
ളവും സകലവിധവൃക്ഷങ്ങളുടെയും സൎവ്വ
ഫലങ്ങളിലും ആദ്യഫലങ്ങളും കൊണ്ടു
36 ചെല്ലേണ്ടതിന്നും ന്യായപ്രമാണത്തിൽ
എഴുതിയിരിക്കുന്നതുപോലെ ഞങ്ങളുടെ
പുത്രന്മാരിലും മൃഗങ്ങളിലും ഉള്ള കടിഞ്ഞൂലു
കളെയും ഞങ്ങളുടെ ആടുമാടുകളിൽ ഉള്ള
കടിഞ്ഞൂലുകളെയും ഞങ്ങളുടെ ദൈവ
ത്തിന്റെ ആലയത്തിൽ ശുശ്രൂഷ ചെയ്യുന്ന
പുരോഹിതന്മാരുടെ അടുക്കൽ ഞങ്ങളുടെ
ദൈവത്തിന്റെ ആലയത്തിലേക്കു കൊ
37 ണ്ടുചെല്ലേണ്ടതിന്നും ഞങ്ങളുടെ തരിമാ
വിന്റെയും ഉദൎച്ചാൎപ്പണങ്ങളുടെയും സക
ലവിധവൃക്ഷങ്ങളുടെ അനുഭവമായ വീ
ഞ്ഞിന്റെയും എണ്ണയുടെയും ആദ്യഫലം
ഞങ്ങളുടെ ദൈവത്തിന്റെ ആലയത്തി
ലെ അറകളിൽ പുരോഹിതന്മാരുടെ അടു
ക്കലും ഞങ്ങളുടെ കൃഷിയുടെ ദശാംശം
ലേവ്യരുടെ അടുക്കലും കൊണ്ടുചെല്ലേണ്ട
തിന്നും തന്നേ. ലേവ്യരല്ലോ കൃഷിയുള്ള
നമ്മുടെ എല്ലാപട്ടണങ്ങളിലും ദശാംശം
38 ശേഖരിക്കുന്നതു. എന്നാൽ ലേവ്യർ ദശാം
ശം വാങ്ങുമ്പോൾ അഹരോന്യനായോരു
പുരോഹിതൻ ലേവ്യരോടുകൂടെ ഉണ്ടായി
രിക്കേണം. ദശാംശത്തിന്റെ ദശാംശം
ലേവ്യർ നമ്മുടെ ദൈവത്തിന്റെ ആല
യത്തിലെ ഭണ്ഡാരഗൃഹത്തിന്റെ അറക
ളിൽ കൊണ്ടുചെല്ലേണം. വിശുദ്ധമന്ദി 39
രത്തിന്റെ ഉപകരണങ്ങളും അതിൽ
ശുശ്രൂഷിക്കുന്ന പുരോഹിതന്മാരും വാതിൽ
കാവല്ക്കാരും സംഗീതക്കാരും ഇരിക്കുന്ന
അറകളിലേക്കു യിസ്രായേൽമക്കളും ലേ
വ്യരും ധാന്യം, വീഞ്ഞു, എണ്ണ എന്നിവ
യുടെ ഉദൎച്ചാൎപ്പണം കൊണ്ടുചെല്ലേണം;
ഞങ്ങളുടെ ദൈവത്തിന്റെ ആലയം
ഞങ്ങൾ കൈവിടുകയില്ല.

## ൧൧. അദ്ധ്യായം.

ജനത്തിന്റെ പ്രഭുക്കന്മാർ യെരൂശലേ
മിൽ പാൎത്തു; ശേഷംജനം പത്തുപേരിൽ
ഒരാളെ വിശുദ്ധനഗരമായ യെരൂശലേ
മിൽ പാൎക്കേണ്ടതിന്നു കൊണ്ടുവരുവാനും
ഒമ്പതുപേരെ മറ്റു പട്ടണങ്ങളിൽ പാ
ൎപ്പിപ്പാനും തക്കവണ്ണം ചീട്ടിട്ടു. എന്നാൽ 2
യെരൂശലേമിൽ പാൎപ്പാൻ സ്വമേധയാ
സമ്മതിച്ച എല്ലാവരെയും ജനം അനുഗ്ര
ഹിച്ചു. യെരൂശലേമിൽ പാൎത്ത സം 3
സ്ഥാനത്തലവന്മാർ ഇവരാകുന്നു: യെഹൂ
ദാനഗരങ്ങളിൽ യിസ്രായേല്യരും പുരോ
ഹിതന്മാരും ലേവ്യരും ദൈവാലയദാസ
ന്മാരും ശലോമോന്റെ ദാസന്മാരുടെ
മക്കളും ഓരോരുത്തൻ താന്താന്റെ പട്ട
ണത്തിലും അവകാശത്തിലും പാൎത്തു.
യെരൂശലേമിൽ ചില യെഹൂദ്യരും ബെ 4
ന്യാമീന്യരും പാൎത്തു. യെഹൂദ്യർ ആരെ
ല്ലാമെന്നാൽ: പേരെസിന്റെ പുത്രന്മാ
രിൽ മഹലലേലിന്റെ മകനായ അമൎയ്യാ
വിന്റെ മകനായ സെഖൎയ്യാവിന്റെ മക
നായ ഉസ്സീയാവിന്റെ മകൻ അഥായാവും
ശീലോന്യന്റെ മകനായ സെഖൎയ്യാവി 5
ന്റെ മകനായ യോയാരീബിന്റെ മക
നായ അദായാവിന്റെ മകനായ ഹസാ

യാവിന്റെ മകനായ കൊൽഹോസെ
യുടെ മകനായ ബാരൂക്കിന്റെ മകൻ
6 മയസേയാവും തന്നേ. യെരുശലേമിൽ
പാൎത്ത പേരെസിന്റെ മക്കൾ ആകെ
നാനൂറററുപത്തെട്ടു പരാക്രമശാലികൾ.
7 ബെന്യാമീന്യർ ആരെല്ലാമെന്നാൽ: സല്ലൂ;
അവൻ മെശുല്ലാമിന്റെ മകൻ; അവൻ
യോവേദിന്റെ മകൻ; അവൻ പെദായാ
വിന്റെ മകൻ; അവൻ കോലായാവി
ന്റെ മകൻ; അവൻ മയസേയാവിന്റെ
മകൻ; അവൻ ഈഥീയേലിന്റെ മകൻ;
8 അവൻ യെശയ്യാവിന്റെ മകൻ; അവ
ന്റശേഷം ഗബ്ബായി, സല്ലായി; ആ
കെ തൊള്ളായിരത്തിരുപത്തെട്ടുപേർ.
9 സിക്രിയുടെ മകനായ യോവേൽ അവ
രുടെ പ്രമാണിയും ഹസനൂവയുടെ മക
നായ യെഹൂദാ പട്ടണത്തിൽ രണ്ടാമനും
10 ആയിരുന്നു. പുരോഹിതന്മാരിൽ യോ
യാരീബിന്റെ മകനായ യെദായാവും യാ
11 ഖീനും അഹീത്തൂബിന്റെ മകനായ
മെരായോത്തിന്റെ മകനായ സാദോക്കി
ന്റെ മകനായ മെശുല്ലാമിന്റെ മകനായ
ഹില്ക്കീയാവിന്റെ മകനായി ദൈവാലയ
12 പ്രഭുവായ സെരായാവും ആലയത്തിൽ
വേല ചെയ്തുവന്ന അവരുടെ സഹോദര
ന്മാർ എണ്ണൂററിരുപത്തിരണ്ടുപേരും മല്ക്കീ
യാവിന്റെ മകനായ പശ്ഹൂരിന്റെ
മകനായ സെഖൎയ്യാവിന്റെ മകനായ
അംസിയുടെ മകനായ പെലല്യാവിന്റെ
മകനായ യെരോഹാമിന്റെ മകൻ അദാ
13 യാവും പിതൃഭവനത്തലവന്മാരായ അവ
ന്റെ സഹോദരന്മാർ ഇരുനൂററിനാല്പ
ത്തിരണ്ടുപേരും ഇമ്മേരിന്റെ മകനായ
മെശില്ലേമോത്തിന്റെ മകനായ അഹ്
സായിയുടെ മകനായ അസരേലിന്റെ
14 മകൻ അമശെസായിയും അവരുടെ
സഹോദരന്മാരായ നൂററിരുപത്തെട്ടു പ
രാക്രമശാലികളും; ഇവരുടെ പ്രമാണി
ഹഗെദോലീമിന്റെ മകനായ സബ്ദീ
യേൽ ആയിരുന്നു. ലേവ്യരിൽ: ബൂന്നി 15
യുടെ മകനായ ഹശബ്യാവിന്റെ മക
നായ അസ്രീക്കാമിന്റെ മകനായ ഹശ്ശൂബി
ന്റെ മകൻ ശെമയ്യാവും ലേവ്യരുടെ 16
തലവന്മാരിൽ ദൈവാലയത്തിന്റെ പുറ
മെയുള്ള വേലെക്കു മേൽവിചാരകന്മാരാ
യിരുന്ന ശബ്ബെത്തായിയും യോസാബാദും
ആസാഫിന്റെ മകനായ സബ്ദിയുടെ 17
മകനായ മീഖയുടെ മകനായി പ്രാൎത്ഥന
യിൽ സ്തോത്രം ആരംഭിക്കുന്ന തലവനായ
മത്ഥന്യാവും രണ്ടാമൻ അവന്റെ സഹോ
ദരന്മാരിൽ ഒരുത്തനായ ബക്ബൂക്ക്യാ
വും യെദൂഥൂന്റെ മകനായ ഗാലാലിന്റെ
മകനായ ശമ്മൂവയുടെ മകൻ അബ്ദയും
തന്നേ. വിശുദ്ധനഗരത്തിൽ ഉള്ള ലേ 18
വ്യർ ആകെ ഇരുനൂറെറണ്പത്തിനാലു
പേർ. വാതിൽകാവല്ക്കാരായ അക്കൂബും 19
തല്മോനും വാതിലുകൾക്കരികെ കാക്കുന്ന
അവരുടെ സഹോദരന്മാരും നൂറെറഴുപ
ത്തിരണ്ടുപേർ. ശേഷംയിസ്രായേല്യരും 20
പുരോഹിതന്മാരും ലേവ്യരും യെഹൂദാ
നഗരങ്ങളിലൊക്കെയും ഓരോരുത്തൻ
താന്താന്റെ അവകാശത്തിൽ പാൎത്തു.
ദൈവാലയദാസന്മാരോ ഓഫേലിൽ പാ 21
ൎത്തു; സീഹയും ഗിശ്പയും ദൈവാലയ
ദാസന്മാരുടെ പ്രമാണികൾ ആയിരുന്നു.
ദൈവാലയത്തിലെ വേലെക്കു യെരുശ 22
ലേമിൽ ഉണ്ടായിരുന്ന ലേവ്യരുടെ പ്രമാ
ണി ആസാഫ്യരായ സംഗീതക്കാരിൽ ഒരു
ത്തനായി മീഖയുടെ മകനായ മത്ഥന്യാ
വിന്റെ മകനായ ഹശബ്യാവിന്റെ മക
നായ ബാനിയുടെ മകൻ ഉസ്സി ആയി
രുന്നു. സംഗീതക്കാരെക്കുറിച്ചു രാജാ 23
വിന്റെ ഒരു കല്പനയും അവരുടെ നിത്യ
ച്ചെലവുവകെക്കു ഒരു നിയമവും ഉണ്ടാ

24 യിരുന്നു. യെഹ്രദയുടെ മകനായ സേര
ഹിന്റെ പുത്രന്മാരിൽ മെശേസബേലി
ന്റെ മകനായ പെഥഹ്യാവു ജനത്തെ
സംബന്ധിച്ച എല്ലാകാൎയ്യങ്ങൾക്കും രാജാ
25 വിന്റെ കാൎയ്യസ്ഥൻ ആയിരുന്നു. ഗ്രാമ
ങ്ങളുടെയും അവയോടു ചേൎന്ന വയലുകളു
ടെയും കാൎയ്യം പറഞ്ഞാലോ: യെഹ്രദ്യരിൽ
ചിലർ കിൎയ്യത്ത്-അൎബ്ബയിലും അതിന്റെ
ഗ്രാമങ്ങളിലും ദീബോനിലും അതിന്റെ
ഗ്രാമങ്ങളിലും യെക്കബ്സയേലിലും അ
26 തിന്റെ ഗ്രാമങ്ങളിലും യേശുവയിലും
മോലാദയിലും ബേത്ത്-പേലെതിലും
27 ഹസർ-ശൂവാലിലും ബേർ-ശേബയിലും
28 അതിന്റെ ഗ്രാമങ്ങളിലും സിക്ലഗിലും
മെഖോനയിലും അതിന്റെ ഗ്രാമങ്ങളിലും
29 ഏൻ-രിമ്മോനിലും സോരയിലും യാർ
30 മൂത്തിലും സനോഹയിലും അദ്ദുല്ലാമിലും
അവയുടെ ഗ്രാമങ്ങളിലും ലാഖീശിലും അ
തിന്റെ വയലുകളിലും അസേക്കയിലും
അതിന്റെ ഗ്രാമങ്ങളിലും പാൎത്തു; അവർ
ബേർ-ശേബമുതൽ ഹിന്നോംതാഴ്വരവരെ
31 പാൎത്തു. ബെന്യാമീന്യർ ഗേബമുതൽ
മിക്മാശ്വരെയും അയ്യയിലും ബേഥേ
32 ലിലും അവയുടെ ഗ്രാമങ്ങളിലും അനാ
ഥോത്തിലും നോബിലും അനന്യാവിലും
33 ഹാസോരിലും രാമയിലും ഗിത്ഥായീമിലും
34 ഹാദീദിലും സെബോയീമിലും നെബല്ലാ
35 ത്തിലും ലോദിലും ശില്പികളുടെ താഴ്വര
36 യായ ഓനോവിലും പാൎത്തു. യെഹ്രദ
യിൽ ഉണ്ടായിരുന്ന ലേവ്യരുടെ ചില
ക്കൂറുകൾ ബെന്യാമീനോടു ചേൎന്നിരുന്നു.

## ൧൨. അദ്ധ്യായം.

ശെയല്തീയേലിന്റെ മകനായ സെ
രുബ്ബാബേലിനോടും യേശുവയോടും കൂടെ
വന്ന പുരോഹിതന്മാരും ലേവ്യരും
ആവിതു: സെരായാവു, യിരെമ്യാവു,
എസ്രാ, അമൎയ്യാവു, മല്ലൂക, ഹത്തൂശ്, 2
ശെഖന്യാവു, രെഹൂം, മെരേമോത്ത്, 3
ഇദ്ദോ, ഗിന്നെഥോയി, അബീ 4
യാവു, മീയാമീൻ, മയദ്യാവു, ബില്ഗാ, 5
ശെമയ്യാവു, യോയാരീബ്, യെദായാവു, 6
സല്ലൂ, ആമോക, ഹില്ക്കീയാവു, യെദാ 7
യാവു. ഇവർ യേശുവയുടെ കാലത്തു
പുരോഹിതന്മാരുടെയും തങ്ങളുടെ സഹോ
ദരന്മാരുടെയും തലവന്മാർ ആയിരുന്നു.
ലേവ്യരോ യേശുവ, ബിന്നൂവി, കദ്മീ 8
യേൽ, ശേരെബ്യാവു, യെഹ്രദാ എന്നി
വരും സ്തോത്രഗാനനായകനായ മത്ഥ
ന്യാവും സഹോദരന്മാരും. അവരുടെ 9
സഹോദരന്മാരായ ബക്ബൂക്യാവും
ഉന്നോവും അവൎക്കു സംഘകാരികളായി
ശുശ്രൂഷിച്ചുനിന്നു. യേശുവ യോയാക്കീ 10
മിനെ ജനിപ്പിച്ചു; യോയാക്കീം എല്യാശീ
ബിനെ ജനിപ്പിച്ചു; എല്യാശീബ് യോയാ
ദയെ ജനിപ്പിച്ചു; യോയാദാ യോനാഥാ 11
നെ ജനിപ്പിച്ചു; യോനാഥാൻ യദ്ദുവയെ
ജനിപ്പിച്ചു. യോയാക്കീമിന്റെ കാലത്തു 12
പിതൃഭവനത്തലവന്മാരായിരുന്ന പുരോ
ഹിതന്മാർ സെരായാകുലത്തിന്നു മെരാ
യ്യാവു; യിരെമ്യാകുലത്തിന്നു ഹനന്യാവു;
എസ്രാകുലത്തിന്നു മെശുല്ലാം; അമൎയ്യാകുല 13
ത്തിന്നു യെഹോഹാനാൻ; മല്ലൂകകുലത്തി 14
ന്നു യോനാഥാൻ; ശെബന്യാകുലത്തിന്നു
യോസേഫ്; ഹാരീംകുലത്തിന്നു അദ്നാ; 15
മെരായോത്ത്കുലത്തിന്നു ഹെല്ക്കായി;
ഇദ്ദോകുലത്തിന്നു സെഖൎയ്യാവു; ഗിന്നെ 16
ഥോൻകുലത്തിന്നു മെശുല്ലാം; അബീയാ 17
കുലത്തിന്നു സിക്രി; മിന്യാമീൻകുലത്തിന്നും
മോവദ്യാകുലത്തിന്നും പിൽതായി; ബില് 18
ഗാകുലത്തിന്നു ശമ്മൂവ; ശെമയ്യാകുല
ത്തിന്നു യെഹോനാഥാൻ; യോയാരീബ് 19
കുലത്തിന്നു മത്ഥെനായി; യെദായാകുല
ത്തിന്നു ഉസ്സി; സല്ലായികുലത്തിന്നു 20

കല്ലായി; ആമോക്കുലത്തിന്നു ഏബെർ;
21 ഹില്ക്കീയാകുലത്തിന്നു ഹശബ്യാവു; യെദാ
22 യാകുലത്തിന്നു നെഥനയേൽ. എല്യാശീ
ബ്, യോയാദാ, യോഹാനാൻ, യദ്ദൂവ
എന്നിവരുടെ കാലത്തു ലേവ്യരെയും പാ
ൎസിരാജാവായ ദാൎയ്യാവേശിന്റെ കാലത്തു
പുരോഹിതന്മാരെയും പിതൃഭവനത്തലവ
23 ന്മാരായി എഴുതിവെച്ചു. ലേവ്യരായ
പിതൃഭവനത്തലവന്മാർ ഇന്നവരെന്നു
എല്യാശീബിന്റെ മകനായ യോഹാനാ
ന്റെ കാലംവരെ ദിനവൃത്താന്തപുസ്തക
24 ത്തിൽ എഴുതിയിരുന്നു. ലേവ്യരുടെ തല
വന്മാർ: ഹശബ്യാവു, ശേരെബ്യാവു,
കദ്മീയേലിന്റെ മകൻ യേശുവ
എന്നിവരും അവരുടെ സഹകാരികളായ
സഹോദരന്മാരും ദൈവപുരുഷനായ
ദാവീദിന്റെ കല്പനപ്രകാരം തരംതരമാ
യി നിന്നു സ്തുതിയും സ്തോത്രവും ചെയ്തു
25 വന്നു. മത്ഥന്യാവു, ബക്ക്ബുക്ക്യാവു,
ഓബദ്യാവു, മെശുല്ലാം, തല്മോൻ, അക്കൂ
ബ് എന്നിവർ വാതിലുകൾക്കരികെയുള്ള
ഭണ്ഡാരഗൃഹങ്ങൾ കാക്കുന്ന വാതിൽകാവ
26 ല്ക്കാർ ആയിരുന്നു. ഇവർ യോസാദാ
ക്കിന്റെ മകനായ യേശുവയുടെ മക
നായ യോയാക്കീമിന്റെ കാലത്തും ദേശാ
ധിപതിയായ നെഹെമ്യാവിന്റെയും ശാ
സ്ത്രിയായ എസ്രാപുരോഹിതന്റെയും കാ
ലത്തും ഉണ്ടായിരുന്നു.
27 യെരൂശലേമിന്റെ മതിൽ പ്രതിഷ്ഠിച്ച
സമയം അവർ സ്തോത്രങ്ങളോടും സംഗീ
തത്തോടും കൂടെ കൈത്താളങ്ങളും വീണ
കളും കിന്നരങ്ങളുംകൊണ്ടു സന്തോഷ
പൂൎവ്വം പ്രതിഷ്ഠ ആചരിപ്പാൻ ലേവ്യരെ
അവരുടെ സൎവ്വവാസസ്ഥലങ്ങളിൽനി
ന്നും യെരൂശലേമിലേക്കു അന്വേഷിച്ചു
28 വരുത്തി. അങ്ങനെ സംഗീതക്കാരുടെ
വൎഗ്ഗം യെരൂശലേമിന്റെ ചുററുമുള്ള പ്ര
ദേശത്തുനിന്നും നെതോഫാത്യരുടെ ഗ്രാമ
ങ്ങളിൽനിന്നും ബേത്ത്-ഗിൽഗാലിൽ 29
നിന്നും ഗേബയുടെയും അസ്മാവെത്തി
ന്റെയും നാട്ടുപുറങ്ങളിൽനിന്നും വന്നു
കൂടി; സംഗീതക്കാർ യെരൂശലേമിന്റെ
ചുററും തങ്ങൾക്കു ഗ്രാമങ്ങൾ പണിതി
രുന്നു. പുരോഹിതന്മാരും ലേവ്യരും തങ്ങ 30
ളെത്തന്നേ ശുദ്ധീകരിച്ചിട്ടു ജനത്തെയും
വാതിലുകളെയും മതിലിനെയും ശുദ്ധീക
രിച്ചു. പിന്നെ ഞാൻ യെഹൂദാപ്രഭുക്ക 31
ന്മാരെ മതിലിന്മേൽ കൊണ്ടുപോയി;
സ്തോത്രഗാനം ചെയ്തുംകൊണ്ടു പ്രദക്ഷി
ണം ചെയ്യേണ്ടതിന്നു രണ്ടു വലിയ കൂട്ട
ങ്ങളെ നിയമിച്ചു; അവയിൽ ഒന്നു മതി
ലിന്മേൽ വലത്തുഭാഗത്തുകൂടി കുപ്പവാ
തില്ക്കലേക്കു പുറപ്പെട്ടു. അവരുടെ പി 32
ന്നാലെ ഹോശയ്യാവും യെഹൂദാപ്രഭുക്കന്മാ
രിൽ പാതിപേരും നടന്നു. അസൎയ്യാവും 33
എസ്രയും മെശുല്ലാമും യെഹൂദയും ബെ 34
ന്യാമീനും ശെമയ്യാവും യിരെമ്യാവും
കാഹളങ്ങളോടുകൂടെ പുരോഹിതപുത്ര 35
ന്മാരിൽ ചിലരും ആസാഫിന്റെ മക
നായ സക്കൂരിന്റെ മകനായ മീഖായാവി
ന്റെ മകനായ മത്ഥന്യാവിന്റെ മകനായ
ശെമയ്യാവിന്റെ മകനായ യോനാഥാ
ന്റെ മകൻ സെഖൎയ്യാവും ദൈവപുരു 36
ഷനായ ദാവീദിന്റെ വാദ്യങ്ങളോടുകൂടെ
അവന്റെ സഹോദരന്മാരായ ശെമയ്യാവും
അസരയേലും മീലലായിയും ഗീലലായി
യും മായായിയും നെഥനയേലും യെഹൂദ
യും ഹനാനിയും നടന്നു; എസ്രാശാസ്ത്രി
അവരുടെ മുമ്പിൽ നടന്നു. അവർ ഉറവു 37
വാതിൽ കടന്നു നേരെ ദാവീദിന്റെ നഗ
രത്തിന്റെ പടിക്കെട്ടിൽകൂടി ദാവീദി
ന്റെ അരമനെക്കപ്പുറം മതിലിന്റെ കയ
ററത്തിൽ കിഴക്കു നീൎവ്വാതിൽവരെ
ചെന്നു. സ്തോത്രഗാനക്കാരുടെ രണ്ടാം 38

കൂട്ടം അവൎക്കു എതിരെ ചെന്നു; അവരു
ടെ പിന്നാലെ ഞാനും ജനത്തിൽ പാതി
യും മതിലിന്മേൽ ചൂളഗോപുരത്തി
ന്നു അപ്പുറം വിശാലമതിൽവരെയും
39 എഫ്രയീംവാതിലിന്നപ്പുറം പഴയവാതി
ലും മീൻവാതിലും ഹനനേലിന്റെ ഗോപു
രവും ഹമ്മേയാഗോപുരവും കടന്നു ആട്ടു
വാതിൽവരെയും ചെന്നു; അവർ കാരാ
40 ഗൃഹവാതില്ക്കൽ നിന്നു. അങ്ങനെ സ്തോ
ത്രഗാനക്കാരുടെ കൂട്ടം രണ്ടും ഞാനും
എന്നോടുകൂടെയുള്ള പ്രമാണികളിൽ പാ
41 തിപേരും നിന്നു. കാഹളങ്ങളോടുകൂടെ
എല്യാക്കീം, മയസേയാവു, മിന്യാമീൻ,
മീഖായാവു, എല്യോവേനായി, സെഖൎയ്യാ
വു, ഹനന്യാവു എന്ന പുരോഹിതന്മാരും
42 മയസേയാവു, ശെമയ്യാവു, എലെയാസാർ,
ഉസ്സി, യെഹോഹാനാൻ, മല്ക്കീയാവു,
ഏലാം, ഏസെർ എന്നിവരും ദൈവാല
യത്തിന്നരികെ വന്നുനിന്നു; സംഗീത
ക്കാർ ഉച്ചത്തിൽ പാട്ടു പാടി; യിസ്രഹ്യാവു
43 അവരുടെ പ്രമാണിയായിരുന്നു. അവർ
അന്നു മഹായാഗങ്ങൾ അൎപ്പിച്ചു സന്തോ
ഷിച്ചു; ദൈവം അവൎക്കു മഹാസന്തോഷം
നല്കിയിരുന്നു; സ്ത്രീകളും പൈതങ്ങളും
കൂടെ സന്തോഷിച്ചു; അതുകൊണ്ടു യെരൂ
ശലേമിലെ സന്തോഷഘോഷം ബഹുദൂര
ത്തോളം കേട്ടു.
44 അന്നു ശുശ്രൂഷിച്ചുനില്ക്കുന്ന പുരോഹി
തന്മാരെയും ലേവ്യരെയും കുറിച്ചു യെഹൂ
ദാജനം സന്തോഷിച്ചതുകൊണ്ടു അവർ
പുരോഹിതന്മാൎക്കും ലേവ്യൎക്കും ന്യായപ്രമാ
ണത്താൽ നിയമിക്കപ്പെട്ട ഓഹരികളെ,
പട്ടണങ്ങളോടു ചേൎന്ന നിലങ്ങളിൽനിന്നു
ശേഖരിച്ചു ഭണ്ഡാരത്തിന്നും ഉദൎച്ചാൎപ്പണ
ങ്ങൾക്കും ഉള്ള അറകളിൽ സൂക്ഷിക്കേണ്ടു
തിന്നു ചില പുരുഷന്മാരെ മേൽവിചാര
45 കന്മാരായി നിയമിച്ചു. അവർ തങ്ങളുടെ
ദൈവത്തിന്റെ ശുശ്രൂഷയും ശുദ്ധീകര
ണശുശ്രൂഷയും നടത്തി; സംഗീതക്കാരും
വാതിൽകാവല്ക്കാരും ദാവീദിന്റെയും
അവന്റെ മകനായ ശലോമോന്റെയും
കല്പനപ്രകാരം ചെയ്തു. പണ്ടു ദാവീദി 46
ന്റെയും ആസാഫിന്റെയും കാലത്തു
സംഗീതക്കാൎക്കു ഒരു തലവനും ദൈവ
ത്തിന്നു സ്തുതിയും സ്തോത്രവും ആയുള്ള
ഗീതങ്ങളും ഉണ്ടായിരുന്നു. എല്ലായിസ്രാ 47
യേലും സെരുബ്ബാബേലിന്റെ കാലത്തും
നെഹെമ്യാവിന്റെ കാലത്തും സംഗീത
ക്കാൎക്കും വാതിൽകാവല്ക്കാൎക്കും ദിവസേന
ആവശ്യമായ ഉപജീവനം കൊടുത്തുവന്നു.
അവർ ലേവ്യൎക്കു നിവേദിതങ്ങളെ കൊടു
ത്തു; ലേവ്യർ അഹരോന്യൎക്കും നിവേദി
തങ്ങളെ കൊടുത്തു.

## ൧൩. അദ്ധ്യായം.

അന്നു ജനം കേൾക്കെ മോശെയുടെ
പുസ്തകം വായിച്ചതിൽ അമ്മോന്യരും മോ
വാബ്യരും ദൈവത്തിന്റെ സഭയിൽ ഒരു
നാളും പ്രവേശിക്കരുതു; അവർ അപ്പ 2
വും വെള്ളവും കൊണ്ടു യിസ്രായേൽമക്കളെ
എതിരേറ്റുവരാതെ അവരെ ശപിക്കേ
ണ്ടതിന്നു അവൎക്കു വിരോധമായി ബിലെ
യാമിനെ കൂലിക്കു വിളിച്ചു; എങ്കിലും
നമ്മുടെ ദൈവം ആ ശാപത്തെ അനു
ഗ്രഹമാക്കി എന്നു എഴുതിയിരിക്കുന്നതു
കണ്ടു. ആ ന്യായപ്രമാണം കേട്ടപ്പോൾ 3
അവർ സമ്മിശ്രജാതികളെ ഒക്കെയും
യിസ്രായേലിൽനിന്നു വേറുപിരിച്ചു.
അതിന്നു മുമ്പെ തന്നേ നമ്മുടെ ദൈ 4
വത്തിന്റെ ആലയത്തിലെ അറകൾക്കു
മേൽവിചാരകനായി നിയമിക്കപ്പെട്ടി
രുന്ന എല്യാശീബ് പുരോഹിതൻ തോബീ
യാവിന്റെ ബന്ധുവായിരുന്നതിനാൽ അ
വന്നു ഒരു വലിയ അറ ഒരുക്കികൊടുത്തി

5 ന്നു. മുമ്പെ അവിടെ ഭോജനയാഗം,
കുന്തുരുക്കം, ഉപകരണങ്ങൾ എന്നിവയും
ലേവ്യൎക്കും സംഗീതക്കാൎക്കും വാതിൽകാവ
ല്ക്കാൎക്കും വേണ്ടി നിയമിച്ച ധാന്യം,
വീഞ്ഞു, എണ്ണ എന്നിവയുടെ ദശാംശവും
പുരോഹിതന്മാൎക്കുള്ള ഉദൎച്ചാൎപ്പണങ്ങളും
6 വെച്ചിരുന്നു. ഈ കാലത്തൊക്കെയും
ഞാൻ യെരൂശലേമിൽ ഉണ്ടായിരുന്നില്ല;
ബാബേൽരാജാവായ അൎത്ഥഹ്ശഷ്ടാവി
ന്റെ മുപ്പത്തിരണ്ടാം ആണ്ടിൽ ഞാൻ രാ
ജാവിന്റെ അടുക്കൽ പോയിരുന്നു; കുറെ
നാൾ കഴിഞ്ഞിട്ടു ഞാൻ രാജാവിനോടു
7 അനുവാദം വാങ്ങി യെരൂശലേമിലേക്കു
വന്നാറെ എല്യാശീബ് തോബീയാവിന്നു
ദൈവാലയത്തിന്റെ പ്രാകാരങ്ങളിൽ ഒരു
അറ ഒരുക്കിക്കൊടുത്തതിനാൽ ചെയ്തു
8 ദോഷം ഞാൻ അറിഞ്ഞു. അതു എനിക്കു
അത്യന്തം വ്യസനമായതുകൊണ്ടു ഞാൻ
തോബീയാവിന്റെ വീട്ടുസാമാനമൊക്കെ
യും അറയിൽനിന്നു പുറത്തു എറിഞ്ഞു
9 കളഞ്ഞു. പിന്നെ ഞാൻ കല്പിച്ചിട്ടു
അവർ ആ അറകളെ ശുദ്ധീകരിച്ചു;
ദൈവാലയത്തിലെ ഉപകരണങ്ങളും ഭോ
ജനയാഗവും കുന്തുരുക്കവും ഞാൻ വീണ്ടും
10 അവിടെ വരുത്തി. ലേവ്യൎക്കു ഉപജീവ
നം കൊടുക്കായ്കയാൽ വേല ചെയ്യുന്ന
ലേവ്യരും സംഗീതക്കാരും ഓരോരുത്തൻ
താന്താന്റെ നിലത്തിലേക്കു പൊയ്ക്കളഞ്ഞു
11 എന്നു ഞാൻ അറിഞ്ഞു പ്രമാണികളെ
ശാസിച്ചു: ദൈവാലയത്തെ ഉപേക്ഷിച്ചു
കളഞ്ഞതു എന്തു എന്നു ചോദിച്ചു അവരെ
കൂട്ടിവരുത്തി അവരുടെ സ്ഥാനത്തു
12 നിൎത്തി. പിന്നെ എല്ലായെഹൂദന്മാരും
ധാന്യം, വീഞ്ഞു, എണ്ണ എന്നിവയുടെ
ദശാംശം ഭണ്ഡാരഗൃഹങ്ങളിലേക്കു കൊണ്ടു
13 വന്നു. ഞാൻ ശേലെമ്യാപുരോഹിതനെ
യും സാദോക്‌ശാസ്ത്രിയെയും ലേവ്യരിൽ
പെദായാവെയും ഇവൎക്കു സഹായിയായിട്ടു
മത്ഥന്യാവിന്റെ മകനായ സക്കൂരിന്റെ
മകൻ ഹാനാനെയും ഭണ്ഡാരഗൃഹങ്ങളുടെ
മേൽവിചാരകന്മാരായി നിയമിച്ചു; അവ
രെ വിശ്വസ്തരെന്നു എണ്ണിയിരുന്നു; തങ്ങ
ളുടെ സഹോദരന്മാൎക്കു പങ്കിട്ടുകൊടുക്കുന്ന
തായിരുന്നു അവരുടെ ഉദ്യോഗം. എന്റെ 14
ദൈവമേ, ഇതു എനിക്കായി ഓൎക്കേണ
മേ; ഞാൻ എന്റെ ദൈവത്തിന്റെ
ആലയത്തിന്നും അതിലെ ശുശ്രൂഷെക്കും
വേണ്ടി ചെയ്തു എന്റെ സൽപ്രവൃത്തി
കളെ മായിച്ചുകളയരുതേ.

ആ കാലത്തു യെഹൂദയിൽ ചിലർ 15
ശബ്ബത്തിൽ മുന്തിരിച്ചക്കു ചവിട്ടുന്നതും
കറ്റ കൊണ്ടുവരുന്നതും കഴുതപ്പുറത്തു
ചുമടുകയറ്റുന്നതും ശബ്ബത്തിൽ വീഞ്ഞു,
മുന്തിരിപ്പഴം, അത്തിപ്പഴം മുതലായ ചുമ
ടെല്ലാം യെരൂശലേമിലേക്കു ചുമന്നുകൊ
ണ്ടുവരുന്നതും കണ്ടു; അവർ ഭക്ഷണസാ
ധനം വില്ക്കുന്ന ദിവസത്തിൽ ഞാൻ അവ
രെ പ്രബോധിപ്പിച്ചു. സോൎയ്യരും അവി 16
ടെ പാൎത്തു മത്സ്യവും പല ചരക്കും കൊണ്ടു
വന്നു ശബ്ബത്തിൽ യെഹൂദ്യൎക്കും യെരൂശ
ലേമിലും വിറ്റുപോന്നു. അതുകൊണ്ടു 17
ഞാൻ യെഹൂദാശ്രേഷ്ഠന്മാരെ ശാസിച്ചു:
നിങ്ങൾ ശബ്ബത്തുനാൾ അശുദ്ധമാക്കി
ഇങ്ങനെ ദോഷം ചെയ്യുന്നതെന്തു? നിങ്ങ 18
ളുടെ പിതാക്കന്മാർ ഇങ്ങനെ ചെയ്തതിനാ
ലല്ലയോ നമ്മുടെ ദൈവം നമ്മുടെമേലും
ഈ നഗരത്തിന്മേലും ഈ അനൎത്ഥം ഒക്കെ
യും വരുത്തിയിരിക്കുന്നതു? എന്നാൽ നി
ങ്ങൾ ശബ്ബത്തിനെ അശുദ്ധമാക്കുന്നതി
നാൽ യിസ്രായേലിന്മേൽ ഉള്ള ക്രോധം
വൎദ്ധിപ്പിക്കുന്നു എന്നു അവരോടു പറഞ്ഞു.
പിന്നെ ശബ്ബത്തിന്നു മുമ്പെ യെരൂശലേം 19
നഗരവാതിലുകളിൽ ഇരുട്ടായിത്തുടങ്ങു
മ്പോൾ വാതിലുകൾ അടെപ്പാനും ശബ്ബ

ത്് കഴിയുംവരെ അവ തുറക്കാതിരിപ്പാ
നും ഞാൻ കല്പിച്ചു; ശബ്ബത്തുനാളിൽ ഒരു
ചുമടും അകത്തു കടത്താതിരിക്കേണ്ടതിന്നു
വാതിലുകൾക്കരികെ എന്റെ ആളുകളിൽ
20 ചിലരെ നിൎത്തി. അതുകൊണ്ടു കച്ചവട
ക്കാരും പല ചരക്കു വില്ക്കുന്നവരും ഒന്നു
രണ്ടു പ്രാവശ്യം യെരുശലേമിന്നു പുറത്തു
21 രാപാൎത്തു. ആകയാൽ ഞാൻ അവരെ
പ്രബോധിപ്പിച്ചു: നിങ്ങൾ മതിലിന്ന
രികെ രാപാൎക്കുന്നതെന്തു? നിങ്ങൾ ഇനി
യും അങ്ങനെ ചെയ്താൽ ഞാൻ നിങ്ങളെ
പിടിക്കും എന്നു അവരോടു പറഞ്ഞു. ആ
കാലംമുതൽ അവർ ശബ്ബത്തിൽ വരാതെ
22 യിരുന്നു. ലേവ്യരോടു ഞാൻ ശബ്ബത്തു
നാളിനെ വിശുദ്ധീകരിക്കേണ്ടതിന്നു തങ്ങ
ളെ തന്നേ വിശുദ്ധീകരിക്കയും വന്നു വാ
തിലുകളെ കാക്കുകയും ചെയ്വാൻ കല്പിച്ചു.
എന്റെ ദൈവമേ, ഇതുവും എനിക്കായി
ഓൎത്തു നിന്റെ മഹാദയപ്രകാരം എന്നോടു
കനിവുതോന്നേണമേ.

23 ആ കാലത്തു ഞാൻ അസ്തോദ്യരും
അമ്മോന്യരും മോവാബ്യരും ആയ സ്ത്രീ
കളെ വിവാഹം കഴിച്ച യെഹൂദന്മാരെ
24 കണ്ടു. അവരുടെ മക്കൾ പാതി അസ്തോദ്യ
ഭാഷ സംസാരിച്ചു; അവർ അതതു ജാതി
യുടെ ഭാഷയല്ലാതെ യെഹൂദ്യഭാഷ സംസാ
25 രിപ്പാൻ അറിഞ്ഞില്ല. അവരെ ഞാൻ
ശാസിച്ചു ശപിച്ചു അവരിൽ ചിലരെ
അടിച്ചു അവരുടെ തലമുടി പറിച്ചു:
നിങ്ങളുടെ പുത്രിമാരെ അവരുടെ പുത്ര
ന്മാൎക്കു കൊടുക്കരുതു; അവരുടെ പുത്രി
മാരെ നിങ്ങളുടെ പുത്രന്മാൎക്കോ നിങ്ങൾ
ക്കോ എടുക്കയുമരുതു എന്നു ആജ്ഞാ
പിച്ചു അവരെക്കൊണ്ടു ദൈവനാമത്തിൽ
സത്യം ചെയ്യിച്ചു. യിസ്രായേൽരാജാവായ 26
ശലോമോൻ ഇതിനാൽ പാപം ചെയ്തില്ല
യോ? അവനെപ്പോലെ ഒരു രാജാവു
അനേകംജാതികളുടെ ഇടയിൽ ഉണ്ടായി
രുന്നില്ല; അവൻ തന്റെ ദൈവത്തിന്നു
പ്രിയനായിരുന്നതിനാൽ ദൈവം അവ
നെ എല്ലായിസ്രായേലിന്നും രാജാവാക്കി;
എങ്കിലും അവനെയും അന്യജാതിക്കാര
ത്തികളായ ഭാൎയ്യമാർ വശീകരിച്ചു പാപം
ചെയ്യിച്ചുവല്ലോ. നിങ്ങൾ അന്യജാതി 27
ക്കാരത്തികളെ വിവാഹം കഴിക്കുന്നതി
നാൽ നമ്മുടെ ദൈവത്തോടു ദ്രോഹിക്കേ
ണ്ടതിന്നു ഈ വലിയ ദോഷം ഒക്കെയും
ചെയ്വാൻ തക്കവണ്ണം ഞങ്ങൾ നിങ്ങളെ
സമ്മതിക്കുമോ എന്നു പറഞ്ഞു. യോയാ 28
ദയുടെ പുത്രന്മാരിൽ മഹാപുരോഹിത
നായ എല്യാശീബിന്റെ മകൻ ഹോരോ
ന്യനായ സൻബല്ലത്തിന്റെ മരുമകൻ
ആയിരുന്നു; അതുകൊണ്ടു ഞാൻ അവനെ
എന്റെ അടുക്കൽനിന്നു ഓടിച്ചുകളഞ്ഞു.
എന്റെ ദൈവമേ, അവർ പൌരോഹി 29
ത്യത്തെയും പൌരോഹിത്യത്തിന്റെയും
ലേവ്യരുടെയും നിയമത്തെയും മലിനമാ
ക്കിയിരിക്കുന്നതു അവൎക്കു കണക്കിടേ
ണമേ. ഇങ്ങനെ ഞാൻ അന്യമായതൊ 30
ക്കെയും നീക്കി അവരെ ശുദ്ധീകരിക്കയും
പുരോഹിതന്മാൎക്കും ലേവ്യൎക്കും ഓരോരു
ത്തന്നു താന്താന്റെ വേലയിൽ ശുശ്രൂഷാ
ക്രമവും നിശ്ചിതസമയങ്ങൾക്കു വിറ 31
കുവഴിപാടും ആദ്യഫലവും നിയമിക്കയും
ചെയ്തു. എന്റെ ദൈവമേ, ഇതു എനിക്കു
നന്മെക്കായിട്ടു ഓൎക്കേണമേ.

# ESTHER

## എസ്ഥേർ

### ൧. അദ്ധ്യായം.

അഹശ്വേരോശിന്റെ കാലത്തു—
ഹിന്തുദേശംമുതൽ കൂശ്വരെ നൂററിരു
പത്തേഴ സംസ്ഥാനങ്ങൾ വാണ അഹ
2 ശ്വേരോശ് ഇവൻ തന്നേ—ആ കാലത്തു
അഹശ്വേരോശ് രാജാവു ശൂശൻരാജധാ
നിയിൽ തന്റെ രാജാസനത്തിന്മേൽ
3 ഇരിക്കുമ്പോൾ തന്റെ വാഴ്ചയുടെ
മൂന്നാം ആണ്ടിൽ തന്റെ സകലപ്രഭുക്ക
ന്മാൎക്കും ഭൃത്യന്മാൎക്കും ഒരു വിരുന്നു കഴിച്ചു;
പാൎസ്യയിലെയും മേദ്യയിലെയും സേനാ
ധിപന്മാരും പ്രഭുക്കന്മാരും സംസ്ഥാനപ
തികളും അവന്റെ സന്നിധിയിൽ ഉണ്ടാ
4 യിരുന്നു. അന്നു അവൻ തന്റെ
രാജകീയമഹത്വത്തിന്റെ ഐശ്വൎയ്യവും
തന്റെ മഹിമാധിക്യത്തിന്റെ പ്രതാപ
വും ഏറിയ നാൾ, നൂറെറണ്പതു ദിവസ
5 ത്തോളം തന്നേ, കാണിച്ചു. ആ നാളു
കൾ കഴിഞ്ഞശേഷം രാജാവു ശൂശൻ
രാജധാനിയിൽ കൂടിയിരുന്ന വലിയവ
രും ചെറിയവരുമായ സകലജനത്തിന്നും
രാജധാനിയുടെ ഉദ്യാനപ്രാകാരത്തിൽ
വെച്ചു ഏഴു ദിവസം വിരുന്നു കഴിച്ചു.
6 അവിടെ വെണ്കൽതൂണുകളിന്മേൽ വെ
ള്ളിവളയങ്ങളിൽ ശണനൂലും ധൂമ്രനൂലും
കൊണ്ടുള്ള ചരടുകളാൽ വെള്ളയും പച്ച
യും നീലയുമായ ശീലകൾ തൂക്കിയിരുന്നു;
ചുവന്നതും വെളുത്തതും മഞ്ഞയും കറുത്ത
തുമായ മൎമ്മരക്കല്ലു പടുത്തിരുന്ന തളത്തിൽ
പൊൻകസവും വെള്ളിക്കസവുമുള്ള മെ
7 ത്തകൾ ഉണ്ടായിരുന്നു. വിവിധാകൃതിയി
ലുള്ള പൊൻപാത്രങ്ങളിലായിരുന്നു അവ
ൎക്കു കുടിപ്പാൻ കൊടുത്തതു; രാജവീഞ്ഞും
രാജപദവിക്കു ഒത്തവണ്ണം ധാരാളം ഉണ്ടാ
യിരുന്നു. എന്നാൽ രാജാവു തന്റെ രാജ 8
ധാനിവിചാരകന്മാരോടു: ആരെയും നി
ൎബ്ബന്ധിക്കരുതു; ഓരോരുത്തൻ താന്താന്റെ
മനസ്സുപോലെ ചെയ്തുകൊള്ളട്ടെ എന്നു
കല്പിച്ചിരുന്നതിനാൽ പാനം ചട്ടംപോലെ
ആയിരുന്നു. രാജ്ഞിയായ വസ്ഥിയും 9
അഹശ്വേരോശ് രാജാവിന്റെ രാജധാ
നിയിൽവെച്ചു സ്ത്രീകൾക്കു ഒരു വിരുന്നു
കഴിച്ചു. ഏഴാം ദിവസം വീഞ്ഞു കുടിച്ചു 10
ആനന്ദമായിരിക്കുമ്പോൾ അഹശ്വേരോ
ശ് രാജാവു: മെഹൂമാൻ, ബിസ്ഥാ, ഹൎബ്ബോ
നാ, ബിഗ്ദ്ധാ, അബഗ്ദ്ധാ, സേഥർ, കൎക്ക
സ് എന്നിങ്ങനെ രാജധാനിയിൽ സേ
വിച്ചു നില്ക്കുന്ന ഏഴു ഷണ്ഡന്മാരോടു ജന 11
ങ്ങൾക്കും പ്രഭുക്കന്മാൎക്കും വസ്ഥിരാജ്ഞി
യുടെ സൌന്ദൎയ്യം കാണിക്കേണ്ടതിന്നു
അവളെ രാജകിരീടം ധരിപ്പിച്ചു രാജസ
ന്നിധിയിൽ കൊണ്ടുവരുവാൻ കല്പിച്ചു;
അവൾ സുമുഖിയായിരുന്നു. എന്നാൽ 12
ഷണ്ഡന്മാർമുഖാന്തരം അയച്ച രാജകല്പന
മറുത്തു വസ്ഥിരാജ്ഞി ചെല്ലാതിരുന്നു.
അതുകൊണ്ടു രാജാവു ഏററവും കോപിച്ചു;
അവന്റെ കോപം അവന്റെ ഉള്ളിൽ
ജ്വലിച്ചു. ആ സമയത്തു രാജമുഖം കാ 13
ണുന്നവരും രാജ്യത്തു പ്രധാനസ്ഥാനങ്ങ
ളിൽ ഇരിക്കുന്നവരുമായ കെൎശനാ, ശേ
ഥാർ, അദ്മാഥാ, തൎശീശ്, മേരെസ്,

മസ്സെനാ, മെമൂഖാൻ എന്നിങ്ങനെ പാ
സ്സ്യയിലെയും മേദ്യയിലെയും ഏഴു പ്രഭു
ന്മാർ അവനോടു അടുത്തു ഇരിക്കയായി
14 രുന്നു. രാജ്യധമ്മത്തിലും ന്യായത്തിലും
പരിജ്ഞാനികളായ എല്ലാവരോടും ആലോ
ചിക്കുക പതിവായിരുന്നതിനാൽ കാലജ്ഞ
ന്മാരായ ആ വിദ്വാന്മാരോടു രാജാവു:
15 ഷണ്ഡന്മാർമുഖാന്തരം അഹശ്വേരോശ്
രാജാവു അയച്ച കല്പന വസ്ഥിരാജ്ഞി
അനുസരിക്കായ്കകൊണ്ടു രാജ്യധമ്മപ്രകാ
രം അവളോടു ചെയ്യേണ്ടതു എന്തു എന്നു
16 ചോദിച്ചു. അതിന്നു മെമൂഖാൻ രാജാവി
നോടും പ്രഭുക്കന്മാരോടും ഉത്തരം പറഞ്ഞ
തെന്തെന്നാൽ: വസ്ഥിരാജ്ഞി രാജാവി
നോടുമാത്രമല്ല, അഹശ്വേരോശ് രാജാവി
ന്റെ സവ്വസംസ്ഥാനങ്ങളിലുള്ള സകല
പ്രഭുക്കന്മാരോടും ജാതികളോടും അന്യാ
17 യം ചെയ്തിരിക്കുന്നു. രാജ്ഞിയുടെ
ഈ പ്രവൃത്തി സകലസ്ത്രീകളും അറി
യും; അഹശ്വേരോശ് രാജാവു വസ്ഥി
രാജ്ഞിയെ തന്റെ മുമ്പാകെ കൊണ്ടുവരു
വാൻ കല്പിച്ചയച്ചാറെ അവൾ ചെന്നി
ല്ലല്ലോ എന്നു പറഞ്ഞു അവർ തങ്ങളുടെ
18 ഭർത്താക്കന്മാരെ നിന്ദിക്കും. ഇന്നു തന്നേ
രാജ്ഞിയുടെ പ്രവൃത്തി കേട്ട പാസ്സ്യയി
ലെയും മേദ്യയിലെയും പ്രഭുപത്നിമാർ
രാജാവിന്റെ സകലപ്രഭുക്കന്മാരോടും
അങ്ങനെ തന്നേ പറയും; ഇങ്ങനെ നി
19 ന്ദയും നീരസവും അധികരിക്കും. രാജാ
വിന്നു സമ്മതമെങ്കിൽ വസ്ഥി ഇനി
അഹശ്വേരോശ് രാജാവിന്റെ സന്നിധി
യിൽ വരരുതു എന്നു തിരുമുമ്പിൽനിന്നു
ഒരു രാജകല്പന പുറപ്പെടുവിക്കയും
അതു മാററിക്കൂടാതവണ്ണം പാസ്സ്യരുടെയും
മേദ്യരുടെയും രാജ്യധമ്മത്തിൽ എഴുതിക്ക
യും രാജാവു അവളുടെ രാജ്ഞിസ്ഥാനം
അവളെക്കാൾ നല്ലവളായ മറെറാരുത്തിക്കു
കൊടുക്കയും വേണം. രാജാവു കല്പിക്കു 20
ന്ന വിധി രാജ്യത്തെല്ലാടവും — അതു മഹാ
രാജ്യമല്ലോ — പരസ്യമാകുമ്പോൾ സകല
ഭായ്യമാരും വലിയവരോ ചെറിയവരോ
ആയ തങ്ങളുടെ ഭർത്താക്കന്മാരെ ബഹുമാ
നിക്കും. ഈ വാക്കു രാജാവിന്നും പ്രഭു 21
ക്കന്മാൎക്കും ബോധിച്ചു; രാജാവു മെമൂഖാ
ന്റെ വാക്കുപോലെ ചെയ്തു. ഏതു പുരു 22
ഷനും തന്റെ വീട്ടിൽ കർത്തൃത്വം നടത്തു
കയും സ്വഭാഷ സംസാരിക്കയും വേണ
മെന്നു രാജാവു തന്റെ സകലസംസ്ഥാന
ങ്ങളിലേക്കും അതതു സംസ്ഥാനത്തേക്കു
അതതിന്റെ അക്ഷരത്തിലും അതതു ജാ
തിക്കു അവരവരുടെ ഭാഷയിലും എഴുത്തു
അയച്ചു.

## ൨. അദ്ധ്യായം.

അതിന്റെശേഷം അഹശ്വേരോശ് രാ
ജാവിന്റെ ക്രോധം ശമിച്ചപ്പോൾ അ
വൻ വസ്ഥിയെയും അവൾ ചെയ്തതി
നെയും അവളെക്കുറിച്ചു കല്പിച്ച വിധി
യെയും ഓർത്തു. അപ്പോൾ രാജാവിന്റെ 2
സേവകന്മാരായ ഭൃത്യന്മാർ പറഞ്ഞതു:
രാജാവിന്നു വേണ്ടി സൗന്ദര്യമുള്ള യുവ
തികളായ കന്യകമാരെ അന്വേഷിക്കട്ടെ;
രാജാവു രാജ്യത്തിലെ സകലസംസ്ഥാനങ്ങ 3
ളിലും ഉദ്യോഗസ്ഥന്മാരെ നിയമിക്കേണം;
അവർ സൗന്ദര്യമുള്ള യുവതികളായ സക
ലകന്യകമാരെയും ശേഖരിച്ചു ശൂശൻരാ
ജധാനിയിലെ അന്തഃപുരത്തിൽ രാജാ
വിന്റെ ഷണ്ഡനായി അന്തഃപുരപാലക
നായ ഹേഗായിയുടെ വിചാരണയിൽ
ഏല്പിക്കയും അവൎക്കു ശുദ്ധീകരണത്തിന്നു
വേണ്ടുന്ന വസ്തുക്കൾ കൊടുക്കയും
ചെയ്യട്ടെ. രാജാവിന്നു ബോധിച്ച 4
യുവതി വസ്ഥിക്കു പകരം രാജ്ഞിയാ
യിരിക്കട്ടെ. ഈ കാൎയ്യം രാജാവിന്നു

ബോധിച്ചു; അവൻ അങ്ങനെ തന്നേ
ചെയ്തു.
5 എന്നാൽ ശൂശൻരാജധാനിയിൽ ബെ
ന്യാമീന്യനായ കീശിന്റെ മകനായ ശി
മെയിയുടെ മകനായ യായീരിന്റെ മകൻ
മൊർദ്ദെഖായി എന്നു പേരുള്ള ഒരു യെഹൂ
6 ദൻ ഉണ്ടായിരുന്നു. ബാബേൽരാജാവായ
നെബൂഖദ്നേസർ പിടിച്ചു കൊണ്ടു
പോയ യെഹൂദാരാജാവായ യെഖൊന്യാ
വോടുകൂടെ കൊണ്ടുപോയിരുന്ന പ്രവാ
സികളുടെ കൂട്ടത്തിൽ അവനെയും യെ
രൂശലേമിൽനിന്നു കൊണ്ടുപോയിരുന്നു.
7 അവൻ തന്റെ ചിറ്റപ്പന്റെ മകളായ
എസ്ഥേർ എന്ന ഹദസ്സെക്കു അമ്മയപ്പ
ന്മാർ ഇല്ലായ്കകൊണ്ടു അവളെ വളർത്തി
യിരുന്നു. ഈ യുവതി രൂപവതിയും സുമു
ഖിയും ആയിരുന്നു; അവളുടെ അപ്പനും
അമ്മയും മരിച്ചശേഷം മൊർദ്ദെഖായി അ
8 വളെ തനിക്കു മകളായിട്ടു എടുത്തു. രാജാ
വിന്റെ കല്പനയും വിധിയും പരസ്യമാ
യപ്പോൾ അനേകം യുവതികളെ ശേഖ
രിച്ചു ശൂശൻരാജധാനിയിൽ ഹേഗായി
യുടെ വിചാരണയിൽ ഏല്പിച്ച കൂട്ടത്തിൽ
എസ്ഥേരിനെയും രാജധാനിയിലെ അ
ന്തഃപുരപാലകനായ ഹേഗായിയുടെ വി
9 ചാരണയിൽ കൊണ്ടുവന്നു. ആ യുവ
തിയെ അവന്നു ബോധിച്ചു; അവളോടു
പക്ഷം തോന്നി; അവൻ അവളുടെ ശു
ദ്ധീകരണത്തിന്നു വേണ്ടുന്ന വസ്തുക്കളെ
യും ഉപജീവനവീതത്തെയും രാജധാനി
യിൽനിന്നു കൊടുക്കേണ്ടുന്ന ഏഴു ബാല്യ
ക്കാരത്തികളെയും അവൾക്കു വേഗത്തിൽ
കൊടുത്തു; അവളെയും അവളുടെ ബാല്യ
ക്കാരത്തികളെയും അന്തഃപുരത്തിലെ
10 ഉത്തമമായ സ്ഥലത്തു ആക്കി. എസ്ഥേർ
തന്റെ ജാതിയും കുലവും അറിയിച്ചില്ല;
അതു അറിയിക്കരുതു എന്നു മൊർദ്ദെഖായി
അവളോടു കല്പിച്ചിരുന്നു. എന്നാൽ 11
എസ്ഥേരിന്റെ സുഖവർത്തമാനവും അ
വൾക്കു എന്തെല്ലാമാകുമെന്നുള്ളതും അറി
യേണ്ടതിന്നു മൊർദ്ദെഖായി ദിവസംപ്രതി
അന്തഃപുരത്തിന്റെ മുറ്റത്തിന്നു മുമ്പാകെ
നടന്നുകൊണ്ടിരുന്നു. ഓരോ യുവതിക്കു 12
പന്ത്രണ്ടു മാസം സ്ത്രീജനത്തിന്നു വേണ്ടി
യുള്ള നിയമപ്രകാരം ചെയ്തു കഴിഞ്ഞ
ശേഷം — ആറു മാസം മൂർതൈലവും
ആറു മാസം സുഗന്ധവർഗ്ഗവും സ്ത്രീകൾക്കു
ശുദ്ധീകരണത്തിന്നു വേണ്ടിയുള്ള മറ്റു
വസ്തുക്കളുംകൊണ്ടു അവരുടെ ശുദ്ധീകര
ണകാലം തികയും — ഓരോരുത്തിക്കു അ
ഹശ്വേരോശ് രാജാവിന്റെ സന്നിധി
യിൽ ചെല്ലുവാൻ മുറ വരുമ്പോൾ ഓരോ 13
യുവതി രാജസന്നിധിയിൽ ചെല്ലും;
അന്തഃപുരത്തിൽനിന്നു രാജധാനിയോളം
തന്നോടുകൂടെ കൊണ്ടുപോകേണ്ടതിന്നു
അവൾ ചോദിക്കുന്ന സകലവും അവൾക്കു
കൊടുക്കും. സന്ധ്യാസമയത്തു അവൾ 14
ചെല്ലുകയും പ്രഭാതകാലത്തു രാജാവി
ന്റെ ഷണ്ഡനായി വെപ്പാട്ടികളുടെ പാ
ലകനായ ശയസ്ഗസിന്റെ വിചാരണ
യിലുള്ള രണ്ടാമത്തെ അന്തഃപുരത്തിലേക്കു
മടങ്ങിപ്പോകയും ചെയ്യും; രാജാവിന്നു
അവളോടു ഇഷ്ടം തോന്നീട്ടു അവളെ
പേർ പറഞ്ഞു വിളിച്ചല്ലാതെ പിന്നെ
അവൾക്കു രാജസന്നിധിയിൽ ചെന്നു
കൂടാ. എന്നാൽ മൊർദ്ദെഖായി തനിക്കു 15
മകളായിട്ടെടുത്തിരുന്ന അവന്റെ ചിറ്റ
പ്പൻ അബീഹയീലിന്റെ മകളായ എ
സ്ഥേരിന്നു രാജസന്നിധിയിൽ ചെല്ലു
വാൻ മുറ വന്നപ്പോൾ അവൾ രാജാ
വിന്റെ ഷണ്ഡനും അന്തഃപുരപാലകനു
മായ ഹേഗായി പറഞ്ഞതു മാത്രമല്ലാതെ
ഒന്നും ചോദിച്ചില്ല. എന്നാൽ എസ്ഥേ
രിനെ കണ്ട എല്ലാവർക്കും അവളോടു പ്രീതി

16 തോന്നും. അങ്ങനെ എസ്ഥേരിനെ അ
ഹശ്വേരോശ് രാജാവിന്റെ വാഴ്ചയുടെ
ഏഴാം ആണ്ടു തേബേത്ത് മാസമായ
പത്താം മാസത്തിൽ രാജധാനിയിൽ അ
വന്റെ അടുക്കലേക്കു കൂട്ടിക്കൊണ്ടു ചെന്നു.
17 രാജാവു എസ്ഥേരിനെ സകലസ്ത്രീകളെ
ക്കാളും അധികം സ്നേഹിച്ചു; സകലകന്യ
കമാരിലും അധികം കൃപയും പക്ഷവും
അവളോടു തോന്നീട്ടു അവൻ രാജകിരീടം
അവളുടെ തലയിൽ വെച്ചു അവളെ
18 വസ്ഥിക്കു പകരം രാജ്ഞിയാക്കി. രാജാ
വു തന്റെ സകലപ്രഭുക്കന്മാൎക്കും ഭൃത്യന്മാ
ൎക്കും എസ്ഥേരിന്റെ വിരുന്നായിട്ടു ഒരു
വലിയ വിരുന്നു കഴിച്ചു; അവൻ സം
സ്ഥാനങ്ങൾക്കു ഒരു വിമോചനവും കല്പി
ച്ചു; രാജപദവിക്കൊത്തവണ്ണം സമ്മാന
19 ങ്ങളും കൊടുത്തു. രണ്ടാം പ്രാവശ്യം കന്യ
കമാരെ ശേഖരിച്ചപ്പോൾ മൊൎദ്ദെഖായി
രാജാവിന്റെ വാതില്ക്കൽ ഇരുന്നിരുന്നു.
20 മൊൎദ്ദെഖായി കല്പിച്ചതുപോലെ എസ്ഥേർ
തന്റെ കുലവും ജാതിയും അറിയിക്കാതെ
യിരുന്നു; എസ്ഥേർ മൊൎദ്ദെഖായിയുടെ
അടുക്കൽ വളൎന്നപ്പോഴത്തെപ്പോലെ പി
ന്നെയും അവന്റെ കല്പന അനുസരിച്ചു
21 പോന്നു. ആ കാലത്തു മൊൎദ്ദെഖായി രാ
ജാവിന്റെ വാതില്ക്കൽ ഇരിക്കുമ്പോൾ
വാതിൽകാവല്ക്കാരിൽ രാജാവിന്റെ രണ്ടു
ഷണ്ഡന്മാരായ ബിഗ്ദ്ധാനും തേരെശും
ക്രുദ്ധിച്ചു അഹശ്വേരോശ് രാജാവിനെ
കയ്യേറ്റം ചെയ്വാൻ തരം അന്വേ
22 ഷിച്ചു. മൊൎദ്ദെഖായി കാൎയ്യം അറിഞ്ഞു
എസ്ഥേർരാജ്ഞിക്കു അറിവുകൊടുത്തു;
എസ്ഥേർ അതു മൊൎദ്ദെഖായിയുടെ നാമ
23 ത്തിൽ രാജാവിനെ ഗ്രഹിപ്പിച്ചു. അ
ന്വേഷണം ചെയ്താറെ കാൎയ്യം സത്യ
മെന്നു കണ്ടു അവരെ രണ്ടുപേരെയും കഴ
വിന്മേൽ തൂക്കിക്കളഞ്ഞു; ഇതു രാജാവി
ന്റെ മുമ്പിൽ ദിനവൃത്താന്തപുസ്തകത്തിൽ
എഴുതിവെച്ചു.

## ൩. അദ്ധ്യായം.

അനന്തരം അഹശ്വേരോശ് രാജാവു ആ
ഗാഗ്യനായ ഹമ്മെദാഥയുടെ മകൻ ഹാ
മാന്നു കയറ്റവും ഉന്നതപദവിയും കൊടു
ത്തു അവന്റെ ഇരിപ്പിടം തന്നോടുകൂടെ
ഇരിക്കുന്ന സകലപ്രഭുക്കന്മാരുടെയും ഇരി
പ്പിടങ്ങൾക്കു മേലായി വെച്ചു. രാജാവി 2
ന്റെ വാതില്ക്കലെ രാജഭൃത്യന്മാർ ഒക്കെ
യും ഹാമാനെ കുമ്പിട്ടു നമസ്കരിച്ചു; രാജാ
വു അവനെ സംബന്ധിച്ചു അങ്ങനെ കല്പി
ച്ചിട്ടുണ്ടായിരുന്നു. എങ്കിലും മൊൎദ്ദെഖായി
അവനെ കുമ്പിട്ടില്ല, നമസ്കരിച്ചതുമില്ല.
അപ്പോൾ രാജാവിന്റെ വാതില്ക്കലെ രാജ 3
ഭൃത്യന്മാർ മൊൎദ്ദെഖായിയോടു: നീ രാജക
ല്പന ലംഘിക്കുന്നതു എന്തു എന്നു ചോദിച്ചു.
അവർ ഇങ്ങനെ ദിവസംപ്രതി അവ 4
നോടു പറഞ്ഞിട്ടും അവൻ അവരുടെ
വാക്കു കേൾക്കാതിരുന്നതിനാൽ മൊൎദ്ദെ
ഖായിയുടെ പെരുമാറ്റം നിലനില്ക്കുമോ
എന്നു കാണേണ്ടതിന്നു അവർ അതു ഹാ
മാനോടു അറിയിച്ചു; താൻ യെഹൂദൻ
എന്നു അവൻ അവരോടു പറഞ്ഞിട്ടുണ്ടാ
യിരുന്നു. മൊൎദ്ദെഖായി തന്നെ കുമ്പിട്ടു 5
നമസ്കരിക്കുന്നില്ലെന്നു കണ്ടിട്ടു ഹാമാൻ
കോപംകൊണ്ടു നിറഞ്ഞു. എന്നാൽ മൊ 6
ൎദ്ദെഖായിയെ മാത്രം കയ്യേറ്റം ചെയ്യുന്നതു
അവന്നു പുച്ഛകാൎയ്യമായി തോന്നി; മൊ
ൎദ്ദെഖായിയുടെ ജാതി ഇന്നതെന്നു അവന്നു
അറിവു കിട്ടീട്ടുണ്ടായിരുന്നു; അതുകൊണ്ടു
അഹശ്വേരോശിന്റെ രാജ്യത്തെല്ലാടവും
ഉള്ള മൊൎദ്ദെഖായിയുടെ ജാതിക്കാരായ
യെഹൂദന്മാരെയൊക്കെയും നശിപ്പിക്കേ
ണ്ടതിന്നു ഹാമാൻ തരം അന്വേഷിച്ചു.
അഹശ്വേരോശ് രാജാവിന്റെ പന്ത്രണ്ടാം 7

അവരുടെ സൎവ്വവീൎയ്യത്തിൻ ആദ്യഫല
ത്തെയും സംഹരിച്ചു.
37 അവൻ അവരെ വെള്ളിയോടും പൊന്നി
നോടും കൂടെ പുറപ്പെടുവിച്ചു;
അവരുടെ ഗോത്രങ്ങളിൽ ഒരു ബലഹീ
നനും ഉണ്ടായിരുന്നില്ല.
38 അവർ പുറപ്പെട്ടപ്പോൾ മിസ്രയീം സന്തോ
ഷിച്ചു;
അവരെയുള്ള പേടി അവരുടെമേൽ
വീണിരുന്നു.
39 അവൻ തണലിന്നായി ഒരു മേഘം വി
രിച്ചു;
രാത്രിയിൽ വെളിച്ചത്തിന്നായി തീ നി
റുത്തി.
40 അവർ ചോദിച്ചപ്പോൾ അവൻ കാടകളെ
കൊടുത്തു;
സ്വൎഗ്ഗീയഭോജനംകൊണ്ടും അവൎക്കു തൃപ്തി
വരുത്തി.
41 അവൻ പാറയെ പിളൎന്നു, വെള്ളം ചാടി
പുറപ്പെട്ടു;
അതു ഉണങ്ങിയ നിലത്തുകൂടി നദിയായി
ഒഴുകി.
42 അവൻ തന്റെ വിശുദ്ധവചനത്തെയും
തന്റെ ദാസനായ അബ്രാഹാമിനെയും
ഓൎത്തു.
43 അവൻ തന്റെ ജനത്തെ സന്തോഷ
ത്തോടും
താൻ തിരഞ്ഞെടുത്തവരെ ഘോഷത്തോ
ടുംകൂടെ പുറപ്പെടുവിച്ചു.
44 അവർ തന്റെ ചട്ടങ്ങളെ പ്രമാണിക്കയും
തന്റെ ന്യായപ്രമാണങ്ങളെ ആചരിക്ക
യും ചെയ്യേണ്ടതിന്നു
45 അവൻ ജാതികളുടെ ദേശങ്ങളെ അവൎക്കു
കൊടുത്തു;
അവർ വംശങ്ങളുടെ അദ്ധ്വാനഫലം
കൈവശമാക്കുകയും ചെയ്തു.
യഹോവയെ സ്തുതിപ്പിൻ.

## ൧൦൬. സങ്കീൎത്തനം.

യഹോവയെ സ്തുതിപ്പിൻ; യഹോവെക്കു
സ്തോത്രം ചെയ്വിൻ;
അവൻ നല്ലവനല്ലോ;
അവന്റെ ദയ എന്നേക്കും ഉള്ളതു.
യഹോവയുടെ വീൎയ്യപ്രവൃത്തികളെ ആർ 2
വൎണ്ണിക്കും?
അവന്റെ സ്തുതിയെ ഒക്കെയും ആർ വി
വരിക്കും?
ന്യായത്തെ പ്രമാണിക്കുന്നവരും 3
എല്ലായ്പോഴും നീതി പ്രവൎത്തിക്കുന്നവരും
ഭാഗ്യവാന്മാർ.
യഹോവേ, നീ തിരഞ്ഞെടുത്തവരുടെ 4
നന്മ ഞാൻ കാണേണ്ടതിന്നും
നിന്റെ ജനത്തിന്റെ സന്തോഷത്തിൽ
സന്തോഷിക്കേണ്ടതിന്നും
നിന്റെ അവകാശത്തോടുകൂടെ പുകഴേ
ണ്ടതിന്നും
നിന്റെ ജനത്തോടുള്ള കടാക്ഷപ്രകാരം 5
എന്നെ ഓൎത്തു,
നിന്റെ രക്ഷകൊണ്ടു എന്നെ സന്ദൎശി
ക്കേണമേ.
ഞങ്ങൾ ഞങ്ങളുടെ പിതാക്കന്മാരെപ്പോ 6
ലെ പാപം ചെയ്തു;
ഞങ്ങൾ അകൃത്യവും ദുഷ്ടതയും പ്രവൎത്തിച്ചു.
ഞങ്ങളുടെ പിതാക്കന്മാർ മിസ്രയീമിൽ 7
വെച്ചു നിന്റെ അത്ഭുതങ്ങളെ ഗ്രഹിക്കാ
തെയും
നിന്റെ മഹാദയയെ ഓൎക്കാതെയും
കടല്ക്കരയിൽ, ചെങ്കടല്ക്കരയിൽവെച്ചു
തന്നേ മത്സരിച്ചു.
എന്നിട്ടും അവൻ തന്റെ മഹാശക്തി 8
വെളിപ്പെടുത്തേണ്ടതിന്നു
തന്റെ നാമംനിമിത്തം അവരെ രക്ഷിച്ചു.
അവൻ ചെങ്കടലിനെ ശാസിച്ചു, അതു 9
ഉണങ്ങിപ്പോയി;

അവൻ അവരെ മരുഭൂമിയിൽകൂടി എന്ന പോലെ ആഴിയിൽകൂടി നടത്തി.
10 അവൻ പകയന്റെ കയ്യിൽനിന്നു അവരെ രക്ഷിച്ചു;
ശത്രുവിന്റെ കയ്യിൽനിന്നു അവരെ വീണ്ടെടുത്തു.
11 വെള്ളം അവരുടെ വൈരികളെ മൂടിക്കളഞ്ഞു;
അവരിൽ ഒരുത്തനും ശേഷിച്ചില്ല.
12 അവർ അവന്റെ വചനങ്ങളെ വിശ്വസിച്ചു;
അവന്നു സ്തുതിപാടുകയും ചെയ്തു.
13 എങ്കിലും അവർ വേഗത്തിൽ അവന്റെ പ്രവൃത്തികളെ മറന്നു;
അവന്റെ ആലോചനെക്കു കാത്തിരുന്നതുമില്ല.
14 മരുഭൂമിയിൽവെച്ചു അവർ ഏററവും മോഹിച്ചു;
നിൎജ്ജനപ്രദേശത്തു അവർ ദൈവത്തെ പരീക്ഷിച്ചു.
15 അവർ അപേക്ഷിച്ചതു അവൻ അവൎക്കു കൊടുത്തു;
എങ്കിലും അവരുടെ പ്രാണന്നു ക്ഷയം അയച്ചു.
16 പാളയത്തിൽവെച്ചു അവർ മോശെയോടും
യഹോവയുടെ വിശുദ്ധനായ അഹരോനോടും അസൂയപ്പെട്ടു.
17 ഭൂമി പിളൎന്നു ദാഥാനെ വിഴുങ്ങി;
അബീരാമിന്റെ കൂട്ടത്തെയും മൂടിക്കളഞ്ഞു.
18 അവരുടെ കൂട്ടത്തിൽ തീ കത്തി;
അഗ്നിജ്വാല ദുഷ്ടന്മാരെ ദഹിപ്പിച്ചുകളഞ്ഞു.
19 അവർ ഹോരേബിൽവെച്ചു ഒരു കാളക്കുട്ടിയെ ഉണ്ടാക്കി;
വാൎത്തുണ്ടാക്കിയ വിഗ്രഹത്തെ നമസ്കരിച്ചു.
20 ഇങ്ങനെ അവർ തങ്ങളുടെ മഹത്വമായവനെ
പുല്ലു തിന്നുന്ന കാളയോടു സദൃശനാക്കിത്തീൎത്തു.
21 മിസ്രയീമിൽ വലിയ കാൎയ്യങ്ങളും
ഹാമിന്റെ ദേശത്തു അത്ഭുതപ്രവൃത്തികളും
22 ചെങ്കടലിങ്കൽ ഭയങ്കരകാൎയ്യങ്ങളും ചെയ്തവനായി
തങ്ങളുടെ രക്ഷിതാവായ ദൈവത്തെ അവർ മറന്നുകളഞ്ഞു.
23 ആകയാൽ അവരെ നശിപ്പിക്കുമെന്നു അവൻ അരുളിച്ചെയ്തു;
അവന്റെ വൃതനായ മോശെ, കോപത്തെ ശമിപ്പിപ്പാൻ
അവന്റെ സന്നിധിയിൽ പിളൎപ്പിൽ നിന്നില്ലെങ്കിൽ
അവൻ അവരെ നശിപ്പിച്ചുകളയുമായിരുന്നു.
24 അവർ മനോഹരദേശത്തെ നിരസിച്ചു;
അവന്റെ വചനത്തെ വിശ്വസിച്ചതുമില്ല.
25 അവർ തങ്ങളുടെ കൂടാരങ്ങളിൽവെച്ചു പിറുപിറുത്തു;
യഹോവയുടെ വചനം കേൾക്കാതെയിരുന്നു.
26 അതുകൊണ്ടു അവൻ: മരുഭൂമിയിൽ അവരെ വീഴിക്കുമെന്നും
അവരുടെ സന്തതിയെ ജാതികളുടെ ഇടയിൽ നശിപ്പിക്കുമെന്നും
27 അവരെ ദേശങ്ങളിൽ ചിതറിച്ചുകളയുമെന്നും
അവൎക്കു വിരോധമായി തന്റെ കൈ ഉയൎത്തി സത്യംചെയ്തു.
28 അനന്തരം അവർ ബാൽപെയോരിനോടു ചേൎന്നു;
പ്രേതങ്ങൾക്കുള്ള ബലികളെ തിന്നു.

9 ഇങ്ങനെ അവർ തങ്ങളുടെ ക്രിയകളാൽ അവനെ കോപിപ്പിച്ചു;
പെട്ടെന്നു ഒരു ബാധ അവൎക്കു തട്ടി.
0 അപ്പോൾ ഫീനെഹാസ് എഴുന്നേററു ശിക്ഷനടത്തി;
ബാധ നിൎത്തലാകയുംചെയ്തു.
1 അതു എന്നേക്കും തലമുറതലമുറയായി
അവന്നു നീതിയായി എണ്ണിയിരിക്കുന്നു.
2 മെരിബാവെള്ളത്തിങ്കലും അവർ അവനെ കോപിപ്പിച്ചു;
അവരുടെനിമിത്തം മോശെക്കും ദോഷം ഭവിച്ചു.
3 അവർ അവന്റെ മനസ്സിനെ കോപിപ്പിച്ചതുകൊണ്ടു
അവൻ അധരങ്ങളാൽ അവിവേകം സംസാരിച്ചുപോയി.
4 യഹോവ തങ്ങളോടു നശിപ്പിപ്പാൻ കല്പിച്ചതുപോലെ
അവർ ജാതികളെ നശിപ്പിച്ചില്ല.
5 അവർ ജാതികളോടു ഇടകലൎന്നു
അവരുടെ പ്രവൃത്തികളെ പഠിച്ചു.
6 അവരുടെ വിഗ്രഹങ്ങളെയും സേവിച്ചു;
അവ അവൎക്കൊരു കണിയായിത്തീൎന്നു.
7 തങ്ങളുടെ പുത്രന്മാരെയും പുത്രിമാരെയും
അവർ ഭൂതങ്ങൾക്കു ബലികഴിച്ചു.
8 അവർ കുററമില്ലാത്ത രക്തം,
പുത്രീപുത്രന്മാരുടെ രക്തം തന്നേ ചൊരിഞ്ഞു;
അവരെ അവർ കനാന്യവിഗ്രഹങ്ങൾക്കു ബലികഴിച്ചു,
ദേശം രക്തപാതകംകൊണ്ടു അശുദ്ധമായ്തീൎന്നു.
9 ഇങ്ങനെ അവർ തങ്ങളുടെ ക്രിയകളാൽ മലിനപ്പെട്ടു,
തങ്ങളുടെ കൎമ്മങ്ങളാൽ പരസംഗം ചെയ്തു.

അതുകൊണ്ടു യഹോവയുടെ കോപം 40
തന്റെ ജനത്തിന്റെ നേരെ ജ്വലിച്ചു;
അവൻ തന്റെ അവകാശത്തെ വെറുത്തു.
അവൻ അവരെ ജാതികളുടെ കയ്യിൽ 41 ഏല്പിച്ചു;
അവരെ പകെച്ചവർ അവരെ ഭരിച്ചു.
അവരുടെ ശത്രുക്കൾ അവരെ ഞെ 42 രുക്കി;
അവർ അവൎക്കു കീഴടങ്ങേണ്ടിവന്നു.
പലപ്പോഴും അവൻ അവരെ വിടു 43 വിച്ചു;
എങ്കിലും അവർ തങ്ങളുടെ ആലോചനയാൽ അവനോടു മത്സരിച്ചു;
തങ്ങളുടെ അകൃത്യംനിമിത്തം അധോഗതി പ്രാപിച്ചു.
എന്നാൽ അവരുടെ നിലവിളി കേട്ട 44 പ്പോൾ
അവൻ അവരുടെ കഷ്ടതയെ കടാക്ഷിച്ചു.
അവൻ അവൎക്കായി തന്റെ നിയമത്തെ 45 ഓൎത്തു;
തന്റെ മഹാദയപ്രകാരം അനുതപിച്ചു.
അവരെ ബദ്ധരാക്കി കൊണ്ടുപോയവ 46 ൎക്കെല്ലാം
അവരോടു കനിവു തോന്നുമാറാക്കി.
ഞങ്ങളുടെ ദൈവമായ യഹോവേ, ഞങ്ങ 47 ളെ രക്ഷിക്കേണമേ;
നിന്റെ വിശുദ്ധനാമത്തിന്നു സ്തോത്രം
ചെയ്വാനും നിന്റെ സ്തുതിയിൽ പ്രശംസിപ്പാനും
ജാതികളുടെ ഇടയിൽനിന്നു ഞങ്ങളെ ശേഖരിക്കേണമേ.
യിസ്രായേലിന്റെ ദൈവമായ യഹോവ 48
എന്നും എന്നേക്കും വാഴ്ത്തപ്പെടുമാറാകട്ടെ;
ജനമെല്ലാം ആമേൻ എന്നു പറയട്ടെ.
യഹോവയെ സ്തുതിപ്പിൻ.

## അഞ്ചാം പുസ്തകം.

### ൧൦൭. സങ്കീൎത്തനം.

യഹോവെക്കു സ്തോത്രം ചെയ്യിൻ;
അവൻ നല്ലവനല്ലോ അവന്റെ ദയ എന്നേക്കുമുള്ളതു!
2 യഹോവ വൈരിയുടെ കയ്യിൽനിന്നു വീണ്ടെടുക്കയും
കിഴക്കും പടിഞ്ഞാറും വടക്കും കടലിലും ഉള്ള
3 ദേശങ്ങളിൽനിന്നു കൂട്ടിച്ചേൎക്കയും ചെയ്യുവരായ
അവന്റെ വിമുക്തന്മാർ അങ്ങനെ പറയട്ടെ.
4 അവർ മരുഭൂമിയിൽ ജനസഞ്ചാരമില്ലാത്ത വഴിയിൽ ഉഴന്നുനടന്നു;
പാൎപ്പാൻ ഒരു പട്ടണവും അവർ കണ്ടെത്തിയില്ല.
5 അവർ വിശന്നും ദാഹിച്ചും ഇരുന്നു;
അവരുടെ പ്രാണൻ അവരുടെ ഉള്ളിൽ തളൎന്നു.
6 അവർ തങ്ങളുടെ കഷ്ടതയിൽ യഹോവയോടു നിലവിളിച്ചു;
അവൻ അവരെ അവരുടെ ഞെരുക്കങ്ങളിൽനിന്നു വിടുവിച്ചു.
7 അവർ പാൎപ്പാനുള്ള പട്ടണത്തിൽ ചെല്ലേണ്ടതിന്നു
അവൻ അവരെ ചൊവ്വെയുള്ള വഴിയിൽ നടത്തി.
8 അവർ യഹോവയെ അവന്റെ നന്മയെച്ചൊല്ലിയും
മനുഷ്യപുത്രന്മാരിൽ ചെയ്യു അത്ഭുതങ്ങളെച്ചൊല്ലിയും സ്തുതിക്കട്ടെ.
9 അവൻ ആൎത്തിയുള്ളവന്നു തൃപ്തിവരുത്തുകയും
വിശപ്പുള്ളവനെ നന്മകൊണ്ടു നിറെക്കകയും ചെയ്യുന്നു.

ദൈവത്തിന്റെ വചനങ്ങളോടു മത്സരിക്കയും 11
അത്യുന്നതന്റെ ആലോചനയെ നിരസിക്കയും ചെയ്കകൊണ്ടു
ഇരുളിലും അന്ധതമസ്സിലും ഇരുന്നു
അരിഷ്ടതയാലും ഇരിമ്പുചങ്ങലയാലും ബന്ധിക്കപ്പെട്ടവർ— 10
അവരുടെ ഹൃദയത്തെ അവൻ കഷ്ടതകൊണ്ടു താഴ്ത്തി; 12
അവർ ഇടറിവീണു; സഹായിപ്പാൻ ആരുമുണ്ടായിരുന്നില്ല.
അവർ തങ്ങളുടെ കഷ്ടതയിൽ യഹോവയോടു നിലവിളിച്ചു; 13
അവൻ അവരുടെ ഞെരുക്കങ്ങളിൽനിന്നു അവരെ രക്ഷിച്ചു.
അവൻ അവരെ ഇരുട്ടിൽനിന്നും അന്ധതമസ്സിൽനിന്നും പുറപ്പെടുവിച്ചു; 14
അവരുടെ ബന്ധനങ്ങളെ അറുത്തുകളഞ്ഞു.
അവർ യഹോവയെ, അവന്റെ നന്മയെച്ചൊല്ലിയും 15
മനുഷ്യപുത്രന്മാരിൽ ചെയ്യു അത്ഭുതങ്ങളെച്ചൊല്ലിയും സ്തുതിക്കട്ടെ.
അവൻ താമ്രകതകുകളെ തകൎത്തു, 16
ഇരിമ്പോടാമ്പലുകളെ മുറിച്ചുകളഞ്ഞിരിക്കുന്നു.
ഭോഷന്മാർ തങ്ങളുടെ ലംഘനങ്ങൾ ഹേതുവായും 17
തങ്ങളുടെ അകൃത്യങ്ങൾനിമിത്തവും കഷ്ടപ്പെട്ടു.
അവൎക്കു സകലവിധഭക്ഷണത്തോടും വെറുപ്പുതോന്നി; 18
അവർ മരണവാതിലുകളോടു സമീപിച്ചിരുന്നു.
അവർ തങ്ങളുടെ കഷ്ടതയിൽ യഹോവയോടു നിലവിളിച്ചു; 19
അവൻ അവരെ അവരുടെ ഞെരുക്കങ്ങളിൽനിന്നു രക്ഷിച്ചു.

20 അവൻ തന്റെ വചനത്തെ അയച്ചു അ
വരെ സൌഖ്യമാക്കി;
അവരുടെ കുഴികളിൽനിന്നു അവരെ
വിടുവിച്ചു.
21 അവർ യഹോവയെ അവന്റെ നന്മയെ
ചൊല്ലിയും
മനുഷ്യപുത്രന്മാരിൽ ചെയ്യു അത്ഭുതങ്ങളെ
ചൊല്ലിയും സ്തുതിക്കട്ടെ.
22 അവർ സ്തോത്രയാഗങ്ങളെ കഴിക്കയും
സംഗീതത്തോടുകൂടെ അവന്റെ പ്രവൃ
ത്തികളെ വൎണ്ണിക്കയും ചെയ്യട്ടെ.
23 കപ്പൽ കയറി സമുദ്രത്തിൽ ഓടിയവർ,
പെരുവെള്ളങ്ങളിൽ വ്യാപാരം ചെയ്യു
വർ,
24 അവർ യഹോവയുടെ പ്രവൃത്തികളെയും
ആഴിയിൽ അവന്റെ അത്ഭുതങ്ങളെയും
കണ്ടു.
25 അവൻ കല്പിച്ചു കൊടുങ്കാററു അടിപ്പിച്ചു,
അതു അതിലെ തിരകളെ പൊങ്ങുമാ
റാക്കി.
26 അവർ ആകാശത്തിലേക്കു ഉയൎന്നു,
വീണ്ടും ആഴത്തിലേക്കു താണു,
അവരുടെ പ്രാണൻ കഷ്ടത്താൽ ഉരുകി
പ്പോയി.
27 അവർ മത്തനെപ്പോലെ തുള്ളി ചാഞ്ചാടി
നടന്നു;
അവരുടെ ബുദ്ധി പൊയ്പോയിരുന്നു.
28 അവർ തങ്ങളുടെ കഷ്ടതയിൽ യഹോവ
യോടു നിലവിളിച്ചു;
അവൻ അവരെ അവരുടെ ഞെരുക്കങ്ങ
ളിൽനിന്നു വിടുവിച്ചു.
29 അവൻ കൊടുങ്കാററിനെ ശാന്തമാക്കി;
തിരമാലകൾ അടങ്ങി.
30 ശാന്തത വന്നതുകൊണ്ടു അവർ സന്തോ
ഷിച്ചു;
അവർ ആഗ്രഹിച്ച തുറമുഖത്തു അവൻ
അവരെ എത്തിച്ചു.

അവർ യഹോവയെ അവന്റെ നന്മയെ 31
ചൊല്ലിയും
മനുഷ്യപുത്രന്മാരിൽ ചെയ്യു അത്ഭുതങ്ങളെ
ചൊല്ലിയും സ്തുതിക്കട്ടെ.
അവർ ജനത്തിന്റെ സഭയിൽ അവനെ 32
പുകഴ്ത്തുകയും
മൂപ്പന്മാരുടെ സംഘത്തിൽ അവനെ സ്തു
തിക്കയും ചെയ്യട്ടെ.
നിവാസികളുടെ ദുഷ്ടതനിമിത്തം 33
അവൻ നദികളെ മരുഭൂമിയും
നീരുറവുകളെ വരണ്ട നിലവും 34
ഫലപ്രദമായ ഭൂമിയെ ഉവൎന്നിലവും
ആക്കി.
അവൻ മരുഭൂമിയെ ജലതടാകവും 35
വരണ്ട നിലത്തെ നീരുറവുകളും ആക്കി.
വിശന്നവരെ അവൻ അവിടെ പാൎപ്പിച്ചു; 36
അവർ പാൎപ്പാൻ പട്ടണം ഉണ്ടാക്കുകയും
നിലം വിതെക്കയും മുന്തിരിത്തോട്ടം നട്ടു 37
ണ്ടാക്കുകയും
സമൃദ്ധിയായി ഫലങ്ങളെ അനുഭവിക്ക
യും ചെയ്യു.
അവൻ അനുഗ്രഹിച്ചിട്ടു അവർ അത്യന്തം 38
പെരുകി;
അവരുടെ കന്നുകാലികൾ കുറഞ്ഞുപോക
വാൻ അവൻ ഇടവരുത്തിയില്ല.
പീഡനവും കഷ്ടതയും സങ്കടവും ഹേതു 39
വായി
അവർ പിന്നെയും കുറഞ്ഞു താണു
പോയി.
അവൻ പ്രഭുക്കന്മാരുടെമേൽ നിന്ദ പക 40
രുകയും
വഴിയില്ലാത്ത ശൂന്യപ്രദേശത്തു അവരെ
ഉഴലുമാറാക്കുകയും ചെയ്യുന്നു.
അവൻ ദരിദ്രനെ പീഡയിൽനിന്നുയൎത്തി 41
അവന്റെ കുലങ്ങളെ ആട്ടിൻകൂട്ടംപോ
ലെയാക്കി.
നേരുള്ളവർ ഇതു കണ്ടു സന്തോഷിക്കും; 42

നീതികെട്ടവർ ഒക്കെയും വായ്പൊത്തും.
43 ജ്ഞാനമുള്ളവൻ ഇവയെ ശ്രദ്ധിക്കും;
അവർ യഹോവയുടെ കൃപകളെ ചിന്തിക്കും.

## ൧൦൮. സങ്കീൎത്തനം.

ഒരു ഗീതം; ദാവീദിന്റെ ഒരു സങ്കീൎത്തനം.

ദൈവമേ, എന്റെ മനസ്സു ഉറെച്ചിരിക്കുന്നു;
ഞാൻ പാടും; എന്റെ മനംകൊണ്ടു ഞാൻ കീൎത്തനം പാടും.
2 വീണയും കിന്നരവുമായുള്ളോവേ, ഉണരുവിൻ;
ഞാൻ അതികാലത്തേ ഉണരും.
3 യഹോവേ, വംശങ്ങളുടെ ഇടയിൽ ഞാൻ നിനക്കു സ്തോത്രം ചെയ്യും;
ജാതികളുടെ മദ്ധ്യേ ഞാൻ നിനക്കു കീൎത്തനം പാടും.
4 നിന്റെ ദയ ആകാശത്തിന്നു മീതെ വലുതാകുന്നു;
നിന്റെ വിശ്വസ്തത മേഘങ്ങളോളം എത്തുന്നു.
5 ദൈവമേ, നീ ആകാശത്തിന്നു മീതെ ഉയൎന്നിരിക്കേണമേ;
നിന്റെ മഹത്വം സൎവ്വഭൂമിക്കും മീതെ തന്നേ.
6 നിനക്കു പ്രിയമുള്ളവർ വിടുവിക്കപ്പെടേണ്ടതിന്നു
നിന്റെ വലങ്കൈകൊണ്ടു രക്ഷിച്ചു ഞങ്ങൾക്കുത്തരമരുളേണമേ.
7 ദൈവം തന്റെ വിശുദ്ധിയിൽ അരുളിച്ചെയ്തതുകൊണ്ടു
ഞാൻ ആനന്ദിക്കും; ഞാൻ ശെഖേമിനെ
വിഭാഗിച്ചു സുക്കോത്ത് താഴ്വരയെ അളക്കും.
8 ഗിലെയാദ് എനിക്കുള്ളതു; മനശ്ശെയും എനിക്കുള്ളതു;
എഫ്രയീം എന്റെ തലക്കോരികയും
യെഹൂദാ എന്റെ ചെങ്കോലും ആകുന്നു.
മോവാബ് എനിക്കു കഴുകുവാനുള്ള വട്ടക; 9
ഏദോമിന്മേൽ ഞാൻ എന്റെ ചെരിപ്പു എറിയും;
ഫെലിസ്ത്യദേശത്തിന്മേൽ ഞാൻ ജയഘോഷം കൊള്ളും.
ഉറപ്പുള്ള നഗരത്തിലേക്കു എന്നെ ആർ കൊണ്ടുപോകും? 10
ഏദോമിലേക്കു എന്നെ ആർ വഴിനടത്തും?
ദൈവമേ, നീ ഞങ്ങളെ തള്ളിക്കളഞ്ഞില്ലയോ? 11
ദൈവമേ, നീ ഞങ്ങളുടെ സൈന്യങ്ങളോടുകൂടെ പുറപ്പെടുന്നതുമില്ല.
വൈരിയുടെ നേരെ ഞങ്ങൾക്കു സഹായം ചെയ്യേണമേ; 12
മനുഷ്യന്റെ സഹായം വ്യൎത്ഥമല്ലോ.
ദൈവത്താൽ നാം വീൎയ്യം പ്രവൎത്തിക്കും; 13
അവൻ തന്നേ നമ്മുടെ വൈരികളെ മെതിച്ചുകളയും.

## ൧൦൯. സങ്കീൎത്തനം.

സംഗീതപ്രമാണിക്കു; ദാവീദിന്റെ ഒരു സങ്കീൎത്തനം.

എന്റെ പുകഴ്ചയായ ദൈവമേ, മൌനമായിരിക്കരുതേ.
ദുഷ്ടന്റെ വായും വഞ്ചകന്റെ വായും 2
എന്റെ നേരെ തുറന്നിരിക്കുന്നു;
ഭോഷ്കുള്ള നാവുകൊണ്ടു അവർ എന്നോടു സംസാരിച്ചിരിക്കുന്നു.
അവർ ദ്വേഷവാക്കുകൾകൊണ്ടു എന്നെ വളഞ്ഞു 3
കാരണംകൂടാതെ എന്നോടു പൊരുതിരിക്കുന്നു.
എന്റെ സ്നേഹത്തിന്നു പകരം അവർ 4
വൈരം കാണിക്കുന്നു;
ഞാനോ പ്രാൎത്ഥന ചെയ്തുകൊണ്ടിരിക്കുന്നു.

5 നന്മെക്കു പകരം തിന്മയും സ്നേഹത്തിന്നു പകരം ദ്വേഷവും
അവർ എന്നോടു കാണിച്ചിരിക്കുന്നു.
6 നീ അവന്റെമേൽ ഒരു ദുഷ്ടനെ നിയമിക്കേണമേ;
എതിരാളി അവന്റെ വലത്തുഭാഗത്തു നില്ക്കട്ടെ.
7 അവനെ വിസ്തരിക്കുമ്പോൾ അവൻ കുറ്റക്കാരനെന്നു തെളിയട്ടെ;
അവന്റെ പ്രാൎത്ഥന പാപമായി തീരട്ടെ.
8 അവന്റെ നാളുകൾ ചുരുങ്ങിപ്പോകട്ടെ;
അവന്റെ സ്ഥാനം മറ്റൊരുത്തൻ ഏല്ക്കട്ടെ.
9 അവന്റെ മക്കൾ അനാഥന്മാരും
അവന്റെ ഭാൎയ്യ വിധവയും ആയിത്തീരട്ടെ.
10 അവന്റെ മക്കൾ അലഞ്ഞു തെണ്ടിനടക്കട്ടെ;
തങ്ങളുടെ ശൂന്യഭവനങ്ങളെ വിട്ടു ഇരന്നു നടക്കട്ടെ.
11 കടക്കാരൻ അവന്നുള്ളതൊക്കെയും കൊണ്ടുപോകട്ടെ;
അന്യജാതിക്കാർ അവന്റെ പ്രയത്നഫലം കൊള്ളയിടട്ടെ.
12 അവന്നു ദയ കാണിപ്പാൻ ആരും ഉണ്ടാകരുതേ;
അവന്റെ അനാഥന്മാരോടു ആൎക്കും കൃപ തോന്നരുതേ.
13 അവന്റെ സന്തതി മുടിഞ്ഞുപോകട്ടെ;
അടുത്ത തലമുറയിൽ തന്നേ അവരുടെ പേർ മാഞ്ഞുപോകട്ടെ.
14 അവന്റെ പിതാക്കന്മാരുടെ അകൃത്യം യഹോവ ഓൎമ്മയാകട്ടെ;
അവന്റെ അമ്മയുടെ പാപം മാഞ്ഞുപോകയുമരുതേ.
15 അവ എല്ലായ്പോഴും യഹോവയുടെ മുമ്പാകെ ഇരിക്കട്ടെ;
അവരുടെ ഓൎമ്മ അവൻ ഭൂമിയിൽനിന്നു ഛേദിച്ചുകളയേണ്ടതിന്നു തന്നേ.
അവൻ ദയ കാണിപ്പാൻ മറന്നുകളഞ്ഞുവല്ലോ; 16
എളിയവനെയും ദരിദ്രനെയും മനംതകൎന്നവനെയും മരണപൎയ്യന്തം ഉപദ്രവിച്ചു.
ശാപം അവന്നു പ്രിയമായിരുന്നു; അതു അവന്നു ഭവിച്ചു; 17
അനുഗ്രഹം അവന്നു അപ്രിയമായിരുന്നു; അതു അവനെ വിട്ടകന്നുപോയി.
അവൻ വസ്ത്രംപോലെ ശാപം ധരിച്ചു; 18
അതു വെള്ളംപോലെ അവന്റെ ഉള്ളിലും എണ്ണപോലെ അവന്റെ അസ്ഥികളിലും ചെന്നു.
അതു അവന്നു പുതെക്കുന്ന വസ്ത്രംപോലെയും 19
നിത്യം അരെക്കു കെട്ടുന്ന കച്ചപോലെയും ഇരിക്കട്ടെ.
ഇതു എന്റെ എതിരാളികൾക്കും എനിക്കു 20
വിരോധമായി ദോഷം പറയുന്നവൎക്കും യഹോവ കൊടുക്കുന്ന പ്രതിഫലം ആകുന്നു.
നീയോ കൎത്താവായ യഹോവേ, നിന്റെ 21
നാമത്തിന്നടുത്തവണ്ണം എന്നോടു ചെയ്യേണമേ;
നിന്റെ ദയ നല്ലതാകകൊണ്ടു എന്നെ വിടുവിക്കേണമേ.
ഞാൻ അരിഷ്ടനും ദരിദ്രനും ആകുന്നു; 22
എന്റെ ഹൃദയം എന്റെ ഉള്ളിൽ മുറിഞ്ഞിരിക്കുന്നു.
ചാഞ്ഞുപോകുന്ന നിഴൽപോലെ ഞാൻ കടന്നുപോകുന്നു; 23
ഒരു വെട്ടുക്കിളിയെപ്പോലെ എന്നെ ചാടിക്കുന്നു.
എന്റെ മുഴങ്കാലുകൾ ഉപവാസംകൊണ്ടു വിറെക്കുന്നു. 24
എന്റെ ദേഹം പുഷ്ടിവിട്ടു ക്ഷയിച്ചിരിക്കുന്നു.

25 ഞാൻ അവൎക്കു ഒരു നിന്ദയായ്തീൎന്നിരിക്കുന്നു;
എന്നെ കാണുമ്പോൾ അവർ തല കുലുക്കുന്നു.
26 എന്റെ ദൈവമായ യഹോവേ, എന്നെ സഹായിക്കേണമേ;
നിന്റെ ദയെക്കു തക്കവണ്ണം എന്നെ രക്ഷിക്കേണമേ.
27 യഹോവേ, ഇതു നിന്റെ കൈ എന്നും നീ ഇതു ചെയ്തു എന്നും അവർ അറിയേണ്ടതിന്നു തന്നേ.
28 അവർ ശപിക്കട്ടെ; നീയോ, അനുഗ്രഹിക്കേണമേ;
അവർ എതിൎക്കുമ്പോൾ ലജ്ജിച്ചുപോകട്ടെ;
അടിയനോ സന്തോഷിക്കും;
29 എന്റെ എതിരാളികൾ നിന്ദ ധരിക്കും;
പുതെപ്പു പുതെക്കുംപോലെ അവർ ലജ്ജ പുതെക്കും.
30 ഞാൻ എന്റെ വായ്കൊണ്ടു യഹോവയെ അത്യന്തം സ്തുതിക്കും;
അതേ, ഞാൻ പുരുഷാരത്തിന്റെ നടുവിൽ അവനെ പുകഴ്ത്തും.
31 അവൻ എളിയവനെ ശിക്ഷെക്കു വിധിക്കുന്നവരുടെ കയ്യിൽനിന്നു രക്ഷിപ്പാൻ
അവന്റെ വലത്തുഭാഗത്തു നില്ക്കുന്നു.

## ൧൧൦. സങ്കീൎത്തനം.

ദാവീദിന്റെ ഒരു സങ്കീൎത്തനം.

യഹോവ എന്റെ കൎത്താവിനോടു അരുളിച്ചെയ്യുന്നതു:
ഞാൻ നിന്റെ ശത്രുക്കളെ നിന്റെ പാദപീഠമാക്കുവോളം
നീ എന്റെ വലത്തുഭാഗത്തിരിക്ക.
2 നിന്റെ ബലമുള്ള ചെങ്കോൽ യഹോവ സീയോനിൽനിന്നു നീട്ടും;
നീ നിന്റെ ശത്രുക്കളുടെ മദ്ധ്യേ വാഴുക.
നിന്റെ സേനാദിവസത്തിൽ നിന്റെ ജനം നിനക്കു സ്വമേധാദാനമായിരിക്കുന്നു; 3
വിശുദ്ധവസ്ത്രാലങ്കാരത്തോടുകൂടെ ഉഷസ്സിന്റെ ഉദരത്തിൽനിന്നു
യുവാക്കളായ മഞ്ഞു നിനക്കു വരുന്നു.
നീ മല്ക്കീസേദെക്കിന്റെ വിധത്തിൽ എന്നേക്കും ഒരു പുരോഹിതൻ 4
എന്നു യഹോവ സത്യം ചെയ്തു, അനുതപിക്കയുമില്ല.
നിന്റെ വലത്തുഭാഗത്തിരിക്കുന്ന കൎത്താവു 5
തന്റെ ക്രോധദിവസത്തിൽ രാജാക്കന്മാരെ തകൎത്തുകളയും.
അവൻ ജാതികളുടെ ഇടയിൽ ന്യായം വിധിക്കും; 6
അവൻ എല്ലാടവും ശവങ്ങൾകൊണ്ടു നിറെക്കും;
അവൻ വിസ്താരമായ ദേശത്തിന്റെ തലവനെ തകൎത്തുകളയും.
അവൻ വഴിയരികെയുള്ള തോട്ടിൽനിന്നു കുടിക്കും; 7
അതുകൊണ്ടു അവൻ തല ഉയൎത്തും.

## ൧൧൧. സങ്കീൎത്തനം.

യഹോവയെ സ്തുതിപ്പിൻ.
ഞാൻ നേരുള്ളവരുടെ സംഘത്തിലും സഭയിലും
പൂൎണ്ണഹൃദയത്തോടെ യഹോവെക്കു സ്തോത്രം ചെയ്യും.
യഹോവയുടെ പ്രവൃത്തികൾ വലിയവയും 2
അവയിൽ ഇഷ്ടമുള്ളവരൊക്കെയും ശോധന ചെയ്യേണ്ടിയവയും ആകുന്നു.
അവന്റെ പ്രവൃത്തി മഹത്വവും തേജസ്സും ഉള്ളതു; 3
അവന്റെ നീതി എന്നേക്കും നിലനില്ക്കുന്നു.
അവൻ തന്റെ അത്ഭുതങ്ങൾക്കു ഒരു ജ്ഞാപകം ഉണ്ടാക്കിയിരിക്കുന്നു; 4

യഹോവ കൃപയും കരുണയും ഉള്ളവൻ തന്നേ.
5 തന്റെ ഭക്തന്മാൎക്കു അവൻ ആഹാരം കൊടുക്കുന്നു;
അവൻ തന്റെ നിയമത്തെ എന്നേക്കും ഓൎക്കുന്നു.
6 ജാതികളുടെ അവകാശം അവൻ സ്വജനത്തിന്നു കൊടുത്തതിൽ
തന്റെ പ്രവൃത്തികളുടെ ശക്തി അവൎക്കു പ്രസിദ്ധമാക്കിയിരിക്കുന്നു.
7 അവന്റെ കൈകളുടെ പ്രവൃത്തികൾ സത്യവും ന്യായവും ആകുന്നു;
അവന്റെ പ്രമാണങ്ങൾ എല്ലാം വിശ്വാസ്യം തന്നേ.
8 അവ എന്നെന്നേക്കും സ്ഥിരമായിരിക്കുന്നു;
അവ വിശ്വസ്തതയോടും നേരോടുംകൂടെ അനുഷ്ഠിക്കപ്പെടുന്നു.
9 അവൻ തന്റെ ജനത്തിന്നു വീണ്ടെടുപ്പു അയച്ചു,
തന്റെ നിയമത്തെ എന്നേക്കുമായി കല്പിച്ചിരിക്കുന്നു;
അവന്റെ നാമം വിശുദ്ധവും ഭയങ്കരവും ആകുന്നു.
10 യഹോവാഭക്തി ജ്ഞാനത്തിന്റെ ആരംഭമാകുന്നു;
അവയെ ആചരിക്കുന്ന എല്ലാവൎക്കും നല്ല ബുദ്ധി ഉണ്ടു;
അവന്റെ സ്തുതി എന്നേക്കും നിലനില്ക്കുന്നു.

## ൧൧൨. സങ്കീൎത്തനം.

യഹോവയെ സ്തുതിപ്പിൻ;
യഹോവയെ ഭയപ്പെട്ടു, അവന്റെ കല്പനകളിൽ
ഏററവും ഇഷ്ടപ്പെടുന്ന മനുഷ്യൻ ഭാഗ്യവാൻ.
2 അവന്റെ സന്തതി ഭൂമിയിൽ ബലപ്പെട്ടിരിക്കും;
നേരുള്ളവരുടെ തലമുറ അനുഗ്രഹിക്കപ്പെടും.
ഐശ്വൎയ്യവും സമ്പത്തും അവന്റെ വീട്ടിൽ ഉണ്ടാകും; 3
അവന്റെ നീതി എന്നേക്കും നിലനില്ക്കുന്നു.
നേരുള്ളവൎക്കു ഇരുട്ടിൽ വെളിച്ചം ഉദിക്കുന്നു; 4
അവൻ കൃപയും കരുണയും നീതിയും ഉള്ളവനാകുന്നു.
കൃപതോന്നി വായ്പ കൊടുക്കുന്നവൻ ശുഭമായിരിക്കും; 5
വ്യവഹാരത്തിൽ അവൻ തന്റെ കാൎയ്യം നേടും.
അവൻ ഒരുനാളും കുലുങ്ങിപ്പോകയില്ല; 6
നീതിമാൻ എന്നേക്കും ഓൎമ്മയിൽ ഇരിക്കും.
ദുൎവ്വൎത്തമാനംനിമിത്തം അവൻ ഭയപ്പെടുകയില്ല; 7
അവന്റെ ഹൃദയം യഹോവയിൽ ആശ്രയിച്ചുറെച്ചിരിക്കും.
അവന്റെ ഹൃദയം ഭയപ്പെടാതെ സ്ഥിരമായിരിക്കുന്നു; 8
അവൻ ശത്രുക്കളിൽ തന്റെ ആഗ്രഹം നിവൎത്തിച്ചുകാണും.
അവൻ വാരി വിതറി ദരിദ്രന്മാൎക്കു കൊടുക്കുന്നു; 9
അവന്റെ നീതി എന്നേക്കും നിലനില്ക്കുന്നു;
അവന്റെ കൊമ്പു ബഹുമാനത്തോടെ ഉയൎന്നിരിക്കും.
ദുഷ്ടൻ അതു കണ്ടു വ്യസനിക്കും; 10
അവൻ പല്ലുകടിച്ചു ഉരുകിപ്പോകും;
ദുഷ്ടന്റെ ആശ നശിച്ചുപോകും.

## ൧൧൩. സങ്കീൎത്തനം.

യഹോവയെ സ്തുതിപ്പിൻ;
യഹോവയുടെ ദാസന്മാരേ, സ്തുതിപ്പിൻ;

യഹോവയുടെ നാമത്തെ സ്തുതിപ്പിൻ.
2 യഹോവയുടെ നാമം വാഴ്ത്തപ്പെടുമാറാകട്ടെ;
ഇന്നുമുതൽ എന്നെന്നേക്കും തന്നേ.
3 സൂൎയ്യന്റെ ഉദയംമുതൽ അസ്തമാനംവരെ
യഹോവയുടെ നാമം സ്തുതിക്കപ്പെടുമാറാകട്ടെ.
4 യഹോവ സകലജാതികൾക്കും മീതെയും
അവന്റെ മഹത്വം ആകാശത്തിന്നു മീതെയും ഉയൎന്നിരിക്കുന്നു.
5 ഉന്നതത്തിൽ അധിവസിക്കുന്നവനായി
നമ്മുടെ ദൈവമായ യഹോവെക്കു സദൃശൻ ആരുള്ളു?
6 ആകാശത്തിലും ഭൂമിയിലും ഉള്ളവ
അവൻ കുനിഞ്ഞുനോക്കുന്നു.
7 അവൻ എളിയവനെ പൊടിയിൽനിന്നു എഴുന്നേല്പിക്കയും
ദരിദ്രനെ കുപ്പയിൽനിന്നു ഉയൎത്തുകയും ചെയ്യു.
8 പ്രഭുക്കന്മാരോടുകൂടെ,
തന്റെ ജനത്തിന്റെ പ്രഭുക്കന്മാരോടുകൂടെത്തന്നേ ഇരുത്തുന്നു.
9 അവൻ വീട്ടിൽ മച്ചിയായവളെ
മക്കളുടെ അമ്മയായി സന്തോഷത്തോടെ വസിക്കുമാറാക്കുന്നു.
യഹോവയെ സ്തുതിപ്പിൻ.

## ൧൧൪. സങ്കീൎത്തനം.

യിസ്രായേൽ മിസ്രയീമിൽനിന്നും
യാക്കോബിൻഗൃഹം അന്യഭാഷയുള്ള ജാതിയുടെ ഇടയിൽനിന്നും പുറപ്പെട്ടപ്പോൾ
2 യെഹൂദാ അവന്റെ വിശുദ്ധമന്ദിരവും
യിസ്രായേൽ അവന്റെ ആധിപത്യവുമായിത്തീൎന്നു.
3 സമുദ്രം കണ്ടു ഓടി; യോൎദ്ദാൻ പിൻവാങ്ങിപ്പോയി.
4 പൎവ്വതങ്ങൾ മുട്ടാടുകളെപ്പോലെയും
കുന്നുകൾ കുഞ്ഞാടുകളെപ്പോലെയും തുള്ളി.
സമുദ്രമേ, നീ ഓടുന്നതെന്തു? 5
യോൎദ്ദാനേ, നീ പിൻവാങ്ങുന്നതെന്തു?
പൎവ്വതങ്ങളേ, നിങ്ങൾ മുട്ടാടുകളെപ്പോലെയും 6
കുന്നുകളേ, നിങ്ങൾ കുഞ്ഞാടുകളെപ്പോലെയും തുള്ളുന്നതു എന്തു?
ഭൂമിയേ, നീ കൎത്താവിന്റെ സന്നിധിയിൽ, 7
യാക്കോബിൻ ദൈവത്തിന്റെ സന്നിധിയിൽ വിറെക്ക.
അവൻ പാറയെ ജലതടാകവും 8
തീക്കല്ലിനെ നീരുറവും ആക്കിയിരിക്കുന്നു.

## ൧൧൫. സങ്കീൎത്തനം.

ഞങ്ങൾക്കല്ല യഹോവേ, ഞങ്ങൾക്കല്ല,
നിന്റെ ദയയും വിശ്വസ്തതയും നിമിത്തം
നിന്റെ നാമത്തിന്നു തന്നേ മഹത്വം വരുത്തേണമേ.
അവരുടെ ദൈവം ഇപ്പോൾ എവിടെ 2
എന്നു ജാതികൾ പറയുന്നതെന്തിന്നു?
നമ്മുടെ ദൈവമോ സ്വൎഗ്ഗത്തിൽ ഉണ്ടു; 3
തനിക്കു ഇഷ്ടമുള്ളതൊക്കെയും അവൻ ചെയ്യുന്നു.
അവരുടെ വിഗ്രഹങ്ങൾ പൊന്നും വെള്ളിയും ആകുന്നു; 4
മനുഷ്യരുടെ കൈവേല തന്നേ.
അവെക്കു വായുണ്ടെങ്കിലും സംസാരിക്കുന്നില്ല; 5
കണ്ണുണ്ടെങ്കിലും കാണുന്നില്ല.
അവെക്കു ചെവിയുണ്ടെങ്കിലും കേൾക്കുന്നില്ല; 6
മൂക്കുണ്ടെങ്കിലും മണക്കുന്നില്ല.
അവെക്കു കയ്യുണ്ടെങ്കിലും സ്പൎശിക്കുന്നില്ല; 7
കാലുണ്ടെങ്കിലും നടക്കുന്നില്ല;
തൊണ്ടകൊണ്ടു സംസാരിക്കുന്നതുമില്ല.
അവയെ ഉണ്ടാക്കുന്നവർ അവയെപ്പോലെയാകുന്നു; 8

അവയിൽ ആശ്രയിക്കുന്ന ഏവനും അ
ങ്ങനെ തന്നേ.
9 യിസ്രായേലേ, യഹോവയിൽ ആശ്രയിക്ക;
അവൻ അവരുടെ സഹായവും പരിച
യും ആകുന്നു.
10 അഹരോൻഗൃഹമേ, യഹോവയിൽ ആ
ശ്രയിക്ക;
അവൻ അവരുടെ സഹായവും പരിച
യും ആകുന്നു.
11 യഹോവാഭക്തന്മാരേ, യഹോവയിൽ ആ
ശ്രയിപ്പിൻ;
അവൻ അവരുടെ സഹായവും പരിച
യും ആകുന്നു.
12 യഹോവ നമ്മെ ഓൎത്തിരിക്കുന്നു; അവൻ
അനുഗ്രഹിക്കും;
അവൻ യിസ്രായേൽഗൃഹത്തെ അനുഗ്ര
ഹിക്കും;
അവൻ അഹരോൻഗൃഹത്തെ അനുഗ്ര
ഹിക്കും.
13 അവൻ യഹോവാഭക്തന്മാരായ
ചെറിയവരെയും വലിയവരെയും അനു
ഗ്രഹിക്കും.
14 യഹോവ നിങ്ങളെ മേല്ക്കുമേൽ വൎദ്ധിപ്പി
ക്കട്ടെ;
നിങ്ങളെയും നിങ്ങളുടെ മക്കളെയും തന്നേ.
15 ആകാശത്തെയും ഭൂമിയെയും ഉണ്ടാക്കിയ
യഹോവയാൽ
നിങ്ങൾ അനുഗ്രഹിക്കപ്പെട്ടവർ ആകുന്നു.
16 സ്വൎഗ്ഗം യഹോവയുടെ സ്വൎഗ്ഗമാകുന്നു;
ഭൂമിയെ അവൻ മനുഷ്യൎക്കു കൊടുത്തിരി
ക്കുന്നു.
17 മരിച്ചവരും മൌനതയിൽ ഇറങ്ങിയവർ
ആരും
യഹോവയെ സ്തുതിക്കുന്നില്ല.
18 നാമോ, ഇന്നുമുതൽ എന്നേക്കും യഹോവ
യെ വാഴ്ത്തും.
യഹോവയെ സ്തുതിപ്പിൻ.

## ൧൧൬. സങ്കീൎത്തനം.

യഹോവ എന്റെ പ്രാൎത്ഥനയും യാചന
കളും കേട്ടതുകൊണ്ടു
ഞാൻ അവനെ സ്നേഹിക്കുന്നു.
അവൻ തന്റെ ചെവി എങ്കലേക്കു ചായി 2
ച്ചതുകൊണ്ടു
ഞാൻ ജീവകാലമൊക്കെയും അവനെ
വിളിച്ചപേക്ഷിക്കും.
മരണപാശങ്ങൾ എന്നെ ചുററി, പാതാള 3
വേദനകൾ എന്നെ പിടിച്ചു;
ഞാൻ കഷ്ടവും സങ്കടവും അനുഭവിച്ചു.
അയ്യോ, യഹോവേ, എന്റെ പ്രാണനെ 4
രക്ഷിക്കേണമേ
എന്നു ഞാൻ യഹോവയുടെ നാമം വിളി
ച്ചപേക്ഷിച്ചു.
യഹോവ കൃപയും നീതിയും ഉള്ളവൻ; 5
നമ്മുടെ ദൈവം കരുണയുള്ളവൻ തന്നേ.
യഹോവ അല്പബുദ്ധികളെ പാലിക്കുന്നു; 6
ഞാൻ എളിമപ്പെട്ടു, അവൻ എന്നെ
രക്ഷിച്ചു.
എൻ മനമേ, നീ വീണ്ടും സ്വസ്ഥമായി 7
രിക്ക;
യഹോവ നിനക്കു ഉപകാരം ചെയ്തിരി
ക്കുന്നു.
നീ എന്റെ പ്രാണനെ മരണത്തിൽ 8
നിന്നും
എന്റെ കണ്ണിനെ കണ്ണുനീരിൽനിന്നും
എന്റെ കാലിനെ വീഴ്ചയിൽനിന്നും
രക്ഷിച്ചിരിക്കുന്നു.
ഞാൻ ജീവനുള്ളവരുടെ ദേശത്തു 9
യഹോവയുടെ മുമ്പാകെ നടക്കും.
ഞാൻ വലിയ കഷ്ടതയിൽ ആയി 10
എന്നു പറഞ്ഞപ്പോൾ ഞാൻ വിശ്വസിച്ചു.
സകലമനുഷ്യരും ഭോഷ്കുപറയുന്നു 11
എന്നു ഞാൻ എന്റെ പരിഭ്രമത്തിൽ
പറഞ്ഞു.

12 യഹോവ എനിക്കു ചെയ്ത സകല ഉപകാരങ്ങൾക്കും
ഞാൻ അവന്നു എന്തു പകരം കൊടുക്കും?
13 ഞാൻ രക്ഷയുടെ പാനപാത്രം എടുത്തു
യഹോവയുടെ നാമം വിളിച്ചപേക്ഷിക്കും.
14 യഹോവെക്കു ഞാൻ എന്റെ നേൎച്ചകളെ
അവന്റെ സകലജനവും കാണ്കെ കഴിക്കും.
15 തന്റെ ഭക്തന്മാരുടെ മരണം
യഹോവെക്കു വിലയേറിയതാകുന്നു.
16 യഹോവേ, ഞാൻ നിന്റെ ദാസൻ ആകുന്നു;
നിന്റെ ദാസനും നിന്റെ ദാസിയുടെ മകനും തന്നേ;
നീ എന്റെ ബന്ധനങ്ങളെ അഴിച്ചിരിക്കുന്നു.
17 ഞാൻ നിനക്കു സ്തോത്രയാഗം കഴിച്ചു
യഹോവയുടെ നാമം വിളിച്ചപേക്ഷിക്കും.
18 യഹോവയുടെ ആലയത്തിന്റെ പ്രാകാരങ്ങളിലും
യെരൂശലേമേ, നിന്റെ നടുവിലും
19 ഞാൻ യഹോവെക്കു എന്റെ നേൎച്ചകളെ
അവന്റെ സകലജനവും കാണ്കെ കഴിക്കും.
യഹോവയെ സ്തുതിപ്പിൻ.

## ൧൧൭. സങ്കീൎത്തനം.

സകലജാതികളുമായുള്ളോരേ, യഹോവയെ സ്തുതിപ്പിൻ;
സകലവംശങ്ങളുമായുള്ളോരേ, അവനെ പുകഴ്ത്തുവിൻ.
2 നമ്മോടുള്ള അവന്റെ ദയ വലുതായിരിക്കുന്നു;
യഹോവയുടെ വിശ്വസ്തത എന്നേക്കും ഉള്ളതു.
യഹോവയെ സ്തുതിപ്പിൻ.

## ൧൧൮. സങ്കീൎത്തനം.

യഹോവെക്കു സ്തോത്രം ചെയ്വിൻ; അവൻ നല്ലവനല്ലോ;
അവന്റെ ദയ എന്നേക്കും ഉള്ളതു.
അവന്റെ ദയ എന്നേക്കുമുള്ളതു 2
എന്നു യിസ്രായേൽ പറയട്ടെ.
അവന്റെ ദയ എന്നേക്കുമുള്ളതു 3
എന്നു അഹരോൻഗൃഹം പറയട്ടെ.
അവന്റെ ദയ എന്നേക്കുമുള്ളതു 4
എന്നു യഹോവാഭക്തന്മാർ പറയട്ടെ.
ഞെരുക്കത്തിൽ ഞാൻ യഹോവയെ വിളിച്ചപേക്ഷിച്ചു, 5
യഹോവ ഉത്തരമരുളി എന്നെ വിശാലസ്ഥലത്താക്കി.
യഹോവ എന്റെ പക്ഷത്തുണ്ടു; ഞാൻ പേടിക്കയില്ല; 6
മനുഷ്യൻ എന്നോടു എന്തു ചെയ്യും?
എന്നെ സഹായിക്കുന്നവരോടുകൂടെ യഹോവ എന്റെ പക്ഷത്തുണ്ടു; 7
ഞാൻ എന്നെ പകെക്കുന്നവരെ കണ്ടു രസിക്കും.
മനുഷ്യനിൽ ആശ്രയിക്കുന്നതിനെക്കാൾ 8
യഹോവയിൽ ആശ്രയിക്കുന്നതു നല്ലതു.
പ്രഭുക്കന്മാരിൽ ആശ്രയിക്കുന്നതിനെക്കാൾ 9
യഹോവയിൽ ആശ്രയിക്കുന്നതു നല്ലതു.
സകലജാതികളും എന്നെ ചുററിവളഞ്ഞു; 10
യഹോവയുടെ നാമത്തിൽ ഞാൻ അവരെ ഛേദിച്ചുകളയും.
അവർ എന്നെ വളഞ്ഞു; അതേ, അവർ എന്നെ വളഞ്ഞു; 11
യഹോവയുടെ നാമത്തിൽ ഞാൻ അവരെ ഛേദിച്ചുകളയും.
അവർ തേനീച്ചപോലെ എന്നെ ചുററിവളഞ്ഞു; 12
മുൾതീപോലെ അവർ കെട്ടുപോയി;

യഹോവയുടെ നാമത്തിൽ ഞാൻ അവരെ
ഛേദിച്ചുകളയും.
13 ഞാൻ വീഴുവാൻ തക്കവണ്ണം നീ എന്നെ
തള്ളി;
എങ്കിലും യഹോവ എന്നെ സഹായിച്ചു.
14 യഹോവ എന്റെ ബലവും എന്റെ കീ
ൎത്തനവും ആകുന്നു;
അവൻ എനിക്കു രക്ഷയായും തീൎന്നു.
15 ഉല്ലാസത്തിന്റെയും ജയത്തിന്റെയും
ഘോഷം നീതിമാന്മാരുടെ കൂടാരങ്ങളിൽ
ഉണ്ടു;
യഹോവയുടെ വലങ്കൈ വീൎയ്യം പ്രവ
ൎത്തിക്കുന്നു.
16 യഹോവയുടെ വലങ്കൈ ഉയൎന്നിരിക്കുന്നു;
യഹോവയുടെ വലങ്കൈ വീൎയ്യം പ്രവ
ൎത്തിക്കുന്നു.
17 ഞാൻ മരിക്കയില്ല; ഞാൻ ജീവനോടെ
യിരുന്നു
യഹോവയുടെ പ്രവൃത്തികളെ വൎണ്ണിക്കും.
18 യഹോവ എന്നെ കഠിനമായി ശിക്ഷിച്ചു;
എന്നാലും അവൻ എന്നെ മരണത്തിന്നു
ഏല്പിച്ചിട്ടില്ല.
19 നീതിയുടെ വാതിലുകൾ എനിക്കു തുറന്നു
തരുവിൻ;
ഞാൻ അവയിൽകൂടി കടന്നു യഹോ
വെക്കു സ്തോത്രം ചെയ്യും.
20 യഹോവയുടെ വാതിൽ ഇതു തന്നേ;
നീതിമാന്മാർ അതിൽകൂടി കടക്കും.
21 നീ എനിക്കുത്തരമരുളി എന്റെ രക്ഷയാ
യിത്തീൎന്നിരിക്കയാൽ
ഞാൻ നിനക്കു സ്തോത്രം ചെയ്യും.
22 വീടുപണിയുന്നവർ തള്ളിക്കളഞ്ഞ കല്ലു
മൂലക്കല്ലായി തീൎന്നിരിക്കുന്നു.
23 ഇതു യഹോവയാൽ സംഭവിച്ചു
നമ്മുടെ ദൃഷ്ടിയിൽ ആശ്ചൎയ്യം ആയിരി
ക്കുന്നു.
24 ഇതു യഹോവ ഉണ്ടാക്കിയ ദിവസം;
ഇന്നു നാം സന്തോഷിച്ചു ആനന്ദിക്ക.
യഹോവേ, ഞങ്ങളെ രക്ഷിക്കേണമേ; 25
യഹോവേ, ഞങ്ങൾക്കു ശുഭത നല്കേണമേ.
യഹോവയുടെ നാമത്തിൽ വരുന്നവൻ 26
വാഴ്ത്തപ്പെട്ടവൻ;
ഞങ്ങൾ യഹോവയുടെ ആലയത്തിൽ
നിന്നു നിങ്ങളെ അനുഗ്രഹിക്കുന്നു.
യഹോവ തന്നേ ദൈവം; അവൻ നമുക്കു 27
പ്രകാശം തന്നിരിക്കുന്നു;
യാഗപീഠത്തിന്റെ കൊമ്പുകളോളം
യാഗപശുവിനെ കയറുകൊണ്ടു കെട്ടു
വിൻ.
നീ എന്റെ ദൈവമാകുന്നു; ഞാൻ നി 28
നക്കു സ്തോത്രം ചെയ്യും;
നീ എന്റെ ദൈവമാകുന്നു; ഞാൻ നിന്നെ
പുകഴ്ത്തും.
യഹോവെക്കു സ്തോത്രം ചെയ്വിൻ; അവൻ 29
നല്ലവനല്ലോ;
അവന്റെ ദയ എന്നേക്കും ഉള്ളതാകുന്നു.

## ൧൧൯. സങ്കീൎത്തനം.

ആലേഫ്.

യഹോവയുടെ ന്യായപ്രമാണം അനുസ
രിച്ചു
നടപ്പിൽ നിഷ്കളങ്കന്മാരായവർ ഭാഗ്യവാ
ന്മാർ.
അവന്റെ സാക്ഷ്യങ്ങളെ പ്രമാണിച്ചു 2
പൂൎണ്ണഹൃദയത്തോടെ അവനെ അന്വേ
ഷിക്കുന്നവർ ഭാഗ്യവാന്മാർ.
അവർ നീതികേടു പ്രവൎത്തിക്കാതെ 3
അവന്റെ വഴികളിൽ തന്നേ നടക്കുന്നു.
നിന്റെ പ്രമാണങ്ങളെ കൃത്യമായി ആച 4
രിക്കേണ്ടതിന്നു
നീ അവയെ കല്പിച്ചു തന്നിരിക്കുന്നു.
നിന്റെ ചട്ടങ്ങളെ ആചരിക്കേണ്ടതിന്നു 5
എന്റെ നടപ്പു സ്ഥിരമായെങ്കിൽ കൊ
ള്ളായിരുന്നു.

6 നിന്റെ സകലകല്പനകളെയും സൂക്ഷി
ക്കുന്നേടത്തോളം
ഞാൻ ലജ്ജിച്ചുപോകയില്ല.
7 നിന്റെ നീതിയുള്ള വിധികളെ പഠിച്ചിട്ടു
ഞാൻ പരമാൎത്ഥഹൃദയത്തോടെ നിനക്കു
സ്തോത്രം ചെയ്യും.
8 ഞാൻ നിന്റെ ചട്ടങ്ങളെ ആചരിക്കും;
എന്നെ അശേഷം ഉപേക്ഷിക്കരുതേ.

ബേത്ത്.

9 ബാലൻ തന്റെ നടപ്പിനെ നിൎമ്മലമാക്കു
ന്നതു എങ്ങനെ?
നിന്റെ വചനപ്രകാരം അതിനെ സൂ
ക്ഷിക്കുന്നതിനാൽ തന്നേ.
10 ഞാൻ പൂൎണ്ണഹൃദയത്തോടെ നിന്നെ അ
ന്വേഷിക്കുന്നു;
നിന്റെ കല്പനകൾ വിട്ടുനടപ്പാൻ എനി
ക്കു ഇടവരരുതേ.
11 ഞാൻ നിന്നോടു പാപം ചെയ്യാതിരി
ക്കേണ്ടതിന്നു
നിന്റെ വചനത്തെ ഹൃദയത്തിൽ സംഗ്ര
ഹിക്കുന്നു.
12 യഹോവേ, നീ വാഴ്ത്തപ്പെട്ടവൻ;
നിന്റെ ചട്ടങ്ങളെ എനിക്കുപദേശിച്ചു
തരേണമേ.
13 ഞാൻ എന്റെ അധരങ്ങൾകൊണ്ടു
നിന്റെ വായുടെ വിധികളെ ഒക്കെയും
വൎണ്ണിക്കുന്നു.
14 ഞാൻ സൎവ്വസമ്പത്തിലും എന്നപോലെ
നിന്റെ സാക്ഷ്യങ്ങളുടെ വഴിയിൽ ആ
നന്ദിക്കുന്നു.
15 ഞാൻ നിന്റെ പ്രമാണങ്ങളെ ധ്യാനി
ക്കയും
നിന്റെ വഴികളെ സൂക്ഷിക്കയും ചെ
യ്യുന്നു.
16 ഞാൻ നിന്റെ ചട്ടങ്ങളിൽ രസിക്കും;
നിന്റെ വചനത്തെ മറക്കയുമില്ല.

ഗീമെൽ.

ജീവിച്ചിരിക്കേണ്ടതിന്നു അടിയന്നു നന്മ 17
ചെയ്യേണമേ;
എന്നാൽ ഞാൻ നിന്റെ വചനം പ്രമാ
ണിക്കും.
നിന്റെ ന്യായപ്രമാണത്തിലെ അത്ഭുത 18
ങ്ങളെ കാണേണ്ടതിന്നു
എന്റെ കണ്ണുകളെ തുറക്കേണമേ.
ഞാൻ ഭൂമിയിൽ പരദേശിയാകുന്നു; 19
നിന്റെ കല്പനകളെ എനിക്കു മറെച്ചു
വെക്കരുതേ.
നിന്റെ വിധികൾക്കായുള്ള നിത്യവാ 20
ഞ്ഛകൊണ്ടു
എന്റെ മനസ്സു തകൎന്നിരിക്കുന്നു.
നിന്റെ കല്പനകൾ വിട്ടുനടക്കുന്നവരായി 21
ശപിക്കപ്പെട്ട അഹങ്കാരികളെ നീ ഭൎത്സി
ക്കുന്നു.
നിന്ദയും അപമാനവും എന്നോടു അക 22
റ്റേണമേ;
ഞാൻ നിന്റെ സാക്ഷ്യങ്ങളെ പ്രമാണി
ക്കുന്നു.
പ്രഭുക്കന്മാരും ഇരുന്നു എനിക്കു വിരോധ 23
മായി സംഭാഷിക്കുന്നു;
എങ്കിലും അടിയൻ നിന്റെ ചട്ടങ്ങളെ
ധ്യാനിക്കുന്നു.
നിന്റെ സാക്ഷ്യങ്ങൾ എന്റെ പ്രമോ 24
ദവും
എന്റെ ആലോചനക്കാരും ആകുന്നു.

ദാലെത്ത്.

എന്റെ പ്രാണൻ പൊടിയോടു പറ്റി 25
യിരിക്കുന്നു;
തിരുവചനപ്രകാരം എന്നെ ജീവിപ്പിക്കേ
ണമേ.
എന്റെ വഴികളെ ഞാൻ വിവരിച്ച 26
പ്പോൾ നീ എനിക്കുത്തരമരുളി;

നിന്റെ ചട്ടങ്ങളെ എനിക്കുപദേശിച്ചുത
രേണമേ.
27 നിന്റെ പ്രമാണങ്ങളുടെ വഴി എന്നെ
ഗ്രഹിപ്പിക്കേണമേ;
എന്നാൽ ഞാൻ നിന്റെ അത്ഭുതങ്ങളെ
ധ്യാനിക്കും.
28 എന്റെ പ്രാണൻ വിഷാദംകൊണ്ടു ഉരു
കുന്നു;
നിന്റെ വചനപ്രകാരം എന്നെ നിവി
ൎത്തേണമേ.
29 ഭോഷ്കിന്റെ വഴി എന്നോടു അകറ്റേ
ണമേ;
നിന്റെ ന്യായപ്രമാണം എനിക്കു കൃപ
യോടെ നല്കേണമേ.
30 വിശ്വസ്തതയുടെ മാൎഗ്ഗം ഞാൻ തിരഞ്ഞെടു
ത്തിരിക്കുന്നു;
നിന്റെ വിധികളെ എന്റെ മുമ്പിൽ
വെച്ചിരിക്കുന്നു.
31 ഞാൻ നിന്റെ സാക്ഷ്യങ്ങളോടു പറ്റി
യിരിക്കുന്നു;
യഹോവേ, എന്നെ ലജ്ജിപ്പിക്കരുതേ.
32 നീ എന്റെ ഹൃദയത്തെ വിശാലമാക്കു
മ്പോൾ
ഞാൻ നിന്റെ കല്പനകളുടെ വഴിയിൽ
ഓടും.

ഹേ.

33 യഹോവേ, നിന്റെ ചട്ടങ്ങളുടെ വഴി
എന്നെ ഉപദേശിക്കേണമേ;
ഞാൻ അതിനെ അവസാനത്തോളം പ്ര
മാണിക്കും.
34 ഞാൻ നിന്റെ ന്യായപ്രമാണം കാക്കേ
ണ്ടതിന്നും
അതിനെ പൂൎണ്ണഹൃദയത്തോടെ പ്രമാണി
ക്കേണ്ടതിന്നുംഎനിക്കുബുദ്ധിനല്കേണമേ.
35 നിന്റെ കല്പനകളുടെ പാതയിൽ എന്നെ
നടത്തേണമേ;
ഞാൻ അതിൽ ഇഷ്ടപ്പെടുന്നുവല്ലോ.
ദുരാദായത്തിലേക്കല്ല, നിന്റെ സാക്ഷ്യങ്ങ 36
ളിലേക്കു തന്നേ
എന്റെ ഹൃദയം ചായുമാറാക്കേണമേ.
വ്യാജത്തെ നോക്കാതവണ്ണം എന്റെ കണ്ണു 37
കളെ തിരിച്ചു
നിന്റെ വഴികളിൽ എന്നെ ജീവിപ്പി
ക്കേണമേ.
നിന്നോടുള്ള ഭക്തിയെ വൎദ്ധിപ്പിക്കുന്ന 38
തായ
നിന്റെ വചനത്തെ അടിയന്നു നിവ
ൎത്തിക്കേണമേ.
ഞാൻ പേടിക്കുന്ന നിന്ദയെ അകറ്റിക്ക 39
ളയേണമേ;
നിന്റെ വിധികൾ നല്ലവയല്ലോ.
ഇതാ, ഞാൻ നിന്റെ പ്രമാണങ്ങളെ വാ 40
ഞ്ഛിക്കുന്നു;
നിന്റെ നീതിയാൽ എന്നെ ജീവിപ്പി
ക്കേണമേ.

വൌ.

യഹോവേ, നിന്റെ വചനപ്രകാരം 41
നിന്റെ ദയയും
നിന്റെ രക്ഷയും എങ്കലേക്കു വരുമാറാ
കട്ടെ.
ഞാൻ നിന്റെ വചനത്തിൽ ആശ്രയി 42
ക്കുന്നതുകൊണ്ടു
എന്നെ നിന്ദിക്കുന്നവനോടു ഉത്തരം പറ
വാൻ ഞാൻ പ്രാപ്തനാകും.
ഞാൻ നിന്റെ വിധികൾക്കായി കാത്തി 43
രിക്കയാൽ
സത്യത്തിന്റെ വചനം എന്റെ വായിൽ
നിന്നു നീക്കിക്കളയരുതേ.
അങ്ങനെ ഞാൻ നിന്റെ ന്യായപ്രമാണം 44
ഇടവിടാതെ എന്നേക്കും പ്രമാണിക്കും.
നിന്റെ പ്രമാണങ്ങളെ ആരായുന്നതു 45
കൊണ്ടു

ഞാൻ വിശാലതയിൽ നടക്കും.
46 ഞാൻ ലജ്ജിക്കാതെ രാജാക്കന്മാരുടെ മു
ഖിലും
നിന്റെ സാക്ഷ്യങ്ങളെക്കുറിച്ചു സംസാ
രിക്കും.
47 ഞാൻ നിന്റെ കല്പനകളിൽ പ്രമോദി
ക്കുന്നു;
അവ എനിക്കു പ്രിയമായിരിക്കുന്നു.
48 എനിക്കു പ്രിയമായിരിക്കുന്ന നിന്റെ ക
ല്പനകളിലേക്കു ഞാൻ കൈകളെ ഉയ
ൎത്തുന്നു;
നിന്റെ ചട്ടങ്ങളെ ഞാൻ ധ്യാനിക്കുന്നു.

സയിൻ.

49 നീ എന്നെ പ്രത്യാശിക്കുമാറാക്കിയതു
കൊണ്ടു
അടിയനോടുള്ള വചനത്തെ ഓൎക്കേ
ണമേ.
50 നിന്റെ വചനം എന്നെ ജീവിപ്പിച്ചിരി
ക്കുന്നതു
എന്റെ കഷ്ടതയിൽ എനിക്കു ആശ്വാസ
മാകുന്നു.
51 അഹങ്കാരികൾ എന്നെ അത്യന്തം പരി
ഹസിച്ചു;
ഞാനോ നിന്റെ ന്യായപ്രമാണത്തെ വി
ട്ടുമാറീട്ടില്ല.
52 യഹോവേ, പണ്ടെയുള്ള നിന്റെ വിധി
കളെ ഓൎത്തു
ഞാൻ എന്നെത്തന്നേ ആശ്വസിപ്പിക്കുന്നു.
53 നിന്റെ ന്യായപ്രമാണം ഉപേക്ഷിക്കുന്ന
ദുഷ്ടന്മാർനിമിത്തം
എനിക്കു ഉഗ്രകോപം പിടിച്ചിരിക്കുന്നു.
54 ഞാൻ പരദേശിയായി പാൎക്കുന്ന വീട്ടിൽ
നിന്റെ ചട്ടങ്ങൾ എന്റെ കീൎത്തനം
ആകുന്നു.
55 യഹോവേ, രാത്രിയിൽ ഞാൻ തിരുനാമം
ഓൎക്കുന്നു;
നിന്റെ ന്യായപ്രമാണം ഞാൻ ആചരി
ക്കുന്നു.
ഞാൻ നിന്റെ പ്രമാണങ്ങളെ അനുസ 56
രിക്കുന്നതു
എനിക്കു വിഹിതമായിരിക്കുന്നു.

ഹേത്ത്.

യഹോവേ, നീ എന്റെ ഓഹരിയാ 57
കുന്നു;
ഞാൻ നിന്റെ വചനങ്ങളെ പ്രമാണി
ക്കും എന്നു ഞാൻ പറഞ്ഞു.
പൂൎണ്ണഹൃദയത്തോടെ ഞാൻ നിന്റെ കൃ 58
പെക്കായി യാചിക്കുന്നു;
നിന്റെ വാഗ്ദാനപ്രകാരം എന്നോടു കൃപ
യുണ്ടാകേണമേ.
ഞാൻ എന്റെ വഴികളെ വിചാരിച്ചു, 59
എന്റെ കാലുകളെ നിന്റെ സാക്ഷ്യങ്ങ
ളിലേക്കു തിരിക്കുന്നു.
നിന്റെ കല്പനകളെ പ്രമാണിക്കേണ്ട 60
തിന്നു
ഞാൻ താമസിയാതെ ബദ്ധപ്പെടുന്നു;
ദുഷ്ടന്മാരുടെ പാശങ്ങൾ എന്നെ ചുററി 61
യിരിക്കുന്നു;
ഞാൻ നിന്റെ ന്യായപ്രമാണത്തെ മറക്കു
ന്നില്ലതാനും.
നിന്റെ നീതിയുള്ള ന്യായവിധികൾ 62
ഹേതുവായി
നിനക്കു സ്തോത്രംചെയ്വാൻ ഞാൻ അൎദ്ധ
രാത്രിയിൽ എഴുന്നേല്ക്കും.
നിന്നെ ഭയപ്പെടുകയും നിന്റെ പ്രമാണ 63
ങ്ങളെ അനുസരിക്കയും
ചെയ്യുന്ന എല്ലാവൎക്കും ഞാൻ കൂട്ടാളിയാ
കുന്നു.
യഹോവേ, ഭൂമി നിന്റെ ദയകൊണ്ടു 64
നിറഞ്ഞിരിക്കുന്നു;
നിന്റെ ചട്ടങ്ങളെ എനിക്കുപദേശിച്ചു
തരേണമേ.

തേത്ത്.

65 യഹോവേ, തിരുവചനപ്രകാരം
നീ അടിയനു നന്മ ചെയ്തിരിക്കുന്നു.
66 നിന്റെ കല്പനകളെ ഞാൻ വിശ്വസി
ച്ചിരിക്കയാൽ
എനിക്കു നല്ല ബുദ്ധിയും പരിജ്ഞാനവും
ഉപദേശിച്ചുതരേണമേ.
67 കഷ്ടതയിൽ ആകുന്നതിന്നു മുമ്പെ ഞാൻ
തെററിപ്പോയി;
ഇപ്പോഴോ, ഞാൻ നിന്റെ വചനത്തെ
പ്രമാണിക്കുന്നു.
68 നീ നല്ലവനും നന്മ ചെയ്യുന്നവനും ആ
കുന്നു;
നിന്റെ ചട്ടങ്ങളെ എനിക്കുപദേശിച്ചു
തരേണമേ.
69 അഹങ്കാരികൾ എന്നെക്കൊണ്ടു നുണ പറ
ഞ്ഞുണ്ടാക്കി;
ഞാനോ പൂൎണ്ണഹൃദയത്തോടെ നിന്റെ
പ്രമാണങ്ങളെ അനുസരിക്കും.
70 അവരുടെ ഹൃദയം കൊഴുപ്പുപോലെ തടി
ച്ചിരിക്കുന്നു;
ഞാനോ നിന്റെ ന്യായപ്രമാണത്തിൽ
രസിക്കുന്നു.
71 നിന്റെ ചട്ടങ്ങൾ പഠിപ്പാൻ തക്കവണ്ണം
ഞാൻ കഷ്ടതയിൽ ആയിരുന്നതു എനിക്കു
ഗുണമായി.
72 ആയിരം ആയിരം പൊൻവെള്ളിനാണ്യ
ത്തെക്കാൾ
നിന്റെ വായിൽനിന്നുള്ള ന്യായപ്രമാണം
എനിക്കുത്തമം.

യോദ്.

73 തൃക്കൈകൾ എന്നെ സൃഷ്ടിച്ചുണ്ടാക്കിയിരി
ക്കുന്നു;
നിന്റെ കല്പനകളെ പഠിപ്പാൻ എനിക്കു
ബുദ്ധി നല്കേണമേ.
തിരുവചനത്തിൽ ഞാൻ പ്രത്യാശ വെച്ചി 74
രിക്കയാൽ
നിന്റെ ഭക്തന്മാർ എന്നെ കണ്ടു സന്തോ
ഷിക്കുന്നു.
യഹോവേ, നിന്റെ വിധികൾ നീതിയു 75
ള്ളവയെന്നും
വിശ്വസ്തതയോടെ നീ എന്നെ താഴ്ത്തിയി
രിക്കുന്നു എന്നും ഞാൻ അറിയുന്നു.
അടിയനോടുള്ള നിന്റെ വാഗ്ദാനപ്രകാരം 76
നിന്റെ ദയ എന്റെ ആശ്വാസത്തിന്നാ
യി ഭവിക്കുമാറാകട്ടെ.
ഞാൻ ജീവിച്ചിരിക്കേണ്ടതിന്നു നിന്റെ 77
കരുണ എനിക്കു വരുമാറാകട്ടെ;
നിന്റെ ന്യായപ്രമാണത്തിൽ ഞാൻ രസി
ക്കുന്നു.
അഹങ്കാരികൾ എന്നെ വെറുതെ മറിച്ചി 78
ട്ടിരിക്കയാൽ ലജ്ജിച്ചുപോകട്ടെ;
ഞാനോ നിന്റെ കല്പനകളെ ധ്യാനി
ക്കുന്നു.
നിന്റെ ഭക്തന്മാരും നിന്റെ സാക്ഷ്യങ്ങ 79
ളെ അറിയുന്നവരും
എന്റെ അടുക്കൽ വരട്ടെ.
ഞാൻ ലജ്ജിച്ചുപോകാതിരിക്കേണ്ടതിന്നു 80
എന്റെ ഹൃദയം നിന്റെ ചട്ടങ്ങളിൽ നി
ഷ്കളങ്കമായിരിക്കട്ടെ.

കഫ്.

ഞാൻ നിന്റെ രക്ഷയെ കാത്തു മൂൎച്ഛി 81
ക്കുന്നു;
നിന്റെ വാഗ്ദാനം ഞാൻ പ്രതീക്ഷിച്ചു
കൊണ്ടിരിക്കുന്നു.
എപ്പോൾ നീ എന്നെ ആശ്വസിപ്പിക്കും 82
എന്നുവെച്ചു
എന്റെ കണ്ണു നിന്റെ വാഗ്ദാനം കാത്തു
ക്ഷീണിക്കുന്നു.
പുകയത്തു വെച്ച തുരുത്തിപോലെ ഞാൻ 83
ആകുന്നു.

എങ്കിലും നിന്റെ ചട്ടങ്ങളെ മറക്കുന്നില്ല.
84 അടിയന്റെ ജീവകാലം എന്തുള്ളു?
എന്നെ ഉപദ്രവിക്കുന്നവരോടു നീ എ
പ്പോൾ ന്യായവിധി നടത്തും?
85 നിന്റെ ന്യായപ്രമാണത്തെ അനുസരി
ക്കാത്ത
അഹങ്കാരികൾ എനിക്കായി കുഴി കുഴിച്ചി
രിക്കുന്നു.
86 നിന്റെ കല്പനകളെല്ലാം വിശ്വാസ്യമാ
കുന്നു;
അവർ എന്നെ വെറുതെ ഉപദ്രവിക്കുന്നു;
എന്നെ സഹായിക്കേണമേ.
87 അവർ ഭൂമിയിൽ എന്നെ മിക്കവാറും മുടി
ച്ചിരിക്കുന്നു;
നിന്റെ പ്രമാണങ്ങളെ ഞാൻ ഉപേക്ഷി
ച്ചില്ലതാനും.
88 നിന്റെ ദയെക്കു തക്കവണ്ണം എന്നെ ജീവി
പ്പിക്കേണമേ;
ഞാൻ നിന്റെ വായിൽനിന്നുള്ള സാക്ഷ്യ
ങ്ങളെ പ്രമാണിക്കും.

ലാമെദ്.

89 യഹോവേ, നിന്റെ വചനം
സ്വൎഗ്ഗത്തിൽ എന്നേക്കും സ്ഥിരമായിരി
ക്കുന്നു.
90 നിന്റെ വിശ്വസ്തത തലമുറതലമുറയോ
ളം ഇരിക്കുന്നു;
നീ ഭൂമിയെ സ്ഥാപിച്ചു, അതു നിലനി
ല്ക്കുന്നു.
91 അവ ഇന്നുവരെ നിന്റെ നിയമപ്രകാരം
നിലനില്ക്കുന്നു;
സൎവ്വസൃഷ്ടികളും നിന്റെ ദാസന്മാ
രല്ലോ.
92 നിന്റെ ന്യായപ്രമാണം എന്റെ പ്രമോ
ദം ആയിരുന്നില്ലെങ്കിൽ
ഞാൻ എന്റെ കഷ്ടതയിൽ നശിച്ചുപോ
കുമായിരുന്നു.

ഞാൻ ഒരുനാളും നിന്റെ പ്രമാണങ്ങളെ 93
മറക്കയില്ല;
അവയെക്കൊണ്ടല്ലോ നീ എന്നെ ജീവി
പ്പിച്ചിരിക്കുന്നതു.
ഞാൻ നിനക്കുള്ളവനത്രേ; എന്നെ രക്ഷി 94
ക്കേണമേ;
ഞാൻ നിന്റെ പ്രമാണങ്ങളെ അന്വേ
ഷിക്കുന്നു.
ദുഷ്ടന്മാർ എന്നെ നശിപ്പിപ്പാൻ പതി 95
യിരിക്കുന്നു;
ഞാനോ നിന്റെ സാക്ഷ്യങ്ങളെ ചിന്തിച്ചു
കൊള്ളും.
സകലസമ്പൂൎത്തിക്കും ഞാൻ അവസാനം 96
കണ്ടിരിക്കുന്നു;
നിന്റെ കല്പനയോ അത്യന്തം വിസ്തീൎണ്ണ
മായിരിക്കുന്നു.

മേം.

നിന്റെ ന്യായപ്രമാണം എനിക്കു എത്ര 97
യോ പ്രിയം;
ഇടവിടാതെ അതു എന്റെ ധ്യാനമാ
കുന്നു.
നിന്റെ കല്പനകൾ എന്നെ എന്റെ 98
ശത്രുക്കളെക്കാൾ ബുദ്ധിമാനാക്കുന്നു;
അവ എപ്പോഴും എന്റെ പക്കൽ ഉണ്ടു.
നിന്റെ സാക്ഷ്യങ്ങൾ എന്റെ ധ്യാനമാ 99
യിരിക്കകൊണ്ടു
എന്റെ സകലഗുരുക്കന്മാരിലും ഞാൻ
ബുദ്ധിമാനാകുന്നു.
നിന്റെ പ്രമാണങ്ങളെ അനുസരിക്ക 100
യാൽ
ഞാൻ വയോധികന്മാരിലും വിവേകമേ
റിയവനാകുന്നു.
നിന്റെ വചനം പ്രമാണിക്കേണ്ടതിന്നു 101
ഞാൻ സകലദുൎമ്മാൎഗ്ഗത്തിൽനിന്നും കാൽ
വിലക്കുന്നു.
നീ എന്നെ ഉപദേശിച്ചിരിക്കയാൽ 102

ഞാൻ നിന്റെ വിധികളെ വിട്ടുമാറീ
ട്ടില്ല.
103 തിരുവചനം എന്റെ അണ്ണാക്കിന്നു എത്ര
മധുരം!
അവ എന്റെ വായിക്കു തേനിലും നല്ലതു.
104 നിന്റെ പ്രമാണങ്ങളാൽ ഞാൻ വിവേ
കമുള്ളവനാകുന്നു.
അതുകൊണ്ടു ഞാൻ സകലവ്യാജമാൎഗ്ഗവും
വെറുക്കുന്നു.

നൂൻ.

105 നിന്റെ വചനം എന്റെ കാലിന്നു
ദീപവും
എന്റെ പാതെക്കു പ്രകാശവും ആകുന്നു.
106 നിന്റെ നീതിയുള്ള വിധികളെ പ്രമാ
ണിക്കുമെന്നു
ഞാൻ സത്യം ചെയ്തു; അതു ഞാൻ നിവ
ൎത്തിക്കും.
107 ഞാൻ മഹാകഷ്ടത്തിലായിരിക്കുന്നു;
യഹോവേ, നിന്റെ വാഗ്ദാനപ്രകാരം
എന്നെ ജീവിപ്പിക്കേണമേ.
108 യഹോവേ, എന്റെ വായുടെ സ്വമേ
ധാദാനങ്ങളിൽ പ്രസാദിക്കേണമേ;
നിന്റെ വിധികളെ എനിക്കുപദേശിച്ചു
തരേണമേ.
109 ഞാൻ പ്രാണത്യാഗം ചെയ്വാൻ എല്ലാ
യ്പോഴും ഒരുങ്ങിയിരിക്കുന്നു;
എങ്കിലും നിന്റെ ന്യായപ്രമാണം ഞാൻ
മറക്കുന്നില്ല.
110 ദുഷ്ടന്മാർ എനിക്കു കണി വെച്ചിരി
ക്കുന്നു;
എന്നാലും ഞാൻ നിന്റെ പ്രമാണങ്ങളെ
ഉപേക്ഷിക്കുന്നില്ല.
111 ഞാൻ നിന്റെ സാക്ഷ്യങ്ങളെ ശാശ്വതാ
വകാശമാക്കിയിരിക്കുന്നു;
അവ എന്റെ ഹൃദയത്തിന്റെ ആനന്ദ
മാകുന്നു.

നിന്റെ ചട്ടങ്ങളെ ഇടവിടാതെ എന്നേ 112
ക്കും ആചരിപ്പാൻ
ഞാൻ എന്റെ ഹൃദയത്തെ ചായിച്ചിരി
ക്കുന്നു.

സാമെക.

ഇരുമനസ്സുള്ളവരെ ഞാൻ വെറുക്കുന്നു; 113
എന്നാൽ നിന്റെ ന്യായപ്രമാണം എനി
ക്കു പ്രിയമാകുന്നു.
നീ എന്റെ മറവിടവും എന്റെ പരി 114
ചയും ആകുന്നു;
ഞാൻ തിരുവചനത്തിൽ പ്രത്യാശ വെ
ച്ചിരിക്കുന്നു.
എന്റെ ദൈവത്തിന്റെ കല്പനകളെ 115
ഞാൻ പ്രമാണിക്കേണ്ടതിന്നു
ദുഷ്കൎമ്മികളേ, എന്നെ വിട്ടകന്നു പോകു
വിൻ.
ഞാൻ ജീവിച്ചിരിക്കേണ്ടതിന്നു നി 116
ന്റെ വചനപ്രകാരം എന്നെ താങ്ങേ
ണമേ;
എന്റെ പ്രത്യാശയിൽ ഞാൻ ലജ്ജിച്ചു
പോകരുതേ.
ഞാൻ രക്ഷപ്പെടേണ്ടതിന്നു എന്നെ താ 117
ങ്ങേണമേ;
നിന്റെ ചട്ടങ്ങളിൽ ഞാൻ നിരന്തരം
രസിക്കും.
നിന്റെ ചട്ടങ്ങളെ വിട്ടുപോകുന്നവരെ 118
ഒക്കെയും നീ നിരസിക്കുന്നു;
അവരുടെ വഞ്ചന വ്യൎത്ഥമാകുന്നു.
ഭൂമിയിലെ സകലദുഷ്ടന്മാരെയും നീ കീ 119
ടത്തെപ്പോലെ നീക്കിക്കളയുന്നു;
അതുകൊണ്ടു നിന്റെ സാക്ഷ്യങ്ങൾ
എനിക്കു പ്രിയമാകുന്നു.
നിങ്കലുള്ള ഭയംനിമിത്തം എന്റെ ദേഹം 120
രോമാഞ്ചം കൊള്ളുന്നു;
നിന്റെ വിധികൾനിമിത്തം ഞാൻ ഭയ
പ്പെടുന്നു.

അയിൻ.

121 ഞാൻ നീതിയും ന്യായവും പ്രവൎത്തി
ക്കുന്നു;
എന്റെ പീഡകന്മാൎക്കു എന്നെ ഏല്പിച്ചു
കൊടുക്കരുതേ.
122 അടിയന്റെ നന്മെക്കു വേണ്ടി ഉത്തര
വാദിയായിരിക്കേണമേ;
അഹങ്കാരികൾ എന്നെ പീഡിപ്പിക്ക
രുതേ.
123 എന്റെ കണ്ണു നിന്റെ രക്ഷയെയും
നിന്റെ നീതിയുടെ വചനത്തെയും കാ
ത്തിരുന്നു ക്ഷീണിക്കുന്നു.
124 നിന്റെ ദയെക്കു തക്കവണ്ണം അടിയ
നോടു പ്രവൎത്തിച്ചു
നിന്റെ ചട്ടങ്ങളെ എനിക്കുപദേശിച്ചു
തരേണമേ.
125 ഞാൻ നിന്റെ ദാസൻ ആകുന്നു;
നിന്റെ സാക്ഷ്യങ്ങളെ ഗ്രഹിപ്പാൻ
എനിക്കു ബുദ്ധി നല്കേണമേ.
126 യഹോവേ, ഇതു നിനക്കു പ്രവൎത്തിപ്പാ
നുള്ള സമയമാകുന്നു;
അവർ നിന്റെ ന്യായപ്രമാണം ദുൎബ്ബല
മാക്കിയിരിക്കുന്നു.
127 അതുകൊണ്ടു നിന്റെ കല്പനകൾ
എനിക്കു പൊന്നിലും, തങ്കത്തിലും അധി
കം പ്രിയമാകുന്നു.
128 ആകയാൽ നിന്റെ സകലപ്രമാണങ്ങ
ളും ഒത്തതെന്നു എണ്ണി,
ഞാൻ സകലവ്യാജമാൎഗ്ഗത്തെയും വെറു
ക്കുന്നു.

പേ.

129 നിന്റെ സാക്ഷ്യങ്ങൾ അതിശയകരമാ
കയാൽ
എന്റെ മനസ്സു അവയെ പ്രമാണി
ക്കുന്നു.
നിന്റെ വചനങ്ങളുടെ വികാശനം 130
പ്രകാശപ്രദം ആകുന്നു;
അതു അല്പബുദ്ധികളെ ബുദ്ധിമാന്മാരാ
ക്കുന്നു.
നിന്റെ കല്പനകൾക്കായി വാഞ്ഛിക്ക 131
യാൽ
ഞാൻ എന്റെ വായ് തുറന്നു കിഴെക്കുന്നു.
തിരുനാമത്തെ സ്നേഹിക്കുന്നവൎക്കു ചെയ്യു 132
ന്നതുപോലെ
നീ എങ്കലേക്കു തിരിഞ്ഞു എന്നോടു കൃപ
ചെയ്യേണമേ.
എന്റെ കാലടികളെ നിന്റെ വചന 133
ത്തിൽ സ്ഥിരമാക്കേണമേ;
യാതൊരു നീതികേടും എന്നെ ഭരിക്ക
രുതേ.
മനുഷ്യന്റെ പീഡനത്തിൽനിന്നു എ 134
ന്നെ വിടുവിക്കേണമേ;
എന്നാൽ ഞാൻ നിന്റെ പ്രമാണങ്ങളെ
അനുസരിക്കും.
അടിയന്റെമേൽ നിന്റെ മുഖം പ്രകാ 135
ശിപ്പിച്ചു
നിന്റെ ചട്ടങ്ങളെ എനിക്കുപദേശിച്ചു
തരേണമേ.
അവർ നിന്റെ ന്യായപ്രമാണത്തെ അ 136
നുസരിക്കായ്കകൊണ്ടു
എന്റെ കണ്ണിൽനിന്നു ജലനദികൾ ഒഴു
കുന്നു.

സാദെ.

യഹോവേ, നീ നീതിമാനാകുന്നു; 137
നിന്റെ വിധികൾ നേരുള്ളവ തന്നേ.
നീ നീതിയോടും അത്യന്തവിശ്വസ്തത 138
യോടും കൂടെ
നിന്റെ സാക്ഷ്യങ്ങളെ കല്പിച്ചിരിക്കുന്നു.
എന്റെ വൈരികൾ തിരുവചനങ്ങളെ 139
മറക്കുന്നതുകൊണ്ടു
എന്റെ എരിവു എന്നെ സംഹരിക്കുന്നു.

140 നിന്റെ വചനം അതിവിശുദ്ധമാകുന്നു;
അതുകൊണ്ടു അടിയന്നു അതു പ്രിയമാകുന്നു.
141 ഞാൻ അല്പനും നിന്ദിതനും ആകുന്നു;
എങ്കിലും ഞാൻ നിന്റെ പ്രമാണങ്ങളെ മറക്കുന്നില്ല.
142 നിന്റെ നീതി ശാശ്വതനീതിയും
നിന്റെന്യായപ്രമാണം സത്യവുമാകുന്നു.
143 കഷ്ടവും സങ്കടവും എന്നെ പിടിച്ചിരിക്കുന്നു;
എങ്കിലും നിന്റെ കല്പനകൾ എന്റെ പ്രമോദമാകുന്നു.
144 നിന്റെ സാക്ഷ്യങ്ങൾ എന്നേക്കും നീതിയുള്ളവ;
ഞാൻ ജീവിച്ചിരിക്കേണ്ടതിന്നു എനിക്കു ബുദ്ധി നല്കേണമേ.

കോഫ്.

145 ഞാൻ പൂൎണ്ണഹൃദയത്തോടെ വിളിച്ചപേക്ഷിക്കുന്നു; എനിക്കുത്തരം അരുളേണമേ;
യഹോവേ, ഞാൻ നിന്റെ ചട്ടങ്ങളെ പ്രമാണിക്കും.
146 ഞാൻ നിന്നെ വിളിച്ചപേക്ഷിക്കുന്നു; എന്നെ രക്ഷിക്കേണമേ;
ഞാൻ നിന്റെ സാക്ഷ്യങ്ങളെ പ്രമാണിക്കും.
147 ഞാൻ ഉദയത്തിന്നു മുമ്പെ എഴുന്നേറ്റു പ്രാൎത്ഥിക്കുന്നു;
നിന്റെ വചനത്തിൽ ഞാൻ പ്രത്യാശവെക്കുന്നു.
148 തിരുവചനം ധ്യാനിക്കേണ്ടതിന്നു
എന്റെ കണ്ണു യാമങ്ങളെ നോക്കിക്കൊണ്ടിരിക്കുന്നു.
149 നിന്റെ ദയെക്കുതക്കവണ്ണം എന്റെ അപേക്ഷ കേൾക്കേണമേ;
യഹോവേ, നിന്റെ ന്യായപ്രകാരം എന്നെ ജീവിപ്പിക്കേണമേ.
ദുഷ്ടതയെ പിന്തുടരുന്നവർ സമീപിച്ചിരിക്കുന്നു; 150
നിന്റെ ന്യായപ്രമാണത്തോടു അവർ അകന്നിരിക്കുന്നു.
യഹോവേ, നീ സമീപസ്ഥനാകുന്നു; 151
നിന്റെ കല്പനകൾ ഒക്കെയും സത്യം തന്നേ.
നിന്റെ സാക്ഷ്യങ്ങളെ നീ എന്നേക്കും 152
സ്ഥാപിച്ചിരിക്കുന്നു.
എന്നു ഞാൻ പണ്ടു തന്നേ അറിഞ്ഞിരിക്കുന്നു.

രേശ്.

എന്റെ അരിഷ്ടത കടാക്ഷിച്ചു എന്നെ 153
വിടുവിക്കേണമേ;
ഞാൻ നിന്റെ ന്യായപ്രമാണത്തെ മറക്കുന്നില്ല.
എന്റെ വ്യവഹാരം നടത്തി എന്നെ വീ 154
ണ്ടെടുക്കേണമേ;
നിന്റെ വാഗ്ദാനപ്രകാരം എന്നെ ജീവിപ്പിക്കേണമേ.
രക്ഷ ദുഷ്ടന്മാരോടു അകന്നിരിക്കുന്നു; 155
അവർ നിന്റെ ചട്ടങ്ങളെ അന്വേഷിക്കുന്നില്ലല്ലോ.
യഹോവേ, നിന്റെ കരുണ വലിയ 156
താകുന്നു;
നിന്റെ ന്യായപ്രകാരം എന്നെ ജീവിപ്പിക്കേണമേ.
എന്നെ ഉപദ്രവിക്കുന്നവരും എന്റെ 157
വൈരികളും വളരെയാകുന്നു;
എങ്കിലും ഞാൻ നിന്റെ സാക്ഷ്യങ്ങളെ വിട്ടുമാറുന്നില്ല.
ഞാൻ ദ്രോഹികളെ കണ്ടു വ്യസനിച്ചു; 158
അവർ നിന്റെ വചനം പ്രമാണിക്കുന്നില്ലല്ലോ.
നിന്റെ പ്രമാണങ്ങൾ എനിക്കു എത്ര 159
പ്രിയം എന്നു കണ്ടു,

യഹോവേ, നിന്റെ ദയെക്കു തക്കവണ്ണം എന്നെ ജീവിപ്പിക്കേണമേ.
160 നിന്റെ വചനത്തിന്റെ സാരം സത്യം തന്നേ; നിന്റെ നീതിയുള്ള വിധികൾ ഒക്കെയും എന്നേക്കുമുള്ളവ.

ശീൻ.

161 പ്രഭുക്കന്മാർ വെറുതെ എന്നെ ഉപദ്രവിക്കുന്നു; എങ്കിലും നിന്റെ വചനംനിമിത്തം എന്റെ ഹൃദയം പേടിക്കുന്നു.
162 വലിയ കൊള്ള കണ്ടുകിട്ടിയവനെപ്പോലെ ഞാൻ നിന്റെ വചനത്തിൽ ആനന്ദിക്കുന്നു.
163 ഞാൻ ഭോഷ്കു പകെച്ചു വെറുക്കുന്നു; നിന്റെ ന്യായപ്രമാണമോ എനിക്കു പ്രിയമാകുന്നു.
164 നിന്റെ നീതിയുള്ള വിധികൾനിമിത്തം ഞാൻ ദിവസം ഏഴു പ്രാവശ്യം നിന്നെ സ്തുതിക്കുന്നു.
165 നിന്റെ ന്യായപ്രമാണത്തോടു പ്രിയമുള്ളവൎക്കു മഹാസമാധാനം ഉണ്ടു; അവൎക്കു വീഴ്ചെക്കു സംഗതി ഏതുമില്ല.
166 യഹോവേ, ഞാൻ നിന്റെ രക്ഷയിൽ പ്രത്യാശ വെക്കുന്നു; നിന്റെ കല്പനകളെ ഞാൻ ആചരിക്കുന്നു.
167 എന്റെ മനസ്സു നിന്റെ സാക്ഷ്യങ്ങളെ പ്രമാണിക്കുന്നു; അവ എനിക്കു അത്യന്തം പ്രിയമാകുന്നു.
168 ഞാൻ നിന്റെ പ്രമാണങ്ങളെയും സാക്ഷ്യങ്ങളെയും പ്രമാണിക്കുന്നു; എന്റെ വഴികളെല്ലാം നിന്റെ മുമ്പാകെ ഇരിക്കുന്നു.

തൌ.

യഹോവേ, എന്റെ നിലവിളി തിരുസന്നിധിയിൽ വരുമാറാകട്ടെ; നിന്റെ വചനപ്രകാരം എനിക്കു ബുദ്ധി നല്കേണമേ. 169
എന്റെ യാചന തിരുസന്നിധിയിൽ വരുമാറാകട്ടെ; നിന്റെ വാഗ്ദാനപ്രകാരം എന്നെ വിടുവിക്കേണമേ. 170
നിന്റെ ചട്ടങ്ങളെ എനിക്കുപദേശിച്ചു തരുന്നതുകൊണ്ടു എന്റെ അധരങ്ങൾ സ്തുതി പൊഴിക്കട്ടെ. 171
നിന്റെ കല്പനകൾ ഒക്കെയും നീതിയായിരിക്കയാൽ എന്റെ നാവു നിന്റെ വാഗ്ദാനത്തെക്കുറിച്ചു പാടട്ടെ. 172
നിന്റെ കല്പനകളെ ഞാൻ തിരഞ്ഞെടുത്തിരിക്കയാൽ നിന്റെ കൈ എനിക്കു തുണയായിരിക്കട്ടെ. 173
യഹോവേ, ഞാൻ നിന്റെ രക്ഷെക്കായി വാഞ്ഛിക്കുന്നു; നിന്റെ ന്യായപ്രമാണം എന്റെ പ്രമോദം ആകുന്നു. 174
നിന്നെ സ്തുതിക്കേണ്ടതിന്നു എന്റെ പ്രാണൻ ജീവിച്ചിരിക്കട്ടെ; നിന്റെ വിധികൾ എനിക്കു തുണയായിരിക്കട്ടെ. 175
കാണാതെപോയ ആടുപോലെ ഞാൻ തെറ്റിപ്പോയിരിക്കുന്നു; അടിയനെ അന്വേഷിക്കേണമേ; നിന്റെ കല്പനകളെ ഞാൻ മറക്കുന്നില്ല. 176

## ൧൨൦. സങ്കീൎത്തനം.

ആരോഹണഗീതം.

എന്റെ കഷ്ടതയിൽ ഞാൻ യഹോവ
യോടു നിലവിളിച്ചു;
അവൻ എനിക്കുത്തരം അരുളുകയും ചെയ്തു.
2 യഹോവേ, വ്യാജമുള്ള അധരങ്ങളെയും
വഞ്ചനയുള്ള നാവിനെയും തടുത്തു എ
ന്റെ പ്രാണനെ രക്ഷിക്കേണമേ.
3 വഞ്ചനയുള്ള നാവേ, നിനക്കു എന്തു
വരും?
നിനക്കു ഇനി എന്തു കിട്ടും?
4 വീരന്റെ മൂൎച്ചയുള്ള അസ്ത്രങ്ങളും
പൂവത്തിൻ കനലും തന്നേ.
5 ഞാൻ മേശെക്കിൽ പ്രവാസം ചെയ്യുന്നതു
കൊണ്ടും
കേദാർകൂടാരങ്ങളിൽ പാൎക്കുന്നതുകൊണ്ടും
എനിക്കു അയ്യോ കഷ്ടം!
6 സമാധാനദ്വേഷിയോടുകൂടെ പാൎക്കുന്നതു
എനിക്കു മതിമതിയായി.
7 ഞാൻ സമാധാനപ്രിയനാകുന്നു;
ഞാൻ സംസാരിക്കുമ്പോഴോ അവർ കല
ശൽ തുടങ്ങുന്നു.

## ൧൨൧. സങ്കീൎത്തനം.

ആരോഹണഗീതം.

ഞാൻ എന്റെ കണ്ണു പൎവ്വതങ്ങളിലേക്കു
ഉയൎത്തുന്നു;
എനിക്കു സഹായം എവിടെനിന്നു വരും?
2 എന്റെ സഹായം ആകാശത്തെയും ഭൂമി
യെയും
ഉണ്ടാക്കിയ യഹോവയിങ്കൽനിന്നു വരുന്നു.
3 നിന്റെ കാൽ വഴുതുവാൻ അവൻ സമ്മ
തിക്കയില്ല;
നിന്നെ കാക്കുന്നവൻ മയങ്ങുകയുമില്ല.
4 യിസ്രായേലിന്റെ പരിപാലകൻ
മയങ്ങുകയില്ല, ഉറങ്ങുകയുമില്ല.
യഹോവ നിന്റെ പരിപാലകൻ; 5
യഹോവ നിന്റെ വലത്തുഭാഗത്തു നി
നക്കു തണൽ.
പകൽ സൂൎയ്യനെങ്കിലും 6
രാത്രി ചന്ദ്രനെങ്കിലും നിന്നെ ബാധിക്ക
യില്ല.
യഹോവ ഒരു ദോഷവും തട്ടാതവണ്ണം 7
നിന്നെ പരിപാലിക്കും.
അവൻ നിന്റെ പ്രാണനെ പരിപാ
ലിക്കും.
യഹോവ നിന്റെ ഗമനത്തെയും ആഗമ 8
നത്തെയും
ഇന്നുമുതൽ എന്നേക്കും പരിപാലിക്കും.

## ൧൨൨. സങ്കീൎത്തനം.

ദാവീദിന്റെ ഒരു ആരോഹണഗീതം.

യഹോവയുടെ ആലയത്തിലേക്കു നമുക്കു
പോകാം എന്നു
അവർ എന്നോടു പറഞ്ഞപ്പോൾ ഞാൻ
സന്തോഷിച്ചു.
യെരൂശലേമേ, ഞങ്ങളുടെ കാലുകൾ 2
നിന്റെ വാതിലുകൾക്കകത്തു നില്ക്കുന്നു.
തമ്മിൽ ഇണക്കിയ നഗരമായി 3
പണിതിരിക്കുന്ന യെരൂശലേമേ!
അവിടേക്കു ഗോത്രങ്ങൾ, യഹോവയുടെ 4
ഗോത്രങ്ങൾ തന്നേ,
യിസ്രായേലിന്നു സാക്ഷ്യത്തിന്നായി
യഹോവയുടെ നാമത്തിന്നു സ്തോത്രം ചെ
യ്വാൻ കയറിച്ചെല്ലുന്നു.
അവിടെ ന്യായാസനങ്ങൾ, 5
ദാവീദ്ഗൃഹത്തിന്റെ ന്യായാസനങ്ങൾ
തന്നേ ഇരിക്കുന്നു.
യെരൂശലേമിന്റെ സമാധാനത്തിന്നായി 6
പ്രാൎത്ഥിപ്പിൻ;
നിന്നെ സ്നേഹിക്കുന്നവർ സ്വൈരമായി
രിക്കട്ടെ.
നിന്റെ കൊത്തളങ്ങളിൽ സമാധാനവും 7

നിന്റെ അരമനകളിൽ സ്വൈരവും ഉണ്ടാകട്ടെ.
8 എന്റെ സഹോദരന്മാരും കൂട്ടാളികളും നിമിത്തം
നിന്നിൽ സമാധാനം ഉണ്ടാകട്ടെ എന്നു ഞാൻ പറയും.
9 നമ്മുടെ ദൈവമായ യഹോവയുടെ ആലയംനിമിത്തം
ഞാൻ നിന്റെ നന്മ അന്വേഷിക്കും.

## ൧൨൩. സങ്കീർത്തനം.

### ആരോഹണഗീതം.

സ്വർഗ്ഗത്തിൽ വസിക്കുന്നവനായുള്ളോവേ,
നിങ്കലേക്കു ഞാൻ എന്റെ കണ്ണു ഉയർത്തുന്നു.
2 ദാസന്മാരുടെ കണ്ണു യജമാനന്റെ കയ്യിലേക്കും
ദാസിയുടെ കണ്ണു യജമാനത്തിയുടെ കയ്യിലേക്കും എന്നപോലെ
ഞങ്ങളുടെ കണ്ണു ഞങ്ങളുടെ ദൈവമായ യഹോവയിങ്കലേക്കു,
അവൻ ഞങ്ങളോടു കൃപചെയ്യുവോളം നോക്കിക്കൊണ്ടിരിക്കുന്നു.
3 യഹോവേ, ഞങ്ങളോടു കൃപ ചെയ്യേണമേ, ഞങ്ങളോടു കൃപ ചെയ്യേണമേ;
ഞങ്ങൾ നിന്ദ സഹിച്ചു മടുത്തിരിക്കുന്നു.
4 സുഖിയന്മാരുടെ പരിഹാസവും
അഹങ്കാരികളുടെ നിന്ദയും സഹിച്ചു
ഞങ്ങളുടെ മനം ഏററവും മടുത്തിരിക്കുന്നു.

## ൧൨൪. സങ്കീർത്തനം.

### ദാവീദിന്റെ ഒരു ആരോഹണഗീതം.

യിസ്രായേൽ പറയേണ്ടതെന്തെന്നാൽ
യഹോവ നമ്മുടെ പക്ഷത്തില്ലായിരുന്നുവെങ്കിൽ,
2 മനുഷ്യർ നമ്മോടു എതിർത്തപ്പോൾ,
യഹോവ നമ്മുടെ പക്ഷത്തില്ലായിരുന്നുവെങ്കിൽ,
അവരുടെ കോപം നമ്മുടെനേരെ ജ്വലിച്ചപ്പോൾ, 3
അവർ നമ്മെ ജീവനോടെ വിഴുങ്ങിക്കളയുമായിരുന്നു;
വെള്ളം നമ്മെ ഒഴുക്കിക്കളയുമായിരുന്നു, 4
നദി നമ്മുടെ പ്രാണനു മീതെ കവിയുമായിരുന്നു;
പൊങ്ങിയിരുന്ന വെള്ളം 5
നമ്മുടെ പ്രാണനു മീതെ കവിയുമായിരുന്നു.
നമ്മെ അവരുടെ പല്ലിന്നു ഇരയായി കൊടുക്കായ്കയാൽ 6
യഹോവ വാഴ്ത്തപ്പെടുമാറാകട്ടെ.
വേട്ടക്കാരുടെ കണിയിൽനിന്നു പക്ഷിയെന്നപോലെ 7
നമ്മുടെ പ്രാണൻ വഴുതിപ്പോന്നിരിക്കുന്നു;
കണി പൊട്ടി നാം വഴുതിപ്പോന്നിരിക്കുന്നു.
നമ്മുടെ സഹായം ആകാശത്തെയും ഭൂമിയെയും 8
ഉണ്ടാക്കിയ യഹോവയുടെ നാമത്തിൽ ഇരിക്കുന്നു.

## ൧൨൫. സങ്കീർത്തനം.

### ആരോഹണഗീതം.

യഹോവയിൽ ആശ്രയിക്കുന്നവർ കുലുങ്ങാതെ
എന്നേക്കും നില്ക്കുന്ന സീയോൻപർവ്വതം പോലെയാകുന്നു.
പർവ്വതങ്ങൾ യെരൂശലേമിനെ ചുററിയിരിക്കുന്നു; 2
യഹോവ ഇന്നുമുതൽ എന്നേക്കും തന്റെ ജനത്തെ ചുററിയിരിക്കുന്നു.
നീതിമാന്മാർ നീതികേടിലേക്കു കൈ നീട്ടാതിരിക്കേണ്ടതിന്നു 3

ദുഷ്ടന്മാരുടെ ചെങ്കോൽ നീതിമാന്മാരുടെ
അവകാശത്തിന്മേൽ ഇരിക്കയില്ല.
4 യഹോവേ, ഗുണവാന്മാൎക്കും
ഹൃദയപരമാൎത്ഥികൾക്കും നന്മ ചെയ്യേ
ണമേ.
5 എന്നാൽ വളഞ്ഞവഴികളിലേക്കു തിരിയു
ന്നവരെ
യഹോവ ദുഷ്പ്രവൃത്തിക്കാരോടുകൂടെ പോ
കുമാറാക്കട്ടെ.
യിസ്രായേലിന്മേൽ സമാധാനം വരുമാറാ
കട്ടെ.

## ൧൨൬. സങ്കീൎത്തനം.

ആരോഹണഗീതം.

യഹോവ സീയോന്റെ പ്രവാസികളെ
മടക്കിവരുത്തിയപ്പോൾ
ഞങ്ങൾ സ്വപ്നം കാണുന്നവരെപ്പോലെ
ആയിരുന്നു.
2 അന്നു ഞങ്ങളുടെ വായിൽ ചിരിയും
ഞങ്ങളുടെ നാവിന്മേൽ ആൎപ്പും നിറഞ്ഞി
രുന്നു.
യഹോവ അവരിൽ വങ്കാൎയ്യങ്ങളെ ചെ
യ്തിരിക്കുന്നു
എന്നു ജാതികളുടെ ഇടയിൽ അന്നു പ
റഞ്ഞു.
3 യഹോവ ഞങ്ങളിൽ വങ്കാൎയ്യങ്ങളെ ചെ
യ്തിരിക്കുന്നു;
അതുകൊണ്ടു ഞങ്ങൾ സന്തോഷിക്കുന്നു.
4 യഹോവേ, തെക്കെനാട്ടിലെ തോടുകളെ
പ്പോലെ
ഞങ്ങളുടെ പ്രവാസികളെ മടക്കിവരു
ത്തേണമേ.
5 കണ്ണുനീരോടെ വിതെക്കുന്നവർ
ആൎപ്പോടെ കൊയ്യും.
6 വിത്തു ചുമന്നു കരഞ്ഞും വിതെച്ചുംകൊണ്ടു
നടക്കുന്നു;
കററ ചുമന്നും ആൎത്തുംകൊണ്ടു വരുന്നു.

## ൧൨൭. സങ്കീൎത്തനം.

ശലോമോന്റെ ഒരു ആരോഹണഗീതം.

യഹോവ വീടു പണിയാതിരുന്നാൽ
പണിയുന്നവർ വൃഥാ അദ്ധ്വാനിക്കുന്നു;
യഹോവ പട്ടണം കാക്കാതിരുന്നാൽ
കാവല്ക്കാരൻ വൃഥാ ജാഗരിക്കുന്നു.
നിങ്ങൾ അതികാലത്തു എഴുന്നേല്ക്കുന്നതും 2
നന്നാ താമസിച്ചു കിടപ്പാൻ പോകുന്നതും
കഠിനപ്രയത്നം ചെയ്തു ഉപജീവിക്കുന്നതും
വ്യൎത്ഥമത്രേ;
തന്റെ പ്രിയന്നോ, അവൻ അതു ഉറക്ക
ത്തിൽ കൊടുക്കുന്നു.
മക്കൾ, യഹോവ നല്കുന്ന അവകാശവും 3
ഉദരഫലം, അവൻ തരുന്ന പ്രതിഫലവും
തന്നേ.
വീരന്റെ കയ്യിലെ അസ്ത്രങ്ങൾ എങ്ങ 4
നെയോ
അങ്ങനെയാകുന്നു യൌവ്വനത്തിലെ മ
ക്കൾ.
അവയെക്കൊണ്ടു തന്റെ ആവനാഴിക 5
നിറെച്ചിരിക്കുന്ന പുരുഷൻ ഭാഗ്യവാൻ;
നഗരവാതില്ക്കൽവെച്ചു ശത്രുക്കളോടു സം
സാരിക്കുമ്പോൾ
അങ്ങനെയുള്ളവർ ലജ്ജിച്ചുപോകയില്ല.

## ൧൨൮. സങ്കീൎത്തനം.

ആരോഹണഗീതം.

യഹോവയെ ഭയപ്പെട്ടു, അവന്റെ വഴി
കളിൽ നടക്കുന്ന ഏവനും ഭാഗ്യവാൻ;
നിന്റെ കൈകളുടെ അദ്ധ്വാനഫലം നീ 2
തിന്നും;
നീ ഭാഗ്യവാൻ; നിനക്കു നന്മ വരും.
നിന്റെ ഭാൎയ്യ നിന്റെ വീട്ടിന്നകത്തു 3
ഫലപ്രദമായ മുന്തിരിവള്ളിപോലെയും
നിന്റെ മക്കൾ നിന്റെ മേശെക്കു ചുററും
ഒലിവുതൈകൾപോലെയും ഇരിക്കും.

4 യഹോവാഭക്തനായ പുരുഷൻ ഇങ്ങനെ
അനുഗ്രഹിക്കപ്പെട്ടവനാകും.
5 യഹോവ സീയോനിൽനിന്നു നിന്നെ
അനുഗ്രഹിക്കും;
നിന്റെ ആയുഷ്കാലമൊക്കെയും നീ യെ
രുശലേമിന്റെ നന്മയെ കാണും.
6 നിന്റെ മക്കളുടെ മക്കളെയും നീ കാണും.
യിസ്രായേലിന്മേൽ സമാധാനം ഉണ്ടാകട്ടെ.

## ൧൨൯. സങ്കീൎത്തനം.

ആരോഹണഗീതം.

യിസ്രായേൽ പറയേണ്ടതെന്തെന്നാൽ:
അവർ എന്റെ ബാല്യംമുതൽ പലപ്പോഴും
എന്നെ ഉപദ്രവിച്ചു;
2 അവർ എന്റെ ബാല്യംമുതൽ പലപ്പോഴും
എന്നെ ഉപദ്രവിച്ചു;
എങ്കിലും അവർ എന്നെ ജയിച്ചില്ല.
3 ഉഴവുകാർ എന്റെ മുതുകിന്മേൽ ഉഴുതു;
ഉഴവുചാലുകളെ അവർ നീളത്തിൽ കീറി.
4 യഹോവ നീതിമാനാകുന്നു;
അവൻ ദുഷ്ടന്മാരുടെ കയറുകളെ അറുത്തു
കളഞ്ഞിരിക്കുന്നു.
5 സീയോനെ പകെക്കുന്നവരൊക്കെയും
ലജ്ജിച്ചു പിന്തിരിഞ്ഞുപോകട്ടെ.
6 വളരുന്നതിന്നുമുമ്പെ ഉണങ്ങിപ്പോകുന്ന
പുരപ്പുറത്തെ പുല്ലുപോലെ അവർ ആ
കട്ടെ.
7 കൊയ്യുന്നവൻ അതുകൊണ്ടു തന്റെ കൈ
യാകട്ടെ
കററ കെട്ടുന്നവൻ തന്റെ മാൎവ്വിടം ആ
കട്ടെ നിറെക്കയില്ല.
8 യഹോവയുടെ അനുഗ്രഹം നിങ്ങൾക്കു
ണ്ടാകട്ടെ;
യഹോവയുടെ നാമത്തിൽ ഞങ്ങൾ നിങ്ങ
ളെ അനുഗ്രഹിക്കുന്നു
എന്നിങ്ങനെ വഴിപോകുന്നവർ പറയു
ന്നതുമില്ല.

## ൧൩൦. സങ്കീൎത്തനം.

ആരോഹണഗീതം.

യഹോവേ, ആഴത്തിൽനിന്നു ഞാൻ നി
ന്നോടു നിലവിളിക്കുന്നു;
കൎത്താവേ, എന്റെ പ്രാൎത്ഥന കേൾക്കേ 2
ണമേ;
നിന്റെ ചെവി എന്റെ യാചനകൾക്കു
ശ്രദ്ധിച്ചിരിക്കേണമേ.
യഹോവേ, നീ അകൃത്യങ്ങളെ ഓൎമ്മ 3
വെച്ചാൽ
കൎത്താവേ, ആർ നിലനില്ക്കും?
എങ്കിലും നിന്നെ ഭയപ്പെടുവാൻ തക്ക 4
വണ്ണം
നിന്റെ പക്കൽ വിമോചനം ഉണ്ടു.
ഞാൻ യഹോവെക്കായി കാത്തിരിക്കുന്നു; 5
എന്റെ ഉള്ളം കാത്തിരിക്കുന്നു;
അവന്റെ വചനത്തിൽ ഞാൻ പ്രത്യാശ
വെച്ചിരിക്കുന്നു.
ഉഷസ്സിന്നായി കാത്തിരിക്കുന്നവരെക്കാൾ, 6
ഉഷസ്സിന്നായി കാത്തിരിക്കുന്നവരെക്കാൾ
എന്റെ ഉള്ളം യഹോവെക്കായി കാത്തി
രിക്കുന്നു.
യിസ്രായേലേ, യഹോവയിൽ പ്രത്യാശ 7
വെച്ചുകൊൾക;
യഹോവെക്കു കൃപയും
അവന്റെ പക്കൽ ധാരാളം വീണ്ടെടുപ്പും
ഉണ്ടു.
അവൻ യിസ്രായേലിനെ അവന്റെ 8
അകൃത്യങ്ങളിൽനിന്നൊക്കെയും വീണ്ടെ
ടുക്കും.

## ൧൩൧. സങ്കീൎത്തനം.

ദാവീദിന്റെ ഒരു ആരോഹണഗീതം.

യഹോവേ, എന്റെ ഹൃദയം ഗൎവ്വിച്ചി
രിക്കുന്നില്ല;
ഞാൻ നിഗളിച്ചുനടക്കുന്നില്ല;

എന്റെ ബുദ്ധിക്കെത്താത്ത വങ്കാൎയ്യങ്ങ
ളിലും
അത്ഭുതവിഷയങ്ങളിലും ഞാൻ ഇടപെടു
ന്നതുമില്ല.
2 ഞാൻ എന്റെ പ്രാണനെ താലോലിച്ചു
മിണ്ടാതാക്കിയിരിക്കുന്നു;
തന്റെ അമ്മയുടെ അടുക്കൽ മുലകുടി
മാറിയ പൈതൽ എന്നപോലെ
എന്റെ പ്രാണൻ എന്റെ അടുക്കൽ
മുലകുടി മാറിയതുപോലെ ആകുന്നു.
3 യിസ്രായേലേ, ഇന്നുമുതൽ എന്നേക്കും
യഹോവയിൽ പ്രത്യാശ വെച്ചുകൊൾക.

## ൧൩൨. സങ്കീൎത്തനം.

ആരോഹണഗീതം.

യഹോവേ, ദാവീദിനെയും
അവന്റെ സകലകഷ്ടതയെയും ഓൎക്കേ
ണമേ.
2 അവൻ യഹോവയോടു സത്യം ചെയ്തു
യാക്കോബിന്റെ വല്ലഭന്നു നേൎന്നതു എ
ന്തെന്നാൽ:
3 ഞാൻ യഹോവെക്കു ഒരു സ്ഥലം,
യാക്കോബിന്റെ വല്ലഭന്നു ഒരു നിവാസം
കണ്ടെത്തുംവരെ
4 ഞാൻ എന്റെ കൂടാരവീട്ടിൽ കടക്കയില്ല;
എന്റെ ശയ്യമേൽ കയറി കിടക്കുകയുമില്ല.
5 ഞാൻ എന്റെ കണ്ണിന്നു ഉറക്കവും
എന്റെ കൺപോളെക്കു മയക്കവും കൊടു
ക്കയില്ല.
6 നാം എഫ്രാത്തയിൽ അതിനെക്കുറിച്ചു
കേട്ടു
വനപ്രദേശത്തു അതിനെ കണ്ടെത്തി
യല്ലോ.
7 നാം അവന്റെ തിരുനിവാസത്തിലേക്കു
ചെന്നു
അവന്റെ പാദപീഠത്തിങ്കൽ നമസ്കരി
ക്കുക.
യഹോവേ, നീ നിന്റെ ബലത്തിന്റെ 8
പെട്ടകവുമായി
നിന്റെ വിശ്രാമത്തിലേക്കു എഴുന്നെ
ള്ളേണമേ.
നിന്റെ പുരോഹിതന്മാർ നീതി ധരി 9
ക്കയും
നിന്റെ ഭക്തന്മാർ ഘോഷിച്ചുല്ലസിക്കയും
ചെയ്യട്ടെ.
നിന്റെ ദാസനായ ദാവീദിൻനിമിത്തം 10
നിന്റെ അഭിഷിക്തന്റെ മുഖത്തെ തി
രിച്ചുകളയരുതേ.
ഞാൻ നിന്റെ ഉദരഫലത്തെ 11
നിന്റെ സിംഹാസനത്തിൽ ഇരുത്തു
മെന്നും
നിന്റെ മക്കൾ എന്റെ നിയമത്തെയും 12
ഞാൻ അവൎക്കു ഉപദേശിച്ച സാക്ഷ്യത്തെ
യും പ്രമാണിക്കുമെങ്കിൽ
അവരുടെ മക്കളും എന്നേക്കും നിന്റെ
സിംഹാസനത്തിൽ ഇരിക്കും എന്നും
യഹോവ ദാവീദിനോടു ആണയിട്ടു സത്യം;
അവൻ അതിൽനിന്നു മാറുകയില്ല.
യഹോവ സീയോനെ തിരഞ്ഞെടുക്കയും 13
അതിനെ തന്റെ വാസസ്ഥലമായി ഇച്ഛി
ക്കയും ചെയ്തു.
അതു എന്നേക്കും എന്റെ വിശ്രാമം ആ 14
കുന്നു;
ഞാൻ അതിനെ ഇച്ഛിച്ചിരിക്കയാൽ ഞാൻ
അവിടെ വസിക്കും.
അതിലെ ആഹാരം ഞാൻ സമൃദ്ധിയായി 15
അനുഗ്രഹിക്കും:
അതിലെ ദരിദ്രന്മാൎക്കു അപ്പംകൊണ്ടു തൃപ്തി
വരുത്തും.
അതിലെ പുരോഹിതന്മാരെയും രക്ഷ 16
ധരിപ്പിക്കും;
അതിലെ ഭക്തന്മാർ ഘോഷിച്ചുല്ലസിക്കും.
അവിടെ ഞാൻ ദാവീദിന്നു ഒരു കൊമ്പു 17
മുളെപ്പിക്കും;

എന്റെ അഭിഷിക്തന്നു ഒരു ദീപം ഒരു
ക്കീട്ടുമുണ്ടു.
18 ഞാൻ അവന്റെ ശത്രുക്കളെ ലജ്ജ ധരി
പ്പിക്കും:
അവന്റെ തലയിലോ കിരീടം ശോ
ഭിക്കും.

## ൧൩൩. സങ്കീൎത്തനം.

ദാവീദിന്റെ ഒരു ആരോഹണഗീതം.

ഇതാ, സഹോദരന്മാർ ഒത്തൊരുമിച്ചു
വസിക്കുന്നതു
എത്ര ശുഭവും എത്ര മനോഹരവും ആ
കുന്നു!
2 അതു വസ്ത്രത്തിന്റെ വിളുമ്പിലേക്കു നീ
ണ്ടുകിടക്കുന്ന താടിയിലേക്കു,
അഹരോന്റെ താടിയിലേക്കു തന്നേ, ഒഴ
കുന്നതായി
അവന്റെ തലയിലെ വിശേഷതൈലം
പോലെയും
3 സീയോൻപൎവ്വതത്തിൽ പെയ്യുന്ന ഹെ
ൎമ്മോന്യമഞ്ഞുപോലെയും ആകുന്നു;
അവിടെയല്ലോ യഹോവ അനുഗ്രഹവും
ശാശ്വതമായുള്ള ജീവനും കല്പിച്ചിരിക്കു
ന്നതു.

## ൧൩൪. സങ്കീൎത്തനം.

ആരോഹണഗീതം.

അല്ലയോ, രാത്രികാലങ്ങളിൽ യഹോവ
യുടെ ആലയത്തിൽ നില്ക്കുന്നവരായി
യഹോവയുടെ സകലദാസന്മാരുമായു
ള്ളോരേ, യഹോവയെ വാഴ്ത്തുവിൻ.
2 വിശുദ്ധമന്ദിരത്തിങ്കലേക്കു കൈ ഉയൎത്തി
യഹോവയെ വാഴ്ത്തുവിൻ.
3 ആകാശവും ഭൂമിയും ഉണ്ടാക്കിയ യ
ഹോവ
സീയോനിൽനിന്നു നിന്നെ അനുഗ്രഹി
ക്കുമാറാകട്ടെ.

## ൧൩൫. സങ്കീൎത്തനം.

യഹോവയെ സ്തുതിപ്പിൻ; യഹോവയുടെ
നാമത്തെ സ്തുതിപ്പിൻ;
യഹോവയുടെ ദാസന്മാരേ, അവനെ
സ്തുതിപ്പിൻ.
യഹോവയുടെ ആലയത്തിലും 2
നമ്മുടെ ദൈവത്തിന്റെ ആലയത്തിൻ
പ്രാകാരങ്ങളിലും നില്ക്കുന്നവരേ,
യഹോവയെ സ്തുതിപ്പിൻ; യഹോവ നല്ല 3
വൻ അല്ലോ;
അവന്റെ നാമത്തിന്നു കീൎത്തനം ചെ
യ്വിൻ; അതു മനോഹരമല്ലോ.
യഹോവ യാക്കോബിനെ തനിക്കാ 4
യിട്ടും
യിസ്രായേലിനെ തന്റെ നിക്ഷേപമാ
യിട്ടും തിരഞ്ഞെടുത്തിരിക്കുന്നു.
യഹോവ വലിയവൻ എന്നും നമ്മുടെ 5
കൎത്താവു
സകലദേവന്മാരിലും ശ്രേഷ്ഠൻ എന്നും
ഞാൻ അറിയുന്നു.
ആകാശത്തിലും ഭൂമിയിലും സമുദ്രങ്ങളിലും 6
എല്ലാ ആഴങ്ങളിലും
യഹോവ തനിക്കു ഇഷ്ടമുള്ളതൊക്കെയും
ചെയ്യുന്നു.
അവൻ ഭൂമിയുടെ അററത്തുനിന്നു നീരാ 7
വി പൊങ്ങുമാറാക്കുന്നു;
അവൻ മഴെക്കായി മിന്നലുകളെ ഉണ്ടാ
ക്കുന്നു;
തന്റെ ഭണ്ഡാരങ്ങളിൽനിന്നു കാററു പുറ
പ്പെടുവിക്കുന്നു.
അവൻ മിസ്രയീമിലെ കടിഞ്ഞൂലുകളെ 8
മനുഷ്യരെയും മൃഗങ്ങളെയും ഒരുപോലെ
സംഹരിച്ചു.
മിസ്രയീമേ, നിന്റെ മദ്ധ്യേ അവൻ ഫറ 9
വോന്റെമേലും
അവന്റെ സകലഭൃത്യന്മാരുടെമേലും

24 അതുകൊണ്ടു യിസ്രായേലിന്റെ വല്ലഭ
നായി സൈന്യങ്ങളുടെ യഹോവയായ
കൎത്താവു അരുളിച്ചെയ്യുന്നു: ഹാ, ഞാൻ
എന്റെ വൈരികളോടു പകവീട്ടി എ
ന്റെ ശത്രുക്കളോടു പ്രതികാരം നടത്തും.
25 ഞാൻ എന്റെ കൈ നിന്റെ നേരെ
തിരിച്ചു നിന്റെ കീടം തീരെ ഉരുക്കിക്ക
ളകയും നിന്റെ വെള്ളീയം ഒക്കെയും
26 നീക്കിക്കളകയും ചെയ്യും. ഞാൻ നിന്റെ
ന്യായാധിപന്മാരെ ആദിയിങ്കൽ എന്ന
പോലെയും നിന്റെ ആലോചനക്കാരെ
ആരംഭത്തിങ്കൽ എന്നപോലെയും ആക്കും;
അതിന്റെ ശേഷം നീ നീതിപുരം എന്നും
വിശ്വസ്തനഗരം എന്നും വിളിക്കപ്പെടും.
27 സീയോൻ ന്യായത്താലും അതിൽ മനം
തിരിയുന്നവർ നീതിയാലും വീണ്ടെടുക്ക
28 പ്പെടും. എന്നാൽ അതിക്രമികൾക്കും
പാപികൾക്കും ഒരുപോലെ നാശം ഭവി
ക്കും; യഹോവയെ ഉപേക്ഷിക്കുന്നവർ
29 മുടിഞ്ഞുപോകും. നിങ്ങൾ താല്പൎയ്യം വെ
ച്ചിരുന്ന കരുവേലകങ്ങളെക്കുറിച്ചു നാണി
ക്കും; നിങ്ങൾ തിരഞ്ഞെടുത്തിരുന്ന തോട്ട
30 ങ്ങൾനിമിത്തം ലജ്ജിക്കും. നിങ്ങൾ
ഇല പൊഴിഞ്ഞ കരുവേലകംപോലെയും
വെള്ളമില്ലാത്ത തോട്ടംപോലെയും ഇ
31 രിക്കും. ബലവാൻ ചണനാരുപോലെ
യും അവന്റെ പണി തീപ്പൊരിപോ
ലെയും ആകും; കെടുത്തുവാൻ ആരുമി
ല്ലാതെ രണ്ടും ഒരുമിച്ചു വെന്തുപോകും.

## ൨. അദ്ധ്യായം.

ആമോസിന്റെ മകനായ യെശയ്യാവു
യെഹൂദയെയും യെരുശലേമിനെയും പ
റ്റി ദൎശിച്ച വചനം.
2 അന്ത്യകാലത്തു യഹോവയുടെ ആലയ
മുള്ള പൎവ്വതം പൎവ്വതങ്ങളുടെ ശിഖരത്തിൽ
സ്ഥാപിതവും കുന്നുകൾക്കു മീതെ ഉന്നത
വുമായിരിക്കും; സകലജാതികളും അതി
ലേക്കു ഒഴുകിച്ചെല്ലും. അനേകവംശ 3
ങ്ങളും ചെന്നു: വരുവിൻ, നമുക്കു യഹോ
വയുടെ പൎവ്വതത്തിലേക്കു, യാക്കോബിൻ
ദൈവത്തിന്റെ ആലയത്തിലേക്കു കയ
റിച്ചെല്ലാം; അവൻ നമുക്കു തന്റെ വഴി
കളെ ഉപദേശിച്ചുതരികയും നാം അവ
ന്റെ പാതകളിൽ നടക്കയും ചെയ്യും
എന്നു പറയും. സീയോനിൽനിന്നു ഉപ
ദേശവും യെരുശലേമിൽനിന്നു യഹോവ
യുടെ വചനവും പുറപ്പെടും. അവൻ 4
ജാതികളുടെ ഇടയിൽ ന്യായം വിധിക്ക
യും ബഹുവംശങ്ങൾക്കു വിധികല്പിക്കയും
ചെയ്യും; അവർ തങ്ങളുടെ വാളുകളെ
കൊഴുക്കളായും കുന്തങ്ങളെ വാക്കത്തിക
ളായും അടിച്ചുതീൎക്കും; ജാതി ജാതിക്കു
നേരെ വാളോങ്ങുകയില്ല; അവർ ഇനി
യുദ്ധം അഭ്യസിക്കയും ഇല്ല.
യാക്കോബ്ഗൃഹമേ, വരുവിൻ; നമുക്കു 5
യഹോവയുടെ വെളിച്ചത്തിൽ നടക്കാം.
എന്നാൽ നീ യാക്കോബ്ഗൃഹമായ നി 6
ന്റെ ജനത്തെ തള്ളിക്കളഞ്ഞിരിക്കുന്നു;
അവർ പൂൎവ്വദേശക്കാരുടെ മൎയ്യാദകളാൽ
നിറഞ്ഞും ഫെലിസ്ത്യരെപ്പോലെ പ്രശ്ന
ക്കാരായും അന്യജാതിക്കാരോടു കയ്യടിച്ച
വരായും ഇരിക്കുന്നു. അവരുടെ ദേശ 7
ത്തു വെള്ളിയും പൊന്നും നിറഞ്ഞിരി
ക്കുന്നു; അവരുടെ നിക്ഷേപങ്ങൾക്കു
കണക്കില്ല; അവരുടെ ദേശത്തു കുതി
രകൾ നിറഞ്ഞിരിക്കുന്നു; അവരുടെ
രഥങ്ങൾക്കും എണ്ണമില്ല. അവരുടെ ദേ 8
ശത്തു വിഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നു;
സ്വവിരൽകൊണ്ടുണ്ടാക്കിയ കൈപ്പണി
യെ അവർ നമസ്കരിക്കുന്നു. മനുഷ്യൻ 9
വണങ്ങുന്നു, പുരുഷൻ കുനിയുന്നു; ആക
യാൽ നീ അവരോടു ക്ഷമിക്കരുതേ.
യഹോവയുടെ ഭയങ്കരത്വംനിമിത്തവും 10

അവന്റെ മഹിമയുടെ പ്രഭനിമിത്തവും
നീ പാറയിൽ കടന്നു മണ്ണിൽ ഒളിച്ചു
11 കൊൾക. മനുഷ്യരുടെ നിഗളിച്ച കണ്ണു
താഴും; പുരുഷന്മാരുടെ ഉന്നതഭാവം കുനി
യും; യഹോവ മാത്രം അന്നാളിൽ ഉന്നത
12 നായിരിക്കും. സൈന്യങ്ങളുടെ യഹോ
വയുടെ നാൾ ഗൎവ്വവും ഉന്നതഭാവവും
ഉള്ള എല്ലാററിന്മേലും നിഗളമുള്ള എല്ലാ
ററിന്മേലും വരും; അവ താണുപോകും.
13 ലെബാനോനിലെ പൊക്കവും ഉയരവും
ഉള്ള സകലദേവദാരുക്കളിന്മേലും ബാ
ശാനിലെ എല്ലാകരുവേലകങ്ങളിന്മേലും
14 ഉയൎന്നിരിക്കുന്ന സകലപൎവ്വതങ്ങളിന്മേ
ലും ഉയരമുള്ള എല്ലാകുന്നുകളിന്മേലും
15 ഉന്നതമായ സകലഗോപുരത്തിന്മേലും
16 ഉറപ്പുള്ള എല്ലാമതിലിന്മേലും എല്ലാ
തൎശീശ് കപ്പലിന്മേലും മനോഹരമായ സ
കലശൃംഗാരഗോപുരത്തിന്മേലും വരും.
17 അപ്പോൾ മനുഷ്യന്റെ ഗൎവ്വം കുനിയും;
പുരുഷന്മാരുടെ ഉന്നതഭാവം താഴും;
യഹോവ മാത്രം അന്നാളിൽ ഉന്നതനായി
18 രിക്കും. മിത്ഥ്യാമൂൎത്തികളോ അശേഷം
19 ഇല്ലാതെയാകും. യഹോവ ഭൂമിയെ നടു
ക്കുവാൻ എഴുന്നേല്ക്കുമ്പോൾ അവർ അവ
ന്റെ ഭയങ്കരത്വംനിമിത്തവും അവ
ന്റെ മഹിമയുടെ പ്രഭനിമിത്തവും പാറ
കളുടെ ഗുഹകളിലും മണ്ണിലെ പോതു
20 കളിലും കടക്കും. യഹോവ ഭൂമിയെ
നടുക്കുവാൻ എഴുന്നേല്ക്കുമ്പോൾ അവ
ന്റെ ഭയങ്കരത്വംനിമിത്തവും അവ
ന്റെ മഹിമയുടെ പ്രഭനിമിത്തവും പാറ
കളുടെ ഗഹ്വരങ്ങളിലും പൊട്ടിയ പാറ
കളുടെ വിള്ളലുകളിലും കടക്കേണ്ടതിന്നു
21 തങ്ങൾ നമസ്കരിപ്പാൻ വെള്ളികൊണ്ടും
പൊന്നുകൊണ്ടും ഉണ്ടാക്കിയ മിത്ഥ്യാമൂ
ൎത്തികളെ മനുഷ്യർ ആ നാളിൽ തുരപ്പ
നെലിക്കും നരിച്ചീറിന്നും എറിഞ്ഞുകളയും.

മൂക്കിൽ ശ്വാസമുള്ള മനുഷ്യനെ വിട്ടൊ 22
ഴിവിൻ; അവനെ എന്തു വിലമതിപ്പാ
നുള്ളു?

## ൩. അദ്ധ്യായം.

സൈന്യങ്ങളുടെ യഹോവയായ കൎത്താ
വു യെരൂശലേമിൽനിന്നും യെഹൂദയിൽ
നിന്നും ആധാരവും ആശ്രയവും, അപ്പം
എന്ന ആധാരമൊക്കെയും വെള്ളം എന്ന
ആധാരമൊക്കെയും വീരൻ, യോദ്ധാവു, 2
ന്യായാധിപതി, പ്രവാചകൻ, പ്രശ്നക്കാ
രൻ, മൂപ്പൻ, അമ്പതുപേൎക്കു അധി 3
പതി, മാന്യൻ, മന്ത്രി, കൌശലപ്പണി
ക്കാരൻ, മന്ത്രവാദി എന്നിവരെയും
നീക്കിക്കളയും. ഞാൻ ബാലന്മാരെ അ 4
വൎക്കു പ്രഭുക്കന്മാരാക്കി വെക്കും; ശിശുക്കൾ
അവരെ വാഴും. ഒരുവൻ മറെറാരുവ 5
നെയും ഒരാൾ തന്റെ കൂട്ടുകാരനെയും
ഇങ്ങനെ ജനം അന്യോന്യം പീഡിപ്പി
ക്കും; ബാലൻ വൃദ്ധനോടും നീചൻ മാന്യ
നോടും കയൎക്കും. ഒരുത്തൻ തന്റെ പി 6
തൃഭവനത്തിലെ സഹോദരനെ പിടിച്ചു:
നിനക്കു മേലങ്കിയുണ്ടു; നീ ഞങ്ങളുടെ അ
ധിപതി ആയിരിക്ക; ഈ ശൂന്യശിഷ്ടം
നിന്റെ കൈവശം ഇരിക്കട്ടെ എന്നു പ
റയും. അവൻ അന്നു കൈ ഉയൎത്തി 7
കൊണ്ടു: വൈദ്യനായിരിപ്പാൻ എനിക്കു
മനസ്സില്ല; എന്റെ വീട്ടിൽ ആഹാരവു
മില്ല, വസ്ത്രവുമില്ല; എന്നെ ജനത്തിന്നു
അധിപതിയാക്കരുതു എന്നു പറയും. യ 8
ഹോവയുടെ തേജസ്സുള്ള കണ്ണിന്നു വെറു
പ്പുതോന്നുവാൻ തക്കവണ്ണം അവരുടെ
നാവുകളും പ്രവൃത്തികളും അവന്നു വിരോ
ധമായിരിക്കയാൽ യെരൂശലേം ഇടിഞ്ഞു
പോകും; യെഹൂദാ വീണുപോകും. അവ 9
രുടെ മുഖഭാവം അവൎക്കു വിരോധമായി
സാക്ഷീകരിക്കുന്നു; അവർ സൊദോംപോ

ലെ തങ്ങളുടെ പാപത്തെ പരസ്യമാക്കുന്നു;
അതിനെ മറെക്കുന്നതുമില്ല; അവൎക്കു അ
യ്യോ കഷ്ടം! അവർ തങ്ങൾക്കു തന്നേ
10 ദോഷം വരുത്തുന്നു. നീതിമാനെക്കുറിച്ചു:
അവന്നു നന്മവരും എന്നു പറവിൻ; തങ്ങ
ളുടെ പ്രവൃത്തികളുടെ ഫലം അവർ അനു
11 ഭവിക്കും. ദുഷ്ടന്നു അയ്യോ കഷ്ടം! അവ
ന്നു ദോഷം വരും; അവന്റെ പ്രവൃത്തിക
ളുടെ ഫലം അവനും അനുഭവിക്കും.
12 എന്റെ ജനമോ, കുട്ടികൾ അവരെ പീ
ഡിപ്പിക്കുന്നു; സ്ത്രീകൾ അവരെ വാഴുന്നു;
എന്റെ ജനമേ, നിന്നെ നടത്തുന്നവർ
നിന്നെ വഴിതെറ്റിക്കുന്നു; നീ നടക്കേ
13 ണ്ടുന്ന വഴി അവർ നശിപ്പിക്കുന്നു. യ
ഹോവ വ്യവഹരിപ്പാൻ എഴുന്നേറ്റു വം
14 ശങ്ങളെ വിധിപ്പാൻ നില്ക്കുന്നു. യഹോ
വ തന്റെ ജനത്തിന്റെ മൂപ്പന്മാരോടും
പ്രഭുക്കന്മാരോടും ന്യായവിസ്താരത്തിൽ പ്ര
വേശിക്കും; നിങ്ങൾ മുന്തിരിത്തോട്ടം തി
ന്നുകളഞ്ഞു; എളിയവരോടു കവൎന്നതു
15 നിങ്ങളുടെ വീടുകളിൽ ഉണ്ടു; എ
ന്റെ ജനത്തെ തകൎത്തുകളവാനും എളി
യവരെ ദുഃഖിപ്പിപ്പാനും നിങ്ങൾക്കു എന്തു
കാൎയ്യം എന്നു സൈന്യങ്ങളുടെ യഹോവ
യായ കൎത്താവിന്റെ അരുളപ്പാടു.
16 യഹോവ പിന്നെയും അരുളിച്ചെയ്യു
തെന്തെന്നാൽ: സീയോൻപുത്രിമാർ നിഗ
ളിച്ചു കഴുത്തു നീട്ടിയും എറികണ്ണിട്ടുംകൊ
ണ്ടു സഞ്ചരിക്കയും തത്തിത്തത്തി നടക്കയും
കാൽകൊണ്ടു ചിലമ്പൊലി കേൾപ്പിക്കയും
17 ചെയ്യുന്നു. ഇതുനിമിത്തം യഹോവ സീ
യോൻപുത്രിമാരുടെ നെറുകെക്കു ചൊറി
പിടിപ്പിക്കും; യഹോവ അവരുടെ ഗുഹ്യപ്ര
18 ദേശങ്ങളെ നഗ്നമാക്കും. അന്നു കൎത്താവു
അവരുടെ കാൽച്ചിലമ്പുകളുടെ അലങ്കാരം,
19 അവരുടെ നെറ്റിപ്പട്ടം, ചന്ദ്രക്കല, കാ
20 തില, കടകം, കവണി, തലപ്പാവു, കാൽ
തള, പട്ടുകച്ച, പരിമളപ്പെട്ടി, തകിട്ടു
കൂടു, മോതിരം, മൂക്കുത്തി, ഉത്സവ 21, 22
വസ്ത്രം, മേലാട, ശാല്വാ, ചെറുസഞ്ചി,
ദൎപ്പണം, ക്ഷോമപടം, കല്ലാവു, മൂടുപടം 23
എന്നിവ നീക്കിക്കളയും. അപ്പോൾ സുഗ 24
ന്ധത്തിന്നു പകരം ദുൎഗ്ഗന്ധവും അരക്കച്ചെക്കു
പകരം കയറും പുരികുഴലിന്നു പകരം ക
ഷണ്ടിയും ഉടയാടെക്കു പകരം രട്ടും സൌ
ന്ദൎയ്യത്തിന്നു പകരം കരിവാളിപ്പും ഉണ്ടാ
കും. നിന്റെ പുരുഷന്മാർ വാളിനാലും 25
നിന്റെ വീരന്മാർ യുദ്ധത്തിലും വീഴും.
അതിന്റെ വാതിലുകൾ വിലപിച്ചു ദുഃഖി 26
ക്കും; അതു ശൂന്യമായി നിലത്തു കിടക്കും.

## ൪. അദ്ധ്യായം.

അന്നു ഏഴു സ്ത്രീകൾ ഒരു പുരുഷനെ
പിടിച്ചു: ഞങ്ങൾ സ്വന്തംവകകൊണ്ടു
അഹോവൃത്തി കഴിക്കയും സ്വന്തവസ്ത്രം
ധരിക്കയും ചെയ്തുകൊള്ളാം; നിന്റെ
പേർമാത്രം ഞങ്ങൾക്കു ഇരിക്കട്ടെ; ഞങ്ങ
ളുടെ നിന്ദ നീക്കിക്കളയേണമേ എന്നു
പറയും.
അന്നാളിൽ യഹോവയുടെ മുള ഭംഗി 2
യും മഹത്വവും ഉള്ളതും ഭൂമിയുടെ ഫലം
യിസ്രായേലിലെ രക്ഷിതഗണത്തിന്നു മഹി
മയും അഴകും ഉള്ളതും ആയിരിക്കും. കൎത്താ 3
വു ന്യായവിധിയുടെ കാറ്റുകൊണ്ടും ദഹ
നത്തിന്റെ കാറ്റുകൊണ്ടും സീയോൻപു
ത്രിമാരുടെ മലിനത കഴുകിക്കളകയും യെ
രൂശലേമിന്റെ രക്തപാതകം അതിന്റെ
നടുവിൽനിന്നു നീക്കി വെടിപ്പാക്കുകയും
ചെയ്തശേഷം സീയോനിൽ മിഞ്ചിയിരി 4
ക്കുന്നവനും യെരൂശലേമിൽ ശേഷിച്ചിരിക്കു
ന്നവനും, ഇങ്ങനെ യെരൂശലേമിൽ ജീവ
നുള്ളവരുടെ കൂട്ടത്തിൽ പേർ എഴുതിയി
രിക്കുന്ന ഏവനും തന്നേ, വിശുദ്ധൻ എന്നു
വിളിക്കപ്പെടും. യഹോവ സീയോൻപ 5

വ്വതത്തിലെ സകലവാസസ്ഥലത്തിന്മേലും
അതിലെ സഭായോഗങ്ങളിന്മേലും പകലി
ന്നു ഒരു മേഘവും പുകയും രാത്രിക്കു അ
ഗ്നിജ്വാലയുടെ പ്രകാശവും സൃഷ്ടിക്കും;
സകലതേജസ്സിന്നും മീതെ ഒരു വിതാനം
6 ഉണ്ടായിരിക്കും. പകൽ, വെയിൽ കൊ
ള്ളാതിരിപ്പാൻ തണലായും കൊടുങ്കാറ്റും
മഴയും തട്ടാതിരിപ്പാൻ സങ്കേതവും മറവി
ടവുമായും ഒരു കൂടാരം ഉണ്ടായിരിക്കും.

## ൫. അദ്ധ്യായം.

ഞാൻ എന്റെ പ്രിയതമന്നു അവന്റെ
മുന്തിരിത്തോട്ടത്തെക്കുറിച്ചു എന്റെ പ്രി
യന്റെ പാട്ടു പാടും; എന്റെ പ്രിയതമ
ന്നു ഏറ്റവും ഫലവത്തായോരു കുന്നി
ന്മേൽ ഒരു മുന്തിരിത്തോട്ടം ഉണ്ടായിരുന്നു.
2 അവൻ അതിന്നു വേലി കെട്ടി, അതിലെ
കല്ലു പെറുക്കിക്കളഞ്ഞു, അതിൽ നല്ലവക
മുന്തിരിവള്ളി നട്ടു, നടുവിൽ ഒരു ഗോപു
രം പണിതു, ഒരു ചക്കും ഇട്ടു; മുന്തിരിങ്ങ
കായ്ക്കും എന്നു അവൻ കാത്തിരുന്നു; കായി
3 ച്ചതോ കാട്ടുമുന്തിരിങ്ങയത്രേ. ആകയാൽ
യെരൂശലേംനിവാസികളും യെഹൂദാപു
രുഷന്മാരും ആയുള്ളോരേ, എനിക്കും എ
ന്റെ മുന്തിരിത്തോട്ടത്തിന്നും മദ്ധ്യേ വി
4 ധിപ്പിൻ. ഞാൻ എന്റെ മുന്തിരിത്തോ
ട്ടത്തിൽ ചെയ്തിട്ടുള്ളതല്ലാതെ ഇനി അ
തിൽ എന്തു ചെയ്വാനുള്ളു? മുന്തിരിങ്ങ കാ
യ്ക്കുമെന്നു ഞാൻ കാത്തിരുന്നാറെ അതു
5 കാട്ടുമുന്തിരിങ്ങ കായിച്ചതു എന്തു? ആക
യാൽ വരുവിൻ; ഞാൻ എന്റെ മുന്തിരി
ത്തോട്ടത്തോടു എന്തു ചെയ്യും എന്നു നിങ്ങ
ളോടു അറിയിക്കാം; ഞാൻ അതിന്റെ
വേലി പൊളിച്ചുകളയും; അതു തിന്നുപോ
കും; ഞാൻ അതിന്റെ മതിൽ ഇടിച്ചുക
ളയും; അതു ചവിട്ടി മെതിച്ചുപോകും.
6 ഞാൻ അതിനെ ശൂന്യമാക്കും; അതു വള്ളി
ത്തല മുറിക്കാതെയും കിളെക്കാതെയും ഇ
രിക്കും; പറക്കാരയും മുള്ളും അതിൽ മുളെ
ക്കും; അതിൽ മഴ പെയ്യിക്കരുതെന്നു ഞാൻ
മേഘങ്ങളോടു കല്പിക്കും. സൈന്യങ്ങളു 7
ടെ യഹോവയുടെ മുന്തിരിത്തോട്ടം യിസ്രാ
യേൽഗൃഹവും അവന്റെ മനോഹരമായ
നടുതല യെഹൂദാപുരുഷന്മാരും ആകുന്നു;
അവൻ ന്യായത്തിന്നായി കാത്തിരുന്നു;
എന്നാൽ ഇതാ, അന്യായം! നീതിക്കായി
നോക്കിയിരുന്നു; എന്നാൽ ഇതാ, ഭീതി!
തങ്ങൾ മാത്രം ദേശമദ്ധ്യേ പാർക്കത്തക്ക 8
വണ്ണവും മറ്റാർക്കും സ്ഥലം ഇല്ലാതാകുവോ
ളവും വീടോടു വീടു ചേർക്കുകയും വയ
ലോടു വയൽ കൂട്ടുകയും ചെയ്യുന്നവർക്കു അ
യ്യോ കഷ്ടം! ഞാൻ കേൾക്കെ സൈന്യ 9
ങ്ങളുടെ യഹോവ അരുളിച്ചെയ്തതു: വലി
യതും നല്ലതുമായിരിക്കുന്ന പല വീടുകളും
ആൾ പാർപ്പില്ലാതെ ശൂന്യമാകും നിശ്ചയം.
പത്തു കാണി മുന്തിരിത്തോട്ടത്തിൽനിന്നു 10
ഒരു ബത്തും ഒരു ഹോമർ വിത്തിൽനി
ന്നു ഒരു ഏഫയും മാത്രം കിട്ടും. അതി 11
കാലത്തു എഴുന്നേറ്റു മദ്യം തേടി ഓടു
കയും വീഞ്ഞു കുടിച്ചു മത്തരായി സന്ധ്യാ
സമയത്തു വൈകി ഇരിക്കയും ചെയ്യുന്ന
വർക്കും അയ്യോ കഷ്ടം! അവരുടെ വിരുന്നു 12
കളിൽ കിന്നരവും വീണയും തപ്പും കുഴലും
വീഞ്ഞും ഉണ്ടു; എന്നാൽ യഹോവയുടെ
പ്രവൃത്തിയെ അവർ നോക്കുന്നില്ല, അവ
ന്റെ കൈവേലയെ വിചാരിക്കുന്നതുമില്ല.
അങ്ങനെ എന്റെ ജനം അറിവില്ലായ്ക 13
യാൽ പ്രവാസത്തിലേക്കു പോകുന്നു; അ
വരുടെ മാന്യന്മാർ പട്ടിണികിടക്കുന്നു;
അവരുടെ ജനസമൂഹം ദാഹത്താൽ വര
ണ്ടുപോകുന്നു. അതുകൊണ്ടു പാതാളം 14
തൊണ്ട തുറന്നു, വിസ്താരമായി വായ് പിള
ർന്നിരിക്കുന്നു; അവരുടെ മഹിമയും ആര
വവും ഘോഷവും അവയിൽ ഉല്ലസിക്കു

ന്നവരും അതിലേക്കു ഇറങ്ങിപ്പോകുന്നു.
15 അങ്ങനെ മനുഷ്യൻ കുനിയുകയും പുരു
ഷൻ വണങ്ങുകയും നിഗളികളുടെ കണ്ണു
16 താഴുകയും ചെയ്യും. എന്നാൽ സൈന്യ
ങ്ങളുടെ യഹോവ ന്യായവിധിയിൽ ഉന്ന
തനായിരിക്കയും പരിശുദ്ധദൈവം നീ
തിയിൽ തന്നെത്താൻ പരിശുദ്ധനായി
17 കാണിക്കയും ചെയ്യും. അപ്പോൾ കുഞ്ഞാ
ടുകൾ മേച്ചൽപുറത്തെന്നപോലെ മേയും;
പുഷ്ടിയുള്ളവരുടെ ശൂന്യപ്രദേശങ്ങളെ
സഞ്ചാരികൾ അനുഭവിക്കും.
18 വ്യാജപാശംകൊണ്ടു അകൃത്യത്തെയും
വണ്ടിക്കയറുകൊണ്ടു എന്നപോലെ പാപ
19 ത്തെയും വലിക്കയും അവൻ ബദ്ധപ്പെട്ടു
തന്റെ പ്രവൃത്തിയെ വേഗത്തിൽ നിവ
ൎത്തിക്കട്ടെ; കാണാമല്ലോ; യിസ്രായേ
ലിൻ പരിശുദ്ധന്റെ ആലോചന അടു
ത്തുവരട്ടെ; നമുക്കു അറിയാമല്ലോ എന്നു
പറകയും ചെയ്യുന്നവൎക്കു അയ്യോ കഷ്ടം!
20 തിന്മെക്കു നന്മ എന്നും നന്മെക്കു തിന്മ
എന്നും പേർ പറകയും ഇരുട്ടിനെ വെളി
ച്ചവും വെളിച്ചത്തെ ഇരുട്ടും ആക്കുകയും
കൈപ്പിനെ മധുരവും മധുരത്തെ കൈപ്പും
ആക്കുകയും ചെയ്യുന്നവൎക്കു അയ്യോ കഷ്ടം!
21 തങ്ങൾ്ക്കു തന്നേ ജ്ഞാനികളായും തങ്ങൾ്ക്കു
തന്നേ വിവേകികളായും തോന്നുന്നവൎക്കു
22 അയ്യോ കഷ്ടം! വീഞ്ഞു കുടിപ്പാൻ വീര
ന്മാരും മദ്യം കലൎത്തുവാൻ ശൂരന്മാരും ആ
23 യുള്ളവൎക്കും സമ്മാനംനിമിത്തം ദുഷ്ടനെ
നീതീകരിക്കയും നീതിമാന്റെ നീതിയെ
ഇല്ലാതാക്കുകയും ചെയ്യുന്നവൎക്കും അയ്യോ
24 കഷ്ടം! അതുകൊണ്ടു തീനാവു താളടിയെ
തിന്നുകളകയും വൈക്കോൽ ജ്വാലയാൽ
ദഹിച്ചുപോകയും ചെയ്യുന്നതുപോലെ അ
വരുടെ വേരു കെട്ടുപോകും; അവരുടെ
പുഷ്പം പൊടിപോലെ പറന്നുപോകും;
അവർ സൈന്യങ്ങളുടെ യഹോവയുടെ
ന്യായപ്രമാണത്തെ ഉപേക്ഷിച്ചു, യിസ്രാ
യേലിൻ പരിശുദ്ധന്റെ വചനത്തെ നി
ന്ദിച്ചുകളഞ്ഞിരിക്കുന്നു. അതുനിമിത്തം 25
യഹോവയുടെ കോപം തന്റെ ജനത്തി
ന്റെനേരെ ജ്വലിക്കും; അവൻ അവരു
ടെനേരെ കൈ നീട്ടി അവരെ ദണ്ഡിപ്പി
ക്കും; അപ്പോൾ മലകൾ വിറെക്കയും അ
വരുടെ ശവങ്ങൾ വീഥികളുടെ നടുവിൽ
ചവറുപോലെ ആയിത്തീരുകയും ചെയ്യും;
ഇതെല്ലാംകൊണ്ടും അവന്റെ കോപം അ
ടങ്ങാതെ അവന്റെ കൈ ഇനിയും നീട്ടി
യിരിക്കും. അവൻ ദൂരത്തുള്ള ജാതികൾ 26
ക്കു ഒരു കൊടി ഉയൎത്തി, ഭൂമിയുടെ അററ
ത്തുനിന്നു അവരെ ചൂളകുത്തി വിളിക്കും;
അവർ ബദ്ധപ്പെട്ടു വേഗത്തിൽ വരും.
അവരിൽ ഒരുത്തനും ക്ഷീണിക്കയോ ഇട 27
റുകയോ ചെയ്കയില്ല; ഒരുത്തനും ഉറക്കം
തൂങ്ങുകയില്ല, ഉറങ്ങുകയുമില്ല; അവരുടെ
അരക്കച്ച അഴികയില്ല, ചെരിപ്പുവാറു
പൊട്ടുകയുമില്ല. അവരുടെ അമ്പു കൂൎത്തും 28
വില്ലു എല്ലാം കുലെച്ചും ഇരിക്കുന്നു; അവ
രുടെ കുതിരകളുടെ കുളമ്പു തീക്കല്ലുപോ
ലെയും അവരുടെ രഥചക്രം ചുഴലിക്കാ
ററുപോലെയും തോന്നും. അവരുടെ ഗ 29
ൎജ്ജനം സിംഹത്തിന്റേതുപോലെ ഇരി
ക്കും; അവർ ബാലസിംഹങ്ങളെപ്പോലെ
ഗൎജ്ജിക്കും; അവർ അലറി, ഇര പിടിച്ചു
കൊണ്ടുപോകും; ആരും വിടുവിക്കയും
ഇല്ല. അന്നാളിൽ അവർ കടലിന്റെ 30
അലച്ചപോലെ അവരുടെനേരെ അല
റും; ദേശത്തു നോക്കിയാൽ ഇതാ, അന്ധ
കാരവും കഷ്ടതയും തന്നേ; അതിന്റെ
മേഘങ്ങളിൽ വെളിച്ചം ഇരുണ്ടുപോകും.

## ൬. അദ്ധ്യായം.

ഉസ്സീയാരാജാവു മരിച്ച ആണ്ടിൽ കൎത്താ
വു, ഉയൎന്നും പൊങ്ങിയുമുള്ള സിംഹാസന

ത്തിൽ ഇരിക്കുന്നതു ഞാൻ കണ്ടു; അവ
ന്റെ വസ്ത്രത്തിന്റെ വിളുമ്പുകൾ മന്ദിര
2 ത്തെ നിറച്ചിരുന്നു. സാറാഫുകൾ അവ
ന്നു ചുററും നിന്നു; ഓരോരുത്തന്നു ആറാറു
ചിറകുണ്ടായിരുന്നു; രണ്ടുകൊണ്ടു അവർ
മുഖം മൂടി; രണ്ടുകൊണ്ടു കാൽ മൂടി; രണ്ടു
3 കൊണ്ടു പറന്നു. ഒരുത്തനോടു ഒരുത്തൻ:
സൈന്യങ്ങളുടെ യഹോവ പരിശുദ്ധൻ,
പരിശുദ്ധൻ, പരിശുദ്ധൻ; സർവ്വഭൂമിയും
അവന്റെ മഹത്വംകൊണ്ടു നിറഞ്ഞിരി
4 ക്കുന്നു എന്നു ആർത്തുപറഞ്ഞു. അവർ ആ
ർക്കുന്ന ശബ്ദത്താൽ ഉമ്മരപ്പടികളുടെ അടി
സ്ഥാനങ്ങൾ കലുങ്ങി, ആലയം പുകകൊ
5 ണ്ടു നിറഞ്ഞു. അപ്പോൾ ഞാൻ: എനിക്കു
അയ്യോ കഷ്ടം; ഞാൻ നശിച്ചു; ഞാൻ ശുദ്ധി
യില്ലാത്ത അധരങ്ങൾ ഉള്ളോരു മനുഷ്യൻ;
ശുദ്ധിയില്ലാത്ത അധരങ്ങൾ ഉള്ള ജന
ത്തിന്റെ നടുവിൽ വസിക്കുന്നു; എന്റെ
കണ്ണു സൈന്യങ്ങളുടെ യഹോവയായ രാ
ജാവിനെ കണ്ടുവല്ലോ എന്നു പറഞ്ഞു.
6 അപ്പോൾ സാറാഫുകളിൽ ഒരുത്തൻ യാ
ഗപീഠത്തിൽനിന്നു കൊടിൽകൊണ്ടു ഒരു
തീക്കനൽ എടുത്തു കയ്യിൽ പിടിച്ചുകൊണ്ടു
7 എന്റെ അടുക്കൽ പറന്നുവന്നു, അതു
എന്റെ വായ്ക്കു തൊടുവിച്ചു: ഇതാ, ഇതു
നിന്റെ അധരങ്ങളെ തൊട്ടതിനാൽ നി
ന്റെ അകൃത്യം നീങ്ങി നിന്റെ പാപ
ത്തിന്നു പരിഹാരം വന്നിരിക്കുന്നു എന്നു
8 പറഞ്ഞു. അനന്തരം: ഞാൻ ആരെ അ
യക്കേണ്ടു? ആർ നമുക്കു വേണ്ടി പോകും?
എന്നു ചോദിക്കുന്ന കർത്താവിന്റെ ശബ്ദം
കേട്ടിട്ടു: അടിയൻ ഇതാ, അടിയനെ അ
9 യക്കേണമേ എന്നു ഞാൻ പറഞ്ഞു. അ
പ്പോൾ അവൻ അരുളിച്ചെയ്തതു: നീ ചെ
ന്നു, ഈ ജനത്തോടു പറയേണ്ടതു: നി
ങ്ങൾ കേട്ടുകൊണ്ടിട്ടും തിരിച്ചറികയില്ല;
നിങ്ങൾ കണ്ടുകൊണ്ടിട്ടും ഗ്രഹിക്കയുമില്ല.
ഈ ജനം കണ്ണുകൊണ്ടു കാണുകയോ 10
ചെവികൊണ്ടു കേൾക്കയോ ഹൃദയംകൊ
ണ്ടു ഗ്രഹിക്കയോ മനസ്സുതിരിഞ്ഞു സൌ
ഖ്യം പ്രാപിക്കയോ ചെയ്യാതെ ഇരിക്കേ
ണ്ടതിന്നു നീ അവരുടെ ഹൃദയം തടിപ്പി
ക്കയും അവരുടെ ചെവി മന്ദമാക്കുകയും
അവരുടെ കണ്ണു അടെച്ചുകളകയും ചെയ്ക.
കർത്താവേ, എത്രത്തോളം? എന്നു ഞാൻ 11
ചോദിച്ചതിന്നു അവൻ: പട്ടണങ്ങൾ
നിവാസികളില്ലാതെയും വീടുകൾ ആളി
ല്ലാതെയും ശൂന്യമായി ദേശം തീരെ പാഴാ
യിപ്പോകയും യഹോവ മനുഷ്യരെ ദൂര 12
ത്തു അകററീട്ടു ദേശത്തിന്റെ നടുവിൽ
വലിയോരു നിർജ്ജനപ്രദേശം ഉണ്ടാകയും
ചെയ്യുവോളം തന്നേ എന്നു ഉത്തരം പറ
ഞ്ഞു. അതിൽ ഒരു ദശാംശം എങ്കിലും 13
ശേഷിച്ചാൽ അതു വീണ്ടും നാശത്തിന്നു
ഇരയായ്തീരും; എങ്കിലും കരിമരവും കരു
വേലവും വെട്ടിയിട്ടാൽ അവയുടെ കുററി
ശേഷിച്ചിരിക്കുന്നതുപോലെ വിശുദ്ധസ
ന്തതി ഒരു കുററിയായി ശേഷിക്കും.

## ൭. അദ്ധ്യായം.

ഉസ്സീയാവിന്റെ മകനായ യോഥാമി
ന്റെ മകനായി യെഹൂദാരാജാവായ
ആഹാസിന്റെ കാലത്തു അരാമ്യരാജാ
വായ രെസീനും രെമല്യാവിന്റെ മക
നായി യിസ്രായേൽരാജാവായ പേക്കഹും
യെരൂശലേമിന്റെ നേരെ യുദ്ധം ചെ
യ്വാൻ പുറപ്പെട്ടുവന്നു; അതിനെ പിടി
പ്പാൻ അവർക്കു കഴിഞ്ഞില്ലതാനും. അരാം 2
എഫ്രയീമിനോടു യോജിച്ചിരിക്കുന്നു എന്നു
ദാവീദ്ഗൃഹത്തിന്നു അറിവുകിട്ടിയപ്പോൾ
അവന്റെ ഹൃദയവും അവന്റെ ജനത്തി
ന്റെ ഹൃദയവും കാട്ടിലെ വൃക്ഷങ്ങൾ കാ
ററുകൊണ്ടു ഉലയുമ്പോലെ ഉലഞ്ഞുപോയി.
അപ്പോൾ യഹോവ യെശയ്യാവോടു അരു 3

ളിച്ചെയ്യുതെന്തെന്നാൽ: നീയും നിന്റെ
മകൻ ശെയാർ-യാശ്രൂബും അലക്കുകാര
ന്റെ വയലിലെ പെരുവഴിക്കൽ മേലെ
കുളത്തിന്റെ നീർപാത്തിയുടെ അററത്തു
ആഹാസിനെ എതിരേല്പാൻ ചെന്നു
4 അവനോടു പറയേണ്ടതു: സൂക്ഷിച്ചു
കൊൾക; സാവധാനമായിരിക്ക; പുകയു
ന്ന ഈ രണ്ടു മുറിക്കൊള്ളിനിമിത്തം,
അരാമിന്റെയും രെസീന്റെയും രെമല്യാ
വിൻ മകന്റെയും ഉഗ്രകോപംനിമിത്തം
നീ ഭയപ്പെടരുതു; നിന്റെ ധൈൎയ്യം ക്ഷ
5 യിച്ചുപോകയുമരുതു. നാം യെഹൂദയുടെ
നേരെ ചെന്നു അതിനെ വിഷമിപ്പിച്ചു
മതിൽ ഇടിച്ചു കടന്നു താബെയലിന്റെ
മകനെ അവിടെ രാജാവായി വാഴിക്കേ
6 ണം എന്നു പറഞ്ഞു അരാമും എഫ്രയീമും
രെമല്യാവിന്റെ മകനും നിന്റെ നേ
7 രെ ദുരാലോചന ചെയ്യുകൊണ്ടു യഹോ
വയായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: അതു നടക്കയില്ല, സാധിക്കയുമില്ല.
8 അരാമിന്നു തല ദമ്മേശെക്; ദമ്മേശെക്കി
ന്നു തല രെസീൻ; അറുപത്തഞ്ചു സംവ
ത്സരത്തിന്നകം എഫ്രയീം ജനമായിരിക്കാ
9 തവണ്ണം തകൎന്നുപോകും. എഫ്രയീമിന്നു
തല ശമൎയ്യ; ശമൎയ്യെക്കു തല രെമല്യാവി
ന്റെ മകൻ; നിങ്ങൾക്കു വിശ്വാസം
10 ഇല്ലെങ്കിൽ സ്ഥിരവാസവുമില്ല. യഹോ
വ പിന്നെയും ആഹാസിനോടു: നിന്റെ
11 ദൈവമായ യഹോവയോടു താഴെ പാ
താളത്തിലോ മീതെ ഉയരത്തിലോ ഒരു
അടയാളം ചോദിച്ചുകൊൾക എന്നു കല്പി
12 ച്ചതിന്നു ആഹാസ്: ഞാൻ ചോദിക്ക
യില്ല, യഹോവയെ പരീക്ഷിക്കയും ഇല്ല
13 എന്നു പറഞ്ഞു. അതിന്നു അവൻ പറ
ഞ്ഞതു: ദാവീദ്ഗൃഹമേ, കേൾപ്പിൻ; മനു
ഷ്യരെ മുഷിപ്പിക്കുന്നതു പോരാഞ്ഞിട്ടോ
നിങ്ങൾ എന്റെ ദൈവത്തെക്കൂടെ മുഷി
പ്പിക്കുന്നതു? അതുകൊണ്ടു കൎത്താവു ത 14
ന്നേ നിങ്ങൾക്കു ഒരു അടയാളം തരും:
കന്യക ഗൎഭിണിയായി ഒരു മകനെ പ്ര
സവിക്കും; അവന്നു ഇമ്മാനുവേൽ എന്നു
പേർ വിളിക്കും. തിന്മ തള്ളി നന്മ തിര 15
ഞ്ഞെടുപ്പാൻ പ്രായമാകുംവരെ അവൻ
തൈരും തേനുംകൊണ്ടു ഉപജീവിക്കും.
തിന്മ തള്ളി നന്മ തിരഞ്ഞെടുപ്പാൻ ബാല 16
ന്നു പ്രായമാകും മുമ്പെ, നീ വെറുക്കുന്ന
രണ്ടു രാജാക്കന്മാരുടെയും ദേശം ഉപേക്ഷി
ക്കപ്പെട്ടിരിക്കും. യഹോവ നിന്റെമേ 17
ലും നിന്റെ ജനത്തിന്മേലും നിന്റെ പി
തൃഭവനത്തിന്മേലും എഫ്രയീം യെഹൂദയെ
വിട്ടുപിരിഞ്ഞ നാൾമുതൽ വന്നിട്ടില്ലാ
ത്തൊരു കാലം വരുത്തും; അശ്ശൂർരാജാ
വിനെ തന്നേ.

അന്നാളിൽ യഹോവ മിസ്രയീമിലെ 18
നദികളുടെ അററത്തുനിന്നു കൊതുകിനെ
യും അശ്ശൂർദേശത്തുനിന്നു തേനീച്ചയെ
യും ചൂളകുത്തി വിളിക്കും. അവ ഒക്കെയും 19
വന്നു ശൂന്യമായ താഴ്വരകളിലും പാറപ്പി
ളൎപ്പുകളിലും എല്ലാമുൾപടപ്പുകളിലും എല്ലാ
മേച്ചൽപുറങ്ങളിലും പററും. അന്നാ 20
ളിൽ കൎത്താവു നദിക്കു അക്കരെനിന്നു
കൂലിക്കു വാങ്ങിയ ക്ഷൌരക്കത്തികൊണ്ടു,
അശ്ശൂർരാജാവിനെക്കൊണ്ടു തന്നേ, തല
യും കാലും ക്ഷൌരം ചെയ്യും; അതു താടി
യും കൂടെ നീക്കും. അന്നാളിൽ ഒരുത്തൻ 21
ഒരു പശുക്കിടാവിനെയും രണ്ടു ആട്ടിനെ
യും വളൎത്തും. അവയെ കറന്നു കിട്ടുന്ന 22
പാലിന്റെ പെരുപ്പംകൊണ്ടു അവൻ
തൈരു തന്നേ കൊററുകഴിക്കും; ദേശത്തു
ശേഷിച്ചിരിക്കുന്ന ഏവരുടെയും ആഹാരം
തൈരും തേനും ആയിരിക്കും.

അന്നാളിൽ ആയിരം വെള്ളിക്കാശു 23
വിലയുള്ള ആയിരം മുന്തിരിവള്ളി ഉണ്ടാ
യിരുന്ന സ്ഥലമൊക്കെയും മുള്ളും പറക്കാ

24 രയും പിടിച്ചുകിടക്കും. ദേശമൊക്കെ
യും മുള്ളും പറക്കാരയും പിടിച്ചുകിടക്കു
ന്നതിനാൽ മനുഷ്യർ അമ്പും വില്ലും എടു
ത്തുകൊണ്ടു മാത്രമേ അവിടേക്കു ചെല്ലുക
25 യുള്ളു. തൂമ്പാകൊണ്ടു കിളെച്ചുവന്ന എല്ലാ
മലകളിലും മുള്ളും പറക്കാരയും പേടി
ച്ചിട്ടു ആരും പോകയില്ല; അതു കാളക
ളെ അഴിച്ചുവിടുവാനും ആടുകൾ ചവി
ട്ടിക്കളവാനും മാത്രം ഉതകും.

## ൮. അദ്ധ്യായം.

യഹോവ എന്നോടു കല്പിച്ചതു: നീ ഒരു
വലിയ പലക എടുത്തു, സാമാന്യ അക്ഷര
ത്തിൽ: മഹേർ-ശാലാൽ ഹാശ്-ബസ് എ
2 ന്നു എഴുതുക. ഞാൻ ഊരിയാപുരോഹി
തനെയും യെബെരെഖ്യാവിൻ മകനായ
സഖര്യാവെയും എനിക്കു വിശ്വസ്തസാക്ഷി
3 കളാക്കി വെക്കും. ഞാൻ പ്രവാചകിയു
ടെ അടുക്കൽ ചെന്നു; അവൾ ഗർഭം ധരിച്ചു
ഒരു മകനെ പ്രസവിച്ചു. യഹോവ
എന്നോടു: അവന്നു മഹേർ-ശാലാൽ ഹാ
4 ശ്-ബസ് എന്നു പേർ വിളിക്ക; ഈ കുട്ടി
ക്കു അപ്പാ, അമ്മേ എന്നു വിളിപ്പാൻ പ്രാ
യമാകുംമുമ്പെ ദമ്മേശെക്കിലെ ധനവും
ശമര്യയിലെ കൊള്ളയും അശ്ശൂർരാജാവി
ന്റെ അടുക്കലേക്കു എടുത്തുകൊണ്ടു പോ
5 കും എന്നരുളിച്ചെയ്തു. യഹോവ പിന്നെ
യും എന്നോടു അരുളിച്ചെയ്തതെന്തെന്നാൽ:
6 ഈ ജനം സാവധാനത്തോടെ ഒഴുകുന്ന
ശീലോഹാവെള്ളത്തെ നിരസിച്ചു രെസീ
നിലും രെമല്യാവിൻമകനിലും സന്തോ
7 ഷിക്കുന്നതുകൊണ്ടു, അതുകാരണത്താൽ
തന്നേ, യഹോവ നദിയിലെ ബലമേറിയ
പെരുവെള്ളത്തെ, അശ്ശൂർരാജാവിനെയും
അവന്റെ സകലമഹത്വത്തെയും തന്നേ,
അവരുടെ മേൽ വരുത്തും; അതു അതി
ന്റെ എല്ലാതോടുകളിലും പൊങ്ങി അതി
ന്റെ എല്ലാകരകളെയും കവിഞ്ഞൊഴുകും.
അതു യെഹൂദയിലേക്കു കടന്നു കവിഞ്ഞൊ 8
ഴുകി കഴുത്തോളം എത്തും; അതിന്റെ
വിടർന്ന ചിറക, ഇമ്മാനുവേലേ, നിന്റെ
ദേശത്തിന്റെ വീതിയെ മൂടും.

ജാതികളേ, കലഹിപ്പിൻ; തകർന്നുപോ 9
കുവിൻ! സകലദൂരദിക്കുകാരുമായുള്ളോ
രേ, ശ്രദ്ധിച്ചുകൊൾവിൻ; അര കെട്ടി
ക്കൊൾവിൻ; തകർന്നുപോകുവിൻ. അര
കെട്ടിക്കൊൾവിൻ, തകർന്നുപോകുവിൻ.
കൂടി ആലോചിച്ചുകൊൾവിൻ; അതു 10
നിഷ്ഫലമായിത്തീരും; കാര്യം പറഞ്ഞുറെ
പ്പിൻ; സാദ്ധ്യം ഉണ്ടാകയില്ല; ദൈവം
ഞങ്ങളോടുകൂടെ ഉണ്ടു. യഹോവ ബല 11
മുള്ള കൈകൊണ്ടു എന്നെ പിടിച്ചു എ
ന്നോടു അരുളിച്ചെയ്തു ഞാൻ ഈ ജനത്തി
ന്റെ വഴിയിൽ നടക്കാതെയിരിക്കേണ്ട
തിന്നു എനിക്കു ഉപദേശിച്ചതന്നതെന്തെ 12
ന്നാൽ: ഈ ജനം കൂട്ടുകെട്ടു എന്നു പറയു
ന്നതിന്നൊക്കെയും കൂട്ടുകെട്ടു എന്നു നി
ങ്ങൾ പറയരുതു; അവർ ഭയപ്പെടുന്നതി
നെ നിങ്ങൾ ഭയപ്പെടരുതു, ഭ്രമിച്ചുപോ
കയുമരുതു. സൈന്യങ്ങളുടെ യഹോ 13
വയെ ശുദ്ധീകരിപ്പിൻ; അവൻ തന്നേ
നിങ്ങളുടെ ഭയവും നിങ്ങളുടെ ഭീതിയും
ആയിരിക്കട്ടെ. എന്നാൽ അവൻ ഒരു 14
വിശുദ്ധമന്ദിരമായിരിക്കും; എങ്കിലും യി
സ്രായേൽഗൃഹത്തിന്നു രണ്ടിന്നും അവൻ
ഒരു ഇടർച്ചക്കല്ലും തടങ്ങൽപാറയും യെരൂ
ശലേംനിവാസികൾക്കു ഒരു കുടുക്കും
കണിയും ആയിരിക്കും. പലരും അതി 15
ന്മേൽ തട്ടിവീണു തകർന്നുപോകയും
കണിയിൽ കുടുങ്ങി പിടിപെടുകയും
ചെയ്യും.

സാക്ഷ്യം പൊതിഞ്ഞുകെട്ടുക; എന്റെ 16
ശിഷ്യന്മാരുടെ ഇടയിൽ ഉപദേശം മുദ്ര
യിട്ടുവെക്കുക. ഞാനോ യാക്കോബ് ഗൃഹ 17

ത്തിന്നു തന്റെ മുഖം മറെച്ചുകളഞ്ഞ യഹോ
വെക്കായി കാത്തിരിക്കയും പ്രത്യാശിക്കയും
18 ചെയ്യും. ഇതാ, ഞാനും യഹോവ എനിക്കു
തന്ന മക്കളും സീയോൻപൎവ്വതത്തിൽ
അധിവസിക്കുന്ന സൈന്യങ്ങളുടെ യഹോ
വയാൽ യിസ്രായേലിൽ അടയാളങ്ങളും
19 അത്ഭുതങ്ങളും ആയിരിക്കുന്നു. വെളിച്ച
പ്പാടന്മാരോടും ചിലെക്കുകയും ജപിക്കു
കയും ചെയ്യുന്നവരായ ലക്ഷണവാദിക
ളോടും അരുളപ്പാടു ചോദിപ്പിൻ എന്നു
അവർ നിങ്ങളോടു പറയുന്നുവെങ്കിൽ—
ജനം തങ്ങളുടെ ദൈവത്തോടല്ലയോ ചോ
ദിക്കേണ്ടതു? ജീവനുള്ളവൎക്കു വേണ്ടി മരി
20 ച്ചവരോടോ ചോദിക്കേണ്ടതു? ഉപദേ
ശത്തിന്നും സാക്ഷ്യത്തിന്നും വരുവിൻ!
അവർ ഈ വാക്കുപോലെ പറയുന്നില്ല
യെങ്കിൽ— അവൎക്കു അരുണോദയം ഉണ്ടാ
21 കയില്ല. അവർ ഏററവും വലഞ്ഞും
വിശന്നും ദേശത്തുകൂടി കടന്നുപോകും;
അവൎക്കു വിശക്കുമ്പോൾ അവർ മുഷിഞ്ഞു
തങ്ങളുടെ രാജാവിനെയും തങ്ങളുടെ
ദൈവത്തെയും ശപിച്ചു മുഖം മേലോട്ടു
22 തിരിക്കും. അവർ ഭൂമിയിൽ നോക്കു
മ്പോൾ കഷ്ടതയും അന്ധകാരവും സങ്കട
മുള്ള തിമിരവും കാണും; കൂരിരുട്ടിലേക്കു
അവരെ തള്ളിക്കളയും.

## ൯. അദ്ധ്യായം.

എന്നാൽ കഷ്ടതയിൽ ഇരുന്ന ദേശ
ത്തിന്നു തിമിരം നില്ക്കയില്ല; പണ്ടു അവൻ
സെബൂലൂൻദേശത്തിന്നും നഫ്താലിദേശ
ത്തിന്നും ഹീനത വരുത്തിയെങ്കിലും പി
ന്നത്തേതിൽ അവൻ കടൽവഴിയായി
യോൎദ്ദാന്നക്കരെയുള്ള ജാതികളുടെ മണ്ഡ
2 ലത്തിന്നു മഹത്വം വരുത്തും. ഇരുട്ടിൽ
നടന്ന ജനം വലിയോരു വെളിച്ചം കണ്ടു;
അന്ധതമസ്സുള്ള ദേശത്തു പാൎത്തവരുടെ
മേൽ പ്രകാശം ശോഭിച്ചു. നീ വൎദ്ധി 3
പ്പിച്ചിട്ടില്ലാത്ത ജാതിയെ വൎദ്ധിപ്പിക്കുന്നു;
അവർ നിന്റെ സന്നിധിയിൽ സന്തോ
ഷിക്കുന്ന സന്തോഷം കൊയ്ത്തുകാല
ത്തിലെ സന്തോഷംപോലെയും കൊള്ള
പങ്കിടുമ്പോൾ ആനന്ദിക്കുന്നതുപോ
ലെയും ആകുന്നു. അവൻ ചുമക്കുന്ന 4
നുകവും അവന്റെ ചുമലിലെ കോലും
അവനെ ദണ്ഡിപ്പിക്കുന്നവന്റെ വടിയും
മിദ്യാന്റെ നാളിലെപ്പോലെ നീ ഒടിച്ചു
കളഞ്ഞിരിക്കുന്നു. ഒച്ചയോടെ ചവിട്ടി 5
നടക്കുന്ന യോദ്ധാവിന്റെ ചെരിപ്പൊ
ക്കെയും രക്തം പിരണ്ട വസ്ത്രവും വിറക
പോലെ തീക്കു ഇരയായിത്തീരും. നമുക്കു 6
ഒരു ശിശു ജനിച്ചിരിക്കുന്നു; നമുക്കു ഒരു
മകൻ നല്കപ്പെട്ടിരിക്കുന്നു; ആധിപത്യം
അവന്റെ തോളിൽ ഇരിക്കും; അവന്നു
അത്ഭുതമന്ത്രി, വീരനാം ദൈവം, നിത്യ
പിതാവു, സമാധാനപ്രഭു എന്നു പേർ
വിളിക്കപ്പെടും. അവന്റെ ആധിപത്യ 7
ത്തിന്റെ വൎദ്ധനെക്കും സമാധാനത്തിന്നും
അവസാനം ഉണ്ടാകയില്ല; ദാവീദിന്റെ
സിംഹാസനത്തിലും അവന്റെ രാജത്വ
ത്തിലും ഇന്നുമുതൽ എന്നെന്നേക്കും അ
വൻ അതിനെ ന്യായത്തോടും നീതി
യോടും കൂടെ സ്ഥാപിച്ചു നിലനിൎത്തും;
സൈന്യങ്ങളുടെ യഹോവയുടെ തീക്ഷ്ണത
അതിനെ നിവൎത്തിക്കും. കൎത്താവു യാ 8
ക്കോബിൽ ഒരു വചനം അയച്ചു; അതു
യിസ്രായേലിന്മേൽ വീണും ഇരിക്കുന്നു.
ഇഷ്ടികകൾ വീണുപോയി എങ്കിലും ഞ 9
ങ്ങൾ വെട്ടുകല്ലുകൊണ്ടു പണിയും; കാട്ട
ത്തികളെ വെട്ടിക്കളഞ്ഞു എങ്കിലും ഞ
ങ്ങൾ അവെക്കു പകരം ദേവദാരുക്കളെ
നട്ടുകൊള്ളും എന്നിങ്ങനെ ഡംഭത്തോടും 10
ഹൃദയഗൎവ്വത്തോടുംകൂടെ പറയുന്ന എഫ്ര
യീമും ശമൎയ്യനിവാസികളുമായ ജനമൊ

11 ക്കെയും അതു അറിയും. അതുകൊണ്ടു
യഹോവ രെസീന്റെ വൈരികളെ അ
വന്റെ നേരെ ഉയൎത്തി, അവന്റെ ശത്രു
12 ക്കളെ ഇളക്കിവിട്ടിരിക്കുന്നു. അരാമ്യർ
കിഴക്കും ഫെലിസ്ത്യർ പടിഞ്ഞാറും തന്നേ;
അവർ യിസ്രായേലിനെ വായ് പിളൎന്നു
വിഴുങ്ങിക്കളയും. ഇതെല്ലാംകൊണ്ടും അ
വന്റെ കോപം അടങ്ങാതെ അവന്റെ
13 കൈ ഇനിയും നീട്ടിയിരിക്കും. എന്നിട്ടും
ജനം തങ്ങളെ അടിക്കുന്നവങ്കലേക്കു തിരി
യുന്നില്ല; സൈന്യങ്ങളുടെ യഹോവയെ
14 അന്വേഷിക്കുന്നതുമില്ല. അതുകൊണ്ടു
യഹോവ യിസ്രായേലിൽനിന്നു തലയും
വാലും പനമ്പട്ടയും പോട്ടപ്പുല്ലും ഒരു
ദിവസത്തിൽ തന്നേ ഛേദിച്ചുകളയും.
15 മൂപ്പനും മാന്യപുരുഷനും തന്നേ തല;
അസത്യം ഉപദേശിക്കുന്ന പ്രവാചകൻ
16 തന്നേ വാൽ. ഈ ജനത്തെ നടത്തുന്ന
വർ അവരെ തെറ്റിച്ചുകളയുന്നു; അവ
രാൽ നടത്തപ്പെടുന്നവർ നശിച്ചുപോ
17 കുന്നു. അതുകൊണ്ടു കൎത്താവു അവരുടെ
യൌവനക്കാരിൽ സന്തോഷിക്കയില്ല;
അവരുടെ അനാഥന്മാരോടും വിധവമാ
രോടും അവന്നു കരുണ തോന്നുകയുമില്ല;
എല്ലാവരും വഷളന്മാരും ദുഷ്കൎമ്മികളും
ആകുന്നു; എല്ലാവായും ഭോഷത്വം സംസാ
രിക്കുന്നു. ഇതു എല്ലാംകൊണ്ടും അവന്റെ
കോപം അടങ്ങാതെ അവന്റെ കൈ
18 ഇനിയും നീട്ടിയിരിക്കും. ദുഷ്ടത തീ
പോലെ ജ്വലിക്കുന്നു; അതു പറക്കാരയും
മുള്ളും ദഹിപ്പിക്കുന്നു; വനത്തിലെ പള്ള
ക്കാടുകളിൽ കത്തുന്നു; പുകത്തൂണുകളായി
19 ഉരുണ്ടുപൊങ്ങും. സൈന്യങ്ങളുടെ
യഹോവയുടെ കോപംനിമിത്തം ദേശം
ദഹിച്ചുപോയിരിക്കുന്നു; ജനവും തീക്കു
ഇരയായിരിക്കുന്നു; ഒരുത്തനും തന്റെ
20 സഹോദരനെ ആദരിക്കുന്നില്ല. ഒരു
ത്തൻ വലത്തുഭാഗം കടിച്ചുപറിച്ചിട്ടും
വിശന്നിരിക്കും; ഇടത്തുഭാഗവും തിന്നും;
തൃപ്തിവരികയുമില്ല; ഓരോരുത്തൻ താന്താ
ന്റെ ഭുജത്തിന്റെ മാംസം തിന്നുകള
യുന്നു. മനശ്ശെ എഫ്രയീമിനെയും എ 21
ഫ്രയീം മനശ്ശെയെയും തന്നേ; അവർ
ഇരുവരും യെഹൂദെക്കു വിരോധമായിരി
ക്കുന്നു. ഇതെല്ലാംകൊണ്ടും അവന്റെ
കോപം അടങ്ങാതെ അവന്റെ കൈ
ഇനിയും നീട്ടിയിരിക്കും.

## ൧൦. അദ്ധ്യായം.

ദരിദ്രന്മാരുടെ ന്യായം മറിച്ചുകളവാനും
എന്റെ ജനത്തിലെ എളിയവരുടെ അവ
കാശം ഇല്ലാതാക്കുവാനും വിധവമാർ ത
ങ്ങൾക്കു കൊള്ളയായ്തീരുവാനും അനാഥ
ന്മാരെ തങ്ങൾക്കു ഇരയാക്കുവാനും തക്ക
വണ്ണം നീതികെട്ട ചട്ടം നിയമിക്കുന്ന
വൎക്കും അനൎത്ഥം എഴുതിവെക്കുന്ന എഴുത്തു
കാൎക്കും അയ്യോ കഷ്ടം! സന്ദൎശനദിവസ
ത്തിലും ദൂരത്തുനിന്നു വരുന്ന വിനാശത്തി
ങ്കലും നിങ്ങൾ എന്തു ചെയ്യും? സഹായത്തി
ന്നായിട്ടു നിങ്ങൾ ആരുടെ അടുക്കൽ ഓടി
പ്പോകും? നിങ്ങളുടെ മഹത്വം നിങ്ങൾ
എവിടെ വെച്ചുകൊള്ളും? അവർ ബദ്ധ
ന്മാരുടെ കീഴെ കുനികയും ഹതന്മാരുടെ
കീഴെ വീഴുകയും ചെയ്തേയുള്ളു. ഇതെല്ലാം
കൊണ്ടും അവന്റെ കോപം അടങ്ങാതെ
അവന്റെ കൈ ഇനിയും നീട്ടിയിരിക്കും.
എന്റെ കോപത്തിന്റെ കോലായ അ
ശ്ശൂരിന്നു അയ്യോ കഷ്ടം! അവരുടെ കയ്യി
ലെ വടി എന്റെ ക്രോധം ആകുന്നു. ഞാൻ
അവനെ അശുദ്ധമായോരു ജാതിക്കു നേ
രെ അയക്കും; എന്റെ ക്രോധം വഹിക്കുന്ന
ജനത്തിന്നു വിരോധമായി ഞാൻ അവന്നു
കല്പന കൊടുക്കും; അവരെ കൊള്ളയിടു
വാനും കവൎച്ച ചെയ്വാനും തെരുവീഥിയി

ലെ ചെളിയെപ്പോലെ ചവിട്ടിക്കളവാനും
7 തന്നേ. അവനോ അങ്ങനെയല്ല നിരൂ
പിക്കുന്നതു; തന്റെ ഹൃദയത്തിൽ അങ്ങ
നെയല്ല വിചാരിക്കുന്നതു; നശിപ്പിപ്പാനും
അനേകം ജാതികളെ ഛേദിച്ചുകളവാനുമ
8 ത്രേ അവന്റെ താല്പൎയ്യം. അവൻ പറ
യുന്നതു: എന്റെ പ്രഭുക്കന്മാർ ഒക്കെയും
9 രാജാക്കന്മാരല്ലയോ? കല്നോ കൎക്കെമീ
ശിനെപ്പോലെയല്ലയോ? ഹമാത്ത് അൎപ്പാ
ദിനെപ്പോലെയല്ലയോ? ശമൎയ്യ ദമ്മേ
0 ശെക്കിനെപ്പോലെയല്ലയോ? യെരൂശ
ലേമിലും ശമൎയ്യയിലും ഉള്ളവയെക്കാൾ
വിശേഷമായ ബിംബങ്ങൾ ഉണ്ടായിരുന്ന
മിത്ഥ്യാമൂൎത്തികളുടെ രാജ്യങ്ങളെ എന്റെ
1 കൈ എത്തിപ്പിടിച്ചിരിക്കെ, ഞാൻ ശമ
ൎയ്യയോടും അതിലെ മിത്ഥ്യാമൂൎത്തികളോടും
ചെയ്തതുപോലെ ഞാൻ യെരൂശലേമി
നോടും അതിലെ വിഗ്രഹങ്ങളോടും ചെയ്ക
യില്ലയോ?
2 അതുകൊണ്ടു കൎത്താവു സീയോൻപൎവ്വ
തത്തിലും യെരൂശലേമിലും തന്റെ പ്രവൃ
ത്തിയൊക്കെയും തീൎത്തശേഷം, ഞാൻ അ
ശ്ശൂർരാജാവിന്റെ അഹങ്കാരത്തിന്റെ ഫ
ലത്തെയും അവന്റെ ഉന്നതഭാവത്തി
3 ന്റെ മഹിമയെയും സന്ദൎശിക്കും. എന്റെ
കയ്യുടെ ശക്തികൊണ്ടും എന്റെ ജ്ഞാനം
കൊണ്ടും ഞാൻ ഇതു ചെയ്തു; ഞാൻ ബു
ദ്ധിമാൻ; ഞാൻ ജാതികളുടെ അതിരുക
ളെ മാററുകയും അവരുടെ ഭണ്ഡാരങ്ങളെ
കവൎന്നുകളകയും പരാക്രമിയെപ്പോലെ
സിംഹാസനസ്ഥന്മാരെ താഴ്ത്തുകയും ചെ
4 യ്തിരിക്കുന്നു. എന്റെ കൈ ജാതികളുടെ
ധനത്തെ ഒരു പക്ഷിക്കൂടിനെപ്പോലെ
എത്തിപ്പിടിച്ചു; ഉപേക്ഷിച്ചുകളഞ്ഞ മുട്ട
കളെ ശേഖരിക്കുന്നതുപോലെ, ഞാൻ സൎവ്വ
ഭൂമിയെയും കൂട്ടിച്ചേൎത്തു; ചിറകു അനക്കു
കയോ ചുണ്ടു തുറക്കുകയോ ചിലെക്കുക
യോ ചെയ്‌വാൻ ഒന്നും ഉണ്ടായിരുന്നില്ല
എന്നു അവൻ പറയുന്നുവല്ലോ. വെട്ടു 15
ന്നവനോടു കോടാലി വമ്പു പറയുമോ?
വലിക്കുന്നവനോടു ഈൎച്ചവാൾ വലിപ്പം
കാട്ടുമോ? അതോ, പിടിക്കുന്നവനെ
വടി പൊക്കുന്നതുപോലെയും മരമല്ലാത്ത
വനെ കോൽ പൊന്തിക്കുന്നതുപോലെ
യും ആകുന്നു. അതുകൊണ്ടു സൈന്യ 16
ങ്ങളുടെ യഹോവയായ കൎത്താവു അവ
ന്റെ പുഷ്ടന്മാരുടെ ഇടയിൽ ക്ഷയം
അയക്കും; അവന്റെ മഹത്വത്തിൻ കീഴെ
തീകത്തുംപോലെ ഒന്നു കത്തും. യിസ്രാ 17
യേലിന്റെ വെളിച്ചം ഒരു തീയായും
അവന്റെ പരിശുദ്ധൻ ഒരു ജ്വാലയായും
ഇരിക്കും; അതു കത്തി, ഒരു ദിവസംകൊ
ണ്ടു അവന്റെ മുള്ളും പറക്കാരയും ദഹി
പ്പിച്ചുകളയും. അവൻ അവന്റെ കാട്ടി 18
ന്റെയും തോട്ടത്തിന്റെയും മഹത്വത്തെ
ദേഹിദേഹവുമായി നശിപ്പിക്കും; അതു
ഒരു രോഗി ക്ഷയിച്ചുപോകുന്നതുപോലെ
യിരിക്കും. അവന്റെ കാട്ടിൽ ശേഷി 19
ച്ചിരിക്കുന്ന വൃക്ഷങ്ങൾ ചുരുക്കം ആയിരി
ക്കും; ഒരു ബാലനു അവയെ എണ്ണി എഴു
താം. അന്നാളിൽ യിസ്രായേലിൽ ശേഷി 20
ച്ചവരും യാക്കോബ് ഗൃഹത്തിലെ രക്ഷി
തഗണവും തങ്ങളെ അടിച്ചവനെ ഇനി
ആശ്രയിക്കാതെ, യിസ്രായേലിന്റെ പരി
ശുദ്ധനായ യഹോവയെ പരമാൎത്ഥമായി
ആശ്രയിക്കും. ഒരു ശേഷിപ്പു മടങ്ങി 21
വരും (ശെയാർ-യാശൂബ്); യാക്കോബി
ന്റെ ശേഷിപ്പു വീരനാം ദൈവത്തിങ്ക
ലേക്കു മടങ്ങിവരും. യിസ്രായേലേ, നി 22
ന്റെ ജനം കടല്ക്കരയിലെ മണൽപോലെ
ആയിരുന്നാലും അതിൽ ഒരു ശേഷിപ്പു
മാത്രം മടങ്ങിവരും; നീതിയെ പ്രവഹിക്കു
ന്നതായോരു സംഹാരം നിൎണ്ണയിക്കപ്പെ
ട്ടിരിക്കുന്നു. എങ്ങനെ എന്നാൽ സൈ 23

ന്യങ്ങളുടെ യഹോവയായ കൎത്താവു സൎവ്വ
ഭൂമിയുടെയും മദ്ധ്യേ നിൎണ്ണയിക്കപ്പെട്ട സം
24 ഹാരം വരുത്തും. അതുകൊണ്ടു സൈന്യ
ങ്ങളുടെ യഹോവയായ കൎത്താവു ഇപ്ര
കാരം അരുളിച്ചെയ്യുന്നു: സീയോനിൽ വ
സിക്കുന്ന എന്റെ ജനമേ, അശ്ശൂർ വടി
കൊണ്ടു നിന്നെ അടിക്കയും മിസ്രയീമിലെ
വിധത്തിൽ നിന്റെനേരെ ചൂരൽ ഓങ്ങു
കയും ചെയ്യുാലും നീ അവനെ ഭയപ്പെ
25 ടേണ്ടാ. ഇനി കുറഞ്ഞോന്നു കഴിഞ്ഞിട്ടു
എന്റെ ക്രോധവും അവരുടെ സംഹാര
ത്തോടെ എന്റെ കോപവും തീൎന്നുപോകും.
26 ഓറേബ് പാറെക്കരികെ വെച്ചുള്ള മിദ്യാ
ന്റെ സംഹാരത്തിൽ എന്നപോലെ സൈ
ന്യങ്ങളുടെ യഹോവ അവന്റെ നേരെ
ഒരു ചമ്മട്ടിയെ പൊക്കും; അവൻ തന്റെ
വടി സമുദ്രത്തിന്മേൽ നീട്ടും; മിസ്രയീമിൽ
27 ചെയ്തതുപോലെ അതിനെ ഓങ്ങും. അ
ന്നാളിൽ അവന്റെ ചുമടു നിന്റെ തോ
ളിൽനിന്നും അവന്റെ നുകം നിന്റെ
കഴുത്തിൽനിന്നും നീങ്ങിപ്പോകും; പുഷ്ടി
28 നിമിത്തം നുകം തകൎന്നുപോകും. അവൻ
അയ്യാത്തിൽ എത്തി, മിഗ്രോനിൽകൂടി
കടന്നു; മിക്മാശിൽ തന്റെ പടക്കോപ്പു
29 വെച്ചിരിക്കുന്നു. അവർ ചുരം കടന്നു;
ഗേബയിൽ രാപാൎത്തു; റാമാ നടുങ്ങുന്നു;
ശൌലിന്റെ ഗിബെയാ ഓടിപ്പോയി.
30 ഗല്ലീംപുത്രീ, ഉറക്കെ നിലവിളിക്ക;
ലയേശേ, ശ്രദ്ധിച്ചുകേൾക്ക; അനാഥോ
31 ത്തേ, ഉത്തരം പറക. മദ്മേനാ ഓട്ടം
തുടങ്ങിയിരിക്കുന്നു; ഗെബീംനിവാസി
32 കൾ ഓട്ടത്തിന്നു വട്ടംകൂട്ടുന്നു. ഇന്നു
അവൻ നോബിൽ താമസിക്കും; യെരു
ശലേംഗിരിയായ സീയോൻപുത്രിയുടെ പ
ൎവ്വതത്തിന്റെ നേരെ അവൻ കൈ കുലു
33 ക്കുന്നു. സൈന്യങ്ങളുടെ യഹോവയായ
കൎത്താവു കൊമ്പുകളെ ഭയങ്കരമായി മുറി
ച്ചുകളയും; പൊക്കത്തിൽ വളൎന്നവയെ
അവൻ വെട്ടിയിടുകയും ഉയൎന്നവയെ താ
ഴ്ത്തുകയും ചെയ്യും. അവൻ വനത്തിലെ 34
പള്ളക്കാടുകളെ ഇരിമ്പായുധംകൊണ്ടു
വെട്ടിക്കളയും; ലെബാനോനും ബലവാ
ന്റെ കയ്യാൽ വീണുപോകും.

## ൧൧. അദ്ധ്യായം.

എന്നാൽ യിശ്ശായിയുടെ കുററിയിൽനിന്നു
ഒരു മുള പൊട്ടി പുറപ്പെടും; അവന്റെ
വേരുകളിൽനിന്നുള്ള ഒരു കൊമ്പു ഫലം
കായിക്കും. അവന്റെമേൽ യഹോവയുടെ 2
ആത്മാവു ആവസിക്കും; ജ്ഞാനത്തിന്റെ
യും വിവേകത്തിന്റെയും ആത്മാവു, ആ
ലോചനയുടെയും ബലത്തിന്റെയും ആ
ത്മാവു, പരിജ്ഞാനത്തിന്റെയും യഹോ
വാഭക്തിയുടെയും ആത്മാവു തന്നേ.
അവന്റെ പ്രമോദം യഹോവാഭക്തി 3
യിൽ ആയിരിക്കും; അവൻ കണ്ണുകൊണ്ടു
കാണുന്നതുപോലെ ന്യായപാലനം ചെയ്ക
യില്ല; ചെവികൊണ്ടു കേൾക്കുന്നതുപോ
ലെ വിധിക്കയുമില്ല. അവൻ ദരിദ്രന്മാ 4
ൎക്കു നീതിയോടെ ന്യായം പാലിച്ചുകൊടു
ക്കയും ദേശത്തിലെ സാധുക്കൾക്കു നേരോ
ടെ വിധികല്പിക്കയും ചെയ്യും; തന്റെ
വായ് എന്ന വടികൊണ്ടു അവൻ ഭൂമിയെ
അടിക്കും; തന്റെ അധരങ്ങളുടെ ശ്വാസം
കൊണ്ടു ദുഷ്ടനെ കൊല്ലും. നീതി അവ 5
ന്റെ നടുക്കെട്ടും വിശ്വസ്തത അവന്റെ
അരക്കച്ചയും ആയിരിക്കും. ചെന്നായി 6
കുഞ്ഞാടിനോടുകൂടെ പാൎക്കും; പുള്ളിപ്പുലി
കോലാട്ടുകുട്ടിയോടുകൂടെ കിടക്കും; പശു
ക്കിടാവും ബാലസിംഹവും തടിപ്പിച്ച മൃഗ
വും ഒരുമിച്ചു പാൎക്കും; ഒരു ചെറിയകുട്ടി
അവയെ നടത്തും. പശു കരടിയോടു 7
കൂടെ മേയും; അവയുടെ കുട്ടികൾ ഒരു
മിച്ചുകിടക്കും; സിംഹം കാള എന്നപോലെ

8 വൈക്കോൽ തിന്നും. മുലകുടിക്കുന്ന ശിശു
സപ്പത്തിന്റെ പോതിങ്കൽ കളിക്കും;
മുലകുടി മാറിയ പൈതൽ അണലിയുടെ
9 പൊത്തിൽ കൈ ഇടും. സമുദ്രം വെള്ളം
കൊണ്ടു നിറഞ്ഞിരിക്കുന്നതുപോലെ ഭൂമി
യഹോവയുടെ പരിജ്ഞാനംകൊണ്ടു പൂൎണ്ണ
മായിരിക്കയാൽ എന്റെ വിശുദ്ധപൎവ്വത
ത്തിൽ എങ്ങും ഒരു ദോഷമോ നാശമോ
10 ആരും ചെയ്കയില്ല. അന്നാളിൽ വംശ
ങ്ങൾക്കു കൊടിയായി നില്ക്കുന്ന യിശ്ശായി
വേരായവനെ ജാതികൾ അന്വേഷിച്ചു
വരും; അവന്റെ വിശ്രാമസ്ഥലം മഹ
11 ത്വമുള്ളതായിരിക്കും. അന്നാളിൽ കൎത്താ
വു തന്റെ ജനത്തിൽ ശേഷിച്ചിരിക്കുന്ന
ശേഷിപ്പിനെ അശ്ശൂരിൽനിന്നും മിസ്രയീ
മിൽനിന്നും പത്രോസിൽനിന്നും കൂശിൽ
നിന്നും ഏലാമിൽനിന്നും ശിനാരിൽനി
ന്നും ഹമാത്തിൽനിന്നും സമുദ്രത്തിലെ ദ്വീ
പുകളിൽനിന്നും വീണ്ടുകൊൾവാൻ രണ്ടാം
12 പ്രാവശ്യം കൈ നീട്ടും. അവൻ ജാതികൾ
ക്കു ഒരു കൊടി ഉയൎത്തി, യിസ്രായേലിന്റെ
ഭ്രഷ്ടന്മാരെ ചേൎക്കുകയും യെഹൂദയുടെ
ചിതറിപ്പോയവരെ ഭൂമിയുടെ നാലു ദിക്കു
കളിൽനിന്നും ഒന്നിച്ചുകൂട്ടുകയും ചെയ്യും.
13 എഫ്രയീമിന്റെ അസൂയ നീങ്ങിപ്പോകും;
യെഹൂദയെ അസഹ്യപ്പെടുത്തുന്നവർ ഛേ
ദിക്കപ്പെടും; എഫ്രയീം യെഹൂദയോടു
അസൂയപ്പെടുകയില്ല; യെഹൂദാ എഫ്രയീ
14 മിനെ അസഹ്യപ്പെടുത്തുകയുമില്ല. അവർ
പടിഞ്ഞാറു ഫെലിസ്ത്യരുടെ മലഞ്ചരിവി
ന്മേൽ ചാടും; കിഴക്കുള്ളവരെ ഒക്കെയും
കൊള്ളയിടും; എദോമിന്മേലും മോവാബി
ന്മേലും കൈ വെക്കും; അമ്മോന്യർ അവ
15 രെ അനുസരിക്കും. യഹോവ മിസ്രയീം
കടലിന്റെ നാവിന്നു ഉന്മൂലനാശം വരു
ത്തും; അവൻ ഉഷ്ണക്കാറ്റോടുകൂടെ നദി
യുടെ മീതെ കൈ ഓങ്ങി അതിനെ അടി
ച്ചു ഏഴു കൈവഴികളാക്കി ചെരിപ്പു നന
യാതെ കടക്കുമാറാക്കും. മിസ്രയീമിൽ 16
നിന്നു പുറപ്പെട്ട നാളിൽ യിസ്രായേലിന്നു
ണ്ടായിരുന്നതുപോലെ, അശ്ശൂരിൽനിന്നു
അവന്റെ ജനത്തിൽ ശേഷിക്കുന്ന ശേ
ഷിപ്പിന്നു ഒരു പെരുവഴിയുണ്ടാകും.

## ൧൨. അദ്ധ്യായം.

അന്നാളിൽ നീ പറയുന്നതു എന്തെന്നാൽ:
യഹോവേ, നീ എന്നോടു കോപിച്ചു നി
ന്റെ കോപം മാറി, നീ എന്നെ ആശ്വ
സിപ്പിച്ചിരിക്കയാൽ ഞാൻ നിനക്കു സ്തോ
ത്രം ചെയ്യുന്നു. ഇതാ, ദൈവം എന്റെ 2
രക്ഷ; യഹോവയായ യാഹ് എന്റെ ബ
ലവും എന്റെ ഗീതവും ആയിരിക്കകൊ
ണ്ടും അവൻ എന്റെ രക്ഷയായ്തീൎന്നിരി
ക്കകൊണ്ടും ഞാൻ ഭയപ്പെടാതെ ആശ്ര
യിക്കും. അതുകൊണ്ടു നിങ്ങൾ സന്തോ 3
ഷത്തോടെ രക്ഷയുടെ ഉറവുകളിൽനിന്നു
വെള്ളം കോരും. അന്നാളിൽ നിങ്ങൾ 4
പറയുന്നതു: യഹോവെക്കു സ്തോത്രം ചെ
യ്‌വിൻ; അവന്റെ നാമത്തെ വിളിച്ചപേ
ക്ഷിപ്പിൻ; ജാതികളുടെ ഇടയിൽ അവ
ന്റെ പ്രവൃത്തികളെ അറിയിപ്പിൻ; അവ
ന്റെ നാമം ഉന്നതമായിരിക്കുന്നു എന്നു
പ്രസ്താവിപ്പിൻ. യഹോവെക്കു കീൎത്ത 5
നം ചെയ്‌വിൻ; അവൻ ശ്രേഷ്ഠമായതു ചെ
യ്തിരിക്കുന്നു; ഇതു ഭൂമിയിൽ എല്ലാടവും
പ്രസിദ്ധമായ്വരട്ടെ. സീയോൻനിവാസി 6
കളേ, യിസ്രായേലിന്റെ പരിശുദ്ധൻ
നിങ്ങളുടെ മദ്ധ്യേ വലിയവനായിരിക്ക
യാൽ ഘോഷിച്ചുല്ലസിപ്പിൻ.

## ൧൩. അദ്ധ്യായം.

ആമോസിന്റെ മകനായ യെശയ്യാവു
ബാബേലിനെക്കുറിച്ചു ദൎശിച്ച പ്രവാചകം:
മൊട്ടക്കുന്നിന്മേൽ കൊടി ഉയൎത്തുവിൻ; 2

അവർ പ്രഭുക്കന്മാരുടെ വാതിലുകൾക്കക
ത്തു കടക്കേണ്ടതിന്നു ശബ്ദം ഉയൎത്തി അവ
3 രെ കൈ കാട്ടി വിളിപ്പിൻ. ഞാൻ
എന്റെ വിശുദ്ധീകരിക്കപ്പെട്ടവരോടു ക
ല്പിച്ചു, ഗൎവ്വത്തോടെ ഉല്ലസിക്കുന്ന എന്റെ
വീരന്മാരെ ഞാൻ എന്റെ കോപത്തെ
നിവൎത്തിക്കേണ്ടതിന്നു വിളിച്ചിരിക്കുന്നു.
4 ബഹുജനത്തിന്റെ ഘോഷംപോലെ പ
ൎവ്വതങ്ങളിൽ പുരുഷാരത്തിന്റെ ഒരു
ഘോഷം! കൂടിയിരിക്കുന്ന ജാതികളുടെ
രാജ്യങ്ങളുടെ ആരവം! സൈന്യങ്ങളുടെ
യഹോവ യുദ്ധസൈന്യത്തെ പരിശോ
5 ധിക്കുന്നു. ദേശത്തെ ഒക്കെയും നശിപ്പി
പ്പാൻ ദൂരദേശത്തുനിന്നും ആകാശത്തി
ന്റെ അററത്തുനിന്നും യഹോവയും അ
വന്റെ കോപത്തിന്റെ ആയുധങ്ങളും
6 വരുന്നു. യഹോവയുടെ ദിവസം സമീ
പിച്ചിരിക്കകൊണ്ടു മുറയിടുവിൻ; അതു
സൎവ്വശക്തനിങ്കൽനിന്നു സൎവ്വനാശംപോലെ
7 വരുന്നു. അതുകൊണ്ടു എല്ലാകൈകളും
തളൎന്നുപോകും; സകലഹൃദയവും ഉരുകി
8 പ്പോകും. അവർ ഭ്രമിച്ചുപോകും; വേദ
നയും ദുഃഖവും അവൎക്കു പിടിപെടും; നോ
വു കിട്ടിയ സ്ത്രീയെപ്പോലെ അവർ വേദ
നപ്പെടും; അവർ അന്യോന്യം തുറിച്ചു
നോക്കും; അവരുടെ മുഖം ജ്വലിച്ചി
9 രിക്കും. ദേശത്തെ ശൂന്യമാക്കുവാനും
പാപികളെ അതിൽനിന്നു മുടിച്ചുകളവാ
നും യഹോവയുടെ ദിവസം ക്രൂരമായിട്ടു
ക്രോധത്തോടും അതികോപത്തോടുംകൂടെ
10 വരുന്നു. ആകാശത്തിലെ നക്ഷത്രങ്ങളും
നക്ഷത്രരാശികളും പ്രകാശം തരികയില്ല;
സൂൎയ്യൻ ഉദയത്തിങ്കൽ തന്നേ ഇരുണ്ടുപോ
11 കും; ചന്ദ്രൻ പ്രകാശം നല്കുകയുമില്ല. ഞാൻ
ഭൂതലത്തെ ദോഷംനിമിത്തവും ദുഷ്ടന്മാരെ
അവരുടെ അകൃത്യംനിമിത്തവും സന്ദൎശി
ക്കും; അഹങ്കാരികളുടെ ഗൎവ്വത്തെ ഞാൻ

ഇല്ലാതാക്കും; ഉഗ്രന്മാരുടെ നിഗളത്തെ താ
ഴ്ത്തും. ഞാൻ ഒരു പുരുഷനെ തങ്കത്തെക്കാ 1
ളും ഒരു മനുഷ്യനെ ഓഫീർതങ്കത്തെക്കാളും
ദുൎല്ലഭമാക്കും. അങ്ങനെ ഞാൻ ആകാശ 1
ത്തെ നടുങ്ങുമാറാക്കും; സൈന്യങ്ങളുടെ
യഹോവയുടെ ക്രോധത്തിലും അവന്റെ
ഉഗ്രകോപത്തിന്റെ നാളിലും ഭൂമി അതി
ന്റെ സ്ഥാനത്തുനിന്നു ഇളകിപ്പോകും.
ഓടിച്ചുവിട്ട ഇളമാനിനെപ്പോലെയും ആ 1
രും കൂട്ടിച്ചേൎക്കാത്ത ആടുകളെപ്പോലെയും
അവർ ഓരോരുത്തൻ താന്താന്റെ ജാതി
യുടെ അടുക്കലേക്കു തിരിയും; ഓരോരു
ത്തൻ താന്താന്റെ സ്വദേശത്തിലേക്കു
ഓടിപ്പോകും. കണ്ടുകിട്ടുന്നവനെ ഒക്കെ 1
യും കുത്തിക്കൊല്ലും; പിടിപെടുന്നവനൊ
ക്കെയും വാളാൽ വീഴും. അവർ കാൺകെ 1
അവരുടെ ശിശുക്കളെ അടിച്ചു തകൎത്തുക
ളയും; അവരുടെ വീടുകളെ കൊള്ളയിടും;
അവരുടെ ഭാൎയ്യമാരെ അപമാനിക്കും.
ഞാൻ മേദ്യരെ അവൎക്കു വിരോധമായി 1
ഉണൎത്തും; അവർ വെള്ളിയെ കാൎയ്യമാക്കു
കയില്ല; പൊന്നിൽ അവൎക്കു താല്പൎയ്യവു
മില്ല. അവരുടെ വില്ലുകൾ യുവാക്കളെ 1
തകൎത്തുകളയും; ഗൎഭഫലത്തോടു അവൎക്കു
കരുണ തോന്നുകയില്ല; പൈതങ്ങളെയും
അവർ ആദരിക്കയില്ല. രാജ്യങ്ങളുടെ 1
മഹത്വവും കല്ദയരുടെ പ്രശംസാലങ്കാര
വുമായ ബാബേൽ, ദൈവം സൊദോമി
നെയും ഗൊമോറയെയും മറിച്ചുകളഞ്ഞതു
പോലെ ആയിത്തീരും. അതിൽ ഒരുനാളും 2
കുടിപാൎപ്പുണ്ടാകയില്ല; തലമുറതലമുറയോ
ളം അതിൽ ആരും വസിക്കയുമില്ല; അറ
ബിക്കാരൻ അവിടെ കൂടാരം അടിക്ക
യില്ല; ഇടയന്മാർ അവിടെ ആടുകളെ
കിടത്തുകയും ഇല്ല. മരുമൃഗങ്ങൾ അവി 2
ടെ കിടക്കും; അവരുടെ വീടുകളിൽ മൂങ്ങാ
നിറയും; ഒട്ടകപ്പക്ഷികൾ അവിടെ പാ

ക്കും; ഭൂതങ്ങൾ അവിടെ നൃത്തംചെയ്യും.
22 അവരുടെ അരമനകളിൽ ചെന്നായ്ക്കളും
അവരുടെ മനോഹരമന്ദിരങ്ങളിൽ കുറു
നരികളും ഓളിയിടും; അതിന്റെ സമയം
അടുത്തിരിക്കുന്നു; അതിന്റെ കാലം ദീൎഘി
ച്ചുപോകയുമില്ല.

## ൧൪. അദ്ധ്യായം.

യഹോവ യാക്കോബിനോടു മനസ്സലി
ഞ്ഞു യിസ്രായേലിനെ വീണ്ടും തിരഞ്ഞെ
ടുത്തു സ്വദേശത്തു അവരെ പാൎപ്പിക്കും;
അന്യജാതിക്കാരും അവരോടു യോജിച്ചു
യാക്കോബ് ഗൃഹത്തോടു ചേൎന്നുകൊള്ളും.
2 ജാതികൾ അവരെ കൂട്ടി അവരുടെ
സ്ഥലത്തേക്കു കൊണ്ടുവരും; യിസ്രായേൽ
ഗൃഹം അവരെ യഹോവയുടെ ദേശത്തു
ദാസന്മാരായും ദാസിമാരായും അടക്കി
ക്കൊള്ളും; തങ്ങളെ ബദ്ധന്മാരാക്കിയവരെ
അവർ ബദ്ധന്മാരാക്കുകയും തങ്ങളെ
പീഡിപ്പിച്ചവരെ വാഴുകയും ചെയ്യും.
3 യഹോവ നിന്റെ വ്യസനവും നിന്റെ
കഷ്ടതയും നീ ചെയ്യേണ്ടിവന്ന നിന്റെ
കഠിനദാസ്യവും നീക്കി നിനക്കു വിശ്രാമം
4 നല്കുന്ന നാളിൽ നീ ബാബേൽരാജാ
വിനെക്കുറിച്ചു ഈ പാട്ടു ചൊല്ലും: പീ
ഡിപ്പിക്കുന്നവൻ എങ്ങനെ ഇല്ലാതെ
യായി! സ്വൎണ്ണനഗരം എങ്ങനെ മുടിഞ്ഞു
5 പോയി! യഹോവ ദുഷ്ടന്മാരുടെ വടി
യും വാഴുന്നവരുടെ ചെങ്കോലും ഒടിച്ചുക
6 ളഞ്ഞു. വംശങ്ങളെ ഇടവിടാതെ ക്രോ
ധത്തോടെ അടിക്കയും ആൎക്കും തടുത്തുകൂ
ടാത്ത ഉപദ്രവത്താൽ ജാതികളെ കോപ
ത്തോടെ ഭരിക്കയും ചെയ്തവനെ തന്നേ.
7 സൎവ്വഭൂമിയും വിശ്രമിച്ചു സ്വസ്ഥമായിരി
8 ക്കുന്നു; അവർ ആൎത്തുപാടുന്നു. സരള
വൃക്ഷങ്ങളും ലെബാനോനിലെ ദേവദാരു
ക്കളും നിന്നെക്കുറിച്ചു സന്തോഷിച്ചു: നീ
വീണുകിടന്നതുമുതൽ ഒരു വെട്ടുകാരനും
ഞങ്ങളുടെ നേരെ കയറിവരുന്നില്ല എന്നു
പറയുന്നു. നിന്റെ വരവിങ്കൽ നിന്നെ 9
എതിരേല്പാൻ താഴെ പാതാളം നിന്റെ
നിമിത്തം ഇളകിയിരിക്കുന്നു; അതു
നിന്നെച്ചൊല്ലി സകലഭൂപാലന്മാരുമായ
പ്രേതന്മാരെ ഉണൎത്തുകയും ജാതികളുടെ
സകലരാജാക്കന്മാരെയും സിംഹാസനങ്ങ
ളിൽനിന്നു എഴുന്നേല്പിക്കയും ചെയ്യിരി
ക്കുന്നു. അവരൊക്കെയും നിന്നോടു: 10
നീയും ഞങ്ങളെപ്പോലെ ബലഹീനനാ
യോ? നീയും ഞങ്ങൾക്കു തുല്യനായ്തീൎന്നു
വോ? എന്നു പറയും. നിന്റെ ആഡം 11
ബരവും വാദ്യഘോഷവും പാതാളത്തി
ലേക്കു ഇറങ്ങിപ്പോയി; നിന്റെ കീഴെ
പുഴുക്കളെ വിരിച്ചിരിക്കുന്നു; കൃമികൾ
നിനക്കു പുതപ്പായിരിക്കുന്നു. അരു 12
ണോദയപുത്രനായ ശുക്രാ, നീ എങ്ങനെ
ആകാശത്തുനിന്നു വീണു! ജാതികളെ
താഴ്ത്തിക്കളഞ്ഞവനേ, നീ എങ്ങനെ വെ
ട്ടേറ്റു നിലത്തു വീണു! "ഞാൻ സ്വൎഗ്ഗ 13
ത്തിൽ കയറും; എന്റെ സിംഹാസനം
ദൈവത്തിന്റെ നക്ഷത്രങ്ങൾക്കു മീതെ
വെക്കും; ഉത്തരദിക്കിന്റെ അത്യന്തി
യിൽ സമാഗമപൎവ്വതത്തിന്മേൽ ഞാൻ
ഇരുന്നരുളും; ഞാൻ മേഘോന്നതങ്ങൾക്കു 14
മീതെ കയറും; ഞാൻ അത്യുന്നതനോടു
സമനാകും" എന്നല്ലോ നീ ഹൃദയത്തിൽ
പറഞ്ഞതു. എന്നാൽ നീ പാതാളത്തി 15
ലേക്കു, നാശകൂപത്തിന്റെ അടിയിലേക്കു
തന്നേ വീഴും. നിന്നെ കാണുന്നവർ 16
നിന്നെ ഉറ്റുനോക്കി: ഭൂമിയെ നടുക്കു
കയും രാജ്യങ്ങളെ കുലുക്കുകയും ഭൂതല 17
ത്തെ മരുഭൂമിപോലെ ആക്കുകയും അതി
ലെ പട്ടണങ്ങളെ ഇടിച്ചുകളകയും തന്റെ
ബദ്ധന്മാരെ വീട്ടിലേക്കു അഴിച്ചുവിടാ
തെയിരിക്കയും ചെയ്തവൻ ഇവനല്ലയോ

18 എന്നു നിരൂപിക്കും. ജാതികളുടെ സകല
രാജാക്കന്മാരും ഒട്ടൊഴിയാതെ താന്താ
ന്റെ ഭവനത്തിൽ മഹത്വത്തോടെ കിട
19 ന്നുറങ്ങുന്നു. നിന്നെയോ നിന്ദ്യമായോരു
ചുള്ളിയെപ്പോലെയും വാൾകൊണ്ടു കുത്തേ
റ്റു മരിച്ചു കുഴിയിലെ കല്ലുകളോളം ഇറ
ങ്ങിയവരെക്കൊണ്ടു പൊതിഞ്ഞിരിക്കുന്ന
വനായി ചവിട്ടിമെതിച്ച ശവംപോലെ
യും നിന്റെ കല്ലറയിൽനിന്നു എറിഞ്ഞു
20 കളഞ്ഞിരിക്കുന്നു. നീ നിന്റെ ദേശ
ത്തെ നശിപ്പിച്ചു, നിന്റെ ജനത്തെ കൊ
ന്നുകളഞ്ഞതുകൊണ്ടു നിനക്കു അവരെ
പ്പോലെ ശവസംസ്കാരം ഉണ്ടാകയില്ല;
ദുഷ്ടന്മാരുടെ സന്തതിയുടെ പേർ എന്നും
21 നിലനില്ക്കയില്ല. അവന്റെ മക്കൾ എഴു
ന്നേറ്റു ഭൂമിയെ കൈവശമാക്കുകയും
ഭൂതലത്തിന്റെ ഉപരിഭാഗത്തെ പട്ടണ
ങ്ങൾകൊണ്ടു നിറെക്കയും ചെയ്യാതിരി
ക്കേണ്ടതിന്നു അവൎക്കു അവരുടെ പിതാ
ക്കന്മാരുടെ അകൃത്യംനിമിത്തം ഒരു കുല
22 നിലം ഒരുക്കിക്കൊൾവിൻ. ഞാൻ അ
വൎക്കു വിരോധമായി എഴുന്നേല്ക്കും എന്നു
സൈന്യങ്ങളുടെ യഹോവ അരുളിച്ചെ
യ്യുന്നു; ബാബേലിൽനിന്നു പേരിനെയും
ശേഷിപ്പിനെയും പുത്രനെയും പൌത്ര
നെയും ഛേദിച്ചുകളകയും എന്നു യഹോവ
23 അരുളിച്ചെയ്യുന്നു. ഞാൻ അതിനെ മുള്ളൻ
പന്നിയുടെ അവകാശവും നീർപ്പൊയ്ക
കളും ആക്കും; ഞാൻ അതിനെ നാശത്തി
ന്റെ ചൂലുകൊണ്ടു തൂത്തുവാരും എന്നും
സൈന്യങ്ങളുടെ യഹോവ അരുളിച്ചെ
24 യ്യുന്നു. സൈന്യങ്ങളുടെ യഹോവ ആ
ണയിട്ടു അരുളിച്ചെയ്യുന്നതു: ഞാൻ വിചാ
രിച്ചതുപോലെ സംഭവിക്കും; ഞാൻ നി
25 ൎണ്ണയിച്ചതുപോലെ നിവൃത്തിയാകും. എ
ന്റെ ദേശത്തുവെച്ചു ഞാൻ അശ്ശൂരിനെ
തകൎക്കും; എന്റെ പൎവ്വതങ്ങളിൽവെച്ചു
അവനെ ചവിട്ടിക്കളകയും; അങ്ങനെ അവ
ന്റെ നുകം അവരുടെമേൽനിന്നു നീങ്ങും;
അവന്റെ ചുമടു അവരുടെ തോളിൽ
നിന്നു മാറിപ്പോകും. സൎവ്വഭൂമിയെയും 26
കുറിച്ചു നിൎണ്ണയിച്ചിരിക്കുന്ന നിൎണ്ണയം ഇതാ
കുന്നു; സകലജാതികളുടെയും മേൽ നീട്ടി
യിരിക്കുന്ന കൈ ഇതു തന്നേ. സൈന്യങ്ങ 27
ളുടെ യഹോവ നിൎണ്ണയിച്ചിരിക്കുന്നു; അതു
ദുൎബ്ബലമാക്കുന്നവനാർ? അവന്റെ കൈ
നീട്ടിയിരിക്കുന്നു; അതു മടക്കുന്നവനാർ?
ആഹാസ് രാജാവു മരിച്ച ആണ്ടിൽ 28
ഈ പ്രവാചകമുണ്ടായി: സകലഫെലി 29
സ്ത്യദേശവുമായുള്ളോവേ, നിന്നെ അടി
ച്ചവന്റെ വടി ഒടിഞ്ഞിരിക്കകൊണ്ടു
നീ സന്തോഷിക്കേണ്ടാ; സൎപ്പത്തിന്റെ
വേരിൽനിന്നു ഒരു അണലി പുറപ്പെടും;
അതിന്റെ ഫലം, പറക്കുന്ന അഗ്നിസൎപ്പം
മായിരിക്കും. എളിയവരുടെ ആദ്യജാത 30
ന്മാർ മേയും; ദരിദ്രന്മാർ നിൎഭയമായി
കിടക്കും; എന്നാൽ നിന്റെ വേരിനെ
ഞാൻ ക്ഷാമംകൊണ്ടു മരിക്കുമാറാക്കും;
നിന്റെ ശേഷിപ്പിനെ അവൻ കൊല്ലും.
വാതിലേ, അലറുക; പട്ടണമേ, നില 31
വിളിക്ക; സകലഫെലിസ്ത്യദേശവുമായു
ള്ളോവേ, നീ അലിഞ്ഞുപോയി; വടക്കു
നിന്നു ഒരു പുക വരുന്നു; അവന്റെ
ഗണങ്ങളിൽ ഉഴന്നുനടക്കുന്ന ഒരുത്തനും
ഇല്ല. ജാതികളുടെ ദൂതന്മാൎക്കു കിട്ടുന്ന മറു 32
പടിയോ: യഹോവ സീയോനെ സ്ഥാപി
ച്ചിരിക്കുന്നു; അവിടെ അവന്റെ ജന
ത്തിലെ അരിഷ്ടന്മാർ ശരണം പ്രാപി
ക്കും എന്നത്രേ.

## ൧൫. അദ്ധ്യായം.

മോവാബിനെക്കുറിച്ചുള്ള പ്രവാചകം:
ഒരു രാത്രിയിൽ മോവാബിലെ ആർപട്ട
ണം നശിച്ചു ശൂന്യമായിപ്പോയിരിക്കുന്നു;

ഒരു രാത്രിയിൽ മോവാബിലെ കീർപട്ട
ണം നശിച്ചു ശൂന്യമായിപ്പോയിരിക്കുന്നു.
2 ബയീത്തും ദീബോനും കരയേണ്ടതിന്നു
പൂജാഗിരികളിൽ കയറിപ്പോയിരിക്കുന്നു;
നെബോവിലും മേദെബയിലും മോവാ
ബ് നിലവിളിക്കുന്നു; അവരുടെ തലയൊ
ക്കെയും മൊട്ടയടിച്ചും താടിയൊക്കെയും
3 കത്രിച്ചും ഇരിക്കുന്നു. അവരുടെ വീഥി
കളിൽ അവർ രട്ടുടുത്തു നടക്കുന്നു; അവ
രുടെ പുരമുകളിലും വിശാലസ്ഥലങ്ങളിലും
4 എല്ലാവരും മുറയിട്ടു കരയുന്നു. ഹെശ്ബോ
നും എലെയാലെയും നിലവിളിക്കുന്നു;
അവരുടെ ഒച്ച യഹസ് വരെ കേൾക്കുന്നു;
അതുകൊണ്ടു മോവാബിന്റെ ആയുധപാ
ണികൾ അലറുന്നു; അവന്റെ പ്രാണൻ
5 അവന്റെ ഉള്ളിൽ നടുങ്ങുന്നു. എന്റെ
ഹൃദയം മോവാബിനെക്കുറിച്ചു നിലവിളി
ക്കുന്നു; അതിലെ കലീനന്മാർ സോവാരി
ലേക്കും എഗ്ലത്ത് ശെലീശീയയിലേക്കും ഓ
ടിപ്പോകുന്നു; ലൂഹീത്തിലേക്കുള്ള കയററ
ത്തിൽ കൂടി അവർ കരഞ്ഞുംകൊണ്ടു കയറി
ച്ചെല്ലുന്നു; ഹോരോനയീമിലേക്കുള്ള വഴി
യിൽ അവർ നാശത്തിന്റെ നിലവിളി
6 കൂട്ടുന്നു. നിമ്രീമിലെ ജലാശയങ്ങൾ വര
ണ്ടിരിക്കുന്നു; അതുകൊണ്ടു പുല്ലുണങ്ങി,
ഇളമ്പുല്ലു വാടി, പച്ചയായതൊക്കെയും
7 ഇല്ലാതെയായിരിക്കുന്നു. ആകയാൽ അ
വർ സമ്പാദിച്ച സമ്പത്തും സംഗ്രഹിച്ചു
വെച്ചതും അലരിത്തോട്ടിന്നക്കരെക്കു എടു
8 ത്തു കൊണ്ടുപോകുന്നു. നിലവിളി മോ
വാബിന്റെ അതിർത്തികളെ ചുററിയിരി
ക്കുന്നു; അലച്ച് എഗ്ലയീംവരെയും കൂക്കൽ
ബേർ-ഏലീംവരെയും എത്തിയിരിക്കുന്നു.
9 ദീമോനിലെ ജലാശയങ്ങൾ രക്തംകൊണ്ടു
നിറഞ്ഞിരിക്കുന്നു; ഞാൻ ദീമോന്റെമേൽ
ഇതിലധികം വരുത്തും; മോവാബിൽ
നിന്നു ചാടിപ്പോയവരുടെമേലും ദേശ
ത്തിൽ ശേഷിച്ചവരുടെമേലും ഞാൻ ഒരു
സിംഹത്തെ വരുത്തും.

## ൧൬. അദ്ധ്യായം.

നിങ്ങൾ ദേശാധിപതിക്കു വേണ്ടിയുള്ള
കുഞ്ഞാടുകളെ സേലയിൽനിന്നു മരുഭൂമി
വഴിയായി സീയോൻപുത്രിയുടെ പൎവ്വത
ത്തിലേക്കു കൊടുത്തയപ്പിൻ. മോവാ 2
ബിന്റെ പുത്രിമാർ കൂടു വിട്ടലയുന്ന
പക്ഷികളെപ്പോലെ അൎന്നോന്റെ കടവു
കളിൽ ഇരിക്കും. ആലോചന പറഞ്ഞു 3
തരിക; മദ്ധ്യസ്ഥം ചെയ്ക; നിന്റെ നിഴ
ലിനെ നട്ടുച്ചെക്കു രാത്രിയെപ്പോലെ ആ
ക്കുക; ഭ്രഷ്ടന്മാരെ ഒളിപ്പിക്ക; അലഞ്ഞു
നടക്കുന്നവനെ കാണിച്ചുകൊടുക്കരുതു.
മോവാബിന്റെ ഭ്രഷ്ടന്മാർ നിന്നോടു 4
കൂടെ പാൎത്തുകൊള്ളട്ടെ; കവൎച്ചക്കാരന്റെ
മുമ്പിൽ നീ അവൎക്കു ഒരു മറവായിരിക്ക;
എന്നാൽ പീഡകൻ ഇല്ലാതെയാകും;
കവൎച്ച അവസാനിക്കും; ചവിട്ടിക്കളയുന്ന
വർ ദേശത്തുനിന്നു മുടിഞ്ഞുപോകും.
അങ്ങനെ ദയയാൽ സിംഹാസനം സ്ഥിര 5
മായ്വരും; അതിന്മേൽ ദാവീദിന്റെ കൂടാ
രത്തിൽനിന്നു ഒരുത്തൻ ന്യായപാലനം
ചെയ്തും ന്യായതല്പരനായും നീതി നടത്തു
വാൻ വേഗതയുള്ളവനായും നേരോടെ
ഇരിക്കും. ഞങ്ങൾ മോവാബിന്റെ ഗൎവ്വ 6
ത്തെക്കുറിച്ചു കേട്ടിട്ടുണ്ടു; അവൻ മഹാ
ഗൎവ്വിയാകുന്നു; അവന്റെ നിഗളത്തെയും
ഡംഭത്തെയും ക്രോധത്തെയും വ്യൎത്ഥപ്ര
ശംസയെയും കുറിച്ചും കേട്ടിട്ടുണ്ടു. അതു 7
കൊണ്ടു മോവാബിനെപ്പററി മോവാബ്
തന്നേ മുറയിടും; എല്ലാവരും മുറയിടും;
കീർ-ഹരേശെത്തിന്റെ മുന്തിരിയടകളെ
ക്കുറിച്ചു നിങ്ങൾ കേവലം ദുഃഖിതന്മാരാ
യി വിലപിക്കും. ഹെശ്ബോൻവയലുകളും 8
ശിബ്മയിലെ മുന്തിരിവള്ളിയും ഉണങ്ങി

ക്കിടക്കുന്നു; അതിലെ മേത്തരമായ വള്ളി
യെ ജാതികളുടെ പ്രഭുക്കന്മാർ ഒടിച്ചുകള
ഞ്ഞു; അതു യസേർവരെ നീണ്ടു മരുഭൂമിയി
ലോളം പടൎന്നിരുന്നു; അതിന്റെ ശാഖകൾ
9 പടൎന്നു കടൽ കടന്നിരുന്നു. അതുകൊണ്ടു
ഞാൻ യസേരിനോടുകൂടെ ശിബ്മയിലെ
മുന്തിരിവള്ളിയെക്കുറിച്ചു കരയും; ഹെ
ശ്ബോനേ, എലെയാലേ, ഞാൻ നിന്നെ
എന്റെ കണ്ണുനീരുകൊണ്ടു നനെക്കും;
നിന്റെ വേനല്ക്കനികൾക്കും നിന്റെ
കൊയ്ത്തിന്നും പോർവിളി നേരിട്ടിരിക്കുന്നു.
10 സന്തോഷവും ആനന്ദവും വിളനിലത്തു
നിന്നു പോയ്പോയിരിക്കുന്നു; മുന്തിരി
ത്തോട്ടങ്ങളിൽ പാട്ടില്ല, ഉല്ലാസഘോഷ
വുമില്ല; ചവിട്ടുകാർ ചക്കുകളിൽ മുന്തി
രിങ്ങാ ചവിട്ടുകയുമില്ല; മുന്തിരിക്കൊയ്ത്തി
ന്റെ ആൎപ്പുവിളി ഞാൻ നിൎത്തിക്കളഞ്ഞി
11 രിക്കുന്നു. അതുകൊണ്ടു എന്റെ ഉള്ളം
മോവാബിനെക്കുറിച്ചും എന്റെ അന്ത
രംഗം കീർ-ഹേരെശിനെക്കുറിച്ചും കിന്ന
12 രംപോലെ മുഴങ്ങുന്നു. പിന്നെ മോവാബ്
പൂജാഗിരിയിൽ ചെന്നു പാടുപെട്ടു ക്ഷേ
ത്രത്തിൽ പ്രാൎത്ഥിപ്പാൻ കടന്നാൽ അവൻ
13 കൃതാൎത്ഥനാകയില്ല. ഇതാകുന്നു യഹോവ
പണ്ടു തന്നേ മോവാബിനെക്കുറിച്ചു അരുളി
14 ച്ചെയ്ത വചനം. ഇപ്പോൾ യഹോവ
അരുളിച്ചെയ്യുന്നതോ: കൂലിക്കാരന്റെ ആ
ണ്ടുപോലെയുള്ള മൂന്നു ആണ്ടിന്നകം മോ
വാബിന്റെ മഹത്വം അവന്റെ സൎവ്വമ
ഹാപുരുഷാരത്തോടും കൂടെ തുച്ഛീകരിക്ക
പ്പെടും; അവന്റെ ശേഷിപ്പു അത്യല്പവും
അഗണ്യവും ആയിരിക്കും.

## ൧൭. അദ്ധ്യായം.

ദമ്മേശെക്കിനെക്കുറിച്ചുള്ള പ്രവാചകം:
ഇതാ, ദമ്മേശെക് ഒരു പട്ടണമായിരിക്കാ
തവണ്ണം നീങ്ങിപ്പോയിരിക്കുന്നു; അതു
ശൂന്യകുമ്പാരമായ്തീരും. അരോവേർപ 2
ട്ടണങ്ങൾ നിൎജ്ജനമായിരിക്കുന്നു; അവ
ആട്ടിൻകൂട്ടങ്ങൾക്കു ആയിരിക്കും; ആരും
പേടിപ്പിക്കാതെ അവ അവിടെ മേഞ്ഞുകി
ടക്കും. എഫ്രയീമിൽ കോട്ടയും ദമ്മേശെ 3
ക്കിൽ രാജത്വവും ഇല്ലാതെയാകും; അരാ
മിൽ ശേഷിച്ചവർ യിസ്രായേൽമക്കളുടെ
മഹത്വംപോലെയാകും എന്നു സൈന്യങ്ങ
ളുടെ യഹോവ അരുളിച്ചെയ്യുന്നു.
അന്നാളിൽ യാക്കോബിന്റെ മഹത്വം 4
ക്ഷയിക്കും; അവന്റെ ദേഹപുഷ്ടി മെലി
ഞ്ഞുപോകും. അതു കൊയ്ത്തുകാരൻ വിള 5
ചേൎത്തുപിടിച്ചു കൈകൊണ്ടു കതിരുകളെ
കൊയ്യുംപോലെയും ഒരുത്തൻ റെഫായീം
താഴ്വരയിൽ കതിരുകളെ പെറുക്കുംപോ
ലെയും ആയിരിക്കും. ഒലിവുതല്ലുമ്പോൾ 6
വൃക്ഷാഗ്രത്തിൽ രണ്ടുമൂന്നു കായ്കൾ ഫലവൃ
ക്ഷത്തിന്റെ കൊമ്പുകളിൽ നാലഞ്ചു കാ
യോ ഇങ്ങനെ കാലാ പറിപ്പാൻ ചിലതു
ശേഷിച്ചിരിക്കും എന്നു യിസ്രായേലിന്റെ
ദൈവമായ യഹോവ അരുളിച്ചെയ്യുന്നു.
അന്നാളിൽ മനുഷ്യൻ തന്റെ കൈപ്പ 7
ണിയായ ബലിപീഠങ്ങളിലേക്കു തിരിയാ
തെയും തന്റെ വിരലുകളാൽ ഉണ്ടാക്കിയ
അശേരാവിഗ്രഹങ്ങളെയും സൂൎയ്യസ്തംഭങ്ങ
ളെയും നോക്കാതെയും തന്റെ സ്രഷ്ടാ 8
വിങ്കലേക്കു തിരികയും അവന്റെ കണ്ണു
യിസ്രായേലിന്റെ പരിശുദ്ധനെ നോക്കു
കയും ചെയ്യും. അന്നാളിൽ അവന്റെ ഉറ 9
പ്പുള്ള പട്ടണങ്ങൾ അമോൎയ്യരും ഹിവ്യരും
യിസ്രായേൽമക്കളുടെ മുമ്പിൽനിന്നു ഉപേ
ക്ഷിച്ചുപോയ നിൎജ്ജനദേശംപോലെയാ
കും; അവ ശൂന്യമായ്തീരും. നിന്റെ 10
രക്ഷയുടെ ദൈവത്തെ നീ മറന്നു നിന്റെ
ബലമുള്ള പാറയെ ഓൎക്കാതെയിരിക്കകൊ
ണ്ടു നീ മനോഹരമായ തോട്ടങ്ങളെ ഉണ്ടാ
ക്കി അവയിൽ അന്യദേശത്തുനിന്നുള്ള

11 വള്ളികളെ നട്ടുന്നു. നട്ടുന്ന ദിവസത്തിൽ
നീ അതിന്നു വേലി കെട്ടുകയും രാവിലേ
നിന്റെ നട്ടതല പൂക്കുമാറാക്കുകയും ചെ
യ്യുന്നു; എങ്കിലും കഠിനമായ മുറിവും തീരാ
ത്ത വ്യസനവും തട്ടുന്ന ദിവസത്തിൽ
12 കൊയ്ത്തു പോയ്പ്പോകും. അയ്യോ, അനേക
ജാതികളുടെ മുഴക്കം; അവർ കടലിന്റെ
മുഴക്കംപോലെ മുഴങ്ങുന്നു! അയ്യോ, വംശ
ങ്ങളുടെ ഇരെച്ചൽ! അവർ പെരുവെള്ള
ങ്ങളുടെ ഇരെച്ചൽപോലെ ഇരെക്കുന്നു.
13 വംശങ്ങൾ പെരുവെള്ളങ്ങളുടെ ഇരെച്ചൽ
പോലെ ഇരെക്കുന്നു; എങ്കിലും അവൻ അ
വരെ ശാസിക്കും; അപ്പോൾ അവർ ദൂര
ത്തേക്കു ഓടിപ്പോകും; കാററിന്മുമ്പിൽ പ
ർവ്വതങ്ങളിലെ പതിർപോലെയും കൊടു
ങ്കാററിൻമുമ്പിൽ ചുഴന്നുപറക്കുന്ന പൊടി
14 പോലെയും പാറിപ്പോകും. സന്ധ്യാസമ
യത്തു ഇതാ, ഭീതി! പ്രഭാതത്തിന്നു മുമ്പെ
അവൻ ഇല്ലാതെയായി! ഇതു നമ്മെ കൊ
ള്ളയിടുന്നവരുടെ ഓഹരിയും നമ്മോടു
പിടിച്ചുപറിക്കുന്നവരുടെ പങ്കും ആകുന്നു.

## ൧൮. അദ്ധ്യായം.

അയ്യോ, കൂശിലെ നദികൾക്കരികെ ചി
റകു കിരുകിരുക്കുന്നതും കടൽവഴിയായി
വെള്ളത്തിന്മേൽ ഞാങ്ങണകൊണ്ടുള്ള തോ
ണികളിൽ ദൂതന്മാരെ അയക്കുന്നതും ആയ
2 ദേശമേ! ശീഘ്രദൂതന്മാരേ, നിങ്ങൾ
ദീർഘകായന്മാരും മൃദുചർമ്മികളുമായ ജാതി
യുടെ അടുക്കൽ, ആരംഭംമുതൽ ഇന്നുവ
രെ ഭയങ്കരമായിരിക്കുന്ന ജാതിയുടെ അടു
ക്കൽ, അളക്കുന്നതും ചവിട്ടിക്കളയുന്നതും
നദികൾ ദേശത്തെ വിഭാഗിക്കുന്നതുമായ
ജാതിയുടെ അടുക്കൽ തന്നേ ചെല്ലുവിൻ.
3 ഭൂതലത്തിലെ സർവ്വനിവാസികളും ഭൂമി
യിൽ പാർക്കുന്നവരും ആയുള്ളോരേ, പർവ്വ
തത്തിന്മേൽ കൊടി ഉയർത്തുമ്പോൾ, നി
ങ്ങൾ നോക്കുവിൻ; കാഹളം ഊതുമ്പോൾ
കേൾപ്പിൻ. യഹോവ എന്നോടു ഇപ്രകാ 4
രം അരുളിച്ചെയ്തു: വെയിൽ തെളിഞ്ഞു
മൂക്കുമ്പോൾ, കൊയ്ത്തുകാലത്തെ ഉഷ്ണത്തിൽ
മേഘം മഞ്ഞു പൊഴിക്കുമ്പോൾ, ഞാൻ
എന്റെ നിവാസത്തിൽ സ്വസ്ഥമായി
നോക്കിക്കൊണ്ടിരിക്കും. കൊയ്ത്തിന്നു 5
മുമ്പെ, മൊട്ടിട്ടു കഴിഞ്ഞു, പൂ പൊഴിഞ്ഞു,
മുന്തിരിങ്ങാ മൂക്കുമ്പോൾ, അവൻ അരി
വാൾകൊണ്ടു വള്ളി മുറിച്ചു ചില്ലി ചെത്തി
ക്കളയും. അതു ഒക്കെയും മലയിലെ കഴു 6
കിന്നും ഭൂമിയിലെ മൃഗത്തിന്നും ഇട്ടുകള
യും; കഴുകു അതുകൊണ്ടു വേനൽ കഴിക്കും;
ഭൂമിയിലെ സകലമൃഗവും അതുകൊണ്ടു
വർഷം കഴിക്കും. ആ കാലത്തു ദീർഘകായന്മാ 7
രും മൃദുചർമ്മികളും ആയ ജാതി, ആരംഭം
മുതൽ ഇന്നുവരെ ഭയങ്കരമായിരിക്കുന്ന
ജാതി, അളക്കുന്നതും ചവിട്ടിക്കളയുന്നതും
നദികൾ ദേശത്തെ വിഭാഗിക്കുന്നതുമായ
ജാതി തന്നേ, സൈന്യങ്ങളുടെ യഹോവ
യുടെ നാമമുള്ള സ്ഥലമായ സീയോൻപർവ്വ
തത്തിലേക്കു സൈന്യങ്ങളുടെ യഹോ
വെക്കു തിരുമുൽക്കാഴ്ച കൊണ്ടുവരും.

## ൧൯. അദ്ധ്യായം.

മിസ്രയീമിനെക്കുറിച്ചുള്ള പ്രവാചകം:
യഹോവ വേഗതയുള്ളോരു മേഘത്തെ
വാഹനമാക്കി മിസ്രയീമിലേക്കു വരുന്നു;
അപ്പോൾ മിസ്രയീമിലെ മിത്ഥ്യാമൂർത്തികൾ
അവന്റെ സന്നിധിയിങ്കൽ നടുങ്ങുക
യും മിസ്രയീമിന്റെ ഹൃദയം അതിന്റെ
ഉള്ളിൽ ഉരുകുകയും ചെയ്യും. ഞാൻ മിസ്ര 2
യീമ്യരെ മിസ്രയീമ്യരോടു കലഹിപ്പിക്കും;
അവർ ഓരോരുത്തൻ താന്താന്റെ സ
ഹോദരനോടും ഓരോരുത്തൻ താന്താ
ന്റെ കൂട്ടുകാരനോടും പട്ടണം പട്ടണ
ത്തോടും രാജ്യം രാജ്യത്തോടും യുദ്ധം

3 ചെയ്യും. മിസ്രയീമിന്റെ ചൈതന്യം
അതിന്റെ ഉള്ളിൽ ഒഴിഞ്ഞുപോകും;
ഞാൻ അതിന്റെ ആലോചനയെ നശി
പ്പിക്കും; അപ്പോൾ അവർ മിത്ഥ്യാമൂൎത്തിക
ളോടും മന്ത്രവാദികളോടും വെളിച്ചപ്പാട
ന്മാരോടും ലക്ഷണം പറയുന്നവരോടും
4 അരുളപ്പാടു ചോദിക്കും. ഞാൻ മിസ്രയീ
മ്യരെ ഒരു ക്രൂരയജമാനന്റെ കയ്യിൽ ഏ
ല്പിക്കും; ഉഗ്രനായ ഒരു രാജാവു അവ
രെ ഭരിക്കും എന്നു സൈന്യങ്ങളുടെ യ
ഹോവയായ കൎത്താവു അരുളിച്ചെയ്യുന്നു.
5 സമുദ്രത്തിൽ വെള്ളം ഇല്ലാതെയാകും; നദി
6 വററി ഉണങ്ങിപ്പോകും. നദികൾക്കു നാ
ററം പിടിക്കും; മിസ്രയീമിലെ തോടുകൾ
വററി ഉണങ്ങും; ഞാങ്ങണയും വേഴവും
7 വാടിപ്പോകും. നദിക്കരികെയും നദീതീ
രത്തും ഉള്ള പുൽപുറങ്ങളും നദീതീരത്തു
വിതെച്ചതൊക്കെയും ഉണങ്ങി പറന്നു ഇ
8 ല്ലാതെ പോകും. മീൻപിടിക്കുന്നവർ
വിലപിക്കും; നദിയിൽ ചൂണ്ടൽ ഇടു
ന്നവരൊക്കെയും ദുഃഖിക്കും; വെള്ളത്തിൽ
9 വല വീശുന്നവർ വിഷാദിക്കും. ചീകി
വെടിപ്പാക്കിയ ചണംകൊണ്ടു വേല ചെ
യ്യുന്നവരും വെള്ളത്തുണി നെയ്യുന്നവരും
10 ലജ്ജിച്ചുപോകും. രാജ്യത്തിന്റെ തൂണു
കളായിരിക്കുന്നവർ തകൎന്നുപോകും; കൂലി
വേലക്കാർ മനോവ്യസനത്തോടെയിരി
11 ക്കും. സോവനിലെ പ്രഭുക്കന്മാർ കേവലം
ഭോഷന്മാരത്രേ; ഫറവോന്റെ ജ്ഞാനമേ
റിയ മന്ത്രിമാരുടെ ആലോചന ഭോഷത്വ
മായി തീൎന്നിരിക്കുന്നു; ഞാൻ ജ്ഞാനിക
ളുടെ മകൻ, പുരാതനരാജാക്കന്മാരുടെ
മകൻ എന്നിപ്രകാരം നിങ്ങൾ ഫറവോ
12 നോടു പറയുന്നതു എങ്ങനെ? നിന്റെ
ജ്ഞാനികൾ എവിടെ? അവർ ഇപ്പോൾ
നിനക്കു പറഞ്ഞുതരട്ടെ; സൈന്യ
ങ്ങളുടെ യഹോവ മിസ്രയീമിനെക്കുറിച്ചു

നിൎണ്ണയിച്ചതു അവർ എന്തെന്നു ഗ്രഹി
ക്കട്ടെ. സോവനിലെ പ്രഭുക്കന്മാർ ഭോഷ 13
ന്മാരായ്തീൎന്നിരിക്കുന്നു; നോഫിലെ പ്രഭു
ക്കന്മാർ വഞ്ചിക്കപ്പെട്ടിരിക്കുന്നു; മിസ്ര
യീമിലെ ഗോത്രങ്ങളുടെ മൂലക്കല്ലായിരി
ക്കുന്നവർ അതിനെ തെററിച്ചുകളഞ്ഞു.
യഹോവ അതിന്റെ നടുവിൽ മനോവി 14
ഭ്രമം പകൎന്നു; ലഹരിപിടിച്ചവൻ തന്റെ
ഛൎദ്ദിയിൽ ചാഞ്ചാടിനടക്കുന്നതുപോലെ
അവർ മിസ്രയീമിനെ അതിന്റെ സകല
പ്രവൃത്തിയിലും തെററിനടക്കുമാറാക്കിയി
രിക്കുന്നു. തലയോ വാലോ പനമ്പട്ട 15
യോ പോട്ടപ്പുല്ലോ നിവൃത്തിക്കേണ്ടുന്ന
ഒരു പ്രവൃത്തിയും മിസ്രയീമിന്നുണ്ടായിരി
ക്കയില്ല. അന്നാളിൽ മിസ്രയീമ്യർ സ്ത്രീ 16
കൾക്കു തുല്യരായിരിക്കും; സൈന്യങ്ങളു
ടെ യഹോവ അവരുടെ നേരെ കൈ
ഓങ്ങുന്നതുനിമിത്തം അവർ പേടിച്ചു
വിറെക്കും. യെഹൂദാദേശം മിസ്രയീമിന്നു 17
ഭയങ്കരമായിരിക്കും; അതിന്റെ പേർ
പറഞ്ഞു കേൾക്കുന്നവരൊക്കെയും സൈ
ന്യങ്ങളുടെ യഹോവ അതിന്നു വിരോ
ധമായി നിൎണ്ണയിച്ച നിൎണ്ണയംനിമി
ത്തം ഭയപ്പെടും. അന്നാളിൽ മിസ്രയീം 18
ദേശത്തുള്ള അഞ്ചു പട്ടണങ്ങൾ കനാൻ
ഭാഷ സംസാരിച്ചു സൈന്യങ്ങളുടെ യ
ഹോവയോടു സത്യം ചെയ്യും; ഒന്നിന്നു
സൂൎയ്യനഗരം (ഈർ ഹഹേരെസ്) എന്നു
പേർ വിളിക്കപ്പെടും. അന്നാളിൽ മിസ്ര 19
യീംദേശത്തിന്റെ നടുവിൽ യഹോവെ
ക്കു ഒരു യാഗപീഠവും അതിന്റെ അതൃ
ത്തിയിൽ യഹോവെക്കു ഒരു തൂണും ഉണ്ടാ
യിരിക്കും. അതു മിസ്രയീംദേശത്തു സൈ 20
ന്യങ്ങളുടെ യഹോവെക്കു ഒരു അടയാളവും
ഒരു സാക്ഷ്യവും ആയിരിക്കും; പീഡക
ന്മാർനിമിത്തം അവർ യഹോവയോടു
നിലവിളിക്കും; അവൻ അവൎക്കു ഒരു

ന്നവൎക്കു വേണ്ടി പ്രാൎത്ഥന കഴിക്കേ
5 ണമേ. ഹിസ്കീയാരാജാവിന്റെ ഭൃത്യ
ന്മാർ യെശയ്യാവിന്റെ അടുക്കൽ വന്ന
6 പ്പോൾ യെശയ്യാവു അവരോടു പറ
ഞ്ഞതു: നിങ്ങൾ നിങ്ങളുടെ യജമാന
നോടു പറയേണ്ടതു എന്തെന്നാൽ: യ
ഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
അശ്ശൂർരാജാവിന്റെ ഭൃത്യന്മാർ എന്നെ
നിന്ദിച്ചതായി നീ കേട്ടിരിക്കുന്ന വാക്കു
7 നിമിത്തം ഭയപ്പെടേണ്ടാ. ഞാൻ അവന്നു
ഒരു മനോവിഭ്രമം വരുത്തും; അവൻ ഒരു
ശ്രുതി കേട്ടിട്ടു സ്വദേശത്തേക്കു മടങ്ങി
പ്പോകും; ഞാൻ അവനെ അവന്റെ
സ്വന്തദേശത്തുവെച്ചു വാൾകൊണ്ടു വീഴ
8 മാറാക്കും. രബ്-ശാക്കേ മടങ്ങിച്ചെന്നു
അശ്ശൂർരാജാവു ലിബ്നയുടെ നേരെ യുദ്ധം
ചെയ്യുന്നതു കണ്ടു; അവൻ ലാഖീശ് വിട്ടു
9 പോയി എന്നു അവൻ കേട്ടിരുന്നു. എ
ന്നാൽ കൂശ് രാജാവായ തിൎഹാക്ക തന്റെ
നേരെ യുദ്ധം ചെയ്വാൻ പുറപ്പെട്ടിരിക്കുന്നു
എന്നു കേട്ടിട്ടു അവൻ ഹിസ്കീയാവിന്റെ
അടുക്കൽ ദൂതന്മാരെ അയച്ചു കല്പിച്ചതെ
10 ന്തെന്നാൽ: നിങ്ങൾ യെഹൂദാരാജാവായ
ഹിസ്കീയാവോടു പറയേണ്ടതു: യെരൂശ
ലേം അശ്ശൂർരാജാവിന്റെ കയ്യിൽ ഏല്പി
ച്ചുകളകയില്ല എന്നു നീ ആശ്രയിക്കുന്ന
നിന്റെ ദൈവം നിന്നെ ചതിക്കരുതു.
11 അശ്ശൂർരാജാക്കന്മാർ സകലദേശങ്ങളോടും
ചെയ്തതും അവെക്കു ഉന്മൂലനാശം വരു
ത്തിയതും നീ കേട്ടിട്ടുണ്ടല്ലോ; നീ വിടു
12 വിക്കപ്പെടുമോ? ഗോസാൻ, ഹാരാൻ,
രേസെഫ, തെലസ്സാരിലെ ഏദേന്യർ എ
ന്നിങ്ങനെ എന്റെ പിതാക്കന്മാർ നശി
പ്പിച്ചുകളഞ്ഞ ജാതികളുടെ ദേവന്മാർ അ
13 വരെ വിടുവിച്ചിട്ടുണ്ടോ? ഹമാത്ത് രാജാ
വും അൎപ്പാദ് രാജാവും സെഫൎവ്വയീംപട്ട
ണം, ഹേന, ഇവ്വ എന്നിവെക്കു രാജാ
വായിരുന്നവനും എവിടെ? ഹിസ്കീ 14
യാവു ദൂതന്മാരുടെ കയ്യിൽനിന്നു എഴുത്തു
വാങ്ങി വായിച്ചു; ഹിസ്കീയാവു യഹോവ
യുടെ ആലയത്തിൽ ചെന്നു യഹോവ
യുടെ സന്നിധിയിൽ അതു വിടൎത്തു.
ഹിസ്കീയാവു യഹോവയോടു പ്രാൎത്ഥിച്ചു 15
പറഞ്ഞതെന്തെന്നാൽ: യിസ്രായേലിന്റെ 16
ദൈവമായി കെരൂബുകളുടെ മീതെ
അധിവസിക്കുന്നവനായ സൈന്യങ്ങ
ളുടെ യഹോവേ, നീ ഒരുത്തൻ മാത്രം
ഭൂമിയിലെ സൎവ്വരാജ്യങ്ങൾക്കും ദൈവമാ
കുന്നു; നീ ആകാശത്തെയും ഭൂമിയെയും
ഉണ്ടാക്കി. യഹോവേ, ചെവി ചായിച്ചു 17
കേൾക്കേണമേ; യഹോവേ, തൃക്കണ്ണു തു
റന്നു നോക്കേണമേ; ജീവനുള്ള ദൈവ
ത്തെ നിന്ദിപ്പാൻ ആളയച്ചിരിക്കുന്ന സൻ
ഹേരീബിന്റെ വാക്കു ഒക്കെയും കേൾ
ക്കേണമേ. യഹോവേ, അശ്ശൂർരാജാക്ക 18
ന്മാർ സൎവ്വജാതികളെയും അവരുടെ
ദേശത്തെയും ശൂന്യമാക്കി, അവരുടെ 19
ദേവന്മാരെ തീയിൽ ഇട്ടുകളഞ്ഞതു സത്യം
തന്നേ; അവ ദേവന്മാരല്ല, മനുഷ്യരുടെ
കൈപ്പണിയായ മരവും കല്ലും മാത്രം
ആയിരുന്നുവല്ലോ; ആകയാൽ അവർ
അവയെ നശിപ്പിച്ചുകളഞ്ഞു. ഇപ്പോ 20
ഴോ, ഞങ്ങളുടെ ദൈവമായ യഹോവേ,
നീ ഒരുത്തൻ മാത്രം യഹോവ എന്നു ഭൂമി
യിലെ സകലരാജ്യങ്ങളും അറിയേണ്ട
തിന്നു ഞങ്ങളെ അവന്റെ കയ്യിൽനിന്നു
രക്ഷിക്കേണമേ. ആമോസിന്റെ മക 21
നായ യെശയ്യാവു ഹിസ്കീയാവിന്റെ അടു
ക്കൽ പറഞ്ഞയച്ചതു എന്തെന്നാൽ: യിസ്രാ
യേലിന്റെ ദൈവമായ യഹോവ ഇപ്ര
കാരം അരുളിച്ചെയ്യുന്നു: നീ അശ്ശൂർരാജാ
വായ സൻഹേരീബ് നിമിത്തം എന്നോടു
പ്രാൎത്ഥിച്ചതുകൊണ്ടു, അവനെക്കുറിച്ചു 22
യഹോവ അരുളിച്ചെയ്ത വചനം ആ

വിതു: സീയോൻപുത്രിയായ കന്യക
നിന്നെ നിന്ദിച്ചു പരിഹസിക്കുന്നു; യെ
രുശലേംപുത്രി നിൻെറ പിന്നാലെ തല
23 കുലുക്കുന്നു. നീ ആരെയാകുന്നു നിന്ദിച്ചു
ദുഷിച്ചതു? ആൎക്കു വിരോധമായിട്ടാകുന്നു
നീ ഒച്ച പൊക്കുകയും തല ഉന്നതമായി
ഉയൎത്തുകയും ചെയ്തതു? യിസ്രായേലിൻെറ
പരിശുദ്ധനു വിരോധമായിട്ടു തന്നേയ
24 ല്ലോ? നിൻെറ ഭൃത്യന്മാർമുഖാന്തരം നീ
കൎത്താവിനെ നിന്ദിച്ചു: എൻെറ അസം
ഖ്യരഥങ്ങളോടു കൂടെ ഞാൻ മലമുകളിലും
ലെബാനോൻെറ ശിഖരങ്ങളിലും കയറി
യിരിക്കുന്നു; അതിലെ പൊക്കമുള്ള ദേവ
ദാരുക്കളും വിശേഷമായ സരളവൃക്ഷങ്ങളും
ഞാൻ മുറിക്കും; അതിൻെറ അററത്തെ
കൊടുമുടിവരെയും അതിൻെറ ചെഴി
പ്പുള്ള കാടുവരെയും ഞാൻ കടന്നുചെല്ലും;
25 ഞാൻ വെള്ളം കുഴിച്ചെടുത്തു കുടിക്കും;
എൻെറ കാലടികളാൽ മിസ്രയീമിലെ
സകലനദികളെയും വററിക്കും എന്നു പറ
26 ഞ്ഞു. ഞാൻ പണ്ടുപണ്ടേ അതിനെ ഉണ്ടാ
ക്കി; പൂൎവ്വകാലത്തു തന്നേ അതിനെ നിൎമ്മി
ച്ചു എന്നു നീ കേട്ടിട്ടില്ലയോ? നീ ഉറപ്പുള്ള
പട്ടണങ്ങളെ മുടിച്ചു ശൂന്യകൂമ്പാരങ്ങളാ
ക്കുവാൻ ഞാൻ ഇപ്പോൾ സംഗതി വരു
27 ത്തിയിരിക്കുന്നു. അതുകൊണ്ടു അവയി
ലെ നിവാസികൾ ദുൎബ്ബലന്മാരായി വിര
ണ്ടു അമ്പരന്നുപോയി; അവർ വയലിലെ
പുല്ലും പച്ചച്ചെടിയും പുരപ്പുറങ്ങളിലെ
പുല്ലും വളരുംമുമ്പെ കരിഞ്ഞുപോയ ധാ
28 ന്യവുംപോലെ ആയിതീൎന്നു. എന്നാൽ
നിൻെറ ഇരിപ്പും നിൻെറ ഗമനവും ആ
ഗമനവും എൻെറ നേരെയുള്ള നിൻെറ
29 കോപഭ്രാന്തും ഞാൻ അറിയുന്നു. എൻെറ
നേരെയുള്ള നിൻെറ കോപഭ്രാന്തുകൊ
ണ്ടും നിൻെറ അഹങ്കാരം എൻെറ ചെവി
യിൽ എത്തിയിരിക്കകൊണ്ടും ഞാൻ
എൻെറ കൊളുത്തു നിൻെറ മൂക്കിലും
എൻെറ കടിഞ്ഞാൺ നിൻെറ അധരങ്ങ
ളിലും ഇട്ടു, നീ വന്ന വഴിക്കു തന്നേ
നിന്നെ മടക്കി കൊണ്ടുപോകും. എന്നാൽ 30
ഇതു നിനക്കു അടയാളമാകും: നിങ്ങൾ
ഈയാണ്ടിൽ പടുവിത്തു വിളയുന്നതും
രണ്ടാം ആണ്ടിൽ താനേ കിളുൎത്തുവിളയു
ന്നതും തിന്നും; മൂന്നാം ആണ്ടിൽ നി
ങ്ങൾ വിതെച്ചു കൊയ്യുകയും മുന്തിരിത്തോ
ട്ടങ്ങൾ ഉണ്ടാക്കി അവയുടെ പഴം തിന്നു
കയും ചെയ്യും. യെഹൂദാഗൃഹത്തിൽ 31
രക്ഷപ്പെട്ടു ഒരു ശേഷിപ്പു വീണ്ടും താഴെ
വേരൂന്നി മീതെ ഫലം കായിക്കും. ഒരു 32
ശേഷിപ്പു യെരുശലേമിൽനിന്നും ഒരു
രക്ഷിതഗണം സീയോൻപൎവ്വതത്തിൽ
നിന്നും പുറപ്പെട്ടുവരും; സൈന്യങ്ങളുടെ
യഹോവയുടെ തീക്ഷ്ണത അതിനെ അനു
ഷ്ഠിക്കും. ആകയാൽ യഹോവ അശ്ശൂർ 33
രാജാവിനെക്കുറിച്ചു ഇപ്രകാരം അരുളി
ച്ചെയ്യുന്നു: അവൻ ഈ നഗരത്തിലേക്കു
വരികയില്ല; ഒരു അമ്പു അവിടെ എയ്യു
യുമില്ല; അതിൻെറ നേരെ പരിചയോടു
കൂടെ വരികയില്ല; അതിന്നെതിരെ വാട
കോരുകയുമില്ല. അവൻ വന്ന വഴിക്കു 34
തന്നേ മടങ്ങിപ്പോകും; ഈ നഗരത്തി
ലേക്കു വരികയുമില്ല. എൻെറ നിമിത്ത 35
വും എൻെറ ദാസനായ ദാവീദിൻെറ നി
മിത്തവും ഞാൻ ഈ നഗരത്തെ പാലിച്ചു
രക്ഷിക്കും എന്നു യഹോവയുടെ അരുള
പ്പാടു. എന്നാൽ യഹോവയുടെ ദൂതൻ 36
പുറപ്പെട്ടു അശ്ശൂർപാളയത്തിൽ നൂററി
യെണ്പത്തയ്യായിരംപേരെ കൊന്നു; ജനം
രാവിലേ എഴുന്നേററപ്പോൾ അവർ എല്ലാ
വരും ശവങ്ങളായി കിടക്കുന്നതു കണ്ടു.
അങ്ങനെ അശ്ശൂർരാജാവായ സൻഹേ 37
രീബ് യാത്ര പുറപ്പെട്ടു മടങ്ങിപ്പോയി
നീനവേയിൽ പാൎത്തു. എന്നാൽ അവൻ 38

തന്റെ ദേവനായ നിസ്രോക്കിന്റെ ക്ഷേ
ത്രത്തിൽ നമസ്കരിക്കുന്ന സമയത്തു അവ
ന്റെ പുത്രന്മാരായ അദ്രമ്മേലെക്കും ശരേ
സെരും അവനെ വാൾകൊണ്ടു കൊന്നിട്ടു
അരാരാത്ത് ദേശത്തേക്കു ഓടിപ്പൊയ്ക്കള
ഞ്ഞു; അവന്റെ മകനായ ഏസർഹ
ദ്ദോൻ അവന്നു പകരം രാജാവായിത്തീൎന്നു.

## ൩൮. അദ്ധ്യായം.

അാ കാലത്തു ഹിസ്കീയാവിന്നു മരിക്ക
ത്തക്ക രോഗം പിടിച്ചു; ആമോസിന്റെ
മകനായ യെശയ്യാപ്രവാചകൻ അവ
ന്റെ അടുക്കൽ വന്നു അവനോടു: നി
ന്റെ ഗൃഹകാൎയ്യം ക്രമത്തിലാക്കുക; നീ
മരിച്ചുപോകും; സൌഖ്യമാകയില്ല എന്നു
യഹോവ അരുളിച്ചെയ്യുന്നു എന്നു പറഞ്ഞു.
2 അപ്പോൾ ഹിസ്കീയാവു മുഖം ചുവരിന്റെ
നേരെ തിരിച്ചു യഹോവയോടു പ്രാ
3 ൎത്ഥിച്ചു: അയ്യോ, യഹോവേ, ഞാൻ
വിശ്വസ്തതയോടും ഏകാഗ്രഹൃദയത്തോടും
കൂടെ തിരുമുമ്പിൽ നടന്നു നിനക്കു പ്രസാ
ദമായുള്ളതു ചെയ്തിരിക്കുന്നു എന്നു ഓൎക്കേ
ണമേ എന്നു പറഞ്ഞു; ഹിസ്കീയാവു ഏററ
4 വും കരഞ്ഞു. എന്നാൽ യെശയ്യാവിന്നു
യഹോവയുടെ അരുളപ്പാടുണ്ടായതെന്തെ
5 ന്നാൽ: നീ ചെന്നു ഹിസ്കീയാവോടു
പറയേണ്ടതു: നിന്റെ പിതാവായ ദാവീ
ദിന്റെ ദൈവമായ യഹോവ ഇപ്രകാരം
അരുളിച്ചെയ്യുന്നു: ഞാൻ നിന്റെ പ്രാൎത്ഥ
ന കേട്ടു നിന്റെ കണ്ണുനീർ കണ്ടിരി
ക്കുന്നു. ഞാൻ നിന്റെ ആയുസ്സിനോടു
6 പതിനഞ്ചു സംവത്സരം കൂട്ടും. ഞാൻ
നിന്നെയും ഈ നഗരത്തെയും അശ്ശൂർ
രാജാവിന്റെ കയ്യിൽനിന്നു വിടുവിക്കും;
ഈ നഗരത്തെ ഞാൻ കാത്തുരക്ഷിക്കും.
7 യഹോവ, താൻ അരുളിച്ചെയ്ത ഈ കാൎയ്യം
നിവൃത്തിക്കും എന്നുള്ളതിന്നു യഹോവ
യുടെ പക്കൽനിന്നു ഇതു നിനക്കു ഒരു
അടയാളം ആകും. ആഹാസിന്റെ ഘടി 8
കാരത്തിൽ സൂൎയ്യഗതി അനുസരിച്ചു ഇറ
ങ്ങിപ്പോയിരിക്കുന്ന നിഴലിനെ ഞാൻ
പത്തു പടി പിന്നോക്കം തിരിയുമാറാക്കും;
അങ്ങനെ സൂൎയ്യൻ, ഘടികാരത്തിൽ ഇറ
ങ്ങിപ്പോയിരുന്ന പത്തു പടി തിരിഞ്ഞു
പോന്നു. യെഹൂദാരാജാവായ ഹിസ്കീയാ 9
വിന്നു രോഗം പിടിച്ചിട്ടു അതു മാറി സൗഖ
മായശേഷം അവൻ എഴുതിയ എഴുത്തു:
എന്റെ ആയുസ്സിൻ മദ്ധ്യാഹ്നത്തിൽ 10
ഞാൻ പാതാളവാതിലകം പൂകേണ്ടിവ
രുന്നു;
എന്റെ ആണ്ടുകളുടെ ശേഷിപ്പും എനി
ക്കില്ലാതെ പോയി എന്നു ഞാൻ പറഞ്ഞു.
ഞാൻ യഹോവയെ, ജീവനുള്ളവരുടെ 11
ദേശത്തുവെച്ചു യഹോവയെ കാണുക
യില്ല;
ഞാൻ ഭൂവാസികളുടെ ഇടയിൽവെച്ചു
ഇനി മനുഷ്യനെ കാണുകയില്ല എന്നു
ഞാൻ പറഞ്ഞു.
എന്റെ പാൎപ്പിടം നീങ്ങി ഒരു ഇടയക്കൂടാ 12
രംപോലെ എന്നെ വിട്ടുപോയിരിക്കുന്നു;
നെയ്ത്തുകാരൻ തുണി ചുരുട്ടുംപോലെ
ഞാൻ എന്റെ ജീവനെ ചുരുട്ടിവെക്കുന്നു;
അവൻ എന്നെ പാവിൽനിന്നു അറുത്തു
കളയുന്നു;
ഒരു രാപകൽ കഴിയും മുമ്പെ നീ എനിക്കു
അന്തം വരുത്തുന്നു.
ഉഷസ്സുവരെ ഞാൻ എന്നെത്തന്നേ അട 13
ക്കിക്കൊണ്ടിരുന്നു;
അവനോ സിംഹംപോലെ എന്റെ അ
സ്ഥികളെ എല്ലാം തകൎത്തുകളയുന്നു;
ഒരു രാപകൽ കഴിയുംമുമ്പെ നീ എനിക്കു
അന്തം വരുത്തുന്നു.
മീവൽപക്ഷിയോ കൊക്കോ എന്ന പോ 14
ലെ ഞാൻ ചിലെച്ചു;

ഞാൻ പ്രാവുപോലെ കുറുകി; എന്റെ
കണ്ണു ഉയരത്തിലേക്കു നോക്കി ക്ഷീണിച്ചി
രിക്കുന്നു;
യഹോവേ, ഞാൻ ഞെരുങ്ങിയിരിക്കുന്നു;
നീ എനിക്കു ഇട നില്ക്കേണമേ.
15 ഞാൻ എന്തു പറയേണ്ടു? അവൻ എന്നോടു
അരുളിച്ചെയ്തു, അവൻ തന്നേ നിവൃത്തി
ച്ചും ഇരിക്കുന്നു;
എന്റെ മനോവ്യസനം ഹേതുവായി
ഞാൻ എന്റെ കാലമൊക്കെയും സാവധാ
നത്തോടെ നടക്കും.
16 കൎത്താവേ, അതിനാൽ മനുഷ്യർ ജീവി
ക്കുന്നു;
എന്റെ ജീവനും കേവലം അതി
ലത്രേ;
അങ്ങനെ നീ എന്നെ സൌഖ്യമാക്കി
എന്റെ ജീവനെ രക്ഷിക്കും.
17 സമാധാനത്തിന്നായി എനിക്കു അത്യന്തം
കൈപ്പായതു ഭവിച്ചു;
എങ്കിലും നീ എന്റെ സകലപാപങ്ങളെ
യും നിന്റെ പിറകിൽ എറിഞ്ഞുകള
ഞ്ഞതുകൊണ്ടു
എന്റെ പ്രാണനെ നാശക്കുഴിയിൽനിന്നു
സ്നേഹത്തോടെ രക്ഷിച്ചിരിക്കുന്നു.
18 പാതാളം നിന്നെ സ്തുതിക്കുന്നില്ല; മരണം
നിന്നെ വാഴ്ത്തുന്നില്ല;
കുഴിയിൽ ഇറങ്ങുന്നവർ നിന്റെ വിശ്വ
സ്തതയെ പ്രത്യാശിക്കുന്നതുമില്ല.
19 ഞാൻ ഇന്നു ചെയ്യുന്നതുപോലെ ജീവ
നുള്ളവൻ, ജീവനുള്ളവൻ മാത്രം നിന്നെ
സ്തുതിക്കും;
. അപ്പൻ മക്കളോടു നിന്റെ വിശ്വസ്തത
യെ അറിയിക്കും.
20 യഹോവ എന്നെ രക്ഷിപ്പാൻ ഒരുങ്ങിയി
രിക്കുന്നു;
അതുകൊണ്ടു ഞങ്ങൾ ജീവപൎയ്യന്തം
യഹോവയുടെ ആലയത്തിൽ
തന്ത്രീനാദത്തോടെ എന്റെ ഗീതങ്ങളെ
പാടും.
എന്നാൽ അവന്നു സൌഖ്യം വരേണ്ട 21
തിന്നു അത്തിപ്പഴക്കട്ട കൊണ്ടുവന്നു പരു
വിന്മേൽ പുരട്ടുവാൻ യെശയ്യാവു പറഞ്ഞി
രുന്നു. ഞാൻ യഹോവയുടെ ആലയ 22
ത്തിൽ കയറിച്ചെല്ലും എന്നതിന്നു അടയാ
ളം എന്തു എന്നു ഹിസ്കീയാവും ചോദിച്ചി
രുന്നു.

## ൩൯. അദ്ധ്യായം.

ആ കാലത്തു ബലദാന്റെ മകനായ
മെരോദക്-ബലദാൻ എന്ന ബാബേൽരാ
ജാവു ഹിസ്കീയാവിന്നു രോഗം പിടിച്ചിട്ടു
സുഖമായി എന്നു കേട്ടതുകൊണ്ടു അവന്നു
എഴുത്തും സമ്മാനവും കൊടുത്തയച്ചു. ഹി 2
സ്കീയാവു അവരെക്കുറിച്ചു സന്തോഷിച്ചു
തന്റെ ഭണ്ഡാരഗൃഹവും പൊന്നും വെള്ളി
യും സുഗന്ധവൎഗ്ഗവും പരിമളതൈലവും
ആയുധശാല ഒക്കെയും തന്റെ ഭണ്ഡാര
ത്തിലുള്ള സകലവും അവരെ കാണിച്ചു;
തന്റെ രാജധാനിയിലും തന്റെ ആധി
പത്യത്തിൽ പെട്ട സകലത്തിലും ഹിസ്കീ
യാവു അവരെ കാണിക്കാത്ത ഒരു വസ്തു
വും ഇല്ലായിരുന്നു. അപ്പോൾ യെശയ്യാ 3
പ്രവാചകൻ ഹിസ്കീയാരാജാവിന്റെ അ
ടുക്കൽ വന്നു അവനോടു: ഈ പുരുഷന്മാർ
എന്തു പറഞ്ഞു? അവർ എവിടെനിന്നു
നിന്റെ അടുക്കൽ വന്നു എന്നു ചോദി
ച്ചതിന്നു ഹിസ്കീയാവു: അവർ ഒരു ദൂരദേ
ശത്തുനിന്നു, ബാബേലിൽനിന്നു തന്നേ,
എന്റെ അടുക്കൽ വന്നിരിക്കുന്നു എന്നു
പറഞ്ഞു. അവർ നിന്റെ രാജധാനി 4
യിൽ എന്തെല്ലാം കണ്ടു എന്നു ചോദിച്ച
തിന്നു ഹിസ്കീയാവു: എന്റെ രാജധാനി
യിൽ ഉള്ളതൊക്കെയും അവർ കണ്ടു;
എന്റെ ഭണ്ഡാരത്തിൽ ഞാൻ അവരെ

കാണിക്കാത്ത ഒരു വസ്തുവും ഇല്ല എന്നു
5 ത്തരം പറഞ്ഞു. അപ്പോൾ യെശയ്യാവു
ഹിസ്കീയാവിനോടു പറഞ്ഞതു: സൈന്യ
ങ്ങളുടെ യഹോവയുടെ വചനം കേട്ടു
6 കൊൾക: നിന്റെ രാജധാനിയിൽ
ഉള്ളതൊക്കെയും നിന്റെ പിതാക്കന്മാർ
ഇന്നുവരെ ശേഖരിച്ചു വെച്ചിട്ടുള്ളതും
ഒട്ടൊഴിയാതെ ബാബേലിലേക്കു എടുത്തു
7 കൊണ്ടുപോകുന്ന കാലം വരുന്നു! നീ
ജനിപ്പിച്ചവരായി നിന്നിൽനിന്നുത്ഭവി
ക്കുന്ന നിന്റെ പുത്രന്മാരിലും ചിലരെ
അവർ കൊണ്ടുപോകും; അവർ ബാ
ബേൽരാജാവിന്റെ രാജധാനിയിൽ ഷ
ണ്ഡന്മാരായിരിക്കും എന്നു യഹോവ അരു
8 ളിച്ചെയ്യുന്നു. അതിന്നു ഹിസ്കീയാവു യെ
ശയ്യാവോടു: നീ പറഞ്ഞിരിക്കുന്ന യഹോ
വയുടെ വചനം നല്ലതു എന്നു പറഞ്ഞു;
എങ്കിലും എന്റെ ജീവകാലത്തു സമാധാ
നവും സത്യവും ഉണ്ടായിരിക്കുമല്ലോ എന്നും
അവൻ പറഞ്ഞു.

## ൪൦. അദ്ധ്യായം.

എന്റെ ജനത്തെ ആശ്വസിപ്പിപ്പിൻ,
ആശ്വസിപ്പിപ്പിൻ എന്നു നിങ്ങളുടെ ദൈ
2 വം അരുളിച്ചെയ്യുന്നു. യെരൂശലേമി
നോടു ആദരവോടെ സംസാരിച്ചു: അവളു
ടെ യുദ്ധസേവ കഴിഞ്ഞും അവളുടെ അകൃ
ത്യം മോചിക്കപ്പെട്ടും അവൾ തന്റെ സക
ലപാപങ്ങൾക്കും പകരം യഹോവയുടെ
കയ്യിൽനിന്നു ഇരട്ടിയായി പ്രാപിച്ചുമിരി
ക്കുന്നു എന്നു അവളോടു വിളിച്ചുപറവിൻ.
3 കേട്ടോ ഒരുത്തൻ വിളിച്ചുപറയുന്നതു:
മരുഭൂമിയിൽ യഹോവെക്കു വഴി ഒരുക്കു
വിൻ; നിർജ്ജനപ്രദേശത്തു നമ്മുടെ ദൈ
വത്തിന്നു ഒരു പെരുവഴി നിരപ്പാക്കു
4 വിൻ. എല്ലാതാഴ്വരയും നികന്നും എല്ലാ
മലയും കുന്നും താണും വരേണം; വളഞ്ഞ
തു ചൊവ്വായും ദുർഘടങ്ങൾ സമമായും തീ
രേണം. യഹോവയുടെ മഹത്വം വെളി 5
പ്പെടും; സകലജഡവും ഒരുപോലെ അ
തിനെ കാണും; യഹോവയുടെ വായല്ലോ
അരുളിച്ചെയ്തിരിക്കുന്നതു. കേട്ടോ, വി 6
ളിച്ചുപറക എന്നു ഒരുത്തൻ പറയുന്നു;
എന്തു വിളിച്ചുപറയേണ്ടു എന്നു ഞാൻ
ചോദിച്ചു; സകലജഡവും പുല്ലുപോലെയും
അതിന്റെ ഭംഗിയെല്ലാം വയലിലെ പൂ
പോലെയും ആകുന്നു. യഹോവയുടെ 7
ശ്വാസം അതിന്മേൽ ഊതുകയാൽ പുല്ലു
ണങ്ങുന്നു, പൂ വാടുന്നു; അതേ ജനം പുല്ലു
തന്നേ. പുല്ലുണങ്ങുന്നു, പൂ വാടുന്നു; നമ്മു 8
ടെ ദൈവത്തിന്റെ വചനമോ എന്നേ
ക്കും നിലനില്ക്കും. സുവാർത്താദൂതിയായ 9
സീയോനേ, നീ ഉയൎന്നപൎവ്വതത്തിലേക്കു
കയറിച്ചെല്ലുക; സുവാർത്താദൂതിയായ യെ
രൂശലേമേ, നിന്റെ ശബ്ദം ശക്തിയോ
ടെ ഉയർത്തുക; ഭയപ്പെടാതെ ഉയർത്തുക;
യെഹൂദാനഗരങ്ങളോടു: ഇതാ, നിങ്ങളു
ടെ ദൈവം എന്നു പറക. ഇതാ, യഹോ 10
വയായ കർത്താവു ബലശാലിയായി വരു
ന്നു; അവന്റെ ഭുജം അവന്നു വേണ്ടി
ഭരണം ചെയ്യുന്നു; ഇതാ, കൂലി അവന്റെ
പക്കലും പ്രതിഫലം അവന്റെ കയ്യിലും
ഉണ്ടു. ഒരു ഇടയനെപ്പോലെ അവൻ 11
തന്റെ ആട്ടിൻകൂട്ടത്തെ മേയിക്കയും
കുഞ്ഞാടുകളെ ഭുജത്തിൽ എടുത്തു മാർവ്വിട
ത്തിൽ ചേർത്തു വഹിക്കയും തള്ളകളെ
പതുക്കെ നടത്തുകയും ചെയ്യും.

തന്റെ ഉള്ളങ്കൈകൊണ്ടു വെള്ളം അ 12
ളക്കുകയും ചാണുകൊണ്ടു ആകാശത്തി
ന്റെ പരിമാണമെടുക്കയും ഭൂമിയുടെ
പൊടി നാഴിയിൽ കൊള്ളിക്കയും പൎവ്വ
തങ്ങളെ വെള്ളിക്കോൽകൊണ്ടും കുന്നുകളെ
തുലാസിലും തൂക്കുകയും ചെയ്യുവൻ ആർ?
യഹോവയുടെ മനസ്സു ആരാഞ്ഞറികയോ 13

അവന്നു മന്ത്രിയായി അവനെ ഗ്രഹിപ്പി
14 ക്കയോ ചെയ്യുവനാർ? അവനെ ഉപ
ദേശിച്ചു ന്യായത്തിന്റെ പാതയെ പഠി
പ്പിക്കയും അവനെ പരിജ്ഞാനം പഠി
പ്പിച്ചു വിവേകത്തിന്റെ മാൎഗ്ഗം കാണി
ക്കയും ചെയ്യുകൊടുക്കേണ്ടതിന്നു അവൻ
ആരോടാകുന്നു ആലോചന കഴിച്ചതു?
15 ഇതാ, ജാതികൾ തുലാക്കൊട്ടയിലെ ഒരു
തുള്ളിപോലെയും, തുലാസിലെ ഒരു പൊ
ടിപോലെയും അവന്നു തോന്നുന്നു; ഇതാ,
അവൻ ദ്വീപുകളെ ഒരു മണൽതരിയെ
16 പ്പോലെ എടുത്തു പൊക്കുന്നു. ലെബാ
നോൻ വിറകിന്നു പോരാ; അതിലെ മൃഗ
ങ്ങൾ ഹോമയാഗത്തിന്നു മതിയാകുന്നില്ല.
17 സകലജാതികളും അവന്നു ഏതുമില്ലാത്തതു
പോലെ ഇരിക്കുന്നു; അവന്നു വെറുമയും
18 ശൂന്യവുമായി തോന്നുന്നു. ആകയാൽ
നിങ്ങൾ ദൈവത്തെ ആരോടു ഉപമിക്കും?
ഏതു പ്രതിമയെ നിങ്ങൾ അവനോടു സദൃ
19 ശമാക്കും? മൂശാരി വിഗ്രഹം വാൎക്കുന്നു;
തട്ടാൻ പൊന്നുകൊണ്ടു പൊതികയും അ
തിന്നു വെള്ളിച്ചങ്ങല തീൎക്കുകയും ചെ
20 യ്യുന്നു. ഇങ്ങിനെയുള്ള പ്രതിഷ്ഠെക്കു വ
കയില്ലാത്തവൻ ദ്രവിച്ചുപോകാത്ത ഒരു
മരക്കണ്ടം തിരഞ്ഞെടുക്കയും ഇളകാത്ത
വിഗ്രഹം കൊത്തിയുണ്ടാക്കി നിൎത്തുവാൻ
ഒരു ശില്പിയെ അന്വേഷിക്കയും ചെ
21 യ്യുന്നു. നിങ്ങൾക്കു അറിഞ്ഞുകൂടയോ?
നിങ്ങൾ കേട്ടിട്ടില്ലയോ? ആദിമുതൽ നി
ങ്ങളോടു അറിയിച്ചിട്ടില്ലയോ? ഭൂമിയുടെ
അടിസ്ഥാനങ്ങളാൽ നിങ്ങൾ ഗ്രഹിച്ചിട്ടി
22 ല്ലയോ?. അവൻ ഭൂമണ്ഡലത്തിന്മീതെ
അധിവസിക്കുന്നു; അതിലെ നിവാസി
കൾ വെട്ടുക്കിളികളെപ്പോലെ ഇരിക്കു
ന്നു; അവൻ - ആകാശത്തെ ഒരു തിര
ശ്ശീലപോലെ നിവിൎക്കുകയും പാൎപ്പാ
നുള്ള ഒരു കൂടാരത്തെപ്പോലെ വിരി
ക്കയും പ്രഭുക്കന്മാരെ ഇല്ലാതെയാക്കു 23
കയും ഭൂമിയിലെ ന്യായാധിപന്മാരെ
ശൂന്യമാക്കുകയും ചെയ്യുന്നു. അവരെ നട്ട 24
ഉടനെ, അവരെ വിതെച്ച ഉടനെ അവർ
നിലത്തു വേരൂന്നിത്തുടങ്ങിയ ഉടനെ അ
വൻ അവരുടെമേൽ ഊതി അവർ വാടി
പ്പോകയും ചുഴലിക്കാററുകൊണ്ടു താളടി
പോലെ പാറിപ്പോകയും ചെയ്യുന്നു. ആക 25
യാൽ നിങ്ങൾ എന്നെ ആരോടു സദൃശ
മാക്കും? ഞാൻ ആരോടു തുല്യനാകും എന്നു
പരിശുദ്ധനായവൻ അരുളിച്ചെയ്യുന്നു.
നിങ്ങൾ കണ്ണു മേലോട്ടു ഉയൎത്തിനോക്കു 26
വിൻ; ഇവയെ സൃഷ്ടിച്ചതാർ? അവൻ
അവയുടെ സൈന്യത്തെ സംഖ്യാക്രമ
ത്തിൽ പുറപ്പെടുവിക്കയും അവയെ എല്ലാം
പേർ ചൊല്ലി വിളിക്കയും ചെയ്യുന്നു; അ
വന്റെ വീൎയ്യമാഹാത്മ്യംനിമിത്തവും അ
വന്റെ ശക്തിയുടെ ആധിക്യംനിമിത്ത
വും അവയിൽ ഒന്നും കുറഞ്ഞുകാണുക
യില്ല. എന്നാൽ: എന്റെ വഴി യഹോ 27
വെക്കു മറഞ്ഞിരിക്കുന്നു; എന്റെ ന്യായം
എന്റെ ദൈവം കാണാതെ കടന്നുപോ
യിരിക്കുന്നു എന്നു, യാക്കോബേ, നീ പറ
കയും, യിസ്രായേലേ, നീ സംസാരിക്കയും
ചെയ്യുന്നതെന്തു? നിനക്കറിഞ്ഞുകൂടയോ? 28
നീ കേട്ടിട്ടില്ലയോ? യഹോവ നിത്യദൈ
വം; ഭൂമിയുടെ അറുതികളെ സൃഷ്ടിച്ച
വൻ തന്നേ; അവൻ ക്ഷീണിക്കുന്നില്ല,
തളൎന്നുപോകുന്നതുമില്ല; അവന്റെ ബുദ്ധി
അപ്രമേയമത്രേ. അവൻ ക്ഷീണിച്ചിരി 29
ക്കുന്നവന്നു ശക്തി നല്കുന്നു; ബലമില്ലാത്ത
വന്നു ബലം വൎദ്ധിപ്പിക്കുന്നു. ബാല്യ 30
ക്കാർ ക്ഷീണിച്ചു തളൎന്നുപോകും; യൌവ
നക്കാരും ഇടറിവീഴും. എങ്കിലും യഹോ 31
വയെ കാത്തിരിക്കുന്നവർ ശക്തിയെ പു
തുക്കും; അവർ കഴുകന്മാരെപ്പോലെ ചിറക
അടിച്ചു കയറും; അവർ തളൎന്നുപോകാ

തെ ഓട്ടകയും ക്ഷീണിച്ചുപോകാതെ നട
ക്കുകയും ചെയ്യും.

## ൪൧. അദ്ധ്യായം.

ദ്വീപുകളേ, എന്റെ മുമ്പിൽ മിണ്ടാതെ
ഇരിപ്പിൻ; ജാതികൾ ശക്തിയെ പുതു
ക്കട്ടെ; അവർ അടുത്തുവന്നു സംസാരി
ക്കട്ടെ; നാം തമ്മിൽ ന്യായവാദം ചെയ്യു
2 ന്നതിന്നു അടുത്തുവരിക. ചെല്ലുന്നെട
ത്തൊക്കെയും നീതി എതിരേല്ക്കുന്നവനെ
കിഴക്കുനിന്നു ഉണൎത്തിയതാർ? അവൻ
ജാതികളെ അവന്റെ മുമ്പിൽ ഏല്പിച്ചു
കൊടുക്കയും അവനെ രാജാക്കന്മാരുടെ
മേൽ വാഴുമാറാക്കുകയും ചെയ്യുന്നു; അവരു
ടെ വാളിനെ അവൻ പൊടിപോലെയും
അവരുടെ വില്ലിനെ പാറിപ്പോകുന്ന താ
3 ളടിപോലെയും ആക്കിക്കളയുന്നു. അവൻ
അവരെ പിന്തുടൎന്നു നിൎഭയനായി കടന്നു
ചെല്ലുന്നു; പാതയിൽ കാൽ വെച്ചല്ല അ
4 വൻ പോകുന്നതു. ആർ അതു പ്രവ
ൎത്തിക്കയും അനുഷ്ഠിക്കയും ചെയ്തു? ആദി
മുതൽ തലമുറകളെ വിളിച്ചവൻ; യഹോ
വയായ ഞാൻ ആദ്യനും അന്ത്യന്മാരോടു
5 കൂടെ അനന്യനും ആകുന്നു. ദ്വീപുകൾ
കണ്ടു ഭയപ്പെട്ടു; ഭൂമിയുടെ അറുതികൾ
വിറെച്ചു; അവർ ഒന്നിച്ചുകൂടി അടുത്തു
6 വന്നു. അവർ അന്യോന്യം സഹായിച്ചു;
ഒരുത്തൻ മറെറവനോടു: ധൈൎയ്യമായിരി
7 ക്ക എന്നു പറഞ്ഞു. അങ്ങനെ ആശാരി
തട്ടാനെയും കൊല്ലൻ കൂടം തല്ലുന്നവനെ
യും ധൈൎയ്യപ്പെടുത്തി കൂട്ടിവിളക്കുന്നതി
ന്നു ചേലായി എന്നു പറഞ്ഞു, ഇളകാതെ
യിരിക്കേണ്ടതിന്നു അവൻ അതിനെ ആ
ണികൊണ്ടു ഉറപ്പിക്കുന്നു.
8 നീയോ, എന്റെ ദാസനായ യിസ്രായേ
ലേ, ഞാൻ തിരഞ്ഞെടുത്ത യാക്കോബേ,
എന്റെ സ്നേഹിതനായ അബ്രാഹാമിന്റെ
സന്തതിയേ, നീ എന്റെ ദാസൻ, ഞാൻ 9
നിന്നെ നിരസിച്ചുകളയാതെ തിരഞ്ഞെടു
ത്തിരിക്കുന്നു എന്നു പറഞ്ഞുകൊണ്ടു ഭൂമിയു
ടെ അററങ്ങളിൽനിന്നു എടുക്കയും അതി
ന്റെ മൂലകളിൽനിന്നു വിളിച്ചുചേൎക്കയും
ചെയ്തിരിക്കുന്നവനായുള്ളോവേ, നീ ഭയ 10
പ്പെടേണ്ടാ; ഞാൻ നിന്നോടുകൂടെ ഉണ്ടു;
ഭ്രമിച്ചുനോക്കേണ്ടാ, ഞാൻ നിന്റെ ദൈ
വം ആകുന്നു; ഞാൻ നിന്നെ ശക്തീകരി
ക്കും; ഞാൻ നിന്നെ സഹായിക്കും; എന്റെ
നീതിയുള്ള വലങ്കൈകൊണ്ടു ഞാൻ നിന്നെ
താങ്ങും. നിന്നോടു കോപിച്ചിരിക്കുന്ന 11
എല്ലാവരും ലജ്ജിച്ചു അമ്പരന്നുപോകും;
നിന്നോടു വിവാദിക്കുന്നവർ നശിച്ചു ഇല്ലാ
തെയാകും. നിന്നോടു പോരാടുന്നവരെ 12
നീ അന്വേഷിക്കും; കാണുകയില്ലതാനും;
നിന്നോടു യുദ്ധം ചെയ്യുന്നവർ നാസ്തിത്വ
വും ഇല്ലായ്മയും പോലെ ആകും. നിന്റെ 13
ദൈവമായ യഹോവ എന്ന ഞാൻ നിന്റെ
വലങ്കൈ പിടിച്ചു നിന്നോടു: ഭയപ്പെടേ
ണ്ടാ, ഞാൻ നിന്നെ സഹായിക്കും എന്നു
പറയുന്നു. പുഴുവായ യാക്കോബേ, 14
യിസ്രായേൽപരിഷയേ, ഭയപ്പെടേണ്ടാ;
ഞാൻ നിന്നെ സഹായിക്കും എന്നു യഹോ
വ അരുളിച്ചെയ്യുന്നു; നിന്റെ വീണ്ടെടു
പ്പുകാരൻ യിസ്രായേലിന്റെ പരിശുദ്ധൻ
തന്നേ. ഇതാ, ഞാൻ നിന്നെ പുതിയതും 15
മൂൎച്ചയുള്ളതും പല്ലേറിയതും ആയ മെതി
വണ്ടിയാക്കി തീൎക്കുന്നു; നീ പൎവ്വതങ്ങളെ
മെതിച്ചു പൊടിക്കുകയും കുന്നുകളെ പതിർ
പോലെ ആക്കുകയും ചെയ്യും. നീ അവ 16
യെ പാററും; കാററു അവയെ പറപ്പിച്ചു
കൊണ്ടുപോകും; ചുഴലിക്കാററു അവയെ
ചിതറിച്ചുകളയും; നീയോ യഹോവയിൽ
ഘോഷിച്ചുല്ലസിച്ചു യിസ്രായേലിന്റെ
പരിശുദ്ധനിൽ പുകഴും. എളിയവരും 17
ദരിദ്രന്മാരുമായവർ വെള്ളം തിരഞ്ഞുനട

ക്കുന്നു; ഒട്ടും കിട്ടാഷ്കയാൽ അവരുടെ നാവു
ദാഹംകൊണ്ടു വരണ്ടുപോകുന്നു. യഹോ
വയായ ഞാൻ അവൎക്കു ഉത്തരം അരുളും;
യിസ്രായേലിന്റെ ദൈവമായ ഞാൻ അ
18 വരെ കൈവിടുകയില്ല. ഞാൻ പാഴ്മ
ലകളിൽ നദികളെയും താഴ്വരകളുടെ നടു
വിൽ ഉറവുകളെയും തുറക്കും; മരുഭൂമിയെ
ഞാൻ നീർപൊയ്കയും വരണ്ട നിലത്തെ
19 നീരുറവുകളും ആക്കും. ഞാൻ മരുഭൂമി
യിൽ ദേവദാരു, ഖദിരമരം, കൊഴുന്തു,
ഒലിവുവൃക്ഷം എന്നിവ നടും; ഞാൻ നിൎജ്ജ
നപ്രദേശത്തു സരളവൃക്ഷവും പയിൻമര
20 വും പുന്നയും വെച്ചുപിടിപ്പിക്കും. യഹോ
വയുടെ കൈ അതു ചെയ്തു എന്നും യിസ്രാ
യേലിന്റെ പരിശുദ്ധൻ അതു സൃഷ്ടിച്ചു
എന്നും അവരെല്ലാവരും കണ്ടു അറിഞ്ഞു
വിചാരിച്ചു ഗ്രഹിക്കേണ്ടതിന്നു തന്നേ.
21 നിങ്ങളുടെ വ്യവഹാരം കൊണ്ടുവരുവിൻ
എന്നു യഹോവ കല്പിക്കുന്നു; നിങ്ങളുടെ
ന്യായങ്ങളെ കാണിപ്പിൻ എന്നു യാക്കോ
22 ബിന്റെ രാജാവു കല്പിക്കുന്നു. സംഭവി
പ്പാനുള്ളതു അവർ കാണിച്ചു നമ്മോടു
പ്രസ്താവിക്കട്ടെ; നാം വിചാരിച്ചു അതി
ന്റെ അവസാനം അറിയേണ്ടതിന്നു ആ
ദ്യകാൎയ്യങ്ങൾ ഇന്നിന്നവയെന്നു അവർ
പ്രസ്താവിക്കട്ടെ; അല്ലെങ്കിൽ സംഭവിപ്പാ
23 നുള്ളതു നമ്മെ കേൾപ്പിക്കട്ടെ. നിങ്ങൾ
ദേവന്മാർ എന്നു ഞങ്ങൾ അറിയേണ്ടതി
ന്നു മേലാൽ വരുവാനുള്ളതു പ്രസ്താവി
പ്പിൻ; ഞങ്ങൾ കണ്ടു വിസ്മയിക്കേണ്ടതി
ന്നു നന്മയെങ്കിലും തിന്മയെങ്കിലും പ്രവ
24 ൎത്തിപ്പിൻ. നിങ്ങൾ ഇല്ലായ്മയും നിങ്ങ
ളുടെ പ്രവൃത്തി നാസ്തിയും ആകുന്നു;
നിങ്ങളെ വരിക്കുന്നവൻ കുത്സിതനത്രേ.
25 ഞാൻ ഒരുത്തനെ വടക്കുനിന്നു എഴു
ന്നേല്പിച്ചു; അവൻ വന്നിരിക്കുന്നു; സൂ
ൎയ്യോദയദിക്കിൽനിന്നു അവനെ എഴു
ന്നേല്പിച്ചു; അവൻ എന്റെ നാമത്തെ
ആരാധിക്കും; അവൻ വന്നു ചെളിയെ
പ്പോലെയും കുശവൻ കളിമണ്ണു ചവിട്ടു
ന്നതുപോലെയും ദേശാധിപതികളെ ച
വിട്ടും. ഞങ്ങൾ അറിയേണ്ടതിന്നു ആദി 26
മുതലും അവൻ നീതിമാൻ എന്നു ഞങ്ങൾ
പറയേണ്ടതിന്നു പണ്ടേയും ആർ പ്രസ്താ
വിച്ചിട്ടുള്ളു? പ്രസ്താവിപ്പാനോ കാണി
ച്ചുതരുവാനോ നിങ്ങളുടെ വാക്കു കേൾ
പ്പാനോ ആരും ഇല്ല. ഞാൻ ആദ്യനാ 27
യി സീയോനോടു: ഇതാ, ഇതാ, അവർ
വരുന്നു എന്നു പറയുന്നു; യെരൂശലേമി
ന്നു ഞാൻ ഒരു സുവാൎത്താദൂതനെ കൊടു
ക്കുന്നു. ഞാൻ നോക്കിയാറെ: ഒരുത്ത 28
നുമില്ല; ഞാൻ ചോദിച്ചാറെ: ഉത്തരം
പറവാൻ അവരിൽ ഒരു ആലോചനക്കാ
രനും ഇല്ല. അവരെല്ലാവരും വ്യാജമാ 29
കുന്നു; അവരുടെ പ്രവൃത്തികൾ നാസ്തി
യത്രേ; അവരുടെ വിഗ്രഹങ്ങൾ കാറ്റും
ശൂന്യവും തന്നേ.

## ൪൨. അദ്ധ്യായം.

ഇതാ, ഞാൻ താങ്ങുന്ന എന്റെ ദാസൻ;
എന്റെ ഉള്ളം പ്രസാദിക്കുന്ന എന്റെ
വൃതൻ; ഞാൻ എന്റെ ആത്മാവിനെ
അവന്റെ മേൽ വെച്ചിരിക്കുന്നു; അവൻ
ജാതികളോടു ന്യായം പ്രസ്താവിക്കും.
അവൻ നിലവിളിക്കയില്ല, ഒച്ചയുണ്ടാക്ക 2
കയില്ല, തെരുവീഥിയിൽ തന്റെ ശബ്ദം
കേൾപ്പിക്കയുമില്ല. ചതഞ്ഞ ഓട അവൻ 3
ഒടിച്ചുകളകയില്ല; പുകയുന്ന തിരി കെടു
ത്തുകളകയില്ല; അവൻ സത്യത്തോടെ
ന്യായം പ്രസ്താവിക്കും. ഭൂമിയിൽ ന്യായം 4
സ്ഥാപിക്കുംവരെ അവൻ തളരുകയില്ല;
അധൈൎയ്യപ്പെടുകയുമില്ല; അവന്റെ ഉപ
ദേശത്തിന്നായി ദ്വീപുകൾ കാത്തിരി
ക്കുന്നു. ആകാശത്തെ സൃഷ്ടിച്ചു വിരിക്ക 5

യും ഭൂമിയെയും അതിലെ ഉല്പന്നങ്ങളെയും
പരത്തുകയും അതിലെ ജനത്തിന്നു ശ്വാ
സത്തെയും അതിൽ നടക്കുന്നവൎക്കു പ്രാ
ണനെയും കൊടുക്കയും ചെയ്യു യഹോവ
യായ ദൈവം ഇപ്രകാരം അരുളിച്ചെ
6 യ്യുന്നു: കുരുടുകണ്ണുകളെ തുറപ്പാനും
ബദ്ധന്മാരെ കുണ്ടറയിൽനിന്നും അന്ധകാ
രത്തിൽ ഇരിക്കുന്നവരെ കാരാഗൃഹത്തിൽ
7 നിന്നും വിടുവിപ്പാനും യഹോവയായ
ഞാൻ നിന്നെ നീതിയോടെ വിളിച്ചിരി
ക്കുന്നു; ഞാൻ നിന്റെ കൈ പിടിച്ചു
നിന്നെ കാക്കും; നിന്നെ ജനത്തിന്റെ
നിയമവും ജാതികളുടെ പ്രകാശവും ആ
8 ക്കും. ഞാൻ യഹോവ; അതു തന്നേ എ
ന്റെ നാമം; ഞാൻ എന്റെ മഹത്വം
മറ്റൊരുത്തന്നും എന്റെ സ്തുതി വിഗ്രഹ
9 ങ്ങൾക്കും വിട്ടുകൊടുക്കയില്ല. പണ്ടു പ്രസ്താ
വിച്ചതു ഇതാ, സംഭവിച്ചിരിക്കുന്നു; ഞാൻ
പുതിയതു അറിയിക്കുന്നു; അതു ഉത്ഭവി
ക്കുമ്മുമ്പെ ഞാൻ നിങ്ങളെ കേൾപ്പിക്കുന്നു.
10 സമുദ്രത്തിൽ സഞ്ചരിക്കുന്നവരും അ
തിൽ ഉള്ള സകലവും ദ്വീപുകളും അവ
യിലെ നിവാസികളും ആയുള്ളോരേ, യ
ഹോവെക്കു ഒരു പുതിയ പാട്ടും ഭൂമിയുടെ
അറ്റത്തുനിന്നു അവന്നു സ്തുതിയും പാടു
11 വിൻ. മരുഭൂമിയും അതിലെ പട്ടണ
ങ്ങളും കേദാർ പാൎക്കുന്ന ഗ്രാമങ്ങളും ശബ്ദം
ഉയൎത്തട്ടെ; ശൈലനിവാസികൾ ഘോ
ഷിച്ചുല്ലസിക്കയും മലമുകളിൽ നിന്നു ആ
12 ൎക്കുകയും ചെയ്യട്ടെ. അവർ യഹോവെ
ക്കു മഹത്വം കൊടുത്തു അവന്റെ സ്തുതിയെ
13 ദ്വീപുകളിൽ പ്രസ്താവിക്കട്ടെ. യഹോവ
ഒരു വീരനെപ്പോലെ പുറപ്പെടും; ഒരു
യോദ്ധാവിനെപ്പോലെ തീക്ഷ്ണതയെ ജ്വലി
പ്പിക്കും; അവൻ ആൎത്തുവിളിക്കും; അവൻ
ഉച്ചത്തിൽ ആൎക്കും; തന്റെ ശത്രുക്കളോടു
14 വീൎയ്യം പ്രവൎത്തിക്കും. ഞാൻ ബഹുകാലം
മിണ്ടാതെയിരുന്നു; ഞാൻ മൌനമായി
അടങ്ങിപ്പാൎത്തിരുന്നു; ഇപ്പോഴോ നോവു
കിട്ടിയ സ്ത്രീയെപ്പോലെ ഞാൻ ഞരങ്ങി
നെടുവീൎപ്പിട്ടു കിതെക്കും. ഞാൻ മലകളെ 15
യും കുന്നുകളെയും ശൂന്യമാക്കി അവയുടെ
സസ്യങ്ങളെ എല്ലാം ഉണക്കിക്കളയും;
ഞാൻ നദികളെ ദ്വീപുകളാക്കും; പൊയ്ക
കളെ വററിച്ചുകളയും. ഞാൻ കുരുട 16
ന്മാരെ അവർ അറിയാത്ത വഴിയിൽ
നടത്തും; അവർ അറിയാത്ത പാതകളിൽ
അവരെ സഞ്ചരിക്കുമാറാക്കും; ഞാൻ അവ
രുടെ മുമ്പിൽ ഇരുട്ടിനെ വെളിച്ചവും
ദുൎഘടങ്ങളെ സമഭൂമിയും ആക്കും; ഞാൻ
ഈ വചനങ്ങളെ വിട്ടുകളയാതെ നിവ
ൎത്തിക്കും. വിഗ്രഹങ്ങളിൽ ആശ്രയിച്ചു 17
ബിംബങ്ങളോടു: നിങ്ങൾ ഞങ്ങളുടെ
ദേവന്മാരെന്നു പറയുന്നവർ പിന്തിരി
ഞ്ഞു ഏററവും ലജ്ജിച്ചുപോകും. ചെകി 18
ടന്മാരേ, കേൾപ്പിൻ; കുരുടന്മാരേ, നോ
ക്കിക്കാണ്മിൻ! എന്റെ ദാസനല്ലാതെ 19
കുരുടൻ ആർ? ഞാൻ അയക്കുന്ന ദൂതനെ
പ്പോലെ ചെകിടൻ ആർ? എന്റെ പ്രിയ
നെപ്പോലെ കുരുടനും യഹോവയുടെ
ദാസനെപ്പോലെ അന്ധനുമായവൻ
ആർ? പലതും കണ്ടിട്ടും നീ സൂക്ഷിക്കു 20
ന്നില്ല; ചെവി തുറന്നിരുന്നിട്ടും അവൻ
കേൾക്കുന്നില്ല. യഹോവ തന്റെ നീതി 21
നിമിത്തം ഉപദേശത്തെ ശ്രേഷ്ഠമാക്കി
മഹത്വീകരിപ്പാൻ പ്രസാദിച്ചിരിക്കുന്നു.
എന്നാൽ ഇതു മോഷ്ടിച്ചും കവൎന്നും പോ 22
യിരിക്കുന്ന ഒരു ജനമാകുന്നു; അവരൊ
ക്കെയും കുഴികളിൽ കുടുങ്ങിയും കാരാഗൃ
ഹങ്ങളിൽ അടെക്കപ്പെട്ടുമിരിക്കുന്നു; അ
വർ കവൎച്ചയായ്പ്പോയി, ആരും വിടുവി
ക്കുന്നില്ല; അവർ കൊള്ളയായ്പ്പോയി, മട
ക്കിത്തരിക എന്നു ആരും പറയുന്നതുമില്ല.
നിങ്ങളിൽ ആർ അതിന്നു ചെവികൊടു 23

കും? ഭാവികാലത്തേക്കു ആർ ശ്രദ്ധിച്ചു
24 കേൾക്കും? യാക്കോബിനെ കൊള്ളയാ
യും യിസ്രായേലിനെ കവൎച്ചക്കാൎക്കും ഏല്പി
ച്ചുകൊടുത്തവൻ ആർ? യഹോവ തന്നേ
യല്ലോ; അവനോടു നാം പാപം ചെയ്തു
പോയി അവന്റെ വഴികളിൽ നടപ്പാൻ
അവൎക്കു മനസ്സില്ലായിരുന്നു; അവന്റെ
ന്യായപ്രമാണം അവർ അനുസരിച്ചിട്ടു
25 മില്ല. അതുകൊണ്ടു അവൻ തന്റെ ഉഗ്ര
കോപവും യുദ്ധകാഠിന്യവും അവരുടെ
മേൽ പകൎന്നു; അതു അവരുടെ ചുറ്റും
ജ്വലിച്ചിട്ടും അവർ അറിഞ്ഞില്ല; അതു
അവരെ ദഹിപ്പിച്ചിട്ടും അവർ കൂട്ടാക്കി
യില്ല.

## ൪൩. അദ്ധ്യായം.

ഇപ്പോഴോ യാക്കോബേ, നിന്നെ സൃഷ്ടി
ച്ചവനും, യിസ്രായേലേ, നിന്നെ നിൎമ്മിച്ച
വനുമായ യഹോവ ഇപ്രകാരം അരുളി
ച്ചെയ്യുന്നു: ഭയപ്പെടേണ്ടാ, ഞാൻ നിന്നെ
വീണ്ടെടുത്തിരിക്കുന്നു; ഞാൻ നിന്നെ
പേർ ചൊല്ലി വിളിച്ചിരിക്കുന്നു; നീ എ
2 നിക്കുള്ളവൻ തന്നേ. നീ വെള്ളത്തിൽ
കൂടി കടക്കുമ്പോൾ ഞാൻ നിന്നോടുകൂടി
ഇരിക്കും; നീ നദികളിൽകൂടി കടക്കു
മ്പോൾ അവ നിന്റെമീതെ കവികയില്ല;
നീ തീയിൽകൂടി നടന്നാൽ വെന്തുപോക
യില്ല; അഗ്നിജ്വാല നിന്നെ ദഹിപ്പിക്കയു
3 മില്ല. നിന്റെ ദൈവവും യിസ്രായേലി
ന്റെ പരിശുദ്ധനുമായ യഹോവ എന്ന
ഞാൻ നിന്റെ രക്ഷകൻ; നിന്റെ മറുവി
ലയായി ഞാൻ മിസ്രയീമിനെയും നിനക്കു
പകരമായി കൂശിനെയും സെബയെയും
4 കൊടുത്തിരിക്കുന്നു. നീ എനിക്കു വില
ഏറിയവനും മാന്യനും ആയി ഞാൻ
നിന്നെ സ്നേഹിച്ചിരിക്കയാൽ ഞാൻ നിന
ക്കു പകരം മനുഷ്യരെയും നിന്റെ ജീവ
നു പകരം ജാതികളെയും കൊടുക്കുന്നു.
ഭയപ്പെടേണ്ടാ; ഞാൻ നിന്നോടുകൂടെ 5
ഉണ്ടു; നിന്റെ സന്തതിയെ ഞാൻ കിഴ
ക്കുനിന്നു വരുത്തുകയും പടിഞ്ഞാറുനിന്നു
നിന്നെ ശേഖരിക്കയും ചെയ്യും. ഞാൻ 6
വടക്കിനോടു: തരിക എന്നും തെക്കി
നോടു: തടുത്തുവെക്കരുതെന്നും കല്പിക്കും;
ദൂരത്തുനിന്നു എന്റെ പുത്രന്മാരെയും ഭൂമി
യുടെ അറ്റത്തുനിന്നു എന്റെ പുത്രിമാ
രെയും എന്റെ നാമത്തിൽ വിളിച്ചും 7
എന്റെ മഹത്വത്തിന്നായി സൃഷ്ടിച്ചു നി
ൎമ്മിച്ചു ഉണ്ടാക്കിയും ഇരിക്കുന്ന ഏവരെയും
കൊണ്ടുവരിക എന്നു ഞാൻ കല്പിക്കും.
കണ്ണുണ്ടായിട്ടും കുരുടന്മാരായും ചെവിയു 8
ണ്ടായിട്ടും ചെകിടന്മാരായും ഇരിക്കുന്ന
ജനത്തെ പുറപ്പെടുവിച്ചു കൊണ്ടുവരു
വിൻ. സകലജാതികളും ഒന്നിച്ചുകൂടട്ടെ, 9
വംശങ്ങൾ ചേൎന്നുവരട്ടെ; അവരിൽ ആർ
ഇതു പ്രസ്താവിക്കയും, പണ്ടു പ്രസ്താവി
ച്ചതു കേൾപ്പിച്ചുതരികയും ചെയ്യുന്നു? അ
വർ നീതീകരിക്കപ്പെടേണ്ടതിന്നു സാക്ഷി
കളെ കൊണ്ടുവരട്ടെ; അവർ കേട്ടിട്ടു
സത്യം തന്നേ എന്നു പറയട്ടെ. നിങ്ങൾ 10
അറിഞ്ഞു എന്നെ വിശ്വസിക്കയും ഞാൻ
ആകുന്നു എന്നു ഗ്രഹിക്കയും ചെയ്യേണ്ട
തിന്നു നിങ്ങൾ എന്റെ സാക്ഷികളും
ഞാൻ തിരഞ്ഞെടുത്തിരിക്കുന്ന എന്റെ
ദാസനും ആകുന്നു എന്നു യഹോവയുടെ
അരുളപ്പാടു; എനിക്കുമുമ്പെ ഒരു ദൈവ
വും ഉണ്ടായിട്ടില്ല, എന്റെ ശേഷം ഉണ്ടാ
കയുമില്ല. ഞാൻ, ഞാൻ തന്നേ, യഹോ 11
വ; ഞാനല്ലാതെ ഒരു രക്ഷിതാവുമില്ല.
നിങ്ങളുടെ ഇടയിൽ ഒരു അന്യദേവനല്ല, 12
ഞാൻ തന്നേ പ്രസ്താവിക്കയും രക്ഷിക്ക
യും കേൾപ്പിക്കയും ചെയ്തതു; അതുകൊ
ണ്ടു നിങ്ങൾ എന്റെ സാക്ഷികൾ എന്നു
യഹോവയുടെ അരുളപ്പാടു; ഞാൻ ദൈ

13 വം തന്നേ. ഇന്നും ഞാൻ അനന്യൻ
തന്നേ; എന്റെ കയ്യിൽനിന്നു വിടുവിക്കു
ന്നവൻ ആരുമില്ല; ഞാൻ പ്രവൎത്തിക്കും;
14 ആർ അതു തടുക്കും? നിങ്ങളുടെ വീണ്ടെ
ടുപ്പുകാരനും യിസ്രായേലിന്റെ പരിശുദ്ധ
നുമായ യഹോവ ഇപ്രകാരം അരുളിച്ചെ
യ്യുന്നു: നിങ്ങളുടെ നിമിത്തം ഞാൻ ബാ
ബേലിലേക്കു ആളയച്ചു, അവരെയൊ
ക്കെയും, കല്ദയരെ തന്നേ, ഓടിപ്പോകുന്ന
വരായി അവർ ഘോഷിച്ചുല്ലസിച്ചിരുന്ന
കപ്പലുകളിൽ താഴോട്ടു ഓട്ടുമാറാക്കും.
15 ഞാൻ നിങ്ങളുടെ പരിശുദ്ധനായ യഹോ
വയും യിസ്രായേലിന്റെ സ്രഷ്ടാവും നിങ്ങ
16 ളുടെ രാജാവും ആകുന്നു. സമുദ്രത്തിൽ
വഴിയും പെരുവെള്ളത്തിൽ പാതയും
17 ഉണ്ടാക്കുകയും രഥം, കുതിര, സൈന്യം,
ബലം എന്നിവയെ പുറപ്പെടുവിക്കയും
ചെയ്യുന്ന യഹോവ ഇപ്രകാരം അരുളി
ച്ചെയ്യുന്നു: അവർ ഒരുപോലെ കിടക്കുന്നു,
എഴുന്നേല്ക്കയില്ല; അവർ കെട്ടുപോകുന്നു;
വിളക്കുതിരിപോലെ കെട്ടുപോകുന്നു.
18 മുമ്പുള്ളവയെ നിങ്ങൾ ഓൎക്കേണ്ടാ; പണ്ടെ
19 ള്ളവയെ നിരൂപിക്കയും വേണ്ടാ. ഇതാ,
ഞാൻ പുതിയതൊന്നു ചെയ്യുന്നു; അതു
ഇപ്പോൾ ഉത്ഭവിക്കും; നിങ്ങൾ അതു അ
റിയുന്നില്ലയോ? അതേ, ഞാൻ മരുഭൂമി
യിൽ ഒരു വഴിയും നിൎജ്ജനപ്രദേശത്തു
20 നദികളും ഉണ്ടാക്കും. ഞാൻ തിരഞ്ഞെടു
ത്തിരിക്കുന്ന എന്റെ ജനത്തിന്നു കുടി
പ്പാൻ കൊടുക്കേണ്ടതിന്നു ഞാൻ മരുഭൂമി
യിൽ വെള്ളവും നിൎജ്ജനപ്രദേശത്തു നദി
കളും നല്കിയിരിക്കുന്നതുകൊണ്ടു കാട്ടുമൃഗ
ങ്ങളും കുറുക്കന്മാരും ഒട്ടകപ്പക്ഷികളും എ
21 ന്നെ ബഹുമാനിക്കും. ഞാൻ എനിക്കു
വേണ്ടി നിൎമ്മിച്ചിരിക്കുന്ന ജനം എന്റെ
22 സ്തുതിയെ വിവരിക്കും. എന്നാൽ യാക്കോ
ബേ, നീ എന്നെ വിളിച്ചപേക്ഷിച്ചിട്ടില്ല;
യിസ്രായേലേ, നീ എന്റെ നിമിത്തം അ
ദ്ധ്വാനിച്ചിട്ടുമില്ല. നിന്റെ ഹോമയാ 23
ഗങ്ങളുടെ കുഞ്ഞാടുകളെ നീ എനിക്കു
കൊണ്ടുവന്നിട്ടില്ല; നിന്റെ ഹനനയാഗ
ങ്ങളാൽ നീ എന്നെ ബഹുമാനിച്ചിട്ടില്ല;
ഭോജനയാഗങ്ങളാൽ ഞാൻ നിന്നെ ഭാര
പ്പെടുത്തീട്ടില്ല; ധൂപനംകൊണ്ടു ഞാൻ
നിന്നെ അദ്ധ്വാനിപ്പിച്ചിട്ടുമില്ല. നീ 24
എനിക്കായി വയമ്പു വാങ്ങീട്ടില്ല; നി
ന്റെ ഹനനയാഗങ്ങളുടെ മേദസ്സുകൊണ്ടു
എനിക്കു തൃപ്തി വരുത്തീട്ടുമില്ല; നിന്റെ
പാപങ്ങൾകൊണ്ടു നീ എന്നെ അദ്ധ്വാ
നിപ്പിക്കയും നിന്റെ അകൃത്യങ്ങൾകൊ
ണ്ടു എന്നെ കഷ്ടപ്പെടുത്തുകയും ചെയ്തു.
എന്റെ നിമിത്തം ഞാൻ, ഞാൻ തന്നേ, 25
നിന്റെ അതിക്രമങ്ങളെ മായിച്ചുകളയു
ന്നു; നിന്റെ പാപങ്ങളെ ഞാൻ ഓൎക്ക
യുമില്ല. എന്നെ ഓൎപ്പിക്ക; നാം തമ്മിൽ 26
വ്യവഹരിക്ക; നീ നീതീകരിക്കപ്പെടേണ്ട
തിന്നു വാദിച്ചുകൊൾക. നിന്റെ ആ 27
ദ്യപിതാവു പാപം ചെയ്തു; നിന്റെ മദ്ധ്യ
സ്ഥന്മാർ എന്നോടു ദ്രോഹം ചെയ്തു. അതു 28
കൊണ്ടു ഞാൻ വിശുദ്ധമന്ദിരത്തിന്റെ
പ്രഭുക്കന്മാരെ മലിനമാക്കി, യാക്കോബി
നെ ഉന്മൂലനാശത്തിന്നും, യിസ്രായേലിനെ
നിന്ദെക്കും ഏല്പിച്ചിരിക്കുന്നു.

## ൪൪. അദ്ധ്യായം.

ഇപ്പോഴോ, എന്റെ ദാസനായ യാക്കോ
ബേ, ഞാൻ തിരഞ്ഞെടുത്ത യിസ്രായേലേ,
കേൾക്ക. നിന്നെ ഉരുവാക്കിയവനും 2
ഗൎഭത്തിൽ നിന്നെ നിൎമ്മിച്ചവനും നിന്നെ
സഹായിച്ചവനുമായ യഹോവ ഇപ്രകാ
രം അരുളിച്ചെയ്യുന്നു: എന്റെ ദാസനായ
യാക്കോബേ, ഞാൻ തിരഞ്ഞെടുത്ത യെ
ശുരൂനേ, നീ ഭയപ്പെടേണ്ടാ. ദാഹിച്ചി 3
രിക്കുന്നെടത്തു ഞാൻ വെള്ളവും വരണ്ട

നിലത്തു നീരൊഴുക്കുകളും പകരും; നി
ന്റെ സന്തതിമേൽ എന്റെ ആത്മാവി
നെയും നിന്റെ സന്താനത്തിന്മേൽ എ
4 ന്റെ അനുഗ്രഹത്തെയും പകരും. അവർ
പുല്ലിന്റെ ഇടയിൽ നീർത്തോടുകൾക്കരി
കെയുള്ള അലരികൾപോലെ മുളെച്ചു
5 വരും. ഞാൻ യഹോവെക്കുള്ളവൻ എന്നു
ഒരുത്തൻ പറയും; മറെറാരുത്തൻ തനിക്കു
യാക്കോബിന്റെ പേരെടുക്കും; വേറൊ
രുത്തൻ തന്റെ കൈമേൽ: യഹോവെ
ക്കുള്ളവൻ എന്നു എഴുതി, യിസ്രായേൽ
6 എന്നു മറുപേർ എടുക്കും. യിസ്രായേലിന്റെ
രാജാവായ യഹോവ, അവന്റെ വീണ്ടെ
ടുപ്പുകാരനായ സൈന്യങ്ങളുടെ യഹോവ,
ഇപ്രകാരം അരുളിച്ചെയ്യുന്നു: ഞാൻ ആ
ദ്യനും അന്ത്യനും ആകുന്നു; ഞാനല്ലാതെ
7 ഒരു ദൈവവുമില്ല. ഞാൻ പുരാതനമാ
യോരു ജനത്തെ സ്ഥാപിച്ചതുമുതൽ ഞാൻ
എന്നപോലെ വിളിച്ചുപറകയും പ്രസ്താ
വിക്കയും എനിക്കുവേണ്ടി ഒരുക്കിവെക്ക
യും ചെയ്യുന്നവൻ ആർ? സംഭവിക്കുന്നതും
സംഭവിപ്പാനുള്ളതും അവർ പ്രസ്താവി
8 ക്കട്ടെ. നിങ്ങൾ ഭയപ്പെടേണ്ടാ; പേടി
ക്കയും വേണ്ടാ; പണ്ടുതന്നേ ഞാൻ നി
ന്നോടു പ്രസ്താവിച്ചു കേൾപ്പിച്ചിട്ടില്ലയോ?
നിങ്ങൾ എന്റെ സാക്ഷികൾ ആകുന്നു;
ഞാനല്ലാതെ ഒരു ദൈവം ഉണ്ടോ? ഒരു
പാറയും ഇല്ല; ഞാൻ ഒരുത്തനെയും അ
9 റിയുന്നില്ല. വിഗ്രഹത്തെ നിൎമ്മിക്കുന്ന
ഏവനും ശൂന്യം; അവരുടെ മനോഹര
ബിംബങ്ങൾ ഉപകരിക്കുന്നില്ല; അവയു
ടെ സാക്ഷികളോ ഒന്നും കാണുന്നില്ല,
ഒന്നും അറിയുന്നതുമില്ല; ലജ്ജിച്ചുപോകു
10 ന്നതേയുള്ളു. ഒരു ദേവനെ നിൎമ്മിക്ക
യോ ഒന്നിന്നും കൊള്ളരുതാത്ത ഒരു വിഗ്ര
ഹത്തെ വാൎക്കുകയോ ചെയ്യുന്നവൻ ആർ?
11 ഇതാ, അവന്റെ കൂട്ടുകാർ എല്ലാവരും
ലജ്ജിച്ചുപോകുന്നു; കൗശലപ്പണിക്കാ
രോ മനുഷ്യരത്രേ; അവർ എല്ലാവരും
ഒന്നിച്ചുകൂടി നില്ക്കട്ടെ; അവർ ഒരുപോ
ലെ വിറെച്ചു ലജ്ജിച്ചുപോകും. കൊല്ലൻ 12
ഉളിയെ മൂൎച്ചയാക്കി തീക്കനലിൽ വേല
ചെയ്തു ചുററികകൊണ്ടു അടിച്ചു രൂപമാ
ക്കി ബലമുള്ള ഭുജംകൊണ്ടു പണിതീൎക്കുന്നു;
അവൻ വിശന്നു ക്ഷീണിക്കുന്നു; വെള്ളം
കുടിക്കാതെ തളൎന്നുപോകുന്നു. ആശാരി 13
തോതുപിടിച്ചു ഈയക്കോൽകൊണ്ടു അട
യാളമിട്ടു ചീകുളികൊണ്ടു രൂപമാക്കുകയും
വൃത്തയന്ത്രംകൊണ്ടു വരെക്കയും ചെയ്യുന്നു;
ഇങ്ങനെ അവൻ അതിനെ മനുഷ്യാകൃ
തിയിലും പുരുഷകോമളത്വത്തിലും തീൎത്തു
ക്ഷേത്രത്തിൽ വെക്കുന്നു. ഒരുവൻ ദേവ 14
ദാരുക്കളെ വെട്ടുകയും തേക്കും കരിവേല
വും എടുക്കയും കാട്ടിലെ വൃക്ഷങ്ങളിൽ
അവയെ കണ്ടു ഉറപ്പിക്കയും ഒരു അശോ
കം നട്ടുപിടിപ്പിക്കയും, മഴ അതിനെ വളൎ
ത്തുകയും ചെയ്യുന്നു. പിന്നെ അതു മനു 15
ഷ്യന്നു തീ കത്തിപ്പാൻ ഉതകുന്നു; അവൻ
അതിൽ കുറെ എടുത്തു തീ കായുകയും
അതു കത്തിച്ചു അപ്പം ചുടുകയും അതു
കൊണ്ടു ഒരു ദേവനെ ഉണ്ടാക്കി നമസ്ക
രിക്കയും ഒരു വിഗ്രഹം തീൎത്തു അതിന്റെ
മുമ്പിൽ സാഷ്ടാംഗം വീഴുകയും ചെയ്യുന്നു.
അതിൽ ഒരംശംകൊണ്ടു അവൻ തീ 16
കത്തിക്കുന്നു; ഒരംശംകൊണ്ടു ഇറച്ചി ചുട്ടു
തിന്നുന്നു; അങ്ങനെ അവൻ ചുട്ടു തിന്നു
തൃപ്തനാകുന്നു; അവൻ തീ കാഞ്ഞു: നല്ല
തീ, കുളിർ മാറി എന്നു പറയുന്നു. അതി 17
ന്റെ ശേഷിപ്പുകൊണ്ടു അവൻ ഒരു ദേവ
നെ, ഒരു വിഗ്രഹത്തെ തന്നേ, ഉണ്ടാക്കി
അതിന്റെ മുമ്പിൽ സാഷ്ടാംഗം വീണു
നമസ്കരിക്കയും അതിനോടു പ്രാൎത്ഥിച്ചു:
എന്നെ രക്ഷിക്കേണമേ; നീ എന്റെ
ദേവനല്ലോ എന്നു പറകയും ചെയ്യുന്നു.

18 അവർ അറിയുന്നില്ല, ഗ്രഹിക്കുന്നതുമില്ല;
കാണാതവണ്ണം അവരുടെ കണ്ണുകളെയും
ഗ്രഹിക്കാതവണ്ണം അവരുടെ ഹൃദയങ്ങ
19 ളെയും അവൻ അടെച്ചിരിക്കുന്നു. ഒരു
ത്തനും ഹൃദയത്തിൽ വിചാരിക്കുന്നില്ല:
ഒരംശം ഞാൻ കത്തിച്ചു കനലിൽ അപ്പം
ചുട്ടു, ഇറച്ചിയും ചുട്ടു തിന്നു; ശേഷിപ്പു
കൊണ്ടു ഞാൻ ഒരു മ്ലേച്ഛവിഗ്രഹം ഉണ്ടാ
ക്കുമോ? ഒരു മരമുട്ടിയുടെ മുമ്പിൽ സാ
ഷ്ടാംഗം വീഴുമോ? എന്നിങ്ങനെ പറവാൻ
തക്കവണ്ണം ഒരുത്തനും അറിവും ഇല്ല,
20 ബോധവുമില്ല. അവൻ വെണ്ണീർ തിന്നു
ന്നു; വഞ്ചിക്കപ്പെട്ട അവന്റെ ഹൃദയം
അവനെ തെററിച്ചുകളയുന്നു; അവൻ
തന്റെ പ്രാണനെ രക്ഷിക്കുന്നില്ല; എ
ന്റെ വലങ്കയ്യിൽ ഭോഷ്കില്ലയോ? എന്നു
21 ചോദിക്കുന്നതുമില്ല. യാക്കോബേ, ഇതു
ഓൎത്തുകൊൾക; യിസ്രായേലേ, നീ എന്റെ
ദാസനല്ലോ; ഞാൻ നിന്നെ നിൎമ്മിച്ചു;
നീ എന്റെ ദാസൻ തന്നേ; യിസ്രായേലേ,
22 ഞാൻ നിന്നെ മറന്നുകളകയില്ല. ഞാൻ
കാർമുകിലിനെപ്പോലെ നിന്റെ ലംഘന
ങ്ങളെയും മേഘത്തെപ്പോലെ നിന്റെ
പാപങ്ങളെയും മായിച്ചുകളയുന്നു; എങ്ക
ലേക്കു തിരിഞ്ഞുകൊൾക; ഞാൻ നിന്നെ
23 വീണ്ടെടുത്തിരിക്കുന്നു. ആകാശമേ, ഘോ
ഷിച്ചുല്ലസിക്ക; യഹോവ ഇതു ചെയ്തി
രിക്കുന്നു; ഭൂമിയുടെ അധോഭാഗങ്ങളേ,
ആൎത്തുകൊൾവിൻ; പൎവ്വതങ്ങളും വനവും
സകലവൃക്ഷങ്ങളും ആയുള്ളോവേ, പൊ
ട്ടിയാൎക്കുവിൻ; യഹോവ യാക്കോബിനെ
വീണ്ടെടുത്തു യിസ്രായേലിൽ തന്നെത്താൻ
24 മഹത്വപ്പെടുത്തുന്നു. നിന്റെ വീണ്ടെടു
പ്പുകാരനും ഗൎഭത്തിൽ നിന്നെ നിൎമ്മിച്ച
വനുമായ യഹോവ ഇപ്രകാരം അരുളി
ച്ചെയ്യുന്നു: യഹോവയായ ഞാൻ സകലവും
ഉണ്ടാക്കുന്നു; ഞാൻ തന്നേ ആകാശത്തെ
വിരിക്കയും ഭൂമിയെ പരത്തുകയും ചെ
യ്തിരിക്കുന്നു; ആർ എന്നോടുകൂടെ ഉണ്ടാ
യിരുന്നു? ഞാൻ ജല്പകന്മാരുടെ ശകുന 25
ങ്ങളെ വ്യൎത്ഥമാക്കുകയും പ്രശ്നക്കാരെ ഭ്രാ
ന്തന്മാരാക്കുകയും ജ്ഞാനികളെ മടക്കി അ
വരുടെ ജ്ഞാനത്തെ ഭോഷത്വമാക്കുകയും
ചെയ്യുന്നു. ഞാൻ എന്റെ ദാസന്റെ 26
വചനം നിവൎത്തിച്ചു എന്റെ ദൂതന്മാ
രുടെ ആലോചന അനുഷ്ഠിക്കുന്നു; യെരൂ
ശലേമിൽ നിവാസികൾ ഉണ്ടാകുമെന്നും
യെഹൂദാനഗരങ്ങൾ പണിയപ്പെടും,
ഞാൻ അവയുടെ ഇടിവുകളെ നന്നാക്കും
എന്നും കല്പിക്കുന്നു. ഞാൻ ആഴിയോടു 27
ഉണങ്ങിപ്പോക; നിന്റെ നദികളെ ഞാൻ
വററിച്ചുകളയും എന്നു കല്പിക്കുന്നു. കോ 28
രെശ് എന്റെ ഇടയൻ; അവൻ എന്റെ
ഹിതമൊക്കെയും നിവൎത്തിക്കും എന്നും
യെരൂശലേം പണിയപ്പെടും, മന്ദിരത്തി
ന്നു അടിസ്ഥാനം ഇടും എന്നും ഞാൻ
കല്പിക്കുന്നു.

## ൪൫. അദ്ധ്യായം.

യഹോവ തന്റെ അഭിഷിക്തനായ
കോരെശിനോടു ഇപ്രകാരം അരുളിച്ചെ
യ്യുന്നു — അവന്നു ജാതികളെ കീഴടക്കി
രാജാക്കന്മാരുടെ അരക്കച്ചകളെ അഴി
ക്കേണ്ടതിന്നും കതകുകൾ അവന്നു തുറ
ന്നിരിക്കേണ്ടതിന്നും വാതിലുകൾ അടയാ
തിരിക്കേണ്ടതിന്നും ഞാൻ അവന്റെ വല
ങ്കൈ പിടിച്ചിരിക്കുന്നു —: ഞാൻ നിനക്കു 2
മുമ്പായി ചെന്നു ദുർഘടങ്ങളെ നിരപ്പാക്കു
കയും താമ്രവാതിലുകളെ തകൎത്തു ഇരിമ്പോ
ടാമ്പലുകളെ ഖണ്ഡിച്ചുകളകയും ചെയ്യും.
നിന്നെ പേർ ചൊല്ലി വിളിക്കുന്ന ഞാൻ 3
യഹോവ, യിസ്രായേലിന്റെ ദൈവം
തന്നേ എന്നു നീ അറിയേണ്ടതിന്നു ഞാൻ
നിനക്കു ഇരുട്ടിലെ നിക്ഷേപങ്ങളെയും

മറവിടങ്ങളിലെ ഗൂപ്തനിധികളെയും
4 എന്റെ ദാസനായ യാക്കോബ്നിമിത്ത
വും എന്റെ വൃതനായ യിസ്രായേൽനിമി
ത്തവും ഞാൻ നിന്നെ പേർ ചൊല്ലി വിളി
ച്ചിരിക്കുന്നു; നീ എന്നെ അറിയാതെ
ഇരിക്കെ ഞാൻ നിന്നെ ഓമനപ്പേർ
5 ചൊല്ലി വിളിച്ചിരിക്കുന്നു. ഞാൻ യഹോവ
യാകുന്നു; മറ്റൊരുത്തനുമില്ല; ഞാനല്ലാ
തെ ഒരു ദൈവവുമില്ല; നീ എന്നെ അറി
യാതെയിരിക്കെ ഞാൻ നിന്റെ അര മുറു
6 ക്കിയിരിക്കുന്നു. സൂൎയ്യോദയത്തിങ്കലും അ
സ്തമാനത്തിങ്കലും ഉള്ളവർ ഞാനല്ലാതെ
മറ്റൊരുത്തനും ഇല്ല എന്നറിയേണ്ടതിന്നു
തന്നേ; ഞാൻ യഹോവയാകുന്നു; മറ്റൊ
7 രുത്തനും ഇല്ല. ഞാൻ പ്രകാശത്തെ
നിൎമ്മിക്കുന്നു, അന്ധകാരത്തെയും സൃഷ്ടി
ക്കുന്നു; ഞാൻ നന്മയെ ഉണ്ടാക്കുന്നു, തിന്മ
യെയും സൃഷ്ടിക്കുന്നു; യഹോവയായ
8 ഞാൻ ഇതൊക്കെയും ചെയ്യുന്നു. ആകാ
ശമേ, മേലിൽനിന്നു പൊഴിക്കുക; മേഘ
ങ്ങൾ നീതിയെ വൎഷിക്കട്ടെ; രക്ഷ വിള
യേണ്ടതിന്നു ഭൂമി തുറന്നുവരട്ടെ; അതു
നീതിയെ മുളപ്പിക്കട്ടെ; യഹോവയായ
ഞാൻ അതു സൃഷ്ടിച്ചിരിക്കുന്നു.
9 നിലത്തിലെ കലനുറുക്കുകളുടെ ഇട
യിൽ ഒരു കലനുറുക്കായിരിക്കെ, തന്നെ
നിൎമ്മിച്ചവനോടു തൎക്കിക്കുന്നവന്നു അയ്യോ
കഷ്ടം! മനയുന്നവനോടു കളിമണ്ണു: നീ
എന്തുണ്ടാക്കുന്നു എന്നും കൈപ്പണി: അ
വന്നു കൈ ഇല്ല എന്നും പറയുമോ?
10 അപ്പനോടു: നീ ജനിപ്പിക്കുന്നതു എന്തു
എന്നും സ്ത്രീയോടു: നീ പ്രസവിക്കുന്നതു
എന്തു എന്നും പറയുന്നവന്നു അയ്യോ കഷ്ടം!
11 യിസ്രായേലിന്റെ പരിശുദ്ധനും അവനെ
നിൎമ്മിച്ചവനുമായ യഹോവ ഇപ്രകാരം
അരുളിച്ചെയ്യുന്നു: വരുവാനുള്ളതിനെ
കുറിച്ചു എന്നോടു ചോദിപ്പിൻ; എന്റെ
മക്കളെയും എന്റെ കൈകളുടെ പ്രവൃത്തി
യെയും കുറിച്ചു എന്നോടു കല്പിപ്പിൻ.
ഞാൻ ഭൂമിയെ ഉണ്ടാക്കി അതിൽ മനുഷ്യ 12
നെയും സൃഷ്ടിച്ചു; എന്റെ കൈ തന്നേ ആ
കാശത്തെ വിരിച്ചു അതിലെ സകലസൈ
ന്യത്തെയും ഞാൻ കല്പിച്ചാക്കിയിരിക്കുന്നു.
ഞാൻ നീതിയിൽ അവനെ ഉണൎത്തിയി 13
രിക്കുന്നു; അവന്റെ വഴികളെ ഒക്കെയും
ഞാൻ നിരപ്പാക്കും; അവൻ എന്റെ ന
ഗരം പണിയും; വിലയും സമ്മാനവും
വാങ്ങാതെ അവൻ എന്റെ പ്രവാസി
കളെ വിട്ടയക്കും എന്നു സൈന്യങ്ങളുടെ
യഹോവ അരുളിച്ചെയ്യുന്നു. യഹോവ 14
ഇപ്രകാരം അരുളിച്ചെയ്യുന്നു: മിസ്രയീമി
ന്റെ അദ്ധ്വാനഫലവും കൂശിന്റെ വ്യാ
പാരലാഭവും ദീൎഘകായന്മാരായ സെബാ
യരും നിന്റെ അടുക്കൽ കടന്നുവന്നു
നിനക്കു കൈവശമാകും; അവർ നിന്റെ
പിന്നാലെ നടക്കും; ചങ്ങലയിട്ടുവരായി
അവർ കടന്നുവരും; അവർ നിന്നെ
വണങ്ങി: നിന്റെ മദ്ധ്യേ മാത്രമേ ദൈ
വമുള്ളു; അവനല്ലാതെ വേറൊരു ദൈവ
വും ഇല്ല എന്നിങ്ങനെ പറഞ്ഞു നിന്നോടു
യാചിക്കും. യിസ്രായേലിന്റെ ദൈവവും 15
രക്ഷിതാവും ആയുള്ളോവേ, നീ മറഞ്ഞി
രിക്കുന്ന ദൈവം ആകുന്നു സത്യം. അവർ 16
എല്ലാവരും ലജ്ജിച്ചു അമ്പരന്നുപോകും;
വിഗ്രഹങ്ങളെ ഉണ്ടാക്കുന്നവർ ഒരുപോ
ലെ അമ്പരപ്പിൽ ആകും. യിസ്രായേ 17
ലോ യഹോവയാൽ നിത്യരക്ഷയായി
രക്ഷിക്കപ്പെടും; നിങ്ങൾ ഒരുനാളും ലജ്ജി
ക്കയില്ല, അമ്പരന്നുപോകയും ഇല്ല.
ആകാശത്തെ സൃഷ്ടിച്ച യഹോവ ഇപ്ര 18
കാരം അരുളിച്ചെയ്യുന്നു — അവൻ തന്നേ
ദൈവം; അവൻ ഭൂമിയെ നിൎമ്മിച്ചു
ണ്ടാക്കി; അവൻ അതിനെ ഉറപ്പിച്ചു;
വ്യൎത്ഥമായിട്ടല്ല അവൻ അതിനെ സൃഷ്ടി

ച്ചതു; പാൎപ്പിന്നത്രേ അതിനെ നിൎമ്മി
ച്ചതു—: ഞാൻ തന്നേ യഹോവ; വേറൊ
19 രുത്തനും ഇല്ല. ഞാൻ രഹസ്യത്തിൽ
അന്ധകാരപ്രദേശത്തുവെച്ചല്ല സംസാരി
ച്ചതു; ഞാൻ യാക്കോബിൻെറ സന്തതി
യോടു: വ്യൎത്ഥമായി എന്നെ അന്വേഷി
പ്പിൻ എന്നല്ല കല്പിച്ചിരിക്കുന്നതു; യഹോ
വയായ ഞാൻ നീതി സംസാരിക്കുന്നു,
20 നേരുള്ളതു പ്രസ്താവിക്കുന്നു. നിങ്ങൾ
കൂടിവരുവിൻ; ജാതികളിൽവെച്ചു
തെററി ഒഴിഞ്ഞവരേ, ഒന്നിച്ചു അടുത്തു
വരുവിൻ; വിഗ്രഹമായോരു മരം എടു
ത്തുകൊണ്ടു നടക്കയും രക്ഷിപ്പാൻ കഴി
യാത്ത ദേവനോടു പ്രാൎത്ഥിക്കയും ചെയ്യു
21 ന്നവൎക്കു അറിവില്ല. നിങ്ങൾ പ്രസ്താ
വിച്ചു കാണിച്ചുതരുവിൻ; അവർ കൂടി
ആലോചിക്കട്ടെ; പുരാതനമേ ഇതു കേൾ
പ്പിക്കയും പണ്ടുതന്നേ ഇതു പ്രസ്താവിക്ക
യും ചെയ്തവൻ ആർ? യഹോവയായ
ഞാൻ അല്ലയോ? ഞാൻ അല്ലാതെ വേ
റൊരു ദൈവം ഇല്ല; ഞാൻ അല്ലാതെ
നീതിമാനായോരു ദൈവവും രക്ഷിതാവും
22 ഇല്ല. സകലഭൂസീമാവാസികളുമായു
ള്ളോരേ, എങ്കലേക്കു തിരിഞ്ഞു രക്ഷപ്പെ
ടുവിൻ; ഞാനല്ലാതെ വേറൊരു ദൈവ
23 വും ഇല്ലല്ലോ. എന്നാണ, എൻെറ മുമ്പിൽ
ഏതു മുഴങ്കാലും മടങ്ങും; ഏതു നാവും
സത്യം ചെയ്യും എന്നിങ്ങനെ എൻെറ
വായിൽനിന്നു നീതിയും മടങ്ങാത്ത
ഒരു വചനവും പുറപ്പെട്ടിരിക്കുന്നു.
24 യഹോവയിൽ മാത്രം നീതിയും ബലവും
ഉണ്ടു എന്നു ഓരോരുത്തൻ പറഞ്ഞു
കൊണ്ടു അവൻെറ അടുക്കൽ ചെല്ലും;
അവനോടു കോപിക്കുന്നവരൊക്കെയും
25 ലജ്ജിച്ചുപോകും. യഹോവയിൽ യിസ്രാ
യേൽസന്തതിയെല്ലാം നീതീകരിക്കപ്പെട്ടു
പുകഴും.

## ൪൬. അദ്ധ്യായം.

**ബേൽ** വണങ്ങുന്നു; നെബോ കുനിയു
ന്നു; അവരുടെ വിഗ്രഹങ്ങളെ മൃഗങ്ങളു
ടെ പുറത്തും കന്നുകാലികളുടെ പുറത്തും
കയററിയിരിക്കുന്നു; നിങ്ങൾ എടുത്തുകൊ
ണ്ടു നടന്നവ ഒരു ചുമടും തളൎന്ന മൃഗങ്ങൾ
ക്കു ഭാരവും ആയിത്തീൎന്നിരിക്കുന്നു. അവ 2
കുനിയുന്നു; ഒരുപോലെ വണങ്ങുന്നു;
ഭാരം ഒഴിപ്പാൻ കഴിയാതെ അവ തന്നേ
പ്രവാസത്തിലേക്കു പോയിരിക്കുന്നു.

ഗൎഭംമുതൽ വഹിക്കപ്പെട്ടവരും ഉദരം 3
മുതൽ ചുമക്കപ്പെട്ടവരുമായി യാക്കോബ്
ഗൃഹവും യിസ്രായേൽഗൃഹത്തിൽ ശേഷി
ച്ചിരിക്കുന്ന എല്ലാവരുമായുള്ളോരേ, എ
ൻെറ വാക്കു കേൾപ്പിൻ. നിങ്ങളുടെ 4
വാൎദ്ധക്യംവരെ ഞാൻ അനന്യൻ തന്നേ;
നിങ്ങൾ നരെക്കുവോളം ഞാൻ നിങ്ങളെ
ചുമക്കും; ഞാൻ ചെയ്തിരിക്കുന്നു; ഞാൻ
വഹിക്കയും ഞാൻ ചുമന്നു വിടുവിക്കയും
ചെയ്യും. നിങ്ങൾ എന്നെ ആരോടു 5
ഉപമിച്ചു സദൃശമാക്കും? തമ്മിൽ ഒത്തുവര
ത്തക്കവണ്ണം എന്നെ ആരോടു തുല്യമാക്കും?
അവർ സഞ്ചിയിൽനിന്നു പൊന്നു കുട 6
ഞ്ഞിടുന്നു; തുലാസ്സിൽ വെള്ളി തൂക്കുന്നു;
തട്ടാനെ കൂലിക്കു വെക്കുന്നു; അവൻ അതു
കൊണ്ടു ഒരു ദേവനെ ഉണ്ടാക്കുന്നു; അവർ
സാഷ്ടാംഗം വീണു നമസ്കരിക്കുന്നു. അവർ 7
അതിനെ തോളിൽ എടുത്തു കൊണ്ടു
പോയി അതിൻെറ സ്ഥലത്തു നിൎത്തുന്നു;
അതു തൻെറ സ്ഥലത്തുനിന്നു മാറാതെ
നില്ക്കുന്നു; അതിനോടു നിലവിളിച്ചാൽ
അതു ഉത്തരം പറയുന്നില്ല; കഷ്ടതയിൽ
നിന്നു രക്ഷിക്കുന്നതുമില്ല.

ഇതു ഓൎത്തു സ്ഥിരത കാണിപ്പിൻ; 8
ദ്രോഹികളേ, ഇതു മനസ്സിലാക്കുവിൻ.
പണ്ടുള്ള പൂൎവ്വകാൎയ്യങ്ങളെ ഓൎത്തുകൊൾ 9

വിൻ; ഞാനല്ലാതെ വേറൊരു ദൈവമില്ല;
ഞാൻ തന്നേ ദൈവം, എന്നെപ്പോലെ
10 ഒരുത്തനുമില്ല. ആരംഭത്തിങ്കൽ തന്നേ
അവസാനവും പൂൎവ്വകാലത്തു തന്നേ മേ
ലാൽ സംഭവിപ്പാനുള്ളതും ഞാൻ പ്രസ്താ
വിക്കുന്നു; എന്റെ ആലോചന നിവൃത്തി
യാകും; ഞാൻ എന്റെ താല്പൎയ്യമൊക്കെയും
അനുഷ്ഠിക്കും എന്നു ഞാൻ പറയുന്നു.
11 ഞാൻ കിഴക്കുനിന്നു ഒരു റാഞ്ചൻപക്ഷി
യെ, ദൂരദേശത്തുനിന്നു, എന്റെ ആലോ
ചനയെ അനുഷ്ഠിക്കുന്ന പുരുഷനെ തന്നേ
വിളിക്കുന്നു; ഞാൻ പ്രസ്താവിച്ചിരിക്കുന്നു;
ഞാൻ നിവൎത്തിക്കും; ഞാൻ നിരൂപിച്ചി
12 രിക്കുന്നു; ഞാൻ അനുഷ്ഠിക്കും. നീതി
യോടു അകന്നിരിക്കുന്ന കഠിനഹൃദയന്മാ
13 രേ, എന്റെ വാക്കു കേൾപ്പിൻ. ഞാൻ
എന്റെ നീതിയെ അടുത്തു വരുത്തിയിരി
ക്കുന്നു; അതു ദൂരമായിരിക്കുന്നില്ല; എന്റെ
രക്ഷ താമസിക്കയുമില്ല; ഞാൻ സീയോ
നിൽ രക്ഷയും യിസ്രായേലിന്നു എന്റെ
മഹത്വവും നല്കും.

൪൭. അദ്ധ്യായം.

ബാബേൽപുത്രിയായ കന്യകേ, ഇറങ്ങി
പൊടിയിൽ ഇരിക്ക; കല്ദയപുത്രീ, സിം
ഹാസനം കൂടാതെ നിലത്തിരിക്ക; നിന്നെ
ഇനി തന്വംഗി എന്നും സുഖഭോഗിനി
2 എന്നും വിളിക്കയില്ല. തിരികല്ലു എടുത്തു
മാവു പൊടിക്ക; നിന്റെ മൂടുപടം നീക്കു
ക; വസ്ത്രാന്തം എടുത്തു കുത്തി തുട മറെക്കാ
3 തെ നദികളെ കടക്ക. നിന്റെ നഗ്നത
അനാവൃതമാകും; നിന്റെ നാണിടം കാ
ണും; ഞാൻ ഒരു മനുഷ്യനെയും ആദരി
4 ക്കാതെ പ്രതികാരം നടത്തും. ഞങ്ങളു
ടെ വീണ്ടെടുപ്പുകാരനോ സൈന്യങ്ങളുടെ
യഹോവ, യിസ്രായേലിന്റെ പരിശുദ്ധൻ
5 എന്നാകുന്നു അവന്റെ നാമം. കല്ദയ
പുത്രീ, മിണ്ടാതെയിരിക്ക; ഇരുട്ടത്തു പോ
ക; നിന്നെ ഇനി രാജ്യങ്ങളുടെ തമ്പുരാട്ടി
എന്നു വിളിക്കയില്ല. ഞാൻ എന്റെ 6
ജനത്തോടു ക്രുദ്ധിച്ചു, എന്റെ അവകാശ
ത്തെ അശുദ്ധമാക്കി, അവരെ നിന്റെ
കയ്യിൽ ഏല്പിച്ചുതന്നു; നീ അവരോടു
കനിവു കാണിക്കാതെ വൃദ്ധന്മാരുടെ
മേൽപോലും നിന്റെ ഭാരമുള്ള നുകം
വെച്ചിരിക്കുന്നു. ഞാൻ എന്നേക്കും തമ്പു 7
രാട്ടി ആയിരിക്കും എന്നു നീ പറഞ്ഞു
അതു കൂട്ടാക്കാതെയും അതിന്റെ അവ
സാനം ഓൎക്കാതെയും ഇരുന്നു. ആകയാൽ: 8
ഞാൻ മാത്രം; എനിക്കു തുല്യമായി മറ്റാരു
മില്ല; ഞാൻ വിധവയായിരിക്കയില്ല; പു
ത്രനഷ്ടം അറികയുമില്ല എന്നു ഹൃദയത്തിൽ
പറയുന്ന സുഖഭോഗിനിയും നിൎഭയവാ
സിനിയും ആയുള്ളവളേ, ഇതു കേൾക്ക:
പുത്രനഷ്ടം, വൈധവ്യം ഇവ രണ്ടും പെ 9
ട്ടെന്നു ഒരു ദിവസത്തിൽ തന്നേ നിനക്കു
ഭവിക്കും; നിന്റെ ക്ഷുദ്രപ്രയോഗങ്ങൾ
എത്ര പെരുകിയിരുന്നാലും നിന്റെ ആ
ഭിചാരങ്ങൾ എത്ര അധികമായിരുന്നാലും
അവ നിനക്കു നിറപടിയായി ഭവിക്കാതി
രിക്കയില്ല. നീ നിന്റെ ദുഷ്ടതയിൽ 10
ആശ്രയിച്ചു, ആരും എന്നെ കാണുന്നില്ല
എന്നു പറഞ്ഞുവല്ലോ; നിന്റെ ജ്ഞാനവും
നിന്റെ വിദ്യയും നിന്നെ തെറ്റിച്ചുകള
ഞ്ഞു; ഞാൻ മാത്രം; എനിക്കു തുല്യമായി
മറ്റാരും ഇല്ല എന്നു നീ നിന്റെ ഹൃദയ
ത്തിൽ പറഞ്ഞു. അതുകൊണ്ടു മന്ത്രവാദ 11
ത്താൽ നീക്കുവാൻ കഴിയാത്ത അനൎത്ഥം
നിന്റെമേൽ വരും; നിന്നാൽ പരിഹരി
പ്പാൻ കഴിയാത്ത ആപത്തു നിനക്കു ഭവി
ക്കും; നീ അറിയാത്ത നാശം പെട്ടെന്നു
നിന്റെമേൽ വരും. നീ ബാല്യംമുതൽ 12
അദ്ധ്വാനിച്ചു ചെയ്യുന്ന നിന്റെ മന്ത്രവാ
ദങ്ങൾകൊണ്ടും ക്ഷുദ്രപ്രയോഗങ്ങളുടെ

പെരുപ്പംകൊണ്ടും ഇപ്പോൾ നിന്നുകൊൾ
ക; പക്ഷേ ഫലിക്കും! പക്ഷേ നീ പേടി
13 പ്പിക്കും! നിന്റെ ആലോചനാബാഹു
ല്യംകൊണ്ടു നീ വലഞ്ഞിരിക്കുന്നു; ജ്യോതി
ഷക്കാരും നക്ഷത്രം നോക്കുന്നവരും നിന
ക്കു വരുവാനുള്ളതു മാസാന്തരം അറിയി
ക്കുന്നവരും ഇപ്പോൾ എഴുന്നേററു നിന്നെ
14 രക്ഷിക്കട്ടെ. ഇതാ, അവർ താളടിപോ
ലെ ആയി തീക്കു ഇരയാകും; അവർ
അഗ്നിജ്വാലയിൽനിന്നു തങ്ങളെ തന്നേ
വിടുവിക്കയില്ല; അതു കുളിർ മാററു
വാൻ തക്ക കനലും കായുവാൻ തക്ക തീയും
15 അല്ല. ഇങ്ങനെയാകും നീ അദ്ധ്വാനി
ച്ചിരിക്കുന്നതു; നിന്റെ ബാല്യംമുതൽ
നിന്നോടുകൂടെ വ്യാപാരം ചെയ്യുവർ
ഓരോരുത്തൻ താന്താന്റെ ദിക്കിലേക്കു
അലഞ്ഞുപോകും; ആരും നിന്നെ രക്ഷി
ക്കയില്ല.

## ൪൮. അദ്ധ്യായം.

യിസ്രായേൽ എന്നു പേർ വിളിക്കപ്പെട്ട
വരും യെഹൂദയുടെ വെള്ളത്തിൽനിന്നു
ഉത്ഭവിച്ചിരിക്കുന്നവരും യഹോവയുടെ
നാമത്തിൽ സത്യം ചെയ്യുന്നവരും സത്യ
ത്തോടും നീതിയോടും കൂടെയല്ലെങ്കിലും
യിസ്രായേലിന്റെ ദൈവത്തെ കീർത്തിക്കു
ന്നവരും ആയ യാക്കോബ് ഗൃഹമേ, ഇതു
2 കേട്ടുകൊൾവിൻ. അവർ തങ്ങളെ തന്നേ
വിശുദ്ധനഗരം എന്നു വിളിച്ചു യിസ്രാ
യേലിന്റെ ദൈവത്തിൽ ആശ്രയിക്കുന്നു
വല്ലോ; അവന്റെ നാമം സൈന്യങ്ങ
3 ളുടെ യഹോവ എന്നാകുന്നു. പൂർവ്വകാര്യ
ങ്ങളെ ഞാൻ പണ്ടുതന്നേ പ്രസ്താവിച്ചു;
അവ എന്റെ വായിൽനിന്നു പുറപ്പെട്ടു;
ഞാൻ അവയെ കേൾപ്പിച്ചു; പെട്ടെന്നു
ഞാൻ പ്രവർത്തിച്ചു; അവ സംഭവിച്ചുമി
4 രിക്കുന്നു. നീ കഠിനൻ എന്നും നിന്റെ
കഴുത്തു ഇരിമ്പുഞരമ്പുള്ളതെന്നും നിന്റെ
നെററി താമ്രം എന്നും ഞാൻ അറിക
കൊണ്ടു ഞാൻ പണ്ടുതന്നേ നിന്നോടു 5
പ്രസ്താവിച്ചു; എന്റെ വിഗ്രഹം അവയെ
ചെയ്തു എന്നും എന്റെ വിഗ്രഹവും ബിം
ബവും അവയെ കല്പിച്ചു എന്നും നീ പറ
യാതെ ഇരിക്കേണ്ടതിന്നു അവ സംഭവി
ക്കുംമുമ്പെ ഞാൻ നിന്നെ കേൾപ്പിച്ചുമിരി
ക്കുന്നു. നീ കേട്ടിട്ടുണ്ടു; ഇപ്പോൾ എല്ലാം 6
കണ്ടുകൊൾക; നിങ്ങൾ തന്നേ അതു പ്ര
സ്താവിക്കയില്ലയോ? ഇന്നുമുതൽ ഞാൻ
പുതിയതു, നീ അറിയാതെ മറഞ്ഞിരിക്കു
ന്നതു തന്നേ നിന്നെ കേൾപ്പിക്കുന്നു.
ഞാൻ അതു അറിഞ്ഞുവല്ലോ എന്നു നീ 7
പറയാതെ ഇരിക്കേണ്ടതിന്നു അതു പണ്ട
ല്ല, ഇപ്പോൾ തന്നേ സൃഷ്ടിക്കപ്പെട്ടിരി
ക്കുന്നു; ഇന്നേ ദിവസത്തിന്നു മുമ്പു നീ
അതിനെക്കുറിച്ചു ഒന്നും കേട്ടിട്ടില്ല. നീ 8
കേൾക്കയോ അറികയോ നിന്റെ ചെവി
അന്നു തുറക്കപ്പെടുകയോ ചെയ്തിട്ടില്ല.
നീ വളരെ ദ്രോഹം ചെയ്തു, ഗർഭംമുതൽ
വിശ്വാസവഞ്ചകൻ എന്നു വിളിക്കപ്പെ
ട്ടിരിക്കുന്നു എന്നു ഞാൻ അറിഞ്ഞു. എ 9
ന്റെ നാമംനിമിത്തം ഞാൻ എന്റെ
കോപത്തെ താമസിപ്പിക്കുന്നു; നിന്നെ
സംഹരിക്കേണ്ടതിന്നു എന്റെ സ്തുതിനി
മിത്തം ഞാൻ അടങ്ങിയിരിക്കുന്നു. ഇതാ, 10
ഞാൻ നിന്നെ ഊതിക്കഴിച്ചിരിക്കുന്നു, വെ
ള്ളിയെപ്പോലെ അല്ലതാനും; ഞാൻ നി
ന്നെ കഷ്ടതയുടെ ചൂളയിൽ ആകുന്നു
ശോധന കഴിച്ചതു. എന്റെ നിമിത്തം, 11
എന്റെ നിമിത്തം തന്നേ, ഞാൻ അതു
ചെയ്യും; എന്റെ നാമം അശുദ്ധമായ്തീരുന്ന
തെങ്ങനെ? ഞാൻ എന്റെ മഹത്വം
മററൊരുത്തന്നും കൊടുക്കയില്ല. യാക്കോ 12
ബേ, ഞാൻ വിളിച്ചിരിക്കുന്ന യിസ്രാ
യേലേ, എന്റെ വാക്കു കേൾക്ക; ഞാൻ

അനന്യൻ; ഞാൻ ആദ്യനും ഞാൻ അന്ത്യ
13 നും ആകുന്നു. എന്റെ കൈ ഭൂമിക്കു അടി
സ്ഥാനമിട്ടു; എന്റെ വലങ്കൈ ആകാശ
ത്തെ വിരിച്ചു; ഞാൻ വിളിക്കുമ്പോൾ
14 അവ ഒക്കെയും ഉളവായ്വരുന്നു. നിങ്ങൾ
എല്ലാവരും കൂടിവന്നു കേട്ടുകൊൾവിൻ;
അവരിൽ ആർ ഇതു പ്രസ്താവിച്ചു? യ
ഹോവ സ്നേഹിക്കുന്നവൻ ബാബേലി
നോടു അവന്റെ ഹിതവും കല്ദയരോടു
അവന്റെ ഭുജബലവും അനുഷ്ഠിക്കും.
15 ഞാൻ, ഞാൻ തന്നേ പ്രസ്താവിക്കുന്നു;
ഞാൻ അവനെ വിളിച്ചു വരുത്തിയിരിക്കു
16 ന്നു; അവന്റെ വഴി സാദ്ധ്യമാകും. നി
ങ്ങൾ അടുത്തുവന്നു ഇതു കേൾപ്പിൻ; ഞാൻ
ആദിമുതൽ രഹസ്യത്തിലല്ല പ്രസ്താവിച്ചി
ട്ടുള്ളതു; അതിന്റെ ഉത്ഭവകാലംമുതൽ
ഞാൻ അവിടെ ഉണ്ടു; ഇപ്പോഴോ യഹോ
വയായ കൎത്താവു എന്നെയും തന്റെ ആ
17 ത്മാവിനെയും അയച്ചിരിക്കുന്നു. യിസ്രാ
യേലിന്റെ പരിശുദ്ധനും നിന്റെ വീ
ണ്ടെടുപ്പുകാരനുമായ യഹോവ ഇപ്രകാരം
അരുളിച്ചെയ്യുന്നു: ശുഭകരമായി പ്രവൎത്തി
പ്പാൻ നിന്നെ അഭ്യസിപ്പിക്കയും നീ
പോകേണ്ടുന്ന വഴിയിൽ നിന്നെ നടത്തു
കയും ചെയ്യുന്ന നിന്റെ ദൈവമായ
18 യഹോവ ഞാൻ തന്നേ. അയ്യോ, നീ
എന്റെ കല്പനകളെ കേട്ടനുസരിച്ചെ
ങ്കിൽ കൊള്ളായിരുന്നു! എന്നാൽ നിന്റെ
സമാധാനം നദിപോലെയും നിന്റെ
നീതി സമുദ്രത്തിലെ തിരപോലെയും ആ
19 കുമായിരുന്നു. നിന്റെ സന്തതി മണൽ
പോലെയും നിന്റെ ഗൎഭഫലം മണൽ
തരിപോലെയും ആകുമായിരുന്നു; നി
ന്റെ പേർ എന്റെ മുമ്പിൽനിന്നു ഛേ
ദിക്കപ്പെടുകയോ നശിച്ചുപോകയോ ചെ
20 യ്യയില്ലായിരുന്നു. ബാബേലിൽനിന്നു
പുറപ്പെടുവിൻ; ഉല്ലാസഘോഷത്തോടെ
കല്ദയരെ വിട്ടു ഓടിപ്പോകുവിൻ. ഇതു
പ്രസ്താവിച്ചു കേൾപ്പിപ്പിൻ; ഭൂമിയുടെ
അറ്റത്തോളം ഇതു പ്രസിദ്ധമാക്കുവിൻ;
യഹോവ തന്റെ ദാസനായ യാക്കോബി
നെ വീണ്ടെടുത്തിരിക്കുന്നു എന്നു പറ
വിൻ. അവൻ അവരെ ശൂന്യപ്രദേശ 21
ങ്ങളിൽകൂടി നടത്തിയപ്പോൾ അവൎക്കു
ദാഹിച്ചില്ല; അവൻ അവൎക്കു വേണ്ടി പാ
റയിൽനിന്നു വെള്ളം ഒഴുകുമാറാക്കി; അ
വൻ പാറ പിളൎന്നപ്പോൾ വെള്ളം ചാടി
പുറപ്പെട്ടു. ദുഷ്ടന്മാൎക്കു സമാധാനം ഇല്ല 22
എന്നു യഹോവ അരുളിച്ചെയ്യുന്നു.

## ൪൯. അദ്ധ്യായം.

ദ്വീപുകളേ, എന്റെ വാക്കു കേൾപ്പിൻ;
ദൂരത്തുള്ള വംശങ്ങളേ, ശ്രദ്ധിപ്പിൻ; യ
ഹോവ എന്നെ ഗൎഭംമുതൽ വിളിച്ചു; എ
ന്റെ അമ്മയുടെ ഉദരത്തിൽ ഇരിക്കയിൽ
തന്നേ എന്റെ പേർ പ്രസ്താവിച്ചിരി
ക്കുന്നു. അവൻ എന്റെ വായെ മൂൎച്ചയു 2
ള്ള വാൾപോലെയാക്കി തന്റെ കയ്യുടെ
നിഴലിൽ എന്നെ ഒളിപ്പിച്ചു; അവൻ
എന്നെ മിനുക്കിയ അമ്പാക്കി തന്റെ പൂ
ണിയിൽ മറെച്ചുവെച്ചു, എന്നോടു: യി 3
സ്രായേലേ, നീ എന്റെ ദാസൻ; ഞാൻ നി
ന്നിൽ മഹത്വീകരിക്കപ്പെടും എന്നു അരു
ളിച്ചെയ്തു. ഞാനോ: ഞാൻ വെറുതെ 4
അദ്ധ്വാനിച്ചു; എന്റെ ശക്തിയെ വ്യൎത്ഥ
മായും നിഷ്ഫലമായും ചെലവഴിച്ചിരി
ക്കുന്നു എന്നു പറഞ്ഞു; എങ്കിലും എന്റെ
ന്യായം യഹോവയുടെ പക്കലും എന്റെ
പ്രതിഫലം എന്റെ ദൈവത്തിന്റെ പ
ക്കലും ഇരിക്കുന്നു. ഇപ്പോഴോ, യാക്കോ 5
ബിനെ തന്റെ അടുക്കൽ തിരിച്ചുവരു
ത്തുവാനും യിസ്രായേലിനെ തനിക്കു വേ
ണ്ടി ശേഖരിപ്പാനും എന്നെ ഗൎഭത്തിൽ
തന്റെ ദാസനായി നിൎമ്മിച്ചിട്ടുള്ള യഹോ

വ അരുളിച്ചെയ്യുന്നു — ഞാൻ യഹോവെ
ക്കു മാന്യനും എന്റെ ദൈവം എന്റെ
6 ബലവും ആകുന്നു — : നീ യാക്കോബി
ന്റെ ഗോത്രങ്ങളെ എഴുന്നേല്പിക്കേണ്ടതി
ന്നും യിസ്രായേലിൽ സൂക്ഷിക്കപ്പെട്ടവരെ
തിരിച്ചുവരുത്തേണ്ടതിന്നും എനിക്കു ദാസ
നായിരിക്കുന്നതു പോരാ; എന്റെ രക്ഷ
ഭൂമിയുടെ അററത്തോളം എത്തേണ്ടതിന്നു
ഞാൻ നിന്നെ ജാതികൾക്കു പ്രകാശമാക്കി
വെച്ചുമിരിക്കുന്നു എന്നു അവൻ അരുളി
7 ചെയ്യുന്നു. യിസ്രായേലിന്റെ വീണ്ടെടു
പ്പുകാരനും അവന്റെ പരിശുദ്ധനുമായ
യഹോവ, സൎവ്വനിന്ദിതനും ജാതിക്കു വെറു
പ്പുള്ളവനും അധിപതികളുടെ ദാസനു
മായവനോടു ഇപ്രകാരം അരുളിച്ചെയ്യു
ന്നു: വിശ്വസ്തനായ യഹോവനിമിത്തവും
നിന്നെ തിരഞ്ഞെടുത്ത യിസ്രായേലിൻ
പരിശുദ്ധൻനിമിത്തവും രാജാക്കന്മാർ ക
ണ്ടു എഴുന്നേല്ക്കയും പ്രഭുക്കന്മാർ കണ്ടു നമ
8 സ്കരിക്കയും ചെയ്യും. യഹോവ ഇപ്രകാരം
അരുളിച്ചെയ്യുന്നു: പ്രസാദകാലത്തു ഞാൻ
നിനക്കു ഉത്തരം അരുളി; രക്ഷാദിവസ
ത്തിൽ ഞാൻ നിന്നെ സഹായിച്ചു; ദേശ
ത്തെ ഉയൎത്തുവാനും ശൂന്യമായി കിട
ക്കുന്ന അവകാശങ്ങളെ കൈവശമാക്കി
കൊടുപ്പാനും ബന്ധിക്കപ്പെട്ടവരോടു: ഇറ
ങ്ങി പൊയ്ക്കൊൾവിൻ എന്നും അന്ധകാ
രത്തിൽ ഇരിക്കുന്നവരോടു: വെളിയിൽ
9 വരുവിൻ എന്നും പറവാനും ഞാൻ നി
ന്നെ കാത്തു, നിന്നെ ജനത്തിന്റെ നിയ
മമാക്കി വെച്ചിരിക്കുന്നു. അവർ വഴിക
ളിൽ മേയും; എല്ലാ പാഴ്ക്കുന്നുകളിലും അവ
10 ക്കു മേച്ചലുണ്ടാകും. അവൎക്കു വിശക്കയില്ല,
ദാഹിക്കയുമില്ല; മരീചികയും വെയിലും
അവരെ ബാധിക്കയില്ല; അവരോടു കരു
ണയുള്ളവൻ അവരെ വഴിനടത്തുകയും
നീരുറവുകൾക്കരികെ അവരെ കൊണ്ടു
പോരുകയും ചെയ്യും. ഞാൻ എന്റെ മലക 11
ളെയൊക്കെയും വഴിയാക്കും; എന്റെ പെ
രുവഴികൾ പൊങ്ങിയിരിക്കും. ഇതാ, 12
ഇവർ ദൂരത്തുനിന്നും ഇവർ വടക്കുനിന്നും
പടിഞ്ഞാറുനിന്നും ഇവർ സീനീംദേശ
ത്തുനിന്നും വരുന്നു. ആകാശമേ, ഘോ 13
ഷിച്ചുല്ലസിക്ക; ഭൂമിയേ, ആനന്ദിക്ക; പൎവ്വ
തങ്ങളേ, പൊട്ടി ആൎക്കുവിൻ; യഹോവ
തന്റെ ജനത്തെ ആശ്വസിപ്പിക്കുന്നു;
തന്റെ അരിഷ്ടന്മാരോടു കരുണ കാണി
ക്കുന്നു. സീയോനോ: യഹോവ എന്നെ 14
ഉപേക്ഷിച്ചു, കൎത്താവു എന്നെ മറന്നുകള
ഞ്ഞു എന്നു പറയുന്നു. ഒരു സ്ത്രീ തന്റെ കു 15
ഞ്ഞിനെ മറക്കുമോ? താൻ പ്രസവിച്ച മക
നോടു കരുണ തോന്നാതിരിക്കുമോ? അ
വർ മറന്നുകളഞ്ഞാലും ഞാൻ നിന്നെ മറ
ക്കയില്ല. ഇതാ, ഞാൻ നിന്നെ എന്റെ 16
ഉള്ളങ്കയ്യിൽ വരെച്ചിരിക്കുന്നു; നിന്റെ
മതിലുകൾ എല്ലായ്പോഴും എന്റെ മുമ്പിൽ
ഇരിക്കുന്നു. നിന്റെ മക്കൾ ബദ്ധപ്പെട്ടു 17
വരുന്നു; നിന്നെ നശിപ്പിച്ചവരും ശൂന്യ
മാക്കിയവരും നിന്നെ വിട്ടുപോകുന്നു.
തലപൊക്കി ചുററും നോക്കുക; ഇവർ എ 18
ല്ലാവരും നിന്റെ അടുക്കൽ വന്നുകൂടുന്നു.
എന്നാണ, നീ അവരെ ഒക്കെയും ആഭര
ണംപോലെ അണികയും ഒരു മണവാട്ടി
എന്നപോലെ അവരെ അരെക്കു കെട്ടുക
യും ചെയ്യും എന്നു യഹോവ അരുളിച്ചെ
യ്യുന്നു. നിന്റെ ശൂന്യസ്ഥലങ്ങളും പാ 19
ഴിടങ്ങളും നാശം ഭവിച്ച ദേശവുമോ
ഇപ്പോൾ നിവാസികൾക്കു പോരാതെ
വരും; നിന്നെ വിഴുങ്ങിക്കളഞ്ഞവർ ദൂര
ത്തു അകന്നിരിക്കും. നിന്റെ പുത്രഹീ 20
നതയിലെ മക്കൾ: സ്ഥലം പോരാതിരി
ക്കുന്നു; പാൎപ്പാൻ സ്ഥലം തരിക എന്നു
നിന്നോടു പറയും. അപ്പോൾ നീ നി 21
ന്റെ ഹൃദയത്തിൽ: ഞാൻ പുത്രഹീനയും

വന്ധ്യയും പ്രവാസിനിയും അലഞ്ഞു
നടക്കുന്നവളും ആയിരിക്കെ ആർ
ഇവരെ പ്രസവിച്ചു വളൎത്തിത്തന്നിരി
ക്കുന്നു? ഞാൻ ഏകാകിയായിരുന്നുവല്ലോ;
ഇവർ എവിടെ ആയിരുന്നു എന്നു
പറയും.
22 യഹോവയായ കൎത്താവു ഇപ്രകാരം
അരുളിച്ചെയ്യുന്നു: ഞാൻ ജാതികൾക്കു
എന്റെ കൈ ഉയൎത്തുകയും വംശങ്ങൾക്കു
എന്റെ കൊടി കാണിക്കയും ചെയ്യും;
അവർ നിന്റെ പുത്രന്മാരെ തങ്ങളുടെ
മാൎവ്വിൽ അണെച്ചും പുത്രിമാരെ തോളിൽ
23 എടുത്തും കൊണ്ടുവരും. രാജാക്കന്മാർ
നിന്റെ പോററപ്പന്മാരും അവരുടെ
രാജ്ഞികൾ നിന്റെ പോററമ്മമാരും ആ
യിരിക്കും; അവർ നിന്നെ സാഷ്ടാംഗം
വണങ്ങി, നിന്റെ കാലിലെ പൊടി
നക്കും; ഞാൻ യഹോവ എന്നും
എനിക്കായി കാത്തിരിക്കുന്നവർ ലജ്ജി
ച്ചുപോകയില്ല എന്നും നീ അറിയും.
24 ബലവാനോടു അവന്റെ കവൎച്ച
എടുത്തുകളയാമോ? അല്ല, നിഷ്ക്കണ്ട
കന്റെ ബദ്ധന്മാരെ വിടുവിക്കാമോ?
25 എന്നാൽ യഹോവ ഇപ്രകാരം അരു
ളിച്ചെയ്യുന്നു: ബലവാനോടു ബദ്ധന്മാ
രെ എടുത്തുകളയാം; നിഷ്ക്കണ്ടകന്റെ
കവൎച്ചയെയും വിടുവിക്കാം; നിന്നോടു
പോരാടുന്നവനോടു ഞാൻ പോരാടുകയും
നിന്റെ മക്കളെ രക്ഷിക്കയും ചെയ്യും.
26 നിന്നെ ഞെരുക്കുന്നവരെ ഞാൻ അവ
രുടെ സ്വന്തമാംസം തീററും; വീഞ്ഞു
പോലെ സ്വന്തരക്തം കുടിച്ചു അവ
ൎക്കു ലഹരി പിടിക്കും; യഹോവയായ
ഞാൻ നിന്റെ രക്ഷിതാവും യാക്കോബി
ന്റെ വീരൻ നിന്റെ വീണ്ടെടുപ്പുകാ
രനും ആകുന്നു എന്നു സകലജഡവും
അറിയും.

## ൫൦. അദ്ധ്യായം.

യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ നിങ്ങളുടെ അമ്മയെ ഉപേ
ക്ഷിച്ചുകളഞ്ഞതിന്റെ ഉപേക്ഷണപത്രം
എവിടെ? അല്ല, എന്റെ കടക്കാരിൽ
ആൎക്കാകുന്നു ഞാൻ നിങ്ങളെ വിററുകള
ഞ്ഞതു? നിങ്ങളുടെ അകൃത്യങ്ങളാൽ നി
ങ്ങൾ നിങ്ങളെത്തന്നേ വിററുകളഞ്ഞും
നിങ്ങളുടെ ലംഘനങ്ങളാൽ നിങ്ങളുടെ അ
മ്മ ഉപേക്ഷിക്കപ്പെട്ടുമിരിക്കുന്നു. ഞാൻ 2
വന്നപ്പോൾ ആരും ഇല്ലാതിരിപ്പാനും
ഞാൻ വിളിച്ചപ്പോൾ ആരും ഉത്തരം പറ
യാതിരിപ്പാനും സംഗതി എന്തു? വീണ്ടെ
ടുപ്പാൻ കഴിയാതവണ്ണം എന്റെ കൈ വാ
സ്തവമായി കുറുകിയിരിക്കുന്നുവോ? അല്ല,
വിടുവിപ്പാൻ എനിക്കു ശക്തിയില്ലയോ?
ഇതാ, എന്റെ ശാസനകൊണ്ടു ഞാൻ സ
മുദ്രത്തെ വററിച്ചുകളയുന്നു; നദികളെ മരു
ഭൂമിയാക്കുന്നു; വെള്ളം ഇല്ലായ്കയാൽ അവ
യിലെ മത്സ്യം ദാഹംകൊണ്ടു ചത്തു നാറുന്നു.
ഞാൻ ആകാശത്തെ ഇരുട്ടുടുപ്പിക്കയും രട്ടു 3
പുതെപ്പിക്കയും ചെയ്യുന്നു. തളൎന്നിരിക്കു 4
ന്നവനെ വാക്കുകൊണ്ടു താങ്ങുവാൻ അറി
യേണ്ടതിന്നു യഹോവയായ കൎത്താവു എ
നിക്കു ശിഷ്യന്മാരുടെ നാവു തന്നിരിക്കുന്നു;
അവൻ രാവിലെതോറും ഉണൎത്തുന്നു; ശി
ഷ്യന്മാരെപ്പോലെ കേൾക്കേണ്ടതിന്നു അ
വൻ എന്റെ ചെവി ഉണൎത്തുന്നു. യഹോ 5
വയായ കൎത്താവു എന്റെ ചെവി തുറന്നു;
ഞാനോ മറുത്തുനിന്നില്ല; പിൻതിരിഞ്ഞ
തുമില്ല. അടിക്കുന്നവൎക്കു, ഞാൻ എന്റെ 6
മുതുകും രോമം പറിക്കുന്നവൎക്കു എന്റെ
കവിളും കാണിച്ചുകൊടുത്തു; എന്റെ മുഖം
നിന്ദെക്കും തുപ്പലിന്നും മറെച്ചിട്ടുമില്ല.
യഹോവയായ കൎത്താവു എന്നെ സഹായി 7
ക്കും; അതുകൊണ്ടു ഞാൻ അമ്പരന്നുപോ

ങ്കപോലെയുള്ള ഒരു വിതാനത്തിന്റെ
രൂപം ഉണ്ടായിരുന്നു; അതു അവയുടെ
23 തലെക്കു മീതെ വിരിഞ്ഞിരുന്നു. വിതാ
നത്തിന്റെ കീഴെ അവയുടെ ചിറകു
കൾ നേക്കുനേരെ വിടൎന്നിരുന്നു; അത
തിന്റെ ശരീരത്തെ ഈ ഭാഗവും
ആ ഭാഗവും മൂടുവാൻ ഓരോന്നിന്നും
24 ഈരണ്ടുണ്ടായിരുന്നു. അവ പോകു
മ്പോൾ ചിറകുകളുടെ ഇരെച്ചൽ വലിയ
വെള്ളത്തിന്റെ ഇരെച്ചൽപോലെയും
സൎവ്വശക്തന്റെ നാദംപോലെയും ഒരു
സൈന്യത്തിന്റെ ആരവംപോലെയും
ഉള്ള മുഴക്കമായി ഞാൻ കേട്ടു; നില്ക്കു
25 മ്പോൾ അവ ചിറകു താഴ്ത്തും. അവ
യുടെ തലെക്കു മീതെയുള്ള വിതാനത്തി
ന്മേൽനിന്നു ഒരു നാദം പുറപ്പെട്ടു;
നില്ക്കുമ്പോൾ അവ ചിറകു താഴ്ത്തും.
26 അവയുടെ തലെക്കു മീതെയുള്ള വിതാ
നത്തിന്നു മീതെ നീലക്കല്ലിന്റെ കാ
ഴ്ചപോലെ സിംഹാസനത്തിന്റെ രൂപ
വും സിംഹാസനത്തിന്റെ രൂപത്തി
ന്മേൽ അതിന്നു മീതെ മനുഷ്യസാദൃ
ശ്യത്തിൽ ഒരു രൂപവും ഉണ്ടായിരുന്നു.
27 അവന്റെ അരമുതൽ മേലോട്ടു അതി
ന്നകത്തു ചുറ്റും തീക്കൊത്ത ശുക്ലസ്വൎണ്ണം
പോലെ ഞാൻ കണ്ടു; അവന്റെ
അരമുതൽ കീഴോട്ടും തീ പോലെ ഞാൻ
കണ്ടു; അതിന്നു ചുറ്റും പ്രകാശവും
28 ഉണ്ടായിരുന്നു. അതിന്റെ ചുറ്റുമുള്ള
പ്രകാശം മഴയുള്ള ദിവസത്തിൽ മേ
ഘത്തിൽ കാണുന്ന വില്ലിന്റെ കാ
ഴ്ചപോലെ ആയിരുന്നു. യഹോ
വയുടെ മഹത്വത്തിന്റെ പ്രത്യക്ഷത
ഇങ്ങനെ ആയിരുന്നു കണ്ടതു; അതു
കണ്ടിട്ടു ഞാൻ കവിണ്ണുവീണു; സംസാ
രിക്കുന്ന ഒരുത്തന്റെ ശബ്ദവും ഞാൻ
കേട്ടു.

## ൨. അദ്ധ്യായം.

അവൻ എന്നോടു: മനുഷ്യപുത്രാ, നിവി
ൎന്നുനില്ക്ക; ഞാൻ നിന്നോടു സംസാരിക്കും
എന്നു കല്പിച്ചു. അവൻ എന്നോടു സം 2
സാരിച്ചപ്പോൾ ആത്മാവു എന്നിൽ വന്നു
എന്നെ നിവിൎന്നുനില്ക്കുമാറാക്കി; അവൻ
എന്നോടു സംസാരിക്കുന്നതു ഞാൻ കേട്ടു.
അവൻ എന്നോടു അരുളിച്ചെയ്തതു: മനു 3
ഷ്യപുത്രാ, എന്നോടു മത്സരിച്ചിരിക്കുന്ന
മത്സരികളായ യിസ്രായേൽമക്കളുടെ അടു
ക്കൽ ഞാൻ നിന്നെ അയക്കുന്നു; അവരും
അവരുടെ പിതാക്കന്മാരും ഇന്നുവരെ
എന്നോടു അതിക്രമം ചെയ്തിരിക്കുന്നു.
മക്കളോ ധാൎഷ്ട്യവും ദുശ്ശാഠ്യവും ഉള്ളവര 4
ത്രേ; അവരുടെ അടുക്കലാകുന്നു ഞാൻ
നിന്നെ അയക്കുന്നതു; യഹോവയായ ക
ൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു എന്നു
നീ അവരോടു പറയേണം. കേട്ടാലും 5
കേൾക്കാഞ്ഞാലും — അവർ മത്സരഗൃഹമ
ല്ലോ — തങ്ങളുടെ ഇടയിൽ ഒരു പ്രവാച
കൻ ഉണ്ടായിരുന്നു എന്നു അവർ അറി
യേണം. നീയോ, മനുഷ്യപുത്രാ, അവരെ 6
പേടിക്കരുതു; പറക്കാരയും മുള്ളും നിന്റെ
അരികെ ഉണ്ടായിരുന്നാലും തേളുകളുടെ
ഇടയിൽ നീ പാൎത്താലും അവരുടെ വാക്കു
പേടിക്കരുതു; അവർ മത്സരഗൃഹമല്ലോ;
നീ അവരുടെ വാക്കു പേടിക്കരുതു; അവ
രുടെ നോട്ടം കണ്ടു ഭ്രമിക്കയുമരുതു.
അവർ കേട്ടാലും കേൾക്കാഞ്ഞാലും നീ 7
എന്റെ വചനങ്ങളെ അവരോടു പ്രസ്താ
വിക്കേണം; അവർ മഹാമത്സരികൾ
അല്ലോ. നീയോ, മനുഷ്യപുത്രാ, ഞാൻ 8
നിന്നോടു സംസാരിക്കുന്നതു കേൾക്ക; നീ
ആ മത്സരഗൃഹംപോലെ മത്സരക്കാരനാ
യിരിക്കരുതു; ഞാൻ നിനക്കു തരുന്നതു
നീ വായ്തുറന്നു തിന്നുക. ഞാൻ നോക്കി 9

യപ്പോൾ: ഒരു കൈ എങ്കലേക്കു നീട്ടിയി
രിക്കുന്നതും അതിൽ ഒരു പുസ്തകച്ചുരുൾ
10 ഇരിക്കുന്നതും കണ്ടു. അവൻ അതിനെ
എന്റെ മുമ്പിൽ വിടൎത്തി; അതിൽ അക
ത്തും പുറത്തും എഴുത്തുണ്ടായിരുന്നു; വിലാ
പങ്ങളും സങ്കടവും കഷ്ടവും അതിൽ എഴു
തിയിരുന്നു.

## ൩. അദ്ധ്യായം.

അവൻ എന്നോടു: മനുഷ്യപുത്രാ, നീ
കാണുന്നതു തിന്നുക; ഈ ചുരുൾ തിന്നിട്ടു
ചെന്നു യിസ്രായേൽഗൃഹത്തോടു സംസാ
2 രിക്ക എന്നു കല്പിച്ചു. ഞാൻ വായ്തുറന്നു,
അവൻ ആ ചുരുൾ എനിക്കു തിന്മാൻ
3 തന്നു എന്നോടു: മനുഷ്യപുത്രാ, ഞാൻ
നിനക്കു തരുന്ന ഈ ചുരുൾ നീ വയററിൽ
ആക്കി ഉദരം നിറെക്ക എന്നു കല്പിച്ചു;
അങ്ങനെ ഞാൻ അതു തിന്നു; അതു
വായിൽ തേൻപോലെ മധുരമായിരുന്നു.
4 പിന്നെ അവൻ എന്നോടു കല്പിച്ചതു:
മനുഷ്യപുത്രാ, നീ യിസ്രായേൽഗൃഹത്തി
ന്റെ അടുക്കൽ ചെന്നു എന്റെ വചന
5 ങ്ങളെ അവരോടു പ്രസ്താവിക്ക. അവ്യ
ക്തവാക്കും കനത്ത നാവും ഉള്ള ജാതി
യുടെ അടുക്കൽ അല്ല, യിസ്രായേൽഗൃഹ
ത്തിന്റെ അടുക്കലത്രെ നിന്നെ അയക്കു
6 ന്നതു; അവ്യക്തവാക്കും കനത്ത നാവും
ഉള്ളവരായി, നിനക്കു വാക്കു ഗ്രഹിച്ചു
കൂടാത്ത അനേകം ജാതികളുടെ അടുക്ക
ലല്ല; അവരുടെ അടുക്കൽ ഞാൻ നിന്നെ
അയച്ചെങ്കിൽ അവർ നിന്റെ വാക്കു
7 കേൾക്കുമായിരുന്നു. യിസ്രായേൽഗൃഹ
മോ നിന്റെ വാക്കു കേൾക്കയില്ല; എ
ന്റെ വാക്കു കേൾപ്പാൻ അവൎക്കു മനസ്സി
ല്ലല്ലോ; യിസ്രായേൽഗൃഹമൊക്കെയും കടു
ത്ത നെററിയും കഠിനഹൃദയവും ഉള്ള
8 വരത്രേ. എന്നാൽ ഞാൻ നിന്റെ മുഖം
അവരുടെ മുഖത്തിന്നു നേരെ കഠിനവും
നിന്റെ നെററി അവരുടെ നെററിക്കു
നേരെ കടുപ്പവും ആക്കിയിരിക്കുന്നു.
ഞാൻ നിന്റെ നെററി തീക്കല്ലിനെക്കാൾ 9
കടുപ്പമുള്ള വജ്രംപോലെ ആക്കിയിരി
ക്കുന്നു; അവർ മത്സരഗൃഹമെങ്കിലും നീ
അവരെ പേടിക്കരുതു; അവരുടെ നോ
ട്ടം കണ്ടു ഭ്രമിക്കയുമരുതു. അവൻ പി 10
ന്നെയും എന്നോടു കല്പിച്ചതു: മനുഷ്യപു
ത്രാ, ഞാൻ നിന്നോടു സംസാരിക്കുന്ന
വചനങ്ങളൊക്കെയും ചെവികൊണ്ടു കേ
ട്ടു ഹൃദയത്തിൽ കൈക്കൊൾക. നീ നി 11
ന്റെ ജനത്തിൻ പുത്രന്മാരായ പ്രവാസി
കളുടെ അടുക്കൽ ചെന്നു, അവർ കേട്ടാലും
കേൾക്കാഞ്ഞാലും അവരോടു സംസാരിച്ചു:
യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു എന്നു പറക. അപ്പോൾ 12
ആത്മാവു എന്നെ എടുത്തു: യഹോവയുടെ
മഹത്വം സ്വസ്ഥലത്തുനിന്നു അനുഗ്രഹി
ക്കപ്പെടുമാറാകട്ടെ എന്നു ഞാൻ വലിയ
മുഴക്കത്തോടെ ഒരു ശബ്ദം എന്റെ പിറ
കിൽ കേട്ടു. ജീവികളുടെ ചിറകു തമ്മിൽ 13
തട്ടുന്ന ഒച്ചയും അവയുടെ അരികെയുള്ള
ചക്രങ്ങളുടെ ഇരെച്ചലും വലിയ മുഴക്കമു
ള്ളോരു ശബ്ദവും ഞാൻ കേട്ടു. ആത്മാവു 14
എന്നെ എടുത്തുകൊണ്ടുപോയി; ഞാൻ
വ്യസനത്തോടും മനസ്സിന്റെ ഉഷ്ണത്തോ
ടുംകൂടെ പോയി, യഹോവയുടെ കൈ
ശക്തിയോടെ എന്റെമേൽ ഉണ്ടായിരുന്നു.
അങ്ങനെ ഞാൻ കെബാർനദീതീരത്തു 15
പാൎത്ത തേൽ-ആബീബിലെ പ്രവാസിക
ളുടെ അടുക്കൽ, അവർ പാൎത്തേടത്തുത
ന്നേ എത്തി, അവരുടെ മദ്ധ്യേ ഏഴുദിവ
സം സ്തംഭിച്ചുകൊണ്ടു പാൎത്തു. ഏഴുദിവ 16
സം കഴിഞ്ഞിട്ടു യഹോവയുടെ അരുള
പ്പാടു എനിക്കുണ്ടായതു എന്തെന്നാൽ: മനു 17
ഷ്യപുത്രാ, ഞാൻ നിന്നെ യിസ്രായേൽഗൃ

ഹത്തിന്നു കാവല്ക്കാരനാക്കിയിരിക്കുന്നു;
നീ എന്റെ വായിൽനിന്നു വചനം കേട്ടു
എന്റെ നാമത്തിൽ അവരെ പ്രബോധി
18 പ്പിക്കേണം. ഞാൻ ദുഷ്ടനോടു: നീ മരി
ക്കും എന്നു കല്പിക്കുമ്പോൾ നീ അവനെ
ഓൎപ്പിക്കയോ ദുഷ്ടനെ ജീവനോടെ രക്ഷി
ക്കേണ്ടതിന്നു അവൻ തന്റെ ദുൎമ്മാൎഗ്ഗം വി
ട്ടുവാൻ അവനെ ഓൎപ്പിച്ചുകൊണ്ടു ഒന്നും
പറകയോ ചെയ്യാഞ്ഞാൽ, ദുഷ്ടൻ തന്റെ
അകൃത്യത്തിൽ മരിക്കും; അവന്റെ രക്ത
19 മോ ഞാൻ നിന്നോടു ചോദിക്കും. എന്നാൽ
നീ ദുഷ്ടനെ ഓൎപ്പിച്ചിട്ടും അവൻ തന്റെ
ദുഷ്ടതയും ദുൎമ്മാൎഗ്ഗവും വിട്ടുതിരിയുന്നില്ലെ
ങ്കിൽ അവൻ തന്റെ അകൃത്യത്തിൽ മരി
ക്കും; നീയോ നിന്റെ പ്രാണനെ രക്ഷി
20 ച്ചിരിക്കുന്നു. അഥവാ, നീതിമാൻ ത
ന്റെ നീതി വിട്ടുമാറി നീതികേടു പ്രവ
ൎത്തിച്ചിട്ടു ഞാൻ അവന്റെ മുമ്പിൽ ഇടൎച്ച
വെക്കുന്നുവെങ്കിൽ അവൻ മരിക്കും; നീ
അവനെ ഓൎപ്പിക്കായ്കകൊണ്ടു അവൻ ത
ന്റെ പാപത്തിൽ മരിക്കും; അവൻ ചെയ്ത
നീതി അവന്നു കണക്കിടുകയുമില്ല; അവ
ന്റെ രക്തമോ ഞാൻ നിന്നോടു ചോദിക്കും.
21 എന്നാൽ നീതിമാൻ പാപം ചെയ്യാതെയി
രിക്കേണ്ടതിന്നു നീ നീതിമാനെ ഓൎപ്പി
ച്ചിട്ടു അവൻ പാപം ചെയ്യാതെ ഇരു
ന്നാൽ, അവൻ പ്രബോധനം കൈക്കൊ
ണ്ടിരിക്കയാൽ അവൻ ജീവിക്കും; നീയും
നിന്റെ പ്രാണനെ രക്ഷിച്ചിരിക്കുന്നു.
22 യഹോവയുടെ കൈ അവിടെ പി
ന്നെയും എന്റെമേൽ വന്നു; അവൻ
എന്നോടു: നീ എഴുന്നേറ്റു സമഭൂമിയി
ലേക്കു പോക; അവിടെവെച്ചു ഞാൻ
നിന്നോടു സംസാരിക്കും എന്നു കല്പിച്ചു.
23 അങ്ങനെ ഞാൻ എഴുന്നേറ്റു സമഭൂമിയി
ലേക്കു പോയി; ഞാൻ കെബാർനദീതീര
ത്തു കണ്ട മഹത്വംപോലെ അവിടെ യ
ഹോവയുടെ മഹത്വം നില്ക്കുന്നതു കണ്ടു
ഞാൻ കവിണ്ണുവീണു. അപ്പോൾ ആത്മാ 24
വു എന്നിൽ വന്നു എന്നെ നിവിൎന്നുനില്ക്കു
മാറാക്കി, എന്നോടു സംസാരിച്ചു: നീ
ചെന്നു നിന്റെ വീട്ടിന്നകത്തു കതകടെച്ചു
പാൎക്ക. എന്നാൽ മനുഷ്യപുത്രാ, നിനക്കു 25
അവരുടെ ഇടയിൽ പെരുമാറുവാൻ കഴി
യാതവണ്ണം അവർ നിന്നെ കയറുകൊണ്ടു
കെട്ടും. നീ ഊമനായി അവൎക്കു ശാസ 26
കനാകാതെയിരിക്കേണ്ടതിന്നു ഞാൻ നി
ന്റെ നാവിനെ നിന്റെ അണ്ണാക്കോടു
പററുമാറാക്കും; അവർ മത്സരഗൃഹമല്ലോ.
ഞാൻ നിന്നോടു സംസാരിക്കുമ്പോൾ 27
ഞാൻ നിന്റെ വായ് തുറക്കും; നീ അവ
രോടു: യഹോവയായ കൎത്താവു ഇപ്രകാ
രം അരുളിച്ചെയ്യുന്നു എന്നു പറയേണം;
കേൾക്കുന്നവൻ കേൾക്കട്ടെ; കേൾക്കാത്ത
വൻ കേൾക്കാതെ ഇരിക്കട്ടെ; അവർ
മത്സരഗൃഹമല്ലോ.

## ൪. അദ്ധ്യായം.

മനുഷ്യപുത്രാ, നീ ഒരു ഇഷ്ടിക എടുത്തു
നിന്റെ മുമ്പിൽ വെച്ചു അതിൽ യെരൂ
ശലേംനഗരം വരെച്ചു, അതിനെ നി 2
രോധിച്ചു, അതിന്റെനേരെ കൊത്തളം
പണിതു വാടകോരി പാളയം അടിച്ചു
ചുററും യന്ത്രമുട്ടികളെ വെക്കുക. പിന്നെ 3
ഒരു ഇരിമ്പുചട്ടി എടുത്തു നിനക്കും നഗ
രത്തിന്നും മദ്ധ്യേ ഇരിമ്പുമതിലായി വെ
ക്കുക; നിന്റെ മുഖം അതിന്റെനേരെ
വെച്ചു, അതു നിരോധത്തിൽ ആകേണ്ട
തിന്നു അതിനെ നിരോധിക്ക; ഇതു യി
സ്രായേൽഗൃഹത്തിന്നു ഒരടയാളം ആയി
രിക്കട്ടെ.
പിന്നെ നീ ഇടത്തുവശം ചരിഞ്ഞുകി 4
ടന്നു യിസ്രായേൽഗൃഹത്തിന്റെ അകൃത്യം
അതിന്മേൽ ചുമത്തുക; നീ ആ വശം കിട

കുന്ന ദിവസങ്ങളുടെ എണ്ണത്തോളം അവ
5 രുടെ അകൃത്യം വഹിക്കേണം. ഞാൻ
അവരുടെ അകൃത്യത്തിന്റെ സംവത്സരങ്ങ
ളെ നിനക്കു ദിവസങ്ങളായി എണ്ണും; അ
ങ്ങനെ മുന്നൂററിതൊണ്ണൂറു ദിവസം നീ
യിസ്രായേൽഗൃഹത്തിന്റെ അകൃത്യം വഹി
6 ക്കേണം. ഇതു തികെച്ചിട്ടു നീ വലത്തു
വശം ചരിഞ്ഞുകിടന്നു യെഹൂദാഗൃഹത്തി
ന്റെ അകൃത്യം നാല്പതു ദിവസം വഹി
ക്കേണം; ഒരു സംവത്സരത്തിന്നു ഒരു
ദിവസംവീതം ഞാൻ നിനക്കു നിയമിച്ചി
7 രിക്കുന്നു. നീ യെരൂശലേമിന്റെ നിരോ
ധത്തിന്നുനേരെ നിന്റെ മുഖവും നഗ്ന
മായ ഭുജവും വെച്ചു അതിന്നു വിരോധ
8 മായി പ്രവചിക്കേണം. നിന്റെ നിരോ
ധകാലം തികയുവോളം നീ ഒരു വശത്തു
നിന്നു മറുവശത്തേക്കു തിരിയാതെ ഇരി
ക്കേണ്ടതിന്നു ഞാൻ ഇതാ, കയറുകൊണ്ടു
9 നിന്നെ കെട്ടുന്നു. നീ കോതമ്പും യവ
വും അമരയും ചെറുപയറും തിനയും ചോ
ളവും എടുത്തു ഒരു പാത്രത്തിൽ ഇട്ടു അവ
കൊണ്ടു അപ്പം ഉണ്ടാക്കുക; നീ വശംചരി
ഞ്ഞുകിടക്കുന്ന ദിവസങ്ങളുടെ എണ്ണത്തി
ന്നൊത്തവണ്ണം മുന്നൂററിതൊണ്ണൂറു ദിവ
10 സം അതു തിന്നേണം. നീ ഭക്ഷിക്കുന്ന ആ
ഹാരം ഒരു ദിവസത്തേക്കു ഇരുപതു ശേ
ക്കെൽ തൂക്കമായിരിക്കേണം; നേരത്തോടു
നേരം നീ അതുകൊണ്ടു ഉപജീവിച്ചുകൊ
11 ള്ളേണം. വെള്ളവും അളവുപ്രകാരം
ഹീനിൽ ആറിൽ ഒരു ഓഹരി നീ കുടി
ക്കേണം; നേരത്തോടുനേരം നീ അതു
12 കുടിക്കേണം. നീ അതു യവദോശപോ
ലെ തിന്നേണം; അവർ കാൺകെ നീ മാനു
ഷമലമായ കാഷ്ഠം കത്തിച്ചു അതു ചു
13 ടേണം. ഇങ്ങനെ തന്നേ യിസ്രായേൽ
മക്കൾ, ഞാൻ അവരെ നീക്കിക്കളയുന്ന
ജാതികളുടെ ഇടയിൽ തങ്ങളുടെ ആഹാ
രം മലിനമായി ഭക്ഷിക്കും എന്നു യഹോവ
അരുളിച്ചെയ്തു. അതിന്നു ഞാൻ: അയ്യോ, 14
യഹോവയായ കർത്താവേ, എനിക്കു ഒരി
ക്കലും ഒരു മാലിന്യവും ഭവിച്ചിട്ടില്ല;
ഞാൻ ബാല്യംമുതൽ ഇന്നുവരെ താനേ
ചത്തതിനെയോ പറിച്ചുകീറിപ്പോയതി
നെയോ തിന്നിട്ടില്ല; അറെപ്പായുള്ള മാം
സം എന്റെ വായിൽ വെച്ചിട്ടുമില്ല എന്നു
പറഞ്ഞു. അവൻ എന്നോടു: നോക്കുക, 15
മാനുഷകാഷ്ഠത്തിന്നു പകരം ഞാൻ നിന
ക്കു പശുവിൻചാണകം അനുവദിക്കുന്നു;
അതു കത്തിച്ചു നിന്റെ അപ്പം ചുട്ടു
കൊൾക എന്നു കല്പിച്ചു. മനുഷ്യപുത്രാ, 16
അപ്പവും വെള്ളവും അവൎക്കു മുട്ടിപ്പോകേ
ണ്ടതിന്നും ഓരോരുത്തനും സ്തംഭിച്ചു അ
കൃത്യംനിമിത്തം ക്ഷയിച്ചുപോകേണ്ടതി
ന്നും ഞാൻ യെരൂശലേമിൽ അപ്പം എന്ന 17
കോൽ ഒടിച്ചുകളയും; അവർ തൂക്കപ്രകാ
രവും പേടിയോടെയും അപ്പം തിന്നും;
അവർ അളവുപ്രകാരവും സ്തംഭനത്തോ
ടെയും വെള്ളം കുടിക്കും എന്നു അവൻ
എന്നോടു അരുളിച്ചെയ്തു.

## ൫. അദ്ധ്യായം.

മനുഷ്യപുത്രാ, നീ മൂൎച്ചയുള്ളോരു വാൾ എ
ടുത്തു ക്ഷൌരക്കത്തിയായി പ്രയോഗിച്ചു
നിന്റെ തലയും താടിയും ക്ഷൌരംചെയ്തു;
പിന്നെ തുലാസു എടുത്തു രോമം തൂക്കി
വിഭാഗിക്ക. നിരോധകാലം തികയു 2
മ്പോൾ മൂന്നിൽ ഒന്നു നീ നഗരത്തിന്റെ
നടുവിൽ തീയിൽ ഇട്ടു ചുട്ടുകളയേണം;
മൂന്നിൽ ഒന്നു എടുത്തു അതിന്റെ ചുററും
വാൾകൊണ്ടു അടിക്കേണം; മൂന്നിൽ ഒന്നു
കാററത്തു ചിതറിച്ചുകളയേണം; അവയു
ടെ പിന്നാലെ ഞാൻ വാളൂരും. അതിൽ 3
നിന്നു കുറഞ്ഞോരു സംഖ്യ നീ എടുത്തു
നിന്റെ വസ്ത്രത്തിന്റെ കോന്തലെക്കൽ

4 കൊടുക്കണം. ഇതിൽനിന്ന പിന്നെയും
നീ അല്പം എടുത്തു തീയിൽ ഇട്ടു ചുട്ടുകള
യേണം; അതിൽനിന്ന യിസ്രായേൽഗൃഹ
ത്തിലേക്കെല്ലാം ഒരു തീ പുറപ്പെടും.
5 യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു: ഇതു യെരുശലേം ആകുന്നു;
ഞാൻ അതിനെ ജാതികളുടെ മദ്ധ്യെ വെ
ച്ചിരിക്കുന്നു; അതിന്ന ചുററും രാജ്യങ്ങൾ
6 ഉണ്ടു. അതു ദുഷ്ടവൃത്തിയിൽ ജാതിക
ളെക്കാൾ എന്റെ ന്യായങ്ങളോടും ചുററു
മുള്ള രാജ്യങ്ങളെക്കാൾ എന്റെ ചട്ടങ്ങ
ളോടും മത്സരിച്ചിരിക്കുന്നു; എന്റെ ന്യാ
യങ്ങളെ അവർ തള്ളിക്കളഞ്ഞു; എന്റെ
ചട്ടങ്ങളെ അവർ അനുസരിച്ചുനടന്നിട്ടു
7 മില്ല. അതുകൊണ്ടു യഹോവയായ കൎത്താ
വു ഇപ്രകാരം അരുളിച്ചെയ്യുന്നു: നിങ്ങൾ
നിങ്ങളുടെ ചുററുമുള്ള ജാതികളെക്കാൾ
അധികം മത്സരിച്ചു, എന്റെ ചട്ടങ്ങളെ
അനുസരിച്ചുനടക്കാതെയും എന്റെ ന്യാ
യങ്ങളെ പ്രമാണിക്കാതെയും ചുററുമുള്ള
ജാതികളുടെ ന്യായങ്ങളെപ്പോലും ആച
8 രിക്കാതെയും ഇരിക്കകൊണ്ടു, യഹോവ
യായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: ഇതാ, ഞാൻ തന്നേ നിനക്കു വി
രോധമായിരിക്കുന്നു; ജാതികൾ കാൺകെ
ഞാൻ നിന്റെ നടുവിൽ ന്യായവിധിക
9 ളെ നടത്തും. ഞാൻ ചെയ്തിട്ടില്ലാത്തതും
മേലാൽ ഒരിക്കലും ചെയ്യാത്തതും ആയ
കാൎയ്യം നിന്റെ സകലമ്ലേച്ഛതകളുംനിമി
10 ത്തം ഞാൻ നിന്നിൽ പ്രവൃത്തിക്കും. ആക
യാൽ നിന്റെ മദ്ധ്യെ അപ്പന്മാർ മക്കളെ
തിന്നും; മക്കൾ അപ്പന്മാരെയും തിന്നും;
ഞാൻ നിന്നിൽ ന്യായവിധി നടത്തും;
നിന്നിലുള്ള ശേഷിപ്പിനെ ഒക്കെയും ഞാൻ
എല്ലാകാററുകളിലേക്കും ചിതറിച്ചുകളയും.
11 അതുകൊണ്ടു യഹോവയായ കൎത്താവു അ
രുളിച്ചെയ്യുന്നതു: നിന്റെ എല്ലാവെറുപ്പു
കളാലും സകലമ്ലേച്ഛതകളാലും എന്റെ
വിശുദ്ധമന്ദിരത്തെ നീ അശുദ്ധമാക്കിയ
തുകൊണ്ടു, എന്നാണ, ഞാനും നിന്നെ ആ
ദരിയാതെ എന്റെ കടാക്ഷം നിങ്കൽനി
ന്ന മാററിക്കളയും; ഞാൻ കരുണ കാണി
ക്കയുമില്ല. നിന്നിൽ മൂന്നിൽ ഒന്നു മഹാ 12
മാരികൊണ്ടു മരിക്കും; ക്ഷാമംകൊണ്ടും
അവർ നിന്റെ നടുവിൽ മുടിഞ്ഞുപോ
കും; മൂന്നിൽ ഒന്നു നിന്റെ ചുററും വാൾ
കൊണ്ടു വീഴും; മൂന്നിൽ ഒന്നു ഞാൻ എല്ലാ
കാററുകളിലേക്കും ചിതറിച്ചുകളകയും അ
വരുടെ പിന്നാലെ വാളൂരുകയും ചെയ്യും.
അങ്ങനെ എന്റെ കോപത്തിന്നു നിവൃ 13
ത്തിവരും; ഞാൻ അവരോടു എന്റെ
ക്രോധം തീൎത്തു തൃപ്തനാകും; എന്റെ
ക്രോധം അവരിൽ നിവൃത്തിക്കുമ്പോൾ
യഹോവയായ ഞാൻ എന്റെ തീക്ഷ്ണത
യിൽ അതിനെ അരുളിച്ചെയ്തു എന്നു അ
വർ അറിയും. വഴിപോകുന്നവരൊക്കെ 14
യും കാൺകെ ഞാൻ നിന്നെ നിന്റെ ചുററു
മുള്ള ജാതികളുടെ ഇടയിൽ ശൂന്യവും നി
ന്ദയുമാക്കും. ഞാൻ കോപത്തോടും ക്രോ 15
ധത്തോടും കഠിനശിക്ഷകളോടും കൂടെ
നിന്നിൽ ന്യായവിധി നടത്തുമ്പോൾ നീ
നിന്റെ ചുററുമുള്ള ജാതികൾക്കു നിന്ദയും
ആക്ഷേപവും ബുദ്ധിയുപദേശവും സ്തം
ഭനഹേതുവും ആയിരിക്കും; യഹോവയാ
യ ഞാൻ അരുളിച്ചെയ്തിരിക്കുന്നു. നിങ്ങ 16
ളെ നശിപ്പിക്കേണ്ടതിന്നു ക്ഷാമം എന്ന
നാശകരമായ ദുരസ്ത്രങ്ങൾ ഞാൻ എയ്യു
മ്പോൾ, നിങ്ങൾക്കു ക്ഷാമം വൎദ്ധിപ്പിച്ചു
നിങ്ങളുടെ അപ്പം എന്ന കോൽ ഒടിച്ചു
കളയും. നിന്നെ മക്കളില്ലാതെയാക്കേ 17
ണ്ടതിന്നു ഞാൻ ക്ഷാമത്തെയും ദുഷ്ടമൃഗ
ങ്ങളെയും നിങ്ങളുടെ ഇടയിൽ അയക്കും;
മഹാമാരിയും കലയും നിന്നിൽ കടക്കും;
ഞാൻ വാളും നിന്റെനേരെ വരുത്തും;

ലെ മലകളിൽ ഇരുന്നു കുറുകുകയും ചെയ്യും.
17 എല്ലാകൈകളും തളരും; എല്ലാമുഴങ്കാലു
18 കളും വെള്ളംപോലെ ഒഴുകും. അവർ രട്ടു
ടുക്കും; ഭീതി അവരെ മൂടും; സകലമുഖ
ങ്ങളിലും ലജ്ജയും എല്ലാതലകളിലും കഷ
19 ണ്ടിയും ഉണ്ടായിരിക്കും. അവർ തങ്ങളുടെ
വെള്ളി വീഥികളിൽ എറിഞ്ഞുകളയും;
പൊന്നു അവൎക്കു മലമായി തോന്നും; അ
വരുടെ വെള്ളിക്കും പൊന്നിന്നും യഹോ
വയുടെ കോപദിവസത്തിൽ അവരെ
വിടുവിപ്പാൻ കഴികയില്ല; അതിനാൽ
അവരുടെ വിശപ്പടങ്ങുകയില്ല, അവരുടെ
വയറു നിറകയും ഇല്ല; അതു അവൎക്കു
20 അകൃത്യഹേതു ആയിരുന്നുവല്ലോ. അതു
കൊണ്ടുള്ള ആഭരണങ്ങളുടെ ഭംഗി അ
വർ ഡംഭത്തിന്നായി പ്രയോഗിച്ചു; അതു
കൊണ്ടു അവർ തങ്ങൾക്കു മ്ലേച്ഛവിഗ്രഹ
ങ്ങളെയും മലിനബിംബങ്ങളെയും ഉണ്ടാ
ക്കി; ആകയാൽ ഞാൻ അതു അവൎക്കു
21 മലമാക്കിയിരിക്കുന്നു. ഞാൻ അതു അന്യ
ന്മാരുടെ കയ്യിൽ കവൎച്ചയായും ഭൂമിയിലെ
ദുഷ്ടന്മാൎക്കു കൊള്ളയായും കൊടുക്കും; അ
22 വർ അതു അശുദ്ധമാക്കും. ഞാൻ എന്റെ
മുഖം അവരിൽനിന്നു തിരിക്കും; അവർ
എന്റെ നിധിയെ അശുദ്ധമാക്കും; കവ
ൎച്ചക്കാർ അതിന്നകത്തു കടന്നു അതിനെ
23 അശുദ്ധമാക്കും. ദേശം രക്തപാതകം
കൊണ്ടും നഗരം സാഹസംകൊണ്ടും നിറ
ഞ്ഞിരിക്കയാൽ നീ ഒരു ചങ്ങല ഉണ്ടാ
24 ക്കുക. ഞാൻ ജാതികളിൽ അതിദുഷ്ട
ന്മാരായവരെ വരുത്തും; അവർ അവരു
ടെ വീടുകളെ കൈവശമാക്കും; ഞാൻ
ബലവാന്മാരുടെ പ്രതാപം ഇല്ലാതെയാ
ക്കും; അവരുടെ വിശുദ്ധസ്ഥലങ്ങൾ അശു
25 ദ്ധമായിത്തീരും. നാശം വരുന്നു! അവർ
സമാധാനം അന്വേഷിക്കും; എന്നാൽ
26 അതു ഇല്ലാതെ ഇരിക്കും. അപകടത്തി
ന്മേൽ അപകടവും ശ്രുതിമേൽ ശ്രുതിയും
വന്നുകൊണ്ടിരിക്കും; അവർ പ്രവാചക
നോടു ദൎശനം അന്വേഷിക്കും; എന്നാൽ
പുരോഹിതന്റെ പക്കൽനിന്നു ഉപദേ
ശവും മൂപ്പന്മാരുടെ പക്കൽനിന്നു ആലോ
ചനയും പൊയ്പോകും. രാജാവു ദുഃഖിക്കും; 27
പ്രഭു സ്തംഭനം ധരിക്കും; ദേശത്തെ ജന
ത്തിന്റെ കൈകൾ വിറെക്കും; ഞാൻ
അവരുടെ നടപ്പിന്നു തക്കവണ്ണം അവ
രോടു പകരം ചെയ്യും; അവൎക്കു ന്യായമാ
യതുപോലെ അവരെ വിധിക്കും; ഞാൻ
യഹോവ എന്നു അവർ അറിയും.

## ൮. അദ്ധ്യായം.

ആറാം ആണ്ടു ആറാം മാസം അഞ്ചാം
തിയ്യതി, ഞാൻ വീട്ടിൽ ഇരിക്കയും യെ
ഹൂദാമൂപ്പന്മാർ എന്റെ മുമ്പിൽ ഇരിക്ക
യും ചെയ്യുമ്പോൾ അവിടെ യഹോവ
യായ കൎത്താവിന്റെ കൈ എന്റെമേൽ
വന്നു. അപ്പോൾ ഞാൻ മനുഷ്യസാദൃശ്യ 2
ത്തിൽ ഒരു രൂപം കണ്ടു; അവന്റെ
അരമുതൽ കീഴോട്ടു തീപോലെയും അര
മുതൽ മേലോട്ടു ശുക്ലസ്വൎണ്ണത്തിന്റെ പ്രഭ
പോലെയും ആയിരുന്നു. അവൻ കൈ 3
പോലെ ഒന്നു നീട്ടി എന്നെ തലമുടിക്കു
പിടിച്ചു; ആത്മാവു എന്നെ ഭൂമിയുടെയും
ആകാശത്തിന്റെയും മദ്ധ്യേ ഉയൎത്തി
ദിവ്യദൎശനങ്ങളിൽ യെരൂശലേമിൽ വട
ക്കോട്ടുള്ള അകത്തെ വാതില്ക്കൽ കൊണ്ടു
ചെന്നു; അവിടെ തീക്ഷ്ണത ജനിപ്പിക്കുന്ന
തീക്ഷ്ണതാബിംബത്തിന്റെ ഇരിപ്പിടം
ഉണ്ടായിരുന്നു. അവിടെ ഞാൻ സമഭൂമി 4
യിൽ കണ്ട ദൎശനംപോലെ യിസ്രായേലി
ന്റെ ദൈവത്തിന്റെ മഹത്വം ഉണ്ടായി
രുന്നു. അവൻ എന്നോടു: മനുഷ്യപുത്രാ, 5
തല പൊക്കി വടക്കോട്ടു നോക്കുക എന്നു
കല്പിച്ചു; ഞാൻ തല പൊക്കി വടക്കോട്ടു

നോക്കി; യാഗപീഠത്തിന്റെ വാതിലിന്നു
വടക്കോട്ടു, പ്രവേശനത്തിങ്കൽ തന്നേ,
6 ആ തീക്ഷ്ണതാബിംബത്തെ കണ്ടു. അവൻ
എന്നോടു: മനുഷ്യപുത്രാ, അവർ ചെയ്യുന്ന
തു, ഞാൻ എന്റെ വിശുദ്ധമന്ദിരം വിട്ടു
പോകേണ്ടതിന്നു യിസ്രായേൽഗൃഹം ഇവി
ടെ ചെയ്യുന്ന മഹാമ്ലേച്ഛതകൾ തന്നേ,
നീ കാണുന്നുവോ? ഇതിലും വലിയ മ്ലേച്ഛ
തകളെ നീ കാണും എന്നു അരുളിച്ചെയ്തു.
7 അവൻ എന്നെ പ്രാകാരത്തിന്റെ വാതി
ല്ക്കൽ കൊണ്ടുപോയി; ഞാൻ നോക്കിയ
പ്പോൾ ചുവരിൽ ഒരു ദ്വാരം കണ്ടു.
8 അവൻ എന്നോടു: മനുഷ്യപുത്രാ, ചുവർ
കുത്തിത്തുരക്കുക എന്നു പറഞ്ഞു; ഞാൻ
ചുവർ കുത്തിത്തുരന്നാറെ ഒരു വാതിൽ
9 കണ്ടു. അവൻ എന്നോടു: അകത്തു
ചെന്നു, അവർ ഇവിടെ ചെയ്യുന്ന വല്ലാ
ത്ത മ്ലേച്ഛതകളെ നോക്കുക എന്നു കല്പിച്ചു.
10 അങ്ങനെ ഞാൻ അകത്തു ചെന്നു: വെറു
പ്പായുള്ള ഓരോ തരം ഇഴജാതികളെയും
മൃഗങ്ങളെയും യിസ്രായേൽഗൃഹത്തിന്റെ
സകലവിഗ്രഹങ്ങളെയും ചുറ്റും ചുവരി
11 ന്മേൽ വരെച്ചിരിക്കുന്നതു കണ്ടു. അവ
യുടെ മുമ്പിൽ യിസ്രായേൽഗൃഹത്തിന്റെ
മൂപ്പന്മാരിൽ എഴുപതുപേരും ശാഫാന്റെ
മകനായ യയസന്യാവു അവരുടെ നടു
വിലും ഓരോരുത്തൻ കയ്യിൽ ധൂപകലശം
പിടിച്ചുംകൊണ്ടു നിന്നു; ധൂപമേഘത്തി
ന്റെ വാസന പൊങ്ങിക്കൊണ്ടിരുന്നു.
12 അപ്പോൾ അവൻ എന്നോടു: മനുഷ്യപു
ത്രാ, യിസ്രായേൽഗൃഹത്തിന്റെ മൂപ്പന്മാർ
ഇരുട്ടത്തു ഓരോരുത്തൻ താന്താന്റെ
ബിംബങ്ങളുടെ അറകളിൽ ചെയ്യുന്നതു
നീ കാണുന്നുവോ? യഹോവ നമ്മെ കാ
ണുന്നില്ല, യഹോവ ദേശത്തെ വിട്ടുപോ
യിരിക്കുന്നു എന്നു അവർ പറയുന്നു എന്നു
13 അരുളിച്ചെയ്തു. അവർ ഇതിലും വലിയ
മ്ലേച്ഛതകളെ ചെയ്യുന്നതു നീ കാണും എ
ന്നും അവൻ എന്നോടു അരുളിച്ചെയ്തു.
അവൻ എന്നെ യഹോവയുടെ ആലയ 14
ത്തിൽ വടക്കോട്ടുള്ള വാതിലിന്റെ പ്ര
വേശനത്തിങ്കൽ കൊണ്ടുപോയി; അവി
ടെ സ്ത്രീകൾ തമ്മൂസിനെക്കുറിച്ചു കരഞ്ഞും
കൊണ്ടു ഇരിക്കുന്നതു ഞാൻ കണ്ടു. അ 15
വൻ എന്നോടു: മനുഷ്യപുത്രാ, നീ കാണു
ന്നുവോ? ഇതിലും വലിയ മ്ലേച്ഛതകളെ
ഇനിയും കാണും എന്നു അരുളിച്ചെയ്തു.
അവൻ എന്നെ യഹോവയുടെ ആലയ 16
ത്തിന്റെ അകത്തെ പ്രാകാരത്തിൽ കൊ
ണ്ടുപോയി, യഹോവയുടെ മന്ദിരത്തി
ന്റെ വാതില്ക്കൽ മണ്ഡപത്തിന്നും യാഗ
പീഠത്തിന്നും നടുവെ ഏകദേശം ഇരുപ
ത്തഞ്ചു പുരുഷന്മാർ തങ്ങളുടെ മുതുക
യഹോവയുടെ മന്ദിരത്തിന്റെ നേരെയും
മുഖം കിഴക്കോട്ടും തിരിച്ചുകൊണ്ടു നിന്നി
രുന്നു; അവർ കിഴക്കോട്ടു നോക്കി സൂൎയ്യ
നെ നമസ്കരിക്കയായിരുന്നു. അപ്പോൾ 17
അവൻ എന്നോടു: മനുഷ്യപുത്രാ, നീ കാ
ണുന്നുവോ? യെഹൂദാഗൃഹം ഇവിടെ
ചെയ്യുന്ന മ്ലേച്ഛതകൾ പോരാഞ്ഞിട്ടോ, അ
വർ എന്നെ അധികമധികം കോപിപ്പി
പ്പാൻ ദേശത്തെ സാഹസംകൊണ്ടു നി
റെക്കുന്നതു? കണ്ടില്ലേ അവർ ചുള്ളി
മൂക്കിന്നു തൊടുവിക്കുന്നതു? ആകയാൽ 18
ഞാനും ക്രോധത്തോടെ പ്രവൎത്തിക്കും; എ
ന്റെ കണ്ണു ആദരിക്കയില്ല; ഞാൻ കരുണ
കാണിക്കയുമില്ല; അവർ അത്യുച്ചത്തിൽ
എന്നോടു നിലവിളിച്ചാലും ഞാൻ അപേ
ക്ഷ കേൾക്കയില്ല എന്നു അരുളിച്ചെയ്തു.

## ൯. അദ്ധ്യായം.

അനന്തരം ഞാൻ കേൾക്കെ അവൻ അ
ത്യുച്ചത്തിൽ വിളിച്ചു: നഗരത്തിന്റെ സ
ന്ദൎശനങ്ങളെ അടുത്തുവരുമാറാക്കുവിൻ;

ഓരോരുത്തനും നാശകരമായ ആയുധം
2 കയ്യിൽ എടുക്കട്ടെ എന്നു കല്പിച്ചു. അ
പ്പോൾ ആറു പുരുഷന്മാർ, ഓരോരുത്ത
നും വെണ്മഴു കയ്യിൽ എടുത്തുംകൊണ്ടു
വടക്കോട്ടുള്ള മേലത്തെ പടിവാതിലിന്റെ
വഴിയായി വന്നു; അവരുടെ നടുവിൽ
ശണവസ്ത്രം ധരിച്ചു അരയിൽ എഴുത്തു
കാരന്റെ മഷിക്കുപ്പിയുമായി ഒരുത്തൻ
ഉണ്ടായിരുന്നു; അവർ അകത്തു ചെന്നു
താമ്രയാഗപീഠത്തിന്റെ അരികെ നിന്നു.
3 യിസ്രായേലിന്റെ ദൈവത്തിന്റെ മഹ
ത്വം, അതു ഇരുന്നിരുന്ന കെരൂബിന്മേൽ
നിന്നു ആലയത്തിന്റെ ഉമ്മരപ്പടിക്കൽ
വന്നിരുന്നു; പിന്നെ അവൻ, ശണവസ്ത്രം
ധരിച്ചു അരയിൽ എഴുത്തുകാരന്റെ മഷി
ക്കുപ്പിയുമായി നിന്നിരുന്ന പുരുഷനെ
4 വിളിച്ചു. അവനോടു യഹോവ: നീ
നഗരത്തിന്റെ നടുവിൽ, യെരുശലേമി
ന്റെ നടുവിൽകൂടി ചെന്നു, അതിൽ
നടക്കുന്ന സകലമ്ലേച്ഛതകളുംനിമിത്തം
നെടുവീർപ്പിട്ടു കരയുന്ന പുരുഷന്മാരുടെ
നെററികളിൽ ഒരു അടയാളം ഇടുക എ
5 ന്നു കല്പിച്ചു. മറെറവരോടു ഞാൻ കേൾ
ക്കെ അവൻ: നിങ്ങൾ അവന്റെ പിന്നാ
ലെ നഗരത്തിൽകൂടി ചെന്നു വെട്ടുവിൻ!
നിങ്ങളുടെ കണ്ണിന്നു ആദരവു തോന്നരുതു;
6 നിങ്ങൾ കരുണ കാണിക്കയുമരുതു. വൃദ്ധ
ന്മാരെയും യൌവനക്കാരെയും കന്യകമാ
രെയും പൈതങ്ങളെയും സ്ത്രീകളെയും
കൊന്നുകളവിൻ! എന്നാൽ അടയാളമുള്ള
ഒരുത്തനെയും തൊടരുതു; എന്റെ വിശു
ദ്ധമന്ദിരത്തിൽ തന്നേ തുടങ്ങുവിൻ എന്നു
കല്പിച്ചു; അങ്ങനെ അവർ ആലയത്തി
ന്റെ മുമ്പിൽ ഉണ്ടായിരുന്ന മൂപ്പന്മാരുടെ
7 ഇടയിൽ തുടങ്ങി. അവൻ അവരോടു:
നിങ്ങൾ ആലയത്തെ അശുദ്ധമാക്കി, പ്രാ
കാരങ്ങളെ നിഹതന്മാരെക്കൊണ്ടു നിറെ
പ്പിൻ; പുറപ്പെടുവിൻ എന്നു കല്പിച്ചു.
അങ്ങനെ അവർ പുറപ്പെട്ടു, നഗരത്തിൽ
സംഹാരം നടത്തി. അവരെ കൊന്നുക 8
ളഞ്ഞശേഷം ഞാൻ മാത്രം ശേഷിച്ചു;
ഞാൻ കവിണ്ണുവീണു: അയ്യോ, യഹോ
വയായ കർത്താവേ, യെരുശലേമിന്മേൽ
നിന്റെ ക്രോധം പകരുന്നതിനാൽ യി
സ്രായേലിൽ ശേഷിപ്പുള്ളവരെ ഒക്കെയും
സംഹരിക്കുമോ? എന്നു നിലവിളിച്ചുപ
റഞ്ഞു. അതിന്നു അവൻ എന്നോടു: 9
യിസ്രായേൽഗൃഹത്തിന്റെയും യെഹൂദാ
ഗൃഹത്തിന്റെയും അകൃത്യം ഏററവും വ
ലുതായിരിക്കുന്നു; ദേശം രക്തപാതകംകൊ
ണ്ടും നഗരം അന്യായംകൊണ്ടും നിറഞ്ഞി
രിക്കുന്നു; യഹോവ ദേശത്തെ വിട്ടുപോ
യിരിക്കുന്നു; യഹോവ കാണുന്നില്ല എന്നു
അവർ പറയുന്നുവല്ലോ. ഞാനോ, എ 10
ന്റെ കണ്ണിന്നു ആദരവു തോന്നാതെയും
ഞാൻ കരുണ കാണിക്കാതെയും അവരു
ടെ നടപ്പിന്നു തക്കവണ്ണം അവരുടെ തല
മേൽ പകരം കൊടുക്കും എന്നു അരുളി
ച്ചെയ്തു. ശണവസ്ത്രം ധരിച്ചു അരയിൽ 11
മഷിക്കുപ്പിയുമായുള്ള പുരുഷൻ: എന്നോടു
കല്പിച്ചതുപോലെ ഞാൻ ചെയ്തിരിക്കുന്നു
എന്നു വസ്തുത ബോധിപ്പിച്ചു.

## ൧൦. അദ്ധ്യായം.

അനന്തരം ഞാൻ നോക്കിയപ്പോൾ കെ
രൂബുകളുടെ തലെക്കുമീതെ ഉണ്ടായിരുന്ന
വിതാനത്തിൽ നീലക്കല്ലുപോലെ സിംഹാ
സനത്തിന്റെ സാദൃശ്യത്തിൽ ഒരു രൂപം
അവയുടെമേൽ കാണായ്വന്നു. അവൻ 2
ശണവസ്ത്രം ധരിച്ച പുരുഷനോടു സംസാ
രിച്ചു: നീ കെരൂബിന്റെ കീഴെ തിരിഞ്ഞു
കൊണ്ടിരിക്കുന്ന ചക്രങ്ങളുടെ നടുവിൽ
ചെന്നു, കെരൂബുകളുടെ ഇടയിൽനിന്നു
നിന്റെ കൈ നിറയ തീക്കനൽ എടുത്തു

നഗരത്തിന്മേൽ വിതറുക എന്നു കല്പിച്ചു;
അങ്ങിനെ ഞാൻ കാണ്കെ അവൻ ചെന്നു.
3 ആ പുരുഷൻ അകത്തു ചെല്ലുമ്പോൾ കെ
രൂബുകൾ ആലയത്തിന്റെ വലത്തുഭാഗ
ത്തു നിന്നു, മേഘവും അകത്തെ പ്രാകാര
4 ത്തിൽ നിറഞ്ഞിരുന്നു. എന്നാൽ യഹോ
വയുടെ മഹത്വം കെരൂബിന്മേൽനിന്നു
പൊങ്ങി ആലയത്തിന്റെ ഉമ്മരപ്പടിക്കു
മീതെ നിന്നു; ആലയം മേഘംകൊണ്ടു
നിറഞ്ഞിരുന്നു; പ്രാകാരവും യഹോവയു
ടെ മഹത്വത്തിന്റെ ശോഭകൊണ്ടു നിറ
5 ഞ്ഞിരുന്നു. കെരൂബുകളുടെ ചിറകുകളു
ടെ ഇരെച്ചൽ പുറത്തെ പ്രാകാരംവരെ
സൎവ്വശക്തനായ ദൈവം സംസാരിക്കുന്ന
നാദംപോലെ കേൾപ്പാനുണ്ടായിരുന്നു.
6 എന്നാൽ അവൻ ശണവസ്ത്രം ധരിച്ച പു
രുഷനോടു: നീ കെരൂബുകളുടെ ഇടയിൽ
നിന്നു, തിരിഞ്ഞുകൊണ്ടിരിക്കുന്ന ചക്രങ്ങ
ളുടെ നടുവിൽനിന്നു തന്നേ, തീ എടുക്ക
എന്നു കല്പിച്ചപ്പോൾ അവൻ ചെന്നു ചക്ര
7 ങ്ങളുടെ അരികെ നിന്നു. ഒരു കെരൂ
ബ് കെരൂബുകളുടെ ഇടയിൽനിന്നു ത
ന്റെ കൈ കെരൂബുകളുടെ നടുവിലുള്ള
തീയിലേക്കു നീട്ടി കുറെ എടുത്തു ശണവ
സ്ത്രം ധരിച്ചവന്റെ കയ്യിൽ കൊടുത്തു;
അവൻ അതു വാങ്ങി പുറപ്പെട്ടുപോയി.
8 കെരൂബുകളിൽ ചിറകുകൾക്കു കീഴെ
മനുഷ്യന്റെ കൈപോലെ ഒന്നു കാണാ
9 യ്യുന്നു. ഞാൻ കെരൂബുകളുടെ അരികെ
നാലു ചക്രം കണ്ടു; ഓരോ കെരൂബി
ന്നരികെ ഓരോ ചക്രം ഉണ്ടായിരുന്നു;
ചക്രങ്ങളുടെ കാഴ്ച പുഷ്പരാഗംപോലെ
10 ആയിരുന്നു. അവയുടെ കാഴ്ചയോ
നാലിന്നും ഒരു ഭാഷ ആയിരുന്നു; ചക്ര
ത്തിൽകൂടി മറെറാരു ചക്രം ഉള്ളതു
11 പോലെ തന്നേ. അവെക്കു നാലു ഭാഗ
ത്തേക്കും പോകാം; തിരിവാൻ ആവശ്യ
മില്ലാതെ തല നോക്കുന്ന ഇടത്തേക്കു അ
തിന്റെ പിന്നാലെ അവ പോകും; പോകു
മ്പോൾ തിരികയുമില്ല. അവയുടെ ദേഹ 12
ത്തിൽ എങ്ങും മുതുകിലും കയ്യിലും ചിറകിലും
ചക്രത്തിലും, നാലിന്നും ഉള്ള ചക്രത്തിൽ
തന്നേ, ചുററും അടുത്തടുത്തു കണ്ണു ഉണ്ടാ
യിരുന്നു. ചക്രങ്ങൾക്കോ, ഞാൻ കേൾ 13
ക്കെ ചുഴലികൾ എന്നു പേർ വിളിച്ചു.
ഓരോന്നിന്നും നന്നാലു മുഖം ഉണ്ടായി 14
രുന്നു; ഒന്നാമത്തെ മുഖം കെരൂബ് മുഖവും
രണ്ടാമത്തേതു മനുഷ്യമുഖവും മൂന്നാമത്തേ
തു സിംഹമുഖവും നാലാമത്തേതു കഴുക
മുഖവും ആയിരുന്നു. കെരൂബുകൾ മേ 15
ലോട്ടു പൊങ്ങി; ഇതു ഞാൻ കെബാർ
നദീതീരത്തുവെച്ചു കണ്ട ജീവി തന്നേ.
കെരൂബുകൾ പോകുമ്പോൾ ചക്രങ്ങളും 16
ചേരത്തന്നേ പോകും; ഭൂമിയിൽനിന്നു
പൊങ്ങുവാൻ കെരൂബുകൾ ചിറക വിട
ൎത്തുമ്പോൾ ചക്രങ്ങൾ അവയുടെ പാൎശ്വം
വിട്ടുമാറുകയില്ല. ജീവിയുടെ ആത്മാവു 17
ചക്രങ്ങളിൽ ആയിരുന്നതുകൊണ്ടു അവ
നില്ക്കുമ്പോൾ ഇവയും നില്ക്കും; അവ
പൊങ്ങുമ്പോൾ ഇവയും പൊങ്ങും. പി 18
ന്നെ യഹോവയുടെ മഹത്വം ആലയത്തി
ന്റെ ഉമ്മരപ്പടി വിട്ടു പുറപ്പെട്ടു കെരൂ
ബുകളിൻമീതെ വന്നുനിന്നു. അപ്പോൾ 19
കെരൂബുകൾ ചിറക വിടൎത്തി, ഞാൻ കാ
ണ്കെ ഭൂമിയിൽനിന്നു മേലോട്ടു പൊങ്ങി;
അവ പൊങ്ങിയപ്പോൾ ചക്രങ്ങളും ചേര
ത്തന്നേ ഉണ്ടായിരുന്നു; എല്ലാംകൂടെ
യഹോവയുടെ ആലയത്തിന്റെ കിഴക്കെ
പടിവാതില്ക്കൽ ചെന്നുനിന്നു; യിസ്രാ
യേലിന്റെ ദൈവത്തിന്റെ മഹത്വവും
മേലെ, അവെക്കു മീതെ നിന്നു. ഇതു 20
ഞാൻ കെബാർനദീതീരത്തുവെച്ചു യിസ്രാ
യേലിന്റെ ദൈവത്തിന്റെ കീഴെ കണ്ട
ജീവി തന്നേ; അവ കെരൂബുകൾ എന്നു

21 ഞാൻ ഗ്രഹിച്ചു. ഓരോന്നിന്നും നന്നാലു
മുഖവും നന്നാലു ചിറകും ഉണ്ടായിരുന്നു;
ചിറകിൻ കീഴെ മാനുഷകൈപോലെ
22 ഒന്നുണ്ടായിരുന്നു. അവയുടെ മുഖരൂപം
വിചാരിച്ചാൽ ഞാൻ കെബാർനദീതീരത്തു
വെച്ചു കണ്ട മുഖങ്ങൾ തന്നേ ആയിരുന്നു;
അവയുടെ ഭാവവും അവ ഒക്കെയും
തന്നേ. അവ ഓരോന്നും നേരെ മുമ്പോട്ടു
തന്നേ പോകും.

## ൧൧. അദ്ധ്യായം.

അനന്തരം ആത്മാവു എന്നെ എടുത്തു
യഹോവയുടെ ആലയത്തിൽ കിഴക്കോട്ടു
ദൎശനമുള്ള കിഴക്കെ പടിവാതില്ക്കൽ കൊ
ണ്ടുപോയി; പടിവാതിലിന്റെ പ്രവേശ
നത്തിങ്കൽ ഞാൻ ഇരുപത്തഞ്ചു പുരുഷ
ന്മാരെയും അവരുടെ നടുവിൽ ജനത്തി
ന്റെ പ്രഭുക്കന്മാരായ അസ്സൂരിന്റെ
മകൻ യയസന്യാവെയും ബെനായാവി
ന്റെ മകൻ പെലത്യാവെയും കണ്ടു.
2 അവൻ എന്നോടു: മനുഷ്യപുത്രാ, ഇവർ
ഈ നഗരത്തിൽ നീതികേടു നിരൂപിച്ചു
ദുരാലോചന കഴിക്കുന്ന പുരുഷന്മാരാ
3 കുന്നു. വീടുകളെ പണിവാൻ സമയം
അടുത്തിട്ടില്ല; ഈ നഗരം കട്ടകവും നാം
മാംസവുമാകുന്നു എന്നു അവർ പറയുന്നു.
4 അതുകൊണ്ടു അവരെക്കുറിച്ചു പ്രവചിക്ക,
മനുഷ്യപുത്രാ, പ്രവചിക്ക എന്നു കല്പിച്ചു.
5 അപ്പോൾ യഹോവയുടെ ആത്മാവു എ
ന്റെമേൽ വീണു എന്നോടു കല്പിച്ചതു:
നീ പറയേണ്ടതു എന്തെന്നാൽ: യഹോവ
ഇപ്രകാരം അരുളിച്ചെയ്യുന്നു: യിസ്രായേൽ
ഗൃഹമേ, നിങ്ങൾ ഇന്നിന്നതു പറഞ്ഞിരി
ക്കുന്നു; നിങ്ങളുടെ മനസ്സിൽ തോന്നുന്ന
6 കാൎയ്യങ്ങളും ഞാൻ അറിയുന്നു. നിങ്ങൾ
ഈ നഗരത്തിൽ നിഹതന്മാരെ വൎദ്ധി
പ്പിച്ചു വീഥികളെ നിഹതന്മാരെക്കൊണ്ടു
നിറെച്ചുമിരിക്കുന്നു. അതുകൊണ്ടു യഹോ 7
വയായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: നിങ്ങൾ ഈ നഗരത്തിന്റെ നടു
വിൽ ഇട്ടുകളഞ്ഞ നിഹതന്മാർ മാംസവും
ഈ നഗരം കട്ടകവും ആകുന്നു; എന്നാൽ
നിങ്ങളെ ഞാൻ അതിന്റെ നടുവിൽ
നിന്നു പുറപ്പെടുവിക്കും. നിങ്ങൾ വാളി 8
നെ പേടിക്കുന്നു; വാളിനെ തന്നേ ഞാൻ
നിങ്ങളുടെ നേരെ വരുത്തും എന്നു യഹോ
വയായ കൎത്താവു അരുളിച്ചെയ്യുന്നു. ഞാൻ 9
നിങ്ങളെ അതിന്റെ നടുവിൽനിന്നു പുറ
പ്പെടുവിച്ചു അന്യന്മാരുടെ കയ്യിൽ ഏല്പി
ച്ചു നിങ്ങളുടെ ഇടയിൽ ന്യായവിധി
നടത്തും. നിങ്ങൾ വാളാൽ വീഴും; യി 10
സ്രായേലിന്റെ അതിരിങ്കൽവെച്ചു ഞാൻ
നിങ്ങളെ ന്യായം വിധിക്കും; ഞാൻ
യഹോവ എന്നു നിങ്ങൾ അറിയും.
ഈ നഗരം നിങ്ങൾക്കു കട്ടകം ആയി 11
രിക്കയില്ല; നിങ്ങൾ അതിന്നകത്തു
മാംസവുമായിരിക്കയില്ല; യിസ്രായേലി
ന്റെ അതിരിങ്കൽവെച്ചു തന്നേ ഞാൻ
നിങ്ങളെ ന്യായം വിധിക്കും. എന്റെ 12
ചട്ടങ്ങളിൽ നടക്കയോ എന്റെ ന്യായ
ങ്ങളെ ആചരിക്കയോ ചെയ്യാതെ ചുററു
മുള്ള ജാതികളുടെ ന്യായങ്ങളെ പ്രമാണി
ച്ചുനടന്ന നിങ്ങൾ, ഞാൻ യഹോവ
എന്നു അറിയും. ഞാൻ പ്രവചിച്ചുകൊ 13
ണ്ടിരിക്കുമ്പോൾ തന്നേ ബെനായാവി
ന്റെ മകനായ പെലത്യാവു മരിച്ചു;
അപ്പോൾ ഞാൻ കവിണ്ണുവീണു ഉറക്കെ
നിലവിളിച്ചു: അയ്യോ, യഹോവയായ
കൎത്താവേ, യിസ്രായേലിൽ ശേഷിപ്പുള്ള
വരെ നീ അശേഷം മുടിച്ചുകളയുമോ
എന്നു പറഞ്ഞു. യഹോവയുടെ അരുള 14
പ്പാടു എനിക്കുണ്ടായതെന്തെന്നാൽ: മനു 15
ഷ്യപുത്രാ, യഹോവയോടു അകന്നുനി
ല്പിൻ! ഞങ്ങൾക്കാകുന്നു ഈ ദേശം അവ

കാശമായിനല്കപ്പെട്ടിരിക്കുന്നു എന്നല്ലോ
യെരൂശലേംനിവാസികൾ, നിന്റെ ചാ
ൎച്ചക്കാരായ നിന്റെ സഹോദരന്മാരോടും
ഒട്ടൊഴിയാതെ യിസ്രായേൽഗൃഹം മുഴുവ
16 നോടും പറയുന്നതു. അതുകൊണ്ടു നീ
പറയേണ്ടതു: യഹോവയായ കൎത്താവു
ഇപ്രകാരം അരുളിച്ചെയ്യുന്നു: ഞാൻ അ
വരെ ദൂരത്തു ജാതികളുടെ ഇടയിലേക്കു
നീക്കി രാജ്യങ്ങളിൽ ചിതറിച്ചുകളഞ്ഞു
വെങ്കിലും, അവർ പോയിരിക്കുന്ന രാജ്യ
ങ്ങളിൽ ഞാൻ അവൎക്കു കുറയകാലത്തേക്കു
17 ഒരു വിശുദ്ധമന്ദിരമായിരിക്കും. ആക
യാൽ നീ പറയേണ്ടതു: യഹോവയായ
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ നിങ്ങളെ ജാതികളിൽനിന്നു ശേഖ
രിച്ചു, നിങ്ങൾ ചിതറിപ്പോയിരിക്കുന്ന
രാജ്യങ്ങളിൽനിന്നു കൂട്ടിച്ചേൎത്തു യിസ്രാ
18 യേൽദേശം നിങ്ങൾക്കു തരും. അവർ
അവിടെ വന്നു, അതിലെ സകലമലിന
ബിംബങ്ങളെയും മ്ലേച്ഛവിഗ്രഹങ്ങളെയും
19 അവിടെനിന്നു നീക്കിക്കളയും. അവർ
എന്റെ ചട്ടങ്ങളിൽ നടന്നു എന്റെ വി
ധികളെ പ്രമാണിച്ചു ആചരിക്കേണ്ടതി
ന്നു ഞാൻ അവൎക്കു വേറൊരു ഹൃദയത്തെ
നല്കുകയും പുതിയോരു ആത്മാവിനെ
ഉള്ളിൽ ആക്കുകയും ചെയ്യും; കല്ലായുള്ള
ഹൃദയം ഞാൻ അവരുടെ ജഡത്തിൽ
നിന്നു നീക്കി മാംസമായുള്ള ഹൃദയം അ
20 വൎക്കു കൊടുക്കും. അവർ എനിക്കു ജന
മായും ഞാൻ അവൎക്കു ദൈവമായും ഇരി
21 ക്കും. എന്നാൽ തങ്ങളുടെ മലിനബിംബ
ങ്ങളുടെയും മ്ലേച്ഛവിഗ്രഹങ്ങളുടെയും ഇ
ഷ്ടം അനുസരിച്ചുനടക്കുന്നവൎക്കു ഞാൻ
അവരുടെ നടപ്പിന്നുതക്കവണ്ണം അവ
രുടെ തലമേൽ പകരം കൊടുക്കും എന്നു
യഹോവയായ കൎത്താവിന്റെ അരുള
22 പ്പാടു. അനന്തരം കെരൂബുകൾ ചിറകു
വിടൎത്തു; ചക്രങ്ങളും ചേരത്തന്നേ ഉണ്ടാ
യിരുന്നു; യിസ്രായേലിന്റെ ദൈവത്തി
ന്റെ മഹത്വവും മേലെ, അവെക്കുമീതെ
ഉണ്ടായിരുന്നു. യഹോവയുടെ മഹത്വം 23
നഗരത്തിന്റെ നടുവിൽനിന്നു മേലോട്ടു
പൊങ്ങി നഗരത്തിന്നു കിഴക്കുവശത്തുള്ള
പൎവ്വതത്തിന്മേൽ നിന്നു. എന്നാൽ ആ 24
ത്മാവു എന്നെ എടുത്തു, ദൎശനത്തിൽ ദൈ
വാത്മാവിനാൽ തന്നേ, കല്ദയദേശത്തു
പ്രവാസികളുടെ അടുക്കൽ കൊണ്ടുവന്നു;
ഞാൻ കണ്ട ദൎശനം എന്നെ വിട്ടു പൊങ്ങി
പ്പോയി. ഞാനോ, യഹോവ എനിക്കു 25
വെളിപ്പെടുത്തിയ അവന്റെ സകലവച
നങ്ങളും പ്രവാസികളോടു പ്രസ്താവിച്ചു.

## ൰൩. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ മത്സ 2
രഗൃഹത്തിന്റെ നടുവിൽ പാൎക്കുന്നു; കാ
ണ്മാൻ കണ്ണുണ്ടെങ്കിലും അവർ കാണു
ന്നില്ല; കേൾപ്പാൻ ചെവിയുണ്ടെങ്കിലും
അവർ കേൾക്കുന്നില്ല; അവർ മത്സരഗൃ
ഹമല്ലോ. ആകയാൽ മനുഷ്യപുത്രാ; നീ 3
യാത്രക്കോപ്പു ഒരുക്കി പകൽസമയത്തു
അവർ കാണ്കെ പുറപ്പെടുക; അവർ കാ
ണ്കെ നിന്റെ സ്ഥലം വിട്ടു മറ്റൊരു
സ്ഥലത്തേക്കു യാത്ര പുറപ്പെടുക; മത്സര
ഗൃഹമെങ്കിലും പക്ഷേ അവർ കണ്ടു ഗ്രഹി
ക്കുമായിരിക്കും. യാത്രക്കോപ്പുപോലെ നി 4
ന്റെ സാമാനം നീ പകൽസമയത്തു
അവർ കാണ്കെ പുറത്തു കൊണ്ടുവരേണം;
വൈകുന്നേരത്തു അവർ കാണ്കെ പ്രവാ
സത്തിന്നു പോകുന്നവരെപ്പോലെ നീ
പുറപ്പെടേണം. അവർ കാണ്കെ നീ 5
മതിൽ കുത്തിത്തുരന്നു അതിൽകൂടി അതു
പുറത്തു കൊണ്ടുപോകേണം. അവർ 6
കാണ്കെ നീ അതു തോളിൽ ചുമന്നുകൊണ്ടു

ഇരുട്ടത്തു യാത്രപുറപ്പെടേണം; നിലം
കാണാതവണ്ണം നിന്റെ മുഖം മൂടിക്കൊ
ള്ളേണം; ഞാൻ നിന്നെ യിസ്രായേൽ
ഗൃഹത്തിന്നു ഒരു അടയാളം ആക്കിയി
7 രിക്കുന്നു. എന്നോടു കല്പിച്ചതുപോലെ
ഞാൻ ചെയ്തു; യാത്രക്കോപ്പുപോലെ ഞാൻ
എന്റെ സാമാനം പകൽസമയത്തു പുറ
ത്തു കൊണ്ടുവന്നു, വൈകുന്നേരത്തു ഞാൻ
എന്റെ കൈകൊണ്ടു മതിൽ കുത്തിത്തുര
ന്നു ഇരുട്ടത്തു അതു പുറത്തു കൊണ്ടുവന്നു,
അവർ കാൺകെ തോളിൽ ചുമന്നു.
8 എന്നാൽ രാവിലേ യഹോവയുടെ അരുള
9 പ്പാടു എനിക്കുണ്ടായതെന്തെന്നാൽ: മനു
ഷ്യപുത്രാ, മത്സരഗൃഹമായ യിസ്രായേൽ
ഗൃഹം നിന്നോടു: നീ എന്തു ചെയ്യുന്നു
10 എന്നു ചോദിച്ചില്ലയോ? ഈ അരുള
പ്പാടു യെരൂശലേമിലെ പ്രഭുക്കന്മാൎക്കും
അവരുടെ ചുററും പാൎക്കുന്ന യിസ്രായേൽ
ഗൃഹത്തിന്നൊക്കെയും ഉള്ളതു എന്നു യ
ഹോവയായ കൎത്താവു അരുളിച്ചെയ്യുന്നു
11 എന്നു നീ അവരോടു പറക. ഞാൻ നി
ങ്ങൾക്കു ഒരടയാളമാകുന്നു എന്നു നീ പറ
ക; ഞാൻ ചെയ്തതുപോലെ അവൎക്കു ഭവി
ക്കും; അവർ നാടു കടന്നു പ്രവാസത്തി
12 ലേക്കു പോകേണ്ടിവരും. അവരുടെ ഇട
യിലുള്ള പ്രഭു ഇരുട്ടത്തു തോളിൽ ചുമടു
മായി പുറപ്പെടും; അതു പുറത്തു കൊണ്ടു
പോകേണ്ടതിന്നു അവർ മതിൽ കുത്തി
ത്തുരക്കും; കണ്ണുകൊണ്ടു നിലം കാണാതി
രിക്കത്തക്കവണ്ണം അവൻ മുഖം മൂടും.
13 ഞാൻ എന്റെ വല അവന്റെമേൽ വീ
ശും; അവൻ എന്റെ കണിയിൽ അക
പ്പെടും; ഞാൻ അവനെ കല്ദയരുടെ ദേ
ശത്തു ബാബേലിൽ കൊണ്ടുപോകും; എ
ങ്കിലും അവൻ അതിനെ കാണാതെ അ
14 വിടെവെച്ചു മരിക്കും. അവന്റെ ചുററു
മുള്ള സഹായക്കാരെ ഒക്കെയും അവന്റെ

പടക്കൂട്ടങ്ങളെ ഒക്കെയും ഞാൻ നാലു
ദിക്കിലേക്കും ചിതറിച്ചുകളകയും അവ
രുടെ പിന്നാലെ വാളൂരുകയും ചെയ്യും.
ഞാൻ അവരെ ജാതികളുടെ ഇടയിൽ 15
ചിതറിച്ചു ദേശങ്ങളിൽ ചിന്നിക്കുമ്പോൾ
ഞാൻ യഹോവ എന്നു അവർ അറിയും.
എന്നാൽ അവർ പോയിരിക്കുന്ന ജാതിക 16
ളുടെ ഇടയിൽ തങ്ങളുടെ സകലമ്ലേച്ഛത
കളെയും വിവരിച്ചു പറയേണ്ടതിന്നു
ഞാൻ അവരിൽ ഏതാനുംപേരെ വാൾ,
ക്ഷാമം, മഹാമാരി എന്നിവയിൽനിന്നു
ശേഷിപ്പിക്കും; ഞാൻ യഹോവ എന്നു
അവർ അറിയും.

യഹോവയുടെ അരുളപ്പാടു എനിക്കു 17
ണ്ടായതെന്തെന്നാൽ; മനുഷ്യപുത്രാ, നടു 18
ക്കത്തോടെ അപ്പം തിന്നുകയും വിറ
യലോടും പേടിയോടുംകൂടെ വെള്ളം
കുടിക്കയും ചെയ്ക. ദേശത്തിലെ ജന 19
ത്തോടു നീ പറയേണ്ടതു: യെരൂശ
ലേംനിവാസികളെയും യിസ്രായേൽദേശ
ത്തെയും കുറിച്ചു യഹോവയായ കൎത്താവു
ഇപ്രകാരം അരുളിച്ചെയ്യുന്നു: അവരുടെ
ദേശം അതിലെ സകലനിവാസികളുടെ
യും സാഹസംനിമിത്തം അതിന്റെ നി
റവോടുകൂടെ ശൂന്യമായ്പോകുന്നതുകൊണ്ടു
അവർ പേടിയോടെ അപ്പം തിന്നുകയും
സ്തംഭനത്തോടെ വെള്ളം കുടിക്കയും
ചെയ്യും. ജനപുഷ്ടിയുള്ള പട്ടണങ്ങൾ ശൂ 20
ന്യവും ദേശം നിൎജ്ജനവും ആയിത്തീരും;
ഞാൻ യഹോവ എന്നു നിങ്ങൾ അറിയും.

യഹോവയുടെ അരുളപ്പാടു എനിക്കു 21
ണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, കാ 22
ലം നീണ്ടുപോകും; ദൎശനമൊക്കെയും ഒക്കാ
തെപോകും എന്നു നിങ്ങൾക്കു യിസ്രായേൽ
ദേശത്തു ഒരു പഴഞ്ചൊല്ലുള്ളതു എന്തു?
അതുകൊണ്ടു നീ അവരോടു പറയേണ്ടതു: 23
യഹോവയായ കൎത്താവു ഇപ്രകാരം അരു

ളിച്ചെയ്യുന്നു: ഞാൻ ഈ പഴഞ്ചൊല്ലു നി
ൎത്തലാക്കും; അവർ യിസ്രായേലിൽ ഇനി
അതു ഒരു പഴഞ്ചൊല്ലായി ഉപയോഗിക്ക
യില്ല; കാലവും സകലദൎശനത്തിന്റെയും
നിവൃത്തിയും അടുത്തിരിക്കുന്നു എന്നു അ
24 വരോടു പ്രസ്താവിക്ക. യിസ്രായേൽഗൃഹ
ത്തിൽ ഇനി മിത്ഥ്യാദൎശനവും വ്യാജപ്ര
25 ശ്നവും ഉണ്ടാകയില്ല. യഹോവയായ ഞാൻ
പ്രസ്താവിപ്പാൻ ഇച്ഛിക്കുന്ന വചനം പ്ര
സ്താവിക്കും; അതു താമസിയാതെ നിവൃ
ത്തിയാകും; മത്സരഗൃഹമേ, നിങ്ങളുടെ കാ
ലത്തു തന്നേ ഞാൻ വചനം പ്രസ്താവിക്ക
യും നിവൎത്തിക്കയും ചെയ്യും എന്നു യഹോ
വയായ കൎത്താവിന്റെ അരുളപ്പാടു.
26 യഹോവയുടെ അരുളപ്പാടു എനിക്കു
27 ണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, യി
സ്രായേൽഗൃഹം: ഇവൻ ദൎശിക്കുന്ന ദൎശനം
വളരെനാളത്തേക്കുള്ളതും ഇവൻ പ്രവ
ചിക്കുന്നതു ദീൎഘകാലത്തേക്കുള്ളതും ആകു
28 ന്നു എന്നു പറയുന്നു. അതുകൊണ്ടു നീ
അവരോടു പറയേണ്ടതു: യഹോവയായ
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
എന്റെ വചനങ്ങളിൽ ഒന്നും ഇനി താമ
സിക്കയില്ല; ഞാൻ പ്രസ്താവിക്കുന്ന വച
നം നിവൃത്തിയാകും എന്നു യഹോവയായ
കൎത്താവിന്റെ അരുളപ്പാടു.

## ൧൩. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
2 യതെന്തെന്നാൽ: മനുഷ്യപുത്രാ, യിസ്രാ
യേലിൽ പ്രവചിച്ചുപോരുന്ന പ്രവാചക
ന്മാരെക്കുറിച്ചു നീ പ്രവചിച്ചു, സ്വന്തഹൃ
ദയങ്ങളിൽനിന്നു പ്രവചിക്കുന്നവരോടു
പറയേണ്ടതു: യഹോവയുടെ വചനം
3 കേൾപ്പിൻ! യഹോവയായ കൎത്താവു
ഇപ്രകാരം അരുളിച്ചെയ്യുന്നു: സ്വന്തമന
സ്സിനെയും കണ്ടിട്ടില്ലാത്ത കാൎയ്യങ്ങളെയും
പിന്തുടരുന്ന ബുദ്ധികെട്ട പ്രവാചകന്മാ
ൎക്കു അയ്യോ കഷ്ടം! യിസ്രായേലേ, നിന്റെ 4
പ്രവാചകന്മാർ ശൂന്യപ്രദേശങ്ങളിലെ
കുറുക്കന്മാരെപ്പോലെ ആയിരിക്കുന്നു.
യഹോവയുടെ നാളിൽ യുദ്ധത്തിൽ ഉറെച്ചു 5
നില്ക്കേണ്ടതിന്നു നിങ്ങൾ ഇടിവുകളിൽ
കയറീട്ടില്ല, യിസ്രായേൽഗൃഹത്തിന്നു വേ
ണ്ടി മതിൽ കെട്ടീട്ടുമില്ല. അവർ വ്യാജ 6
വും കള്ളപ്രശ്നവും ദൎശിച്ചിട്ടു യഹോവ
യുടെ അരുളപ്പാടു എന്നു പറയുന്നു; യഹോ
വ അവരെ അയച്ചില്ലെങ്കിലും വചനം
നിവൃത്തിയാവുമെന്നു അവർ ആശി
ക്കുന്നു. ഞാൻ അരുളിച്ചെയ്യാതെയിരി 7
ക്കെ യഹോവയുടെ അരുളപ്പാടു എന്നു
നിങ്ങൾ പറയുന്നതിനാൽ നിങ്ങൾ മിത്ഥ്യാ
ദൎശനം ദൎശിക്കയും വ്യാജപ്രശ്നം പറകയും
അല്ലയോ ചെയ്തിരിക്കുന്നതു?
അതുകൊണ്ടു യഹോവയായ കൎത്താവു 8
ഇപ്രകാരം അരുളിച്ചെയ്യുന്നു: നിങ്ങൾ
വ്യാജം പ്രസ്താവിച്ചു ഭോഷ്കു ദൎശിച്ചിരിക്ക
കൊണ്ടു ഞാൻ നിങ്ങൾക്കു വിരോധമായി
രിക്കുന്നു എന്നു യഹോവയായ കൎത്താവി
ന്റെ അരുളപ്പാടു. വ്യാജം ദൎശിക്കയും 9
കള്ളപ്രശ്നം പറകയും ചെയ്യുന്ന പ്രവാച
കന്മാൎക്കു എന്റെ കൈ വിരോധമായി
രിക്കും; എന്റെ ജനത്തിന്റെ മന്ത്രിസഭ
യിൽ അവർ ഇരിക്കയില്ല; യിസ്രായേൽ
ഗൃഹത്തിന്റെ പേർവഴിച്ചാൎത്തിൽ അവ
രെ എഴുതുകയില്ല; യിസ്രായേൽദേശത്തിൽ
അവർ കടക്കയുമില്ല; ഞാൻ യഹോവ
യായ കൎത്താവു എന്നു നിങ്ങൾ അറിയും.
സമാധാനം ഇല്ലാതെയിരിക്കെ സമാ 10
ധാനം എന്നു പറഞ്ഞു അവർ എന്റെ
ജനത്തെ ചതിച്ചിരിക്കകൊണ്ടും അതു
ചുവർ പണിതാൽ അവർ കുമ്മായം പൂശി
കളയുന്നതുകൊണ്ടും അടന്നുവീഴുംവണ്ണം 11
കുമ്മായം പൂശുന്നവരോടു നീ പറയേണ്ടതു:

പെരുമഴ ചൊരിയും; ഞാൻ ആലിപ്പഴം
12 പൊഴിയിച്ചു കൊടുങ്കാററടിപ്പിക്കും. ചുവർ
വീണിരിക്കുന്നു; നിങ്ങൾ പൂശിയ കമ്മായം
എവിടെപ്പോയി എന്നു നിങ്ങളോടു പറ
13 കയില്ലയോ? അതുകൊണ്ടു യഹോവയാ
യ കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ എന്റെ ക്രോധത്തിൽ ഒരു കൊടു
ങ്കാററടിക്കുമാറാക്കും; എന്റെ കോപത്തിൽ
പെരുമഴ പെയ്യിക്കും; എന്റെ ക്രോധ
ത്തിൽ മുടിച്ചുകളയുന്ന വലിയ ആലിപ്പഴം
14 പൊഴിക്കും. നിങ്ങൾ കമ്മായം പൂശിയ
ചുവരിനെ ഞാൻ ഇങ്ങനെ ഇടിച്ചു നില
ത്തു തള്ളിയിട്ടു അതിന്റെ അടിസ്ഥാനം
വെളിപ്പെടുത്തും; അതു വീഴും; നിങ്ങൾ
അതിന്റെ നടുവിൽ മുടിഞ്ഞുപോകും;
ഞാൻ യഹോവ എന്നു നിങ്ങൾ അറിയും.
15 അങ്ങനെ ഞാൻ ചുവരിന്മേലും അതിന്നു
കമ്മായം പൂശിയവരുടെമേലും എന്റെ
ക്രോധത്തെ നിവൃത്തിയാക്കീട്ടു നിങ്ങ
16 ളോടു: ഇനി ചുവരില്ല; അതിന്നു കമ്മാ
യം പൂശിയവരായി, യെരൂശലേമിനെ
ക്കുറിച്ചു പ്രവചിച്ചു, സമാധാനമില്ലാതിരി
ക്കെ അതിന്നു സമാധാനദൎശനങ്ങളെ ദൎശി
ക്കുന്ന യിസ്രായേലിന്റെ പ്രവാചകന്മാരും
ഇല്ല എന്നു പറയും എന്നു യഹോവയായ
കൎത്താവിന്റെ അരുളപ്പാടു.

17 നീയോ, മനുഷ്യപുത്രാ, സ്വന്തവിചാരം
പ്രവചിക്കുന്നവരായ നിന്റെ ജനത്തി
ന്റെ പുത്രിമാരുടെനേരെ നിന്റെ മുഖം
തിരിച്ചു അവൎക്കു വിരോധമായി പ്രവചി
18 ച്ചുപറയേണ്ടതെന്തെന്നാൽ: യഹോവ
യായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: ദേഹികളെ വേട്ടയാടേണ്ടതിന്നു
കയ്യേപ്പുകൾക്കു ഒക്കെയും രക്ഷകളും ഏതു
പൊക്കത്തിലും ഉള്ളവരുടെ തലെക്കു തക്ക
മൂടുപടങ്ങളും ഉണ്ടാക്കുന്ന സ്ത്രീകൾക്കു അ
യ്യോ കഷ്ടം! നിങ്ങൾ എന്റെ ജനത്തിൽ
ചില ദേഹികളെ വേട്ടയാടിക്കൊല്ലുകയും
നിങ്ങളുടെ ആദായത്തിന്നായി ചില ദേഹി
കളെ ജീവനോടെ രക്ഷിക്കയും ചെയ്യുന്നു.
മരിക്കരുതാത്ത ദേഹികളെ കൊല്ലേണ്ടതി 19
ന്നും ജീവിച്ചിരിക്കരുതാത്ത ദേഹികളെ
ജീവനോടെ രക്ഷിക്കേണ്ടതിന്നും നിങ്ങൾ,
ഭോഷ്കു കേൾക്കുന്ന എന്റെ ജനത്തോടു
ഭോഷ്കുപറയുന്നതിനാൽ എന്റെ ജനത്തി
ന്റെ ഇടയിൽ ഒരു പിടി യവത്തിന്നും
ഒരു അപ്പക്കഷണത്തിന്നും വേണ്ടി എന്നെ
അശുദ്ധമാക്കിയിരിക്കുന്നു. അതുകൊണ്ടു 20
യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു: ദേഹികളെ പറവജാതികളെ
പ്പോലെ വേട്ടയാടുന്ന നിങ്ങളുടെ രക്ഷ
കൾക്കു ഞാൻ വിരോധമായിരിക്കുന്നു;
ഞാൻ അവയെ നിങ്ങളുടെ ഭുജങ്ങളിൽ
നിന്നു പറിച്ചുകീറി, ദേഹികളെ, നിങ്ങൾ
പറവജാതികളെപ്പോലെ വേട്ടയാടുന്ന
ദേഹികളെ തന്നേ, വിട്ടുവിക്കും. നിങ്ങ 21
ളുടെ മൂടുപടങ്ങളെയും ഞാൻ പറിച്ചുകീറി
എന്റെ ജനത്തെ നിങ്ങളുടെ കയ്യിൽനി
ന്നു വിടുവിക്കും; അവർ ഇനി നിങ്ങളുടെ
കൈക്കൽ വേട്ടയായിരിക്കയില്ല; ഞാൻ
യഹോവ എന്നു നിങ്ങൾ അറിയും. ഞാൻ 22
ദുഃഖിപ്പിക്കാത്ത നീതിമാന്റെ ഹൃദയത്തെ
നിങ്ങൾ വ്യാജങ്ങളെക്കൊണ്ടു ദുഃഖിപ്പിക്ക
യും തന്റെ ദുൎമ്മാൎഗ്ഗം വിട്ടുതിരിഞ്ഞു ജീവ
രക്ഷ പ്രാപിക്കാതവണ്ണം ദുഷ്ടനെ നിങ്ങൾ
ധൈൎയ്യപ്പെടുത്തുകയും ചെയ്യുന്നതുകൊണ്ടു
നിങ്ങൾ ഇനി വ്യാജം ദൎശിക്കയോ പ്രശ്നം 23
പറകയോ ചെയ്കയില്ല; ഞാൻ എന്റെ ജന
ത്തെ നിങ്ങളുടെ കയ്യിൽനിന്നു വിടുവിക്കും;
ഞാൻ യഹോവ എന്നു നിങ്ങൾ അറിയും.

## ൧൪. അദ്ധ്യായം.

യിസ്രായേൽമൂപ്പന്മാരിൽ ചിലർ എന്റെ
അടുക്കൽ വന്നു എന്റെ മുമ്പിൽ ഇരുന്നു.

2 അപ്പോൾ യഹോവയുടെ അരുളപ്പാടു എ
3 നിക്കുണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ,
ഈ പുരുഷന്മാർ തങ്ങളുടെ വിഗ്രഹങ്ങളെ
ഹൃദയത്തിൽ സ്ഥരിച്ചു തങ്ങളുടെ അകൃത്യ
ഹേതു തങ്ങളുടെ മുമ്പിൽ വെച്ചിരിക്കുന്നു;
അവർ ചോദിച്ചാൽ ഞാൻ ഉത്തരമരുളുമോ?
4 അതുകൊണ്ടു നീ അവരോടു പറയേണ്ടതു:
യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു: യിസ്രായേൽഗൃഹത്തിൽ ത
ന്റെ വിഗ്രഹങ്ങളെ ഹൃദയത്തിൽ സ്ഥരി
ച്ചും തന്റെ അകൃത്യഹേതു തന്റെ മുമ്പിൽ
വെച്ചുംകൊണ്ടു പ്രവാചകന്റെ അടുക്കൽ
വരുന്ന ഏവനോടും യഹോവയായ ഞാൻ
5 തന്നേ യിസ്രായേൽഗൃഹത്തെ അവരു
ടെ ഹൃദയത്തിൽ പിടിക്കേണ്ടതിന്നു അവ
ന്റെ വിഗ്രഹങ്ങളുടെ ബാഹുല്യത്തിന്നു
തക്കവണ്ണം ഉത്തരം അരുളും; അവർ എല്ലാ
വരും തങ്ങളുടെ വിഗ്രഹങ്ങൾനിമിത്തം
6 എന്നെ വിട്ടകന്നിരിക്കുന്നുവല്ലോ. ആക
യാൽ നീ യിസ്രായേൽഗൃഹത്തോടു പറ
യേണ്ടതു: യഹോവയായ കൎത്താവു ഇപ്ര
കാരം അരുളിച്ചെയ്യുന്നു: നിങ്ങൾ അനുത
പിച്ചു നിങ്ങളുടെ വിഗ്രഹങ്ങളെ വിട്ടുതി
രിവിൻ; നിങ്ങളുടെ സകലമ്ലേച്ഛബിം
ബങ്ങളിലുംനിന്നു നിങ്ങളുടെ മുഖം തിരി
7 പ്പിൻ. യിസ്രായേൽഗൃഹത്തിലും യിസ്രാ
യേലിൽ വന്നു പാൎക്കുന്ന പരദേശികളിലും
എന്നെ വിട്ടകന്നു തന്റെ വിഗ്രഹങ്ങളെ
ഹൃദയത്തിൽ സ്ഥരിച്ചും തന്റെ അകൃത്യ
ഹേതു മുമ്പിൽ വെച്ചുംകൊണ്ടു പ്രവാചക
ന്റെ അടുക്കൽ അരുളപ്പാടു ചോദിപ്പാൻ
വരുന്ന ഏവനോടും യഹോവയായ ഞാൻ
8 തന്നേ ഉത്തരം അരുളും. ഞാൻ ആ മനു
ഷ്യന്റെനേരെ മുഖംതിരിച്ചു അവനെ
ഒരടയാളവും പഴഞ്ചൊല്ലും ആക്കും; ഞാൻ
അവനെ എന്റെ ജനത്തിന്റെ നടുവിൽ
നിന്നു ഛേദിച്ചുകളയും; ഞാൻ യഹോവ

എന്നു നിങ്ങൾ അറിയും. എന്നാൽ 9
പ്രവാചകൻ വശീകരിക്കപ്പെട്ടിട്ടു ഒരു
വാക്കു പ്രസ്താവിച്ചാൽ യഹോവയായ
ഞാൻ ആ പ്രവാചകനെ വശീകരിച്ചി
രിക്കുന്നു; ഞാൻ അവന്റെനേരെ കൈ
നീട്ടി അവനെ യിസ്രായേൽജനത്തിൽ
നിന്നു സംഹരിച്ചുകളയും. യിസ്രായേൽ 10
ഗൃഹം ഇനിമേൽ എന്നെവിട്ടു തെറ്റിപ്പോ
കയും സകലവിധലംഘനങ്ങളുംകൊണ്ടു
അശുദ്ധരായിത്തീരുകയും ചെയ്യാതെ അ
വർ എനിക്കു ജനവും ഞാൻ അവൎക്കു ദൈ
വവും ആയിരിക്കേണ്ടതിന്നു അവർ തങ്ങ 11
ളുടെ അകൃത്യം വഹിക്കും; ചോദിക്കുന്നവ
ന്റെ അകൃത്യവും പ്രവാചകന്റെ അകൃ
ത്യവും ഒരുപോലെ ആയിരിക്കും എന്നു
യഹോവയായ കൎത്താവിന്റെ അരുള
പ്പാടു.

യഹോവയുടെ അരുളപ്പാടു എനിക്കു 12
ണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, ഒരു 13
ദേശം എന്നോടു ദ്രോഹിച്ചു പാപം ചെയ്യു
മ്പോൾ ഞാൻ അതിന്റെനേരെ കൈ
നീട്ടി, അപ്പം എന്ന കോൽ ഒടിച്ചു, ക്ഷാമം
വരുത്തി, മനുഷ്യനെയും മൃഗത്തെയും അ
തിൽനിന്നു ഛേദിച്ചുകളയും. നോഹ, 14
ദാനീയേൽ, ഇയ്യോബ് എന്നീ മൂന്നു പുരു
ഷന്മാർ അതിൽ ഉണ്ടായിരുന്നാലും അവർ
തങ്ങളുടെ നീതിയാൽ സ്വന്തജീവനെ
മാത്രമേ രക്ഷിക്കയുള്ളു എന്നു യഹോവ
യായ കൎത്താവിന്റെ അരുളപ്പാടു. ഞാൻ 15
ദുഷ്ടമൃഗങ്ങളെ ദേശത്തു വരുത്തുകയും
ആ മൃഗങ്ങളെ പേടിച്ചു ആരും വഴി
പോകാതവണ്ണം അവ അതിനെ നിൎജ്ജന
മാക്കീട്ടു അതു ശൂന്യമാകയും ചെയ്താൽ,
ആ മൂന്നു പുരുഷന്മാർ അതിൽ ഉണ്ടായി 16
രുന്നാലും, എന്നാണ, അവർ പുത്രന്മാരെ
യോ പുത്രിമാരെയോ രക്ഷിക്കാതെ അ
വർ മാത്രമേ രക്ഷപ്പെടുകയുള്ളു; ദേശമോ

ശൂന്യമായിപ്പോകുമെന്നു യഹോവയായ
17 കൎത്താവിന്റെ അരുളപ്പാടു. അല്ലെങ്കിൽ
ഞാൻ ആ ദേശത്തിൽ വാൾ വരുത്തി
വാളേ, നീ ദേശത്തുകൂടി കടക്കുക എന്നു
കല്പിച്ചു മനുഷ്യരെയും മൃഗങ്ങളെയും അ
18 തിൽനിന്നു ഛേദിച്ചുകളഞ്ഞാൽ ആ
മൂന്നു പുരുഷന്മാർ അതിൽ ഉണ്ടായിരുന്നാ
ലും, എന്നാണ, അവർ പുത്രന്മാരെയോ
പുത്രിമാരെയോ രക്ഷിക്കാതെ, അവർ മാ
ത്രമേ രക്ഷപ്പെടുകയുള്ളു എന്നു യഹോവ
19 യായ കൎത്താവിന്റെ അരുളപ്പാടു. അല്ലെ
ങ്കിൽ ഞാൻ ആ ദേശത്തു മഹാമാരി അയ
ച്ചു, അതിൽനിന്നു മനുഷ്യരെയും മൃഗങ്ങ
ളെയും ഛേദിച്ചുകളവാൻ തക്കവണ്ണം എ
ന്റെ ക്രോധം രക്തരൂപേണ അതിന്മേൽ
20 പകൎന്നാൽ നോഹയും ദാനീയേലും ഇ
യ്യോബും അതിൽ ഉണ്ടായിരുന്നാലും, എന്നാ
ണ, അവർ പുത്രനെയോ പുത്രിയെയോ
രക്ഷിക്കാതെ തങ്ങളുടെ നീതിയാൽ സ്വ
ന്തജീവനെ മാത്രമേ രക്ഷിക്കയുള്ളു എന്നു
യഹോവയായ കൎത്താവിന്റെ അരുള
21 പ്പാടു. യഹോവയായ കൎത്താവു ഇപ്ര
കാരം അരുളിച്ചെയ്യുന്നു: ഞാൻ യെരൂശ
ലേമിൽനിന്നു മനുഷ്യരെയും മൃഗങ്ങളെ
യും ഛേദിച്ചുകളയേണ്ടതിന്നു വാൾ, ക്ഷാ
മം, ദുഷ്ടമൃഗം, മഹാമാരി എന്നിങ്ങനെ
അനൎത്ഥകരമായ ന്യായവിധികൾ നാലും
22 കൂടെ അയച്ചാലോ? എന്നാൽ പുറപ്പെട്ടു
പോരുവാനുള്ള പുത്രന്മാരും പുത്രിമാരും
ആയ ഒരു രക്ഷിതഗണം അതിൽ ശേഷി
ച്ചിരിക്കും; അവർ പുറപ്പെട്ടു നിങ്ങളുടെ
അടുക്കൽ വരും; നിങ്ങൾ അവരുടെ ന
ടപ്പും പ്രവൃത്തികളും കണ്ടു, ഞാൻ യെരൂ
ശലേമിന്നു വരുത്തിയ അനൎത്ഥവും അതി
ന്നു വരുത്തിയ സകലവും ചൊല്ലി ആശ്വാ
23 സം പ്രാപിക്കും. നിങ്ങൾ അവരുടെ
നടപ്പും പ്രവൃത്തികളും കാണുമ്പോൾ നി
ങ്ങൾക്കു ആശ്വാസമായിരിക്കും; ഞാൻ
അതിൽ ചെയ്തിരിക്കുന്നതൊക്കെയും വെറു
തെയല്ല ചെയ്തതു എന്നു നിങ്ങൾ അറിയും
എന്നു യഹോവയായ കൎത്താവിന്റെ അ
രുളപ്പാടു.

## ൧൫. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കു
ണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, കാ 2
ട്ടിലെ വൃക്ഷങ്ങളുടെ ഇടയിൽ ഒരു ചെടി
യായിരിക്കുന്ന മുന്തിരിവള്ളിക്കു മററു മര
ത്തെക്കാൾ എന്തു വിശേഷതയുള്ളു? വല്ല 3
പണിക്കും കൊള്ളിപ്പാൻ അതിൽനിന്നു
മരം എടുക്കാമോ? വല്ല സാധനവും തൂക്കി
യിടേണ്ടതിന്നു അതുകൊണ്ടു ഒരാണി
ഉണ്ടാക്കാമോ? അതിനെ തീക്കു ഇരയാ 4
യി കൊടുക്കുന്നു; തീ അതിന്റെ രണ്ടു
അററവും ദഹിപ്പിച്ചിരിക്കുന്നു; അതിന്റെ
നടുമുറിയും വെന്തിരിക്കുന്നു; ഇനി അതു
വല്ല പണിക്കും കൊള്ളുമോ? അതു മുഴു 5
വനായിരുന്നപ്പോൾതന്നേ ഒരുപണിക്കും
കൊള്ളാതെയിരുന്നു; തീ അതിനെ ദഹി
പ്പിക്കയും അതു ദഹിച്ചുപോകയും ചെയ്ത
ശേഷം വല്ല പണിക്കും കൊള്ളുമോ?
അതുകൊണ്ടു യഹോവയായ കൎത്താവു 6
ഇപ്രകാരം അരുളിച്ചെയ്യുന്നു: കാട്ടിലെ
വൃക്ഷങ്ങളിൽ ഞാൻ തീക്കിരയാക്കികൊടു
ത്ത മുന്തിരിവള്ളിയെപ്പോലെ ഞാൻ യെരൂ
ശലേംനിവാസികളെയും ആക്കും. ഞാൻ 7
അവൎക്കു വിരോധമായി മുഖംതിരിക്കും;
അവർ തീയിൽനിന്നു പുറപ്പെട്ടിരിക്കുന്നു
എങ്കിലും അവർ തീക്കു ഇരയായിത്തീരും;
ഞാൻ അവൎക്കു വിരോധമായി മുഖംതിരി
ക്കുമ്പോൾ ഞാൻ യഹോവ എന്നു നിങ്ങൾ
അറിയും. അവർ ദ്രോഹം ചെയ്തുകൊണ്ടു 8
ഞാൻ ദേശത്തെ ശൂന്യമാക്കും എന്നു യ
ഹോവയായ കൎത്താവിന്റെ അരുളപ്പാടു.

## ൧൬. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
2 യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ യെ
രുശലേമിനോടു അതിന്റെ മ്ലേച്ഛതകളെ
3 അറിയിച്ചു പറയേണ്ടതു: യഹോവയായ
കൎത്താവു യെരുശലേമിനോടു ഇപ്രകാരം
അരുളിച്ചെയ്യുന്നു: നിന്റെ ഉല്പത്തിയും
നിന്റെ ജനനവും കനാൻദേശത്താകുന്നു;
നിന്റെ അപ്പൻ അമോൎയ്യനും അമ്മ ഹി
4 ത്യസ്ത്രീയും അത്രേ. നിന്റെ ജനന
വസ്തുതയോ—ജനിച്ച നാളിൽ നിന്റെ
പൊക്കിൾ മുറിച്ചില്ല; നിന്നെ വെള്ള
ത്തിൽ കുളിപ്പിച്ചു വെടിപ്പാക്കിയില്ല; ഉപ്പു
5 തേച്ചില്ല, തുണി ചുററിയതുമില്ല. നി
ന്നോടു മനസ്സലിവു തോന്നീട്ടു ഇവയിൽ
ഒന്നെങ്കിലും നിനക്കു ചെയ്തുതരുവാൻ
ഒരു കണ്ണിന്നും നിന്നോടു കനിവുണ്ടാ
യില്ല; നീ ജനിച്ച നാളിൽ തന്നേ അവൎക്കു
നിന്നോടു വെറുപ്പു തോന്നിയതുകൊണ്ടു
നിന്നെ വെളിമ്പ്രദേശത്തു ഇട്ടുകളഞ്ഞു.
6 എന്നാൽ ഞാൻ നിന്റെ സമീപത്തുകൂടി
കടന്നുപോകുമ്പോൾ നീ രക്തത്തിൽ കിട
ന്നുരുളുന്നതു കണ്ടു നിന്നോടു: നീ രക്ത
ത്തിൽ കിടക്കുന്നു എങ്കിലും ജീവിക്ക എന്നു
കല്പിച്ചു; അതേ, നീ രക്തത്തിൽ കിട
ക്കുന്നു എങ്കിലും ജീവിക്ക എന്നു ഞാൻ
7 നിന്നോടു കല്പിച്ചു. വയലിലെ സസ്യം
പോലെ ഞാൻ നിന്നെ പെരുകുമാറാക്കി;
നീ വളൎന്നു വലിയവളായി അതിസൌ
ന്ദൎയ്യം പ്രാപിച്ചു; നിനക്കു ഉന്നതസ്ത
നവും ദീൎഘകേശവും ഉണ്ടായി; എങ്കിലും
നീ നഗ്നയും അനാവൃതയും ആയി
8 രുന്നു. ഞാൻ നിന്റെ അരികെ കൂടി
കടന്നു നിന്നെ നോക്കിയപ്പോൾ നിനക്കു
പ്രേമത്തിന്റെ സമയമായി എന്നു കണ്ടിട്ടു
എന്റെ വസ്ത്രം നിന്റെമേൽ വിരിച്ചു
നിന്റെ നഗ്നത മറെച്ചു; ഞാൻ നിന്നോടു
സത്യവും നിയമവും ചെയ്തു നീ എനിക്കു
ള്ളവൾ ആയിത്തീൎന്നു എന്നു യഹോവയായ
കൎത്താവിന്റെ അരുളപ്പാടു. പിന്നെ 9
ഞാൻ നിന്നെ വെള്ളത്തിൽ കുളിപ്പിച്ചു,
രക്തം കഴുകിക്കളഞ്ഞു എണ്ണ പൂശി.
ഞാൻ നിന്നെ വിചിത്രവസ്ത്രം ധരിപ്പിച്ചു, 10
തഹശുതോൽകൊണ്ടുള്ള ചെരിപ്പിടുവി
ച്ചു, ശണപടംകൊണ്ടു ചുററി പട്ടു പുതെ
പ്പിച്ചു. ഞാൻ നിന്നെ ആഭരണം അ 11
ണിയിച്ചു നിന്റെ കൈക്കു വളയും കഴു
ത്തിൽ മാലയും ഇട്ടു. ഞാൻ നിന്റെ 12
മൂക്കിന്നു മൂക്കുത്തിയും കാതിൽ കുണുക്കും
ഇട്ടു, തലയിൽ ഭംഗിയുള്ളോരു കിരീടവും
വെച്ചു. ഇങ്ങനെ നീ പൊന്നും വെള്ളി 13
യും അണിഞ്ഞു; നിന്റെ ഉടുപ്പു ശണപ
ടവും പട്ടും വിചിത്രവസ്ത്രവും ആയിരുന്നു;
നീ നേരിയ മാവും തേനും എണ്ണയും ഉപ
ജീവിച്ചു ഏററവും സൌന്ദൎയ്യമുള്ളവളായി
ത്തീൎന്നു; നിനക്കു രാജത്വവും സിദ്ധിച്ചു.
ഞാൻ നിന്നെ അണിയിച്ച അലങ്കാരം 14
കൊണ്ടു നിന്റെ സൌന്ദൎയ്യം പരിപൂൎണ്ണ
മായതിനാൽ നിന്റെ കീൎത്തി ജാതിക
ളിൽ പരന്നു എന്നു യഹോവയായ കൎത്താ
വിന്റെ അരുളപ്പാടു. എന്നാൽ നീ നി 15
ന്റെ സൌന്ദൎയ്യത്തിൽ ആശ്രയിച്ചു, നി
ന്റെ കീൎത്തിഹേതുവായി പരസംഗം
ചെയ്തു, വഴിപോകുന്ന ഏവന്റെമേലും
നിന്റെ പരസംഗം ചെലവഴിച്ചു; അതു
അവന്നുള്ളതായിരുന്നു. നിന്റെ വസ്ത്ര 16
ങ്ങളിൽ ചിലതു നീ എടുത്തു, പല നിറ
ത്തിൽ പൂജാഗിരികളെ തീൎത്തലങ്കരിച്ചു,
അവയുടെമേൽ പരസംഗം ചെയ്തു; ഈ
വക സംഭവിച്ചിട്ടില്ല, സംഭവിക്കയും
ഇല്ല. ഞാൻ നിനക്കു തന്ന പൊന്നും 17
വെള്ളിയുംകൊണ്ടുള്ള ആഭരണങ്ങളെ നീ
എടുത്തു, പുരുഷരൂപങ്ങളെ ഉണ്ടാക്കി

15 കടന്നുപോകുന്ന ഏവരും നിന്നെ നോക്കി
കൈ കൊട്ടുന്നു;
അവർ യെരുശലേംപുത്രിയെച്ചൊല്ലി ചൂള
കുത്തി തലകുലുക്കി:
സൌന്ദൎയ്യപൂൎത്തി എന്നും സൎവ്വമഹീതല
മോദം എന്നും വിളിച്ചുവന്ന നഗരം ഇതു
താനനയോ എന്നു ചോദിക്കുന്നു.
16 നിന്റെ ശത്രുക്കളൊക്കെയും നിന്റെനേ
രെ വായ്പിളൎക്കുന്നു;
അവർ ചൂളകുത്തി, പല്ലുകടിച്ചു: നാം അ
വളെ വിഴുങ്ങിക്കളഞ്ഞു,
നാം കാത്തിരുന്ന ദിവസം ഇതുതന്നേ,
നമുക്കു സാദ്ധ്യമായി നാം കണ്ടു രസി
പ്പാൻ ഇടയായല്ലോ എന്നു പറയുന്നു.
17 യഹോവ നിൎണ്ണയിച്ചതു അനുഷ്ഠിച്ചിരി
ക്കുന്നു;
പുരാതനകാലത്തു അരുളിച്ചെയ്തതു നിവ
ൎത്തിച്ചിരിക്കുന്നു.
കരുണകൂടാതെ അവൻ ഇടിച്ചുകളഞ്ഞു;
അവൻ ശത്രുവിനെ
നിന്നെച്ചൊല്ലി സന്തോഷിപ്പിച്ചു വൈരി
കളുടെ കൊമ്പു ഉയൎത്തിയിരിക്കുന്നു.
18 അവരുടെ ഹൃദയം കൎത്താവിനോടു നില
വിളിച്ചു;
സീയോൻപുത്രിയുടെ മതിലേ, രാവും പ
കലും ഓലോല കണ്ണുനീരൊഴുക്കുക;
നിനക്കു തന്നേ സ്വാസ്ഥത നല്കരുതു; നി
ന്റെ കണ്മണി വിശ്രമിക്കയുമരുതു.
19 രാത്രിയിൽ, യാമാരംഭത്തിങ്കൽ എഴുന്നേ
റ്റു നിലവിളിക്ക;
നിന്റെ ഹൃദയത്തെ വെള്ളംപോലെ ക
ൎത്തൃസന്നിധിയിൽ പകരുക;
വീഥികളുടെ തലെക്കലൊക്കെയും വിശപ്പു
കൊണ്ടു തളൎന്നുകിടക്കുന്ന
നിന്റെ കുഞ്ഞുങ്ങളുടെ ജീവരക്ഷെക്കായി
അവങ്കലേക്കു കൈ മലൎത്തുക.
20 യഹോവേ, ആരോടാകുന്നു നീ ഇങ്ങ
നെ ചെയ്തതെന്നു ഓൎത്തു കടാക്ഷിക്കേ
ണമേ!
സ്ത്രീകൾ ഗൎഭഫലത്തെ, കയ്യിൽ താലോലി
ച്ചുപോരുന്ന കുഞ്ഞുങ്ങളെ തന്നേ തിന്നേ
ണമോ?
കൎത്താവിന്റെ വിശുദ്ധമന്ദിരത്തിൽ പു
രോഹിതനും പ്രവാചകനും കൊല്ലപ്പെ
ടേണമോ?
വീഥികളിൽ ബാലനും വൃദ്ധനും നിലത്തു 21
കിടക്കുന്നു;
എന്റെ കന്യകമാരും യൌവനക്കാരും
വാൾകൊണ്ടു വീണിരിക്കുന്നു;
നിന്റെ കോപദിവസത്തിൽ നീ അ
വരെ കൊന്നു, കരുണകൂടാതെ അറുത്തു
കളഞ്ഞു.
ഉത്സവത്തിന്നു വിളിച്ചുകൂട്ടുംപോലെ നീ 22
എനിക്കു സൎവ്വത്ര ഭീതികളെ വിളിച്ചുകൂട്ടി
യിരിക്കുന്നു;
യഹോവയുടെ കോപദിവസത്തിൽ ആരും
ചാടിപ്പോയില്ല; ആരും ശേഷിച്ചതുമില്ല;
ഞാൻ കയ്യിൽ താലോലിച്ചു വളൎത്തിയവ
രെ എന്റെ ശത്രു മുടിച്ചിരിക്കുന്നു.

## ൩. അദ്ധ്യായം.

ഞാൻ അവന്റെ കോപത്തിന്റെ വടി
കൊണ്ടു കഷ്ടം കണ്ട പുരുഷനാകുന്നു.
അവൻ എന്നെ വെളിച്ചത്തിലല്ല, ഇരുട്ടി 2
ലത്രേ നടത്തിക്കൊണ്ടുപോന്നിരിക്കുന്നതു.
അതേ, അവൻ ഇടവിടാതെ പിന്നെയും 3
പിന്നെയും തന്റെ കൈ എന്റെ നേരെ
തിരിക്കുന്നു.
എന്റെ മാംസത്തെയും ത്വക്കിനെയും അ 4
വൻ ജീൎണ്ണമാക്കി, എന്റെ അസ്ഥികളെ
തകൎത്തിരിക്കുന്നു.
അവൻ എന്റെ നേരെ പണിതു, നഞ്ചും 5
പ്രയാസവും എന്നെ ചുറ്റുമാറാക്കിയിരി
ക്കുന്നു.

6 ശാശ്വതമൃതന്മാരെപ്പോലെ അവൻ എന്നെ
ഇരുട്ടിൽ പാൎപ്പിച്ചിരിക്കുന്നു.
7 പുറത്തു പോകുവാൻ കഴിയാതവണ്ണം അ
വൻ എന്നെ വേലികെട്ടിയടെച്ചു എന്റെ
ചങ്ങലയെ ഭാരമാക്കിയിരിക്കുന്നു.
8 ഞാൻ ക്രൂകിനിലവിളിച്ചാലും അവൻ
എന്റെ പ്രാൎത്ഥന തടുത്തുകളയുന്നു.
9 വെട്ടുകല്ലുകൊണ്ടു അവൻ എന്റെ വഴി
അടെച്ചു, എന്റെ പാതകളെ വികടമാ
ക്കിയിരിക്കുന്നു.
10 അവൻ എനിക്കു പതിയിരിക്കുന്ന കരടി
യെപ്പോലെയും മറഞ്ഞുനില്ക്കുന്ന സിംഹ
ത്തെപ്പോലെയും ആകുന്നു.
11 അവൻ എന്റെ വഴികളെ തെറ്റിച്ചു
എന്നെ കടിച്ചുകീറി ശൂന്യമാക്കിയിരി
ക്കുന്നു.
12 അവൻ വില്ലു കുലെച്ചു എന്നെ അമ്പിന്നു
ലാക്കാക്കിയിരിക്കുന്നു.
13 അവൻ തന്റെ പൂണിയിലെ അമ്പുകളെ
എന്റെ അന്തരംഗങ്ങളിൽ തറെപ്പിച്ചിരി
ക്കുന്നു.
14 ഞാൻ എന്റെ സൎവ്വജനത്തിന്നും പരിഹാ
സവും ഇടവിടാതെ അവരുടെ പാട്ടും
ആയിത്തീൎന്നിരിക്കുന്നു.
15 അവൻ എന്നെ കൈപ്പുകൊണ്ടു നിറെ
ച്ചു, കാഞ്ഞിരംകൊണ്ടു മത്തുപിടിപ്പിച്ചിരി
ക്കുന്നു.
16 അവൻ കല്ലുകൊണ്ടു എന്റെ പല്ലു തക
ൎത്തു, എന്നെ വെണ്ണീറിൽ ഇട്ടുരുട്ടിയിരി
ക്കുന്നു.
17 നീ എന്റെ പ്രാണനെ സമാധാനത്തിൽ
നിന്നു നീക്കി; ഞാൻ സുഖം മറന്നിരിക്കുന്നു.
18 എന്റെ മഹത്വവും യഹോവയിങ്കലുള്ള
എന്റെ പ്രത്യാശയും പൊയ്പോയല്ലോ
എന്നു ഞാൻ പറഞ്ഞു.
19 നീ എന്റെ കഷ്ടതയും അരിഷ്ടതയും കാ
ഞ്ഞിരവും കൈപ്പും ഓൎക്കേണമേ.

എന്റെ പ്രാണൻ എന്റെ ഉള്ളിൽ എ 20
പ്പോഴും അവയെ ഓൎത്തു ഉരുകിയിരി
ക്കുന്നു.
ഇതു ഞാൻ ഓൎക്കും; അതുകൊണ്ടു ഞാൻ 21
പ്രത്യാശിക്കും.
നാം മുടിഞ്ഞുപോകാതിരിക്കുന്നതു യഹോ 22
വയുടെ ദയ ആകുന്നു; അവന്റെ കരുണ
തീൎന്നുപോയിട്ടില്ലല്ലോ;
അതു രാവിലെതോറും പുതിയതും നി 23
ന്റെ വിശ്വസ്തത വലിയതും ആകുന്നു.
യഹോവ എന്റെ ഓഹരി എന്നു എന്റെ 24
ഉള്ളം പറയുന്നു; അതുകൊണ്ടു ഞാൻ അ
വനിൽ പ്രത്യാശവെക്കുന്നു.
തന്നെ കാത്തിരിക്കുന്നവൎക്കും തന്നെ അ 25
ന്വേഷിക്കുന്നവന്നും യഹോവ നല്ലവൻ.
യഹോവയുടെ രക്ഷെക്കായി മിണ്ടാതെ 26
കാത്തിരിക്കുന്നതു നല്ലതു.
ബാല്യത്തിൽ നുകം ചുമക്കുന്നതു ഒരു പുരു 27
ഷന്നു നല്ലതു.
അവൻ അതു അവന്റെ മേൽ വെച്ചിരി 28
ക്കകൊണ്ടു അവൻ തനിച്ചു മൌനം ആ
യിരിക്കട്ടെ.
അവൻ തന്റെ മുഖത്തെ പൊടിയോളം 29
താഴ്ത്തട്ടെ; പക്ഷേ പ്രത്യാശ ശേഷിക്കും.
തന്നെ അടിക്കുന്നവന്നു അവൻ കവിൾ 30
കാണിക്കട്ടെ; അവൻ വേണ്ടുവോളം നിന്ദ
അനുഭവിക്കട്ടെ.
കൎത്താവു എന്നേക്കും തള്ളിക്കളകയില്ലല്ലോ. 31
അവൻ ദുഃഖിപ്പിച്ചാലും തന്റെ മഹാ 32
ദയെക്കു ഒത്തവണ്ണം അവന്നു കരുണ
തോന്നും.
മനസ്സോടെയല്ലല്ലോ അവൻ മനുഷ്യപുത്ര 33
ന്മാരെ ദുഃഖിപ്പിച്ചു വ്യസനിപ്പിക്കുന്നതു.
ഭൂമിയിലെ സകലബദ്ധന്മാരെയും കാല്ക്കീ 34
ഴിട്ടു മെതിക്കുന്നതും
അത്യുന്നതന്റെ സന്നിധിയിൽ മനുഷ്യ 35
ന്റെ ന്യായം മറിച്ചുകളയുന്നതും

36 മനുഷ്യനെ വ്യവഹാരത്തിൽ തെററിച്ചു
കളയുന്നതും കൎത്താവു കാണുകയില്ലയോ?
37 കൎത്താവു കല്പിക്കാതെ ആർ പറഞ്ഞിട്ടാ
കുന്നു വല്ലതും സംഭവിക്കുന്നതു?
38 അത്യുന്നതന്റെ വായിൽനിന്നു നന്മയും
തിന്മയും പുറപ്പെടുന്നില്ലയോ?
39 മനുഷ്യൻ ജീവനുള്ളന്നു നെടുവീൎപ്പിടുന്ന
തെന്തു?
ഓരോരുത്തൻ താന്താന്റെ പാപങ്ങളെ
കുറിച്ചു നെടുവീൎപ്പിടട്ടെ.
40 നാം നമ്മുടെ നടപ്പു ആരാഞ്ഞു ശോധന
ചെയ്തു യഹോവയുടെ അടുക്കലേക്കു തിരി
യുക.
41 നാം കൈകളെയും ഹൃദയത്തെയും സ്വൎഗ്ഗ
സ്ഥനായ ദൈവത്തിങ്കലേക്കു ഉയൎത്തുക.
42 ഞങ്ങൾ അതിക്രമം ചെയ്തു മത്സരിച്ചു; നീ
ക്ഷമിച്ചതുമില്ല.
43 നീ കോപം പുതെച്ചു ഞങ്ങളെ പിന്തു
ടൎന്നു, കരുണകൂടാതെ കൊന്നുകളഞ്ഞു.
44 ഞങ്ങളുടെ പ്രാൎത്ഥന കടക്കാതവണ്ണം നീ
മേഘംകൊണ്ടു നിന്നെത്തന്നേ മറെച്ചു.
45 നീ ഞങ്ങളെ ജാതികളുടെ ഇടയിൽ
ചവറും എച്ചിലും ആക്കിയിരിക്കുന്നു.
46 ഞങ്ങളുടെ ശത്രുക്കളൊക്കെയും ഞങ്ങളുടെ
നേരെ വായ്പിളൎന്നിരിക്കുന്നു.
47 പേടിയും കണിയും ശൂന്യവും നാശവും
ഞങ്ങൾക്കു ഭവിച്ചിരിക്കുന്നു.
48 എന്റെ ജനത്തിൻപുത്രിയുടെ നാശം
നിമിത്തം നീൎത്തോടുകൾ എന്റെ കണ്ണിൽ
നിന്നൊഴുകുന്നു.
49 യഹോവ സ്വൎഗ്ഗത്തിൽനിന്നു നോക്കി
കടാക്ഷിക്കുവോളം
50 എന്റെ കണ്ണു ഇടവിടാതെ പൊഴിക്കുന്നു;
ഇളെക്കുന്നതുമില്ല.
51 എന്റെ നഗരത്തിലെ സകലസ്ത്രീജന
ത്തെയും കുറിച്ചു എന്റെ കണ്ണു എന്റെ
പ്രാണനെ വ്യസനിപ്പിക്കുന്നു.

കാരണംകൂടാതെ എന്റെ ശത്രുക്കളായ 52
വർ എന്നെ ഒരു പക്ഷിയെപ്പോലെ വേട്ട
യാടിയിരിക്കുന്നു.
അവർ എന്റെ ജീവനെ കുണ്ടറയിൽ 53
ഇട്ടു നശിപ്പിച്ചു, എന്റെ മേൽ കല്ലു എറി
ഞ്ഞിരിക്കുന്നു.
വെള്ളം എന്റെ തലെക്കുമീതെ കവി 54
ഞ്ഞൊഴുകി; ഞാൻ നശിച്ചുപോയി എന്നു
ഞാൻ പറഞ്ഞു.
യഹോവേ, ഞാൻ ആഴമുള്ള കുണ്ടറയിൽ 55
നിന്നു നിന്റെ നാമത്തെ വിളിച്ചപേ
ക്ഷിച്ചിരിക്കുന്നു.
എന്റെ നെടുവീൎപ്പിന്നും എന്റെ നില 56
വിളിക്കും ചെവി പൊത്തിക്കളയരുതേ
എന്നുള്ള എന്റെ പ്രാൎത്ഥന നീ കേട്ടിരി
ക്കുന്നു.
ഞാൻ നിന്നെ വിളിച്ചപേക്ഷിച്ച നാളിൽ 57
നീ അടുത്തുവന്നു: ഭയപ്പെടേണ്ടാ എന്നു
പറഞ്ഞു.
കൎത്താവേ, നീ എന്റെ വ്യവഹാരം നട 58
ത്തി, എന്റെ ജീവനെ വീണ്ടെടുത്തിരി
ക്കുന്നു.
യഹോവേ, ഞാൻ അനുഭവിച്ച അന്യായം 59
നീ കണ്ടിരിക്കുന്നു; എന്റെ വ്യവഹാരം
തീൎത്തുതരേണമേ.
അവർ ചെയ്ത സകലപ്രതികാരവും എ 60
നിക്കു വിരോധമായുള്ള അവരുടെ സക
ലനിരൂപണങ്ങളും നീ കണ്ടിരിക്കുന്നു.
യഹോവേ, അവരുടെ നിന്ദയും എനിക്കു 61
വിരോധമായുള്ള അവരുടെ സകലനിരൂ
പണങ്ങളും
എന്റെ എതിരികളുടെ വാക്കുകളും ഇടവി 62
ടാതെ എനിക്കു വിരോധമായുള്ള നിനവും
നീ കേട്ടിരിക്കുന്നു.
അവരുടെ ഇരിപ്പും എഴുന്നേല്പും നോക്കേ 63
ണമേ; ഞാൻ അവരുടെ പാട്ടായിരി
ക്കുന്നു.

4 യഹോവേ, അവരുടെ പ്രവൃത്തിക്കു തക്ക
വണ്ണം അവൎക്കു പകരം ചെയ്യേണമേ;
5 നീ അവൎക്കു ഹൃദയകാഠിന്യം വരുത്തും;
നിന്റെ ശാപം അവൎക്കു വരട്ടെ.
6 നീ അവരെ കോപത്തോടെ പിന്തുടൎന്നു,
യഹോവയുടെ ആകാശത്തിൻകീഴിൽനി
ന്നു നശിപ്പിച്ചുകളയും.

## ൪. അദ്ധ്യായം.

അയ്യോ, പൊന്നു മങ്ങിപ്പോയി, നിൎമ്മല
തങ്കം മാറിപ്പോയി,
വിശുദ്ധരത്നങ്ങൾ സകലവീഥികളുടെയും
തലെക്കൽ ചൊരിഞ്ഞുകിടക്കുന്നു.
2 തങ്കത്തോടു തുല്യരായിരുന്ന സീയോന്റെ
വിശിഷ്ടപുത്രന്മാരെ
കുശവന്റെ പണിയായ മൺപാത്രങ്ങളെ
പ്പോലെ എണ്ണിയിരിക്കുന്നതെങ്ങനെ?
3 കുറുനരികൾപോലും മുലകാണിച്ചു കുട്ടി
കളെ കുടിപ്പിക്കുന്നു;
എന്റെ ജനത്തിന്റെ പുത്രിയോ മരുഭൂ
മിയിലെ ഒട്ടകപ്പക്ഷിയെപ്പോലെ ക്രൂരയാ
യ്തീൎന്നിരിക്കുന്നു.
4 മുലകുടിക്കുന്ന കുഞ്ഞിന്റെ നാവു ദാഹം
കൊണ്ടു അണ്ണാക്കോടു പറ്റിയിരിക്കുന്നു;
പൈതങ്ങൾ അപ്പം ചോദിക്കുന്നു; ആരും
നുറുക്കിക്കൊടുക്കുന്നതുമില്ല.
5 സ്വാദുഭോജ്യങ്ങളെ അനുഭവിച്ചുവന്നവർ
വീഥികളിൽ പട്ടിണികിടക്കുന്നു;
ധൂമ്രവസ്ത്രം ധരിച്ചുവളൎന്നവർ കുപ്പകളെ
ആലിംഗനം ചെയ്യുന്നു.
6 കൈ തൊടാതെ പെട്ടെന്നു മറിഞ്ഞുപോയ
സൊദോമിന്റെ പാപത്തെക്കാൾ
എന്റെ ജനത്തിന്റെ പുത്രിയുടെ അകൃ
ത്യം വലുതാകുന്നു.
7 അവളുടെ പ്രഭുക്കന്മാർ ഹിമത്തിലും നിൎമ്മല
ന്മാരും പാലിലും വെളുത്തവരുമായിരുന്നു;
അവരുടെ ദേഹം പവിഴത്തിലും ചുവപ്പു
ള്ളതും അവരുടെ ശോഭ നീലക്കല്ലുപോ
ലെയും ആയിരുന്നു.
അവരുടെ മുഖം കരിക്കട്ടയെക്കാൾ കറു 8
ത്തിരിക്കുന്നു;
വീഥികളിൽ അവരെ കണ്ടിട്ടു ആരും അ
റിയുന്നില്ല;
അവരുടെ ത്വക്ക അസ്ഥികളോടു പറ്റി
ഉണങ്ങി മരംപോലെ ആയിത്തീൎന്നിരി
ക്കുന്നു.
വാൾകൊണ്ടു മരിക്കുന്നവർ വിശപ്പുകൊ 9
ണ്ടു മരിക്കുന്നവരിലും ഭാഗ്യവാന്മാർ;
അവർ നിലത്തിലെ അനുഭവമില്ലായ്ക
യാൽ ബാധിതരായി ക്ഷീണിച്ചുപോകുന്നു.
കരുണയുള്ള സ്ത്രീകൾ തങ്ങളുടെ പൈത 10
ങ്ങളെ സ്വന്തകൈകൊണ്ടു പാകംചെയ്തു;
അവർ എന്റെ ജനത്തിൻപുത്രിയുടെ നാ
ശത്തിങ്കൽ അവൎക്കു ആഹാരമായിരുന്നു.
യഹോവ തന്റെ ക്രോധം നിവൃത്തിച്ചു, 11
തന്റെ ഉഗ്രകോപം ചൊരിഞ്ഞിരിക്കുന്നു;
അവൻ സീയോനിൽ തീ കത്തിച്ചു; അതു
അതിന്റെ അടിസ്ഥാനങ്ങളെ ദഹിപ്പി
ച്ചുകളഞ്ഞു.
വൈരിയും ശത്രുവും യെരൂശലേമിന്റെ 12
വാതിലുകൾക്കകത്തു കടക്കും എന്നു
ഭൂരാജാക്കന്മാരും ഭൂവാസികൾ ആരും വി
ശ്വസിച്ചിരുന്നില്ല.
അതിന്റെ നടുവിൽ നീതിമാന്മാരുടെ 13
രക്തം ചൊരിഞ്ഞിട്ടുള്ള
പ്രവാചകന്മാരുടെ പാപങ്ങളും പുരോഹി
തന്മാരുടെ അകൃത്യങ്ങളും ഹേതുവായി
അവർ കുരുടന്മാരായി വീഥികളിൽ ഉഴ 14
ന്നു രക്തംപുരണ്ടു നടക്കുന്നു;
അവരുടെ വസ്ത്രം ആൎക്കും തൊട്ടുകൂടാ.
മാറുവിൻ! അശുദ്ധൻ! മാറുവിൻ, മാറു 15
വിൻ! തൊടരുതു! എന്നു അവരോടു വി
ളിച്ചുപറയും;
അവർ ഓടി ഉഴലുമ്പോൾ: അവർ ഇനി

ഇവിടെ വന്നു പാൎക്കയില്ല എന്നു ജാതിക
ളുടെ ഇടയിൽ പറയും.
16 യഹോവയുടെ നോട്ടം അവരെ ചിത
റിച്ചു; അവൻ അവരെ കടാക്ഷിക്ക
യില്ല;
അവർ പുരോഹിതന്മാരെ ആദരിച്ചില്ല,
വൃദ്ധന്മാരോടു കൃപ കാണിച്ചതുമില്ല.
17 വ്യൎത്ഥസഹായത്തിന്നായി നോക്കി ഞങ്ങ
ളുടെ കണ്ണു ഇപ്പോഴും മങ്ങുന്നു;
രക്ഷിപ്പാൻ കഴിയാത്ത ജാതിക്കായി ഞ
ങ്ങൾ ഞങ്ങളുടെ കാവൽമാളികയിൽ കാ
ത്തിരിക്കുന്നു.
18 ഞങ്ങളുടെ വീഥികളിൽ ഞങ്ങൾക്കു നട
ന്നുകൂടാതവണ്ണം അവർ ഞങ്ങളുടെ കാല
ടികൾക്കു പതിയിരിക്കുന്നു;
ഞങ്ങളുടെ അവസാനം അടുത്തു, ഞങ്ങ
ളുടെ കാലം തികഞ്ഞു, ഞങ്ങളുടെ അവ
സാനം വന്നിരിക്കുന്നു.
19 ഞങ്ങളെ പിന്തുടൎന്നവർ ആകാശത്തിലെ
കഴുക്കളിലും വേഗമുള്ളവർ;
അവർ മലകളിൽ ഞങ്ങളെ പിന്തുടൎന്നു,
മരുഭൂമിയിൽ ഞങ്ങൾക്കായി പതിയിരുന്നു.
20 ഞങ്ങളുടെ ജീവശ്വാസമായി, യഹോവ
യുടെ അഭിഷിക്തനായവൻ അവരുടെ
കുഴികളിൽ അകപ്പെട്ടിരിക്കുന്നു;
അവന്റെ നിഴലിൽ നാം ജാതികളുടെ
മദ്ധ്യേ ജീവിക്കും എന്നു ഞങ്ങൾ വിചാരി
ച്ചിരുന്നു.
21 ഊസ് ദേശത്തു പാൎക്കുന്ന എദോംപുത്രിയേ,
സന്തോഷിച്ചു ആനന്ദിക്ക;
പാനപാത്രം നിന്റെ അടുക്കലേക്കും വരും;
നീ ലഹരിപിടിച്ചു നിന്നെത്തന്നേ നഗ്ന
യാക്കും.
22 സീയോൻപുത്രിയേ, നിന്റെ അകൃത്യം
തീൎന്നിരിക്കുന്നു; ഇനി അവൻ നിന്നെ പ്ര
വാസത്തിലേക്കു അയക്കയില്ല;
എദോംപുത്രിയേ, അവൻ നിന്റെ അകൃ
ത്യം സന്ദൎശിക്കയും നിന്റെ പാപങ്ങൾ
വെളിപ്പെടുത്തുകയും ചെയ്യും.

## ൫. അദ്ധ്യായം.

യഹോവേ, ഞങ്ങൾക്കു എന്തു ഭവിക്കുന്നു
എന്നു ഓൎക്കേണമേ;
ഞങ്ങൾക്കു നേരിട്ടിരിക്കുന്ന നിന്ദ നോ
ക്കേണമേ.
ഞങ്ങളുടെ അവകാശം അന്യന്മാൎക്കും ഞ 2
ങ്ങളുടെ വീടുകൾ അന്യജാതിക്കാൎക്കും ആ
യ്പോയിരിക്കുന്നു.
ഞങ്ങൾ അനാഥന്മാരും അപ്പനില്ലാത്ത 3
വരും ആയിരിക്കുന്നു;
ഞങ്ങളുടെ അമ്മമാർ വിധവമാരായ്തീൎന്നി
രിക്കുന്നു.
ഞങ്ങളുടെ വെള്ളം ഞങ്ങൾ വിലെക്കു 4
വാങ്ങി കുടിക്കുന്നു;
ഞങ്ങളുടെ വിറകു ഞങ്ങൾ വിലകൊടുത്തു
മേടിക്കുന്നു.
ഞങ്ങളെ പിന്തുടരുന്നവർ ഞങ്ങളുടെ കഴു 5
ത്തിൽ എത്തിയിരിക്കുന്നു;
ഞങ്ങൾ തളൎന്നിരിക്കുന്നു; ഞങ്ങൾക്കു വി
ശ്രാമവുമില്ല.
അപ്പം തിന്നു തൃപ്തരാകേണ്ടതിന്നു ഞങ്ങൾ 6
മിസ്രയീമ്യൎക്കും അശ്ശൂൎയ്യൎക്കും കീഴടങ്ങിയി
രിക്കുന്നു.
ഞങ്ങളുടെ പിതാക്കന്മാർ പാപം ചെയ്തു 7
ഇല്ലാതെയായിരിക്കുന്നു;
അവരുടെ അകൃത്യങ്ങൾ ഞങ്ങൾ ചുമ
ക്കുന്നു.
ദാസന്മാർ ഞങ്ങളെ ഭരിക്കുന്നു; 8
അവരുടെ കയ്യിൽനിന്നു ഞങ്ങളെ വിടു
വിപ്പാൻ ആരുമില്ല.
മരുഭൂമിയിലെ വാൾനിമിത്തം പ്രാണഭ 9
യത്തോടെ
ഞങ്ങൾ ആഹാരം ചെന്നു കൊണ്ടുവ
രുന്നു.

0 ക്ഷാമത്തിന്റെ കാഠിന്യംനിമിത്തം
ഞങ്ങളുടെ ത്വക്ക അടുപ്പുപോലെ കറു
ത്തിരിക്കുന്നു.
11 അവർ സീയോനിൽ സ്ത്രീകളെയും
യെഹൂദാപട്ടണങ്ങളിൽ കന്യകമാരെയും
വഷളാക്കിയിരിക്കുന്നു.
12 അവർ സ്വന്തകൈകൊണ്ടു പ്രഭുക്കന്മാരെ
തൂക്കിക്കളഞ്ഞു;
വൃദ്ധന്മാരുടെ മുഖം ആദരിച്ചതുമില്ല.
13 യൌവനക്കാർ തിരികല്ലു ചുമക്കുന്നു;
ബാലന്മാർ വിറകുചുമട്ടുംകൊണ്ടു വീഴുന്നു.
14 വൃദ്ധന്മാരെ പട്ടണവാതില്ക്കലും
യൌവനക്കാരെ സംഗീതത്തിന്നും കാണു
ന്നില്ല.
15 ഞങ്ങളുടെ ഹൃദയസന്തോഷം ഇല്ലാതെ
യായി;
ഞങ്ങളുടെ നൃത്തം വിലാപമായ്തീൎന്നിരി
ക്കുന്നു.
16 ഞങ്ങളുടെ തലയിലെ കിരീടം വീണു
പോയി;
ഞങ്ങൾ പാപം ചെയ്കകൊണ്ടു ഞങ്ങൾക്കു
അയ്യോ കഷ്ടം!
ഇതുകൊണ്ടു ഞങ്ങളുടെ ഹൃദയത്തിന്നു രോ 17
ഗം പിടിച്ചിരിക്കുന്നു;
ഇതുനിമിത്തം ഞങ്ങളുടെ കണ്ണു മങ്ങിയി
രിക്കുന്നു.
സീയോൻപൎവ്വതം ശൂന്യമായി 18
കുറുക്കന്മാർ അവിടെ സഞ്ചരിക്കുന്നതു
കൊണ്ടു തന്നേ.
യഹോവേ, നീ ശാശ്വതനായും 19
നിന്റെ സിംഹാസനം തലമുറതലമുറയാ
യും ഇരിക്കുന്നു.
നീ സദാകാലം ഞങ്ങളെ മറക്കുന്നതും 20
ദീൎഘകാലം ഞങ്ങളെ ഉപേക്ഷിക്കുന്നതും
എന്തു?
യഹോവേ, ഞങ്ങൾ മടങ്ങിവരേണ്ടതിന്നു 21
ഞങ്ങളെ നിങ്കലേക്കു മടക്കിവരുത്തേ
ണമേ;
ഞങ്ങൾക്കു പണ്ടത്തെപ്പോലെ ഒരു നല്ല
കാലം വരുത്തേണമേ.
അല്ല, നീ ഞങ്ങളെ അശേഷം ത്യജിച്ചു 22
കളഞ്ഞിരിക്കുന്നുവോ?
ഞങ്ങളോടു നീ അതികഠിനമായി കോപി
ച്ചിരിക്കുന്നുവോ?

THE

# BOOK OF THE PROPHET EZEKIEL

## യെഹെസ്കേൽപ്രവാചകന്റെ പുസ്തകം

### ൧. അദ്ധ്യായം.

മുപ്പതാം ആണ്ടു നാലാം മാസം അഞ്ചാം
തിയ്യതി ഞാൻ കെബാർനദീതീരത്തു പ്ര
വാസികളുടെ ഇടയിൽ ഇരിക്കുമ്പോൾ,
സ്വൎഗ്ഗം തുറന്നു ഞാൻ ദിവ്യദൎശനങ്ങളെ
കണ്ടു. യെഹോയാഖീൻരാജാവിന്റെ പ്ര 2
വാസത്തിന്റെ അഞ്ചാം ആണ്ടിൽ മേല്പ
റഞ്ഞ മാസം അഞ്ചാം തിയ്യതി തന്നേ,
കല്ദയദേശത്തു കെബാർനദീതീരത്തുവെ 3

ച്ച ബൂസിയുടെ മകൻ യെഹെസ്കേൽ
പുരോഹിതന്നു യഹോവയുടെ അരുള
പ്പാടു ഉണ്ടായി; അവിടെ യഹോവയുടെ
4 കയ്യും അവന്റെമേൽ വന്നു. ഞാൻ
നോക്കിയപ്പോൾ വടക്കുനിന്നു ഒരു കൊടു
ങ്കാററും വലിയോരു മേഘവും പാളിക്കത്തു
ന്ന തീയും വരുന്നതു കണ്ടു; അതിന്റെ
ചുററും ഒരു പ്രകാശവും അതിന്റെ നടു
വിൽനിന്നു, തീയുടെ നടുവിൽനിന്നു ത
ന്നേ, ശുക്ലസ്വൎണ്ണംപോലെ ഒരു കാഴ്ചയും
5 ഉണ്ടായിരുന്നു. അതിന്റെ നടുവിൽ
നാലു ജീവികളുടെ സാദൃശ്യം കണ്ടു; അ
വയുടെ രൂപമോ: അവെക്കു മനുഷ്യ
6 സാദൃശ്യം ഉണ്ടായിരുന്നു. ഓരോന്നിന്നു
നന്നാലു മുഖവും നന്നാലു ചിറകും ഉണ്ടാ
7 യിരുന്നു. അവയുടെ കാൽ ചൊവ്വുള്ളതും
കാലടി കാളക്കിടാവിന്റെ കുളമ്പുപോ
ലെയും ആയിരുന്നു; മിനുക്കിയ താമ്രം
പോലെ അവ മിന്നിക്കൊണ്ടിരുന്നു.
8 അവെക്കു നാലുഭാഗത്തും ചിറകിന്റെ
കീഴായി മനുഷ്യകൈ ഉണ്ടായിരുന്നു;
നാലിന്നും മുഖങ്ങളും ചിറകുകളും ഇങ്ങ
9 നെ ആയിരുന്നു. അവയുടെ ചിറക
കൾ ഒന്നോടൊന്നു തൊട്ടിരുന്നു; പോകു
മ്പോൾ അവ തിരിയാതെ ഓരോന്നും നേ
10 രെ മുമ്പോട്ടു പോകും. അവയുടെ മുഖ
രൂപമോ: അവെക്കു മനുഷ്യമുഖം ഉണ്ടാ
യിരുന്നു; നാലിന്നും വലത്തുഭാഗത്തു സിം
ഹമുഖവും ഇടത്തുഭാഗത്തു കാളമുഖവും
ഉണ്ടായിരുന്നു; നാലിന്നും കഴുകുമുഖവും
11 ഉണ്ടായിരുന്നു. ഇങ്ങനെയായിരുന്നു അ
വയുടെ മുഖങ്ങൾ; അവയുടെ ചിറകുകൾ
മേൽഭാഗം വിടൎന്നിരുന്നു; ഈരണ്ടു ചി
റകു തമ്മിൽ തൊട്ടും ഈരണ്ടു ചിറകുകൊ
12 ണ്ടു ശരീരം മറെച്ചും ഇരുന്നു. അവ ഓ
രോന്നും നേരെ മുമ്പോട്ടു പോകും; പോകു
മ്പോൾ അവ തിരിയാതെ ആത്മാവിന്നു
പോകേണ്ടിയ ഇടത്തേക്കു തന്നേ പോകും.
ജീവികളുടെ നടുവിൽ കത്തിക്കൊണ്ടിരി 13
ക്കുന്ന തീക്കനൽപോലെയും പന്തങ്ങൾ
പോലെയും ഒരു കാഴ്ച ഉണ്ടായിരുന്നു;
അതു ജീവികളുടെ ഇടയിൽ സഞ്ചരിച്ചു
കൊണ്ടിരുന്നു; ആ തീ തേജസ്സുള്ളതായി
രുന്നു; തീയിൽനിന്നു മിന്നൽ പുറപ്പെട്ടു
കൊണ്ടിരുന്നു. ജീവികൾ മിന്നൽപോ 14
ലെ അങ്ങോട്ടും ഇങ്ങോട്ടും ഓടിക്കൊണ്ടി
രുന്നു. ഞാൻ ജീവികളെ നോക്കിയ 15
പ്പോൾ നിലത്തു ജീവികളുടെ അരികെ
നാലു മുഖത്തിന്നും നേരെ ഓരോ ചക്രം
കണ്ടു. ചക്രങ്ങളുടെ കാഴ്ചയും പണിയും 16
പുഷ്പരാഗത്തിന്റെ കാഴ്ചപോലെ ആയി
രുന്നു; അവെക്കു നാലിന്നും ഒരു ഭാഷ
തന്നേ ആയിരുന്നു; അവയുടെ കാഴ്ചയും
പണിയും ചക്രത്തിൽകൂടി മറെറാരു
ചക്രം ഉള്ളതുപോലെ ആയിരുന്നു.
അവെക്കു നാലു ഭാഗത്തേക്കും പോകാം; 17
തിരിവാൻ ആവശ്യമില്ല. അവയുടെ 18
വട്ടു പൊക്കമേറിയതും ഭയങ്കരവും ആയി
രുന്നു; നാലിന്റെയും വട്ടുകൾക്കു ചുററും
അടുത്തടുത്തു കണ്ണുണ്ടായിരുന്നു. ജീവി 19
കൾ പോകുമ്പോൾ ചക്രങ്ങളും ചേരത്ത
ന്നേ പോകും; ജീവികൾ ഭൂമിയിൽനിന്നു
പൊങ്ങുമ്പോൾ ചക്രങ്ങളും പൊങ്ങും.
ആത്മാവിന്നു പോകേണ്ടിയ ഇടത്തൊ 20
ക്കെയും അവ പോകും; ജീവികളുടെ
ആത്മാവു ചക്രങ്ങളിൽ ആയിരുന്നതു
കൊണ്ടു ചക്രങ്ങൾ അവയോടുകൂടെ
പൊങ്ങും. ജീവികളുടെ ആത്മാവു ചക്ര 21
ങ്ങളിൽ ആയിരുന്നതുകൊണ്ടു, അവ പോ
കുമ്പോൾ ഇവയും പോകും; അവ നില്ക്കു
മ്പോൾ ഇവയും നില്ക്കും; അവ ഭൂമിയിൽ
നിന്നു പൊങ്ങുമ്പോൾ ചക്രങ്ങളും അവ
യോടുകൂടെ പൊങ്ങും. ജീവികളുടെ 22
തലെക്കു മീതെ ഭയങ്കരമായോരു പള

ങ്കുപോലെയുള്ള ഒരു വിതാനത്തിന്റെ
രൂപം ഉണ്ടായിരുന്നു; അതു അവയുടെ
23 തലെക്കു മീതെ വിരിഞ്ഞിരുന്നു. വിതാ
നത്തിന്റെ കീഴെ അവയുടെ ചിറകു
കൾ നേൎക്കുനേരെ വിടൎന്നിരുന്നു; അത
തിന്റെ ശരീരത്തെ ഈ ഭാഗവും
ആ ഭാഗവും മൂടുവാൻ ഓരോന്നിന്നു
24 ഈരണ്ടുണ്ടായിരുന്നു. അവ പോകു
മ്പോൾ ചിറകുകളുടെ ഇരെച്ചൽ വലിയ
വെള്ളത്തിന്റെ ഇരെച്ചൽപോലെയും
സൎവ്വശക്തന്റെ നാദംപോലെയും ഒരു
സൈന്യത്തിന്റെ ആരവംപോലെയും
ഉള്ള മുഴക്കമായി ഞാൻ കേട്ടു; നില്ക്കു
25 മ്പോൾ അവ ചിറകു താഴ്ത്തും. അവ
യുടെ തലെക്കു മീതെയുള്ള വിതാനത്തി
ന്മേൽനിന്നു ഒരു നാദം പുറപ്പെട്ടു;
നില്ക്കുമ്പോൾ അവ ചിറകു താഴ്ത്തും.
26 അവയുടെ തലെക്കു മീതെയുള്ള വിതാ
നത്തിന്നു മീതെ നീലക്കല്ലിന്റെ കാ
ഴ്ചപോലെ സിംഹാസനത്തിന്റെ രൂപ
വും സിംഹാസനത്തിന്റെ രൂപത്തി
ന്മേൽ അതിന്നു മീതെ മനുഷ്യസാദൃ
ശ്യത്തിൽ ഒരു രൂപവും ഉണ്ടായിരുന്നു.
27 അവന്റെ അരമുതൽ മേലോട്ടു അതി
ന്നകത്തു ചുററും തീക്കൊത്ത ശുക്ലസ്വൎണ്ണം
പോലെ ഞാൻ കണ്ടു; അവന്റെ
അരമുതൽ കീഴോട്ടും തീ പോലെ ഞാൻ
കണ്ടു; അതിന്നു ചുററും പ്രകാശവും
28 ഉണ്ടായിരുന്നു. അതിന്റെ ചുററുമുള്ള
പ്രകാശം മഴയുള്ള ദിവസത്തിൽ മേ
ഘത്തിൽ കാണുന്ന വില്ലിന്റെ കാ
ഴ്ചപോലെ ആയിരുന്നു. യഹോ
വയുടെ മഹത്വത്തിന്റെ പ്രത്യക്ഷത
ഇങ്ങനെ ആയിരുന്നു കണ്ടതു; അതു
കണ്ടിട്ടു ഞാൻ കവിണ്ണുവീണു; സംസാ
രിക്കുന്ന ഒരുത്തന്റെ ശബ്ദവും ഞാൻ
കേട്ടു.

## ൨. അദ്ധ്യായം.

അവൻ എന്നോടു: മനുഷ്യപുത്രാ, നിവി
ൎന്നുനില്ക്ക; ഞാൻ നിന്നോടു സംസാരിക്കും
എന്നു കല്പിച്ചു. അവൻ എന്നോടു സം 2
സാരിച്ചപ്പോൾ ആത്മാവു എന്നിൽ വന്നു
എന്നെ നിവിൎന്നുനില്ക്കുമാറാക്കി; അവൻ
എന്നോടു സംസാരിക്കുന്നതു ഞാൻ കേട്ടു.
അവൻ എന്നോടു അരുളിച്ചെയ്തതു: മനു 3
ഷ്യപുത്രാ, എന്നോടു മത്സരിച്ചിരിക്കുന്ന
മത്സരികളായ യിസ്രായേൽമക്കളുടെ അടു
ക്കൽ ഞാൻ നിന്നെ അയക്കുന്നു; അവരും
അവരുടെ പിതാക്കന്മാരും ഇന്നുവരെ
എന്നോടു അതിക്രമം ചെയ്തിരിക്കുന്നു.
മക്കളോ ധാൎഷ്ട്യവും ദുശ്ശാഠ്യവും ഉള്ളവര 4
ത്രേ; അവരുടെ അടുക്കലാകുന്നു ഞാൻ
നിന്നെ അയക്കുന്നതു; യഹോവയായ ക
ൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു എന്നു
നീ അവരോടു പറയേണം. കേട്ടാലും 5
കേൾക്കാഞ്ഞാലും — അവർ മത്സരഗൃഹമ
ല്ലോ — തങ്ങളുടെ ഇടയിൽ ഒരു പ്രവാച
കൻ ഉണ്ടായിരുന്നു എന്നു അവർ അറി
യേണം. നീയോ, മനുഷ്യപുത്രാ, അവരെ 6
പേടിക്കരുതു; പറക്കാരയും മുള്ളും നിന്റെ
അരികെ ഉണ്ടായിരുന്നാലും തേളുകളുടെ
ഇടയിൽ നീ പാൎത്താലും അവരുടെ വാക്കു
പേടിക്കരുതു; അവർ മത്സരഗൃഹമല്ലോ;
നീ അവരുടെ വാക്കു പേടിക്കരുതു; അവ
രുടെ നോട്ടം കണ്ടു ഭ്രമിക്കയുമരുതു.
അവർ കേട്ടാലും കേൾക്കാഞ്ഞാലും നീ 7
എന്റെ വചനങ്ങളെ അവരോടു പ്രസ്താ
വിക്കേണം; അവർ മഹാമത്സരികൾ
അല്ലോ. നീയോ, മനുഷ്യപുത്രാ, ഞാൻ 8
നിന്നോടു സംസാരിക്കുന്നതു കേൾക്ക; നീ
ആ മത്സരഗൃഹംപോലെ മത്സരക്കാരനാ
യിരിക്കരുതു; ഞാൻ നിനക്കു തരുന്നതു
നീ വായ്തുറന്നു തിന്നുക. ഞാൻ നോക്കി 9

യപ്പോൾ: ഒരു കൈ എങ്കലേക്കു നീട്ടിയി
രിക്കുന്നതും അതിൽ ഒരു പുസ്തകച്ചുരുൾ
10 ഇരിക്കുന്നതും കണ്ടു. അവൻ അതിനെ
എൻെറ മുമ്പിൽ വിടൎത്തി; അതിൽ അക
ത്തും പുറത്തും എഴുത്തുണ്ടായിരുന്നു; വിലാ
പങ്ങളും സങ്കടവും കഷ്ടവും അതിൽ എഴു
തിയിരുന്നു.

## ൩. അദ്ധ്യായം.

അവൻ എന്നോടു: മനുഷ്യപുത്രാ, നീ
കാണുന്നതു തിന്നുക; ഈ ചുരുൾ തിന്നിട്ടു
ചെന്നു യിസ്രായേൽഗൃഹത്തോടു സംസാ
2 രിക്ക എന്നു കല്പിച്ചു. ഞാൻ വായ്തുറന്നു,
അവൻ ആ ചുരുൾ എനിക്കു തിന്മാൻ
3 തന്നു എന്നോടു: മനുഷ്യപുത്രാ, ഞാൻ
നിനക്കു തരുന്ന ഈ ചുരുൾ നീ വയററിൽ
ആക്കി ഉദരം നിറെക്ക എന്നു കല്പിച്ചു;
അങ്ങനെ ഞാൻ അതു തിന്നു; അതു
വായിൽ തേൻപോലെ മധുരമായിരുന്നു.
4 പിന്നെ അവൻ എന്നോടു കല്പിച്ചതു:
മനുഷ്യപുത്രാ, നീ യിസ്രായേൽഗൃഹത്തി
ൻെറ അടുക്കൽ ചെന്നു എൻെറ വചന
5 ങ്ങളെ അവരോടു പ്രസ്താവിക്ക. അവ്യ
ക്തവാക്കും കനത്ത നാവും ഉള്ള ജാതി
യുടെ അടുക്കൽ അല്ല, യിസ്രായേൽഗൃഹ
ത്തിൻെറ അടുക്കലത്രേ നിന്നെ അയക്കു
6 ന്നതു; അവ്യക്തവാക്കും കനത്ത നാവും
ഉള്ളവരായി, നിനക്കു വാക്കു ഗ്രഹിച്ചു
കൂടാത്ത അനേകം ജാതികളുടെ അടുക്ക
ലല്ല; അവരുടെ അടുക്കൽ ഞാൻ നിന്നെ
അയച്ചെങ്കിൽ അവർ നിൻെറ വാക്കു
7 കേൾക്കുമായിരുന്നു. യിസ്രായേൽഗൃഹ
മോ നിൻെറ വാക്കു കേൾക്കയില്ല; എ
ൻെറ വാക്കു കേൾപ്പാൻ അവൎക്കു മനസ്സി
ല്ലല്ലോ; യിസ്രായേൽഗൃഹമൊക്കെയും കടു
ത്ത നെററിയും കഠിനഹൃദയവും ഉള്ള
8 വരത്രേ. എന്നാൽ ഞാൻ നിൻെറ മുഖം
അവരുടെ മുഖത്തിന്നു നേരെ കഠിനവും
നിൻെറ നെററി അവരുടെ നെററിക്കു
നേരെ കടുപ്പവും ആക്കിയിരിക്കുന്നു.
ഞാൻ നിൻെറ നെററി തീക്കല്ലിനെക്കാൾ
കടുപ്പമുള്ള വജ്രംപോലെ ആക്കിയിരി
ക്കുന്നു; അവർ മത്സരഗൃഹമെങ്കിലും നീ
അവരെ പേടിക്കരുതു; അവരുടെ നോ
ട്ടം കണ്ടു ഭ്രമിക്കയുമരുതു. അവൻ പി 10
ന്നെയും എന്നോടു കല്പിച്ചതു: മനുഷ്യപു
ത്രാ, ഞാൻ നിന്നോടു സംസാരിക്കുന്ന
വചനങ്ങളൊക്കെയും ചെവികൊണ്ടു കേ
ട്ടു ഹൃദയത്തിൽ കൈക്കൊൾക. നീ നി 11
ൻെറ ജനത്തിൻ പുത്രന്മാരായ പ്രവാസി
കളുടെ അടുക്കൽ ചെന്നു, അവർ കേട്ടാലും
കേൾക്കാഞ്ഞാലും അവരോടു സംസാരിച്ചു:
യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു എന്നു പറക. അപ്പോൾ 12
ആത്മാവു എന്നെ എടുത്തു: യഹോവയുടെ
മഹത്വം സ്വസ്ഥലത്തുനിന്നു അനുഗ്രഹി
ക്കപ്പെടുമാറാകട്ടെ എന്നു ഞാൻ വലിയ
മുഴക്കത്തോടെ ഒരു ശബ്ദം എൻെറ പിറ
കിൽ കേട്ടു. ജീവികളുടെ ചിറകു തമ്മിൽ 13
തട്ടുന്ന ഒച്ചയും അവയുടെ അരികെയുള്ള
ചക്രങ്ങളുടെ ഇരെച്ചലും വലിയ മുഴക്കമു
ള്ളോരു ശബ്ദവും ഞാൻ കേട്ടു. ആത്മാവു 14
എന്നെ എടുത്തുകൊണ്ടുപോയി; ഞാൻ
വ്യസനത്തോടും മനസ്സിൻെറ ഉഷ്ണത്തോ
ടുംകൂടെ പോയി, യഹോവയുടെ കൈ
ശക്തിയോടെ എൻെറമേൽ ഉണ്ടായിരുന്നു.
അങ്ങനെ ഞാൻ കെബാർനദീതീരത്തു 15
പാൎത്ത തേൽ-ആബീബിലെ പ്രവാസിക
ളുടെ അടുക്കൽ, അവർ പാൎത്തേടത്തുത
ന്നേ എത്തി, അവരുടെ മദ്ധ്യേ ഏഴുദിവ
സം സ്തംഭിച്ചുകൊണ്ടു പാൎത്തു. ഏഴുദിവ 16
സം കഴിഞ്ഞിട്ടു യഹോവയുടെ അരുള
പ്പാടു എനിക്കുണ്ടായതു എന്തെന്നാൽ: മനു 17
ഷ്യപുത്രാ, ഞാൻ നിന്നെ യിസ്രായേൽഗൃ

ഹത്തിന്നു കാവല്ക്കാരനാക്കിയിരിക്കുന്നു;
നീ എന്റെ വായിൽനിന്നു വചനം കേട്ടു
എന്റെ നാമത്തിൽ അവരെ പ്രബോധി
18 പ്പിക്കേണം. ഞാൻ ദുഷ്ടനോടു: നീ മരി
ക്കും എന്നു കല്പിക്കുമ്പോൾ നീ അവനെ
ഓൎപ്പിക്കായാ ദുഷ്ടനെ ജീവനോടെ രക്ഷി
ക്കേണ്ടതിന്നു അവൻ തന്റെ ദുൎമ്മാൎഗ്ഗം വി
ട്ടുവാൻ അവനെ ഓൎപ്പിച്ചുകൊണ്ടു ഒന്നും
പറകയോ ചെയ്യാഞ്ഞാൽ, ദുഷ്ടൻ തന്റെ
അകൃത്യത്തിൽ മരിക്കും; അവന്റെ രക്ത
19 മോ ഞാൻ നിന്നോടു ചോദിക്കും. എന്നാൽ
നീ ദുഷ്ടനെ ഓൎപ്പിച്ചിട്ടും അവൻ തന്റെ
ദുഷ്ടതയും ദുൎമ്മാൎഗ്ഗവും വിട്ടുതിരിയുന്നില്ലെ
ങ്കിൽ അവൻ തന്റെ അകൃത്യത്തിൽ മരി
ക്കും; നീയോ നിന്റെ പ്രാണനെ രക്ഷി
20 ച്ചിരിക്കുന്നു. അഥവാ, നീതിമാൻ ത
ന്റെ നീതി വിട്ടുമാറി നീതികേടു പ്രവ
ൎത്തിച്ചിട്ടു ഞാൻ അവന്റെ മുമ്പിൽ ഇടൎച്ച
വെക്കുന്നുവെങ്കിൽ അവൻ മരിക്കും; നീ
അവനെ ഓൎപ്പിക്കായ്കകൊണ്ടു അവൻ ത
ന്റെ പാപത്തിൽ മരിക്കും; അവൻ ചെയ്തു
നീതി അവന്നു കണക്കിടുകയുമില്ല; അവ
ന്റെ രക്തമോ ഞാൻ നിന്നോടു ചോദിക്കും.
21 എന്നാൽ നീതിമാൻ പാപം ചെയ്യാതെയി
രിക്കേണ്ടതിന്നു നീ നീതിമാനെ ഓൎപ്പി
ച്ചിട്ടു അവൻ പാപം ചെയ്യാതെ ഇരു
ന്നാൽ, അവൻ പ്രബോധനം കൈക്കൊ
ണ്ടിരിക്കയാൽ അവൻ ജീവിക്കും; നീയും
നിന്റെ പ്രാണനെ രക്ഷിച്ചിരിക്കുന്നു.
22 യഹോവയുടെ കൈ അവിടെ പി
ന്നെയും എന്റെമേൽ വന്നു; അവൻ
എന്നോടു: നീ എഴുന്നേറ്റു സമഭൂമിയി
ലേക്കു പോക; അവിടെവെച്ചു ഞാൻ
നിന്നോടു സംസാരിക്കും എന്നു കല്പിച്ചു.
23 അങ്ങനെ ഞാൻ എഴുന്നേറ്റു സമഭൂമിയി
ലേക്കു പോയി; ഞാൻ കെബാർനദീതീര
ത്തു കണ്ട മഹത്വംപോലെ അവിടെ യ
ഹോവയുടെ മഹത്വം നില്ക്കുന്നതു കണ്ടു
ഞാൻ കവിണ്ണുവീണു. അപ്പോൾ ആത്മാ 24
വു എന്നിൽ വന്നു എന്നെ നിവിൎന്നു നില്ക്കു
മാറാക്കി, എന്നോടു സംസാരിച്ചു: നീ
ചെന്നു നിന്റെ വീട്ടിന്നകത്തു കതകടെച്ചു
പാൎക്ക. എന്നാൽ മനുഷ്യപുത്രാ, നിനക്കു 25
അവരുടെ ഇടയിൽ പെരുമാറുവാൻ കഴി
യാതവണ്ണം അവർ നിന്നെ കയറുകൊണ്ടു
കെട്ടും. നീ ഊമനായി അവൎക്കു ശാസ 26
കനാകാതെയിരിക്കേണ്ടതിന്നു ഞാൻ നി
ന്റെ നാവിനെ നിന്റെ അണ്ണാക്കോടു
പറ്റുമാറാക്കും; അവർ മത്സരഗൃഹമല്ലോ.
ഞാൻ നിന്നോടു സംസാരിക്കുമ്പോൾ 27
ഞാൻ നിന്റെ വായ് തുറക്കും; നീ അവ
രോടു: യഹോവയായ കൎത്താവു ഇപ്രകാ
രം അരുളിച്ചെയ്യുന്നു എന്നു പറയേണം;
കേൾക്കുന്നവൻ കേൾക്കട്ടെ; കേൾക്കാത്ത
വൻ കേൾക്കാതെ ഇരിക്കട്ടെ; അവർ
മത്സരഗൃഹമല്ലോ.

## ൪. അദ്ധ്യായം.

മനുഷ്യപുത്രാ, നീ ഒരു ഇഷ്ടിക എടുത്തു
നിന്റെ മുമ്പിൽ വെച്ചു അതിൽ യെരൂ
ശലേംനഗരം വരെച്ചു, അതിനെ നി 2
രോധിച്ചു, അതിന്റെനേരെ കൊത്തളം
പണിതു വാടകോരി പാളയം അടിച്ചു
ചുററും യന്ത്രമുട്ടികളെ വെക്കുക. പിന്നെ 3
ഒരു ഇരിമ്പുചട്ടി എടുത്തു നിനക്കും നഗ
രത്തിന്നും മദ്ധ്യേ ഇരിമ്പുമതിലായി വെ
ക്കുക; നിന്റെ മുഖം അതിന്റെനേരെ
വെച്ചു, അതു നിരോധത്തിൽ ആകേണ്ട
തിന്നു അതിനെ നിരോധിക്ക; ഇതു യി
സ്രായേൽഗൃഹത്തിന്നു ഒരടയാളം ആയി
രിക്കട്ടെ.

പിന്നെ നീ ഇടത്തുവശം ചരിഞ്ഞുകി 4
ടന്നു യിസ്രായേൽഗൃഹത്തിന്റെ അകൃത്യം
അതിന്മേൽ ചുമത്തുക; നീ ആ വശം കിട

ക്കുന്ന ദിവസങ്ങളുടെ എണ്ണത്തോളം അവ
5 രുടെ അകൃത്യം വഹിക്കേണം. ഞാൻ
അവരുടെ അകൃത്യത്തിൻെറ സംവത്സരങ്ങ
ളെ നിനക്കു ദിവസങ്ങളായി എണ്ണും; അ
ങ്ങനെ മുന്നൂററിത്തൊണ്ണൂറു ദിവസം നീ
യിസ്രായേൽഗൃഹത്തിൻെറ അകൃത്യം വഹി
6 ക്കേണം. ഇതു തികെച്ചിട്ടു നീ വലത്തു
വശം ചരിഞ്ഞുകിടന്നു യെഹൂദാഗൃഹത്തി
ൻെറ അകൃത്യം നാല്പതു ദിവസം വഹി
ക്കേണം; ഒരു സംവത്സരത്തിന്നു ഒരു
ദിവസംവീതം ഞാൻ നിനക്കു നിയമിച്ചി
7 രിക്കുന്നു. നീ യെരൂശലേമിൻെറ നിരോ
ധത്തിന്നുനേരെ നിൻെറ മുഖവും നഗ്ന
മായ ഭുജവും വെച്ചു അതിന്നു വിരോധ
8 മായി പ്രവചിക്കേണം. നിൻെറ നിരോ
ധകാലം തികയുവോളം നീ ഒരു വശത്തു
നിന്നു മറുവശത്തേക്കു തിരിയാതെ ഇരി
ക്കേണ്ടതിന്നു ഞാൻ ഇതാ, കയറുകൊണ്ടു
9 നിന്നെ കെട്ടുന്നു. നീ കോതമ്പും യവ
വും അമരയും ചെറുപയറും തിനയും ചോ
ളവും എടുത്തു ഒരു പാത്രത്തിൽ ഇട്ടു അവ
കൊണ്ടു അപ്പം ഉണ്ടാക്കുക; നീ വശംചരി
ഞ്ഞുകിടക്കുന്ന ദിവസങ്ങളുടെ എണ്ണത്തി
ന്നൊത്തവണ്ണം മുന്നൂററിത്തൊണ്ണൂറു ദിവ
10 സം അതു തിന്നേണം. നീ ഭക്ഷിക്കുന്ന ആ
ഹാരം ഒരു ദിവസത്തേക്കു ഇരുപതു ശേ
ക്കെൽ തൂക്കമായിരിക്കേണം; നേരത്തോടു
നേരം നീ അതുകൊണ്ടു ഉപജീവിച്ചുകൊ
11 ള്ളേണം. വെള്ളവും അളവുപ്രകാരം
ഹീനിൽ ആറിൽ ഒരു ഓഹരി നീ കുടി
ക്കേണം; നേരത്തോടുനേരം നീ അതു
12 കുടിക്കേണം. നീ അതു യവദോശപോ
ലെ തിന്നേണം; അവർ കാൺകെ നീ മാനു
ഷമലമായ കാഷ്ഠം കത്തിച്ചു അതു ചു
13 ടേണം. ഇങ്ങനെ തന്നേ യിസ്രായേൽ
മക്കൾ, ഞാൻ അവരെ നീക്കിക്കളയുന്ന
ജാതികളുടെ ഇടയിൽ തങ്ങളുടെ ആഹാ
രം മലിനമായി ഭക്ഷിക്കും എന്നു യഹോവ
അരുളിച്ചെയ്തു. അതിന്നു ഞാൻ: അയ്യോ, 14
യഹോവയായ കർത്താവേ, എനിക്കു ഒരി
ക്കലും ഒരു മാലിന്യവും ഭവിച്ചിട്ടില്ല;
ഞാൻ ബാല്യംമുതൽ ഇന്നുവരെ താനേ
ചത്തതിനെയോ പറിച്ചുകീറിപ്പോയതി
നെയോ തിന്നിട്ടില്ല; അറെപ്പായുള്ള മാം
സം എൻെറ വായിൽ വെച്ചിട്ടുമില്ല എന്നു
പറഞ്ഞു. അവൻ എന്നോടു: നോക്കുക, 15
മാനുഷകാഷ്ഠത്തിന്നു പകരം ഞാൻ നിന
ക്കു പശുവിൻചാണകം അനുവദിക്കുന്നു;
അതു കത്തിച്ചു നിൻെറ അപ്പം ചുട്ടു
കൊൾക എന്നു കല്പിച്ചു. മനുഷ്യപുത്രാ, 16
അപ്പവും വെള്ളവും അവൎക്കു മുട്ടിപ്പോകേ
ണ്ടതിന്നും ഓരോരുത്തനും സ്തംഭിച്ചു അ
കൃത്യംനിമിത്തം ക്ഷയിച്ചുപോകേണ്ടതി
ന്നും ഞാൻ യെരൂശലേമിൽ അപ്പം എന്ന 17
കോൽ ഒടിച്ചുകളയും; അവർ തൂക്കപ്രകാ
രവും പേടിയോടെയും അപ്പം തിന്നും;
അവർ അളവുപ്രകാരവും സ്തംഭനത്തോ
ടെയും വെള്ളം കുടിക്കും എന്നു അവൻ
എന്നോടു അരുളിച്ചെയ്തു.

## ൫. അദ്ധ്യായം.

മനുഷ്യപുത്രാ, നീ മൂൎച്ചയുള്ളോരു വാൾ എ
ടുത്തു ക്ഷൌരക്കത്തിയായി പ്രയോഗിച്ചു
നിൻെറ തലയും താടിയും ക്ഷൌരംചെയ്തു;
പിന്നെ തുലാസു എടുത്തു രോമം തൂക്കി
വിഭാഗിക്ക. നിരോധകാലം തികയു 2
മ്പോൾ മൂന്നിൽ ഒന്നു നീ നഗരത്തിൻെറ
നടുവിൽ തീയിൽ ഇട്ടു ചുട്ടുകളയേണം;
മൂന്നിൽ ഒന്നു എടുത്തു അതിൻെറ ചുററും
വാൾകൊണ്ടു അടിക്കേണം; മൂന്നിൽ ഒന്നു
കാററത്തു ചിതറിച്ചുകളയേണം; അവയു
ടെ പിന്നാലെ ഞാൻ വാൾ ഊരും. അതിൽ 3
നിന്നു കുറഞ്ഞോരു സംഖ്യ നീ എടുത്തു
നിൻെറ വസ്ത്രത്തിൻെറ കോന്തലെക്കൽ

4 കൊടുക്കണം. ഇതിൽനിന്നു പിന്നെയും
നീ അല്പം എടുത്തു തീയിൽ ഇട്ടു ചുട്ടുകള
യേണം; അതിൽനിന്നു യിസ്രായേൽഗൃഹ
ത്തിലേക്കെല്ലാം ഒരു തീ പുറപ്പെടും.
5 യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു: ഇതു യെരൂശലേം ആകുന്നു;
ഞാൻ അതിനെ ജാതികളുടെ മദ്ധ്യേ വെ
ച്ചിരിക്കുന്നു; അതിന്നു ചുററും രാജ്യങ്ങൾ
6 ഉണ്ടു. അതു ദുഷ്ടവൃത്തിയിൽ ജാതിക
ളെക്കാൾ എന്റെ ന്യായങ്ങളോടും ചുററു
മുള്ള രാജ്യങ്ങളെക്കാൾ എന്റെ ചട്ടങ്ങ
ളോടും മത്സരിച്ചിരിക്കുന്നു; എന്റെ ന്യാ
യങ്ങളെ അവർ തള്ളിക്കളഞ്ഞു; എന്റെ
ചട്ടങ്ങളെ അവർ അനുസരിച്ചുനടന്നിട്ടു
7 മില്ല. അതുകൊണ്ടു യഹോവയായ കൎത്താ
വു ഇപ്രകാരം അരുളിച്ചെയ്യുന്നു: നിങ്ങൾ
നിങ്ങളുടെ ചുററുമുള്ള ജാതികളെക്കാൾ
അധികം മത്സരിച്ചു, എന്റെ ചട്ടങ്ങളെ
അനുസരിച്ചുനടക്കാതെയും എന്റെ ന്യാ
യങ്ങളെ പ്രമാണിക്കാതെയും ചുററുമുള്ള
ജാതികളുടെ ന്യായങ്ങളെപ്പോലും ആച
8 രിക്കാതെയും ഇരിക്കകൊണ്ടു, യഹോവ
യായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: ഇതാ, ഞാൻ തന്നേ നിനക്കു വി
രോധമായിരിക്കുന്നു; ജാതികൾ കാൺകെ
ഞാൻ നിന്റെ നടുവിൽ ന്യായവിധിക
9 ളെ നടത്തും. ഞാൻ ചെയ്തിട്ടില്ലാത്തതും
മേലാൽ ഒരിക്കലും ചെയ്യാത്തതും ആയ
കാൎയ്യം നിന്റെ സകലമ്ലേച്ഛതകളുംനിമി
10 ത്തം ഞാൻ നിന്നിൽ പ്രവൎത്തിക്കും. ആക
യാൽ നിന്റെ മദ്ധ്യേ അപ്പന്മാർ മക്കളെ
തിന്നും; മക്കൾ അപ്പന്മാരെയും തിന്നും;
ഞാൻ നിന്നിൽ ന്യായവിധി നടത്തും;
നിന്നിലുള്ള ശേഷിപ്പിനെ ഒക്കെയും ഞാൻ
എല്ലാകാററുകളിലേക്കും ചിതറിച്ചുകളയും.
11 അതുകൊണ്ടു യഹോവയായ കൎത്താവു അ
രുളിച്ചെയ്യുന്നതു: നിന്റെ എല്ലാവെറുപ്പു
കളാലും സകലമ്ലേച്ഛതകളാലും എന്റെ
വിശുദ്ധമന്ദിരത്തെ നീ അശുദ്ധമാക്കിയ
തുകൊണ്ടു, എന്നാണ, ഞാനും നിന്നെ ഞൃ
ഒരിയാതെ എന്റെ കടാക്ഷം നിങ്കൽനി
ന്നു മാററിക്കളയും; ഞാൻ കരുണ കാണി
ക്കയുമില്ല. നിന്നിൽ മൂന്നിൽ ഒന്നു മഹാ 12
മാരികൊണ്ടു മരിക്കും; ക്ഷാമംകൊണ്ടും
അവർ നിന്റെ നടുവിൽ മുടിഞ്ഞുപോ
കും; മൂന്നിൽ ഒന്നു നിന്റെ ചുററും വാൾ
കൊണ്ടു വീഴും; മൂന്നിൽ ഒന്നു ഞാൻ എല്ലാ
കാററുകളിലേക്കും ചിതറിച്ചുകളകയും അ
വരുടെ പിന്നാലെ വാളൂരുകയും ചെയ്യും.
അങ്ങനെ എന്റെ കോപത്തിന്നു നിവൃ 13
ത്തിവരും; ഞാൻ അവരോടു എന്റെ
ക്രോധം തീൎത്തു തൃപ്തനാകും; എന്റെ
ക്രോധം അവരിൽ നിവൎത്തിക്കുമ്പോൾ
യഹോവയായ ഞാൻ എന്റെ തീക്ഷ്ണത
യിൽ അതിനെ അരുളിച്ചെയ്തു എന്നു അ
വർ അറിയും. വഴിപോകുന്നവരൊക്കെ 14
യും കാൺകെ ഞാൻ നിന്നെ നിന്റെ ചുററു
മുള്ള ജാതികളുടെ ഇടയിൽ ശൂന്യവും നി
ന്ദയുമാക്കും. ഞാൻ കോപത്തോടും ക്രോ 15
ധത്തോടും കഠിനശിക്ഷകളോടും കൂടെ
നിന്നിൽ ന്യായവിധി നടത്തുമ്പോൾ നീ
നിന്റെ ചുററുമുള്ള ജാതികൾക്കു നിന്ദയും
ആക്ഷേപവും ബുദ്ധിയുപദേശവും സ്തം
ഭനഹേതുവും ആയിരിക്കും; യഹോവയാ
യ ഞാൻ അരുളിച്ചെയ്തിരിക്കുന്നു. നിങ്ങ 16
ളെ നശിപ്പിക്കേണ്ടതിന്നു ക്ഷാമം എന്ന
നാശകരമായ ദുരസ്ത്രങ്ങൾ ഞാൻ എയ്യു
മ്പോൾ, നിങ്ങൾക്കു ക്ഷാമം വൎദ്ധിപ്പിച്ചു
നിങ്ങളുടെ അപ്പം എന്ന കോൽ ഒടിച്ചു
കളയും. നിന്നെ മക്കളില്ലാതെയാക്കേ 17
ണ്ടതിന്നു ഞാൻ ക്ഷാമത്തെയും ദുഷ്ടമൃഗ
ങ്ങളെയും നിങ്ങളുടെ ഇടയിൽ അയക്കും;
മഹാമാരിയും കലയും നിന്നിൽ കടക്കും;
ഞാൻ വാളും നിന്റെനേരെ വരുത്തും;

യഹോവയായ ഞാൻ അരുളിച്ചെയ്തിരി
ക്കുന്നു.

## ൬. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
2 യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ യി
സ്രായേൽപൎവ്വതങ്ങളുടെ നേരെ മുഖം തി
രിച്ചു അവെക്കു വിരോധമായി പ്രവചി
3 ച്ചുപറയേണ്ടതു: യിസ്രായേൽപൎവ്വതങ്ങ
ളേ, യഹോവയായ കൎത്താവിന്റെ വച
നം കേൾപ്പിൻ! മലകളോടും കുന്നുക
ളോടും നീൎച്ചാലുകളോടും താഴ്വരകളോടും
യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു: ഞാൻ നിങ്ങളുടെനേരെ
വാൾ വരുത്തും; ഞാൻ നിങ്ങളുടെ പൂജാ
4 ഗിരികളെ നശിപ്പിക്കും. നിങ്ങളുടെ ബ
ലിപീഠങ്ങൾ ശൂന്യമാകും; നിങ്ങളുടെ
സൂൎയ്യസ്തംഭങ്ങൾ തകൎന്നുപോകും; നിങ്ങ
ളുടെ നിഹതന്മാരെ ഞാൻ നിങ്ങളുടെ
5 വിഗ്രഹങ്ങളുടെ മുമ്പിൽ വീഴിക്കും. ഞാൻ
യിസ്രായേൽമക്കളുടെ ശവങ്ങളെ അവരു
ടെ വിഗ്രഹങ്ങളുടെ മുമ്പിൽ ഇടും; ഞാൻ
നിങ്ങളുടെ അസ്ഥികളെ നിങ്ങളുടെ ബലി
6 പീഠങ്ങൾക്കു ചുററും ചിതറിക്കും. നിങ്ങ
ളുടെ ബലിപീഠങ്ങൾ ഇടിഞ്ഞു ശൂന്യമാ
കയും നിങ്ങളുടെ വിഗ്രഹങ്ങൾ തകൎന്നു
മുടിഞ്ഞുപോകയും നിങ്ങളുടെ സൂൎയ്യസ്തംഭ
ങ്ങളെ വെട്ടിക്കളയുകയും നിങ്ങളുടെ പ
ണികൾ നശിച്ചുപോകയും ചെയ്വാൻ തക്ക
വണ്ണം നിങ്ങൾ പാൎക്കുന്നെടത്തൊക്കെയും
പട്ടണങ്ങൾ പാഴായും പൂജാഗിരികൾ
7 ശൂന്യമായും തീരും. നിഹതന്മാർ നിങ്ങ
ളുടെ നടുവിൽ വീഴും; ഞാൻ യഹോവ
8 എന്നു നിങ്ങൾ അറിയും. എങ്കിലും നി
ങ്ങൾ ദേശങ്ങളിൽ ചിതറിപ്പോകുമ്പോൾ,
വാളിന്നു തെററിപ്പോയവർ ജാതികളുടെ
ഇടയിൽ നിങ്ങൾക്കു ഉണ്ടാകേണ്ടതിന്നു
ഞാൻ ഒരു ശേഷിപ്പിനെ വെച്ചേക്കും.
എന്നെ വിട്ടകന്നു പരസംഗം ചെയ്യുന്ന അ 9
വരുടെ ഹൃദയത്തെയും വിഗ്രഹങ്ങളോടു
ചേൎന്നു പരസംഗം ചെയ്യുന്ന അവരുടെ
കണ്ണുകളെയും ഞാൻ തകൎത്തുകളഞ്ഞശേ
ഷം, നിങ്ങളിൽ ചാടിപ്പോയവർ, അവ
രെ പിടിച്ചു കൊണ്ടുപോയ ജാതികളുടെ
ഇടയിൽവെച്ചു എന്നെ ഓൎക്കും; അവരുടെ
സകലമ്ലേച്ഛതകളാലും ചെയ്തു ദോഷങ്ങൾ
നിമിത്തം അവൎക്കു തങ്ങളോടുതന്നേ വെ
റുപ്പുതോന്നും. ഞാൻ യഹോവ എന്നു 10
അവർ അറിയും; ഈ അനൎത്ഥം അവൎക്കു
വരുത്തുമെന്നു വെറുതെയല്ല ഞാൻ അ
രുളിച്ചെയ്തിരിക്കുന്നതു. യഹോവയായ 11
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
യിസ്രായേൽഗൃഹത്തിന്റെ ദോഷകരമായ
സകലമ്ലേച്ഛതകളുംനിമിത്തം നീ കൈകൊ
ണ്ടടിച്ചു, കാൽകൊണ്ടു ചവിട്ടി, അയ്യോ
കഷ്ടം! എന്നു പറക; അവർ വാൾകൊണ്ടും
ക്ഷാമംകൊണ്ടും മഹാമാരികൊണ്ടും വീഴും:
ദൂരത്തുള്ളവൻ മഹാമാരികൊണ്ടു മരിക്കും; 12
സമീപത്തുള്ളവൻ വാൾകൊണ്ടു വീഴും;
ശേഷിച്ചിരിക്കുന്നവനും രക്ഷപ്പെട്ടവനും
ക്ഷാമംകൊണ്ടു മരിക്കും; ഇങ്ങനെ ഞാൻ
എന്റെ ക്രോധം അവരിൽ നിവൎത്തിക്കും.
അവർ തങ്ങളുടെ സകലവിഗ്രഹങ്ങൾക്കും 13
സൌരഭ്യവാസന അൎപ്പിച്ച സ്ഥലമായി
ഉയരമുള്ള എല്ലാകുന്നിന്മേലും സകലപൎവ്വ
തശിഖരങ്ങളിലും എല്ലാപച്ചമരത്തിൻകീ
ഴിലും തഴെച്ചിരിക്കുന്ന എല്ലാകരുവേല
ത്തിൻകീഴിലും അവരുടെ നിഹതന്മാർ
അവരുടെ ബലിപീഠങ്ങളുടെ ചുററും അ
വരുടെ വിഗ്രഹങ്ങളുടെ ഇടയിൽ വീണു
കിടക്കുമ്പോൾ ഞാൻ യഹോവ എന്നു
നിങ്ങൾ അറിയും. ഞാൻ അവരുടെ 14
നേരെ കൈ നീട്ടി, അവരുടെ സകല
വാസസ്ഥലങ്ങളിലും ദേശത്തെ ദിബ്ലാ

മരുഭൂമിയെക്കാൾ അധികം നിൎജ്ജനവും
ശൂന്യവുമാകും; അപ്പോൾ ഞാൻ യഹോ
വയെന്നു അവർ അറിയും.

## ൭. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
2 യതെന്തെന്നാൽ: മനുഷ്യപുത്രാ, യഹോ
വയായ കൎത്താവു യിസ്രായേൽദേശത്തോടു
ഇപ്രകാരം അരുളിച്ചെയ്യുന്നു: അവസാ
നം! ദേശത്തിന്റെ നാലുഭാഗത്തും അവ
3 സാനം വന്നിരിക്കുന്നു. ഇപ്പോൾ നിന
ക്കു അവസാനം വന്നിരിക്കുന്നു; ഞാൻ
എന്റെ കോപം നിന്റെമേൽ അയച്ചു
നിന്റെ നടപ്പിന്നു തക്കവണ്ണം നിന്നെ
ന്യായം വിധിച്ചു നിന്റെ സകലമ്ലേച്ഛ
തകൾക്കും നിന്നോടു പകരം ചെയ്യും.
4 എന്റെ കണ്ണു നിന്നെ ആദരിക്കാതെയും
ഞാൻ കരുണ കാണിക്കാതെയും നിന്റെ
നടപ്പിന്നു തക്കവണ്ണം നിന്നോടു പകരം
ചെയ്യും; നിന്റെ മ്ലേച്ഛതകൾ നിന്റെ
നടുവിൽ വെളിപ്പെട്ടുവരും; ഞാൻ യ
ഹോവ എന്നു നിങ്ങൾ അറിയും.
5 യഹോവയായ കൎത്താവു ഇപ്രകാരം
അരുളിച്ചെയ്യുന്നു: ഒരു അനൎത്ഥം! ഒരു
6 അനൎത്ഥം ഇതാ, വരുന്നു! അവസാനം
വന്നിരിക്കുന്നു! അവസാനം വന്നിരിക്കു
ന്നു! അതു നിന്റെനേരെ ഉണൎന്നുവരുന്നു!
7 ഇതാ, അതു വരുന്നു. ദേശനിവാസി
യേ, ആപത്തു നിനക്കു വന്നിരിക്കുന്നു;
കാലമായി, നാൾ അടുത്തു; മലകളിൽ ആ
ൎപ്പുവിളി; സന്തോഷത്തിന്റെ ആൎപ്പുവിളി
8 യല്ല. ഇപ്പോൾ ഞാൻ വേഗത്തിൽ എ
ന്റെ ക്രോധം നിന്റെമേൽ പകൎന്നു,
എന്റെ കോപം നിന്നിൽ നിവൃത്തിക്കും;
ഞാൻ നിന്റെ നടപ്പിന്നു തക്കവണ്ണം
നിന്നെ ന്യായം വിധിച്ചു നിന്റെ സകല
മ്ലേച്ഛതകൾക്കും നിന്നോടു പകരം ചെയ്യും.
എന്റെ കണ്ണു ആദരിക്കാതെയും ഞാൻ 9
കരുണ കാണിക്കാതെയും നിന്റെ നട
പ്പിന്നു തക്കവണ്ണം ഞാൻ നിന്നോടു പക
രം ചെയ്യും; നിന്റെ മ്ലേച്ഛതകൾ നിന്റെ
നടുവിൽ വെളിപ്പെട്ടുവരും; യഹോവ
യായ ഞാനാകുന്നു ദണ്ഡിപ്പിക്കുന്നതു എന്നു
നിങ്ങൾ അറിയും. ഇതാ, നാൾ; ഇതാ, 10
അതു വരുന്നു; നിന്റെ ആപത്തു പുറ
പ്പെട്ടിരിക്കുന്നു; വടി പൂത്തു അഹങ്കാരം
തളിൎത്തിരിക്കുന്നു. സാഹസം ദുഷ്ടത 11
യുടെ വടിയായിട്ടു വളൎന്നിരിക്കുന്നു; അവ
രിലോ അവരുടെ കോലാഹലത്തിലോ
അവരുടെ സമ്പത്തിലോ ഒന്നും ശേഷി
ക്കയില്ല; അവരെക്കുറിച്ചു വിലാപം ഉണ്ടാ
കയുമില്ല. കാലം വന്നിരിക്കുന്നു; നാൾ 12
അടുത്തിരിക്കുന്നു; അതിന്റെ സകല
കോലാഹലത്തിന്മേലും ക്രോധം വന്നിരി
ക്കയാൽ വാങ്ങുന്നവൻ സന്തോഷിക്കയും
വില്ക്കുന്നവൻ ദുഃഖിക്കയും വേണ്ടാ. അ 13
വർ ജീവിച്ചിരുന്നാലും വില്ക്കുന്നവന്നു
വിററതു മടക്കിക്കിട്ടുകയില്ല; ദൎശനം അ
തിന്റെ സകലകോലാഹലത്തെയും കുറി
ച്ചുള്ളതാകുന്നു; ആരും മടങ്ങിവരികയില്ല;
അകൃത്യത്തിൽ ജീവിതം കഴിക്കുന്ന ഒരു
ത്തനും ശക്തി പ്രാപിക്കയില്ല. അവർ 14
കാഹളം ഊതി സകലവും ഒരുക്കുന്നു;
എന്നാൽ എന്റെ ക്രോധം അതിന്റെ
സകലകോലാഹലത്തിന്മേലും വന്നിരിക്ക
യാൽ ആരും യുദ്ധത്തിന്നു പോകുന്നില്ല.
പുറത്തു വാൾ, അകത്തു മഹാമാരിയും 15
ക്ഷാമവും; വയലിൽ ഇരിക്കുന്നവൻ വാൾ
കൊണ്ടു മരിക്കും; പട്ടണത്തിൽ ഇരിക്കു
ന്നവൻ ക്ഷാമത്തിന്നും മഹാമാരിക്കും ഇര
യായിത്തീരും. എന്നാൽ അവരിൽവെ 16
ച്ചു ചാടിപ്പോകുന്നവർ ചാടിപ്പോകയും
ഓരോരുത്തനും താന്താന്റെ അകൃത്യത്തെ
ക്കുറിച്ചു താഴ്വരകളിലെ പ്രാവുകളെപ്പോ

ലെ മലകളിൽ ഇരുന്നു കുറുകുകയും ചെയ്യും.
17 എല്ലാകൈകളും തളരും; എല്ലാമുഴങ്കാലു
18 കളും വെള്ളംപോലെ ഒഴുകും. അവർ രട്ടു
ടുക്കും; ഭീതി അവരെ മൂടും; സകലമുഖ
ങ്ങളിലും ലജ്ജയും എല്ലാതലകളിലും കഷ
19 ണ്ടിയും ഉണ്ടായിരിക്കും. അവർ തങ്ങളുടെ
വെള്ളി വീഥികളിൽ എറിഞ്ഞുകളയും;
പൊന്നു അവൎക്കു മലമായി തോന്നും; അ
വരുടെ വെള്ളിക്കും പൊന്നിന്നും യഹോ
വയുടെ കോപദിവസത്തിൽ അവരെ
വിടുവിപ്പാൻ കഴികയില്ല; അതിനാൽ
അവരുടെ വിശപ്പടങ്ങുകയില്ല, അവരുടെ
വയറു നിറകയും ഇല്ല; അതു അവൎക്കു
20 അകൃത്യഹേതു ആയിരുന്നുവല്ലോ. അതു
കൊണ്ടുള്ള ആഭരണങ്ങളുടെ ഭംഗി അ
വർ ഡംഭത്തിന്നായി പ്രയോഗിച്ചു; അതു
കൊണ്ടു അവർ തങ്ങൾക്കു മ്ലേച്ഛവിഗ്രഹ
ങ്ങളെയും മലിനബിംബങ്ങളെയും ഉണ്ടാ
ക്കി; ആകയാൽ ഞാൻ അതു അവൎക്കു
21 മലമാക്കിയിരിക്കുന്നു. ഞാൻ അതു അന്യ
ന്മാരുടെ കയ്യിൽ കവൎച്ചയായും ഭൂമിയിലെ
ദുഷ്ടന്മാൎക്കു കൊള്ളയായും കൊടുക്കും; അ
22 വർ അതു അശുദ്ധമാക്കും. ഞാൻ എന്റെ
മുഖം അവരിൽനിന്നു തിരിക്കും; അവർ
എന്റെ നിധിയെ അശുദ്ധമാക്കും; കവ
ൎച്ചക്കാർ അതിന്നകത്തു കടന്നു അതിനെ
23 അശുദ്ധമാക്കും. ദേശം രക്തപാതകം
കൊണ്ടും നഗരം സാഹസംകൊണ്ടും നിറ
ഞ്ഞിരിക്കയാൽ നീ ഒരു ചങ്ങല ഉണ്ടാ
24 ക്കുക. ഞാൻ ജാതികളിൽ അതിദുഷ്ട
ന്മാരായവരെ വരുത്തും; അവർ അവരു
ടെ വീടുകളെ കൈവശമാക്കും; ഞാൻ
ബലവാന്മാരുടെ പ്രതാപം ഇല്ലാതെയാ
ക്കും; അവരുടെ വിശുദ്ധസ്ഥലങ്ങൾ അശു
25 ദ്ധമായിത്തീരും. നാശം വരുന്നു! അവർ
സമാധാനം അന്വേഷിക്കും; എന്നാൽ
26 അതു ഇല്ലാതെ ഇരിക്കും. അപകടത്തി
ന്മേൽ അപകടവും ശ്രുതിമേൽ ശ്രുതിയും
വന്നുകൊണ്ടിരിക്കും; അവർ പ്രവാചക
നോടു ദൎശനം അന്വേഷിക്കും; എന്നാൽ
പുരോഹിതന്റെ പക്കൽനിന്നു ഉപദേ
ശവും മൂപ്പന്മാരുടെ പക്കൽനിന്നു ആലോ
ചനയും പൊയ്പോകും. രാജാവു ദുഃഖിക്കും; 27
പ്രഭു സ്തംഭനം ധരിക്കും; ദേശത്തെ ജന
ത്തിന്റെ കൈകൾ വിറെക്കും; ഞാൻ
അവരുടെ നടപ്പിന്നു തക്കവണ്ണം അവ
രോടു പകരം ചെയ്യും; അവൎക്കു ന്യായമാ
യതുപോലെ അവരെ വിധിക്കും; ഞാൻ
യഹോവ എന്നു അവർ അറിയും.

## ൮. അദ്ധ്യായം.

ആറാം ആണ്ടു ആറാം മാസം അഞ്ചാം
തിയ്യതി, ഞാൻ വീട്ടിൽ ഇരിക്കയും യെ
ഹൂദാമൂപ്പന്മാർ എന്റെ മുമ്പിൽ ഇരിക്ക
യും ചെയ്യുമ്പോൾ അവിടെ യഹോവ
യായ കൎത്താവിന്റെ കൈ എന്റെമേൽ
വന്നു. അപ്പോൾ ഞാൻ മനുഷ്യസാദൃശ്യ 2
ത്തിൽ ഒരു രൂപം കണ്ടു; അവന്റെ
അരമുതൽ കീഴോട്ടു തീപോലെയും അര
മുതൽ മേലോട്ടു ശുക്ലസ്വൎണ്ണത്തിന്റെ പ്രഭ
പോലെയും ആയിരുന്നു. അവൻ കൈ 3
പോലെ ഒന്നു നീട്ടി എന്നെ തലമുടിക്കു
പിടിച്ചു; ആത്മാവു എന്നെ ഭൂമിയുടെയും
ആകാശത്തിന്റെയും മദ്ധ്യേ ഉയൎത്തി
ദിവ്യദൎശനങ്ങളിൽ യെരൂശലേമിൽ വട
ക്കോട്ടുള്ള അകത്തെ വാതില്ക്കൽ കൊണ്ടു
ചെന്നു; അവിടെ തീക്ഷ്ണത ജനിപ്പിക്കുന്ന
തീക്ഷ്ണതാബിംബത്തിന്റെ ഇരിപ്പിടം
ഉണ്ടായിരുന്നു. അവിടെ ഞാൻ സമഭൂമി 4
യിൽ കണ്ട ദൎശനംപോലെ യിസ്രായേലി
ന്റെ ദൈവത്തിന്റെ മഹത്വം ഉണ്ടായി
രുന്നു. അവൻ എന്നോടു: മനുഷ്യപുത്രാ, 5
തല പൊക്കി വടക്കോട്ടു നോക്കുക എന്നു
കല്പിച്ചു; ഞാൻ തല പൊക്കി വടക്കോട്ടു

നോക്കി; യാഗപീഠത്തിന്റെ വാതിലിന്നു
വടക്കോട്ടു, പ്രവേശനത്തിങ്കൽ തന്നേ,
6 ആ തീക്ഷ്ണതാബിംബത്തെ കണ്ടു. അവൻ
എന്നോടു: മനുഷ്യപുത്രാ, അവർ ചെയ്യുന്ന
തു, ഞാൻ എന്റെ വിശുദ്ധമന്ദിരം വിട്ടു
പോകേണ്ടതിന്നു യിസ്രായേൽഗൃഹം ഇവി
ടെ ചെയ്യുന്ന മഹാമ്ലേച്ഛതകൾ തന്നേ,
നീ കാണുന്നുവോ? ഇതിലും വലിയ മ്ലേച്ഛ
തകളെ നീ കാണും എന്നു അരുളിച്ചെയ്തു.
7 അവൻ എന്നെ പ്രാകാരത്തിന്റെ വാതി
ല്ക്കൽ കൊണ്ടുപോയി; ഞാൻ നോക്കിയ
പ്പോൾ ചുവരിൽ ഒരു ദ്വാരം കണ്ടു.
8 അവൻ എന്നോടു: മനുഷ്യപുത്രാ, ചുവർ
കുത്തിത്തുരക്കുക എന്നു പറഞ്ഞു; ഞാൻ
ചുവർ കുത്തിത്തുരന്നാറെ ഒരു വാതിൽ
9 കണ്ടു. അവൻ എന്നോടു: അകത്തു
ചെന്നു, അവർ ഇവിടെ ചെയ്യുന്ന വല്ലാ
ത്ത മ്ലേച്ഛതകളെ നോക്കുക എന്നു കല്പിച്ചു.
10 അങ്ങനെ ഞാൻ അകത്തു ചെന്നു: വെറു
പ്പായുള്ള ഓരോ തരം ഇഴജാതികളെയും
മൃഗങ്ങളെയും യിസ്രായേൽഗൃഹത്തിന്റെ
സകലവിഗ്രഹങ്ങളെയും ചുറ്റും ചുവരി
11 ന്മേൽ വരെച്ചിരിക്കുന്നതു കണ്ടു. അവ
യുടെ മുമ്പിൽ യിസ്രായേൽഗൃഹത്തിന്റെ
മൂപ്പന്മാരിൽ എഴുപതുപേരും ശാഫാന്റെ
മകനായ യയസന്യാവു അവരുടെ നടു
വിലും ഓരോരുത്തൻ കയ്യിൽ ധൂപകലശം
പിടിച്ചുംകൊണ്ടു നിന്നു; ധൂപമേഘത്തി
ന്റെ വാസന പൊങ്ങിക്കൊണ്ടിരുന്നു.
12 അപ്പോൾ അവൻ എന്നോടു: മനുഷ്യപു
ത്രാ, യിസ്രായേൽഗൃഹത്തിന്റെ മൂപ്പന്മാർ
ഇരുട്ടത്തു ഓരോരുത്തൻ താന്താന്റെ
ബിംബങ്ങളുടെ അറകളിൽ ചെയ്യുന്നതു
നീ കാണുന്നുവോ? യഹോവ നമ്മെ കാ
ണുന്നില്ല, യഹോവ ദേശത്തെ വിട്ടുപോ
യിരിക്കുന്നു എന്നു അവർ പറയുന്നു എന്ന
13 രുളിച്ചെയ്തു. അവൻ ഇതിലും വലിയ
മ്ലേച്ഛതകളെ ചെയ്യുന്നതു നീ കാണും എ
ന്നും അവൻ എന്നോടു അരുളിച്ചെയ്തു.
അവൻ എന്നെ യഹോവയുടെ ആലയ 14
ത്തിൽ വടക്കോട്ടുള്ള വാതിലിന്റെ പ്ര
വേശനത്തിങ്കൽ കൊണ്ടുപോയി; അവി
ടെ സ്ത്രീകൾ തമ്മൂസിനെക്കുറിച്ചു കരഞ്ഞും
കൊണ്ടു ഇരിക്കുന്നതു ഞാൻ കണ്ടു. അ 15
വൻ എന്നോടു: മനുഷ്യപുത്രാ, നീ കാണു
ന്നുവോ? ഇതിലും വലിയ മ്ലേച്ഛതകളെ
ഇനിയും കാണും എന്നു അരുളിച്ചെയ്തു.
അവൻ എന്നെ യഹോവയുടെ ആലയ 16
ത്തിന്റെ അകത്തെ പ്രാകാരത്തിൽ കൊ
ണ്ടുപോയി, യഹോവയുടെ മന്ദിരത്തി
ന്റെ വാതില്ക്കൽ മണ്ഡപത്തിന്നും യാഗ
പീഠത്തിന്നും നടുവെ ഏകദേശം ഇരുപ
ത്തഞ്ചു പുരുഷന്മാർ തങ്ങളുടെ മുതുക
യഹോവയുടെ മന്ദിരത്തിന്റെ നേരെയും
മുഖം കിഴക്കോട്ടും തിരിച്ചുകൊണ്ടു നിന്നി
രുന്നു; അവർ കിഴക്കോട്ടു നോക്കി സൂൎയ്യ
നെ നമസ്കരിക്കയായിരുന്നു. അപ്പോൾ 17
അവൻ എന്നോടു: മനുഷ്യപുത്രാ, നീ കാ
ണുന്നുവോ? യെഹൂദാഗൃഹം ഇവിടെ
ചെയ്യുന്ന മ്ലേച്ഛതകൾ പോരാഞ്ഞിട്ടോ, അ
വർ എന്നെ അധികമധികം കോപിപ്പി
പ്പാൻ ദേശത്തെ സാഹസംകൊണ്ടു നി
റെക്കുന്നതു? കണ്ടില്ലേ അവർ ചുള്ളി
മൂക്കിന്നു തൊടുവിക്കുന്നതു? ആകയാൽ 18
ഞാനും ക്രോധത്തോടെ പ്രവൎത്തിക്കും; എ
ന്റെ കണ്ണു ആദരിക്കയില്ല; ഞാൻ കരുണ
കാണിക്കയുമില്ല; അവർ അത്യുച്ചത്തിൽ
എന്നോടു നിലവിളിച്ചാലും ഞാൻ അപേ
ക്ഷ കേൾക്കയില്ല എന്നു അരുളിച്ചെയ്തു.

## ൯. അദ്ധ്യായം.

അനന്തരം ഞാൻ കേൾക്കെ അവൻ അ
ത്യുച്ചത്തിൽ വിളിച്ചു: നഗരത്തിന്റെ സ
ന്ദൎശനങ്ങളെ അടുത്തുവരുമാറാക്കുവിൻ;

ഓരോരുത്തനും നാശകരമായ ആയുധം
2 കയ്യിൽ എടുക്കട്ടെ എന്നു കല്പിച്ചു. അ
പ്പോൾ ആറു പുരുഷന്മാർ, ഓരോരുത്ത
നും വെണ്മഴു കയ്യിൽ എടുത്തുംകൊണ്ടു
വടക്കോട്ടുള്ള മേലത്തെ പടിവാതിലിന്റെ
വഴിയായി വന്നു; അവരുടെ നടുവിൽ
ശണവസ്ത്രം ധരിച്ചു അരയിൽ എഴുത്തു
കാരന്റെ മഷിക്കുപ്പിയുമായി ഒരുത്തൻ
ഉണ്ടായിരുന്നു; അവർ അകത്തു ചെന്നു
താമ്രയാഗപീഠത്തിന്റെ അരികെ നിന്നു.
3 യിസ്രായേലിന്റെ ദൈവത്തിന്റെ മഹ
ത്വം, അതു ഇരുന്നിരുന്ന കെരൂബിന്മേൽ
നിന്നു ആലയത്തിന്റെ ഉമ്മരപ്പടിക്കൽ
വന്നിരുന്നു; പിന്നെ അവൻ, ശണവസ്ത്രം
ധരിച്ചു അരയിൽ എഴുത്തുകാരന്റെ മഷി
ക്കുപ്പിയുമായി നിന്നിരുന്ന പുരുഷനെ
4 വിളിച്ചു. അവനോടു യഹോവ: നീ
നഗരത്തിന്റെ നടുവിൽ, യെരൂശലേമി
ന്റെ നടുവിൽകൂടി ചെന്നു, അതിൽ
നടക്കുന്ന സകലമ്ലേച്ഛതകളുംനിമിത്തം
നെടുവീർപ്പിട്ടു കരയുന്ന പുരുഷന്മാരുടെ
നെററികളിൽ ഒരു അടയാളം ഇടുക എ
5 ന്നു കല്പിച്ചു. മററവരോടു ഞാൻ കേൾ
ക്കെ അവൻ: നിങ്ങൾ അവന്റെ പിന്നാ
ലെ നഗരത്തിൽകൂടി ചെന്നു വെട്ടുവിൻ!
നിങ്ങളുടെ കണ്ണിന്നു ആദരവു തോന്നരുതു;
6 നിങ്ങൾ കരുണ കാണിക്കയുമരുതു. വൃദ്ധ
ന്മാരെയും യൌവനക്കാരെയും കന്യകമാ
രെയും പൈതങ്ങളെയും സ്ത്രീകളെയും
കൊന്നുകളവിൻ! എന്നാൽ അടയാളമുള്ള
ഒരുത്തനെയും തൊടരുതു; എന്റെ വിശു
ദ്ധമന്ദിരത്തിൽ തന്നേ തുടങ്ങുവിൻ എന്നു
കല്പിച്ചു; അങ്ങനെ അവർ ആലയത്തി
ന്റെ മുമ്പിൽ ഉണ്ടായിരുന്ന മൂപ്പന്മാരുടെ
7 ഇടയിൽ തുടങ്ങി. അവൻ അവരോടു:
നിങ്ങൾ ആലയത്തെ അശുദ്ധമാക്കി, പ്രാ
കാരങ്ങളെ നിഹതന്മാരെക്കൊണ്ടു നിറെ
പ്പിൻ; പുറപ്പെടുവിൻ എന്നു കല്പിച്ചു.
അങ്ങനെ അവർ പുറപ്പെട്ടു, നഗരത്തിൽ
സംഹാരം നടത്തി. അവരെ കൊന്നുക 8
ളഞ്ഞശേഷം ഞാൻ മാത്രം ശേഷിച്ചു;
ഞാൻ കവിണ്ണുവീണു: അയ്യോ, യഹോ
വയായ കർത്താവേ, യെരൂശലേമിന്മേൽ
നിന്റെ ക്രോധം പകരുന്നതിനാൽ യി
സ്രായേലിൽ ശേഷിപ്പുള്ളവരെ ഒക്കെയും
സംഹരിക്കുമോ? എന്നു നിലവിളിച്ചുപ
റഞ്ഞു. അതിന്നു അവൻ എന്നോടു: 9
യിസ്രായേൽഗൃഹത്തിന്റെയും യെഹൂദാ
ഗൃഹത്തിന്റെയും അകൃത്യം ഏററവും വ
ലുതായിരിക്കുന്നു; ദേശം രക്തപാതകംകൊ
ണ്ടും നഗരം അന്യായംകൊണ്ടും നിറഞ്ഞി
രിക്കുന്നു; യഹോവ ദേശത്തെ വിട്ടുപോ
യിരിക്കുന്നു; യഹോവ കാണുന്നില്ല എന്നു
അവർ പറയുന്നുവല്ലോ. ഞാനോ, എ 10
ന്റെ കണ്ണിന്നു ആദരവു തോന്നാതെയും
ഞാൻ കരുണ കാണിക്കാതെയും അവരു
ടെ നടപ്പിന്നു തക്കവണ്ണം അവരുടെ തല
മേൽ പകരം കൊടുക്കും എന്നു അരുളി
ച്ചെയ്തു. ശണവസ്ത്രം ധരിച്ചു അരയിൽ 11
മഷിക്കുപ്പിയുമായുള്ള പുരുഷൻ: എന്നോടു
കല്പിച്ചതുപോലെ ഞാൻ ചെയ്തിരിക്കുന്നു
എന്നു വസ്തുത ബോധിപ്പിച്ചു.

## ൧൦. അദ്ധ്യായം.

അനന്തരം ഞാൻ നോക്കിയപ്പോൾ കെ
രൂബുകളുടെ തലെക്കുമീതെ ഉണ്ടായിരുന്ന
വിതാനത്തിൽ നീലക്കല്ലുപോലെ സിംഹാ
സനത്തിന്റെ സാദൃശ്യത്തിൽ ഒരു രൂപം
അവയുടെമേൽ കാണായ്വന്നു. അവൻ 2
ശണവസ്ത്രം ധരിച്ച പുരുഷനോടു സംസാ
രിച്ചു: നീ കെരൂബിന്റെ കീഴെ തിരിഞ്ഞു
കൊണ്ടിരിക്കുന്ന ചക്രങ്ങളുടെ നടുവിൽ
ചെന്നു, കെരൂബുകളുടെ ഇടയിൽനിന്നു
നിന്റെ കൈ നിറയ തീക്കനൽ എടുത്തു

നഗരത്തിന്മേൽ വിതറുക എന്നു കല്പിച്ചു;
അങ്ങനെ ഞാൻ കാണ്കെ അവൻ ചെന്നു.
3 ആ പുരുഷൻ അകത്തു ചെല്ലുമ്പോൾ കെ
രൂബുകൾ ആലയത്തിന്റെ വലത്തുഭാഗ
ത്തു നിന്നു, മേഘവും അകത്തെ പ്രാകാര
4 ത്തിൽ നിറഞ്ഞിരുന്നു. എന്നാൽ യഹോ
വയുടെ മഹത്വം കെരൂബിന്മേൽനിന്നു
പൊങ്ങി ആലയത്തിന്റെ ഉമ്മരപ്പടിക്കു
മീതെ നിന്നു; ആലയം മേഘംകൊണ്ടു
നിറഞ്ഞിരുന്നു; പ്രാകാരവും യഹോവയു
ടെ മഹത്വത്തിന്റെ ശോഭകൊണ്ടു നിറ
5 ഞ്ഞിരുന്നു. കെരൂബുകളുടെ ചിറകുകളു
ടെ ഇരെച്ചൽ പുറത്തെ പ്രാകാരംവരെ
സർവ്വശക്തനായ ദൈവം സംസാരിക്കുന്ന
നാദംപോലെ കേൾപ്പാനുണ്ടായിരുന്നു.
6 എന്നാൽ അവൻ ശണവസ്ത്രം ധരിച്ച പു
രുഷനോടു: നീ കെരൂബുകളുടെ ഇടയിൽ
നിന്നു, തിരിഞ്ഞുകൊണ്ടിരിക്കുന്ന ചക്രങ്ങ
ളുടെ നടുവിൽനിന്നു തന്നേ, തീ എടുക്ക
എന്നു കല്പിച്ചപ്പോൾ അവൻ ചെന്നു ചക്ര
7 ങ്ങളുടെ അരികെ നിന്നു. ഒരു കെരൂ
ബ് കെരൂബുകളുടെ ഇടയിൽനിന്നു ത
ന്റെ കൈ കെരൂബുകളുടെ നടുവിലുള്ള
തീയിലേക്കു നീട്ടി കുറെ എടുത്തു ശണവ
സ്ത്രം ധരിച്ചവന്റെ കയ്യിൽ കൊടുത്തു;
അവൻ അതു വാങ്ങി പുറപ്പെട്ടുപോയി.
8 കെരൂബുകളിൽ ചിറകുകൾക്കു കീഴെ
മനുഷ്യന്റെ കൈപോലെ ഒന്നു കാണാ
9 യ്യുന്നു. ഞാൻ കെരൂബുകളുടെ അരികെ
നാലു ചക്രം കണ്ടു; ഓരോ കെരൂബി
ന്നരികെ ഓരോ ചക്രം ഉണ്ടായിരുന്നു;
ചക്രങ്ങളുടെ കാഴ്ച പുഷ്പരാഗംപോലെ
10 ആയിരുന്നു. അവയുടെ കാഴ്ചയോ
നാലിന്നും ഒരു ഭാഷ ആയിരുന്നു; ചക്ര
ത്തിൽകൂടി മറെറാരു ചക്രം ഉള്ളതു
11 പോലെ തന്നേ. അവെക്കു നാലു ഭാഗ
ത്തേക്കും പോകാം; തിരിവാൻ ആവശ്യ
മില്ലാതെ തല നോക്കുന്ന ഇടത്തേക്കു അ
തിന്റെ പിന്നാലെ അവ പോകും; പോകു
മ്പോൾ തിരികയുമില്ല. അവയുടെ ദേഹ 12
ത്തിൽ എങ്ങും മുതുകിലും കയ്യിലും ചിറകിലും
ചക്രത്തിലും, നാലിന്നും ഉള്ള ചക്രത്തിൽ
തന്നേ, ചുററും അടുത്തടുത്തു കണ്ണു ഉണ്ടാ
യിരുന്നു. ചക്രങ്ങൾക്കോ, ഞാൻ കേൾ 13
ക്കെ ചുഴലികൾ എന്നു പേർ വിളിച്ചു.
ഓരോന്നിന്നും നന്നാലു മുഖം ഉണ്ടായി 14
രുന്നു; ഒന്നാമത്തെ മുഖം കെരൂബ് മുഖവും
രണ്ടാമത്തേതു മനുഷ്യമുഖവും മൂന്നാമത്തേ
തു സിംഹമുഖവും നാലാമത്തേതു കഴുക
മുഖവും ആയിരുന്നു. കെരൂബുകൾ മേ 15
ലോട്ടു പൊങ്ങി; ഇതു ഞാൻ കെബാർ
നദീതീരത്തുവെച്ചു കണ്ട ജീവി തന്നേ.
കെരൂബുകൾ പോകുമ്പോൾ ചക്രങ്ങളും 16
ചേരത്തന്നേ പോകും; ഭൂമിയിൽനിന്നു
പൊങ്ങുവാൻ കെരൂബുകൾ ചിറകു വിട
ർത്തുമ്പോൾ ചക്രങ്ങൾ അവയുടെ പാർശ്വം
വിട്ടുമാറുകയില്ല. ജീവിയുടെ ആത്മാവു 17
ചക്രങ്ങളിൽ ആയിരുന്നതുകൊണ്ടു അവ
നില്ക്കുമ്പോൾ ഇവയും നില്ക്കും; അവ
പൊങ്ങുമ്പോൾ ഇവയും പൊങ്ങും. പി 18
ന്നെ യഹോവയുടെ മഹത്വം ആലയത്തി
ന്റെ ഉമ്മരപ്പടി വിട്ടു പുറപ്പെട്ടു കെരൂ
ബുകളിൻമീതെ വന്നു നിന്നു. അപ്പോൾ 19
കെരൂബുകൾ ചിറകു വിടർത്തി, ഞാൻ കാ
ണ്കെ ഭൂമിയിൽനിന്നു മേലോട്ടു പൊങ്ങി;
അവ പൊങ്ങിയപ്പോൾ ചക്രങ്ങളും ചേര
ത്തന്നേ ഉണ്ടായിരുന്നു; എല്ലാംകൂടെ
യഹോവയുടെ ആലയത്തിന്റെ കിഴക്കെ
പടിവാതില്ക്കൽ ചെന്നുനിന്നു; യിസ്രാ
യേലിന്റെ ദൈവത്തിന്റെ മഹത്വവും
മേലെ, അവെക്കു മീതെ നിന്നു. ഇതു 20
ഞാൻ കെബാർനദീതീരത്തുവെച്ചു യിസ്രാ
യേലിന്റെ ദൈവത്തിന്റെ കീഴെ കണ്ട
ജീവി തന്നേ; അവ കെരൂബുകൾ എന്നു

21 ഞാൻ ഗ്രഹിച്ചു. ഓരോന്നിന്നും നന്നാലു
മുഖവും നന്നാലു ചിറകും ഉണ്ടായിരുന്നു;
ചിറകിൻ കീഴെ മാനുഷകൈപോലെ
22 ഒന്നുണ്ടായിരുന്നു. അവയുടെ മുഖരൂപം
വിചാരിച്ചാൽ ഞാൻ കെബാർനദീതീരത്തു
വെച്ചു കണ്ട മുഖങ്ങൾ തന്നേ ആയിരുന്നു;
അവയുടെ ഭാവവും അവ ഒക്കെയും
തന്നേ. അവ ഓരോന്നും നേരെ മുമ്പോട്ടു
തന്നേ പോകും.

## ൧൧. അദ്ധ്യായം.

അനന്തരം ആത്മാവു എന്നെ എടുത്തു
യഹോവയുടെ ആലയത്തിൽ കിഴക്കോട്ടു
ദൎശനമുള്ള കിഴക്കെ പടിവാതില്ക്കൽ കൊ
ണ്ടുപോയി; പടിവാതിലിന്റെ പ്രവേശ
നത്തിങ്കൽ ഞാൻ ഇരുപത്തഞ്ചു പുരുഷ
ന്മാരെയും അവരുടെ നടുവിൽ ജനത്തി
ന്റെ പ്രഭുക്കന്മാരായ അസ്സൂരിന്റെ
മകൻ യയസന്യാവെയും ബെനായാവി
ന്റെ മകൻ പെലത്യാവെയും കണ്ടു.
2 അവൻ എന്നോടു: മനുഷ്യപുത്രാ, ഇവർ
ഈ നഗരത്തിൽ നീതികേടു നിരൂപിച്ചു
ദുരാലോചന കഴിക്കുന്ന പുരുഷന്മാരാ
3 കുന്നു. വീടുകളെ പണിവാൻ സമയം
അടുത്തിട്ടില്ല; ഈ നഗരം കട്ടകവും നാം
മാംസവുമാകുന്നു എന്നു അവർ പറയുന്നു.
4 അതുകൊണ്ടു അവരെക്കുറിച്ചു പ്രവചിക്ക,
മനുഷ്യപുത്രാ, പ്രവചിക്ക എന്നു കല്പിച്ചു.
5 അപ്പോൾ യഹോവയുടെ ആത്മാവു എ
ന്റെമേൽ വീണു എന്നോടു കല്പിച്ചതു:
നീ പറയേണ്ടതു എന്തെന്നാൽ: യഹോവ
ഇപ്രകാരം അരുളിച്ചെയ്യുന്നു: യിസ്രായേൽ
ഗൃഹമേ, നിങ്ങൾ ഇന്നിന്നതു പറഞ്ഞിരി
ക്കുന്നു; നിങ്ങളുടെ മനസ്സിൽ തോന്നുന്ന
6 കാൎയ്യങ്ങളും ഞാൻ അറിയുന്നു. നിങ്ങൾ
ഈ നഗരത്തിൽ നിഹതന്മാരെ വൎദ്ധി
പ്പിച്ചു വീഥികളെ നിഹതന്മാരെക്കൊണ്ടു
നിറെച്ചുമിരിക്കുന്നു. അതുകൊണ്ടു യഹോ 7
വയായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: നിങ്ങൾ ഈ നഗരത്തിന്റെ നടു
വിൽ ഇട്ടുകളഞ്ഞ നിഹതന്മാർ മാംസവും
ഈ നഗരം കട്ടകവും ആകുന്നു; എന്നാൽ
നിങ്ങളെ ഞാൻ അതിന്റെ നടുവിൽ
നിന്നു പുറപ്പെടുവിക്കും. നിങ്ങൾ വാളി 8
നെ പേടിക്കുന്നു; വാളിനെ തന്നേ ഞാൻ
നിങ്ങളുടെ നേരെ വരുത്തും എന്നു യഹോ
വയായ കൎത്താവു അരുളിച്ചെയ്യുന്നു. ഞാൻ 9
നിങ്ങളെ അതിന്റെ നടുവിൽനിന്നു പുറ
പ്പെടുവിച്ചു അന്യന്മാരുടെ കയ്യിൽ ഏല്പി
ച്ചു നിങ്ങളുടെ ഇടയിൽ ന്യായവിധി
നടത്തും. നിങ്ങൾ വാളാൽ വീഴും; യി 10
സ്രായേലിന്റെ അതിരിങ്കൽവെച്ചു ഞാൻ
നിങ്ങളെ ന്യായം വിധിക്കും; ഞാൻ
യഹോവ എന്നു നിങ്ങൾ അറിയും.
ഈ നഗരം നിങ്ങൾക്കു കട്ടകം ആയി 11
രിക്കയില്ല; നിങ്ങൾ അതിന്നകത്തു
മാംസവുമായിരിക്കയില്ല; യിസ്രായേലി
ന്റെ അതിരിങ്കൽവെച്ചു തന്നേ ഞാൻ
നിങ്ങളെ ന്യായം വിധിക്കും. എന്റെ 12
ചട്ടങ്ങളിൽ നടക്കയോ എന്റെ ന്യായ
ങ്ങളെ ആചരിക്കയോ ചെയ്യാതെ ചുറ്റു
മുള്ള ജാതികളുടെ ന്യായങ്ങളെ പ്രമാണി
ച്ചുനടന്ന നിങ്ങൾ, ഞാൻ യഹോവ
എന്നു അറിയും. ഞാൻ പ്രവചിച്ചുകൊ 13
ണ്ടിരിക്കുമ്പോൾ തന്നേ ബെനായാവി
ന്റെ മകനായ പെലത്യാവു മരിച്ചു;
അപ്പോൾ ഞാൻ കവിണ്ണുവീണു ഉറക്കെ
നിലവിളിച്ചു: അയ്യോ, യഹോവയായ
കൎത്താവേ, യിസ്രായേലിൽ ശേഷിപ്പുള്ള
വരെ നീ അശേഷം മുടിച്ചുകളയുമോ
എന്നു പറഞ്ഞു. യഹോവയുടെ അരുള 14
പ്പാടു എനിക്കുണ്ടായതെന്തെന്നാൽ: മനു 15
ഷ്യപുത്രാ, യഹോവയോടു അകന്നുനി
ല്പിൻ! ഞങ്ങൾക്കാകുന്നു ഈ ദേശം അവ

കാശമായി നല്കപ്പെട്ടിരിക്കുന്നതു എന്നല്ലോ
യെരുശലേംനിവാസികൾ, നിന്റെ ചാ
ൎച്ചക്കാരായ നിന്റെ സഹോദരന്മാരോടും
ഒട്ടൊഴിയാതെ യിസ്രായേൽഗൃഹം മുഴുവ
16 നോടും പറയുന്നതു. അതുകൊണ്ടു നീ
പറയേണ്ടതു: യഹോവയായ കൎത്താവു
ഇപ്രകാരം അരുളിച്ചെയ്യുന്നു: ഞാൻ അ
വരെ ദൂരത്തു ജാതികളുടെ ഇടയിലേക്കു
നീക്കി രാജ്യങ്ങളിൽ ചിതറിച്ചുകളഞ്ഞു
വെങ്കിലും, അവർ പോയിരിക്കുന്ന രാജ്യ
ങ്ങളിൽ ഞാൻ അവൎക്കു കുറയകാലത്തേക്കു
17 ഒരു വിശുദ്ധമന്ദിരമായിരിക്കും. ആക
യാൽ നീ പറയേണ്ടതു: യഹോവയായ
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ നിങ്ങളെ ജാതികളിൽനിന്നു ശേഖ
രിച്ചു, നിങ്ങൾ ചിതറിപ്പോയിരിക്കുന്ന
രാജ്യങ്ങളിൽനിന്നു കൂട്ടിച്ചേൎത്തു യിസ്രാ
18 യേൽദേശം നിങ്ങൾക്കു തരും. അവർ
അവിടെ വന്നു, അതിലെ സകലമലിന
ബിംബങ്ങളെയും മ്ലേച്ഛവിഗ്രഹങ്ങളെയും
19 അവിടെനിന്നു നീക്കിക്കളയും. അവർ
എന്റെ ചട്ടങ്ങളിൽ നടന്നു എന്റെ വി
ധികളെ പ്രമാണിച്ചു ആചരിക്കേണ്ടതി
ന്നു ഞാൻ അവൎക്കു വേറൊരു ഹൃദയത്തെ
നല്കുകയും പുതിയോരു ആത്മാവിനെ
ഉള്ളിൽ ആക്കുകയും ചെയ്യും; കല്ലായുള്ള
ഹൃദയം ഞാൻ അവരുടെ ജഡത്തിൽ
നിന്നു നീക്കി മാംസമായുള്ള ഹൃദയം അ
20 വൎക്കു കൊടുക്കും. അവർ എനിക്കു ജന
മായും ഞാൻ അവൎക്കു ദൈവമായും ഇരി
21 ക്കും. എന്നാൽ തങ്ങളുടെ മലിനബിംബ
ങ്ങളുടെയും മ്ലേച്ഛവിഗ്രഹങ്ങളുടെയും ഇ
ഷ്ടം അനുസരിച്ചുനടക്കുന്നവൎക്കു ഞാൻ
അവരുടെ നടപ്പിന്നുതക്കവണ്ണം അവ
രുടെ തലമേൽ പകരം കൊടുക്കും എന്നു
യഹോവയായ കൎത്താവിന്റെ അരുള
22 പ്പാടു. അനന്തരം കെരൂബുകൾ ചിറക

വിടൎത്തു; ചക്രങ്ങളും ചേരത്തന്നേ ഉണ്ടാ
യിരുന്നു; യിസ്രായേലിന്റെ ദൈവത്തി
ന്റെ മഹത്വവും മേലെ, അവെക്കുമീതെ
ഉണ്ടായിരുന്നു. യഹോവയുടെ മഹത്വം 23
നഗരത്തിന്റെ നടുവിൽനിന്നു മേലോട്ടു
പൊങ്ങി നഗരത്തിന്നു കിഴക്കുവശത്തുള്ള
പൎവ്വതത്തിന്മേൽ നിന്നു. എന്നാൽ ആ 24
ത്മാവു എന്നെ എടുത്തു, ദൎശനത്തിൽ ദൈ
വാത്മാവിനാൽ തന്നേ, കല്ദയദേശത്തു
പ്രവാസികളുടെ അടുക്കൽ കൊണ്ടുവന്നു;
ഞാൻ കണ്ട ദൎശനം എന്നെ വിട്ടു പൊങ്ങി
പ്പോയി. ഞാനോ, യഹോവ എനിക്കു 25
വെളിപ്പെടുത്തിയ അവന്റെ സകലവച
നങ്ങളും പ്രവാസികളോടു പ്രസ്താവിച്ചു.

## ൧൩. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ മത്സ 2
രഗൃഹത്തിന്റെ നടുവിൽ പാൎക്കുന്നു; കാ
ണ്മാൻ കണ്ണുണ്ടെങ്കിലും അവർ കാണു
ന്നില്ല; കേൾപ്പാൻ ചെവിയുണ്ടെങ്കിലും
അവർ കേൾക്കുന്നില്ല; അവർ മത്സരഗൃ
ഹമല്ലോ. ആകയാൽ മനുഷ്യപുത്രാ; നീ 3
യാത്രക്കോപ്പു ഒരുക്കി പകൽസമയത്തു
അവർ കാണ്കെ പുറപ്പെടുക; അവർ കാ
ണ്കെ നിന്റെ സ്ഥലം വിട്ടു മറെറാരു
സ്ഥലത്തേക്കു യാത്ര പുറപ്പെടുക; മത്സര
ഗൃഹമെങ്കിലും പക്ഷേ അവർ കണ്ടു ഗ്രഹി
ക്കുമായിരിക്കും. യാത്രക്കോപ്പുപോലെ നി 4
ന്റെ സാമാനം നീ പകൽസമയത്തു
അവർ കാണ്കെ പുറത്തു കൊണ്ടുവരേണം;
വൈകുന്നേരത്തു അവർ കാണ്കെ പ്രവാ
സത്തിന്നു പോകുന്നവരെപ്പോലെ നീ
പുറപ്പെടേണം. അവർ കാണ്കെ നീ 5
മതിൽ കുത്തിത്തുരന്നു അതിൽകൂടി അതു
പുറത്തു കൊണ്ടുപോകേണം. അവർ 6
കാണ്കെ നീ അതു തോളിൽ ചുമന്നുകൊണ്ടു

ഇരുട്ടത്തു യാത്രപുറപ്പെടേണം; നിലം
കാണാതവണ്ണം നിന്റെ മുഖം മൂടിക്കൊ
ള്ളേണം; ഞാൻ നിന്നെ യിസ്രായേൽ
ഗൃഹത്തിന്നു ഒരു അടയാളം ആക്കിയി
7 രിക്കുന്നു. എന്നോടു കല്പിച്ചതുപോലെ
ഞാൻ ചെയ്തു; യാത്രക്കോപ്പുപോലെ ഞാൻ
എന്റെ സാമാനം പകൽസമയത്തു പുറ
ത്തു കൊണ്ടുവന്നു, വൈകുന്നേരത്തു ഞാൻ
എന്റെ കൈകൊണ്ടു മതിൽ കുത്തിത്തുര
ന്നു ഇരുട്ടത്തു അതു പുറത്തു കൊണ്ടുവന്നു,
അവർ കാൺകെ തോളിൽ ചുമന്നു.
8 എന്നാൽ രാവിലേ യഹോവയുടെ അരുള
9 പ്പാടു എനിക്കുണ്ടായതെന്തെന്നാൽ: മനു
ഷ്യപുത്രാ, മത്സരഗൃഹമായ യിസ്രായേൽ
ഗൃഹം നിന്നോടു: നീ എന്തു ചെയ്യുന്നു
10 എന്നു ചോദിച്ചില്ലയോ? ഈ അരുള
പ്പാടു യെരൂശലേമിലെ പ്രഭുക്കന്മാൎക്കും
അവരുടെ ചുററും പാൎക്കുന്ന യിസ്രായേൽ
ഗൃഹത്തിന്നൊക്കെയും ഉള്ളതു എന്നു യ
ഹോവയായ കൎത്താവു അരുളിച്ചെയ്യുന്നു
11 എന്നു നീ അവരോടു പറക. ഞാൻ നി
ങ്ങൾക്കു ഒരടയാളമാകുന്നു എന്നു നീ പറ
ക; ഞാൻ ചെയ്തതുപോലെ അവൎക്കു ഭവി
ക്കും; അവർ നാടു കടന്നു പ്രവാസത്തി
12 ലേക്കു പോകേണ്ടിവരും. അവരുടെ ഇട
യിലുള്ള പ്രഭു ഇരുട്ടത്തു തോളിൽ ചുമടു
മായി പുറപ്പെടും; അതു പുറത്തു കൊണ്ടു
പോകേണ്ടതിന്നു അവർ മതിൽ കുത്തി
ത്തുരക്കും; കണ്ണുകൊണ്ടു നിലം കാണാതി
രിക്കത്തക്കവണ്ണം അവൻ മുഖം മൂടും.
13 ഞാൻ എന്റെ വല അവന്റെമേൽ വീ
ശും; അവൻ എന്റെ കണിയിൽ അക
പ്പെടും; ഞാൻ അവനെ കല്ദയരുടെ ദേ
ശത്തു ബാബേലിൽ കൊണ്ടുപോകും; എ
ങ്കിലും അവൻ അതിനെ കാണാതെ അ
14 വിടെവെച്ചു മരിക്കും. അവന്റെ ചുററു
മുള്ള സഹായക്കാരെ ഒക്കെയും അവന്റെ
പടക്കൂട്ടങ്ങളെ ഒക്കെയും ഞാൻ നാലു
ദിക്കിലേക്കും ചിതറിച്ചുകളകയും അവ
രുടെ പിന്നാലെ വാളൂരുകയും ചെയ്യും.
ഞാൻ അവരെ ജാതികളുടെ ഇടയിൽ 15
ചിതറിച്ചു ദേശങ്ങളിൽ ചിന്നിക്കുമ്പോൾ
ഞാൻ യഹോവ എന്നു അവർ അറിയും.
എന്നാൽ അവർ പോയിരിക്കുന്ന ജാതിക 16
ളുടെ ഇടയിൽ തങ്ങളുടെ സകലമ്ലേച്ഛത
കളെയും വിവരിച്ചു പറയേണ്ടതിന്നു
ഞാൻ അവരിൽ ഏതാനുംപേരെ വാൾ,
ക്ഷാമം, മഹാമാരി എന്നിവയിൽനിന്നു
ശേഷിപ്പിക്കും; ഞാൻ യഹോവ എന്നു
അവർ അറിയും.

യഹോവയുടെ അരുളപ്പാടു എനിക്കു 17
ണ്ടായതെന്തെന്നാൽ; മനുഷ്യപുത്രാ, നടു 18
ക്കത്തോടെ അപ്പം തിന്നുകയും വിറ
യലോടും പേടിയോടുംകൂടെ വെള്ളം
കുടിക്കയും ചെയ്ക. ദേശത്തിലെ ജന 19
ത്തോടു നീ പറയേണ്ടതു: യെരൂശ
ലേംനിവാസികളെയും യിസ്രായേൽദേശ
ത്തെയും കുറിച്ചു യഹോവയായ കൎത്താവു
ഇപ്രകാരം അരുളിച്ചെയ്യുന്നു: അവരുടെ
ദേശം അതിലെ സകലനിവാസികളുടെ
യും സാഹസംനിമിത്തം അതിന്റെ നി
റവോടുകൂടെ ശൂന്യമായ്പോകുന്നതുകൊണ്ടു
അവർ പേടിയോടെ അപ്പം തിന്നുകയും
സ്തംഭനത്തോടെ വെള്ളം കുടിക്കയും
ചെയ്യും. ജനപുഷ്ടിയുള്ള പട്ടണങ്ങൾ ശൂ 20
ന്യവും ദേശം നിൎജ്ജനവും ആയിത്തീരും;
ഞാൻ യഹോവ എന്നു നിങ്ങൾ അറിയും.

യഹോവയുടെ അരുളപ്പാടു എനിക്കു 21
ണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, കാ 22
ലം നീണ്ടുപോകും; ദൎശനമൊക്കെയും ഒക്കാ
തെപോകും എന്നു നിങ്ങൾക്കു യിസ്രായേൽ
ദേശത്തു ഒരു പഴഞ്ചൊല്ലുള്ളതു എന്തു?
അതുകൊണ്ടു നീ അവരോടു പറയേണ്ടതു: 23
യഹോവയായ കൎത്താവു ഇപ്രകാരം അരു

ളിച്ചെയ്യുന്നു: ഞാൻ ഈ പഴഞ്ചൊല്ല നി
ൎത്തലാക്കും; അവർ യിസ്രായേലിൽ ഇനി
അതു ഒരു പഴഞ്ചൊല്ലായി ഉപയോഗിക്ക
യില്ല; കാലവും സകലദൎശനത്തിൻെറയും
നിവൃത്തിയും അടുത്തിരിക്കുന്നു എന്നു അ
24 വരോടു പ്രസ്താവിക്ക. യിസ്രായേൽഗൃഹ
ത്തിൽ ഇനി മിത്ഥ്യാദൎശനവും വ്യാജപ്ര
25 ശ്നവും ഉണ്ടാകയില്ല. യഹോവയായ ഞാൻ
പ്രസ്താവിപ്പാൻ ഇച്ശിക്കുന്ന വചനം പ്ര
സ്താവിക്കും; അതു താമസിയാതെ നിവൃ
ത്തിയാകും; മത്സരഗൃഹമേ, നിങ്ങളുടെ കാ
ലത്തു തന്നേ ഞാൻ വചനം പ്രസ്താവിക്ക
യും നിവൎത്തിക്കയും ചെയ്യും എന്നു യഹോ
വയായ കൎത്താവിൻെറ അരുളപ്പാടു.
26 യഹോവയുടെ അരുളപ്പാടു എനിക്കു
27 ണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, യി
സ്രായേൽഗൃഹം: ഇവൻ ദൎശിക്കുന്ന ദൎശനം
വളരെനാളത്തേക്കുള്ളതും ഇവൻ പ്രവ
ചിക്കുന്നതു ദീൎഘകാലത്തേക്കുള്ളതും ആകു
28 ന്നു എന്നു പറയുന്നു. അതുകൊണ്ടു നീ
അവരോടു പറയേണ്ടതു: യഹോവയായ
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
എൻെറ വചനങ്ങളിൽ ഒന്നും ഇനി താമ
സിക്കയില്ല; ഞാൻ പ്രസ്താവിക്കുന്ന വച
നം നിവൃത്തിയാകും എന്നു യഹോവയായ
കൎത്താവിൻെറ അരുളപ്പാടു.

## ൧൩. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
2 യതെന്തെന്നാൽ: മനുഷ്യപുത്രാ, യിസ്രാ
യേലിൽ പ്രവചിച്ചുപോരുന്ന പ്രവാചക
ന്മാരെക്കുറിച്ചു നീ പ്രവചിച്ചു, സ്വന്തഹൃ
ദയങ്ങളിൽനിന്നു പ്രവചിക്കുന്നവരോടു
പറയേണ്ടതു: യഹോവയുടെ വചനം
3 കേൾപ്പിൻ! യഹോവയായ കൎത്താവു
ഇപ്രകാരം അരുളിച്ചെയ്യുന്നു: സ്വന്തമന
സ്സിനെയും കണ്ടിട്ടില്ലാത്ത കാൎയ്യങ്ങളെയും
പിന്തുടരുന്ന ബുദ്ധികെട്ട പ്രവാചകന്മാ
ൎക്കു അയ്യോ കഷ്ടം! യിസ്രായേലേ, നിൻെറ 4
പ്രവാചകന്മാർ ശൂന്യപ്രദേശങ്ങളിലെ
കുറുക്കന്മാരെപ്പോലെ ആയിരിക്കുന്നു.
യഹോവയുടെ നാളിൽ യുദ്ധത്തിൽ ഉറെച്ചു 5
നില്ക്കേണ്ടതിന്നു നിങ്ങൾ ഇടിവുകളിൽ
കയറീട്ടില്ല, യിസ്രായേൽഗൃഹത്തിന്നു വേ
ണ്ടി മതിൽ കെട്ടീട്ടുമില്ല. അവർ വ്യാജ 6
വും കള്ളപ്രശ്നവും ദൎശിച്ചിട്ടു യഹോവ
യുടെ അരുളപ്പാടു എന്നു പറയുന്നു; യഹോ
വ അവരെ അയച്ചില്ലെങ്കിലും വചനം
നിവൃത്തിയാകുമെന്നു അവർ ആശി
ക്കുന്നു. ഞാൻ അരുളിച്ചെയ്യാതെയിരി 7
ക്കെ യഹോവയുടെ അരുളപ്പാടു എന്നു
നിങ്ങൾ പറയുന്നതിനാൽ നിങ്ങൾ മിത്ഥ്യാ
ദൎശനം ദൎശിക്കയും വ്യാജപ്രശ്നം പറകയും
അല്ലയോ ചെയ്തിരിക്കുന്നതു?
അതുകൊണ്ടു യഹോവയായ കൎത്താവു 8
ഇപ്രകാരം അരുളിച്ചെയ്യുന്നു: നിങ്ങൾ
വ്യാജം പ്രസ്താവിച്ചു ഭോഷ്കു ദൎശിച്ചിരിക്ക
കൊണ്ടു ഞാൻ നിങ്ങൾക്കു വിരോധമായി
രിക്കുന്നു എന്നു യഹോവയായ കൎത്താവി
ൻെറ അരുളപ്പാടു. വ്യാജം ദൎശിക്കയും 9
കള്ളപ്രശ്നം പറകയും ചെയ്യുന്ന പ്രവാച
കന്മാൎക്കു എൻെറ കൈ വിരോധമായി
രിക്കും; എൻെറ ജനത്തിൻെറ മന്ത്രിസഭ
യിൽ അവർ ഇരിക്കയില്ല; യിസ്രായേൽ
ഗൃഹത്തിൻെറ പേർവഴിച്ചാൎത്തിൽ അവ
രെ എഴുതുകയില്ല; യിസ്രായേൽദേശത്തിൽ
അവർ കടക്കയുമില്ല; ഞാൻ യഹോവ
യായ കൎത്താവു എന്നു നിങ്ങൾ അറിയും.
സമാധാനം ഇല്ലാതെയിരിക്കെ സമാ 10
ധാനം എന്നു പറഞ്ഞു അവർ എൻെറ
ജനത്തെ ചതിച്ചിരിക്കകൊണ്ടും അതു
ചുവർ പണിതാൽ അവർ കുമ്മായം പൂശി
ക്കളയുന്നതുകൊണ്ടും അടന്നുവീഴുംവണ്ണം 11
കുമ്മായം പൂശുന്നവരോടു നീ പറയേണ്ടതു:

പെരുമഴ ചൊരിയും; ഞാൻ ആലിപ്പഴം
12 പൊഴിയിച്ചു കൊടുങ്കാററടിപ്പിക്കും. ചുവർ
വീണിരിക്കുന്നു; നിങ്ങൾ പൂശിയ കുമ്മായം
എവിടെപ്പോയി എന്നു നിങ്ങളോടു പറ
13 കയില്ലയോ? അതുകൊണ്ടു യഹോവയാ
യ കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ എന്റെ ക്രോധത്തിൽ ഒരു കൊടു
ങ്കാററടിക്കുമാറാക്കും; എന്റെ കോപത്തിൽ
പെരുമഴ പെയ്യിക്കും; എന്റെ ക്രോധ
ത്തിൽ മുടിച്ചുകളയുന്ന വലിയ ആലിപ്പഴം
14 പൊഴിക്കും. നിങ്ങൾ കുമ്മായം പൂശിയ
ചുവരിനെ ഞാൻ ഇങ്ങനെ ഇടിച്ചു നില
ത്തു തള്ളിയിട്ടു അതിന്റെ അടിസ്ഥാനം
വെളിപ്പെടുത്തും; അതു വീഴും; നിങ്ങൾ
അതിന്റെ നടുവിൽ മുടിഞ്ഞുപോകും;
ഞാൻ യഹോവ എന്നു നിങ്ങൾ അറിയും.
15 അങ്ങനെ ഞാൻ ചുവരിന്മേലും അതിന്നു
കുമ്മായം പൂശിയവരുടെമേലും എന്റെ
ക്രോധത്തെ നിവൃത്തിയാക്കീട്ടു നിങ്ങ
16 ളോടു: ഇനി ചുവരില്ല; അതിന്നു കുമ്മാ
യം പൂശിയവരായി, യെരൂശലേമിനെ
കുറിച്ചു പ്രവചിച്ചു, സമാധാനമില്ലാതിരി
ക്കെ അതിന്നു സമാധാനദൎശനങ്ങളെ ദൎശി
ക്കുന്ന യിസ്രായേലിന്റെ പ്രവാചകന്മാരും
ഇല്ല എന്നു പറയും എന്നു യഹോവയായ
കൎത്താവിന്റെ അരുളപ്പാടു.
17 നീയോ, മനുഷ്യപുത്രാ, സ്വന്തവിചാരം
പ്രവചിക്കുന്നവരായ നിന്റെ ജനത്തി
ന്റെ പുത്രിമാരുടെനേരെ നിന്റെ മുഖം
തിരിച്ചു അവൎക്കു വിരോധമായി പ്രവചി
18 ച്ചുപറയേണ്ടതെന്തെന്നാൽ: യഹോവ
യായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: ദേഹികളെ വേട്ടയാടേണ്ടതിന്നു
കയ്യേപ്പുകൾക്കു ഒക്കെയും രക്ഷകളും ഏതു
പൊക്കത്തിലും ഉള്ളവരുടെ തലെക്കു തക്ക
മൂടുപടങ്ങളും ഉണ്ടാക്കുന്ന സ്ത്രീകൾക്കു അ
യ്യോ കഷ്ടം! നിങ്ങൾ എന്റെ ജനത്തിൽ
ചില ദേഹികളെ വേട്ടയാടിക്കൊല്ലുകയും
നിങ്ങളുടെ ആദായത്തിന്നായി ചില ദേഹി
കളെ ജീവനോടെ രക്ഷിക്കയും ചെയ്യുന്നു.
മരിക്കരുതാത്ത ദേഹികളെ കൊല്ലേണ്ടതി 19
ന്നും ജീവിച്ചിരിക്കരുതാത്ത ദേഹികളെ
ജീവനോടെ രക്ഷിക്കേണ്ടതിന്നും നിങ്ങൾ,
ഭോഷ്കു കേൾക്കുന്ന എന്റെ ജനത്തോടു
ഭോഷ്കുപറയുന്നതിനാൽ എന്റെ ജനത്തി
ന്റെ ഇടയിൽ ഒരു പിടി യവത്തിന്നും
ഒരു അപ്പക്കഷണത്തിന്നും വേണ്ടി എന്നെ
അശുദ്ധമാക്കിയിരിക്കുന്നു. അതുകൊണ്ടു 20
യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു: ദേഹികളെ പറവജാതികളെ
പ്പോലെ വേട്ടയാടുന്ന നിങ്ങളുടെ രക്ഷ
കൾക്കു ഞാൻ വിരോധമായിരിക്കുന്നു;
ഞാൻ അവയെ നിങ്ങളുടെ ഭുജങ്ങളിൽ
നിന്നു പറിച്ചുകീറി, ദേഹികളെ, നിങ്ങൾ
പറവജാതികളെപ്പോലെ വേട്ടയാടുന്ന
ദേഹികളെ തന്നേ, വിട്ടുവിക്കും. നിങ്ങ 21
ളുടെ മൂടുപടങ്ങളെയും ഞാൻ പറിച്ചുകീറി
എന്റെ ജനത്തെ നിങ്ങളുടെ കയ്യിൽനി
ന്നു വിട്ടുവിക്കും; അവർ ഇനി നിങ്ങളുടെ
കൈക്കൽ വേട്ടയായിരിക്കയില്ല; ഞാൻ
യഹോവ എന്നു നിങ്ങൾ അറിയും. ഞാൻ 22
ദുഃഖിപ്പിക്കാത്ത നീതിമാന്റെ ഹൃദയത്തെ
നിങ്ങൾ വ്യാജങ്ങളെക്കൊണ്ടു ദുഃഖിപ്പിക്ക
യും തന്റെ ദുൎമ്മാൎഗ്ഗം വിട്ടുതിരിഞ്ഞു ജീവ
രക്ഷ പ്രാപിക്കാതവണ്ണം ദുഷ്ടനെ നിങ്ങൾ
ധൈൎയ്യപ്പെടുത്തുകയും ചെയ്യുന്നതുകൊണ്ടു
നിങ്ങൾ ഇനി വ്യാജം ദൎശിക്കയോ പ്രശ്നം 23
പറകയോ ചെയ്കയില്ല; ഞാൻ എന്റെ ജന
ത്തെ നിങ്ങളുടെ കയ്യിൽനിന്നു വിട്ടുവിക്കും;
ഞാൻ യഹോവ എന്നു നിങ്ങൾ അറിയും.

## ൧൪. അദ്ധ്യായം.

യിസ്രായേൽമൂപ്പന്മാരിൽ ചിലർ എന്റെ
അടുക്കൽ വന്നു എന്റെ മുമ്പിൽ ഇരുന്നു.

2 അപ്പോൾ യഹോവയുടെ അരുളപ്പാടു എ
3 നിക്കുണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ,
ഈ പുരുഷന്മാർ തങ്ങളുടെ വിഗ്രഹങ്ങളെ
ഹൃദയത്തിൽ സ്മരിച്ചു തങ്ങളുടെ അകൃത്യ
ഹേതു തങ്ങളുടെ മുമ്പിൽ വെച്ചിരിക്കുന്നു;
അവർ ചോദിച്ചാൽ ഞാൻ ഉത്തരമരുളുമോ?
4 അതുകൊണ്ടു നീ അവരോടു പറയേണ്ടതു:
യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു: യിസ്രായേൽഗൃഹത്തിൽ ത
ന്റെ വിഗ്രഹങ്ങളെ ഹൃദയത്തിൽ സ്മരി
ച്ചും തന്റെ അകൃത്യഹേതു തന്റെ മുമ്പിൽ
വെച്ചുംകൊണ്ടു പ്രവാചകന്റെ അടുക്കൽ
വരുന്ന ഏവനോടും യഹോവയായ ഞാൻ
5 തന്നേ യിസ്രായേൽഗൃഹത്തെ അവരു
ടെ ഹൃദയത്തിൽ പിടിക്കേണ്ടതിന്നു അവ
ന്റെ വിഗ്രഹങ്ങളുടെ ബാഹുല്യത്തിന്നു
തക്കവണ്ണം ഉത്തരം അരുളും; അവർ എല്ലാ
വരും തങ്ങളുടെ വിഗ്രഹങ്ങൾനിമിത്തം
6 എന്നെ വിട്ടകന്നിരിക്കുന്നുവല്ലോ. ആക
യാൽ നീ യിസ്രായേൽഗൃഹത്തോടു പറ
യേണ്ടതു: യഹോവയായ കൎത്താവു ഇപ്ര
കാരം അരുളിച്ചെയ്യുന്നു: നിങ്ങൾ അനുത
പിച്ചു നിങ്ങളുടെ വിഗ്രഹങ്ങളെ വിട്ടുതി
രിവിൻ; നിങ്ങളുടെ സകലമ്ലേച്ഛബിം
ബങ്ങളിലുംനിന്നു നിങ്ങളുടെ മുഖം തിരി
7 പ്പിൻ. യിസ്രായേൽഗൃഹത്തിലും യിസ്രാ
യേലിൽ വന്നു പാൎക്കുന്ന പരദേശികളിലും
എന്നെ വിട്ടകന്നു തന്റെ വിഗ്രഹങ്ങളെ
ഹൃദയത്തിൽ സ്മരിച്ചും തന്റെ അകൃത്യ
ഹേതു മുമ്പിൽ വെച്ചുംകൊണ്ടു പ്രവാചക
ന്റെ അടുക്കൽ അരുളപ്പാടു ചോദിപ്പാൻ
വരുന്ന ഏവനോടും യഹോവയായ ഞാൻ
8 തന്നേ ഉത്തരം അരുളും. ഞാൻ ആ മനു
ഷ്യന്റെനേരെ മുഖംതിരിച്ചു അവനെ
ഒരടയാളവും പഴഞ്ചൊല്ലും ആക്കും; ഞാൻ
അവനെ എന്റെ ജനത്തിന്റെ നടുവിൽ
നിന്നു ഛേദിച്ചുകളയും; ഞാൻ യഹോവ
എന്നു നിങ്ങൾ അറിയും. എന്നാൽ 9
പ്രവാചകൻ വശീകരിക്കപ്പെട്ടിട്ടു ഒരു
വാക്കു പ്രസ്താവിച്ചാൽ യഹോവയായ
ഞാൻ ആ പ്രവാചകനെ വശീകരിച്ചി
രിക്കുന്നു; ഞാൻ അവന്റെനേരെ കൈ
നീട്ടി അവനെ യിസ്രായേൽജനത്തിൽ
നിന്നു സംഹരിച്ചുകളയും. യിസ്രായേൽ 10
ഗൃഹം ഇനിമേൽ എന്നെവിട്ടു തെറ്റിപ്പോ
കയും സകലവിധലംഘനങ്ങളുംകൊണ്ടു
അശുദ്ധരായിത്തീരുകയും ചെയ്യാതെ അ
വർ എനിക്കു ജനവും ഞാൻ അവൎക്കു ദൈ
വവും ആയിരിക്കേണ്ടതിന്നു അവർ തങ്ങ 11
ളുടെ അകൃത്യം വഹിക്കും; ചോദിക്കുന്നവ
ന്റെ അകൃത്യവും പ്രവാചകന്റെ അകൃ
ത്യവും ഒരുപോലെ ആയിരിക്കും എന്നു
യഹോവയായ കൎത്താവിന്റെ അരുള
പ്പാടു.

യഹോവയുടെ അരുളപ്പാടു എനിക്കു 12
ണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, ഒരു 13
ദേശം എന്നോടു ദ്രോഹിച്ചു പാപം ചെയ്യു
മ്പോൾ ഞാൻ അതിന്റെനേരെ കൈ
നീട്ടി, അപ്പം എന്ന കോൽ ഒടിച്ചു, ക്ഷാമം
വരുത്തി, മനുഷ്യനെയും മൃഗത്തെയും അ
തിൽനിന്നു ഛേദിച്ചുകളയും. നോഹ, 14
ദാനീയേൽ, ഇയ്യോബ് എന്നീ മൂന്നു പുരു
ഷന്മാർ അതിൽ ഉണ്ടായിരുന്നാലും അവർ
തങ്ങളുടെ നീതിയാൽ സ്വന്തജീവനെ
മാത്രമേ രക്ഷിക്കയുള്ളു എന്നു യഹോവ
യായ കൎത്താവിന്റെ അരുളപ്പാടു. ഞാൻ 15
ദുഷ്ടമൃഗങ്ങളെ ദേശത്തു വരുത്തുകയും
ആ മൃഗങ്ങളെ പേടിച്ചു ആരും വഴി
പോകാതവണ്ണം അവ അതിനെ നിൎജ്ജന
മാക്കീട്ടു അതു ശൂന്യമാകയും ചെയ്താൽ,
ആ മൂന്നു പുരുഷന്മാർ അതിൽ ഉണ്ടായി 16
രുന്നാലും, എന്നാണ, അവർ പുത്രന്മാരെ
യോ പുത്രിമാരെയോ രക്ഷിക്കാതെ അ
വർ മാത്രമേ രക്ഷപ്പെടുകയുള്ളു; ദേശമോ

ശൂന്യമായിപ്പോകുമെന്ന യഹോവയായ
17 കൎത്താവിന്റെ അരുളപ്പാടു. അല്ലെങ്കിൽ
ഞാൻ ആ ദേശത്തിൽ വാൾ വരുത്തി
വാളേ, നീ ദേശത്തൂകൂടി കടക്കുക എന്ന
കല്പിച്ചു മനുഷ്യരെയും മൃഗങ്ങളെയും അ
18 തിൽനിന്ന ഛേദിച്ചുകളഞ്ഞാൽ ആ
മൂന്ന പുരുഷന്മാർ അതിൽ ഉണ്ടായിരുന്നാ
ലും, എന്നാണ, അവർ പുത്രന്മാരെയോ
പുത്രിമാരെയോ രക്ഷിക്കാതെ, അവർ മാ
ത്രമേ രക്ഷപ്പെടുകയുള്ളു എന്ന യഹോവ
19 യായ കൎത്താവിന്റെ അരുളപ്പാടു. അല്ലെ
ങ്കിൽ ഞാൻ ആ ദേശത്തു മഹാമാരി അയ
ച്ചു, അതിൽനിന്ന മനുഷ്യരെയും മൃഗങ്ങ
ളെയും ഛേദിച്ചുകളവാൻ തക്കവണ്ണം എ
ന്റെ ക്രോധം രക്തരൂപേണ അതിന്മേൽ
20 പകൎന്നാൽ നോഹയും ദാനീയേലും ഇ
യ്യോബും അതിൽ ഉണ്ടായിരുന്നാലും, എന്നാ
ണ, അവർ പുത്രനെയോ പുത്രിയെയോ
രക്ഷിക്കാതെ തങ്ങളുടെ നീതിയാൽ സ്വ
ന്തജീവനെ മാത്രമേ രക്ഷിക്കയുള്ളു എന്ന
യഹോവയായ കൎത്താവിന്റെ അരുള
21 പ്പാടു. യഹോവയായ കൎത്താവു ഇപ്ര
കാരം അരുളിച്ചെയ്യുന്നു: ഞാൻ യെരുശ
ലേമിൽനിന്ന മനുഷ്യരെയും മൃഗങ്ങളെ
യും ഛേദിച്ചുകളയേണ്ടതിന്ന വാൾ, ക്ഷാ
മം, ദുഷ്ടമൃഗം, മഹാമാരി എന്നിങ്ങനെ
അനൎത്ഥകരമായ ന്യായവിധികൾ നാലും
22 കൂടെ അയച്ചാലോ? എന്നാൽ പുറപ്പെട്ടു
പോരുവാനുള്ള പുത്രന്മാരും പുത്രിമാരും
ആയ ഒരു രക്ഷിതഗണം അതിൽ ശേഷി
ച്ചിരിക്കും; അവർ പുറപ്പെട്ടു നിങ്ങളുടെ
അടുക്കൽ വരും; നിങ്ങൾ അവരുടെ ന
ടപ്പും പ്രവൃത്തികളും കണ്ടു, ഞാൻ യെരു
ശലേമിന്ന വരുത്തിയ അനൎത്ഥവും അതി
ന്ന വരുത്തിയ സകലവും ചൊല്ലി ആശ്വാ
23 സം പ്രാപിക്കും. നിങ്ങൾ അവരുടെ
നടപ്പും പ്രവൃത്തികളും കാണുമ്പോൾ നി
ങ്ങൾക്കു ആശ്വാസമായിരിക്കും; ഞാൻ
അതിൽ ചെയ്തിരിക്കുന്നതൊക്കെയും വെറു
തെയല്ല ചെയ്തതു എന്ന നിങ്ങൾ അറിയും
എന്ന യഹോവയായ കൎത്താവിന്റെ അ
രുളപ്പാടു.

## ൧൫. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കു
ണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, കാ 2
ട്ടിലെ വൃക്ഷങ്ങളുടെ ഇടയിൽ ഒരു ചെടി
യായിരിക്കുന്ന മുന്തിരിവള്ളിക്കു മററു മര
ത്തെക്കാൾ എന്തു വിശേഷതയുള്ളു? വല്ല 3
പണിക്കും കൊള്ളിപ്പാൻ അതിൽനിന്ന
മരം എടുക്കാമോ? വല്ല സാധനവും തൂക്കി
യിടേണ്ടതിന്ന അതുകൊണ്ടു ഒരാണി
ഉണ്ടാക്കാമോ? അതിനെ തീക്കു ഇരയാ 4
യി കൊടുക്കുന്നു; തീ അതിന്റെ രണ്ടു
അററവും ദഹിപ്പിച്ചിരിക്കുന്നു; അതിന്റെ
നടുമുറിയും വെന്തിരിക്കുന്നു; ഇനി അതു
വല്ല പണിക്കും കൊള്ളുമോ? അതു മുഴു 5
വനായിരുന്നപ്പോൾതന്നേ ഒരുപണിക്കും
കൊള്ളാതെയിരുന്നു; തീ അതിനെ ദഹി
പ്പിക്കയും അതു ദഹിച്ചുപോകയും ചെയ്ത
ശേഷം വല്ല പണിക്കും കൊള്ളുമോ?
അതുകൊണ്ടു യഹോവയായ കൎത്താവു 6
ഇപ്രകാരം അരുളിച്ചെയ്യുന്നു: കാട്ടിലെ
വൃക്ഷങ്ങളിൽ ഞാൻ തീക്കിരയാക്കിക്കൊടു
ത്ത മുന്തിരിവള്ളിയെപ്പോലെ ഞാൻ യെരു
ശലേംനിവാസികളെയും ആക്കും. ഞാൻ 7
അവക്കു വിരോധമായി മുഖംതിരിക്കും;
അവർ തീയിൽനിന്ന പുറപ്പെട്ടിരിക്കുന്നു
എങ്കിലും അവർ തീക്കു ഇരയായിത്തീരും;
ഞാൻ അവക്കു വിരോധമായി മുഖംതിരി
ക്കുമ്പോൾ ഞാൻ യഹോവ എന്ന നിങ്ങൾ
അറിയും. അവർ ദ്രോഹം ചെയ്തുകൊണ്ടു 8
ഞാൻ ദേശത്തെ ശൂന്യമാക്കും എന്ന യ
ഹോവയായ കൎത്താവിന്റെ അരുളപ്പാടു.

## ൧൬. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
2 യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ യെ
രുശലേമിനോടു അതിന്റെ മ്ലേച്ഛതകളെ
3 അറിയിച്ചു പറയേണ്ടതു: യഹോവയായ
കൎത്താവു യെരുശലേമിനോടു ഇപ്രകാരം
അരുളിച്ചെയ്യുന്നു: നിന്റെ ഉല്പത്തിയും
നിന്റെ ജനനവും കനാൻദേശത്താകുന്നു;
നിന്റെ അപ്പൻ അമോൎയ്യനും അമ്മ ഹി
4 ത്ത്യസ്ത്രീയും അത്രേ. നിന്റെ ജനന
വസ്തുതയോ — ജനിച്ച നാളിൽ നിന്റെ
പൊക്കിൾ മുറിച്ചില്ല; നിന്നെ വെള്ള
ത്തിൽ കുളിപ്പിച്ചു വെടിപ്പാക്കിയില്ല; ഉപ്പു
5 തേച്ചില്ല, തുണി ചുററിയതുമില്ല. നി
ന്നോടു മനസ്സലിവു തോന്നീട്ടു ഇവയിൽ
ഒന്നെങ്കിലും നിനക്കു ചെയ്തുതരുവാൻ
ഒരു കണ്ണിന്നും നിന്നോടു കനിവുണ്ടാ
യില്ല; നീ ജനിച്ച നാളിൽ തന്നേ അവൎക്കു
നിന്നോടു വെറുപ്പു തോന്നിയതുകൊണ്ടു
നിന്നെ വെളിമ്പ്രദേശത്തു ഇട്ടുകളഞ്ഞു.
6 എന്നാൽ ഞാൻ നിന്റെ സമീപത്തുകൂടി
കടന്നുപോകുമ്പോൾ നീ രക്തത്തിൽ കിട
ന്നുരുളുന്നതു കണ്ടു നിന്നോടു: നീ രക്ത
ത്തിൽ കിടക്കുന്നു എങ്കിലും ജീവിക്ക എന്നു
കല്പിച്ചു; അതേ, നീ രക്തത്തിൽ കിട
ക്കുന്നു എങ്കിലും ജീവിക്ക എന്നു ഞാൻ
7 നിന്നോടു കല്പിച്ചു. വയലിലെ സസ്യം
പോലെ ഞാൻ നിന്നെ പെരുകുമാറാക്കി;
നീ വളൎന്നു വലിയവളായി അതിസൌ
ന്ദൎയ്യം പ്രാപിച്ചു; നിനക്കു ഉന്നതസ്ത
നവും ദീൎഘകേശവും ഉണ്ടായി; എങ്കിലും
നീ നഗ്നയും അനാവൃതയും ആയി
8 രുന്നു. ഞാൻ നിന്റെ അരികെ കൂടി
കടന്നു നിന്നെ നോക്കിയപ്പോൾ നിനക്കു
പ്രേമത്തിന്റെ സമയമായി എന്നു കണ്ടിട്ടു
എന്റെ വസ്ത്രം നിന്റെമേൽ വിരിച്ചു
നിന്റെ നഗ്നത മറെച്ചു; ഞാൻ നിന്നോടു
സത്യവും നിയമവും ചെയ്തു നീ എനിക്കു
ള്ളവൾ ആയിത്തീൎന്നു എന്നു യഹോവയായ
കൎത്താവിന്റെ അരുളപ്പാടു. പിന്നെ 9
ഞാൻ നിന്നെ വെള്ളത്തിൽ കുളിപ്പിച്ചു,
രക്തം കഴുകിക്കളഞ്ഞു എണ്ണ പൂശി.
ഞാൻ നിന്നെ വിചിത്രവസ്ത്രം ധരിപ്പിച്ചു, 10
തഹശുതോൽകൊണ്ടുള്ള ചെരിപ്പിടുവി
ച്ചു, ശണപടംകൊണ്ടു ചുററി പട്ടു പുതെ
പ്പിച്ചു. ഞാൻ നിന്നെ ആഭരണം അ 11
ണിയിച്ചു നിന്റെ കൈക്കു വളയും കഴു
ത്തിൽ മാലയും ഇട്ടു. ഞാൻ നിന്റെ 12
മൂക്കിന്നു മൂക്കുത്തിയും കാതിൽ കുണുക്കും
ഇട്ടു, തലയിൽ ഭംഗിയുള്ളോരു കിരീടവും
വെച്ചു. ഇങ്ങനെ നീ പൊന്നും വെള്ളി 13
യും അണിഞ്ഞു; നിന്റെ ഉടുപ്പു ശണപ
ടവും പട്ടും വിചിത്രവസ്ത്രവും ആയിരുന്നു;
നീ നേരിയ മാവും തേനും എണ്ണയും ഉപ
ജീവിച്ചു ഏററവും സൌന്ദൎയ്യമുള്ളവളായി
ത്തീൎന്നു; നിനക്കു രാജത്വവും സിദ്ധിച്ചു.
ഞാൻ നിന്നെ അണിയിച്ച അലങ്കാരം 14
കൊണ്ടു നിന്റെ സൌന്ദൎയ്യം പരിപൂൎണ്ണ
മായതിനാൽ നിന്റെ കീൎത്തി ജാതിക
ളിൽ പരന്നു എന്നു യഹോവയായ കൎത്താ
വിന്റെ അരുളപ്പാടു. എന്നാൽ നീ നി 15
ന്റെ സൌന്ദൎയ്യത്തിൽ ആശ്രയിച്ചു, നി
ന്റെ കീൎത്തിഹേതുവായി പരസംഗം
ചെയ്തു, വഴിപോകുന്ന ഏവന്റെമേലും
നിന്റെ പരസംഗം ചെലവഴിച്ചു; അതു
അവന്നുള്ളതായിരുന്നു. നിന്റെ വസ്ത്ര 16
ങ്ങളിൽ ചിലതു നീ എടുത്തു, പല നിറ
ത്തിൽ പൂജാഗിരികളെ തീൎത്തലങ്കരിച്ചു,
അവയുടെമേൽ പരസംഗം ചെയ്തു; ഈ
വക സംഭവിച്ചിട്ടില്ല, സംഭവിക്കയും
ഇല്ല. ഞാൻ നിനക്കു തന്ന പൊന്നും 17
വെള്ളിയുംകൊണ്ടുള്ള ആഭരണങ്ങളെ നീ
എടുത്തു, പുരുഷരൂപങ്ങളെ ഉണ്ടാക്കി

18 അവയോടു പരസംഗം ചെയ്തു. നിന്റെ
വിചിത്രവസ്ത്രങ്ങളെ നീ എടുത്തു അവ
യെ പുതപ്പിച്ചു, എന്റെ എണ്ണയും കുന്തുരു
19 ക്കവും അവയുടെ മുമ്പിൽ വെച്ചു. ഞാൻ
നിനക്കു തന്ന ആഹാരമായി, നിന്റെ
പോഷണത്തിന്നുള്ള നേരിയ മാവും എ
ണ്ണയും തേനും നീ അവയുടെ മുമ്പിൽ
സൌരഭ്യവാസനയായി നിവേദിച്ചു; കാ
ൎയ്യം ഇങ്ങിനെയായി എന്നു യഹോവയായ
20 കൎത്താവിന്റെ അരുളപ്പാടു. നീ എനിക്കു
പ്രസവിച്ച നിന്റെ പുത്രന്മാരെയും പു
ത്രിമാരെയും നീ എടുത്തു അവെക്കു ഭോജ
21 നബലിയായി അൎപ്പിച്ചു. നിന്റെ പര
സംഗം പോരാഞ്ഞിട്ടോ നീ എന്റെ മക്ക
ളെ അറുത്തു അഗ്നിപ്രവേശം ചെയ്യിച്ചു
22 അവെക്കു ഏല്പിച്ചുകൊടുത്തതു? എന്നാൽ
നിന്റെ സകലമ്ലേച്ഛതകളിലും പരസം
ഗങ്ങളിലും നീ മുമ്പെ നഗ്നയും അനാവൃ
തയും ആയി രക്തത്തിൽ കിടന്നുരുണ്ട
23 നിന്റെ യൌവനകാലം ഓൎത്തില്ല. നി
ന്റെ ദുഷ്ടതയൊക്കെയും പ്രവൎത്തിച്ച ശേ
ഷമോ — നിനക്കു കഷ്ടം, കഷ്ടം! എന്നു യ
ഹോവയായ കൎത്താവിന്റെ അരുളപ്പാടു—
24 നീ ഒരു കമാനം പണിതു, സകലവീഥി
25 യിലും ഓരോ പൂജാഗിരി ഉണ്ടാക്കി. എല്ലാ
വഴിത്തലെക്കലും പൂജാഗിരി പണിതു,
നീ നിന്റെ സൌന്ദൎയ്യത്തെ വഷളാക്കി,
വഴിപോകുന്ന ഏവന്നും നിന്റെ കാലു
കളെ അകത്തി നിന്റെ പരസംഗം
26 വൎദ്ധിപ്പിച്ചു. മാംസപുഷ്ടിയുള്ള മിസ്രയീ
മ്യരായ നിന്റെ അയല്ക്കാരോടും നീ പര
സംഗം ചെയ്തു, എന്നെ കോപിപ്പിക്കേണ്ട
തിന്നു നിന്റെ പരസംഗം വൎദ്ധിപ്പിച്ചു.
27 അതുകൊണ്ടു ഞാൻ നിന്റെ നേരെ കൈ
നീട്ടി, നിന്റെ നിത്യച്ചെലവു കുറെച്ചു,
നിന്നെ ദ്വേഷിക്കയും നിന്റെ ദുൎമ്മാൎഗ്ഗ
ത്തെക്കുറിച്ചു ലജ്ജിക്കയും ചെയ്യുന്ന ഫെ
ലിസ്ത്യപുത്രിമാരുടെ ഇഷ്ടത്തിന്നു നിന്നെ
ഏല്പിച്ചു. മതിവരാത്തവളാകയാൽ നീ 28
അശ്ശൂൎയ്യരോടും പരസംഗം ചെയ്തു; അവ
രുമായി പരസംഗം ചെയ്തിട്ടും നിനക്കു
തൃപ്തിവന്നില്ല. നീ കനാൻദേശത്തും 29
കല്ദയദേശംവരെയും നിന്റെ പരസം
ഗം വൎദ്ധിപ്പിച്ചു; എന്നിട്ടും അതിനാലും
നിനക്കു തൃപ്തിവന്നില്ല. നാണംകെട്ട 30
വേശ്യയുടെ പ്രവൃത്തിയായിരിക്കുന്ന ഇ
തൊക്കെയും ചെയ്കതിൽ, നീ എല്ലാവഴി
ത്തലെക്കലും കമാനം പണിതു, സകല
വീഥിയിലും പൂജാഗിരി ഉണ്ടാക്കിയതിൽ,
നിന്റെ ഹൃദയം എത്ര മാരമാൽ പൂണ്ടി 31
രിക്കുന്നു എന്നു യഹോവയായ കൎത്താവി
ന്റെ അരുളപ്പാടു; നീ കൂലി നിരസിക്കു
ന്നതുകൊണ്ടു വേശ്യയെപ്പോലെയല്ല.
ഭൎത്താവിന്നു പകരം അന്യന്മാരെ പരി 32
ഗ്രഹിച്ചു വ്യഭിചാരം ചെയ്യുന്ന സ്ത്രീയേ!
സകലവേശ്യാസ്ത്രീകളും സമ്മാനം വാങ്ങു 33
ന്നു; നീയോ, നിന്റെ സകലജാരന്മാൎക്കും
സമ്മാനം നല്കുകയും നീയുമായി പരസം
ഗം ചെയ്യേണ്ടതിന്നു നാലുപുറത്തുനിന്നും
നിന്റെ അടുക്കൽ വരുവാൻ അവൎക്കു
കൈക്കൂലി കൊടുക്കയും ചെയ്യുന്നു. നി 34
ന്റെ പരസംഗത്തിൽ നിനക്കു മററു
സ്ത്രീകളുമായി ഒരു വൈപരീത്യം ഉണ്ടു;
നിന്റെ അടുക്കൽ പരസംഗത്തിന്നു ആ
രും വരുന്നില്ല; നീ സമ്മാനം വാങ്ങുക
യല്ല, സമ്മാനം കൊടുക്കുകയത്രേ ചെയ്യു
ന്നതു; അതിലാകുന്നു വൈപരീത്യം
ഉള്ളതു. ആകയാൽ വേശ്യാസ്ത്രീയേ, 35
യഹോവയുടെ വചനം കേൾക്ക. യഹോ 36
വയായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: ജാരന്മാരുമായുള്ള നിന്റെ പര
സംഗങ്ങളാൽ നിന്റെ പണം ചെലവഴി
ക്കയും നിന്റെ നഗ്നത അനാവൃതമാകയും
ചെയ്കകൊണ്ടും നിന്റെ സകലമ്ലേച്ഛ

വിഗ്രഹങ്ങളുംനിമിത്തവും നീ അവെക്കു
കൊടുത്ത നിന്റെ മക്കളുടെ രക്തംനിമി
37 ത്തവും നീ രമിച്ച നിന്റെ സകല
ജാരന്മാരെയും നീ സ്നേഹിച്ച ഏവരെയും
നീ പകെച്ച ഏവരെയും ഞാൻ കൂട്ടിവരു
ത്തും; ഞാൻ അവരെ നിനക്കു വിരോധ
മായി ചുററും കൂട്ടിവരുത്തി, അവർ നി
ന്റെ നഗ്നത ഒക്കെയും കാണത്തക്കവ
ണ്ണം നിന്റെ നഗ്നത അവരുടെ മുമ്പിൽ
38 അനാവൃതമാക്കും. വ്യഭിചരിക്കയും രക്തം
ചിന്നുകയും ചെയ്യുന്ന സ്ത്രീകളെ വിധിക്കു
ന്നതുപോലെ ഞാൻ നിന്നെ ന്യായം വി
ധിച്ചു ക്രോധത്തിന്റെയും ജാരശങ്കയു
ടെയും രക്തം നിന്റെമേൽ ചൊരിയും.
39 ഞാൻ നിന്നെ അവരുടെ കയ്യിൽ ഏല്പി
ക്കും; അവർ നിന്റെ കമാനം പൊളിച്ചു,
നിന്റെ പൂജാഗിരികളെ ഇടിച്ചുകളയും;
അവർ നിന്റെ വസ്ത്രം അഴിച്ചു ആഭര
ണങ്ങളെ എടുത്തു, നിന്നെ നഗ്നയും അ
40 നാവൃതയും ആക്കിവിടും. അവർ നിനക്കു
വിരോധമായി ഒരു സഭയെ കൂട്ടിവരു
ത്തി നിന്നെ കല്ലെറിഞ്ഞു വാൾകൊണ്ടു
41 വെട്ടിക്കളയും. അവർ നിന്റെ വീടു
കളെ തീവെച്ചു ചുട്ടുകളയും; അനേകം
സ്ത്രീകൾ കാൺങ്കെ നിന്റെമേൽ ന്യായ
വിധി നടത്തും; നിന്റെ പരസംഗം
ഞാൻ നിൎത്തലാക്കും; നീ ഇനി ആൎക്കും
42 കൂലി കൊടുക്കയില്ല. ഇങ്ങനെ ഞാൻ
എന്റെ ക്രോധം നിന്നിൽ നിവൎത്തിച്ചിട്ടു
എന്റെ തീക്ഷ്ണത നിന്നെ വിട്ടുമാറും; പി
ന്നെ ഞാൻ കോപിക്കാതെ അടങ്ങിയിരി
43 ക്കും. നീ നിന്റെ യൌവനകാലം ഓ
ൎക്കാതെ ഇവയാൽ ഒക്കെയും എന്നെ കോ
പിപ്പിച്ചതുകൊണ്ടു, ഞാനും നിന്റെ നട
പ്പിന്നു തക്കവണ്ണം നിനക്കു പകരം ചെയ്യും
എന്നു യഹോവയായ കൎത്താവിന്റെ അ
രുളപ്പാടു; നിന്റെ സകലമ്ലേച്ഛതകൾ

ക്കും പുറമെ നീ ഈ ദുഷ്കൎമ്മവും ചെയ്യിട്ടി
ല്ലയോ. പഴഞ്ചൊല്ലു പറയുന്നവനൊ 44
ക്കെയും: യഥാമാതാതഥാപുത്രീ എന്നുള്ള
പഴഞ്ചൊല്ലു നിന്നെക്കുറിച്ചു പറയും.
നീ ഭൎത്താവിനെയും മക്കളെയും വെറു 45
ക്കുന്ന അമ്മയുടെ മകളും ഭൎത്താക്കന്മാരെയും
മക്കളെയും വെറുത്തിരിക്കുന്ന സഹോദരി
മാൎക്കു നീ സഹോദരിയുമാകുന്നു; നിങ്ങ
ളുടെ അമ്മ ഹിത്യസ്ത്രീയും അപ്പൻ അമോ
ൎയ്യനും അത്രേ. നിന്റെ ജ്യേഷ്ഠത്തി നി 46
ന്റെ ഇടത്തുഭാഗത്തു തന്റെ പുത്രിമാരുമാ
യി പാൎക്കുന്ന ശമൎയ്യ; നിന്റെ അനുജത്തി
നിന്റെ വലത്തുഭാഗത്തു തന്റെപുത്രിമാരു
മായി പാൎക്കുന്ന സൊദോം. നീ അവരുടെ 47
വഴികളിൽ നടന്നില്ല; അവരുടെ മ്ലേച്ഛ
തകൾപോലെ ചെയ്തില്ല; അതു പോരാ
എന്നുവെച്ചു നീ നിന്റെ എല്ലാവഴിക
ളിലും അവരെക്കാൾ അധികം വഷളത്വം
പ്രവൎത്തിച്ചു. എന്നാണ, നീയും നിന്റെ 48
പുത്രിമാരും ചെയ്തിരിക്കുന്നതുപോലെ നി
ന്റെ സഹോദരിയായ സൊദോമും അവ
ളുടെ പുത്രിമാരും ചെയ്തിട്ടില്ല എന്നു
യഹോവയായ കൎത്താവിന്റെ അരുള
പ്പാടു. നിന്റെ സഹോദരിയായ സൊ 49
ദോമിന്റെ അകൃത്യമോ: ഗൎവ്വവും തീൻ
പുളെപ്പും നിൎഭയസൈ്വരവും അവൾക്കും
അവളുടെ പുത്രിമാൎക്കും ഉണ്ടായിരുന്നു;
എളിയവനെയും ദരിദ്രനെയും അവൾ
സഹായിച്ചതുമില്ല. അവർ അഹങ്കാരി 50
കളായി എന്റെ മുമ്പിൽ മ്ലേച്ഛത ചെയ്തു;
അതുകൊണ്ടു എനിക്കു ബോധിച്ചതുപോ
ലെ ഞാൻ അവരെ നീക്കിക്കളഞ്ഞു.
ശമൎയ്യയും നിന്റെ പാപങ്ങളിൽ പാതി 51
യോളം ചെയ്തിട്ടില്ല; നീ അവരെക്കാൾ
നിന്റെ മ്ലേച്ഛതകളെ വൎദ്ധിപ്പിച്ചു, നീ
ചെയ്തിരിക്കുന്ന സകലമ്ലേച്ഛതകളാലും
നിന്റെ സഹോദരിമാരെ നീതീകരിച്ചി

52 രിക്കുന്നു. സഹോദരിമാരെ ന്യായം വി
ധിച്ചിരിക്കുന്ന നീയും നിന്റെ ലജ്ജ
വഹിക്ക; നീ അവരെക്കാൾ അധികം
മ്ലേച്ഛതയായി പ്രവൃത്തിച്ചിരിക്കുന്ന നി
ന്റെ പാപങ്ങളാൽ അവർ നിന്നെക്കാൾ
നീതിയുള്ളവരല്ലോ; അതേ, നീ നിന്റെ
സഹോദരിമാരെ നീതീകരിച്ചതിൽ നാ
ണിച്ചു നിന്റെ ലജ്ജ വഹിച്ചുകൊൾക.
53 നീ അവൎക്കു ആശ്വാസമായി നിന്റെ
ലജ്ജ വഹിക്കേണ്ടതിന്നും നീ ചെയ്തിട്ടുള്ള
എല്ലാവറെറയും കുറിച്ചു ലജ്ജിക്കേണ്ടതി
54 ന്നും ഞാൻ സൊദോമിന്റെയും അവ
ളുടെ പുത്രിമാരുടെയും സ്ഥിതിയും ശമൎയ്യ
യുടെയും അവളുടെ പുത്രിമാരുടെയും സ്ഥി
തിയും അവരുടെ നടുവിൽ ഉള്ള നിന്റെ
പ്രവാസികളുടെ സ്ഥിതിയും മാററും.
55 നിന്റെ സഹോദരിയായ സൊദോമും
അവളുടെ പുത്രിമാരും തങ്ങളുടെ പൂൎവ്വാവ
സ്ഥയിലേക്കു മടങ്ങിവരും; ശമൎയ്യയും അ
വളുടെ പുത്രിമാരും തങ്ങളുടെ പൂൎവ്വാവ
സ്ഥയിലേക്കു മടങ്ങിവരും; നീയും നി
ന്റെ പുത്രിമാരും നിങ്ങളുടെ പൂൎവ്വാവ
56 സ്ഥയിലേക്കു മടങ്ങിവരും. അരാമിന്റെ
പുത്രിമാരും അവളുടെ ചുററുമുള്ളവരൊ
ക്കെയും നിന്റെ ചുററും നിന്നു നിന്നെ
നിന്ദിക്കുന്ന ഫെലിസ്ത്യപുത്രിമാരും നി
ന്നെ നിന്ദിച്ച കാലത്തു എന്നപോലെ
നിന്റെ ദുഷ്ടത വെളിപ്പെടുന്നതിന്നു
57 മുമ്പെ നിന്റെ ഗൎവ്വത്തിന്റെ നാളിൽ
നിന്റെ സഹോദരിയായ സൊദോമി
ന്റെ പേരുപോലും നീ ഉച്ചരിച്ചിട്ടില്ല.
58 നിന്റെ ദുഷ്കൎമ്മവും നിന്റെ മ്ലേച്ഛതകളും
നീ വഹിക്കുന്നു എന്നു യഹോവയുടെ അ
59 രുളപ്പാടു. യഹോവയായ കൎത്താവു ഇപ്ര
കാരം അരുളിച്ചെയ്യുന്നു: നിയമം ലംഘി
ച്ചു സത്യം തുച്ഛീകരിക്കുന്ന നീ ചെയ്തതു
പോലെ ഞാൻ നിന്നോടും ചെയ്യും.
എങ്കിലും നിന്റെ യൌവനകാലത്തു നി 60
ന്നോടുള്ള എന്റെ നിയമം ഞാൻ ഓൎത്തു
ഒരു ശാശ്വതനിയമം നിന്നോടു ചെയ്യും.
നിന്റെ ജ്യേഷ്ഠത്തിമാരും അനുജത്തിമാ 61
രുമായ സഹോദരിമാരെ നീ കൈക്കൊ
ള്ളുമ്പോൾ, അന്നു നീ നിന്റെ വഴികളെ
ഓൎത്തു നാണിക്കും; ഞാൻ അവരെ നിന
ക്കു പുത്രിമാരായി തരും; നിന്റെ നിയമ
പ്രകാരമല്ലതാനും. നീ ചെയ്തതൊക്കെ 62
യും ഞാൻ നിന്നോടു ക്ഷമിക്കുമ്പോൾ നീ
ഓൎത്തു ലജ്ജിച്ചു നാണംനിമിത്തം ഇനി
ഒരിക്കലും വായ് തുറക്കാതെയിരിക്കേണ്ട
തിന്നു ഞാൻ നിന്നോടു എന്റെ നിയമം 63
ചെയ്യും; ഞാൻ യഹോവ എന്നു നീ അറി
യും എന്നു യഹോവയായ കൎത്താവിന്റെ
അരുളപ്പാടു.

## ൧൭. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ യി 2
സ്രായേൽഗൃഹത്തോടു ഒരു കടങ്കഥ പറ
ഞ്ഞു ഒരു ഉപമ പ്രസ്താവിക്കേണ്ടതു; യ 3
ഹോവയായ കൎത്താവു ഇപ്രകാരം അരുളി
ച്ചെയ്യുന്നു: വലിയ ചിറകും നീണ്ട തുവലും
ഉള്ളതും പലനിറമായ പപ്പു നിറഞ്ഞതുമായ
ഒരു വലിയ കഴുകൻ ലെബനോനിൽ
വന്നു ഒരു ദേവദാരുവിന്റെ ശിഖരം എ
ടുത്തു. അവൻ അതിന്റെ ഇളഞ്ചില്ലി 4
കളുടെ അററം മുറിച്ചു കച്ചവടമുള്ളോരു
ദേശത്തു കൊണ്ടുചെന്നു, കച്ചവടക്കാരുടെ
പട്ടണത്തിൽ നട്ടു. അവൻ ദേശത്തിലെ 5
തൈകളിൽ ഒന്നു എടുത്തു ഒരു വിളനി
ലത്തു നട്ടു; അവൻ അതിനെ വളരെ
വെള്ളത്തിന്നരികെ കൊണ്ടുചെന്നു അല
രിവൃക്ഷംപോലെ നട്ടു. അതു വളൎന്നു, 6
പൊക്കം കുറഞ്ഞു പടരുന്ന മുന്തിരിവള്ളി
യായിത്തീൎന്നു; അതിന്റെ വള്ളി അവങ്ക

ലേക്കു തിരിയേണ്ടതും അതിന്റെ വേർ
അവന്നു കീഴ്പെടേണ്ടതും ആയിരുന്നു; ഇ
ങ്ങനെ അതു മുന്തിരിവള്ളിയായി കൊമ്പു
കളെ പുറപ്പെടുവിക്കയും ചില്ലികളെ നീട്ടു
7 കയും ചെയ്തു. എന്നാൽ വലിയ ചിറകും
വളരെ പപ്പും ഉള്ള മറെറാരു വലിയ കഴു
കൻ ഉണ്ടായിരുന്നു; അവൻ അതു നനെ
ക്കേണ്ടതിന്നു ആ മുന്തിരിവള്ളി തന്റെ
തടത്തിൽനിന്നു വേരുകളെ അവങ്കലേക്കു
തിരിച്ചു, കൊമ്പുകളെ അവങ്കലേക്കു നീട്ടി.
8 കൊമ്പുകളെ പുറപ്പെടുവിച്ചു ഫലം കായി
പ്പാനും നല്ലമുന്തിരിവള്ളി ആയിത്തീരു
വാനും തക്കവണ്ണം അതിനെ വളരെ വെ
ള്ളത്തിന്നരികെ നല്ല നിലത്തു നട്ടിരുന്നു.
9 ഇതു സാധിക്കുമോ? അതു വാടിപ്പോക
ത്തക്കവണ്ണം, അതിന്റെ തളിൎത്ത ഇലക
ളൊക്കെയും വാടിപ്പോകത്തക്കവണ്ണം
തന്നേ, അവൻ അതിന്റെ വേരുക
ളെ മാന്തുകയും കായി പറിച്ചുകളകയും
ചെയ്കയില്ലയോ? അതിനെ വേരോടെ
പിഴുതുകളയേണ്ടതിന്നു വലിയ ബലമോ
10 വളരെ ജനമോ ആവശ്യമില്ല. അതു
നട്ടിരിക്കുന്നു സത്യം; അതു തഴെക്കുമോ?
കിഴക്കൻകാററു തട്ടുമ്പോൾ അതു തീരെ
വാടിപ്പോകയില്ലയോ? വളൎന്ന തടത്തിൽ
തന്നേ അതു ഉണങ്ങിപ്പോകും എന്നു യ
ഹോവയായ കൎത്താവു അരുളിച്ചെയ്യുന്നു
എന്നു നീ പറക.
11 യഹോവയുടെ അരുളപ്പാടു എനിക്കു
12 ണ്ടായതെന്തെന്നാൽ: ഇതിന്റെ അൎത്ഥം
നിങ്ങൾ അറിയുന്നില്ലയോ എന്നു നീ ആ
മത്സരഗൃഹത്തോടു ചോദിച്ചിട്ടു അവരോടു
പറയേണ്ടതു: ബാബേൽരാജാവു യെരൂ
ശലേമിലേക്കു വന്നു അതിന്റെ രാജാവി
നെയും പ്രഭുക്കന്മാരെയും പിടിച്ചു തന്നോടു
കൂടെ ബാബേലിലേക്കു കൊണ്ടുപോയി;
13 രാജസന്തതിയിൽ ഒരുത്തനെ അവൻ
എടുത്തു അവനുമായി ഒരു ഉടമ്പടി
ചെയ്തു അവനെക്കൊണ്ടു സത്യം ചെ
യ്യിച്ചു; രാജ്യം തന്നെത്താൻ ഉയൎത്താതെ 14
താണിരുന്നു അവന്റെ ഉടമ്പടി പ്രമാ
ണിച്ചു നിലനിന്നുപോരേണ്ടതിന്നു അ
വൻ ദേശത്തിലെ ബലവാന്മാരെ കൊണ്ടു
പോയി. എങ്കിലും അവനോടു മത്സരിച്ചു 15
ഇവൻ തനിക്കു കുതിരകളെയും വളരെ
പടജ്ജനത്തെയും അയച്ചുതരേണമെന്നു
പറവാൻ ദൂതന്മാരെ മിസ്രയീമിലേക്കു അ
യച്ചു; അവൻ കൃതാൎത്ഥനാകുമോ? ഇങ്ങനെ
ചെയ്യുന്നവൻ തെററി ഒഴിയുമോ? അല്ല,
അവൻ ഉടമ്പടി ലംഘിച്ചിട്ടു വഴുതിപ്പോ
കുമോ? എന്നാണ, അവനെ രാജാവാ 16
ക്കിയ രാജാവിന്റെ സ്ഥലമായ ബാബേ
ലിൽ, അവന്റെ അരികെ വെച്ചു തന്നേ,
അവൻ മരിക്കും എന്നു യഹോവയായ
കൎത്താവിന്റെ അരുളപ്പാടു; അവനോടു
ചെയ്ത സത്യം അവൻ ധിക്കരിക്കയും അ
വനുമായുള്ള ഉടമ്പടി ലംഘിക്കയും ചെയ്തു
വല്ലോ. ബഹുജനത്തെ നശിപ്പിച്ചുകള 17
വാൻ തക്കവണ്ണം അവർ വാട കോരി
കൊത്തളം പണിയുമ്പോൾ, ഫറവോൻ
മഹാസൈന്യത്തോടും വലിയ കൂട്ടത്തോടും
കൂടെ അവന്നു വേണ്ടി യുദ്ധത്തിൽ ഒന്നും
പ്രവൎത്തിക്കയില്ല. അവൻ ഉടമ്പടി 18
ലംഘിച്ചു സത്യം ധിക്കരിച്ചിരിക്കുന്നു;
അവൻ കയ്യടിച്ചിട്ടും ഇതൊക്കെയും ചെ
യ്തിരിക്കുന്നു; ആകയാൽ അവൻ ഒഴിഞ്ഞു
പോകയില്ല. അതുകൊണ്ടു യഹോവ 19
യായ കൎത്താവു ഇപ്രകാരം അരുളിച്ചെയ്യു
ന്നു: എന്നാണ, അവൻ ധിക്കരിച്ചിരി
ക്കുന്ന എന്റെ സത്യവും ലംഘിച്ചിരി
ക്കുന്ന എന്റെ ഉടമ്പടിയും ഞാൻ അവ
ന്റെ തലമേൽ വരുത്തും. ഞാൻ എന്റെ 20
വല അവന്റെമേൽ വീശും; അവൻ
എന്റെ കണിയിൽ അകപ്പെടും; ഞാൻ

അവനെ ബാബേലിലേക്ക കൊണ്ടുചെ
ന്നു, അവൻ എന്നോട ചെയ്തിരിക്കുന്ന
ദ്രോഹത്തെക്കുറിച്ച അവിടെവെച്ച അവ
21 നോട വ്യവഹരിക്കും. അവന്റെ ശ്രേ
ഷ്ഠയൊദ്ധാക്കൾ ഒക്കെയും അവന്റെ
എല്ലാപടക്കൂട്ടങ്ങളും വാളാൽ വീഴും; ശേ
ഷിച്ചുള്ളവരൊ നാലു ദിക്കിലേക്കും ചിത
റിപ്പോകും; യഹോവയായ ഞാൻ അതു
അരുളിച്ചെയ്തു എന്നു നിങ്ങൾ അറിയും.
22 യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു: ഞാനും ഉയരമുള്ള ദേവദാ
രുവിന്റെ ഒരു ശിഖരം എടുത്തു നടും;
അതിന്റെ ഇളങ്കില്ലികളുടെ അററത്തു
നിന്നു ഇളയതായിരിക്കുന്ന ഒന്നു ഞാൻ
മുറിച്ചെടുത്തു ഉയരവും ഉന്നതവുമായുള്ള
23 ഒരു പൎവ്വതത്തിൽ നടും. യിസ്രായേലി
ന്റെ ഉയൎന്ന പൎവ്വതത്തിൽ ഞാൻ അതു
നടും; അതു കൊമ്പുകളെ പുറപ്പെടുവിച്ച
ഫലം കായിച്ച ഭംഗിയുള്ളോരു ദേവദാ
രുവായിത്തീരും; അതിന്റെ കീഴിൽ പല
വിധം ചിറകുള്ള പക്ഷികളൊക്കെയും
പാൎക്കും; അതിന്റെ കൊമ്പുകളുടെ നിഴ
24 ലിൽ അവ വസിക്കും. യഹോവയായ
ഞാൻ ഉയരമുള്ള വൃക്ഷത്തെ താഴ്ത്തി താ
ണിരുന്ന വൃക്ഷത്തെ ഉയൎത്തുകയും പച്ച
യായുള്ള വൃക്ഷത്തെ ഉണക്കി ഉണങ്ങിയ
വൃക്ഷത്തെ തഴെപ്പിക്കയും ചെയ്തിരിക്കുന്നു
എന്നു കാട്ടിലെ സകലവൃക്ഷങ്ങളും അ
റിയും; യഹോവയായ ഞാൻ അതു പ്രസ്താ
വിച്ചും അനുഷ്ഠിച്ചും ഇരിക്കുന്നു.

## ൧൮. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
2 യതെന്തെന്നാൽ: അപ്പന്മാർ പച്ചമുന്തി
രിങ്ങാ തിന്നു മക്കളുടെ പല്ലു പുളിച്ചു എന്നു
നിങ്ങൾ യിസ്രായേൽദേശത്തു ഒരു പഴ
3 ഞ്ചൊല്ലു പറയുന്നതു എന്തു? എന്നാണ,
നിങ്ങൾ ഇനി യിസ്രായേലിൽ ഈ പഴ
ഞ്ചൊല്ലു പറവാൻ ഇടവരികയില്ല എന്നു
യഹോവയായ കൎത്താവിന്റെ അരുള
പ്പാടു. സകലദേഹികളും എനിക്കുള്ളവർ; 4
അപ്പന്റെ പ്രാണനും മകന്റെ പ്രാണ
നും ഒരുപോലെ എനിക്കുള്ളതു; പാപം
ചെയ്യുന്ന ദേഹി മരിക്കും. എന്നാൽ ഒരു 5
മനുഷ്യൻ നീതിമാനായിരുന്നു നീതിയും
ന്യായവും പ്രവൎത്തിക്കുന്നു എങ്കിൽ — പൂജാ 6
ഗിരികളിൽവെച്ചു ഭക്ഷണം കഴിക്കയൊ
യിസ്രായേൽഗൃഹത്തിന്റെ വിഗ്രഹങ്ങളെ
നോക്കി നമസ്കരിക്കയൊ കൂട്ടുകാരന്റെ
ഭാൎയ്യയെ വഷളാക്കുകയൊ ഋതുവായ സ്ത്രീ
യുടെ അടുക്കൽ ചെല്ലുകയൊ ആരോടും
അന്യായം പ്രവൎത്തിക്കയൊ ചെയ്യാതെ
കടം വാങ്ങിയവന്നു പണയം മടക്കിക്കൊ 7
ടുക്കയും ആരോടും പിടിച്ചുപറിക്കാതെ
തന്റെ അപ്പം വിശപ്പുള്ളവന്നു കൊടുക്ക
യും നഗ്നനെ ഉടുപ്പിക്കയും പലിശെക്കു 8
കൊടുക്കയൊ ലാഭം വാങ്ങുകയൊ ചെയ്യാ
തിരിക്കയും നീതികേടു ചെയ്യാതവണ്ണം
കൈ മടക്കിക്കൊൾകയും മനുഷ്യൎക്ക തമ്മി
ലുള്ള വ്യവഹാരത്തിൽ നേരോടെ വിധി
ക്കയും എന്റെ ചട്ടങ്ങളെ അനുസരിക്ക 9
യും എന്റെ ന്യായങ്ങളെ പ്രമാണിക്ക
യും ചെയ്തുകൊണ്ടു നേരോടെ നടക്കുന്ന
വൻ നീതിമാൻ—അവൻ നിശ്ചയമായി
ജീവിച്ചിരിക്കും എന്നു യഹോവയായ കൎത്താ
വിന്റെ അരുളപ്പാടു. എന്നാൽ അവന്നു 10
ഒരു മകൻ ജനിച്ചിട്ടു അവൻ നിഷ്ഠുര
കനായിരുന്നു രക്തം ചൊരിക, അവ
യിൽ ഏതെങ്കിലും ചെയ്ക, ചെയ്യേണ്ട 11
തൊന്നും ചെയ്യാതിരിക്ക, പൂജാഗിരിക
ളിൽവെച്ചു ഭക്ഷണം കഴിക്ക, കൂട്ടുകാര
ന്റെ ഭാൎയ്യയെ വഷളാക്കുക, എളിയവ 12
നോടും ദരിദ്രനോടും അന്യായം ചെയ്ക,
പിടിച്ചുപറിക്ക, പണയം മടക്കിക്കൊടു

ക്കാതിരിക്ക, വിഗ്രഹങ്ങളെ നോക്കി നമ
13 സ്കരിക്ക, മ്ലേച്ശത പ്രവൃത്തിക്ക, പലി
ശെക്കു കൊടുക്ക, ലാഭം വാങ്ങുക എന്നീ
വക ചെയ്യുന്നവനായാൽ അവൻ ജീവി
ച്ചിരിക്കുമോ? അവൻ ജീവിച്ചിരിക്കയില്ല;
അവൻ ഈ മ്ലേച്ശതകളൊക്കെയും ചെയ്തു
വല്ലോ; അവൻ മരിക്കും; അവന്റെ
14 രക്തം അവന്റെമേൽ വരും. എന്നാൽ
അവന്നു ഒരു മകൻ ജനിച്ചിട്ടു അവൻ
തന്റെ അപ്പൻ ചെയ്തു സകലപാപങ്ങളും
കണ്ടു പേടിച്ചു അങ്ങനെയുള്ളതിനെ
15 ചെയ്യാതെ പൎവ്വതങ്ങളിൽവെച്ചു ഭക്ഷ
ണം കഴിക്ക, യിസ്രായേൽഗൃഹത്തിന്റെ
വിഗ്രഹങ്ങളെ നോക്കി നമസ്കരിക്ക, കൂട്ടു
16 കാരന്റെ ഭാൎയ്യയെ വഷളാക്കുക, ആ
രോടെങ്കിലും അന്യായം ചെയ്ക, പണയം
കൈവശം വെച്ചുകൊണ്ടിരിക്ക, പിടിച്ചു
പറിക്ക എന്നിവകയൊന്നും ചെയ്യാതെ
വിശപ്പുള്ളവന്നു അപ്പം കൊടുക്കയും നഗ്ന
17 നെ ഉടുപ്പിക്കയും നീതികേടു ചെയ്യാത
വണ്ണം കൈ മടക്കിക്കൊൾകയും പലിശ
യും ലാഭവും വാങ്ങാതിരിക്കയും എന്റെ
വിധികളെ നടത്തി, എന്റെ ചട്ടങ്ങളെ
അനുസരിക്കയും ചെയ്യുന്നു എങ്കിൽ അവൻ
അപ്പന്റെ അകൃത്യംനിമിത്തം മരിക്കാ
18 തെ ജീവിച്ചിരിക്കും. അവന്റെ അപ്പ
നോ ക്രൂരപീഡനം ചെയ്തു, സഹോദര
നോടു പിടിച്ചുപറിച്ചു, തന്റെ ജനത്തി
ന്റെ ഇടയിൽ കൊള്ളരുതാത്തതു പ്രവ
ൎത്തിച്ചതുകൊണ്ടു തന്റെ അകൃത്യത്താൽ
19 മരിക്കും. എന്നാൽ മകൻ അപ്പന്റെ
അകൃത്യം വഹിക്കേണ്ടതല്ലയോ എന്നു
നിങ്ങൾ ചോദിക്കുന്നു; മകൻ നീതിയും
ന്യായവും പ്രവൃത്തിച്ചു എന്റെ ചട്ടങ്ങ
ളെ പ്രമാണിച്ചുനടക്കുന്നു എങ്കിൽ, അ
20 വൻ ജീവിച്ചിരിക്കും. പാപം ചെയ്യുന്ന
ദേഹി മരിക്കും; മകൻ അപ്പന്റെ അകൃ
ത്യം വഹിക്കേണ്ട; അപ്പൻ മകന്റെ അ
കൃത്യവും വഹിക്കേണ്ട; നീതിമാന്റെ
നീതി അവന്റെമേലും ദുഷ്ടന്റെ ദുഷ്ടത
അവന്റെമേലും ഇരിക്കും. എന്നാൽ 21
ദുഷ്ടൻ താൻ ചെയ്തു സകലപാപങ്ങളെ
യും വിട്ടുതിരിഞ്ഞു എന്റെ ചട്ടങ്ങളെ
യൊക്കെയും പ്രമാണിച്ചു, നീതിയും ന്യാ
യവും പ്രവൃത്തിക്കുന്നു എങ്കിൽ, അവൻ
മരിക്കാതെ ജീവിച്ചിരിക്കും. അവൻ 22
ചെയ്തു അതിക്രമങ്ങളിൽ ഒന്നിനെയും
അവന്നു കണക്കിടുകയില്ല; അവൻ ചെയ്തു
നീതിയാൽ അവൻ ജീവിക്കും. ദുഷ്ട 23
ന്റെ മരണത്തിൽ എനിക്കു അല്പമെങ്കിലും
താല്പൎയ്യം ഉണ്ടോ? അവൻ തന്റെ വഴി
കളെ വിട്ടുതിരിഞ്ഞു ജീവിക്കേണമെന്ന
ല്ലയോ എന്റെ താല്പൎയ്യം എന്നു യഹോ
വയായ കൎത്താവിന്റെ അരുളപ്പാടു.
എന്നാൽ നീതിമാൻ തന്റെ നീതി വിട്ടു 24
തിരിഞ്ഞു നീതികേടു പ്രവൃത്തിച്ചു, ദുഷ്ടൻ
ചെയ്യുന്ന സകലമ്ലേച്ശതകളെയുംപോലെ
ചെയ്യുന്നു എങ്കിൽ, അവൻ ജീവിച്ചിരി
ക്കുമോ? അവൻ ചെയ്തു നീതിയൊന്നും
കണക്കിടുകയില്ല; അവൻ ചെയ്തു ദ്രോഹ
ത്താലും അവൻ ചെയ്തു പാപത്താലും അ
വൻ മരിക്കും. എന്നാൽ നിങ്ങൾ: കൎത്താ 25
വിന്റെ വഴി ചൊവ്വുള്ളതല്ല എന്നു പറ
യുന്നു; യിസ്രായേൽഗൃഹമേ, കേൾപ്പിൻ;
എന്റെ വഴി ചൊവ്വുള്ളതല്ലയോ? നിങ്ങ
ളുടെ വഴികൾ ചൊവ്വില്ലാത്തവയല്ലയോ?
നീതിമാൻ തന്റെ നീതി വിട്ടുതിരിഞ്ഞു 26
നീതികേടു പ്രവൃത്തിക്കുന്നുവെങ്കിൽ അ
വൻ അതുനിമിത്തം മരിക്കും; അവൻ
ചെയ്തു നീതികേടുനിമിത്തം തന്നേ അവൻ
മരിക്കും. ദുഷ്ടൻ താൻ ചെയ്തു ദുഷ്ടത 27
വിട്ടുതിരിഞ്ഞു നീതിയും ന്യായവും പ്രവ
ൎത്തിക്കുന്നു എങ്കിൽ, അവൻ തന്നെത്താൻ
ജീവനോടെ രക്ഷിക്കും. അവൻ ഓൎത്തു 28

താൻ ചെയ്ത അതിക്രമങ്ങളെയൊക്കെയും
വിട്ടുതിരിയുന്നതുകൊണ്ടു അവൻ മരിക്കാ
29 തെ ജീവിച്ചിരിക്കും. എന്നാൽ യിസ്രാ
യേൽഗൃഹം: കൎത്താവിന്റെ വഴി ചൊ
വ്വുള്ളതല്ല എന്നു പറയുന്നു; യിസ്രായേൽ
ഗൃഹമേ, എന്റെ വഴികൾ ചൊവ്വുള്ളവ
യല്ലയോ? നിങ്ങളുടെ വഴികൾ ചൊവ്വി
30 ല്ലാത്തവയല്ലയോ? അതുകൊണ്ടു യിസ്രാ
യേൽഗൃഹമേ, ഞാൻ നിങ്ങളിൽ ഓരോ
രുത്തനും അവനവന്റെ വഴിക്കു തക്ക
വണ്ണം ന്യായം വിധിക്കും എന്നു യഹോവ
യായ കൎത്താവിന്റെ അരുളപ്പാടു; അ
കൃത്യം നിങ്ങൾക്കു നാശകരമായി ഭവിക്കാ
തെയിരിക്കേണ്ടതിന്നു നിങ്ങൾ മനന്തിരി
ഞ്ഞു നിങ്ങളുടെ അതിക്രമങ്ങളൊക്കെയും
31 വിട്ടുതിരിവിൻ. നിങ്ങൾ ചെയ്തിരിക്കു
ന്ന അതിക്രമങ്ങളൊക്കെയും നിങ്ങളിൽ
നിന്നു എറിഞ്ഞുകളവിൻ; നിങ്ങൾക്കു പുതി
യോരു ഹൃദയത്തെയും പുതിയോരു ആ
ത്മാവിനെയും സമ്പാദിച്ചുകൊൾവിൻ;
യിസ്രായേൽഗൃഹമേ, നിങ്ങൾ എന്തിനു
32 മരിക്കുന്നു? മരിക്കുന്നവന്റെ മരണ
ത്തിൽ എനിക്കു ഇഷ്ടമില്ല എന്നു യഹോ
വയായ കൎത്താവിന്റെ അരുളപ്പാടു; ആ
കയാൽ നിങ്ങൾ മനന്തിരിഞ്ഞു ജീവിച്ചു
കൊൾവിൻ.

## ൧൯. അദ്ധ്യായം.

**നീ** യിസ്രായേലിന്റെ പ്രഭുവിനെക്കുറി
2 ച്ചു ഒരു വിലാപം ചൊല്ലേണ്ടതു: നിന്റെ
അമ്മ ആരായിരുന്നു? ഒരു സിംഹിതന്നേ;
അവൾ സിംഹങ്ങളുടെ ഇടയിൽ കിടന്നു
തന്റെ കുട്ടികളെ ബാലസിംഹങ്ങളുടെ
3 ഇടയിൽ വളൎത്തി. അവൾ തന്റെ കുട്ടി
കളിൽ ഒന്നിനെ വളൎത്തി; അതു ഒരു
ബാലസിംഹമായിത്തീൎന്നു; അതു ഇരതേടി
പിടിപ്പാൻ ശീലിച്ചു, മനുഷ്യരെ തിന്നുക
ളഞ്ഞു. ജാതികൾ അവന്റെ വസ്തുത 4
കേട്ടു; അവരുടെ കുഴിയിൽ അവൻ അ
കപ്പെട്ടു; അവർ അവനെ കൊളുത്തിട്ടു
മിസ്രയീംദേശത്തു കൊണ്ടുപോയി. എ 5
ന്നാൽ അവൾ താൻ വെച്ചുകൊണ്ടിരുന്ന
ആശെക്കു ഭംഗം വന്നു എന്നു കണ്ടിട്ടു
തന്റെ കുട്ടികളിൽ മറ്റൊന്നിനെ എടുത്തു
ബാലസിംഹമാക്കി. അവനും സിംഹ 6
ങ്ങളുടെ ഇടയിൽ സഞ്ചരിച്ചു ബാലസിം
ഹമായിത്തീൎന്നു, ഇര തേടി പിടിപ്പാൻ
ശീലിച്ചു, മനുഷ്യരെ തിന്നുകളഞ്ഞു. അ 7
വൻ അവരുടെ രാജധാനികളെ അറി
ഞ്ഞു, അവരുടെ പട്ടണങ്ങളെ ശൂന്യ
മാക്കി; അവന്റെ ഗൎജ്ജനംഹേതുവായി
ദേശവും അതിലുള്ളതൊക്കെയും ശൂന്യമാ
യ്പോയി. അപ്പോൾ ജാതികൾ ചുററു 8
മുള്ള സംസ്ഥാനങ്ങളിൽനിന്നു അവന്റെ
നേരെ വന്നു അവന്റെമേൽ വലവീശി
അവൻ അവരുടെ കുഴിയിൽ അകപ്പെട്ടു.
അവർ അവനെ കൊളുത്തിട്ടു ഒരു കൂട്ടിൽ 9
ആക്കി ബാബേൽരാജാവിന്റെ അടുക്കൽ
കൊണ്ടുപോയി; ഇനി അവന്റെ നാദം
യിസ്രായേൽപൎവ്വതങ്ങളിൽ കേൾക്കാതെ
യിരിക്കേണ്ടതിന്നു അവർ അവനെ ദുൎഗ്ഗ
ങ്ങളിൽ കൊണ്ടുപോയി. നിന്റെ അമ്മ, 10
മുന്തിരിത്തോട്ടത്തിൽ വെള്ളത്തിന്നരികെ
നട്ടിരിക്കുന്ന മുന്തിരിവള്ളിപോലെയാകു
ന്നു; വളരെ വെള്ളമുള്ളതുകൊണ്ടു അതു
ഫലപ്രദവും തഴെച്ചതുമായിരുന്നു. അ 11
തിൽ അധിപതികളുടെ ചെങ്കോലുകൾ
ക്കായി ബലമുള്ള കൊമ്പുകൾ ഉണ്ടായി
രുന്നു; അതു തിങ്ങിയ കൊമ്പുകളുടെ ഇട
യിൽ വളൎന്നു പൊങ്ങിയിരുന്നു; അതു
പൊക്കംകൊണ്ടും കൊമ്പുകളുടെ പെരുപ്പം
കൊണ്ടും പ്രസിദ്ധമായിരുന്നു. എന്നാൽ 12
അതിനെ ക്രോധത്തോടെ പറിച്ചു നില
ത്തു തള്ളിയിട്ടു; കിഴക്കൻകാററു അതി

ൻെറ ഫലം ഉണക്കിക്കളഞ്ഞു; അതിൻെറ
ബലമുള്ള കൊമ്പുകൾ ഒടിഞ്ഞു ഉണങ്ങി
13 പ്പോയി തീക്കിരയായിത്തീൎന്നു. ഇപ്പോൾ
അതിനെ മരുഭൂമിയിൽ ഉണങ്ങിവരണ്ട
14 നിലത്തു നട്ടിരിക്കുന്നു. അതിൻെറ കൊ
മ്പുകളിലെ ഒരു കോലിൽനിന്നു തീ പുറ
പ്പെട്ടു അതിൻെറ ഫലം ദഹിപ്പിച്ചുകള
ഞ്ഞു; അതുകൊണ്ടു ആധിപത്യത്തിന്നു
ചെങ്കോലായിരിപ്പാൻ തക്ക ബലമുള്ള
കോൽ അതിൽനിന്നെടുപ്പാൻ ഇല്ലാതെ
പോയി; ഇതു ഒരു വിലാപം; ഒരു വിലാ
പമായിത്തീൎന്നുമിരിക്കുന്നു.

## ൨൦. അദ്ധ്യായം.

ഏഴാം ആണ്ടു അഞ്ചാം മാസം പത്താം
തിയ്യതി യിസ്രായേൽമൂപ്പന്മാരിൽ ചിലർ
യഹോവയോടു അരുളപ്പാടു ചോദിപ്പാൻ
2 വന്നു എൻെറ മുമ്പിൽ ഇരുന്നു. അപ്പോൾ
യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
3 യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ യി
സ്രായേൽമൂപ്പന്മാരോടു സംസാരിച്ചു: യ
ഹോവയായ കൎത്താവു ഇപ്രകാരം അരുളി
ച്ചെയ്യുന്നു: നിങ്ങൾ എന്നോടു അരുളപ്പാടു
ചോദിപ്പാൻ വന്നിരിക്കുന്നുവോ? നിങ്ങൾ
എന്നോടു ചോദിച്ചാൽ, എന്നാണ, ഞാൻ
ഉത്തരമരുളുകയില്ല എന്നു യഹോവയായ
കൎത്താവിൻെറ അരുളപ്പാടു എന്നു അവ
4 രോടു പറയേണം. മനുഷ്യപുത്രാ, നീ
അവരെ ന്യായം വിധിക്കുമോ? നീ അവ
രെ ന്യായം വിധിക്കുമോ? നീ അവരുടെ
പിതാക്കന്മാരുടെ മ്ലേച്ഛതകളെ അവരോടു
5 അറിയിച്ചുപറയേണ്ടതു: യഹോവയായ
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ യിസ്രായേലിനെ തിരഞ്ഞെടുത്തു,
യാക്കോബ് ഗൃഹത്തിൻെറ സന്തതിയോടു
കൈ ഉയൎത്തി സത്യംചെയ്തു, മിസ്രയീംദേ
ശത്തുവെച്ചു എന്നെത്തന്നേ അവൎക്കു വെ
ളിപ്പെടുത്തിയ നാളിൽ: ഞാൻ നിങ്ങളുടെ
ദൈവമായ യഹോവയാകുന്നു എന്നു കൈ
ഉയൎത്തിയുംകൊണ്ടു അവരോടു അരുളി
ച്ചെയ്തു. ഞാൻ അവരെ മിസ്രയീംദേശ 6
ത്തുനിന്നു പുറപ്പെടുവിക്കുമെന്നും ഞാൻ
അവൎക്കു വേണ്ടി നോക്കിവെച്ചിരുന്നതും
പാലും തേനും ഒഴുകുന്നതും സൎവ്വദേശങ്ങ
ളുടെയും മഹത്വമായിരിക്കുന്നതുമായ ദേശ
ത്തിലേക്കു അവരെ കൊണ്ടുവരുമെന്നും
ആ നാളിൽ കൈ ഉയൎത്തി സത്യംചെയ്തു.
അവരോടു: നിങ്ങൾ ഓരോരുത്തനും താ 7
ന്താൻെറ കണ്ണിന്മുമ്പിൽ ഇരിക്കുന്ന മ്ലേച്ഛ
വിഗ്രഹങ്ങളെ എറിഞ്ഞുകളവിൻ; മിസ്ര
യീമ്യബിംബങ്ങളെക്കൊണ്ടു നിങ്ങളെ മലി
നമാക്കരുതു; ഞാനത്രേ നിങ്ങളുടെ ദൈ
വമായ യഹോവ എന്നു കല്പിച്ചു. അവ 8
രോ എന്നോടു മത്സരിച്ചു, എൻെറ വാക്കു
കേൾപ്പാൻ മനസ്സില്ലാതെ ഇരുന്നു; അവ
രിൽ ഒരുത്തനും തൻെറ കണ്ണിന്മുമ്പിൽ
ഇരുന്ന മ്ലേച്ഛവിഗ്രഹങ്ങളെ എറിഞ്ഞുകള
കയോ മിസ്രയീമ്യബിംബങ്ങളെ ഉപേ
ക്ഷിക്കയോ ചെയ്തില്ല; ആകയാൽ ഞാൻ:
മിസ്രയീംദേശത്തിൻെറ നടുവിൽവെച്ചു
എൻെറ ക്രോധം അവരുടെമേൽ പകൎന്നു
എൻെറ കോപം അവരിൽ നിവൎത്തിക്കും
എന്നു അരുളിച്ചെയ്തു. എങ്കിലും അവരു 9
ടെ ചുററും പാൎക്കയും ഞാൻ അവരെ മിസ്ര
യീംദേശത്തുനിന്നു പുറപ്പെടുവിച്ചു എന്നെ
ത്തന്നേ വെളിപ്പെടുത്തിയതു കാണുകയും
ചെയ്ത ജാതികളുടെ മുമ്പാകെ എൻെറ
നാമം അശുദ്ധമാകാതെ ഇരിക്കേണ്ടതിന്നു
ഞാൻ എൻെറ നാമംനിമിത്തം പ്രവ
ൎത്തിച്ചു. അങ്ങനെ ഞാൻ അവരെ മിസ്ര 10
യീംദേശത്തുനിന്നു പുറപ്പെടുവിച്ചു മരുഭൂ
മിയിൽ കൊണ്ടുവന്നു. ഞാൻ എൻെറ 11
ചട്ടങ്ങളെ അവൎക്കു കൊടുത്തു, എൻെറ
വിധികളെ അവരെ അറിയിച്ചു; അവയെ

ചെയ്യുന്ന മനുഷ്യൻ അവയാൽ ജീവിക്കും.
12 ഞാൻ അവരെ വിശുദ്ധീകരിക്കുന്ന യ
ഹോവ എന്നു അവർ അറിയേണ്ടതിന്നു
എനിക്കും അവൎക്കും ഇടയിൽ അടയാളമാ
യിരിപ്പാൻ തക്കവണ്ണം എന്റെ ശബ്ബത്തു
13 കളെയും ഞാൻ അവൎക്കു കൊടുത്തു. യിസ്രാ
യേൽഗൃഹമോ മരുഭൂമിയിൽവെച്ചു എ
ന്നോടു മത്സരിച്ചു; അവർ എന്റെ ചട്ട
ങ്ങളെ അനുസരിച്ചുനടക്കാതെ എന്റെ
വിധികളെ ധിക്കരിച്ചു; അവയെ ചെയ്യു
ന്ന മനുഷ്യൻ അവയാൽ ജീവിക്കും;
എന്റെ ശബ്ബത്തുകളെയും അവർ ഏററ
വും അശുദ്ധമാക്കി; ആകയാൽ ഞാൻ
മരുഭൂമിയിൽവെച്ചു എന്റെ ക്രോധം അ
വരുടെമേൽ പകൎന്നു അവരെ സംഹരി
14 ക്കുമെന്നു അരുളിച്ചെയ്തു. എങ്കിലും ഞാൻ
അവരെ പുറപ്പെടുവിച്ചതു കണ്ട ജാതി
കളുടെ മുമ്പാകെ എന്റെ നാമം അശുദ്ധ
മാകാതെയിരിക്കേണ്ടതിന്നു ഞാൻ അതിൻ
15 നിമിത്തം പ്രവൎത്തിച്ചു. അവരുടെ ഹൃ
ദയം അവരുടെ വിഗ്രഹങ്ങളോടു ചേൎന്നി
രുന്നതുകൊണ്ടു അവർ എന്റെ വിധി
കളെ ധിക്കരിച്ചു എന്റെ ചട്ടങ്ങളിൽ
നടക്കാതെ എന്റെ ശബ്ബത്തുകളെ അശു
16 ദ്ധമാക്കുകയാൽ ഞാൻ അവൎക്കു കൊടു
ത്തിരുന്നതും പാലും തേനും ഒഴുകുന്നതും
സൎവ്വദേശങ്ങളുടെയും മഹത്വമായിരിക്കു
ന്നതും ആയ ദേശത്തേക്കു അവരെ കൊ
ണ്ടുവരികയില്ല എന്നു ഞാൻ മരുഭൂമിയിൽ
17 വെച്ചു കൈ ഉയൎത്തി സത്യംചെയ്തു. എങ്കി
ലും അവരെ നശിപ്പിക്കയും മരുഭൂമിയിൽ
വെച്ചു അവരെ മുടിച്ചുകളകയും ചെയ്യാത
വണ്ണം എനിക്കു അവരോടു അയ്യോഭാവം
18 തോന്നി. ഞാൻ മരുഭൂമിയിൽവെച്ചു അ
വരുടെ മക്കളോടു: നിങ്ങളുടെ പിതാക്ക
ന്മാരുടെ ചട്ടങ്ങളിൽ നടക്കരുതു; അവ
രുടെ വിധികളെ പ്രമാണിക്കരുതു; അവ
രുടെ വിഗ്രഹങ്ങളെക്കൊണ്ടു നിങ്ങളെ
ത്തന്നേ അശുദ്ധമാക്കുകയും അരുതു; ഞാൻ 19
നിങ്ങളുടെ ദൈവമായ യഹോവയാകുന്നു;
നിങ്ങൾ എന്റെ ചട്ടങ്ങളെ അനുസരിച്ചു
നടന്നു എന്റെ വിധികളെ പ്രമാണിച്ചു
അനുഷ്ഠിപ്പിൻ; എന്റെ ശബ്ബത്തുകളെ 20
വിശുദ്ധീകരിപ്പിൻ; ഞാൻ നിങ്ങളുടെ
ദൈവമായ യഹോവ എന്നു നിങ്ങൾ അറി
യേണ്ടതിന്നു അവ എനിക്കും നിങ്ങൾക്കും
ഇടയിൽ അടയാളമായിരിക്കട്ടെ എന്നു
കല്പിച്ചു. എന്നാൽ മക്കളും എന്നോടു മത്സ 21
രിച്ചു; അവർ എന്റെ ചട്ടങ്ങളെ അനു
സരിച്ചില്ല; എന്റെ വിധികളെ പ്രമാ
ണിച്ചുനടന്നതുമില്ല; അവയെ ചെയ്യുന്ന
മനുഷ്യൻ അവയാൽ ജീവിക്കും; അവർ
എന്റെ ശബ്ബത്തുകളെ അശുദ്ധമാക്കി;
ആകയാൽ ഞാൻ: മരുഭൂമിയിൽവെച്ചു
എന്റെ ക്രോധം അവരുടെമേൽ പകൎന്നു
എന്റെ കോപം അവരിൽ നിവൎത്തിക്കും
എന്നു അരുളിച്ചെയ്തു. എങ്കിലും ഞാൻ 22
എന്റെ കൈ പിൻവലിക്കയും ഞാൻ
അവരെ പുറപ്പെടുവിച്ചതു കണ്ട ജാതിക
ളുടെ മുമ്പാകെ എന്റെ നാമം അശുദ്ധമാ
കാതെ ഇരിക്കേണ്ടതിന്നു അതുനിമിത്തം
പ്രവൎത്തിക്കയും ചെയ്തു. അവർ എന്റെ 23
വിധികളെ അനുഷ്ഠിക്കാതെ എന്റെ ചട്ട
ങ്ങളെ ധിക്കരിച്ചു എന്റെ ശബ്ബത്തുകളെ
അശുദ്ധമാക്കുകയും അവരുടെ കണ്ണു അവ
രുടെ പിതാക്കന്മാരുടെ വിഗ്രഹങ്ങളിലേ
ക്കു ചെല്ലുകയും ചെയ്തതുകൊണ്ടു, ഞാൻ 24
അവരെ ജാതികളുടെ ഇടയിൽ ചിന്നിച്ചു
രാജ്യങ്ങളിൽ ചിതറിച്ചുകളയുമെന്നു മരു
ഭൂമിയിൽവെച്ചു കൈ ഉയൎത്തി അവരോടു
സത്യംചെയ്തു. ഞാൻ അവൎക്കു കൊള്ളരു 25
താത്ത ചട്ടങ്ങളെയും ജീവരക്ഷ പ്രാപി
പ്പാൻ ഉതകാത്ത വിധികളെയും കൊടുത്തു.
ഞാൻ യഹോവ എന്നു അവർ അറിവാൻ 26

തക്കവണ്ണം ഞാൻ അവരെ ശൂന്യമാക്കേ
ണ്ടതിന്നു അവർ എല്ലാകടിഞ്ഞൂലുകളെയും
അഗ്നിപ്രവേശം ചെയ്യിച്ചതിൽ ഞാൻ
അവരെ അവരുടെ സ്വന്തവഴിപാടുക
27 ളാൽ അശുദ്ധമാക്കി. അതുകൊണ്ടു മനു
ഷ്യപുത്രാ, നീ യിസ്രായേൽഗൃഹത്തോടു
പറയേണ്ടതെന്തെന്നാൽ: യഹോവയായ
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
നിങ്ങളുടെ പിതാക്കന്മാർ എന്നോടു ദ്രോ
ഹം ചെയ്യിരിക്കുന്നതിൽ എന്നെ ദൂഷിക്ക
28 യുംകൂടെ ചെയ്യിരിക്കുന്നു. അവൎക്കു കൊ
ടുക്കുമെന്നു ഞാൻ കൈ ഉയൎത്തി സത്യം
ചെയ്ത ദേശത്തേക്കു ഞാൻ അവരെ കൊ
ണ്ടുവന്നശേഷം അവർ: ഉയൎന്ന എല്ലാ
കുന്നും തഴെച്ച സകലവൃക്ഷവും നോക്കി,
അവിടെ ഹനനബലികളെ അൎപ്പിക്കയും
കോപഹേതുകമായ വഴിപാടു കഴിക്കയും
സൌരഭ്യവാസന നിവേദിക്കയും പാനീ
29 യബലികളെ പകരുകയും ചെയ്തു. നി
ങ്ങൾ പോകുന്ന പൂജാഗിരി എന്തു എന്നു
ഞാൻ അവരോടു ചോദിച്ചു; ഇന്നുവരെ
യും അതിന്നു പൂജാഗിരി എന്നു പേർ
30 പറഞ്ഞുവരുന്നു. അതുകൊണ്ടു നീ യിസ്രാ
യേൽഗൃഹത്തോടു പറയേണ്ടതു: യഹോ
വയായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: നിങ്ങൾ നിങ്ങളുടെ പിതാക്കന്മാ
രുടെ മൎയ്യാദപ്രകാരം നിങ്ങളെത്തന്നേ
അശുദ്ധമാക്കുവാനും അവരുടെ മ്ലേച്ഛവി
ഗ്രഹങ്ങളോടു ചേൎന്നു പരസംഗം ചെയ്വാ
31 നും പോകുന്നുവോ? നിങ്ങളുടെ വഴി
പാടുകളെ കഴിക്കുന്നതിനാലും നിങ്ങളുടെ
മക്കളെ അഗ്നിപ്രവേശം ചെയ്യിക്കുന്നതി
നാലും നിങ്ങൾ ഇന്നുവരെ നിങ്ങളുടെ
സകലവിഗ്രഹങ്ങളെയുംകൊണ്ടു നിങ്ങളെ
ത്തന്നേ അശുദ്ധമാക്കുന്നു; യിസ്രായേൽഗൃ
ഹമേ, നിങ്ങൾ ചോദിച്ചാൽ ഞാൻ ഉത്ത
രമരുളുമോ? നിങ്ങൾ ചോദിച്ചാൽ, എന്നാ
ണ, ഞാൻ ഉത്തരമരുളുകയില്ല എന്നു യ
ഹോവയായ കൎത്താവിന്റെ അരുളപ്പാടു.
നാം മരത്തെയും കല്ലിനെയും സേവിച്ചു, 32
ജാതികളെപ്പോലെയും ദേശങ്ങളിലെ വം
ശങ്ങളെപ്പോലെയും ആയിത്തീരുക എന്നു
നിങ്ങൾ പറയുന്നതായി നിങ്ങളുടെ മന
സ്സിലെ വിചാരം ഒരിക്കലും നടക്കയില്ല.
എന്നാണ, ബലമുള്ള കൈകൊണ്ടും നീട്ടി 33
യ ഭുജംകൊണ്ടും ചൊരിയുന്ന ക്രോധം
കൊണ്ടും ഞാൻ നിങ്ങളെ ഭരിക്കും എന്നു
യഹോവയായ കൎത്താവിന്റെ അരുള
പ്പാടു. ബലമുള്ള കൈകൊണ്ടും നീട്ടിയ 34
ഭുജംകൊണ്ടും ചൊരിയുന്ന ക്രോധംകൊ
ണ്ടും ഞാൻ നിങ്ങളെ ജാതികളിൽനിന്നു
പുറപ്പെടുവിക്കയും നിങ്ങൾ ചിതറിപ്പോ
യിരിക്കുന്ന രാജ്യങ്ങളിൽനിന്നു ശേഖരി
ക്കയും ചെയ്യും. ഞാൻ നിങ്ങളെ ജാതി 35
കളുടെ മരുഭൂമിയിലേക്കു കൊണ്ടുചെന്നു
അവിടെവെച്ചു മുഖാമുഖമായി നിങ്ങളോടു
വ്യവഹരിക്കും. മിസ്രയീംദേശത്തിന്റെ 36
മരുഭൂമിയിൽവെച്ചു നിങ്ങളുടെ പിതാക്ക
ന്മാരോടു ഞാൻ വ്യവഹരിച്ചതുപോലെ
നിങ്ങളോടും വ്യവഹരിക്കും എന്നു യഹോ
വയായ കൎത്താവിന്റെ അരുളപ്പാടു.
ഞാൻ നിങ്ങളെ കോലിൻകീഴെ കടത്തി 37
നിയമത്തിന്റെ ബന്ധനത്തിൽ ഉൾപ്പെ
ടുത്തും. എന്നോടു മത്സരിച്ചു അതിക്രമി 38
ക്കുന്നവരെ ഞാൻ നിങ്ങളുടെ ഇടയിൽ
നിന്നു നീക്കിക്കളയും; അവർ ചെന്നുപാ
ൎക്കുന്ന രാജ്യത്തുനിന്നു ഞാൻ അവരെ പുറ
പ്പെടുവിക്കും; എങ്കിലും യിസ്രായേൽദേശ
ത്തു അവർ കടക്കയില്ല; ഞാൻ യഹോവ
എന്നു നിങ്ങൾ അറിയും. യിസ്രായേൽ 39
ഗൃഹമേ, യഹോവയായ കൎത്താവു ഇപ്ര
കാരം അരുളിച്ചെയ്യുന്നു: നിങ്ങൾ ചെന്നു
ഓരോരുത്തൻ താന്താന്റെ വിഗ്രഹങ്ങളെ
സേവിച്ചുകൊൾവിൻ; എന്നാൽ പിന്നെ

ത്തേതിൽ നിങ്ങൾ എന്റെ വാക്ക കേൾ
ക്കും; എന്റെ വിശുദ്ധനാമത്തെ നിങ്ങ
ളുടെ വഴിപാടുകളെക്കൊണ്ടും വിഗ്രഹങ്ങ
ളെക്കൊണ്ടും ഇനി അശുദ്ധമാക്കുകയും
40 ഇല്ല. എന്റെ വിശുദ്ധപൎവ്വതത്തിൽ,
യിസ്രായേലിന്റെ ഉന്നതപൎവ്വതത്തിൽ
തന്നേ, യിസ്രായേൽഗൃഹമൊക്കെയും ഒട്ടൊ
ഴിയാതെ അവിടെ ദേശത്തുവെച്ച എന്നെ
സേവിക്കുമെന്ന യഹോവയായ കൎത്താവി
ന്റെ അരുളപ്പാട; അവിടെ ഞാൻ അവ
രെ സ്വീകരിക്കും; അവിടെ ഞാൻ നിങ്ങ
ളുടെ വഴിപാടുകളെയും ആദ്യദാനങ്ങ
ളെയും സകലനിവേദ്യങ്ങളെയും ആഗ്ര
41 ഹിക്കും. ഞാൻ നിങ്ങളെ ജാതികളുടെ
ഇടയിൽനിന്ന പുറപ്പെടുവിച്ച, നിങ്ങൾ
ചിതറിപ്പോയിരിക്കുന്ന രാജ്യങ്ങളിൽനി
ന്ന ശേഖരിക്കുമ്പോൾ ഞാൻ നിങ്ങളെ
സൌരഭ്യവാസനയായി സ്വീകരിക്കും;
അങ്ങനെ ഞാൻ, ജാതികൾ കാണ്കെ, നി
42 ങ്ങളിൽ വിശുദ്ധീകരിക്കപ്പെടും. നിങ്ങ
ളുടെ പിതാക്കന്മാൎക്ക കൊടുക്കുമെന്ന ഞാൻ
കൈ ഉയൎത്തി സത്യംചെയ്ത ദേശമായ
യിസ്രായേൽദേശത്തേക്ക നിങ്ങളെ കൊ
ണ്ടുവരുമ്പോൾ ഞാൻ യഹോവ എന്ന നി
43 ങ്ങൾ അറിയും. അവിടെവെച്ച നിങ്ങൾ
നിങ്ങളുടെ വഴികളെയും നിങ്ങളെത്തന്നേ
മലിനമാക്കിയ സകലക്രിയകളെയും ഓ
ൎക്കും; നിങ്ങൾ ചെയ്ത സകലദോഷവുംനി
മിത്തം നിങ്ങൾക്ക നിങ്ങളോടുതന്നേ വെ
44 റുപ്പുതോന്നും. യിസ്രായേൽഗൃഹമേ, നി
ങ്ങളുടെ ദോഷമായുള്ള വഴികൾക്ക തക്ക
വണ്ണമല്ല, നിങ്ങളുടെ വഷളായുള്ള പ്ര
വൃത്തികൾക്ക തക്കവണ്ണവുമല്ല, എന്റെ
നാമംനിമിത്തം തന്നേ ഞാൻ നിങ്ങളോട
പ്രവൎത്തിക്കുമ്പോൾ ഞാൻ യഹോവ
എന്ന നിങ്ങൾ അറിയും എന്ന യഹോ
വയായ കൎത്താവിന്റെ അരുളപ്പാട.

യഹോവയുടെ അരുളപ്പാട എനിക്കുണ്ടാ 45
യതെന്തെന്നാൽ: മനുഷ്യപുത്രാ, നിന്റെ 46
മുഖം തെക്കോട്ട തിരിച്ച ദക്ഷിണദേശ
ത്തോട പ്രസംഗിച്ച തെക്കെദിക്കിലെ
കാട്ടിനോട പ്രവചിച്ച തെക്കുള്ള കാ 47
ട്ടിനോട പറയേണ്ടതു: യഹോവയു
ടെ വചനം കേൾക്ക; യഹോവയായ
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ നിനക്ക തീ വെക്കും; അതു നി
ന്നിൽ പച്ചയായുള്ള സകലവൃക്ഷത്തെയും
ഉണങ്ങിയിരിക്കുന്ന സകലവൃക്ഷത്തെയും
ദഹിപ്പിച്ചുകളയും; ജ്വലിക്കുന്ന ജ്വാല
കെട്ടുപോകയില്ല; തെക്കുമുതൽ വടക്കുവരെ
യുള്ള മുഖങ്ങളൊക്കെയും അതിനാൽ കരി
ഞ്ഞുപോകും. യഹോവയായ ഞാൻ അതു 48
കത്തിച്ച എന്ന സകലജഡവും കാണും;
അതു കെട്ടുപോകയുമില്ല. അപ്പോൾ 49
ഞാൻ: അയ്യോ, യഹോവയായ കൎത്താവേ,
ഇവൻ മറപൊരുൾ അല്ലോ പറയുന്നതു
എന്ന അവർ എന്നെക്കുറിച്ച പറയുന്നു
എന്ന പറഞ്ഞു.

## ൨൧. അദ്ധ്യായം.

യഹോവയുടെ അരുളപ്പാട എനിക്കുണ്ടാ
യതെന്തെന്നാൽ: മനുഷ്യപുത്രാ, നിന്റെ 2
മുഖം യെരൂശലേമിന്ന നേരെ തിരിച്ച
വിശുദ്ധമന്ദിരത്തിന്ന വിരോധമായി
പ്രസംഗിച്ച യിസ്രായേൽദേശത്തിന്ന
വിരോധമായി പ്രവചിച്ച യിസ്രായേൽ 3
ദേശത്തോട പറയേണ്ടതു: യഹോവയായ
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ നിന്റെ നേരെ പുറപ്പെട്ട എന്റെ
വാൾ ഉറയിൽനിന്ന ഊരി നീതിമാനെ
യും ദുഷ്ടനെയും നിന്നിൽനിന്ന ഛേദിച്ചു
കളയും. ഞാൻ നീതിമാനെയും ദുഷ്ടനെ 4
യും നിന്നിൽനിന്ന ഛേദിച്ചുകളവാൻ
പോകുന്നതുകൊണ്ട, തെക്കുമുതൽ വടക്ക

വരെ സകലജഡത്തിന്നും വിരോധമായി
എന്റെ വാൾ ഉറയിൽനിന്നു പുറപ്പെടും.
5 യഹോവയായ ഞാൻ എന്റെ വാൾ ഉറ
യിൽനിന്നു ഊരിയെന്നു സകലജഡവും
അറിയും; അതു ഇനി മടങ്ങിപ്പോരിക
6 യില്ല. നീയോ, മനുഷ്യപുത്രാ, നിന്റെ
നടു ഒടികെ നെടുവീർപ്പിടുക; അവർ
കാൺകെ കഠിനമായി നെടുവീർപ്പിടുക.
7 എന്തിന്നു നെടുവീർപ്പിടുന്നു എന്നു അവർ
നിന്നോടു ചോദിച്ചാൽ നീ ഉത്തരം പറയേ
ണ്ടതു: ഒരു വർത്തമാനംനിമിത്തം തന്നേ;
അതു സംഭവിക്കുമ്പോൾ സകലഹൃദയവും
ഉരുകിപ്പോകും, എല്ലാകൈകളും കുഴഞ്ഞു
പോകും, ഏതുമനസ്സും കലങ്ങിപ്പോകും, എ
ല്ലാമുഴങ്കാലും വെള്ളംപോലെ ഒഴുകിപ്പോ
കും; അതു വന്നുകഴിഞ്ഞു എന്നു യഹോവ
8 യായ കർത്താവിന്റെ അരുളപ്പാടു. യഹോ
വയുടെ അരുളപ്പാടു എനിക്കുണ്ടായതെന്തെ
9 ന്നാൽ: മനുഷ്യപുത്രാ, നീ പ്രവചിച്ചു പറ
യേണ്ടതു: യഹോവ ഇപ്രകാരം അരുളി
ച്ചെയ്യുന്നു: ഒരു വാൾ; ഒരു വാൾ; അതു
മൂർച്ചകൂട്ടി മിനുക്കിയിരിക്കുന്നു എന്നു പറക.
10 കുല നടത്തുവാൻ അതിന്നു മൂർച്ചകൂട്ടിയിരി
ക്കുന്നു; മിന്നുവാൻ തക്കവണ്ണം അതിനെ
മിനുക്കിയിരിക്കുന്നു; അല്ലെങ്കിൽ നമുക്കു
സന്തോഷിക്കാമോ? അതു എന്റെ മകന്റെ
ചെങ്കോലിനെയും സകലവൃക്ഷത്തെയും നി
11 രസിക്കുന്നു. ഉപയോഗിപ്പാൻ തക്കവണ്ണം
അവൻ അതു മിനുക്കുവാൻ കൊടുത്തിരിക്കു
ന്നു; കൊല്ലുന്നവന്റെ കയ്യിൽ കൊടു
പ്പാൻ ഈ വാൾ മൂർച്ചകൂട്ടി മിനുക്കിയിരി
12 ക്കുന്നു. മനുഷ്യപുത്രാ, നിലവിളിച്ചു മുറ
യിടുക! അതു എന്റെ ജനത്തിന്മേലും
യിസ്രായേലിന്റെ സകലപ്രഭുക്കന്മാരുടെ
മേലും വരും; അവർ എന്റെ ജനത്തോടു
കൂടെ വാളിന്നു ഏല്പിക്കപ്പെട്ടവരാകുന്നു;
13 ആകയാൽ നീ തുടയിൽ അടിക്ക. അ

തൊരു പരീക്ഷയല്ലോ; എന്നാൽ നിരസി
ക്കുന്ന ചെങ്കോൽ തന്നേ ഇല്ലാതെപോ
യാൽ എന്തു എന്നു യഹോവയായ കർത്താ
വിന്റെ അരുളപ്പാടു. നീയോ മനുഷ്യ 14
പുത്രാ, പ്രവചിച്ചു കൈകൊട്ടുക; വാൾ,
നിഹതന്മാരുടെ വാൾ തന്നേ, മൂന്നമ
ങ്ങായി ഭവിക്കട്ടെ; നിഹതന്റെ വലിയ
വാൾ അവരെ ചുററുന്നു. അവരുടെ 15
ഹൃദയം ഉരുകിപ്പോകേണ്ടതിന്നും അവ
രിൽ പട്ടുപോയവർ പെരുകേണ്ടതിന്നും
ഞാൻ വാളിൻമുനയെ അവരുടെ എല്ലാ
വാതിലുകൾക്കും നേരെ വെച്ചിരിക്കുന്നു;
അയ്യോ, അതു മിന്നൽപോലെയിരിക്കുന്നു;
അതു കുലെക്കായി കൂർപ്പിച്ചിരിക്കുന്നു. പുറ 16
കോട്ടോ ഇടത്തോട്ടോ വലത്തോട്ടോ, നി
ന്റെ വായ്ത്തല തിരിയുന്നെടത്തേക്കു തന്നേ
പുറപ്പെടുക. ഞാനും കൈ കൊട്ടി, എ 17
ന്റെ ക്രോധത്തെ ശമിപ്പിക്കും; യഹോവ
യായ ഞാൻ അതു അരുളിച്ചെയ്തിരിക്കുന്നു.
യഹോവയുടെ അരുളപ്പാടു എനിക്കു 18
ണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, ബാ 19
ബേൽരാജാവിന്റെ വാൾ വരേണ്ടതി
ന്നു നീ രണ്ടു വഴി നിയമിക്ക; രണ്ടും
ഒരു ദേശത്തുനിന്നു തന്നേ പുറപ്പെടേണം;
ഒരു കൈചൂണ്ടി ഉണ്ടാക്കി നഗരത്തിലേ
ക്കുള്ള വഴിയുടെ തലെക്കൽ നാട്ടുക.
അങ്ങനെ വാൾ അമ്മോന്യരുടെ രബ്ബയി 20
ലും യെഹൂദയിൽ ഉറപ്പുള്ള യെരൂശലേമി
ലും വരേണ്ടതിന്നു നീ വഴി നിയമിക്ക.
ബാബേൽരാജാവു ഇരുവഴിത്തലെക്കൽ, 21
വഴിത്തിരിവിങ്കൽ തന്നേ, പ്രശ്നം നോക്കു
വാൻ നില്ക്കുന്നു; അവൻ തന്റെ അമ്പു
കളെ കുലുക്കി കുലദേവന്മാരോടു ചോദി
ക്കയും കരൾ നോക്കുകയും ചെയ്യുന്നു.
യന്ത്രമുട്ടികളെ വെക്കേണ്ടതിന്നും വൻകു 22
ലെക്കായി വായ്തുറന്നു ആർപ്പുവിളിക്കേ
ണ്ടതിന്നും വാതിലുകളുടെ നേരെ യന്ത്രമു

ട്ടികളെ വെക്കേണ്ടതിന്നും വാട കോരി
കൊത്തളം പണിയേണ്ടതിന്നും യെരുശ
ലേമിനെക്കുറിച്ചുള്ള പ്രശ്നം അവന്റെ
23 വലങ്കയ്യിൽ വന്നിരിക്കുന്നു. എന്നാൽ
അതു അവൎക്കു വ്യാജലക്ഷണമായി തോ
ന്നുന്നു; അവർ ആണ ഇട്ടുവിച്ചിരിക്കുന്നു
വല്ലോ; എന്നാൽ അവർ പിടിക്കപ്പെടേ
ണ്ടതിന്നു അവൻ അകൃത്യം ഓൎപ്പിക്കുന്നു.
24 അതുകൊണ്ടു യഹോവയായ കൎത്താവു
ഇപ്രകാരം അരുളിച്ചെയ്യുന്നു: നിങ്ങളുടെ
സകലപ്രവൃത്തികളിലും നിങ്ങളുടെ പാപ
ങ്ങൾ പ്രത്യക്ഷമാകത്തക്കവണ്ണം നിങ്ങളു
ടെ അതിക്രമങ്ങൾ വെളിപ്പെട്ടുവരുന്ന
തിനാൽ നിങ്ങൾ നിങ്ങളുടെ അകൃത്യം
ഓൎപ്പിച്ചിരിക്കുന്നതുകൊണ്ടും നിങ്ങളെയും
ഓൎത്തിരിക്കുന്നതുകൊണ്ടും നിങ്ങളെ ക
25 യ്യാൽ പിടിക്കും. നിഹതനും ദുഷ്ടനു
മായി യിസ്രായേലിന്റെ പ്രഭുവായുള്ളോ
വേ, അന്ത്യാകൃത്യത്തിന്റെ കാലത്തു നി
26 ന്റെ നാൾ വന്നിരിക്കുന്നു. യഹോവ
യായ കൎത്താവു ഇപ്രകാരം അരുളിച്ചെയ്യു
ന്നു: ഞാൻ മകുടം നീക്കി കിരീടം എടുത്തു
കളയും; അതു അങ്ങനെ ഇരിക്കയില്ല;
ഞാൻ താണതിനെ ഉയൎത്തുകയും ഉയൎന്ന
27 തിനെ താഴ്ത്തുകയും ചെയ്യും. ഞാൻ അ
തിന്നു ഉന്മൂലനാശം, ഉന്മൂലനാശം, ഉന്മൂല
നാശം വരുത്തും; അതിന്നു അവകാശമു
ള്ളവൻ വരുവോളം അതു ഇല്ലാതെയിരി
ക്കും; അവന്നു ഞാൻ അതു കൊടുക്കും.
28 മനുഷ്യപുത്രാ, നീ പ്രവചിച്ചു പറയേ
ണ്ടതു: അമ്മോന്യരെക്കുറിച്ചും അവരുടെ
നിന്ദയെക്കുറിച്ചും യഹോവയായ കൎത്താവു
29 ഇപ്രകാരം അരുളിച്ചെയ്യുന്നു: അന്ത്യാകൃ
ത്യത്തിന്റെ കാലത്തു, നാൾ വന്നവരായി
ദുഷ്ടന്മാരായ നിഹതന്മാരുടെ കഴുത്തിൽ
വെക്കേണ്ടതിന്നു അവർ നിനക്കു വ്യാജം
ദൎശിക്കുന്ന നേരത്തും നിനക്കു ജോഷ്യ
ലക്ഷണം പറയുന്ന നേരത്തും ഒരു വാൾ,
ഒരു വാൾ ഊരിയിരിക്കുന്നു; അതു മിന്നൽ
പോലെ മിന്നേണ്ടതിന്നും തിന്നുകളയേ
ണ്ടതിന്നും കൊലെക്കായി മിനുക്കിയിരി
ക്കുന്നു എന്നു പറക. അതിനെ ഉറയിൽ 30
ഇടുക; നീ സൃഷ്ടിക്കപ്പെട്ട സ്ഥലത്തു, നി
ന്റെ ജന്മദേശത്തു തന്നേ, ഞാൻ നിന്നെ
ന്യായം വിധിക്കും. ഞാൻ എന്റെ ക്രോ 31
ധം നിന്റെമേൽ പകൎന്നു എന്റെ കോ
പാഗ്നി നിന്റെമേൽ ഊതി, മൃഗപ്രായ
രും നശിപ്പിപ്പാൻ മിടുക്കന്മാരുമായ മനു
ഷ്യരുടെ കയ്യിൽ നിന്നെ ഏല്പിക്കും.
നീ തീക്കിരയായ്തീരും; നിന്റെ രക്തം 32
നിന്റെ ദേശത്തിന്റെ നടുവിൽ ഇരി
ക്കും; നിന്നെ ഇനി ആരും ഓൎക്കയില്ല;
യഹോവയായ ഞാൻ അതു അരുളിച്ചെ
യ്തിരിക്കുന്നു.

## ൨൨. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ ന്യാ 2
യം വിധിക്കുമോ? രക്തപാതകമുള്ള പട്ട
ണത്തെ നീ ന്യായം വിധിക്കുമോ? എന്നാൽ
നീ അതിന്റെ സകലമ്ലേച്ഛതകളെയും
അതിനോടു അറിയിച്ചു പറയേണ്ടതു:
യഹോവയായ കൎത്താവു ഇപ്രകാരം അരു 3
ളിച്ചെയ്യുന്നു: നിന്റെ കാലം വരുവാൻ
തക്കവണ്ണം നിന്റെ നടുവിൽ രക്തം ചൊ
രിഞ്ഞു നിന്നെത്തന്നേ മലിനമാക്കേണ്ട
തിന്നു വിഗ്രഹങ്ങളെ ഉണ്ടാക്കുന്ന നഗ
രമേ! നീ ചൊരിഞ്ഞ രക്തത്താൽ നീ 4
കുറ്റക്കാരത്തിയായ്തീൎന്നു; നീ ഉണ്ടാക്കിയി
രിക്കുന്ന വിഗ്രഹങ്ങളാൽ നീ നിന്നെത്ത
ന്നേ മലിനമാക്കിയിരിക്കുന്നു; നിന്റെ
നാളുകളെ നീ സമീപിക്കുമാറാക്കി; നി
ന്റെ ആണ്ടുകൾ നിനക്കു വന്നെത്തിയി
രിക്കുന്നു; അതുകൊണ്ടു ഞാൻ നിന്നെ

ജാതികൾക്കു നിന്ദയും സകലദേശങ്ങൾ
ക്കും പരിഹാസവിഷയവും ആക്കിയിരി
5 ക്കുന്നു. നിനക്കു സമീപസ്ഥന്മാരും ദൂര
സ്ഥന്മാരും ആയിരിക്കുന്നവർ ദുഷ്കീൎത്തി
യും ബഹുതുമുലവും ഉള്ള നിന്നെ പരിഹ
6 സിക്കും. യിസ്രായേൽപ്രഭുക്കന്മാർ ഓ
രോരുത്തനും തന്നാൽ കഴിയുന്നെടത്തോ
ളം രക്തം ചൊരിവാനത്രെ നിന്നിൽ ഇ
7 രിക്കുന്നതു. നിന്റെ മദ്ധ്യെ അവർ അ
പ്പനെയും അമ്മയെയും പുച്ഛിക്കുന്നു; നി
ന്റെ മദ്ധ്യെ അവർ പരദേശിയെ പീഡി
പ്പിക്കുന്നു; നിന്നിൽവെച്ചു അവർ അനാഥ
നെയും വിധവയെയും ഉപദ്രവിക്കുന്നു.
8 എന്റെ വിശുദ്ധവസ്തുക്കളെ നീ ധിക്ക
രിച്ചു എന്റെ ശബ്ബത്തുകളെ അശുദ്ധമാ
9 ക്കുന്നു. രക്തം ചൊരിയേണ്ടതിന്നു ഏഷ
ണി പറയുന്നവർ നിന്നിൽ ഉണ്ടു; പൂജാ
ഗിരികളിൽ ഭക്ഷണം കഴിക്കുന്നവർ നി
ന്നിൽ ഉണ്ടു; നിന്റെ നടുവിൽ അവർ
10 ദുഷ്കൎമ്മം പ്രവൎത്തിക്കുന്നു. നിന്നിൽ അ
വർ അപ്പന്റെ നഗ്നത അനാവൃതമാക്കുന്നു;
നിന്നിൽവെച്ചു അവർ ഋതുമാലിന്യത്തിൽ
11 ഇരിക്കുന്നവളെ വഷളാക്കുന്നു. ഒരുത്തൻ
തന്റെ കൂട്ടുകാരന്റെ ഭാൎയ്യയുമായി മ്ലേ
ച്ഛത പ്രവൎത്തിക്കുന്നു; മറെറാരുത്തൻ
തന്റെ മരുമകളെ ദുൎമ്മൎയ്യാദ പ്രവൎത്തിച്ചു
മലിനയാക്കുന്നു; വേറൊരുത്തൻ നിന്നിൽ
വെച്ചു തന്റെ അപ്പന്റെ മകളായ സ
12 ഹോദരിയെ വഷളാക്കുന്നു. രക്തം ചൊ
രിയേണ്ടതിന്നു അവർ നിന്നിൽ കൈ
ക്കൂലി വാങ്ങുന്നു; പലിശയും ലാഭവും
വാങ്ങി നീ കൂട്ടുകാരെ ഞെരുക്കി സമ്പാദ്യ
മുണ്ടാക്കി എന്നെ മറന്നുകളഞ്ഞിരിക്കുന്നു
എന്നു യഹോവയായ കൎത്താവിന്റെ
13 അരുളപ്പാടു. നീ സമ്പാദിച്ചിരിക്കുന്ന
ലാഭത്തെയും നിന്റെ നടുവിലുണ്ടായ
രക്തപാതകത്തെയും കുറിച്ചു ഞാൻ കൈ
കൊട്ടും. ഞാൻ നിന്നോടു കാൎയ്യം തീൎക്കു 14
ന്ന നാളിൽ നീ ധൈൎയ്യത്തോടെ നില്ക്കു
മോ? നിന്റെ കൈകൾ ബലപ്പെട്ടിരി
ക്കുമോ? യഹോവയായ ഞാൻ അതു അരു
ളിച്ചെയ്തിരിക്കുന്നു; ഞാൻ നിവൃത്തിക്കയും
ചെയ്യും. ഞാൻ നിന്നെ ജാതികളുടെ 15
ഇടയിൽ ചിന്നിച്ചു രാജ്യങ്ങളിൽ ചിത
റിച്ചു നിന്റെ മലിനത നിങ്കൽനിന്നു
നീക്കും. ജാതികൾ കാൺകെ നീ നിന്നിൽ 16
തന്നേ മലിനയായ്തീരും; ഞാൻ യഹോവ
എന്നു നീ അറിയും.

യഹോവയുടെ അരുളപ്പാടു എനിക്കു 17
ണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, യിസ്രാ 18
യേൽഗൃഹം എനിക്കു കിട്ടമായ്തീൎന്നിരിക്കു
ന്നു; അവരെല്ലാവരും ഉലയുടെ നടുവിൽ
താമ്രവും വെളുത്തീയവും ഇരിമ്പും കറുത്തീ
യവും തന്നേ; അവർ വെള്ളിയുടെ കിട്ട
മായ്തീൎന്നിരിക്കുന്നു. അതുകൊണ്ടു യഹോവ 19
യായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: നിങ്ങൾ എല്ലാവരും കിട്ടമായ്തീ
ൎന്നിരിക്കകൊണ്ടു ഞാൻ നിങ്ങളെ യെരൂ
ശലേമിന്റെ നടുവിൽ കൂട്ടും. വെള്ളി 20
യും താമ്രവും ഇരിമ്പും കറുത്തീയവും വെ
ളുത്തീയവും ഉലയുടെ നടുവിൽ ഇട്ടു
ഊതി ഉരുക്കുന്നതുപോലെ, ഞാൻ എന്റെ
കോപത്തിലും എന്റെ ക്രോധത്തിലും
നിങ്ങളെയും കൂട്ടിയുരുക്കും. ഞാൻ നി 21
ങ്ങളെ കൂട്ടി എന്റെ ക്രോധാഗ്നിയെ
നിങ്ങളുടെമേൽ ഊതും; അങ്ങനെ നി
ങ്ങൾ അതിന്റെ നടുവിൽ ഉരുകിപ്പോകും.
ഉലയുടെ നടുവിൽ വെള്ളി ഉരുകിപ്പോകു 22
ന്നതുപോലെ, നിങ്ങൾ അതിന്റെ നടു
വിൽ ഉരുകിപ്പോകും; യഹോവയായ
ഞാൻ എന്റെ ക്രോധം നിങ്ങളുടെമേൽ
പകൎന്നിരിക്കുന്നു എന്നു നിങ്ങൾ അറിയും.

യഹോവയുടെ അരുളപ്പാടു എനിക്കു 23
ണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, നീ 24

അതിനോടു പറയേണ്ടതു: ക്രോധദിവസ
ത്തിൽ നീ ശുദ്ധിയില്ലാത്തതും മഴയില്ലാത്ത
25 തുമായ ദേശമായിരിക്കും. അതിന്റെ നടു
വിൽ അതിലെ പ്രവാചകന്മാരുടെ ഒരു
കൂട്ടുകെട്ടുണ്ടു; അലറി ഇര കടിച്ചുകീറുന്ന
ഒരു സിംഹംപോലെ അവർ ദേഹികളെ
വിഴുങ്ങിക്കളയുന്നു; നിക്ഷേപങ്ങളെയും
വിലയേറിയ വസ്തുക്കളെയും അപഹരിച്ചു
കൊണ്ടു അവർ അതിന്റെ നടുവിൽ
26 വിധവമാരെ വൎദ്ധിപ്പിക്കുന്നു. അതി
ലെ പുരോഹിതന്മാർ എന്റെ ന്യായപ്ര
മാണത്തോടു ദ്രോഹം ചെയ്തു എന്റെ
വിശുദ്ധവസ്തുക്കളെ അശുദ്ധമാക്കുന്നു; അ
വർ ശുദ്ധവും അശുദ്ധവും തമ്മിൽ വേറു
തിരിക്കുന്നില്ല; മലിനവും നിൎമ്മലിനവും
തമ്മിലുള്ള ഭേദം കാണിച്ചുകൊടുക്കുന്നതു
മില്ല; ഞാൻ അവരുടെ മദ്ധ്യേ അശുദ്ധ
നായി ഭവിക്കത്തക്കവണ്ണം അവർ എന്റെ
ശബ്ബത്തുകളെ നോക്കാതെ കണ്ണു മറെച്ചുകള
27 യുന്നു. അതിന്റെ നടുവിലെ പ്രഭുക്ക
ന്മാർ ലാഭം ഉണ്ടാക്കേണ്ടതിന്നു ഇര കടിച്ചു
കീറുന്ന ചെന്നായ്ക്കളെപ്പോലെ രക്തം
ചൊരിവാനും ദേഹികളെ നശിപ്പിപ്പാനും
28 നോക്കുന്നു. അതിലെ പ്രവാചകന്മാർ
വ്യാജം ദൎശിച്ചും കള്ളപ്രശ്നം പറഞ്ഞും
യഹോവ അരുളിച്ചെയ്യാതിരിക്കെ, യഹോ
വയായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു എന്നു പറഞ്ഞുംകൊണ്ടു അവൎക്കു
29 കുമ്മായം തേക്കുന്നു. ദേശത്തിലെ ജനം
ഞെരുക്കം ചെയ്കയും പിടിച്ചുപറിക്കയും
എളിയവനെയും ദരിദ്രനെയും ഉപദ്രവിക്ക
യും പരദേശിയെ അന്യായമായി പീഡി
30 പ്പിക്കയും ചെയ്യുന്നു. ഞാൻ ദേശത്തെ
നശിപ്പിക്കാതവണ്ണം അതിന്നു മതിൽ കെ
ട്ടി എന്റെ മുമ്പാകെ ഇടിവിൽ നില്ക്കേ
ണ്ടതിന്നു ഒരു പുരുഷനെ ഞാൻ അവരു
ടെ ഇടയിൽ അന്വേഷിച്ചു; ആരെയും
കണ്ടില്ലതാനും. ആകയാൽ ഞാൻ എ 31
ന്റെ ക്രോധം അവരുടെമേൽ പകൎന്നു
എന്റെ കോപാഗ്നികൊണ്ടു അവരെ മുടി
ച്ചുകളഞ്ഞിരിക്കുന്നു; അവരുടെ നടപ്പിന്നു
തക്കവണ്ണം ഞാൻ അവൎക്കു പകരം കൊടു
ത്തിരിക്കുന്നു എന്നു യഹോവയായ കൎത്താ
വിന്റെ അരുളപ്പാടു.

## ൨൩. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
യതെന്തെന്നാൽ: മനുഷ്യപുത്രാ, ഒരമ്മ 2
യുടെ മക്കളായ രണ്ടു സ്ത്രീകൾ ഉണ്ടായി
രുന്നു. അവർ മിസ്രയീമിൽവെച്ചു പര 3
സംഗം ചെയ്തു; യൌവനത്തിൽ തന്നേ
അവർ പരസംഗം ചെയ്തു; അവിടെ
അവരുടെ മുല പിടിച്ചു അവരുടെ കന്യാ
കുചാഗ്രം ഞെക്കി. അവരിൽ മൂത്തവൾ 4
ക്കു ഒഹൊലാ എന്നും ഇളയവൾക്കു ഒഹൊ
ലീബാ എന്നും പേരായിരുന്നു; അവർ
എനിക്കുള്ളവരായിരുന്നു പുത്രന്മാരെയും
പുത്രിമാരെയും പ്രസവിച്ചു; അവരുടെ
പേരോ ഒഹൊലാ എന്നതു ശമൎയ്യയും
ഒഹൊലീബാ എന്നതു യെരൂശലേമും ആ
കുന്നു. എന്നാൽ ഒഹൊലാ എന്നെ വിട്ടു 5
പരസംഗം ചെയ്തു; അവൾ ധൂമ്രവസ്ത്രം 6
ധരിച്ച ദേശാധിപതികളും സ്ഥാനാപതി
കളും ഒട്ടൊഴിയാതെ മനോഹരയുവാക്കളും
കുതിരപ്പുറത്തു കയറി ഓടിക്കുന്നവരു
മായി സമീപസ്ഥരായ അശ്ശൂൎയ്യജാരന്മാരെ
മോഹിച്ചു. അശ്ശൂൎയ്യശ്രേഷ്ഠന്മാരായ 7
വരോടു ഒക്കെയും തന്റെ വേശ്യാവിദ്യ
കളെ ചെലവഴിച്ചു, താൻ മോഹിച്ചപോ
ന്ന ഏവരുടെയും സകലവിഗ്രഹങ്ങളെ
ക്കൊണ്ടും തന്നെത്താൻ മലിനയാക്കി.
മിസ്രയീമിൽനിന്നു കൊണ്ടുവന്ന തന്റെ 8
വേശ്യാവൃത്തിയും അവൾ വിട്ടിട്ടില്ല; അവർ
അവളുടെ യൌവനത്തിൽ അവളോടു

ക്കൂടെ ശയിച്ചു, അവളുടെ കന്യാകചാഗ്രം
ങ്ങളെ ഞെക്കി തങ്ങളുടെ പരസംഗം അവളുടെ
9 മേൽ ചൊരിഞ്ഞു. അതുകൊണ്ടു ഞാൻ
അവളെ അവളുടെ ജാരന്മാരുടെ കയ്യിൽ,
അവൾ മോഹിച്ചിരുന്ന അശ്ശൂൎയ്യരുടെ ക
10 യ്യിൽ തന്നേ, ഏല്പിച്ചു. അവർ അവളുടെ
നഗ്നത അനാവൃതമാക്കി, അവളുടെ പുത്ര
ന്മാരെയും പുത്രിമാരെയും പിടിക്കയും അ
വളെ വാൾകൊണ്ടു കൊല്ലുകയും ചെയ്തു;
അവർ അവളുടെമേൽ വിധി നടത്തിയ
തുകൊണ്ടു അവൾ സ്ത്രീകളുടെ ഇടയിൽ
11 ഒരു നിന്ദാപാത്രമായിത്തീൎന്നു. എന്നാൽ
അവളുടെ സഹോദരിയായ ഒഹൊലീബാ
ഇതു കണ്ടിട്ടും തന്റെ കാമവികാരത്തിൽ
അവളെക്കാളും തന്റെ വേശ്യാവൃത്തി
യിൽ സഹോദരിയുടെ വേശ്യാവൃത്തിയെ
ക്കാളും അധികം വഷളത്വം പ്രവൎത്തിച്ചു.
12 മോടിയായി ഉടുത്തുചമഞ്ഞ ദേശാധിപ
തികളും സ്ഥാനാപതികളും കുതിരപ്പുറത്തു
കയറി ഓടിക്കുന്നവരും ഒട്ടൊഴിയാതെ
മനോഹരയുവാക്കളുമായി സമീപസ്ഥ
13 രായ അശ്ശൂൎയ്യരെ മോഹിച്ചു, അവളും
തന്നെത്താൻ മലിനയാക്കി എന്നു ഞാൻ
കണ്ടു; ഇരുവരും ഒരു വഴിയിൽ തന്നേ
14 നടന്നു. അവൾ പിന്നെയും പരസംഗം
ചെയ്തുകൊണ്ടിരുന്നു; ചായില്യംകൊണ്ടു
15 എഴുതിയ കല്ദയരുടെ ചിത്രങ്ങളെ, കല്ദ
യദേശം ജന്മഭൂമിയായുള്ള ബാബേല്യ
രുടെ രൂപത്തിൽ അരെക്കു കച്ചകെട്ടി
തലയിൽ തലപ്പാവു ചുററി കാഴ്ചെക്കു ഒട്ടൊ
ഴിയാതെ പ്രഭുക്കന്മാരായിരിക്കുന്ന പുരു
ഷന്മാരുടെ ചിത്രങ്ങളെ തന്നേ, ചുവരി
ന്മേൽ വരെച്ചിരിക്കുന്നതു അവൾ കണ്ടു.
16 കണ്ട ഉടനെ അവൾ അവരെ മോഹിച്ചു,
കല്ദയദേശത്തിലേക്കു അവരുടെ അടുക്കൽ
17 ദൂതന്മാരെ അയച്ചു. അങ്ങനെ ബാബേ
ല്യർ പ്രേമശയനത്തിന്നായി അവളുടെ
അടുക്കൽ വന്നു പരസംഗംകൊണ്ടു അവ
ളെ മലിനയാക്കി; അവൾ അവരാൽ
മലിനയായ്തീൎന്നു; പിന്നെ അവൾക്കു അവ
രോടു വെറുപ്പുതോന്നി. ഇങ്ങനെ അ 18
വൾ തന്റെ പരസംഗം വെളിപ്പെടുത്തി
തന്റെ നഗ്നത അനാവൃതമാക്കിയപ്പോൾ,
എനിക്കു അവളുടെ സഹോദരിയോടു
വെറുപ്പുതോന്നിയതുപോലെ അവളോടും
വെറുപ്പു തോന്നി. എന്നിട്ടും അവൾ 19
മിസ്രയീംദേശത്തുവെച്ചു പരസംഗം ചെയ്തു
തന്റെ യൌവനകാലം ഓൎത്തു പരസംഗം
വൎദ്ധിപ്പിച്ചു. കഴുതകളുടെ ലിംഗംപോ 20
ലെ ലിംഗവും കുതിരകളുടെ ബീജസ്രവണം
പോലെ ബീജസ്രവണവും ഉള്ള ജാരന്മാ
രെ അവൾ മോഹിച്ചു. ഇങ്ങനെ നി 21
ന്റെ യൌവനസ്തനങ്ങൾനിമിത്തം മിസ്ര
യീമ്യർ നിന്റെ കുചാഗ്രങ്ങളെ ഞെക്കിയ
തായ നിന്റെ യൌവനത്തിലെ ദുഷ്കൎമ്മം
നീ തിരിഞ്ഞുനോക്കി. അതുകൊണ്ടു ഒഹൊ 22
ലീബായേ, യഹോവയായ കൎത്താവു ഇപ്ര
കാരം അരുളിച്ചെയ്യുന്നു: ബാബേല്യർ,
കല്ദയർ ഒക്കെയും, പെക്കോദ്യർ, ശോ
വ്യർ, കോവ്യർ, അശ്ശൂൎയ്യർ ഒക്കെയും
എന്നിങ്ങനെ മനോഹരയുവാക്കളും ദേശാ 23
ധിപതികളും സ്ഥാനാപതികളും ഒട്ടൊ
ഴിയാതെ പ്രഭുക്കന്മാരും വിശ്രുതന്മാരും
കുതിരപ്പുറത്തു കയറി ഓടിക്കുന്നവരു
മായി, നിനക്കു വെറുപ്പു തോന്നിയിരി
ക്കുന്ന നിന്റെ ജാരന്മാരെ ഞാൻ നിനക്കു
വിരോധമായി ഉണൎത്തി ചുററും നിന്റെ
നേരെ വരുത്തും. അവർ അനവധി 24
രഥങ്ങളും വണ്ടികളും ഒരു ജനസമൂ
ഹവുമായി നിന്റെ നേരെ വരും;
അവർ പരിചയും പലകയും പിടിച്ചും
തലക്കോരിക ഇട്ടുംകൊണ്ടു നിന്നെ വന്നു
വളയും; ഞാൻ ന്യായവിധി അവൎക്കു ഭര
മേല്പിക്കും; അവർ തങ്ങളുടെ ന്യായങ്ങൾ

ക്കു അനുസാരമായി നിന്നെ ന്യായം വി
25 ധിക്കും. ഞാൻ എന്റെ തീക്ഷ്ണത നി
ന്റെ നേരെ പ്രയോഗിക്കും; അവർ
ക്രോധത്തോടെ നിന്നോടു പെരുമാറും;
അവർ നിന്റെ മൂക്കും ചെവിയും ചെത്തി
ക്കളയും; നിനക്കു ശേഷിപ്പുള്ളവർ വാൾ
കൊണ്ടു വീഴും; അവർ നിന്റെ പുത്രന്മാ
രെയും പുത്രിമാരെയും പിടിച്ചു കൊണ്ടു
പോകും; നിനക്കു ശേഷിപ്പുള്ളവർ തീക്കി
26 രയാകും. അവർ നിന്റെ വസ്ത്രം ഉരി
ഞ്ഞു ആഭരണങ്ങളെ എടുത്തുകളയും.
27 ഇങ്ങനെ ഞാൻ നിന്റെ ദുൎമ്മൎയ്യാദയും,
മിസ്രയീംദേശത്തുനിന്നു കൊണ്ടുവന്ന നി
ന്റെ വേശ്യാവൃത്തിയും നിൎത്തലാക്കും; നീ
ഇനി അവരെ തല പൊക്കി നോക്കുക
യില്ല, മിസ്രയീമിനെ ഓൎക്കുകയുമില്ല.
28 യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു: ഞാൻ നിന്നെ നീ പകെ
ക്കുന്നവരുടെ കയ്യിൽ, നിനക്കു വെറുപ്പു
തോന്നുന്നവരുടെ കയ്യിൽ തന്നേ, ഏല്പി
29 ക്കും. അവർ പകയോടെ നിന്നോടു
പെരുമാറി, നിന്റെ സമ്പാദ്യം ഒക്കെയും
എടുത്തു, നിന്നെ നഗ്നയും അനാവൃതയും
ആക്കിവിടും; അങ്ങനെ നിന്റെ വേശ്യാ
വൃത്തിയുടെ നഗ്നതയും നിന്റെ ദുൎമ്മൎയ്യാദ
യും പരസംഗങ്ങളും വെളിപ്പെട്ടുവരും.
30 നീ ജാതികളോടു ചേൎന്നു പരസംഗം ചെ
യ്തുകൊണ്ടും അവരുടെ വിഗ്രഹങ്ങളാൽ
നിന്നെത്തന്നേ മലിനയാക്കിയതുകൊണ്ടും
31 ഇതു നിനക്കു ഭവിക്കും. നീ സഹോദരി
യുടെ വഴിയിൽ നടന്നതുകൊണ്ടു ഞാൻ
അവളുടെ പാനപാത്രം നിന്റെ കയ്യിൽ
32 തരും. യഹോവയായ കൎത്താവു ഇപ്ര
കാരം അരുളിച്ചെയ്യുന്നു: നീ സഹോദരി
യുടെ കുഴിയും വട്ടവും ഉള്ള പാനപാത്ര
ത്തിൽനിന്നു കുടിച്ചു നിന്ദെക്കും പരിഹാ
സത്തിന്നും വിഷയമായ്തീരും; അതിൽ
വളരെ കൊള്ളുമല്ലോ. സ്തംഭനവും ശൂന്യ 33
തയുമുള്ള പാനപാത്രമായി നിന്റെ സ
ഹോദരി ശമൎയ്യയുടെ പാനപാത്രമായ ലഹ
രിയും ദുഃഖവുംകൊണ്ടു നീ നിറഞ്ഞിരി
ക്കുന്നു. നീ അതു കുടിച്ചു വറ്റിച്ചു ഉടെ 34
ച്ചു കഷണങ്ങളെ നക്കി നിന്റെ മുലക
ളെ കീറിക്കളയും; ഞാൻ അതു കല്പിച്ചി
രിക്കുന്നു എന്നു യഹോവയായ കൎത്താവി
ന്റെ അരുളപ്പാടു. ആകയാൽ യഹോ 35
വയായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: നീ എന്നെ മറന്നു എന്നെ നിന്റെ
പിറകിൽ എറിഞ്ഞുകളകകൊണ്ടു നീ നി
ന്റെ ദുൎമ്മൎയ്യാദയും പരസംഗവും വഹിക്ക.
പിന്നെയും യഹോവ എന്നോടു അരുളി 36
ച്ചെയ്തതു: മനുഷ്യപുത്രാ, നീ ഒഹൊലയെ
യും ഒഹൊലീബയെയും ന്യായം വിധിക്കു
മോ? എന്നാൽ അവരുടെ മ്ലേച്ഛതകളെ
അവരോടു അറിയിക്ക. അവർ വ്യഭി 37
ചാരം ചെയ്തു, അവരുടെ കയ്യിൽ രക്തം
ഉണ്ടു; തങ്ങളുടെ വിഗ്രഹങ്ങളോടു അവർ
വ്യഭിചാരം ചെയ്തു; അവർ എനിക്കു പ്രസ
വിച്ച മക്കളെ അവെക്കു ഭോജനമായി
അഗ്നിപ്രവേശം ചെയ്യിച്ചു. ഒന്നുകൂടെ 38
അവർ എന്നോടു ചെയ്തിരിക്കുന്നു: അന്നാ
ളിൽ തന്നേ അവർ എന്റെ വിശുദ്ധമ
ന്ദിരത്തെ തീണ്ടിച്ചു എന്റെ ശബ്ബത്തു
കളെ അശുദ്ധമാക്കി. അവർ തങ്ങളുടെ 39
മക്കളെ വിഗ്രഹങ്ങൾക്കു വേണ്ടി കൊന്ന
ശേഷം അന്നു തന്നേ അവർ എന്റെ
വിശുദ്ധമന്ദിരത്തെ അശുദ്ധമാക്കേണ്ടതി
ന്നു അതിലേക്കു വന്നു; ഇങ്ങനെയത്രേ
അവർ എന്റെ ആലയത്തിന്റെ നടു
വിൽ ചെയ്തതു. ഇതുകൂടാതെ, ദൂരത്തു 40
നിന്നു വന്ന പുരുഷന്മാൎക്കു അവർ ആള
യച്ചു; ഒരു ദൂതൻ അവരുടെ അടുക്കൽ
ചെന്ന ഉടനെ അവർ വന്നു; അവൎക്കു
വേണ്ടി നീ കുളിച്ചു, കണ്ണിൽ മഷി എഴുതി,

41 ആഭരണം അണിഞ്ഞു, ഭംഗിയുള്ളോരു
കട്ടിലിന്മേൽ ഇരുന്നു, അതിന്റെ മുമ്പിൽ
ഒരു മേശ ഒരുക്കി, അതിന്മേൽ എന്റെ
42 കസ്തുരുകവും എണ്ണയും വെച്ചു. നിൎഭയ
മായിരിക്കുന്ന ഒരു പുരുഷാരത്തിന്റെ
ഘോഷം അവളോടുകൂടെ ഉണ്ടായിരുന്നു;
ജനസമൂഹത്തിലെ പുരുഷന്മാരുടെ അടു
ക്കൽ അവർ ആളയച്ചു, മരുഭൂമിയിൽ
നിന്നു കുടിയന്മാരെ കൊണ്ടുവന്നു; അവർ
അവരുടെ കൈകളിൽ വളയിടുകയും തല
യിൽ ഭംഗിയുള്ള കിരീടങ്ങൾ വെക്കയും
43 ചെയ്തു. അപ്പോൾ ഞാൻ: കിഴവിയായ
വൾ വ്യഭിചാരം ചെയ്യും; ഇപ്പോൾ അവർ
അവളോടും അവൾ അവരോടും പരസം
44 ഗം ചെയ്യും എന്നു പറഞ്ഞു. അങ്ങനെ
വേശ്യയുടെ അടുക്കൽ ചെല്ലുന്നതുപോലെ
അവർ അവളുടെ അടുക്കൽ ചെന്നു;
അതെ, അവർ കാമുകികളായ ഒഹൊല
യുടെ അടുക്കലും ഒഹൊലീബയുടെ അടു
45 ക്കലും ചെന്നു. എന്നാൽ നീതിമാന്മാരായ
പുരുഷന്മാർ വ്യഭിചാരിണികൾക്കു തക്ക
ന്യായപ്രകാരവും രക്തപാതകികൾക്കു
തക്ക ന്യായപ്രകാരവും അവരെ ന്യായം
വിധിക്കും; അവർ വ്യഭിചാരിണികള
ല്ലോ; അവരുടെ കയ്യിൽ രക്തവും ഉണ്ടു.
46 യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു: ഞാൻ അവരുടെ നേരെ
ഒരു സഭ കൂട്ടി അവരെ പരിഭ്രമത്തിന്നും
47 കവൎച്ചെക്കും ഏല്പിക്കും. ആ സഭ അവ
രെ കല്ലെറിഞ്ഞു വാൾകൊണ്ടു വെട്ടിക്ക
ളയും; അവരുടെ പുത്രന്മാരെയും പുത്രി
മാരെയും അവർ കൊന്നു അവരുടെ വീടു
48 കളെ തീവെച്ചു ചുട്ടുകളയും. ഇങ്ങനെ
നിങ്ങളുടെ ദുൎമ്മൎയ്യാദപോലെ ചെയ്യാതിരി
പ്പാൻ സകലസ്ത്രീകളും ഒരു പാഠം പഠിക്കേ
ണ്ടതിന്നു ഞാൻ ദുൎമ്മൎയ്യാദ ദേശത്തുനിന്നു
49 നീക്കിക്കളയും. അങ്ങനെ അവർ നിങ്ങ
ളുടെ ദുൎമ്മൎയ്യാദെക്കു തക്കവണ്ണം നിങ്ങൾക്കു
പകരം ചെയ്യും; നിങ്ങൾ നിങ്ങളുടെ വി
ഗ്രഹങ്ങളുടെ പാപങ്ങളെ ചുമക്കേണ്ടിവ
രും; ഞാൻ യഹോവയായ കൎത്താവു എന്നു
നിങ്ങൾ അറിയും.

## ൨൪. അദ്ധ്യായം.

ഒമ്പതാം ആണ്ടു, പത്താം മാസം, പത്താം
തിയ്യതി യഹോവയുടെ അരുളപ്പാടു എനി
ക്കുണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, 2
ഈ തിയ്യതി, ഇന്നത്തെ തിയ്യതി തന്നേ,
എഴുതിവെക്കുക; ഇന്നുതന്നേ ബാബേൽ
രാജാവു യെരുശലേമിനെ ആക്രമിച്ചിരി
ക്കുന്നു. നീ മത്സരഗൃഹത്തോടു ഒരു ഉപമ 3
പ്രസ്താവിച്ചുപറയേണ്ടതു: യഹോവയായ
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
നീ ഒരു കുട്ടകം അടുപ്പത്തു വെക്ക; വെച്ചു
അതിൽ വെള്ളം ഒഴിക്ക. മാംസകഷ 4
ണങ്ങൾ, തുട, കൈക്കുറകു മുതലായ നല്ല
കഷണങ്ങൾ ഒക്കെയും തന്നേ എടുത്തു അ
തിൽ ഇടുക; ഉത്തമമായ അസ്ഥിഖണ്ഡ
ങ്ങൾകൊണ്ടു അതിനെ നിറെക്കുക. ആ 5
ട്ടിൻകൂട്ടത്തിൽനിന്നു വിശേഷമായതിനെ
പിടിച്ചുകൊണ്ടുവന്നു, അതിന്റെ കീഴെ
വിറകു അടുക്കി അതിനെ നല്ലവണ്ണം പുഴു
ങ്ങുക; അതിന്റെ അസ്ഥികൾ അതിന്ന
കത്തു കിടന്നു വേകട്ടെ. അതുകൊണ്ടു 6
യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു; അകത്തു ക്ലാവുള്ളതും ക്ലാവു
വിട്ടുപോകാത്തതുമായ കുട്ടകത്തിന്നു, രക്ത
പാതകമുള്ള നഗരത്തിന്നു തന്നേ, അയ്യോ
കഷ്ടം! അതിനെ ഖണ്ഡംഖണ്ഡമായി പുറ
ത്തെടുക്ക; ചീട്ടു അതിന്മേൽ വീണിട്ടില്ല.
അവൾ ചൊരിഞ്ഞിരിക്കുന്ന രക്തം അവ 7
ളുടെ മദ്ധ്യേ ഉണ്ടു; അവൾ അതു വെറും
പാറമേലത്രേ ചൊരിഞ്ഞതു; മണ്ണുകൊ
ണ്ടു മൂടുവാൻ തക്കവണ്ണം അതു നിലത്തു

8 ഒഴിച്ചില്ല. ക്രോധം വരുത്തേണ്ടതിന്നും
പ്രതികാരം ചെയ്യേണ്ടതിന്നും ഞാൻ, അ
വൾ ചൊരിഞ്ഞ രക്തം മൂടിപ്പോകാത
വണ്ണം അതിനെ വെറും പാറമേൽ തന്നേ
9 നിൎത്തിയിരിക്കുന്നു. അതുകൊണ്ടു യഹോ
വയായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: രക്തപാതകങ്ങളുടെ നഗരത്തിന്നു
അയ്യോ കഷ്ടം! ഞാൻ വിറകുക്കൂമ്പാരം
10 വലുതാക്കും. വിറകു കൂട്ടുക; തീ കത്തിക്ക;
മാംസം വേകട്ടെ; ചാറു കുറുകട്ടെ; അ
11 സ്ഥികൾ വെന്തുപോകട്ടെ. അതിന്റെ
താമ്രം കാഞ്ഞു വെന്തുപോകേണ്ടതിന്നും
അതിന്റെ കറ അതിൽ ഉരുകേണ്ടതിന്നും
അതിന്റെ ക്ലാവു ഇല്ലാതെയാകേണ്ടതി
ന്നും അതു ഒഴിച്ചെടുത്തു കനലിന്മേൽ
12 വെക്കുക. അവൾ അദ്ധ്വാനംകൊണ്ടു
തളൎന്നുപോയി; അവളുടെ കനത്ത ക്ലാവു
അവളെ വിട്ടുപോകുന്നില്ല; അവളുടെ
13 ക്ലാവു തീയാലും വിട്ടുപോകുന്നില്ല. നി
ന്റെ മലിനമായ ദുൎമ്മൎയ്യാദനിമിത്തം ഞാൻ
നിന്നെ ശുദ്ധീകരിച്ചിട്ടും നീ ശുദ്ധമാകാ
യ്കയാൽ ഞാൻ എന്റെ ക്രോധം നിന്റെ
മേൽ തീൎക്കുവോളം ഇനി നിന്റെ മലി
നത നീങ്ങി നീ ശുദ്ധയായ്തീരുകയില്ല.
14 യഹോവയായ ഞാൻ അതു അരുളിച്ചെ
യ്തിരിക്കുന്നു; അതു സംഭവിക്കും; ഞാൻ
അതു അനുഷ്ഠിക്കും; ഞാൻ പിന്മാറുകയി
ല്ല, ആദരിക്കയില്ല, സഹതപിക്കയുമില്ല;
നിന്റെ നടപ്പിന്നും ക്രിയകൾക്കും തക്ക
വണ്ണം അവർ നിന്നെ ന്യായം വിധിക്കും
എന്നു യഹോവയായ കൎത്താവിന്റെ അരു
ളപ്പാടു.

15 യഹോവയുടെ അരുളപ്പാടു എനി
16 ക്കുണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ,
ഞാൻ നിന്റെ കണ്ണിന്റെ ആനന്ദമായ
വളെ ഒരേ അടിയാൽ നിങ്കൽനിന്നു എടു
ത്തുകളയും; നീ വിലപിക്കയോ കരകയോ
കണ്ണുനീർ വാൎക്കയോ ചെയ്യരുതു. നീ 17
മൌനമായി നെടുവീൎപ്പിട്ടുകൊൾക; മൃത
വിലാപം കഴിക്കരുതു; തലെക്കു തലപ്പാവു
കെട്ടി കാലിന്നു ചെരിപ്പിടുക; അധരം
മൂടരുതു; മററുള്ളവർ കൊടുത്തയക്കുന്ന
അപ്പം തിന്നുകയും അരുതു. അങ്ങനെ 18
ഞാൻ രാവിലെ ജനത്തോടു സംസാരിച്ചു;
വൈകുന്നേരത്തു എന്റെ ഭാൎയ്യ മരിച്ചു;
എന്നോടു കല്പിച്ചതുപോലെ ഞാൻ പിറെറ
രാവിലെ ചെയ്തു. അപ്പോൾ ജനം എ 19
ന്നോടു: നീ ഈ ചെയ്യുന്നതിന്റെ അൎത്ഥം
എന്തു? ഞങ്ങൾക്കു പറഞ്ഞുതരികയില്ലയോ
എന്നു ചോദിച്ചു. അതിന്നു ഞാൻ അവ 20
രോടു ഉത്തരം പറഞ്ഞതു: യഹോവയുടെ
അരുളപ്പാടു എനിക്കുണ്ടായതെന്തെന്നാൽ:
നീ യിസ്രായേൽഗൃഹത്തോടു പറയേണ്ടതു: 21
യഹോവയായ കൎത്താവു ഇപ്രകാരം അരുളി
ച്ചെയ്യുന്നു: നിങ്ങൾ ഗൎവ്വിക്കുന്ന ശരണവും
നിങ്ങളുടെ കണ്ണിന്റെ ആനന്ദവും നിങ്ങ
ളുടെ ഹൃദയത്തിന്റെ വാഞ്ഛയും ആയി
രിക്കുന്ന എന്റെ വിശുദ്ധമന്ദിരത്തെ ഞാൻ
അശുദ്ധമാക്കും; നിങ്ങൾ വിട്ടേച്ചുപോകു
ന്ന നിങ്ങളുടെ പുത്രന്മാരും പുത്രിമാരും
വാൾകൊണ്ടു വീഴും. ഞാൻ ചെയ്തതു 22
പോലെ നിങ്ങളും അന്നു ചെയ്യും; നിങ്ങൾ
അധരം മൂടാതെയും മററുള്ളവർ കൊടു
ത്തയക്കുന്ന അപ്പം തിന്നാതെയും ഇരിക്കും.
നിങ്ങളുടെ തലപ്പാവു തലയിലും ചെരിപ്പു 23
കാലിലും ഇരിക്കും; നിങ്ങൾ വിലപി
ക്കയോ കരകയോ ചെയ്യാതെ, നിങ്ങ
ളുടെ അകൃത്യങ്ങളിൽ തന്നേ ക്ഷയിച്ചു
തമ്മിൽ തമ്മിൽ നോക്കി ഞരങ്ങും.
ഇങ്ങനെ യെഹെസ്കേൽ നിങ്ങൾക്കു ഒര 24
ടയാളം ആയിരിക്കും; അവൻ ചെയ്ത
തുപോലെ ഒക്കെയും നിങ്ങളും ചെയ്യും;
അതു സംഭവിക്കുമ്പോൾ, ഞാൻ യഹോവ
യായ കൎത്താവു എന്നു നിങ്ങൾ അറിയും.

25 മനുഷ്യപുത്രാ, അവരുടെ ശരണവും
അവരുടെ മഹത്വമുള്ള സന്തോഷവും
അവരുടെ കണ്ണിന്റെ ആനന്ദവും അവ
രുടെ ഹൃദയവാഞ്ഛയും ആയിരിക്കുന്നതി
നെയും അവരുടെ പുത്രന്മാരെയും പുത്രി
മാരെയും ഞാൻ അവരിൽനിന്നു എടുത്തു
26 കളയുന്ന നാളിൽ, ആ നാളിൽ തന്നേ,
ചാടിപ്പോകുന്ന ഒരുത്തൻ നിന്റെ അടു
ക്കൽ വന്നു വസ്തുത നിന്നെ പറഞ്ഞു
27 കേൾപ്പിക്കും. ചാടിപ്പോയവനോടു സം
സാരിപ്പാൻ അന്നു നിന്റെ വായ് തുറ
ക്കും; നീ ഇനി മൌനമായിരിക്കാതെ സം
സാരിക്കും; അങ്ങനെ നി അവൎക്കു ഒരു
അടയാളമായിരിക്കും; ഞാൻ യഹോവ
എന്നു അവർ അറിയും.

## ൨൫. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
2 യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ അ
മ്മോന്യരുടെനേരെ മുഖംതിരിച്ചു അവ
രെക്കുറിച്ചു പ്രവചിച്ചു അമ്മോന്യരോടു
3 പറയേണ്ടതു: യഹോവയായ കൎത്താവി
ന്റെ വചനം കേൾപ്പിൻ; യഹോവയാ
യ കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
എന്റെ വിശുദ്ധമന്ദിരം അശുദ്ധമായ്തീൎന്ന
പ്പോൾ നീ അതിനെയും യിസ്രായേൽ
ദേശം ശൂന്യമായ്തീൎന്നപ്പോൾ അതിനെയും
യെഹൂദാഗൃഹം പ്രവാസത്തിലേക്കു പോ
യപ്പോൾ അവരെയുംചൊല്ലി നന്നായി
4 എന്നു പറഞ്ഞതുകൊണ്ടു ഞാൻ നിന്നെ
കിഴക്കുള്ളവൎക്കു കൈവശമാക്കിക്കൊടുക്കും;
അവർ നിങ്കൽ പാളയമടിച്ചു, നിവാസ
ങ്ങളെ ഉണ്ടാക്കും; അവർ നിന്റെ ഫലം
തിന്നുകയും നിന്റെ പാൽ കുടിക്കയും
5 ചെയ്യും. ഞാൻ രബ്ബയെ ഒട്ടകങ്ങൾക്കു
കിടപ്പിടവും അമ്മോന്യരെ ആട്ടിൻകൂട്ട
ങ്ങൾക്കു താവളവും ആക്കും; ഞാൻ യഹോ
വ എന്നു നിങ്ങൾ അറിയും. യഹോവ 6
യായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: യിസ്രായേൽദേശത്തെക്കുറിച്ചു നീ
കൈ കൊട്ടി കാൽകൊണ്ടു ചവിട്ടി സൎവ്വ
നിന്ദയോടുംകൂടെ ഹൃദയപൂൎവ്വം സന്തോ
ഷിച്ചതുകൊണ്ടു, ഞാൻ നിന്റെ നേരെ 7
കൈ നീട്ടി നിന്നെ ജാതികൾക്കു കവൎച്ച
യായി കൊടുക്കും; ഞാൻ നിന്നെ വംശങ്ങ
ളിൽനിന്നു ഛേദിച്ചു ദേശങ്ങളിൽനിന്നു
മുടിച്ചു നശിപ്പിച്ചുകളയും; ഞാൻ യഹോ
വ എന്നു നീ അറിയും. യഹോവയായ 8
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
യെഹൂദാഗൃഹം സകലജാതികളെയുംപോ
ലെയത്രേ എന്നു മോവാബും സേയീരും പറ
യുന്നതുകൊണ്ടു, ഞാൻ മോവാബിന്റെ പാ 9
ൎശ്വത്തെ അതിന്റെ അതൃത്തികളിലുള്ള പ
ട്ടണങ്ങളായി ദേശത്തിന്റെ മഹത്വമായ
ബേത്ത്-യെശീമോത്ത്, ബാൽ-മെയോൻ,
കിൎയ്യഥയീം എന്നീ പട്ടണങ്ങൾമുതൽ
തുറന്നുവെച്ചു അവയെ അമ്മോന്യർ ജാതി 10
കളുടെ ഇടയിൽ ഓൎക്കപ്പെടാതെ ഇരിക്കേ
ണ്ടതിന്നു അമ്മോന്യരോടുകൂടെ കിഴക്കുള്ള
വൎക്കു കൈവശമാക്കിക്കൊടുക്കും. ഇങ്ങനെ 11
ഞാൻ മോവാബിൽ ന്യായവിധി നടത്തും;
ഞാൻ യഹോവ എന്നു അവർ അറിയും.
യഹോവയായ കൎത്താവു ഇപ്രകാരം 12
അരുളിച്ചെയ്യുന്നു: എദോം യെഹൂദാഗൃഹ
ത്തോടു പ്രതികാരം ചെയ്തു പകരം
വീട്ടി ഏററവും കററം ചെയ്തിരിക്കുന്നു.
അതുകൊണ്ടു യഹോവയായ കൎത്താവു ഇ 13
പ്രകാരം അരുളിച്ചെയ്യുന്നു: ഞാൻ എദോ
മിന്റെനേരെ കൈ നീട്ടി അതിൽനിന്നു
മനുഷ്യനെയും മൃഗത്തെയും ഛേദിച്ചു
അതിനെ ശൂന്യമാക്കിക്കളയും; തേമാൻ
മുതൽ ദെദാൻവരെ അവർ വാളിനാൽ
വീഴും. ഞാൻ എന്റെ ജനമായ യിസ്രാ 14
യേൽമുഖാന്തരം എദോമിനോടു പ്രതികാരം

നടത്തും; അവർ എന്റെ കോപത്തി
ന്നും എന്റെ ക്രോധത്തിന്നും തക്കവണ്ണം
എദോമിനോടു ചെയ്യും; അപ്പോൾ അവർ
എന്റെ പ്രതികാരം അറിയും എന്നു യ
ഹോവയായ കൎത്താവിന്റെ അരുളപ്പാടു.
5 യഹോവയായ കൎത്താവു ഇപ്രകാരം
അരുളിച്ചെയ്യുന്നു: ഫെലിസ്ത്യർ പ്രതികാ
രം ചെയ്തു പൂൎവ്വദ്വേഷത്തോടും നാശം വരു
ത്തുവാൻ നിന്ദാഹൃദയത്തോടുംകൂടെ പക
16 രം വീട്ടിയിരിക്കകൊണ്ടു യഹോവയായ
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ ഫെലിസ്ത്യരുടെനേരെ കൈ നീട്ടി
ക്രേത്യരെ സംഹരിച്ചു കടല്ക്കരയിൽ ശേ
17 ഷിപ്പുള്ളവരെ നശിപ്പിച്ചുകളയും. ഞാൻ
ക്രോധശിക്ഷകളോടുകൂടെ അവരോടു
മഹാപ്രതികാരം നടത്തും; ഞാൻ പ്രതി
കാരം അവരോടു നടത്തുമ്പോൾ, ഞാൻ
യഹോവ എന്നു അവർ അറിയും.

## ൨൬. അദ്ധ്യായം.

പതിനൊന്നാം ആണ്ടു ഒന്നാം തിയ്യതി
യഹോവയുടെ അരുളപ്പാടു എനിക്കുണ്ടായ
2 തെന്തെന്നാൽ: മനുഷ്യപുത്രാ, യെരുശലേ
മിനെക്കുറിച്ചു: നന്നായി, ജാതികളുടെ വാ
തിലായിരുന്നവൾ തകൎന്നുപോയി; അവൾ
എങ്കലേക്കു തിരിഞ്ഞിരിക്കുന്നു; അവൾ ശൂ
ന്യമായ്തീൎന്നിരിക്കയാൽ ഞാൻ നിറയും
3 എന്നു സോർ പറയുന്നതുകൊണ്ടു യഹോ
വയായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: സോരേ, ഞാൻ നിനക്കു വിരോ
ധമായിരിക്കുന്നു; സമുദ്രം തന്റെ തിരക
ളെ കയറിവരുമാറാക്കുന്നതുപോലെ ഞാൻ
അനേകംജാതികളെ നിന്റെനേരെ പുറ
4 പ്പെട്ടുവരുമാറാക്കും. അവർ സോരിന്റെ
മതിലുകളെ നശിപ്പിച്ചു, അതിന്റെ ഗോ
പുരങ്ങളെ ഇടിച്ചുകളയും; ഞാൻ അതി
ന്റെ പൊടി അടിച്ചുവാരിക്കളഞ്ഞു അതി
നെ വെറും പാറയാക്കും. അതു സമുദ്ര 5
ത്തിന്റെ നടുവിൽ വലവിരിക്കുന്നതിന്നു
ള്ള സ്ഥലമായ്തീരും; ഞാൻ അതു അരുളി
ച്ചെയ്തിരിക്കുന്നു എന്നു യഹോവയായ ക
ൎത്താവിന്റെ അരുളപ്പാടു; അതു ജാതി
കൾക്കു കവൎച്ചയായ്തീരും. നാട്ടുപുറത്തു 6
ള്ള അതിന്റെ പുത്രിമാരെ വാൾകൊണ്ടു
കൊല്ലും; ഞാൻ യഹോവ എന്നു അവർ
അറിയും. യഹോവയായ കൎത്താവു ഇപ്ര 7
കാരം അരുളിച്ചെയ്യുന്നു: ഞാൻ വടക്കുനി
ന്നു രാജാധിരാജാവായ നെബൂഖദ്നേ
സർ എന്ന ബാബേൽരാജാവിനെ കുതി
രകളോടും രഥങ്ങളോടും കുതിരച്ചേവക
രോടും ജനസമൂഹത്തോടും വളരെ പട
ജ്ജനത്തോടും കൂടെ സോരിന്നുനേരെ വ
രുത്തും. അവൻ നാട്ടുപുറത്തുള്ള നിന്റെ 8
പുത്രിമാരെ വാൾകൊണ്ടു കൊല്ലും; അവൻ
നിന്റെനേരെ കൊത്തളം പണിതു വാട
കോരി നിന്റെനേരെ ഒരു മറ നിൎത്തും.
അവൻ നിന്റെ മതിലുകളുടെനേരെ യ 9
ന്ത്രമുട്ടികളെ വെച്ചു കോടാലികൊണ്ടു നി
ന്റെ ഗോപുരങ്ങളെ തകൎത്തുകളയും. അ 10
വന്റെ കുതിരകളുടെ പെരുപ്പംകൊണ്ടു
കിളരുന്ന പൊടി നിന്നെ മൂടും; മതിൽ
ഇടിഞ്ഞുകിടക്കുന്ന പട്ടണത്തിലേക്കു കട
ക്കുന്നതുപോലെ അവൻ നിന്റെ ഗോ
പുരങ്ങളിൽകൂടി കടക്കുമ്പോൾ കുതിര
ച്ചേവകരുടെയും ചക്രങ്ങളുടെയും രഥങ്ങ
ളുടെയും മുഴക്കംകൊണ്ടു നിന്റെ മതിലു
കൾ കുലുങ്ങിപ്പോകും. തന്റെ കുതിരക 11
ളുടെ കുളമ്പുകൊണ്ടു അവൻ നിന്റെ സ
കലവീഥികളെയും മെതിച്ചുകളയും; നി
ന്റെ ജനത്തെ അവൻ വാൾകൊണ്ടു
കൊല്ലും; നിന്റെ ബലമുള്ള തൂണുകൾ
നിലത്തു വീണുകിടക്കും. അവർ നിന്റെ 12
സമ്പത്തു കവൎന്നു നിന്റെ ചരക്കു കൊള്ള
യിട്ടു നിന്റെ മതിലുകൾ ഇടിച്ചു നി

ൻെറ മനോഹരഭവനങ്ങൾ നശിപ്പിക്കും;
നിൻെറ കല്ലും മരവും മണ്ണും എല്ലാം അവർ
13 വെള്ളത്തിൽ ഇട്ടുകളയും. നിൻെറ പാട്ടു
കളുടെ ഘോഷം ഞാൻ ഇല്ലാതെയാക്കും;
നിൻെറ വീണകളുടെ നാദം ഇനി കേൾ
14 ക്കയുമില്ല. ഞാൻ നിന്നെ വെറുമ്പാറയാ
ക്കും; നീ വലവിരിപ്പാനുള്ള സ്ഥലമാ
യ്തീരും; നിന്നെ ഇനി പണികയില്ല;
യഹോവയായ ഞാൻ അതു കല്പിച്ചിരി
ക്കുന്നു എന്നു യഹോവയായ കൎത്താവിൻെറ
അരുളപ്പാടു.
15 യഹോവയായ കൎത്താവു സോരിനോടു
ഇപ്രകാരം അരുളിച്ചെയ്യുന്നു: നിഹതന്മാർ
ഞരങ്ങുമ്പോഴും നിൻെറ നടുവിൽ സംഹാ
രം നടക്കുമ്പോഴും നിൻെറ വീഴ്ചയുടെ ഒച്ച
യാൽ ദ്വീപുകൾ നടുങ്ങിപ്പോകയില്ലയോ?
16 അപ്പോൾ സമുദ്രത്തിലെ സകലപ്രഭുക്ക
ന്മാരും സിംഹാസനം വിട്ടിറങ്ങി, അ
ങ്കികളെ നീക്കി വിചിത്രവസ്ത്രങ്ങളെ അ
ഴിച്ചുവെക്കും; അവർ വിറയൽപൂണ്ടു നി
ലത്തിരുന്നു മാത്രതോറും വിറെച്ചുകൊണ്ടു
17 നിന്നെക്കുറിച്ചു സ്തംഭിച്ചുപോകും. അവർ
നിന്നെച്ചൊല്ലി ഒരു വിലാപം തുടങ്ങി നി
ന്നെക്കുറിച്ചു പറയും: സമുദ്രസഞ്ചാരികൾ
പാൎത്തതും കീൎത്തിപ്പെട്ടതുമായ പട്ടണമേ,
നീ എങ്ങനെ നശിച്ചിരിക്കുന്നു; നീയും
നിൻെറ നിവാസികളും സമുദ്രത്തിൽ പ്രാ
ബല്യംപ്രാപിച്ചിരുന്നു അതിലെ സകല
നിവാസികൾക്കും നിങ്ങളെ പേടിയായി
18 രുന്നുവല്ലോ! ഇപ്പോൾ നിൻെറ വീഴ്ച
യുടെ നാളിൽ ദ്വീപുകൾ വിറെക്കും;
അതെ, സമുദ്രത്തിലെ ദ്വീപുകൾ നിൻെറ
19 നിൎയ്യാണത്തിങ്കൽ ഭ്രമിച്ചുപോകും. യഹോ
വയായ കൎത്താവു ഇപ്രകാരം അരുളി
ച്ചെയ്യുന്നു: ഞാൻ നിന്നെ നിവാസികൾ
ഇല്ലാത്ത പട്ടണങ്ങളെപ്പോലെ ശൂന്യപട്ട
ണം ആക്കുമ്പോഴും ഞാൻ നിൻെറമേൽ
ആഴിയെ വരുത്തി പെരുവെള്ളം നിന്നെ
മൂടുമ്പോഴും, ഞാൻ നിന്നെ കുഴിയിൽ 20
ഇറങ്ങുന്നവരോടുകൂടെ പുരാതനജനത്തി
ൻെറ അടുക്കൽ ഇറക്കുകയും നിനക്കു നി
വാസികൾ ഇല്ലാതെയിരിക്കേണ്ടതിന്നും
നീ ജീവനുള്ളവരുടെ ദേശത്തു നിലനി
ല്ക്കാതെയിരിക്കേണ്ടതിന്നും ഞാൻ നിന്നെ
ഭൂമിയുടെ അധോഭാഗങ്ങളിൽ, പുരാതന
ശൂന്യങ്ങളിൽ തന്നേ, കുഴിയിൽ ഇറങ്ങു
ന്നവരോടുകൂടെ പാൎപ്പിക്കയും ചെയ്യും.
ഞാൻ നിന്നെ ശീഘ്രനാശത്തിന്നു ഏല്പിക്കും; 21
നീ ഇല്ലാതെ ആയ്പോകും; നിന്നെ അ
ന്വേഷിച്ചാലും ഇനി ഒരിക്കലും നിന്നെ
കണ്ടെത്തുകയില്ല എന്നു യഹോവയായ
കൎത്താവിൻെറ അരുളപ്പാടു.

## ൨൭. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ 2
സോരിനെക്കുറിച്ചു ഒരു വിലാപം തുടങ്ങി
സോരിനോടു പറയേണ്ടതു: തുറമുഖങ്ങ 3
ളിൽ പാൎക്കുന്നവളും ഏറിയ ദ്വീപുക
ളിലെ ജാതികളുടെ വ്യാപാരിയും ആയു
ള്ളോവേ, യഹോവയായ കൎത്താവു ഇപ്ര
കാരം അരുളിച്ചെയ്യുന്നു: സോരേ, ഞാൻ
പൂൎണ്ണസുന്ദരിയാകുന്നു എന്നു നീ പറഞ്ഞി
രിക്കുന്നു. നിൻെറ രാജ്യം സമുദ്രമദ്ധ്യേ 4
ഇരിക്കുന്നു; നിന്നെ പണിതവർ നിൻെറ
സൌന്ദൎയ്യത്തെ പരിപൂൎണ്ണമാക്കിയിരിക്കു
ന്നു. സെനീരിലെ സരളമരംകൊണ്ടു അ 5
വർ നിൻെറ പാൎശ്വം ഒക്കെയും പണിതു;
നിനക്കു പാമരം ഉണ്ടാക്കേണ്ടതിന്നു അവർ
ലെബാനോനിൽനിന്നു ദേവദാരുക്കളെ
കൊണ്ടുവന്നു. ബാശാനിലെ കരുവേലം 6
കൊണ്ടു അവർ നിൻെറ തണ്ടുകളെ ഉണ്ടാ
ക്കി; കിത്തീംദ്വീപുകളിൽനിന്നുള്ള പുന്ന
മരത്തിൽ ആനക്കൊമ്പു പതിച്ചു നിനക്കു

7 തട്ടുണ്ടാക്കിയിരിക്കുന്നു. നിനക്കു കൊടി
യായിരിക്കേണ്ടതിന്നു നിന്റെ കപ്പൽ
പായ് മിസ്രയീമിൽനിന്നുള്ള വിചിത്രശ
ണപടംകൊണ്ടു ഉണ്ടാക്കിയതായിരുന്നു;
എലീശാദ്വീപുകളിൽനിന്നുള്ള ധൂമ്രപടവും
രക്താംബരവും നിന്റെ വിതാനമായി
8 രുന്നു. സീദോനിലെയും അൎവ്വാദിലെയും
നിവാസികൾ നിന്റെ തണ്ടേലന്മാരായി
രുന്നു; സോരേ, നിന്നിൽ ഉണ്ടായിരുന്ന
ജ്ഞാനികൾ നിന്റെ മാലുമികൾ ആയി
9 രുന്നു. ഗെബലിലെ മൂപ്പന്മാരും അതി
ലെ ജ്ഞാനികളും നിന്റെ ഓരായപ്പണി
ക്കാരായിരുന്നു; സമുദ്രത്തിലെ എല്ലാകപ്പ
ലുകളും അവയുടെ കപ്പല്ക്കാരും നിന്റെ
കച്ചവടം നടത്തേണ്ടതിന്നു നിന്നിൽ
10 ഉണ്ടായിരുന്നു. പാൎസികളും ലൂദ്യരും പൂത്യ
രും യോദ്ധാക്കളായി നിന്റെ സൈന്യ
ത്തിൽ ഉണ്ടായിരുന്നു; അവർ പരിചയും
തലക്കോരികയും നിന്നിൽ തൂക്കി നിനക്കു
11 ഭംഗിപിടിപ്പിച്ചു. അൎവ്വാദ്യർ നിന്റെ
സൈന്യത്തോടുകൂടെ ചുററും നിന്റെ
മതിലുകളിന്മേലും ഗമ്മാദ്യർ നിന്റെ
ഗോപുരങ്ങളിലും ഉണ്ടായിരുന്നു; അവർ
നിന്റെ മതിലുകളിന്മേൽ ചുററും പരിച
തൂക്കി നിന്റെ സൌന്ദൎയ്യത്തെ പരിപൂൎണ്ണ
12 മാക്കി. തൎശീശ് സകലവിധസമ്പത്തി
ന്റെയും പെരുപ്പംനിമിത്തം നിന്റെ
വ്യാപാരിയായിരുന്നു; വെള്ളി, ഇരിമ്പു,
വെള്ളീയം, കാരീയം എന്നിവ അവർ
13 നിന്റെ ചരക്കിന്നു പകരം തന്നു. യാ
വാൻ, തുബാൽ, മേശെക് എന്നിവർ നി
ന്റെ വ്യാപാരികൾ ആയിരുന്നു; അവർ
ആളുകളെയും താമ്രസാധനങ്ങളെയും നി
14 ന്റെ ചരക്കിന്നു പകരം തന്നു. തോഗ
ൎമ്മാഗൃഹക്കാർ നിന്റെ ചരക്കിന്നു പ
കരം കുതിരകളെയും പടക്കുതിരകളെയും
15 കോവർകഴുതകളെയും തന്നു. ദെദാന്യർ
നിന്റെ വ്യാപാരികളായിരുന്നു; അനേ
കം ദ്വീപുകൾ നിന്റെ അധീനത്തി
ലെ വ്യാപാരദേശങ്ങളായിരുന്നു; അവർ
ആനക്കൊമ്പും കരിമരവും നിനക്കു കപ്പം
കൊണ്ടുവന്നു. നിന്റെ പണിത്തരങ്ങ 16
ളുടെ പെരുപ്പംനിമിത്തം അരാം നിന്റെ
വ്യാപാരി ആയിരുന്നു; അവർ മരതകവും
ധൂമ്രവസ്ത്രവും വിചിത്രവസ്ത്രവും ശണപ
ടവും പവിഴവും പത്മരാഗവും നിന്റെ
ചരക്കിന്നു പകരം തന്നു. യെഹൂദയും 17
യിസ്രായേൽദേശവും നിന്റെ വ്യാപാരി
കളായിരുന്നു; അവർ മിന്നീത്തിലെ കോ
തമ്പും പലഹാരവും തേനും എണ്ണയും പരി
മളതൈലവും നിന്റെ ചരക്കിന്നു പകരം
തന്നു. ദമ്മേശെക്ക നിന്റെ പണിത്തര 18
ങ്ങളുടെ പെരുപ്പംനിമിത്തവും സകലവി
ധസമ്പത്തിന്റെയും പെരുപ്പംനിമിത്ത
വും ഹെൽബോനിലെ വീഞ്ഞും വെളുത്ത
ആട്ടുരോമവുംകൊണ്ടു നിന്റെ വ്യാപാരി
ആയിരുന്നു. വെദാന്യരും ഊസാലിലെ 19
യാവാന്യരും നിന്റെ ചരക്കുകൊണ്ടു വ്യാ
പാരം ചെയ്തു; മിനുസമുള്ള ഇരിമ്പും വഴ
നത്തോലും വയമ്പും നിന്റെ ചരക്കിന്റെ
കൂട്ടത്തിൽ ഉണ്ടായിരുന്നു. ദെദാൻ കുതി 20
രപ്പുറത്തിടുന്ന വിശിഷ്ടപടംകൊണ്ടു നി
ന്റെ വ്യാപാരിയായിരുന്നു. അരബി 21
കളും കേദാർപ്രഭുക്കന്മാരൊക്കെയും നിന
ക്കധീനരായ വ്യാപാരികൾ ആയിരുന്നു;
കുഞ്ഞാടുകൾ, ആട്ടുകൊററന്മാർ, കോലാട്ടു
കൾ എന്നിവകൊണ്ടു അവർ നിന്റെ
കച്ചവടക്കാരായിരുന്നു. ശെബയിലെയും 22
രമയിലെയും വ്യാപാരികൾ നിന്റെ കച്ച
വടക്കാരായിരുന്നു; അവർ മേത്തരമായ
സകലവിധപരിമളതൈലവും സകലവി
ധരത്നങ്ങളും പൊന്നും നിന്റെ ചരക്കി
ന്നു പകരം തന്നു. ഹാരാനും കല്നെയും 23
ഏദെനും ശെബാവ്യാപാരികളും അശ്ശൂരും

കില്ലൂട്ടം നിന്റെ കച്ചവടക്കാരായിരുന്നു.
24 അവർ വിശിഷ്ടസാധനങ്ങളും ചിത്രത്തയ്യ
ലുള്ള ധൂമ്രപ്പുതപ്പുകളും പരവതാനികളും
ബലത്തിൽ പിരിച്ച കയറുകളും നിന്റെ
25 ചരക്കിന്നു പകരം തന്നു. തൎശീശ് കപ്പ
ലുകൾ നിനക്കു ചരക്കു കൊണ്ടുവന്നു; നീ
പരിപൂൎണ്ണയും സമുദ്രമദ്ധ്യേ അതിധനിക
26 യും ആയിത്തീൎന്നു. നിന്റെ തണ്ടേലന്മാർ
നിന്നെ പുറങ്കടലിലേക്കു കൊണ്ടുപോയി;
കിഴക്കൻകാറ്റു സമുദ്രമദ്ധ്യേവെച്ചു നി
27 ന്നെ ഉടെച്ചുകളഞ്ഞു. നിന്റെ സമ്പ
ത്തും ചരക്കും കച്ചവടവും കപ്പല്ക്കാരും മാലു
മികളും ഓരായപ്പണിക്കാരും കററിക്കാരും
നിന്നിലുള്ള സകലയോദ്ധാക്കളും നിന്റെ
അകത്തുള്ള സൎവ്വജനസമൂഹത്തോടുംകൂ
ടെ നിന്റെ വീഴ്ചയുടെ നാളിൽ സമുദ്ര
28 മദ്ധ്യേ വീഴും. നിന്റെ മാലുമികളുടെ
നിലവിളികൊണ്ടു കപ്പൽക്കൂട്ടങ്ങൾ നടു
29 ങ്ങിപ്പോകും. തണ്ടേലന്മാരൊക്കെയും ക
പ്പല്ക്കാരും കടലിലെ മാലുമികൾ എല്ലാവ
രും കപ്പലുകളിൽനിന്നു ഇറങ്ങി കരയിൽ
30 നില്ക്കും. അവർ കൈപ്പോടെ ഉറക്കെ
നിലവിളിച്ചു തലയിൽ പൂഴി വാരി
യിട്ടു ചാരത്തിൽ കിടന്നുരുളുകയും
31 നിന്നെച്ചൊല്ലി മൊട്ടയടിച്ചു രട്ടുടുക്കയും
നിന്നെക്കുറിച്ചു മനോവ്യസനത്തോടും
കൈപ്പുള്ള വിലാപത്തോടും കൂടെ കരക
32 യും ചെയ്യും. തങ്ങളുടെ ദുഃഖത്തിൽ അ
വർ നിന്നെച്ചൊല്ലി ഒരു വിലാപം തുട
ങ്ങി നിന്നെക്കുറിച്ചു വിലപിക്കുന്നതു:
സമുദ്രമദ്ധ്യേ നശിച്ചുപോയ സോരിനെ
33 പ്പോലെ ഏതൊരു നഗരമുള്ളു? നിന്റെ
ചരക്കു സമുദ്രത്തിൽനിന്നു കയറിവന്ന
പ്പോൾ, നീ ഏറിയ വംശങ്ങൾക്കു തൃപ്തി
വരുത്തി നിന്റെ സമ്പത്തിന്റെയും വ്യാ
പാരത്തിന്റെയും പെരുപ്പംകൊണ്ടു ഭൂമി
യിലെ രാജാക്കന്മാരെ സമ്പന്നന്മാരാക്കി.
ഇപ്പോൾ നീ സമുദ്രത്തിൽനിന്നു തകൎന്നു 34
പൊയ്പോയി; നിന്റെ വ്യാപാരസമ്പ
ത്തും നിന്റെ അകത്തുള്ള ജനസമൂഹ
മൊക്കെയും വെള്ളത്തിന്റെ ആഴത്തിൽ
വീണിരിക്കുന്നു. ദ്വീപുവാസികളൊക്കെ 35
യും നിന്നെക്കുറിച്ചു സ്തംഭിച്ചുപോകുന്നു;
അവരുടെ രാജാക്കന്മാർ ഏററവും ഭയ
പ്പെട്ടു മുഖം വാടി നില്ക്കുന്നു. ജാതിക 36
ളിലെ വ്യാപാരികൾ നിന്നെക്കുറിച്ചു ചൂള
കുത്തുന്നു; നിനക്കു ശീഘ്രനാശം ഭവിച്ചു
നീ സദാകാലത്തേക്കും ഇല്ലാതെയാകും.

## ൨൮. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ 2
സോർപ്രഭുവിനോടു പറയേണ്ടതു: യഹോ
വയായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: നിന്റെ ഹൃദയം നിഗളിച്ചു
പോയി; നീ ദൈവമല്ല, മനുഷ്യൻ മാത്ര
മായിരിക്കെ: ഞാൻ ദൈവമാകുന്നു; ഞാൻ
സമുദ്രമദ്ധ്യേ ദൈവാസനത്തിൽ ഇരിക്കു
ന്നു എന്നു പറഞ്ഞു നീ ദൈവഭാവം നടി
ച്ചതുകൊണ്ടു — നീ ദാനിയേലിലും ജ്ഞാനി 3
യല്ലോ; നീ അറിയാതവണ്ണം മറെച്ചുവെ
ക്കാകുന്ന ഒരു രഹസ്യവുമില്ല; നിന്റെ 4
ജ്ഞാനംകൊണ്ടും വിവേകംകൊണ്ടും നീ
ധനം സമ്പാദിച്ചു പൊന്നും വെള്ളിയും
നിന്റെ ഭണ്ഡാരത്തിൽ സംഗ്രഹിച്ചു
വെച്ചു; നീ മഹാജ്ഞാനംകൊണ്ടു കച്ച 5
വടത്താൽ ധനം വൎദ്ധിപ്പിച്ചു; നിന്റെ
ഹൃദയം ധനംനിമിത്തം ഗൎവ്വിച്ചുമിരി
ക്കുന്നു — അതുകൊണ്ടു തന്നേ യഹോവ 6
യായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: നീ ദൈവഭാവം നടിക്കയാൽ
ഞാൻ ജാതികളിൽ ഉഗ്രന്മാരായ അന്യജാ 7
തിക്കാരെ നിന്റെനേരെ വരുത്തും; അ
വർ നിന്റെ ജ്ഞാനശോഭയുടെ നേരെ വാ

ട്ടരി നിന്റെ പ്രഭയെ അശുദ്ധമാക്കും.
8 അവർ നിന്നെ കുഴിയിൽ ഇറങ്ങുമാറാക്കും;
നീ സമുദ്രമദ്ധ്യേ നിഹതന്മാരെപ്പോലെ
9 മരിക്കും. നിന്നെ കുത്തിക്കൊല്ലുന്നവ
ന്റെ കയ്യിൽ നീ ദൈവമല്ല, മനുഷ്യൻ
മാത്രം ആയിരിക്കെ, നിന്നെ കൊല്ലുന്നവ
ന്റെ മുമ്പിൽ: ഞാൻ ദൈവം എന്നു നീ
10 പറയുമോ? അന്യജാതിക്കാരുടെ കയ്യാൽ
നീ അഗ്രചർമ്മികളെപ്പോലെ മരിക്കും;
ഞാൻ അതു കല്പിച്ചിരിക്കുന്നു എന്നു യഹോ
വയായ കൎത്താവിന്റെ അരുളപ്പാടു.
11 യഹോവയുടെ അരുളപ്പാടു എനിക്കു
12 ണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, നീ
സോർരാജാവിനെക്കുറിച്ചു ഒരു വിലാ
പം തുടങ്ങി അവനോടു പറയേണ്ടതു:
യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു! നീ മാതൃകാമുദ്രയാകുന്നു; നീ
ജ്ഞാനസമ്പൂൎണ്ണനും സൌന്ദൎയ്യസമ്പൂൎണ്ണനും
13 തന്നേ. നീ ദൈവത്തിന്റെ തോട്ടമായ
ഏദെനിൽ ആയിരുന്നു; താമ്രമണി, പീത
രത്നം, വജ്രം, പുഷ്പരാഗം, ഗോമേദകം,
സൂൎയ്യകാന്തം, നീലക്കല്ലു, മാണിക്യം, മരത
കം മുതലായ സകലരത്നങ്ങളും നിന്നെ
മൂടിയിരുന്നു; നിന്നെ തീൎത്തനാളിൽ നി
ന്നിൽ ഉള്ള തടങ്ങളുടെയും കൂടുകളുടെ
യും പണി പൊന്നുകൊണ്ടുള്ളതായിരുന്നു.
14 നീ ചിറകു വിടൎത്തു മറെക്കുന്ന കെരൂബ്
ആകുന്നു; ഞാൻ നിന്നെ വിശുദ്ധദേവ
പൎവ്വതത്തിൽ ഇരുത്തിയിരുന്നു; നീ അ
ഗ്നിമയരത്നങ്ങളുടെ മദ്ധ്യേ സഞ്ചരിച്ചു
15 പോന്നു. നിന്നെ സൃഷ്ടിച്ച നാൾമുതൽ
നിങ്കൽ നീതികേടു കണ്ടതുവരെ നീ നട
16 പ്പിൽ നിഷ്കളങ്കനായിരുന്നു. നിന്റെ
വ്യാപാരത്തിന്റെ പെരുപ്പംനിമിത്തം നി
ന്റെ അന്തർഭാഗം സാഹസംകൊണ്ടു നിറ
ഞ്ഞു നീ പാപം ചെയ്തു; അതുകൊണ്ടു
ഞാൻ നിന്നെ അശുദ്ധൻ എന്നു എണ്ണി
ദേവപൎവ്വതത്തിൽനിന്നു തള്ളിക്കളഞ്ഞു;
മറെക്കുന്ന കെരൂബേ, ഞാൻ നിന്നെ അ
ഗ്നിമയരത്നങ്ങളുടെ മദ്ധ്യേനിന്നു മുടിച്ചു
കളഞ്ഞു. നിന്റെ സൌന്ദൎയ്യംനിമിത്തം 17
നിന്റെ ഹൃദയം ഗൎവ്വിച്ചു, നിന്റെ പ്രഭ
നിമിത്തം നീ നിന്റെ ജ്ഞാനത്തെ വഷ
ളാക്കി; ഞാൻ നിന്നെ നിലത്തു തള്ളിയിട്ടു,
രാജാക്കന്മാർ നിന്നെ കണ്ടു രസിക്കത്തക്ക
വണ്ണം നിന്നെ അവരുടെ മുമ്പിൽ ഇട്ടുക
ളഞ്ഞു. നിന്റെ അകൃത്യബാഹുല്യംകൊ 18
ണ്ടും നിന്റെ വ്യാപാരത്തിന്റെ നീതി
കേടുകൊണ്ടും നീ നിന്റെ വിശുദ്ധമന്ദി
രങ്ങളെ അശുദ്ധമാക്കി; അതുകൊണ്ടു ഞാൻ
നിന്റെ നടുവിൽനിന്നു ഒരു തീ പുറപ്പെ
ടുവിക്കും; അതു നിന്നെ ദഹിപ്പിച്ചുകളയും;
നിന്നെ കാണുന്ന ഏവരുടെയും മുമ്പിൽ
ഞാൻ നിന്നെ നിലത്തു ഭസ്മമാക്കിക്കളയും.
ജാതികളിൽ നിന്നെ അറിയുന്നവരെല്ലാ 19
വരും നിന്നെ കണ്ടു സ്തംഭിച്ചുപോകും;
നിനക്കു ശീഘ്രനാശം ഭവിച്ചിട്ടു നീ സദാ
കാലത്തേക്കും ഇല്ലാതെയാകും.
യഹോവയുടെ അരുളപ്പാടു എനിക്കു 20
ണ്ടായതെന്തെന്നാൽ: മനുഷ്യപുത്രാ, നീ 21
സീദോന്നു നേരെ മുഖംതിരിച്ചു അതി
നെക്കുറിച്ചു പ്രവചിച്ചുപറയേണ്ടതു:
യഹോവയായ കൎത്താവു ഇപ്രകാരം 22
അരുളിച്ചെയ്യുന്നു: സീദോനേ, ഞാൻ
നിനക്കു വിരോധമായിരിക്കുന്നു; ഞാൻ നി
ന്റെ നടുവിൽ എന്നെത്തന്നേ മഹത്വീക
രിക്കും; ഞാൻ അതിൽ ന്യായവിധികളെ
നടത്തി എന്നെത്തന്നേ വിശുദ്ധീകരിക്കു
മ്പോൾ ഞാൻ യഹോവ എന്നു അവർ അ
റിയും. ഞാൻ അതിൽ മഹാമാരിയും അ 23
തിന്റെ വീഥികളിൽ രക്തവും അയക്കും;
ചുററിലുംനിന്നു അതിന്റെ നേരെവരുന്ന
വാൾകൊണ്ടു നിഹതന്മാരായവർ അതി
ന്റെ നടുവിൽ വീഴും; ഞാൻ യഹോവ

24 എന്നു അവർ അറിയും. യിസ്രായേൽ
ഗൃഹത്തെ നിന്ദിച്ചവരായി അവരുടെ
ചുറ്റുമുള്ള എല്ലാവരിലുംനിന്നു കുത്തുന്ന
പറക്കാരയും നോവിക്കുന്ന മുള്ളും ഇനി
അവൎക്കുണ്ടാകയില്ല: ഞാൻ യഹോവയായ
കൎത്താവു എന്നു അവർ അറിയും.
25 യഹോവയായ കൎത്താവു ഇപ്രകാരം
അരുളിച്ചെയ്യുന്നു: ഞാൻ യിസ്രായേൽ
ഗൃഹത്തെ അവർ ചിതറിപ്പോയിരിക്കുന്ന
ജാതികളുടെ ഇടയിൽനിന്നു ശേഖരിച്ചു,
ജാതികൾ കാണ്കെ എന്നെത്തന്നേ അവ
രിൽ വിശുദ്ധീകരിക്കുമ്പോൾ, ഞാൻ എ
ന്റെ ദാസനായ യാക്കോബിന്നു കൊടുത്ത
26 ദേശത്തു അവർ പാൎക്കും. അവർ അതിൽ
നിൎഭയമായി വസിക്കും; അതെ, അവർ
വീടുകളെ പണിതു മുന്തിരിത്തോട്ടങ്ങളെ
ഉണ്ടാക്കും; അവരുടെ ചുറ്റുമുള്ളവരായി
അവരെ നിന്ദിക്കുന്ന ഏവരിലും ഞാൻ
ന്യായവിധികളെ നടത്തുമ്പോൾ അവർ
നിൎഭയമായി വസിക്കും; ഞാൻ അവരുടെ
ദൈവമായ യഹോവ എന്നു അവർ അ
റിയും.

## ൨൯. അദ്ധ്യായം.

പത്താം ആണ്ടു, പത്താം മാസം, പന്ത്ര
ണ്ടാം തിയ്യതി യഹോവയുടെ അരുള
2 പ്പാടു എനിക്കുണ്ടായതെന്തെന്നാൽ: മനു
ഷ്യപുത്രാ, നീ മിസ്രയീംരാജാവായ ഫറ
വോന്റെനേരെ മുഖംതിരിച്ചു അവനെ
ക്കുറിച്ചും എല്ലാമിസ്രയീമിനെക്കുറിച്ചും പ്രവ
3 ചിച്ചുപറയേണ്ടതെന്തെന്നാൽ: യഹോ
വയായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: മിസ്രയീംരാജാവായ ഫറവോനേ,
തന്റെ നദികളുടെ നടുവിൽ കിടന്നു:
ഈ നദി എനിക്കുള്ളതാകുന്നു; ഞാൻ അ
തിനെ എനിക്കായിട്ടുണ്ടാക്കിയിരിക്കുന്നു
എന്നു പറയുന്ന മഹാനക്രമേ, ഞാൻ നി
നക്കു വിരോധമായിരിക്കുന്നു. ഞാൻ നി 4
ന്റെ ചെകിളയിൽ ചൂണ്ടൽ കൊളുത്തി
നിന്റെ നദികളിലെ മത്സ്യങ്ങളെ നി
ന്റെ ചെതുമ്പലിൽ പറ്റുമാറാക്കി നി
ന്നെ നിന്റെ നദികളുടെ നടുവിൽനിന്നു
വലിച്ചുകയറ്റും; നിന്റെ നദികളിലെ
മത്സ്യം ഒക്കെയും നിന്റെ ചെതുമ്പലിൽ
പറ്റിയിരിക്കും. ഞാൻ നിന്നെയും നി 5
ന്റെ നദികളിലെ മത്സ്യങ്ങളെ ഒക്കെയും
മരുഭൂമിയിൽ എറിഞ്ഞുകളയും; നീ വെളി
മ്പ്രദേശത്തു വീഴും; ആരും നിന്നെ പെറു
ക്കുകയോ ശേഖരിക്കയോ ചെയ്കയില്ല;
ഞാൻ നിന്നെ കാട്ടുമൃഗങ്ങൾക്കും ആകാ
ശത്തിലെ പക്ഷികൾക്കും ഇരയായി കൊ
ടുക്കും. മിസ്രയീംനിവാസികൾ യിസ്രാ 6
യേൽഗൃഹത്തിന്നു ഒരു ഓടക്കോലായിരു
ന്നതുകൊണ്ടു അവരൊക്കെയും ഞാൻ
യഹോവ എന്നു അറിയും. അവർ നി 7
ന്നെ കയ്യിൽ പിടിച്ചപ്പോഴെക്കു നീ ഒടി
ഞ്ഞു അവരുടെ തോൾ ഒക്കെയും കീറിക്ക
ളഞ്ഞു; അവർ ഊന്നിയപ്പോഴെക്കു നീ
ഒടിഞ്ഞു അവരുടെ നടുവൊക്കെയും കുലു
ങ്ങുമാറാക്കി. അതുകൊണ്ടു യഹോവയായ 8
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ നിന്റെനേരെ വാൾ വരുത്തി
നിങ്കൽനിന്നു മനുഷ്യനെയും മൃഗത്തെയും
ഛേദിച്ചുകളയും. മിസ്രയീംദേശം പാഴും 9
ശൂന്യവുമായ്തീരും; ഞാൻ യഹോവ എന്നു
അവർ അറിയും; നദി എനിക്കുള്ളതാ
കുന്നു; ഞാൻ അതിനെ ഉണ്ടാക്കിയിരി
ക്കുന്നു എന്നു അവൻ പറഞ്ഞുവല്ലോ.
അതുകൊണ്ടു ഞാൻ നിനക്കും നിന്റെ 10
നദികൾക്കും വിരോധമായിരുന്നു മിസ്ര
യീംദേശത്തെ സെവേനെഗോപുരം
മുതൽ കൂശിന്റെ അതൃത്തിവരെ അശേ
ഷം പാഴും ശൂന്യവുമാക്കും. മനുഷ്യന്റെ 11
കാൽ അതിൽകൂടി കടന്നുപോകയില്ല;

മൃഗത്തിന്റെ കാൽ അതിൽ ചവിട്ടുകയു
മില്ല; നാല്പതു സംവത്സരത്തേക്കു അതിൽ
12 നിവാസികൾ ഇല്ലാതെയിരിക്കും. ഞാൻ
മിസ്രയീംദേശത്തെ ശൂന്യദേശങ്ങളുടെ
കൂട്ടത്തിൽ ശൂന്യമാക്കും; അതിലെ പട്ട
ണങ്ങൾ ശൂന്യപട്ടണങ്ങളുടെ കൂട്ടത്തിൽ
നാല്പതു സംവത്സരത്തേക്കു ശൂന്യമായിരി
ക്കും; ഞാൻ മിസ്രയീമ്യരെ ജാതികളുടെ
ഇടയിൽ ചിന്നിച്ചു ദേശങ്ങളിൽ ചിതറി
13 ച്ചുകളയും. യഹോവയായ കൎത്താവു ഇ
പ്രകാരം അരുളിച്ചെയ്യുന്നു: നാല്പതു സം
വത്സരം കഴിഞ്ഞിട്ടു ഞാൻ മിസ്രയീമ്യരെ
അവർ ചിന്നിപ്പോയിരിക്കുന്ന ജാതിക
14 ളിൽനിന്നു ശേഖരിക്കും. ഞാൻ മിസ്രയീ
മിന്റെ പ്രവാസം മാററി അവരെ അവ
രുടെ ജന്മദേശമായ പത്രോസ് ദേശത്തേ
ക്കു മടക്കിവരുത്തും; അവിടെ അവർ
15 ഒരു ഹീനരാജ്യമായിരിക്കും. അതു രാ
ജ്യങ്ങളിൽവെച്ചു അതിഹീനമായിരിക്കും;
ഇനി ജാതികൾക്കു മേലായി അതു തന്നെ
ത്താൻ ഉയൎത്തുകയും ഇല്ല; അവർ ജാതി
കളുടെമേൽ വാഴാതവണ്ണം ഞാൻ അവരെ
16 കുറെച്ചുകളയും. യിസ്രായേൽഗൃഹം തിരി
ഞ്ഞു അവരെ നോക്കുമ്പോൾ, അതു ഇനി
അവരുടെ അകൃത്യം ഓൎപ്പിക്കുന്നതായോരു
ശരണമായിരിക്കയില്ല; ഞാൻ യഹോ
വയായ കൎത്താവു എന്നു അവർ അറിയും.
17 ഇരുപത്തേഴാം ആണ്ടു, ഒന്നാം മാസം,
ഒന്നാം തിയ്യതി യഹോവയുടെ അരു
18 ളപ്പാടു എനിക്കുണ്ടായതെന്തെന്നാൽ: മനു
ഷ്യപുത്രാ, ബാബേൽരാജാവായ നെ
ബൂഖദ്നേസർ സോരിന്റെ നേരെ
തന്റെ സൈന്യത്തെക്കൊണ്ടു വലിയ
വേല ചെയ്യിച്ചു; എല്ലാതലയും കഷണ്ടി
യായി എല്ലാചുമലും തോലുരിഞ്ഞുപോയി;
എങ്കിലും സോരിന്നു വിരോധമായി ചെയ്യ
വേലെക്കു അവന്നോ അവന്റെ സൈ
ന്യത്തിന്നോ അവിടെനിന്നു പ്രതിഫലം
കിട്ടിയില്ല. അതുകൊണ്ടു യഹോവയായ 19
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ മിസ്രയീംദേശത്തെ ബാബേൽ
രാജാവായ നെബൂഖദ്നേസരിന്നു കൊ
ടുക്കും; അവൻ അതിലെ സമ്പത്തു എടു
ത്തു അതിനെ കൊള്ളയിട്ടു കവൎച്ച ചെയ്യും;
അതു അവന്റെ സൈന്യത്തിന്നു പ്രതി
ഫലമായിരിക്കും. ഞാൻ അവന്നു മിസ്ര 20
യീംദേശത്തെ അവൻ ചെയ്ത വേലെക്കു
പ്രതിഫലമായി കൊടുക്കുന്നു; അവർ
എനിക്കായിട്ടല്ലോ പ്രവൎത്തിച്ചതു എന്നു
യഹോവയായ കൎത്താവിന്റെ അരുള
പ്പാടു. അന്നാളിൽ ഞാൻ യിസ്രായേൽ 21
ഗൃഹത്തിന്നു ഒരു കൊമ്പു മുളെക്കുമാറാക്കി
അവരുടെ നടുവിൽ നിനക്കു തുറന്ന
വായ് നല്കും; ഞാൻ യഹോവ എന്നു
അവർ അറിയും.

## ൩൦. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ പ്രവ 2
ചിച്ചുപറയേണ്ടതു: യഹോവയായ
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
അയ്യോ, കഷ്ടദിവസം! എന്നു മുറയിടു
വിൻ. നാൾ അടുത്തിരിക്കുന്നു! അതേ, 3
യഹോവയുടെ നാൾ അടുത്തിരിക്കുന്നു!
അതു മേഘമുള്ള ദിവസം, ജാതികളുടെ
കാലം തന്നേ ആയിരിക്കും. മിസ്രയീമി 4
ന്റെനേരെ വാൾ വരും; മിസ്രയീമിൽ
നിഹതന്മാർ വീഴുകയും അവർ അതിലെ
സമ്പത്തു അപഹരിക്കയും അതിന്റെ
അടിസ്ഥാനങ്ങൾ ഇടികയും ചെയ്യുമ്പോൾ
കൂശിൽ അതിവേദനയുണ്ടാകും. കൂശ്യരും 5
പൂത്യരും ലൂദ്യരും സമ്മിശ്രജാതികളൊ
ക്കെയും കൂബ്യരും സഖ്യതയിൽപെട്ട
ദേശക്കാരും അവരോടുകൂടെ വാൾകൊണ്ടു

6 വീഴും. യഹോവ ഇപ്രകാരം അരു
ളിച്ചെയ്യുന്നു: മിസ്രയീമിനെ താങ്ങുന്നവർ
വീഴും; അതിന്റെ ബലത്തിന്റെ പ്രതാ
പം താണുപോകും; സെവേനേഗോപുരം
മുതൽ അവർ വാൾകൊണ്ടു വീഴും എന്നു
യഹോവയായ കർത്താവിന്റെ അരുള
7 പ്പാടു. അവർ ശൂന്യദേശങ്ങളുടെ മദ്ധ്യേ
ശൂന്യമായ്പ്പോകും; അതിലെ പട്ടണങ്ങൾ
ശൂന്യപട്ടണങ്ങളുടെ കൂട്ടത്തിൽ ആയി
8 രിക്കും. ഞാൻ മിസ്രയീമിന്നു തീ വെച്ചിട്ടു
അതിന്റെ സഹായക്കാരൊക്കെയും തക
ൎന്നുപോകുമ്പോൾ ഞാൻ യഹോവയെന്നു
9 അവർ അറിയും. ആ നാളിൽ ദൂതന്മാർ
നിൎഭയന്മാരായ കൂശ്യരെ ഭയപ്പെടുത്തേ
ണ്ടതിന്നു കപ്പലുകളിൽ കയറി എന്റെ
മുമ്പിൽനിന്നു പുറപ്പെടും; അപ്പോൾ മിസ്ര
യീമിന്റെ നാളിൽ എന്നപോലെ അവൎക്കു
അതിവേദന ഉണ്ടാകും; ഇതാ, അതു
10 വരുന്നു. യഹോവയായ കർത്താവു ഇപ്ര
കാരം അരുളിച്ചെയ്യുന്നു: ഞാൻ ബാബേൽ
രാജാവായ നെബൂഖദ്നേസരിന്റെ
കയ്യാൽ മിസ്രയീമിന്റെ പുരുഷാരത്തെ
11 ഇല്ലാതാക്കും. ദേശത്തെ നശിപ്പിക്കേണ്ട
തിന്നു അവനെയും അവനോടുകൂടെ
ജാതികളിൽ ഭയങ്കരന്മാരായ അവന്റെ
ജനത്തെയും വരുത്തും; അവർ മിസ്ര
യീമിന്റെ നേരെ വാൾ ഊരി ദേശ
ത്തെ നിഹതന്മാരെക്കൊണ്ടു നിറെക്കും.
12 ഞാൻ നദികളെ വററിച്ചു ദേശത്തെ
ദുഷ്ടന്മാൎക്കു വിററുകളയും; ദേശത്തെയും
അതിലുള്ള സകലത്തെയും ഞാൻ അന്യജാ
തികളുടെ കയ്യാൽ ശൂന്യമാക്കും; യഹോവ
യായ ഞാൻ അതു അരുളിച്ചെയ്തിരിക്കുന്നു.
13 യഹോവയായ കർത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു: ഞാൻ വിഗ്രഹങ്ങളെ നശി
പ്പിച്ചു അവരുടെ മിത്ഥ്യാമൂർത്തികളെ നോ
ഫിൽനിന്നു ഇല്ലാതാക്കും; ഇനി മിസ്രയീം
ദേശത്തുനിന്നു ഒരു പ്രഭു ഉത്ഭവിക്കയില്ല;
ഞാൻ മിസ്രയീംദേശത്തു ഭയം വരുത്തും.
ഞാൻ പത്രോസിനെ ശൂന്യമാക്കും, സോ 14
വാന്നു തീ വെക്കും, നോവിൽ ന്യായ
വിധി നടത്തും. മിസ്രയീമിന്റെ കോട്ട 15
യായ സീനിൽ ഞാൻ എന്റെ ക്രോധം
പകരും; ഞാൻ നോവിലെ പുരുഷാര
ത്തെ ഛേദിച്ചുകളയും. ഞാൻ മിസ്രയീ 16
മിന്നു തീ വെക്കും; സീൻ അതിവേദന
യിൽ ആകും; നോവ് പിളൎന്നുപോകും;
നോഫിന്നു പകൽസമയത്തു വൈരി
കൾ ഉണ്ടാകും. ആവെനിലെയും പി- 17
ബേസെത്തിലെയും യൌവനക്കാർ വാൾ
കൊണ്ടു വീഴും; അവയോ പ്രവാസത്തി
ലേക്കു പോകേണ്ടിവരും. ഞാൻ മിസ്ര 18
യീമിന്റെ നുകം ഒടിച്ചു അവളുടെ ബല
ത്തിന്റെ പ്രതാപം ഇല്ലാതാക്കുമ്പോൾ
തഹഫ്നേഹെസിൽ പകൽ ഇരുണ്ടുപോ
കും; അവളെയോ ഒരു മേഘം മൂടും;
അവളുടെ പുത്രിമാർ പ്രവാസത്തിലേക്കു
പോകേണ്ടിവരും. ഇങ്ങനെ ഞാൻ മിസ്ര 19
യീമിൽ ന്യായവിധികളെ നടത്തും;
ഞാൻ യഹോവ എന്നു അവർ അറിയും.
പതിനൊന്നാമാണ്ടു, ഒന്നാം മാസം, ഏ 20
ഴാം തിയ്യതി യഹോവയുടെ അരുളപ്പാടു
എനിക്കുണ്ടായതെന്തെന്നാൽ: മനുഷ്യപു 21
ത്രാ, മിസ്രയീംരാജാവായ ഫറവോന്റെ
ഭുജത്തെ ഞാൻ ഒടിച്ചിരിക്കുന്നു; അതു
വാൾ പിടിപ്പാൻ കെല്പു ശക്തി പ്രാ
പിക്കേണ്ടതിന്നു അതിന്നു മരുന്നുവെച്ചു കെ
ട്ടുകയില്ല, ചികിത്സ ചെയ്കയുമില്ല. അതു 22
കൊണ്ടു യഹോവയായ കർത്താവു ഇപ്ര
കാരം അരുളിച്ചെയ്യുന്നു: ഞാൻ മിസ്രയീം
രാജാവായ ഫറവോന്നു വിരോധമായിരി
ക്കുന്നു; ഞാൻ അവന്റെ ഭുജങ്ങളെ, ബല
മുള്ളതിനെയും ഒടിഞ്ഞിരിക്കുന്നതിനെയും
തന്നേ, ഒടിച്ചുകളയും; വാളിനെ ഞാൻ

അവന്റെ കയ്യിൽനിന്നു വീഴിച്ചുകളകയും
23 ചെയ്യും. ഞാൻ മിസ്രയീമ്യരെ ജാതികളുടെ
ഇടയിൽ ചിന്നിച്ചു ദേശങ്ങളിൽ ചിതറിച്ചു
24 കളയും. ഞാൻ ബാബേൽരാജാവിന്റെ
ഭുജങ്ങളെ ബലപ്പെടുത്തി എന്റെ വാളി
നെ അവന്റെ കയ്യിൽ കൊടുക്കും; ഫറ
വോന്റെ ഭുജങ്ങളെയോ ഞാൻ ഒടിച്ചു
കളയും; മുറിവേററവൻ ഞരങ്ങുന്നതു
പോലെ അവൻ അവന്റെ മുമ്പിൽ
25 ഞരങ്ങും. ഇങ്ങനെ ഞാൻ ബാബേൽ
രാജാവിന്റെ ഭുജങ്ങളെ ബലപ്പെടുത്തും;
ഫറവോന്റെ ഭുജങ്ങൾ വീണുപോകും;
ഞാൻ എന്റെ വാളിനെ ബാബേൽരാജാ
വിന്റെ കയ്യിൽ കൊടുത്തിട്ടു അവൻ
അതിനെ മിസ്രയീംദേശത്തിന്റെ നേരെ
ഓങ്ങുമ്പോൾ ഞാൻ യഹോവ എന്നു അ
26 വർ അറിയും. ഞാൻ മിസ്രയീമ്യരെ ജാ
തികളുടെ ഇടയിൽ ചിന്നിച്ചു ദേശങ്ങ
ളിൽ ചിതറിച്ചുകളയും; ഞാൻ യഹോവ
എന്നു അവർ അറിയും.

## ൩൧. അദ്ധ്യായം.

പതിനൊന്നാം ആണ്ടു, മൂന്നാം മാസം,
ഒന്നാം തിയ്യതി യഹോവയുടെ അരുള
2 പ്പാടു എനിക്കുണ്ടായതെന്തെന്നാൽ: മനു
ഷ്യപുത്രാ, നീ മിസ്രയീംരാജാവായ ഫറ
വോനോടും അവന്റെ പുരുഷാരത്തോടും
പറയേണ്ടതു: നിന്റെ മഹത്വത്തിൽ നീ
3 ആൎക്കു സമൻ? അശ്ശൂർ ലെബാനോ
നിൽ ഭംഗിയുള്ള കൊമ്പുകളോടും തണ
ലുള്ള ഇലകളോടും പൊക്കത്തിലുള്ള വള
ൎച്ചയോടും കൂടിയ ഒരു ദേവദാരുവായിരു
ന്നുവല്ലോ; അതിന്റെ തുഞ്ചം മേഘങ്ങ
4 ളോളം എത്തിയിരുന്നു. വെള്ളം അതിനെ
വളൎത്തി ആഴി അതിനെ ഉയരമുള്ളതാക്കി;
അതിന്റെ നദികൾ തോട്ടത്തെ ചുററി
ഒഴുകി, അതു തന്റെ ഒഴുക്കുകളെ വയലി
ലെ സകലവൃക്ഷങ്ങളുടെയും അടുക്കലേക്കു
അയച്ചുകൊടുത്തു. അതുകൊണ്ടു അതു 5
വളൎന്നു വയലിലെ സകലവൃക്ഷങ്ങളെ
ക്കാളും പൊങ്ങി; അതു വെള്ളത്തിന്റെ
പെരുപ്പംകൊണ്ടു പടൎന്നു തന്റെ കൊ
മ്പുകളെ പെരുക്കി ചില്ലികളെ നീട്ടി.
അതിന്റെ ചില്ലികളിൽ ആകാശത്തിലെ 6
പറവ ഒക്കെയും കൂടുണ്ടാക്കി; അതിന്റെ
കൊമ്പുകളുടെ കീഴെ കാട്ടുമൃഗം ഒക്കെയും
പെററുകിടന്നു; അതിന്റെ തണലിൽ
വലിയ ജാതികളൊക്കെയും പാൎത്തു. ഇ 7
ങ്ങനെ അതിന്റെ വേർ വളരെ വെള്ള
ത്തിന്നരികെ ആയിരുന്നതുകൊണ്ടു അതു
വലുതായി കൊമ്പുകളെ നീട്ടി ശോഭിച്ചി
രുന്നു. ദൈവത്തിന്റെ തോട്ടത്തിലെ 8
ദേവദാരുക്കൾക്കു അതിനെ മറെപ്പാൻ
കഴിഞ്ഞില്ല; സരളവൃക്ഷങ്ങൾ അതിന്റെ
കൊമ്പുകളോടു തുല്യമായിരുന്നില്ല; അരി
ഞ്ഞിൽവൃക്ഷങ്ങൾ അതിന്റെ ചില്ലിക
ളോടു ഒത്തിരുന്നില്ല; ദൈവത്തിന്റെ
തോട്ടത്തിലെ ഒരു വൃക്ഷവും ഭംഗി
യിൽ അതിനോടു സമമായിരുന്നതുമില്ല.
കൊമ്പുകളുടെ പെരുപ്പംകൊണ്ടു ഞാൻ 9
അതിന്നു ഭംഗിവരുത്തിയതിനാൽ ദൈ
വത്തിന്റെ തോട്ടമായ ഏദെനിലെ
സകലവൃക്ഷങ്ങളും അതിനോടു അസൂയ
പ്പെട്ടു. അതുകൊണ്ടു യഹോവയായ 10
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
അതു വളൎന്നുപൊങ്ങി തുഞ്ചം മേഘങ്ങ
ളോളം നീട്ടി അതിന്റെ ഹൃദയം തന്റെ
വളൎച്ചയിങ്കൽ ഗൎവ്വിച്ചുപോയതുകൊണ്ടു
ഞാൻ അതിനെ ജാതികളിൽ ബലവാനാ 11
യവന്റെ കയ്യിൽ ഏല്പിക്കും; അവൻ അ
തിനോടു ഇടപെടും; അതിന്റെ ദുഷ്ടത
നിമിത്തം ഞാൻ അതിനെ തള്ളിക്കളഞ്ഞി
രിക്കുന്നു. ജാതികളിൽ ഉഗ്രന്മാരായ അന്യ 12
ജാതിക്കാർ അതിനെ വെട്ടി തള്ളിയിട്ടു;

അതിൻെറ കൊമ്പുകൾ മലകളിലും എല്ലാ
താഴ്വരകളിലും വീണു; അതിൻെറ ശാഖ
കൾ ദേശത്തിലെ എല്ലാതോടുകളുടെയും
അരികത്തു ഒടിഞ്ഞുകിടക്കുന്നു; ഭൂമിയി
ലെ സകലജാതികളും അതിൻെറ തണൽ
വിട്ടിറങ്ങി അതിനെ ഉപേക്ഷിച്ചുപോയി.
13 വീണുകിടക്കുന്ന അതിൻെറ തടിമേൽ
ആകാശത്തിലെ പറവ ഒക്കെയും പാൎക്കും;
അതിൻെറ കൊമ്പുകളുടെ ഇടയിലേക്കു
14 കാട്ടുമൃഗം ഒക്കെയും വരും. വെള്ളത്തി
ന്നരികെയുള്ള സകലവൃക്ഷങ്ങളും ഉയരം
ഹേതുവായി ഗൎവ്വിക്കയോ തുഞ്ചം മേഘ
ങ്ങളോളം നീട്ടുകയോ വെള്ളം കുടിക്കുന്ന
വരായ അവരുടെ സകലബലശാലികളും
തങ്ങളുടെ ഉയൎച്ചയിങ്കൽ നിഗളിച്ചുനില്ക്ക
യോ ചെയ്യാതിരിക്കേണ്ടതിന്നു തന്നേ; അ
വരൊക്കെയും മനുഷ്യപുത്രന്മാരുടെ ഇട
യിൽ കുഴിയിൽ ഇറങ്ങുന്നവരോടുകൂടെ
ഭൂമിയുടെ അധോഭാഗത്തു മരണത്തിന്നു
ഏല്പിക്കപ്പെട്ടിരിക്കുന്നു.
15 യഹോവയായ കൎത്താവു ഇപ്രകാരം അ
രുളിച്ചെയ്യുന്നു: അതു പാതാളത്തിൽ ഇറ
ങ്ങിപ്പോയനാളിൽ ഞാൻ ഒരു വിലാപം
കഴിപ്പിച്ചു; അതിന്നു വേണ്ടി ആഴത്തെ
മൂടി പെരുവെള്ളം കെട്ടിനില്പാൻ തക്കവ
ണ്ണം അതിൻെറ നദികളെ തടുത്തു; അതു
നിമിത്തം ഞാൻ ലെബാനോനെ കറുപ്പുടു
പ്പിച്ചു; കാട്ടിലെ സകലവൃക്ഷങ്ങളും അതു
16 നിമിത്തം ക്ഷീണിച്ചുപോയി. ഞാൻ അ
തിനെ കുഴിയിൽ ഇറങ്ങുന്നവരോടുകൂടെ
പാതാളത്തിൽ തള്ളിയിട്ടപ്പോൾ, അതി
ൻെറ വീഴ്ചയുടെ മുഴക്കത്തിങ്കൽ ഞാൻ
ജാതികളെ നടുങ്ങുമാറാക്കി; ഏദെനിലെ
സകലവൃക്ഷങ്ങളും ലെബാനോനിലെ ശ്രേ
ഷ്ഠവും ഉത്തമവുമായി വെള്ളം കുടിക്കുന്ന
സകലവൃക്ഷങ്ങളും ഭൂമിയുടെ അധോഭാ
17 ഗത്തു ആശ്വാസം പ്രാപിച്ചു. അവയും
അതിനോടുകൂടെ വാളാൽ നിഹതന്മാ
രായവരുടെ അടുക്കൽ പാതാളത്തിൽ ഇറ
ങ്ങിപ്പോയി; അതിൻെറ തുണയായി അ
തിൻെറ നിഴലിൽ ജാതികളുടെ മദ്ധ്യേ
പാൎത്തവർ തന്നേ. അങ്ങനെ നീ മഹ 18
ത്വത്തിലും വലിപ്പത്തിലും ഏദെനിലെ
വൃക്ഷങ്ങളിൽ ഏതിനോടു തുല്യമാകുന്നു?
എന്നാൽ നീ ഏദെനിലെ വൃക്ഷങ്ങളോടു
കൂടെ ഭൂമിയുടെ അധോഭാഗത്തു ഇറങ്ങി
പ്പോകേണ്ടിവരും; വാളാൽ നിഹതന്മാ
രായവരോടുകൂടെ നീ അഗ്രചൎമ്മികളുടെ
ഇടയിൽ കിടക്കും. ഇതു ഫറവോനും അ
വൻെറ സകലപുരുഷാരവും തന്നേ എന്നു
യഹോവയായ കൎത്താവിൻെറ അരുള
പ്പാടു.

## ൩൨. അദ്ധ്യായം.

പന്ത്രണ്ടാം ആണ്ടു, പന്ത്രണ്ടാം മാസം,
ഒന്നാം തിയ്യതി യഹോവയുടെ അരുള
പ്പാടു എനിക്കുണ്ടായതെന്തെന്നാൽ: മനു 2
ഷ്യപുത്രാ, നീ മിസ്രയീംരാജാവായ ഫറ
വോനെക്കുറിച്ചു ഒരു വിലാപം തുടങ്ങി
അവനോടു പറയേണ്ടതു: ജാതികളിൽ
ബാലസിംഹമായുള്ളോവേ, നീ നശിച്ചി
രിക്കുന്നു; നീ കടലിലെ നക്രംപോലെ
ആയിരുന്നു; നീ നദികളിൽ ചാടി കാൽ
കൊണ്ടു വെള്ളം കലക്കി നദികളെ അഴു
ക്കാക്കിക്കളഞ്ഞു. യഹോവയായ കൎത്താവു 3
ഇപ്രകാരം അരുളിച്ചെയ്യുന്നു: ഞാൻ അ
നേകംജാതികളുടെ കൂട്ടത്തെക്കൊണ്ടു നി
ൻെറമേൽ എൻെറ വലയെ വീശിക്കും;
അവർ എൻെറ വലയിൽ നിന്നെ വലി
ച്ചെടുക്കും. ഞാൻ നിന്നെ കരെക്കു വലി 4
ച്ചിടും; നിന്നെ വെളിമ്പ്രദേശത്തു എറി
ഞ്ഞുകളയും; ആകാശത്തിലെ പറവ ഒക്കെ
യും നിൻെറമേൽ ഇരിക്കുമാറാക്കി സൎവ്വ
ഭൂമിയിലെയും മൃഗങ്ങൾക്കു നിന്നെ ഇര

5 യാക്കി തൃപ്തിവരുത്തും. ഞാൻ നിന്റെ
മാംസത്തെ പൎവ്വതങ്ങളിന്മേൽ കൂട്ടി നി
ന്റെ പിണംകൊണ്ടു താഴ്വരകളെ നി
6 റെക്കും. ഞാൻ നിന്റെ ചെളിനിലത്തെ
മലകളോളം നിന്റെ രക്തംകൊണ്ടു ന
നെക്കും; നീൎച്ചാലുകൾ നിന്നാൽ നിറയും.
7 നിന്നെ കെടുത്തുകളയുമ്പോൾ ഞാൻ ആ
കാശത്തെ മൂടി അതിലെ നക്ഷത്രങ്ങളെ
കറുപ്പുടുപ്പിക്കും; ഞാൻ സൂൎയ്യനെ മേഘം
കൊണ്ടു മറെക്കും; ചന്ദ്രൻ പ്രകാശം നല്കു
8 കയും ഇല്ല. ആകാശത്തിലെ ശോഭയുള്ള
ജ്യോതിസ്സുകളെ ഒക്കെയും ഞാൻ നിന്റെ
നിമിത്തം കറുപ്പുടുപ്പിക്കയും നിന്റെ ദേശ
ത്തിൽ അന്ധകാരം വരുത്തുകയും ചെയ്യും
എന്നു യഹോവയായ കൎത്താവിന്റെ അ
9 രുളപ്പാടു. നിന്റെ നാശം ജാതികളുടെ
ഇടയിലും നീ അറിയാത്ത ദേശങ്ങളോ
ളവും പ്രസിദ്ധമാക്കുമ്പോൾ ഞാൻ അനേ
കജാതികളുടെ ഹൃദയങ്ങളെ വ്യസനി
10 പ്പിക്കും. ഞാൻ അനേകംജാതികളെ
നിന്നെച്ചൊല്ലി സ്തംഭിക്കുമാറാക്കും; അവ
രുടെ രാജാക്കന്മാർ കാണ്കെ ഞാൻ എന്റെ
വാൾ വീശുമ്പോൾ, അവർ നിന്റെനി
മിത്തം അത്യന്തം പേടിച്ചുപോകും; നി
ന്റെ വീഴ്ചയുടെ നാളിൽ അവർ ഓരോ
രുത്തനും താന്താന്റെ പ്രാണനെ ഓൎത്തു
11 മാത്രതോറും വിറെക്കും. യഹോവയായ
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
ബാബേൽരാജാവിന്റെ വാൾ നിന്റെ
12 നേരെ വരും. വീരന്മാരുടെ വാൾകൊ
ണ്ടു ഞാൻ നിന്റെ പുരുഷാരത്തെ വീഴ
മാറാക്കും; അവരെല്ലാവരും ജാതികളിൽ
വെച്ചു ഉഗ്രന്മാർ; അവർ മിസ്രയീമിന്റെ
പ്രതാപത്തെ ശൂന്യമാക്കും; അതിലെ പു
13 രുഷാരമൊക്കെയും നശിച്ചുപോകും. വള
രെ വെള്ളത്തിന്നരികെനിന്നു ഞാൻ അ
തിലെ സകലമൃഗങ്ങളെയും നശിപ്പിക്കും;
ഇനിമേൽ മനുഷ്യന്റെ കാൽ അതിനെ
കലക്കുകയില്ല; മൃഗങ്ങളുടെ കുളമ്പും അ
തിനെ കലക്കുകയില്ല. ആ കാലത്തു 14
ഞാൻ അവരുടെ വെള്ളം തെളിയുമാറാ
ക്കി അവരുടെ നദികളെ എണ്ണപോലെ
ഒഴുകുമാറാക്കും എന്നു യഹോവയായ കൎത്താ
വിന്റെ അരുളപ്പാടു. ഞാൻ മിസ്രയീം 15
ദേശത്തെ പാഴാക്കി ദേശം ശൂന്യമായി
അതിലുള്ളതൊക്കെയും ഇല്ലാതാകുമ്പോഴും
ഞാൻ അതിലെ നിവാസികളെ ഒക്കെയും
നശിപ്പിക്കുമ്പോഴും, ഞാൻ യഹോവ എ
ന്നു അവർ അറിയും. അവർ അതിനെ 16
കുറിച്ചു വിലപിക്കുന്ന വിലാപം ഇതത്രേ;
ജാതികളുടെ പുത്രിമാർ ഇതുചൊല്ലി വില
പിക്കും; അവർ മിസ്രയീമിനെക്കുറിച്ചും
അതിലെ സകലപുരുഷാരത്തെക്കുറിച്ചും
ഇതുചൊല്ലി വിലപിക്കും എന്നു യഹോ
വയായ കൎത്താവിന്റെ അരുളപ്പാടു.

പന്ത്രണ്ടാം ആണ്ടു, ആ മാസം, പതിന 17
ഞ്ചാം തിയ്യതി യഹോവയുടെ അരുളപ്പാടു
എനിക്കുണ്ടായതെന്തെന്നാൽ: മനുഷ്യ 18
പുത്രാ, നീ മിസ്രയീമിലെ പുരുഷാരത്തെ
കുറിച്ചു വിലപിച്ചു അതിനെയും ശ്രുതി
പ്പെട്ട ജാതികളുടെ പുത്രിമാരെയും കുഴി
യിൽ ഇറങ്ങുന്നവരോടുകൂടെ ഭൂമിയുടെ അ
ധോഭാഗത്തു തള്ളിയിടുക. സൌന്ദൎയ്യ 19
ത്തിൽ നീ ആരെക്കാൾ വിശേഷപ്പെട്ടിരി
ക്കുന്നു? നീ ഇറങ്ങിച്ചെന്നു അഗ്രചൎമ്മികളു
ടെ കൂട്ടത്തിൽ കിടക്കുക. വാളാൽ നിഹത 20
ന്മാരായവരുടെ നടുവിൽ അവർ വീഴും;
വാൾ നിയമിക്കപ്പെട്ടിരിക്കുന്നു; അതിനെ
യും അതിന്റെ സകലപുരുഷാരത്തെയും
വലിച്ചുകൊണ്ടുപോകുവിൻ. വീരന്മാരിൽ 21
ബലവാന്മാരായവർ അവന്റെ സഹായ
ക്കാരോടുകൂടെ പാതാളത്തിന്റെ നടുവിൽ
നിന്നു അവനോടു സംസാരിക്കും; അഗ്ര
ചൎമ്മികളായി വാളാൽ നിഹതന്മാരായവർ

22 ഇറങ്ങിച്ചെന്നു അവിടെ കിടക്കുന്നു. അ
വിടെ അശ്ശൂരും അതിന്റെ സൎവ്വസമൂഹ
വും ഉണ്ടു; അവന്റെ ശവക്കുഴികൾ അ
വന്റെ ചുററും കിടക്കുന്നു; അവരെല്ലാ
വരും വാളാൽ നിഹതന്മാരായി വീണ
23 വർ തന്നേ. അവരുടെ ശവക്കുഴികൾ
പാതാളത്തിന്റെ അങ്ങെയററത്തിരിക്കു
ന്നു; അതിന്റെ സമൂഹം അതിന്റെ ശവ
ക്കുഴിയുടെ ചുററും ഇരിക്കുന്നു; ജീവനുള്ള
വരുടെ ദേശത്തു ഭീതി പരത്തിയ അവ
രെല്ലാവരും വാളാൽ നിഹതന്മാരായി
24 വീണിരിക്കുന്നു. അവിടെ ഏലാമും അ
തിന്റെ ശവക്കുഴിയുടെ ചുററും അതി
ന്റെ സകലപുരുഷാരവും ഉണ്ടു; അവർ
എല്ലാവരും വാളാൽ നിഹതന്മാരായി
വീണു അഗ്രചൎമ്മികളായി ഭൂമിയുടെ അ
ധോഭാഗത്തു ഇറങ്ങിപ്പോയിരിക്കുന്നു;
ജീവനുള്ളവരുടെ ദേശത്തു അവർ ഭീതി
പരത്തി; എങ്കിലും കുഴിയിൽ ഇറങ്ങുന്ന
വരോടുകൂടെ അവർ ലജ്ജ വഹിക്കുന്നു.
25 നിഹതന്മാരുടെ മദ്ധ്യേ അവർ അതിന്നും
അതിന്റെ സകലപുരുഷാരത്തിന്നും ഒരു
കിടക്ക വിരിച്ചിരിക്കുന്നു; അതിന്റെ ശവ
ക്കുഴികൾ അതിന്റെ ചുററും ഇരിക്കുന്നു;
അവരൊക്കെയും അഗ്രചൎമ്മികളായി വാ
ളാൽ നിഹതന്മാരാകുന്നു; ജീവനുള്ളവരു
ടെ ദേശത്തു അവർ ഭീതി പരത്തിയി
രിക്കയാൽ കുഴിയിൽ ഇറങ്ങുന്നവരോടു
കൂടെ ലജ്ജ വഹിക്കുന്നു; നിഹതന്മാരുടെ
26 മദ്ധ്യേ അതു കിടക്കുന്നു. അവിടെ മേശെ
ക്കും തുബലും അതിന്റെ സകലപുരുഷാ
രവും ഉണ്ടു; അതിന്റെ ശവക്കുഴികൾ
അതിന്റെ ചുററും ഇരിക്കുന്നു; അവർ
ജീവനുള്ളവരുടെ ദേശത്തു ഭീതി പരത്തി
യിരിക്കയാൽ അവരൊക്കെയും അഗ്രച
ൎമ്മികളായി വാളാൽ നിഹതന്മാരായിരി
27 ക്കുന്നു. അവർ ജീവനുള്ളവരുടെ ദേശത്തു
വീരന്മാൎക്കു ഭീതി ആയിരുന്നതുകൊണ്ടു
തങ്ങളുടെ അകൃത്യങ്ങളെ അസ്ഥികളി
ന്മേൽ ചുമന്നും തങ്ങളുടെ വാളുകളെ
തലെക്കു കീഴെ വെച്ചുംകൊണ്ടു അഗ്ര
ചൎമ്മികളിൽ പട്ടുപോയ വീരന്മാരായി
പടക്കോപ്പോടുകൂടെ പാതാളത്തിൽ ഇറ
ങ്ങിയവരുടെ കൂട്ടത്തിൽ കിടക്കേണ്ടത
ല്ലയോ? നീയോ അഗ്രചൎമ്മികളുടെ 28
കൂട്ടത്തിൽ തകൎന്നുപോകയും വാളാൽ
നിഹതന്മാരായവരോടുകൂടെ കിടക്കുകയും
ചെയ്യും. അവിടെ എദോമും അതിന്റെ 29
രാജാക്കന്മാരും സകലപ്രഭുക്കന്മാരും ഉണ്ടു;
അവർ തങ്ങളുടെ വല്ലഭത്വത്തിൽ വാളാൽ
നിഹതന്മാരായവരുടെ കൂട്ടത്തിൽ കിട
ക്കേണ്ടിവന്നു; അവർ അഗ്രചൎമ്മികളോടും
കുഴിയിൽ ഇറങ്ങുന്നവരോടും കൂടെ കിട
ക്കുന്നു. അവിടെ വടക്കെ പ്രഭുക്ക 30
ന്മാരെല്ലാവരും നിഹതന്മാരോടുകൂടെ
ഇറങ്ങിപ്പോയ സകലസീദോന്യരും ഉണ്ടു;
അവർ തങ്ങളുടെ വല്ലഭത്വത്താൽ പര
ത്തിയ ഭീതിനിമിത്തം ലജ്ജിക്കുന്നു; അവർ
അഗ്രചൎമ്മികളായി വാളാൽ നിഹതന്മാ
രായവരോടുകൂടെ കിടക്കുകയും കുഴിയിൽ
ഇറങ്ങുന്നവരോടുകൂടെ ലജ്ജ വഹിക്കയും
ചെയ്യുന്നു. അവരെ ഫറവോൻ കണ്ടു 31
തന്റെ സകലപുരുഷാരത്തെയും കുറിച്ചു
ആശ്വസിക്കും; ഫറവോനും അവന്റെ
സകലസൈന്യവും വാളാൽ നിഹതന്മാ
രായിരിക്കുന്നു എന്നു യഹോവയായ
കൎത്താവിന്റെ അരുളപ്പാടു. ഞാനല്ലോ 32
അവന്റെ ഭീതി ജീവനുള്ളവരുടെ ദേ
ശത്തു പരത്തിയതു; ഫറവോനും അവ
ന്റെ പുരുഷാരമൊക്കെയും വാളാൽ
നിഹതന്മാരായവരോടുകൂടെ അഗ്രചൎമ്മി
കളുടെ കൂട്ടത്തിൽ കിടക്കേണ്ടിവരും എന്നു
യഹോവയായ കൎത്താവിന്റെ അരുള
പ്പാടു.

## ൩൩. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
2 യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ നി
ന്റെ സ്വജാതിക്കാരോടു പ്രവചിച്ചു പറ
യേണ്ടതു: ഞാൻ ഒരു ദേശത്തിന്റെ നേ
രെ വാൾ വരുത്തുമ്പോൾ, ആ ദേശത്തി
ലെ ജനം തങ്ങളുടെ കൂട്ടത്തിൽനിന്നു
ഒരു പുരുഷനെ തിരഞ്ഞെടുത്തു കാവ
3 ല്ക്കാരനാക്കിവെച്ചാൽ, ദേശത്തിന്റെ
നേരെ വാൾ വരുന്നതു കണ്ടിട്ടു അവൻ
കാഹളം ഊതി ജനത്തെ ഓൎമ്മപ്പെടുത്തു
4 മ്പോൾ ആരെങ്കിലും കാഹളനാദം കേട്ടു
കരുതിക്കൊള്ളാതെ ഇരുന്നാൽ, വാൾ വ
ന്നു അവനെ ഛേദിച്ചുകളയുന്നു എങ്കിൽ
അവന്റെ രക്തം അവന്റെ തലമേൽ
5 തന്നേ ഇരിക്കും. അവൻ കാഹളനാദം
കേട്ടിട്ടു കരുതിക്കൊണ്ടില്ല; അവന്റെ
രക്തം അവന്റെമേൽ ഇരിക്കും; കരുതി
ക്കൊണ്ടിരുന്നുവെങ്കിൽ അവൻ തന്റെ
6 പ്രാണനെ രക്ഷിക്കുമായിരുന്നു. എന്നാൽ
കാവല്ക്കാരൻ വാൾ വരുന്നതു കണ്ടു കാ
ഹളം ഊതാതെയും ജനം കരുതിക്കൊള്ളാ
തെയും ഇരുന്നിട്ടു വാൾ വന്നു അവരു
ടെ ഇടയിൽനിന്നു ഒരുത്തനെ ഛേദിച്ചു
കളയുന്നു എങ്കിൽ, ഇവൻ തന്റെ അകൃ
ത്യംനിമിത്തം ഛേദിക്കപ്പെട്ടുപോയി എ
ങ്കിലും അവന്റെ രക്തം ഞാൻ കാവല്ക്കാ
7 രനോടു ചോദിക്കും. അതുപോലെ, മനു
ഷ്യപുത്രാ, ഞാൻ നിന്നെ യിസ്രായേൽ
ഗൃഹത്തിന്നു കാവല്ക്കാരനാക്കി വെച്ചിരി
ക്കുന്നു; നീ എന്റെ വായിൽനിന്നു വച
നം കേട്ടു എന്റെ നാമത്തിൽ അവരെ
8 ഓൎമ്മപ്പെടുത്തേണം. ഞാൻ ദുഷ്ടനോടു:
ദുഷ്ടാ, നീ മരിക്കും എന്നു കല്പിക്കുമ്പോൾ
ദുഷ്ടൻ തന്റെ വഴി വിട്ടുതിരിവാൻ കരുതി
ക്കൊള്ളത്തക്കവണ്ണം നീ അവനെ പ്രബോ
ധിപ്പിക്കാതെയിരുന്നാൽ, ദുഷ്ടൻ തന്റെ
അകൃത്യംനിമിത്തം മരിക്കും; അവന്റെ
രക്തമോ ഞാൻ നിന്നോടു ചോദിക്കും.
എന്നാൽ ദുഷ്ടൻ തന്റെ വഴി വിട്ടുതിരി 9
യേണ്ടതിന്നു നീ അവനെ ഓൎമ്മപ്പെടുത്തി
ട്ടും അവൻ തന്റെ വഴി വിട്ടുതിരിയാ
ഞ്ഞാൽ, അവൻ തന്റെ അകൃത്യംനിമി
ത്തം മരിക്കും; നീയോ, നിന്റെ പ്രാണ
നെ രക്ഷിച്ചിരിക്കുന്നു. അതുകൊണ്ടു 10
മനുഷ്യപുത്രാ, നീ യിസ്രായേൽഗൃഹത്തോടു
പറയേണ്ടതു: ഞങ്ങളുടെ അതിക്രമങ്ങളും
പാപങ്ങളും ഞങ്ങളുടെമേൽ ഇരിക്കുന്നു;
അവയാൽ ഞങ്ങൾ ക്ഷയിച്ചുപോകുന്നു;
ഞങ്ങൾ എങ്ങനെ ജീവിച്ചിരിക്കും എന്നു
നിങ്ങൾ പറയുന്നു. എന്നാണ, ദുഷ്ടന്റെ 11
മരണത്തിൽ അല്ല, ദുഷ്ടൻ തന്റെ വഴി
വിട്ടുതിരിഞ്ഞു ജീവിക്കുന്നതിൽ അത്രെ
എനിക്കു ഇഷ്ടമുള്ളതെന്നു യഹോവയായ
കൎത്താവിന്റെ അരുളപ്പാടു; നിങ്ങളുടെ
ദുൎമ്മാൎഗ്ഗങ്ങളെ വിട്ടുതിരിവിൻ, തിരിവിൻ;
യിസ്രായേൽഗൃഹമേ, നിങ്ങൾ എന്തിന്നു
മരിക്കുന്നു എന്നു അവരോടു പറക.
മനുഷ്യപുത്രാ, നീ നിന്റെ സ്വജാതിക്കാ 12
രോടു പറയേണ്ടതു: നീതിമാൻ അതിക്ര
മം ചെയ്യുന്ന നാളിൽ അവന്റെ നീതി
അവനെ രക്ഷിക്കയില്ല; ദുഷ്ടൻ തന്റെ
ദുഷ്ടത വിട്ടുതിരിയുന്ന നാളിൽ തന്റെ
ദുഷ്ടതയാൽ ഇടറിവീഴുകയില്ല; നീതി
മാൻ പാപം ചെയ്യുന്ന നാളിൽ, അവന്നു
തന്റെ നീതിയാൽ ജീവിപ്പാൻ കഴിക
യുമില്ല. നീതിമാൻ ജീവിക്കുമെന്നു ഞാൻ 13
അവനോടു പറയുമ്പോൾ, അവൻ തന്റെ
നീതിയിൽ ആശ്രയിച്ചു അകൃത്യം പ്രവ
ൎത്തിക്കുന്നു എങ്കിൽ, അവന്റെ നീതിപ്രവൃ
ത്തികൾ ഒന്നും അവന്നു കണക്കിടുകയില്ല;
അവൻ ചെയ്ത നീതികേടുനിമിത്തം അ
വൻ മരിക്കും. എന്നാൽ ഞാൻ ദുഷ്ടനോടു: 14

നീ മരിക്കും എന്നു പറയുമ്പോൾ, അവൻ
തന്റെ പാപം വിട്ടുതിരിഞ്ഞു നീതി
15 യും ന്യായവും പ്രവൎത്തിക്കയും പണ
യം തിരികെ കൊടുക്കയും അപഹരിച്ചതു
മടക്കിക്കൊടുക്കയും നീതികേടു ഒന്നും ചെ
യ്യാതെ ജീവന്റെ ചട്ടങ്ങളെ അനുസരി
ക്കയും ചെയ്താൽ അവൻ മരിക്കാതെ
16 ജീവിക്കും. അവൻ ചെയ്ത പാപം ഒന്നും
അവന്നു കണക്കിടുകയില്ല; അവൻ നീതി
യും ന്യായവും പ്രവൎത്തിച്ചിരിക്കുന്നു; അ
17 വൻ ജീവിക്കും. എന്നാൽ നിന്റെ സ്വ
ജാതിക്കാർ: കൎത്താവിന്റെ വഴി ചൊവ്വു
ള്ളതല്ല എന്നു പറയുന്നു; അവരുടെ വഴി
18 യത്രേ ചൊവ്വില്ലാതെയിരിക്കുന്നതു. നീതി
മാൻ തന്റെ നീതി വിട്ടുതിരിഞ്ഞു നീതി
കേടു പ്രവൎത്തിക്കുന്നുവെങ്കിൽ അവൻ അ
19 തിനാൽ തന്നേ മരിക്കും. എന്നാൽ ദുഷ്ടൻ ത
ന്റെ ദുഷ്ടത വിട്ടുതിരിഞ്ഞു നീതിയും ന്യായ
വും പ്രവൎത്തിക്കുന്നുവെങ്കിൽ അവൻ അതി
20 നാൽ ജീവിക്കും. എന്നിട്ടും കൎത്താവിന്റെ
വഴി ചൊവ്വുള്ളതല്ല എന്നു നിങ്ങൾ പറ
യുന്നു; യിസ്രായേൽഗൃഹമേ, ഞാൻ നിങ്ങ
ളിൽ ഓരോരുത്തനെയും അവനവന്റെ
നടപ്പിന്നു തക്കവണ്ണം ന്യായം വിധിക്കും.
21 ഞങ്ങളുടെ പ്രവാസത്തിന്റെ പന്ത്ര
ണ്ടാം ആണ്ടു, പത്താം മാസം, അഞ്ചാം
തിയ്യതി, യെരൂശലേമിൽനിന്നു ചാടി
പ്പോയ ഒരുത്തൻ എന്റെ അടുക്കൽ
വന്നു: നഗരം പിടിക്കപ്പെട്ടുപോയി എ
22 ന്നു പറഞ്ഞു. ചാടിപ്പോയവൻ വരുന്ന
തിന്റെ തലെനാൾ വൈകുന്നേരം യഹോ
വയുടെ കൈ എന്റെമേൽ വന്നു; രാവി
ലെ അവൻ എന്റെ അടുക്കൽ വരുമ്പോ
ഴത്തേക്കു യഹോവ എന്റെ വായ് തുറ
ന്നിരുന്നു; അങ്ങനെ എന്റെ വായ് തുറ
ന്നതുകൊണ്ടു ഞാൻ പിന്നെ മിണ്ടാതെ
23 ഇരുന്നില്ല. യഹോവയുടെ അരുളപ്പാടു

എനിക്കുണ്ടായതെന്തെന്നാൽ: മനുഷ്യപു 24
ത്രാ, യിസ്രായേൽദേശത്തിലെ ശൂന്യസ്ഥ
ലങ്ങളിൽ പാൎക്കുന്നവർ: അബ്രാഹാം ഏക
നായിരിക്കെ അവന്നു ദേശം അവകാശ
മായി ലഭിച്ചു; ഞങ്ങളോ പലരാകുന്നു; ഈ
ദേശം ഞങ്ങൾക്കു അവകാശമായി ലഭിക്കും
എന്നു പറയുന്നു. അതുകൊണ്ടു നീ അവ 25
രോടു പറയേണ്ടതു: യഹോവയായ കൎത്താ
വു ഇപ്രകാരം അരുളിച്ചെയ്യുന്നു: നിങ്ങൾ
മാംസം രക്തത്തോടുകൂടെ തിന്നുകയും
നിങ്ങളുടെ വിഗ്രഹങ്ങളെ നോക്കി നമ
സ്കരിക്കയും രക്തം ചൊരികയും ചെയ്യുന്നു;
നിങ്ങൾ ദേശത്തെ കൈവശമാക്കുമോ?
നിങ്ങൾ നിങ്ങളുടെ വാളിൽ ആശ്രയി 26
ക്കയും മ്ലേച്ഛത പ്രവൎത്തിക്കയും ഓരോരു
ത്തനും തന്റെ കൂട്ടുകാരന്റെ ഭാൎയ്യയെ
വഷളാക്കുകയും ചെയ്യുന്നു; നിങ്ങൾ ദേശ
ത്തെ കൈവശമാക്കുമോ? നീ അവ 27
രോടു പറയേണ്ടതു: യഹോവയായ കൎത്താ
വു ഇപ്രകാരം അരുളിച്ചെയ്യുന്നു: എന്നാ
ണ, ശൂന്യസ്ഥലങ്ങളിൽ പാൎക്കുന്നവർ
വാൾകൊണ്ടു വീഴും; വെളിംപ്രദേശത്തു
ള്ളവരെ ഞാൻ മൃഗങ്ങൾക്കു ഇരയായി
കൊടുക്കും; ദുൎഗ്ഗങ്ങളിലും ഗുഹകളിലും ഉള്ള
വരോ മഹാമാരികൊണ്ടു മരിക്കും. ഞാൻ 28
ദേശത്തെ പാഴും ശൂന്യവും ആക്കും; അ
തിന്റെ ബലത്തിന്റെ പ്രതാപം നിന്നു
പോകും; യിസ്രായേൽപൎവ്വതങ്ങൾ ആരും
വഴിപോകാതവണ്ണം ശൂന്യമായിത്തീരും.
അവർ ചെയ്ത സകലമ്ലേച്ഛതകളുംനിമി 29
ത്തം ഞാൻ ദേശത്തെ പാഴും ശൂന്യവുമാ
ക്കുമ്പോൾ ഞാൻ യഹോവ എന്നു അവർ
അറിയും. മനുഷ്യപുത്രാ, നിന്റെ സ്വ 30
ജാതിക്കാർ മതിലുകൾക്കരികത്തും വീട്ടു
വാതില്ക്കലുംവെച്ചു നിന്നെക്കുറിച്ചു സംഭാ
ഷിച്ചു: യഹോവയിങ്കൽനിന്നുണ്ടായ അരു
ളപ്പാടു എന്തെന്നു വന്നു കേൾപ്പിൻ എന്നു

തമ്മിൽതമ്മിലും ഓരോരുത്തൻ താന്താ
31 ന്റെ സഹോദരനോടും പറയുന്നു. സം
ഘം കൂടിവരുന്നതുപോലെ അവർ നി
ന്റെ അടുക്കൽ വന്നു എന്റെ ജനമായിട്ടു
നിന്റെ മുമ്പിൽ ഇരുന്നു നിന്റെ വച
നങ്ങളെ കേൾക്കുന്നു; എന്നാൽ അവർ
അവയെ ചെയ്യുന്നില്ല; വായ്കൊണ്ടു അവർ
വളരെ സ്നേഹം കാണിക്കുന്നു; ഹൃദയമോ,
32 ദുരാഗ്രഹത്തെ പിന്തുടരുന്നു. നീ അവ
ൎക്കു മധുരസ്വരവും വാദ്യനൈപുണ്യവും
ഉള്ള ഒരുത്തന്റെ പ്രേമഗീതംപോലെ
ഇരിക്കുന്നു; അവർ നിന്റെ വചനങ്ങളെ
33 കേൾക്കുന്നു; ചെയ്യുന്നില്ലതാനും. എന്നാൽ
അതു സംഭവിക്കുമ്പോൾ — ഇതാ, അതു
വരുന്നു — അവർ തങ്ങളുടെ ഇടയിൽ
ഒരു പ്രവാചകൻ ഉണ്ടായിരുന്നു എന്നു
അറിയും.

## ൩൰൪. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
2 യതെന്തെന്നാൽ: മനുഷ്യപുത്രാ, യിസ്രാ
യേലിന്റെ ഇടയന്മാരെക്കുറിച്ചു പ്രവ
ചിക്ക; നീ പ്രവചിച്ചു അവരോടു, ഇടയ
ന്മാരോടു തന്നേ, പറയേണ്ടതു: യഹോവ
യായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: തങ്ങളെത്തന്നേ മേയിക്കുന്ന യിസ്രാ
യേലിന്റെ ഇടയന്മാൎക്കു അയ്യോ കഷ്ടം!
ആടുകളെ അല്ലയോ ഇടയന്മാർ മേയിക്കേ
3 ണ്ടതു? നിങ്ങൾ മേദസ്സു തിന്നുകയും ആ
ട്ടുരോമം ഉടുക്കയും തടിച്ചിരിക്കുന്നവയെ
അറുക്കയും ചെയ്യുന്നു; ആടുകളെ നിങ്ങൾ
4 മേയിക്കുന്നില്ലതാനും. നിങ്ങൾ ബലഹീ
നമായതിനെ ശക്തീകരിക്കയോ ദീനം
പിടിച്ചതിനെ ചികിത്സിക്കയോ ഒടിഞ്ഞ
തിനെ മുറിവുകെട്ടുകയോ ചിതറിപ്പോയ
തിനെ തിരിച്ചുവരുത്തുകയോ കാണാതെ
പോയതിനെ അന്വേഷിക്കയോ ചെയ്യാ
തെ കഠിനതയോടും ക്രൂരതയോടും കൂടെ
അവയെ ഭരിച്ചിരിക്കുന്നു. ഇടയൻ ഇ 5
ല്ലായ്കകൊണ്ടു അവ ചിതറിപ്പോയി; ചിത
റിപ്പോയിട്ടു അവ കാട്ടിലെ സകലമൃഗ
ങ്ങൾക്കും ഇരയായിത്തീൎന്നു. എന്റെ ആ 6
ടുകൾ എല്ലാമലകളിലും ഉയരമുള്ള എല്ലാ
കുന്നിന്മേലും ഉഴന്നുനടന്നു; ഭൂതലത്തിൽ
ഒക്കെയും എന്റെ ആടുകൾ ചിതറിപ്പോ
യി; ആരും അവയെ തിരകയോ അന്വേ
ഷിക്കയോ ചെയ്തിട്ടില്ല. അതുകൊണ്ടു 7
ഇടയന്മാരേ, യഹോവയുടെ വചനം
കേൾപ്പിൻ. എന്നാണ, ഇടയനില്ലായ്ക 8
കൊണ്ടത്രേ എന്റെ ആടുകൾ കവൎച്ചയാ
യിപ്പോകയും എന്റെ ആടുകൾ കാട്ടിലെ
സകലമൃഗത്തിന്നും ഇരയായിത്തീരുകയും
ചെയ്തതു എന്നു യഹോവയായ കൎത്താവി
ന്റെ അരുളപ്പാടു; എന്റെ ഇടയന്മാർ
എന്റെ ആടുകളെ അന്വേഷിക്കാതെ
തങ്ങളെത്തന്നേ മേയിക്കയും ആടുകളെ
മേയിക്കാതെയിരിക്കയും ചെയ്കകൊണ്ടു,
ഇടയന്മാരേ, യഹോവയുടെ വചനം 9
കേൾപ്പിൻ: യഹോവയായ കൎത്താവു 10
ഇപ്രകാരം അരുളിച്ചെയ്യുന്നു: ഞാൻ ഇടയ
ന്മാൎക്കു വിരോധമായിരിക്കുന്നു; ഞാൻ എ
ന്റെ ആടുകളെ അവരുടെ കയ്യിൽനിന്നു
ചോദിച്ചു, ആടുകളെ മേയിക്കുന്ന വേല
യിൽനിന്നു അവരെ നീക്കിക്കളയും; ഇട
യന്മാർ ഇനി തങ്ങളെത്തന്നേ മേയിക്ക
യില്ല; എന്റെ ആടുകൾ അവൎക്കു ഇരയാ
കാതെയിരിക്കേണ്ടതിന്നു ഞാൻ അവയെ
അവരുടെ വായിൽനിന്നു വിടുവിക്കും.
യഹോവയായ കൎത്താവു ഇപ്രകാരം അരു 11
ളിച്ചെയ്യുന്നു: ഞാൻ തന്നേ എന്റെ ആടു
കളെ തിരഞ്ഞുനോക്കും. ഒരു ഇടയൻ 12
ചിതറിപ്പോയിരിക്കുന്ന തന്റെ ആടുകളുടെ
ഇടയിൽ ഇരിക്കുന്ന നാളിൽ തന്റെ ആ
ട്ടിൻകൂട്ടത്തെ അന്വേഷിക്കുന്നതുപോലെ

ഞാൻ എന്റെ ആടുകളെ അന്വേഷിച്ചു,
അവ കാറും കറുപ്പുമുള്ള ദിവസത്തിൽ ചി
തറിപ്പോയ സകലസ്ഥലങ്ങളിലുംനിന്നു
13 അവയെ വിടുവിക്കും. ഞാൻ അവയെ
ജാതികളുടെ ഇടയിൽനിന്നു പുറപ്പെടു
വിച്ചു ദേശങ്ങളിൽനിന്നു ശേഖരിച്ചു
സ്വദേശത്തു കൊണ്ടുവന്നു യിസ്രായേൽമല
കളിലും നദീതീരങ്ങളിലും ദേശത്തിലെ
സകലവാസസ്ഥലങ്ങളിലും മേയിക്കും.
14 നല്ല മേച്ചൽപുറത്തു ഞാൻ അവയെ മേ
യിക്കും; യിസ്രായേലിന്റെ ഉയൎന്നമലകൾ
അവെക്കു കിടപ്പിടം ആയിരിക്കും; അവി
ടെ അവ നല്ല കിടപ്പിടത്തു കിടക്കുകയും
യിസ്രായേൽമലകളിലെ പുഷ്ടിയുള്ള മേ
15 ച്ചൽപുറത്തു മേയുകയും ചെയ്യും. ഞാൻ
തന്നേ എന്റെ ആടുകളെ മേയിക്കയും
കിടത്തുകയും ചെയ്യും എന്നു യഹോവയാ
16 യ കൎത്താവിന്റെ അരുളപ്പാടു. കാണാ
തെപോയതിനെ ഞാൻ അന്വേഷിക്കയും
ഓടിച്ചുകളഞ്ഞതിനെ തിരിച്ചുവരുത്തുക
യും ഒടിഞ്ഞതിനെ മുറിവുകെട്ടുകയും ദീനം
പിടിച്ചതിനെ ശക്തീകരിക്കയും ചെയ്യും;
എന്നാൽ കൊഴുത്തതിനെയും ഉരത്തതി
നെയും ഞാൻ നശിപ്പിക്കും; ഞാൻ ന്യായ
17 ത്തോടെ അവയെ മേയിക്കും. നിങ്ങളോ,
എന്റെ ആടുകളേ, യഹോവയായ കൎത്താ
വു ഇപ്രകാരം അരുളിച്ചെയ്യുന്നു: ഞാൻ
ആടിന്നും ആടിന്നും മദ്ധ്യേയും ആട്ടുകൊ
റ്റന്മാൎക്കും കോലാട്ടുകൊറ്റന്മാൎക്കും മദ്ധ്യേ
18 യും ന്യായം വിധിക്കുന്നു. നിങ്ങൾ നല്ല
മേച്ചൽ മേഞ്ഞിട്ടു മേച്ചലിന്റെ ശേഷി
പ്പിനെ കാൽകൊണ്ടു ചവിട്ടിക്കളയുന്നതും
തെളിഞ്ഞവെള്ളം കുടിച്ചിട്ടു ശേഷിപ്പുള്ളതി
നെ കാൽകൊണ്ടു കലക്കിക്കളയുന്നതും
19 നിങ്ങൾക്കു പോരായോ? നിങ്ങൾ കാൽ
കൊണ്ടു ചവിട്ടിയതു എന്റെ ആടുകൾ
തിന്നുകയും നിങ്ങൾ കാൽകൊണ്ടു കലക്കി
യതു അവ കുടിക്കയും ചെയ്യേണമോ?
അതുകൊണ്ടു യഹോവയായ കൎത്താവു അ 20
വയോടു ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ തന്നേ തടിച്ച ആടുകൾക്കും മെലി
ഞ്ഞ ആടുകൾക്കും മദ്ധ്യേ ന്യായംവിധിക്കും.
ദീനം പിടിച്ചവയെ നിങ്ങൾ പുറമെ 21
ചിതറിക്കുവോളം പാൎശ്വംകൊണ്ടും തോൾ
കൊണ്ടും ഉന്തി അവയെ ഒക്കെയും കൊ
മ്പുകൊണ്ടു ഇടിക്കുന്നതിനാൽ ഞാൻ എ 22
ന്റെ ആട്ടിൻകൂട്ടത്തെ രക്ഷിക്കും; അവ
ഇനി ഇരയായിത്തീരുകയില്ല; ഞാൻ ആ
ടിന്നും ആടിന്നും മദ്ധ്യേ ന്യായം വിധിക്കും.
അവയെ മേയിക്കേണ്ടതിന്നു ഞാൻ ഒരേ 23
ഇടയനെ അവെക്കായി നിയമിക്കും; എ
ന്റെ ദാസനായ ദാവീദിനെ തന്നേ; അ
വൻ അവയെ മേയിച്ചു അവെക്കു ഇടയ
നായിരിക്കും. അങ്ങനെ യഹോവയായ 24
ഞാൻ അവൎക്കു ദൈവവും എന്റെ ദാസ
നായ ദാവീദ് അവരുടെ മദ്ധ്യേ പ്രഭുവും
ആയിരിക്കും; യഹോവയായ ഞാൻ അതു
അരുളിച്ചെയ്തിരിക്കുന്നു. ഞാൻ അവ 25
യോടു ഒരു സമാധാനനിയമം ചെയ്തു
ദുഷ്ടമൃഗങ്ങളെ ദേശത്തുനിന്നു നീക്കിക്കള
യും; അങ്ങനെ അവ മരുഭൂമിയിൽ നിൎഭയ
മായി വസിക്കയും കാടുകളിൽ ഉറങ്ങുകയും
ചെയ്യും. ഞാൻ അവയെയും എന്റെ 26
കുന്നിന്നു ചുറ്റുമുള്ള സ്ഥലങ്ങളെയും ഒരു
അനുഗ്രഹമാക്കിവെക്കും; ഞാൻ തക്കസമ
യത്തു മഴപെയ്യിക്കും; അതു അനുഗ്രഹ
കരമായ മഴ ആയിരിക്കും. വയലിലെ 27
വൃക്ഷം ഫലം കായ്ക്കയും നിലം നന്നായി
വിളകയും അവർ തങ്ങളുടെ ദേശത്തു നി
ൎഭയമായി വസിക്കയും ഞാൻ അവരുടെ
നുകക്കഴികളെ പൊട്ടിച്ചു, അവരെക്കൊ
ണ്ടു പണി എടുപ്പിച്ചവരുടെ കയ്യിൽനിന്നു
അവരെ വിടുവിക്കയും ചെയ്യുമ്പോൾ
ഞാൻ യഹോവ എന്നു അവർ അറിയും.

28 അവർ ഇനി ജാതികൾക്കു കവൎച്ച ആയി
ത്തീരുകയില്ല; കാട്ടുമൃഗം അവരെ കടിച്ചു
കീറുകയില്ല; അവർ നിൎഭയമായി വസി
ക്കും; ആരും അവരെ ഭയപ്പെടുത്തുകയു
29 മില്ല. ഞാൻ അവൎക്കു കീൎത്തിയുള്ളോരു
നടുതല വെച്ചുണ്ടാക്കും; അവർ ഇനി ദേ
ശത്തു പട്ടിണികിടന്നു നശിക്കയില്ല; ജാ
തികളുടെ നിന്ദ ഇനി വഹിക്കയുമില്ല.
30 ഇങ്ങനെ അവരുടെ ദൈവമായ യഹോ
വ എന്ന ഞാൻ അവരോടുകൂടെ ഉണ്ടെന്നും
യിസ്രായേൽഗൃഹമായിരിക്കുന്ന അവർ എ
ന്റെ ജനമാകുന്നു എന്നും അവർ അറിയും
എന്നു യഹോവയായ കൎത്താവിന്റെ അ
31 രുളപ്പാടു. എന്നാൽ എന്റെ മേച്ചൽപുറ
ത്തെ ആടുകളായി എന്റെ ആടുകളായു
ള്ളോരേ, നിങ്ങൾ മനുഷ്യരത്രേ; ഞാനോ
നിങ്ങളുടെ ദൈവം എന്നു യഹോവയാ
യ കൎത്താവിന്റെ അരുളപ്പാടു.

## ൩൫. അദ്ധ്യായം.

യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
2 യതെന്തെന്നാൽ: മനുഷ്യപുത്രാ, നീ സെ
യീർപൎവ്വതത്തിന്നു നേരെ മുഖംതിരിച്ചു
അതിനെക്കുറിച്ചു പ്രവചിച്ചു അതിനോടു
3 പറയേണ്ടതു: യഹോവയായ കൎത്താവു
ഇപ്രകാരം അരുളിച്ചെയ്യുന്നു: സെയീർ
പൎവ്വതമേ, ഞാൻ നിനക്കു വിരോധമായി
രിക്കുന്നു; ഞാൻ നിന്റെ നേരെ കൈ നീ
4 ട്ടി നിന്നെ പാഴും ശൂന്യവുമാക്കും. ഞാൻ
നിന്റെ പട്ടണങ്ങളെ ശൂന്യമാക്കും; നീ
പാഴായിത്തീരും; ഞാൻ യഹോവയെന്നു
5 നീ അറിയും. നീ നിത്യവൈരം ഭാവി
ച്ചു, യിസ്രായേൽമക്കളുടെ അന്ത്യാകൃത്യ
കാലമായ അവരുടെ ആപത്തുകാലത്തു
6 അവരെ വാളിന്നു ഏല്പിച്ചുവല്ലോ. അതു
കൊണ്ടു: എന്നാണ, ഞാൻ നിന്നെ രക്ത
മാക്കിത്തീൎക്കുകയും രക്തം നിന്നെ പിന്തുടരു
കയും ചെയ്യും; അതേ രക്തം നീ വെറു
ത്തിരിക്കുന്നു; രക്തം നിന്നെ പിന്തുടരും
എന്നു യഹോവയായ കൎത്താവിന്റെ അ
രുളപ്പാടു. അങ്ങനെ ഞാൻ സെയീർപ 7
ൎവ്വതത്തെ പാഴും ശൂന്യവുമാക്കി, ഗതാഗതം
ചെയ്യുന്നവരെ അതിൽനിന്നു ഛേദിച്ചു
കളയും. ഞാൻ അതിന്റെ മലകളെ 8
നിഹതന്മാരെക്കൊണ്ടു നിറെക്കും; നി
ന്റെ കുന്നുകളിലും താഴ്വരകളിലും നിന്റെ
സകലനദികളിലും വാളാൽ നിഹതന്മാരാ
യവർ വീഴും. ഞാൻ നിന്നെ ശാശ്വത 9
ശൂന്യങ്ങളാക്കും; നിന്റെ പട്ടണങ്ങൾ
നിവാസികൾ ഇല്ലാതെയിരിക്കും; ഞാൻ
യഹോവ എന്നു നിങ്ങൾ അറിയും. യഹോ 10
വ അവിടെ ഉണ്ടായിരിക്കെ: ഈ ജാതി
രണ്ടും ഈ ദേശം രണ്ടും എനിക്കുള്ളവ
യാകും; ഞങ്ങൾ അതു കൈവശമാക്കും
എന്നു നീ പറഞ്ഞിരിക്കകൊണ്ടു എന്നാ 11
ണ, നീ അവരോടു നിന്റെ ദ്വേഷം
ഹേതുവായി കാണിച്ചിരിക്കുന്ന കോപ
ത്തിന്നും അസൂയെക്കും ഒത്തവണ്ണം ഞാനും
പ്രവൎത്തിക്കും; ഞാൻ നിനക്കു ന്യായം
വിധിക്കുമ്പോൾ ഞാൻ അവരുടെ ഇട
യിൽ എന്നെത്തന്നേ വെളിപ്പെടുത്തും
എന്നു യഹോവയായ കൎത്താവിന്റെ അ
രുളപ്പാടു. യിസ്രായേൽപൎവ്വതങ്ങൾ ശൂ 12
ന്യമായിരിക്കുന്നു; അവ ഞങ്ങൾക്കു ഇര
യായി നല്കപ്പെട്ടിരിക്കുന്നു എന്നിങ്ങനെ
അവയെക്കുറിച്ചു നീ പറഞ്ഞിരിക്കുന്ന
ദൂഷണങ്ങളെയൊക്കെയും യഹോവയായ
ഞാൻ കേട്ടിരിക്കുന്നു എന്നു നീ അറിയും.
നിങ്ങൾ വായ്കൊണ്ടു എന്റെനേരെ വമ്പു 13
പറഞ്ഞു എനിക്കു വിരോധമായി നിങ്ങ
ളുടെ വാക്കുകളെ പെരുക്കി; ഞാൻ അതു
കേട്ടിരിക്കുന്നു. യഹോവയായ കൎത്താവു 14
ഇപ്രകാരം അരുളിച്ചെയ്യുന്നു: സൎവ്വഭൂമിയും
സന്തോഷിച്ചുകൊണ്ടിരിക്കുമ്പോൾ ഞാൻ

15 നിന്നെ ശൂന്യമാക്കും. യിസ്രായേൽഗൃഹ
ത്തിന്റെ അവകാശം ശൂന്യമായതിൽ നീ
സന്തോഷിച്ചുവല്ലോ; ഞാൻ നിന്നോടും
അതുപോലെ ചെയ്യും; സെയീർപൎവ്വ
തവും എല്ലാ എദോമുമായുള്ളോവെ, നീ ശൂ
ന്യമായ്പോകും; ഞാൻ യഹോവയെന്നു
അവർ അറിയും.

## ൩൰൬. അദ്ധ്യായം.

നീയോ, മനുഷ്യപുത്രാ, യിസ്രായേൽ
പൎവ്വതങ്ങളോടു പ്രവചിച്ചുപറയേണ്ടതു:
യിസ്രായേൽപൎവ്വതങ്ങളേ, യഹോവയുടെ
2 വചനം കേൾപ്പിൻ! യഹോവയായ
കൎത്താവു ഇപ്രകാരം അരുളിച്ചെയ്യുന്നു:
ശത്രു നിങ്ങളെക്കുറിച്ചു: നന്നായി; പുരാ
തനഗിരികൾ ഞങ്ങൾക്കു കൈവശം ആ
3 യിരിക്കുന്നു എന്നു പറയുന്നു. അതുകൊ
ണ്ടു നീ പ്രവചിച്ചുപറയേണ്ടതു: യഹോ
വയായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: നിങ്ങൾ ജാതികളിൽ ശേഷിച്ചവൎക്കു
കൈവശമായിത്തീരത്തക്കവണ്ണം അവർ
നിങ്ങളെ ശൂന്യമാക്കി നിങ്ങളെ ചുററും
നിന്നു കപ്പിക്കളയുന്നതുകൊണ്ടും നിങ്ങൾ
വായാളികളുടെ അധരങ്ങളിൽ അകപ്പെ
ട്ടു ലോകരുടെ അപവാദവിഷയമായിത്തീ
4 ൎന്നിരിക്കകൊണ്ടും യിസ്രായേൽപൎവ്വത
ങ്ങളേ, യഹോവയായ കൎത്താവിന്റെ
വചനം കേൾപ്പിൻ! മലകളോടും കുന്നുക
ളോടും തോടുകളോടും താഴ്വരകളോടും
പാഴായിരിക്കുന്ന ശൂന്യപ്രദേശങ്ങളോടും
നിൎജ്ജനവും ചുററുമുള്ള ജാതികളിൽ ശേ
ഷിച്ചവൎക്കു കവൎച്ചയും പരിഹാസവും
ആയി ഭവിച്ചിരിക്കുന്ന പട്ടണങ്ങളോടും
യഹോവയായ കൎത്താവു ഇപ്രകാരം അരു
5 ളിച്ചെയ്യുന്നു: അതുകൊണ്ടു യഹോവ
യായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: ജാതികളിൽ ശേഷിച്ചവരോടും
എല്ലാ എദോമിനോടും ഞാൻ നിശ്ചയമായി
എന്റെ തീക്ഷ്ണതാഗ്നിയോടെ സംസാരി
ക്കും; അവർ എന്റെ ദേശത്തെ കവൎച്ചെ
ക്കായി തള്ളിക്കളവാൻ തക്കവണ്ണം അതി
നെ പൂൎണ്ണഹൃദയസന്തോഷത്തോടും നിന്ദാ
ഭാവത്തോടും കൂടെ തങ്ങൾക്കു അവകാശ
മായി നിയമിച്ചുവല്ലോ. അതുകൊണ്ടു 6
നീ യിസ്രായേൽദേശത്തെക്കുറിച്ചു പ്രവ
ചിച്ചു മലകളോടും കുന്നുകളോടും തോടു
കളോടും താഴ്വരകളോടും പറയേണ്ടതു:
യഹോവയായ കൎത്താവു ഇപ്രകാരം അരു
ളിച്ചെയ്യുന്നു: നിങ്ങൾ ജാതികളുടെ നിന്ദ
യെ വഹിച്ചതുകൊണ്ടു ഞാൻ എന്റെ
തീക്ഷ്ണതയോടും എന്റെ ക്രോധത്തോടും
കൂടെ സംസാരിക്കുന്നു. അതുകൊണ്ടു യ 7
ഹോവയായ കൎത്താവു ഇപ്രകാരം അരുളി
ച്ചെയ്യുന്നു: നിങ്ങളുടെ ചുററുമുള്ള ജാതി
കൾ നിശ്ചയമായി തങ്ങളുടെ ലജ്ജ വഹി
ക്കും എന്നു ഞാൻ കൈ ഉയൎത്തി സത്യം
ചെയ്യുന്നു. നിങ്ങളോ, യിസ്രായേൽപൎവ്വ 8
തങ്ങളേ, എന്റെ ജനമായ യിസ്രായേൽ
വരുവാൻ അടുത്തിരിക്കകൊണ്ടു കൊമ്പു
കളെ നീട്ടി അവൎക്കു വേണ്ടി ഫലം കാ
യ്പിൻ. ഞാൻ നിങ്ങൾക്കു അനുകൂലമായി 9
രിക്കുന്നു; ഞാൻ നിങ്ങളുടെ അടുക്കലേക്കു
തിരിയും; നിങ്ങളിൽ കൃഷിയും വിതയും
നടക്കും. ഞാൻ നിങ്ങളിൽ മനുഷ്യരെ, 10
യിസ്രായേൽഗൃഹം മുഴുവനെയും തന്നേ,
വൎദ്ധിപ്പിക്കും; പട്ടണങ്ങളിൽ നിവാസി
കൾ ഉണ്ടാകും; ശൂന്യപ്രദേശങ്ങളെയും പ
ണിയും. ഞാൻ നിങ്ങളിൽ മനുഷ്യരെയും 11
മൃഗങ്ങളെയും വൎദ്ധിപ്പിക്കും; അവർ പെ
രുകി സന്താനപുഷ്ടിയുള്ളവരാകും; ഞാൻ
നിങ്ങളിൽ പണ്ടത്തെപ്പോലെ ആളെ
പാൎപ്പിക്കും; നിങ്ങളുടെ ആദികാലത്തുണ്ടാ
യിരുന്നതിനെക്കാൾ അധികം നന്മ ഞാൻ
നിങ്ങൾക്കു ചെയ്യും; ഞാൻ യഹോവ

12 എന്നു നിങ്ങൾ അറിയും. ഞാൻ നിങ്ങ
ളിൽ മനുഷ്യരെ, എന്റെ ജനമായ യിസ്രാ
യേലിനെ തന്നേ, സഞ്ചരിക്കുമാറാക്കും;
അവർ നിന്നെ കൈവശമാക്കും; നീ അ
വൎക്കു അവകാശമായിരിക്കും; നീ അവരെ
13 ഇനി മക്കളില്ലാത്തവരാക്കുകയുമില്ല. യ
ഹോവയായ കൎത്താവു ഇപ്രകാരം അരുളി
ച്ചെയ്യുന്നു: അവർ നിന്നോടു: നീ മനുഷ്യ
രെ തിന്നുകളകയും നിന്റെ ജനത്തെ
മക്കളില്ലാത്തവരാക്കുകയും ചെയ്യു ദേശമാ
14 കുന്നു എന്നു പറയുന്നതുകൊണ്ടു, നീ ഇനി
മേൽ മനുഷ്യരെ തിന്നുകളകയില്ല; നി
ന്റെ ജനത്തെ മക്കളില്ലാത്തവരാക്കുകയു
മില്ല എന്നു യഹോവയായ കൎത്താവിന്റെ
15 അരുളപ്പാടു. ഞാൻ ഇനി നിന്നെ ജാതി
കളുടെ നിന്ദ കേൾപ്പിക്കയില്ല; വംശങ്ങ
ളുടെ അപമാനം നീ ഇനി വഹിക്കയില്ല;
നീ ഇനി നിന്റെ ജനത്തെ മക്കളില്ലാ
ത്തവരാക്കുകയുമില്ല എന്നു യഹോവയായ
കൎത്താവിന്റെ അരുളപ്പാടു.
16 യഹോവയുടെ അരുളപ്പാടു എനിക്കുണ്ടാ
17 യതെന്തെന്നാൽ: മനുഷ്യപുത്രാ, യിസ്രാ
യേൽഗൃഹം തങ്ങളുടെ ദേശത്തു പാൎത്തിരു
ന്നപ്പോൾ, അവർ അതിനെ തങ്ങളുടെ നട
പ്പുകൊണ്ടും പ്രവൃത്തികൾകൊണ്ടും മലിന
മാക്കി; എന്റെ മുമ്പാകെ അവരുടെ നടപ്പു
ഋതുവായോരു സ്ത്രീയുടെ മാലിന്യംപോലെ
18 ആയിരുന്നു. അവർ ദേശത്തു ചൊരി
ഞ്ഞ രക്തംനിമിത്തവും അതിനെ തങ്ങ
ളുടെ വിഗ്രഹങ്ങൾകൊണ്ടു മലിനമാക്കി
യതുനിമിത്തവും ഞാൻ എന്റെ ക്രോധം
19 അവരുടെമേൽ പകൎന്നു. ഞാൻ അവരെ
ജാതികളുടെ ഇടയിൽ ചിന്നിച്ചു; അവർ
ദേശങ്ങളിൽ ചിതറിപ്പോയി; അവരുടെ
നടപ്പിന്നും പ്രവൃത്തികൾക്കും തക്കവണ്ണം
20 ഞാൻ അവരെ ന്യായം വിധിച്ചു. അവർ
ജാതികളുടെ ഇടയിൽ ചെന്നുചേൎന്ന
പ്പോൾ, ഇവർ യഹോവയുടെ ജനം, അ
വന്റെ ദേശം വിട്ടുപോകേണ്ടിവന്നവർ
എന്നു അവർ അവരെക്കുറിച്ചു പറയുമാ
റാക്കിയതിനാൽ അവർ എന്റെ വിശു
ദ്ധനാമത്തെ അശുദ്ധമാക്കി. എങ്കിലും 21
യിസ്രായേൽഗൃഹം ചെന്നുചേൎന്ന ജാതിക
ളുടെ ഇടയിൽ അശുദ്ധമാക്കിയ എന്റെ
വിശുദ്ധനാമത്തെക്കുറിച്ചു എനിക്കു അയ്യോ
ഭാവം തോന്നി. അതുകൊണ്ടു നീ യിസ്രാ 22
യേൽഗൃഹത്തോടു പറയേണ്ടതു: യഹോവ
യായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: യിസ്രായേൽഗൃഹമേ, നിങ്ങളുടെ
നിമിത്തമല്ല, നിങ്ങൾ ചെന്നുചേൎന്ന ജാ
തികളുടെ ഇടയിൽ നിങ്ങൾ അശുദ്ധമാ
ക്കിയിരിക്കുന്ന എന്റെ വിശുദ്ധനാമം
നിമിത്തം അത്രേ ഞാൻ അങ്ങനെ ചെയ്യു
ന്നതു. ജാതികളുടെ ഇടയിൽ നിങ്ങൾ 23
അശുദ്ധമാക്കിയതായി അവരുടെ ഇട
യിൽ അശുദ്ധമായ്പോയിരിക്കുന്ന എന്റെ
മഹത്തായ നാമത്തെ ഞാൻ വിശുദ്ധീക
രിക്കും; ജാതികൾ കാണ്കെ ഞാൻ എന്നെ
ത്തന്നേ നിങ്ങളിൽ വിശുദ്ധീകരിക്കു
മ്പോൾ ഞാൻ യഹോവ എന്നു അവർ
അറിയും എന്നു യഹോവയായ കൎത്താവി
ന്റെ അരുളപ്പാടു. ഞാൻ നിങ്ങളെ ജാ 24
തികളുടെ ഇടയിൽനിന്നു കൂട്ടി സകല
ദേശങ്ങളിൽനിന്നും നിങ്ങളെ ശേഖരിച്ചു
സ്വന്തദേശത്തേക്കു വരുത്തും. ഞാൻ 25
നിങ്ങളുടെമേൽ നിൎമ്മലജലം തളിക്കും;
നിങ്ങൾ നിൎമ്മലരായിത്തീരും; ഞാൻ നി
ങ്ങളുടെ സകലമലിനതയെയും സകലവി
ഗ്രഹങ്ങളെയും നീക്കി നിങ്ങളെ നിൎമ്മ
ലീകരിക്കും. ഞാൻ നിങ്ങൾക്കു പുതി 26
യോരു ഹൃദയം തരും; പുതിയോരു ആ
ത്മാവിനെ ഞാൻ നിങ്ങളുടെ ഉള്ളിൽ
ആക്കും; കല്ലായുള്ള ഹൃദയം ഞാൻ നിങ്ങ
ളുടെ ജഡത്തിൽനിന്നു നീക്കി മാംസമാ

അവൾക്കു ലോരുഹമാ (കരുണ ലഭിക്കാ
ത്തവൾ) എന്നു പേർ വിളിക്ക; ഞാൻ
ഇനി യിസ്രായേൽഗൃഹത്തോടു ക്ഷമിപ്പാൻ
തക്കവണ്ണം അവരോടു ഒട്ടും കരുണ കാണി
7 ക്കയില്ല. എന്നാൽ യെഹൂദാഗൃഹത്തോടു
ഞാൻ കരുണ കാണിച്ചു, അവരെ വില്ലു
കൊണ്ടോ വാൾകൊണ്ടോ യുദ്ധംകൊ
ണ്ടോ കുതിരകളെക്കൊണ്ടോ കുതിരച്ചേവ
കരെക്കൊണ്ടോ രക്ഷിക്കാതെ അവരുടെ
ദൈവമായ യഹോവയെക്കൊണ്ടു അവ
രെ രക്ഷിക്കും എന്നു അരുളിച്ചെയ്തു.
8 അവൾ ലോരുഹമയെ മുലകുടി മാററിയ
ശേഷം ഗർഭം ധരിച്ചു ഒരു മകനെ പ്രസ
9 വിച്ചു. അപ്പോൾ യഹോവ: അവന്നു
ലോ-അമ്മീ (എന്റെ ജനമല്ല) എന്നു
പേർ വിളിക്ക; നിങ്ങൾ എന്റെ ജന
മല്ല, ഞാൻ നിങ്ങൾക്കു ദൈവമായിരിക്ക
10 യുമില്ല എന്നു അരുളിച്ചെയ്തു. എങ്കിലും
യിസ്രായേൽമക്കളുടെ സംഖ്യ അളക്കുവാനും
എണ്ണുവാനും കഴിയാത്ത കടല്ക്കരയിലെ
മണൽപോലെ ഇരിക്കും; നിങ്ങൾ എന്റെ
ജനമല്ല എന്നു അവരോടു അരുളിച്ചെയ്ത
തിന്നു പകരം നിങ്ങൾ ജീവനുള്ള ദൈവ
ത്തിന്റെ മക്കൾ എന്നു അവരോടു പറയും.
11 യെഹൂദാമക്കളും യിസ്രായേൽമക്കളും ഒന്നി
ച്ചുകൂടി തങ്ങൾക്കു ഒരേ തലവനെ നിയ
മിച്ചു ദേശത്തുനിന്നു പുറപ്പെട്ടുപോകും;
യിസ്രെയേലിന്റെ നാൾ വലുതായിരിക്കു
മല്ലോ.

## ൨. അദ്ധ്യായം.

നിങ്ങളുടെ സഹോദരന്മാൎക്കു അമ്മീ (എ
ന്റെ ജനം) എന്നും നിങ്ങളുടെ സഹോദ
രിമാൎക്കു രുഹമാ (കരുണ ലഭിച്ചവൾ) എ
2 ന്നും പേർ വിളിപ്പിൻ. വ്യവഹരിപ്പിൻ;
നിങ്ങളുടെ അമ്മയോടു വ്യവഹരിപ്പിൻ;
അവൾ എന്റെ ഭാൎയ്യയല്ല, ഞാൻ അവളു
ടെ ഭൎത്താവുമല്ല; അവൾ പരസംഗം
മുഖത്തുനിന്നും വ്യഭിചാരം മുലകളുടെ നടു
വിൽനിന്നും നീക്കിക്കളയട്ടെ. അല്ലെ 3
ങ്കിൽ ഞാൻ അവളെ വസ്ത്രം അഴിച്ചു ന
ഗ്നയാക്കി, ജനിച്ച ദിവസത്തിലെപ്പോ
ലെ നിൎത്തുകയും അവളെ മരുഭൂമിയും
വരണ്ട നിലവുംപോലെ ആക്കി, ദാഹം
കൊണ്ടു മരിപ്പിക്കുകയും ചെയ്യും. ഞാൻ 4
അവളുടെ മക്കളോടു കരുണ കാണിക്ക
യില്ല; അവർ പരസംഗത്തിൽ ജനിച്ച
മക്കളല്ലോ. അവരുടെ അമ്മ പരസംഗം 5
ചെയ്തു; അവരെ പ്രസവിച്ചവൾ ലജ്ജ
പ്രവൎത്തിച്ചു; എനിക്കു അപ്പവും വെള്ള
വും ആട്ടുരോമവും ശണവും എണ്ണയും
പാനീയവും തരുന്ന എന്റെ ജാരന്മാ
രുടെ പിന്നാലെ ഞാൻ പോകുമെന്നു പറ
ഞ്ഞുവല്ലോ. അതുകൊണ്ടു ഞാൻ നിന്റെ 6
വഴിയെ മുള്ളുകൊണ്ടു വേലി കെട്ടി അ
ടെക്കും; അവൾ തന്റെ പാതകളെ ക
ണ്ടെത്താതവണ്ണം ഞാൻ ഒരു മതിൽ ഉണ്ടാ
ക്കും. അവൾ ജാരന്മാരെ പിന്തുടരും; 7
എങ്കിലും അവരോടു ഒപ്പം എത്തുകയില്ല;
അവൾ അവരെ അന്വേഷിക്കും, കണ്ടെ
ത്തുകയില്ലതാനും; അപ്പോൾ അവൾ:
ഞാൻ എന്റെ ആദ്യത്തെ ഭൎത്താവിന്റെ
അടുക്കൽ മടങ്ങിപ്പോകും; ഇന്നത്തേക്കാൾ
അന്നു എനിക്കു ഏറെ നന്നായിരുന്നുവ
ല്ലോ എന്നു പറയും. അവൾക്കു ധാന്യവും 8
വീഞ്ഞും എണ്ണയും നല്കിയതും ബാലിന്നു
വേണ്ടി ഉപയോഗിച്ച അവളുടെ വെള്ളി
യും പൊന്നും വൎദ്ധിപ്പിച്ചതും ഞാൻ എന്നു
അവൾ അറിഞ്ഞില്ല. അതുകൊണ്ടു തല്ക്കാ 9
ലത്തു എന്റെ ധാന്യവും തത്സമയത്തു
എന്റെ വീഞ്ഞും ഞാൻ മടക്കി എടു
ക്കയും അവളുടെ നഗ്നത മറെക്കേണ്ടതിന്നു
കൊടുത്തിരുന്ന എന്റെ ആട്ടിൻ രോമവും
ശണവും ഞാൻ എടുത്തുകളകയും ചെയ്യും.

10 ഇപ്പോൾ ഞാൻ അവളുടെ ജാരന്മാർ കാ
ൺകെ അവളുടെ നാണിടത്തെ അനാവൃതമാ
ക്കും; ആരും അവളെ എന്റെ കയ്യിൽനി
11 ന്നു വിടുവിക്കയില്ല. ഞാൻ അവളുടെ
സകലസന്തോഷവും ഉത്സവങ്ങളും അമാ
വാസികളും ശബ്ബത്തുകളും അവളുടെ വി
ശേഷദിവസങ്ങളും എല്ലാം ഇല്ലാതെയാ
12 ക്കും. ഇതു എന്റെ ജാരന്മാർ എനിക്കു
തന്ന സമ്മാനങ്ങൾ എന്നു അവൾ പറഞ്ഞ
മുന്തിരിവള്ളികളെയും അത്തിവൃക്ഷങ്ങ
ളെയും ഞാൻ നശിപ്പിച്ചു കാടാക്കും; കാട്ടു
13 മൃഗങ്ങൾ അവയെ തിന്നുകളയും. അവൾ
ബാൽവിഗ്രഹങ്ങൾക്കു ധൂപം കാണിച്ചു
കുണുക്കും ആഭരണങ്ങളുംകൊണ്ടു തന്നെ
അലങ്കരിച്ചു തന്റെ ജാരന്മാരെ പിന്തുട
ൎന്നു എന്നെ മറന്നുകളഞ്ഞ നാളുകളെ ഞാൻ
അവളോടു സന്ദർശിക്കും എന്നു യഹോവ
14 യുടെ അരുളപ്പാടു. അതുകൊണ്ടു ഞാൻ
അവളെ വശീകരിച്ചു മരുഭൂമിയിൽ കൊ
ണ്ടുചെന്നു അവളോടു ഹൃദ്യമായി സംസാ
15 രിക്കും. അവിടെനിന്നു ഞാൻ അവൾക്കു
മുന്തിരിത്തോട്ടങ്ങളെയും പ്രത്യാശയുടെ
വാതിലായി ആഖോർതാഴ്വരയെയും കൊ
ടുക്കും; അവൾ അവിടെ അവളുടെ യൌ
വനകാലത്തിലെന്നപോലെയും അവൾ
മിസ്രയീംദേശത്തുനിന്നു പുറപ്പെട്ടുവന്ന
നാളിലെന്നപോലെയും വിധേയ ആകും.
16 അന്നാളിൽ നീ എന്നെ ബാലീ (ഉടയവ
നേ) എന്നല്ല ഈശീ (ഭർത്താവേ) എന്നു
വിളിക്കും എന്നു യഹോവയുടെ അരുള
17 പ്പാടു. ഞാൻ ബാൽവിഗ്രഹങ്ങളുടെ പേ
രുകളെ അവളുടെ വായിൽനിന്നു നീക്കി
കളയും; ഇനി ആരും അവയെ പേർ
18 ചൊല്ലി സ്മരിക്കയുമില്ല. അന്നാളിൽ
ഞാൻ അവൎക്കു വേണ്ടി കാട്ടിലെ മൃഗങ്ങ
ളോടും ആകാശത്തിലെ പക്ഷികളോടും
നിലത്തിലെ ഇഴജാതികളോടും ഒരു നി
യമം ചെയ്യും; ഞാൻ വില്ലും വാളും യുദ്ധ
വും ഭൂമിയിൽനിന്നു നീക്കി, അവരെ നി
ൎഭയം വസിക്കുമാറാക്കും. ഞാൻ നിന്നെ 19
സദാകാലത്തേക്കും എനിക്കു വിവാഹത്തി
ന്നു നിശ്ചയിക്കും; അതേ, നീതിയോടും
ന്യായത്തോടും ദയയോടും കരുണയോടും
കൂടെ നിന്നെ എനിക്കു വിവാഹത്തിന്നു
നിശ്ചയിക്കും. ഞാൻ വിശ്വസ്തതയോടെ 20
നിന്നെ എനിക്കു വിവാഹത്തിന്നു നിശ്ച
യിക്കും; നീ യഹോവയെ അറികയും
ചെയ്യും. ആ കാലത്തു ഞാൻ ഉത്തരം 21
നല്കും എന്നു യഹോവ അരുളിച്ചെയ്യുന്നു;
ഞാൻ ആകാശത്തിന്നു ഉത്തരം നല്കും;
അതു ഭൂമിക്കു ഉത്തരം നല്കും; ഭൂമി ധാ 22
ന്യത്തിന്നും വീഞ്ഞിന്നും എണ്ണെക്കും ഉത്തരം
നല്കും; അവ യിസ്രെയേലിന്നും ഉത്തരം
നല്കും. ഞാൻ അതിനെ എനിക്കായി 23
ദേശത്തു വിതെക്കും; കരുണ ലഭിക്കാത്തവ
ളോടു ഞാൻ കരുണ കാണിക്കും; എന്റെ
ജനമല്ലാത്തതിനോടു: നീ എന്റെ ജനം
എന്നു ഞാൻ പറയും; നീ എന്റെ ദൈവം
എന്നു അവരും പറയും.

## ൩. അദ്ധ്യായം.

അനന്തരം യഹോവ എന്നോടു: യിസ്രാ
യേൽമക്കൾ അന്യദേവന്മാരോടു ചേൎന്നു
മുന്തിരിയടകളിൽ ഇഷ്ടപ്പെട്ടിട്ടും യഹോവ
അവരെ സ്നേഹിക്കുന്നതുപോലെ നീ ഇ
നിയും ചെന്നു ഒരു ജാരനാൽ സ്നേഹി
ക്കപ്പെട്ടു വ്യഭിചാരിണിയായിരിക്കുന്ന സ്ത്രീ
യെ സ്നേഹിച്ചുകൊണ്ടിരിക്ക എന്നു കല്പിച്ചു.
അങ്ങനെ ഞാൻ അവളെ പതിനഞ്ചു 2
വെള്ളിക്കാശിന്നും ഒന്നര ഹോമെർ യവ
ത്തിന്നും മേടിച്ചു, അവളോടു: നീ ബ 3
ഹുകാലം അടങ്ങിപ്പാൎക്കേണം; പരസം
ഗം ചെയ്കയോ മറെറാരു പുരുഷന്നു പരി
ഗ്രഹമായിരിക്കയോ അരുതു; ഞാനും

അങ്ങനെ തന്നേ ചെയ്യും എന്നു പറഞ്ഞു.
4 ഈ വിധത്തിൽ യിസ്രായേൽമക്കൾ ബഹു
കാലം രാജാവില്ലാതെയും പ്രഭുവില്ലാതെ
യും യാഗമില്ലാതെയും പ്രതിഷ്ഠയില്ലാതെ
യും എഫോദില്ലാതെയും ഗൃഹബിംബമി
5 ല്ലാതെയും ഇരിക്കും. പിന്നത്തേതിൽ
യിസ്രായേൽമക്കൾ തിരിഞ്ഞു തങ്ങളുടെ
ദൈവമായ യഹോവയെയും തങ്ങളുടെ
രാജാവായ ദാവീദിനെയും അന്വേഷി
ക്കും; ഭാവികാലത്തു അവർ ഭയപ്പെട്ടും
കൊണ്ടു യഹോവയിങ്കലേക്കും അവൻെറ
നന്മയിങ്കലേക്കും വരും.

## ൪. അദ്ധ്യായം.

യിസ്രായേൽമക്കളേ, യഹോവയുടെ വച
നം കേൾപ്പിൻ; യഹോവെക്കു ദേശനി
വാസികളോടു ഒരു വ്യവഹാരം ഉണ്ടു;
ദേശത്തു സത്യവും ഇല്ല, ദയയും ഇല്ല,
2 ദൈവപരിജ്ഞാനവുമില്ല. അവർ ആ
ണയിടുന്നു; ഭോഷ്കു പറയുന്നു; കുല ചെ
യ്യുന്നു; മോഷ്ടിക്കുന്നു; വ്യഭിചരിക്കുന്നു;
വീടു മുറിക്കുന്നു; രക്തപാതകത്തോടു രക്ത
3 പാതകം കൂട്ടുന്നു. അതുകൊണ്ടു ദേശം
ദുഃഖിക്കുന്നു; അതിലെ സകലനിവാസി
കളും വയലിലെ മൃഗങ്ങളും ആകാശത്തി
ലെ പറവകളും ക്ഷീണിച്ചുപോകുന്നു; സ
മുദ്രത്തിലെ മത്സ്യങ്ങളും ഇല്ലാതെയാകുന്നു.
4 എങ്കിലും ആരും വാദിക്കരുതു; ആരും
ശാസിക്കയും അരുതു; നിൻെറ ജനമോ,
പുരോഹിതനോടു വാദിക്കുന്നവരെപ്പോ
5 ലെ ഇരിക്കുന്നു. അതുകൊണ്ടു നീ പകൽ
സമയത്തു ഇടറിവീഴും; പ്രവാചകനും
നിന്നോടുകൂടെ രാത്രിയിൽ ഇടറിവീഴും;
നിൻെറ അമ്മയെ ഞാൻ നശിപ്പിക്കും.
6 പരിജ്ഞാനമില്ലായ്കയാൽ എൻെറ ജനം
നശിച്ചുപോകുന്നു; പരിജ്ഞാനം ത്യജിക്ക
കൊണ്ടു നീ എനിക്കു പുരോഹിതനായിരി
ക്കാതവണ്ണം ഞാൻ നിന്നെയും ത്യജിക്കും;
നീ നിൻെറ ദൈവത്തിൻെറ ന്യായപ്ര
മാണം മറന്നുകളഞ്ഞതുകൊണ്ടു ഞാനും
നിൻെറ മക്കളെ മറക്കും. അവർ പെരു 7
കുന്തോറും എന്നോടു ഏറെ പാപം ചെയ്തു;
ഞാൻ അവരുടെ മഹത്വത്തെ ലജ്ജയായി
മാററും. അവർ എൻെറ ജനത്തിൻെറ 8
പാപംകൊണ്ടു ഉപജീവനം കഴിക്കുന്നു;
അവരുടെ അകൃത്യത്തിന്നായിട്ടു ആഗ്രഹി
ക്കുന്നു. ആകയാൽ ജനത്തിന്നും പുരോ 9
ഹിതന്നും ഒരുപോലെ ഭവിക്കും. ഞാൻ
അവരുടെ നടപ്പു അവരോടു സന്ദർശിച്ചു
അവരുടെ പ്രവൃത്തികൾക്കു തക്കവണ്ണം
അവക്കു പകരം കൊടുക്കും. അവർ ഭക്ഷി 10
ച്ചാലും തൃപ്തി പ്രാപിക്കയില്ല; അവർ
സ്ത്രീസംഗം ചെയ്താലും പെരുകുകയില്ല;
യഹോവയെ കൂട്ടാക്കുന്നതു അവർ വിട്ടു
കളഞ്ഞുവല്ലോ. പരസംഗവും വീഞ്ഞും 11
പുതിയ വീഞ്ഞും ബുദ്ധിയെ കെടുത്തുകള
യുന്നു. എൻെറ ജനം തങ്ങളുടെ മര 12
ത്തോടു അരുളപ്പാടു ചോദിക്കുന്നു; അവ
രുടെ വടി അവരോടു ലക്ഷണം പറ
യുന്നു; പരസംഗമോഹം അവരെ ഭ്രമി
പ്പിക്കുന്നു; അവർ തങ്ങളുടെ ദൈവത്തെ
വിട്ടു പരസംഗം ചെയ്യുന്നു. അവർ പ 13
ർവ്വതശിഖരങ്ങളിൽ ബലി കഴിക്കുന്നു;
കുന്നുകളിൽ അവർ നല്ല തണലുള്ള കരു
വേലത്തിൻെറയും പുന്നയുടെയും ആലി
ൻെറയും കീഴെ ധൂപം കാട്ടുന്നു; അവിടെ
നിങ്ങളുടെ പുത്രിമാർ പരസംഗം ചെ
യ്യുന്നു; നിങ്ങളുടെ പുത്രഭാര്യമാർ വ്യഭിച
രിക്കുന്നു. നിങ്ങളുടെ പുത്രിമാർ പര 14
സംഗം ചെയ്യുന്നതും നിങ്ങളുടെ പുത്രഭാ
ര്യമാർ വ്യഭിചരിച്ചുനടക്കുന്നതും ഞാൻ
സന്ദർശിക്കയില്ല; അവർ തന്നേ വേശ്യാ
സ്ത്രീകളോടുകൂടെ വേറിട്ടുപോകയും ദേവ
ദാസികളോടുകൂടെ ബലി കഴിക്കയും

ചെയ്യുന്നു; ഇങ്ങനെ ബുദ്ധിയില്ലാത്ത
15 ജനം നശിച്ചുപോകും. യിസ്രായേലേ,
നീ പരസംഗം ചെയ്താലും, യെഹൂദാ അ
പരാധം ചെയ്യാതെയിരിക്കട്ടെ; നിങ്ങൾ
ഗില്ഗാലിലേക്കു ചെല്ലരുതു; ബേത്ത്-ആ
വെനിലേക്കു കയറിപ്പോകരുതു; യഹോ
വയാണ എന്നു സത്യം ചെയ്കയുമരുതു.
16 യിസ്രായേൽ ദുശ്ശാഠ്യമുള്ള പശുക്കിടാവി
നെപ്പോലെ ദുശ്ശാഠ്യം കാണിച്ചാൽ
യഹോവ അവരെ ഒരു വിശാലസ്ഥലത്തു
കുഞ്ഞാടിനെപ്പോലെ മേയിക്കുമോ?
17 എഫ്രയീം വിഗ്രഹങ്ങളുടെ കൂട്ടാളിയാ
18 കുന്നു; അവനെ വിട്ടുകളക. മദ്യപാനം
കഴിയുമ്പോൾ അവർ പരസംഗം ചെയ്യും;
അവരുടെ പ്രഭുക്കന്മാർ ലജ്ജയിൽ അത്യ
19 ന്തം ഇഷ്ടപ്പെടുന്നു. കാറ്റു അവളെ
ചിറകുകൊണ്ടു ചുററിപ്പിടിച്ചിരിക്കുന്നു;
അവർ തങ്ങളുടെ ബലികൾഹേതുവായി
ലജ്ജിച്ചുപോകും.

## ൫. അദ്ധ്യായം.

പുരോഹിതന്മാരേ, കേൾപ്പിൻ; യിസ്രാ
യേൽഗൃഹമേ, ചെവികൊൾവിൻ; രാജ
ഗൃഹമേ, ചെവി തരുവിൻ; നിങ്ങൾ
മിസ്പെക്കു ഒരു കണിയും താബോരിന്മേൽ
വിരിച്ച വലയും ആയിത്തീൎന്നിരിക്കകൊ
ണ്ടു ന്യായവിധി നിങ്ങൾക്കു വരുന്നു.
2 മത്സരികൾ വഷളത്വത്തിൽ ആണ്ടുപോ
യിരിക്കുന്നു; ഞാനോ അവൎക്കു എവൎക്കും
3 ഒരു ശാസകൻ ആകുന്നു. ഞാൻ എഫ്ര
യീമിനെ അറിയുന്നു; യിസ്രായേൽ എനി
ക്കു മറഞ്ഞിരിക്കുന്നതുമില്ല; എഫ്രയീമേ,
നീ ഇപ്പോൾ പരസംഗം ചെയ്തിരിക്കുന്നു;
4 യിസ്രായേൽ മലിനമായിരിക്കുന്നു. അവർ
തങ്ങളുടെ ദൈവത്തിന്റെ അടുക്കലേക്കു
മടങ്ങിവരേണ്ടതിന്നു അവരുടെ പ്രവൃത്തി
കൾ സമ്മതിക്കുന്നില്ല; പരസംഗമോഹം
അവരുടെ ഉള്ളിൽ ഉണ്ടു; അവർ യഹോ
വയെ അറിയുന്നതുമില്ല. യിസ്രായേലി 5
ന്റെ അഹംഭാവം അവന്റെ മുഖത്തു
സാക്ഷീകരിക്കുന്നു; അതുകൊണ്ടു യിസ്രാ
യേലും എഫ്രയീമും തങ്ങളുടെ അകൃത്യ
ത്താൽ ഇടറിവീഴും; യെഹൂദയും അവ
രോടുകൂടെ ഇടറിവീഴും. യഹോവയെ 6
അന്വേഷിക്കേണ്ടതിന്നു അവർ ആടുക
ളെയും കന്നുകാലികളെയും കൊണ്ടുചെ
ല്ലും; എങ്കിലും അവർ അവനെ കണ്ടെത്തു
കയില്ല; അവൻ അവരെ വിട്ടുമാറിയിരി
ക്കുന്നു. അവർ അന്യപുത്രന്മാരെ ജനി 7
പ്പിച്ചിരിക്കകൊണ്ടു അവർ യഹോവയോടു
വിശ്വാസപാതകം ചെയ്തിരിക്കുന്നു. ഇ
പ്പോൾ ഒരു അമാവാസ്യ അവരെ അവ
രുടെ ഓഹരികളോടുകൂടെ തിന്നുകളയും.
ഗിബെയയിൽ കാഹളവും രാമയിൽ 8
തുയ്യും ഊതുവിൻ; ബേത്ത്-ആവെനിൽ
പോർവിളി കൂട്ടുവിൻ; ബെന്യാമീനേ, നി
ന്റെ പിറകെ വരുന്നു. ശിക്ഷാദിവസ 9
ത്തിൽ എഫ്രയീം ശൂന്യമാകും; നിശ്ചയമു
ള്ളതു ഞാൻ യിസ്രായേൽഗോത്രങ്ങളുടെ
ഇടയിൽ അറിയിച്ചിരിക്കുന്നു. യെഹൂദാ 10
പ്രഭുക്കന്മാർ അതിർ മാററുന്നവരെപ്പോ
ലെ ആയിത്തീൎന്നു; അതുകൊണ്ടു ഞാൻ
എന്റെ ക്രോധം വെള്ളംപോലെ അവ
രുടെമേൽ പകരും. എഫ്രയീമിന്നു 11
മാനുഷകല്പന അനുസരിച്ചുനടപ്പാൻ
ഇഷ്ടം തോന്നിയതുകൊണ്ടു അവൻ പീ
ഡിതനും വ്യവഹാരത്തിൽ തോററവനും
ആയിരിക്കുന്നു. അതുകൊണ്ടു ഞാൻ എ 12
ഫ്രയീമിന്നു പുഴുവും യെഹൂദാഗൃഹത്തിന്നു
ദ്രവത്വവുമായിരിക്കും. എഫ്രയീം തന്റെ 13
വ്യാധിയും യെഹൂദാ തന്റെ മുറിവും കണ്ട
പ്പോൾ എഫ്രയീം അശ്ശൂരിൽ ചെന്നു
യുദ്ധതല്പരനായ രാജാവിന്റെ അടുക്കൽ
ആളയച്ചു; എങ്കിലും നിങ്ങളെ സൌഖ്യ

മാകുവാനും നിങ്ങളുടെ മുറിവു പൊറുപ്പി
14 പ്പാനും അവന്നു കഴിഞ്ഞില്ല. ഞാൻ
എഫ്രയീമിന്നു ഒരു സിംഹംപോലെയും
യെഹൂദാഗൃഹത്തിന്നു ഒരു ബാലസിംഹം
പോലെയും ഇരിക്കും; ഞാൻ തന്നേ കടി
ച്ചുകീറി പൊയ്ക്കളയും; ഞാൻ പിടിച്ചു
കൊണ്ടുപോകും; ആരും വിടുവിക്കയു
15 മില്ല. അവർ കുററം ഏററുപറഞ്ഞു
എന്റെ മുഖം അന്വേഷിക്കുവോളം ഞാൻ
മടങ്ങിപ്പോയി എന്റെ സ്ഥലത്തു ഇരി
ക്കും; കഷ്ടതയിൽ അവർ എന്നെ ജാഗ്രത
യോടെ അന്വേഷിക്കും.

## ൬. അദ്ധ്യായം.

വരുവിൻ, നാം യഹോവയുടെ അടുക്ക
ലേക്കു ചെല്ലുക; അവൻ നമ്മെ കടിച്ചു
കീറിയിരിക്കുന്നു; അവൻ സൌഖ്യമാക്കും;
അവൻ നമ്മെ അടിച്ചിരിക്കുന്നു; അവൻ
2 മുറിവു കെട്ടും. രണ്ടു ദിവസം കഴിഞ്ഞിട്ടു
അവൻ നമ്മെ ജീവിപ്പിക്കും; മൂന്നാം ദിവ
സം അവൻ നമ്മെ എഴുന്നേല്പിക്കും; നാം
അവന്റെ മുമ്പാകെ ജീവിക്കയും ചെയ്യും.
3 നാം അറിഞ്ഞുകൊൾക; യഹോവയെ അ
റിവാൻ നാം ഉത്സാഹിക്ക; അവന്റെ ഉദ
യം പ്രഭാതംപോലെ നിശ്ചയമുള്ളതു; അ
വൻ മഴപോലെ, ഭൂമിയെ നനെക്കുന്ന
പിൻമഴപോലെ തന്നേ, നമ്മുടെ അടു
4 ക്കൽ വരും. എഫ്രയീമേ, ഞാൻ നിനക്കു
എന്തു ചെയ്യേണ്ടു? യെഹൂദയേ, ഞാൻ
നിനക്കു എന്തു ചെയ്യേണ്ടു? നിങ്ങളുടെ
വാത്സല്യം പ്രഭാതമേഘംപോലെയും പുല
ച്ചെക്കു നീങ്ങിപ്പോകുന്ന മഞ്ഞുപോലെയും
5 ഇരിക്കുന്നു. അതുകൊണ്ടു ഞാൻ പ്രവാ
ചകന്മാർമുഖാന്തരം അവരെ വെട്ടി, എ
ന്റെ വായിലെ വചനങ്ങളാൽ അവരെ
കൊന്നുകളഞ്ഞു; എന്റെ ന്യായം വെളി
6 ച്ചംപോലെ ഉദിക്കുന്നു. യാഗത്തിലല്ല,
ദയയിലും ഹോമയാഗങ്ങളെക്കാൾ ദൈവ
പരിജ്ഞാനത്തിലും ഞാൻ പ്രസാദിക്കുന്നു.
എന്നാൽ അവർ ആദാം എന്നപോലെ 7
നിയമത്തെ ലംഘിച്ചു; അവിടെ അവർ
എന്നോടു വിശ്വാസപാതകം ചെയ്തിരി
ക്കുന്നു. ഗിലയാദ് അകൃത്യം പ്രവൎത്തി 8
ക്കുന്നവരുടെ പട്ടണം, അതു രക്തംകൊ
ണ്ടു മലിനമായിരിക്കുന്നു. പതിയിരിക്കു 9
ന്ന കവൎച്ചക്കാരെപ്പോലെ ഒരുകൂട്ടം പു
രോഹിതന്മാർ ശെഖേമിലേക്കുള്ള വഴി
യിൽ കുല ചെയ്യുന്നു; അതേ, അവർ
ദുഷ്കൎമ്മം ചെയ്യുന്നു. യിസ്രായേൽഗൃഹ 10
ത്തിൽ ഞാൻ ഒരു ഭയങ്കരകാൎയ്യം കണ്ടിരി
ക്കുന്നു; അവിടെ എഫ്രയീം പരസംഗം
ചെയ്തു, യിസ്രായേൽ മലിനമായുമിരി
ക്കുന്നു. യെഹൂദയേ, ഞാൻ എന്റെ ജന 11
ത്തിന്റെ സ്ഥിതി മാററുമ്പോൾ, നിനക്കും
ഒരു കൊയ്ത്തു വെച്ചിരിക്കുന്നു.

## ൭. അദ്ധ്യായം.

ഞാൻ യിസ്രായേലിന്നു ചികിത്സ ചെയ്യു
മ്പോൾ, എഫ്രയീമിന്റെ അകൃത്യവും ശമ
ൎയ്യയുടെ ദുഷ്ടതയും വെളിപ്പെട്ടുവരുന്നു;
അവർ വ്യാജം പ്രവൎത്തിക്കുന്നു; അകത്തു
കള്ളൻ കടക്കുന്നു; പുറത്തു കവൎച്ചക്കാരു
ടെ കൂട്ടം കൊള്ളയിടുന്നു. അവരുടെ 2
ദുഷ്ടതയൊക്കെയും ഞാൻ ഓൎക്കുന്നു എന്നു
അവർ മനസ്സിൽ വിചാരിക്കുന്നില്ല; ഇ
പ്പോൾ അവരുടെ സ്വന്തപ്രവൃത്തികൾ
അവരെ ചുററിയിരിക്കുന്നു; അവ എന്റെ
മുമ്പാകെ ഇരിക്കുന്നു. അവർ ദുഷ്ടത 3
കൊണ്ടു രാജാവിനെയും ഭോഷ്കുകൊണ്ടു
പ്രഭുക്കന്മാരെയും സന്തോഷിപ്പിക്കുന്നു.
അവർ എല്ലാവരും വ്യഭിചാരികൾ ആകു 4
ന്നു; അപ്പക്കാരൻ ചൂടുപിടിപ്പിക്കുന്ന
അപ്പക്കൂടുപോലെ ഇരിക്കുന്നു; മാവു കുഴെ
ച്ചതുമുതൽ അതു പുളിക്കുവോളം തീയെ

5 തിക്കാതിരിക്കും. നമ്മുടെ രാജാവിന്റെ
ദിവസത്തിൽ പ്രഭുക്കന്മാർ വീഞ്ഞിന്റെ
ഉഷ്ണത്താൽ ദീനം പിടിക്കുന്നു; അവൻ
പരിഹാസികളോടുകൂടെ കൈ നീട്ടുന്നു.
6 അവർ പതിയിരിക്കുന്ന സമയത്തു തങ്ങ
ളുടെ ഹൃദയത്തെ അപ്പക്കൂടുപോലെ ഒരു
ക്കിയിരിക്കുന്നു; അവരുടെ അപ്പക്കാരൻ
രാത്രി മുഴുവനും ഉറങ്ങുന്നു; രാവിലേ അതു
7 ജ്വലിക്കുന്ന തീപോലെ കത്തുന്നു. അവ
രൊക്കെയും അപ്പക്കൂടുപോലെ ചൂടുപി
ടിച്ചു, തങ്ങളുടെ ന്യായാധിപതിമാരെ
തിന്നുകളയുന്നു; അവരുടെ രാജാക്കന്മാർ
ഒക്കെയും വീണിരിക്കുന്നു; അവരുടെ ഇട
യിൽ എന്നോടു അപേക്ഷിക്കുന്നവൻ ആ
8 രുമില്ല. എഫ്രയീം ജാതികളോടു ഇട
കലർന്നിരിക്കുന്നു; എഫ്രയീം മറിച്ചിടാത്ത
9 ദോശ ആകുന്നു. അന്യജാതികൾ അവ
ന്റെ ബലം തിന്നുകളഞ്ഞു എങ്കിലും അ
വൻ അറിയുന്നില്ല; അവന്നു അവിട
വിടെ നരെച്ചിരിക്കുന്നു എങ്കിലും അവൻ
10 അറിയുന്നില്ല. യിസ്രായേലിന്റെ അഹം
ഭാവം അവന്റെ മുഖത്തു സാക്ഷീകരി
ക്കുന്നു; എന്നാൽ അവർ തങ്ങളുടെ ദൈ
വമായ യഹോവയുടെ അടുക്കൽ മടങ്ങി
വന്നിട്ടില്ല; ഇതിൽ ഒക്കെയും അവനെ
11 അന്വേഷിച്ചിട്ടും ഇല്ല. എഫ്രയീം ബു
ദ്ധിയില്ലാത്ത പൊട്ടപ്രാവുപോലെ ആകു
ന്നു; അവർ മിസ്രയീമിനെ വിളിക്കയും
അശ്ശൂരിലേക്കു പോകയും ചെയ്യുന്നു.
12 അവർ പോകുമ്പോൾ ഞാൻ എന്റെ വല
അവരുടെമേൽ വീശും; ഞാൻ അവരെ
ആകാശത്തിലെ പറവകളെപ്പോലെ താ
ഴെ വരുത്തും; അവരുടെ സഭയെ കേൾപ്പി
ച്ചതുപോലെ ഞാൻ അവരെ ശിക്ഷിക്കും.
13 അവർ എന്നെ വിട്ടു ഓടിപ്പോയതുകൊണ്ടു
അവൎക്കു അയ്യോ കഷ്ടം; അവർ എന്നോടു
അതിക്രമം ചെയ്തുകൊണ്ടു അവൎക്കു നാശം;
ഞാൻ അവരെ വീണ്ടെടുപ്പാൻ വിചാരി
ച്ചിട്ടും അവർ എന്നോടു ഭോഷ്കു സംസാരി
ക്കുന്നു. അവർ ഹൃദയപൂൎവ്വം എന്നോടു നില 14
വിളിക്കാതെ കിടക്കയിൽവെച്ചു മുറയിടു
ന്നു; അവർ ധാന്യവും വീഞ്ഞും നിമിത്തം
ഒന്നിച്ചുകൂടുന്നു; അവർ എന്നോടു മത്സരി
ക്കുന്നു. ഞാൻ അവരുടെ ഭുജങ്ങളെ അ 15
ഭ്യസിപ്പിച്ചു ബലപ്പെടുത്തീട്ടും, അവർ
എന്റെ നേരെ ദോഷം നിരൂപിക്കുന്നു.
അവർ തിരിയുന്നു, മേലോട്ടു അല്ലതാനും; 16
അവർ വഞ്ചനയുള്ള വില്ലുപോലെ ആ
കുന്നു; അവരുടെ പ്രഭുക്കന്മാർ നാവി
ന്റെ ക്രോധംനിമിത്തം വാളുകൊണ്ടു
വീഴും; ഇതു മിസ്രയീംദേശത്തു അവൎക്കു
പരിഹാസഹേതുവായിത്തീരും.

## ൮. അദ്ധ്യായം.

അവർ എന്റെ നിയമത്തെ ലംഘിച്ചു
എന്റെ ന്യായപ്രമാണത്തിന്നു വിരോധ
മായി അതിക്രമം ചെയ്തതുകൊണ്ടു കാഹ
ളം വായിൽ വെക്കുക; കഴുകനെപ്പോലെ
യഹോവയുടെ ആലയത്തിന്മേൽ ചാടി
വീഴുക. അവർ എന്നോടു: ദൈവമേ, 2
യിസ്രായേലാകുന്ന ഞങ്ങൾ നിന്നെ അറി
യുന്നു എന്നു നിലവിളിക്കുന്നു. യിസ്രാ 3
യേൽ നന്മയായതിനെ ഉപേക്ഷിച്ചുകള
ഞ്ഞിരിക്കുന്നു; ശത്രു അവനെ പിന്തുടരട്ടെ.
അവർ രാജാക്കന്മാരെ വാഴിച്ചു, ഞാൻ 4
മുഖാന്തരം അല്ലതാനും; ഞാൻ അറിയാ
തെ പ്രഭുക്കന്മാരെ അവർ നിയമിച്ചിരി
ക്കുന്നു; അവർ ഛേദിക്കപ്പെടേണ്ടതിന്നു
വെള്ളികൊണ്ടും പൊന്നുകൊണ്ടും തങ്ങൾ
ക്കു വിഗ്രഹങ്ങളെ ഉണ്ടാക്കി. ശമൎയ്യ 5
യേ, നിന്റെ പശുക്കിടാവിനെ അവൻ
വെറുക്കുന്നു; എന്റെ കോപം അവരുടെ
നേരെ ജ്വലിക്കുന്നു; അവൎക്കു കുററമി
ല്ലായ്മ എത്രത്തോളം അസാദ്ധ്യമായിരിക്കും?

6 ഇതു യിസ്രായേലിൻെറ പണി തന്നേ;
ഒരു കൌശലപ്പണിക്കാരൻ അതിനെ
ഉണ്ടാക്കി, അതു ദൈവമല്ല; ശമൎയ്യയുടെ
7 പശുക്കിടാവു നുറുങ്ങിപ്പോകും. അവർ
കാററു വിതെച്ചു, ചുഴലിക്കാററു കൊയ്യും;
അതിന്നു തണ്ടില്ല, ഞാറു മാവിനെ നല്കുക
യുമില്ല; നല്കിയാലും അന്യജാതികൾ അതി
8 നെ വിഴുങ്ങിക്കളയും. യിസ്രായേലിനെ
വിഴുങ്ങിപ്പോയി; അവർ ഇപ്പോൾ ജാതി
കളുടെ ഇടയിൽ ഇഷ്ടമില്ലാത്ത ഒരു പാ
9 ത്രംപോലെയിരിക്കുന്നു. അവർ തനിച്ചു
നടക്കുന്ന കാട്ടുകഴുതപോലെ അശ്ശൂരിലേ
ക്കു പോയി; എഫ്രയീം ജാരന്മാരെ കൂലി
10 ക്കു വാങ്ങിയിരിക്കുന്നു. അവർ ജാതിക
ളുടെ ഇടയിൽനിന്നു ജാരന്മാരെ കൂലിക്കു
വാങ്ങിയാലും ഞാൻ ഇപ്പോൾ അവരെ
കൂട്ടും; അവർ പ്രഭുക്കന്മാരുടെ രാജാവി
ൻെറ ചുമടിൻകീഴിൽ വേഗത്തിൽ വേദ
11 നപ്പെടും. എഫ്രയീം പാപപരിഹാര
ത്തിന്നായി അനേകം യാഗപീഠങ്ങളെ
ഉണ്ടാക്കിയതുകൊണ്ടു, യാഗപീഠങ്ങൾ അ
വന്നു പാപഹേതുവായി തീൎന്നിരിക്കുന്നു.
12 ഞാൻ എൻെറ ന്യായപ്രമാണം അവന്നു
പതിനായിരം കല്പനയായി എഴുതിക്കൊ
ടുത്താലും അവ അപൂൎവ്വകാൎയ്യമായി എണ്ണ
13 പ്പെടുന്നു. അവർ എൻെറ അൎപ്പണ
യാഗങ്ങളെ അറുത്തു മാംസം തിന്നു
ന്നു; എന്നാൽ യഹോവ അവയിൽ
പ്രസാദിക്കുന്നില്ല; ഇപ്പോൾ അവൻ
അവരുടെ അകൃത്യം ഓൎത്തു അവ
രുടെ പാപം സന്ദൎശിക്കും; അവർ
മിസ്രയീമിലേക്കു മടങ്ങിപ്പോകേണ്ടിവരും.
14 യിസ്രായേൽ തന്നെ ഉണ്ടാക്കിയവനെ
മറന്നു മന്ദിരങ്ങളെ പണിതിരിക്കുന്നു;
യെഹൂദാ ഉറപ്പുള്ള പട്ടണങ്ങളെ വൎദ്ധി
പ്പിച്ചിരിക്കുന്നു; എന്നാൽ ഞാൻ അവ
ൻെറ പട്ടണങ്ങളിൽ തീ അയക്കും;
അതു അവയിലെ അരമനകളെ ദഹിപ്പി
ച്ചുകളയും.

## ൯. അദ്ധ്യായം.

യിസ്രായേലേ, നീ നിൻെറ ദൈവത്തെ
വിട്ടു പരസംഗം ചെയ്തുനടക്കയും ധാന്യ
ക്കളങ്ങളിൽ ഒക്കെയും വേശ്യാസമ്മാനം
ആഗ്രഹിക്കയും ചെയ്തിരിക്കയാൽ നീ ശേ
ഷം ജാതികളെപ്പോലെ ഘോഷത്തോടെ
സന്തോഷിക്കരുതു. കളവും ചക്കും അവരെ 2
പോഷിപ്പിക്കയില്ല, പുതുവീഞ്ഞു അതിൽ
ഇല്ലാതെയാകും. അവർ യഹോവയുടെ 3
ദേശത്തു പാൎക്കയില്ല; എഫ്രയീം മിസ്രയീ
മിലേക്ക മടങ്ങിപ്പോകയും അശ്ശൂരിൽവെ
ച്ചു മലിനമായതു തിന്നുകയും ചെയ്യും.
അവർ യഹോവെക്കു വീഞ്ഞുപകൎന്നു അ 4
ൎപ്പിക്കയില്ല; അവരുടെ ഹനനയാഗങ്ങൾ
അവന്നു പ്രസാദമായിരിക്കയുമില്ല; അവ
രുടെ അപ്പം അവൎക്കു വിലാപത്തിൻെറ
അപ്പംപോലെയിരിക്കും; അതു തിന്നു
ന്നവനൊക്കെയും അശുദ്ധനായിത്തീരും;
അവരുടെ അപ്പം വിശപ്പടക്കുവാൻ മാത്രം
അവൎക്കു ഉതകും; അതു യഹോവയുടെ
ആലയത്തിലേക്കു വരികയില്ല. സഭാ 5
യോഗദിവസത്തിലും യഹോവയുടെ ഉത്സ
വദിവസത്തിലും നിങ്ങൾ എന്തു ചെയ്യും?
അവർ നാശത്തിൽനിന്നു ഒഴിഞ്ഞുപോ 6
യാൽ മിസ്രയീം അവരെ കൂട്ടിച്ചേൎക്കും;
മോഫ് അവരെ അടക്കംചെയ്യും; അവ
രുടെ വെള്ളികൊണ്ടുള്ള മനോഹരസാധ
നങ്ങൾ തുവെക്കു അവകാശമാകും; മുള്ളു
കൾ അവരുടെ കൂടാരങ്ങളിൽ ഉണ്ടാകും.
സന്ദൎശനകാലം വന്നിരിക്കുന്നു; പ്രതികാ 7
രദിവസം അടുത്തിരിക്കുന്നു; നിൻെറ
അകൃത്യബാഹുല്യവും മഹാദ്വേഷവുംനിമി
ത്തം പ്രവാചകൻ ഭോഷനും ആത്മ
പൂൎണ്ണൻ ഭ്രാന്തനും എന്നു യിസ്രായേൽ

8 അറിയും. എഫ്രയീം എന്റെ ദൈവത്തി
ന്റെ നേരെ പതിയിരിക്കുന്നു; പ്രവാച
കന്നോ അവന്റെ എല്ലാവഴികളിലും വേ
ട്ടക്കാരന്റെ കണിയും അവന്റെ ദൈവ
ത്തിന്റെ ആലയത്തിൽ പകയും നേരിടും.
9 ഗിബെയയുടെ കാലത്തു എന്നപോലെ
അവർ വഷളത്വത്തിൽ മുഴുകിയിരിക്കു
ന്നു; അവൻ അവരുടെ അകൃത്യം ഓൎത്തു
10 അവരുടെ പാപം സന്ദൎശിക്കും. മരുഭൂ
മിയിൽ മുന്തിരിപ്പഴംപോലെ ഞാൻ യിസ്രാ
യേലിനെ കണ്ടെത്തി; അത്തിവൃക്ഷ
ത്തിൽ ആദ്യം ഉണ്ടായ തലക്കനിപോലെ
ഞാൻ നിങ്ങളുടെ പിതാക്കന്മാരെ കണ്ടു;
ബാൽ-പെയോരിൽ എത്തിയപ്പോൾ അ
വർ തങ്ങളെത്തന്നേ ലജ്ജാബിംബത്തിന്നു
ഏല്പിച്ചു; അവരുടെ ഇഷ്ടമേവനെപ്പോ
11 ലെ മ്ലേച്ഛതയുള്ളവരായ്തീൎന്നു. എഫ്രയീ
മിന്റെ മഹത്വം പ്രസവമോ ഗൎഭമോ
ഗൎഭോല്പാദനമോ ഒന്നും ഇല്ലാതാകുംവണ്ണം
ഒരു പക്ഷിയെപ്പോലെ പറന്നുപോകും.
12 അവർ മക്കളെ വളൎത്തിയാലും ഞാൻ
അവരെ ഒരുത്തനും ശേഷിക്കാതവണ്ണം
മക്കളില്ലാത്തവരാക്കും; ഞാൻ അവരെ
വിട്ടു മാറിപ്പോകുമ്പോൾ അവൎക്കു അയ്യോ
13 കഷ്ടം! ഞാൻ എഫ്രയീമിനെ സോർ
വരെ കണ്ടെടത്തോളം അതു മനോഹര
സ്ഥലത്തുള്ളോരു നട്ടുതല ആകുന്നു; എങ്കി
ലും എഫ്രയീം തന്റെ മക്കളെ ഘാതക
ന്റെ അടുക്കൽ പുറത്തു കൊണ്ടുചെല്ലേണ്ടി
14 വരും. യഹോവേ, അവൎക്കു കൊടുക്കേ
ണമേ; നീ എന്തു കൊടുക്കും? അലസി
പ്പോകുന്ന ഗൎഭവും വരണ്ട മുലയും അവൎക്കു
15 കൊടുക്കേണമേ. അവരുടെ ദുഷ്ടതയൊ
ക്കെയും ഗില്ഗാലിൽ സംഭവിച്ചു; അവി
ടെവെച്ചു അവർ എനിക്കു വെറുപ്പായി;
അവരുടെ പ്രവൃത്തികളുടെ ദുഷ്ടതനിമി
ത്തം ഞാൻ ഇനി അവരെ സ്നേഹിക്കാതെ
എന്റെ ആലയത്തിൽനിന്നു അവരെ
നീക്കിക്കളയും; അവരുടെ സകലപ്രഭുക്ക
ന്മാരും മത്സരികൾ അത്രേ. എഫ്രയീമി 16
ന്നു പുഴുക്കുത്തു പിടിച്ചു; അവരുടെ വേർ
ഉണങ്ങിപ്പോയി; അവർ ഫലം കായിക്ക
യില്ല; അവർ പ്രസവിച്ചാലും ഞാൻ അ
വരുടെ ഇഷ്ടകരമായ ഗൎഭഫലത്തെ കൊ
ന്നുകളയും. അവർ എന്റെ ദൈവത്തെ 17
അനുസരിക്കായ്കകൊണ്ടു അവൻ അവരെ
തള്ളിക്കളയും; അവർ ജാതികളുടെ ഇട
യിൽ ഉഴന്നു നടക്കേണ്ടിവരും.

## ൧൧. അദ്ധ്യായം.

യിസ്രായേൽ പടൎന്നിരിക്കുന്ന ഒരു മുന്തി
രിവള്ളി ആകുന്നു; അവൻ ഫലം കായി
ക്കുന്നു; തന്റെ ഫലത്തിന്റെ ബഹുത്വ
ത്തിന്നു തക്കവണ്ണം അവൻ ബലിപീഠ
ങ്ങളെ വൎദ്ധിപ്പിച്ചു; തന്റെ ദേശത്തി
ന്റെ നന്മെക്കു തക്കവണ്ണം അവൻ ഭംഗി
യുള്ള വിഗ്രഹസ്തംഭങ്ങളെ ഉണ്ടാക്കി.
അവരുടെ ഹൃദയം ഭിന്നിച്ചിരിക്കുന്നു; 2
ഇപ്പോൾ അവർ കുററക്കാരായ്തീരും; അ
വൻ അവരുടെ ബലിപീഠങ്ങളെ ഇടിച്ചു
കളകയും അവരുടെ വിഗ്രഹസ്തംഭങ്ങളെ
നശിപ്പിക്കയും ചെയ്യും. ഇപ്പോൾ അ 3
വർ: നമുക്കു രാജാവില്ല; നാം യഹോ
വയെ ഭയപ്പെടുന്നില്ലല്ലോ; രാജാവു നമു
ക്കു വേണ്ടി എന്തു ചെയ്യും? എന്നു പറയും.
അവർ വ്യൎത്ഥവാക്കുകൾ സംസാരിച്ചു 4
ഉടമ്പടി ചെയ്യുന്നതിൽ കള്ളസ്സത്യം ചെ
യ്യുന്നു; അതുകൊണ്ടു ന്യായവിധി വയലി
ലെ ഉഴച്ചാലുകളിൽ നഞ്ചുചെടിപോലെ
മുളെച്ചുവരുന്നു. ശമൎയ്യാനിവാസികൾ 5
ബേത്ത്-ആവെനിലെ കാളക്കുട്ടിയെക്കു
റിച്ചു പേടിക്കുന്നു; അതിലെ ജനം അതി
നെക്കുറിച്ചു ദുഃഖിക്കുന്നു; അതിന്റെ പൂജാ
രികൾ അതിനെക്കുറിച്ചും അതിന്റെ

മഹത്വം അതിനെ വിട്ടുപോയതുകൊണ്ടു
6 അതിനെക്കുറിച്ചും വിറെക്കുന്നു. അതി
നെയും യുദ്ധതല്പരനായ രാജാവിന്നു സ
മ്മാനമായി അശ്ശൂരിലേക്കു കൊണ്ടുപോകും;
എഫ്രയീം ലജ്ജ പ്രാപിക്കും; യിസ്രായേൽ
തന്റെ ആലോചനയെക്കുറിച്ചു ലജ്ജിക്കും.
7 ശമൎയ്യയോ, അതിന്റെ രാജാവു വെള്ള
ത്തിലെ ചുള്ളിപോലെ നശിച്ചുപോകും.
8 യിസ്രായേലിന്റെ പാപമായിരിക്കുന്ന ആ
വെനിലെ പൂജാഗിരികൾ നശിച്ചുപോ
കും; മുള്ളും പറക്കാരയും അവരുടെ ബലി
പീഠങ്ങളിന്മേൽ മുളെക്കും; അവർ മലക
ളോടു: ഞങ്ങളെ മൂടുവിൻ എന്നും കുന്നുക
ളോടു: ഞങ്ങളുടെമേൽ വീഴുവിൻ എന്നും
9 പറയും. യിസ്രായേലേ, ഗിബെയയുടെ
കാലംമുതൽ നീ പാപം ചെയ്തിരിക്കുന്നു;
അവർ അവിടെത്തന്നേ നില്ക്കുന്നു; ഗി
ബെയയിൽ നീതികെട്ടവരോടുള്ള പട അ
10 വരെ എത്തിപ്പിടിച്ചില്ല; ഞാൻ ആഗ്ര
ഹിക്കുമ്പോൾ അവരെ ശിക്ഷിക്കും; അവരെ
അവരുടെ രണ്ടു അകൃത്യംനിമിത്തം ശിക്ഷി
ക്കുമ്പോൾ ജാതികൾ അവരുടെ നേരെ കൂടി
11 വരും. എഫ്രയീം മെരുക്കമുള്ളതും ധാന്യം
മെതിപ്പാൻ ഇഷ്ടപ്പെടുന്നതുമായ പശുക്കി
ടാവു ആകുന്നു; ഞാൻ അതിന്റെ ഭംഗി
യുള്ള കഴുത്തിൽ നുകം വെക്കും; ഞാൻ
എഫ്രയീമിനെ നുകത്തിൽ പിണെക്കും;
യെഹൂദാ ഉഴുകയും യാക്കോബ് കട്ട ഉടെ
12 ക്കുകയും ചെയ്യേണ്ടിവരും. നീതിയിൽ
വിതെപ്പിൻ; ദയെക്കൊത്തവണ്ണം കൊയ്യു
വിൻ; നിങ്ങളുടെ തരിശുനിലം ഉഴുവിൻ;
യഹോവ വന്നു നിങ്ങളുടെമേൽ നീതി
വൎഷിപ്പിക്കേണ്ടതിന്നു അവനെ അന്വേ
ഷിപ്പാനുള്ള കാലം ആകുന്നുവല്ലോ.
13 നിങ്ങൾ ദുഷ്ടത ഉഴുതു, നീതികേടു കൊയ്തു,
ഭോഷ്കിന്റെ ഫലം തിന്നിരിക്കുന്നു; നീ
നിന്റെ വഴിയിലും നിന്റെ വീരന്മാ
രുടെ സംഘത്തിലും ആശ്രയിച്ചിരിക്കുന്നു.
അതുകൊണ്ടു നിന്റെ ജനത്തിന്റെ ഇട
യിൽ ഒരു കലഹം ഉണ്ടാകും; യുദ്ധദിവ 14
സത്തിൽ ശൽമാൻ ബേത്ത്-അൎബ്ബേലി
നെ നശിപ്പിച്ചതുപോലെ നിന്റെ എല്ലാ
കോട്ടകൾക്കും നാശം വരും; അവർ അ
മ്മയെ മക്കളോടുകൂടെ തകൎത്തുകളഞ്ഞുവ
ല്ലോ. അങ്ങനെ തന്നേ അവർ നിങ്ങ 15
ളുടെ മഹാദുഷ്ടതനിമിത്തം ബേഥേ
ലിൽവെച്ചു നിങ്ങൾക്കും ചെയ്യും; പുല
ൎച്ചെക്കു യിസ്രായേൽരാജാവു അശേഷം
നശിച്ചുപോകും.

## ൧൧. അദ്ധ്യായം.

യിസ്രായേൽ ബാലനായിരുന്നപ്പോൾ
ഞാൻ അവനെ സ്നേഹിച്ചു; മിസ്രയീമിൽ
നിന്നു ഞാൻ എന്റെ മകനെ വിളിച്ചു.
അവരെ വിളിക്കുന്തോറും അവർ വിട്ടക 2
ന്നുപോയി; ബാൽബിംബങ്ങൾക്കു അവർ
ബലികഴിച്ചു, വിഗ്രഹങ്ങൾക്കു ധൂപം
കാട്ടി. ഞാൻ എഫ്രയീമിനെ നടപ്പാൻ 3
ശീലിപ്പിച്ചു; ഞാൻ അവരെ എന്റെ ഭുജ
ങ്ങളിൽ എടുത്തു; എങ്കിലും ഞാൻ അവരെ
സൌഖ്യമാക്കി എന്നു അവർ അറിഞ്ഞില്ല.
മനുഷ്യപാശങ്ങൾകൊണ്ടു, സ്നേഹബന്ധ 4
നങ്ങൾകൊണ്ടു തന്നേ, ഞാൻ അവരെ
വലിച്ചു; അവരുടെ താടിയെല്ലിന്മേലുള്ള
നുകം നീക്കിക്കളയുന്നവനെപ്പോലെ
ഞാൻ അവൎക്കു ആയിരുന്നു; ഞാൻ അവ
ൎക്കു തീൻ ഇട്ടുകൊടുത്തു. അവൻ മിസ്ര 5
യീംദേശത്തേക്കു മടങ്ങിപ്പോകയില്ല; എ
ന്നാൽ മടങ്ങിവരുവാൻ അവൎക്കു മനസ്സി
ല്ലായ്കകൊണ്ടു അശ്ശൂൎയ്യൻ അവന്റെ രാജാ
വാകും. അവരുടെ ആലോചനനിമിത്തം 6
വാൾ അവന്റെ പട്ടണങ്ങളിന്മേൽ വീ
ണു അവന്റെ ഓടാമ്പലുകളെ നശിപ്പിച്ചു
ഒടുക്കിക്കളയും. എന്റെ ജനം എന്നെ 7

വിട്ടു പിന്തിരിവാൻ ഒരുങ്ങിയിരിക്കുന്നു;
അവരെ മേലോട്ടു വിളിച്ചാലും ആരും
8 നിവിൎന്നുനില്ക്കുന്നില്ല. എഫ്രയീമേ,
ഞാൻ നിന്നെ എങ്ങനെ വിട്ടുകൊടുക്കും?
യിസ്രായേലേ, ഞാൻ നിന്നെ എങ്ങനെ
ഏല്പിച്ചുകൊടുക്കും? ഞാൻ നിന്നെ എങ്ങ
നെ അദ്മയെപ്പോലെ ആക്കും? ഞാൻ നി
ന്നെ എങ്ങനെ സെബോയിമിനെപ്പോ
ലെ ആക്കിത്തീൎക്കും? എന്റെ ഹൃദയം എ
ന്റെ ഉള്ളിൽ മറിഞ്ഞുകൊള്ളുന്നു; എന്റെ
9 അയ്യോഭാവം ഒക്കെയും ജ്വലിക്കുന്നു. എ
ന്റെ ഉഗ്രകോപം ഞാൻ നടത്തുകയില്ല;
ഞാൻ എഫ്രയീമിനെ വീണ്ടും നശിപ്പിക്ക
യുമില്ല; ഞാൻ മനുഷ്യനല്ല ദൈവം അ
ത്രേ, നിന്റെ നടുവിൽ പരിശുദ്ധൻ
തന്നേ; ഞാൻ ക്രോധത്തോടെ വരികയു
10 മില്ല. സിംഹംപോലെ ഗൎജ്ജിക്കുന്ന യ
ഹോവയുടെ പിന്നാലെ അവർ നടക്കും;
അവൻ ഗൎജ്ജിക്കുമ്പോൾ പടിഞ്ഞാറുനിന്നു
11 മക്കൾ വിറെച്ചുംകൊണ്ടു വരും. അവർ
മിസ്രയീമിൽനിന്നു ഒരു പക്ഷിയെപ്പോ
ലെയും അശ്ശൂർദേശത്തുനിന്നു ഒരു പ്രാവി
നെപ്പോലെയും വിറെച്ചുംകൊണ്ടു വരും;
ഞാൻ അവരെ അവരുടെ വീടുകളിൽ
പാൎപ്പിക്കും എന്നു യഹോവയുടെ അരുള
12 പ്പാടു. എഫ്രയീം കപടംകൊണ്ടും യിസ്രാ
യേൽഗൃഹം വഞ്ചനകൊണ്ടും എന്നെ ചു
റ്റിക്കൊള്ളുന്നു; യെഹൂദയും ദൈവത്തോ
ടും വിശ്വസ്തനായ പരിശുദ്ധനോടും ഇന്നും
അസ്ഥിരത കാണിക്കുന്നു.

## ൧൨. അദ്ധ്യായം.

എഫ്രയീം കാറ്റിൽ ഇഷ്ടപ്പെട്ടു കിഴക്കൻ
കാറ്റിനെ പിന്തുടരുന്നു; അവൻ ഇടവി
ടാതെ ഭോഷ്കും ശൂന്യവും വൎദ്ധിപ്പിക്കുന്നു;
അവർ അശ്ശൂൎയ്യരോടു ഉടമ്പടി ചെയ്യുന്നു;
മിസ്രയീമിലേക്കു എണ്ണ കൊടുത്തയക്കുന്നു.
യഹോവെക്കു യെഹൂദയോടും ഒരു വ്യവ 2
ഹാരം ഉണ്ടു; അവൻ യാക്കോബിനെ അവ
ന്റെ നടപ്പിന്നു തക്കവണ്ണം സന്ദൎശിക്കും;
അവന്റെ പ്രവൃത്തികൾക്കു തക്കവണ്ണം
അവന്നു പകരം കൊടുക്കും. അവൻ ഗൎഭ 3
ത്തിൽവെച്ചു തന്റെ സഹോദരന്റെ കുതി
കാൽ പിടിച്ചു; തന്റെ പുരുഷപ്രായത്തിൽ
ദൈവത്തോടു പൊരുതി. അവൻ ദൂത 4
നോടു പൊരുതി ജയിച്ചു; അവൻ കര
ഞ്ഞു അവനോടു അപേക്ഷിച്ചു; അവൻ
ബേഥേലിൽവെച്ചു അവനെ കണ്ടെത്തി,
അവിടെവെച്ചു അവൻ നമ്മോടു സംസാ
രിച്ചു. യഹോവ സൈന്യങ്ങളുടെ ദൈ 5
വമാകുന്നു; യഹോവ എന്നു ആകുന്നു അ
വന്റെ നാമം. അതുകൊണ്ടു നീ നിന്റെ 6
ദൈവത്തിന്റെ അടുക്കലേക്കു മടങ്ങിവ
രിക; ദയയും ന്യായവും പ്രമാണിച്ചു, ഇ
ടവിടാതെ നിന്റെ ദൈവത്തിന്നായി
കാത്തുകൊണ്ടിരിക്ക. അവൻ ഒരു കനാ 7
ന്യനാകുന്നു; കള്ളത്തുലാസു അവന്റെ
കയ്യിൽ ഉണ്ടു; പീഡിപ്പിപ്പാൻ അവൻ
ആഗ്രഹിക്കുന്നു. എന്നാൽ എഫ്രയീം: 8
ഞാൻ സമ്പന്നനായ്തീൎന്നു, എനിക്കു ധനം
കിട്ടിയിരിക്കുന്നു; എന്റെ സകലപ്രയ
ത്നങ്ങളിലും പാപമായ യാതൊരു അകൃ
ത്യവും എന്നിൽ കണ്ടെത്തുകയില്ല എന്നി
ങ്ങനെ പറയുന്നു. ഞാനോ മിസ്രയീം 9
ദേശംമുതൽ നിന്റെ ദൈവമായ യഹോ
വയാകുന്നു; ഞാൻ നിന്നെ ഉത്സവദിവ
സങ്ങളിലെന്നപോലെ ഇനിയും കൂടാര
ങ്ങളിൽ വസിക്കുമാറാക്കും. ഞാൻ പ്രവാ 10
ചകന്മാരോടു സംസാരിച്ചു ദൎശനങ്ങളെ
വൎദ്ധിപ്പിച്ചു; പ്രവാചകന്മാർമുഖാന്തരം
സദൃശവാക്യങ്ങളെയും പ്രയോഗിച്ചിരി
ക്കുന്നു. ഗിലെയാദ്യർ നീതികെട്ടവർ എ 11
ങ്കിൽ അവർ വ്യൎത്ഥരായ്തീരും; അവർ
ഗില്ഗാലിൽ കാളകളെ ബലികഴിക്കുന്നു

എങ്കിൽ, അവരുടെ ബലിപീഠങ്ങൾ വയ
ലിലെ ഉഴച്ചാലുകളിൽ ഉള്ള കൽക്കൂമ്പാര
12 ങ്ങൾപോലെ ആകും. യാക്കോബ് അരാം
ദേശത്തിലേക്കു ഓടിപ്പോയി; യിസ്രായേൽ
ഒരു ഭാൎയ്യെക്കു വേണ്ടി സേവ ചെയ്തു,
ഒരു ഭാൎയ്യെക്കു വേണ്ടി ആടുകളെ പാലിച്ചു.
13 യഹോവ ഒരു പ്രവാചകൻമുഖാന്തരം
യിസ്രായേലിനെ മിസ്രയീമിൽനിന്നു കൊ
ണ്ടുവന്നു, ഒരു പ്രവാചകനാൽ അവൻ
14 പാലിക്കപ്പെട്ടു. എഫ്രയീം അവനെ ഏ
റ്റവും കൈപ്പോടെ കോപിപ്പിച്ചു; ആക
യാൽ അവൻെറ കൎത്താവു അവൻെറ രക്ത
ത്തെ അവൻെറമേൽ വെച്ചേക്കുകയും
അവൻെറ നിന്ദെക്കു തക്കവണ്ണം അവന്നു
പകരം കൊടുക്കയും ചെയ്യും.

## ൧൩. അദ്ധ്യായം.

എഫ്രയീം സംസാരിച്ചപ്പോൾ വിറയൽ
ഉണ്ടായി; അവൻ യിസ്രായേലിൽ മികെ
ച്ചവനായിരുന്നു; എന്നാൽ ബാൽമുഖാ
ന്തരം കുറ്റം ചെയ്കപ്പോൾ അവൻ മരി
2 ച്ചുപോയി. ഇപ്പോഴോ, അവർ അധി
കമധികം പാപം ചെയ്യുന്നു; അവർ വെ
ള്ളികൊണ്ടു ബിംബങ്ങളെയും ബോധിച്ച
തുപോലെ വിഗ്രഹങ്ങളെയും ഉണ്ടാക്കി;
ഇവയൊക്കെയും കൌശലപ്പണിക്കാരുടെ
പണിയത്രേ; അവയോടു അവർ സംസാ
രിക്കുന്നു; ബലികഴിക്കുന്ന മനുഷ്യർ കാ
3 ളക്കിടാക്കളെ ചുംബിക്കുന്നു. അതുകൊ
ണ്ടു അവർ പ്രഭാതമേഘംപോലെയും കാ
ലത്തെ ഒഴിഞ്ഞുപോകുന്ന മഞ്ഞുപോലെ
യും കളത്തിൽനിന്നു കൊടുങ്കാറ്റു പറപ്പി
ക്കുന്ന പതിർപോലെയും പുകക്കുഴലിൽനി
ന്നു പൊങ്ങുന്ന പുകപോലെയും ഇരിക്കും.
4 ഞാനോ മിസ്രയീംദേശംമുതൽ നിൻെറ
ദൈവമായ യഹോവ ആകുന്നു; എന്നെ
യല്ലാതെ വേറൊരു ദൈവത്തെയും നീ
അറിയുന്നില്ല; ഞാനല്ലാതെ ഒരു രക്ഷിതാ
വു ഇല്ലല്ലോ. ഞാൻ മരുഭൂമിയിൽ ഏറ്റ 5
വും വരണ്ട ദേശത്തു തന്നേ നിന്നെ മേ
യിച്ചു. അവൎക്കു മേച്ചൽ ഉള്ളതുപോലെ 6
അവർ മേഞ്ഞു തൃപ്തരായപ്പോൾ അവരു
ടെ ഹൃദയം ഉയൎന്നു; അതുകൊണ്ടു അവർ
എന്നെ മറന്നുകളഞ്ഞു. ആകയാൽ ഞാൻ 7
അവൎക്കു ഒരു സിംഹത്തെപ്പോലെ ഇരി
ക്കും; വഴിയരികെ വള്ളിപ്പുലിയെപ്പോ
ലെ ഞാൻ അവൎക്കായി പതിയിരിക്കും;
കുട്ടികൾ പൊയ്പോയ കരടിയെപ്പോലെ 8
ഞാൻ അവരെ എതിരിട്ടു അവരുടെ ഹൃദ
യത്തിൻെറ നെയ്യല കീറിക്കളയും; അവി
ടെവെച്ചു ഞാൻ അവരെ ഒരു സിംഹം
പോലെ തിന്നുകളയും; കാട്ടുമൃഗം അവ
രെ കടിച്ചുകീറും. യിസ്രായേലേ, നി 9
ൻെറ സഹായമായിരിക്കുന്ന എന്നോടു
നീ മറുക്കുന്നതു നിൻെറ നാശം ആ
കുന്നു. നിൻെറ എല്ലാപട്ടണങ്ങളിലും 10
നിന്നെ രക്ഷിക്കാകുന്ന നിൻെറ രാജാവു
ഇപ്പോൾ എവിടെ? എനിക്കു ഒരു
രാജാവിനെയും പ്രഭുക്കന്മാരെയും തരേ
ണം എന്നു നീ അപേക്ഷിച്ചിരിക്കുന്ന
നിൻെറ ന്യായാധിപന്മാർ എവിടെ?
എൻെറ കോപത്തിൽ ഞാൻ നിനക്കു ഒരു 11
രാജാവിനെ തന്നു, എൻെറ ക്രോധത്തിൽ
ഞാൻ അവനെ നീക്കിക്കളഞ്ഞു. എഫ്ര 12
യീമിൻെറ അകൃത്യം സംഗ്രഹിച്ചും അവ
ൻെറ പാപം സൂക്ഷിച്ചും വെച്ചിരിക്കുന്നു.
നോവുകിട്ടിയ സ്ത്രീയുടെ വേദന അവന്നു 13
ഉണ്ടാകും; അവൻ ബുദ്ധിയില്ലാത്ത മകൻ;
സമയമാകുമ്പോൾ അവൻ ഗൎഭദ്വാരത്തി
ങ്കൽ എത്തുന്നില്ല. ഞാൻ അവരെ പാതാ 14
ളത്തിൻെറ അധീനത്തിൽനിന്നു വീണ്ടെ
ടുക്കും; മരണത്തിൽനിന്നു ഞാൻ അവരെ
വിടുവിക്കും; മരണമേ, നിൻെറ ബാധ
കൾ എവിടെ? പാതാളമേ, നിൻെറ

സംഹാരം എവിടെ? എനിക്കു സഹതാപം
15 തോന്നുകയില്ല. അവൻ തന്റെ സഹോ
ദരന്മാരുടെ ഇടയിൽ ഫലപുഷ്ടിയുള്ളവ
നായിരുന്നാലും ഒരു കിഴക്കൻകാററു വരും;
അവന്റെ ഉറവു വററി കിണർ ഉണങ്ങി
പ്പോകുവാൻ തക്കവണ്ണം യഹോവയുടെ
കാററു മരുഭൂമിയിൽനിന്നു വരും; അവൻ
സകലമനോഹരവസ്തുക്കളുടെയും നിക്ഷേ
16 പത്തെ കവൎന്നു കൊണ്ടുപോകും. ശമൎയ്യാ
തന്റെ ദൈവത്തോടു മത്സരിച്ചതുകൊണ്ടു
അവൾ തന്റെ അകൃത്യം വഹിക്കേണ്ടി
വരും; അവർ വാളുകൊണ്ടു വീഴും; അവ
രുടെ ശിശുക്കളെ അവർ തെൎത്തുകളയും;
അവരുടെ ഗൎഭിണികളുടെ ഉദരം പിള
ൎന്നുകളയും.

## ൧൪. അദ്ധ്യായം.

യിസ്രായേലേ, നിന്റെ ദൈവമായ യ
ഹോവയുടെ അടുക്കലേക്കു മടങ്ങിച്ചെല്ലു
ക; നിന്റെ അകൃത്യംനിമിത്തം അല്ലോ നീ
2 വീണിരിക്കുന്നതു. നിങ്ങൾ അനുതാപവാ
ക്യങ്ങളോടുകൂടെ യഹോവയുടെ അടുക്കൽ
മടങ്ങിച്ചെന്നു അവനോടു: സകലഅകൃത്യ
ത്തെയും ക്ഷമിച്ചു, ഞങ്ങളെ കൃപയോടെ
കൈക്കൊള്ളേണമേ; എന്നാൽ ഞങ്ങൾ
ഞങ്ങളുടെ അധരാൎപ്പണമായ കാളകളെ
3 അൎപ്പിക്കും. അശ്ശൂർ ഞങ്ങളെ രക്ഷിക്ക
യില്ല; ഞങ്ങൾ കുതിരപ്പുറത്തു കയറി ഓടു
കയോ ഇനി ഞങ്ങളുടെ കൈവേല
യോടു: ഞങ്ങളുടെ ദൈവമേ എന്നു പറക
യോ ചെയ്കയില്ല; അനാഥനു തിരുസന്നി
ധിയിൽ കരുണ ലഭിക്കുന്നുവല്ലോ എന്നു
പറവിൻ. ഞാൻ അവരുടെ പിൻമാററ 4
ത്തെ ചികിത്സിച്ചു സൌഖ്യമാക്കും; എന്റെ
കോപം അവനെ വിട്ടുമാറിയിരിക്കയാൽ
ഞാൻ അവരെ ഔദാൎയ്യമായി സ്നേഹിക്കും.
ഞാൻ യിസ്രായേലിന്നു മഞ്ഞുപോലെയി 5
രിക്കും; അവൻ താമരപോലെ പൂത്തു
ലെബാനോൻവനംപോലെ വേരൂന്നും.
അവന്റെ കൊമ്പുകൾ പടരും; അവ 6
ന്റെ ഭംഗി ഒലിവുവൃക്ഷത്തിൻ ഭംഗി
പോലെയും അവന്റെ വാസന ലെബാ
നോന്റേതുപോലെയും ഇരിക്കും. അവ 7
ന്റെ നിഴലിൽ പാൎക്കുന്നവർ വീണ്ടും
ധാന്യം വിളയിക്കയും മുന്തിരിവള്ളിപോ
ലെ തളിൎക്കയും ചെയ്യും; അതിന്റെ കീൎത്തി
ലെബാനോനിലെ വീഞ്ഞിന്റേതുപോലെ
ഇരിക്കും. എഫ്രയീമേ, ഇനി എനിക്കും 8
വിഗ്രഹങ്ങൾക്കും തമ്മിൽ എന്തു? ഞാൻ
അവന്നു ഉത്തരം അരുളി അവനെ കടാ
ക്ഷിക്കും; ഞാൻ തഴെച്ചിരിക്കുന്ന സരള
വൃക്ഷംപോലെ ആകുന്നു. എങ്കൽ നിന
ക്കു ഫലം കണ്ടുകിട്ടും. ഇതു ഗ്രഹിപ്പാൻ 9
തക്ക ജ്ഞാനി ആർ? ഇതു അറിവാൻ തക്ക
വിവേകി ആർ? യഹോവയുടെ വഴി
കൾ ചൊവ്വുള്ളവയല്ലോ; നീതിമാന്മാർ
അവയിൽ നടക്കും; അതിക്രമക്കാരോ അ
വയിൽ ഇടറിവീഴും.

# JOEL

# യോവേൽ

## ൧. അദ്ധ്യായം.

പെഥൂവേലിന്റെ മകനായ യോ
വേലിന്നു ഉണ്ടായ യഹോവയുടെ അരു
2 ളപ്പാടു. മൂപ്പന്മാരേ, ഇതു കേൾപ്പിൻ;
ദേശത്തിലെ സകലനിവാസികളുമായു
ള്ളോരേ, ചെവിക്കൊൾവിൻ; നിങ്ങളുടെ
കാലത്തോ നിങ്ങളുടെ പിതാക്കന്മാരുടെ
കാലത്തോ ഇങ്ങനെ സംഭവിച്ചിട്ടുണ്ടോ?
3 ഇതു നിങ്ങൾ നിങ്ങളുടെ മക്കളോടും
നിങ്ങളുടെ മക്കൾ തങ്ങളുടെ മക്കളോടും
അവരുടെ മക്കൾ വരുവാനുള്ള തലമുറ
4 യോടും വിവരിച്ചുപറയേണം. തുള്ളൻ
ശേഷിപ്പിച്ചതു വെട്ടുക്കിളി തിന്നു; വെട്ടു
ക്കിളി ശേഷിപ്പിച്ചതു വിട്ടിൽ തിന്നു;
വിട്ടിൽ ശേഷിപ്പിച്ചതു പച്ചപ്പുഴ തിന്നു.
5 മദ്യപന്മാരേ, ഉണൎന്നു കരവിൻ; വീഞ്ഞു
കുടിക്കുന്ന ഏവരുമായുള്ളോരേ, പുതുവീ
ഞ്ഞു നിങ്ങളുടെ വായ്ക്കു അററുപോയിരി
6 ക്കയാൽ മുറയിടുവിൻ. ശക്തിയുള്ളതും
സംഖ്യയില്ലാത്തതുമായോരു ജാതി എന്റെ
ദേശത്തിന്റെനേരെ വന്നിരിക്കുന്നു; അ
തിന്റെ പല്ലു സിംഹത്തിന്റെ പല്ലു;
സിംഹിയുടെ അണപ്പല്ലു അതിന്നുണ്ടു.
7 അതു എന്റെ മുന്തിരിവള്ളിയെ ശൂന്യ
മാക്കി എന്റെ അത്തിവൃക്ഷത്തെ ഒടിച്ചു
കളഞ്ഞു; അതിനെ മുഴുവനും തോലുരിച്ചു
എറിഞ്ഞുകളഞ്ഞു; അതിന്റെ കൊമ്പുകൾ
8 വെളുത്തുപോയിരിക്കുന്നു. യൌവനത്തി
ലെ ഭൎത്താവിനെച്ചൊല്ലി രട്ടുടുത്തിരിക്കുന്ന
9 കന്യകയെപ്പോലെ വിലപിക്ക. ഭോജ
നയാഗവും പാനീയയാഗവും യഹോവയു
ടെ ആലയത്തിൽനിന്നു അററുപോയിരി
ക്കുന്നു; യഹോവയുടെ ശുശ്രൂഷകന്മാരായ
പുരോഹിതന്മാർ ദുഃഖിക്കുന്നു. വയൽ 10
ശൂന്യമായ്തീൎന്നു ധാന്യം നശിച്ചും പുതുവീ
ഞ്ഞു വററിയും എണ്ണ ക്ഷയിച്ചും പോയി
രിക്കയാൽ ദേശം ദുഃഖിക്കുന്നു. കൃഷിക്കാ 11
രേ, ലജ്ജിപ്പിൻ; മുന്തിരിത്തോട്ടക്കാരേ,
കോതമ്പിനെയും യവത്തെയും ചൊല്ലി
മുറയിടുവിൻ; വയലിലെ വിളവു നശി
ച്ചുപോയല്ലോ. മുന്തിരിവള്ളി വാടി, അ 12
ത്തിവൃക്ഷം ഉണങ്ങി, മാതളം, ഈന്തപ്പന,
നാരകം മുതലായി പറമ്പിലെ സകലവൃ
ക്ഷങ്ങളും ഉണങ്ങിപ്പോയിരിക്കുന്നു; ആന
ന്ദം മനുഷ്യരെ വിട്ടു മാഞ്ഞുപോയല്ലോ.
പുരോഹിതന്മാരേ, രട്ടുടുത്തു വിലപിപ്പിൻ; 13
യാഗപീഠത്തിന്റെ ശുശ്രൂഷകന്മാരേ, മുറ
യിടുവിൻ; എന്റെ ദൈവത്തിന്റെ ശു
ശ്രൂഷകന്മാരേ, ഭോജനയാഗവും പാനീയ
യാഗവും നിങ്ങളുടെ ദൈവത്തിന്റെ ആ
ലയത്തിൽ മുടങ്ങിപ്പോയിരിക്കകൊണ്ടു നി
ങ്ങൾ വന്നു രട്ടുടുത്തു രാത്രി കഴിച്ചുകൂട്ടു
വിൻ. ഒരു ഉപവാസദിവസം നിയമി 14
പ്പിൻ; സഭായോഗം വിളിപ്പിൻ; മൂപ്പ
ന്മാരെയും ദേശത്തിലെ സകലനിവാസി
കളെയും നിങ്ങളുടെ ദൈവമായ യഹോ
വയുടെ ആലയത്തിൽ കൂട്ടിവരുത്തുവിൻ;
യഹോവയോടു നിലവിളിപ്പിൻ! ആ 15
ദിവസം അയ്യോ കഷ്ടം! യഹോവയുടെ
ദിവസം അടുത്തിരിക്കുന്നു. അതു സൎവ്വശ
ക്തന്റെ പക്കൽനിന്നു സംഹാരംപോലെ

16 വരുന്നു. നമ്മുടെ കണ്ണിന്റെ മുമ്പിൽ
നിന്നു ആഹാരവും നമ്മുടെ ദൈവത്തി
ന്റെ ആലയത്തിൽനിന്നു സന്തോഷവും
ഉല്ലാസഘോഷവും അററുപോയല്ലോ.
17 വിത്തു കട്ടകളുടെ കീഴിൽ കിടന്നു കെട്ടു
പോകുന്നു; ധാന്യം കരിഞ്ഞുപോയിരി
ക്കയാൽ പാണ്ടികശാലകൾ ശൂന്യമായി
18 കളപ്പുരകൾ ഇടിഞ്ഞുപോകുന്നു. മൃഗങ്ങൾ
എത്ര ഞരങ്ങുന്നു; കന്നുകാലികൾ മേച്ചൽ
ഇല്ലായ്കകൊണ്ടു ബുദ്ധിമുട്ടുന്നു; ആടുകൾ
19 ഖേദം അനുഭവിക്കുന്നു. യഹോവേ, നി
ന്നോടു ഞാൻ നിലവിളിക്കുന്നു; മരുഭൂമി
യിലെ പുല്പുറങ്ങൾ തീക്കും പറമ്പിലെ
വൃക്ഷങ്ങൾ എല്ലാം ജ്വാലെക്കും ഇരയായി
20 ത്തീൎന്നുവല്ലോ. നീർത്തോടുകൾ വററി
പ്പോകയും മരുഭൂമിയിലെ പുല്പുറങ്ങൾ
തീക്കു ഇരയായിത്തീരുകയും ചെയ്യുതുകൊ
ണ്ടു വയലിലെ മൃഗങ്ങളും നിന്നെ നോക്കി
കിഴെക്കുന്നു.

## ൨. അദ്ധ്യായം.

സീയോനിൽ കാഹളം ഊതുവിൻ; എ
ന്റെ വിശുദ്ധപൎവ്വതത്തിൽ അയ്യംവിളി
പ്പിൻ; യഹോവയുടെ ദിവസം വരുന്ന
തുകൊണ്ടും അതു അടുത്തിരിക്കുന്നതുകൊ
ണ്ടും ദേശത്തിലെ സകലനിവാസികളും
2 നടുങ്ങിപ്പോകട്ടെ. ഇരുട്ടും അന്ധകാരവു
മുള്ളോരു ദിവസം; മേഘവും കൂരിരുട്ടുമു
ള്ളോരു ദിവസം തന്നേ. പൎവ്വതങ്ങളിൽ
പരന്നിരിക്കുന്ന പ്രഭാതംപോലെ പെരു
പ്പവും ബലവുമുള്ളോരു ജാതി; അങ്ങനെ
യുള്ളതു പണ്ടു ഉണ്ടായിട്ടില്ല; ഇനിമേ
ലാൽ തലമുറതലമുറയായുള്ള ആണ്ടുകളോ
3 ളം ഉണ്ടാകയുമില്ല. അവരുടെ മുമ്പിൽ
തീ കത്തുന്നു; അവരുടെ പിമ്പിൽ ജ്വാല
ദഹിപ്പിക്കുന്നു; അവരുടെ മുമ്പിൽ ദേശം
ഏദെൻതോട്ടംപോലെയാകുന്നു; അവരുടെ
പിറകിലോ ശൂന്യമായുള്ള മരുഭൂമി; അവ
രുടെ കയ്യിൽനിന്നു യാതൊന്നും ഒഴിഞ്ഞു
പോകയില്ല. അവരുടെ രൂപം കുതിര 4
കളുടെ രൂപംപോലെ; അവർ കുതിര
ച്ചേവകരെപ്പോലെ ഓടുന്നു. അവർ പ 5
ൎവ്വതശിഖരങ്ങളിൽ രഥങ്ങളുടെ മുഴക്കം
പോലെ കുതിച്ചുചാടുന്നു; അഗ്നിജ്വാല
താളടിയെ ദഹിപ്പിക്കുന്ന ശബ്ദംപോലെ
യും പടെക്കു നിരന്നുനില്ക്കുന്ന ശക്തിയുള്ള
പടജ്ജനംപോലെയും തന്നേ. അവരു 6
ടെ മുമ്പിൽ ജാതികൾ നടുങ്ങുന്നു; സകല
മുഖങ്ങളും വിളറിപ്പോകുന്നു: അവർ 7
വീരന്മാരെപ്പോലെ ഓടുന്നു; യോദ്ധാക്ക
ളെപ്പോലെ മതിൽ കയറുന്നു; അവർ
പാത വിട്ടുമാറാതെ താന്താന്റെ വഴി
യിൽ നടക്കുന്നു. അവർ തമ്മിൽ തിക്കാ 8
തെ താന്താന്റെ പാതയിൽ നേരെ നട
ക്കുന്നു; അവർ മുറിവേല്ക്കാതെ ആയുധ
ങ്ങളുടെ ഇടയിൽകൂടി ചാടുന്നു. അവർ 9
പട്ടണത്തിൽ ചാടിക്കടക്കുന്നു; മതിലി
ന്മേൽ ഓടുന്നു; വീടുകളിന്മേൽ കയറുന്നു;
കള്ളനെപ്പോലെ കിളിവാതിലുകളിൽകൂടി
കടക്കുന്നു. അവരുടെ മുമ്പിൽ ഭൂമി കുലു 10
ങ്ങുന്നു; ആകാശം നടുങ്ങുന്നു; സൂൎയ്യനും
ചന്ദ്രനും ഇരുണ്ടുപോകുന്നു; നക്ഷത്രങ്ങൾ
പ്രകാശം നല്കാതിരിക്കുന്നു. യഹോവ 11
തന്റെ സൈന്യത്തിൻമുമ്പിൽ മേഘനാ
ദം കേൾപ്പിക്കുന്നു; അവന്റെ പാളയം
അത്യന്തം വലുതും അവന്റെ വചനം
അനുഷ്ഠിക്കുന്നവൻ ശക്തിയുള്ളവനും ത
ന്നേ; യഹോവയുടെ ദിവസം വലുതും
അതിഭയങ്കരവുമാകുന്നു; അതു സഹിക്കാ
കുന്നവൻ ആർ? എന്നാൽ ഇപ്പോഴെ 12
ങ്കിലും നിങ്ങൾ പൂൎണ്ണഹൃദയത്തോടും ഉപ
വാസത്തോടും കരച്ചലോടും വിലാപത്തോ
ടും കൂടെ എങ്കലേക്കു തിരിവിൻ എന്നു
യഹോവയുടെ അരുളപ്പാടു. വസ്ത്രങ്ങളെ 13

യല്ല ഹൃദയങ്ങളെ തന്നേ കീറി നിങ്ങളുടെ
ദൈവമായ യഹോവയുടെ അടുക്കലേക്കു
തിരിവിൻ; അവൻ കൃപയും കരുണയും
ദീൎഘക്ഷമയും മഹാദയയുമുള്ളവനല്ലോ;
അവൻ അനൎത്ഥത്തെക്കുറിച്ചു അനുതപി
14 ക്കും. നിങ്ങളുടെ ദൈവമായ യഹോവ
വീണ്ടും അനുതപിച്ചു തനിക്കു ഭോജനയാ
ഗവും പാനീയയാഗവുമായുള്ളോരു അനു
ഗ്രഹം വെച്ചേക്കയില്ലയോ? ആൎക്കറിയാം?
15 സീയോനിൽ കാഹളം ഊതുവിൻ; ഒരു
ഉപവാസം നിയമിപ്പിൻ; സഭായോഗം
16 വിളിപ്പിൻ! ജനത്തെ കൂട്ടിവരുത്തു
വിൻ; സഭയെ വിശുദ്ധീകരിപ്പിൻ; മൂപ്പ
ന്മാരെ കൂട്ടിവരുത്തുവിൻ; പൈതങ്ങളെ
യും മുലകുടിക്കുന്നവരെയും ഒരുമിച്ചുകൂട്ടു
വിൻ; മണവാളൻ മണവറയും മണവാ
17 ട്ടി ഉള്ളറയും വിട്ടു പുറത്തു വരട്ടെ. യഹോ
വയുടെ ശുശ്രൂഷകന്മാരായ പുരോഹിത
ന്മാർ പൂമുഖത്തിന്റെയും യാഗപീഠത്തി
ന്റെയും മദ്ധ്യേ കരഞ്ഞുംകൊണ്ടു: യഹോ
വേ, നിന്റെ ജനത്തോടു ക്ഷമിക്കേണ
മേ; ജാതികൾ അവരുടെമേൽ വാഴുവാൻ
തക്കവണ്ണം നിന്റെ അവകാശത്തെ നി
ന്ദെക്കു ഏല്പിക്കരുതേ; അവരുടെ ദൈവം
എവിടെ എന്നു ജാതികളുടെ ഇടയിൽ പറ
യുന്നതെന്തിന്നു? എന്നിങ്ങനെ പറയട്ടെ.
18 അങ്ങനെ യഹോവ തന്റെ ദേശത്തി
ന്നുവേണ്ടി തീക്ഷ്ണത കാണിച്ചു തന്റെ
19 ജനത്തെ ആദരിച്ചു. യഹോവ തന്റെ
ജനത്തിന്നു ഉത്തരം അരുളിയതു: ഞാൻ
നിങ്ങൾക്കു ധാന്യവും വീഞ്ഞും എണ്ണയും
നല്കും; നിങ്ങൾ അതിനാൽ തൃപ്തി പ്രാ
പിക്കും; ഞാൻ ഇനി നിങ്ങളെ ജാതിക
20 ളുടെ ഇടയിൽ നിന്ദയാക്കുകയുമില്ല. വട
ക്കുനിന്നുള്ള ശത്രുവിനെ ഞാൻ നിങ്ങളുടെ
ഇടയിൽനിന്നു ദൂരത്താക്കി വരണ്ടതും ശൂ
ന്യവുമായോരു ദേശത്തേക്കു നീക്കി, അവ
ന്റെ മുൻപടയെ കിഴക്കെ കടലിലും അ
വന്റെ പിൻപടയെ പടിഞ്ഞാറെ കട
ലിലും ഇടുകളയും; അവൻ വമ്പു കാട്ടി
യിരിക്കകൊണ്ടു അവന്റെ ദുൎഗ്ഗന്ധം പൊ
ങ്ങുകയും നാററം കയറുകയും ചെയ്യും.
ദേശമേ, ഭയപ്പെടേണ്ടാ; ഘോഷിച്ചുല്ല 21
സിച്ചു സന്തോഷിക്ക; യഹോവ വൻകാ
ൎയ്യങ്ങളെ ചെയ്തിരിക്കുന്നു. വയലിലെ 22
മൃഗങ്ങളേ, ഭയപ്പെടേണ്ടാ; മരുഭൂമിയിലെ
പുല്പുറങ്ങൾ പച്ചവെക്കുന്നു; വൃക്ഷം ഫലം
കായ്ക്കുന്നു; അത്തിവൃക്ഷവും മുന്തിരിവള്ളി
യും അനുഭവപുഷ്ടി നല്കുന്നു. സീയോൻ 23
മക്കളേ, ഘോഷിച്ചുല്ലസിച്ചു നിങ്ങളുടെ
ദൈവമായ യഹോവയിൽ സന്തോഷി
പ്പിൻ! അവൻ തക്ക അളവായി നിങ്ങൾ
ക്കു മുൻമഴ തരുന്നു; അവൻ മുമ്പെപ്പോ
ലെ നിങ്ങൾക്കു മുൻമഴയും പിൻമഴയുമായ
വൎഷം പെയ്യിച്ചുതരുന്നു. അങ്ങനെ കള 24
പ്പുരകൾ ധാന്യംകൊണ്ടു നിറയും; ചക്കു
കൾ വീഞ്ഞും എണ്ണയുംകൊണ്ടു കവിയും.
ഞാൻ നിങ്ങളുടെ ഇടയിൽ അയച്ചിരി 25
ക്കുന്ന എന്റെ മഹാസൈന്യമായ വെട്ടു
ക്കിളിയും വിട്ടിലും തുള്ളനും പച്ചപ്പുഴുവും
തിന്നുകളഞ്ഞ സംവത്സരങ്ങൾക്കു വേണ്ടി
ഞാൻ നിങ്ങൾക്കു പകരം നല്കും. നിങ്ങൾ 26
വേണ്ടുവോളം തിന്നു തൃപ്തരായി, നിങ്ങ
ളോടു അത്ഭുതമായി പ്രവൎത്തിച്ചിരിക്കുന്ന
നിങ്ങളുടെ ദൈവമായ യഹോവയുടെ നാ
മത്തെ സ്തുതിക്കും; എന്റെ ജനം ഒരുനാ
ളും ലജ്ജിച്ചുപോകയുമില്ല. ഞാൻ യിസ്രാ 27
യേലിന്റെ നടുവിൽ ഉണ്ടു; ഞാൻ നിങ്ങ
ളുടെ ദൈവമായ യഹോവ, മറെറാരുത്ത
നുമില്ല എന്നു നിങ്ങൾ അറിയും; എന്റെ
ജനം ഒരുനാളും ലജ്ജിച്ചുപോകയുമില്ല.
അതിന്റെ ശേഷമോ, ഞാൻ സക 28
ലജഡത്തിന്മേലും എന്റെ ആത്മാവി
നെ പകരും; നിങ്ങളുടെ പുത്രന്മാരും

പുത്രിമാരും പ്രവചിക്കും; നിങ്ങളുടെ വൃ
ദ്ധന്മാർ സ്വപ്നങ്ങളെ കാണും; നിങ്ങളു
ടെ യൌവനക്കാർ ദർശനങ്ങളെ ദർശിക്കും.
29 ദാസന്മാരുടെ മേലും ദാസിമാരുടെ മേലും
കൂടെ ഞാൻ ആ നാളുകളിൽ എന്റെ ആ
30 ത്മാവിനെ പകരും. ഞാൻ ആകാശത്തി
ലും ഭൂമിയിലും അത്ഭുതങ്ങളെ കാണിക്കും:
രക്തവും തീയും പുകത്തൂണും തന്നെ.
31 യഹോവയുടെ വലുതും ഭയങ്കരവുമായുള്ള
ദിവസം വരും മുമ്പെ സൂര്യൻ ഇരുളായും
32 ചന്ദ്രൻ രക്തമായും മാറിപ്പോകും. എന്നാൽ
യഹോവയുടെ നാമം വിളിച്ചപേക്ഷിക്കു
ന്നവൻ എവനും രക്ഷിക്കപ്പെടും; യഹോവ
അരുളിച്ചെയ്തതുപോലെ സീയോൻപർവ്വ
തത്തിലും യെരുശലേമിലും ഒരു രക്ഷിത
ഗണവും ശേഷിച്ചിരിക്കുന്നവരുടെ കൂട്ട
ത്തിൽ യഹോവ വിളിപ്പാനുള്ളവരും
ഉണ്ടാകും.

## ൩. അദ്ധ്യായം.

ഞാൻ യെഹൂദയുടെയും യെരുശലേമി
ന്റെയും സ്ഥിതി മാറുവാനുള്ള നാളുക
2 ളിലും കാലത്തിലും ഞാൻ സകലജാതി
കളെയും കൂട്ടി യഹോശാഫാത്ത് താഴ്വര
യിൽ ചെല്ലുമാറാക്കുകയും എന്റെ ജനം
നിമിത്തവും എന്റെ അവകാശമായ യി
സ്രായേൽനിമിത്തവും അവരോടു വ്യവഹ
രിക്കയും ചെയ്യും; അവർ അവരെ ജാതി
കളുടെ ഇടയിൽ ചിതറിച്ചു എന്റെ ദേശ
3 ത്തെ വിഭാഗിച്ചുകളഞ്ഞുവല്ലോ. അവർ
എന്റെ ജനത്തിന്നു ചീട്ടിട്ടു ഒരു ബാല
നെ ഒരു വേശ്യെക്കു വേണ്ടി കൊടുക്കയും
ഒരു ബാലയെ വിററു വീഞ്ഞുകുടിക്കയും
4 ചെയ്തു. സോരും സീദോനും സകലഫെ
ലിസ്ത്യപ്രദേശങ്ങളുമായുള്ളോവേ, നിങ്ങൾ
ക്കു എന്നോടു എന്തു കാര്യം? നിങ്ങളോടു
ചെയ്തതിന്നു നിങ്ങൾ എനിക്കു പകരം
ചെയ്യുമോ? അല്ല, നിങ്ങൾ എന്നോടു
വല്ലതും ചെയ്യുന്നു എങ്കിൽ ഞാൻ വേഗമാ
യും ശീഘ്രമായും നിങ്ങളുടെ പ്രവൃത്തി നി
ങ്ങളുടെ തലമേൽ തന്നേ വരുത്തും. നി 5
ങ്ങൾ എന്റെ വെള്ളിയും പൊന്നും എടു
ത്തു എന്റെ അതിമനോഹരവസ്തുക്കൾ
നിങ്ങളുടെ ക്ഷേത്രങ്ങളിലേക്കു കൊണ്ടു
പോയി. യെഹൂദ്യരെയും യെരുശലേമ്യ 6
രെയും അവരുടെ അതിരുകളിൽനിന്നു
ദൂരത്തു അകററുവാൻ തക്കവണ്ണം നിങ്ങൾ
അവരെ യവനന്മാർക്കു വിററുകളഞ്ഞു.
എന്നാൽ നിങ്ങൾ അവരെ വിററുകളഞ്ഞി 7
ടത്തുനിന്നു ഞാൻ അവരെ ഉണർത്തുകയും
നിങ്ങളുടെ പ്രവൃത്തി നിങ്ങളുടെ തലമേൽ
തന്നേ വരുത്തുകയും ചെയ്യും. ഞാൻ നി 8
ങ്ങളുടെ പുത്രന്മാരെയും പുത്രിമാരെയും
യെഹൂദ്യർക്കു വിററുകളയും; അവർ അവ
രെ ദൂരത്തുള്ള ജാതിയായ ശെബായർക്കു
വിററുകളയും; യഹോവ അതു അരുളി
ച്ചെയ്തിരിക്കുന്നു.

ഇതു ജാതികളുടെ ഇടയിൽ വിളിച്ചു 9
പറവിൻ! വിശുദ്ധയുദ്ധത്തിന്നു ഒരുങ്ങി
കൊൾവിൻ! വീരന്മാരെ ഉദ്യോഗി
പ്പിപ്പിൻ! സകലയോദ്ധാക്കളും അടുത്തു
വന്നു പുറപ്പെടട്ടെ. നിങ്ങളുടെ കൊഴു 10
ക്കളെ വാളുകളായും വാക്കത്തികളെ കുന്ത
ങ്ങളായും അടിപ്പിൻ! ദുർബ്ബലൻ തന്നെ
ത്താൻ വീരനായി മതിക്കട്ടെ. ചുററു 11
മുള്ള സകലജാതികളുമായുള്ളോരേ, ബദ്ധ
പ്പെട്ടു വന്നുകൂടുവിൻ! യഹോവേ, അവി
ടേക്കു നിന്റെ വീരന്മാരെ ഇറങ്ങുമാറാ
ക്കേണമേ. ജാതികൾ ഉണർന്നു യെഹോ 12
ശാഫാത്ത് താഴ്വരയിലേക്കു പുറപ്പെടട്ടെ.
അവിടെ ഞാൻ ചുററുമുള്ള സകലജാതി
കളെയും ന്യായം വിധിക്കേണ്ടതിന്നു ഇരി
ക്കും. അരിവാൾ ഇടുവിൻ; കൊയ്ത്തിന്നു 13
വിളഞ്ഞിരിക്കുന്നു; വന്നു ചവിട്ടുവിൻ;

ചക്ക നിറഞ്ഞിരിക്കുന്നു; തൊട്ടികൾ കവി
ഞ്ഞിരിക്കുന്നു; അവരുടെ ദുഷ്ടത വലു
14 തല്ലൊ. വിധിയുടെ താഴ്വരയിൽ അസം
ഖ്യസമൂഹങ്ങളെ കാണുന്നു; വിധിയുടെ
താഴ്വരയിൽ യഹോവയുടെ ദിവസം അടു
15 ത്തിരിക്കുന്നു. സൂൎയ്യനും ചന്ദ്രനും ഇരുണ്ടു
പോകും; നക്ഷത്രങ്ങൾ പ്രകാശം നല്കുക
16 യുമില്ല. യഹോവ സീയോനിൽനിന്നു
ഗൎജ്ജിച്ചു, യെരൂശലേമിൽനിന്നു തന്റെ
നാദം കേൾപ്പിക്കും; ആകാശവും ഭൂമിയും
കുലുങ്ങിപ്പോകും; എന്നാൽ യഹോവ ത
ന്റെ ജനത്തിന്നു ശരണവും യിസ്രായേൽ
17 മക്കൾക്കു ദുൎഗ്ഗവും ആയിരിക്കും. അങ്ങ
നെ ഞാൻ എന്റെ വിശുദ്ധപൎവ്വതമായ
സീയോനിൽ വസിക്കുന്നവനായി നിങ്ങ
ളുടെ ദൈവമായ യഹോവ എന്നു നിങ്ങൾ
അറിയും. യെരൂശലേം വിശുദ്ധമായിരി
ക്കും; അന്യജാതിക്കാർ ഇനി അതിൽകൂടി
കടക്കയുമില്ല. അന്നാളിൽ പൎവ്വതങ്ങൾ 18
പുതുവീഞ്ഞു പൊഴിക്കും; കുന്നുകൾ പാൽ
ഒഴുക്കും; യെഹൂദയിലെ എല്ലാതോടുകളും
വെള്ളം ഒഴുക്കും; യഹോവയുടെ ആലയ
ത്തിൽനിന്നു ഒരു ഉറവു പുറപ്പെട്ടു ശിത്തീം
താഴ്വരയെ നനെക്കും. യെഹൂദാദേശത്തു 19
വെച്ചു കുറ്റമില്ലാത്ത രക്തം ചൊരിഞ്ഞു
അവരോടു ചെയ്ത സാഹസംഹേതുവായി
മിസ്രയീം ശൂന്യമായ്തീരുകയും എദോം നി
ൎജ്ജനമരുഭൂമിയായി ഭവിക്കയും ചെയ്യും.
യെഹൂദെക്കോ സദാകാലത്തേക്കും യെരൂ 20
ശലേമിന്നു തലമുറതലമുറയോളവും നിവാ
സികളുണ്ടാകും. ഞാൻ പോക്കീട്ടില്ലാത്ത 21
അവരുടെ രക്തപാതകം ഞാൻ പോക്കും;
യഹോവ സീയോനിൽ വസിച്ചുകൊണ്ടി
രിക്കും.

# AMOS

## ആമോസ്

### ൧. അദ്ധ്യായം.

തെക്കോവയിലെ ഇടയന്മാരിൽ ഒരു
ത്തനായ ആമോസ് യെഹൂദാരാജാവായ
ഉസ്സീയാവിന്റെ കാലത്തും യിസ്രായേൽരാ
ജാവായ യോവാശിന്റെ മകനായ യൊ
രോബെയാമിന്റെ കാലത്തും ഭൂകമ്പത്തി
ന്നു രണ്ടു സംവത്സരം മുമ്പെ യിസ്രായേലി
2 നെക്കുറിച്ചു ദൎശിച്ച വചനങ്ങൾ. അവൻ
പറഞ്ഞതോ: യഹോവ സീയോനിൽ
നിന്നു ഗൎജ്ജിച്ചു, യെരൂശലേമിൽനിന്നു
തന്റെ നാദം കേൾപ്പിക്കും. അപ്പോൾ
ഇടയന്മാരുടെ മേച്ചല്പുറങ്ങൾ ദുഃഖിക്കും;
കൎമ്മേലിന്റെ കൊടുമുടി വാടിപ്പോകും.
യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു: 3
ദമ്മേശെക്കിന്റെ മൂന്നോ നാലോ അതി
ക്രമംനിമിത്തം, അവർ ഗിലെയാദിനെ
ഇരിമ്പുമെതിവണ്ടികൊണ്ടു മെതിച്ചിരിക്ക
യാൽ തന്നേ, ഞാൻ ശിക്ഷ മടക്കിക്കളക
യില്ല. ഞാൻ ഹസായേൽഗൃഹത്തിൽ 4
ഒരു തീ അയക്കും; അതു ബെൻഹദദി
ന്റെ അരമനകളെ ദഹിപ്പിച്ചുകളയും.

5 ഞാൻ ദമ്മെശെക്കിന്റെ ഓടാമ്പൽ തക
ൎത്തു, ആവെൻതാഴ്വരയിൽനിന്ന നിവാ
സിയെയും എദെൻഗൃഹത്തിൽനിന്ന ചെ
ങ്കോൽ പിടിക്കുന്നവനെയും ഛെദിച്ചു
കളയും; അരാമ്യർ ബദ്ധന്മാരായി കീറി
ലെക്ക പോകേണ്ടിവരും എന്ന യഹോവ
6 അരുളിച്ചെയ്യുന്നു. യഹോവ ഇപ്രകാരം
അരുളിച്ചെയ്യുന്നു: ഗസ്സയുടെ മൂന്നൊ നാ
ലൊ അതിക്രമംനിമിത്തം, അവർ എദോ
മിന്ന ഏല്പിക്കേണ്ടതിന്ന ബദ്ധന്മാരെ
ആസകലം കൊണ്ടുപോയിരിക്കയാൽ,
7 ഞാൻ ശിക്ഷ മടക്കിക്കളകയില്ല. ഞാൻ
ഗസ്സയുടെ മതിലിന്നകത്തു ഒരു തീ അയ
ക്കും; അതു അതിന്റെ അരമനകളെ
8 ദഹിപ്പിച്ചുകളയും. ഞാൻ അസ്തോദിൽ
നിന്ന നിവാസിയെയും അസ്കലോനിൽ
നിന്ന ചെങ്കോൽ പിടിക്കുന്നവനെയും
ഛെദിച്ചുകളയും; എന്റെ കൈ എക്രോ
ന്റെ നേരെ തിരിക്കും; ഫെലിസ്ത്യരിൽ
ശേഷിപ്പുള്ളവർ നശിച്ചുപോകും എന്ന
യഹോവയായ കൎത്താവു അരുളിച്ചെയ്യുന്നു.
9 യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
സോരിന്റെ മൂന്നൊ നാലൊ അതിക്രമം
നിമിത്തം, അവർ സഹോദരസഖ്യത
ഓൎക്കാതെ ബദ്ധന്മാരെ ആസകലം എദോ
മിന്ന ഏല്പിച്ചുകളഞ്ഞിരിക്കയാൽ, ഞാൻ
10 ശിക്ഷ മടക്കിക്കളകയില്ല. ഞാൻ സോ
രിന്റെ മതിലിന്നകത്തു ഒരു തീ അയക്കും;
അതു അതിന്റെ അരമനകളെ ദഹിപ്പി
11 ച്ചുകളയും. യഹോവ ഇപ്രകാരം അരു
ളിച്ചെയ്യുന്നു: എദോമിന്റെ മൂന്നൊ നാ
ലൊ അതിക്രമംനിമിത്തം, അവൻ തന്റെ
സഹോദരനെ വാളോടുകൂടെ പിന്തുടൎന്നു,
തന്റെ കോപം സദാകാലം കടിച്ചുകീറു
വാൻ തക്കവണ്ണം സഹതാപം വിട്ടുകളക
യും രോഷം സദാകാലം വെച്ചുകൊൾക
യും ചെയ്തിരിക്കയാൽ, ഞാൻ ശിക്ഷ മട
ക്കിക്കളകയില്ല. ഞാൻ തേമാനിൽ ഒരു 12
തീ അയക്കും; അതു ബൊസ്രയിലെ അര
മനകളെ ദഹിപ്പിച്ചുകളയും. യഹോവ 13
ഇപ്രകാരം അരുളിച്ചെയ്യുന്നു: അമ്മോന്യ
രുടെ മൂന്നൊ നാലൊ അതിക്രമംനിമി
ത്തം, അവർ തങ്ങളുടെ അതിർ വിസ്താര
മാക്കേണ്ടതിന്ന ഗിലെയാദിലെ ഗൎഭിണി
കളെ പിളൎന്നുകളഞ്ഞിരിക്കയാൽ, ഞാൻ
ശിക്ഷ മടക്കിക്കളകയില്ല. ഞാൻ രബ്ബ 14
യുടെ മതിലിന്നകത്തു ഒരു തീ കത്തിക്കും;
അതു യുദ്ധദിവസത്തിലെ ആൎപ്പോടും
പിശറുള്ള നാളിലെ കൊടുങ്കാറ്റോടും
കൂടെ അതിലെ അരമനകളെ ദഹിപ്പിച്ചു
കളയും. അവരുടെ രാജാവു പ്രവാസ 15
ത്തിലേക്ക പോകേണ്ടിവരും; അവനും
അവന്റെ പ്രഭുക്കന്മാരും ഒരുപോലെ
തന്നേ എന്ന യഹോവ അരുളിച്ചെയ്യുന്നു.

## ൨. അദ്ധ്യായം.

യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
മോവാബിന്റെ മൂന്നൊ നാലൊ അതി
ക്രമംനിമിത്തം, അവൻ എദോംരാജാവി
ന്റെ അസ്ഥികളെ ചുട്ടു കുമ്മായമാക്കിക്ക
ളഞ്ഞിരിക്കയാൽ തന്നേ, ഞാൻ ശിക്ഷ
മടക്കിക്കളകയില്ല. ഞാൻ മോവാബിൽ 2
ഒരു തീ അയക്കും; അതു കെരീയോത്തി
ന്റെ അരമനകളെ ദഹിപ്പിച്ചുകളയും;
മോവാബ് കലഹത്തോടും ആൎപ്പോടും കാ
ഹളനാദത്തോടും കൂടെ മരിക്കും. ഞാൻ 3
ന്യായാധിപതിയെ അതിന്റെ നടുവിൽ
നിന്ന ഛെദിച്ചു, അതിന്റെ സകലപ്രഭു
ക്കന്മാരെയും അവനോടുകൂടെ കൊല്ലും
എന്ന യഹോവ അരുളിച്ചെയ്യുന്നു.
യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു: 4
യെഹൂദയുടെ മൂന്നൊ നാലൊ അതിക്രമം
നിമിത്തം, അവർ യഹോവയുടെ ന്യായ
പ്രമാണത്തെ നിരസിക്കയും അവന്റെ

ചട്ടങ്ങളെ പ്രമാണിക്കാതെയിരിക്കയും
അവരുടെ പിതാക്കന്മാർ പിന്തുടൎന്നുപോ
ന്ന അവരുടെ വ്യാജമൂൎത്തികൾ അവരെ
തെററിനടക്കുമാറാക്കുകയും ചെയ്യിരിക്ക
യാൽ തന്നേ, ഞാൻ ശിക്ഷ മടക്കിക്കളക
5 യില്ല. ഞാൻ യെഹൂദയിൽ ഒരു തീ
അയക്കും; അതു യെരുശലേമിലെ അരമ
നകളെ ദഹിപ്പിച്ചുകളയും.
6 യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
യിസ്രായേലിന്റെ മൂന്നോ നാലോ അതി
ക്രമംനിമിത്തം, അവർ നീതിമാനെ
പണത്തിന്നും ദരിദ്രനെ ഒരുകൂട്ടു ചെരി
പ്പിന്നും വിററുകളഞ്ഞിരിക്കയാൽ തന്നേ,
7 ഞാൻ ശിക്ഷ മടക്കിക്കളകയില്ല. അവർ
എളിയവരുടെ തലയിൽ മൺപൊടി കാ
ണ്മാൻ കാംക്ഷിക്കയും സാധുക്കളുടെ വഴി
മറിച്ചുകളകയും ചെയ്യുന്നു; എന്റെ വിശു
ദ്ധനാമത്തെ അശുദ്ധമാക്കുവാൻ തക്കവണ്ണം
ഒരു പുരുഷനും അവന്റെ അപ്പനും ഒരേ
8 യുവതിയുടെ അടുക്കൽ ചെല്ലുന്നു. അവർ
ഏതു ബലിപീഠത്തിന്നരികത്തും പണയം
വാങ്ങിയ വസ്ത്രം വിരിച്ചു കിടന്നുറങ്ങുക
യും പിഴ അടെച്ചവരുടെ വീഞ്ഞു തങ്ങ
ളുടെ ദൈവത്തിന്റെ ആലയത്തിൽ
9 വെച്ചു കുടിക്കയും ചെയ്യുന്നു. ഞാനോ
അമോൎയ്യനെ അവരുടെ മുമ്പിൽനിന്നു
നശിപ്പിച്ചുകളഞ്ഞു; അവന്റെ ഉയരം
ദേവദാരുക്കളുടെ ഉയരംപോലെയായിരു
ന്നു; അവൻ കരുവേലകങ്ങൾപോലെ
ശക്തിയുള്ളവനുമായിരുന്നു; എങ്കിലും
ഞാൻ മീതെ അവന്റെ ഫലവും താഴെ
അവന്റെ വേരും നശിപ്പിച്ചുകളഞ്ഞു.
10 ഞാൻ നിങ്ങളെ മിസ്രയീംദേശത്തുനിന്നു
പുറപ്പെടുവിച്ചു, അമോൎയ്യന്റെ ദേശ
ത്തെ കൈവശമാക്കേണ്ടതിന്നു നിങ്ങളെ
നാല്പതു സംവത്സരം മരുഭൂമിയിൽകൂടി
11 നടത്തി. ഞാൻ നിങ്ങളുടെ പുത്രന്മാ
രിൽ ചിലരെ പ്രവാചകന്മാരായും നിങ്ങ
ളുടെ യൌവനക്കാരിൽ ചിലരെ പ്രത
സ്ഥന്മാരായും എഴുന്നേല്പിച്ചു; അങ്ങനെ
തന്നേ അല്ലയോ, യിസ്രയേൽമക്കളേ,
എന്നു യഹോവയുടെ അരുളപ്പാടു.
എന്നാൽ നിങ്ങൾ പ്രതസ്ഥന്മാൎക്കു വീഞ്ഞു 12
കുടിപ്പാൻ കൊടുക്കയും പ്രവാചകന്മാ
രോടു: പ്രവചിക്കരുതു എന്നു കല്പിക്കയും
ചെയ്യു. കററകയററിയ വണ്ടി അമൎത്തുന്ന 13
തുപോലെ ഞാൻ നിങ്ങളെ നിങ്ങൾ ഇരി
ക്കുന്നിടത്തു അമൎത്തിക്കളയും. അങ്ങനെ 14
വേഗവാന്മാൎക്കു ശരണം നശിക്കും; ബല
വാന്റെ ശക്തി നിലനില്ക്കയില്ല; വീരൻ
തന്റെ ജീവനെ രക്ഷിക്കയില്ല; വില്ലാളി 15
ഉറെച്ചുനില്ക്കയില്ല; ശീഘ്രഗാമി തന്നെ
ത്താൻ വിടുവിക്കയില്ല, കുതിര കയറി
ഓടുന്നവൻ തന്റെ ജീവനെ രക്ഷിക്കയു
മില്ല. വീരന്മാരിൽ ധൈൎയ്യമേറിയവൻ 16
അന്നാളിൽ നഗ്നനായി ഓടിപ്പോകും എന്നു
യഹോവയുടെ അരുളപ്പാടു.

## ൩. അദ്ധ്യായം.

യിസ്രായേൽമക്കളേ, നിങ്ങളെക്കുറിച്ചും
ഞാൻ മിസ്രയീംദേശത്തുനിന്നു പുറപ്പെടു
വിച്ച സൎവ്വവംശത്തെക്കുറിച്ചും യഹോവ
അരുളിച്ചെയ്തിരിക്കുന്ന ഈ വചനം കേൾ
പ്പിൻ! ഭൂമിയിലെ സകലവംശങ്ങളിലും 2
വെച്ചു ഞാൻ നിങ്ങളെ മാത്രം തിരഞ്ഞെടു
ത്തിരിക്കുന്നു; അതുകൊണ്ടു ഞാൻ നിങ്ങ
ളുടെ അകൃത്യങ്ങളൊക്കെയും നിങ്ങളിൽ
സന്ദൎശിക്കും. രണ്ടുപേർ തമ്മിൽ ഒത്തി 3
ട്ടല്ലാതെ ഒരുമിച്ചു നടക്കുമോ? ഇരയി 4
ല്ലാതിരിക്കുമ്പോൾ സിംഹം കാട്ടിൽ അല
റുമോ? ഒന്നിനെയും പിടിച്ചിട്ടല്ലാതെ
ബാലസിംഹം ഗുഹയിൽനിന്നു ഒച്ച പുറ
പ്പെടുവിക്കുമോ? കുടുക്കില്ലാതിരിക്കെ പ 5
ക്ഷി നിലത്തെ കണിയിൽ അകപ്പെടു

മോ? ഒന്നും പിടിപെടാതെ കണി നില
6 ത്തുനിന്ന പൊങ്ങുമോ? നഗരത്തിൽ
കാഹളം ഊതുമ്പോൾ ജനം പേടിക്കാതി
രിക്കുമോ? യഹോവ വരുത്തീട്ടല്ലാതെ
നഗരത്തിൽ അനൎത്ഥം ഭവിക്കുമോ?
7 യഹോവയായ കൎത്താവു പ്രവാചകന്മാ
രായ തന്റെ ദാസന്മാൎക്ക തന്റെ രഹ
സ്യം വെളിപ്പെടുത്താതെ ഒരു കാൎയ്യവും
8 ചെയ്കയില്ല. സിംഹം ഗൎജ്ജിച്ചിരിക്കുന്നു;
ആർ ഭയപ്പെടാതിരിക്കും? യഹോവയായ
കൎത്താവു അരുളിച്ചെയ്തിരിക്കുന്നു; ആർ
9 പ്രവചിക്കാതിരിക്കും? ശമൎയ്യാപൎവ്വതങ്ങ
ളിൽ വന്നുകൂടി അതിന്റെ നടുവിലുള്ള
മഹാകലഹങ്ങളെയും അതിന്റെ മദ്ധ്യേ
യുള്ള പീഡനങ്ങളെയും നോക്കുവിൻ
എന്നു അസ്തോദിലെ അരമനകളിന്മേലും
മിസ്രയീംദേശത്തിലെ അരമനകളിന്മേലും
10 ഘോഷിച്ചുപറവിൻ! തങ്ങളുടെ അര
മനകളിൽ അന്യായവും സാഹസവും സം
ഗ്രഹിച്ചുവെക്കുന്നവർ ന്യായം പ്രവൎത്തി
പ്പാൻ അറിയുന്നില്ല എന്നു യഹോവയുടെ
11 അരുളപ്പാടു. അതുകൊണ്ടു യഹോവ
യായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: ദേശത്തിന്നു ചുറ്റും ഒരു വൈരി
ഉണ്ടാകും; അവൻ നിന്റെ ഉറപ്പു നിങ്കൽ
നിന്നു താഴ്ത്തിക്കളയും; നിന്റെ അരമന
12 കൾ കൊള്ളയായ്തീരും. യഹോവ ഇപ്ര
കാരം അരുളിച്ചെയ്യുന്നു: ഒരു ഇടയൻ
രണ്ടു കാലോ ഒരു കാതോ സിംഹത്തി
ന്റെ വായിൽനിന്നു വലിച്ചെടുക്കുന്നതു
പോലെ ശമൎയ്യയിൽ കിടക്കയുടെ കോ
ണിലും പട്ടുമെത്തമേലും ഇരിക്കുന്ന യിസ്രാ
13 യേൽമക്കൾ വിടുവിക്കപ്പെടും. നിങ്ങൾ
കേട്ടു യാക്കോബ് ഗൃഹത്തോടു സാക്ഷീകരി
പ്പിൻ എന്നു സൈന്യങ്ങളുടെ ദൈവമായി
യഹോവയായ കൎത്താവിന്റെ അരുള
14 പ്പാടു. ഞാൻ യിസ്രായേലിന്റെ അതി
ക്രമങ്ങൾനിമിത്തം അവനെ സന്ദൎശി
ക്കുന്ന നാളിൽ ബലിപീഠത്തിന്റെ കൊ
മ്പുകൾ മുറിഞ്ഞു നിലത്തു വീഴുവാന്തക്കവ
ണ്ണം ഞാൻ ബേഥേലിലെ ബലിപീഠങ്ങ
ളെയും സന്ദൎശിക്കും. ഞാൻ ഹേമന്തഗൃ 15
ഹവും ഗ്രീഷ്മഗൃഹവും ഒരുപോലെ തകൎത്തു
കളയും; ദന്തഭവനങ്ങൾ നശിച്ചുപോകും;
പല വീടുകളും മുടിഞ്ഞുപോകും എന്നു
യഹോവയുടെ അരുളപ്പാടു.

## ൪. അദ്ധ്യായം.

എളിയവരെ പീഡിപ്പിക്കയും ദരിദ്രന്മാരെ
തകൎക്കുകയും തങ്ങളുടെ ഭൎത്താക്കന്മാരോടു:
കൊണ്ടുവരുവിൻ; ഞങ്ങൾ കുടിക്കട്ടെ
എന്നു പറകയും ചെയ്യുന്ന ശമൎയ്യാപൎവ്വത
ത്തിലെ ബാശാന്യപശുക്കളേ, ഈ വചനം
കേൾപ്പിൻ. ഞാൻ നിങ്ങളെ കൊളുത്തു 2
കൊണ്ടും നിങ്ങളുടെ സന്തതിയെ ചൂണ്ടൽ
കൊണ്ടും പിടിച്ചു കൊണ്ടുപോകുന്ന കാലം
നിങ്ങൾക്കു വരും എന്നു യഹോവയായ
കൎത്താവു തന്റെ വിശുദ്ധിയെച്ചൊല്ലി
സത്യം ചെയ്തിരിക്കുന്നു. അപ്പോൾ നി 3
ങ്ങൾ ഓരോരുത്തി നേരെ മുമ്പോട്ടു മതിൽ
പിളൎപ്പുകളിൽകൂടി പുറത്തു ചെല്ലുകയും
രിമ്മോനെ എറിഞ്ഞുകളകയും ചെയ്യും
എന്നു യഹോവയുടെ അരുളപ്പാടു. ബേ 4
ഥേലിൽ ചെന്നു അതിക്രമം ചെയ്വിൻ;
ഗില്ഗാലിൽ ചെന്നു അതിക്രമം വൎദ്ധിപ്പി
പ്പിൻ; രാവിലേതോറും നിങ്ങളുടെ ഹന
നയാഗങ്ങളെയും മൂന്നാംനാൾതോറും നി
ങ്ങളുടെ ദശാംശങ്ങളെയും കൊണ്ടുചെല്ലു
വിൻ. പുളിച്ചമാവുകൊണ്ടുള്ള സ്തോത്ര 5
യാഗം അൎപ്പിപ്പിൻ; സ്വമേധാൎപ്പിതങ്ങളെ
ഘോഷിച്ചു പ്രസിദ്ധമാക്കുവിൻ; അങ്ങ
നെ അല്ലോ, യിസ്രായേൽമക്കളേ, നി
ങ്ങൾക്കു ഇഷ്ടമായിരിക്കുന്നതു എന്നു യഹോ
വയായ കൎത്താവിന്റെ അരുളപ്പാടു.

6 നിങ്ങളുടെ എല്ലാപട്ടണങ്ങളിലും ഞാൻ
നിങ്ങൾക്കു പല്ലിന്റെ വെടിപ്പും എല്ലായിട
ങ്ങളിലും അപ്പത്തിന്റെ കുറവും വരുത്തി
ട്ടും നിങ്ങൾ എങ്കലേക്കു തിരിഞ്ഞില്ല എന്നു
7 യഹോവയുടെ അരുളപ്പാടു. കൊയ്ത്തിന്നു
ഇനി മൂന്നു മാസമുള്ളപ്പോൾ ഞാൻ നി
ങ്ങൾക്കു മഴ മുടക്കിക്കളഞ്ഞു; ഞാൻ ഒരു
പട്ടണത്തിൽ മഴ പെയ്യിക്കയും മറെറ
പട്ടണത്തിൽ മഴ പെയ്യിക്കാതിരിക്കയും
ചെയ്തു; ഒരു കണ്ടത്തിൽ മഴ പെയ്തു; മഴ
പെയ്യാത്ത മറെറ കണ്ടം വരണ്ടുപോയി.
8 രണ്ടുമൂന്നു പട്ടണം വെള്ളം കുടിപ്പാൻ
ഒരു പട്ടണത്തിലേക്കു ഉഴന്നുചെന്നു,
ദാഹം തീൎന്നില്ലതാനും; എന്നിട്ടും നിങ്ങൾ
എങ്കലേക്കു തിരിഞ്ഞില്ല എന്നു യഹോവ
9 യുടെ അരുളപ്പാടു. ഞാൻ നിങ്ങളെ
വെൺകതിർകൊണ്ടും വിഷമഞ്ഞുകൊണ്ടും
ശിക്ഷിച്ചു; നിങ്ങളുടെ തോട്ടങ്ങളെയും
മുന്തിരിപ്പറമ്പുകളെയും അത്തിവൃക്ഷങ്ങ
ളെയും ഒലിവുമരങ്ങളെയും പലപ്പോഴും
തുള്ളൻ തിന്നുകളഞ്ഞു; എന്നിട്ടും നിങ്ങൾ
എങ്കലേക്കു തിരിഞ്ഞില്ല എന്നു യഹോവ
10 യുടെ അരുളപ്പാടു. മിസ്രയീമിൽ എന്ന
പോലെ ഞാൻ മഹാമാരി നിങ്ങളുടെ ഇട
യിൽ അയച്ചു നിങ്ങളുടെ യൌവനക്കാരെ
വാൾകൊണ്ടു കൊന്നു നിങ്ങളുടെ കുതിര
കളെ പിടിച്ചു കൊണ്ടുപോയി; നിങ്ങ
ളുടെ പാളയങ്ങളിലെ നാററം ഞാൻ നി
ങ്ങളുടെ മൂക്കിൽ കയറുമാറാക്കി; എന്നിട്ടും
നിങ്ങൾ എങ്കലേക്കു തിരിഞ്ഞില്ല എന്നു
11 യഹോവയുടെ അരുളപ്പാടു. ദൈവം
സൊദോമിനെയും ഗൊമോരയെയും ഉന്മൂ
ലനാശം ചെയ്തതുപോലെ ഞാൻ നിങ്ങ
ളുടെ ഇടയിൽ ഒരു ഉന്മൂലനാശം വരുത്തി,
നിങ്ങൾ കത്തുന്ന തീയിൽനിന്നു വലിച്ചെ
ടുക്കപ്പെട്ട ഒരു കൊള്ളിപോലെ ആയി
രുന്നു; എന്നിട്ടും നിങ്ങൾ എങ്കലേക്കു തിരി
ഞ്ഞില്ല എന്നു യഹോവയുടെ അരുളപ്പാടു.
അതുകൊണ്ടു യിസ്രായേലേ, ഞാൻ ഇങ്ങ 12
നെ നിന്നോടു ചെയ്യും; യിസ്രായേലേ,
ഞാൻ ഇതു നിന്നോടു ചെയ്വാൻ പോകു
ന്നതുകൊണ്ടു നിന്റെ ദൈവത്തെ എതി
രേല്പാൻ ഒരുങ്ങിക്കൊൾക. പൎവ്വതങ്ങ 13
ളെ നിൎമ്മിക്കയും കാററിനെ സൃഷ്ടിക്കയും
മനുഷ്യനോടു അവന്റെ നിരൂപണം
ഇന്നതെന്നു അറിയിക്കയും പ്രഭാതത്തെ
അന്ധകാരമാക്കുകയും ഭൂമിയുടെ ഉന്നതിക
ളിന്മേൽ നടകൊള്ളുകയും ചെയ്യുന്ന ഒരു
ത്തനുണ്ടു: സൈന്യങ്ങളുടെ ദൈവമായ
യഹോവ എന്നാകുന്നു അവന്റെ നാമം.

## ൫. അദ്ധ്യായം.

യിസ്രായേൽഗൃഹമേ, ഞാൻ നിങ്ങളെ
കുറിച്ചു വിലാപം ചൊല്ലുന്ന ഈ വചനം
കേൾപ്പിൻ! യിസ്രായേൽകന്യക വീണി 2
രിക്കുന്നു; ഇനി എഴുന്നേല്ക്കയും ഇല്ല; അ
വൾ നിലത്തോടു പററിക്കിടക്കുന്നു; അ
വളെ നിവിൎക്കുവാൻ ആരുമില്ല. യഹോ 3
വയായ കൎത്താവു ഇപ്രകാരം അരുളിച്ചെ
യ്യുന്നു: യിസ്രായേൽഗൃഹത്തിൽ ആയിരം
പേരുമായി പുറപ്പെട്ട പട്ടണത്തിന്നു നൂറു
പേർ മാത്രം ശേഷിക്കും; നൂറു പേരു
മായി പുറപ്പെട്ടതിന്നു പത്തു പേർ മാത്രം
ശേഷിക്കും. യഹോവ യിസ്രായേൽഗൃഹ 4
ത്തോടു ഇപ്രകാരം അരുളിച്ചെയ്യുന്നു: നി
ങ്ങൾ ജീവിച്ചിരിക്കേണ്ടതിന്നു എന്നെ
അന്വേഷിപ്പിൻ. ബേഥേലിനെ അ 5
ന്വേഷിക്കരുതു; ഗില്ഗാലിലേക്കു ചെല്ല
രുതു; ബേർ-ശേബയിലേക്കു കടക്കയു
മരുതു; ഗില്ഗാൽ പ്രവാസത്തിലേക്കു
പോകേണ്ടിവരും; ബേഥേൽ നാസ്തിയാ
യി ഭവിക്കും. നിങ്ങൾ ജീവിച്ചിരിക്കേ 6
ണ്ടതിന്നു യഹോവയെ അന്വേഷിപ്പിൻ;
അല്ലെങ്കിൽ അവൻ ബേഥേലിൽ ആൎക്കും

മാക്കും എന്നു സൈന്യങ്ങളുടെ യഹോവ
8 അരുളിച്ചെയ്യുന്നു. വെള്ളി എനിക്കുള്ളതു,
പൊന്നും എനിക്കുള്ളതു എന്നു സൈന്യങ്ങ
9 ളുടെ യഹോവയുടെ അരുളപ്പാടു. ഈ ആ
ലയത്തിന്റെ പിന്നത്തെ മഹത്വം മുമ്പി
ലത്തേതിലും വലുതായിരിക്കും എന്നു സൈ
ന്യങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു;
ഈ സ്ഥലത്തു ഞാൻ സമാധാനം നല്കും
എന്നു സൈന്യങ്ങളുടെ യഹോവയുടെ
10 അരുളപ്പാടു. ദാര്യാവേശിന്റെ രണ്ടാം
ആണ്ടു, ഒമ്പതാം മാസം, ഇരുപത്തുനാലാം
തിയ്യതി ഹഗ്ഗായിപ്രവാചകൻമുഖാന്തരം
യഹോവയുടെ അരുളപ്പാടുണ്ടായതെന്തെ
11 ന്നാൽ: സൈന്യങ്ങളുടെ യഹോവ ഇപ്ര
കാരം അരുളിച്ചെയ്യുന്നു: നിങ്ങൾ പുരോ
ഹിതന്മാരോടു ന്യായപ്രമാണത്തെക്കുറിച്ചു
12 ചോദിക്കേണ്ടതെന്തെന്നാൽ: ഒരുത്തൻ
തന്റെ വസ്ത്രത്തിന്റെ കോന്തലെക്കൽ
വിശുദ്ധമാംസം വഹിച്ചു, ആ കോന്തല
കൊണ്ടു അപ്പമോ പായസമോ വീഞ്ഞോ
എണ്ണയോ ഏതെങ്കിലും ഒരു ഭക്ഷണസാ
ധനമോ തൊട്ടാൽ അതു വിശുദ്ധമാകുമോ?
അതിന്നു പുരോഹിതന്മാർ: ഇല്ല എന്നു
13 ഉത്തരം പറഞ്ഞു. എന്നാൽ ഹഗ്ഗായി:
ശവത്താൽ അശുദ്ധനായ ഒരുത്തൻ അവ
യിൽ ഒന്നു തൊട്ടുവെങ്കിൽ അതു അശു
ദ്ധമാകുമോ എന്നു ചോദിച്ചതിന്നു: അതു
അശുദ്ധമാകും എന്നു പുരോഹിതന്മാർ
14 ഉത്തരം പറഞ്ഞു. അതിന്നു ഹഗ്ഗായി
ഉത്തരം പറഞ്ഞതെന്തെന്നാൽ: അങ്ങനെ
തന്നേ ഈ ജനവും അങ്ങനെ തന്നേ ഈ
ജാതിയും എന്റെ സന്നിധിയിൽ ആകുന്നു
എന്നു യഹോവയുടെ അരുളപ്പാടു. അവ
രുടെ കൈകളുടെ പ്രവൃത്തിയൊക്കെയും
അങ്ങനെ തന്നേ; അവർ അവിടെ
15 അർപ്പിക്കുന്നതും അശുദ്ധം അത്രേ. ആക
യാൽ നിങ്ങൾ ഇന്നുതൊട്ടു പിന്നോക്കം,
യഹോവയുടെ മന്ദിരത്തിങ്കൽ കല്ലിന്മേൽ
കല്ലു വെച്ചതിന്നു മുമ്പുള്ളകാലം വിചാരി
ച്ചുകൊൾവിൻ. ആ കാലത്തു ഒരുത്തൻ 16
ഇരുപതു പറയുള്ള കൂമ്പാരത്തിലേക്കു
ചെല്ലുമ്പോൾ പത്തു മാത്രമേ കാണുകയു
ള്ളു; ഒരുത്തൻ അമ്പതു പാത്രം കോരു
വാൻ ചക്കാലയിൽ ചെല്ലുമ്പോൾ ഇരു
പതു മാത്രമേ കാണുകയുള്ളു. വെൺ 17
കതിരും വിഷമഞ്ഞും കന്മഴയുംകൊ
ണ്ടു ഞാൻ നിങ്ങളെ നിങ്ങളുടെ കൈ
കളുടെ സകലപ്രവൃത്തികളിലും ബാധി
പ്പിച്ചു; എങ്കിലും നിങ്ങൾ എങ്കലേക്കു
തിരിഞ്ഞില്ല എന്നു യഹോവയുടെ അരു
ളപ്പാടു. നിങ്ങൾ ഇന്നുതൊട്ടു മുമ്പോട്ടു 18
ദൃഷ്ടിവെക്കുവിൻ; ഒമ്പതാം മാസം,
ഇരുപത്തുനാലാം തിയ്യതിമുതൽ, യഹോ
വയുടെ മന്ദിരത്തിന്നു അടിസ്ഥാനം
ഇട്ട ദിവസം തുടങ്ങിയുള്ള കാലത്തിൽ
തന്നേ ദൃഷ്ടിവെക്കുവിൻ. വിത്തു 19
ഇനിയും കളപ്പുരയിൽ കിടക്കുന്നുവോ?
മുന്തിരിവള്ളിയും അത്തിവൃക്ഷവും മാത
ളവും ഒലിവുമരവും കായ്ക്കുന്നില്ലയോ?
ഇന്നുമുതൽ ഞാൻ നിങ്ങളെ അനുഗ്ര
ഹിക്കും. ഇരുപത്തുനാലാം തിയ്യതി 20
യഹോവയുടെ അരുളപ്പാടു രണ്ടാം പ്രാ
വശ്യം ഹഗ്ഗായിക്കുണ്ടായതെന്തെന്നാൽ:
നീ യെഹൂദാദേശാധിപതിയായ സെരു 21
ബ്ബാബേലിനോടു പറയേണ്ടതു: ഞാൻ
ആകാശത്തെയും ഭൂമിയെയും ഇളക്കും.
ഞാൻ രാജ്യങ്ങളുടെ സിംഹാസനം 22
മറിച്ചിടും; ജാതികളുടെ രാജ്യങ്ങളുടെ
ബലം നശിപ്പിച്ചുകളയും; ഞാൻ രഥ
ത്തെയും അതിൽ കയറി ഓടിക്കുന്നവ
രെയും മറിച്ചുകളയും; കുതിരകളും പുറ
ത്തു കയറി ഓടിക്കുന്നവരും ഓരോരു
ത്തൻ താന്താന്റെ സഹോദരന്റെ വാളി
നാൽ വീഴും. അന്നാളിൽ — സൈന്യങ്ങ 23

ളുടെ യഹോവയുടെ അരുളപ്പാടു — എ
ന്റെ ദാസനായി ശെയല്ത്തീയേലിന്റെ
മകനായ സെരുബ്ബാബേലേ, ഞാൻ
നിന്നെ എടുത്തു മുദ്രമോതിരമാക്കും എന്നു
യഹോവയുടെ അരുളപ്പാടു; ഞാൻ
നിന്നെ തിരഞ്ഞെടുത്തിരിക്കുന്നു എന്നു
സൈന്യങ്ങളുടെ യഹോവയുടെ അരു
ളപ്പാടു.

# ZECHARIAH

## സെഖൎയ്യാവു

### ൧. അദ്ധ്യായം.

ദാൎയ്യാവേശിന്റെ രണ്ടാം ആണ്ടു എട്ടാം
മാസത്തിൽ ഇദ്ദോപ്രവാചകന്റെ മക
നായ ബെരെഖ്യാവിന്റെ മകനായ
സെഖൎയ്യാവിന്നു യഹോവയുടെ അരുള
2 പ്പാടുണ്ടായതെന്തെന്നാൽ: യഹോവ നി
ങ്ങളുടെ പിതാക്കന്മാരോടു അത്യന്തം കോ
3 പിച്ചിരിക്കുന്നു. ആകയാൽ നീ അവ
രോടു പറയേണ്ടതു: സൈന്യങ്ങളുടെ
യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
എങ്കലേക്കു തിരിവിൻ എന്നു സൈന്യങ്ങ
ളുടെ യഹോവയുടെ അരുളപ്പാടു; എന്നാൽ
ഞാൻ നിങ്ങളുടെ അടുക്കലേക്കും തിരിയും
എന്നു സൈന്യങ്ങളുടെ യഹോവ അരുളി
4 ച്ചെയ്യുന്നു. നിങ്ങൾ നിങ്ങളുടെ പിതാ
ക്കന്മാരെപ്പോലെ ആയിത്തീരരുതു; സൈ
ന്യങ്ങളുടെ യഹോവ ഇപ്രകാരം അരുളി
ച്ചെയ്യുന്നു: നിങ്ങളുടെ ദുൎമ്മാൎഗ്ഗങ്ങളെയും
ദുഷ്പ്രവൃത്തികളെയും വിട്ടുതിരിവിൻ എന്നി
ങ്ങനെ പണ്ടത്തെ പ്രവാചകന്മാർ അവ
രോടു പ്രസംഗിച്ചിട്ടും അവർ കേൾക്ക
യോ എനിക്കു ചെവിതരികയോ ചെയ്തി
ട്ടില്ല എന്നു യഹോവയുടെ അരുളപ്പാടു.
5 നിങ്ങളുടെ പിതാക്കന്മാർ എവിടെ? പ്ര
വാചകന്മാർ സദാകാലം ജീവിച്ചിരിക്കു
മോ? എന്നാൽ ഞാൻ എന്റെ ദാസന്മാ 6
രായ പ്രവാചകന്മാരോടു കല്പിച്ച വചന
ങ്ങളും ചട്ടങ്ങളും നിങ്ങളുടെ പിതാക്കന്മാ
രെ തുടൎന്നുപിടിച്ചില്ലയോ? ഞങ്ങളുടെ
വഴികൾക്കും പ്രവൃത്തികൾക്കും തക്കവണ്ണം
സൈന്യങ്ങളുടെ യഹോവ ഞങ്ങളോടു
ചെയ്വാൻ നിരൂപിച്ചതുപോലെ തന്നേ
അവൻ ഞങ്ങളോടു ചെയ്തിരിക്കുന്നു എന്നു
അവർ മനംതിരിഞ്ഞു പറഞ്ഞില്ലയോ?
ദാൎയ്യാവേശിന്റെ രണ്ടാം ആണ്ടിൽ ശെ 7
ബാത്ത് മാസമായ പതിനൊന്നാം മാസം,
ഇരുപത്തുനാലാം തിയ്യതി, ഇദ്ദോവിന്റെ
മകനായ ബെരെഖ്യാവിന്റെ മകനായ
സെഖൎയ്യാപ്രവാചകന്നു യഹോവയുടെ
അരുളപ്പാടുണ്ടായതെന്തെന്നാൽ: ഞാൻ 8
രാത്രിയിൽ ചുവന്ന കുതിരപ്പുറത്തു കയറി
യിരിക്കുന്ന ഒരു പുരുഷനെ കണ്ടു; അവൻ
ചോലയിലെ കൊഴുന്തുകളുടെ ഇടയിൽ
നിന്നു; അവന്റെ പിമ്പിൽ ചുവപ്പും
കുരാൽനിറവും വെണ്മയും ഉള്ള കുതിര
കൾ ഉണ്ടായിരുന്നു. യജമാനനേ, ഇവർ 9
ആരാകുന്നു എന്നു ഞാൻ ചോദിച്ചതിന്നു

എന്നോടു സംസാരിക്കുന്ന ദൂതൻ: ഇവർ
ആരെന്നു ഞാൻ നിനക്കു കാണിച്ചുതരാം
10 എന്നു എന്നോടു പറഞ്ഞു. എന്നാൽ കൊ
ഴുന്തുകളുടെ ഇടയിൽ നില്ക്കുന്ന പുരുഷൻ:
ഇവർ ഭൂമിയിൽ ഊടാടി സഞ്ചരിക്കേണ്ട
തിന്നു യഹോവ അയച്ചിരിക്കുന്നവർ ത
11 ന്നേ എന്നു ഉത്തരം പറഞ്ഞു. അവർ
കൊഴുന്തുകളുടെ ഇടയിൽ നില്ക്കുന്ന യ
ഹോവയുടെ ദൂതനോടു: ഞങ്ങൾ ഭൂമിയിൽ
ഊടാടി സഞ്ചരിച്ചു, സൎവ്വഭൂമിയും സ്വസ്ഥ
മായി വിശ്രമിച്ചിരിക്കുന്നതു കണ്ടു എന്നു
12 ഉത്തരം പറഞ്ഞു. എന്നാറെ യഹോവ
യുടെ ദൂതൻ: സൈന്യങ്ങളുടെ യഹോവേ,
ഈ എഴുപതു സംവത്സരം നീ ക്രുദ്ധിച്ചി
രിക്കുന്ന യെരൂശലേമിനോടും യെഹൂദാ
പട്ടണങ്ങളോടും നീ എത്രത്തോളം കരു
ണ കാണിക്കാതിരിക്കും എന്നു ചോദിച്ചു.
13 അതിന്നു യഹോവ എന്നോടു സംസാരി
ക്കുന്ന ദൂതനോടു നല്ല വാക്കും ആശ്വാസ
14 കരമായ വാക്കും അരുളിച്ചെയ്തു. എന്നോടു
സംസാരിക്കുന്ന ദൂതൻ എന്നോടു പറ
ഞ്ഞതു: നീ പ്രസംഗിച്ചു പറയേണ്ടതെ
ന്തെന്നാൽ: സൈന്യങ്ങളുടെ യഹോവ
ഇപ്രകാരം അരുളിച്ചെയ്യുന്നു: ഞാൻ യെ
രൂശലേമിന്നും സീയോന്നും വേണ്ടി മഹാ
15 തീക്ഷ്ണതയോടെ എരിയുന്നു. ഞാൻ അല്പം
മാത്രം കോപിച്ചിരിക്കെ, അവർ അനൎത്ഥ
ത്തിന്നായി സഹായിച്ചതുകൊണ്ടു സ്വൈ
രമായിരിക്കുന്ന ജാതികളോടു ഞാൻ അ
16 ത്യന്തം കോപിക്കുന്നു. അതുകൊണ്ടു യ
ഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഞാൻ കരുണയോടെ യെരൂശലേമിങ്ക
ലേക്കു തിരിഞ്ഞിരിക്കുന്നു; എന്റെ ആല
യം അതിൽ പണിയും; യെരൂശലേമി
ന്മേൽ അളവുനൂൽ പിടിക്കും എന്നു സൈ
ന്യങ്ങളുടെ യഹോവയുടെ അരുളപ്പാടു.
17 നീ ഇനിയും പ്രസംഗിച്ചു പറയേണ്ടതു:
സൈന്യങ്ങളുടെ യഹോവ ഇപ്രകാരം
അരുളിച്ചെയ്യുന്നു: എന്റെ പട്ടണങ്ങൾ
ഇനിയും അഭിവൃദ്ധിഹേതുവായി വിശാ
ലത പ്രാപിക്കും; യഹോവ ഇനിയും
സീയോനെ ആശ്വസിപ്പിക്കയും ഇനി
യും യെരൂശലേമിനെ തിരഞ്ഞെടുക്കയും
ചെയ്യും.

## ൨. അദ്ധ്യായം.

ഞാൻ തല പൊക്കി നോക്കിയപ്പോൾ 18
നാലു കൊമ്പു കണ്ടു. എന്നോടു സംസാ 19
രിക്കുന്ന ദൂതനോടു: ഇവ എന്താകുന്നു
എന്നു ഞാൻ ചോദിച്ചതിന്നു അവൻ
എന്നോടു: ഇവ യെഹൂദയെയും യിസ്രാ
യേലിനെയും യെരൂശലേമിനെയും ചിത
റിച്ചുകളഞ്ഞ കൊമ്പുകൾ എന്നു ഉത്തരം
പറഞ്ഞു. യഹോവ എനിക്കു നാലു 20
കൊല്ലന്മാരെ കാണിച്ചുതന്നു. ഇവർ എന്തു 21
ചെയ്വാൻ വന്നിരിക്കുന്നു എന്നു ഞാൻ
ചോദിച്ചതിന്നു അവൻ: ആരും തല ഉയ
ൎത്താതവണ്ണം യെഹൂദയെ ചിതറിച്ചുകള
ഞ്ഞ കൊമ്പുകളാകുന്നു അവ; ഇവരോ
യെഹൂദാദേശത്തെ ചിതറിച്ചുകളയേണ്ട
തിന്നു കൊമ്പുയൎത്തിയ ജാതികളുടെ കൊ
മ്പുകളെ തള്ളിയിട്ടു അവരെ പേടിപ്പി
പ്പാൻ വന്നിരിക്കുന്നു എന്നു പറഞ്ഞു.
ഞാൻ പിന്നെയും തല പൊക്കി നോ ൨, 1
ക്കിയപ്പോൾ, കയ്യിൽ അളവുനൂൽ പിടി
ച്ചിരിക്കുന്നോരു പുരുഷനെ കണ്ടു.
നീ എവിടേക്കു പോകുന്നു എന്നു ഞാൻ 2
ചോദിച്ചതിന്നു അവൻ: ഞാൻ യെരൂശ
ലേമിനെ അളന്നു അതിന്റെ വീതി എ
ന്തെന്നും നീളം എന്തെന്നും നോക്കുവാൻ
പോകുന്നു എന്നു എന്നോടു പറഞ്ഞു.
എന്നാൽ എന്നോടു സംസാരിക്കുന്ന ദൂതൻ 3
പുറത്തുവന്നു; അവനെ എതിരേല്പാൻ
മറ്റൊരു ദൂതനും പുറത്തു വന്നു അവ

4 നോടു പറഞ്ഞതു: നീ വേഗം ചെന്നു
ഈ ബാല്യക്കാരനോടു സംസാരിച്ചു: യെ
രുശലേം അതിലെ മനുഷ്യരുടെയും മൃഗ
ങ്ങളുടെയും ബഹുത്വംനിമിത്തം മതിലി
ല്ലാതെ തുറന്നുകിടക്കും എന്നു പറക.
5 എന്നാൽ ഞാൻ അതിന്നു ചുററും തീമതി
ലായിരിക്കും; ഞാൻ അതിന്റെ നടുവിൽ
മഹത്വമായിരിക്കും എന്നു യഹോവയുടെ
6 അരുളപ്പാടു. ഹേ, ഹേ, വടക്കെ ദേശം
വിട്ടോടുവിൻ! എന്നു യഹോവയുടെ അ
രുളപ്പാടു; ഞാൻ നിങ്ങളെ ആകാശത്തി
ന്റെ നാലു കാററുപോലെ ചിതറിച്ചിരി
രിക്കുന്നുവല്ലോ എന്നു യഹോവയുടെ അരു
7 ളപ്പാടു. ഹേ, ബാബേൽപുത്രിയുടെ അ
ടുക്കൽ പാൎക്കുന്ന സീയോനേ, ചാടി
8 പ്പോക. സൈന്യങ്ങളുടെ യഹോവ
ഇപ്രകാരം അരുളിച്ചെയ്യുന്നു: നിങ്ങളോടു
കവൎച്ച ചെയ്തു ജാതികളുടെ അടുക്കൽ അ
വൻ എന്നെ മഹത്വത്തിന്നായി അയച്ചി
രിക്കുന്നു; നിങ്ങളെ തൊടുന്നവൻ അവ
9 ന്റെ കണ്മണിയെ തൊടുന്നു. ഞാൻ അ
വരുടെ നേരെ കൈ കുലുക്കും; അവർ
തങ്ങളുടെ ദാസന്മാൎക്കു കവൎച്ചയായ്തീരും;
സൈന്യങ്ങളുടെ യഹോവ എന്നെ അയ
ച്ചിരിക്കുന്നു എന്നു നിങ്ങൾ അറികയും
10 ചെയ്യും. സീയോൻപുത്രിയേ, ഘോഷി
ച്ചുല്ലസിച്ചു സന്തോഷിക്ക; ഇതാ, ഞാൻ
വരുന്നു; ഞാൻ നിന്റെ മദ്ധ്യേ വസിക്കും
11 എന്നു യഹോവയുടെ അരുളപ്പാടു. അന്നാ
ളിൽ പല ജാതികളും യഹോവയോടു
ചേൎന്നു എനിക്കു ജനമായ്തീരും; ഞാൻ നി
ന്റെ മദ്ധ്യേ വസിക്കും; സൈന്യങ്ങളുടെ
യഹോവ എന്നെ നിന്റെ അടുക്കൽ അയ
ച്ചിരിക്കുന്നു എന്നു നീ അറികയും ചെയ്യും.
12 യഹോവ വിശുദ്ധദേശത്തു യെഹൂദയെ
തന്റെ ഓഹരിയായി കൈവശമാക്കുകയും
യെരുശലേമിനെ വീണ്ടും തിരഞ്ഞെടുക്കു
കയും ചെയ്യും. സകലജഡവുമായുള്ളോരേ, 13
യഹോവയുടെ മുമ്പിൽ മിണ്ടാതിരിപ്പിൻ;
അവൻ തന്റെ വിശുദ്ധനിവാസത്തിൽ
നിന്നു എഴുന്നരുളിയിരിക്കുന്നു.

## ൩. അദ്ധ്യായം.

അനന്തരം അവൻ എനിക്കു മഹാപുരോ
ഹിതനായ യോശുവ, യഹോവയുടെ ദൂത
ന്റെ മുമ്പിൽ നില്ക്കുന്നതും സാത്താൻ
അവനെ കുററം ചുമത്തുവാൻ അവന്റെ
വലത്തുഭാഗത്തു നില്ക്കുന്നതും കാണിച്ചു
തന്നു. യഹോവ സാത്താനോടു: സാത്താ 2
നേ, യഹോവ നിന്നെ ഭത്സിക്കുന്നു; യെരു
ശലേമിനെ തിരഞ്ഞെടുത്തിരിക്കുന്ന യഹോ
വ തന്നേ നിന്നെ ഭത്സിക്കുന്നു; ഇവൻ തീ
യിൽനിന്നു വലിച്ചെടുക്കപ്പെട്ട കൊള്ളിയ
ല്ലയോ എന്നു കല്പിച്ചു. എന്നാൽ യോശുവ 3
മുഷിഞ്ഞ വസ്ത്രം ധരിച്ചു ദൂതന്റെ മുമ്പിൽ
നില്ക്കയായിരുന്നു. അവൻ തന്റെ മുമ്പിൽ 4
നില്ക്കുന്നവരോടു: മുഷിഞ്ഞ വസ്ത്രം അവ
ങ്കൽനിന്നു നീക്കിക്കളവിൻ എന്നു കല്പിച്ചു;
പിന്നെ അവനോടു: ഞാൻ നിന്റെ അ
കൃത്യം നിന്നിൽനിന്നു പോക്കിയിരിക്കുന്നു;
നിന്നെ ഉത്സവവസ്ത്രം ധരിപ്പിക്കും എന്നു
അരുളിച്ചെയ്തു. അവന്റെ തലയിൽ 5
വെടിപ്പുള്ളോരു മുടി വെക്കട്ടെ എന്നു
അവൻ കല്പിച്ചു; അങ്ങനെ അവർ അവ
ന്റെ തലയിൽ വെടിപ്പുള്ളോരു മുടി
വെച്ചു, അവനെ വസ്ത്രം ധരിപ്പിച്ചു;
യഹോവയുടെ ദൂതനോ അടുക്കെ നില്ക്കയാ
യിരുന്നു. യഹോവയുടെ ദൂതൻ യോശു 6
വയോടു സാക്ഷീകരിച്ചതെന്തെന്നാൽ:
സൈന്യങ്ങളുടെ യഹോവ ഇപ്രകാരം 7
അരുളിച്ചെയ്യുന്നു: നീ എന്റെ വഴികളിൽ
നടക്കയും എന്റെ കാൎയ്യം നോക്കുകയും
ചെയ്താൽ നീ എന്റെ ആലയത്തെ പരി
പാലിക്കയും എന്റെ പ്രാകാരങ്ങളെ

സൂക്ഷിക്കയും ഞാൻ നിനക്ക ഈ നില്ക്കുന്ന
വരുടെ ഇടയിൽ ആഗമനം അനുവദിക്ക
8 യും ചെയ്യും. മഹാപുരോഹിതനായ യോ
ശുവേ, നീയും നിന്റെ മുമ്പിൽ ഇരിക്കു
ന്ന നിന്റെ കൂട്ടകാരും കേട്ടുകൊൾവിൻ!
അവർ അത്ഭുതലക്ഷണപുരുഷന്മാരല്ലോ;
ഞാൻ എന്റെ ദാസനായ മുള എന്നവ
9 നെ വരുത്തും. ഞാൻ യോശുവയുടെ
മുമ്പിൽ വെച്ചിരിക്കുന്ന കല്ലുണ്ടല്ലോ; ഒരേ
കല്ലിന്മേൽ ഏഴു കണ്ണും ഉണ്ടു; ഞാൻ അ
തിന്റെ കൊത്തുപണി കൊത്തും; ഒരു
ദിവസത്തിൽ ഞാൻ ദേശത്തിന്റെ അ
കൃത്യം പോക്കും എന്നു സൈന്യങ്ങളുടെ
10 യഹോവയുടെ അരുളപ്പാടു. അന്നാളിൽ
നിങ്ങൾ ഓരോരുത്തൻ താന്താന്റെ കൂട്ടു
കാരനെ മുന്തിരിവള്ളിയുടെ കീഴിലേക്കും
അത്തിവൃക്ഷത്തിൻ കീഴിലേക്കും ക്ഷണി
ക്കും എന്നു സൈന്യങ്ങളുടെ യഹോവയു
ടെ അരുളപ്പാടു.

## ൪. അദ്ധ്യായം.

എന്നോടു സംസാരിക്കുന്ന ദൂതൻ പിന്നെ
യും വന്നു, ഉറക്കത്തിൽനിന്നു ഉണൎത്തുന്നതു
2 പോലെ എന്നെ ഉണൎത്തി: നീ എന്തു കാ
ണുന്നു എന്നു എന്നോടു ചോദിച്ചതിന്നു
ഞാൻ: മുഴുവനും പൊന്നുകൊണ്ടുള്ളോരു
വിളക്കുതണ്ടും അതിന്റെ തലെക്കൽ ഒരു
കുടവും അതിന്മേൽ ഏഴു വിളക്കും അതി
ന്റെ തലെക്കലുള്ള ഏഴു വിളക്കിന്നു ഏഴു
3 കുഴലും അതിന്നരികെ കുടത്തിന്റെ വല
ത്തുഭാഗത്തു ഒന്നും ഇടത്തുഭാഗത്തു ഒന്നും
ഇങ്ങനെ രണ്ടു ഒലിവുമരവും ഞാൻ കാ
4 ണുന്നു എന്നു പറഞ്ഞു. എന്നോടു സംസാ
രിക്കുന്ന ദൂതനോടു ഞാൻ: യജമാനനേ,
5 ഇതു എന്താകുന്നു എന്നു ചോദിച്ചു. എ
ന്നോടു സംസാരിക്കുന്ന ദൂതൻ എന്നോടു:
ഇതു എന്താകുന്നു എന്നു നീ അറിയുന്നില്ല
യോ എന്നു ചോദിച്ചതിന്നു: ഇല്ല, യജമാ
നനേ, എന്നു ഞാൻ പറഞ്ഞു. അവൻ 6
എന്നോടു ഉത്തരം പറഞ്ഞതെന്തെന്നാൽ:
സെരുബ്ബാബേലിനോടുള്ള യഹോവയുടെ
അരുളപ്പാടാവിതു: സൈന്യത്താലല്ല, ശ
ക്തിയാലുമല്ല, എന്റെ ആത്മാവിനാല
ത്രേ എന്നു സൈന്യങ്ങളുടെ യഹോവ അ
രുളിച്ചെയ്യുന്നു. സെരുബ്ബാബേലിന്റെ 7
മുമ്പിലുള്ള മഹാപൎവ്വതമേ, നീ ആർ?
നീ സമഭൂമിയായ്തീരും; അതിന്നു കൃപ,
കൃപ എന്നു ആൎപ്പോടുകൂടെ അവൻ ആ
ണിക്കല്ലു കയറ്റും. യഹോവയുടെ അ 8
രുളപ്പാടു എനിക്കുണ്ടായതെന്തെന്നാൽ:
സെരുബ്ബാബേലിന്റെ കൈ ഈ ആല 9
യത്തിന്നു അടിസ്ഥാനം ഇട്ടിരിക്കുന്നു;
അവന്റെ കൈ തന്നേ അതു തീൎക്കും;
സൈന്യങ്ങളുടെ യഹോവ എന്നെ നി
ന്റെ അടുക്കൽ അയച്ചിരിക്കുന്നു എന്നു
നീ അറിയും. അല്പകാൎയ്യങ്ങളുടെ ദിവ 10
സത്തെ ആർ തുച്ഛീകരിക്കുന്നു? സൎവ്വഭൂമി
യിലും ഊടാടിച്ചെല്ലുന്ന യഹോവയുടെ
ഈ ഏഴു കണ്ണു സെരുബ്ബാബേലിന്റെ
കയ്യിലുള്ള തൂക്കുകട്ട കണ്ടു സന്തോഷി
ക്കുന്നു. അതിന്നു ഞാൻ അവനോടു: 11
വിളക്കുതണ്ടിന്നു ഇടത്തുഭാഗത്തും വലത്തു
ഭാഗത്തും ഉള്ള രണ്ടു ഒലിവുമരം എന്താകുന്നു
എന്നു ചോദിച്ചു. ഞാൻ രണ്ടാം പ്രാവ 12
ശ്യം അവനോടു: പൊന്നുകൊണ്ടുള്ള രണ്ടു
നാളത്തിന്നരികെ പൊൻനിറമായ എണ്ണ
ഒഴുക്കുന്ന രണ്ടു ഒലിവുകൊമ്പു എന്തു എന്നു
ചോദിച്ചു. അവൻ എന്നോടു: ഇതു എന്താ 13
കുന്നു എന്നു നീ അറിയുന്നില്ലയോ എന്നു
ചോദിച്ചതിന്നു: ഇല്ല, യജമാനനേ, എന്നു
ഞാൻ പറഞ്ഞു. അതിന്നു അവൻ: ഇവർ 14
സൎവ്വഭൂമിയുടെയും കൎത്താവിന്റെ സന്നി
ധിയിൽ നില്ക്കുന്ന രണ്ടു അഭിഷിക്തന്മാർ
എന്നു പറഞ്ഞു.

## ൫. അദ്ധ്യായം.

**ഞാൻ** വീണ്ടും തല പൊക്കി നോക്കിയ
പ്പോൾ, പാറിപ്പോകുന്ന ഒരു ചുരുൾ കണ്ടു.
2 അവൻ എന്നോടു: നീ എന്തു കാണുന്നു
എന്നു ചോദിച്ചതിന്നു: പാറിപ്പോകുന്ന
ഒരു ചുരുൾ ഞാൻ കാണുന്നു; അതിന്നു
ഇരുപതു മുഴം നീളവും പത്തു മുഴം വീതി
യും ഉണ്ടു എന്നു ഞാൻ ഉത്തരം പറഞ്ഞു.
3 അവൻ എന്നോടു പറഞ്ഞതു: ഇതു സൎവ്വ
ദേശത്തിലേക്കും പുറപ്പെടുന്ന ശാപമാകു
ന്നു; മോഷ്ടിക്കുന്നവൻ ഒക്കെയും അതു
പോലെ ഇവിടെനിന്നു പാറിപ്പോകും;
സത്യം ചെയ്യുന്നവൻ ഒക്കെയും അതുപോ
4 ലെ ഇവിടെനിന്നു പാറിപ്പോകും. ഞാൻ
അതിനെ പുറപ്പെടുവിച്ചിട്ടു അതു കള്ള
ന്റെ വീട്ടിലേക്കും എന്റെ നാമത്തിൽ
കള്ളസ്സത്യം ചെയ്യുന്നവന്റെ വീട്ടിലേക്കും
ചെല്ലും; അതു അവന്റെ വീട്ടിന്നകത്തു
താമസിച്ചു, അതിനെ മരവും കല്ലുമായി
നശിപ്പിച്ചുകളയും എന്നു സൈന്യങ്ങളുടെ
യഹോവയുടെ അരുളപ്പാടു.
5 അനന്തരം എന്നോടു സംസാരിക്കുന്ന
ദൂതൻ പുറത്തു വന്നു എന്നോടു: നീ തലപൊ
ക്കി ഈ പുറപ്പെടുന്നതു എന്താകുന്നു എന്നു
6 നോക്കുക എന്നു പറഞ്ഞു. അതെന്തെന്നു
ഞാൻ ചോദിച്ചതിന്നു: പുറപ്പെടുന്നതാ
യോരു ഏഫാ എന്നു അവൻ പറഞ്ഞു; അതു
സൎവ്വദേശത്തിലും ഉള്ള അവരുടെ അകൃത്യം
7 എന്നും അവൻ പറഞ്ഞു. പിന്നെ ഞാൻ
വട്ടത്തിൽ ഉള്ളോരു ഈയപ്പലക പൊങ്ങി
പ്പോകുന്നതും അവിടെ ഏഫയുടെ നടു
വിൽ ഒരു സ്ത്രീ ഇരിക്കുന്നതും കണ്ടു.
8 ഇതു ദുഷ്ടതയാകുന്നു എന്നു പറഞ്ഞു അവൻ
അവളെ ഏഫയുടെ അകത്താക്കി ഈയ
9 പ്പലകകൊണ്ടു അടെച്ചു. ഞാൻ പിന്നെ
യും തല പൊക്കി നോക്കിയപ്പോൾ, രണ്ടു
സ്ത്രീകൾ പുറത്തു വരുന്നതു കണ്ടു; അവ
രുടെ ചിറകിൽ കാറ്റുണ്ടായിരുന്നു; അ
വൎക്കു പെരുഞ്ഞാറയുടെ ചിറകുപോലെ
ചിറകുണ്ടായിരുന്നു; അവർ ഭൂമിക്കും ആ
കാശത്തിന്നും മദ്ധ്യേ ഏഫയെ പൊക്കി
കൊണ്ടുപോയി. എന്നോടു സംസാരി 10
ക്കുന്ന ദൂതനോടു: അവർ ഏഫയെ എവി
ടേക്കു കൊണ്ടുപോകുന്നു എന്നു ഞാൻ ചോ
ദിച്ചു. അതിന്നു അവൻ: ശിനാർദേശത്തു 11
അവർ അവൾക്കു ഒരു വീടു പണിവാൻ
പോകുന്നു; അതു തീൎന്നാൽ അവളെ സ്വ
സ്ഥാനത്തു പാൎപ്പിക്കും എന്നു എന്നോടു
പറഞ്ഞു.

## ൬. അദ്ധ്യായം.

**ഞാൻ** വീണ്ടും തല പൊക്കി നോക്കിയ
പ്പോൾ രണ്ടു പൎവ്വതങ്ങളുടെ ഇടയിൽനി
ന്നു നാലു രഥം പുറപ്പെടുന്നതു കണ്ടു; ആ
പൎവ്വതങ്ങളോ താമ്രപൎവ്വതങ്ങൾ ആയി
രുന്നു. ഒന്നാമത്തെ രഥത്തിന്നു ചുവന്ന 2
കുതിരകളെയും രണ്ടാമത്തെ രഥത്തിന്നു
കറുത്ത കുതിരകളെയും മൂന്നാമത്തെ രഥ 3
ത്തിന്നു വെളുത്ത കുതിരകളെയും നാലാമ
ത്തെ രഥത്തിന്നു പുള്ളിയും കുരാൽനിറ
വും ഉള്ള കുതിരകളെയും പൂട്ടിയിരുന്നു.
എന്നോടു സംസാരിക്കുന്ന ദൂതനോടു: യജ 4
മാനനേ, ഇതു എന്താകുന്നു എന്നു ഞാൻ
ചോദിച്ചു. ദൂതൻ എന്നോടു ഉത്തരം പറ 5
ഞ്ഞതു: ഇതു സൎവ്വഭൂമിയുടെയും കൎത്താവി
ന്റെ സന്നിധിയിൽനിന്നിട്ടു പുറപ്പെടു
ന്ന ആകാശത്തിലെ നാലു കാറ്റു ആകുന്നു.
കറുത്ത കുതിരകൾ ഉള്ളതു വടക്കെ ദേശ 6
ത്തിലേക്കു പുറപ്പെട്ടു; വെളുത്തവ അവ
യുടെ പിന്നാലെ പുറപ്പെട്ടു; പുള്ളിയുള്ളവ
തെക്കെ ദേശത്തേക്കു പുറപ്പെട്ടു. കുരാൽ 7
നിറമുള്ളവ പുറപ്പെട്ടു ഭൂമിയിൽ ഊടാടി
സഞ്ചരിപ്പാൻ നോക്കി: നിങ്ങൾ പോയി

ഭൂമിയിൽ ഊടാടി സഞ്ചരിപ്പിൻ
എന്നു അവൻ കല്പിച്ചു; അങ്ങനെ
അവ ഭൂമിയിൽ ഊടാടി സഞ്ചരിച്ചു.
8 അവൻ എന്നോടു ഉറക്കെ വിളിച്ചു:
വടക്കെ ദേശത്തേക്കു പുറപ്പെട്ടിരിക്കു
ന്നവ വടക്കെ ദേശത്തിങ്കൽ എന്റെ
കോപത്തെ ശമിപ്പിച്ചിരിക്കുന്നു എന്നു
പറഞ്ഞു.
9 യഹോവയുടെ അരുളപ്പാടു എനിക്കു
10 ണ്ടായതെന്തെന്നാൽ: നീ ഹെല്ദായി,
തോബീയാവു, യെദായാവു എന്നീ പ്രവാ
സികളോടു വാങ്ങുക; അവർ ബാബേ
ലിൽനിന്നു വന്നെത്തിയിരിക്കുന്ന സെഫ
ന്യാവിന്റെ മകനായ യോശീയാവിന്റെ
വീട്ടിൽ നീ അന്നു തന്നേ ചെല്ലേണം.
11 അവരോടു നീ വെള്ളിയും പൊന്നും വാങ്ങി
കിരീടം ഉണ്ടാക്കി മഹാപുരോഹിതനായി
യെഹോസാദാക്കിന്റെ മകനായ യോശു
വയുടെ തലയിൽ വെച്ചു അവനോടു പറ
12 യേണ്ടതെന്തെന്നാൽ; സൈന്യങ്ങളുടെ
യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
മുള എന്നു പേരുള്ളോരു പുരുഷനുണ്ടല്ലോ;
അവൻ തന്റെ നിലയിൽനിന്നു മുളെച്ചു
വന്നു യഹോവയുടെ മന്ദിരം പണിയും.
13 അവൻ തന്നേ യഹോവയുടെ മന്ദിരം
പണിയും; അവൻ ബഹുമാനഭൂഷണം
ധരിച്ചു സിംഹാസനത്തിൽ ഇരുന്നു
വാഴും; അവൻ സിംഹാസനത്തിൽ പുരോ
ഹിതനുമായിരിക്കും; ഇരുവൎക്കും തമ്മിൽ
14 സമാധാനമന്ത്രണം ഉണ്ടാകും. ആ കിരീ
ടമോ, ഹേലെം, തോബീയാവു, യെദാ
യാവു, സെഫന്യാവിന്റെ മകനായ ഹേൻ
എന്നിവരുടെ ഓൎമ്മെക്കായി യഹോവ
യുടെ മന്ദിരത്തിൽ ഉണ്ടായിരിക്കേണം.
15 എന്നാൽ ദൂരസ്ഥന്മാർ വന്നു യഹോവ
യുടെ മന്ദിരത്തിങ്കൽ പണിയും; സൈ
ന്യങ്ങളുടെ യഹോവ എന്നെ നിങ്ങ
ളുടെ അടുക്കൽ അയച്ചിരിക്കുന്നു എന്നു
നിങ്ങൾ അറിയും; നിങ്ങൾ ശ്രദ്ധ
യോടെ നിങ്ങളുടെ ദൈവമായ യഹോവ
യുടെ വാക്കു കേട്ടനുസരിക്കുമെങ്കിൽ അതു
സംഭവിക്കും.

## ൭. അദ്ധ്യായം.

ദാൎയ്യാവേശ് രാജാവിന്റെ നാലാം ആ
ണ്ടിൽ, കിസ്ലേവ് എന്ന ഒമ്പതാം മാസം,
നാലാം തിയ്യതി, സെഖൎയ്യാവിന്നു യഹോ
വയുടെ അരുളപ്പാടുണ്ടായി. ബേഥേൽ 2
കാർ യഹോവയെ പ്രസാദിപ്പിക്കേണ്ട
തിന്നു സരേസരിനെയും രേഗെം-മെലെ
ക്കിനെയും അവരുടെ ആളുകളെയും
അയച്ചു, സൈന്യങ്ങളുടെ യഹോവയു 3
ടെ ആലയത്തിലെ പുരോഹിതന്മാരോടും
പ്രവാചകന്മാരോടും: ഞങ്ങൾ ഇത്ര സംവ
ത്സരമായി ചെയ്തുവന്നതുപോലെ അഞ്ചാം
മാസത്തിൽ കരഞ്ഞുംകൊണ്ടു ഉപവസി
ക്കേണമോ എന്നു ചോദിപ്പിച്ചു. അപ്പോൾ 4
സൈന്യങ്ങളുടെ യഹോവയുടെ അരുള
പ്പാടു എനിക്കു ഉണ്ടായതെന്തെന്നാൽ:
നീ ദേശത്തിലെ സകലജനത്തോടും പുരോ 5
ഹിതന്മാരോടും പറയേണ്ടതു: നിങ്ങൾ
ഈ എഴുപതു സംവത്സരമായി അഞ്ചാം
മാസത്തിലും ഏഴാം മാസത്തിലും ഉപവ
സിച്ചു വിലപിക്കയിൽ നിങ്ങൾ എനി
ക്കുവേണ്ടി തന്നേയോ ഉപവസിച്ചതു?
നിങ്ങൾ ഭക്ഷിക്കുമ്പോഴും പാനം ചെയ്യു 6
മ്പോഴും നിങ്ങൾ തന്നേയല്ലയോ ഭക്ഷിക്ക
യും പാനം ചെയ്കയും ചെയ്യുന്നതു? യെരൂ 7
ശലേമിന്നും അതിന്റെ ചുററും അതിന്റെ
ഉപനഗരങ്ങൾക്കും നിവാസികളും സ്വ
സ്ഥതയും ഉണ്ടായിരുന്നപ്പോഴും തെക്കേ
ദേശത്തിന്നും താഴ്വീതിക്കും നിവാസികൾ
ഉണ്ടായിരുന്നപ്പോഴും യഹോവ പണ്ടത്തെ
പ്രവാചകന്മാർമുഖാന്തരം പ്രസംഗിപ്പിച്ച

വചനങ്ങളെ നിങ്ങൾ കേട്ടനുസരിക്കേ
ണ്ടതല്ലയോ?
8 യഹോവയുടെ അരുളപ്പാടു സെഖൎയ്യാ
9 വിന്നുണ്ടായതെന്തെന്നാൽ: സൈന്യ
ങ്ങളുടെ യഹോവ ഇപ്രകാരം അരു
ളിച്ചെയ്യുന്നു: നേരോടെ ന്യായം പാ
ലിക്കയും ഓരോരുത്തൻ താന്താന്റെ
സഹോദരനോടു ദയയും കരുണയും
10 കാണിക്കയും ചെയ്വിൻ. വിധവയെയും
അനാഥനെയും പരദേശിയെയും ദരി
ദ്രനെയും പീഡിപ്പിക്കരുതു; നിങ്ങ
ളിൽ ആരും തന്റെ സഹോദരന്റെ
നേരെ ഹൃദയത്തിൽ ദോഷം നിരൂപി
11 ക്കയും അരുതു. എന്നാൽ ചെവികൊ
ടുപ്പാൻ അവൎക്കു മനസ്സില്ലായിരുന്നു;
അവർ ദുശ്ശാഠ്യം കാണിക്കയും കേൾ
ക്കാതവണ്ണം ചെവി പൊത്തിക്കളകയും
12 ചെയ്തു. അവർ ന്യായപ്രമാണവും
സൈന്യങ്ങളുടെ യഹോവ തന്റെ ആ
ത്മാവിനാൽ പണ്ടത്തെ പ്രവാചക
ന്മാർമുഖാന്തരം അയച്ച വചനങ്ങളും
കേട്ടനുസരിക്കാതവണ്ണം ഹൃദയങ്ങളെ
വജ്രംപോലെ കടുപ്പമാക്കി; അങ്ങനെ
സൈന്യങ്ങളുടെ യഹോവയിങ്കൽനിന്നു
13 ഒരു മഹാകോപം വന്നു. ആകയാൽ
ഞാൻ വിളിച്ചിട്ടും അവർ കേൾക്കാതി
രുന്നതുപോലെ തന്നേ അവർ നില
വിളിക്കും, ഞാൻ കേൾക്കയില്ലതാനും
എന്നു സൈന്യങ്ങളുടെ യഹോവ അരു
14 ളിച്ചെയ്യുന്നു. ഞാൻ ഒരു ചുഴലിക്കാ
റ്റുകൊണ്ടു അവരെ അവർ അറി
യാത്ത സകലജാതികളുടെയും ഇടയിൽ
പാറ്റിക്കളഞ്ഞു; ദേശമോ ആരും
പോക്കുവരത്തില്ലാതവണ്ണം അവരുടെ പി
മ്പിൽ ശൂന്യമായ്തീൎന്നു; അങ്ങനെ അ
വർ മനോഹരദേശത്തെ ശൂന്യമാക്കിക്ക
ളഞ്ഞു.

## ൮. അദ്ധ്യായം.

സൈന്യങ്ങളുടെ യഹോവയുടെ അരു
ളപ്പാടു എനിക്കുണ്ടായതെന്തെന്നാൽ:
സൈന്യങ്ങളുടെ യഹോവ ഇപ്രകാരം 2
അരുളിച്ചെയ്യുന്നു: ഞാൻ മഹാതീക്ഷ്ണത
യോടെ സീയോന്നു വേണ്ടി എരിയുന്നു;
ഞാൻ അതിന്നു വേണ്ടി മഹാക്രോധത്തോ
ടെ എരിയുന്നു. യഹോവ ഇപ്രകാരം 3
അരുളിച്ചെയ്യുന്നു: ഞാൻ സീയോനിലേക്കു
മടങ്ങിവന്നു യെരൂശലേമിന്റെ മദ്ധ്യേ
വസിക്കും; യെരൂശലേമിന്നു സത്യനഗരം
എന്നും സൈന്യങ്ങളുടെ യഹോവയുടെ
പൎവ്വതത്തിന്നു വിശുദ്ധപൎവ്വതം എന്നും
പേർ പറയും. സൈന്യങ്ങളുടെ യഹോ 4
വ ഇപ്രകാരം അരുളിച്ചെയ്യുന്നു: ഇനിയും
യെരൂശലേമിന്റെ വീഥികളിൽ വൃദ്ധ
ന്മാരും വൃദ്ധമാരും ഇരിക്കും; വാൎദ്ധക്യം
നിമിത്തം ഓരോരുത്തൻ കയ്യിൽ വടി
പിടിക്കും. നഗരത്തിന്റെ വീഥികൾ 5
ആൺകുട്ടികളെയും പെൺകുട്ടികളെയും
കൊണ്ടു നിറഞ്ഞിരിക്കും; അവർ അതി
ന്റെ വീഥികളിൽ കളിച്ചുകൊണ്ടിരിക്കും.
സൈന്യങ്ങളുടെ യഹോവ ഇപ്രകാരം 6
അരുളിച്ചെയ്യുന്നു: അതു ഈ കാലത്തിൽ
ഈ ജനത്തിന്റെ ശേഷിപ്പുള്ളവൎക്കു അതി
ശയമായി തോന്നുന്നു എങ്കിൽ എനി
ക്കും അതിശയമായി തോന്നുമോ എന്നു
സൈന്യങ്ങളുടെ യഹോവയുടെ അരു
ളപ്പാടു. സൈന്യങ്ങളുടെ യഹോവ 7
ഇപ്രകാരം അരുളിച്ചെയ്യുന്നു: ഞാൻ
എന്റെ ജനത്തെ ഉദയദേശത്തുനിന്നും
അസ്തമയദേശത്തുനിന്നും രക്ഷിക്കും.
ഞാൻ അവരെ കൊണ്ടുവരും; അവർ 8
യെരൂശലേമിൽ പാൎക്കും; സത്യത്തിലും
നീതിയിലും അവർ എനിക്കു ജനമായും
ഞാൻ അവൎക്കു ദൈവമായും ഇരിക്കും.

9 സൈന്യങ്ങളുടെ യഹോവ ഇപ്രകാരം അ
രുളിച്ചെയ്യുന്നു: സൈന്യങ്ങളുടെ യഹോവ
യുടെ ആലയമായ മന്ദിരം പണിയേണ്ട
തിന്നു അടിസ്ഥാനം ഇട്ട നാളിൽ ഉണ്ടാ
യിരുന്ന പ്രവാചകന്മാരുടെ വായിൽനി
ന്നു ഈ വചനങ്ങളെ ഈ കാലത്തു കേൾ
10 ക്കുന്നവരേ, ധൈൎയ്യപ്പെടുവിൻ. ഈ കാ
ലത്തിന്നു മുമ്പെ മനുഷ്യന്നു കൂലിയില്ല,
മൃഗത്തിന്നു കൂലിയില്ല; പോക്കുവരത്തു
ചെയ്യുന്നവന്നു വൈരിനിമിത്തം സമാധാ
നവുമില്ല; ഞാൻ സകലമനുഷ്യരെയും
തമ്മിൽ തമ്മിൽ വിരോധമാക്കിയിരുന്നു.
11 ഇപ്പോഴോ ഞാൻ ഈ ജനത്തിന്റെ ശേ
ഷിപ്പുള്ളവരോടു മുമ്പിലത്തെ കാലത്തു
എന്നപോലെയല്ല എന്നു സൈന്യങ്ങളുടെ
12 യഹോവയുടെ അരുളപ്പാടു. വിത സ
മാധാനത്തോടെ ആയിരിക്കും; മുന്തിരി
വള്ളി ഫലം കായ്ക്കും; ഭൂമി അനുഭവം
നല്കും; ആകാശം മഞ്ഞു പെയ്യിക്കും; ഈ
ജനത്തിന്റെ ശേഷിപ്പുള്ളവൎക്കു ഞാൻ
ഇവയൊക്കെയും അവകാശമായി കൊടു
13 ക്കും. യെഹൂദാഗൃഹവും യിസ്രായേൽഗൃഹ
വുമായുള്ളോരേ, നിങ്ങൾ ജാതികളുടെ
ഇടയിൽ ശാപമായിരുന്നതുപോലെ ഞാൻ
നിങ്ങളെ രക്ഷിച്ചിട്ടു നിങ്ങൾ അനുഗ്രഹ
മായ്തീരും; നിങ്ങൾ ഭയപ്പെടാതെ ധൈൎയ്യ
14 മായിരിപ്പിൻ. സൈന്യങ്ങളുടെ യഹോവ
ഇപ്രകാരം അരുളിച്ചെയ്യുന്നു: നിങ്ങളുടെ
പിതാക്കന്മാർ എന്നെ കോപിപ്പിച്ചപ്പോൾ
ഞാൻ നിങ്ങൾക്കു തിന്മ വരുത്തുവാൻ
വിചാരിക്കയും അനുതപിക്കാതിരിക്കയും
15 ചെയ്തതുപോലെ ഞാൻ ഈ കാലത്തു
യെരൂശലേമിന്നും യെഹൂദാഗൃഹത്തിന്നും
വീണ്ടും നന്മ വരുത്തുവാൻ വിചാരിക്കുന്നു;
നിങ്ങൾ ഭയപ്പെടേണ്ടാ എന്നു സൈന്യ
16 ങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു. നി
ങ്ങൾ ചെയ്യേണ്ടുന്ന കാൎയ്യങ്ങൾ ഇവയാകു
ന്നു: ഓരോരുത്തൻ താന്താന്റെ കൂട്ടുകാര
നോടു സത്യം പറവിൻ; നിങ്ങളുടെ ഗോ
പുരങ്ങളിൽ നേരോടും സമാധാനത്തോടും
കൂടെ ന്യായപാലനം ചെയ്വിൻ. നിങ്ങ 17
ളിൽ ആരും തന്റെ കൂട്ടുകാരന്റെ നേരെ
ഹൃദയത്തിൽ ദോഷം നിരൂപിക്കരുതു;
കള്ളസ്സത്യത്തിൽ ഇഷ്ടം തോന്നുകയും
അരുതു; ഇതെല്ലാം ഞാൻ വെറുക്കുന്നതല്ലോ
എന്നു യഹോവയുടെ അരുളപ്പാടു.

സൈന്യങ്ങളുടെ യഹോവയുടെ അരു 18
ളപ്പാടു എനിക്കുണ്ടായതെന്തെന്നാൽ:
സൈന്യങ്ങളുടെ യഹോവ ഇപ്രകാരം 19
അരുളിച്ചെയ്യുന്നു: നാലാം മാസത്തെ ഉപ
വാസവും അഞ്ചാം മാസത്തെ ഉപവാസ
വും ഏഴാം മാസത്തെ ഉപവാസവും പ
ത്താം മാസത്തെ ഉപവാസവും യെഹൂദാഗൃ
ഹത്തിന്നു ആനന്ദവും സന്തോഷവും
പ്രമോദമായുള്ള ഉത്സവങ്ങളും ആയിരിക്കേ
ണം; അതുകൊണ്ടു സത്യവും സമാധാന
വും ഇഷ്ടപ്പെടുവിൻ. സൈന്യങ്ങളുടെ 20
യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു:
ഇനി ജാതികളും അനേകപട്ടണങ്ങളിലെ
നിവാസികളും വരുവാൻ ഇടയാകും.
ഒരു പട്ടണത്തിലെ നിവാസികൾ മറ്റൊ 21
ന്നിലേക്കു ചെന്നു: വരുവിൻ, നമുക്കു
യഹോവയെ പ്രസാദിപ്പിക്കേണ്ടതിന്നും
സൈന്യങ്ങളുടെ യഹോവയെ അന്വേഷി
ക്കേണ്ടതിന്നും പോകാം; ഞാനും പോരുന്നു
എന്നു പറയും. അങ്ങനെ അനേകജാതി 22
കളും ബഹുവംശങ്ങളും യെരൂശലേമിൽ
സൈന്യങ്ങളുടെ യഹോവയെ അന്വേ
ഷിപ്പാനും യഹോവയെ പ്രസാദിപ്പിപ്പാ
നും വരും. സൈന്യങ്ങളുടെ യഹോവ 23
ഇപ്രകാരം അരുളിച്ചെയ്യുന്നു: ആ കാലത്തു
ജാതികളുടെ സകലഭാഷകളിലുംനിന്നു
പത്തു പേർ ഒരു യെഹൂദന്റെ വസ്ത്രാഗ്രം
പിടിച്ചു: ദൈവം നിങ്ങളോടുകൂടെ

ഉണ്ടെന്നു ഞങ്ങൾ കേട്ടിരിക്കയാൽ ഞങ്ങൾ
നിങ്ങളോടുകൂടെ പോരുന്നു എന്നു പറയും.

## ൯. അദ്ധ്യായം.

പ്രവാചകം. യഹോവയുടെ അരുള
പ്പാടു ഹദ്രാക്ദേശത്തിന്നു വിരോധമായി
രിക്കുന്നു; ദമ്മേശെക്കിന്മേൽ അതു വന്ന
മരും; യഹോവ, മനുഷ്യരിലും യിസ്രായേ
ലിന്റെ സകലഗോത്രങ്ങളിലും ദൃഷ്ടിവെ
2 ക്കുന്നു. അതിനോടു തൊട്ടിരിക്കുന്ന ഹമാ
ത്തിന്നും ജ്ഞാനം ഏറിയ സോരിന്നും സീ
3 ദോന്നും അങ്ങനെ തന്നേ. സോർ തനി
ക്കു ഒരു കോട്ട പണിതു, പൊടിപോലെ
വെള്ളിയും വീഥികളിലെ ചെളിപോലെ
4 തങ്കവും സ്വരൂപിച്ചു. എന്നാൽ കൎത്താവു
അവളെ ഇറക്കി, അവളുടെ കൊത്തളം
കടലിൽ ഇട്ടുകളയും; അവൾ തീക്കു ഇര
5 യായ്തീരുകയും ചെയ്യും. അസ്കലോൻ അതു
കണ്ടു ഭയപ്പെടും; ഗസ്സയും എക്രോനും
കണ്ടു ഏററവും വിറെക്കും; അവളുടെ പ്ര
ത്യാശെക്കു ഭംഗം വരുമല്ലോ; ഗസ്സയിൽ
നിന്നു രാജാവു നശിച്ചുപോകും; അസ്ക
ലോന്നു നിവാസികൾ ഇല്ലാതെയാകും.
6 അസ്തോദിൽ ഒരു കൌലടേയജാതി പാ
ൎക്കും; ഫെലിസ്ത്യരുടെ ഗൎവ്വം ഞാൻ ഛേ
7 ദിച്ചുകളയും. ഞാൻ അവന്റെ രക്തം
അവന്റെ വായിൽനിന്നും അവന്റെ
വെറുപ്പുകൾ അവന്റെ പല്ലിന്നിടയിൽ
നിന്നും നീക്കിക്കളയും; എന്നാൽ അവനും
നമ്മുടെ ദൈവത്തിന്നു ഒരു ശേഷിപ്പാ
യ്തീരും; അവൻ യെഹൂദയിൽ ഒരു
മേധാവിയെപ്പോലെയും എക്രോൻ ഒരു
യെബൂസ്യനെപ്പോലെയും ആകും.
8 ആരും പോക്കുവരത്തു ചെയ്യാതിരിക്കേ
ണ്ടതിന്നു ഞാൻ ഒരു പട്ടാളമായി
എന്റെ ആലയത്തിന്നു ചുററും പാള
യമിറങ്ങും; ഇനി ഒരു പീഡകനും അവ
രുടെ ഇടയിൽകൂടി കടക്കയില്ല; ഇപ്പോൾ
ഞാൻ സ്വന്തകണ്ണുകൊണ്ടു കണ്ടുവല്ലോ.
സീയോൻപുത്രിയേ, ഉച്ചത്തിൽ ഘോ 9
ഷിച്ചാനന്ദിക്ക; യെരൂശലേംപുത്രിയേ,
ആൎപ്പിടുക! ഇതാ, നിന്റെ രാജാവു നി
ന്റെ അടുക്കൽ വരുന്നു; അവൻ നീതി
മാനും ജയശാലിയും താഴ്മയുള്ളവനും ആ
യി കഴുതപ്പുറത്തും പെൺകഴുതയുടെ
കുട്ടിയായ ചെറുകഴുതപ്പുറത്തും കയറി
വരുന്നു. ഞാൻ എഫ്രയീമിൽനിന്നു 10
രഥത്തെയും യെരൂശലേമിൽനിന്നു കുതി
രയെയും ഛേദിച്ചുകളയും; പടവില്ലും
ഒടിഞ്ഞുപോകും; അവൻ ജാതികളോടു
സമാധാനം കല്പിക്കും; അവന്റെ ആധി
പത്യം സമുദ്രംമുതൽ സമുദ്രംവരെയും
നദിമുതൽ ഭൂമിയുടെ അററങ്ങളോളവും
ആയിരിക്കും. നീയോ — നിന്റെ നിയ 11
മരക്തം ഹേതുവായി ഞാൻ നിന്റെ ബ
ദ്ധന്മാരെ വെള്ളമില്ലാത്ത കുഴിയിൽനിന്നു
വിട്ടയക്കും. പ്രത്യാശയുള്ള ബദ്ധന്മാരേ, 12
കോട്ടയിലേക്കു മടങ്ങിവരുവിൻ; ഞാൻ
നിനക്കു ഇരട്ടിയായി പകരം നല്കും എന്നു
ഞാൻ ഇന്നു തന്നേ പ്രസ്താവിക്കുന്നു. ഞാൻ 13
എനിക്കു യെഹൂദയെ വില്ലായി കുലെച്ചും
എഫ്രയീമിനെ നിറെച്ചുമിരിക്കുന്നു; സീ
യോനേ, ഞാൻ നിന്റെ പുത്രന്മാരെ
യവനദേശമേ, നിന്റെ പുത്രന്മാരുടെ
നേരെ ഉണൎത്തി നിന്നെ ഒരു വീരന്റെ
വാൾപോലെയാക്കും. യഹോവ അവൎക്കു 14
മീതെ പ്രത്യക്ഷനാകും; അവന്റെ അ
മ്പു മിന്നൽപോലെ പുറപ്പെടും; യഹോ
വയായ കൎത്താവു കാഹളം ഊതി തെക്കൻ
ചുഴലിക്കാററുകളിൽ വരും. സൈന്യ 15
ങ്ങളുടെ യഹോവ അവരെ പരിചകൊ
ണ്ടു മറെക്കും; അവർ മാംസം തിന്നു കവി
ണക്കല്ലു ചവിട്ടിക്കളകയും രക്തം കുടിച്ചു
വീഞ്ഞുകൊണ്ടെന്നപോലെ ഘോഷിക്കയും

യാഗകലശങ്ങൾപോലെയും യാഗപീഠ
ത്തിന്റെ കോണുകൾപോലെയും നിറ
16 ഞ്ഞിരിക്കയും ചെയ്യും. അന്നാളിൽ അവ
രുടെ ദൈവമായ യഹോവ അവരെ
തന്റെ ജനമായ ആട്ടിൻകൂട്ടത്തെപ്പോ
ലെ രക്ഷിക്കും; അവർ അവന്റെ ദേ
ശത്തു ഒരു കിരീടത്തിന്റെ രത്നം
17 പോലെ പൊങ്ങി ശോഭിക്കും. അതിന്നു
എത്ര ശ്രീത്വവും അതിന്നു എത്ര
സൌന്ദൎയ്യവും ഉണ്ടു; ധാന്യം യുവാക്ക
ളെയും വീഞ്ഞു യുവതികളെയും പുഷ്ടീക
രിക്കുന്നു.

## ൧൦. അദ്ധ്യായം.

പിന്മഴയുടെ കാലത്തു യഹോവയോടു
മഴെക്കു അപേക്ഷിപ്പിൻ; യഹോവ മി
ന്നൽപിണർ ഉണ്ടാക്കുന്നവല്ലോ; അവൻ
അവൎക്കു വയലിലെ ഏതു സസ്യത്തിന്നും
2 വേണ്ടി മാരി പെയ്യിച്ചുകൊടുക്കും. ഗൃഹ
ബിംബങ്ങൾ മിത്ഥ്യാത്വം സംസാരിക്കയും
ലക്ഷണം പറയുന്നവർ വ്യാജം ദൎശിച്ചു
വ്യൎത്ഥസ്വപ്നം പ്രസ്താവിച്ചു വൃഥാ ആശ്വ
സിപ്പിക്കയും ചെയ്യുന്നു; അതുകൊണ്ടു അ
വർ ആടുകളെപ്പോലെ പുറപ്പെട്ടു ഇട
യൻ ഇല്ലായ്കകൊണ്ടു വലഞ്ഞിരിക്കുന്നു.
3 എന്റെ കോപം ഇടയന്മാരുടെ നേരെ
ജ്വലിച്ചിരിക്കുന്നു; ഞാൻ കോലാട്ടുകൊ
റ്റന്മാരെ സന്ദൎശിക്കും; സൈന്യങ്ങളുടെ
യഹോവ യെഹൂദാഗൃഹമായ തന്റെ ആ
ട്ടിൻകൂട്ടത്തെ സന്ദൎശിച്ചു അവരെ പട
യിൽ തനിക്കു മനോഹരതുരഗം ആക്കും.
4 അവന്റെ പക്കൽനിന്നു മൂലക്കല്ലും അവ
ന്റെ പക്കൽനിന്നു ആണിയും അവന്റെ
പക്കൽനിന്നു പടവില്ലും അവന്റെ പ
ക്കൽനിന്നു ഏതു അധിപതിയും വരും.
5 അവർ യുദ്ധത്തിൽ ശത്രുക്കളെ വീഥിക
ളിലെ ചേറ്റിൽ ചവിട്ടിക്കളയുന്ന വീര
ന്മാരെപ്പോലെയാകും; യഹോവ അവ
രോടുകൂടെയുള്ളതുകൊണ്ടു അവർ കുതിര
ച്ചേവകർ ലജ്ജിച്ചുപോവാൻ തക്കവണ്ണം
പൊരുതും. ഞാൻ യെഹൂദാഗൃഹത്തെ 6
ബലപ്പെടുത്തുകയും യോസേഫ് ഗൃഹത്തെ
രക്ഷിക്കയും എനിക്കു അവരോടു കരുണ
യുള്ളതുകൊണ്ടു അവരെ മടക്കിവരുത്തുക
യും ചെയ്യും; ഞാൻ അവരെ തള്ളിക്കള
ഞ്ഞിട്ടില്ലാത്തതുപോലെയിരിക്കും; ഞാൻ
അവരുടെ ദൈവമായ യഹോവയല്ലോ;
ഞാൻ അവൎക്കു ഉത്തരമരുളും. എഫ്രയീമ്യർ 7
വീരനെപ്പോലെയാകും; അവരുടെ ഹൃദ
യം വീഞ്ഞുകൊണ്ടെന്നപോലെ സന്തോ
ഷിക്കും; അവരുടെ പുത്രന്മാർ അതു കണ്ടു
സന്തോഷിക്കും; അവരുടെ ഹൃദയം യഹോ
വയിൽ ഘോഷിച്ചാനന്ദിക്കും. ഞാൻ അ 8
വരെ വീണ്ടെടുത്തിരിക്കയാൽ അവരെ
ചൂളകുത്തി ശേഖരിക്കും; അവർ പെരുകി
യിരുന്നതുപോലെ പെരുകും. ഞാൻ അ 9
വരെ ജാതികളുടെ ഇടയിൽ വിതറും;
ദൂരദേശങ്ങളിൽവെച്ചു അവർ എന്നെ
ഓൎക്കും; അവർ മക്കളോടുകൂടെ ജീവിച്ചു
മടങ്ങിവരും. ഞാൻ അവരെ മിസ്രയീം 10
ദേശത്തുനിന്നു മടക്കിവരുത്തും; അശ്ശൂരിൽ
നിന്നു അവരെ ശേഖരിക്കും; ഗിലെയാ
ദ് ദേശത്തിലേക്കും ലെബാനോനിലേക്കും
അവരെ കൊണ്ടുവരും; അവൎക്കു ഇടം
പോരാതെവരും. അവൻ കഷ്ടതയുടെ 11
സമുദ്രത്തിലൂടെ കടന്നു, സമുദ്രത്തിലെ ഓള
ങ്ങളെ അടിക്കും; നീലനദിയുടെ ആഴങ്ങ
ളൊക്കെയും വറ്റിപ്പോകയും അശ്ശൂരി
ന്റെ ഗൎവ്വം താഴുകയും മിസ്രയീമിന്റെ
ചെങ്കോൽ നീങ്ങിപ്പോകയും ചെയ്യും.
ഞാൻ അവരെ യഹോവയിൽ ബലപ്പെ 12
ടുത്തും; അവർ അവന്റെ നാമത്തിൽ
സഞ്ചരിക്കും എന്നു യഹോവയുടെ അരു
ളപ്പാടു.

## ൧൧. അദ്ധ്യായം.

ലെബാനോനേ, നിന്റെ ദേവദാരു
ക്കൾ തീക്കു ഇരയായ്തീരേണ്ടതിന്നു വാ
2 തിൽ തുറന്നുവെക്കുക. ദേവദാരു വീണും
മഹത്തുക്കൾ നശിച്ചും ഇരിക്കയാൽ സരള
വൃക്ഷമേ, ഓളിയിടുക; ദുൎഗ്ഗമവനം വീണി
രിക്കയാൽ ബാശാനിലെ കരുവേലങ്ങളേ,
3 ഓളിയിടുവിൻ! ഇടയന്മാരുടെ മഹത്വം
നശിച്ചിട്ടു അവർ മുറയിടുന്നതു കേട്ടുവോ?
യോൎദ്ദാന്റെ മുറുകാടു നശിച്ചിട്ടു ബാല
4 സിംഹങ്ങളുടെ ഗൎജ്ജനം കേട്ടുവോ? എ
ന്റെ ദൈവമായ യഹോവ ഇപ്രകാരം
അരുളിച്ചെയ്യുന്നു: അറുപ്പാനുള്ള ആടുക
5 ളെ മേയ്ക്ക. അവയെ മേടിക്കുന്നവർ
കുററം എന്നു എണ്ണാതെ അവയെ അറു
ക്കുന്നു; അവയെ വില്ക്കുന്നവരോ: ഞാൻ
ധനവാനായ്തീൎന്നതുകൊണ്ടു യഹോവെക്കു
സ്തോത്രം എന്നു പറയുന്നു; അവയുടെ
ഇടയന്മാർ അവയെ ആദരിക്കുന്നില്ല.
6 ഞാൻ ഇനി ദേശനിവാസികളെ ആദരി
ക്കയില്ല എന്നു യഹോവയുടെ അരുള
പ്പാടു; ഞാൻ മനുഷ്യരെ ഓരോരുത്തനെ
അവനവന്റെ കൂട്ടുകാരന്റെ കയ്യിലും
അവനവന്റെ രാജാവിന്റെ കയ്യിലും
ഏല്പിക്കും; അവർ ദേശത്തെ തകൎത്തുകള
യും; അവരുടെ കയ്യിൽനിന്നു ഞാൻ അ
7 വരെ രക്ഷിക്കയുമില്ല, അങ്ങനെ അറു
പ്പാനുള്ള ആടുകളെ, കൂട്ടത്തിൽ അരിഷ്ടത
ഏറിയവയെ തന്നേ, മേയിച്ചുകൊണ്ടിരി
ക്കുമ്പോൾ ഞാൻ രണ്ടു കോൽ എടുത്തു
ഒന്നിന്നു ഇമ്പം എന്നും മററതിന്നു ഒരുമ
എന്നും പേരിട്ടു; അങ്ങനെ ഞാൻ ആടു
8 കളെ മേയിച്ചുകൊണ്ടിരുന്നു. എന്നാൽ
ഞാൻ ഒരു മാസത്തിൽ മൂന്നു ഇടയന്മാരെ
ഛേദിച്ചുകളഞ്ഞു; എനിക്കു അവരോടു
വെറുപ്പു തോന്നി, അവൎക്കു എന്നോടും നീ
രസം തോന്നിയിരുന്നു. ഞാൻ നിങ്ങളെ 9
മേയ്ക്കയില്ല; മരിക്കുന്നതു മരിക്കട്ടെ; കാ
ണാതെപോകുന്നതു കാണാതെപോകട്ടെ;
ശേഷിച്ചിരിക്കുന്നവ ഒന്നു ഒന്നിന്റെ
മാംസം തിന്നുകളയട്ടെ എന്നു ഞാൻ
പറഞ്ഞു. അനന്തരം ഞാൻ ഇമ്പം എന്ന 10
കോൽ എടുത്തു: ഞാൻ സകലജാതികളോ
ടും ചെയ്തിരുന്ന എന്റെ നിയമത്തെ മുറി
ക്കേണ്ടതിന്നു അതിനെ മുറിച്ചുകളഞ്ഞു.
അതു ആ ദിവസത്തിൽ തന്നേ മുറിഞ്ഞു 11
പോയി; അങ്ങനെ, എന്നെ നോക്കി
ക്കൊണ്ടിരുന്ന കൂട്ടത്തിൽ അരിഷ്ടത
യേറിയവ അതു ദൈവത്തിന്റെ അരു
ളപ്പാടു എന്നു ഗ്രഹിച്ചു. ഞാൻ അവ 12
രോടു: നിങ്ങൾക്കു മനസ്സുണ്ടെങ്കിൽ
എന്റെ കൂലിതരുവിൻ; ഇല്ലെന്നുവരി
കിൽ തരേണ്ടാ എന്നു പറഞ്ഞു; അങ്ങനെ
അവർ എന്റെ കൂലിയായി മുപ്പതു
വെള്ളിക്കാശു തൂക്കിത്തന്നു. എന്നാൽ 13
യഹോവ എന്നോടു: അതു ഭണ്ഡാരത്തിൽ
ഇട്ടുകളക; അവർ എന്നെ മതിച്ചിരി
ക്കുന്ന മനോഹരമായോരു വില തന്നേ
എന്നു കല്പിച്ചു; അങ്ങനെ ഞാൻ ആ
മുപ്പതു വെള്ളിക്കാശു വാങ്ങി യഹോ
വയുടെ ആലയത്തിലെ ഭണ്ഡാരത്തിൽ
ഇട്ടുകളഞ്ഞു. അനന്തരം ഞാൻ, യെഹൂ 14
ദയും യിസ്രായേലും തമ്മിലുള്ള സഹോ
ദരത്വം ഭിന്നിപ്പിക്കേണ്ടതിന്നു ഒരുമ
എന്ന മറെറ കോൽ മുറിച്ചുകളഞ്ഞു.
എന്നാൽ യഹോവ എന്നോടു കല്പിച്ചതു: 15
നീ ഇനി ഒരു തുമ്പുകെട്ട ഇടയന്റെ
കോപ്പു എടുത്തുകൊൾക. ഞാൻ ദേശ 16
ത്തിൽ ഒരു ഇടയനെ എഴുന്നേല്പിക്കും;
അവൻ കാണാതെപോയവയെ നോക്കു
കയോ ചിതറിപ്പോയവയെ അന്വേഷി
ക്കയോ മുറിവേററവയെ പൊറുപ്പിക്ക
യോ ദീനമില്ലാത്തവയെ പോററുകയോ

ചെയ്യാതെ തടിച്ചവയുടെ മാംസം തിന്നു
കയും കുളമ്പുകളെ കീറിക്കളകയും ചെയ്യും.
17 ആട്ടിൻകൂട്ടത്തെ ഉപേക്ഷിച്ചുകളയുന്ന
നുമ്പകെട്ട ഇടയന്നു അയ്യൊ കഷ്ടം;
അവൻ്റെ ഭുജത്തിന്നും വലങ്കണ്ണിന്നും
വരൾച! അവൻ്റെ ഭുജം അശേഷം
വരണ്ടും വലങ്കണ്ണു അശേഷം ഇരുണ്ടും
പോകട്ടെ.

## ൧൨. അദ്ധ്യായം.

പ്രവാചകം. യിസ്രായേലിനെക്കുറിച്ചുള്ള
യഹോവയുടെ അരുളപ്പാടു; ആകാശം
വിരിക്കയും ഭൂമിയുടെ അടിസ്ഥാനം ഇടു
കയും മനുഷ്യൻ്റെ ആത്മാവിനെ അവ
ൻ്റെ ഉള്ളിൽ നിൎമ്മിക്കയും ചെയ്തിരിക്കു
2 ന്ന യഹോവയുടെ അരുളപ്പാടു. ഞാൻ
യെരൂശലേമിനെ ചുററുമുള്ള സകലജാതി
കൾക്കും ഒരു പരിഭ്രമപാത്രമാക്കും; യെരൂ
ശലേമിൻ്റെ നിരോധത്തിങ്കൽ അതു യെ
3 ഹൂദെക്കും വരും. അന്നാളിൽ ഞാൻ
യെരൂശലേമിനെ സകലജാതികൾക്കും
ഭാരമുള്ള കല്ലാക്കിവെക്കും; അതിനെ ചുമ
ക്കുന്നവരൊക്കെയും കഠിനമായി മുറിവേ
ല്ക്കും; ഭൂമിയിലെ സകലജാതികളും അതി
4 ന്നു വിരോധമായി കൂടിവരും. അന്നാ
ളിൽ ഞാൻ ഏതു കുതിരയെയും സ്തംഭനം
കൊണ്ടും പുറത്തു കയറിയവനെ ഭ്രാന്തു
കൊണ്ടും ബാധിക്കും; യെഹൂദാഗൃഹത്തി
ന്മേൽ ഞാൻ കണ്ണുതുറക്കയും ജാതികളുടെ
ഏതു കുതിരയെയും അന്ധത പിടിപ്പിക്ക
യും ചെയ്യുമെന്നു യഹോവയുടെ അരുള
5 പ്പാടു. അപ്പോൾ യെഹൂദാമേധാവികൾ:
യെരൂശലേംനിവാസികൾ അവരുടെ
ദൈവമായ സൈന്യങ്ങളുടെ യഹോവ
നിമിത്തം നമുക്കു ബലമായിരിക്കുന്നു എന്നു
6 ഹൃദയത്തിൽ പറയും. അന്നാളിൽ ഞാൻ
യെഹൂദാമേധാവികളെ വിറകിൻ്റെ ഇട
യിൽ തീച്ചട്ടിപോലെയും കററയുടെ ഇട
യിൽ തീപ്പന്തംപോലെയും ആക്കും;
അവർ വലത്തുഭാഗത്തും ഇടത്തുഭാഗത്തും
ചുററുമുള്ള സകലജാതികളെയും തിന്നുക
ളയും; യെരൂശലേമിന്നു സ്വസ്ഥാനത്തു,
യെരൂശലേമിൽ തന്നേ, വീണ്ടും നിവാസി
കൾ ഉണ്ടാകും. ദാവീദ്ഗൃഹത്തിൻ്റെ 7
പ്രശംസയും യെരൂശലേംനിവാസിക
ളുടെ പ്രശംസയും യെഹൂദയുടെനേരെ
ഏറിപ്പോകാതിരിക്കേണ്ടതിന്നു യഹോവ
യെഹൂദാകൂടാരങ്ങളെ ആദ്യം രക്ഷിക്കും.
അന്നാളിൽ യഹോവ യെരൂശലേംനിവാ 8
സികളെ പരിചകൊണ്ടു മറെക്കും; അവ
രുടെ ഇടയിൽ ഇടറിനടക്കുന്നവൻ അന്നാ
ളിൽ ദാവീദിനെപ്പോലെ ആയിരിക്കും;
ദാവീദ്ഗൃഹം ദൈവത്തെപ്പോലെയും അ
വരുടെ മുമ്പിലുള്ള യഹോവയുടെ ദൂത
നെപ്പോലെയും ആയിരിക്കും. അന്നാ 9
ളിൽ ഞാൻ യെരൂശലേമിൻ്റെ നേരെ
വരുന്ന സകലജാതികളെയും നശിപ്പി
പ്പാൻ നോക്കും. ഞാൻ ദാവീദ്ഗൃഹത്തി 10
ന്മേലും യെരൂശലേംനിവാസികളുടെമേ
ലും കൃപയുടെയും യാചനകളുടെയും ആ
ത്മാവിനെ പകരും; തങ്ങൾ കുത്തീട്ടുള്ള
വങ്കലേക്കു അവർ നോക്കും; ഏകജാത
നെക്കുറിച്ചു വിലപിക്കുന്നതുപോലെ
അവർ അവനെക്കുറിച്ചു വിലപിക്കും;
ആദ്യജാതനെക്കുറിച്ചു വ്യസനിക്കുന്നതു
പോലെ അവർ അവനെക്കുറിച്ചു വ്യസ
നിക്കും. അന്നാളിൽ മെഗിദ്ദോതാഴ്വരയി 11
ലുള്ള ഹദദ്-രിമ്മോനിലെ വിലാപംപോ
ലെ യെരൂശലേമിൽ ഒരു മഹാവിലാപം
ഉണ്ടാകും. ദേശം കുലംകുലമായി വെ 12
വ്വേറെ വിലപിക്കും; ദാവീദ്ഗൃഹത്തി
ൻ്റെ കുലം പ്രത്യേകവും അവരുടെ
സ്ത്രീജനം പ്രത്യേകവും; നാഥാൻഗൃഹ
ത്തിൻ്റെ കുലം പ്രത്യേകവും അവരു

13 ടെ സ്ത്രീജനം പ്രത്യേകവും; ലേവിഗൃ
ഹത്തിന്റെ കുലം പ്രത്യേകവും അവ
രുടെ സ്ത്രീജനം പ്രത്യേകവും; ശിമെയി
കുലം പ്രത്യേകവും അവരുടെ സ്ത്രീജനം
14 പ്രത്യേകവും; ശേഷിച്ചിരിക്കുന്ന കുലങ്ങ
ളൊക്കെയും അതതു കുലം പ്രത്യേകവും
അവരുതട സ്ത്രീജനം പ്രത്യേകവും വില
പിക്കും.

## ൧൩. അദ്ധ്യായം.

അന്നാളിൽ ദാവീദ്ഗൃഹത്തിന്നും യെരു
ശലേംനിവാസികൾക്കും പാപത്തിന്റെ
യും മാലിന്യത്തിന്റെയും പരിഹാരത്തി
2 ന്നായി ഒരു ഉറവു തുറന്നിരിക്കും. അന്നാ
ളിൽ ഞാൻ ദേശത്തുനിന്നു വിഗ്രഹങ്ങ
ളുടെ പേർ ഇല്ലാതാക്കും; ഇനി അവയെ
ഓൎക്കയുമില്ല; ഞാൻ പ്രവാചകന്മാരെയും
മലിനാത്മാവിനെയും ദേശത്തുനിന്നു നീ
ക്കിക്കളയും എന്നു യഹോവയുടെ അരുള
3 പ്പാടു. ആരെങ്കിലും ഇനി പ്രവചിക്കു
മ്പോൾ അവനെ ജനിപ്പിച്ച അപ്പനും അ
മ്മയും അവനോടു: യഹോവയുടെ നാമ
ത്തിൽ ഭോഷ്കു സംസാരിക്കുന്നതുകൊണ്ടു
നീ ജീവനോടിരിക്കയില്ല എന്നു പറകയും
അവനെ ജനിപ്പിച്ച അപ്പനും അമ്മയും
അവൻ പ്രവചിക്കയിൽതന്നേ അവനെ
4 കുത്തിക്കളകയും ചെയ്യും. അന്നാളിൽ
പ്രവാചകന്മാർ പ്രവചിക്കയിൽ ഓരോ
രുത്തൻ താന്താന്റെ ദൎശനത്തെക്കുറിച്ചു
ലജ്ജിക്കും; ചതിക്കേണ്ടതിന്നു അവർ രോ
5 മമുള്ള മേലങ്കി ധരിക്കയുമില്ല. ഞാൻ
പ്രവാചകനല്ല, കൃഷിക്കാരനത്രേ; എന്റെ
ബാല്യത്തിൽ തന്നേ ഒരാൾ എന്നെ
വിലെക്കു മേടിച്ചിരിക്കുന്നു എന്നു അവൻ
6 പറയും. എന്നാൽ അവനോടു: നിന്റെ കൈ
യ്യിൽ കാണുന്ന ഈ മുറിവുകൾ എന്തു എന്നു
ചോദിക്കുന്നതിന്നു അവൻ: എന്നെ സ്നേഹി
ക്കുന്നവരുടെ വീട്ടിൽവെച്ചു ഞാൻ അടി
കൊണ്ടതാകുന്നു എന്നു ഉത്തരം പറയും.
വാളേ, എന്റെ ഇടയന്റെ നേരെ 7
യും എന്റെ കൂട്ടാളിയായ പുരുഷന്റെ
നേരെയും ഉണരുക എന്നു സൈന്യങ്ങ
ളുടെ യഹോവയുടെ അരുളപ്പാടു; ആടു
കൾ ചിതറിപ്പോകേണ്ടതിന്നു ഇടയനെ
വെട്ടുക; ഞാൻ ചെറിയവരുടെ നേരെ
കൈ തിരിക്കും. എന്നാൽ സൎവ്വദേശ 8
ത്തിലും മൂന്നിൽ രണ്ടംശം ഛേദിക്കപ്പെട്ടു
പ്രാണനെ വിടും; മൂന്നിൽ ഒരംശം ശേ
ഷിച്ചിരിക്കും എന്നു യഹോവയുടെ അരു
ളപ്പാടു. മൂന്നിൽ ഒരംശം ഞാൻ തീയിൽ 9
കൂടി കടത്തി വെള്ളി ഊതിക്കഴിക്കുന്നതു
പോലെ അവരെ ഊതിക്കഴിക്കും; പൊ
ന്നു ശോധനകഴിക്കുന്നതുപോലെ അവ
രെ ശോധനകഴിക്കും; അവർ എന്റെ
നാമത്തെ വിളിച്ചപേക്ഷിക്കയും ഞാൻ
അവൎക്കു ഉത്തരം അരുളുകയും ചെയ്യും;
അവർ എന്റെ ജനം എന്നു ഞാൻ പറ
യും; യഹോവ എന്റെ ദൈവം എന്നു
അവരും പറയും.

## ൧൪. അദ്ധ്യായം.

അവർ നിന്റെ നടുവിൽവെച്ചു നിന്റെ
കൊള്ള വിഭാഗിപ്പാനുള്ള യഹോവയുടെ
ഒരു ദിവസം വരുന്നു. ഞാൻ സകല 2
ജാതികളെയും യെരൂശലേമിനോടു യുദ്ധ
ത്തിന്നായി കൂട്ടിവരുത്തും; നഗരം പിടി
ക്കപ്പെടുകയും വീടുകളെ കൊള്ളയിടുകയും
സ്ത്രീകളെ വഷളാക്കുകയും നഗരത്തിന്റെ
പാതി പ്രവാസത്തിലേക്കു പോകയും
ചെയ്യും; ജനത്തിൽ ശേഷിപ്പുള്ളവരോ
നഗരത്തിൽനിന്നു ഛേദിക്കപ്പെടുകയില്ല.
എന്നാൽ യഹോവ പുറപ്പെട്ടു, താൻ യുദ്ധ 3
ദിവസത്തിൽ പൊരുതതുപോലെ ആ ജാ
തികളോടു പൊരുതും. അന്നാളിൽ അ 4

വന്റെ കാൽ യെരുശലേമിന്നെതിരെ
കിഴക്കുള്ള ഒലിവുമലയിൽ നില്ക്കും; ഒലിവു
മല കിഴക്കുപടിഞ്ഞാറായി നടുവെ പിള
ൎന്നുപോകും; ഏററവും വലിയോരു താഴ്വര
ഉളവാകുന്നതും; മലയുടെ ഒരു പാതി വട
ക്കോട്ടും മറെറ പാതി തെക്കോട്ടും വാങ്ങി
5 പ്പോകും. എന്നാൽ മലകളുടെ താഴ്വര
ആസൽവരെ എത്തുന്നതുകൊണ്ടു നിങ്ങൾ
എന്റെ മലകളുടെ താഴ്വരയിലേക്കു ഓടി
പ്പോകും; യെഹൂദാരാജാവായ ഉസ്സീയാവി
ന്റെ കാലത്തു നിങ്ങൾ ഭൂകമ്പം ഹേതു
വായി ഓടിപ്പോയതുപോലെ നിങ്ങൾ
ഓടിപ്പോകും; എന്റെ ദൈവമായ
യഹോവയും തന്നോടുകൂടെ സകലവി
6 ശുദ്ധന്മാരും വരും. അന്നാളിൽ വെ
ളിച്ചം ഉണ്ടാകയില്ല; ജ്യോതിൎഗ്ഗോളങ്ങൾ
7 മറഞ്ഞുപോകും. യഹോവ മാത്രം അറി
യുന്ന ഒരു ദിവസം വരും; അതു പകലല്ല,
രാത്രിയുമല്ല; സന്ധ്യാസമയത്തോ വെളി
8 ച്ചമാകും. അന്നാളിൽ ജീവനുള്ള വെള്ളം
യെരുശലേമിൽനിന്നു പുറപ്പെട്ടു പാതി
കിഴക്കെകടലിലേക്കും പാതി പടിഞ്ഞാ
റെകടലിലേക്കും ഒഴുകും; അതു ഉഷ്ണകാല
9 ത്തും ശീതകാലത്തും ഉണ്ടാകും. യഹോവ
സൎവ്വഭൂമിക്കും രാജാവാകും; അന്നാളിൽ
യഹോവ ഏകനും അവന്റെ നാമം ഏക
10 വും ആയിരിക്കും. ദേശം മുഴുവനും മാറി
ഗേബമുതൽ യെരുശലേമിന്നു തെക്കു
രിമ്മോൻവരെ സമഭൂമിയായിത്തീരും;
നഗരമോ, ഉന്നതമായി സ്വസ്ഥാനത്തു
ബെന്യാമീൻഗോപുരംമുതൽ പണ്ടത്തെ
ഗോപുരത്തിന്റെ സ്ഥാനംവരെ, കോൺ
ഗോപുരംവരെ തന്നേ, ഹനനേൽഗോ
പുരംമുതൽ രാജാവിന്റെ ചക്കാലകൾ
വരെയും നിവാസികൾ ഉള്ളതാകും.
11 അവർ അതിൽ പാൎക്കും; ഇനി സംഹാ
രശപഥം ഉണ്ടാകയില്ല; യെരുശലേം
നിൎഭയം വസിക്കും. യെരുശലേമി 12
നോടു യുദ്ധം ചെയ്ത സകലജാതിക
ളെയും യഹോവ ശിക്ഷിപ്പാനുള്ള ശിക്ഷ
യാവിതു: അവർ നിവിൎന്നുനില്ക്കുമ്പോൾ
തന്നേ അവരുടെ മാംസം ചീഞ്ഞഴു
കിപ്പോകും; അവരുടെ കണ്ണു തട
ത്തിൽ തന്നേ ചീഞ്ഞഴുകിപ്പോകും; അവ
രുടെ നാവു വായിൽ തന്നേ ചീഞ്ഞഴു
കിപ്പോകും. അന്നാളിൽ യഹോവയാൽ 13
ഒരു മഹാപരാഭവം അവരുടെ ഇടയിൽ
ഉണ്ടാകും; അവർ ഓരോരുത്തൻ താന്താ
ന്റെ കൂട്ടുകാരന്റെ കൈ പിടിക്കും;
ഒരുവന്റെ കൈ മറേറവന്റെ നേ
രെ പൊങ്ങും. യെഹൂദയും യെരുശലേ 14
മിൽവെച്ചു യുദ്ധം ചെയ്യും; ചുററു
മുള്ള സകലജാതികളുടെയും ധനമായ
പൊന്നും വെള്ളിയും വസ്ത്രവും അന
വധിയായി ശേഖരിക്കപ്പെടും. അങ്ങ 15
നെ ഈ പാളയങ്ങളിലുള്ള കുതിര,
കോവർകഴുത, ഒട്ടകം, കഴുത എന്നീ
സകലമൃഗങ്ങൾക്കും ഈ ബാധപോലെ
യുള്ള ഒരു ബാധയുണ്ടാകും. എന്നാൽ 16
യെരുശലേമിന്നു നേരെ വന്ന സകല
ജാതികളിലും ശേഷിച്ചിരിക്കുന്ന ഏവ
നും സൈന്യങ്ങളുടെ യഹോവയായ
രാജാവിനെ നമസ്കരിപ്പാനും കൂടാര
പ്പെരുനാൾ ആചരിപ്പാനും ആണ്ടുതോ
റും വരും. ഭൂമിയിലെ സകലവംശങ്ങ 17
ളിലും ആരെങ്കിലും സൈന്യങ്ങളുടെ
യഹോവയായ രാജാവിനെ നമസ്കരി
പ്പാൻ യെരുശലേമിലേക്കു വരാത്തപ
ക്ഷം അവൎക്കു മഴയുണ്ടാകയില്ല. മിസ്ര 18
യീംവംശം വരാത്തപക്ഷം അവൎക്കും
ഉണ്ടാകയില്ല; കൂടാരപ്പെരുനാൾ ആച
രിക്കേണ്ടതിന്നു വരാതിരിക്കുന്ന ജാതി
കളെ യഹോവ ശിക്ഷിപ്പാനുള്ള ശിക്ഷ
തന്നേ അവൎക്കുണ്ടാകും. കൂടാരപ്പെ 19

രുനാൾ ആചരിക്കേണ്ടതിന്നു വരാതി
രിക്കുന്ന മിസ്രയീമിന്നുള്ള പാപശിക്ഷ
യും സകലജാതികൾക്കും ഉള്ള പാപ
20 ശിക്ഷയും ഇതു തന്നേ. അന്നാളിൽ
കുതിരകളുടെ മണികളിന്മേൽ യഹോ
വെക്കു വിശുദ്ധം എന്നു എഴുതിയിരിക്കും;
യഹോവയുടെ ആലയത്തിലെ കലങ്ങളും
യാഗപീഠത്തിൻ മുമ്പിലുള്ള കലശങ്ങൾ
പോലെ ആയിരിക്കും. യെരൂശലേമിലും 21
യെഹൂദയിലും ഉള്ള കലമൊക്കെയും സൈ
ന്യങ്ങളുടെ യഹോവെക്കു വിശുദ്ധമായി
രിക്കും; യാഗം കഴിക്കുന്നവരൊക്കെയും
വന്നു വാങ്ങി അവയിൽ വേവിക്കും;
അന്നുമുതൽ സൈന്യങ്ങളുടെ യഹോവ
യുടെ ആലയത്തിൽ ഒരു കനാന്യനും
ഉണ്ടാകയില്ല.

# MALACHI

## മലാഖി

### ൧. അദ്ധ്യായം.

പ്രവാചകം; മലാഖിമുഖാന്തരം യി
സ്രായേലിനോടുള്ള യഹോവയുടെ അരുള
2 പ്പാടു. ഞാൻ നിങ്ങളെ സ്നേഹിക്കുന്നു എന്നു
യഹോവ അരുളിച്ചെയ്യുന്നു; എന്നാൽ നി
ങ്ങൾ: നീ ഞങ്ങളെ ഏതിനാൽ സ്നേഹിക്കു
ന്നു എന്നു ചോദിക്കുന്നു. ഏശാവു യാക്കോ
ബിന്റെ സഹോദരനല്ലയോ; എങ്കിലും
ഞാൻ യാക്കോബിനെ സ്നേഹിക്കുന്നു എന്നു
3 യഹോവയുടെ അരുളപ്പാടു. എന്നാൽ
ഏശാവിനെ ഞാൻ ദ്വേഷിച്ചു അവന്റെ
പൎവ്വതങ്ങളെ ശൂന്യമാക്കി അവന്റെ അവ
കാശത്തെ മരുഭൂമിയിലെ കുറുനരികൾ
4 ക്കു കൊടുത്തിരിക്കുന്നു. ഞങ്ങൾ ഇടി
ഞ്ഞിരിക്കുന്നു എങ്കിലും ഞങ്ങൾ ശൂന്യ
സ്ഥലങ്ങളെ വീണ്ടും പണിയും എന്നു
എദോം പറയുന്നു എങ്കിൽ സൈന്യങ്ങളു
ടെ യഹോവ ഇപ്രകാരം അരുളിച്ചെയ്യു
ന്നു: അവർ പണിയട്ടെ; ഞാൻ ഇടിച്ചു
കളയും; അവൎക്കു ദുഷ്ടപ്രദേശം എന്നും
യഹോവ സദാകാലം ക്രുദ്ധിക്കുന്ന ജാതി
എന്നും പേർ പറയും. നിങ്ങൾ സ്വന്തക 5
ണ്ണുകൊണ്ടു അതു കാണുകയും യഹോവ യി
സ്രായേലിന്റെ അതിരിന്നു അപ്പുറത്തോ
ളം വലിയവൻ എന്നു പറകയും ചെയ്യും.
മകൻ അപ്പനെയും ദാസൻ യജമാന 6
നെയും ബഹുമാനിക്കേണ്ടതല്ലോ. ഞാൻ
അപ്പൻ എങ്കിൽ എന്നോടുള്ള ബഹുമാനം
എവിടെ? ഞാൻ യജമാനൻ എങ്കിൽ എ
ന്നോടുള്ള ഭക്തി എവിടെ എന്നു സൈ
ന്യങ്ങളുടെ യഹോവ, അവന്റെ നാമ
ത്തെ തുച്ഛീകരിക്കുന്ന പുരോഹിതന്മാരേ,
നിങ്ങളോടു ചോദിക്കുന്നു. അതിന്നു നി
ങ്ങൾ: ഏതിനാൽ ഞങ്ങൾ നിന്റെ നാമ
ത്തെ തുച്ഛീകരിക്കുന്നു എന്നു ചോദിക്കുന്നു.
നിങ്ങൾ എന്റെ യാഗപീഠത്തിന്മേൽ 7
മലിനഭോജനം അൎപ്പിക്കുന്നു. എന്നാൽ
നിങ്ങൾ: ഏതിനാൽ ഞങ്ങൾ നിന്നെ
മലിനമാക്കുന്നു എന്നു ചോദിക്കുന്നു. യഹോ

വയുടെ മേശ നിന്ദ്യം എന്നു നിങ്ങൾ പറ
8 യുന്നതിനാൽ തന്നെ. നിങ്ങൾ കണ്ണു
പൊട്ടിയതിനെ യാഗം കഴിപ്പാൻ കൊ
ണ്ടുവന്നാൽ അതു ദോഷമല്ല; നിങ്ങൾ
മുടന്തും ദീനവുമുള്ളതിനെ അൎപ്പിച്ചാൽ
അതും ദോഷമല്ല; അതിനെ നിന്റെ ദേ
ശാധിപതിക്കു കാഴ്ചവെക്കുക; അവൻ പ്ര
സാദിക്കുമോ? നിന്നോടു കൃപ തോന്നുമോ?
എന്നു സൈന്യങ്ങളുടെ യഹോവ അരുളി
9 ച്ചെയ്യുന്നു. ആകയാൽ ദൈവം നമ്മോടു
കൃപ കാണിപ്പാൻ തക്കവണ്ണം അവനെ
പ്രസാദിപ്പിച്ചുകൊൾവിൻ. നിങ്ങൾ ഇ
തൊക്കെയും ചെയ്തിരിക്കുന്നു; അവനു
നിങ്ങളോടു കൃപ തോന്നുമോ എന്നു സൈ
ന്യങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു.
10 നിങ്ങൾ എന്റെ യാഗപീഠത്തിന്മേൽ
വെറുതെ തീ കത്തിക്കാതിരിക്കേണ്ടതിന്നു
നിങ്ങളിൽ ആരെങ്കിലും വാതിൽ അടെ
ച്ചുകളഞ്ഞാൽ കൊള്ളായിരുന്നു; എനിക്കു
നിങ്ങളിൽ പ്രസാദമില്ല എന്നു സൈന്യ
ങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു; നി
ങ്ങളുടെ കയ്യിൽനിന്നു ഞാൻ വഴിപാടു
11 കൈക്കൊൾകയുമില്ല. സൂൎയ്യന്റെ ഉദയം
മുതൽ അസ്തമനംവരെ എന്റെ നാമം
ജാതികളുടെ ഇടയിൽ വലുതാകുന്നു; എല്ലാ
ടത്തും എന്റെ നാമത്തിന്നു ധൂപവും നിൎമ്മ
ലമായ വഴിപാടും അൎപ്പിച്ചുവരുന്നു; എ
ന്റെ നാമം ജാതികളുടെ ഇടയിൽ വലു
താകുന്നുവല്ലോ എന്നു സൈന്യങ്ങളുടെ
12 യഹോവ അരുളിച്ചെയ്യുന്നു. നിങ്ങളോ:
യഹോവയുടെ മേശ മലിനമായിരിക്കുന്നു;
അവന്റെ ഭോജനമായ അതിന്റെ അനു
ഭോഗം നിന്ദ്യം ആകുന്നു എന്നു പറയുന്നതി
നാൽ നിങ്ങൾ എന്റെ നാമത്തെ അശു
13 ദ്ധമാക്കുന്നു. എന്തൊരു പ്രയാസം എന്നു
പറഞ്ഞു നിങ്ങൾ അതിനോടു ചീറുന്നു;
എന്നാൽ കടിച്ചുകീറിപ്പോയതിനെയും
മുടന്തും ദീനവുമുള്ളതിനെയും നിങ്ങൾ
കൊണ്ടുവന്നു അങ്ങനെ കാഴ്ചവെക്കുന്നു
എന്നു സൈന്യങ്ങളുടെ യഹോവ അരു
ളിച്ചെയ്യുന്നു; അതിനെ ഞാൻ നിങ്ങളുടെ
കയ്യിൽനിന്നു അംഗീകരിക്കുമോ എന്നു
യഹോവ അരുളിച്ചെയ്യുന്നു. എന്നാൽ 14
തന്റെ ആട്ടിൻകൂട്ടത്തിൽ ഒരു ആൺ
ഉണ്ടായിരിക്കെ, കൎത്താവിന്നു നേൎന്നിട്ടു
ഊനമുള്ളൊരു തള്ളയെ യാഗം കഴിക്കുന്ന
വഞ്ചകൻ ശപിക്കപ്പെട്ടവൻ. ഞാൻ മഹാ
രാജാവല്ലോ; എന്റെ നാമം ജാതികളുടെ
ഇടയിൽ ഭയങ്കരമായിരിക്കുന്നു എന്നു
സൈന്യങ്ങളുടെ യഹോവ അരുളിച്ചെ
യ്യുന്നു.

## ൨. അദ്ധ്യായം.

ഇപ്പോഴോ, പുരോഹിതന്മാരേ, ഈ ആ
ജ്ഞ നിങ്ങളോടു ആകുന്നു. നിങ്ങൾ കേ 2
ട്ടനുസരിക്കയും എന്റെ നാമത്തിന്നു മഹ
ത്വം കൊടുപ്പാൻ തക്കവണ്ണം മനസ്സുവെ
ക്കുകയും ചെയ്യാഞ്ഞാൽ ഞാൻ നിങ്ങളുടെ
മേൽ ശാപം അയച്ചു നിങ്ങൾക്കുള്ള അനു
ഗ്രഹങ്ങളെയും ശപിക്കും എന്നു സൈന്യ
ങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു;
അതേ, നിങ്ങൾ മനസ്സുവെക്കായ്കകൊണ്ടു
ഞാൻ അവയെ ശപിച്ചുമിരിക്കുന്നു. ഞാൻ 3
നിങ്ങൾക്കുള്ള സന്തതിയെ ഭൎത്സിക്കയും
ചാണകം, നിങ്ങളുടെ ഉത്സവങ്ങളിലെ
ചാണകം തന്നേ, നിങ്ങളുടെ മുഖത്തു വിത
റുകയും അവർ നിങ്ങളെ അതിനോടുകൂടെ
കൊണ്ടുപോകയും ചെയ്യും. ലേവിയോടു 4
ള്ള എന്റെ നിയമം നിലനില്പാൻ തക്കവ
ണ്ണം ഞാൻ ഈ ആജ്ഞ നിങ്ങളുടെ അടു
ക്കൽ അയച്ചിരിക്കുന്നു എന്നു നിങ്ങൾ അ
റിയും എന്നു സൈന്യങ്ങളുടെ യഹോവ
അരുളിച്ചെയ്യുന്നു. അവനോടുള്ള എന്റെ 5
നിയമം ജീവനും സമാധാനവുമായിരുന്നു;

അവൻ ഭയപ്പെടേണ്ടതിന്നു ഞാൻ അവ
ന്നു അവയെ കൊടുത്തു; അവൻ എന്നെ
ഭയപ്പെട്ടു എന്റെ നാമംനിമിത്തം വിറെ
6 ക്കയും ചെയ്തു. നേരുള്ള ഉപദേശം അ
വന്റെ വായിൽ ഉണ്ടായിരുന്നു; നീതി
കേടു അവന്റെ അധരങ്ങളിൽ കണ്ടതു
മില്ല; സമാധാനമായും പരമാൎത്ഥമായും
അവൻ എന്നോടു കൂടെ നടന്നു പലരെയും
7 അകൃത്യം വിട്ടുതിരിയുമാറാക്കി. പുരോ
ഹിതൻ സൈന്യങ്ങളുടെ യഹോവ
യുടെ ദൂതനാകയാൽ അവന്റെ അധര
ങ്ങൾ പരിജ്ഞാനം സൂക്ഷിച്ചുവെക്കേ
ണ്ടതും ഉപദേശം അവനോടു ചോദിച്ചു
8 പഠിക്കേണ്ടതും അല്ലോ. നിങ്ങളോ വഴി
വിട്ടുമാറി പലരെയും ഉപദേശത്താൽ ഇട
റുമാറാക്കി ലേവിയുടെ നിയമം നശിപ്പിച്ചി
രിക്കുന്നു എന്നു സൈന്യങ്ങളുടെ യഹോവ
9 അരുളിച്ചെയ്യുന്നു. അങ്ങനെ നിങ്ങൾ
എന്റെ വഴികളെ പ്രമാണിക്കാതെ ന്യാ
യപാലനത്തിൽ പക്ഷഭേദം കാണിച്ചതു
കൊണ്ടു ഞാനും നിങ്ങളെ സകലജനത്തി
ന്നും നിന്ദിതരും നീചരുമാക്കിയിരിക്കുന്നു.
10 നമുക്കെല്ലാവൎക്കും ഒരു പിതാവല്ലോ ഉള്ള
തു; ഒരു ദൈവം തന്നേയല്ലോ നമ്മെ സൃഷ്ടി
ച്ചതു; നമ്മുടെ പിതാക്കന്മാരുടെ നിയമ
ത്തെ അശുദ്ധമാക്കേണ്ടതിന്നു നാം അന്യോ
11 ന്യം ദ്രോഹം ചെയ്യുന്നതെന്തിന്നു? യെഹൂ
ദാ ദ്രോഹം ചെയ്തു, യിസ്രായേലിലും യെ
രുശലേമിലും മ്ലേച്ഛത സംഭവിച്ചിരിക്കുന്നു;
യഹോവെക്കു ഇഷ്ടമായുള്ള അവന്റെ
വിശുദ്ധമന്ദിരത്തെ യെഹൂദാ അശുദ്ധ
മാക്കി ഒരു അന്യദേവന്റെ മകളെ
12 വിവാഹം കഴിച്ചിരിക്കുന്നു. അങ്ങനെ
ചെയ്യുന്ന മനുഷ്യന്നു യഹോവ ചോദിക്കു
ന്നവനെയും ഉത്തരം പറയുന്നവനെയും
സൈന്യങ്ങളുടെ യഹോവെക്കു വഴിപാടു
അൎപ്പിക്കുന്നവനെയും യാക്കോബിന്റെ
കൂടാരങ്ങളിൽനിന്നു ഛേദിച്ചുകളയും.
രണ്ടാമതു നിങ്ങൾ ഇങ്ങനെ ചെയ്യുന്നു: 13
യഹോവ ഇനി വഴിപാടു കടാക്ഷിക്കയോ
നിങ്ങളുടെ കയ്യിൽനിന്നു പ്രസാദമുള്ളതു
കൈക്കൊൾകയോ ചെയ്യാതവണ്ണം നി
ങ്ങൾ അവന്റെ യാഗപീഠത്തെ കണ്ണുനീർ
കൊണ്ടും കരച്ചൽകൊണ്ടും ഞരക്കംകൊ
ണ്ടും മൂടിക്കളയുന്നു. എന്നാൽ നിങ്ങൾ: 14
അതു എന്തുകൊണ്ടു എന്നു ചോദിക്കുന്നു.
യഹോവ നിനക്കും നീ അവിശ്വസ്തത
കാണിച്ചിരിക്കുന്ന നിന്റെ യൌവനത്തി
ലെ ഭാൎയ്യെക്കും മദ്ധ്യേ സാക്ഷിയായിരുന്ന
തുകൊണ്ടു തന്നേ; അവൾ നിന്റെ
കൂട്ടാളിയും നിന്റെ ധൎമ്മപത്നിയുമല്ലോ.
ലേശംപോലും സുബോധം ശേഷിച്ചിരു 15
ന്ന ഒരുത്തൻ ഒരിക്കലും അങ്ങനെ ചെയ്തി
ട്ടില്ല. എന്നാൽ ആ ഒരുത്തൻ എന്തു
ചെയ്തു? ദൈവം വാഗ്ദാനം ചെയ്ത സന്ത
തിയെ അവൻ അന്വേഷിച്ചു. നിങ്ങളുടെ
ഉള്ളിൽ സൂക്ഷിച്ചുകൊൾവിൻ; തന്റെ
യൌവനത്തിലെ ഭാൎയ്യയോടു ആരും അവി
ശ്വസ്തത കാണിക്കരുതു. ഞാൻ ഉപേ 16
ക്ഷണം വെറുക്കുന്നു എന്നു യിസ്രായേലി
ന്റെ ദൈവമായ യഹോവ അരുളിച്ചെ
യ്യുന്നു: അതു ചെയ്യുന്നവൻ തന്റെ വസ്ത്രം
സാഹസംകൊണ്ടു മൂടുന്നു എന്നു സൈന്യ
ങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു. ആക
യാൽ നിങ്ങൾ അവിശ്വസ്തത കാണിക്കാ
തിരിക്കേണ്ടതിന്നു നിങ്ങളുടെ ഉള്ളിൽ
സൂക്ഷിച്ചുകൊൾവിൻ.
നിങ്ങൾ നിങ്ങളുടെ വാക്കുകളാൽ 17
യഹോവയെ മുഷിപ്പിക്കുന്നു. എന്നാൽ
നിങ്ങൾ: ഏതിനാൽ ഞങ്ങൾ അവനെ
മുഷിപ്പിക്കുന്നു എന്നു ചോദിക്കുന്നു. ദോഷം
പ്രവൎത്തിക്കുന്ന ഏവനും യഹോവെക്കു
ഇഷ്ടമുള്ളവൻ ആകുന്നു; അങ്ങനെയുള്ള
വരിൽ അവൻ പ്രസാദിക്കുന്നു; അല്ലെ

കിൽ ന്യായവിധിയുടെ ദൈവം എവി
ടെ? എന്നിങ്ങനെ നിങ്ങൾ പറയുന്നതി
നാൽ തന്നേ.

## ൩. അദ്ധ്യായം.

എനിക്കു മുമ്പായി വഴിനിരത്തേണ്ടതിന്നു
ഞാൻ എന്റെ ദൂതനെ അയക്കുന്നു. നി
ങ്ങൾ അന്വേഷിക്കുന്ന കൎത്താവും നിങ്ങൾ
ഇഛ്ശപ്പെടുന്ന നിയമദൂതനുമായവൻ പെ
ട്ടെന്നു തന്റെ മന്ദിരത്തിലേക്കു വരും;
ഇതാ, അവൻ വരുന്നു എന്നു സൈ
ന്യങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു.
2 എന്നാൽ അവൻ വരുന്ന ദിവസത്തെ
ആൎക്കു സഹിക്കാം? അവൻ പ്രത്യക്ഷനാക
മ്പോൾ ആർ നിലനില്ക്കും? അവൻ ഊതി
കഴിക്കുന്നവന്റെ തീ പോലെയും അല
ക്കുന്നവരുടെ ചാരവെള്ളംപോലെയും
3 ആയിരിക്കും. അവൻ ഊതികഴിക്കുന്ന
വനെപ്പോലെയും വെള്ളി ശുദ്ധിവരുത്തു
ന്നവനെപ്പോലെയും ഇരുന്നുകൊണ്ടു ലേ
വിപുത്രന്മാരെ ശുദ്ധീകരിച്ചു പൊന്നുപോ
ലെയും വെള്ളിപോലെയും നിൎമ്മലീകരി
ക്കും; അങ്ങനെ അവർ നീതിയിൽ യഹോ
4 വെക്കു വഴിപാടു അൎപ്പിക്കും. അന്നു യെ
ഹൂദയുടെയും യെരൂശലേമിന്റെയും വഴി
പാടു പുരാതനകാലത്തെന്നപോലെയും
പണ്ടത്തെ ആണ്ടുകളിലെന്നപോലെയും
യഹോവെക്കു പ്രസാദകരമായിരിക്കും.
5 ഞാൻ ന്യായവിധിക്കായി നിങ്ങളോടു
അടുത്തുവരും; ഞാൻ ക്ഷുദ്രക്കാൎക്കും വ്യഭി
ചാരികൾക്കും കള്ളസ്സത്യം ചെയ്യുന്നവൎക്കും
കൂലിയുടെ കാൎയ്യത്തിൽ കൂലിക്കാരനെയും
വിധവയെയും അനാഥനെയും പീഡി
പ്പിക്കുന്നവൎക്കും എന്നെ ഭയപ്പെടാതെ പര
ദേശിയുടെ ന്യായം മറിച്ചുകളയുന്നവൎക്കും
വിരോധമായി ഒരു ശീഘ്രസാക്ഷിയായി
രിക്കും എന്നു സൈന്യങ്ങളുടെ യഹോവ
അരുളിച്ചെയ്യുന്നു. യഹോവയായ ഞാൻ 6
മാറാത്തവൻ; അതുകൊണ്ടു യാക്കോബി
ന്റെ പുത്രന്മാരേ, നിങ്ങൾ മുടിഞ്ഞുപോ
കാതിരിക്കുന്നു.

നിങ്ങളുടെ പിതാക്കന്മാരുടെ കാലം 7
മുതൽ നിങ്ങൾ എന്റെ ചട്ടങ്ങളെ പ്രമാ
ണിക്കാതെ തെറ്റിനടന്നിരിക്കുന്നു;
എന്റെ അടുക്കലേക്കു മടങ്ങിവരുവിൻ;
ഞാൻ നിങ്ങളുടെ അടുക്കലേക്കും മടങ്ങി
വരും എന്നു സൈന്യങ്ങളുടെ യഹോവ
അരുളിച്ചെയ്യുന്നു. എന്നാൽ നിങ്ങൾ:
ഏതിൽ ഞങ്ങൾ മടങ്ങിവരേണ്ടു എന്നു
ചോദിക്കുന്നു. മനുഷ്യന്നു ദൈവത്തെ 8
തോല്പിക്കാമോ? എങ്കിലും നിങ്ങൾ
എന്നെ തോല്പിക്കുന്നു. എന്നാൽ നിങ്ങൾ:
ഏതിൽ ഞങ്ങൾ നിന്നെ തോല്പിക്കുന്നു
എന്നു ചോദിക്കുന്നു. ദശാംശത്തിലും വഴി
പാടിലും തന്നേ. നിങ്ങൾ, ഈ ജാതി 9
മുഴുവനും തന്നേ, എന്നെ തോല്പിക്കുന്നതു
കൊണ്ടു നിങ്ങൾ ശാപഗ്രസ്തരാകുന്നു.
എന്റെ ആലയത്തിൽ ആഹാരം ഉണ്ടാ 10
കേണ്ടതിന്നു നിങ്ങൾ ദശാംശം മുഴുവനും
ഭണ്ഡാരത്തിലേക്കു കൊണ്ടുവരുവിൻ.
ഞാൻ നിങ്ങൾക്കു ആകാശത്തിന്റെ കിളി
വാതിലുകളെ തുറന്നു, സ്ഥലം പോരാതെ
വരുവോളം നിങ്ങളുടെമേൽ അനുഗ്രഹം
പകരുകയില്ലയോ? എന്നിങ്ങനെ നി
ങ്ങൾ ഇതിനാൽ എന്നെ പരീക്ഷിപ്പിൻ
എന്നു സൈന്യങ്ങളുടെ യഹോവ അരുളി
ച്ചെയ്യുന്നു. ഞാൻ വെട്ടുക്കിളിയെ ശാസി 11
ക്കും; അതു നിങ്ങളുടെ നിലത്തിലെ അ
നുഭവം നശിപ്പിച്ചുകളകയില്ല; പറമ്പി
ലെ മുന്തിരിവള്ളിയുടെ ഫലം മൂക്കാതെ
കൊഴിഞ്ഞുപോകയുമില്ല എന്നു സൈന്യ
ങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു. നി 12
ങ്ങൾ മനോഹരമായോരു ദേശം ആയിരി
ക്കയാൽ സകലജാതികളും നിങ്ങളെ ഭാഗ്യ

വാന്മാർ എന്നു പറയും എന്നു സൈന്യങ്ങ
ളുടെ യഹോവ അരുളിച്ചെയ്യുന്നു.
13 നിങ്ങളുടെ വാക്കുകൾ എന്റെനേരെ
അതികഠിനമായിരിക്കുന്നു എന്നു യഹോവ
അരുളിച്ചെയ്യുന്നു. എന്നാൽ നിങ്ങൾ: ഞ
ങ്ങൾ നിന്റെ നേരെ എന്തു സംസാരിക്കു
14 ന്നു എന്നു ചോദിക്കുന്നു. യഹോവെക്കു
ശുശ്രൂഷ ചെയ്യുന്നതു വ്യൎത്ഥം; ഞങ്ങൾ അവ
ന്റെ കാൎയ്യം നോക്കുന്നതിനാലും സൈന്യ
ങ്ങളുടെ യഹോവയുടെ മുമ്പാകെ കറുപ്പു
ടുത്തു നടന്നതിനാലും എന്തു പ്രയോജന
15 മുള്ളു? ആകയാൽ ഞങ്ങൾ അഹങ്കാരി
കളെ ഭാഗ്യവാന്മാർ എന്നു പറയുന്നു;
ദുഷ്പ്രവൃത്തിക്കാർ അഭ്യുദയം പ്രാപിക്കുന്നു;
ദൈവത്തെ പരീക്ഷിക്കുന്നവർ ശിക്ഷ
ഒഴിഞ്ഞുപോകുന്നു എന്നു നിങ്ങൾ പറ
16 യുന്നു. യഹോവാഭക്തന്മാർ അന്നു തമ്മിൽ
തമ്മിൽ സംസാരിച്ചു; യഹോവ ശ്രദ്ധ
വെച്ചു കേട്ടു; യഹോവാഭക്തന്മാൎക്കും അവ
ന്റെ നാമത്തെ സ്മരിക്കുന്നവൎക്കും വേണ്ടി
അവന്റെ സന്നിധിയിൽ ഒരു സ്മരണ
17 പുസ്തകം എഴുതിവെച്ചിരിക്കുന്നു. ഞാൻ
ഉണ്ടാക്കുവാനുള്ള ദിവസത്തിൽ അവർ
എനിക്കു ഒരു നിക്ഷേപം ആയിരിക്കും
എന്നു സൈന്യങ്ങളുടെ യഹോവ അരുളി
ച്ചെയ്യുന്നു; ഒരു മനുഷ്യൻ തനിക്കു ശുശ്രൂഷ
ചെയ്യുന്ന മകനെ ആദരിക്കുന്നതുപോലെ
18 ഞാൻ അവരെ ആദരിക്കും. അപ്പോൾ
നിങ്ങൾ നീതിമാനും ദുഷ്ടനും തമ്മിലും
ദൈവത്തെ സേവിക്കുന്നവനും സേവി
ക്കാത്തവനും തമ്മിലുമുള്ള വ്യത്യാസം വീ
ണ്ടും കാണും.

## ൪. അദ്ധ്യായം.

ചൂളപോലെ കത്തുന്ന ഒരു ദിവസം
വരും; അപ്പോൾ അഹങ്കാരികളൊക്കെയും
സകലദുഷ്പ്രവൃത്തിക്കാരും താളടിയാകും;
വരുവാനുള്ള ആ ദിവസം വേരും കൊ
മ്പും ശേഷിപ്പിക്കാതെ അവരെ ദഹിപ്പി
ച്ചുകളയും എന്നു സൈന്യങ്ങളുടെ യഹോവ
അരുളിച്ചെയ്യുന്നു. എന്റെ നാമത്തെ 2
ഭയപ്പെടുന്ന നിങ്ങൾക്കോ നീതിസൂൎയ്യൻ
തന്റെ ചിറകിൻ കീഴിൽ രോഗോപ
ശാന്തിയോടുകൂടെ ഉദിക്കും; നിങ്ങളും
പുറപ്പെട്ടു തൊഴുത്തിൽനിന്നു വരുന്ന
പശുക്കിടാക്കളെപ്പോലെ തുള്ളിച്ചാടും.
ഞാൻ ഉണ്ടാക്കുവാനുള്ള ദിവസത്തിൽ 3
ദുഷ്ടന്മാർ നിങ്ങളുടെ കാലിൻ കീഴിൽ
വെണ്ണീർ ആയിരിക്കകൊണ്ടു നിങ്ങൾ
അവരെ ചവിട്ടിക്കളയും എന്നു സൈ
ന്യങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു.
ഞാൻ ഹോരേബിൽവെച്ചു എല്ലാ 4
യിസ്രായേലിന്നും വേണ്ടി എന്റെ ദാസ
നായ മോശെയോടു കല്പിച്ചിരിക്കുന്ന
ന്യായപ്രമാണവും ചട്ടങ്ങളും വിധി
കളും ഓൎത്തുകൊൾവിൻ. യഹോവ 5
യുടെ വലുതും ഭയങ്കരവുമായ നാൾ
വരുന്നതിന്നു മുമ്പെ ഞാൻ നിങ്ങൾക്കു
ഏലീയാപ്രവാചകനെ അയക്കും.
ഞാൻ വന്നു ഭൂമിയെ സംഹാരശപഥം 6
കൊണ്ടു ദണ്ഡിപ്പിക്കാതിരിക്കേണ്ടതിന്നു
അവൻ അപ്പന്മാരുടെ ഹൃദയം മക്ക
ളോടും മക്കളുടെ ഹൃദയം അപ്പന്മാരോടും
നിരപ്പിക്കും.



THE

# NEW TESTAMENT

OF

OUR LORD AND SAVIOUR

# JESUS CHRIST

NEWLY TRANSLATED FROM THE ORIGINAL GREEK INTO MALAYALAM
BY A COMMITTEE APPOINTED BY THE MADRAS AUXILIARY BIBLE SOCIETY
1898 — 1907

നമ്മുടെ കൎത്താവും രക്ഷിതാവും

ആയ

യേശുക്രിസ്തുവിന്റെ

# പുതിയ നിയമം

PRINTED FOR THE
BRITISH AND FOREIGN BIBLE SOCIETY
MADRAS AUXILIARY
1909

*Demy 8vo.]* *[Longprimer.*

THE

# GOSPEL ACCORDING TO MATTHEW

## മത്തായി എഴുതിയ സുവിശേഷം

### ൧. അദ്ധ്യായം.

അബ്രഹാമിന്റെ പുത്രനായ ദാവീ
ദിന്റെ പുത്രനായ യെശുക്രിസ്തുവിന്റെ
2 വംശാവലി: അബ്രഹാം യിസ്സഹാക്കി
നെ ജനിപ്പിച്ചു; യിസ്സഹാക്ക് യാക്കോബി
നെ ജനിപ്പിച്ചു; യാക്കോബ് യെഹൂദ
യെയും അവന്റെ സഹോദരന്മാരെയും
3 ജനിപ്പിച്ചു; യെഹൂദാ താമാരിൽ പാരെ
സിനെയും സാരഹിനെയും ജനിപ്പിച്ചു;
പാരെസ് ഹെസ്രൊനെ ജനിപ്പിച്ചു; ഹെ
4 സ്രൊൻ ആരാമിനെ ജനിപ്പിച്ചു; ആരാം
അമ്മിനാദാബിനെ ജനിപ്പിച്ചു; അമ്മിനാ
ദാബ് നഹശോനെ ജനിപ്പിച്ചു; നഹ
5 ശോൻ ശല്മോനെ ജനിപ്പിച്ചു; ശല്മോൻ
രാഹാബിൽ ബോവസിനെ ജനിപ്പിച്ചു;
ബോവസ് രൂത്തിൽ ഓബേദിനെ ജനി
പ്പിച്ചു; ഓബേദ് യിശ്ശായിയെ ജനിപ്പിച്ചു;
6 യിശ്ശായി ദാവീദ് രാജാവിനെ ജനിപ്പിച്ചു;
ദാവീദ് ഊരീയാവിന്റെ ഭാര്യയായിരുന്ന
7 വളിൽ ശലൊമോനെ ജനിപ്പിച്ചു; ശലൊ
മോൻ രെഹബ്യാമെ ജനിപ്പിച്ചു; രെഹ
ബ്യാം അബീയാവെ ജനിപ്പിച്ചു; അബീ
8 യാവു ആസയെ ജനിപ്പിച്ചു; ആസാ
യോശാഫാത്തിനെ ജനിപ്പിച്ചു; യോശാ
ഫാത്ത് യോരാമിനെ ജനിപ്പിച്ചു; യോരാം
ഉസ്സീയാവെ ജനിപ്പിച്ചു; ഉസ്സീയാവു 9
യോഥാമിനെ ജനിപ്പിച്ചു; യോഥാം ആ
ഹാസിനെ ജനിപ്പിച്ചു; ആഹാസ് ഹിസ്കീ
യാവെ ജനിപ്പിച്ചു; ഹിസ്കീയാവു മനശ്ശെ 10
യെ ജനിപ്പിച്ചു; മനശ്ശെ ആമോനിനെ
ജനിപ്പിച്ചു; ആമോൻ യോശീയാവെ ജ
നിപ്പിച്ചു; യോശീയാവു യെഖൊന്യാവെ 11
യും അവന്റെ സഹോദരന്മാരെയും ബാ
ബേലിലെ പ്രവാസകാലത്തു ജനിപ്പിച്ചു.

ബാബേലിലെ പ്രവാസം കഴിഞ്ഞിട്ടു യെ 12
ഖൊന്യാവു ശെയല്തിയേലിനെ ജനിപ്പി
ച്ചു; ശെയല്തിയേൽ സെരുബ്ബാബേലിനെ
ജനിപ്പിച്ചു; സെരുബ്ബാബേൽ അബീഹൂ 13
ദിനെ ജനിപ്പിച്ചു; അബീഹൂദ് എല്യാക്കീ
മിനെ ജനിപ്പിച്ചു; എല്യാക്കീം ആസോ
രിനെ ജനിപ്പിച്ചു. ആസോർ സാദോ 14
ക്കിനെ ജനിപ്പിച്ചു; സാദോക്ക് ആഖീമി
നെ ജനിപ്പിച്ചു; ആഖീം എലീഹൂദിനെ
ജനിപ്പിച്ചു; എലീഹൂദ് എലീയാസരെ 15
ജനിപ്പിച്ചു; എലീയാസർ മത്ഥാനെ ജനി
പ്പിച്ചു; മത്ഥാൻ യാക്കോബിനെ ജനിപ്പി
ച്ചു. യാക്കോബ് മറിയയുടെ ഭർത്താവായ 16
യോസേഫിനെ ജനിപ്പിച്ചു. അവളിൽനി
ന്നു ക്രിസ്തു എന്നു പേരുള്ള യേശു ജനിച്ചു.

17 ഇങ്ങനെ തലമുറകൾ ആകെ അബ്രാ
ഹാംമുതൽ ദാവീദ്‌വരെ പതിന്നാലും ദാ
വീദ്‌മുതൽ ബാബേൽപ്രവാസത്തോളം
പതിന്നാലും ബാബേൽപ്രവാസംമുതൽ
ക്രിസ്തുവിനോളം പതിന്നാലും ആകുന്നു.
18 എന്നാൽ യേശുക്രിസ്തുവിന്റെ ജന
നം ഈവണ്ണം ആയിരുന്നു. അവന്റെ
അമ്മയായ മറിയ യോസേഫിന്നു വി
വാഹം നിശ്ചയിക്കപ്പെട്ടശേഷം അവർ
കൂടിവരുമ്മുമ്പെ പരിശുദ്ധാത്മാവിനാൽ
19 ഗർഭിണിയായി എന്നു കണ്ടു. അവളു
ടെ ഭർത്താവായ യോസേഫ് നീതിമാനാ
കകൊണ്ടും അവൾക്കു ലോകാപവാദം വരു
ത്തുവാൻ അവന്നു മനസ്സില്ലായ്കകൊണ്ടും
അവളെ ഗൂഢമായി ഉപേക്ഷിപ്പാൻ ഭാവി
20 ച്ചു. ഇങ്ങനെ നിനെച്ചിരിക്കുമ്പോൾ ക
ർത്താവിന്റെ ദൂതൻ അവന്നു സ്വപ്നത്തിൽ
പ്രത്യക്ഷനായി: ദാവീദിന്റെ മകനായ
യോസേഫേ, നിന്റെ ഭാര്യയായ മറിയ
യെ ചേർത്തുകൊൾവാൻ ശങ്കിക്കേണ്ടാ; അ
വളിൽ ഉല്പാദിതമായതു പരിശുദ്ധാത്മാവി
21 നാൽ ആകുന്നു. അവൾ ഒരു മകനെ
പ്രസവിക്കും; അവൻ തന്റെ ജനത്തെ
അവരുടെ പാപങ്ങളിൽനിന്നു രക്ഷിപ്പാ
നിരിക്കകൊണ്ടു നീ അവന്നു യേശു എന്നു
പേർ ഇടേണം എന്നു പറഞ്ഞു.
22 “കന്യക ഗർഭിണിയായി ഒരു മക
നെ പ്രസവിക്കും; അവന്നു ദൈവം
നമ്മോടുകൂടെ എന്നർത്ഥമുള്ള ഇമ്മാനു
വേൽ എന്നു പേർ വിളിക്കും”
23 എന്നു കർത്താവു പ്രവാചകൻമുഖാന്തരം
അരുളിച്ചെയ്തതു നിവൃത്തിയാകുവാൻ ഇ
തൊക്കെയും സംഭവിച്ചു.
24 യോസേഫ് ഉറക്കം ഉണർന്നു കർത്താവി
ന്റെ ദൂതൻ കല്പിച്ചതുപോലെ ചെയ്തു,
25 ഭാര്യയെ ചേർത്തുകൊണ്ടു. മകനെ പ്രസ
വിക്കുംവരെ അവൻ അവളെ പരിഗ്രഹി
ച്ചില്ല. മകന്നു അവൻ യേശു എന്നു പേർ
വിളിച്ചു.

## ൨. അദ്ധ്യായം.

ഹെരോദാരാജാവിന്റെ കാലത്തു യേശു
യെഹൂദ്യയിലെ ബേത്ത്ലഹെമിൽ ജനിച്ച
ശേഷം, കിഴക്കുനിന്നു വിദ്വാന്മാർ യെരൂ
ശലേമിൽ എത്തി: യെഹൂദന്മാരുടെ രാജാ 2
വായി പിറന്നവൻ എവിടെ? ഞങ്ങൾ അ
വന്റെ നക്ഷത്രം കിഴക്കു കണ്ടു അവനെ
നമസ്കരിപ്പാൻ വന്നിരിക്കുന്നു എന്നു പറ
ഞ്ഞു. ഹെരോദാരാജാവു അതു കേട്ടിട്ടു അ 3
വനും യെരൂശലേം ഒക്കെയും ഭ്രമിച്ചു,
ജനത്തിന്റെ മഹാപുരോഹിതന്മാരെയും 4
ശാസ്ത്രിമാരെയും എല്ലാം കൂട്ടിവരുത്തി: ക്രി
സ്തു എവിടെ ആകുന്നു ജനിക്കുന്നതു എന്നു
അവരോടു ചോദിച്ചു. അവർ അവനോടു:
യെഹൂദ്യയിലെ ബേത്ത്ലഹെമിൽ തന്നേ: 5
“യെഹൂദ്യദേശത്തിലെ ബേത്ത്ലെ 6
ഹെമേ, നീ യെഹൂദ്യപ്രഭുക്കന്മാരിൽ
ഒട്ടും ചെറുതല്ല; എന്റെ ജനമായ യി
സ്രായേലിനെ മേയ്പാനുള്ള തലവൻ നി
ന്നിൽനിന്നു പുറപ്പെട്ടുവരും”
എന്നിങ്ങനെ പ്രവാചകൻമുഖാന്തരം എഴു
തിയിരിക്കുന്നു എന്നു പറഞ്ഞു.
എന്നാറെ ഹെരോദാവു വിദ്വാന്മാരെ 7
രഹസ്യമായി വിളിച്ചു, നക്ഷത്രം വെളി
വായ സമയം അവരോടു സൂക്ഷ്മമായി
ചോദിച്ചറിഞ്ഞു. അവരെ ബേത്ത്ലഹെ 8
മിലേക്കു അയച്ചു: നിങ്ങൾ ചെന്നു ശിശു
വിനെക്കുറിച്ചു സൂക്ഷ്മമായി അന്വേഷി
പ്പിൻ; കണ്ടെത്തിയാൽ ഞാനും ചെന്നു
അവനെ നമസ്കരിക്കേണ്ടതിന്നു, വന്നു എ
ന്നെ അറിയിപ്പിൻ എന്നു പറഞ്ഞു. രാജാ 9
വു പറഞ്ഞതു കേട്ടു അവർ പുറപ്പെട്ടു; അ
വർ കിഴക്കു കണ്ട നക്ഷത്രം ശിശു ഇരി
ക്കുന്ന സ്ഥലത്തിന്നു മീതെ വന്നുനില്ക്കു

വോളം അവൎക്കു മുമ്പായി പൊയ്ക്കൊണ്ടി
10 രുന്നു. നക്ഷത്രം കണ്ടതുകൊണ്ടു അവർ
11 അത്യന്തം സന്തോഷിച്ചു; ആ വീട്ടിൽ
ചെന്നു, ശിശുവിനെ അമ്മയായ മറിയ
യോടുംകൂടെ കണ്ടു, വീണു അവനെ നമ
സ്കരിച്ചു; നിക്ഷേപപാത്രങ്ങളെ തുറന്നു
അവന്നു പൊന്നും കുന്തുരുക്കവും മൂരും കാഴ്ച
12 വെച്ചു. ഹെരോദാവിന്റെ അടുക്കൽ മട
ങ്ങിപ്പോകരുതു എന്നു സ്വപ്നത്തിൽ അരു
ളപ്പാടുണ്ടായിട്ടു അവർ വേറെ വഴിയായി
സ്വദേശത്തേക്കു മടങ്ങിപ്പോയി.
13 അവർ പോയശേഷം കൎത്താവിന്റെ
ദൂതൻ യോസേഫിന്നു സ്വപ്നത്തിൽ പ്രത്യ
ക്ഷനായി: നീ എഴുന്നേറ്റു ശിശുവിനെ
യും അമ്മയെയും കൂട്ടിക്കൊണ്ടു മിസ്രയീമി
ലേക്കു ഓടിപ്പോയി, ഞാൻ നിന്നോടു പറ
യുംവരെ അവിടെ പാൎക്ക; ഹെരോദാ
വു ശിശുവിനെ നശിപ്പിക്കേണ്ടതിന്നു അ
വനെ അന്വേഷിപ്പാൻ ഭാവിക്കുന്നു എന്നു
14 പറഞ്ഞു. അവൻ എഴുന്നേറ്റു, ശിശുവി
നെയും അമ്മയെയും രാത്രിയിൽ തന്നേ
കൂട്ടിക്കൊണ്ടു പുറപ്പെട്ടു മിസ്രയീമിലേക്കു
15 പോയി. ഹെരോദാവിന്റെ മരണത്തോ
ളം അവൻ അവിടെ പാൎത്തു: "മിസ്രയീ
മിൽനിന്നു ഞാൻ എന്റെ മകനെ വിളി
ച്ചുവരുത്തി" എന്നു കൎത്താവു പ്രവാചകൻ
മുഖാന്തരം അരുളിച്ചെയ്തതു നിവൃത്തിയാ
കുവാൻ സംഗതിവന്നു.
16 വിദ്വാന്മാർ തന്നെ കളിയാക്കി എന്നു
ഹെരോദാവു കണ്ടു വളരെ കോപിച്ചു,
വിദ്വാന്മാരോടു ചോദിച്ചറിഞ്ഞ കാലത്തി
ന്നു ഒത്തവണ്ണം രണ്ടു വയസ്സും താഴെയുമു
ള്ള ആണ്കുട്ടികളെ ഒക്കെയും ബെത്ലേ
ഹെമിലും അതിന്റെ എല്ലാ അതിരുകളി
ലും ആളയച്ചു കൊല്ലിച്ചു.
17 "രാമയിൽ ഒരു ശബ്ദം കേട്ടു, കര
ച്ചലും വലിയ നിലവിളിയും തന്നേ;
റാഹേൽ മക്കളെച്ചൊല്ലി കരഞ്ഞു; അ
വർ ഇല്ലായ്കയാൽ ആശ്വാസം കൈ
ക്കൊൾവാൻ മനസ്സില്ലാതിരുന്നു"
എന്നു യിരെമ്യാപ്രവാചകൻമുഖാന്തരം അ 18
രുളിച്ചെയ്തതു അന്നു നിവൃത്തിയായി.
എന്നാൽ ഹെരോദാവു കഴിഞ്ഞുപോയ 19
ശേഷം കൎത്താവിന്റെ ദൂതൻ മിസ്രയീ
മിൽവെച്ചു യോസേഫിന്നു സ്വപ്നത്തിൽ
പ്രത്യക്ഷനായി: ശിശുവിന്നു പ്രാണ 20
ഹാനി വരുത്തുവാൻ നോക്കിയവർ മരിച്ചു
പോയതുകൊണ്ടു നീ എഴുന്നേറ്റു ശിശു
വിനെയും അമ്മയെയും കൂട്ടിക്കൊണ്ടു യി
സ്രായേൽദേശത്തേക്കു പോക എന്നു പറ
ഞ്ഞു. അവൻ എഴുന്നേറ്റു ശിശുവിനെ 21
യും അമ്മയെയും കൂട്ടിക്കൊണ്ടു യിസ്രാ
യേൽദേശത്തു വന്നു. എന്നാൽ യെഹൂ 22
ദ്യയിൽ അൎക്കെലയൊസ് തന്റെ അപ്പ
നായ ഹെരോദാവിന്നു പകരം വാഴുന്നു
എന്നു കേട്ടതുകൊണ്ടു അവിടെ പോകു
വാൻ ഭയപ്പെട്ടു, സ്വപ്നത്തിൽ അരുളപ്പാ
ടുണ്ടായിട്ടു ഗലീലപ്രദേശങ്ങളിലേക്കു മാറി
പ്പോയി. അവൻ നസറായൻ എന്നു വി 23
ളിക്കപ്പെടും എന്നു പ്രവാചകന്മാർമുഖാന്ത
രം അരുളിച്ചെയ്തതു നിവൃത്തിയാവാൻ
തക്കവണ്ണം നസറെത്ത് എന്ന ഗ്രാമത്തിൽ
ചെന്നുപാൎത്തു.

## ൩. അദ്ധ്യായം.

അ കാലത്തു യോഹന്നാൻസ്നാപകൻ
വന്നു, യെഹൂദ്യമരുഭൂമിയിൽ പ്രസംഗിച്ചു:
സ്വൎഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാന 2
സാന്തരപ്പെടുവിൻ എന്നു പറഞ്ഞു.
"മരുഭൂമിയിൽ വിളിച്ചുപറയുന്നവ 3
ന്റെ വാക്കാവിതു: കൎത്താവിന്റെ വ
ഴി ഒരുക്കി അവന്റെ പാത നിരപ്പാ
ക്കുവിൻ"
എന്നിങ്ങനെ യെശയ്യാപ്രവാചകൻ പറ

4 ഞ്ഞവൻ ഇവൻ തന്നേ. യോഹന്നാന്നു
ഒട്ടകരോമംകൊണ്ടുള്ള ഉടുപ്പും അരയിൽ
തോൽവാറും ഉണ്ടായിരുന്നു; അവന്റെ
ആഹാരമോ വെട്ടുക്കിളിയും കാട്ടുതേനും
5 ആയിരുന്നു. അന്നു യെരുശലേമ്യരും
യെഹൂദ്യദേശക്കാരൊക്കെയും യോർദ്ദാന്റെ
ഇരുകരെയുമുള്ള എല്ലാനാട്ടുകാരും പുറ
6 പ്പെട്ടു അവന്റെ അടുക്കൽ ചെന്നു തങ്ങ
ളുടെ പാപങ്ങളെ ഏററുപറഞ്ഞുകൊണ്ടു
യോർദ്ദാൻനദിയിൽ അവനാൽ സ്നാനം
7 ഏററു. തന്റെ സ്നാനത്തിന്നായി പരീ
ശരിലും സദൂക്യരിലും പലർ വരുന്നതു
കണ്ടാറെ അവൻ അവരോടു പറഞ്ഞ
തു: സർപ്പസന്തതികളേ, വരുവാനുള്ള
കോപത്തെ ഒഴിഞ്ഞു ഓടിപ്പോകുവാൻ
നിങ്ങൾക്കു ഉപദേശിച്ചുതന്നതു ആർ?
8 മാനസാന്തരത്തിന്നു യോഗ്യമായ ഫലം
9 കായ്പിൻ. അബ്രാഹാം ഞങ്ങൾക്കു പി
താവായിട്ടു ഉണ്ടു എന്നു ഉള്ളംകൊണ്ടു
പറവാൻ തുനിയരുതു; ഈ കല്ലുകളിൽ
നിന്നു അബ്രാഹാമിന്നു മക്കളെ ഉളവാക്കു
വാൻ ദൈവത്തിന്നു കഴിയും എന്നു ഞാൻ
10 നിങ്ങളോടു പറയുന്നു. ഇപ്പോൾ തന്നേ
വൃക്ഷങ്ങളുടെ ചുവട്ടിന്നു കോടാലി വെച്ചി
രിക്കുന്നു; നല്ലഫലം കായ്ക്കാത്ത വൃക്ഷം എ
11 ല്ലാം വെട്ടി തീയിൽ ഇട്ടുകളയുന്നു. ഞാൻ
നിങ്ങളെ മാനസാന്തരത്തിന്നായി വെള്ള
ത്തിൽ സ്നാനം ഏല്പിക്കുന്നതേയുള്ളു; എ
ന്റെ പിന്നാലെ വരുന്നവനോ എന്നെ
ക്കാൾ ബലവാൻ ആകുന്നു; അവന്റെ
ചെരിപ്പു ചുമപ്പാൻ ഞാൻ മതിയായവനല്ല;
അവൻ നിങ്ങളെ പരിശുദ്ധാത്മാവിലും
12 തീയിലും സ്നാനം ഏല്പിക്കും. വീശുമുറം
അവന്റെ കയ്യിൽ ഉണ്ടു; അവൻ കള
ത്തെ മുററും വെടിപ്പാക്കി കോതമ്പു കളപ്പു
രയിൽ കൂട്ടിവെക്കയും പതിർ കെടാത്ത
തീയിൽ ഇട്ടു ചുട്ടുകളകയും ചെയ്യും.

അനന്തരം യേശു യോഹന്നാനാൽ സ്നാ 13
നം ഏല്പാൻ ഗലീലയിൽനിന്നു യോ
ർദ്ദാൻകരെ അവന്റെ അടുക്കൽ വന്നു.
യോഹന്നാനോ അവനെ വിലക്കി: നി 14
ന്നാൽ സ്നാനം ഏല്പാൻ എനിക്കു ആവ
ശ്യം; പിന്നെ നീ എന്റെ അടുക്കൽ വരു
ന്നുവോ എന്നു പറഞ്ഞു. യേശു അവ 15
നോടു: ഇപ്പോൾ സമ്മതിക്ക; ഇങ്ങനെ
സകലനീതിയും നിവർത്തിക്കുന്നതു നമുക്കു
ഉചിതം എന്നു ഉത്തരം പറഞ്ഞു; എന്നാറെ
അവൻ അവനെ സമ്മതിച്ചു. യേശു 16
സ്നാനം ഏററ ഉടനെ വെള്ളത്തിൽനിന്നു
കയറി; അപ്പോൾ സ്വർഗ്ഗം തുറന്നു ദൈവാ
ത്മാവു പ്രാവെന്നപോലെ ഇറങ്ങി തന്റെ
മേൽ വരുന്നതു അവൻ കണ്ടു: ഇവൻ 17
എന്റെ പ്രിയപുത്രൻ; ഇവനിൽ ഞാൻ
പ്രസാദിച്ചിരിക്കുന്നു എന്നു സ്വർഗ്ഗത്തിൽ
നിന്നു ഒരു ശബ്ദവും ഉണ്ടായി.

## ൪. അദ്ധ്യായം.

അനന്തരം പിശാചിനാൽ പരീക്ഷിക്ക
പ്പെടുവാൻ യേശുവിനെ ആത്മാവു മരു
ഭൂമിയിലേക്കു നടത്തി. അവൻ നാല്പതു 2
പകലും നാല്പതു രാവും ഉപവസിച്ചശേഷം
അവന്നു വിശന്നു. അപ്പോൾ പരീക്ഷ 3
കൻ അടുത്തുവന്നു: നീ ദൈവപുത്രൻ
എങ്കിൽ ഈ കല്ലു അപ്പമായ്തീരുവാൻ
കല്പിക്ക എന്നു പറഞ്ഞു. അതിന്നു അ 4
വൻ: "മനുഷ്യൻ അപ്പംകൊണ്ടു മാത്രമല്ല,
ദൈവത്തിന്റെ വായിൽകൂടി വരുന്ന സ
കലവചനംകൊണ്ടും ജീവിക്കുന്നു" എന്നു
എഴുതിയിരിക്കുന്നു എന്നു ഉത്തരം പറഞ്ഞു.
പിന്നെ പിശാചു അവനെ വിശുദ്ധനഗ 5
രത്തിൽ കൊണ്ടുപോയി ദൈവാലയത്തി
ന്റെ അഗ്രത്തിന്മേൽ നിറുത്തി അവ
നോടു: നീ ദൈവപുത്രൻ എങ്കിൽ താഴ 6
ത്തോട്ടു ചാടുക;

"നിന്നെക്കുറിച്ചു അവൻ തന്റെ
ദൂതന്മാരോടു കല്പിക്കും; അവർ നിന്റെ
കാൽ കല്ലിനോടു തട്ടാതവണ്ണം നി
ന്നെ കയ്യിൽ താങ്ങിക്കൊള്ളും"
എന്നു എഴുതിയിരിക്കുന്നുവല്ലോ എന്നു പ
7 റഞ്ഞു. യേശു അവനോടു: "നിന്റെ
ദൈവമായ കൎത്താവിനെ പരീക്ഷിക്ക
രുതു" എന്നും കൂടെ എഴുതിയിരിക്കുന്നു
8 എന്നു പറഞ്ഞു. പിന്നെ പിശാചു അവ
നെ ഏററവും ഉയൎന്നോരു മലമേൽ
കൂട്ടിക്കൊണ്ടുപോയി ലോകത്തിലുള്ള സ
കലരാജ്യങ്ങളെയും അവയുടെ മഹത്വ
9 ത്തെയും കാണിച്ചു: വീണു എന്നെ നമ
സ്കരിച്ചാൽ ഇതൊക്കെയും നിനക്കു തരാം
10 എന്നു അവനോടു പറഞ്ഞു. യേശു അവ
നോടു: സാത്താനേ, എന്നെ വിട്ടുപോ;
"നിന്റെ ദൈവമായ കൎത്താവിനെ നമ
സ്കരിച്ചു അവനെ മാത്രമേ ആരാധിക്കാവു"
എന്നു എഴുതിയിരിക്കുന്നുവല്ലോ എന്നു പ
11 റഞ്ഞു. അപ്പോൾ പിശാചു അവനെ വി
ട്ടുപോയി; ദൂതന്മാർ അടുത്തുവന്നു അവ
നെ ശുശ്രൂഷിച്ചു.
12 യോഹന്നാൻ തടവിൽ ആയി എന്നു
കേട്ടാറെ അവൻ ഗലീലെക്കു വാങ്ങിപ്പോ
13 യി, നസറെത്ത് വിട്ടു സെബൂലൂന്റെയും
നഫ്താലിയുടെയും അതിരുകളിൽ കടല്ക്ക
രെയുള്ള കഫൎന്നഹൂമിൽ ചെന്നുപാൎത്തു:
14 "സെബൂലൂൻദേശവും നഫ്താലിദേ
ശവും കടല്ക്കരയിലും യോൎദ്ദാന്നക്കരെ
യുമുള്ള നാടും ജാതികളുടെ ഗലീലയും
15 ഇങ്ങനെ ഇരുട്ടിൽ ഇരിക്കുന്ന ജനം വ
ലിയോരു വെളിച്ചം കണ്ടു; മരണത്തി
ന്റെ ദേശത്തിലും നിഴലിലും ഇരിക്കു
ന്നവൎക്കു പ്രകാശം ഉദിച്ചു"
16 എന്നു യെശയ്യാപ്രവാചകൻമുഖാന്തരം അ
രുളിച്ചെയ്തതു നിവൃത്തിയാകുവാൻ ഇട
വന്നു.

അന്നുമുതൽ യേശു: സ്വൎഗ്ഗരാജ്യം 17
സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടു
വിൻ എന്നു പ്രസംഗിച്ചുതുടങ്ങി.
അവൻ ഗലീലക്കടല്പുറത്തു നടക്കു 18
മ്പോൾ പത്രൊസ് എന്നു പേരുള്ള ശി
മോൻ അവന്റെ സഹോദരനായ അന്ത്രെ
യാസ്, എന്നിങ്ങനെ മീൻപിടിക്കാരായ
രണ്ടു സഹോദരന്മാർ കടലിൽ വല വീശു
ന്നതു കണ്ടു: എന്റെ പിന്നാലെ വരു 19
വിൻ; ഞാൻ നിങ്ങളെ മനുഷ്യരെ പിടി
ക്കുന്നവരാക്കും എന്നു അവരോടു പറഞ്ഞു.
ഉടനെ അവർ വല വിട്ടേച്ചു അവനെ 20
അനുഗമിച്ചു. അവിടെനിന്നു മുമ്പോ 21
ട്ടു പോയാറെ സെബെദിയുടെ മകൻ
യാക്കോബും അവന്റെ സഹോദരൻ യോ
ഹന്നാനും എന്ന വേറെ രണ്ടു സഹോദര
ന്മാർ പടകിൽ ഇരുന്നു അപ്പനായ സെ
ബെദിയുമായി വല നന്നാക്കുന്നതു കണ്ടു
അവരെയും വിളിച്ചു. അവരും ഉടനെ 22
പടകിനെയും അപ്പനെയും വിട്ടു അവ
നെ അനുഗമിച്ചു.
പിന്നെ യേശു ഗലീലയിൽ ഒക്കെയും 23
ചുററിസഞ്ചരിച്ചുകൊണ്ടു അവരുടെ പ
ള്ളികളിൽ ഉപദേശിക്കയും രാജ്യത്തിന്റെ
സുവിശേഷം പ്രസംഗിക്കയും ജനത്തി
ലുള്ള സകലദീനത്തെയും വ്യാധിയെയും
സൌഖ്യമാക്കുകയും ചെയ്തു. അവന്റെ 24
ശ്രുതി സുറിയയിൽ ഒക്കെയും പരന്നു.
നാനാവ്യാധികളാലും ബാധകളാലും വല
ഞ്ഞവർ, ഭൂതഗ്രസ്തർ, ചന്ദ്രരോഗികൾ, പ
ക്ഷവാതക്കാർ ഇങ്ങനെ സകലവിധദീന
ക്കാരെയും അവന്റെ അടുക്കൽ കൊണ്ടു
വന്നു. അവൻ അവരെ സൌഖ്യമാക്കി; 25
ഗലീല, ദെക്കപ്പൊലി, യെരൂശലേം, യെ
ഹൂദ്യ, യോൎദ്ദാന്നക്കരെ എന്നീ ഇടങ്ങളിൽ
നിന്നു വളരെ പുരുഷാരം അവനെ പി
ന്തുടൎന്നു.

## ൫. അദ്ധ്യായം.

അവൻ പുരുഷാരത്തെ കണ്ടാറെ മല
മേൽ കയറി. അവൻ ഇരുന്നശേഷം
2 ശിഷ്യന്മാർ അടുക്കൽ വന്നു. അവൻ
തിരുവായ്മൊഴിഞ്ഞു അവരോടു ഉപദേശി
ച്ചതെന്തെന്നാൽ:
3 ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാ
ന്മാർ; സ്വൎഗ്ഗരാജ്യം അവൎക്കുള്ളതു.
4 ദുഃഖിക്കുന്നവർ ഭാഗ്യവാന്മാർ; അവൎക്കു
ആശ്വാസം ലഭിക്കും.
5 സൌമ്യതയുള്ളവർ ഭാഗ്യവാന്മാർ; അ
വർ ഭൂമിയെ അവകാശമാക്കും.
6 നീതിക്കു വിശന്നു ദാഹിക്കുന്നവർ ഭാഗ്യ
വാന്മാർ; അവൎക്കു തൃപ്തിവരും.
7 കരുണയുള്ളവർ ഭാഗ്യവാന്മാർ; അവ
ൎക്കു കരുണ ലഭിക്കും.
8 ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ;
അവർ ദൈവത്തെ കാണും.
9 സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാ
ന്മാർ; അവർ ദൈവത്തിന്റെ പുത്രന്മാർ
എന്നു വിളിക്കപ്പെടും.
10 നീതിനിമിത്തം ഉപദ്രവിക്കപ്പെടുന്ന
വർ ഭാഗ്യവാന്മാർ; സ്വൎഗ്ഗരാജ്യം അവൎക്കു
11 ള്ളതു. എന്റെ നിമിത്തം നിങ്ങളെ പഴി
ക്കയും ഉപദ്രവിക്കയും നിങ്ങളെക്കൊണ്ടു
എല്ലാതിന്മയും കളവായി പറകയും ചെ
12 യ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ. സ്വൎഗ്ഗ
ത്തിൽ നിങ്ങളുടെ പ്രതിഫലം വലുതാക
കൊണ്ടു സന്തോഷിച്ചുല്ലസിപ്പിൻ; നി
ങ്ങൾക്കു മുമ്പെയുണ്ടായിരുന്ന പ്രവാചക
ന്മാരെയും അവർ അങ്ങനെതന്നേ ഉപദ്ര
വിച്ചുവല്ലോ.
13 നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു; ഉപ്പു
കാരമില്ലാതെപോയാൽ അതിന്നു എന്തൊ
ന്നുകൊണ്ടു രസം വരുത്താം? പുറത്തു കള
ഞ്ഞിട്ടു മനുഷ്യർ ചവിട്ടുവാൻ അല്ലാതെ
മറ്റൊന്നിന്നും പിന്നെ കൊള്ളുന്നതല്ല.
നിങ്ങൾ ലോകത്തിന്റെ വെളിച്ചം ആ 14
കുന്നു; മലമേൽ ഇരിക്കുന്ന പട്ടണം മറ
ഞ്ഞിരിപ്പാൻ പാടില്ല. വിളക്കു കത്തിച്ചു 15
പറയിൻകീഴെയല്ല തണ്ടിന്മേലത്രെ വെ
ക്കുന്നതു; അപ്പോൾ അതു വീട്ടിലുള്ള എ
ല്ലാവൎക്കും പ്രകാശിക്കുന്നു. അങ്ങനെ ത 16
ന്നേ മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തി
കളെ കണ്ടു, സ്വൎഗ്ഗസ്ഥനായ നിങ്ങളുടെ
പിതാവിനെ മഹത്വപ്പെടുത്തേണ്ടതിന്നു
നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ
പ്രകാശിക്കട്ടെ.
ഞാൻ ന്യായപ്രമാണത്തെയോ പ്രവാ 17
ചകന്മാരെയോ നീക്കേണ്ടതിന്നു വന്നു എ
ന്നു നിരൂപിക്കരുതു; നീക്കുവാനല്ല നിവ
ൎത്തിപ്പാനത്രെ ഞാൻ വന്നതു. സത്യമാ 18
യിട്ടു ഞാൻ നിങ്ങളോടു പറയുന്നു: ആകാ
ശവും ഭൂമിയും ഒഴിഞ്ഞുപോകുംവരെ സക
ലവും നിവൃത്തിയാകുവോളം ന്യായപ്രമാ
ണത്തിൽനിന്നു ഒരു വള്ളി എങ്കിലും പുള്ളി
എങ്കിലും ഒരുനാളും ഒഴിഞ്ഞുപോകയില്ല.
ആകയാൽ ഈ ഏററവും ചെറിയ കല്പന 19
കളിൽ ഒന്നു അഴിക്കയും മനുഷ്യരെ അങ്ങ
നെ പഠിപ്പിക്കയും ചെയ്യുന്നവൻ സ്വൎഗ്ഗരാ
ജ്യത്തിൽ ഏററവും ചെറിയവൻ എന്നു വി
ളിക്കപ്പെടും; അവയെ ആചരിക്കയും പ
ഠിപ്പിക്കയും ചെയ്യുന്നവനോ സ്വൎഗ്ഗരാജ്യ
ത്തിൽ വലിയവൻ എന്നു വിളിക്കപ്പെടും.
നിങ്ങളുടെ നീതി ശാസ്ത്രിമാരുടെയും പരീ 20
ശന്മാരുടെയും നീതിയെ കവിയുന്നില്ലെ
ങ്കിൽ നിങ്ങൾ സ്വൎഗ്ഗരാജ്യത്തിൽ കടക്കയി
ല്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു.
കല ചെയ്യരുതു എന്നും ആരെങ്കിലും 21
കല ചെയ്താൽ ന്യായവിധിക്കു യോഗ്യനാ
കും എന്നും പൂൎവ്വന്മാരോടു അരുളിച്ചെയ്തതു
നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഞാനോ നി 22
ങ്ങളോടു പറയുന്നതു: സഹോദരനോടു

കോപിക്കുന്നവൻ എല്ലാം ന്യായവിധിക്കു
യോഗ്യനാകും; സഹോദരനോടു: നിസ്സാര
എന്നു പറഞ്ഞാലോ ന്യായാധിപസഭയുടെ
മുമ്പിൽ നില്ക്കേണ്ടിവരും; മൂഢാ എന്നു പ
റഞ്ഞാലോ അഗ്നിനരകത്തിന്നു യോഗ്യനാ
23 കും. ആകയാൽ നിന്റെ വഴിപാടു യാ
ഗപീഠത്തിങ്കൽ കൊണ്ടുവരുമ്പോൾ സ
ഹോദരന്നു നിന്റെ നേരെ വല്ലതും ഉണ്ടെ
24 ന്നു അവിടെവെച്ചു ഓർമ്മവന്നാൽ നി
ന്റെ വഴിപാടു അവിടെ യാഗപീഠത്തി
ന്റെ മുമ്പിൽ വെച്ചേച്ചു, ഒന്നാമതു ചെ
ന്നു സഹോദരനോടു നിരന്നുകൊൾക;
പിന്നെ വന്നു നിന്റെ വഴിപാടു കഴിക്ക.
25 നിന്റെ പ്രതിയോഗിയോടുകൂടെ വഴി
യിൽ ഉള്ളപ്പോൾ തന്നേ വേഗത്തിൽ
അവനോടു ഇണങ്ങിക്കൊൾക; അല്ലാ
ഞ്ഞാൽ പ്രതിയോഗി നിന്നെ ന്യായാധി
പന്നും ന്യായാധിപൻ ചേവകന്നും ഏല്പി
26 ച്ചിട്ടു നീ തടവിൽ ആയ്പോകും. ഒടുവില
ത്തെ കാശുപോലും കൊടുത്തുതീരുവോളം
നീ അവിടെനിന്നു പുറത്തു വരികയില്ല
എന്നു ഞാൻ സത്യമായിട്ടു നിന്നോടു പറ
27 യുന്നു. വ്യഭിചാരം ചെയ്യരുതു എന്നു അ
രുളിച്ചെയ്തതു നിങ്ങൾ കേട്ടിട്ടുണ്ടല്ലോ.
28 ഞാനോ നിങ്ങളോടു പറയുന്നതു: സ്ത്രീയെ
മോഹിക്കേണ്ടതിന്നു അവളെ നോക്കുന്ന
വൻ എല്ലാം ഹൃദയംകൊണ്ടു അവളോടു
29 വ്യഭിചാരം ചെയ്തുപോയി. എന്നാൽ വല
ങ്കണ്ണു നിനക്കു ഇടർച്ച വരുത്തുന്നു എങ്കിൽ
അതിനെ ചൂന്നെടുത്തു എറിഞ്ഞുകളക;
നിന്റെ ശരീരം മുഴുവനും നരകത്തിൽ
വീഴുന്നതിനെക്കാൾ നിന്റെ അവയവ
ങ്ങളിൽ ഒന്നു നശിക്കുന്നതു നിനക്കു പ്ര
30 യോജനമത്രേ. വലങ്കൈ നിനക്കു ഇ
ടർച്ച വരുത്തുന്നു എങ്കിൽ അതിനെ വെട്ടി
എറിഞ്ഞുകളക; നിന്റെ ശരീരം മുഴുവ
നും നരകത്തിൽ പോകുന്നതിനെക്കാൾ
അവയവങ്ങളിൽ ഒന്നു നശിക്കുന്നതു നി
നക്കു പ്രയോജനമത്രേ. ആരെങ്കിലും 31
ഭാര്യയെ ഉപേക്ഷിച്ചാൽ അവൾക്കു ഉപേ
ക്ഷണപത്രം കൊടുക്കട്ടെ എന്നും അരുളി
ച്ചെയ്തിട്ടുണ്ടല്ലോ. ഞാനോ നിങ്ങളോടു 32
പറയുന്നതു: പരസംഗം ഹേതുവായിട്ട
ല്ലാതെ ഭാര്യയെ ഉപേക്ഷിക്കുന്നവനെല്ലാം
അവളെക്കൊണ്ടു വ്യഭിചാരം ചെയ്യിക്കുന്നു;
ഉപേക്ഷിച്ചവളെ ആരെങ്കിലും വിവാഹം
കഴിച്ചാൽ വ്യഭിചാരം ചെയ്യുന്നു.

കള്ളസ്സത്യം ചെയ്യരുതു എന്നും സത്യം 33
ചെയ്തതു കർത്താവിന്നു നിവർത്തിക്കേണം
എന്നും പൂർവ്വന്മാരോടു അരുളിച്ചെയ്തതു നി
ങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഞാനോ നിങ്ങ 34
ളോടു പറയുന്നതു: അശേഷം സത്യം ചെ
യ്യരുതു; സ്വർഗ്ഗത്തെക്കൊണ്ടു അരുതു, അതു
ദൈവത്തിന്റെ സിംഹാസനം; ഭൂമിയെ 35
ക്കൊണ്ടു അരുതു, അതു അവന്റെ പാദ
പീഠം; യെരൂശലേമിനെക്കൊണ്ടു അരുതു,
അതു മഹാരാജാവിന്റെ നഗരം. നി 36
ന്റെ തലയെക്കൊണ്ടും സത്യം ചെയ്യരുതു;
ഒരു രോമവും വെളുപ്പിപ്പാനോ കറുപ്പി
പ്പാനോ നിനക്കു കഴികയില്ലല്ലോ. നി 37
ങ്ങളുടെ വാക്കു ഉവ്വു, ഉവ്വു എന്നും
ഇല്ല, ഇല്ല എന്നും ആയിരിക്കട്ടെ; ഇതിൽ
അധികമായതു ദുഷ്ടനിൽനിന്നു വരുന്നു.

കണ്ണിന്നു പകരം കണ്ണും പല്ലിന്നു പക 38
രം പല്ലും എന്നു അരുളിച്ചെയ്തതു നിങ്ങൾ
കേട്ടിട്ടുണ്ടല്ലോ. ഞാനോ നിങ്ങളോടു 39
പറയുന്നതു: ദുഷ്ടനോടു എതിർക്കരുതു; നി
ന്നെ വലത്തെ ചെകിട്ടത്തു അടിക്കുന്നവ
ന്നു മറ്റേതും തിരിച്ചുകാണിക്ക. നിന്നോ 40
ടു വ്യവഹരിച്ചു നിന്റെ വസ്ത്രം എടുപ്പാൻ
ഇച്ഛിക്കുന്നവന്നു നിന്റെ പുതപ്പും വിട്ടു
കൊടുക്ക. ഒരുത്തൻ നിന്നെ ഒരു നാഴി 41
ക വഴി പോകുവാൻ നിർബ്ബന്ധിച്ചാൽ രണ്ടു
അവനോടുകൂടെ പോക. നിന്നോടു യാ 42

ചിക്കുന്നവന്നു കൊടുക്ക; വായിപ്പ വാങ്ങു
വാൻ ഇച്ശ്ശിക്കുന്നവനെ ഒഴിഞ്ഞുകള
യരുതു.
43 കൂട്ടുകാരനെ സ്നേഹിക്ക എന്നും ശത്രുവി
നെ പകെക്ക എന്നും അരുളിച്ചെയ്തതു നി
44 ങ്ങൾ കേട്ടിട്ടുണ്ടല്ലൊ. ഞാനൊ നിങ്ങ
ളോടു പറയുന്നതു: നിങ്ങളുടെ ശത്രുക്കളെ
സ്നേഹിപ്പിൻ; നിങ്ങളെ ഉപദ്രവിക്കുന്ന
45 വൎക്കുവേണ്ടി പ്രാൎത്ഥിപ്പിൻ; സ്വൎഗ്ഗസ്ഥ
നായ നിങ്ങളുടെ പിതാവിന്നു പുത്രന്മാരാ
യി തീരേണ്ടതിന്നു തന്നേ; അവൻ ദുഷ്ട
ന്മാരുടെമേലും നല്ലവരുടെമേലും ത
ന്റെ സൂൎയ്യനെ ഉദിപ്പിക്കയും നീതിമാന്മാ
രുടെമേലും നീതികെട്ടവരുടെമേലും മഴ
46 പെയ്യിക്കയും ചെയ്യുന്നുവല്ലൊ. നിങ്ങളെ
സ്നേഹിക്കുന്നവരെ സ്നേഹിച്ചാൽ നിങ്ങൾ
ക്കു എന്തു പ്രതിഫലം? ചുങ്കക്കാരും അങ്ങ
47 നെ തന്നേ ചെയ്യുന്നില്ലയോ? സഹോദ
രന്മാരെ മാത്രം വന്ദനം ചെയ്താൽ നിങ്ങൾ
എന്തു വിശേഷം ചെയ്യുന്നു? ജാതികളും
48 അങ്ങനെ തന്നേ ചെയ്യുന്നില്ലയോ? ആക
യാൽ നിങ്ങളുടെ സ്വൎഗ്ഗീയപിതാവു സൽ
ഗുണപൂൎണ്ണൻ ആയിരിക്കുന്നതുപോലെ
നിങ്ങളും സൽഗുണപൂൎണ്ണരാകുവിൻ.

## ൬. അദ്ധ്യായം.

മനുഷ്യർ കാണേണ്ടതിന്നു നിങ്ങളുടെ
നീതിയെ അവരുടെ മുമ്പിൽ ചെയ്യാതിരി
പ്പാൻ സൂക്ഷിപ്പിൻ; അല്ലാഞ്ഞാൽ സ്വൎഗ്ഗ
ത്തിലുള്ള നിങ്ങളുടെ പിതാവിന്റെ പ
ക്കൽ നിങ്ങൾക്കു പ്രതിഫലമില്ല.
2 ആകയാൽ ഭിക്ഷകൊടുക്കുമ്പോൾ മനു
ഷ്യരാൽ മാനം ലഭിപ്പാൻ പള്ളികളിലും
വീഥികളിലും കപടഭക്തിക്കാർ ചെയ്യുന്ന
തുപോലെ നിന്റെ മുമ്പിൽ കാഹളം ഊതി
ക്കരുതു; അവൎക്കു പ്രതിഫലം കിട്ടിപ്പോയി
എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറ
യുന്നു. നീയോ ഭിക്ഷ കൊടുക്കുമ്പോൾ 3
നിന്റെ ഭിക്ഷ രഹസ്യത്തിലായിരിക്കേ
ണ്ടതിന്നു വലങ്കൈ ചെയ്യുന്നതു എന്തു എന്നു
ഇടങ്കൈ അറിയരുതു. രഹസ്യത്തിൽ 4
കാണുന്ന നിന്റെ പിതാവു നിനക്കു പ്ര
തിഫലം തരും.
നിങ്ങൾ പ്രാൎത്ഥിക്കുമ്പോൾ കപടഭക്തി 5
ക്കാരെപ്പോലെ ആകരുതു; അവർ മനു
ഷ്യൎക്കു വിളങ്ങേണ്ടതിന്നു പള്ളികളിലും
തെരുക്കോണുകളിലും നിന്നുകൊണ്ടു പ്രാ
ൎത്ഥിപ്പാൻ ഇഷ്ടപ്പെടുന്നു; അവൎക്കു പ്രതി
ഫലം കിട്ടിപ്പോയി എന്നു ഞാൻ സത്യമാ
യിട്ടു നിങ്ങളോടു പറയുന്നു. നീയോ പ്രാ 6
ൎത്ഥിക്കുമ്പോൾ അറയിൽ കടന്നു വാതിൽ
അടെച്ചു രഹസ്യത്തിലുള്ള നിന്റെ പിതാ
വിനോടു പ്രാൎത്ഥിക്ക; രഹസ്യത്തിൽ കാ
ണുന്ന നിന്റെ പിതാവു നിനക്കു പ്രതി
ഫലം തരും. പ്രാൎത്ഥിക്കയിൽ നിങ്ങൾ 7
ജാതികളെപ്പോലെ ജല്പനം ചെയ്യരുതു;
അതിഭാഷണത്താൽ ഉത്തരം കിട്ടും എന്ന
ല്ലോ അവൎക്കു തോന്നുന്നതു. അവരോടു 8
തുല്യരാകരുതു; നിങ്ങൾക്കു ആവശ്യമുള്ളതു
ഇന്നതെന്നു നിങ്ങൾ യാചിക്കുമ്മുമ്പെ നി
ങ്ങളുടെ പിതാവു അറിയുന്നുവല്ലോ. നി 9
ങ്ങൾ ഈവണ്ണം പ്രാൎത്ഥിപ്പിൻ: സ്വൎഗ്ഗസ്ഥ
നായ ഞങ്ങളുടെ പിതാവേ, നിന്റെ നാമം
വിശുദ്ധീകരിക്കപ്പെടേണമേ; നിന്റെ 10
രാജ്യം വരേണമേ; നിന്റെ ഇഷ്ടം സ്വൎഗ്ഗ
ത്തിലെപ്പോലെ ഭൂമിയിലും ആകേണമേ;
ഞങ്ങൾക്കു ആവശ്യമുള്ള ആഹാരം ഇന്നു 11
തരേണമേ; ഞങ്ങളുടെ കടക്കാരോടു 12
ഞങ്ങൾ ക്ഷമിച്ചിരിക്കുന്നതുപോലെ ഞങ്ങ
ളുടെ കടങ്ങളെ ഞങ്ങളോടും ക്ഷമിക്കേണ
മേ. ഞങ്ങളെ പരീക്ഷയിൽ കടത്താതെ, 13
ദുഷ്ടങ്കൽനിന്നു ഞങ്ങളെ വിടുവിക്കേണ
മേ. രാജ്യവും ശക്തിയും മഹത്വവും എ
ന്നേക്കും നിനക്കുള്ളതല്ലോ. നിങ്ങൾ മനു 14

ഷ്യരോടു അവരുടെ പിഴകളെ ക്ഷമി
ച്ചാൽ, സ്വൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാ
15 വു നിങ്ങളോടും ക്ഷമിക്കും. നിങ്ങൾ
മനുഷ്യരോടു പിഴകളെ ക്ഷമിക്കാഞ്ഞാ
ലോ നിങ്ങളുടെ പിതാവു നിങ്ങളുടെ
പിഴകളെയും ക്ഷമിക്കയില്ല.
16 ഉപവസിക്കുമ്പോൾ നിങ്ങൾ കപടഭ
ക്തിക്കാരെപ്പോലെ വാടിയ മുഖം കാണി
ക്കരുതു; അവർ ഉപവസിക്കുന്നതു മനുഷ്യ
ൎക്കു വിളങ്ങേണ്ടതിന്നു മുഖം വിരൂപമാക്കു
ന്നു; അവൎക്കു പ്രതിഫലം കിട്ടിപ്പോയി എ
ന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയു
17 ന്നു. നീയോ ഉപവസിക്കുമ്പോൾ നിന്റെ
ഉപവാസം മനുഷ്യൎക്കല്ല രഹസ്യത്തിലുള്ള
നിന്റെ പിതാവിന്നു വിളങ്ങേണ്ടതിന്നു
തലയിൽ എണ്ണ തേച്ചു മുഖം കഴുകുക.
18 രഹസ്യത്തിൽ കാണുന്ന നിന്റെ പിതാ
വു നിനക്കു പ്രതിഫലം നല്കും.
19 പുഴുവും തുരുമ്പും കെടുക്കയും കള്ളന്മാർ
തുരന്നു മോഷ്ടിക്കയും ചെയ്യുന്ന ഈ ഭൂമി
യിൽ നിങ്ങൾ നിക്ഷേപം സ്വരൂപിക്ക
20 രുതു. പുഴുവും തുരുമ്പും കെടുക്കാതെയും
കള്ളന്മാർ തുരന്നു മോഷ്ടിക്കാതെയുമിരി
ക്കുന്ന സ്വൎഗ്ഗത്തിൽ നിക്ഷേപം സ്വരൂപി
21 ച്ചുകൊൾവിൻ. നിന്റെ നിക്ഷേപം
ഉള്ളേടത്തു നിന്റെ ഹൃദയവും ഇരിക്കും.
22 ശരീരത്തിന്റെ വിളക്കു കണ്ണു ആകുന്നു;
കണ്ണു ചൊവ്വുള്ളതെങ്കിൽ നിന്റെ ശരീരം
23 മുഴുവനും പ്രകാശിതമായിരിക്കും. കണ്ണു
കേടുള്ളതെങ്കിലോ നിന്റെ ശരീരം മുഴു
വനും ഇരുണ്ടതായിരിക്കും; എന്നാൽ നി
ന്നിലുള്ള വെളിച്ചം ഇരുട്ടായാൽ ഇരുട്ടു
24 എത്ര വലിയതു! രണ്ടു യജമാനന്മാരെ
സേവിപ്പാൻ ആൎക്കും കഴികയില്ല; അങ്ങ
നെ ചെയ്താൽ ഒരുത്തനെ പകെച്ചു മററ
വനെ സ്നേഹിക്കും; അല്ലെങ്കിൽ ഒരുത്ത
നോടു പററിച്ചേൎന്നു മററവനെ നിരസി
ക്കും; നിങ്ങൾക്കു ദൈവത്തെയും മാമോ
നെയും സേവിപ്പാൻ കഴികയില്ല. അതു 25
കൊണ്ടു ഞാൻ നിങ്ങളോടു പറയുന്നതു:
എന്തു തിന്നും, എന്തു കുടിക്കും എന്നു നിങ്ങ
ളുടെ ജീവന്നായിക്കൊണ്ടും എന്തു ഉടുക്കും
എന്നു ശരീരത്തിന്നായിക്കൊണ്ടും വിചാര
പ്പെടരുതു; ആഹാരത്തെക്കാൾ ജീവനും
ഉടുപ്പിനെക്കാൾ ശരീരവും വലുതല്ലയോ?
ആകാശത്തിലെ പറവകളെ നോക്കുവിൻ; 26
അവ വിതെക്കുന്നില്ല, കൊയ്യുന്നില്ല, കളപ്പു
രയിൽ കൂട്ടിവെക്കുന്നതുമില്ല; എങ്കിലും
സ്വൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാവു അ
വയെ പുലൎത്തുന്നു; അവയെക്കാൾ നിങ്ങൾ
ഏററവും വിശേഷതയുള്ളവരല്ലയോ? വി 27
ചാരപ്പെടുന്നതിനാൽ തന്റെ നീളത്തോടു
ഒരു മുഴം കൂട്ടുവാൻ നിങ്ങളിൽ ആൎക്കു
കഴിയും? ഉടുപ്പിനെക്കുറിച്ചു വിചാരപ്പെ 28
ടുന്നതും എന്തു? വയലിലെ താമര എങ്ങ
നെ വളരുന്നു എന്നു നിരൂപിപ്പിൻ; അവ
അദ്ധ്വാനിക്കുന്നില്ല, നൂല്ക്കുന്നതുമില്ല. എ 29
ന്നാൽ ശലോമോൻ പോലും തന്റെ സൎവ്വ
മഹത്വത്തിലും ഇവയിൽ ഒന്നിനോളം
ചമഞ്ഞിരുന്നില്ല എന്നു ഞാൻ നിങ്ങളോടു
പറയുന്നു. ഇന്നുള്ളതും നാളെ അടുപ്പിൽ 30
ഇടുന്നതുമായ വയലിലെ പുല്ലിനെ ദൈ
വം ഇങ്ങനെ ചമയിക്കുന്നു എങ്കിൽ, അല്പ
വിശ്വാസികളേ, നിങ്ങളെ എത്ര അധി
കം. ആകയാൽ നാം എന്തു തിന്നും എ 31
ന്തു കുടിക്കും എന്തു ഉടുക്കും എന്നിങ്ങനെ
നിങ്ങൾ വിചാരപ്പെടരുതു. ഈ വക ഒ 32
ക്കെയും ജാതികൾ അന്വേഷിക്കുന്നു; സ്വ
ൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാവു ഇതൊ
ക്കെയും നിങ്ങൾക്കു ആവശ്യം എന്നു അറി
യുന്നുവല്ലോ. മുമ്പെ അവന്റെ രാജ്യവും 33
നീതിയും അന്വേഷിപ്പിൻ; അതോടുകൂടെ
ഇതൊക്കെയും നിങ്ങൾക്കു കിട്ടും. അതു 34
കൊണ്ടു നാളെക്കായി വിചാരപ്പെടരുതു;

നാളത്തെ ദിവസം തനിക്കായി വിചാര
പ്പെട്ടുമല്ലൊ; അതതു ദിവസത്തിന്നു അന്ന
ന്നത്തെ ദോഷം മതി.

## ൭. അദ്ധ്യായം.

നിങ്ങൾ വിധിക്കപ്പെടാതിരിക്കേണ്ടതി
2 ന്നു വിധിക്കരുതു. നിങ്ങൾ വിധിക്കുന്ന
വിധിയാൽ നിങ്ങളെയും വിധിക്കും; നി
ങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും
3 അളന്നുകിട്ടും. എന്നാൽ സ്വന്തകണ്ണിലെ
കോൽ ഓൎക്കാതെ സഹോദരന്റെ കണ്ണി
4 ലെ കരടു നോക്കുന്നതു എന്തു? അല്ല, സ്വ
ന്തകണ്ണിൽ കോൽ ഇരിക്കെ നീ സഹോദര
നോടു: നില്ലു, നിന്റെ കണ്ണിൽനിന്നു കര
ടു എടുത്തുകളയട്ടെ എന്നു പറയുന്നതു എ
5 ങ്ങനെ? കപടഭക്തിക്കാരാ, മുമ്പെ സ്വ
ന്തകണ്ണിൽനിന്നു കോൽ എടുത്തുകളക; പി
ന്നെ സഹോദരന്റെ കണ്ണിൽനിന്നു കര
ടു എടുത്തുകളവാൻ വെടിപ്പായി കാണും.
6 വിശുദ്ധമായതു നായ്ക്കൾക്കു കൊടുക്കരു
തു; നിങ്ങളുടെ മുത്തുകളെ പന്നികളുടെ
മുമ്പിൽ ഇടുകയുമരുതു; അവ കാൽകൊണ്ടു
അവയെ ചവിട്ടുകയും തിരിഞ്ഞു നിങ്ങളെ
ചീന്തിക്കളകയും ചെയ്വാൻ ഇടവരരുതു.
7 യാചിപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും;
അന്വേഷിപ്പിൻ എന്നാൽ നിങ്ങൾ ക
ണ്ടെത്തും; മുട്ടുവിൻ എന്നാൽ നിങ്ങൾക്കു
8 തുറക്കും. യാചിക്കുന്ന ഏവന്നും ലഭിക്കു
ന്നു; അന്വേഷിക്കുന്നവൻ കണ്ടെത്തുന്നു;
9 മുട്ടുന്നവന്നു തുറക്കും. മകൻ അപ്പം ചോ
ദിച്ചാൽ അവന്നു കല്ലു കൊടുക്കുന്ന മനു
10 ഷ്യൻ നിങ്ങളിൽ ആരുള്ളു? മീൻ ചോ
ദിച്ചാൽ അവന്നു പാമ്പിനെ കൊടുക്കുമോ?
11 അങ്ങനെ ദോഷികളായ നിങ്ങൾ നിങ്ങ
ളുടെ മക്കൾക്കു നല്ല ദാനങ്ങളെ കൊടു
പ്പാൻ അറിയുന്നു എങ്കിൽ സ്വൎഗ്ഗസ്ഥനായ
നിങ്ങളുടെ പിതാവു തന്നോടു യാചിക്കുന്ന
വൎക്കു നന്മ എത്ര അധികം കൊടുക്കും! മനു 12
ഷ്യർ നിങ്ങൾക്കു ചെയ്യേണം എന്നു നി
ങ്ങൾ ഇച്ഛിക്കുന്നതു ഒക്കെയും നിങ്ങൾ അ
വൎക്കും ചെയ്വിൻ; ന്യായപ്രമാണവും പ്രവാ
ചകന്മാരും ഇതു തന്നേ.

ഇടുക്കുവാതിലൂടെ അകത്തു കടപ്പിൻ; 13
നാശത്തിലേക്കു പോകുന്ന വാതിൽ വീതി
യുള്ളതും വഴി വിശാലവും അതിൽകൂടി ക
ടക്കുന്നവർ അനേകരും ആകുന്നു. ജീവ 14
ങ്കലേക്കു പോകുന്ന വാതിൽ ഇടുക്കവും വ
ഴി ഞെരുക്കവുമുള്ളതു; അതു കണ്ടെത്തുന്ന
വർ ചുരുക്കമത്രെ.

കള്ളപ്രവാചകന്മാരെ സൂക്ഷിച്ചുകൊൾ 15
വിൻ; അവർ ആടുകളുടെ വേഷം പൂണ്ടു
നിങ്ങളുടെ അടുക്കൽ വരുന്നു; അകമെയോ
കടിച്ചുകീറുന്ന ചെന്നായ്ക്കൾ ആകുന്നു.
അവരുടെ ഫലങ്ങളാൽ നിങ്ങൾക്കു അവ 16
രെ തിരിച്ചറിയാം; മുള്ളുകളിൽനിന്നു മു
ന്തിരിപ്പഴവും ഞെരിഞ്ഞിലുകളിൽനിന്നു
അത്തിപ്പഴവും പറിക്കമാറുണ്ടോ? നല്ല 17
വൃക്ഷം ഒക്കെയും നല്ല ഫലം കായ്ക്കുന്നു;
ആകാത്ത വൃക്ഷമോ ആകാത്ത ഫലം കാ
യ്ക്കുന്നു. നല്ല വൃക്ഷത്തിന്നു ആകാത്ത ഫ 18
ലവും ആകാത്ത വൃക്ഷത്തിന്നു നല്ല ഫല
വും കായ്പാൻ കഴികയില്ല. നല്ല ഫലം 19
കായ്ക്കാത്ത വൃക്ഷം ഒക്കെയും വെട്ടി തീ
യിൽ ഇടുന്നു. ആകയാൽ അവരുടെ ഫ 20
ലത്താൽ നിങ്ങൾ അവരെ തിരിച്ചറിയും.
എന്നോടു കൎത്താവേ, കൎത്താവേ, എന്നു പ 21
റയുന്നവൻ ഏവനുമല്ല, സ്വൎഗ്ഗസ്ഥനായ
എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്ന
വൻ അത്രേ സ്വൎഗ്ഗരാജ്യത്തിൽ കടക്കുന്ന
തു. കൎത്താവേ, കൎത്താവേ, നിന്റെ നാമ 22
ത്തിൽ ഞങ്ങൾ പ്രവചിക്കയും നിന്റെ
നാമത്തിൽ ഭൂതങ്ങളെ പുറത്താക്കുകയും നി
ന്റെ നാമത്തിൽ വളരെ വീൎയ്യപ്രവൃത്തി
കൾ പ്രവൎത്തിക്കയും ചെയ്തില്ലയോ എന്നു

പലരും ആ നാളിൽ എന്നോടു പറയും.
23 അന്നു ഞാൻ അവരോടു: ഞാൻ ഒരുനാളും
നിങ്ങളെ അറിഞ്ഞിട്ടില്ല; അധൎമ്മം പ്രവ
ൎത്തിക്കുന്നവരേ, എന്നെ വിട്ടു പോകുവിൻ
24 എന്നു തീൎത്തുപറയും. ആകയാൽ എന്റെ
ഈ വചനങ്ങളെ കേട്ടു ചെയ്യുന്നവൻ ഒ
ക്കെയും പാറമേൽ വീടു പണിത ബുദ്ധിയു
25 ള്ള മനുഷ്യനോടു തുല്യനാകുന്നു. വന്മഴ
ചൊരിഞ്ഞു നദികൾ പൊങ്ങി കാറു അടി
ച്ചു ആ വീട്ടിന്മേൽ അലെച്ചു; അതു പാറ
മേൽ അടിസ്ഥാനമുള്ളതാകയാൽ വീണി
26 ല്ല. എന്റെ ഈ വചനങ്ങളെ കേട്ടു ചെ
യ്യാത്തവൻ ഒക്കെയും മണലിന്മേൽ വീടു
27 പണിത മനുഷ്യനോടു തുല്യനാകുന്നു. വ
ന്മഴ ചൊരിഞ്ഞു നദികൾ പൊങ്ങി കാറു
അടിച്ചു ആ വീട്ടിന്മേൽ അലെച്ചു, അതു
വീണു; അതിന്റെ വീഴ്ച വലിയതായി
രുന്നു.
28 ഈ വചനങ്ങളെ യേശു പറഞ്ഞുതീ
ൎന്നപ്പോൾ പുരുഷാരം അവന്റെ ഉപദേ
29 ശത്തിൽ വിസ്മയിച്ചു; അവരുടെ ശാസ്ത്രി
മാരെപ്പോലെ അല്ല, അധികാരമുള്ളവ
നായിട്ടത്രെ അവൻ അവരോടു ഉപദേ
ശിച്ചതു.

## ൮. അദ്ധ്യായം.

അവൻ മലയിൽനിന്നു ഇറങ്ങിവന്നാറെ
വളരെ പുരുഷാരം അവനെ പിന്തുടൎന്നു.
2 അപ്പോൾ ഒരു കുഷ്ഠരോഗി വന്നു അ
വനെ നമസ്കരിച്ചു, കൎത്താവെ, നിന
ക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധമാക്കു
3 വാൻ കഴിയും എന്നു പറഞ്ഞു. അവൻ
കൈ നീട്ടി അവനെ തൊട്ടു: എനിക്കു മ
നസ്സുണ്ടു; നീ ശുദ്ധമാക എന്നു പറഞ്ഞു; ഉട
നെ കുഷ്ഠം മാറി അവൻ ശുദ്ധമായി.
4 യേശു അവനോടു: നോക്കു, ആരോടും പ
റയരുതു; അവൎക്കു സാക്ഷ്യത്തിന്നായി നീ
ചെന്നു നിന്നെത്താൻ പുരോഹിതന്നു
കാണിച്ചു, മോശെ കല്പിച്ച വഴിപാടു ക
ഴിക്ക എന്നു പറഞ്ഞു.
അവൻ കഫൎന്നഹൂമിൽ എത്തിയ 5
പ്പോൾ ഒരു ശതാധിപൻ വന്നു അവനോ
ടു: കൎത്താവെ, എന്റെ ബാല്യക്കാരൻ പ 6
ക്ഷവാതം പിടിച്ചു കഠിനമായി വേദന
പ്പെട്ടു വീട്ടിൽ കിടക്കുന്നു എന്നു അപേക്ഷി
ച്ചുപറഞ്ഞു. അവൻ അവനോടു: ഞാൻ 7
വന്നു അവനെ സൌഖ്യമാക്കും എന്നു പ
റഞ്ഞു. അതിന്നു ശതാധിപൻ: കൎത്താ 8
വെ, നീ എന്റെ പുരെക്കകത്തു വരുവാൻ
ഞാൻ യോഗ്യനല്ല; ഒരു വാക്കുമാത്രം ക
ല്പിച്ചാൽ എന്റെ ബാല്യക്കാരന്നു സൌ
ഖ്യം വരും. ഞാനും അധികാരത്തിൻ 9
കീഴുള്ള മനുഷ്യൻ ആകുന്നു; എന്റെ കീ
ഴിൽ പടയാളികൾ ഉണ്ടു; ഞാൻ ഒരുവ
നോടു: പോക എന്നു പറഞ്ഞാൽ പോകു
ന്നു; മറ്റൊരുത്തനോടു: വരിക എന്നു പ
റഞ്ഞാൽ വരുന്നു; എന്റെ ദാസനോടു:
ഇതു ചെയ്ക എന്നു പറഞ്ഞാൽ അവൻ
ചെയ്യുന്നു എന്നു ഉത്തരം പറഞ്ഞു. അതു 10
കേട്ടിട്ടു യേശു അതിശയിച്ചു, പിൻചെ
ല്ലുന്നവരോടു പറഞ്ഞതു: യിസ്രായേലിൽ
കൂടെ ഇത്ര വലിയ വിശ്വാസം കണ്ടി
ട്ടില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോ
ടു പറയുന്നു. കിഴക്കുനിന്നും പടിഞ്ഞാറു 11
നിന്നും അനേകർ വന്നു അബ്രഹാമിനോ
ടും യിസ്ഹാക്കിനോടും യാക്കോബിനോടും
കൂടെ സ്വൎഗ്ഗരാജ്യത്തിൽ പന്തിക്കിരിക്കും.
രാജ്യത്തിന്റെ പുത്രന്മാരെയോ ഏററവും 12
പുറത്തുള്ള ഇരുളിലേക്കു തള്ളിക്കളയും; അ
വിടെ കരച്ചലും പല്ലുകടിയും ഉണ്ടാകും എ
ന്നു ഞാൻ നിങ്ങളോടു പറയുന്നു. പിന്നെ 13
യേശു ശതാധിപനോടു: പോക, നീ വി
ശ്വസിച്ചതുപോലെ നിനക്കു ഭവിക്കട്ടെ
എന്നു പറഞ്ഞു. ആ നാഴികയിൽ തന്നെ

അവൻെറ ബാല്യക്കാരന്നു സൌഖ്യം
വന്നു.
14 യേശു പത്രൊസിൻെറ വീട്ടിൽ വന്നാ
റെ അവൻെറ അമ്മാവിയമ്മ പനിപിടി
15 ച്ചു കിടക്കുന്നതു കണ്ടു. അവൻ അവളു
ടെ കൈ തൊട്ടു പനി അവളെ വിട്ടു;
അവൾ എഴുന്നേറ്റു അവൎക്കു ശുശ്രൂഷ
ചെയ്തു.
16 വൈകുന്നേരം ആയപ്പോൾ പല ഭൂത
ഗ്രസ്തരെയും അവൻെറ അടുക്കൽ കൊണ്ടു
വന്നു; അവൻ വാക്കുകൊണ്ടു ദുരാത്മാക്ക
ളെ പുറത്താക്കി സകലദീനക്കാൎക്കും സൌ
17 ഖ്യം വരുത്തി. അവൻ നമ്മുടെ ബല
ഹീനതകളെ എടുത്തു വ്യാധികളെ ചുമന്നു
എന്നു യെശയ്യാപ്രവാചകൻ പറഞ്ഞതു
നിവൃത്തിയാകുവാൻ തന്നേ.
18 എന്നാൽ യേശു തൻെറ ചുറ്റും വളരെ
പുരുഷാരത്തെ കണ്ടാറെ അക്കരെക്കു പോ
19 കുവാൻ കല്പിച്ചു. അന്നു ഒരു ശാസ്ത്രി അ
വൻെറ അടുക്കൽ വന്നു: ഗുരോ, നീ എ
വിടെ പോയാലും ഞാൻ നിന്നെ അനുഗ
20 മിക്കാം എന്നു പറഞ്ഞു. യേശു അവനോ
ടു: കുറുനരികൾക്കു കുഴികളും ആകാശത്തി
ലെ പറവകൾക്കു കൂടുകളും ഉണ്ടു; മനുഷ്യ
പുത്രന്നോ തല ചായിപ്പാൻ ഇടം ഇല്ല എ
21 ന്നു പറഞ്ഞു. ശിഷ്യന്മാരിൽ വേറൊരു
ത്തൻ അവനോടു: കൎത്താവേ, ഞാൻ മുമ്പെ
പോയി എൻെറ അപ്പനെ അടക്കം ചെ
യ്വാൻ അനുവാദം തരേണം എന്നു പറ
22 ഞ്ഞു. യേശു അവനോടു: നീ എൻെറ
പിന്നാലെ വരിക; മരിച്ചവർ തങ്ങളുടെ
മരിച്ചവരെ അടക്കം ചെയ്യട്ടെ എന്നു പ
റഞ്ഞു.
23 അവൻ ഒരു പടകിൽ കയറിയപ്പോൾ
24 അവൻെറ ശിഷ്യന്മാർ കൂടെ ചെന്നു. പി
ന്നെ കടലിൽ വലിയ ഓളം ഉണ്ടായിട്ടു
പടക തിരകളാൽ മുങ്ങുമാറായി; അവ
ന്നോ ഉറങ്ങുകയായിരുന്നു. അവർ അടു 25
ത്തുചെന്നു: കൎത്താവേ, രക്ഷിക്കേണമേ;
ഞങ്ങൾ നശിച്ചുപോകുന്നു എന്നു പറഞ്ഞു
അവനെ ഉണൎത്തി. അവൻ അവരോടു: 26
അല്പവിശ്വാസികളേ, നിങ്ങൾ ഭീരുക്കൾ
ആകുവാൻ എന്തു എന്നു പറഞ്ഞശേഷം
എഴുന്നേറ്റു കാറ്റിനെയും കടലിനെയും
ശാസിച്ചപ്പോൾ വലിയ ശാന്തതയുണ്ടായി.
എന്നാറെ ആ മനുഷ്യർ അതിശയിച്ചു: 27
ഇവൻ എങ്ങനെയുള്ളവൻ? കാറ്റും കട
ലും കൂടെ ഇവനെ അനുസരിക്കുന്നുവ
ല്ലോ എന്നു പറഞ്ഞു.
അവൻ അക്കരെ ഗദരേനരുടെ ദേശ 28
ത്തു എത്തിയാറെ രണ്ടു ഭൂതഗ്രസ്തർ ശവ
ക്കല്ലറകളിൽനിന്നു പുറപ്പെട്ടു അവന്നു എ
തിരെ വന്നു; അവർ അത്യുഗ്രന്മാർ ആയി
രുന്നതുകൊണ്ടു ആൎക്കും ആ വഴി നടന്നുകൂ
ടാഞ്ഞു. അവർ നിലവിളിച്ചു: ദൈവ 29
പുത്രാ, ഞങ്ങൾക്കും നിനക്കും തമ്മിൽ എ
ന്തു? സമയത്തിന്നു മുമ്പെ ഞങ്ങളെ ദണ്ഡി
പ്പിപ്പാൻ ഇവിടെ വന്നുവോ എന്നു പറ
ഞ്ഞു. അവൎക്കകലെ ഒരു വലിയ പന്നി 30
ക്കൂട്ടം മേഞ്ഞുകൊണ്ടിരുന്നു. ഭൂതങ്ങൾ 31
അവനോടു: ഞങ്ങളെ പുറത്താക്കുന്നു
എങ്കിൽ പന്നിക്കൂട്ടത്തിലേക്കു അയക്കേ
ണം എന്നു അപേക്ഷിച്ചു. പൊയ്ക്കൊൾ 32
വിൻ എന്നു അവൻ അവരോടു പറഞ്ഞു;
അവർ പുറപ്പെട്ടു പന്നികളിലേക്കു ചെ
ന്നു; ആ കൂട്ടം എല്ലാം കടുന്തൂക്കത്തൂ
ടെ കടലിലേക്കു പാഞ്ഞു വെള്ളത്തിൽ
മുങ്ങി ചത്തു. മേയ്ക്കുന്നവർ ഓടി പട്ട 33
ണത്തിൽ ചെന്നു സകലവും ഭൂതഗ്രസ്ത
രുടെ വസ്തുതയും അറിയിച്ചു. ഉടനെ 34
പട്ടണം എല്ലാം പുറപ്പെട്ടു യേശുവിന്നു
എതിരെ ചെന്നു; അവനെ കണ്ടാറെ
തങ്ങളുടെ അതിർ വിട്ടുപോകേണമെന്നു
അപേക്ഷിച്ചു.

## ൯. അദ്ധ്യായം.

**അ**വൻ പടകിൽ കയറി ഇക്കരെക്കു കട
2 ന്നു സ്വന്തപട്ടണത്തിൽ എത്തി. അവി
ടെ ചിലർ കിടക്കമേൽ കിടക്കുന്ന ഒരു പ
ക്ഷവാതക്കാരനെ അവന്റെ അടുക്കൽ
കൊണ്ടുവന്നു; യേശു അവരുടെ വിശ്വാ
സം കണ്ടു പക്ഷവാതക്കാരനോടു: മകനെ,
ധൈൎയ്യമായിരിക്ക; നിന്റെ പാപങ്ങൾ
മോചിച്ചുതന്നിരിക്കുന്നു എന്നു പറഞ്ഞു.
3 എന്നാൽ ശാസ്ത്രിമാരിൽ ചിലർ: ഇവൻ
ദൈവദൂഷണം പറയുന്നു എന്നു ഉള്ളംകൊ
4 ണ്ടു പറഞ്ഞു. യേശുവോ അവരുടെ നിരൂ
പണം ഗ്രഹിച്ചു: നിങ്ങൾ ഹൃദയത്തിൽ
5 ദോഷം നിരൂപിക്കുന്നതു എന്തു? നിന്റെ
പാപങ്ങൾ മോചിച്ചുതന്നിരിക്കുന്നു എന്നു
പറയുന്നതോ, എഴുനീറ്റു നടക്ക എന്നു
പറയുന്നതോ, ഏതാകുന്നു എളുപ്പം എന്നു
6 ചോദിച്ചു. എങ്കിലും ഭൂമിയിൽ പാപങ്ങ
ളെ മോചിപ്പാൻ മനുഷ്യപുത്രന്നു അധി
കാരം ഉണ്ടു എന്നു നിങ്ങൾ അറിയേണ്ടതി
ന്നു — അവൻ പക്ഷവാതക്കാരനോടു: എ
ഴുനീറ്റു, കിടക്ക എടുത്തു വീട്ടിൽ പോക
7 എന്നു പറഞ്ഞു. അവൻ എഴുനീറ്റു വീ
8 ട്ടിൽ പോയി. പുരുഷാരം അതു കണ്ടു
ഭയപ്പെട്ടു മനുഷ്യൎക്കു ഇങ്ങനെയുള്ള അധി
കാരം കൊടുത്ത ദൈവത്തെ മഹത്വപ്പെ
ടുത്തി.
9 യേശു അവിടെനിന്നു പോകുമ്പോൾ
മത്തായി എന്നു പേരുള്ള ഒരു മനുഷ്യൻ
ചുങ്കസ്ഥലത്തു ഇരിക്കുന്നതു കണ്ടു: എന്നെ
അനുഗമിക്ക എന്നു അവനോടു പറ
ഞ്ഞു; അവൻ എഴുനീറ്റു അവനെ അ
നുഗമിച്ചു.
10 അവൻ വീട്ടിൽ ഭക്ഷണത്തിന്നു ഇരി
ക്കുമ്പോൾ വളരെ ചുങ്കക്കാരും പാപികളും
വന്നു യേശുവിനോടും അവന്റെ ശിഷ്യ
ന്മാരോടും കൂടെ പന്തിയിൽ ഇരുന്നു.
പരീശന്മാർ അതു കണ്ടു അവന്റെ ശി 11
ഷ്യന്മാരോടു: നിങ്ങളുടെ ഗുരു ചുങ്കക്കാ
രോടും പാപികളോടും കൂടെ ഭക്ഷിക്കുന്ന
തു എന്തു എന്നു ചോദിച്ചു. യേശു അതു 12
കേട്ടാറെ: ദീനക്കാൎക്കല്ലാതെ സൌഖ്യമുള്ള
വൎക്കു വൈദ്യനെക്കൊണ്ടു ആവശ്യമില്ല.
യാഗത്തിലല്ല കരുണയിൽ അത്രേ ഞാൻ 13
പ്രസാദിക്കുന്നു എന്നുള്ളതു എന്തു എന്നു
പോയി പഠിപ്പിൻ. ഞാൻ നീതിമാന്മാ
രെ അല്ല പാപികളെ അത്രേ വിളിപ്പാൻ
വന്നതു എന്നു പറഞ്ഞു.
യോഹന്നാന്റെ ശിഷ്യന്മാർ അവന്റെ 14
അടുക്കൽ വന്നു: ഞങ്ങളും പരീശന്മാരും വ
ളരെ ഉപവസിക്കുന്നു; നിന്റെ ശിഷ്യന്മാർ
ഉപവസിക്കാത്തതു എന്തു എന്നു ചോദിച്ചു.
യേശു അവരോടു പറഞ്ഞതു: മണവാളൻ 15
കൂടെയുള്ളപ്പോൾ തോഴ്മക്കാൎക്കു ദുഃഖിപ്പാൻ
കഴികയില്ല; മണവാളൻ പിരിഞ്ഞുപോ
കേണ്ടുന്ന നാൾ വരും; അന്നു അവർ ഉപ
വസിക്കും. കോടിത്തുണിക്കണ്ടം ആരും 16
പഴയവസ്ത്രത്തിൽ ചേൎത്തു തുന്നമാറില്ല;
തുന്നിച്ചേൎത്താൽ അതുകൊണ്ടു വസ്ത്രം കീ
റും; ചീന്തൽ ഏററവും വല്ലാതെയായി തീ
രും. പുതുവീഞ്ഞു പഴയതുരുത്തിയിൽ 17
പകരുമാറുമില്ല; പകൎന്നാൽ തുരുത്തി പൊ
ളിഞ്ഞു വീഞ്ഞു ഒഴുകിപ്പോകും; തുരുത്തിയും
നശിച്ചുപോകും. പുതുവീഞ്ഞു പുതിയ
തുരുത്തിയിലേ പകൎന്നുവെക്കയുള്ളു; അ
ങ്ങനെ രണ്ടും ഭദ്രമായിരിക്കും.
അവൻ ഇങ്ങനെ അവരോടു സംസാ 18
രിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു പ്രമാണി
വന്നു അവനെ നമസ്കരിച്ചു: എന്റെ മകൾ
ഇപ്പോൾ തന്നേ കഴിഞ്ഞുപോയി; എങ്കി
ലും നീ വന്നു അവളുടെമേൽ കൈ വെ
ച്ചാൽ അവൾ ജീവിക്കും എന്നു പറഞ്ഞു.
യേശു എഴുനീറ്റു ശിഷ്യന്മാരുമായി അ 19

20 വൻെറ കൂടെ ചെന്നു. അന്നു പന്ത്ര
ണ്ടു സംവത്സരമായിട്ടു രക്തസ്രവമുള്ളൊരു
21 സ്ത്രീ: അവൻെറ വസ്ത്രം മാത്രം ഒന്നു
തൊട്ടാൽ എനിക്കു സൌഖ്യം വരും എന്നു
ഉള്ളംകൊണ്ടു പറഞ്ഞു, പിറകിൽ വന്നു അ
വൻെറ വസ്ത്രത്തിൻെറ തൊങ്ങൽ തൊട്ടു.
22 യേശു തിരിഞ്ഞു അവളെ കണ്ടപ്പോൾ:
മകളേ, ധൈൎയ്യപ്പെടുക; നിൻെറ വിശ്വാ
സം നിന്നെ രക്ഷിച്ചു എന്നു പറഞ്ഞു;
ആ നാഴികമുതൽ സ്ത്രീക്കു സൌഖ്യം
23 വന്നു. പിന്നെ യേശു പ്രമാണിയുടെ
വീട്ടിൽ കടന്നു, കുഴലൂതുന്നവരെയും
24 ആരവാരക്കൂട്ടത്തെയും കണ്ടിട്ടു: മാറി
പ്പോകുവിൻ; ബാല മരിച്ചില്ലല്ലൊ ഉറ
ങ്ങുന്നത്രെ എന്നു പറഞ്ഞു; അവരൊ അ
25 വനെ പരിഹസിച്ചു. അവൻ പുരുഷാ
രത്തെ പുറത്താക്കി അകത്തു കടന്നു ബാല
യുടെ കൈ പിടിച്ചു, ബാല എഴുന്നേറ്റു.
26 ഈ വൎത്തമാനം ആ ദേശത്തു ഒക്കെയും
പരന്നു.
27 യേശു അവിടെനിന്നു പോകുമ്പോൾ
രണ്ടു കുരുടന്മാർ: ദാവീദ് പുത്രാ, ഞങ്ങ
ളോടു കരുണ തോന്നേണമെ എന്നു നില
28 വിളിച്ചുംകൊണ്ടു പിന്തുടൎന്നു. അവൻ
വീട്ടിൽ എത്തിയപ്പോൾ കുരുടന്മാർ അവ
ൻെറ അടുക്കൽ വന്നു. ഇതു ചെയ്വാൻ
എനിക്കു കഴിയും എന്നു വിശ്വസിക്കുന്നു
വോ എന്നു യേശു ചോദിച്ചതിന്നു: ഉവ്വു,
29 കൎത്താവെ എന്നു അവർ പറഞ്ഞു. അവൻ
അവരുടെ കണ്ണു തൊട്ടു: നിങ്ങളുടെ വി
ശ്വാസംപോലെ നിങ്ങൾക്കു ഭവിക്കട്ടെ
എന്നു പറഞ്ഞു; ഉടനെ അവരുടെ കണ്ണു
30 തുറന്നു. പിന്നെ യേശു: നോക്കുവിൻ;
ആരും അറിയരുതു എന്നു അമൎച്ചയായി
31 കല്പിച്ചു. അവരൊ പുറപ്പെട്ടു ആ ദേശ
ത്തിലൊക്കെയും അവൻെറ ശ്രുതിയെ പ
രത്തി.

അവർ പോകുമ്പോൾ ചിലർ ഭൂതഗ്ര 32
സ്തനായോരു ഊമനെ അവൻെറ അടുക്കൽ
കൊണ്ടുവന്നു. അവൻ ഭൂതത്തെ പുറത്താ 33
ക്കിയശേഷം ഊമൻ സംസാരിച്ചു; യിസ്രാ
യേലിൽ ഇങ്ങനെ ഒരുനാളും കണ്ടിട്ടില്ല
എന്നു പുരുഷാരം അതിശയിച്ചു. പറീശ 34
ന്മാരൊ: ഇവൻ ഭൂതങ്ങളുടെ തലവനെ
ക്കൊണ്ടു ഭൂതങ്ങളെ പുറത്താക്കുന്നു എന്നു
പറഞ്ഞു.

യേശു പട്ടണംതോറും ഗ്രാമംതോറും 35
സഞ്ചരിച്ചു അവരുടെ പള്ളികളിൽ ഉപ
ദേശിച്ചു രാജ്യത്തിൻെറ സുവിശേഷം പ്ര
സംഗിക്കയും സകലവിധദീനവും വ്യാധി
യും സൌഖ്യമാക്കുകയും ചെയ്തു. അവൻ 36
പുരുഷാരത്തെ ഇടയനില്ലാത്ത ആടുകളെ
പ്പോലെ കുഴഞ്ഞവരും ചിന്നിയവരുമായി
കണ്ടിട്ടു അവരെക്കുറിച്ചു മനസ്സലിഞ്ഞു,
തൻെറ ശിഷ്യന്മാരോടു:കൊയ്ത്തു വളരെ 37
ഉണ്ടു സത്യം, വേലക്കാരൊ ചുരുക്കം;
ആകയാൽ കൊയ്ത്തിൻെറ യജമാനനോടു 38
കൊയ്ത്തിലേക്കു വേലക്കാരെ അയക്കേ
ണ്ടതിന്നു യാചിപ്പിൻ എന്നു പറഞ്ഞു.

## ൧൦. അദ്ധ്യായം.

**അ**നന്തരം അവൻ തൻെറ പന്ത്ര
ണ്ടു ശിഷ്യന്മാരെയും അടുക്കൽ വിളിച്ചു,
അശുദ്ധാത്മാക്കളെ പുറത്താക്കുവാനും സ
കലവിധദീനവും വ്യാധിയും പൊറുപ്പി
പ്പാനും അവൎക്കു അധികാരം കൊടുത്തു.

പന്ത്രണ്ടു അപ്പൊസ്തലന്മാരുടെ പേ 2
രാവിതു: ഒന്നാമൻ പത്രൊസ് എന്നു പേ
രുള്ള ശിമോൻ, അവൻെറ സഹോദരൻ
അന്ത്രെയാസ്, സെബെദിയുടെ മകൻ
യാക്കോബ്, അവൻെറ സഹോദരൻ
യോഹന്നാൻ, ഫീലിപ്പൊസ്, ബൎത്തൊ 3
ലൊമായി, തോമാസ്, ചുങ്കക്കാരൻ മത്താ
യി, അല്ഫായുടെ മകൻ യാക്കോബ്, തദ്ദാ

4 യി, ശിമോൻ, യേശുവിനെ കാണിച്ചു
കൊടുത്ത ഈസ്കൎയ്യോത്താ യൂദാ.
5 ഈ പന്ത്രണ്ടുപേരെയും യേശു അയക്കു
മ്പോൾ അവരോടു ആജ്ഞാപിച്ചതെന്തെ
ന്നാൽ: ജാതികളുടെ അടുക്കൽ പോകാ
തെയും ശമൎയ്യരുടെ പട്ടണത്തിൽ കടക്കാ
6 തെയും യിസ്രായേൽഗൃഹത്തിലെ കാണാ
തെ പോയ ആടുകളുടെ അടുക്കൽ
7 തന്നേ ചെല്ലുവിൻ. നിങ്ങൾ പോകു
മ്പോൾ: സ്വൎഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു
8 എന്നു ഘോഷിപ്പിൻ. രോഗികളെ സൌ
ഖ്യമാക്കുവിൻ; മരിച്ചവരെ ഉയിൎപ്പിപ്പിൻ;
കുഷ്ഠരോഗികളെ ശുദ്ധമാക്കുവിൻ; ഭൂത
ങ്ങളെ പുറത്താക്കുവിൻ; സൌജന്യമായി
നിങ്ങൾക്കു ലഭിച്ചു സൌജന്യമായി കൊടു
9 പ്പിൻ. മടിശ്ശീലയിൽ പൊന്നും വെള്ളി
10 യും ചെമ്പും വഴിക്കു പൊക്കണവും രണ്ടു
ഉടുപ്പും ചെരിപ്പും വടിയും കരുതരുതു;
വേലക്കാരൻ തന്റെ ആഹാരത്തിന്നു യോ
11 ഗ്യനല്ലോ. ഏതു പട്ടണത്തിലോ ഗ്രാമ
ത്തിലോ കടക്കുമ്പോൾ അവിടെ യോഗ്യൻ
ആർ എന്നു അന്വേഷിപ്പിൻ; പുറപ്പെ
12 ടുവോളം അവിടെത്തന്നേ പാൎപ്പിൻ. ആ
വീട്ടിൽ ചെല്ലുമ്പോൾ അതിന്നു വന്ദനം
13 പറവിൻ. വീട്ടിന്നു യോഗ്യതയുണ്ടെ
ങ്കിൽ നിങ്ങളുടെ സമാധാനം അതിന്മേൽ
വരട്ടെ; യോഗ്യതയില്ല എന്നുവരികിൽ
സമാധാനം നിങ്ങളിലേക്കു മടങ്ങിപ്പോര
14 ട്ടെ; ആരെങ്കിലും നിങ്ങളെ കൈക്കൊ
ള്ളാതെയും നിങ്ങളുടെ വചനങ്ങളെ കേൾ
ക്കാതെയുമിരുന്നാൽ ആ വീടോ പട്ടണ
മോ വിട്ടുപോകുമ്പോൾ നിങ്ങളുടെ കാലി
15 ലെ പൊടി തട്ടിക്കളവിൻ. ന്യായവി
ധിദിവസത്തിൽ ആ പട്ടണത്തെക്കാൾ
സൊദോമ്യരുടെയും ഗൊമൊൎയ്യരുടെയും ദേ
ശത്തിന്നു സഹിക്കാവതാകും എന്നു ഞാൻ
സത്യമായിട്ടു നിങ്ങളോടു പറയുന്നു.

ചെന്നായ്ക്കളുടെ നടുവിൽ ആടിനെ 16
പ്പോലെ ഞാൻ നിങ്ങളെ അയക്കുന്നു. ആ
കയാൽ പാമ്പിനെപ്പോലെ ബുദ്ധിയുള്ളവ
രും പ്രാവിനെപ്പോലെ കളങ്കമില്ലാത്തവ
രും ആയിരിപ്പിൻ. മനുഷ്യരെ സൂക്ഷി 17
ച്ചുകൊൾവിൻ; അവർ നിങ്ങളെ ന്യായാ
ധിപസഭകളിൽ ഏല്പിക്കയും തങ്ങളുടെ
പള്ളികളിൽവെച്ചു ചമ്മട്ടികൊണ്ടു അടി
ക്കയും എന്റെ നിമിത്തം നാടുവാഴികൾ 18
ക്കും രാജാക്കന്മാൎക്കും മുമ്പിൽ കൊണ്ടുപോക
യും ചെയ്യും; അതു അവൎക്കും ജാതികൾക്കും
ഒരു സാക്ഷ്യം ആയിരിക്കും. എന്നാൽ നി 19
ങ്ങളെ ഏല്പിക്കുമ്പോൾ എങ്ങിനെയോ എ
ന്തോ പറയേണ്ടു എന്നു വിചാരപ്പെടേണ്ടാ;
പറവാനുള്ളതു ആ നാഴികയിൽ തന്നേ
നിങ്ങൾക്കു ലഭിക്കും. പറയുന്നതു നിങ്ങൾ 20
അല്ല, നിങ്ങളിൽ പറയുന്ന നിങ്ങളുടെ
പിതാവിന്റെ ആത്മാവത്രേ. സഹോ 21
ദരൻ സഹോദരനെയും അപ്പൻ മകനെ
യും മരണത്തിന്നു ഏല്പിക്കും; അമ്മയപ്പ
ന്മാൎക്കു എതിരായി മക്കൾ എഴുന്നേറ്റു അ
വരെ കൊല്ലിക്കും. എന്റെ നാമം നിമി 22
ത്തം എല്ലാവരും നിങ്ങളെ പകെക്കും; അ
വസാനത്തോളം സഹിച്ചുനില്ക്കുന്നവനോ
രക്ഷിക്കപ്പെടും. എന്നാൽ ഒരു പട്ടണ 23
ത്തിൽ നിങ്ങളെ ഉപദ്രവിച്ചാൽ മറ്റൊന്നി
ലേക്കു ഓടിപ്പോകുവിൻ. മനുഷ്യപുത്രൻ
വരുവോളം നിങ്ങൾ യിസ്രായേൽപട്ട
ണങ്ങളെ സഞ്ചരിച്ചു തീരുകയില്ല എന്നു
ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.
ശിഷ്യൻ ഗുരുവിന്മീതെയല്ല; ദാസൻ 24
യജമാനന്നു മീതെയുമല്ല; ഗുരുവിനെ 25
പ്പോലെയാകുന്നതു ശിഷ്യന്നു മതി; യജമാ
നനെപ്പോലെയാകുന്നതു ദാസന്നും മതി.
അവർ വീട്ടുടയവനെ ബെയെത്സെബൂൽ
എന്നു വിളിച്ചു എങ്കിൽ വീട്ടുകാരെ എത്ര
അധികം? അതുകൊണ്ടു അവരെ ഭയ 26

പ്പെടേണ്ടാ; മറെച്ചുവെച്ചതു ഒന്നും വെളി
പ്പെടാതെയും ഗുഢമായതു ഒന്നും അറിയാ
27 തെയും ഇരിക്കയില്ല. ഞാൻ ഇരുട്ടത്തു
നിങ്ങളോടു പറയുന്നതു വെളിച്ചത്തു പറ
വിൻ; ചെവിയിൽ പറഞ്ഞു കേൾക്കുന്നതു
28 പുരമുകളിൽനിന്നു ഘോഷിപ്പിൻ. ദേഹി
യെ കൊല്ലുവാൻ കഴിയാതെ ദേഹത്തെ
കൊല്ലുന്നവരെ ഭയപ്പെടേണ്ട; ദേഹിയെ
യും ദേഹത്തെയും നരകത്തിൽ നശിപ്പി
പ്പാൻ കഴിയുന്നവനെ തന്നേ ഭയപ്പെട്ടു
29 വിൻ. കാശിന്നു രണ്ടു കുരികിൽ വില്ക്കു
ന്നില്ലയോ? അവയിൽ ഒന്നുപോലും നിങ്ങ
ളുടെ പിതാവു സമ്മതിക്കാതെ നിലത്തു
30 വീഴുകയില്ല. എന്നാൽ നിങ്ങളുടെ തല
യിലെ രോമവും എല്ലാം എണ്ണപ്പെട്ടിരിക്കു
31 ന്നു. ആകയാൽ ഭയപ്പെടേണ്ടാ; ഏറിയ
കുരികിലുകളെക്കാളും നിങ്ങൾ വിശേഷത
32 യുള്ളവരല്ലോ. മനുഷ്യരുടെ മുമ്പിൽ എ
ന്നെ ഏറ്റുപറയുന്ന ഏവനെയും സ്വൎഗ്ഗ
സ്ഥനായ എന്റെ പിതാവിൻമുമ്പിൽ
33 ഞാനും ഏറ്റുപറയും. മനുഷ്യരുടെ മു
മ്പിൽ എന്നെ തള്ളിപ്പറയുന്നവനെയോ
എന്റെ പിതാവിൻമുമ്പിൽ ഞാനും തള്ളി
പ്പറയും.

34 ഞാൻ ഭൂമിയിൽ സമാധാനം വരുത്തു
വാൻ വന്നു എന്നു നിരൂപിക്കരുതു; സമാ
ധാനം അല്ല, വാൾ അത്രെ വരുത്തുവാൻ
35 ഞാൻ വന്നതു. മനുഷ്യനെ തന്റെ അപ്പ
നോടും മകളെ അമ്മയോടും മരുമകളെ
അമ്മാവിയമ്മയോടും ഭേദിപ്പിപ്പാനത്രെ
36 ഞാൻ വന്നതു. മനുഷ്യന്റെ വീട്ടുകാർ ത
37 ന്നേ അവന്റെ ശത്രുക്കൾ ആകും. എന്നെ
ക്കാൾ അധികം അപ്പനെയോ അമ്മയെ
യോ പ്രിയപ്പെടുന്നവൻ എനിക്കു യോ
ഗ്യനല്ല; എന്നെക്കാൾ അധികം മകനെ
യോ മകളെയോ പ്രിയപ്പെടുന്നവൻ എ
38 നിക്കു യോഗ്യനല്ല. തന്റെ ക്രൂശു എടുത്തു
എന്നെ അനുഗമിക്കാത്തവനും എനിക്കു
യോഗ്യനല്ല. തന്റെ ജീവനെ കണ്ടെത്തി 39
യവൻ അതിനെ കളയും; എന്റെ നിമി
ത്തം തന്റെ ജീവനെ കളഞ്ഞവൻ അതി
നെ കണ്ടെത്തും.

നിങ്ങളെ കൈക്കൊള്ളുന്നവൻ എന്നെ 40
കൈക്കൊള്ളുന്നു; എന്നെ കൈക്കൊള്ളുന്ന
വൻ എന്നെ അയച്ചവനെ കൈക്കൊള്ളു
ന്നു. പ്രവാചകൻ എന്നുവെച്ചു പ്രവാ 41
ചകനെ കൈക്കൊള്ളുന്നവന്നു പ്രവാചക
ന്റെ പ്രതിഫലം ലഭിക്കും; നീതിമാൻ എ
ന്നുവെച്ചു നീതിമാനെ കൈക്കൊള്ളുന്ന
വന്നു നീതിമാന്റെ പ്രതിഫലം ലഭിക്കും.
ശിഷ്യൻ എന്നുവെച്ചു ഈ ചെറിയവരിൽ 42
ഒരുത്തന്നു ഒരു പാനപാത്രം തണ്ണീർമാത്രം
കുടിപ്പാൻ കൊടുക്കുന്നവന്നു പ്രതിഫലം
കിട്ടാതെ പോകയില്ല എന്നു ഞാൻ സത്യ
മായിട്ടു നിങ്ങളോടു പറയുന്നു.

## ൧൧. അദ്ധ്യായം.

**യേ**ശു തന്റെ പന്ത്രണ്ടു ശിഷ്യന്മാരോടു
കല്പിച്ചു തീൎന്നശേഷം അതതു പട്ടണങ്ങ
ളിൽ ഉപദേശിപ്പാനും പ്രസംഗിപ്പാനും
അവിടെനിന്നു പുറപ്പെട്ടുപോയി.

യോഹന്നാൻ കാരാഗൃഹത്തിൽവെച്ചു 2
ക്രിസ്തുവിന്റെ പ്രവൃത്തികളെക്കുറിച്ചു കേ
ട്ടിട്ടു തന്റെ ശിഷ്യന്മാരെ അയച്ചു: വരു 3
വാനുള്ളവൻ നീയോ, ഞങ്ങൾ മറ്റൊരു
വനെ കാത്തിരിക്കയോ എന്നു അവർമു
ഖാന്തരം അവനോടു ചോദിച്ചു. യേശു 4
അവരോടു: കുരുടർ കാണുന്നു; മുടന്തർ 5
നടക്കുന്നു; കുഷ്ഠരോഗികൾ ശുദ്ധരായി
തീരുന്നു; ചെകിടർ കേൾക്കുന്നു; മരിച്ച
വർ ഉയിൎക്കുന്നു; ദരിദ്രരോടു സുവിശേഷം
അറിയിക്കുന്നു എന്നിങ്ങനെ നിങ്ങൾ
കേൾക്കയും കാണുകയും ചെയ്യുന്നതു യോ
ഹന്നാനെ ചെന്നു അറിയിപ്പിൻ. എ 6

ന്നാൽ എങ്കൽ ഇടറിപ്പോകാത്തവൻ എല്ലാം
7 ഭാഗ്യവാൻ എന്നുത്തരം പറഞ്ഞു. അവർ
പോയശേഷം യേശു യോഹന്നാനെക്കുറി
ച്ചു പുരുഷാരത്തോടു പറഞ്ഞുതുടങ്ങിയതു:
നിങ്ങൾ എന്തു കാണ്മാൻ മരുഭൂമിയിലേക്കു
പോയി? കാററിനാൽ ഉലയുന്ന ഓടയോ?
8 അല്ല, എന്തു കാണ്മാൻ പോയി? മാർദ്ദവവ
സ്ത്രം ധരിച്ച മനുഷ്യനെയോ? മാർദ്ദവവ
സ്ത്രം ധരിക്കുന്നവർ രാജഗൃഹങ്ങളിലല്ലോ.
9 അല്ല, എന്തിന്നു പോയി? ഒരു പ്രവാച
കനെ കാണ്മാനോ? അതെ, പ്രവാചകനി
ലും മികെച്ചവനെ തന്നെ എന്നു ഞാൻ നി
ങ്ങളോടു പറയുന്നു.
10 "ഞാൻ എന്റെ ദൂതനെ നിനക്കു മു
മ്പായി അയക്കുന്നു; അവൻ നിന്റെ
മുമ്പിൽ നിനക്കു വഴി ഒരുക്കും"
എന്നു എഴുതപ്പെട്ടിരിക്കുന്നവൻ അവൻ
11 തന്നേ. സ്ത്രീകളിൽനിന്നു ജനിച്ചവരിൽ
യോഹന്നാൻസ്നാപകനെക്കാൾ വലിയ
വൻ ആരും എഴുന്നേററിട്ടില്ല; സ്വർഗ്ഗരാ
ജ്യത്തിൽ ഏററവും ചെറിയവനോ അവ
നിലും വലിയവൻ എന്നു ഞാൻ സത്യമാ
12 യിട്ടു നിങ്ങളോടു പറയുന്നു. യോഹന്നാൻ
സ്നാപകന്റെ നാളുകൾമുതൽ ഇന്നുവരെ
സ്വർഗ്ഗരാജ്യത്തെ ബലാല്ക്കാരം ചെയ്യുന്നു;
ബലാല്ക്കാരികൾ അതിനെ പിടിച്ചടക്കു
13 ന്നു. സകലപ്രവാചകന്മാരും ന്യായപ്ര
മാണവും യോഹന്നാൻവരെ പ്രവചിച്ചു.
14 നിങ്ങൾക്കു പരിഗ്രഹിപ്പാൻ മനസ്സുണ്ടെ
ങ്കിൽ വരുവാനുള്ള ഏലീയാവു അവൻ
15 തന്നേ. കേൾപ്പാൻ ചെവിയുള്ളവൻ
16 കേൾക്കട്ടെ. എന്നാൽ ഈ തലമുറയെ
ഏതിനോടു ഉപമിക്കേണ്ടു? ചന്തസ്ഥലങ്ങ
17 ളിൽ ഇരുന്നു ചങ്ങാതികളോടു: ഞങ്ങൾ
നിങ്ങൾക്കായി കുഴലൂതി, നിങ്ങൾ നൃത്തം
ചെയ്തില്ല; ഞങ്ങൾ വിലാപം പാടി, നി
ങ്ങൾ മാറത്തടിച്ചില്ല എന്നു വിളിച്ചുപ
റയുന്ന കുട്ടികളോടു അതു തുല്യം. യോ 18
ഹന്നാൻ തിന്നുകയും കുടിക്കയും ചെയ്യാ
ത്തവനായി വന്നു; അവന്നു ഭൂതമുണ്ടെന്നു
അവർ പറയുന്നു. മനുഷ്യപുത്രൻ തിന്നും 19
കുടിച്ചുംകൊണ്ടു വന്നു: തിന്നിയും കുടിയ
നുമായ മനുഷ്യൻ; ചുങ്കക്കാരുടെയും പാ
പികളുടെയും സ്നേഹിതൻ എന്നു അവർ
പറയുന്നു; ജ്ഞാനമോ തന്റെ പ്രവൃത്തി
കളാൽ നീതീകരിക്കപ്പെട്ടിരിക്കുന്നു.

പിന്നെ അവൻ തന്റെ വീര്യപ്രവൃ 20
ത്തികൾ മിക്കതും നടന്ന പട്ടണങ്ങൾ മാ
നസാന്തരപ്പെടായ്കയാൽ അവയെ ശാസി
ച്ചുതുടങ്ങി: കോരസീനേ, നിനക്കു ഹാ 21
കഷ്ടം; ബേത്ത്സയിദേ, നിനക്കു ഹാ
കഷ്ടം; നിങ്ങളിൽ നടന്ന വീര്യപ്രവൃത്തി
കൾ സോരിലും സീദോനിലും നടന്നിരു
ന്നു എങ്കിൽ അവർ പണ്ടു തന്നേ രട്ടിലും
വെണ്ണീറിലും മാനസാന്തരപ്പെടുമായിരു
ന്നു. എന്നാൽ ന്യായവിധിദിവസത്തിൽ 22
നിങ്ങളെക്കാൾ സോരിന്നും സീദോന്നും സ
ഹിക്കാവതാകും എന്നു ഞാൻ നിങ്ങളോടു
പറയുന്നു. നീയോ കഫർന്നഹൂമേ, സ്വ 23
ർഗ്ഗത്തോളം ഉയർന്നിരിക്കുമോ? നീ പാതാളം
വരെ താണുപോകും; നിന്നിൽ നടന്ന
വീര്യപ്രവൃത്തികൾ സൊദോമിൽ നടന്നി
രുന്നു എങ്കിൽ അതു ഇന്നുവരെ നില്ക്കുമാ
യിരുന്നു. എന്നാൽ ന്യായവിധിദിവസ 24
ത്തിൽ നിന്നെക്കാൾ സൊദോമ്യരുടെ നാ
ട്ടിന്നു സഹിക്കാവതാകും എന്നു ഞാൻ നി
ങ്ങളോടു പറയുന്നു.

ആ സമയത്തു തന്നേ യേശു പറഞ്ഞതു: 25
പിതാവേ, സ്വർഗ്ഗത്തിന്നും ഭൂമിക്കും കർത്താ
വായുള്ളോവേ, നീ ഇതു ജ്ഞാനികൾക്കും
വിവേകികൾക്കും മറെച്ചു ശിശുക്കൾക്കു
വെളിപ്പെടുത്തിയതുകൊണ്ടു ഞാൻ നിന്നെ
വാഴ്ത്തുന്നു. അതേ, പിതാവേ, ഇങ്ങനെ 26
യല്ലോ നിനക്കു പ്രസാദം തോന്നിയതു.

27 എന്റെ പിതാവു സകലവും എങ്കൽ ഭര
മേല്പിച്ചിരിക്കുന്നു: പിതാവല്ലാതെ ആരും
പുത്രനെ അറിയുന്നില്ല; പുത്രനും പു
ത്രൻ വെളിപ്പെടുത്തിക്കൊടുപ്പാൻ ഇച്ഛി
ക്കുന്നവനും അല്ലാതെ ആരും പിതാ
28 വിനെ അറിയുന്നതുമില്ല. അദ്ധ്വാനി
ക്കുന്നവരും ഭാരം ചുമക്കുന്നവരും ആയു
ള്ളോരെ, എല്ലാവരും എന്റെ അടുക്കൽ
വരുവിൻ; ഞാൻ നിങ്ങളെ ആശ്വസി
29 പ്പിക്കും. ഞാൻ സൌമ്യതയും താഴ്മയും
ഉള്ളവൻ ആകയാൽ എന്റെ നുകം ഏററു
കൊണ്ടു എന്നോടു പഠിപ്പിൻ; എന്നാൽ
നിങ്ങളുടെ ആത്മാക്കൾക്കു ആശ്വാസം
30 കണ്ടെത്തും. എന്റെ നുകം മൃദുവും
എന്റെ ചുമടു ലഘുവും ആകുന്നു.

## ൧൨. അദ്ധ്യായം.

ആ കാലത്തു യേശു ശബ്ബത്തിൽ വിളഭൂമി
യിൽകൂടി കടന്നുപോയി; അവന്റെ
ശിഷ്യന്മാർ വിശന്നിട്ടു കതിർ പറിച്ചു തി
2 ന്നുതുടങ്ങി. പരീശർ അതു കണ്ടിട്ടു:
ഇതാ, ശബ്ബത്തിൽ വിഹിതമല്ലാത്തതു
നിന്റെ ശിഷ്യന്മാർ ചെയ്യുന്നു എന്നു അവ
3 നോടു പറഞ്ഞു. അവൻ അവരോടു പ
റഞ്ഞതു: ദാവീദ് തനിക്കും കൂടെയുള്ളവ
ൎക്കും വിശന്നപ്പോൾ ചെയ്തതു എന്തു?
4 അവൻ ദൈവാലയത്തിൽ ചെന്നു, പുരോ
ഹിതന്മാൎക്കു മാത്രമല്ലാതെ തനിക്കും കൂടെ
യുള്ളവൎക്കും തിന്മാൻ വിഹിതമല്ലാത്ത കാ
ഴ്ചയപ്പം തിന്നു എന്നു നിങ്ങൾ വായിച്ചി
5 ട്ടില്ലയോ? അല്ല, ശബ്ബത്തിൽ പുരോഹി
തന്മാർ ദൈവാലയത്തിൽവെച്ചു ശബ്ബത്തി
നെ ലംഘിക്കുന്നു എങ്കിലും കുററമില്ലാതെ
ഇരിക്കുന്നു എന്നു ന്യായപ്രമാണത്തിൽ വാ
6 യിച്ചിട്ടില്ലയോ? എന്നാൽ ദൈവാലയ
ത്തെക്കാൾ വലിയവൻ ഇവിടെ ഉണ്ടു
7 എന്നു ഞാൻ നിങ്ങളോടു പറയുന്നു. യാഗ
ത്തിലല്ല, കരുണയിൽ അത്രേ ഞാൻ പ്ര
സാദിക്കുന്നു എന്നുള്ളതു എന്തു എന്നു നി
ങ്ങൾ അറിഞ്ഞിരുന്നു എങ്കിൽ കുററമില്ലാ
ത്തവരെ കുററം വിധിക്കയില്ലായിരുന്നു.
മനുഷ്യപുത്രനോ ശബ്ബത്തിന്നു കൎത്താവാ 8
കുന്നു.

അവൻ അവിടം വിട്ടു അവരുടെ പ 9
ള്ളിയിൽ ചെന്നപ്പോൾ, കൈ വരണ്ട ഒരു
മനുഷ്യനെ കണ്ടു. അവർ അവനിൽ കു 10
ററം ചുമത്തേണ്ടതിന്നു ശബ്ബത്തിൽ സൌ
ഖ്യമാക്കുന്നതു വിഹിതമോ എന്നു അവ
നോടു ചോദിച്ചു. അവൻ അവരോടു: നി 11
ങ്ങളിൽ ഒരുത്തന്നു ഒരു ആടുണ്ടു എന്നിരി
ക്കട്ടെ; അതു ശബ്ബത്തിൽ കുഴിയിൽ വീ
ണാൽ അവൻ അതിനെ പിടിച്ചു കയററു
കയില്ലയോ? എന്നാൽ മനുഷ്യൻ ആടി 12
നെക്കാൾ എത്ര വിശേഷതയുള്ളവൻ.
ആകയാൽ ശബ്ബത്തിൽ നന്മ ചെയ്യുന്നതു
വിഹിതം തന്നേ എന്നു പറഞ്ഞു. പിന്നെ 13
ആ മനുഷ്യനോടു: കൈ നീട്ടുക എന്നു
പറഞ്ഞു; അവൻ നീട്ടി, അതു മറേറതു
പോലെ സൌഖ്യമായി. പരീശന്മാരോ 14
പുറപ്പെട്ടു അവനെ നശിപ്പിപ്പാൻ വേണ്ടി
അവന്നു വിരോധമായി തമ്മിൽ ആലോ
ചിച്ചു. യേശു അതു അറിഞ്ഞിട്ടു അവിടം 15
വിട്ടുപോയി, വളരെ പേർ അവന്റെ
പിന്നാലെ ചെന്നു; അവൻ അവരെ ഒക്കെ
യും സൌഖ്യമാക്കി, തന്നെ പ്രസിദ്ധമാ 16
ക്കരുതു എന്നു അവരോടു ആജ്ഞാപിച്ചു.
"ഇതാ, ഞാൻ തിരഞ്ഞെടുത്ത എന്റെ 17
ദാസൻ, എന്റെ ഉള്ളം പ്രസാദിക്കുന്ന
എന്റെ പ്രിയൻ; ഞാൻ എന്റെ ആ
ത്മാവിനെ അവന്റെമേൽ വെക്കും;
അവൻ ജാതികൾക്കു ന്യായവിധി അ
റിയിക്കും. അവൻ കലഹിക്കയില്ല, നി 18
ലവിളിക്കയില്ല; ആരും തെരുക്കളിൽ
അവന്റെ ശബ്ദം കേൾക്കയുമില്ല.

19 ചതഞ്ഞ ഓട അവൻ ഒടിച്ചുകളകയി
ല്ല; പുകയുന്ന തിരി കെടുത്തുകളകയി
ല്ല; അവൻ ന്യായവിധി ജയത്തോളം
20 നടത്തും. അവന്റെ നാമത്തിൽ ജാതി
കൾ പ്രത്യാശവെക്കും"
21 എന്നിങ്ങനെ യെശയ്യാപ്രവാചകനുഖാന്ത
രം അരുളിച്ചെയ്തതു നിവൃത്തി ആകുവാൻ
സംഗതിവന്നു.
22 അനന്തരം ചിലർ കുരുടനും ഊമനുമാ
യോരു ഭൂതഗ്രസ്തനെ അവന്റെ അടു
ക്കൽ കൊണ്ടുവന്നു; ഊമൻ സംസാരി
ക്കയും കാണ്കയും ചെയ്വാൻ തക്കവണ്ണം
23 അവൻ അവനെ സൌഖ്യമാക്കി. പുരു
ഷാരം ഒക്കെയും വിസ്മയിച്ചു: ഇവൻ ദാ
വീദ്പുത്രൻ തന്നെയോ എന്നു പറഞ്ഞു.
24 അതു കേട്ടിട്ടു പരീശന്മാർ: ഇവൻ ഭൂതങ്ങ
ളുടെ തലവനായ ബെയെത്സെബൂലിനെ
ക്കൊണ്ടല്ലാതെ ഭൂതങ്ങളെ പുറത്താക്കുന്നില്ല
25 എന്നു പറഞ്ഞു. അവൻ അവരുടെ
നിരൂപണം അറിഞ്ഞു അവരോടു പറ
ഞ്ഞതു: ഒരു രാജ്യം തന്നിൽ തന്നേ ഛി
26 ദ്രിച്ചു എങ്കിൽ ശൂന്യമാകും; ഒരു പട്ടണ
മോ ഗൃഹമോ തന്നിൽ തന്നേ ഛിദ്രിച്ചു എ
ങ്കിൽ നിലനില്ക്കയില്ല. സാത്താൻ സാത്താ
നെ പുറത്താക്കുന്നുവെങ്കിൽ അവൻ ത
ന്നിൽ തന്നേ ഛിദ്രിച്ചുപോയല്ലോ; പി
ന്നെ അവന്റെ രാജ്യം എങ്ങനെ നിലനി
27 ല്ക്കും? ഞാൻ ബെയെത്സെബൂലിനെക്കൊ
ണ്ടു ഭൂതങ്ങളെ പുറത്താക്കുന്നു എങ്കിൽ, നി
ങ്ങളുടെ മക്കൾ ആരെക്കൊണ്ടു പുറത്താക്കു
ന്നു? അതുകൊണ്ടു അവർ നിങ്ങൾക്കു ന്യാ
28 യാധിപന്മാർ ആകും. ദൈവാത്മാവി
നാൽ ഞാൻ ഭൂതങ്ങളെ പുറത്താക്കുന്നു എങ്കി
ലോ ദൈവരാജ്യം നിങ്ങളുടെ അടുക്കൽ വ
29 ന്നെത്തിയിരിക്കുന്നു സ്പഷ്ടം. ബലവാ
നെ പിടിച്ചു കെട്ടീട്ടല്ലാതെ ബലവാന്റെ
വീട്ടിൽ കടന്നു അവന്റെ കോപ്പു കവൎന്നു
കളവാൻ എങ്ങനെ കഴിയും? പിടിച്ചു
കെട്ടിയാൽ പിന്നെ അവന്റെ വീടു ക
വൎച്ച ചെയ്യാം. എനിക്കു അനുകൂലമല്ലാ 30
ത്തവൻ എനിക്കു പ്രതികൂലം ആകുന്നു;
എന്നോടുകൂടെ ചേൎക്കാത്തവൻ ചിതറി
ക്കുന്നു. അതുകൊണ്ടു ഞാൻ നിങ്ങളോടു 31
പറയുന്നതു: സകലപാപവും ദൂഷണവും
മനുഷ്യരോടു ക്ഷമിക്കും; ആത്മാവിന്നു
നേരെയുള്ള ദൂഷണമോ ക്ഷമിക്കയില്ല.
ആരെങ്കിലും മനുഷ്യപുത്രന്നു നേരെ ഒരു 32
വാക്കു പറഞ്ഞാൽ അതു അവനോടു ക്ഷമി
ക്കും; പരിശുദ്ധാത്മാവിന്നു നേരെ പറ
ഞ്ഞാലോ ഈ ലോകത്തിലും വരുവാനുള്ള
തിലും അവനോടു ക്ഷമിക്കയില്ല. ഒന്നു 33
കിൽ വൃക്ഷം നല്ലതു, ഫലവും നല്ലതു എന്നു
വെപ്പിൻ; അല്ലായ്കിൽ വൃക്ഷം ചീത്ത,
ഫലവും ചീത്ത എന്നു വെപ്പിൻ; ഫലം
കൊണ്ടല്ലോ വൃക്ഷം അറിയുന്നതു. സൎപ്പ 34
സന്തതികളേ, നിങ്ങൾ ദുഷ്ടരായിരിക്കെ
നല്ലതു സംസാരിപ്പാൻ എങ്ങനെ കഴിയും?
ഹൃദയം നിറഞ്ഞുകവിയുന്നതിൽനിന്നല്ലോ
വായ് സംസാരിക്കുന്നതു. നല്ല മനു 35
ഷ്യൻ തന്റെ നല്ല നിക്ഷേപത്തിൽനിന്നു
നല്ലതു പുറപ്പെടുവിക്കുന്നു; ദുഷ്ടമനുഷ്യൻ
ദുൎന്നിക്ഷേപത്തിൽനിന്നു തീയതു പുറപ്പെ
ടുവിക്കുന്നു. എന്നാൽ മനുഷ്യർ പറയുന്ന 36
ഏതു നിസ്സാരവാക്കിന്നും ന്യായവിധിദിവ
സത്തിൽ കണക്കു ബോധിപ്പിക്കേണ്ടിവ
രും എന്നു ഞാൻ നിങ്ങളോടു പറയുന്നു.
നിന്റെ വാക്കുകളാൽ നീ നീതീകരിക്ക 37
പ്പെടുകയും നിന്റെ വാക്കുകളാൽ കുററം
വിധിക്കപ്പെടുകയും ചെയ്യും.
അപ്പോൾ ശാസ്ത്രിമാരിലും പരീശന്മാരി 38
ലും ചിലർ അവനോടു: ഗുരോ, നീ ഒരു അ
ടയാളം ചെയ്യുകാണ്മാൻ ഞങ്ങൾ ഇച്ഛിക്കു
ന്നു എന്നു പറഞ്ഞു. അവൻ അവരോടു 39
ഉത്തരം പറഞ്ഞതു: ദോഷവും വ്യഭിചാര

വുമുള്ള തലമുറ അടയാളം തിരയുന്നു;
യോനാപ്രവാചകന്റെ അടയാളമല്ലാതെ
40 അതിന്നു അടയാളം ലഭിക്കയില്ല. യോ
നാ കടലാനയുടെ വയററിൽ മൂന്നു രാവും
മൂന്നു പകലും ഇരുന്നതുപോലെ മനുഷ്യപു
ത്രൻ മൂന്നു രാവും മൂന്നു പകലും ഭൂമിയുടെ
41 ഉള്ളിൽ ഇരിക്കും. നിനെവക്കാർ ന്യാ
യവിധിയിൽ ഈ തലമുറയോടു ഒന്നിച്ചു
എഴുന്നേററു അതിനെ കുററം വിധിക്കും;
അവർ യോനയുടെ പ്രസംഗം കേട്ടു മാന
സാന്തരപ്പെട്ടുവല്ലോ; ഇതാ, ഇവിടെ യോ
42 നയിലും വലിയവൻ. തെക്കെ രാജ്ഞിന്യാ
യവിധിയിൽ ഈ തലമുറയോടു ഒന്നിച്ചു ഉ
യിൎത്തെഴുന്നേററു അതിനെ കുററം വിധി
ക്കും; അവൾ ശലോമോന്റെ ജ്ഞാനം കേൾ
പ്പാൻ ഭൂമിയുടെ അറുതികളിൽനിന്നു വ
ന്നുവല്ലോ; ഇവിടെ ഇതാ, ശലോമോനിലും
43 വലിയവൻ. അശുദ്ധാത്മാവു ഒരു മനു
ഷ്യനെ വിട്ടു പുറപ്പെട്ടശേഷം നീരില്ലാ
ത്ത സ്ഥലങ്ങളിൽകൂടി തണുപ്പു അന്വേ
ഷിച്ചുകൊണ്ടു സഞ്ചരിക്കുന്നു; കണ്ടെത്തു
44 ന്നില്ലതാനും. ഞാൻ പുറപ്പെട്ടുപോന്ന
എന്റെ വീട്ടിലേക്കു മടങ്ങിച്ചെല്ലും എന്നു
അവൻ പറയുന്നു; ഉടനെ വന്നു, അതു
ഒഴിഞ്ഞതും അടിച്ചുവാരി അലങ്കരിച്ചതു
45 മായി കാണുന്നു. പിന്നെ അവൻ പുറ
പ്പെട്ടു, തന്നിലും ദുഷ്ടതയേറിയ വേറെ
ഏഴു ആത്മാക്കളെ കൂട്ടിക്കൊണ്ടുവരുന്നു;
അവരും അവിടെ കയറി പാൎക്കുന്നു; ആ
മനുഷ്യന്റെ പിന്നത്തെസ്ഥിതി മുമ്പില
ത്തേതിലും വല്ലാതെ ആകും; ഈ ദുഷ്ടതല
മുറെക്കും അങ്ങനെ ഭവിക്കും.
46 അവൻ പുരുഷാരത്തോടു സംസാരി
ച്ചുകൊണ്ടിരിക്കയിൽ അവന്റെ അമ്മയും
സഹോദരന്മാരും അവനോടു സംസാരി
47 പ്പാൻ ആഗ്രഹിച്ചു പുറത്തുനിന്നു. ഒരു
ത്തൻ അവനോടു: നിന്റെ അമ്മയും സ
ഹോദരന്മാരും നിന്നോടു സംസാരിപ്പാൻ
ആഗ്രഹിച്ചു പുറത്തു നില്ക്കുന്നു എന്നു പറ
ഞ്ഞു. അതു പറഞ്ഞവനോടു അവൻ: 48
എന്റെ അമ്മ ആർ എന്റെ സഹോദ
രന്മാർ ആർ എന്നു ചോദിച്ചു ശിഷ്യ 49
ന്മാരുടെ നേരെ കൈ നീട്ടി: ഇതാ, എ
ന്റെ അമ്മയും എന്റെ സഹോദരന്മാരും.
സ്വൎഗ്ഗസ്ഥനായ എന്റെ പിതാവിന്റെ 50
ഇഷ്ടം ചെയ്യുന്നവൻ എന്റെ സഹോദര
നും സഹോദരിയും അമ്മയും ആകുന്നു എ
ന്നു പറഞ്ഞു.

## ൧൩. അദ്ധ്യായം.

**അ**ന്നു യേശു വീട്ടിൽനിന്നു പുറപ്പെട്ടു
കടലരികെ ഇരുന്നു. വളരെ പുരുഷാരം 2
അവന്റെ അടുക്കൽ വന്നുകൂടുകകൊണ്ടു
അവൻ പടകിൽ കയറി ഇരുന്നു; പുരു
ഷാരം എല്ലാം കരയിൽ നിന്നു. അവൻ 3
അവരോടു പലതും ഉപമകളായി പ്രസ്താ
വിച്ചതെന്തെന്നാൽ: വിതെക്കുന്നവൻ വി
തെപ്പാൻ പുറപ്പെട്ടു. വിതെക്കുമ്പോൾ 4
ചിലതു വഴിയരികെ വീണു; പറവകൾ
വന്നു അതു തിന്നുകളഞ്ഞു. ചിലതു പാ 5
റസ്ഥലത്തു ഏറെ മണ്ണില്ലാത്ത ഇടത്തു വീ
ണു; മണ്ണിന്നു താഴ്ചയില്ലായ്കയാൽ ക്ഷണ
ത്തിൽ മുളെച്ചുവന്നു. സൂൎയ്യൻ ഉദിച്ചാറെ 6
ചൂടു തട്ടി, വേർ ഇല്ലായ്കയാൽ അതു ഉണ
ങ്ങിപ്പോയി. മററു ചിലതു മുള്ളിന്നിട 7
യിൽ വീണു; മുള്ളു മുളെച്ചു വളൎന്നു അതി
നെ ഞെരുക്കിക്കളഞ്ഞു. മററു ചിലതു നല്ല 8
നിലത്തു വീണു, നൂറും അറുപതും മുപ്പ
തും മേനിയായി വിളഞ്ഞു. ചെവിയുള്ള 9
വൻ കേൾക്കട്ടെ.

പിന്നെ ശിഷ്യന്മാർ അടുക്കെ വന്നു: 10
അവരോടു ഉപമകളായി സംസാരിക്കുന്ന
തു എന്തു എന്നു അവനോടു ചോദിച്ചു.
അവൻ അവരോടു ഉത്തരം പറഞ്ഞതു: 11

സ്വൎഗ്ഗരാജ്യത്തിന്റെ മൎമ്മങ്ങളെ അറി
വാൻ നിങ്ങൾക്കു വരം ലഭിച്ചിരിക്കുന്നു;
12 അവൎക്കൊ ലഭിച്ചിട്ടില്ല. ഉള്ളവന്നു കൊ
ടുക്കും; അവന്നു സമൃദ്ധിയുണ്ടാകും; ഇല്ലാത്ത
വനൊടൊ അവന്നുള്ളതുംകൂടെ എടുത്തുക
13 ളയും. അതുകൊണ്ടു അവർ കണ്ടിട്ടു കാ
ണാതെയും കേട്ടിട്ടു കേൾക്കാതെയും ഗ്രഹി
ക്കാതെയും ഇരിക്കയാൽ ഞാൻ ഉപമകളാ
യി അവരോടു സംസാരിക്കുന്നു.
14 "നിങ്ങൾ ചെവിയാൽ കേൾക്കും
ഗ്രഹിക്കയില്ലതാനും; കണ്ണാൽ കാണും
ദൎശിക്കയില്ലതാനും. ഈ ജനത്തിന്റെ
ഹൃദയം തടിച്ചിരിക്കുന്നു; അവർ ചെ
വികൊണ്ടു മന്ദമായി കേൾക്കുന്നു; ക
ണ്ണു അടെച്ചിരിക്കുന്നു; അവർ കണ്ണു
കാണാതെയും ചെവി കേൾക്കാതെയും
ഹൃദയംകൊണ്ടു ഗ്രഹിക്കാതെയും തി
രിഞ്ഞുകൊള്ളാതെയും ഞാൻ അവരെ
സൌഖ്യമാക്കാതെയും ഇരിക്കേണ്ടതി
ന്നു തന്നേ"
15 എന്നു യെശയ്യാവു പറഞ്ഞ പ്രവാചകത്തി
16 ന്നു അവരിൽ നിവൃത്തിവരുന്നു. എ
ന്നാൽ നിങ്ങളുടെ കണ്ണു കാണുന്നതുകൊ
ണ്ടും നിങ്ങളുടെ ചെവി കേൾക്കുന്നതുകൊ
17 ണ്ടും ഭാഗ്യമുള്ളവ. ഏറിയ പ്രവാചകന്മാ
രും നീതിമാന്മാരും നിങ്ങൾ കാണുന്നതു
കാണ്മാൻ ആഗ്രഹിച്ചിട്ടും കണ്ടില്ല; നി
ങ്ങൾ കേൾക്കുന്നതു കേൾപ്പാൻ ആഗ്രഹി
ച്ചിട്ടും കേട്ടില്ല എന്നു ഞാൻ സത്യമായിട്ടു
18 നിങ്ങളോടു പറയുന്നു. എന്നാൽ വിതെ
ക്കുന്നവന്റെ ഉപമ കേട്ടുകൊൾവിൻ.
19 ഒരുത്തൻ രാജ്യത്തിന്റെ വചനം കേ
ട്ടിട്ടു ഗ്രഹിക്കാഞ്ഞാൽ ദുഷ്ടൻ വന്നു അ
വന്റെ ഹൃദയത്തിൽ വിതെക്കപ്പെട്ടതു എ
ടുത്തുകളയുന്നു; ഇതത്രേ വഴിയരികെ വി
20 തെക്കപ്പെട്ടതു. പാറസ്ഥലത്തു വിതെക്ക
പ്പെട്ടതോ ഒരുത്തൻ വചനത്തെ കേട്ടിട്ടു
ഉടനെ സന്തോഷത്തോടെ കൈക്കൊള്ളു
ന്നതു ആകുന്നു എങ്കിലും വേരില്ലാതിരിക്ക
യാൽ അവൻ ക്ഷണികനത്രേ. വചനം 21
നിമിത്തം ഞെരുക്കമോ ഉപദ്രവമോ നേരി
ട്ടാൽ അവൻ ക്ഷണത്തിൽ ഇടറിപ്പോകു
ന്നു. മുള്ളിന്നിടയിൽ വിതെക്കപ്പെട്ടതോ, 22
ഒരുത്തൻ വചനം കേൾക്കുന്നു എങ്കിലും ഈ
ലോകത്തിന്റെ ചിന്തയും ധനത്തിന്റെ
വഞ്ചനയും വചനത്തെ ഞെരുക്കീട്ടു നിഷ്ഫ
ലനായി തീരുന്നതാകുന്നു. നല്ല നിലത്തു 23
വിതെക്കപ്പെട്ടതോ ഒരുത്തൻ വചനം കേ
ട്ടു ഗ്രഹിക്കുന്നതു ആകുന്നു; അതു വിളഞ്ഞു
നൂറും അറുപതും മുപ്പതും മേനി നല്കുന്നു.
അവൻ മറെറാരു ഉപമ അവൎക്കു പറ 24
ഞ്ഞുകൊടുത്തു: സ്വൎഗ്ഗരാജ്യം ഒരു മനുഷ്യൻ
തന്റെ നിലത്തു നല്ല വിത്തു വിതെച്ചതി
നോടു സദൃശമാകുന്നു. മനുഷ്യർ ഉറങ്ങു 25
മ്പോൾ അവന്റെ ശത്രു വന്നു, കോതമ്പി
ന്റെ ഇടയിൽ കള വിതെച്ചു പൊയ്ക്കള
ഞ്ഞു. ഞാറു വളൎന്നു കതിരായപ്പോൾ ക 26
ളയും കാണായ്വന്നു. അപ്പോൾ വീട്ടുടയ 27
വന്റെ ദാസന്മാർ അവന്റെ അടുക്കൽ
ചെന്നു: യജമാനനേ, വയലിൽ നല്ലവി
ത്തല്ലയോ വിതെച്ചതു? പിന്നെ കള എവി
ടെനിന്നു വന്നു എന്നു ചോദിച്ചു. ഇതു 28
ശത്രു ചെയ്തതാകുന്നു എന്നു അവൻ അവ
രോടു പറഞ്ഞു. ഞങ്ങൾ പോയി അതു
പറിച്ചുകൂട്ടുവാൻ സമ്മതമുണ്ടോ എന്നു ദാ
സന്മാർ അവനോടു ചോദിച്ചു. അതിന്നു 29
അവൻ: ഇല്ല, പക്ഷേ കള പറിക്കുമ്പോൾ
കോതമ്പുംകൂടെ പിഴുതുപോകും. രണ്ടും 30
കൂടെ കൊയ്ത്തോളം വളരട്ടെ; കൊയ്ത്തുകാല
ത്തു ഞാൻ കൊയ്യുന്നവരോടു മുമ്പെ കള
പറിച്ചുകൂട്ടി ചുട്ടുകളയേണ്ടതിന്നു കെട്ടുക
ളായി കെട്ടുവാനും കോതമ്പു എന്റെ കള
പ്പുരയിൽ കൂട്ടിവെപ്പാനും കല്പിക്കും എന്നു
പറഞ്ഞു.

31 മറെറാരു ഉപമ അവൻ അവൎക്കു പറ
ഞ്ഞുകൊടുത്തു: സ്വൎഗ്ഗരാജ്യം കടുകുമണി
യോടു സദൃശം; അതു ഒരു മനുഷ്യൻ എടു
32 ത്തു തന്റെ വയലിൽ ഇട്ടു. അതു എല്ലാ
വിത്തിലും ചെറിയതെങ്കിലും വളൎന്നു
സസ്യങ്ങളിൽ ഏററവും വലുതായി, ആ
കാശത്തിലെ പറവകൾ വന്നു അതിന്റെ
കൊമ്പുകളിൽ വസിപ്പാൻ തക്കവണ്ണം
വൃക്ഷമായി തീരുന്നു.
33 അവൻ മറെറാരു ഉപമ അവരോടു പ
റഞ്ഞു: സ്വൎഗ്ഗരാജ്യം പുളിച്ച മാവിനോടു
സദൃശം; അതു ഒരു സ്ത്രീ എടുത്തു മൂന്നു
പറ മാവിൽ എല്ലാം പുളിച്ചുവരുവോളം
34 അടക്കിവെച്ചു. ഇതു ഒക്കെയും യേശു പുരു
ഷാരത്തോടു ഉപമകളായി പറഞ്ഞു; ഉപ
മകൂടാതെ അവരോടു ഒന്നും പറഞ്ഞില്ല.
35 "ഞാൻ ഉപമ പ്രസ്താവിപ്പാൻ വായ്
തുറക്കും; ലോകസ്ഥാപനംമുതൽ ഗുപ്ത
മായതു ഉച്ചരിക്കും"
എന്നു പ്രവാചകൻ പറഞ്ഞതു നിവൃത്തി
യാകുവാൻ സംഗതിവന്നു.
36 അനന്തരം യേശു പുരുഷാരത്തെ പറ
ഞ്ഞയച്ചിട്ടു വീട്ടിൽ വന്നു, ശിഷ്യന്മാർ അ
വന്റെ അടുക്കൽ ചെന്നു: വയലിലെ
കളയുടെ ഉപമ തെളിയിച്ചുതരേണം
37 എന്നു അപേക്ഷിച്ചു. അതിന്നു അവൻ
ഉത്തരം പറഞ്ഞതു: നല്ല വിത്തു വിതെക്കു
38 ന്നവൻ മനുഷ്യപുത്രൻ; വയൽ ലോകം;
നല്ല വിത്തു രാജ്യത്തിന്റെ പുത്രന്മാർ;
39 കള ദുഷ്ടന്റെ പുത്രന്മാർ; അതു വി
തെച്ച ശത്രു പിശാചു; കൊയ്ത്തു ലോകാവ
40 സാനം; കൊയ്യുന്നവർ ദൂതന്മാർ. കള
കൂട്ടി തീയിൽ ഇട്ടു ചുടുംപോലെ ലോകാ
41 വസാനത്തിൽ സംഭവിക്കും. മനുഷ്യപു
ത്രൻ തന്റെ ദൂതന്മാരെ അയക്കും; അവർ
അവന്റെ രാജ്യത്തിൽനിന്നു എല്ലാ ഇട
ൎച്ചകളെയും അധൎമ്മം പ്രവൎത്തിക്കുന്നവരെ

യും കൂട്ടിച്ചേൎത്തു തീച്ചൂളയിൽ ഇടുകള 42
യും; അവിടെ കരച്ചലും പല്ലുകടിയും
ഉണ്ടാകും. അന്നു നീതിമാന്മാർ തങ്ങളുടെ 43
പിതാവിന്റെ രാജ്യത്തിൽ സൂൎയ്യനെപ്പോ
ലെ പ്രകാശിക്കും. ചെവിയുള്ളവൻ
കേൾക്കട്ടെ.
സ്വൎഗ്ഗരാജ്യം വയലിൽ ഒളിച്ചുവെച്ച 44
നിധിയോടു സദൃശം. അതു ഒരു മനു
ഷ്യൻ കണ്ടു മറെച്ചിട്ടു, തന്റെ സന്തോ
ഷത്താൽ ചെന്നു തനിക്കുള്ളതൊക്കെയും
വിററു ആ വയൽ വാങ്ങി.
പിന്നെയും സ്വൎഗ്ഗരാജ്യം നല്ല മുത്തു 45
അന്വേഷിക്കുന്ന ഒരു വ്യാപാരിയോടു
സദൃശം. അവൻ വിലയേറിയ ഒരു മുത്തു 46
കണ്ടെത്തിയാറെ ചെന്നു തനിക്കുള്ളതു
ഒക്കെയും വിററു അതു വാങ്ങി.
പിന്നെയും സ്വൎഗ്ഗരാജ്യം കടലിൽ ഇടു 47
ന്നതും എല്ലാവക മീനും പിടിക്കുന്നതുമാ
യോരു വലയോടു സദൃശം. നിറഞ്ഞ 48
പ്പോൾ അവർ അതു വലിച്ചു കരെക്കു
കയററി, ഇരുന്നുകൊണ്ടു നല്ലതു പാത്രങ്ങ
ളിൽ കൂട്ടിവെച്ചു, ചീത്ത എറിഞ്ഞുകളഞ്ഞു.
അങ്ങനെ തന്നേ ലോകാവസാനത്തിൽ 49
സംഭവിക്കും; ദൂതന്മാർ പുറപ്പെട്ടു നീതിമാ
ന്മാരുടെ ഇടയിൽനിന്നു ദുഷ്ടന്മാരെ വേർ
തിരിച്ചു തീച്ചൂളയിൽ ഇടുകളയും; അവി 50
ടെ കരച്ചലും പല്ലുകടിയും ഉണ്ടാകും.
ഇതെല്ലാം ഗ്രഹിച്ചുവോ? എന്നതിന്നു 51
അവർ ഉവ്വു എന്നു പറഞ്ഞു. അവൻ 52
അവരോടു: അതുകൊണ്ടു സ്വൎഗ്ഗരാജ്യത്തി
ന്നു ശിഷ്യനായിത്തീൎന്ന ഏതു ശാസ്ത്രിയും
തന്റെ നിക്ഷേപത്തിൽനിന്നു പുതിയതും
പഴയതും എടുത്തുകൊടുക്കുന്ന ഒരു വീട്ടുട
യവനോടു സദൃശനാകുന്നു എന്നു പറഞ്ഞു.
ഈ ഉപമകളെ പറഞ്ഞു തീൎന്നശേഷം 53
യേശു അവിടംവിട്ടു തന്റെ പിതൃനഗര
ത്തിൽ വന്നു, അവരുടെ പള്ളിയിൽ അ

54 വക്കു ഉപദേശിച്ചു. അവർ വിസ്മയിച്ചു:
ഇവന്നു ഈ ജ്ഞാനവും വീയ്യപ്രവൃത്തിക
55 ളും എവിടെനിന്നു? ഇവൻ തച്ചന്റെ
മകൻ അല്ലയോ? ഇവന്റെ അമ്മ മറിയ
എന്നവളല്ലയോ? ഇവന്റെ സഹോദര
ന്മാർ യാക്കോബ്, യോസെ, ശിമോൻ,
56 യൂദാ എന്നവർ അല്ലയോ? ഇവന്റെ
സഹോദരികളും എല്ലാം നമ്മോടുകൂടെ
യില്ലയോ? ഇവന്നു ഇതു ഒക്കെയും എവി
ടെനിന്നു എന്നു പറഞ്ഞു അവങ്കൽ ഇടറി
57 പ്പോയി. യേശു അവരോടു: ഒരു പ്രവാ
ചകൻ തന്റെ പിതൃനഗരത്തിലും സ്വന്ത
ഭവനത്തിലും അല്ലാതെ ബഹുമാനമില്ലാ
58 ത്തവൻ അല്ല എന്നു പറഞ്ഞു. അവരുടെ
അവിശ്വാസം നിമിത്തം അവിടെ വളരെ
വീയ്യപ്രവൃത്തികളെ ചെയ്തില്ല.

## ൧൪. അദ്ധ്യായം.

അ കാലത്തു ഇടപ്രഭുവായ ഹെരോദാവു
2 യേശുവിന്റെ ശ്രുതി കേട്ടിട്ടു: അവൻ
യോഹന്നാൻസ്നാപകൻ; അവൻ മരിച്ചവ
രുടെ ഇടയിൽനിന്നു ഉയിൎത്തു; അതുകൊ
ണ്ടാകുന്നു ഈ ശക്തികൾ അവനിൽ വ്യാ
പരിക്കുന്നതു എന്നു തന്റെ ഭൃത്യന്മാരോടു
3 പറഞ്ഞു. ഹെരോദാവു തന്റെ സഹോ
ദരനായ ഫിലിപ്പൊസിന്റെ ഭായ്യ ഹെ
രോദ്യനിമിത്തം, അവൾ നിനക്കു ഭായ്യയാ
4 യിരിക്കുന്നതു വിഹിതമല്ല എന്നു യോഹ
ന്നാൻ അവനോടു പറഞ്ഞതുകൊണ്ടു
തന്നേ, അവനെ പിടിച്ചു കെട്ടി തട
5 വിൽ ആക്കിയിരുന്നു. അവനെ കൊല്ലു
വാൻ മനസ്സുണ്ടായിട്ടും പുരുഷാരം അവ
നെ പ്രവാചകൻ എന്നു എണ്ണുകയാൽ അ
6 വരെ ഭയപ്പെട്ടു. എന്നാൽ ഹെരോദാ
വിന്റെ ജനനദിവസം ആയപ്പോൾ ഹെ
രോദ്യയുടെ മകൾ സഭാമദ്ധ്യേ നൃത്തം
ചെയ്തു ഹെരോദാവിനെ പ്രസാദിപ്പിച്ചു.

അതുകൊണ്ടു എന്തു ചോദിച്ചാലും അവൾക്കു 7
കൊടുക്കും എന്നു അവൻ സത്യംചെയ്തു
വാക്കുകൊടുത്തു. അവൾ അമ്മയുടെ ഉപ 8
ദേശപ്രകാരം: യോഹന്നാൻസ്നാപകന്റെ
തല ഒരു താലത്തിൽ തരേണം എന്നു പ
റഞ്ഞു. രാജാവു ദുഃഖിച്ചു എങ്കിലും ചെയ്ത 9
സത്യത്തെയും വിരുന്നുകാരെയും വിചാ
രിച്ചു അതു കൊടുപ്പാൻ കല്പിച്ചു; ആള 10
യച്ചു തടവിൽ യോഹന്നാനെ ശിരഃഛേ
ദം ചെയ്യിച്ചു. അവന്റെ തല ഒരു താല 11
ത്തിൽ കൊണ്ടുവന്നു ബാലെക്കു കൊടുത്തു;
അവൾ അമ്മെക്കു കൊണ്ടുപോയി കൊടു
ത്തു. അവന്റെ ശിഷ്യന്മാർ ചെന്നു 12
ഉടൽ എടുത്തു കുഴിച്ചിട്ടു; പിന്നെ വന്നു
യേശുവിനെ അറിയിച്ചു.

അതു കേട്ടിട്ടു യേശു അവിടംവിട്ടു പട 13
കിൽ കയറി നിൎജ്ജനമായോരു സ്ഥല
ത്തേക്കു വേറിട്ടു വാങ്ങിപ്പോയി; പുരുഷാ
രം അതു കേട്ടു പട്ടണങ്ങളിൽനിന്നു കാൽ
നടയായി അവന്റെ പിന്നാലെ ചെന്നു.
അവൻ വന്നു വലിയ പുരുഷാരത്തെ 14
കണ്ടു അവരിൽ മനസ്സലിഞ്ഞു അവരുടെ
രോഗികളെ സൌഖ്യമാക്കി. വൈകു 15
ന്നേരമായപ്പോൾ ശിഷ്യന്മാർ അവന്റെ
അടുക്കൽ ചെന്നു: ഈ സ്ഥലം മരുഭൂമി
യല്ലോ; നേരവും വൈകി; പുരുഷാരം
ഗ്രാമങ്ങളിൽ പോയി ഭക്ഷണസാധന
ങ്ങൾ കൊള്ളേണ്ടതിന്നു അവരെ പറഞ്ഞ
യക്കേണം എന്നു പറഞ്ഞു. യേശു അവ 16
രോടു: അവർ പോകുവാൻ ആവശ്യ
മില്ല; നിങ്ങൾ അവൎക്കു ഭക്ഷിപ്പാൻ കൊ
ടുപ്പിൻ എന്നു പറഞ്ഞു. അവർ അവ 17
നോടു: അഞ്ചു അപ്പവും രണ്ടു മീനും അ
ല്ലാതെ ഞങ്ങൾക്കു ഇവിടെ ഒന്നും ഇല്ല
എന്നു പറഞ്ഞു. അതു ഇങ്ങു കൊണ്ടുവ 18
രുവിൻ എന്നു അവൻ പറഞ്ഞു. പിന്നെ 19
പുരുഷാരം പുല്പുറമേൽ ഇരിപ്പാൻ കല്പിച്ചു;

ആ അഞ്ചു അപ്പവും രണ്ടു മീനും എടുത്തു,
സ്വൎഗ്ഗത്തേക്കു നോക്കി വാഴ്ത്തി, അപ്പം
നുറുക്കി, ശിഷ്യന്മാരുടെ പക്കലും ശിഷ്യ
20 ന്മാർ പുരുഷാരത്തിന്നും കൊടുത്തു. എല്ലാ
വരും തിന്നു തൃപ്തരായി; ശേഷിച്ച കഷ്ണ
21 ണം പന്ത്രണ്ടു കൊട്ട നിറച്ചെടുത്തു. തിന്ന
വരോ സ്ത്രീകളെയും പൈതങ്ങളെയും
കൂടാതെ ഏകദേശം അയ്യായിരം പുരുഷ
ന്മാർ ആയിരുന്നു.
22 ഉടനെ യേശു താൻ പുരുഷാരത്തെ
പറഞ്ഞയക്കുന്നതിന്നിടയിൽ ശിഷ്യന്മാർ
പടകിൽ കയറി, തനിക്കു മുമ്പായി അക്ക
രെക്കു പോകുവാൻ അവരെ നിൎബ്ബന്ധിച്ചു.
23 അവൻ പുരുഷാരത്തെ പറഞ്ഞയച്ചിട്ടു
പ്രാൎത്ഥിപ്പാൻ തനിയെ മലയിൽ കയറി
പ്പോയി; വൈകുന്നേരം ആയപ്പോൾ ഏക
24 നായി അവിടെ ഇരുന്നു. പടകോ കര
വിട്ടു പലനാഴിക ദൂരത്തായി, കാറ്റു പ്ര
തികൂലമാകകൊണ്ടു തിരകളാൽ വലഞ്ഞി
25 രുന്നു. രാത്രിയിലെ നാലാം യാമത്തിൽ
അവൻ കടലിന്മേൽ നടന്നു അവരുടെ
26 അടുക്കൽ വന്നു. അവൻ കടലിന്മേൽ
നടക്കുന്നതു കണ്ടിട്ടു ശിഷ്യന്മാർ ഭ്രമിച്ചു:
അതു ഒരു ഭൂതം എന്നു പറഞ്ഞു പേടിച്ചു
27 നിലവിളിച്ചു. ഉടനെ യേശു അവരോടു:
ധൈൎയ്യപ്പെടുവിൻ; ഞാൻ ആകുന്നു; പേ
28 ടിക്കേണ്ടാ എന്നു പറഞ്ഞു. അതിന്നു പ
ത്രൊസ്: കൎത്താവേ, നീ ആകുന്നു എങ്കിൽ
ഞാൻ വെള്ളത്തിന്മേൽ നിന്റെ അടുക്കെ
വരേണ്ടതിന്നു കല്പിക്കേണം എന്നു പറ
29 ഞ്ഞു. വരിക എന്നു അവൻ പറഞ്ഞു.
പത്രൊസ പടകിൽനിന്നു ഇറങ്ങി, യേശു
വിന്റെ അടുക്കൽ ചെല്ലുവാൻ വെള്ള
30 ത്തിന്മേൽ നടന്നു. എന്നാൽ അവൻ
കാറ്റു കണ്ടു പേടിച്ചു മുങ്ങിത്തുടങ്ങുക
യാൽ: കൎത്താവേ, എന്നെ രക്ഷിക്കേണ
31 മേ എന്നു നിലവിളിച്ചു. യേശു ഉടനെ
കൈ നീട്ടി അവനെ പിടിച്ചു: അല്പവി
ശ്വാസിയേ, നീ എന്തിന്നു സംശയിച്ചു
എന്നു പറഞ്ഞു. അവർ പടകിൽ കയറി 32
യപ്പോൾ കാറ്റു അമൎന്നു. പടകിലുള്ള 33
വർ: നീ ദൈവപുത്രൻ സത്യം എന്നു
പറഞ്ഞു അവനെ നമസ്കരിച്ചു.
അവർ അക്കരെയെത്തി, ഗെന്നേസ 34
രെത്ത് ദേശത്തു ചെന്നു. അവിടത്തെ 35
ജനങ്ങൾ അവൻ ആരെന്നു അറിഞ്ഞു
ചുറ്റുമുള്ള നാട്ടിൽ എല്ലാം ആളയച്ചു ദീന
ക്കാരെ ഒക്കെയും അവന്റെ അടുക്കൽ കൊ
ണ്ടുവന്നു. അവന്റെ വസ്ത്രത്തിന്റെ തൊ 36
ങ്ങൽ മാത്രം തൊടുവാൻ അനുവാദം ചോദി
ച്ചു. തൊട്ടവൎക്കു ഒക്കെയും സൌഖ്യംവന്നു.

## ൧൫. അദ്ധ്യായം.

**അ**നന്തരം യെരൂശലേമിൽനിന്നു പരീശ
ന്മാരും ശാസ്ത്രിമാരും യേശുവിന്റെ അടു
ക്കൽ വന്നു: നിന്റെ ശിഷ്യന്മാർ പൂൎവ്വ 2
ന്മാരുടെ സമ്പ്രദായം ലംഘിക്കുന്നതു എന്തു?
അവർ ഭക്ഷിക്കുമ്പോൾ കൈ കഴുകുന്നില്ല
ല്ലോ എന്നു പറഞ്ഞു. അവൻ അവരോടു 3
ഉത്തരം പറഞ്ഞതു: നിങ്ങളുടെ സമ്പ്രദാ
യംകൊണ്ടു നിങ്ങൾ ദൈവകല്പന ലംഘി
ക്കുന്നതു എന്തു? അപ്പനെയും അമ്മയെ 4
യും ബഹുമാനിക്ക എന്നും അപ്പനെയോ
അമ്മയെയോ ദുഷിക്കുന്നവൻ മരിക്കേ
ണം എന്നും ദൈവം കല്പിച്ചുവല്ലോ.
നിങ്ങളോ ഒരുത്തൻ അപ്പനോടു എങ്കിലും 5
അമ്മയോടു എങ്കിലും: നിനക്കു എന്നാൽ
ഉപകാരമായി വരേണ്ടതു വഴിപാടു എന്നു
പറഞ്ഞാൽ അവൻ അപ്പനെ ബഹുമാ 6
നിക്കേണ്ടാ എന്നു പറയുന്നു; ഇങ്ങനെ
നിങ്ങളുടെ സമ്പ്രദായത്താൽ നിങ്ങൾ ദൈ
വവചനത്തെ ദുൎബ്ബലമാക്കിയിരിക്കുന്നു.
കപടഭക്തിക്കാരേ, നിങ്ങളെക്കുറിച്ചു യെ 7
ശയ്യാവു:

8 “ഈ ജനം അധരംകൊണ്ടു എന്നെ
ബഹുമാനിക്കുന്നു; എങ്കിലും അവരുടെ
ഹൃദയം എന്നെ വിട്ടു അകന്നിരിക്കു
9 ന്നു. മാനുഷകല്പനകളായ ഉപദേശ
ങ്ങളെ അവർ പഠിപ്പിക്കുന്നതുകൊണ്ടു
എന്നെ വ്യൎത്ഥമായി ഭജിക്കുന്നു”
എന്നിങ്ങനെ പ്രവചിച്ചതു ഒത്തിരിക്കുന്നു.
10 പിന്നെ അവൻ പുരുഷാരത്തെ അരികെ
വിളിച്ചു അവരോടു പറഞ്ഞതു: കേട്ടു ഗ്ര
11 ഹിച്ചുകൊൾവിൻ. മനുഷ്യനു അശുദ്ധി
വരുത്തുന്നതു വായിക്കകത്തു ചെല്ലുന്നതു
അല്ല, വായിൽനിന്നു പുറപ്പെടുന്നതത്രേ;
12 അതു മനുഷ്യനെ അശുദ്ധമാക്കുന്നു. അ
പ്പോൾ ശിഷ്യന്മാർ അടുക്കെ വന്നു: പരീ
ശന്മാർ ഈ വാക്കു കേട്ടു ഇടറിപ്പോയി എ
13 ന്നു അറിയുന്നുവോ എന്നു ചോദിച്ചു. അതി
ന്നു അവൻ: സ്വൎഗ്ഗസ്ഥനായ എന്റെ പി
താവു നട്ടിട്ടില്ലാത്ത തൈ ഒക്കെയും വേരോ
14 ടെ പറിഞ്ഞുപോകും. അവരെ വിടുവിൻ;
അവർ കുരുടന്മാരായ വഴികാട്ടികൾ അ
ത്രേ; കുരുടൻ കുരുടനെ വഴിനടത്തി
യാൽ ഇരുവരും കുഴിയിൽ വീഴും എന്നു
15 ഉത്തരം പറഞ്ഞു. പത്രൊസ് അവനോ
ടു: ആ ഉപമ ഞങ്ങൾക്കു തെളിയിച്ചുതരേ
16 ണം എന്നു പറഞ്ഞു. അതിന്നു അവൻ
പറഞ്ഞതു: നിങ്ങളും ഇന്നുവരെ ബോധ
17 മില്ലാത്തവരോ? വായിക്കകത്തു കടക്കു
ന്നതു എല്ലാം വയററിൽ ചെന്നിട്ടു മറപ്പു
രയിൽ പോകുന്നു എന്നു ഗ്രഹിക്കുന്നില്ല
18 യോ? വായിൽനിന്നു പുറപ്പെടുന്നതോ
ഹൃദയത്തിൽനിന്നു വരുന്നു; അതു മനുഷ്യ
19 നെ അശുദ്ധമാക്കുന്നു. എങ്ങനെയെന്നാൽ
ദുശ്ചിന്ത, കുലപാതകം, വ്യഭിചാരം, പര
സംഗം, മോഷണം, കള്ളസ്സാക്ഷ്യം, ദൂഷ
ണം എന്നിവ ഹൃദയത്തിൽനിന്നു പുറ
20 പ്പെട്ടുവരുന്നു. മനുഷ്യനെ അശുദ്ധമാക്കു
ന്നതു ഇതത്രേ; കഴുകാത്ത കൈകൊണ്ടു ഭ
ക്ഷിക്കുന്നതോ മനുഷ്യനെ അശുദ്ധമാക്കു
ന്നില്ല.

യേശു അവിടം വിട്ടു, സോർ സീദോൻ 21
എന്ന പ്രദേശങ്ങളിലേക്കു വാങ്ങിപ്പോയി.
ആ ദേശത്തുനിന്നു ഒരു കനാന്യസ്ത്രീ വന്നു, 22
അവനോടു: കൎത്താവേ, ദാവീദ്പുത്രാ,
എന്നോടു കരുണ തോന്നേണമേ; എന്റെ
മകൾക്കു ഭൂതോപദ്രവം കഠിനമായിരിക്കു
ന്നു എന്നു നിലവിളിച്ചുപറഞ്ഞു. അവൻ 23
അവളോടു ഒരു വാക്കും ഉത്തരം പറഞ്ഞില്ല;
അവന്റെ ശിഷ്യന്മാർ അടുക്കെ വന്നു:
അവൾ നമ്മുടെ പിന്നാലെ നിലവിളിച്ചു
കൊണ്ടു വരുന്നു; അവളെ പറഞ്ഞയക്കേ
ണമേ എന്നു അവനോടു അപേക്ഷിച്ചു.
അതിന്നു അവൻ: യിസ്രായേൽഗൃഹത്തി 24
ലെ കാണാതെപോയ ആടുകളുടെ അടു
ക്കലേക്കല്ലാതെ എന്നെ അയച്ചിട്ടില്ല എന്നു
ഉത്തരം പറഞ്ഞു. എന്നാൽ അവൾ വന്നു: 25
കൎത്താവേ, എന്നെ സഹായിക്കേണമേ
എന്നു പറഞ്ഞു അവനെ നമസ്കരിച്ചു.
അവനോ: മക്കളുടെ അപ്പം എടുത്തു നാ 26
യ്ക്കുട്ടികൾക്കു ഇട്ടുകൊടുക്കുന്നതു നന്നല്ല എ
ന്നു ഉത്തരം പറഞ്ഞു. അതിന്നു അവൾ: 27
അതേ, കൎത്താവേ, നായ്ക്കുട്ടികളും ഉടയ
വരുടെ മേശയിൽനിന്നു വീഴുന്ന നുറുക്കു
കൾ തിന്നുന്നുണ്ടല്ലോ എന്നു പറഞ്ഞു.
യേശു അവളോടു: സ്ത്രീയേ, നിന്റെ വി 28
ശ്വാസം വലിയതു; നിന്റെ ഇഷ്ടംപോ
ലെ നിനക്കു ഭവിക്കട്ടെ എന്നു ഉത്തരം പ
റഞ്ഞു. ആ നാഴികമുതൽ അവളുടെ
മകൾക്കു സൌഖ്യം വന്നു.

യേശു അവിടെനിന്നു യാത്രയായി ഗ 29
ലീലക്കടലരികെ ചെന്നു മലയിൽ കയറി
അവിടെ ഇരുന്നു. വളരെ പുരുഷാരം 30
മുടന്തർ, കുരുടർ, ഊമർ, കൂനർ മുതലായ
പലരെയും അവന്റെ അടുക്കൽ കൊണ്ടു
വന്നു അവന്റെ കാല്ക്കൽ വെച്ചു; അവൻ

31 അവരെ സൌഖ്യമാക്കി; ഊമർ സംസാ
രിക്കുന്നതും ക്രുനർ സൌഖ്യമാകുന്നതും മുട
ന്തർ നടക്കുന്നതും കുരുടർ കാണുന്നതും പു
രുഷാരം കണ്ടിട്ടു ആശ്ചൎയ്യപ്പെട്ടു, യിസ്രാ
യേലിന്റെ ദൈവത്തെ മഹത്വപ്പെടുത്തി.
32 എന്നാൽ യേശു തന്റെ ശിഷ്യന്മാരെ
അടുക്കെ വിളിച്ചു: ഈ പുരുഷാരം ഇ
പ്പോൾ മൂന്നു നാളായി എന്നോടുകൂടെ പാ
ൎക്കുന്നു; അവൎക്കു ഭക്ഷിപ്പാൻ ഒന്നും ഇല്ലാ
യ്കകൊണ്ടു അവരെക്കുറിച്ചു എനിക്കു മന
സ്സലിവു തോന്നുന്നു; അവരെ പട്ടിണിയാ
യി വിട്ടയപ്പാൻ മനസ്സുമില്ല; അവർ വഴി
യിൽവെച്ചു തളൎന്നുപോയേക്കും എന്നു പ
33 റഞ്ഞു. ശിഷ്യന്മാർ അവനോടു: ഇത്ര
വലിയ പുരുഷാരത്തിന്നു തൃപ്തിവരുത്തു
വാൻ മതിയായ അപ്പം ഈ കാട്ടിൽ ന
34 മുക്കു എവിടെനിന്നു എന്നു പറഞ്ഞു. നി
ങ്ങളുടെ പക്കൽ എത്ര അപ്പം ഉണ്ടു എന്നു
യേശു ചോദിച്ചു; ഏഴു; കുറെ ചെറുമീനും
35 ഉണ്ടു എന്നു അവർ പറഞ്ഞു. അവൻ പുരു
ഷാരത്തോടു നിലത്തു ഇരിപ്പാൻ കല്പിച്ചു,
36 ആ ഏഴു അപ്പവും മീനും എടുത്തു വാഴ്ത്തി
നുറുക്കി ശിഷ്യന്മാരുടെ പക്കലും ശിഷ്യ
37 ന്മാർ പുരുഷാരത്തിന്നും കൊടുത്തു. എ
ല്ലാവരും തിന്നു തൃപ്തരായി; ശേഷിച്ച
കഷണം അവർ ഏഴു വട്ടിനിറെച്ചെടുത്തു.
38 തിന്നവരോ സ്ത്രീകളെയും പൈതങ്ങളെ
യും കൂടാതെ നാലായിരം പുരുഷന്മാർ ആ
39 യിരുന്നു. പിന്നെ അവൻ പുരുഷാര
ത്തെ പറഞ്ഞയച്ചിട്ടു പടകിൽ കയറി മഗ
ദാദേശത്തു എത്തി.

## ൧൬. അദ്ധ്യായം.

**അ**നന്തരം പരീശന്മാരും സദൂക്യരും അടു
ക്കെ വന്നു: ആകാശത്തുനിന്നു ഒരു അട
യാളം കാണിച്ചുതരേണമെന്നു അവനെ
2 പരീക്ഷിച്ചു ചോദിച്ചു. അവരോടു അ
വൻ ഉത്തരം പറഞ്ഞതു: സന്ധ്യാസമയ
ത്തു ആകാശം ചുവന്നുകണ്ടാൽ നല്ല തെ
ളിവാകും എന്നും രാവിലെ ആകാശം 3
മൂടി ചുവന്നുകണ്ടാൽ ഇന്നു മഴക്കോൾ ഉ
ണ്ടാകും എന്നും നിങ്ങൾ പറയുന്നു. ആ
കാശത്തിന്റെ ഭാവം വിവേചിപ്പാൻ നി
ങ്ങൾ അറിയുന്നു; എന്നാൽ കാലലക്ഷണ
ങ്ങളെ വിവേചിപ്പാൻ കഴികയില്ലയോ?
ദോഷമുളളതും വ്യഭിചാരമുളളതുമായ തലമുറ അട 4
യാളം തിരയുന്നു; യോനയുടെ അടയാള
മല്ലാതെ അതിന്നു അടയാളം ലഭിക്കയില്ല;
പിന്നെ അവൻ അവരെ വിട്ടുപോയി.
ശിഷ്യന്മാർ അക്കരെ പോകുമ്പോൾ 5
അപ്പം എടുപ്പാൻ മറന്നുപോയി. എന്നാൽ 6
യേശു അവരോടു: നോക്കുവിൻ; പരീശ
ന്മാരുടെയും സദൂക്യരുടെയും പുളിച്ച മാവു
സൂക്ഷിച്ചുകൊൾവിൻ എന്നു പറഞ്ഞു.
അപ്പം കൊണ്ടുപോരായ്കയാൽ ആയിരി 7
ക്കും എന്നു അവർ തമ്മിൽ തമ്മിൽ പറ
ഞ്ഞു. അതു അറിഞ്ഞിട്ടു യേശു പറഞ്ഞതു: 8
അല്പവിശ്വാസികളേ, അപ്പം കൊണ്ടുവരാ
യ്കയാൽ തമ്മിൽ തമ്മിൽ പറയുന്നതു എന്തു?
ഇപ്പോഴും നിങ്ങൾ തിരിച്ചറിയുന്നില്ലയോ? 9
അയ്യായിരം പേൎക്കു അഞ്ചു അപ്പം കൊടു
ത്തിട്ടു എത്ര കൊട്ട എടുത്തു എന്നും നാലാ 10
യിരം പേൎക്കു ഏഴു അപ്പം കൊടുത്തിട്ടു എ
ത്ര വട്ടി എടുത്തു എന്നും ഓൎക്കുന്നില്ലയോ?
പരീശന്മാരുടെയും സദൂക്യരുടെയും പുളി 11
ച്ചമാവു സൂക്ഷിച്ചുകൊള്ളേണം എന്നു പറ
ഞ്ഞതു അപ്പത്തെക്കുറിച്ചല്ല എന്നു തിരിച്ച
റിയാത്തതു എന്തു? അങ്ങനെ അപ്പത്തി 12
ന്റെ പുളിച്ച മാവല്ല, പരീശന്മാരുടെയും
സദൂക്യരുടെയും ഉപദേശമത്രേ സൂക്ഷിച്ചു
കൊൾവാൻ അവൻ പറഞ്ഞു എന്നു അവർ
ഗ്രഹിച്ചു.
യേശു ഫിലിപ്പിന്റെ കൈസൎയ്യയുടെ 13
പ്രദേശത്തു എത്തിയശേഷം തന്റെ ശി

ഷ്യന്മാരോടു: ജനങ്ങൾ മനുഷ്യപുത്രനെ
ആർ എന്നു പറയുന്നു എന്നു ചോദിച്ചു.
14 ചിലർ യോഹന്നാൻസ്നാപകൻ എന്നും
മറ്റു ചിലർ ഏലീയാവെന്നും വേറെ ചി
ലർ യിരെമ്യാവോ പ്രവാചകന്മാരിൽ ഒരു
ത്തനോ എന്നും പറയുന്നു എന്നു അവർ പ
15 റഞ്ഞു. നിങ്ങളോ എന്നെ ആർ എന്നു പറ
16 യുന്നു എന്നു അവൻ ചോദിച്ചതിന്നു ശി
മോൻ പത്രൊസ്: നീ ജീവനുള്ള ദൈവ
ത്തിന്റെ പുത്രനായ ക്രിസ്തു എന്നു ഉത്തരം
17 പറഞ്ഞു. യേശു അവനോടു: ബർയോനാ
ശിമോനേ, നീ ഭാഗ്യവാൻ; ജഡരക്തങ്ങൾ
അല്ല, സ്വർഗ്ഗസ്ഥനായ എന്റെ പിതാവ
18 ത്രെ നിനക്കു ഇതു വെളിപ്പെടുത്തിയതു. നീ
പത്രൊസ് ആകുന്നു; ഈ പാറമേൽ ഞാൻ
എന്റെ സഭയെ പണിയും; പാതാള
ഗോപുരങ്ങൾ അതിനെ ജയിക്കയില്ല എ
19 ന്നു ഞാൻ നിന്നോടു പറയുന്നു. സ്വർഗ്ഗ
രാജ്യത്തിന്റെ താക്കോൽ ഞാൻ നിനക്കു
തരുന്നു; നീ ഭൂമിയിൽ കെട്ടുന്നതു ഒക്കെ
യും സ്വർഗ്ഗത്തിൽ കെട്ടപ്പെട്ടിരിക്കും; നീ
ഭൂമിയിൽ അഴിക്കുന്നതൊക്കെയും സ്വർഗ്ഗ
ത്തിൽ അഴിഞ്ഞിരിക്കും എന്നു ഉത്തരം പ
20 റഞ്ഞു. പിന്നെ താൻ ക്രിസ്തു ആകുന്നു
എന്നു ആരോടും പറയാതിരിപ്പാൻ ശി
ഷ്യന്മാരോടു കല്പിച്ചു.
21 അന്നുമുതൽ യേശു താൻ യെരുശലേ
മിൽ ചെന്നിട്ടു, മൂപ്പന്മാർ, മഹാപുരോഹി
തന്മാർ, ശാസ്ത്രിമാർ എന്നിവരാൽ പലതും
സഹിച്ചു കൊല്ലപ്പെടുകയും മൂന്നാം നാൾ
ഉയിർത്തെഴുന്നേല്ക്കയും വേണ്ടതു എന്നു ശി
22 ഷ്യന്മാരോടു പ്രസ്താവിച്ചുതുടങ്ങി. പ
ത്രൊസ് അവനെ വേറിട്ടുകൊണ്ടുപോയി:
കർത്താവേ, അതു അരുതേ; നിനക്കു അ
ങ്ങനെ ഭവിക്കരുതേ എന്നു ശാസിച്ചുതുട
23 ങ്ങി. അവനോ തിരിഞ്ഞു പത്രൊസി
നോടു: സാത്താനേ, എന്നെ വിട്ടു പോ;
നീ എനിക്കു ഇടർച്ചയാകുന്നു; നീ ദൈവ
ത്തിന്റേതല്ല മനുഷ്യരുടേതത്രേ കരുതു
ന്നതു എന്നു പറഞ്ഞു. പിന്നെ യേശു 24
ശിഷ്യന്മാരോടു പറഞ്ഞതു: ഒരുത്തൻ
എന്റെ പിന്നാലെ വരുവാൻ ഇച്ഛിച്ചാൽ
തന്നെത്താൻ ത്യജിച്ചു, തന്റെ ക്രൂശ് എടു
ത്തു എന്നെ അനുഗമിക്കട്ടെ. ആരെങ്കി 25
ലും തന്റെ ജീവനെ രക്ഷിപ്പാൻ ഇച്ഛി
ച്ചാൽ അതിനെ കളയും; എന്റെ നിമി
ത്തം ആരെങ്കിലും തന്റെ ജീവനെ കള
ഞ്ഞാൽ അതിനെ കണ്ടെത്തും. ഒരു മനു 26
ഷ്യൻ സർവ്വലോകവും നേടീട്ടും തന്റെ ജീ
വനെ നഷ്ടപ്പെടുത്തിയാൽ അവന്നു എന്തു
പ്രയോജനം? അല്ല, തന്റെ ജീവനെ
വീണ്ടുകൊൾവാൻ മനുഷ്യൻ എന്തു മറു
വില കൊടുക്കും? മനുഷ്യപുത്രൻ തന്റെ 27
പിതാവിന്റെ മഹത്വത്തിൽ തന്റെ ദൂത
ന്മാരുമായി വരും; അപ്പോൾ അവൻ ഓ
രോരുത്തന്നും അവനവന്റെ പ്രവൃത്തിക്കു
തക്കവണ്ണം പകരം നല്കും. മനുഷ്യപു 28
ത്രൻ തന്റെ രാജ്യത്തിൽ വരുന്നതു കാണു
വോളം മരണം ആസ്വദിക്കാത്തവർ ചി
ലർ ഈ നില്ക്കുന്നവരിൽ ഉണ്ടു എന്നു ഞാൻ
സത്യമായിട്ടു നിങ്ങളോടു പറയുന്നു.

## ൧൭. അദ്ധ്യായം.

ആറു ദിവസം കഴിഞ്ഞശേഷം യേശു പ
ത്രൊസിനെയും യാക്കോബിനെയും അവ
ന്റെ സഹോദരനായ യോഹന്നാനെയും
കൂട്ടി തനിച്ചു ഒരു ഉയർന്ന മലയിലേക്കു
കൊണ്ടുപോയി, അവരുടെ മുമ്പാകെ 2
രൂപാന്തരപ്പെട്ടു, അവന്റെ മുഖം സൂര്യ
നെപ്പോലെ ശോഭിച്ചു അവന്റെ വസ്ത്രം
വെളിച്ചംപോലെ വെള്ളയായി തീർന്നു.
മോശെയും ഏലീയാവും അവനോടു സംഭാ 3
ഷിക്കുന്നതായി അവർ കണ്ടു. അപ്പോൾ 4
പത്രൊസ് യേശുവിനോടു: കർത്താവേ,

നാം ഇവിടെ ഇരിക്കുന്നതു നന്നു; നിന
ക്കു സമ്മതമെങ്കിൽ ഞാൻ ഇവിടെ മൂന്നു
കുടിൽ ഉണ്ടാക്കാം; ഒന്നു നിനക്കും ഒന്നു
മോശെക്കും ഒന്നു ഏലീയാവിന്നും എന്നു
5 പറഞ്ഞു. അവൻ പറയുമ്പോൾ തന്നേ
പ്രകാശമുള്ളൊരു മേഘം അവരുടെ മേൽ
നിഴലിട്ടു; മേഘത്തിൽനിന്നു: ഇവൻ
എന്റെ പ്രിയപുത്രൻ, ഇവങ്കൽ ഞാൻ
പ്രസാദിക്കുന്നു; ഇവന്നു ചെവികൊടു
6 പ്പിൻ എന്നു ഒരു ശബ്ദവും ഉണ്ടായി. ശി
ഷ്യന്മാർ അതു കേട്ടിട്ടു ഏററവും ഭയപ്പെട്ടു
7 കവിണ്ണുവീണു. യേശു അടുത്തുചെന്നു
അവരെ തൊട്ടു: എഴുന്നേല്പിൻ, ഭയപ്പെ
8 ടേണ്ടാ എന്നു പറഞ്ഞു. അവർ തല
പൊക്കിയാറെ യേശുവിനെ മാത്രമല്ലാതെ
ആരെയും കണ്ടില്ല.
9 അവർ മലയിൽനിന്നു ഇറങ്ങുമ്പോൾ
യേശു അവരോടു: മനുഷ്യപുത്രൻ മരിച്ച
വരുടെ ഇടയിൽനിന്നു ഉയിൎത്തെഴുന്നേ
ല്ക്കുംവരെ ഈ ദൎശനം ആരോടും പറയരുതു
10 എന്നു കല്പിച്ചു. ശിഷ്യന്മാർ അവനോടു:
എന്നാൽ ഏലീയാവു മുമ്പെ വരേണ്ടതു എ
ന്നു ശാസ്ത്രിമാർ പറയുന്നതു എന്തു എന്നു
11 ചോദിച്ചു. അതിന്നു അവൻ: ഏലീയാവു
വന്നു സകലവും യഥാസ്ഥാനത്താക്കും സ
12 ത്യം. എന്നാൽ ഏലീയാവു വന്നുകഴിഞ്ഞു
എന്നു ഞാൻ നിങ്ങളോടു പറയുന്നു; എങ്കി
ലും അവർ അവനെ അറിഞ്ഞുകൊള്ളാതെ
തങ്ങൾക്കു തോന്നിയതു എല്ലാം അവനോ
ടു ചെയ്തു. അവ്വണ്ണം മനുഷ്യപുത്രന്നും അ
വരാൽ കഷ്ടപ്പെടുവാനുണ്ടു എന്നു ഉത്തരം
13 പറഞ്ഞു. അവൻ യോഹന്നാൻസ്നാപക
നെക്കുറിച്ചു തങ്ങളോടു പറഞ്ഞു എന്നു
ശിഷ്യന്മാർ ഗ്രഹിച്ചു.
14 അവർ പുരുഷാരത്തിന്റെ അടുക്കൽ
വന്നാറെ ഒരു മനുഷ്യൻ വന്നു അവന്റെ
15 മുമ്പാകെ മുട്ടുകുത്തി: കൎത്താവേ, എന്റെ
മകനോടു കരുണയുണ്ടാകേണമേ; അവൻ
ചന്ദ്രരോഗം പിടിച്ചു പലപ്പോഴും തീയി
ലും പലപ്പോഴും വെള്ളത്തിലും വീണു വ
ല്ലാത്ത കഷ്ടത്തിലാകുന്നു. ഞാൻ അ 16
വനെ നിന്റെ ശിഷ്യന്മാരുടെ അടുക്കൽ
കൊണ്ടുവന്നു; എന്നാൽ സൌഖ്യം വരു
ത്തുവാൻ അവൎക്കു കഴിഞ്ഞില്ല എന്നു പറ
ഞ്ഞു. അതിന്നു യേശു: അവിശ്വാസവും 17
കോട്ടവുമുള്ള തലമുറയേ, എത്രത്തോളം
ഞാൻ നിങ്ങളോടുകൂടെ ഇരിക്കും? എത്ര
ത്തോളം നിങ്ങളെ സഹിക്കും? അവനെ എ
ന്റെ അടുക്കൽ കൊണ്ടുവരുവിൻ എന്നു ഉ
ത്തരം പറഞ്ഞു. യേശു ഭൂതത്തെ ശാസിച്ചു, 18
അതു അവനെ വിട്ടുപോയി, ബാലന്നു ആ
നാഴികമുതൽ സൌഖ്യംവന്നു. പിന്നെ 19
ശിഷ്യന്മാർ സ്വകാൎയ്യമായി യേശുവിന്റെ
അടുക്കൽ വന്നു: ഞങ്ങൾക്കു അതിനെ
പുറത്താക്കിക്കൂടാഞ്ഞതു എന്തു എന്നു ചോ
ദിച്ചു. അവൻ അവരോടു: നിങ്ങളുടെ 20
അല്പവിശ്വാസം നിമിത്തമത്രേ; നി 21
ങ്ങൾക്കു കടുകുമണിയോളം വിശ്വാസമു
ണ്ടെങ്കിൽ ഈ മലയോടു: ഇവിടെനിന്നു
അങ്ങോട്ടു നീങ്ങുക എന്നു പറഞ്ഞാൽ അതു
നീങ്ങും; നിങ്ങൾക്കു ഒന്നും അസാദ്ധ്യമാ
കയുമില്ല. [എങ്കിലും പ്രാൎത്ഥനയാലും ഉപ
വാസത്താലുമല്ലാതെ ഈ ജാതി നീങ്ങി
പ്പോകുന്നില്ല] എന്നു ഞാൻ സത്യമായിട്ടു
നിങ്ങളോടു പറയുന്നു എന്നു പറഞ്ഞു.
അവർ ഗലീലയിൽ സഞ്ചരിക്കുമ്പോൾ 22
യേശു അവരോടു: മനുഷ്യപുത്രൻ മനു
ഷ്യരുടെ കയ്യിൽ ഏല്പിക്കപ്പെടുവാറായി
രിക്കുന്നു. അവർ അവനെ കൊല്ലുകയും 23
മൂന്നാം നാൾ അവൻ ഉയിൎത്തെഴുന്നേല്ക്കു
യും ചെയ്യും എന്നു പറഞ്ഞു; അവരോ
ഏററവും ദുഃഖിച്ചു.
അവർ കഫൎന്നഹൂമിൽ എത്തിയാറെ 24
ദ്വിദ്രഹ്മപ്പണം വാങ്ങുന്നവർ പത്രൊസി

ന്റെ അടുക്കൽ വന്നു: നിങ്ങളുടെ ഗുരു
ദ്വിദ്രഹ്മപ്പണം കൊടുക്കുന്നില്ലയോ എന്നു
ചോദിച്ചതിന്നു: ഉവ്വ എന്നു അവൻ പറ
25 ഞ്ഞു. അവൻ വീട്ടിൽ വന്നപ്പോൾ യേശു
അവനോടു: ശിമോനേ, നിനക്കു എന്തു
തോന്നുന്നു? ഭൂമിയിലെ രാജാക്കന്മാർ ചുങ്ക
മോ കരമോ ആരോടു വാങ്ങുന്നു? പുത്ര
ന്മാരോടോ അന്യരോടോ എന്നു മുന്നിട്ടു
ചോദിച്ചതിന്നു: അന്യരോടു എന്നു അവൻ
26 പറഞ്ഞു. യേശു അവനോടു: എന്നാൽ പു
27 ത്രന്മാർ ഒഴിവുള്ളവരല്ലോ. എങ്കിലും നാം
അവൎക്കു ഇടൎച്ചവരുത്താതിരിക്കേണ്ടതിന്നു
നീ കടലിലേക്കു ചെന്നു ചൂണ്ടൽ ഇട്ടു
ആദ്യം കിട്ടുന്ന മീനിനെ എടുക്ക; അതി
ന്റെ വായ് തുറക്കുമ്പോൾ ഒരു ചതുൎദ്രഹ്മ
പ്പണം കാണും; അതു എടുത്തു എനിക്കും
നിനക്കും വേണ്ടി കൊടുക്ക എന്നു പറഞ്ഞു.

## ൧൮. അദ്ധ്യായം.

ആ നാഴികയിൽ ശിഷ്യന്മാർ യേശുവി
ന്റെ അടുക്കെ വന്നു: സ്വൎഗ്ഗരാജ്യത്തിൽ
ഏറ്റവും വലിയവൻ ആർ എന്നു ചോദി
2 ച്ചു. അവൻ ഒരു ശിശുവിനെ അടുക്കെ
വിളിച്ചു അവരുടെ നടുവിൽ നിറുത്തി:
3 നിങ്ങൾ തിരിഞ്ഞു ശിശുക്കളെപ്പോലെ
ആയ്തീരുന്നില്ല എങ്കിൽ സ്വൎഗ്ഗരാജ്യത്തിൽ
കടക്കയില്ല എന്നു ഞാൻ സത്യമായിട്ടു നി
4 ങ്ങളോടു പറയുന്നു എന്നു പറഞ്ഞു. ആ
കയാൽ ഈ ശിശുവിനെപ്പോലെ തന്നെ
താൻ താഴ്ത്തുന്നവൻ സ്വൎഗ്ഗരാജ്യത്തിൽ
5 ഏറ്റവും വലിയവൻ ആകുന്നു. ഇങ്ങി
നെയുള്ള ശിശുവിനെ എന്റെ നാമ
ത്തിൽ കൈക്കൊള്ളുന്നവൻ എന്നെ കൈ
6 ക്കൊള്ളുന്നു. എന്നിൽ വിശ്വസിക്കുന്ന
ഈ ചെറിയവരിൽ ഒരുത്തന്നു ആരെങ്കി
ലും ഇടൎച്ച വരുത്തിയാലോ അവന്റെ ക
ഴുത്തിൽ വലിയോരു തിരികല്ലു കെട്ടി അ
വനെ സമുദ്രത്തിന്റെ ആഴത്തിൽ താ
ഴ്ത്തിക്കളയുന്നതു അവന്നു നന്നു. ഇടൎച്ച 7
ഹേതുവായി ലോകത്തിന്നു അയ്യോ കഷ്ടം;
ഇടൎച്ച വരുന്നതു ആവശ്യം തന്നേ; എങ്കി
ലും ഇടൎച്ച വരുത്തുന്ന മനുഷ്യന്നു അയ്യോ
കഷ്ടം. നിന്റെ കയ്യോ കാലോ നി 8
നക്കു ഇടൎച്ച ആയാൽ അതിനെ വെട്ടി
എറിഞ്ഞുകളക; രണ്ടു കയ്യും രണ്ടു കാലും
ഉള്ളവനായി നിത്യാഗ്നിയിൽ വീഴുന്നതി
നെക്കാൾ അംഗഹീനനായിട്ടോ മുടന്തനാ
യിട്ടോ ജീവനിൽ കടക്കുന്നതു നിനക്കു
നന്നു. നിന്റെ കണ്ണു നിനക്കു ഇടൎച്ച 9
ആയാൽ അതിനെ ചൂന്നെടുത്തു എറിഞ്ഞു
കളക; രണ്ടു കണ്ണുള്ളവനായി അഗ്നിനര
കത്തിൽ വീഴുന്നതിനെക്കാൾ ഒറ്റക്കണ്ണ
നായി ജീവനിൽ കടക്കുന്നതു നിനക്കു
നന്നു. ഈ ചെറിയവരിൽ ഒരുത്തനെ 10
തുച്ഛീകരിക്കാതിരിപ്പാൻ സൂക്ഷിച്ചുകൊൾ
വിൻ. സ്വൎഗ്ഗത്തിൽ അവരുടെ ദൂത 11
ന്മാർ സ്വൎഗ്ഗസ്ഥനായ എന്റെ പിതാവി
ന്റെ മുഖം എപ്പോഴും കാണുന്നു എന്നു
ഞാൻ നിങ്ങളോടു പറയുന്നു. നിങ്ങൾ 12
ക്കു എന്തു തോന്നുന്നു? ഒരു മനുഷ്യന്നു
നൂറു ആടു ഉണ്ടു എന്നിരിക്കട്ടെ; അവയിൽ
ഒന്നു തെറ്റി ഉഴന്നുപോയാൽ തൊണ്ണൂ
റ്റൊമ്പതിനെയും വിട്ടേച്ചു തെറ്റിപ്പോയ
തിനെ മലകളിൽ ചെന്നു തിരയുന്നില്ല
യോ? അതിനെ കണ്ടെത്തിയാൽ തെ 13
റ്റിപ്പോകാത്ത തൊണ്ണൂറ്റൊമ്പതിലും അ
ധികം അതിനെക്കുറിച്ചു സന്തോഷിക്കും
എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പ
റയുന്നു. അങ്ങനെ തന്നേ ഈ ചെറിയ 14
വരിൽ ഒരുത്തൻ നശിച്ചുപോകുന്നതു സ്വ
ൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിന്നു ഇഷ്ട
മല്ല.

നിന്റെ സഹോദരൻ നിന്നോടു പി 15
ഴെച്ചാൽ നീ ചെന്നു നീയും അവനും മാ

വളരെ സമ്പത്തുള്ളവനാകയാൽ ഈ വ
ചനം കേട്ടിട്ടു ദുഃഖിച്ചുപൊയ്ക്കളഞ്ഞു.
23 യേശു തന്റെ ശിഷ്യന്മാരോടു: ധന
വാൻ സ്വൎഗ്ഗരാജ്യത്തിൽ കടക്കുന്നതു പ്ര
യാസം തന്നെ എന്നു ഞാൻ സത്യമായിട്ടു
24 നിങ്ങളോടു പറയുന്നു. ധനവാൻ ദൈ
വരാജ്യത്തിൽ കടക്കുന്നതിനെക്കാൾ ഒ
ട്ടകം സൂചിക്കുഴയൂടെ കടക്കുന്നതു എള
പ്പം എന്നും ഞാൻ നിങ്ങളോടു പറയുന്നു
25 എന്നു പറഞ്ഞു. അതു കേട്ടു ശിഷ്യന്മാർ
ഏററവും വിസ്മയിച്ചു: എന്നാൽ രക്ഷിക്ക
പ്പെടുവാൻ ആൎക്കു കഴിയും എന്നു പറഞ്ഞു.
26 യേശു അവരെ നോക്കി: അതു മനുഷ്യൎക്കു
അസാദ്ധ്യം എങ്കിലും ദൈവത്തിന്നു സക
27 ലവും സാദ്ധ്യം എന്നു പറഞ്ഞു. പത്രൊ
സ് അവനോടു: ഞങ്ങൾ സകലവും വിട്ടു
നിന്നെ അനുഗമിച്ചുവല്ലോ; ഞങ്ങൾക്കു
28 എന്തു കിട്ടും എന്നു ചോദിച്ചു. യേശു
അവരോടു പറഞ്ഞതു: എന്നെ അനുഗമി
ച്ചിരിക്കുന്ന നിങ്ങൾ പുനൎജ്ജനനത്തിൽ
മനുഷ്യപുത്രൻ തന്റെ മഹത്വത്തിന്റെ
സിംഹാസനത്തിൽ ഇരിക്കുമ്പോൾ നിങ്ങ
ളും പന്ത്രണ്ടു സിംഹാസനത്തിൽ ഇരുന്നു
യിസ്രായേൽ ഗോത്രം പന്ത്രണ്ടിന്നും ന്യായം
വിധിക്കും എന്നു ഞാൻ സത്യമായിട്ടു നി
29 ങ്ങളോടു പറയുന്നു. എന്റെ നാമംനിമി
ത്തം വീടുകളെയോ സഹോദരന്മാരെയോ
സഹോദരികളെയോ അപ്പനെയോ അമ്മ
യെയോ മക്കളെയോ നിലങ്ങളെയോ വിട്ടു
കളഞ്ഞവനു എല്ലാം നൂറു മടങ്ങു ലഭിക്കും;
അവൻ നിത്യജീവനെയും അവകാശമാ
30 ക്കും. എങ്കിലും മുമ്പന്മാർ പലർ പിമ്പ
ന്മാരും പിമ്പന്മാർ മുമ്പന്മാരും ആകും.

## ൨൦. അദ്ധ്യായം.

സ്വൎഗ്ഗരാജ്യം തന്റെ മുന്തിരിത്തോട്ട
ത്തിൽ വേലക്കാരെ വിളിച്ചാക്കേണ്ടതിന്നു
പുലൎച്ചെക്കു പുറപ്പെട്ട വീട്ടുടയവനോടു
സദൃശം. വേലക്കാരോടു അവൻ ദിവസ 2
ത്തേക്കു ഓരോ വെള്ളിക്കാശു പറഞ്ഞൊ
ത്തിട്ടു, അവരെ മുന്തിരിത്തോട്ടത്തിൽ അ
യച്ചു. മൂന്നാം മണിനേരത്തും പുറപ്പെട്ടു, 3
മററു ചിലർ ചന്തയിൽ മിനക്കെട്ടു നില്ക്കു
ന്നതു കണ്ടു: നിങ്ങളും മുന്തിരിത്തോട്ട 4
ത്തിൽ പോകുവിൻ; ന്യായമായതു തരാം
എന്നു അവരോടു പറഞ്ഞു; അവർ പോയി.
അവൻ ആറാം മണിനേരത്തും ഒമ്പതാം 5
മണിനേരത്തും ചെന്നു അങ്ങനെ തന്നേ
ചെയ്തു. പതിനൊന്നാം മണിനേരത്തും 6
ചെന്നു, മററു ചിലർ നില്ക്കുന്നതു കണ്ടിട്ടു:
നിങ്ങൾ ഇവിടെ പകൽ മുഴുവൻ മിന
ക്കെട്ടു നില്ക്കുന്നതു എന്തു എന്നു ചോദിച്ചു.
ഞങ്ങളെ ആരും കൂലിക്കു വിളിക്കായ്കകൊ 7
ണ്ടത്രേ എന്നു അവർ പറഞ്ഞപ്പോൾ: നി
ങ്ങളും മുന്തിരിത്തോട്ടത്തിലേക്കു ചെല്ലു
വിൻ എന്നു അവരോടു പറഞ്ഞു. സന്ധ്യ 8
യായപ്പോൾ മുന്തിരിത്തോട്ടത്തിന്റെ ഉട
യവൻ തന്റെ വിചാരകനോടു: വേല
ക്കാരെ വിളിച്ചു, പിമ്പന്മാർ തുടങ്ങി മുമ്പ
ന്മാർവരെ അവൎക്കു കൂലി കൊടുക്ക എന്നു
പറഞ്ഞു. അങ്ങനെ പതിനൊന്നാം മണി 9
നേരത്തു വന്നവർ ചെന്നു ഓരോ വെ
ള്ളിക്കാശു വാങ്ങി. മുമ്പന്മാർ വന്നപ്പോൾ 10
തങ്ങൾക്കു അധികം കിട്ടും എന്നു നിരൂ
പിച്ചു; അവൎക്കും ഓരോ വെള്ളിക്കാശു
കിട്ടി. അതു വാങ്ങീട്ടു അവർ വീട്ടുടയവ 11
ന്റെ നേരെ പിറുപിറുത്തു: ഈ പിമ്പ 12
ന്മാർ ഒരു മണിനേരം മാത്രം വേല ചെയ്തി
ട്ടും നീ അവരെ പകലത്തെ ഭാരവും വെയി
ലും സഹിച്ച ഞങ്ങളോടു സമമാക്കിയല്ലോ
എന്നു പറഞ്ഞു. അവരിൽ ഒരുത്തനോടു 13
അവൻ ഉത്തരം പറഞ്ഞതു: സ്നേഹിതാ,
ഞാൻ നിന്നോടു അന്യായം ചെയ്യുന്നില്ല;
നീ എന്നോടു ഒരു പണം പറഞ്ഞൊത്തി

14 ല്ലയോ? നിൻേറതു വാങ്ങി പൊയ്ക്കൊൾക;
നിനക്കു തന്നതുപോലെ ഈ പിമ്പനും
15 കൊടുപ്പാൻ എനിക്കു മനസ്സു. എനിക്കുള്ള
തിനെക്കൊണ്ടു മനസ്സുപോലെ ചെയ്വാൻ
എനിക്കു ന്യായമില്ലയോ? ഞാൻ നല്ലവൻ
ആകകൊണ്ടു നിൻെറ കണ്ണു കടിക്കുന്നു
16 വോ? ഇങ്ങനെ പിമ്പന്മാർ മുമ്പന്മാരും
മുമ്പന്മാർ പിമ്പന്മാരും ആകും.
17 യേശു യെരുശലേമിലേക്കു യാത്രചെ
യ്യുമ്പോൾ പന്ത്രണ്ടു ശിഷ്യന്മാരെയും വേ
റിട്ടു കൂട്ടിക്കൊണ്ടു വഴിയിൽവെച്ചു അവ
18 രോടു പറഞ്ഞതു: നാം യെരുശലേമി
ലേക്കു പോകുന്നുവല്ലോ; അവിടെ മനു
ഷ്യപുത്രൻ മഹാപുരോഹിതന്മാൎക്കും ശാ
സ്ത്രിമാൎക്കും ഏല്പിക്കപ്പെടും; അവർ അവ
19 നു മരണശിക്ഷ കല്പിച്ചു, പരിഹസി
പ്പാനും തല്ലുവാനും ക്രൂശിപ്പാനും അവനെ
ജാതികൾക്കു ഏല്പിക്കും; എന്നാൽ മൂന്നാം
നാൾ അവൻ ഉയിൎത്തെഴുന്നേല്ക്കും.
20 അന്നു സെബെദിപുത്രന്മാരുടെ അമ്മ
പുത്രന്മാരുമായി അവൻെറ അടുക്കെ വന്നു
നമസ്കരിച്ചു അവനോടു ഒരു അപേക്ഷ
21 കഴിച്ചു. നിനക്കു എന്തു വേണം എന്നു
അവൻ അവളോടു ചോദിച്ചു. അവൾ
അവനോടു: ഈ എൻെറ പുത്രന്മാർ ഇരു
വരും നിൻെറ രാജ്യത്തിൽ ഒരുത്തൻ നി
ൻെറ വലത്തും ഒരുത്തൻ ഇടത്തും ഇരി
പ്പാൻ അരുളിച്ചെയ്യേണമേ എന്നു പറഞ്ഞു.
22 അതിന്നു ഉത്തരമായി യേശു: നിങ്ങൾ
യാചിക്കുന്നതു ഇന്നതു എന്നു നിങ്ങൾ അ
റിയുന്നില്ല; ഞാൻ കുടിപ്പാനിരിക്കുന്ന പാ
നപാത്രം കുടിപ്പാൻ നിങ്ങൾക്കു കഴിയു
മോ എന്നു ചോദിച്ചു. കഴിയും എന്നു
23 അവർ പറഞ്ഞു. അവൻ അവരോടു:
എൻെറ പാനപാത്രം നിങ്ങൾ കുടിക്കും
നിശ്ചയം; എങ്കിലും എൻെറ വലത്തും
ഇടത്തും ഇരിപ്പാൻ വരം നല്കുന്നതു എൻേറ
തല്ല; എൻെറ പിതാവു ആൎക്കു ഒരുക്കിയി
രിക്കുന്നുവോ അവൎക്കു കിട്ടും എന്നു പറഞ്ഞു.
ശേഷം പത്തുപേർ അതു കേട്ടിട്ടു ആ 24
രണ്ടു സഹോദരന്മാരോടു നീരസപ്പെട്ടു.
യേശുവോ അവരെ അടുക്കെ വിളിച്ചു: 25
ജാതികളുടെ അധിപതിമാർ അവരിൽ
കൎത്തൃത്വം ചെയ്യുന്നു എന്നും മഹത്തുക്കൾ
അവരുടെമേൽ അധികാരം നടത്തുന്നു
എന്നും നിങ്ങൾ അറിയുന്നു. നിങ്ങളിൽ 26
അങ്ങനെ അരുതു; നിങ്ങളിൽ മഹാൻ
ആകുവാൻ ഇച്ഛിക്കുന്നവനെല്ലാം നിങ്ങ
ളുടെ ശുശ്രൂഷക്കാരൻ ആകേണം. നി 27
ങ്ങളിൽ ഒന്നാമൻ ആകുവാൻ ഇച്ഛിക്കുന്ന
വനെല്ലാം നിങ്ങളുടെ ദാസൻ ആകേ
ണം. മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യി 28
പ്പാനല്ല ശുശ്രൂഷിപ്പാനും അനേകൎക്കുവേ
ണ്ടി തൻെറ ജീവനെ മറുവിലയായി കൊ
ടുപ്പാനും വന്നതുപോലെ തന്നേ എന്നു
പറഞ്ഞു.
അവർ യെരിഹോവിൽനിന്നു പുറ 29
പ്പെട്ടപ്പോൾ വലിയോരു പുരുഷാരം അ
വനെ അനുഗമിച്ചു. അപ്പോൾ വഴിയ 30
രികെ ഇരിക്കുന്ന രണ്ടു കുരുടന്മാർ യേശു
കടന്നുപോകുന്നതു കേട്ടു: കൎത്താവേ, ദാ
വീദ് പുത്രാ, ഞങ്ങളോടു കരുണ തോന്നേ
ണമേ എന്നു നിലവിളിച്ചു. മിണ്ടാതി 31
രിപ്പാൻ പുരുഷാരം അവരെ ശാസിച്ച
പ്പോൾ അവർ: കൎത്താവേ, ദാവീദ് പുത്രാ,
ഞങ്ങളോടു കരുണതോന്നേണമേ എന്നു
അധികം നിലവിളിച്ചു. യേശു നിന്നു 32
അവരെ വിളിച്ചു: ഞാൻ നിങ്ങൾക്കു എന്തു
ചെയ്യേണമെന്നു നിങ്ങൾ ഇച്ഛിക്കുന്നു
എന്നു ചോദിച്ചു. കൎത്താവേ, ഞങ്ങൾക്കു 33
കണ്ണു തുറന്നുകിട്ടേണം എന്നു അവർ പ
റഞ്ഞു. യേശു മനസ്സലിഞ്ഞു അവരുടെ 34
കണ്ണു തൊട്ടു; ഉടനെ അവർ കാഴ്ചപ്രാ
പിച്ചു, അവനെ അനുഗമിച്ചു.

27 എന്റെ പിതാവു സകലവും എങ്കൽ ഭര
മേല്പിച്ചിരിക്കുന്നു: പിതാവല്ലാതെ ആരും
പുത്രനെ അറിയുന്നില്ല; പുത്രനും പു
ത്രൻ വെളിപ്പെടുത്തിക്കൊടുപ്പാൻ ഇച്ഛി
ക്കുന്നവനും അല്ലാതെ ആരും പിതാ
28 വിനെ അറിയുന്നതുമില്ല. അദ്ധ്വാനി
ക്കുന്നവരും ഭാരം ചുമക്കുന്നവരും ആയു
ള്ളോരെ, എല്ലാവരും എന്റെ അടുക്കൽ
വരുവിൻ; ഞാൻ നിങ്ങളെ ആശ്വസി
29 പ്പിക്കും. ഞാൻ സൌമ്യതയും താഴ്മയും
ഉള്ളവൻ ആകയാൽ എന്റെ നുകം ഏററു
കൊണ്ടു എന്നോടു പഠിപ്പിൻ; എന്നാൽ
നിങ്ങളുടെ ആത്മാക്കൾക്കു ആശ്വാസം
30 കണ്ടെത്തും. എന്റെ നുകം മൃദുവും
എന്റെ ചുമടു ലഘുവും ആകുന്നു.

## ൧൨. അദ്ധ്യായം.

ആ കാലത്തു യേശു ശബ്ബത്തിൽ വിളഭൂമി
യിൽകൂടി കടന്നുപോയി; അവന്റെ
ശിഷ്യന്മാർ വിശന്നിട്ടു കതിർ പറിച്ചു തി
2 ന്നുതുടങ്ങി. പരീശർ അതു കണ്ടിട്ടു:
ഇതാ, ശബ്ബത്തിൽ വിഹിതമല്ലാത്തതു
നിന്റെ ശിഷ്യന്മാർ ചെയ്യുന്നു എന്നു അവ
3 നോടു പറഞ്ഞു. അവൻ അവരോടു പ
റഞ്ഞതു: ദാവീദ് തനിക്കും കൂടെയുള്ളവ
ൎക്കും വിശന്നപ്പോൾ ചെയ്തതു എന്തു?
4 അവൻ ദൈവാലയത്തിൽ ചെന്നു, പുരോ
ഹിതന്മാൎക്കു മാത്രമല്ലാതെ തനിക്കും കൂടെ
യുള്ളവൎക്കും തിന്മാൻ വിഹിതമല്ലാത്ത കാ
ഴ്ചയപ്പം തിന്നു എന്നു നിങ്ങൾ വായിച്ചി
5 ട്ടില്ലയോ? അല്ല, ശബ്ബത്തിൽ പുരോഹി
തന്മാർ ദൈവാലയത്തിൽവെച്ചു ശബ്ബത്തി
നെ ലംഘിക്കുന്നു എങ്കിലും കുററമില്ലാതെ
ഇരിക്കുന്നു എന്നു ന്യായപ്രമാണത്തിൽ വാ
6 യിച്ചിട്ടില്ലയോ? എന്നാൽ ദൈവാലയ
ത്തെക്കാൾ വലിയവൻ ഇവിടെ ഉണ്ടു
7 എന്നു ഞാൻ നിങ്ങളോടു പറയുന്നു. യാഗ
ത്തിലല്ല, കരുണയിൽ അത്രേ ഞാൻ പ്ര
സാദിക്കുന്നു എന്നുള്ളതു എന്തു എന്നു നി
ങ്ങൾ അറിഞ്ഞിരുന്നു എങ്കിൽ കുററമില്ലാ
ത്തവരെ കുററം വിധിക്കയില്ലായിരുന്നു.
മനുഷ്യപുത്രനോ ശബ്ബത്തിന്നു കൎത്താവാ 8
കുന്നു.

അവൻ അവിടം വിട്ടു അവരുടെ പ 9
ള്ളിയിൽ ചെന്നപ്പോൾ, കൈ വരണ്ട ഒരു
മനുഷ്യനെ കണ്ടു. അവർ അവനിൽ കു 10
ററം ചുമത്തേണ്ടതിന്നു ശബ്ബത്തിൽ സൌ
ഖ്യമാക്കുന്നതു വിഹിതമോ എന്നു അവ
നോടു ചോദിച്ചു. അവൻ അവരോടു: നി 11
ങ്ങളിൽ ഒരുത്തന്നു ഒരു ആടുണ്ടു എന്നിരി
ക്കട്ടെ; അതു ശബ്ബത്തിൽ കുഴിയിൽ വീ
ണാൽ അവൻ അതിനെ പിടിച്ചു കയററു
കയില്ലയോ? എന്നാൽ മനുഷ്യൻ ആടി 12
നെക്കാൾ എത്ര വിശേഷതയുള്ളവൻ.
ആകയാൽ ശബ്ബത്തിൽ നന്മ ചെയ്യുന്നതു
വിഹിതം തന്നേ എന്നു പറഞ്ഞു. പിന്നെ 13
ആ മനുഷ്യനോടു: കൈ നീട്ടുക എന്നു
പറഞ്ഞു; അവൻ നീട്ടി, അതു മറേറതു
പോലെ സൌഖ്യമായി. പരീശന്മാരോ 14
പുറപ്പെട്ടു അവനെ നശിപ്പിപ്പാൻ വേണ്ടി
അവന്നു വിരോധമായി തമ്മിൽ ആലോ
ചിച്ചു. യേശു അതു അറിഞ്ഞിട്ടു അവിടം 15
വിട്ടുപോയി, വളരെ പേർ അവന്റെ
പിന്നാലെ ചെന്നു; അവൻ അവരെ ഒക്കെ
യും സൌഖ്യമാക്കി, തന്നെ പ്രസിദ്ധമാ 16
ക്കരുതു എന്നു അവരോടു ആജ്ഞാപിച്ചു.
“ഇതാ, ഞാൻ തിരഞ്ഞെടുത്ത എന്റെ 17
ദാസൻ, എന്റെ ഉള്ളം പ്രസാദിക്കുന്ന
എന്റെ പ്രിയൻ; ഞാൻ എന്റെ ആ
ത്മാവിനെ അവന്റെമേൽ വെക്കും;
അവൻ ജാതികൾക്കു ന്യായവിധി അ
റിയിക്കും. അവൻ കലഹിക്കയില്ല, നി 18
ലവിളിക്കയില്ല; ആരും തെരുക്കളിൽ
അവന്റെ ശബ്ദം കേൾക്കയുമില്ല.

19 ചതഞ്ഞ ഓട അവൻ ഒടിച്ചുകളകയി
ല്ല; പുകയുന്ന തിരി കെടുത്തുകളകയി
ല്ല; അവൻ ന്യായവിധി ജയത്തോളം
20 നടത്തും. അവന്റെ നാമത്തിൽ ജാതി
കൾ പ്രത്യാശവെക്കും"
21 എന്നിങ്ങനെ യെശയ്യാപ്രവാചകനുഖാന്ത
രം അരുളിച്ചെയ്തതു നിവൃത്തി ആകുവാൻ
സംഗതിവന്നു.
22 അനന്തരം ചിലർ കുരുടനും ഊമനുമാ
യോരു ഭൂതഗ്രസ്തനെ അവന്റെ അടു
ക്കൽ കൊണ്ടുവന്നു; ഊമൻ സംസാരി
ക്കയും കാണുകയും ചെയ്വാൻ തക്കവണ്ണം
23 അവൻ അവനെ സൌഖ്യമാക്കി. പുരു
ഷാരം ഒക്കെയും വിസ്മയിച്ചു: ഇവൻ ദാ
വീദ്പുത്രൻ തന്നെയോ എന്നു പറഞ്ഞു.
24 അതു കേട്ടിട്ടു പരീശന്മാർ: ഇവൻ ഭൂതങ്ങ
ളുടെ തലവനായ ബെയെത്സെബൂലിനെ
ക്കൊണ്ടല്ലാതെ ഭൂതങ്ങളെ പുറത്താക്കുന്നില്ല
25 എന്നു പറഞ്ഞു. അവൻ അവരുടെ
നിരൂപണം അറിഞ്ഞു അവരോടു പറ
ഞ്ഞതു: ഒരു രാജ്യം തന്നിൽ തന്നേ ഛി
26 ദ്രിച്ചു എങ്കിൽ ശൂന്യമാകും; ഒരു പട്ടണ
മോ ഗൃഹമോ തന്നിൽ തന്നേ ഛിദ്രിച്ചു എ
ങ്കിൽ നിലനില്ക്കയില്ല. സാത്താൻ സാത്താ
നെ പുറത്താക്കുന്നുവെങ്കിൽ അവൻ ത
ന്നിൽ തന്നേ ഛിദ്രിച്ചുപോയല്ലോ; പി
ന്നെ അവന്റെ രാജ്യം എങ്ങനെ നിലനി
27 ല്ക്കും? ഞാൻ ബെയെത്സെബൂലിനെക്കൊ
ണ്ടു ഭൂതങ്ങളെ പുറത്താക്കുന്നു എങ്കിൽ, നി
ങ്ങളുടെ മക്കൾ ആരെക്കൊണ്ടു പുറത്താക്കു
ന്നു? അതുകൊണ്ടു അവർ നിങ്ങൾക്കു ന്യാ
28 യാധിപന്മാർ ആകും. ദൈവാത്മാവി
നാൽ ഞാൻ ഭൂതങ്ങളെ പുറത്താക്കുന്നു എങ്കി
ലോ ദൈവരാജ്യം നിങ്ങളുടെ അടുക്കൽ വ
29 ന്നെത്തിയിരിക്കുന്നു സ്പഷ്ടം. ബലവാ
നെ പിടിച്ചു കെട്ടീട്ടല്ലാതെ ബലവാന്റെ
വീട്ടിൽ കടന്നു അവന്റെ കോപ്പു കവൎന്നു
കളവാൻ എങ്ങനെ കഴിയും? പിടിച്ചു
കെട്ടിയാൽ പിന്നെ അവന്റെ വീടു ക
വൎച്ച ചെയ്യാം. എനിക്കു അനുകൂലമല്ലാ 30
ത്തവൻ എനിക്കു പ്രതികൂലം ആകുന്നു;
എന്നോടുകൂടെ ചേൎക്കാത്തവൻ ചിതറി
ക്കുന്നു. അതുകൊണ്ടു ഞാൻ നിങ്ങളോടു 31
പറയുന്നതു: സകലപാപവും ദൂഷണവും
മനുഷ്യരോടു ക്ഷമിക്കും; ആത്മാവിന്നു
നേരെയുള്ള ദൂഷണമോ ക്ഷമിക്കയില്ല.
ആരെങ്കിലും മനുഷ്യപുത്രന്നു നേരെ ഒരു 32
വാക്കു പറഞ്ഞാൽ അതു അവനോടു ക്ഷമി
ക്കും; പരിശുദ്ധാത്മാവിന്നു നേരെ പറ
ഞ്ഞാലോ ഈ ലോകത്തിലും വരുവാനുള്ള
തിലും അവനോടു ക്ഷമിക്കയില്ല. ഒന്നു 33
കിൽ വൃക്ഷം നല്ലതു, ഫലവും നല്ലതു എന്നു
വെപ്പിൻ; അല്ലായ്കിൽ വൃക്ഷം ചീത്ത,
ഫലവും ചീത്ത എന്നു വെപ്പിൻ; ഫലം
കൊണ്ടല്ലോ വൃക്ഷം അറിയുന്നതു. സൎപ്പ 34
സന്തതികളേ, നിങ്ങൾ ദുഷ്ടരായിരിക്കെ
നല്ലതു സംസാരിപ്പാൻ എങ്ങനെ കഴിയും?
ഹൃദയം നിറഞ്ഞുകവിയുന്നതിൽനിന്നല്ലോ
വായ് സംസാരിക്കുന്നതു. നല്ല മനു 35
ഷ്യൻ തന്റെ നല്ല നിക്ഷേപത്തിൽനിന്നു
നല്ലതു പുറപ്പെടുവിക്കുന്നു; ദുഷ്ടമനുഷ്യൻ
ദുൎന്നിക്ഷേപത്തിൽനിന്നു തീയതു പുറപ്പെ
ടുവിക്കുന്നു. എന്നാൽ മനുഷ്യർ പറയുന്ന 36
ഏതു നിസ്സാരവാക്കിന്നും ന്യായവിധിദിവ
സത്തിൽ കണക്കു ബോധിപ്പിക്കേണ്ടിവ
രും എന്നു ഞാൻ നിങ്ങളോടു പറയുന്നു.
നിന്റെ വാക്കുകളാൽ നീ നീതീകരിക്ക 37
പ്പെടുകയും നിന്റെ വാക്കുകളാൽ കുററം
വിധിക്കപ്പെടുകയും ചെയ്യും.

അപ്പോൾ ശാസ്ത്രിമാരിലും പരീശന്മാരി 38
ലും ചിലർ അവനോടു: ഗുരോ, നീ ഒരു അ
ടയാളം ചെയ്യുകാണ്മാൻ ഞങ്ങൾ ഇച്ഛിക്കു
ന്നു എന്നു പറഞ്ഞു. അവൻ അവരോടു 39
ഉത്തരം പറഞ്ഞതു: ദോഷവും വ്യഭിചാര

വുമുള്ള തലമുറ അടയാളം തിരയുന്നു;
യോനാപ്രവാചകന്റെ അടയാളമല്ലാതെ
40 അതിന്നു അടയാളം ലഭിക്കയില്ല. യോ
നാ കടലാനയുടെ വയററിൽ മൂന്നു രാവും
മൂന്നു പകലും ഇരുന്നതുപോലെ മനുഷ്യപു
ത്രൻ മൂന്നു രാവും മൂന്നു പകലും ഭൂമിയുടെ
41 ഉള്ളിൽ ഇരിക്കും. നീനെവേക്കാർ ന്യാ
യവിധിയിൽ ഈ തലമുറയോടു ഒന്നിച്ചു
എഴുന്നേററു അതിനെ കുററം വിധിക്കും;
അവർ യോനയുടെ പ്രസംഗം കേട്ടു മാന
സാന്തരപ്പെട്ടുവല്ലോ; ഇതാ, ഇവിടെ യോ
42 നയിലും വലിയവൻ. തെക്കെ രാജ്ഞി ന്യാ
യവിധിയിൽ ഈ തലമുറയോടു ഒന്നിച്ചു ഉ
യിൎത്തെഴുന്നേററു അതിനെ കുററം വിധി
ക്കും; അവൾ ശലോമോന്റെ ജ്ഞാനം കേൾ
പ്പാൻ ഭൂമിയുടെ അറുതികളിൽനിന്നു വ
ന്നുവല്ലോ; ഇവിടെ ഇതാ, ശലോമോനിലും
43 വലിയവൻ. അശുദ്ധാത്മാവു ഒരു മനു
ഷ്യനെ വിട്ടു പുറപ്പെട്ടശേഷം നീരില്ലാ
ത്ത സ്ഥലങ്ങളിൽകൂടി തണുപ്പു അന്വേ
ഷിച്ചുകൊണ്ടു സഞ്ചരിക്കുന്നു; കണ്ടെത്തു
44 ന്നില്ലതാനും. ഞാൻ പുറപ്പെട്ടുപോന്ന
എന്റെ വീട്ടിലേക്കു മടങ്ങിച്ചെല്ലും എന്നു
അവൻ പറയുന്നു; ഉടനെ വന്നു, അതു
ഒഴിഞ്ഞതും അടിച്ചുവാരി അലങ്കരിച്ചതു
45 മായി കാണുന്നു. പിന്നെ അവൻ പുറ
പ്പെട്ടു, തന്നിലും ദുഷ്ടതയേറിയ വേറെ
ഏഴു ആത്മാക്കളെ കൂട്ടിക്കൊണ്ടുവരുന്നു;
അവരും അവിടെ കയറി പാൎക്കുന്നു; ആ
മനുഷ്യന്റെ പിന്നത്തെസ്ഥിതി മുമ്പില
ത്തേതിലും വല്ലാതെ ആകും; ഈ ദുഷ്ടതല
മുറെക്കും അങ്ങനെ ഭവിക്കും.
46 അവൻ പുരുഷാരത്തോടു സംസാരി
ച്ചുകൊണ്ടിരിക്കയിൽ അവന്റെ അമ്മയും
സഹോദരന്മാരും അവനോടു സംസാരി
47 പ്പാൻ ആഗ്രഹിച്ചു പുറത്തുനിന്നു. ഒരു
ത്തൻ അവനോടു: നിന്റെ അമ്മയും സ
ഹോദരന്മാരും നിന്നോടു സംസാരിപ്പാൻ
ആഗ്രഹിച്ചു പുറത്തു നില്ക്കുന്നു എന്നു പറ
ഞ്ഞു. അതു പറഞ്ഞവനോടു അവൻ: 48
എന്റെ അമ്മ ആർ എന്റെ സഹോദ
രന്മാർ ആർ എന്നു ചോദിച്ചു ശിഷ്യ 49
ന്മാരുടെ നേരെ കൈ നീട്ടി: ഇതാ, എ
ന്റെ അമ്മയും എന്റെ സഹോദരന്മാരും.
സ്വൎഗ്ഗസ്ഥനായ എന്റെ പിതാവിന്റെ 50
ഇഷ്ടം ചെയ്യുന്നവൻ എന്റെ സഹോദര
നും സഹോദരിയും അമ്മയും ആകുന്നു എ
ന്നു പറഞ്ഞു.

## ൧൩. അദ്ധ്യായം.

**അ**ന്നു യേശു വീട്ടിൽനിന്നു പുറപ്പെട്ടു
കടലരികെ ഇരുന്നു. വളരെ പുരുഷാരം 2
അവന്റെ അടുക്കൽ വന്നുകൂടുകകൊണ്ടു
അവൻ പടകിൽ കയറി ഇരുന്നു; പുരു
ഷാരം എല്ലാം കരയിൽ നിന്നു. അവൻ 3
അവരോടു പലതും ഉപമകളായി പ്രസ്താ
വിച്ചതെന്തെന്നാൽ: വിതെക്കുന്നവൻ വി
തെപ്പാൻ പുറപ്പെട്ടു. വിതെക്കുമ്പോൾ 4
ചിലതു വഴിയരികെ വീണു; പറവകൾ
വന്നു അതു തിന്നുകളഞ്ഞു. ചിലതു പാ 5
റസ്ഥലത്തു ഏറെ മണ്ണില്ലാത്ത ഇടത്തു വീ
ണു; മണ്ണിന്നു താഴ്ചയില്ലായ്കയാൽ ക്ഷണ
ത്തിൽ മുളെച്ചുവന്നു. സൂൎയ്യൻ ഉദിച്ചാറെ 6
ചൂടു തട്ടി, വേർ ഇല്ലായ്കയാൽ അതു ഉണ
ങ്ങിപ്പോയി. മററു ചിലതു മുള്ളിന്നിട 7
യിൽ വീണു; മുള്ളു മുളെച്ചു വളൎന്നു അതി
നെ ഞെരുക്കിക്കളഞ്ഞു. മററു ചിലതു നല്ല 8
നിലത്തു വീണു, നൂറും അറുപതും മുപ്പ
തും മേനിയായി വിളഞ്ഞു. ചെവിയുള്ള 9
വൻ കേൾക്കട്ടെ.
പിന്നെ ശിഷ്യന്മാർ അടുക്കെ വന്നു: 10
അവരോടു ഉപമകളായി സംസാരിക്കുന്ന
തു എന്തു എന്നു അവനോടു ചോദിച്ചു.
അവൻ അവരോടു ഉത്തരം പറഞ്ഞതു: 11

സ്വൎഗ്ഗരാജ്യത്തിന്റെ മൎമ്മങ്ങളെ അറി
വാൻ നിങ്ങൾക്കു വരം ലഭിച്ചിരിക്കുന്നു;
12 അവൎക്കോ ലഭിച്ചിട്ടില്ല. ഉള്ളവന്നു കൊ
ടുക്കും; അവന്നു സമൃദ്ധിയുണ്ടാകും; ഇല്ലാത്ത
വനോടോ അവന്നുള്ളതുംകൂടെ എടുത്തുക
13 ളയും. അതുകൊണ്ടു അവർ കണ്ടിട്ടു കാ
ണാതെയും കേട്ടിട്ടു കേൾക്കാതെയും ഗ്രഹി
ക്കാതെയും ഇരിക്കയാൽ ഞാൻ ഉപമകളാ
യി അവരോടു സംസാരിക്കുന്നു.
14 "നിങ്ങൾ ചെവിയാൽ കേൾക്കും
ഗ്രഹിക്കയില്ലതാനും; കണ്ണാൽ കാണും
ദൎശിക്കയില്ലതാനും. ഈ ജനത്തിന്റെ
ഹൃദയം തടിച്ചിരിക്കുന്നു; അവർ ചെ
വികൊണ്ടു മന്ദമായി കേൾക്കുന്നു; ക
ണ്ണു അടെച്ചിരിക്കുന്നു; അവർ കണ്ണു
കാണാതെയും ചെവി കേൾക്കാതെയും
ഹൃദയംകൊണ്ടു ഗ്രഹിക്കാതെയും തി
രിഞ്ഞുകൊള്ളാതെയും ഞാൻ അവരെ
സൌഖ്യമാക്കാതെയും ഇരിക്കേണ്ടതി
ന്നു തന്നേ"
15 എന്നു യെശയ്യാവു പറഞ്ഞ പ്രവാചകത്തി
16 ന്നു അവരിൽ നിവൃത്തിവരുന്നു. എ
ന്നാൽ നിങ്ങളുടെ കണ്ണു കാണുന്നതുകൊ
ണ്ടും നിങ്ങളുടെ ചെവി കേൾക്കുന്നതുകൊ
17 ണ്ടും ഭാഗ്യമുള്ളവ. ഏറിയ പ്രവാചകന്മാ
രും നീതിമാന്മാരും നിങ്ങൾ കാണുന്നതു
കാണ്മാൻ ആഗ്രഹിച്ചിട്ടും കണ്ടില്ല; നി
ങ്ങൾ കേൾക്കുന്നതു കേൾപ്പാൻ ആഗ്രഹി
ച്ചിട്ടും കേട്ടില്ല എന്നു ഞാൻ സത്യമായിട്ടു
18 നിങ്ങളോടു പറയുന്നു. എന്നാൽ വിതെ
ക്കുന്നവന്റെ ഉപമ കേട്ടുകൊൾവിൻ.
19 ഒരുത്തൻ രാജ്യത്തിന്റെ വചനം കേ
ട്ടിട്ടു ഗ്രഹിക്കാഞ്ഞാൽ ദുഷ്ടൻ വന്നു അ
വന്റെ ഹൃദയത്തിൽ വിതെക്കപ്പെട്ടതു എ
ടുത്തുകളയുന്നു; ഇതത്രേ വഴിയരികെ വി
20 തെക്കപ്പെട്ടതു. പാറസ്ഥലത്തു വിതെക്ക
പ്പെട്ടതോ ഒരുത്തൻ വചനത്തെ കേട്ടിട്ടു
ഉടനെ സന്തോഷത്തോടെ കൈക്കൊള്ളു
ന്നതു ആകുന്നു എങ്കിലും വേരില്ലാതിരിക്ക
യാൽ അവൻ ക്ഷണികനത്രേ. വചനം 21
നിമിത്തം ഞെരുക്കമോ ഉപദ്രവമോ നേരി
ട്ടാൽ അവൻ ക്ഷണത്തിൽ ഇടറിപ്പോകു
ന്നു. മുള്ളിന്നിടയിൽ വിതെക്കപ്പെട്ടതോ, 22
ഒരുത്തൻ വചനം കേൾക്കുന്നു എങ്കിലും ഈ
ലോകത്തിന്റെ ചിന്തയും ധനത്തിന്റെ
വഞ്ചനയും വചനത്തെ ഞെരുക്കീട്ടു നിഷ്ഫ
ലനായി തീരുന്നതാകുന്നു. നല്ല നിലത്തു 23
വിതെക്കപ്പെട്ടതോ ഒരുത്തൻ വചനം കേ
ട്ടു ഗ്രഹിക്കുന്നതു ആകുന്നു; അതു വിളഞ്ഞു
നൂറും അറുപതും മുപ്പതും മേനി നല്കുന്നു.
അവൻ മറെറാരു ഉപമ അവൎക്കു പറ 24
ഞ്ഞുകൊടുത്തു: സ്വൎഗ്ഗരാജ്യം ഒരു മനുഷ്യൻ
തന്റെ നിലത്തു നല്ല വിത്തു വിതെച്ചതി
നോടു സദൃശമാകുന്നു. മനുഷ്യർ ഉറങ്ങു 25
മ്പോൾ അവന്റെ ശത്രു വന്നു, കോതമ്പി
ന്റെ ഇടയിൽ കള വിതെച്ചു പൊയ്ക്കള
ഞ്ഞു. ഞാറു വളൎന്നു കതിരായപ്പോൾ ക 26
ളയും കാണായ്വന്നു. അപ്പോൾ വീട്ടുടയ 27
വന്റെ ദാസന്മാർ അവന്റെ അടുക്കൽ
ചെന്നു: യജമാനനേ, വയലിൽ നല്ലവി
ത്തല്ലയോ വിതെച്ചതു? പിന്നെ കള എവി
ടെനിന്നു വന്നു എന്നു ചോദിച്ചു. ഇതു 28
ശത്രു ചെയ്തതാകുന്നു എന്നു അവൻ അവ
രോടു പറഞ്ഞു. ഞങ്ങൾ പോയി അതു
പറിച്ചുകൂട്ടുവാൻ സമ്മതമുണ്ടോ എന്നു ദാ
സന്മാർ അവനോടു ചോദിച്ചു. അതിന്നു 29
അവൻ: ഇല്ല, പക്ഷേ കള പറിക്കുമ്പോൾ
കോതമ്പുംകൂടെ പിഴുതുപോകും. രണ്ടും 30
കൂടെ കൊയ്ത്തോളം വളരട്ടെ; കൊയ്ത്തുകാല
ത്തു ഞാൻ കൊയ്യുന്നവരോടു മുമ്പെ കള
പറിച്ചുകൂട്ടി ചുട്ടുകളയേണ്ടതിന്നു കെട്ടുക
ളായി കെട്ടുവാനും കോതമ്പു എന്റെ കള
പ്പുരയിൽ കൂട്ടിവെപ്പാനും കല്പിക്കും എന്നു
പറഞ്ഞു.

31 മറെറാരു ഉപമ അവൻ അവൎക്കു പറ
ഞ്ഞുകൊടുത്തു: സ്വൎഗ്ഗരാജ്യം കടുകുമണി
യോടു സദൃശം; അതു ഒരു മനുഷ്യൻ എടു
32 ത്തു തന്റെ വയലിൽ ഇട്ടു. അതു എല്ലാ
വിത്തിലും ചെറിയതെങ്കിലും വളൎന്നു
സസ്യങ്ങളിൽ ഏററവും വലുതായി, ആ
കാശത്തിലെ പറവകൾ വന്നു അതിന്റെ
കൊമ്പുകളിൽ വസിപ്പാൻ തക്കവണ്ണം
വൃക്ഷമായി തീരുന്നു.
33 അവൻ മറെറാരു ഉപമ അവരോടു പ
റഞ്ഞു: സ്വൎഗ്ഗരാജ്യം പുളിച്ച മാവിനോടു
സദൃശം; അതു ഒരു സ്ത്രീ എടുത്തു മൂന്നു
പറ മാവിൽ എല്ലാം പുളിച്ചുവരുവോളം
34 അടക്കിവെച്ചു. ഇതു ഒക്കെയും യേശു പുരു
ഷാരത്തോടു ഉപമകളായി പറഞ്ഞു; ഉപ
മകൂടാതെ അവരോടു ഒന്നും പറഞ്ഞില്ല.
35 "ഞാൻ ഉപമ പ്രസ്താവിപ്പാൻ വായ്
തുറക്കും; ലോകസ്ഥാപനംമുതൽ ഗൂഢ
മായതു ഉച്ചരിക്കും"
എന്നു പ്രവാചകൻ പറഞ്ഞതു നിവൃത്തി
യാകുവാൻ സംഗതിവന്നു.
36 അനന്തരം യേശു പുരുഷാരത്തെ പറ
ഞ്ഞയച്ചിട്ടു വീട്ടിൽ വന്നു, ശിഷ്യന്മാർ അ
വന്റെ അടുക്കൽ ചെന്നു: വയലിലെ
കളയുടെ ഉപമ തെളിയിച്ചുതരേണം
37 എന്നു അപേക്ഷിച്ചു. അതിന്നു അവൻ
ഉത്തരം പറഞ്ഞതു: നല്ല വിത്തു വിതെക്കു
38 ന്നവൻ മനുഷ്യപുത്രൻ; വയൽ ലോകം;
നല്ല വിത്തു രാജ്യത്തിന്റെ പുത്രന്മാർ;
39 കള ദുഷ്ടന്റെ പുത്രന്മാർ; അതു വി
തെച്ച ശത്രു പിശാചു; കൊയ്ത്തു ലോകാവ
40 സാനം; കൊയ്യുന്നവർ ദൂതന്മാർ. കള
കൂട്ടി തീയിൽ ഇട്ടു ചുടുംപോലെ ലോകാ
41 വസാനത്തിൽ സംഭവിക്കും. മനുഷ്യപു
ത്രൻ തന്റെ ദൂതന്മാരെ അയക്കും; അവർ
അവന്റെ രാജ്യത്തിൽനിന്നു എല്ലാ ഇട
ൎച്ചകളെയും അധൎമ്മം പ്രവൎത്തിക്കുന്നവരെ
യും കൂട്ടിച്ചേൎത്തു തീച്ചൂളയിൽ ഇടുകയും; 42
അവിടെ കരച്ചലും പല്ലുകടിയും
ഉണ്ടാകും. അന്നു നീതിമാന്മാർ തങ്ങളുടെ 43
പിതാവിന്റെ രാജ്യത്തിൽ സൂൎയ്യനെപ്പോ
ലെ പ്രകാശിക്കും. ചെവിയുള്ളവൻ
കേൾക്കട്ടെ.
സ്വൎഗ്ഗരാജ്യം വയലിൽ ഒളിച്ചുവെച്ച 44
നിധിയോടു സദൃശം. അതു ഒരു മനു
ഷ്യൻ കണ്ടു മറെച്ചിട്ടു, തന്റെ സന്തോ
ഷത്താൽ ചെന്നു തനിക്കുള്ളതൊക്കെയും
വിററു ആ വയൽ വാങ്ങി.
പിന്നെയും സ്വൎഗ്ഗരാജ്യം നല്ല മുത്തു 45
അന്വേഷിക്കുന്ന ഒരു വ്യാപാരിയോടു
സദൃശം. അവൻ വിലയേറിയ ഒരു മുത്തു 46
കണ്ടെത്തിയാറെ ചെന്നു തനിക്കുള്ളതു
ഒക്കെയും വിററു അതു വാങ്ങി.
പിന്നെയും സ്വൎഗ്ഗരാജ്യം കടലിൽ ഇടു 47
ന്നതും എല്ലാവക മീനും പിടിക്കുന്നതുമാ
യോരു വലയോടു സദൃശം. നിറഞ്ഞ 48
പ്പോൾ അവർ അതു വലിച്ചു കരെക്കു
കയററി, ഇരുന്നുകൊണ്ടു നല്ലതു പാത്രങ്ങ
ളിൽ കൂട്ടിവെച്ചു, ചീത്ത എറിഞ്ഞുകളഞ്ഞു.
അങ്ങനെ തന്നേ ലോകാവസാനത്തിൽ 49
സംഭവിക്കും; ദൂതന്മാർ പുറപ്പെട്ടു നീതിമാ
ന്മാരുടെ ഇടയിൽനിന്നു ദുഷ്ടന്മാരെ വേർ
തിരിച്ചു തീച്ചൂളയിൽ ഇടുകയും; അവി 50
ടെ കരച്ചലും പല്ലുകടിയും ഉണ്ടാകും.
ഇതെല്ലാം ഗ്രഹിച്ചുവോ? എന്നതിന്നു 51
അവർ ഉവ്വു എന്നു പറഞ്ഞു. അവൻ 52
അവരോടു: അതുകൊണ്ടു സ്വൎഗ്ഗരാജ്യത്തി
ന്നു ശിഷ്യനായിത്തീൎന്ന ഏതു ശാസ്ത്രിയും
തന്റെ നിക്ഷേപത്തിൽനിന്നു പുതിയതും
പഴയതും എടുത്തുകൊടുക്കുന്ന ഒരു വീട്ടുട
യവനോടു സദൃശനാകുന്നു എന്നു പറഞ്ഞു.
ഈ ഉപമകളെ പറഞ്ഞു തീൎന്നശേഷം 53
യേശു അവിടംവിട്ടു തന്റെ പിതൃനഗര
ത്തിൽ വന്നു, അവരുടെ പള്ളിയിൽ അ

54 വൎക്കു ഉപദേശിച്ചു. അവർ വിസ്മയിച്ചു:
ഇവന്നു ഈ ജ്ഞാനവും വീൎയ്യപ്രവൃത്തിക
55 ളും എവിടെനിന്നു? ഇവൻ തച്ചന്റെ
മകൻ അല്ലയോ? ഇവന്റെ അമ്മ മറിയ
എന്നവളല്ലയോ? ഇവന്റെ സഹോദര
ന്മാർ യാക്കോബ്, യോസെ, ശിമോൻ,
56 യൂദാ എന്നവർ അല്ലയോ? ഇവന്റെ
സഹോദരികളും എല്ലാം നമ്മോടുകൂടെ
യില്ലയോ? ഇവന്നു ഇതു ഒക്കെയും എവി
ടെനിന്നു എന്നു പറഞ്ഞു അവങ്കൽ ഇടറി
57 പ്പോയി. യേശു അവരോടു: ഒരു പ്രവാ
ചകൻ തന്റെ പിതൃനഗരത്തിലും സ്വന്ത
ഭവനത്തിലും അല്ലാതെ ബഹുമാനമില്ലാ
58 ത്തവൻ അല്ല എന്നു പറഞ്ഞു. അവരുടെ
അവിശ്വാസം നിമിത്തം അവിടെ വളരെ
വീൎയ്യപ്രവൃത്തികളെ ചെയ്തില്ല.

## ൧൪. അദ്ധ്യായം.

ആ കാലത്തു ഇടപ്രഭുവായ ഹെരോദാവു
2 യേശുവിന്റെ ശ്രുതി കേട്ടിട്ടു: അവൻ
യോഹന്നാൻസ്നാപകൻ; അവൻ മരിച്ചവ
രുടെ ഇടയിൽനിന്നു ഉയിൎത്തു; അതുകൊ
ണ്ടാകുന്നു ഈ ശക്തികൾ അവനിൽ വ്യാ
പരിക്കുന്നതു എന്നു തന്റെ ഭൃത്യന്മാരോടു
3 പറഞ്ഞു. ഹെരോദാവു തന്റെ സഹോ
ദരനായ ഫിലിപ്പൊസിന്റെ ഭാൎയ്യ ഹെ
രോദ്യനിമിത്തം, അവൾ നിനക്കു ഭാൎയ്യയാ
4 യിരിക്കുന്നതു വിഹിതമല്ല എന്നു യോഹ
ന്നാൻ അവനോടു പറഞ്ഞതുകൊണ്ടു
തന്നേ, അവനെ പിടിച്ചു കെട്ടി തട
5 വിൽ ആക്കിയിരുന്നു. അവനെ കൊല്ലു
വാൻ മനസ്സുണ്ടായിട്ടും പുരുഷാരം അവ
നെ പ്രവാചകൻ എന്നു എണ്ണുകയാൽ അ
6 വരെ ഭയപ്പെട്ടു. എന്നാൽ ഹെരോദാ
വിന്റെ ജനനദിവസം ആയപ്പോൾ ഹെ
രോദ്യയുടെ മകൾ സഭാമദ്ധ്യേ നൃത്തം
ചെയ്തു ഹെരോദാവിനെ പ്രസാദിപ്പിച്ചു.
അതുകൊണ്ടു എന്തു ചോദിച്ചാലും അവൾക്കു 7
കൊടുക്കും എന്നു അവൻ സത്യംചെയ്തു
വാക്കുകൊടുത്തു. അവൾ അമ്മയുടെ ഉപ 8
ദേശപ്രകാരം: യോഹന്നാൻസ്നാപകന്റെ
തല ഒരു താലത്തിൽ തരേണം എന്നു പ
റഞ്ഞു. രാജാവു ദുഃഖിച്ചു എങ്കിലും ചെയ്ത 9
സത്യത്തെയും വിരുന്നുകാരെയും വിചാ
രിച്ചു അതു കൊടുപ്പാൻ കല്പിച്ചു; ആള 10
യച്ചു തടവിൽ യോഹന്നാനെ ശിരഃഛേ
ദം ചെയ്യിച്ചു. അവന്റെ തല ഒരു താല 11
ത്തിൽ കൊണ്ടുവന്നു ബാലെക്കു കൊടുത്തു;
അവൾ അമ്മെക്കു കൊണ്ടുപോയി കൊടു
ത്തു. അവന്റെ ശിഷ്യന്മാർ ചെന്നു 12
ഉടൽ എടുത്തു കുഴിച്ചിട്ടു; പിന്നെ വന്നു
യേശുവിനെ അറിയിച്ചു.

അതു കേട്ടിട്ടു യേശു അവിടംവിട്ടു പട 13
കിൽ കയറി നിൎജ്ജനമായോരു സ്ഥല
ത്തേക്കു വേറിട്ടു വാങ്ങിപ്പോയി; പുരുഷാ
രം അതു കേട്ടു പട്ടണങ്ങളിൽനിന്നു കാൽ
നടയായി അവന്റെ പിന്നാലെ ചെന്നു.
അവൻ വന്നു വലിയ പുരുഷാരത്തെ 14
കണ്ടു അവരിൽ മനസ്സലിഞ്ഞു അവരുടെ
രോഗികളെ സൌഖ്യമാക്കി. വൈകു 15
ന്നേരമായപ്പോൾ ശിഷ്യന്മാർ അവന്റെ
അടുക്കൽ ചെന്നു: ഈ സ്ഥലം മരുഭൂമി
യല്ലോ; നേരവും വൈകി; പുരുഷാരം
ഗ്രാമങ്ങളിൽ പോയി ഭക്ഷണസാധന
ങ്ങൾ കൊള്ളേണ്ടതിന്നു അവരെ പറഞ്ഞ
യക്കേണം എന്നു പറഞ്ഞു. യേശു അവ 16
രോടു: അവർ പോകുവാൻ ആവശ്യ
മില്ല; നിങ്ങൾ അവൎക്കു ഭക്ഷിപ്പാൻ കൊ
ടുപ്പിൻ എന്നു പറഞ്ഞു. അവർ അവ 17
നോടു: അഞ്ചു അപ്പവും രണ്ടു മീനും അ
ല്ലാതെ ഞങ്ങൾക്കു ഇവിടെ ഒന്നും ഇല്ല
എന്നു പറഞ്ഞു. അതു ഇങ്ങു കൊണ്ടുവ 18
രുവിൻ എന്നു അവൻ പറഞ്ഞു. പിന്നെ 19
പുരുഷാരം പുല്ലിന്മേൽ ഇരിപ്പാൻ കല്പിച്ചു;

ആ അഞ്ചു അപ്പവും രണ്ടു മീനും എടുത്തു,
സ്വൎഗ്ഗത്തേക്കു നോക്കി വാഴ്ത്തി, അപ്പം
നുറുക്കി, ശിഷ്യന്മാരുടെ പക്കലും ശിഷ്യ
20 ന്മാർ പുരുഷാരത്തിന്നും കൊടുത്തു. എല്ലാ
വരും തിന്നു തൃപ്തരായി; ശേഷിച്ച കഷ
21 ണം പന്ത്രണ്ടു കൊട്ട നിറച്ചെടുത്തു. തിന്ന
വരോ സ്ത്രീകളെയും പൈതങ്ങളെയും
കൂടാതെ ഏകദേശം അയ്യായിരം പുരുഷ
ന്മാർ ആയിരുന്നു.
22 ഉടനെ യേശു താൻ പുരുഷാരത്തെ
പറഞ്ഞയക്കുന്നതിന്നിടയിൽ ശിഷ്യന്മാർ
പടകിൽ കയറി, തനിക്കു മുമ്പായി അക്ക
രെക്കു പോകുവാൻ അവരെ നിൎബ്ബന്ധിച്ചു.
23 അവൻ പുരുഷാരത്തെ പറഞ്ഞയച്ചിട്ടു
പ്രാൎത്ഥിപ്പാൻ തനിയെ മലയിൽ കയറി
പ്പോയി; വൈകുന്നേരം ആയപ്പോൾ ഏക
24 നായി അവിടെ ഇരുന്നു. പടകോ കര
വിട്ടു പല നാഴിക ദൂരത്തായി, കാററു പ്ര
തികൂലമാകകൊണ്ടു തിരകളാൽ വലഞ്ഞി
25 രുന്നു. രാത്രിയിലെ നാലാം യാമത്തിൽ
അവൻ കടലിന്മേൽ നടന്നു അവരുടെ
26 അടുക്കൽ വന്നു. അവൻ കടലിന്മേൽ
നടക്കുന്നതു കണ്ടിട്ടു ശിഷ്യന്മാർ ഭ്രമിച്ചു:
അതു ഒരു ഭൂതം എന്നു പറഞ്ഞു പേടിച്ചു
27 നിലവിളിച്ചു. ഉടനെ യേശു അവരോടു:
ധൈൎയ്യപ്പെടുവിൻ; ഞാൻ ആകുന്നു; പേ
28 ടിക്കേണ്ടാ എന്നു പറഞ്ഞു. അതിന്നു പ
ത്രൊസ്: കൎത്താവേ, നീ ആകുന്നു എങ്കിൽ
ഞാൻ വെള്ളത്തിന്മേൽ നിന്റെ അടുക്കെ
വരേണ്ടതിന്നു കല്പിക്കേണം എന്നു പറ
29 ഞ്ഞു. വരിക എന്നു അവൻ പറഞ്ഞു.
പത്രൊസ പടകിൽനിന്നു ഇറങ്ങി, യേശു
വിന്റെ അടുക്കൽ ചെല്ലുവാൻ വെള്ള
30 ത്തിന്മേൽ നടന്നു. എന്നാൽ അവൻ
കാററു കണ്ടു പേടിച്ചു മുങ്ങിത്തുടങ്ങുക
യാൽ: കൎത്താവേ, എന്നെ രക്ഷിക്കേണ
31 മേ എന്നു നിലവിളിച്ചു. യേശു ഉടനെ
കൈ നീട്ടി അവനെ പിടിച്ചു: അല്പവി
ശ്വാസിയേ, നീ എന്തിന്നു സംശയിച്ചു
എന്നു പറഞ്ഞു. അവർ പടകിൽ കയറി 32
യപ്പോൾ കാററു അമൎന്നു. പടകിലുള്ള 33
വർ: നീ ദൈവപുത്രൻ സത്യം എന്നു
പറഞ്ഞു അവനെ നമസ്കരിച്ചു.
അവർ അക്കരെയെത്തി, ഗെന്നേസ 34
രെത്ത് ദേശത്തു ചെന്നു. അവിടത്തെ 35
ജനങ്ങൾ അവൻ ആരെന്നു അറിഞ്ഞു
ചുററുമുള്ള നാട്ടിൽ എല്ലാം ആളയച്ചു ദീന
ക്കാരെ ഒക്കെയും അവന്റെ അടുക്കൽ കൊ
ണ്ടുവന്നു. അവന്റെ വസ്ത്രത്തിന്റെ തൊ 36
ങ്ങൽ മാത്രം തൊടുവാൻ അനുവാദം ചോദി
ച്ചു. തൊട്ടവർ ഒക്കെയും സൌഖ്യംവന്നു.

## ൧൫. അദ്ധ്യായം.

അനന്തരം യെരുശലേമിൽനിന്നു പരീശ
ന്മാരും ശാസ്ത്രിമാരും യേശുവിന്റെ അടു
ക്കൽ വന്നു: നിന്റെ ശിഷ്യന്മാർ പൂൎവ്വ 2
ന്മാരുടെ സമ്പ്രദായം ലംഘിക്കുന്നതു എന്തു?
അവർ ഭക്ഷിക്കുമ്പോൾ കൈ കഴുകുന്നില്ല
ല്ലോ എന്നു പറഞ്ഞു. അവൻ അവരോടു 3
ഉത്തരം പറഞ്ഞതു: നിങ്ങളുടെ സമ്പ്രദാ
യംകൊണ്ടു നിങ്ങൾ ദൈവകല്പന ലംഘി
ക്കുന്നതു എന്തു? അപ്പനെയും അമ്മയെ 4
യും ബഹുമാനിക്ക എന്നും അപ്പനെയോ
അമ്മയെയോ ദുഷിക്കുന്നവൻ മരിക്കേ
ണം എന്നും ദൈവം കല്പിച്ചുവല്ലോ.
നിങ്ങളോ ഒരുത്തൻ അപ്പനോടു എങ്കിലും 5
അമ്മയോടു എങ്കിലും: നിനക്കു എന്നാൽ
ഉപകാരമായി വരേണ്ടതു വഴിപാടു എന്നു
പറഞ്ഞാൽ അവൻ അപ്പനെ ബഹുമാ 6
നിക്കേണ്ടാ എന്നു പറയുന്നു; ഇങ്ങനെ
നിങ്ങളുടെ സമ്പ്രദായത്താൽ നിങ്ങൾ ദൈ
വവചനത്തെ ദുൎബ്ബലമാക്കിയിരിക്കുന്നു.
കപടഭക്തിക്കാരേ, നിങ്ങളെക്കുറിച്ചു യെ 7
ശയ്യാവു:

8 "ഈ ജനം അധരംകൊണ്ടു എന്നെ
ബഹുമാനിക്കുന്നു; എങ്കിലും അവരുടെ
ഹൃദയം എന്നെ വിട്ടു അകന്നിരിക്കു
9 ന്നു. മാനുഷകല്പനകളായ ഉപദേശ
ങ്ങളെ അവർ പഠിപ്പിക്കുന്നതുകൊണ്ടു
എന്നെ വ്യൎത്ഥമായി ഭജിക്കുന്നു"
എന്നിങ്ങനെ പ്രവചിച്ചതു ഒത്തിരിക്കുന്നു.
10 പിന്നെ അവൻ പുരുഷാരത്തെ അരികെ
വിളിച്ചു അവരോടു പറഞ്ഞതു: കേട്ടു ഗ്ര
11 ഹിച്ചുകൊൾവിൻ. മനുഷ്യനു അശുദ്ധി
വരുത്തുന്നതു വായിക്കകത്തു ചെല്ലുന്നതു
അല്ല, വായിൽനിന്നു പുറപ്പെടുന്നതത്രേ;
12 അതു മനുഷ്യനെ അശുദ്ധമാക്കുന്നു. അ
പ്പോൾ ശിഷ്യന്മാർ അടുക്കെ വന്നു: പരീ
ശന്മാർ ഈ വാക്കു കേട്ടു ഇടറിപ്പോയി എ
13 ന്നു അറിയുന്നുവോ എന്നു ചോദിച്ചു. അതി
ന്നു അവൻ: സ്വൎഗ്ഗസ്ഥനായ എന്റെ പി
താവു നട്ടിട്ടില്ലാത്ത തൈ ഒക്കെയും വേരോ
14 ടെ പറിഞ്ഞുപോകും. അവരെ വിടുവിൻ;
അവർ കുരുടന്മാരായ വഴികാട്ടികൾ അ
ത്രേ; കുരുടൻ കുരുടനെ വഴിനടത്തി
യാൽ ഇരുവരും കുഴിയിൽ വീഴും എന്നു
15 ഉത്തരം പറഞ്ഞു. പത്രൊസ് അവനോ
ടു: ആ ഉപമ ഞങ്ങൾക്കു തെളിയിച്ചുതരേ
16 ണം എന്നു പറഞ്ഞു. അതിന്നു അവൻ
പറഞ്ഞതു: നിങ്ങളും ഇന്നുവരെ ബോധ
17 മില്ലാത്തവരോ? വായിക്കകത്തു കടക്കു
ന്നതു എല്ലാം വയററിൽ ചെന്നിട്ടു മറപ്പു
രയിൽ പോകുന്നു എന്നു ഗ്രഹിക്കുന്നില്ല
18 യോ? വായിൽനിന്നു പുറപ്പെടുന്നതോ
ഹൃദയത്തിൽനിന്നു വരുന്നു; അതു മനുഷ്യ
19 നെ അശുദ്ധമാക്കുന്നു. എങ്ങനെയെന്നാൽ
ദുശ്ചിന്ത, കുലപാതകം, വ്യഭിചാരം, പര
സംഗം, മോഷണം, കള്ളസ്സാക്ഷ്യം, ദൂഷ
ണം എന്നിവ ഹൃദയത്തിൽനിന്നു പുറ
20 പ്പെട്ടുവരുന്നു. മനുഷ്യനെ അശുദ്ധമാക്കു
ന്നതു ഇതത്രേ; കഴുകാത്ത കൈകൊണ്ടു ഭ
ക്ഷിക്കുന്നതോ മനുഷ്യനെ അശുദ്ധമാക്കു
ന്നില്ല.

യേശു അവിടം വിട്ടു, സോർ സീദോൻ 21
എന്ന പ്രദേശങ്ങളിലേക്കു വാങ്ങിപ്പോയി.
ആ ദേശത്തുനിന്നു ഒരു കനാന്യസ്ത്രീ വന്നു, 22
അവനോടു: കൎത്താവേ, ദാവീദ്പുത്രാ,
എന്നോടു കരുണ തോന്നേണമേ; എന്റെ
മകൾക്കു ഭൂതോപദ്രവം കഠിനമായിരിക്കു
ന്നു എന്നു നിലവിളിച്ചുപറഞ്ഞു. അവൻ 23
അവളോടു ഒരു വാക്കും ഉത്തരം പറഞ്ഞില്ല;
അവന്റെ ശിഷ്യന്മാർ അടുക്കെ വന്നു:
അവൾ നമ്മുടെ പിന്നാലെ നിലവിളിച്ചു
കൊണ്ടു വരുന്നു; അവളെ പറഞ്ഞയക്കേ
ണമേ എന്നു അവനോടു അപേക്ഷിച്ചു.
അതിന്നു അവൻ: യിസ്രായേൽഗൃഹത്തി 24
ലെ കാണാതെപോയ ആടുകളുടെ അടു
ക്കലേക്കല്ലാതെ എന്നെ അയച്ചിട്ടില്ല എന്നു
ഉത്തരം പറഞ്ഞു. എന്നാൽ അവൾ വന്നു: 25
കൎത്താവേ, എന്നെ സഹായിക്കേണമേ
എന്നു പറഞ്ഞു അവനെ നമസ്കരിച്ചു.
അവനോ: മക്കളുടെ അപ്പം എടുത്തു നാ 26
യ്ക്കുട്ടികൾക്കു ഇട്ടുകൊടുക്കുന്നതു നന്നല്ല എ
ന്നു ഉത്തരം പറഞ്ഞു. അതിന്നു അവൾ: 27
അതേ, കൎത്താവേ, നായ്ക്കുട്ടികളും ഉടയ
വരുടെ മേശയിൽനിന്നു വീഴുന്ന നുറുക്കു
കൾ തിന്നുന്നുണ്ടല്ലോ എന്നു പറഞ്ഞു.
യേശു അവളോടു: സ്ത്രീയേ, നിന്റെ വി 28
ശ്വാസം വലിയതു; നിന്റെ ഇഷ്ടംപോ
ലെ നിനക്കു ഭവിക്കട്ടെ എന്നു ഉത്തരം പ
റഞ്ഞു. ആ നാഴികമുതൽ അവളുടെ
മകൾക്കു സൌഖ്യം വന്നു.

യേശു അവിടെനിന്നു യാത്രയായി ഗ 29
ലീലക്കടലരികെ ചെന്നു മലയിൽ കയറി
അവിടെ ഇരുന്നു. വളരെ പുരുഷാരം 30
മുടന്തർ, കുരുടർ, ഊമർ, കൂനർ മുതലായ
പലരെയും അവന്റെ അടുക്കൽ കൊണ്ടു
വന്നു അവന്റെ കാല്ക്കൽ വെച്ചു; അവൻ

31 അവരെ സൌഖ്യമാക്കി; ഊമർ സംസാ
രിക്കുന്നതും കൂനർ സൌഖ്യമാകുന്നതും മുട
ന്തർ നടക്കുന്നതും കുരുടർ കാണുന്നതും പു
രുഷാരം കണ്ടിട്ടു ആശ്ചൎയ്യപ്പെട്ടു, യിസ്രാ
യേലിന്റെ ദൈവത്തെ മഹത്വപ്പെടുത്തി.
32 എന്നാൽ യേശു തന്റെ ശിഷ്യന്മാരെ
അടുക്കെ വിളിച്ചു: ഈ പുരുഷാരം ഇ
പ്പോൾ മൂന്നു നാളായി എന്നോടുകൂടെ പാ
ൎക്കുന്നു; അവൎക്കു ഭക്ഷിപ്പാൻ ഒന്നും ഇല്ലാ
യ്കകൊണ്ടു അവരെക്കുറിച്ചു എനിക്കു മന
സ്സലിവു തോന്നുന്നു; അവരെ പട്ടിണിയാ
യി വിട്ടയപ്പാൻ മനസ്സുമില്ല; അവർ വഴി
യിൽവെച്ചു തളൎന്നുപോയേക്കും എന്നു പ
33 റഞ്ഞു. ശിഷ്യന്മാർ അവനോടു: ഇത്ര
വലിയ പുരുഷാരത്തിന്നു തൃപ്തിവരുത്തു
വാൻ മതിയായ അപ്പം ഈ കാട്ടിൽ ന
34 മുക്കു എവിടെനിന്നു എന്നു പറഞ്ഞു. നി
ങ്ങളുടെ പക്കൽ എത്ര അപ്പം ഉണ്ടു എന്നു
യേശു ചോദിച്ചു; ഏഴു; കുറെ ചെറുമീനും
35 ഉണ്ടു എന്നു അവർ പറഞ്ഞു. അവൻ പുരു
ഷാരത്തോടു നിലത്തു ഇരിപ്പാൻ കല്പിച്ചു,
36 ആ ഏഴു അപ്പവും മീനും എടുത്തു വാഴ്ത്തി
നുറുക്കി ശിഷ്യന്മാരുടെ പക്കലും ശിഷ്യ
37 ന്മാർ പുരുഷാരത്തിന്നും കൊടുത്തു. എ
ല്ലാവരും തിന്നു തൃപ്തരായി; ശേഷിച്ച
കഷണം അവർ ഏഴു വട്ടിനിറെച്ചെടുത്തു.
38 തിന്നവരോ സ്ത്രീകളെയും പൈതങ്ങളെ
യും കൂടാതെ നാലായിരം പുരുഷന്മാർ ആ
39 യിരുന്നു. പിന്നെ അവൻ പുരുഷാര
ത്തെ പറഞ്ഞയച്ചിട്ടു പടകിൽ കയറി മഗ
ദാദേശത്തു എത്തി.

## ൧൬. അദ്ധ്യായം.

അനന്തരം പരീശന്മാരും സദൂക്യരും അടു
ക്കെ വന്നു: ആകാശത്തുനിന്നു ഒരു അട
യാളം കാണിച്ചുതരേണമെന്നു അവനെ
2 പരീക്ഷിച്ചു ചോദിച്ചു. അവരോടു അ
വൻ ഉത്തരം പറഞ്ഞതു: സന്ധ്യാസമയ
ത്തു ആകാശം ചുവന്നുകണ്ടാൽ നല്ല തെ
ളിവാകും എന്നും രാവിലെ ആകാശം 3
മൂടി ചുവന്നുകണ്ടാൽ ഇന്നു മഴക്കോൾ ഉ
ണ്ടാകും എന്നും നിങ്ങൾ പറയുന്നു. ആ
കാശത്തിന്റെ ഭാവം വിവേചിപ്പാൻ നി
ങ്ങൾ അറിയുന്നു; എന്നാൽ കാലലക്ഷണ
ങ്ങളെ വിവേചിപ്പാൻ കഴികയില്ലയോ?
ദോഷവും വ്യഭിചാരവുമുള്ള തലമുറ അട 4
യാളം തിരയുന്നു; യോനയുടെ അടയാള
മല്ലാതെ അതിന്നു അടയാളം ലഭിക്കയില്ല;
പിന്നെ അവൻ അവരെ വിട്ടുപോയി.
ശിഷ്യന്മാർ അക്കരെ പോകുമ്പോൾ 5
അപ്പം എടുപ്പാൻ മറന്നുപോയി. എന്നാൽ 6
യേശു അവരോടു: നോക്കുവിൻ; പരീശ
ന്മാരുടെയും സദൂക്യരുടെയും പുളിച്ച മാവു
സൂക്ഷിച്ചുകൊൾവിൻ എന്നു പറഞ്ഞു.
അപ്പം കൊണ്ടുപോരായ്കയാൽ ആയിരി 7
ക്കും എന്നു അവർ തമ്മിൽ തമ്മിൽ പറ
ഞ്ഞു. അതു അറിഞ്ഞിട്ടു യേശു പറഞ്ഞതു: 8
അല്പവിശ്വാസികളേ, അപ്പം കൊണ്ടുവരാ
യ്കയാൽ തമ്മിൽ തമ്മിൽ പറയുന്നതു എന്തു?
ഇപ്പോഴും നിങ്ങൾ തിരിച്ചറിയുന്നില്ലയോ? 9
അയ്യായിരം പേൎക്കു അഞ്ചു അപ്പം കൊടു
ത്തിട്ടു എത്ര കൊട്ട എടുത്തു എന്നും നാലാ 10
യിരം പേൎക്കു ഏഴു അപ്പം കൊടുത്തിട്ടു എ
ത്ര വട്ടി എടുത്തു എന്നും ഓൎക്കുന്നില്ലയോ?
പരീശന്മാരുടെയും സദൂക്യരുടെയും പുളി 11
ച്ചമാവു സൂക്ഷിച്ചുകൊള്ളേണം എന്നു പറ
ഞ്ഞതു അപ്പത്തെക്കുറിച്ചല്ല എന്നു തിരിച്ച
റിയാത്തതു എന്തു? അങ്ങനെ അപ്പത്തി 12
ന്റെ പുളിച്ച മാവല്ല, പരീശന്മാരുടെയും
സദൂക്യരുടെയും ഉപദേശമത്രേ സൂക്ഷിച്ചു
കൊൾവാൻ അവൻ പറഞ്ഞു എന്നു അവർ
ഗ്രഹിച്ചു.
യേശു ഫിലിപ്പിന്റെ കൈസൎയ്യയുടെ 13
പ്രദേശത്തു എത്തിയശേഷം തന്റെ ശി

ഷ്യന്മാരോടു: ജനങ്ങൾ മനുഷ്യപുത്രനെ
ആർ എന്നു പറയുന്നു എന്നു ചോദിച്ചു.
14 ചിലർ യോഹന്നാൻസ്നാപകൻ എന്നും
മററു ചിലർ ഏലീയാവെന്നും വേറെ ചി
ലർ യിരെമ്യാവോ പ്രവാചകന്മാരിൽ ഒരു
ത്തനോ എന്നും പറയുന്നു എന്നു അവർ പ
15 റഞ്ഞു. നിങ്ങളോ എന്നെ ആർ എന്നു പറ
16 യുന്നു എന്നു അവൻ ചോദിച്ചതിന്നു ശി
മോൻ പത്രൊസ്: നീ ജീവനുള്ള ദൈവ
ത്തിന്റെ പുത്രനായ ക്രിസ്തു എന്നു ഉത്തരം
17 പറഞ്ഞു. യേശു അവനോടു: ബർയോനാ
ശിമോനേ, നീ ഭാഗ്യവാൻ; ജഡരക്തങ്ങൾ
അല്ല, സ്വർഗ്ഗസ്ഥനായ എന്റെ പിതാവ
18 ത്രേ നിനക്കു ഇതു വെളിപ്പെടുത്തിയതു. നീ
പത്രൊസ് ആകുന്നു; ഈ പാറമേൽ ഞാൻ
എന്റെ സഭയെ പണിയും; പാതാള
ഗോപുരങ്ങൾ അതിനെ ജയിക്കയില്ല എ
19 ന്നു ഞാൻ നിന്നോടു പറയുന്നു. സ്വർഗ്ഗ
രാജ്യത്തിന്റെ താക്കോൽ ഞാൻ നിനക്കു
തരുന്നു; നീ ഭൂമിയിൽ കെട്ടുന്നതു ഒക്കെ
യും സ്വർഗ്ഗത്തിൽ കെട്ടപ്പെട്ടിരിക്കും; നീ
ഭൂമിയിൽ അഴിക്കുന്നതൊക്കെയും സ്വർഗ്ഗ
ത്തിൽ അഴിഞ്ഞിരിക്കും എന്നു ഉത്തരം പ
20 റഞ്ഞു. പിന്നെ താൻ ക്രിസ്തു ആകുന്നു
എന്നു ആരോടും പറയാതിരിപ്പാൻ ശി
ഷ്യന്മാരോടു കല്പിച്ചു.
21 അന്നുമുതൽ യേശു താൻ യെരുശലേ
മിൽ ചെന്നിട്ടു, മൂപ്പന്മാർ, മഹാപുരോഹി
തന്മാർ, ശാസ്ത്രിമാർ എന്നിവരാൽ പലതും
സഹിച്ചു കൊല്ലപ്പെടുകയും മൂന്നാം നാൾ
ഉയിർത്തെഴുന്നേല്ക്കയും വേണ്ടതു എന്നു ശി
22 ഷ്യന്മാരോടു പ്രസ്താവിച്ചുതുടങ്ങി. പ
ത്രൊസ് അവനെ വേറിട്ടു കൊണ്ടുപോയി:
കർത്താവേ, അതു അരുതേ; നിനക്കു അ
ങ്ങനെ ഭവിക്കരുതേ എന്നു ശാസിച്ചുതുട
23 ങ്ങി. അവനോ തിരിഞ്ഞു പത്രൊസി
നോടു: സാത്താനേ, എന്നെ വിട്ടു പോ;
നീ എനിക്കു ഇടർച്ചയാകുന്നു; നീ ദൈവ
ത്തിന്റേതല്ല മനുഷ്യരുടേതത്രേ കരുതു
ന്നതു എന്നു പറഞ്ഞു. പിന്നെ യേശു 24
ശിഷ്യന്മാരോടു പറഞ്ഞതു: ഒരുത്തൻ
എന്റെ പിന്നാലെ വരുവാൻ ഇച്ഛിച്ചാൽ
തന്നെത്താൻ ത്യജിച്ചു, തന്റെ ക്രൂശ് എടു
ത്തു എന്നെ അനുഗമിക്കട്ടെ. ആരെങ്കി 25
ലും തന്റെ ജീവനെ രക്ഷിപ്പാൻ ഇച്ഛി
ച്ചാൽ അതിനെ കളയും; എന്റെ നിമി
ത്തം ആരെങ്കിലും തന്റെ ജീവനെ കള
ഞ്ഞാൽ അതിനെ കണ്ടെത്തും. ഒരു മനു 26
ഷ്യൻ സർവ്വലോകവും നേടീട്ടും തന്റെ ജീ
വനെ നഷ്ടപ്പെടുത്തിയാൽ അവന്നു എന്തു
പ്രയോജനം? അല്ല, തന്റെ ജീവനെ
വീണ്ടുകൊൾവാൻ മനുഷ്യൻ എന്തു മറു
വില കൊടുക്കും? മനുഷ്യപുത്രൻ തന്റെ 27
പിതാവിന്റെ മഹത്വത്തിൽ തന്റെ ദൂത
ന്മാരുമായി വരും; അപ്പോൾ അവൻ ഓ
രോരുത്തന്നും അവനവന്റെ പ്രവൃത്തിക്കു
തക്കവണ്ണം പകരം നല്കും. മനുഷ്യപു 28
ത്രൻ തന്റെ രാജ്യത്തിൽ വരുന്നതു കാണു
വോളം മരണം ആസ്വദിക്കാത്തവർ ചി
ലർ ഈ നില്ക്കുന്നവരിൽ ഉണ്ടു എന്നു ഞാൻ
സത്യമായിട്ടു നിങ്ങളോടു പറയുന്നു.

## ൧൭. അദ്ധ്യായം.

ആറു ദിവസം കഴിഞ്ഞശേഷം യേശു പ
ത്രൊസിനെയും യാക്കോബിനെയും അവ
ന്റെ സഹോദരനായ യോഹന്നാനെയും
കൂട്ടി തനിച്ചു ഒരു ഉയൎന്ന മലയിലേക്കു
കൊണ്ടുപോയി, അവരുടെ മുമ്പാകെ 2
രൂപാന്തരപ്പെട്ടു, അവന്റെ മുഖം സൂൎയ്യ
നെപ്പോലെ ശോഭിച്ചു അവന്റെ വസ്ത്രം
വെളിച്ചംപോലെ വെള്ളയായി തീൎന്നു.
മോശെയും ഏലീയാവും അവനോടു സംഭാ 3
ഷിക്കുന്നതായി അവർ കണ്ടു. അപ്പോൾ 4
പത്രൊസ് യേശുവിനോടു: കർത്താവേ,

നാം ഇവിടെ ഇരിക്കുന്നതു നന്നു; നിന
ക്കു സമ്മതമെങ്കിൽ ഞാൻ ഇവിടെ മൂന്നു
കുടിൽ ഉണ്ടാക്കാം; ഒന്നു നിനക്കും ഒന്നു
മോശെക്കും ഒന്നു ഏലീയാവിന്നും എന്നു
5 പറഞ്ഞു. അവൻ പറയുമ്പോൾ തന്നേ
പ്രകാശമുള്ളോരു മേഘം അവരുടെ മേൽ
നിഴലിട്ടു; മേഘത്തിൽനിന്നു: ഇവൻ
എന്റെ പ്രിയപുത്രൻ, ഇവങ്കൽ ഞാൻ
പ്രസാദിക്കുന്നു; ഇവന്നു ചെവികൊടു
6 പ്പിൻ എന്നു ഒരു ശബ്ദവും ഉണ്ടായി. ശി
ഷ്യന്മാർ അതു കേട്ടിട്ടു ഏററവും ഭയപ്പെട്ടു
7 കവിണ്ണുവീണു. യേശു അടുത്തുചെന്നു
അവരെ തൊട്ടു: എഴുന്നേല്പിൻ, ഭയപ്പെ
8 ടേണ്ടാ എന്നു പറഞ്ഞു. അവർ തല
പൊക്കിയാറെ യേശുവിനെ മാത്രമല്ലാതെ
ആരെയും കണ്ടില്ല.

9 അവർ മലയിൽനിന്നു ഇറങ്ങുമ്പോൾ
യേശു അവരോടു: മനുഷ്യപുത്രൻ മരിച്ച
വരുടെ ഇടയിൽനിന്നു ഉയിർത്തെഴുന്നേ
ല്ക്കുംവരെ ഈ ദർശനം ആരോടും പറയരുതു
10 എന്നു കല്പിച്ചു. ശിഷ്യന്മാർ അവനോടു:
എന്നാൽ ഏലീയാവു മുമ്പെ വരേണ്ടതു എ
ന്നു ശാസ്ത്രിമാർ പറയുന്നതു എന്തു എന്നു
11 ചോദിച്ചു. അതിന്നു അവൻ: ഏലീയാവു
വന്നു സകലവും യഥാസ്ഥാനത്താക്കും സ
12 ത്യം. എന്നാൽ ഏലീയാവു വന്നുകഴിഞ്ഞു
എന്നു ഞാൻ നിങ്ങളോടു പറയുന്നു; എങ്കി
ലും അവർ അവനെ അറിഞ്ഞുകൊള്ളാതെ
തങ്ങൾക്കു തോന്നിയതു എല്ലാം അവനോ
ടു ചെയ്തു. അവ്വണ്ണം മനുഷ്യപുത്രനും അ
വരാൽ കഷ്ടപ്പെടുവാനുണ്ടു എന്നു ഉത്തരം
13 പറഞ്ഞു. അവൻ യോഹന്നാൻസ്നാപക
നെക്കുറിച്ചു തങ്ങളോടു പറഞ്ഞു എന്നു
ശിഷ്യന്മാർ ഗ്രഹിച്ചു.

14 അവർ പുരുഷാരത്തിന്റെ അടുക്കൽ
വന്നാറെ ഒരു മനുഷ്യൻ വന്നു അവന്റെ
15 മുമ്പാകെ മുട്ടുകുത്തി: കർത്താവേ, എന്റെ
മകനോടു കരുണയുണ്ടാകേണമേ; അവൻ
ചന്ദ്രരോഗം പിടിച്ചു പലപ്പോഴും തീയി
ലും പലപ്പോഴും വെള്ളത്തിലും വീണു വ
ല്ലാത്ത കഷ്ടത്തിലായ്പോകുന്നു. ഞാൻ അ 16
വനെ നിന്റെ ശിഷ്യന്മാരുടെ അടുക്കൽ
കൊണ്ടുവന്നു; എന്നാൽ സൌഖ്യം വരു
ത്തുവാൻ അവൎക്കു കഴിഞ്ഞില്ല എന്നു പറ
ഞ്ഞു. അതിന്നു യേശു: അവിശ്വാസവും 17
കോട്ടവുമുള്ള തലമുറയേ, എത്രത്തോളം
ഞാൻ നിങ്ങളോടുകൂടെ ഇരിക്കും? എത്ര
ത്തോളം നിങ്ങളെ സഹിക്കും? അവനെ എ
ന്റെ അടുക്കൽ കൊണ്ടുവരുവിൻ എന്നു ഉ
ത്തരം പറഞ്ഞു. യേശു ഭൂതത്തെ ശാസിച്ചു, 18
അതു അവനെ വിട്ടുപോയി, ബാലന്നു ആ
നാഴികമുതൽ സൌഖ്യംവന്നു. പിന്നെ 19
ശിഷ്യന്മാർ സ്വകാര്യമായി യേശുവിന്റെ
അടുക്കൽ വന്നു: ഞങ്ങൾക്കു അതിനെ
പുറത്താക്കിക്കൂടാഞ്ഞതു എന്തു എന്നു ചോ
ദിച്ചു. അവൻ അവരോടു: നിങ്ങളുടെ 20
അല്പവിശ്വാസം നിമിത്തമത്രേ; നി 21
ങ്ങൾക്കു കടുകുമണിയോളം വിശ്വാസമു
ണ്ടെങ്കിൽ ഈ മലയോടു: ഇവിടെനിന്നു
അങ്ങോട്ടു നീങ്ങുക എന്നു പറഞ്ഞാൽ അതു
നീങ്ങും; നിങ്ങൾക്കു ഒന്നും അസാദ്ധ്യമാ
കയുമില്ല. [എങ്കിലും പ്രാർത്ഥനയാലും ഉപ
വാസത്താലുമല്ലാതെ ഈ ജാതി നീങ്ങി
പ്പോകുന്നില്ല] എന്നു ഞാൻ സത്യമായിട്ടു
നിങ്ങളോടു പറയുന്നു എന്നു പറഞ്ഞു.

അവർ ഗലീലയിൽ സഞ്ചരിക്കുമ്പോൾ 22
യേശു അവരോടു: മനുഷ്യപുത്രൻ മനു
ഷ്യരുടെ കയ്യിൽ ഏല്പിക്കപ്പെടുവാറായി
രിക്കുന്നു. അവർ അവനെ കൊല്ലുകയും 23
മൂന്നാം നാൾ അവൻ ഉയിർത്തെഴുന്നേല്ക്കു
യും ചെയ്യും എന്നു പറഞ്ഞു; അവരോ
ഏററവും ദുഃഖിച്ചു.

അവർ കഫർന്നഹൂമിൽ എത്തിയാറെ 24
ദ്വിദ്രഹ്മപ്പണം വാങ്ങുന്നവർ പത്രൊസി

ന്റെ അടുക്കൽ വന്നു: നിങ്ങളുടെ ഗുരു
ദ്വിദ്രഹ്മപ്പണം കൊടുക്കുന്നില്ലയോ എന്നു
ചോദിച്ചതിന്നു: ഉവ്വു എന്നു അവൻ പറ
25 ഞ്ഞു. അവൻ വീട്ടിൽ വന്നപ്പോൾ യേശു
അവനോടു: ശിമോനേ, നിനക്കു എന്തു
തോന്നുന്നു? ഭൂമിയിലെ രാജാക്കന്മാർ ചുങ്ക
മോ കരമോ ആരോടു വാങ്ങുന്നു? പു
ത്രന്മാരോടോ അന്യരോടോ എന്നു മുന്നിട്ടു
ചോദിച്ചതിന്നു: അന്യരോടു എന്നു അവൻ
26 പറഞ്ഞു. യേശു അവനോടു: എന്നാൽ പു
27 ത്രന്മാർ ഒഴിവുള്ളവരല്ലോ. എങ്കിലും നാം
അവൎക്കു ഇടൎച്ചവരുത്താതിരിക്കേണ്ടതിന്നു
നീ കടലിലേക്കു ചെന്നു ചൂണ്ടൽ ഇട്ടു
ആദ്യം കിട്ടുന്ന മീനിനെ എടുക്ക; അതി
ന്റെ വായ് തുറക്കുമ്പോൾ ഒരു ചതുൎദ്രഹ്മ
പ്പണം കാണും; അതു എടുത്തു എനിക്കും
നിനക്കും വേണ്ടി കൊടുക്ക എന്നു പറഞ്ഞു.

## ൧൮. അദ്ധ്യായം.

ആ നാഴികയിൽ ശിഷ്യന്മാർ യേശുവി
ന്റെ അടുക്കെ വന്നു: സ്വൎഗ്ഗരാജ്യത്തിൽ
ഏററവും വലിയവൻ ആർ എന്നു ചോദി
2 ച്ചു. അവൻ ഒരു ശിശുവിനെ അടുക്കെ
വിളിച്ചു അവരുടെ നടുവിൽ നിറുത്തി:
3 നിങ്ങൾ തിരിഞ്ഞു ശിശുക്കളെപ്പോലെ
ആയ്വരുന്നില്ല എങ്കിൽ സ്വൎഗ്ഗരാജ്യത്തിൽ
കടക്കയില്ല എന്നു ഞാൻ സത്യമായിട്ടു നി
4 ങ്ങളോടു പറയുന്നു എന്നു പറഞ്ഞു. ആ
കയാൽ ഈ ശിശുവിനെപ്പോലെ തന്നെ
താൻ താഴ്ത്തുന്നവൻ സ്വൎഗ്ഗരാജ്യത്തിൽ
5 ഏററവും വലിയവൻ ആകുന്നു. ഇങ്ങി
നെയുള്ള ശിശുവിനെ എന്റെ നാമ
ത്തിൽ കൈക്കൊള്ളുന്നവൻ എന്നെ കൈ
6 ക്കൊള്ളുന്നു. എന്നിൽ വിശ്വസിക്കുന്ന
ഈ ചെറിയവരിൽ ഒരുത്തന്നു ആരെങ്കി
ലും ഇടൎച്ച വരുത്തിയാലോ അവന്റെ ക
ഴുത്തിൽ വലിയോരു തിരികല്ലു കെട്ടി അ
വനെ സമുദ്രത്തിന്റെ ആഴത്തിൽ താ
ഴ്ത്തിക്കളയുന്നതു അവന്നു നന്നു. ഇടൎച്ച 7
ഹേതുവായി ലോകത്തിന്നു അയ്യോ കഷ്ടം;
ഇടൎച്ച വരുന്നതു ആവശ്യം തന്നേ; എങ്കി
ലും ഇടൎച്ച വരുത്തുന്ന മനുഷ്യന്നു അയ്യോ
കഷ്ടം. നിന്റെ കയ്യോ കാലോ നി 8
നക്കു ഇടൎച്ച ആയാൽ അതിനെ വെട്ടി
എറിഞ്ഞുകളക; രണ്ടു കയ്യും രണ്ടു കാലും
ഉള്ളവനായി നിത്യാഗ്നിയിൽ വീഴുന്നതി
നെക്കാൾ അംഗഹീനനായിട്ടോ മുടന്തനാ
യിട്ടോ ജീവനിൽ കടക്കുന്നതു നിനക്കു
നന്നു. നിന്റെ കണ്ണു നിനക്കു ഇടൎച്ച 9
ആയാൽ അതിനെ ചൂന്നെടുത്തു എറിഞ്ഞു
കളക; രണ്ടു കണ്ണുള്ളവനായി അഗ്നിനര
കത്തിൽ വീഴുന്നതിനെക്കാൾ ഒററക്കണ്ണ
നായി ജീവനിൽ കടക്കുന്നതു നിനക്കു
നന്നു. ഈ ചെറിയവരിൽ ഒരുത്തനെ 10
തുച്ഛീകരിക്കാതിരിപ്പാൻ സൂക്ഷിച്ചുകൊൾ
വിൻ. സ്വൎഗ്ഗത്തിൽ അവരുടെ ദൂത 11
ന്മാർ സ്വൎഗ്ഗസ്ഥനായ എന്റെ പിതാവി
ന്റെ മുഖം എപ്പോഴും കാണുന്നു എന്നു
ഞാൻ നിങ്ങളോടു പറയുന്നു. നിങ്ങൾ 12
ക്കു എന്തു തോന്നുന്നു? ഒരു മനുഷ്യന്നു
നൂറു ആടു ഉണ്ടു എന്നിരിക്കട്ടെ; അവയിൽ
ഒന്നു തെററി ഉഴന്നുപോയാൽ തൊണ്ണൂ
ററൊമ്പതിനെയും വിട്ടേച്ചു തെററിപ്പോയ
തിനെ മലകളിൽ ചെന്നു തിരയുന്നില്ല
യോ? അതിനെ കണ്ടെത്തിയാൽ തെ 13
ററിപ്പോകാത്ത തൊണ്ണൂററൊമ്പതിലും അ
ധികം അതിനെക്കുറിച്ചു സന്തോഷിക്കും
എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പ
റയുന്നു. അങ്ങനെ തന്നേ ഈ ചെറിയ 14
വരിൽ ഒരുത്തൻ നശിച്ചുപോകുന്നതു സ്വ
ൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിന്നു ഇഷ്ട
മല്ല.

നിന്റെ സഹോദരൻ നിന്നോടു പി 15
ഴെച്ചാൽ നീ ചെന്നു നീയും അവനും മാ

ത്രം ഉള്ളപ്പോൾ കുററം അവന്നു ബോധം
വരുത്തുക; അവൻ നിന്റെ വാക്കു കേ
16 ട്ടാൽ നീ സഹോദരനെ നേടി. കേൾ
ക്കാഞ്ഞാലൊ രണ്ടു മൂന്നു സാക്ഷികളുടെ
വായാൽ സകലകാൎയ്യവും ഉറപ്പാകേണ്ടതി
ന്നു ഒന്നു രണ്ടു പേരെ കൂട്ടിക്കൊണ്ടു ചെ
17 ല്ലുക. അവരെ കൂട്ടാക്കാഞ്ഞാൽ സഭയോടു
അറിയിക്ക; സഭയെയും കൂട്ടാക്കാഞ്ഞാൽ
അവൻ നിനക്കു പുറജാതിക്കാരനും ചുങ്ക
18 ക്കാരനും എന്നപോലെ ഇരിക്കട്ടെ. നി
ങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വൎഗ്ഗ
ത്തിലും കെട്ടപ്പെട്ടിരിക്കും; നിങ്ങൾ ഭൂമി
യിൽ അഴിക്കുന്നതെല്ലാം സ്വൎഗ്ഗത്തിലും അ
ഴിഞ്ഞിരിക്കും എന്നു ഞാൻ സത്യമായിട്ടു
19 നിങ്ങളോടു പറയുന്നു. ഭൂമിയിൽവെച്ചു
നിങ്ങളിൽ രണ്ടുപേർ യാചിക്കുന്ന ഏതു
കാൎയ്യത്തിലും ഐകമത്യപ്പെട്ടാൽ അതു
സ്വൎഗ്ഗസ്ഥനായ എന്റെ പിതാവിങ്കൽനി
20 ന്നു അവൎക്കു ലഭിക്കും; രണ്ടോ മൂന്നോ
പേർ എന്റെ നാമത്തിൽ കൂടിവരുന്നേട
ത്തൊക്കെയും ഞാൻ അവരുടെ നടുവിൽ
ഉണ്ടു എന്നും ഞാൻ നിങ്ങളോടു പറയുന്നു.
21 അപ്പോൾ പത്രൊസ് അവന്റെ അ
ടുക്കൽ വന്നു: കൎത്താവേ, സഹോദരൻ
എത്രവട്ടം എന്നോടു പിഴെച്ചാൽ ഞാൻ
ക്ഷമിക്കേണം? ഏഴുവട്ടം മതിയോ എന്നു
22 ചോദിച്ചു. യേശു അവനോടു: ഏഴുവ
ട്ടമല്ല, ഏഴു എഴുപതുവട്ടം എന്നു ഞാൻ
23 നിന്നോടു പറയുന്നു എന്നു പറഞ്ഞു. സ്വ
ൎഗ്ഗരാജ്യം തന്റെ ദാസന്മാരുമായി കണക്കു
തീൎപ്പാൻ ഭാവിക്കുന്ന ഒരു രാജാവിനോടു
24 സദൃശം. അവൻ കണക്കു നോക്കിത്തുട
ങ്ങിയപ്പോൾ പതിനായിരം താലന്ത് കട
പ്പെട്ട ഒരുത്തനെ അവന്റെ അടുക്കൽ
25 കൊണ്ടുവന്നു. അവന്നു വീട്ടുവാൻ വക
യില്ലായ്കയാൽ അവന്റെ യജമാനൻ അ
വനെയും ഭാൎയ്യയെയും മക്കളെയും അവ
ന്നുള്ളതു ഒക്കെയും വിററു കടം തീൎപ്പാൻ
കല്പിച്ചു. അതുകൊണ്ടു ആ ദാസൻ വീ 26
ണു അവനെ നമസ്കരിച്ചു: യജമാനനേ,
എന്നോടു ക്ഷമ തോന്നേണമേ; ഞാൻ
സകലവും തന്നു തീൎക്കാം എന്നു പറഞ്ഞു.
അപ്പോൾ ആ ദാസന്റെ യജമാനൻ മന 27
സ്സലിഞ്ഞു അവനെ വിട്ടയച്ചു കടവും ഇ
ളെച്ചുകൊടുത്തു. ആ ദാസൻ പോകു 28
മ്പോൾ തനിക്കു നൂറു വെള്ളിക്കാശു കട
പ്പെട്ട ഒരു കൂട്ടുദാസനെ കണ്ടു തൊണ്ടെ
ക്കു പിടിച്ചു ഞെക്കി: നിന്റെ കടം തീൎക്കു
ക എന്നു പറഞ്ഞു. അവന്റെ കൂട്ടുദാസൻ: 29
എന്നോടു ക്ഷമ തോന്നേണമേ; ഞാൻ ത
ന്നുതീൎക്കാം എന്നു അവനോടു അപേക്ഷി
ച്ചു. എന്നാൽ അവൻ മനസ്സില്ലാതെ ഉട 30
നെ ചെന്നു കടം വീട്ടുവോളം അവനെ
തടവിൽ ആക്കിച്ചു. ഈ സംഭവിച്ചതു 31
അവന്റെ കൂട്ടുദാസന്മാർ കണ്ടിട്ടു വളരെ
ദുഃഖിച്ചു, ചെന്നു സംഭവിച്ചതു ഒക്കെയും
യജമാനനെ ബോധിപ്പിച്ചു. യജമാനൻ 32
അവനെ വിളിച്ചു: ദുഷ്ടദാസനേ, നീ എ
ന്നോടു അപേക്ഷിക്കയാൽ ഞാൻ ആ കടം
ഒക്കെയും ഇളെച്ചുതന്നുവല്ലോ. എനിക്കു 33
നിന്നോടു കരുണ തോന്നിയതുപോലെ
നിനക്കും കൂട്ടുദാസനോടു കരുണ തോന്നേ
ണ്ടതല്ലയോ എന്നു പറഞ്ഞു. അങ്ങനെ 34
യജമാനൻ കോപിച്ചു, അവൻ കടം ഒക്കെ
യും തീൎക്കുവോളം അവനെ ദണ്ഡിപ്പിക്കുന്ന
വരുടെ കയ്യിൽ ഏല്പിച്ചു. നിങ്ങൾ ഓ 35
രോരുത്തൻ സഹോദരനോടു ഹൃദയപൂ
ൎവ്വം ക്ഷമിക്കാഞ്ഞാൽ സ്വൎഗ്ഗസ്ഥനായ എ
ന്റെ പിതാവു അങ്ങനെ തന്നേ നിങ്ങ
ളോടും ചെയ്യും.

## ൧൯. അദ്ധ്യായം.

ഈ വചനങ്ങളെ പറഞ്ഞു തീൎന്നിട്ടു
യേശു ഗലീല വിട്ടു, യോൎദ്ദന്നക്കരെ യെ 2

ഹൂദ്യദേശത്തിന്റെ അതിരോളം ചെന്നു;
വളരെ പുരുഷാരം അവനെ പിൻചെ
ന്നു, അവൻ അവിടെവെച്ചു അവരെ
സൌഖ്യമാക്കി.
3 പറീശന്മാർ അവന്റെ അടുക്കൽ വ
ന്നു: ഏതു കാരണം ചൊല്ലിയും ഭാൎയ്യയെ
ഉപേക്ഷിക്കുന്നതു വിഹിതമോ എന്നു അ
4 വനെ പരീക്ഷിച്ചു ചോദിച്ചു. അതിന്നു
അവൻ: സൃഷ്ടിച്ചവൻ ആദിയിൽ അവ
രെ ആണും പെണ്ണുമായി സൃഷ്ടിച്ചു എന്നും
5 അതുനിമിത്തം മനുഷ്യൻ അപ്പനെയും
അമ്മയെയും വിട്ടു ഭാൎയ്യയോടു പററിച്ചേ
രും; ഇരുവരും ഒരു ദേഹമായി തീരും എ
ന്നു അരുളിച്ചെയ്തു എന്നും നിങ്ങൾ വായി
6 ച്ചിട്ടില്ലയോ? അതുകൊണ്ടു അവർ മേലാൽ
രണ്ടല്ല, ഒരു ദേഹമത്രേ; ആകയാൽ ദൈ
വം യോജിപ്പിച്ചതിനെ മനുഷ്യൻ വേർ
7 പിരിക്കരുതു എന്നു ഉത്തരം പറഞ്ഞു. അ
വർ അവനോടു: എന്നാൽ ഉപേക്ഷണപ
ത്രം കൊടുത്തിട്ടു അവളെ ഉപേക്ഷിപ്പാൻ
മോശെ കല്പിച്ചതു എന്തു എന്നു ചോദിച്ചു.
8 അവൻ അവരോടു: നിങ്ങളുടെ ഹൃദയകാ
ഠിന്യം നിമിത്തമത്രേ ഭാൎയ്യമാരെ ഉപേക്ഷി
പ്പാൻ മോശെ അനുവദിച്ചതു; ആദിയിൽ
9 അങ്ങനെയല്ലായിരുന്നു. ഞാനോ നിങ്ങ
ളോടു പറയുന്നതു: പരസംഗം നിമിത്തമ
ല്ലാതെ ഭാൎയ്യയെ ഉപേക്ഷിച്ചു മററൊരുത്തി
യെ വിവാഹം കഴിക്കുന്നവൻ വ്യഭിചാരം
ചെയ്യുന്നു; ഉപേക്ഷിക്കപ്പെട്ടവളെ വിവാ
ഹം കഴിക്കുന്നവനും വ്യഭിചാരം ചെയ്യുന്നു.
10 ശിഷ്യന്മാർ അവനോടു: സ്ത്രീയെ സംബ
ന്ധിച്ചു മനുഷ്യന്റെ അവസ്ഥ ഇങ്ങനെ
എങ്കിൽ വിവാഹം കഴിക്കുന്നതു നന്നല്ല
11 എന്നു പറഞ്ഞു. അവൻ അവരോടു: വ
രം ലഭിച്ചവർ അല്ലാതെ എല്ലാവരും ഈ
12 വചനം ഗ്രഹിക്കുന്നില്ല. അമ്മയുടെ ഗൎഭ
ത്തിൽനിന്നു ഷണ്ഡന്മാരായി ജനിച്ചവർ
ഉണ്ടു; മനുഷ്യർ ഷണ്ഡന്മാരാക്കിയ ഷണ്ഡ
ന്മാരും ഉണ്ടു; സ്വൎഗ്ഗരാജ്യം നിമിത്തം തങ്ങ
ളെത്തന്നേ ഷണ്ഡന്മാരാക്കിയ ഷണ്ഡന്മാ
രും ഉണ്ടു; ഗ്രഹിപ്പാൻ കഴിയുന്നവൻ ഗ്ര
ഹിക്കട്ടെ എന്നു പറഞ്ഞു.
അവൻ കൈവെച്ചു പ്രാൎത്ഥിക്കേണ്ടതി 13
ന്നു ചിലർ ശിശുക്കളെ അവന്റെ അടു
ക്കൽ കൊണ്ടുവന്നു; ശിഷ്യന്മാർ അവരെ
വിലക്കി. യേശുവോ: ശിശുക്കളെ എന്റെ 14
അടുക്കൽ വരുവാൻ വിടുവിൻ; അവരെ
തടുക്കരുതു; സ്വൎഗ്ഗരാജ്യം ഇങ്ങനെയുള്ള
വരുടേതല്ലോ എന്നു പറഞ്ഞു. അങ്ങനെ 15
അവൻ അവരുടെമേൽ കൈവെച്ചു; പി
ന്നെ അവിടെനിന്നു യാത്രയായി.
അനന്തരം ഒരുത്തൻ വന്നു അവനോടു: 16
ഗുരോ, നിത്യജീവനെ പ്രാപിപ്പാൻ ഞാൻ
എന്തു നന്മ ചെയ്യേണം എന്നു ചോദിച്ച
തിന്നു അവൻ: എന്നോടു നന്മയെക്കുറി 17
ച്ചു ചോദിക്കുന്നതു എന്തു? നല്ലവൻ ഒരു
ത്തനേ ഉള്ളു. ജീവനിൽ കടപ്പാൻ
ഇച്ഛിക്കുന്നു എങ്കിൽ കല്പനകളെ പ്രമാ
ണിക്ക എന്നു അവനോടു പറഞ്ഞു. ഏവ 18
എന്നു അവൻ ചോദിച്ചതിന്നു യേശു: കുല
ചെയ്യരുതു, വ്യഭിചാരം ചെയ്യരുതു, മോ
ഷ്ടിക്കരുതു, കള്ളസ്സാക്ഷ്യം പറയരുതു;
അപ്പനെയും അമ്മയെയും ബഹുമാനിക്ക; 19
കൂട്ടുകാരനെ നിന്നെപ്പോലെ തന്നേ സ്നേ
ഹിക്ക എന്നിവ തന്നേ എന്നു പറഞ്ഞു.
യൌവനക്കാരൻ അവനോടു: ഇവ ഒക്കെ 20
യും ഞാൻ പ്രമാണിച്ചുപോരുന്നു; ഇനി
കുറവുള്ളതു എന്തു എന്നു പറഞ്ഞു. യേശു 21
അവനോടു: സൽഗുണപൂൎണ്ണൻ ആക
വാൻ ഇച്ഛിക്കുന്നു എങ്കിൽ നീ ചെന്നു നി
നക്കുള്ളതു വിററു ദരിദ്രൎക്കു കൊടുക്ക; എ
ന്നാൽ സ്വൎഗ്ഗത്തിൽ നിനക്കു നിക്ഷേപം
ഉണ്ടാകും; പിന്നെ വന്നു എന്നെ അനുഗ
മിക്ക എന്നു പറഞ്ഞു. യൌവനക്കാരൻ 22

വളരെ സമ്പത്തുള്ളവനാകയാൽ ഈ വ
ചനം കേട്ടിട്ടു ദുഃഖിച്ചുപൊയ്ക്കളഞ്ഞു.
23 യേശു തന്റെ ശിഷ്യന്മാരോടു: ധന
വാൻ സ്വൎഗ്ഗരാജ്യത്തിൽ കടക്കുന്നതു പ്ര
യാസം തന്നെ എന്നു ഞാൻ സത്യമായിട്ടു
24 നിങ്ങളോടു പറയുന്നു. ധനവാൻ ദൈ
വരാജ്യത്തിൽ കടക്കുന്നതിനെക്കാൾ ഒ
ട്ടകം സൂചിക്കുഴയൂടെ കടക്കുന്നതു എളു
പ്പം എന്നും ഞാൻ നിങ്ങളോടു പറയുന്നു
25 എന്നു പറഞ്ഞു. അതു കേട്ടു ശിഷ്യന്മാർ
ഏററവും വിസ്മയിച്ചു: എന്നാൽ രക്ഷിക്ക
പ്പെട്ടുവാൻ ആൎക്കു കഴിയും എന്നു പറഞ്ഞു.
26 യേശു അവരെ നോക്കി: അതു മനുഷ്യൎക്കു
അസാദ്ധ്യം എങ്കിലും ദൈവത്തിന്നു സക
27 ലവും സാദ്ധ്യം എന്നു പറഞ്ഞു. പത്രൊ
സ് അവനോടു: ഞങ്ങൾ സകലവും വിട്ടു
നിന്നെ അനുഗമിച്ചുവല്ലോ; ഞങ്ങൾക്കു
28 എന്തു കിട്ടും എന്നു ചോദിച്ചു. യേശു
അവരോടു പറഞ്ഞതു: എന്നെ അനുഗമി
ച്ചിരിക്കുന്ന നിങ്ങൾ പുനൎജ്ജനനത്തിൽ
മനുഷ്യപുത്രൻ തന്റെ മഹത്വത്തിന്റെ
സിംഹാസനത്തിൽ ഇരിക്കുമ്പോൾ നിങ്ങ
ളും പന്ത്രണ്ടു സിംഹാസനത്തിൽ ഇരുന്നു
യിസ്രായേൽ ഗോത്രം പന്ത്രണ്ടിന്നും ന്യായം
വിധിക്കും എന്നു ഞാൻ സത്യമായിട്ടു നി
29 ങ്ങളോടു പറയുന്നു. എന്റെ നാമംനിമി
ത്തം വീടുകളെയോ സഹോദരന്മാരെയോ
സഹോദരികളെയോ അപ്പനെയോ അമ്മ
യെയോ മക്കളെയോ നിലങ്ങളെയോ വിട്ടു
കളഞ്ഞവന്നു എല്ലാം നൂറു മടങ്ങു ലഭിക്കും;
അവൻ നിത്യജീവനെയും അവകാശമാ
30 ക്കും. എങ്കിലും മുമ്പന്മാർ പലർ പിമ്പ
ന്മാരും പിമ്പന്മാർ മുമ്പന്മാരും ആകും.

## ൨൦. അദ്ധ്യായം.

സ്വൎഗ്ഗരാജ്യം തന്റെ മുന്തിരിത്തോട്ട
ത്തിൽ വേലക്കാരെ വിളിച്ചാക്കേണ്ടതിന്നു
പുലൎച്ചെക്കു പുറപ്പെട്ട വീട്ടുടയവനോടു
സദൃശം. വേലക്കാരോടു അവൻ ദിവസ 2
ത്തേക്കു ഓരോ വെള്ളിക്കാശു പറഞ്ഞൊ
ത്തിട്ടു, അവരെ മുന്തിരിത്തോട്ടത്തിൽ അ
യച്ചു. മൂന്നാം മണിനേരത്തും പുറപ്പെട്ടു, 3
മററു ചിലർ ചന്തയിൽ മിനക്കെട്ടു നില്ക്കു
ന്നതു കണ്ടു: നിങ്ങളും മുന്തിരിത്തോട്ട 4
ത്തിൽ പോകുവിൻ; ന്യായമായതു തരാം
എന്നു അവരോടു പറഞ്ഞു; അവർ പോയി.
അവൻ ആറാം മണിനേരത്തും ഒമ്പതാം 5
മണിനേരത്തും ചെന്നു അങ്ങനെ തന്നേ
ചെയ്തു. പതിനൊന്നാം മണിനേരത്തും 6
ചെന്നു, മററു ചിലർ നില്ക്കുന്നതു കണ്ടിട്ടു:
നിങ്ങൾ ഇവിടെ പകൽ മുഴുവൻ മിന
ക്കെട്ടു നില്ക്കുന്നതു എന്തു എന്നു ചോദിച്ചു.
ഞങ്ങളെ ആരും കൂലിക്കു വിളിക്കായ്കകൊ 7
ണ്ടത്രേ എന്നു അവർ പറഞ്ഞപ്പോൾ: നി
ങ്ങളും മുന്തിരിത്തോട്ടത്തിലേക്കു ചെല്ലു
വിൻ എന്നു അവരോടു പറഞ്ഞു. സന്ധ്യ 8
യായപ്പോൾ മുന്തിരിത്തോട്ടത്തിന്റെ ഉട
യവൻ തന്റെ വിചാരകനോടു: വേല
ക്കാരെ വിളിച്ചു, പിമ്പന്മാർ തുടങ്ങി മുമ്പ
ന്മാർവരെ അവൎക്കു കൂലി കൊടുക്ക എന്നു
പറഞ്ഞു. അങ്ങനെ പതിനൊന്നാം മണി 9
നേരത്തു വന്നവർ ചെന്നു ഓരോ വെ
ള്ളിക്കാശു വാങ്ങി. മുമ്പന്മാർ വന്നപ്പോൾ 10
തങ്ങൾക്കു അധികം കിട്ടും എന്നു നിരൂ
പിച്ചു; അവൎക്കും ഓരോ വെള്ളിക്കാശു
കിട്ടി. അതു വാങ്ങീട്ടു അവർ വീട്ടുടയവ 11
ന്റെ നേരെ പിറുപിറുത്തു: ഈ പിമ്പ 12
ന്മാർ ഒരു മണിനേരം മാത്രം വേല ചെയ്തി
ട്ടും നീ അവരെ പകലത്തെ ഭാരവും വെയി
ലും സഹിച്ച ഞങ്ങളോടു സമമാക്കിയല്ലോ
എന്നു പറഞ്ഞു. അവരിൽ ഒരുത്തനോടു 13
അവൻ ഉത്തരം പറഞ്ഞതു: സ്നേഹിതാ,
ഞാൻ നിന്നോടു അന്യായം ചെയ്യുന്നില്ല;
നീ എന്നോടു ഒരു പണം പറഞ്ഞൊത്തി

14 ല്ലയോ? നിന്റേതു വാങ്ങി പൊയ്ക്കൊൾക;
നിനക്കു തന്നതുപോലെ ഈ പിമ്പന്നും
15 കൊടുപ്പാൻ എനിക്കു മനസ്സ. എനിക്കുള്ള
തിനെക്കൊണ്ടു മനസ്സുപോലെ ചെയ്വാൻ
എനിക്കു ന്യായമില്ലയോ? ഞാൻ നല്ലവൻ
ആകകൊണ്ടു നിന്റെ കണ്ണു കടിക്കുന്നു
16 വോ? ഇങ്ങനെ പിമ്പന്മാർ മുമ്പന്മാരും
മുമ്പന്മാർ പിമ്പന്മാരും ആകും.
17 യേശു യെരുശലേമിലേക്കു യാത്രചെ
യ്യുമ്പോൾ പന്ത്രണ്ടു ശിഷ്യന്മാരെയും വേ
റിട്ടു കൂട്ടിക്കൊണ്ടു വഴിയിൽവെച്ചു അവ
18 രോടു പറഞ്ഞതു: നാം യെരുശലേമി
ലേക്കു പോകുന്നുവല്ലൊ; അവിടെ മനു
ഷ്യപുത്രൻ മഹാപുരോഹിതന്മാൎക്കും ശാ
സ്ത്രിമാൎക്കും ഏല്പിക്കപ്പെടും; അവർ അവ
19 നു മരണശിക്ഷ കല്പിച്ചു, പരിഹസി
പ്പാനും തല്ലുവാനും ക്രൂശിപ്പാനും അവനെ
ജാതികൾക്കു ഏല്പിക്കും; എന്നാൽ മൂന്നാം
നാൾ അവൻ ഉയിൎത്തെഴുന്നേല്ക്കും.
20 അന്നു സെബെദിപുത്രന്മാരുടെ അമ്മ
പുത്രന്മാരുമായി അവന്റെ അടുക്കെ വന്നു
നമസ്കരിച്ചു അവനോടു ഒരു അപേക്ഷ
21 കഴിച്ചു. നിനക്കു എന്തു വേണം എന്നു
അവൻ അവളോടു ചോദിച്ചു. അവൾ
അവനോടു: ഈ എന്റെ പുത്രന്മാർ ഇരു
വരും നിന്റെ രാജ്യത്തിൽ ഒരുത്തൻ നി
ന്റെ വലത്തും ഒരുത്തൻ ഇടത്തും ഇരി
പ്പാൻ അരുളിച്ചെയ്യേണമേ എന്നു പറഞ്ഞു.
22 അതിന്നു ഉത്തരമായി യേശു: നിങ്ങൾ
യാചിക്കുന്നതു ഇന്നതു എന്നു നിങ്ങൾ അ
റിയുന്നില്ല; ഞാൻ കുടിപ്പാനിരിക്കുന്ന പാ
നപാത്രം കുടിപ്പാൻ നിങ്ങൾക്കു കഴിയു
മോ എന്നു ചോദിച്ചു. കഴിയും എന്നു
23 അവർ പറഞ്ഞു. അവൻ അവരോടു:
എന്റെ പാനപാത്രം നിങ്ങൾ കുടിക്കും
നിശ്ചയം; എങ്കിലും എന്റെ വലത്തും
ഇടത്തും ഇരിപ്പാൻ വരം നല്കുന്നതു എന്റേ
തല്ല; എന്റെ പിതാവു ആൎക്കു ഒരുക്കിയി
രിക്കുന്നുവോ അവൎക്കു കിട്ടും എന്നു പറഞ്ഞു.
ശേഷം പത്തുപേർ അതു കേട്ടിട്ടു ആ 24
രണ്ടു സഹോദരന്മാരോടു നീരസപ്പെട്ടു.
യേശുവോ അവരെ അടുക്കെ വിളിച്ചു: 25
ജാതികളുടെ അധിപതിമാർ അവരിൽ
കൎത്തൃത്വം ചെയ്യുന്നു എന്നും മഹത്തുക്കൾ
അവരുടെമേൽ അധികാരം നടത്തുന്നു
എന്നും നിങ്ങൾ അറിയുന്നു. നിങ്ങളിൽ 26
അങ്ങനെ അരുതു; നിങ്ങളിൽ മഹാൻ
ആകുവാൻ ഇച്ഛിക്കുന്നവനെല്ലാം നിങ്ങ
ളുടെ ശുശ്രൂഷക്കാരൻ ആകേണം. നി 27
ങ്ങളിൽ ഒന്നാമൻ ആകുവാൻ ഇച്ഛിക്കുന്ന
വനെല്ലാം നിങ്ങളുടെ ദാസൻ ആകേ
ണം. മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യി 28
പ്പാനല്ല ശുശ്രൂഷിപ്പാനും അനേകൎക്കുവേ
ണ്ടി തന്റെ ജീവനെ മറുവിലയായി കൊ
ടുപ്പാനും വന്നതുപോലെ തന്നേ എന്നു
പറഞ്ഞു.
അവർ യെരിഹോവിൽനിന്നു പുറ 29
പ്പെട്ടപ്പോൾ വലിയോരു പുരുഷാരം അ
വനെ അനുഗമിച്ചു. അപ്പോൾ വഴിയ 30
രികെ ഇരിക്കുന്ന രണ്ടു കുരുടന്മാർ യേശു
കടന്നുപോകുന്നതു കേട്ടു: കൎത്താവേ, ദാ
വീദ്പുത്രാ, ഞങ്ങളോടു കരുണ തോന്നേ
ണമേ എന്നു നിലവിളിച്ചു. മിണ്ടാതി 31
രിപ്പാൻ പുരുഷാരം അവരെ ശാസിച്ച
പ്പോൾ അവർ: കൎത്താവേ, ദാവീദ്പുത്രാ,
ഞങ്ങളോടു കരുണതോന്നേണമേ എന്നു
അധികം നിലവിളിച്ചു. യേശു നിന്നു 32
അവരെ വിളിച്ചു: ഞാൻ നിങ്ങൾക്കു എന്തു
ചെയ്യേണമെന്നു നിങ്ങൾ ഇച്ഛിക്കുന്നു
എന്നു ചോദിച്ചു. കൎത്താവേ, ഞങ്ങൾക്കു 33
കണ്ണു തുറന്നുകിട്ടേണം എന്നു അവർ പ
റഞ്ഞു. യേശു മനസ്സലിഞ്ഞു അവരുടെ 34
കണ്ണു തൊട്ടു; ഉടനെ അവർ കാഴ്ചപ്രാ
പിച്ചു, അവനെ അനുഗമിച്ചു.

## ൨൧. അദ്ധ്യായം.

അനന്തരം അവർ യെരുശലേമിനോടു
സമീപിച്ചു ഒലീവ് മലയരികെ ബേത്ത്
ഫഗയിൽ എത്തിയപ്പോൾ, യേശു രണ്ടു
2 ശിഷ്യന്മാരെ അയച്ചു: നിങ്ങൾക്കു എതി
രെയുള്ള ഗ്രാമത്തിൽ ചെല്ലുവിൻ; അവി
ടെ കെട്ടിയിരിക്കുന്ന ഒരു പെണ്കഴുതയെ
യും അതിന്റെ കുട്ടിയെയും നിങ്ങൾ
ഉടനെ കാണും; അവയെ അഴിച്ചു കൊ
3 ണ്ടുവരുവിൻ. നിങ്ങളോടു ആരാനും വ
ല്ലതും പറഞ്ഞാൽ: കൎത്താവിന്നു ഇവയെ
ക്കൊണ്ടു ആവശ്യം ഉണ്ടു എന്നു പറവിൻ;
തൽക്ഷണം അവൻ അവയെ അയക്കും
എന്നു പറഞ്ഞു.
4 "സീയോൻപുത്രിയോടു: ഇതാ, നി
ന്റെ രാജാവു സൌമ്യനായി കഴുതപ്പുറ
ത്തും വാഹനമൃഗത്തിന്റെ കുട്ടിയുടെ
പുറത്തും കയറി നിന്റെ അടുക്കൽ
വരുന്നു എന്നു പറവിൻ"
5 എന്നിങ്ങനെ പ്രവാചകൻമുഖാന്തരം അ
രുളിച്ചെയ്തതിന്നു നിവൃത്തിവരുവാൻ ഇതു
6 സംഭവിച്ചു. ശിഷ്യന്മാർ പുറപ്പെട്ടു യേശു
7 കല്പിച്ചതുപോലെ ചെയ്തു, കഴുതയെയും
കുട്ടിയെയും കൊണ്ടുവന്നു തങ്ങളുടെ വ
സ്ത്രം അവയുടെ മേൽ ഇട്ടു; അവൻ കയ
8 റി ഇരുന്നു. പുരുഷാരം മിക്കതും തങ്ങ
ളുടെ വസ്ത്രം വഴിയിൽ വിരിച്ചു; മററു
ചിലർ വൃക്ഷങ്ങളിൽനിന്നു കൊമ്പു വെട്ടി
9 വഴിയിൽ വിതറി. മുന്നും പിന്നും നട
ന്ന പുരുഷാരം: ദാവീദ്പുത്രന്നു ഹോശ
ന്നാ; കൎത്താവിന്റെ നാമത്തിൽ വരുന്ന
വൻ വാഴ്ത്തപ്പെട്ടവൻ; അത്യുന്നതങ്ങളിൽ
ഹോശന്നാ എന്നു ആൎത്തുകൊണ്ടിരുന്നു.
10 അവൻ യെരുശലേമിൽ കടന്നപ്പോൾ
നഗരം മുഴുവനും ഇളകി: ഇവൻ ആർ
11 എന്നു പറഞ്ഞു. ഇവൻ ഗലീലയിലെ
നസറെത്തിൽനിന്നുള്ള പ്രവാചകനായ
യേശു എന്നു പുരുഷാരം പറഞ്ഞു.
യേശു ദൈവാലയത്തിൽ ചെന്നു, ദൈ 12
വാലയത്തിൽ വില്ക്കുന്നവരെയും കൊള്ളു
ന്നവരെയും എല്ലാം പുറത്താക്കി, പൊൻവാ
ണിഭക്കാരുടെ മേശകളെയും പ്രാവുകളെ
വില്ക്കുന്നവരുടെ പീഠങ്ങളെയും മറിച്ചുക
ളഞ്ഞു അവരോടു: എന്റെ ആലയം 13
പ്രാൎത്ഥനാലയം എന്നു വിളിക്കപ്പെടും
എന്നു എഴുതിയിരിക്കുന്നു; നിങ്ങളോ അതി
നെ കള്ളന്മാരുടെ ഗുഹയാക്കിത്തീൎക്കുന്നു
എന്നു പറഞ്ഞു. കുരുടന്മാരും മുടന്തന്മാരും 14
ദൈവാലയത്തിൽ അവന്റെ അടുക്കൽ
വന്നു; അവൻ അവരെ സൌഖ്യമാക്കി.
എന്നാൽ മഹാപുരോഹിതന്മാരും ശാസ്ത്രി 15
മാരും അവൻ ചെയ്ത അത്ഭുതങ്ങളെയും
ദാവീദ്പുത്രന്നു ഹോശന്നാ എന്നു ദൈവാ
ലയത്തിൽ ആൎക്കുന്ന ബാലന്മാരെയും കണ്ടി
ട്ടു നീരസപ്പെട്ടു: ഇവർ പറയുന്നതു 16
കേൾക്കുന്നുവോ എന്നു അവനോടു ചോ
ദിച്ചു. യേശു അവരോടു: ഉവ്വു; ശിശുക്ക
ളുടെയും മുലകുടിക്കുന്നവരുടെയും വായിൽ
നിന്നു നീ പുകഴ്ച ഒരുക്കിയിരിക്കുന്നു എന്നു
ള്ളതു നിങ്ങൾ ഒരിക്കലും വായിച്ചിട്ടി
ല്ലയോ എന്നു ചോദിച്ചു. പിന്നെ അവ 17
രെ വിട്ടു നഗരത്തിൽനിന്നു പുറപ്പെട്ടു
ബെഥാന്യയിൽ ചെന്നു അവിടെ രാത്രി
പാൎത്തു.
രാവിലെ അവൻ നഗരത്തിലേക്കു മട 18
ങ്ങിപ്പോകുന്ന സമയം വിശന്നിട്ടു വഴിയ
രികെ ഒരു അത്തിവൃക്ഷം കണ്ടു, അടു 19
ക്കെ ചെന്നു, അതിൽ ഇലയല്ലാതെ ഒന്നും
കാണായ്കയാൽ: ഇനി നിന്നിൽ ഒരുനാളും
ഫലം ഉണ്ടാകാതെ പോകട്ടെ എന്നു അതി
നോടു പറഞ്ഞു; ക്ഷണത്തിൽ അത്തി
ഉണങ്ങിപ്പോയി. ശിഷ്യന്മാർ അതു കണ്ടാ 20
റെ: അത്തി ഇത്ര ക്ഷണത്തിൽ ഉണങ്ങി

പ്പോയതു എങ്ങനെ എന്നു പറഞ്ഞു ആശ്ച
21 ൎയ്യപ്പെട്ടു. അതിന്നു യേശു: നിങ്ങൾ സം
ശയിക്കാതെ വിശ്വാസം ഉള്ളവരായാൽ
ഈ അത്തിയോടു ചെയ്തതു നിങ്ങളും
ചെയ്യും; എന്നു മാത്രമല്ല, ഈ മലയോടു:
നീങ്ങി കടലിലേക്കു ചാടിപ്പോക എന്നു
പറഞ്ഞാൽ അതും സംഭവിക്കും എന്നു
ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.
22 നിങ്ങൾ വിശ്വസിച്ചുകൊണ്ടു പ്രാൎത്ഥന
യിൽ എന്തു യാചിച്ചാലും നിങ്ങൾക്കു ലഭി
ക്കും എന്നു ഉത്തരം പറഞ്ഞു.
23 അവൻ ദൈവാലയത്തിൽ ചെന്നു ഉപ
ദേശിക്കുമ്പോൾ മഹാപുരോഹിതന്മാരും
ജനത്തിന്റെ മൂപ്പന്മാരും അവന്റെ അടു
ക്കൽ വന്നു: നീ എന്തു അധികാരംകൊണ്ടു
ഇതു ചെയ്യുന്നു? ഈ അധികാരം നിനക്കു
24 തന്നതു ആർ എന്നു ചോദിച്ചു. യേശു
അവരോടു ഉത്തരം പറഞ്ഞതു: ഞാനും നി
ങ്ങളോടു ഒരു വാക്കു ചോദിക്കും; അതു നി
ങ്ങൾ എന്നോടു പറഞ്ഞാൽ എന്തു അധി
കാരംകൊണ്ടു ഞാൻ ഇതു ചെയ്യുന്നു എന്നു
25 ള്ളതു ഞാനും നിങ്ങളോടു പറയും. യോ
ഹന്നാന്റെ സ്നാനം എവിടെനിന്നു? സ്വ
ൎഗ്ഗത്തിൽനിന്നോ മനുഷ്യരിൽനിന്നോ? അ
വർ തമ്മിൽ ആലോചിച്ചു: സ്വൎഗ്ഗത്തിൽ
നിന്നു എന്നു പറഞ്ഞാൽ, പിന്നെ നിങ്ങൾ
അവനെ വിശ്വസിക്കാഞ്ഞതു എന്തു എന്നു
26 അവൻ നമ്മോടു ചോദിക്കും; മനുഷ്യ
രിൽനിന്നു എന്നു പറഞ്ഞാലോ, നാം പു
രുഷാരത്തെ ഭയപ്പെടുന്നു; എല്ലാവരും
യോഹന്നാനെ പ്രവാചകൻ എന്നല്ലോ
27 എണ്ണുന്നതു എന്നു പറഞ്ഞു. അങ്ങനെ
അവർ യേശുവിനോടു: ഞങ്ങൾക്കു അറി
ഞ്ഞുകൂടാ എന്നു ഉത്തരം പറഞ്ഞു. അവൻ
അവരോടു പറഞ്ഞതു: എന്നാൽ ഞാൻ ഇതു
എന്തു അധികാരംകൊണ്ടു ചെയ്യുന്നു എന്നു
ള്ളതു ഞാനും നിങ്ങളോടു പറയുന്നില്ല.

എങ്കിലും നിങ്ങൾക്കു എന്തു തോന്നുന്നു? 28
ഒരു മനുഷ്യന്നു രണ്ടു പുത്രന്മാർ ഉണ്ടായി
രുന്നു; അവൻ ഒന്നാമത്തവന്റെ അടു
ക്കൽ ചെന്നു: മകനേ, ഇന്നു എന്റെ മുന്തി
രിത്തോട്ടത്തിൽ പോയി വേല ചെയ്ക
എന്നു പറഞ്ഞു. എനിക്കു മനസ്സില്ല എന്നു 29
അവൻ ഉത്തരം പറഞ്ഞു; എങ്കിലും പിന്ന
ത്തേതിൽ അനുതപിച്ചു അവൻ പോയി.
രണ്ടാമത്തവന്റെ അടുക്കൽ അവൻ 30
ചെന്നു അങ്ങനെ തന്നേ പറഞ്ഞപ്പോൾ:
ഞാൻ പോകാം അപ്പാ എന്നു അവൻ
ഉത്തരം പറഞ്ഞു; പോയില്ല താനും. ഈ 31
രണ്ടുപേരിൽ ആർ ആകുന്നു അപ്പന്റെ
ഇഷ്ടം ചെയ്തതു? ഒന്നാമത്തവൻ എന്നു
അവർ പറഞ്ഞു. യേശു അവരോടു പറ
ഞ്ഞതു: ചുങ്കക്കാരും വേശ്യമാരും നിങ്ങൾക്കു
മുമ്പായി ദൈവരാജ്യത്തിൽ കടക്കുന്നു
എന്നു സത്യമായിട്ടു ഞാൻ നിങ്ങളോടു പറ
യുന്നു. യോഹന്നാൻ നീതിമാൎഗ്ഗം ഉപദേ 32
ശിച്ചുകൊണ്ടു നിങ്ങളുടെ അടുക്കൽ വന്നു;
നിങ്ങൾ അവനെ വിശ്വസിച്ചില്ല; എ
ന്നാൽ ചുങ്കക്കാരും വേശ്യമാരും അവനെ
വിശ്വസിച്ചു; അതു കണ്ടിട്ടും നിങ്ങൾ അ
വനെ വിശ്വസിപ്പാൻ തക്കവണ്ണം പിന്ന
ത്തേതിൽ അനുതപിച്ചില്ല.
മറ്റൊരു ഉപമ കേൾപ്പിൻ. ഗൃഹസ്ഥ 33
നായൊരു മനുഷ്യൻ ഒരു മുന്തിരിത്തോട്ടം
നട്ടുണ്ടാക്കി, അതിന്നു വേലികെട്ടി, അ
തിൽ ചക്കു കുഴിച്ചിട്ടു ഗോപുരവും പണി
തു; പിന്നെ കുടിയാന്മാരെ പാട്ടത്തിന്നു
ഏല്പിച്ചിട്ടു പരദേശത്തു പോയി. ഫല 34
കാലം സമീപിച്ചപ്പോൾ തനിക്കുള്ള അനു
ഭവം വാങ്ങേണ്ടതിന്നു അവൻ ദാസന്മാരെ
കുടിയാന്മാരുടെ അടുക്കൽ അയച്ചു. കുടി 35
യാന്മാരോ അവന്റെ ദാസന്മാരെ പിടിച്ചു,
ഒരുവനെ തല്ലി, ഒരുവനെ കൊന്നു,
മറ്റൊരുവനെ കല്ലെറിഞ്ഞു. അവൻ 36

പിന്നെയും മുമ്പിലത്തേതിലും അധികം
ദാസന്മാരെ അയച്ചു; അവരോടും അവർ
37 അങ്ങനെ തന്നേ ചെയ്തു. ഒടുവിൽ അ
വൻ: എന്റെ മകനെ അവർ ശങ്കിക്കും
എന്നു പറഞ്ഞു, മകനെ അവരുടെ അടു
38 ക്കൽ അയച്ചു. മകനെ കണ്ടിട്ടു കുടിയാ
ന്മാർ: ഇവൻ അവകാശി; വരുവിൻ, നാം
അവനെ കൊന്നു അവന്റെ അവകാശം
കൈവശമാക്കുക എന്നു തമ്മിൽ പറഞ്ഞു,
39 അവനെ പിടിച്ചു തോട്ടത്തിൽനിന്നു പുറ
40 ത്താക്കി കൊന്നുകളഞ്ഞു. ആകയാൽ മു
ന്തിരിത്തോട്ടത്തിന്റെ ഉടയവൻ വരു
മ്പോൾ ആ കുടിയാന്മാരോടു എന്തു ചെയ്യും?
41 അവൻ ആ വല്ലാത്തവരെ വല്ലാതെ നിഗ്ര
ഹിച്ചു തക്കസമയത്തു അനുഭവം കൊടു
ക്കുന്ന വേറെ കുടിയാന്മാൎക്കു തോട്ടം ഏല്പി
ക്കും എന്നു അവർ അവനോടു പറഞ്ഞു.
42 യേശു അവരോടു:
"വീടുപണിയുന്നവർ തള്ളിക്കളഞ്ഞ
കല്ലു മൂലക്കല്ലായി തീൎന്നിരിക്കുന്നു; ഇതു
കൎത്താവിനാൽ സംഭവിച്ചു നമ്മുടെ
ദൃഷ്ടിയിൽ ആശ്ചൎയ്യവുമായിരിക്കുന്നു"
എന്നു നിങ്ങൾ തിരുവെഴുത്തുകളിൽ ഒരി
43 ക്കലും വായിച്ചിട്ടില്ലയോ? അതുകൊണ്ടു
ദൈവരാജ്യം നിങ്ങളുടെ പക്കൽനിന്നു
എടുത്തു അതിന്റെ ഫലം കൊടുക്കുന്ന
ജാതിക്കു കൊടുക്കും എന്നു ഞാൻ നിങ്ങ
44 ളോടു പറയുന്നു. ഈ കല്ലിന്മേൽ വീഴു
ന്നവൻ തകൎന്നുപോകും; അതു ആരുടെ
മേൽ എങ്കിലും വീണാൽ അവനെ ധൂളി
45 പ്പിക്കും എന്നു പറഞ്ഞു. അവന്റെ ഉപ
മകളെ മഹാപുരോഹിതന്മാരും പരീശരും
കേട്ടിട്ടു, തങ്ങളെക്കൊണ്ടു പറയുന്നു എന്നു
46 അറിഞ്ഞു, അവനെ പിടിപ്പാൻ അന്വേ
ഷിച്ചു; എന്നാൽ പുരുഷാരം അവനെ
പ്രവാചകൻ എന്നു എണ്ണുകകൊണ്ടു അ
വരെ ഭയപ്പെട്ടു.

## ൨൨. അദ്ധ്യായം.

യേശു പിന്നെയും അവരോടു ഉപമകളാ
യി പ്രസ്താവിച്ചതെന്തെന്നാൽ: സ്വൎഗ്ഗരാ 2
ജ്യം തന്റെ പുത്രന്നുവേണ്ടി കല്യാണസദ്യ
കഴിച്ച ഒരു രാജാവിനോടു സദൃശം.
അവൻ കല്യാണത്തിന്നു ക്ഷണിച്ചവരെ 3
വിളിക്കേണ്ടതിന്നു ദാസന്മാരെ പറഞ്ഞയ
ച്ചു; അവൎക്കോ വരുവാൻ മനസ്സായില്ല.
പിന്നെയും അവൻ മറ്റു ദാസന്മാരെ 4
അയച്ചു: എന്റെ മുത്താഴം ഒരുക്കിത്തീൎന്നു,
എന്റെ കാളകളെയും തടിപ്പിച്ച മൃഗങ്ങ
ളെയും അറുത്തു, എല്ലാം ഒരുങ്ങിയിരി
ക്കുന്നു; കല്യാണത്തിന്നു വരുവിൻ എന്നു
ക്ഷണിച്ചവരോടു പറയിച്ചു. അവർ 5
അതു കൂട്ടാക്കാതെ ഒരുത്തൻ തന്റെ നില
ത്തിലേക്കും മറ്റൊരുത്തൻ തന്റെ വ്യാപാ
രത്തിന്നും പൊയ്ക്കളഞ്ഞു. ശേഷമുള്ളവർ 6
അവന്റെ ദാസന്മാരെ പിടിച്ചു അപമാ
നിച്ചു കൊന്നുകളഞ്ഞു. രാജാവു കോപി 7
ച്ചു സൈന്യങ്ങളെ അയച്ചു ആ കുലപാ
തകന്മാരെ മുടിച്ചു അവരുടെ പട്ടണം ചുട്ടു
കളഞ്ഞു. പിന്നെ അവൻ ദാസന്മാരോടു: 8
കല്യാണം ഒരുങ്ങിയിരിക്കുന്നു; ക്ഷണിക്ക
പ്പെട്ടവരോ യോഗ്യരായില്ല. ആകയാൽ 9
വഴിത്തലെക്കൽ ചെന്നു കാണുന്നവരെ
ഒക്കെയും കല്യാണത്തിന്നു വിളിപ്പിൻ
എന്നു പറഞ്ഞു. ആ ദാസന്മാർ പെരു 10
വഴികളിൽ പോയി, കണ്ട ദുഷ്ടന്മാരെയും
നല്ലവരെയും എല്ലാം കൂട്ടിക്കൊണ്ടു വന്നു;
കല്യാണശാല വിരുന്നുകാരെക്കൊണ്ടു നിറ
ഞ്ഞു. വിരുന്നുകാരെ നോക്കുവാൻ രാജാ 11
വു അകത്തു വന്നപ്പോൾ കല്യാണവസ്ത്രം
ധരിക്കാത്ത ഒരു മനുഷ്യനെ അവിടെ
കണ്ടു: സ്നേഹിതാ, നീ കല്യാണവസ്ത്രം 12
ഇല്ലാതെ ഇവിടെ അകത്തു വന്നതു എങ്ങ
നെ എന്നു ചോദിച്ചു. എന്നാൽ അവന്നു

13 വാക്കു മുട്ടിപ്പോയി. രാജാവു ശുശ്രൂഷ
ക്കാരോടു: ഇവനെ കയ്യും കാലും കെട്ടി
ഏററവും പുറത്തുള്ള ഇരുട്ടിൽ തള്ളിക്കള
വിൻ; അവിടെ കരച്ചലും പല്ലുകടിയും
14 ഉണ്ടാകും എന്നു പറഞ്ഞു. വിളിക്കപ്പെട്ട
വർ അനേകർ; തിരഞ്ഞെടുക്കപ്പെട്ടവരോ
ചുരുക്കം.
15 അനന്തരം പരിശന്മാർ ചെന്നു അവ
നെ വാക്കിൽ കുടുക്കേണ്ടതിന്നു ആലോ
16 ചിച്ചുകൊണ്ടു തങ്ങളുടെ ശിഷ്യന്മാരെ
ഹെരോദ്യരോടുകൂടെ അവന്റെ അടുക്കൽ
അയച്ചു: ഗുരോ, നീ സത്യവാനും ദൈവ
ത്തിന്റെ വഴി നേരായി പഠിപ്പിക്കുന്ന
വനും മനുഷ്യരുടെ മുഖം നോക്കാത്തവൻ
ആകയാൽ ആരെയും ശങ്കയില്ലാത്തവ
നും ആകുന്നു എന്നു ഞങ്ങൾ അറിയുന്നു.
17 നിനക്കു എന്തു തോന്നുന്നു? കൈസൎക്കു
കരം കൊടുക്കുന്നതു വിഹിതമോ അല്ല
യോ എന്നു പറഞ്ഞുതരേണം എന്നു പറ
18 യിച്ചു. യേശു അവരുടെ ദുഷ്ടത അറി
ഞ്ഞു: കപടഭക്തിക്കാരേ, എന്നെ പരീക്ഷി
19 ക്കുന്നതു എന്തു? കരത്തിന്നുള്ള നാണയം
കാണിപ്പിൻ എന്നു പറഞ്ഞു; അവർ അവ
ന്റെ അടുക്കൽ ഒരു വെള്ളിക്കാശു കൊ
20 ണ്ടുവന്നു. അവൻ അവരോടു: ഈ സ്വ
രൂപവും മേലെഴുത്തും ആരുടേതു എന്നു
21 ചോദിച്ചതിന്നു കൈസരുടേതു എന്നു അ
വർ പറഞ്ഞു. എന്നാൽ കൈസൎക്കുള്ളതു
കൈസൎക്കും ദൈവത്തിന്നുള്ളതു ദൈവ
ത്തിന്നും കൊടുപ്പിൻ എന്നു അവൻ അവ
22 രോടു പറഞ്ഞു. അവർ കേട്ടു ആശ്ച
ൎയ്യപ്പെട്ടു അവനെ വിട്ടു പൊയ്ക്കളഞ്ഞു.
23 പുനരുത്ഥാനം ഇല്ല എന്നു പറയുന്ന
സദൂക്യരും അന്നു അവന്റെ അടുക്കൽ
24 വന്നു: ഗുരോ, ഒരുത്തൻ മക്കൾ ഇല്ലാതെ
മരിച്ചാൽ അവന്റെ സഹോദരൻ അവ
ന്റെ ഭാൎയ്യയെ ദേവരവിവാഹം കഴിച്ചു
തന്റെ സഹോദരന്നു സന്തതിയെ ജനി
പ്പിക്കേണം എന്നു മോശെ കല്പിച്ചുവല്ലോ.
എന്നാൽ ഞങ്ങളുടെ ഇടയിൽ ഏഴു സഹോ 25
ദരന്മാർ ഉണ്ടായിരുന്നു. അവരിൽ ഒന്നാ
മത്തവൻ വിവാഹം ചെയ്തശേഷം മരിച്ചു,
സന്തതി ഇല്ലായ്കയാൽ തന്റെ ഭാൎയ്യയെ
സഹോദരന്നു വിട്ടേച്ചു. രണ്ടാമത്തവ 26
നും മൂന്നാമത്തവനും ഏഴാമത്തവൻ വരെ
യും അങ്ങനെ തന്നേ. എല്ലാവരും കഴി 27
ഞ്ഞിട്ടു ഒടുവിൽ സ്ത്രീയും മരിച്ചു. എന്നാൽ 28
പുനരുത്ഥാനത്തിൽ അവൾ ഏഴുവരിൽ
ആൎക്കു ഭാൎയ്യയാകും? എല്ലാവൎക്കും ആയിരു
ന്നുവല്ലോ എന്നു ചോദിച്ചു. അതിന്നു 29
യേശു ഉത്തരം പറഞ്ഞതു: നിങ്ങൾ തിരു
വെഴുത്തുകളെയും ദൈവശക്തിയെയും അ
റിയായ്കകൊണ്ടു തെറ്റിപ്പോകുന്നു. പുന 30
രുത്ഥാനത്തിൽ അവർ വിവാഹം കഴിക്കു
ന്നില്ല, വിവാഹത്തിന്നു കൊടുക്കപ്പെടുന്ന
തുമില്ല; സ്വൎഗ്ഗത്തിലെ ദൂതന്മാരെപ്പോലെ
അത്രേ ആകുന്നു. മരിച്ചവരുടെ പുനരു 31
ത്ഥാനത്തെക്കുറിച്ചോ ദൈവം അരുളിച്ചെ
യ്തിരിക്കുന്നതു നിങ്ങൾ വായിച്ചിട്ടില്ലയോ?
ഞാൻ അബ്രാഹാമിന്റെ ദൈവവും യിസ്ഹാ 32
ക്കിന്റെ ദൈവവും യാക്കോബിന്റെ ദൈ
വവും ആകുന്നു എന്നു അവൻ അരുളി
ച്ചെയ്യുന്നു; എന്നാൽ അവൻ മരിച്ചവരുടെ
ദൈവമല്ല, ജീവനുള്ളവരുടെ ദൈവ
മത്രേ. പുരുഷാരം ഇതു കേട്ടിട്ടു അവ 33
ന്റെ ഉപദേശത്തിൽ വിസ്മയിച്ചു.
സദൂക്യരെ അവൻ മിണ്ടാതാക്കിയപ്ര 34
കാരം കേട്ടിട്ടു പരീശന്മാർ ഒന്നിച്ചുകൂടി,
അവരിൽ ഒരു വൈദികൻ അവനെ പരീ 35
ക്ഷിച്ചു: ഗുരോ, ന്യായപ്രമാണത്തിൽ 36
ഏതു കല്പന വലിയതു എന്നു ചോദിച്ചു.
യേശു അവനോടു: നിന്റെ ദൈവമായ 37
കൎത്താവിനെ നീ പൂൎണ്ണഹൃദയത്തോടും
പൂൎണ്ണാത്മാവോടും പൂൎണ്ണമനസ്സോടും കൂടെ

38 സ്നേഹിക്കേണം. ഇതാകുന്നു വലിയതും
39 ഒന്നാമത്തേതുമായ കല്പന. രണ്ടാമത്തേതു
അതിനോടു സമം: കൂട്ടുകാരനെ നിന്നെ
40 പ്പോലെ തന്നേ സ്നേഹിക്കേണം. ഈ
രണ്ടു കല്പനകളിൽ സകലന്യായപ്രമാ
ണവും പ്രവാചകന്മാരും അടങ്ങിയിരി
ക്കുന്നു എന്നു പറഞ്ഞു.
41 പരീശന്മാർ ഒരുമിച്ചുകൂടിയിരിക്കു
42 മ്പോൾ യേശു അവരോടു: ക്രിസ്തുവിനെ
കുറിച്ചു നിങ്ങൾക്കു എന്തു തോന്നുന്നു?
അവൻ ആരുടെ പുത്രൻ എന്നു ചോദിച്ചു.
ദാവീദിൻെറ പുത്രൻ എന്നു അവർ പറ
43 ഞ്ഞു. അവൻ അവരോടു: എന്നാൽ ദാ
വീദ് ആത്മാവിൽ അവനെ കർത്താവു
എന്നു വിളിക്കുന്നതു എങ്ങനെ?
44 "ഞാൻ നിൻെറ ശത്രുക്കളെ നിൻെറ
പാദപീഠം ആക്കുവോളത്തിന്നു എൻെറ
വലത്തുഭാഗത്തു ഇരിക്ക എന്നു കർത്താവു
എൻെറ കർത്താവിനോടു അരുളിച്ചെയ്തു"
എന്നു അവൻ പറയുന്നുവല്ലോ.
45 ദാവീദ് അവനെ കർത്താവു എന്നു പറയു
ന്നുവെങ്കിൽ അവൻെറ പുത്രൻ ആകുന്നതു
46 എങ്ങനെ എന്നു ചോദിച്ചു. അവനോടു
ഉത്തരം പറവാൻ ആൎക്കും കഴിഞ്ഞില്ല;
അന്നുമുതൽ ആരും അവനോടു ഒന്നും
ചോദിപ്പാൻ തുനിഞ്ഞതുമില്ല.

## ൨൩. അദ്ധ്യായം.

**അ**നന്തരം യേശു പുരുഷാരത്തോടും
2 തൻെറ ശിഷ്യന്മാരോടും പറഞ്ഞതു: ശാ
സ്ത്രിമാരും പരീശന്മാരും മോശെയുടെ പീഠ
3 ത്തിൽ ഇരിക്കുന്നു. ആകയാൽ അവർ
നിങ്ങളോടു പറയുന്നതു ഒക്കെയും പ്രമാ
ണിച്ചു ചെയ്വിൻ; അവരുടെ പ്രവൃത്തി
കൾപോലെ ചെയ്യരുതു താനും. അവർ
4 പറയുന്നതല്ലാതെ ചെയ്യുന്നില്ലല്ലോ. അ
വർ ഘനമുള്ള ചുമടുകളെ കെട്ടി മനുഷ്യ
രുടെ തോളിൽ വെക്കുന്നു; ഒരു വിരൽ
കൊണ്ടുപോലും അവയെ തൊടുവാൻ അവ
ൎക്കു മനസ്സില്ല. അവർ തങ്ങളുടെ പ്രവൃത്തി 5
കൾ എല്ലാം മനുഷ്യർ കാണേണ്ടതിന്നത്രേ
ചെയ്യുന്നതു; തങ്ങളുടെ മന്ത്രപ്പട്ട വീതി
യാക്കി തൊങ്ങൽ വലുതാക്കുന്നു. അത്താ 6
ഴത്തിൽ പ്രധാനസ്ഥലവും പള്ളിയിൽ
മുഖ്യാസനവും അങ്ങാടിയിൽ വന്ദനവും 7
മനുഷ്യർ റബ്ബീ എന്നു വിളിക്കുന്നതും
അവൎക്കു പ്രിയമാകുന്നു. നിങ്ങളോ റബ്ബീ 8
എന്നു പേർ എടുക്കരുതു; ഒരുത്തൻ അത്രേ
നിങ്ങളുടെ ഗുരു; നിങ്ങളോ എല്ലാവരും
സഹോദരന്മാർ. ഭൂമിയിൽ ആരെയും 9
പിതാവു എന്നു വിളിക്കരുതു; ഒരുത്തൻ
അത്രേ നിങ്ങളുടെ പിതാവു, സ്വൎഗ്ഗസ്ഥൻ
തന്നേ. നിങ്ങൾ നായകന്മാർ എന്നും 10
പേർ എടുക്കരുതു; ഒരുത്തൻ അത്രേ നിങ്ങ
ളുടെ നായകൻ, ക്രിസ്തു തന്നേ. നിങ്ങ 11
ളിൽ ഏററവും വലിയവൻ നിങ്ങളുടെ
ശുശ്രൂഷക്കാരൻ ആകേണം. തന്നെ 12
താൻ ഉയൎത്തുന്നവൻ എല്ലാം താഴ്ത്ത
പ്പെടും; തന്നെത്താൻ താഴ്ത്തുന്നവൻ എല്ലാം
ഉയൎത്തപ്പെടും.
കപടഭക്തിക്കാരായ ശാസ്ത്രിമാരും പ 13
രീശന്മാരുമായുള്ളോരേ, നിങ്ങൾക്കു ഹാ
കഷ്ടം; നിങ്ങൾ മനുഷ്യൎക്കു സ്വൎഗ്ഗരാജ്യം
അടെച്ചുകളയുന്നു; നിങ്ങൾ കടക്കുന്നില്ല,
കടക്കുന്നവരെ കടപ്പാൻ സമ്മതിക്കുന്നതു
മില്ല. [കപടഭക്തിക്കാരായ ശാസ്ത്രിമാരും
പരീശന്മാരുമായുള്ളോരേ, നിങ്ങൾക്കു ഹാ
കഷ്ടം; നിങ്ങൾ വിധവമാരുടെ വീടുകളെ
വിഴുങ്ങുകയും ഉപായരൂപേണ ദീൎഘമായി
പ്രാൎത്ഥിക്കയും ചെയ്യുന്നു; ഇതു ഹേതുവായി
നിങ്ങൾക്കു കടുമയേറിയ ശിക്ഷാവിധി വ
രും.] കപടഭക്തിക്കാരായ ശാസ്ത്രിമാരും 14
പരീശന്മാരുമായുള്ളോരേ, നിങ്ങൾക്കു ഹാ
കഷ്ടം; നിങ്ങൾ ഒരുത്തനെ മതത്തിൽ ചേ

ക്കുവാൻ കടലും കരയും ചുററിനടക്കുന്നു;
15 ചേൎന്നശേഷം അവനെ നിങ്ങളെക്കാൾ
ഇരട്ടിച്ച നരകയോഗ്യൻ ആക്കുന്നു.
16 ആരെങ്കിലും മന്ദിരത്തെച്ചൊല്ലി സത്യം
ചെയ്താൽ ഏതുമില്ല എന്നും മന്ദിരത്തിലെ
സ്വൎണ്ണത്തെച്ചൊല്ലി സത്യം ചെയ്യുന്നവ
നോ കടക്കാരൻ എന്നും പറയുന്ന കുരുട
ന്മാരായ വഴികാട്ടികളേ, നിങ്ങൾക്കു ഹാ
17 കഷ്ടം. മൂഢന്മാരും കുരുടന്മാരുമായുള്ളോ
രേ, ഏതു വലിയതു? സ്വൎണ്ണമോ സ്വൎണ്ണ
18 ത്തെ ശുദ്ധീകരിക്കുന്ന മന്ദിരമോ? യാഗ
പീഠത്തെച്ചൊല്ലി സത്യം ചെയ്താൽ ഏതു
മില്ല; അതിന്മേലുള്ള വഴിപാടു ചൊല്ലി
സത്യം ചെയ്യുന്നവനോ കടക്കാരൻ എന്നു
19 നിങ്ങൾ പറയുന്നു. കുരുടന്മാരായുള്ളോ
രേ, ഏതു വലിയതു? വഴിപാടോ വഴി
പാടിനെ ശുദ്ധീകരിക്കുന്ന യാഗപീഠമോ?
20 ആകയാൽ യാഗപീഠത്തെച്ചൊല്ലി സത്യം
ചെയ്യുന്നവൻ അതിനെയും അതിന്മേലുള്ള
സകലത്തെയും ചൊല്ലി സത്യം ചെയ്യുന്നു.
21 മന്ദിരത്തെച്ചൊല്ലി സത്യം ചെയ്യുന്നവൻ
അതിനെയും അതിൽ വസിക്കുന്നവനെ
22 യും ചൊല്ലി സത്യം ചെയ്യുന്നു. സ്വൎഗ്ഗത്തെ
ച്ചൊല്ലി സത്യം ചെയ്യുന്നവൻ, ദൈവത്തി
ന്റെ സിംഹാസനത്തെയും അതിൽ ഇരി
ക്കുന്നവനെയും ചൊല്ലി സത്യം ചെയ്യുന്നു.
23 കപടഭക്തിക്കാരായ ശാസ്ത്രിമാരും പരീ
ശന്മാരുമായുള്ളോരേ, നിങ്ങൾക്കു ഹാ ക
ഷ്ടം; നിങ്ങൾ തുളസി, ചതകുപ്പ, ജീരകം ഇ
വയിൽ പതാരം കൊടുക്കയും ന്യായം, കരു
ണ, വിശ്വസ്തത ഇങ്ങനെ ന്യായപ്രമാണ
ത്തിൽ ഘനമേറിയവ ത്യജിച്ചുകളകയും
ചെയ്യുന്നു. അതു ചെയ്കയും ഇതു ത്യജി
24 ക്കാതിരിക്കയും വേണം. കുരുടന്മാരായ
വഴികാട്ടികളേ, നിങ്ങൾ കൊതുകിനെ
അരിച്ചെടുക്കയും ഒട്ടകത്തെ വിഴുങ്ങിക്കള
കയും ചെയ്യുന്നു.
കപടഭക്തിക്കാരായ ശാസ്ത്രിമാരും പ 25
രീശന്മാരുമായുള്ളോരേ, നിങ്ങൾക്കു ഹാ
കഷ്ടം; നിങ്ങൾ കിണ്ടികിണ്ണങ്ങളുടെ പുറം
വെടിപ്പാക്കുന്നു; അകത്തോ കവൎച്ചയും അ
തിക്രമവും നിറഞ്ഞിരിക്കുന്നു. കുരുടനായ 26
പരീശനേ, കിണ്ടികിണ്ണങ്ങളുടെ പുറം
വെടിപ്പാകേണ്ടതിന്നു മുമ്പെ അവയുടെ
അകം വെടിപ്പാക്കുക.
കപടഭക്തിക്കാരായ ശാസ്ത്രിമാരും പ 27
രീശന്മാരുമായുള്ളോരേ, നിങ്ങൾക്കു ഹാ
കഷ്ടം; വെള്ളതേച്ച ശവക്കല്ലറകളോടു നി
ങ്ങൾ ഒത്തിരിക്കുന്നു; അവ പുറമെ അഴകാ
യി ശോഭിക്കുന്നെങ്കിലും അകമെ ചത്തവ
രുടെ അസ്ഥികളും സകലവിധ അശുദ്ധി
യും നിറഞ്ഞിരിക്കുന്നു. അങ്ങനെ തന്നേ 28
പുറമെ നിങ്ങൾ നീതിമാന്മാർ എന്നു മനു
ഷ്യൎക്കു തോന്നുന്നു; അകമെയോ കപടഭ
ക്തിയും അധൎമ്മവും നിറഞ്ഞവരത്രേ.
കപടഭക്തിക്കാരായ ശാസ്ത്രിമാരും പ 29
രീശന്മാരുമായുള്ളോരേ, നിങ്ങൾക്കു ഹാ
കഷ്ടം; നിങ്ങൾ പ്രവാചകന്മാരുടെ കല്ലറ
കളെ പണിതും നീതിമാന്മാരുടെ കല്ലറക
ളെ അലങ്കരിച്ചുംകൊണ്ടു: ഞങ്ങൾ പിതാ 30
ക്കന്മാരുടെ കാലത്തു ഉണ്ടായിരുന്നു എങ്കിൽ
പ്രവാചകന്മാരെ കൊല്ലുന്നതിൽ കൂട്ടാളി
കൾ ആകയില്ലായിരുന്നു എന്നു പറയുന്നു.
അങ്ങനെ നിങ്ങൾ പ്രവാചകന്മാരെ കൊ 31
ന്നവരുടെ മക്കൾ എന്നു നിങ്ങൾ തന്നേ
സാക്ഷ്യം പറയുന്നുവല്ലോ. പിതാക്കന്മാ 32
രുടെ അളവു നിങ്ങൾ പൂരിച്ചുകൊൾവിൻ.
പാമ്പുകളേ, സൎപ്പസന്തതികളേ, നിങ്ങൾ 33
നരകവിധി എങ്ങനെ ഒഴിഞ്ഞുപോകും?
അതുകൊണ്ടു ഞാൻ പ്രവാചകന്മാരെ 34
യും ജ്ഞാനികളെയും ശാസ്ത്രിമാരെയും നി
ങ്ങളുടെ അടുക്കൽ അയക്കുന്നു; അവരിൽ
ചിലരെ നിങ്ങൾ ക്രൂശിച്ചു കൊല്ലുകയും
ചിലരെ നിങ്ങളുടെ പള്ളികളിൽ ചമ്മട്ടി

കൊണ്ടു അടിക്കയും പട്ടണത്തിൽനിന്നു പ
35 ട്ടണത്തിലേക്കു ഓടിക്കയും ചെയ്യും. നീതി
മാനായ ഹാബേലിന്റെ രക്തംമുതൽ നി
ങ്ങൾ മന്ദിരത്തിന്നും യാഗപീഠത്തിന്നും
നടുവിൽവെച്ചു കൊന്നവനായി ബെരെ
ഖ്യാവിന്റെ മകനായ സെഖൎയ്യാവിന്റെ
രക്തംവരെ ഭൂമിയിൽ ചൊരിഞ്ഞ നീതി
യുള്ള രക്തം എല്ലാം നിങ്ങളുടെമേൽ വരേ
36 ണ്ടതാകുന്നു. ഇതൊക്കെയും ഈ തലമുറ
മേൽ വരും എന്നു ഞാൻ സത്യമായിട്ടു നി
ങ്ങളോടു പറയുന്നു.
37 യെരൂശലേമേ, യെരൂശലേമേ, പ്രവാ
ചകന്മാരെ കൊല്ലുകയും നിന്റെ അടു
ക്കൽ അയച്ചിരിക്കുന്നവരെ കല്ലെറികയും
ചെയ്യുന്നവളേ, കോഴി തന്റെ കുഞ്ഞുങ്ങളെ
ചിറകിൻകീഴിൽ ചേൎക്കുംപോലെ നിന്റെ
മക്കളെ ചേൎത്തുകൊൾവാൻ എനിക്കു എത്ര
വട്ടം മനസ്സായിരുന്നു; നിങ്ങൾക്കോ മനസ്സാ
38 യില്ല. നിങ്ങളുടെ ഭവനം ശൂന്യമായ്തീരും.
39 കൎത്താവിന്റെ നാമത്തിൽ വരുന്നവൻ അ
നുഗ്രഹിക്കപ്പെട്ടവൻ എന്നു നിങ്ങൾ പറ
യുവോളം നിങ്ങൾ ഇനി എന്നെ കാണുക
യില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു.

## ൨൪. അദ്ധ്യായം.

യേശു ദൈവാലയം വിട്ടുപോകുമ്പോൾ
ശിഷ്യന്മാർ അവന്നു ദൈവാലയത്തിന്റെ
പണി കാണിക്കേണ്ടതിന്നു അവന്റെ അ
2 ടുക്കൽ വന്നു. അവൻ അവരോടു: ഇതെ
ല്ലാം കാണുന്നില്ലയോ? ഇടിഞ്ഞുപോകാതെ
കല്ലിന്മേൽ കല്ലു ഇവിടെ ശേഷിക്കയില്ല
എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറ
യുന്നു എന്നു പറഞ്ഞു.
3 അവൻ ഒലിവുമലയിൽ ഇരിക്കുമ്പോൾ
ശിഷ്യന്മാർ തനിച്ചു അവന്റെ അടുക്കൽ
വന്നു: അതു എപ്പോൾ സംഭവിക്കും എന്നും
നിന്റെ വരവിന്നും ലോകാവസാനത്തി
ന്നും അടയാളം എന്തു എന്നും പറഞ്ഞുത
രേണം എന്നു അപേക്ഷിച്ചു. അതിന്നു 4
യേശു ഉത്തരം പറഞ്ഞതു: ആരും നിങ്ങളെ
തെറ്റിക്കാതിരിപ്പാൻ സൂക്ഷിച്ചുകൊൾ
വിൻ. ഞാൻ ക്രിസ്തു എന്നു പറഞ്ഞു അ 5
നേകർ എന്റെ പേർ എടുത്തുവന്നു പല
രെയും തെറ്റിക്കും. നിങ്ങൾ യുദ്ധങ്ങ 6
ളെയും യുദ്ധശ്രുതികളെയും കുറിച്ചു കേൾ
ക്കും; ചഞ്ചലപ്പെടാതിരിപ്പാൻ സൂക്ഷിച്ചു
കൊൾവിൻ; അതു സംഭവിക്കേണ്ടതു ത
ന്നേ; എന്നാൽ അതു അവസാനമല്ല. ജാ 7
തി ജാതിയോടും രാജ്യം രാജ്യത്തോടും എതി
ൎക്കും; ക്ഷാമവും ഭൂകമ്പവും അവിടവിടെ
ഉണ്ടാകും. എങ്കിലും ഇതു ഒക്കെയും ഈററു 8
നോവിന്റെ ആരംഭമത്രേ. അന്നു അ 9
വർ നിങ്ങളെ ഉപദ്രവത്തിന്നു ഏല്പിക്കയും
കൊല്ലുകയും ചെയ്യും; എന്റെ നാമംനിമി
ത്തം സകലജാതികളും നിങ്ങളെ പകെ
ക്കും. പലരും ഇടറി അന്യോന്യം ഏല്പി 10
ച്ചുകൊടുക്കയും അന്യോന്യം പകെക്കയും
ചെയ്യും. കള്ളപ്രവാചകന്മാർ പലരും 11
വന്നു അനേകരെ തെറ്റിക്കും. അധൎമ്മം 12
പെരുകുന്നതുകൊണ്ടു അനേകരുടെ സ്നേ
ഹം തണുത്തുപോകും. എന്നാൽ അവസാ 13
നത്തോളം സഹിച്ചുനില്ക്കുന്നവൻ രക്ഷിക്ക
പ്പെടും. രാജ്യത്തിന്റെ ഈ സുവിശേഷം 14
സകലജാതികൾക്കും സാക്ഷ്യമായി ഭൂലോ
കത്തിൽ ഒക്കെയും പ്രസംഗിക്കപ്പെടും;
അപ്പോൾ അവസാനം വരും.
എന്നാൽ ദാനീയേൽപ്രവാചകൻമുഖാ 15
ന്തരം അരുളിച്ചെയ്തതുപോലെ ശൂന്യമാക്കു
ന്ന മ്ലേച്ഛത വിശുദ്ധസ്ഥലത്തിൽ നില്ക്കുന്ന
തു നിങ്ങൾ കാണുമ്പോൾ — വായിക്കുന്ന
വൻ ചിന്തിച്ചുകൊള്ളട്ടെ — അന്നു യെഹൂ 16
ദ്യയിലുള്ളവർ മലകളിലേക്കു ഓടിപ്പോക
ട്ടെ. വീട്ടിന്മേൽ ഇരിക്കുന്നവൻ വീട്ടിലു 17
ള്ളതു എടുക്കേണ്ടതിന്നു ഇറങ്ങരുതു; വയ 18

ലില്ലുള്ളവൻ വസ്ത്രം എടുപ്പാൻ മടങ്ങിപ്പോ
19 കരുതു. ആ കാലത്തു ഗൎഭിണികൾക്കും
മുലകുടിപ്പിക്കുന്നവൎക്കും അയ്യോ കഷ്ടം!
20 എന്നാൽ നിങ്ങളുടെ ഓടിപ്പോക്കു ശീതകാ
ലത്തോ ശബ്ബത്തിലോ സംഭവിക്കാതിരി
21 പ്പാൻ പ്രാൎത്ഥിപ്പിൻ. ലോകാരംഭംമുതൽ
ഇന്നുവരെയും സംഭവിച്ചിട്ടില്ലാത്തതും
ഇനിമേൽ സംഭവിക്കാത്തതും ആയ വലി
22 യ കഷ്ടം അന്നു ഉണ്ടാകും. ആ നാളുകൾ
ചുരുങ്ങാതിരുന്നാൽ ഒരു ജഡവും രക്ഷിക്ക
പ്പെടുകയില്ല; വൃതന്മാർനിമിത്തമോ ആ
23 നാളുകൾ ചുരുങ്ങും. അന്നു ആരാനും നിങ്ങ
ളോടു: ഇതാ, ക്രിസ്തു ഇവിടെ, അല്ല അവി
ടെ എന്നു പറഞ്ഞാൽ വിശ്വസിക്കരുതു.
24 കള്ളക്രിസ്തുക്കളും കള്ളപ്രവാചകന്മാരും എ
ഴുന്നേററു കഴിയുമെങ്കിൽ വൃതന്മാരെയും
തെററിപ്പാനായി വലിയ അടയാളങ്ങളും
25 അത്ഭുതങ്ങളും കാണിക്കും. ഓൎത്തുകൊൾ
വിൻ; ഞാൻ മുമ്പുകൂട്ടി നിങ്ങളോടു പറഞ്ഞി
26 രിക്കുന്നു. ആകയാൽ നിങ്ങളോടു: അതാ,
അവൻ മരുഭൂമിയിൽ എന്നു പറഞ്ഞാൽ
പുറപ്പെടരുതു; ഇതാ, അറകളിൽ എന്നു
27 പറഞ്ഞാൽ വിശ്വസിക്കരുതു. മിന്നൽ
കിഴക്കുനിന്നു പുറപ്പെട്ടു പടിഞ്ഞാറോളം
വിളങ്ങുംപോലെ മനുഷ്യപുത്രന്റെ വരവു
28 ആകും. ശവം ഉള്ളേടത്തു കഴുക്കൾ കൂടും.
29 ആ കാലത്തിലെ കഷ്ടം കഴിഞ്ഞ ഉടനെ
സൂൎയ്യൻ ഇരുണ്ടുപോകും; ചന്ദ്രൻ പ്രകാശം
കൊടുക്കാതിരിക്കും; നക്ഷത്രങ്ങൾ ആകാ
ശത്തുനിന്നു വീഴും; ആകാശത്തിലെ ശക്തി
30 കൾ ഇളകിപ്പോകും. അപ്പോൾ മനുഷ്യ
പുത്രന്റെ അടയാളം ആകാശത്തു വിള
ങ്ങും; അന്നു ഭൂമിയിലെ സകലഗോത്രങ്ങളും
പ്രലപിച്ചുംകൊണ്ടു, മനുഷ്യപുത്രൻ ആ
കാശത്തിലെ മേഘങ്ങളിന്മേൽ മഹാ
ശക്തിയോടും തേജസ്സോടും കൂടെ വരു
31 ന്നതു കാണും. അവൻ തന്റെ ദൂതന്മാരെ
മഹാകാഹളധ്വനിയോടുംകൂടെ അയക്കും;
അവർ അവന്റെ വൃതന്മാരെ ആകാശ
ത്തിന്റെ അറുതിമുതൽ അറുതിവരെയും
നാലു ദിക്കിൽനിന്നും കൂട്ടിച്ചേൎക്കും.
അത്തിയെ നോക്കി ഒരു ഉപമ പഠി 32
പ്പിൻ; അതിന്റെ കൊമ്പു ഇളതായി
ഇല തളിൎക്കുമ്പോൾ വേനൽ അടുത്തു
എന്നു നിങ്ങൾ അറിയുന്നുവല്ലോ. അങ്ങ 33
നെ നിങ്ങൾ ഇതു ഒക്കെയും കാണു
മ്പോൾ അവൻ അടുക്കെ വാതില്ക്കൽ
തന്നേ ആയിരിക്കുന്നു എന്നു അറിഞ്ഞു
കൊൾവിൻ. ഇതൊക്കെയും സംഭവിക്കു 34
വോളം ഈ തലമുറ ഒഴിഞ്ഞുപോകയില്ല
എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു
പറയുന്നു. ആകാശവും ഭൂമിയും ഒഴിഞ്ഞു 35
പോകും; എന്റെ വചനങ്ങളോ ഒഴിഞ്ഞു
പോകയില്ല. ആ നാളും നാഴികയും 36
സംബന്ധിച്ചോ എന്റെ പിതാവു മാത്രമ
ല്ലാതെ ആരും സ്വൎഗ്ഗത്തിലെ ദൂതന്മാരും
പുത്രനും കൂടെ അറിയുന്നില്ല. നോഹ 37
യുടെ കാലംപോലെ തന്നേ മനുഷ്യപുത്ര
ന്റെ വരവും ആകും. ജലപ്രളയത്തിന്നു 38
മുമ്പുള്ള കാലത്തു നോഹ പെട്ടകത്തിൽ
കയറിയ നാൾവരെ അവർ തിന്നും കുടി
ച്ചും വിവാഹം കഴിച്ചും വിവാഹത്തിന്നു
കൊടുത്തും പോന്നു; ജലപ്രളയം വന്നു 39
എല്ലാവരെയും നീക്കിക്കളയുവോളം അ
വർ അറിഞ്ഞതുമില്ല; മനുഷ്യപുത്രന്റെ
വരവും അങ്ങനെ തന്നേ ആകും. അന്നു 40
രണ്ടുപേർ വയലിൽ ഇരിക്കും; ഒരുത്ത
നെ കൈക്കൊള്ളും, മററവനെ ഉപേക്ഷി
ക്കും. രണ്ടുപേർ ഒരു തിരികല്ലിൽ പൊ 41
ടിച്ചുകൊണ്ടിരിക്കും; ഒരുത്തിയെ കൈ
ക്കൊള്ളും, മററവളെ ഉപേക്ഷിക്കും. നിങ്ങ 42
ളുടെ കൎത്താവു ഏതു ദിവസത്തിൽ വരുന്നു
എന്നു നിങ്ങൾ അറിയായ്കകൊണ്ടു ഉണ
ൎന്നിരിപ്പിൻ. കള്ളൻ വരുന്ന യാമം ഇ 43

ന്നതെന്ന വീട്ടുടയവൻ അറിഞ്ഞു എങ്കിൽ
അവൻ ഉണൎന്നിരിക്കയും തന്റെ വീട്ടു
തുറക്കുവാൻ സമ്മതിക്കാതിരിക്കയും ചെയ്യും
44 എന്ന അറിയുന്നുവല്ലോ. അങ്ങനെ നി
ങ്ങൾ നിനെക്കാത്ത നാഴികയിൽ മനുഷ്യ
പുത്രൻ വരുന്നതുകൊണ്ടു നിങ്ങളും ഒരു
45 ങ്ങിയിരിപ്പിൻ. എന്നാൽ യജമാനൻ
തന്റെ വീട്ടുകാൎക്കു തൽസമയത്തു ഭക്ഷണം
കൊടുക്കേണ്ടതിന്ന അവരുടെമേൽ ആക്കി
വെച്ച വിശ്വസ്തനും ബുദ്ധിമാനും ആയ
46 ദാസൻ ആർ? യജമാനൻ വരുമ്പോൾ
അങ്ങനെ ചെയ്യുകാണുന്ന ദാസൻ ഭാഗ്യ
47 വാൻ. അവൻ അവനെ തനിക്കുള്ള
സകലത്തിന്മേലും യജമാനൻ ആക്കിവെ
ക്കും എന്ന ഞാൻ സത്യമായിട്ടു നിങ്ങളോടു
48 പറയുന്നു. എന്നാൽ അവൻ ദുഷ്ടദാസ
നായി: യജമാനൻ വരുവാൻ താമസിക്കു
49 ന്നു എന്ന ഹൃദയംകൊണ്ടു പറഞ്ഞു, കൂട്ടു
ദാസന്മാരെ അടിപ്പാനും കുടിയന്മാരോടു
50 കൂടി തിന്ന കുടിപ്പാനും തുടങ്ങിയാൽ ആ
ദാസൻ നിരൂപിക്കാത്ത നാളിലും അറിയാ
51 ത്ത നാഴികയിലും യജമാനൻ വന്നു അ
വനെ ദണ്ഡിപ്പിച്ചു അവന്നു കപടഭക്തി
ക്കാരോടുകൂടെ പങ്കു കല്പിക്കും; അവിടെ
കരച്ചലും പല്ലുകടിയും ഉണ്ടാകും.

## ൨൫. അദ്ധ്യായം.

സ്വൎഗ്ഗരാജ്യം മണവാളനെ എതിരേ
ല്പാൻ വിളക്കു എടുത്തുംകൊണ്ടു പുറപ്പെട്ട
പത്തു കന്യകമാരോടു സദൃശം ആകും.
2 അവരിൽ അഞ്ചുപേർ ബുദ്ധിയില്ലാത്തവ
രും അഞ്ചുപേർ ബുദ്ധിയുള്ളവരും ആയി
3 രുന്നു. ബുദ്ധിയില്ലാത്തവർ വിളക്കു എടു
4 ത്തപ്പോൾ എണ്ണ എടുത്തില്ല. ബുദ്ധിയു
ള്ളവരോ വിളക്കോടുകൂടെ പാത്രത്തിൽ
5 എണ്ണയും എടുത്തു. പിന്നെ മണവാളൻ
താമസിക്കുമ്പോൾ എല്ലാവരും മയക്കം പി
ടിച്ചു ഉറങ്ങി. അൎദ്ധരാത്രിക്കോ: മണ 6
വാളൻ വരുന്നു; അവനെ എതിരേല്പാൻ
പുറപ്പെടുവിൻ എന്ന ആൎപ്പുവിളി ഉണ്ടാ
യി. അപ്പോൾ കന്യകമാർ എല്ലാവരും 7
എഴുന്നേററു വിളക്കു തെളിയിച്ചു. എ 8
ന്നാൽ ബുദ്ധിയില്ലാത്തവർ ബുദ്ധിയുള്ള
വരോടു: ഞങ്ങളുടെ വിളക്കു കെട്ടുപോകു
ന്നതുകൊണ്ടു നിങ്ങളുടെ എണ്ണയിൽ കുറെ
ഞങ്ങൾക്കു തരുവിൻ എന്ന പറഞ്ഞു.
ബുദ്ധിയുള്ളവർ: ഞങ്ങൾക്കും നിങ്ങൾക്കും 9
പോരാ എന്ന വരാതിരിപ്പാൻ നിങ്ങൾ
വില്ക്കുന്നവരുടെ അടുക്കൽ പോയി വാങ്ങി
ക്കൊൾവിൻ എന്ന ഉത്തരം പറഞ്ഞു.
അവർ വാങ്ങുവാൻ പോയപ്പോൾ മണ 10
വാളൻ വന്നു; ഒരുങ്ങിയിരുന്നവർ അവ
നോടുകൂടെ കല്യാണസദ്യെക്കു ചെന്നു;
വാതിൽ അടെക്കയും ചെയ്തു. അതിന്റെ 11
ശേഷം മററെ കന്യകമാരും വന്നു: കൎത്താ
വേ, കൎത്താവേ, ഞങ്ങൾക്കു തുറക്കേണമേ
എന്ന പറഞ്ഞു. അതിന്ന അവൻ: ഞാൻ 12
നിങ്ങളെ അറിയുന്നില്ല എന്ന സത്യമാ
യിട്ടു നിങ്ങളോടു പറയുന്നു എന്ന പറഞ്ഞു.
ആകയാൽ നാളും നാഴികയും നിങ്ങൾ 13
അറിയായ്കകൊണ്ടു ഉണൎന്നിരിപ്പിൻ.

ഒരു മനുഷ്യൻ പരദേശത്തു പോകു 14
മ്പോൾ ദാസന്മാരെ വിളിച്ചു തന്റെ സ
മ്പത്തു അവരെ ഏല്പിച്ചു. ഒരുവന്നു 15
അഞ്ചു താലന്തു, ഒരുവന്നു രണ്ടു, ഒരുവന്നു
ഒന്നു, ഇങ്ങനെ ഓരോരുത്തന്നു അവന
വന്റെ പ്രാപ്തിപോലെ കൊടുത്തു യാത്ര
പുറപ്പെട്ടു. അഞ്ചു താലന്തു ലഭിച്ചവൻ 16
ഉടനെ ചെന്നു വ്യാപാരം ചെയ്തു വേറെ
അഞ്ചു താലന്തു സമ്പാദിച്ചു. അങ്ങനെ 17
തന്നേ രണ്ടു താലന്തു ലഭിച്ചവൻ വേറെ
രണ്ടു നേടി. ഒന്നു ലഭിച്ചവനോ പോയി 18
നിലത്തു ഒരു കുഴി കുഴിച്ചു യജമാനന്റെ
ദ്രവ്യം മറെച്ചുവെച്ചു. വളരെ കാലം 19

കഴിഞ്ഞശേഷം ആ ദാസന്മാരുടെ യജ
മാനൻ വന്നു അവരുമായി കണക്കു തീൎത്തു.
20 അഞ്ചു താലന്തു ലഭിച്ചവൻ അടുക്കെ
വന്നു, വേറെ അഞ്ചുകൂടെ കൊണ്ടുവന്നു:
യജമാനനേ, അഞ്ചു താലന്തല്ലോ എന്നെ
ഏല്പിച്ചതു; ഞാൻ അഞ്ചു താലന്തുകൂടെ
21 നേടിയിരിക്കുന്നു എന്നു പറഞ്ഞു. അതി
ന്നു യജമാനൻ: നന്നു, നല്ലവനും വിശ്വ
സ്തനുമായ ദാസനേ, നീ അല്പത്തിൽ
വിശ്വസ്തനായിരുന്നു; ഞാൻ നിന്നെ അ
ധികത്തിന്നു വിചാരകനാക്കും; നിന്റെ യ
ജമാനന്റെ സന്തോഷത്തിലേക്കു പ്രവേ
22 ശിക്ക എന്നു അവനോടു പറഞ്ഞു. രണ്ടു
താലന്തു ലഭിച്ചവനും അടുക്കെ വന്നു: യജ
മാനനേ, രണ്ടു താലന്തല്ലോ എന്നെ ഏല്പി
ച്ചതു; ഞാൻ രണ്ടു താലന്തുകൂടെ നേടിയി
23 രിക്കുന്നു എന്നു പറഞ്ഞു. അതിന്നു യജ
മാനൻ: നന്നു, നല്ലവനും വിശ്വസ്തനുമായ
ദാസനേ, നീ അല്പത്തിൽ വിശ്വസ്തനാ
യിരുന്നു; ഞാൻ നിന്നെ അധികത്തിന്നു
വിചാരകനാക്കും; നിന്റെ യജമാനന്റെ
സന്തോഷത്തിലേക്കു പ്രവേശിക്ക എന്നു
24 അവനോടു പറഞ്ഞു. ഒരു താലന്തു ലഭി
ച്ചവനും അടുക്കെ വന്നു: യജമാനനേ,
നീ വിതെക്കാത്തേടത്തുനിന്നു കൊയ്യുകയും
വിതറാത്തേടത്തുനിന്നു ചേൎക്കുകയും ചെ
യ്യുന്ന കഠിനമനുഷ്യൻ എന്നു ഞാൻ അറി
25 ഞ്ഞു ഭയപ്പെട്ടു ചെന്നു നിന്റെ താലന്തു
നിലത്തു മറെച്ചുവെച്ചു; നിന്റേതു ഇതാ,
26 എടുത്തുകൊൾക എന്നു പറഞ്ഞു. അതിന്നു
യജമാനൻ ഉത്തരം പറഞ്ഞതു: ദുഷ്ടനും
മടിയനും ആയ ദാസനേ, ഞാൻ വിതെ
ക്കാത്തേടത്തുനിന്നു കൊയ്യുകയും വിതറാ
ത്തേടത്തുനിന്നു ചേൎക്കുകയും ചെയ്യുന്നവൻ
27 എന്നു നീ അറിഞ്ഞുവല്ലോ. നീ എന്റെ
ദ്രവ്യം പൊൻവാണിഭക്കാരെ ഏല്പിക്കേ
ണ്ടിയിരുന്നു; എന്നാൽ ഞാൻ വന്നു എ

ന്റേതു പലിശയോടുകൂടെ വാങ്ങിക്കൊ
ള്ളുമായിരുന്നു. ആ താലന്തു അവന്റെ 28
പക്കൽനിന്നു എടുത്തു പത്തു താലന്തുള്ള
വന്നു കൊടുപ്പിൻ. അങ്ങനെ ഉള്ളവന്നു 29
ഏവന്നും ലഭിക്കും; അവന്നു സമൃദ്ധിയും
ഉണ്ടാകും; ഇല്ലാത്തവനോടോ ഉള്ളതും
കൂടെ എടുത്തുകളയും. എന്നാൽ കൊള്ള 30
രുതാത്ത ദാസനെ ഏററവും പുറത്തുള്ള
ഇരുട്ടിലേക്കു തള്ളിക്കളവിൻ; അവിടെ
കരച്ചലും പല്ലുകടിയും ഉണ്ടാകും.
മനുഷ്യപുത്രൻ തന്റെ തേജസ്സോടെ 31
സകലവിശുദ്ധദൂതന്മാരുമായി വരുമ്പോൾ
അവൻ തന്റെ തേജസ്സിന്റെ സിംഹാസ
നത്തിൽ ഇരിക്കും. സകലജാതികളെയും 32
അവന്റെ മുമ്പിൽ കൂട്ടും; അവൻ അവരെ
ഇടയൻ ചെമ്മരിയാടുകളെയും കോലാടുക
ളെയും തമ്മിൽ വേർതിരിക്കുന്നതുപോലെ
വേർതിരിച്ചു, ചെമ്മരിയാടുകളെ തന്റെ 33
വലത്തും കോലാടുകളെ ഇടത്തും നിറുത്തും.
രാജാവു തന്റെ വലത്തുള്ളവരോടു അരു 34
ളിച്ചെയ്യും: എന്റെ പിതാവിനാൽ അനു
ഗ്രഹിക്കപ്പെട്ടവരേ, വരുവിൻ; ലോക
സ്ഥാപനംമുതൽ നിങ്ങൾക്കായി ഒരുക്കി
യിരിക്കുന്ന രാജ്യം അവകാശമാക്കിക്കൊൾ
വിൻ. എനിക്കു വിശന്നു, നിങ്ങൾ ഭക്ഷി 35
പ്പാൻ തന്നു; ദാഹിച്ചു, നിങ്ങൾ കുടിപ്പാൻ
തന്നു; ഞാൻ അതിഥിയായിരുന്നു, നിങ്ങൾ
എന്നെ ചേൎത്തുകൊണ്ടു; നഗ്നനായിരുന്നു, 36
നിങ്ങൾ എന്നെ ഉടുപ്പിച്ചു; രോഗിയായി
രുന്നു, നിങ്ങൾ എന്നെ കാണ്മാൻ വന്നു;
തടവിൽ ആയിരുന്നു, നിങ്ങൾ എന്റെ
അടുക്കൽ വന്നു. അതിന്നു നീതിമാന്മാർ 37
അവനോടു: കൎത്താവേ, ഞങ്ങൾ എപ്പോൾ
നിന്നെ വിശന്നുകണ്ടിട്ടു ഭക്ഷിപ്പാൻ തരി
കയോ ദാഹിച്ചുകണ്ടിട്ടു കുടിപ്പാൻ തരിക
യോ ചെയ്തു? ഞങ്ങൾ എപ്പോൾ നിന്നെ 38
അതിഥിയായി കണ്ടിട്ടു ചേൎത്തുകൊൾക

യോ നഗ്നനായി കണ്ടിട്ടു ഉടുപ്പിക്കയോ
39 ചെയ്തു? നിന്നെ രോഗിയായിട്ടോ തടവി
ലോ എപ്പോൾ കണ്ടിട്ടു ഞങ്ങൾ നിന്റെ
അടുക്കൽ വന്നു എന്നു ഉത്തരം പറയും.
40 രാജാവു അവരോടു: എന്റെ ഈ ഏററവും
ചെറിയ സഹോദരന്മാരിൽ ഒരുത്തന്നു
നിങ്ങൾ ചെയ്തേടത്തോളം എല്ലാം എനി
ക്കു ചെയ്തു എന്നു ഞാൻ സത്യമായിട്ടു നി
ങ്ങളോടു പറയുന്നു എന്നു അരുളിച്ചെയ്യും.
41 പിന്നെ അവൻ ഇടത്തുള്ളവരോടു: ശപി
ക്കപ്പെട്ടവരേ, എന്നെ വിട്ടു പിശാചിന്നും
അവന്റെ ദൂതന്മാൎക്കും ഒരുക്കിയിരിക്കുന്ന
42 നിത്യാഗ്നിയിലേക്കു പോകുവിൻ. എനി
ക്കു വിശന്നു, നിങ്ങൾ ഭക്ഷിപ്പാൻ തന്നി
ല്ല; ദാഹിച്ചു, നിങ്ങൾ കുടിപ്പാൻ തന്നില്ല.
43 അതിഥിയായിരുന്നു, നിങ്ങൾ എന്നെ ചേ
ൎത്തുകൊണ്ടില്ല; നഗ്നനായിരുന്നു, നിങ്ങൾ
എന്നെ ഉടുപ്പിച്ചില്ല; രോഗിയും തടവിലും
ആയിരുന്നു, നിങ്ങൾ എന്നെ കാണ്മാൻ വ
44 ന്നില്ല എന്നു അരുളിച്ചെയ്യും. അതിന്നു
അവർ: കൎത്താവേ, ഞങ്ങൾ നിന്നെ വി
ശക്കുന്നവനോ ദാഹിക്കുന്നവനോ അതിഥി
യോ നഗ്നനോ രോഗിയോ തടവിലോ
ആയി എപ്പോൾ കണ്ടു നിനക്കു ശുശ്രൂഷ
ചെയ്യാതിരുന്നു എന്നു ഉത്തരം പറയും.
45 അവൻ അവരോടു: ഈ ഏററവും ചെറി
യവരിൽ ഒരുത്തന്നു നിങ്ങൾ ചെയ്യാഞ്ഞേ
ടത്തോളമെല്ലാം എനിക്കു ആകുന്നു ചെയ്യാ
ഞ്ഞതു എന്നു ഞാൻ സത്യമായിട്ടു നിങ്ങ
ളോടു പറയുന്നു എന്നു ഉത്തരം അരുളും.
46 ഇവർ നിത്യദണ്ഡനത്തിലേക്കും നീതിമാ
ന്മാർ നിത്യജീവങ്കലേക്കും പോകും.

## ൨൬. അദ്ധ്യായം.

ഈ വചനങ്ങൾ ഒക്കെയും പറഞ്ഞു തീ
2 ൎന്നശേഷം യേശു ശിഷ്യന്മാരോടു: രണ്ടുദി
വസം കഴിഞ്ഞിട്ടു പെസഹ ആകുന്നു എ
ന്നു നിങ്ങൾ അറിയുന്നുവല്ലോ; അന്നു
മനുഷ്യപുത്രനെ ക്രൂശിപ്പാൻ ഏല്പിക്കും എ
ന്നു പറഞ്ഞു. അന്നു മഹാപുരോഹിതന്മാ 3
രും ജനത്തിന്റെ മൂപ്പന്മാരും കയ്യാഫാമ
ഹാപുരോഹിതന്റെ മണ്ഡപത്തിൽ വന്നു
കൂടി, യേശുവിനെ ഉപായത്താൽ പിടി 4
ച്ചു കൊല്ലുവാൻ ആലോചിച്ചു; എങ്കിലും ജ 5
നത്തിൽ കലഹമുണ്ടാകാതിരിപ്പാൻ പെരു
നാളിൽ അരുതു എന്നു പറഞ്ഞു.
യേശു ബെഥാന്യയിൽ കുഷ്ഠരോഗിയാ 6
യിരുന്ന ശിമോന്റെ വീട്ടിൽ ഇരിക്കു
മ്പോൾ ഒരു സ്ത്രീ വിലയേറിയ പരിമള 7
തൈലം നിറഞ്ഞ ഒരു വെണ്കൽഭരണി
എടുത്തുംകൊണ്ടു അവന്റെ അടുക്കെ വ
ന്നു, അവൻ പന്തിയിൽ ഇരിക്കുമ്പോൾ
അതു അവന്റെ തലയിൽ ഒഴിച്ചു. ശി 8
ഷ്യന്മാർ അതു കണ്ടിട്ടു മുഷിഞ്ഞു: ഈ വെ
റുംചെലവു എന്തിന്നു? ഇതു വളരെ വി 9
ലെക്കു വിററു ദരിദ്രൎക്കു കൊടുക്കാമായിരു
ന്നുവല്ലോ എന്നു പറഞ്ഞു. യേശു അതു 10
അറിഞ്ഞു അവരോടു: സ്ത്രീയെ അസഹ്യ
പ്പെടുത്തുന്നതു എന്തു? അവൾ എങ്കൽ
നല്ല പ്രവൃത്തിയല്ലോ ചെയ്തതു. ദരിദ്രർ 11
നിങ്ങൾക്കു എല്ലായ്പോഴും അടുക്കെ ഉണ്ടു;
ഞാൻ നിങ്ങൾക്കു എല്ലായ്പോഴും ഇല്ല താ
നും. അവൾ ഈ തൈലം എന്റെ ദേ 12
ഹത്തിന്മേൽ ഒഴിച്ചതു എന്റെ ശവസം
സ്കാരത്തിന്നായി ചെയ്തതാകുന്നു. ലോക 13
ത്തിൽ എങ്ങും, ഈ സുവിശേഷം പ്രസം
ഗിക്കുന്നേടത്തെല്ലാം, അവൾ ചെയ്തതും
അവളുടെ ഓൎമ്മെക്കായി പ്രസ്താവിക്കും എ
ന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറ
യുന്നു എന്നു പറഞ്ഞു.
അന്നു പന്തിരുവരിൽ ഒരുത്തനായ യൂ 14
ദാ ഈസ്കൎയ്യോത്താവു മഹാപുരോഹിതന്മാ
രുടെ അടുക്കൽ ചെന്നു: നിങ്ങൾ എന്തു 15
തരും? ഞാൻ അവനെ കാണിച്ചുതരാം എ

ന്നു പറഞ്ഞു; അവർ അവന്നു മുപ്പതു വെ
16 ള്ളിക്കാശ്ശ തൂക്കിക്കൊടുത്തു. അന്നുമുതൽ
അവനെ കാണിച്ചുകൊടുപ്പാൻ അവൻ ത
ക്കം അന്വേഷിച്ചുപോന്നു.
17 പുളിപ്പില്ലാത്ത അപ്പത്തിന്റെ ഒന്നാം
നാളിൽ ശിഷ്യന്മാർ യേശുവിന്റെ അടു
ക്കൽ വന്നു: നീ പെസഹ കഴിപ്പാൻ ഞ
ങ്ങൾ ഒരുക്കേണ്ടതു എവിടെ എന്നു ചോദി
18 ച്ചു. അതിന്നു അവൻ പറഞ്ഞതു: നി
ങ്ങൾ നഗരത്തിൽ ഇന്നവന്റെ അടുക്കൽ
ചെന്നു: എന്റെ സമയം അടുത്തിരിക്കു
ന്നു; ഞാൻ എന്റെ ശിഷ്യന്മാരുമായി നി
ന്റെ അടുക്കൽ പെസഹ കഴിക്കും എന്നു
19 ഗുരു പറയുന്നു എന്നു പറവിൻ. ശിഷ്യ
ന്മാർ യേശു കല്പിച്ചതുപോലെ ചെയ്തു പെ
20 സഹ ഒരുക്കി. സന്ധ്യയായപ്പോൾ അ
വൻ പന്ത്രണ്ടു ശിഷ്യന്മാരോടുകൂടെ പന്തി
21 യിൽ ഇരുന്നു. അവർ ഭക്ഷിക്കുമ്പോൾ
അവൻ: നിങ്ങളിൽ ഒരുവൻ എന്നെ കാ
ണിച്ചുകൊടുക്കും എന്നു ഞാൻ സത്യമായി
ട്ടു നിങ്ങളോടു പറയുന്നു എന്നു പറഞ്ഞു.
22 അപ്പോൾ അവർ അത്യന്തം ദുഃഖിച്ചു: ഞാ
നോ, ഞാനോ, കർത്താവേ, എന്നു ഓരോ
23 രുത്തൻ പറഞ്ഞുതുടങ്ങി. അവൻ ഉത്ത
രം പറഞ്ഞതു: എന്നോടുകൂടെ കൈ താല
ത്തിൽ മുക്കുന്നവൻ തന്നേ എന്നെ കാണി
24 ച്ചുകൊടുക്കും. തന്നെക്കുറിച്ചു എഴുതിയി
രിക്കുന്നതുപോലെ മനുഷ്യപുത്രൻ പോകു
ന്നു സത്യം; മനുഷ്യപുത്രനെ കാണിച്ചു
കൊടുക്കുന്ന മനുഷ്യന്നോ ഹാ കഷ്ടം; ആ
മനുഷ്യൻ ജനിക്കാതിരുന്നു എങ്കിൽ അവ
25 ന്നു കൊള്ളായിരുന്നു. എന്നാറെ അവ
നെ കാണിച്ചുകൊടുക്കുന്ന യൂദാ: ഞാനോ,
റബ്ബീ, എന്നു പറഞ്ഞതിന്നു: നീ തന്നേ
26 എന്നു അവൻ പറഞ്ഞു. അവർ ഭക്ഷി
ക്കുമ്പോൾ യേശു അപ്പം എടുത്തു വാഴ്ത്തി
നുറുക്കി ശിഷ്യന്മാൎക്കു കൊടുത്തു: വാങ്ങി

ഭക്ഷിപ്പിൻ; ഇതു എന്റെ ശരീരം എന്നു
പറഞ്ഞു. പിന്നെ പാനപാത്രം എടുത്തു 27
സ്തോത്രം ചൊല്ലി അവൎക്കു കൊടുത്തു: എല്ലാ
വരും ഇതിൽനിന്നു കുടിപ്പിൻ. ഇതു അ 28
നേകൎക്കു വേണ്ടി പാപമോചനത്തിന്നായി
ചൊരിയുന്ന പുതിയനിയമത്തിന്നുള്ള എ
ന്റെ രക്തം; എന്റെ പിതാവിന്റെ 29
രാജ്യത്തിൽ നിങ്ങളോടുകൂടെ പുതുതായി
കുടിക്കുംനാൾവരെ ഞാൻ മുന്തിരിവള്ളിയു
ടെ ഈ അനുഭവത്തിൽനിന്നു ഇനി കുടി
ക്കയില്ല എന്നു ഞാൻ നിങ്ങളോടു പറയു
ന്നു എന്നു പറഞ്ഞു.
പിന്നെ അവർ സ്തോത്രം പാടിയശേ 30
ഷം ഒലിവ്മലെക്കു പുറപ്പെട്ടുപോയി.
യേശു അവരോടു: ഈ രാത്രിയിൽ 31
നിങ്ങൾ എല്ലാവരും എങ്കൽ ഇടറും; ഞാൻ
ഇടയനെ വെട്ടും; കൂട്ടത്തിലെ ആടുകൾ
ചിതറിപ്പോകും എന്നു എഴുതിയിരിക്കുന്നു
വല്ലോ. എന്നാൽ ഞാൻ ഉയിൎത്തെഴുന്നേ 32
റ്റശേഷം നിങ്ങൾക്കു മുമ്പായി ഗലീലെക്കു
പോകും. അതിന്നു പത്രൊസ്: എല്ലാ 33
വരും നിങ്കൽ ഇടറിയാലും ഞാൻ ഒരു
നാളും ഇടറുകയില്ല എന്നു ഉത്തരം പറഞ്ഞു.
യേശു അവനോടു: ഈ രാത്രിയിൽ കോഴി 34
കൂകുംമുമ്പെ നീ മൂന്നുവട്ടം എന്നെ തള്ളി
പ്പറയും എന്നു ഞാൻ സത്യമായിട്ടു നി
ന്നോടു പറയുന്നു എന്നു പറഞ്ഞു. നി 35
ന്നോടുകൂടെ മരിക്കേണ്ടിവന്നാലും ഞാൻ
നിന്നെ തള്ളിപ്പറകയില്ല എന്നു പത്രൊ
സ് അവനോടു പറഞ്ഞു; അതുപോലെ
തന്നേ ശിഷ്യന്മാർ എല്ലാവരും പറഞ്ഞു.
അനന്തരം യേശു അവരുമായി ഗെ 36
ത്ത്ശെമന എന്ന തോട്ടത്തിൽ വന്നു ശി
ഷ്യന്മാരോടു: ഞാൻ അവിടെ പോയി പ്രാ
ൎത്ഥിച്ചുവരുവോളം ഇവിടെ ഇരിപ്പിൻ എ
ന്നു പറഞ്ഞു, പത്രൊസിനെയും സെബെ 37
ദിപുത്രന്മാർ ഇരുവരെയും കൂട്ടിക്കൊണ്ടു

ചെന്നു ദുഃഖിച്ചും വ്യാകുലപ്പെട്ടും തുടങ്ങി:
38 എന്റെ ഉള്ളം മരണവേദനപോലെ അ
തിദുഃഖിതമായിരിക്കുന്നു; ഇവിടെ താമ
സിച്ചു എന്നോടുകൂടെ ഉണൎന്നിരിപ്പിൻ
39 എന്നു അവരോടു പറഞ്ഞു. പിന്നെ
അവൻ അല്പം മുമ്പോട്ടു ചെന്നു കവിണ്ണു
വീണു: പിതാവേ, കഴിയും എങ്കിൽ ഈ
പാനപാത്രം എങ്കൽനിന്നു നീങ്ങിപ്പോ
കേണമേ; എങ്കിലും ഞാൻ ഇച്ശിക്കും
പോലെ അല്ല, നീ ഇച്ശിക്കുംപോലെ
40 ആകട്ടെ എന്നു പ്രാൎത്ഥിച്ചു. പിന്നെ
അവൻ ശിഷ്യന്മാരുടെ അടുക്കൽ വന്നു,
അവർ ഉറങ്ങുന്നതു കണ്ടു, പത്രൊസി
നോടു: എന്നോടുകൂടെ ഒരു നാഴികപോ
ലും ഉണൎന്നിരിപ്പാൻ നിങ്ങൾക്കു കഴിഞ്ഞി
41 ല്ലയോ? പരീക്ഷയിൽ അകപ്പെടാതിരി
പ്പാൻ ഉണൎന്നിരുന്നു പ്രാൎത്ഥിപ്പിൻ; ആ
ത്മാവു ഒരുക്കമുള്ളതു, ജഡമോ ബലഹീന
42 മത്രേ എന്നു പറഞ്ഞു രണ്ടാമതും പോയി:
പിതാവേ, ഞാൻ കുടിക്കാതെ അതു നീങ്ങി
കൂടാ എങ്കിൽ, നിന്റെ ഇഷ്ടം ആകട്ടെ
43 എന്നു പ്രാൎത്ഥിച്ചു. അനന്തരം അവൻ
വന്നു, അവർ കണ്ണിന്നു ഭാരം ഏറുക
44 യാൽ പിന്നെയും ഉറങ്ങുന്നതു കണ്ടു. അ
വരെ വിട്ടു മൂന്നാമതും പോയി ആ വച
45 നം തന്നേ ചൊല്ലി പ്രാൎത്ഥിച്ചു. പിന്നെ
ശിഷ്യന്മാരുടെ അടുക്കൽ വന്നു: ഇനി ഉറ
ങ്ങി ആശ്വസിച്ചുകൊൾവിൻ; നാഴിക അ
ടുത്തു; മനുഷ്യപുത്രൻ പാപികളുടെ കയ്യിൽ
46 ഏല്പിക്കപ്പെടുന്നു; എഴുന്നേല്പിൻ, നാം
പോക; ഇതാ, എന്നെ കാണിച്ചുകൊടുക്കു
ന്നവൻ അടുത്തിരിക്കുന്നു എന്നു പറഞ്ഞു.
47 അവൻ സംസാരിക്കുമ്പോൾ തന്നേ
പന്തിരുവരിൽ ഒരുത്തനായ യൂദയും അവ
നോടുകൂടെ മഹാപുരോഹിതന്മാരും ജന
ത്തിന്റെ മൂപ്പന്മാരും അയച്ച വലിയോരു
പുരുഷാരവും വാളും വടികളുമായി വ
ന്നു. അവനെ കാണിച്ചുകൊടുക്കുന്നവൻ: 48
ഞാൻ ഏവനെ ചുംബിക്കുമോ അവൻ
തന്നേ ആകുന്നു; അവനെ പിടിച്ചുകൊൾ
വിൻ എന്നു അവൎക്കു ഒരു അടയാളം കൊ
ടുത്തിരുന്നു. ഉടനെ അവൻ യേശുവി 49
ന്റെ അടുക്കൽ വന്നു: റബ്ബീ, വന്ദനം
എന്നു പറഞ്ഞു അവനെ ചുംബിച്ചു. യേശു 50
അവനോടു: സ്നേഹിതാ, നീ വന്ന കാൎയ്യം
എന്തു എന്നു പറഞ്ഞപ്പോൾ അവർ അടു
ത്തു യേശുവിന്മേൽ കൈ വെച്ചു അവനെ
പിടിച്ചു. അപ്പോൾ യേശുവിനോടു 51
കൂടെയുള്ളവരിൽ ഒരുവൻ കൈ നീട്ടി
വാൾ ഊരി, മഹാപുരോഹിതന്റെ ദാസ
നെ വെട്ടി അവന്റെ കാതു അറുത്തു.
യേശു അവനോടു: വാൾ ഉറയിൽ ഇടുക; 52
വാൾ എടുക്കുന്നവർ ഒക്കെയും വാളാൽ
നശിച്ചുപോകും. എന്റെ പിതാവിനോടു 53
ഇപ്പോൾ തന്നേ പന്ത്രണ്ടു ലെഗ്യോനിലും
അധികം ദൂതന്മാരെ എന്റെ അരികെ
നിറുത്തേണ്ടതിന്നു എനിക്കു അപേക്ഷിച്ചു
കൂടാ എന്നു തോന്നുന്നുവോ? എന്നാൽ 54
ഇങ്ങനെ സംഭവിക്കേണം എന്നുള്ള തിരു
വെഴുത്തുകൾക്കു എങ്ങനെ നിവൃത്തിവരും
എന്നു പറഞ്ഞു. ആ നാഴികയിൽ യേശു 55
പുരുഷാരത്തോടു: ഒരു കള്ളന്റെ നേരെ
എന്നപോലെ നിങ്ങൾ എന്നെ പിടി
പ്പാൻ വാളും വടിയുമായി വന്നിരിക്കുന്നു;
ഞാൻ ദിവസേന ഉപദേശിച്ചുകൊണ്ടു
ദൈവാലയത്തിൽ ഇരുന്നിട്ടും നിങ്ങൾ
എന്നെ പിടിച്ചില്ല. എന്നാൽ ഇതു ഒക്കെ 56
യും പ്രവാചകന്മാരുടെ എഴുത്തുകൾ നിവൃ
ത്തിയാകേണ്ടതിന്നു സംഭവിച്ചു എന്നു പറ
ഞ്ഞു. അപ്പോൾ ശിഷ്യന്മാർ എല്ലാവരും
അവനെ വിട്ടു ഓടിപ്പോയി.

യേശുവിനെ പിടിച്ചവരോ മഹാപു 57
രോഹിതനായ കയ്യാഫയുടെ അടുക്കൽ
ശാസ്ത്രിമാരും മൂപ്പന്മാരും ഒന്നിച്ചുകൂടിയി

രുന്നേടത്തു അവനെ കൊണ്ടുപോയി.
58 എന്നാൽ പത്രൊസ് ദൂരവെ മഹാപുരോ
ഹിതന്റെ അരമനയോളം പിൻചെന്നു,
അകത്തു കടന്നു അവസാനം കാണ്മാൻ സേ
59 വകന്മാരോടുകൂടി ഇരുന്നു. മഹാപുരോ
ഹിതന്മാരും ന്യായാധിപസംഘം ഒക്കെ
യും യേശുവിനെ കൊല്ലേണ്ടതിന്നു അവ
ന്റെ നേരെ കള്ളസ്സാക്ഷ്യം അന്വേഷി
60 ച്ചു; കള്ളസ്സാക്ഷികൾ പലരും വന്നിട്ടും
61 പററിയില്ല. ഒടുവിൽ രണ്ടുപേർ വന്നു:
ദൈവമന്ദിരം പൊളിച്ചു മൂന്നു ദിവസം
കൊണ്ടു വീണ്ടും പണിവാൻ എനിക്കു കഴി
യും എന്നു ഇവൻ പറഞ്ഞു എന്നു ബോധി
62 പ്പിച്ചു. മഹാപുരോഹിതൻ എഴുന്നേററു
അവനോടു: നീ ഒരു ഉത്തരവും പറയു
ന്നില്ലയോ? ഇവർ നിന്റെ നേരെ സാ
ക്ഷ്യം പറയുന്നതു എന്തു എന്നു ചോദിച്ചു.
63 യേശുവോ മിണ്ടാതിരുന്നു. മഹാപുരോ
ഹിതൻ പിന്നെയും അവനോടു: നീ ദൈ
വപുത്രനായ ക്രിസ്തു തന്നേയോ? പറക
എന്നു ഞാൻ ജീവനുള്ള ദൈവത്തെക്കൊ
ണ്ടു നിന്നോടു ആണയിട്ടു ചോദിക്കുന്നു
64 എന്നു പറഞ്ഞു. യേശു അവനോടു:
ഞാൻ ആകുന്നു; ഇനി മനുഷ്യപുത്രൻ
സർവ്വശക്തന്റെ വലത്തുഭാഗത്തു ഇരിക്കു
ന്നതും ആകാശമേഘങ്ങളെ വാഹനമാക്കി
വരുന്നതും നിങ്ങൾ കാണും എന്നു ഞാൻ
65 പറയുന്നു എന്നു പറഞ്ഞു. ഉടനെ മഹാ
പുരോഹിതൻ വസ്ത്രം കീറി: ഇവൻ ദൈ
വദൂഷണം പറഞ്ഞു; ഇനി സാക്ഷികളെ
കൊണ്ടു നമുക്കു എന്തു ആവശ്യം? നിങ്ങൾ
ഇപ്പോൾ ദൈവദൂഷണം കേട്ടുവല്ലോ;
66 നിങ്ങൾക്കു എന്തു തോന്നുന്നു എന്നു ചോ
ദിച്ചതിന്നു: അവൻ മരണയോഗ്യൻ എന്നു
67 അവർ ഉത്തരം പറഞ്ഞു. അപ്പോൾ
അവർ അവന്റെ മുഖത്തു തുപ്പി, അവനെ
മുഷ്ടിചുരുട്ടി കുത്തി, ചിലർ അവനെ
കന്നത്തടിച്ചു: ഹേ ക്രിസ്തുവേ, നിന്നെ 68
തല്ലിയതു ആർ എന്നു ഞങ്ങളോടു പ്രവ
ചിക്ക എന്നു പറഞ്ഞു.
എന്നാൽ പത്രൊസ് പുറത്തു നടുമുററ 69
ത്തു ഇരുന്നു. അവന്റെ അടുക്കൽ ഒരു
വേലക്കാരത്തി വന്നു: നീയും ഗലീലക്കാ
രനായ യേശുവിനോടുകൂടെ ആയിരു
ന്നുവല്ലോ എന്നു പറഞ്ഞു. അതിന്നു അ 70
വൻ: നീ പറയുന്നതു എനിക്കു തിരിയു
ന്നില്ല എന്നു എല്ലാവരും കേൾക്കെ തള്ളി
പ്പറഞ്ഞു. പിന്നെ അവൻ പടിപ്പുരയി 71
ലേക്കു പുറപ്പെട്ടപ്പോൾ മറെറാരുത്തി അ
വനെ കണ്ടു അവിടെയുള്ളവരോടു: ഇ
വനും നസറായനായ യേശുവിനോടുകൂ
ടെയായിരുന്നു എന്നു പറഞ്ഞു. ആ മനു 72
ഷ്യനെ ഞാൻ അറിയുന്നില്ല എന്നു അ
വൻ രണ്ടാമതും ആണയോടെ തള്ളിപ്പറ
ഞ്ഞു. അല്പനേരം കഴിഞ്ഞിട്ടു അവിടെ 73
നിന്നവർ അടുത്തുവന്നു പത്രൊസിനോടു:
നീയും അവരുടെ കൂട്ടത്തിൽ ഉള്ളവൻ
സത്യം; നിന്റെ ഉച്ചാരണവും നിന്നെ
വെളിവാക്കുന്നുവല്ലോ എന്നു പറഞ്ഞു.
അപ്പോൾ അവൻ: ആ മനുഷ്യനെ ഞാൻ 74
അറിയുന്നില്ല എന്നു പ്രാകുവാനും ആ
ണയിടുവാനും തുടങ്ങി; ഉടനെ കോഴി
കൂകി. എന്നാറെ: കോഴി കൂകുമ്മുമ്പെ 75
നീ മൂന്നുവട്ടം എന്നെ തള്ളിപ്പറയും
എന്നു യേശു പറഞ്ഞ വാക്കു പത്രൊസ്
ഓർത്തു പുറത്തുപോയി അതിദുഃഖത്തോടെ
കരഞ്ഞു.

## ൨൭. അദ്ധ്യായം.

**പു**ലർച്ചെക്കു മഹാപുരോഹിതന്മാരും ജന
ത്തിന്റെ മൂപ്പന്മാരും എല്ലാം യേശുവിനെ
കൊല്ലുവാൻ കൂടിവിചാരിച്ചു, അവനെ 2
ബന്ധിച്ചുകൊണ്ടുപോയി നാടുവാഴിയായ
പീലാത്തൊസിനെ ഏല്പിച്ചു.

3 അവനെ ശിക്ഷെക്കു വിധിച്ചു എന്നു
അവനെ കാണിച്ചുകൊടുത്ത യൂദാ കണ്ടു
അനുതപിച്ചു, ആ മുപ്പതു വെള്ളിക്കാശ്
മഹാപുരോഹിതന്മാരുടെയും മൂപ്പന്മാരുടെ
4 യും അടുക്കൽ മടക്കി കൊണ്ടുവന്നു: ഞാൻ
കുററമില്ലാത്ത രക്തത്തെ കാണിച്ചുകൊടു
ത്തതിനാൽ പാപം ചെയ്തു എന്നു പറഞ്ഞു.
അതു ഞങ്ങൾക്കു എന്തു? നീ തന്നേ നോ
5 ക്കിക്കൊൾക എന്നു അവർ പറഞ്ഞു. അ
വൻ ആ വെള്ളിക്കാശ് മന്ദിരത്തിൽ എ
റിഞ്ഞു, ചെന്നു കെട്ടിഞാന്നു ചത്തുകളഞ്ഞു.
6 മഹാപുരോഹിതന്മാർ ആ വെള്ളിക്കാശ്
എടുത്തു: ഇതു രക്തവിലയാകയാൽ ശ്രീഭ
ണ്ഡാരത്തിൽ ഇടുന്നതു വിഹിതമല്ല എന്നു
7 പറഞ്ഞു കൂടി ആലോചിച്ചു, പരദേശിക
ളെ കുഴിച്ചിടുവാൻ അതുകൊണ്ടു കുശവ
8 ൻെറ നിലം വാങ്ങി. ആകയാൽ ആ നി
ലത്തിന്നു ഇന്നുവരെ രക്തനിലം എന്നു
പേർ പറയുന്നു.

9 "യിസ്രായേൽമക്കൾ വിലമതിച്ചവ
ൻെറ വിലയായ മുപ്പതു വെള്ളിക്കാശു
10 അവർ എടുത്തു, കൎത്താവു എന്നോടു
അരുളിച്ചെയ്തതുപോലെ കുശവൻെറ
നിലത്തിന്നു വേണ്ടി കൊടുത്തു"
എന്നു യിരെമ്യാപ്രവാചകൻമുഖാന്തരം അ
രുളിച്ചെയ്തതിന്നു അന്നു നിവൃത്തിവന്നു.

11 എന്നാൽ യേശു നാടുവാഴിയുടെ മുമ്പാ
കെ നിന്നു; നീ യെഹൂദന്മാരുടെ രാജാ
വോ എന്നു നാടുവാഴി ചോദിച്ചു; ഞാൻ ആ
കുന്നു എന്നു യേശു അവനോടു പറഞ്ഞു.
12 മഹാപുരോഹിതന്മാരും മൂപ്പന്മാരും കുററം
ചുമത്തുകയിൽ അവൻ ഒന്നും ഉത്തരം പ
13 റഞ്ഞില്ല. പീലാത്തൊസ് അവനോടു:
ഇവർ നിൻെറ നേരെ എന്തെല്ലാം സാ
ക്ഷ്യം പറയുന്നു എന്നു കേൾക്കുന്നില്ലയോ
14 എന്നു ചോദിച്ചു. അവൻ ഒരു വാക്കി
ന്നും ഉത്തരം പറയായ്കയാൽ നാടുവാഴി
അത്യന്തം ആശ്ചൎയ്യപ്പെട്ടു. എന്നാൽ ഉത്സ 15
വസമയത്തു പുരുഷാരം ഇച്ഛിക്കുന്ന ഒരു
തടവുകാരനെ നാടുവാഴി വിട്ടയക്ക പതി
വായിരുന്നു. അന്നു ബറബ്ബാസ് എന്ന 16
ശ്രുതിപ്പെട്ടോരു തടവുകാരൻ ഉണ്ടായി
രുന്നു. അവർ കൂടിവന്നപ്പോൾ പീലാ 17
ത്തൊസ് അവരോടു: ബറബ്ബാസിനെ
യോ, ക്രിസ്തു എന്നു പറയുന്ന യേശുവിനെ
യോ, ആരെ നിങ്ങൾക്കു വിട്ടുതരേണം
എന്നു ചോദിച്ചു. അവർ അസൂയകൊ 18
ണ്ടാകുന്നു അവനെ ഏല്പിച്ചതു എന്നു അ
വൻ ഗ്രഹിച്ചിരുന്നു. അവൻ ന്യായാസ 19
നത്തിൽ ഇരിക്കുമ്പോൾ അവൻെറ ഭാൎയ്യ
ആളയച്ചു: ആ നീതിമാൻെറ കാൎയ്യത്തിൽ
ഇടപെടരുതു; അവൻനിമിത്തം ഞാൻ ഇ
ന്നു സ്വപ്നത്തിൽ വളരെ കഷ്ടം സഹിച്ചു
എന്നു പറയിച്ചു. എന്നാൽ ബറബ്ബാസി 20
നെ ചോദിപ്പാനും യേശുവിനെ നശിപ്പി
പ്പാനും മഹാപുരോഹിതന്മാരും മൂപ്പന്മാരും
പുരുഷാരത്തെ സമ്മതിപ്പിച്ചു. നാടുവാ 21
ഴി അവരോടു: ഈ ഇരുവരിൽ ഏവനെ
വിട്ടുതരേണമെന്നു നിങ്ങൾ ഇച്ഛിക്കുന്നു
എന്നു ചോദിച്ചതിന്നു ബറബ്ബാസിനെ എ
ന്നു അവർ പറഞ്ഞു. പീലാത്തൊസ് അ 22
വരോടു: എന്നാൽ ക്രിസ്തു എന്ന യേശുവി
നെ എന്തു ചെയ്യേണ്ടു എന്നു ചോദിച്ചതി
ന്നു: അവനെ ക്രൂശിക്കേണം എന്നു എല്ലാ
വരും പറഞ്ഞു. അവൻ ചെയ്ത ദോഷം 23
എന്തു എന്നു അവൻ ചോദിച്ചു. അവനെ
ക്രൂശിക്കേണം എന്നു അവർ ഏററവും നി
ലവിളിച്ചുപറഞ്ഞു.

ആരവാരം അധികമാകുന്നതല്ലാതെ ഒ 24
ന്നും സാധിക്കുന്നില്ല എന്നു പീലാത്തൊസ്
കണ്ടിട്ടു വെള്ളം എടുത്തു പുരുഷാരം കാ
ൺകെ കൈ കഴുകി: ഈ നീതിമാൻെറ ര
ക്തത്തിൽ എനിക്കു കുററം ഇല്ല; നിങ്ങൾ
തന്നേ നോക്കിക്കൊൾവിൻ എന്നു പറഞ്ഞു.

25 അവന്റെ രക്തം ഞങ്ങളുടെമേലും ഞങ്ങ
ളുടെ മക്കളുടെമേലും വരട്ടെ എന്നു ജനം
26 ഒക്കെയും ഉത്തരം പറഞ്ഞു. അങ്ങനെ
അവൻ ബറബ്ബാസിനെ അവൎക്കു വിട്ടുകൊ
ടുത്തു, യേശുവിനെ ചമ്മട്ടികൊണ്ടടിപ്പിച്ചു
ക്രൂശിക്കേണ്ടതിന്നു ഏല്പിച്ചു.
27 അനന്തരം നാടുവാഴിയുടെ പടയാളി
കൾ യേശുവിനെ ആസ്ഥാനത്തിലേക്കു
കൊണ്ടുപോയി പട്ടാളത്തെ എല്ലാം അവ
28 ന്റെ നേരെ വരുത്തി, അവന്റെ വ
സ്ത്രം അഴിച്ചു ഒരു ചുവന്ന മേലങ്കി ധരി
29 പ്പിച്ചു, മുള്ളുകൊണ്ടു ഒരു കിരീടം മെട
ഞ്ഞു അവന്റെ തലയിൽ വെച്ചു, വലങ്കൈ
യ്യിൽ ഒരു കോലും കൊടുത്തു അവന്റെ
മുമ്പിൽ മുട്ടുകുത്തി: യെഹൂദന്മാരുടെ രാജാ
വേ, ജയജയ എന്നു പരിഹസിച്ചുപറ
30 ഞ്ഞു. പിന്നെ അവന്റെമേൽ തുപ്പി,
കോൽ എടുത്തു അവന്റെ തലയിൽ അടി
31 ച്ചു. അവനെ പരിഹസിച്ചുതീൎന്നപ്പോൾ
മേലങ്കി നീക്കി അവന്റെ സ്വന്തവസ്ത്രം
ധരിപ്പിച്ചു, ക്രൂശിപ്പാൻ കൊണ്ടുപോയി.
32 അവർ പോകുമ്പോൾ ശിമോൻ എന്നു
പേരുള്ള കുറേനക്കാരനെ കണ്ടു, അവ
33 ന്റെ ക്രൂശ് ചുമപ്പാൻ നിൎബ്ബന്ധിച്ചു. തല
യോടിടം എന്നൎത്ഥമുള്ള ഗൊല്ഗോഥാ എ
34 ന്ന സ്ഥലത്തു എത്തിയപ്പോൾ അവന്നു
കൈപ്പു കലക്കിയ വീഞ്ഞു കുടിപ്പാൻ കൊ
ടുത്തു; അതു രുചിനോക്കിയാറെ അവ
35 ന്നു കുടിപ്പാൻ മനസ്സായില്ല. അവനെ
ക്രൂശിൽ തറെച്ചശേഷം അവർ ചീട്ടിട്ടു
36 അവന്റെ വസ്ത്രം പകുത്തെടുത്തു, അവി
37 ടെ ഇരുന്നുകൊണ്ടു അവനെ കാത്തു. യെ
ഹൂദന്മാരുടെ രാജാവായ യേശു എന്നു അ
വന്റെ കുറ്റസംഗതി എഴുതി അവന്റെ
38 തലെക്കുമീതെ വെച്ചു. വലത്തും ഇടത്തു
മായി രണ്ടു കള്ളന്മാരെയും അവനോടുകൂ
ടെ ക്രൂശിച്ചു.

കടന്നുപോകുന്നവർ തല കുലുക്കി അ 39
വനെ ദുഷിച്ചു: മന്ദിരം പൊളിച്ചു മൂന്നു 40
നാൾകൊണ്ടു പണിയുന്നവനേ, നിന്നെ
ത്താൻ രക്ഷിക്ക; ദൈവപുത്രൻ എങ്കിൽ
ക്രൂശിൽനിന്നു ഇറങ്ങിവാ എന്നു പറഞ്ഞു.
അങ്ങനെ തന്നേ മഹാപുരോഹിതന്മാരും 41
ശാസ്ത്രിമാരും മൂപ്പന്മാരും പരിഹസിച്ചു:
ഇവൻ മറ്റുള്ളവരെ രക്ഷിച്ചു, തന്നെ 42
ത്താൻ രക്ഷിപ്പാൻ കഴികയില്ല; അവൻ
യിസ്രായേലിന്റെ രാജാവു ആകുന്നു എ
ങ്കിൽ ഇപ്പോൾ ക്രൂശിൽനിന്നു ഇറങ്ങിവര
ട്ടെ; എന്നാൽ ഞങ്ങൾ അവനിൽ വിശ്വ
സിക്കും. അവൻ ദൈവത്തിൽ ആശ്ര 43
യിക്കുന്നു; അവന്നു ഇവനിൽ പ്രസാദമു
ണ്ടെങ്കിൽ ഇപ്പോൾ വിടുവിക്കട്ടെ; ഞാൻ
ദൈവപുത്രൻ എന്നു അവൻ പറഞ്ഞുവ
ല്ലോ എന്നു പറഞ്ഞു. അങ്ങനെ തന്നേ 44
അവനോടുകൂടെ ക്രൂശിച്ചിരുന്ന കള്ളന്മാ
രും അവനെ നിന്ദിച്ചു.
ആറാം മണിനേരംമുതൽ ഒമ്പതാം മ 45
ണിനേരംവരെ ദേശത്തു എല്ലാം ഇരുട്ടു
ണ്ടായി. ഏകദേശം ഒമ്പതാം മണിനേ 46
രത്തു യേശു: ഏലീ, ഏലീ, ലമാ ശബക്താ
നി എന്നു ഉറക്കെ നിലവിളിച്ചു; എന്റെ
ദൈവമേ, എന്റെ ദൈവമേ, നീ എന്നെ
കൈവിട്ടതു എന്തു എന്നൎത്ഥം. അവി 47
ടെ നിന്നിരുന്നവരിൽ ചിലർ അതു കേ
ട്ടിട്ടു: അവൻ ഏലീയാവെ വിളിക്കുന്നു എ
ന്നു പറഞ്ഞു. ഉടനെ അവരിൽ ഒരുത്തൻ 48
ഓടി ഒരു സ്പോങ്ങ് എടുത്തു പുളിച്ച വീ
ഞ്ഞു നിറെച്ചു ഓടത്തണ്ടിന്മേൽ ആക്കി അ
വന്നു കുടിപ്പാൻ കൊടുത്തു. ശേഷമുള്ള 49
വർ: നില്ലു; ഏലീയാവു അവനെ രക്ഷി
പ്പാൻ വരുമോ എന്നു നോക്കാം എന്നു പറ
ഞ്ഞു. യേശു പിന്നെയും ഉറക്കെ നില 50
വിളിച്ചു പ്രാണനെ വിട്ടു. അപ്പോൾ മ 51
ന്ദിരത്തിലെ തിരശ്ശീല മേൽതൊട്ടു അടി

52 യോളവും രണ്ടായി ചീന്തിപ്പോയി; ഭൂമി
കലുങ്ങി, പാറകൾ പിളൎന്നു, കല്ലറകൾ തു
റന്നു, നിദ്ര പ്രാപിച്ച വിശുദ്ധന്മാരുടെ
ശരീരങ്ങൾ പലതും ഉയിൎത്തെഴുന്നേററു
53 അവന്റെ പുനരുത്ഥാനത്തിന്റെശേഷം
കല്ലറകളെ വിട്ടു, വിശുദ്ധനഗരത്തിൽ
54 ചെന്നു പലക്കും പ്രത്യക്ഷമായി. ശതാ
ധിപനും അവനോടുകൂടെ യേശുവിനെ
കാത്തുനിന്നവരും ഭൂകമ്പം മുതലായി സം
ഭവിച്ചതു കണ്ടിട്ടു: അവൻ ദൈവപുത്രൻ
ആയിരുന്നു സത്യം എന്നു പറഞ്ഞു ഏററ
55 വും ഭയപ്പെട്ടു. ഗലീലയിൽനിന്നു യേശു
വിനെ ശുശ്രൂഷിച്ചുകൊണ്ടു അനുഗമിച്ചു
വന്ന പലസ്ത്രീകളും ദൂരത്തുനിന്നു നോക്കി
56 ക്കൊണ്ടിരുന്നു. അവരിൽ മഗ്ദലക്കാരത്തി
മറിയയും യാക്കോബിന്റെയും യോസെയു
ടെയും അമ്മയായ മറിയയും സെബെദി
പുത്രന്മാരുടെ അമ്മയും ഉണ്ടായിരുന്നു.
57 സന്ധ്യയായപ്പോൾ അരിമത്ഥ്യക്കാരനാ
യ യോസേഫ് എന്ന ധനവാൻ താനും
യേശുവിന്റെ ശിഷ്യനായിരിക്കയാൽ വ
58 ന്നു, പീലാത്തൊസിന്റെ അടുക്കൽ ചെന്നു
യേശുവിന്റെ ശരീരം ചോദിച്ചു; പീലാ
ത്തൊസ് അതു ഏല്പിച്ചുകൊടുപ്പാൻ കല്പി
59 ച്ചു. യോസേഫ് ശരീരം എടുത്തു നിൎമ്മല
60 ശീലയിൽ പൊതിഞ്ഞു, താൻ പാറയിൽ
വെട്ടിച്ചിരുന്ന തന്റെ പുതിയ കല്ലറയിൽ
വെച്ചു കല്ലറയുടെ വാതില്ക്കൽ ഒരു വലിയ
61 കല്ലു ഉരുട്ടിവെച്ചിട്ടു പോയി. കല്ലറെക്കു
എതിരെ മഗ്ദലക്കാരത്തി മറിയയും മററെ
മറിയയും ഇരുന്നിരുന്നു.
62 ഒരുക്കനാളിന്റെ പിറെറ ദിവസം മ
ഹാപുരോഹിതന്മാരും പരീശന്മാരും പീലാ
63 ത്തൊസിന്റെ അടുക്കൽ ചെന്നുകൂടി: യജ
മാനനേ, ആ ചതിയൻ ജീവനോടിരിക്കു
മ്പോൾ: മൂന്നുനാൾ കഴിഞ്ഞിട്ടു ഞാൻ ഉയി
ൎത്തെഴുന്നേല്ക്കും എന്നു പറഞ്ഞപ്രകാരം ഞ
ങ്ങൾക്കു ഓൎമ്മവന്നു. അതുകൊണ്ടു അവ 64
ന്റെ ശിഷ്യന്മാർ ചെന്നു അവനെ മോഷ്ടി
ച്ചിട്ടു, അവൻ മരിച്ചവരുടെ ഇടയിൽനി
ന്നു ഉയിൎത്തെഴുന്നേററു എന്നു ജനത്തോടു
പറകയും ഒടുവിലത്തെ ചതിവു മുമ്പില
ത്തേതിലും വിഷമമായിത്തീരുകയും ചെയ്യാ
തിരിക്കേണ്ടതിന്നു മൂന്നാം നാൾവരെ കല്ലറ
ഉറപ്പാക്കുവാൻ കല്പിക്ക എന്നു പറഞ്ഞു.
പീലാത്തൊസ് അവരോടു: കാവൽക്കൂട്ട 65
ത്തെ തരാം; പോയി നിങ്ങളാൽ ആകു
ന്നെടത്തോളം ഉറപ്പുവരുത്തുവിൻ എന്നു
പറഞ്ഞു. അവർ ചെന്നു കല്ലിന്നു മുദ്ര 66
വെച്ചു കാവൽക്കൂട്ടത്തെ നിറുത്തി കല്ലറ ഉറ
പ്പാക്കി.

## ൨൮. അദ്ധ്യായം.

ശബ്ബത്ത് കഴിഞ്ഞു ആഴ്ചവട്ടത്തിന്റെ
ഒന്നാം ദിവസം വെളുക്കുമ്പോൾ മഗ്ദലക്കാ
രത്തി മറിയയും മററെ മറിയയും കല്ലറ
കാണ്മാൻ ചെന്നു. പെട്ടെന്നു വലിയോരു 2
ഭൂകമ്പം ഉണ്ടായി; കൎത്താവിന്റെ ദൂതൻ
സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങിവന്നു, കല്ലു ഉരു
ട്ടിനീക്കി അതിന്മേൽ ഇരുന്നിരുന്നു. അ 3
വന്റെ രൂപം മിന്നലിന്നു ഒത്തതും അവ
ന്റെ ഉടുപ്പു ഹിമംപോലെ വെളുത്തതും
ആയിരുന്നു. കാവല്ക്കാർ അവനെ കണ്ടു 4
പേടിച്ചു വിറെച്ചു മരിച്ചവരെപ്പോലെ
ആയി. ദൂതൻ സ്ത്രീകളോടു: ഭയപ്പെടേ 5
ണ്ടാ; ക്രൂശിക്കപ്പെട്ട യേശുവിനെ നിങ്ങൾ
അന്വേഷിക്കുന്നു എന്നു ഞാൻ അറിയുന്നു;
അവൻ ഇവിടെ ഇല്ല; താൻ പറഞ്ഞതുപോ 6
ലെ ഉയിൎത്തെഴുന്നേററു; അവൻ കിടന്ന
സ്ഥലം വന്നുകാണ്മിൻ. അവൻ മരിച്ചവ 7
രുടെ ഇടയിൽനിന്നു ഉയിൎത്തെഴുന്നേററു
എന്നു വേഗം ചെന്നു അവന്റെ ശിഷ്യ
ന്മാരോടു പറവിൻ; അവൻ നിങ്ങൾക്കു
മുമ്പെ ഗലീലെക്കു പോകുന്നു; അവിടെ

നിങ്ങൾ അവനെ കാണും; ഞാൻ നിങ്ങ
ളോടു പറഞ്ഞിരിക്കുന്നു എന്നു പറഞ്ഞു.
8 അങ്ങനെ അവർ വേഗത്തിൽ ഭയത്തോടും
മഹാസന്തോഷത്തോടും കൂടി കല്ലറ വിട്ടു
അവന്റെ ശിഷ്യന്മാരോടു അറിയിപ്പാൻ
9 ഓടിപ്പോയി. എന്നാൽ യേശു അവരെ
എതിരേറ്റു: നിങ്ങൾക്കു വന്ദനം എന്നു
പറഞ്ഞു; അവർ അടുത്തുചെന്നു അവന്റെ
10 കാൽ പിടിച്ചു അവനെ നമസ്കരിച്ചു. യേ
ശു അവരോടു: ഭയപ്പെടേണ്ടാ; നിങ്ങൾ
പോയി എന്റെ സഹോദരന്മാരോടു ഗലീ
ലെക്കു പോകുവാൻ പറവിൻ; അവിടെ
അവർ എന്നെ കാണും എന്നു പറഞ്ഞു.
11 അവർ പോകുമ്പോൾ കാവൽക്കൂട്ട
ത്തിൽ ചിലർ നഗരത്തിൽ ചെന്നു സംഭ
വിച്ചതു എല്ലാം മഹാപുരോഹിതന്മാരോടു
12 അറിയിച്ചു. അവർ ഒന്നിച്ചുകൂടി മൂപ്പന്മാ
രുമായി ആലോചനകഴിച്ചിട്ടു പടയാളി
കൾക്കു വേണ്ടുവോളം പണം കൊടുത്തു:
13 അവന്റെ ശിഷ്യന്മാർ രാത്രിയിൽ വന്നു
ഞങ്ങൾ ഉറങ്ങുമ്പോൾ അവനെ കട്ടുകൊ
14 ണ്ടു പോയി എന്നു പറവിൻ. വസ്തുത
നാടുവാഴിയുടെ സന്നിധാനത്തിൽ എത്തി
എങ്കിലോ ഞങ്ങൾ അവനെ സമ്മതിപ്പിച്ചു
നിങ്ങളെ നിർഭയരാക്കിക്കൊള്ളാം എന്നു
പറഞ്ഞു. അവർ പണം വാങ്ങി ഉപദേ 15
ശപ്രകാരം ചെയ്തു; ഈ കഥ ഇന്നുവരെ
യെഹൂദന്മാരുടെ ഇടയിൽ പരക്കെ നട
പ്പായിരിക്കുന്നു.

എന്നാൽ പതിനൊന്നു ശിഷ്യന്മാർ ഗ 16
ലീലയിൽ യേശു അവരോടു കല്പിച്ചിരുന്ന
മലെക്കു പോയി. അവനെ കണ്ടപ്പോൾ 17
അവർ നമസ്കരിച്ചു; ചിലരോ സംശയിച്ചു.
യേശു അടുത്തുചെന്നു: സ്വർഗ്ഗത്തിലും ഭൂമി 18
യിലും സകലഅധികാരവും എനിക്കു ന
ല്കപ്പെട്ടിരിക്കുന്നു. ആകയാൽ നിങ്ങൾ 19
പുറപ്പെട്ടു, പിതാവിന്റെയും പുത്രന്റെ
യും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ
സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങളോടു 20
കല്പിച്ചതു ഒക്കെയും പ്രമാണിപ്പാൻ തക്കവ
ണ്ണം ഉപദേശിച്ചുംകൊണ്ടു സകലജാതിക
ളെയും ശിഷ്യരാക്കിക്കൊൾവിൻ; ഞാനോ
ലോകാവസാനത്തോളം എല്ലാനാളും നിങ്ങ
ളോടുകൂടെ ഉണ്ടു എന്നു അരുളിച്ചെയ്തു.

THE

# GOSPEL ACCORDING TO MARK

## മക്കൊസ് എഴുതിയ സുവിശേഷം

### ൧. അദ്ധ്യായം.

ദൈവപുത്രനായ യേശുക്രിസ്തുവി
ന്റെ സുവിശേഷത്തിന്റെ ആരംഭം:
2 “ഞാൻ നിനക്കു മുമ്പായി എന്റെ
ദൂതനെ അയക്കുന്നു; അവൻ നിന്റെ
വഴി ഒരുക്കും. കർത്താവിന്റെ വഴി 3
ഒരുക്കുവിൻ അവന്റെ പാത നിരപ്പാ
ക്കുവിൻ എന്നു മരുഭൂമിയിൽ വിളിച്ചു
പറയുന്നവന്റെ വാക്കു”

എന്നിങ്ങനെ യെശയ്യാപ്രവാചകന്റെ പു
സ്തകത്തിൽ എഴുതിയിരിക്കുന്നതുപോലെ
4 യോഹന്നാൻ വന്നു മരുഭൂമിയിൽ സ്നാനം
കഴിപ്പിച്ചും പാപമോചനത്തിന്നായുള്ള
മാനസാന്തരസ്നാനം പ്രസംഗിച്ചുംകൊണ്ടി
5 രുന്നു. അവന്റെ അടുക്കൽ യെഹൂദ്യദേ
ശം ഒക്കെയും യെരുശലേമ്യർ എല്ലാവരും
വന്നു പാപങ്ങളെ ഏറ്റുപറഞ്ഞു യോൎദ്ദാൻ
നദിയിൽ അവനാൽ സ്നാനം കഴിഞ്ഞു.
6 യോഹന്നാനോ ഒട്ടകരോമംകൊണ്ടുള്ള ഉടു
പ്പും അരയിൽ തോൽവാറും ധരിച്ചും വെ
ട്ടുക്കിളിയും കാട്ടുതേനും ഉപജീവിച്ചുംപോ
7 ന്നു. എന്നിലും ബലമേറിയവൻ എന്റെ
പിന്നാലെ വരുന്നു; അവന്റെ ചെരിപ്പി
ന്റെ വാറു കുനിഞ്ഞഴിപ്പാൻ ഞാൻ യോ
8 ഗ്യനല്ല. ഞാൻ നിങ്ങളെ വെള്ളത്തിൽ
സ്നാനം കഴിപ്പിക്കുന്നു; അവനോ നിങ്ങളെ
പരിശുദ്ധാത്മാവിൽ സ്നാനം കഴിപ്പിക്കും
എന്നു അവൻ പ്രസംഗിച്ചുപറഞ്ഞു.
9 ആ കാലത്തു യേശു ഗലീലയിലെ നസ
റെത്തിൽനിന്നു വന്നു യോഹന്നാനാൽ
10 യോൎദ്ദാനിൽ സ്നാനം കഴിഞ്ഞു. വെള്ള
ത്തിൽനിന്നു കയറിയ ഉടനെ ആകാശം
പിളരുന്നതും ആത്മാവു പ്രാവുപോലെ
11 തന്റെമേൽ വരുന്നതും കണ്ടു: നീ
എന്റെ പ്രിയപുത്രൻ; നിന്നിൽ ഞാൻ
പ്രസാദിച്ചിരിക്കുന്നു എന്നു സ്വൎഗ്ഗത്തിൽ
നിന്നു ഒരു ശബ്ദവും ഉണ്ടായി.
12 അനന്തരം ആത്മാവു അവനെ മരുഭൂ
മിയിലേക്കു പോകുവാൻ നിൎബ്ബന്ധിച്ചു.
13 അവിടെ അവൻ സാത്താനാൽ പരീക്ഷി
ക്കപ്പെട്ടു നാല്പതു ദിവസം മരുഭൂമിയിൽ
കാട്ടുമൃഗങ്ങളോടുകൂടെ ആയിരുന്നു; ദൂത
ന്മാർ അവനെ ശുശ്രൂഷിച്ചുപോന്നു.
14 എന്നാൽ യോഹന്നാൻ തടവിൽ ആയ
ശേഷം യേശു ഗലീലയിൽ ചെന്നു ദൈവ
രാജ്യത്തിന്റെ സുവിശേഷം പ്രസംഗിച്ചു:
കാലം തികഞ്ഞു ദൈവരാജ്യം സമീപിച്ചി 15
രിക്കുന്നു; മാനസാന്തരപ്പെട്ടു സുവിശേഷ
ത്തിൽ വിശ്വസിപ്പിൻ എന്നു പറഞ്ഞു.
അവൻ ഗലീലക്കടല്പുറത്തു നടക്കു 16
മ്പോൾ ശിമോനും അവന്റെ സഹോദര
നായ അന്ത്രെയാസും കടലിൽ വല വീശു
ന്നതു കണ്ടു; അവർ മീൻ പിടിക്കുന്നവർ
ആയിരുന്നു. യേശു അവരോടു: എന്നെ 17
അനുഗമിപ്പിൻ; ഞാൻ നിങ്ങളെ മനുഷ്യ
രെ പിടിക്കുന്നവരാക്കും എന്നു പറഞ്ഞു.
ഉടനെ അവർ വല വിട്ടു അവനെ അനു 18
ഗമിച്ചു. അവിടെനിന്നു അല്പം മുന്നോട്ടു 19
ചെന്നപ്പോൾ സെബെദിയുടെ മകനായ
യാക്കോബും അവന്റെ സഹോദരനായ
യോഹന്നാനും പടകിൽ ഇരുന്നു വല
നന്നാക്കുന്നതു കണ്ടു. ഉടനെ അവരെയും 20
വിളിച്ചു; അവർ അപ്പനായ സെബെദി
യെ കൂലിക്കാരോടുകൂടെ പടകിൽ വിട്ടു
അവനെ അനുഗമിച്ചു.
അവർ കഫൎന്നഹൂമിലേക്കു പോയി; 21
ശബ്ബത്തിൽ അവൻ പള്ളിയിൽ ചെന്നു
ഉപദേശിച്ചു. അവന്റെ ഉപദേശത്തി 22
ങ്കൽ അവർ വിസ്മയിച്ചു; അവൻ ശാ
സ്ത്രിമാരെപ്പോലെയല്ല, അധികാരമുള്ളവ
നായിട്ടത്രേ അവരെ ഉപദേശിച്ചതു.
അവരുടെ പള്ളിയിൽ അശുദ്ധാത്മാവുള്ള 23
ഒരു മനുഷ്യൻ ഉണ്ടായിരുന്നു; അവൻ
നിലവിളിച്ചു: നസറായനായ യേശുവേ, 24
ഞങ്ങൾക്കും നിനക്കും തമ്മിൽ എന്തു? ഞ
ങ്ങളെ നശിപ്പിപ്പാൻ വന്നുവോ? നീ
ആർ എന്നു ഞാൻ അറിയുന്നു; ദൈവ
ത്തിന്റെ പരിശുദ്ധൻ തന്നേ എന്നു പറ
ഞ്ഞു. യേശു അതിനെ ശാസിച്ചു: മിണ്ട 25
രുതു; അവനെ വിട്ടു പോ എന്നു പറ
ഞ്ഞു. അപ്പോൾ അശുദ്ധാത്മാവു അവ 26
നെ ഇഴെച്ചു, ഉറക്കെ നിലവിളിച്ചു അ
വനെ വിട്ടുപോയി. എല്ലാവരും ആശ്ച 27

ഷ്മപ്പെട്ടു: ഇതെന്തു? ഒരു പുതിയ ഉപദേ
ശം; അവൻ അധികാരത്തോടെ അശുദ്ധാ
ത്മാക്കളോടും കല്പിക്കുന്നു; അവ അവനെ
അനുസരിക്കയും ചെയ്യുന്നു എന്നു പറഞ്ഞു
28 തമ്മിൽ വാദിച്ചുകൊണ്ടിരുന്നു. അവ
ന്റെ ശ്രുതി വേഗത്തിൽ ഗലീലനാട്ടു
എങ്ങും പരന്നു.
29 അനന്തരം അവർ പള്ളിയിൽനിന്നു
ഇറങ്ങി യാക്കോബും യോഹന്നാനുമായി
ശിമോന്റെയും അന്ത്രെയാസിന്റെയും
30 വീട്ടിൽ വന്നു. അവിടെ ശിമോന്റെ
അമ്മാവിയമ്മ പനിപിടിച്ചു കിടന്നി
രുന്നു; അവർ അവളെക്കുറിച്ചു അവ
31 നോടു പറഞ്ഞു. അവൻ അടുത്തുചെന്നു
അവളെ കൈക്കു പിടിച്ചു എഴുന്നേല്പിച്ചു;
പനി അവളെ വിട്ടുമാറി, അവൾ അവ
രെ ശുശ്രൂഷിച്ചു.
32 വൈകുന്നേരം സൂൎയ്യൻ അസ്തമിച്ചശേ
ഷം അവർ സകലവിധദീനക്കാരെയും
ഭൂതഗ്രസ്തരെയും അവന്റെ അടുക്കൽ കൊ
33 ണ്ടുവന്നു. പട്ടണം ഒക്കെയും വാതില്ക്കൽ
34 വന്നു കൂടിയിരുന്നു. നാനാവ്യാധിക
ളാൽ വലഞ്ഞിരുന്ന അനേകരെ അവൻ
സൌഖ്യമാക്കി, അനേകം ഭൂതങ്ങളെയും
പുറത്താക്കി; ഭൂതങ്ങൾ അവനെ അറിക
കൊണ്ടു സംസാരിപ്പാൻ അവയെ സമ്മ
തിച്ചില്ല.
35 അതികാലത്തു ഇരുട്ടോടെ അവൻ എ
ഴുന്നേറ്റു പുറപ്പെട്ടു ഒരു നിൎജ്ജനസ്ഥലത്തു
36 ചെന്നു പ്രാൎത്ഥിച്ചു. ശിമോനും കൂടെയു
ള്ളവരും അവന്റെ പിന്നാലെ ചെന്നു,
37 അവനെ കണ്ടപ്പോൾ: എല്ലാവരും നിന്നെ
38 അന്വേഷിക്കുന്നു എന്നു പറഞ്ഞു. അവൻ
അവരോടു: ഞാൻ അടുത്ത ഊരുകളിലും
പ്രസംഗിക്കേണ്ടതിന്നു നാം അവിടേക്കു
പോക; ഇതിന്നായിട്ടല്ലോ ഞാൻ പുറപ്പെട്ടു
39 വന്നിരിക്കുന്നതു എന്നു പറഞ്ഞു. അങ്ങ
നെ അവൻ ഗലീലയിൽ ഒക്കെയും അവ
രുടെ പള്ളികളിൽ ചെന്നു പ്രസംഗിക്കയും
ഭൂതങ്ങളെ പുറത്താക്കുകയും ചെയ്തു.
ഒരു കുഷ്ഠരോഗി അവന്റെ അടുക്കൽ 40
വന്നു മുട്ടുകുത്തി: നിനക്കു മനസ്സുണ്ടെങ്കിൽ
എന്നെ ശുദ്ധമാക്കുവാൻ കഴിയും എന്നു അ
പേക്ഷിച്ചു. യേശു മനസ്സലിഞ്ഞു കൈ 41
നീട്ടി അവനെ തൊട്ടു: മനസ്സുണ്ടു, ശുദ്ധ
മാക എന്നു പറഞ്ഞു ഉടനെ കുഷ്ഠം വിട്ടു 42
മാറി അവന്നു ശുദ്ധിവന്നു. യേശു അവ 43
നെ അമൎച്ചയായി ശാസിച്ചു: നോക്കു, 44
ആരോടും ഒന്നും പറയരുതു; എന്നാൽ
ചെന്നു പുരോഹിതന്നു നിന്നെത്തന്നേ
കാണിച്ചു, നിന്റെ ശുദ്ധീകരണത്തിന്നു
വേണ്ടി മോശെ കല്പിച്ചതു അവൎക്കു സാക്ഷ്യ
ത്തിന്നായി അൎപ്പിക്ക എന്നു പറഞ്ഞു അവ
നെ വിട്ടയച്ചു. അവനോ പുറപ്പെട്ടു 45
വളരെ ഘോഷിപ്പാനും വസ്തുത പ്രസംഗി
പ്പാനും തുടങ്ങി; അതിനാൽ യേശുവി
ന്നു പരസ്യമായി പട്ടണത്തിൽ കടപ്പാൻ
കഴിയായ്കകൊണ്ടു അവൻ പുറത്തു നിൎജ്ജ
നസ്ഥലങ്ങളിൽ പാൎത്തു; എല്ലാടത്തുനി
ന്നും ആളുകൾ അവന്റെ അടുക്കൽ
വന്നുകൂടി.

## ൨. അദ്ധ്യായം.

**ചി**ല ദിവസം കഴിഞ്ഞശേഷം അവൻ
പിന്നെയും കഫൎന്നഹൂമിൽ ചെന്നു; അ
വൻ വീട്ടിൽ ഉണ്ടെന്നു ശ്രുതിയായി. ഉട 2
നെ വാതില്ക്കൽപോലും ഇടമില്ലാത്തവ
ണ്ണം പലരും വന്നുകൂടി, അവൻ അവരോടു
തിരുവചനം പ്രസ്താവിച്ചു. അപ്പോൾ 3
നാലാൾ ഒരു പക്ഷവാതക്കാരനെ ചുമന്നു
അവന്റെ അടുക്കൽ കൊണ്ടുവന്നു. പുരു 4
ഷാരം നിമിത്തം അവനോടു സമീപി
ച്ചുകൂടായ്കയാൽ അവൻ ഇരുന്ന സ്ഥ
ലത്തിന്റെ മേല്പുര പൊളിച്ചു തുറന്നു,

പക്ഷവാതക്കാരനെ കിടക്കയോടെ ഇറ
5 ക്കിവെച്ചു. യേശു അവരുടെ വിശ്വാ
സം കണ്ടിട്ടു പക്ഷവാതക്കാരനോടു: മക
നേ, നിന്റെ പാപങ്ങൾ മോചിച്ചുതന്നി
6 രിക്കുന്നു എന്നു പറഞ്ഞു. അവിടെ ചില
ശാസ്ത്രിമാർ ഇരുന്നു: ഇവൻ ഇങ്ങനെ
7 ദൈവദൂഷണം പറയുന്നതു എന്തു? ദൈ
വം ഒരുവൻ അല്ലാതെ പാപങ്ങളെ മോ
ചിപ്പാൻ കഴിയുന്നവൻ ആർ എന്നു ഹൃദ
8 യത്തിൽ ചിന്തിച്ചുകൊണ്ടിരുന്നു. ഇങ്ങ
നെ അവർ ഉള്ളിൽ ചിന്തിക്കുന്നതു യേശു
ഉടനെ മനസ്സിൽ ഗ്രഹിച്ചു അവരോടു:
നിങ്ങൾ ഹൃദയത്തിൽ ഇങ്ങനെ ചിന്തിക്കു
9 ന്നതു എന്തു? പക്ഷവാതക്കാരനോടു നി
ന്റെ പാപങ്ങൾ മോചിച്ചുതന്നിരിക്കുന്നു
എന്നു പറയുന്നതോ, എഴുന്നേറ്റു കിടക്ക
എടുത്തു നടക്ക എന്നു പറയുന്നതോ, ഏ
10 താകുന്നു എളുപ്പം എന്നു ചോദിച്ചു. എ
ന്നാൽ ഭൂമിയിൽ പാപങ്ങളെ മോചിപ്പാൻ
മനുഷ്യപുത്രന്നു അധികാരം ഉണ്ടു എന്നു
നിങ്ങൾ അറിയേണ്ടതിന്നു — അവൻ പ
11 ക്ഷവാതക്കാരനോടു: എഴുന്നേറ്റു കിടക്ക
എടുത്തു വീട്ടിലേക്കു പോക എന്നു ഞാൻ
12 നിന്നോടു പറയുന്നു എന്നു പറഞ്ഞു. ഉട
നെ അവൻ എഴുന്നേറ്റു കിടക്ക എടുത്തു
എല്ലാവരും കാൺകെ പുറപ്പെട്ടു; അതുകൊ
ണ്ടു എല്ലാവരും വിസ്മയിച്ചു: ഇങ്ങനെ
ഒരുനാളും കണ്ടിട്ടില്ല എന്നു പറഞ്ഞു ദൈ
വത്തെ മഹത്വപ്പെടുത്തി.
13 അവൻ പിന്നെയും കടല്ക്കരെ ചെന്നു;
പുരുഷാരം ഒക്കെയും അവന്റെ അടുക്കൽ
വന്നു; അവൻ അവരെ ഉപദേശിച്ചു.
14 പിന്നെ അവൻ കടന്നുപോകുമ്പോൾ അ
ല്ഫായിയുടെ മകനായ ലേവി ചുങ്കസ്ഥല
ത്തു ഇരിക്കുന്നതു കണ്ടു: എന്നെ അനുഗ
മിക്ക എന്നു പറഞ്ഞു; അവൻ എഴുന്നേറ്റു
15 അവനെ അനുഗമിച്ചു. അവൻ വീട്ടിൽ
പന്തിയിൽ ഇരിക്കുമ്പോൾ പല ചുങ്കക്കാ
രും പാപികളും യേശുവിനോടും അവ
ന്റെ ശിഷ്യന്മാരോടും കൂടി പന്തിയിൽ
ഇരുന്നു; അവനെ അനുഗമിച്ചുവന്നവർ
അനേകർ ആയിരുന്നു. അവൻ ചുങ്ക 16
ക്കാരോടും പാപികളോടും കൂടെ തിന്നുക
യും കുടിക്കയും ചെയ്യുന്നതു പരീശന്മാ
രുടെ കൂട്ടത്തിലുള്ള ശാസ്ത്രിമാർ കണ്ടിട്ടു
അവന്റെ ശിഷ്യന്മാരോടു: അവൻ ചുങ്ക
ക്കാരോടും പാപികളോടും കൂടെ തിന്നുകു
ടിക്കുന്നതു എന്തു എന്നു ചോദിച്ചു. യേശു 17
അതു കേട്ടു അവരോടു: ദീനക്കാൎക്കല്ലാതെ
സൌഖ്യമുള്ളവൎക്കു വൈദ്യനെക്കൊണ്ടു ആ
വശ്യമില്ല; ഞാൻ നീതിമാന്മാരെ അല്ല,
പാപികളെ അത്രേ വിളിപ്പാൻ വന്നതു
എന്നു പറഞ്ഞു.
യോഹന്നാന്റെ ശിഷ്യന്മാരും പരീശ 18
ന്മാരും ഉപവസിക്ക പതിവായിരുന്നു; അ
വർ വന്നു അവനോടു: യോഹന്നാന്റെ
യും പരീശന്മാരുടെയും ശിഷ്യന്മാർ ഉപവ
സിക്കുന്നുവല്ലോ; നിന്റെ ശിഷ്യന്മാർ ഉപ
വസിക്കാത്തതു എന്തു എന്നു ചോദിച്ചു.
യേശു അവരോടു പറഞ്ഞതു: മണവാളൻ 19
കൂടെ ഉള്ളപ്പോൾ തോഴ്മക്കാൎക്കു ഉപവസി
പ്പാൻ കഴിയുമോ? മണവാളൻ കൂടെ ഇരി
ക്കുംകാലത്തോളം അവൎക്കു ഉപവസിപ്പാൻ
കഴികയില്ല. എന്നാൽ മണവാളൻ അ 20
വരെ വിട്ടുപിരിയേണ്ടുന്ന കാലം വരും;
അന്നു, ആ കാലത്തു അവർ ഉപവസിക്കും.
പഴയ വസ്ത്രത്തിൽ കോടിത്തുണിക്കണ്ടം 21
ആരും ചേൎത്തു തുന്നുമാറില്ല; തുന്നിയാൽ
ചേൎത്ത പുതുക്കണ്ടം പഴയതിൽനിന്നു
വലിഞ്ഞിട്ടു ചീന്തൽ ഏററവും വല്ലാതെ
ആകും. ആരും പുതിയ വീഞ്ഞു പഴയ 22
തുരുത്തിയിൽ പകൎന്നു വെക്കുമാറില്ല; വെ
ച്ചാൽ പുതുവീഞ്ഞു തുരുത്തിയെ പൊളിക്കും;
വീഞ്ഞു ഒഴുകിപ്പോകും; തുരുത്തി നശിച്ചു

പോകം; പുതിയ വീഞ്ഞ പുതിയ തുരുത്തി
യിലത്രെ പകൎന്നുവെക്കേണ്ടതു.
23 അവൻ ശബ്ബത്തിൽ വിളനിലയിൽക്കൂടി
കടന്നുപോകുമ്പോൾ അവന്റെ ശിഷ്യ
ന്മാർ വഴിനടക്കയിൽ കതിർ പറിച്ചുതുട
24 ങ്ങി. പരീശന്മാർ അവനോടു: നോക്ക,
ഇവർ ശബ്ബത്തിൽ വിഹിതമല്ലാത്തതു ചെ
25 യ്യുന്നതു എന്തു എന്നു പറഞ്ഞു. അവൻ
അവരോടു: ദാവീദ്, തനിക്കും കൂടെയുള്ള
വൎക്കും മുട്ടുണ്ടായി വിശന്നപ്പോൾ ചെയ്തതു
26 എന്തു? അവൻ അബ്യാഥാർമഹാപുരോ
ഹിതന്റെ കാലത്തു ദൈവാലയത്തിൽ
ചെന്നു, പുരോഹിതന്മാൎക്കല്ലാതെ ആൎക്കും
തിന്മാൻ വിഹിതമല്ലാത്ത കാഴ്ചയപ്പം തിന്നു
കൂടെയുള്ളവൎക്കും കൊടുത്തതു എന്നു നിങ്ങൾ
ഒരിക്കലും വായിച്ചിട്ടില്ലയോ എന്നു ചോ
27 ദിച്ചു. പിന്നെ അവൻ അവരോടു: മനു
ഷ്യൻ ശബ്ബത്ത്നിമിത്തമല്ല; ശബ്ബത്ത്
28 മനുഷ്യൻനിമിത്തമത്രെ ഉണ്ടായതു; അങ്ങ
നെ മനുഷ്യപുത്രൻ ശബ്ബത്തിന്നും ക
ൎത്താവു ആകുന്നു എന്നു പറഞ്ഞു.

## ൩. അദ്ധ്യായം.

അവൻ പിന്നെയും പള്ളിയിൽ ചെന്നു:
അവിടെ വരണ്ട കയ്യുള്ള ഒരു മനുഷ്യൻ
2 ഉണ്ടായിരുന്നു. അവർ അവനെ കുററം
ചുമത്തേണ്ടതിന്നു ശബ്ബത്തിൽ അവനെ
സൌഖ്യമാക്കുമോ എന്നു നോക്കിക്കൊണ്ടി
3 രുന്നു. വരണ്ട കയ്യുള്ള മനുഷ്യനോടു അ
വൻ: നടുവിൽ എഴുന്നേററുനില്ക്ക എന്നു
4 പറഞ്ഞു. പിന്നെ അവരോടു: ശബ്ബത്തിൽ
നന്മ ചെയ്കയോ, തിന്മ ചെയ്കയോ, ജീവ
നെ രക്ഷിക്കയോ, കൊല്ലുകയോ, ഏതു വി
ഹിതം എന്നു ചോദിച്ചു. അവരോ മിണ്ടാ
5 തിരുന്നു. അവരുടെ ഹൃദയകാഠിന്യംനി
മിത്തം അവൻ ദുഃഖിച്ചുകൊണ്ടു കോപ
ത്തോടെ അവരെ ചുററും നോക്കി, ആ
മനുഷ്യനോടു: കൈ നീട്ടുക എന്നു പറ
ഞ്ഞു; അവൻ നീട്ടി, അവന്റെ കൈ
സൌഖ്യമായി. ഉടനെ പരീശന്മാർ പുറ 6
പ്പെട്ടു, അവനെ നശിപ്പിക്കേണ്ടതിന്നു
ഹെരോദ്യരുമായി ആലോചന കഴിച്ചു.

യേശു ശിഷ്യന്മാരുമായി കടല്ക്കരെക്കു 7
വാങ്ങിപ്പോയി; ഗലീലയിൽനിന്നു വലി
യോരു പുരുഷാരം അവനെ അനുഗമിച്ചു;
യെഹൂദ്യയിൽനിന്നും യെരുശലേമിൽനി 8
ന്നും എദോമിൽനിന്നും യോൎദ്ദാന്നക്കരെനി
ന്നും സോരിന്റെയും സീദോന്റെയും
ചുററുപാട്ടിൽനിന്നും വലിയോരു കൂട്ടം
അവൻ ചെയ്തതു ഒക്കെയും കേട്ടിട്ടു അവ
ന്റെ അടുക്കൽ വന്നു. പുരുഷാരം തന്നെ 9
ഞെരുക്കാതിരിക്കേണ്ടതിന്നു അവരുടെ
നിമിത്തം ഒരു ചെറുപടകു തനിക്കു ഒരു
ക്കി നിറുത്തുവാൻ അവൻ ശിഷ്യന്മാരോടു
പറഞ്ഞു. അവൻ അനേകരെ സൌഖ്യ 10
മാക്കുകയാൽ ബാധകൾ ഉള്ളവർ ഒക്കെയും
അവനെ തൊടേണ്ടതിന്നു തിക്കിത്തിരക്കി
വന്നു. അശുദ്ധാത്മാക്കളും അവനെ കാ 11
ണുമ്പോൾ ഒക്കെയും അവന്റെ മുമ്പിൽ
വീണു: നീ ദൈവപുത്രൻ എന്നു നിലവി
ളിച്ചുപറയും. തന്നെ പ്രസിദ്ധമാക്കാതി 12
രിക്കേണ്ടതിന്നു അവൻ അവരെ വളരെ
ശാസിച്ചുപോന്നു.

പിന്നെ അവൻ മലയിൽ കയറി തനി 13
ക്കു ബോധിച്ചവരെ അടുക്കൽ വിളിച്ചു; അ
വർ അവന്റെ അരികെ വന്നു. അവൻ 14
തന്നോടുകൂടെ ഇരിപ്പാനും പ്രസംഗിക്കേ
ണ്ടതിന്നു അയപ്പാനും ഭൂതങ്ങളെ പുറത്താ 15
ക്കേണ്ടതിന്നു അധികാരം ഉണ്ടാകുവാനും
പന്തിരുവരെ നിയമിച്ചു; ശിമോന്നു പ 16
ത്രൊസ് എന്നു പേരിട്ടു; സെബെദിയു 17
ടെ മകനായ യാക്കോബു, യാക്കോബി
ന്റെ സഹോദരനായ യോഹന്നാൻ: ഇ
വൎക്കു ഇടിമക്കൾ എന്നൎത്ഥമുള്ള ബൊവനേ

18 ശ്ലേസ് എന്നു പേരിട്ടു—അന്ത്രെയാസു,
ഫിലിപ്പൊസ്, ബൎത്തൊലോമായി, മത്താ
യി, തോമാസ്, അല്ഫായിയുടെ മകനായ
യാക്കോബ്, തദ്ദായി, കനാന്ന്യനായ ശി
19 മോൻ, തന്നെ കാണിച്ചുകൊടുത്ത ഈസ്കാ
ര്യോത്ത് യൂദാ എന്നിവരെ തന്നേ.
20 അവൻ വീട്ടിൽ വന്നു; അവൎക്കു ഭക്ഷ
ണം കഴിപ്പാൻപോലും വഹിയാതവണ്ണം
പുരുഷാരം പിന്നെയും തിങ്ങി കൂടിവന്നു.
21 അവന്റെ ചാൎച്ചക്കാർ അതു കേട്ടു, അവ
ന്നു ബുദ്ധിഭ്രമം ഉണ്ടു, എന്നു പറഞ്ഞു അവ
22 നെ പിടിപ്പാൻ വന്നു. യെരുശലേമിൽ
നിന്നു വന്ന ശാസ്ത്രിമാരും: അവന്നു ബെ
യെത്സെബൂൽ ഉണ്ടു, ഭൂതങ്ങളുടെ തലവ
നെക്കൊണ്ടു അവൻ ഭൂതങ്ങളെ പുറത്താ
23 ക്കുന്നു എന്നു പറഞ്ഞു. അവൻ അവരെ
അടുക്കെ വിളിച്ചു ഉപമകളാൽ അവരോടു
പറഞ്ഞതു: സാത്താന്നു സാത്താനെ എങ്ങ
24 നെ പുറത്താക്കുവാൻ കഴിയും? ഒരു രാജ്യം
തന്നിൽതന്നേ ഛിദ്രിച്ചു എങ്കിൽ ആ രാജ്യ
25 ത്തിന്നു നിലനില്പാൻ കഴികയില്ല. ഒരു
വീടു തന്നിൽതന്നേ ഛിദ്രിച്ചു എങ്കിൽ ആ
26 വീട്ടിന്നു നിലനില്പാൻ കഴികയില്ല. സാ
ത്താൻ തന്നോടുതന്നേ എതിൎത്തു ഛിദ്രി
ച്ചു എങ്കിൽ അവന്നു നിലനില്പാൻ കഴി
വില്ല; അവന്റെ അവസാനം വന്നു.
27 ബലവാനെ പിടിച്ചു കെട്ടീട്ടല്ലാതെ അവ
ന്റെ വീട്ടിൽ കടന്നു അവന്റെ കോപ്പു
കവൎന്നുകളവാൻ ആൎക്കും കഴികയില്ല; പി
ടിച്ചുകെട്ടിയാൽ പിന്നെ അവന്റെ വീടു
28 കവൎച്ച ചെയ്യാം. മനുഷ്യരോടു സകല
പാപങ്ങളും അവർ ദൂഷിച്ചുപറയുന്ന സ
29 കലദൂഷണങ്ങളും ക്ഷമിക്കും; പരിശുദ്ധാ
ത്മാവിന്റെ നേരെ ദൂഷണം പറയുന്ന
വനോ ഒരുനാളും ക്ഷമ കിട്ടാതെ നിത്യ
ശിക്ഷെക്കു യോഗ്യനാകും എന്നു ഞാൻ സ
30 ത്യമായിട്ടു നിങ്ങളോടു പറയുന്നു. അവന്നു
ഒരു അശുദ്ധാത്മാവു ഉണ്ടു എന്നു അവർ
പറഞ്ഞിരുന്നു.
അനന്തരം അവന്റെ അമ്മയും സഹോ 31
ദരന്മാരും വന്നു പുറത്തുനിന്നു അവനെ
വിളിപ്പാൻ ആളയച്ചു. പുരുഷാരം അ 32
വന്റെ ചുററും ഇരുന്നിരുന്നു; അവർ
അവനോടു: നിന്റെ അമ്മയും സഹോദ
രന്മാരും പുറത്തുനിന്നു നിന്നെ അന്വേഷി
ക്കുന്നു എന്നു പറഞ്ഞു. അവൻ അവരോ 33
ടു: എന്റെ അമ്മയും സഹോദരന്മാരും
ആർ എന്നു പറഞ്ഞിട്ടു ചുററിലും ഇരിക്കു 34
ന്നവരെ നോക്കിക്കൊണ്ടു: എന്റെ അമ്മ
യും സഹോദരന്മാരും ഇതാ. ദൈവത്തി 35
ന്റെ ഇഷ്ടം ചെയ്യുന്നവൻ തന്നേ എന്റെ
സഹോദരനും സഹോദരിയും അമ്മയും
ആകുന്നു എന്നു പറഞ്ഞു.

## ൪. അദ്ധ്യായം.

**അ**വൻ പിന്നെയും കടൽക്കരെവെച്ചു
ഉപദേശിപ്പാൻ തുടങ്ങി. അപ്പോൾ ഏററ
വും വലിയ പുരുഷാരം അവന്റെ അടു
ക്കൽ വന്നുകൂടുകകൊണ്ടു അവൻ പടകിൽ
കയറി കടലിൽ ഇരുന്നു; പുരുഷാരം
ഒക്കെയും കടലരികെ കരയിൽ ആയി
രുന്നു. അവൻ ഉപമകളാൽ അവരെ 2
പലതും ഉപദേശിച്ചു, ഉപദേശത്തിൽ അ
വരോടു പറഞ്ഞതു: കേൾപ്പിൻ; വിതെ 3
ക്കുന്നവൻ വിതെപ്പാൻ പുറപ്പെട്ടു. വി 4
തെക്കുമ്പോൾ ചിലതു വഴിയരികെ വീ
ണു; പറവകൾ വന്നു അതു തിന്നുകളഞ്ഞു.
മററു ചിലതു പാറസ്ഥലത്തു ഏറെ മണ്ണി 5
ല്ലാത്തേടത്തു വീണു; മണ്ണിന്നു താഴ്ച ഇല്ലാ
യ്കയാൽ ക്ഷണത്തിൽ മുളെച്ചുവന്നു.
സൂൎയ്യൻ ഉദിച്ചാറെ ചൂടു തട്ടി, വേരില്ലാ 6
യ്കകൊണ്ടു ഉണങ്ങിപ്പോയി. മററുചിലതു 7
മുള്ളിന്നിടയിൽ വീണു; മുള്ളു മുളെച്ചു വള
ൎന്നു അതിനെ ഞെരുക്കിക്കളഞ്ഞു; അതു

8 വിളഞ്ഞതുമില്ല. മറ്റു ചിലതു നല്ലമ
ണ്ണിൽ വീണിട്ടു മുളെച്ചു വളൎന്നു ഫലം
കൊടുത്തു; മുപ്പതും അറുപതും നൂറും മേനി
9 വിളഞ്ഞു. കേൾപ്പാൻ ചെവി ഉള്ളവൻ
കേൾക്കട്ടെ എന്നും അവൻ പറഞ്ഞു.
10 അനന്തരം അവൻ തനിച്ചിരിക്കു
മ്പോൾ അവനോടുകൂടെയുള്ളവർ പന്തി
രുവരുമായി ആ ഉപമകളെക്കുറിച്ചു ചോ
11 ദിച്ചു. അവരോടു അവൻ പറഞ്ഞതു:
ദൈവരാജ്യത്തിന്റെ മൎമ്മം നിങ്ങൾക്കു
നല്കപ്പെട്ടിരിക്കുന്നു; പുറത്തുള്ളവൎക്കോ സ
12 കലവും ഉപമകളാൽ ലഭിക്കുന്നു. അവർ
മനംതിരിയാതെയും അവരോടു ക്ഷമിക്കാ
തെയും ഇരിക്കത്തക്കവണ്ണം അവർ കണ്ടി
ട്ടും അറിയാതിരിപ്പാനും കേട്ടിട്ടും ഗ്രഹി
13 ക്കാതിരിപ്പാനും സംഗതിവരും. പിന്നെ
അവൻ അവരോടു പറഞ്ഞതു: ഈ ഉപമ
ഗ്രഹിക്കുന്നില്ലയോ? പിന്നെ മറ്റെ ഉപ
മകൾ ഒക്കെയും എങ്ങനെ ഗ്രഹിക്കും?
14 വിതെക്കുന്നവൻ വചനം വിതെക്കുന്നു.
15 വചനം വിതെച്ചിട്ടു വഴിയരികെ വീണ
തു, കേട്ട ഉടനെ സാത്താൻ വന്നു ഹൃദയ
ങ്ങളിൽ വിതെക്കപ്പെട്ട വചനം എടുത്തു
16 കളയുന്നതാകുന്നു. അങ്ങനെ തന്നേ
പാറസ്ഥലത്തു വിതെച്ചതു വചനം കേട്ട
ഉടനെ സന്തോഷത്തോടെ കൈക്കൊ
17 ള്ളുന്നവർ; എങ്കിലും അവർ ഉള്ളിൽ
വേരില്ലാതെ ക്ഷണികന്മാർ ആകുന്നു; വ
ചനംനിമിത്തം ഉപദ്രവമോ പീഡയോ
ഉണ്ടായാൽ ക്ഷണത്തിൽ ഇടറിപ്പോകുന്നു.
18 മുള്ളിന്നിടയിൽ വിതെക്കപ്പെട്ടതോ വച
19 നം കേട്ടിട്ടു ഇഹലോകത്തിന്റെ ചി
ന്തകളും ധനത്തിന്റെ വഞ്ചനയും മറ്റു
വിഷയമോഹങ്ങളും അകത്തു കടന്നു, വച
നത്തെ ഞെരുക്കി നിഷ്ഫലമാക്കി തീൎക്കുന്ന
20 താകുന്നു. നല്ലമണ്ണിൽ വിതെക്കപ്പെട്ടതോ
വചനം കേൾക്കയും അംഗീകരിക്കയും

ചെയ്യുന്നവർ തന്നേ; അവർ മുപ്പതും അറു
പതും നൂറും മേനി വിളയുന്നു.
പിന്നെ അവൻ അവരോടു പറഞ്ഞതു: 21
വിളക്കു കത്തിച്ചു പറയിൻകീഴിലോ കട്ടി
ല്ക്കീഴിലോ വെക്കുമാറുണ്ടോ? വിളക്കുതണ്ടി
ന്മേലല്ലയോ വെക്കുന്നതു? വെളിപ്പെടുവാ 22
നുള്ളതല്ലാതെ ഗുപ്തമായതു ഒന്നും ഇല്ല; വെ
ളിച്ചത്തു വരുവാനുള്ളതല്ലാതെ മറവായതു
ഒന്നും ഇല്ല. കേൾപ്പാൻ ചെവി ഉള്ളവൻ 23
കേൾക്കട്ടെ. നിങ്ങൾ കേൾക്കുന്നതു എന്തു 24
എന്നു സൂക്ഷിച്ചുകൊൾവിൻ; നിങ്ങൾ അള
ക്കുന്ന അളവുകൊണ്ടു നിങ്ങൾക്കും അളന്നു
കിട്ടും; അധികമായും കിട്ടും. ഉള്ളവന്നു 25
കൊടുക്കും; ഇല്ലാത്തവനോടോ ഉള്ളതും
കൂടെ എടുത്തുകളയും എന്നും അവൻ അവ
രോടു പറഞ്ഞു.
പിന്നെ അവൻ പറഞ്ഞതു: ദൈവ 26
രാജ്യം ഒരു മനുഷ്യൻ മണ്ണിൽ വിത്തു എറി
ഞ്ഞശേഷം രാവും പകലും ഉറങ്ങിയും 27
എഴുന്നേറ്റും ഇരിക്കെ അവൻ അറിയാ
തെ വിത്തു മുളെച്ചു വളരുന്നതുപോലെ ആ
കുന്നു. ഭൂമി സ്വയമായി മുമ്പെ ഞാറും പി 28
ന്നെ കതിരും പിന്നെ കതിരിൽ നിറഞ്ഞ
മണിയും ഇങ്ങനെ വിളയുന്നു. ധാന്യം 29
വിളയുമ്പോൾ കൊയ്ത്തായതുകൊണ്ടു അ
വൻ ഉടനെ അരിവാൾ വെക്കുന്നു.
പിന്നെ അവൻ പറഞ്ഞതു: ദൈവരാ 30
ജ്യത്തെ എങ്ങനെ ഉപമിക്കേണ്ടു? ഏതു
ഉപമയാൽ അതിനെ വൎണ്ണിക്കേണ്ടു? അതു 31
കടുകുമണിയോടു സദൃശം; അതിനെ മ
ണ്ണിൽ വിതെക്കുമ്പോൾ ഭൂമിയിലെ എല്ലാ
വിത്തിലും ചെറിയതു. എങ്കിലും വിതെച്ച 32
ശേഷം വളൎന്നു, സകലസസ്യങ്ങളിലും വ
ലുതായിത്തീൎന്നു, ആകാശത്തിലെ പക്ഷി
കൾ അതിന്റെ നിഴലിൽ വസിപ്പാൻ ത
ക്കവണ്ണം വലുതായ കൊമ്പുകളെ വിടുന്നു.
അവൻ ഇങ്ങനെ പല ഉപമകളാൽ 33

അവൎക്കു കേൾപ്പാൻ കഴിയുംപോലെ അവ
34 രോടു വചനം പറഞ്ഞുപോന്നു; ഉപമ കൂ
ടാതെ അവരോടു ഒന്നും പറഞ്ഞതുമില്ല;
തനിച്ചിരിക്കുമ്പോൾ അവൻ ശിഷ്യന്മാ
രോടു സകലവും വ്യാഖ്യാനിക്കും.
35 അന്നു സന്ധ്യയായപ്പോൾ: നാം അക്ക
രെക്കു പോക എന്നു അവൻ അവരോടു
36 പറഞ്ഞു. അവർ പുരുഷാരത്തെ വിട്ടു,
താൻ പടകിൽ ഇരുന്നപാടെ അവനെ
കൊണ്ടുപോയി; മറ്റു ചെറുപടകുകളും
37 കൂടെ ഉണ്ടായിരുന്നു. അപ്പോൾ വലിയ
ചുഴലിക്കാറ്റു ഉണ്ടായി: പടകിൽ തിര
തള്ളിക്കയറുകകൊണ്ടു അതു മുങ്ങുമാറായി.
38 അവൻ അമരത്തു തലയണവെച്ചു ഉറങ്ങു
കയായിരുന്നു; അവർ അവനെ ഉണൎത്തി:
ഗുരോ, ഞങ്ങൾ നശിച്ചുപോകുന്നതിൽ
നിനക്കു വിചാരം ഇല്ലയോ എന്നു പറ
39 ഞ്ഞു. അവൻ എഴുന്നേറ്റു കാറ്റിനെ
ശാസിച്ചു, കടലിനോടു: അനങ്ങാതിരിക്ക,
അടങ്ങുക എന്നു പറഞ്ഞു; കാറ്റു അമൎന്നു,
40 വലിയ ശാന്തത ഉണ്ടായി. പിന്നെ അ
വൻ അവരോടു: നിങ്ങൾ ഇങ്ങനെ ഭീരു
ക്കൾ ആകുവാൻ എന്തു? നിങ്ങൾക്കു ഇപ്പോ
ഴും വിശ്വാസമില്ലയോ എന്നു പറഞ്ഞു.
41 അവർ വളരെ ഭയപ്പെട്ടു: കാറ്റും കടലും
കൂടെ ഇവനെ അനുസരിക്കുന്നുവല്ലോ;
ഇവൻ ആർ എന്നു തമ്മിൽ പറഞ്ഞു.

## ൫. അദ്ധ്യായം.

**അ**വർ കടലിന്റെ അക്കരെ ഗദരദേശ
2 ത്തു എത്തി. പടകിൽനിന്നു ഇറങ്ങിയ
ഉടനെ അശുദ്ധാത്മാവുള്ള ഒരു മനുഷ്യൻ
കല്ലറകളിൽനിന്നു വന്നു അവനെ എതി
3 രേറ്റു. അവന്റെ പാൎപ്പു കല്ലറകളിൽ
ആയിരുന്നു; ആൎക്കും അവനെ ചങ്ങലകൊ
4 ണ്ടുപോലും ബന്ധിച്ചുകൂടാഞ്ഞു. പലപ്പോ
ഴും അവനെ വിലങ്ങും ചങ്ങലയുംകൊണ്ടു
ബന്ധിച്ചിട്ടും അവൻ ചങ്ങല വലിച്ചു
പൊട്ടിച്ചും വിലങ്ങു ഉരുമ്മി ഒടിച്ചുംകള
ഞ്ഞു; ആൎക്കും അവനെ അടക്കുവാൻ കഴി
ഞ്ഞില്ല. അവൻ രാവും പകലും കല്ലറക 5
ളിലും മലകളിലും ഇടവിടാതെ നിലവി
ളിച്ചും തന്നെത്താൻ കല്ലുകൊണ്ടു ചതെച്ചും
പോന്നു. അവൻ യേശുവിനെ ദൂരത്തു 6
നിന്നു കണ്ടിട്ടു ഓടിച്ചെന്നു അവനെ നമ
സ്കരിച്ചു. അവൻ ഉറക്കെ നിലവിളിച്ചു: 7
യേശുവേ, മഹോന്നതനായ ദൈവത്തി
ന്റെ പുത്രാ, എനിക്കും നിനക്കും തമ്മിൽ
എന്തു? ദൈവത്താണ, എന്നെ ദണ്ഡിപ്പിക്ക
രുതേ എന്നു അപേക്ഷിക്കുന്നു എന്നു പറ
ഞ്ഞു. അശുദ്ധാത്മാവേ, ഈ മനുഷ്യനെ 8
വിട്ടു പുറപ്പെട്ടുപോക എന്നു യേശു കല്പി
ച്ചിരുന്നു. നിന്റെ പേരെന്തു എന്നു അ 9
വനോടു ചോദിച്ചതിന്നു: എന്റെ പേർ
ലെഗ്യോൻ; ഞങ്ങൾ പലർ ആകുന്നു എന്നു
അവൻ ഉത്തരം പറഞ്ഞു, നാട്ടിൽനിന്നു 10
തങ്ങളെ അയച്ചുകളയാതിരിപ്പാൻ ഏറി
യോന്നു അപേക്ഷിച്ചു. അവിടെ മലയ 11
രികെ ഒരു വലിയ പന്നിക്കൂട്ടം മേഞ്ഞു
കൊണ്ടിരുന്നു. ആ പന്നികളിൽ കടക്കേ 12
ണ്ടതിന്നു ഞങ്ങളെ അയക്കേണം എന്നു അ
വർ അവനോടു അപേക്ഷിച്ചു. അവൻ 13
അനുവാദം കൊടുത്തു; അശുദ്ധാത്മാക്കൾ
പുറപ്പെട്ടു പന്നികളിൽ കടന്നിട്ടു കൂട്ടം
കടുന്തൂക്കത്തൂടെ കടലിലേക്കു പാഞ്ഞു വീൎപ്പു
മുട്ടി ചത്തു. അവ ഏകദേശം രണ്ടായിരം
ആയിരുന്നു. പന്നികളെ മേയ്ക്കുന്നവർ 14
ഓടിച്ചെന്നു പട്ടണത്തിലും നാട്ടിലും അറി
യിച്ചു; സംഭവിച്ചതു കാണ്മാൻ പലരും പുറ
പ്പെട്ടു യേശുവിന്റെ അടുക്കൽ വന്നു, 15
ലെഗ്യോൻ ഉണ്ടായിരുന്ന ഭൂതഗ്രസ്തൻ
വസ്ത്രം ധരിച്ചും സുബോധം പൂണ്ടും ഇരി
ക്കുന്നതു കണ്ടു ഭയപ്പെട്ടു. കണ്ടവർ ഭൂത 16
ഗ്രസ്തന്നു സംഭവിച്ചതും പന്നികളുടെ കാ

17 യ്യും അവരോടു അറിയിച്ചു. അപ്പോൾ
അവർ അവനോടു തങ്ങളുടെ അതിർ
വിട്ടുപോകുവാൻ അപേക്ഷിച്ചു തുടങ്ങി.
18 അവൻ പടകു ഏറുമ്പോൾ ഭൂതഗ്രസ്തനാ
യിരുന്നവൻ താനും കൂടെ പോരട്ടെ എന്നു
19 അവനോടു അപേക്ഷിച്ചു. യേശു അവ
നെ അനുവദിക്കാതെ: നിന്റെ വീട്ടിൽ
നിനക്കുള്ളവരുടെ അടുക്കൽ ചെന്നു,
കൎത്താവു നിനക്കു ചെയ്തതു ഒക്കെയും നി
ന്നോടു കരുണ കാണിച്ചതും പ്രസ്താവിക്ക
20 എന്നു അവനോടു പറഞ്ഞു. അവൻ
പോയി യേശു തനിക്കു ചെയ്തതു ഒക്കെയും
ദെക്കപ്പൊലിനാട്ടിൽ ഘോഷിച്ചു തുടങ്ങി;
എല്ലാവരും ആശ്ചൎയ്യപ്പെടുകയും ചെയ്തു.
21 യേശു വീണ്ടും പടകിൽ കയറി അക്കരെ
കടന്നു കടലരികെ ഇരിക്കുമ്പോൾ വലിയ
പുരുഷാരം അവന്റെ അടുക്കൽ വന്നു
22 കൂടി. പള്ളിപ്രമാണികളിൽ യായീറൊ
സ് എന്നു പേരുള്ള ഒരുത്തൻ വന്നു, അ
23 വനെ കണ്ടു കാല്ക്കൽ വീണു: എന്റെ
കുഞ്ഞുമകൾ അത്യാസന്നത്തിൽ ഇരിക്കുന്നു;
അവൾ രക്ഷപ്പെട്ടു ജീവിക്കേണ്ടതിന്നു നീ
വന്നു അവളുടെമേൽ കൈ വെക്കേണമേ
24 എന്നു വളരെ അപേക്ഷിച്ചു. അവൻ
അവനോടുകൂടെ പോയി, വലിയ പുരു
ഷാരവും പിൻചെന്നു അവനെ തിക്കി
ക്കൊണ്ടിരുന്നു.
25 പന്ത്രണ്ടു സംവത്സരമായിട്ടു രക്തസ്രവ
26 മുള്ളവളായി പല വൈദ്യന്മാരാലും ഏറി
യോന്നു സഹിച്ചു തനിക്കുള്ളതൊക്കെയും
ചെലവഴിച്ചിട്ടും ഒട്ടും ഭേദം വരാതെ ഏ
റെവും പരവശയായി തീൎന്നിരുന്ന ഒരു
27 സ്ത്രീ യേശുവിന്റെ വൎത്തമാനം കേട്ടു:
28 അവന്റെ വസ്ത്രം എങ്കിലും തൊട്ടാൽ
ഞാൻ രക്ഷപ്പെടും എന്നു പറഞ്ഞു പുരു
ഷാരത്തിൽകൂടി പുറകിൽ വന്നു അവ
29 ന്റെ വസ്ത്രം തൊട്ടു. ക്ഷണത്തിൽ അവ
ളുടെ രക്തസ്രവം നിന്നു; ബാധ മാറി
താൻ സ്വസ്ഥയായി എന്നു അവൾ ശരീ
രത്തിൽ അറിഞ്ഞു. ഉടനെ യേശു തങ്കൽ 30
നിന്നു ശക്തി പുറപ്പെട്ടു എന്നു ഉള്ളിൽ അ
റിഞ്ഞിട്ടു പുരുഷാരത്തിൽ തിരിഞ്ഞു: എ
ന്റെ വസ്ത്രം തൊട്ടതു ആർ എന്നു ചോ
ദിച്ചു. ശിഷ്യന്മാർ അവനോടു: പുരുഷാ 31
രം നിന്നെ തിക്കുന്നതു കണ്ടിട്ടും എന്നെ
തൊട്ടതു ആർ എന്നു ചോദിക്കുന്നുവോ
എന്നു പറഞ്ഞു. അവനോ അതു ചെയ്ത 32
വളെ കാണ്മാൻ ചുറ്റും നോക്കി. സ്ത്രീ ത 33
നിക്കു സംഭവിച്ചതു അറിഞ്ഞിട്ടു ഭയപ്പെട്ടും
വിറെച്ചുംകൊണ്ടു വന്നു അവന്റെ മുമ്പിൽ
വീണു വസ്തുത ഒക്കെയും അവനോടു പറ
ഞ്ഞു. അവൻ അവളോടു: മകളേ, നി 34
ന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കു
ന്നു; സമാധാനത്തോടെ പോയി ബാധ ഒ
ഴിഞ്ഞു സ്വസ്ഥയായിരിക്ക എന്നു പറഞ്ഞു.
ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ 35
തന്നേ പള്ളിപ്രമാണിയുടെ വീട്ടിൽനി
ന്നു ആൾ വന്നു: നിന്റെ മകൾ മരിച്ചു
പോയി; ഗുരുവിനെ ഇനി അസഹ്യപ്പെ
ടുത്തുന്നതു എന്തിന്നു എന്നു പറഞ്ഞു.
യേശു ആ വാക്കു കാൎയ്യമാക്കാതെ പള്ളിപ്ര 36
മാണിയോടു: ഭയപ്പെടേണ്ടാ, വിശ്വസി
ക്കമാത്രം ചെയ്ക എന്നു പറഞ്ഞു. പത്രൊ 37
സും യാക്കോബും യാക്കോബിന്റെ സഹോ
ദരനായ യോഹന്നാനും അല്ലാതെ മററാ
രും തന്നോടുകൂടെ ചെല്ലുവാൻ സമ്മതിച്ചി
ല്ല. പള്ളിപ്രമാണിയുടെ വീട്ടിൽ വന്നാ 38
റെ ആരവാരത്തെയും വളരെ കരഞ്ഞുവി
ലപിക്കുന്നവരെയും കണ്ടു; അകത്തു കട 39
ന്നു: നിങ്ങളുടെ ആരവാരവും കരച്ചലും
എന്തിന്നു? കുട്ടി മരിച്ചിട്ടില്ല, ഉറങ്ങുന്നത്രേ
എന്നു അവരോടു പറഞ്ഞു; അവരോ അ
വനെ പരിഹസിച്ചു. അവൻ എല്ലാവ 40
രെയും പുറത്താക്കി കുട്ടിയുടെ അപ്പനെയും

അമ്മയെയും തന്നോടു കൂടെയുള്ളവരെയും
കൂട്ടിക്കൊണ്ടു കുട്ടി കിടക്കുന്ന ഇടത്തു ചെ
41 ന്നു കുട്ടിയുടെ കൈക്കു പിടിച്ചു: ബാ
ലേ, എഴുനീല്ക്ക എന്നു നിന്നോടു കല്പിക്കു
ന്നു എന്ന അൎത്ഥത്തോടെ തലീഥാ കുമി എ
42 ന്നു അവളോടു പറഞ്ഞു. ബാല ഉടനെ
എഴുനീററു നടന്നു; അവൾക്കു പന്ത്രണ്ടു
വയസ്സായിരുന്നു; അവർ അത്യന്തം വിസ്മ
43 യിച്ചു. ഇതു ആരും അറിയരുതു എന്നു
അവൻ അവരോടു ഏറിയോന്നു കല്പിച്ചു.
അവൾക്കു ഭക്ഷിപ്പാൻ കൊടുക്കേണം
എന്നും പറഞ്ഞു.

## ൬. അദ്ധ്യായം.

അവൻ അവിടെനിന്നു പുറപ്പെട്ടു, ത
ന്റെ പിതൃനഗരത്തിൽ ചെന്നു; അവ
2 ന്റെ ശിഷ്യന്മാരും അനുഗമിച്ചു. ശബ്ബ
ത്തായപ്പോൾ അവൻ പള്ളിയിൽ ഉപദേ
ശിച്ചുതുടങ്ങി; പലരും കേട്ടു വിസ്മയിച്ചു:
ഇവന്നു ഇവ എവിടെനിന്നു? ഇവന്നു കി
ട്ടിയ ഈ ജ്ഞാനവും ഇവന്റെ കയ്യാൽ
3 നടക്കുന്ന വീൎയ്യപ്രവൃത്തികളും എന്തു? ഇ
വൻ മറിയയുടെ മകനും യാക്കോബ്,
യോസെ, യൂദാ, ശിമോൻ എന്നവരുടെ
സഹോദരനുമായ തച്ചനല്ലയോ? ഇവ
ന്റെ സഹോദരികളും ഇവിടെ നമ്മോടു
കൂടെ ഇല്ലയോ എന്നു പറഞ്ഞു അവങ്കൽ
4 ഇടറിപ്പോയി. യേശു അവരോടു: ഒരു
പ്രവാചകൻ തന്റെ പിതൃനഗരത്തിലും
ചാൎച്ചക്കാരുടെ ഇടയിലും സ്വന്തഭവന
ത്തിലും അല്ലാതെ ബഹുമാനമില്ലാത്തവൻ
5 അല്ല എന്നു പറഞ്ഞു. ഏതാനും ചില
രോഗികളുടെമേൽ കൈ വെച്ചു സൌഖ്യം
വരുത്തിയതു അല്ലാതെ അവിടെ വീൎയ്യ
പ്രവൃത്തി ഒന്നും ചെയ്വാൻ കഴിഞ്ഞില്ല.
6 അവരുടെ അവിശ്വാസം ഹേതുവായി
അവൻ ആശ്ചൎയ്യപ്പെട്ടു.

അവൻ ചുററുമുള്ള ഊരുകളിൽ ഉപദേ
ശിച്ചുകൊണ്ടു സഞ്ചരിച്ചുപോന്നു.
അനന്തരം അവൻ പന്തിരുവരെ അ 7
ടുക്കെ വിളിച്ചു, അവരെ ഈരണ്ടായി അ
യച്ചുതുടങ്ങി, അവൎക്കു അശുദ്ധാത്മാക്കളു
ടെമേൽ അധികാരം കൊടുത്തു. അവർ 8
വഴിക്കു വടി അല്ലാതെ ഒന്നും എടുക്കരുതു;
അപ്പവും പൊക്കണവും മടിശ്ശീലയിൽ
കാശും അരുതു; ചെരിപ്പു ഇട്ടുകൊ 9
ള്ളാം; രണ്ടു വസ്ത്രം ധരിക്കരുതു എന്നി
ങ്ങനെ അവരോടു കല്പിച്ചു. നിങ്ങൾ എ 10
വിടെയെങ്കിലും ഒരു വീട്ടിൽ ചെന്നാൽ
അവിടം വിട്ടു പുറപ്പെടുവോളം അതിൽ
തന്നേ പാൎപ്പിൻ. ആരെങ്കിലും നിങ്ങ 11
ളെ കൈക്കൊള്ളാതെയും നിങ്ങളുടെ വാ
ക്കു കേൾക്കാതെയും ഇരുന്നാൽ അവിടം
വിട്ടു പോകുമ്പോൾ നിങ്ങളുടെ കാലിലെ
പൊടി അവൎക്കു സാക്ഷ്യത്തിന്നായി കുട
ഞ്ഞുകളവിൻ എന്നും അവരോടു പറഞ്ഞു.
അങ്ങനെ അവർ പുറപ്പെട്ടു മാനസാന്തര 12
പ്പെടേണം എന്നു പ്രസംഗിച്ചു; വളരെ 13
ഭൂതങ്ങളെ പുറത്താക്കുകയും അനേകം രോ
ഗികൾക്കു എണ്ണ തേച്ചു സൌഖ്യം വരുത്തു
കയും ചെയ്തു.
ഇങ്ങനെ അവന്റെ പേർ പ്രസിദ്ധമാ 14
യിവരികയാൽ ഹെരോദാരാജാവു കേട്ടിട്ടു:
യോഹന്നാൻസ്നാപകൻ മരിച്ചവരുടെ ഇട
യിൽനിന്നു ഉയിൎത്തെഴുന്നേററിരിക്കുന്നു;
അതുകൊണ്ടു ഈ ശക്തികൾ അവനിൽ
വ്യാപരിക്കുന്നു എന്നു പറഞ്ഞു. അവൻ 15
ഏലീയാവാകുന്നു എന്നു മററു ചിലർ പറ
ഞ്ഞു. വേറെ ചിലർ: അവൻ പ്രവാച
കന്മാരിൽ ഒരുത്തനെപ്പോലെ ഒരു പ്ര
വാചകൻ എന്നു പറഞ്ഞു. അതു ഹെരോ 16
ദാവു കേട്ടാറെ: ഞാൻ തല വെട്ടിച്ച യോ
ഹന്നാൻ ആകുന്നു അവൻ; അവൻ ഉയ
ൎത്തെഴുന്നേററിരിക്കുന്നു എന്നു പറഞ്ഞു.

17 ഹെരോദാ തന്റെ സഹോദരനായ ഫി
ലിപ്പൊസിന്റെ ഭാൎയ്യ ഹെരോദ്യയെ പരി
ഗ്രഹിച്ചതുകൊണ്ടു അവൾനിമിത്തം ആ
ളയച്ചു, യോഹന്നാനെ പിടിപ്പിച്ചു തടവിൽ
18 ആക്കിയിരുന്നു. സഹോദരന്റെ ഭാൎയ്യ
യെ പരിഗ്രഹിക്കുന്നതു നിനക്കു വിഹിത
മല്ല എന്നു യോഹന്നാൻ ഹെരോദാവോടു
19 പറഞ്ഞിരുന്നു. ഹെരോദ്യയോ അവ
ന്റെ നേരെ പകവെച്ചു അവനെ കൊ
ല്ലുവാനും ഇച്ഛിച്ചു; സാധിച്ചില്ലതാനും.
20 യോഹന്നാൻ നീതിയും വിശുദ്ധിയുമുള്ള
പുരുഷൻ എന്നു ഹെരോദാവു അറിഞ്ഞു
അവനെ ഭയപ്പെടുകയും അവനെ കാ
ത്തുകൊൾകയും ചെയ്തു; അവന്റെ വച
നം കേട്ടിട്ടു വളരെ കലങ്ങിയെങ്കിലും
21 സന്തോഷത്തോടെ കേട്ടുപോന്നു. എ
ന്നാൽ ഹെരോദാവു തന്റെ ജനനോത്സ
വത്തിൽ തന്റെ മഹത്തുക്കൾക്കും സഹ
സ്രാധിപന്മാൎക്കും ഗലീലയിലെ പ്രമാണി
കൾക്കും വിരുന്നു കഴിച്ചപ്പോൾ ഒരു തരം
22 വന്നു. ഹെരോദ്യയുടെ മകൾ അകത്തു
ചെന്നു നൃത്തം ചെയ്തു ഹെരോദാവിനെ
യും വിരുന്നുകാരെയും പ്രസാദിപ്പിച്ച സ
മയം: മനസ്സുള്ളതു എന്തെങ്കിലും എന്നോടു
ചോദിച്ചുകൊൾക; നിനക്കു തരാം എന്നു
23 രാജാവു ബാലയോടു പറഞ്ഞു. എന്തു
ചോദിച്ചാലും, രാജ്യത്തിൽ പകുതിയോളം
ആയാലും നിനക്കു തരാം എന്നു സത്യം
24 ചെയ്തു. അവൾ പുറത്തിറങ്ങി അമ്മ
യോടു: ഞാൻ എന്തു ചോദിക്കേണം
എന്നു ചോദിച്ചതിന്നു: യോഹന്നാൻസ്നാപ
കന്റെ തല എന്നു അവൾ പറഞ്ഞു.
25 ഉടനെ അവൾ ബദ്ധപ്പെട്ടു രാജാവിന്റെ
അടുക്കൽ ചെന്നു: ഇപ്പോൾ തന്നേ യോ
ഹന്നാൻസ്നാപകന്റെ തല ഒരു തളിക
26 യിൽ തരേണം എന്നു പറഞ്ഞു. രാജാവു
അതിദുഃഖിതനായി എങ്കിലും ആണയെ
യും വിരുന്നുകാരെയും വിചാരിച്ചു അവ
ളോടു നിഷേധിപ്പാൻ മനസ്സില്ലാഞ്ഞു.
ഉടനെ രാജാവു ഒരു അകമ്പടിയെ അയ 27
ച്ചു, അവന്റെ തല കൊണ്ടുവരുവാൻ
കല്പിച്ചു. അവൻ പോയി തടവിൽ അ 28
വനെ ശിരഃഛേദം ചെയ്തു; അവന്റെ
തല ഒരു തളികയിൽ കൊണ്ടുവന്നു ബാ
ലെക്കു കൊടുത്തു; ബാല അമ്മെക്കു കൊടു
ത്തു. അവന്റെ ശിഷ്യന്മാർ അതു കേട്ടിട്ടു 29
വന്നു അവന്റെ ശവം എടുത്തു ഒരു കല്ല
റയിൽ വെച്ചു.

പിന്നെ അപ്പൊസ്തലന്മാർ യേശുവി 30
ന്റെ അടുക്കൽ വന്നുകൂടി തങ്ങൾ ചെയ്ത
തും ഉപദേശിച്ചതും എല്ലാം അറിയിച്ചു.
വരുന്നവരും പോകുന്നവരും വളരെ ആ 31
യിരുന്നതിനാൽ അവൎക്കു ഭക്ഷിപ്പാൻ
പോലും സമയം ഇല്ലായ്കകൊണ്ടു അവൻ
അവരോടു: നിങ്ങൾ ഒരു ഏകാന്തസ്ഥ
ലത്തു വേറിട്ടുവന്നു അല്പം ആശ്വസിച്ചു
കൊൾവിൻ എന്നു പറഞ്ഞു. അങ്ങനെ 32
അവർ പടകിൽ കയറി ഒരു ഏകാന്ത
സ്ഥലത്തു വേറിട്ടുപോയി. അവർ 33
പോകുന്നതു പലരും കണ്ടു അറിഞ്ഞു,
എല്ലാപട്ടണങ്ങളിൽനിന്നും കാൽനടയാ
യി അവിടേക്കു ഓടി, അവൎക്കു മുമ്പെ
എത്തി. അവൻ പടകിൽനിന്നു ഇറങ്ങി 34
യാറെ വലിയ പുരുഷാരത്തെ കണ്ടു, അ
വർ ഇടയൻ ഇല്ലാത്ത ആടുകളെപ്പോലെ
ആകകൊണ്ടു അവരിൽ മനസ്സലിഞ്ഞു പല
തും ഉപദേശിച്ചുതുടങ്ങി. പിന്നെ നേരം 35
നന്നേ വൈകീട്ടു ശിഷ്യന്മാർ അവന്റെ
അടുക്കൽ വന്നു: ഇതു നിൎജ്ജനപ്രദേശം
അല്ലോ; നേരവും നന്ന വൈകി; ഭക്ഷി 36
പ്പാൻ ഇല്ലായ്കയാൽ അവർ ചുററുമുള്ള കുടി
കളിലും ഊരുകളിലും ചെന്നു ഭക്ഷിപ്പാൻ
വല്ലതും കൊള്ളേണ്ടതിന്നു അവരെ പറ
ഞ്ഞയക്കേണം എന്നു പറഞ്ഞു. അവൻ 37

അവരോടു: നിങ്ങൾ അവൎക്കു ഭക്ഷിപ്പാൻ
കൊടുപ്പിൻ എന്നു കല്പിച്ചതിന്നു: ഞങ്ങൾ
പോയി ഇരുനൂറു വെള്ളിക്കാശിന്നു അപ്പം
കൊണ്ടിട്ടു അവൎക്കു തിന്മാൻ കൊടുക്ക
38 യോ എന്നു അവനോടു പറഞ്ഞു. അ
വൻ അവരോടു: നിങ്ങൾക്കു എത്ര അപ്പം
ഉണ്ടു? ചെന്നു നോക്കുവിൻ എന്നു പറ
ഞ്ഞു; അവർ നോക്കീട്ടു: അഞ്ചു, രണ്ടു
39 മീനും ഉണ്ടു എന്നു പറഞ്ഞു. പിന്നെ അ
വൻ അവരോടു എല്ലാവരെയും പച്ചപ്പു
ല്ലിൽ പന്തിപന്തിയായി ഇരുത്തുവാൻ
40 കല്പിച്ചു. അവർ നൂറും അമ്പതും വീതം
41 നിരനിരയായി ഇരുന്നു. അവൻ ആ
അഞ്ചു അപ്പവും രണ്ടു മീനും എടുത്തു സ്വ
ൎഗ്ഗത്തേക്കു നോക്കി വാഴ്ത്തി, അപ്പം നുറുക്കി,
അവൎക്കു വിളമ്പുവാൻ തന്റെ ശിഷ്യന്മാ
ൎക്കു കൊടുത്തു; ആ രണ്ടു മീനും എല്ലാവൎക്കും
42 വിഭാഗിച്ചുകൊടുത്തു. എല്ലാവരും തിന്നു
43 തൃപ്തരായി. കഷണങ്ങളും മീൻനുറുക്കും
44 പന്ത്രണ്ടു കൊട്ട നിറച്ചെടുത്തു. അപ്പം
തിന്നവരോ അയ്യായിരം പുരുഷന്മാർ ആ
യിരുന്നു.
45 താൻ പുരുഷാരത്തെ പറഞ്ഞയക്കുന്ന
തിന്നിടയിൽ തന്റെ ശിഷ്യന്മാരെ ഉടനെ
പടകു കയറി അക്കരെ ബേത്ത്സയിദെ
ക്കു നേരെ മുന്നോടുവാൻ നിൎബ്ബന്ധിച്ചു.
46 അവരെ പറഞ്ഞയച്ചുവിട്ടശേഷം താൻ
47 പ്രാൎത്ഥിപ്പാൻ മലയിൽ പോയി. വൈ
കുന്നേരം ആയപ്പോൾ പടകു കടലിന്റെ
നടുവിലും താൻ ഏകനായി കരയിലും ആ
48 യിരുന്നു. കാറ്റു പ്രതികൂലം ആകകൊ
ണ്ടു അവർ തണ്ടുവലിച്ചു വലയുന്നതു അ
വൻ കണ്ടു ഏകദേശം രാത്രി നാലാം യാമ
ത്തിൽ കടലിന്മേൽ നടന്നു അവരുടെ
അടുക്കൽ ചെന്നു അവരെ കടന്നുപോകു
49 വാൻ ഭാവിച്ചു. അവൻ കടലിന്മേൽ ന
ടക്കുന്നതു കണ്ടിട്ടു ഭൂതം എന്നു അവർ നി
രൂപിച്ചു നിലവിളിച്ചു. എല്ലാവരും അ 50
വനെ കണ്ടു ഭ്രമിച്ചിരുന്നു. ഉടനെ അ
വൻ അവരോടു സംസാരിച്ചു: ധൈൎയ്യ
പ്പെടുവിൻ; ഞാൻ തന്നേ ആകുന്നു; ഭയ
പ്പെടേണ്ടാ എന്നു പറഞ്ഞു. പിന്നെ 51
അവൻ അവരുടെ അടുക്കൽ ചെന്നു പട
കിൽ കയറി, കാറ്റു അമൎന്നു; അവർ
ഉള്ളിൽ അത്യന്തം ഭ്രമിച്ചാശ്ചൎയ്യപ്പെട്ടു.
അവരുടെ ഹൃദയം കടുത്തിരുന്നതുകൊണ്ടു 52
അപ്പത്തിന്റെ സംഗതി അവർ ഗ്രഹി
ച്ചില്ല.
അവർ അക്കരെ എത്തി ഗെന്നേസര 53
ത്ത് ദേശത്തു അണഞ്ഞു. അവർ പട 54
കിൽനിന്നു ഇറങ്ങിയ ഉടനെ ജനങ്ങൾ അ
വനെ അറിഞ്ഞു, ആ നാട്ടിൽ ഒക്കെയും 55
ചുററി ഓടി, അവൻ ഉണ്ടു എന്നു കേൾ
ക്കുന്ന ഇടത്തേക്കു ദീനക്കാരെ കിടക്കയിൽ
എടുത്തുംകൊണ്ടു വന്നുതുടങ്ങി. ഊരുക 56
ളിലോ പട്ടണങ്ങളിലോ കുടികളിലോ
അവൻ ചെന്നെടത്തൊക്കെയും അവർ ച
ന്തകളിൽ രോഗികളെ കൊണ്ടുവന്നു വെ
ച്ചു, അവന്റെ വസ്ത്രത്തിന്റെ തൊങ്ങൽ
എങ്കിലും തൊടേണ്ടതിന്നു അപേക്ഷിക്ക
യും അവനെ തൊട്ടവൎക്കു ഒക്കെയും സൌ
ഖ്യം വരികയും ചെയ്തു.

## ൭. അദ്ധ്യായം.

യെരുശലേമിൽനിന്നു പരീശന്മാരും ചി
ല ശാസ്ത്രിമാരും അവന്റെ അടുക്കൽ വന്നു
കൂടി. അവന്റെ ശിഷ്യന്മാരിൽ ചിലർ 2
ശുദ്ധിയില്ലാത്ത എന്നുവെച്ചാൽ, കഴുകാ
ത്ത, കൈകൊണ്ടു ഭക്ഷണം കഴിക്കുന്നതു
അവർ കണ്ടു. പരീശന്മാരും യെഹൂദന്മാർ 3
ഒക്കെയും പൂൎവ്വന്മാരുടെ സമ്പ്രദായം പ്രമാ
ണിച്ചു കൈ നന്നായി കഴുകീട്ടല്ലാതെ
ഭക്ഷണം കഴിക്കയില്ല. ചന്തയിൽനിന്നു 4
വരുമ്പോഴും കുളിച്ചിട്ടല്ലാതെ ഭക്ഷണം

കഴികയില്ല. പാനപാത്രം, ഭരണി, ചെ
മ്പു എന്നിവ കഴുകുക മുതലായി പലതും
പ്രമാണിക്കുന്നതു അവൎക്കു ചട്ടമായിരിക്കു
5 ന്നു. അങ്ങനെ പരീശന്മാരും ശാസ്ത്രി
മാരും: നിന്റെ ശിഷ്യന്മാർ പൂൎവ്വന്മാരുടെ
സമ്പ്രദായം അനുസരിച്ചു നടക്കാതെ ശു
ദ്ധിയില്ലാത്ത കൈകൊണ്ടു ഭക്ഷണം കഴി
ക്കുന്നതു എന്തു എന്നു അവനോടു ചോ
6 ദിച്ചു. അവൻ അവരോടു ഉത്തരം പറ
ഞ്ഞതു: കപടഭക്തിക്കാരായ നിങ്ങളെക്കു
റിച്ചു യെശയ്യാവു പ്രവചിച്ചതു ശരി:
"ഈ ജനം അധരംകൊണ്ടു എന്നെ
ബഹുമാനിക്കുന്നു; എങ്കിലും അവരുടെ
ഹൃദയം എങ്കൽനിന്നു ദൂരത്തു അകന്നി
7 രിക്കുന്നു. മാനുഷകല്പനകളായ ഉപ
ദേശങ്ങളെ അവർ ഉപദേശിക്കുന്നതു
കൊണ്ടു എന്നെ വ്യൎത്ഥമായി ഭജിക്കുന്നു"
എന്നു എഴുതിയിരിക്കുന്നതുപോലെ തന്നേ.
8 നിങ്ങൾ ദൈവകല്പന വിട്ടുംകളഞ്ഞു മനു
9 ഷ്യരുടെ സമ്പ്രദായം പ്രമാണിക്കുന്നു; പി
ന്നെ അവരോടു പറഞ്ഞതു: നിങ്ങളുടെ
സമ്പ്രദായം പ്രമാണിപ്പാൻ വേണ്ടി നി
ങ്ങൾ ദൈവകല്പന തള്ളിക്കളയുന്നതു ന
10 ന്നായി. നിന്റെ അപ്പനെയും അമ്മ
യെയും ബഹുമാനിക്ക എന്നും അപ്പനെ
യോ അമ്മയെയോ പ്രാകുന്നവൻ മരി
ക്കേണം എന്നും മോശെ പറഞ്ഞുവല്ലോ.
11 നിങ്ങളോ ഒരു മനുഷ്യൻ അപ്പനോടോ
അമ്മയോടോ: നിനക്കു എന്നാൽ ഉപ
കാരമായി വരേണ്ടതു വഴിപാടു എന്നൎത്ഥ
മുള്ള കൊൎബ്ബാൻ എന്നു പറഞ്ഞാൽ മതി
12 എന്നു പറയുന്നു; തന്റെ അപ്പനോ
അമ്മെക്കോ മേലാൽ ഒന്നും ചെയ്വാൻ
13 അവനെ സമ്മതിക്കുന്നതുമില്ല. ഇങ്ങ
നെ നിങ്ങൾ ഉപദേശിക്കുന്ന സമ്പ്രദായ
ത്താൽ ദൈവകല്പന ദുൎബ്ബലമാക്കുന്നു;
ഈവക പലതും നിങ്ങൾ ചെയ്യുന്നു.

പിന്നെ അവൻ പുരുഷാരത്തെ അരികെ 14
വിളിച്ചു അവരോടു: എല്ലാവരും കേട്ടു
ഗ്രഹിച്ചുകൊൾവിൻ. പുറത്തുനിന്നു മനു 15
ഷ്യന്റെ അകത്തു ചെല്ലുന്ന യാതൊന്നി
നും അവനെ അശുദ്ധമാക്കുവാൻ കഴി
കയില്ല; അവനിൽനിന്നു പുറപ്പെടുന്ന
തത്രേ മനുഷ്യനെ അശുദ്ധമാക്കുന്നതു
[കേൾപ്പാൻ ചെവി ഉള്ളവൻ കേൾ 16
ക്കട്ടെ] എന്നു പറഞ്ഞു. അവൻ പുരു 17
ഷാരത്തെ വിട്ടു വീട്ടിൽ ചെന്നശേഷം
ശിഷ്യന്മാർ ആ ഉപമയെക്കുറിച്ചു അവ
നോടു ചോദിച്ചു. അവൻ അവരോടു: 18
ഇങ്ങനെ നിങ്ങളും ബോധമില്ലാത്തവ
രോ? പുറത്തുനിന്നു മനുഷ്യന്റെ അകത്തു
ചെല്ലുന്ന യാതൊന്നിനും അവനെ അശു
ദ്ധമാക്കുവാൻ കഴികയില്ല എന്നു തിരിച്ച
റിയുന്നില്ലയോ? അതു അവന്റെ ഹൃദയ 19
ത്തിൽ അല്ല വയററിലത്രേ ചെല്ലുന്നതു;
പിന്നെ മറപ്പുരയിലേക്കു പോകുന്നു; ഇങ്ങ
നെ സകലഭോജ്യങ്ങൾക്കും ശുദ്ധിവരു
ത്തുന്നു എന്നു പറഞ്ഞു. മനുഷ്യനിൽനിന്നു 20
പുറപ്പെടുന്നതത്രേ മനുഷ്യനെ അശുദ്ധ
നാക്കുന്നതു; അകത്തുനിന്നു, മനുഷ്യരു 21
ടെ ഹൃദയത്തിൽനിന്നു തന്നേ, ദുശ്ചിന്ത,
വ്യഭിചാരം, പരസംഗം, കുലപാതകം,
മോഷണം, അത്യാഗ്രഹം, ദുഷ്ടത, ചതി, 22
ദുഷ്കാമം, വിടക്കകണ്ണു, ദൂഷണം, അഹ
ങ്കാരം, മൂഢത എന്നിവ പുറപ്പെടുന്നു.
ഈ ദോഷങ്ങൾ എല്ലാം അകത്തുനിന്നു 23
പുറപ്പെട്ടു മനുഷ്യനെ അശുദ്ധനാക്കുന്നു
എന്നും അവൻ പറഞ്ഞു.

അവൻ അവിടെനിന്നു പുറപ്പെട്ടു സീ 24
ദോന്റെയും സോരിന്റെയും അതിൎനാ
ട്ടിൽ ചെന്നു ഒരു വീട്ടിൽ കടന്നു; ആരും
അറിയരുതു എന്നു ഇച്ഛിച്ചു എങ്കിലും മറ
ഞ്ഞിരിപ്പാൻ സാധിച്ചില്ല. അശുദ്ധാ 25
ത്മാവു ബാധിച്ച ചെറിയ മകൾ ഉള്ളോരു

സ്ത്രീ അവന്റെ വസ്തുത കേട്ടിട്ടു വന്നു
26 അവന്റെ കാല്ക്കൽ വീണു. അവൾ സു
റൊഫൊയ്നീക്യജാതിയിലുള്ള ഒരു യവന
സ്ത്രീ ആയിരുന്നു; തന്റെ മകളിൽനിന്നു
ഭൂതത്തെ പുറത്താക്കുവാൻ അവൾ അവ
27 നോടു അപേക്ഷിച്ചു. യേശു അവളോടു:
മുമ്പെ മക്കൾക്കു തൃപ്തി വരട്ടെ; മക്കളുടെ
അപ്പം എടുത്തു ചെറുനായ്ക്കൾക്കു ഇട്ടുകൊ
28 ടുക്കുന്നതു നന്നല്ല എന്നു പറഞ്ഞു അവൾ
അവനോടു: അതെ കൎത്താവെ, ചെറുനായ്ക്ക
ളും മേശെക്കു കീഴെ കുട്ടികളുടെ അപ്പനുറു
ക്കുകളെ തിന്നുന്നുവല്ലോ എന്നു ഉത്തരം പ
29 റഞ്ഞു. അവൻ അവളോടു: ഈ വാക്കു
നിമിത്തം പൊയ്ക്കൊൾക; ഭൂതം നിന്റെ
മകളെ വിട്ടു പോയിരിക്കുന്നു എന്നു പറ
30 ഞ്ഞു. അവൾ വീട്ടിൽ വന്നാറെ, മകൾ
കിടക്കമേൽ കിടക്കുന്നതും ഭൂതം വിട്ടുപോ
യതും കണ്ടു.
31 അവൻ വീണ്ടും സോരിന്റെ അതിർ
വിട്ടു സീദോൻവഴിയായി ദെക്കപ്പൊലി
ദേശത്തിന്റെ നടുവിൽകൂടി ഗലീലക്കട
32 ല്പുറത്തു വന്നു. അവിടെ അവർ വിക്കു
നായൊരു ചെകിടനെ അവന്റെ അടു
ക്കൽ കൊണ്ടുവന്നു, അവന്റെമേൽ കൈ
33 വെക്കേണം എന്നു അപേക്ഷിച്ചു. അ
വൻ അവനെ പുരുഷാരത്തിൽനിന്നു വേ
റിട്ടു കൂട്ടിക്കൊണ്ടുപോയി അവന്റെ ചെ
വിയിൽ വിരൽ ഇട്ടു, തുപ്പി അവന്റെ
34 നാവിനെ തൊട്ടു, സ്വൎഗ്ഗത്തേക്കു നോക്കി
നെടുവീൎപ്പിട്ടു അവനോടു: തുറന്നുവരിക
എന്നു അൎത്ഥമുള്ള എഫഥാ എന്നു പറഞ്ഞു.
35 ഉടനെ അവന്റെ ചെവി തുറന്നു നാവി
ന്റെ കെട്ടും അഴിഞ്ഞിട്ടു അവൻ ശരിയാ
36 യി സംസാരിച്ചു. ഇതു ആരോടും പറ
യരുതു എന്നു അവരോടു കല്പിച്ചു എങ്കിലും
അവൻ എത്ര കല്പിച്ചുവോ അത്രയും
37 അവർ പ്രസിദ്ധമാക്കി: അവൻ സക
ലവും നന്നായി ചെയ്തു; ചെകിടരെ കേൾ
ക്കുമാറാക്കുന്നു; ഊമരെ സംസാരിക്കുമാറാക്കു
ന്നു എന്നു പറഞ്ഞു അത്യന്തം വിസ്മയിച്ചു.

## ൮. അദ്ധ്യായം.

ആ ദിവസങ്ങളിൽ ഏററവും വലിയ പു
രുഷാരം ഉണ്ടായിരിക്കെ അവൎക്കു ഭക്ഷി
പ്പാൻ ഒന്നും ഇല്ലായ്കകൊണ്ടു യേശു ശിഷ്യ
ന്മാരെ അടുക്കൽ വിളിച്ചു അവരോടു:
ഈ പുരുഷാരം ഇപ്പോൾ മൂന്നു നാളായി 2
എന്നോടുകൂടെ പാൎക്കുന്നു; അവൎക്കു ഭക്ഷി
പ്പാൻ ഒന്നും ഇല്ലായ്കകൊണ്ടു എനിക്കു അ
വരോടു അലിവു തോന്നുന്നു; ഞാൻ അ 3
വരെ പട്ടിണിയായി വീട്ടിലേക്കു അയ
ച്ചാൽ അവർ വഴിയിൽവെച്ചു തളൎന്നു
പോകും; അവരിൽ ചിലർ ദൂരത്തുനിന്നു
വന്നവരല്ലോ എന്നു പറഞ്ഞു. അതിന്നു 4
അവന്റെ ശിഷ്യന്മാർ: ഇവൎക്കു ഇവിടെ
മരുഭൂമിയിൽ അപ്പം കൊടുത്തു തൃപ്തിവരു
ത്തുവാൻ എങ്ങനെ കഴിയും എന്നു ഉത്തരം
പറഞ്ഞു. അവൻ അവരോടു: നിങ്ങ 5
ളുടെ പക്കൽ എത്ര അപ്പം ഉണ്ടു എന്നു
ചോദിച്ചു. ഏഴു എന്നു അവർ പറഞ്ഞു.
അവൻ പുരുഷാരത്തോടു നിലത്തു ഇരി 6
പ്പാൻ കല്പിച്ചു; പിന്നെ ആ ഏഴപ്പം എ
ടുത്തു സ്തോത്രം ചെയ്തു നുറുക്കി, ശിഷ്യ
ന്മാരുടെ പക്കൽ വിളമ്പുവാൻ കൊടുത്തു;
അവർ പുരുഷാരത്തിന്നു വിളമ്പി. ചെ 7
റിയമീനും കുറെ ഉണ്ടായിരുന്നു; അതും
അവൻ അനുഗ്രഹിച്ചിട്ടു, വിളമ്പുവാൻ
പറഞ്ഞു. അവർ തിന്നു തൃപ്തരായി; 8
ശേഷിച്ച കഷണങ്ങൾ ഏഴു വട്ടി നിറ
ച്ചെടുത്തു. അവർ ഏകദേശം നാലാ 9
യിരംപേർ ആയിരുന്നു. അവൻ അ 10
വരെ പറഞ്ഞയച്ചു ഉടനെ ശിഷ്യന്മാ
രോടുകൂടെ പടക കയറി ദല്മനൂഥ അംശ
ങ്ങളിൽ എത്തി.

11 അനന്തരം പറീശന്മാർ വന്നു അവ
നെ പരീക്ഷിച്ചുകൊണ്ടു ആകാശത്തുനിന്നു
ഒരു അടയാളം അന്വെഷിച്ചു അവനുമാ
12 യി തൎക്കിച്ചുതുടങ്ങി. അവൻ ആത്മാവിൽ
ഞരങ്ങി: ഈ തലമുറ അടയാളം അന്വെ
ഷിക്കുന്നതു എന്തു? ഈ തലമുറെക്കു അട
യാളം ലഭിക്കയില്ല എന്നു ഞാൻ സത്യമാ
യിട്ടു നിങ്ങളോടു പറയുന്നു എന്നു പറ
13 ഞ്ഞു, അവരെ വിട്ടു പിന്നെയും പടക
യറി അക്കരെക്കു കടന്നു.
14 അവർ അപ്പം കൊണ്ടുപോരുവാൻ മറ
ന്നുപോയിരുന്നു; പടകിൽ അവരുടെ
പക്കൽ ഒരു അപ്പം മാത്രമെ ഉണ്ടായിരു
15 ന്നുള്ളു. അവൻ അവരോടു: നോക്കു
വിൻ, പറീശരുടെ പുളിച്ചമാവും ഹെ
രോദാവിന്റെ പുളിച്ചമാവും സൂക്ഷിച്ചു
16 കൊൾവിൻ എന്നു കല്പിച്ചു. നമുക്കു അ
പ്പം ഇല്ലായ്കയാൽ എന്നു അവർ തമ്മിൽ
17 തമ്മിൽ പറഞ്ഞു. അതു യേശു അറിഞ്ഞു
അവരോടു പറഞ്ഞതു: അപ്പം ഇല്ലായ്ക
യാൽ നിങ്ങൾ തമ്മിൽ പറയുന്നതു എന്തു?
ഇപ്പോഴും തിരിച്ചറിയുന്നില്ലയോ? ഗ്രഹി
ക്കുന്നില്ലയോ? നിങ്ങളുടെ ഹൃദയം കട്ട
18 ത്തിരിക്കുന്നുവോ? കണ്ണു ഉണ്ടായിട്ടും കാ
ണുന്നില്ലയോ? ചെവി ഉണ്ടായിട്ടും കേൾ
19 ക്കുന്നില്ലയോ? ഓൎക്കുന്നതുമില്ലയോ? അ
യ്യായിരംപേൎക്കു ഞാൻ അഞ്ചു അപ്പം നുറു
ക്കിയപ്പോൾ കഷണങ്ങൾ എത്ര കൊട്ട
നിറച്ചെടുത്തു? പന്ത്രണ്ടു എന്നു അവർ
20 അവനോടു പറഞ്ഞു. നാലായിരംപേൎക്കു
ഏഴു നുറുക്കിയപ്പോൾ കഷണങ്ങൾ എത്ര
വട്ടി നിറച്ചെടുത്തു? ഏഴു എന്നു അവർ
21 അവനോടു പറഞ്ഞു. പിന്നെ അവൻ
അവരോടു: ഇപ്പോഴും നിങ്ങൾ ഗ്രഹിക്കു
ന്നില്ലയോ എന്നു പറഞ്ഞു.
22 അവർ ബേത്ത്സയിദയിൽ എത്തിയ
പ്പോൾ ഒരു കുരുടനെ അവന്റെ അടു
ക്കൽ കൊണ്ടുവന്നു അവനെ തൊടേണ
മെന്നു അപേക്ഷിച്ചു. അവൻ കുരുട 23
ന്റെ കൈക്കു പിടിച്ചു അവനെ ഊരി
ന്നു പുറത്തു കൊണ്ടുപോയി അവന്റെ
കണ്ണിൽ തുപ്പി അവന്റെമേൽ കൈ
വെച്ചു: നീ വല്ലതും കാണുന്നുണ്ടോ എന്നു
ചോദിച്ചു. അവൻ മേല്പെട്ടു നോക്കി: 24
ഞാൻ മനുഷ്യരെ കാണുന്നു; അവർ നട
ക്കുന്നതു മരങ്ങൾപോലെയത്രെ കാണു
ന്നതു എന്നു പറഞ്ഞു. പിന്നെയും അവ 25
ന്റെ കണ്ണിന്മേൽ കൈ വെച്ചാറെ അ
വൻ സൌഖ്യം പ്രാപിച്ചു മിഴിച്ചുനോക്കി
എല്ലാം സൂക്ഷ്മമായി കണ്ടു. നീ ഊരിൽ 26
കടക്കപോലും അരുതു എന്നു അവൻ പറ
ഞ്ഞു അവനെ വീട്ടിലേക്കു അയച്ചു.
അനന്തരം യേശു ശിഷ്യന്മാരുമായി 27
ഫിലിപ്പൊസിന്റെ കൈസൎയ്യെക്കു അടു
ത്ത ഊരുകളിലേക്കു പോയി; വഴിയിൽ
വെച്ചു ശിഷ്യന്മാരോടു: ജനങ്ങൾ എന്നെ
ആർ എന്നു പറയുന്നു എന്നു ചോദിച്ചു.
യോഹന്നാൻസ്നാപകനെന്നു ചിലർ, ഏലീ 28
യാവെന്നു ചിലർ, പ്രവാചകന്മാരിൽ ഒരു
ത്തൻ എന്നു മറ്റു ചിലർ എന്നു അവർ
ഉത്തരം പറഞ്ഞു. അവൻ അവരോടു: 29
എന്നാൽ നിങ്ങൾ എന്നെ ആർ എന്നു പറ
യുന്നു എന്നു ചോദിച്ചതിന്നു: നീ ക്രിസ്തു
ആകുന്നു എന്നു പത്രൊസ് ഉത്തരം പറ
ഞ്ഞു. പിന്നെ തന്നെക്കുറിച്ചു ആരോടും 30
പറയരുതെന്നു അവൻ അവരോടു ഖണ്ഡി
തമായി പറഞ്ഞു. മനുഷ്യപുത്രൻ പല 31
തും സഹിക്കയും മൂപ്പന്മാരും മഹാപുരോ
ഹിതന്മാരും ശാസ്ത്രിമാരും അവനെ തള്ളി
ക്കളഞ്ഞു കൊല്ലുകയും മൂന്നു നാൾ കഴി
ഞ്ഞിട്ടു അവൻ ഉയിൎത്തെഴുന്നേല്ക്കയും വേ
ണം എന്നു അവരെ ഉപദേശിച്ചുതുടങ്ങി.
അവൻ ഈ വാക്കു തുറന്നുപറഞ്ഞു. 32
അപ്പോൾ പത്രൊസ് അവനെ വേറിട്ടു

33 കൊണ്ടുപോയി ശാസിച്ചുതുടങ്ങി. അവ
ൻ തിരിഞ്ഞുനോക്കി ശിഷ്യന്മാരെ
കണ്ടിട്ടു പത്രൊസിനെ ശാസിച്ചു: സാ
ത്താനേ, എന്നെ വിട്ടു പോ; നീ ദൈവ
ത്തിൻെറതല്ല മനുഷ്യരുടേതത്രേ കരുതു
ന്നതു എന്നു പറഞ്ഞു.
34 പിന്നെ അവൻ പുരുഷാരത്തെയും
തൻെറ ശിഷ്യന്മാരെയും അരികെ വിളി
ച്ചു അവരോടു പറഞ്ഞതു: ഒരുവൻ എ
ന്നെ അനുഗമിപ്പാൻ ഇച്ഛിച്ചാൽ അവൻ
തന്നെത്താൻ ത്യജിച്ചു തൻെറ ക്രൂശ്
എടുത്തുകൊണ്ടു എന്നെ അനുഗമിക്കട്ടെ.
35 ആരെങ്കിലും തൻെറ ജീവനെ രക്ഷി
പ്പാൻ ഇച്ഛിച്ചാൽ അതിനെ കളയും;
ആരെങ്കിലും എൻെറയും സുവിശേഷ
ത്തിൻെറയും നിമിത്തം തൻെറ ജീവ
നെ കളഞ്ഞാൽ അതിനെ രക്ഷിക്കും.
36 ഒരു മനുഷ്യൻ സൎവ്വലോകവും നേടുകയും
തൻെറ ജീവനെ കളകയും ചെയ്താൽ അ
37 വന്നു എന്തു പ്രയോജനം? അല്ല, തൻെറ
ജീവന്നു വേണ്ടി മനുഷ്യൻ എന്തൊരു മറു
38 വില കൊടുക്കും; വ്യഭിചാരവും പാപ
വും ഉള്ള ഈ തലമുറയിൽ ആരെങ്കിലും
എന്നെയും എൻെറ വചനങ്ങളെയും കുറി
ച്ചു നാണിച്ചാൽ അവനെക്കുറിച്ചു മനുഷ്യ
പുത്രനും തൻെറ പിതാവിൻെറ തേജ
സ്സിൽ വിശുദ്ധദൂതന്മാരുമായി വരുമ്പോൾ
നാണിക്കും.

## ൯. അദ്ധ്യായം.

**പി**ന്നെ അവൻ അവരോടു: ദൈവരാ
ജ്യം ശക്തിയോടെ വരുന്നതു കാണുവോളം
മരണം ആസ്വദിക്കാത്തവർ ചിലർ ഈ
നില്ക്കുന്നവരിൽ ഉണ്ടു എന്നു ഞാൻ സത്യമാ
യിട്ടു നിങ്ങളോടു പറയുന്നു എന്നു പറഞ്ഞു.
2 ആറു ദിവസം കഴിഞ്ഞശേഷം യേശു പ
ത്രൊസിനെയും യാക്കോബിനെയും യോഹ
ന്നാനെയും കൂട്ടി ഒരു ഉയൎന്ന മലയിലേക്കു
തനിച്ചു കൊണ്ടുപോയി അവരുടെ മുമ്പാ
കെ രൂപാന്തരപ്പെട്ടു. ഭൂമിയിൽ ഒരു 3
അലക്കുകാരനും വെളുപ്പിപ്പാൻ കഴിയാത
വണ്ണം അവൻെറ വസ്ത്രം അത്യന്തം വെ
ളുയായി തിളങ്ങി. അപ്പോൾ ഏലീയാ 4
വും മോശെയും അവൎക്കു പ്രത്യക്ഷമായി
യേശുവിനോടു സംഭാഷിച്ചുകൊണ്ടിരുന്നു.
പത്രൊസ് യേശുവിനോടു: റബ്ബീ, നാം 5
ഇവിടെ ഇരിക്കുന്നതു നല്ലതു; ഞങ്ങൾ
മൂന്നു കുടിൽ ഉണ്ടാക്കട്ടെ; ഒന്നു നിനക്കും
ഒന്നു മോശെക്കും ഒന്നു ഏലീയാവിന്നും
എന്നു പറഞ്ഞു. താൻ എന്തു പറയേണ്ടു 6
എന്നു അവൻ അറിഞ്ഞില്ല; അവർ ഭയപ
രവശരായിരുന്നു. പിന്നെ ഒരു മേഘം 7
വന്നു അവരുടെമേൽ നിഴലിട്ടു: ഇവൻ
എൻെറ പ്രിയപുത്രൻ; ഇവന്നു ചെവികൊ
ടുപ്പിൻ എന്നു മേഘത്തിൽനിന്നു ഒരു ശബ്ദ
വും ഉണ്ടായി. പെട്ടെന്നു അവർ ചുററും 8
നോക്കിയാറെ തങ്ങളോടുകൂടെ യേശുവി
നെ മാത്രം അല്ലാതെ ആരെയും കണ്ടില്ല.
അവർ മലയിൽനിന്നു ഇറങ്ങുമ്പോൾ: 9
മനുഷ്യപുത്രൻ മരിച്ചവരിൽനിന്നു എഴു
ന്നേററിട്ടല്ലാതെ ഈ കണ്ടതു ആരോടും
അറിയിക്കരുതു എന്നു അവൻ അവരോടു
കല്പിച്ചു. മരിച്ചവരിൽനിന്നു എഴുന്നേല്ക്ക 10
എന്നുള്ളതു എന്തു എന്നു തമ്മിൽ തൎക്കിച്ചും
കൊണ്ടു അവർ ആ വാക്കു ഉള്ളിൽ സംഗ്ര
ഹിച്ചു. ഏലീയാവു മുമ്പെ വരേണ്ടതു 11
എന്നു ശാസ്ത്രിമാർ വാദിക്കുന്നതു എന്തു
എന്നു അവർ ചോദിച്ചു. അതിന്നു യേശു: 12
ഏലീയാവു മുമ്പെ വന്നു സകലവും യഥാ
സ്ഥാനത്താക്കുന്നു സത്യം; എന്നാൽ മനു
ഷ്യപുത്രനെക്കുറിച്ചു: അവൻ വളരെ കഷ്ട
പ്പെടുകയും ധിക്കരിക്കപ്പെടുകയും ചെയ്യേ
ണ്ടിവരും എന്നു എഴുതിയിരിക്കുന്നതു എ
ങ്ങനെ? ഏലീയാവു വന്നു; അവനെ 13

കുറിച്ചു എഴുതിയിരിക്കുന്നതുപോലെ അ
വർ തങ്ങൾക്കു തോന്നിയതു എല്ലാം അവ
നോടു ചെയ്തു എന്നു ഞാൻ നിങ്ങളോടു പ
റയുന്നു എന്നു ഉത്തരം പറഞ്ഞു.
14 അവൻ ശിഷ്യന്മാരുടെ അടുക്കെ വന്നാ
റെ വലിയ പുരുഷാരം അവരെ ചുററി
നില്ക്കുന്നതും ശാസ്ത്രിമാർ അവരോടു ത
15 ൎക്കിക്കുന്നതും കണ്ടു. പുരുഷാരം അവ
നെ കണ്ട ഉടനെ ഭ്രമിച്ചു ഓടിവന്നു അ
16 വനെ വന്ദിച്ചു. അവൻ അവരോടു:
നിങ്ങൾ അവരുമായി തൎക്കിക്കുന്നതു എന്തു
17 എന്നു ചോദിച്ചു. അതിന്നു പുരുഷാര
ത്തിൽ ഒരുത്തൻ: ഗുരോ, ഊമനായ ആ
ത്മാവുള്ള എന്റെ മകനെ ഞാൻ നിന്റെ
18 അടുക്കൽ കൊണ്ടുവന്നു. അതു അവനെ
എവിടെവെച്ചു പിടിച്ചാലും അവനെ
തള്ളിയിടുന്നു; പിന്നെ അവൻ നുരെച്ചു
പല്ലു കടിച്ചു വരണ്ടുപോകുന്നു. അതി
നെ പുറത്താക്കേണ്ടതിന്നു ഞാൻ നിന്റെ
ശിഷ്യന്മാരോടു പറഞ്ഞിട്ടു അവൎക്കു കഴി
19 ഞ്ഞില്ല എന്നു ഉത്തരം പറഞ്ഞു. അവൻ
അവരോടു: അവിശ്വാസമുള്ള തലമുറയേ,
എത്രത്തോളം ഞാൻ നിങ്ങളോടുകൂടെ
ഇരിക്കും? എത്രത്തോളം നിങ്ങളെ പൊ
റുക്കും? അവനെ എന്റെ അടുക്കൽ കൊ
ണ്ടുവരുവിൻ എന്നു ഉത്തരം പറഞ്ഞു.
20 അവർ അവനെ അവന്റെ അടുക്കൽ
കൊണ്ടുവന്നു. അവനെ കണ്ട ഉടനെ
ആത്മാവു അവനെ ഇഴെച്ചു; അവൻ നി
21 ലത്തു വീണു നുരെച്ചുരുണ്ടു. ഇതു അവ
ന്നു സംഭവിച്ചിട്ടു എത്ര കാലമായി എന്നു
അവന്റെ അപ്പനോടു ചോദിച്ചതിന്നു
22 അവൻ: ചെറുപ്പംമുതൽ തന്നേ. അതു
അവനെ നശിപ്പിക്കേണ്ടതിന്നു പലപ്പോ
ഴും തീയിലും വെള്ളത്തിലും തള്ളിയിട്ടിട്ടു
ണ്ടു; നിന്നാൽ വല്ലതും കഴിയും എങ്കിൽ
മനസ്സലിഞ്ഞു ഞങ്ങളെ സഹായിക്കേണ
മേ എന്നു പറഞ്ഞു. യേശു അവനോടു: 23
നിന്നാൽ കഴിയും എങ്കിൽ എന്നോ! വിശ്വ
സിക്കുന്നവന്നു സകലവും കഴിയും എന്നു
പറഞ്ഞു. ബാലന്റെ അപ്പൻ ഉടനെ നില 24
വിളിച്ചു: കൎത്താവേ, ഞാൻ വിശ്വസി
ക്കുന്നു; എന്റെ അവിശ്വാസത്തിന്നു സ
ഹായിക്കേണമേ എന്നു പറഞ്ഞു. എന്നാ 25
റെ പുരുഷാരം ഓടിക്കൂടുന്നതു യേശു
കണ്ടിട്ടു അശുദ്ധാത്മാവിനെ ശാസിച്ചു:
ഊമനും ചെകിടനുമായ ആത്മാവേ, ഇവ
നെ വിട്ടു പോ; ഇനി അവനിൽ കടക്ക
രുതു എന്നു ഞാൻ നിന്നോടു കല്പിക്കുന്നു
എന്നു പറഞ്ഞു. അപ്പോൾ അതു നില 26
വിളിച്ചു അവനെ വളരെ ഇഴെച്ചു
പുറപ്പെട്ടുപോയി. മരിച്ചുപോയി എന്നു
പലരും പറവാൻ തക്കവണ്ണം അവൻ മരി
ച്ചപോലെ ആയി. യേശു അവനെ 27
കൈക്കു പിടിച്ചു നിവിൎത്തി, അവൻ എഴു
ന്നേററു. വീട്ടിൽ വന്നശേഷം ശിഷ്യ 28
ന്മാർ സ്വകാൎയ്യമായി അവനോടു: ഞ
ങ്ങൾക്കു അതിനെ പുറത്താക്കുവാൻ കഴി
യാഞ്ഞതു എന്തു എന്നു ചോദിച്ചു. പ്രാൎത്ഥ 29
നയാൽ അല്ലാതെ ഈ ജാതി ഒന്നിനാ
ലും പുറപ്പെട്ടുപോകയില്ല എന്നു അവൻ
പറഞ്ഞു.

അവിടെനിന്നു അവർ പുറപ്പെട്ടു ഗലീ 30
ലയിൽകൂടി സഞ്ചരിച്ചു; അതു ആരും
അറിയരുതെന്നു അവൻ ഇച്ഛിച്ചു. അ 31
വൻ തന്റെ ശിഷ്യന്മാരെ പഠിപ്പിച്ചു അ
വരോടു: മനുഷ്യപുത്രൻ മനുഷ്യരുടെ ക
യ്യിൽ ഏല്പിക്കപ്പെടും; അവർ അവനെ
കൊല്ലും; കൊന്നിട്ടു മൂന്നു നാൾ കഴിഞ്ഞശേ
ഷം അവൻ ഉയിൎത്തെഴുന്നേല്ക്കും എന്നു
പറഞ്ഞു. ആ വാക്കു അവർ ഗ്രഹിച്ചി 32
ല്ല, അവനോടു ചോദിപ്പാനോ ഭയപ്പെട്ടു.

അവൻ കഫൎന്നഹൂമിൽ വന്നു വീട്ടിൽ 33
ഇരിക്കുമ്പോൾ: നിങ്ങൾ വഴിയിൽവെച്ചു

തമ്മിൽ വാദിച്ചതു എന്തു എന്നു അവ
34 രോടു ചോദിച്ചു. അവരോ തങ്ങളുടെ ഇട
യിൽ വലിയവൻ ആർ എന്നു വഴിയിൽ
വെച്ചു വാദിച്ചതുകൊണ്ടു മിണ്ടാതിരുന്നു.
35 അവൻ ഇരുന്നു പന്തിരുവരെയും വിളി
ച്ചു: ഒരുവൻ മുമ്പൻ ആകുവാൻ ഇച്ഛി
ച്ചാൽ അവൻ എല്ലാവരിലും ഒടുക്കത്തവ
നും എല്ലാവൎക്കും ശുശ്രൂഷക്കാരനും ആകേ
36 ണം എന്നു പറഞ്ഞു. ഒരു ശിശുവിനെ
എടുത്തു അവരുടെ നടുവിൽ നിറുത്തി
37 അണെച്ചുകൊണ്ടു അവരോടു: ഇങ്ങനെ
യുള്ള ശിശുക്കളിൽ ഒന്നിനെ എന്റെ നാമ
ത്തിൽ കൈക്കൊള്ളുന്നവൻ എന്നെ കൈ
ക്കൊള്ളുന്നു; എന്നെ കൈക്കൊള്ളുന്നവ
നോ എന്നെയല്ല എന്നെ അയച്ചവനെ
കൈക്കൊള്ളുന്നു എന്നു പറഞ്ഞു.
38 യോഹന്നാൻ അവനോടു: ഗുരോ, ഒരു
വൻ നിന്റെ നാമത്തിൽ ഭൂതങ്ങളെ പുറ
ത്താക്കുന്നതു ഞങ്ങൾ കണ്ടു; അവൻ നമ്മെ
അനുഗമിക്കായ്കയാൽ ഞങ്ങൾ അവനെ
39 വിരോധിച്ചു എന്നു പറഞ്ഞു. അതിന്നു
യേശു പറഞ്ഞതു: അവനെ വിരോധിക്ക
രുതു; എന്റെ നാമത്തിൽ ഒരു വീൎയ്യപ്ര
വൃത്തി ചെയ്തിട്ടു വേഗത്തിൽ എന്നെ ദുഷി
ച്ചുപറവാൻ കഴിയുന്നവൻ ആരും ഇല്ല.
40 നമുക്കു പ്രതിക്കൂലമല്ലാത്തവൻ നമുക്കു അ
41 നുകൂലമല്ലോ. നിങ്ങൾ ക്രിസ്തുവിന്നുള്ള
വർ എന്നീ നാമത്തിൽ ആരെങ്കിലും ഒരു
പാനപാത്രം വെള്ളം നിങ്ങൾക്കു കുടി
പ്പാൻ തന്നാൽ അവന്നു പ്രതിഫലം കിട്ടാ
തിരിക്കയില്ല എന്നു ഞാൻ സത്യമായിട്ടു
42 നിങ്ങളോടു പറയുന്നു. എങ്കൽ വിശ്വ
സിക്കുന്ന ഈ ചെറിയവരിൽ ഒരുത്തന്നു
ഇടൎച്ച വരുത്തുന്നവന്റെ കഴുത്തിൽ വലി
യോരു തിരികല്ലു കെട്ടി അവനെ കട
ലിൽ ഇട്ടുകളയുന്നതു അവന്നു ഏറെ
43 നല്ലു. നിന്റെ കൈ നിനക്കു ഇടൎച്ച
വരുത്തിയാൽ അതിനെ വെട്ടിക്കളക:
ഊനനായി ജീവനിൽ കടക്കുന്നതു രണ്ടു 44
കയ്യുമുള്ളവൻ ആയി കെടാത്ത തീയായ
നരകത്തിൽ പോകുന്നതിനെക്കാൾ നിന
ക്കു നല്ലു. നിന്റെ കാൽ നിനക്കു ഇട 45
ൎച്ച വരുത്തിയാൽ അതിനെ വെട്ടിക്കളക:
മുടന്തനായി ജീവനിൽ കടക്കുന്നതു രണ്ടു 46
കാലുമുള്ളവൻ ആയി കെടാത്ത തീയായ
നരകത്തിൽ വീഴുന്നതിനെക്കാൾ നിനക്കു
നല്ലു. നിന്റെ കണ്ണു നിനക്കു ഇടൎച്ച 47
വരുത്തിയാൽ അതിനെ ചൂന്നുകളക:
ഒററക്കണ്ണനായി ദൈവരാജ്യത്തിൽ കട
ക്കുന്നതു രണ്ടു കണ്ണുമുള്ളവനായി അഗ്നി
നരകത്തിൽ വീഴുന്നതിനെക്കാൾ നി
നക്കു നല്ലു. അവിടെ അവരുടെ പുഴ 48
ചാകുന്നില്ല; തീ കെടുന്നതുമില്ല. എല്ലാവ 49
നും തീകൊണ്ടു ഉപ്പിടും. ഉപ്പു നല്ലതു 50
തന്നേ; ഉപ്പു കാരമില്ലാതെ പോയാലോ
എന്തൊന്നിനാൽ അതിന്നു രസം വരു
ത്തും? നിങ്ങളിൽ തന്നേ ഉപ്പുള്ളവരും അ
ന്യോന്യം സമാധാനമുള്ളവരും ആയി
രിപ്പിൻ.

## ൧൦. അദ്ധ്യായം.

**അ**വിടെനിന്നു അവൻ പുറപ്പെട്ടു യോ
ൎദ്ദാന്നക്കരെ യെഹൂദ്യദേശത്തിന്റെ അതി
രോളം ചെന്നു; പുരുഷാരം പിന്നെയും അ
വന്റെ അടുക്കൽ വന്നുകൂടി, പതിവുപോ
ലെ അവൻ അവരെ പിന്നെയും ഉപദേശി
ച്ചു. അപ്പോൾ പരീശന്മാർ അടുക്കെ വ 2
ന്നു: ഭാൎയ്യയെ ഉപേക്ഷിക്കുന്നതു പുരുഷന്നു
വിഹിതമോ എന്നു അവനെ പരീക്ഷി
ച്ചുകൊണ്ടു അവനോടു ചോദിച്ചു. അ 3
വൻ അവരോടു: മോശെ നിങ്ങൾക്കു എന്തു
കല്പന തന്നു എന്നു ചോദിച്ചു. ഉപേക്ഷ 4
ണപത്രം എഴുതിക്കൊടുത്തു അവളെ ഉപേ
ക്ഷിപ്പാൻ മോശെ അനുവദിച്ചു എന്നു അ

5 വർ പറഞ്ഞു. യേശു അവരോടു: നിങ്ങ
ളുടെ ഹൃദയകാഠിന്യം നിമിത്തമത്രെ അ
വൻ നിങ്ങൾക്കു ഈ കല്പന എഴുതിതന്ന
6 തു. സൃഷ്ടിയുടെ ആരംഭത്തിങ്കലോ ദൈ
വം അവരെ ആണും പെണ്ണുമായി ഉണ്ടാ
7 ക്കി. അതുകൊണ്ടു മനുഷ്യൻ അപ്പനെ
യും അമ്മയെയും വിട്ടു ഭാൎയ്യയോടു പററി
8 ച്ചേരും; ഇരുവരും ഒരു ദേഹമായിത്തീ
രും; അങ്ങനെ അവർ പിന്നെ രണ്ടല്ല ഒരു
9 ദേഹമത്രെ. ആകയാൽ ദൈവം യോജി
പ്പിച്ചതിനെ മനുഷ്യൻ വേർപിരിക്കരുതു
10 എന്നു ഉത്തരം പറഞ്ഞു. വീട്ടിൽവെച്ചു
ശിഷ്യന്മാർ പിന്നെയും അതിനെക്കുറിച്ചു
11 അവനോടു ചോദിച്ചു. അവൻ അവ
രോടു: ഭാൎയ്യയെ ഉപേക്ഷിച്ചു മററൊരു
ത്തിയെ വിവാഹംകഴിക്കുന്നവൻ അവൾ
ക്കു വിരോധമായി വ്യഭിചാരം ചെയ്യുന്നു.
12 സ്ത്രീയും ഭൎത്താവിനെ ഉപേക്ഷിച്ചു മററൊ
രുത്തനുമായി വിവാഹംകഴിഞ്ഞാൽ വ്യഭി
ചാരം ചെയ്യുന്നു എന്നു പറഞ്ഞു.
13 അവൻ തൊടേണ്ടതിന്നു ചിലർ ശിശു
ക്കളെ അവന്റെ അടുക്കൽ കൊണ്ടുവന്നു;
14 ശിഷ്യന്മാരോ അവരെ ശാസിച്ചു. യേശു
അതുകണ്ടാറെ മുഷിഞ്ഞു അവരോടു: ശിശു
ക്കളെ എന്റെ അടുക്കൽ വരുവാൻ വിട്ടു
വിൻ; അവരെ തടുക്കരുതു; ദൈവരാജ്യം
15 ഇങ്ങനെയുള്ളവരുടേതല്ലോ. ദൈവരാ
ജ്യത്തെ ശിശു എന്നപോലെ കൈക്കൊ
ള്ളാത്തവൻ ആരും ഒരുനാളും അതിൽ ക
ടക്കയില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങ
16 ളോടു പറയുന്നു എന്നു പറഞ്ഞു. പിന്നെ
അവൻ അവരെ അണെച്ചു അവരുടെ
മേൽ കൈ വെച്ചു, അവരെ അനുഗ്ര
ഹിച്ചു.
17 അവൻ പുറപ്പെട്ടു യാത്രചെയ്യുമ്പോൾ
ഒരുവൻ ഓടിവന്നു അവന്റെ മുമ്പിൽ
മുട്ടുകുത്തി: നല്ല ഗുരോ, നിത്യജീവനെ
അവകാശം ആക്കുവാൻ ഞാൻ എന്തു ചെ
യ്യേണം എന്നു അവനോടു ചോദിച്ചു.
അതിന്നു യേശു: എന്നെ നല്ലവൻ എന്നു 18
പറയുന്നതു എന്തു? ദൈവം ഒരുവൻ അ
ല്ലാതെ നല്ലവൻ ആരുമില്ല. കുലചെയ്യ 19
രുതു, വ്യഭിചാരം ചെയ്യരുതു, മോഷ്ടി
ക്കരുതു, കള്ളസ്സാക്ഷ്യം പറയരുതു, ചതി
ക്കരുതു, നിന്റെ അപ്പനെയും അമ്മയെ
യും ബഹുമാനിക്ക എന്നീ കല്പനകളെ
നീ അറിയുന്നുവല്ലോ എന്നു പറഞ്ഞു.
അവൻ അവനോടു: ഗുരോ, ഇതു ഒക്കെ 20
യും ഞാൻ ചെറുപ്പംമുതൽ പ്രമാണിച്ചു
പോരുന്നു എന്നു പറഞ്ഞു. യേശു അവ 21
നെ നോക്കി അവനെ സ്നേഹിച്ചു: ഒരു
കുറവു നിനക്കുണ്ടു; നീ പോയി നിനക്കു
ള്ളതു എല്ലാം വിററു ദരിദ്രൎക്കു കൊടുക്ക; എ
ന്നാൽ നിനക്കു സ്വൎഗ്ഗത്തിൽ നിക്ഷേപം
ഉണ്ടാകും; പിന്നെ വന്നു എന്നെ അനുഗ
മിക്ക എന്നു പറഞ്ഞു. അവൻ വളരെ 22
സമ്പത്തുള്ളവൻ ആകകൊണ്ടു ഈ വചന
ത്തിങ്കൽ വിഷാദിച്ചു ദുഃഖിതനായി പൊ
യ്ക്കളഞ്ഞു.

യേശു ചുററും നോക്കി തന്റെ ശിഷ്യ 23
ന്മാരോടു: സമ്പത്തുള്ളവർ ദൈവരാജ്യ
ത്തിൽ കടക്കുന്നതു എത്ര പ്രയാസം എന്നു
പറഞ്ഞു. അവന്റെ ഈ വാക്കിനാൽ ശി 24
ഷ്യന്മാർ വിസ്മയിച്ചു; എന്നാൽ യേശു പി
ന്നെയും: മക്കളേ, സമ്പത്തിൽ ആശ്രയി
ക്കുന്നവർ ദൈവരാജ്യത്തിൽ കടക്കുന്നതു
എത്ര പ്രയാസം. ധനവാൻ ദൈവരാ 25
ജ്യത്തിൽ കടക്കുന്നതിനെക്കാൾ ഒട്ടകം സൂ
ചിക്കുഴയൂടെ കടക്കുന്നതു എളുപ്പം എന്നു
ഉത്തരം പറഞ്ഞു. അവർ ഏററവും വി 26
സ്മയിച്ചു: എന്നാൽ രക്ഷപ്രാപിപ്പാൻ ആ
ൎക്കു കഴിയും എന്നു തമ്മിൽ തമ്മിൽ പറ
ഞ്ഞു. യേശു അവരെ നോക്കി: മനുഷ്യൎക്കു 27
അസാദ്ധ്യം തന്നേ, ദൈവത്തിന്നു അല്ല

താനും; ദൈവത്തിന്നു സകലവും സാദ്ധ്യ
മല്ലൊ എന്നു പറഞ്ഞു.
28 പത്രൊസ് അവനോടു: ഇതാ, ഞങ്ങൾ
സകലവും വിട്ടു നിന്നെ അനുഗമിച്ചിരി
29 ക്കുന്നു എന്നു പറഞ്ഞുതുടങ്ങി. അതിന്നു
യേശു: എന്റെ നിമിത്തവും സുവിശേഷം
നിമിത്തവും വീടോ സഹോദരന്മാരെയോ
സഹോദരികളെയോ അമ്മയെയോ അപ്പ
നെയോ മക്കളെയോ നിലങ്ങളെയോ വി
30 ട്ടാൽ, ഈ ലോകത്തിൽ തന്നേ ഉപദ്രവങ്ങ
ളോടുംകൂടെ നൂറുമടങ്ങു വീടുകളെയും
സഹോദരന്മാരെയും സഹോദരികളെയും
അമ്മമാരെയും മക്കളെയും നിലങ്ങളെയും
വരുവാനുള്ള ലോകത്തിൽ നിത്യജീവനെ
യും പ്രാപിക്കാത്തവൻ ആരുമില്ല എന്നു
ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.
31 എങ്കിലും മുമ്പന്മാർ പലരും പിമ്പന്മാരും
പിമ്പന്മാർ മുമ്പന്മാരും ആകും എന്നു
ഉത്തരം പറഞ്ഞു.
32 അവർ യെരുശലേമിലേക്കു യാത്രചെ
യ്യുകയായിരുന്നു; യേശു അവൎക്കു മുമ്പായി ന
ടന്നു; അവർ വിസ്മയിച്ചു; അനുഗമിക്കുന്ന
വരോ ഭയപ്പെട്ടു. അവൻ പിന്നെയും
പന്തിരുവരെ കൂട്ടിക്കൊണ്ടു അവരോടു:
33 ഇതാ, നാം യെരുശലേമിലേക്കു പോകുന്നു;
അവിടെ മനുഷ്യപുത്രൻ മഹാപുരോഹിത
ന്മാരുടെയും ശാസ്ത്രിമാരുടെയും കയ്യിൽ ഏ
ല്പിക്കപ്പെടും; അവർ അവനെ മരണത്തി
34 ന്നു വിധിച്ചു ജാതികൾക്കു ഏല്പിക്കും. അ
വർ അവനെ പരിഹസിക്കയും തുപ്പുകയും
തല്ലുകയും കൊല്ലുകയും മൂന്നു നാൾ കഴി
ഞ്ഞിട്ടു അവൻ ഉയിൎത്തെഴുന്നേല്ക്കയും ചെ
യ്യും എന്നിങ്ങനെ തനിക്കു സംഭവിപ്പാനു
ള്ളതു പറഞ്ഞുതുടങ്ങി.
35 സെബെദിയുടെ മക്കളായ യാക്കോബും
യോഹന്നാനും അവന്റെ അടുക്കൽ വന്നു
അവനോടു: ഗുരോ, ഞങ്ങൾ നിന്നോടു
യാചിപ്പാൻ പോകുന്നതു ഞങ്ങൾക്കു ചെ
യ്തുതരുവാൻ അപേക്ഷിക്കുന്നു എന്നു പറ
ഞ്ഞു. അവൻ അവരോടു: ഞാൻ നി 36
ങ്ങൾക്കു എന്തു ചെയ്തുതരുവാൻ നിങ്ങൾ
ആഗ്രഹിക്കുന്നു എന്നു ചോദിച്ചു. നിന്റെ 37
മഹത്വത്തിൽ ഞങ്ങളിൽ ഒരുത്തൻ നി
ന്റെ വലത്തും ഒരുത്തൻ ഇടത്തും ഇരി
പ്പാൻ വരം നല്കേണം എന്നു അവർ പറ
ഞ്ഞു. യേശു അവരോടു: നിങ്ങൾ യാചി 38
ക്കുന്നതു ഇന്നതു എന്നു നിങ്ങൾ അറിയു
ന്നില്ല; ഞാൻ കുടിക്കുന്ന പാനപാത്രം കുടി
പ്പാനും ഞാൻ ഏല്ക്കുന്ന സ്നാനം ഏല്പാനും
നിങ്ങൾക്കു കഴിയുമോ എന്നു ചോദിച്ച
തിന്നു കഴിയും എന്നു അവർ പറഞ്ഞു.
യേശു അവരോടു: ഞാൻ കുടിക്കുന്ന പാന 39
പാത്രം നിങ്ങൾ കുടിക്കയും ഞാൻ ഏല്ക്കു
ന്ന സ്നാനം ഏല്ക്കയും ചെയ്യും നിശ്ചയം.
എന്റെ വലത്തും ഇടത്തും ഇരിപ്പാൻ വ 40
രം നല്കുന്നതോ എന്റേതല്ല; ആൎക്കു ഒരു
ക്കിയിരിക്കുന്നുവോ അവൎക്കു കിട്ടും എന്നു
പറഞ്ഞു. അതു ശേഷം പത്തു പേരും 41
കേട്ടിട്ടു യാക്കോബിനോടും യോഹന്നാ
നോടും നീരസപ്പെട്ടുതുടങ്ങി. യേശു അ 42
വരെ അടുക്കെ വിളിച്ചു അവരോടു: ജാ
തികളിൽ അധിപതികളായവർ അവ
രിൽ കൎത്തൃത്വം ചെയ്യുന്നു; അവരിൽ മഹ
ത്തുക്കളായവർ അവരുടെമേൽ അധി
കാരം നടത്തുന്നു എന്നു നിങ്ങൾ അറിയു
ന്നു. നിങ്ങളുടെ ഇടയിൽ അങ്ങനെ അ 43
രുതു; നിങ്ങളിൽ മഹാൻ ആകുവാൻ ഇ
ച്ഛിക്കുന്നവൻ എല്ലാം നിങ്ങളുടെ ശുശ്രൂഷ
ക്കാരൻ ആകേണം; നിങ്ങളിൽ ഒന്നാ 44
മൻ ആകുവാൻ ഇച്ഛിക്കുന്നവൻ എല്ലാവ
ൎക്കും ദാസനാകേണം. മനുഷ്യപുത്രൻ ശു 45
ശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനും അ
നേകൎക്കുവേണ്ടി തന്റെ ജീവനെ മറുവി
ലയായി കൊടുപ്പാനും അത്രേ വന്നതു.

46 അവർ യെരീഹോവിൽ എത്തി; പി
ന്നെ അവൻ ശിഷ്യന്മാരോടും വലിയ
പുരുഷാരത്തോടുംകൂടെ യെരീഹോവിൽ
നിന്നു പുറപ്പെടുമ്പോൾ തിമായിയുടെ
മകനായ ബർത്തിമായി എന്ന കുരുടനായ
ഒരു ഭിക്ഷക്കാരൻ വഴിയരികെ ഇരുന്നി
47 രുന്നു. നസറായനായ യേശു എന്നു കേ
ട്ടിട്ടു അവൻ: ദാവീദ് പുത്രാ, യേശുവേ,
എന്നോടു കരുണ തോന്നേണമേ എന്നു
48 നിലവിളിച്ചുതുടങ്ങി. മിണ്ടാതിരിപ്പാൻ
പലരും അവനെ ശാസിച്ചിട്ടും: ദാവീദ്
പുത്രാ, എന്നോടു കരുണ തോന്നേണമേ
എന്നു അവൻ ഏറ്റവും അധികം നിലവി
49 ളിച്ചുപറഞ്ഞു. അപ്പോൾ യേശു നിന്നു:
അവനെ വിളിപ്പിൻ എന്നു പറഞ്ഞു.
ധൈര്യപ്പെടുക, എഴുന്നേല്ക്ക, നിന്നെ
വിളിക്കുന്നു എന്നു അവർ പറഞ്ഞു കുരുട
50 നെ വിളിച്ചു. അവൻ തന്റെ പുതപ്പു
ഇട്ടുംകളഞ്ഞു ചാടിയെഴുന്നേറ്റു യേശുവി
51 ന്റെ അടുക്കൽ വന്നു. യേശു അവ
നോടു: ഞാൻ നിനക്കു എന്തു ചെയ്തുതരേ
ണമെന്നു നീ ഇച്ഛിക്കുന്നു എന്നു ചോദി
ച്ചതിന്നു: റബ്ബൂനി, എനിക്കു കാഴ്ച പ്രാപി
ക്കേണമെന്നു കുരുടൻ അവനോടു പറഞ്ഞു.
52 യേശു അവനോടു: പോക; നിന്റെ
വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു എ
ന്നു പറഞ്ഞു. ഉടനെ അവൻ കാഴ്ച പ്രാ
പിച്ചു യാത്രയിൽ അവനെ അനുഗമിച്ചു.

## ൧൧. അദ്ധ്യായം.

അവർ യെരൂശലേമിനോടു സമീപിച്ചു
ഒലീവ് മലയരികെ ബേത്ത്ഫാഗയിലും
ബേഥാന്യയിലും എത്തിയപ്പോൾ അവൻ
2 ശിഷ്യന്മാരിൽ രണ്ടുപേരെ അയച്ചു അ
വരോടു: നിങ്ങൾക്കു എതിരെയുള്ള ഗ്രാമ
ത്തിൽ ചെല്ലുവിൻ; അതിൽ കടന്നാൽ
ഉടനെ ആരും ഒരിക്കലും കയറീട്ടില്ലാത്ത
ഒരു കഴുതക്കുട്ടിയെ കെട്ടിയിരിക്കുന്നതു
കാണും; അതിനെ അഴിച്ചു കൊണ്ടുവരു
വിൻ. ഇതു ചെയ്യുന്നതു എന്തു എന്നു ആ 3
രെങ്കിലും നിങ്ങളോടു ചോദിച്ചാൽ കർത്താ
വിന്നു ഇതിനെക്കൊണ്ടു ആവശ്യം ഉണ്ടു
എന്നു പറവിൻ; അവൻ ക്ഷണത്തിൽ അ
തിനെ ഇങ്ങോട്ടു അയക്കും എന്നു പറഞ്ഞു.
അവർ പോയി തെരുവിൽ പുറത്തു വാതി 4
ല്ക്കൽ കഴുതക്കുട്ടിയെ കെട്ടിയിരിക്കുന്നതു
കണ്ടു അതിനെ അഴിച്ചു. അവിടെ നി 5
ന്നവരിൽ ചിലർ അവരോടു: നിങ്ങൾ
കഴുതക്കുട്ടിയെ അഴിക്കുന്നതു എന്തു എന്നു
ചോദിച്ചു. യേശു കല്പിച്ചതുപോലെ അ 6
വർ അവരോടു പറഞ്ഞു; അവർ അവരെ
വിട്ടയച്ചു. അവർ കഴുതക്കുട്ടിയെ യേശു 7
വിന്റെ അടുക്കൽ കൊണ്ടുവന്നു തങ്ങളു
ടെ വസ്ത്രം അതിന്മേൽ ഇട്ടു; അവൻ അ
തിന്മേൽ കയറി ഇരുന്നു. അനേകർ 8
തങ്ങളുടെ വസ്ത്രം വഴിയിൽ വിരിച്ചു;
മറ്റു ചിലർ പറമ്പുകളിൽനിന്നു ചില്ലി
കൊമ്പു വെട്ടി വഴിയിൽ വിതറി.
മുമ്പും പിമ്പും നടക്കുന്നവർ: ഹോശന്നാ, 9
കർത്താവിന്റെ നാമത്തിൽ വരുന്നവൻ
വാഴ്ത്തപ്പെട്ടവൻ; വരുന്നതായ രാജ്യം, ന 10
മ്മുടെ പിതാവായ ദാവീദിന്റെ രാജ്യം
വാഴ്ത്തപ്പെട്ടതാകട്ടെ; അത്യുന്നതങ്ങളിൽ
ഹോശന്നാ എന്നു ആർത്തുകൊണ്ടിരുന്നു.

അവൻ യെരൂശലേമിൽ ദൈവാലയ 11
ത്തിലേക്കു ചെന്നു സകലവും ചുറ്റും നോ
ക്കിയശേഷം നേരം വൈകിയതുകൊണ്ടു
പന്തിരുവരോടുംകൂടെ ബേഥാന്യയിലേ
ക്കു പോയി.

പിറ്റെന്നാൾ അവർ ബേഥാന്യ വിട്ടു 12
പോരുമ്പോൾ അവന്നു വിശന്നു; അവൻ 13
ഇലയുള്ളോരു അത്തിവൃക്ഷം ദൂരത്തുനിന്നു
കണ്ടു, അതിൽ വല്ലതും കണ്ടുകിട്ടുമോ എ
ന്നുവെച്ചു ചെന്നു, അതിന്നരികെ എത്തി

യപ്പോൾ ഇല അല്ലാതെ ഒന്നും കണ്ടില്ല;
അതു അത്തിപ്പഴത്തിന്റെ കാലമല്ലാഞ്ഞു.
14 അവൻ അതിനോടു: ഇനി നിങ്കൽനിന്നു
എന്നേക്കും ആരും ഫലം തിന്നാതിരി
ക്കട്ടെ എന്നു പറഞ്ഞു; അതു ശിഷ്യന്മാർ
കേട്ടു.
15 അവർ യെരുശലേമിൽ എത്തിയ
പ്പോൾ അവൻ ദൈവാലയത്തിൽ കടന്നു,
ദൈവാലയത്തിൽ വില്ക്കുന്നവരെയും വാ
ങ്ങുന്നവരെയും പുറത്താക്കിത്തുടങ്ങി;
പൊൻവാണിഭക്കാരുടെ മേശകളെയും
പ്രാക്കളെ വില്ക്കുന്നവരുടെ പീഠങ്ങളെയും
16 മറിച്ചിട്ടുകളഞ്ഞു; ആരും ദൈവാലയ
ത്തിൽകൂടി ഒരു വസ്തുവും കൊണ്ടുപോക
17 വാൻ സമ്മതിച്ചില്ല. പിന്നെ അവരെ
ഉപദേശിച്ചു: എന്റെ ആലയം സകലജാ
തികൾക്കും പ്രാൎത്ഥനാലയം എന്നു വിളിക്ക
പ്പെടും എന്നു എഴുതിയിരിക്കുന്നില്ലയോ?
നിങ്ങളോ അതിനെ കള്ളന്മാരുടെ ഗുഹ
18 യാക്കിത്തീൎത്തു എന്നു പറഞ്ഞു. അതു കേ
ട്ടിട്ടു മഹാപുരോഹിതന്മാരും ശാസ്ത്രിമാരും
അവനെ നശിപ്പിക്കേണ്ടതു എങ്ങനെ എ
ന്നു അന്വേഷിച്ചു. പുരുഷാരം എല്ലാം
അവന്റെ ഉപദേശത്തിൽ അതിശയിക്ക
യാൽ അവർ അവനെ ഭയപ്പെട്ടിരുന്നു.
19 സന്ധ്യയാകുമ്പോൾ അവൻ നഗരം
വിട്ടു പോകും.
20 രാവിലെ അവർ കടന്നുപോരുമ്പോൾ
അത്തിവൃക്ഷം വേരോടെ ഉണങ്ങിപ്പോ
21 യതു കണ്ടു. അപ്പോൾ പത്രൊസിന്നു ഓ
ൎമ്മവന്നു: റബ്ബീ, നീ ശപിച്ച അത്തി
ഉണങ്ങിപ്പോയല്ലോ എന്നു അവനോടു പ
22 റഞ്ഞു. യേശു അവരോടു ഉത്തരം പറ
ഞ്ഞതു: ദൈവത്തിൽ വിശ്വാസമുള്ളവർ
23 ആയിരിപ്പിൻ. ആരെങ്കിലും തന്റെ
ഹൃദയത്തിൽ സംശയിക്കാതെ താൻ പറയു
ന്നതു സംഭവിക്കും എന്നു വിശ്വസിച്ചുംകൊ
ണ്ടു ഈ മലയോടു: നീ നീങ്ങി കടലിൽ
ചാടിപ്പോക എന്നു പറഞ്ഞാൽ അവൻ പ
റഞ്ഞതുപോലെ സംഭവിക്കും എന്നു ഞാൻ
സത്യമായിട്ടു നിങ്ങളോടു പറയുന്നു. അ 24
തുകൊണ്ടു നിങ്ങൾ പ്രാൎത്ഥിക്കുമ്പോൾ
യാചിക്കുന്നതൊക്കെയും ലഭിച്ചു എന്നു വി
ശ്വസിപ്പിൻ; എന്നാൽ അതു നിങ്ങൾക്കു
ഉണ്ടാകും എന്നു ഞാൻ നിങ്ങളോടു പറയു
ന്നു. നിങ്ങൾ പ്രാൎത്ഥിപ്പാൻ നില്ക്കുമ്പോൾ 25
സ്വൎഗ്ഗസ്ഥനായ നിങ്ങളുടെ പിതാവു നി
ങ്ങളുടെ പിഴകളെയും ക്ഷമിക്കേണ്ടതിന്നു
നിങ്ങൾക്കു ആരോടെങ്കിലും വല്ലതും ഉണ്ടെ
ങ്കിൽ അവനോടു ക്ഷമിപ്പിൻ. നിങ്ങൾ 26
ക്ഷമിക്കാഞ്ഞാലോ സ്വൎഗ്ഗസ്ഥനായ നിങ്ങ
ളുടെ പിതാവു നിങ്ങളുടെ പിഴകളെയും
ക്ഷമിക്കയില്ല.

അവർ പിന്നെയും യെരുശലേമിൽ 27
ചെന്നു. അവൻ ദൈവാലയത്തിൽ ചു
റ്റിനടക്കുമ്പോൾ മഹാപുരോഹിതന്മാരും
ശാസ്ത്രിമാരും മൂപ്പന്മാരും അവന്റെ അടു
ക്കൽ വന്നു: നീ എന്തു അധികാരംകൊണ്ടു 28
ഇതു ചെയ്യുന്നു എന്നും ഇതു ചെയ്വാനുള്ള
അധികാരം നിനക്കു തന്നതു ആർ എന്നും
അവനോടു ചോദിച്ചു. യേശു അവരോ 29
ടു: ഞാൻ നിങ്ങളോടു ഒരു വാക്കു ചോദി
ക്കും; അതിന്നു ഉത്തരം പറവിൻ; എന്നാൽ
ഇന്ന അധികാരംകൊണ്ടു ഇതു ചെയ്യുന്നു
എന്നു ഞാനും നിങ്ങളോടു പറയും. യോ 30
ഹന്നാന്റെ സ്നാനം സ്വൎഗ്ഗത്തിൽനിന്നോ
മനുഷ്യരിൽനിന്നോ ഉണ്ടായതു? എന്നോടു
ഉത്തരം പറവിൻ എന്നു പറഞ്ഞു. അ 31
വർ തമ്മിൽ ആലോചിച്ചു: സ്വൎഗ്ഗത്തിൽ
നിന്നു എന്നു പറഞ്ഞാൽ, പിന്നെ നിങ്ങൾ
അവനെ വിശ്വസിക്കാഞ്ഞതു എന്തു എന്നു
അവൻ പറയും. മനുഷ്യരിൽനിന്നു എ 32
ന്നു പറഞ്ഞാലോ — എല്ലാവരും യോഹ
ന്നാനെ സാക്ഷാൽ പ്രവാചകൻ എന്നു

എണ്ണുകകൊണ്ടു അവർ ജനത്തെ ഭയപ്പെ
33 ട്ടു. അങ്ങനെ അവർ യേശുവിനോടു:
ഞങ്ങൾക്കു അറിഞ്ഞുകൂടാ എന്നു ഉത്തരം
പറഞ്ഞു. എന്നാൽ ഞാനും ഇതു ഇന്ന
അധികാരംകൊണ്ടു ചെയ്യുന്നു എന്നു നിങ്ങ
ളോടു പറയുന്നില്ല എന്നു യേശു അവരോ
ടു പറഞ്ഞു.

## ൧൨. അദ്ധ്യായം.

പിന്നെ അവൻ ഉപമകളാൽ അവരോടു
പറഞ്ഞുതുടങ്ങിയതു: ഒരു മനുഷ്യൻ ഒരു
മുന്തിരിത്തോട്ടം നട്ടുണ്ടാക്കി ചുററും വേ
ലി കെട്ടി ചക്കു കുഴിച്ചുനാട്ടി ഗോപുര
വും പണിതു കുടിയാന്മാരെ ഏല്പിച്ചിട്ടു
2 പരദേശത്തു പോയി. കാലം ആയ
പ്പോൾ കുടിയാന്മാരോടു തോട്ടത്തിന്റെ
അനുഭവം വാങ്ങേണ്ടതിന്നു അവൻ ഒരു
ദാസനെ കുടിയാന്മാരുടെ അടുക്കൽ പറ
3 ഞ്ഞയച്ചു. അവർ അവനെ പിടിച്ചു ത
4 ല്ലി വെറുതെ അയച്ചുകളഞ്ഞു. പിന്നെ
മറെറാരുദാസനെ അവരുടെ അടുക്കൽ
പറഞ്ഞയച്ചു; അവനെ അവർ തലയിൽ
മുറിവേല്പിക്കയും അവമാനിക്കയും ചെയ്തു.
5 അവൻ മറെറാരുവനെ പറഞ്ഞയച്ചു; അ
വനെ അവർ കൊന്നു; മററു പലരെയും
ചിലരെ അടിക്കയും ചിലരെ കൊല്ലുകയും
6 ചെയ്തു. അവന്നു ഇനി ഒരുത്തൻ, ഒരു
പ്രിയമകൻ, ഉണ്ടായിരുന്നു. എന്റെ മ
കനെ അവർ ശങ്കിക്കും എന്നു പറഞ്ഞു ഒടു
ക്കം അവനെ അവരുടെ അടുക്കൽ പറ
7 ഞ്ഞയച്ചു. ആ കുടിയാന്മാരോ: ഇവൻ
അവകാശി ആകുന്നു; വരുവിൻ; നാം ഇ
വനെ കൊല്ലുക; എന്നാൽ അവകാശം നമു
8 ക്കാകും എന്നു തമ്മിൽ പറഞ്ഞു. അവർ
അവനെ പിടിച്ചു കൊന്നു തോട്ടത്തിൽ
9 നിന്നു എറിഞ്ഞുകളഞ്ഞു. എന്നാൽ തോട്ട
ത്തിന്റെ ഉടയവൻ എന്തു ചെയ്യും? അവൻ
വന്നു ആ കുടിയാന്മാരെ നിഗ്രഹിച്ചു തോ
ട്ടം മററുള്ളവരെ ഏല്പിക്കും.
"വീടു പണിയുന്നവർ തള്ളിക്കള 10
ഞ്ഞ കല്ലു മൂലക്കല്ലായ്തീൎന്നിരിക്കുന്നു. ഇ 11
തു കൎത്താവിനാൽ സംഭവിച്ചു, നമ്മുടെ
ദൃഷ്ടിയിൽ ആശ്ചൎയ്യവുമായിരിക്കുന്നു"
എന്ന തിരുവെഴുത്തു നിങ്ങൾ വായിച്ചിട്ടി
ല്ലയോ? ഈ ഉപമ തങ്ങളെക്കുറിച്ചു ആക 12
ന്നു പറഞ്ഞതു എന്നു ഗ്രഹിച്ചിട്ടു അവർ
അവനെ പിടിപ്പാൻ അന്വേഷിച്ചു; എ
ന്നാൽ പുരുഷാരത്തെ ഭയപ്പെട്ടു അവനെ
വിട്ടുപോയി.
അനന്തരം അവനെ വാക്കിൽ കുടു 13
ക്കുവാൻ വേണ്ടി അവർ പരീശന്മാരിലും
ഹെരോദ്യരിലും ചിലരെ അവന്റെ അടു
ക്കൽ അയച്ചു. അവർ വന്നു: ഗുരോ, 14
നീ മനുഷ്യരുടെ മുഖം നോക്കാതെ ദൈ
വത്തിന്റെ വഴി നേരായി പഠിപ്പിക്കുന്ന
തുകൊണ്ടു നീ സത്യവാനും ആരെയും
ഗണ്യമാക്കാത്തവനും എന്നു ഞങ്ങൾ അറി
യുന്നു; കൈസൎക്കു കരം കൊടുക്കുന്നതു വി
ഹിതമോ അല്ലയോ? ഞങ്ങൾ കൊടുക്ക
യോ കൊടുക്കാതിരിക്കയോ വേണ്ടതു എ
ന്നു അവനോടു ചോദിച്ചു. അവൻ അവ 15
രുടെ കപടം അറിഞ്ഞു: നിങ്ങൾ എന്നെ
പരീക്ഷിക്കുന്നതു എന്തു? ഒരു വെള്ളി
ക്കാശ് കൊണ്ടുവരുവിൻ; ഞാൻ കാണ
ട്ടെ എന്നു പറഞ്ഞു. അവർ കൊണ്ടുവ 16
ന്നു. ഈ സ്വരൂപവും മേലെഴുത്തും ആ
രുടേതു എന്നു അവരോടു ചോദിച്ചതിന്നു:
കൈസരുടേതു എന്നു അവർ പറഞ്ഞു.
യേശു അവരോടു: കൈസൎക്കുള്ളതു കൈ 17
സൎക്കും ദൈവത്തിന്നുള്ളതു ദൈവത്തിന്നും
കൊടുപ്പിൻ എന്നു പറഞ്ഞു; അവർ അവ
ങ്കൽ വളരെ ആശ്ചൎയ്യപ്പെട്ടു.
പുനരുത്ഥാനം ഇല്ല എന്നു പറയുന്ന 18
സദൂക്യർ അവന്റെ അടുക്കൽ വന്നു ചോ

19 ദിച്ചതെന്തെന്നാൽ: ഗുരോ, ഒരുത്തന്റെ
സഹോദരൻ മക്കളില്ലാതെ മരിച്ചു ഭാൎയ്യ
ശേഷിച്ചാൽ ആ ഭാൎയ്യയെ അവന്റെ സ
ഹോദരൻ പരിഗ്രഹിച്ചു തന്റെ സഹോ
ദരന്നു സന്തതിയെ ജനിപ്പിക്കേണം എ
20 ന്നു മോശെ എഴുതിയിരിക്കുന്നു. എന്നാൽ
ഏഴു സഹോദരന്മാർ ഉണ്ടായിരുന്നു; അ
വരിൽ മൂത്തവൻ ഒരു സ്ത്രീയെ വിവാ
ഹംകഴിച്ചു സന്തതിയില്ലാതെ മരിച്ചു
21 പോയി. രണ്ടാമത്തവൻ അവളെ പരി
ഗ്രഹിച്ചു സന്തതിയില്ലാതെ മരിച്ചു; മൂന്നാ
22 മത്തവനും അങ്ങനെ തന്നേ. എഴുവരും
സന്തതിയില്ലാതെ മരിച്ചു; എല്ലാവൎക്കും ഒടു
23 വിൽ സ്ത്രീയും മരിച്ചു. പുനരുത്ഥാന
ത്തിൽ അവൾ അവരിൽ ഏവന്നു ഭാൎയ്യ
യാകും? എഴുവൎക്കും ഭാൎയ്യ ആയിരുന്നുവ
24 ല്ലോ. യേശു അവരോടു പറഞ്ഞതു: നി
ങ്ങൾ തിരുവെഴുത്തുകളെയും ദൈവശക്തി
യെയും അറിയായ്കകൊണ്ടല്ലയോ തെറ്റി
25 പ്പോകുന്നതു? മരിച്ചവരിൽനിന്നു ഉയി
ൎത്തെഴുന്നേല്ക്കുമ്പോൾ വിവാഹംകഴിക്ക
യില്ല വിവാഹത്തിന്നു കൊടുക്കപ്പെടുകയു
മില്ല; സ്വൎഗ്ഗത്തിലെ ദൂതന്മാരെപ്പോലെ
26 ആകും. എന്നാൽ മരിച്ചവർ ഉയിൎത്തെഴു
ന്നേല്ക്കുന്നതിനെക്കുറിച്ചു മോശെയുടെ പു
സ്തകത്തിൽ മുൾപടപ്പുഭാഗത്തു ദൈവം
അവനോടു: ഞാൻ അബ്രാഹാമിന്റെ ദൈ
വവും യിസ്ഹാക്കിന്റെ ദൈവവും യാ
ക്കോബിന്റെ ദൈവവും എന്നു അരുളി
27 ച്ചെയ്തപ്രകാരം വായിച്ചിട്ടില്ലയോ? അ
വൻ മരിച്ചവരുടെ ദൈവമല്ല, ജീവനു
ള്ളവരുടെ ദൈവമത്രേ; നിങ്ങൾ വളരെ
തെറ്റിപ്പോകുന്നു.

28 ശാസ്ത്രിമാരിൽ ഒരുവൻ അടുത്തുവന്നു
അവർ തമ്മിൽ തൎക്കിക്കുന്നതു കേട്ടു അ
വൻ അവരോടു നല്ലവണ്ണം ഉത്തരം പറ
ഞ്ഞപ്രകാരം ബോധിച്ചിട്ടു: എല്ലാററിലും
മുഖ്യകല്പന ഏതു എന്നു അവനോടു ചോ
ദിച്ചു. അതിന്നു യേശു: എല്ലാററിലും 29
മുഖ്യകല്പനയോ: 'യിസ്രായേലേ, കേൾക്ക;
നമ്മുടെ ദൈവമായ കൎത്താവു ഏകകൎത്താ
വു. നിന്റെ ദൈവമായ കൎത്താവിനെ 30
നീ പൂൎണ്ണഹൃദയത്തോടും പൂൎണ്ണാത്മാവോടും
പൂൎണ്ണമനസ്സോടും പൂൎണ്ണശക്തിയോടുംകൂടെ
സ്നേഹിക്കേണം' എന്നു ആകുന്നു. രണ്ടാ 31
മത്തേതോ: 'കൂട്ടുകാരനെ നിന്നെപ്പോലെ
തന്നേ സ്നേഹിക്കേണം' എന്നത്രേ; ഇവ
യിൽ വലുതായിട്ടു മററൊരു കല്പനയും
ഇല്ല എന്നു ഉത്തരം പറഞ്ഞു. ശാസ്ത്രി അ 32
വനോടു: നന്നു, ഗുരോ, നീ പറഞ്ഞതു സ
ത്യം തന്നേ; ഏകനേയുള്ളു; അവനല്ലാ
തെ മററൊരുത്തനുമില്ല. അവനെ പൂ 33
ൎണ്ണഹൃദയത്തോടും പൂൎണ്ണമനസ്സോടും പൂൎണ്ണ
ശക്തിയോടുംകൂടെ സ്നേഹിക്കുന്നതും തന്നെ
പ്പോലെ കൂട്ടുകാരനെ സ്നേഹിക്കുന്നതും
സകലസൎവ്വാംഗഹോമങ്ങളെക്കാളും യാഗ
ങ്ങളെക്കാളും സാരമേറിയതു തന്നേ എന്നു
പറഞ്ഞു. അവൻ ബുദ്ധിയോടെ ഉത്തരം 34
പറഞ്ഞു എന്നു യേശു കണ്ടിട്ടു: നീ ദൈ
വരാജ്യത്തോടു അകന്നവനല്ല എന്നു പറ
ഞ്ഞു. അതിന്റെശേഷം അവനോടു
ആരും ഒന്നും ചോദിപ്പാൻ തുനിഞ്ഞില്ല.

യേശു ദൈവാലയത്തിൽ ഉപദേശിച്ചു 35
കൊണ്ടു പറഞ്ഞുതുടങ്ങിയതു: ക്രിസ്തു ദാവീ
ദിന്റെ പുത്രൻ എന്നു ശാസ്ത്രിമാർ പറയു
ന്നതു എങ്ങനെ?

"കൎത്താവു എന്റെ കൎത്താവിനോടു: 36
ഞാൻ നിന്റെ ശത്രുക്കളെ നിന്റെ
പാദപീഠം ആക്കുവോളം എന്റെ വല
ത്തുഭാഗത്തിരിക്ക എന്നു അരുളിച്ചെയ്തു"
എന്നു ദാവീദ് താൻ പരിശുദ്ധാത്മാവിലാ
യി പറയുന്നു. ദാവീദ് തന്നേ അവനെ 37
കൎത്താവു എന്നു പറയുന്നുവല്ലോ; പിന്നെ
അവന്റെ പുത്രൻ ആകുന്നതു എങ്ങനെ?

എന്നാൽ വലിയ പുരുഷാരം അവന്റെ
വാക്കു സന്തോഷത്തോടെ കേട്ടുപോന്നു.
38 അവൻ തന്റെ ഉപദേശത്തിൽ അവ
രോടു: അങ്കികളോടെ നടക്കുന്നതും അ
39 ങ്ങാടിയിൽ വന്ദനവും പള്ളിയിൽ മുഖ്യാ
സനവും അത്താഴത്തിൽ പ്രധാനസ്ഥല
വും ഇച്ഛിക്കുന്ന ശാസ്ത്രിമാരെ സൂക്ഷിച്ചു
40 കൊൾവിൻ. അവർ വിധവമാരുടെ
വീടുകളെ വിഴുങ്ങുകയും ഉപായത്താൽ
നീണ്ട പ്രാൎത്ഥന കഴിക്കയും ചെയ്യുന്നു; അ
വൎക്കു ഏറാവും വലിയ ശിക്ഷാവിധി
വരും എന്നു പറഞ്ഞു.
41 പിന്നെ യേശു ശ്രീഭണ്ഡാരത്തിന്നു നേ
രെ ഇരിക്കുമ്പോൾ പുരുഷാരം ഭണ്ഡാര
ത്തിൽ പണം ഇടുന്നതു നോക്കിക്കൊണ്ടി
രുന്നു; ധനവാന്മാർ പലരും വളരെ ഇട്ടു.
42 ദരിദ്രയായ ഒരു വിധവ വന്നു ഒരു പൈ
43 സെക്കു ശരിയായ രണ്ടു കാശ് ഇട്ടു. അ
പ്പോൾ അവൻ ശിഷ്യന്മാരെ അടുക്കൽ
വിളിച്ചു: ഭണ്ഡാരത്തിൽ ഇട്ട എല്ലാവരെ
ക്കാളും ഈ ദരിദ്രയായ വിധവ അധികം
ഇട്ടിരിക്കുന്നു എന്നു ഞാൻ സത്യമായിട്ടു
44 നിങ്ങളോടു പറയുന്നു എല്ലാവരും തങ്ങ
ളുടെ സമൃദ്ധിയിൽനിന്നു ഇട്ടു; ഇവളോ
തന്റെ ഇല്ലായ്മയിൽനിന്നു തനിക്കുള്ളതു
ഒക്കെയും തന്റെ ഉപജീവനം മുഴുവനും
ഇട്ടു എന്നു അവരോടു പറഞ്ഞു.

## ൧൩. അദ്ധ്യായം.

അവൻ ദൈവാലയത്തെ വിട്ടു പോക
മ്പോൾ ശിഷ്യന്മാരിൽ ഒരുത്തൻ: ഗുരോ,
ഇതാ, എങ്ങനെയുള്ള കല്ലു, എങ്ങനെയുള്ള
2 പണി എന്നു അവനോടു പറഞ്ഞു. യേ
ശു അവനോടു: നീ ഈ വലിയ പണി
കാണുന്നുവോ? ഇടിക്കാതെ കല്ലിന്മേൽ
കല്ലു ഇവിടെ ശേഷിക്കയില്ല എന്നു പറ
3 ഞ്ഞു. പിന്നെ അവൻ ഒലീവ് മലയിൽ
ദൈവാലയത്തിന്നു നേരെ ഇരിക്കുമ്പോൾ
പത്രൊസും യാക്കോബും യോഹന്നാനും
അന്ത്രെയാസും സ്വകാൎയ്യമായി അവനോ
ടു: അതു എപ്പോൾ സംഭവിക്കും? അ 4
തിന്നു എല്ലാം നിവൃത്തിവരുന്ന കാലത്തി
ന്റെ ലക്ഷണം എന്തു എന്നു ഞങ്ങളോടു
പറഞ്ഞാലും എന്നു ചോദിച്ചു. യേശു അവ 5
രോടു പറഞ്ഞുതുടങ്ങിയതു: ആരും നി
ങ്ങളെ തെററിക്കാതിരിപ്പാൻ സൂക്ഷിച്ചു
കൊൾവിൻ. ഞാൻ ആകുന്നു എന്നു 6
പറഞ്ഞുകൊണ്ടു അനേകർ എന്റെ പേ
രെടുത്തു വന്നു പലരെയും തെററിക്കും.
എന്നാൽ നിങ്ങൾ യുദ്ധങ്ങളെയും യുദ്ധ 7
ശ്രുതികളെയും കുറിച്ചു കേൾക്കുമ്പോൾ
ഭ്രമിച്ചുപോകരുതു. അതു സംഭവിക്കേണ്ടതു
തന്നേ; എന്നാൽ അതു അവസാനമല്ല.
ജാതി ജാതിയോടും രാജ്യം രാജ്യത്തോടും 8
എതിൎക്കും; അവിടവിടെ ഭൂകമ്പവും ക്ഷാ
മവും ഉണ്ടാകും; ഇതു ഈററുനോവിന്റെ
ആരംഭമത്രേ.
എന്നാൽ നിങ്ങളെത്തന്നേ സൂക്ഷിച്ചു 9
കൊൾവിൻ; അവർ നിങ്ങളെ ന്യായാ
ധിപസംഘങ്ങളിൽ ഏല്പിക്കയും പള്ളിക
ളിൽവെച്ചു തല്ലുകയും എന്റെനിമിത്തം
നാടുവാഴികൾക്കും രാജാക്കന്മാൎക്കും മുമ്പാ
കെ അവൎക്കു സാക്ഷ്യത്തിന്നായി നിറുത്തു
കയും ചെയ്യും. എന്നാൽ സുവിശേഷം 10
മുമ്പെ സകലജാതികളോടും പ്രസംഗി
ക്കേണ്ടതാകുന്നു. അവർ നിങ്ങളെ കൊ 11
ണ്ടുപോയി ഏല്പിക്കുമ്പോൾ എന്തു പ
റയേണ്ടു എന്നു മുൻകൂട്ടി വിചാരപ്പെടരുതു.
ആ നാഴികയിൽ നിങ്ങൾക്കു ലഭിക്കുന്നതു
തന്നേ പറവിൻ; പറയുന്നതു നിങ്ങൾ
അല്ല, പരിശുദ്ധാത്മാവത്രേ. സഹോദ 12
രൻ സഹോദരനെയും അപ്പൻ മകനെ
യും മരണത്തിന്നു ഏല്പിക്കും; മക്കളും അ
മ്മയപ്പന്മാരുടെ നേരെ എഴുന്നേററു അവ

13 രെ കൊല്ലിക്കും. എന്റെ നാമംനിമി
ത്തം എല്ലാവരും നിങ്ങളെ പകെക്കും; എ
ന്നാൽ അവസാനത്തോളം സഹിച്ചുനില്ക്കു
ന്നവൻ രക്ഷിക്കപ്പെടും.
14 എന്നാൽ ശൂന്യമാക്കുന്ന മ്ലേച്ശത നില്ക്കു
രുതാത്ത സ്ഥലത്തു നില്ക്കുന്നതു നിങ്ങൾ
കാണുമ്പോൾ,— വായിക്കുന്നവൻ ചിന്തി
ച്ചുകൊള്ളട്ടെ— അന്നു യെഹൂദ്യദേശത്തു
ഉള്ളവർ മലകളിലേക്കു ഓടിപ്പോകട്ടെ.
15 വീട്ടിന്മേൽ ഇരിക്കുന്നവൻ അകത്തേക്കു
ഇറങ്ങിപ്പോകയോ വീട്ടിൽനിന്നു വല്ലതും
16 എടുപ്പാൻ കടക്കയോ അരുതു. വയലിൽ
ഇരിക്കുന്നവൻ വസ്ത്രം എടുപ്പാൻ മടങ്ങി
17 പ്പോകരുതു. ആ കാലത്തു ഗൎഭിണികൾ
ക്കും മുല കുടിപ്പിക്കുന്നവൎക്കും അയ്യോ കഷ്ടം!
18 എന്നാൽ അതു ശീതകാലത്തു സംഭവിക്കാ
19 തിരിപ്പാൻ പ്രാൎത്ഥിപ്പിൻ. ആ നാളുകൾ
ദൈവം സൃഷ്ടിച്ച സൃഷ്ടിയുടെ ആരംഭം
മുതൽ ഇന്നുവരെ സംഭവിച്ചിട്ടില്ലാത്തതും
ഇനിമേൽ സംഭവിക്കാത്തതും ആയ കഷ്ട
20 കാലം ആകും. കൎത്താവു ആ നാളുകളെ
ചുരുക്കീട്ടില്ല എങ്കിൽ ഒരു ജഡവും രക്ഷി
ക്കപ്പെടുകയില്ല. താൻ തിരഞ്ഞെടുത്ത
വൃതന്മാർനിമിത്തമോ അവൻ ആ നാളു
21 കളെ ചുരുക്കിയിരിക്കുന്നു. അന്നു ആ
രെങ്കിലും നിങ്ങളോടു: ഇതാ ക്രിസ്തു ഇവി
ടെ എന്നോ അതാ അവിടെ എന്നോ പറ
22 ഞ്ഞാൽ വിശ്വസിക്കരുതു. കള്ളക്രിസ്തു
ക്കളും കള്ളപ്രവാചകന്മാരും എഴുനീററു,
കഴിയും എങ്കിൽ വൃതന്മാരെയും തെററി
പ്പാനായി അടയാളങ്ങളും അത്ഭുതങ്ങളും
23 കാണിക്കും. നിങ്ങളോ സൂക്ഷിച്ചുകൊൾ
വിൻ; ഞാൻ എല്ലാം നിങ്ങളോടു മുൻകൂട്ടി
പറഞ്ഞുവല്ലോ.

24 എങ്കിലോ ആ കാലത്തെ കഷ്ടം കഴി
ഞ്ഞശേഷം സൂൎയ്യൻ ഇരുണ്ടുപോകയും
ചന്ദ്രൻ പ്രകാശം കൊടുക്കാതിരിക്കയും
ആകാശത്തുനിന്നു നക്ഷത്രങ്ങൾ വീണു 25
കൊണ്ടിരിക്കയും ആകാശത്തിലെ ശക്തി
കൾ ഇളകിപ്പോകയും ചെയ്യും. അ 26
പ്പോൾ മനുഷ്യപുത്രൻ വലിയ ശക്തിയോ
ടും തേജസ്സോടും കൂടെ മേഘങ്ങളിൽ വരു
ന്നതു അവർ കാണും. അന്നു അവൻ 27
തന്റെ ദൂതന്മാരെ അയച്ചു, തന്റെ വൃത
ന്മാരെ ഭൂമിയുടെ അറുതിമുതൽ ആകാശ
ത്തിന്റെ അറുതിവരെയും നാലു ദിക്കിൽ
നിന്നും കൂട്ടിച്ചേൎക്കും.

അത്തിയെ നോക്കി ഒരു ഉപമ പഠി 28
പ്പിൻ; അതിന്റെ കൊമ്പു ഇളതായി
ഇല തളിൎക്കുമ്പോൾ വേനൽ അടുത്തു എ
ന്നു നിങ്ങൾ അറിയുന്നുവല്ലോ. അങ്ങ 29
നെ നിങ്ങളും ഇതു സംഭവിക്കുന്നതു കാണു
മ്പോൾ അവൻ അടുക്കെ വാതില്ക്കൽ
തന്നേ ആയിരിക്കുന്നു എന്നു അറിഞ്ഞു
കൊൾവിൻ. ഇതു ഒക്കെയും സംഭവിക്കു 30
വോളം ഈ തലമുറ ഒഴിഞ്ഞുപോകയില്ല
എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറ
യുന്നു. ആകാശവും ഭൂമിയും ഒഴിഞ്ഞു 31
പോകും; എന്റെ വചനങ്ങളോ ഒഴിഞ്ഞു
പോകയില്ല. ആ നാളും നാഴികയും സം 32
ബന്ധിച്ചോ പിതാവല്ലാതെ ആരും, സ്വ
ൎഗ്ഗത്തിലെ ദൂതന്മാരും, പുത്രനും കൂടെ അറി
യുന്നില്ല. ആ കാലം എപ്പോൾ എന്നു 33
നിങ്ങൾ അറിയായ്കകൊണ്ടു സൂക്ഷിച്ചു
കൊൾവിൻ; ഉണൎന്നും പ്രാൎത്ഥിച്ചുംകൊ
ണ്ടിരിപ്പിൻ. ഒരു മനുഷ്യൻ വീടു വിട്ടു 34
പരദേശത്തു പോകുമ്പോൾ ദാസന്മാൎക്കു
അധികാരവും അവനവന്നു അതതു വേല
യും കൊടുത്തിട്ടു വാതിൽകാവല്ക്കാരനോടു
ഉണൎന്നിരിപ്പാൻ കല്പിച്ചതുപോലെ തന്നേ.
യജമാനൻ സന്ധ്യെക്കോ അൎദ്ധരാത്രിക്കോ 35
കോഴി കൂകുന്ന നേരത്തോ രാവിലെയോ
എപ്പോൾ വരും എന്നു അറിയായ്കകൊണ്ടു,
അവൻ പെട്ടെന്നു വന്നു നിങ്ങളെ ഉറ 36

ഞ്ഞുന്നവരായി കണ്ടെത്താതിരിക്കേണ്ടതി
37 ന്നു ഉണൎന്നിരിപ്പിൻ. ഞാൻ നിങ്ങളോടു
പറയുന്നതോ എല്ലാവരോടും പറയുന്നു:
ഉണൎന്നിരിപ്പിൻ.

## ൧൪. അദ്ധ്യായം.

രണ്ടു ദിവസം കഴിഞ്ഞിട്ടു പെസഹയുടെ
യും പുളിപ്പില്ലാത്ത അപ്പത്തിന്റെയും
ഉത്സവം ആയിരുന്നു. അപ്പോൾ മഹാപു
രോഹിതന്മാരും ശാസ്ത്രിമാരും അവനെ
ഉപായത്താൽ പിടിച്ചു കൊല്ലേണ്ടതു എ
2 ങ്ങനെ എന്നു അന്വേഷിച്ചു. ജനത്തിൽ
കലഹം ഉണ്ടാകാതിരിപ്പാൻ ഉത്സവത്തിൽ
അരുതു എന്നു അവർ പറഞ്ഞു.
3 അവൻ ബേഥാന്യയിൽ കുഷ്ഠരോഗി
യായ ശിമോന്റെ വീട്ടിൽ പന്തിയിൽ
ഇരിക്കുമ്പോൾ ഒരു സ്ത്രീ ഒരു വെ
ങ്കൽഭരണി വിലയേറിയ സ്വച്ഛജടാമാം
സിതൈലവുമായി വന്നു ഭരണി പൊട്ടി
4 ച്ചു അവന്റെ തലയിൽ ഒഴിച്ചു. അവി
ടെ ചിലർ: തൈലത്തിന്റെ ഈ വെറും
5 ചെലവു എന്തിന്നു? ഇതു മുന്നൂറിൽ അ
ധികം വെള്ളിക്കാശിന്നു വിറ്റു ദരിദ്രൎക്കു
കൊടുപ്പാൻ കഴിയുമായിരുന്നുവല്ലോ എ
ന്നിങ്ങനെ ഉള്ളിൽ നീരസപ്പെട്ടു അവളെ
6 ഭൎത്സിച്ചു. എന്നാൽ യേശു: ഇവളെ വിടു
വിൻ; അവളെ അസഹ്യപ്പെടുത്തുന്നതു
എന്തു? അവൾ എങ്കൽ നല്ല പ്രവൃത്തിയ
7 ല്ലോ ചെയ്തതു. ദരിദ്രർ നിങ്ങൾക്കു എ
ല്ലായ്പോഴും അടുക്കെ ഉണ്ടല്ലോ; ഇച്ഛിക്കു
മ്പോൾ അവൎക്കു നന്മ ചെയ്വാൻ നിങ്ങൾ
ക്കു കഴിയും; ഞാനോ എല്ലായ്പോഴും നിങ്ങ
8 ളോടുകൂടെ ഇരിക്കയില്ല. അവൾ ത
ന്നാൽ ആവതു ചെയ്തു; കല്ലറയിലെ അട
ക്കത്തിന്നായി എന്റെ ദേഹത്തിന്നു മുമ്പു
9 കൂട്ടി തൈലം തേച്ചു. സുവിശേഷം ലോ
കത്തിൽ ഒക്കെയും പ്രസംഗിക്കുന്നേടത്തെ
ല്ലാം അവൾ ചെയ്തതും അവളുടെ ഓൎമ്മെ
ക്കായി പ്രസ്താവിക്കും എന്നു ഞാൻ സത്യ
മായിട്ടു നിങ്ങളോടു പറയുന്നു.

പിന്നെ പന്തിരുവരിൽ ഒരുത്തനായി 10
ഈസ്കൎയ്യോത്താവായ യൂദാ അവനെ മഹാ
പുരോഹിതന്മാൎക്കു കാണിച്ചുകൊടുക്കേണ്ട
തിന്നു അവരുടെ അടുക്കൽ ചെന്നു. അ 11
വർ അതു കേട്ടു സന്തോഷിച്ചു അവന്നു
പണം കൊടുക്കാം എന്നു വാഗ്ദത്തം ചെയ്തു;
അവനും അവനെ എങ്ങനെ കാണിച്ചു
കൊടുക്കാം എന്നു തക്കം അന്വേഷിച്ചു
പോന്നു.

പെസഹക്കുഞ്ഞാടിനെ അറുക്കുന്നതാ 12
യ പുളിപ്പില്ലാത്ത അപ്പത്തിന്റെ ഒന്നാം
നാളിൽ ശിഷ്യന്മാർ അവനോടു: നീ പെ
സഹ കഴിപ്പാൻ ഞങ്ങൾ എവിടെ ഒരുക്കേ
ണം എന്നു ചോദിച്ചു. അവൻ ശിഷ്യന്മാ 13
രിൽ രണ്ടുപേരെ അയച്ചു: നഗരത്തിൽ
ചെല്ലുവിൻ; അവിടെ ഒരു കുടം വെള്ളം
ചുമന്നു കൊണ്ടു ഒരു മനുഷ്യൻ നിങ്ങളെ എ
തിർപെടും. അവന്റെ പിന്നാലെ ചെ 14
ന്നു അവൻ കടക്കുന്നേടത്തു ആ വീട്ടുടയ
വനോടു: ഞാൻ എന്റെ ശിഷ്യന്മാരുമായി
പെസഹ കഴിപ്പാനുള്ള ശാല എവിടെ
എന്നു ഗുരു ചോദിക്കുന്നു എന്നു പറവിൻ.
അവൻ വിരിച്ചൊരുക്കിയ ഒരു വന്മാളിക 15
കാണിച്ചുതരും; അവിടെ നമുക്കു ഒരുക്കു
വിൻ എന്നു പറഞ്ഞു. ശിഷ്യന്മാർ പുറ 16
പ്പെട്ടു നഗരത്തിൽ ചെന്നു അവൻ തങ്ങ
ളോടു പറഞ്ഞതുപോലെ കണ്ടു പെസഹ
ഒരുക്കി.

സന്ധ്യയായപ്പോൾ അവൻ പന്തിരുവ 17
രോടും കൂടെ വന്നു. അവർ ഇരുന്നു 18
ഭക്ഷിക്കുമ്പോൾ യേശു: നിങ്ങളിൽ ഒരു
വൻ, എന്നോടുകൂടെ ഭക്ഷിക്കുന്നവൻ ത
ന്നേ, എന്നെ കാണിച്ചുകൊടുക്കും എന്നു
ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു

19 എന്നു പറഞ്ഞു. അവർ ദുഃഖിച്ചു: ഓരോ
രുത്തൻ: ഞാനോ, ഞാനോ എന്നു അവ
20 നോടു ചോദിച്ചുതുടങ്ങി. അവൻ അവ
രോടു: പന്തിരുവരിൽ ഒരുവൻ, എന്നോ
ടുകൂടെ താലത്തിൽ കൈ മുക്കുന്നവൻ ത
21 ന്നേ. മനുഷ്യപുത്രൻ പോകുന്നതു തന്നെ
കുറിച്ചു എഴുതിയിരിക്കുന്നതുപോലെ ത
ന്നേ സത്യം; മനുഷ്യപുത്രനെ കാണിച്ചു
കൊടുക്കുന്ന മനുഷ്യനോ അയ്യോ കഷ്ടം;
ആ മനുഷ്യൻ ജനിക്കാതിരുന്നു എങ്കിൽ
അവന്നു കൊള്ളായിരുന്നു എന്നു പറഞ്ഞു.
22 അവർ ഭക്ഷിക്കുമ്പോൾ അവൻ അപ്പം
എടുത്തു വാഴ്ത്തി നുറുക്കി അവൎക്കു കൊടു
ത്തു: വാങ്ങുവിൻ; ഇതു എന്റെ ശരീരം
23 എന്നു പറഞ്ഞു. പിന്നെ പാനപാത്രം
എടുത്തു സ്തോത്രംചൊല്ലി അവൎക്കു കൊടു
ത്തു; എല്ലാവരും അതിൽനിന്നു കുടിച്ചു:
24 ഇതു അനേകൎക്കു വേണ്ടി ചൊരിയുന്നതാ
യി നിയമത്തിന്നുള്ള എന്റെ രക്തം.
25 മുന്തിരിവള്ളിയുടെ അനുഭവം ദൈവരാ
ജ്യത്തിൽ പുതുതായി അനുഭവിക്കുംനാൾ
വരെ ഞാൻ അതു ഇനി അനുഭവിക്കയില്ല
എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു
പറയുന്നു എന്നു അവരോടു പറഞ്ഞു.
26 പിന്നെ അവർ സ്തോത്രം പാടിയശേ
ഷം ഒലീവ് മലെക്കു പോയി.
27 യേശു അവരോടു: നിങ്ങൾ എല്ലാവരും
ഇടറിപ്പോകും; "ഞാൻ ഇടയനെ വെട്ടും,
ആടുകൾ ചിതറിപ്പോകും" എന്നു എഴുതി
28 യിരിക്കുന്നുവല്ലോ. എന്നാൽ ഞാൻ ഉയി
ൎത്തെഴുന്നേറ്റശേഷം നിങ്ങൾക്കു മുമ്പെ
29 ഗലീലെക്കു പോകും എന്നു പറഞ്ഞു. പ
ത്രൊസ് അവനോടു: എല്ലാവരും ഇടറി
യാലും ഞാൻ ഇടറുകയില്ല എന്നു പറഞ്ഞു.
30 യേശു അവനോടു: ഇന്നു, ഈ രാത്രിയിൽ
തന്നേ, കോഴി രണ്ടുവട്ടം കൂകുംമുമ്പെ നീ
മൂന്നുവട്ടം എന്നെ തള്ളിപ്പറയും എന്നു
ഞാൻ സത്യമായി നിന്നോടു പറയുന്നു എ
ന്നു പറഞ്ഞു. അവനോ: നിന്നോടുകൂടെ 31
മരിക്കേണ്ടിവന്നാലും ഞാൻ നിന്നെ തള്ളി
പ്പറകയില്ല എന്നു അധികമായി പറഞ്ഞു;
അങ്ങനെ തന്നേ എല്ലാവരും പറഞ്ഞു.
അവർ ഗെത്ത്ശെമന എന്ന പേരുള്ള 32
തോട്ടത്തിൽ വന്നാറെ അവൻ ശിഷ്യന്മാ
രോടു: ഞാൻ പ്രാൎത്ഥിച്ചുതീരുവോളം
ഇവിടെ ഇരിപ്പിൻ എന്നു പറഞ്ഞു. പി 33
ന്നെ അവൻ പത്രൊസിനെയും യാക്കോ
ബിനെയും യോഹന്നാനെയും കൂട്ടിക്കൊ
ണ്ടു ഭ്രമിപ്പാനും വ്യാകുലപ്പെടുവാനും തുട
ങ്ങി: എന്റെ ഉള്ളം മരണവേദനയോളം 34
ലെ അതിദുഃഖിതമായിരിക്കുന്നു; ഇവിടെ
പാൎത്തു ഉണൎന്നിരിപ്പിൻ എന്നു അവരോടു
പറഞ്ഞു. പിന്നെ അല്പം മുമ്പോട്ടു ചെ 35
ന്നു നിലത്തു വീണു, കഴിയും എങ്കിൽ ആ
നാഴിക നീങ്ങിപ്പോകേണം എന്നു പ്രാ
ൎത്ഥിച്ചു: അബ്ബാ, പിതാവേ, നിനക്കു എ 36
ല്ലാം കഴിയും; ഈ പാനപാത്രം എങ്കൽ
നിന്നു നീക്കേണമേ; എങ്കിലും ഞാൻ
ഇച്ഛിക്കുന്നതല്ല നീ ഇച്ഛിക്കുന്നതത്രേ ആ
കട്ടെ എന്നു പറഞ്ഞു. പിന്നെ അവൻ 37
വന്നു അവർ ഉറങ്ങുന്നതു കണ്ടു പത്രൊ
സിനോടു: ശിമോനേ, നീ ഉറങ്ങുന്നുവോ?
ഒരു നാഴിക ഉണൎന്നിരിപ്പാൻ നിനക്കു
കഴിഞ്ഞില്ലയോ? പരീക്ഷയിൽ അക 38
പ്പെടാതിരിപ്പാൻ ഉണൎന്നിരുന്നു പ്രാൎത്ഥിപ്പിൻ;
ആത്മാവു ഒരുക്കമുള്ളതു, ജഡമോ ബല
ഹീനമത്രേ എന്നു പറഞ്ഞു. അവൻ പി 39
ന്നെയും പോയി ആ വചനം തന്നേ ചൊ
ല്ലി പ്രാൎത്ഥിച്ചു. മടങ്ങിവന്നാറെ അവ 40
രുടെ കണ്ണുകൾക്കു ഭാരമേറിയിരുന്നതു
കൊണ്ടു അവർ ഉറങ്ങുന്നതു കണ്ടു; അവർ
അവനോടു എന്തു ഉത്തരം പറയേണം
എന്നു അറിഞ്ഞില്ല. അവൻ മൂന്നാമതു 41
വന്നു അവരോടു: ഇനി ഉറങ്ങി ആശ്വ

സിച്ചുകൊൾവിൻ; മതി, നാഴിക വന്നു; ഇ
താ, മനുഷ്യപുത്രൻ പാപികളുടെ കയ്യിൽ
42 ഏല്പിക്കപ്പെടുന്നു. എഴുനീല്പിൻ; നാം
പോക; ഇതാ, എന്നെ കാണിച്ചുകൊടുക്കു
ന്നവൻ അടുത്തിരിക്കുന്നു എന്നു പറഞ്ഞു.
43 ഉടനെ, അവൻ സംസാരിച്ചുകൊണ്ടി
രിക്കുമ്പോൾ തന്നേ, പന്തിരുവരിൽ ഒരു
ത്തനായ യൂദയും അവനോടുകൂടെ മഹാപു
രോഹിതന്മാർ, ശാസ്ത്രിമാർ, മൂപ്പന്മാർ എ
ന്നവർ അയച്ച ഒരു പുരുഷാരവും വാളും
44 വടിയുമായി വന്നു. അവനെ കാണി
ച്ചുകൊടുക്കുന്നവൻ: ഞാൻ ഏവനെ ചും
ബിക്കുമോ അവൻ തന്നേ ആകുന്നു; അ
വനെ പിടിച്ചു സൂക്ഷ്മത്തോടെ കൊണ്ടു
പോകുവിൻ എന്നു അവൎക്കു ഒരു അട
45 യാളം പറഞ്ഞുകൊടുത്തിരുന്നു. അവൻ
വന്നു ഉടനെ അടുത്തുചെന്നു: റബ്ബീ,
46 എന്നു പറഞ്ഞു അവനെ ചുംബിച്ചു. അ
വർ അവന്റെമേൽ കൈ വെച്ചു അവ
47 നെ പിടിച്ചു. അരികെ നില്ക്കുന്നവരിൽ
ഒരുവൻ വാൾ ഊരി മഹാപുരോഹിത
ന്റെ ദാസനെ വെട്ടി കാതു അറുത്തു.
48 യേശു അവരോടു: ഒരു കള്ളന്റെ നേരെ
എന്നപോലെ നിങ്ങൾ എന്നെ പിടി
പ്പാൻ വാളും വടിയുമായി പുറപ്പെട്ടുവന്നു
49 വോ? ഞാൻ ദിവസേന ദൈവാലയ
ത്തിൽ ഉപദേശിച്ചുകൊണ്ടു നിങ്ങളോടു
കൂടെ ഇരുന്നു; നിങ്ങൾ എന്നെ പിടി
ച്ചില്ല; എങ്കിലും തിരുവെഴുത്തുകൾക്കു നി
വൃത്തിവരേണ്ടതിന്നു ഇങ്ങനെ സംഭവി
50 ക്കുന്നു എന്നു പറഞ്ഞു. ശിഷ്യന്മാർ എല്ലാ
വരും അവനെ വിട്ടു ഓടിപ്പോയി.
51 ഒരു ബാല്യക്കാരൻ വെറുംശരീരത്തി
ന്മേൽ പുതപ്പു പുതെച്ചുംകൊണ്ടു അവനെ
അനുഗമിച്ചു; അവർ അവനെ പിടിച്ചു.
52 അവനോ പുതപ്പു വിട്ടു നഗ്നനായി ഓടി
പ്പോയി.

അവർ യേശുവിനെ മഹാപുരോഹിത 53
ന്റെ അടുക്കൽ കൊണ്ടുപോയി. അവ
ന്റെ അടുക്കൽ മഹാപുരോഹിതന്മാരും
മൂപ്പന്മാരും ശാസ്ത്രിമാരും എല്ലാം വന്നുകൂടി
യിരുന്നു. പത്രൊസ് മഹാപുരോഹിത 54
ന്റെ അരമനെക്കകത്തോളവും അവനെ
ദൂരവേ അനുഗമിച്ചു, ഭൃത്യന്മാരോടു ചേൎന്നു
തീ കാഞ്ഞുകൊണ്ടിരുന്നു. മഹാപുരോഹി 55
തന്മാരും ന്യായാധിപസംഘം ഒക്കെയും
യേശുവിനെ കൊല്ലേണ്ടതിന്നു അവന്റെ
നേരെ സാക്ഷ്യം അന്വേഷിച്ചു കണ്ടില്ല
താനും. അനേകർ അവന്റെ നേരെ 56
കള്ളസ്സാക്ഷ്യം പറഞ്ഞിട്ടും സാക്ഷ്യം ഒത്തു
വന്നില്ല. ചിലർ എഴുനേററു അവന്റെ 57
നേരെ: ഞാൻ കൈപ്പണിയായ ഈ മന്ദി 58
രം പൊളിച്ചു മൂന്നു ദിവസംകൊണ്ടു കൈ
പ്പണിയല്ലാത്ത മറെറാന്നു പണിയും എ
ന്നു ഇവൻ പറഞ്ഞതു ഞങ്ങൾ കേട്ടു
എന്നു കള്ളസ്സാക്ഷ്യം പറഞ്ഞു. എന്നിട്ടും 59
അവരുടെ സാക്ഷ്യം ഒത്തുവന്നില്ല. മഹാ 60
പുരോഹിതൻ നടുവിൽ നിന്നുകൊണ്ടു യേ
ശുവിനോടു: നീ ഒന്നും ഉത്തരം പറയുന്നി
ല്ലയോ? ഇവർ നിന്റെ നേരെ സാക്ഷ്യം
പറയുന്നതു എന്തു എന്നു ചോദിച്ചു. അ 61
വനോ മിണ്ടാതെയും ഉത്തരം പറയാതെ
യും ഇരുന്നു. മഹാപുരോഹിതൻ പി
ന്നെയും അവനോടു: നീ വന്ദ്യനായവ
ന്റെ പുത്രനായ ക്രിസ്തുവോ എന്നു ചോ
ദിച്ചു. ഞാൻ ആകുന്നു; മനുഷ്യപുത്രൻ 62
സൎവ്വശക്തന്റെ വലത്തുഭാഗത്തു ഇരിക്കു
ന്നതും ആകാശമേഘങ്ങളോടെ വരുന്ന
തും നിങ്ങൾ കാണും എന്നു യേശു പറ
ഞ്ഞു. അപ്പോൾ മഹാപുരോഹിതൻ വ 63
സ്ത്രം കീറി: ഇനി സാക്ഷികളെക്കൊണ്ടു
നമുക്കു എന്തു ആവശ്യം? ദൈവദൂഷണം 64
നിങ്ങൾ കേട്ടുവല്ലോ; നിങ്ങൾക്കു എന്തു
തോന്നുന്നു എന്നു ചോദിച്ചു. അവൻ

മരണയോഗ്യൻ എന്നു എല്ലാവരും വിധി
65 ച്ചു. ചിലർ അവനെ തുപ്പുകയും അവ
ന്റെ മുഖം മൂടി അവനെ മുഷ്ടിചുരുട്ടി
കുത്തുകയും പ്രവചിക്ക എന്നു അവനോടു
പറകയും ചെയ്തുതുടങ്ങി; ചേവകർ അ
വനെ അടിച്ചുംകൊണ്ടു കയ്യേറ്റു.
66 പത്രൊസ് താഴെ നടുമുറ്റത്തു ഇരിക്കു
മ്പോൾ മഹാപുരോഹിതന്റെ ബാല്യക്കാ
67 രത്തികളിൽ ഒരുത്തി വന്നു, പത്രൊസ്
തീ കായുന്നതു കണ്ടു അവനെ നോക്കി:
നീയും ആ നസറായനായ യേശുവിനോടു
68 കൂടെ ആയിരുന്നു എന്നു പറഞ്ഞു. നീ
പറയുന്നതു തിരിയുന്നില്ല, ബോദ്ധ്യമാകു
ന്നതുമില്ല എന്നിങ്ങനെ അവൻ തള്ളിപ്പറ
ഞ്ഞു; പടിപ്പുരയിലേക്കു പുറപ്പെട്ടപ്പോൾ
69 കോഴി കൂകി. ആ ബാല്യക്കാരത്തി അ
വനെ പിന്നെയും കണ്ടു സമീപത്തു നി
ല്ക്കുന്നവരോടു: ഇവൻ ആ കൂട്ടരിൽ ഉള്ള
70 വൻ തന്നേ എന്നു പറഞ്ഞുതുടങ്ങി. അ
വൻ പിന്നെയും തള്ളിപ്പറഞ്ഞു. കുറയ
നേരം കഴിഞ്ഞിട്ടു അരികെ നിന്നവർ പ
ത്രൊസിനോടു: നീ ആ കൂട്ടരിൽ ഉള്ള
വൻ സത്യം; ഗലീലക്കാരനല്ലൊ എന്നു
71 പറഞ്ഞു. നിങ്ങൾ പറയുന്ന മനുഷ്യനെ
ഞാൻ അറിയുന്നില്ല എന്നു അവൻ പ്രാക
72 വാനും ആണയിടുവാനും തുടങ്ങി. ഉട
നെ കോഴി രണ്ടാമതും കൂകി; കോഴി
രണ്ടുവട്ടം കൂകുംമുമ്പെ നീ മൂന്നുവട്ടം എ
ന്നെ തള്ളിപ്പറയും എന്നു യേശു തന്നോടു
പറഞ്ഞ വാക്കു പത്രൊസ് ഓൎത്തു അതി
നെക്കുറിച്ചു വിചാരിച്ചു കരഞ്ഞു.

## ൧൫. അദ്ധ്യായം.

ഉടനെ, അതികാലത്തു തന്നേ, മഹാപു
രോഹിതന്മാരും മൂപ്പന്മാരും ശാസ്ത്രിമാരു
മായി ന്യായാധിപസംഘം ഒക്കെയും കൂടി
ആലോചിച്ചു യേശുവിനെ കെട്ടി കൊ
ണ്ടുപോയി പീലാത്തൊസിനെ ഏല്പിച്ചു.
പീലാത്തൊസ് അവനോടു: നീ യെഹൂദ 2
ന്മാരുടെ രാജാവോ എന്നു ചോദിച്ചതിന്നു:
ഞാൻ ആകുന്നു എന്നു അവൻ ഉത്തരം
പറഞ്ഞു. മഹാപുരോഹിതന്മാർ അവ 3
നെ ഏറിയോന്നു കുററം ചുമത്തി. പീ 4
ലാത്തൊസ് പിന്നെയും അവനോടു ചോ
ദിച്ചു: നീ ഒരുത്തരവും പറയുന്നില്ലയോ?
ഇതാ, ഇവർ നിന്നെ എന്തെല്ലാം കുററം
ചുമത്തുന്നു എന്നു പറഞ്ഞു. യേശു പി 5
ന്നെയും ഉത്തരം ഒന്നും പറയായ്കയാൽ
പീലാത്തൊസ് ആശ്ചൎയ്യപ്പെട്ടു.
അവൻ ഉത്സവംതോറും അവർ ചോദി 6
ക്കുന്ന ഒരു തടവുകാരനെ അവൎക്കു വിട്ടു
കൊടുക്ക പതിവായിരുന്നു. എന്നാൽ ഒ 7
രു കലഹത്തിൽ കുലചെയ്തവരായ കലഹ
ക്കാരോടുകൂടെ ബന്ധിച്ചിരുന്ന ബറബ്ബാ
സ് എന്നു പേരുള്ള ഒരുത്തൻ ഉണ്ടായിരു
ന്നു. പുരുഷാരം കയറിവന്നു, അവൻ 8
പതിവുപോലെ ചെയ്യേണം എന്നു അ
പേക്ഷിച്ചുതുടങ്ങി. മഹാപുരോഹിത 9
ന്മാർ അസൂയകൊണ്ടു അവനെ ഏല്പിച്ചു
എന്നു പീലാത്തൊസ് അറിഞ്ഞുകൊണ്ടു
അവരോടു: യെഹൂദന്മാരുടെ രാജാവി 10
നെ നിങ്ങൾക്കു വിട്ടുതരേണം എന്നു ഇ
ച്ഛിക്കുന്നുവോ എന്നു ചോദിച്ചു. എന്നാൽ 11
അവൻ ബറബ്ബാസിനെ വിട്ടുകൊടുക്കേ
ണ്ടതിന്നു ചോദിപ്പാൻ മഹാപുരോഹിത
ന്മാർ പുരുഷാരത്തെ ഉത്സാഹിപ്പിച്ചുകൊ
ണ്ടിരുന്നു. പീലാത്തൊസ് പിന്നെയും 12
അവരോടു: എന്നാൽ യെഹൂദന്മാരുടെ രാ
ജാവു എന്നു നിങ്ങൾ പറയുന്നവനെ
ഞാൻ എന്തു ചെയ്യേണം എന്നു ചോദി
ച്ചു. അവനെ ക്രൂശിക്ക എന്നു അവർ 13
വീണ്ടും നിലവിളിച്ചു. പീലാത്തൊസ് 14
അവരോടു: അവൻ എന്തു ദോഷം ചെയ്തു
എന്നു പറഞ്ഞാറെ, അവനെ ക്രൂശിക്ക

എന്നു അവർ അധികമായി നിലവിളിച്ചു.
15 പീലാത്തൊസ് പുരുഷാരത്തിന്നു തൃപ്തി
വരുത്തുവാൻ ഇച്ഛിച്ചു ബറബ്ബാസിനെ
അവൎക്കു വിട്ടുകൊടുത്തു യേശുവിനെ
ചമ്മട്ടികൊണ്ടു അടിപ്പിച്ചു ക്രൂശിപ്പാൻ
ഏല്പിച്ചു.
16 പടയാളികൾ അവനെ ആസ്ഥാന
മായ മണ്ഡപത്തിന്നകത്തു കൊണ്ടുപോയി
17 പട്ടാളത്തെ എല്ലാം വിളിച്ചുകൂട്ടി. അവ
നെ രക്താംബരം ധരിപ്പിച്ചു, മുള്ളുകൊണ്ടു
ഒരു കിരീടം മെടഞ്ഞു അവനെ ചൂടിച്ചു:
18 യെഹൂദന്മാരുടെ രാജാവേ, ജയജയ എന്നു
19 പറഞ്ഞു വന്ദിച്ചു; കോൽകൊണ്ടു അവ
ന്റെ തലയിൽ അടിച്ചു, അവനെ തുപ്പി,
20 മുട്ടുകുത്തി അവനെ നമസ്കരിച്ചു. അങ്ങ
നെ അവനെ പരിഹസിച്ചശേഷം അ
വർ രക്താംബരം നീക്കി സ്വന്തവസ്ത്രം
ധരിപ്പിച്ചു അവനെ ക്രൂശിപ്പാൻ കൊണ്ടു
പോയി.
21 അലക്സന്തരിന്റെയും രൂഫൊസിന്റെ
യും അപ്പനായി വയലിൽനിന്നു വരുന്ന
കുറേനക്കാരനായ ശിമോനെ അവന്റെ
ക്രൂശ് ചുമപ്പാൻ അവർ നിൎബ്ബന്ധിച്ചു.
22 തലയോടിടം എന്നൎത്ഥമുള്ള ഗൊല്ഗൊഥാ
എന്ന സ്ഥലത്തേക്കു അവനെ കൊണ്ടു
23 പോയി; കണ്ടിവെണ്ണ കലൎത്തിയ വീഞ്ഞു
അവന്നു കൊടുത്തു; അവനോ വാങ്ങിയി
24 ല്ല. അവനെ ക്രൂശിച്ചശേഷം അവന്റെ
വസ്ത്രം ഇന്നവന്നു ഇന്നതു കിട്ടേണം എന്നു
25 ചീട്ടിട്ടു പകുതിചെയ്തു. മൂന്നാം മണി
നേരമായപ്പോൾ അവനെ ക്രൂശിച്ചു.
23 യെഹൂദന്മാരുടെ രാജാവു എന്നിങ്ങനെ
അവന്റെ കുറ്റം മീതെ എഴുതിയിരുന്നു.
27 അവർ രണ്ടു കള്ളന്മാരെ ഒരുത്തനെ വല
ത്തും ഒരുത്തനെ ഇടത്തുമായി അവനോടു
28 കൂടെ ക്രൂശിച്ചു. [അധൎമ്മികളുടെ കൂട്ട
ത്തിൽ അവനെ എണ്ണി എന്നുള്ള തിരു
വെഴുത്തു നിവൃത്തിയായി.] കടന്നുപോ 29
കുന്നവർ തല കുലുക്കിക്കൊണ്ടു: ഹാ, ഹാ,
മന്ദിരം പൊളിച്ചു മൂന്നു നാളുകൊണ്ടു പ
ണിയുന്നവനേ, നിന്നെത്തന്നേ രക്ഷിച്ചു 30
ക്രൂശിൽനിന്നു ഇറങ്ങിവാ എന്നു പറഞ്ഞു
അവനെ ദുഷിച്ചു. അങ്ങനെ തന്നേ 31
മഹാപുരോഹിതന്മാരും ശാസ്ത്രിമാരും അവ
നെ പരിഹസിച്ചു: ഇവൻ മറ്റുള്ളവരെ
രക്ഷിച്ചു തന്നെത്താൻ രക്ഷിപ്പാൻ വഹി
യാ. നാം കണ്ടു വിശ്വസിക്കേണ്ടതി 32
ന്നു ക്രിസ്തു എന്ന യിസ്രായേൽരാജാവു
ഇപ്പോൾ ക്രൂശിൽനിന്നു ഇറങ്ങിവരട്ടെ
എന്നു തമ്മിൽ പറഞ്ഞു; അവനോടുകൂടെ
ക്രൂശിക്കപ്പെട്ടവരും അവനെ പഴിച്ചു
പറഞ്ഞു.
ആറാം മണിനേരമായപ്പോൾ ഒമ്പതാം 33
മണിനേരത്തോളം ദേശത്തു എല്ലാം ഇരുട്ടു
ഉണ്ടായി. ഒമ്പതാം മണിനേരത്തു യേ 34
ശു: എന്റെ ദൈവമേ, എന്റെ ദൈവമേ,
നീ എന്നെ കൈവിട്ടതു എന്തു എന്നു അൎത്ഥ
മുള്ള എലോഹീ, എലോഹീ, ലമ്മാ ശബ്ബ
ക്താനി എന്നു അത്യുച്ചത്തിൽ നിലവി
ളിച്ചു. അരികെ നിന്നവരിൽ ചിലർ 35
കേട്ടിട്ടു: അവൻ ഏലീയാവെ വിളിക്കുന്നു
എന്നു പറഞ്ഞു. ഒരുത്തൻ ഓടി ഒരു 36
സ്പോങ്ങിൽ പുളിച്ച വീഞ്ഞു നിറെച്ചു ഒരു
ഓടക്കോലിന്മേലാക്കി: നില്പിൻ; ഏലീയാ
വു അവനെ ഇറക്കുവാൻ വരുമോ എന്നു
നമുക്കു കാണാം എന്നു പറഞ്ഞു അവന്നു
കുടിപ്പാൻ കൊടുത്തു. യേശു ഉറക്കെ നില 37
വിളിച്ചു പ്രാണനെ വിട്ടു. ഉടനെ മന്ദി 38
രത്തിലെ തിരശ്ശീല മേൽതൊട്ടു അടി
യോളവും രണ്ടായി ചീന്തിപ്പോയി. അ 39
വന്നു എതിരെ നിന്നിരുന്ന ശതാധിപൻ
അവൻ ഇങ്ങനെ പ്രാണനെ വിട്ടതു
കണ്ടിട്ടു: ഈ മനുഷ്യൻ ദൈവപുത്രൻ ആ
യിരുന്നു സത്യം എന്നു പറഞ്ഞു. സ്ത്രീ 40

കളും ദൂരത്തുനിന്നു നോക്കിക്കൊണ്ടിരുന്നു;
അവരിൽ മഗ്ദലക്കാരത്തി മറിയയും ചെ
റിയ യാക്കോബിന്റെയും യോസെയുടെ
യും അമ്മ മറിയയും ശലോമയും ഉണ്ടായി
41 രുന്നു. അവൻ ഗലീലയിൽ ഇരിക്കു
മ്പോൾ അവർ അവനെ അനുഗമിച്ചും
ശുശ്രൂഷിച്ചുംപോന്നു; അവനോടുകൂടെ
യെരുശലേമിലേക്കു വന്ന മററു സ്ത്രീകളും
ഉണ്ടായിരുന്നു.
42 വൈകുന്നേരമായപ്പോൾ ശബ്ബത്തി
ന്റെ തലനാളായ ഒരുക്കനാൾ ആക
43 കൊണ്ടു ശ്രേഷ്ഠമന്ത്രിയും ദൈവരാജ്യ
ത്തെ കാത്തിരുന്നവനുമായ അരിമഥ്യയി
ലെ യോസേഫ് വന്നു ധൈൎയ്യത്തോടെ
പീലാത്തൊസിന്റെ അടുക്കൽ ചെന്നു
44 യേശുവിന്റെ ശരീരം ചോദിച്ചു. അ
വൻ മരിച്ചുകഴിഞ്ഞുവോ എന്നു പീലാ
ത്തൊസ് ആശ്ചൎയ്യപ്പെട്ടു ശതാധിപനെ
വിളിച്ചു: അവൻ മരിച്ചിട്ടു ഒട്ടുനേരമാ
45 യോ എന്നു ശതാധിപനോടു വസ്തുത ചോ
ദിച്ചറിഞ്ഞിട്ടു ഉടൽ യോസേഫിന്നു നല്കി.
46 അവൻ ഒരു ശീല വാങ്ങി അവനെ ഇറക്കി
ശീലയിൽ ചുററിപ്പൊതിഞ്ഞു, പാറയിൽ
വെട്ടീട്ടുള്ള കല്ലറയിൽ വെച്ചു, കല്ലറവാതി
47 ല്ക്കൽ ഒരു കല്ലു ഉരുട്ടിവെച്ചു. അവനെ
വെച്ച ഇടം മഗ്ദലക്കാരത്തി മറിയയും യോ
സെയുടെ അമ്മ മറിയയും നോക്കിക്കണ്ടു.

## ൧൬. അദ്ധ്യായം.

ശബ്ബത്ത് കഴിഞ്ഞശേഷം മഗ്ദലക്കാരത്തി
മറിയയും യാക്കോബിന്റെ അമ്മ മറിയ
യും ശലോമയും ചെന്നു അവനെ പൂശേ
2 ണ്ടതിന്നു സുഗന്ധവൎഗ്ഗം വാങ്ങി. ആഴ്ച
വട്ടത്തിന്റെ ഒന്നാം നാൾ അതികാലത്തു
സൂൎയ്യൻ ഉദിച്ചപ്പോൾ അവർ കല്ലറെക്കൽ
3 ചെന്നു: കല്ലറയുടെ വാതില്ക്കൽനിന്നു നമു
ക്കു വേണ്ടി ആർ കല്ലു ഉരുട്ടിക്കളയും എന്നു
തമ്മിൽ പറഞ്ഞു. അവർ നോക്കിയാറെ 4
കല്ലു ഉരുട്ടിക്കളഞ്ഞതായി കണ്ടു; അതു
ഏററവും വലുതായിരുന്നു. അവർ കല്ലറെ 5
ക്കകത്തു കടന്നപ്പോൾ വെള്ളനിലയങ്കി
ധരിച്ച ഒരു ബാല്യക്കാരൻ വലത്തുഭാഗ
ത്തു ഇരിക്കുന്നതു കണ്ടു ഭ്രമിച്ചു. അവൻ 6
അവരോടു: ഭ്രമിക്കേണ്ടാ; ക്രൂശിക്കപ്പെട്ട
നസറായനായ യേശുവിനെ നിങ്ങൾ അ
ന്വേഷിക്കുന്നു; അവൻ ഉയിൎത്തെഴുന്നേ
ററു; അവൻ ഇവിടെ ഇല്ല; അവനെ വെച്ച
സ്ഥലം ഇതാ. നിങ്ങൾ പോയി അവ 7
ന്റെ ശിഷ്യന്മാരോടും പത്രൊസിനോടും:
അവൻ നിങ്ങൾക്കു മുമ്പെ ഗലീലെക്കു പോ
കുന്നു എന്നു പറവിൻ; അവൻ നിങ്ങളോടു
പറഞ്ഞതുപോലെ അവിടെ അവനെ
കാണും എന്നു പറവിൻ എന്നു പറഞ്ഞു.
അവൎക്കു വിറയലും ഭ്രമവും പിടിച്ചു അവർ 8
കല്ലറ വിട്ടു ഓടിപ്പോയി; അവർ ഭയ
പ്പെടുകയാൽ ആരോടും ഒന്നും പറഞ്ഞില്ല.
[അവൻ ആഴ്ചവട്ടത്തിന്റെ ഒന്നാം 9
നാൾ രാവിലെ ഉയിൎത്തെഴുന്നേററിട്ടു താൻ
ഏഴു ഭൂതങ്ങളെ പുറത്താക്കിയിരുന്ന മഗ്ദല
ക്കാരത്തി മറിയെക്കു ആദ്യം പ്രത്യക്ഷനാ
യി. അവൾ ചെന്നു അവനോടുകൂടെ 10
ഇരുന്നവരായി ദുഃഖിച്ചും കരഞ്ഞുംകൊ
ണ്ടിരിക്കുന്നവരോടു അറിയിച്ചു. അവൻ 11
ജീവനോടിരിക്കുന്നു എന്നും അവൾ അ
വനെ കണ്ടു എന്നും അവർ കേട്ടാറെ
വിശ്വസിച്ചില്ല.
പിന്നെ അവരിൽ രണ്ടുപേർ നാട്ടി 12
ലേക്കു പോകുമ്പോൾ അവൻ മറെറാരു
രൂപത്തിൽ അവൎക്കു പ്രത്യക്ഷനായി. അ 13
വർ പോയി ശേഷമുള്ളവരോടു അറിയി
ച്ചു; അവരുടെ വാക്കും അവർ വിശ്വസി
ച്ചില്ല.
പിന്നത്തേതിൽ പതിനൊരുവർ ഭക്ഷ 14
ണത്തിന്നിരിക്കുമ്പോൾ അവൻ അവൎക്കു

പ്രത്യക്ഷനായി, തന്നെ ഉയിൎത്തെഴുന്നേ
റ്റവനായി കണ്ടവരുടെ വാക്കു വിശ്വ
സിക്കായ്കയാൽ അവരുടെ അവിശ്വാസ
ത്തെയും ഹൃദയകാഠിന്യത്തെയും ശാസിച്ചു.
15 പിന്നെ അവൻ അവരോടു: നിങ്ങൾ ഭൂ
ലോകത്തിൽ ഒക്കെയും പോയി സകലസൃ
ഷ്ടിയോടും സുവിശേഷം പ്രസംഗിപ്പിൻ.
16 വിശ്വസിക്കയും സ്നാനം ഏല്ക്കയും ചെയ്യുന്ന
വൻ രക്ഷിക്കപ്പെടും; വിശ്വസിക്കാത്ത
വൻ ശിക്ഷാവിധിയിൽ അകപ്പെടും.
17 വിശ്വസിക്കുന്നവരാൽ ഈ അടയാളങ്ങൾ
നടക്കും: എന്റെ നാമത്തിൽ അവർ ഭൂത
ങ്ങളെ പുറത്താക്കും; പുതുഭാഷകളിൽ സം
സാരിക്കും; സൎപ്പങ്ങളെ പിടിച്ചെടുക്കും; 18
മരണകരമായ യാതൊന്നു കുടിച്ചാലും അ
വൎക്കു ഹാനി വരികയില്ല; രോഗികളുടെ
മേൽ കൈ വെച്ചാൽ അവൎക്കു സൌഖ്യം
വരും എന്നു പറഞ്ഞു.

ഇങ്ങനെ കൎത്താവായ യേശു അവരോ 19
ടു അരുളിച്ചെയ്തശേഷം സ്വൎഗ്ഗത്തിലേക്കു
എടുക്കപ്പെട്ടു, ദൈവത്തിന്റെ വലത്തുഭാ
ഗത്തു ഇരുന്നു. അവർ പുറപ്പെട്ടു എല്ലാ 20
ടത്തും പ്രസംഗിച്ചു; കൎത്താവു അവരോടു
കൂടെ പ്രവൎത്തിച്ചും അവരാൽ നടന്ന അട
യാളങ്ങളാൽ വചനത്തെ ഉറപ്പിച്ചും
പോന്നു.]

THE

# GOSPEL ACCORDING TO LUKE

# ലൂക്കൊസ് എഴുതിയ സുവിശേഷം

## ൧. അദ്ധ്യായം.

ശ്രീമാനായ തെയോഫിലൊസേ,
ആദിമുതൽ കണ്ട സാക്ഷികളും വചന
ത്തിന്റെ ശുശ്രൂഷകന്മാരുമായവർ നമ്മെ
2 ഭരമേല്പിച്ചതുപോലെ, നമ്മുടെ ഇട
യിൽ പൂൎണ്ണമായി പ്രമാണിച്ചുവരുന്ന കാൎയ്യ
ങ്ങളെ വിവരിക്കുന്ന ഒരു ചരിത്രം ചമെ
പ്പാൻ പലരും തുനിഞ്ഞിരിക്കകൊണ്ടു,
3 നിനക്കു ഉപദേശം ലഭിച്ചിരിക്കുന്ന വാൎത്ത
യുടെ നിശ്ചയം നീ അറിയേണ്ടതിന്നു
4 അതു ക്രമമായി എഴുതുന്നതു നന്നെന്നു
ആദിമുതൽ സകലവും സൂക്ഷ്മമായി പ
രിശോധിച്ചിട്ടു എനിക്കും തോന്നിയിരി
ക്കുന്നു.

യെഹൂദ്യരാജാവായ ഹെരോദാവിന്റെ 5
കാലത്തു അബീയാക്കൂറിൽ സെഖൎയ്യാവു
എന്നു പേരുള്ളോരു പുരോഹിതൻ ഉണ്ടാ
യിരുന്നു; അവന്റെ ഭാൎയ്യ അഹരോന്റെ
പുത്രിമാരിൽ ഒരുത്തി ആയിരുന്നു; അ
വൾക്കു എലീശബെത്ത് എന്നു പേർ.
ഇരുവരും ദൈവസന്നിധിയിൽ നീതിയു 6
ള്ളവരും കൎത്താവിന്റെ സകലകല്പനക
ളിലും ന്യായങ്ങളിലും കുററമില്ലാത്തവരാ
യി നടക്കുന്നവരും ആയിരുന്നു. എലീ 7
ശബെത്ത് മച്ചിയാകകൊണ്ടു അവൎക്കു
സന്തതി ഇല്ലാഞ്ഞു; ഇരുവരും വയസ്സു
ചെന്നവരും ആയിരുന്നു.

8 അവൻ കൂറിന്റെ ക്രമപ്രകാരം ദൈ
വസന്നിധിയിൽ പുരോഹിതനായി ശുശ്രൂ
9 ഷ ചെയ്തുവരുമ്പോൾ: പൌരോഹിത്യ
മൎയ്യാദപ്രകാരം കൎത്താവിന്റെ മന്ദിര
ത്തിൽ ചെന്നു ധൂപം കാട്ടുവാൻ അവന്നു
10 നറുക്കു വന്നു. ധൂപം കാട്ടുന്ന നാഴിക
യിൽ ജനസമൂഹം ഒക്കെയും പുറത്തു പ്രാ
11 ൎത്ഥിച്ചുകൊണ്ടിരുന്നു. അപ്പോൾ കൎത്താ
വിന്റെ ദൂതൻ ധൂപപീഠത്തിന്റെ വല
ത്തുഭാഗത്തു നില്ക്കുന്നവനായിട്ടു അവന്നു
12 പ്രത്യക്ഷനായി. സെഖൎയ്യാവു അവനെ
13 കണ്ടു ഭ്രമിച്ചു ഭയപരവശനായി. ദൂതൻ
അവനോടു പറഞ്ഞതു: സെഖൎയ്യാവേ, ഭയ
പ്പെടേണ്ടാ; നിന്റെ പ്രാൎത്ഥനെക്കു ഉത്ത
രമായി; നിന്റെ ഭാൎയ്യ എലിശബെത്ത്
നിനക്കു ഒരു മകനെ പ്രസവിക്കും; അ
വന്നു യോഹന്നാൻ എന്നു പേർ ഇടേ
14 ണം. നിനക്കു സന്തോഷവും ഉല്ലാസവും
ഉണ്ടാകും; അവന്റെ ജനനത്തിങ്കൽ പ
15 ലരും സന്തോഷിക്കും. അവൻ കൎത്താ
വിന്റെ സന്നിധിയിൽ വലിയവൻ ആ
കും; വീഞ്ഞും മദ്യവും കുടിക്കയില്ല; അമ്മ
യുടെ ഗൎഭത്തിൽവെച്ചു തന്നേ പരിശുദ്ധാ
16 ത്മാവുകൊണ്ടു നിറയും. അവൻ യിസ്രാ
യേൽമക്കളിൽ പലരെയും അവരുടെ
ദൈവമായ കൎത്താവിങ്കലേക്കു തിരിച്ചുവ
17 രുത്തും. അവൻ അപ്പന്മാരുടെ ഹൃദയ
ങ്ങളെ മക്കളിലേക്കും വഴങ്ങാത്തവരെ നീ
തിമാന്മാരുടെ ബോധത്തിലേക്കും തിരി
ച്ചുംകൊണ്ടു ഒരുക്കമുള്ളോരു ജനത്തെ
കൎത്താവിന്നു വേണ്ടി ഒരുക്കുവാൻ അവന്നു
മുമ്പായി ഏലീയാവിന്റെ ആത്മാവോടും
18 ശക്തിയോടുംകൂടെ നടക്കും. സെഖൎയ്യാ
വു ദൂതനോടു: ഇതു ഞാൻ എന്തൊന്നി
നാൽ അറിയും? ഞാൻ വൃദ്ധനും എന്റെ
ഭാൎയ്യ വയസ്സുചെന്നവളുമല്ലോ എന്നു പറ
19 ഞ്ഞു. ദൂതൻ അവനോടു: ഞാൻ ദൈവ
സന്നിധിയിൽ നില്ക്കുന്ന ഗബ്രീയേൽ ആ
കുന്നു; നിന്നോടു സംസാരിപ്പാനും ഈ
സദ്വൎത്തമാനം നിന്നോടു അറിയിപ്പാ
നും എന്നെ അയച്ചിരിക്കുന്നു. തക്കസമ 20
യത്തു നിവൃത്തിവരുവാനുള്ള എന്റെ
ഈ വാക്കു വിശ്വസിക്കായ്കകൊണ്ടു അതു
സംഭവിക്കുംവരെ നീ സംസാരിപ്പാൻ
കഴിയാതെ മൌനമായിരിക്കും എന്നു ഉത്ത
രം പറഞ്ഞു. ജനം സെഖൎയ്യാവിന്നായി 21
കാത്തിരുന്നു, അവൻ മന്ദിരത്തിൽ താമസി
ച്ചതിനാൽ ആശ്ചൎയ്യപ്പെട്ടു. അവൻ പുറ 22
ത്തു വന്നാറെ അവരോടു സംസാരിപ്പാൻ
കഴിഞ്ഞില്ല; അതിനാൽ അവൻ മന്ദിര
ത്തിൽ ഒരു ദൎശനം കണ്ടു എന്നു അവർ
അറിഞ്ഞു; അവൻ അവൎക്കു ആംഗ്യം കാട്ടി
ഊമനായി പാൎത്തു. അവന്റെ ശുശ്രൂഷാ 23
കാലം തികഞ്ഞശേഷം അവൻ വീട്ടിലേ
ക്കു പോയി.

ആ നാളുകൾ കഴിഞ്ഞിട്ടു അവന്റെ 24
ഭാൎയ്യ എലീശബെത്ത് ഗൎഭം ധരിച്ചു:
മനുഷ്യരുടെ ഇടയിൽ എനിക്കുണ്ടായിരു 25
ന്ന നിന്ദ നീക്കുവാൻ കൎത്താവു എന്നെ
കടാക്ഷിച്ച നാളിൽ ഇങ്ങനെ എനിക്കു
ചെയ്തുതന്നിരിക്കുന്നു എന്നു പറഞ്ഞു അഞ്ചു
മാസം ഒളിച്ചുപാൎത്തു.

ആറാം മാസത്തിൽ ദൈവം ഗബ്രീ 26
യേൽദൂതനെ നസറെത്ത് എന്ന ഗലീല
പട്ടണത്തിൽ, ദാവീദ്ഗൃഹത്തിലുള്ള യോ 27
സേഫ് എന്നൊരു പുരുഷന്നു വിവാഹം
നിശ്ചയിച്ചിരുന്ന കന്യകയുടെ അടുക്കൽ
അയച്ചു; ആ കന്യകയുടെ പേർ മറിയ
എന്നു ആയിരുന്നു. ദൂതൻ അവളുടെ 28
അടുക്കൽ അകത്തു ചെന്നു: കൃപ ലഭിച്ചവ
ളേ, നിനക്കു വന്ദനം; കൎത്താവു നിന്നോ
ടുകൂടെ ഉണ്ടു എന്നു പറഞ്ഞു. അവൾ ആ 29
വാക്കു കേട്ടു ഭ്രമിച്ചു: ഇതു എന്തൊരു വന്ദ
നം എന്നു വിചാരിച്ചു. ദൂതൻ അവളോടു: 30

മറിയയേ, ഭയപ്പെടേണ്ടാ; നിനക്കു ദൈ
31 വത്തിന്റെ കൃപ ലഭിച്ചു. നീ ഗൎഭം ധരി
ച്ചു ഒരു മകനെ പ്രസവിക്കും; അവന്നു
32 യേശു എന്നു പേർ വിളിക്കേണം. അ
വൻ വലിയവൻ ആകും; അത്യുന്നതന്റെ
പുത്രൻ എന്നു വിളിക്കപ്പെടും; കൎത്താവായ
ദൈവം അവന്റെ പിതാവായ ദാവീദി
ന്റെ സിംഹാസനം അവന്നു കൊടുക്കും.
33 അവൻ യാക്കോബ് ഗൃഹത്തിന്നു എന്നേ
ക്കും രാജാവായിരിക്കും; അവന്റെ രാജ്യ
ത്തിന്നു അവസാനം ഉണ്ടാകയില്ല എന്നു
34 പറഞ്ഞു. മറിയ ദൂതനോടു: ഞാൻ പുരു
ഷനെ അറിയായ്കയാൽ ഇതു എങ്ങനെ
35 സംഭവിക്കും എന്നു പറഞ്ഞു. അതിന്നു
ദൂതൻ: പരിശുദ്ധാത്മാവു നിന്റെമേൽ
വരും; അത്യുന്നതന്റെ ശക്തി നിന്റെ
മേൽ നിഴലിടും; ആകയാൽ ഉത്ഭവിക്കുന്ന
വിശുദ്ധപ്രജ ദൈവപുത്രൻ എന്നു വിളി
36 ക്കപ്പെടും. നിന്റെ ചാൎച്ചക്കാരത്തി എലി
ശബെത്തും വാൎദ്ധക്യത്തിൽ ഒരു മകനെ
ഗൎഭം ധരിച്ചിരിക്കുന്നു; മച്ചി എന്നു പറഞ്ഞു
37 വന്നവൾക്കു ഇതു ആറാം മാസം. ദൈവ
ത്തിന്നു ഒരു കാൎയ്യവും അസാദ്ധ്യമല്ലല്ലോ എ
38 ന്നു ഉത്തരം പറഞ്ഞു. അതിന്നു മറിയ: ഇ
താ, ഞാൻ കൎത്താവിന്റെ ദാസി; നിന്റെ
വാക്കുപോലെ എനിക്കു ഭവിക്കട്ടെ എന്നു
പറഞ്ഞു; ദൂതൻ അവളെ വിട്ടുപോയി.
39 ആ നാളുകളിൽ മറിയ എഴുന്നേറ്റു
മലനാട്ടിൽ ഒരു യെഹൂദ്യപട്ടണത്തിൽ
40 ബദ്ധപ്പെട്ടുചെന്നു, സെഖൎയ്യാവിന്റെ
വീട്ടിൽ എത്തി എലീശബെത്തിനെ വന്ദി
41 ച്ചു. മറിയയുടെ വന്ദനം എലീശബെത്ത്
കേട്ടപ്പോൾ പിള്ള അവളുടെ ഗൎഭത്തിൽ
തുള്ളി; എലീശബെത്ത് പരിശുദ്ധാത്മാ
42 വു നിറഞ്ഞവളായി, ഉച്ചത്തിൽ വിളി
ച്ചുപറഞ്ഞതു: സ്ത്രീകളിൽ നീ അനുഗ്രഹി
ക്കപ്പെട്ടവൾ; നിന്റെ ഗൎഭഫലവും അനു
ഗ്രഹിക്കപ്പെട്ടതു. എന്റെ കൎത്താവിന്റെ 43
മാതാവു എന്റെ അടുക്കൽ വരുന്ന മാനം
എനിക്കു എവിടെനിന്നു ഉണ്ടായി. നി 44
ന്റെ വന്ദനസ്വരം എന്റെ ചെവിയിൽ
വീണപ്പോൾ പിള്ള എന്റെ ഗൎഭത്തിൽ
ആനന്ദംകൊണ്ടു തുള്ളി. കൎത്താവു ത 45
ന്നോടു അരുളിച്ചെയ്തതിന്നു നിവൃത്തിയു
ണ്ടാകും എന്നു വിശ്വസിച്ചവൾ ഭാഗ്യവതി.
അപ്പോൾ മറിയ പറഞ്ഞതു: 46
"എന്റെ ഉള്ളം കൎത്താവിനെ മഹിമപ്പെ
ടുത്തുന്നു;
എന്റെ ആത്മാവു എന്റെ രക്ഷിതാവായ 47
ദൈവത്തിൽ ഉല്ലസിക്കുന്നു.
അവൻ തന്റെ ദാസിയുടെ താഴ്ച കടാ 48
ക്ഷിച്ചിരിക്കുന്നുവല്ലോ;
ഇന്നുമുതൽ എല്ലാതലമുറകളും എന്നെ ഭാ
ഗ്യവതി എന്നു വാഴ്ത്തും.
ശക്തനായവൻ എനിക്കു വലിയവ ചെ 49
യ്തിരിക്കുന്നു;
അവന്റെ നാമം പരിശുദ്ധം തന്നേ.
അവനെ ഭയപ്പെടുന്നവൎക്കു അവന്റെ ക 50
രുണ തലമുറതലമുറയോളം ഇരിക്കുന്നു.
തന്റെ ഭുജംകൊണ്ടു അവൻ ബലം പ്രവ 51
ൎത്തിച്ചു,
ഹൃദയവിചാരത്തിൽ അഹങ്കരിക്കുന്നവരെ
ചിതറിച്ചിരിക്കുന്നു.
പ്രഭുക്കന്മാരെ സിംഹാസനങ്ങളിൽനിന്നു 52
ഇറക്കി
താണവരെ ഉയൎത്തിയിരിക്കുന്നു.
വിശന്നിരിക്കുന്നവരെ നന്മകളാൽ നി 53
റെച്ചു,
സമ്പന്നന്മാരെ വെറുതെ അയച്ചുകളഞ്ഞി
രിക്കുന്നു.
നമ്മുടെ പിതാക്കന്മാരോടു അരുളിച്ചെയ്ത 54
തുപോലെ
അബ്രാഹാമിന്നും അവന്റെ സന്തതിക്കും
എന്നേക്കും കരുണ ഓൎക്കേണ്ടതിന്നു,

55 തന്റെ ദാസനായ യിസ്രായെലിനെ തു
ണെച്ചിരിക്കുന്നു."
56 മറിയ ഏകദേശം മൂന്നു മാസം അവളോടു
കൂടെ പാൎത്തിട്ടു വീട്ടിലെക്കു മടങ്ങിപ്പോയി.
57 എലീശബെത്തിന്നു പ്രസവിപ്പാനുള്ള
കാലം തികെഞ്ഞപ്പോൾ അവൾ ഒരു മക
58 നെ പ്രസവിച്ചു; കൎത്താവു അവൾക്കു
വലിയ കരുണ കാണിച്ചു എന്നു അയല്ക്കാ
രും ചാൎച്ചക്കാരും കേട്ടിട്ടു അവളോടുകൂടെ
59 സന്തോഷിച്ചു. എട്ടാം നാളിൽ അ
വർ പൈതലിനെ പരിച്ഛേദന ചെ
യ്വാൻ വന്നു; അപ്പന്റെ പേർപോലെ
അവന്നു സെഖൎയ്യാവു എന്നു പേർ വിളി
60 പ്പാൻ ഭാവിച്ചു. അവന്റെ അമ്മയോ:
അല്ല, അവന്നു യോഹന്നാൻ എന്നു പേ
61 രിടേണം എന്നു പറഞ്ഞു. അവർ അവ
ളോടു: നിന്റെ ചാൎച്ചയിൽ ഈ പേരു
ള്ളവർ ആരും ഇല്ലല്ലോ എന്നു പറഞ്ഞു.
62 പിന്നെ അവന്നു എന്തു പേർ വിളിപ്പാൻ
വിചാരിക്കുന്നു എന്നു അപ്പനോടു ആംഗ്യം
63 കാട്ടി ചോദിച്ചു. അവൻ ഒരു എഴുത്തു
പലക ചോദിച്ചു: അവന്റെ പേർ യോ
ഹന്നാൻ എന്നു എഴുതി; എല്ലാവരും ആ
64 ശ്ചൎയ്യപ്പെട്ടു. ഉടനെ അവന്റെ വായും
നാവും തുറന്നു, അവൻ സംസാരിച്ചു ദൈ
65 വത്തെ സ്തുതിച്ചു. ചുറ്റും പാൎക്കുന്നവ
ൎക്കു എല്ലാം ഭയം ഉണ്ടായി; യെഹൂദ്യമല
നാട്ടിൽ എങ്ങും ഈ വാൎത്ത ഒക്കെയും പര
66 ന്നു. കേട്ടവർ എല്ലാവരും അതു ഹൃദയ
ത്തിൽ നിക്ഷേപിച്ചു: ഈ പൈതൽ എ
ന്തു ആകും എന്നു പറഞ്ഞു; കൎത്താവിന്റെ
കൈ അവനോടുകൂടെ ഉണ്ടായിരുന്നു.
67 അവന്റെ അപ്പനായ സെഖൎയ്യാവു പ
രിശുദ്ധാത്മാവു നിറഞ്ഞവനായി പ്രവചി
ച്ചുപറഞ്ഞതു:
68 "യിസ്രായേലിന്റെ ദൈവമായ കൎത്താവു
അനുഗ്രഹിക്കപ്പെട്ടവൻ.

അവൻ തന്റെ ജനത്തെ സന്ദൎശിച്ചു
ഉദ്ധാരണം ചെയ്കയും
ആദിമുതൽ തന്റെ വിശുദ്ധപ്രവാചക 69
ന്മാർമുഖാന്തരം അരുളിച്ചെയ്തുപോലെ
നമ്മുടെ ശത്രുക്കളുടെ വശത്തുനിന്നും 70
നമ്മെ പകെക്കുന്ന ഏവരുടെയും കയ്യിൽ
നിന്നും നമ്മെ രക്ഷിപ്പാൻ
തന്റെ ദാസനായ ദാവീദിന്റെ ഗൃഹ 71
ത്തിൽ
നമുക്കു രക്ഷയുടെ കൊമ്പു ഉയൎത്തുകയും
ചെയ്തിരിക്കുന്നതു,
നമ്മുടെ പിതാക്കന്മാരോടു കരുണ പ്രവ 72
ൎത്തിക്കേണ്ടതിന്നും
നമ്മുടെ ശത്രുക്കളുടെ കയ്യിൽനിന്നു രക്ഷി 73
ക്കപ്പെട്ടു
നാം ആയുസ്സുകാലം ഒക്കെയും ഭയം കൂടാതെ 74
തിരുമുമ്പിൽ വിശുദ്ധിയിലും നീതിയിലും
തന്നെ ആരാധിപ്പാൻ നമുക്കു കൃപ നല്കു
മെന്നു
അവൻ നമ്മുടെ പിതാവായ അബ്രാഹാമി 75
നോടു ചെയ്ത സത്യവും
തന്റെ വിശുദ്ധനിയമവും ഓൎത്തുകൊ
ണ്ടും ആകുന്നു.
നീയോ പൈതലേ, അത്യുന്നതന്റെ പ്ര 76
വാചകൻ എന്നു വിളിക്കപ്പെടും.
കൎത്താവിന്റെ വഴി ഒരുക്കുവാനും
നമ്മുടെ ദൈവത്തിന്റെ ആൎദ്രകരുണ 77
യാൽ അവന്റെ ജനത്തിന്നു പാപമോച
നത്തിൽ രക്ഷാപരിജ്ഞാനം കൊടുപ്പാനു
മായി
നീ അവന്നു മുമ്പായി നടക്കും.
ഇരുളിലും മരണനിഴലിലും ഇരിക്കുന്ന 78
വൎക്കു പ്രകാശിച്ചു,
നമ്മുടെ കാലുകളെ സമാധാനമാൎഗ്ഗത്തിൽ
നടത്തേണ്ടതിന്നു
ആ ആൎദ്രകരുണയാൽ ഉയരത്തിൽനിന്നു 79
ഉദയം നമ്മെ സന്ദൎശിച്ചിരിക്കുന്നു."

80 പൈതൽ വളൎന്നു ആത്മാവിൽ ബല
പ്പെട്ടു; അവൻ യിസ്രായേലിന്നു തന്നെ
താൻ കാണിക്കുംനാൾവരെ മരുഭൂമിയിൽ
ആയിരുന്നു.

## ൨. അദ്ധ്യായം.

ആ കാലത്തു ലോകം ഒക്കെയും പേർവഴി
ചാൎത്തേണം എന്നു ഔഗുസ്തൊസ് കൈസ
2 രുടെ ഒരു ആജ്ഞ പുറപ്പെട്ടു. കുറേന്യൊ
സ് സുറിയനാട്ടു വാഴുമ്പോൾ ഈ ഒന്നാ
3 മത്തെ ചാൎത്തൽ ഉണ്ടായി. എല്ലാവരും
ചാൎത്തപ്പെടേണ്ടതിന്നു താന്താന്റെ പട്ട
4 ണത്തിലേക്കു യാത്രയായി. അങ്ങനെ
യോസേഫും ദാവീദിന്റെ ഗൃഹത്തിലും കു
ലത്തിലും ഉള്ളവൻ ആകകൊണ്ടു തനിക്കു
വിവാഹം നിശ്ചയിച്ചിരുന്ന മറിയ എന്ന
ഗൎഭിണിയായ ഭാൎയ്യയോടുംകൂടെ ചാൎത്ത
പ്പെടേണ്ടതിന്നു ഗലീലയിലെ നസറെ
5 ത്ത് പട്ടണം വിട്ടു, യെഹൂദ്യയിൽ ബേ
ത്ലെഹെം എന്ന ദാവീദിൻപട്ടണത്തിലേ
6 ക്കു പോയി. അവർ അവിടെ ഇരിക്കു
മ്പോൾ അവൾക്കു പ്രസവത്തിന്നുള്ള കാ
7 ലം തികെഞ്ഞു. അവൾ ആദ്യജാതനായ
മകനെ പ്രസവിച്ചു, ശീലകൾ ചുററി വഴി
യമ്പലത്തിൽ അവൎക്കു സ്ഥലം ഇല്ലായ്ക
യാൽ പശുത്തൊട്ടിയിൽ കിടത്തി.
8 അന്നു ആ പ്രദേശത്തു ഇടയന്മാർ രാ
ത്രിയിൽ ആട്ടിൻകൂട്ടത്തെ കാവൽകാത്തു
9 വെളിയിൽ പാൎത്തിരുന്നു. അപ്പോൾ ക
ൎത്താവിന്റെ ഒരു ദൂതൻ അവരുടെ അരി
കെ നിന്നു, കൎത്താവിന്റെ തേജസ്സ് അ
വരെ ചുററിമിന്നി, അവർ ഭയപരവശ
10 രായ്തീൎന്നു. ദൂതൻ അവരോടു: ഭയപ്പെ
ടേണ്ടാ; സൎവ്വജനത്തിന്നും ഉണ്ടാവാനു
ള്ളോരു മഹാസന്തോഷം ഞാൻ നിങ്ങ
11 ളോടു സുവിശേഷിക്കുന്നു. കൎത്താവായ
ക്രിസ്തു എന്ന രക്ഷിതാവു ഇന്നു ദാവീദി
ന്റെ പട്ടണത്തിൽ നിങ്ങൾക്കായി ജനി
ച്ചിരിക്കുന്നു. നിങ്ങൾക്കു അടയാളമോ: 12
ശീലകൾ ചുററി പശുത്തൊട്ടിയിൽ കിട
ക്കുന്ന ഒരു ശിശുവിനെ നിങ്ങൾ കാണും
എന്നു പറഞ്ഞു. പെട്ടെന്നു സ്വൎഗ്ഗീയ 13
സൈന്യത്തിന്റെ ഒരു സംഘം ദൂതനോടു
ചേൎന്നു ദൈവത്തെ പുകഴ്ത്തി:

"അത്യുന്നതങ്ങളിൽ ദൈവത്തിന്നു 14
മഹത്വം; ഭൂമിയിൽ ദൈവപ്രസാദമുള്ള
മനുഷ്യൎക്കു സമാധാനം"

എന്നു പറഞ്ഞു.

ദൂതന്മാർ അവരെ വിട്ടു സ്വൎഗ്ഗത്തിൽ 15
പോയശേഷം ഇടയന്മാർ: നാം ബേത്ല
ഹേമോളം ചെന്നു കൎത്താവു നമ്മോടു അ
റിയിച്ച ഈ സംഭവം കാണേണം എന്നു
തമ്മിൽ പറഞ്ഞു. അവർ ബദ്ധപ്പെട്ടു 16
ചെന്നു, മറിയയെയും യോസേഫിനെയും
പശുത്തൊട്ടിയിൽ കിടക്കുന്ന ശിശുവിനെ
യും കണ്ടു. കണ്ടശേഷം ഈ പൈതലി 17
നെക്കുറിച്ചു തങ്ങളോടു പറഞ്ഞ വാക്കു
അറിയിച്ചു. കേട്ടവർ എല്ലാവരും ഇടയ 18
ന്മാർ പറഞ്ഞതിനെക്കുറിച്ചു ആശ്ചൎയ്യപ്പെട്ടു.
മറിയ ഈ വാൎത്ത ഒക്കെയും ഹൃദയത്തിൽ 19
സംഗ്രഹിച്ചു ധ്യാനിച്ചുകൊണ്ടിരുന്നു. ത 20
ങ്ങളോടു അറിയിച്ചതുപോലെ ഇടയന്മാർ
കേട്ടതും കണ്ടതുമായ എല്ലാററിനെയും
കുറിച്ചു ദൈവത്തെ മഹത്വപ്പെടുത്തിയും
പുകഴ്ത്തിയുംകൊണ്ടു മടങ്ങിപ്പോയി.

പരിച്ഛേദന കഴിപ്പാനുള്ള എട്ടു ദിവ 21
സം തികെഞ്ഞപ്പോൾ അവൻ ഗൎഭത്തിൽ
ഉല്പാദിക്കുംമുമ്പെ ദൂതൻ പറഞ്ഞതുപോലെ
അവന്നു യേശു എന്ന പേർ വിളിച്ചു.

മോശെയുടെ ന്യായപ്രമാണപ്രകാരം 22
അവളുടെ ശുദ്ധീകരണകാലം തികെഞ്ഞ
പ്പോൾ കടിഞ്ഞൂലായ ആണൊക്കെയും 23
കൎത്താവിന്നു വിശുദ്ധം ആയിരിക്കേണം
എന്നു കൎത്താവിന്റെ ന്യായപ്രമാണത്തിൽ

24 എഴുതിയിരിക്കുന്നതുപോലെ അവനെ ക
ൎത്താവിന്നു അൎപ്പിപ്പാനും ഒരു ഇണ കുറു
പ്രാവിനെയോ രണ്ടു പ്രാക്കുഞ്ഞിനെയോ
കൎത്താവിന്റെ ന്യായപ്രമാണത്തിൽ കല്പി
ച്ചതുപോലെ യാഗം കഴിപ്പാനും അവർ
അവനെ യെരൂശലേമിലേക്കു കൊണ്ടു
25 പോയി. യെരൂശലേമിൽ ശിമ്യോൻ എ
ന്ന പേരുള്ളോരു മനുഷ്യൻ ഉണ്ടായിരുന്നു;
ഈ മനുഷ്യൻ നീതിമാനും യിസ്രായേലി
ന്റെ ആശ്വാസത്തിന്നായി കാത്തിരിക്കു
ന്നവനും ആയിരുന്നു; പരിശുദ്ധാത്മാവും
26 അവന്റെമേൽ ഉണ്ടായിരുന്നു. കൎത്താ
വിന്റെ ക്രിസ്തുവിനെ കാണുംമുമ്പെ മര
ണം കാണ്കയില്ല എന്നു പരിശുദ്ധാത്മാവി
നാൽ അവന്നു അരുളപ്പാടു ഉണ്ടായിരുന്നു.
27 അവൻ ആത്മനിയോഗത്താൽ ദൈവാല
യത്തിൽ ചെന്നു. യേശു എന്ന പൈതലി
ന്നു വേണ്ടി ന്യായപ്രമാണത്തിന്റെ ചട്ട
പ്രകാരം ചെയ്വാൻ അമ്മയപ്പന്മാർ അവ
28 നെ അകത്തു കൊണ്ടുചെന്നപ്പോൾ അ
വൻ അവനെ കയ്യിൽ ഏന്തി ദൈവത്തെ
പുകഴ്ത്തി:
29 “ഇപ്പോൾ നാഥാ, തിരുവചനംപോലെ
നീ അടിയനെ സമാധാനത്തോടെ വി
ട്ടയക്കുന്നു.
30 ജാതികൾക്കു വെളിപ്പെടുവാനുള്ള പ്രകാ
ശവും നിന്റെ ജനമായ യിസ്രായേലിന്റെ
മഹത്വവുമായി
31 നീ സകലജാതികളുടെയും മുമ്പിൽ ഒരു
ക്കിയിരിക്കുന്ന നിന്റെ രക്ഷയെ
32 എന്റെ കണ്ണു കണ്ടുവല്ലോ” എന്നു പറഞ്ഞു.
33 ഇങ്ങനെ അവനെക്കുറിച്ചു പറഞ്ഞതിൽ
അവന്റെ അപ്പനും അമ്മയും ആശ്ചൎയ്യ
34 പ്പെട്ടു. പിന്നെ ശിമ്യോൻ അവരെ അ
നുഗ്രഹിച്ചു അവന്റെ അമ്മയായ മറിയ
യോടു: അനേകഹൃദയങ്ങളിലെ വിചാരം
വെളിപ്പെടേണ്ടതിന്നു ഇവനെ യിസ്രായേ
ലിൽ പലരുടെയും വീഴ്ചെക്കും എഴുന്നേ
ല്പിന്നും മറുത്തുപറയുന്ന അടയാളത്തിന്നു
മായി വെച്ചിരിക്കുന്നു. നിന്റെ സ്വന്ത 35
പ്രാണനിൽകൂടിയും ഒരു വാൾ കടക്കും
എന്നു പറഞ്ഞു. ആശേർഗോത്രത്തിൽ 36
ഫനൂവേലിന്റെ മകളായ ഹന്നാ എന്നൊ
രു പ്രവാചകി ഉണ്ടായിരുന്നു; അവൾ
കന്യാകാലത്തിൽപിന്നെ ഭൎത്താവിനോടു
കൂടെ ഏഴു സംവത്സരം കഴിച്ചു എണ്പത്തുനാ
ലു സംവത്സരം വിധവയും വളരെ വയ
സ്സു ചെന്നവളുമായി ദൈവാലയം വിട്ടു 37
പിരിയാതെ ഉപവാസത്തോടും പ്രാൎത്ഥ
നയോടുംകൂടെ രാവും പകലും ആരാ
ധന ചെയ്തുപോന്നു. ആ നാഴികയിൽ 38
അവളും അടുത്തുനിന്നു ദൈവത്തെ സ്തുതി
ച്ചു, യെരൂശലേമിന്റെ വീണ്ടെടുപ്പിനെ
കാത്തിരുന്ന എല്ലാവരോടും അവനെക്കുറി
ച്ചു പ്രസ്താവിച്ചു. കൎത്താവിന്റെ ന്യായ 39
പ്രമാണത്തിൽ കല്പിച്ചിരിക്കുന്നതൊക്കെ
യും നിവൎത്തിച്ചശേഷം അവർ ഗലീല
യിൽ തങ്ങളുടെ പട്ടണമായ നസറെത്തി
ലേക്കു മടങ്ങിപ്പോയി.

പൈതൽ വളൎന്നു ജ്ഞാനം നിറഞ്ഞു, 40
ആത്മാവിൽ ബലപ്പെട്ടുപോന്നു; ദൈവ
കൃപയും അവന്മേൽ ഉണ്ടായിരുന്നു.

അവന്റെ അമ്മയപ്പന്മാർ ആണ്ടുതോ 41
റും പെസഹപെരുനാളിന്നു യെരൂശലേ
മിലേക്കു പോകും. അവന്നു പന്ത്രണ്ടു 42
വയസ്സായപ്പോൾ അവർ പതിവുപോലെ
പെരുനാളിന്നു പോയി. പെരുനാൾ 43
കഴിഞ്ഞു മടങ്ങിപ്പോരുമ്പോൾ ബാലനായ
യേശു യെരൂശലേമിൽ താമസിച്ചു; അമ്മ
യപ്പന്മാരോ അറിഞ്ഞില്ല. സഹയാത്ര 44
ക്കാരുടെ കൂട്ടത്തിൽ ഉണ്ടായിരിക്കും എന്നു
അവർ ഊഹിച്ചിട്ടു ഒരു ദിവസത്തെ വഴി
പോന്നു; പിന്നെ അവനെ ബന്ധുക്കളുടെ
യും പരിചയക്കാരുടെയും ഇടയിൽ തിര

45 ഞ്ഞു. കാണാഞ്ഞിട്ടു അവനെ അന്വേ
ഷിച്ചുകൊണ്ടു യെരുശലേമിലേക്കു മടങ്ങി
46 പ്പോയി. മൂന്നു നാൾ കഴിഞ്ഞശേഷം അ
വൻ ദൈവാലയത്തിൽ ഉപദേഷ്ടാക്കന്മാ
രുടെ നടുവിൽ ഇരിക്കുന്നതും അവരുടെ
ഉപദേശം കേൾക്കയും അവരോടു ചോദി
47 ക്കയും ചെയ്യുന്നതും കണ്ടു. അവന്റെ
വാക്കു കേട്ടവൎക്കെല്ലാവൎക്കും അവന്റെ വി
വേകത്തിലും ഉത്തരങ്ങളിലും വിസ്മയം
48 തോന്നി. അവനെ കണ്ടിട്ടു അവർ അ
തിശയിച്ചു; അമ്മ അവനോടു: മകനേ,
ഞങ്ങളോടു ഇങ്ങനെ ചെയ്തതു എന്തു? നി
ന്റെ അപ്പനും ഞാനും വ്യസനിച്ചുകൊണ്ടു
49 നിന്നെ തിരഞ്ഞു എന്നു പറഞ്ഞു. അ
വൻ അവരോടു: എന്നെ തിരഞ്ഞതു എന്തി
ന്നു? എന്റെ പിതാവിന്നുള്ളതിൽ ഞാൻ
ഇരിക്കേണ്ടതു എന്നു നിങ്ങൾ അറിയുന്നി
50 ല്ലയോ എന്നു പറഞ്ഞു. അവൻ തങ്ങ
ളോടു പറഞ്ഞ വാക്കു അവർ ഗ്രഹിച്ചില്ല.
51 പിന്നെ അവൻ അവരോടുകൂടെ ഇറ
ങ്ങി, നസറെത്തിൽ വന്നു അവൎക്കു കീഴട
ങ്ങിയിരുന്നു. ഈ കാൎയ്യങ്ങൾ എല്ലാം അ
വന്റെ അമ്മ ഹൃദയത്തിൽ സംഗ്രഹിച്ചു.
52 യേശുവോ ജ്ഞാനത്തിലും വളൎച്ചയിലും
ദൈവത്തിന്റെയും മനുഷ്യരുടെയും കൃപ
യിലും മുതിൎന്നുവന്നു.

## ൩. അദ്ധ്യായം.

തിബെൎയ്യൊസ് കൈസരുടെ വാഴ്ചയുടെ
പതിനഞ്ചാം ആണ്ടിൽ പൊന്തിയൊസ്
പീലാത്തൊസ് യെഹൂദ്യനാടു വാഴുമ്പോൾ,
ഹെരോദാവു ഗലീലയിലും അവന്റെ സ
ഹോദരനായ ഫീലിപ്പൊസ് ഇതുൎയ്യത്രഖോ
നിത്തിദേശങ്ങളിലും ലുസാന്യാസ് അബി
2 ലേനയിലും ഇടപ്രഭുക്കന്മാരായും ഹന്നാ
വും കയ്യഫാവും മഹാപുരോഹിതന്മാരാ
യും ഇരിക്കുംകാലം സെഖൎയ്യാവിന്റെ മക
നായ യോഹന്നാന്നു മരുഭൂമിയിൽവെച്ചു
ദൈവത്തിന്റെ അരുളപ്പാടു ഉണ്ടായി.
അവൻ യോൎദ്ദാന്നരികെയുള്ള നാട്ടിൽ 3
ഒക്കെയും വന്നു പാപമോചനത്തിന്നാ
യുള്ള മാനസാന്തരസ്നാനം പ്രസംഗിച്ചു.
"മരുഭൂമിയിൽ വിളിച്ചുപറയുന്നവ 4
ന്റെ വാക്കാവിതു: കൎത്താവിന്റെ
വഴി ഒരുക്കുവിൻ; അവന്റെ പാത
നിരപ്പാക്കുവിൻ. എല്ലാതാഴ്വരയും നി 5
കന്നുവരും; എല്ലാമലയും കുന്നും താഴും;
വളഞ്ഞതു ചൊവ്വായും ദുൎഘടമായതു നി
രന്ന വഴിയായും തീരും; സകലജഡ 6
വും ദൈവത്തിന്റെ രക്ഷയെ കാണും"
എന്നിങ്ങനെ യെശയ്യാപ്രവാചകന്റെ പു
സ്തകത്തിൽ എഴുതിയിരിക്കുന്നതുപോലെ
തന്നേ.
അവനാൽ സ്നാനം ഏല്പാൻ വന്ന പുരു 7
ഷാരത്തോടു അവൻ പറഞ്ഞതു: സൎപ്പസ
ന്തതികളേ, വരുവാനുള്ള കോപത്തെ ഒഴി
ഞ്ഞു ഓടിപ്പോകുവാൻ നിങ്ങൾക്കു ഉപദേ
ശിച്ചുതന്നതു ആർ? മാനസാന്തരത്തിന്നു 8
യോഗ്യമായ ഫലം കായിപ്പിൻ. അബ്രാ
ഹാം ഞങ്ങൾക്കു പിതാവായിട്ടുണ്ടു എന്നു ഉ
ള്ളംകൊണ്ടു പറവാൻ തുനിയരുതു; അബ്രാ
ഹാമിന്നു ഈ കല്ലുകളിൽനിന്നു മക്കളെ ഉള
വാക്കുവാൻ ദൈവത്തിന്നു കഴിയും എന്നു
ഞാൻ നിങ്ങളോടു പറയുന്നു. ഇപ്പോൾ 9
തന്നേ വൃക്ഷങ്ങളുടെ ചുവട്ടിന്നു കോടാലി
വെച്ചിരിക്കുന്നു; നല്ലഫലം കായ്ക്കാത്ത വൃ
ക്ഷം എല്ലാം വെട്ടി തീയിൽ ഇട്ടുകളയുന്നു.
എന്നാൽ ഞങ്ങൾ എന്തു ചെയ്യേണം എന്നു 10
പുരുഷാരം അവനോടു ചോദിച്ചു. അതി 11
ന്നു അവൻ: രണ്ടു വസ്ത്രമുള്ളവൻ ഇല്ലാ
ത്തവന്നു കൊടുക്കട്ടെ; ഭക്ഷണസാധന
ങ്ങൾ ഉള്ളവനും അങ്ങനെ തന്നേ ചെയ്യ
ട്ടെ എന്നു ഉത്തരം പറഞ്ഞു. ചുങ്കക്കാരും 12
സ്നാനം ഏല്പാൻ വന്നു: ഗുരോ, ഞങ്ങൾ

എന്തു ചെയ്യേണം എന്ന അവനോടു ചോ
13 ദിച്ചു. നിങ്ങളോടു കല്പിച്ചതിൽ അധി
കം ഒന്നും പിരിക്കരുതു എന്ന അവൻ
14 പറഞ്ഞു. പടജ്ജനവും അവനോടു:
ഞങ്ങൾ എന്തു ചെയ്യേണം എന്ന ചോദിച്ച
തിന്നു: ആരെയും ബലാല്കാരം ചെയ്യാ
തെയും ചതിയായി ഒന്നും വാങ്ങാതെയും
നിങ്ങളുടെ ശമ്പളം മതി എന്നുവെപ്പിൻ
എന്ന അവരോടു പറഞ്ഞു.
15 ജനം കാത്തുനിന്നു: അവൻ ക്രിസ്തുവോ
എന്ന എല്ലാവരും ഹൃദയത്തിൽ യോഹ
ന്നാനെക്കുറിച്ചു വിചാരിച്ചുകൊണ്ടിരിക്കു
16 മ്പോൾ യോഹന്നാൻ എല്ലാവരോടും
ഉത്തരം പറഞ്ഞതു: ഞാൻ നിങ്ങളെ വെ
ള്ളംകൊണ്ടു സ്നാനം കഴിപ്പിക്കുന്നു; എ
ന്നാൽ എന്നിലും ബലവാനായവൻ വരു
ന്നു; അവൻെറ ചെരിപ്പിൻെറ വാറു
അഴിപ്പാൻ ഞാൻ യോഗ്യനല്ല; അവൻ നി
ങ്ങളെ പരിശുദ്ധാത്മാവുകൊണ്ടും തീകൊ
17 ണ്ടും സ്നാനം കഴിപ്പിക്കും. അവനു വീശു
മുറം കയ്യിൽ ഉണ്ടു; അവൻ കളത്തെ മുററും
വെടിപ്പാക്കി കോതമ്പു കളപ്പുരയിൽ കൂട്ടി
വെക്കയും പതിർ കെടാത്ത തീയിൽ ഇട്ടു
ചുട്ടുകളകയും ചെയ്യും.
18 മററു പലതും അവൻ പ്രബോധിപ്പി
ച്ചുകൊണ്ടു ജനത്തോടു സുവിശേഷം അറി
19 യിച്ചു. എന്നാൽ ഇടപ്രഭുവായ ഹെരോ
ദാവു സഹോദരൻെറ ഭാൎയ്യ ഹെരോദ്യനി
മിത്തവും ഹെരോദാവു ചെയ്ത സകല
ദോഷങ്ങൾനിമിത്തവും യോഹന്നാൻ അ
20 വനെ ആക്ഷേപിക്കയാൽ അതെല്ലാം
ചെയ്തതു കൂടാതെ അവനെ തടവിൽ ആ
ക്കുകയും ചെയ്തു.
21 ജനം എല്ലാം സ്നാനം ഏല്ക്കുകയിൽ യേ
ശുവും സ്നാനം ഏററു പ്രാൎത്ഥിക്കുമ്പോൾ
22 സ്വൎഗ്ഗം തുറന്നു, പരിശുദ്ധാത്മാവു ദേഹ
രൂപത്തിൽ പ്രാവു എന്നപോലെ അവ
ൻെറമേൽ ഇറങ്ങിവന്നു. നീ എൻെറ
പ്രിയപുത്രൻ; നിന്നിൽ ഞാൻ പ്രസാദി
ച്ചിരിക്കുന്നു എന്നു സ്വൎഗ്ഗത്തിൽനിന്നു ഒരു
ശബ്ദവും ഉണ്ടായി.
യേശുവിന്നു താൻ പ്രവൃത്തി ആരംഭിക്കു 23
മ്പോൾ ഏകദേശം മുപ്പതു വയസ്സായിരുന്നു.
അവൻ യോസേഫിൻെറ മകൻ എന്നു
ജനം വിചാരിച്ചു; യോസേഫ് ഹേലി 24
യുടെ മകൻ, ഹേലി മത്ഥാത്തിൻെറ മകൻ,
മത്ഥാത്ത് ലേവിയുടെ മകൻ, ലേവി
മെല്ക്കിയുടെ മകൻ, മെല്ക്കി യന്നായിയുടെ
മകൻ, യന്നായി യോസേഫിൻെറ മകൻ,
യോസേഫ് മത്തത്ഥ്യൊസിൻെറ മകൻ, 25
മത്തത്ഥ്യൊസ് ആമോസിൻെറ മകൻ, ആ
മോസ് നാഹൂമിൻെറ മകൻ, നാഹൂം
എസ്ലിയുടെ മകൻ, എസ്ലി നഗ്ഗായിയുടെ
മകൻ, നഗ്ഗായി മയാത്തിൻെറ മകൻ, മയാ 26
ത്ത്, മത്തത്ഥ്യൊസിൻെറ മകൻ, മത്തത്ഥ്യൊ
സ് ശെമയിയുടെ മകൻ, ശെമയി യോസേ
ഫിൻെറ മകൻ, യോസേഫ് യോദയുടെ
മകൻ, യോദാ യോഹന്നാൻെറ മകൻ, 27
യോഹന്നാൻ രേസയുടെ മകൻ, രേസാ
സൊരൊബാബെലിൻെറ മകൻ, സൊ
രൊബാബെൽ ശലഥീയേലിൻെറ മകൻ,
ശലഥീയേൽ നേരിയുടെ മകൻ, നേരി 28
മെല്ക്കിയുടെ മകൻ, മെല്ക്കി അദ്ദിയുടെ
മകൻ, അദ്ദി കോസാമിൻെറ മകൻ,
കോസാം എല്മാദാമിൻെറ മകൻ, എല്മാദാം
ഏരിൻെറ മകൻ, ഏർ യേശുവിൻെറ 29
മകൻ, യേശു എലീയേസരിൻെറ മകൻ,
എലീയേസർ യോരീമിൻെറ മകൻ, യോ
രീം മത്ഥാത്തിൻെറ മകൻ, മത്ഥാത്ത് ലേവി
യുടെ മകൻ, ലേവി ശിമ്യോൻെറ മകൻ, 30
ശിമ്യോൻ യെഹൂദായുടെ മകൻ, യെ
ഹൂദാ യോസേഫിൻെറ മകൻ, യോസേ
ഫ് യോനാമിൻെറ മകൻ, യോനാം എല്യാ
ക്കീമിൻെറ മകൻ, എല്യാക്കീം മെല്യാവി 31

ൻെറ മകൻ, മെല്യാവു മെന്നായുടെ മകൻ,
മെന്നാ മത്ഥഥയുടെ മകൻ, മത്ഥഥാ നാ
ഥാൻെറ മകൻ, നാഥാൻ ദാവീദിൻെറ
32 മകൻ, ദാവീദ് യിശ്ശായിയുടെ മകൻ,
യിശ്ശായി ഓബെദിൻെറ മകൻ, ഓബെദ്
ബോവസിൻെറ മകൻ, ബോവസ് സ
ല്മോൻെറ മകൻ, സല്മോൻ നഹശോ
33 ൻെറ മകൻ, നഹശോൻ അമ്മീനാദാബി
ൻെറ മകൻ, അമ്മീനാദാബ് അരാമിൻെറ
മകൻ, അരാം എസ്രോൻെറ മകൻ, എ
സ്രോൻ പാരെസിൻെറ മകൻ, പാരെസ്
34 യെഹൂദയുടെ മകൻ, യെഹൂദാ യാക്കോ
ബിൻെറ മകൻ, യാക്കോബ് യിസ്സാക്കി
ൻെറ മകൻ, യിസ്സാക്ക അബ്രാഹാമിൻെറ
മകൻ, അബ്രാഹാം തേറഹിൻെറ മകൻ,
35 തേറഹ് നാഹോരിൻെറ മകൻ, നാഹോർ
സെരുഗിൻെറ മകൻ, സെരുഗ് രെഊവി
ൻെറ മകൻ, രെഊ ഫാലെഗിൻെറ മകൻ,
ഫാലെഗ് ഏബെരിൻെറ മകൻ, ഏ
36 ബെർ ശലാമിൻെറ മകൻ, ശലാം കയി
നാൻെറ മകൻ, കയിനാൻ അർഫക്സാദി
ൻെറ മകൻ, അർഫക്സാദ് ശേമിൻെറ
മകൻ, ശേം നോഹയുടെ മകൻ, നോഹ
37 ലാമെക്കിൻെറ മകൻ, ലാമെക്ക് മെഥൂ
ശലയുടെ മകൻ, മെഥൂശലാ ഹാനോക്കി
ൻെറ മകൻ, ഹാനോക്ക് യാരെദിൻെറ
മകൻ, യാരെദ് മലെല്യേലിൻെറ മകൻ,
38 മലെല്യേൽ കയിനാൻെറ മകൻ, കയി
നാൻ എനോശിൻെറ മകൻ, എനോശ്
ശേത്തിൻെറ മകൻ, ശേത്ത് ആദാമി
ൻെറ മകൻ, ആദാം ദൈവത്തിൻെറ
മകൻ.

## ൪. അദ്ധ്യായം.

**യേശു** പരിശുദ്ധാത്മാവു നിറഞ്ഞവനാ
യി യോർദ്ദാൻ വിട്ടു മടങ്ങി; ആത്മാവു അ
വനെ മരുഭൂമിയിലേക്ക നടത്തി; പിശാചു
അവനെ നാല്പതു ദിവസം പരീക്ഷി
ച്ചുകൊണ്ടിരുന്നു. ആ ദിവസങ്ങളിൽ 2
അവൻ ഒന്നും ഭക്ഷിച്ചില്ല; അവ കഴി
ഞ്ഞപ്പോൾ അവന്നു വിശന്നു. അപ്പോൾ 3
പിശാചു അവനോടു: നീ ദൈവപുത്രൻ
എങ്കിൽ ഈ കല്ലിനോടു അപ്പമായിത്തീരു
വാൻ കല്പിക്ക എന്നു പറഞ്ഞു. യേശു 4
അവനോടു: മനുഷ്യൻ അപ്പംകൊണ്ടു മാത്ര
മല്ല ജീവിക്കുന്നതു എന്നു എഴുതിയിരി
ക്കുന്നു എന്നു ഉത്തരം പറഞ്ഞു. പിന്നെ 5
പിശാചു അവനെ മേലോട്ടു കൂട്ടിക്കൊണ്ടു
പോയി ലോകത്തിലെ സകലരാജ്യങ്ങ
ളെയും ക്ഷണനേരത്തിൽ അവന്നു കാ
ണിച്ചു: ഈ അധികാരം ഒക്കെയും 6
അതിൻെറ മഹത്വവും നിനക്കു തരാം;
അതു എങ്കൽ ഏല്പിച്ചിരിക്കുന്നു; എനിക്കു
മനസ്സുള്ളവന്നു ഞാൻ കൊടുക്കുന്നു. നീ 7
എന്നെ നമസ്കരിച്ചാൽ അതെല്ലാം നിൻേറ
താകും എന്നു അവനോടു പറഞ്ഞു. യേശു 8
അവനോടു: നിൻെറ ദൈവമായ കർത്താ
വിനെ നമസ്കരിച്ചു അവനെ മാത്രമേ ആ
രാധിക്കാവു എന്നു എഴുതിയിരിക്കുന്നു എ
ന്നു ഉത്തരം പറഞ്ഞു. പിന്നെ അവൻ 9
അവനെ യെരുശലേമിലേക്കു കൂട്ടിക്കൊ
ണ്ടുപോയി ദൈവാലയത്തിൻെറ അഗ്ര
ത്തിന്മേൽ നിറുത്തി അവനോടു: നീ
ദൈവപുത്രൻ എങ്കിൽ, ഇവിടെനിന്നു
താഴോട്ടു ചാടുക.

"നിന്നെ കാപ്പാൻ അവൻ തൻെറ 10
ദൂതന്മാരോടു നിന്നെക്കുറിച്ചു കല്പിക്ക
യും നിൻെറ കാൽ കല്ലിനോടു തട്ടാത 11
വണ്ണം അവർ നിന്നെ കയ്യിൽ താങ്ങി
ക്കൊള്ളുകയും ചെയ്യും"

എന്നു എഴുതിയിരിക്കുന്നുവല്ലോ എന്നു
പറഞ്ഞു.

യേശു അവനോടു: നിൻെറ ദൈവ 12
മായ കർത്താവിനെ പരീക്ഷിക്കരുതു എന്നു

അരുളിച്ചെയ്തിരിക്കുന്നു എന്നു ഉത്തരം പ
റഞ്ഞു.
13 അങ്ങനെ പിശാചു സകലപരീക്ഷ
യും തികെച്ചശേഷം കുറെ കാലത്തേക്കു
അവനെ വിട്ടുമാറി.
14 യേശു ആത്മാവിന്റെ ശക്തിയോടെ
ഗലീലെക്കു മടങ്ങിച്ചെന്നു; അവന്റെ ശ്രു
തി ചുററുമുള്ള നാട്ടിൽ ഒക്കെയും പരന്നു.
15 അവൻ അവരുടെ പള്ളികളിൽ ഉപദേ
ശിച്ചു; എല്ലാവരും അവനെ പ്രശംസിച്ചു.
16 അവൻ വളൎന്ന നസറെത്തിൽ വന്നു:
ശബ്ബത്തിൽ തന്റെ പതിവുപോലെ പ
ള്ളിയിൽ ചെന്നു വായിപ്പാൻ എഴുന്നേററു
17 നിന്നു. യെശയ്യാപ്രവാചകന്റെ പുസ്ത
കം അവന്നു കൊടുത്തു; അവൻ പുസ്തകം
വിടൎത്തി:
18 "ദരിദ്രന്മാരോടു സുവിശേഷം അറി
യിപ്പാൻ കൎത്താവു എന്നെ അഭിഷേകം
ചെയ്കയാൽ അവന്റെ ആത്മാവു എ
ന്റെമേൽ ഉണ്ടു; ബദ്ധന്മാൎക്കു വിടുതലും
കുരുടന്മാൎക്കു കാഴ്ചയും പ്രസംഗിപ്പാനും
19 പീഡിതന്മാരെ വിടുവിച്ചയപ്പാനും ക
ൎത്താവിന്റെ പ്രസാദവൎഷം പ്രസംഗി
പ്പാനും എന്നെ അയച്ചിരിക്കുന്നു"
എന്നു എഴുതിയിരിക്കുന്ന സ്ഥലം കണ്ടു.
20 പിന്നെ അവൻ പുസ്തകം മടക്കി ശുശ്രൂഷ
ക്കാരന്നു തിരികെ കൊടുത്തിട്ടു ഇരുന്നു;
പള്ളിയിലുള്ള എല്ലാവരുടെയും കണ്ണു അവ
21 ങ്കൽ പതിഞ്ഞിരുന്നു. അവൻ അവരോ
ടു: ഇന്നു നിങ്ങൾ എന്റെ വചനം കേൾ
ക്കയിൽ ഈ തിരുവെഴുത്തിന്നു നിവൃത്തി
വന്നിരിക്കുന്നു എന്നു പറഞ്ഞുതുടങ്ങി.
22 എല്ലാവരും അവനെ പുകഴ്ത്തി, അവന്റെ
വായിൽനിന്നു പുറപ്പെട്ട ലാവണ്യവാക്കു
കൾനിമിത്തം ആശ്ചൎയ്യപ്പെട്ടു: ഇവൻ
യോസേഫിന്റെ മകൻ അല്ലയോ എന്നു
23 പറഞ്ഞു. അവൻ അവരോടു: വൈദ്യാ,
നിന്നെത്തന്നേ സൌഖ്യമാക്കുക എന്നുള്ള
പഴഞ്ചൊല്ലും കഫൎന്നഹൂമിൽ ഉണ്ടായി
കേട്ടതു എല്ലാം ഈ നിന്റെ പിതൃനഗര
ത്തിലും ചെയ്ക എന്നും നിങ്ങൾ എന്നോടു
പറയും നിശ്ചയം. ഒരു പ്രവാചകനും 24
തന്റെ പിതൃനഗരത്തിൽ സമ്മതനല്ല
എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറ
യുന്നു എന്നു പറഞ്ഞു. ഏലീയാവിന്റെ 25
കാലത്തു ആകാശം മൂവാണ്ടും ആറു മാസ
വും അടഞ്ഞിട്ടു ദേശത്തു എങ്ങും മഹാക്ഷാ
മം ഉണ്ടായപ്പോൾ യിസ്രായേലിൽ പലവി
ധവമാർ ഉണ്ടായിരുന്നു എന്നു ഞാൻ യഥാ
ൎത്ഥമായി നിങ്ങളോടു പറയുന്നു. എന്നാൽ 26
സീദോനിലെ സരെപ്തയിൽ ഒരു വിധവ
യുടെ അടുക്കലേക്കല്ലാതെ അവരിൽ ആരു
ടെയും അടുക്കലേക്കു ഏലീയാവിനെ അയ
ച്ചില്ല. അവ്വണ്ണം എലീശാപ്രവാചക 27
ന്റെ കാലത്തു യിസ്രായേലിൽ പലകുഷ്ഠ
രോഗികൾ ഉണ്ടായിരുന്നു. സുറിയക്കാ
രനായ നയമാൻ അല്ലാതെ അവരാരും
ശുദ്ധമായില്ല എന്നും അവൻ പറഞ്ഞു.
പള്ളിയിലുള്ളവർ ഇതു കേട്ടിട്ടു എല്ലാവരും 28
കോപം നിറഞ്ഞവരായി എഴുന്നേററു 29
അവനെ പട്ടണത്തിന്നു പുറത്താക്കി അവ
രുടെ പട്ടണം പണിതിരുന്ന മലയുടെ
വക്കോളം കൊണ്ടുപോയി തലകീഴായി
തള്ളിയിടുവാൻ ഭാവിച്ചു. അവനോ അ 30
വരുടെ നടുവിൽകൂടി കടന്നുപോയി.

അനന്തരം അവൻ ഗലീലയിലെ ഒരു 31
പട്ടണമായ കഫൎന്നഹൂമിൽ ചെന്നു ശബ്ബ
ത്തിൽ അവരെ ഉപദേശിച്ചുപോന്നു.
അവന്റെ വചനം അധികാരത്തോടെ 32
ആകയാൽ അവർ അവന്റെ ഉപദേശ
ത്തിൽ വിസ്മയിച്ചു. അവിടെ പള്ളി 33
യിൽ അശുദ്ധഭൂതം ബാധിച്ച ഒരു മനു
ഷ്യൻ ഉണ്ടായിരുന്നു. അവൻ നസറായ 34
നായ യേശുവേ, വിടു; ഞങ്ങൾക്കും നിന

ക്കും തമ്മിൽ എന്തു? ഞങ്ങളെ നശിപ്പി
പ്പാൻ വന്നിരിക്കുന്നുവോ! നീ ആർ എന്നു
ഞാൻ അറിയുന്നു; ദൈവത്തിന്റെ പരി
ശുദ്ധൻ തന്നേ എന്നു ഉറക്കെ നിലവിളിച്ചു.
35 മിണ്ടരുതു; അവനെ വിട്ടുപോക എന്നു
യേശു അതിനെ ശാസിച്ചപ്പോൾ ഭൂതം
അവനെ നടുവിൽ തള്ളിയിട്ടു കേടു ഒന്നും
വരുത്താതെ അവനെ വിട്ടുപോയി.
36 എല്ലാവൎക്കും വിസ്മയം ഉണ്ടായി: ഈ വച
നം എന്തു? അധികാരത്തോടും ശക്തിയോ
ടുംകൂടെ അവൻ അശുദ്ധാത്മാക്കളോടു
കല്പിക്കുന്നു; അവ പുറപ്പെട്ടുപോകുന്നു
എന്നു തമ്മിൽ പറഞ്ഞുകൊണ്ടിരുന്നു.
37 അവന്റെ ശ്രുതി ചുറ്റുമുള്ള നാടെങ്ങും
പരന്നു.
38 അവൻ പള്ളിയിൽനിന്നു ഇറങ്ങി ശി
മോന്റെ വീട്ടിൽ ചെന്നു. ശിമോന്റെ
അമ്മാവിയമ്മ കഠിനജ്വരംകൊണ്ടു വല
ഞ്ഞിരിക്കയാൽ അവർ അവൾക്കു വേണ്ടി
39 അവനോടു അപേക്ഷിച്ചു. അവൻ അ
വളെ കുനിഞ്ഞുനോക്കി, ജ്വരത്തെ ശാ
സിച്ചു; അതു അവളെ വിട്ടുമാറി; അവൾ
ഉടനെ എഴുന്നേറ്റു അവരെ ശുശ്രൂ
ഷിച്ചു.
40 സൂൎയ്യൻ അസ്തമിക്കുമ്പോൾ നാനാവ്യാ
ധികൾ പിടിച്ച ദീനക്കാർ ഉള്ളവർ ഒക്കെ
യും അവരെ അവന്റെ അടുക്കൽ കൊ
ണ്ടുവന്നു; അവൻ ഓരോരുത്തന്റെയും
മേൽ കൈ വെച്ചു അവരെ സൌഖ്യമാക്കി.
41 പലരിൽനിന്നും ഭൂതങ്ങൾ: നീ ദൈവപു
ത്രനായ ക്രിസ്തു എന്നു നിലവിളിച്ചുപറ
ഞ്ഞുകൊണ്ടു പുറപ്പെട്ടുപോയി; താൻ ക്രി
സ്തു എന്നു അവ അറികകൊണ്ടു മിണ്ടുവാൻ
അവൻ സമ്മതിക്കാതെ അവയെ ശാ
സിച്ചു.
42 നേരം വെളുത്തപ്പോൾ അവൻ പുറ
പ്പെട്ടു ഒരു നിൎജ്ജനസ്ഥലത്തേക്കു പോയി.
പുരുഷാരം അവനെ തിരഞ്ഞു അവന്റെ
അരികത്തു വന്നു തങ്ങളെ വിട്ടുപോകാതി
രിപ്പാൻ അവനെ തടുത്തു. അവൻ അ 43
വരോടു: ഞാൻ മറ്റുള്ള പട്ടണങ്ങളിലും
ദൈവരാജ്യം സുവിശേഷിക്കേണ്ടതാകുന്നു;
ഇതിന്നായിട്ടല്ലോ എന്നെ അയച്ചിരിക്കു
ന്നതു എന്നു പറഞ്ഞു.
അങ്ങനെ അവൻ ഗലീലയിലെ പ 44
ള്ളികളിൽ പ്രസംഗിച്ചുപോന്നു.

## ൬. അദ്ധ്യായം.

**അ**വൻ ഗെന്നസരെത്ത് തടാകത്തിന്റെ
കരയിൽ നില്ക്കുമ്പോൾ പുരുഷാരം ദൈ
വവചനം കേൾക്കേണ്ടതിന്നു അവനെ
തിക്കിക്കൊണ്ടിരിക്കയിൽ രണ്ടു പടകു 2
കരെക്കു അടുത്തുനില്ക്കുന്നതു അവൻ കണ്ടു;
അവയിൽനിന്നു മീൻപിടിക്കാർ ഇറങ്ങി
വല കഴുകുകയായിരുന്നു. ആ പടകുക 3
ളിൽ ശിമോനുള്ളതായ ഒന്നിൽ അവൻ
കയറി കരയിൽനിന്നു അല്പം നീക്കേ
ണം എന്നു അവനോടു അപേക്ഷിച്ചു; അ
ങ്ങനെ അവൻ പടകിൽ ഇരുന്നു പുരു
ഷാരത്തെ ഉപദേശിച്ചു. സംസാരിച്ചു 4
തീൎന്നപ്പോൾ അവൻ ശിമോനോടു: ആഴ
ത്തിലേക്കു നീക്കി മീൻപിടിത്തത്തിന്നു
വല ഇറക്കുവിൻ എന്നു പറഞ്ഞു. അതി 5
ന്നു ശിമോൻ: നാഥാ, ഞങ്ങൾ രാത്രിമുഴ
വനും അദ്ധ്വാനിച്ചിട്ടും ഒന്നും കിട്ടിയില്ല;
എങ്കിലും നിന്റെ വാക്കിന്നു ഞാൻ വല
ഇറക്കാം എന്നു ഉത്തരം പറഞ്ഞു. അവർ 6
അങ്ങനെ ചെയ്തപ്പോൾ പെരുത്തു മീൻകൂ
ട്ടം അകപ്പെട്ടു വല കീറാറായി. അവർ 7
മറ്റെ പടകിലുള്ള കൂട്ടാളികൾ വന്നു
സഹായിപ്പാൻ അവരെ മാടിവിളിച്ചു.
അവർ വന്നു പടകു രണ്ടും മുങ്ങുമാറാകു
വോളം നിറെച്ചു. ശിമോൻ പത്രൊസ് 8
അതു കണ്ടിട്ടു യേശുവിന്റെ കാല്ക്കൽ വീ

ണു: കൎത്താവേ, ഞാൻ പാപിയായ മനു
ഷ്യൻ ആകകൊണ്ടു എന്നെ വിട്ടുപോകേ
9 ണമേ എന്നു പറഞ്ഞു. അവൎക്കു ഉണ്ടായ
മീൻപിടിത്തത്തിൽ അവനും അവനോടു
കൂടെയുള്ളവൎക്കു എല്ലാവൎക്കും സംഭ്രമം പി
10 ടിച്ചിരുന്നു. ശിമോൻെറ കൂട്ടാളികളായ
യാക്കോബ് യോഹന്നാൻ എന്ന സെബെ
ദിമക്കൾക്കും അവ്വണ്ണം തന്നേ. യേശു
ശിമോനോടു: ഭയപ്പെടേണ്ടാ, ഇന്നുമുതൽ
നീ മനുഷ്യരെ പിടിക്കുന്നവൻ ആകും
11 എന്നു പറഞ്ഞു. പിന്നെ അവർ പടക
കളെ കരെക്കു അടുപ്പിച്ചിട്ടു സകലവും
വിട്ടു അവനെ അനുഗമിച്ചു.
12 അവൻ ഒരു പട്ടണത്തിൽ ഇരിക്കു
മ്പോൾ കുഷ്ഠം നിറഞ്ഞോരു മനുഷ്യൻ
യേശുവിനെ കണ്ടു കവിണ്ണുവീണു: ക
ൎത്താവേ, നിനക്കു മനസ്സുണ്ടെങ്കിൽ എന്നെ
ശുദ്ധമാക്കുവാൻ കഴിയും എന്നു അവനോടു
13 അപേക്ഷിച്ചു. യേശു കൈ നീട്ടി അവ
നെ തൊട്ടു: എനിക്കു മനസ്സുണ്ടു; ശുദ്ധ
മാക എന്നു പറഞ്ഞു. ഉടനെ കുഷ്ഠം അ
14 വനെ വിട്ടുമാറി. അവൻ അവനോടു:
ഇതു ആരോടും പറയരുതു; എന്നാൽ
പോയി നിന്നെത്തന്നേ പുരോഹിതന്നു
കാണിച്ചു, അവൎക്കു സാക്ഷ്യത്തിന്നായി
മോശെ കല്പിച്ചതുപോലെ നിൻെറ ശുദ്ധീ
കരണത്തിന്നുള്ള വഴിപാടു അൎപ്പിക്ക എ
15 ന്നു അവനോടു കല്പിച്ചു. എന്നാൽ അവ
നെക്കുറിച്ചുള്ള വൎത്തമാനം അധികം പര
ന്നു. വളരെ പുരുഷാരം വചനം കേൾ
ക്കേണ്ടതിന്നും തങ്ങളുടെ വ്യാധികൾക്കു
16 സൌഖ്യം കിട്ടേണ്ടതിന്നും കൂടിവന്നു. അ
വനോ നിൎജ്ജനദേശത്തു വാങ്ങിപ്പോയി
പ്രാൎത്ഥിച്ചുകൊണ്ടിരുന്നു.
17 അവൻ ഒരു ദിവസം ഉപദേശിക്കു
മ്പോൾ ഗലീലയിലും യെഹൂദ്യയിലുമുള്ള
സകലഗ്രാമത്തിൽനിന്നും യെരൂശലേമിൽ
നിന്നും വന്ന പരീശന്മാരും ന്യായശാസ്ത്രി
മാരും അവിടെ ഇരുന്നിരുന്നു. സൌ
ഖ്യമാക്കുവാൻ കൎത്താവിൻെറ ശക്തി അവ
നോടുകൂടെ ഉണ്ടായിരുന്നു. അപ്പോൾ 18
ചില ആളുകൾ പക്ഷവാതം പിടിച്ച ഒരു
മനുഷ്യനെ കിടക്കയിൽ എടുത്തുകൊണ്ടു വ
ന്നു; അവനെ അകത്തു കൊണ്ടുചെന്നു
അവൻെറ മുമ്പിൽ വെപ്പാൻ ശ്രമിച്ചു.
പുരുഷാരം ഹേതുവായി അവനെ അക 19
ത്തു കൊണ്ടുചെല്ലുവാൻ വഴി കാണാഞ്ഞിട്ടു
പുരമേൽ കയറി ഓടു നീക്കി അവനെ
കിടക്കയോടെ നടുവിൽ യേശുവിൻെറ
മുമ്പിൽ ഇറക്കിവെച്ചു. അവരുടെ വി 20
ശ്വാസം കണ്ടിട്ടു അവൻ: മനുഷ്യാ, നി
ൻെറ പാപങ്ങൾ മോചിച്ചുതന്നിരിക്കുന്നു
എന്നു പറഞ്ഞു. ശാസ്ത്രിമാരും പരീശന്മാ 21
രും: ദൈവദൂഷണം പറയുന്ന ഇവൻ
ആർ? ദൈവം ഒരുവൻ അല്ലാതെ പാപ
ങ്ങളെ മോചിപ്പാൻ കഴിയുന്നവൻ ആർ
എന്നു ചിന്തിച്ചുതുടങ്ങി. യേശു അവ 22
രുടെ ചിന്തകളെ അറിഞ്ഞു അവരോടു:
നിങ്ങൾ ഹൃദയത്തിൽ ചിന്തിക്കുന്നതു എ
ന്തു? നിൻെറ പാപങ്ങൾ മോചിച്ചുത 23
ന്നിരിക്കുന്നു എന്നു പറയുന്നതോ എഴുന്നേ
റ്റു നടക്ക എന്നു പറയുന്നതോ ഏതാകുന്നു
എളുപ്പം എന്നു ചോദിച്ചു. എങ്കിലും ഭൂമി 24
യിൽ പാപങ്ങളെ മോചിപ്പാൻ മനുഷ്യ
പുത്രന്നു അധികാരം ഉണ്ടു എന്നു നിങ്ങൾ
അറിയേണ്ടതിന്നു — അവൻ പക്ഷവാത
ക്കാരനോടു: എഴുന്നേറ്റു കിടക്ക എടുത്തു
വീട്ടിലേക്കു പോക എന്നു ഞാൻ നിന്നോടു
പറയുന്നു എന്നു പറഞ്ഞു. ഉടനെ അവർ 25
കാൺകെ അവൻ എഴുന്നേറ്റു, താൻ കിട
ന്ന കിടക്ക എടുത്തു ദൈവത്തെ മഹത്വീ
കരിച്ചുംകൊണ്ടു വീട്ടിലേക്കു പോയി.
എല്ലാവരും വിസ്മയം പൂണ്ടു ദൈവത്തെ 26
മഹത്വപ്പെടുത്തി ഭയം നിറഞ്ഞവരായി:

ഇന്നു നാം അപൂൎവ്വകാൎയ്യങ്ങളെ കണ്ടു എന്നു
പറഞ്ഞു.
27 അതിന്റെശേഷം അവൻ പുറപ്പെട്ടു,
ലേവി എന്നു പേരുള്ളൊരു ചുങ്കക്കാരൻ
ചുങ്കസ്ഥലത്തു ഇരിക്കുന്നതു കണ്ടു: എന്നെ
അനുഗമിക്ക എന്നു അവനോടു പറഞ്ഞു.
28 അവൻ സകലവും വിട്ടു എഴുന്നേറ്റു അ
29 വനെ അനുഗമിച്ചു. ലേവി തന്റെ വീ
ട്ടിൽ അവന്നു ഒരു വലിയ വിരുന്നു ഒരു
ക്കി; ചുങ്കക്കാരും മറ്റും വലിയോരു പുരു
ഷാരം അവരോടുകൂടെ പന്തിയിൽ ഇരു
30 ന്നു. പരീശന്മാരും അവരുടെ ശാസ്ത്രി
മാരും അവന്റെ ശിഷ്യന്മാരോടു: നി
ങ്ങൾ ചുങ്കക്കാരോടും പാപികളോടുംകൂടെ
തിന്നുകുടിക്കുന്നതു എന്തു എന്നു പറഞ്ഞു
31 പിറുപിറുത്തു. യേശു അവരോടു: ദീന
ക്കാൎക്കല്ലാതെ സൌഖ്യമുള്ളവൎക്കു വൈദ്യ
32 നെക്കൊണ്ടു ആവശ്യമില്ല; ഞാൻ നീതി
മാന്മാരെ അല്ല പാപികളെ അത്രേ മാന
സാന്തരത്തിന്നു വിളിപ്പാൻ വന്നിരിക്കു
33 ന്നതു എന്നു ഉത്തരം പറഞ്ഞു. അവർ അ
വനോടു: യോഹന്നാന്റെ ശിഷ്യന്മാർ കൂ
ടക്കൂടെ ഉപവസിച്ചു പ്രാൎത്ഥന കഴിച്ചുവ
രുന്നു; പരീശന്മാരുടെ ശിഷ്യന്മാരും അ
ങ്ങനെ തന്നേ ചെയ്യുന്നു; നിന്റെ ശിഷ്യ
ന്മാരോ തിന്നുകയും കുടിക്കയും ചെയ്യുന്നു
34 എന്നു പറഞ്ഞു. യേശു അവരോടു: മണ
വാളൻ തോഴ്മക്കാരോടുകൂടെ ഉള്ളപ്പോൾ
അവരെ ഉപവാസം ചെയ്യിപ്പാൻ കഴി
35 യുമോ? മണവാളൻ അവരെ വിട്ടുപി
രിയേണ്ടുന്ന കാലം വരും; അന്നു, ആ
കാലത്തു, അവർ ഉപവസിക്കും എന്നു പറ
36 ഞ്ഞു. ഒരു ഉപമയും അവരോടു പറഞ്ഞു:
ആരും കോടിത്തുണിക്കണ്ടം കീറി എടു
ത്തു പഴയവസ്ത്രത്തോടു ചേൎത്തു തുന്നുമാ
റില്ല. തുന്നിയാലോ പുതിയതു കീറുകയും
പുതിയകണ്ടം പഴയതിനോടു ചേരാതി
രിക്കയും ചെയ്യും. ആരും പുതുവീഞ്ഞു 37
പഴയതുരുത്തിയിൽ പകരുമാറില്ല; പക
ൎന്നാൽ പുതുവീഞ്ഞു തുരുത്തിയെ പൊളിച്ചു
ഒഴുകിപ്പോകും; തുരുത്തിയും നശിച്ചുപോ
കും. പുതുവീഞ്ഞു പുതിയതുരുത്തിയിൽ 38
അത്രേ പകൎന്നുവെക്കേണ്ടതു. പിന്നെ 39
പഴയതു കുടിച്ചിട്ടു ആരും പുതിയതു ഉട
നെ ആഗ്രഹിക്കുന്നില്ല; പഴയതു ഏറെ
നല്ലതു എന്നു പറയും.

## ൬. അദ്ധ്യായം.

ഒരു ശബ്ബത്തിൽ അവൻ വിളഭൂമിയിൽ
കൂടി കടന്നുപോകുമ്പോൾ അവന്റെ
ശിഷ്യന്മാർ കതിർ പറിച്ചു കൈകൊണ്ടു
തിരുമ്മി തിന്നു. പരീശന്മാരിൽ ചിലർ 2
ശബ്ബത്തിൽ വിഹിതമല്ലാത്തതു നിങ്ങൾ
ചെയ്യുന്നതു എന്തു എന്നു പറഞ്ഞു. യേശു 3
അവരോടു: ദാവീദ് തനിക്കും കൂടെയുള്ള
വൎക്കും വിശന്നപ്പോൾ ചെയ്തതു എന്തു?
അവൻ ദൈവാലയത്തിൽ ചെന്നു പുരോ 4
ഹിതന്മാർ മാത്രമല്ലാതെ ആരും തിന്നരു
താത്ത കാഴ്ചയപ്പം വാങ്ങി തിന്നുകയും
കൂടെയുള്ളവൎക്കും കൊടുക്കയും ചെയ്തു എന്നു
ള്ളതു നിങ്ങൾ വായിച്ചിട്ടില്ലയോ എന്നു
ഉത്തരം പറഞ്ഞു. മനുഷ്യപുത്രൻ ശബ്ബ 5
ത്തിന്നും കൎത്താവു ആകുന്നു എന്നും അവ
രോടു പറഞ്ഞു.

മറ്റൊരു ശബ്ബത്തിൽ അവൻ പള്ളി 6
യിൽ ചെന്നു ഉപദേശിക്കുമ്പോൾ വല
ങ്കൈ വരണ്ടുള്ളോരു മനുഷ്യൻ അവിടെ
ഉണ്ടായിരുന്നു. ശാസ്ത്രിമാരും പരീശന്മാ 7
രും അവനെ കുറ്റം ചുമത്തുവാൻ സംഗ
തി കിട്ടേണ്ടതിന്നു അവൻ ശബ്ബത്തിൽ
സൌഖ്യമാക്കുമോ എന്നു നോക്കിക്കൊണ്ടി
രുന്നു. അവരുടെ വിചാരം അറിഞ്ഞിട്ടു 8
അവൻ വരണ്ട കയ്യുള്ള മനുഷ്യനോടു: എ
ഴുന്നേറ്റു നടുവിൽ നില്ക്ക എന്നു പറഞ്ഞു;

9 അവൻ എഴുനേററുനിന്നു. യേശു അവ
രോടു: ഞാൻ നിങ്ങളോടു ഒന്നു ചോദിക്ക
ട്ടെ: ശബ്ബത്തിൽ നന്മ ചെയ്കയോ തിന്മ
ചെയ്കയോ ജീവനെ രക്ഷിക്കയോ നശി
പ്പിക്കയോ ഏതു വിഹിതം എന്നു പറഞ്ഞു.
10 അവരെ എല്ലാം ചുററും നോക്കീട്ടു ആ മനു
ഷ്യനോടു: കൈ നീട്ടുക എന്നു പറഞ്ഞു.
അവൻ അങ്ങനെ ചെയ്തു, അവന്റെ
11 കൈക്കു സൌഖ്യംവന്നു. അവരോ ഭ്രാ
ന്തു നിറഞ്ഞവരായി യേശുവിനെ എന്തു
ചെയ്യേണ്ടു എന്നു തമ്മിൽ ആലോചന
കഴിച്ചു.
12 ആ കാലത്തു അവൻ പ്രാൎത്ഥിക്കേണ്ട
തിന്നു ഒരു മലയിൽ ചെന്നു ദൈവത്തോ
13 ടുള്ള പ്രാൎത്ഥനയിൽ രാത്രി കഴിച്ചു. നേ
രം വെളുത്തപ്പോൾ അവൻ ശിഷ്യന്മാരെ
അടുക്കൽ വിളിച്ചു, അവരിൽ പന്ത്രണ്ടു
പേരെ തിരഞ്ഞെടുത്തു, അവൎക്കു അപ്പൊ
14 സ്തലന്മാർ എന്നും പേർ വിളിച്ചു. അ
വർ ആരെന്നാൽ: പത്രൊസ് എന്നും അ
വൻ പേർ വിളിച്ച ശിമോൻ, അവന്റെ
സഹോദരനായ അന്ത്രെയാസ്, യാക്കോ
ബ്, യോഹന്നാൻ, ഫിലിപ്പൊസ്, ബ
15 ൎത്തൊലൊമായി, മത്തായി, തോമാസ്, അ
ല്പായിയുടെ മകനായ യാക്കോബ്, എരി
16 വുകാരനായ ശിമോൻ, യാക്കോബിന്റെ
സഹോദരനായ യൂദാ, ദ്രോഹിയായിത്തീ
ൎന്ന ഈസ്കാൎയ്യോത്ത് യൂദാ എന്നിവർ തന്നേ.
17 അവൻ അവരോടുകൂടെ ഇറങ്ങി സമഭൂ
മിയിൽ നിന്നു; അവന്റെ ശിഷ്യന്മാരുടെ
കൂട്ടവും യെഹൂദ്യയിൽ എല്ലാടത്തുനിന്നും
യെരുശലേമിൽനിന്നും സോർ സീദോൻ
എന്ന സമുദ്രതീരങ്ങളിൽനിന്നും അവന്റെ
വചനം കേൾപ്പാനും രോഗശാന്തി കിട്ടു
വാനും വന്ന ബഹുപുരുഷാരവും ഉണ്ടാ
18 യിരുന്നു. അശുദ്ധാത്മാക്കൾ ബാധിച്ച
19 വരും സൌഖ്യം പ്രാപിച്ചു. ശക്തി അവ
നിൽനിന്നു പുറപ്പെട്ടു എല്ലാവരെയും സൌ
ഖ്യമാക്കുകകൊണ്ടു പുരുഷാരം ഒക്കെയും
അവനെ തൊടുവാൻ ശ്രമിച്ചു.
അനന്തരം അവൻ ശിഷ്യന്മാരെ നോ 20
ക്കി പറഞ്ഞതു: ദരിദ്രന്മാരായ നിങ്ങൾ
ഭാഗ്യവാന്മാർ; ദൈവരാജ്യം നിങ്ങൾക്കു
ള്ളതു. ഇപ്പോൾ വിശക്കുന്നവരായ നി 21
ങ്ങൾ ഭാഗ്യവാന്മാർ; നിങ്ങൾക്കു തൃപ്തി
വരും; ഇപ്പോൾ കരയുന്നവരായ നിങ്ങൾ
ഭാഗ്യവാന്മാർ; നിങ്ങൾ ചിരിക്കും. മനു 22
ഷ്യപുത്രൻനിമിത്തം മനുഷ്യർ നിങ്ങളെ
ദ്വേഷിച്ചു ഭ്രഷ്ടരാക്കി നിന്ദിച്ചു നിങ്ങളുടെ
പേർ വിടക്കു എന്നു തള്ളുമ്പോൾ നിങ്ങൾ
ഭാഗ്യവാന്മാർ. ആ നാളിൽ സന്തോ 23
ഷിച്ചു തുള്ളുവിൻ; നിങ്ങളുടെ പ്രതി
ഫലം സ്വൎഗ്ഗത്തിൽ വലിയതു; അവരുടെ
പിതാക്കന്മാർ പ്രവാചകന്മാരോടു അങ്ങ
നെ തന്നേ ചെയ്തുവല്ലോ. എന്നാൽ സമ്പ 24
ന്നന്മാരായ നിങ്ങൾക്കു അയ്യോ കഷ്ടം;
നിങ്ങളുടെ ആശ്വാസം നിങ്ങൾക്കു ലഭിച്ചു
പോയല്ലോ. ഇപ്പോൾ തൃപ്തന്മാരായ 25
നിങ്ങൾക്കു അയ്യോ കഷ്ടം; നിങ്ങൾക്കു വി
ശക്കും. ഇപ്പോൾ ചിരിക്കുന്നവരായ നി
ങ്ങൾക്കു അയ്യോ കഷ്ടം; നിങ്ങൾ ദുഃഖിച്ചു
കരയും. സകലമനുഷ്യരും നിങ്ങളെ 26
പുകഴ്ത്തിപ്പറയുമ്പോൾ നിങ്ങൾക്കു അയ്യോ
കഷ്ടം; അവരുടെ പിതാക്കന്മാർ കള്ളപ്ര
വാചകന്മാരെ അങ്ങനെ ചെയ്തുവല്ലോ.
എന്നാൽ കേൾക്കുന്നവരായ നിങ്ങളോ 27
ടു ഞാൻ പറയുന്നതു: നിങ്ങളുടെ ശത്രുക്ക
ളെ സ്നേഹിപ്പിൻ; നിങ്ങളെ പകെക്കുന്ന
വൎക്കു ഗുണം ചെയ്വിൻ. നിങ്ങളെ ശപി 28
ക്കുന്നവരെ അനുഗ്രഹിപ്പിൻ; നിങ്ങളെ
ദുഷിക്കുന്നവൎക്കു വേണ്ടി പ്രാൎത്ഥിപ്പിൻ.
നിന്നെ ഒരു ചെകിട്ടത്തു അടിക്കുന്നവന്നു 29
മറേറതും കാണിച്ചുകൊടുക്ക; നിന്റെ
പുതപ്പു എടുത്തുകളയുന്നവന്നു വസ്ത്രവും

30 തടുക്കരുതു. നിന്നോടു ചോദിക്കുന്ന ഏ
വന്നും കൊടുക്ക; നിനക്കുള്ളതു എടുത്തുക
ളയുന്നവനോടു മടക്കി ചോദിക്കരുതു.
31 മനുഷ്യർ നിങ്ങൾക്കു ചെയ്യേണം എന്നു
നിങ്ങൾ ഇച്ഛിക്കുന്നതുപോലെ തന്നേ അ
32 വൎക്കും ചെയ്വിൻ. നിങ്ങളെ സ്നേഹിക്കു
ന്നവരെ സ്നേഹിച്ചാൽ നിങ്ങൾക്കു എന്തു
ഉപചാരം കിട്ടും? പാപികളും തങ്ങളെ
സ്നേഹിക്കുന്നവരെ സ്നേഹിക്കുന്നുവല്ലൊ.
33 നിങ്ങൾക്കു നന്മ ചെയ്യുന്നവൎക്കു നന്മ ചെ
യ്താൽ നിങ്ങൾക്കു എന്തു ഉപചാരം കിട്ടും?
പാപികളും അങ്ങനെ തന്നേ ചെയ്യുന്നുവ
34 ല്ലൊ. മടക്കി വാങ്ങിക്കൊള്ളാം എന്നു
നിങ്ങൾ ആശിക്കുന്നവൎക്കു കടം കൊടു
ത്താൽ നിങ്ങൾക്കു എന്തു കിട്ടും? പാപി
കളും കുറയാതെ മടക്കി വാങ്ങേണ്ടതിന്നു
പാപികൾക്കു കടം കൊടുക്കുന്നുവല്ലൊ.
35 നിങ്ങളോ ശത്രുക്കളെ സ്നേഹിപ്പിൻ; അ
വൎക്കു നന്മ ചെയ്വിൻ; ഒന്നും പകരം ഇ
ച്ഛിക്കാതെ കടം കൊടുപ്പിൻ; എന്നാൽ
നിങ്ങളുടെ പ്രതിഫലം വളരെ ആകും;
നിങ്ങൾ അത്യുന്നതന്റെ മക്കൾ ആകും;
അവൻ നന്ദികെട്ടവരോടും ദുഷ്ടന്മാരോടും
36 ദയാലുവല്ലൊ. അങ്ങനെ നിങ്ങളുടെ പി
താവു മനസ്സലിവുള്ളവൻ ആകുന്നതുപോ
ലെ നിങ്ങളും മനസ്സലിവുള്ളവർ ആക
37 വിൻ. വിധിക്കരുതു; എന്നാൽ നിങ്ങ
ളെയും വിധിക്കയില്ല; ശിക്ഷെക്കു വിധി
ക്കരുതു; എന്നാൽ നിങ്ങൾക്കും ശിക്ഷാവി
ധി ഉണ്ടാകയില്ല; വിടുവിപ്പിൻ; എന്നാൽ
38 നിങ്ങളെയും വിടുവിക്കും. കൊടുപ്പിൻ;
എന്നാൽ നിങ്ങൾക്കു കിട്ടും; അമൎത്തി കുലു
ക്കി കവിയുന്നൊരു നല്ല അളവു നിങ്ങളു
ടെ മടിയിൽ തരും; നിങ്ങൾ അളക്കുന്ന
അളവിനാൽ നിങ്ങൾക്കും അളന്നുകിട്ടും.
39 അവൻ ഒരുപമയും അവരോടു പറ
ഞ്ഞു: കുരുടന്നു കുരുടനെ വഴികാട്ടുവാൻ
കഴിയുമോ? ഇരുവരും കുഴിയിൽ വീഴുക
യില്ലയോ? ശിഷ്യൻ ഗുരുവിന്നു മീതെയ 40
ല്ല, അഭ്യാസം തികഞ്ഞവൻ എല്ലാം ഗുരു
വിനെപ്പോലെ ആകും. എന്നാൽ നീ 41
സഹോദരന്റെ കണ്ണിലെ കരടു നോക്കു
കയും സ്വന്തകണ്ണിലെ കോൽ വിചാരി
ക്കാതിരിക്കയും ചെയ്യുന്നതു എന്തു? അല്ല, 42
സ്വന്തകണ്ണിലെ കോൽ നോക്കാതെ: സ
ഹോദരാ, നില്ലു; നിന്റെ കണ്ണിലെ കരടു
എടുത്തുകളയട്ടെ എന്നു സഹോദരനോടു
പറവാൻ നിനക്കു എങ്ങനെ കഴിയും?
കപടഭക്തിക്കാരാ, മുമ്പെ സ്വന്തകണ്ണി
ലെ കോൽ എടുത്തുകളക; എന്നാൽ സ
ഹോദരന്റെ കണ്ണിലെ കരടു എടുത്തുകള
വാൻ വെടിപ്പായി കാണുമല്ലൊ. ആകാ 43
ത്ത ഫലം കായ്ക്കുന്ന നല്ല വൃക്ഷമില്ല; നല്ല
ഫലം കായ്ക്കുന്ന ആകാത്ത വൃക്ഷവുമില്ല.
ഏതു വൃക്ഷത്തെയും ഫലംകൊണ്ടു അറി 44
യാം. മുള്ളിൽനിന്നു അത്തിപ്പഴം ശേഖരി
ക്കുകയും ഞെരിഞ്ഞിലിൽനിന്നു മുന്തിരിങ്ങാ
പറിക്കയും ചെയ്യുമാറില്ലല്ലൊ. നല്ലമനു 45
ഷ്യൻ തന്റെ ഹൃദയത്തിലെ നല്ലനിക്ഷേ
പത്തിൽനിന്നു നല്ലതു പുറപ്പെടുവിക്കുന്നു;
ദുഷ്ടൻ ദോഷമായതിൽനിന്നു ദോഷം പു
റപ്പെടുവിക്കുന്നു. ഹൃദയത്തിൽ നിറഞ്ഞു
കവിയുന്നതല്ലൊ വായി പ്രസ്താവിക്കുന്നതു.
നിങ്ങൾ എന്നെ കൎത്താവേ, കൎത്താവേ, 46
എന്നു വിളിക്കയും ഞാൻ പറയുന്നതു ചെ
യ്യാതിരിക്കയും ചെയ്യുന്നതു എന്തു? എന്റെ 47
അടുക്കൽ വന്നു എന്റെ വചനം കേട്ടു
ചെയ്യുന്നവൻ എല്ലാം ഇന്നവനോടു തുല്യൻ
എന്നു ഞാൻ കാണിച്ചുതരാം. ആഴെക്കു 48
ഴിച്ചു പാറമേൽ അടിസ്ഥാനം ഇട്ടു വീടു
പണിയുന്ന മനുഷ്യനോടു അവൻ തുല്യൻ.
വെള്ളപ്പൊക്കം ഉണ്ടായിട്ടു ഒഴുക്കു വീട്ടി
നോടു അടിച്ചു; എന്നാൽ അതു നല്ലവണ്ണം
പണിതിരിക്കകൊണ്ടു അതു ഇളകിപ്പോ

49 യില്ല. കേട്ടിട്ടു ചെയ്യാത്തവനോ അടി
സ്ഥാനം കൂടാതെ മണ്ണിന്മേൽ വീടു പണി
ത മനുഷ്യനോടു തുല്യൻ. ഒഴുക്കു അടിച്ച
ഉടനെ അതു വീണു; ആ വീട്ടിന്റെ വീഴ്ച
വലിയതുമായിരുന്നു.

## ൭. അദ്ധ്യായം.

ജനം കേൾക്കെ തന്റെ വചനം ഒക്കെ
യും പറഞ്ഞുതീൎന്നശേഷം അവൻ കഫൎന്ന
ഹൂമിൽ ചെന്നു.
2 അവിടെ ഒരു ശതാധിപന്നു പ്രിയ
നായ ദാസൻ ദീനംപിടിച്ചു മരിപ്പാറായി
3 രുന്നു. അവൻ യേശുവിന്റെ വസ്തുത
കേട്ടിട്ടു അവൻ വന്നു തന്റെ ദാസനെ
രക്ഷിക്കേണ്ടതിന്നു അവനോടു അപേ
ക്ഷിപ്പാൻ യെഹൂദന്മാരുടെ മൂപ്പന്മാരെ
4 അവന്റെ അടുക്കൽ അയച്ചു. അവർ
യേശുവിന്റെ അടുക്കൽ വന്നു അവനോടു
താല്പൎയ്യമായി അപേക്ഷിച്ചു: നീ അതു ചെ
5 യ്തുകൊടുപ്പാൻ അവൻ യോഗ്യൻ; അവൻ
നമ്മുടെ ജനത്തെ സ്നേഹിക്കുന്നു; ഞങ്ങൾ
ക്കു ഒരു പള്ളിയും തീൎപ്പിച്ചുതന്നിരിക്കുന്നു
6 എന്നു പറഞ്ഞു. യേശു അവരോടുകൂടെ
പോയി, വീട്ടിനോടു അടുപ്പാറായപ്പോൾ
ശതാധിപൻ സ്നേഹിതന്മാരെ അവന്റെ
അടുക്കൽ അയച്ചു: കൎത്താവേ, പ്രയാസ
പ്പെടേണ്ടാ; നീ എന്റെ പുരെക്കകത്തു വ
7 രുവാൻ ഞാൻ പോരാത്തവൻ. അതുകൊ
ണ്ടു നിന്റെ അടുക്കൽ വരുവാൻ ഞാൻ
യോഗ്യൻ എന്നു എനിക്കു തോന്നീട്ടില്ല.
ഒരു വാക്കു കല്പിച്ചാൽ എന്റെ ബാല്യക്കാ
8 രന്നു സൌഖ്യംവരും. ഞാനും അധികാ
രത്തിന്നു കീഴ്പെട്ട മനുഷ്യൻ; എന്റെ കീ
ഴിൽ പടയാളികൾ ഉണ്ടു; ഒരുവനോടു:
പോക എന്നു പറഞ്ഞാൽ അവൻ പോകു
ന്നു; മറ്റൊരുവനോടു: വരിക എന്നു പ
റഞ്ഞാൽ അവൻ വരുന്നു; എന്റെ ദാസ
നോടു: ഇതു ചെയ്ക എന്നു പറഞ്ഞാൽ അ
വൻ ചെയ്യുന്നു എന്നു പറയിച്ചു. യേശു 9
അതു കേട്ടിട്ടു അവങ്കൽ ആശ്ചൎയ്യപ്പെട്ടു
തിരിഞ്ഞുനോക്കി, അനുഗമിക്കുന്ന കൂട്ട
ത്തോടു: യിസ്രായേലിൽകൂടെ ഇങ്ങിനെയു
ള്ള വിശ്വാസം ഞാൻ കണ്ടിട്ടില്ല എന്നു
ഞാൻ നിങ്ങളോടു പറയുന്നു എന്നു പറ
ഞ്ഞു. ശതാധിപൻ പറഞ്ഞയച്ചിരുന്ന 10
വർ വീട്ടിൽ മടങ്ങിവന്നപ്പോൾ ദാസനെ
സൌഖ്യത്തോടെ കണ്ടു.

പിറ്റെന്നാൾ അവൻ നയിൻ എന്ന 11
പട്ടണത്തിലേക്കു പോകുമ്പോൾ അവ
ന്റെ ശിഷ്യന്മാരും വളരെ പുരുഷാരവും
കൂടെ പോയി. അവൻ പട്ടണത്തിന്റെ 12
വാതിലോടു അടുത്തപ്പോൾ മരിച്ചുപോയ
ഒരുത്തനെ പുറത്തു കൊണ്ടുവരുന്നു; അ
വൻ അമ്മെക്കു ഏകജാതനായ മകൻ;
അവളോ വിധവ ആയിരുന്നു. പട്ട
ണത്തിലെ ഒരു വലിയ പുരുഷാരവും അ
വളോടുകൂടെ ഉണ്ടായിരുന്നു. അവളെ 13
കണ്ടിട്ടു കൎത്താവു മനസ്സലിഞ്ഞു അവളോടു:
കരയേണ്ടാ എന്നു പറഞ്ഞു; അവൻ അടു
ത്തുചെന്നു മഞ്ചം തൊട്ടു ചുമക്കുന്നവർ
നിന്നു. ബാല്യക്കാരാ, എഴുന്നേല്ക്ക എ 14
ന്നു ഞാൻ നിന്നോടു പറയുന്നു എന്നു
അവൻ പറഞ്ഞു. മരിച്ചവൻ എഴുന്നേറ്റു 15
ഇരുന്നു സംസാരിപ്പാൻ തുടങ്ങി; അവൻ
അവനെ അമ്മെക്കു ഏല്പിച്ചുകൊടുത്തു.
എല്ലാവൎക്കും ഭയം പിടിച്ചു: ഒരു വലിയ 16
പ്രവാചകൻ നമ്മുടെ ഇടയിൽ എഴുന്നേ
റ്റിരിക്കുന്നു; ദൈവം തന്റെ ജനത്തെ
സന്ദൎശിച്ചിരിക്കുന്നു എന്നു പറഞ്ഞു ദൈ
വത്തെ മഹത്വീകരിച്ചു. അവനെക്കുറി 17
ച്ചുള്ള ഈ ശ്രുതി യെഹൂദ്യയിൽ ഒക്കെയും
ചുറ്റുമുള്ള നാടെങ്ങും പരന്നു.

ഇതു ഒക്കെയും യോഹന്നാന്റെ ശിഷ്യ 18
ന്മാർ അവനോടു അറിയിച്ചു. എന്നാറെ 19

യോഹന്നാൻ തന്റെ ശിഷ്യന്മാരിൽ രണ്ടു
പേരെ വിളിച്ചു കൎത്താവിന്റെ അടുക്കൽ
അയച്ചു: വരുവാനുള്ളവൻ നീയോ?
അല്ല, ഞങ്ങൾ മറ്റൊരുത്തനെ കാത്തിരി
20 ക്കേണമോ എന്നു പറയിച്ചു. ആ പുരു
ഷന്മാർ അവന്റെ അടുക്കൽ വന്നു: വരു
വാനുള്ളവൻ നീയോ? അല്ല, ഞങ്ങൾ
മറ്റൊരുത്തനെ കാത്തിരിക്കേണമോ എ
ന്നു ചോദിപ്പാൻ യോഹന്നാൻസ്നാപകൻ
ഞങ്ങളെ നിന്റെ അടുക്കൽ അയച്ചിരി
21 ക്കുന്നു എന്നു പറഞ്ഞു. ആ നാഴികയിൽ
അവൻ വ്യാധികളും ബാധകളും ദുരാത്മാ
ക്കളും പിടിച്ച പലരെയും സൌഖ്യമാക്കു
കയും പല കുരുടന്മാൎക്കും കാഴ്ച നല്കുകയും
22 ചെയ്തിട്ടു അവരോടു: കുരുടർ കാണുന്നു;
മുടന്തർ നടക്കുന്നു; കുഷ്ഠരോഗികൾ ശുദ്ധ
രായി തീരുന്നു; ചെകിടർ കേൾക്കുന്നു;
മരിച്ചവർ ഉയിൎത്തെഴുന്നേല്ക്കുന്നു; ദരിദ്ര
ന്മാരോടു സുവിശേഷം അറിയിക്കുന്നു
എന്നിങ്ങനെ നിങ്ങൾ കാണുകയും കേൾ
ക്കയും ചെയ്യുന്നതു യോഹന്നാനെ ചെന്നു
23 അറിയിപ്പിൻ. എന്നാൽ എങ്കൽ ഇടറി
പ്പോകാത്തവൻ ഭാഗ്യവാൻ എന്നു ഉത്തരം
പറഞ്ഞു.
24 യോഹന്നാന്റെ ദൂതന്മാർ പോയ
ശേഷം അവൻ പുരുഷാരത്തോടു യോഹ
ന്നാനെക്കുറിച്ചു പറഞ്ഞുതുടങ്ങിയതു: നി
ങ്ങൾ എന്തു കാണ്മാൻ മരുഭൂമിയിലേക്കു
പോയി? കാറ്റിനാൽ ഉലയുന്ന ഓട
25 യോ? അല്ല, എന്തു കാണ്മാൻ പോയി?
മാൎദ്ദവവസ്ത്രം ധരിച്ച മനുഷ്യനെയോ?
മോടിയുള്ള വസ്ത്രം ധരിച്ചു സുഖഭോഗിക
ളായി നടക്കുന്നവർ രാജധാനികളിൽ
26 അത്രേ. അല്ല, എന്തു കാണ്മാൻ പോയി?
ഒരു പ്രവാചകനെയോ? അതേ, പ്രവാ
ചകനിലും മികച്ചവനെ തന്നേ എന്നു
ഞാൻ നിങ്ങളോടു പറയുന്നു:

“ഞാൻ എന്റെ ദൂതനെ നിനക്കു 27
മുമ്പായി അയക്കുന്നു; അവൻ നിന്റെ
മുമ്പിൽ നിനക്കു വഴി ഒരുക്കും”
എന്നു എഴുതിയിരിക്കുന്നതു അവനെക്കു
റിച്ചാകുന്നു. സ്ത്രീകളിൽനിന്നു ജനിച്ച 28
വരിൽ യോഹന്നാനെക്കാൾ വലിയവൻ
ആരുമില്ല; ദൈവരാജ്യത്തിൽ ഏറ്റവും
ചെറിയവനോ അവനിലും വലിയവൻ
എന്നു ഞാൻ നിങ്ങളോടു പറയുന്നു.— എ 29
ന്നാൽ ജനം ഒക്കെയും ചുങ്കക്കാരും കേട്ടിട്ടു
യോഹന്നാന്റെ സ്നാനം ഏറ്റതിനാൽ
ദൈവത്തെ നീതീകരിച്ചു. എങ്കിലും പരീ 30
ശന്മാരും ന്യായശാസ്ത്രിമാരും അവനാൽ
സ്നാനം ഏല്ക്കാതെ ദൈവത്തിന്റെ ആലോ
ചന തങ്ങൾക്കു വൃഥാവാക്കിക്കളഞ്ഞു.—
ഈ തലമുറയിലെ മനുഷ്യരെ ഏതിനോടു 31
ഉപമിക്കേണ്ടു? അവർ ഏതിനോടു തുല്യം?
ഞങ്ങൾ നിങ്ങൾക്കായി കുഴലൂതി, നി 32
ങ്ങൾ നൃത്തം ചെയ്തില്ല; ഞങ്ങൾ നിങ്ങൾ
ക്കായി വിലാപം പാടി, നിങ്ങൾ കരഞ്ഞി
ല്ല എന്നു ചന്തസ്ഥലത്തു ഇരുന്നു അന്യോ
ന്യം വിളിച്ചുപറയുന്ന കുട്ടികളോടു അവർ
തുല്യർ. യോഹന്നാൻസ്നാപകൻ അപ്പം 33
തിന്നാതെയും വീഞ്ഞു കുടിക്കാതെയും വ
ന്നിരിക്കുന്നു; അവന്നു ഭൂതം ഉണ്ടു എന്നു
നിങ്ങൾ പറയുന്നു. മനുഷ്യപുത്രൻ തി 34
ന്നും കുടിച്ചുംകൊണ്ടു വന്നിരിക്കുന്നു; തിന്നി
യും കുടിയനും ആയ മനുഷ്യൻ; ചുങ്കക്കാ
രുടെയും പാപികളുടെയും സ്നേഹിതൻ
എന്നു നിങ്ങൾ പറയുന്നു. ജ്ഞാനമോ 35
തന്റെ എല്ലാമക്കളാലും നീതീകരിക്കപ്പെ
ട്ടിരിക്കുന്നു.

പരീശന്മാരിൽ ഒരുത്തൻ തന്നോടു 36
കൂടെ ഭക്ഷണം കഴിപ്പാൻ അവനെ ക്ഷ
ണിച്ചു; അവൻ പരീശന്റെ വീട്ടിൽ
ചെന്നു ഭക്ഷണത്തിന്നിരുന്നു. ആ പട്ട 37
ണത്തിൽ പാപിയായ ഒരു സ്ത്രീ, അവൻ

പരീശന്റെ വീട്ടിൽ ഭക്ഷണത്തിന്നിരി
ക്കുന്നതു അറിഞ്ഞു ഒരു വെണ്കൽഭരണി
38 പരിമളതൈലം കൊണ്ടുവന്നു, പുറ
കിൽ അവന്റെ കാല്ക്കൽ കരഞ്ഞുകൊണ്ടു
നിന്നു കണ്ണുനീർകൊണ്ടു അവന്റെ കാൽ
നനെച്ചുതുടങ്ങി; തലമുടികൊണ്ടു തുടെച്ചു
39 കാൽ ചുംബിച്ചു തൈലം പൂശി. അവ
നെ ക്ഷണിച്ച പരീശൻ അതു കണ്ടിട്ടു:
ഇവൻ പ്രവാചകൻ ആയിരുന്നു എങ്കിൽ,
തന്നെ തൊടുന്ന സ്ത്രീ ആരെന്നും എങ്ങ
നെയുള്ളവൾ എന്നും അറിയുമായിരുന്നു:
അവൾ പാപിയല്ലോ എന്നു ഉള്ളിൽ പറ
40 ഞ്ഞു. ശിമോനേ, നിന്നോടു ഒന്നു പറവാ
നുണ്ടു എന്നു യേശു പറഞ്ഞതിന്നു: ഗുരോ,
41 പറഞ്ഞാലും എന്നു അവൻ പറഞ്ഞു. കടം
കൊടുക്കുന്ന ഒരുത്തന്നു രണ്ടു കടക്കാർ
ഉണ്ടായിരുന്നു; ഒരുത്തൻ അഞ്ഞൂറു വെള്ളി
ക്കാശും മറ്റവൻ അമ്പതു വെള്ളിക്കാശും
42 കൊടുപ്പാനുണ്ടായിരുന്നു. വീട്ടുവാൻ അ
വൎക്കു വക ഇല്ലായ്കയാൽ അവൻ ഇരുവൎക്കും
ഇളെച്ചുകൊടുത്തു; എന്നാൽ അവരിൽ
ആർ അവനെ അധികം സ്നേഹിക്കും?
43 അധികം ഇളെച്ചുകിട്ടിയവൻ എന്നു ഞാൻ
ഊഹിക്കുന്നു എന്നു ശിമോൻ പറഞ്ഞു. അ
വൻ അവനോടു: നീ വിധിച്ചതു ശരി
44 എന്നു പറഞ്ഞു. സ്ത്രീയുടെ നേരെ തിരി
ഞ്ഞു ശിമോനോടു പറഞ്ഞതു: ഈ സ്ത്രീയെ
കാണുന്നുവോ? ഞാൻ നിന്റെ വീട്ടിൽ
വന്നു, നീ എന്റെ കാലിന്നു വെള്ളം തന്നി
ല്ല; ഇവളോ കണ്ണുനീർകൊണ്ടു എന്റെ
കാൽ നനെച്ചു തലമുടികൊണ്ടു തുടെച്ചു.
45 നീ എനിക്കു ചുംബനം തന്നില്ല; ഇവളോ
ഞാൻ അകത്തു വന്നതുമുതൽ ഇടവിടാതെ
46 എന്റെ കാൽ ചുംബിച്ചു. നീ എന്റെ
തലയിൽ തൈലം പൂശിയില്ല; ഇവളോ
പരിമളതൈലംകൊണ്ടു എന്റെ കാൽ പൂ
47 ശി. ആകയാൽ ഇവളുടെ അനേകമായ
പാപങ്ങൾ മോചിച്ചിരിക്കുന്നു എന്നു ഞാൻ
നിന്നോടു പറയുന്നു; അവൾ വളരെ സ്നേ
ഹിച്ചുവല്ലോ; അല്പം മോചിച്ചുകിട്ടിയവൻ
അല്പം സ്നേഹിക്കുന്നു. പിന്നെ അവൻ 48
അവളോടു: നിന്റെ പാപങ്ങൾ മോചി
ച്ചുതന്നിരിക്കുന്നു എന്നു പറഞ്ഞു. അവ 49
നോടുകൂടെ പന്തിയിൽ ഇരുന്നവർ: പാ
പമോചനവും കൊടുക്കുന്ന ഇവൻ ആർ
എന്നു തമ്മിൽ പറഞ്ഞുതുടങ്ങി. അവ 50
നോ സ്ത്രീയോടു: നിന്റെ വിശ്വാസം നി
ന്നെ രക്ഷിച്ചിരിക്കുന്നു; സമാധാനത്തോ
ടെ പോക എന്നു പറഞ്ഞു.

## ൮. അദ്ധ്യായം.

അനന്തരം അവൻ ദൈവരാജ്യം പ്രസം
ഗിച്ചും സുവിശേഷിച്ചുംകൊണ്ടു പട്ടണം
തോറും സഞ്ചരിച്ചു. അവനോടുകൂടെ 2
പന്തിരുവരും അവൻ ദുരാത്മാക്കളെയും
വ്യാധികളെയും നീക്കി സൌഖ്യം വരു
ത്തിയ ചില സ്ത്രീകളും ഏഴു ഭൂതങ്ങൾ വി
ട്ടുപോയ മഗ്ദലക്കാരത്തി മറിയയും ഹെ 3
രോദാവിന്റെ കാൎയ്യവിചാരകനായ കൂസ
യുടെ ഭാൎയ്യ യോഹന്നയും ശൂശന്നയും ത
ങ്ങളുടെ വസ്തുവകകൊണ്ടു അവൎക്കു ശുശ്രൂ
ഷ ചെയ്തുപോന്ന മറ്റു പല സ്ത്രീകളും
ഉണ്ടായിരുന്നു.

പിന്നെ വലിയോരു പുരുഷാരവും 4
ഓരോ പട്ടണത്തിൽനിന്നു അവന്റെ
അടുക്കൽ വന്നവരും ഒരുമിച്ചുകൂടിയ
പ്പോൾ അവൻ ഉപമയായി പറഞ്ഞതു:
വിതെക്കുന്നവൻ വിത്തു വിതെപ്പാൻ പുറ 5
പ്പെട്ടു. വിതെക്കുമ്പോൾ ചിലതു വഴിയ
രികെ വീണിട്ടു ചവിട്ടിപ്പോകയും ആകാ
ശത്തിലെ പറവജാതി അതിനെ തിന്നുക
ളകയും ചെയ്തു. മറ്റു ചിലതു പാറമേൽ 6
വീണു മുളെച്ചു നനവില്ലായ്കയാൽ ഉണങ്ങി
പ്പോയി. മറ്റു ചിലതു മുള്ളിന്നിടയിൽ 7

വീണു; മുള്ളുംകൂടെ മുളെച്ചു അതിനെ ഞെ
8 രുക്കിക്കളഞ്ഞു. മററു ചിലതു നല്ലനിലത്തു
വീണു മുളെച്ചു നൂറുമേനി ഫലംകൊടുത്തു.
ഇതു പറഞ്ഞിട്ടു: കേൾപ്പാൻ ചെവി ഉള്ള
വൻ കേൾക്കട്ടെ എന്നു വിളിച്ചുപറഞ്ഞു.
9 അവൻെറ ശിഷ്യന്മാർ അവനോടു: ഈ
ഉപമ എന്തു എന്നു ചോദിച്ചതിന്നു അവൻ
10 പറഞ്ഞതു: ദൈവരാജ്യത്തിൻെറ മർമ്മ
ങ്ങളെ അറിവാൻ നിങ്ങൾക്കു വരം ലഭി
ച്ചിരിക്കുന്നു; ശേഷമുള്ളവൎക്കൊ കണ്ടിട്ടും
കാണാതിരിപ്പാനും കേട്ടിട്ടും ഗ്രഹിക്കാതി
11 രിപ്പാനും ഉപമകളിലത്രേ. ഉപമയുടെ
പൊരുളോ: വിത്തു ദൈവവചനം;
12 വഴിയരികെയുള്ളവർ കേൾക്കുന്നവർ എ
ങ്കിലും അവർ വിശ്വസിച്ചു രക്ഷിക്കപ്പെ
ടാതിരിപ്പാൻ പിശാചു വന്നു അവരുടെ
ഹൃദയത്തിൽനിന്നു വചനം എടുത്തുകളയു
13 ന്നു. പാറമേലുള്ളവരോ കേൾക്കുമ്പോൾ
വചനം സന്തോഷത്തോടെ കൈക്കൊള്ളു
ന്നവർ എങ്കിലും അവൎക്കു വേരില്ല; അവർ
തല്ക്കാലം വിശ്വസിക്കയും പരീക്ഷാസമ
യത്തു പിൻവാങ്ങിപ്പോകയും ചെയ്യുന്നു.
14 മുള്ളിന്നിടയിൽ വീണതോ കേൾക്കുന്ന
വർ എങ്കിലും പോയി ചിന്തകളാലും ധന
ത്താലും സംസാരഭോഗങ്ങളാലും ഞെരുങ്ങി
പൂൎണ്ണമായി ഫലംകൊടുക്കാത്തവരത്രേ.
15 നല്ലമണ്ണിലുള്ളതോ വചനം കേട്ടു ഗുണ
മുള്ള നല്ല ഹൃദയത്തിൽ സംഗ്രഹിച്ചു ക്ഷമ
യോടെ ഫലം കൊടുക്കുന്നവർ തന്നേ.
16 വിളക്കു കൊളുത്തീട്ടു ആരും അതിനെ
പാത്രംകൊണ്ടു മൂടുകയോ കട്ടില്ക്കീഴെ വെ
ക്കയോ ചെയ്യാതെ അകത്തു വരുന്നവർ
വെളിച്ചം കാണേണ്ടതിന്നു തണ്ടിന്മേൽ
17 അത്രെ വെക്കുന്നതു. വെളിപ്പെടാതെ
ഗുഢമായതു ഒന്നുമില്ല; പ്രസിദ്ധമായി
വെളിച്ചത്തു വരാതെ മറവായിരിക്കുന്നതും
18 ഒന്നുമില്ല. ആകയാൽ നിങ്ങൾ എങ്ങ
നെ കേൾക്കുന്നു എന്നു സൂക്ഷിച്ചുകൊൾ
വിൻ. ഉള്ളവന്നു കിട്ടും; ഇല്ലാത്തവനോ
ടോ ഉണ്ടു എന്നു തോന്നുന്നതുംകൂടെ എടു
ത്തുകളയും.
അവൻെറ അമ്മയും സഹോദരന്മാരും 19
അവൻെറ അടുക്കൽ വന്നു, പുരുഷാരം
നിമിത്തം അവനോടു അടുപ്പാൻ കഴി
ഞ്ഞില്ല. നിൻെറ അമ്മയും സഹോദര 20
ന്മാരും നിന്നെ കാണ്മാൻ ഇച്ഛിച്ചുകൊണ്ടു
പുറത്തു നില്ക്കുന്നു എന്നു ചിലർ അവനോടു
അറിയിച്ചു. അവരോടു അവൻ: എ 21
ൻെറ അമ്മയും സഹോദരന്മാരും ദൈവ
വചനം കേട്ടു ചെയ്യുന്നവരത്രേ എന്നു
ഉത്തരം പറഞ്ഞു.
ഒരുദിവസം അവൻ ശിഷ്യന്മാരുമായി 22
പടകിൽ കയറി: നാം തടാകത്തിൻെറ
അക്കരെ പോക എന്നു അവരോടു പറ
ഞ്ഞു. അവർ നീക്കി ഓടുമ്പോൾ അവൻ 23
ഉറങ്ങിപ്പോയി. തടാകത്തിൽ ഒരു ചുഴലി
ക്കാററുണ്ടായി പടകിൽ വെള്ളം നിറ 24
ഞ്ഞിട്ടു അവർ പ്രാണഭയത്തിലായി അടു
ക്കെ ചെന്നു: നാഥാ, നാഥാ, ഞങ്ങൾ നശി
ച്ചുപോകുന്നു എന്നു പറഞ്ഞു അവനെ ഉണ
ൎത്തി; അവൻ എഴുന്നേററു കാററിനെയും
വെള്ളത്തിൻെറ കോപത്തെയും ശാസി
ച്ചു; അവ അമൎന്നു ശാന്തത ഉണ്ടായി. പി 25
ന്നെ അവരോടു: നിങ്ങളുടെ വിശ്വാസം
എവിടെ എന്നു പറഞ്ഞു; അവരോ ഭയ
പ്പെട്ടു: ഇവൻ ആർ? അവൻ കാററിനോ
ടും വെള്ളത്തോടും കല്പിക്കയും അവ അനു
സരിക്കയും ചെയ്യുന്നു എന്നു തമ്മിൽ പറ
ഞ്ഞു ആശ്ചൎയ്യപ്പെട്ടു.
അവർ ഗലീലെക്കു നേരെയുള്ള ഗെര 26
സേന്യദേശത്തു അണഞ്ഞു. അവൻ ക 27
രെക്കു ഇറങ്ങിയപ്പോൾ ബഹുകാലമായി
ഭൂതങ്ങൾ ബാധിച്ചോരു മനുഷ്യൻ പട്ട
ണത്തിൽനിന്നു വന്നു എതിർപെട്ടു; അ

വൻ ബഹുകാലമായി വസ്ത്രം ധരിക്കാതെ
യും വീട്ടിൽ പാൎക്കാതെയും ശവക്കല്ലറക
28 ളിൽ അത്രെ ആയിരുന്നു. അവൻ യേ
ശുവിനെ കണ്ടിട്ടു നിലവിളിച്ചു അവനെ
നമസ്കരിച്ചു: യേശുവേ, മഹോന്നതനായ
ദൈവത്തിന്റെ പുത്രാ, എനിക്കും നിന
ക്കും തമ്മിൽ എന്തു? എന്നെ ഉപദ്രവിക്ക
രുതേ എന്നു ഞാൻ അപേക്ഷിക്കുന്നു എ
29 ന്നു ഉറക്കെ പറഞ്ഞു. അവൻ അശുദ്ധാ
ത്മാവിനോടു ആ മനുഷ്യനെ വിട്ടുപോക
വാൻ കല്പിച്ചിരുന്നു. അതു വളരെ കാ
ലമായി അവനെ ബാധിച്ചിരുന്നു; അവ
നെ ചങ്ങലയും വിലങ്ങും ഇട്ടു ബന്ധിച്ചു
സൂക്ഷിച്ചിരുന്നിട്ടും അവൻ ബന്ധനങ്ങ
ളെ തകൎക്കയും ഭൂതം അവനെ കാട്ടുകളി
30 ലേക്കു ഓടിക്കയും ചെയ്യും. യേശു അവ
നോടു: നിന്റെ പേർ എന്തു എന്നു ചോ
ദിച്ചു. അനേകം ഭൂതങ്ങൾ അവനെ ബാ
ധിച്ചിരുന്നതുകൊണ്ടു: ലെഗ്യോൻ എന്നു
31 അവൻ പറഞ്ഞു. പാതാളത്തിലേക്കു പോ
കുവാൻ കല്പിക്കരുതു എന്നു അവ അവ
32 നോടു അപേക്ഷിച്ചു. അവിടെ മല
യിൽ വലിയോരു പന്നിക്കൂട്ടം മേഞ്ഞുകൊ
ണ്ടിരുന്നു. അവയിൽ കടപ്പാൻ അനുവാ
ദം തരേണം എന്നു അവനോടു അപേക്ഷി
33 ച്ചു; അവൻ അനുവാദം കൊടുത്തു. ഭൂത
ങ്ങൾ ആ മനുഷ്യനെ വിട്ടു പന്നികളിൽ
കടന്നപ്പോൾ കൂട്ടം കടുന്തൂക്കത്തൂടെ തടാക
34 ത്തിലേക്കു പാഞ്ഞു വീൎപ്പുമുട്ടി ചത്തു. ഈ
സംഭവിച്ചതു മേയ്ക്കുന്നവർ കണ്ടിട്ടു ഓടി
പ്പോയി പട്ടണത്തിലും നാട്ടിലും അറി
35 യിച്ചു. സംഭവിച്ചതു കാണ്മാൻ അവർ പുറ
പ്പെട്ടു യേശുവിന്റെ അടുക്കൽ വന്നു, ഭൂത
ങ്ങൾ വിട്ടുപോയ മനുഷ്യൻ വസ്ത്രം ധരി
ച്ചും സുബോധം പൂണ്ടും യേശുവിന്റെ
കാല്ക്കൽ ഇരിക്കുന്നതു കണ്ടു ഭയപ്പെട്ടു.
36 ഭൂതഗ്രസ്തന്നു സൌഖ്യം വന്നതു എങ്ങനെ
എന്നു കണ്ടവർ അവരോടു അറിയിച്ചു.
ഗെരസേന്യദേശത്തിലെ ജനസമൂഹം എ 37
ല്ലാം ഭയപരവശരായി തങ്ങളെ വിട്ടുപോ
കേണം എന്നു അവനോടു അപേക്ഷിച്ചു;
അങ്ങനെ അവൻ പടകു കയറി മടങ്ങി
പ്പോന്നു. ഭൂതങ്ങൾ വിട്ടുപോയ ആൾ 38
അവനോടുകൂടെ ഇരിപ്പാൻ അനുവാദം
ചോദിച്ചു. അതിന്നു അവൻ: നീ വീ 39
ട്ടിൽ മടങ്ങിച്ചെന്നു ദൈവം നിനക്കു ചെ
യ്തതു ഒക്കെയും അറിയിക്ക എന്നു പറഞ്ഞു
അവനെ അയച്ചു. അവൻ പോയി
യേശു തനിക്കു ചെയ്തതു ഒക്കെയും പട്ടണ
ത്തിൽ എല്ലാടവും അറിയിച്ചു.

യേശു മടങ്ങിവന്നപ്പോൾ പുരുഷാരം 40
അവനെ സന്തോഷത്തോടെ കൈക്കൊ
ണ്ടു; അവർ എല്ലാവരും അവന്നായിട്ടു
കാത്തിരിക്കയായിരുന്നു. അപ്പോൾ പ 41
ള്ളിപ്രമാണിയായ യായീറൊസ് എന്നു
പേരുള്ളോരു മനുഷ്യൻ വന്നു യേശുവി
ന്റെ കാല്ക്കൽ വീണു. അവന്നു ഏകദേശം 42
പന്ത്രണ്ടു വയസ്സുള്ള ഏകജാതയായോരു
മകൾ ഉണ്ടായിരുന്നു; അവൾ മരിപ്പാ
റായതുകൊണ്ടു തന്റെ വീട്ടിൽ വരേണം
എന്നു അവനോടു അപേക്ഷിച്ചു; അവൻ
പോകുമ്പോൾ പുരുഷാരം അവനെ
തിക്കിക്കൊണ്ടിരുന്നു.

അന്നു പന്ത്രണ്ടു സംവത്സരമായി രക്ത 43
സ്രവമുള്ളവളും മുതൽ എല്ലാം വൈദ്യന്മാൎക്കു
കൊടുത്തിട്ടും ആരാലും സൌഖ്യം വരുത്തു
വാൻ കഴിയാഞ്ഞവളുമായോരു സ്ത്രീ പുറ 44
കിൽ അടുത്തുചെന്നു അവന്റെ വസ്ത്ര
ത്തിന്റെ തൊങ്ങൽ തൊട്ടു ഉടനെ അവ
ളുടെ രക്തസ്രവം നിന്നുപോയി. എന്നെ 45
തൊട്ടതു ആർ എന്നു യേശു ചോദിച്ചു.
എല്ലാവരും ഞാനല്ല, ഞാനല്ല എന്നു പറ
ഞ്ഞപ്പോൾ: ഗുരോ, പുരുഷാരം നിന്നെ
തിക്കിത്തിരക്കുന്നു എന്നു പത്രൊസും കൂടെ

46 യുള്ളവരും പറഞ്ഞു. യേശുവോ: ഒരാൾ
എന്നെ തൊട്ടു; എങ്കൽനിന്നു ശക്തി പുറ
പ്പെട്ടതു ഞാൻ അറിഞ്ഞു എന്നു പറഞ്ഞു.
47 താൻ മറഞ്ഞിരിക്കുന്നില്ല എന്നു സ്ത്രീ കണ്ടു
വിറെച്ചുംകൊണ്ടു വന്നു അവന്റെ മുമ്പിൽ
വീണു, അവനെ തൊട്ട സംഗതിയും തൽ
ക്ഷണം സൌഖ്യമായതും സകലജനവും
48 കേൾക്കെ അറിയിച്ചു. അവൻ അവ
ളോടു: മകളേ, നിന്റെ വിശ്വാസം
നിന്നെ രക്ഷിച്ചിരിക്കുന്നു; സമാധാന
ത്തോടെ പോക എന്നു പറഞ്ഞു.
49 അവൻ സംസാരിച്ചു കൊണ്ടിരിക്കു
മ്പോൾ തന്നേ പള്ളിപ്രമാണിയുടെ ഒ
രാൾ വന്നു: നിന്റെ മകൾ മരിച്ചുപോയി;
ഗുരുവിനെ പ്രയാസപ്പെടുത്തേണ്ടാ എന്നു
50 പറഞ്ഞു. യേശു അതു കേട്ടാറെ: ഭയ
പ്പെടേണ്ടാ, വിശ്വസിക്കമാത്രം ചെയ്ക;
എന്നാൽ അവൾ രക്ഷപ്പെടും എന്നു അവ
51 നോടു ഉത്തരം പറഞ്ഞു. വീട്ടിൽ എത്തി
യാറെ പത്രൊസ്, യോഹന്നാൻ, യാക്കോ
ബ് എന്നവരെയും ബാലയുടെ അപ്പനെ
യും അമ്മയെയും അല്ലാതെ ആരെയും അ
വൻ തന്നോടുകൂടെ അകത്തു വരുവാൻ
52 സമ്മതിച്ചില്ല. എല്ലാവരും അവളെച്ചൊ
ല്ലി കരകയും മുറയിടുകയും ചെയ്യുമ്പോൾ:
കരയേണ്ടാ, അവൾ മരിച്ചില്ല, ഉറങ്ങുന്ന
53 ത്രേ എന്നു അവൻ പറഞ്ഞു. അവരോ
അവൾ മരിച്ചുപോയി എന്നു അറികകൊ
54 ണ്ടു അവനെ പരിഹസിച്ചു. എന്നാൽ
അവൻ അവളുടെ കൈക്കു പിടിച്ചു: ബാ
ലേ, എഴുന്നേല്ക്ക എന്നു അവളോടു ഉറ
55 ക്കെ പറഞ്ഞു. അവളുടെ ആത്മാവു മട
ങ്ങിവന്നു, അവൾ ഉടനെ എഴുന്നേററു;
അവൾക്കു ഭക്ഷണം കൊടുപ്പാൻ അവൻ
56 കല്പിച്ചു. അവളുടെ അമ്മയപ്പന്മാർ വി
സ്മയിച്ചു. സംഭവിച്ചതു ആരോടും പറ
യരുതു എന്നു അവൻ അവരോടു കല്പിച്ചു.

## ൯. അദ്ധ്യായം.

**അ**വൻ പന്തിരുവരെ അടുക്കൽ വിളി
ച്ചു, സകലഭൂതങ്ങളുടെമേലും വ്യാധികളെ
സൌഖ്യമാക്കുവാനും അവൎക്കു ശക്തിയും
അധികാരവും കൊടുത്തു; ദൈവരാജ്യം 2
പ്രസംഗിപ്പാനും രോഗികൾക്കു സൌ
ഖ്യം വരുത്തുവാനും അവരെ അയച്ചു പറ
ഞ്ഞതു: വഴിക്കു വടിയും പൊക്കണവും 3
അപ്പവും പണവും ഒന്നും എടുക്കരുതു; രണ്ടു
ഉടുപ്പും അരുതു. നിങ്ങൾ ഏതു വീട്ടിൽ 4
എങ്കിലും ചെന്നാൽ അവിടംവിട്ടു പോകും
വരെ അവിടെത്തന്നേ പാൎപ്പിൻ. ആ 5
രെങ്കിലും നിങ്ങളെ കൈക്കൊള്ളാതിരു
ന്നാൽ ആ പട്ടണം വിട്ടു അവരുടെ
നേരെ സാക്ഷ്യത്തിന്നായി നിങ്ങളുടെ
കാലിൽനിന്നു പൊടി തട്ടിക്കളവിൻ.
അവർ പുറപ്പെട്ടു എങ്ങും സുവിശേഷിച്ചും 6
രോഗികളെ സൌഖ്യമാക്കിയുംകൊണ്ടു
ഊർതോറും സഞ്ചരിച്ചു.

സംഭവിക്കുന്നതു എല്ലാം ഇടപ്രഭുവായ 7
ഹെരോദാവു കേട്ടു. യോഹന്നാൻ മരി 8
ച്ചവരിൽനിന്നു ഉയിൎത്തെഴുന്നേററു എന്നു
ചിലരും ഏലീയാവു പ്രത്യക്ഷനായി എന്നു
ചിലരും പുരാതനപ്രവാചകന്മാരിൽ ഒരു
ത്തൻ ഉയിൎത്തെഴുന്നേററു എന്നു മററു ചില
രും പറകകൊണ്ടു ഹെരോദാവു ചഞ്ച 9
ലിച്ചു: യോഹന്നാനെ ഞാൻ ശിരഃഛേദം
ചെയ്തു; എന്നാൽ ഞാൻ ഇങ്ങനെയു
ള്ളതു കേൾക്കുന്ന ഇവൻ ആർ എന്നു പറ
ഞ്ഞു അവനെ കാണ്മാൻ ശ്രമിച്ചു.

അപ്പൊസ്തലന്മാർ മടങ്ങിവന്നിട്ടു ത 10
ങ്ങൾ ചെയ്തതു ഒക്കെയും അവനോടു
അറിയിച്ചു. അവൻ അവരെ കൂട്ടിക്കൊ
ണ്ടു ബേത്ത്സയിദ എന്ന പട്ടണത്തി
ലേക്കു തനിച്ചു വാങ്ങിപ്പോയി. അതു 11
പുരുഷാരം അറിഞ്ഞു അവനെ പിന്തു

ടന്നു. അവൻ അവരെ കൈക്കൊണ്ടു
ദൈവരാജ്യത്തെക്കുറിച്ചു അവരോടു സം
സാരിക്കയും രോഗശാന്തി വേണ്ടിയവരെ
12 സൌഖ്യമാക്കുകയും ചെയ്തു. പകൽ കഴി
വാറായപ്പോൾ പന്തിരുവർ അടുത്തുവന്നു
അവനോടു: ഇവിടെ നാം മരുഭൂമിയിൽ
ആയിരിക്കകൊണ്ടു പുരുഷാരം ചുററുമുള്ള
ഊരുകളിലും കുടികളിലും പോയി രാത്രി
പാർപ്പാനും ആഹാരം വാങ്ങുവാനും വേ
ണ്ടി അവരെ പറഞ്ഞയക്കേണം എന്നു
13 പറഞ്ഞു. അവൻ അവരോടു: നിങ്ങൾ
തന്നേ അവക്കു ഭക്ഷിപ്പാൻ കൊടുപ്പിൻ
എന്നു പറഞ്ഞതിന്നു: അഞ്ചപ്പവും രണ്ടു
മീനും അല്ലാതെ അധികം ഞങ്ങളുടെ പ
ക്കൽ ഇല്ല; ഞങ്ങൾ പോയി ഈ സകല
ജനത്തിന്നും വേണ്ടി ഭോജ്യങ്ങൾ കൊ
14 ള്ളേണമോ എന്നു അവർ പറഞ്ഞു. ഏ
കദേശം അയ്യായിരം പുരുഷന്മാർ ഉണ്ടാ
യിരുന്നു. പിന്നെ അവൻ തൻെറ
ശിഷ്യന്മാരോടു: അവരെ അമ്പതു വീതം
പന്തിപന്തിയായി ഇരുത്തുവിൻ എന്നു
15 പറഞ്ഞു. അവർ അങ്ങനെ ചെയ്തു എല്ലാ
16 വരെയും ഇരുത്തി. അവൻ ആ അഞ്ചു
അപ്പവും രണ്ടു മീനും എടുത്തുകൊണ്ടു
സ്വർഗ്ഗത്തേക്കു നോക്കി അവയെ അനുഗ്ര
ഹിച്ചു നുറുക്കി പുരുഷാരത്തിന്നു വിളമ്പു
വാൻ ശിഷ്യന്മാരുടെ കയ്യിൽ കൊടുത്തു.
17 എല്ലാവരും തിന്നു തൃപ്തരായി, ശേഷിച്ച
18 കഷണം പന്ത്രണ്ടു കൊട്ട എടുത്തു. അ
വൻ തനിച്ചു പ്രാർത്ഥിച്ചുകൊണ്ടിരിക്കു
മ്പോൾ ശിഷ്യന്മാർ കൂടെ ഉണ്ടായിരുന്നു;
അവൻ അവരോടു: പുരുഷാരം എന്നെ
ആരെന്നു പറയുന്നു എന്നു ചോദിച്ചു.
19 യോഹന്നാൻസ്നാപകൻ എന്നും ചിലർ
ഏലീയാവു എന്നും മററു ചിലർ പുരാതന
പ്രവാചകന്മാരിൽ ഒരുത്തൻ ഉയിർത്തെഴു
ന്നേററു എന്നും പറയുന്നു എന്നു അവർ
ഉത്തരം പറഞ്ഞു. അവൻ അവരോടു: 20
എന്നാൽ നിങ്ങൾ എന്നെ ആരെന്നു പറ
യുന്നു എന്നു ചോദിച്ചതിന്നു: ദൈവത്തി
ൻെറ ക്രിസ്തു എന്നു പത്രൊസ് ഉത്തരം
പറഞ്ഞു. ഇതു ആരോടും പറയരുതെ 21
ന്നു അവൻ അവരോടു അമർച്ചയായിട്ടു
കല്പിച്ചു. മനുഷ്യപുത്രൻ പലതും സഹി 22
ക്കയും മൂപ്പന്മാർ മഹാപുരോഹിതന്മാർ ശാ
സ്ത്രികൾ എന്നിവർ അവനെ തള്ളിക്കള
ഞ്ഞു കൊല്ലുകയും അവൻ മൂന്നാം നാൾ
ഉയിർത്തെഴുന്നേല്ക്കയും വേണം എന്നു പറ
ഞ്ഞു. പിന്നെ അവൻ എല്ലാവരോടും 23
പറഞ്ഞതു: എന്നെ അനുഗമിപ്പാൻ ഒരു
ത്തൻ ഇച്ഛിച്ചാൽ അവൻ തന്നെത്താൻ
നിഷേധിച്ചു നാൾതോറും തൻെറ ക്രൂശ്
എടുത്തുംകൊണ്ടു എന്നെ അനുഗമിക്കട്ടെ.
ആരെങ്കിലും തൻെറ ജീവനെ രക്ഷിപ്പാൻ 24
ഇച്ഛിച്ചാൽ അതിനെ കളയും; എൻെറ
നിമിത്തം ആരെങ്കിലും തൻെറ ജീവനെ
കളഞ്ഞാലോ അതിനെ രക്ഷിക്കും. ഒരു 25
മനുഷ്യൻ സർവ്വലോകവും നേടീട്ടു തന്നെ
ത്താൻ നഷ്ടമാക്കിക്കളകയോ ചേതം വരു
ത്തുകയോ ചെയ്താൽ അവന്നു എന്തു
പ്രയോജനം? ആരെങ്കിലും എന്നെയും 26
എൻെറ വചനങ്ങളെയും കുറിച്ചു നാണി
ച്ചാൽ അവനെക്കുറിച്ചു മനുഷ്യപുത്രൻ
തൻെറയും പിതാവിൻെറയും വിശുദ്ധദൂ
തന്മാരുടെയും മഹത്വത്തിൽ വരുമ്പോൾ
നാണിക്കും. എന്നാൽ ദൈവരാജ്യം കാ 27
ണുവോളം മരണം ആസ്വദിക്കാത്തവർ
ചിലർ ഇവിടെ നില്ക്കുന്നവരിൽ ഉണ്ടു സ
ത്യം എന്നു ഞാൻ നിങ്ങളോടു പറയുന്നു.
ഈ വാക്കുകളെ പറഞ്ഞിട്ടു ഏകദേശം 28
എട്ടു നാൾ കഴിഞ്ഞപ്പോൾ അവൻ പത്രൊ
സിനെയും യോഹന്നാനെയും യാക്കോബി
നെയും കൂട്ടിക്കൊണ്ടു പ്രാർത്ഥിപ്പാൻ മല
യിൽ കയറിപ്പോയി. അവൻ പ്രാർത്ഥി 29

കുമ്പോൾ മുഖത്തിന്റെ ഭാവം മാറി, ഉടു
30 പ്പു മിന്നുന്ന വെള്ളയായും തീൎന്നു. രണ്ടു
പുരുഷന്മാർ അവനോടു സംഭാഷിച്ചു;
31 മോശെയും ഏലീയാവും തന്നേ. അവർ
തേജസ്സിൽ പ്രത്യക്ഷരായി അവൻ യെരു
ശലേമിൽ പ്രാപിപ്പാനുള്ള നിൎയ്യാണത്തെ
32 കുറിച്ചു സംസാരിച്ചു. പത്രൊസും കൂടെ
യുള്ളവരും ഉറക്കത്താൽ ഭാരപ്പെട്ടിരുന്നു;
ഉണൎന്നശേഷം അവന്റെ തേജസ്സിനെ
യും അവനോടുകൂടെ നില്ക്കുന്ന രണ്ടു പുരു
33 ഷന്മാരെയും കണ്ടു. അവർ അവനെ
വിട്ടുപിരിയുമ്പോൾ പത്രൊസ് യേശുവി
നോടു: ഗുരോ, നാം ഇവിടെ ഇരിക്കുന്നതു
നല്ലതു; ഞങ്ങൾ മൂന്നു കുടിൽ ഉണ്ടാക്കട്ടെ,
ഒന്നു നിനക്കും ഒന്നു മോശെക്കും ഒന്നു
ഏലീയാവിന്നും എന്നു താൻ പറയുന്നതു
ഇന്നതു എന്നു അറിയാതെ പറഞ്ഞു.
34 ഇതു പറയുമ്പോൾ ഒരു മേഘം വന്നു അ
വരുടെ മേൽ നിഴലിട്ടു. അവർ മേഘ
35 ത്തിൽ ആയപ്പോൾ പേടിച്ചു. മേഘ
ത്തിൽനിന്നു: ഇവൻ എന്റെ പ്രിയപു
ത്രൻ, ഇവന്നു ചെവികൊടുപ്പിൻ എന്നു
36 ഒരു ശബ്ദം ഉണ്ടായി. ശബ്ദം ഉണ്ടായ
നേരത്തു യേശുവിനെ തനിയേ കണ്ടു;
അവർ കണ്ടതു ഒന്നും ആ നാളുകളിൽ
ആരോടും അറിയിക്കാതെ മൌനമായി
രുന്നു.
37 പിറ്റെന്നാൾ അവർ മലയിൽനിന്നു
ഇറങ്ങിവന്നപ്പോൾ ബഹുപുരുഷാരം അ
38 വനെ എതിരേറ്റു. കൂട്ടത്തിൽനിന്നു
ഒരാൾ നിലവിളിച്ചു: ഗുരോ, എന്റെ മക
നെ കടാക്ഷിക്കേണമെന്നു ഞാൻ നി
ന്നോടു അപേക്ഷിക്കുന്നു; അവൻ എനിക്കു
39 ഏകജാതൻ ആകുന്നു. ഒരാത്മാവു അവ
നെ പിടിച്ചിട്ടു അവൻ പൊടുന്നനവെ
നിലവിളിക്കുന്നു; അതു അവനെ നുരെ
പ്പിച്ചു പിടെപ്പിക്കുന്നു; പിന്നെ അവനെ
ഞെരിച്ചിട്ടു പ്രയാസത്തോടെ വിട്ടുമാ
റുന്നു. അതിനെ പുറത്താക്കുവാൻ നി 40
ന്റെ ശിഷ്യന്മാരോടു അപേക്ഷിച്ചു എങ്കി
ലും അവൎക്കു കഴിഞ്ഞില്ല എന്നു പറഞ്ഞു.
അതിന്നു യേശു: അവിശ്വാസവും കോട്ട 41
വുമുള്ള തലമുറയേ, എത്രത്തോളം ഞാൻ
നിങ്ങളോടുകൂടെ ഇരുന്നു നിങ്ങളെ സ
ഹിക്കും? നിന്റെ മകനെ ഇവിടെ കൊണ്ടു
വരിക എന്നു ഉത്തരം പറഞ്ഞു. അവൻ 42
വരുമ്പോൾ തന്നേ ഭൂതം അവനെ തള്ളി
യിട്ടു പിടെപ്പിച്ചു. യേശു അശുദ്ധാത്മാ
വിനെ ശാസിച്ചു ബാലനെ സൌഖ്യമാക്കി
അപ്പനെ ഏല്പിച്ചു. എല്ലാവരും ദൈവ 43
ത്തിന്റെ മഹിമയിങ്കൽ വിസ്മയിച്ചു.

യേശു ചെയ്യുന്നതിൽ ഒക്കെയും എല്ലാവ
രും ആശ്ചൎയ്യപ്പെടുമ്പോൾ അവൻ തന്റെ
ശിഷ്യന്മാരോടു: നിങ്ങൾ ഈ വാക്കു 44
ശ്രദ്ധിച്ചു കേട്ടുകൊൾവിൻ. മനുഷ്യപു
ത്രൻ മനുഷ്യരുടെ കയ്യിൽ ഏല്പിക്ക
പ്പെടുവാൻ പോകുന്നു എന്നു പറഞ്ഞു.
ആ വാക്കു അവർ ഗ്രഹിച്ചില്ല; അതു തി 45
രിച്ചറിയാതവണ്ണം അവൎക്കു മറഞ്ഞിരുന്നു;
ആ വാക്കു സംബന്ധിച്ചു അവനോടു ചോ
ദിപ്പാൻ അവർ ശങ്കിച്ചു.

അവരിൽവെച്ചു ആർ വലിയവൻ 46
എന്നു ഒരു വാദം അവരുടെ ഇടയിൽ
നടന്നു. യേശു അവരുടെ ഹൃദയവിചാരം 47
കണ്ടു ഒരു ശിശുവിനെ എടുത്തു അരികെ
നിറുത്തി: ഈ ശിശുവിനെ എന്റെ നാ 48
മത്തിൽ ആരെങ്കിലും കൈക്കൊണ്ടാൽ എ
ന്നെ കൈക്കൊള്ളുന്നു; എന്നെ കൈക്കൊ
ള്ളുന്നവനോ എന്നെ അയച്ചവനെ കൈ
ക്കൊള്ളുന്നു; നിങ്ങളെല്ലാവരിലും ചെറിയ
വനായവൻ അത്രേ വലിയവൻ ആകും
എന്നു അവരോടു പറഞ്ഞു.

നാഥാ, ഒരുത്തൻ നിന്റെ നാമത്തിൽ 49
ഭൂതങ്ങളെ പുറത്താക്കുന്നതു ഞങ്ങൾ കണ്ടു;

ഞങ്ങളോടുകൂടെ നിന്നെ അനുഗമിക്കാ
യ്കയാൽ അവനെ വിരോധിച്ചു എന്നു
50 യോഹന്നാൻ പറഞ്ഞതിന്നു യേശു അവ
നോടു: വിരോധിക്കരുതു; നിങ്ങൾക്കു പ്ര
തികൂലമല്ലാത്തവൻ നിങ്ങൾക്കു അനുകൂല
മല്ലോ എന്നു പറഞ്ഞു.
51 അവന്റെ ആരോഹണത്തിന്നുള്ള കാ
ലം തികയാറായപ്പോൾ അവൻ യെരുശ
ലേമിലേക്കു യാത്രയാവാൻ മനസ്സു ഉറപ്പി
52 ച്ചു തനിക്കു മുമ്പായി ദൂതന്മാരെ അയച്ചു.
അവർ പോയി അവന്നായി വട്ടംകൂട്ടേണ്ട
തിന്നു ശമര്യക്കാരുടെ ഒരു ഗ്രാമത്തിൽ ചെ
53 ന്നു. എന്നാൽ അവൻ യെരുശലേമിലേ
ക്കു പോകുവാൻ ഭാവിച്ചിരിക്കയാൽ അവർ
54 അവനെ കൈക്കൊണ്ടില്ല. അതു അവ
ന്റെ ശിഷ്യന്മാരായ യാക്കോബും യോഹ
ന്നാനും കണ്ടിട്ടു: കർത്താവേ, [ഏലീയാവു
ചെയ്തതുപോലെ] ആകാശത്തുനിന്നു തീ
ഇറങ്ങി അവരെ നശിപ്പിപ്പാൻ ഞങ്ങൾ പ
റയുന്നതു നിനക്കു സമ്മതമോ എന്നു ചോദി
55 ച്ചു. അവൻ തിരിഞ്ഞു അവരെ ശാസിച്ചു:
[നിങ്ങൾ ഏതു ആത്മാവിന്നു അധീനർ
56 എന്നു നിങ്ങൾ അറിയുന്നില്ല; മനുഷ്യപു
ത്രൻ മനുഷ്യരുടെ പ്രാണങ്ങളെ നശിപ്പി
പ്പാനല്ല രക്ഷിപ്പാനത്രേ വന്നതു എന്നു
പറഞ്ഞു.] അവർ വേറൊരു ഗ്രാമത്തി
ലേക്കു പോയി.
57 അവർ വഴിപോകുമ്പോൾ ഒരുത്തൻ
അവനോടു: നീ എവിടെ പോയാലും
ഞാൻ നിന്നെ അനുഗമിക്കാം എന്നു പറ
58 ഞ്ഞു. യേശു അവനോടു: കുറുനരികൾക്കു
കുഴിയും ആകാശത്തിലെ പറവജാതിക്കു
കൂടും ഉണ്ടു; മനുഷ്യപുത്രന്നോ തല ചായി
59 പ്പാൻ സ്ഥലമില്ല എന്നു പറഞ്ഞു. വേ
റൊരുത്തനോടു: എന്നെ അനുഗമിക്ക എ
ന്നു പറഞ്ഞാറെ അവൻ: ഞാൻ മുമ്പെ
പോയി എന്റെ അപ്പനെ കുഴിച്ചിടുവാൻ
അനുവാദം തരേണം എന്നു പറഞ്ഞു.
അവൻ അവനോടു: മരിച്ചവർ തങ്ങളു 60
ടെ മരിച്ചവരെ കുഴിച്ചിടട്ടെ; നീയോ
പോയി ദൈവരാജ്യം അറിയിക്ക എന്നു
പറഞ്ഞു. മറ്റൊരുത്തൻ: കർത്താവേ, 61
ഞാൻ നിന്നെ അനുഗമിക്കാം; ആദ്യം എ
ന്റെ വീട്ടിലുള്ളവരോടു യാത്ര പറവാൻ
അനുവാദം തരേണം എന്നു പറഞ്ഞു.
യേശു അവനോടു: കലപ്പെക്കു കൈ 62
വെച്ചശേഷം പുറകോട്ടു നോക്കുന്നവൻ
ദൈവരാജ്യത്തിന്നു കൊള്ളാകു
ന്നവനല്ല എന്നു പറഞ്ഞു.

## ൧൦. അദ്ധ്യായം.

**അ**നന്തരം കർത്താവു വേറെ എഴുപതു
പേരെ നിയമിച്ചു, താൻ ചെല്ലുവാനുള്ള
ഓരോ പട്ടണത്തിലേക്കും സ്ഥലത്തിലേ
ക്കും അവരെ തനിക്കു മുമ്പായി ഈരണ്ടാ
യി അയച്ചു, അവരോടു പറഞ്ഞതു: കൊ 2
യ്ത്തു വളരെ ഉണ്ടു സത്യം; വേലക്കാരോ
ചുരുക്കം; ആകയാൽ കൊയ്ത്തിന്റെ യജ
മാനനോടു തന്റെ കൊയ്ത്തിന്നു വേല
ക്കാരെ അയക്കേണ്ടതിന്നു അപേക്ഷി
പ്പിൻ. പോകുവിൻ; ചെന്നായ്ക്കളുടെ 3
നടുവിൽ കുഞ്ഞാടുകളെപ്പോലെ ഞാൻ
നിങ്ങളെ അയക്കുന്നു. സഞ്ചിയും പൊ 4
ക്കണവും ചെരിപ്പും എടുക്കരുതു; വഴി
യിൽവെച്ചു ആരെയും വന്ദനം ചെയ്കയുമ
രുതു; ഏതു വീട്ടിൽ എങ്കിലും ചെന്നാൽ: 5
ഈ വീട്ടിന്നു സമാധാനം എന്നു ആദ്യം പറ
വിൻ. അവിടെ ഒരു സമാധാനപുത്രൻ 6
ഉണ്ടെങ്കിൽ നിങ്ങളുടെ സമാധാനം അവ
ന്മേൽ വസിക്കും; ഇല്ലെന്നുവരികിലോ
നിങ്ങളിലേക്കു മടങ്ങിപ്പോരും. അവർ 7
തരുന്നതു തിന്നും കുടിച്ചുംകൊണ്ടു ആ വീ
ട്ടിൽ തന്നേ പാർപ്പിൻ; വേലക്കാരൻ
തന്റെ കൂലിക്കു യോഗ്യനല്ലോ; വീട്ടിൽ

8 നിന്നു വീട്ടിലേക്കു മാറിപ്പോകരുതു. ഏതു
പട്ടണത്തിലെങ്കിലും ചെന്നാൽ അവർ
നിങ്ങളെ കൈക്കൊള്ളുന്നു എങ്കിൽ നിങ്ങ
ളുടെ മുമ്പിൽ വെക്കുന്നതു ഭക്ഷിപ്പിൻ.
9 അതിലെ രോഗികളെ സൌഖ്യമാക്കി,
ദൈവരാജ്യം നിങ്ങൾക്കു സമീപിച്ചുവ
ന്നിരിക്കുന്നു എന്നു അവരോടു പറവിൻ.
10 ഏതു പട്ടണത്തിലെങ്കിലും ചെന്നാൽ അ
വർ നിങ്ങളെ കൈക്കൊള്ളുന്നില്ലെങ്കിൽ
11 അതിന്റെ തെരുക്കളിൽ പോയി: നി
ങ്ങളുടെ പട്ടണത്തിൽനിന്നു ഞങ്ങളുടെ
കാലിന്നു പറ്റിയ പൊടിയും ഞങ്ങൾ
നിങ്ങൾക്കു കുടഞ്ഞേച്ചുപോകുന്നു; എ
ന്നാൽ ദൈവരാജ്യം സമീപിച്ചുവന്നിരി
ക്കുന്നു എന്നു അറിഞ്ഞുകൊൾവിൻ എന്നു
12 പറവിൻ. ആ പട്ടണത്തെക്കാൾ സൊ
ദോമ്യക്കു ആ നാളിൽ സഹിക്കാവതാകും
എന്നു ഞാൻ നിങ്ങളോടു പറയുന്നു.
13 കോരസീനേ, നിനക്കു അയ്യോ കഷ്ടം;
ബേത്ത്സയിദേ, നിനക്കു അയ്യോ കഷ്ടം;
നിങ്ങളിൽ നടന്ന വീര്യപ്രവൃത്തികൾ
സോരിലും സീദോനിലും നടന്നിരുന്നു
എങ്കിൽ അവർ പണ്ടുതന്നേ രട്ടിലും വെ
ണ്ണീറിലും ഇരുന്നു മാനസാന്തരപ്പെട്ടുമായി
14 രുന്നു. എന്നാൽ ന്യായവിധിയിൽ നിങ്ങ
ളെക്കാൾ സോരിന്നും സീദോന്നും സഹി
15 ക്കാവതാകും. നീയോ കഫർന്നഹൂമേ,
സ്വർഗ്ഗത്തോളം ഉയർന്നിരിക്കുമോ? നീ പാ
16 താളത്തോളം താണുപോകും. നിങ്ങളുടെ
വാക്കു കേൾക്കുന്നവൻ എന്റെ വാക്കു
കേൾക്കുന്നു; നിങ്ങളെ തള്ളുന്നവൻ എ
ന്നെ തള്ളുന്നു; എന്നെ തള്ളുന്നവൻ എന്നെ
അയച്ചവനെ തള്ളുന്നു.
17 ആ എഴുപതുപേർ സന്തോഷത്തോടെ
മടങ്ങിവന്നു: കർത്താവേ, നിന്റെ നാമ
ത്തിൽ ഭൂതങ്ങളും ഞങ്ങൾക്കു കീഴടങ്ങുന്നു
18 എന്നു പറഞ്ഞു. അവൻ അവരോടു: സാ
ത്താൻ മിന്നൽപോലെ ആകാശത്തുനിന്നു
വീഴുന്നതു ഞാൻ കണ്ടു. പാമ്പുകളെയും 19
തേളുകളെയും ശത്രുവിന്റെ സകലബല
ത്തെയും ചവിട്ടുവാൻ ഞാൻ നിങ്ങൾക്കു
അധികാരം തരുന്നു; ഒന്നും നിങ്ങൾക്കു
ഒരിക്കലും ദോഷം വരുത്തുകയും ഇല്ല.
എങ്കിലും ഭൂതങ്ങൾ നിങ്ങൾക്കു കീഴടങ്ങു 20
ന്നതിലല്ല, നിങ്ങളുടെ പേർ സ്വർഗ്ഗത്തിൽ
എഴുതിയിരിക്കുന്നതിലത്രേ സന്തോഷി
പ്പിൻ.

ആ നാഴികയിൽ അവൻ പരിശുദ്ധാ 21
ത്മാവിൽ ആനന്ദിച്ചു പറഞ്ഞതു: പിതാ
വേ, സ്വർഗ്ഗത്തിന്നും ഭൂമിക്കും കർത്താവായു
ള്ളോവേ, നീ ഇവ ജ്ഞാനികൾക്കും വി
വേകികൾക്കും മറെച്ചു ശിശുക്കൾക്കു വെ
ളിപ്പെടുത്തിയതുകൊണ്ടു ഞാൻ നിന്നെ
വാഴ്ത്തുന്നു. അതേ, പിതാവേ, ഇങ്ങനെ
നിനക്കു പ്രസാദം തോന്നിയല്ലോ. എ 22
ന്റെ പിതാവു സകലവും എങ്കൽ ഭരമേ
ല്പിച്ചിരിക്കുന്നു. പുത്രൻ ഇന്നവൻ എന്നു
പിതാവല്ലാതെ ആരും അറിയുന്നില്ല; പി
താവു ഇന്നവൻ എന്നു പുത്രനും പുത്രൻ
വെളിപ്പെടുത്തിക്കൊടുപ്പാൻ ഇച്ഛിക്കുന്ന
വനും അല്ലാതെ ആരും അറിയുന്നതുമില്ല.
പിന്നെ ശിഷ്യന്മാരുടെ നേരെ തിരിഞ്ഞു: 23
നിങ്ങൾ കാണുന്നതിനെ കാണുന്ന കണ്ണു
ഭാഗ്യമുള്ളതു. നിങ്ങൾ കാണുന്നതിനെ 24
കാണ്മാൻ ഏറിയ പ്രവാചകന്മാരും രാജാ
ക്കന്മാരും ഇച്ഛിച്ചിട്ടും കണ്ടില്ല; നിങ്ങൾ
കേൾക്കുന്നതിനെ കേൾപ്പാൻ ഇച്ഛിച്ചിട്ടും
കേട്ടില്ല എന്നു ഞാൻ നിങ്ങളോടു പറയു
ന്നു എന്നു പ്രത്യേകം പറഞ്ഞു.

അനന്തരം ഒരു ന്യായശാസ്ത്രി എഴുന്നേ 25
റ്റു: ഗുരോ, ഞാൻ നിത്യജീവന്നു അവ
കാശി ആയിത്തീരുവാൻ എന്തു ചെയ്യേ
ണം എന്നു അവനെ പരീക്ഷിച്ചു ചോദി
ച്ചു. അവൻ അവനോടു: ന്യായപ്രമാണ 26

ത്തിൽ എന്തു എഴുതിയിരിക്കുന്നു; നീ എങ്ങ
27 നെ വായിക്കുന്നു എന്നു ചോദിച്ചതിന്നു അ
വൻ: നിന്റെ ദൈവമായ കൎത്താവിനെ
നീ പൂൎണ്ണഹൃദയത്തോടും പൂൎണ്ണാത്മാവോടും
പൂൎണ്ണശക്തിയോടും പൂൎണ്ണമനസ്സോടും കൂടെ
സ്നേഹിക്കേണം എന്നും കൂട്ടുകാരനെ നി
ന്നെപ്പോലെ തന്നേ സ്നേഹിക്കേണം എന്നും
28 തന്നേ എന്നു ഉത്തരം പറഞ്ഞു. അവൻ
അവനോടു: നീ പറഞ്ഞ ഉത്തരം ശരി;
അങ്ങനെ ചെയ്ക; എന്നാൽ നീ ജീവിക്കും
29 എന്നു പറഞ്ഞു. അവൻ തന്നെത്താൻ
നീതീകരിപ്പാൻ ഇച്ഛിച്ചിട്ടു യേശുവിനോ
ടു: എന്റെ കൂട്ടുകാരൻ ആർ എന്നു ചോ
30 ദിച്ചതിന്നു യേശു ഉത്തരം പറഞ്ഞതു:
ഒരു മനുഷ്യൻ യെരൂശലേമിൽനിന്നു യെ
രീഹോവിലേക്കു പോകുമ്പോൾ കള്ളന്മാ
രുടെ കയ്യിൽ അകപ്പെട്ടു; അവർ അവ
നെ വസ്ത്രം അഴിച്ചു മുറിവേല്പിച്ചു അൎദ്ധ
31 പ്രാണനായി വിട്ടേച്ചുപോയി. ആ
വഴിയായി യദൃച്ഛയാ ഒരു പുരോഹിതൻ
വന്നു അവനെ കണ്ടിട്ടു മാറി കടന്നുപോ
32 യി. അങ്ങനെ തന്നേ ഒരു ലേവ്യനും
ആ സ്ഥലത്തിൽ എത്തി അവനെ കണ്ടി
33 ട്ടു മാറി കടന്നുപോയി. ഒരു ശമൎയ്യക്കാര
നോ വഴിപോകയിൽ അവന്റെ അടു
ക്കൽ എത്തി അവനെ കണ്ടിട്ടു മനസ്സലി
34 ഞ്ഞു അരികെ ചെന്നു എണ്ണയും വീഞ്ഞും
പകൎന്നു അവന്റെ മുറിവുകളെ കെട്ടി
അവനെ തന്റെ വാഹനത്തിൽ കയററി
വഴിയമ്പലത്തിലേക്കു കൊണ്ടുപോയി
35 രക്ഷചെയ്തു. പിറെറന്നാൾ അവൻ
പുറപ്പെട്ടപ്പോൾ രണ്ടു വെള്ളിക്കാശ് എടു
ത്തു വഴിയമ്പലക്കാരന്നു കൊടുത്തു; ഇവ
നെ രക്ഷചെയ്യേണം; അധികം വല്ലതും
ചെലവിട്ടാൽ ഞാൻ മടങ്ങിവരുമ്പോൾ
തന്നുകൊള്ളാം എന്നു അവനോടു പറഞ്ഞു.
36 കള്ളന്മാരുടെ കയ്യിൽ അകപ്പെട്ടവന്നു
ഈ മൂവരിൽ ഏവൻ കൂട്ടുകാരനായിത്തീൎന്നു
എന്നു നിനക്കു തോന്നുന്നു? അവനോടു 37
കരുണ കാണിച്ചവൻ എന്നു അവൻ
പറഞ്ഞു. യേശു അവനോടു: നീയും
പോയി അങ്ങനെ തന്നേ ചെയ്ക എന്നു
പറഞ്ഞു.

പിന്നെ അവർ യാത്രപോകയിൽ അ 38
വൻ ഒരു ഗ്രാമത്തിൽ എത്തി; മാൎത്ഥാ
എന്നു പേരുള്ള ഒരു സ്ത്രീ അവനെ വീ
ട്ടിൽ കൈക്കൊണ്ടു. അവൾക്കു മറിയ 39
എന്ന ഒരു സഹോദരി ഉണ്ടായിരുന്നു.
അവൾ കൎത്താവിന്റെ കാല്ക്കൽ ഇരുന്നു
അവന്റെ വചനം കേട്ടുകൊണ്ടിരുന്നു.
മാൎത്ഥയോ വളരെ ശുശ്രൂഷയാൽ കുഴങ്ങീട്ടു 40
അടുക്കെ വന്നു: കൎത്താവേ, എന്റെ സ
ഹോദരി ശുശ്രൂഷെക്കു എന്നെ തനിച്ചു വി
ട്ടിരിക്കുന്നതിൽ നിനക്കു വിചാരമില്ലയോ?
എന്നെ സഹായിപ്പാൻ അവളോടു കല്പി
ച്ചാലും എന്നു പറഞ്ഞു. കൎത്താവു അവ 41
ളോടു: മാൎത്ഥയേ, മാൎത്ഥയേ, നീ പലതി
നെച്ചൊല്ലി വിചാരപ്പെട്ടും മനം കലങ്ങി
യുമിരിക്കുന്നു. എന്നാൽ അല്പമേ വേണ്ടു; 42
അല്ല, ഒന്നു മതി. മറിയ നല്ല അംശം
തിരഞ്ഞെടുത്തിരിക്കുന്നു; അതു ആരും അ
വളോടു അപഹരിക്കയുമില്ല.

## ൧൧. അദ്ധ്യായം.

**അ**വൻ ഒരു സ്ഥലത്തു പ്രാൎത്ഥിച്ചുകൊ
ണ്ടിരുന്നു; തീൎന്നശേഷം ശിഷ്യന്മാരിൽ
ഒരുത്തൻ അവനോടു: കൎത്താവേ, യോഹ
ന്നാൻ തന്റെ ശിഷ്യന്മാരെ പഠിപ്പിച്ചതു
പോലെ ഞങ്ങളെയും പ്രാൎത്ഥിപ്പാൻ പഠി
പ്പിക്കേണമേ എന്നു പറഞ്ഞു. അവൻ അ 2
വരോടു പറഞ്ഞതു: നിങ്ങൾ പ്രാൎത്ഥിക്കു
മ്പോൾ ചൊല്ലേണ്ടിയതു: [സ്വൎഗ്ഗസ്ഥനായ
ഞങ്ങളുടെ] പിതാവേ, നിന്റെ നാമം
വിശുദ്ധീകരിക്കപ്പെടേണമേ; നിന്റെ

രാജ്യം വരേണമേ; [നിന്റെ ഇഷ്ടം സ്വൎഗ്ഗ
ത്തിലെപ്പോലെ ഭൂമിയിലും ആകേണമേ;]
3 ഞങ്ങൾക്കു ആവശ്യമുള്ള ആഹാരം ദിനം
4 പ്രതി തരേണമേ. ഞങ്ങളുടെ പാപ
ങ്ങളെ ഞങ്ങളോടു ക്ഷമിക്കേണമേ; ഞ
ങ്ങൾക്കു കടംപെട്ടിരിക്കുന്ന ഏവനോടും
ഞങ്ങളും ക്ഷമിക്കുന്നു; ഞങ്ങളെ പരീക്ഷ
യിൽ കടത്തരുതേ; [ദുഷ്ടങ്കൽനിന്നു ഞങ്ങ
ളെ വിടുവിക്കേണമേ.]
5 പിന്നെ അവൻ അവരോടു പറഞ്ഞതു:
നിങ്ങളിൽ ആൎക്കെങ്കിലും ഒരു സ്നേഹിതൻ
ഉണ്ടു എന്നിരിക്കട്ടെ; അവൻ അൎദ്ധരാ
ത്രിക്കു അവന്റെ അടുക്കൽ ചെന്നു: സ്നേ
ഹിതാ, എനിക്കു മൂന്നപ്പം വായ്പ തരേണം;
6 എന്റെ ഒരു സ്നേഹിതൻ വഴിയാത്രയിൽ
എന്റെ അടുക്കൽ വന്നു; അവന്നു വിള
മ്പിക്കൊടുപ്പാൻ എന്റെ പക്കൽ ഏതും ഇ
7 ല്ല എന്നു അവനോടു പറഞ്ഞാൽ: എന്നെ
പ്രയാസപ്പെടുത്തരുതു; കതകു അടെച്ചി
രിക്കുന്നു; പൈതങ്ങളും എന്നോടുകൂടെ
കിടക്കുന്നു; എഴുന്നേറ്റു തരുവാൻ എനിക്കു
കഴികയില്ല എന്നു അകത്തുനിന്നു ഉത്തരം
8 പറഞ്ഞാലും അവൻ സ്നേഹിതനാകകൊ
ണ്ടു എഴുന്നേറ്റു അവന്നു കൊടുക്കയില്ലെ
ങ്കിലും അവൻ ലജ്ജ കൂടാതെ മുട്ടിക്കനി
മിത്തം എഴുന്നേറ്റു അവന്നു വേണ്ടുന്നെ
ടത്തോളം കൊടുക്കും എന്നു ഞാൻ നിങ്ങ
9 ളോടു പറയുന്നു. യാചിപ്പിൻ, എന്നാൽ
നിങ്ങൾക്കു കിട്ടും; അന്വേഷിപ്പിൻ, എ
ന്നാൽ നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ
10 എന്നാൽ നിങ്ങൾക്കു തുറക്കും. യാചിക്കു
ന്നവന്നു ഏവന്നും ലഭിക്കുന്നു; അന്വേ
ഷിക്കുന്നവൻ കണ്ടെത്തുന്നു; മുട്ടുന്നവന്നു
തുറക്കും എന്നു ഞാൻ നിങ്ങളോടു പറയുന്നു.
11 എന്നാൽ നിങ്ങളിൽ ഒരു അപ്പനോടു
മകൻ അപ്പം ചോദിച്ചാൽ അവന്നു കല്ലു
കൊടുക്കുമോ? അല്ല, മീൻ ചോദിച്ചാൽ

മീനിന്നു പകരം പാമ്പിനെ കൊടുക്കുമോ?
മുട്ട ചോദിച്ചാൽ തേളിനെ കൊടുക്കുമോ? 12
അങ്ങനെ ദോഷികളായ നിങ്ങൾ നിങ്ങ 13
ളുടെ മക്കൾക്കു നല്ലദാനങ്ങളെ കൊടുപ്പാൻ
അറിയുന്നു എങ്കിൽ സ്വൎഗ്ഗസ്ഥനായ പി
താവു തന്നോടു യാചിക്കുന്നവൎക്കു പരിശു
ദ്ധാത്മാവിനെ എത്ര അധികം കൊടുക്കും.
ഒരിക്കൽ അവൻ ഊമയായോരു ഭൂത 14
ത്തെ പുറത്താക്കി. ഭൂതം വിട്ടുപോയശേ
ഷം ഊമൻ സംസാരിച്ചു, പുരുഷാരം ആ
ശ്ചൎയ്യപ്പെട്ടു. അവരിൽ ചിലരോ: ഭൂത 15
ങ്ങളുടെ തലവനായ ബെയെത്സെബൂലെ
ക്കൊണ്ടാകുന്നു അവൻ ഭൂതങ്ങളെ പുറത്താ
ക്കുന്നതു എന്നു പറഞ്ഞു. വേറെ ചിലർ 16
അവനെ പരീക്ഷിച്ചു ആകാശത്തുനിന്നു
ഒരടയാളം അവനോടു ചോദിച്ചു. അ 17
വൻ അവരുടെ വിചാരം അറിഞ്ഞു അവ
രോടു പറഞ്ഞതു: തന്നിൽ തന്നേ ഛിദ്രിച്ച
രാജ്യം എല്ലാം പാഴായ്പോകും; വീടു
ഓരോന്നും വീഴും. സാത്താനും തന്നോടു 18
തന്നേ ഛിദ്രിച്ചു എങ്കിൽ, അവന്റെ രാ
ജ്യം എങ്ങനെ നിലനില്ക്കും? ബെയെത്സെ
ബൂലെക്കൊണ്ടു ഞാൻ ഭൂതങ്ങളെ പുറത്താ
ക്കുന്നു എന്നു നിങ്ങൾ പറയുന്നുവല്ലോ.
ഞാൻ ബെയെത്സെബൂലെക്കൊണ്ടു ഭൂതങ്ങ 19
ളെ പുറത്താക്കുന്നു എങ്കിൽ നിങ്ങളുടെ
മക്കൾ ആരെക്കൊണ്ടു പുറത്താക്കുന്നു?
അതുകൊണ്ടു അവർ നിങ്ങൾക്കു ന്യായാ
ധിപതികൾ ആകും. എന്നാൽ ദൈവ 20
ത്തിന്റെ ശക്തികൊണ്ടു ഞാൻ ഭൂതങ്ങളെ
പുറത്താക്കുന്നു എങ്കിൽ ദൈവരാജ്യം നിങ്ങ
ളുടെ അടുക്കൽ വന്നിരിക്കുന്നു സ്പഷ്ടം.
ബലവാൻ ആയുധം ധരിച്ചു തന്റെ അര 21
മന കാക്കുമ്പോൾ അവന്റെ വസ്തുവക
ഉറപ്പോടെ ഇരിക്കുന്നു. അവനിലും ബ 22
ലവാനായവൻ വന്നു അവനെ ജയിച്ചു
എങ്കിലോ അവൻ ആശ്രയിച്ചിരുന്ന സ

ൎവ്വായുധവൎഗ്ഗം പിടിച്ചുപറിച്ചു അവന്റെ
23 കൊള്ള പകുതി ചെയ്യുന്നു. എനിക്കു അനു
കൂലമല്ലാത്തവൻ എനിക്കു പ്രതികൂലം ആ
കുന്നു; എന്നോടുകൂടെ ചേൎക്കാത്തവൻ
24 ചിതറിക്കുന്നു. അശുദ്ധാത്മാവു ഒരു മനു
ഷ്യനെ വിട്ടുപോയിട്ടു നീരില്ലാത്ത പ്രദേ
ശങ്ങളിൽ തണുപ്പു തിരഞ്ഞുനടക്കുന്നു. കാ
ണാഞ്ഞിട്ടു: ഞാൻ വിട്ടുപോന്ന വീട്ടിലേ
25 ക്കു മടങ്ങിച്ചെല്ലും എന്നു പറഞ്ഞു ചെന്നു,
അതു അടിച്ചുവാരിയും അലങ്കരിച്ചും കാ
26 ണുന്നു. അപ്പോൾ അവൻ പോയി തന്നി
ലും ദുഷ്ടത ഏറിയ ഏഴു ആത്മാക്കളെ കൂട്ടി
ക്കൊണ്ടു വരുന്നു; അവയും അതിൽ കട
ന്നു പാൎത്തിട്ടു ആ മനുഷ്യന്റെ പിന്നെ
ത്തെ സ്ഥിതി മുമ്പിലത്തേതിനെക്കാൾ
വല്ലാതെയായി ഭവിക്കും.

27 ഇതു പറയുമ്പോൾ പുരുഷാരത്തിൽ
ഒരു സ്ത്രീ ഉച്ചത്തിൽ അവനോടു: നിന്നെ
ചുമന്ന ഉദരവും നീ കുടിച്ച മുലയും ഭാഗ്യ
28 മുള്ളവ എന്നു പറഞ്ഞു. അതിന്നു അവൻ:
അല്ല, ദൈവത്തിന്റെ വചനം കേട്ടു പ്രമാ
ണിക്കുന്നവർ അത്രേ ഭാഗ്യവാന്മാർ എന്നു
പറഞ്ഞു.

29 പുരുഷാരം തിങ്ങിക്കൂടിയപ്പോൾ അ
വൻ പറഞ്ഞുതുടങ്ങിയതു: ഈ തലമുറ
ദോഷമുള്ള തലമുറയാകുന്നു; അതു അടയാ
ളം അന്വേഷിക്കുന്നു; യോനയുടെ അട
യാളമല്ലാതെ അതിന്നു ഒരു അടയാളവും
30 കൊടുക്കയില്ല. യോനാ നീനെവേക്കാൎക്കു
അടയാളം ആയതുപോലെ മനുഷ്യപുത്രൻ
31 ഈ തലമുറെക്കും ആകും. തെക്കെ രാജ്ഞി
ന്യായവിധിയിൽ ഈ തലമുറയിലെ ആ
ളുകളോടു ഒന്നിച്ചു ഉയിൎത്തെഴുന്നേറ്റു അ
വരെ കുറ്റം വിധിക്കും; അവൾ ശലോ
മോന്റെ ജ്ഞാനം കേൾപ്പാൻ ഭൂമിയുടെ
അറുതികളിൽനിന്നു വന്നുവല്ലോ. ഇവി
ടെ ഇതാ, ശലോമോനിലും വലിയവൻ.
നീനെവേക്കാർ ന്യായവിധിയിൽ ഈ 32
തലമുറയോടു ഒന്നിച്ചു എഴുന്നേറ്റു അതി
നെ കുറ്റം വിധിക്കും; അവർ യോനയു
ടെ പ്രസംഗം കേട്ടു മാനസാന്തരപ്പെട്ടു
വല്ലോ. ഇവിടെ ഇതാ, യോനയിലും
വലിയവൻ.

വിളക്കു കൊളുത്തീട്ടു ആരും നിലവറ 33
യിലോ പറയിൻകീഴിലോ വെക്കാതെ അ
കത്തു വരുന്നവർ വെളിച്ചം കാണേണ്ടതി
ന്നു തണ്ടിന്മേൽ അത്രേ വെക്കുന്നതു. ശരീ 34
രത്തിന്റെ വിളക്കു കണ്ണാകുന്നു; കണ്ണു
ചൊവ്വുള്ളതെങ്കിൽ ശരീരം മുഴുവനും പ്ര
കാശിതമായിരിക്കും; ദോഷമുള്ളതാകിലോ
ശരീരവും ഇരുട്ടുള്ളതു തന്നേ. ആകയാൽ 35
നിന്നിലുള്ള വെളിച്ചം ഇരുളാകാതിരി
പ്പാൻ നോക്കുക. നിന്റെ ശരീരം അ 36
ന്ധകാരമുള്ള അംശം ഒട്ടുമില്ലാതെ മുഴുവ
നും പ്രകാശിതമായിരുന്നാൽ വിളക്കു തെ
ളക്കംകൊണ്ടു നിന്നെ പ്രകാശിപ്പിക്കുംപോ
ലെ അശേഷം പ്രകാശിതമായിരിക്കും.

അവൻ സംസാരിക്കുമ്പോൾ തന്നേ 37
ഒരു പരീശൻ തന്നോടുകൂടെ മുത്താഴം
കഴിപ്പാൻ അവനെ ക്ഷണിച്ചു; അവനും
അകത്തു കടന്നു ഭക്ഷണത്തിന്നിരുന്നു.
മുത്താഴത്തിന്നു മുമ്പെ കുളിച്ചില്ല എന്നു 38
കണ്ടിട്ടു പരീശൻ ആശ്ചൎയ്യപ്പെട്ടു. കൎത്താ 39
വു അവനോടു: പരീശന്മാരായ നിങ്ങൾ
കിണ്ടികിണ്ണങ്ങളുടെ പുറം വെടിപ്പാക്കു
ന്നു; നിങ്ങളുടെ ഉള്ളിലോ കവൎച്ചയും ദുഷ്ട
തയും നിറഞ്ഞിരിക്കുന്നു. മൂഢന്മാരേ, 40
പുറം ഉണ്ടാക്കിയവൻ അല്ലയോ അകവും
ഉണ്ടാക്കിയതു? അകത്തുള്ളതു ഭിക്ഷയായി 41
കൊടുപ്പിൻ; എന്നാൽ സകലവും നിങ്ങൾ
ക്കു ശുദ്ധം ആകും എന്നു പറഞ്ഞു.

പരീശന്മാരായ നിങ്ങൾക്കു അയ്യോ 42
കഷ്ടം; നിങ്ങൾ തുളസിയിലും അരൂതയി
ലും എല്ലാ ചീരയിലും പതാരം കൊടുക്കയും

ന്യായവും ദൈവസ്നേഹവും വിട്ടുകളകയും
ചെയ്യുന്നു; ഇതു ചെയ്കയും അതു ത്യജിക്കാ
43 തിരിക്കയും വേണം. പരീശന്മാരായ നി
ങ്ങൾക്കു അയ്യോ കഷ്ടം; നിങ്ങൾക്കു പള്ളി
യിൽ മുഖ്യാസനവും അങ്ങാടിയിൽ വന്ദ
44 നവും പ്രിയമാകുന്നു. നിങ്ങൾക്കു അയ്യോ
കഷ്ടം; നിങ്ങൾ കാണ്മാൻ കഴിയാത്ത കല്ല
റകളെപ്പോലെ ആകുന്നു; അവയുടെ
മീതെ നടക്കുന്ന മനുഷ്യർ അറിയുന്നില്ല.
45 ന്യായശാസ്ത്രിമാരിൽ ഒരുത്തൻ അവ
നോടു: ഗുരോ, ഇങ്ങനെ പറയുന്നതി
നാൽ നീ ഞങ്ങളെയും അപമാനിക്കുന്നു
46 എന്നു പറഞ്ഞു. അതിന്നു അവൻ പറ
ഞ്ഞതു: ന്യായശാസ്ത്രിമാരായ നിങ്ങൾക്കും
അയ്യോ കഷ്ടം; എടുപ്പാൻ പ്രയാസമുള്ള ചു
മടുകളെ നിങ്ങൾ മനുഷ്യരെക്കൊണ്ടു ചുമ
പ്പിക്കുന്നു; നിങ്ങൾ ഒരു വിരൽകൊണ്ടു
പോലും ആ ചുമടുകളെ തൊടുന്നില്ല.
47 നിങ്ങൾക്കു അയ്യോ കഷ്ടം; നിങ്ങൾ പ്രവാ
ചകന്മാരുടെ കല്ലറകളെ പണിയുന്നു; നി
ങ്ങളുടെ പിതാക്കന്മാർ അവരെ കൊന്നു.
48 അതിനാൽ നിങ്ങളുടെ പിതാക്കന്മാരുടെ
പ്രവൃത്തികൾക്കു നിങ്ങൾ സാക്ഷികളായി
രിക്കയും സമ്മതിക്കയും ചെയ്യുന്നു; അവർ
അവരെ കൊന്നു; നിങ്ങൾ അവരുടെ
49 കല്ലറകളെ പണിയുന്നു. അതുകൊണ്ടു
ദൈവത്തിന്റെ ജ്ഞാനവും പറയുന്നതു:
ഞാൻ പ്രവാചകന്മാരെയും അപ്പോസ്തല
ന്മാരെയും അവരുടെ അടുക്കൽ അയക്കു
ന്നു; അവരിൽ ചിലരെ അവർ കൊല്ലു
50 കയും ഉപദ്രവിക്കയും ചെയ്യും. ഹാബേ
ലിന്റെ രക്തംതുടങ്ങി യാഗപീഠത്തിന്നും
ആലയത്തിന്നും നടുവിൽവെച്ചു പട്ടുപോ
51 യ സെഖര്യാവിന്റെ രക്തംവരെ ലോ
കസ്ഥാപനംമുതൽ ചൊരിഞ്ഞിരിക്കുന്ന
സകലപ്രവാചകന്മാരുടെയും രക്തം ഈ
തലമുറയോടു ചോദിപ്പാൻ ഇട വരേണ്ട
തിന്നു തന്നേ. അതേ, ഈ തലമുറയോടു
അതു ചോദിക്കും എന്നു ഞാൻ നിങ്ങളോടു
പറയുന്നു. ന്യായശാസ്ത്രിമാരായ നിങ്ങൾ 52
ക്കു അയ്യോ കഷ്ടം; നിങ്ങൾ പരിജ്ഞാന
ത്തിന്റെ താക്കോൽ എടുത്തുകളഞ്ഞു; നി
ങ്ങൾ തന്നേ കടന്നില്ല; കടക്കുന്നവരെ
തടുത്തുംകളഞ്ഞു.
അവൻ അവിടംവിട്ടു പോകുമ്പോൾ 53
ശാസ്ത്രിമാരും പരീശന്മാരും അവനെ അ
ത്യന്തം വിഷമിപ്പിപ്പാനും അവന്റെ 54
വായിൽനിന്നു വല്ലതും പിടിക്കാമോ എന്നു
വെച്ചു അവന്നായി പതിയിരുന്നുകൊണ്ടു
പലതിനെയും കുറിച്ചു കുടുക്കുചോദ്യം ചോ
ദിപ്പാനും തുടങ്ങി.

## ൧൨. അദ്ധ്യായം.

അതിന്നിടെ പുരുഷാരം തമ്മിൽ ചവിട്ടു
വാൻ തക്കവണ്ണം ആയിരം ആയിരമായി
തിങ്ങിക്കൂടിയപ്പോൾ അവൻ ആദ്യം ശി
ഷ്യന്മാരോടു പറഞ്ഞുതുടങ്ങിയതു: പരീശ
ന്മാരുടെ പുളിച്ചമാവായ കപടഭക്തി സൂ
ക്ഷിച്ചുകൊൾവിൻ. മൂടിവെച്ചതു ഒന്നും 2
വെളിച്ചത്തു വരാതെയും ഗുപ്തമായതു
ഒന്നും അറിയാതെയും ഇരിക്കയില്ല. ആ 3
കയാൽ നിങ്ങൾ ഇരുട്ടത്തു പറഞ്ഞതു എ
ല്ലാം വെളിച്ചത്തു കേൾക്കും; അറകളിൽ
വെച്ചു ചെവിയിൽ മന്ത്രിച്ചതു പുരമുക
ളിൽ ഘോഷിക്കും. എന്നാൽ എന്റെ 4
സ്നേഹിതന്മാരായ നിങ്ങളോടു ഞാൻ പറ
യുന്നതു: ദേഹത്തെ കൊന്നിട്ടു പിന്നെ
അധികമായി ഒന്നും ചെയ്വാൻ കഴിയാത്ത
വരെ ഭയപ്പെടേണ്ടാ. ആരെ ഭയപ്പെ 5
ടേണം എന്നു ഞാൻ നിങ്ങൾക്കു കാണിച്ചു
തരാം. കൊന്നിട്ടു നരകത്തിൽ തള്ളിക്ക
ളവാൻ അധികാരമുള്ളവനെ ഭയപ്പെടു
വിൻ; അതേ, അവനെ ഭയപ്പെടുവിൻ
എന്നു ഞാൻ നിങ്ങളോടു പറയുന്നു. രണ്ടു 6

കാശിന്നു അഞ്ചു കുരികിലിനെ വില്ക്കുന്നി
ല്ലയൊ? അവയിൽ ഒന്നിനെപ്പോലും ദൈ
7 വം മറന്നുപോകുന്നില്ല. നിങ്ങളുടെ
തലയിലെ മുടിപോലും എല്ലാം എണ്ണിയി
രിക്കുന്നു; ആകയാൽ ഭയപ്പെടേണ്ടാ; ഏ
റിയ കുരികിലിനെക്കാളും നിങ്ങൾ വിശേ
8 ഷതയുള്ളവർ. മനുഷ്യരുടെ മുമ്പിൽ
ആരെങ്കിലും എന്നെ ഏററുപറഞ്ഞാൽ അ
വനെ മനുഷ്യപുത്രനും ദൈവദൂതന്മാരുടെ
9 മുമ്പാകെ ഏററുപറയും. മനുഷ്യരുടെ
മുമ്പിൽ എന്നെ തള്ളിപ്പറയുന്നവനെ ദൈ
10 വദൂതന്മാരുടെ മുമ്പിൽ തള്ളിപ്പറയും. മനു
ഷ്യപുത്രന്റെ നേരെ ഒരു വാക്കു പറയുന്ന
ഏവനോടും ക്ഷമിക്കും; പരിശുദ്ധാത്മാ
വിന്റെ നേരെ ദൂഷണം പറയുന്നവ
നോടോ ക്ഷമിക്കയില്ല എന്നു ഞാൻ നിങ്ങ
11 ളോടു പറയുന്നു. എന്നാൽ നിങ്ങളെ
പള്ളികൾക്കും കോയ്മകൾക്കും അധികാര
ങ്ങൾക്കും മുമ്പിൽ കൊണ്ടുപോകുമ്പോൾ
എങ്ങനെയോ എന്തോ പ്രതിവാദിക്കേണ്ടു?
എന്തു പറയേണ്ടു എന്നു വിചാരപ്പെടേ
12 ണ്ടാ; പറയേണ്ടതു പരിശുദ്ധാത്മാവു ആ
നാഴികയിൽ തന്നേ നിങ്ങളെ പഠിപ്പിക്കും.
13 പുരുഷാരത്തിൽ ഒരുത്തൻ അവനോടു:
ഗുരോ, ഞാനുമായി അവകാശം പകുതി
ചെയ്വാൻ എന്റെ സഹോദരനോടു കല്പി
14 ച്ചാലും എന്നു പറഞ്ഞു. അവനോടു അ
വൻ: മനുഷ്യാ, എന്നെ നിങ്ങൾക്കു ന്യായ
കർത്താവോ പങ്കിടുന്നവനോ ആക്കിയതു
15 ആർ എന്നു ചോദിച്ചു. പിന്നെ അവ
രോടു: സകലദ്രവ്യാഗ്രഹവും സൂക്ഷിച്ചു
ഒഴിഞ്ഞുകൊൾവിൻ; ഒരുത്തന്നു സമൃദ്ധി
ഉണ്ടായാലും അവന്റെ വസ്തുവകയല്ല അ
വന്റെ ജീവന്നു ആധാരമായിരിക്കുന്നതു
16 എന്നു പറഞ്ഞു. ഒരുപമയും അവരോടു
പറഞ്ഞതു: ധനവാനായോരു മനുഷ്യ
17 ന്റെ ഭൂമി നന്നായി വിളഞ്ഞു. അപ്പോൾ
അവൻ: ഞാൻ എന്തു ചെയ്യേണ്ടു? എന്റെ
വിളവു കൂട്ടിവെപ്പാൻ സ്ഥലം പോരാ
എന്നു ഉള്ളിൽ വിചാരിച്ചു. പിന്നെ 18
അവൻ പറഞ്ഞതു: ഞാൻ ഇതു ചെയ്യും;
എന്റെ കളപ്പുരകളെ പൊളിച്ചു അധി
കം വലിയവ പണിതു എന്റെ വിളവും
വസ്തുവകയും എല്ലാം അതിൽ കൂട്ടിവെക്കും.
എന്നിട്ടു എന്നോടു തന്നേ: നിനക്കു ഏറിയ 19
ആണ്ടുകൾക്കു മതിയായ അനവധി വസ്തു
വക സ്വരൂപിച്ചുവെച്ചിരിക്കുന്നു; ആശ്വ
സിക്ക, തിന്നുക, കുടിക്ക, ആനന്ദിക്ക
എന്നു പറയും. ദൈവമോ അവനോടു: 20
മൂഢാ, ഈ രാത്രിയിൽ നിന്റെ പ്രാണ
നെ നിന്നോടു ചോദിക്കും. പിന്നെ നീ
ഒരുക്കിവെച്ചതു ആർക്കാകും എന്നു പറ
ഞ്ഞു. ദൈവവിഷയമായി സമ്പന്നനാ 21
കാതെ തനിക്കു തന്നേ നിക്ഷേപിക്കുന്ന
വന്റെ കാര്യം ഇങ്ങനെ ആകുന്നു.
അവൻ തന്റെ ശിഷ്യന്മാരോടു പറ 22
ഞ്ഞതു: ആകയാൽ എന്തു തിന്നും എന്നു
ജീവന്നായിക്കൊണ്ടും എന്തു ഉടുക്കും എന്നു
ശരീരത്തിന്നായിക്കൊണ്ടും വിചാരപ്പെട
രുതു എന്നു ഞാൻ നിങ്ങളോടു പറയുന്നു.
ആഹാരത്തെക്കാൾ ജീവനും ഉടുപ്പിനെ 23
ക്കാൾ ശരീരവും വലുതല്ലോ. കാക്കയെ 24
നോക്കുവിൻ; അതു വിതെക്കുന്നില്ല, കൊയ്യു
ന്നില്ല, അതിന്നു പാണ്ടികശാലയും കളപ്പുര
യും ഇല്ല; എങ്കിലും ദൈവം അതിനെ പുല
ർത്തുന്നു. പറവജാതിയെക്കാൾ നിങ്ങൾ
എത്ര വിശേഷതയുള്ളവർ! പിന്നെ വി 25
ചാരപ്പെടുന്നതിനാൽ തന്റെ നീളത്തിൽ
ഒരു മുഴം കൂട്ടുവാൻ നിങ്ങളിൽ ആർക്കു
കഴിയും? ആകയാൽ ഏററവും ചെറിയ 26
തിന്നുപോലും നിങ്ങൾ പോരാത്തവർ എ
ങ്കിൽ ശേഷമുള്ളതിനെക്കുറിച്ചു വിചാര
പ്പെടുന്നതു എന്തു? താമര എങ്ങനെ വള 27
രുന്നു എന്നു വിചാരിപ്പിൻ; അവ അദ്ധ്വാ

നികുന്നില്ല നൂല്ക്കുന്നതുമില്ല; എന്നാൽ
ശലോമോൻപോലും തന്റെ സകലമഹ
ത്വത്തിലും ഇവയിൽ ഒന്നിനോളം ചമ
ഞ്ഞിരുന്നില്ല എന്നു ഞാൻ നിങ്ങളോടു പറ
28 യുന്നു. ഇന്നുള്ളതും നാളെ അടുപ്പിൽ ഇടു
ന്നതുമായ വയലിലെ പുല്ലിനെ ദൈവം
ഇങ്ങനെ ഉടുപ്പിക്കുന്നു എങ്കിൽ, അല്പവി
ശ്വാസികളേ, നിങ്ങളെ എത്ര അധികം?
29 എന്തു തിന്നും എന്തു കുടിക്കും എന്നു നിങ്ങൾ
30 ചിന്തിച്ചു ചഞ്ചലപ്പെടരുതു. ഈ വക
ഒക്കെയും ലോകജാതികൾ അന്വേഷിക്കു
ന്നു; നിങ്ങളുടെ പിതാവോ ഇവ നിങ്ങൾക്കു
31 ആവശ്യം എന്നു അറിയുന്നു. അവന്റെ
രാജ്യം അന്വേഷിപ്പിൻ; അതോടു കൂടെ
32 നിങ്ങൾക്കു ഇതും കിട്ടും. ചെറിയ ആട്ടിൻ
കൂട്ടമേ, ഭയപ്പെടരുതു; നിങ്ങളുടെ പിതാ
വു രാജ്യം നിങ്ങൾക്കു നല്കുവാൻ പ്രസാദി
33 ച്ചിരിക്കുന്നു. നിങ്ങൾക്കുള്ളതു വിററു ഭിക്ഷ
കൊടുപ്പിൻ; കള്ളൻ അടുക്കായും പുഴു
കെടുക്കായും ചെയ്യാത്ത സ്വർഗ്ഗത്തിൽ പഴ
കിപ്പോകാത്ത മടിശ്ശീലകളും തീർന്നുപോ
കാത്ത നിക്ഷേപവും നിങ്ങൾക്കു ഉണ്ടാ
34 ക്കിക്കൊൾവിൻ. നിങ്ങളുടെ നിക്ഷേപം
ഉള്ളേടത്തു നിങ്ങളുടെ ഹൃദയവും ഇരിക്കും.
35 നിങ്ങളുടെ അര കെട്ടിയും വിളക്കു
36 കത്തിയുംകൊണ്ടിരിക്കട്ടെ. യജമാനൻ
കല്യാണത്തിന്നു പോയി വന്നു മുട്ടിയാൽ
ഉടനെ വാതിൽ തുറന്നുകൊടുക്കേണ്ടതിന്നു
അവൻ എപ്പോൾ മടങ്ങിവരും എന്നു കാ
ത്തുനില്ക്കുന്ന ആളുകളോടു നിങ്ങൾ തുല്യ
37 രായിരിപ്പിൻ. യജമാനൻ വരുന്നേരം
ഉണർന്നിരിക്കുന്നവരായി കാണുന്ന ദാസ
ന്മാർ ഭാഗ്യവാന്മാർ; അവൻ അര കെട്ടി
അവരെ ഭക്ഷണത്തിന്നിരുത്തുകയും വന്നു
അവൎക്കു ശുശ്രൂഷ ചെയ്കയും ചെയ്യും എന്നു
ഞാൻ സത്യമായി നിങ്ങളോടു പറയുന്നു.
38 അവൻ രണ്ടാം യാമത്തിൽ വന്നാലും മൂന്നാ
മതിൽ വന്നാലും അങ്ങനെ കണ്ടു എങ്കിൽ
അവർ ഭാഗ്യവാന്മാർ. കള്ളൻ ഇന്ന 39
നാഴികെക്കു വരുന്നു എന്നു വീട്ടുടയവൻ
അറിഞ്ഞിരുന്നു എങ്കിൽ അവൻ ഉണർന്നി
രുന്നു തന്റെ വീടു തുരപ്പാൻ സമ്മതിക്ക
യില്ല എന്നറിവിൻ. നിനയാത്ത നാഴി 40
കയിൽ മനുഷ്യപുത്രൻ വരുന്നതുകൊണ്ടു
നിങ്ങളും ഒരുങ്ങിയിരിപ്പിൻ.
കൎത്താവേ, ഈ ഉപമ പറയുന്നതു ഞ 41
ങ്ങളോടോ എല്ലാവരോടുംകൂടെയോ എന്നു
പത്രൊസ് ചോദിച്ചതിന്നു കൎത്താവു പറ 42
ഞ്ഞതു: തക്കസമയത്തു ആഹാരവീതം കൊ
ടുക്കേണ്ടതിന്നു യജമാനൻ തന്റെ വേല
ക്കാരുടെ മേൽ ആക്കുന്ന വിശ്വസ്തനും
ബുദ്ധിമാനുമായ ഗൃഹവിചാരകൻ ആർ?
യജമാനൻ വരുമ്പോൾ അങ്ങനെ ചെയ്തു 43
കാണുന്ന ദാസൻ ഭാഗ്യവാൻ. അവൻ 44
തനിക്കുള്ള സകലത്തിന്നും അവനെ വിചാ
രകനാക്കിവെക്കും എന്നു ഞാൻ സത്യമാ
യിട്ടു നിങ്ങളോടു പറയുന്നു. എന്നാൽ 45
ദാസൻ: യജമാനൻ താമസിച്ചേ വരിക
യുള്ളു എന്നു ഹൃദയത്തിൽ പറഞ്ഞു ബാല്യ
ക്കാരെയും ബാല്യക്കാരത്തികളെയും തല്ലു
വാനും തിന്നു കുടിച്ചു മദിപ്പാനും തുട
ങ്ങിയാൽ, അവൻ നോക്കിയിരിക്കാത്ത 46
നാളിലും അറിയാത്ത നാഴികയിലും ആ
ദാസന്റെ യജമാനൻ വന്നു അവനെ
ദണ്ഡിപ്പിക്കയും അവന്നു അവിശ്വാസി
കളോടുകൂടെ പങ്കു കല്പിക്കയും ചെയ്യും.
യജമാനന്റെ ഇഷ്ടം അറിഞ്ഞിട്ടു ഒരുങ്ങാ 47
തെയും അവന്റെ ഇഷ്ടം ചെയ്യാതെയുമി
രിക്കുന്ന ദാസന്നു വളരെ അടികൊള്ളും.
അറിയാതെകണ്ടു അടിക്കു യോഗ്യമായതു 48
ചെയ്യുവന്നോ കുറയ അടികൊള്ളും; വള
രെ ലഭിച്ചവനോടു വളരെ ആവശ്യ
പ്പെടും; അധികം ഏററു വാങ്ങിയവനോടു
അധികം ചോദിക്കും.

49 ഭൂമിയിൽ തീ ഇടുവാൻ ഞാൻ വന്നിരി
ക്കുന്നു; അതു ഇപ്പോഴെ കത്തിയെങ്കിൽ
കൊള്ളായിരുന്നു എന്നല്ലാതെ ഞാൻ മററെ
50 ന്തു ഇച്ഛിക്കേണ്ടു? എങ്കിലും എനിക്കു
ഒരു സ്നാനം ഏല്പാൻ ഉണ്ടു; അതു കഴിയു
51 വോളം ഞാൻ എത്ര ഞെരുങ്ങുന്നു. ഭൂമി
യിൽ സമാധാനം നല്കുവാൻ ഞാൻ വന്നി
രിക്കുന്നു എന്നു തോന്നുന്നുവോ? അല്ലല്ല,
ഛിദ്രം വരുത്തുവാൻ അത്രേ എന്നു ഞാൻ
52 നിങ്ങളോടു പറയുന്നു. ഇനിമേൽ ഒരു
വീട്ടിൽ ഇരുവരോടു മൂവരും മൂവരോടു
ഇരുവരും ഇങ്ങനെ അഞ്ചുപേർ തമ്മിൽ
53 ഛിദ്രിച്ചിരിക്കും. അപ്പൻ മകനോടും
മകൻ അപ്പനോടും അമ്മ മകളോടും മകൾ
അമ്മയോടും അമ്മാവിയമ്മ മരുമകളോടും
മരുമകൾ അമ്മാവിയമ്മയോടും ഛിദ്രിച്ചി
രിക്കും.

54 പിന്നെ അവൻ പുരുഷാരത്തോടു
പറഞ്ഞതു: പടിഞ്ഞാറുനിന്നു മേഘം പൊ
ങ്ങുന്നതു കാണുമ്പോൾ പെരുമഴ വരുന്നു
എന്നു നിങ്ങൾ ഉടനെ പറയുന്നു; അങ്ങ
55 നെ സംഭവിക്കയും ചെയ്യുന്നു. തെക്കൻ
കാററു ഊതുന്നതു കണ്ടാലോ അത്യുഷ്ണം
ഉണ്ടാകും എന്നു പറയുന്നു; അതു സംഭവി
56 ക്കയും ചെയ്യുന്നു. കപടഭക്തിക്കാരേ,
ഭൂമിയുടെയും ആകാശത്തിൻെറയും ഭാവ
ത്തെ വിവേചിപ്പാൻ നിങ്ങൾക്കു അറി
57 യാം; എന്നാൽ ഈ കാലത്തെ വിവേ
ചിപ്പാൻ അറിയാത്തതു എങ്ങനെ? ന്യായ
മായതു എന്തെന്നു നിങ്ങൾ സ്വയമായി
58 വിധിക്കാത്തതും എന്തു? പ്രതിയോഗി
യോടുകൂടെ അധികാരിയുടെ അടുക്കൽ
പോകുമ്പോൾ വഴിയിൽവെച്ചു അവ
നോടു നിരന്നുകൊൾവാൻ ശ്രമിക്ക; അ
ല്ലാഞ്ഞാൽ അവൻ നിന്നെ ന്യായാധി
പൻെറ മുമ്പിൽ ഇഴെച്ചുകൊണ്ടുപോക
യും ന്യായാധിപൻ നിന്നെ കോല്ക്കാര
ൻെറ പക്കൽ ഏല്പിക്കയും കോല്ക്കാരൻ
തടവിൽ ആക്കുകയും ചെയ്യും. ഒടുക്ക 59
ത്തെ കാശുപോലും കൊടുത്തുതീരുവോളം
നീ അവിടെനിന്നു പുറത്തു വരികയില്ല
എന്നു ഞാൻ നിന്നോടു പറയുന്നു.

## ൧൩. അദ്ധ്യായം.

അതു സമയത്തു തന്നേ അവിടെ ഉണ്ടായി
രുന്ന ചിലർ, പീലാത്തൊസ് ചില ഗലീ
ലക്കാരുടെ ചോര അവരുടെ യാഗങ്ങ
ളോടു കലൎത്തിയ വൎത്തമാനം അവനോടു
അറിയിച്ചു. അതിന്നു അവൻ ഉത്തരം 2
പറഞ്ഞതു: ആ ഗലീലക്കാർ ഇതു അനുഭ
വിക്കയാൽ എല്ലാഗലീലക്കാരിലും പാപി
കൾ ആയിരുന്നു എന്നു നിങ്ങൾക്കു തോന്നു
ന്നുവോ? അല്ലല്ല, മാനസാന്തരപ്പെടാ 3
ഞ്ഞാൽ നിങ്ങൾ എല്ലാവരും അങ്ങനെ
തന്നേ നശിച്ചുപോകും എന്നു ഞാൻ നിങ്ങ
ളോടു പറയുന്നു. അല്ല, ശീലോഹാമി 4
ലെ ഗോപുരം വീണു മരിച്ചുപോയ ആ
പതിനെട്ടുപേർ യെരൂശലേമിൽ പാൎക്കു
ന്ന സകലമനുഷ്യരിലും കുററക്കാർ ആയി
രുന്നു എന്നു തോന്നുന്നുവോ? അല്ലല്ല, 5
മാനസാന്തരപ്പെടാഞ്ഞാൽ നിങ്ങൾ എല്ലാ
വരും അങ്ങനെ തന്നേ നശിച്ചുപോകും
എന്നു ഞാൻ നിങ്ങളോടു പറയുന്നു.

അവൻ ഈ ഉപമയും പറഞ്ഞു: ഒരു 6
ത്തനു തൻെറ മുന്തിരിത്തോട്ടത്തിൽ നട്ടി
രുന്നോരു അത്തിവൃക്ഷം ഉണ്ടായിരുന്നു;
അവൻ അതിൽ ഫലം തിരഞ്ഞുവന്നു,
കണ്ടില്ലതാനും. അവൻ തോട്ടക്കാര 7
നോടു: ഞാൻ ഇപ്പോൾ മൂന്നു സംവത്സര
മായി ഈ അത്തിയിൽ ഫലം തിരഞ്ഞുവ
രുന്നു കാണുന്നില്ലതാനും; അതിനെ വെട്ടി
ക്കളക; അതു നിലത്തെ നിഷ്ഫലമാക്കു
ന്നതു എന്തിന്നു എന്നു പറഞ്ഞു. അതിന്നു 8
അവൻ: കൎത്താവേ, ഞാൻ അതിന്നു

ചുററും കിളെച്ചു വളം ഇടുവോളം ഈ
9 ആണ്ടുംകൂടെ നില്ക്കട്ടെ. മേലാൽ കായി
ച്ചെങ്കിലോ — ഇല്ലെങ്കിൽ വെട്ടിക്കളയാം
എന്നു ഉത്തരം പറഞ്ഞു.
10 ഒരു ശബ്ബത്തിൽ അവൻ ഒരു പള്ളി
11 യിൽ ഉപദേശിച്ചുകൊണ്ടിരുന്നു. അവി
ടെ പതിനെട്ടു സംവത്സരമായി ഒരു
രോഗാത്മാവു ബാധിച്ചിട്ടു ഒട്ടും നിവിരു
വാൻ കഴിയാതെ കൂനിയായോരു സ്ത്രീ
12 ഉണ്ടായിരുന്നു. യേശു അവളെ കണ്ടു
അടുക്കെ വിളിച്ചു: സ്ത്രീയേ, നിൻെറ രോ
ഗബന്ധനം അഴിഞ്ഞിരിക്കുന്നു എന്നു പറ
13 ഞ്ഞു അവളുടെമേൽ കൈ വെച്ചു; അ
വൾ ക്ഷണത്തിൽ നിവിൎന്നു ദൈവത്തെ
14 മഹത്വപ്പെടുത്തി. യേശു ശബ്ബത്തിൽ
സൌഖ്യമാക്കിയതുകൊണ്ടു പള്ളിപ്രമാ
ണി നീരസപ്പെട്ടു പുരുഷാരത്തോടു:
വേല ചെയ്വാൻ ആറു ദിവസമുണ്ടല്ലോ;
അതിന്നകം വന്നു സൌഖ്യം വരുത്തിച്ചു
കൊൾവിൻ; ശബ്ബത്തിൽ അരുതു എന്നു
15 പറഞ്ഞു. കൎത്താവു അവനോടു: കപട
ഭക്തിക്കാരേ, നിങ്ങളിൽ ഓരോരുത്തൻ
ശബ്ബത്തിൽ തൻെറ കാളയെയോ കഴുത
യെയോ തൊട്ടിയിൽനിന്നു അഴിച്ചു കൊ
ണ്ടുപോയി വെള്ളം കുടിപ്പിക്കുന്നില്ലയോ?
16 എന്നാൽ സാത്താൻ പതിനെട്ടു സംവത്സ
രമായി ബന്ധിച്ചിരുന്ന അബ്രാഹാമിൻെറ
മകളായ ഇവളെ ശബ്ബത്തുനാളിൽ ഈ
ബന്ധനം അഴിച്ചുവിടേണ്ടതല്ലയോ എന്നു
17 ഉത്തരം പറഞ്ഞു. അവൻ ഇതു പറ
ഞ്ഞപ്പോൾ അവൻെറ വിരോധികൾ
എല്ലാവരും നാണിച്ചു; അവനാൽ നട
ക്കുന്ന സകലമഹിമകളാലും പുരുഷാരം
ഒക്കെയും സന്തോഷിച്ചു.
18 പിന്നെ അവൻ പറഞ്ഞതു: ദൈവരാ
ജ്യം ഏതിനോടു സദൃശം? ഏതിനോടു
19 അതിനെ ഉപമിക്കേണ്ടു? ഒരു മനുഷ്യൻ
എടുത്തു തൻെറ തോട്ടത്തിൽ ഇട്ട കടുകമ
ണിയോടു അതു സദൃശം; അതു വളൎന്നു
വൃക്ഷമായി, ആകാശത്തിലെ പക്ഷികളും
വന്നു അതിൻെറ കൊമ്പുകളിൽ വസിച്ചു.
പിന്നെയും അവൻ: ദൈവരാജ്യത്തെ 20
ഏതിനോടു ഉപമിക്കേണ്ടു? അതു പുളിച്ച 21
മാവിനോടു തുല്യം; അതു ഒരു സ്ത്രീ എടുത്തു
മൂന്നു പറ മാവിൽ ചേൎത്തു എല്ലാം പുളിച്ചു
വരുവോളം അടക്കിവെച്ചു എന്നു പറഞ്ഞു.
അവൻ പട്ടണംതോറും ഗ്രാമംതോറും 22
സഞ്ചരിച്ചു യെരുശലേമിലേക്കു യാത്ര
ചെയ്തു. അപ്പോൾ ഒരുത്തൻ അവനോടു: 23
കൎത്താവേ, രക്ഷിക്കപ്പെടുന്നവർ ചുരുക്ക
മോ എന്നു ചോദിച്ചതിന്നു അവനോടു പറ
ഞ്ഞതു: ഇടുക്കുവാതിലൂടെ കടപ്പാൻ പോ 24
രാടുവിൻ. പലരും കടപ്പാൻ നോക്കും കഴി
കയില്ലതാനും എന്നു ഞാൻ നിങ്ങളോടു
പറയുന്നു. വീട്ടുടയവൻ എഴുന്നേററു കത 25
കു അടെച്ചശേഷം നിങ്ങൾ പുറത്തുനിന്നു:
കൎത്താവേ, തുറന്നുതരേണമേ എന്നു പറ
ഞ്ഞുകൊണ്ടു കതകിന്നു മുട്ടിത്തുടങ്ങുമ്പോൾ:
നിങ്ങൾ എവിടെനിന്നു എന്നു ഞാൻ അറി
യുന്നില്ല എന്നു അവൻ ഉത്തരം പറയും.
അന്നേരം നിങ്ങൾ: നിൻെറ മുമ്പിൽ 26
ഞങ്ങൾ തിന്നുകയും കുടിക്കയും ഞങ്ങളുടെ
തെരുക്കളിൽ നീ പഠിപ്പിക്കയും ചെയ്തുവ
ല്ലോ എന്നു പറഞ്ഞുതുടങ്ങും. അവനോ: 27
നിങ്ങൾ എവിടെനിന്നു എന്നു ഞാൻ
അറിയുന്നില്ല എന്നു ഞാൻ നിങ്ങളോടു പറ
യുന്നു; അനീതി പ്രവൎത്തിക്കുന്ന ഏവരു
മായുള്ളോരേ, എന്നെ വിട്ടു പോകുവിൻ
എന്നു പറയും. അവിടെ അബ്രാഹാമും 28
യിസ്ഹാക്കും യാക്കോബും സകലപ്രവാചക
ന്മാരും ദൈവരാജ്യത്തിൽ ഇരിക്കുന്നതും
നിങ്ങളെ പുറത്തു തള്ളിക്കളഞ്ഞതും നി
ങ്ങൾ കാണുമ്പോൾ കരച്ചലും പല്ലുകടിയും
ഉണ്ടാകും. കിഴക്കുനിന്നും പടിഞ്ഞാറുനി 29

ന്നും തെക്കുനിന്നും വടക്കുനിന്നും അനേകർ
വന്നു ദൈവരാജ്യത്തിൽ പന്തിയിലിരി
30 ക്കും. മുമ്പന്മാരായ്തീരുന്ന പിമ്പന്മാരുണ്ടു,
പിമ്പന്മാരായ്തീരുന്ന മുമ്പന്മാരും ഉണ്ടു.
31 ആ നാഴികയിൽ തന്നെ ചില പരീശ
ന്മാർ അടുത്തുവന്നു: ഇവിടം വിട്ടു പൊ
യ്ക്കൊൾക; ഹെരോദാവു നിന്നെ കൊല്ലു
വാൻ ഇച്ശിക്കുന്നു എന്നു അവനോടു പറ
32 ഞ്ഞു. അവൻ അവരോടു പറഞ്ഞതു:
നിങ്ങൾ പോയി ആ കുറുക്കനോടു: ഞാൻ
ഇന്നും നാളെയും ഭൂതങ്ങളെ പുറത്താക്കു
കയും രോഗശാന്തി വരുത്തുകയും മൂന്നാം
33 നാളിൽ സമാപിക്കയും ചെയ്യും. എങ്കിലും
ഇന്നും നാളെയും മറെറന്നാളും ഞാൻ സ
ഞ്ചരിക്കേണ്ടതാകുന്നു; യെരുശലേമിന്നു
പുറത്തുവെച്ചു ഒരു പ്രവാചകൻ നശിച്ചു
പോകുന്നതു അസംഭവ്യമല്ലോ എന്നു പറ
34 വിൻ. യെരുശലേമേ, യെരുശലേമേ,
പ്രവാചകന്മാരെ കൊല്ലുകയും നിന്റെ
അടുക്കൽ അയച്ചിരിക്കുന്നവരെ കല്ലെറി
കയും ചെയ്യുന്നവളേ, കോഴി തന്റെ കുഞ്ഞു
ങ്ങളെ ചിറകിൻകീഴിൽ ചേൎക്കുംപോലെ
നിന്റെ മക്കളെ എത്രവട്ടം ചേൎത്തുകൊൾ
വാൻ എനിക്കു മനസ്സായിരുന്നു; നിങ്ങൾ
35 ക്കോ മനസ്സായില്ല. നിങ്ങളുടെ ഭവനം ശൂ
ന്യമായ്തീരും; കൎത്താവിന്റെ നാമത്തിൽ
വരുന്നവൻ അനുഗ്രഹിക്കപ്പെട്ടവൻ എ
ന്നു നിങ്ങൾ പറയുവോളം നിങ്ങൾ
എന്നെ കാണുകയില്ല എന്നു ഞാൻ നിങ്ങ
ളോടു പറയുന്നു.

## ൧൪. അദ്ധ്യായം.

പരീശപ്രമാണികളിൽ ഒരുത്തന്റെ വീ
ട്ടിൽ അവൻ ഭക്ഷണം കഴിപ്പാൻ ശബ്ബ
ത്തിൽ ചെന്നപ്പോൾ അവർ അവനെ
2 ഒററുനോക്കിക്കൊണ്ടിരുന്നു. മഹോദര
മുള്ളോരു മനുഷ്യൻ അവന്റെ മുമ്പിൽ
ഉണ്ടായിരുന്നു. യേശു ന്യായശാസ്ത്രിമാ 3
രോടും പരീശന്മാരോടും: ശബ്ബത്തിൽ
സൌഖ്യമാക്കുന്നതു വിഹിതമോ അല്ലയോ
എന്നു ചോദിച്ചു. അവരോ മിണ്ടാതിരുന്നു.
അവൻ അവനെ തൊട്ടു സൌഖ്യമാക്കി 4
വിട്ടയച്ചു. പിന്നെ അവരോടു: നിങ്ങ 5
ളിൽ ഒരുത്തന്റെ മകനോ കാളയോ ശബ്ബ
ത്തുനാളിൽ കിണററിൽ വീണാൽ ക്ഷ
ണത്തിൽ വലിച്ചെടുക്കയില്ലയോ എന്നു 6
ചോദിച്ചതിന്നു പ്രത്യുത്തരം പറവാൻ
അവൎക്കു കഴിഞ്ഞില്ല.

ക്ഷണിക്കപ്പെട്ടവർ മുഖ്യാസനങ്ങളെ 7
തിരഞ്ഞെടുക്കുന്നതു കണ്ടിട്ടു അവൻ അ
വരോടു ഒരുപമ പറഞ്ഞു: ഒരുത്തൻ 8
നിന്നെ കല്യാണത്തിന്നു വിളിച്ചാൽ മുഖ്യാ
സനത്തിൽ ഇരിക്കരുതു; പക്ഷേ നിന്നി
ലും മാനമേറിയവനെ അവൻ വിളിച്ചിരി
ക്കാം. പിന്നെ നിന്നെയും അവനെയും 9
ക്ഷണിച്ചവൻ വന്നു: ഇവന്നു ഇടം കൊടു
ക്ക എന്നു നിന്നോടു പറയുമ്പോൾ നീ നാ
ണത്തോടെ ഒടുക്കത്തെ സ്ഥലത്തു പോയി
ഇരിക്കേണ്ടിവരും. നിന്നെ വിളിച്ചാൽ 10
ചെന്നു ഒടുക്കത്തെ സ്ഥലത്തു ഇരിക്ക; നി
ന്നെ ക്ഷണിച്ചവൻ വരുമ്പോൾ നിന്നോ
ടു: സ്നേഹിതാ, മുമ്പോട്ടു വന്നു ഇരിക്ക എന്നു
പറവാൻ ഇടവരട്ടെ; അപ്പോൾ പന്തി
യിൽ ഇരിക്കുന്നവരുടെ മുമ്പിൽ നിനക്കു
മാനം ഉണ്ടാകും. തന്നെത്താൻ ഉയൎത്തുന്ന 11
വൻ എല്ലാം താഴ്ത്തപ്പെടും; തന്നെത്താൻ
താഴ്ത്തുന്നവൻ ഉയൎത്തപ്പെടും.

തന്നെ ക്ഷണിച്ചവനോടു അവൻ പറ 12
ഞ്ഞതു: നീ ഒരു മുത്താഴമോ അത്താഴമോ
കഴിക്കുമ്പോൾ സ്നേഹിതന്മാരെയും സ
ഹോദരന്മാരെയും ചാൎച്ചക്കാരെയും സമ്പ
ത്തുള്ള അയല്ക്കാരെയും വിളിക്കരുതു; അ
വർ നിന്നെ അങ്ങോട്ടും വിളിച്ചിട്ടു നിന
ക്കു പ്രത്യുപകാരം ചെയ്യും. നീ വിരുന്നു 13

കഴിക്കുമ്പോൾ ദരിദ്രന്മാർ, അംഗഹീന
ന്മാർ, മുടന്തന്മാർ, കുരുടന്മാർ എന്നിവരെ
14 ക്ഷണിക്ക; എന്നാൽ നീ ഭാഗ്യവാനാകും;
നിനക്കു പ്രത്യുപകാരം ചെയ്വാൻ അവൎക്കു
വകയില്ലല്ലോ; നീതിമാന്മാരുടെ പുന
രുത്ഥാനത്തിൽ നിനക്കു പ്രത്യുപകാരം
ഉണ്ടാകും.
15 കൂടെ പന്തിയിലിരുന്നവരിൽ ഒരുത്തൻ
ഇതു കേട്ടിട്ടു: ദൈവരാജ്യത്തിൽ ഭക്ഷണം
കഴിക്കുന്നവൻ ഭാഗ്യവാൻ എന്നു അവനോ
16 ടു പറഞ്ഞു. അവനോടു അവൻ പറഞ്ഞ
തു: ഒരു മനുഷ്യൻ വലിയോരു അത്താഴം
17 ഒരുക്കി പലരെയും ക്ഷണിച്ചു. അത്താഴ
സമയത്തു അവൻ തന്റെ ദാസനെ അയ
ച്ചു ആ ക്ഷണിച്ചവരോടു: എല്ലാം ഒരുങ്ങി
യിരിക്കുന്നു; വരുവിൻ എന്നു പറയിച്ചു.
18 എല്ലാവരും ഒരുപോലെ ഒഴികഴിവു പറ
ഞ്ഞുതുടങ്ങി; ഒന്നാമത്തവൻ അവനോടു:
ഞാൻ ഒരു നിലം കൊണ്ടതിനാൽ അതു
ചെന്നു കാണേണ്ടുന്ന ആവശ്യം ഉണ്ടു;
എന്നോടു ക്ഷമിച്ചുകൊള്ളേണം എന്നു
ഞാൻ അപേക്ഷിക്കുന്നു എന്നു പറഞ്ഞു.
19 മറ്റൊരുത്തൻ: ഞാൻ അഞ്ചേർ കാളയെ
കൊണ്ടിട്ടുണ്ടു; അവയെ ശോധനചെ
യ്വാൻ പോകുന്നു; എന്നോടു ക്ഷമിച്ചുകൊ
ള്ളേണം എന്നു ഞാൻ അപേക്ഷിക്കുന്നു
20 എന്നു പറഞ്ഞു. വേറൊരുത്തൻ: ഞാൻ
ഇപ്പോൾ വിവാഹം കഴിച്ചിരിക്കുന്നു; വരു
21 വാൻ കഴിവില്ല എന്നു പറഞ്ഞു. ദാസൻ
മടങ്ങിവന്നു യജമാനനോടു അറിയിച്ചു.
അപ്പോൾ വീട്ടുടയവൻ കോപിച്ചു ദാസ
നോടു: നീ വേഗം പട്ടണത്തിലെ വീഥി
കളിലും ഇടത്തെരുക്കളിലും ചെന്നു ദരി
ദ്രന്മാർ, അംഗഹീനന്മാർ, കുരുടന്മാർ, മുട
ന്തന്മാർ എന്നിവരെ കൂട്ടിക്കൊണ്ടു വരിക
22 എന്നു കല്പിച്ചു. പിന്നെ ദാസൻ: യജ
മാനനേ, കല്പിച്ചതു ചെയ്തിരിക്കുന്നു; ഇനി
യും സ്ഥലം ഉണ്ടു എന്നു പറഞ്ഞു. യജമാ 23
നൻ ദാസനോടു: നീ പെരുവഴികളിലും
വേലികൾക്കരികെയും പോയി, എന്റെ
വീടു നിറയേണ്ടതിന്നു കണ്ടവരെ അക
ത്തു വരുവാൻ നിർബ്ബന്ധിക്ക. ആ ക്ഷ 24
ണിച്ച പുരുഷന്മാർ ആരും എന്റെ
അത്താഴം ആസ്വദിക്കയില്ല എന്നു ഞാൻ
നിങ്ങളോടു പറയുന്നു എന്നു പറഞ്ഞു.
ഏറിയ പുരുഷാരം അവനോടുകൂടെ 25
പോകുമ്പോൾ അവൻ തിരിഞ്ഞു അവ
രോടു പറഞ്ഞതു: എന്റെ അടുക്കൽ 26
വരികയും അപ്പനെയും അമ്മയെയും ഭാൎയ്യ
യെയും മക്കളെയും സഹോദരന്മാരെയും
സഹോദരികളെയും സ്വന്തജീവനെയും
കൂടെ പകെക്കാതിരിക്കയും ചെയ്യുന്നവന്നു
എന്റെ ശിഷ്യനായിരിപ്പാൻ കഴികയില്ല.
തന്റെ ക്രൂശു എടുത്തുകൊണ്ടു എന്റെ 27
പിന്നാലെ വരാത്തവന്നും എന്റെ ശിഷ്യ
നായിരിപ്പാൻ കഴികയില്ല. നിങ്ങളിൽ 28
ആരെങ്കിലും ഒരു ഗോപുരം പണിവാൻ
ഇച്ഛിച്ചാൽ ആദ്യം ഇരുന്നു അതു തീർപ്പാൻ
വക ഉണ്ടോ എന്നു കണക്കു നോക്കുന്നില്ല
യോ? അല്ലെങ്കിൽ അടിസ്ഥാനം ഇട്ട 29
ശേഷം തീർപ്പാൻ വകയില്ല എന്നു വന്നേ
ക്കാം; കാണുന്നവർ എല്ലാം: ഈ മനു 30
ഷ്യൻ പണിവാൻ തുടങ്ങി, തീർപ്പാനോ വ
കയില്ല എന്നു പരിഹസിക്കുമല്ലോ. അല്ല, 31
ഒരു രാജാവു മറ്റൊരു രാജാവിനോടു
പട ഏല്പാൻ പുറപ്പെടുംമുമ്പെ ഇരുന്നു,
ഇരുപതിനായിരവുമായി വരുന്നവനോടു
താൻ പതിനായിരവുമായി എതിർപ്പാൻ
മതിയോ എന്നു ആലോചിക്കുന്നില്ലയോ?
പോരാ എന്നു വരികിൽ മറ്റവൻ ദൂര 32
ത്തിരിക്കുമ്പോൾ തന്നേ സ്ഥാനാപതിക
ളെ അയച്ചു സമാധാനത്തിന്നായി അപേ
ക്ഷിക്കുന്നു. അങ്ങനെ തന്നേ നിങ്ങളിൽ 33
ആരെങ്കിലും തനിക്കുള്ളതു ഒക്കെയും വിട്ടു

പിരിയുന്നില്ല എങ്കിൽ അവന്നു എന്റെ
34 ശിഷ്യനായിരിപ്പാൻ കഴികയില്ല. ഉപ്പു
നല്ലതു തന്നേ; ഉപ്പു കാരമില്ലാതെപോ
യാൽ എന്തൊന്നുകൊണ്ടു അതിന്നു രസം
35 വരുത്തും? പിന്നെ നിലത്തിന്നും വള
ത്തിന്നും കൊള്ളുന്നതല്ല; അതിനെ പുറ
ത്തുകളയും. കേൾപ്പാൻ ചെവി ഉള്ള
വൻ കേൾക്കട്ടെ.

## ൧൫. അദ്ധ്യായം.

ചുങ്കക്കാരും പാപികളും എല്ലാം അവ
ന്റെ വചനം കേൾപ്പാൻ അവന്റെ
2 അടുക്കൽ വന്നു. ഇവൻ പാപികളെ
കൈക്കൊണ്ടു അവരോടുകൂടി ഭക്ഷിക്കുന്നു
എന്നു പരീശന്മാരും ശാസ്ത്രിമാരും പറഞ്ഞു
3 പിറുപിറുത്തു. അവരോടു അവൻ ഈ
4 ഉപമ പറഞ്ഞു: നിങ്ങളിൽ ഒരു ആൾക്കു
നൂറു ആടുണ്ടു എന്നിരിക്കട്ടെ. അതിൽ
ഒന്നു കാണാതെ പോയാൽ അവൻ തൊ
ണ്ണൂറെറാമ്പതിനെയും മരുഭൂമിയിൽ വിട്ടേ
ച്ചു, ആ കാണാതെ പോയതിനെ കണ്ടെ
ത്തുംവരെ നോക്കി നടക്കാതിരിക്കുമോ?
5 കണ്ടുകിട്ടിയാൽ സന്തോഷിച്ചു ചുമലിൽ
6 എടുത്തു വീട്ടിൽ വന്നു സ്നേഹിതന്മാ
രെയും അയല്ക്കാരെയും വിളിച്ചുകൂട്ടി:
കാണാതെ പോയ എന്റെ ആടിനെ കണ്ടു
കിട്ടിയതുകൊണ്ടു എന്നോടുകൂടെ സന്തോ
ഷിപ്പിൻ എന്നു അവരോടു പറയും.
7 അങ്ങനെ തന്നേ മാനസാന്തരംകൊണ്ടു
ആവശ്യമില്ലാത്ത തൊണ്ണൂറെറാമ്പതു നീ
തിമാന്മാരെക്കുറിച്ചുള്ളതിനെക്കാൾ മാന
സാന്തരപ്പെടുന്ന ഒരു പാപിയെച്ചൊല്ലി
സ്വർഗ്ഗത്തിൽ അധികം സന്തോഷം ഉണ്ടാ
കും എന്നു ഞാൻ നിങ്ങളോടു പറയുന്നു.
8 അല്ല, ഒരു സ്ത്രീക്കു പത്തു ദ്രഹ്മ ഉണ്ടു
എന്നിരിക്കട്ടെ; ഒരു ദ്രഹ്മ കാണാതെ
പോയാൽ അവൾ വിളക്കു കത്തിച്ചു വീടു
അടിച്ചുവാരി അതു കണ്ടുകിട്ടുംവരെ സൂക്ഷ്മ
ത്തോടെ അന്വേഷിക്കാതിരിക്കുമോ?
കണ്ടുകിട്ടിയാൽ സ്നേഹിതിമാരെയും അയ 9
ല്ക്കാരത്തികളെയും വിളിച്ചുകൂട്ടി: കാണാ
തെപോയ ദ്രഹ്മ കണ്ടുകിട്ടിയതുകൊണ്ടു
എന്നോടുകൂടെ സന്തോഷിപ്പിൻ എന്നു
പറയും. അങ്ങനെ തന്നേ മാനസാന്തര 10
പ്പെടുന്ന ഒരു പാപിയെക്കുറിച്ചു ദൈവ
ദൂതന്മാരുടെ മദ്ധ്യേ സന്തോഷം ഉണ്ടാകും
എന്നു ഞാൻ നിങ്ങളോടു പറയുന്നു.
പിന്നെയും അവൻ പറഞ്ഞതു: ഒരു 11
മനുഷ്യന്നു രണ്ടു പുത്രന്മാർ ഉണ്ടായിരുന്നു.
അവരിൽ ഇളയവൻ അപ്പനോടു: അപ്പാ, 12
വസ്തുവിൽ എനിക്കു വരേണ്ടുന്ന പങ്കു
തരേണമേ എന്നു പറഞ്ഞു; അവൻ അ
വൎക്കു മുതൽ പകുത്തുകൊടുത്തു. ഏറെ 13
നാൾ കഴിയുംമുമ്പെ ഇളയമകൻ സക
ലവും സ്വരൂപിച്ചു ദൂരദേശത്തേക്കു യാത്ര
യായി അവിടെ ദുർന്നടപ്പുകാരനായി
ജീവിച്ചു വസ്തു നാനാവിധമാക്കിക്കളഞ്ഞു.
എല്ലാം ചെലവഴിച്ചശേഷം ആ ദേശത്തു 14
കഠിനക്ഷാമം ഉണ്ടായിട്ടു അവന്നു മുട്ടു
വന്നുതുടങ്ങി. അവൻ ആ ദേശത്തിലെ 15
പൌരന്മാരിൽ ഒരുത്തനെ ചെന്നു ആശ്ര
യിച്ചു; അവൻ അവനെ തന്റെ വയ
ലിൽ പന്നികളെ മേയ്പാൻ അയച്ചു.
പന്നി തിന്നുന്ന വാളവരകൊണ്ടു വയറു 16
നിറെപ്പാൻ അവൻ ആഗ്രഹിച്ചു എങ്കിലും
ആരും അവന്നു കൊടുത്തില്ല. അപ്പോൾ 17
സുബോധംവന്നിട്ടു അവൻ: എന്റെ
അപ്പന്റെ എത്ര കൂലിക്കാർ ഭക്ഷണം
കഴിച്ചു ശേഷിപ്പിക്കുന്നു; ഞാനോ വിശപ്പു
കൊണ്ടു നശിച്ചുപോകുന്നു. ഞാൻ എഴു 18
ന്നേറു അപ്പന്റെ അടുക്കൽ ചെന്നു അവ
നോടു: അപ്പാ, ഞാൻ സ്വർഗ്ഗത്തോടും
നിന്നോടും പാപം ചെയ്തിരിക്കുന്നു.
ഇനി നിന്റെ മകൻ എന്ന പേരിന്നു 19

ഞാൻ യോഗ്യനല്ല; നിന്റെ കൂലിക്കാരിൽ
ഒരുത്തനെപ്പോലെ എന്നെ ആക്കേണമെ
20 എന്നു പറയും എന്നു പറഞ്ഞു. അങ്ങനെ
അവൻ എഴുനീറ്റു അപ്പന്റെ അടു
ക്കൽ പോയി. ദൂരത്തുനിന്നുതന്നെ അ
പ്പൻ അവനെ കണ്ടു മനസ്സലിഞ്ഞു ഓടി
ച്ചെന്നു അവന്റെ കഴുത്തു കെട്ടിപ്പി
21 ടിച്ചു അവനെ ചുംബിച്ചു. മകൻ അവ
നോടു: അപ്പാ, ഞാൻ സ്വൎഗ്ഗത്തോടും
നിന്നോടും പാപം ചെയ്തിരിക്കുന്നു; ഇനി
നിന്റെ മകൻ എന്നു വിളിക്കപ്പെടുവാൻ
22 യോഗ്യനല്ല എന്നു പറഞ്ഞു. അപ്പൻ
തന്റെ ദാസന്മാരോടു: വേഗം മേല്ത്തര
മായ അങ്കി കൊണ്ടുവന്നു ഇവനെ ധരി
പ്പിപ്പിൻ; ഇവന്റെ കൈക്കു മോതിരവും
23 കാലിന്നു ചെരിപ്പും ഇടുവിപ്പിൻ. തടി
പ്പിച്ച കാളക്കുട്ടിയെ കൊണ്ടുവന്നു അറു
24 പ്പിൻ; നാം തിന്നു ആനന്ദിക്ക. ഈ
എന്റെ മകൻ മരിച്ചവനായിരുന്നു; വീ
ണ്ടും ജീവിച്ചു; കാണാതെ പോയിരുന്നു;
കണ്ടുകിട്ടിയിരിക്കുന്നു എന്നു പറഞ്ഞു;
അങ്ങനെ അവർ ആനന്ദിച്ചുതുടങ്ങി.
25 അവന്റെ മൂത്തമകൻ വയലിൽ ആയി
രുന്നു; അവൻ വന്നു വീട്ടിനോടു അടുത്ത
പ്പോൾ വാദ്യവും നൃത്തഘോഷവും കേട്ടു,
26 ബാല്യക്കാരിൽ ഒരുത്തനെ വിളിച്ചു:
27 ഇതെന്തു എന്നു ചോദിച്ചു. അവൻ അവ
നോടു: നിന്റെ സഹോദരൻ വന്നു;
നിന്റെ അപ്പൻ അവനെ സൌഖ്യത്തോ
ടെ കിട്ടിയതുകൊണ്ടു തടിപ്പിച്ച കാളക്കു
28 ട്ടിയെ അറുത്തു എന്നു പറഞ്ഞു. അ
പ്പോൾ അവൻ കോപിച്ചു, അകത്തു കട
പ്പാൻ മനസ്സില്ലാതെ നിന്നു; അപ്പൻ പുറ
ത്തു വന്നു അവനോടു അപേക്ഷിച്ചു.
29 അവൻ അവനോടു: ഇത്ര കാലമായി
ഞാൻ നിന്നെ സേവിക്കുന്നു; നിന്റെ
കല്പന ഒരിക്കലും ലംഘിച്ചിട്ടില്ല; എന്നാൽ
എന്റെ ചങ്ങാതികളുമായി ആനന്ദിക്കേ
ണ്ടതിന്നു നീ ഒരിക്കലും എനിക്കു ഒരു
ആട്ടിൻകുട്ടിയെ തന്നിട്ടില്ല. വേശ്യമാ 30
രോടുകൂടി നിന്റെ മുതൽ തിന്നുകളഞ്ഞ
ഈ നിന്റെ മകൻ വന്നപ്പോഴെക്കൊ
തടിപ്പിച്ച കാളക്കുട്ടിയെ അവന്നു വേണ്ടി
അറുത്തുവല്ലോ എന്നു ഉത്തരം പറഞ്ഞു.
അതിന്നു അവൻ അവനോടു: മകനെ, നീ 31
എപ്പോഴും എന്നോടുകൂടെ ഇരിക്കുന്നല്ലോ;
എനിക്കുള്ളതു എല്ലാം നിന്റേതു ആകുന്നു.
നിന്റെ ഈ സഹോദരനോ മരിച്ചവനാ 32
യിരുന്നു; വീണ്ടും ജീവിച്ചു; കാണാതെ
പോയിരുന്നു; കണ്ടുകിട്ടിയിരിക്കുന്നു. ആ
കയാൽ ആനന്ദിച്ചു സന്തോഷിക്കേണ്ടതാ
വശ്യമായിരുന്നു എന്നു പറഞ്ഞു.

## ൧൬. അദ്ധ്യായം.

പിന്നെ അവൻ ശിഷ്യന്മാരോടു പറഞ്ഞ
തു: ധനവാനായോരു മനുഷ്യന്നു ഒരു
കാൎയ്യവിചാരകൻ ഉണ്ടായിരുന്നു; അവൻ
അവന്റെ വസ്തുവക നാനാവിധമാക്കുന്നു
എന്നു ചിലർ അവനെ കുററം പറഞ്ഞു.
അവൻ അവനെ വിളിച്ചു: നിന്നെക്കൊ 2
ണ്ടു ഈ കേൾക്കുന്നതു എന്തു? നിന്റെ
കാൎയ്യവിചാരത്തിന്റെ കണക്കു ഏല്പിച്ചുത
രിക; നീ ഇനി കാൎയ്യവിചാരകനായിരി
പ്പാൻ പാടില്ല എന്നു പറഞ്ഞു. എന്നാറെ 3
കാൎയ്യവിചാരകൻ: ഞാൻ എന്തു ചെയ്യേ
ണ്ടു? യജമാനൻ കാൎയ്യവിചാരത്തിൽനിന്നു
എന്നെ നീക്കുവാൻ പോകുന്നു; കിളെപ്പാൻ
എനിക്കു പ്രാപ്തിയില്ല; ഇരപ്പാൻ ഞാൻ
നാണിക്കുന്നു. എന്നെ കാൎയ്യവിചാരത്തിൽ 4
നിന്നു നീക്കിയാൽ അവർ എന്നെ തങ്ങ
ളുടെ വീടുകളിൽ ചേൎത്തുകൊൾവാന്തക്ക
വണ്ണം ഞാൻ ചെയ്യേണ്ടതു എന്തു എന്നു
എനിക്കു അറിയാം എന്നു ഉള്ളുകൊണ്ടു
പറഞ്ഞു. പിന്നെ അവൻ യജമാനന്റെ 5

കടക്കാരിൽ ഓരോരുത്തനെ വരുത്തി
ഒന്നാമത്തവനോട്ടു: നീ യജമാനന്നു എത്ര
6 കടംപെട്ടിരിക്കുന്നു എന്നു ചോദിച്ചു. നൂറു
കുടം എണ്ണ എന്നു അവൻ പറഞ്ഞു. അ
വൻ അവനോട്ടു: നിന്റെ കൈച്ചീട്ടു വാ
ങ്ങി വേഗം ഇരുന്നു അമ്പതു എന്നു എഴ
7 ുതുക എന്നു പറഞ്ഞു. അതിന്റെ ശേഷം
മറെറാരുത്തനോട്ടു: നീ എത്ര കടംപെട്ടി
രിക്കുന്നു എന്നു ചോദിച്ചു. നൂറു പറ
ക്കോതമ്പു എന്നു അവൻ പറഞ്ഞു; അവ
നോട്ടു: നിന്റെ കൈച്ചീട്ടു വാങ്ങി എണ്പ
8 തു എന്നു എഴുതുക എന്നു പറഞ്ഞു. ഈ
അനീതിയുള്ള കാൎയ്യവിചാരകൻ ബുദ്ധി
യോടെ പ്രവൎത്തിച്ചതുകൊണ്ടു യജമാനൻ
അവനെ പുകഴ്ത്തി; വെളിച്ചമക്കളെക്കാൾ
ഈ ലോകത്തിന്റെ മക്കൾ തങ്ങളുടെ
9 തലമുറയിൽ ബുദ്ധിയേറിയവരല്ലോ. അ
നീതിയുള്ള മമ്മോനെക്കൊണ്ടു നിങ്ങൾക്കു
സ്നേഹിതന്മാരെ ഉണ്ടാക്കിക്കൊൾവിൻ എ
ന്നു ഞാൻ നിങ്ങളോട്ടു പറയുന്നു. അതു
ഇല്ലാതെപോകുമ്പോൾ അവർ നിത്യകു
ടാരങ്ങളിൽ നിങ്ങളെ ചേൎത്തുകൊൾവാൻ
10 ഇടയാകും. അത്യല്പത്തിൽ വിശ്വസ്ത
നായവൻ അധികത്തിലും വിശ്വസ്തൻ;
അത്യല്പത്തിൽ നീതികെട്ടവൻ അധിക
11 ത്തിലും നീതികെട്ടവൻ. നിങ്ങൾ അനീ
തിയുള്ള മമ്മോനിൽ വിശ്വസ്തരായില്ല
എങ്കിൽ സത്യമായതു നിങ്ങളെ ആർ
12 ഭരമേല്പിക്കും? അന്യമായതിൽ വിശ്വ
സ്തരായില്ല എങ്കിൽ നിങ്ങൾക്കു സ്വന്തമാ
13 യതു ആർ തരും? രണ്ടു യജമാനന്മാരെ
സേവിപ്പാൻ ഒരു ഭൃത്യന്നും കഴികയില്ല;
അവൻ ഒരുവനെ പകെച്ചു മററവനെ
സ്നേഹിക്കും; അല്ലെങ്കിൽ ഒരുത്തനോട്ടു
പററിച്ചേൎന്നു മററവനെ നിരസിക്കും.
നിങ്ങൾക്കു ദൈവത്തെയും മമ്മോനെയും
സേവിപ്പാൻ കഴികയില്ല.

ഇതൊക്കെയും ദ്രവ്യാഗ്രഹികളായ പരീ 14
ശന്മാർ കേട്ടു അവനെ പരിഹസിച്ചു.
അവൻ അവരോട്ടു പറഞ്ഞതു: നിങ്ങൾ 15
നിങ്ങളെ തന്നേ മനുഷ്യരുടെ മുമ്പാകെ
നീതീകരിക്കുന്നവർ ആകുന്നു; ദൈവമോ
നിങ്ങളുടെ ഹൃദയം അറിയുന്നു; മനുഷ്യ
രുടെ ഇടയിൽ ഉന്നതമായതു ദൈവത്തി
ന്റെ മുമ്പാകെ അറെപ്പത്രേ. ന്യായപ്ര 16
മാണത്തിന്റെയും പ്രവാചകന്മാരുടെയും
കാലം യോഹന്നാൻവരെ ആയിരുന്നു;
അന്നുമുതൽ ദൈവരാജ്യത്തെ സുവിശേ
ഷിച്ചുവരുന്നു; എല്ലാവരും ബലാല്ക്കാരേണ
അതിൽ കടപ്പാൻ നോക്കുന്നു. ന്യായപ്ര 17
മാണത്തിൽ ഒരു പുള്ളി വീണുപോകുന്ന
തിനെക്കാൾ ആകാശവും ഭൂമിയും ഒഴിഞ്ഞു
പോകുന്നതു എളുപ്പം. ഭാൎയ്യയെ ഉപേക്ഷി 18
ച്ചു മറെറാരുത്തിയെ വിവാഹംകഴിക്കുന്ന
വൻ എല്ലാം വ്യഭിചാരം ചെയ്യുന്നു; ഭൎത്താവു
ഉപേക്ഷിച്ചവളെ വിവാഹംകഴിക്കുന്നവ
നും വ്യഭിചാരം ചെയ്യുന്നു.

ധനവാനായോരു മനുഷ്യൻ ഉണ്ടായി 19
രുന്നു; അവൻ ധൂമ്രവസ്ത്രവും പട്ടും ധരിച്ചു
ദിനമ്പ്രതി ആഡംബരത്തോടെ സുഖിച്ചു
കൊണ്ടിരുന്നു. ലാസർ എന്നു പേരുള്ളൊ 20
രു ദരിദ്രൻ വ്രണം നിറഞ്ഞവനായി അ
വന്റെ പടിപ്പുരക്കൽ കിടന്നു ധനവാ 21
ന്റെ മേശയിൽനിന്നു വീഴുന്നതു തിന്നു വി
ശപ്പടക്കുവാൻ ആഗ്രഹിച്ചു; നായ്ക്കളും വന്നു
അവന്റെ വ്രണം നക്കും. ആ ദരിദ്രൻ 22
മരിച്ചപ്പോൾ ദൂതന്മാർ അവനെ അബ്രാ
ഹാമിന്റെ മടിയിലേക്കു കൊണ്ടുപോയി.
ധനവാനും മരിച്ചു അടക്കപ്പെട്ടു; പാതാള 23
ത്തിൽ യാതന അനുഭവിക്കുമ്പോൾ മേ
ലോട്ടു നോക്കി ദൂരത്തുനിന്നു അബ്രാഹാമി
നെയും അവന്റെ മടിയിൽ ലാസരിനെ
യും കണ്ടു: അബ്രാഹാംപിതാവേ, എന്നോട്ടു 24
കനിവുണ്ടാകേണമേ; ലാസർ വിരലി

ൻെറ അററം വെള്ളത്തിൽ മുക്കി എൻെറ
നാവിനെ തണുപ്പിക്കേണ്ടതിന്നു അവനെ
അയക്കേണമേ; ഞാൻ ഈ ജ്വാലയിൽ
കിടന്നു വേദന അനുഭവിക്കുന്നു എന്നു
25 വിളിച്ചുപറഞ്ഞു. അബ്രാഹാം: മകനേ,
നിൻെറ ആയുസ്സിൽ നീ നന്മയും ലാസർ
അപ്രകാരം തിന്മയും പ്രാപിച്ചു എന്നു ഓൎക്ക;
ഇപ്പോൾ അവൻ ഇവിടെ ആശ്വസി
ക്കുന്നു; നീയോ വേദന അനുഭവിക്കുന്നു.
26 അത്രയുമല്ല ഞങ്ങൾക്കും നിങ്ങൾക്കും നടു
വെ വലിയോരു പിളൎപ്പുണ്ടാക്കിയിരിക്കു
ന്നു. ഇവിടെനിന്നു നിങ്ങളുടെ അടുക്കൽ
കടന്നുവരുവാൻ ഇച്ഛിക്കുന്നവൎക്കു കഴിവി
ല്ല; അവിടെനിന്നു ഞങ്ങളുടെ അടുക്കൽ
കടന്നുവരുവാനും പാടില്ല എന്നു പറഞ്ഞു.
27 അതിന്നു അവൻ: എന്നാൽ പിതാവേ, അ
വനെ എൻെറ അപ്പൻെറ വീട്ടിൽ അയ
28 ക്കേണമെന്നു ഞാൻ അപേക്ഷിക്കുന്നു; എ
നിക്കു അഞ്ചു സഹോദരന്മാർ ഉണ്ടു; അവ
രും ഈ യാതനാസ്ഥലത്തു വരാതിരിപ്പാൻ
അവൻ അവരോടു സാക്ഷ്യം പറയട്ടെ
29 എന്നു പറഞ്ഞു. അബ്രാഹാം അവനോടു:
അവൎക്കു മോശെയും പ്രവാചകന്മാരും ഉണ്ട
ല്ലോ; അവരുടെ വാക്കു അവർ കേൾക്ക
30 ട്ടെ എന്നു പറഞ്ഞു. അതിന്നു അവൻ: അ
ല്ലല്ല, അബ്രാഹാംപിതാവേ, മരിച്ചവരിൽ
നിന്നു ഒരുത്തൻ എഴുന്നേററു അവരുടെ
അടുക്കൽ ചെന്നു എങ്കിൽ അവർ മാനസാ
31 ന്തരപ്പെടും എന്നു പറഞ്ഞു. അവൻ അവ
നോടു: അവർ മോശെയുടെയും പ്രവാച
കന്മാരുടെയും വാക്കു കേൾക്കാഞ്ഞാൽ മരി
ച്ചവരിൽനിന്നു ഒരുത്തൻ എഴുന്നേററുചെ
ന്നാലും വിശ്വസിക്കയില്ല എന്നു പറഞ്ഞു.

## ൧൭. അദ്ധ്യായം.

അവൻ തൻെറ ശിഷ്യന്മാരോടു പറ
ഞ്ഞതു: ഇടൎച്ചകൾ വരാതിരിക്കുന്നതു അ
സാദ്ധ്യം; എങ്കിലും അവ വരുത്തുന്നവന്നു
അയ്യോ കഷ്ടം. അവൻ ഈ ചെറിയവ 2
രിൽ ഒരുത്തന്നു ഇടൎച്ച വരുത്തുന്നതിനെ
ക്കാൾ ഒരു തിരികല്ലു അവൻെറ കഴുത്തിൽ
കെട്ടി അവനെ കടലിൽ എറിഞ്ഞുകളയു
ന്നതു അവന്നു നന്നു. സൂക്ഷിച്ചുകൊൾ 3
വിൻ; സഹോദരൻ പിഴെച്ചാൽ അവ
നെ ശാസിക്ക; അവൻ മാനസാന്തരപ്പെ
ട്ടാൽ അവനോടു ക്ഷമിക്ക. ദിവസത്തിൽ 4
ഏഴുവട്ടം നിന്നോടു പിഴെക്കയും ഏഴു
വട്ടവും നിൻെറ അടുക്കൽ വന്നു: ഞാൻ
മാനസാന്തരപ്പെടുന്നു എന്നു പറകയും
ചെയ്താൽ അവനോടു ക്ഷമിക്ക.

അപ്പൊസ്തലന്മാർ കൎത്താവിനോടു: ഞ 5
ങ്ങൾക്കു വിശ്വാസം വൎദ്ധിപ്പിച്ചുതരേണ
മേ എന്നു പറഞ്ഞു. അതിന്നു കൎത്താവു 6
പറഞ്ഞതു: നിങ്ങൾക്കു കടുകുമണിയോളം
വിശ്വാസം ഉണ്ടെങ്കിൽ ഈ കാട്ടത്തിയോടു:
വേരോടെ പറിഞ്ഞു കടലിൽ നട്ടുപോക
എന്നു പറഞ്ഞാൽ അതു നിങ്ങളെ അനുസ
രിക്കും. നിങ്ങളിൽ ആൎക്കെങ്കിലും ഉഴക 7
യോ മേയ്ക്കയോ ചെയ്യുന്ന ഒരു ദാസൻ
ഉണ്ടെന്നിരിക്കട്ടെ. അവൻ വയലിൽ
നിന്നു വരുമ്പോൾ: നീ ക്ഷണത്തിൽ വന്നു
ഊണിന്നു ഇരിക്ക എന്നു അവനോടു പറ
യുമോ? അല്ല: എനിക്കു അത്താഴം ഒരുക്കു 8
ക; ഞാൻ തിന്നുകുടിച്ചു തീരുവോളം അര
കെട്ടി എനിക്കു ശുശ്രൂഷ ചെയ്ക; പിന്നെ
നീയും തിന്നുകുടിച്ചുകൊൾക എന്നു പറ
കയില്ലയോ? തന്നോടു കല്പിച്ചതു ദാസൻ 9
ചെയ്തതുകൊണ്ടു അവന്നു നന്ദിപറയുമോ?
അപ്രകാരം നിങ്ങളോടു കല്പിച്ചതു ഒക്കെ 10
യും ചെയ്തശേഷം: ഞങ്ങൾ പ്രയോജ
നം ഇല്ലാത്ത ദാസന്മാർ; ചെയ്യേണ്ടതേ
ചെയ്തിട്ടുള്ളു എന്നു നിങ്ങളും പറവിൻ.

അവൻ യെരൂശലേമിലേക്കു യാത്ര 11
ചെയ്കയിൽ ശമൎയ്യെക്കും ഗലീലെക്കും നടു

12 വിൽകൂടി കടക്കുമ്പോൾ ഒരു ഗ്രാമ
ത്തിൽ ചെല്ലുന്നേരം കുഷ്ഠരോഗികളായ
പത്തു പുരുഷന്മാർ അവനു എതിർപെട്ടു
13 അകലെ നിന്നുകൊണ്ടു: യേശു, നായകാ,
ഞങ്ങളോടു കരുണയുണ്ടാകേണമേ എന്നു
14 ഉറക്കെ പറഞ്ഞു. അവൻ അവരെ
കണ്ടിട്ടു: നിങ്ങൾ പോയി പുരോഹിത
ന്മാൎക്കു നിങ്ങളെ തന്നെ കാണിപ്പിൻ എന്നു
പറഞ്ഞു; പോകയിൽ തന്നെ അവർ ശുദ്ധ
15 രായ്തീൎന്നു. അവരിൽ ഒരുത്തൻ തനിക്കു
സൌഖ്യംവന്നതു കണ്ടു ഉച്ചത്തിൽ ദൈ
വത്തെ മഹത്വപ്പെടുത്തിക്കൊണ്ടു മടങ്ങി
16 വന്നു അവന്റെ കാല്ക്കൽ കവിണ്ണു
വീണു അവന്നു നന്ദി പറഞ്ഞു; അവ
17 നോ ശമൎയ്യക്കാരൻ ആയിരുന്നു. പത്തു
പേർ ശുദ്ധരായ്തീൎന്നില്ലയോ? ഒമ്പതു
18 പേർ എവിടെ? ഈ അന്യജാതിക്കാര
നല്ലാതെ ദൈവത്തിന്നു മഹത്വം കൊടു
പ്പാൻ മടങ്ങിവന്നവരായി ആരെയും
കാണുന്നില്ലല്ലോ എന്നു യേശു പറഞ്ഞിട്ടു
19 അവനോടു: എഴുനേറ്റു പൊയ്ക്കൊൾക;
നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചി
രിക്കുന്നു എന്നു പറഞ്ഞു.
20 ദൈവരാജ്യം എപ്പോൾ വരുന്നു എന്നു
പരീശന്മാർ ചോദിച്ചതിന്നു: ദൈവരാജ്യം
21 കാണത്തക്കവണ്ണമല്ല വരുന്നതു; ഇതാ
ഇവിടെ എന്നും അതാ അവിടെ എന്നും
പറകയും ഇല്ല; ദൈവരാജ്യം നിങ്ങളുടെ
ഇടയിൽ തന്നേ ഉണ്ടല്ലോ എന്നു അവൻ
ഉത്തരം പറഞ്ഞു.
22 പിന്നെ അവൻ തന്റെ ശിഷ്യന്മാ
രോടു പറഞ്ഞതു: നിങ്ങൾ മനുഷ്യപുത്ര
ന്റെ ഒരു ദിവസം കാണ്മാൻ ആഗ്രഹിക്കു
ന്ന കാലം വരും; കാണുകയില്ലതാനും.
23 അന്നു നിങ്ങളോടു: ഇതാ ഇവിടെ എന്നും
അതാ അവിടെ എന്നും പറയും; നിങ്ങൾ
പോകരുതു, പിൻ ചെല്ലുകയുമരുതു.
മിന്നൽ ആകാശത്തിങ്കീഴെ ദിക്കോടുദി 24
ക്കെല്ലാം തിളങ്ങി മിന്നുന്നതുപോലെ മനു
ഷ്യപുത്രൻ തന്റെ ദിവസത്തിൽ ആകും.
എന്നാൽ ആദ്യം അവൻ വളരെ കഷ്ടം 25
അനുഭവിക്കയും ഈ തലമുറ അവനെ
തള്ളിക്കളകയും വേണം. നോഹയുടെ 26
കാലത്തു സംഭവിച്ചതുപോലെ മനുഷ്യപു
ത്രന്റെ നാളിലും ഉണ്ടാകും. നോഹ 27
പെട്ടകത്തിൽ കടന്ന നാൾവരെ അവർ
തിന്നും കുടിച്ചും വിവാഹംകഴിച്ചും വിവാ
ഹത്തിന്നു കൊടുത്തുംപോന്നു; ജലപ്രളയം
വന്നു, അവരെ എല്ലാവരെയും മുടിച്ചുക
ളഞ്ഞു. ലോത്തിന്റെ കാലത്തു സംഭവി 28
ച്ചതുപോലെയും തന്നേ; അവർ തിന്നും
കുടിച്ചുംകൊണ്ടും വിറ്റും നട്ടും പണിതും
പോന്നു. എന്നാൽ ലോത്ത് സൊദോം 29
വിട്ട നാളിൽ ആകാശത്തുനിന്നു തീയും
ഗന്ധകവും പെയ്തു എല്ലാവരെയും മുടിച്ചു
കളഞ്ഞു. മനുഷ്യപുത്രൻ വെളിപ്പെടുന്ന 30
നാളിൽ അവ്വണ്ണം തന്നേ ആകും. അന്നു 31
വീട്ടിന്മേൽ ഇരിക്കുന്നവൻ വീട്ടിന്നകത്തു
ള്ള സാധനം എടുപ്പാൻ ഇറങ്ങിപ്പോകരു
തു; അവ്വണ്ണം വയലിൽ ഇരിക്കുന്നവനും
പിന്നോക്കം തിരിയരുതു. ലോത്തിന്റെ 32
ഭാൎയ്യയെ ഓൎത്തുകൊൾവിൻ. തന്റെ 33
ജീവനെ നേടുവാൻ നോക്കുന്നവനെ
ല്ലാം അതിനെ കളയും; അതിനെ കള
യുന്നവനെല്ലാം അതിനെ രക്ഷിക്കും.
ആ രാത്രിയിൽ രണ്ടുപേർ ഒരു കിടക്ക 34
മേൽ ആയിരിക്കും; ഒരുത്തനെ കൈ
ക്കൊള്ളും; മറ്റവനെ ഉപേക്ഷിക്കും.
രണ്ടുപേർ ഒന്നിച്ചു പൊടിച്ചുകൊണ്ടി 35
രിക്കും; ഒരുത്തിയെ കൈക്കൊള്ളും; മറ്റ
വളെ ഉപേക്ഷിക്കും [രണ്ടുപേർ വയ 36
ലിൽ ഇരിക്കും; ഒരുത്തനെ കൈക്കൊ
ള്ളും; മറ്റവനെ ഉപേക്ഷിക്കും] എന്നു
ഞാൻ നിങ്ങളോടു പറയുന്നു. അവർ 37

അവനോടു: കൎത്താവെ, എവിടെ എന്നു
ചോദിച്ചതിന്നു: ശവം ഉള്ളെടത്തു കഴു
ക്കൾ കൂടും എന്നു അവൻ പറഞ്ഞു.

## ൧൮. അദ്ധ്യായം.

മടുത്തുപോകാതെ എപ്പോഴും പ്രാൎത്ഥിക്കേ
ണം എന്നുള്ളതിന്നു അവൻ അവരോടു
2 ഒരുപമ പറഞ്ഞതു: ദൈവത്തെ ഭയവും
മനുഷ്യനെ ശങ്കയുമില്ലാത്ത ഒരു ന്യായാ
ധിപൻ ഒരു പട്ടണത്തിൽ ഉണ്ടായിരു
3 ന്നു. ആ പട്ടണത്തിൽ ഒരു വിധവയും
ഉണ്ടായിരുന്നു. അവൾ അവന്റെ അടു
ക്കൽ ചെന്നു: എന്റെ പ്രതിയോഗി
യോടു പ്രതിക്രിയ നടത്തി രക്ഷിക്കേണ
4 മേ എന്നു പറഞ്ഞു. അവന്നു കുറെ കാല
ത്തേക്കു മനസ്സില്ലായിരുന്നു; പിന്നെ അ
വൻ: എനിക്കു ദൈവത്തെ ഭയവും മനു
5 ഷ്യനെ ശങ്കയുമില്ല എങ്കിലും വിധവ
എന്നെ അസഹ്യമാക്കുന്നതുകൊണ്ടു ഞാൻ
അവളെ പ്രതിക്രിയ നടത്തി രക്ഷിക്കും;
അല്ലെങ്കിൽ അവൾ ഒടുവിൽ വന്നു
എന്നെ മുഖത്തടിക്കും എന്നു ഉള്ളുകൊണ്ടു
6 പറഞ്ഞു. അനീതിയുള്ള ന്യായാധിപൻ
7 പറയുന്നതു കേൾപ്പിൻ. ദൈവമൊ രാ
പ്പകൽ തന്നോടു നിലവിളിക്കുന്ന തന്റെ
വൃതന്മാരുടെ കാൎയ്യത്തിൽ ദീൎഘക്ഷമയുള്ള
വൻ ആയാലും അവരെ പ്രതിക്രിയ നട
8 ത്തി രക്ഷിക്കയില്ലയോ? വേഗത്തിൽ അ
വരെ പ്രതിക്രിയ നടത്തി രക്ഷിക്കും എന്നു
ഞാൻ നിങ്ങളോടു പറയുന്നു. എന്നാൽ
മനുഷ്യപുത്രൻ വരുമ്പോൾ അവൻ ഭൂമി
യിൽ വിശ്വാസം കണ്ടെത്തുമൊ എന്നു
കൎത്താവു പറഞ്ഞു.

9 തങ്ങൾ നീതിമാന്മാർ എന്നു ഉറെച്ചു
മറ്റുള്ളവരെ ധിക്കരിക്കുന്ന ചിലരെ
കുറിച്ചു അവൻ ഒരു ഉപമ പറഞ്ഞതെ
10 ന്തെന്നാൽ: രണ്ടു മനുഷ്യർ പ്രാൎത്ഥിപ്പാൻ
ദൈവാലയത്തിൽ പോയി; ഒരുത്തൻ
പരീശൻ, മറ്റവൻ ചുങ്കക്കാരൻ. പരീ 11
ശൻ നിന്നുകൊണ്ടു തന്നോടു തന്നേ: ദൈ
വമേ, പിടിച്ചുപറിക്കാർ, നീതികെട്ടവർ,
വ്യഭിചാരികൾ മുതലായ ശേഷം മനുഷ്യ
രെപ്പോലെയോ ഈ ചുങ്കക്കാരനെപ്പോ
ലെയോ ഞാൻ അല്ലായ്കയാൽ നിന്നെ
വാഴ്ത്തുന്നു. ആഴ്ചയിൽ രണ്ടുവട്ടം ഉപ 12
വസിക്കുന്നു; നേടുന്നതിൽ ഒക്കെയും
പതാരം കൊടുത്തുവരുന്നു എന്നിങ്ങനെ
പ്രാൎത്ഥിച്ചു. ചുങ്കക്കാരനൊ ദൂരത്തു നിന്നു 13
കൊണ്ടു സ്വൎഗ്ഗത്തേക്കു നോക്കുവാൻപോലും
തുനിയാതെ മാറത്തടിച്ചു: ദൈവമേ,
പാപിയായ എന്നോടു കരുണയുണ്ടാക
ണമേ എന്നു പറഞ്ഞു. അവൻ നീതിക 14
രിക്കപ്പെട്ടവനായി വീട്ടിലേക്കു പോയി;
മറ്റവൻ അങ്ങനെയല്ല. തന്നെത്താൻ
ഉയൎത്തുന്നവൻ എല്ലാം താഴ്ത്തപ്പെടും;
തന്നെത്താൻ താഴ്ത്തുന്നവൻ എല്ലാം ഉയ
ൎത്തപ്പെടും എന്നു ഞാൻ നിങ്ങളോടു പറ
യുന്നു.

അവൻ തൊടേണ്ടതിന്നു ചിലർ ശിശു 15
ക്കളെയും അവന്റെ അടുക്കൽ കൊണ്ടു
വന്നു; ശിഷ്യന്മാർ അതു കണ്ടു അവരെ
ശാസിച്ചു. യേശുവോ അവരെ അരി 16
കത്തു വിളിച്ചു: പൈതങ്ങളെ എന്റെ
അടുക്കൽ വരുവാൻ വിടുവിൻ; അവരെ
തടുക്കരുതു; ദൈവരാജ്യം ഇങ്ങനെയുള്ള
വരുടേതു ആകുന്നു. ദൈവരാജ്യത്തെ 17
ശിശു എന്നപോലെ കൈക്കൊള്ളാത്ത
വൻ ആരും ഒരുനാളും അതിൽ കടക്ക
യില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങ
ളോടു പറയുന്നു എന്നു പറഞ്ഞു.

ഒരു പ്രമാണി അവനോടു: നല്ല 18
ഗുരോ, ഞാൻ നിത്യജീവനെ അവകാശ
മാക്കേണ്ടതിന്നു എന്തു ചെയ്യേണം എന്നു
ചോദിച്ചു. അതിന്നു യേശു: എന്നെ 19

നല്ലവൻ എന്നു പറയുന്നതു എന്തു? ദൈ
വം ഒരുവനല്ലാതെ നല്ലവൻ ആരും ഇല്ല.
20 വ്യഭിചാരം ചെയ്യരുതു; കുല ചെയ്യരുതു;
മോഷ്ടിക്കരുതു; കള്ളസ്സാക്ഷ്യം പറയരുതു;
നിന്റെ അപ്പനെയും അമ്മയെയും ബഹു
മാനിക്ക എന്നീ കല്പനകളെ നീ അറിയു
21 ന്നുവല്ലോ എന്നു പറഞ്ഞു. ഇവ ഒക്കെയും
ഞാൻ ചെറുപ്പംമുതൽ കാത്തുകൊണ്ടിരി
22 ക്കുന്നു എന്നു അവൻ പറഞ്ഞതു കേട്ടിട്ടു
യേശു: ഇനി ഒരു കുറവു നിനക്കുണ്ടു;
നിനക്കുള്ളതൊക്കെയും വിററു ദരിദ്രന്മാൎക്കു
പകുത്തുകൊടുക്ക; എന്നാൽ സ്വൎഗ്ഗത്തിൽ
നിനക്കു നിക്ഷേപം ഉണ്ടാകും; പിന്നെ
വന്നു എന്നെ അനുഗമിക്ക എന്നു പറഞ്ഞു.
23 അവൻ എത്രയും ധനവാനാകകൊണ്ടു
ഇതു കേട്ടിട്ടു അതിദുഃഖിതനായിത്തീൎന്നു.
24 യേശു അവനെ കണ്ടിട്ടു: സമ്പത്തുള്ളവർ
ദൈവരാജ്യത്തിൽ കടക്കുന്നതു എത്ര പ്ര
25 യാസം! ധനവാൻ ദൈവരാജ്യത്തിൽ
കടക്കുന്നതിനെക്കാൾ ഒട്ടകം സൂചിക്കുഴ
യൂടെ കടക്കുന്നതു എളുപ്പം എന്നു പറഞ്ഞു.
26 ഇതു കേട്ടവർ: എന്നാൽ രക്ഷിക്കപ്പെടു
വാൻ ആൎക്കു കഴിയും എന്നു പറഞ്ഞു.
27 അതിന്നു അവൻ: മനുഷ്യരാൽ അസാദ്ധ്യ
മായതു ദൈവത്താൽ സാദ്ധ്യമാകുന്നു എന്നു
28 പറഞ്ഞു. ഇതാ, ഞങ്ങൾ സ്വന്തമായതു
വിട്ടു നിന്നെ അനുഗമിച്ചിരിക്കുന്നു എന്നു
29 പത്രൊസ് പറഞ്ഞു. യേശു അവരോടു:
ദൈവരാജ്യംനിമിത്തം വീടോ ഭാൎയ്യയെ
യോ സഹോദരന്മാരെയോ അമ്മയപ്പന്മാ
രെയോ മക്കളെയോ വിട്ടുകളഞ്ഞിട്ടു
30 ഈ കാലത്തിൽ തന്നേ പല മടങ്ങായും
വരുവാനുള്ള ലോകത്തിൽ നിത്യജീവ
നെയും പ്രാപിക്കാത്തവൻ ആരും ഇല്ല
എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു
പറയുന്നു എന്നു പറഞ്ഞു.
31 അനന്തരം അവൻ പന്തിരുവരെ കൂട്ടി
ക്കൊണ്ടു അവരോടു: ഇതാ, നാം യെരൂശ
ലേമിലേക്കു പോകുന്നു; മനുഷ്യപുത്രനെ
കുറിച്ചു പ്രവാചകന്മാർ എഴുതിയിരിക്കു
ന്നതു എല്ലാം നിവൃത്തിയാകും. അവനെ 32
ജാതികൾക്കു ഏല്പിച്ചുകൊടുക്കയും അവർ
അവനെ പരിഹസിച്ചു അവമാനിച്ചു
തുപ്പി തല്ലീട്ടു കൊല്ലുകയും മൂന്നാം നാൾ 33
അവൻ ഉയിൎത്തെഴുന്നേല്ക്കയും ചെയ്യും
എന്നു പറഞ്ഞു. അവരോ ഇതു ഒന്നും 34
ഗ്രഹിച്ചില്ല; ഈ വാക്കു അവൎക്കു മറവാ
യിരുന്നു; പറഞ്ഞതു അവർ തിരിച്ചറി
ഞ്ഞതുമില്ല.

അവൻ യെരീഹോവിന്നു അടുത്ത 35
പ്പോൾ ഒരു കുരുടൻ ഇരന്നുകൊണ്ടു വഴി
യരികെ ഇരുന്നിരുന്നു. പുരുഷാരം കട 36
ന്നുപോകുന്നതു കേട്ടു: ഇതെന്തു എന്നു
അവൻ ചോദിച്ചു. നസറായനായ യേശു 37
കടന്നുപോകുന്നു എന്നു അവർ അവനോടു
അറിയിച്ചു. അപ്പോൾ അവൻ: യേശു 38
വേ, ദാവീദ്പുത്രാ, എന്നോടു കരുണ
തോന്നേണമേ എന്നു നിലവിളിച്ചു. മുൻ 39
നടക്കുന്നവർ അവനെ മിണ്ടാതിരിപ്പാൻ
ശാസിച്ചു; അവനോ: ദാവീദ്പുത്രാ,
എന്നോടു കരുണ തോന്നേണമേ എന്നു
ഏററവും അധികം നിലവിളിച്ചു. യേശു 40
നിന്നു, അവനെ തന്റെ അടുക്കൽ കൊണ്ടു
വരുവാൻ കല്പിച്ചു. അവൻ അടുക്കെ വന്ന 41
പ്പോൾ: ഞാൻ നിനക്കു എന്തു ചെയ്യേണം
എന്നു ചോദിച്ചു. കൎത്താവേ, എനിക്കു
കാഴ്ച കിട്ടേണം എന്നു അവൻ പറഞ്ഞു.
യേശു അവനോടു: കാഴ്ച പ്രാപിക്ക; 42
നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരി
ക്കുന്നു എന്നു പറഞ്ഞു. ക്ഷണത്തിൽ 43
അവൻ കാഴ്ച പ്രാപിച്ചു ദൈവത്തെ മഹ
ത്വീകരിച്ചുംകൊണ്ടു അവനെ അനു
ഗമിച്ചു; ജനം എല്ലാം കണ്ടിട്ടു ദൈവ
ത്തിന്നു പുകഴ്ച കൊടുത്തു.

## ൧൯. അദ്ധ്യായം.

അവൻ യെരീഹോവിൽ എത്തി കടന്നു
2 പോകുമ്പോൾ ചുങ്കക്കാരിൽ പ്രമാണി
യും ധനവാനുമായ സക്കായി എന്നു പേരു
3 ള്ളൊരു പുരുഷൻ, യേശു എങ്ങനെയു
ള്ളവൻ എന്നു കാണ്മാൻ ശ്രമിച്ചു, വളൎച്ച
യിൽ കുറിയവൻ ആകകൊണ്ടു പുരുഷാ
4 രംനിമിത്തം കഴിഞ്ഞില്ല. എന്നാറെ അ
വൻ മുമ്പോട്ടു ഓടി, അവനെ കാണേ
ണ്ടതിന്നു ഒരു കാട്ടത്തിമേൽ കയറി.
യേശു ആ വഴിയായി വരികയായിരുന്നു.
5 അവൻ ആ സ്ഥലത്തു എത്തിയപ്പോൾ
മേലോട്ടു നോക്കി: സക്കായിയേ, വേഗം
ഇറങ്ങിവാ; ഞാൻ ഇന്നു നിന്റെ വീട്ടിൽ
പാൎക്കേണ്ടതാകുന്നു എന്നു അവനോടു പറ
6 ഞ്ഞു. അവൻ ബദ്ധപ്പെട്ടു ഇറങ്ങി സ
ന്തോഷത്തോടെ അവനെ കൈക്കൊണ്ടു.
7 കണ്ടവർ എല്ലാം: അവൻ പാപിയാ
യോരു മനുഷ്യനോടുകൂടെ പാൎപ്പാൻ പോ
8 യി എന്നു പറഞ്ഞു പിറുപിറുത്തു. സക്കാ
യിയോ നിന്നു കൎത്താവിനോടു: കൎത്താവേ,
എന്റെ വസ്തുവകയിൽ പാതി ഞാൻ
ദരിദ്രൎക്കു കൊടുക്കുന്നുണ്ടു; വല്ലതും ചതി
വായി വാങ്ങീട്ടുണ്ടെങ്കിൽ നാലുമടങ്ങു
9 മടക്കിക്കൊടുക്കുന്നു എന്നു പറഞ്ഞു. യേശു
അവനോടു: ഇവനും അബ്രാഹാമിന്റെ
മകൻ ആകയാൽ ഇന്നു ഈ വീട്ടിന്നു
10 രക്ഷ വന്നു. കാണാതെ പോയതിനെ
തിരഞ്ഞു രക്ഷിപ്പാനല്ലോ മനുഷ്യപുത്രൻ
വന്നതു എന്നു പറഞ്ഞു.
11 അവർ ഇതു കേട്ടുകൊണ്ടിരിക്കുമ്പോൾ
അവൻ യെരൂശലേമിന്നു സമീപിച്ചിരി
ക്കയാലും ദൈവരാജ്യം ക്ഷണത്തിൽ വെ
ളിപ്പെടും എന്നു അവൎക്കു തോന്നുകയാലും
അവൻ ഒരു ഉപമയുംകൂടെ പറഞ്ഞതു
12 എന്തെന്നാൽ: കുലീനനായോരു മനുഷ്യൻ
രാജത്വം പ്രാപിച്ചു മടങ്ങിവരേണം എന്നു
വെച്ചു ദൂരദേശത്തേക്കു യാത്രപോയി.
അവൻ പത്തു ദാസന്മാരെ വിളിച്ചു 13
അവൎക്കു പത്തു റാത്തൽ വെള്ളി കൊടു
ത്തു: ഞാൻ വരുവോളം വ്യാപാരം ചെ
യ്തുകൊൾവിൻ എന്നു അവരോടു പ
ഞ്ഞു. അവന്റെ പൌരന്മാരോ അവ 14
നെ പകെച്ചു അവന്റെ പിന്നാലെ പ്രതി
നിധികളെ അയച്ചു: അവൻ ഞങ്ങൾക്കു
രാജാവായിരിക്കുന്നതു ഞങ്ങൾക്കു സമ്മത
മല്ല എന്നു ബോധിപ്പിച്ചു. അവൻ രാജ 15
ത്വം പ്രാപിച്ചു മടങ്ങിവന്നപ്പോൾ താൻ
ദ്രവ്യം കൊടുത്തിരുന്ന ദാസന്മാർ വ്യാപാ
രംചെയ്തു എന്തു നേടി എന്നു അറിയേണ്ട
തിന്നു അവരെ വിളിപ്പാൻ കല്പിച്ചു.
ഒന്നാമത്തവൻ അടുത്തുവന്നു: കൎത്താവേ, 16
നീ തന്ന റാത്തൽകൊണ്ടു പത്തു റാത്തൽ
സമ്പാദിച്ചിരിക്കുന്നു എന്നു പറഞ്ഞു. അ 17
വൻ അവനോടു: നന്നു, നല്ല ദാസനേ,
നീ അത്യല്പത്തിൽ വിശ്വസ്തൻ ആയതു
കൊണ്ടു പത്തു പട്ടണത്തിന്നു അധികാരമു
ള്ളവൻ ആയിരിക്ക എന്നു കല്പിച്ചു. രണ്ടാ 18
മത്തവൻ വന്നു: കൎത്താവേ, നീ തന്ന
റാത്തൽകൊണ്ടു അഞ്ചു റാത്തൽ സമ്പാദി
ച്ചിരിക്കുന്നു എന്നു പറഞ്ഞു. നീയും അ 19
ഞ്ചു പട്ടണത്തിന്നു മേൽവിചാരകൻ ആ
യിരിക്ക എന്നു അവൻ അവനോടു കല്പി
ച്ചു. മറ്റൊരുവൻ വന്നു: കൎത്താവേ, 20
ഇതാ നിന്റെ റാത്തൽ; ഞാൻ അതു ഒരു
ഉറുമാലിൽ കെട്ടിവെച്ചിരുന്നു. നീ 21
വെക്കാത്തതു എടുക്കയും വിതെക്കാത്തതു
കൊയ്കയും ചെയ്യുന്ന കഠിനമനുഷ്യൻ ആ
കകൊണ്ടു ഞാൻ നിന്നെ ഭയപ്പെട്ടു എന്നു
പറഞ്ഞു. അവൻ അവനോടു: ദുഷ്ടദാ 22
സനേ, നിന്റെ വായിൽനിന്നു തന്നേ
ഞാൻ നിന്നെ ന്യായം വിധിക്കും. ഞാൻ
വെക്കാത്തതു എടുക്കയും വിതെക്കാത്തതു

കൊയ്യുകയും ചെയ്യുന്ന കഠിനമനുഷ്യൻ
23 എന്നു നീ അറിഞ്ഞുവല്ലോ. ഞാൻ വന്നു
എന്റെ ദ്രവ്യം പലിശയോടുകൂടെ വാങ്ങി
ക്കൊള്ളെണ്ടതിന്നു അതു നാണ്യപീഠത്തിൽ
24 ഏല്പിക്കാഞ്ഞതു എന്തു? പിന്നെ അവൻ
അരികെ നില്ക്കുന്നവരോടു: ആ റാത്തൽ
അവന്റെ പക്കൽനിന്നു എടുത്തു പത്തു
റാത്തലുള്ളവന്നു കൊടുപ്പിൻ എന്നു പറ
25 ഞ്ഞു. കൎത്താവേ, അവന്നു പത്തു റാത്തൽ
26 ഉണ്ടല്ലോ എന്നു അവർ പറഞ്ഞു. ഉള്ള
വന്നു ഏവന്നും കൊടുക്കും; ഇല്ലാത്തവ
നോടോ ഉള്ളതുംകൂടെ എടുത്തുകളയും എ
27 ന്നു ഞാൻ നിങ്ങളോടു പറയുന്നു. എന്നാൽ
ഞാൻ തങ്ങൾക്കു രാജാവായിരിക്കുന്നതു
സമ്മതമില്ലാത്ത ശത്രുക്കളായവരെ ഇവി
ടെ കൊണ്ടുവന്നു എന്റെ മുമ്പിൽവെച്ചു
കൊന്നുകളവിൻ എന്നു അവൻ കല്പിച്ചു.
28 ഇതു പറഞ്ഞിട്ടു അവൻ മുമ്പായി നട
ന്നുകൊണ്ടു യെരൂശലേമിലേക്കു യാത്ര
ചെയ്തു.
29 അവൻ ഒലീവ് മലയരികെ ബേത്ത്
ഫാഗെക്കും ബേഥാന്യെക്കും സമീപിച്ച
പ്പോൾ ശിഷ്യന്മാരിൽ രണ്ടുപേരെ അയ
30 ച്ചു: നിങ്ങൾക്കു എതിരെയുള്ള ഗ്രാമത്തിൽ
ചെല്ലുവിൻ; അതിൽ കടക്കുമ്പോൾ ആ
രും ഒരിക്കലും കയറീട്ടില്ലാത്ത ഒരു കഴ
തക്കുട്ടിയെ കെട്ടിയിരിക്കുന്നതു കാണും;
അതിനെ അഴിച്ചു കൊണ്ടുവരുവിൻ.
31 അതിനെ അഴിക്കുന്നതു എന്തു എന്നു ആ
രെങ്കിലും നിങ്ങളോടു ചോദിച്ചാൽ: കൎത്താ
വിന്നു ഇതിനെക്കൊണ്ടു ആവശ്യം ഉണ്ടു
32 എന്നു പറവിൻ എന്നു പറഞ്ഞു. അയക്ക
പ്പെട്ടവർ പോയി തങ്ങളോടു പറഞ്ഞതു
33 പോലെ കണ്ടു. കഴുതക്കുട്ടിയെ അഴിക്കു
മ്പോൾ അതിന്റെ ഉടയവർ: കഴുതക്കു
ട്ടിയെ അഴിക്കുന്നതു എന്തു എന്നു ചോദി
34 ച്ചതിന്നു: കൎത്താവിന്നു ഇതിനെക്കൊണ്ടു

ആവശ്യം ഉണ്ടു എന്നു അവർ പറഞ്ഞു.
അതിനെ യേശുവിന്റെ അടുക്കൽ കൊണ്ടു 35
വന്നു തങ്ങളുടെ വസ്ത്രം കഴുതക്കുട്ടിമേൽ
ഇട്ടു യേശുവിനെ കയററി. അവൻ 36
പോകുമ്പോൾ അവർ തങ്ങളുടെ വസ്ത്രം
വഴിയിൽ വിരിച്ചു. അവൻ ഒലീവ് 37
മലയുടെ ഇറക്കത്തിന്നു അടുത്തപ്പോൾ
ശിഷ്യന്മാരുടെ കൂട്ടം എല്ലാം തങ്ങൾ കണ്ട
സകലവീൎയ്യപ്രവൃത്തികളെയും കുറിച്ചു സ
ന്തോഷിച്ചു അത്യുച്ചത്തിൽ ദൈവത്തെ
പുകഴ്ത്തി: കൎത്താവിന്റെ നാമത്തിൽ 38
വരുന്ന രാജാവു വാഴ്ത്തപ്പെട്ടവൻ; സ്വൎഗ്ഗ
ത്തിൽ സമാധാനവും അത്യുന്നതങ്ങളിൽ
മഹത്വവും എന്നു പറഞ്ഞു. പുരുഷാര 39
ത്തിൽ ചില പരീശന്മാരോ അവനോടു:
ഗുരോ, നിന്റെ ശിഷ്യന്മാരെ വിലക്കുക
എന്നു പറഞ്ഞു. അതിന്നു അവൻ: ഇവർ 40
മിണ്ടാതിരുന്നാൽ കല്ലുകൾ ആൎത്തുവിളി
ക്കും എന്നു ഞാൻ നിങ്ങളോടു പറയുന്നു
എന്നു ഉത്തരം പറഞ്ഞു.
അവൻ നഗരത്തിന്നു സമീപിച്ചപ്പോൾ 41
അതിനെ കണ്ടു അതിനെക്കുറിച്ചു കര
ഞ്ഞു: ഈ നാളിൽ നിന്റെ സമാധാന 42
ത്തിന്നുള്ളതു നീയും അറിഞ്ഞു എങ്കിൽ
കൊള്ളായിരുന്നു. ഇപ്പോഴോ അതു നി
ന്റെ കണ്ണിന്നു മറഞ്ഞിരിക്കുന്നു. നിന്റെ 43
സന്ദൎശനകാലം നീ അറിയാഞ്ഞതുകൊ
ണ്ടു നിന്റെ ശത്രുക്കൾ നിനക്കു ചുററും
വാടകോരി നിന്നെ വളഞ്ഞു നാലുപുറത്തും
ഞെരുക്കി നിന്നെയും നിന്നിലുള്ള നി 44
ന്റെ മക്കളെയും നിലത്തു തള്ളിയിട്ടു,
നിങ്കൽ കല്ലിന്മേൽ കല്ലു ശേഷിപ്പിക്കാതി
രിക്കുന്ന കാലം നിനക്കു വരും.
പിന്നെ അവൻ ദൈവാലയത്തിൽ 45
ചെന്നു വില്ക്കുന്നവരെ പുറത്താക്കിത്തു
ടങ്ങി: എന്റെ ആലയം പ്രാൎത്ഥനാലയം 46
ആകും എന്നു എഴുതിയിരിക്കുന്നു; നിങ്ങ

ഭോ അതിനെ കള്ളന്മാരുടെ ഗുഹ ആക്കി
തീൎത്തു എന്നു അവരോടു പറഞ്ഞു.
47 അവൻ ദിവസേന ദൈവാലയത്തിൽ
ഉപദേശിച്ചുപോന്നു; എന്നാൽ മഹാപു
രോഹിതന്മാരും ശാസ്ത്രിമാരും ജനത്തിൽ
പ്രധാനികളായവരും അവനെ നശിപ്പി
48 പ്പാൻ തക്കംനോക്കി. എങ്കിലും ജനം
എല്ലാം അവന്റെ വചനം കേട്ടു രഞ്ജിച്ചി
രിക്കയാൽ എന്തു ചെയ്യേണ്ടു എന്നു അവർ
അറിഞ്ഞില്ല.

## ൨൦. അദ്ധ്യായം.

ആ ദിവസങ്ങളിൽ ഒന്നിൽ അവൻ
ദൈവാലയത്തിൽ ജനത്തോടു ഉപദേശി
ച്ചു സുവിശേഷം അറിയിക്കുമ്പോൾ മഹാ
പുരോഹിതന്മാരും ശാസ്ത്രിമാരും മൂപ്പന്മാ
2 രുമായി അടുത്തുവന്നു അവനോടു: നീ
എന്തു അധികാരംകൊണ്ടു ഇതു ചെയ്യുന്നു?
ഈ അധികാരം നിനക്കു തന്നതു ആർ? ഞ
3 ങ്ങളോടു പറക എന്നു പറഞ്ഞു. അതിന്നു
ഉത്തരമായി അവൻ: ഞാനും നിങ്ങളോടു
ഒരു വാക്കു ചോദിക്കും; അതു എന്നോടു
4 പറവിൻ. യോഹന്നാന്റെ സ്നാനം
സ്വൎഗ്ഗത്തിൽനിന്നോ മനുഷ്യരിൽനിന്നോ
5 ഉണ്ടായതു എന്നു ചോദിച്ചു. അവർ
തമ്മിൽ നിരൂപിച്ചു: സ്വൎഗ്ഗത്തിൽനിന്നു എ
ന്നു പറഞ്ഞാൽ പിന്നെ നിങ്ങൾ അവനെ
വിശ്വസിക്കാഞ്ഞതു എന്തു എന്നു അവൻ
6 ചോദിക്കും. മനുഷ്യരിൽനിന്നു എന്നു പ
റഞ്ഞാലോ ജനം ഒക്കെയും യോഹന്നാൻ
ഒരു പ്രവാചകൻ എന്നു ഉറെച്ചിരിക്കകൊ
ണ്ടു നമ്മെ കല്ലെറിയും എന്നു പറഞ്ഞിട്ടു:
7 എവിടെനിന്നോ? ഞങ്ങൾ അറിയുന്നില്ല
8 എന്നു ഉത്തരം പറഞ്ഞു. യേശു അവരോടു:
എന്നാൽ ഞാൻ ഇതു ചെയ്യുന്നതു ഇന്ന അ
ധികാരംകൊണ്ടാകുന്നു എന്നുള്ളതു ഞാനും
നിങ്ങളോടു പറയുന്നില്ല എന്നു പറഞ്ഞു.

അനന്തരം അവൻ ജനത്തോടു ഉപമ 9
പറഞ്ഞതെന്തെന്നാൽ: ഒരു മനുഷ്യൻ
ഒരു മുന്തിരിത്തോട്ടം നട്ടുണ്ടാക്കി കുടിയാ
ന്മാരെ പാട്ടത്തിന്നു ഏല്പിച്ചിട്ടു ഏറിയ
കാലം പരദേശത്തു പോയി പാൎത്തു.
സമയമായപ്പോൾ കുടിയാന്മാരോടു തോട്ട 10
ത്തിന്റെ അനുഭവം വാങ്ങേണ്ടതിന്നു അവ
രുടെ അടുക്കൽ ഒരു ദാസനെ അയച്ചു;
അവനെ കുടിയാന്മാർ തല്ലി വെറുതെ
അയച്ചുകളഞ്ഞു. അവൻ മറ്റൊരു ദാസ 11
നെ പറഞ്ഞയച്ചു; അവനെയും അവർ
തല്ലി അപമാനിച്ചു വെറുതെ അയച്ചുകള
ഞ്ഞു. അവൻ മൂന്നാമതു ഒരുത്തനെ 12
പറഞ്ഞയച്ചു; അവർ അവനെയും മുറി
വേല്പിച്ചു പുറത്താക്കിക്കളഞ്ഞു. അപ്പോൾ 13
മുന്തിരിത്തോട്ടത്തിന്റെ ഉടമസ്ഥൻ:
ഞാൻ എന്തു ചെയ്യേണ്ടു? എന്റെ പ്രിയ
പുത്രനെ അയക്കും; പക്ഷേ അവർ അവ
നെ ശങ്കിക്കും എന്നു പറഞ്ഞു. കുടിയാ 14
ന്മാർ അവനെ കണ്ടിട്ടു: ഇവൻ അവ
കാശി; അവകാശം നമുക്കു ആകേണ്ടതിന്നു
നാം അവനെ കൊന്നുകളക എന്നു തമ്മിൽ
ആലോചിച്ചുപറഞ്ഞു. അവർ അവനെ 15
തോട്ടത്തിൽനിന്നു പുറത്താക്കി കൊന്നുക
ളഞ്ഞു. എന്നാൽ തോട്ടത്തിന്റെ ഉടമ
സ്ഥൻ അവരോടു എന്തു ചെയ്യും? അവൻ 16
വന്നു ആ കുടിയാന്മാരെ നിഗ്രഹിച്ചു
തോട്ടം അന്യന്മാൎക്കു ഏല്പിച്ചുകൊടുക്കും.
അതു കേട്ടിട്ടു അവർ അങ്ങനെ ഒരുനാളും
സംഭവിക്കയില്ല എന്നു പറഞ്ഞു. അവ 17
നോ അവരെ നോക്കി: എന്നാൽ "വീടു
പണിയുന്നവർ തള്ളിക്കളഞ്ഞ കല്ലു മൂലക്ക
ല്ലായിത്തീൎന്നു" എന്നു എഴുതിയിരിക്കുന്നതു
എന്തു? ആ കല്ലിന്മേൽ വീഴുന്ന ഏവനും 18
തകൎന്നുപോകും; അതു ആരുടെമേൽ
എങ്കിലും വീണാൽ അവനെ ധൂളിപ്പിക്കും
എന്നു പറഞ്ഞു.

19 ഈ ഉപമ തങ്ങളെക്കുറിച്ചു പറഞ്ഞു
എന്നു ശാസ്ത്രിമാരും മഹാപുരോഹിതന്മാ
രും ഗ്രഹിച്ചിട്ടു ആ നാഴികയിൽ തന്നേ
അവന്റെമേൽ കൈ വെപ്പാൻ നോക്കി
20 എങ്കിലും ജനത്തെ ഭയപ്പെട്ടു. പിന്നെ
അവർ അവനെ നാടുവാഴിയുടെ അധീ
നതയിലും അധികാരത്തിലും ഏല്പിപ്പാന്ത
ക്കവണ്ണം അവനെ വാക്കിൽ പിടിക്കേ
ണ്ടതിന്നു തക്കംനോക്കി നീതിമാന്മാർ
എന്നു നടിക്കുന്ന ഒററുകാരെ അയച്ചു.
21 അവർ അവനോടു: ഗുരോ, നീ നേർ
പറഞ്ഞു ഉപദേശിക്കയും മുഖപക്ഷം നോ
ക്കാതെ ദൈവത്തിന്റെ വഴി യഥാൎത്ഥ
മായി പഠിപ്പിക്കയും ചെയ്യുന്നു എന്നു
22 ഞങ്ങൾ അറിയുന്നു. നാം കൈസൎക്കു
കരം കൊടുക്കുന്നതു വിഹിതമോ അല്ലയോ
23 എന്നു ചോദിച്ചു. അവരുടെ ഉപായം
ഗ്രഹിച്ചിട്ടു അവൻ അവരോടു: ഒരു വെ
24 ള്ളിക്കാശ് കാണിപ്പിൻ; അതിന്നുള്ള
സ്വരൂപവും മേലെഴുത്തും ആരുടേതു
എന്നു ചോദിച്ചതിന്നു: കൈസരുടേതു
25 എന്നു അവർ പറഞ്ഞു. എന്നാൽ കൈ
സൎക്കുള്ളതു കൈസൎക്കും ദൈവത്തിന്നു
ള്ളതു ദൈവത്തിന്നും കൊടുപ്പിൻ എന്നു
26 അവൻ അവരോടു പറഞ്ഞു. അങ്ങനെ
അവർ ജനത്തിന്റെ മുമ്പിൽവെച്ചു അവ
നെ വാക്കിൽ പിടിപ്പാൻ കഴിയാതെ
അവന്റെ ഉത്തരത്തിൽ ആശ്ചൎയ്യപ്പെട്ടു
മിണ്ടാതിരുന്നു.

27 പുനരുത്ഥാനം ഇല്ല എന്നു പറയുന്ന
സദൂക്യരിൽ ചിലർ അടുത്തുവന്നു അവ
28 നോടു ചോദിച്ചതു: ഗുരോ, ഒരുത്തന്റെ
സഹോദരൻ വിവാഹംകഴിച്ചിട്ടു മക്ക
ളില്ലാതെ മരിച്ചുപോയാൽ അവന്റെ
സഹോദരൻ അവന്റെ ഭാൎയ്യയെ പരിഗ്ര
ഹിച്ചു സഹോദരന്നു സന്തതിയെ ജനി
പ്പിക്കേണം എന്നു മോശെ എഴുതിയിരി
ക്കുന്നു. എന്നാൽ ഏഴു സഹോദരന്മാർ 29
ഉണ്ടായിരുന്നു; അവരിൽ ഒന്നാമത്തവൻ
ഒരു സ്ത്രീയെ വിവാഹംകഴിച്ചു മക്കളി
ല്ലാതെ മരിച്ചുപോയി. രണ്ടാമത്തവനും 30
മൂന്നാമത്തവനും അവളെ പരിഗ്രഹിച്ചു.
അവ്വണ്ണം ഏഴുപേരും ചെയ്തു മക്കളില്ലാ 31
തെ മരിച്ചുപോയി. ഒടുവിൽ സ്ത്രീയും 32
മരിച്ചു. എന്നാൽ പുനരുത്ഥാനത്തിൽ 33
അവൾ അവരിൽ ഏവന്നു ഭാൎയ്യയാകും?
എഴുവൎക്കും ഭാൎയ്യയായിരുന്നുവല്ലോ. അതി 34
ന്നു യേശു ഉത്തരം പറഞ്ഞതു: ഈ ലോ
കത്തിന്റെ മക്കൾ വിവാഹംകഴിക്കയും
വിവാഹത്തിന്നു കൊടുക്കയും ചെയ്യുന്നു.
എങ്കിലും ആ ലോകത്തിന്നും മരിച്ചവരിൽ 35
നിന്നുള്ള പുനരുത്ഥാനത്തിന്നും യോഗ്യ
രായവർ വിവാഹംകഴിക്കയുമില്ല വിവാ
ഹത്തിന്നു കൊടുക്കപ്പെടുകയുമില്ല; അവൎക്കു
ഇനി മരിപ്പാനും കഴികയില്ല. അവർ 36
പുനരുത്ഥാനപുത്രന്മാരാകയാൽ ദൈവ
ദൂതതുല്യരും ദൈവപുത്രന്മാരും ആകുന്നു.
മരിച്ചവർ ഉയിൎത്തെഴുന്നേല്ക്കുന്നു എന്നതോ 37
മോശെയും മുൾപടപ്പുഭാഗത്തു കൎത്താവി
നെ അബ്രാഹാമിന്റെ ദൈവവും യിസ്ഹാ
ക്കിന്റെ ദൈവവും യാക്കോബിന്റെ ദൈ
വവും എന്നു പറയുന്നതിനാൽ സൂചിപ്പി
ച്ചിരിക്കുന്നു. ദൈവമോ മരിച്ചവരുടെ 38
ദൈവമല്ല, ജീവനുള്ളവരുടെ ദൈവമ
ത്രേ; എല്ലാവരും അവന്നു ജീവിച്ചിരിക്കു
ന്നുവല്ലോ. അതിന്നു ചില ശാസ്ത്രിമാർ: 39
ഗുരോ, നീ പറഞ്ഞതു ശരി എന്നു ഉത്തരം
പറഞ്ഞു. പിന്നെ അവനോടു ഒന്നും 40
ചോദിപ്പാൻ അവർ തുനിഞ്ഞതുമില്ല.

എന്നാൽ അവൻ അവരോടു: ക്രിസ്തു 41
ദാവീദിന്റെ പുത്രൻ എന്നു പറയുന്നതു
എങ്ങനെ?

“കൎത്താവു എന്റെ കൎത്താവി 42
നോടു: ഞാൻ നിന്റെ ശത്രുക്കളെ

നിന്റെ പാദപീഠമാക്കുവോളം എന്റെ
വലത്തുഭാഗത്തിരിക്ക എന്നു അരുളി
ചെയ്തു"
43 എന്നു സങ്കീൎത്തനപുസ്തകത്തിൽ ദാവീദ്
44 തന്നേ പറയുന്നുവല്ലോ. ദാവീദ് അവ
നെ കൎത്താവു എന്നു വിളിക്കുന്നു; പിന്നെ
അവന്റെ പുത്രൻ ആകുന്നതു എങ്ങനെ
എന്നു ചോദിച്ചു.
45 എന്നാൽ ജനം ഒക്കെയും കേൾക്കെ
46 അവൻ തന്റെ ശിഷ്യന്മാരോടു: നിലയ
ങ്കികളോടെ നടപ്പാൻ ഇച്ഛിക്കയും അങ്ങാ
ടിയിൽ വന്ദനവും പള്ളിയിൽ മുഖ്യാസ
നവും അത്താഴത്തിൽ പ്രധാനസ്ഥലവും
പ്രിയപ്പെടുകയും ചെയ്യുന്ന ശാസ്ത്രിമാരെ
47 സൂക്ഷിച്ചുകൊൾവിൻ. അവർ വിധവ
മാരുടെ വീടുകളെ വിഴുങ്ങുകയും ഉപായ
രൂപേണ ദീൎഘമായി പ്രാൎത്ഥിക്കയും ചെ
യ്യുന്നു; അവൎക്കു ഏററവും വലിയ ശിക്ഷാ
വിധി വരും.

## ൨൧ അദ്ധ്യായം.

അവൻ തലപൊക്കി ധനവാന്മാർ ഭണ്ഡാ
2 രത്തിൽ വഴിപാടു ഇടുന്നതു കണ്ടു. ദരി
ദ്രയായോരു വിധവ രണ്ടു കാശു ഇടുന്നതു
3 കണ്ടിട്ടു അവൻ: ഈ ദരിദ്രയായ വിധവ
എല്ലാവരെക്കാളും അധികം ഇട്ടിരിക്കുന്നു
എന്നു ഞാൻ സത്യമായി നിങ്ങളോടു പറ
4 യുന്നു. എല്ലാവരും തങ്ങളുടെ സമൃദ്ധി
യിൽനിന്നല്ലോ വഴിപാടു ഇട്ടതു; ഇവളോ
തന്റെ ഇല്ലായ്മയിൽനിന്നു തനിക്കുള്ള
ഉപജീവനം ഒക്കെയും ഇട്ടിരിക്കുന്നു.
5 ചിലർ ദൈവാലയത്തെക്കുറിച്ചു അതു
മനോഹരമായ കല്ലുകളാലും വഴിപാടുക
ളാലും അലങ്കരിക്കപ്പെട്ടിരിക്കുന്നു എന്നു
6 പറഞ്ഞപ്പോൾ: ഈ കാണുന്നതിൽ ഇടി
ഞ്ഞുപോകാതെ കല്ലു കല്ലിന്മേൽ ശേഷി
ക്കാത്ത കാലം വരും എന്നു അവൻ പറ
ഞ്ഞു. ഗുരോ, അതു എപ്പോൾ ഉണ്ടാകും? 7
അതു സംഭവിപ്പാറാകുമ്പോഴുള്ള ലക്ഷണം
എന്തു എന്നു അവർ അവനോടു ചോദിച്ചു.
അതിന്നു അവൻ: ആരും നിങ്ങളെ തെ 8
ററിക്കാതിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ.
ഞാൻ ആകുന്നു എന്നും സമയം അടുത്തിരി
ക്കുന്നു എന്നും പറഞ്ഞു അനേകർ എന്റെ
പേരെടുത്തു വരും; അവരെ അനുഗമി
ക്കരുതു. നിങ്ങൾ യുദ്ധങ്ങളെയും കലഹ 9
ങ്ങളെയും കുറിച്ചു കേൾക്കുമ്പോൾ ഞെട്ടി
പ്പോകരുതു; അതു ആദ്യം സംഭവിക്കേണ്ടതു
തന്നേ; അവസാനം ഉടനെ അല്ലതാനും
എന്നു പറഞ്ഞു. പിന്നെ അവൻ അവ 10
രോടു പറഞ്ഞതു: ജാതി ജാതിയോടും രാജ്യം
രാജ്യത്തോടും എതിൎക്കും. വലിയ ഭൂക 11
മ്പവും ക്ഷാമവും മഹാവ്യാധികളും അവിട
വിടെ ഉണ്ടാകും; ഭയങ്കരകാഴ്ചകളും ആ
കാശത്തിൽ മഹാലക്ഷ്യങ്ങളും ഉണ്ടാകും.
ഇതു എല്ലാററിന്നും മുമ്പെ എന്റെ നാമം 12
നിമിത്തം അവർ നിങ്ങളുടെമേൽ കൈ
വെച്ചു രാജാക്കന്മാരുടെയും നാടുവാഴികളു
ടെയും മുമ്പിൽ കൊണ്ടുപോയി ഉപദ്രവി
ക്കയും പള്ളികളിലും തടവുകളിലും ഏല്പി
ക്കയും ചെയ്യും. അതു നിങ്ങൾക്കു സാ 13
ക്ഷ്യം പറവാൻ തരം ആകും. ആകയാൽ 14
പ്രതിവാദിപ്പാൻ മുമ്പുകൂട്ടി വിചാരിക്കാ
തിരിക്കേണ്ടതിന്നു മനസ്സിൽ ഉറെച്ചു
കൊൾവിൻ. നിങ്ങളുടെ എതിരികൾക്കു 15
ആൎക്കും ചെറുപ്പാനോ എതിർ പറവാ
നോ കഴിയാത്ത വാക്കും ജ്ഞാനവും ഞാൻ
നിങ്ങൾക്കു തരും. എന്നാൽ അമ്മയപ്പന്മാ 16
രും സഹോദരന്മാരും ചാൎച്ചക്കാരും ചങ്ങാ
തികളും നിങ്ങളെ ഏല്പിച്ചുകൊടുക്കയും
നിങ്ങളിൽ ചിലരെ കൊല്ലിക്കയും ചെയ്യും.
എന്റെ നാമംനിമിത്തം എല്ലാവരും നി 17
ങ്ങളെ പകെക്കും. നിങ്ങളുടെ തലയിലെ 18
ഒരു രോമംപോലും നശിച്ചുപോകയില്ല

19 താനും. നിങ്ങൾ ക്ഷമകൊണ്ടു നിങ്ങ
ളുടെ പ്രാണനെ നേടും.
20 സൈന്യങ്ങൾ യെരൂശലേമിനെ വള
ഞ്ഞിരിക്കുന്നതു കാണുമ്പോൾ അതിന്റെ
ശൂന്യകാലം അടുത്തിരിക്കുന്നു എന്നു അറി
21 ഞ്ഞുകൊൾവിൻ. അന്നു യെഹൂദ്യയിലു
ള്ളവർ മലകളിലേക്കു ഓടിപ്പോകട്ടെ;
അതിന്റെ നടുവിലുള്ളവർ പുറപ്പെട്ടുപോ
കട്ടെ; നാട്ടുപുറങ്ങളിലുള്ളവർ അതിൽ
22 കടക്കരുതു. എഴുതിയിരിക്കുന്നതു എല്ലാം
നിവൃത്തിയാകേണ്ടതിന്നു ആ നാളുകൾ
23 പ്രതികാരകാലം ആകുന്നു. ആ കാലത്തു
ഗൎഭിണികൾക്കും മുല കുടിപ്പിക്കുന്നവൎക്കും
അയ്യോ കഷ്ടം! ദേശത്തു വലിയ ഞെരു
ക്കവും ഈ ജനത്തിന്മേൽ ക്രോധവും
24 ഉണ്ടാകും. അവർ വാളിന്റെ വായ്ത്തല
യാൽ വീഴുകയും അവരെ സകലജാതിക
ളിലേക്കും ബദ്ധരായി കൊണ്ടുപോകയും
ജാതികളുടെ കാലം തികയുവോളം ജാ
തികൾ യെരൂശലേം ചവിട്ടിക്കളകയും
25 ചെയ്യും. സൂൎയ്യനിലും ചന്ദ്രനിലും നക്ഷ
ത്രങ്ങളിലും ലക്ഷ്യങ്ങൾ ഉണ്ടാകും; കടലി
ന്റെയും ഓളത്തിന്റെയും മുഴക്കംനിമി
ത്തം ഭൂമിയിലെ ജാതികൾക്കു നിരാശയോ
26 ടുകൂടിയ പരിഭ്രമം ഉണ്ടാകും. ആകാശ
ത്തിന്റെ ശക്തികൾ ഇളകിപ്പോകുന്നതി
നാൽ ഭൂലോകത്തിന്നു എന്തു ഭവിപ്പാൻ
പോകുന്നു എന്നു പേടിച്ചും നോക്കിപ്പാ
ൎത്തുംകൊണ്ടു മനുഷ്യർ നിൎജ്ജീവന്മാർ ആ
27 കും. അപ്പോൾ മനുഷ്യപുത്രൻ ശക്തി
യോടും മഹാതേജസ്സോടും കൂടെ മേഘ
28 ത്തിൽ വരുന്നതു അവർ കാണും. ഇതു
സംഭവിച്ചുതുടങ്ങുമ്പോൾ നിങ്ങളുടെ വീ
ണ്ടെടുപ്പു അടുത്തുവരുന്നതുകൊണ്ടു നിവി
ൎന്നു തല പൊക്കുവിൻ.
29 ഒരുപമയും അവരോടു പറഞ്ഞതു: അ
ത്തി മുതലായ സകലവൃക്ഷങ്ങളെയും നോ
ക്കുവിൻ. അവ തളിൎക്കുന്നതു നിങ്ങൾ കാ 30
ണുമ്പോൾ വേനൽ അടുത്തിരിക്കുന്നു എന്നു
സ്വതവെ അറിയുന്നുവല്ലോ. അവ്വണ്ണം 31
തന്നേ ഇതു സംഭവിക്കുന്നതു കാണുമ്പോൾ
ദൈവരാജ്യം അടുത്തിരിക്കുന്നു എന്നു
ഗ്രഹിപ്പിൻ. സകലവും സംഭവിക്കുവോ 32
ളം ഈ തലമുറ ഒഴിഞ്ഞുപോകയില്ല എന്നു
ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു.
ആകാശവും ഭൂമിയും ഒഴിഞ്ഞുപോകും; എ 33
ന്റെ വചനങ്ങളോ ഒഴിഞ്ഞുപോകയില്ല.
നിങ്ങളുടെ ഹൃദയം അതിഭക്ഷണത്താ 34
ലും മദ്യപാനത്താലും ഉപജീവനചിന്തക
ളാലും ഭാരപ്പെട്ടിട്ടു ആ ദിവസം നിങ്ങൾ
ക്കു പെട്ടെന്നു കണിപോലെ വരാതിരി
പ്പാൻ സൂക്ഷിച്ചുകൊൾവിൻ. അതു സൎവ്വ 35
ഭൂതലത്തിലും വസിക്കുന്ന ഏവൎക്കും വരും.
ആകയാൽ ഈ സംഭവിപ്പാനുള്ള എല്ലാ 36
റ്റിന്നും ഒഴിഞ്ഞുപോകുവാനും മനുഷ്യപു
ത്രന്റെ മുമ്പിൽ നില്പാനും നിങ്ങൾ പ്രാ
പ്തരാകേണ്ടതിന്നു സദാകാലവും ഉണൎന്നും
പ്രാൎത്ഥിച്ചുംകൊണ്ടിരിപ്പിൻ.
അവൻ ദിവസേന പകൽ ദൈവാല 37
യത്തിൽ ഉപദേശിച്ചുപോന്നു; രാത്രി
ഒലീവ് മലയിൽ പോയി പാൎക്കും. ജനം 38
എല്ലാം അവന്റെ വചനം കേൾക്കേണ്ട
തിന്നു അതികാലത്തു ദൈവാലയത്തിൽ
അവന്റെ അടുക്കൽ ചെല്ലും.

## ൨൨. അദ്ധ്യായം.

**പെ**സഹ എന്ന പുളിപ്പില്ലാത്ത അപ്പ
ത്തിന്റെ പെരുനാൾ അടുത്തു. അപ്പോൾ 2
മഹാപുരോഹിതന്മാരും ശാസ്ത്രിമാരും ജന
ത്തെ ഭയപ്പെടുകയാൽ അവനെ ഒടുക്കു
വാൻ ഉപായം അന്വേഷിച്ചു.
എന്നാൽ പന്തിരുവരുടെ കൂട്ടത്തിൽ 3
ഉള്ള ഈസ്കൎയ്യോത്തായൂദയിൽ സാത്താൻ
കടന്നു: അവൻ ചെന്നു മഹാപുരോഹി 4

തന്മാരോടും പടനായകന്മാരോടും അവ
നെ അവൎക്കു കാണിച്ചുകൊടുക്കുന്ന വഴി
5 യെക്കുറിച്ചു സംസാരിച്ചു. അവർ സ
ന്തോഷിച്ചു അവന്നു ദ്രവ്യം കൊടുക്കാം
6 എന്നു പറഞ്ഞൊത്തു. അവൻ വാക്കു
കൊടുത്തു, പുരുഷാരം ഇല്ലാത്ത സമയത്തു
അവനെ കാണിച്ചുകൊടുപ്പാൻ തക്കം
അന്വേഷിച്ചുപോന്നു.

7 പെസഹക്കുഞ്ഞാടിനെ അറുക്കേണ്ടുന്ന
പുളിപ്പില്ലാത്ത അപ്പത്തിന്റെ പെരുനാൾ
8 ആയപ്പോൾ അവൻ പത്രൊസിനെയും
യോഹന്നാനെയും അയച്ചു: നിങ്ങൾ പോ
യി നമുക്കു പെസഹ കഴിപ്പാൻ ഒരുക്കു
9 വിൻ എന്നു പറഞ്ഞു. ഞങ്ങൾ എവിടെ
ഒരുക്കേണം എന്നു അവർ ചോദിച്ചതിന്നു:
10 നിങ്ങൾ പട്ടണത്തിൽ എത്തുമ്പോൾ ഒരു
കുടം വെള്ളം ചുമന്നുകൊണ്ടു ഒരു മനു
ഷ്യൻ നിങ്ങൾക്കു എതിർപെടും; അവൻ
11 കടക്കുന്ന വീട്ടിലേക്കു പിൻചെന്നു വീട്ടു
ടയവനോടു: ഞാൻ എന്റെ ശിഷ്യന്മാരു
മായി പെസഹ കഴിപ്പാനുള്ള ശാല എവി
ടെ എന്നു ഗുരു നിന്നോടു ചോദിക്കുന്നു
12 എന്നു പറവിൻ. അവൻ വിരിച്ചൊ
രുക്കിയോരു വന്മാളിക കാണിച്ചുതരും;
അവിടെ ഒരുക്കുവിൻ എന്നു അവരോടു
13 പറഞ്ഞു. അവർ പോയി തങ്ങളോടു
പറഞ്ഞതുപോലെ കണ്ടു പെസഹ ഒരുക്കി.

14 സമയം ആയപ്പോൾ അവൻ അപ്പൊ
സ്തലന്മാരുമായി ഭക്ഷണത്തിന്നു ഇരുന്നു.
15 അവൻ അവരോടു: ഞാൻ കഷ്ടം അനു
ഭവിക്കുംമുമ്പെ ഈ പെസഹ നിങ്ങളോടു
കൂടെ കഴിപ്പാൻ വാഞ്ഛയോടെ ആഗ്ര
16 ഹിച്ചു. അതു ദൈവരാജ്യത്തിൽ നിവൃ
ത്തിയാകുവോളം ഞാൻ ഇനി അതു കഴി
ക്കയില്ല എന്നു ഞാൻ നിങ്ങളോടു പറ
17 യുന്നു എന്നു പറഞ്ഞു. പിന്നെ പാനപാ
ത്രം എടുത്തു വാഴ്ത്തി: ഇതു വാങ്ങി പങ്കിട്ടു
കൊൾവിൻ. ദൈവരാജ്യം വരുവോളം 18
ഞാൻ മുന്തിരിവള്ളിയുടെ അനുഭവം ഇന്നു
മുതൽ കുടിക്കയില്ല എന്നു ഞാൻ നിങ്ങ
ളോടു പറയുന്നു. പിന്നെ അപ്പം എടു 19
ത്തു വാഴ്ത്തി നുറുക്കി അവൎക്കു കൊടുത്തു:
ഇതു നിങ്ങൾക്കു വേണ്ടി നല്കുന്ന എന്റെ
ശരീരം; എന്റെ ഓൎമ്മെക്കായി ഇതു ചെ
യ്യിൻ എന്നു പറഞ്ഞു. അവ്വണ്ണം തന്നേ 20
അത്താഴം കഴിഞ്ഞശേഷം അവൻ പാന
പാത്രവും കൊടുത്തു: ഈ പാനപാത്രം
നിങ്ങൾക്കു വേണ്ടി ചൊരിയുന്ന എന്റെ
രക്തത്തിലെ പുതിയനിയമം ആകുന്നു.
എന്നാൽ എന്നെ കാണിച്ചുകൊടുക്കുന്നവ 21
ന്റെ കൈ എന്റെ അരികെ മേശപ്പു
റത്തു ഉണ്ടു. നിൎണ്ണയിച്ചിരിക്കുന്നതുപോ 22
ലെ മനുഷ്യപുത്രൻ പോകുന്നു സത്യം;
എങ്കിലും അവനെ കാണിച്ചുകൊടുക്കുന്ന
മനുഷ്യന്നു അയ്യോ കഷ്ടം എന്നു പറഞ്ഞു.
ഇതു ചെയ്വാൻ പോകുന്നവൻ തങ്ങളുടെ 23
കൂട്ടത്തിൽ ആർ ആയിരിക്കും എന്നു അ
വർ തമ്മിൽ തമ്മിൽ ചോദിച്ചുതുടങ്ങി.

തങ്ങളുടെ കൂട്ടത്തിൽ ആരെ ആകുന്നു 24
വലിയവനായി എണ്ണേണ്ടതു എന്നതിനെ
ച്ചൊല്ലി ഒരു തൎക്കവും അവരുടെ ഇടയിൽ
ഉണ്ടായി. അവനോ അവരോടു പറ 25
ഞ്ഞതു: ജാതികളുടെ രാജാക്കന്മാർ അവ
രിൽ കൎത്തൃത്വം നടത്തുന്നു; അവരുടെ
മേൽ അധികാരം നടത്തുന്നവരെ ഉപകാ
രികൾ എന്നു പറയുന്നു. നിങ്ങളോ അ 26
ങ്ങനെയല്ല; നിങ്ങളിൽ വലിയവൻ ഇള
യവനെപ്പോലെയും നായകൻ ശുശ്രൂഷി
ക്കുന്നവനെപ്പോലെയും ആകട്ടെ. ആ 27
രാകുന്നു വലിയവൻ? ഭക്ഷണത്തിന്നിരി
ക്കുന്നവനോ ശുശ്രൂഷിക്കുന്നവനോ? ഭക്ഷ
ണത്തിന്നിരിക്കുന്നവനല്ലയോ? ഞാനോ
നിങ്ങളുടെ ഇടയിൽ ശുശ്രൂഷിക്കുന്നവനെ
പ്പോലെ ആകുന്നു. നിങ്ങൾ ആകുന്നു 28

എന്റെ പരീക്ഷകളിൽ എന്നോടുകൂടെ
29 നിലനിന്നവർ. എന്റെ പിതാവു എനി
ക്കു രാജ്യം നിയമിച്ചുതന്നതുപോലെ ഞാൻ
30 നിങ്ങൾക്കും നിയമിച്ചുതരുന്നു. നിങ്ങൾ
എന്റെ രാജ്യത്തിൽ എന്റെ മേശയി
ങ്കൽ തിന്നുകുടിക്കയും സിംഹാസനങ്ങളിൽ
ഇരുന്നു യിസ്രായേൽഗോത്രം പന്ത്രണ്ടി
നെയും ന്യായം വിധിക്കയും ചെയ്യും.
31 ശിമോനേ, ശിമോനേ, സാത്താൻ നിങ്ങ
ളെ കോതമ്പുപോലെ പാറേറണ്ടതിന്നു
32 കല്പന ചോദിച്ചു. ഞാനോ നിന്റെ
വിശ്വാസം പൊയ്പോകാതിരിപ്പാൻ നിന
ക്കു വേണ്ടി അപേക്ഷിച്ചു; എന്നാൽ നീ
ഒരുസമയം തിരിഞ്ഞുവന്നശേഷം നിന്റെ
33 സഹോദരന്മാരെ ഉറപ്പിച്ചുകൊൾക. അ
വൻ അവനോടു: കൎത്താവേ, ഞാൻ
നിന്നോടുകൂടെ തടവിലാകുവാനും മരി
പ്പാനും ഒരുങ്ങിയിരിക്കുന്നു എന്നു പറഞ്ഞു.
34 അതിന്നു അവൻ: പത്രൊസേ, നീ എന്നെ
അറിയുന്നില്ല എന്നു മൂന്നുവട്ടം തള്ളിപ്പറ
യുംമുമ്പെ ഇന്നു കോഴി കൂകുകയില്ല എന്നു
ഞാൻ നിന്നോടു പറയുന്നു എന്നു പറഞ്ഞു.
35 പിന്നെ അവൻ അവരോടു: ഞാൻ
നിങ്ങളെ മടിശ്ശീലയും പൊക്കണവും ചെ
രിപ്പും കൂടാതെ അയച്ചപ്പോൾ വല്ല കുറവു
മുണ്ടായോ എന്നു ചോദിച്ചതിന്നു: ഒരു
കുറവുമുണ്ടായില്ല എന്നു അവർ പറഞ്ഞു.
36 അവൻ അവരോടു: എന്നാൽ ഇപ്പോൾ
മടിശ്ശീലയുള്ളവൻ അതു എടുക്കട്ടെ;
അവ്വണ്ണം തന്നേ പൊക്കണമുള്ളവനും;
ഇല്ലാത്തവനോ തന്റെ വസ്ത്രം വിററു
37 വാൾ കൊള്ളട്ടെ. അവനെ അധൎമ്മിക
ളുടെ കൂട്ടത്തിൽ എണ്ണി എന്നു എഴുതിയി
രിക്കുന്നതിന്നു ഇനി എന്നിൽ നിവൃത്തി
വരേണം എന്നു ഞാൻ നിങ്ങളോടു പറ
യുന്നു; എന്നെക്കുറിച്ചു എഴുതിയിരിക്കുന്ന
തിന്നു നിവൃത്തിവരുന്നു എന്നു പറഞ്ഞു.

കൎത്താവേ, ഇവിടെ രണ്ടു വാൾ ഉണ്ടു 38
എന്നു അവർ പറഞ്ഞതിന്നു: മതി എന്നു
അവൻ അവരോടു പറഞ്ഞു.
പിന്നെ അവൻ പതിവുപോലെ ഒലീ 39
വ്മലെക്കു പുറപ്പെട്ടുപോയി; ശിഷ്യന്മാ
രും അവനെ അനുഗമിച്ചു. ആ സ്ഥല 40
ത്തു എത്തിയപ്പോൾ അവൻ അവരോടു:
നിങ്ങൾ പരീക്ഷയിൽ അകപ്പെടാതിരി
പ്പാൻ പ്രാൎത്ഥിപ്പിൻ എന്നു പറഞ്ഞു.
താൻ അവരെ വിട്ടു ഒരു കല്ലേറുദൂരത്തോ 41
ളം വാങ്ങിപ്പോയി മുട്ടുകുത്തി: പിതാവേ, 42
നിനക്കു മനസ്സുണ്ടെങ്കിൽ ഈ പാനപാത്രം
എങ്കൽനിന്നു നീക്കേണമേ; എങ്കിലും
എന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടം തന്നേ
ആകട്ടെ എന്നു പ്രാൎത്ഥിച്ചു. അവനെ 43
ശക്തിപ്പെടുത്തുവാൻ സ്വൎഗ്ഗത്തിൽനിന്നു
ഒരു ദൂതൻ അവന്നു പ്രത്യക്ഷനായി.
പിന്നെ അവൻ പ്രാണവേദനയിലായി 44
അതിശ്രദ്ധയോടെ പ്രാൎത്ഥിച്ചു; അവന്റെ
വിയൎപ്പു നിലത്തു വീഴുന്ന വലിയ ചോര
ത്തുള്ളിപോലെ ആയി. അവൻ പ്രാ 45
ൎത്ഥന കഴിഞ്ഞു എഴുന്നേററു ശിഷ്യന്മാ
രുടെ അടുക്കൽ ചെന്നു, അവർ വിഷാദ
ത്താൽ ഉറങ്ങുന്നതു കണ്ടു അവരോടു: 46
നിങ്ങൾ ഉറങ്ങുന്നതു എന്തു? പരീക്ഷയിൽ
അകപ്പെടാതിരിപ്പാൻ എഴുന്നേററു പ്രാ
ൎത്ഥിപ്പിൻ എന്നു പറഞ്ഞു.
അവൻ സംസാരിക്കുമ്പോൾ തന്നേ 47
ഇതാ, ഒരു പുരുഷാരം; പന്തിരുവരിൽ
ഒരുവനായ യൂദാ അവൎക്കു മുന്നടന്നു യേശു
വിനെ ചുംബിപ്പാൻ അടുത്തുവന്നു. യേശു 48
അവനോടു: യൂദയേ, മനുഷ്യപുത്രനെ
ചുംബനംകൊണ്ടോ കാണിച്ചുകൊടുക്കുന്ന
തു എന്നു പറഞ്ഞു. സംഭവിപ്പാൻപോ 49
കുന്നതു അവന്റെ കൂടെയുള്ളവർ കണ്ടു:
കൎത്താവേ, ഞങ്ങൾ വാൾകൊണ്ടു വെട്ടേ
ണമോ എന്നു ചോദിച്ചു. അവരിൽ ഒരു 50

ത്തൻ മഹാപുരോഹിതന്റെ ദാസനെ
വെട്ടി അവന്റെ വലത്തെ കാതു അറു
51 ത്തു. അപ്പോൾ യേശു: ഇത്രെക്ക വിട്ടു
വിൻ എന്നു പറഞ്ഞു അവന്റെ കാതു
52 തൊട്ടു സൌഖ്യമാക്കി. യേശു തന്റെ
നേരെ വന്ന മഹാപുരോഹിതന്മാരോടും
ദൈവാലയത്തിലെ പടനായകന്മാരോടും
മൂപ്പന്മാരോടും: ഒരു കള്ളന്റെ നേരെ
എന്നപോലെ നിങ്ങൾ വാളും വടിയുമായി
53 പുറപ്പെട്ടുവന്നുവോ? ഞാൻ ദിവസേന
ദൈവാലയത്തിൽ നിങ്ങളോടുകൂടെ ഇരു
ന്നിട്ടും എന്റെ നേരെ കൈ ഓങ്ങിയില്ല;
എന്നാൽ ഇതു നിങ്ങളുടെ നാഴികയും ഇരു
ളിന്റെ അധികാരവും ആകുന്നു എന്നു
പറഞ്ഞു.
54 അവർ അവനെ പിടിച്ചു മഹാപു
രോഹിതന്റെ വീട്ടിൽ കൊണ്ടുപോയി;
പത്രൊസും അകലം വിട്ടു പിൻചെന്നു.
55 അവർ നടുമുററത്തിന്റെ മദ്ധ്യേ തീ
കത്തിച്ചു ഒന്നിച്ചിരുന്നപ്പോൾ പത്രൊസും
56 അവരുടെ ഇടയിൽ ഇരുന്നു. അവൻ
തീവെട്ടത്തിന്നടുക്കെ ഇരിക്കുന്നതു ഒരു
ബാല്യക്കാരത്തി കണ്ടു അവനെ ഉററു
നോക്കി: ഇവനും അവനോടുകൂടെ ആയി
57 രുന്നു എന്നു പറഞ്ഞു. അവനോ: സ്ത്രീ
യേ, ഞാൻ അവനെ അറിയുന്നില്ല എന്നു
58 തള്ളിപ്പറഞ്ഞു. കുറഞ്ഞൊന്നു കഴിഞ്ഞിട്ടു
മറെറാരുവൻ അവനെ കണ്ടു: നീയും
അവരുടെ കൂട്ടത്തിലുള്ളവൻ എന്നു പറ
ഞ്ഞു; പത്രൊസോ: മനുഷ്യാ, ഞാൻ അല്ല
59 എന്നു പറഞ്ഞു. ഏകദേശം ഒരു മണി
നേരം കഴിഞ്ഞാറെ വേറൊരുവൻ: ഇവ
നും അവനോടുകൂടെ ആയിരുന്നു സത്യം;
ഇവൻ ഗലീലക്കാരനല്ലോ എന്നു നിഷ്ക്ക
60 ൎഷിച്ചുപറഞ്ഞു. മനുഷ്യാ, നീ പറയു
ന്നതു എനിക്കു തിരിയുന്നില്ല എന്നു പത്രൊ
സ് പറഞ്ഞു. അവൻ സംസാരിക്കു
മ്പോൾ തന്നേ പെട്ടെന്നു കോഴി കൂകി.
അപ്പോൾ കർത്താവു തിരിഞ്ഞു പത്രൊസി 61
നെ ഒന്നു നോക്കി: ഇന്നു കോഴി കൂകും
മുമ്പെ നീ മൂന്നുവട്ടം എന്നെ തള്ളിപ്പറയും
എന്നു കർത്താവു തന്നോടു പറഞ്ഞ വാക്കു
പത്രൊസ് ഓർത്തു പുറത്തിറങ്ങി അതി 62
ദുഃഖത്തോടെ കരഞ്ഞു.
യേശുവിനെ പിടിച്ചവർ അവനെ 63
പരിഹസിച്ചു കണ്ണുകെട്ടി തല്ലി: പ്രവ 64
ചിക്ക; നിന്നെ അടിച്ചവൻ ആർ എന്നു
ചോദിച്ചു മററു പലതും അവനെ ദുഷി 65
ച്ചുപറഞ്ഞു.
നേരം വെളുത്തപ്പോൾ ജനത്തിന്റെ 66
മൂപ്പന്മാരായ മഹാപുരോഹിതന്മാരും ശാ
സ്ത്രിമാരും വന്നുകൂടി അവനെ ന്യായാധി
പസംഘത്തിൽ വരുത്തി: നീ ക്രിസ്തു
എങ്കിൽ ഞങ്ങളോടു പറക എന്നു പറഞ്ഞു.
അവൻ അവരോടു: ഞാൻ നിങ്ങളോടു 67
പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കയില്ല;
ഞാൻ ചോദിച്ചാൽ ഉത്തരം പറകയുമില്ല. 68
എന്നാൽ ഇന്നുമുതൽ മനുഷ്യപുത്രൻ ദൈ 69
വശക്തിയുടെ വലത്തുഭാഗത്തു ഇരിക്കും എ
ന്നു പറഞ്ഞു. എന്നാൽ നീ ദൈവപുത്രൻ 70
തന്നേയോ എന്നു എല്ലാവരും ചോദിച്ചതി
ന്നു: നിങ്ങൾ പറയുന്നതു ശരി; ഞാൻ ആ
കുന്നു എന്നു അവൻ പറഞ്ഞു. അപ്പോൾ 71
അവർ: ഇനി സാക്ഷ്യംകൊണ്ടു നമുക്കു
എന്തു ആവശ്യം? നാം തന്നേ അവന്റെ
വായ്മൊഴി കേട്ടുവല്ലോ എന്നു പറഞ്ഞു.

## ൨൩. അദ്ധ്യായം.

അനന്തരം അവർ എല്ലാവരും കൂട്ടമേ
എഴുന്നേററു അവനെ പീലാത്തൊസി
ന്റെ അടുക്കൽ കൊണ്ടുപോയി: ഇവൻ 2
ഞങ്ങളുടെ ജാതിയെ മറിച്ചുകളകയും താൻ
ക്രിസ്തു എന്ന രാജാവാകുന്നു എന്നു പറഞ്ഞു
കൊണ്ടു കൈസൎക്കു കരം കൊടുക്കുന്നതു

വിരോധിക്കയും ചെയ്യുന്നതായി ഞങ്ങൾ
കണ്ടു എന്നു കുററം ചുമത്തിതുടങ്ങി.
3 പീലാത്തൊസ് അവനോടു: നീ യെഹൂദ
ന്മാരുടെ രാജാവോ എന്നു ചോദിച്ചതിന്നു:
ഞാൻ ആകുന്നു എന്നു അവനോടു ഉത്തരം
4 പറഞ്ഞു. പീലാത്തൊസ് മഹാപുരോഹി
തന്മാരോടും പുരുഷാരത്തോടും: ഞാൻ
ഈ മനുഷ്യനിൽ കുററം ഒന്നും കാണു
5 ന്നില്ല എന്നു പറഞ്ഞു. അതിന്നു അവർ:
അവൻ ഗലീലയിൽ തുടങ്ങി യെഹൂദ്യ
യിൽ എങ്ങും ഇവിടത്തോളവും പഠിപ്പിച്ചു
ജനത്തെ കലഹിപ്പിക്കുന്നു എന്നു നിഷ്ക
6 ൎഷിച്ചുപറഞ്ഞു. ഇതു കേട്ടിട്ടു: ഈ മനു
ഷ്യൻ ഗലീലക്കാരനോ എന്നു പീലാ
7 ത്തൊസ് ചോദിച്ചു; ഹെരോദാവിന്റെ
അധികാരത്തിൽ ഉൾപ്പെട്ടവൻ എന്നറി
ഞ്ഞിട്ടു, അന്നു യെരുശലേമിൽ വന്നുപാ
ൎക്കുന്ന ഹെരോദാവിന്റെ അടുക്കൽ അവ
നെ അയച്ചു.
8 ഹെരോദാവ് യേശുവിനെ കണ്ടിട്ടു
അത്യന്തം സന്തോഷിച്ചു; അവനെക്കുറിച്ചു
കേട്ടിരുന്നതുകൊണ്ടു അവനെ കാണ്മാൻ
വളരെക്കാലമായി ഇച്ഛിച്ചു അവൻ വല്ല
അടയാളവും ചെയ്യുന്നതു കാണാം എന്നു
9 ആശിച്ചിരുന്നു. ഏറിയോന്നു ചോദിച്ചി
ട്ടും അവൻ അവനോടു ഉത്തരം ഒന്നും പറ
10 ഞ്ഞില്ല. മഹാപുരോഹിതന്മാരും ശാസ്ത്രി
മാരും കഠിനമായി അവനെ കുററം ചുമത്തി
11 ക്കൊണ്ടുനിന്നു. ഹെരോദാവു തന്റെ പ
ടയാളികളുമായി അവനെ പരിഹസിച്ചു
നിസ്സാരനാക്കി ശുഭ്രവസ്ത്രം ധരിപ്പിച്ചു
പീലാത്തൊസിന്റെ അടുക്കൽ മടക്കി അ
12 യച്ചു. അന്നു ഹെരോദാവും പീലാത്തൊ
സും തമ്മിൽ സ്നേഹിതന്മാരായിതീൎന്നു;
മുമ്പെ അവർ തമ്മിൽ വൈരമായിരുന്നു.
13 പീലാത്തൊസ് മഹാപുരോഹിതന്മാ
രെയും പ്രമാണികളെയും ജനത്തെയും
വിളിച്ചുകൂട്ടി. അവരോടു: ഈ മനു 14
ഷ്യൻ ജനത്തെ മത്സരിപ്പിക്കുന്നു എന്നു
പറഞ്ഞു നിങ്ങൾ അവനെ എന്റെ അടു
ക്കൽ കൊണ്ടുവന്നുവല്ലോ; ഞാനോ നിങ്ങ
ളുടെ മുമ്പാകെ വിസ്തരിച്ചിട്ടും നിങ്ങൾ
ചുമത്തിയ കുററം ഒന്നും ഇവനിൽ കണ്ടി
ല്ല; ഹെരോദാവും കണ്ടില്ല; അവൻ അ 15
വനെ നമ്മുടെ അടുക്കൽ മടക്കി അയച്ചു
വല്ലോ; ഇവൻ മരണയോഗ്യമായതു
ഒന്നും പ്രവൎത്തിച്ചിട്ടില്ല സ്പഷ്ടം; അതു 16
കൊണ്ടു ഞാൻ അവനെ അടിപ്പിച്ചു വിട്ട
യക്കും എന്നു പറഞ്ഞു. ഇവനെ നീക്കി 17
ക്കളക; ബറബ്ബാസിനെ വിട്ടുതരിക എന്നു
എല്ലാവരുംകൂടെ നിലവിളിച്ചു. [ഉത്സവ 18
ന്തോറും ഒരുത്തനെ വിട്ടുകൊടുക്ക പതി
വായിരുന്നു.] അവനോ നഗരത്തിൽ 19
ഉണ്ടായ ഒരു കലഹവും കുലയും ഹേതുവാ
യി തടവിലായവൻ ആയിരുന്നു. പീലാ 20
ത്തൊസ് യേശുവിനെ വിടുവിപ്പാൻ
ഇച്ഛിച്ചിട്ടു പിന്നെയും അവരോടു വിളി
ച്ചുപറഞ്ഞു. അവരോ: അവനെ ക്രൂശി 21
ക്ക, ക്രൂശിക്ക എന്നു എതിരെ നിലവിളി
ച്ചു. അവൻ മൂന്നാമതും അവരോടു: അ 22
വൻ ചെയ്ത ദോഷം എന്തു? മരണയോ
ഗ്യമായതു ഒന്നും അവനിൽ കണ്ടില്ല;
അതുകൊണ്ടു ഞാൻ അവനെ അടിപ്പിച്ചു
വിട്ടയക്കും എന്നു പറഞ്ഞു. അവരോ 23
അവനെ ക്രൂശിക്കേണ്ടതിന്നു ഉറക്കെ
മുട്ടിച്ചുചോദിച്ചു; അവരുടെ നിലവിളി
ഫലിച്ചു; അവരുടെ അപേക്ഷപോലെ 24
ആകട്ടെ എന്നു പീലാത്തൊസ് വിധിച്ചു,
കലഹവും കുലയും ഹേതുവായി തടവി 25
ലായവനെ അവരുടെ അപേക്ഷപോ
ലെ വിട്ടുകൊടുക്കയും യേശുവിനെ അവ
രുടെ ഇഷ്ടത്തിന്നു ഏല്പിക്കയും ചെയ്തു.
അവനെ കൊണ്ടുപോകുമ്പോൾ വയ 26
ലിൽനിന്നു വരുന്ന ശിമോൻ എന്ന ഒരു

കുറേനക്കാരനെ അവർ പിടിച്ചു ക്രൂശ്
ചുമപ്പിച്ചു യേശുവിന്റെ പിന്നാലെ നട
ക്കുമാറാക്കി.
27 ഒരു വലിയ ജനസമൂഹവും അവനെ
ച്ചൊല്ലി വിലപിച്ചു മുറയിടുന്ന അനേകം
സ്ത്രീകളും അവന്റെ പിന്നാലെ ചെന്നു.
28 യേശു തിരിഞ്ഞു അവരെ നോക്കി: യെരു
ശലേംപുത്രിമാരേ, എന്നെച്ചൊല്ലി കരയേ
ണ്ടാ, നിങ്ങളെയും നിങ്ങളുടെ മക്കളെയും
29 ചൊല്ലി കരവിൻ. മച്ചികളും പ്രസവി
ക്കാത്ത ഉദരങ്ങളും കുടിപ്പിക്കാത്ത മുലകളും
ഭാഗ്യമുള്ളവ എന്നു പറയുന്ന കാലം വരുന്നു.
30 അന്നു മലകളോടു: ഞങ്ങളുടെമേൽ വീഴ
വിൻ എന്നും കുന്നുകളോടു: ഞങ്ങളെ മൂട
31 വിൻ എന്നും പറഞ്ഞുതുടങ്ങും. പച്ചമര
ത്തോടു ഇങ്ങനെ ചെയ്യുൽ ഉണങ്ങിയ
തിന്നു എന്തു ഭവിക്കും എന്നു പറഞ്ഞു.
32 ദുഷ്പ്രവൃത്തിക്കാരായ വേറെ രണ്ടുപേ
രെയും അവനോടുകൂടെ കൊല്ലേണ്ടതിന്നു
കൊണ്ടുപോയി.
33 തലയോടിടം എന്ന സ്ഥലത്തു എത്തി
യപ്പോൾ അവർ അവിടെ അവനെയും
ദുഷ്പ്രവൃത്തിക്കാരെയും, ഒരുത്തനെ വല
ത്തും ഒരുത്തനെ ഇടത്തുമായി, ക്രൂശിച്ചു.
34 എന്നാൽ യേശു: പിതാവേ, ഇവർ ചെയ്യു
ന്നതു ഇന്നതു എന്നു അറിയായ്കകൊണ്ടു
ഇവരോടു ക്ഷമിക്കേണമേ എന്നു പറ
ഞ്ഞു. അനന്തരം അവർ അവന്റെ
35 വസ്ത്രം വിഭാഗിച്ചു ചീട്ടിട്ടു. ജനം നോ
ക്കിക്കൊണ്ടു നിന്നു. ഇവൻ മററുള്ളവരെ
രക്ഷിച്ചുവല്ലോ; ദൈവം തിരഞ്ഞെടുത്ത
ക്രിസ്തു എങ്കിൽ തന്നെത്താൻ രക്ഷിക്കട്ടെ
എന്നു പ്രധാനികളും പരിഹസിച്ചുപറ
36 ഞ്ഞു. പടയാളികളും അവനെ പരിഹ
സിച്ചു അടുത്തുവന്നു അവന്നു പുളിച്ച
37 വീഞ്ഞു കാണിച്ചു. നീ യഹൂദന്മാരുടെ
രാജാവു എങ്കിൽ നിന്നെത്തന്നേ രക്ഷിക്ക

എന്നു പറഞ്ഞു. ഇവൻ യെഹൂദന്മാരുടെ 38
രാജാവു എന്നു ഒരു മേലെഴുത്തും അവ
ന്റെ മീതെ ഉണ്ടായിരുന്നു.
തൂക്കിയ ദുഷ്പ്രവൃത്തിക്കാരിൽ ഒരുത്തൻ: 39
നീ ക്രിസ്തു അല്ലയോ? നിന്നെത്തന്നെയും
ഞങ്ങളെയും രക്ഷിക്ക എന്നു പറഞ്ഞു അ
വനെ ദുഷിച്ചു. മററവനോ അവനെ 40
ശാസിച്ചു: സമശിക്ഷാവിധിയിൽ തന്നേ
ആയിട്ടും നീ ദൈവത്തെ ഭയപ്പെടുന്നില്ല
യോ? നാമോ ന്യായമായിട്ടു ശിക്ഷ അ 41
നുഭവിക്കുന്നു; നാം പ്രവൎത്തിച്ചതിന്നു യോ
ഗ്യമായതല്ലോ കിട്ടുന്നതു; ഇവനോ അരു
താത്തതു ഒന്നും ചെയ്തിട്ടില്ല എന്നു പറഞ്ഞു.
പിന്നെ അവൻ: യേശുവേ, നീ രാജത്വം 42
പ്രാപിച്ചു വരുമ്പോൾ എന്നെ ഓൎത്തുകൊ
ള്ളേണമേ എന്നു പറഞ്ഞു. യേശു അവ 43
നോടു: ഇന്നു നീ എന്നോടുകൂടെ പറദീ
സയിൽ ഇരിക്കും എന്നു ഞാൻ സത്യമായി
നിന്നോടു പറയുന്നു എന്നു പറഞ്ഞു.
ഏകദേശം ആറാം മണിനേരമായ 44
പ്പോൾ സൂൎയ്യൻ ഇരുണ്ടുപോയിട്ടു ഒമ്പതാം
മണിവരെ ദേശത്തു ഒക്കെയും അന്ധകാരം
ഉണ്ടായി. ദൈവമന്ദിരത്തിലെ തിര 45
ശ്ശീല നടുവെ ചീന്തിപ്പോയി. യേശു 46
അത്യുച്ചത്തിൽ: പിതാവേ, ഞാൻ എന്റെ
ആത്മാവിനെ തൃക്കയ്യിൽ ഏല്പിക്കുന്നു എന്നു
നിലവിളിച്ചുപറഞ്ഞു; ഇതു പറഞ്ഞിട്ടു
പ്രാണനെ വിട്ടു. ഈ സംഭവിച്ചതു 47
ശതാധിപൻ കണ്ടിട്ടു: ഈ മനുഷ്യൻ
വാസ്തവമായി നീതിമാൻ ആയിരുന്നു
എന്നു പറഞ്ഞു ദൈവത്തെ മഹത്വപ്പെ
ടുത്തി. കാണ്മാൻ കൂടിവന്ന പുരുഷാരം 48
ഒക്കെയും സംഭവിച്ചതു കണ്ടിട്ടു മാറത്തടി
ച്ചുകൊണ്ടു മടങ്ങിപ്പോയി. അവന്റെ 49
പരിചയക്കാർ എല്ലാവരും ഗലീലയിൽ
നിന്നു അവനെ അനുഗമിച്ച സ്ത്രീകളും
ഇതു നോക്കിക്കൊണ്ടു ദൂരത്തു നിന്നു.

50 അരിമത്ഥ്യ എന്നൊരു യെഹൂദ്യപട്ടണ
ക്കാരനായി നല്ലവനും നീതിമാനും ദൈ
വരാജ്യത്തെ കാത്തിരുന്നവനുമായ യോ
51 സേഫ് എന്നൊരു മന്ത്രി — അവൻ അവ
രുടെ ആലോചനെക്കും പ്രവൃത്തിക്കും
52 അനുകൂലമല്ലായിരുന്നു — പീലാത്തൊസി
ന്റെ അടുക്കൽ ചെന്നു യേശുവിന്റെ
53 ശരീരം ചോദിച്ചു, അതു ഇറക്കി ഒരു ശീല
യിൽ പൊതിഞ്ഞു, പാറയിൽ വെട്ടിയിരു
ന്നതും ആരെയും ഒരിക്കലും വെച്ചിട്ടില്ലാ
54 ത്തതുമായ കല്ലറയിൽ വെച്ചു. അന്നു ഒരു
ക്കനാൾ ആയിരുന്നു, ശബ്ബത്തും ആരംഭി
55 ച്ചു. ഗലീലയിൽനിന്നു അവനോടുകൂടെ
പോന്ന സ്ത്രീകളും പിന്നാലെ ചെന്നു കല്ല
റയും അവന്റെ ശരീരം വെച്ച വിധവും
56 കണ്ടിട്ടു മടങ്ങിപ്പോയി സുഗന്ധവൎഗ്ഗവും
പരിമളതൈലവും ഒരുക്കി; കല്പന അനു
സരിച്ചു ശബ്ബത്തിൽ സ്വസ്ഥമായിരുന്നു.

## ൨൪. അദ്ധ്യായം.

**അ**വർ ഒരുക്കിയ സുഗന്ധവൎഗ്ഗം എടുത്തു
ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസം അ
2 തികാലത്തു കല്ലറെക്കൽ എത്തി, കല്ല
റയിൽനിന്നു കല്ലു ഉരുട്ടിക്കളഞ്ഞതായി
3 കണ്ടു. അകത്തു കടന്നാറെ കൎത്താവായ
4 യേശുവിന്റെ ശരീരം കണ്ടില്ല. അതിനെ
കുറിച്ചു അവർ ചഞ്ചലിച്ചിരിക്കുമ്പോൾ
മിന്നുന്ന വസ്ത്രം ധരിച്ച രണ്ടു പുരുഷന്മാർ
5 അരികെ നില്ക്കുന്നതു കണ്ടു ഭയപ്പെട്ടു
മുഖം കുനിച്ചുനില്ക്കുമ്പോൾ അവർ അവ
രോടു: നിങ്ങൾ ജീവനുള്ളവനെ മരിച്ച
വരുടെ ഇടയിൽ അന്വേഷിക്കുന്നതു
6 എന്തു? അവൻ ഇവിടെ ഇല്ല, ഉയിൎത്തെ
ഴുന്നേറ്റിരിക്കുന്നു; മുമ്പെ ഗലീലയിൽ
7 ഇരിക്കുമ്പോൾ തന്നേ അവൻ നിങ്ങ
ളോടു: മനുഷ്യപുത്രനെ പാപികളായ
മനുഷ്യരുടെ കയ്യിൽ ഏല്പിച്ചു ക്രൂശിക്കയും
അവൻ മൂന്നാം നാൾ ഉയിൎത്തെഴുന്നേല്ക്ക
യും വേണം എന്നു പറഞ്ഞതു ഓൎത്തുകൊൾ
വിൻ എന്നു പറഞ്ഞു. അവർ അവന്റെ 8
വാക്കു ഓൎത്തു, കല്ലറ വിട്ടു മടങ്ങിപ്പോ 9
യി പതിനൊരുവർ മുതലായ എല്ലാവ
രോടും ഇതു ഒക്കെയും അറിയിച്ചു. അ 10
വർ ആരെന്നാൽ മഗ്ദലക്കാരത്തി മറിയ,
യോഹന്നാ, യാക്കോബിന്റെ അമ്മ മറിയ
എന്നവർ തന്നേ. അവരോടുകൂടെയുള്ള
മറ്റു സ്ത്രീകളും അതു അപ്പൊസ്തലന്മാരോടു
പറഞ്ഞു. ഈ വാക്കു അവൎക്കു വെറും 11
കഥപോലെ തോന്നി; അവരെ വിശ്വ
സിച്ചില്ല. [എന്നാൽ പത്രൊസ് എഴു 12
ന്നേറ്റു കല്ലറെക്കൽ ഓടിച്ചെന്നു കുനിഞ്ഞു
നോക്കി, തുണി മാത്രം കണ്ടു, സംഭവിച്ച
തെന്തെന്നു ആശ്ചൎയ്യപ്പെട്ടു മടങ്ങിപ്പോന്നു.]
അന്നു തന്നേ അവരിൽ രണ്ടുപേർ 13
യെരൂശലേമിൽനിന്നു ഏഴു നാഴിക ദൂര
മുള്ള എമ്മവുസ്സ് എന്ന ഗ്രാമത്തിലേക്കു
പോകയിൽ ഈ സംഭവിച്ചതിനെക്കു 14
റിച്ചു ഒക്കെയും തമ്മിൽ സംസാരിച്ചുകൊ
ണ്ടിരുന്നു. സംസാരിച്ചും തൎക്കിച്ചുംകൊ 15
ണ്ടിരിക്കുമ്പോൾ യേശുതാനും അടുത്തു
ചെന്നു അവരോടു ചേൎന്നുനടന്നു. അവ 16
നെ അറിയാതവണ്ണം അവരുടെ കണ്ണു
നിരോധിച്ചിരുന്നു. അവൻ അവരോടു: 17
നിങ്ങൾ വഴിനടന്നു തമ്മിൽ വാദിക്കുന്ന
ഈ കാൎയ്യം എന്തു എന്നു ചോദിച്ചു; അവർ
വാടിയ മുഖത്തോടെ നിന്നു. ക്ലെയൊ 18
പ്പാവു എന്നു പേരുള്ളവൻ: യെരൂശലേ
മിലെ പരദേശികളിൽ നീ മാത്രം ഈ
നാളുകളിൽ അവിടെ സംഭവിച്ച കാൎയ്യം
അറിയാതിരിക്കുന്നുവോ എന്നു ഉത്തരം
പറഞ്ഞു. ഏതു എന്നു അവൻ അവ 19
രോടു ചോദിച്ചതിന്നു അവർ അവനോടു
പറഞ്ഞതു: ദൈവത്തിന്നും സകലജനത്തി
ന്നും മുമ്പാകെ പ്രവൃത്തിയിലും വാക്കിലും

ശക്തിയുള്ള പ്രവാചകനായിരുന്ന നസ
റായനായ യേശുവിനെക്കുറിച്ചുള്ളതു ത
20 ന്നേ. നമ്മുടെ മഹാപുരോഹിതന്മാരും
പ്രമാണികളും അവനെ മരണവിധിക്കു
21 ഏല്പിച്ചു ക്രൂശിച്ചു. ഞങ്ങളോ അവൻ
യിസ്രായേലിനെ വീണ്ടെടുപ്പാനുള്ളവൻ
എന്നു ആശിച്ചിരുന്നു; അത്രയുമല്ല, ഇതു
സംഭവിച്ചിട്ടു ഇന്നു മൂന്നാം നാൾ ആകുന്നു.
22 ഞങ്ങളുടെ കൂട്ടത്തിൽ ചില സ്ത്രീകൾ
രാവിലെ കല്ലറെക്കൽ പോയി അവന്റെ
23 ശരീരം കാണാതെ മടങ്ങിവന്നു അവൻ
ജീവിച്ചിരിക്കുന്നു എന്നു പറഞ്ഞ ദൂതന്മാ
രുടെ ദൎശനം കണ്ടു എന്നു പറഞ്ഞു ഞങ്ങ
24 ളെ ഭ്രമിപ്പിച്ചു. ഞങ്ങളുടെ കൂട്ടത്തിൽ
ചിലർ കല്ലറെക്കൽ ചെന്നു സ്ത്രീകൾ പറ
ഞ്ഞതുപോലെ തന്നേ കണ്ടു; അവനെ കണ്ടി
25 ല്ലതാനും. അവൻ അവരോടു: അയ്യോ,
ബുദ്ധിഹീനരേ, പ്രവാചകന്മാർ പറഞ്ഞി
രിക്കുന്നതു എല്ലാം വിശ്വസിക്കാത്ത മന്ദ
26 ബുദ്ധികളേ, ക്രിസ്തു ഇങ്ങനെ കഷ്ടം
അനുഭവിച്ചിട്ടു തന്റെ മഹത്വത്തിൽ കട
27 ക്കേണ്ടതല്ലയോ എന്നു പറഞ്ഞു, മോശെ
തുടങ്ങി സകലപ്രവാചകന്മാരിൽനിന്നും
എല്ലാ തിരുവെഴുത്തുകളിലും തന്നെക്കുറിച്ചു
ള്ളതു അവൎക്കു വ്യാഖ്യാനിച്ചുകൊടുത്തു.
28 അവർ പോകുന്ന ഗ്രാമത്തോടു അടുത്ത
പ്പോൾ അവൻ മുമ്പോട്ടു പോകുന്ന ഭാവം
29 കാണിച്ചു. അവരോ: ഞങ്ങളോടുകൂടെ
പാൎക്ക; നേരം വൈകി അസ്തമിപ്പാറാ
യല്ലോ എന്നു പറഞ്ഞു അവനെ നിൎബ്ബ
ന്ധിച്ചു; അവൻ അവരോടുകൂടെ പാൎപ്പാൻ
30 ചെന്നു. അവരുമായി ഭക്ഷണത്തിന്നു
ഇരിക്കുമ്പോൾ അവൻ അപ്പം എടുത്തു
അനുഗ്രഹിച്ചു നുറുക്കി അവൎക്കു കൊടുത്തു.
31 ഉടനെ അവരുടെ കണ്ണു തുറന്നു അവർ
അവനെ അറിഞ്ഞു; അവൻ അവൎക്കു
32 അപ്രത്യക്ഷനായി. അവൻ വഴിയിൽ
നമ്മോടു സംസാരിച്ചു തിരുവെഴുത്തുക
ളെ തെളിയിക്കുമ്പോൾ നമ്മുടെ ഹൃദയം
നമ്മുടെ ഉള്ളിൽ കത്തിക്കൊണ്ടിരുന്നില്ല
യോ എന്നു അവർ തമ്മിൽ പറഞ്ഞു.
അ നാഴികയിൽ തന്നേ അവർ എഴുന്നേ 33
റ്റു യെരൂശലേമിലേക്കു മടങ്ങിപ്പോന്നു
കൎത്താവു വാസ്തവമായി ഉയിൎത്തെഴുന്നേറ്റു 34
ശിമോന്നു പ്രത്യക്ഷനായി എന്നു കൂടി
യിരുന്നു പറയുന്ന പതിനൊരുവരെയും
കൂടെയുള്ളവരെയും കണ്ടു. വഴിയിൽ 35
സംഭവിച്ചതും അവൻ അപ്പം നുറുക്കുക
യിൽ തങ്ങൾക്കു അറിയായ്വന്നതും അവർ
വിവരിച്ചുപറഞ്ഞു.

ഇങ്ങനെ അവർ സംസാരിച്ചുകൊണ്ടി 36
രിക്കുമ്പോൾ അവൻ അവരുടെ നടുവിൽ
നിന്നു: [നിങ്ങൾക്കു സമാധാനം എന്നു
പറഞ്ഞു.] അവർ ഞെട്ടി ഭയപ്പെട്ടു; ഒരു 37
ഭൂതത്തെ കാണുന്നു എന്നു അവൎക്കു തോന്നി.
അവൻ അവരോടു: നിങ്ങൾ കലങ്ങുന്നതു 38
എന്തു? നിങ്ങളുടെ ഹൃദയത്തിൽ സംശയം
പൊങ്ങുന്നതും എന്തു? ഞാൻ തന്നേ ആ 39
കുന്നു എന്നു എന്റെ കയ്യും കാലും നോക്കി
അറിവിൻ; എന്നെ തൊട്ടുനോക്കുവിൻ;
എന്നിൽ കാണുന്നതുപോലെ ഭൂതത്തിന്നു
മാംസവും അസ്ഥിയും ഇല്ലല്ലോ എന്നു പറ
ഞ്ഞു. [ഇങ്ങനെ പറഞ്ഞിട്ടു അവൻ 40
കയ്യും കാലും അവരെ കാണിച്ചു.] അവർ 41
സന്തോഷത്താൽ വിശ്വസിക്കാതെ അതി
ശയിച്ചുനില്ക്കുമ്പോൾ അവരോടു: തിന്നു
വാൻ വല്ലതും ഇവിടെ നിങ്ങളുടെ പക്കൽ
ഉണ്ടോ എന്നു ചോദിച്ചു. അവർ ഒരു 42
ഖണ്ഡം വറുത്ത മീനും [തേൻകട്ടയും] അ
വന്നു കൊടുത്തു. അതു അവൻ വാങ്ങി 43
അവർ കാൺങ്കെ തിന്നു.

പിന്നെ അവൻ അവരോടു: ഇതാകുന്നു 44
നിങ്ങളോടുകൂടെ ഇരിക്കുമ്പോൾ ഞാൻ
പറഞ്ഞ വാക്കു. മോശെയുടെ ന്യായപ്രമാ

ണത്തിലും പ്രവാചകപുസ്തകങ്ങളിലും സ
ങ്കീൎത്തനങ്ങളിലും എന്നെക്കുറിച്ചു എഴുതിയി
രിക്കുന്നതു ഒക്കെയും നിവൃത്തിയാകേണം
45 എന്നുള്ളതു തന്നേ എന്നു പറഞ്ഞു തിരു
വെഴുത്തുകളെ തിരിച്ചറിയേണ്ടതിന്നു അ
46 വരുടെ ബുദ്ധിയെ തുറന്നു. ക്രിസ്തു കഷ്ടം
അനുഭവിക്കയും മൂന്നാം നാൾ മരിച്ചവ
47 രിൽനിന്നു ഉയിൎത്തെഴുന്നേല്ക്കയും അവ
ന്റെ നാമത്തിൽ മാനസാന്തരവും പാപ
മോചനവും യെരൂശലേമിൽതുടങ്ങി സക
ലജാതികളിലും പ്രസംഗിക്കയും വേണം
48 എന്നിങ്ങനെ എഴുതിയിരിക്കുന്നു. ഇതി
ന്നു നിങ്ങൾ സാക്ഷികൾ ആകുന്നു.
49 എന്റെ പിതാവു വാഗ്ദത്തം ചെയ്തതിനെ
ഞാൻ നിങ്ങളുടെമേൽ അയക്കും. നിങ്ങ
ളോ ഉയരത്തിൽനിന്നു ശക്തി ധരിക്കു
വോളം നഗരത്തിൽ പാൎപ്പിൻ എന്നും
അവരോടു പറഞ്ഞു.

അനന്തരം അവൻ അവരെ ബേഥാ 50
ന്യയോളം കൂട്ടിക്കൊണ്ടുപോയി കൈ ഉയ
ൎത്തി അവരെ അനുഗ്രഹിച്ചു. അവരെ 51
അനുഗ്രഹിക്കയിൽ അവൻ അവരെ വിട്ടു
പിരിഞ്ഞു [സ്വൎഗ്ഗാരോഹണം ചെയ്തു].
അവർ [അവനെ നമസ്കരിച്ചു] മഹാസ 52
ന്തോഷത്തോടെ യെരൂശലേമിലേക്കു മട
ങ്ങിച്ചെന്നു എല്ലായ്പോഴും ദൈവാലയ 53
ത്തിൽ ഇരുന്നു ദൈവത്തെ വാഴ്ത്തി
പ്പോന്നു.

THE

# GOSPEL ACCORDING TO JOHN

# യോഹന്നാൻ എഴുതിയ സുവിശേഷം

## ൧. അദ്ധ്യായം.

ആദിയിൽ വചനം ഉണ്ടായിരുന്നു;
വചനം ദൈവത്തോടുകൂടെ ആയിരുന്നു;
2 വചനം ദൈവം ആയിരുന്നു. അവൻ
ആദിയിൽ ദൈവത്തോടുകൂടെ ആയിരു
3 ന്നു. സകലവും അവൻമുഖാന്തരം ഉള
വായി; ഉളവായതു ഒന്നും അവനെ
4 കൂടാതെ ഉളവായതല്ല. അവനിൽ ജീ
വൻ ഉണ്ടായിരുന്നു; ജീവൻ മനുഷ്യരുടെ
5 വെളിച്ചമായിരുന്നു. വെളിച്ചം ഇരുളിൽ
പ്രകാശിക്കുന്നു; ഇരുളോ അതിനെ പിടി
6 ച്ചടക്കിയില്ല. ദൈവം അയച്ചിട്ടു ഒരു
മനുഷ്യൻ വന്നു; അവന്നു യോഹന്നാൻ
എന്നു പേർ. അവൻ സാക്ഷ്യത്തി 7
ന്നായി, താൻമുഖാന്തരം എല്ലാവരും വി
ശ്വസിക്കേണ്ടതിന്നു വെളിച്ചത്തെക്കുറിച്ചു
സാക്ഷ്യം പറവാൻ തന്നേ വന്നു. അ 8
വൻ വെളിച്ചം ആയിരുന്നില്ല; വെളിച്ച
ത്തിന്നു സാക്ഷ്യം പറയേണ്ടുന്നവനത്രേ.
ഏതു മനുഷ്യനെയും പ്രകാശിപ്പിക്കുന്ന 9
സത്യവെളിച്ചം ലോകത്തിലേക്കു വന്നു
കൊണ്ടിരുന്നു. അവൻ ലോകത്തിൽ 10
ഉണ്ടായിരുന്നു; ലോകം അവൻമുഖാന്തരം
ഉളവായി; ലോകമോ അവനെ അറി
ഞ്ഞില്ല. അവൻ സ്വന്തത്തിലേക്കു വന്നു; 11

സ്വന്തമായവരോ അവനെ കൈക്കൊ
12 ണ്ടില്ല. അവനെ കൈക്കൊണ്ടു അവ
ന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവൎക്കും
ദൈവമക്കൾ ആകുവാൻ അവൻ അധി
13 കാരം കൊടുത്തു. അവർ രക്തത്തിൽ
നിന്നല്ല, ജഡത്തിന്റെ ഇഷ്ടത്താലല്ല,
പുരുഷന്റെ ഇഷ്ടത്താലുമല്ല, ദൈവ
14 ത്തിൽനിന്നത്രേ ജനിച്ചതു. വചനം
ജഡമായി തീൎന്നു, കൃപയും സത്യവും നിറ
ഞ്ഞവനായി നമ്മുടെ ഇടയിൽ പാൎത്തു.
ഞങ്ങൾ അവന്റെ തേജസ്സ് പിതാവിൽ
നിന്നു ഏകജാതനായവന്റെ തേജസ്സായി
15 കണ്ടു. യോഹന്നാൻ അവനെക്കുറിച്ചു
സാക്ഷീകരിച്ചു: എന്റെ പിന്നാലെ വരു
ന്നവൻ എനിക്കു മുമ്പനായി തീൎന്നു; അ
വൻ എനിക്കു മുമ്പെ ഉണ്ടായിരുന്നു എന്നു
ഞാൻ പറഞ്ഞവൻ ഇവൻ തന്നേ എന്നു
16 വിളിച്ചുപറഞ്ഞു. അവന്റെ നിറവിൽ
നിന്നു നമുക്കു എല്ലാവൎക്കും കൃപമേൽ കൃപ
17 ലഭിച്ചിരിക്കുന്നു. ന്യായപ്രമാണം മോശെ
മുഖാന്തരം ലഭിച്ചു; കൃപയും സത്യവും
18 യേശുക്രിസ്തുമുഖാന്തരം വന്നു. ദൈവ
ത്തെ ആരും ഒരുനാളും കണ്ടിട്ടില്ല; പിതാ
വിന്റെ മടിയിൽ ഇരിക്കുന്ന ഏകജാത
നായ പുത്രൻ അവനെ വെളിപ്പെടുത്തി
യിരിക്കുന്നു.

19 നീ ആർ എന്നു യോഹന്നാനോടു ചോ
ദിക്കേണ്ടതിന്നു യെഹൂദന്മാർ യെരൂശലേ
മിൽനിന്നു പുരോഹിതന്മാരെയും ലേവ്യ
രെയും അവന്റെ അടുക്കൽ അയച്ച
പ്പോൾ അവന്റെ സാക്ഷ്യം എന്തെന്നാൽ:
20 അവൻ മറുക്കാതെ ഏറ്റുപറഞ്ഞു; ഞാൻ
21 ക്രിസ്തു അല്ല എന്നു ഏറ്റുപറഞ്ഞു. പി
ന്നെ എന്തു? നീ ഏലീയാവോ എന്നു അവ
നോടു ചോദിച്ചതിന്നു: അല്ല എന്നു പറ
ഞ്ഞു. നീ ആ പ്രവാചകനോ? എന്ന
തിന്നു: അല്ല എന്നു അവൻ ഉത്തരം പറ
ഞ്ഞു. അവർ അവനോടു: നീ ആരാ 22
കുന്നു? ഞങ്ങളെ അയച്ചവരോടു ഉത്ത
രം പറയേണ്ടതിന്നു നീ നിന്നെക്കുറിച്ചു
തന്നേ എന്തു പറയുന്നു എന്നു ചോദിച്ചു.
അതിന്നു അവൻ: യെശയ്യാപ്രവാചകൻ 23
പറഞ്ഞതുപോലെ: കൎത്താവിന്റെ വഴി
നേരെ ആക്കുവിൻ എന്നു മരുഭൂമിയിൽ
വിളിച്ചുപറയുന്നവന്റെ ശബ്ദം ഞാൻ
ആകുന്നു എന്നു പറഞ്ഞു. അയക്കപ്പെട്ട 24
വർ പരീശന്മാരുടെ കൂട്ടത്തിലുള്ളവർ ആ
യിരുന്നു. എന്നാൽ നീ ക്രിസ്തുവല്ല, ഏലീ 25
യാവല്ല, ആ പ്രവാചകനും അല്ല എന്നു
വരികിൽ നീ സ്നാനം കഴിപ്പിക്കുന്നതു
എന്തു എന്നു അവർ ചോദിച്ചു. അതിന്നു 26
യോഹന്നാൻ: ഞാൻ വെള്ളത്തിൽ സ്നാനം
കഴിപ്പിക്കുന്നു; എന്നാൽ നിങ്ങൾ അറി
യാത്ത ഒരുത്തൻ നിങ്ങളുടെ ഇടയിൽ
നില്ക്കുന്നുണ്ടു; എന്റെ പിന്നാലെ വരു 27
ന്നവൻ തന്നേ; അവന്റെ ചെരിപ്പിന്റെ
വാറു അഴിപ്പാൻ ഞാൻ യോഗ്യൻ അല്ല
എന്നു ഉത്തരം പറഞ്ഞു. ഇതു യോൎദ്ദാന്ന 28
ക്കരെ യോഹന്നാൻ സ്നാനം കഴിപ്പിച്ചു
കൊണ്ടിരുന്ന ബേഥാന്യയിൽ സംഭവിച്ചു.

പിറ്റെന്നാൾ യേശു തന്റെ അടുക്കൽ 29
വരുന്നതു അവൻ കണ്ടിട്ടു: ഇതാ, ലോക
ത്തിന്റെ പാപം ചുമക്കുന്ന ദൈവത്തി
ന്റെ കുഞ്ഞാടു. എന്റെ പിന്നാലെ ഒരു 30
പുരുഷൻ വരുന്നു; അവൻ എനിക്കു
മുമ്പെ ഉണ്ടായിരുന്നതുകൊണ്ടു എനിക്കു
മുമ്പനായി തീൎന്നു എന്നു ഞാൻ പറഞ്ഞ
വൻ ഇവൻ തന്നേ. ഞാനോ അവനെ 31
അറിഞ്ഞില്ല; എങ്കിലും അവൻ യിസ്രായേ
ലിന്നു വെളിപ്പെടേണ്ടതിന്നു ഞാൻ വെള്ള
ത്തിൽ സ്നാനം കഴിപ്പിപ്പാൻ വന്നിരി
ക്കുന്നു എന്നു പറഞ്ഞു. യോഹന്നാൻ 32
പിന്നെയും സാക്ഷ്യം പറഞ്ഞു: ആത്മാ
വു ഒരു പ്രാവുപോലെ സ്വൎഗ്ഗത്തിൽനിന്നു

ഇറങ്ങിവരുന്നതു ഞാൻ കണ്ടു; അതു
33 അവന്റെമേൽ വസിച്ചു. ഞാനോ അ
വനെ അറിഞ്ഞില്ല; എങ്കിലും വെള്ളത്തിൽ
സ്നാനം കഴിപ്പിപ്പാൻ എന്നെ അയച്ചവൻ
എന്നോടു: ആരുടെമേൽ ആത്മാവു ഇറ
ങ്ങുന്നതും വസിക്കുന്നതും നീ കാണുമോ
അവൻ പരിശുദ്ധാത്മാവിൽ സ്നാനം കഴി
പ്പിക്കുന്നവൻ ആകുന്നു എന്നു പറഞ്ഞു.
34 അങ്ങനെ ഞാൻ കാണുകയും ഇവൻ ദൈ
വപുത്രൻ തന്നേ എന്നു സാക്ഷ്യം പറ
കയും ചെയ്തിരിക്കുന്നു.
35 പിറേറന്നാൾ യോഹന്നാൻ പിന്നെ
യും തന്റെ ശിഷ്യന്മാരിൽ രണ്ടുപേരു
36 മായി അവിടെ നില്ക്കുമ്പോൾ കടന്നു
പോകുന്ന യേശുവിനെ നോക്കീട്ടു: ഇതാ,
ദൈവത്തിന്റെ കുഞ്ഞാടു എന്നു പറഞ്ഞു.
37 അവൻ പറഞ്ഞതു ആ രണ്ടു ശിഷ്യന്മാർ
38 കേട്ടു യേശുവിനെ അനുഗമിച്ചു. യേശു
തിരിഞ്ഞു അവർ പിന്നാലെ വരുന്നതു
കണ്ടു അവരോടു: നിങ്ങൾ എന്തു അന്വേ
ഷിക്കുന്നു എന്നു ചോദിച്ചു; അവർ: റബ്ബീ,
എന്നുവെച്ചാൽ ഗുരോ, നീ എവിടെ പാ
39 ക്കുന്നു എന്നു ചോദിച്ചു. അവൻ അവ
രോടു: വന്നു കാണ്മിൻ എന്നു പറഞ്ഞു.
അങ്ങനെ അവൻ വസിക്കുന്ന ഇടം അ
വർ കണ്ടു അന്നു അവനോടുകൂടെ പാർത്തു;
അപ്പോൾ ഏകദേശം പത്താം മണിനേരം
40 ആയിരുന്നു. യോഹന്നാൻ പറഞ്ഞതു
കേട്ടു അവനെ അനുഗമിച്ച രണ്ടുപേ
രിൽ ഒരുത്തൻ ശിമോൻ പത്രൊസിന്റെ
സഹോദരനായ അന്ത്രെയാസ് ആയി
41 രുന്നു. അവൻ തന്റെ സഹോദരനായ
ശിമോനെ ആദ്യം കണ്ടു അവനോടു:
ഞങ്ങൾ മശീഹയെ എന്നുവെച്ചാൽ ക്രിസ്തു
വെ കണ്ടെത്തിയിരിക്കുന്നു എന്നു പറഞ്ഞു.
42 അവനെ യേശുവിന്റെ അടുക്കൽ കൊണ്ടു
വന്നു യേശു അവനെ നോക്കി: നീ യോ

ഹന്നാന്റെ പുത്രനായ ശിമോൻ ആകുന്നു;
നിനക്കു കേഫാ എന്നു പേരാകും എന്നു
പറഞ്ഞു; അതു പത്രൊസ് എന്നാകുന്നു.
പിറേറന്നാൾ യേശു ഗലീലെക്കു പുറ 43
പ്പെടുവാൻ ഭാവിച്ചപ്പോൾ ഫിലിപ്പൊസി
നെ കണ്ടു: എന്നെ അനുഗമിക്ക എന്നു
അവനോടു പറഞ്ഞു. ഫിലിപ്പൊസോ 44
അന്ത്രെയാസിന്റെയും പത്രൊസിന്റെ
യും പട്ടണമായ ബേത്ത്സയിദയിൽനി
ന്നുള്ളവൻ ആയിരുന്നു. ഫിലിപ്പൊസ് 45
നഥനയേലിനെ കണ്ടു അവനോടു: ന്യായ
പ്രമാണത്തിൽ മോശെയും പ്രവാചകന്മാ
രും എഴുതിയിരിക്കുന്നവനെ കണ്ടെത്തി
യിരിക്കുന്നു; അവൻ യോസേഫിന്റെ
പുത്രനായ യേശു എന്ന നസറെത്ത്കാ
രൻ തന്നേ എന്നു പറഞ്ഞു. നഥനയേൽ 46
അവനോടു: നസറെത്തിൽനിന്നു വല്ല
നന്മയും വരുമോ എന്നു പറഞ്ഞു. ഫിലി
പ്പൊസ് അവനോടു: വന്നു കാണ്ക എന്നു
പറഞ്ഞു. നഥനയേൽ തന്റെ അടുക്കൽ 47
വരുന്നതു യേശു കണ്ടു: ഇതാ, സാക്ഷാൽ
യിസ്രായേല്യൻ; ഇവനിൽ കപടം ഇല്ല
എന്നു അവനെക്കുറിച്ചു പറഞ്ഞു. നഥന 48
യേൽ അവനോടു: എന്നെ എവിടെവെച്ചു
അറിയും എന്നു ചോദിച്ചതിന്നു: ഫിലി
പ്പൊസ് നിന്നെ വിളിക്കുംമുമ്പെ നീ
അത്തിയുടെ കീഴിൽ ഇരിക്കുമ്പോൾ ഞാൻ
നിന്നെ കണ്ടു എന്നു യേശു ഉത്തരം പറ
ഞ്ഞു. നഥനയേൽ അവനോടു: റബ്ബീ, 49
നീ ദൈവപുത്രൻ, നീ യിസ്രായേലിന്റെ
രാജാവു എന്നു ഉത്തരം പറഞ്ഞു. യേശു 50
അവനോടു: ഞാൻ നിന്നെ അത്തിയുടെ
കീഴിൽ കണ്ടു എന്നു നിന്നോടു പറക
കൊണ്ടു നീ വിശ്വസിക്കുന്നുവോ? നീ
ഇതിനെക്കാൾ വലിയതു കാണും എന്നു
ഉത്തരം പറഞ്ഞു. ആമേൻ ആമേൻ 51
ഞാൻ നിങ്ങളോടു പറയുന്നു: സ്വർഗ്ഗം തുറ

ന്നിരിക്കുന്നതും മനുഷ്യപുത്രന്റെ അടു
ക്കൽ ദൈവദൂതന്മാർ കയറുകയും ഇറങ്ങു
കയും ചെയ്യുന്നതും നിങ്ങൾ കാണും എന്നും
അവനോടു പറഞ്ഞു.

## ൨. അദ്ധ്യായം.

മൂന്നാം നാൾ ഗലീലയിലെ കാനാവിൽ
ഒരു കല്യാണം ഉണ്ടായി; യേശുവിന്റെ
2 അമ്മ അവിടെ ഉണ്ടായിരുന്നു. യേശു
വിനെയും ശിഷ്യന്മാരെയും കല്യാണത്തി
3 ന്നു ക്ഷണിച്ചിരുന്നു. വീഞ്ഞു പോരാതെ
വരികയാൽ യേശുവിന്റെ അമ്മ അവ
നോടു: അവൎക്കു വീഞ്ഞു ഇല്ല എന്നു പറഞ്ഞു.
4 യേശു അവളോടു: സ്ത്രീയേ, എനിക്കും
നിനക്കും തമ്മിൽ എന്തു? എന്റെ നാഴിക
ഇതുവരെ വന്നിട്ടില്ല എന്നു പറഞ്ഞു.
5 അവന്റെ അമ്മ ശുശ്രൂഷക്കാരോടു: അ
വൻ നിങ്ങളോടു എന്തെങ്കിലും കല്പിച്ചാൽ
6 അതു ചെയ്വിൻ എന്നു പറഞ്ഞു. അവിടെ
യെഹൂദന്മാരുടെ ശുദ്ധീകരണനിയമം അ
നുസരിച്ചു രണ്ടോ മൂന്നോ പറ വീതം
കൊള്ളുന്ന ആറു കല്പാത്രം ഉണ്ടായിരുന്നു.
7 യേശു അവരോടു: ഈ കല്പാത്രങ്ങളിൽ
വെള്ളം നിറെപ്പിൻ എന്നു പറഞ്ഞു.
8 അവർ വക്കോളവും നിറെച്ചു. ഇപ്പോൾ
കോരി വിരുന്നുവാഴിക്കു കൊണ്ടുപോയി
കൊടുപ്പിൻ എന്നു അവൻ പറഞ്ഞു;
9 അവർ കൊണ്ടുപോയി കൊടുത്തു. അതു
എവിടെനിന്നു എന്നു വെള്ളം കോരിയ
ശുശ്രൂഷക്കാരല്ലാതെ വിരുന്നുവാഴി അറി
ഞ്ഞില്ല. വീഞ്ഞായിത്തീൎന്ന വെള്ളം വിരു
ന്നുവാഴി രുചിനോക്കിയാറെ മണവാ
10 ളനെ വിളിച്ചു: എല്ലാവരും ആദ്യം നല്ല
വീഞ്ഞും ലഹരി പിടിച്ചശേഷം ഇളപ്പമാ
യതും കൊടുക്കമാറുണ്ടു; നീ നല്ലവീഞ്ഞു
ഇതുവരെയും സൂക്ഷിച്ചുവെച്ചുവല്ലോ എ
11 ന്നു അവനോടു പറഞ്ഞു. യേശു ഇതി
നെ അടയാളങ്ങളുടെ ആരംഭമായി ഗലീ
ലയിലെ കാനാവിൽവെച്ചു ചെയ്തു തന്റെ
മഹത്വം വെളിപ്പെടുത്തി; അവന്റെ
ശിഷ്യന്മാർ അവനിൽ വിശ്വസിച്ചു.
അനന്തരം അവനും അവന്റെ അമ്മ 12
യും സഹോദരന്മാരും ശിഷ്യന്മാരും കഫ
ൎന്നഹൂമിലേക്കു പോയി; അവിടെ ഏറെ
നാൾ പാൎത്തില്ല.
യെഹൂദന്മാരുടെ പെസഹ സമീപം 13
ആകകൊണ്ടു യേശു യെരൂശലേമിലേക്കു
പോയി. ദൈവാലയത്തിൽ കാള, ആടു, 14
പ്രാവു എന്നിവയെ വില്ക്കുന്നവരെയും
അവിടെ ഇരിക്കുന്ന പൊൻവാണിഭക്കാ
രെയും കണ്ടിട്ടു കയറുകൊണ്ടു ഒരു 15
ചമ്മട്ടി ഉണ്ടാക്കി ആടുമാടുകളോടുംകൂടെ
എല്ലാവരെയും ദൈവാലയത്തിൽനിന്നു
പുറത്താക്കി പൊൻവാണിഭക്കാരുടെ
നാണ്യം തുകിക്കളഞ്ഞു മേശകളെ മറിച്ചിട്ടു;
പ്രാവുകളെ വില്ക്കുന്നവരോടു: ഇതു ഇവി 16
ടെനിന്നു കൊണ്ടുപോകുവിൻ; എന്റെ
പിതാവിന്റെ ആലയത്തെ വാണിഭശാല
ആക്കരുതു എന്നു പറഞ്ഞു. അപ്പോൾ 17
അവന്റെ ശിഷ്യന്മാർ: നിന്റെ ആലയ
ത്തെക്കുറിച്ചുള്ള എരിവു എന്നെ തിന്നുകള
യുന്നു എന്നു എഴുതിയിരിക്കുന്നതു ഓൎത്തു.
എന്നാൽ യെഹൂദന്മാർ അവനോടു: 18
നിനക്കു ഇങ്ങനെ ചെയ്യാം എന്നതിന്നു
നീ എന്തു അടയാളം കാണിച്ചുതരും എന്നു
ചോദിച്ചു. യേശു അവരോടു: ഈ മന്ദിരം 19
പൊളിപ്പിൻ; ഞാൻ മൂന്നു ദിവസത്തി
ന്നകം അതിനെ പണിയും എന്നു ഉത്തരം
പറഞ്ഞു. യെഹൂദന്മാർ അവനോടു: ഈ 20
മന്ദിരം നാല്പത്താറു സംവത്സരംകൊണ്ടു
പണിതിരിക്കുന്നു; നീ മൂന്നു ദിവസത്തി
ന്നകം അതിനെ പണിയുമോ എന്നു
ചോദിച്ചു. അവനോ തന്റെ ശരീരം 21
എന്ന മന്ദിരത്തെക്കുറിച്ചത്രേ പറഞ്ഞതു.

22 അവൻ ഇതു പറഞ്ഞു എന്നു അവൻ മരി
ച്ചവരിൽനിന്നു ഉയിൎത്തെഴുന്നേററശേഷം
ശിഷ്യന്മാർ ഓൎത്തു തിരുവെഴുത്തും യേശു
പറഞ്ഞ വചനവും വിശ്വസിച്ചു.
23 പെസഹപെരുനാളിൽ യെരുശലേ
മിൽ ഇരിക്കുമ്പോൾ അവൻ ചെയ്യു അട
യാളങ്ങൾ കണ്ടിട്ടു പലരും അവന്റെ
24 നാമത്തിൽ വിശ്വസിച്ചു. യേശുവോ
എല്ലാവരെയും അറികകൊണ്ടു തന്നെ
ത്താൻ അവരുടെ പക്കൽ വിശ്വസിച്ചേ
25 ല്പിച്ചില്ല. മനുഷ്യനില്ലുള്ളതു എന്തു എന്നു
സ്വതവെ അറിഞ്ഞിരിക്കയാൽ തനിക്കു
മനുഷ്യനെക്കുറിച്ചു യാതൊരുത്തന്റെയും
സാക്ഷ്യം ആവശ്യമായിരുന്നില്ല.

## ൩. അദ്ധ്യായം.

പരീശന്മാരുടെ കൂട്ടത്തിൽ യെഹൂദന്മാ
രുടെ ഒരു പ്രമാണിയായി നിക്കൊദേ
മൊസ് എന്നു പേരുള്ളോരു മനുഷ്യൻ
2 ഉണ്ടായിരുന്നു. അവൻ രാത്രിയിൽ അ
വന്റെ അടുക്കൽ വന്നു അവനോടു:
റബ്ബീ, നീ ദൈവത്തിന്റെ അടുക്കൽ
നിന്നു ഉപദേഷ്ടാവായി വന്നിരിക്കുന്നു
എന്നു ഞങ്ങൾ അറിയുന്നു; ദൈവം തന്നോ
ടുകൂടെ ഇല്ലെങ്കിൽ നീ ചെയ്യുന്ന ഈ അട
യാളങ്ങളെ ചെയ്വാൻ ആൎക്കും കഴികയില്ല
3 എന്നു പറഞ്ഞു. യേശു അവനോടു:
ആമേൻ, ആമേൻ, ഞാൻ നിന്നോടു പറ
യുന്നു; പുതുതായി ജനിച്ചില്ല എങ്കിൽ
ദൈവരാജ്യം കാണ്മാൻ ആൎക്കും കഴിക
4 യില്ല എന്നു ഉത്തരം പറഞ്ഞു. നിക്കൊ
ദേമൊസ് അവനോടു: മനുഷ്യൻ വൃദ്ധ
നായശേഷം ജനിക്കുന്നതു എങ്ങനെ?
രണ്ടാമതും അമ്മയുടെ ഉദരത്തിൽ കടന്നു
5 ജനിക്കാമോ എന്നു ചോദിച്ചു. അതിന്നു
യേശു: ആമേൻ, ആമേൻ, ഞാൻ നി
ന്നോടു പറയുന്നു: വെള്ളത്താലും ആത്മാ
വിനാലും ജനിച്ചില്ല എങ്കിൽ ദൈവരാജ്യ
ത്തിൽ കടപ്പാൻ ആൎക്കും കഴികയില്ല.
ജഡത്താൽ ജനിച്ചതു ജഡം ആകുന്നു; 6
ആത്മാവിനാൽ ജനിച്ചതു ആത്മാവു ആ
കുന്നു. നിങ്ങൾ പുതുതായി ജനിക്കേണം 7
എന്നു ഞാൻ നിന്നോടു പറകയാൽ ആശ്ച
ൎയ്യപ്പെടരുതു. കാററു ഇഷ്ടമുള്ളേടത്തു 8
ഊതുന്നു; അതിന്റെ ശബ്ദം നീ കേൾക്കു
ന്നു; എങ്കിലും അതു എവിടെനിന്നു വരുന്നു
എന്നും എവിടേക്കു പോകുന്നു എന്നും
അറിയുന്നില്ല; ആത്മാവിനാൽ ജനിച്ച
വൻ എല്ലാം അതുപോലെ ആകുന്നു എന്നു
ഉത്തരം പറഞ്ഞു. നിക്കൊദേമൊസ് 9
അവനോടു: ഇതു എങ്ങനെ സംഭവിക്കും
എന്നു ചോദിച്ചു. യേശു അവനോടു 10
ഉത്തരം പറഞ്ഞതു: നീ യിസ്രായേലിന്റെ
ഉപദേഷ്ടാവായിരുന്നിട്ടും ഇതു അറിയുന്നി
ല്ലയോ? ആമേൻ, ആമേൻ, ഞാൻ 11
നിന്നോടു പറയുന്നു: ഞങ്ങൾ അറിയുന്നതു
പ്രസ്താവിക്കയും കണ്ടതു സാക്ഷീകരി
ക്കയും ചെയ്യുന്നു; ഞങ്ങളുടെ സാക്ഷ്യം
നിങ്ങൾ കൈക്കൊള്ളുന്നില്ലതാനും. ഭൂമി 12
യിലുള്ളതു നിങ്ങളോടു പറഞ്ഞിട്ടു നിങ്ങൾ
വിശ്വസിക്കുന്നില്ലെങ്കിൽ സ്വൎഗ്ഗത്തിലു
ള്ളതു നിങ്ങളോടു പറഞ്ഞാൽ എങ്ങനെ
വിശ്വസിക്കും? സ്വൎഗ്ഗത്തിൽനിന്നു ഇറ 13
ങ്ങിവന്ന[വനായി സ്വൎഗ്ഗത്തിൽ ഇരിക്കു
ന്നവനായ] മനുഷ്യപുത്രൻ അല്ലാതെ
ആരും സ്വൎഗ്ഗത്തിൽ കയറീട്ടില്ല. മോശെ 14
മരുഭൂമിയിൽ സൎപ്പത്തെ ഉയൎത്തിയതു
പോലെ മനുഷ്യപുത്രനെയും ഉയൎത്തേണ്ട
താകുന്നു. അവനിൽ വിശ്വസിക്കുന്ന 15
ഏവനും നിത്യജീവൻ പ്രാപിക്കേണ്ടതി
ന്നു തന്നേ. തന്റെ ഏകജാതനായ പുത്ര 16
നിൽ വിശ്വസിക്കുന്ന ഏവനും നശിച്ചു
പോകാതെ നിത്യജീവൻ പ്രാപിക്കേണ്ട
തിന്നു ദൈവം അവനെ നല്കുവാൻ തക്ക

17 വണ്ണം ലോകത്തെ സ്നേഹിച്ചു. ദൈവം
തന്റെ പുത്രനെ ലോകത്തിൽ അയച്ചതു
ലോകത്തെ വിധിപ്പാനല്ല ലോകം അവ
18 നാൽ രക്ഷിക്കപ്പെടുവാനത്രെ. അവ
നിൽ വിശ്വസിക്കുന്നവന്നു ന്യായവിധി
ഇല്ല; വിശ്വസിക്കാത്തവന്നു ദൈവത്തി
ന്റെ ഏകജാതനായ പുത്രന്റെ നാമ
ത്തിൽ വിശ്വസിക്കായ്കയാൽ ന്യായവിധി
19 വന്നുകഴിഞ്ഞു. ന്യായവിധി എന്നതോ,
വെളിച്ചം ലോകത്തിൽ വന്നിട്ടും മനുഷ്യ
രുടെ പ്രവൃത്തി ദോഷമുള്ളതു ആകയാൽ
അവർ വെളിച്ചത്തെക്കാൾ ഇരുളിനെ
20 സ്നേഹിച്ചതു തന്നേ. തിന്മ പ്രവൎത്തിക്കു
ന്നവൻ എല്ലാം വെളിച്ചത്തെ പകെക്കുന്നു;
തന്റെ പ്രവൃത്തിക്കു ആക്ഷേപം വരാതി
രിപ്പാൻ വെളിച്ചത്തിങ്കലേക്കു വരുന്നതു
21 മില്ല. സത്യം പ്രവൎത്തിക്കുന്നവനോ,
തന്റെ പ്രവൃത്തി ദൈവത്തിൽ ചെയ്തിരി
ക്കയാൽ അതു വെളിപ്പെടേണ്ടതിന്നു വെ
ളിച്ചത്തിങ്കലേക്കു വരുന്നു.

22 അതിന്റെശേഷം യേശു ശിഷ്യന്മാരു
മായി യെഹൂദ്യദേശത്തു വന്നു അവരോടു
കൂടെ സ്നാനം കഴിപ്പിച്ചുകൊണ്ടിരുന്നു.
23 യോഹന്നാനും ശലേമിന്നു അരികത്തു
ഐനോനിൽ സ്നാനം കഴിപ്പിച്ചുകൊണ്ടി
രുന്നു; അവിടെ വളരെ വെള്ളം ഉണ്ടാ
യിരുന്നു; ആളുകൾ വന്നു സ്നാനം ഏററു.
24 അന്നു യോഹന്നാനെ തടവിൽ ആക്കിയി
25 രുന്നില്ല. യോഹന്നാന്റെ ശിഷ്യന്മാ
രിൽ ചിലൎക്കു ഒരു യെഹൂദനുമായി ശുദ്ധീ
കരണത്തെക്കുറിച്ചു ഒരു വാദം ഉണ്ടായി;
26 അവർ യോഹന്നാന്റെ അടുക്കൽ വന്നു
അവനോടു: റബ്ബീ, യോൎദ്ദാന്നക്കരെ നി
ന്നോടുകൂടെ ഇരുന്നവൻ, നീ സാക്ഷീക
രിച്ചിട്ടുള്ളവൻ തന്നേ, ഇതാ, സ്നാനം കഴി
പ്പിക്കുന്നു; എല്ലാവരും അവന്റെ അടു
27 ക്കൽ ചെല്ലുന്നു എന്നു പറഞ്ഞു. അതിന്നു
യോഹന്നാൻ: സ്വൎഗ്ഗത്തിൽനിന്നു കൊടു
ത്തിട്ടല്ലാതെ മനുഷ്യന്നു ഒന്നും ലഭിപ്പാൻ
കഴികയില്ല. ഞാൻ ക്രിസ്തു അല്ല, അവ 28
ന്നു മുമ്പായി അയക്കപ്പെട്ടവനത്രെ എന്നു
ഞാൻ പറഞ്ഞതിന്നു നിങ്ങൾ തന്നേ എനി
ക്കു സാക്ഷികൾ ആകുന്നു. മണവാട്ടി 29
ഉള്ളവൻ മണവാളൻ ആകുന്നു; മണവാ
ളന്റെ സ്നേഹിതനോ നിന്നു മണവാ
ളന്റെ സ്വരം കേട്ടിട്ടു അത്യന്തം സന്തോ
ഷിക്കുന്നു; ഈ എന്റെ സന്തോഷം പൂൎത്തി
യായിരിക്കുന്നു. അവൻ വളരേണം, 30
ഞാനോ കുറയേണം എന്നുത്തരം പറഞ്ഞു.

മേലിൽനിന്നു വരുന്നവൻ എല്ലാവൎക്കും 31
മീതെയുള്ളവൻ; ഭൂമിയിൽനിന്നുള്ളവൻ
ഭൌമികൻ ആകുന്നു; ഭൌമികമായതു
സംസാരിക്കുന്നു; സ്വൎഗ്ഗത്തിൽനിന്നു വരു
ന്നവൻ എല്ലാവൎക്കും മീതെയുള്ളവനായി
താൻ കാണ്കയും കേൾക്കയും ചെയ്തതു 32
സാക്ഷീകരിക്കുന്നു; അവന്റെ സാക്ഷ്യം
ആരും കൈക്കൊള്ളുന്നില്ല. അവന്റെ 33
സാക്ഷ്യം കൈക്കൊള്ളുന്നവൻ ദൈവം
സത്യവാൻ എന്നുള്ളതിന്നു മുദ്രയിടുന്നു.
ദൈവം അയച്ചവൻ ദൈവത്തിന്റെ 34
വചനം പ്രസ്താവിക്കുന്നു; അവൻ ആത്മാ
വിനെ അളവുകൂടാതെയല്ലോ കൊടുക്കു
ന്നതു. പിതാവു പുത്രനെ സ്നേഹിക്കുന്നു; 35
സകലവും അവന്റെ കയ്യിൽ കൊടുത്തു
മിരിക്കുന്നു. പുത്രനിൽ വിശ്വസിക്കുന്ന 36
വന്നു നിത്യജീവൻ ഉണ്ടു; പുത്രനെ അനു
സരിക്കാത്തവനോ ജീവനെ കാണുക
യില്ല; ദൈവക്രോധം അവന്റെമേൽ
വസിക്കുന്നതേയുള്ളു.

## ൪. അദ്ധ്യായം.

യേശു യോഹന്നാനെക്കാൾ അധികം
ശിഷ്യന്മാരെ ചേൎത്തു സ്നാനം കഴിപ്പിക്കുന്നു
എന്നു പരീശന്മാർ കേട്ടു എന്നു കൎത്താവു

2 അറിഞ്ഞപ്പോൾ — ശിഷ്യന്മാർ അല്ലാതെ
യേശു തന്നേ സ്നാനം കഴിപ്പിച്ചില്ലതാനും—
3 അവൻ യെഹൂദ്യദേശം വിട്ടു പിന്നെയും
4 ഗലീലെക്കു യാത്രയായി. അവൻ ശമ
ൎയ്യയിൽ കൂടി കടന്നുപോകേണ്ടിവന്നു.
5 അങ്ങനെ അവൻ സുഖാർ എന്നൊരു
ശമൎയ്യപട്ടണത്തിൽ യാക്കോബ് തന്റെ
പുത്രനായ യോസേഫിന്നു കൊടുത്ത നില
6 ത്തിന്നരികെ എത്തി. അവിടെ യാക്കോ
ബിന്റെ ഉറവുണ്ടായിരുന്നു. യേശു വഴി
നടന്നു ക്ഷീണിച്ചിട്ടു ഉറവിന്നരികെ ഇരു
ന്നു; അപ്പോൾ ഏകദേശം ആറാം മണി
7 നേരം ആയിരുന്നു. ഒരു ശമൎയ്യസ്ത്രീ
വെള്ളം കോരുവാൻ വന്നു; യേശു അവ
ളോടു: എനിക്കു കുടിപ്പാൻ തരുമോ എന്നു
8 ചോദിച്ചു. അവന്റെ ശിഷ്യന്മാർ ഭക്ഷ
ണസാധനങ്ങളെ കൊള്ളുവാൻ പട്ടണ
9 ത്തിൽ പോയിരുന്നു. ശമൎയ്യസ്ത്രീ അവ
നോടു: നീ യെഹൂദൻ ആയിരിക്കെ ശമൎയ്യ
ക്കാരത്തിയായ എന്നോടു കുടിപ്പാൻ ചോ
ദിക്കുന്നതു എങ്ങനെ എന്നു പറഞ്ഞു.
യെഹൂദന്മാൎക്കും ശമൎയ്യൎക്കും തമ്മിൽ സമ്പ
10 ൎക്കമില്ല. — അതിന്നു യേശു: നീ ദൈവ
ത്തിന്റെ ദാനവും നിന്നോടു കുടിപ്പാൻ
ചോദിക്കുന്നവൻ ആരെന്നും അറിഞ്ഞു
എങ്കിൽ നീ അവനോടു ചോദിക്കയും
അവൻ ജീവനുള്ള വെള്ളം നിനക്കു തരി
കയും ചെയ്യുമായിരുന്നു എന്നു ഉത്തരം
11 പറഞ്ഞു. സ്ത്രീ അവനോടു: യജമാനനേ,
നിനക്കു കോരുവാൻ പാത്രം ഇല്ലല്ലോ;
കിണറു ആഴമുള്ളതാകുന്നു; പിന്നെ ജീവ
നുള്ള വെള്ളം നിനക്കു എവിടെനിന്നു?
12 നമ്മുടെ പിതാവായ യാക്കോബിനെക്കാൾ
നീ വലിയവനോ? അവൻ ആകുന്നു ഈ
കിണറു ഞങ്ങൾക്കു തന്നതു; അവനും
അവന്റെ മക്കളും മൃഗങ്ങളും ഇതിലെ
വെള്ളം കുടിച്ചുപോന്നു എന്നു പറഞ്ഞു.

യേശു അവളോടു: ഈ വെള്ളം കുടിക്കു 13
ന്നവനു എല്ലാം പിന്നെയും ദാഹിക്കും.
ഞാൻ കൊടുക്കുന്ന വെള്ളം കുടിക്കുന്നവ 14
നോ ഒരുനാളും ദാഹിക്കയില്ല; ഞാൻ
കൊടുക്കുന്ന വെള്ളം അവനിൽ നിത്യജീ
വങ്കലേക്കു പൊങ്ങിവരുന്ന നീരുറവായി
തീരും എന്നു ഉത്തരം പറഞ്ഞു. സ്ത്രീ അവ 15
നോടു: യജമാനനേ, എനിക്കു ദാഹിക്കാ
തെയും ഞാൻ കോരുവാൻ ഇവിടത്തോളം
വരാതെയുമിരിക്കേണ്ടതിന്നു ആ വെള്ളം
എനിക്കു തരേണം എന്നു പറഞ്ഞു. യേശു 16
അവളോടു: പോയി ഭൎത്താവിനെ വിളി
ച്ചു കൊണ്ടുവരിക എന്നു പറഞ്ഞു. എനി 17
ക്കു ഭൎത്താവു ഇല്ല എന്നു സ്ത്രീ അവനോടു
ഉത്തരം പറഞ്ഞതിന്നു: എനിക്കു ഭൎത്താവു
ഇല്ല എന്നു നീ പറഞ്ഞതു ശരി. അഞ്ചു 18
ഭൎത്താക്കന്മാർ നിനക്കു ഉണ്ടായിരുന്നു; ഇ
പ്പോൾ ഉള്ളവനോ ഭൎത്താവല്ല; നീ പറ
ഞ്ഞതു സത്യം തന്നേ എന്നു യേശു പറഞ്ഞു.
സ്ത്രീ അവനോടു: യജമാനനേ, നീ പ്രവാ 19
ചകൻ എന്നു ഞാൻ കാണുന്നു. ഞങ്ങ 20
ളുടെ പിതാക്കന്മാർ ഈ മലയിൽ നമസ്ക
രിച്ചുവന്നു; നമസ്കരിക്കേണ്ടുന്ന സ്ഥലം
യെരൂശലേമിൽ ആകുന്നു എന്നു നിങ്ങൾ
പറയുന്നു എന്നു പറഞ്ഞു. യേശു അവ 21
ളോടു പറഞ്ഞതു: സ്ത്രീയേ, എന്റെ വാക്കു
വിശ്വസിക്ക; നിങ്ങൾ പിതാവിനെ നമ
സ്കരിക്കുന്നതു ഈ മലയിലും അല്ല യെരൂ
ശലേമിലും അല്ല എന്നുള്ള നാഴിക വരുന്നു.
നിങ്ങൾ അറിയാത്തതിനെ നമസ്കരിക്കു 22
ന്നു; ഞങ്ങളോ അറിയുന്നതിനെ നമസ്കരി
ക്കുന്നു; രക്ഷ യെഹൂദന്മാരുടെ ഇടയിൽനി
ന്നല്ലോ വരുന്നതു. സത്യനമസ്കാരികൾ 23
പിതാവിനെ ആത്മാവിലും സത്യത്തിലും
നമസ്കരിക്കുന്ന നാഴിക വരുന്നു; ഇപ്പോൾ
വന്നുമിരിക്കുന്നു. തന്നെ നമസ്കരിക്കുന്ന
വർ ഇങ്ങനെയുള്ളവർ ആയിരിക്കേണം

24 എന്നു പിതാവു ഇച്ഛിക്കുന്നു. ദൈവം
ആത്മാവു ആകുന്നു; അവനെ നമസ്കരി
ക്കുന്നവർ ആത്മാവിലും സത്യത്തിലും നമ
25 സ്കരിക്കേണം. സ്ത്രീ അവനോടു: മശീ
ഹ — എന്നുവെച്ചാൽ ക്രിസ്തു — വരുന്നു
എന്നു ഞാൻ അറിയുന്നു; അവൻ വരു
മ്പോൾ സകലവും അറിയിച്ചുതരും എന്നു
26 പറഞ്ഞു. യേശു അവളോടു: നിന്നോടു
സംസാരിക്കുന്ന ഞാൻ തന്നേ മശീഹ
എന്നു പറഞ്ഞു.
27 ഇതിന്നിടയിൽ അവന്റെ ശിഷ്യന്മാർ
വന്നു അവൻ സ്ത്രീയോടു സംസാരിക്ക
യാൽ ആശ്ചര്യപ്പെട്ടു എങ്കിലും: നീ എന്തു
ചോദിക്കുന്നു? അവളോടു എന്തു സംസാരി
28 ക്കുന്നു എന്നു ആരും ചോദിച്ചില്ല. അന
ന്തരം സ്ത്രീ പാത്രം വെച്ചിട്ടു പട്ടണത്തിൽ
29 ചെന്നു ജനങ്ങളോടു: ഞാൻ ചെയ്തതു
ഒക്കെയും എന്നോടു പറഞ്ഞ ഒരു മനു
ഷ്യനെ വന്നുകാണ്മിൻ; അവൻ പക്ഷേ
ക്രിസ്തു ആയിരിക്കുമോ എന്നു പറഞ്ഞു.
30 അവർ പട്ടണത്തിൽനിന്നു പുറപ്പെട്ടു അ
31 വന്റെ അടുക്കൽ വന്നു. അതിന്നിട
യിൽ ശിഷ്യന്മാർ അവനോടു: റബ്ബീ,
32 ഭക്ഷിച്ചാലും എന്നു അപേക്ഷിച്ചു. അതി
ന്നു അവൻ: നിങ്ങൾ അറിയാത്ത ആഹാ
രം ഭക്ഷിപ്പാൻ എനിക്കു ഉണ്ടു എന്നു അവ
33 രോടു പറഞ്ഞു. ആകയാൽ വല്ലവനും
അവന്നു ഭക്ഷിപ്പാൻ കൊണ്ടുവന്നുവോ
എന്നു ശിഷ്യന്മാർ തമ്മിൽ പറഞ്ഞു.
34 യേശു അവരോടു പറഞ്ഞതു: എന്നെ
അയച്ചവന്റെ ഇഷ്ടം ചെയ്തു അവന്റെ
പ്രവൃത്തി തികെക്കുന്നതു തന്നേ എന്റെ
35 ആഹാരം. ഇനി നാലു മാസം കഴി
ഞ്ഞിട്ടു കൊയ്ത്തു വരുന്നു എന്നു നിങ്ങൾ
പറയുന്നില്ലയോ? നിങ്ങൾ തല പൊക്കി
നോക്കിയാൽ നിലങ്ങൾ ഇപ്പോൾ തന്നേ
കൊയ്ത്തിന്നു വെളുത്തിരിക്കുന്നതു കാണും
എന്നു ഞാൻ നിങ്ങളോടു പറയുന്നു. വിതെ 36
ക്കുന്നവനും കൊയ്യുന്നവനും ഒരുമിച്ചു സ
ന്തോഷിപ്പാൻ തക്കവണ്ണം കൊയ്യുന്നവൻ
കൂലി വാങ്ങി നിത്യജീവങ്കലേക്കു വിളവു
കൂട്ടിവെക്കുന്നു. വിതെക്കുന്നതു ഒരുത്തൻ, 37
കൊയ്യുന്നതു മറെറാരുത്തൻ എന്നുള്ള പഴ
ഞ്ചൊൽ ഇതിൽ ഒത്തിരിക്കുന്നു. നിങ്ങൾ 38
അദ്ധ്വാനിച്ചിട്ടില്ലാത്തതു കൊയ്വാൻ ഞാൻ
നിങ്ങളെ അയച്ചിരിക്കുന്നു; മററുള്ളവർ
അദ്ധ്വാനിച്ചു; അവരുടെ അദ്ധ്വാനഫല
ത്തിലേക്കു നിങ്ങൾ പ്രവേശിച്ചിരിക്കുന്നു.
ഞാൻ ചെയ്തതു ഒക്കെയും അവൻ 39
എന്നോടു പറഞ്ഞു എന്നു സ്ത്രീ സാക്ഷ്യം പറ
ഞ്ഞ വാക്കുനിമിത്തം ആ പട്ടണത്തിലെ
പല ശമര്യരും അവനിൽ വിശ്വസിച്ചു.
അങ്ങനെ ശമര്യർ അവന്റെ അടുക്കൽ 40
വന്നു തങ്ങളോടുകൂടെ പാർക്കേണം എന്നു
അവനോടു അപേക്ഷിച്ചു; അവൻ രണ്ടു
നാൾ അവിടെ പാർത്തു. ഏററവും അ 41
ധികംപേർ അവന്റെ വചനം കേട്ടു
വിശ്വസിച്ചു: ഇനി നിന്റെ വാക്കു 42
കൊണ്ടല്ല ഞങ്ങൾ വിശ്വസിക്കുന്നതു;
ഞങ്ങൾ തന്നേ കേൾക്കയും അവൻ സാ
ക്ഷാൽ ലോകരക്ഷിതാവു എന്നു അറികയും
ചെയ്തിരിക്കുന്നു എന്നു സ്ത്രീയോടു പറഞ്ഞു.
രണ്ടു ദിവസം കഴിഞ്ഞിട്ടു അവൻ അ 43
വിടംവിട്ടു ഗലീലെക്കു പോയി. പ്രവാച 44
കന്നു തന്റെ പിതൃദേശത്തു ബഹുമാനം
ഇല്ല എന്നു യേശു തന്നേ സാക്ഷ്യം പറ
ഞ്ഞിരുന്നു. അവൻ ഗലീലയിൽ എത്തി 45
യപ്പോൾ ഗലീലക്കാർ തങ്ങളും പെരുനാ
ളിന്നു പോയി അവൻ യെരൂശലേമിൽ
വെച്ചു പെരുനാളിൽ ചെയ്തതു ഒക്കെയും
കണ്ടതുകൊണ്ടു അവനെ അംഗീകരിച്ചു.
അവൻ പിന്നെയും താൻ വെള്ളം 46
വീഞ്ഞാക്കിയ ഗലീലയിലെ കാനായിൽ
വന്നു. അന്നു മകൻ രോഗിയായിരു

ന്നോരു രാജഭൃത്യൻ കഫൎന്നഹൂമിൽ ഉണ്ടാ
47 യിരുന്നു. യേശു യെഹൂദ്യദേശത്തുനിന്നു
ഗലീലയിൽ വന്നു എന്നു അവൻ കേട്ടു
അവന്റെ അടുക്കൽ ചെന്നു, തന്റെ
മകൻ മരിപ്പാറായിരിക്കകൊണ്ടു അവൻ
വന്നു അവനെ സൌഖ്യമാക്കേണം എന്നു
48 അപേക്ഷിച്ചു. യേശു അവനോടു:
നിങ്ങൾ അടയാളങ്ങളും അത്ഭുതങ്ങളും
കണ്ടിട്ടല്ലാതെ വിശ്വസിക്കയില്ല എന്നു
49 പറഞ്ഞു. രാജഭൃത്യൻ അവനോടു: കൎത്താ
വേ, പൈതൽ മരിക്കുംമുമ്പെ വരേണമേ
50 എന്നു പറഞ്ഞു. യേശു അവനോടു:
പൊയ്ക്കൊൾക; നിന്റെ മകൻ ജീവിച്ചി
രിക്കുന്നു എന്നു പറഞ്ഞു. യേശു പറഞ്ഞ
വാക്കു വിശ്വസിച്ചു ആ മനുഷ്യൻ പോയി.
51 അവൻ പോകയിൽ അവന്റെ ദാസ
ന്മാർ അവനെ എതിരേററു മകൻ ജീവി
52 ച്ചിരിക്കുന്നു എന്നു പറഞ്ഞു. അവന്നു
ഭേദംവന്ന നാഴിക അവരോടു ചോദിച്ച
തിന്നു അവർ അവനോടു: ഇന്നലെ ഏഴു
മണിക്കു പനി വിട്ടുമാറി എന്നു പറഞ്ഞു.
53 ആകയാൽ നിന്റെ മകൻ ജീവിച്ചിരി
ക്കുന്നു എന്നു യേശു പറഞ്ഞ നാഴികയിൽ
തന്നേ എന്നു അപ്പൻ ഗ്രഹിച്ചു താനും
54 കുടുംബം ഒക്കെയും വിശ്വസിച്ചു. യേശു
യെഹൂദ്യയിൽനിന്നു ഗലീലയിൽ വന്ന
പ്പോൾ ഇതു രണ്ടാമത്തെ അടയാളമായിട്ടു
ചെയ്തു.

## ൫. അദ്ധ്യായം.

അതിന്റെശേഷം യെഹൂദന്മാരുടെ ഒരു
ഉത്സവം ഉണ്ടായിട്ടു യേശു യെരുശലേമി
ലേക്കു പോയി.
2 യെരുശലേമിൽ ആട്ടുവാതില്ക്കൽ ബേ
ഥെസ്ദാ എന്നു എബ്രായഭാഷയിൽ പേരുള്ള ഒരു
കുളം ഉണ്ടു; അതിന്നു അഞ്ചു മണ്ഡപം
3 ഉണ്ടു. അവയിൽ വ്യാധിക്കാർ, കുരുടർ,
മുടന്തർ, ക്ഷയരോഗികൾ ഇങ്ങനെ വലി
യോരു കൂട്ടം [വെള്ളത്തിന്റെ ഇളക്കം
കാത്തുകൊണ്ടു] കിടന്നിരുന്നു. [അതതു 4
സമയത്തു ഒരു ദൂതൻ കുളത്തിൽ ഇറങ്ങി
വെള്ളം കലക്കും; വെള്ളം കലങ്ങിയ
ശേഷം ആദ്യം ഇറങ്ങുന്നവൻ ഏതു വ്യാധി
പിടിച്ചവനായിരുന്നാലും അവന്നു സൌ
ഖ്യം വരും.] എന്നാൽ മുപ്പത്തെട്ടു ആണ്ടു 5
രോഗംപിടിച്ചു കിടന്നോരു മനുഷ്യൻ
അവിടെ ഉണ്ടായിരുന്നു. അവൻ കിട 6
ക്കുന്നതു യേശു കണ്ടു, ഇങ്ങനെ ഏറിയ
കാലമായിരിക്കുന്നു എന്നറിഞ്ഞു: നിനക്കു
സൌഖ്യമാകുവാൻ മനസ്സുണ്ടോ എന്നു
അവനോടു ചോദിച്ചു. രോഗി അവ 7
നോടു: യജമാനനേ, വെള്ളം കലങ്ങു
മ്പോൾ എന്നെ കുളത്തിൽ ആക്കുവാൻ
എനിക്കു ആരും ഇല്ല; ഞാൻ തന്നേ ചെല്ലു
മ്പോൾ മറെറാരുത്തൻ എനിക്കു മുമ്പായി
ഇറങ്ങുന്നു എന്നു ഉത്തരം പറഞ്ഞു. യേശു 8
അവനോടു: എഴുന്നേററു നിന്റെ കിടക്ക
എടുത്തു നടക്ക എന്നു പറഞ്ഞു. ഉടനെ 9
ആ മനുഷ്യൻ സൌഖ്യമായി കിടക്ക എടു
ത്തു നടന്നു.

എന്നാൽ അന്നു ശബ്ബത്ത് ആയിരുന്നു. 10
ആകയാൽ യെഹൂദന്മാർ സൌഖ്യം പ്രാ
പിച്ചവനോടു: ഇന്നു ശബ്ബത്ത് ആകുന്നു;
കിടക്ക എടുക്കുന്നതു വിഹിതമല്ല എന്നു
പറഞ്ഞു. അവൻ അവരോടു: എന്നെ 11
സൌഖ്യമാക്കിയവൻ: കിടക്ക എടുത്തു
നടക്ക എന്നു എന്നോടു പറഞ്ഞു എന്നു
ഉത്തരം പറഞ്ഞു. അവർ അവനോടു: 12
കിടക്ക എടുത്തു നടക്ക എന്നു നിന്നോടു
പറഞ്ഞ മനുഷ്യൻ ആർ എന്നു ചോദിച്ചു.
എന്നാൽ അവിടെ പുരുഷാരം ഉണ്ടായിരി 13
ക്കയാൽ യേശു മാറിക്കളഞ്ഞതുകൊണ്ടു
അവൻ ആരെന്നു സൌഖ്യം പ്രാപിച്ച
വൻ അറിഞ്ഞില്ല. അനന്തരം യേശു 14

അവനെ ദൈവാലയത്തിൽവെച്ചു കണ്ടു
അവനോടു: നോക്ക, നിനക്കു സൌഖ്യമാ
യല്ലോ; അധികം തിന്മയായതു ഭവിക്കാ
തിരിപ്പാൻ ഇനി പാപം ചെയ്യരുതു എന്നു
15 പറഞ്ഞു. ആ മനുഷ്യൻ പോയി തന്നെ
സൌഖ്യമാക്കിയതു യേശു എന്നു യെഹൂദ
16 ന്മാരോടു അറിയിച്ചു. യേശു ശബ്ബത്തിൽ
അതു ചെയ്തുകൊണ്ടു യെഹൂദന്മാർ അവ
17 നെ ഉപദ്രവിച്ചു. യേശു അവരോടു:
എന്റെ പിതാവു ഇന്നുവരെയും പ്രവ
ർത്തിക്കുന്നു; ഞാനും പ്രവർത്തിക്കുന്നു എന്നു
18 ഉത്തരം പറഞ്ഞു. അങ്ങനെ അവൻ
ശബ്ബത്തിനെ ലംഘിച്ചതുകൊണ്ടു മാത്രമല്ല,
ദൈവം സ്വന്തപിതാവു എന്നു പറഞ്ഞു
തന്നെത്താൻ ദൈവത്തോടു സമമാക്കിയ
തുകൊണ്ടും യെഹൂദന്മാർ അവനെ കൊല്ലു
വാൻ അധികമായി ശ്രമിച്ചുപോന്നു.

19 ആകയാൽ യേശു അവരോടു ഉത്തരം
പറഞ്ഞതു: ആമേൻ, ആമേൻ, ഞാൻ
നിങ്ങളോടു പറയുന്നു: പിതാവു ചെയ്തു
കാണുന്നതു അല്ലാതെ പുത്രനു സ്വതേ
ഒന്നും ചെയ്വാൻ കഴികയില്ല; അവൻ
ചെയ്യുന്നതു എല്ലാം പുത്രനും അവ്വണ്ണം
20 തന്നേ ചെയ്യുന്നു. പിതാവു പുത്രനെ
സ്നേഹിക്കയും താൻ ചെയ്യുന്നതു ഒക്കെയും
അവനു കാണിച്ചുകൊടുക്കയും ചെയ്യുന്നു;
നിങ്ങൾ ആശ്ചര്യപ്പെടുമാറു ഇവയിൽ
വലിയ പ്രവൃത്തികളും അവനു കാണിച്ചു
21 കൊടുക്കും. പിതാവു മരിച്ചവരെ ഉണ
ർത്തി ജീവിപ്പിക്കുന്നതുപോലെ പുത്രനും
താൻ ഇച്ഛിക്കുന്നവരെ ജീവിപ്പിക്കുന്നു.
22 എല്ലാവരും പിതാവിനെ ബഹുമാനിക്കു
ന്നതുപോലെ പുത്രനെയും ബഹുമാനി
ക്കേണ്ടതിന്നു പിതാവു ആരെയും ന്യായം
വിധിക്കാതെ ന്യായവിധി എല്ലാം പുത്രനു
23 കൊടുത്തിരിക്കുന്നു. പുത്രനെ ബഹുമാ
നിക്കാത്തവൻ അവനെ അയച്ച പിതാ
വിനെയും ബഹുമാനിക്കുന്നില്ല. ആ 24
മേൻ, ആമേൻ, ഞാൻ നിങ്ങളോടു പറ
യുന്നു: എന്റെ വചനം കേട്ടു എന്നെ
അയച്ചവനെ വിശ്വസിക്കുന്നവനു നിത്യ
ജീവൻ ഉണ്ടു; അവൻ ന്യായവിധിയിൽ
ആകാതെ മരണത്തിൽനിന്നു ജീവങ്ക
ലേക്കു കടന്നിരിക്കുന്നു. ആമേൻ, ആ 25
മേൻ, ഞാൻ നിങ്ങളോടു പറയുന്നു: മരി
ച്ചവർ ദൈവപുത്രന്റെ ശബ്ദം കേൾ
ക്കയും കേൾക്കുന്നവർ ജീവിക്കയും ചെ
യ്യുന്ന നാഴിക വരുന്നു; ഇപ്പോൾ വന്നുമി
രിക്കുന്നു. പിതാവിന്നു തന്നിൽതന്നേ 26
ജീവനുള്ളതുപോലെ അവൻ പുത്രനും
തന്നിൽതന്നേ ജീവനുള്ളവൻ ആകുമാറു
വരം നല്കിയിരിക്കുന്നു. അവൻ മനുഷ്യ 27
പുത്രൻ ആകയാൽ ന്യായവിധി നടത്തു
വാൻ അവനു അധികാരവും നല്കിയിരി
ക്കുന്നു. ഇതിങ്കൽ ആശ്ചര്യപ്പെടരുതു; 28
കല്ലറകളിൽ ഉള്ളവർ എല്ലാവരും അവ
ന്റെ ശബ്ദം കേട്ടു, നന്മ ചെയ്തവർ 29
ജീവന്നായും തിന്മ ചെയ്തവർ ന്യായവി
ധിക്കായും പുനരുത്ഥാനം ചെയ്വാനുള്ള
നാഴിക വരുന്നു.

എനിക്കു സ്വതേ ഒന്നും ചെയ്വാൻ കഴി 30
യുന്നതല്ല; ഞാൻ കേൾക്കുന്നതുപോലെ
ന്യായം വിധിക്കുന്നു; ഞാൻ എന്റെ ഇഷ്ടം
അല്ല, എന്നെ അയച്ചവന്റെ ഇഷ്ടമത്രേ
ചെയ്വാൻ ഇച്ഛിക്കുന്നതുകൊണ്ടു എന്റെ
വിധി നീതിയുള്ളതു ആകുന്നു. ഞാൻ 31
എന്നെക്കുറിച്ചു തന്നേ സാക്ഷ്യം പറഞ്ഞാൽ
എന്റെ സാക്ഷ്യം സത്യമല്ല. എന്നെ 32
ക്കുറിച്ചു സാക്ഷ്യം പറയുന്നതു മറ്റൊരു
ത്തൻ ആകുന്നു; അവൻ എന്നെക്കുറിച്ചു
പറയുന്ന സാക്ഷ്യം സത്യം എന്നു ഞാൻ
അറിയുന്നു. നിങ്ങൾ യോഹന്നാന്റെ 33
അടുക്കൽ ആളയച്ചു; അവൻ സത്യത്തിന്നു
സാക്ഷ്യം പറഞ്ഞിരിക്കുന്നു. എനിക്കോ 34

മനുഷ്യന്റെ സാക്ഷ്യംകൊണ്ടു ആവശ്യ
മില്ല: നിങ്ങൾ രക്ഷിക്കപ്പെടുവാനത്രെ
35 ഇതു പറയുന്നതു. അവൻ ജ്വലിച്ചു പ്ര
കാശിക്കുന്ന വിളക്കു ആയിരുന്നു; നിങ്ങൾ
അല്പസമയത്തേക്കു അവന്റെ വെളിച്ച
36 ത്തിൽ ഉല്ലസിപ്പാൻ ഇച്ഛിച്ചു. എനി
ക്കോ യോഹന്നാന്റെ സാക്ഷ്യത്തിലും
വലിയ സാക്ഷ്യം ഉണ്ടു; പിതാവു എനിക്കു
അനുഷ്ഠിപ്പാൻ തന്നിരിക്കുന്ന പ്രവൃത്തി
കൾ, ഞാൻ ചെയ്യുന്ന പ്രവൃത്തികൾ തന്നേ,
പിതാവു എന്നെ അയച്ചു എന്നു എന്നെ
37 കുറിച്ചു സാക്ഷീകരിക്കുന്നു. എന്നെ അ
യച്ച പിതാവുതാനും എന്നെക്കുറിച്ചു സാ
ക്ഷ്യം പറഞ്ഞിരിക്കുന്നു; നിങ്ങൾ അവ
ന്റെ ശബ്ദം ഒരുനാളും കേട്ടിട്ടില്ല, അവ
38 ന്റെ രൂപം കണ്ടിട്ടില്ല; അവന്റെ
വചനം നിങ്ങളുടെ ഉള്ളിൽ വസിക്കുന്നതു
മില്ല; അവൻ അയച്ചവനെ നിങ്ങൾ
39 വിശ്വസിക്കുന്നില്ലല്ലോ. നിങ്ങൾ തിരു
വെഴുത്തുകളെ ശോധന ചെയ്യുന്നു; അവ
യിൽ നിങ്ങൾക്കു നിത്യജീവൻ ഉണ്ടു എന്നു
നിങ്ങൾ നിരൂപിക്കുന്നുവല്ലോ; അവ എനി
40 ക്കു സാക്ഷ്യം പറയുന്നു. എങ്കിലും ജീവൻ
പ്രാപിക്കേണ്ടതിന്നു എന്റെ അടുക്കൽ
41 വരുവാൻ നിങ്ങൾക്കു മനസ്സില്ല. ഞാൻ
മനുഷ്യരോടു ബഹുമാനം വാങ്ങുന്നില്ല.
42 എന്നാൽ നിങ്ങൾക്കു ഉള്ളിൽ ദൈവ
സ്നേഹം ഇല്ല എന്നു ഞാൻ അറിഞ്ഞിരി
43 ക്കുന്നു. ഞാൻ എന്റെ പിതാവിന്റെ
നാമത്തിൽ വന്നിരിക്കുന്നു; എന്നെ നി
ങ്ങൾ കൈക്കൊള്ളുന്നില്ല; മറ്റൊരുത്തൻ
സ്വന്തനാമത്തിൽ വന്നാൽ അവനെ നി
44 ങ്ങൾ കൈക്കൊള്ളും. തമ്മിൽ തമ്മിൽ
ബഹുമാനം വാങ്ങിക്കൊണ്ടു ഏകദൈവ
ത്തിന്റെ പക്കൽനിന്നുള്ള ബഹുമാനം
അന്വേഷിക്കാത്ത നിങ്ങൾക്കു എങ്ങനെ
45 വിശ്വസിപ്പാൻ കഴിയും? ഞാൻ പിതാ
വിന്റെ മുമ്പിൽ നിങ്ങളെ കുററം ചുമ
ത്തും എന്നു നിങ്ങൾക്കു തോന്നരുതു. നിങ്ങ
ളെ കുററം ചുമത്തുന്നവൻ ഉണ്ടു; നിങ്ങൾ
പ്രത്യാശ വെച്ചിരിക്കുന്ന മോശെ തന്നേ.
നിങ്ങൾ മോശെയെ വിശ്വസിച്ചു എങ്കിൽ 46
എന്നെയും വിശ്വസിക്കുമായിരുന്നു: അ
വൻ എന്നെക്കുറിച്ചു എഴുതിയിരിക്കുന്നു.
എന്നാൽ അവന്റെ എഴുത്തു നിങ്ങൾ 47
വിശ്വസിക്കുന്നില്ല എങ്കിൽ എന്റെ വാക്കു
എങ്ങനെ വിശ്വസിക്കും?

## ൬. അദ്ധ്യായം.

അനന്തരം യേശു തിബെര്യാസ് എന്ന
ഗലീലക്കടലിന്റെ അക്കരെക്കു പോയി.
അവൻ രോഗികളിൽ ചെയ്യുന്ന അടയാ 2
ളങ്ങളെ കണ്ടിട്ടു ഒരു വലിയ പുരുഷാരം
അവന്റെ പിന്നാലെ ചെന്നു. യേശു 3
മലയിൽ കയറി ശിഷ്യന്മാരോടുകൂടെ
അവിടെ ഇരുന്നു. യെഹൂദന്മാരുടെ പെ 4
സഹപെരുനാൾ അടുത്തിരുന്നു. യേശു 5
വലിയോരു പുരുഷാരം തന്റെ അടു
ക്കൽ വരുന്നതു കണ്ടിട്ടു ഫിലിപ്പൊസി
നോടു: ഇവൎക്കു തിന്നുവാൻ നാം എവിടെ
നിന്നു അപ്പം വാങ്ങും എന്നു ചോദിച്ചു.
ഇതു അവനെ പരീക്ഷിപ്പാനത്രെ ചോദി 6
ച്ചതു; താൻ എന്തു ചെയ്വാൻ പോകുന്നു
എന്നു താൻ അറിഞ്ഞിരുന്നു. ഫിലി 7
പ്പൊസ് അവനോടു: ഓരോരുത്തന്നു
അല്പമല്പം ലഭിക്കേണ്ടതിന്നു ഇരുനൂറു പ
ണത്തിന്നു അപ്പം മതിയാകയില്ല എന്നു
ഉത്തരം പറഞ്ഞു. ശിഷ്യന്മാരിൽ ഒരു 8
ത്തനായി ശിമോൻ പത്രൊസിന്റെ സ
ഹോദരനായ അന്ത്രെയാസ് അവനോടു:
ഇവിടെ ഒരു ബാലകൻ ഉണ്ടു; അവന്റെ 9
പക്കൽ അഞ്ചു യവത്തപ്പവും രണ്ടു മീനും
ഉണ്ടു; എങ്കിലും ഇത്രപേൎക്കു അതു എന്തുള്ളു
എന്നു പറഞ്ഞു. ആളുകളെ ഇരുത്തുവിൻ 10

എന്നു യേശു പറഞ്ഞു. ആ സ്ഥലത്തു
വളരെ പുല്ലുണ്ടായിരുന്നു; അയ്യായിര
11 ത്തോളം പുരുഷന്മാർ ഇരുന്നു. പിന്നെ
യേശു അപ്പം എടുത്തു വാഴ്ത്തി ഇരുന്നവൎക്കു
പങ്കിട്ടുകൊടുത്തു; അങ്ങനെ തന്നേ മീനും
12 വേണ്ടുന്നേടത്തോളം കൊടുത്തു. അവ
ൎക്കു തൃപ്തിയായശേഷം അവൻ ശിഷ്യന്മാ
രോടു: ശേഷിച്ച കഷണം ഒന്നും നഷ്ടമാ
കാതെ ശേഖരിപ്പിൻ എന്നു പറഞ്ഞു.
13 അഞ്ചു യവത്തപ്പത്തിൽ തിന്നു ശേഷിച്ച
കഷണം അവർ ശേഖരിച്ചു പന്ത്രണ്ടു
14 കൊട്ട നിറച്ചെടുത്തു. അവൻ ചെയ്ത
അടയാളം ആളുകൾ കണ്ടിട്ടു: ലോകത്തി
ലേക്കു വരുവാനുള്ള പ്രവാചകൻ ഇവൻ
ആകുന്നു സത്യം എന്നു പറഞ്ഞു.
15 അവർ വന്നു തന്നെ പിടിച്ചു രാജാവാ
ക്കുവാൻ ഭാവിക്കുന്നു എന്നു യേശു അറി
ഞ്ഞിട്ടു പിന്നെയും തനിച്ചു മലയിലേക്കു
16 വാങ്ങിപ്പോയി. സന്ധ്യയായപ്പോൾ ശി
17 ഷ്യന്മാർ കടല്പുറത്തേക്കു ഇറങ്ങി പടകു
കയറി കടലക്കരെ കഫൎന്നഹൂമിലേക്കു
യാത്രയായി; ഇരുട്ടായശേഷവും യേശു
18 അവരുടെ അടുക്കൽ വന്നിരുന്നില്ല. കൊ
ടുങ്കാറു അടിക്കയാൽ കടൽ കോപിച്ചു.
19 അവർ നാലു അഞ്ചു നാഴിക ദൂരത്തോളം
വലിച്ചശേഷം യേശു കടലിന്മേൽ നടന്നു
പടകിനോടു സമീപിക്കുന്നതു കണ്ടു പേ
20 ടിച്ചു. അവൻ അവരോടു: ഞാൻ ആ
കുന്നു; പേടിക്കേണ്ടാ എന്നു പറഞ്ഞു.
21 അവർ അവനെ പടകിൽ കയറ്റുവാൻ
ഇച്ഛിച്ചു; ഉടനെ പടകു അവർ പോകുന്ന
ദേശത്തു എത്തിപ്പോയി.
22 പിറ്റെന്നാൾ കടൽക്കരെ നിന്ന പുരു
ഷാരം ഒരു പടകല്ലാതെ അവിടെ വേറെ
ഇല്ലായിരുന്നു എന്നും യേശു ശിഷ്യന്മാരോ
ടുകൂടെ പടകിൽ കയറാതെ ശിഷ്യന്മാർ
മാത്രം പോയിരുന്നു എന്നും ഗ്രഹിച്ചു.
എന്നാൽ കൎത്താവു വാഴ്ത്തീട്ടു അവർ അപ്പം 23
തിന്ന സ്ഥലത്തിന്നരികെ തിബെൎയ്യാസിൽ
നിന്നു ചെറുപടകുകൾ എത്തിയിരുന്നു.
യേശു അവിടെ ഇല്ല ശിഷ്യന്മാരും ഇല്ല 24
എന്നു പുരുഷാരം കണ്ടപ്പോൾ തങ്ങളും
പടകു കയറി യേശുവിനെ തിരഞ്ഞു
കഫൎന്നഹൂമിൽ എത്തി. കടലക്കരെ 25
അവനെ കണ്ടെത്തിയപ്പോൾ: റബ്ബീ, നീ
എപ്പോൾ ഇവിടെ വന്നു എന്നു ചോദിച്ചു.
അതിന്നു യേശു: ആമേൻ, ആമേൻ, 26
ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങൾ
അടയാളം കണ്ടതുകൊണ്ടല്ല, അപ്പം തിന്നു
തൃപ്തരായതുകൊണ്ടത്രേ എന്നെ അന്വേ
ഷിക്കുന്നതു. നശിച്ചുപോകുന്ന ആഹാര 27
ത്തിന്നായിട്ടല്ല, നിത്യജീവങ്കലേക്കു നില
നില്ക്കുന്ന ആഹാരത്തിന്നായിട്ടു തന്നേ
പ്രവൎത്തിപ്പിൻ; അതു മനുഷ്യപുത്രൻ
നിങ്ങൾക്കു തരും. അവനെ പിതാവായ
ദൈവം മുദ്രയിട്ടിരിക്കുന്നു എന്നു ഉത്തരം
പറഞ്ഞു. അവർ അവനോടു: ദൈവ 28
ത്തിന്നു പ്രസാദമുള്ള പ്രവൃത്തികളെ പ്രവ
ൎത്തിക്കേണ്ടതിന്നു ഞങ്ങൾ എന്തു ചെയ്യേ
ണം എന്നു ചോദിച്ചു. യേശു അവരോടു: 29
ദൈവത്തിന്നു പ്രസാദമുള്ള പ്രവൃത്തി അ
വൻ അയച്ചവനിൽ നിങ്ങൾ വിശ്വസി
ക്കുന്നതത്രേ എന്നു ഉത്തരം പറഞ്ഞു.
അവർ അവനോടു: ഞങ്ങൾ കണ്ടു നിന്നെ 30
വിശ്വസിക്കേണ്ടതിന്നു നീ എന്തു അട
യാളം ചെയ്യുന്നു? എന്തു പ്രവൎത്തിക്കുന്നു?
നമ്മുടെ പിതാക്കന്മാർ മരുഭൂമിയിൽ മന്നാ 31
തിന്നു; അവൎക്കു തിന്നുവാൻ സ്വൎഗ്ഗത്തിൽ
നിന്നു അപ്പം കൊടുത്തു എന്നു എഴുതിയി
രിക്കുന്നുവല്ലോ എന്നു പറഞ്ഞു. യേശു 32
അവരോടു: ആമേൻ, ആമേൻ, ഞാൻ
നിങ്ങളോടു പറയുന്നു: സ്വൎഗ്ഗത്തിൽനി
ന്നുള്ള അപ്പം മോശെയല്ല നിങ്ങൾക്കു
തന്നതു, എന്റെ പിതാവത്രേ സ്വൎഗ്ഗ

ത്തിൽനിന്നുള്ള സാക്ഷാൽ അപ്പം നിങ്ങൾ
33 ക്ക തരുന്നതു. ദൈവത്തിന്റെ അപ്പമോ
സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങിവന്ന ലോക
ത്തിന്ന ജീവനെ കൊടുക്കുന്നതു ആകുന്ന
34 എന്ന പറഞ്ഞു. അവർ അവനോട:
കൎത്താവെ, ഈ അപ്പം എപ്പോഴും ഞങ്ങൾ
35 ക്ക തരേണമെ എന്ന പറഞ്ഞു. യേശു
അവരോട പറഞ്ഞതു: ഞാൻ ജീവന്റെ
അപ്പം ആകുന്നു; എന്റെ അടുക്കൽ വരു
ന്നവന്ന വിശക്കയില്ല; എന്നിൽ വിശ്വ
സിക്കുന്നവന്ന ഒരുനാളും ദാഹിക്കയുമില്ല.
36 എന്നാൽ നിങ്ങൾ എന്നെ കണ്ടിട്ടും വിശ്വ
സിക്കുന്നില്ല എന്ന ഞാൻ നിങ്ങളോട
37 പറഞ്ഞുവല്ലൊ. പിതാവു എനിക്ക തരു
ന്നതു ഒക്കെയും എന്റെ അടുക്കൽ വരും;
എന്റെ അടുക്കൽ വരുന്നവനെ ഞാൻ
38 ഒരുനാളും തള്ളിക്കളകയില്ല. ഞാൻ എ
ന്റെ ഇഷ്ടമല്ല, എന്നെ അയച്ചവന്റെ
ഇഷ്ടമത്രെ ചെയ്വാൻ സ്വൎഗ്ഗത്തിൽനിന്ന
39 ഇറങ്ങിവന്നിരിക്കുന്നതു. അവൻ എനി
ക്ക തന്നതിൽ ഒന്നും ഞാൻ കളയാതെ
എല്ലാം ഒടുക്കത്തെ നാളിൽ ഉയിൎത്തെഴ
ന്നേല്പിക്കേണം എന്നാകുന്ന എന്നെ അയ
40 ച്ചവന്റെ ഇഷ്ടം. പുത്രനെ നോക്കി
ക്കൊണ്ട അവനിൽ വിശ്വസിക്കുന്ന ഏവ
നും നിത്യജീവൻ ഉണ്ടാകേണമെന്നാകു
ന്ന എന്റെ പിതാവിന്റെ ഇഷ്ടം; ഞാൻ
അവനെ ഒടുക്കത്തെ നാളിൽ ഉയിൎത്തെ
ഴുന്നേല്പിക്കും.

41 ഞാൻ സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങിവന്ന
അപ്പം എന്ന അവൻ പറഞ്ഞതിനാൽ
യെഹൂദന്മാർ അവനെക്കുറിച്ച പിറുപിറു
42 ത്തു: ഇവൻ യോസേഫിന്റെ പുത്ര
നായ യേശു അല്ലയൊ? അവന്റെ അപ്പ
നെയും അമ്മയെയും നാം അറിയുന്നുവ
ല്ലൊ; പിന്നെ ഞാൻ സ്വൎഗ്ഗത്തിൽനിന്ന
ഇറങ്ങിവന്നു എന്ന അവൻ പറയുന്നതു
എങ്ങിനെ എന്ന അവർ പറഞ്ഞു. യേശു 43
അവരോട ഉത്തരം പറഞ്ഞതു: നിങ്ങൾ
തമ്മിൽ പിറുപിറുക്കേണ്ടാ; എന്നെ അ 44
യച്ച പിതാവു ആകൎഷിച്ചിട്ടല്ലാതെ ആൎക്കും
എന്റെ അടുക്കൽ വരുവാൻ കഴിക
യില്ല; ഞാൻ ഒടുക്കത്തെ നാളിൽ അവ
നെ ഉയിൎത്തെഴുന്നേല്പിക്കും. എല്ലാവ 45
രും ദൈവത്താൽ ഉപദേശിക്കപ്പെട്ടവർ
ആകും എന്ന പ്രവാചകപുസ്തകങ്ങളിൽ
എഴുതിയിരിക്കുന്നു. പിതാവിനോട കേട്ടു
പഠിച്ചവൻ എല്ലാം എന്റെ അടുക്കൽ
വരും. പിതാവിനെ ആരെങ്കിലും കണ്ടി 46
ട്ടുണ്ട എന്നല്ല, ദൈവത്തിന്റെ അടുക്കൽ
നിന്ന വന്നവൻ മാത്രമെ പിതാവിനെ
കണ്ടിട്ടുള്ളു. ആമെൻ, ആമെൻ, ഞാൻ 47
നിങ്ങളോട പറയുന്നു: വിശ്വസിക്കുന്ന
വന്ന നിത്യജീവൻ ഉണ്ട. ഞാൻ ജീവ 48
ന്റെ അപ്പം ആകുന്നു. നിങ്ങളുടെ പി 49
താക്കന്മാർ മരുഭൂമിയിൽ മന്നാ തിന്നിട്ടും
മരിച്ചുവല്ലൊ. ഇതൊ തിന്നുന്നവൻ മരി 50
ക്കാതിരിക്കേണ്ടതിന്ന സ്വൎഗ്ഗത്തിൽനിന്ന
ഇറങ്ങുന്ന അപ്പം ആകുന്നു. സ്വൎഗ്ഗത്തിൽ 51
നിന്ന ഇറങ്ങിയ ജീവനുള്ള അപ്പം ഞാൻ
ആകുന്നു; ഈ അപ്പം തിന്നുന്നവൻ എല്ലാം
എന്നേക്കും ജീവിക്കും; ഞാൻ കൊടുപ്പാനി
രിക്കുന്ന അപ്പമൊ ലോകത്തിന്റെ ജീവ
ന്ന വേണ്ടി ഞാൻ കൊടുക്കുന്ന എന്റെ
മാംസം ആകുന്നു.

ആകയാൽ യെഹൂദന്മാർ: നമുക്ക 52
തന്റെ മാംസം തിന്നേണ്ടതിന്ന തരുവാൻ
ഇവന്ന എങ്ങിനെ കഴിയും എന്ന പറഞ്ഞു
തമ്മിൽ വാദിച്ചു. യേശു അവരോട പറ 53
ഞ്ഞതു: ആമെൻ, ആമെൻ, ഞാൻ നിങ്ങ
ളോട പറയുന്നു: നിങ്ങൾ മനുഷ്യപുത്ര
ന്റെ മാംസം തിന്നാതെയും അവന്റെ
രക്തം കുടിക്കാതെയും ഇരുന്നാൽ നിങ്ങൾ
ക്ക ഉള്ളിൽ ജീവൻ ഇല്ല. എന്റെ മാം 54

സം തിന്നുകയും എന്റെ രക്തം കുടിക്ക
യും ചെയ്യുന്നവന്നു നിത്യജീവൻ ഉണ്ടു;
ഞാൻ ഒടുക്കത്തെ നാളിൽ അവനെ ഉയി
55 ൎത്തെഴുനീല്പിക്കും. എന്റെ മാംസം സാ
ക്ഷാൽ ഭക്ഷണവും എന്റെ രക്തം സാ
56 ക്ഷാൽ പാനീയവും ആകുന്നു. എന്റെ
മാംസം തിന്നുകയും എന്റെ രക്തം കുടി
ക്കയും ചെയ്യുന്നവൻ എന്നിലും ഞാൻ അവ
57 നിലും വസിക്കുന്നു. ജീവനുള്ള പിതാവു
എന്നെ അയച്ചിട്ടു ഞാൻ പിതാവിൻമൂലം
ജീവിക്കുന്നതുപോലെ എന്നെ തിന്നുന്ന
58 വൻ എൻമൂലം ജീവിക്കും. സ്വൎഗ്ഗത്തിൽ
നിന്നു ഇറങ്ങിവന്ന അപ്പം ഇതു ആകുന്നു;
പിതാക്കന്മാർ തിന്നുകയും മരിക്കയും ചെ
യ്തതുപോലെ അല്ല; ഈ അപ്പം തിന്നുന്ന
59 വൻ എന്നേക്കും ജീവിക്കും. അവൻ കഫ
ൎന്നഹൂമിൽ ഉപദേശിക്കുമ്പോൾ പള്ളി
യിൽവെച്ചു ഇതു പറഞ്ഞു.
60 അവന്റെ ശിഷ്യന്മാർ പലരും അതു
കേട്ടിട്ടു: ഇതു കഠിനവാക്കു, ഇതു ആൎക്കു
കേൾപ്പാൻ കഴിയും എന്നു പറഞ്ഞു.
61 ശിഷ്യന്മാർ അതിനെച്ചൊല്ലി പിറുപിറു
ക്കുന്നതു യേശു തന്നിൽ താനേ അറിഞ്ഞു
അവരോടു: ഇതു നിങ്ങൾക്കു ഇടൎച്ച ആ
62 കുന്നുവോ? മനുഷ്യപുത്രൻ മുമ്പെ ഇരു
ന്നേടത്തേക്കു കയറിപ്പോകുന്നതു നിങ്ങൾ
63 കണ്ടാലോ? ജീവിപ്പിക്കുന്നതു ആത്മാവു
ആകുന്നു; മാംസം ഒന്നിന്നും ഉപകരിക്കു
ന്നില്ല; ഞാൻ നിങ്ങളോടു സംസാരിച്ച
വചനങ്ങൾ ആത്മാവും ജീവനും ആകുന്നു.
64 എങ്കിലും വിശ്വസിക്കാത്തവർ നിങ്ങളുടെ
ഇടയിൽ ഉണ്ടു എന്നു പറഞ്ഞു.—വിശ്വ
സിക്കാത്തവർ ഇന്നവർ എന്നും തന്നെ
കാണിച്ചുകൊടുക്കുന്നവൻ ഇന്നവൻ എ
ന്നും യേശു ആദിമുതൽ അറിഞ്ഞിരുന്നു.—
65 ഇതു ഹേതുവായിട്ടത്രേ ഞാൻ നിങ്ങളോടു:
പിതാവു കൃപ നല്കീട്ടല്ലാതെ ആൎക്കും
എന്റെ അടുക്കൽ വരുവാൻ കഴികയില്ല
എന്നു പറഞ്ഞതു എന്നും അവൻ പറഞ്ഞു.
അന്നുമുതൽ അവന്റെ ശിഷ്യന്മാരിൽ 66
പലരും പിൻവാങ്ങിപ്പോയി, പിന്നെ
അവനോടുകൂടെ സഞ്ചരിച്ചില്ല. ആക 67
യാൽ യേശു പന്തിരുവരോടു: നിങ്ങൾക്കും
പൊയ്ക്കൊൾവാൻ മനസ്സുണ്ടോ എന്നു ചോ
ദിച്ചു. ശിമോൻ പത്രൊസ് അവനോടു: 68
കൎത്താവേ, ഞങ്ങൾ ആരുടെ അടുക്കൽ
പോകും? നിത്യജീവന്റെ വചനങ്ങൾ
നിന്റെ പക്കൽ ഉണ്ടു. നീ ദൈവത്തി 69
ന്റെ പരിശുദ്ധൻ എന്നു ഞങ്ങൾ വിശ്വ
സിച്ചും അറിഞ്ഞും ഇരിക്കുന്നു എന്നു ഉത്ത
രം പറഞ്ഞു. യേശു അവരോടു: നിങ്ങളെ 70
പന്ത്രണ്ടുപേരെ ഞാൻ തിരഞ്ഞെടുത്തില്ല
യോ? എങ്കിലും നിങ്ങളിൽ ഒരുത്തൻ ഒരു
പിശാചു ആകുന്നു എന്നു ഉത്തരം പറഞ്ഞു
ഇതു അവൻ ശിമോൻ ഈസ്കൎയ്യോത്താ
വിന്റെ മകനായ യൂദയെക്കുറിച്ചു പറ
ഞ്ഞു; ഇവൻ പന്തിരുവരിൽ ഒരുത്തൻ 71
എങ്കിലും അവനെ കാണിച്ചുകൊടുപ്പാനു
ള്ളവൻ ആയിരുന്നു.

## ൭. അദ്ധ്യായം.

അതിന്റെശേഷം യേശു ഗലീലയിൽ
സഞ്ചരിച്ചു; യെഹൂദന്മാർ അവനെ കൊ
ല്ലുവാൻ അന്വേഷിച്ചതുകൊണ്ടു യെഹൂദ്യ
യിൽ സഞ്ചരിപ്പാൻ അവന്നു മനസ്സില്ലാ
യിരുന്നു. എന്നാൽ യെഹൂദന്മാരുടെ 2
കൂടാരപ്പെരുനാൾ അടുത്തിരുന്നു. അവ 3
ന്റെ സഹോദരന്മാർ അവനോടു: നീ
ചെയ്യുന്ന പ്രവൃത്തികളെ നിന്റെ ശിഷ്യ
ന്മാരും കാണേണ്ടതിന്നു ഇവിടം വിട്ടു
യെഹൂദ്യയിലേക്കു പോക. പ്രസിദ്ധൻ 4
ആകുവാൻ ആഗ്രഹിക്കുന്നവൻ ആരും
രഹസ്യത്തിൽ ഒന്നും ചെയ്യുന്നില്ലല്ലോ;
നീ ഇതു ചെയ്യുന്നു എങ്കിൽ ലോകത്തിന്നു

നിന്നെത്തന്നേ വെളിപ്പെടുത്തുക എന്നു
5 പറഞ്ഞു. അവന്റെ സഹോദരന്മാരും
6 അവനിൽ വിശ്വസിച്ചില്ല. യേശു അവ
രോടു: എന്റെ സമയം ഇതുവരെ വന്നി
ട്ടില്ല; നിങ്ങൾക്കോ എല്ലാപ്പോഴും സമയം
7 തന്നേ. നിങ്ങളെ പകെപ്പാൻ ലോക
ത്തിന്നു കഴിയുന്നതല്ല; എന്നാൽ അതി
ന്റെ പ്രവൃത്തികൾ ദോഷമുള്ളവ എന്നു
ഞാൻ അതിനെക്കുറിച്ചു സാക്ഷ്യം പറയു
ന്നതുകൊണ്ടു അതു എന്നെ പകെക്കുന്നു.
8 നിങ്ങൾ പെരുനാളിന്നു പോകുവിൻ;
എന്റെ സമയം ഇതുവരെ വന്നിട്ടില്ലായ്ക
കൊണ്ടു ഞാൻ ഈ പെരുനാളിന്നു ഇ
9 പ്പോൾ പോകുന്നില്ല; ഇങ്ങനെ അവ
രോടു പറഞ്ഞിട്ടു ഗലീലയിൽ തന്നേ
പാൎത്തു.
10 അവന്റെ സഹോദരന്മാർ പെരുനാ
ളിന്നു പോയശേഷം അവനും പരസ്യ
മായിട്ടല്ല രഹസ്യത്തിൽ എന്നപോലെ
11 പോയി. എന്നാൽ യെഹൂദന്മാർ പെരു
നാളിൽ: അവൻ എവിടെ എന്നു ചോ
12 ദിച്ചു അവനെ അന്വേഷിച്ചു. പുരുഷാ
രത്തിൽ അവനെക്കുറിച്ചു വളരെ കുശു
കുശുപ്പു ഉണ്ടായി: അവൻ നല്ലവൻ എന്നു
ചിലരും അല്ല, അവൻ പുരുഷാരത്തെ
വഞ്ചിക്കുന്നു എന്നു മററു ചിലരും പറഞ്ഞു.
13 എങ്കിലും യെഹൂദന്മാരെ പേടിച്ചിട്ടു ആ
രും പ്രസിദ്ധമായി അവനെക്കുറിച്ചു സം
സാരിച്ചില്ല.
14 പെരുനാൾ പാതി കഴിഞ്ഞശേഷം
യേശു ദൈവാലയത്തിൽ ചെന്നു ഉപദേ
15 ശിച്ചു. വിദ്യാഭ്യാസം ചെയ്യാത്ത ഇവൻ
ശാസ്ത്രം അറിയുന്നതു എങ്ങനെ എന്നു യെ
16 ഹൂദന്മാർ പറഞ്ഞു ആശ്ചൎയ്യപ്പെട്ടു. യേശു
അവരോടു ഉത്തരം പറഞ്ഞതു: എന്റെ
ഉപദേശം എന്റേതല്ല, എന്നെ അയച്ച
17 വന്റേതത്രേ. അവന്റെ ഇഷ്ടം ചെ

യ്വാൻ ഇച്ഛിക്കുന്നവൻ ഈ ഉപദേശം ദൈ
വത്തിൽനിന്നുള്ളതോ ഞാൻ സ്വയമായി
പ്രസ്താവിക്കുന്നതോ എന്നു അറിയും.
സ്വയമായി പ്രസ്താവിക്കുന്നവൻ സ്വന്ത 18
മഹത്വം അന്വേഷിക്കുന്നു; തന്നെ അയ
ച്ചവന്റെ മഹത്വം അന്വേഷിക്കുന്നവൻ
സത്യവാൻ ആകുന്നു; നീതികേടു അവ
നിൽ ഇല്ല. മോശെ നിങ്ങൾക്കു ന്യായ 19
പ്രമാണം തന്നിട്ടില്ലയോ? എങ്കിലും നിങ്ങ
ളിൽ ആരും ന്യായപ്രമാണം ആചരിക്കു
ന്നില്ല. നിങ്ങൾ എന്നെ കൊല്ലുവാൻ
അന്വേഷിക്കുന്നതു എന്തു? അതിന്നു പു 20
രുഷാരം: നിനക്കു ഒരു ഭൂതം ഉണ്ടു; ആർ
നിന്നെ കൊല്ലുവാൻ അന്വേഷിക്കുന്നു
എന്നു ഉത്തരം പറഞ്ഞു. യേശു അവ 21
രോടു ഉത്തരം പറഞ്ഞതു: ഞാൻ ഒരു പ്ര
വൃത്തി ചെയ്തു; അതിങ്കൽ നിങ്ങൾ എല്ലാ
വരും ആശ്ചൎയ്യപ്പെടുന്നു. മോശെ നിങ്ങൾ 22
ക്കു പരിച്ഛേദന നിയമിച്ചിരിക്കയാൽ—
അതു മോശെയുടെ കാലത്തല്ല പിതാക്ക
ന്മാരുടെ കാലത്തത്രേ തുടങ്ങിയതു—നി
ങ്ങൾ ശബ്ബത്തിൽ മനുഷ്യനെ പരിച്ഛേ
ദന കഴിക്കുന്നു. മോശെയുടെ ന്യായപ്രമാ 23
ണത്തിന്നു നീക്കം വരാതിരിപ്പാൻ ശബ്ബ
ത്തിലും മനുഷ്യൻ പരിച്ഛേദന ഏല്ക്കുന്നു
എങ്കിൽ ഞാൻ ശബ്ബത്തിൽ ഒരു മനുഷ്യനെ
മുഴുവനും സൌഖ്യമാക്കിയതിനാൽ എ
ന്നോടു ഈൎഷ്യപ്പെടുന്നുവോ? കാഴ്ചപ്ര 24
കാരം വിധിക്കരുതു; നീതിയുള്ള വിധി
വിധിപ്പിൻ.
യെരൂശലേമ്യരിൽ ചിലർ: അവർ 25
കൊല്ലുവാൻ അന്വേഷിക്കുന്നവൻ ഇവൻ
അല്ലയോ? അവൻ ധൈൎയ്യത്തോടെ 26
സംസാരിക്കുന്നുവല്ലോ; അവർ അവനോടു
ഒന്നും പറയുന്നില്ല; ഇവൻ ക്രിസ്തു ആകു
ന്നു എന്നു പ്രമാണികൾ യഥാൎത്ഥമായി
ഗ്രഹിച്ചുവോ? എങ്കിലും ഇവൻ എവി 27

ടെനിന്നു എന്നു നാം അറിയുന്നു; ക്രിസ്തു
വരുമ്പോഴൊ അവൻ എവിടെനിന്നു
എന്നു ആരും അറികയില്ല എന്നു പറഞ്ഞു.
28 ആകയാൽ യേശു ദൈവാലയത്തിൽ ഉപ
ദേശിക്കുമ്പോൾ: നിങ്ങൾ എന്നെ അറി
യുന്നു; ഞാൻ എവിടെനിന്നെന്നും അറി
യുന്നു. ഞാൻ സ്വയമായിട്ടു വന്നവനല്ല,
എന്നെ അയച്ചവൻ സത്യവാൻ ആകുന്നു;
29 അവനെ നിങ്ങൾ അറിയുന്നില്ല. ഞാൻ
അവൻെറ അടുക്കൽനിന്നു വന്നതുകൊ
ണ്ടും അവൻ എന്നെ അയച്ചതുകൊണ്ടും
ഞാൻ അവനെ അറിയുന്നു എന്നു വിളി
30 ച്ചുപറഞ്ഞു. ആകയാൽ അവർ അവ
നെ പിടിപ്പാൻ അന്വേഷിച്ചു എങ്കിലും
അവൻെറ നാഴിക വന്നിട്ടില്ലായ്കയാൽ
ആരും അവൻെറമേൽ കൈ വെച്ചില്ല.
31 പുരുഷാരത്തിൽ പലരും: ക്രിസ്തു വരു
മ്പോൾ ഇവൻ ചെയ്യുതിൽ അധികം അട
യാളം ചെയ്യുമോ എന്നു പറഞ്ഞു അവനിൽ
32 വിശ്വസിച്ചു. പുരുഷാരം അവനെ
കുറിച്ചു ഇങ്ങനെ കശുകശുക്കുന്നു എന്നു
പറീശന്മാർ കേട്ടാറെ അവനെ പിടിക്കേ
ണ്ടതിന്നു മഹാപുരോഹിതന്മാരും പറീശ
33 ന്മാരും ചേവകരെ അയച്ചു. യേശുവോ:
ഞാൻ ഇനി കുറെനേരം നിങ്ങളോടുകൂടെ
ഇരിക്കുന്നു; പിന്നെ എന്നെ അയച്ചവ
34 ൻെറ അടുക്കൽ പോകുന്നു. നിങ്ങൾ
എന്നെ അന്വേഷിക്കും കണ്ടെത്തുകയില്ല
താനും; ഞാൻ ഇരിക്കുന്നേടത്തു നിങ്ങൾക്കു
വരുവാൻ കഴികയുമില്ല എന്നു പറഞ്ഞു.
35 അതു കേട്ടിട്ടു യെഹൂദന്മാർ: നാം കണ്ടെ
ത്താതവണ്ണം ഇവൻ എവിടേക്കു പോകു
വാൻ ഭാവിക്കുന്നു? യവനന്മാരുടെ ഇട
യിൽ ചിതറിപ്പാർക്കുന്നവരുടെ അടുക്കൽ
പോയി യവനരെ ഉപദേശിപ്പാൻ ഭാവ
36 മോ? നിങ്ങൾ എന്നെ അന്വേഷിക്കും,
എന്നെ കണ്ടെത്തുകയില്ലതാനും; ഞാൻ
ഇരിക്കുന്നേടത്തു നിങ്ങൾക്കു വരുവാൻ
കഴികയുമില്ല എന്നു ഈ പറഞ്ഞ വാക്കു
എന്തു എന്നു തമ്മിൽ തമ്മിൽ പറഞ്ഞു.

ഉത്സവത്തിൻെറ മഹാദിനമായ ഒടുക്ക 37
ത്തെ നാളിൽ യേശു നിന്നുകൊണ്ടു: ദാഹി
ക്കുന്നവൻ എല്ലാം എൻെറ അടുക്കൽ വന്നു
കുടിക്കട്ടെ. എന്നിൽ വിശ്വസിക്കുന്ന 38
വൻെറ ഉള്ളിൽനിന്നു തിരുവെഴുത്തു പറ
യുന്നതുപോലെ ജീവജലത്തിൻെറ നദി
കൾ ഒഴുകും എന്നു വിളിച്ചുപറഞ്ഞു. അ 39
വൻ ഇതു തന്നിൽ വിശ്വസിക്കുന്നവർക്കു
ലഭിപ്പാനുള്ള ആത്മാവിനെക്കുറിച്ചു ആ
കുന്നു പറഞ്ഞതു; യേശു അന്നു തേജസ്ക
രിക്കപ്പെട്ടിട്ടില്ലായ്കയാൽ ആത്മാവു വന്നി
ട്ടില്ലായിരുന്നു. പുരുഷാരത്തിൽ പലരും 40
ആ വാക്കു കേട്ടിട്ടു: ഇവൻ സാക്ഷാൽ
ആ പ്രവാചകൻ ആകുന്നു എന്നു പറഞ്ഞു.
വേറെ ചിലർ: ഇവൻ ക്രിസ്തു തന്നേ 41
എന്നും മറ്റു ചിലർ: ഗലീലയിൽനിന്നോ
ക്രിസ്തു വരുന്നതു? ദാവീദിൻെറ സന്ത 42
തിയിൽനിന്നും ദാവീദ് പാർത്ത ഗ്രാമമായ
ബേത്ലെഹെമിൽനിന്നും ക്രിസ്തു വരുന്നു
എന്നു തിരുവെഴുത്തു പറയുന്നില്ലയോ
എന്നും പറഞ്ഞു. അങ്ങനെ പുരുഷാര 43
ത്തിൽ അവനെച്ചൊല്ലി ഭിന്നത ഉണ്ടായി.
അവരിൽ ചിലർ അവനെ പിടിപ്പാൻ 44
ഭാവിച്ചു എങ്കിലും ആരും അവൻെറമേൽ
കൈ വെച്ചില്ല.

ചേവകർ മഹാപുരോഹിതന്മാരുടെയും 45
പറീശന്മാരുടെയും അടുക്കൽ മടങ്ങിവന്ന
പ്പോൾ അവർ അവരോടു: നിങ്ങൾ അ
വനെ കൊണ്ടുവരാഞ്ഞതു എന്തു എന്നു
ചോദിച്ചതിന്നു: ഈ മനുഷ്യൻ സംസാ 46
രിക്കുന്നതുപോലെ ആരും ഒരുനാളും
സംസാരിച്ചിട്ടില്ല എന്നു ചേവകർ ഉത്തരം
പറഞ്ഞു. പറീശന്മാർ അവരോടു: നിങ്ങ 47
ളും തെറ്റിപ്പോയോ? പ്രമാണികളിൽ 48

ആകട്ടെ പറീശന്മാരിൽ ആകട്ടെ ആരെ
ങ്കിലും അവനിൽ വിശ്വസിച്ചിട്ടുണ്ടോ?
49 ന്യായപ്രമാണം അറിയാത്ത പുരുഷാരമോ
ശപിക്കപ്പെട്ടവരാകുന്നു എന്നു ഉത്തരം
50 പറഞ്ഞു. അവരിൽ ഒരുത്തനായി, മുമ്പെ
അവന്റെ അടുക്കൽ വന്നിരുന്ന നിക്കൊ
51 ദേമൊസ് അവരോടു: ഒരു മനുഷ്യന്റെ
വാമൊഴി ആദ്യം കേട്ടു, അവൻ ചെയ്യു
ന്നതു ഇന്നതു എന്നു അറിഞ്ഞിട്ടല്ലാതെ
നമ്മുടെ ന്യായപ്രമാണം അവനെ വിധി
52 ക്കുന്നുവോ എന്നു പറഞ്ഞു. അവർ അവ
നോടു: നീയും ഗലീലക്കാരനോ? പരി
ശോധിച്ചുനോക്കുക; ഗലീലയിൽനിന്നു
പ്രവാചകൻ എഴുന്നേല്ക്കുന്നില്ലല്ലോ എന്നു
ഉത്തരം പറഞ്ഞു.
53 [അങ്ങനെ ഓരോരുത്തൻ താന്താന്റെ
വീട്ടിൽ പോയി.

## ൮. അദ്ധ്യായം.

യേശുവോ ഒലിവ് മലയിലേക്കു പോയി.
2 അതികാലത്തു അവൻ പിന്നെയും ദൈ
വാലയത്തിൽ ചെന്നു; ജനം ഒക്കെയും അ
വന്റെ അടുക്കൽ വന്നു; അവൻ ഇരുന്നു
അവരെ ഉപദേശിച്ചുകൊണ്ടിരിക്കുമ്പോൾ
3 ശാസ്ത്രിമാരും പറീശന്മാരും വ്യഭിചാര
ത്തിൽ പിടിച്ചിരുന്ന ഒരു സ്ത്രീയെ കൊ
4 ണ്ടുവന്നു നടുവിൽ നിറുത്തി അവ
നോടു: ഗുരോ, ഈ സ്ത്രീയെ വ്യഭിചാരക
5 ർമ്മത്തിൽ തന്നേ പിടിച്ചിരിക്കുന്നു. ഇങ്ങ
നെയുള്ളവരെ കല്ലെറിയേണം എന്നു
മോശെ ന്യായപ്രമാണത്തിൽ ഞങ്ങളോടു
കല്പിച്ചിരിക്കുന്നു; നീ ഇവളെക്കുറിച്ചു
6 എന്തു പറയുന്നു എന്നു ചോദിച്ചു. ഇതു
അവനെ കുററം ചുമത്തുവാൻ സംഗതി
കിട്ടേണ്ടതിന്നു അവനെ പരീക്ഷിച്ചു ചോ
ദിച്ചതായിരുന്നു. യേശുവോ കുനിഞ്ഞു
വിരൽകൊണ്ടു നിലത്തു എഴുതിക്കൊണ്ടി
രുന്നു. അവർ അവനോടു ചോദിച്ചുകൊ 7
ണ്ടിരിക്കുമ്പോൾ അവൻ നിവിൎന്നു: നിങ്ങ
ളിൽ പാപമില്ലാത്തവൻ അവളെ ഒന്നാ
മതു കല്ലു എറിയട്ടെ എന്നു അവരോടു
പറഞ്ഞു. പിന്നെയും കുനിഞ്ഞു വിരൽ 8
കൊണ്ടു നിലത്തു എഴുതിക്കൊണ്ടിരുന്നു.
അവർ അതു കേട്ടിട്ടു മനസ്സാക്ഷിയുടെ 9
ആക്ഷേപം ഹേതുവായി മൂത്തവരും ഇള
യവരും ഓരോരുത്തനായി വിട്ടുപോയി;
യേശുമാത്രവും നടുവിൽ നില്ക്കുന്ന സ്ത്രീയും
ശേഷിച്ചു. യേശു നിവിൎന്നു അവളോടു: 10
സ്ത്രീയേ, അവർ എവിടെ? നിനക്കു ആരും
ശിക്ഷ വിധിച്ചില്ലയോ എന്നു ചോദിച്ച
തിന്നു: ഇല്ല, കൎത്താവേ എന്നു അവൾ 11
പറഞ്ഞു. ഞാനും നിനക്കു ശിക്ഷ വിധി
ക്കുന്നില്ല; പോക, ഇനി പാപം ചെയ്യു
രുതു എന്നു യേശു പറഞ്ഞു].
യേശു പിന്നെയും അവരോടു സംസാ 12
രിച്ചു: ഞാൻ ലോകത്തിന്റെ വെളിച്ചം
ആകുന്നു; എന്നെ അനുഗമിക്കുന്നവൻ
ഇരുളിൽ നടക്കാതെ ജീവന്റെ വെളിച്ച
മുള്ളവൻ ആകും എന്നു പറഞ്ഞു. പറീ 13
ശന്മാർ അവനോടു: നീ നിന്നെക്കുറിച്ചു
തന്നേ സാക്ഷ്യം പറയുന്നു; നിന്റെ സാ
ക്ഷ്യം സത്യമല്ല എന്നു പറഞ്ഞു. യേശു 14
അവരോടു ഉത്തരം പറഞ്ഞതു: ഞാൻ
എന്നെക്കുറിച്ചു തന്നേ സാക്ഷ്യം പറഞ്ഞാ
ലും എന്റെ സാക്ഷ്യം സത്യം ആകുന്നു;
ഞാൻ എവിടെനിന്നു വന്നു എന്നും എവി
ടേക്കു പോകുന്നു എന്നും ഞാൻ അറിയുന്നു;
നിങ്ങളോ, ഞാൻ എവിടെനിന്നു വന്നു
എന്നും എവിടേക്കു പോകുന്നു എന്നും
അറിയുന്നില്ല. നിങ്ങൾ ജഡപ്രകാരം 15
വിധിക്കുന്നു; ഞാൻ ആരെയും വിധിക്കു
ന്നില്ല. ഞാൻ വിധിച്ചാലും ഞാൻ ഏക 16
നല്ല, ഞാനും എന്നെ അയച്ച പിതാവും
കൂടെയാകയാൽ എന്റെ വിധി സത്യമാ

17 കുന്നു. രണ്ടു മനുഷ്യരുടെ സാക്ഷ്യം
സത്യം എന്നു നിങ്ങളുടെ ന്യായപ്രമാണ
18 ത്തിലും എഴുതിയിരിക്കുന്നുവല്ലൊ. ഞാൻ
എന്നെക്കുറിച്ചു തന്നേ സാക്ഷ്യം പറയുന്നു;
എന്നെ അയച്ച പിതാവും എന്നെക്കുറിച്ചു
19 സാക്ഷ്യം പറയുന്നു. അവർ അവനോടു:
നിന്റെ പിതാവു എവിടെ എന്നു ചോദി
ച്ചതിന്നു യേശു: നിങ്ങൾ എന്നെ ആകട്ടെ
എന്റെ പിതാവിനെ ആകട്ടെ അറിയു
ന്നില്ല; എന്നെ അറിഞ്ഞു എങ്കിൽ എന്റെ
പിതാവിനെയും അറിയുമായിരുന്നു എന്നു
20 ഉത്തരം പറഞ്ഞു. അവൻ ദൈവാല
യത്തിൽ ഉപദേശിക്കുമ്പോൾ ഭണ്ഡാര
സ്ഥലത്തുവെച്ചു ഈ വചനം പറഞ്ഞു;
അവന്റെ നാഴിക അതുവരെയും വന്നി
ട്ടില്ലായ്കകൊണ്ടു ആരും അവനെ പിടി
ച്ചില്ല.
21 അവൻ പിന്നെയും അവരോടു: ഞാൻ
പോകുന്നു; നിങ്ങൾ എന്നെ അന്വേഷി
ക്കും; നിങ്ങളുടെ പാപത്തിൽ നിങ്ങൾ
മരിക്കും; ഞാൻ പോകുന്ന ഇടത്തേക്കു
നിങ്ങൾക്കു വരുവാൻ കഴികയില്ല എന്നു
22 പറഞ്ഞു. ഞാൻ പോകുന്ന ഇടത്തേക്കു
നിങ്ങൾക്കു വരുവാൻ കഴികയില്ല എന്നു
അവൻ പറഞ്ഞതുകൊണ്ടു പക്ഷേ തന്നെ
ത്താൻ കൊല്ലുമോ എന്നു യെഹൂദന്മാർ
23 പറഞ്ഞു. അവൻ അവരോടു: നിങ്ങൾ
കീഴിൽനിന്നുള്ളവർ, ഞാൻ മേലിൽനി
ന്നുള്ളവൻ; നിങ്ങൾ ഈ ലോകത്തിൽനി
ന്നുള്ളവർ, ഞാൻ ഈ ലോകത്തിൽനിന്നു
24 ള്ളവനല്ല. ആകയാൽ നിങ്ങളുടെ പാപ
ങ്ങളിൽ നിങ്ങൾ മരിക്കും എന്നു ഞാൻ
നിങ്ങളോടു പറഞ്ഞു; ഞാൻ അങ്ങനെയുള്ള
വൻ എന്നു വിശ്വസിക്കാഞ്ഞാൽ നിങ്ങൾ
നിങ്ങളുടെ പാപങ്ങളിൽ മരിക്കും എന്നു പ
25 റഞ്ഞു. അവർ അവനോടു: നീ ആർ ആ
കുന്നു എന്നു ചോദിച്ചതിന്നു യേശു: ആദി
മുതൽ ഞാൻ നിങ്ങളോടു സംസാരിച്ചുപോ
രുന്നതു തന്നേ. നിങ്ങളെക്കുറിച്ചു വളരെ 26
സംസാരിപ്പാനും വിധിപ്പാനും എനിക്കു
ഉണ്ടു; എങ്കിലും എന്നെ അയച്ചവൻ സത്യ
വാൻ ആകുന്നു; അവനോടു കേട്ടതു തന്നേ
ഞാൻ ലോകത്തോടു സംസാരിക്കുന്നു എന്നു
പറഞ്ഞു. പിതാവിനെക്കുറിച്ചു ആകു 27
ന്നു അവൻ തങ്ങളോടു പറഞ്ഞതു എന്നു
അവർ ഗ്രഹിച്ചില്ല. ആകയാൽ യേശു: 28
നിങ്ങൾ മനുഷ്യപുത്രനെ ഉയർത്തിയ
ശേഷം ഞാൻ തന്നേ അവൻ എന്നും
ഞാൻ സ്വയമായിട്ടു ഒന്നും ചെയ്യാതെ
പിതാവു എനിക്കു ഉപദേശിച്ചതന്നതു
പോലെ ഇതു സംസാരിക്കുന്നു എന്നും അ
റിയും. എന്നെ അയച്ചവൻ എന്നോടു 29
കൂടെ ഉണ്ടു; ഞാൻ എല്ലായ്പോഴും അവ
ന്നു പ്രസാദമുള്ളതു ചെയ്യുന്നതുകൊണ്ടു
അവൻ എന്നെ ഏകനായി വിട്ടിട്ടില്ല
എന്നു പറഞ്ഞു. അവൻ ഇങ്ങനെ സം 30
സാരിച്ചുകൊണ്ടിരിക്കുമ്പോൾ പലരും അ
വനിൽ വിശ്വസിച്ചു.

തന്നിൽ വിശ്വസിച്ച യെഹൂദന്മാരോടു 31
യേശു: എന്റെ വചനത്തിൽ നിലനി
ല്ക്കുന്നു എങ്കിൽ നിങ്ങൾ വാസ്തവമായി
എന്റെ ശിഷ്യന്മാരായി സത്യം അറി 32
കയും സത്യം നിങ്ങളെ സ്വതന്ത്രന്മാരാക്കു
കയും ചെയ്യും എന്നു പറഞ്ഞു. അവർ 33
അവനോടു: ഞങ്ങൾ അബ്രഹാമിന്റെ
സന്തതി; ആർക്കും ഒരുനാളും ദാസന്മാരാ
യിരുന്നിട്ടില്ല; നിങ്ങൾ സ്വതന്ത്രന്മാർ
ആകും എന്നു നീ പറയുന്നതു എങ്ങനെ
എന്നു ഉത്തരം പറഞ്ഞു. അതിന്നു യേശു: 34
ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു
പറയുന്നു: പാപം ചെയ്യുന്നവൻ എല്ലാം
പാപത്തിന്റെ ദാസൻ ആകുന്നു. ദാസൻ 35
എന്നേക്കും വീട്ടിൽ വസിക്കുന്നില്ല; പുത്ര
നോ എന്നേക്കും വസിക്കുന്നു. പുത്രൻ 36

നിങ്ങൾക്കു സ്വാതന്ത്ര്യം വരുത്തിയാൽ
നിങ്ങൾ സാക്ഷാൽ സ്വതന്ത്രർ ആകും.
37 നിങ്ങൾ അബ്രാഹാമിന്റെ സന്തതി എന്നു
ഞാൻ അറിയുന്നു; എങ്കിലും എന്റെ വച
നത്തിന്നു നിങ്ങളിൽ ഇടം ഇല്ലായ്കകൊ
ണ്ടു നിങ്ങൾ എന്നെ കൊല്ലുവാൻ നോ
38 ക്കുന്നു. പിതാവിന്റെ അടുക്കൽ കണ്ടി
ട്ടുള്ളതു ഞാൻ സംസാരിക്കുന്നു; നിങ്ങളുടെ
പിതാവിനോടു കേട്ടിട്ടുള്ളതു നിങ്ങൾ
39 ചെയ്യുന്നു എന്നു ഉത്തരം പറഞ്ഞു. അവർ
അവനോടു: അബ്രാഹാം ആകുന്നു ഞങ്ങ
ളുടെ പിതാവു എന്നു ഉത്തരം പറഞ്ഞതിന്നു
യേശു അവരോടു: നിങ്ങൾ അബ്രാഹാ
മിന്റെ മക്കൾ എങ്കിൽ അബ്രാഹാമിന്റെ
40 പ്രവൃത്തികളെ ചെയ്യുമായിരുന്നു. എന്നാൽ
ദൈവത്തോടു കേട്ടിട്ടുള്ള സത്യം നിങ്ങ
ളോടു സംസാരിച്ചിരിക്കുന്ന മനുഷ്യനായ
എന്നെ നിങ്ങൾ കൊല്ലുവാൻ നോക്കുന്നു;
അങ്ങനെ അബ്രാഹാം ചെയ്തില്ലല്ലോ.
41 നിങ്ങളുടെ പിതാവിന്റെ പ്രവൃത്തികളെ
നിങ്ങൾ ചെയ്യുന്നു എന്നു പറഞ്ഞു. അ
വർ അവനോടു: ഞങ്ങൾ പരസംഗ
ത്താൽ ജനിച്ചവരല്ല; ഞങ്ങൾക്കു ഒരു
പിതാവെയുള്ളു: ദൈവം തന്നേ എന്നു
42 പറഞ്ഞു. യേശു അവരോടു പറഞ്ഞതു:
ദൈവം നിങ്ങളുടെ പിതാവു എങ്കിൽ
നിങ്ങൾ എന്നെ സ്നേഹിക്കുമായിരുന്നു;
ഞാൻ ദൈവത്തിന്റെ അടുക്കൽനിന്നു
വന്നിരിക്കുന്നു; ഞാൻ സ്വയമായി വന്ന
തല്ല, അവൻ എന്നെ അയച്ചതാകുന്നു.
43 എന്റെ ഭാഷണം നിങ്ങൾ ഗ്രഹിക്കാത്തതു
എന്തു? എന്റെ വചനം കേൾപ്പാൻ
നിങ്ങൾക്കു മനസ്സില്ലായ്കകൊണ്ടത്രേ.
44 നിങ്ങൾ പിശാചെന്ന പിതാവിന്റെ
മക്കൾ; നിങ്ങളുടെ പിതാവിന്റെ മോഹ
ങ്ങളെ ചെയ്വാനും ഇച്ഛിക്കുന്നു. അവൻ
ആദിമുതൽ കുലപാതകൻ ആയിരുന്നു;
അവനിൽ സത്യം ഇല്ലായ്കകൊണ്ടു സത്യ
ത്തിൽ നില്ക്കുന്നതുമില്ല. അവൻ ഭോഷ്കു
പറയുമ്പോൾ സ്വന്തത്തിൽനിന്നു എടുത്തു
പറയുന്നു; അവൻ ഭോഷ്കു പറയുന്നവനും
അതിന്റെ അപ്പനും ആകുന്നു. ഞാനോ 45
സത്യം പറയുന്നതുകൊണ്ടു നിങ്ങൾ
എന്നെ വിശ്വസിക്കുന്നില്ല. നിങ്ങളിൽ 46
ആർ എന്നെ പാപത്തെക്കുറിച്ചു ബോധം
വരുത്തുന്നു? ഞാൻ സത്യം പറയുന്നു എ
ങ്കിൽ നിങ്ങൾ എന്നെ വിശ്വസിക്കാത്തതു
എന്തു? ദൈവസന്തതിയായവൻ ദൈ 47
വവചനം കേൾക്കുന്നു; നിങ്ങൾ ദൈവ
സന്തതിയല്ലായ്കകൊണ്ടു കേൾക്കുന്നില്ല.
യെഹൂദന്മാർ അവനോടു: നീ ഒരു ശമ 48
ൎയ്യൻ; നിനക്കു ഭൂതം ഉണ്ടു എന്നു ഞങ്ങൾ
പറയുന്നതു ശരിയല്ലയോ എന്നു പറഞ്ഞു.
അതിന്നു യേശു: എനിക്കു ഭൂതമില്ല; ഞാൻ 49
എന്റെ പിതാവിനെ ബഹുമാനിക്കു
അത്രേ ചെയ്യുന്നതു; നിങ്ങളോ എന്നെ
അപമാനിക്കുന്നു. ഞാൻ എന്റെ മഹത്വം 50
അന്വേഷിക്കുന്നില്ല; അന്വേഷിക്കയും
വിധിക്കയും ചെയ്യുന്നവൻ ഒരുവൻ ഉണ്ടു.
ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു 51
പറയുന്നു: എന്റെ വചനം പ്രമാണിക്കു
ന്നവൻ ഒരുനാളും മരണം കാൺകയില്ല
എന്നു ഉത്തരം പറഞ്ഞു. യെഹൂദന്മാർ 52
അവനോടു: നിനക്കു ഭൂതം ഉണ്ടു എന്നു
ഇപ്പോൾ ഞങ്ങൾക്കു മനസ്സിലായി; അബ്രാ
ഹാമും പ്രവാചകന്മാരും മരിച്ചു; നീയോ
എന്റെ വചനം പ്രമാണിക്കുന്നവൻ ഒരു
നാളും മരണം ആസ്വദിക്കയില്ല എന്നു
പറയുന്നു. ഞങ്ങളുടെ പിതാവായ അ 53
ബ്രാഹാമിനെക്കാൾ നീ വലിയവനോ?
അവൻ മരിച്ചു, പ്രവാചകന്മാരും മരിച്ചു;
നിന്നെത്തന്നേ നീ ആർ ആക്കുന്നു എന്നു
ചോദിച്ചതിന്നു യേശു: ഞാൻ എന്നെ 54
തന്നേ മഹത്വപ്പെടുത്തിയാൽ എന്റെ

മഹത്വം ഏതുമില്ല; എന്നെ മഹത്വപ്പെട്ട
ത്തുന്നതു എന്റെ പിതാവു ആകുന്നു; അ
വനെ നിങ്ങളുടെ ദൈവം എന്നു നിങ്ങൾ
55 പറയുന്നു. എങ്കിലും നിങ്ങൾ അവനെ
അറിയുന്നില്ല; ഞാനൊ അവനെ അറിയു
ന്നു; അവനെ അറിയുന്നില്ല എന്നു ഞാൻ
പറഞ്ഞാൽ നിങ്ങളെപ്പോലെ ഭോഷ്കു
പറയുന്നവൻ ആകും; എന്നാൽ ഞാൻ
അവനെ അറിയുന്നു; അവന്റെ വചനം
56 പ്രമാണിക്കയും ചെയ്യുന്നു. നിങ്ങളുടെ
പിതാവായ അബ്രഹാം എന്റെ ദിവസം
കാണും എന്നുള്ളതുകൊണ്ടു ഉല്ലസിച്ചു; അ
വൻ കണ്ടു സന്തോഷിച്ചുമിരിക്കുന്നു എന്നു
57 ഉത്തരം പറഞ്ഞു. യെഹൂദന്മാർ അവ
നോടു: നിനക്കു അമ്പതു വയസ്സു ആയി
ട്ടില്ല; നീ അബ്രഹാമിനെ കണ്ടിട്ടുണ്ടൊ
58 എന്നു ചോദിച്ചു. യേശു അവരോടു:
ആമെൻ, ആമെൻ, ഞാൻ നിങ്ങളോടു
പറയുന്നു: അബ്രഹാം ജനിച്ചതിന്നു മുമ്പെ
59 ഞാൻ ഉണ്ടു എന്നു പറഞ്ഞു. അപ്പോൾ
അവർ അവനെ എറിവാൻ കല്ലു എടുത്തു;
യേശുവൊ മറഞ്ഞു ദൈവാലയം വിട്ടു
പോയി.

## ൯. അദ്ധ്യായം.

അവൻ കടന്നുപോകുമ്പോൾ പിറവി
യിലെ കുരുടനായൊരു മനുഷ്യനെ കണ്ടു.
2 അവന്റെ ശിഷ്യന്മാർ അവനോടു: റബ്ബീ,
ഇവൻ കുരുടനായി പിറക്കത്തക്കവണ്ണം
ആർ പാപം ചെയ്തു? ഇവനൊ ഇവ
ന്റെ അമ്മയപ്പന്മാരൊ എന്നു ചോദിച്ചു.
3 അതിന്നു യേശു: അവൻ എങ്കിലും അവ
ന്റെ അമ്മയപ്പന്മാരെങ്കിലും പാപം ചെ
യ്തിട്ടല്ല, ദൈവപ്രവൃത്തി അവങ്കൽ വെളി
4 വാകേണ്ടതിന്നത്രെ. എന്നെ അയച്ചവ
ന്റെ പ്രവൃത്തി പകൽ ഉള്ളേടത്തോളം
നാം ചെയ്യേണ്ടതാകുന്നു; ആൎക്കും പ്രവ
ൎത്തിച്ചുകൂടാത്ത രാത്രി വരുന്നു. ഞാൻ 5
ലോകത്തിൽ ഇരിക്കുമ്പോൾ ലോകത്തി
ന്റെ വെളിച്ചം ആകുന്നു എന്നു ഉത്തരം
പറഞ്ഞു. ഇങ്ങനെ പറഞ്ഞിട്ടു അവൻ 6
നിലത്തു തുപ്പി തുപ്പൽകൊണ്ടു ചേറുണ്ടാക്കി
ചേറു അവന്റെ കണ്ണിന്മേൽ പൂശി:
നീ ചെന്നു ശിലോഹാംകുളത്തിൽ കഴു 7
കുക എന്നു അവനോടു പറഞ്ഞു; ശിലോ
ഹാം എന്നതിന്നു അയക്കപ്പെട്ടവൻ എന്ന
ൎത്ഥം. അവൻ പോയി കഴുകി, കണ്ണു
കാണുന്നവനായി മടങ്ങിവന്നു. അയ 8
ല്ക്കാരും അവനെ മുമ്പെ ഇരക്കുന്നവ
നായി കണ്ടവരും: ഇവനല്ലയോ അവിടെ
ഇരുന്നു ഭിക്ഷ യാചിച്ചവൻ എന്നു പറ
ഞ്ഞു. അവൻ തന്നേ എന്നു ചിലരും അല്ല, 9
അവനെപ്പോലെയുള്ളവൻ എന്നു മററു
ചിലരും പറഞ്ഞു; ഞാൻ തന്നേ എന്നു
അവൻ പറഞ്ഞു. അവർ അവനോടു: 10
നിന്റെ കണ്ണു തുറന്നതു എങ്ങനെ എന്നു
ചോദിച്ചതിന്നു അവൻ: യേശു എന്നു 11
പേരുള്ള മനുഷ്യൻ ചേറുണ്ടാക്കി എന്റെ
കണ്ണിന്മേൽ പൂശി: ശിലോഹാംകുളത്തിൽ
ചെന്നു കഴുകുക എന്നു എന്നോടു പറഞ്ഞു;
ഞാൻ പോയി കഴുകി കാഴ്ച പ്രാപിച്ചു
എന്നു ഉത്തരം പറഞ്ഞു. അവൻ എവിടെ 12
എന്നു അവർ അവനോടു ചോദിച്ചതിന്നു:
ഞാൻ അറിയുന്നില്ല എന്നു അവൻ പറഞ്ഞു.
കുരുടനായിരുന്നവനെ അവർ പരീശ 13
ന്മാരുടെ അടുക്കൽ കൊണ്ടുപോയി. യേശു 14
ചേറുണ്ടാക്കി അവന്റെ കണ്ണു തുറന്നതു
ശബ്ബത്ത് നാളിൽ ആയിരുന്നു. അവൻ 15
കാഴ്ച പ്രാപിച്ചതു എങ്ങനെ എന്നു പരീ
ശന്മാരും അവനോടു ചോദിച്ചു. അവൻ
അവരോടു: അവൻ എന്റെ കണ്ണിന്മേൽ
ചേറു തേച്ചു ഞാൻ കഴുകി; കാഴ്ച പ്രാപി
ച്ചിരിക്കുന്നു എന്നു പറഞ്ഞു. പരീശന്മാ 16
രിൽ ചിലർ: ഈ മനുഷ്യൻ ശബ്ബത്ത്

പ്രമാണിക്കായ്കകൊണ്ടു ദൈവത്തിന്റെ
അടുക്കൽനിന്നു വന്നവനല്ല എന്നു പറ
ഞ്ഞു. മററു ചിലർ: പാപിയായോരു
മനുഷ്യനു ഇങ്ങനെയുള്ള അടയാളങ്ങൾ
ചെയ്വാൻ എങ്ങനെ കഴിയും എന്നു പറ
ഞ്ഞു; അങ്ങനെ അവരുടെ ഇടയിൽ ഒരു
17 ഭിന്നത ഉണ്ടായി. അവർ പിന്നെയും കുരു
ടനോടു: നിന്റെ കണ്ണു തുറന്നതുകൊണ്ടു
നീ അവനെക്കുറിച്ചു എന്തു പറയുന്നു
എന്നു ചോദിച്ചതിന്നു: അവൻ ഒരു പ്രവാ
18 ചകൻ എന്നു അവൻ പറഞ്ഞു. കാഴ്ച പ്രാ
പിച്ചവന്റെ അമ്മയപ്പന്മാരെ വിളിച്ചു
ചോദിക്കുവോളം അവൻ കുരുടനായിരുന്നു
എന്നും കാഴ്ച പ്രാപിച്ചു എന്നും യെഹൂദ
19 ന്മാർ വിശ്വസിച്ചില്ല. കുരുടനായി ജനിച്ചു
എന്നു നിങ്ങൾ പറയുന്ന നിങ്ങളുടെ മകൻ
ഇവൻ തന്നേയോ? എന്നാൽ അവന്നു
ഇപ്പോൾ കണ്ണു കാണുന്നതു എങ്ങനെ എന്നു
20 അവർ അവരോടു ചോദിച്ചു. അവന്റെ
അമ്മയപ്പന്മാർ: ഇവൻ ഞങ്ങളുടെ മകൻ
എന്നും കുരുടനായി ജനിച്ചവൻ എന്നും
21 ഞങ്ങൾ അറിയുന്നു. എന്നാൽ കണ്ണു കാ
ണുന്നതു എങ്ങനെ എന്നു അറിയുന്നില്ല;
അവന്റെ കണ്ണു ആർ തുറന്നു എന്നും അ
റിയുന്നില്ല; അവനോടു ചോദിപ്പിൻ; അവ
ന്നു പ്രായം ഉണ്ടല്ലോ; അവൻ തന്നേ പറ
22 യും എന്നു ഉത്തരം പറഞ്ഞു. യെഹൂദന്മാ
രെ ഭയപ്പെടുകകൊണ്ടത്രേ അവന്റെ അ
മ്മയപ്പന്മാർ ഇങ്ങനെ പറഞ്ഞതു; അവനെ
ക്രിസ്തു എന്നു ഏററുപറയുന്നവൻ പള്ളിഭ്ര
ഷ്ടനാകേണം എന്നു യെഹൂദന്മാർ തമ്മിൽ
23 പറഞ്ഞൊത്തിരുന്നു. അതുകൊണ്ടത്രേ അ
വന്റെ അമ്മയപ്പന്മാർ: അവന്നു പ്രായം
ഉണ്ടല്ലോ; അവനോടു ചോദിപ്പിൻ എന്നു
24 പറഞ്ഞതു. കുരുടനായിരുന്ന മനുഷ്യനെ
അവർ രണ്ടാമതും വിളിച്ചു: ദൈവത്തി
ന്നു മഹത്വം കൊടുക്ക; ആ മനുഷ്യൻ
പാപി എന്നു ഞങ്ങൾ അറിയുന്നു എന്നു
പറഞ്ഞു. അതിന്നു അവൻ: അവൻ 25
പാപിയോ അല്ലയോ എന്നു ഞാൻ അറിയു
ന്നില്ല; ഒന്നു അറിയുന്നു: ഞാൻ കുരുടനാ
യിരുന്നു, ഇപ്പോൾ കണ്ണു കാണുന്നു എന്നു
ഉത്തരം പറഞ്ഞു. അവർ അവനോടു: 26
അവൻ നിനക്കു എന്തു ചെയ്തു? നിന്റെ
കണ്ണു എങ്ങനെ തുറന്നു എന്നു ചോദിച്ചു.
അതിന്നു അവൻ: ഞാൻ നിങ്ങളോടു പറ 27
ഞ്ഞുവല്ലോ; നിങ്ങൾ ശ്രദ്ധിച്ചില്ല; വീണ്ടും
കേൾപ്പാൻ ഇച്ഛിക്കുന്നതു എന്തു? നിങ്ങൾ
ക്കും അവന്റെ ശിഷ്യന്മാർ ആകുവാൻ
മനസ്സുണ്ടോ എന്നു ഉത്തരം പറഞ്ഞു.
അപ്പോൾ അവർ അവനെ ശകാരിച്ചു: 28
നീ അവന്റെ ശിഷ്യൻ; ഞങ്ങൾ മോശെ
യുടെ ശിഷ്യന്മാർ. മോശെയോടു ദൈ 29
വം സംസാരിച്ചു എന്നു ഞങ്ങൾ അറിയു
ന്നു; ഇവനോ എവിടെനിന്നു എന്നു അറി
യുന്നില്ല എന്നു പറഞ്ഞു. ആ മനുഷ്യൻ 30
അവരോടു: എന്റെ കണ്ണു തുറന്നിട്ടും അ
വൻ എവിടെനിന്നു എന്നു നിങ്ങൾ അറി
യാത്തതു ആശ്ചര്യം. പാപികളുടെ പ്രാൎത്ഥ 31
ന ദൈവം കേൾക്കുന്നില്ല എന്നും ദൈവഭ
ക്തനായിരുന്നു അവന്റെ ഇഷ്ടം ചെയ്യു
ന്നവന്റെ പ്രാൎത്ഥന കേൾക്കുന്നു എന്നും
നാം അറിയുന്നു. കുരുടനായി പിറന്ന 32
വന്റെ കണ്ണു ആരെങ്കിലും തുറന്നപ്രകാ
രം ലോകം ഉണ്ടായതുമുതൽ കേട്ടിട്ടില്ല.
ദൈവത്തിന്റെ അടുക്കൽനിന്നു വന്നവൻ 33
അല്ലെങ്കിൽ അവന്നു ഒന്നും ചെയ്വാൻ കഴി
കയില്ല എന്നു ഉത്തരം പറഞ്ഞു. അവർ 34
അവനോടു: നീ മുഴുവനും പാപത്തിൽ
പിറന്നവൻ; നീ ഞങ്ങളെ ഉപദേശിക്കു
ന്നുവോ എന്നു പറഞ്ഞു അവനെ പുറ
ത്താക്കിക്കളഞ്ഞു.

അവനെ പുറത്താക്കി എന്നു യേശു 35
കേട്ടു; അവനെ കണ്ടപ്പോൾ: നീ ദൈവ

പുത്രനിൽ വിശ്വസിക്കുന്നുവോ എന്നു
36 ചോദിച്ചു. അതിന്നു അവൻ: യജമാന
നേ, അവൻ ആർ ആകുന്നു? ഞാൻ അവ
നിൽ വിശ്വസിക്കാം എന്നു ഉത്തരം പറ
37 ഞ്ഞു. യേശു അവനോടു: നീ അവനെ
കണ്ടിട്ടുണ്ടു; നിന്നോടു സംസാരിക്കുന്ന
വൻ അവൻ തന്നേ എന്നു പറഞ്ഞു.
38 ഉടനെ അവൻ: കൎത്താവേ, ഞാൻ വിശ്വ
സിക്കുന്നു എന്നു പറഞ്ഞു അവനെ നമസ്ക
39 രിച്ചു. കാണാത്തവർ കാണ്മാനും കാണു
ന്നവർ കുരുടർ ആവാനും ഇങ്ങനെ ന്യാ
യവിധിക്കായി ഞാൻ ഇഹലോകത്തിൽ
40 വന്നു എന്നു യേശു പറഞ്ഞു. അവനോടു
കൂടെയുള്ള ചില പരിശന്മാർ ഇതു കേട്ടിട്ടു:
ഞങ്ങളും കുരുടരോ എന്നു ചോദിച്ചു.
41 യേശു അവരോടു: നിങ്ങൾ കുരുടർ ആ
യിരുന്നു എങ്കിൽ നിങ്ങൾക്കു പാപം ഇ
ല്ലായിരുന്നു; എന്നാൽ: ഞങ്ങൾ കാണുന്നു
എന്നു നിങ്ങൾ പറയുന്നതുകൊണ്ടു നിങ്ങ
ളുടെ പാപം നില്ക്കുന്നു എന്നു പറഞ്ഞു.

## ൧൦. അദ്ധ്യായം.

ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു
പറയുന്നു: ആട്ടിൻതൊഴുത്തിൽ വാതി
ലൂടെ കടക്കാതെ വേറെ വഴിയായി കയ
റുന്നവൻ കള്ളനും കവൎച്ചക്കാരനും ആ
2 കുന്നു. വാതിലൂടെ കടക്കുന്നവനോ ആടു
3 കളുടെ ഇടയൻ ആകുന്നു. അവന്നു വാ
തിൽകാവല്ക്കാരൻ തുറന്നുകൊടുക്കുന്നു; ആ
ടുകൾ അവന്റെ ശബ്ദം കേൾക്കുന്നു;
തന്റെ ആടുകളെ അവൻ പേർചൊല്ലി
4 വിളിച്ചു പുറത്തു കൊണ്ടുപോകുന്നു. തനി
ക്കുള്ളവയെ ഒക്കെയും പുറത്തു കൊണ്ടു
പോയശേഷം അവൻ അവെക്കു മുമ്പായി
നടക്കുന്നു; ആടുകൾ അവന്റെ ശബ്ദം
അറിഞ്ഞു അവനെ അനുഗമിക്കുന്നു.
5 അന്യന്മാരുടെ ശബ്ദം അറിയായ്കകൊണ്ടു
അവ അന്യനെ അനുഗമിക്കാതെ വിട്ടു
ഓടിപ്പോകും. ഈ സാദൃശ്യം യേശു അവ 6
രോടു പറഞ്ഞു; എന്നാൽ തങ്ങളോടു പറ
ഞ്ഞതു ഇന്നതു എന്നു അവർ ഗ്രഹിച്ചില്ല.
യേശു പിന്നെയും അവരോടു പറ 7
ഞ്ഞതു: ആമേൻ, ആമേൻ, ഞാൻ നിങ്ങ
ളോടു പറയുന്നു: ആടുകളുടെ വാതിൽ
ഞാൻ ആകുന്നു. എനിക്കു മുമ്പെ വന്ന 8
വർ ഒക്കെയും കള്ളന്മാരും കവൎച്ചക്കാരും
അത്രേ; ആടുകളോ അവരുടെ വാക്കു
കേട്ടില്ല. ഞാൻ വാതിൽ ആകുന്നു; എ 9
ന്നിലൂടെ കടക്കുന്നവൻ രക്ഷപ്പെടും; അ
വൻ അകത്തു വരികയും പുറത്തു പോക
യും മേച്ചൽ കണ്ടെത്തുകയും ചെയ്യും.
മോഷ്ടിപ്പാനും അറുപ്പാനും മുടിപ്പാനും അ 10
ല്ലാതെ കള്ളൻ വരുന്നില്ല; അവൎക്കു ജീവൻ
ഉണ്ടാകുവാനും സമൃദ്ധിയായിട്ടു ഉണ്ടാകു
വാനും അത്രേ ഞാൻ വന്നിരിക്കുന്നതു.
ഞാൻ നല്ല ഇടയൻ ആകുന്നു; നല്ല ഇട 11
യൻ ആടുകൾക്കു വേണ്ടി തന്റെ ജീവ
നെ കൊടുക്കുന്നു. ഇടയനും ആടുകളുടെ 12
ഉടമസ്ഥനുമല്ലാത്ത കൂലിക്കാരൻ ചെന്നായ്
വരുന്നതു കണ്ടു ആടുകളെ വിട്ടു ഓടിക്കള
യുന്നു; ചെന്നായ് അവയെ പിടിക്കയും
ചിന്നിച്ചുകളകയും ചെയ്യുന്നു. അവൻ 13
കൂലിക്കാരനും ആടുകളെക്കുറിച്ചു വിചാര
മില്ലാത്തവനുമല്ലോ. ഞാൻ നല്ല ഇടയൻ; 14
പിതാവു എന്നെ അറികയും ഞാൻ പിതാ
വിനെ അറികയും ചെയ്യുന്നതുപോലെ
ഞാൻ എനിക്കുള്ളവയെ അറികയും എനി
ക്കുള്ളവ എന്നെ അറികയും ചെയ്യുന്നു.
ആടുകൾക്കു വേണ്ടി ഞാൻ എന്റെ ജീവ 15
നെ കൊടുക്കുന്നു. ഈ തൊഴുത്തിൽ ഉൾ 16
പ്പെടാത്ത വേറെ ആടുകൾ എനിക്കു ഉണ്ടു;
അവയെയും ഞാൻ നടത്തേണ്ടതാകുന്നു;
അവ എന്റെ ശബ്ദം കേൾക്കും; ഒരാട്ടിൻ
കൂട്ടവും ഒരിടയനും ആകും. എന്റെ ജീവ 17

നെ വീണ്ടും പ്രാപിക്കേണ്ടതിന്നു ഞാൻ അ
തിനെ കൊടുക്കുന്നതുകൊണ്ടു പിതാവു എ
18 ന്നെ സ്നേഹിക്കുന്നു. ആരും അതിനെ എ
ന്നോടു എടുത്തുകളയുന്നില്ല; ഞാൻ തന്നേ
അതിനെ കൊടുക്കുന്നു; അതിനെ കൊടു
പ്പാൻ എനിക്കു അധികാരം ഉണ്ടു; വീണ്ടും
പ്രാപിപ്പാനും അധികാരം ഉണ്ടു. ഈ
കല്പന എന്റെ പിതാവിങ്കൽനിന്നു എനി
ക്കു ലഭിച്ചിരിക്കുന്നു.
19 ഈ വചനംനിമിത്തം യെഹൂദന്മാരുടെ
ഇടയിൽ പിന്നെയും ഭിന്നത ഉണ്ടായി.
20 അവരിൽ പലരും: അവന്നു ഭൂതം ഉണ്ടു;
അവൻ ഭ്രാന്തൻ ആകുന്നു; അവന്റെ
വാക്കു കേൾക്കുന്നതു എന്തിന്നു എന്നു
21 പറഞ്ഞു. മററു ചിലർ: ഇതു ഭൂതഗ്ര
സ്തന്റെ വാക്കല്ല; ഭൂതത്തിന്നു കുരുടന്മാ
രുടെ കണ്ണു തുറപ്പാൻ കഴിയുമോ എന്നു
പറഞ്ഞു.
22 അനന്തരം യെരുശലേമിൽ പ്രതി
ഷ്ഠോത്സവം ആചരിച്ചു; അന്നു ശീതകാ
23 ലമായിരുന്നു. യേശു ദൈവാലയത്തിൽ
ശലോമോന്റെ മണ്ഡപത്തിൽ നടന്നു
24 കൊണ്ടിരുന്നു. യെഹൂദന്മാർ അവനെ
വളഞ്ഞു: നീ എത്രത്തോളം ഞങ്ങളെ ആ
ശിപ്പിക്കുന്നു? നീ ക്രിസ്തു എങ്കിൽ സ്പഷ്ട
മായി പറക എന്നു അവനോടു പറഞ്ഞു.
25 യേശു അവരോടു ഉത്തരം പറഞ്ഞതു:
ഞാൻ നിങ്ങളോടു പറഞ്ഞിട്ടുണ്ടു; എങ്കിലും
നിങ്ങൾ വിശ്വസിക്കുന്നില്ല; എന്റെ
പിതാവിന്റെ നാമത്തിൽ ഞാൻ ചെ
യ്യുന്ന പ്രവൃത്തികൾ എനിക്കു സാക്ഷ്യം
26 ആകുന്നു. നിങ്ങളോ എന്റെ ആടുക
ളുടെ കൂട്ടത്തിലുള്ളവരല്ലായ്കയാൽ വിശ്വ
27 സിക്കുന്നില്ല. എന്റെ ആടുകൾ എന്റെ
ശബ്ദം കേൾക്കുന്നു; ഞാൻ അവയെ അറി
കയും അവ എന്നെ അനുഗമിക്കയും ചെ
28 യ്യുന്നു. ഞാൻ അവെക്കു നിത്യജീവൻ

കൊടുക്കുന്നു; അവ ഒരുനാളും നശിച്ചുപോ
കയില്ല; ആരും അവയെ എന്റെ കയ്യിൽ
നിന്നു പിടിച്ചുപറിക്കയും ഇല്ല. അവ 29
യെ തന്നിരിക്കുന്ന എന്റെ പിതാവു എ
ല്ലാവരിലും വലിയവൻ; പിതാവിന്റെ
കയ്യിൽനിന്നു പിടിച്ചുപറിപ്പാൻ ആൎക്കും
കഴികയില്ല. ഞാനും പിതാവും ഒന്നാ 30
കുന്നു. യെഹൂദന്മാർ അവനെ എറിവാൻ 31
പിന്നെയും കല്ലു എടുത്തു. യേശു അവ 32
രോടു: പിതാവിന്റെ കല്പനയാൽ ഞാൻ
പല നല്ലപ്രവൃത്തികൾ നിങ്ങളെ കാണി
ച്ചിരിക്കുന്നു; അവയിൽ ഏതു പ്രവൃത്തി
നിമിത്തം നിങ്ങൾ എന്നെ കല്ലെറിയുന്നു
എന്നു ചോദിച്ചു. യെഹൂദന്മാർ അവ 33
നോടു: നല്ലപ്രവൃത്തിനിമിത്തമല്ല, ദൈ
വദൂഷണംനിമിത്തവും നീ മനുഷ്യനായി
രിക്കെ നിന്നെത്തന്നേ ദൈവം ആക്കുന്ന
തുകൊണ്ടുമത്രേ ഞങ്ങൾ നിന്നെ കല്ലെറി
യുന്നതു എന്നു ഉത്തരം പറഞ്ഞു. യേശു 34
അവരോടു: നിങ്ങൾ ദേവന്മാർ ആകുന്നു
എന്നു ഞാൻ പറഞ്ഞു എന്നു നിങ്ങളുടെ
ന്യായപ്രമാണത്തിൽ എഴുതിയിരിക്കുന്നി
ല്ലയോ? ദൈവത്തിന്റെ അരുളപ്പാടു 35
ഉണ്ടായിട്ടുള്ളവരെ ദേവന്മാർ എന്നു പറ
ഞ്ഞു എങ്കിൽ — തിരുവെഴുത്തിന്നു നീക്കം
വന്നുകൂടായല്ലോ — ഞാൻ ദൈവത്തിന്റെ 36
പുത്രൻ എന്നു പറഞ്ഞതുകൊണ്ടു: നീ ദൈ
വദൂഷണം പറയുന്നു എന്നു പിതാവു
വിശുദ്ധീകരിച്ചു ലോകത്തിൽ അയച്ചവ
നോടു നിങ്ങൾ പറയുന്നുവോ? ഞാൻ 37
എന്റെ പിതാവിന്റെ പ്രവൃത്തി ചെയ്യു
ന്നില്ലെങ്കിൽ എന്നെ വിശ്വസിക്കേണ്ടാ;
ചെയ്യുന്നു എങ്കിലോ എന്നെ വിശ്വസിക്കാ 38
തിരുന്നാലും പിതാവു എന്നിലും ഞാൻ പി
താവിലും എന്നു നിങ്ങൾ ഗ്രഹിച്ചു അറി
യേണ്ടതിന്നു പ്രവൃത്തിയെ വിശ്വസി
പ്പിൻ. അവർ അവനെ പിന്നെയും 39

പിടിപ്പാൻ നോക്കി; അവനോ അവരു
ടെ കയ്യിൽനിന്നു ഒഴിഞ്ഞുപോയി.
40 അവൻ യോൎദ്ദാന്നക്കരെ യോഹന്നാൻ
ആദിയിൽ സ്നാനം കഴിപ്പിച്ചുകൊണ്ടി
രുന്ന സ്ഥലത്തു പിന്നെയും ചെന്നു അ
41 വിടെ പാൎത്തു. പലരും അവന്റെ അടു
ക്കൽ വന്നു: യോഹന്നാൻ അടയാളം
ഒന്നും ചെയ്തിട്ടില്ല; എന്നാൽ ഇവനെ
കുറിച്ചു യോഹന്നാൻ പറഞ്ഞതു ഒക്കെയും
42 സത്യമായിരുന്നു എന്നു പറഞ്ഞു. അവി
ടെ പലരും അവനിൽ വിശ്വസിച്ചു.

## ൧൧. അദ്ധ്യായം.

മറിയയുടെയും അവളുടെ സഹോദരി
മാൎത്തയുടെയും ഗ്രാമമായ ബേഥാന്യയിലെ
ലാസർ എന്ന ഒരുത്തൻ ദീനമായ്കിടന്നു.
2 ഈ മറിയ ആയിരുന്നു കൎത്താവിനെ പരി
മളതൈലം പൂശി തന്റെ തലമുടികൊണ്ടു
അവന്റെ കാൽ തുടെച്ചതു. അവളുടെ
സഹോദരനായ ലാസർ ആയിരുന്നു ദീന
3 മായ്കിടന്നതു. ആ സഹോദരിമാർ അവ
ന്റെ അടുക്കൽ ആളയച്ചു: കൎത്താവേ,
നിനക്കു പ്രിയനായവൻ ദീനമായ്കിടക്കു
4 ന്നു എന്നു പറയിച്ചു. യേശു അതു കേട്ടി
ട്ടു: ഈ ദീനം മരണത്തിന്നായിട്ടല്ല, ദൈ
വപുത്രൻ മഹത്വപ്പെടേണ്ടതിന്നു ദൈവ
ത്തിന്റെ മഹത്വത്തിന്നായിട്ടത്രെ എന്നു
5 പറഞ്ഞു. യേശു മാൎത്തയെയും അവളുടെ
സഹോദരിയെയും ലാസരിനെയും സ്നേ
6 ഹിച്ചു. എന്നിട്ടും അവൻ ദീനമായ്കിട
ക്കുന്നു എന്നു കേട്ടാറെ താൻ അന്നു ഇരുന്ന
7 സ്ഥലത്തു രണ്ടു ദിവസം പാൎത്തു. അതി
ന്റെശേഷം അവൻ ശിഷ്യന്മാരോടു:
നാം വീണ്ടും യെഹൂദ്യയിലേക്കു പോക
8 എന്നു പറഞ്ഞു. ശിഷ്യന്മാർ അവനോടു:
റബ്ബീ, യെഹൂദന്മാർ ഇപ്പോൾ തന്നേ നി
ന്നെ കല്ലെറിവാൻ ഭാവിച്ചുവല്ലോ; നീ
പിന്നെയും അവിടെ പോകുന്നുവോ എന്നു
ചോദിച്ചു. അതിന്നു യേശു: പകലിന്നു 9
പന്ത്രണ്ടു മണിനേരം ഇല്ലയോ? പകൽ
സമയത്തു നടക്കുന്നവൻ ഈ ലോകത്തി
ന്റെ വെളിച്ചം കാണുന്നതുകൊണ്ടു ഇടറു
ന്നില്ല. രാത്രിയിൽ നടക്കുന്നവനോ അ 10
വനു വെളിച്ചം ഇല്ലായ്കകൊണ്ടു ഇടറുന്നു
എന്നു ഉത്തരം പറഞ്ഞു. ഇതു പറഞ്ഞിട്ടു 11
അവൻ: നമ്മുടെ സ്നേഹിതനായ ലാസർ
നിദ്രകൊള്ളുന്നു; എങ്കിലും ഞാൻ അവനെ
ഉണൎത്തുവാൻ പോകുന്നു എന്നു അവരോടു
പറഞ്ഞു. ശിഷ്യന്മാർ അവനോടു: ക 12
ൎത്താവേ, അവൻ നിദ്രകൊള്ളുന്നു എങ്കിൽ
അവന്നു സൌഖ്യം വരും എന്നു പറഞ്ഞു.
യേശുവോ അവന്റെ മരണത്തെക്കുറിച്ചു 13
ആയിരുന്നു പറഞ്ഞതു; ഉറക്കം എന്ന നിദ്ര
യെക്കുറിച്ചു പറഞ്ഞു എന്നു അവൎക്കു തോന്നി
പ്പോയി. അപ്പോൾ യേശു സ്പഷ്ടമായി അ 14
വരോടു: ലാസർ മരിച്ചുപോയി; ഞാൻ 15
അവിടെ ഇല്ലാഞ്ഞതുകൊണ്ടു നിങ്ങളെ
വിചാരിച്ചു സന്തോഷിക്കുന്നു; നിങ്ങൾ
വിശ്വസിപ്പാൻ ഇടയാകുമല്ലോ; എന്നാൽ
നാം അവന്റെ അടുക്കൽ പോക എന്നു
പറഞ്ഞു. ദിദിമൊസ് എന്നു പേരുള്ള 16
തോമാസ് സഹശിഷ്യന്മാരോടു: അവ
നോടുകൂടെ മരിക്കേണ്ടതിന്നു നാമും പോക
എന്നു പറഞ്ഞു.
യേശു അവിടെ എത്തിയപ്പോൾ അവ 17
നെ കല്ലറയിൽ വെച്ചിട്ടു നാലു ദിവസമാ
യി എന്നു അറിഞ്ഞു. ബേഥാന്യ യെരു 18
ശലേമിന്നരികെ ഏകദേശം രണ്ടു നാഴിക
ദൂരത്തായിരുന്നു. മാൎത്തയെയും മറിയ 19
യെയും സഹോദരനെക്കുറിച്ചു ആശ്വസി
പ്പിക്കേണ്ടതിന്നു പലയെഹൂദന്മാരും അ
വരുടെ അടുക്കൽ വന്നിരുന്നു. യേശു 20
വരുന്നു എന്നു കേട്ടിട്ടു മാൎത്ത അവനെ
എതിരേല്പാൻ ചെന്നു; മറിയയോ വീട്ടിൽ

21 ഇരുന്നു. മാൎത്ത യേശുവിനോടു: കൎത്താ
വേ, നീ ഇവിടെ ഉണ്ടായിരുന്നു എങ്കിൽ
എന്റെ സഹോദരൻ മരിക്കയില്ലായിരു
22 ന്നു. ഇപ്പോഴും നീ ദൈവത്തോടു എന്തു
അപേക്ഷിച്ചാലും ദൈവം നിനക്കു തരും
എന്നു ഞാൻ അറിയുന്നു എന്നു പറഞ്ഞു.
23 യേശു അവളോടു: നിന്റെ സഹോദരൻ
24 ഉയിൎത്തെഴുന്നേല്ക്കും എന്നു പറഞ്ഞു. മാൎത്ത
അവനോടു: ഒടുക്കത്തെ നാളിലെ പുനരു
ത്ഥാനത്തിൽ അവൻ ഉയിൎത്തെഴുന്നേല്ക്കും
എന്നു ഞാൻ അറിയുന്നു എന്നു പറഞ്ഞു.
25 യേശു അവളോടു: ഞാൻ തന്നേ പുനരു
ത്ഥാനവും ജീവനും ആകുന്നു; എന്നിൽ
വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും.
26 ജീവിച്ചിരുന്നു എന്നിൽ വിശ്വസിക്കുന്ന
വൻ ആരും ഒരുനാളും മരിക്കയില്ല; ഇതു
നീ വിശ്വസിക്കുന്നുവോ എന്നു പറഞ്ഞു.
27 അവൾ അവനോടു: ഉവ്വ, കൎത്താവേ, ലോ
കത്തിൽ വരുവാനുള്ള ദൈവപുത്രനായ
ക്രിസ്തു നീ തന്നേ എന്നു ഞാൻ വിശ്വസി
28 ച്ചിരിക്കുന്നു എന്നു പറഞ്ഞിട്ടു പോയി
തന്റെ സഹോദരിയായ മറിയയെ സ്വ
കാൎയ്യമായി വിളിച്ചു: ഗുരു വന്നിട്ടുണ്ടു;
29 നിന്നെ വിളിക്കുന്നു എന്നു പറഞ്ഞു. അ
വൾ കേട്ടു ഉടനെ എഴുന്നേററു അവന്റെ
30 അടുക്കൽ വന്നു. യേശു അതുവരെ ഗ്രാമ
ത്തിൽ കടക്കാതെ മാൎത്ത അവനെ എതി
രേററ സ്ഥലത്തു തന്നേ ആയിരുന്നു.
31 വീട്ടിൽ അവളോടുകൂടെ ഇരുന്നു അവളെ
ആശ്വസിപ്പിക്കുന്ന യെഹൂദന്മാർ, മറിയ
വേഗം എഴുന്നേററു പോകുന്നതു കണ്ടിട്ടു
അവൾ കല്ലറെക്കൽ കരവാൻ പോകുന്നു
32 എന്നു വിചാരിച്ചു പിൻചെന്നു. യേശു
ഇരിക്കുന്നേടത്തു മറിയ എത്തി അവനെ
കണ്ടിട്ടു അവന്റെ കാല്ക്കൽ വീണു:
കൎത്താവേ, നീ ഇവിടെ ഉണ്ടായിരുന്നു
എങ്കിൽ എന്റെ സഹോദരൻ മരിക്കയി
ല്ലായിരുന്നു എന്നു പറഞ്ഞു. അവൾ കര 33
യുന്നതും അവളോടുകൂടെ വന്ന യെഹൂദ
ന്മാർ കരയുന്നതും യേശു കണ്ടിട്ടു ഉള്ളം
നൊന്തു കലങ്ങി: അവനെ വെച്ചതു 34
എവിടെ എന്നു ചോദിച്ചു. കൎത്താവേ,
വന്നു കാൺക എന്നു അവർ അവനോടു
പറഞ്ഞു. യേശു കണ്ണുനീർ വാൎത്തു. 35
ആകയാൽ യെഹൂദന്മാർ: കണ്ടോ അവ 36
നോടു എത്ര പ്രിയം ഉണ്ടായിരുന്നു എന്നു
പറഞ്ഞു. ചിലരോ: കുരുടന്റെ കണ്ണു 37
തുറന്ന ഇവന്നു ഇവനെയും മരിക്കാതാക്കു
വാൻ കഴിഞ്ഞില്ലയോ എന്നു പറഞ്ഞു.
യേശു പിന്നെയും ഉള്ളം നൊന്തു കല്ലറെ 38
ക്കൽ എത്തി; അതു ഒരു ഗുഹ ആയിരു
ന്നു; ഒരു കല്ലും അതിന്മേൽ വെച്ചിരുന്നു.
കല്ലു നീക്കുവിൻ എന്നു യേശു പറഞ്ഞു. 39
മരിച്ചവന്റെ സഹോദരിയായ മാൎത്ത:
കൎത്താവേ, നാററം വെച്ചുതുടങ്ങി; നാലു
ദിവസമായല്ലോ എന്നു പറഞ്ഞു. യേശു 40
അവളോടു: വിശ്വസിച്ചാൽ നീ ദൈവ
ത്തിന്റെ മഹത്വം കാണും എന്നു ഞാൻ
നിന്നോടു പറഞ്ഞില്ലയോ എന്നു പറഞ്ഞു.
അവർ കല്ലു നീക്കി. യേശു മേലോട്ടു 41
നോക്കി: പിതാവേ, നീ എന്റെ അപേ
ക്ഷ കേട്ടതിനാൽ ഞാൻ നിന്നെ വാഴ്ത്തുന്നു.
നീ എപ്പോഴും എന്റെ അപേക്ഷ കേൾക്കു 42
ന്നു എന്നു ഞാൻ അറിഞ്ഞിരിക്കുന്നു; എങ്കി
ലും നീ എന്നെ അയച്ചു എന്നു ചുററും നില്ക്കു
ന്ന പുരുഷാരം വിശ്വസിക്കേണ്ടതിന്നു അ
വരുടെ നിമിത്തം ഞാൻ പറയുന്നു എന്നു
പറഞ്ഞു. ഇങ്ങനെ പറഞ്ഞിട്ടു അവൻ: 43
ലാസരേ, പുറത്തു വരിക എന്നു ഉറക്കെ
വിളിച്ചു. മരിച്ചവൻ പുറത്തു വന്നു; അ 44
വന്റെ കാലും കൈയും ശീലകൊണ്ടു കെ
ട്ടിയും മുഖം റൂമാൽകൊണ്ടു മൂടിയുമിരുന്നു.
അവന്റെ കെട്ടു അഴിപ്പിൻ; അവൻ പോ
കട്ടെ എന്നു യേശു അവരോടു പറഞ്ഞു.

45 മറിയയുടെ അടുക്കൽ വന്ന യെഹൂദന്മാ
രിൽ പലരും അവൻ ചെയ്തതു കണ്ടിട്ടു
46 അവനിൽ വിശ്വസിച്ചു. എന്നാൽ ചി
ലർ പരീശന്മാരുടെ അടുക്കൽ പോ
യി യേശു ചെയ്തതു അവരോടു അറി
യിച്ചു.
47 മഹാപുരോഹിതന്മാരും പരീശന്മാരും
സംഘം കൂടി: നാം എന്തു ചെയ്യുന്നു?
ഈ മനുഷ്യൻ വളരെ അടയാളങ്ങൾ ചെ
48 യ്യുന്നുവല്ലോ. അവനെ ഇങ്ങനെ വിട്ടേ
ച്ചാൽ എല്ലാവരും അവനിൽ വിശ്വസി
ക്കും; റോമക്കാരും വന്നു നമ്മുടെ സ്ഥലത്തെ
യും ജനത്തെയും എടുത്തുകളയും എന്നു
49 പറഞ്ഞു. അവരിൽ ഒരുത്തൻ, ആ സം
വത്സരത്തെ മഹാപുരോഹിതനായ കയ്യ
ഫാവു തന്നേ, അവരോടു: നിങ്ങൾ ഒന്നും
50 അറിയുന്നില്ല; ജനം മുഴുവനും നശിച്ചു
പോകാതവണ്ണം ഒരു മനുഷ്യൻ ജാതിക്കു
വേണ്ടി മരിക്കുന്നതു നന്നു എന്നു ഓൎക്കുന്ന
51 തുമില്ല എന്നു പറഞ്ഞു. അവൻ ഇതു
സ്വയമായി പറഞ്ഞതല്ല, താൻ ആ സംവ
ത്സരത്തെ മഹാപുരോഹിതൻ ആകയാൽ
ജനത്തിന്നു വേണ്ടി യേശു മരിപ്പാൻ
52 ഇരിക്കുന്നു എന്നു പ്രവചിച്ചതത്രേ. ജന
ത്തിന്നു വേണ്ടി മാത്രമല്ല, ചിതറിയിരിക്കു
ന്ന ദൈവമക്കളെ ഒന്നായിട്ടു ചേൎക്കേണ്ട
53 തിന്നും തന്നേ. അന്നുമുതൽ അവർ അ
വനെ കൊല്ലുവാൻ ആലോചിച്ചു.
54 അതുകൊണ്ടു യേശു യെഹൂദന്മാരുടെ
ഇടയിൽ പിന്നെ പരസ്യമായി നടക്കാ
തെ അവിടം വിട്ടു മരുഭൂമിക്കരികെ എ
ഫ്രയീം എന്ന പട്ടണത്തിലേക്കു വാങ്ങി
55 ശിഷ്യന്മാരുമായി അവിടെ പാൎത്തു. യെ
ഹൂദന്മാരുടെ പെസഹ അടുത്തിരിക്ക
യാൽ പലരും തങ്ങൾക്കു ശുദ്ധിവരുത്തു
വാൻ പെസഹെക്കു മുമ്പെ നാട്ടിൽനിന്നു
56 യെരൂശലേമിലേക്കു പോയി. അവർ
യേശുവിനെ അന്വേഷിച്ചു ദൈവാലയ
ത്തിൽ നിന്നുകൊണ്ടു: എന്തു തോന്നുന്നു?
അവൻ പെരുനാൾക്കു വരികയില്ലയോ
എന്നു തമ്മിൽ പറഞ്ഞു. എന്നാൽ മഹാ 57
പുരോഹിതന്മാരും പരീശന്മാരും അവനെ
പിടിക്കേണം എന്നുവെച്ചു അവൻ ഇരി
ക്കുന്ന ഇടം ആരെങ്കിലും അറിഞ്ഞാൽ
അറിവു തരേണമെന്നു കല്പന കൊടു
ത്തിരുന്നു.

## ൧൨. അദ്ധ്യായം.

യേശു മരിച്ചവരിൽനിന്നു ഉയിൎപ്പിച്ച
ലാസർ പാൎത്ത ബെഥാന്യയിലേക്കു യേശു
പെസഹെക്കു ആറു ദിവസം മുമ്പെ വന്നു.
അവിടെ അവർ അവന്നു ഒരു അത്താഴം 2
ഒരുക്കി; മാൎത്ത ശുശ്രൂഷ ചെയ്തു, ലാസരോ
അവനോടുകൂടെ പന്തിയിൽ ഇരുന്നവ
രിൽ ഒരുവൻ ആയിരുന്നു. അപ്പോൾ 3
മറിയ വിലയേറിയ സ്വച്ഛജടാമാംസി
തൈലം ഒരു റാത്തൽ എടുത്തു യേശുവി
ന്റെ കാലിൽ പൂശി തന്റെ തലമുടി
കൊണ്ടു കാൽ തുവൎത്തി; തൈലത്തിന്റെ
സൌരഭ്യംകൊണ്ടു വീടു നിറഞ്ഞു. എ 4
ന്നാൽ അവന്റെ ശിഷ്യന്മാരിൽ ഒരുത്ത
നായി അവനെ കാണിച്ചുകൊടുപ്പാനുള്ള
യൂദാ ഈസ്കൎയ്യോത്താവു: ഈ തൈലം 5
മുന്നൂറു വെള്ളിക്കാശിന്നു വിററു ദരിദ്ര
ന്മാൎക്കു കൊടുക്കാഞ്ഞതു എന്തു എന്നു പറ
ഞ്ഞു. ഇതു ദരിദ്രന്മാരെക്കുറിച്ചു വിചാരം 6
ഉണ്ടായിട്ടല്ല, അവൻ കള്ളൻ ആകകൊ
ണ്ടും പണസ്സഞ്ചി തന്റെ പക്കൽ ആക
യാൽ അതിൽ ഇട്ടതു എടുത്തുവന്നതു
കൊണ്ടും അത്രേ പറഞ്ഞതു. യേശുവോ: 7
അവളെ വിടുക; എന്റെ ശവസംസ്കാര
ദിവസത്തിന്നായി അവൾ ഇതു സൂക്ഷിച്ചു
എന്നിരിക്കട്ടെ. ദരിദ്രന്മാർ നിങ്ങൾക്കു 8
എല്ലായ്പോഴും അടുക്കെ ഉണ്ടല്ലോ; ഞാൻ

എല്ലാപ്പോഴും അടുക്കെ ഇല്ലതാനും എന്നു
പറഞ്ഞു.
9 അവൻ അവിടെ ഉണ്ടെന്നു അറിഞ്ഞിട്ടു
യെഹൂദന്മാരുടെ ഒരു വലിയ പുരുഷാരം
യേശുവിന്റെ നിമിത്തം മാത്രമല്ല, അവൻ
മരിച്ചവരിൽനിന്നു ഉയിൎപ്പിച്ച ലാസരെ
10 കാണ്മാനായിട്ടുംകൂടെ വന്നു. അവൻ
ഹേതുവായി അനേകം യെഹൂദന്മാർ ചെ
11 ന്നു യേശുവിൽ വിശ്വസിക്കയാൽ ലാസ
രെയും കൊല്ലേണം എന്നു മഹാപുരോഹി
തന്മാർ ആലോചിച്ചു.
12 പിറെറന്നു പെരുനാൾക്കു വന്നോരു
വലിയ പുരുഷാരം യേശു യെരുശലേമി
13 ലേക്കു വരുന്നു എന്നു കേട്ടിട്ടു ഈത്തപ്പ
നയുടെ കുരുത്തോല എടുത്തുംകൊണ്ടു അവ
നെ എതിരേല്പാൻ ചെന്നു: ഹോശന്നാ,
യിസ്രായേലിന്റെ രാജാവായി കൎത്താവി
ന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെ
14 ട്ടവൻ എന്നു ആൎത്തു. യേശു ഒരു ചെ
റിയ കഴുതയെ കണ്ടിട്ടു അതിന്മേൽ കയറി.
15 "സീയോൻപുത്രീ, ഭയപ്പെടേണ്ടാ; ഇതാ,
നിന്റെ രാജാവു കഴുതക്കുട്ടിപ്പുറത്തു കയറി
വരുന്നു" എന്നു എഴുതിയിരിക്കുന്നതുപോ
16 ലെ തന്നേ. ഇതു അവന്റെ ശിഷ്യന്മാർ
ആദിയിൽ ഗ്രഹിച്ചില്ല; യേശുവിന്നു തേ
ജസ്കരണം വന്നശേഷം അവനെക്കുറി
ച്ചു ഇങ്ങനെ എഴുതിയിരിക്കുന്നു എന്നും
തങ്ങൾ അവന്നു ഇങ്ങനെ ചെയ്തു എന്നും
17 അവൎക്കു ഓൎമ്മവന്നു. അവൻ ലാസരെ
കല്ലറയിൽനിന്നു വിളിച്ചു മരിച്ചവരിൽ
നിന്നു എഴുന്നേല്പിച്ചപ്പോൾ അവനോടു
കൂടെ ഉണ്ടായിരുന്ന പുരുഷാരം സാക്ഷ്യം
18 പറഞ്ഞു. അവൻ ഈ അടയാളം ചെയ്തു
പ്രകാരം പുരുഷാരം കേട്ടിട്ടു അവ
19 നെ എതിരേററുചെന്നു. ആകയാൽ
പരീശന്മാർ തമ്മിൽ തമ്മിൽ: നമുക്കു
ഒന്നും സാധിക്കുന്നില്ലല്ലോ; ലോകം അ
വന്റെ പിന്നാലെ ആയിപ്പോയി എന്നു
പറഞ്ഞു.
പെരുനാളിൽ നമസ്കരിപ്പാൻ വന്നവ 20
രിൽ ചില യവനന്മാർ ഉണ്ടായിരുന്നു.
ഇവർ ഗലീലയിലെ ബേത്ത്സയിദക്കാ 21
രനായ ഫിലിപ്പൊസിന്റെ അടുക്കൽ
ചെന്നു അവനോടു: യജമാനനേ, ഞങ്ങൾ
ക്കു യേശുവിനെ കാണ്മാൻ താല്പൎയ്യമുണ്ടു
എന്നു അപേക്ഷിച്ചു. ഫിലിപ്പൊസ് 22
ചെന്നു അന്ത്രെയാസിനോടു പറഞ്ഞു.
അന്ത്രെയാസും ഫിലിപ്പൊസും കൂടെ ചെ
ന്നു യേശുവിനോടു പറഞ്ഞു. യേശു അവ 23
രോടു ഉത്തരം പറഞ്ഞതു: മനുഷ്യപുത്രൻ
തേജസ്കരിക്കപ്പെടുവാനുള്ള നാഴിക വന്നി
രിക്കുന്നു. ആമേൻ, ആമേൻ, ഞാൻ 24
നിങ്ങളോടു പറയുന്നു: കോതമ്പുമണി
നിലത്തു വീണു ചാകുന്നില്ല എങ്കിൽ അതു
തനിയേ ഇരിക്കും; ചത്തു എങ്കിലോ വളരെ
വിളവുണ്ടാകും. തന്റെ ജീവനെ സ്നേഹി 25
ക്കുന്നവൻ അതിനെ കളയും; ഇഹലോക
ത്തിൽ തന്റെ ജീവനെ പകെക്കുന്നവൻ
അതിനെ നിത്യജീവന്നായി സൂക്ഷിക്കും.
എനിക്കു ശുശ്രൂഷ ചെയ്യുന്നവൻ എന്നെ 26
അനുഗമിക്കട്ടെ; ഞാൻ ഇരിക്കുന്നേടത്തു
എന്റെ ശുശ്രൂഷക്കാരനും ഇരിക്കും;
എനിക്കു ശുശ്രൂഷ ചെയ്യുന്നവനെ പിതാവു
മാനിക്കും. ഇപ്പോൾ എന്റെ ഉള്ളം കല 27
ങ്ങിയിരിക്കുന്നു; ഞാൻ എന്തു പറയേണ്ടു?
പിതാവേ, ഈ നാഴികയിൽനിന്നു എന്നെ
രക്ഷിക്കേണമേ; എങ്കിലും ഇതുനിമിത്തം
ഞാൻ ഈ നാഴികയിലേക്കു വന്നിരിക്കുന്നു.
പിതാവേ, നിന്റെ നാമത്തെ മഹത്വപ്പെ 28
ടുത്തേണമേ. അപ്പോൾ സ്വൎഗ്ഗത്തിൽ
നിന്നു: ഞാൻ മഹത്വപ്പെടുത്തിയിരിക്കു
ന്നു; ഇനിയും മഹത്വപ്പെടുത്തും എന്നൊരു
ശബ്ദം ഉണ്ടായി. അതു കേട്ടിട്ടു അരികെ 29
നില്ക്കുന്ന പുരുഷാരം: ഇടി ഉണ്ടായി എന്നു

പറഞ്ഞു; മററു ചിലർ: ഒരു ദൈവദൂതൻ
അവനോടു സംസാരിച്ചു എന്നു പറഞ്ഞു.
30 അതിന്നു യേശു: ഈ ശബ്ദം എന്റെ നിമി
ത്തമല്ല, നിങ്ങളുടെ നിമിത്തം അത്രേ
31 ഉണ്ടായതു. ഇപ്പോൾ ഈ ലോകത്തിന്റെ
ന്യായവിധി ആകുന്നു; ഇപ്പോൾ ഈ ലോ
കത്തിന്റെ പ്രഭുവിനെ പുറത്തു തള്ളിക്ക
32 ളയും. ഞാനോ ഭൂമിയിൽനിന്നു ഉയൎത്ത
പ്പെട്ടാൽ എല്ലാവരെയും എങ്കലേക്കു ആക
33 ൎഷിക്കും എന്നു ഉത്തരം പറഞ്ഞു. ഇതു
താൻ മരിപ്പാനുള്ള മരണവിധം സൂചി
34 പ്പിച്ചു പറഞ്ഞതത്രേ. പുരുഷാരം അവ
നോടു: ക്രിസ്തു എന്നേക്കും ഇരിക്കും എന്നു
ഞങ്ങൾ ന്യായപ്രമാണത്തിൽ വായിച്ചു
കേട്ടിരിക്കുന്നു; പിന്നെ മനുഷ്യപുത്രൻ
ഉയൎത്തപ്പെടേണ്ടതെന്നു നീ പറയുന്നതു
എങ്ങനെ? ഈ മനുഷ്യപുത്രൻ ആർ എന്നു
35 ചോദിച്ചു. അതിന്നു യേശു അവരോടു:
ഇനി കുറയകാലം മാത്രം വെളിച്ചം നിങ്ങ
ളുടെ ഇടയിൽ ഇരിക്കും; ഇരുൾ നിങ്ങളെ
പിടിക്കാതിരിപ്പാൻ നിങ്ങൾക്കു വെളിച്ചം
ഉള്ളേടത്തോളം നടന്നുകൊൾവിൻ. ഇരു
ളിൽ നടക്കുന്നവൻ താൻ എവിടെ പോ
36 കുന്നു എന്നു അറിയുന്നില്ലല്ലോ. നിങ്ങൾ
വെളിച്ചത്തിന്റെ മക്കൾ ആകേണ്ടതിന്നു
വെളിച്ചം ഉള്ളേടത്തോളം വെളിച്ചത്തിൽ
വിശ്വസിപ്പിൻ എന്നു പറഞ്ഞു.
ഇതു സംസാരിച്ചിട്ടു യേശു വാങ്ങിപ്പോ
37 യി അവരെ വിട്ടു മറഞ്ഞു. അവർ കാൺകെ
അവൻ ഇത്ര വളരെ അടയാളങ്ങളെ ചെ
യ്തിട്ടും അവർ അവനിൽ വിശ്വസിച്ചില്ല.
38 “കൎത്താവേ, ഞങ്ങൾ കേൾപ്പിച്ചതു
ആർ വിശ്വസിച്ചിരിക്കുന്നു? കൎത്താ
വിന്റെ ഭുജം ആൎക്കു വെളിപ്പെട്ടിരി
ക്കുന്നു?”
എന്നു യെശയ്യാപ്രവാചകൻ പറഞ്ഞ വച
39 നം നിവൃത്തിയാവാൻ ഇടവന്നു. അവൎക്കു
വിശ്വസിപ്പാൻ കഴിഞ്ഞില്ല; അതിന്റെ
കാരണം യെശയ്യാവു വേറെ ഒരേടത്തു
പറയുന്നതു:
“അവർ കണ്ണുകൊണ്ടു കാണുകയോ 40
ഹൃദയംകൊണ്ടു ഗ്രഹിക്കയോ മനം
തിരികയോ താൻ അവരെ സൌഖ്യ
മാക്കുകയോ ചെയ്യാതിരിക്കേണ്ടതിന്നു
അവരുടെ കണ്ണു അവൻ കുരുടാക്കി
ഹൃദയം തടിപ്പിച്ചിരിക്കുന്നു.”
യെശയ്യാവു അവന്റെ തേജസ്സു കണ്ടു 41
അവനെക്കുറിച്ചു സംസാരിച്ചതുകൊണ്ടാകു
ന്നു ഇതു പറഞ്ഞതു. എന്നിട്ടും പ്രമാണി 42
കളിൽ തന്നേയും അനേകർ അവനിൽ
വിശ്വസിച്ചു; പള്ളിഭ്രഷ്ടർ ആകാതിരി
പ്പാൻ പരീശന്മാർനിമിത്തം ഏററുപറ
ഞ്ഞില്ലതാനും. അവർ ദൈവത്താലുള്ള 43
മാനത്തെക്കാൾ മനുഷ്യരാലുള്ള മാനത്തെ
അധികം സ്നേഹിച്ചു.
യേശു വിളിച്ചുപറഞ്ഞതു: എന്നിൽ 44
വിശ്വസിക്കുന്നവൻ എന്നിലല്ല എന്നെ
അയച്ചവനിൽ തന്നേ വിശ്വസിക്കുന്നു.
എന്നെ കാണുന്നവൻ എന്നെ അയച്ചവ 45
നെ കാണുന്നു. എന്നിൽ വിശ്വസിക്കു 46
ന്നവൻ ആരും ഇരുളിൽ വസിക്കാതിരി
പ്പാൻ ഞാൻ വെളിച്ചമായി ലോകത്തിൽ
വന്നിരിക്കുന്നു. എന്റെ വചനം കേട്ടു 47
പ്രമാണിക്കാത്തവനെ ഞാൻ വിധിക്കു
ന്നില്ല; ലോകത്തെ വിധിപ്പാനല്ല, ലോക
ത്തെ രക്ഷിപ്പാനത്രേ ഞാൻ വന്നിരിക്കു
ന്നതു. എന്റെ വചനം കൈക്കൊള്ളാ 48
തെ എന്നെ തള്ളിക്കളയുന്നവനെ ന്യായം
വിധിക്കുന്നവൻ ഉണ്ടു; ഞാൻ സംസാരിച്ച
വചനം തന്നേ ഒടുക്കത്തെ നാളിൽ അവ
നെ ന്യായം വിധിക്കും. ഞാൻ സ്വയ 49
മായി സംസാരിച്ചിട്ടില്ല; എന്നെ അയച്ച
പിതാവു തന്നേ ഞാൻ ഇന്നതു പറയേണം
എന്നും ഇന്നതു സംസാരിക്കേണം എന്നും

50 കല്പന തന്നിരിക്കുന്നു. അവന്റെ കല്പന
നിത്യജീവൻ എന്നു ഞാൻ അറിയുന്നു;
ആകയാൽ ഞാൻ സംസാരിക്കുന്നതു
പിതാവു എന്നോടു അരുളിച്ചെയ്തതുപോ
ലെ തന്നേ സംസാരിക്കുന്നു.

## ൧൩. അദ്ധ്യായം.

പെസഹപെരുനാളിന്നു മുമ്പെ താൻ
ഈ ലോകം വിട്ടു പിതാവിന്റെ അടുക്കൽ
പോകുവാനുള്ള നാഴിക വന്നു എന്നു
യേശു അറിഞ്ഞിട്ടു, ലോകത്തിൽ തനിക്കു
ള്ളവരെ സ്നേഹിച്ചതുപോലെ അവസാന
2 ത്തോളം അവരെ സ്നേഹിച്ചു. അത്താഴം
ആയപ്പോൾ പിശാചു, ശിമോന്റെ മക
നായ യൂദാ ഈസ്കൎയ്യോത്താവിന്റെ ഹൃദ
യത്തിൽ അവനെ കാണിച്ചുകൊടുപ്പാൻ
3 തോന്നിച്ചിരുന്നു; പിതാവു സകലവും
തന്റെ കയ്യിൽ തന്നിരിക്കുന്നു എന്നും
താൻ ദൈവത്തിന്റെ അടുക്കൽനിന്നു
വന്നു ദൈവത്തിന്റെ അടുക്കൽ പോകു
4 ന്നു എന്നും യേശു അറിഞ്ഞിരിക്കെ അത്താ
ഴത്തിൽനിന്നു എഴുന്നേററു വസ്ത്രം ഊരി
വെച്ചു ഒരു തുവൎത്ത എടുത്തു അരയിൽ
5 ചുററി ഒരു പാത്രത്തിൽ വെള്ളം പകൎന്നു
ശിഷ്യന്മാരുടെ കാൽ കഴുകുവാനും അര
യിൽ ചുററിയിരുന്ന തുണികൊണ്ടു തുവ
6 ൎത്തുവാനും തുടങ്ങി. അവൻ ശിമോൻ
പത്രൊസിന്റെ അടുക്കൽ വന്നപ്പോൾ
അവൻ അവനോടു: കൎത്താവേ, നീ
എന്റെ കാൽ കഴുകുന്നുവോ എന്നു പറ
7 ഞ്ഞു. യേശു അവനോടു: ഞാൻ ചെയ്യു
ന്നതു നീ ഇപ്പോൾ അറിയുന്നില്ല; പിന്നെ
8 അറിയും എന്നു ഉത്തരം പറഞ്ഞു. നീ
ഒരുനാളും എന്റെ കാൽ കഴുകുകയില്ല
എന്നു പത്രൊസ് പറഞ്ഞു. അതിന്നു
യേശു: ഞാൻ നിന്നെ കഴുകാഞ്ഞാൽ
നിനക്കു എന്നോടുകൂടെ പങ്കില്ല എന്നു

ഉത്തരം പറഞ്ഞു. അപ്പോൾ ശിമോൻ 9
പത്രൊസ്: കൎത്താവേ, എന്റെ കാൽ
മാത്രമല്ല കയ്യും തലയും കൂടെ കഴുകേണമേ
എന്നു പറഞ്ഞു. യേശു അവനോടു: കുളി 10
ച്ചിരിക്കുന്നവന്നു കാൽ അല്ലാതെ കഴുകു
വാൻ ആവശ്യം ഇല്ല; അവൻ മുഴുവനും
ശുദ്ധിയുള്ളവൻ; നിങ്ങൾ ശുദ്ധിയുള്ള
വർ ആകുന്നു; എല്ലാവരും അല്ലതാനും
എന്നു പറഞ്ഞു. തന്നെ കാണിച്ചുകൊടു 11
ക്കുന്നവനെ അറിഞ്ഞിരിക്കകൊണ്ടത്രേ
എല്ലാവരും ശുദ്ധിയുള്ളവരല്ല എന്നു പറ
ഞ്ഞതു.

അവൻ അവരുടെ കാൽ കഴുകീട്ടു 12
വസ്ത്രം ധരിച്ചു വീണ്ടും ഇരുന്നു അവരോടു
പറഞ്ഞതു: ഞാൻ നിങ്ങൾക്കു ചെയ്തതു
ഇന്നതു എന്നു അറിയുന്നുവോ? നിങ്ങൾ 13
എന്നെ ഗുരുവെന്നും കൎത്താവെന്നും വിളി
ക്കുന്നു; ഞാൻ അങ്ങനെ ആകകൊണ്ടു
നിങ്ങൾ പറയുന്നതു ശരി. കൎത്താവും 14
ഗുരുവുമായ ഞാൻ നിങ്ങളുടെ കാൽ കഴുകി
എങ്കിൽ നിങ്ങളും തമ്മിൽ തമ്മിൽ കാൽ
കഴുകേണ്ടതാകുന്നു. ഞാൻ നിങ്ങൾക്കു 15
ചെയ്തതുപോലെ നിങ്ങളും ചെയ്യേണ്ട
തിന്നു ഞാൻ നിങ്ങൾക്കു ദൃഷ്ടാന്തം തന്നി
രിക്കുന്നു. ആമേൻ, ആമേൻ, ഞാൻ 16
നിങ്ങളോടു പറയുന്നു: ദാസൻ യജമാന
നെക്കാൾ വലിയവൻ അല്ല; ദൂതൻ തന്നെ
അയച്ചവനെക്കാൾ വലിയവനുമല്ല. ഇതു 17
നിങ്ങൾ അറിയുന്നു എങ്കിൽ ചെയ്താൽ
ഭാഗ്യവാന്മാർ. നിങ്ങളെ എല്ലാവരെയും 18
കുറിച്ചു പറയുന്നില്ല; ഞാൻ തിരഞ്ഞെടു
ത്തവരെ ഞാൻ അറിയുന്നു; എന്നാൽ
“എന്റെ അപ്പം തിന്നുന്നവൻ എന്റെ
നേരെ കുതികാൽ ഉയൎത്തിയിരിക്കുന്നു”
എന്നുള്ള തിരുവെഴുത്തിന്നു നിവൃത്തി
വരേണ്ടതാകുന്നു. അതു സംഭവിക്കു 19
മ്പോൾ ഞാൻ തന്നേ മശീഹ എന്നു നി

ങ്ങൾ വിശ്വസിക്കേണ്ടതിന്നു ഞാൻ ഇ
പ്പോൾ അതു സംഭവിക്കുംമുമ്പെ നിങ്ങളോ
20 ടു പറയുന്നു. ആമെൻ, ആമെൻ, ഞാൻ
നിങ്ങളോടു പറയുന്നു: ഞാൻ അയക്കുന്ന
വനെ കൈക്കൊള്ളുന്നവൻ എന്നെ കൈ
ക്കൊള്ളുന്നു; എന്നെ കൈക്കൊള്ളുന്നവൻ
എന്നെ അയച്ചവനെ കൈക്കൊള്ളുന്നു.
21 ഇതു പറഞ്ഞിട്ടു യേശു ഉള്ളം കലങ്ങി:
ആമെൻ, ആമെൻ, ഞാൻ നിങ്ങളോടു
പറയുന്നു: നിങ്ങളിൽ ഒരുത്തൻ എന്നെ
കാണിച്ചുകൊടുക്കും എന്നു സാക്ഷീകരിച്ചു
22 പറഞ്ഞു. ഇതു ആരെക്കുറിച്ചു പറയുന്നു
എന്നു ശിഷ്യന്മാർ സംശയിച്ചു തമ്മിൽ
23 തമ്മിൽ നോക്കി. ശിഷ്യന്മാരിൽവെച്ചു
യേശു സ്നേഹിച്ച ഒരുത്തൻ യേശുവിന്റെ
24 മാർവ്വിടത്തു ചാരിക്കൊണ്ടിരുന്നു. ശിമോൻ
പത്രൊസ് അവനോടു ആംഗ്യംകാട്ടി,
അവൻ പറഞ്ഞതു ആരെക്കൊണ്ടു എന്നു
25 ചോദിപ്പാൻ പറഞ്ഞു. അവൻ യേശു
വിന്റെ നെഞ്ചോടു ചാഞ്ഞു: കൎത്താവേ,
26 അതു ആർ എന്നു ചോദിച്ചു. ഞാൻ
അപ്പഖണ്ഡം മുക്കി കൊടുക്കുന്നവൻ തന്നേ
എന്നു യേശു ഉത്തരം പറഞ്ഞു; ഖണ്ഡം
മുക്കി ശിമോൻ ഈസ്കൎയ്യോത്താവിന്റെ
27 മകനായ യൂദെക്കു കൊടുത്തു. ഖണ്ഡം
വാങ്ങിയ ഉടനെ സാത്താൻ അവനിൽ
കടന്നു. യേശു അവനോടു: നീ ചെയ്യു
ന്നതു വേഗത്തിൽ ചെയ്ക എന്നു പറഞ്ഞു.
28 എന്നാൽ ഇതു ഇന്നതിന്നെക്കുറിച്ചു പറഞ്ഞു
വെന്നു പന്തിയിൽ ഇരുന്നവരിൽ ആരും
29 അറിഞ്ഞില്ല. പണസ്സഞ്ചി യൂദയുടെ
പക്കൽ ആകയാൽ പെരുനാളിന്നു വേണ്ടു
ന്നതു മേടിപ്പാനോ ദരിദ്രൎക്കു വല്ലതും കൊ
ടുപ്പാനോ യേശു അവനോടു കല്പിക്കുന്നു
30 എന്നു ചിലൎക്കു തോന്നി. ഖണ്ഡം വാങ്ങിയ
ഉടനെ അവൻ എഴുന്നേറ്റു പോയി; അ
പ്പോൾ രാത്രി ആയിരുന്നു.

അവൻ പോയശേഷം യേശു പറ 31
ഞ്ഞതു: ഇപ്പോൾ മനുഷ്യപുത്രൻ മഹത്വ
പ്പെട്ടിരിക്കുന്നു; ദൈവവും അവനിൽ മഹ
ത്വപ്പെട്ടിരിക്കുന്നു; ദൈവം അവനിൽ 32
മഹത്വപ്പെട്ടിരിക്കുന്നു എങ്കിൽ ദൈവം
അവനെ തന്നിൽ തന്നേ മഹത്വപ്പെടു
ത്തും; ക്ഷണത്തിൽ അവനെ മഹത്വ
പ്പെടുത്തും. കുഞ്ഞുങ്ങളേ, ഞാൻ ഇനി 33
കുറഞ്ഞോന്നു മാത്രം നിങ്ങളോടുകൂടെ
ഇരിക്കും; നിങ്ങൾ എന്നെ അന്വേഷി
ക്കും; ഞാൻ പോകുന്ന ഇടത്തു നിങ്ങൾക്കു
വരുവാൻ കഴികയില്ല എന്നു ഞാൻ യെഹൂ
ദന്മാരോടു പറഞ്ഞതുപോലെ ഇന്നു നിങ്ങ
ളോടും പറയുന്നു. നിങ്ങൾ തമ്മിൽ തമ്മിൽ 34
സ്നേഹിക്കേണം എന്നു പുതിയോരു കല്പ
ന ഞാൻ നിങ്ങൾക്കു തരുന്നു; ഞാൻ
നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും
തമ്മിൽ തമ്മിൽ സ്നേഹിക്കേണം എന്നു
തന്നേ. നിങ്ങൾക്കു തമ്മിൽ തമ്മിൽ 35
സ്നേഹം ഉണ്ടെങ്കിൽ നിങ്ങൾ എന്റെ
ശിഷ്യന്മാർ എന്നു എല്ലാവരും അറിയും.
ശിമോൻ പത്രൊസ് അവനോടു: കൎത്താ 36
വേ, നീ എവിടെ പോകുന്നു എന്നു ചോ
ദിച്ചതിന്നു: ഞാൻ പോകുന്ന ഇടത്തേക്കു
നിനക്കു ഇപ്പോൾ എന്നെ അനുഗമിപ്പാൻ
കഴികയില്ല; പിന്നത്തേതിൽ നീ എന്നെ
അനുഗമിക്കും എന്നു യേശു അവനോടു
ഉത്തരം പറഞ്ഞു. പത്രൊസ് അവനോടു: 37
കൎത്താവേ, ഇപ്പോൾ എനിക്കു നിന്നെ
അനുഗമിപ്പാൻ കഴിയാത്തതു എന്തു?
ഞാൻ എന്റെ ജീവനെ നിനക്കു വേണ്ടി
വെച്ചുകളയും എന്നു പറഞ്ഞു. അതിന്നു 38
യേശു: നിന്റെ ജീവനെ എനിക്കു വേ
ണ്ടി വെച്ചുകളയുമോ? ആമെൻ, ആമെൻ,
ഞാൻ നിന്നോടു പറയുന്നു: നീ മൂന്നു
പ്രാവശ്യം എന്നെ തള്ളിപ്പറയുവോളം
കോഴി കൂകുകയില്ല എന്നു ഉത്തരം പറഞ്ഞു.

## ൧൪. അദ്ധ്യായം.

നിങ്ങളുടെ ഹൃദയം കലങ്ങിപ്പോകരുതു;
ദൈവത്തിൽ വിശ്വസിപ്പിൻ, എന്നിലും
2 വിശ്വസിപ്പിൻ. എന്റെ പിതാവിന്റെ
ഭവനത്തിൽ അനേകം വാസസ്ഥലങ്ങൾ
ഉണ്ടു; ഇല്ലെങ്കിൽ ഞാൻ നിങ്ങളോടു പറ
യുമായിരുന്നു. ഞാൻ നിങ്ങൾക്കു സ്ഥലം
3 ഒരുക്കുവാൻ പോകുന്നു. ഞാൻ പോയി
നിങ്ങൾക്കു സ്ഥലം ഒരുക്കിയാൽ, ഞാൻ
ഇരിക്കുന്ന ഇടത്തു നിങ്ങളും ഇരിക്കേണ്ടതി
ന്നു പിന്നെയും വന്നു നിങ്ങളെ എന്റെ അ
4 ടുക്കൽ ചേൎത്തുകൊള്ളും. ഞാൻ പോകുന്ന
ഇടത്തേക്കുള്ള വഴി നിങ്ങൾ അറിയുന്നു.
5 തോമാസ് അവനോടു: കൎത്താവേ, നീ
എവിടെ പോകുന്നു എന്നു ഞങ്ങൾ അറി
യുന്നില്ല; പിന്നെ വഴി എങ്ങനെ അറിയും
6 എന്നു പറഞ്ഞു. യേശു അവനോടു: ഞാൻ
തന്നേ വഴിയും സത്യവും ജീവനും ആ
കുന്നു; ഞാൻമുഖാന്തരമല്ലാതെ ആരും
പിതാവിന്റെ അടുക്കൽ എത്തുന്നില്ല.
7 നിങ്ങൾ എന്നെ അറിഞ്ഞു എങ്കിൽ എന്റെ
പിതാവിനെയും അറിയുമായിരുന്നു; ഇന്നു
മുതൽ നിങ്ങൾ അവനെ അറിയുന്നു; അ
വനെ കണ്ടുമിരിക്കുന്നു എന്നു പറഞ്ഞു.
8 ഫിലിപ്പൊസ് അവനോടു: കൎത്താവേ,
പിതാവിനെ ഞങ്ങൾക്കു കാണിച്ചുതരേ
ണം; എന്നാൽ ഞങ്ങൾക്കു മതി എന്നു പറ
9 ഞ്ഞു. യേശു അവനോടു പറഞ്ഞതു:
ഞാൻ ഇത്രകാലം നിങ്ങളോടുകൂടെ ഇരു
ന്നിട്ടും നീ എന്നെ അറിഞ്ഞില്ലയോ ഫിലി
പ്പൊസേ? എന്നെ കണ്ടവൻ പിതാവി
നെ കണ്ടിരിക്കുന്നു; പിന്നെ പിതാവി
നെ ഞങ്ങൾക്കു കാണിച്ചുതരേണം എന്നു
10 നീ പറയുന്നതു എങ്ങനെ? ഞാൻ പിതാ
വിലും പിതാവു എന്നിലും ആകുന്നു എന്നു
നീ വിശ്വസിക്കുന്നില്ലയോ? ഞാൻ നിങ്ങ
ളോടു പറയുന്ന വചനം സ്വയമായിട്ടല്ല
സംസാരിക്കുന്നതു; പിതാവു എന്നിൽ
വസിച്ചുകൊണ്ടു തന്റെ പ്രവൃത്തി ചെയ്യു
ന്നു. ഞാൻ പിതാവിലും പിതാവു എന്നി 11
ലും എന്നു എന്നെ വിശ്വസിപ്പിൻ; അല്ലെ
ങ്കിൽ പ്രവൃത്തിനിമിത്തം എന്നെ വിശ്വ
സിപ്പിൻ. ആമേൻ, ആമേൻ, ഞാൻ 12
നിങ്ങളോടു പറയുന്നു: ഞാൻ ചെയ്യുന്ന
പ്രവൃത്തി എന്നിൽ വിശ്വസിക്കുന്നവനും
ചെയ്യും; ഞാൻ പിതാവിന്റെ അടുക്കൽ
പോകുന്നതുകൊണ്ടു അതിൽ വലിയതും
അവൻ ചെയ്യും. നിങ്ങൾ എന്റെ നാമ 13
ത്തിൽ അപേക്ഷിക്കുന്നതു ഒക്കെയും പിതാ
വു പുത്രനിൽ മഹത്വപ്പെടേണ്ടതിന്നു
ഞാൻ ചെയ്തുതരും. നിങ്ങൾ എന്റെ 14
നാമത്തിൽ എന്നോടു അപേക്ഷിക്കുന്നതു
ഒക്കെയും ഞാൻ ചെയ്തുതരും. നിങ്ങൾ 15
എന്നെ സ്നേഹിക്കുന്നു എങ്കിൽ എന്റെ
കല്പനകളെ കാത്തുകൊള്ളും. എന്നാൽ 16
ഞാൻ പിതാവിനോടു ചോദിക്കും; അവൻ
സത്യത്തിന്റെ ആത്മാവു എന്ന മറ്റൊരു
കാൎയ്യസ്ഥനെ എന്നേക്കും നിങ്ങളോടുകൂടെ
ഇരിക്കേണ്ടതിന്നു നിങ്ങൾക്കു തരും. ലോ 17
കം അവനെ കാണുകയോ അറികയോ
ചെയ്യായ്കയാൽ അതിന്നു അവനെ ലഭി
പ്പാൻ കഴികയില്ല; നിങ്ങളോ അവൻ
നിങ്ങളോടുകൂടെ വസിക്കയും നിങ്ങ
ളിൽ ഇരിക്കയും ചെയ്യുന്നതുകൊണ്ടു അ
വനെ അറിയുന്നു. ഞാൻ നിങ്ങളെ 18
അനാഥരായി വിടുകയില്ല; ഞാൻ നിങ്ങ
ളുടെ അടുക്കൽ വരും. കുറഞ്ഞോന്നു 19
കഴിഞ്ഞാൽ ലോകം എന്നെ കാണുക
യില്ല; നിങ്ങളോ എന്നെ കാണും; ഞാൻ
ജീവിക്കുന്നതുകൊണ്ടു നിങ്ങളും ജീവിക്കും.
ഞാൻ എന്റെ പിതാവിലും നിങ്ങൾ എ 20
ന്നിലും ഞാൻ നിങ്ങളിലും എന്നു നിങ്ങൾ
അന്നു അറിയും. എന്റെ കല്പനകൾ 21

ലഭിച്ചു പ്രമാണിക്കുന്നവൻ എന്നെ സ്നേ
ഹിക്കുന്നവൻ ആകുന്നു; എന്നെ സ്നേഹി
ക്കുന്നവനെ എന്റെ പിതാവു സ്നേഹിക്കും;
ഞാനും അവനെ സ്നേഹിച്ചു അവന്നു എ
22 ന്നെത്തന്നെ വെളിപ്പെടുത്തും. ഈസ്കൎ
യ്യോത്താവല്ലാത്ത യൂദാ അവനോടു: കൎത്താ
വേ, എന്തു സംഭവിച്ചിട്ടാകുന്നു നീ ലോക
ത്തിന്നല്ല ഞങ്ങൾക്കത്രെ നിന്നെ വെളി
പ്പെടുത്തുവാൻ പോകുന്നതു എന്നു ചോ
23 ദിച്ചു. യേശു അവനോടു: എന്നെ സ്നേ
ഹിക്കുന്നവൻ എന്റെ വചനം പ്രമാണി
ക്കും; എന്റെ പിതാവു അവനെ സ്നേഹി
ക്കും; ഞങ്ങൾ അവന്റെ അടുക്കൽ വന്നു
24 അവനോടുകൂടെ വാസം ചെയ്യും. എന്നെ
സ്നേഹിക്കാത്തവൻ എന്റെ വചനം പ്രമാ
ണിക്കുന്നില്ല; നിങ്ങൾ കേൾക്കുന്ന വചനം
എന്റേതല്ല എന്നെ അയച്ച പിതാവി
ന്റേതത്രെ എന്നു ഉത്തരം പറഞ്ഞു.
25 ഞാൻ നിങ്ങളോടുകൂടെ വസിക്കുമ്പോൾ
ഇതു നിങ്ങളോടു സംസാരിച്ചിരിക്കുന്നു.
26 എങ്കിലും പിതാവു എന്റെ നാമത്തിൽ
അയപ്പാനുള്ള പരിശുദ്ധാത്മാവു എന്ന കാൎ
യ്യസ്ഥൻ നിങ്ങൾക്കു സകലവും ഉപദേശി
ച്ചുതരികയും ഞാൻ നിങ്ങളോടു പറഞ്ഞതു
ഒക്കെയും നിങ്ങളെ ഓൎമ്മപ്പെടുത്തുകയും
27 ചെയ്യും. സമാധാനം ഞാൻ നിങ്ങൾക്കു
തന്നേച്ചുപോകുന്നു; എന്റെ സമാധാനം
ഞാൻ നിങ്ങൾക്കു തരുന്നു; ലോകം തരു
ന്നതുപോലെ അല്ല ഞാൻ നിങ്ങൾക്കു തരു
ന്നതു. നിങ്ങളുടെ ഹൃദയം കലങ്ങരുതു,
28 ഭ്രമിക്കയും അരുതു. ഞാൻ പോകയും
നിങ്ങളുടെ അടുക്കൽ മടങ്ങിവരികയും
ചെയ്യും എന്നു ഞാൻ നിങ്ങളോടു പറഞ്ഞതു
കേട്ടുവല്ലോ; നിങ്ങൾ എന്നെ സ്നേഹിക്കു
ന്നു എങ്കിൽ ഞാൻ പിതാവിന്റെ അടു
ക്കൽ പോകുന്നതിനാൽ നിങ്ങൾ സന്തോ
ഷിക്കുമായിരുന്നു; പിതാവു എന്നെക്കാൾ
വലിയവനല്ലോ. അതു സംഭവിക്കു 29
മ്പോൾ നിങ്ങൾ വിശ്വസിക്കേണ്ടതിന്നു
ഞാൻ ഇപ്പോൾ അതു സംഭവിക്കുംമുമ്പെ
നിങ്ങളോടു പറഞ്ഞിരിക്കുന്നു. ഞാൻ 30
ഇനി നിങ്ങളോടു വളരെ സംസാരിക്ക
യില്ല; ലോകത്തിന്റെ പ്രഭു വരുന്നു;
അവന്നു എന്നോടു ഒരു കാൎയ്യവുമില്ല. എ 31
ങ്കിലും ഞാൻ പിതാവിനെ സ്നേഹിക്കുന്നു
എന്നും പിതാവു എന്നോടു കല്പിച്ചതുപോ
ലെ ഞാൻ ചെയ്യുന്നു എന്നും ലോകം അറി
യട്ടെ. എഴുന്നേല്പിൻ; നാം പോക.

## ൧൫. അദ്ധ്യായം.

ഞാൻ സാക്ഷാൽ മുന്തിരിവള്ളിയും
എന്റെ പിതാവു തോട്ടക്കാരനും ആകുന്നു.
എന്നിൽ കായ്ക്കാത്ത കൊമ്പു ഒക്കെയും 2
അവൻ നീക്കിക്കളയുന്നു; കായ്ക്കുന്നതു
ഒക്കെയും അധികം ഫലം കായ്ക്കേണ്ടതി
ന്നു ചെത്തി വെടിപ്പാക്കുന്നു. ഞാൻ 3
നിങ്ങളോടു സംസാരിച്ച വചനംനിമി
ത്തം നിങ്ങൾ ഇപ്പോൾ ശുദ്ധിയുള്ളവ
രാകുന്നു. എന്നിൽ വസിപ്പിൻ; ഞാൻ 4
നിങ്ങളിലും വസിക്കും; കൊമ്പിന്നു മുന്തി
രിവള്ളിയിൽ വസിച്ചിട്ടല്ലാതെ സ്വയ
മായി കായ്പാൻ കഴിയാത്തതുപോലെ
എന്നിൽ വസിച്ചിട്ടല്ലാതെ നിങ്ങൾക്കും
കഴികയില്ല. ഞാൻ മുന്തിരിവള്ളിയും 5
നിങ്ങൾ കൊമ്പുകളും ആകുന്നു; ഒരുത്തൻ
എന്നിലും ഞാൻ അവനിലും വസിക്കുന്നു
എങ്കിൽ അവൻ വളരെ ഫലം കായ്ക്കും;
എന്നെ പിരിഞ്ഞു നിങ്ങൾക്കു ഒന്നും ചെ
യ്വാൻ കഴികയില്ല. എന്നിൽ വസിക്കാ 6
ത്തവനെ ഒരു കൊമ്പുപോലെ പുറത്തു
കളഞ്ഞിട്ടു അവൻ ഉണങ്ങിപ്പോകുന്നു;
ആ വക ചേൎത്തു തീയിൽ ഇടുന്നു; അതു
വെന്തുപോകും. നിങ്ങൾ എന്നിലും 7
എന്റെ വചനം നിങ്ങളിലും വസിച്ചാൽ

നിങ്ങൾ ഇച്ഛിക്കുന്നതു എന്തെങ്കിലും അ
പേക്ഷിപ്പിൻ; അതു നിങ്ങൾക്കു കിട്ടും.
8 നിങ്ങൾ വളരെ ഫലം കായ്ക്കുന്നതിനാൽ
എന്റെ പിതാവു മഹത്വപ്പെടുന്നു; അങ്ങ
നെ നിങ്ങൾ എന്റെ ശിഷ്യന്മാർ ആകും.
9 പിതാവു എന്നെ സ്നേഹിക്കുന്നതുപോലെ
ഞാനും നിങ്ങളെ സ്നേഹിക്കുന്നു; എന്റെ
10 സ്നേഹത്തിൽ വസിപ്പിൻ. ഞാൻ എന്റെ
പിതാവിന്റെ കല്പനകൾ പ്രമാണിച്ചു
അവന്റെ സ്നേഹത്തിൽ വസിക്കുന്നതു
പോലെ നിങ്ങൾ എന്റെ കല്പനകൾ
പ്രമാണിച്ചാൽ എന്റെ സ്നേഹത്തിൽ
11 വസിക്കും. എന്റെ സന്തോഷം നിങ്ങ
ളിൽ ഇരിപ്പാനും നിങ്ങളുടെ സന്തോഷം
പൂൎണ്ണമാകുവാനും ഞാൻ ഇതു നിങ്ങളോടു
12 സംസാരിച്ചിരിക്കുന്നു. ഞാൻ നിങ്ങളെ
സ്നേഹിച്ചിരിക്കുന്നതുപോലെ നിങ്ങളും
തമ്മിൽ തമ്മിൽ സ്നേഹിക്കേണം എന്നാകു
13 ന്നു എന്റെ കല്പന. സ്നേഹിതന്മാൎക്കു
വേണ്ടി ജീവനെ കൊടുക്കുന്നതിലും അധി
14 കമുള്ള സ്നേഹം ആൎക്കും ഇല്ല. ഞാൻ നിങ്ങ
ളോടു കല്പിക്കുന്നതു ചെയ്താൽ നിങ്ങൾ എ
15 ന്റെ സ്നേഹിതന്മാർ തന്നേ. യജമാനൻ
ചെയ്യുന്നതു ദാസൻ അറിയായ്കകൊണ്ടു
ഞാൻ നിങ്ങളെ ദാസന്മാർ എന്നു ഇനി പ
റയുന്നില്ല; ഞാൻ എന്റെ പിതാവിനോടു
കേട്ടതു എല്ലാം നിങ്ങളോടു അറിയിച്ചതു
കൊണ്ടു നിങ്ങളെ സ്നേഹിതന്മാർ എന്നു
16 പറഞ്ഞിരിക്കുന്നു. നിങ്ങൾ എന്നെ തിര
ഞ്ഞെടുത്തു എന്നല്ല, ഞാൻ നിങ്ങളെ തിര
ഞ്ഞെടുത്തു, നിങ്ങൾ പോയി ഫലം കായ്ക്കേ
ണ്ടതിന്നും നിങ്ങളുടെ ഫലം നിലനില്ക്കേ
ണ്ടതിന്നും നിങ്ങളെ ആക്കിവെച്ചുമിരി
ക്കുന്നു; നിങ്ങൾ എന്റെ നാമത്തിൽ പിതാ
വിനോടു അപേക്ഷിക്കുന്നതൊക്കെയും അ
വൻ നിങ്ങൾക്കു തരുവാനായിട്ടു തന്നേ.
17 നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കേണ്ടു
തിന്നു ഞാൻ ഇതു നിങ്ങളോടു കല്പിക്കുന്നു.
ലോകം നിങ്ങളെ പകെക്കുന്നു എങ്കിൽ 18
അതു നിങ്ങൾക്കു മുമ്പെ എന്നെ പകെച്ചി
രിക്കുന്നു എന്നു അറിവിൻ. നിങ്ങൾ 19
ലോകക്കാർ ആയിരുന്നു എങ്കിൽ ലോകം
തനിക്കു സ്വന്തമായതിനെ സ്നേഹിക്കുമാ
യിരുന്നു; എന്നാൽ നിങ്ങൾ ലോകക്കാരാ
യിരിക്കാതെ ഞാൻ നിങ്ങളെ ലോകത്തിൽ
നിന്നു തിരഞ്ഞെടുത്തതുകൊണ്ടു ലോകം
നിങ്ങളെ പകെക്കുന്നു. ദാസൻ യജമാ 20
നനെക്കാൾ വലിയവനല്ല എന്നു ഞാൻ
നിങ്ങളോടു പറഞ്ഞ വാക്കു ഓൎപ്പിൻ; അ
വർ എന്നെ ഉപദ്രവിച്ചു എങ്കിൽ നിങ്ങ
ളെയും ഉപദ്രവിക്കും; എന്റെ വചനം
പ്രമാണിച്ചു എങ്കിൽ നിങ്ങളുടേതും പ്രമാ
ണിക്കും. എങ്കിലും എന്നെ അയച്ചവനെ 21
അവർ അറിയായ്കകൊണ്ടു എന്റെ നാമം
നിമിത്തം ഇതു ഒക്കെയും നിങ്ങളോടു
ചെയ്യും. ഞാൻ വന്നു അവരോടു സംസാ 22
രിക്കാതിരുന്നെങ്കിൽ അവൎക്കു പാപം ഇല്ലാ
യിരുന്നു; ഇപ്പോഴോ അവരുടെ പാപ
ത്തിന്നു ഒഴികഴിവില്ല. എന്നെ പകെ 23
ക്കുന്നവൻ എന്റെ പിതാവിനെയും പകെ
ക്കുന്നു. മററാരും ചെയ്തിട്ടില്ലാത്ത പ്രവൃ 24
ത്തികളെ ഞാൻ അവരുടെ ഇടയിൽ
ചെയ്തിരുന്നില്ല എങ്കിൽ അവൎക്കു പാപം
ഇല്ലായിരുന്നു; ഇപ്പോഴോ അവർ എന്നെ
യും എന്റെ പിതാവിനെയും കാണ്കയും
പകെക്കുകയും ചെയ്തിരിക്കുന്നു. "അവർ 25
വെറുതെ എന്നെ പകെച്ചു" എന്നു അവ
രുടെ ന്യായപ്രമാണത്തിൽ എഴുതിയിരി
ക്കുന്ന വചനം നിവൃത്തിയാകേണ്ടതിന്നു
തന്നേ. ഞാൻ പിതാവിന്റെ അടുക്കൽ 26
നിന്നു നിങ്ങൾക്കു അയപ്പാനുള്ള കാൎയ്യസ്ഥ
നായി പിതാവിന്റെ അടുക്കൽനിന്നു
പുറപ്പെടുന്ന സത്യാത്മാവു വരുമ്പോൾ
അവൻ എന്നെക്കുറിച്ചു സാക്ഷ്യം പറയും.

27 നിങ്ങളും ആദിമുതൽ എന്നോടുകൂടെ ഇരി
ക്കകൊണ്ടു സാക്ഷ്യം പറവിൻ.

## ൧൬ാം. അദ്ധ്യായം.

നിങ്ങൾ ഇടറിപ്പോകാതിരിപ്പാൻ ഞാൻ
ഇതു നിങ്ങളോടു സംസാരിച്ചിരിക്കുന്നു.
2 അവർ നിങ്ങളെ പള്ളിഭ്രഷ്ടർ ആക്കും;
അത്രയുമല്ല നിങ്ങളെ കൊല്ലുന്നവൻ
എല്ലാം ദൈവത്തിന്നു വഴിപാടു കഴിക്കുന്നു
എന്നു വിചാരിക്കുന്ന നാഴിക വരുന്നു.
3 അവർ പിതാവിനെയും എന്നെയും അറി
4 യായ്കകൊണ്ടു ഇങ്ങനെ ചെയ്യും. അതി
ന്റെ നാഴിക വരുമ്പോൾ ഞാൻ അതു
നിങ്ങളോടു പറഞ്ഞിട്ടുണ്ടെന്നു നിങ്ങൾ
ഓൎക്കേണ്ടതിന്നു ഇതു നിങ്ങളോടു സംസാ
രിച്ചിരിക്കുന്നു; ആദിയിൽ ഇതു നിങ്ങ
ളോടു പറയാഞ്ഞതു ഞാൻ നിങ്ങളോടു
5 കൂടെ ഇരിക്കകൊണ്ടത്രേ. ഇപ്പോഴോ
ഞാൻ എന്നെ അയച്ചവന്റെ അടുക്കൽ
പോകുന്നു; നീ എവിടെ പോകുന്നു എന്നു
നിങ്ങൾ ആരും എന്നോടു ചോദിക്കുന്നില്ല.
6 എങ്കിലും ഇതു നിങ്ങളോടു സംസാരിക്ക
കൊണ്ടു നിങ്ങളുടെ ഹൃദയത്തിൽ ദുഃഖം
7 നിറഞ്ഞിരിക്കുന്നു. എന്നാൽ ഞാൻ നിങ്ങ
ളോടു സത്യം പറയുന്നു; ഞാൻ പോകു
ന്നതു നിങ്ങൾക്കു പ്രയോജനം; ഞാൻ
പോകാഞ്ഞാൽ കാൎയ്യസ്ഥൻ നിങ്ങളുടെ
അടുക്കൽ വരികയില്ല; ഞാൻ പോയാൽ
അവനെ നിങ്ങളുടെ അടുക്കൽ അയക്കും.
8 അവൻ വന്നു പാപത്തെക്കുറിച്ചും നീതി
യെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോ
9 കത്തിന്നു ബോധംവരുത്തും. അവർ
എന്നിൽ വിശ്വസിക്കായ്കകൊണ്ടു പാപ
10 ത്തെക്കുറിച്ചും ഞാൻ പിതാവിന്റെ അ
ടുക്കൽ പോകയും നിങ്ങൾ ഇനി എന്നെ
കാണാതിരിക്കയും ചെയ്യുന്നതുകൊണ്ടു
11 നീതിയെക്കുറിച്ചും ഈ ലോകത്തിന്റെ
പ്രഭു വിധിക്കപ്പെട്ടിരിക്കകൊണ്ടു ന്യായ
വിധിയെക്കുറിച്ചും തന്നേ. ഇനിയും 12
വളരെ നിങ്ങളോടു പറവാൻ ഉണ്ടു; എ
ന്നാൽ നിങ്ങൾക്കു ഇപ്പോൾ വഹിപ്പാൻ
കഴിവില്ല. സത്യത്തിന്റെ ആത്മാവു 13
വരുമ്പോഴോ അവൻ നിങ്ങളെ സകല
സത്യത്തിലും വഴിനടത്തും; അവൻ സ്വയ
മായി സംസാരിക്കാതെ താൻ കേൾക്കു
ന്നതു സംസാരിക്കയും വരുവാനുള്ളതു
നിങ്ങൾക്കു അറിയിച്ചുതരികയും ചെയ്യും.
അവൻ എനിക്കുള്ളതിൽനിന്നു എടുത്തു 14
നിങ്ങൾക്കു അറിയിച്ചുതരുന്നതുകൊണ്ടു
എന്നെ മഹത്വപ്പെടുത്തും. പിതാവിന്നു 15
ള്ളതു ഒക്കെയും എനിക്കുള്ളതു; അതുകൊ
ണ്ടത്രേ അവൻ എനിക്കുള്ളതിൽനിന്നു
എടുത്തു നിങ്ങൾക്കു അറിയിച്ചുതരും എന്നു
ഞാൻ പറഞ്ഞതു. കുറഞ്ഞോന്നു കഴി 16
ഞ്ഞിട്ടു നിങ്ങൾ എന്നെ കാണുകയില്ല;
പിന്നെയും കുറഞ്ഞോന്നു കഴിഞ്ഞിട്ടു നി
ങ്ങൾ എന്നെ കാണും. അവന്റെ ശിഷ്യ 17
ന്മാരിൽ ചിലർ: കുറഞ്ഞോന്നു കഴിഞ്ഞിട്ടു
നിങ്ങൾ എന്നെ കാണുകയില്ല; പിന്നെ
യും കുറഞ്ഞോന്നു കഴിഞ്ഞിട്ടു എന്നെ
കാണും എന്നും പിതാവിന്റെ അടുക്കൽ
പോകുന്നു എന്നും അവൻ നമ്മോടു ഈ
പറയുന്നതു എന്തു എന്നു തമ്മിൽ ചോദിച്ചു.
കുറഞ്ഞോന്നു എന്നു ഈ പറയുന്നതു 18
എന്താകുന്നു? അവൻ എന്തു സംസാരിക്കു
ന്നു എന്നു നാം അറിയുന്നില്ല എന്നും അവർ
പറഞ്ഞു. അവർ തന്നോടു ചോദിപ്പാൻ 19
ആഗ്രഹിക്കുന്നു എന്നു അറിഞ്ഞു യേശു
അവരോടു പറഞ്ഞതു: കുറഞ്ഞോന്നു കഴി
ഞ്ഞിട്ടു എന്നെ കാണുകയില്ല; പിന്നെയും
കുറഞ്ഞോന്നു കഴിഞ്ഞിട്ടു എന്നെ കാണും
എന്നു ഞാൻ പറകയാൽ നിങ്ങൾ തമ്മിൽ
തമ്മിൽ ചോദിക്കുന്നുവോ? ആമേൻ, 20
ആമേൻ, ഞാൻ നിങ്ങളോടു പറയുന്നു:

നിങ്ങൾ കരഞ്ഞു വിലപിക്കും; ലോകമോ
സന്തോഷിക്കും; നിങ്ങൾ ദുഃഖിക്കും; എ
ന്നാൽ നിങ്ങളുടെ ദുഃഖം സന്തോഷമായി
21 ത്തീരും. സ്ത്രീ പ്രസവിക്കുമ്പോൾ തന്റെ
നാഴിക വന്നതുകൊണ്ടു അവൾക്കു ദുഃഖം
ഉണ്ടു; കുഞ്ഞിനെ പ്രസവിച്ചശേഷമോ
ഒരു മനുഷ്യൻ ലോകത്തിലേക്കു പിറന്നി
രിക്കുന്ന സന്തോഷംനിമിത്തം അവൾ
22 തന്റെ കഷ്ടം പിന്നെ ഓൎക്കുന്നില്ല. അ
ങ്ങനെ നിങ്ങൾക്കും ഇപ്പോൾ ദുഃഖം ഉണ്ടു
എങ്കിലും ഞാൻ പിന്നെയും നിങ്ങളെ
കാണും; നിങ്ങളുടെ ഹൃദയം സന്തോഷി
ക്കും; നിങ്ങളുടെ സന്തോഷം ആരും നിങ്ങ
23 ളിൽനിന്നു എടുത്തുകളകയില്ല. അന്നു
നിങ്ങൾ എന്നോടു ഒന്നും ചോദിക്കയില്ല.
ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു
പറയുന്നു: നിങ്ങൾ പിതാവിനോടു അ
പേക്ഷിക്കുന്നതൊക്കെയും അവൻ എന്റെ
24 നാമത്തിൽ നിങ്ങൾക്കു തരും. ഇന്നു
വരെ നിങ്ങൾ എന്റെ നാമത്തിൽ ഒന്നും
അപേക്ഷിച്ചിട്ടില്ല; അപേക്ഷിപ്പിൻ; എ
ന്നാൽ നിങ്ങളുടെ സന്തോഷം പൂൎണ്ണമാകും
വണ്ണം നിങ്ങൾക്കു ലഭിക്കും.
25 ഇതു ഞാൻ സദൃശമായി നിങ്ങളോടു
സംസാരിച്ചിരിക്കുന്നു; എങ്കിലും ഞാൻ
ഇനി സദൃശമായി നിങ്ങളോടു സംസാരി
ക്കാതെ പിതാവിനെ സംബന്ധിച്ചു സ്പഷ്ട
മായി നിങ്ങളോടു അറിയിക്കുന്ന നാഴിക
26 വരുന്നു. അന്നു നിങ്ങൾ എന്റെ നാമ
ത്തിൽ അപേക്ഷിക്കും; ഞാൻ നിങ്ങൾക്കു
വേണ്ടി പിതാവിനോടു അപേക്ഷിക്കും
27 എന്നു ഞാൻ പറയുന്നില്ല. നിങ്ങൾ
എന്നെ സ്നേഹിച്ചു, ഞാൻ പിതാവിന്റെ
അടുക്കൽനിന്നു വന്നിരിക്കുന്നു എന്നു വി
ശ്വസിച്ചിരിക്കകൊണ്ടു പിതാവുതാനും
28 നിങ്ങളെ സ്നേഹിക്കുന്നു. ഞാൻ പിതാ
വിന്റെ അടുക്കൽനിന്നു പുറപ്പെട്ടു ലോക
ത്തിൽ വന്നിരിക്കുന്നു; പിന്നെയും ലോക
ത്തെ വിട്ടു പിതാവിന്റെ അടുക്കൽ പോ
കുന്നു. അതിന്നു അവന്റെ ശിഷ്യന്മാർ: 29
ഇപ്പോൾ നീ സദൃശം ഒന്നും പറയാതെ
സ്പഷ്ടമായി സംസാരിക്കുന്നു. നീ സക 30
ലവും അറിയുന്നു എന്നും ആരും നിന്നോടു
ചോദിപ്പാൻ നിനക്കു ആവശ്യം ഇല്ല എന്നും
ഞങ്ങൾ ഇപ്പോൾ അറിയുന്നു; ഇതിനാൽ
നീ ദൈവത്തിന്റെ അടുക്കൽനിന്നു വന്നി
രിക്കുന്നു എന്നു ഞങ്ങൾ വിശ്വസിക്കുന്നു
എന്നു പറഞ്ഞു. യേശു അവരോടു: 31
ഇപ്പോൾ നിങ്ങൾ വിശ്വസിക്കുന്നുവോ?
നിങ്ങൾ ഓരോരുത്തൻ താന്താന്റെ സ്വ 32
ന്തത്തിലേക്കു ചിതറിപ്പോകയും എന്നെ
ഏകനായി വിടുകയും ചെയ്യുന്ന നാഴിക
വരുന്നു; വന്നുമിരിക്കുന്നു; പിതാവു എ
ന്നോടുകൂടെ ഉള്ളതുകൊണ്ടു ഞാൻ ഏകനല്ല
താനും. നിങ്ങൾക്കു എന്നിൽ സമാധാനം 33
ഉണ്ടാകേണ്ടതിന്നു ഇതു നിങ്ങളോടു സം
സാരിച്ചിരിക്കുന്നു; ലോകത്തിൽ നിങ്ങൾ
ക്കു കഷ്ടം ഉണ്ടു; എങ്കിലും ധൈൎയ്യപ്പെടു
വിൻ; ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു
എന്നു പറഞ്ഞു.

## ൧൭. അദ്ധ്യായം.

ഇതു സംസാരിച്ചിട്ടു യേശു സ്വൎഗ്ഗത്തേക്കു
നോക്കി പറഞ്ഞതെന്തെന്നാൽ: പിതാ
വേ, നാഴിക വന്നിരിക്കുന്നു; നിന്റെ
പുത്രൻ നിന്നെ മഹത്വപ്പെടുത്തേണ്ടതിന്നു
പുത്രനെ മഹത്വപ്പെടുത്തേണമേ. നീ 2
അവന്നു നല്കീട്ടുള്ള വൎക്കെല്ലാവൎക്കും അവൻ
നിത്യജീവനെ കൊടുക്കേണ്ടതിന്നു നീ
സകലജഡത്തിന്മേലും അവന്നു അധി
കാരം നല്കിയിരിക്കുന്നുവല്ലോ. ഏക 3
സത്യദൈവമായ നിന്നെയും നീ അയച്ചി
രിക്കുന്ന യേശുക്രിസ്തുവിനെയും അറിയു
ന്നതു തന്നേ നിത്യജീവൻ ആകുന്നു.

4 ഞാൻ ഭൂമിയിൽ നിന്നെ മഹത്വപ്പെടുത്തി,
നീ എനിക്കു ചെയ്വാൻ തന്ന പ്രവൃത്തി
5 തികെച്ചിരിക്കുന്നു. ഇപ്പോൾ, പിതാവേ,
ലോകം ഉണ്ടാകുംമുമ്പെ എനിക്കു നിന്റെ
അടുക്കൽ ഉണ്ടായിരുന്ന മഹത്വത്തിൽ
എന്നെ നിന്റെ അടുക്കൽ മഹത്വപ്പെടു
6 ത്തേണമേ. നീ ലോകത്തിൽനിന്നു എ
നിക്കു തന്നിട്ടുള്ള മനുഷ്യൎക്കു ഞാൻ നിന്റെ
നാമം വെളിപ്പെടുത്തിയിരിക്കുന്നു. അ
വർ നിനക്കുള്ളവർ ആയിരുന്നു; നീ
അവരെ എനിക്കു തന്നു; അവർ നിന്റെ
7 വചനം പ്രമാണിച്ചുമിരിക്കുന്നു. നീ എ
നിക്കു തന്നതു എല്ലാം നിന്റെ പക്കൽ
നിന്നു ആകുന്നു എന്നു അവർ ഇപ്പോൾ
8 അറിഞ്ഞിരിക്കുന്നു. നീ എനിക്കു തന്ന
വചനം ഞാൻ അവൎക്കു കൊടുത്തു; അവർ
അതു കൈക്കൊണ്ടു ഞാൻ നിന്റെ അടു
ക്കൽനിന്നു വന്നിരിക്കുന്നു എന്നു സത്യമാ
യിട്ടു അറിഞ്ഞും നീ എന്നെ അയച്ചു എന്നു
9 വിശ്വസിച്ചുമിരിക്കുന്നു. ഞാൻ അവൎക്കു
വേണ്ടി അപേക്ഷിക്കുന്നു; ലോകത്തിന്നു
വേണ്ടി അല്ല; നീ എനിക്കു തന്നിട്ടുള്ളവർ
നിനക്കുള്ളവർ ആകകൊണ്ടു അവൎക്കു
വേണ്ടിയത്രേ ഞാൻ അപേക്ഷിക്കുന്നതു.
10 എന്റേതു എല്ലാം നിന്റേതും നിന്റേതു
എന്റേതും ആകുന്നു; ഞാൻ അവരിൽ
11 മഹത്വപ്പെട്ടിരിക്കുന്നു. ഇനി ഞാൻ
ലോകത്തിൽ ഇരിക്കുന്നില്ല; ഇവരോ ലോ
കത്തിൽ ഇരിക്കുന്നു; ഞാൻ നിന്റെ അടു
ക്കൽ വരുന്നു. പരിശുദ്ധപിതാവേ, അ
വർ നമ്മെപ്പോലെ ഒന്നാകേണ്ടതിന്നു നീ
എനിക്കു തന്നിരിക്കുന്ന നിന്റെ നാമ
ത്തിൽ അവരെ കാത്തുകൊള്ളേണമേ.
12 അവരോടുകൂടെ ഇരുന്നപ്പോൾ ഞാൻ അ
വരെ നീ എനിക്കു തന്നിരിക്കുന്ന നിന്റെ
നാമത്തിൽ കാത്തുകൊണ്ടിരുന്നു; ഞാൻ
അവരെ സൂക്ഷിച്ചു; തിരുവെഴുത്തിന്നു
നിവൃത്തി വരേണ്ടതിന്നു ആ നാശയോഗ്യ
നല്ലാതെ അവരിൽ ആരും നശിച്ചുപോ
യിട്ടില്ല. ഇപ്പോഴോ ഞാൻ നിന്റെ അടു 13
ക്കൽ വരുന്നു; എന്റെ സന്തോഷം അവ
ൎക്കു ഉള്ളിൽ പൂൎണ്ണമാകേണ്ടതിന്നു ഇതു ലോ
കത്തിൽവെച്ചു സംസാരിക്കുന്നു. ഞാൻ 14
അവൎക്കു നിന്റെ വചനം കൊടുത്തിരി
ക്കുന്നു; ഞാൻ ലൌകികനല്ലാത്തതുപോലെ
അവരും ലൌകികന്മാരല്ലായ്കകൊണ്ടു ലോ
കം അവരെ പകെച്ചു. അവരെ ലോക 15
ത്തിൽനിന്നു എടുക്കേണം എന്നല്ല, ദുഷ്ട
ന്റെ കയ്യിൽ അകപ്പെടാതവണ്ണം അവരെ
കാത്തുകൊള്ളേണം എന്നത്രേ ഞാൻ അ
പേക്ഷിക്കുന്നതു. ഞാൻ ലൌകികനല്ലാ 16
ത്തതുപോലെ അവരും ലൌകികന്മാരല്ല.
സത്യത്താൽ അവരെ വിശുദ്ധീകരിക്കേ 17
ണമേ; നിന്റെ വചനം സത്യം ആകുന്നു.
നീ എന്നെ ലോകത്തിലേക്കു അയച്ചതു 18
പോലെ ഞാൻ അവരെയും ലോകത്തി
ലേക്കു അയച്ചിരിക്കുന്നു. അവരും സാ 19
ക്ഷാൽ വിശുദ്ധീകരിക്കപ്പെട്ടവർ ആകേ
ണ്ടതിന്നു ഞാൻ അവൎക്കു വേണ്ടി എന്നെ
ത്താനേ വിശുദ്ധീകരിക്കുന്നു. ഇവൎക്കു വേ 20
ണ്ടി മാത്രമല്ല, ഇവരുടെ വചനത്താൽ
എന്നിൽ വിശ്വസിപ്പാനിരിക്കുന്നവൎക്കു
വേണ്ടിയും ഞാൻ അപേക്ഷിക്കുന്നു. നീ 21
എന്നെ അയച്ചിരിക്കുന്നു എന്നു ലോകം
വിശ്വസിപ്പാൻ അവർ എല്ലാവരും ഒന്നാ
കേണ്ടതിന്നു, പിതാവേ, നീ എന്നിലും
ഞാൻ നിന്നിലും ആകുന്നതുപോലെ അ
വരും നമ്മിൽ ആകേണ്ടതിന്നു തന്നേ.
നീ എനിക്കു തന്നിട്ടുള്ള മഹത്വം ഞാൻ 22
അവൎക്കു കൊടുത്തിരിക്കുന്നു: നീ എന്നെ 23
അയച്ചിരിക്കുന്നു എന്നും നീ എന്നെ സ്നേ
ഹിക്കുന്നതുപോലെ അവരെയും സ്നേഹി
ക്കുന്നു എന്നും ലോകം അറിവാൻ, നാം
ഒന്നായിരിക്കുന്നതുപോലെ അവരും ഒന്നാ

കേണ്ടതിന്നു ഞാൻ അവരിലും നീ എന്നി
ലുമായി അവർ ഐക്യത്തിൽ തികെഞ്ഞ
24 വരായിരിക്കേണ്ടതിന്നു തന്നേ. പിതാ
വേ, നീ ലോകസ്ഥാപനത്തിന്നു മുമ്പെ
എന്നെ സ്നേഹിച്ചിരിക്കകൊണ്ടു എനിക്കു
നല്കിയ മഹത്വം നീ എനിക്കു തന്നിട്ടുള്ള
വർ കാണേണ്ടതിന്നു ഞാൻ ഇരിക്കുന്ന
ഇടത്തു അവരും എന്നോടുകൂടെ ഇരിക്കേ
25 ണം എന്നു ഞാൻ ഇച്ഛിക്കുന്നു. നീതിയുള്ള
പിതാവേ, ലോകം നിന്നെ അറിഞ്ഞി
ട്ടില്ല; ഞാനോ നിന്നെ അറിഞ്ഞിരിക്കുന്നു;
നീ എന്നെ അയച്ചിരിക്കുന്നു എന്നു ഇവരും
26 അറിഞ്ഞിരിക്കുന്നു. നീ എന്നെ സ്നേഹി
ക്കുന്ന സ്നേഹം അവരിൽ ആകുവാനും
ഞാൻ അവരിൽ ആകുവാനും ഞാൻ
നിന്റെ നാമം അവൎക്കു വെളിപ്പെടുത്തി
യിരിക്കുന്നു; ഇനിയും വെളിപ്പെടുത്തും.

## ൧൮. അദ്ധ്യായം.

ഇതു പറഞ്ഞിട്ടു യേശു ശിഷ്യന്മാരുമായി
കെദ്രോൻതോട്ടിന്നു അക്കരെക്കു പോയി.
അവിടെ ഒരു തോട്ടം ഉണ്ടായിരുന്നു; അ
തിൽ അവനും ശിഷ്യന്മാരും കടന്നു.
2 അവിടെ യേശു പലപ്പോഴും ശിഷ്യന്മാ
രോടുകൂടെ പോയിരുന്നതുകൊണ്ടു അവ
നെ കാണിച്ചുകൊടുത്ത യൂദയും ആ സ്ഥലം
3 അറിഞ്ഞിരുന്നു. അങ്ങനെ യൂദാ പട്ടാള
ത്തെയും മഹാപുരോഹിതന്മാരും പരീശ
ന്മാരും അയച്ച ചേവകരെയും കൂട്ടിക്കൊ
ണ്ടു ദീപട്ടിപന്തങ്ങളും ആയുധങ്ങളുമായി
4 അവിടെ വന്നു. യേശു തനിക്കു നേരി
ടുവാനുള്ളതു എല്ലാം അറിഞ്ഞു പുറത്തു ചെ
ന്നു: നിങ്ങൾ ആരെ തിരയുന്നു എന്നു
5 അവരോടു ചോദിച്ചു. നസറായനായ
യേശുവിനെ എന്നു അവർ ഉത്തരം പറ
ഞ്ഞപ്പോൾ: അതു ഞാൻ തന്നേ എന്നു യേശു
പറഞ്ഞു; അവനെ കാണിച്ചുകൊടുക്കുന്ന
യൂദയും അവരോടുകൂടെ നിന്നിരുന്നു.
ഞാൻ തന്നേ എന്നു അവരോടു പറഞ്ഞ 6
പ്പോൾ അവർ പിൻവാങ്ങി നിലത്തു
വീണു. നിങ്ങൾ ആരെ തിരയുന്നു എന്നു 7
അവൻ പിന്നെയും അവരോടു ചോദിച്ച
തിന്നു അവർ: നസറായനായ യേശുവി
നെ എന്നു പറഞ്ഞു. ഞാൻ തന്നേ എന്നു 8
നിങ്ങളോടു പറഞ്ഞുവല്ലോ; എന്നെ ആ
കുന്നു തിരയുന്നതെങ്കിൽ ഇവർ പൊയ്ക്കൊ
ള്ളട്ടെ എന്നു യേശു ഉത്തരം പറഞ്ഞു.
നീ എനിക്കു തന്നവരിൽ ആരും നഷ്ടമാ 9
യിപ്പോയിട്ടില്ല എന്നു അവൻ പറഞ്ഞ
വാക്കിന്നു ഇതിനാൽ നിവൃത്തിവന്നു.
ശിമോൻപത്രൊസ് തനിക്കുള്ള വാൾ ഊരി 10
മഹാപുരോഹിതന്റെ ദാസനെ വെട്ടി അ
വന്റെ വലത്തുകാതു അറുത്തുകളഞ്ഞു; ആ
ദാസന്നു മല്ക്കൊസ് എന്നു പേർ. യേശു 11
പത്രൊസിനോടു: വാൾ ഉറയിൽ ഇടുക;
പിതാവു എനിക്കു തന്ന പാനപാത്രം ഞാൻ
കുടിക്കേണ്ടയോ എന്നു പറഞ്ഞു.

പട്ടാളവും സഹസ്രാധിപനും യെഹൂ 12
ദന്മാരുടെ ചേവകരും യേശുവിനെ പിടി
ച്ചുകെട്ടി ഒന്നാമതു ഹന്നാവിന്റെ അടു 13
ക്കൽ കൊണ്ടുപോയി; അവൻ ആ സംവ
ത്സരത്തെ മഹാപുരോഹിതനായ കയ്യഫാ
വിന്റെ അമ്മായപ്പൻ ആയിരുന്നു. കയ്യ 14
ഫാവോ: ജനത്തിന്നു വേണ്ടി ഒരു മനു
ഷ്യൻ മരിക്കുന്നതു നന്നു എന്നു യെഹൂദ
ന്മാരോടു ആലോചന പറഞ്ഞവൻ തന്നേ.

ശിമോൻ പത്രൊസും മറ്റൊരു ശിഷ്യ 15
നും യേശുവിന്റെ പിന്നാലെ ചെന്നു;
ആ ശിഷ്യൻ മഹാപുരോഹിതന്നു പരിച
യമുള്ളവൻ ആകയാൽ യേശുവിനോടു
കൂടെ മഹാപുരോഹിതന്റെ നടുമുറ്റത്തു
കടന്നു. പത്രൊസ് വാതില്ക്കൽ പുറത്തു 16
നില്ക്കുമ്പോൾ മഹാപുരോഹിതന്നു പരിച
യമുള്ള മറ്റെ ശിഷ്യൻ പുറത്തു വന്നു വാതി

ല്ക്കാവല്ക്കാരത്തിയോടു പറഞ്ഞു പത്രൊ
17 സിനെ അകത്തു കയററി. വാതിൽ കാ
ക്കുന്ന ബാല്യക്കാരത്തി പത്രൊസിനോടു:
നീയും ഈ മനുഷ്യന്റെ ശിഷ്യന്മാരിൽ
ഒരുവനോ എന്നു ചോദിച്ചു; അല്ല എന്നു
18 അവൻ പറഞ്ഞു. അന്നു കുളിർ ആക
കൊണ്ടു ദാസന്മാരും ചേവകരും കനൽ
കൂട്ടി തീ കാഞ്ഞുകൊണ്ടിരുന്നു; പത്രൊസും
അവരോടുകൂടെ തീ കാഞ്ഞുകൊണ്ടു നിന്നു.
19 മഹാപുരോഹിതൻ യേശുവിനോടു അ
വന്റെ ശിഷ്യന്മാരെയും ഉപദേശത്തെയും
20 കുറിച്ചു ചോദിച്ചു. അതിന്നു യേശു:
ഞാൻ ലോകത്തോടു പരസ്യമായി സംസാ
രിച്ചിരിക്കുന്നു; പള്ളിയിലും എല്ലായെഹൂ
ദന്മാരും കൂടുന്ന ദൈവാലയത്തിലും ഞാൻ
എപ്പോഴും ഉപദേശിച്ചു; രഹസ്യമായി
21 ഒന്നും സംസാരിച്ചിട്ടില്ല. നീ എന്നോടു
ചോദിക്കുന്നതു എന്തു? ഞാൻ സംസാരി
ച്ചതു എന്തെന്നു കേട്ടവരോടു ചോദിക്ക;
ഞാൻ പറഞ്ഞതു അവർ അറിയുന്നു എന്നു
22 ഉത്തരം പറഞ്ഞു. അവൻ ഇങ്ങനെ പറ
യുമ്പോൾ ചേവകരിൽ അരികെ നിന്ന
ഒരുത്തൻ: മഹാപുരോഹിതനോടു ഇങ്ങ
നെയോ ഉത്തരം പറയുന്നതു എന്നു പറ
ഞ്ഞു യേശുവിന്റെ കന്നത്തു ഒന്നടിച്ചു.
23 യേശു അവനോടു: ഞാൻ ദോഷമായി സം
സാരിച്ചു എങ്കിൽ തെളിവു കൊടുക്ക;
അല്ലെങ്കിൽ എന്നെ തല്ലുന്നതു എന്തു എന്നു
24 പറഞ്ഞു. ഹന്നാവു അവനെ കെട്ടപ്പെ
ട്ടവനായി മഹാപുരോഹിതനായ കയ്യഫാ
വിന്റെ അടുക്കൽ അയച്ചു.
25 ശിമോൻ പത്രൊസ് തീ കാഞ്ഞുനില്ക്കു
മ്പോൾ: നീയും അവന്റെ ശിഷ്യന്മാരിൽ
ഒരുത്തനല്ലയോ എന്നു ചിലർ അവനോടു
ചോദിച്ചു; അല്ല എന്നു അവൻ മറുത്തു
26 പറഞ്ഞു. മഹാപുരോഹിതന്റെ ദാസ
ന്മാരിൽവെച്ചു പത്രൊസ് കാതറുത്തവ
ന്റെ ചാർച്ചക്കാരനായ ഒരുത്തൻ: ഞാൻ
നിന്നെ അവനോടുകൂടെ തോട്ടത്തിൽ
കണ്ടില്ലയോ എന്നു പറഞ്ഞു. പത്രൊസ് 27
പിന്നെയും മറുത്തുപറഞ്ഞു; ഉടനെ കോഴി
കൂകി.

പുലച്ചെക്കു അവർ യേശുവിനെ കയ്യ 28
ഫാവിന്റെ അടുക്കൽനിന്നു ആസ്ഥാന
ത്തിലേക്കു കൊണ്ടുപോയി; തങ്ങൾ അശു
ദ്ധമാകാതെ പെസഹ കഴിപ്പാന്തക്കവണ്ണം
ആസ്ഥാനത്തിൽ കടന്നില്ല. പീലാത്തൊ 29
സ് അവരുടെ അടുക്കൽ പുറത്തു വന്നു:
ഈ മനുഷ്യന്റെ നേരെ എന്തു കുററം
ബോധിപ്പിക്കുന്നു എന്നു ചോദിച്ചു. കുററ 30
ക്കാരൻ അല്ലാഞ്ഞു എങ്കിൽ ഞങ്ങൾ അവ
നെ നിന്റെ പക്കൽ ഏല്പിക്കയില്ലായി
രുന്നു എന്നു അവർ അവനോടു ഉത്തരം
പറഞ്ഞു. പീലാത്തൊസ് അവരോടു: 31
നിങ്ങൾ അവനെ കൊണ്ടുപോയി നിങ്ങ
ളുടെ ന്യായപ്രമാണപ്രകാരം വിധിപ്പിൻ
എന്നു പറഞ്ഞതിന്നു യെഹൂദന്മാർ അവ
നോടു: മരണശിക്ഷെക്കുള്ള അധികാരം
ഞങ്ങൾക്കില്ലല്ലോ എന്നു പറഞ്ഞു. യേശു 32
താൻ മരിപ്പാനുള്ള മരണവിധം സൂചിപ്പി
ച്ച വാക്കിന്നു ഇതിനാൽ നിവൃത്തിവന്നു.
പീലാത്തൊസ് പിന്നെയും ആസ്ഥാന 33
ത്തിൽ ചെന്നു യേശുവിനെ വിളിച്ചു: നീ
യെഹൂദന്മാരുടെ രാജാവോ എന്നു ചോ
ദിച്ചു. അതിന്നു ഉത്തരമായി യേശു: ഇതു 34
നീ സ്വയമായി പറയുന്നതോ മററുള്ളവർ
എന്നെക്കുറിച്ചു നിന്നോടു പറഞ്ഞിട്ടോ
എന്നു ചോദിച്ചു. പീലാത്തൊസ് അതി 35
ന്നു ഉത്തരമായി: ഞാൻ യെഹൂദനോ?
നിന്റെ ജനവും മഹാപുരോഹിതന്മാരും
നിന്നെ എന്റെ പക്കൽ ഏല്പിച്ചിരിക്കുന്നു;
നീ എന്തു ചെയ്തു എന്നു ചോദിച്ചതിന്നു
യേശു: എന്റെ രാജ്യം ഐഹികമല്ല; 36
എന്റെ രാജ്യം ഐഹികം ആയിരുന്നു

എങ്കിൽ എന്നെ യെഹൂദന്മാരുടെ കയ്യിൽ
ഏല്പിക്കാതവണ്ണം എന്റെ ചേവകർ പോ
രാട്ടമായിരുന്നു; എന്നാൽ എന്റെ രാജ്യം
ഐഹികമല്ല എന്നു ഉത്തരം പറഞ്ഞു.
37 പീലാത്തൊസ് അവനോടു: എന്നാൽ നീ
രാജാവു തന്നേയല്ലോ എന്നു പറഞ്ഞതിന്നു
യേശു: നീ പറഞ്ഞതുപോലെ ഞാൻ
രാജാവു തന്നേ; സത്യത്തിന്നു സാക്ഷി
നില്ക്കേണ്ടതിന്നു ഞാൻ ജനിച്ചു അതിന്നാ
യി ലോകത്തിൽ വന്നുമിരിക്കുന്നു; സത്യത
ല്പരനായവൻ എല്ലാം എന്റെ വാക്കു കേൾ
38 ക്കുന്നു എന്നു ഉത്തരം പറഞ്ഞു. പീലാ
ത്തൊസ് അവനോടു: സത്യം എന്നാൽ
എന്തു എന്നു പറഞ്ഞു പിന്നെയും യെഹൂദ
ന്മാരുടെ അടുക്കൽ പുറത്തു ചെന്നു അവ
രോടു: ഞാൻ അവനിൽ ഒരു കുററവും
39 കാണുന്നില്ല. എന്നാൽ പെസഹയിൽ
ഞാൻ നിങ്ങൾക്കു ഒരുത്തനെ വിട്ടുതരിക
പതിവുണ്ടല്ലോ; യെഹൂദന്മാരുടെ രാജാ
വിനെ വിട്ടുതരുന്നതു സമ്മതമോ എന്നു
40 ചോദിച്ചതിന്നു അവർ പിന്നെയും: ഇവ
നെ വേണ്ടാ; ബറബ്ബാസിനെ മതി എന്നു
നിലവിളിച്ചുപറഞ്ഞു; ബറബ്ബാസോ കവ
ൎച്ചക്കാരൻ ആയിരുന്നു.

## ൧൯. അദ്ധ്യായം.

**അ**നന്തരം പീലാത്തൊസ് യേശുവിനെ
കൊണ്ടുപോയി വാറുകൊണ്ടു അടിപ്പിച്ചു.
2 പടയാളികൾ മുള്ളുകൊണ്ടു ഒരു കിരീടം
മെടഞ്ഞു അവന്റെ തലയിൽ വെച്ചു ധൂമ്ര
3 വസ്ത്രം ധരിപ്പിച്ചു അവന്റെ അടുക്കൽ
ചെന്നു: യെഹൂദന്മാരുടെ രാജാവേ, ജയ
ജയ എന്നു പറഞ്ഞു അവനെ കന്നത്ത
4 ടിച്ചു. പീലാത്തൊസ് പിന്നെയും പുറ
ത്തു വന്നു: ഞാൻ അവനിൽ ഒരു കുററവും
കാണുന്നില്ല എന്നു നിങ്ങൾ അറിയേണ്ട
തിന്നു അവനെ നിങ്ങളുടെ അടുക്കൽ
ഇതാ, പുറത്തു കൊണ്ടുവരുന്നു എന്നു പറ
ഞ്ഞു. അങ്ങനെ യേശു മുൾക്കിരീടവും 5
ധൂമ്രവസ്ത്രവും ധരിച്ചു പുറത്തു വന്നു. പീ
ലാത്തൊസ് അവരോടു: ആ മനുഷ്യൻ
ഇതാ എന്നു പറഞ്ഞു. മഹാപുരോഹിത 6
ന്മാരും ചേവകരും അവനെ കണ്ടപ്പോൾ:
ക്രൂശിക്ക, ക്രൂശിക്ക എന്നു ആൎത്തുവിളിച്ചു.
പീലാത്തൊസ് അവരോടു: നിങ്ങൾ അവ
നെ കൊണ്ടുപോയി ക്രൂശിപ്പിൻ; ഞാനോ
അവനിൽ കുററം കാണുന്നില്ല എന്നു പറ
ഞ്ഞു. യെഹൂദന്മാർ അവനോടു: ഞങ്ങൾ 7
ക്കു ഒരു ന്യായപ്രമാണം ഉണ്ടു; അവൻ
തന്നെത്താൻ ദൈവപുത്രൻ ആക്കിയതു
കൊണ്ടു ആ ന്യായപ്രമാണപ്രകാരം അ
വൻ മരിക്കേണ്ടതാകുന്നു എന്നു ഉത്തരം
പറഞ്ഞു. ഈ വാക്കു കേട്ടിട്ടു പീലാത്തൊ 8
സ് ഏററവും ഭയപ്പെട്ടു, പിന്നെയും 9
ആസ്ഥാനത്തിൽ ചെന്നു: നീ എവിടെ
നിന്നു ആകുന്നു എന്നു യേശുവിനോടു
ചോദിച്ചു. യേശു ഉത്തരം പറഞ്ഞില്ല.
പീലാത്തൊസ് അവനോടു: നീ എന്നോടു 10
സംസാരിക്കുന്നില്ലയോ? എനിക്കു നിന്നെ
ക്രൂശിപ്പാൻ അധികാരമുണ്ടെന്നും നിന്നെ
വിട്ടയപ്പാൻ അധികാരമുണ്ടെന്നും നീ
അറിയുന്നില്ലയോ എന്നു ചോദിച്ചതിന്നു
യേശു അവനോടു: മേലിൽനിന്നു നിനക്കു 11
കിട്ടീട്ടില്ല എങ്കിൽ എന്റെമേൽ നിന
ക്കു ഒരധികാരവും ഉണ്ടാകയില്ലായിരുന്നു;
അതുകൊണ്ടു എന്നെ നിന്റെ പക്കൽ
ഏല്പിച്ചവന്നു അധികം പാപം ഉണ്ടു
എന്നു ഉത്തരം പറഞ്ഞു. ഇതുനിമിത്തം 12
പീലാത്തൊസ് അവനെ വിട്ടയപ്പാൻ
ശ്രമിച്ചു; യെഹൂദന്മാരോ: നീ ഇവനെ
വിട്ടയച്ചാൽ കൈസരുടെ സ്നേഹിതൻ
അല്ല; തന്നെത്താൻ രാജാവാക്കുന്നവൻ
എല്ലാം കൈസരോടു മത്സരിക്കുന്നുവല്ലോ
എന്നു ആൎത്തുപറഞ്ഞു. ഈ വാക്കു കേട്ടിട്ടു 13

പീലാത്തൊസ് യേശുവിനെ പുറത്തു
കൊണ്ടുവന്നു, കല്ത്തളമെന്നും എബ്രായഭാ
ഷയിൽ ഗബ്ബഥാ എന്നും പേരുള്ള സ്ഥല
14 ത്തു ന്യായാസനത്തിൽ ഇരുന്നു. അ
പ്പോൾ പെസഹയുടെ ഒരുക്കനാൾ ഏക
ദേശം ആറാം മണിനേരം ആയിരുന്നു.
അവൻ യെഹൂദന്മാരോടു: ഇതാ, നിങ്ങ
15 ളുടെ രാജാവു എന്നു പറഞ്ഞു. അവരോ:
കൊന്നുകളക, കൊന്നുകളക; അവനെ
ക്രൂശിക്ക എന്നു നിലവിളിച്ചു. നിങ്ങളുടെ
രാജാവിനെ ഞാൻ ക്രൂശിക്കേണമോ എന്നു
പീലാത്തൊസ് അവരോടു ചോദിച്ചു; അ
തിന്നു മഹാപുരോഹിതന്മാർ: ഞങ്ങൾക്കു
കൈസരല്ലാതെ മറ്റൊരു രാജാവില്ല
16 എന്നു ഉത്തരം പറഞ്ഞു. അപ്പോൾ അവൻ
അവനെ ക്രൂശിക്കേണ്ടതിന്നു അവൎക്കു
ഏല്പിച്ചുകൊടുത്തു.
17 അവർ യേശുവിനെ കയ്യേറ്റു; അവൻ
താൻതന്നേ ക്രൂശിനെ ചുമന്നുകൊണ്ടു
എബ്രായഭാഷയിൽ ഗൊല്ഗോഥാ എന്നു
പേരുള്ള തലയോടിടം എന്ന സ്ഥലത്തേ
18 ക്കു പോയി. അവിടെ അവർ അവ
നെയും അവനോടുകൂടെ വേറെ രണ്ടു
ആളുകളെയും ഒരുത്തനെ അപ്പുറത്തും
ഒരുത്തനെ ഇപ്പുറത്തും യേശുവിനെ നടു
19 വിലുമായി ക്രൂശിച്ചു. പീലാത്തൊസ്
ഒരു മേലെഴുത്തും എഴുതി ക്രൂശിന്മേൽ
പതിപ്പിച്ചു; അതിൽ: നസറായനായ
യേശു യെഹൂദന്മാരുടെ രാജാവു എന്നു
20 എഴുതിയിരുന്നു. യേശുവിനെ ക്രൂശിച്ച
സ്ഥലം നഗരത്തിന്നു സമീപം ആകയാൽ
അനേകം യെഹൂദന്മാർ ഈ മേലെഴുത്തു
വായിച്ചു. അതു എബ്രായ റോമ യവന
21 ഭാഷകളിൽ എഴുതിയിരുന്നു. ആകയാൽ
യെഹൂദന്മാരുടെ മഹാപുരോഹിതന്മാർ
പീലാത്തൊസിനോടു: യെഹൂദന്മാരുടെ
രാജാവു എന്നല്ല, ഞാൻ യെഹൂദന്മാരുടെ
രാജാവു എന്നു അവൻ പറഞ്ഞു എന്നത്രേ
എഴുതേണ്ടതു എന്നു പറഞ്ഞു. അതിന്നു 22
പീലാത്തൊസ്: ഞാൻ എഴുതിയതു എഴു
തി എന്നു ഉത്തരം പറഞ്ഞു.
പടയാളികൾ യേശുവിനെ ക്രൂശിച്ച 23
ശേഷം അവന്റെ വസ്ത്രം എടുത്തു ഓരോ
പടയാളിക്കു ഓരോ പങ്കായിട്ടു നാലു
പങ്കാക്കി; അങ്കിയും എടുത്തു; അങ്കിയോ
തുന്നൽ ഇല്ലാതെ മേൽതൊട്ടു അടി
യോളം മുഴുവനും നെയ്തതായിരുന്നു. ഇതു 24
കീറരുതു; ആൎക്കു വരും എന്നു ചീട്ടി
ടുക എന്നു അവർ തമ്മിൽ പറഞ്ഞു.
"എന്റെ വസ്ത്രം അവർ പകുത്തെടുത്തു
എന്റെ അങ്കിക്കായി ചീട്ടിട്ടു" എന്നുള്ള
തിരുവെഴുത്തിന്നു ഇതിനാൽ നിവൃത്തി
വന്നു. പടയാളികൾ ഇങ്ങനെ ഒക്കെയും
ചെയ്തു.
യേശുവിന്റെ ക്രൂശിന്നരികെ അവ 25
ന്റെ അമ്മയും അമ്മയുടെ സഹോദരി
യും ക്ലെയോപ്പാവിന്റെ ഭാൎയ്യ മറിയയും
മഗ്ദലക്കാരത്തി മറിയയും നിന്നിരുന്നു.
യേശു തന്റെ അമ്മയും താൻ സ്നേഹിച്ച 26
ശിഷ്യനും നില്ക്കുന്നതു കണ്ടിട്ടു: സ്ത്രീയേ,
ഇതാ, നിന്റെ മകൻ എന്നു അമ്മയോടു
പറഞ്ഞു. പിന്നെ ശിഷ്യനോടു: ഇതാ, 27
നിന്റെ അമ്മ എന്നും പറഞ്ഞു. ആ
നാഴികമുതൽ ആ ശിഷ്യൻ അവളെ
തന്റെ വീട്ടിൽ കൈക്കൊണ്ടു.
അതിന്റെശേഷം സകലവും തിക 28
ഞ്ഞിരിക്കുന്നു എന്നു യേശു അറിഞ്ഞിട്ടു തി
രുവെഴുത്തു നിവൃത്തിയാകുംവണ്ണം: എനി
ക്കു ദാഹിക്കുന്നു എന്നു പറഞ്ഞു. അവിടെ 29
പുളിച്ചവീഞ്ഞു നിറഞ്ഞോരു പാത്രം വെ
ച്ചിട്ടുണ്ടായിരുന്നു; അവർ ഒരു സ്പോങ്ങ്
പുളിച്ചവീഞ്ഞു നിറെച്ചു ഈസോപ്പുതണ്ടി
ന്മേൽ ആക്കി അവന്റെ വായോടു അടു
പ്പിച്ചു. യേശു പുളിച്ചവീഞ്ഞു കുടിച്ച 30

ശേഷം: നിവൃത്തിയായി എന്നു പറഞ്ഞു
തല ചായ്ച്ചു ആത്മാവിനെ ഏല്പിച്ചു
കൊടുത്തു.
31 അന്നു ഒരുക്കനാളും ആ ശബ്ബത്ത്
നാൾ വലിയതും ആകകൊണ്ടു ശരീര
ങ്ങൾ ശബ്ബത്തിൽ ക്രൂശിന്മേൽ ഇരിക്ക
രുതു എന്നുവെച്ചു അവരുടെ കാൽ ഒടിച്ചു
എടുപ്പിക്കേണം എന്നു യെഹൂദന്മാർ പീലാ
32 ത്തൊസിനോടു അപേക്ഷിച്ചു. ആക
യാൽ പടയാളികൾ വന്നു ഒന്നാമത്തവ
ന്റെയും അവനോടുകൂടെ ക്രൂശിക്കപ്പെട്ട
33 മറ്റവന്റെയും കാൽ ഒടിച്ചു. അവർ
യേശുവിന്റെ അടുക്കൽ വന്നു, അവൻ
മരിച്ചുപോയി എന്നു കാൺകയാൽ അവ
34 ന്റെ കാൽ ഒടിച്ചില്ല. എങ്കിലും പടയാ
ളികളിൽ ഒരുത്തൻ കുന്തംകൊണ്ടു അവ
ന്റെ വിലാപ്പുറത്തു കുത്തി; ഉടനെ രക്ത
35 വും വെള്ളവും പുറപ്പെട്ടു. ഇതു കണ്ടവൻ
സാക്ഷ്യം പറഞ്ഞിരിക്കുന്നു; അവന്റെ
സാക്ഷ്യം സത്യം ആകുന്നു; നിങ്ങളും
വിശ്വസിക്കേണ്ടതിന്നു താൻ സത്യം പറ
36 യുന്നു എന്നു അവൻ അറിയുന്നു. "അവ
ന്റെ ഒരു അസ്ഥിയും ഒടിഞ്ഞുപോക
യില്ല" എന്നുള്ള തിരുവെഴുത്തു നിവൃത്തി
37 യാകേണ്ടതിന്നു ഇതു സംഭവിച്ചു. "അവർ
കുത്തിയവങ്കലേക്കു നോക്കും" എന്നു മറ്റൊ
രു തിരുവെഴുത്തും പറയുന്നു.
38 അനന്തരം, യെഹൂദന്മാരെ പേടിച്ചിട്ടു
രഹസ്യത്തിൽ യേശുവിന്റെ ഒരു ശിഷ്യ
നായിരുന്ന അരിമത്യയിലെ യോസേഫ്
യേശുവിന്റെ ശരീരം എടുത്തു കൊണ്ടു
പോകുവാൻ പീലാത്തൊസിനോടു അനു
വാദം ചോദിച്ചു; പീലാത്തൊസ് അനുവ
ദിക്കയാൽ അവൻ വന്നു അവന്റെ ശരീ
39 രം എടുത്തു. ആദ്യം രാത്രിയിൽ അവ
ന്റെ അടുക്കൽ വന്ന നിക്കൊദേമൊസും
ഏകദേശം നൂറു റാത്തൽ മൂരും അകിലും
കൊണ്ടുള്ള ഒരു കൂട്ടു കൊണ്ടുവന്നു.
അവർ യേശുവിന്റെ ശരീരം എടുത്തു 40
യെഹൂദന്മാർ ശവം അടക്കുന്ന മൎയ്യാദപ്ര
കാരം അതിനെ സുഗന്ധവൎഗ്ഗത്തോടുകൂടെ
ശീല പൊതിഞ്ഞു കെട്ടി. അവനെ 41
ക്രൂശിച്ച സ്ഥലത്തുതന്നേ ഒരു തോട്ടവും
ആ തോട്ടത്തിൽ മുമ്പെ ആരെയും വെച്ചി
ട്ടില്ലാത്ത പുതിയോരു കല്ലറയും ഉണ്ടായി
രുന്നു. ആ കല്ലറ സമീപം ആകകൊ 42
ണ്ടു അവർ യെഹൂദന്മാരുടെ ഒരുക്കനാൾ
നിമിത്തം യേശുവിനെ അവിടെ വെച്ചു.

## ൨൦. അദ്ധ്യായം.

ആഴ്ചവട്ടത്തിൽ ഒന്നാം നാൾ മഗ്ദലക്കാ
രത്തി മറിയ രാവിലെ ഇരുട്ടുള്ളപ്പോൾ
തന്നേ കല്ലറെക്കൽ ചെന്നു കല്ലറവാ
യ്ക്കൽനിന്നു കല്ലു നീങ്ങിയിരിക്കുന്നതു കണ്ടു.
അവൾ ഓടി ശിമോൻ പത്രൊസിന്റെയും 2
യേശുവിന്നു പ്രിയനായ മറ്റെ ശിഷ്യ
ന്റെയും അടുക്കൽ ചെന്നു: കൎത്താവിനെ
കല്ലറയിൽനിന്നു എടുത്തു കൊണ്ടുപോയി;
അവനെ എവിടെ വെച്ചു എന്നു ഞങ്ങൾ
അറിയുന്നില്ല എന്നു അവരോടു പറഞ്ഞു.
അതുകൊണ്ടു പത്രൊസും മറ്റെ ശിഷ്യനും 3
പുറപ്പെട്ടു കല്ലറെക്കൽ ചെന്നു. ഇരുവ 4
രും ഒന്നിച്ചു ഓടി; മറ്റെ ശിഷ്യൻ പത്രൊ
സിനെക്കാൾ വേഗത്തിൽ ഓടി ആദ്യം
കല്ലറെക്കൽ എത്തി; കുനിഞ്ഞുനോക്കി 5
ശീലകൾ കിടക്കുന്നതു കണ്ടു; അകത്തു കട
ന്നില്ലതാനും. അവന്റെ പിന്നാലെ 6
ശിമോൻ പത്രൊസും വന്നു കല്ലറയിൽ
കടന്നു ശീലകൾ കിടക്കുന്നതും അവ 7
ന്റെ തലയിൽ ചുറ്റിയിരുന്ന റുമാൽ
ശീലകളോടുകൂടെ കിടക്കാതെ വേറിട്ടു
ഒരിടത്തു ചുരുട്ടിവെച്ചിരിക്കുന്നതും കണ്ടു.
ആദ്യം കല്ലറെക്കൽ എത്തിയ മറ്റെ ശിഷ്യ 8
നും അപ്പോൾ അകത്തു ചെന്നു കണ്ടു

9 വിശ്വസിച്ചു. അവൻ മരിച്ചവരിൽ
നിന്നു ഉയിൎത്തെഴുനീല്ക്കേണ്ടതാകുന്നു എ
ന്നുള്ള തിരുവെഴുത്തു അവർ അതുവരെ
10 അറിഞ്ഞില്ല. അങ്ങനെ ശിഷ്യന്മാർ വീട്ടി
ലേക്കു മടങ്ങിപ്പോയി.
11 എന്നാൽ മറിയ കല്ലറെക്കൽ പുറത്തു
കരഞ്ഞുകൊണ്ടു നിന്നു. കരയുന്നിടയിൽ
അവൾ കല്ലറയിൽ കുനിഞ്ഞുനോക്കി.
12 യേശുവിന്റെ ശരീരം കിടന്നിരുന്ന ഇട
ത്തു വെള്ളവസ്ത്രം ധരിച്ച രണ്ടു ദൂതന്മാർ
ഒരുത്തൻ തലെക്കലും ഒരുത്തൻ കാല്ക്കലും
13 ഇരിക്കുന്നതു കണ്ടു. അവർ അവളോടു:
സ്ത്രീയേ, നീ കരയുന്നതു എന്തു എന്നു ചോ
ദിച്ചു. എന്റെ കൎത്താവിനെ എടുത്തുകൊ
ണ്ടുപോയി; അവനെ എവിടെ വെച്ചു
എന്നു ഞാൻ അറിയുന്നില്ല എന്നു അവൾ
14 അവരോടു പറഞ്ഞു. ഇതു പറഞ്ഞിട്ടു
അവൾ പിന്നാക്കം തിരിഞ്ഞു, യേശു
നില്ക്കുന്നതു കണ്ടു; യേശു എന്നു അറി
15 ഞ്ഞില്ലതാനും. യേശു അവളോടു: സ്ത്രീ
യേ, നീ കരയുന്നതു എന്തു? ആരെ തിര
യുന്നു എന്നു ചോദിച്ചു. അവൻ തോട്ട
ക്കാരൻ എന്നു നിരൂപിച്ചിട്ടു അവൾ:
യജമാനനേ, നീ അവനെ എടുത്തു കൊ
ണ്ടുപോയി എങ്കിൽ അവനെ എവിടെ
വെച്ചു എന്നു പറഞ്ഞുതരിക; ഞാൻ അവ
നെ എടുത്തു കൊണ്ടുപൊയ്ക്കൊള്ളാം എന്നു
16 അവനോടു പറഞ്ഞു. യേശു അവളോടു:
മറിയയേ എന്നു പറഞ്ഞു. അവൾ തിരി
ഞ്ഞു എബ്രായഭാഷയിൽ: റബ്ബൂനി എന്നു
17 പറഞ്ഞു; അതിന്നു ഗുരു എന്നൎത്ഥം. യേശു
അവളോടു: എന്നെ തൊടരുതു; ഞാൻ
ഇതുവരെ പിതാവിന്റെ അടുക്കൽ കയ
റിപ്പോയില്ല; എങ്കിലും നീ എന്റെ
സഹോദരന്മാരുടെ അടുക്കൽ ചെന്നു:
എന്റെ പിതാവും നിങ്ങളുടെ പിതാവും
എന്റെ ദൈവവും നിങ്ങളുടെ ദൈവവു
മായവന്റെ അടുക്കൽ ഞാൻ കയറിപ്പോ
കുന്നു എന്നു അവരോടു പറക എന്നു പറ
ഞ്ഞു. മഗ്ദലക്കാരത്തി മറിയ വന്നു താൻ 18
കൎത്താവിനെ കണ്ടു എന്നും അവൻ ഇങ്ങ
നെ തന്നോടു പറഞ്ഞു എന്നും ശിഷ്യന്മാ
രോടു അറിയിച്ചു.
ആഴ്ചവട്ടത്തിന്റെ ഒന്നാം നാൾ ആയ 19
ആ ദിവസം, നേരം വൈകിയപ്പോൾ
ശിഷ്യന്മാർ ഇരുന്ന സ്ഥലത്തു യെഹൂദ
ന്മാരെ പേടിച്ചു വാതിൽ അടെച്ചിരിക്കെ
യേശു വന്നു നടുവിൽ നിന്നുകൊണ്ടു:
നിങ്ങൾക്കു സമാധാനം എന്നു അവരോടു
പറഞ്ഞു. ഇതു പറഞ്ഞിട്ടു അവൻ കയ്യും 20
വിലാപ്പുറവും അവരെ കാണിച്ചു; കൎത്താ
വിനെ കണ്ടിട്ടു ശിഷ്യന്മാർ സന്തോഷി
ച്ചു. യേശു പിന്നെയും അവരോടു: 21
നിങ്ങൾക്കു സമാധാനം; പിതാവു എന്നെ
അയച്ചതുപോലെ ഞാനും നിങ്ങളെ അയ
ക്കുന്നു എന്നു പറഞ്ഞു. ഇങ്ങനെ പറഞ്ഞ 22
ശേഷം അവൻ അവരുടെമേൽ ഊതി
അവരോടു: പരിശുദ്ധാത്മാവിനെ കൈ
ക്കൊൾവിൻ. ആരുടെ പാപങ്ങൾ 23
നിങ്ങൾ മോചിക്കുന്നുവോ അവൎക്കു മോ
ചിക്കപ്പെട്ടിരിക്കുന്നു; ആരുടെ പാപ
ങ്ങൾ നിൎത്തുന്നുവോ അവൎക്കു നിൎത്തിയി
രിക്കുന്നു എന്നു പറഞ്ഞു.
എന്നാൽ യേശു വന്നപ്പോൾ പന്തിരു 24
വരിൽ ഒരുവനായ ദിദിമൊസ് എന്ന
തോമാസ് അവരോടുകൂടെ ഉണ്ടായിരു
ന്നില്ല. മറ്റെ ശിഷ്യന്മാർ അവനോടു: 25
ഞങ്ങൾ കൎത്താവിനെ കണ്ടു എന്നു പറ
ഞ്ഞാറെ: ഞാൻ അവന്റെ കൈകളിൽ
ആണിപ്പഴുതു കാണുകയും ആണിപ്പഴു
തിൽ വിരൽ ഇടുകയും അവന്റെ വിലാ
പ്പുറത്തു കൈ ഇടുകയും ചെയ്തിട്ടല്ലാതെ
വിശ്വസിക്കയില്ല എന്നു അവൻ അവ
രോടു പറഞ്ഞു.

26 എട്ടു ദിവസം കഴിഞ്ഞിട്ടു ശിഷ്യന്മാർ
പിന്നെയും അകത്തു കൂടിയിരിക്കുമ്പോൾ
തോമാസും ഉണ്ടായിരുന്നു. വാതിൽ അടെ
ച്ചിരിക്കെ യേശു വന്നു നടുവിൽ നിന്നു
കൊണ്ടു: നിങ്ങൾക്കു സമാധാനം എന്നു
27 പറഞ്ഞു. പിന്നെ തോമാസിനോടു: നി
ന്റെ വിരൽ ഇങ്ങോട്ടു നീട്ടി എന്റെ കൈ
കളെ കാണ്ക; നിന്റെ കൈ നീട്ടി എന്റെ
വിലാപ്പുറത്തു ഇടുക; അവിശ്വാസി ആ
കാതെ വിശ്വാസിയായിരിക്ക എന്നു പറ
28 ഞ്ഞു. തോമാസ് അവനോടു: എന്റെ
കൎത്താവും എന്റെ ദൈവവും ആയുള്ളോ
29 വേ എന്നു ഉത്തരം പറഞ്ഞു. യേശു
അവനോടു: നീ എന്നെ കണ്ടതുകൊണ്ടു
വിശ്വസിച്ചു; കാണാതെ വിശ്വസിച്ചവർ
ഭാഗ്യവാന്മാർ എന്നു പറഞ്ഞു.
30 ഈ പുസ്തകത്തിൽ എഴുതിയിരിക്കുന്ന
തല്ലാതെ മററു അനേകം അടയാളങ്ങളും
യേശു തന്റെ ശിഷ്യന്മാർ കാൺകെ ചെയ്തു.
31 എന്നാൽ യേശു ദൈവപുത്രനായ ക്രിസ്തു
എന്നു നിങ്ങൾ വിശ്വസിക്കേണ്ടതിന്നും
വിശ്വസിച്ചിട്ടു അവന്റെ നാമത്തിൽ
നിങ്ങൾക്കു ജീവൻ ഉണ്ടാകേണ്ടതിന്നും
ഇതു എഴുതിയിരിക്കുന്നു.

## ൨൧. അദ്ധ്യായം.

**അ**തിന്റെശേഷം യേശു പിന്നെയും
തിബെൎയ്യാസ് കടല്ക്കരയിൽവെച്ചു ശിഷ്യ
ന്മാൎക്കു പ്രത്യക്ഷനായി; പ്രത്യക്ഷനായതു
2 ഈ വിധം ആയിരുന്നു: ശിമോൻ പ
ത്രൊസും ദിദിമൊസ് എന്ന തോമാസും
ഗലീലയിലുള്ള കാനയിലെ നഥനയേലും
സെബെദിമക്കളും അവന്റെ ശിഷ്യന്മാ
രിൽ വേറെ രണ്ടുപേരും ഒരുമിച്ചുകൂടി
3 യിരുന്നു. ശിമോൻ പത്രൊസ് അവ
രോടു: ഞാൻ മീൻ പിടിപ്പാൻ പോകുന്നു
എന്നു പറഞ്ഞു; ഞങ്ങളും പോരുന്നു എന്നു
അവർ പറഞ്ഞു. അവർ പുറപ്പെട്ടു പടക
കയറി പോയി; ആ രാത്രിയിൽ ഒന്നും
പിടിച്ചില്ല. പുലൎച്ച ആയപ്പോൾ യേശു 4
കരയിൽ നിന്നിരുന്നു; യേശു ആകുന്നു
എന്നു ശിഷ്യന്മാർ അറിഞ്ഞില്ല. യേശു 5
അവരോടു: കുഞ്ഞുങ്ങളേ, കൂട്ടുവാൻ വല്ലതും
ഉണ്ടോ എന്നു ചോദിച്ചു; ഇല്ല എന്നു അവർ
ഉത്തരം പറഞ്ഞു. പടകിന്റെ വലത്തു 6
ഭാഗത്തു വല വീശുവിൻ; എന്നാൽ നി
ങ്ങൾക്കു കിട്ടും എന്നു അവൻ അവരോടു
പറഞ്ഞു; അവർ വീശി, മീനിന്റെ പെ
രുപ്പം ഹേതുവായി അതു വലിപ്പാൻ കഴി
ഞ്ഞില്ല. യേശു സ്നേഹിച്ച ശിഷ്യൻ പ 7
ത്രൊസിനോടു: അതു കൎത്താവു ആകുന്നു
എന്നു പറഞ്ഞു; കൎത്താവു ആകുന്നു എന്നു
ശിമോൻ പത്രൊസ് കേട്ടിട്ടു, താൻ നഗ്ന
നാകയാൽ അങ്കി അരയിൽ ചുററി കട
ലിൽ ചാടി. ശേഷം ശിഷ്യന്മാർ കരയിൽ 8
നിന്നു ഏകദേശം ഇരുനൂറു മുഴത്തിൽ അ
ധികം ദൂരത്തല്ലായ്കയാൽ മീൻ നിറഞ്ഞ
വല ഇഴെച്ചുംകൊണ്ടു ചെറിയ പടകിൽ
വന്നു. കരെക്കു ഇറങ്ങിയപ്പോൾ അവർ 9
തീക്കനലും അതിന്മേൽ മീൻ വെച്ചിരിക്കു
ന്നതും അപ്പവും കണ്ടു. യേശു അവരോടു: 10
ഇപ്പോൾ പിടിച്ച മീൻ ചിലതു കൊണ്ടു
വരുവിൻ എന്നു പറഞ്ഞു. ശിമോൻ പ 11
ത്രൊസ് കയറി നൂററമ്പത്തുമൂന്നു വലിയ
മീൻ നിറഞ്ഞ വല കരെക്കുവലിച്ചുകയററി;
അത്ര വളരെ ഉണ്ടായിരുന്നിട്ടും വല കീറി
യില്ല. യേശു അവരോടു: വന്നു പ്രാതൽ 12
കഴിച്ചുകൊൾവിൻ എന്നു പറഞ്ഞു; കൎത്താ
വാകുന്നു എന്നു അറിഞ്ഞിട്ടു ശിഷ്യന്മാരിൽ
ഒരുത്തനും: നീ ആർ എന്നു അവനോടു
ചോദിപ്പാൻ തുനിഞ്ഞില്ല. യേശു വന്നു 13
അപ്പം എടുത്തു അവൎക്കു കൊടുത്തു; മീനും
അങ്ങനെ തന്നേ. യേശു മരിച്ചവരിൽ 14
നിന്നു ഉയിൎത്തെഴുന്നേററശേഷം ഇങ്ങനെ

മൂന്നാം പ്രാവശ്യം ശിഷ്യന്മാൎക്കു പ്രത്യക്ഷ
നായി.
15 അവർ പ്രാതൽ കഴിച്ചശേഷം യേശു
ശിമോൻ പത്രൊസിനോടു: യോഹന്നാ
ന്റെ മകനായ ശിമോനേ, നീ ഇവരിൽ
അധികമായി എന്നെ സ്നേഹിക്കുന്നുവോ
എന്നു ചോദിച്ചു. അതിന്നു അവൻ: ഉവ്വ,
കൎത്താവേ, എനിക്കു നിന്നോടു പ്രിയമുണ്ടു
എന്നു നീ അറിയുന്നുവല്ലോ എന്നു പറഞ്ഞു.
എന്റെ കുഞ്ഞാടുകളെ മേയ്ക്ക എന്നു അ
16 വൻ അവനോടു പറഞ്ഞു. രണ്ടാമതും
അവനോടു: യോഹന്നാന്റെ മകനായ
ശിമോനേ, നീ എന്നെ സ്നേഹിക്കുന്നുവോ
എന്നു ചോദിച്ചു. അതിന്നു അവൻ: ഉവ്വ,
കൎത്താവേ, എനിക്കു നിന്നോടു പ്രിയമുണ്ടു
എന്നു നീ അറിയുന്നുവല്ലോ എന്നു പറഞ്ഞു.
എന്റെ ആടുകളെ പാലിക്ക എന്നു അ
17 വൻ അവനോടു പറഞ്ഞു. മൂന്നാമതും
അവനോടു: യോഹന്നാന്റെ മകനായ
ശിമോനേ, നിനക്കു എന്നോടു പ്രിയമു
ണ്ടോ എന്നു ചോദിച്ചു. എന്നോടു പ്രിയ
മുണ്ടോ എന്നു മൂന്നാമതും ചോദിക്കയാൽ
പത്രൊസ് ദുഃഖിച്ചു: കൎത്താവേ, നീ സക
ലവും അറിയുന്നു; എനിക്കു നിന്നോടു പ്രി
യമുണ്ടു എന്നും നീ അറിയുന്നു എന്നു അവ
നോടു പറഞ്ഞു. യേശു അവനോടു: എന്റെ
18 ആടുകളെ മേയ്ക്ക. ആമേൻ, ആമേൻ,
ഞാൻ നിന്നോടു പറയുന്നു: നീ യൌവന
ക്കാരൻ ആയിരുന്നപ്പോൾ നീ തന്നേ അര
കെട്ടി ഇഷ്ടമുള്ളേടത്തു നടന്നു; വയസ്സനാ
യശേഷമോ നീ കൈ നീട്ടുകയും മറ്റൊ
രുത്തൻ നിന്റെ അരകെട്ടി നിനക്കു
ഇഷ്ടമില്ലാത്ത ഇടത്തേക്കു നിന്നെ കൊണ്ടു
പോകയും ചെയ്യും എന്നു പറഞ്ഞു. അതി 19
നാൽ അവൻ ഇന്നവിധം മരണംകൊണ്ടു
ദൈവത്തെ മഹത്വപ്പെടുത്തും എന്നു അ
വൻ സൂചിപ്പിച്ചു; ഇതു പറഞ്ഞിട്ടു: എന്നെ
അനുഗമിക്ക എന്നു അവനോടു പറഞ്ഞു.
പത്രൊസ് തിരിഞ്ഞു യേശു സ്നേഹിച്ച 20
ശിഷ്യൻ പിൻചെല്ലുന്നതു കണ്ടു; അത്താ
ഴത്തിൽ അവന്റെ നെഞ്ചോടു ചാഞ്ഞു
കൊണ്ടു: കൎത്താവേ, നിന്നെ കാണിച്ചു
കൊടുക്കുന്നവൻ ആർ എന്നു ചോദിച്ചതു
ഇവൻ തന്നേ. അവനെ പത്രൊസ് 21
കണ്ടിട്ടു: കൎത്താവേ, ഇവന്നു എന്തു ഭവിക്കും
എന്നു യേശുവിനോടു ചോദിച്ചു. യേശു 22
അവനോടു: ഞാൻ വരുവോളം ഇവൻ
ഇരിക്കേണമെന്നു എനിക്കു ഇഷ്ടം ഉണ്ടെ
ങ്കിൽ അതു നിനക്കു എന്തു? നീ എന്നെ
അനുഗമിക്ക എന്നു പറഞ്ഞു. ആകയാൽ 23
ആ ശിഷ്യൻ മരിക്കയില്ല എന്നൊരു ശ്രുതി
സഹോദരന്മാരുടെ ഇടയിൽ പരന്നു.
യേശുവോ: അവൻ മരിക്കയില്ല എന്നല്ല,
ഞാൻ വരുവോളം ഇവൻ ഇരിക്കേണം
എന്നു എനിക്കു ഇഷ്ടമുണ്ടെങ്കിൽ അതു നിന
ക്കു എന്തു എന്നത്രേ അവനോടു പറഞ്ഞതു.
ഈ ശിഷ്യൻ ഇതിനെക്കുറിച്ചു സാക്ഷ്യം 24
പറയുന്നവനും ഇതു എഴുതിയവനും ആ
കുന്നു; അവന്റെ സാക്ഷ്യം സത്യം എന്നു
ഞങ്ങൾ അറിയുന്നു.
യേശു ചെയ്തതു മററു പലതും ഉണ്ടു; 25
അതു ഓരോന്നായി എഴുതിയാൽ എഴുതിയ
പുസ്തകങ്ങൾ ലോകത്തിൽ തന്നേയും ഒതു
ങ്ങുകയില്ല എന്നു ഞാൻ നിരൂപിക്കുന്നു.

# THE ACTS OF THE APOSTLES

## അപ്പൊസ്തലന്മാരുടെ പ്രവൃത്തികൾ

### ൧. അദ്ധ്യായം.

തെയോഫിലൊസേ, ഞാൻ എഴുതി
യ ഒന്നാമത്തെ ചരിത്രം യേശു തിരഞ്ഞെ
ടുത്ത അപ്പൊസ്തലന്മാൎക്ക പരിശുദ്ധാത്മാ
വിനാൽ കല്പന കൊടുത്തിട്ടു ആരോഹ
ണം ചെയ്ത നാൾവരെ അവൻ ചെയ്യും
ഉപദേശിച്ചും തുടങ്ങിയ സകലത്തെയും
2 കുറിച്ചു ആയിരുന്നുവല്ലോ. അവൻ
കഷ്ടം അനുഭവിച്ചശേഷം നാല്പതു നാ
ളോളം അവൎക്ക പ്രത്യക്ഷനായി ദൈവ
രാജ്യം സംബന്ധിച്ച കാൎയ്യങ്ങൾ പറഞ്ഞു
3 കൊണ്ടു താൻ ജീവിച്ചിരിക്കുന്നു എന്നു
അനേകം ദൃഷ്ടാന്തങ്ങളാൽ അവൎക്ക കാണി
4 ച്ചുകൊടുത്തു. അങ്ങനെ അവൻ അവ
രുമായി കൂടിയിരിക്കുമ്പോൾ അവരോടു:
നിങ്ങൾ യെരൂശലേമിൽനിന്നു വാങ്ങി
പ്പോകാതെ എന്നോടു കേട്ട പിതാവിന്റെ
വാഗ്ദത്തത്തിന്നായി കാത്തിരിക്കേണം;
5 യോഹന്നാൻ വെള്ളംകൊണ്ടു സ്നാനം കഴി
പ്പിച്ചു. നിങ്ങൾക്കോ ഇനി ഏറെ നാൾ
കഴിയുംമുമ്പെ പരിശുദ്ധാത്മാവുകൊണ്ടു
സ്നാനം ലഭിക്കും എന്നു കല്പിച്ചു.
6 ഒരുമിച്ചുകൂടിയിരുന്നപ്പോൾ അവർ
അവനോടു: കൎത്താവേ, നീ യിസ്രായേ
ലിന്നു ഈ കാലത്തിലോ രാജ്യം യഥാസ്ഥാ
നത്താക്കിക്കൊടുക്കുന്നതു എന്നു ചോദിച്ചു.
7 അവൻ അവരോടു: പിതാവു തന്റെ
സ്വന്ത അധികാരത്തിൽ വെച്ചിട്ടുള്ള കാല
ങ്ങളെയോ സമയങ്ങളെയോ അറിയുന്നതു
8 നിങ്ങൾക്കുള്ളതല്ല. എന്നാൽ പരിശുദ്ധാ
ത്മാവു നിങ്ങളുടെമേൽ വരുമ്പോൾ
നിങ്ങൾ ശക്തി ലഭിച്ചിട്ടു യെരൂശലേ
മിലും യെഹൂദ്യയിൽ എല്ലാടത്തും ശമൎയ്യയി
ലും ഭൂമിയുടെ അററത്തോളവും എന്റെ
സാക്ഷികൾ ആകും എന്നു പറഞ്ഞു.
ഇതു പറഞ്ഞശേഷം അവർ കാണ്കെ 9
അവൻ ആരോഹണം ചെയ്തു; ഒരു മേ
ഘം അവനെ മൂടീട്ടു അവൻ അവരുടെ
കാഴ്ചെക്കു മറഞ്ഞു. അവൻ പോകുന്നേരം 10
അവർ ആകാശത്തിലേക്കു ഉററുനോക്കു
മ്പോൾ വെള്ളവസ്ത്രം ധരിച്ച രണ്ടു പുരു
ഷന്മാർ അവരുടെ അടുക്കൽനിന്നു: ഗലീ 11
ലാപുരുഷന്മാരേ, നിങ്ങൾ ആകാശത്തി
ലേക്കു നോക്കിനില്ക്കുന്നതു എന്തു? നിങ്ങ
ളെ വിട്ടു സ്വൎഗ്ഗാരോഹണം ചെയ്ത ഈ
യേശുവിനെ സ്വൎഗ്ഗത്തിലേക്കു പോകുന്ന
വനായി നിങ്ങൾ കണ്ടതുപോലെ തന്നേ
അവൻ വീണ്ടും വരും എന്നു പറഞ്ഞു.
അവർ യെരൂശലേമിന്നു സമീപത്തു 12
ഒരു ശബ്ബത്ത് ദിവസത്തെ വഴിദൂരമുള്ള
ഒലീവ് മല വിട്ടു യെരൂശലേമിലേക്കു മട
ങ്ങിപ്പോന്നു. അവിടെ എത്തിയപ്പോൾ 13
അവർ പാൎത്ത മാളികമുറിയിൽ കയറി
പ്പോയി, പത്രൊസ്, യോഹന്നാൻ, യാ
ക്കോബ്, അന്ത്രെയാസ്, ഫിലിപ്പൊസ്
തോമാസ്, ബൎത്തൊലൊമായി, മത്തായി,
അല്ഫായിയുടെ മകനായ യാക്കോബ്, എരി
വുകാരനായ ശിമോൻ, യാക്കോബിന്റെ
മകനായ യൂദാ ഇവർ എല്ലാവരും സ്ത്രീ 14
കളോടും യേശുവിന്റെ അമ്മയായ മറി
യയോടും അവന്റെ സഹോദരന്മാരോടും

കൂടെ ഒരുമനപ്പെട്ടു പ്രാൎത്ഥന കഴിച്ചു
പോന്നു.
15 ആ കാലത്തു ഏകദേശം നൂററിരുപതു
പേരുള്ള ഒരു സംഘം കൂടിയിരിക്കുമ്പോൾ
പത്രൊസ് സഹോദരന്മാരുടെ നടുവിൽ
16 എഴുനേററുനിന്നു പറഞ്ഞതു: സഹോ
ദരന്മാരായ പുരുഷന്മാരേ, യേശുവിനെ
പിടിച്ചവൎക്കു വഴികാട്ടിയായിത്തീൎന്ന യൂദ
യെക്കുറിച്ചു പരിശുദ്ധാത്മാവു ദാവീദ് മുഖാ
ന്തരം മുൻപറഞ്ഞ തിരുവെഴുത്തിന്നു നിവൃ
17 ത്തിവരുവാൻ ആവശ്യമായിരുന്നു. അ
വൻ ഞങ്ങളുടെ എണ്ണത്തിൽ ഉൾപ്പെട്ടവ
നായി ഈ ശുശ്രൂഷയിൽ പങ്കു ലഭിച്ചിരുന്നു
18 വല്ലോ. — അവൻ അനീതിയുടെ കൂലി
കൊണ്ടു ഒരു നിലം മേടിച്ചു തല കീഴായി
വീണു നടുവെ പിളൎന്നു അവന്റെ കുട
19 ലെല്ലാം തുറിച്ചുപോയി. അതു യെരൂശ
ലേമിൽ പാൎക്കുന്ന എല്ലാവരും അറിഞ്ഞതാ
കകൊണ്ടു ആ നിലത്തിന്നു അവരുടെ ഭാഷ
യിൽ രക്തനിലം എന്നൎത്ഥമുള്ള അക്കല്ദാ
20 മാ എന്നു പേർ ആയി. — സങ്കീൎത്തനപുസ്ത
കത്തിൽ: "അവന്റെ വാസസ്ഥലം ശൂ
ന്യമായിപോകട്ടെ; അതിൽ ആരും പാൎക്കാ
തിരിക്കട്ടെ" എന്നും "അവന്റെ അദ്ധ്യ
ക്ഷസ്ഥാനം മറെറാരുത്തന്നു ലഭിക്കട്ടെ"
21 എന്നും എഴുതിയിരിക്കുന്നു. ആകയാൽ
കൎത്താവായ യേശു യോഹന്നാന്റെ സ്നാനം
മുതൽ നമ്മെ വിട്ടു ആരോഹണം ചെയ്ത
നാൾവരെ നമ്മുടെ ഇടയിൽ സഞ്ചരിച്ചു
22 പോന്ന കാലത്തെല്ലാം ഞങ്ങളോടുകൂടെ
നടന്ന പുരുഷന്മാരിൽ ഒരുത്തൻ ഞങ്ങ
ളോടുകൂടെ അവന്റെ പുനരുത്ഥാനത്തി
23 ന്നു സാക്ഷിയായിത്തീരേണം. അങ്ങനെ
അവർ യുസ്തൊസ് എന്നു മറുപേരുള്ള
ബൎശബാ എന്ന യോസേഫ്, മത്ഥിയാസ്
24 എന്നീ രണ്ടുപേരെ നിറുത്തി: സകല
ഹൃദയങ്ങളെയും അറിയുന്ന കൎത്താവേ,
തന്റെ സ്ഥലത്തേക്കു പോകേണ്ടതിന്നു
യൂദാ ഒഴിഞ്ഞുപോയ ഈ ശുശ്രൂഷയുടെയും
അപ്പൊസ്തലത്വത്തിന്റെയും സ്ഥാനം ലഭി
ക്കേണ്ടതിന്നു ഈ ഇരുവരിൽ ഏവനെ 25
നീ തിരഞ്ഞെടുത്തിരിക്കുന്നു എന്നു കാണിച്ചു
തരേണമേ എന്നു പ്രാൎത്ഥിച്ചു അവരുടെ
പേൎക്കു ചീട്ടിട്ടു; ചീട്ടു മത്ഥിയാസിന്നു വീഴു 26
കയും അവനെ പതിനൊന്നു അപ്പൊസ്തു
ലന്മാരുടെ കൂട്ടത്തിൽ എണ്ണുകയും ചെയ്തു.

## ൨. അദ്ധ്യായം.

പെന്തെകൊസ്തനാൾ വന്നപ്പോൾ എ
ല്ലാവരും ഒരു സ്ഥലത്തു ഒന്നിച്ചു കൂടി
യിരുന്നു. പെട്ടെന്നു കൊടിയ കാററടിക്കു 2
ന്നതുപോലെ ആകാശത്തുനിന്നു ഒരു മുഴ
ക്കം ഉണ്ടായി, അവർ ഇരുന്നിരുന്ന വീടു
മുഴുവനും നിറെച്ചു. അഗ്നിജ്വാലപോ 3
ലെ പിളൎന്നിരിക്കുന്ന നാവുകൾ അവൎക്കു
പ്രത്യക്ഷമായി അവരിൽ ഓരോരുത്ത
ന്റെമേൽ പതിഞ്ഞു. എല്ലാവരും പരി 4
ശുദ്ധാത്മാവു നിറഞ്ഞവരായി ആത്മാവു
അവൎക്കു ഉച്ചരിപ്പാൻ നല്കിയതുപോലെ
അന്യഭാഷകളിൽ സംസാരിച്ചുതുടങ്ങി.
അന്നു ആകാശത്തിൻകീഴുള്ള സകല 5
ജാതികളിൽനിന്നും യെരൂശലേമിൽ വന്നു
പാൎക്കുന്ന യെഹൂദന്മാരായ ഭക്തിയുള്ള
പുരുഷന്മാർ ഉണ്ടായിരുന്നു. ഈ മുഴക്കം 6
ഉണ്ടായപ്പോൾ പുരുഷാരം വന്നുകൂടി,
ഓരോരുത്തൻ താന്താന്റെ ഭാഷയിൽ
അവർ സംസാരിക്കുന്നതു കേട്ടു അമ്പര
ന്നുപോയി. എല്ലാവരും ഭ്രമിച്ചു ആശ്ച 7
ൎയ്യപ്പെട്ടു: ഈ സംസാരിക്കുന്നവർ എല്ലാം
ഗലീലക്കാർ അല്ലയോ? പിന്നെ നാം 8
ഓരോരുത്തൻ ജനിച്ച നമ്മുടെ സ്വന്തഭാ
ഷയിൽ അവർ സംസാരിച്ചു കേൾക്കുന്നതു
എങ്ങനെ? പൎത്ഥരും മേദ്യരും ഏലാമ്യ 9
രും മെസപ്പൊത്താമ്യയിലും യെഹൂദ്യയി

ല്യം കപ്പദോക്യ്യയിലും പൊന്തൊസിലും ആ
10 സ്യയിലും ഫ്രുഗ്യയിലും പംഫുല്യയിലും
മിസ്രയീമിലും കുറേനെക്കു ചേൎന്ന ലിബ്യ്യാ
പ്രദേശങ്ങളിലും പാൎക്കുന്നവരും റോമയിൽ
നിന്നു വന്നു പാൎക്കുന്നവരും യെഹൂദന്മാ
11 രും യെഹൂദമതാനുസാരികളും ക്രേത്യരും
അറബിക്കാരുമായ നാം ഈ നമ്മുടെ ഭാഷ
കളിൽ അവർ ദൈവത്തിന്റെ വൻകാൎയ്യ
ങ്ങളെ പ്രസ്താവിക്കുന്നതു കേൾക്കുന്നുവ
12 ല്ലൊ എന്നു പറഞ്ഞു എല്ലാവരും ഭ്രമിച്ചു
ചഞ്ചലിച്ചു: ഇതു എന്തായിരിക്കും എന്നു
13 തമ്മിൽ തമ്മിൽ പറഞ്ഞു. ഇവർ പുതു
വീഞ്ഞു കുടിച്ചിരിക്കുന്നു എന്നു മറ്റുചിലർ
പരിഹസിച്ചുപറഞ്ഞു.
14 അപ്പോൾ പത്രൊസ് പതിനൊന്നു
പേരോടുകൂടെ നിന്നുകൊണ്ടു ഉറക്കെ അ
വരോടു പറഞ്ഞതു: യെഹൂദാപുരുഷന്മാ
രും യെരുശലേമിൽ പാൎക്കുന്ന എല്ലാവരുമാ
യുള്ളോരേ, ഇതു നിങ്ങൾ അറിഞ്ഞിരിക്ക
ട്ടെ; എന്റെ വാക്കു ശ്രദ്ധിച്ചുകൊൾവിൻ.
15 നിങ്ങൾ ഊഹിക്കുന്നതുപോലെ ഇവർ
ലഹരിപിടിച്ചവരല്ല; പകൽ മൂന്നാം
16 മണിനേരമേ ആയിട്ടുള്ളുവല്ലോ. ഇതു
യോവേൽപ്രവാചകൻമുഖാന്തരം അരുളി
ച്ചെയ്യതത്രേ; അതെന്തെന്നാൽ:
17 "അന്ത്യകാലത്തു ഞാൻ സകലജഡ
ത്തിന്മേലും എന്റെ ആത്മാവിനെ
പകരും; നിങ്ങളുടെ പുത്രന്മാരും പുത്രി
മാരും പ്രവചിക്കും; നിങ്ങളുടെ യൌ
വനക്കാർ ദൎശനങ്ങൾ ദൎശിക്കും; നിങ്ങ
ളുടെ വൃദ്ധന്മാർ സ്വപ്നങ്ങൾ കാണും.
18 എന്റെ ദാസന്മാരുടെമേലും ദാസിമാ
രുടെമേലുംകൂടെ ഞാൻ ആ നാളുകളിൽ
എന്റെ ആത്മാവിനെ പകരും; അ
19 വരും പ്രവചിക്കും. ഞാൻ മീതെ ആകാ
ശത്തിൽ അത്ഭുതങ്ങളും താഴെ ഭൂമിയിൽ
അടയാളങ്ങളും കാണിക്കും: രക്തവും
തീയും പുകയാവിയും തന്നേ. കൎത്താ 20
വിന്റെ വലുതും പ്രസിദ്ധവുമായ നാൾ
വരും മുമ്പെ സൂൎയ്യൻ ഇരുളായും ചന്ദ്രൻ
രക്തമായും മാറിപ്പോകും. എന്നാൽ 21
കൎത്താവിന്റെ നാമം വിളിച്ചപേക്ഷി
ക്കുന്നവൻ ഏവനും രക്ഷിക്കപ്പെടും
എന്നു ദൈവം അരുളിച്ചെയ്യുന്നു."
യിസ്രായേൽപുരുഷന്മാരേ, ഈ വചനം 22
കേട്ടുകൊൾവിൻ. നിങ്ങൾ തന്നേ അറി
യുംപോലെ ദൈവം അവനെക്കൊണ്ടു
നിങ്ങളുടെ നടുവിൽ ചെയ്യിച്ച ശക്തിക
ളും അത്ഭുതങ്ങളും അടയാളങ്ങളുംകൊണ്ടു
ദൈവം നിങ്ങൾക്കു കാണിച്ചുതന്ന പുരു
ഷനായി നസറായനായ യേശുവിനെ 23
ദൈവം തന്റെ സ്ഥിരനിൎണ്ണയത്താലും
മുന്നറിവിനാലും ഏല്പിച്ചിട്ടു, നിങ്ങൾ അ
വനെ അധൎമ്മികളുടെ കയ്യാൽ തറെപ്പിച്ചു
കൊന്നു; ദൈവമോ മരണപാശങ്ങളെ 24
അഴിച്ചിട്ടു അവനെ ഉയിൎത്തെഴുന്നേല്പിച്ചു.
മരണം അവനെ പിടിച്ചുവെക്കുന്നതു അ
സാദ്ധ്യമായിരുന്നു.
"ഞാൻ കൎത്താവിനെ എപ്പോഴും 25
എന്റെ മുമ്പിൽ കണ്ടിരിക്കുന്നു; അവൻ
എന്റെ വലഭാഗത്തു ഇരിക്കയാൽ
ഞാൻ കുലുങ്ങിപ്പോകയില്ല. അതു 26
കൊണ്ടു എന്റെ ഹൃദയം സന്തോഷിച്ചു,
എന്റെ നാവു ആനന്ദിച്ചു, എന്റെ
ജഡവും പ്രത്യാശയോടെ വസിക്കും.
നീ എന്റെ പ്രാണനെ പാതാളത്തിൽ 27
വിടുകയില്ല; നിന്റെ പരിശുദ്ധനെ
ദ്രവത്വം കാണ്മാൻ സമ്മതിക്കയുമില്ല.
നീ ജീവമാൎഗ്ഗങ്ങളെ എന്നോടു അറി 28
യിച്ചു; നിന്റെ സന്നിധിയിൽ എന്നെ
സന്തോഷപൂൎണ്ണനാക്കും"
എന്നു ദാവീദ് അവനെക്കുറിച്ചു പറയുന്നു
വല്ലോ. സഹോദരന്മാരായ പുരുഷന്മാ 29
രേ, ഗോത്രപിതാവായ ദാവീദിനെക്കുറിച്ചു

അവൻ മരിച്ചു അടക്കപ്പെട്ടു എന്നു എനിക്കു
നിങ്ങളോടു ധൈൎയ്യമായി പറയാം; അ
വന്റെ കല്ലറ ഇന്നുവരെ നമ്മുടെ ഇടയിൽ
30 ഉണ്ടല്ലോ. എന്നാൽ അവൻ പ്രവാച
കൻ ആകയാൽ ദൈവം അവന്റെ കടി
പ്രദേശത്തിന്റെ ഫലത്തിൽനിന്നു ഒരുത്ത
നെ അവന്റെ സിംഹാസനത്തിൽ ഇരു
ത്തും എന്നു തന്നോടു സത്യംചെയ്തു ഉറപ്പിച്ചു
31 എന്നു അറിഞ്ഞിട്ടു: അവനെ പാതാള
ത്തിൽ വിട്ടുകളഞ്ഞില്ല; അവന്റെ ജഡം
ദ്രവത്വം കണ്ടതുമില്ല എന്നു ക്രിസ്തുവിന്റെ
പുനരുത്ഥാനം മുമ്പുകൂട്ടി കണ്ടു പ്രസ്താവി
32 ച്ചു. ഈ യേശുവിനെ ദൈവം ഉയിൎത്തെ
ഴുന്നേല്പിച്ചു; അതിന്നു ഞങ്ങൾ എല്ലാവരും
33 സാക്ഷികൾ ആകുന്നു. അവൻ ദൈവ
ത്തിന്റെ വലഭാഗത്തേക്കു ആരോഹണം
ചെയ്തു പരിശുദ്ധാത്മാവു എന്ന വാഗ്ദത്തം
പിതാവിനോടു വാങ്ങി, നിങ്ങൾ ഈ കാ
ണുകയും കേൾക്കുകയും ചെയ്യുന്നതു പകൎന്നു
34 തന്നു. ദാവീദ് സ്വൎഗ്ഗാരോഹണം ചെയ്തി
ട്ടില്ലല്ലോ. എന്നാൽ അവൻ:
“ഞാൻ നിന്റെ ശത്രുക്കളെ നി
35 ന്റെ പാദപീഠം ആക്കുവോളം നീ
എന്റെ വലത്തുഭാഗത്തു ഇരിക്ക എന്നു
കൎത്താവു എന്റെ കൎത്താവിനോടു അരു
ളിച്ചെയ്തു”
36 എന്നു പറയുന്നു. ആകയാൽ നിങ്ങൾ
ക്രൂശിച്ച ഈ യേശുവിനെ തന്നേ ദൈവം
കൎത്താവും ക്രിസ്തുവുമാക്കിവെച്ചു എന്നു യി
സ്രായേൽഗൃഹം ഒക്കെയും നിശ്ചയമായി
അറിഞ്ഞുകൊള്ളട്ടെ.
37 ഇതു കേട്ടിട്ടു അവർ ഹൃദയത്തിൽ കുത്തു
കൊണ്ടു പത്രൊസിനോടും ശേഷം അ
പ്പൊസ്തലന്മാരോടും: സഹോദരന്മാരായ
പുരുഷന്മാരേ, ഞങ്ങൾ എന്തു ചെയ്യേണ്ടു
38 എന്നു ചോദിച്ചു. പത്രൊസ് അവരോടു:
നിങ്ങൾ മാനസാന്തരപ്പെട്ടു നിങ്ങളുടെ
പാപങ്ങളുടെ മോചനത്തിന്നായി ഓരോ
രുത്തൻ യേശുക്രിസ്തുവിന്റെ നാമത്തിൽ
സ്നാനം ഏല്പിൻ; എന്നാൽ പരിശുദ്ധാ
ത്മാവു എന്ന ദാനം ലഭിക്കും. വാഗ്ദത്തം 39
നിങ്ങൾക്കും നിങ്ങളുടെ മക്കൾക്കും നമ്മുടെ
ദൈവമായ കൎത്താവു വിളിച്ചുവരുത്തുന്ന
ദൂരസ്ഥന്മാരായ ഏവൎക്കും ഉള്ളതല്ലോ എന്നു
പറഞ്ഞു. മറ്റു പലവാക്കുകളാലും അ 40
വൻ സാക്ഷ്യം പറഞ്ഞു അവരെ പ്രബോ
ധിപ്പിച്ചു: ഈ വക്രതയുള്ള തലമുറയിൽ
നിന്നു രക്ഷിക്കപ്പെടുവിൻ എന്നു പറഞ്ഞു.
അവന്റെ വാക്കു കൈക്കൊണ്ടവർ സ്നാനം 41
ഏറ്റു; അന്നു മൂവായിരത്തോളം പേർ
അവരോടു ചേൎന്നു. അവർ അപ്പൊസ്തു 42
ലന്മാരുടെ ഉപദേശം കേട്ടും കൂട്ടായ്മ ആച
രിച്ചും അപ്പം നുറുക്കിയും പ്രാൎത്ഥന കഴി
ച്ചും പോന്നു.
എല്ലാവൎക്കും ഭയമായി; അപ്പൊസ്തലന്മാ 43
രാൽ ഏറിയ അത്ഭുതങ്ങളും അടയാളങ്ങളും
നടന്നു. വിശ്വസിച്ചവർ എല്ലാവരും 44
ഒരുമിച്ചിരുന്നു സകലവും പൊതുവക എ
ന്നു എണ്ണുകയും ജന്മഭൂമികളും വസ്തുക്കളും 45
വിറ്റു അവനവന്നു ആവശ്യം ഉള്ളതു
പോലെ എല്ലാവൎക്കും പങ്കിടുകയും ഒരു 46
മനപ്പെട്ടു ദിനമ്പ്രതി ദൈവാലയത്തിൽ
കൂടിവരികയും വീട്ടിൽ അപ്പം നുറുക്കി
കൊണ്ടു ഉല്ലാസവും ഹൃദയപരമാൎത്ഥതയും
പൂണ്ടു ഭക്ഷണം കഴിക്കയും ദൈവത്തെ 47
സ്തുതിക്കയും സകലജനത്തിന്റെയും കൃപ
അനുഭവിക്കയും ചെയ്തു. കൎത്താവു രക്ഷി
ക്കപ്പെടുന്നവരെ ദിനമ്പ്രതി സഭയോടു
ചേൎത്തുകൊണ്ടിരുന്നു.

## ൩. അദ്ധ്യായം.

ഒരിക്കൽ പത്രൊസും യോഹന്നാനും ഒമ്പ
താം മണിനേരം പ്രാൎത്ഥനാസമയത്തു ദൈ
വാലയത്തിലേക്കു ചെല്ലുമ്പോൾ അമ്മയു 2

ടെ ഗൎഭംമുതൽ മുടന്തനായ ഒരാളെ ചിലർ
ചുമന്നുകൊണ്ടു വന്നു; അവനെ ദൈവാ
ലയത്തിൽ ചെല്ലുന്നവരോടു ഭിക്ഷ യാചി
പ്പാൻ സുന്ദരം എന്ന ദൈവാലയഗോപു
രത്തിങ്കൽ ദിനമ്പ്രതി ഇരുത്തുമാറുണ്ടു.
3 അവൻ പത്രൊസും യോഹന്നാനും ദൈ
വാലയത്തിൽ കടപ്പാൻ പോകുന്നതു കണ്ടി
4 ട്ടു ഭിക്ഷ ചോദിച്ചു. പത്രൊസ് യോഹ
ന്നാനോടുകൂടെ അവനെ ഉററുനോക്കി:
5 ഞങ്ങളെ നോക്കു എന്നു പറഞ്ഞു. അവൻ
വല്ലതും കിട്ടും എന്നു കരുതി അവരെ
6 സൂക്ഷിച്ചുനോക്കി. അപ്പോൾ പത്രൊ
സ്: വെള്ളിയും പൊന്നും എനിക്കില്ല;
എനിക്കുള്ളതു നിനക്കു തരുന്നു: നസറായ
നായ യേശുക്രിസ്തുവിൻെറ നാമത്തിൽ
7 നടക്ക എന്നു പറഞ്ഞു അവനെ വല
ങ്കൈക്കു പിടിച്ചു എഴുന്നേല്പിച്ചു; ക്ഷണ
ത്തിൽ അവൻെറ കാലും നരിയാണിയും
8 ഉറെച്ചു അവൻ കുതിച്ചെഴുന്നേററു നട
ന്നു; നടന്നും തുള്ളിയും ദൈവത്തെ പുക
ഴ്ത്തിയുംകൊണ്ടു അവരോടുകൂടെ ദൈവാ
9 ലയത്തിൽ കടന്നു. അവൻ നടക്കുന്നതും
ദൈവത്തെ പുകഴ്ത്തുന്നതും ജനം ഒക്കെയും
10 കണ്ടു, ഇവൻ സുന്ദരം എന്ന ദൈവാല
യഗോപുരത്തിങ്കൽ ഭിക്ഷ യാചിച്ചുകൊ
ണ്ടു ഇരുന്നവൻ എന്നു അറിഞ്ഞു അവ
ന്നു സംഭവിച്ചതിനെക്കുറിച്ചു വിസ്മയവും
പരിഭ്രമവും നിറഞ്ഞവരായ്തീൎന്നു.
11 അവൻ പത്രൊസിനോടും യോഹന്നാ
നോടും ചേൎന്നുനില്ക്കുമ്പോൾ ജനം എല്ലാം
വിസ്മയം പൂണ്ടു ശലോമോൻെറതു എന്നു
പേരുള്ള മണ്ഡപത്തിൽ അവരുടെ അടു
12 ക്കൽ ഓടിക്കൂടി. അതു കണ്ടിട്ടു പത്രൊ
സ് ജനത്തോടു പറഞ്ഞതു: യിസ്രായേൽ
പുരുഷന്മാരേ, ഇതിങ്കൽ ആശ്ചൎയ്യപ്പെടു
ന്നതു എന്തു? ഞങ്ങളുടെ സ്വന്തശക്തി
കൊണ്ടോ ഭക്തികൊണ്ടോ ഇവനെ നട
ക്കുമാറാക്കി എന്നപോലെ ഞങ്ങളെ ഉററു
നോക്കുന്നതും എന്തു? അബ്രാഹാമിൻെറ 13
യും യിസ്സാക്കിൻെറയും യാക്കോബിൻെറ
യും ദൈവമായ നമ്മുടെ പിതാക്കന്മാരുടെ
ദൈവം തൻെറ ദാസനായ യേശുവിനെ
മഹത്വപ്പെടുത്തി; അവനെ നിങ്ങൾ ഏ
ല്പിച്ചുകൊടുക്കയും അവനെ വിട്ടയപ്പാൻ
വിധിച്ച പീലാത്തൊസിൻെറ മുമ്പിൽ
വെച്ചു തള്ളിപ്പറകയും ചെയ്തു. പരിശു 14
ദ്ധനും നീതിമാനുമായവനെ നിങ്ങൾ
തള്ളിപ്പറഞ്ഞു, കുലപാതകനായവനെ വി
ട്ടുതരേണം എന്നു ചോദിച്ചു, ജീവനായക
നെ കൊന്നുകളഞ്ഞു. അവനെ ദൈവം 15
മരിച്ചവരിൽനിന്നു എഴുന്നേല്പിച്ചു; അതി
ന്നു ഞങ്ങൾ സാക്ഷികൾ ആകുന്നു. അവ 16
ൻെറ നാമത്തിലെ വിശ്വാസത്താൽ അവ
ൻെറ നാമം തന്നേ നിങ്ങൾ കാണ്കയും
അറികയും ചെയ്യുന്ന ഇവൻ ബലം പ്രാ
പിപ്പാൻ കാരണമായ്തീൎന്നു; അവൻമുഖാ
ന്തരമുള്ള വിശ്വാസം ഇവന്നു നിങ്ങൾ
എല്ലാവരും കാൺകെ ഈ ആരോഗ്യം വരു
വാൻ ഹേതുവായ്തീൎന്നു. സഹോദരന്മാരേ, 17
നിങ്ങളുടെ പ്രമാണികളെപ്പോലെ നിങ്ങ
ളും അറിയായ്മകൊണ്ടു പ്രവൎത്തിച്ചു എന്നു
ഞാൻ അറിയുന്നു. ദൈവമോ തൻെറ 18
ക്രിസ്തു കഷ്ടം അനുഭവിക്കും എന്നു സക
ലപ്രവാചകന്മാരുംമുഖാന്തരം മുന്നറിയി
ച്ചതു ഇങ്ങനെ നിവൎത്തിച്ചു. ആകയാൽ 19
നിങ്ങളുടെ പാപങ്ങൾ മാഞ്ഞുകിട്ടേണ്ടതി
ന്നു മാനസാന്തരപ്പെട്ടു തിരിഞ്ഞുകൊൾ
വിൻ; എന്നാൽ കൎത്താവിൻെറ സമ്മുഖ
ത്തുനിന്നു ആശ്വാസകാലങ്ങൾ വരികയും
നിങ്ങൾക്കു മുൻനിയമിക്കപ്പെട്ട ക്രിസ്തു 20
വായ യേശുവിനെ അവൻ അയക്കയും
ചെയ്യും. ദൈവം ലോകാരംഭംമുതൽ 21
തൻെറ വിശുദ്ധപ്രവാചകന്മാർമുഖാന്തരം
അരുളിച്ചെയ്തതു ഒക്കെയും യഥാസ്ഥാ

നത്താകുന്ന കാലം വരുവോളം സ്വൎഗ്ഗം അ
വനെ കൈക്കൊള്ളെണ്ടതാകുന്നു.
22 "ദൈവമായ കൎത്താവു നിങ്ങളുടെ
സഹോദരന്മാരിൽനിന്നു എന്നെപ്പോ
ലെ ഒരു പ്രവാചകനെ നിങ്ങൾക്കു
എഴുന്നെല്പിച്ചുതരും; അവൻ നിങ്ങ
ളോടു സംസാരിക്കുന്ന സകലത്തിലും
നിങ്ങൾ അവന്റെ വാക്കു കേൾക്കേ
23 ണം. ആ പ്രവാചകന്റെ വാക്കു കേൾ
ക്കാത്ത ഏവനും ജനത്തിന്റെ ഇട
യിൽനിന്നു ഛേദിക്കപ്പെടും"
24 എന്നു മോശെ പറഞ്ഞുവല്ലൊ. അത്രയു
മല്ല ശമുവേൽ ആദിയായി സംസാരിച്ച
പ്രവാചകന്മാർ ഒക്കെയും ഈ കാലത്തെ
കുറിച്ചു പ്രസ്താവിച്ചു.
25 "ഭൂമിയിലെ സകലവംശങ്ങളും നി
ന്റെ സന്തതിയിൽ അനുഗ്രഹിക്ക
പ്പെടും"
എന്നു ദൈവം അബ്രാഹാമിനോടു അരുളി
നിങ്ങളുടെ പിതാക്കന്മാരോടു ചെയ്ത നി
യമത്തിന്റെയും പ്രവാചകന്മാരുടെയും
26 മക്കൾ നിങ്ങൾ തന്നേ. നിങ്ങൾക്കു ആ
ദ്യമേ ദൈവം തന്റെ ദാസനായ യേശു
വിനെ എഴുന്നെല്പിച്ചു ഓരോരുത്തനെ
അവനവന്റെ അകൃത്യങ്ങളിൽനിന്നു തി
രിക്കുന്നതിനാൽ നിങ്ങളെ അനുഗ്രഹി
ക്കേണ്ടതിന്നു അവനെ അയച്ചിരിക്കുന്നു.

## ൪. അദ്ധ്യായം.

അവർ ജനത്തോടു സംസാരിച്ചുകൊണ്ടി
രിക്കുമ്പോൾ തന്നേ പുരോഹിതന്മാരും
ദൈവാലയത്തിലെ പടനായകനും സദൂക്യ
2 രും അവരുടെ നേരെ വന്നു, അവർ ജന
ത്തെ ഉപദേശിക്കയാലും മരിച്ചവരിൽനി
ന്നുള്ള പുനരുത്ഥാനത്തെ യേശുവിന്റെ
ദൃഷ്ടാന്തത്താൽ അറിയിക്കയാലും നീരസ
3 പ്പെട്ടു. അവരെ പിടിച്ചു വൈകുന്നേരം
ആകകൊണ്ടു പിറ്റെന്നാൾവരെ കാവലി
ലാക്കി. എന്നാൽ വചനം കേട്ടവരിൽ 4
പലരും വിശ്വസിച്ചു; പുരുഷന്മാരുടെ
എണ്ണം തന്നേ അയ്യായിരത്തോളം ആയി.
പിറ്റെന്നാൾ അവരുടെ പ്രമാണിക 5
ളും മൂപ്പന്മാരും ശാസ്ത്രിമാരും യെരൂശലേ
മിൽ ഒന്നിച്ചുകൂടി; മഹാപുരോഹിത 6
നായ ഹന്നാവും കയ്യഫാവും യോഹന്നാ
നും അലെക്സന്തരും മഹാപുരോഹിതവംശ
ത്തിലുള്ളവർ ഒക്കെയും ഉണ്ടായിരുന്നു.
ഇവർ അവരെ നടുവിൽ നിറുത്തി: ഏതു ശ 7
ക്തികൊണ്ടോ ഏതു നാമത്തിലോ നിങ്ങൾ
ഇതു ചെയ്തു എന്നു ചോദിച്ചു. പത്രൊസ് 8
പരിശുദ്ധാത്മാവു നിറഞ്ഞവനായി അവ
രോടു പറഞ്ഞതു: ജനത്തിന്റെ പ്രമാണി
കളും മൂപ്പന്മാരും ആയുള്ളോരേ, ഈ 9
ബലഹീനമനുഷ്യന്നു ഉണ്ടായ ഉപകാരം
നിമിത്തം ഇവൻ എന്തൊന്നിനാൽ സൌ
ഖ്യമായി എന്നു ഞങ്ങളെ ഇന്നു വിസ്തരി
ക്കുന്നു എങ്കിൽ നിങ്ങൾ ക്രൂശിച്ചവനും 10
ദൈവം മരിച്ചവരിൽനിന്നു ഉയിൎപ്പിച്ചവ
നുമായി നസറായനായ യേശുക്രിസ്തുവി
ന്റെ നാമത്തിൽ തന്നേ ഇവൻ സൌഖ്യ
മുള്ളവനായി നിങ്ങളുടെ മുമ്പിൽ നില്ക്കു
ന്നു എന്നു നിങ്ങൾ എല്ലാവരും യിസ്രാ
യേൽജനം ഒക്കെയും അറിഞ്ഞുകൊൾ
വിൻ. വീടുപണിയുന്നവരായ നിങ്ങൾ 11
തള്ളിക്കളഞ്ഞിട്ടു കോണിന്റെ മൂലക്കല്ലാ
യിത്തീൎന്ന കല്ലു ഇവൻ തന്നേ. മറ്റൊ 12
രുത്തനിലും രക്ഷ ഇല്ല; നാം രക്ഷിക്ക
പ്പെടുവാൻ ആകാശത്തിൻ കീഴിൽ മനു
ഷ്യരുടെ ഇടയിൽ നല്കപ്പെട്ട വേറൊരു
നാമവും ഇല്ല.
അവർ പത്രൊസിന്റെയും യോഹന്നാ 13
ന്റെയും ധൈൎയ്യം കാണുകയാലും ഇവർ
പഠിപ്പില്ലാത്തവരും സാമാന്യരുമായ മനു
ഷ്യർ എന്നു ഗ്രഹിക്കയാലും ആശ്ചൎയ്യ

പ്പെട്ടു; അവർ യേശുവിനോടുകൂടെ ആ
14 യിരുന്നവർ എന്നും അറിഞ്ഞു. സൌഖ്യം
പ്രാപിച്ച മനുഷ്യൻ അവരോടുകൂടെ
നില്ക്കുന്നതു കണ്ടതുകൊണ്ടു അവൎക്കു എതിർ
15 പറവാൻ വകയില്ലായിരുന്നു. അവരോടു
ന്യായാധിപസംഘത്തിൽനിന്നു പുറത്തു
പോകുവാൻ കല്പിച്ചിട്ടു അവർ തമ്മിൽ
16 ആലോചിച്ചു: ഈ മനുഷ്യരെ എന്തു
ചെയ്യേണ്ടു? പ്രത്യക്ഷമായോരു അടയാളം
അവർ ചെയ്തിരിക്കുന്നു എന്നു യെരുശലേ
മിൽ പാൎക്കുന്ന എല്ലാവൎക്കും പ്രസിദ്ധമല്ലോ;
17 നിഷേധിപ്പാൻ നമുക്കു കഴിവില്ല. എങ്കി
ലും അതു ജനത്തിൽ അധികം പരക്കാതി
രിപ്പാൻ അവർ യാതൊരു മനുഷ്യനോടും
ഈ നാമത്തിൽ ഇനി സംസാരിക്കരുതെ
ന്നു നാം അവരെ തൎജ്ജനം ചെയ്യേണം എ
18 ന്നു പറഞ്ഞു. പിന്നെ അവരെ വിളിച്ചിട്ടു:
യേശുവിന്റെ നാമത്തിൽ അശേഷം സം
സാരിക്കരുതു, ഉപദേശിക്കയും അരുതു
19 എന്നു കല്പിച്ചു. അതിന്നു പത്രൊസും യോ
ഹന്നാനും: ദൈവത്തെക്കാൾ അധികം
നിങ്ങളെ അനുസരിക്കുന്നതു ദൈവത്തി
ന്റെ മുമ്പാകെ ന്യായമോ എന്നു വിധി
20 പ്പിൻ. ഞങ്ങൾക്കോ, ഞങ്ങൾ കണ്ടും
കേട്ടുമിരിക്കുന്നതു പ്രസ്താവിക്കാതിരിപ്പാൻ
കഴിയുന്നതല്ല എന്നു ഉത്തരം പറഞ്ഞു.
21 എന്നാൽ ഈ സംഭവിച്ച കാൎയ്യംകൊണ്ടു
എല്ലാവരും ദൈവത്തെ മഹത്വപ്പെടുത്തുക
യാൽ അവരെ ശിക്ഷിക്കുന്നതിന്നു ജനം
നിമിത്തം വഴി ഒന്നും കാണായ്കകൊണ്ടു
അവർ പിന്നെയും തൎജ്ജനം ചെയ്തു അവ
22 രെ വിട്ടയച്ചു. ഈ അത്ഭുതത്താൽ സൌ
ഖ്യം പ്രാപിച്ച മനുഷ്യൻ നാല്പതിൽ അധി
കം വയസ്സുള്ളവനായിരുന്നു.

23 വിട്ടയച്ചശേഷം അവർ കൂട്ടാളികളുടെ
അടുക്കൽ ചെന്നു മഹാപുരോഹിതന്മാരും
മൂപ്പന്മാരും തങ്ങളോടു പറഞ്ഞതു എല്ലാം
അറിയിച്ചു. അതു കേട്ടിട്ടു അവർ ഒരുമ 24
നപ്പെട്ടു ദൈവത്തോടു നിലവിളിച്ചുപറ
ഞ്ഞതു: ആകാശവും ഭൂമിയും സമുദ്രവും അ
വയിലുള്ള സകലവും ഉണ്ടാക്കിയ നാഥനേ,
"ജാതികൾ കലഹിക്കുന്നതും വംശ 25
ങ്ങൾ വ്യൎത്ഥമായതു നിരൂപിക്കുന്നതും
എന്തു? ഭൂമിയിലെ രാജാക്കന്മാർ അ 26
ണിനിരക്കുകയും അധിപതികൾ
കൎത്താവിന്നു വിരോധമായും അവ
ന്റെ അഭിഷിക്തന്നു വിരോധമായും
ഒന്നിച്ചു കൂടുകയും ചെയ്തിരിക്കുന്നു"
എന്നു നിന്റെ ദാസനായ ദാവീദ് മുഖാ
ന്തരം പരിശുദ്ധാത്മാവിനാൽ അരുളിച്ചെ
യ്തവനേ, നീ അഭിഷേകം ചെയ്ത യേശു 27
എന്ന നിന്റെ പരിശുദ്ധദാസന്നു വിരോ
ധമായി ഹെരോദാവും പൊന്തിയൊസ്
പീലാത്തൊസും ജാതികളും യിസ്രായേൽ
ജനവുമായി ഈ നഗരത്തിൽ ഒന്നിച്ചു
കൂടി, സംഭവിക്കേണം എന്നു നിന്റെ 28
കയ്യും നിന്റെ ആലോചനയും മുന്നി
യമിച്ചതു ഒക്കെയും ചെയ്തിരിക്കുന്നു സത്യം.
ഇപ്പോഴോ കൎത്താവേ, അവരുടെ ഭീഷ 29
ണികളെ നോക്കേണമേ. സൌഖ്യമാ 30
ക്കുവാൻ നിന്റെ കൈ നീട്ടുന്നതിനാലും
നിന്റെ പരിശുദ്ധദാസനായ യേശുവി
ന്റെ നാമത്താൽ അടയാളങ്ങളും അത്ഭുത
ങ്ങളും ഉണ്ടാകുന്നതിനാലും നിന്റെ വച
നം പൂൎണ്ണധൈൎയ്യത്തോടുംകൂടെ പ്രസ്താവി
പ്പാൻ നിന്റെ ദാസന്മാൎക്കു കൃപ നല്കേണ
മേ. ഇങ്ങനെ പ്രാൎത്ഥിച്ചപ്പോൾ അവർ 31
കൂടിയിരുന്ന സ്ഥലം കുലുങ്ങി; എല്ലാവരും
പരിശുദ്ധാത്മാവു നിറഞ്ഞവരായി ദൈവ
വചനം ധൈൎയ്യത്തോടെ പ്രസ്താവിച്ചു.

വിശ്വസിച്ചവരുടെ കൂട്ടം ഏകഹൃദയ 32
വും ഏകമനസ്സും ഉള്ളവരായിരുന്നു; തനി
ക്കുള്ളതു ഒന്നും സ്വന്തം എന്നു ആരും പറ
ഞ്ഞില്ല; സകലവും അവൎക്കു പൊതുവാ

33 യിരുന്നു. അപ്പൊസ്തലന്മാർ മഹാശക്തി
യോടെ കൎത്താവായ യേശുവിന്റെ പുന
രുത്ഥാനത്തിന്നു സാക്ഷ്യം പറഞ്ഞുവന്നു;
എല്ലാവൎക്കും ധാരാളം കൃപ ലഭിച്ചിരുന്നു.
34 മുട്ടുള്ളവൻ ആരും അവരിൽ ഉണ്ടായിരു
ന്നില്ല; നിലങ്ങളുടെയോ വീടുകളുടെയോ
ഉടമസ്ഥന്മാരായവർ ഒക്കെയും അവയെ
35 വിറ്റു വില കൊണ്ടുവന്നു അപ്പൊസ്തല
ന്മാരുടെ കാല്ക്കൽ വെക്കും; പിന്നെ ഓ
രോരുത്തന്നു അവനവന്റെ ആവശ്യം
പോലെ വിഭാഗിച്ചുകൊടുക്കും.
36 പ്രബോധനപുത്രൻ എന്നു അൎത്ഥമുള്ള
ബൎന്നബാസ് എന്നു അപ്പൊസ്തലന്മാർ മറു
പേർ വിളിച്ച കുപ്രദ്വീപുകാരനായ യോ
37 സേഫ് എന്നൊരു ലേവ്യൻ തനിക്കുണ്ടാ
യിരുന്ന നിലം വിറ്റു പണം കൊണ്ടുവന്നു
അപ്പൊസ്തലന്മാരുടെ കാല്ക്കൽ വെച്ചു.

## ൫. അദ്ധ്യായം.

എന്നാൽ അനന്യാസ് എന്നു പേരുള്ള
ഒരു പുരുഷൻ തന്റെ ഭാൎയ്യയായ സഫീര
2 യോടുകൂടെ ഒരു നിലം വിറ്റു. ഭാൎയ്യയുടെ
അറിവോടെ വിലയിൽ കുറെ എടുത്തു
വെച്ചു ഒരംശം കൊണ്ടുവന്നു അപ്പൊസ്തല
3 ന്മാരുടെ കാല്ക്കൽ വെച്ചു. അപ്പോൾ
പത്രൊസ്: അനന്യാസേ, പരിശുദ്ധാ
ത്മാവിനോടു വ്യാജം കാണിപ്പാനും നില
ത്തിന്റെ വിലയിൽ കുറെ എടുത്തുവെ
പ്പാനും സാത്താൻ നിന്റെ ഹൃദയം കൈ
4 വശമാക്കിയതു എന്തു? അതു വില്ക്കുംമുമ്പെ
നിന്റേതായിരുന്നില്ലയോ? വിറ്റശേഷ
വും നിന്റെ കൈവശം അല്ലാഞ്ഞുവോ?
ഈ കാൎയ്യത്തിന്നു നീ മനസ്സുവെച്ചതു
എന്തു? മനുഷ്യരോടല്ല ദൈവത്തോടത്രേ
നീ വ്യാജം കാണിച്ചതു എന്നു പറഞ്ഞു.
5 ഈ വാക്കു കേട്ടിട്ടു അനന്യാസ് വീണു
പ്രാണനെ വിട്ടു; ഇതു കേട്ടവൎക്കു എല്ലാ
വൎക്കും മഹാഭയം ഉണ്ടായി. ബാല്യക്കാർ 6
എഴുന്നേറ്റു അവനെ ശീലപൊതിഞ്ഞു
പുറത്തു കൊണ്ടുപോയി കുഴിച്ചിട്ടു.
ഏകദേശം മൂന്നു മണിനേരം കഴി 7
ഞ്ഞപ്പോൾ അവന്റെ ഭാൎയ്യ ഈ സംഭവി
ച്ചതു ഒന്നും അറിയാതെ അകത്തു വന്നു.
പത്രൊസ് അവളോടു: ഇത്രെക്കോ നി 8
ങ്ങൾ നിലം വിറ്റതു? പറക എന്നു പറ
ഞ്ഞു; അതെ, ഇത്രെക്കു തന്നേ എന്നു അവൾ
പറഞ്ഞു. പത്രൊസ് അവളോടു: കൎത്താ 9
വിന്റെ ആത്മാവിനെ പരീക്ഷിപ്പാൻ
നിങ്ങൾ തമ്മിൽ ഒത്തതു എന്തു? ഇതാ,
നിന്റെ ഭൎത്താവിനെ കുഴിച്ചിട്ടവരുടെ
കാൽ വാതില്ക്കൽ ഉണ്ടു; അവർ നിന്നെയും
പുറത്തു കൊണ്ടുപോകും എന്നു പറഞ്ഞു.
ഉടനെ അവൾ അവന്റെ കാല്ക്കൽ വീണു 10
പ്രാണനെ വിട്ടു; ബാല്യക്കാർ അകത്തു
വന്നു അവൾ മരിച്ചു എന്നു കണ്ടു പുറത്തു
കൊണ്ടുപോയി ഭൎത്താവിന്റെ അരികെ
കുഴിച്ചിട്ടു. സൎവ്വസഭെക്കും ഇതു കേട്ട 11
വൎക്കു എല്ലാവൎക്കും മഹാഭയം ഉണ്ടായി.
അപ്പൊസ്തലന്മാരുടെ കയ്യാൽ ജനത്തി 12
ന്റെ ഇടയിൽ പല അടയാളങ്ങളും അ
ത്ഭുതങ്ങളും നടന്നു; അവർ എല്ലാവരും
ഏകമനസ്സോടെ ശലോമോന്റെ മണ്ഡപ
ത്തിൽ കൂടിവരിക പതിവായിരുന്നു.
മറ്റുള്ളവരിൽ ആരും അവരോടു ചേരു 13
വാൻ തുനിഞ്ഞില്ല; ജനമോ അവരെ പുക
ഴ്ത്തിപ്പോന്നു. മേല്ക്കുമേൽ അനവധി 14
പുരുഷന്മാരും സ്ത്രീകളും കൎത്താവിൽ വിശ്വ
സിച്ചു ചേൎന്നുവന്നു. രോഗികളെ പുറ 15
ത്തു കൊണ്ടുവന്നു, പത്രൊസ് കടന്നുപോ
കുമ്പോൾ അവന്റെ നിഴൽ എങ്കിലും
അവരിൽ വല്ലവരുടെയുംമേൽ വീഴേണ്ട
തിന്നു വീഥികളിൽ വിരിപ്പിന്മേലും കിടക്ക
മേലും കിടത്തും. അതുകൂടാതെ യെരൂശ 16
ലേമിന്നു ചുറ്റുമുള്ള പട്ടണങ്ങളിൽനിന്നും

പുരുഷാരം വന്നുകൂടി രോഗികളെയും അ
ശുദ്ധാത്മാക്കൾ ബാധിച്ചവരെയും കൊ
ണ്ടുവരികയും അവർ എല്ലാവരും സൌഖ്യം
പ്രാപിക്കയും ചെയ്യും.
17 പിന്നെ മഹാപുരോഹിതനും സദൂക്യ
രുടെ മതക്കാരായ അവൻെറ പക്ഷക്കാ
രൊക്കെയും അസൂയ നിറഞ്ഞു എഴുന്നേറ്റു
18 അപ്പൊസ്തലന്മാരെ പിടിച്ചു പൊതുതട
19 വിൽ ആക്കി. രാത്രിയിലോ കൎത്താവി
ൻെറ ദൂതൻ കാരാഗൃഹവാതിൽ തുറന്നു
20 അവരെ പുറത്തു കൊണ്ടുവന്നു: നിങ്ങൾ
ദൈവാലയത്തിൽ ചെന്നു ഈ ജീവ
ൻെറ വചനം എല്ലാം ജനത്തോടു പ്രസ്താ
21 വിപ്പിൻ എന്നു പറഞ്ഞു. അവർ കേട്ടു
പുലൎച്ചെക്കു ദൈവാലയത്തിൽ ചെന്നു
ഉപദേശിച്ചുകൊണ്ടിരുന്നു; മഹാപുരോഹി
തനും കൂടെയുള്ളവരും വന്നു ന്യായാധി
പസംഘത്തെയും യിസ്രായേൽമക്കളുടെ
മൂപ്പന്മാരെയും എല്ലാം വിളിച്ചുകൂട്ടി, അവ
രെ കൊണ്ടുവരുവാൻ തടവിലേക്കു ആള
22 യച്ചു. ചേവകർ ചെന്നപ്പോൾ അവരെ
കാരാഗൃഹത്തിൽ കാണാതെ മടങ്ങിവന്നു:
23 കാരാഗൃഹം നല്ല സൂക്ഷ്മത്തോടെ പൂട്ടിയി
രിക്കുന്നതും കാവല്ക്കാർ വാതില്ക്കൽ നില്ക്കു
ന്നതും ഞങ്ങൾ കണ്ടു; തുറന്നപ്പോഴോ അ
കത്തു ആരെയും കണ്ടില്ല എന്നു അറിയി
24 ച്ചു. ഈ വാക്കു കേട്ടിട്ടു ദൈവാലയത്തി
ലെ പടനായകനും മഹാപുരോഹിതന്മാ
രും ഇതു എന്തായിത്തീരും എന്നു അവരെ
25 കുറിച്ചു ചഞ്ചലിച്ചു. അപ്പോൾ ഒരുത്തൻ
വന്നു: നിങ്ങൾ തടവിൽ ആക്കിയ പുരു
ഷന്മാർ ദൈവാലയത്തിൽ നിന്നുകൊണ്ടു
ജനത്തെ ഉപദേശിക്കുന്നു എന്നു ബോധി
26 പ്പിച്ചു. പടനായകൻ ചേവകരുമായി
ചെന്നു, ജനം കല്ലെറിയും എന്നു ഭയപ്പെട്ടു
കയാൽ ബലാല്ക്കാരം ചെയ്യാതെ അവരെ
27 കൂട്ടിക്കൊണ്ടുവന്നു. അങ്ങനെ അവരെ

കൊണ്ടുവന്നു ന്യായാധിപസംഘത്തിന്മു
മ്പാകെ നിറുത്തി; മഹാപുരോഹിതൻ
അവരോടു: ഈ നാമത്തിൽ ഉപദേശി 28
ക്കരുതു എന്നു ഞങ്ങൾ നിങ്ങളോടു അമൎച്ച
യായി കല്പിച്ചുവല്ലോ; നിങ്ങളോ യെരൂശ
ലേമിനെ നിങ്ങളുടെ ഉപദേശംകൊണ്ടു
നിറെച്ചിരിക്കുന്നു; ആ മനുഷ്യൻെറ രക്തം
ഞങ്ങളുടെമേൽ വരുത്തുവാൻ ഇച്ഛിക്കുന്നു
എന്നു പറഞ്ഞു. അതിന്നു പത്രൊസും 29
ശേഷം അപ്പൊസ്തലന്മാരും: മനുഷ്യരെ
ക്കാൾ ദൈവത്തെ അനുസരിക്കേണ്ടതാ
കുന്നു. നിങ്ങൾ മരത്തിൽ തൂക്കിക്കൊന്ന 30
യേശുവിനെ നമ്മുടെ പിതാക്കന്മാരുടെ
ദൈവം ഉയിൎപ്പിച്ചു; യിസ്രായേലിന്നു 31
മാനസാന്തരവും പാപമോചനവും നല്കു
വാൻ ദൈവം അവനെ പ്രഭുവായും
രക്ഷിതാവായും തൻെറ വലങ്കയ്യാൽ ഉയ
ൎത്തിയിരിക്കുന്നു. ഈ വസ്തുതെക്കു ഞങ്ങ 32
ളും ദൈവം തന്നെ അനുസരിക്കുന്നവൎക്കു
നല്കിയ പരിശുദ്ധാത്മാവും സാക്ഷികൾ
ആകുന്നു എന്നു ഉത്തരം പറഞ്ഞു.
ഇതു കേട്ടപ്പോൾ അവർ കോപപര 33
വശരായി അവരെ ഒടുക്കിക്കളവാൻ ഭാവി
ച്ചു. അപ്പോൾ സൎവ്വജനത്തിന്നും ബഹു 34
മാനമുള്ള ധൎമ്മോപദേഷ്ടാവായ ഗമാലീ
യേൽ എന്നൊരു പരീശൻ ന്യായാധി
പസംഘത്തിൽ എഴുന്നേറ്റു, അവരെ
കുറെ നേരം പുറത്താക്കുവാൻ കല്പിച്ചു.
പിന്നെ അവൻ അവരോടു: യിസ്രായേൽ 35
പുരുഷന്മാരേ, ഈ മനുഷ്യരുടെ കാൎയ്യ
ത്തിൽ നിങ്ങൾ എന്തു ചെയ്വാൻ പോകു
ന്നു എന്നു സൂക്ഷിച്ചുകൊൾവിൻ. ഈ 36
നാളുകൾക്കു മുമ്പെ തൂദാസ് എന്നവൻ
എഴുന്നേറ്റു താൻ മഹാൻ എന്നു നടിച്ചു;
ഏകദേശം നാനൂറു പുരുഷന്മാർ അവ
നോടു ചേൎന്നുകൂടി; എങ്കിലും അവൻ
നശിക്കയും അവനെ അനുസരിച്ചവർ

എല്ലാവരും ചിന്നി ഒന്നുമില്ലാതാകയും
37 ചെയ്തു. അവന്റെശേഷം ഗലീലക്കാര
നായ യൂദാ ചാൎത്തലിന്റെ കാലത്തു എഴ
ന്നേററു ജനത്തെ തന്റെ പക്ഷം ചേരു
വാൻ വശീകരിച്ചു; അവനും നശിച്ചു,
അവനെ അനുസരിച്ചവർ ഒക്കെയും ചി
38 തറിപ്പോയി. ആകയാൽ ഈ മനുഷ്യരെ
വിട്ടു ഒഴിഞ്ഞുകൊൾവിൻ എന്നു ഞാൻ
നിങ്ങളോടു പറയുന്നു; ഈ ആലോചന
യോ പ്രവൃത്തിയോ മാനുഷം എന്നു വരി
39 കിൽ അതു നശിച്ചുപോകും; ദൈവികം
എങ്കിലോ നിങ്ങൾക്കു അതു നശിപ്പിപ്പാൻ
കഴികയില്ല; നിങ്ങൾ ദൈവത്തോടു പോ
രാടുന്നു എന്നു വരരുതല്ലോ എന്നു പറഞ്ഞു.
40 അവർ അവനെ അനുസരിച്ചു, അപ്പൊ
സ്തലന്മാരെ വരുത്തി അടിപ്പിച്ചു: ഇനി
യേശുവിന്റെ നാമത്തിൽ സംസാരിക്ക
രുതു എന്നു കല്പിച്ചു അവരെ വിട്ടയച്ചു.
41 തിരുനാമത്തിന്നു വേണ്ടി അപമാനം സ
ഹിപ്പാൻ യോഗ്യരായി എണ്ണപ്പെട്ടുകയാൽ
അവർ സന്തോഷിച്ചുകൊണ്ടു ന്യായാധി
പസംഘത്തിന്റെ മുമ്പിൽനിന്നു പുറപ്പെ
42 ട്ടുപോയി. പിന്നെ അവർ ദിനമ്പ്രതി
ദൈവാലയത്തിലും വീട്ടുതോറും വിടാതെ
ഉപദേശിക്കയും യേശുവിനെ ക്രിസ്തു എന്നു
സുവിശേഷിക്കയും ചെയ്തുകൊണ്ടിരുന്നു.

൬. അദ്ധ്യായം.

**അ**ക്കാലത്തു ശിഷ്യന്മാർ പെരുകിവരു
മ്പോൾ തങ്ങളുടെ വിധവമാരെ ദിനമ്പ്ര
തിയുള്ള ശുശ്രൂഷയിൽ ഉപേക്ഷയായി
വിചാരിച്ചു എന്നു യവനഭാഷക്കാർ എബ്രാ
യഭാഷക്കാരുടെ നേരെ പിറുപിറുത്തു.
2 പന്തിരുവർ ശിഷ്യന്മാരുടെ കൂട്ടത്തെ
വിളിച്ചുവരുത്തി: ഞങ്ങൾ ദൈവവചനം
ഉപേക്ഷിച്ചു മേശകളിൽ ശുശ്രൂഷ ചെയ്യു
3 ന്നതു യോഗ്യമല്ല. ആകയാൽ സഹോദ
രന്മാരേ, ആത്മാവും ജ്ഞാനവും നിറഞ്ഞു
നല്ല സാക്ഷ്യമുള്ള ഏഴു പുരുഷന്മാരെ നി
ങ്ങളിൽ തന്നേ തിരഞ്ഞുകൊൾവിൻ; അവ
രെ ഈ വേലെക്കു ആക്കാം. ഞങ്ങളോ 4
പ്രാൎത്ഥനയിലും വചനശുശ്രൂഷയിലും ഉററി
രിക്കും എന്നു പറഞ്ഞു. ഈ വാക്കു കൂട്ട 5
ത്തിന്നു ഒക്കെയും ബോദ്ധ്യമായി; വിശ്വാ
സവും പരിശുദ്ധാത്മാവും നിറഞ്ഞ പുരു
ഷനായ സ്തെഫാനൊസ്, ഫിലിപ്പൊസ്,
പ്രൊഖൊരൊസ്, നിക്കാനോർ, തി
മോൻ, പൎമ്മെനാസ്, യെഹൂദമതാനുസാ
രിയായ അന്ത്യോക്യക്കാരൻ നിക്കൊലാ
വൊസ് എന്നിവരെ തിരഞ്ഞെടുത്തു,
അപ്പൊസ്തലന്മാരുടെ മുമ്പാകെ നിറുത്തി; 6
അവർ പ്രാൎത്ഥിച്ചു അവരുടെമേൽ കൈ
വെച്ചു.
ദൈവവചനം പരന്നു, യെരൂശലേ 7
മിൽ ശിഷ്യന്മാരുടെ എണ്ണം ഏററവും
പെരുകി, പുരോഹിതന്മാരിലും വലിയോ
രു കൂട്ടം വിശ്വാസത്തിന്നു അധീനരാ
യിത്തീൎന്നു.
അനന്തരം സ്തെഫാനൊസ് കൃപയും 8
ശക്തിയും നിറഞ്ഞവനായി ജനത്തിൽ
വലിയ അത്ഭുതങ്ങളും അടയാളങ്ങളും
ചെയ്തു. ലിബൎത്തീനർ എന്ന പേരുള്ള 9
പള്ളിക്കാരിലും കുറേനക്കാരിലും അലെക്സ
ന്ത്രിയക്കാരിലും കിലിക്ക്യ ആസ്യ എന്ന
ദേശക്കാരിലും ചിലർ എഴുന്നേററു സ്തെ
ഫാനൊസിനോടു തൎക്കിച്ചു. എന്നാൽ 10
അവൻ സംസാരിച്ച ജ്ഞാനത്തോടും ആ
ത്മാവോടും എതിൎത്തുനില്പാൻ അവൎക്കു
കഴിഞ്ഞില്ല. അപ്പോൾ അവർ ചില 11
പുരുഷന്മാരെ വശത്താക്കി: ഇവൻ മോ
ശെക്കും ദൈവത്തിന്നും വിരോധമായി
ദൂഷണം പറയുന്നതു ഞങ്ങൾ കേട്ടു എന്നു
പറയിച്ചു, ജനത്തെയും മൂപ്പന്മാരെയും 12
ശാസ്ത്രിമാരെയും ഇളക്കി, അവന്റെ നേ

രെ ചെന്നു അവനെ പിടിച്ചു ന്യായാധി
13 പസംഘത്തിൽ കൊണ്ടുപോയി കള്ള
സ്സാക്ഷികളെ നിറുത്തി: ഈ മനുഷ്യൻ
വിശുദ്ധസ്ഥലത്തിന്നും ന്യായപ്രമാണത്തി
ന്നും വിരോധമായി ഇടവിടാതെ സംസാ
14 രിച്ചുവരുന്നു; ആ നസറായനായ യേശു
ഈ സ്ഥലം നശിപ്പിച്ചു മോശെ നമുക്കു
ഏല്പിച്ച മൎയ്യാദകളെ മാററിക്കളയും എന്നു
അവൻ പറയുന്നതു ഞങ്ങൾ കേട്ടു എന്നു
15 പറയിച്ചു. ന്യായാധിപസംഘത്തിൽ ഇ
രുന്നവർ എല്ലാവരും അവനെ ഉററുനോ
ക്കി അവന്റെ മുഖം ഒരു ദൈവദൂത
ന്റെ മുഖംപോലെ കണ്ടു.

## ൭. അദ്ധ്യായം.

ഇതു ഉള്ളതു തന്നേയോ എന്നു മഹാപു
2 രോഹിതൻ ചോദിച്ചതിന്നു അവൻ പറ
ഞ്ഞതു: സഹോദരന്മാരും പിതാക്കന്മാരു
മായ പുരുഷന്മാരേ, കേൾപ്പിൻ. നമ്മു
ടെ പിതാവായ അബ്രാഹാം ഹാരാനിൽ
വന്നുപാൎക്കുംമുമ്പെ മെസൊപ്പൊത്താമ്യ
യിൽ ഇരിക്കുമ്പോൾ തന്നേ തേജോമയ
നായ ദൈവം അവന്നു പ്രത്യക്ഷനായി:
3 നിന്റെ ദേശത്തെയും നിന്റെ ചാൎച്ച
ക്കാരെയും വിട്ടു ഞാൻ നിനക്കു കാണി
ച്ചുതരുന്ന ദേശത്തിലേക്കു ചെല്ലുക എന്നു
4 പറഞ്ഞു. അങ്ങനെ അവൻ കല്ദായ
രുടെ ദേശം വിട്ടു ഹാരാനിൽ വന്നു
പാൎത്തു. അവന്റെ അപ്പൻ മരിച്ചശേഷം
ദൈവം അവനെ അവിടെനിന്നു നിങ്ങൾ
ഇപ്പോൾ പാൎക്കുന്ന ഈ ദേശത്തിൽ കൊ
5 ണ്ടുവന്നു പാൎപ്പിച്ചു. അവന്നു അതിൽ
ഒരു കാലടി നിലംപോലും അവകാശം
കൊടുത്തില്ല; അവന്നു സന്തതിയില്ലാതി
രിക്കെ അവന്നും അവന്റെശേഷം അവ
ന്റെ സന്തതിക്കും അതിനെ കൈവശമാ
യി നല്കുമെന്നു അവനോടു വാഗ്ദത്തം ചെ
യ്തു. അവന്റെ സന്തതി അന്യദേശത്തു 6
ചെന്നു പാൎക്കും; ആ ദേശക്കാർ അവരെ
അടിമയാക്കി നാനൂറു സംവത്സരം പീഡി
പ്പിക്കും എന്നു ദൈവം കല്പിച്ചു. അവർ 7
സേവിക്കുന്ന ജാതിയെ ഞാൻ ന്യായം
വിധിക്കും; അതിന്റെശേഷം അവർ
പുറപ്പെട്ടുവന്നു ഈ സ്ഥലത്തു എന്നെ
സേവിക്കും എന്നു ദൈവം അരുളിച്ചെയ്തു.
പിന്നെ അവന്നു പരിച്ഛേദനയെന്ന നിയ 8
മം കൊടുത്തു; അങ്ങനെ അവൻ യിസ്ഹാ
ക്കിനെ ജനിപ്പിച്ചു, എട്ടാം നാൾ പരിച്ഛേ
ദന ചെയ്തു. യിസ്ഹാക്ക് യാക്കോബിനെ
യും യാക്കോബ് പന്ത്രണ്ടു ഗോത്രപിതാ
ക്കന്മാരെയും ജനിപ്പിച്ചു. ഗോത്രപിതാ 9
ക്കന്മാർ യോസേഫിനോടു അസൂയപ്പെട്ടു
അവനെ മിസ്രയീമിലേക്കു വിററുകളഞ്ഞു.
എന്നാൽ ദൈവം അവനോടുകൂടെ ഇരു 10
ന്നു സകലസങ്കടങ്ങളിൽനിന്നും അവനെ
വിടുവിച്ചു മിസ്രയീംരാജാവായ ഫറവോ
ന്റെ മുമ്പാകെ അവന്നു കൃപയും ജ്ഞാന
വും കൊടുത്തു: അവൻ അവനെ മിസ്രയീ
മിന്നും തന്റെ സൎവ്വഗൃഹത്തിന്നും അധി
പതിയാക്കി വെച്ചു. മിസ്രയീംദേശത്തി 11
ലും കനാനിലും എല്ലാം ക്ഷാമവും മഹാക
ഷ്ടവും വന്നാറെ നമ്മുടെ പിതാക്കന്മാൎക്കു
ആഹാരം കിട്ടാതെയായി. മിസ്രയീമിൽ 12
ധാന്യം ഉണ്ടു എന്നു കേട്ടിട്ടു യാക്കോബ്
നമ്മുടെ പിതാക്കന്മാരെ ഒന്നാം പ്രാവശ്യം
അയച്ചു. രണ്ടാം പ്രാവശ്യം യോസേഫ് 13
തന്റെ സഹോദരന്മാരോടു തന്നെത്താൻ
അറിയിച്ചു. യോസേഫിന്റെ വംശം
ഫറവോന്നു വെളിവായ്വന്നു. യോ 14
സേഫ് ആളയച്ചു തന്റെ പിതാവായ
യാക്കോബിനെയും കുടുംബത്തെ ഒക്കെയും
വരുത്തി; അവർ ആകെ എഴുപത്ത
ഞ്ചുപേരായിരുന്നു. യാക്കോബ് മിസ്ര 15
യീമിലേക്കു പോയി; അവനും നമ്മുടെ

16 പിതാക്കന്മാരും മരിച്ചു, അവരെ ശെഖേ
മിൽ കൊണ്ടുവന്നു ശെഖേമിൽ എമ്മോരി
ന്റെ മക്കളോടു അബ്രാഹാം വിലകൊടു
ത്തു വാങ്ങിയ കല്ലറയിൽ അടക്കം ചെയ്തു.
17 ദൈവം അബ്രാഹാമിനോടു അരുളിച്ചെയ്ത
വാഗ്ദത്തകാലം അടുത്തപ്പോൾ ജനം മിസ്ര
18 യീമിൽ വൎദ്ധിച്ചു പെരുകി. ഒടുവിൽ
യോസേഫിനെ അറിയാത്ത വേറൊരു
19 രാജാവു മിസ്രയീമിൽ വാണു. അവൻ
നമ്മുടെ വംശത്തോടു ഉപായം പ്രയോഗി
ച്ചു നമ്മുടെ പിതാക്കന്മാരെ പീഡിപ്പിച്ചു,
അവരുടെ ശിശുക്കൾ ജീവനോടെ ഇരി
ക്കരുതു എന്നുവെച്ചു അവരെ പുറത്തിടു
20 വിച്ചു. ആ കാലത്തു മോശെ ജനിച്ചു,
ദിവ്യസുന്ദരനായിരുന്നു; അവനെ മൂന്നു
മാസം അപ്പന്റെ വീട്ടിൽ പോററി.
21 പിന്നെ അവനെ പുറത്തിട്ടപ്പോൾ ഫറ
വോന്റെ മകൾ അവനെ എടുത്തു തന്റെ
22 മകനായി വളൎത്തി. മോശെ മിസ്രയീമ്യരു
ടെ സകലജ്ഞാനവും അഭ്യസിച്ചു വാക്കി
ലും പ്രവൃത്തിയിലും സമൎത്ഥനായിത്തീൎന്നു.
23 അവന്നു നാല്പതു വയസ്സു തികയാറായ
പ്പോൾ യിസ്രായേൽമക്കളായ തന്റെ
സഹോദരന്മാരെ ചെന്നു കാണേണം എ
24 ന്നു മനസ്സിൽ തോന്നി. അവരിൽ ഒരു
ത്തൻ അന്യായം ഏല്ക്കുന്നതു കണ്ടിട്ടു അവ
ന്നു തുണനിന്നു, മിസ്രയീമ്യനെ അടിച്ചു
കൊന്നു, പീഡിതന്നു വേണ്ടി പ്രതിക്രിയ
25 ചെയ്തു. ദൈവം താൻമുഖാന്തരം അവൎക്കു
രക്ഷ നല്കും എന്നു സഹോദരന്മാർ ഗ്രഹി
ക്കും എന്നു അവൻ നിരൂപിച്ചു; എങ്കിലും
26 അവർ ഗ്രഹിച്ചില്ല. പിറെറന്നാൾ അ
വർ കലഹിച്ചുകൊണ്ടിരിക്കുമ്പോൾ അ
വൻ അവരുടെ അടുക്കൽ വന്നു: പുരുഷ
ന്മാരേ, നിങ്ങൾ സഹോദരന്മാരല്ലോ;
തമ്മിൽ അന്യായം ചെയ്യുന്നതു എന്തു എന്നു
പറഞ്ഞു അവരെ സമാധാനപ്പെടുത്തുവാൻ
നോക്കി. എന്നാൽ കൂട്ടുകാരനോടു അ 27
ന്യായം ചെയ്യുന്നവൻ അവനെ ഉന്തിക്കള
ഞ്ഞു: നിന്നെ ഞങ്ങൾക്കു അധികാരിയും
ന്യായകൎത്താവും ആക്കിയതു ആർ? ഇന്ന 28
ലെ മിസ്രയീമ്യനെ കൊന്നതുപോലെ എ
ന്നെയും കൊല്ലുവാൻ ഭാവിക്കുന്നുവോ
എന്നു പറഞ്ഞു. ഈ വാക്കു കേട്ടിട്ടു മോ 29
ശെ ഓടിപ്പോയി മിദ്യാൻദേശത്തു ചെ
ന്നു പാൎത്തു, അവിടെ രണ്ടു പുത്രന്മാരെ
ജനിപ്പിച്ചു. നാല്പതാണ്ടു കഴിഞ്ഞപ്പോൾ 30
സീനായ്മലയുടെ മരുഭൂമിയിൽ ഒരു ദൈവ
ദൂതൻ മുൾപടൎപ്പിലെ അഗ്നിജ്വാലയിൽ
അവന്നു പ്രത്യക്ഷനായി. മോശെ ആ 31
ദൎശനം കണ്ടു ആശ്ചൎയ്യപ്പെട്ടു, സൂക്ഷിച്ചു
നോക്കുവാൻ അടുത്തുചെല്ലുമ്പോൾ: ഞാൻ 32
നിന്റെ പിതാക്കന്മാരുടെ ദൈവമായി
അബ്രാഹാമിന്റെയും യിസ്ഹാക്കിന്റെയും
യാക്കോബിന്റെയും ദൈവം ആകുന്നു
എന്നു കൎത്താവിന്റെ ശബ്ദം കേട്ടു. മോ
ശെ വിറെച്ചിട്ടു നോക്കുവാൻ തുനിഞ്ഞില്ല.
കൎത്താവു അവനോടു: നീ നില്ക്കുന്ന സ്ഥ 33
ലം വിശുദ്ധഭൂമിയാകയാൽ കാലിൽനിന്നു
ചെരിപ്പു ഊരിക്കളക. മിസ്രയീമിൽ എ 34
ന്റെ ജനത്തിന്റെ പീഡ ഞാൻ കണ്ടു
കണ്ടു, അവരുടെ ഞരക്കവും കേട്ടു, അവ
രെ വിടുവിപ്പാൻ ഇറങ്ങിവന്നിരിക്കുന്നു;
ഇപ്പോൾ വരിക; ഞാൻ നിന്നെ മിസ്ര
യീമിലേക്കു അയക്കും എന്നു പറഞ്ഞു
നിന്നെ അധികാരിയും ന്യായകൎത്താവും 35
ആക്കിയതാർ എന്നിങ്ങനെ അവർ തള്ളി
പ്പറഞ്ഞ ഈ മോശെയെ ദൈവം മുൾപട
ൎപ്പിൽ പ്രത്യക്ഷനായ ദൂതൻമുഖാന്തരം അ
ധികാരിയും വീണ്ടെടുപ്പുകാരനും ആക്കി
അയച്ചു. അവൻ മിസ്രയീമിലും ചെങ്ക 36
ടലിലും നാല്പതു സംവത്സരം മരുഭൂമി
യിലും അതിശയങ്ങളും അടയാളങ്ങളും
ചെയ്തു അവരെ നടത്തിക്കൊണ്ടുവന്നു.

37 ദൈവം നിങ്ങളുടെ സഹോദരന്മാരിൽ
നിന്ന എന്നെപ്പോലെ ഒരു പ്രവാചകനെ
നിങ്ങൾക്ക എഴുന്നേല്പിച്ചുതരും എന്ന
യിസ്രായേൽമക്കളോട്ട പറഞ്ഞ മോശെ
38 അവൻ തന്നേ. സീനായ്മലയിൽ തന്നോട്ട
സംസാരിച്ച ദൂതനോടും നമ്മുടെ പിതാക്ക
ന്മാരോടും കൂടെ മരുഭൂമിയിലെ സഭയിൽ
ഇരുന്നവനും നമുക്ക തരുവാൻ ജീവനുള്ള
അരുളപ്പാട്ട ലഭിച്ചവനും അവൻ തന്നേ.
39 നമ്മുടെ പിതാക്കന്മാർ അവന്ന കീഴ്പെട്ട
വാൻ മനസ്സില്ലാതെ അവനെ തള്ളിക്കള
ഞ്ഞ ഹൃദയംകൊണ്ട മിസ്രയീമിലേക്ക പി
40 ന്തിരിഞ്ഞു, അഹരോനോട്ട: ഞങ്ങൾക്ക
മുമ്പായി നടപ്പാൻ ദൈവങ്ങളെ ഉണ്ടാക്കി
ത്തരിക; ഞങ്ങളെ മിസ്രയീമിൽനിന്ന നട
ത്തിക്കൊണ്ടുവന്ന ആ മോശെക്ക എന്തു സം
ഭവിച്ചു എന്ന ഞങ്ങൾ അറിയുന്നില്ലല്ലോ
41 എന്ന പറഞ്ഞു. അന്നേരം അവർ ഒരു
കാളക്കുട്ടിയെ ഉണ്ടാക്കി, ആ ബിംബത്തി
ന്ന ബലി കഴിച്ചു തങ്ങളുടെ കൈപ്പണി
42 യിൽ ഉല്ലസിച്ചുകൊണ്ടിരുന്നു. ദൈവവും
പിന്തിരിഞ്ഞു, ആകാശത്തിലെ സൈന്യ
ത്തെ ആരാധിപ്പാൻ അവരെ കൈവിട്ടു.

"യിസ്രായേൽ ഗൃഹമേ, നിങ്ങൾ മരു
ഭൂമിയിൽ എനിക്ക നാല്പതു സംവത്സരം
ഹനനയാഗങ്ങളും ഭോജനയാഗങ്ങളും
43 അൎപ്പിച്ചുവോ? നിങ്ങൾ നമസ്കരി
പ്പാൻ ഉണ്ടാക്കിയ സ്വരൂപങ്ങളായ
മൊലോക്കിന്റെ കൂടാരവും രേഫാൻ
ദേവന്റെ നക്ഷത്രവും നിങ്ങൾ എടുത്തു
നടന്നുവല്ലോ; എന്നാൽ ഞാൻ നിങ്ങ
ളെ ബാബിലോന്നപ്പുറം പ്രവസി
പ്പിക്കും"

എന്ന പ്രവാചകന്മാരുടെ പുസ്തകത്തിൽ
44 എഴുതിയിരിക്കുന്നുവല്ലോ. നീ കണ്ട മാതി
രിക്കൊത്തവണ്ണം അതിനെ തീൎക്കേണം
എന്ന മോശെയോട്ട അരുളിച്ചെയ്തവൻ
കല്പിച്ചതുപോലെ നമ്മുടെ പിതാക്കന്മാൎക്കു
മരുഭൂമിയിൽ സാക്ഷ്യകൂടാരം ഉണ്ടായി
രുന്നു. നമ്മുടെ പിതാക്കന്മാർ അതു 45
ഏറ്റുവാങ്ങി ദൈവം നമ്മുടെ പിതാക്ക
ന്മാരുടെ മുമ്പിൽനിന്ന നീക്കിക്കളഞ്ഞ
ജാതികളുടെ അവകാശത്തിലേക്ക യോശു
വയുമായി കൊണ്ടുവന്നു ദാവീദിന്റെ കാ
ലംവരെ വെച്ചിരുന്നു. അവൻ ദൈവത്തി 46
ന്റെ മുമ്പാകെ കൃപ ലഭിച്ചു, യാക്കോ
ബിന്റെ ദൈവത്തിന്ന ഒരു വാസസ്ഥ
ലം ഉണ്ടാക്കുവാൻ അനുവാദം അപേക്ഷി
ച്ചു. ശലോമോൻ അവന്ന ഒരു ആലയം 47
പണിതു. അത്യുന്നതൻ കൈപ്പണിയാ 48
യതിൽ വസിക്കുന്നില്ലതാനും.

"സ്വൎഗ്ഗം എനിക്ക സിംഹാസനവും 49
ഭൂമി എന്റെ പാദപീഠവും ആകുന്നു;
നിങ്ങൾ എനിക്ക പണിയുന്ന ആല
യം ഏതുവിധം? എന്റെ വിശ്രമസ്ഥ
ലവും ഏതു? ഇതൊക്കെയും എന്റെ 50
കൈയല്ലയോ ഉണ്ടാക്കിയതു എന്ന
കൎത്താവു അരുളിച്ചെയ്യുന്നു"

എന്ന പ്രവാചകൻ പറയുന്നുവല്ലോ. ശാ 51
ഠ്യക്കാരും ഹൃദയത്തിന്നും ചെവിക്കും പരി
ച്ഛേദന ഇല്ലാത്തവരുമായുള്ളോരേ, നിങ്ങ
ളുടെ പിതാക്കന്മാരെപ്പോലെ തന്നേ നി
ങ്ങളും എല്ലായ്പോഴും പരിശുദ്ധാത്മാവി
നോട്ട മറുത്തുനില്ക്കുന്നു. പ്രവാചകന്മാ 52
രിൽ ഏവനെ നിങ്ങളുടെ പിതാക്കന്മാർ
ഉപദ്രവിക്കാതിരുന്നിട്ടുള്ളു? നീതിമാനായ
വന്റെ വരവിനെക്കുറിച്ചു മുൻ അറിയി
ച്ചവരെ അവർ കൊന്നുകളഞ്ഞു. അവ 53
ന്ന നിങ്ങൾ ഇപ്പോൾ ദ്രോഹികളും കുലപാ
തകരും ആയിതീൎന്നു; നിങ്ങൾ ദൈവദൂ
തന്മാരുടെ നിയോഗങ്ങളായി ന്യായപ്രമാ
ണം പ്രാപിച്ചു എങ്കിലും അതു പ്രമാണി
ച്ചിട്ടില്ല.

ഇതു കേട്ടപ്പോൾ അവർ കോപപരവ 54

ശരായി അവന്റെ നേരെ പല്ലുകടിച്ചു.
55 അവനൊ പരിശുദ്ധാത്മാവു നിറഞ്ഞവ
നായി സ്വൎഗ്ഗത്തിലേക്കു ഉറ്റുനൊക്കി,
ദൈവമഹത്വവും ദൈവത്തിന്റെ വല
ത്തുഭാഗത്തു യേശു നില്ക്കുന്നതും കണ്ടു:
56 ഇതാ, സ്വൎഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യ
പുത്രൻ ദൈവത്തിന്റെ വലത്തുഭാഗത്തു
നില്ക്കുന്നതും ഞാൻ കാണുന്നു എന്നു പറ
57 ഞ്ഞു. അവർ ഉറക്കെ നിലവിളിച്ചു, ചെവി
പൊത്തിക്കൊണ്ടു ഒന്നിച്ചു അവന്റെ
58 നേരെ പാഞ്ഞുചെന്നു, അവനെ നഗര
ത്തിൽനിന്നു തള്ളി പുറത്താക്കി കല്ലെറി
ഞ്ഞു. സാക്ഷികൾ തങ്ങളുടെ വസ്ത്രം
ശൌൽ എന്നു പേരുള്ള ഒരു ബാല്യക്കാര
59 ന്റെ കാല്ക്കൽ വെച്ചു. കൎത്താവായ യേ
ശുവേ, എന്റെ ആത്മാവിനെ കൈക്കൊ
ള്ളേണമേ എന്നു സ്തെഫാനൊസ് വിളി
ച്ചപേക്ഷിക്കയിൽ അവർ അവനെ കല്ലെ
60 റിഞ്ഞു. അവനൊ മുട്ടുകുത്തി: കൎത്താവേ,
അവൎക്കു ഈ പാപം നിറുത്തരുതേ എന്നു
ഉച്ചത്തിൽ നിലവിളിച്ചു. ഇതു പറഞ്ഞിട്ടു
അവൻ നിദ്രപ്രാപിച്ചു.

## ൮. അദ്ധ്യായം.

അവനെ കുലചെയ്തതു ശൌലിന്നു സമ്മ
തമായിരുന്നു.

അന്നു യെരുശലേമിലെ സഭെക്കു ഒരു
വലിയ ഉപദ്രവം നേരിട്ടു; അപ്പൊസ്തല
ന്മാർ ഒഴികെ എല്ലാവരും യെഹൂദ്യശമൎയ്യ
2 ദേശങ്ങളിൽ ചിതറിപ്പോയി. ഭക്തിയുള്ള
പുരുഷന്മാർ സ്തെഫാനൊസിനെ അടക്കം
ചെയ്തു, അവനെക്കുറിച്ചു വലിയൊരു
3 പ്രലാപം കഴിച്ചു. എന്നാൽ ശൌൽ വീടു
തോറും ചെന്നു പുരുഷന്മാരെയും സ്ത്രീക
ളെയും പിടിച്ചിഴെച്ചു തടവിൽ ഏല്പിച്ചു
കൊണ്ടു സഭയെ മുടിച്ചുപോന്നു.
4 ചിതറിപ്പോയവർ വചനം സുവിശേ
ഷിച്ചുംകൊണ്ടു അവിടവിടെ സഞ്ചരിച്ചു.
ഫിലിപ്പൊസ് ശമൎയ്യപട്ടണത്തിൽ ചെന്നു 5
അവരോടു ക്രിസ്തുവിനെ പ്രസംഗിച്ചു.
ഫിലിപ്പൊസ് ചെയ്ത അടയാളങ്ങളെ 6
പുരുഷാരങ്ങൾ കേൾക്കയും കാണുകയും
ചെയ്കയാൽ അവൻ പറയുന്നതു ഏകമന
സ്സോടെ ശ്രദ്ധിച്ചുകൊണ്ടിരുന്നു. അശു 7
ദ്ധാത്മാക്കൾ ബാധിച്ച പലരിൽനിന്നും
അവ ഉറക്കെ നിലവിളിച്ചുകൊണ്ടു പുറ
പ്പെട്ടു; അനേകം പക്ഷവാതക്കാരും മുടന്ത
രും സൌഖ്യം പ്രാപിച്ചു. അങ്ങനെ ആ പ 8
ട്ടണത്തിൽ വളരെ സന്തോഷം ഉണ്ടായി.

എന്നാൽ ശിമോൻ എന്നു പേരുള്ളൊരു 9
പുരുഷൻ ആ പട്ടണത്തിൽ ആഭിചാരം
ചെയ്തു, താൻ മഹാൻ എന്നു പറഞ്ഞു ശമ
ൎയ്യജാതിയെ ഭ്രമിപ്പിച്ചുപോന്നു. ഇവൻ 10
മഹതി എന്ന ദൈവശക്തി ആകുന്നു
എന്നും പറഞ്ഞു ആബാലവൃദ്ധം എല്ലാവരും
അവനെ ശ്രദ്ധിച്ചുവന്നു. അവൻ ആ 11
ഭിചാരംകൊണ്ടു ഏറിയ കാലം അവരെ
ഭ്രമിപ്പിക്കയാൽ അത്രെ അവർ അവനെ
ശ്രദ്ധിച്ചതു. എന്നാൽ ദൈവരാജ്യത്തെ 12
യും യേശുക്രിസ്തുവിന്റെ നാമത്തെയും
കുറിച്ചുള്ള സുവിശേഷം അറിയിക്കുന്ന
ഫിലിപ്പൊസിനെ അവർ വിശ്വസിച്ച
പ്പോൾ പുരുഷന്മാരും സ്ത്രീകളും സ്നാനം
ഏറ്റു. ശിമോൻതാനും വിശ്വസിച്ചു 13
സ്നാനം ഏറ്റു ഫിലിപ്പൊസിനോടു ചേൎന്നു
നിന്നു, വലിയ വീൎയ്യപ്രവൃത്തികളും അട
യാളങ്ങളും നടക്കുന്നതു കണ്ടു ഭ്രമിച്ചു.

അനന്തരം യെരുശലേമിലുള്ള അപ്പൊ 14
സ്തലന്മാർ, ശമൎയ്യർ ദൈവവചനം കൈ
ക്കൊണ്ടു എന്നു കേട്ടു പത്രൊസിനെയും
യോഹന്നാനെയും അവരുടെ അടുക്കൽ
അയച്ചു. അവർ ചെന്നു, അവൎക്കു പരി 15
ശുദ്ധാത്മാവു ലഭിക്കേണ്ടതിന്നു അവൎക്കായി
പ്രാൎത്ഥിച്ചു. അന്നുവരെ അവരിൽ ആ 16

ആരുടെമേലും ആത്മാവു വന്നിരുന്നില്ല; അ
വർ കൎത്താവായ യേശുവിന്റെ നാമ
17 ത്തിൽ സ്നാനം ഏററിരുന്നതേയുള്ളു. അ
വർ അവരുടെമേൽ കൈ വെച്ചപ്പോൾ
18 അവൎക്കു പരിശുദ്ധാത്മാവു ലഭിച്ചു. അ
പ്പൊസ്തലന്മാർ കൈ വെച്ചതിനാൽ പരി
ശുദ്ധാത്മാവു ലഭിച്ചതു ശിമോൻ കണ്ടാറെ
19 അവൎക്കു ദ്രവ്യം കൊണ്ടുവന്നു: ഞാൻ ഒരു
ത്തന്റെമേൽ കൈ വെച്ചാൽ അവന്നു
പരിശുദ്ധാത്മാവു ലഭിപ്പാൻതക്കവണ്ണം
ഈ അധികാരം എനിക്കും തരേണം എന്നു
20 പറഞ്ഞു. പത്രൊസ് അവനോടു: ദൈ
വത്തിന്റെ ദാനം പണത്തിന്നു വാങ്ങി
ക്കൊള്ളാം എന്നു നീ നിരൂപിക്കകൊണ്ടു
നിന്റെ പണം നിന്നോടുകൂടെ നശിച്ചു
21 പോകട്ടെ. നിന്റെ ഹൃദയം ദൈവസ
ന്നിധിയിൽ നേരുള്ളതല്ലായ്കകൊണ്ടു ഈ
കാൎയ്യത്തിൽ നിനക്കു പങ്കം ഓഹരിയുമില്ല.
22 നീ ഈ വഷളത്വം വിട്ടു മാനസാന്തര
പ്പെട്ടു കൎത്താവിനോടു പ്രാൎത്ഥിക്ക; പക്ഷേ
നിന്റെ ഹൃദയത്തിലെ നിരൂപണം ക്ഷമി
23 ച്ചുകിട്ടുമായിരിക്കും. നീ കൈപ്പുള്ള പക
യിലും അനീതിയുടെ ബന്ധനത്തിലും
അകപ്പെട്ടിരിക്കുന്നു എന്നു ഞാൻ കാണുന്നു
24 എന്നു പറഞ്ഞു. അതിന്നു ശിമോൻ: നി
ങ്ങൾ പറഞ്ഞതു ഒന്നും എനിക്കു ഭവിക്കാ
തിരിപ്പാൻ കൎത്താവിനോടു എനിക്കുവേ
ണ്ടി പ്രാൎത്ഥിപ്പിൻ എന്നു ഉത്തരം പറഞ്ഞു.
25 അവർ കൎത്താവിന്റെ വചനം സാക്ഷീ
കരിച്ചു പ്രസംഗിച്ചശേഷം ശമൎയ്യക്കാരു
ടെ അനേകഗ്രാമങ്ങളിൽ സുവിശേഷം
അറിയിച്ചുംകൊണ്ടു യെരുശലേമിലേക്കു
മടങ്ങിപ്പോയി.
26 അനന്തരം കൎത്താവിന്റെ ദൂതൻ ഫി
ലിപ്പൊസിനോടു: നീ എഴുന്നേററു തെ
ക്കോട്ടു യെരുശലേമിൽനിന്നു ഗസെക്കുള്ള
നിൎജ്ജനമായ വഴിയിലേക്കു പോക എന്നു
പറഞ്ഞു. അവൻ പുറപ്പെട്ടു ചെന്ന 27
പ്പോൾ കന്ദക്ക എന്ന ഐത്യോപ്യരാ
ജ്ഞിയുടെ ഒരു ഷണ്ഡനും മഹാനും അവ
ളുടെ സകലഭണ്ഡാരത്തിന്നും മേൽവിചാ
രകനുമായ ഒരു ഐത്യോപ്യനെ കണ്ടു.
അവൻ യെരുശലേമിൽ നമസ്കരിപ്പാൻ
വന്നിട്ടു മടങ്ങിപ്പോകയിൽ തേരിൽ 28
ഇരുന്നു യെശയ്യാപ്രവാചകന്റെ പുസ്തകം
വായിക്കയായിരുന്നു. ആത്മാവു ഫിലി 29
പ്പൊസിനോടു: നീ അടുത്തുചെന്നു തേരി
നോടു ചേൎന്നു നടക്ക എന്നു പറഞ്ഞു.
ഫിലിപ്പൊസ് ഓടിച്ചെല്ലുമ്പോൾ യെശ 30
യ്യാപ്രവാചകന്റെ പുസ്തകം വായിക്കുന്നതു
കേട്ടു: നീ വായിക്കുന്നതു ഗ്രഹിക്കുന്നുവോ
എന്നു ചോദിച്ചതിന്നു: ഒരുത്തൻ പൊരുൾ 31
തിരിച്ചുതരാഞ്ഞാൽ എങ്ങനെ ഗ്രഹിക്കും
എന്നു അവൻ പറഞ്ഞു, ഫിലിപ്പൊസ്
കയറി തന്നോടുകൂടെ ഇരിക്കേണം എന്നു
അപേക്ഷിച്ചു. തിരുവെഴുത്തിൽ അവൻ 32
വായിച്ച ഭാഗമാവിതു:

“അറുക്കുവാനുള്ള ആടിനെപ്പോലെ
അവനെ കൊണ്ടുപോയി; രോമം
കത്രിക്കുന്നവന്റെ മുമ്പാകെ മിണ്ടാതി
രിക്കുന്ന കുഞ്ഞാടിനെപ്പോലെ അവൻ
വായ് തുറക്കാതിരുന്നു. അവന്റെ 33
താഴ്ചയിൽ അവന്നു ന്യായം കിട്ടാതെ
പോയി; അവന്റെ തലമുറയെ ആർ
വിവരിക്കും? ഭൂമിയിൽനിന്നു അവ
ന്റെ ജീവനെ എടുത്തുകളയുന്നു
വല്ലോ.”

ഷണ്ഡൻ ഫിലിപ്പൊസിനോടു: ഇതു 34
പ്രവാചകൻ ആരെക്കുറിച്ചു പറയുന്നു?
തന്നെക്കുറിച്ചോ മറെറാരുത്തനെക്കുറിച്ചോ
എന്നു പറഞ്ഞുതരേണം എന്നു അപേക്ഷി
ച്ചു. ഫിലിപ്പൊസ് ഈ തിരുവെഴുത്തു 35
ആധാരമാക്കി അവനോടു യേശുവിനെ
കുറിച്ചുള്ള സുവിശേഷം അറിയിപ്പാൻ

36 തുടങ്ങി. അവർ ഇങ്ങനെ വഴിപോക
യിൽ വെള്ളമുള്ളൊരു സ്ഥലത്തു എത്തിയ
പ്പോൾ ഷണ്ഡൻ: ഇതാ വെള്ളം; ഞാൻ
സ്നാനം ഏല്ക്കുന്നതിന്നു എന്തു വിരോധം
37 എന്നു പറഞ്ഞു. [അതിന്നു ഫിലിപ്പൊസ്:
നീ പൂൎണ്ണഹൃദയത്തോടെ വിശ്വസിക്കുന്നു
എങ്കിൽ ആകാം എന്നു പറഞ്ഞു. യേശു
ക്രിസ്തു ദൈവപുത്രൻ എന്നു ഞാൻ വിശ്വ
സിക്കുന്നു എന്നു അവൻ ഉത്തരം പറഞ്ഞു.]
38 അങ്ങനെ അവൻ തേർ നിറുത്തുവാൻ
കല്പിച്ചു: ഫിലിപ്പൊസും ഷണ്ഡനും ഇരു
വരും വെള്ളത്തിൽ ഇറങ്ങി, അവൻ
39 അവനെ സ്നാനം കഴിപ്പിച്ചു. അവർ
വെള്ളത്തിൽനിന്നു കയറിയപ്പോൾ കൎത്താ
വിന്റെ ആത്മാവു ഫിലിപ്പൊസിനെ
എടുത്തുകൊണ്ടുപോയി; ഷണ്ഡൻ അവ
നെ പിന്നെ കണ്ടില്ല; അവൻ സന്തോ
ഷിച്ചുംകൊണ്ടു തന്റെ വഴിക്കു പോയി.
40 ഫിലിപ്പൊസിനെ പിന്നെ അസ്തോദിൽ
കണ്ടു; അവൻ സഞ്ചരിച്ചു എല്ലാപട്ടണ
ങ്ങളിലും സുവിശേഷം അറിയിച്ചുകൊണ്ടു
കൈസര്യയിൽ എത്തി.

## ൯. അദ്ധ്യായം.

ശൌൽ കൎത്താവിന്റെ ശിഷ്യന്മാരുടെ
നേരെ ഭീഷണിയും കുലയും നിശ്വസി
ച്ചുകൊണ്ടു മഹാപുരോഹിതന്റെ അടു
2 ക്കൽ ചെന്നു, ദമസ്കൊസിൽ ഈ മാൎഗ്ഗ
ക്കാരായ വല്ല പുരുഷന്മാരെയോ സ്ത്രീക
ളെയോ കണ്ടാൽ അവരെ പിടിച്ചുകെട്ടി
യെരൂശലേമിലേക്കു കൊണ്ടുവരുവാന്തക്ക
വണ്ണം അവിടത്തെ പള്ളികൾക്കു അവ
3 നോടു അധികാരപത്രം വാങ്ങി. അവൻ
പ്രയാണം ചെയ്തു ദമസ്കൊസിന്നു സമീപി
ച്ചപ്പോൾ പെട്ടെന്നു ആകാശത്തുനിന്നു
ഒരു വെളിച്ചം അവന്റെ ചുററും മിന്നി;
4 അവൻ നിലത്തു വീണു: ശൌലെ, ശൌ
ലെ, നീ എന്നെ ഉപദ്രവിക്കുന്നതു എന്തു
എന്നു തന്നോടു പറയുന്ന ഒരു ശബ്ദം കേട്ടു.
നീ ആരാകുന്നു, കൎത്താവെ എന്നു അവൻ 5
ചോദിച്ചതിന്നു: നീ ഉപദ്രവിക്കുന്ന യേശു
ആകുന്നു ഞാൻ. നീ എഴുന്നേററു പട്ട 6
ണത്തിൽ ചെല്ലുക; നീ ചെയ്യേണ്ടുന്നതു
അവിടെവെച്ചു നിന്നോടു പറയും എന്നു
അവൻ പറഞ്ഞു. അവനോടുകൂടെ പ്ര 7
യാണം ചെയ്ത പുരുഷന്മാർ ശബ്ദം കേട്ടു
എങ്കിലും ആരെയും കാണാതെ മരവിച്ചു
നിന്നു. ശൌൽ നിലത്തുനിന്നു എഴു 8
ന്നേററു കണ്ണു തുറന്നാറെ ഒന്നും കണ്ടില്ല;
അവർ അവനെ കൈക്കു പിടിച്ചു ദമ
സ്കൊസിൽ കൂട്ടിക്കൊണ്ടുപോയി. അ 9
വൻ മൂന്നു ദിവസം കണ്ണു കാണാതെയും
തിന്നുകയോ കുടിക്കയോ ചെയ്യാതെയും
ഇരുന്നു.

എന്നാൽ അനന്യാസ് എന്നൊരു ശി 10
ഷ്യൻ ദമസ്കൊസിൽ ഉണ്ടായിരുന്നു; അവ
നെ കൎത്താവു ഒരു ദൎശനത്തിൽ: അന
ന്യാസെ എന്നു വിളിച്ചു. കൎത്താവെ,
അടിയൻ ഇതാ എന്നു അവൻ വിളികേട്ടു.
കൎത്താവു അവനോടു: നീ എഴുന്നേററു 11
നേർവ്വീഥി എന്ന തെരുവിൽ ചെന്നു, യൂദ
യുടെ വീട്ടിൽ തൎസൊസുകാരനായ ശൌൽ
എന്നു പേരുള്ളവനെ അന്വേഷിക്ക; അ
വൻ പ്രാൎത്ഥിക്കുന്നു; അനന്യാസ് എ 12
ന്നൊരു പുരുഷൻ അകത്തു വന്നു താൻ
കാഴ്ച പ്രാപിക്കേണ്ടതിന്നു തന്റെമേൽ
കൈ വെക്കുന്നതു അവൻ കണ്ടിരിക്കുന്നു
എന്നു കല്പിച്ചു. അതിന്നു അനന്യാസ്: 13
കൎത്താവെ, ആ മനുഷ്യൻ യെരൂശലേമിൽ
നിന്റെ വിശുദ്ധന്മാൎക്കു എത്ര ദോഷം
ചെയ്തു എന്നു പലരും പറഞ്ഞു ഞാൻ കേട്ടി
രിക്കുന്നു. ഇവിടെയും നിന്റെ നാമ 14
ത്തെ വിളിച്ചപേക്ഷിക്കുന്നവരെ ഒക്കെയും
പിടിച്ചുകെട്ടുവാൻ അവന്നു മഹാപുരോഹി

തന്മാരുടെ അധികാരപത്രം ഉണ്ടു എന്നു
15 ഉത്തരം പറഞ്ഞു. കൎത്താവു അവനോടു:
നീ പോക; അവൻ എന്റെ നാമം ജാതി
കൾക്കും രാജാക്കന്മാൎക്കും യിസ്രായേൽ
മക്കൾക്കും മുമ്പിൽ വഹിപ്പാൻ ഞാൻ തിര
ഞ്ഞെടുത്തിരിക്കുന്നോരു പാത്രം ആകുന്നു.
16 എന്റെ നാമത്തിന്നു വേണ്ടി അവൻ
എന്തെല്ലാം കഷ്ടം അനുഭവിക്കേണ്ടതാ
കുന്നു എന്നു ഞാൻ അവനെ കാണിക്കും
17 എന്നു പറഞ്ഞു. അങ്ങനെ അനന്യാസ്
ആ വീട്ടിൽ ചെന്നു അവന്റെമേൽ കൈ
വെച്ചു: ശൌലേ, സഹോദരാ, നീ കാഴ്ച
പ്രാപിച്ചു പരിശുദ്ധാത്മപൂൎണ്ണൻ ആകേ
ണ്ടതിന്നു നീ വന്ന വഴിയിൽ നിനക്കു
പ്രത്യക്ഷനായ യേശു എന്ന കൎത്താവു
എന്നെ അയച്ചിരിക്കുന്നു എന്നു പറഞ്ഞു.
18 ഉടനെ അവന്റെ കണ്ണിൽനിന്നു ചെതു
മ്പൽപോലെ വീണു; കാഴ്ച ലഭിച്ചു
അവൻ എഴുന്നേറ്റു സ്നാനം ഏല്ക്കയും ആ
ഹാരം കൈക്കൊണ്ടു ബലം പ്രാപിക്കയും
ചെയ്തു.
19 അവൻ ദമസ്കൊസിലുള്ള ശിഷ്യന്മാ
20 രോടുകൂടെ കുറെനാൾ പാൎത്തു, യേശു
തന്നേ ദൈവപുത്രൻ എന്നു പള്ളികളിൽ
21 പ്രസംഗിച്ചു. കേട്ടവർ എല്ലാവരും വിസ്മ
യിച്ചു: യെരൂശലേമിൽ ഈ നാമം വിളിച്ച
പേക്ഷിക്കുന്നവൎക്കു നാശം ചെയ്തവൻ ഇവ
നല്ലയോ? ഇവിടെയും അവരെ പിടിച്ചു
കെട്ടി മഹാപുരോഹിതന്മാരുടെ അടുക്കൽ
കൊണ്ടുപോകുവാനല്ലോ വന്നതു എന്നു
22 പറഞ്ഞു. ശൌലോ മേല്ക്കുമേൽ ശക്തി
പ്രാപിച്ചു, യേശു തന്നേ ക്രിസ്തു എന്നു
തെളിയിച്ചു ദമസ്കൊസിൽ പാൎക്കുന്ന യെ
ഹൂദന്മാരെ മിണ്ടാതാക്കി.
23 കുറെനാൾ കഴിഞ്ഞപ്പോൾ യെഹൂദ
ന്മാർ അവനെ കൊല്ലുവാൻ ആലോചിച്ചു.
24 ശൌൽ അവരുടെ കൂട്ടുകെട്ടു അറിഞ്ഞു;
അവനെ കൊല്ലുവാൻ അവർ രാവും പക
ലും നഗരഗോപുരങ്ങളിൽ കാവൽ വെച്ചു.
എന്നാൽ അവന്റെ ശിഷ്യന്മാർ രാത്രി 25
യിൽ അവനെ ഒരു കൊട്ടയിലാക്കി
മതിൽവഴിയായി ഇറക്കിവിട്ടു.
അവൻ യെരൂശലേമിൽ എത്തിയാറെ 26
ശിഷ്യന്മാരോടു ചേരുവാൻ ശ്രമിച്ചു; എ
ന്നാൽ അവൻ ഒരു ശിഷ്യൻ എന്നു വിശ്വ
സിക്കാതെ എല്ലാവരും അവനെ പേടിച്ചു.
ബൎന്നബാസോ അവനെ കൂട്ടി അപ്പൊസ്ത 27
ലന്മാരുടെ അടുക്കൽ കൊണ്ടുചെന്നു, അ
വൻ വഴിയിൽവെച്ചു കൎത്താവിനെ കണ്ട
തും കൎത്താവു അവനോടു സംസാരിച്ചതും
ദമസ്കൊസിൽ അവൻ യേശുവിന്റെ
നാമത്തിൽ പ്രാഗത്ഭ്യത്തോടെ പ്രസംഗി
ച്ചതും എല്ലാം അവരോടു വിവരിച്ചുപറ
ഞ്ഞു. പിന്നെ അവൻ യെരൂശലേമിൽ 28
അവരുമായി പെരുമാറുകയും കൎത്താവി
ന്റെ നാമത്തിൽ പ്രാഗത്ഭ്യത്തോടെ പ്ര
സംഗിക്കയും ചെയ്തുപോന്നു. യവനഭാ 29
ഷക്കാരായ യെഹൂദന്മാരോടും അവൻ
സംഭാഷിച്ചു തൎക്കിച്ചു; അവരോ അവനെ
കൊല്ലുവാൻ വട്ടംകൂട്ടി. സഹോദരന്മാർ 30
അതു അറിഞ്ഞു അവനെ കൈസൎയ്യയി
ലേക്കു കൂട്ടിക്കൊണ്ടുപോയി, അവിടെ
നിന്നു തൎസൊസിലേക്കു അയച്ചു.
അങ്ങനെ യെഹൂദ്യ, ഗലീല, ശമൎയ്യ 31
എന്നീ ദേശങ്ങളിൽ ഒക്കെയും സഭെക്കു
സമാധാനം ഉണ്ടായി, അതു ആത്മികവ
ൎദ്ധന പ്രാപിച്ചും കൎത്താവിനോടുള്ള ഭക്തി
യിലും പരിശുദ്ധാത്മാവിന്റെ പ്രബോധ
നയിലും നടന്നും പെരുകിക്കൊണ്ടിരുന്നു.
പത്രൊസ് എല്ലാടവും സഞ്ചരിക്ക 32
യിൽ ലുദ്ദയിൽ പാൎക്കുന്ന വിശുദ്ധന്മാരുടെ
അടുക്കലും ചെന്നു, അവിടെ പക്ഷവാതം 33
പിടിച്ചു എട്ടു സംവത്സരമായി കിടപ്പിൽ
ആയിരുന്ന ഐനെയാസ് എന്നു പേരു

34 ള്ളൊരു മനുഷ്യനെ കണ്ടു. പത്രൊസ്
അവനോടു: ഐനെയാസെ, യേശുക്രിസ്തു
നിന്നെ സൌഖ്യമാക്കുന്നു; എഴുന്നേറ്റു
താനായി തന്നെ കിടക്ക വിരിച്ചുകൊൾക
എന്നു പറഞ്ഞു; ഉടനെ അവൻ എഴുന്നേ
35 റ്റു. ലുദ്ദയിലും ശാരോനിലും പാൎക്കുന്ന
വർ എല്ലാവരും അവനെ കണ്ടു കൎത്താ
വിങ്കലേക്കു തിരിഞ്ഞു.
36 യോപ്പയിൽ പേടമാൻ എന്നൎത്ഥമുള്ള
തബീഥാ എന്നു പേരുള്ളൊരു ശിഷ്യ
ഉണ്ടായിരുന്നു; അവൾ വളരെ സൽപ്ര
വൃത്തികളും ധൎമ്മങ്ങളും ചെയ്തുപോന്നവളാ
37 യിരുന്നു. ആ കാലത്തു അവൾ ദീനം
പിടിച്ചു മരിച്ചു; അവർ അവളെ കുളി
പ്പിച്ചു ഒരു മാളികമുറിയിൽ കിടത്തി.
38 ലുദ്ദ യോപ്പെക്കു സമീപമാകയാൽ പത്രൊ
സ് അവിടെ ഉണ്ടെന്നു ശിഷ്യന്മാർ കേട്ടു:
നീ താമസിയാതെ ഞങ്ങളുടെ അടുക്ക
ലോളം വരേണം എന്നു അപേക്ഷിപ്പാൻ
രണ്ടു ആളെ അവന്റെ അടുക്കൽ അയച്ചു.
39 പത്രൊസ് എഴുന്നേറ്റു അവരോടുകൂടെ
ചെന്നു. എത്തിയപ്പോൾ അവർ അവ
നെ മാളികമുറിയിൽ കൊണ്ടുപോയി;
അവിടെ വിധവമാർ എല്ലാവരും കരഞ്ഞു
കൊണ്ടും തബീഥാ തങ്ങളോടുകൂടെ ഉള്ള
പ്പോൾ ഉണ്ടാക്കിയ കുപ്പായങ്ങളും ഉടുപ്പു
കളും കാണിച്ചുകൊണ്ടും അവന്റെ ചുററും
40 നിന്നു. പത്രൊസ് അവരെ ഒക്കെയും
പുറത്തിറക്കി മുട്ടുകുത്തി പ്രാൎത്ഥിച്ചു ശവ
ത്തിന്റെ നേരെ തിരിഞ്ഞു: തബീഥായെ,
എഴുന്നേല്ക്ക എന്നു പറഞ്ഞു; അവൾ കണ്ണു
തുറന്നു പത്രൊസിനെ കണ്ടു എഴുന്നേറ്റു
41 ഇരുന്നു. അവൻ കൈ കൊടുത്തു അവ
ളെ എഴുന്നേല്പിച്ചു വിശുദ്ധന്മാരെയും വി
ധവമാരെയും വിളിച്ചു അവളെ ജീവനു
ള്ളവളായി അവരുടെ മുമ്പിൽ നിറുത്തി.
42 ഇതു യോപ്പയിൽ എങ്ങും പ്രസിദ്ധമായി,
പലരും കൎത്താവിൽ വിശ്വസിച്ചു.
പിന്നെ അവൻ തോല്ക്കൊല്ലനായ ശി 43
മോൻ എന്ന ഒരുത്തനോടുകൂടെ വളരെ
നാൾ യോപ്പയിൽ പാൎത്തു.

## ൧൦. അദ്ധ്യായം.

കൈസൎയ്യയിൽ ഇത്താലിക എന്ന പട്ടാ
ളത്തിൽ കൊൎന്നേല്യൊസ് എന്നു പേരു
ള്ളൊരു ശതാധിപൻ ഉണ്ടായിരുന്നു.
അവൻ ഭക്തനും തന്റെ സകലഗൃഹ 2
ത്തോടുംകൂടെ ദൈവത്തെ ഭയപ്പെടുന്നവ
നുമായി ജനത്തിന്നു വളരെ ധൎമ്മം കൊ
ടുത്തും എപ്പോഴും ദൈവത്തോടു പ്രാൎത്ഥിച്ചും
പോന്നു. അവൻ പകൽ ഏകദേശം 3
ഒമ്പതാം മണിനേരത്തു ഒരു ദൎശനത്തിൽ
ഒരു ദൈവദൂതൻ തന്റെ അടുക്കൽ അക
ത്തു വരുന്നതു സ്പഷ്ടമായി കണ്ടു: കൊൎന്ന
ല്യൊസേ എന്നു തന്നോടു പറയുന്നതും
കേട്ടു. അവൻ അവനെ ഉററുനോക്കി ഭയ 4
പരവശനായി: എന്താകുന്നു കൎത്താവേ
എന്നു ചോദിച്ചു. അവൻ അവനോടു: നി
ന്റെ പ്രാൎത്ഥനയും ധൎമ്മവും ദൈവത്തി
ന്റെ മുമ്പിൽ എത്തിയിരിക്കുന്നു. ഇപ്പോൾ 5
യോപ്പയിലേക്കു ആളയച്ചു, പത്രൊസ്
എന്ന മറുപേരുള്ള ശിമോനെ വരുത്തുക.
അവൻ തോല്ക്കൊല്ലനായ ശിമോൻ എ 6
ന്നൊരുവനോടുകൂടെ പാൎക്കുന്നു. അവ
ന്റെ വീടു കടല്പുറത്തു ആകുന്നു എന്നു പറ
ഞ്ഞു. അവനോടു സംസാരിച്ച ദൂതൻ പോ 7
യശേഷം അവൻ തന്റെ വേലക്കാരിൽ
രണ്ടുപേരെയും തന്റെ അടുക്കൽ അകമ്പ
ടി നില്ക്കുന്നവരിൽ ദൈവഭക്തനായൊരു
പടയാളിയെയും വിളിച്ചു സകലവും വി 8
വരിച്ചുപറഞ്ഞു യോപ്പയിലേക്കു അയച്ചു.
പിറെറന്നാൾ അവർ യാത്രചെയ്തു പട്ട 9
ണത്തോടു സമീപിക്കുമ്പോൾ പത്രൊസ്
ആറാം മണിനേരത്തു പ്രാൎത്ഥിപ്പാൻ വെ

10 ണ്മാടത്തിൽ കയറി. അവൻ വളരെ
വിശന്നിട്ടു ഭക്ഷിപ്പാൻ ആഗ്രഹിച്ചു; അ
വർ ഒരുക്കുമ്പോഴെക്കു അവന്നു ഒരു വിവ
11 ശത വന്നു. ആകാശം തുറന്നിരിക്കുന്നതും
വലിയോരു തുപ്പട്ടിപോലെ നാലു കോണും
കെട്ടീട്ടു ഭൂമിയിലേക്കു ഇറക്കിവിട്ടോരു
12 പാത്രം വരുന്നതും അവൻ കണ്ടു. അതിൽ
ഭൂമിയിലെ സകലവിധനാല്ക്കാലിയും ഇഴ
ജാതിയും ആകാശത്തിലെ പറവയും ഉണ്ടാ
13 യിരുന്നു. പത്രൊസേ, എഴുന്നേറ്റു അ
റുത്തു തിന്നുക എന്നു ഒരു ശബ്ദം ഉണ്ടായി.
14 അതിന്നു പത്രൊസ്: ഒരിക്കലും പാടില്ല,
കൎത്താവേ; മലിനമോ അശുദ്ധമോ ആയ
തൊന്നും ഞാൻ ഒരുനാളും തിന്നിട്ടില്ലല്ലോ.
15 ആ ശബ്ദം രണ്ടാം പ്രാവശ്യം അവനോടു:
ദൈവം ശുദ്ധീകരിച്ചതു നീ മലിനമെന്നു
16 വിചാരിക്കരുതു എന്നു പറഞ്ഞു. ഇങ്ങ
നെ മൂന്നുപ്രാവശ്യം ഉണ്ടായി; ഉടനെ
പാത്രം തിരികെ ആകാശത്തിലേക്കു വലി
ച്ചെടുത്തു.
17 ഈ കണ്ട ദൎശനം എന്തായിരിക്കും എന്നു
പത്രൊസ് ഉള്ളിൽ ചഞ്ചലിച്ചുകൊണ്ടിരി
ക്കുമ്പോൾ കൊൎന്നേല്യൊസ് അയച്ച പുരു
ഷന്മാർ ശിമോന്റെ വീടു ചോദിച്ചുകൊണ്ടു
18 പടിവാതില്ക്കൽ നിന്നു: പത്രൊസ്
എന്നു മറുപേരുള്ള ശിമോൻ ഇവിടെ പാ
ൎക്കുന്നുണ്ടോ എന്നു വിളിച്ചുചോദിച്ചു.
19 പത്രൊസ് ദൎശനത്തെക്കുറിച്ചു ചിന്തിച്ചു
കൊണ്ടിരിക്കുമ്പോൾ ആത്മാവു അവ
നോടു: മൂന്നു പുരുഷന്മാർ നിന്നെ അ
20 ന്വേഷിക്കുന്നു; നീ എഴുന്നേറ്റു ഇറങ്ങി
ച്ചെല്ലുക; ഞാൻ അവരെ അയച്ചതാക
കൊണ്ടു ഒന്നും സംശയിക്കാതെ അവരോടു
21 കൂടെ പോക എന്നു പറഞ്ഞു. പത്രൊസ്
ആ പുരുഷന്മാരുടെ അടുക്കൽ ഇറങ്ങി
ച്ചെന്നു: നിങ്ങൾ അന്വേഷിക്കുന്നവൻ
ഞാൻ തന്നേ; നിങ്ങൾ വന്ന സംഗതി
എന്തു എന്നു ചോദിച്ചു. അതിന്നു അവർ: 22
നീതിമാനും ദൈവഭക്തനും യെഹൂദന്മാ
രുടെ സകലജാതിയാലും നല്ല സാക്ഷ്യം
കൊണ്ടവനും ആയ കൊൎന്നേല്യൊസ്
എന്ന ശതാധിപന്നു നിന്നെ വീട്ടിൽ
വരുത്തി നിന്റെ പ്രസംഗം കേൾക്കേ
ണം എന്നു ഒരു വിശുദ്ധദൂതനാൽ അരുള
പ്പാടുണ്ടായിരിക്കുന്നു എന്നു പറഞ്ഞു. അ 23
വൻ അവരെ അകത്തു വിളിച്ചു പാൎപ്പിച്ചു;
പിറെറന്നാൾ എഴുന്നേറ്റു അവരോടു
കൂടെ പുറപ്പെട്ടു; യോപ്പയിലെ സഹോദ
രന്മാർ ചിലരും അവനോടുകൂടെ പോയി.
പിറെറന്നാൾ കൈസര്യയിൽ എത്തി; 24
അവിടെ കൊൎന്നേല്യൊസ് ചാൎച്ചക്കാരെ
യും അടുത്തസ്നേഹിതന്മാരെയും കൂട്ടിവരു
ത്തി, അവൎക്കായി കാത്തിരുന്നു. പത്രൊ 25
സ് അകത്തു കയറിയപ്പോൾ കൊൎന്നേ
ല്യൊസ് എതിരേററു അവന്റെ കാല്ക്കൽ
വീണു നമസ്കരിച്ചു. പത്രൊസോ: എഴു 26
ന്നേല്ക്ക, ഞാനും ഒരു മനുഷ്യനത്രേ എന്നു
പറഞ്ഞു അവനെ എഴുന്നേല്പിച്ചു, അവ 27
നോടു സംഭാഷിച്ചുംകൊണ്ടു അകത്തു
ചെന്നു, അനേകർ വന്നുകൂടിയിരിക്കുന്നതു
കണ്ടു അവരോടു: അന്യജാതിക്കാരന്റെ 28
അടുക്കൽ ചെല്ലുന്നതും അവനുമായി പെ
രുമാററം ചെയ്യുന്നതും യെഹൂദന്നു നിഷി
ദ്ധം എന്നു നിങ്ങൾ അറിയുന്നുവല്ലോ.
എങ്കിലും ഒരു മനുഷ്യനെയും മലിനനോ
അശുദ്ധനോ എന്നു പറയരുതെന്നു ദൈവം
എനിക്കു കാണിച്ചുതന്നിരിക്കുന്നു. അതു 29
കൊണ്ടാകുന്നു നിങ്ങൾ ആളയച്ചപ്പോൾ
ഞാൻ എതിർ പറയാതെ വന്നതു; എന്നാൽ
എന്നെ വിളിപ്പിച്ച സംഗതി എന്തു എന്നു
അറിഞ്ഞാൽ കൊള്ളാം എന്നു പറഞ്ഞു.
അതിന്നു കൊൎന്നേല്യൊസ്: നാലാകുന്നാൾ 30
ഈ നേരത്തു ഞാൻ വീട്ടിൽ ഒമ്പതാം
മണിനേരത്തെ പ്രാൎത്ഥന കഴിച്ചുകൊണ്ടി

തിക്കുമ്പോൾ ശുഭ്രവസ്ത്രം ധരിച്ചോരു പുരു
31 ഷൻ എന്റെ മുമ്പിൽ നിന്നു: കൊൎന്നെ
ല്യൊസെ, ദൈവം നിന്റെ പ്രാൎത്ഥന
കേട്ടു നിന്റെ ധൎമ്മം ഓൎത്തിരിക്കുന്നു.
32 യോപ്പയിലേക്കു ആളയച്ചു പത്രൊസ്
എന്നു മറുപേരുള്ള ശിമോനെ വിളിപ്പിക്ക;
അവൻ കടല്പുറത്തു തോല്ക്കൊല്ലനായ ശി
മോന്റെ വീട്ടിൽ പാൎക്കുന്നു എന്നു പറഞ്ഞു.
33 ക്ഷണത്തിൽ ഞാൻ നിന്റെ അടുക്കൽ
ആളയച്ചു; നീ വന്നതു ഉപകാരം. കൎത്താ
വു നിന്നോടു കല്പിച്ചതൊക്കെയും കേൾ
പ്പാൻ ഞങ്ങൾ എല്ലാവരും. ഇവിടെ ദൈ
വത്തിന്റെ മുമ്പാകെ കൂടിയിരിക്കുന്നു
എന്നു പറഞ്ഞു.
34 അപ്പോൾ പത്രൊസ് വായി തുറന്നു
പറഞ്ഞുതുടങ്ങിയതു: ദൈവത്തിന്നു മുഖ
35 പക്ഷമില്ല എന്നും ഏതു ജാതിയിലും അവ
നെ ഭയപ്പെട്ടു നീതി പ്രവൎത്തിക്കുന്നവനെ
അവൻ അംഗീകരിക്കുന്നു എന്നും ഞാൻ
ഇപ്പോൾ യഥാൎത്ഥമായി ഗ്രഹിക്കുന്നു.
36 അവൻ എല്ലാവരുടെയും കൎത്താവായ
യേശുക്രിസ്തുമൂലം സമാധാനം സുവിശേ
ഷിച്ചുകൊണ്ടു യിസ്രായേൽമക്കൾക്കു അയ
37 ച്ച വചനം, യോഹന്നാൻ പ്രസംഗിച്ച
സ്നാനത്തിന്റെശേഷം ഗലീലയിൽ തുട
ങ്ങി യെഹൂദ്യയിൽ ഒക്കെയും ഉണ്ടായ
38 വൎത്തമാനം, നസറായനായ യേശുവിനെ
ദൈവം പരിശുദ്ധാത്മാവിനാലും ശക്തി
യാലും അഭിഷേകം ചെയ്തതും ദൈവം അ
വനോടുകൂടെ ഇരുന്നതുകൊണ്ടു അവൻ
നന്മ ചെയ്തും പിശാചു ബാധിച്ചവരെ
ഒക്കെയും സൌഖ്യമാക്കിയുംകൊണ്ടു സഞ്ച
രിച്ചതുമായ വിവരം തന്നേ നിങ്ങൾ അറി
39 യുന്നുവല്ലോ. യെഹൂദ്യദേശത്തിലും യെ
രൂശലേമിലും അവൻ ചെയ്ത സകലത്തി
ന്നും ഞങ്ങൾ സാക്ഷികൾ ആകുന്നു.
അവനെ അവർ മരത്തിന്മേൽ തൂക്കി
കൊന്നു; ദൈവം അവനെ മൂന്നാം നാൾ 40
ഉയിൎത്തെഴുന്നേല്പിച്ചു, സകലജനത്തിന്നു 41
മല്ല, ദൈവം മുമ്പുകൂട്ടി നിയമിച്ച സാ
ക്ഷികളായി, അവൻ മരിച്ചവരിൽനിന്നു
ഉയിൎത്തെഴുന്നേറ്റശേഷം അവനോടു
കൂടെ തിന്നുകുടിച്ചവരായ ഞങ്ങൾക്കു
തന്നേ പ്രത്യക്ഷനാക്കിത്തന്നു. ജീവികൾ 42
ക്കും മരിച്ചവൎക്കും ന്യായാധിപതിയായി
ദൈവത്താൽ നിയമിക്കപ്പെട്ടവൻ അവൻ
തന്നേ എന്നു ജനത്തോടു പ്രസംഗിച്ചു
സാക്ഷീകരിപ്പാൻ അവൻ ഞങ്ങളോടു
കല്പിച്ചു. അവനിൽ വിശ്വസിക്കുന്ന 43
ഏവനും അവന്റെ നാമംമൂലം പാപമോ
ചനം ലഭിക്കും എന്നു സകലപ്രവാചക
ന്മാരും സാക്ഷ്യം പറയുന്നു.
ഈ വാക്കുകളെ പത്രൊസ് പ്രസ്താവി 44
ക്കുമ്പോൾ തന്നേ വചനം കേട്ട എല്ലാവ
രുടെമേലും പരിശുദ്ധാത്മാവു വന്നു.
അവർ അന്യഭാഷകളിൽ സംസാരിക്കു 45
ന്നതും ദൈവത്തെ മഹത്വീകരിക്കുന്നതും
കേൾക്കയാൽ പത്രൊസിനോടുകൂടെ വന്ന 46
പരിച്ഛേദനക്കാരായ വിശ്വാസികൾ പ
രിശുദ്ധാത്മാവു എന്ന ദാനം ജാതികളുടെ
മേലും പകൎന്നതു കണ്ടു വിസ്മയിച്ചു.
നമ്മെപ്പോലെ പരിശുദ്ധാത്മാവു ലഭിച്ച 47
ഇവരെ സ്നാനം കഴിപ്പിച്ചുകൂടാതവണ്ണം
വെള്ളം വിലക്കുവാൻ ആൎക്കു കഴിയും എന്നു
പറഞ്ഞു. പത്രൊസ് അവരെ യേശു 48
ക്രിസ്തുവിന്റെ നാമത്തിൽ സ്നാനം കഴി
പ്പിപ്പാൻ കല്പിച്ചു. അവർ ചിലദിവസം
അവിടെ താമസിക്കേണം എന്നു അവർ
അപേക്ഷിച്ചു.

## ൧൧. അദ്ധ്യായം.

ജാതികളും ദൈവവചനം കൈക്കൊണ്ടു 1
എന്നു അപ്പൊസ്തലന്മാരും യെഹൂദ്യയി
ലുള്ള സഹോദരന്മാരും കേട്ടു. പത്രൊസ് 2

യെരൂശലേമിൽ എത്തിയപ്പോൾ പരി
3 ച്ഛേദനക്കാർ അവനോടു വാദിച്ചു: നീ
അഗ്രചൎമ്മികളുടെ അടുക്കൽ ചെന്നു അവ
രോടുകൂടെ ഭക്ഷിച്ചു എന്നു പറഞ്ഞു.
4 പത്രൊസ് കാൎയ്യം ആദിമുതൽ ക്രമമായി
5 അവരോടു വിവരിച്ചുപറഞ്ഞതു: ഞാൻ
യോപ്പാപട്ടണത്തിൽ പ്രാൎത്ഥിച്ചുകൊണ്ടി
രിക്കുമ്പോൾ വിവശതയിൽ ഒരു ദൎശനം
കണ്ടു: ആകാശത്തിൽനിന്നു നാലുകോണും
കെട്ടി ഇറക്കിയ വലിയ തുപ്പട്ടിപോലെ
ഒരു പാത്രം എന്റെ അടുക്കലോളം വന്നു.
6 അതിൽ ഞാൻ സൂക്ഷിച്ചുനോക്കിയപ്പോൾ
ഭൂമിയിലെ നാല്ക്കാലികളെയും കാട്ടുമൃഗങ്ങ
ളെയും ഇഴജാതികളെയും ആകാശത്തി
7 ലെ പറവകളെയും കണ്ടു: പത്രൊസേ,
എഴുന്നേറ്റു അറുത്തു തിന്നുക എന്നു എ
ന്നോടു പറയുന്നോരു ശബ്ദവും കേട്ടു.
8 അതിന്നു ഞാൻ: ഒരിക്കലും പാടില്ല, കൎത്താ
വേ; മലിനമോ അശുദ്ധമോ ആയതൊ
ന്നും ഒരിക്കലും എന്റെ വായിൽ ചെന്നി
9 ട്ടില്ലല്ലോ എന്നു പറഞ്ഞു. ആ ശബ്ദം
പിന്നെയും ആകാശത്തിൽനിന്നു: ദൈവം
ശുദ്ധീകരിച്ചതു നീ മലിനം എന്നു വിചാ
10 രിക്കരുതു എന്നു ഉത്തരം പറഞ്ഞു. ഇതു
മൂന്നു പ്രാവശ്യം ഉണ്ടായി; പിന്നെ എല്ലാം
തിരികെ ആകാശത്തിലേക്കു വലിച്ചെടു
11 ത്തു. അപ്പോൾ തന്നേ കൈസൎയ്യയിൽ
നിന്നു എന്റെ അടുക്കൽ അയച്ചിരുന്ന
മൂന്നു പുരുഷന്മാർ ഞങ്ങൾ പാൎത്ത വീട്ടി
12 ന്റെ മുമ്പിൽ നിന്നിരുന്നു; ഒന്നും സംശ
യിക്കാതെ അവരോടുകൂടെ പോകുവാൻ
ആത്മാവു എന്നോടു കല്പിച്ചു. ഈ ആറു
സഹോദരന്മാരും എന്നോടുകൂടെ പോന്നു;
ഞങ്ങൾ ആ പുരുഷന്റെ വീട്ടിൽ ചെന്നു.
13 അവൻ തന്റെ വീട്ടിൽ ഒരു ദൂതൻ നില്ക്കു
ന്നതു കണ്ടു എന്നും നീ യോപ്പയിലേക്കു
ആളയച്ചു പത്രൊസ് എന്നു മറുപേരുള്ള
ശിമോനെ വരുത്തുക; നീയും നിന്റെ 14
ഗൃഹം മുഴുവനും രക്ഷിക്കപ്പെടുവാനുള്ള
വാക്കുകളെ അവൻ നിന്നോടു സംസാരി
ക്കും എന്നു ദൂതൻ പറഞ്ഞു എന്നും ഞങ്ങ
ളോടു അറിയിച്ചു. ഞാൻ സംസാരിച്ചുതുട 15
ങ്ങിയപ്പോഴേക്കു പരിശുദ്ധാത്മാവു ആദി
യിൽ നമ്മുടെമേൽ എന്നപോലെ അവരു
ടെമേലും വന്നു. അപ്പോൾ ഞാൻ: യോഹ 16
ന്നാൻ വെള്ളംകൊണ്ടു സ്നാനം കഴിപ്പിച്ചു;
നിങ്ങൾക്കോ പരിശുദ്ധാത്മാവുകൊണ്ടു
സ്നാനം ലഭിക്കും എന്നു കൎത്താവു പറഞ്ഞ
വാക്കു ഓൎത്തു. ആകയാൽ കൎത്താവായ 17
യേശുക്രിസ്തുവിൽ വിശ്വസിച്ചവരായ
നമുക്കു തന്നതുപോലെ അതേ ദാനത്തെ
അവൎക്കും ദൈവം കൊടുത്തു എങ്കിൽ ദൈ
വത്തെ തടുപ്പാൻ തക്കവണ്ണം ഞാൻ ആർ?
അവർ ഇതു കേട്ടപ്പോൾ മിണ്ടാതിരുന്നു: 18
അങ്ങനെ ആയാൽ ദൈവം ജാതികൾക്കും
ജീവപ്രാപ്തിക്കായി മാനസാന്തരം നല്കി
യല്ലോ എന്നു പറഞ്ഞു ദൈവത്തെ മഹത്വ
പ്പെടുത്തി.

സ്തെഫാനൊസ് നിമിത്തം ഉണ്ടായ ഉപ 19
ദ്രവം ഹേതുവാൽ ചിതറിപ്പോയവർ യെ
ഹൂദന്മാരോടല്ലാതെ മറ്റാരോടും വചനം
സംസാരിക്കാതെ ഫൊയ്നീക്ക്യ, കുപ്രൊസ്,
അന്ത്യൊക്ക്യ എന്നീ പ്രദേശങ്ങളോളം
സഞ്ചരിച്ചു. അവരിൽ ചിലർ കുപ്രൊ 20
സ്സാരും കുറേനക്കാരും ആയിരുന്നു; അവർ
അന്ത്യൊക്ക്യയിൽ എത്തിയശേഷം യവ
നന്മാരോടും കൎത്താവായ യേശുവിനെ
ക്കുറിച്ചുള്ള സുവിശേഷം അറിയിച്ചു.
കൎത്താവിന്റെ കൈ അവരോടുകൂടെ 21
ഉണ്ടായിരുന്നു; വലിയോരു കൂട്ടം വിശ്വ
സിച്ചു കൎത്താവിങ്കലേക്കു തിരിഞ്ഞു. അവ 22
രെക്കുറിച്ചുള്ള ഈ വൎത്തമാനം യെരൂശ
ലേമിലെ സഭയുടെ ചെവിയിൽ എത്തി
യപ്പോൾ അവർ ബൎന്നബാസിനെ അ

23 ന്ത്യൊക്ക്യയൊളം പറഞ്ഞയച്ചു. അവൻ
ചെന്നു ദൈവകൃപ കണ്ടു സന്തൊഷിച്ചു,
എല്ലാവരും ഹൃദയനിൎണ്ണയത്തൊടെ കൎത്താ
വിനൊടു ചേൎന്നിരിപ്പാന്തക്കവണ്ണം പ്ര
24 ബൊധിപ്പിച്ചു. അവൻ നല്ല മനുഷ്യനും
പരിശുദ്ധാത്മാവിനാലും വിശ്വാസത്താ
ലും നിറഞ്ഞവനും ആയിരുന്നു; വളരെ
25 പുരുഷാരം കൎത്താവിനൊടു ചേൎന്നു. അ
വൻ ശൌലിനെ തിരവാൻ തൎസ്സൊസി
ലെക്കു പോയി, അവനെ കണ്ടെത്തിയാ
റെ അന്ത്യൊക്ക്യയിലെക്കു കൂട്ടിക്കൊണ്ടു
26 വന്നു. അവർ ഒരു സംവത്സരം മുഴുവ
നും സഭായൊഗങ്ങളിൽ കൂടുകയും ബഹു
ജനത്തെ ഉപദെശിക്കയും ചെയ്തു; ആദ്യം
അന്ത്യൊക്ക്യയിൽവെച്ചു ശിഷ്യന്മാൎക്കു ക്രി
സ്ത്യാനികൾ എന്നു പേർ ഉണ്ടായി.
27 ആ കാലത്തു യെരുശലെമിൽനിന്നു
പ്രവാചകന്മാർ അന്ത്യൊക്ക്യയിലെക്കു വ
28 ന്നു. അവരിൽ അഗബൊസ് എന്നു പേ
രുള്ളൊരുവൻ എഴുനീറ്റു ലോകത്തിൽ
ഒക്കെയും മഹാക്ഷാമം ഉണ്ടാകും എന്നു ആ
ത്മാവിനാൽ പ്രവചിച്ചു; അതു ക്ലൌദ്യൊ
29 സിന്റെ കാലത്തു സംഭവിച്ചു. അപ്പൊൾ
യെഹൂദ്യയിൽ പാൎക്കുന്ന സഹോദര
ന്മാരുടെ ഉതവിക്കായി ശിഷ്യന്മാരിൽ
ഓരൊരുത്തൻ പ്രാപ്തിപൊലെ കൊടുത്ത
30 യപ്പാൻ നിശ്ചയിച്ചു. അവർ അതു നട
ത്തി, ബൎന്നബാസിന്റെയും ശൌലിന്റെ
യും കയ്യിൽ മൂപ്പന്മാൎക്കു കൊടുത്തയച്ചു.

## ൧൨. അദ്ധ്യായം.

ആ കാലത്തു ഹെരൊദാരാജാവു സഭയിൽ
ചിലരെ പീഡിപ്പിക്കേണ്ടതിന്നു കൈ
2 നീട്ടി. യോഹന്നാന്റെ സഹോദരനായ
യാക്കോബിനെ അവൻ വാൾകൊണ്ടു
3 കൊന്നു. അതു യെഹൂദന്മാൎക്കു പ്രസാദ
മായി എന്നു കണ്ടു അവൻ പത്രൊസിനെ
യും പിടിച്ചു. അപ്പൊൾ പുളിപ്പില്ലാത്ത
അപ്പത്തിന്റെ പെരുനാൾ ആയിരുന്നു.
അവനെ പിടിച്ചശെഷം പെസഹ കഴി 4
ഞ്ഞിട്ടു ജനത്തിന്റെ മുമ്പിൽ നിറുത്തു
വാൻ ഭാവിച്ചു തടവിലാക്കി അവനെ
കാപ്പാൻ നന്നാലു ചേവകർ ഉള്ള നാലു കൂട്ട
ത്തിന്നു ഏല്പിച്ചു. ഇങ്ങനെ പത്രൊസി 5
നെ തടവിൽ സൂക്ഷിച്ചുവരുമ്പോൾ സഭ
ശ്രദ്ധയോടെ അവന്നു വേണ്ടി ദൈവ
ത്തൊടു പ്രാൎത്ഥന കഴിച്ചുപൊന്നു. ഹെ 6
രോദാവു അവനെ ജനത്തിന്റെ മുമ്പിൽ
നിറുത്തുവാൻ ഭാവിച്ചതിന്റെ തലെരാത്രി
യിൽ പത്രൊസ് രണ്ടു ചങ്ങലയാൽ ബന്ധി
ക്കപ്പെട്ടവനായി രണ്ടു പടയാളികളുടെ
നടുവിൽ ഉറങ്ങുകയായിരുന്നു; വാതിലി
ന്റെ മുമ്പിൽ കാവല്ക്കാർ കാരാഗൃഹം കാ
ത്തുകൊണ്ടിരുന്നു. പെട്ടെന്നു കൎത്താവി 7
ന്റെ ദൂതൻ അവിടെ പ്രത്യക്ഷനായി,
അറയിൽ ഒരു വെളിച്ചം പ്രകാശിച്ചു.
അവൻ പത്രൊസിനെ വിലാപ്പുറത്തു തട്ടി:
വേഗം എഴുനീല്ക്ക എന്നു പറഞ്ഞു അവ
നെ ഉണൎത്തി; ഉടനെ അവന്റെ ചങ്ങല
കൈമേൽനിന്നു വീണുപോയി. ദൂതൻ 8
അവനോടു: അര കെട്ടി ചെരിപ്പു ഇട്ടു
മുറുക്കുക എന്നു പറഞ്ഞു. അവൻ അങ്ങ
നെ ചെയ്തു; നിന്റെ വസ്ത്രം പുതെച്ചു
എന്റെ പിന്നാലെ വരിക എന്നു പറഞ്ഞു.
അവൻ പിന്നാലെ ചെന്നു, ദൂതൻമുഖാ 9
ന്തരം സംഭവിച്ചതു വാസ്തവം എന്നു അറി
യാതെ താൻ ഒരു ദൎശനം കാണുന്നു എന്നു
നിരൂപിച്ചു. അവർ ഒന്നാം കാവലും 10
രണ്ടാമത്തേതും കടന്നു പട്ടണത്തിൽ ചെല്ലു
ന്ന ഇരിമ്പുവാതില്ക്കൽ എത്തി. അതു
അവൎക്കു സ്വതവെ തുറന്നു; അവർ പുറ
ത്തിറങ്ങി ഒരു തെരുവു കടന്നു, ഉടനെ
ദൂതൻ അവനെ വിട്ടുപോയി. പത്രൊ 11
സിന്നു സുബോധം വന്നിട്ടു: കൎത്താവു

തൻെറ ദൂതനെ അയച്ചു ഹെരോദാവിൻെറ
കയ്യിൽനിന്നും യെഹൂദജനത്തിൻെറ സക
ലപ്രതീക്ഷയിൽനിന്നും എന്നെ വിടുവിച്ചു
എന്നു ഞാൻ ഇപ്പോൾ വാസ്തവമായി
12 അറിയുന്നു എന്നു അവൻ പറഞ്ഞു. ഇങ്ങ
നെ ഗ്രഹിച്ചശേഷം അവൻ മൎക്കൊസ്
എന്നു മറുപേരുള്ള യോഹന്നാൻെറ അമ്മ
മറിയയുടെ വീട്ടിൽ ചെന്നു. അവിടെ
അനേകർ ഒരുമിച്ചുകൂടി പ്രാൎത്ഥിച്ചുകൊ
13 ണ്ടിരുന്നു. അവൻ പടിപ്പുരവാതില്ക്കൽ
മുട്ടിയാറെ രോദാ എന്നൊരു ബാല്യക്കാര
ത്തി വിളികേൾപ്പാൻ അടുത്തുവന്നു
14 പത്രൊസിൻെറ ശബ്ദം തിരിച്ചറിഞ്ഞു സ
ന്തോഷത്താൽ പടിവാതിൽ തുറക്കാതെ
അകത്തേക്കു ഓടി, പത്രൊസ് പടിപ്പുരെ
15 ക്കൽ നില്ക്കുന്നു എന്നു അറിയിച്ചു. അവർ
അവളോടു: നിനക്കു ഭ്രാന്തുണ്ടു എന്നു പറ
ഞ്ഞു; അവളോ: അല്ല, ഉള്ളതു തന്നേ
എന്നു ഉറപ്പിച്ചുപറയുമ്പോൾ അവൻെറ
ദൂതൻ ആകുന്നു എന്നു അവർ പറഞ്ഞു.
16 പത്രൊസ് മുട്ടിക്കൊണ്ടിരുന്നു; അവർ
തുറന്നപ്പോൾ അവനെ കണ്ടു വിസ്മയിച്ചു.
17 അവർ മിണ്ടാതിരിപ്പാൻ അവൻ ആംഗ്യം
കാട്ടി, കൎത്താവു തന്നെ തടവിൽനിന്നു
പുറപ്പെടുവിച്ച വിവരം പറഞ്ഞുകേൾപ്പി
ച്ചു: ഇതു യാക്കോബിനോടും ശേഷം സ
ഹോദരന്മാരോടും അറിയിപ്പിൻ എന്നു
പറഞ്ഞു; പിന്നെ അവൻ പുറപ്പെട്ടു വേ
18 റൊരു സ്ഥലത്തേക്കു പോയി. നേരം
വെളുത്തപ്പോൾ പത്രൊസ് എവിടെ
പ്പോയി എന്നു പടയാളികൾക്കു അല്പമ
19 ല്ലാത്ത പരിഭ്രമം ഉണ്ടായി. ഹെരോദാവു
അവനെ അന്വേഷിച്ചിട്ടു കാണായ്കയാൽ
കാവല്ക്കാരെ വിസ്തരിച്ചു അവരെ കൊല്ലു
വാൻ കല്പിച്ചു; പിന്നെ അവൻ യെഹൂദ്യ
വിട്ടു കൈസൎയ്യയിലേക്കു പോയി അവി
ടെ പാൎത്തു.

അവൻ സോൎയ്യരുടെയും സീദോന്യരു 20
ടെയും നേരെ ക്രുദ്ധിച്ചിരിക്കുമ്പോൾ രാ
ജാവിൻെറ ദേശത്തുനിന്നു തങ്ങളുടെ ദേ
ശത്തിന്നു ആഹാരം കിട്ടിവരികയാൽ അ
വർ ഏകമനസ്സോടെ അവൻെറ അടു
ക്കൽ ചെന്നു, രാജാവിൻെറ പള്ളിയറ
ക്കാരനായ ബ്ലസ്തൊസിനെ വശത്താക്കി
സന്ധിക്കായി അപേക്ഷിച്ചു. നിശ്ചയിച്ച 21
ദിവസത്തിൽ ഹെരോദാവു രാജവസ്ത്രം
ധരിച്ചു ഭദ്രാസനത്തിൽ ഇരുന്നു അവ
രോടു പ്രസംഗം കഴിച്ചു. ഇതു മനുഷ്യ 22
ൻെറ ശബ്ദമല്ല ഒരു ദേവൻെറ ശബ്ദം അ
ത്രേ എന്നു ജനം ആൎത്തു. അവൻ ദൈ 23
വത്തിന്നു മഹത്വം കൊടുക്കായ്കയാൽ
കൎത്താവിൻെറ ദൂതൻ ഉടനെ അവനെ
അടിച്ചു, അവൻ കൃമിക്കു ഇരയായി പ്രാ
ണനെ വിട്ടു.

എന്നാൽ ദൈവവചനം മേല്ക്കുമേൽ 24
പരന്നുകൊണ്ടിരുന്നു.

ബൎന്നബാസും ശൌലും ശുശ്രൂഷ നിവ 25
ൎത്തിച്ചശേഷം മൎക്കൊസ് എന്നു മറുപേരു
ള്ള യോഹന്നാനെയും കൂട്ടിക്കൊണ്ടു യെ
രൂശലേം വിട്ടു മടങ്ങിപ്പോന്നു.

## ൧൩. അദ്ധ്യായം.

**അ**ന്ത്യൊക്ക്യയിലെ സഭയിൽ ബൎന്നബാ
സ്, നീഗർ എന്നു പേരുള്ള ശിമോൻ,
കുറേനക്കാരനായ ലൂക്ക്യൊസ്, ഇടപ്രഭു
വായ ഹെരോദാവോടുകൂടെ വളൎന്ന മനാ
യേൻ, ശൌൽ എന്നീ പ്രവാചകന്മാരും
ഉപദേഷ്ടാക്കന്മാരും ഉണ്ടായിരുന്നു. അ 2
വർ കൎത്താവിനെ ആരാധിച്ചും ഉപവ
സിച്ചുംകൊണ്ടിരിക്കുമ്പോൾ: ഞാൻ ബ
ൎന്നബാസിനെയും ശൌലിനെയും വിളി
ച്ചിരിക്കുന്ന വേലെക്കായിട്ടു അവരെ എനി
ക്കു വേർതിരിപ്പിൻ എന്നു പരിശുദ്ധാ
ത്മാവു പറഞ്ഞു. അങ്ങനെ അവർ ഉപ 3

വസിച്ചു പ്രാൎത്ഥിച്ചു അവരുടെമേൽ കൈ
വെച്ചു അവരെ പറഞ്ഞയച്ചു.
4 പരിശുദ്ധാത്മാവു അവരെ പറഞ്ഞയ
ച്ചിട്ടു അവർ സെലൂക്യയിലേക്കു ചെന്നു;
അവിടെനിന്നു കപ്പൽ കയറി കുപ്രൊസ്
5 ദ്വീപിലേക്കു പോയി, സലമീസിൽ ചെ
ന്നു യെഹൂദന്മാരുടെ പള്ളിയിൽ ദൈവവ
ചനം അറിയിച്ചു. യോഹന്നാൻ അവൎക്കു
6 ഭൃത്യനായിട്ടു ഉണ്ടായിരുന്നു. അവർ ദ്വീ
പിൽകൂടി പാഫൊസ് വരെ ചെന്ന
പ്പോൾ ബൎയേശു എന്നു പേരുള്ള
യെഹൂദനായി കള്ളപ്രവാചകനായോരു
7 വിദ്വാനെ കണ്ടു. അവൻ ബുദ്ധിമാനാ
യ സെൎഗ്ഗ്യൊസ് പൌലൊസ് എന്ന ദേ
ശാധിപതിയോടുകൂടെ ആയിരുന്നു; അ
വൻ ബൎന്നബാസിനെയും ശൌലിനെയും
വരുത്തി ദൈവവചനം കേൾപ്പാൻ ആ
8 ഗ്രഹിച്ചു. എന്നാൽ എലീമാസ് എന്ന വി
ദ്വാൻ — ഇതാകുന്നു അവന്റെ പേരി
ന്റെ അൎത്ഥം — അവരോടു എതിൎത്തുനി
ന്നു ദേശാധിപതിയുടെ വിശ്വാസം തടു
9 ത്തുകളവാൻ ശ്രമിച്ചു. അപ്പോൾ പൌ
ലൊസ് എന്നും പേരുള്ള ശൌൽ പരിശു
ദ്ധാത്മപൂൎണ്ണനായി അവനെ ഉറ്റുനോക്കി:
10 ഹേ സകലകപടവും സകലധൂൎത്തും നിറ
ഞ്ഞവനേ, പിശാചിന്റെ മകനേ, സൎവ്വ
നീതിയുടെയും ശത്രുവേ, കൎത്താവിന്റെ
നേൎവ്വഴികളെ മറിച്ചുകളയുന്നതു നീ മതി
11 യാക്കുകയില്ലയോ? ഇപ്പോൾ കൎത്താവി
ന്റെ കൈ നിന്റെമേൽ വീഴും; നീ ഒരു
സമയത്തേക്കു സൂൎയ്യനെ കാണാതെ കുരുട
നായിരിക്കും എന്നു പറഞ്ഞു. ഉടനെ ഒരു
തിമിരവും ഇരുട്ടും അവന്റെമേൽ വീണു;
കൈപിടിച്ചു നടത്തുന്നവരെ തിരഞ്ഞുകൊ
12 ണ്ടു അവൻ തപ്പിനടന്നു. ഈ ഉണ്ടായതു
ദേശാധിപതി കണ്ടിട്ടു കൎത്താവിന്റെ ഉപ
ദേശത്തിൽ വിസ്മയിച്ചു വിശ്വസിച്ചു.

പൌലൊസും കൂടെയുള്ളവരും പാ 13
ഫൊസിൽനിന്നു കപ്പൽ നീക്കി, പംഫുല്യാ
ദേശത്തിലെ പെൎഗ്ഗെക്കു ചെന്നു; അവി
ടെവെച്ചു യോഹന്നാൻ അവരെ വിട്ടു
പിരിഞ്ഞു യെരുശലേമിലേക്കു മടങ്ങി
പ്പോയി. അവരോ പെൎഗ്ഗയിൽനിന്നു 14
പുറപ്പെട്ടു പിസിദ്യാദേശത്തിലെ അന്ത്യൊ
ക്യയിൽ എത്തി ശബ്ബത്ത് നാളിൽ പള്ളി
യിൽ ചെന്നു ഇരുന്നു. ന്യായപ്രമാണ 15
വും പ്രവാചകങ്ങളും വായിച്ചുതീൎന്നപ്പോൾ
പള്ളിപ്രമാണികൾ അവരുടെ അടുക്കൽ
ആളയച്ചു: സഹോദരന്മാരേ, നിങ്ങൾക്കു
ജനത്തോടു പ്രബോധനം വല്ലതും ഉണ്ടെ
ങ്കിൽ പറവിൻ എന്നു പറയിച്ചു. പൌ 16
ലൊസ് എഴുന്നേറ്റു ആംഗ്യം കാട്ടി പറ
ഞ്ഞതു: യിസ്രായേൽപുരുഷന്മാരും ദൈവ
ഭക്തന്മാരും ആയുള്ളോരേ, കേൾപ്പിൻ.
യിസ്രായേൽജനത്തിന്റെ ദൈവം 17
നമ്മുടെ പിതാക്കന്മാരെ തിരഞ്ഞെടുത്തു,
മിസ്രയീംദേശത്തിലെ പ്രവാസകാലത്തു
ജനത്തെ വൎദ്ധിപ്പിച്ചു, ഭുജവീൎയ്യംകൊ
ണ്ടു അവിടെനിന്നു പുറപ്പെടുവിച്ചു, മരു 18
ഭൂമിയിൽ നാല്പതു സംവത്സരകാലത്തോ
ളം അവരുടെ സ്വഭാവം സഹിച്ചു,
കനാൻദേശത്തിലെ ഏഴു ജാതികളെ ഒടു 19
ക്കി, അവരുടെ ദേശം അവൎക്കു അവകാ
ശമായി വിഭാഗിച്ചുകൊടുത്തു. അങ്ങനെ
ഏകദേശം നാനൂറ്റമ്പതു സംവത്സരം
കഴിഞ്ഞു. അതിന്റെശേഷം അവൻ 20
അവൎക്കു ശമൂവേൽപ്രവാചകൻവരെ ന്യാ
യാധിപതിമാരെ കൊടുത്തു. അനന്തരം 21
അവർ ഒരു രാജാവിനെ ചോദിച്ചു ദൈ
വം അവൎക്കു ബെന്യാമീൻഗോത്രക്കാര
നായ കീശിന്റെ മകൻ ശൌലിനെ നാല്പ
താണ്ടേക്കു കൊടുത്തു. അവനെ നീക്കീട്ടു 22
ദാവീദിനെ അവൎക്കു രാജാവായി വാഴിച്ചു:
ഞാൻ യിശ്ശായിയുടെ മകനായ ദാവീദിനെ

എനിക്കു ബോധിച്ച പുരുഷനായി കണ്ടു;
അവൻ എന്റെ ഹിതം എല്ലാം ചെയ്യും
എന്നു അവനെക്കുറിച്ചു സാക്ഷ്യം പറഞ്ഞു.
23 അവന്റെ സന്തതിയിൽനിന്നു ദൈവം
വാഗ്ദത്തം ചെയ്തതുപോലെ യിസ്രായേലി
ന്നു യേശു എന്ന രക്ഷിതാവിനെ കൊടു
24 ത്തു. അവന്റെ വരവിന്നു മുമ്പെ യോ
ഹന്നാൻ യിസ്രായേൽജനത്തിന്നു ഒക്കെയും
മാനസാന്തരത്തിന്റെ സ്നാനം പ്രസം
25 ഗിച്ചു. യോഹന്നാൻ ജീവകാലം തിക
വാറായപ്പോൾ: നിങ്ങൾ എന്നെ ആർ
എന്നു നിരൂപിക്കുന്നു? ഞാൻ മശീഹയല്ല;
അവൻ എന്റെ പിന്നാലെ വരുന്നു;
അവന്റെ കാലിലെ ചെരിപ്പു അഴി
പ്പാൻ ഞാൻ യോഗ്യനല്ല എന്നു പറഞ്ഞു.
26 സഹോദരന്മാരേ, അബ്രാഹാംവംശത്തി
ലെ മക്കളും അവരോടു ചേൎന്ന ദൈവ
ഭക്തന്മാരുമായുള്ളോരേ, നമുക്കാകുന്നു ഈ
27 രക്ഷാവചനം അയച്ചിരിക്കുന്നതു. യെരൂ
ശലേംനിവാസികളും അവരുടെ പ്രമാ
ണികളും അവനെയോ ശബ്ബത്തുതോറും
വായിച്ചുവരുന്ന പ്രവാചകന്മാരുടെ വച
നങ്ങളെയോ തിരിച്ചറിയാതെ അവനെ
ശിക്ഷെക്കു വിധിക്കയാൽ അവെക്കു നിവൃ
28 ത്തിവരുത്തി. മരണത്തിന്നു ഒരു ഹേ
തുവും കാണാഞ്ഞിട്ടും അവനെ കൊല്ലേ
ണം എന്നു അവർ പീലാത്തൊസിനോടു
29 അപേക്ഷിച്ചു. അവനെക്കുറിച്ചു എഴുതി
യിരിക്കുന്നതു ഒക്കെയും തികെച്ചശേഷം
അവർ അവനെ മരത്തിൽനിന്നു ഇറക്കി
30 ഒരു കല്ലറയിൽ വെച്ചു. ദൈവമോ അവ
നെ മരിച്ചവരിൽനിന്നു ഉയിൎത്തെഴുന്നേ
31 ല്പിച്ചു; അവൻ തന്നോടുകൂടെ ഗലീല
യിൽനിന്നു യെരൂശലേമിലേക്കു വന്നവൎക്കു
ഏറിയ ദിവസം പ്രത്യക്ഷനായി; അവർ
ഇപ്പോൾ ജനത്തിന്റെ മുമ്പാകെ അവ
32 ന്റെ സാക്ഷികൾ ആകുന്നു. ദൈവം പി
താക്കന്മാരോടു ചെയ്ത വാഗ്ദത്തം യേശുവി
നെ ഉയിൎത്തെഴുന്നേല്പിച്ചതിനാൽ മക്കൾക്കു
നിവൃത്തിച്ചിരിക്കുന്നു എന്നു ഞങ്ങൾ നിങ്ങ
ളോടു സുവിശേഷിക്കുന്നു. നീ എന്റെ 33
പുത്രൻ; ഇന്നു ഞാൻ നിന്നെ ജനിപ്പിച്ചു
എന്നു രണ്ടാം സങ്കീൎത്തനത്തിൽ എഴുതി
യിരിക്കുന്നുവല്ലോ. ഇനി ദ്രവത്വത്തി 34
ലേക്കു തിരിയാതവണ്ണം അവൻ അവനെ
മരിച്ചവരിൽനിന്നു എഴുന്നേല്പിച്ചതിനെ
കുറിച്ചു അവൻ: ദാവീദിന്റെ സ്ഥിരമാ
യുള്ള വിശുദ്ധകൃപകളെ ഞാൻ നിങ്ങൾ
ക്കു നല്കും എന്നു പറഞ്ഞിരിക്കുന്നു. മറ്റൊ 35
രു സങ്കീൎത്തനത്തിലും: നിന്റെ പരിശു
ദ്ധനെ ദ്രവത്വം കാണ്മാൻ നീ വിട്ടുകൊടു
ക്കയില്ല എന്നു പറയുന്നു. ദാവീദ് 36
തന്റെ തലമുറയിൽ ദൈവത്തിന്റെ ആ
ലോചനെക്കു ശുശ്രൂഷ ചെയ്തശേഷം നിദ്ര
പ്രാപിച്ചു തന്റെ പിതാക്കന്മാരോടു ചേ
ൎന്നു ദ്രവത്വം കണ്ടു. ദൈവം ഉയിൎത്തെ 37
ഴുന്നേല്പിച്ചവനോ ദ്രവത്വം കണ്ടില്ല.
ആകയാൽ സഹോദരന്മാരേ, ഇവൻമൂലം 38
നിങ്ങളോടു പാപമോചനം അറിയിക്കു
ന്നു എന്നും മോശെയുടെ ന്യായപ്രമാണ 39
ത്താൽ നിങ്ങൾക്കു നീതീകരണം വരു
വാൻ കഴിയാത്ത സകലത്തിൽനിന്നും
വിശ്വസിക്കുന്ന ഏവനും ഇവനാൽ നീതീ
കരിക്കപ്പെടുന്നു എന്നും നിങ്ങൾ അറിഞ്ഞു
കൊൾവിൻ. ആകയാൽ: 40

"ഹേ നിന്ദക്കാരേ, നോക്കുവിൻ; ആ
ശ്ചൎയ്യപ്പെട്ടു നശിച്ചുപോകുവിൻ. നി
ങ്ങളുടെ കാലത്തു ഞാൻ ഒരു പ്രവൃത്തി
ചെയ്യുന്നു; നിങ്ങളോടു വിവരിച്ചാൽ
നിങ്ങൾ വിശ്വസിക്കാത്ത പ്രവൃത്തി
തന്നേ"

എന്നു പ്രവാചകപുസ്തകങ്ങളിൽ അരുളി 41
ച്ചെയ്തിരിക്കുന്നതു നിങ്ങൾക്കു ഭവിക്കാതി
രിപ്പാൻ സൂക്ഷിച്ചുകൊൾവിൻ.

42 അവർ പള്ളി വിട്ടു പോകുമ്പോൾ
പിറെറ ശബ്ബത്തിൽ ഈ വചനം തങ്ങ
ളോടു പറയേണം എന്നു അവർ അപേ
43 ക്ഷിച്ചു. പള്ളി പിരിഞ്ഞശേഷം യെ
ഹൂദന്മാരിലും ഭക്തിയുള്ള യെഹൂദമതാനു
സാരികളിലും പലർ പൌലൊസിനെയും
ബൎന്നബാസിനെയും അനുഗമിച്ചു; അ
വർ അവരോടു സംസാരിച്ചു ദൈവകൃപ
യിൽ നിലനില്ക്കേണ്ടതിന്നു അവരെ
ഉത്സാഹിപ്പിച്ചു.

44 പിറെറ ശബ്ബത്തിൽ ഏകദേശം പട്ട
ണം മുഴുവനും ദൈവവചനം കേൾപ്പാൻ
45 വന്നുകൂടി. യെഹൂദന്മാരോ പുരുഷാര
ത്തെ കണ്ടു അസൂയ നിറഞ്ഞവരായി ദുഷി
ച്ചുകൊണ്ടു പൌലൊസ് സംസാരിക്കുന്ന
46 തിന്നു എതിർ പറഞ്ഞു. അപ്പോൾ പൌ
ലൊസും ബൎന്നബാസും ധൈൎയ്യം പൂണ്ടു:
ദൈവവചനം ആദ്യം നിങ്ങളോടു പറ
യുന്നതു ആവശ്യമായിരുന്നു; എന്നാൽ നി
ങ്ങൾ അതിനെ തള്ളി നിങ്ങളെത്തന്നേ
നിത്യജീവന്നു അയോഗ്യർ എന്നു വി
ധിച്ചുകളയുന്നതിനാൽ ഇതാ, ഞങ്ങൾ ജാ
47 തികളിലേക്കു തിരിയുന്നു. "നീ ഭൂമിയു
ടെ അററത്തോളവും രക്ഷ ആകേണ്ടതി
ന്നു ഞാൻ നിന്നെ ജാതികളുടെ വെളിച്ച
മാക്കി വെച്ചിരിക്കുന്നു" എന്നു കൎത്താവു
ഞങ്ങളോടു കല്പിച്ചിട്ടുണ്ടു എന്നു പറഞ്ഞു.
48 ജാതികൾ ഇതു കേട്ടു സന്തോഷിച്ചു ദൈ
വവചനത്തെ മഹത്വപ്പെടുത്തി, നിത്യജീ
വന്നായി നിയമിക്കപ്പെട്ടവർ എല്ലാവരും
49 വിശ്വസിച്ചു. കൎത്താവിന്റെ വചനം
50 ആ നാട്ടിൽ എങ്ങും വ്യാപിച്ചു. യെഹൂദ
ന്മാരോ ഭക്തിയുള്ള മാന്യസ്ത്രീകളെയും
പട്ടണത്തിലെ പ്രധാനികളെയും ഇളക്കി
പൌലൊസിന്റെയും ബൎന്നബാസിന്റെ
യും നേരെ ഉപദ്രവമുണ്ടാക്കി അവരെ
തങ്ങളുടെ അതിരുകളിൽനിന്നു പുറത്താ
ക്കിക്കളഞ്ഞു. എന്നാൽ അവർ തങ്ങളുടെ 51
കാലിലെ പൊടി അവരുടെ നേരെ തട്ടി
കളഞ്ഞു ഇക്കോന്യയിലേക്കു പോയി.
ശിഷ്യന്മാർ സന്തോഷവും പരിശുദ്ധാത്മാ 52
വും നിറഞ്ഞവരായിത്തീൎന്നു.

## ൧൪. അദ്ധ്യായം.

ഇക്കോന്യയിൽ അവർ ഒരുമിച്ചു യെഹൂ
ദന്മാരുടെ പള്ളിയിൽ ചെന്നു യെഹൂദ
ന്മാരിലും യവനന്മാരിലും വലിയോരു
പുരുഷാരം വിശ്വസിപ്പാൻ തക്കവണ്ണം
സംസാരിച്ചു. വിശ്വസിക്കാത്ത യെഹൂ 2
ദന്മാരോ ജാതികളുടെ മനസ്സു സഹോദര
ന്മാരുടെ നേരെ ഇളക്കി വഷളാക്കി.
എന്നാൽ അവർ വളരെക്കാലം അവിടെ 3
പാൎത്തു, കൎത്താവിൽ ആശ്രയിച്ചു പ്രാഗ
ത്ഭ്യത്തോടെ പ്രസംഗിച്ചുകൊണ്ടിരുന്നു;
അവൻ തന്റെ കൃപയുടെ വചനത്തിന്നു
സാക്ഷിനിന്നു, അവരുടെ കയ്യാൽ അട
യാളങ്ങളും അത്ഭുതങ്ങളും ഉണ്ടാകുവാൻ
വരം നല്കി. എന്നാൽ പട്ടണത്തിലെ 4
ജനസമൂഹം ഭിന്നിച്ചു ചിലർ യെഹൂദ
ന്മാരുടെ പക്ഷത്തിലും ചിലർ അപ്പൊസ്ത
ലന്മാരുടെ പക്ഷത്തിലും ആയി. അവ 5
രെ അവമാനിപ്പാനും കല്ലെറിവാനും ജാ
തികളും യെഹൂദന്മാരും അവിടത്തെ പ്രമാ
ണികളോടുകൂടി ഒരു ആക്രമം ഭാവിച്ച
പ്പോൾ അവർ അതു ഗ്രഹിച്ചു ലുസ്ത്ര, 6
ദെൎബ്ബ എന്ന ലുക്കവോന്യപട്ടണങ്ങളിലേ
ക്കും ചുററുമുള്ള ദേശത്തിലേക്കും ഓടിപ്പോ
യി അവിടെ സുവിശേഷം അറിയിച്ചു 7
പോന്നു.

ലുസ്ത്രയിൽ അമ്മയുടെ ഗൎഭംമുതൽ മുട 8
ന്തനായി ഒരിക്കലും നടന്നിട്ടില്ലാതെയും
കാലിന്നു ശക്തിയില്ലാതെയും ഉള്ളോരു
പുരുഷൻ ഇരുന്നിരുന്നു. അവൻ പൌ 9
ലൊസ് സംസാരിക്കുന്നതു കേട്ടു; അവൻ

അവനെ ഉററുനോക്കി, സൌഖ്യം പ്രാപി
പ്പാൻ അവന്നു വിശ്വാസമുണ്ടു എന്നു
10 കണ്ടിട്ടു: നീ എഴുനേററു കാലൂന്നി
നിവിൎന്നുനില്ക്ക എന്നു ഉറക്കെ പറഞ്ഞു;
11 അവൻ കുതിച്ചെഴുന്നേററു നടന്നു. പൌ
ലൊസ് ചെയ്തതു പുരുഷാരം കണ്ടിട്ടു:
ദേവന്മാർ മനുഷ്യരൂപത്തിൽ നമ്മുടെ
അടുക്കൽ ഇറങ്ങിവന്നിരിക്കുന്നു എന്നു
ലുക്കവോന്യഭാഷയിൽ നിലവിളിച്ചുപറ
12 ഞ്ഞു. ബൎന്നബാസിന്നു ഇന്ദ്രൻ എന്നും
പൌലൊസ് മുഖ്യപ്രസംഗിയാകയാൽ
അവന്നു ബുധൻ എന്നും പേർവിളിച്ചു.
13 പട്ടണത്തിന്റെ മുമ്പിലുള്ള ഇന്ദ്രക്ഷേത്ര
ത്തിലെ പുരോഹിതൻ കാളകളെയും പൂമാ
ലകളെയും ഗോപുരത്തിങ്കൽ കൊണ്ടുവ
ന്നു പുരുഷാരത്തോടുകൂടെ യാഗം കഴി
14 പ്പാൻ ഭാവിച്ചു. ഇതു അപ്പൊസ്തലന്മാ
രായ ബൎന്നബാസും പൌലൊസും കേട്ടിട്ടു
വസ്ത്രം കീറിക്കൊണ്ടു പുരുഷാരത്തിന്റെ
ഇടയിലേക്കു ഓടിച്ചെന്നു നിലവിളിച്ചു
15 പറഞ്ഞതു: പുരുഷന്മാരേ, നിങ്ങൾ ഈ
ചെയ്യുന്നതു എന്തു? ഞങ്ങൾ നിങ്ങളോടു
സമസ്വഭാവമുള്ള മനുഷ്യർ അത്രേ; നി
ങ്ങൾ ഈ വ്യൎത്ഥകാൎയ്യങ്ങളെ വിട്ടു, ആകാ
ശവും ഭൂമിയും സമുദ്രവും അവയിലുള്ള
സകലവും ഉണ്ടാക്കിയ ജീവനുള്ള ദൈവ
ത്തിങ്കലേക്കു തിരിയേണം എന്നുള്ള സുവി
ശേഷം ഞങ്ങൾ നിങ്ങളോടു അറിയിക്കു
16 ന്നു. കഴിഞ്ഞ കാലങ്ങളിൽ അവൻ സക
ലജാതികളെയും സ്വന്തവഴികളിൽ നട
17 പ്പാൻ സമ്മതിച്ചു. എങ്കിലും അവൻ
നന്മ ചെയ്കയും ആകാശത്തുനിന്നു മഴയും
ഫലപുഷ്ടിയുള്ള കാലങ്ങളും നിങ്ങൾക്കു
തരികയും ആഹാരവും സന്തോഷവും നല്കി
നിങ്ങളെ തൃപ്തരാക്കുകയും ചെയ്തുപോന്ന
തിനാൽ തന്നെക്കുറിച്ചു സാക്ഷ്യം തരാതി
18 രുന്നിട്ടില്ല. അവർ ഇങ്ങനെ പറഞ്ഞു
തങ്ങൾക്കു യാഗം കഴിക്കാതവണ്ണം പുരു
ഷാരത്തെ പ്രയാസത്തോടെ തടുത്തു.
എന്നാൽ അന്ത്യൊക്ക്യയിൽനിന്നും ഇ 19
ക്കോന്യയിൽനിന്നും യെഹൂദന്മാർ വന്നു
കൂടി പുരുഷാരത്തെ വശത്താക്കി പൌ
ലൊസിനെ കല്ലെറിഞ്ഞു; അവൻ മരിച്ചു
എന്നു വിചാരിച്ചിട്ടു അവനെ പട്ടണ
ത്തിന്നു പുറത്തേക്കു ഇഴെച്ചുകളഞ്ഞു. എ 20
ന്നാൽ ശിഷ്യന്മാർ അവനെ ചുററിനില്ക്ക
യിൽ അവൻ എഴുന്നേററു പട്ടണത്തിൽ
ചെന്നു; പിറെറന്നാൾ ബൎന്നബാസിനോ
ടുകൂടെ ദെൎബ്ബെക്കു പോയി. ആ പട്ടണ 21
ത്തിലും സുവിശേഷം അറിയിച്ചു പലരെ
യും ശിഷ്യരാക്കിയശേഷം അവർ ലുസ്ത്രു,
ഇക്കോന്യ, അന്ത്യൊക്ക്യ എന്ന പട്ടണങ്ങ
ളിലേക്കു മടങ്ങിച്ചെന്നു, വിശ്വാസ 22
ത്തിൽ നിലനില്ക്കേണം എന്നും നാം
അനേകം കഷ്ടങ്ങളിൽകൂടി ദൈവരാജ്യ
ത്തിൽ കടക്കേണ്ടതാകുന്നു എന്നും പ്രബോ
ധിപ്പിച്ചു ശിഷ്യന്മാരുടെ മനസ്സു ഉറപ്പിച്ചു
പോന്നു. അവർ സഭതോറും അവൎക്കു 23
മൂപ്പന്മാരെ നിയമിക്കയും ഉപവസിച്ചും
പ്രാൎത്ഥിച്ചുംകൊണ്ടു തങ്ങൾ വിശ്വസിച്ച
കൎത്താവിങ്കൽ അവരെ ഭരമേല്പിക്കയും
ചെയ്തു. അവർ പിസിദ്യയിൽകൂടി കട 24
ന്നു പംഫുല്യയിൽ എത്തി, പെൎഗ്ഗയിൽ 25
വചനം പ്രസംഗിച്ചശേഷം അത്തല്യെ
ക്കു പോയി അവിടെനിന്നു കപ്പൽ 26
കയറി അന്ത്യൊക്ക്യയിലേക്കു പോയി;
തങ്ങൾ നിവൃത്തിച്ച വേലക്കായി ദൈവ
കൃപയിൽ അവരെ ഭരമേല്പിച്ചയച്ചതു
അവിടെനിന്നു ആയിരുന്നുവല്ലോ. അ 27
വിടെ എത്തിയശേഷം സഭയെ ഒരുമി
ച്ചുകൂട്ടി, ദൈവം തങ്ങളോടുകൂടെ ഇരുന്നു
ചെയ്തതൊക്കെയും ജാതികൾക്കു വിശ്വാ
സത്തിന്റെ വാതിൽ തുറന്നുകൊടുത്തതും
അറിയിച്ചു. പിന്നെ അവർ ശിഷ്യ 28

ന്മാരോടുകൂടെ കുറെക്കാലം അവിടെ
പാൎത്തു.

## ൧൫. അദ്ധ്യായം.

യെഹൂദ്യയിൽനിന്നു ചിലർ വന്നു: നി
ങ്ങൾ മോശെ കല്പിച്ച ആചാരം അനുസ
രിച്ചു പരിഛേദന ഏല്ക്കാഞ്ഞാൽ രക്ഷപ്രാ
പിപ്പാൻ കഴികയില്ല എന്നു സഹോദര
2 ന്മാരെ ഉപദേശിച്ചു. പൌലൊസിന്നും
ബൎന്നബാസിന്നും അവരോടു അല്പമല്ലാ
ത്ത വാദവും തൎക്കവും ഉണ്ടായിട്ടു പൌ
ലൊസും ബൎന്നബാസും അവരിൽ മറ്റു
ചിലരും ഈ തൎക്കസംഗതിയെപ്പറ്റി യെ
രുശലേമിൽ അപ്പൊസ്തലന്മാരുടെയും മൂപ്പ
ന്മാരുടെയും അടുക്കൽ പോകേണം എന്നു
3 നിശ്ചയിച്ചു. സഭ അവരെ യാത്ര അയ
ച്ചിട്ടു അവർ ഫൊയ്നിക്ക്യയിലും ശമൎയ്യയി
ലും കൂടി കടന്നു ജാതികളുടെ മാനസാന്ത
രവിവരം അറിയിച്ചു സഹോദരന്മാൎക്കു
4 മഹാസന്തോഷം വരുത്തി. അവർ യെ
രുശലേമിൽ എത്തിയാറെ സഭയും അ
പ്പൊസ്തലന്മാരും മൂപ്പന്മാരും അവരെ കൈ
ക്കൊണ്ടു; ദൈവം തങ്ങളോടുകൂടെ ഇരുന്നു
5 ചെയ്തതൊക്കെയും അവർ അറിയിച്ചു. എ
ന്നാൽ പരീശപക്ഷത്തിൽനിന്നു വിശ്വ
സിച്ചവർ ചിലർ എഴുന്നേറ്റു അവരെ
പരിഛേദന കഴിപ്പിക്കയും മോശെയുടെ
ന്യായപ്രമാണം ആചരിപ്പാൻ കല്പിക്ക
യും വേണം എന്നു പറഞ്ഞു.

6 ഈ സംഗതിയെക്കുറിച്ചു വിചാരിപ്പാൻ
അപ്പൊസ്തലന്മാരും മൂപ്പന്മാരും വന്നുകൂടി.
7 വളരെ തൎക്കം ഉണ്ടായശേഷം പത്രൊസ്
എഴുന്നേറ്റു അവരോടു പറഞ്ഞതു:

സഹോദരന്മാരേ, കുറെനാൾ മുമ്പെ
ദൈവം നിങ്ങളിൽവെച്ചു ഞാൻമുഖാന്ത
രം ജാതികൾ സുവിശേഷവചനം കേട്ടു
വിശ്വസിക്കേണം എന്നു നിശ്ചയിച്ചതു
നിങ്ങൾ അറിയുന്നുവല്ലോ. ഹൃദയങ്ങളെ 8
അറിയുന്ന ദൈവം നമുക്കു തന്നതുപോലെ
അവൎക്കും പരിശുദ്ധാത്മാവിനെ കൊടുത്തു
കൊണ്ടു സാക്ഷിനിന്നു വിശ്വാസത്താൽ 9
അവരുടെ ഹൃദയങ്ങളെ ശുദ്ധീകരിച്ചതി
നാൽ നമുക്കും അവൎക്കും തമ്മിൽ ഒരു വ്യ
ത്യാസവും വെച്ചിട്ടില്ല. ആകയാൽ നമ്മു 10
ടെ പിതാക്കന്മാൎക്കും നമുക്കും ചുമപ്പാൻ
കഴിഞ്ഞിട്ടില്ലാത്ത നുകം ശിഷ്യന്മാരുടെ
കഴുത്തിൽ വെപ്പാൻ നിങ്ങൾ ഇപ്പോൾ
ദൈവത്തെ പരീക്ഷിക്കുന്നതു എന്തു?
കൎത്താവായ യേശുവിന്റെ കൃപയാൽ 11
രക്ഷപ്രാപിക്കും എന്നു നാം വിശ്വസിക്കു
ന്നതുപോലെ അവരും വിശ്വസിക്കുന്നു.

ജനസമൂഹം എല്ലാം മിണ്ടാതെ ബൎന്ന 12
ബാസും പൌലൊസും ദൈവം തങ്ങളെ
ക്കൊണ്ടു ജാതികളുടെ ഇടയിൽ ചെയ്യിച്ച
അടയാളങ്ങളും അത്ഭുതങ്ങളും എല്ലാം വി
വരിക്കുന്നതു കേട്ടുകൊണ്ടിരുന്നു. അവർ 13
പറഞ്ഞു നിറുത്തിയശേഷം യാക്കോബ്
ഉത്തരം പറഞ്ഞതു:

സഹോദരന്മാരേ, എന്റെ വാക്കു കേട്ടു
കൊൾവിൻ; ദൈവം തന്റെ നാമത്തി 14
ന്നായി ജാതികളിൽനിന്നു ഒരു ജനത്തെ
എടുത്തുകൊൾവാൻ ആദ്യമായിട്ടു കടാക്ഷി
ച്ചതു ശിമോൻ വിവരിച്ചുവല്ലോ. ഇതി 15
നോടു പ്രവാചകന്മാരുടെ വാക്യങ്ങളും
ഒക്കുന്നു:

"അനന്തരം ഞാൻ ദാവീദിന്റെ 16
വീണുപോയ കൂടാരത്തെ വീണ്ടും പ
ണിയും; അതിന്റെ ശൂന്യശിഷ്ടങ്ങളെ
വീണ്ടും പണിതു അതിനെ നിവിൎത്തും;
മനുഷ്യരിൽ ശേഷിച്ചവരും എന്റെ 17
നാമം വിളിച്ചിരിക്കുന്ന സകലജാതിക
ളും കൎത്താവിനെ അന്വേഷിക്കും എന്നു
ഇതു പൂൎവ്വകാലംമുതൽ അറിയിക്കുന്ന 18
കൎത്താവു അരുളിച്ചെയ്യുന്നു"

19 എന്നു എഴുതിയിരിക്കുന്നുവല്ലോ. ആക
യാൽ ജാതികളിൽനിന്നു ദൈവത്തിങ്കു
ലേക്കു തിരിയുന്നവരെ നാം അസഹ്യപ്പെ
20 ടുത്താതെ അവർ വിഗ്രഹമാലിന്യങ്ങൾ,
പരസംഗം, ശ്വാസംമുട്ടിച്ചത്തതു, രക്തം
എന്നിവ വജ്ജിച്ചിരിപ്പാൻ നാം അവൎക്കു
എഴുതേണം എന്നു ഞാൻ അഭിപ്രായപ്പെ
21 ടുന്നു. മോശെയുടെ ന്യായപ്രമാണം
ശബ്ബത്തുതോറും പള്ളികളിൽ വായിച്ചുവ
രുന്നതിനാൽ പൂൎവ്വകാലംമുതൽ പട്ടണം
തോറും അതു പ്രസംഗിക്കുന്നവർ ഉണ്ടല്ലോ.
22 അപ്പോൾ തങ്ങളിൽ ചില പുരുഷന്മാ
രെ തിരഞ്ഞെടുത്തു പൌലൊസിനോടും
ബൎന്നബാസിനോടും കൂടെ അന്ത്യൊക്ക്യയി
ലേക്കു അയക്കേണം എന്നു അപ്പൊസ്തല
ന്മാരും മൂപ്പന്മാരും സൎവ്വസഭയും നിൎണ്ണയി
ച്ചു, സഹോദരന്മാരിൽ പ്രമാണപ്പെട്ട പു
രുഷന്മാരായ ബർശബാസ് എന്ന യൂദയെ
23 യും ശീലാസിനെയും നിയോഗിച്ചു. അവ
രുടെ കൈവശം എഴുതി അയച്ചതെന്തെ
ന്നാൽ: അപ്പൊസ്തലന്മാരും മൂപ്പന്മാരായ സ
ഹോദരന്മാരും അന്ത്യൊക്ക്യയിലും സുറിയ
യിലും കിലിക്യയിലും ജാതികളിൽനിന്നു
24 ചേൎന്ന സഹോദരന്മാൎക്കു വന്ദനം. ഞങ്ങൾ
കല്പന കൊടുക്കാതെ ചിലർ ഞങ്ങളുടെ ഇ
ടയിൽനിന്നു പുറപ്പെട്ടു നിങ്ങളെ വാക്കുക
ളാൽ ഭ്രമിപ്പിച്ചു നിങ്ങളുടെ ഹൃദയങ്ങളെ
കലക്കിക്കളഞ്ഞു എന്നു കേൾക്കകൊണ്ടു
25 ഞങ്ങൾ ചില പുരുഷന്മാരെ തിരഞ്ഞെടുത്തു
നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ
നാമത്തിന്നു വേണ്ടി പ്രാണത്യാഗം ചെയ്യു
26 വരായ നമ്മുടെ പ്രിയ ബൎന്നബാസോടും
പൌലൊസോടും കൂടെ നിങ്ങളുടെ അടു
ക്കൽ അയക്കേണം എന്നു ഞങ്ങൾ ഒരുമ
27 നപ്പെട്ടു നിശ്ചയിച്ചു. ആകയാൽ ഞങ്ങൾ
യൂദയെയും ശീലാസിനെയും അയച്ചിരി
ക്കുന്നു; അവർ വാമൊഴിയായും ഇതു
തന്നേ അറിയിക്കും. വിഗ്രഹാൎപ്പിതം, 28
രക്തം, ശ്വാസംമുട്ടിച്ചത്തതു, പരസംഗം
എന്നിവ വജ്ജിക്കുന്നതു ആവശ്യം എന്ന
ല്ലാതെ അധികമായ ഭാരം ഒന്നും നിങ്ങളു
ടെമേൽ ചുമത്തരുതു എന്നു പരിശുദ്ധാത്മാ
വിന്നും ഞങ്ങൾക്കും തോന്നിയിരിക്കുന്നു.
ഇവ വജ്ജിച്ചു സൂക്ഷിച്ചുകൊണ്ടാൽ നന്നു; 29
ശുഭമായിരിപ്പിൻ.
അങ്ങനെ അവർ വിടവാങ്ങി അന്ത്യൊ 30
ക്ക്യയിൽ ചെന്നു ജനസമൂഹത്തെ കൂട്ടി
വരുത്തി ലേഖനം കൊടുത്തു. അവർ 31
ഈ ആശ്വാസവചനം വായിച്ചു സ
ന്തോഷിച്ചു. യൂദയും ശീലാസും പ്രവാ 32
ചകന്മാർ ആകകൊണ്ടു പല വചനങ്ങ
ളാലും സഹോദരന്മാരെ പ്രബോധിപ്പിച്ചു
ഉറപ്പിച്ചു. കുറെനാൾ താമസിച്ചശേ 33
ഷം സഹോദരന്മാർ അവരെ അയച്ചവ
രുടെ അടുക്കലേക്കു സമാധാനത്തോടെ
പറഞ്ഞയച്ചു. എന്നാൽ പൌലൊസും 34
ബൎന്നബാസും അന്ത്യൊക്ക്യയിൽ പാൎത്തു
മററുപലരോടുംകൂടി കൎത്താവിന്റെ വച
നം ഉപദേശിച്ചും സുവിശേഷിച്ചും കൊ
ണ്ടിരുന്നു.
കുറെനാൾ കഴിഞ്ഞിട്ടു പൌലൊസ് 35
ബൎന്നബാസിനോടു: നാം കൎത്താവിന്റെ
വചനം അറിയിച്ച പട്ടണംതോറും പി
ന്നെയും ചെന്നു സഹോദരന്മാർ എങ്ങ
നെയിരിക്കുന്നു എന്നു നോക്കുക എന്നു
പറഞ്ഞു. മൎക്കൊസ് എന്ന യോഹന്നാ 36
നെയും കൂട്ടിക്കൊണ്ടുപോകുവാൻ ബൎന്ന
ബാസ് ഇച്ഛിച്ചു. പൌലൊസോ പംഫു 37
ല്യയിൽനിന്നു തങ്ങളെ വിട്ടു പ്രവൃത്തിക്കു
വരാതെ പോയവനെ കൂട്ടിക്കൊണ്ടുപോ
കുന്നതു യോഗ്യമല്ല എന്നു നിരൂപിച്ചു.
അങ്ങനെ അവർ തമ്മിൽ ഉഗ്രവാദമുണ്ടാ 38
യിട്ടു വേർപിരിഞ്ഞു, ബൎന്നബാസ് മൎക്കൊ
സിനെ കൂട്ടി കപ്പൽകയറി കുപ്രൊസ്

39 ദ്വീപിലേക്കു പോയി. പൌലൊസോ
ശീലാസിനെ തിരഞ്ഞെടുത്തു, സഹോദര
ന്മാരാൽ കൎത്താവിന്റെ കൃപയിൽ ഭരമേ
40 ല്പിക്കപ്പെട്ടിട്ടു യാത്ര പുറപ്പെട്ടു സുറിയ
കിലിക്യാദേശങ്ങളിൽകൂടി സഞ്ചരിച്ചു സ
ഭകളെ ഉറപ്പിച്ചുപോന്നു.

## ൧൬. അദ്ധ്യായം.

അവൻ ദെൎബ്ബെയിലും ലുസ്ത്രയിലും ചെന്നു.
അവിടെ വിശ്വാസമുള്ളൊരു യെഹൂദ
സ്ത്രീയുടെ മകനായി തിമൊഥെയൊസ്
എന്നു പേരുള്ള ഒരു ശിഷ്യൻ ഉണ്ടായി
രുന്നു; അവന്റെ അപ്പൻ യവനനായി
2 രുന്നു. അവൻ ലുസ്ത്രയിലും ഇക്കോന്യ
യിലുമുള്ള സഹോദരന്മാരാൽ നല്ല സാ
3 ക്ഷ്യംകൊണ്ടവൻ ആയിരുന്നു. അവൻ
തന്നോടുകൂടെ പോരേണം എന്നു പൌ
ലൊസ് ഇച്ഛിച്ചു; അവന്റെ അപ്പൻ
യവനൻ എന്നു അവിടങ്ങളിലുള്ള യെഹൂ
ദന്മാർ എല്ലാവരും അറിഞ്ഞിരുന്നതിനാൽ
അവരെ വിചാരിച്ചു അവനെ പരിഛ്ശേ
4 ദന കഴിപ്പിച്ചു. അവർ പട്ടണംതോറും
ചെന്നു യെരുശലേമിലെ അപ്പൊസ്തല
ന്മാരും മൂപ്പന്മാരും വിധിച്ച നിൎണ്ണയങ്ങൾ
പ്രമാണിക്കേണ്ടതിന്നു അവൎക്കു ഏല്പിച്ചു
5 കൊടുത്തു. അങ്ങനെ സഭകൾ വിശ്വാ
സത്തിൽ ഉറെക്കയും എണ്ണത്തിൽ ദിവ
സേന പെരുകുകയും ചെയ്തു.
6 അവർ ആസ്യയിൽ വചനം പ്രസം
ഗിക്കരുതെന്നു പരിശുദ്ധാത്മാവു വിലക്കു
കയാൽ ഫ്രുഗ്യയിലും ഗലാത്യാദേശത്തിലും
7 കൂടി സഞ്ചരിച്ചു, മുസ്യയിൽ എത്തി
ബിഥുന്യെക്കു പോകുവാൻ ശ്രമിച്ചു; യേ
ശുവിന്റെ ആത്മാവോ അവരെ സമ്മ
8 തിച്ചില്ല. അവർ മുസ്യ കടന്നു ത്രോവാ
9 സിൽ എത്തി. അവിടെവെച്ചു പൌലൊ
സ് രാത്രിയിൽ മക്കെദോന്യക്കാരനായൊ

രു പുരുഷൻ അരികെ നിന്നു: നീ മക്കെ
ദോന്യെക്കു കടന്നുവന്നു ഞങ്ങളെ സഹാ
യിക്ക എന്നു തന്നോടു അപേക്ഷിക്കുന്ന
തായി ഒരു ദൎശനം കണ്ടു. ഈ ദൎശനം 10
കണ്ടിട്ടു അവരോടു സുവിശേഷം അറിയി
പ്പാൻ ദൈവം ഞങ്ങളെ വിളിച്ചിരിക്കുന്നു
എന്നു നിശ്ചയിച്ചു ഞങ്ങൾ ഉടനെ മക്കെ
ദോന്യെക്കു പുറപ്പെടുവാൻ ശ്രമിച്ചു.
അങ്ങനെ ഞങ്ങൾ ത്രോവാസിൽനിന്നു 11
കപ്പൽനീക്കി നേരെ സമൊത്രാക്കെയി
ലേക്കും പിറെറന്നാൾ നവപൊലിക്കും
അവിടെനിന്നു ഫിലിപ്പിയിലേക്കും ചെ 12
ന്നു. ഇതു മക്കെദോന്യയുടെ ആ ഭാഗ
ത്തെ ഒരു പ്രധാനപട്ടണവും റോമക്കാർ
കുടിയേറിപ്പാൎത്തതും ആകുന്നു; ആ പട്ട
ണത്തിൽ ഞങ്ങൾ ചില ദിവസം പാൎത്തു.
ശബ്ബത്തുനാളിൽ ഞങ്ങൾ ഗോപുരത്തിന്നു 13
പുറത്തേക്കു പോയി അവിടെ പ്രാൎത്ഥനാ
സ്ഥലം ഉണ്ടായിരിക്കും എന്നു ഞങ്ങൾ വി
ചാരിച്ചു പുഴവക്കത്തു ഇരുന്നു, അവിടെ
കൂടിവന്ന സ്ത്രീകളോടു സംസാരിച്ചു. തുയ 14
തൈരാപട്ടണക്കാരത്തിയും രക്താംബരം
വില്ക്കുന്നവളുമായി ലുദിയാ എന്നു പേരുള്ള
ദൈവഭക്തയായൊരു സ്ത്രീ കേട്ടുകൊണ്ടി
രുന്നു. പൌലൊസ് സംസാരിച്ചതു ശ്ര
ദ്ധിക്കേണ്ടതിന്നു കൎത്താവു അവളുടെ
ഹൃദയം തുറന്നു. അവളും കുടുംബവും 15
സ്നാനം ഏററശേഷം: നിങ്ങൾ എന്നെ
കൎത്താവിൽ വിശ്വസ്ത എന്നു എണ്ണിയിരി
ക്കുന്നുവെങ്കിൽ എന്റെ വീട്ടിൽ വന്നു
പാൎപ്പിൻ എന്നു അപേക്ഷിച്ചു ഞങ്ങളെ
നിൎബ്ബന്ധിച്ചു.
ഞങ്ങൾ പ്രാൎത്ഥനാസ്ഥലത്തേക്കു ചെല്ലു 16
മ്പോൾ വെളിച്ചപ്പാടത്തിയായി ലക്ഷണം
പറഞ്ഞു യജമാനന്മാൎക്കു വളരെ ലാഭം വരു
ത്തുന്ന ഒരു ബാല്യക്കാരത്തി ഞങ്ങളെ
എതിരേററു. അവൾ പൌലൊസിന്റെ 17

യും ഞങ്ങളുടെയും പിന്നാലെ വന്നു: ഈ
മനുഷ്യർ അത്യുന്നതനായ ദൈവത്തി
ന്റെ ദാസന്മാർ, രക്ഷാമാൎഗ്ഗം നിങ്ങളോടു
അറിയിക്കുന്നവർ എന്നു വിളിച്ചുപറഞ്ഞു.
18 ഇങ്ങനെ അവൾ പലനാൾ ചെയ്തുവന്നു.
പൌലൊസ് മുഷിഞ്ഞു തിരിഞ്ഞുനോക്കി
അവളിലുള്ള ഭൂതത്തോടു: അവളെ വിട്ടു
പോകുവാൻ ഞാൻ യേശുക്രിസ്തുവിന്റെ
നാമത്തിൽ നിന്നോടു കല്പിക്കുന്നു എന്നു
പറഞ്ഞു. ആ നാഴികയിൽ തന്നേ അതു
അവളെ വിട്ടുപോയി.
19 അവളുടെ യജമാനന്മാർ തങ്ങളുടെ
ലാഭത്തിന്റെ ആശ പോയ്പോയതു കണ്ടിട്ടു
പൌലൊസിനെയും ശീലാസിനെയും
പിടിച്ചു ചന്തസ്ഥലത്തു പ്രമാണികളുടെ
അടുക്കലേക്കു വലിച്ചു കൊണ്ടുപോയി
20 അധിപതികളുടെ മുമ്പിൽ നിറുത്തി:
യെഹൂദന്മാരായ ഈ മനുഷ്യർ നമ്മുടെ
21 പട്ടണത്തെ കലക്കി, റോമക്കാരായ നമു
ക്കു അംഗീകരിപ്പാനും അനുസരിപ്പാനും
ന്യായമല്ലാത്ത ആചാരങ്ങളെ പ്രസംഗി
22 ക്കുന്നു എന്നു പറഞ്ഞു. പുരുഷാരവും
അവരുടെ നേരെ ഇളകി; അധിപതി
കൾ അവരുടെ വസ്ത്രം പറിച്ചുരിഞ്ഞു
കോൽകൊണ്ടു അവരെ അടിപ്പാൻ കല്പി
23 ച്ചു. അവരെ വളരെ അടിപ്പിച്ചശേഷം
തടവിൽ ആക്കി കാരാഗൃഹപ്രമാണി
യോടു അവരെ സൂക്ഷ്മത്തോടെ കാപ്പാൻ
24 കല്പിച്ചു. അവൻ ഇങ്ങനെയുള്ള കല്പന
കിട്ടുകയാൽ അവരെ അകത്തെ തടവിൽ
ആക്കി അവരുടെ കാൽ ആമത്തിൽ ഇട്ടു
25 പൂട്ടി. അൎദ്ധരാത്രിക്കു പൌലൊസും ശീ
ലാസും പ്രാൎത്ഥിച്ചു ദൈവത്തെ പാടിസ്തു
തിച്ചു; തടവുകാർ ശ്രദ്ധിച്ചുകൊണ്ടിരുന്നു.
26 പെട്ടെന്നു വലിയോരു ഭൂകമ്പം ഉണ്ടായി,
കാരാഗൃഹത്തിന്റെ അടിസ്ഥാനം കലു
ങ്ങി വാതിൽ ഒക്കെയും തുറന്നുപോയി,
എല്ലാവരുടെയും ചങ്ങല അഴിഞ്ഞുവീണു.
കാരാഗൃഹപ്രമാണി ഉറക്കുണൎന്നു കാരാഗൃ 27
ഹത്തിന്റെ വാതിലുകൾ തുറന്നിരിക്കു
ന്നതു കണ്ടിട്ടു ചങ്ങലക്കാർ ഓടിപ്പോയ്കള
ഞ്ഞു എന്നു ഊഹിച്ചു വാളൂരി തന്നെത്താൻ
കൊല്ലുവാൻ ഭാവിച്ചു. അപ്പോൾ പൌ 28
ലൊസ്: നിനക്കു ഒരു ദോഷവും ചെ
യ്യരുതു; ഞങ്ങൾ എല്ലാവരും ഇവിടെ
ഉണ്ടല്ലോ എന്നു ഉറക്കെ വിളിച്ചുപറഞ്ഞു.
അവൻ വെളിച്ചം ചോദിച്ചു അകത്തേക്കു 29
ചാടി വിറെച്ചുംകൊണ്ടു പൌലൊസിന്റെ
യും ശീലാസിന്റെയും മുമ്പിൽ വീണു.
അവരെ പുറത്തു കൊണ്ടുവന്നു: യജമാന 30
ന്മാരേ, രക്ഷ പ്രാപിപ്പാൻ ഞാൻ എന്തു
ചെയ്യേണം എന്നു ചോദിച്ചു. കൎത്താ 31
വായ യേശുവിൽ വിശ്വസിക്ക; എന്നാൽ
നീയും നിന്റെ കുടുംബവും രക്ഷപ്രാ
പിക്കും എന്നു അവർ പറഞ്ഞു. പിന്നെ 32
അവർ കൎത്താവിന്റെ വചനം അവനോ
ടും അവന്റെ വീട്ടിലുള്ള എല്ലാവരോടും
പ്രസംഗിച്ചു. അവൻ രാത്രിയിൽ, ആ 33
നാഴികയിൽ തന്നേ, അവരെ കൂട്ടിക്കൊ
ണ്ടുപോയി അവരുടെ മുറിവുകളെ കഴു
കി; താനും തനിക്കുള്ളവരെല്ലാവരും താമ
സിയാതെ സ്നാനം ഏറ്റു. പിന്നെ അവ 34
രെ വീട്ടിൽ കൈക്കൊണ്ടു അവൎക്കു ഭക്ഷ
ണം കൊടുത്തു, ദൈവത്തിൽ വിശ്വസി
ച്ചതിനാൽ വീടടക്കം ആനന്ദിച്ചു.
നേരം പുലൎന്നപ്പോൾ അധിപതികൾ 35
കോല്ക്കാരെ അയച്ചു: ആ മനുഷ്യരെ വിട്ട
യക്കേണം എന്നു പറയിച്ചു. കാരാഗൃഹ 36
പ്രമാണി ഈ വാക്കു പൌലൊസിനോടു
അറിയിച്ചു: നിങ്ങളെ വിട്ടയപ്പാൻ അധി
പതികൾ ആളയച്ചിരിക്കുന്നു; ആകയാൽ
സമാധാനത്തോടെ പോകുവിൻ എന്നു
പറഞ്ഞു. പൌലൊസ് അവരോടു: 37
റോമപൌരന്മാരായ ഞങ്ങളെ അവർ

വിസ്താരം കൂടാതെ പരസ്യമായി അടിപ്പി
ച്ചു തടവിലാക്കിയല്ലോ; ഇപ്പോൾ രഹസ്യ
മായി ഞങ്ങളെ പുറത്താക്കുന്നുവോ? അ
ങ്ങിനെ അല്ല; അവർ തന്നേ വന്നു ഞങ്ങ
ളെ പുറത്തു കൊണ്ടുപോകട്ടെ എന്നു പറ
38 ഞ്ഞു. കോല്ക്കാർ ആ വാക്കു അധിപതി
കളോടു ബോധിപ്പിച്ചാറെ അവർ റോമ
പൌരന്മാർ എന്നു കേട്ടു അവർ ഭയപ്പെ
39 ട്ടു ചെന്നു അവരോടു നല്ല വാക്കു പറ
ഞ്ഞു അവരെ പുറത്തു കൊണ്ടുവന്നു പട്ട
ണം വിട്ടു പോകേണം എന്നു അപേ
40 ക്ഷിച്ചു. അവർ തടവു വിട്ടു ലുദിയയുടെ
വീട്ടിൽ ചെന്നു സഹോദരന്മാരെ കണ്ടു
ആശ്വസിപ്പിച്ചശേഷം പുറപ്പെട്ടുപോയി.

## ൧൭. അദ്ധ്യായം.

**അ**വർ അംഫിപൊലിസിലും അപ്പൊ
ലോന്യയിലും കൂടി കടന്നു തെസ്സലൊനീ
ക്കയിൽ എത്തി; അവിടെ യെഹൂദന്മാ
2 രുടെ ഒരു പള്ളി ഉണ്ടായിരുന്നു. പൌ
ലൊസ് പതിവുപോലെ അവരുടെ അടു
ക്കൽ ചെന്നു മൂന്നു ശബ്ബത്തിൽ തിരുവെ
ഴുത്തുകളെ ആധാരമാക്കി അവരോടു വാ
3 ദിച്ചു. ക്രിസ്തു കഷ്ടം അനുഭവിക്കയും
മരിച്ചവരിൽനിന്നു ഉയിർത്തെഴുന്നേല്ക്കയും
ചെയ്യേണ്ടതു എന്നും ഞാൻ നിങ്ങളോടു
അറിയിക്കുന്ന ഈ യേശു തന്നേ ക്രിസ്തു
എന്നും തെളിയിച്ചു വിവരിച്ചുകൊണ്ടി
4 രുന്നു. അവരിൽ ചിലരും ഭക്തിയുള്ള
യവനന്മാരിൽ ഒരു വലിയ കൂട്ടവും മാന്യ
സ്ത്രീകളിൽ അനേകരും വിശ്വസിച്ചു
പൌലൊസിനോടും ശീലാസിനോടും ചേ
5 ൎന്നു. യെഹൂദന്മാരോ അസൂയപൂണ്ടു,
മിനക്കെട്ടു നടക്കുന്ന ചില ദുഷ്ടന്മാരെ
ചേൎത്തു പുരുഷാരത്തെ ഇളക്കി പട്ടണ
ത്തിൽ കലഹം ഉണ്ടാക്കി യാസോന്റെ
വീടു വളഞ്ഞു അവരെ ജനസമൂഹത്തിൽ
കൊണ്ടുചെല്ലുവാൻ ശ്രമിച്ചു. അവരെ കാ 6
ണാഞ്ഞിട്ടു യാസോനെയും ചില സഹോ
ദരന്മാരെയും നഗരാധിപന്മാരുടെ അടു
ക്കലേക്കു ഇഴെച്ചുകൊണ്ടു: ഭൂലോകത്തെ
കലഹിപ്പിച്ചവർ ഇവിടെയും എത്തി;
യാസോൻ അവരെ കൈക്കൊണ്ടും ഇരി 7
ക്കുന്നു; അവർ ഒക്കെയും യേശു എന്ന
മറ്റൊരുവൻ രാജാവു എന്നു പറഞ്ഞു കൊ
ണ്ടു കൈസരുടെ നിയമങ്ങൾക്കു പ്രതി
കൂലമായി പ്രവൎത്തിക്കുന്നു എന്നു നില
വിളിച്ചു. ഇതു കേട്ടിട്ടു പുരുഷാരവും നഗ 8
രാധിപന്മാരും ഭ്രമിച്ചു യാസോൻമുത 9
ലായവരോടു ജാമ്യം വാങ്ങി അവരെ വിട്ട
യച്ചു.

സഹോദരന്മാർ ഉടനെ, രാത്രിയിൽ 10
തന്നേ, പൌലൊസിനെയും ശീലാസി
നെയും ബെരോവെക്കു പറഞ്ഞയച്ചു.
അവിടെ എത്തിയാറെ അവർ യെഹൂദ
ന്മാരുടെ പള്ളിയിൽ പോയി. അവർ 11
തെസ്സലൊനീക്കയിലുള്ളവരെക്കാൾ ഉത്ത
മന്മാരായിരുന്നു. അവർ വചനം പൂ
ൎണ്ണജാഗ്രതയോടെ കൈക്കൊണ്ടതല്ലാതെ
അതു അങ്ങിനെ തന്നേയോ എന്നു ദിന
ന്പ്രതി തിരുവെഴുത്തുകളെ പരിശോധിച്ചു
പോന്നു. അവരിൽ പലരും മാന്യരായ 12
യവനസ്ത്രീകളിലും പുരുഷന്മാരിലും അനേ
കരും വിശ്വസിച്ചു. പൌലൊസ് ബെ 13
രോവയിലും ദൈവവചനം അറിയിച്ചതു
തെസ്സലൊനീക്കയിലെ യെഹൂദന്മാർ അ
റിഞ്ഞു അവിടെയും വന്നു പുരുഷാരത്തെ
ഇളക്കി ഭ്രമിപ്പിച്ചു. ഉടനെ സഹോദര 14
ന്മാർ പൌലൊസിനെ സമുദ്രതീരത്തേക്കു
പറഞ്ഞയച്ചു; ശീലാസും തിമൊഥെയോ
സും അവിടെത്തന്നേ പാൎത്തു. പൌലൊ 15
സിനോടുകൂടെ വഴിത്തുണ പോയവർ അ
വനെ അഥേനയോളം കൊണ്ടുപോയി:
ശീലാസും തിമൊഥെയൊസും കഴിയുന്ന

വേഗത്തിൽ തന്റെ അടുക്കൽ വരേണം
എന്നുള്ള കല്പന വാങ്ങി മടങ്ങിപ്പോന്നു.
16 അഥേനയിൽ പൌലൊസ് അവൎക്കാ
യി കാത്തിരിക്കുമ്പോൾ നഗരത്തിൽ ബിം
ബങ്ങൾ നിറഞ്ഞിരിക്കുന്നതു കണ്ടു മന
17 സ്സിന്നു ചൂടുപിടിച്ചു. അവൻ പള്ളി
യിൽവെച്ചു യെഹൂദന്മാരോടും ദൈവഭ
ക്തന്മാരോടും ചന്തസ്ഥലത്തു ദിവസേന
18 കണ്ടവരോടും സംഭാഷിച്ചുപോന്നു. എപ്പി
ക്കൂൎയ്യരും സ്തോയിക്കരും ആയ തത്വജ്ഞാ
നികളിൽ ചിലർ അവനോടു വാദിച്ചു:
ഈ വിടുവായൻ എന്തു പറവാൻ പോകു
ന്നു എന്നു ചിലരും അവൻ യേശുവി
നെയും പുനരുത്ഥാനത്തെയും പ്രസംഗിക്ക
കൊണ്ടു: ഇവൻ അന്യദേവതകളെ ഘോ
ഷിക്കുന്നവൻ എന്നു തോന്നുന്നു എന്നു
19 മറ്റുചിലരും പറഞ്ഞു. പിന്നെ അവനെ
പിടിച്ചു അരയോപഗക്കുന്നിന്മേൽ കൊ
ണ്ടുചെന്നു: നീ പ്രസ്താവിക്കുന്ന ഈ നവീ
നോപദേശം ഇന്നതു എന്നു ഞങ്ങൾക്കു
20 അറിയാമോ? നീ ചില അപൂൎവ്വങ്ങളെ
ഞങ്ങളുടെ ചെവിയിൽ കടത്തുന്നുവല്ലോ;
അതു എന്തു എന്നു അറിവാൻ ഞങ്ങൾ
21 ആഗ്രഹിക്കുന്നു എന്നു പറഞ്ഞു. എന്നാൽ
അഥേനർ ഒക്കെയും അവിടെ വന്നുപാ
ൎക്കുന്ന പരദേശികളും വല്ല പുതുമയും പറ
കയോ കേൾക്കയോ ചെയ്വാനല്ലാതെ
മറെറാന്നിന്നും അവസരമുള്ളവരല്ല.
22 പൌലൊസ് അരയോപഗമദ്ധ്യേ നി
ന്നുകൊണ്ടു പറഞ്ഞതു: അഥേനപുരുഷ
ന്മാരേ, നിങ്ങൾ എല്ലാററിലും അതിഭക്ത
23 ന്മാർ എന്നു ഞാൻ കാണുന്നു. ഞാൻ ചുററി
നടന്നു നിങ്ങളുടെ പൂജാസ്ഥാനങ്ങളെ
നോക്കുമ്പോൾ "അജ്ഞാത ദേവന്നു"
എന്നു എഴുത്തുള്ള ഒരു വേദിക്കല്ലു കണ്ടു;
എന്നാൽ നിങ്ങൾ അറിയാതെ പൂജിക്കു
ന്നതു തന്നേ ഞാൻ നിങ്ങളോടു അറിയി
ക്കുന്നു. ലോകവും അതിലുള്ളതു ഒക്കെയും 24
ഉണ്ടാക്കിയ ദൈവം സ്വൎഗ്ഗത്തിന്നും ഭൂമി
ക്കും നാഥനാകകൊണ്ടു കൈപ്പണിയായ
ക്ഷേത്രങ്ങളിൽ വാസം ചെയ്യുന്നില്ല. താൻ 25
എല്ലാവൎക്കും ജീവനും ശ്വാസവും സകലവും
കൊടുക്കുന്നവൻ ആകയാൽ വല്ലതിന്നും
മുട്ടുള്ളവൻ എന്നപോലെ മാനുഷകൈക
ളാൽ ശുശ്രൂഷ ആവശ്യപ്പെടുന്നില്ല. ഭൂത 26
ലത്തിൽ എങ്ങും കുടിയിരിപ്പാൻ അവൻ
ഒരുത്തനിൽനിന്നു മനുഷ്യജാതിയെ ഒക്കെ
യും ഉളവാക്കി, അവരുടെ നിവാസത്തിന്നു
അതിരുകളും കാലങ്ങളും നിശ്ചയിച്ചു.
അവർ ദൈവത്തെ തപ്പിനോക്കി കണ്ടെ 27
ത്തുമോ എന്നുവെച്ചു അവനെ അന്വേഷി
ക്കേണ്ടതിന്നു തന്നേ. അവൻ നമ്മിൽ ആ
ൎക്കും അകന്നിരിക്കുന്നവനല്ലതാനും. അവ 28
നിലല്ലോ നാം ജീവിക്കയും ചരിക്കയും
ഇരിക്കയും ചെയ്യുന്നതു. അങ്ങനെ നിങ്ങ
ളുടെ കവിവരന്മാരിലും ചിലർ: "നാം അ
വന്റെ സന്താനമല്ലോ" എന്നു പറഞ്ഞിരി
ക്കുന്നു. നാം ദൈവത്തിന്റെ സന്താനം എ 29
ന്നു വരികയാൽ ദൈവം മനുഷ്യന്റെ ശില്പ
വിദ്യയും സങ്കല്പവുംകൊണ്ടു കൊത്തിത്തീ
ൎക്കുന്ന പൊൻ, വെള്ളി, കല്ലു എന്നിവ
യോടു സദൃശം എന്നു നിരൂപിക്കേണ്ടതല്ല.
എന്നാൽ അറിയായ്മയുടെ കാലങ്ങളെ 30
ദൈവം ലക്ഷ്യമാക്കാതെ ഇപ്പോൾ എല്ലാ
യിടത്തും എല്ലാവരും മാനസാന്തരപ്പെടേ
ണമെന്നു മനുഷ്യരോടു കല്പിക്കുന്നു. താൻ 31
നിയമിച്ച പുരുഷൻമുഖാന്തരം ലോക
ത്തെ നീതിയിൽ ന്യായംവിധിപ്പാൻ അ
വൻ ഒരു ദിവസത്തെ നിശ്ചയിച്ചു; അവ
നെ മരിച്ചവരിൽനിന്നു ഉയിൎത്തെഴുന്നേ
ല്പിച്ചതിനാൽ എല്ലാവൎക്കും അതിന്റെ ഉറ
പ്പു നല്കിയുമിരിക്കുന്നു.
മരിച്ചവരുടെ പുനരുത്ഥാനത്തെക്കുറി 32
ച്ചു കേട്ടിട്ടു ചിലർ പരിഹസിച്ചു; മററു

ചിലർ: ഞങ്ങൾ ഇതിനെപ്പറ്റി പിന്നെ
യും നിന്റെ പ്രസംഗം കേൾക്കാം എന്നു
33 പറഞ്ഞു. അങ്ങനെ പൌലൊസ് അവ
34 രുടെ നടുവിൽനിന്നു പോയി. ചില
പുരുഷന്മാർ അവനോടു ചേൎന്നു വിശ്വ
സിച്ചു; അവരിൽ അരയോപഗസ്ഥാനി
യായ ദിയോനുസ്യൊസും ദമരിസ് എന്നു
പേരുള്ളൊരു സ്ത്രീയും മറ്റു ചിലരും ഉണ്ടാ
യിരുന്നു.

## ൧൮. അദ്ധ്യായം.

അനന്തരം അവൻ അഥേന വിട്ടു കൊരി
2 ന്തിൽ ചെന്നു. യെഹൂദന്മാർ എല്ലാവരും
രോമനഗരം വിട്ടു പോകേണം എന്നു
ക്ലൌദ്യൊസ് കല്പിച്ചതുകൊണ്ടു ഇതല്യ
യിൽനിന്നു ആ ഇടെക്കു വന്നവനായി
പൊന്തൊസ്കാരൻ അക്വിലാസ് എന്നു
പേരുള്ളൊരു യെഹൂദനെയും അവന്റെ
ഭാൎയ്യ പ്രിസ്കില്ലയെയും കണ്ടു അവരുടെ
3 അടുക്കൽ ചെന്നു. തൊഴിൽ ഒന്നാകകൊ
ണ്ടു അവൻ അവരോടുകൂടെ പാൎത്തു വേല
ചെയ്തുപോന്നു; തൊഴിലോ കൂടാരപ്പണി
4 യായിരുന്നു. എന്നാൽ ശബ്ബത്ത്തോറും
അവൻ പള്ളിയിൽ സംവാദിച്ചു യെഹൂദ
ന്മാരെയും യവനന്മാരെയും സമ്മതിപ്പിച്ചു.
5 ശീലാസും തിമൊഥെയൊസും മക്കെദോ
ന്യയിൽനിന്നു വന്നാറെ പൌലൊസ്
വചനഘോഷണത്തിൽ ശുഷ്കാന്തിപൂണ്ടു
യേശു തന്നേ ക്രിസ്തു എന്നു യെഹൂദന്മാൎക്കു
6 സാക്ഷീകരിച്ചു. അവർ എതിർ പറക
യും ദൂഷിക്കയും ചെയ്കയാൽ അവൻ വസ്ത്രം
കുടഞ്ഞു: നിങ്ങളുടെ നാശത്തിന്നു നിങ്ങൾ
തന്നേ ഉത്തരവാദികൾ; ഞാൻ നിൎമ്മലൻ;
ഇനിമേൽ ഞാൻ ജാതികളുടെ അടുക്കൽ
7 പോകും എന്നു അവരോടു പറഞ്ഞു. അ
വൻ അവിടം വിട്ടു, തീതൊസ് യുസ്തൊ
സ് എന്ന ഒരു ദൈവഭക്തന്റെ വീട്ടിൽ
ചെന്നു; അവന്റെ വീടു പള്ളിയോടു
തൊട്ടിരുന്നു. പള്ളിപ്രമാണിയായ ക്രി 8
സ്പൊസ് തന്റെ സകലകുടുംബത്തോടും
കൂടെ കൎത്താവിൽ വിശ്വസിച്ചു; കൊരി
ന്ത്യരിൽ അനേകർ വചനം കേട്ടു വിശ്വ
സിച്ചു സ്നാനം ഏറ്റു. രാത്രിയിൽ കൎത്താ 9
വു ദൎശനത്തിൽ പൌലൊസിനോടു: നീ
ഭയപ്പെടാതെ പ്രസംഗിക്ക; മിണ്ടാതിരി
ക്കരുതു; ഞാൻ നിന്നോടുകൂടെ ഉണ്ടു; 10
ആരും നിന്നെ കയ്യേറ്റം ചെയ്തു ദോഷ
പ്പെടുത്തുകയില്ല; ഈ പട്ടണത്തിൽ എനി
ക്കു വളരെ ജനം ഉണ്ടു എന്നു അരുളിച്ചെയ്തു.
അങ്ങനെ അവൻ ഒരാണ്ടും ആറു മാസവും 11
അവരുടെ ഇടയിൽ ദൈവവചനം ഉപ
ദേശിച്ചുകൊണ്ടു താമസിച്ചു.
ഗല്ലിയോൻ അഖായയിൽ ദേശാധിപ 12
തിയായി വാഴുമ്പോൾ യെഹൂദന്മാർ പൌ
ലൊസിന്റെ നേരെ ഒരുമനപ്പെട്ടു എഴു
ന്നേറ്റു, അവനെ ന്യായാസനത്തിന്റെ
മുമ്പാകെ കൊണ്ടുചെന്നു: ഇവൻ ന്യായ 13
പ്രമാണത്തിന്നു വിരോധമായി ദൈവ
ത്തെ ഭജിപ്പാൻ മനുഷ്യരെ സമ്മതിപ്പിക്കു
ന്നു എന്നു പറഞ്ഞു. പൌലൊസ് വായ്തു 14
റപ്പാൻ ഭാവിക്കുമ്പോൾ ഗല്ലിയോൻ യെ
ഹൂദന്മാരോടു: യെഹൂദന്മാരേ, വല്ല അ
ന്യായമോ വല്ലാത്ത പാതകമോ ആയിരു
ന്നെങ്കിൽ ഞാൻ ക്ഷമയോടെ നിങ്ങളുടെ
സങ്കടം കേൾക്കുമായിരുന്നു. വചനത്തെ 15
യും നാമങ്ങളെയും നിങ്ങളുടെ ന്യായപ്ര
മാണത്തെയും സംബന്ധിച്ചുള്ള തൎക്കസം
ഗതികൾ എങ്കിലോ നിങ്ങൾ തന്നേ നോ
ക്കിക്കൊൾവിൻ; ഈ വകെക്കു ന്യായാധി
പതി ആകുവാൻ എനിക്കു മനസ്സില്ല എന്നു
പറഞ്ഞു അവരെ ന്യായാസനത്തിങ്കൽ 16
നിന്നു പുറത്താക്കി. എല്ലാവരും പള്ളി 17
പ്രമാണിയായ സോസ്ഥനേസിനെ പിടി
ച്ചു ന്യായാസനത്തിന്റെ മുമ്പിൽവെച്ചു

അടിച്ചു; ഇതു ഒന്നും ഗല്ലിയോൻ കൂട്ടാ
ക്കിയില്ല.
18 പൌലൊസ് പിന്നെയും കുറെനാൾ
പാൎത്തശേഷം സഹോദരന്മാരോടു യാത്ര
പറഞ്ഞിട്ടു തനിക്കു ഒരു നേൎച്ച ഉണ്ടായിരു
ന്നതിനാൽ കെംക്രയയിൽവെച്ചു തല
ക്ഷൌരം ചെയ്യിച്ചിട്ടു പ്രിസ്കില്ലയോടും
അകിലാസിനോടും കൂടെ കപ്പൽകയറി
19 സുറിയയിലേക്കു പുറപ്പെട്ടു എഫെസൊ
സിൽ എത്തി അവരെ അവിടെ വിട്ടു;
അവൻ പള്ളിയിൽ ചെന്നു യെഹൂദന്മാ
20 രോടു സംഭാഷിച്ചു. കുറെക്കൂടെ താമസി
ക്കേണം എന്നു അവർ അപേക്ഷിച്ചിട്ടു
21 അവൻ സമ്മതിക്കാതെ: ദൈവഹിതമു
ണ്ടെങ്കിൽ ഞാൻ നിങ്ങളുടെ അടുക്കൽ മട
ങ്ങിവരും എന്നു പറഞ്ഞു വിടവാങ്ങി എ
ഫെസൊസിൽനിന്നു കപ്പൽ നീക്കി,
22 കൈസൎയ്യയിൽ വന്നിറങ്ങി, യെരൂശലേ
മിലേക്കു ചെന്നു, സഭയെ വന്ദനം ചെ
23 യ്തിട്ടു അന്ത്യൊക്യയിലേക്കു പോയി. അ
വിടെ കുറെനാൾ താമസിച്ചശേഷം പുറ
പ്പെട്ടു, ക്രമത്താലെ ഗലാത്യദേശത്തിലും
ഫ്രുഗ്യയിലും സഞ്ചരിച്ചു ശിഷ്യന്മാരെ
ഒക്കെയും ഉറപ്പിച്ചു.
24 അലക്സന്ത്രിയക്കാരനായി വാഗ്വൈഭ
വവും തിരുവെഴുത്തുകളിൽ സാമൎത്ഥ്യവു
മുള്ള അപ്പൊല്ലോസ് എന്നു പേരുള്ളോരു
യെഹൂദൻ എഫെസൊസിൽ എത്തി.
25 അവൻ കൎത്താവിന്റെ മാൎഗ്ഗത്തിൽ ഉപ
ദേശം ലഭിച്ചവൻ ആയിരുന്നു; യോഹ
ന്നാന്റെ സ്നാനത്തെക്കുറിച്ചു മാത്രം അറി
ഞ്ഞിരുന്നു എങ്കിലും ആത്മാവിൽ എരിവു
ള്ളവനാകയാൽ അവൻ യേശുവിന്റെ
വസ്തുത സൂക്ഷ്മമായി പ്രസ്താവിക്കയും ഉപ
26 ദേശിക്കയും ചെയ്തു. അവൻ പള്ളിയിൽ
പ്രാഗത്ഭ്യത്തോടെ പ്രസംഗിച്ചുതുടങ്ങി;
അകിലാസും പ്രിസ്കില്ലയും അവന്റെ
പ്രസംഗം കേട്ടാറെ അവനെ ചേൎത്തു
കൊണ്ടു ദൈവത്തിന്റെ മാൎഗ്ഗം അധികം
സൂക്ഷ്മമായി അവന്നു തെളിയിച്ചുകൊടുത്തു.
അവൻ അഖായയിലേക്കു പോകുവാൻ ഇ 27
ച്ഛിച്ചപ്പോൾ സഹോദരന്മാർ അവനെ
ഉത്സാഹിപ്പിക്കയും അവനെ കൈക്കൊ
ള്ളേണ്ടതിന്നു ശിഷ്യന്മാൎക്കു എഴുതുകയും
ചെയ്തു; അവിടെ എത്തിയാറെ അവൻ
ദൈവകൃപയാൽ വിശ്വസിച്ചവൎക്കു വളരെ
പ്രയോജനമായിത്തീൎന്നു. യേശു തന്നേ 28
ക്രിസ്തു എന്നു അവൻ തിരുവെഴുത്തുകളാൽ
തെളിയിച്ചു ബലത്തോടെ യെഹൂദന്മാരെ
പരസ്യമായി ഖണ്ഡിച്ചുകളഞ്ഞു.

## ൧൯. അദ്ധ്യായം.

**അ**പ്പൊല്ലോസ് കൊരിന്തിൽ ഇരിക്കു
മ്പോൾ പൌലൊസ് ഉൾപ്രദേശങ്ങളിൽ
കൂടി സഞ്ചരിച്ചു എഫെസൊസിൽ എത്തി
ചില ശിഷ്യന്മാരെ കണ്ടു: നിങ്ങൾ വി 2
ശ്വസിച്ചിട്ടു പരിശുദ്ധാത്മാവിനെ പ്രാ
പിച്ചുവോ എന്നു അവരോടു ചോദിച്ചതി
ന്നു: പരിശുദ്ധാത്മാവു ഉണ്ടെന്നുപോലും
ഞങ്ങൾ കേട്ടിട്ടില്ല എന്നു അവർ പറഞ്ഞു.
എന്നാൽ ഏതായിരുന്നു നിങ്ങളുടെ സ്നാനം 3
എന്നു അവൻ അവരോടു ചോദിച്ചതിന്നു:
യോഹന്നാന്റെ സ്നാനം എന്നു അവർ
പറഞ്ഞു. അതിന്നു പൌലൊസ്: യോ 4
ഹന്നാൻ മാനസാന്തരസ്നാനമത്രേ കഴിപ്പി
ച്ചു തന്റെ പിന്നാലെ വരുന്നവനായ യേ
ശുവിൽ വിശ്വസിക്കേണം എന്നു ജന
ത്തോടു പറഞ്ഞു എന്നു പറഞ്ഞു. ഇതു 5
കേട്ടാറെ അവർ കൎത്താവായ യേശുവി
ന്റെ നാമത്തിൽ സ്നാനം ഏറ്റു. പൌ 6
ലൊസ് അവരുടെമേൽ കൈ വെച്ച
പ്പോൾ പരിശുദ്ധാത്മാവു അവരുടെമേൽ
വന്നു അവർ അന്യഭാഷകളിൽ സംസാ
രിക്കയും പ്രവചിക്കയും ചെയ്തു. ആ പു 7

രുഷന്മാർ എല്ലാംകൂടി പന്ത്രണ്ടോളം
ആയിരുന്നു.
8 പിന്നെ അവൻ പള്ളിയിൽ ചെന്നു
ദൈവരാജ്യത്തെക്കുറിച്ചു സംവാദിച്ചും സ
മ്മതിപ്പിച്ചുംകൊണ്ടു മൂന്നു മാസത്തോളം
9 പ്രാഗത്ഭ്യത്തോടെ പ്രസംഗിച്ചു. എന്നാൽ
ചിലർ കഠിനപ്പെട്ടു അനുസരിക്കാതെ
പുരുഷാരത്തിന്റെ മുമ്പാകെ ഈ മാൎഗ്ഗ
ത്തെ ദുഷിച്ചപ്പോൾ അവൻ അവരെ
വിട്ടു ശിഷ്യന്മാരെ വേർതിരിച്ചു, തുറന്നൊ
സിന്റെ പാഠശാലയിൽ ദിനമ്പ്രതി സം
10 വാദിച്ചുപോന്നു. അതു രണ്ടു സംവത്സ
രത്തോളം നടക്കയാൽ ആസ്യയിൽ പാൎക്കു
ന്ന യെഹൂദന്മാരും യവനന്മാരും എല്ലാം
കൎത്താവിന്റെ വചനം കേൾപ്പാൻ ഇട
11 യായി. ദൈവം പൌലൊസ് മുഖാ
ന്തരം അസാധാരണയായ വീൎയ്യപ്രവൃ
12 ത്തികളെ ചെയ്യിക്കയാൽ അവന്റെ മെ
യ്യേൽനിന്നു റൂമാലും ഉത്തരീയവും രോഗി
കളുടെമേൽ കൊണ്ടുവന്നിടുകയും വ്യാധി
കൾ അവരെ വിട്ടുമാറുകയും ദുരാത്മാ
ക്കൾ പുറപ്പെട്ടുപോകയും ചെയ്തു.
13 എന്നാൽ ദേശാന്തരികളായി നടക്കുന്ന
മന്ത്രവാദികളായ ചില യെഹൂദന്മാർ: പൌ
ലൊസ് പ്രസംഗിക്കുന്ന യേശുവിന്റെ
നാമത്തിൽ ഞാൻ നിങ്ങളോടു ആണയിടു
ന്നു എന്നു പറഞ്ഞു യേശുവിന്റെ നാമം
14 ചൊല്ലുവാൻ തുനിഞ്ഞു. ഇങ്ങനെ ചെയ്യു
വർ മഹാപുരോഹിതനായ സ്കേവാ എന്ന
ഒരു യെഹൂദന്റെ ഏഴു പുത്രന്മാർ ആയി
15 രുന്നു. ദുരാത്മാവു അവരോടു: യേശുവി
നെ ഞാൻ അറിയുന്നു; പൌലൊസിനെ
യും പരിചയമുണ്ടു; എന്നാൽ നിങ്ങൾ
16 ആർ എന്നു ചോദിച്ചു. പിന്നെ ദുരാ
ത്മാവുള്ള മനുഷ്യൻ അവരുടെമേൽ ചാടി
അവരെ ഇരുവരെയും കീഴടക്കി ജയിക്ക
യാൽ അവർ നഗ്നരും മുറിവേറ്റവരു
മായി ആ വീട്ടിൽനിന്നു ഓടിപ്പോയി.
ഇതു എഫെസൊസിൽ പാൎക്കുന്ന സകല 17
യെഹൂദന്മാരും യവനന്മാരും അറിഞ്ഞു; അ
വൎക്കു ഒക്കെയും ഭയം തട്ടി, കൎത്താവായ
യേശുവിന്റെ നാമം മഹിമപ്പെട്ടു. വിശ്വ 18
സിച്ചവരിൽ അനേകരും വന്നു തങ്ങളുടെ
പ്രവൃത്തികളെ ഏറ്റുപറഞ്ഞു അറിയിച്ചു.
ക്ഷുദ്രപ്രയോഗം ചെയ്തിരുന്ന പലരും 19
തങ്ങളുടെ പുസ്തകങ്ങളെ കൊണ്ടുവന്നു
എല്ലാവരും കാൺകെ ചുട്ടുകളഞ്ഞു; അവ
യുടെ വില കണക്കുകൂട്ടിയാറെ അമ്പതി
നായിരം വെള്ളിക്കാശു എന്നു കണ്ടു. ഇങ്ങ 20
നെ കൎത്താവിന്റെ വചനം ശക്തിയോടെ
പരന്നു പ്രബലപ്പെട്ടു.
ഇതു കഴിഞ്ഞിട്ടു പൌലൊസ് മക്കെ 21
ദോന്യയിലും അഖായയിലും കൂടി കടന്നു
യെരൂശലേമിലേക്കു പോകേണം എന്നു
മനസ്സിൽ നിശ്ചയിച്ചു: ഞാൻ അവി
ടെ ചെന്നശേഷം റോമയും കാണേണം
എന്നു പറഞ്ഞു. തനിക്കു ശുശ്രൂഷ ചെയ്യു 22
ന്നവരിൽ തിമൊഥെയൊസ്, എരസ്തൊ
സ് എന്നു രണ്ടുപേരെ മക്കെദോന്യയി
ലേക്കു അയച്ചിട്ടു താൻ കുറെക്കാലം ആ
സ്യയിൽ താമസിച്ചു.
ആ കാലത്തു ഈ മാൎഗ്ഗത്തെച്ചൊല്ലി 23
വലിയ കലഹം ഉണ്ടായി. വെള്ളികൊ 24
ണ്ടു അൎത്തെമിസ് ദേവിയുടെ ക്ഷേത്രരൂപ
ങ്ങളെ തീൎക്കുന്ന ദെമേത്രിയൊസ് എന്ന
തട്ടാൻ തൊഴില്ക്കാൎക്കു വളരെ ലാഭം വരു
ത്തിവന്നു. അവൻ അവരെയും ആ 25
വകയിൽ ഉൾപ്പെട്ട വേലക്കാരെയും കൂട്ടി
വരുത്തി: പുരുഷന്മാരേ, നമ്മുടെ സമ്പാ
ദ്യം ഈ തൊഴിൽകൊണ്ടു ആകുന്നു എന്നു
നിങ്ങൾക്കു ബോധ്യമല്ലോ. എന്നാൽ ഈ 26
പൌലൊസ് എന്നവൻ കയ്യാൽ തീൎത്തതു
ദേവന്മാർ അല്ല എന്നു പറഞ്ഞുകൊണ്ടു
എഫെസൊസിൽ മാത്രമല്ല, മിക്കവാറും

ആസ്യയിൽ ഒക്കെയും വളരെ ജനങ്ങളെ
സമ്മതിപ്പിച്ചു മറിച്ചുകളഞ്ഞു എന്നു നി
ങ്ങൾ കണ്ടും കേട്ടും ഇരിക്കുന്നുവല്ലൊ.
27 അതിനാൽ നമ്മുടെ ഈ കാൎയ്യം ആക്ഷേ
പത്തിൽ ആകുവാൻ അടുത്തിരിക്കുന്നതു
മല്ലാതെ അൎത്തെമിസ് മഹാദേവിയുടെ
ക്ഷേത്രം ഏതുമില്ല എന്നു വരികയും ആ
സ്യ മുഴുവനും ഭൂതലവും ഭജിച്ചുപോരുന്ന
വളുടെ മാഹാത്മ്യം ഒടുങ്ങിപ്പോകയും ചെ
28 യ്യും എന്നു പറഞ്ഞു. അവർ ഇതു കേട്ടു
ക്രോധം നിറഞ്ഞവരായി: എഫെസ്യരുടെ
അൎത്തെമിസ് മഹാദേവി എന്നു ആൎത്തു.
29 പട്ടണം മുഴുവനും കലക്കംകൊണ്ടു നിറ
ഞ്ഞു, അവർ പൌലൊസിന്റെ കൂട്ടുയാത്ര
ക്കാരായ ഗായൊസ്, അരിസ്തൎഹൊസ് എ
ന്ന മക്കെദോന്യരെ പിടിച്ചുകൊണ്ടു രംഗ
സ്ഥലത്തേക്കു ഒരുമനപ്പെട്ടു പാഞ്ഞുചെ
30 ന്നു. പൌലൊസ് ജനസമൂഹത്തിൽ
ചെല്ലുവാൻ ഭാവിച്ചാറെ ശിഷ്യന്മാർ അവ
31 നെ വിട്ടില്ല. ആസ്യാധിപന്മാരിൽ ചി
ലർ അവന്റെ സ്നേഹിതന്മാർ ആകയാൽ:
രംഗസ്ഥലത്തു ചെന്നുപോകരുതു എന്നു
അവരും അവന്റെ അടുക്കൽ ആളയച്ചു
32 അപേക്ഷിച്ചു. ജനസംഘം കലക്കത്തി
ലായി മിക്കപേരും തങ്ങൾ വന്നുകൂടിയ സം
ഗതി എന്തെന്നു അറിയായ്കയാൽ ചിലർ
ഇങ്ങനെയും ചിലർ അങ്ങനെയും ആൎത്തു.
33 യെഹൂദന്മാർ മുമ്പോട്ടു ഉന്തിക്കൊണ്ടു
വന്ന അലക്സന്തരിനെ പുരുഷാരത്തിൽ
ചിലർ സംസാരിപ്പാൻ ഉത്സാഹിപ്പി
ച്ചു; അലക്സന്തർ ആംഗ്യം കാട്ടി ജന
സമൂഹത്തോടു പ്രതിവാദിപ്പാൻ ഭാവിച്ചു.
34 എന്നാൽ അവൻ യെഹൂദൻ എന്നു
അറിഞ്ഞപ്പോൾ: എഫെസ്യരുടെ അൎത്തെ
മിസ് മഹാദേവി എന്നു എല്ലാവരും കൂടി
രണ്ടു മണിനേരത്തോളം ഏകശബ്ദത്തോ
35 ടെ ആൎത്തുകൊണ്ടിരുന്നു. പിന്നെ പട്ട
ണമേനവൻ പുരുഷാരത്തെ അമൎത്തി പറ
ഞ്ഞതു: എഫെസ്യപുരുഷന്മാരേ, എഫെ
സൊസ് പട്ടണം അൎത്തെമിസ് മഹാദേവി
ക്കും ദ്യോവിൽനിന്നു വീണ ബിംബത്തി
ന്നും ക്ഷേത്രപാലക എന്നു അറിയാത്ത
മനുഷ്യൻ ആർ? ഇതു എതിർമൊഴിയി 36
ല്ലാത്തതാകയാൽ നിങ്ങൾ തിടുക്കമായി
ഒന്നും ചെയ്യാതെ അടങ്ങിപ്പാൎക്കേണ്ടതാ
കുന്നു. ഈ പുരുഷന്മാരെ നിങ്ങൾ കൂട്ടി 37
ക്കൊണ്ടു വന്നുവല്ലൊ; അവർ ക്ഷേത്രം
കവൎച്ച ചെയ്യുന്നവരല്ല, നമ്മുടെ ദേവിയെ
ദൂഷിക്കുന്നവരുമല്ല. എന്നാൽ ദെമേത്രി 38
യൊസിന്നും കൂടെയുള്ള തൊഴില്ക്കാൎക്കും വ
ല്ലവന്റെയും നേരെ ഒരു സംഗതി ഉണ്ടെ
ങ്കിൽ വിസ്താരദിവസങ്ങൾ വെച്ചിട്ടുണ്ടു;
ദേശാധിപതികളും ഉണ്ടു; തമ്മിൽ വ്യവ
ഹരിക്കട്ടെ. വേറെ കാൎയ്യംചൊല്ലി ആ 39
കുന്നു വാദം എങ്കിൽ ധൎമ്മസഭയിൽ തീൎക്കാ
മല്ലൊ. ഇന്നത്തെ കലഹത്തിന്നു കാരണ 40
മില്ലായ്കയാൽ അതുനിമിത്തം നമ്മുടെ പേ
രിൽ കുററം ചുമത്തുവാൻ ഇടയുണ്ടു സ്പഷ്ടം;
ഈ ആൾക്കൂട്ടത്തിന്നു ഉത്തരം പറവാൻ
നമുക്കു വക ഒന്നുമില്ലല്ലൊ. ഇങ്ങനെ 41
പറഞ്ഞു അവൻ സഭയെ പിരിച്ചുവിട്ടു.

## ൨൦. അദ്ധ്യായം.

കലഹം ശമിച്ചശേഷം പൌലൊസ് ശി
ഷ്യന്മാരെ കൂട്ടിവരുത്തി പ്രബോധിപ്പി
ച്ചിട്ടു യാത്രപറഞ്ഞു മക്കെദോന്യെക്കു പുറ
പ്പെട്ടുപോയി. ആ പ്രദേശങ്ങളിൽ 2
കൂടി സഞ്ചരിച്ചു അവരെ ഏറിയോന്നു
പ്രബോധിപ്പിച്ചിട്ടു യവനദേശത്തു എത്തി.
അവിടെ മൂന്നു മാസം കഴിച്ചിട്ടു സുറിയെ 3
ക്കു കപ്പൽ കയറിപ്പോകുവാൻ ഭാവിക്കു
മ്പോൾ യെഹൂദന്മാർ അവന്റെ നേരെ
കൂട്ടുകെട്ടു ഉണ്ടാക്കുകയാൽ മക്കെദോന്യ
വഴിയായി മടങ്ങിപ്പോകുവാൻ നിശ്ച

4 യിച്ചു. ബെരോവയിലെ പുറൊസിന്റെ
മകൻ സോപത്രൊസും തെസ്സലൊനീക്യ
രായ അരിസ്തൎഹൊസും സെക്കുന്തൊസും
ദെൎബ്ബെക്കാരനായ ഗായൊസും തിമൊഥെ
യൊസും ആസ്യക്കാരായ തുഹിക്കൊസും
ത്രൊഫിമൊസും ആസ്യവരെ അവനോടു
5 കൂടെ പോയി. അവർ മുമ്പെ പോയി
ത്രോവാസിൽ ഞങ്ങൾക്കായി കാത്തിരുന്നു.
6 ഞങ്ങളോ പുളിപ്പില്ലാത്ത അപ്പത്തിന്റെ
പെരുനാൾ കഴിഞ്ഞിട്ടു ഫിലിപ്പിയിൽ
നിന്നു കപ്പൽ കയറി അഞ്ചു ദിവസം
കൊണ്ടു ത്രോവാസിൽ അവരുടെ അടു
ക്കൽ എത്തി, ഏഴു ദിവസം അവിടെ
പാൎത്തു.
7 ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസ
ത്തിൽ ഞങ്ങൾ അപ്പം നുറുക്കുവാൻ കൂടി
വന്നപ്പോൾ പൌലൊസ് പിറെറന്നാൾ
പുറപ്പെടുവാൻ ഭാവിച്ചതുകൊണ്ടു അവ
രോടു സംഭാഷിച്ചു പാതിരാവരെയും പ്ര
8 സംഗം നീട്ടി. ഞങ്ങൾ കൂടിയിരുന്ന
മാളികയിൽ വളരെ വിളക്കു ഉണ്ടായി
9 രുന്നു. അവിടെ യൂത്തിക്കൊസ് എന്ന
യൌവനക്കാരൻ കിളിവാതില്ക്കൽ ഇരു
ന്നു ഗാഢനിദ്ര പിടിച്ചു, പൌലൊസ്
വളരെ നേരം സംഭാഷിക്കയാൽ നിദ്രാ
വശനായി മൂന്നാം തട്ടിൽനിന്നു താഴെ
വീണു; അവനെ മരിച്ചവനായി എടുത്തു
10 കൊണ്ടുവന്നു. പൌലൊസ് ഇറങ്ങിച്ചെ
ന്നു അവന്റെമേൽ വീണു തഴുകി: ഭ്രമി
ക്കേണ്ടാ; അവന്റെ പ്രാണൻ അവനിൽ
11 ഉണ്ടു എന്നു പറഞ്ഞു. പിന്നെ അവൻ
കയറിച്ചെന്നു അപ്പം നുറുക്കി തിന്നു പുല
രുവോളം സംഭാഷിച്ചു പുറപ്പെട്ടുപോയി.
12 അവർ ആ ബാലനെ ജീവനുള്ളവനായി
കൊണ്ടുവന്നു അത്യന്തം ആശ്വസിച്ചു.
13 ഞങ്ങൾ മുമ്പായി കപ്പൽ കയറി പൌ
ലൊസിനെ അസ്സൊസിൽവെച്ചു കയററി
ക്കൊൾവാൻ വിചാരിച്ചു അവിടേക്കു
ഓടി; അവൻ കാൽനടയായി വരുവാൻ
വിചാരിച്ചു ഇങ്ങനെ ചട്ടംകെട്ടിയിരുന്നു.
അവൻ അസ്സൊസിൽ ഞങ്ങളോടു ചേൎന്ന 14
പ്പോൾ അവനെ കയററി മിതുലേനയിൽ
എത്തി. അവിടെനിന്നു നീക്കി, പിറെറ 15
ന്നാൾ ഖിയൊസ്ദ്വീപിന്റെ തുക്കിൽ
എത്തി, മറുനാൾ സാമൊസ്ദ്വീപിൽ അ
ണഞ്ഞു പിറേറന്നു മിലേത്തൊസിൽ
എത്തി. കഴിയും എങ്കിൽ പെന്തകൊസ്തു 16
നാളേക്കു യെരൂശലേമിൽ എത്തേണ്ടതിന്നു.
പൌലൊസ് ബദ്ധപ്പെടുകയാൽ ആ
സ്യയിൽ കാലതാമസം വരരുതു എന്നു
വെച്ചു എഫെസൊസിൽ അടുക്കാതെ
ഓടേണം എന്നു നിശ്ചയിച്ചിരുന്നു.
മിലേത്തൊസിൽനിന്നു അവൻ എഫെ 17
സൊസിലേക്കു ആളയച്ചു സഭയിലെ മൂപ്പ
ന്മാരെ വരുത്തി. അവർ അവന്റെ 18
അടുക്കൽ വന്നപ്പോൾ അവൻ അവരോടു
പറഞ്ഞതു:
ഞാൻ ആസ്യയിൽ വന്ന ഒന്നാം നാൾ
മുതൽ എല്ലായ്പോഴും നിങ്ങളോടുകൂടെ എ
ങ്ങനെയിരുന്നു എന്നും വളരെ താഴ്മയോ 19
ടും കണ്ണുനീരോടും യെഹൂദന്മാരുടെ കൂട്ടു
കെട്ടുകളാൽ എനിക്കു ഉണ്ടായ കഷ്ടങ്ങ
ളോടും കൂടെ കൎത്താവിനെ സേവിച്ചു
വന്നു എന്നും പ്രയോജനമുള്ളതു ഒന്നും 20
മറെച്ചുവെക്കാതെ പരസ്യമായും വീടു
തോറും നിങ്ങളോടു അറിയിക്കയും ഉപ
ദേശിക്കയും ചെയ്തു എന്നും ദൈവത്തി 21
ങ്കലേക്കുള്ള മാനസാന്തരവും നമ്മുടെ
കൎത്താവായ യേശുക്രിസ്തുവിലുള്ള വിശ്വാ
സവും യെഹൂദന്മാൎക്കും യവനന്മാൎക്കും സാ
ക്ഷീകരിച്ചു എന്നും നിങ്ങൾ അറിയുന്നുവ
ല്ലോ. ഇപ്പോൾ ഇതാ, ഞാൻ ആത്മാവി 22
നാൽ ബന്ധിക്കപ്പെട്ടവനായി യെരൂശലേ
മിലേക്കു പോകുന്നു. ബന്ധനങ്ങളും കഷ്ട 23

ങ്ങളും എനിക്കായി കാത്തിരിക്കുന്നു എന്നു
പരിശുദ്ധാത്മാവു പട്ടണംതോറും സാക്ഷ്യം
പറയുന്നതല്ലാതെ അവിടെ എനിക്കു നേ
രിടുവാനുള്ളതു ഒന്നും ഞാൻ അറിയുന്നില്ല.
24 എങ്കിലും ഞാൻ എന്റെ പ്രാണനെ വില
യേറിയതായി എണ്ണുന്നില്ല; എന്റെ ഓട്ട
വും ദൈവകൃപയുടെ സുവിശേഷത്തിന്നു
സാക്ഷ്യം പറയേണ്ടതിന്നു കൎത്താവായ
യേശു തന്ന ശുശ്രൂഷയും തികെക്കേണം
25 എന്നേ എനിക്കുള്ളു. എന്നാൽ നിങ്ങളു
ടെ ഇടയിൽ ദൈവരാജ്യം പ്രസംഗിച്ചു
കൊണ്ടു നടന്നവനായ എന്റെ മുഖം നി
ങ്ങൾ ആരും ഇനി കാണുകയില്ല എന്നു
26 ഞാൻ അറിയുന്നു. അതുകൊണ്ടു നിങ്ങ
ളിൽ ആരെങ്കിലും നശിച്ചുപോയാൽ
ഞാൻ കുററക്കാരനല്ല എന്നു ഞാൻ ഇന്നേ
ദിവസം നിങ്ങളോടു സാക്ഷ്യം പറയുന്നു.
27 ദൈവത്തിന്റെ ആലോചന ഒട്ടും മറെ
ച്ചുവെക്കാതെ ഞാൻ മുഴുവനും അറിയിച്ചു
28 തന്നിരിക്കുന്നുവല്ലോ. നിങ്ങളെത്തന്നേ
യും താൻ സ്വന്തരക്തത്താൽ സമ്പാദിച്ചി
രിക്കുന്ന ദൈവത്തിന്റെ സഭയെ മേയ്പാൻ
പരിശുദ്ധാത്മാവു നിങ്ങളെ അദ്ധ്യക്ഷ
രാക്കിവെച്ച ആട്ടിൻകൂട്ടം മുഴുവനെയും
29 സൂക്ഷിച്ചുകൊൾവിൻ. ഞാൻ പോയ
ശേഷം ആട്ടിൻകൂട്ടത്തെ ആദരിക്കാത്ത
കൊടിയ ചെന്നായ്ക്കൾ നിങ്ങളുടെ ഇട
യിൽ കടക്കും എന്നു ഞാൻ അറിയുന്നു.
30 ശിഷ്യന്മാരെ തങ്ങളുടെ പിന്നാലെ വലി
ച്ചുകളവാനായി വിപരീതോപദേശം പ്ര
സ്താവിക്കുന്ന പുരുഷന്മാർ നിങ്ങളുടെ ഇട
31 യിൽനിന്നും എഴുന്നേല്ക്കും. അതുകൊണ്ടു
ഉണൎന്നിരിപ്പിൻ; ഞാൻ മൂന്നു സംവത്സരം
രാപ്പകൽ ഇടവിടാതെ കണ്ണുനീർ വാൎത്തു
കൊണ്ടു ഓരോരുത്തന്നു ബുദ്ധിപറഞ്ഞു
32 തന്നതു ഓൎത്തുകൊൾവിൻ. നിങ്ങൾക്കു
ആത്മികവൎദ്ധന വരുത്തുവാനും സകല
വിശുദ്ധന്മാരോടുംകൂടെ അവകാശം തരു
വാനും കഴിയുന്ന ദൈവത്തിലും അവന്റെ
കൃപയുടെ വചനത്തിലും ഞാൻ ഇപ്പോൾ
നിങ്ങളെ ഭരമേല്പിക്കുന്നു. ആരുടെയും 33
വെള്ളിയോ പൊന്നോ വസ്ത്രമോ ഞാൻ
മോഹിച്ചിട്ടില്ല. എന്റെ മുട്ടിന്നും എ 34
ന്നോടുകൂടെയുള്ളവൎക്കും വേണ്ടി ഞാൻ
ഈ കൈകളാൽ അദ്ധ്വാനിച്ചു എന്നു
നിങ്ങൾ തന്നേ അറിയുന്നുവല്ലോ. ഇങ്ങ 35
നെ പ്രയത്നം ചെയ്തു പ്രാപ്തിയില്ലാത്തവ
രെ സഹായിക്കയും വാങ്ങുന്നതിനെക്കാൾ
കൊടുക്കുന്നതു ഭാഗ്യം എന്നു കൎത്താവായ
യേശുതാൻ പറഞ്ഞ വാക്കു ഓൎത്തുകൊൾക
യും വേണ്ടതു എന്നു ഞാൻ എല്ലാംകൊണ്ടും
നിങ്ങൾക്കു ദൃഷ്ടാന്തം കാണിച്ചിരിക്കുന്നു.
ഇങ്ങനെ പറഞ്ഞിട്ടു അവൻ മുട്ടുകുത്തി 36
അവരെല്ലാവരോടുംകൂടെ പ്രാൎത്ഥിച്ചു. എ 37
ല്ലാവരും വളരെ കരഞ്ഞു. ഇനിമേൽ 38
അവന്റെ മുഖം കാണുകയില്ല എന്നു പറ
ഞ്ഞ വാക്കിനാൽ അവർ ഏററവും ദുഃഖിച്ചു
പൌലൊസിന്റെ കഴുത്തിൽ കെട്ടിപ്പിടി
ച്ചു അവനെ ചുംബിച്ചു കപ്പലോളം അ
വനോടുകൂടെ വന്നു അവനെ യാത്രയയച്ചു.

## ൨൧. അദ്ധ്യായം.

അവരെ വിട്ടുപിരിഞ്ഞു നീക്കിയശേഷം
ഞങ്ങൾ നേരെ ഓടി കോസിലും പിറെറ
ന്നാൾ രൊദൊസിലും അവിടം വിട്ടു പത്ത
രയിലും എത്തി. ഫൊയ്നീക്ക്യയിലേക്കു 2
പോകുന്ന ഒരു കപ്പൽ കണ്ടിട്ടു ഞങ്ങൾ
അതിൽ കയറി ഓടി. കുപ്രൊസ് ദ്വീപു 3
കണ്ടു അതിനെ ഇടത്തുപുറം വിട്ടു സുറിയ
യിലേക്കു ഓടി സോരിൽ വന്നിറങ്ങി;
കപ്പൽ അവിടെ ചരക്കു ഇറക്കുവാനുള്ളതാ
യിരുന്നു. ഞങ്ങൾ ശിഷ്യന്മാരെ കണ്ടെ 4
ത്തി ഏഴു നാൾ അവിടെ പാൎത്തു; അവർ
പൌലൊസിനോടു യെരുശലേമിൽ പോ

5 കരുതു എന്നു ആത്മാവിനാൽ പറഞ്ഞു. അ
വിടത്തെ താമസം കഴിഞ്ഞിട്ടു ഞങ്ങൾ വിട്ടു
പോരുമ്പോൾ അവർ എല്ലാവരും സ്ത്രീക
ളും കുട്ടികളുമായി പട്ടണത്തിന്നു പുറത്തോ
6 ളം ഞങ്ങളോടുകൂടെ വന്നു. കടല്ക്കരയിൽ
മുട്ടുകുത്തി പ്രാൎത്ഥിച്ചു തമ്മിൽ യാത്ര പറ
ഞ്ഞിട്ടു ഞങ്ങൾ കപ്പൽ കയറി; അവർ
വീട്ടിലേക്കു മടങ്ങിപ്പോയി.
7 ഞങ്ങൾ സോർ വിട്ടു കപ്പലോട്ടം തികെ
ച്ചു പ്തൊലെമായിസിൽ എത്തി സഹോദ
രന്മാരെ വന്ദനം ചെയ്തു ഒരു ദിവസം
8 അവരോടുകൂടെ പാൎത്തു. പിറ്റെന്നാൾ
ഞങ്ങൾ പുറപ്പെട്ടു കൈസൎയ്യയിൽ എത്തി,
എഴുവരിൽ ഒരുവനായ ഫിലിപ്പൊസ്
എന്ന സുവിശേഷകന്റെ വീട്ടിൽ ചെന്നു
9 അവനോടുകൂടെ പാൎത്തു. അവന്നു കന്യ
കമാരും പ്രവചിക്കുന്നവരുമായ നാലു പു
10 ത്രിമാർ ഉണ്ടായിരുന്നു. ഞങ്ങൾ അവി
ടെ വളരെ ദിവസം പാൎത്തിരിക്കുമ്പോൾ
അഗബൊസ് എന്ന ഒരു പ്രവാചകൻ
11 യെഹൂദ്യയിൽനിന്നു വന്നു. അവൻ ഞങ്ങ
ളുടെ അടുക്കൽ വന്നു പൌലൊസിന്റെ
അരക്കച്ച എടുത്തു തന്റെ കൈകാലുക
ളെ കെട്ടി: ഈ അരക്കച്ചയുടെ ഉടമസ്ഥ
നെ യെഹൂദന്മാർ യെരൂശലേമിൽ ഇങ്ങ
നെ കെട്ടി ജാതികളുടെ കയ്യിൽ ഏല്പിക്കും
എന്നു പരിശുദ്ധാത്മാവു പറയുന്നു എന്നു
12 പറഞ്ഞു. ഇതു കേട്ടാറെ യെരൂശലേമിൽ
പോകരുതു എന്നു ഞങ്ങളും അവിടത്തു
13 കാരും അവനോടു അപേക്ഷിച്ചു. അതി
ന്നു പൌലൊസ്: നിങ്ങൾ കരഞ്ഞു എന്റെ
ഹൃദയം ഇങ്ങനെ തകൎക്കുന്നതു എന്തു? ക
ൎത്താവായ യേശുവിന്റെ നാമത്തിന്നു
വേണ്ടി ബന്ധിക്കപ്പെടുവാൻ മാത്രമല്ല യെ
രൂശലേമിൽ മരിപ്പാനും ഞാൻ ഒരുങ്ങിയി
14 രിക്കുന്നു എന്നു ഉത്തരം പറഞ്ഞു. അവ
നെ സമ്മതിപ്പിച്ചുകൂടായ്കയാൽ: കൎത്താ
വിന്റെ ഇഷ്ടം നടക്കട്ടെ എന്നു പറഞ്ഞു
ഞങ്ങൾ മിണ്ടാതിരുന്നു.
അവിടത്തെ താമസം കഴിഞ്ഞിട്ടു ഞ 15
ങ്ങൾ യാത്രെക്കു കോപ്പുകൂട്ടി യെരൂശലേ
മിലേക്കു പോയി. കൈസൎയ്യയിലെ ശി 16
ഷ്യന്മാരിൽ ചിലരും ഞങ്ങളോടുകൂടെ
പോന്നു, കുപ്രൊസ്സുകാരനായ മ്നാസോൻ
എന്ന ഒരു പഴയശിഷ്യനോടുകൂടെ അതി
ഥികളായ്പാൎക്കേണ്ടതിന്നു ഞങ്ങളെ അവ
ന്റെ അടുക്കൽ കൂട്ടിക്കൊണ്ടുപോയി.
യെരൂശലേമിൽ എത്തിയപ്പോൾ സ 17
ഹോദരന്മാർ ഞങ്ങളെ സന്തോഷത്തോടെ
കൈക്കൊണ്ടു. പിറ്റെന്നു പൌലൊ 18
സും ഞങ്ങളും യാക്കോബിന്റെ അടുക്കൽ
പോയി; മൂപ്പന്മാരും എല്ലാം അവിടെ വന്നു
കൂടി. അവൻ അവരെ വന്ദനം ചെ 19
യ്തു തന്റെ ശുശ്രൂഷയാൽ ദൈവം ജാതി
കളുടെ ഇടയിൽ ചെയ്യിച്ചതു ഓരോന്നായി
വിവരിച്ചുപറഞ്ഞു. അവർ കേട്ടു ദൈ 20
വത്തെ മഹത്വപ്പെടുത്തി. പിന്നെ അ
വനോടു പറഞ്ഞതു: സഹോദരാ, യെഹൂദ
ന്മാരുടെ ഇടയിൽ വിശ്വസിച്ചിരിക്കുന്ന
വർ എത്ര ആയിരം ഉണ്ടു എന്നു നീ കാണു
ന്നുവല്ലോ; അവർ എല്ലാവരും ന്യായപ്രമാ
ണതല്പരന്മാർ ആകുന്നു. മക്കളെ പരി 21
ച്ഛേദന ചെയ്യരുതു എന്നും നമ്മുടെ മൎയ്യാദ
അനുസരിച്ചു നടക്കരുതു എന്നും നീ ജാതി
കളുടെ ഇടയിലുള്ള സകലയെഹൂദന്മാരോ
ടും പറഞ്ഞു മോശെയെ ഉപേക്ഷിച്ചുകള
വാൻ ഉപദേശിക്കുന്നു എന്നു അവർ നി
ന്നെക്കുറിച്ചു ധരിച്ചിരിക്കുന്നു. ആക 22
യാൽ എന്താകുന്നു വേണ്ടതു? നീ വന്നി
ട്ടുണ്ടു എന്നു അവർ കേൾക്കും നിശ്ചയം.
ഞങ്ങൾ നിന്നോടു ഈ പറയുന്നതു ചെയ്ക; 23
നേൎച്ചയുള്ള നാലു പുരുഷന്മാർ ഞങ്ങളുടെ
ഇടയിൽ ഉണ്ടു. അവരെ കൂട്ടിക്കൊണ്ടു 24
അവരോടുകൂടെ നിന്നെ ശുദ്ധിവരുത്തി

അവരുടെ തല ക്ഷൌരം ചെയ്യേണ്ടതിന്നു
അവൎക്കു വേണ്ടി ചെലവു ചെയ്ക; എന്നാൽ
നിന്നെക്കൊണ്ടു കേട്ടതു ഉള്ളതല്ല എന്നും
നീയും ന്യായപ്രമാണത്തെ ആചരിച്ചു
ക്രമമായി നടക്കുന്നവൻ എന്നും എല്ലാവ
25 രും അറിയും. വിശ്വസിച്ചിരിക്കുന്ന ജാ
തികളെ സംബന്ധിച്ചോ അവർ വിഗ്രഹാ
ൎപ്പിതവും രക്തവും ശ്വാസംമുട്ടിച്ചത്തതും
പരസംഗവും മാത്രം ഒഴിഞ്ഞിരിക്കേണം
എന്നു വിധിച്ചു എഴുതി അയച്ചിട്ടുണ്ടല്ലോ.
26 അങ്ങനെ പൌലൊസ് ആ പുരുഷന്മാരെ
കൂട്ടിക്കൊണ്ടു പിറെറന്നാൾ അവരോടു
കൂടെ തന്നെ ശുദ്ധിവരുത്തി ദൈവാലയ
ത്തിൽ ചെന്നു; അവരിൽ ഓരോരുത്തന്നു
വേണ്ടി വഴിപാടു കഴിപ്പാനുള്ള ശുദ്ധീക
രണകാലം തികഞ്ഞു എന്നു ബോധിപ്പിച്ചു.
27 ആ ഏഴു ദിവസം തീരാറായപ്പോൾ ആ
സ്യയിൽനിന്നു വന്ന യെഹൂദന്മാർ അവ
നെ ദൈവാലയത്തിൽ കണ്ടിട്ടു പുരുഷാര
ത്തെ ഒക്കെയും ഇളക്കി അവനെ പിടി
28 ച്ചു: യിസ്രായേൽപുരുഷന്മാരേ, സഹായി
പ്പിൻ; ഇവൻ ആകുന്നു ജനത്തിന്നും ന്യാ
യപ്രമാണത്തിന്നും ഈ സ്ഥലത്തിന്നും
വിരോധമായി എല്ലായിടത്തും എല്ലാവ
രെയും ഉപദേശിക്കുന്നവൻ; അവൻ യവ
നന്മാരെയും ദൈവാലയത്തിൽ കൂട്ടിക്കൊ
ണ്ടുവന്നു ഈ വിശുദ്ധസ്ഥലം തീണ്ടിച്ചു
29 കളഞ്ഞു എന്നു വിളിച്ചുകൂകി. അവർ
മുമ്പെ എഫെസ്യനായ ത്രോഫിമൊസി
നെ അവനോടുകൂടെ നഗരത്തിൽ കണ്ട
തിനാൽ പൌലൊസ് അവനെ ദൈവാ
ലയത്തിൽ കൂട്ടിക്കൊണ്ടുവന്നു എന്നു നി
30 രൂപിച്ചു. നഗരം എല്ലാം ഇളകി ജനം
ഓടിക്കൂടി പൌലൊസിനെ പിടിച്ചു ദൈ
വാലയത്തിന്നു പുറത്തേക്കു ഇഴെച്ചു കൊ
ണ്ടുപോയി; ഉടനെ വാതിലുകൾ അടെച്ചു
31 കളഞ്ഞു. അവർ അവനെ കൊല്ലുവാൻ
ശ്രമിക്കുമ്പോൾ യെരൂശലേം ഒക്കെയും
കലക്കത്തിൽ ആയി എന്നു പട്ടാളത്തി
ന്റെ സഹസ്രാധിപന്നു വൎത്തമാനം എ
ത്തി. അവൻ ക്ഷണത്തിൽ പടയാളി 32
കളെയും ശതാധിപന്മാരെയും കൂട്ടിക്കൊ
ണ്ടു അവരുടെ നേരെ പാഞ്ഞുവന്നു; അ
വർ സഹസ്രാധിപനെയും പടയാളിക
ളെയും കണ്ടപ്പോൾ പൌലൊസിനെ അ
ടിക്കുന്നതു നിറുത്തി. സഹസ്രാധിപൻ 33
അടുത്തുവന്നു അവനെ പിടിച്ചു രണ്ടു
ചങ്ങല വെപ്പാൻ കല്പിച്ചു; ആർ എന്നും
എന്തു ചെയ്തു എന്നും ചോദിച്ചു. പുരുഷാ 34
രത്തിൽ ചിലർ ഇങ്ങനെയും ചിലർ അ
ങ്ങനെയും നിലവിളിച്ചുകൊണ്ടിരുന്നു;
ആരവാരം ഹേതുവായി നിശ്ചയം ഒന്നും
അറിഞ്ഞുകൂടായ്കയാൽ അവനെ കോട്ടയി
ലേക്കു കൊണ്ടുപോകുവാൻ കല്പിച്ചു. പടി 35
ക്കെട്ടിന്മേൽ ആയപ്പോൾ: അവനെ കൊ
ന്നുകളക എന്നു ആൎത്തുകൊണ്ടു ജനസമൂ
ഹം പിൻചെല്ലുകയാൽ പുരുഷാരത്തി 36
ന്റെ ബലാല്ക്കാരം പേടിച്ചിട്ടു പടയാളി
കൾ അവനെ എടുക്കേണ്ടിവന്നു.
കോട്ടയിൽ കടക്കുമാറായപ്പോൾ പൌ 37
ലൊസ് സഹസ്രാധിപനോടു: എനിക്കു
നിന്നോടു ഒരു വാക്കു പറയാമോ എന്നു
ചോദിച്ചു. അതിന്നു അവൻ: നിനക്കു
യവനഭാഷ അറിയാമോ? കുറെ നാൾ 38
മുമ്പെ കലഹം ഉണ്ടാക്കി നാലായിരം കട്ടാ
രക്കാരെ മരുഭൂമിയിലേക്കു കൂട്ടിക്കൊണ്ടു
പോയ മിസ്രയീമ്യൻ നീ അല്ലയോ എന്നു
ചോദിച്ചു. അതിന്നു പൌലൊസ്: ഞാൻ 39
കിലിക്യയിൽ തൎസൊസ് എന്ന പ്രസിദ്ധ
നഗരത്തിലെ പൌരനായോരു യെഹൂ
ദൻ ആകുന്നു. ജനത്തോടു സംസാരി
പ്പാൻ അനുവദിക്കേണം എന്നു അപേ
ക്ഷിക്കുന്നു എന്നു പറഞ്ഞു. അവൻ അനു 40
വദിച്ചപ്പോൾ പൌലൊസ് പടിക്കെട്ടി

ന്മേൽ നിന്നുകൊണ്ടു ജനത്തോടു ആംഗ്യം
കാട്ടി, വളരെ മൌനമായശേഷം എബ്രാ
യഭാഷയിൽ വിളിച്ചുപറഞ്ഞതാവിതു:

## ൨൨. അദ്ധ്യായം.

സഹോദരന്മാരും പിതാക്കന്മാരുമായു
ള്ളോരേ, എനിക്കു ഇന്നു നിങ്ങളോടുള്ള
പ്രതിവാദം കേട്ടുകൊൾവിൻ.
2 എന്നാൽ എബ്രായഭാഷയിൽ സംസാ
രിക്കുന്നതു കേട്ടിട്ടു അവർ അധികം മൌ
നമായി നിന്നു. അവൻ പറഞ്ഞതെന്തെ
ന്നാൽ:
3 ഞാൻ കിലിക്യയിലെ തൎസൊസിൽ
ജനിച്ച യെഹൂദനും ഈ നഗരത്തിൽ വള
ൎന്നു ഗമാലിയേലിന്റെ കാല്ക്കൽ ഇരുന്നു
പിതാക്കന്മാരുടെ ന്യായപ്രമാണം സൂക്ഷ്മ
തയോടെ അഭ്യസിച്ചവനുമാകയാൽ നി
ങ്ങൾ എല്ലാവരും ഇന്നു ഇരിക്കുന്നതുപോ
ലെ ദൈവസേവയിൽ എരിവുള്ളവനാ
4 യിരുന്നു. ഞാൻ പുരുഷന്മാരെയും സ്ത്രീ
കളെയും പിടിച്ചു കെട്ടി തടവിൽ ഏല്പി
ച്ചും ഈ മാൎഗ്ഗക്കാരെ കൊല്ലുവാനും മടിക്കാ
5 തെ ഉപദ്രവിച്ചുംവന്നു. അതിന്നു മഹാപു
രോഹിതനും മൂപ്പന്മാരുടെ സംഘം ഒക്കെ
യും എനിക്കു സാക്ഷികൾ; അവരോടു
സഹോദരന്മാൎക്കായി എഴുത്തു വാങ്ങിക്കൊ
ണ്ടു ദമസ്കോസിൽ പാൎക്കുന്നവരെയും പിടി
ച്ചുകെട്ടി ദണ്ഡനത്തിന്നായി യെരുശലേ
മിലേക്കു കൊണ്ടുവരേണ്ടതിന്നു ഞാൻ അ
6 വിടേക്കു യാത്രയായി. അങ്ങനെ പ്രയാ
ണം ചെയ്തു ദമസ്കോസിനോടു അടുത്ത
പ്പോൾ ഏകദേശം ഉച്ചെക്കു പെട്ടെന്നു ആ
കാശത്തുനിന്നു വലിയോരു വെളിച്ചം
7 എന്റെ ചുററും മിന്നി. ഞാൻ നിലത്തു
വീണു: ശൌലേ, ശൌലേ, നീ എന്നെ
ഉപദ്രവിക്കുന്നതു എന്തു എന്നു എന്നോടു
8 പറയുന്ന ഒരു ശബ്ദം കേട്ടു. കൎത്താവേ,
നീ ആർ എന്നു ഞാൻ ചോദിച്ചതിന്നു:
നീ ഉപദ്രവിക്കുന്ന നസറായനായ യേശു
ആകുന്നു ഞാൻ എന്നു അവൻ എന്നോടു
പറഞ്ഞു. എന്നോടുകൂടെയുള്ളവർ വെ 9
ളിച്ചം കണ്ടു എങ്കിലും എന്നോടു സംസാരി
ക്കുന്നവന്റെ ശബ്ദം കേട്ടില്ല. കൎത്താവേ, 10
ഞാൻ എന്തു ചെയ്യേണം എന്നു ചോദിച്ച
തിന്നു കൎത്താവു എന്നോടു: എഴുന്നേററു
ദമസ്കോസിലേക്കു പോക; നീ ചെയ്യേണ്ട
തിന്നു വിധിച്ചിരിക്കുന്നതെല്ലാം അവിടെ
നിന്നോടു പറയും എന്നു കല്പിച്ചു. ആ 11
വെളിച്ചത്തിന്റെ തേജസ്സു ഹേതുവായിട്ടു
കണ്ണു കാണായ്കയാൽ കൂടെയുള്ളവർ എ
ന്നെ കൈക്കു പിടിച്ചു നടത്തി; അങ്ങനെ
ഞാൻ ദമസ്കോസിൽ എത്തി. അവിടെ 12
പാൎക്കുന്ന സകലയെഹൂദന്മാരാലും നല്ല
സാക്ഷ്യം കൊണ്ടവനായി ന്യായപ്രമാണ
പ്രകാരം ഭക്തിയുള്ള പുരുഷനായ അന
ന്യാസ് എന്നൊരുത്തൻ എന്റെ അടു 13
ക്കൽ വന്നുനിന്നു: സഹോദരനായ ശൌ
ലേ, കാഴ്ചപ്രാപിക്ക എന്നു പറഞ്ഞു; ആ
നാഴികയിൽ തന്നേ ഞാൻ കാഴ്ചപ്രാപി
ച്ചു അവനെ കണ്ടു. അപ്പോൾ അവൻ 14
എന്നോടു: നമ്മുടെ പിതാക്കന്മാരുടെ ദൈ
വം നിന്നെ തന്റെ ഇഷ്ടം അറിവാനും
നീതിമാനായവനെ കാണ്മാനും അവന്റെ
വായിൽനിന്നു വചനം കേൾപ്പാനും നി
യമിച്ചിരിക്കുന്നു. നീ കാണ്കയും കേൾ 15
ക്കയും ചെയ്തതിന്നു സകലമനുഷ്യൎക്കും നീ
അവന്റെ സാക്ഷിയായിത്തീരും. ഇനി 16
താമസിക്കുന്നതു എന്തു? എഴുന്നേററു അവ
ന്റെ നാമം വിളിച്ചു പ്രാൎത്ഥിച്ചു സ്നാനം
ഏററു നിന്റെ പാപങ്ങളെ കഴുകിക്ക
ളക എന്നു പറഞ്ഞു. പിന്നെ ഞാൻ യെ 17
രുശലേമിൽ മടങ്ങിച്ചെന്നു ദൈവാലയ
ത്തിൽ പ്രാൎത്ഥിക്കുന്നേരം ഒരു വിവശത
യിൽ ആയി അവനെ കണ്ടു: നീ ബ 18

ദ്ധപ്പെട്ടു വേഗം യെരൂശലേം വിട്ടുപോക;
നീ എന്നെക്കുറിച്ചു പറയുന്ന സാക്ഷ്യം
അവർ കൈക്കൊൾകയില്ല എന്നു എന്നോ
19 ടു കല്പിച്ചു. അതിന്നു ഞാൻ: കൎത്താവെ,
നിന്നിൽ വിശ്വസിക്കുന്നവരെ ഞാൻ തട
വിൽ ആക്കുകയും പള്ളിതോറും അടിപ്പി
20 ക്കയും ചെയ്തു എന്നും നിന്റെ സാക്ഷി
യായ സ്തെഫാനൊസിന്റെ രക്തം ചൊ
രിഞ്ഞപ്പോൾ ഞാനും സമ്മതിച്ചു അരികെ
നിന്നു അവനെ കൊല്ലുന്നവരുടെ വസ്ത്രം
കാത്തുകൊണ്ടിരുന്നു എന്നും അവർ അറി
21 യുന്നുവല്ലൊ എന്നു പറഞ്ഞു. അവൻ
എന്നോടു: നീ പോക; ഞാൻ നിന്നെ ദൂര
ത്തു ജാതികളുടെ അടുക്കലേക്കു അയക്കും
എന്നു കല്പിച്ചു.
22 ഈ വാക്കോളം അവർ അവന്നു ചെ
വികൊടുത്തു; പിന്നെ: ഇങ്ങനെത്തവനെ
ഭൂമിയിൽനിന്നു നീക്കിക്കളക; അവൻ
ജീവിച്ചിരിക്കുന്നതു യോഗ്യമല്ല എന്നു നി
23 ലവിളിച്ചുപറഞ്ഞു. അവർ കൂക്കലിട്ടും
വസ്ത്രം കീറിക്കളഞ്ഞും പൂഴി വാരി മേലോട്ടു
24 എറിഞ്ഞുംകൊണ്ടിരിക്കുമ്പോൾ അവർ
ഇങ്ങനെ അവന്റെ നേരെ ആൎക്കുവാൻ
സംഗതി എന്തു എന്നു അറിയേണ്ടതിന്നു
ചമ്മട്ടികൊണ്ടു അവനോടു ചോദ്യം ചെ
യ്യേണം എന്നു സഹസ്രാധിപൻ പറഞ്ഞു
അവനെ കോട്ടയിലേക്കു കൊണ്ടുപോകു
25 വാൻ കല്പിച്ചു. തന്നെ വാറുകൊണ്ടു കെ
ട്ടുമ്പോൾ പൌലൊസ് അരികെ നില്ക്കുന്ന
ശതാധിപനോടു: റോമപൌരനും വിസ്താ
രം കഴിയാത്തവനുമായ മനുഷ്യനെ ചമ്മ
ട്ടികൊണ്ടു അടിക്കുന്നതു വിഹിതമോ എന്നു
26 ചോദിച്ചു. ഇതു കേട്ടിട്ടു ശതാധിപൻ
ചെന്നു സഹസ്രാധിപനോടു: നീ എന്തു
ചെയ്വാൻ പോകുന്നു? ഈ മനുഷ്യൻ റോമ
പൌരൻ ആകുന്നു എന്നു ബോധിപ്പിച്ചു.
27 സഹസ്രാധിപൻ വന്നു: നീ റോമപൌ
രൻ തന്നെയോ? എന്നോടു പറക എന്നു
ചോദിച്ചതിന്നു: അതെ എന്നു അവൻ പറ
ഞ്ഞു. ഞാൻ ഏറിയ മുതൽ കൊടുത്തു 28
ഈ പൌരത്വം സമ്പാദിച്ചു എന്നു സഹ
സ്രാധിപൻ പറഞ്ഞതിന്നു: ഞാനോ അങ്ങ
നെ ജനിച്ചിരിക്കുന്നു എന്നു പൌലൊസ്
പറഞ്ഞു. ഭേദ്യം ചെയ്വാൻ ഭാവിച്ചവർ 29
ഉടനെ അവനെ വിട്ടുമാറി; സഹസ്രാധി
പനും അവൻ റോമപൌരൻ എന്നു അറി
ഞ്ഞപ്പോൾ അവനെ ബന്ധിച്ചതുകൊണ്ടു
ഭയപ്പെട്ടു.
പിറ്റെന്നു യെഹൂദന്മാർ പൌലൊസി 30
ന്മേൽ ചുമത്തുന്ന കുറ്റത്തിന്റെ സൂക്ഷ്മം
അറിവാൻ ഇച്ഛിച്ചിട്ടു അവൻ മഹാപു
രോഹിതന്മാരും ന്യായാധിപസംഘം
ഒക്കെയും കൂടിവരുവാൻ കല്പിച്ചു അവ
നെ കെട്ടഴിച്ചു താഴെ കൊണ്ടുചെന്നു അവ
രുടെ മുമ്പിൽ നിറുത്തി.

## ൨൩. അദ്ധ്യായം.

പൌലൊസ് ന്യായാധിപസംഘത്തെ
ഉറ്റുനോക്കി: സഹോദരന്മാരെ, ഞാൻ
ഇന്നെ ദിവസത്തോളവും കേവലം നല്ല
മനസ്സാക്ഷിയോടുംകൂടെ ദൈവത്തിന്റെ
മുമ്പാകെ നടന്നിരിക്കുന്നു എന്നു പറഞ്ഞു.
അപ്പോൾ മഹാപുരോഹിതനായ അന 2
ന്യാസ് അരികെ നില്ക്കുന്നവരോടു അവ
ന്റെ വായിക്കു അടിപ്പാൻ കല്പിച്ചു. പൌ 3
ലൊസ് അവനോടു: ദൈവം നിന്നെ
അടിക്കും, വെള്ള തേച്ച ചുവരെ; നീ ന്യാ
യപ്രമാണപ്രകാരം എന്നെ വിസ്തരിപ്പാൻ
ഇരിക്കയും ന്യായപ്രമാണത്തിന്നു വിരോ
ധമായി എന്നെ അടിപ്പാൻ കല്പിക്കയും
ചെയ്യുന്നുവോ എന്നു പറഞ്ഞു. അരികെ 4
നില്ക്കുന്നവർ: നീ ദൈവത്തിന്റെ മഹാ
പുരോഹിതനെ ശകാരിക്കുന്നുവോ എന്നു
ചോദിച്ചു. അതിന്നു പൌലൊസ്: സ 5

ഹോദരന്മാരെ, മഹാപുരോഹിതൻ എന്നു
ഞാൻ അറിഞ്ഞില്ല; "നിന്റെ ജനത്തി
ന്റെ അധിപതിയെ ദുഷിക്കരുതു" എന്നു
എഴുതിയിരിക്കുന്നുവല്ലൊ എന്നു പറഞ്ഞു.
6 എന്നാൽ ന്യായാധിപസംഘത്തിൽ ഒരു
പക്ഷം സദൂക്യരും ഒരുപക്ഷം പരീശന്മാ
രും ആകുന്നു എന്നു പൌലൊസ് അറി
ഞ്ഞു: സഹോദരന്മാരെ, ഞാൻ ഒരു പരീ
ശനും പരീശന്മാരുടെ മകനും ആകുന്നു;
മരിച്ചവരുടെ പ്രത്യാശയെയും പുനരുത്ഥാ
നത്തെയും കുറിച്ചു ഞാൻ വിസ്താരത്തിലാ
7 യിരിക്കുന്നു എന്നു വിളിച്ചുപറഞ്ഞു. അ
വൻ ഇതു പറഞ്ഞപ്പോൾ പരീശന്മാരും
സദൂക്യരും തമ്മിൽ ഇടഞ്ഞു സംഘം ഛി
8 ദ്രിച്ചു. പുനരുത്ഥാനം ഇല്ല, ദൂതനും ആ
ത്മാവും ഇല്ല എന്നു സദൂക്യർ പറയുന്നു;
പരീശന്മാരോ രണ്ടും ഉണ്ടെന്നു പ്രമാണി
9 ക്കുന്നു. അങ്ങനെ വലിയോരു നിലവി
ളി ഉണ്ടായി; പരീശപക്ഷത്തിലെ ശാസ്ത്രി
മാരിൽ ചിലർ എഴുന്നേറ്റു വാദിച്ചു: ഈ
മനുഷ്യനിൽ ഞങ്ങൾ ഒരു കുററവും കാണു
ന്നില്ല; ഒരാത്മാവോ ഒരു ദൂതനോ അവ
നോടു സംസാരിച്ചു എന്നു വരുന്നുകൊ
10 എന്നു പറഞ്ഞു. അങ്ങനെ വലിയ ഇട
ച്ചൽ ആയതുകൊണ്ടു അവർ പൌലൊസി
നെ ചീന്തിക്കളയും എന്നു സഹസ്രാധിപൻ
പേടിച്ചു, പടയാളികൾ ഇറങ്ങിവന്നു അ
വനെ അവരുടെ നടുവിൽനിന്നു പിടി
ച്ചെടുത്തു കോട്ടയിൽ കൊണ്ടുപോകുവാൻ
കല്പിച്ചു.
11 രാത്രിയിൽ കൎത്താവു അവന്റെ അടു
ക്കൽ നിന്നു: ധൈൎയ്യമായിരിക്ക; നീ
എന്നെക്കുറിച്ചു യെരൂശലേമിൽ സാക്ഷി
കരിച്ചതുപോലെ രോമയിലും സാക്ഷീക
രിക്കേണ്ടതാകുന്നു എന്നു അരുളിച്ചെയ്തു.
12 നേരം വെളുത്തപ്പോൾ ചില യെഹൂദ
ന്മാർ തമ്മിൽ യോജിച്ചു പൌലൊസിനെ
കൊന്നുകളയുവോളം ഒന്നും തിന്നുകയോ
കുടിക്കയോ ചെയ്കയില്ല എന്നു ശപഥം
ചെയ്തു. ഈ ശപഥം ചെയ്തവർ നാല്പ 13
തിൽ അധികംപേർ ആയിരുന്നു. അവർ 14
മഹാപുരോഹിതന്മാരുടെയും മൂപ്പന്മാരു
ടെയും അടുക്കൽ ചെന്നു: ഞങ്ങൾ പൌ
ലൊസിനെ കൊന്നുകളയുവോളം ഒന്നും
ആസ്വദിക്കയില്ല എന്നൊരു കഠിനശപ
ഥം ചെയ്തിരിക്കുന്നു. ആകയാൽ നിങ്ങൾ 15
അവന്റെ കാൎയ്യം അധികം സൂക്ഷ്മത്തോ
ടെ പരിശോധിക്കേണം എന്നുള്ള ഭാവ
ത്തിൽ അവനെ നിങ്ങളുടെ അടുക്കൽ
താഴെ കൊണ്ടുവരുവാൻ ന്യായാധിപസം
ഘവുമായി സഹസ്രാധിപനോടു അപേ
ക്ഷിപ്പിൻ; എന്നാൽ അവൻ സമീപിക്കും
മുമ്പെ ഞങ്ങൾ അവനെ ഒടുക്കിക്കളവാൻ
ഒരുങ്ങിയിരിക്കുന്നു എന്നു പറഞ്ഞു. ഈ 16
പതിയിരിപ്പിനെക്കുറിച്ചു പൌലൊസി
ന്റെ പെങ്ങളുടെ മകൻ കേട്ടിട്ടു ചെന്നു
കോട്ടയിൽ കടന്നു പൌലൊസിനോടു
അറിയിച്ചു. പൌലൊസ് ശതാധിപ 17
ന്മാരിൽ ഒരുത്തനെ വിളിച്ചു: ഈ യൌവ
നക്കാരന്നു സഹസ്രാധിപനോടു ഒരു കാ
ൎയ്യം അറിയിപ്പാനുള്ളതിനാൽ അവനെ
അങ്ങോട്ടു കൊണ്ടുപോകേണം എന്നു പ
റഞ്ഞു. അവൻ അവനെ കൂട്ടി സഹസ്രാ 18
ധിപന്റെ അടുക്കൽ കൊണ്ടുചെന്നു: തട
വുകാരനായ പൌലൊസ് എന്നെ വിളി
ച്ചു, നിന്നോടു ഒരു കാൎയ്യം പറവാനുള്ള
ഈ യൌവനക്കാരനെ നിന്റെ അടു
ക്കൽ കൊണ്ടുവരുവാൻ എന്നോടു അപേ
ക്ഷിച്ചു എന്നു പറഞ്ഞു. സഹസ്രാധിപൻ 19
അവനെ കൈക്കു പിടിച്ചു മാറിനിന്നു:
എന്നോടു ബോധിപ്പിപ്പാനുള്ളതു എന്തു
എന്നു സ്വകാൎയ്യമായി ചോദിച്ചു. അതി 20
ന്നു അവൻ: യെഹൂദന്മാർ പൌലൊസി
നെക്കുറിച്ചു അധികം സൂക്ഷ്മത്തോടെ

വിസ്താരം കഴിക്കേണമെന്നുള്ള ഭാവത്തിൽ
വന്നു നാളെ അവനെ ന്യായാധിപസം
ഘത്തിലേക്കു കൊണ്ടുവരേണ്ടതിന്നു നി
ന്നോടു അപേക്ഷിപ്പാൻ ഒത്തുകൂടിയിരി
21 ക്കുന്നു. നീ അവരെ വിശ്വസിച്ചുപോ
കരുതു; അവരിൽ നാല്പതിൽ അധികം
പേർ അവനെ ഒടുക്കിക്കളയുവോളം ഒന്നും
തിന്നുകയോ കുടിക്കയോ ചെയ്കയില്ല
എന്നു ശപഥംചെയ്തു അവന്നായി പതി
യിരിക്കുന്നു; നിന്റെ വാഗ്ദത്തം കിട്ടും
എന്നു ആശിച്ചു അവർ ഇപ്പോൾ ഒരുങ്ങി
22 നില്ക്കുന്നു എന്നു പറഞ്ഞു. നീ ഇതു എ
ന്നോടു അറിയിച്ചു എന്നു ആരോടും മിണ്ട
രുതു എന്നു സഹസ്രാധിപൻ കല്പിച്ചു യൌ
23 വനക്കാരനെ പറഞ്ഞയച്ചു. പിന്നെ
അവൻ ശതാധിപന്മാരിൽ രണ്ടുപേരെ
വരുത്തി: ഈ രാത്രിയിൽ മൂന്നാം മണി
നേരത്തു കൈസര്യെക്കു പോകുവാൻ ഇരു
നൂറു കാലാളെയും എഴുപതു കുതിരച്ചേവ
കരെയും ഇരുനൂറു കുന്തക്കാരെയും ഒരുക്കു
24 വിൻ. പൌലൊസിനെ കയററി ദേശാ
ധിപതിയായ ഫേലിക്സിന്റെ അടുക്കൽ
ക്ഷേമത്തോടെ എത്തിപ്പാൻ മൃഗവാഹന
ങ്ങളെയും സംഭരിപ്പിൻ എന്നു കല്പിച്ചു.
25 താഴെ പറയുന്ന വിധത്തിൽ ഒരു എഴുത്തും
എഴുതി:
26 ക്ലൌദ്യൊസ് ലൂസിയാസ് രാജശ്രീ
27 ഫേലിക്സ് ദേശാധിപതിക്കു വന്ദനം. ഈ
പുരുഷനെ യെഹൂദന്മാർ പിടിച്ചു കൊല്ലു
വാൻ ഭാവിച്ചപ്പോൾ റോമപൌരൻ എന്നു
അറിഞ്ഞു ഞാൻ പട്ടാളത്തോടുംകൂടെ നേ
28 രിട്ടുചെന്നു അവനെ വിടുവിച്ചു. അവ
ന്റെമേൽ കുററം ചുമത്തുന്ന സംഗതി ഗ്ര
ഹിപ്പാൻ ഇച്ഛിച്ചിട്ടു അവരുടെ ന്യായാ
ധിപസംഘത്തിലേക്കു അവനെ കൊണ്ടു
29 ചെന്നു. എന്നാൽ അവരുടെ ന്യായപ്ര
മാണം സംബന്ധിച്ചുള്ള തക്കങ്ങളെക്കുറിച്ചു
കുററം ചുമത്തുന്നതല്ലാതെ മരണത്തിന്നോ
ചങ്ങലെക്കോ യോഗ്യമായതു ഒന്നും ഇല്ല
എന്നു കണ്ടു. അനന്തരം ഈ പുരുഷ 30
ന്റെ നേരെ അവർ കൂട്ടുകെട്ടു ഉണ്ടാക്കുന്നു
എന്നു തുമ്പുകിട്ടിയപ്പോൾ ഞാൻ തൽക്ഷ
ണം അവനെ നിന്റെ അടുക്കലേക്കു
അയച്ചിരിക്കുന്നു; അവന്റെ നേരെയുള്ള
അന്യായം സന്നിധാനത്തിൽ ബോധിപ്പി
പ്പാൻ വാദികളോടു കല്പിച്ചുമിരിക്കുന്നു;
ശുഭമായിരിക്കട്ടെ.
പടയാളികൾ കല്പനപ്രകാരം പൌ 31
ലൊസിനെ കൂട്ടി രാത്രിയിൽ അന്തിപത്രി
സോളം കൊണ്ടുചെന്നു, പിറെറന്നാൾ 32
കുതിരച്ചേവകരെ അവനോടുകൂടെ അയ
ച്ചു കോട്ടയിലേക്കു മടങ്ങിപ്പോന്നു. മററ 33
വർ കൈസര്യയിൽ എത്തി ദേശാധി
പതിക്കു എഴുത്തു കൊടുത്തു പൌലൊസി
നെയും അവന്റെ മുമ്പിൽ നിൎത്തി. അ 34
വൻ എഴുത്തു വായിച്ചിട്ടു ഏതു സംസ്ഥാന
ക്കാരൻ എന്നു ചോദിച്ചു. കിലിക്യക്കാരൻ
എന്നു കേട്ടാറെ: വാദികളുംകൂടെ വന്നു 35
ചേരുമ്പോൾ നിന്നെ വിസ്തരിക്കാം എന്നു
പറഞ്ഞു ഹെരോദാവിന്റെ ആസ്ഥാ
നത്തിൽ അവനെ കാത്തുകൊൾവാൻ
കല്പിച്ചു.

## ൨൪. അദ്ധ്യായം.

**അ**ഞ്ചുനാൾ കഴിഞ്ഞശേഷം മഹാപുരോ
ഹിതനായ അനന്യാസ് മൂപ്പന്മാരോടും
തെൎത്തുല്ലൊസ് എന്ന ഒരു വ്യവഹാരജ്ഞ
നോടും കൂടി വന്നു, പൌലൊസിന്റെ
നേരെ ദേശാധിപതിയുടെ മുമ്പാകെ അ
ന്യായം ബോധിപ്പിച്ചു. അവനെ വിളി 2
ച്ചാറെ തെൎത്തുല്ലൊസ് അന്യായം വിവ
രിച്ചുപറഞ്ഞതെന്തെന്നാൽ:
രാജശ്രീ ഫേലിക്സേ, നീമുഖാന്തരം 3
ഞങ്ങൾ വളരെ സമാധാനം അനുഭവി

കുന്നതും നിന്റെ പരിപാലനത്താൽ ഈ
ജാതിക്കു ഏറിയ ഗുണീകരണങ്ങൾ സാ
ധിച്ചിരിക്കുന്നതും ഞങ്ങൾ എപ്പോഴും എ
ല്ലായിടത്തും പൂൎണ്ണനന്ദിയോടുംകൂടെ അം
4 ഗീകരിക്കുന്നു. എങ്കിലും നിന്നെ അധി
കം അസഹ്യപ്പെടുത്തരുതു എന്നുവെച്ചു
ക്ഷമയോടെ ചുരുക്കത്തിൽ ഞങ്ങളുടെ
അന്യായം കേൾക്കേണം എന്നു അപേ
5 ക്ഷിക്കുന്നു. ഈ പുരുഷൻ ഒരു ബാധ
യും ലോകത്തിലുള്ള സകലയെഹൂദന്മാരു
ടെയും ഇടയിൽ കലഹമുണ്ടാക്കുന്നവനും
നസറായമതത്തിന്നു മുമ്പനും എന്നു ഞ
6 ങ്ങൾ കണ്ടിരിക്കുന്നു. അവൻ ദൈവാല
യം തീണ്ടിപ്പാനും ശ്രമിച്ചു. അവനെ
ഞങ്ങൾ പിടിച്ചു [ഞങ്ങളുടെ ന്യായപ്രമാ
ണപ്രകാരം വിസ്തരിപ്പാൻ വിചാരിച്ചു.
7 എങ്കിലും സഹസ്രാധിപനായ ലൂസിയാസ്
വളരെ ബലത്തോടെ വന്നു അവനെ
ഞങ്ങളുടെ കയ്യിൽനിന്നു പിടിച്ചു കൊ
8 ണ്ടുപോയി, അവന്റെ വാദികൾ നി
ന്റെ മുമ്പാകെ വരുവാൻ കല്പിച്ചു]. നീ
തന്നേ അവനെ വിസ്തരിച്ചാൽ ഞങ്ങൾ
അന്യായം ബോധിപ്പിക്കുന്ന ഈ സകല
സംഗതികളും അറിഞ്ഞുകൊൾവാൻ ഇട
9 യാകും. അതു അങ്ങനെ തന്നേ എന്നു
യെഹൂദന്മാരും യോജിച്ചുപറഞ്ഞു.

10 സംസാരിക്കാം എന്നു ദേശാധിപതി
ആംഗ്യം കാട്ടിയാറെ പൌലൊസ് ഉത്തരം
പറഞ്ഞതു:

ഈ ജാതിക്കു നീ അനേകസംവത്സര
മായി ന്യായാധിപതിയായിരിക്കുന്നു എന്നു
അറികകൊണ്ടു എന്റെ കാൎയ്യത്തിൽ ഞാൻ
ധൈൎയ്യത്തോടെ പ്രതിവാദം ചെയ്യുന്നു.
11 ഞാൻ യെരൂശലേമിൽ നമസ്കരിപ്പാൻ
പോയിട്ടു പന്ത്രണ്ടു നാളിൽ അധികമാ
യില്ല എന്നു നിനക്കു അറിയാകുന്നതാകുന്നു.
12 ദൈവാലയത്തിലോ പള്ളികളിലോ നഗ
രത്തിലോവെച്ചു ആരോടും വാദിക്കയെ
ങ്കിലും പുരുഷാരത്തിൽ കലഹം ഉണ്ടാക്കു
കയെങ്കിലും ചെയ്യുന്നതായി അവർ എന്നെ
കണ്ടിട്ടില്ല. ഇന്നു എന്റെ നേരെ ബോ 13
ധിപ്പിക്കുന്ന അന്യായം നിന്റെ മുമ്പാകെ
തെളിയിപ്പാൻ അവൎക്കു കഴിയുന്നതുമല്ല.
എന്നാൽ ഒന്നു ഞാൻ സമ്മതിക്കുന്നു: മത 14
ഭേദം എന്നു ഇവർ പറയുന്ന മാൎഗ്ഗപ്രകാരം
ഞാൻ പിതാക്കന്മാരുടെ ദൈവത്തെ ആ
രാധിക്കയും ന്യായപ്രമാണത്തിലും പ്രവാ
ചകപുസ്തകങ്ങളിലും എഴുതിയിരിക്കുന്നതു
ഒക്കെയും വിശ്വസിക്കയും ചെയ്യുന്നു. നീ 15
തിമാന്മാരുടെയും നീതികെട്ടവരുടെയും
പുനരുത്ഥാനം ഉണ്ടാകും എന്നു ഇവർ
കാത്തിരിക്കുന്നതുപോലെ ഞാനും ദൈവ
ത്തിങ്കൽ ആശവെച്ചിരിക്കുന്നു. അതു 16
കൊണ്ടു എനിക്കു ദൈവത്തോടും മനുഷ്യ
രോടും കുററമില്ലാത്ത മനസ്സാക്ഷി എല്ലാ
യ്പോഴും ഉണ്ടായിരിപ്പാൻ ഞാൻ ശ്രമി
ക്കുന്നു. പലസംവത്സരം കൂടീട്ടു ഞാൻ 17
എന്റെ ജാതിക്കാൎക്കു ധൎമ്മം കൊണ്ടുവരു
വാനും വഴിപാടു കഴിപ്പാനും വന്നു. അതു 18
അനുഷ്ഠിക്കുമ്പോൾ അവർ എന്നെ ദൈ
വാലയത്തിൽവെച്ചു ശുദ്ധീകരണം കഴി
ഞ്ഞവനായി കണ്ടു; പുരുഷാരത്തോടു കൂടി
യല്ല, കലഹത്തോടു കൂടിയുമല്ല. എന്നാൽ 19
ആസ്യക്കാരായ ചില യെഹൂദന്മാർ ഉണ്ടാ
യിരുന്നു; അവൎക്കു എന്റെ നേരെ അ
ന്യായം ഉണ്ടെങ്കിൽ നിന്റെ മുമ്പിൽ
വന്നു ബോധിപ്പിക്കേണ്ടതായിരുന്നു.
അല്ല, ഞാൻ ന്യായാധിപസംഘത്തി 20
ന്റെ മുമ്പിൽ നില്ക്കുമ്പോൾ മരിച്ചവരുടെ
പുനരുത്ഥാനത്തെക്കുറിച്ചു ഇന്നു നിങ്ങൾ
എന്നെ വിസ്തരിക്കുന്നു എന്നു ഞാൻ വിളി
ച്ചുപറഞ്ഞോരു വാക്കല്ലാതെ അവിടെ 21
വെച്ചു എന്റെ പക്കൽ വല്ല കുററവും
കണ്ടിട്ടുണ്ടെങ്കിൽ ഇവർ തന്നേ പറയട്ടെ.

22 ഫേലിക്സിന്നു ഈ മാൎഗ്ഗം സംബന്ധിച്ചു
സൂക്ഷ്മമായ അറിവു ഉണ്ടായിരുന്നിട്ടും:
ലുസിയാസ് സഹസ്രാധിപൻ വരുമ്പോൾ
ഞാൻ നിങ്ങളുടെ കാൎയ്യം തീൎച്ചപ്പെടുത്തും
23 എന്നു പറഞ്ഞു അവധിവെച്ചു, ശതാധി
പനോടു അവനെ തടവിൽ തന്നേ സൂ
ക്ഷിച്ചു ദയകാണിപ്പാനും അവന്റെ സ്നേ
ഹിതന്മാർ അവനു ശുശ്രൂഷ ചെയ്യുന്നതു
വിരോധിക്കാതിരിപ്പാനും കല്പിച്ചു.
24 കുറെനാൾ കഴിഞ്ഞിട്ടു ഫേലിക്സ് യെ
ഹൂദസ്ത്രീയായ തന്റെ ഭാൎയ്യ ദ്രുസില്ലയു
മായി വന്നു, പൌലൊസിനെ വരുത്തി
ക്രിസ്തുയേശുവിലുള്ള വിശ്വാസത്തെക്കുറി
25 ച്ചു അവന്റെ പ്രസംഗം കേട്ടു. എന്നാൽ
അവൻ നീതി, ഇന്ദ്രിയജയം, വരുവാനുള്ള
ന്യായവിധി എന്നിവയെക്കുറിച്ചു സംസാ
രിക്കുമ്പോൾ ഫേലിക്സ് ഭയപരവശനായി:
തല്ക്കാലം പോകാം; അവസരം ഉള്ളപ്പോൾ
നിന്നെ വിളിപ്പിക്കാം എന്നു പറഞ്ഞു.
26 പൌലൊസ് തനിക്കു ദ്രവ്യം തരും എന്നു
ആശിച്ചു പലപ്പോഴും അവനെ വരുത്തി
27 അവനോടു സംഭാഷിച്ചുപോന്നു. രണ്ടാ
ണ്ടു കഴിഞ്ഞിട്ടു ഫേലിക്സിന്നു പിൻവാഴി
യായി പൊൎക്ക്യൊസ് ഫെസ്തൊസ് വന്ന
പ്പോൾ ഫേലിക്സ് യെഹൂദന്മാരുടെ പ്രീതി
സമ്പാദിക്കേണം എന്നുവെച്ചു പൌലൊ
സിനെ തടവുകാരനായി വിട്ടേച്ചുപോയി.

## ൨൫. അദ്ധ്യായം.

ഫെസ്തൊസ് സംസ്ഥാനത്തിൽ വന്നിട്ടു
മൂന്നു നാൾ കഴിഞ്ഞശേഷം കൈസൎയ്യ
യിൽനിന്നു യെരൂശലേമിലേക്കു പോയി.
2 അപ്പോൾ മഹാപുരോഹിതന്മാരും യെഹൂ
ദന്മാരുടെ പ്രധാനികളും പൌലൊസി
ന്റെ നേരെ അവന്റെ സന്നിധിയിൽ
3 അന്യായം ബോധിപ്പിച്ചു; ദയചെയ്തു അ
വനെ യെരൂശലേമിലേക്കു വരുത്തേണ്ട
തിന്നു അവർ പൌലൊസിന്നു പ്രതികൂല
മായി അവനോടു അപേക്ഷിച്ചു; വഴി 4
യിൽവെച്ചു അവനെ ഒടുക്കിക്കളവാൻ
അവർ ഒരു പതിയിരിപ്പു നിൎത്തി.
അതിന്നു ഫെസ്തൊസ്: പൌലൊസിനെ
കൈസൎയ്യയിൽ സൂക്ഷിച്ചിരിക്കുന്നു; ഞാൻ
വേഗം അവിടേക്കു പോകുന്നുണ്ടു; നിങ്ങ 5
ളിൽ പ്രാപ്തിയുള്ളവർ കൂടെ വന്നു ആ
മനുഷ്യന്റെ നേരെ അന്യായം ഉണ്ടെ
ങ്കിൽ ബോധിപ്പിക്കട്ടെ എന്നു ഉത്തരം
പറഞ്ഞു.
അവൻ ഏകദേശം എട്ടു പത്തു ദിവസം 6
അവരുടെ ഇടയിൽ താമസിച്ചശേഷം
കൈസൎയ്യെക്കു മടങ്ങിപ്പോയി; പിറെറ
ന്നു ന്യായാസനത്തിൽ ഇരുന്നു പൌലൊ
സിനെ വരുത്തുവാൻ കല്പിച്ചു. അവൻ 7
വന്നാറെ യെരൂശലേമിൽനിന്നു വന്ന
യെഹൂദന്മാർ ചുററും നിന്നു അവന്റെ
നേരെ കഠിനകുററം പലതും ബോധി
പ്പിച്ചു. പൌലൊസോ: യെഹൂദന്മാ 8
രുടെ ന്യായപ്രമാണത്തോടാകട്ടെ ദൈ
വാലയത്തോടാകട്ടെ കൈസരോടാകട്ടെ
ഞാൻ ഒരു കുററവും ചെയ്തിട്ടില്ല എന്നു
പ്രതിവാദിച്ചാറെ ആ കുററങ്ങളെ
തെളിയിപ്പാൻ അവൎക്കു കഴിഞ്ഞില്ല.
എന്നാൽ ഫെസ്തൊസ് യെഹൂദന്മാരുടെ 9
പ്രീതി സമ്പാദിപ്പാൻ ഇച്ഛിച്ചു പൌലൊ
സിനോടു: യെരൂശലേമിലേക്കു ചെന്നു
അവിടെ എന്റെ മുമ്പിൽവെച്ചു ഈ സം
ഗതികളെക്കുറിച്ചു വിസ്താരം നടപ്പാൻ
നിനക്കു സമ്മതമുണ്ടോ എന്നു ചോദിച്ച
തിന്നു പൌലൊസ്: ഞാൻ കൈസരു 10
ടെ ന്യായാസനത്തിന്റെ മുമ്പാകെ നി
ല്ക്കുന്നു; അവിടെ എന്നെ വിസ്തരിക്കേണ്ട
താകുന്നു; യെഹൂദന്മാരോടു ഞാൻ ഒരു
അന്യായവും ചെയ്തിട്ടില്ല; അതു നീയും
നല്ലവണ്ണം അറിഞ്ഞിരിക്കുന്നു. ഞാൻ 11

അന്യായം ചെയ്തു മരണയോഗ്യമായതു
വല്ലതും പ്രവൃത്തിച്ചിട്ടുണ്ടെങ്കിൽ മരണ
ശിക്ഷ ഏല്ക്കുന്നതിന്ന എനിക്ക വിരോധ
മില്ല. ഇവർ എന്റെ നേരെ ബോധി
പ്പിക്കുന്ന അന്യായം നേരല്ല എന്ന വരി
കിലൊ എന്നെ അവൎക്ക ഏല്പിച്ചുകൊടു
പ്പാൻ ആൎക്കും കഴിയുന്നതല്ല; ഞാൻ കൈ
സരെ അഭയം ചൊല്ലുന്നു എന്ന പറഞ്ഞു.
12 അപ്പോൾ ഫെസ്തൊസ് തന്റെ ആലോ
ചനസഭയോടു സംസാരിച്ചിട്ടു: കൈസ
രെ നീ അഭയം ചൊല്ലിയിരിക്കുന്നു; കൈ
സരുടെ അടുക്കലേക്ക നീ പോകും എന്ന
ഉത്തരം പറഞ്ഞു.
13 ഒട്ടുനാൾ കഴിഞ്ഞശേഷം അഗ്രിപ്പാരാ
ജാവും ബെൎന്നീക്കയും ഫെസ്തൊസിനെ
വന്ദനം ചെയ്വാൻ കൈസൎയ്യയിൽ എത്തി.
14 കുറെനാൾ അവിടെ പാൎക്കുമ്പോൾ ഫെ
സ്തൊസ് പൌലൊസിന്റെ സംഗതി രാ
ജാവിനോടു വിവരിച്ചുപറഞ്ഞതു: ഫേലി
ക്സ് വിട്ടേച്ചുപോയൊരു തടവുകാരൻ
15 ഉണ്ടു. ഞാൻ യെരുശലേമിൽ ചെന്ന
പ്പോൾ യെഹൂദന്മാരുടെ മഹാപുരോഹിത
ന്മാരും മൂപ്പന്മാരും എന്റെ അടുക്കൽ വന്നു
അവന്റെ നേരെ അന്യായം ബോധി
16 പ്പിച്ചു വിധിക്ക അപേക്ഷിച്ചു. എന്നാൽ
പ്രതിവാദികളെ അഭിമുഖമായി കണ്ടു
അന്യായത്തെക്കുറിച്ച പ്രതിവാദിപ്പാൻ
ഇടകിട്ടുംമുമ്പെ യാതൊരു മനുഷ്യനെയും
ഏല്പിച്ചുകൊടുക്കുന്നതു റോമൎക്ക മൎയ്യാദയല്ല
എന്ന ഞാൻ അവരോടു ഉത്തരം പറഞ്ഞു.
17 ആകയാൽ അവർ ഇവിടെ വന്നുകൂടി
യാറെ ഞാൻ ഒട്ടും താമസിയാതെ പിറെറ
ന്നു തന്നേ ന്യായാസനത്തിൽ ഇരുന്നു ആ
പുരുഷനെ കൊണ്ടുവരുവാൻ കല്പിച്ചു.
18 വാദികൾ അവന്റെ ചുററും നിന്നു ഞാൻ
നിരൂപിച്ചിരുന്ന കുററം ഒന്നും ബോധി
19 പ്പിക്കാതെ സ്വന്തമതത്തെക്കുറിച്ചും ജീവി
ച്ചിരിക്കുന്നു എന്ന പൌലൊസ് പറയുന്ന
മരിച്ചുപോയ യേശു എന്നൊരുവനെ
ക്കുറിച്ചും ചില തൎക്കസംഗതികളെ കൊണ്ടു
വന്നതെയുള്ളു. ഇങ്ങനെയുള്ള വിഷയ 20
ങ്ങളിൽ വിചാരണ നടത്തേണ്ടതു എങ്ങ
നെയെന്നു ഞാൻ അറിയായ്കയാൽ: നിന
ക്ക യെരുശലേമിലേക്ക പോയി അവിടെ
ഈ സംഗതികളെക്കുറിച്ചു വിസ്താരം നട
പ്പാൻ സമ്മതമുണ്ടൊ എന്ന ചോദിച്ചു.
എന്നാൽ പൌലൊസ് ചക്രവൎത്തിതിരുമ 21
നസ്സിലെ വിധിക്കായി തന്നെ സൂക്ഷി
ക്കേണം എന്ന അഭയം ചൊല്ലുകയാൽ
കൈസരുടെ അടുക്കൽ അയക്കുവോളം
അവനെ സൂക്ഷിപ്പാൻ കല്പിച്ചു. ആ മനു 22
ഷ്യന്റെ പ്രസംഗം കേൾപ്പാൻ എനിക്കും
ആഗ്രഹമുണ്ടായിരുന്നു എന്ന അഗ്രിപ്പാവു
ഫെസ്തൊസിനോടു പറഞ്ഞതിന്നു: നാളെ
കേൾക്കാം എന്ന അവൻ പറഞ്ഞു.
പിറെറന്നു അഗ്രിപ്പാവു ബെൎന്നീക്കയു 23
മായി വളരെ ആഡംബരത്തോടെ വന്നു,
സഹസ്രാധിപതികളോടും നഗരത്തിലെ
പ്രധാനികളോടും കൂടെ വിചാരണമണ്ഡ
പത്തിൽ വന്നാറെ ഫെസ്തൊസിന്റെ കല്പ
നയാൽ പൌലൊസിനെ കൊണ്ടുവന്നു.
അപ്പോൾ ഫെസ്തൊസ് പറഞ്ഞതു: അഗ്രി 24
പ്പാരാജാവെ, ഇവിടെ വന്നുകൂടിയിരി
ക്കുന്ന സകലപുരുഷന്മാരുമായുള്ളോരെ,
യെഹൂദന്മാരുടെ സമൂഹം എല്ലാം യെരു
ശലേമിലും ഇവിടെയുംവെച്ചു എന്നോടു
അപേക്ഷിക്കയും അവനെ ജീവനോടെ
വെച്ചേക്കരുതു എന്ന നിലവിളിക്കയും
ചെയ്തു ഈ മനുഷ്യനെ നിങ്ങൾ കാണുന്നുവ
ല്ലൊ. അവൻ മരണയോഗ്യമായതു ഒന്നും 25
ചെയ്തിട്ടില്ല എന്ന ഞാൻ ഗ്രഹിച്ചു; അവൻ
തന്നേയും ചക്രവൎത്തിതിരുമനസ്സിലെ അ
ഭയം ചൊല്ലുകയാൽ അവനെ അയക്കേ
ണം എന്ന വിധിച്ചിരിക്കുന്നു. അവനെ 26

ക്കുറിച്ചു തിരുമേനിക്കു എഴുതുവാൻ എനിക്കു
നിശ്ചയമായതു ഒന്നുമില്ല; അതുകൊണ്ടു
വിസ്താരം കഴിഞ്ഞിട്ടു എഴുതുവാൻ വല്ലതും
ഉണ്ടാകേണ്ടതിന്നു അവനെ നിങ്ങളുടെ
മുമ്പിലും, വിശേഷാൽ അഗ്രിപ്പാരാജാവേ,
27 തിരുമുമ്പിലും വരുത്തിയിരിക്കുന്നു. തട
വുകാരനെ അയക്കുമ്പോൾ അവന്റെ
പേരിലുള്ള കുററം കാണിക്കാതിരിക്കുന്നതു
യുക്തമല്ല എന്നു തോന്നുന്നു.

## ൨൬. അദ്ധ്യായം.

അഗ്രിപ്പാവു പൌലൊസിനോടു: നി
ന്റെ കാൎയ്യം പറവാൻ അനുവാദം ഉണ്ടു
എന്നു പറഞ്ഞപ്പോൾ പൌലൊസ് കൈ
നീട്ടി പ്രതിവാദിച്ചതെന്തെന്നാൽ:
2 അഗ്രിപ്പാരാജാവേ, യെഹൂദന്മാർ എ
ന്റെമേൽ ചുമത്തുന്ന എല്ലാകുററങ്ങളെയും
കുറിച്ചു ഇന്നു തിരുമുമ്പാകെ പ്രതിവാദി
3 പ്പാൻ ഇടവന്നതുകൊണ്ടു, വിശേഷാൽ
നീ യെഹൂദന്മാരുടെ ഇടയിലെ ആചാര
ങ്ങളും തൎക്കങ്ങളും എല്ലാം അറിയുന്നവൻ
ആകയാൽ ഞാൻ ഭാഗ്യവാൻ എന്നു നിരൂ
പിക്കുന്നു; അതുകൊണ്ടു എന്റെ പ്രതി
വാദം ക്ഷമയോടെ കേൾക്കേണമെന്നു അ
4 പേക്ഷിക്കുന്നു. എന്റെ ജാതിക്കാരുടെ
ഇടയിലും യെരുശലേമിലും ആദിമുതൽ
ബാല്യംതുടങ്ങിയുള്ള എന്റെ നടപ്പു
യെഹൂദന്മാർ എല്ലാവരും അറിയുന്നു.
5 ഞാൻ നമ്മുടെ മാൎഗ്ഗത്തിൽ സൂക്ഷ്മത ഏറിയ
മതഭേദപ്രകാരം പരീശനായി ജീവിച്ചു
എന്നു അവർ ആദിമുതൽ അറിയുന്നു;
അവൎക്കു മനസ്സുണ്ടെങ്കിൽ സാക്ഷ്യം പറ
6 യാം. ദൈവത്താൽ നമ്മുടെ പിതാക്കന്മാൎക്കു
7 ലഭിച്ചതും നമ്മുടെ പന്ത്രണ്ടു ഗോത്രങ്ങ
ളും രാപ്പകൽ ശ്രദ്ധയോടെ ആരാധിച്ചും
കൊണ്ടു എത്തിപ്പിടിപ്പാൻ ആശിക്കുന്നതും
ആയ വാഗ്ദത്തത്തിലുള്ള പ്രത്യാശഹേതു
വായിട്ടത്രെ ഞാൻ ഇപ്പോൾ വിസ്താര
ത്തിൽ ആയിരിക്കുന്നതു. ആ പ്രത്യാശ
യെച്ചൊല്ലി ആകുന്നു, രാജാവേ, യെഹൂദ
ന്മാർ എന്റെമേൽ കുററം ചുമത്തുന്നതു.
ദൈവം മരിച്ചവരെ ഉയിൎപ്പിക്കുന്നതു വി 8
ശ്വാസയോഗ്യമല്ല എന്നു നിങ്ങൾക്കു തോ
ന്നുന്നതു എന്തു? നസറായനായ യേശു 9
വിന്റെ നാമത്തിന്നു വിരോധമായി
പലതും പ്രവൎത്തിക്കേണം എന്നു ഞാനും
വിചാരിച്ചു സത്യം. അതു ഞാൻ യെരു 10
ശലേമിൽ ചെയ്തിട്ടുമുണ്ടു; മഹാപുരോഹി
തന്മാരോടു അധികാരപത്രം വാങ്ങി വിശു
ദ്ധന്മാരിൽ പലരെയും തടവിൽ ആക്കി
അടെച്ചു; അവരെ നിഗ്രഹിക്കുന്ന സമയം
ഞാനും സമ്മതം കൊടുത്തു. ഞാൻ എല്ലാ 11
പള്ളികളിലും അവരെ പലപ്പോഴും ദണ്ഡി
പ്പിച്ചുംകൊണ്ടു ദൂഷണം പറവാൻ നിൎബ്ബ
ന്ധിക്കയും അവരുടെ നേരെ അത്യന്തം
ഭ്രാന്തു പിടിച്ചു അന്യപട്ടണങ്ങളോളവും
ചെന്നു അവരെ ഉപദ്രവിക്കയും ചെയ്തു.
ഇങ്ങനെ ചെയ്തുവരികയിൽ ഞാൻ മഹാ 12
പുരോഹിതന്മാരുടെ അധികാരത്തോടും
ആജ്ഞയോടും കൂടെ ദമസ്കോസിലേക്കു
യാത്രപോകുമ്പോൾ, രാജാവേ, നട്ടു 13
ച്ചെക്കു ഞാൻ വഴിയിൽവെച്ചു സൂൎയ്യന്റെ
പ്രകാശത്തെ കവിഞ്ഞൊരു വെളിച്ചം ആ
കാശത്തിൽനിന്നു എന്നെയും എന്നോടു
കൂടെ യാത്രചെയ്യുന്നവരെയും ചുററിപ്രകാ
ശിക്കുന്നതു കണ്ടു. ഞങ്ങൾ എല്ലാവരും 14
നിലത്തു വീണപ്പോൾ: ശൌലേ, ശൌലേ,
നീ എന്നെ ഉപദ്രവിക്കുന്നതു എന്തു? മുള്ളി
ന്റെ നേരെ ഉതെക്കുന്നതു നിനക്കു വി
ഷമം ആകുന്നു എന്നു എബ്രായഭാഷയിൽ
എന്നോടു പറയുന്നോരു ശബ്ദം ഞാൻ കേട്ടു.
നീ ആരാകുന്നു കൎത്താവേ എന്നു ഞാൻ 15
ചോദിച്ചതിന്നു കൎത്താവു: നീ ഉപദ്രവി
ക്കുന്ന യേശു തന്നേ ഞാൻ; എങ്കിലും 16

എഴുന്നേറ്റു നിവിന്നുനില്ക്ക; നീ എന്നെ
കണ്ടതിന്നും ഇനി ഞാൻ നിനക്കു പ്രത്യ
ക്ഷൻ ആവാനിരിക്കുന്നതിന്നും നിന്നെ
ശുശ്രൂഷകനും സാക്ഷിയുമായി നിയമി
പ്പാൻ ഞാൻ നിനക്കു പ്രത്യക്ഷനായി.
17 ജനത്തിന്റെയും ജാതികളുടെയും കയ്യിൽ
18 നിന്നു ഞാൻ നിന്നെ രക്ഷിക്കും. അവക്കു
പാപമോചനവും എന്നിലുള്ള വിശ്വാസ
ത്താൽ ശുദ്ധീകരിക്കപ്പെട്ടവരുടെ ഇട
യിൽ അവകാശവും ലഭിക്കേണ്ടതിന്നു അ
വരുടെ കണ്ണു തുറപ്പാനും അവരെ ഇരു
ളിൽനിന്നു വെളിച്ചത്തിലേക്കും സാത്താ
ന്റെ അധികാരത്തിൽനിന്നു ദൈവത്തി
ങ്കലേക്കും തിരിപ്പാനും ഞാൻ ഇപ്പോൾ
നിന്നെ അവരുടെ അടുക്കൽ അയക്കുന്നു
19 എന്നു കല്പിച്ചു. അതുകൊണ്ടു അഗ്രിപ്പാ
രാജാവേ, ഞാൻ സ്വൎഗ്ഗീയദൎശനത്തിന്നു
20 അനുസരണക്കേടു കാണിക്കാതെ ആദ്യം
ദമസ്കൊസിലും യെരുശലേമിലും യെഹൂദ്യ
ദേശത്തെങ്ങും ഉള്ളവരോടും പിന്നെ ജാതി
കളോടും മാനസാന്തരപ്പെട്ടു ദൈവത്തിങ്ക
ലേക്കു തിരിഞ്ഞു മാനസാന്തരത്തിന്നു യോ
ഗ്യമായ പ്രവൃത്തികൾ ചെയ്യേണം എന്നു
21 പ്രസംഗിച്ചു. ഇതുനിമിത്തം യെഹൂദന്മാർ
ദൈവാലയത്തിൽവെച്ചു എന്നെ പിടിച്ചു
22 കൊല്ലുവാൻ ശ്രമിച്ചു. എന്നാൽ ദൈവ
ത്തിന്റെ സഹായം ലഭിക്കയാൽ ഞാൻ
ഇന്നുവരെ നില്ക്കയും ചെറിയവരോടും
വലിയവരോടും സാക്ഷ്യം പറഞ്ഞുപോരു
23 കയും ചെയ്യുന്നു. ക്രിസ്തു കഷ്ടം അനുഭ
വിക്കയും മരിച്ചവരുടെ പുനരുത്ഥാന
ത്തിൽ ആദ്യനായി ജനത്തോടും ജാതിക
ളോടും വെളിച്ചം അറിയിക്കയും ചെയ്യും
എന്നു പ്രവാചകന്മാരും മോശെയും ഭാവി
കാലത്തെക്കുറിച്ചു പ്രസ്താവിച്ചതൊഴികെ
വേറെയൊന്നും ഞാൻ പറയുന്നില്ല.
24 ഇങ്ങനെ പ്രതിവാദിക്കയിൽ ഫെ
സ്തൊസ്: പൌലൊസെ, നിനക്കു ഭ്രാന്തു
ണ്ടു; വിദ്യാബഹുത്വത്താൽ നിനക്കു ഭ്രാന്തു
പിടിച്ചിരിക്കുന്നു എന്നു ഉറക്കെ പറഞ്ഞു.
അതിന്നു പൌലൊസ്: രാജശ്രീ ഫെ 25
സ്തൊസെ, എനിക്കു ഭ്രാന്തില്ല; ഞാൻ സത്യ
വും സുബോധവുമായ വാക്കത്രേ സംസാ
രിക്കുന്നതു. രാജാവിന്നു ഇതിനെക്കുറിച്ചു 26
അറിവുള്ളതുകൊണ്ടു അവനോടു ഞാൻ
പ്രാഗത്ഭ്യത്തോടെ സംസാരിക്കുന്നു; അവ
നു ഇതു ഒന്നും മറവായിരിക്കുന്നില്ല എന്നു
എനിക്കു നിശ്ചയമുണ്ടു; അതു ഒരു
കോണിൽ നടന്നതല്ല. അഗ്രിപ്പാരാജാ 27
വേ, പ്രവാചകന്മാരെ വിശ്വസിക്കുന്നു
വോ? വിശ്വസിക്കുന്നു എന്നു ഞാൻ അറി
യുന്നു എന്നു പറഞ്ഞു. അഗ്രിപ്പാ പൌ 28
ലൊസിനോടു: ഞാൻ ക്രിസ്ത്യാനിയായി
ത്തീരുവാൻ നീ എന്നെ അല്പംകൊണ്ടു
സമ്മതിപ്പിക്കുന്നു എന്നു പറഞ്ഞു. അതി 29
ന്നു പൌലൊസ്: നീ മാത്രമല്ല, ഇന്നു
എന്റെ പ്രസംഗം കേൾക്കുന്നവർ എല്ലാ
വരും അല്പംകൊണ്ടാകട്ടെ അധികംകൊ
ണ്ടാകട്ടെ ഈ ചങ്ങല ഒഴികെ എന്നെ
പ്പോലെ ആകേണം എന്നു ഞാൻ ദൈവ
ത്തോടു അപേക്ഷിക്കുന്നു എന്നു പറഞ്ഞു.
അപ്പോൾ രാജാവും ദേശാധിപതിയും 30
ബെൎന്നീക്കയും അവരോടുകൂടെ ഇരുന്ന
വരും എഴുന്നേറ്റു മാറിനിന്നു: ഈ മനു 31
ഷ്യൻ മരണത്തിന്നോ ചങ്ങലെക്കോ യോ
ഗ്യമായതു ഒന്നും ചെയ്തിട്ടില്ല എന്നു തമ്മിൽ
പറഞ്ഞു. കൈസരെ അഭയം ചൊല്ലി 32
യിരുന്നില്ലെങ്കിൽ അവനെ വിട്ടയപ്പാൻ
കഴിയുമായിരുന്നു എന്നു അഗ്രിപ്പാവു ഫെ
സ്തൊസിനോടു പറഞ്ഞു.

## ൨൭. അദ്ധ്യായം.

ഞങ്ങൾ കപ്പൽ കയറി ഇതല്യെക്കു പോ
കേണം എന്നു കല്പനയായപ്പോൾ പൌ

22 യിരുന്നു. എങ്കിലും ഇപ്പോൾ ധൈൎയ്യ
ത്തോടിരിപ്പാൻ ഞാൻ നിങ്ങളോടു അപേ
ക്ഷിക്കുന്നു; കപ്പലിന്നു അല്ലാതെ നിങ്ങ
ളിൽ ആരുടെയും പ്രാണന്നു ഹാനി വരിക
23 യില്ല. എന്റെ ഉടയവനും ഞാൻ സേ
വിച്ചുവരുന്നവനുമായ ദൈവത്തിന്റെ
ദൂതൻ ഈ രാത്രിയിൽ എന്റെ അടുക്കൽ
24 നിന്നു: പൌലൊസേ, ഭയപ്പെടരുതു;
നീ കൈസരുടെ മുമ്പിൽ നില്ക്കേണ്ടതാ
കുന്നു; നിന്നോടുകൂടെ യാത്രചെയ്യുന്നവ
രെ ഒക്കെയും ദൈവം നിനക്കു ദാനം
25 ചെയ്തിരിക്കുന്നു എന്നു പറഞ്ഞു. അതു
കൊണ്ടു പുരുഷന്മാരേ, ധൈൎയ്യത്തോടിരി
പ്പിൻ; എന്നോടു അരുളിച്ചെയ്തതുപോലെ
തന്നേ സംഭവിക്കും എന്നു ഞാൻ ദൈവ
26 ത്തെ വിശ്വസിക്കുന്നു. എങ്കിലും നാം
ഒരു ദ്വീപിന്മേൽ മുട്ടി വീഴേണ്ടതാകുന്നു.
27 പതിന്നാലാം രാത്രിയായപ്പോൾ ഞങ്ങൾ
അദ്രിയക്കടലിൽ അലയുന്നേരം അൎദ്ധരാ
ത്രിയിൽ ഒരു കരെക്കു സമീപിക്കുന്നു എന്നു
28 കപ്പല്ക്കാൎക്കു തോന്നി. അവർ ഈയം ഇട്ടു
ഇരുപതു മാറെന്നു കണ്ടു; കുറയ അപ്പുറം
പോയിട്ടു വീണ്ടും ഈയം ഇട്ടു പതിനഞ്ചു
29 മാറെന്നു കണ്ടു. പാറസ്ഥലങ്ങളിൽ അക
പ്പെട്ടും എന്നു പേടിച്ചു അവർ അമരത്തുനി
ന്നു നാലു നങ്കൂരം ഇട്ടു, നേരം വെളുപ്പാൻ
30 ആഗ്രഹിച്ചുകൊണ്ടിരുന്നു. എന്നാൽ കപ്പ
ല്ക്കാർ കപ്പൽ വിട്ടു ഓടിപ്പോകുവാൻ വിചാ
രിച്ചു അണിയത്തുനിന്നു നങ്കൂരം ഇടുവാൻ
പോകുന്നു എന്നുള്ള ഭാവത്തിൽ തോണി
31 കടലിൽ ഇറക്കി. അപ്പോൾ പൌലൊസ്
ശതാധിപനോടും പടയാളികളോടും: ഇ
വർ കപ്പലിൽ താമസിച്ചല്ലാതെ നിങ്ങൾ
ക്കു രക്ഷപ്പെടുവാൻ കഴിയുന്നതല്ല എന്നു
32 പറഞ്ഞു. പടയാളികൾ തോണിയുടെ
കയറു അറുത്തു അതു വീഴിച്ചുകളഞ്ഞു.
33 നേരം വെളുക്കാറായപ്പോൾ പൌലൊസ്
എല്ലാവരോടും ഭക്ഷണം കഴിക്കേണ്ടതിന്നു
അപേക്ഷിച്ചു: നിങ്ങൾ ഒന്നും ഭക്ഷിക്കാ
തെ കാത്തുകൊണ്ടു പട്ടിണി കിടക്കുന്നതു
ഇന്നു പതിന്നാലാം ദിവസം ആകുന്നു
വല്ലോ. അതുകൊണ്ടു ആഹാരം കഴി 34
ക്കേണം എന്നു ഞാൻ നിങ്ങളോടു അപേ
ക്ഷിക്കുന്നു; അതു നിങ്ങളുടെ രക്ഷെക്കുള്ള
തല്ലോ; നിങ്ങളിൽ ഒരുത്തന്റെയും തല
യിലെ ഒരു രോമംപോലും നഷ്ടമാകയില്ല
നിശ്ചയം എന്നു പറഞ്ഞു. ഇങ്ങനെ പറ 35
ഞ്ഞിട്ടു അപ്പം എടുത്തു എല്ലാവരും കാൺകെ
ദൈവത്തെ വാഴ്ത്തീട്ടു നുറുക്കി തിന്നുതുട
ങ്ങി. അപ്പോൾ എല്ലാവരും ധൈൎയ്യ 36
പ്പെട്ടു ഭക്ഷണം കഴിച്ചു. കപ്പലിൽ ഞ 37
ങ്ങൾ ആകപ്പാടെ ഇരുനൂറ്റെഴുപത്താറു
ആൾ ഉണ്ടായിരുന്നു. അവർ തിന്നു 38
തൃപ്തി വന്നശേഷം ധാന്യം കടലിൽ കള
ഞ്ഞു കപ്പലിന്റെ ഭാരം കുറെച്ചു. വെളി 39
ച്ചമായപ്പോൾ ഇന്ന ദേശം എന്നു അവർ
അറിഞ്ഞില്ല എങ്കിലും കരയുള്ളോരു തുറ
കണ്ടു, കഴിയും എങ്കിൽ കപ്പൽ അതിലേ
ക്കു ഓടിക്കേണം എന്നു ഭാവിച്ചു നങ്കൂരം 40
അറുത്തു കടലിൽ വിട്ടു ചുക്കാന്റെ കെട്ടും
അഴിച്ചു പെരുമ്പായ് കാറ്റുമുഖമായി
കൊടുത്തു കരെക്കു നേരെ ഓടി. ഇരു 41
കടൽ കൂടിയോരു സ്ഥലത്തിന്മേൽ ചെന്നു
കയറുകയാൽ കപ്പൽ അടിഞ്ഞു അണിയം
ഉറെച്ചു ഇളക്കമില്ലാതെയായി; അമരം തിര
യുടെ കേമത്താൽ ഉടഞ്ഞുപോയി. തടവു 42
കാരിൽ ആരും നീന്തി ഓടിപ്പോകാതിരി
പ്പാൻ അവരെ കൊല്ലേണം എന്നു പടയാ
ളികൾ ആലോചിച്ചു. ശതാധിപനോ 43
പൌലൊസിനെ രക്ഷിപ്പാൻ ഇച്ഛിച്ചിട്ടു
അവരുടെ താല്പൎയ്യം തടുത്തു, നീന്തുവാൻ
കഴിയുന്നവർ ആദ്യം ചാടി കരെക്കു പറ്റു
വാനും ശേഷമുള്ളവർ പലകമേലും കപ്പ 44
ലിന്റെ ഖണ്ഡങ്ങളുടെ മേലുമായി എത്തു

വാനും കല്പിച്ചു; ഇങ്ങനെ എല്ലാവരും കര
യിൽ എത്തി രക്ഷപ്പെട്ടവാൻ സംഗതി
വന്നു.

## ൨൮. അദ്ധ്യായം.

രക്ഷപ്പെട്ടശേഷം ദ്വീപിന്റെ പേർ
2 മെലിത്ത എന്നു ഞങ്ങൾ ഗ്രഹിച്ചു. അവി
ടത്തെ ബൎബ്ബരന്മാർ ഞങ്ങൾക്കു അസാ
ധാരണദയ കാണിച്ചു, മഴയും ശീതവുംനി
മിത്തം തീ കൂട്ടി ഞങ്ങളെ ഒക്കെയും കൈ
3 ക്കൊണ്ടു. പൌലൊസ് കുറെ വിറകു
പെറുക്കി തീയിൽ ഇട്ടപ്പോൾ ഒരു അണ
ലി ചൂടുനിമിത്തം പുറപ്പെട്ടു അവന്റെ
4 കൈക്കു പററി. ആ ജന്തു അവന്റെ
കൈമേൽ തൂങ്ങുന്നതു ബൎബ്ബരന്മാർ കണ്ട
പ്പോൾ: ഈ മനുഷ്യൻ ഒരു കുലപാതകൻ
സംശയമില്ല; കടലിൽനിന്നു രക്ഷപ്പെട്ടി
ട്ടും നീതിദേവി അവനെ ജീവിച്ചിരിപ്പാൻ
സമ്മതിക്കുന്നില്ല എന്നു തമ്മിൽ പറഞ്ഞു.
5 അവനോ ആ ജന്തുവിനെ തീയിൽ കുട
ഞ്ഞുകളഞ്ഞു, ദോഷം ഒന്നും പററിയില്ല.
6 അവൻ വീങ്ങുകയോ പെട്ടെന്നു ചത്തു
വീഴുകയോ ചെയ്യും എന്നുവെച്ചു അവർ
കാത്തുനിന്നു; വളരെനേരം കാത്തുനിന്നി
ട്ടും അവന്നു ആപത്തു ഒന്നും ഭവിക്കുന്നില്ല
എന്നു കണ്ടു മനസ്സു മാറി അവൻ ഒരു
ദേവൻ എന്നു പറഞ്ഞു.
7 ആ സ്ഥലത്തിന്റെ സമീപത്തു പുബ്ലി
യൊസ് എന്ന ദ്വീപുപ്രമാണിക്കു ഒരു
ജന്മഭൂമി ഉണ്ടായിരുന്നു; അവൻ ഞങ്ങളെ
ചേൎത്തു മൂന്നു ദിവസം ആദരവോടെ അ
8 തിഥിസല്ക്കാരം ചെയ്തു. പുബ്ലിയൊസി
ന്റെ അപ്പൻ പനിയും അതിസാരവും
പിടിച്ചു കിടപ്പായിരുന്നു. പൌലൊസ്
അവന്റെ അടുക്കൽ അകത്തു ചെന്നു പ്രാ
ൎത്ഥിച്ചു അവന്റെമേൽ കൈവെച്ചു സൌ
9 ഖ്യം വരുത്തി. ഇതു സംഭവിച്ചശേഷം
ദ്വീപിലെ മററു ദീനക്കാരും വന്നു സൌ
ഖ്യം പ്രാപിച്ചു. അവരും ഏറിയ സമ്മാ 10
നം തന്നു ഞങ്ങളെ മാനിച്ചു; ഞങ്ങൾ
കപ്പൽ കയറുന്ന സമയം ആവശ്യമുള്ളതു
കയററിത്തന്നു.
മൂന്നു മാസം കഴിഞ്ഞശേഷം ആ ദ്വീ 11
പിൽ ശീതകാലം കഴിച്ചു കിടന്നിരുന്ന
അശ്വിനിചിഹ്നമുള്ളോരു അലെക്സന്ത്രിയ
കപ്പലിൽ ഞങ്ങൾ കയറി പുറപ്പെട്ടു,
സുറക്കൂസയിൽ കരെക്കിറങ്ങി മൂന്നു നാൾ 12
പാൎത്തു; അവിടെനിന്നു ചുററി ഓടി രേ
ഗ്യൊനിൽ എത്തി. ഒരു ദിവസം കഴി 13
ഞ്ഞിട്ടു തെക്കങ്കാററു അടിച്ചതിനാൽ
പിറെറന്നു പുത്യൊലിയിൽ എത്തി. അ 14
വിടെ സഹോദരന്മാരെ കണ്ടു ഞങ്ങളോടു
കൂടെ ഏഴു നാൾ താമസിക്കേണം എന്നു
അവർ അപേക്ഷിച്ചു; പിന്നെ ഞങ്ങൾ
റോമയിൽ എത്തി. അവിടത്തെ സഹോ 15
ദരന്മാർ ഞങ്ങളുടെ വൎത്തമാനം കേട്ടിട്ടു
അപ്പ്യപുരവും ത്രിമണ്ഡപവും വരെ ഞങ്ങ
ളെ എതിരേററുവന്നു; അവരെ കണ്ടിട്ടു
പൌലൊസ് ദൈവത്തെ വാഴ്ത്തി ധൈ
ൎയ്യം പ്രാപിച്ചു.
റോമയിൽ എത്തിയശേഷം തനിക്കു 16
കാവലായ പടയാളിയോടുകൂടെ വേറിട്ടു
പാൎപ്പാൻ പൌലൊസിന്നു അനുവാദം
കിട്ടി.
മൂന്നു ദിവസം കഴിഞ്ഞിട്ടു അവൻ യെ 17
ഹൂദന്മാരിൽ പ്രധാനികളായവരെ വിളി
പ്പിച്ചു. അവർ വന്നുകൂടിയപ്പോൾ അ
വരോടു പറഞ്ഞതു: സഹോദരന്മാരേ,
ഞാൻ ജനത്തിന്നോ പിതാക്കന്മാരുടെ ആ
ചാരങ്ങൾക്കോ വിരോധം ഒന്നും ചെയ്തി
ട്ടില്ലാതിരിക്കെ എന്നെ യെരൂശലേമിൽ
നിന്നു ബദ്ധനായി റോമക്കാരുടെ കയ്യിൽ
ഏല്പിച്ചു. അവർ വിസ്തരിച്ചാറെ മരണ 18
യോഗ്യമായതു ഒന്നും എന്നിൽ കാണായ്ക

യാൽ എന്നെ വിട്ടയപ്പാൻ അവൎക്കു മനസ്സു
19 ണ്ടായിരുന്നു. എന്നാൽ യെഹൂദന്മാർ
എതിർ പറകയാൽ ഞാൻ കൈസരെ
അഭയം ചൊല്ലേണ്ടിവന്നു; എന്റെ ജാതി
യുടെ നേരെ അന്യായം ബോധിപ്പിപ്പാൻ
എനിക്കു യാതൊന്നും ഉണ്ടായിട്ടല്ലതാനും.
20 ഇതു ഹേതുവായി നിങ്ങളെ കണ്ടു സം
സാരിക്കേണം എന്നുവെച്ചു ഞാൻ നിങ്ങ
ളെ വിളിപ്പിച്ചു. യിസ്രായേലിന്റെ പ്ര
ത്യാശനിമിത്തം ആകുന്നു ഞാൻ ഈ ചങ്ങ
21 ല ചുമക്കുന്നതു. അവർ അവനോടു: നി
ന്റെ സംഗതിക്കു യെഹൂദ്യയിൽനിന്നു
ഞങ്ങൾക്കു എഴുത്തു വരികയോ സഹോദ
രന്മാരിൽ ആരും വന്നു നിന്നെക്കൊണ്ടു
യാതൊരു ദോഷവും പറകയോ ചെയ്തി
22 ട്ടില്ല. എങ്കിലും ഈ മതഭേദത്തിന്നു
എല്ലായിടത്തും വിരോധം പറയുന്നു എ
ന്നു ഞങ്ങൾ അറിയുന്നതിനാൽ നി
ന്റെ മതം ഇന്നതു എന്നു നീ തന്നേ
പറഞ്ഞുകേൾപ്പാൻ ആഗ്രഹിക്കുന്നു എന്നു
പറഞ്ഞു.
23 ഒരു ദിവസം നിശ്ചയിച്ചിട്ടു പലരും
അവന്റെ പാൎപ്പിടത്തിൽ അവന്റെ അടു
ക്കൽ വന്നു; അവരോടു അവൻ ദൈവ
രാജ്യത്തിന്നു സാക്ഷ്യം പറഞ്ഞു മോശെ
യുടെ ന്യായപ്രമാണവും പ്രവാചകപുസ്ത
കങ്ങളും ആധാരമാക്കി യേശുവിനെക്കുറി
ച്ചു അവൎക്കു ബോധം വരുമാറു രാവിലെ
24 തുടങ്ങി സന്ധ്യവരെ വിവരിച്ചു. അവൻ
പറഞ്ഞതു ചിലർ സമ്മതിച്ചു; ചിലർ

വിശ്വസിച്ചില്ല. അവർ തമ്മിൽ യോജി 25
ക്കാതെ പിരിഞ്ഞുപോകുമ്പോൾ പൌ
ലൊസ് അവരോടു ഒരു വാക്കു പറഞ്ഞ
തെന്തെന്നാൽ:

"നിങ്ങൾ ചെവികൊണ്ടു കേട്ടിട്ടും 26
ഗ്രഹിക്കാതിരിക്കും; കണ്ണുകൊണ്ടു കണ്ടി
ട്ടും കാണാതിരിക്കും; കണ്ണുകൊണ്ടു കാ
ണാതെയും ചെവികൊണ്ടു കേൾക്കാ
തെയും ഹൃദയംകൊണ്ടു ഗ്രഹിച്ചു മന
ന്തിരിയാതെയും ഞാൻ അവരെ സൌ 27
ഖ്യമാക്കാതെയും ഇരിക്കേണ്ടതിന്നു ഈ
ജനത്തിന്റെ ഹൃദയം തടിച്ചിരിക്കുന്നു.
അവരുടെ ചെവി കേൾപ്പാൻ മന്ദമാ
യിരിക്കുന്നു; അവരുടെ കണ്ണു അടെച്ചി
രിക്കുന്നു എന്നു ഈ ജനത്തിന്റെ അടു
ക്കൽ പോയി പറക"

എന്നിങ്ങനെ പരിശുദ്ധാത്മാവു യെശയ്യാ
പ്രവാചകൻമുഖാന്തരം നിങ്ങളുടെ പി
താക്കന്മാരോടു പറഞ്ഞിരിക്കുന്നതു ശരി
തന്നേ. ആകയാൽ ദൈവം തന്റെ ഈ 28
രക്ഷ ജാതികൾക്കു അയച്ചിരിക്കുന്നു; അ
വർ കേൾക്കും എന്നു നിങ്ങൾ അറിഞ്ഞു
കൊൾവിൻ.

അവൻ കൂലിക്കു വാങ്ങിയ വീട്ടിൽ 29
രണ്ടു സംവത്സരം മുഴുവൻ പാൎത്തു, തന്റെ
അടുക്കൽ വരുന്നവരെ ഒക്കെയും കൈ
ക്കൊണ്ടു പൂൎണ്ണപ്രാഗത്ഭ്യത്തോടെ വിഘ്നം 30
കൂടാതെ ദൈവരാജ്യം പ്രസംഗിച്ചും കൎത്താ
വായ യേശുക്രിസ്തുവിനെക്കുറിച്ചു ഉപദേ
ശിച്ചുംപോന്നു.



THE EPISTLE OF PAUL THE APOSTLE TO THE

# ROMANS

## അപ്പൊസ്തലനായ പൌലൊസ്

## റോമക്ക എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

ദൈവം തന്റെ പുത്രനും നമ്മുടെ
കൎത്താവുമായ യേശുക്രിസ്തുവിനെക്കുറിച്ചു
2 വിശുദ്ധരേഖകളിൽ തന്റെ പ്രവാചക
ന്മാർമുഖാന്തരം മുമ്പുകൂട്ടി വാഗ്ദത്തം ചെയ്ത
സുവിശേഷത്തിന്നായി വേർതിരിച്ചു വി
ളിക്കപ്പെട്ട അപ്പൊസ്തലനും യേശുക്രിസ്തു
3 വിന്റെ ദാസനുമായ പൌലൊസ് റോമ
യിൽ ദൈവത്തിന്നു പ്രിയരും വിളിക്ക
പ്പെട്ട വിശുദ്ധന്മാരുമായ എല്ലാവൎക്കും എഴു
4 തുന്നതു: നമ്മുടെ പിതാവായ ദൈവ
ത്തിങ്കൽനിന്നും കൎത്താവായ യേശുക്രിസ്തു
വിങ്കൽനിന്നും നിങ്ങൾക്കു കൃപയും സമാ
5 ധാനവും ഉണ്ടാകട്ടെ. ജഡംസംബന്ധിച്ചു
ദാവീദിന്റെ സന്തതിയിൽനിന്നു ജനി
ക്കയും മരിച്ചിട്ടു ഉയിൎത്തെഴുന്നേല്ക്കയാൽ
വിശുദ്ധിയുടെ ആത്മാവു സംബന്ധിച്ചു
ദൈവപുത്രൻ എന്നു ശക്തിയോടെ നിൎണ്ണ
യിക്കപ്പെടുകയും ചെയ്തിരിക്കുന്നവനാല
6 ല്ലോ ഞങ്ങൾ അവന്റെ നാമത്തിന്നായി
സകലജാതികളുടെയും ഇടയിൽ വിശ്വാസ
ത്തിന്നു അനുസരണം വരുത്തേണ്ടതിന്നു
കൃപയും അപ്പൊസ്തലത്വവും പ്രാപിച്ചതു.
7 അവരിൽ യേശുക്രിസ്തുവിന്നായി വിളിക്ക
പ്പെട്ട നിങ്ങളും ഉൾപ്പെട്ടിരിക്കുന്നു.
8 നിങ്ങളുടെ വിശ്വാസം സൎവ്വലോക
ത്തിലും പ്രസിദ്ധമായിരിക്കുന്നതിനാൽ
ഞാൻ ആദ്യം തന്നേ എന്റെ ദൈവത്തിന്നു
യേശുക്രിസ്തുമുഖാന്തരം നിങ്ങൾക്കെല്ലാവ
ൎക്കും വേണ്ടി സ്തോത്രം ചെയ്യുന്നു. ഞാൻ 9
ഇടവിടാതെ നിങ്ങളെ ഓൎത്തുകൊണ്ടു
ദൈവേഷ്ടത്താൽ എപ്പോൾ എങ്കിലും നി
ങ്ങളുടെ അടുക്കൽ വരുവാൻ സാധിക്കേ
ണ്ടതിന്നു എന്റെ പ്രാൎത്ഥനയിൽ എപ്പോ
ഴും യാചിക്കുന്നു എന്നുള്ളതിന്നു അവ 10
ന്റെ പുത്രനെക്കുറിച്ചുള്ള സുവിശേഷ
ഘോഷണത്തിൽ ഞാൻ എന്റെ ആത്മാ
വിൽ ആരാധിക്കുന്ന ദൈവം എനിക്കു
സാക്ഷി. നിങ്ങളുടെ സ്ഥിരീകരണത്തി 11
ന്നായി ആത്മികവരം വല്ലതും നിങ്ങൾക്കു
നല്കേണ്ടതിന്നു, അതായതു നിങ്ങൾക്കും 12
എനിക്കും ഒത്തൊരുമിച്ചുള്ള വിശ്വാസ
ത്താൽ നിങ്ങളോടുകൂടെ എനിക്കും ആശ്വാ
സം ലഭിക്കേണ്ടതിന്നു ഞാൻ നിങ്ങളെ
കാണ്മാൻ വാഞ്ഛിക്കുന്നു. എന്നാൽ സഹോ 13
ദരന്മാരേ, എനിക്കു ശേഷം ജാതികളിൽ
എന്നപോലെ നിങ്ങളിലും വല്ല ഫലവും
ഉണ്ടാകേണ്ടതിന്നു നിങ്ങളുടെ അടുക്കൽ
വരുവാൻ പലപ്പോഴും ഭാവിച്ചു എങ്കിലും
ഇതുവരെ മുടക്കം വന്നു എന്നു നിങ്ങൾ
അറിയാതിരിക്കരുതു എന്നു ഞാൻ ആഗ്ര
ഹിക്കുന്നു. യവനന്മാൎക്കും ബൎബ്ബരന്മാൎക്കും 14
ജ്ഞാനികൾക്കും ബുദ്ധിഹീനൎക്കും ഞാൻ കട
ക്കാരൻ ആകുന്നു. അങ്ങനെ റോമയി 15
ലുള്ള നിങ്ങളോടും സുവിശേഷം അറിയി

പ്പാൻ എന്നാൽ ആവോളം ഞാൻ ഒരുങ്ങി
16 യിരിക്കുന്നു. സുവിശേഷത്തെക്കുറിച്ചു
എനിക്കു ലജ്ജയില്ല; വിശ്വസിക്കുന്ന ഏ
വന്നും ആദ്യം യെഹൂദന്നും പിന്നെ യവ
നന്നും അതു രക്ഷെക്കായി ദൈവശക്തി
17 യാകുന്നുവല്ലൊ. അതിൽ ദൈവത്തിന്റെ
നീതി വിശ്വാസംഹേതുവായും വിശ്വാ
സത്തിന്നായിക്കൊണ്ടും വെളിപ്പെടുന്നു.
"നീതിമാൻ വിശ്വാസത്താൽ ജീവിക്കും"
എന്നു എഴുതിയിരിക്കുന്നുവല്ലൊ.
18 അനീതികൊണ്ടു സത്യത്തെ തടുക്കുന്ന
മനുഷ്യരുടെ സകലഅഭക്തിക്കും അനീ
തിക്കും നേരെ ദൈവത്തിന്റെ കോപം
19 സ്വൎഗ്ഗത്തിൽനിന്നു വെളിപ്പെടുന്നു. ദൈ
വത്തെക്കുറിച്ചു അറിയാകുന്നതു അവൎക്കു
വെളിവായിരിക്കുന്നു; ദൈവം അവൎക്കു
20 വെളിവാക്കിയല്ലൊ. അവന്റെ നിത്യ
ശക്തിയും ദിവ്യത്വവുമായി അവന്റെ
അദൃശ്യലക്ഷണങ്ങൾ ലോകസൃഷ്ടിമുതൽ
അവന്റെ പ്രവൃത്തികളാൽ ബുദ്ധിക്കു
തെളിവായി വെളിപ്പെട്ടുവരുന്നു; അവൎക്കു
പ്രതിവാദമില്ലാതിരിക്കേണ്ടതിന്നു തന്നേ.
21 അവർ ദൈവത്തെ അറിഞ്ഞിട്ടും അവനെ
ദൈവമെന്നു ഓൎത്തു മഹത്വീകരിക്കയോ
നന്ദികാണിക്കയോ ചെയ്യാതെ തങ്ങളുടെ
നിരൂപണങ്ങളിൽ വ്യൎത്ഥരായിത്തീൎന്നു,
അവരുടെ വിവേകമില്ലാത്ത ഹൃദയം ഇ
22 രുണ്ടുപോയി. ജ്ഞാനികൾ എന്നു പറ
ഞ്ഞുകൊണ്ടു അവർ മൂഢരായിപ്പോയി;
23 അക്ഷയനായ ദൈവത്തിന്റെ തേജസ്സി
നെ അവർ ക്ഷയമുള്ള മനുഷ്യൻ, പക്ഷി,
നാല്ക്കാലി, ഇഴജാതി എന്നിവയുടെ രൂപ
സാദൃശ്യമായി മാററിക്കളഞ്ഞു.
24 അതുകൊണ്ടു ദൈവം അവരെ തങ്ങ
ളുടെ ഹൃദയങ്ങളിലെ മോഹങ്ങളിൽ സ്വ
ന്തശരീരങ്ങളെ തമ്മിൽ തമ്മിൽ അവമാ
നിക്കേണ്ടതിന്നു അശുദ്ധിയിൽ ഏല്പിച്ചു.

ദൈവത്തിന്റെ സത്യം അവർ വ്യാജമാ 25
ക്കി മാററിക്കളഞ്ഞു, സൃഷ്ടിച്ചവനെക്കാൾ
സൃഷ്ടിയെ ഭജിച്ചു ആരാധിച്ചു; അവൻ
എന്നേക്കും വാഴ്ത്തപ്പെട്ടവൻ. ആമേൻ.
അതുകൊണ്ടു ദൈവം അവരെ അവമാ 26
നരാഗങ്ങളിൽ ഏല്പിച്ചു; അവരുടെ സ്ത്രീ
കൾ സ്വാഭാവികഭോഗത്തെ സ്വഭാവവി
രുദ്ധമാക്കിക്കളഞ്ഞു. അവ്വണ്ണം പുരുഷന്മാ 27
രും സ്വാഭാവികസ്ത്രീഭോഗം വിട്ടു അന്യോ
ന്യം കാമം ജ്വലിച്ചു ആണോടു ആൺ അ
വലക്ഷണമായതു പ്രവൎത്തിച്ചു. ഇങ്ങനെ
അവർ തങ്ങളുടെ വിഭ്രമത്തിന്നു യോഗ്യമാ
യ പ്രതിഫലം തങ്ങളിൽ തന്നേ പ്രാപിച്ചു.
ദൈവത്തെ പരിജ്ഞാനത്തിൽ ധരി 28
പ്പാൻ ഇഷ്ടമില്ലാഞ്ഞതിന്നു തക്കവണ്ണം
ദൈവം അവരെ ഉചിതമല്ലാത്തതു ചെ
യ്വാൻ നികൃഷ്ടബുദ്ധിയിൽ ഏല്പിച്ചു. അ 29
വർ സകലഅനീതിയും ദുഷ്ടതയും അത്യാ
ഗ്രഹവും ദുഷ്ബുദ്ധിയും നിറഞ്ഞവർ; അ
സൂയ, കല, പിണക്കം, കപടം, ദുശ്ശീലം
എന്നിവ തിങ്ങിയവർ, കരളക്കാർ, 30
ഏഷണിക്കാർ, ദൈവദ്വേഷികൾ, നിഷ്ഠു
രന്മാർ, ഗൎവ്വിഷ്ഠന്മാർ, ആത്മപ്രശംസ
ക്കാർ, പുതുദോഷം സങ്കല്പിക്കുന്നവർ, മാ
താപിതാക്കന്മാരെ അനുസരിക്കാത്തവർ,
ബുദ്ധിഹീനർ, നിയമലംഘികൾ, വാത്സ 31
ല്യമില്ലാത്തവർ, കനിവററവർ. ഈ വക 32
പ്രവൎത്തിക്കുന്നവർ മരണയോഗ്യർ എന്നു
ള്ള ദൈവന്യായം അവർ അറിഞ്ഞിട്ടും അ
വയെ പ്രവൎത്തിക്ക മാത്രമല്ല പ്രവൎത്തിക്കു
ന്നവരിൽ പ്രസാദിക്കയുംകൂടെ ചെയ്യുന്നു.

## ൨. അദ്ധ്യായം.

അതുകൊണ്ടു വിധിക്കുന്ന ഏതു മനുഷ്യനു
മായുള്ളോവേ, നിനക്കു പ്രതിവാദം പറ
വാൻ ഇല്ല; അന്യനെ വിധിക്കുന്നതിൽ
നീ നിന്നെത്തന്നേ കുററം വിധിക്കുന്നു;

വിധിക്കുന്ന നീ അതു തന്നേ പ്രവൎത്തിക്കു
2 ന്നുവല്ലോ. എന്നാൽ ആ വക പ്രവൎത്തി
ക്കുന്നവരുടെ നേരെ ദൈവത്തിന്റെ
വിധി സത്യാനുസരണയായിരിക്കുന്നു എ
3 ന്നു നാം അറിയുന്നു. ആ വക പ്രവൎത്തിക്കു
ന്നവരെ വിധിക്കയും അതു തന്നേ പ്രവ
ൎത്തിക്കയും ചെയ്യുന്ന മനുഷ്യാ, നീ ദൈവ
ത്തിന്റെ വിധിയിൽനിന്നു തെററി ഒഴി
4 യും എന്നു നിനെക്കുന്നുവോ? അല്ല, ദൈ
വത്തിന്റെ ദയ നിന്നെ മാനസാന്തരത്തി
ലേക്കു നടത്തുന്നു എന്നു അറിയാതെ നീ
അവന്റെ ദയ, ക്ഷമ, ദീൎഘക്ഷാന്തി
എന്നിവയുടെ ഐശ്വൎയ്യം നിരസിക്കുന്നു
5 വോ? എന്നാൽ നിന്റെ കാഠിന്യത്താ
ലും അനുതാപമില്ലാത്ത ഹൃദയത്താലും നീ
ദൈവത്തിന്റെ നീതിയുള്ള വിധി വെ
ളിപ്പെടുന്ന കോപദിവസത്തേക്കു നിനക്കു
തന്നേ കോപം ചരതിച്ചുവെക്കുന്നു.
6 അവൻ ഓരോരുത്തനു അവനവന്റെ
പ്രവൃത്തിക്കു തക്ക പകരം ചെയ്യും.
7 നല്ല പ്രവൃത്തിക്കു വേണ്ടുന്ന സ്ഥിരത പൂ
ണ്ടു തേജസ്സും മാനവും അക്ഷയതയും അ
8 ന്വേഷിക്കുന്നവൎക്കു നിത്യജീവനും, ശാ
ഠ്യം പൂണ്ടു സത്യം അനുസരിക്കാതെ അനീ
തി അനുസരിക്കുന്നവൎക്കു കോപവും ക്രോ
9 ധവും കൊടുക്കും. തിന്മ പ്രവൎത്തിക്കുന്ന
ഏതു മനുഷ്യാത്മാവിന്നും കഷ്ടവും സങ്കട
വും ആദ്യം യെഹൂദന്നും പിന്നെ യവനന്നും
10 വരും. നന്മ പ്രവൎത്തിക്കുന്ന ഏവന്നും
മഹത്വവും മാനവും സമാധാനവും ആദ്യം
യെഹൂദന്നും പിന്നെ യവനന്നും ലഭിക്കും.
11 ദൈവത്തിന്റെ പക്കൽ മുഖപക്ഷം ഇല്ല
12 ല്ലോ. ന്യായപ്രമാണം ഇല്ലാതെ പാപം
ചെയ്തവർ ഒക്കെയും ന്യായപ്രമാണം കൂടാ
തെ നശിച്ചുപോകും; ന്യായപ്രമാണം
ഉണ്ടായിട്ടു പാപം ചെയ്തവർ ഒക്കെയും
ന്യായപ്രമാണത്താൽ വിധിക്കപ്പെടും.

ന്യായപ്രമാണം കേൾക്കുന്നവരല്ല ദൈവ 13
സന്നിധിയിൽ നീതിമാന്മാർ; ന്യായപ്ര
മാണം ആചരിക്കുന്നവരത്രേ നീതീകരി
ക്കപ്പെടുന്നതു. ന്യായപ്രമാണമില്ലാത്ത 14
ജാതികൾ ന്യായപ്രമാണത്തിലുള്ളതു സ്വ
ഭാവത്താൽ ചെയ്യുമ്പോൾ ന്യായപ്രമാണ
മില്ലാത്ത അവർ തങ്ങൾക്കു തന്നേ ഒരു
ന്യായപ്രമാണം ആകുന്നു. അവരുടെ 15
മനസ്സാക്ഷികൂടെ സാക്ഷ്യം പറഞ്ഞും അവ
രുടെ വിചാരങ്ങൾ തമ്മിൽ കുററം ചുമത്തു
കയോ പ്രതിവാദിക്കയോ ചെയ്തുംകൊണ്ടു
അവർ ന്യായപ്രമാണത്തിന്റെ പ്രവൃത്തി
തങ്ങളുടെ ഹൃദയത്തിൽ എഴുതിയിരിക്കുന്ന
തായി കാണിക്കുന്നു; ദൈവം യേശുക്രി 16
സ്തുമുഖാന്തരം മനുഷ്യരുടെ രഹസ്യങ്ങളെ
എന്റെ സുവിശേഷപ്രകാരം ന്യായം വി
ധിക്കുന്ന നാളിൽ തന്നേ.

നീയോ യെഹൂദൻ എന്നു പേർകൊ 17
ണ്ടും ന്യായപ്രമാണത്തിൽ ആശ്രയിച്ചും
ദൈവത്തിൽ പ്രശംസിച്ചും ന്യായപ്രമാ 18
ണത്തിൽനിന്നു പഠിക്കയാൽ അവന്റെ
ഇഷ്ടം അറിഞ്ഞും ഭേദാഭേദങ്ങൾ വിവേ
ചിച്ചും ജ്ഞാനത്തിന്റെയും സത്യത്തി 19
ന്റെയും സ്വരൂപം ന്യായപ്രമാണത്തിൽ
നിന്നു നിനക്കു ലഭിച്ചതുകൊണ്ടു നീ കുരു 20
ടൎക്കു വഴി കാട്ടുന്നവൻ, ഇരുട്ടിലുള്ളവൎക്കു
വെളിച്ചം, മൂഢരെ പഠിപ്പിക്കുന്നവൻ,
ശിശുക്കൾക്കു ഉപദേഷ്ടാവു എന്നു ഉറെച്ചു
മിരിക്കുന്നെങ്കിൽ — ഹേ, അന്യനെ ഉപ 21
ദേശിക്കുന്നവനേ, നീ നിന്നെത്തന്നേ
ഉപദേശിക്കാത്തതു എന്തു? മോഷ്ടിക്കരുതു
എന്നു പ്രസംഗിക്കുന്ന നീ മോഷ്ടിക്കുന്നു
വോ? വ്യഭിചാരം ചെയ്യരുതു എന്നു പറ 22
യുന്ന നീ വ്യഭിചാരം ചെയ്യുന്നുവോ?
വിഗ്രഹങ്ങളെ വെറുക്കുന്ന നീ ക്ഷേത്രം
കവൎച്ച ചെയ്യുന്നുവോ? ന്യായപ്രമാണ 23
ത്തിൽ പ്രശംസിക്കുന്ന നീ ന്യായപ്രമാണ

ലംഘനത്താൽ ദൈവത്തെ അപമാനിക്കു
24 ന്നുവോ? "നിങ്ങൾനിമിത്തം ദൈവ
ത്തിന്റെ നാമം ജാതികളുടെ ഇടയിൽ
ദൂഷിക്കപ്പെടുന്നു" എന്നു എഴുതിയിരിക്കു
25 ന്നുവല്ലോ. നീ ന്യായപ്രമാണം ആച
രിച്ചാൽ പരിഛേദന പ്രയോജനമുള്ളതു
സത്യം; ന്യായപ്രമാണലംഘിയായാലോ
നിന്റെ പരിഛേദന അഗ്രചൎമ്മമായി
26 ത്തീൎന്നു. അഗ്രചൎമ്മി ന്യായപ്രമാണത്തി
ന്റെ നിയമങ്ങളെ പ്രമാണിച്ചാൽ അവ
ന്റെ അഗ്രചൎമ്മം പരിഛേദന എന്നു
27 എണ്ണുകയില്ലയോ? സ്വഭാവത്താൽ അ
ഗ്രചൎമ്മിയായവൻ ന്യായപ്രമാണം അനു
ഷ്ഠിക്കുന്നു എങ്കിൽ അക്ഷരവും പരിഛേദ
നയുമുള്ള ന്യായപ്രമാണലംഘിയായ നി
28 ന്നെ അവൻ വിധിക്കയില്ലയോ? പുറ
മെ യെഹൂദനായവൻ യെഹൂദനല്ല; പുറ
മെ ജഡത്തിലുള്ളതു പരിഛേദനയുമല്ല;
29 അകമെ യെഹൂദനായവനത്രേ യെഹൂ
ദൻ; അക്ഷരത്തിലല്ല ആത്മാവിലുള്ള ഹൃ
ദയപരിഛേദനയത്രേ പരിഛേദന; അ
വന്നു മനുഷ്യരാലല്ല ദൈവത്താൽ തന്നേ
പുകഴ്ച ലഭിക്കും.

## ൩. അദ്ധ്യായം.

എന്നാൽ യെഹൂദന്നു എന്തു വിശേഷത?
അല്ല, പരിഛേദനയാൽ എന്തു പ്രയോ
2 ജനം? സകലവിധത്തിലും വളരെ
ഉണ്ടു; ഒന്നാമതു ദൈവത്തിന്റെ അരുള
പ്പാടുകൾ അവരുടെ പക്കൽ സമൎപ്പിച്ചി
3 രിക്കുന്നതു തന്നേ. ചിലർ വിശ്വസി
ച്ചില്ല എങ്കിൽ അവരുടെ അവിശ്വാസ
ത്താൽ ദൈവത്തിന്റെ വിശ്വസ്തതെക്കു
4 നീക്കം വരുമോ? ഒരുനാളും ഇല്ല.
"നിന്റെ വാക്കുകളിൽ നീ നീതീക
രിക്കപ്പെടുവാനും നിന്റെ ന്യായവി
സ്താരത്തിൽ ജയിപ്പാനും"
എന്നു എഴുതിയിരിക്കുന്നതുപോലെ ദൈ
വം സത്യവാൻ, സകലമനുഷ്യരും ഭോ
ഷ്കു പറയുന്നവർ എന്നേ വരൂ. എന്നാൽ 5
നമ്മുടെ അനീതി ദൈവത്തിന്റെ നീതി
യെ പ്രസിദ്ധമാക്കുന്നു എങ്കിൽ നാം എന്തു
പറയും? ശിക്ഷ നടത്തുന്ന ദൈവം നീതി
യില്ലാത്തവൻ എന്നോ? — ഞാൻ മാനുഷ
രീതിയിൽ പറയുന്നു — ഒരുനാളുമല്ല; അ 6
ല്ലെങ്കിൽ ദൈവം ലോകത്തെ എങ്ങനെ
വിധിക്കും? ദൈവത്തിന്റെ സത്യം 7
എന്റെ ഭോഷ്കിനാൽ അവന്റെ മഹത്വ
ത്തിന്നായി അധികം തെളിവായി എങ്കിൽ
എന്നെ പാപി എന്നു വിധിക്കുന്നതു എന്തു?
നല്ലതു വരേണ്ടതിന്നു തീയതു ചെയ്ക എന്നു 8
പറയരുതോ? ഞങ്ങൾ അങ്ങനെ പറയു
ന്നു എന്നു ചിലർ ഞങ്ങളെ ദൂഷിച്ചുപറ
യുന്നുവല്ലോ. ഇവൎക്കു വരുന്ന ശിക്ഷാവി
ധി നീതിയുള്ളതു തന്നേ.

ആകയാൽ എന്തു? നമുക്കു വിശേഷത 9
യുണ്ടോ? അശേഷമില്ല; യെഹൂദന്മാരും
യവനന്മാരും ഒരുപോലെ പാപത്തിൻ
കീഴാകുന്നു എന്നു നാം മുമ്പെ തെളിയിച്ചു
വല്ലോ.

"നീതിമാൻ ആരുമില്ല, ഒരുത്തൻ 10
പോലുമില്ല. ഗ്രഹിക്കുന്നവൻ ഇല്ല, 11
ദൈവത്തെ അന്വേഷിക്കുന്നവനും
ഇല്ല. എല്ലാവരും വഴിതെറ്റി ഒരു 12
പോലെ കൊള്ളരുതാത്തവരായിത്തീ
ൎന്നു; നന്മ ചെയ്യുന്നവനില്ല, ഒരുത്തൻ
പോലും ഇല്ല. അവരുടെ തൊണ്ട തുറ 13
ന്ന ശവക്കുഴി; നാവുകൊണ്ടു അവർ
ചതിക്കുന്നു; സൎപ്പവിഷം അവരുടെ അ
ധരങ്ങൾക്കു കീഴെ ഉണ്ടു. അവരുടെ 14
വായിൽ ശാപവും കൈപ്പും നിറഞ്ഞി
രിക്കുന്നു. അവരുടെ കാൽ രക്തം 15
ചൊരിയുവാൻ ബദ്ധപ്പെടുന്നു. നാശ 16
വും അരിഷ്ടതയും അവരുടെ വഴിക

17 ളിൽ ഉണ്ടു. സമാധാനമാൎഗ്ഗം അവർ
18 അറിഞ്ഞിട്ടില്ല. അവരുടെ ദൃഷ്ടിയിൽ
ദൈവഭയം ഇല്ല”
എന്നിങ്ങനെ എഴുതിയിരിക്കുന്നുവല്ലോ.
19 ന്യായപ്രമാണം പറയുന്നതു എല്ലാം
ന്യായപ്രമാണത്തിൻകീഴുള്ളവരോടു പ്ര
സ്താവിക്കുന്നു എന്നു നാം അറിയുന്നു.
അങ്ങനെ ഏതു വായും അടഞ്ഞു സൎവ്വ
ലോകവും ദൈവസന്നിധിയിൽ ശിക്ഷാ
20 യോഗ്യമായിത്തീരേണ്ടതത്രേ. അതുകൊ
ണ്ടു ന്യായപ്രമാണത്തിന്റെ പ്രവൃത്തിക
ളാൽ ഒരു ജഡവും അവന്റെ സന്നിധി
യിൽ നീതീകരിക്കപ്പെടുകയില്ല; ന്യായ
പ്രമാണത്താൽ പാപത്തിന്റെ പരിജ്ഞാ
21 നമത്രേ വരുന്നതു. ഇപ്പോഴോ ദൈവ
ത്തിന്റെ നീതി, വിശ്വസിക്കുന്ന എല്ലാ
വൎക്കും യേശുക്രിസ്തുവിങ്കലെ വിശ്വാസ
ത്താലുള്ള ദൈവനീതി തന്നേ, ന്യായ
പ്രമാണം കൂടാതെ വെളിപ്പെട്ടുവന്നിരി
22 ക്കുന്നു. അതിന്നു ന്യായപ്രമാണവും പ്ര
23 വാചകന്മാരും സാക്ഷ്യം പറയുന്നു. ഒരു
വ്യത്യാസവുമില്ല; എല്ലാവരും പാപം
ചെയ്തു ദൈവതേജസ്സു ഇല്ലാത്തവരായി
24 ത്തീൎന്നു, അവന്റെ കൃപയാൽ ക്രിസ്തുയേ
ശുവിങ്കലെ വീണ്ടെടുപ്പുമൂലം സൌജന്യ
25 മായത്രേ നീതീകരിക്കപ്പെടുന്നതു. വിശ്വ
സിക്കുന്നവൎക്കു അവൻ തന്റെ രക്തംമൂലം
പ്രായശ്ചിത്തമാകുവാൻ ദൈവം അവനെ
പരസ്യമായി നിറുത്തിയിരിക്കുന്നു. ദൈ
വം തന്റെ പൊറുമയിൽ മുൻകഴിഞ്ഞ
പാപങ്ങളെ ശിക്ഷിക്കാതെ വിടുകനിമി
ത്തം തന്റെ നീതിയെ പ്രദൎശിപ്പിപ്പാൻ,
26 താൻ നീതിമാനും യേശുവിൽ വിശ്വസി
ക്കുന്നവനെ നീതീകരിക്കുന്നവനും ആകേ
ണ്ടതിന്നു ഇക്കാലത്തു തന്റെ നീതിയെ
പ്രദൎശിപ്പിപ്പാൻ തന്നേ അങ്ങനെ ചെ
27 യ്തു. ആകയാൽ പ്രശംസ എവിടെ?
അതു പൊയ്പോയി. ഏതു മാൎഗ്ഗത്താൽ?
കൎമ്മമാൎഗ്ഗത്താലോ? അല്ല, വിശ്വാസമാൎഗ്ഗ
ത്താലത്രേ. അങ്ങനെ മനുഷ്യൻ ന്യായപ്ര 28
മാണത്തിന്റെ പ്രവൃത്തികൂടാതെ വിശ്വാ
സത്താൽ തന്നേ നീതീകരിക്കപ്പെടുന്നു
എന്നു നാം അനുമാനിക്കുന്നു. അല്ല, ദൈ 29
വം യെഹൂദന്മാരുടെ ദൈവം മാത്രമോ?
ജാതികളുടെയും ദൈവമല്ലയോ? അതേ
ജാതികളുടെയും ദൈവം ആകുന്നു. ദൈ 30
വം ഏകനല്ലോ; അവൻ വിശ്വാസംമൂലം
പരിച്ഛേദനക്കാരെയും വിശ്വാസത്താൽ
അഗ്രചൎമ്മികളെയും നീതീകരിക്കുന്നു. ആ 31
കയാൽ നാം വിശ്വാസത്താൽ ന്യായപ്രമാ
ണത്തെ ദുൎബ്ബലമാക്കുന്നുവോ? ഒരുനാളും
ഇല്ല; നാം ന്യായപ്രമാണത്തെ ഉറപ്പിക്ക
യത്രേ ചെയ്യുന്നു.

## ൪. അദ്ധ്യായം.

എന്നാൽ നമ്മുടെ പൂൎവ്വപിതാവായ അ
ബ്രാഹാം ജഡപ്രകാരം എന്തു പ്രാപിച്ചു
എന്നു പറയേണ്ടു? അബ്രാഹാം പ്രവൃ 2
ത്തിയാൽ നീതീകരിക്കപ്പെട്ടു എങ്കിൽ അ
വന്നു പ്രശംസിപ്പാൻ സംഗതി ഉണ്ടു;
ദൈവസന്നിധിയിൽ ഇല്ലതാനും. തിരു 3
വെഴുത്തു എന്തു പറയുന്നു? “അബ്രാഹാം
ദൈവത്തെ വിശ്വസിച്ചു; അതു അവന്നു
നീതിയായി കണക്കിട്ടു” എന്നു തന്നേ.
എന്നാൽ പ്രവൎത്തിക്കുന്നവന്നു കൂലി കണ 4
ക്കിടുന്നതു കൃപയായിട്ടല്ല കടമായിട്ടത്രേ.
പ്രവൎത്തിക്കാത്തവൻ എങ്കിലും അഭക്തനെ 5
നീതീകരിക്കുന്നവനിൽ വിശ്വസിക്കുന്നേ
വന്നോ അവന്റെ വിശ്വാസം നീതി
യായി കണക്കിടുന്നു. ദൈവം പ്രവൃത്തി 6
കൂടാതെ നീതി കണക്കിടുന്ന മനുഷ്യന്റെ
ഭാഗ്യം ദാവീദും വൎണ്ണിക്കുന്നതു:
“അധൎമ്മം മോചിച്ചും പാപം 7
മറെച്ചും കിട്ടിയവർ ഭാഗ്യവാന്മാർ.

കൎത്താവു പാപം കണക്കിടാത്ത മനു
ഷ്യൻ ഭാഗ്യവാൻ."
9 ഈ ഭാഗ്യവൎണ്ണനം പരിഛേദനെക്കൊ? അ
ഗ്രചൎമ്മത്തിന്നു കൂടെയോ? അബ്രാഹാമിന്നു
വിശ്വാസം നീതിയായി കണക്കിട്ടു എന്ന
10 ല്ലോ നാം പറയുന്നതു. എങ്ങനെ കണ
ക്കിട്ടതു? പരിഛേദനയിലൊ? അഗ്രചൎമ്മ
ത്തിലൊ? പരിഛേദനയിലല്ല, അഗ്രചൎമ്മ
11 ത്തിലത്രെ. അഗ്രചൎമ്മത്തിൽവെച്ചു ഉണ്ടാ
യിരുന്ന വിശ്വാസനീതിക്കു മുദ്രയായി
പരിഛേദന എന്ന അടയാളം അവന്നു
ലഭിച്ചതു അഗ്രചൎമ്മത്തോടെ വിശ്വസിക്കു
ന്നവൎക്കുംകൂടെ നീതി കണക്കിടപ്പെടുവാ
ന്തക്കവണ്ണം താൻ അവൎക്കു എല്ലാവൎക്കും
12 പിതാവായിരിക്കേണ്ടതിന്നും പരിഛേ
ദന മാത്രമുള്ളവരല്ല നമ്മുടെ പിതാവായ
അബ്രാഹാമിന്നു അഗ്രചൎമ്മത്തിൽവെച്ചു ഉ
ണ്ടായിരുന്ന വിശ്വാസത്തെ അനുഗമിക്കു
ന്നവരുമായ പരിഛേദനക്കാൎക്കു പിതാവാ
13 യിരിക്കേണ്ടതിന്നും തന്നേ. ലോകാവ
കാശി ആകും എന്നുള്ള വാഗ്ദത്തം അബ്രാ
ഹാമിന്നോ അവന്റെ സന്തതിക്കോ ന്യാ
യപ്രമാണത്താലല്ല വിശ്വാസത്തിന്റെ
14 നീതിയാലത്രേ ലഭിച്ചതു. എന്നാൽ ന്യാ
യപ്രമാണമുള്ളവർ അവകാശികൾ എ
ങ്കിൽ വിശ്വാസം വ്യൎത്ഥവും വാഗ്ദത്തം
15 ദുൎബ്ബലവും എന്നു വരും. ന്യായപ്രമാണ
മോ കോപത്തിന്നു ഹേതുവാകുന്നു; ന്യായ
പ്രമാണം ഇല്ലാത്തേടത്തു ലംഘനവുമില്ല.
16 അതുകൊണ്ടു കൃപാദാനം എന്നു വരേണ്ട
തിന്നു വിശ്വാസത്താലത്രെ അവകാശി
കൾ ആകുന്നതു; വാഗ്ദത്തം സകലസന്ത
തിക്കും, ന്യായപ്രമാണമുള്ളവൎക്കു മാത്രമല്ല,
അബ്രാഹാമിന്റെ വിശ്വാസമുള്ളവൎക്കും
17 കൂടെ ഉറപ്പാകേണ്ടതിന്നു തന്നേ. മരിച്ച
വരെ ജീവിപ്പിക്കയും ഇല്ലാത്തതിനെ ഉള്ള
തിനെപ്പോലെ വിളിക്കയും ചെയ്യുന്നവ
നായി താൻ വിശ്വസിച്ച ദൈവത്തിന്റെ
ദൃഷ്ടിയിൽ അവൻ നമുക്കെല്ലാവൎക്കും പി
താവാകേണ്ടതിന്നു തന്നേ. "ഞാൻ നി
ന്നെ ബഹുജാതികൾക്കു പിതാവാക്കി
വെച്ചു" എന്നു എഴുതിയിരിക്കുന്നുവല്ലോ.
"നിന്റെ സന്തതി ഇവ്വണ്ണം ആകും" എന്നു 18
അരുളിച്ചെയ്തിരിക്കുന്നതുപോലെ താൻ
ബഹുജാതികൾക്കു പിതാവാകും എന്നു അ
വൻ ആശെക്കു വിരോധമായി ആശയോ
ടെ വിശ്വസിച്ചു. അവൻ ഏകദേശം 19
നൂറു വയസ്സുള്ളവനാകയാൽ തന്റെ ശരീ
രം നിൎജ്ജീവമായിപ്പോയതും സാറയുടെ
ഗൎഭപാത്രത്തിന്റെ നിൎജ്ജീവത്വവും ഗ്രഹി
ച്ചിട്ടും വിശ്വാസത്തിൽ ക്ഷീണിച്ചില്ല.
ദൈവത്തിന്റെ വാഗ്ദത്തത്തിങ്കൽ അവി 20
ശ്വാസത്താൽ സംശയിക്കാതെ വിശ്വാസ
ത്തിൽ ശക്തിപ്പെട്ടു ദൈവത്തിന്നു മഹ
ത്വം കൊടുത്തു, അവൻ വാഗ്ദത്തം ചെ 21
യ്തതു പ്രവൎത്തിപ്പാനും ശക്തൻ എന്നു പൂൎണ്ണ
മായി ഉറെച്ചു. അതുകൊണ്ടു അതു അവ 22
ന്നു നീതിയായി കണക്കിട്ടു. അവന്നു 23
കണക്കിട്ടു എന്നു എഴുതിയിരിക്കുന്നതു അ
വനെ വിചാരിച്ചു മാത്രം അല്ല, നമ്മെ 24
വിചാരിച്ചുംകൂടെ ആകുന്നു. നമ്മുടെ
അതിക്രമങ്ങൾനിമിത്തം മരണത്തിന്നു
ഏല്പിച്ചും നമ്മുടെ നീതീകരണത്തിന്നായി
ഉയിൎപ്പിച്ചുമിരിക്കുന്ന നമ്മുടെ കൎത്താവാ 25
യ യേശുവിനെ മരിച്ചവരിൽനിന്നു ഉയി
ൎപ്പിച്ചവനിൽ വിശ്വസിക്കുന്ന നമുക്കും
കണക്കിടുവാനുള്ളതാകയാൽ തന്നേ.

## ൫. അദ്ധ്യായം.

വിശ്വാസത്താൽ നീതീകരിക്കപ്പെട്ടിട്ടു ന
മ്മുടെ കൎത്താവായ യേശുക്രിസ്തുമൂലം നമു
ക്കു ദൈവത്തോടു സമാധാനം ഉണ്ടു.
നാം നില്ക്കുന്ന ഈ കൃപയിലേക്കു നമുക്കു 2
അവന്മൂലം വിശ്വാസത്താൽ പ്രവേശന

വും ലഭിച്ചിരിക്കുന്നു; നാം ദൈവതേജസ്സി
ന്റെ പ്രത്യാശയിൽ പ്രശംസിക്കുന്നു.
3 അതു തന്നേ അല്ല, കഷ്ടത സഹിഷ്ണുത
യെയും സഹിഷ്ണുത സിദ്ധതയെയും സി
ദ്ധത പ്രത്യാശയെയും ഉളവാക്കുന്നു എന്നു
4 അറിഞ്ഞു നാം കഷ്ടങ്ങളിലും പ്രശംസി
5 ക്കുന്നു. പ്രത്യാശെക്കോ ഭംഗം വരുന്നി
ല്ല; ദൈവത്തിന്റെ സ്നേഹം നമുക്കു നല്ക
പ്പെട്ട പരിശുദ്ധാത്മാവിനാൽ നമ്മുടെ
ഹൃദയങ്ങളിൽ പകൎന്നിരിക്കുന്നുവല്ലോ.
6 നാം ബലഹീനർ ആയിരിക്കുമ്പോൾ
തന്നേ ക്രിസ്തു തക്ക സമയത്തു അഭക്തൎക്കു
7 വേണ്ടി മരിച്ചു. നീതിമാനു വേണ്ടി
ആരെങ്കിലും മരിക്കുന്നതു ദുൎല്ലഭം; ഗുണവാ
നു വേണ്ടി പക്ഷേ മരിപ്പാൻ തുനിയുമാ
8 യിരിക്കും. ക്രിസ്തുവോ നാം പാപികൾ
ആയിരിക്കുമ്പോൾ തന്നേ നമുക്കു വേണ്ടി
മരിക്കയാൽ ദൈവം തനിക്കു നമ്മോടുള്ള
9 സ്നേഹത്തെ പ്രദൎശിപ്പിക്കുന്നു. അവന്റെ
രക്തത്താൽ നീതീകരിക്കപ്പെട്ടശേഷമോ
നാം അവനാൽ എത്ര അധികമായി കോ
10 പത്തിൽനിന്നു രക്ഷിക്കപ്പെടും. ശത്രുക്ക
ളായിരിക്കുമ്പോൾ തന്നേ നമുക്കു അവ
ന്റെ പുത്രന്റെ മരണത്താൽ ദൈവ
ത്തോടു നിരപ്പു വന്നു എങ്കിൽ നിരന്ന
ശേഷം നാം അവന്റെ ജീവനാൽ എത്ര
11 അധികമായി രക്ഷിക്കപ്പെടും. അത്രയു
മല്ല, നമുക്കു ഇപ്പോൾ നിരപ്പു ലഭിച്ചതി
നു കാരണമായ നമ്മുടെ കൎത്താവായ
യേശുക്രിസ്തുമുഖാന്തരം നാം ദൈവത്തിൽ
പ്രശംസിക്കയും ചെയ്യുന്നു.
12 അതുകൊണ്ടു ഏകമനുഷ്യനാൽ പാപ
വും പാപത്താൽ മരണവും ലോകത്തിൽ
കടന്നു, ഇങ്ങനെ എല്ലാവരും പാപം ചെ
യ്കയാൽ മരണം സകലമനുഷ്യരിലും പര
13 ന്നിരിക്കുന്നു. പാപമോ ന്യായപ്രമാണം
വരെ ലോകത്തിൽ ഉണ്ടായിരുന്നു; എ
ന്നാൽ ന്യായപ്രമാണം ഇല്ലാതിരിക്കു
മ്പോൾ പാപത്തെ കണക്കിടുന്നില്ല.
എങ്കിലും വരുവാനുള്ളവന്റെ പ്രതിരൂപ 14
മായ ആദാമിന്റെ ലംഘനത്തിന്നു തുല്യ
മായി പാപം ചെയ്യാത്തവരിലും മരണം
ആദാംമുതൽ മോശെവരെ വാണിരുന്നു.
എന്നാൽ ലംഘനത്തിന്റെ കാൎയ്യവും കൃപാ 15
വരത്തിന്റെ കാൎയ്യവും ഒരുപോലെയല്ല;
ഏകന്റെ ലംഘനത്താൽ അനേകർ മരി
ച്ചു എങ്കിൽ ദൈവകൃപയും ഏകമനുഷ്യ
നായ യേശുക്രിസ്തുവിന്റെ കൃപയാലുള്ള
ദാനവും അനേകൎക്കു വേണ്ടി ഏററവും അ
ധികം കവിഞ്ഞിരിക്കുന്നു. ഏകൻ പാ 16
പം ചെയ്തതിന്റെ ഫലവും ദാനത്തിന്റെ
കാൎയ്യവും ഒരുപോലെയല്ല; ഏകന്റെ പാ
പം ശിക്ഷാവിധി കല്പിപ്പാൻ ഹേതുവാ
യിത്തീൎന്നു; കൃപാവരമോ അനേകലംഘന
ങ്ങളെ മോചിക്കുന്ന നീതീകരണവിധിക്കു
ഹേതുവായിത്തീൎന്നു. ഏകന്റെ ലംഘന 17
ത്താൽ മരണം ആ ഏകൻനിമിത്തം
വാണു എങ്കിൽ കൃപയുടെയും നീതിദാന
ത്തിന്റെയും സമൃദ്ധി ലഭിക്കുന്നവർ യേ
ശുക്രിസ്തു എന്ന ഏകൻനിമിത്തം ഏററ
വും അധികമായി ജീവനിൽ വാഴും.
അങ്ങനെ ഏകലംഘനത്താൽ സകല 18
മനുഷ്യൎക്കും ശിക്ഷാവിധി വന്നതുപോലെ
ഏകനീതിയാൽ സകലമനുഷ്യൎക്കും ജീവ
കാരണമായ നീതീകരണവും വന്നു.
ഏകമനുഷ്യന്റെ അനുസരണക്കേടി 19
നാൽ അനേകർ പാപികളായിത്തീൎന്നതു
പോലെ ഏകന്റെ അനുസരണത്താൽ
അനേകർ നീതിമാന്മാരായിത്തീരും. എ 20
ന്നാൽ ലംഘനം പെരുകേണ്ടതിന്നു ന്യായ
പ്രമാണവും ഇടയിൽ ചേൎന്നുവന്നു; എങ്കി
ലും പാപം പെരുകിയേടത്തു കൃപ അത്യ
ന്തം വൎദ്ധിച്ചു. പാപം മരണത്താൽ വാ 21
ണതുപോലെ കൃപയും നമ്മുടെ കൎത്താ

വായ യേശുക്രിസ്തുമുഖാന്തരം നീതിയാൽ
നിത്യജീവന്നായി വാഴേണ്ടതിന്നു തന്നേ.

## ൬. അദ്ധ്യായം.

ആകയാൽ നാം എന്തു പറയേണ്ടു? കൃപ
പെരുകേണ്ടതിന്നു പാപം ചെയ്തുകൊണ്ടി
2 രിക്ക എന്നോ? ഒരുനാളും അരുതു. പാ
പസംബന്ധമായി മരിച്ചവരായ നാം ഇനി
3 അതിൽ ജീവിക്കുന്നതു എങ്ങനെ? അല്ല,
യേശുക്രിസ്തുവിനോടു ചേരുവാൻ സ്നാനം
ഏററവരായ നാം എല്ലാവരും അവന്റെ
മരണത്തിൽ പങ്കാളികളാകുവാൻ സ്നാനം
ഏററിരിക്കുന്നു എന്നു നിങ്ങൾ അറിയു
4 ന്നില്ലയോ? അങ്ങനെ നാം അവന്റെ
മരണത്തിൽ പങ്കാളികളായിത്തീൎന്നു സ്നാ
നത്താൽ അവനോടുകൂടെ കുഴിച്ചിടപ്പെട്ടു;
ക്രിസ്തു മരിച്ചിട്ടു പിതാവിന്റെ മഹിമ
യാൽ ജീവിച്ചെഴുന്നേററതുപോലെ നാമും
ജീവന്റെ പുതുക്കത്തിൽ നടക്കേണ്ടതിന്നു
5 തന്നേ. അവന്റെ മരണത്തിന്റെ സാ
ദൃശ്യത്തോടു നാം ഏകീഭവിച്ചവരായെ
ങ്കിൽ പുനരുത്ഥാനത്തിന്റെ സാദൃശ്യ
6 ത്തോടും ഏകീഭവിക്കും. നാം ഇനി പാ
പത്തിന്നു അടിമപ്പെടാതവണ്ണം പാപ
ശരീരത്തിന്നു നീക്കം വരേണ്ടതിന്നു നമ്മു
ടെ പഴയ മനുഷ്യൻ അവനോടുകൂടെ
ക്രൂശിക്കപ്പെട്ടു എന്നു നാം അറിയുന്നു.
7 അങ്ങനെ മരിച്ചവൻ പാപത്തിൽനിന്നു
8 മോചനം പ്രാപിച്ചിരിക്കുന്നു. നാം ക്രിസ്തു
വിനോടുകൂടെ മരിച്ചു എങ്കിൽ അവനോ
ടുകൂടെ ജീവിക്കും എന്നു വിശ്വസിക്കുന്നു.
9 ക്രിസ്തു മരിച്ചിട്ടു ഉയിൎത്തെഴുന്നേററിരിക്ക
യാൽ ഇനി മരിക്കയില്ല; മരണത്തിന്നു
അവന്റെമേൽ ഇനി കൎത്തൃത്വമില്ല എന്നു
10 നാം അറിയുന്നുവല്ലോ. അവൻ മരിച്ചതു
പാപസംബന്ധമായി ഒരിക്കലായിട്ടു മരി
ച്ചു; അവൻ ജീവിക്കുന്നതോ ദൈവത്തി
ന്നു ജീവിക്കുന്നു. അവ്വണ്ണം നിങ്ങളും 11
പാപസംബന്ധമായി മരിച്ചവർ എന്നും ക്രി
സ്തുയേശുവിൽ ദൈവത്തിന്നു ജീവിക്കുന്ന
വർ എന്നും നിങ്ങളെത്തന്നേ എണ്ണുവിൻ.
ആകയാൽ പാപം നിങ്ങളുടെ മൎത്യശ 12
രീരത്തിൽ അതിന്റെ മോഹങ്ങളെ അനു
സരിക്കുമാറു ഇനി വാഴരുതു. നിങ്ങളുടെ 13
അവയവങ്ങളെ അനീതിയുടെ ആയുധ
ങ്ങളായി പാപത്തിന്നു സമൎപ്പിക്കയും അ
രുതു. നിങ്ങളെത്തന്നേ മരിച്ചിട്ടു ജീവി
ക്കുന്നവരായും നിങ്ങളുടെ അവയവങ്ങ
ളെ നീതിയുടെ ആയുധങ്ങളായും ദൈവ
ത്തിന്നു സമൎപ്പിച്ചുകൊൾവിൻ. നിങ്ങൾ 14
ന്യായപ്രമാണത്തിന്നല്ല, കൃപെക്കത്രേ അ
ധീനരാകയാൽ പാപം നിങ്ങളിൽ കൎത്തൃ
ത്വം നടത്തുകയില്ലല്ലോ.
എന്നാൽ എന്തു? ന്യായപ്രമാണത്തിന്ന 15
ല്ല കൃപെക്കത്രേ അധീനരാകയാൽ നാം
പാപം ചെയ്ക എന്നോ? ഒരുനാളും അരുതു.
നിങ്ങൾ ദാസന്മാരായി അനുസരിപ്പാൻ 16
നിങ്ങളെത്തന്നേ സമൎപ്പിക്കയും നിങ്ങൾ
അനുസരിച്ചുപോരുകയും ചെയ്യുന്നവന്നു
ദാസന്മാർ ആകുന്നു എന്നു അറിയുന്നില്ല
യോ? ഒന്നുകിൽ മരണത്തിന്നായി പാപ
ത്തിന്റെ ദാസന്മാർ, അല്ലെങ്കിൽ നീതി
ക്കായി അനുസരണത്തിന്റെ ദാസന്മാർ
തന്നേ. എന്നാൽ നിങ്ങൾ പാപത്തി 17
ന്റെ ദാസന്മാർ ആയിരുന്നുവെങ്കിലും
നിങ്ങളെ പഠിപ്പിച്ച ഉപദേശരൂപത്തെ
ഹൃദയപൂൎവ്വം അനുസരിച്ചു പാപത്തിൽ 18
നിന്നു സ്വാതന്ത്ര്യം ലഭിച്ചു നീതിക്കു ദാസ
ന്മാരായിത്തീൎന്നതുകൊണ്ടു ദൈവത്തിന്നു
സ്തോത്രം. നിങ്ങളുടെ ജഡത്തിന്റെ 19
ബലഹീനതനിമിത്തം ഞാൻ മാനുഷരീ
തിയിൽ പറയുന്നു. നിങ്ങളുടെ അവയ
വങ്ങളെ അധൎമ്മത്തിന്നായി അശുദ്ധിക്കും
അധൎമ്മത്തിന്നും അടിമകളാക്കി സമൎപ്പി

ച്ചതുപോലെ ഇപ്പോൾ നിങ്ങളുടെ അ
വയവങ്ങളെ വിശുദ്ധീകരണത്തിന്നായി
നീതിക്കു അടിമകളാക്കി സമൎപ്പിപ്പിൻ.
20 നിങ്ങൾ പാപത്തിന്നു ദാസന്മാരായിരുന്ന
പ്പോൾ നീതിയെ സംബന്ധിച്ചു സ്വാതന്ത്ര
21 രായിരുന്നുവല്ലോ. നിങ്ങൾക്കു അന്നു
എന്തൊരു ഫലം ഉണ്ടായിരുന്നു? ഇപ്പോൾ
നിങ്ങൾക്കു ലജ്ജ തോന്നുന്നതു തന്നേ.
അതിന്റെ അവസാനം മരണമല്ലോ.
22 എന്നാൽ ഇപ്പോൾ പാപത്തിൽനിന്നു
സ്വാതന്ത്ര്യം പ്രാപിച്ചു ദൈവത്തിന്നു ദാസ
ന്മാരായിരിക്കയാൽ നിങ്ങൾക്കു ലഭിക്കുന്ന
ഫലം വിശുദ്ധീകരണവും അതിന്റെ അ
23 ന്തം നിത്യജീവനും ആകുന്നു. പാപത്തി
ന്റെ ശമ്പളം മരണമത്രേ; ദൈവത്തി
ന്റെ കൃപാവരമോ നമ്മുടെ കൎത്താവായ
യേശുക്രിസ്തുവിൽ നിത്യജീവൻ തന്നേ.

## ൭. അദ്ധ്യായം.

സഹോദരന്മാരേ, ന്യായപ്രമാണം അറി
യുന്നവരോടല്ലോ ഞാൻ സംസാരിക്കു
ന്നതു: മനുഷ്യൻ ജീവനോടിരിക്കുംകാ
ലത്തൊക്കെയും ന്യായപ്രമാണത്തിന്നു അ
വന്റെമേൽ അധികാരമുണ്ടു എന്നു നി
2 ങ്ങൾ അറിയുന്നില്ലയോ? ഭൎത്താവുള്ള
സ്ത്രീ ജീവിച്ചിരിക്കുന്ന ഭൎത്താവിനോടു
ന്യായപ്രമാണത്താൽ ബന്ധിക്കപ്പെട്ടിരി
ക്കുന്നു. ഭൎത്താവു മരിച്ചാൽ അവൾ ഭൎത്തൃ
ന്യായപ്രമാണത്തിൽനിന്നു ഒഴിവുള്ളവ
3 ളായി. ഭൎത്താവു ജീവിച്ചിരിക്കുമ്പോൾ
അവൾ വേറെ പുരുഷന്നു ആയാൽ വ്യഭി
ചാരിണി എന്നു പേർ വരും; ഭൎത്താവു
മരിച്ചു എങ്കിലോ അവൾ വേറെ പുരു
ഷന്നു ആയാൽ വ്യഭിചാരിണി എന്നു
വരാതവണ്ണം ന്യായപ്രമാണത്തിൽനിന്നു
4 സ്വാതന്ത്ര്യയാകുന്നു. അതുകൊണ്ടു സഹോ
ദരന്മാരേ, നാം ദൈവത്തിന്നു ഫലം കായ്ക്കു

മാറു മരിച്ചിട്ടു ഉയിൎത്തെഴുന്നേററവനായ
വേറൊരുവന്നു ആകേണ്ടതിന്നു നിങ്ങളും
ക്രിസ്തുവിന്റെ ശരീരംമുഖാന്തരം ന്യായ
പ്രമാണസംബന്ധമായി മരിച്ചിരിക്കുന്നു.
നാം ജഡത്തിലായിരുന്നപ്പോൾ ന്യായപ്ര 5
മാണത്താൽ ഉളവായ പാപരാഗങ്ങൾ മര
ണത്തിന്നു ഫലം കായ്ക്കത്തക്കവണ്ണം നമ്മു
ടെ അവയവങ്ങളിൽ വ്യാപരിച്ചുപോന്നു.
ഇപ്പോഴോ, നമ്മെ പിടിച്ചടക്കിയിരുന്ന 6
ന്യായപ്രമാണം സംബന്ധിച്ചു മരിച്ചിരി
ക്കകൊണ്ടു അക്ഷരത്തിന്റെ പഴക്കത്തി
ലല്ല ആത്മാവിന്റെ പുതുക്കത്തിൽ തന്നേ
സേവിക്കേണ്ടതിന്നു നാം ന്യായപ്രമാണ
ത്തിൽനിന്നു ഒഴിവുള്ളവരായിരിക്കുന്നു.
ആകയാൽ നാം എന്തു പറയേണ്ടു? 7
ന്യായപ്രമാണം പാപം എന്നോ? ഒരുനാ
ളും അരുതു. എങ്കിലും ന്യായപ്രമാണ
ത്താൽ അല്ലാതെ ഞാൻ പാപത്തെ അറി
ഞ്ഞില്ല; മോഹിക്കരുതു എന്നു ന്യായപ്രമാ
ണം പറയാതിരുന്നെങ്കിൽ ഞാൻ മോഹ
ത്തെ അറികയില്ലായിരുന്നു. പാപമോ 8
അവസരം ലഭിച്ചിട്ടു കല്പനയാൽ എന്നിൽ
സകലവിധമോഹത്തെയും ജനിപ്പിച്ചു;
ന്യായപ്രമാണം കൂടാതെ പാപം നിൎജ്ജീവ
മാകുന്നു. ഞാൻ ഒരു കാലത്തു ന്യായപ്ര 9
മാണം കൂടാതെ ജീവിച്ചിരുന്നു; എന്നാൽ
കല്പന വന്നപ്പോൾ പാപം വീണ്ടും ജീവി
ക്കയും ഞാൻ മരിക്കയും ചെയ്തു. ഇങ്ങ 10
നെ ജീവന്നായി ലഭിച്ചിരുന്ന കല്പന
എനിക്കു മരണഹേതുവായിത്തീൎന്നു എന്നു
ഞാൻ കണ്ടു. പാപം അവസരം ലഭി 11
ച്ചിട്ടു കല്പനയാൽ എന്നെ ചതിക്കയും കൊ
ല്ലുകയും ചെയ്തു. ആകയാൽ ന്യായപ്രമാ 12
ണം വിശുദ്ധം; കല്പന വിശുദ്ധവും ന്യാ
യവും നല്ലതും തന്നേ. എന്നാൽ നന്മയാ 13
യുള്ളതു എനിക്കു മരണകാരണമായിത്തീ
ൎന്നു എന്നോ? ഒരുനാളും അരുതു. പാപ

മത്രെ മരണമായിത്തീൎന്നു; അതു നന്മയാ
യുള്ളതിനെകൊണ്ടു എനിക്കു മരണം ഉള
വാക്കുന്നതിനാൽ പാപം എന്നു തെളിയേ
ണ്ടതിന്നും കല്പനയാൽ അത്യന്തം പാപ
14 മായിത്തീരേണ്ടതിന്നും തന്നേ. ന്യായപ്ര
മാണം ആത്മികം എന്നു നാം അറിയുന്നു
വല്ലോ; ഞാനോ ജഡമയൻ, പാപത്തിന്നു
15 ദാസനായി വില്ക്കപ്പെട്ടവൻ തന്നേ. ഞാൻ
പ്രവൎത്തിക്കുന്നതു ഞാൻ അറിയുന്നില്ല;
ഞാൻ ഇച്ഛിക്കുന്നതിനെ അല്ല പകെക്കു
16 ന്നതിനെ അത്രേ ചെയ്യുന്നതു. ഞാൻ
ഇച്ഛിക്കാത്തതിനെ ചെയ്യുന്നു എങ്കിലോ
ന്യായപ്രമാണം നല്ലതു എന്നു ഞാൻ സമ്മ
17 തിക്കുന്നു. ആകയാൽ അതിനെ പ്രവ
ൎത്തിക്കുന്നതു ഞാനല്ല എന്നിൽ വസിക്കുന്ന
18 പാപമത്രേ. എന്നിൽ എന്നുവെച്ചാൽ
എന്റെ ജഡത്തിൽ നന്മ വസിക്കുന്നില്ല
എന്നു ഞാൻ അറിയുന്നു; നന്മ ചെയ്വാനുള്ള
താല്പൎയ്യം എനിക്കുണ്ടു; പ്രവൎത്തിക്കുന്നതോ
19 ഇല്ല. ഞാൻ ചെയ്വാൻ ഇച്ഛിക്കുന്ന നന്മ
ചെയ്യുന്നില്ലല്ലോ; ഇച്ഛിക്കാത്ത തിന്മയത്രേ
20 പ്രവൎത്തിക്കുന്നതു. ഞാൻ ഇച്ഛിക്കാത്ത
തിനെ ചെയ്യുന്നു എങ്കിലോ അതിനെ
പ്രവൎത്തിക്കുന്നതു ഞാനല്ല എന്നിൽ വസി
21 ക്കുന്ന പാപമത്രേ. അങ്ങനെ നന്മ ചെ
യ്വാൻ ഇച്ഛിക്കുന്ന ഞാൻ തിന്മ എന്റെ
പക്കൽ ഉണ്ടു എന്നൊരു പ്രമാണം കാ
22 ണുന്നു. ഉള്ളംകൊണ്ടു ഞാൻ ദൈവ
ത്തിന്റെ ന്യായപ്രമാണത്തിൽ രസി
23 ക്കുന്നു. എങ്കിലും എന്റെ ബുദ്ധിയുടെ
പ്രമാണത്തോടു പോരാടുന്ന വേറൊരു
പ്രമാണം ഞാൻ എന്റെ അവയവങ്ങളിൽ
കാണുന്നു; അതു എന്റെ അവയവങ്ങളി
ലുള്ള പാപപ്രമാണത്തിന്നു എന്നെ ബദ്ധ
24 നാക്കിക്കളയുന്നു. അയ്യോ, ഞാൻ അരി
ഷ്ടമനുഷ്യൻ! ഈ മരണത്തിന്നു അധീന
മായ ശരീരത്തിൽനിന്നു എന്നെ ആർ
വിടുവിക്കും? നമ്മുടെ കൎത്താവായ യേശു 25
ക്രിസ്തുമുഖാന്തരം ഞാൻ ദൈവത്തിന്നു
സ്തോത്രം ചെയ്യുന്നു. അങ്ങനെ ഞാൻ
തന്നേ ബുദ്ധികൊണ്ടു ദൈവത്തിന്റെ
പ്രമാണത്തെയും ജഡംകൊണ്ടു പാപത്തി
ന്റെ പ്രമാണത്തെയും സേവിക്കുന്നു.

## ൮. അദ്ധ്യായം.

അതുകൊണ്ടു ഇപ്പോൾ ക്രിസ്തുയേശുവിലു
ള്ളവൎക്കു ഒരു ശിക്ഷാവിധിയും ഇല്ല. ജീവ 2
ന്റെ ആത്മാവിന്റെ പ്രമാണം എനിക്കു
പാപത്തിന്റെയും മരണത്തിന്റെയും
പ്രമാണത്തിൽനിന്നു ക്രിസ്തുയേശുവിൽ
സ്വാതന്ത്ര്യം വരുത്തിയിരിക്കുന്നു. ജഡ 3
ത്താലുള്ള ബലഹീനതനിമിത്തം ന്യായ
പ്രമാണത്തിന്നു കഴിയാഞ്ഞതിനെ (സാ
ധിപ്പാൻ) ദൈവം തന്റെ പുത്രനെ പാപ
ജഡത്തിന്റെ സാദൃശ്യത്തിലും പാപം
നിമിത്തവും അയച്ചു, പാപത്തിന്നു ജഡ
ത്തിൽ ശിക്ഷ വിധിച്ചു. ജഡത്തെയല്ല 4
ആത്മാവിനെ അത്രേ അനുസരിച്ചുനട
ക്കുന്ന നമ്മിൽ ന്യായപ്രമാണത്തിന്റെ
നീതി നിവൃത്തിയാകേണ്ടതിന്നു തന്നേ.
ജഡസ്വഭാവമുള്ളവർ ജഡത്തിന്നുള്ളതും 5
ആത്മസ്വഭാവമുള്ളവർ ആത്മാവിന്നുള്ള
തും ചിന്തിക്കുന്നു. ജഡത്തിന്റെ ചിന്ത 6
മരണം; ആത്മാവിന്റെ ചിന്തയോ ജീവ
നും സമാധാനവും തന്നേ. ജഡത്തി 7
ന്റെ ചിന്ത ദൈവത്തോടു ശത്രുത്വം ആ
കുന്നു; അതു ദൈവത്തിന്റെ ന്യായപ്രമാ
ണത്തിന്നു കീഴ്പെടുന്നില്ല, കീഴ്പെടുവാൻ
കഴിയുന്നതുമല്ല. ജഡസ്വഭാവമുള്ളവൎക്കു 8
ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴിവില്ല.
നിങ്ങളോ, ദൈവത്തിന്റെ ആത്മാവു 9
നിങ്ങളിൽ വസിക്കുന്നു എന്നുവരികിൽ
ജഡസ്വഭാവമുള്ളവരല്ല ആത്മസ്വഭാവമു
ള്ളവരത്രേ. ക്രിസ്തുവിന്റെ ആത്മാവി

10 ല്ലാത്തവൻ അവനുള്ളവനല്ല. ക്രിസ്തു
നിങ്ങളിൽ ഉണ്ടെങ്കിലോ ശരീരം പാപം
നിമിത്തം മരിക്കേണ്ടതെങ്കിലും ആത്മാവു
11 നീതിനിമിത്തം ജീവനാകുന്നു. യേശു
വിനെ മരിച്ചവരിൽനിന്നു ഉയിൎപ്പിച്ചവ
ന്റെ ആത്മാവു നിങ്ങളിൽ വസിക്കുന്നു
എങ്കിൽ ക്രിസ്തുയേശുവിനെ മരണത്തിൽ
നിന്നു ഉയിൎപ്പിച്ചവൻ നിങ്ങളിൽ വസിക്കു
ന്ന തന്റെ ആത്മാവിനെക്കൊണ്ടു നിങ്ങ
ളുടെ മൎത്യശരീരങ്ങളെയും ജീവിപ്പിക്കും.
12 ആകയാൽ സഹോദരന്മാരേ, നാം ജഡ
ത്തെ അനുസരിച്ചു ജീവിക്കേണ്ടതിന്നു
13 ജഡത്തിന്നല്ല കടക്കാരാകുന്നതു. നിങ്ങൾ
ജഡത്തെ അനുസരിച്ചു ജീവിക്കുന്നു എ
ങ്കിൽ മരിക്കും നിശ്ചയം; ആത്മാവിനാൽ
ശരീരത്തിന്റെ പ്രവൃത്തികളെ മരിപ്പി
14 ക്കുന്നു എങ്കിലോ നിങ്ങൾ ജീവിക്കും. ദൈ
വാത്മാവു നടത്തുന്നവർ ഏവരും ദൈവ
15 ത്തിന്റെ മക്കൾ ആകുന്നു. നിങ്ങൾ
പിന്നെയും ഭയപ്പെടേണ്ടതിന്നു ദാസ്യ
ത്തിന്റെ ആത്മാവിനെ അല്ല; നാം അ
ബ്ബാ പിതാവേ എന്നു വിളിക്കുന്ന പുത്ര
ത്വത്തിൻ ആത്മാവിനെ അത്രേ പ്രാപി
16 ച്ചതു. നാം ദൈവത്തിന്റെ മക്കൾ എന്നു
ആത്മാവുതാനും നമ്മുടെ ആത്മാവോടു
17 കൂടെ സാക്ഷ്യം പറയുന്നു. നാം മക്കൾ
എങ്കിലോ അവകാശികളും ആകുന്നു; ദൈ
വത്തിന്റെ അവകാശികളും ക്രിസ്തുവിന്നു
കൂട്ടവകാശികളും തന്നേ; നാം അവനോടു
കൂടെ തേജസ്കരിക്കപ്പെടേണ്ടതിന്നു അവ
നോടുകൂടെ കഷ്ടമനുഭവിച്ചാലത്രേ.
18 നമ്മിൽ വെളിപ്പെടുവാനുള്ള തേജസ്സു
വിചാരിച്ചാൽ ഈ കാലത്തിലെ കഷ്ടങ്ങൾ
19 സാരമില്ല എന്നു ഞാൻ എണ്ണുന്നു. സൃഷ്ടി
ദൈവപുത്രന്മാരുടെ വെളിപ്പാടിനെ ആ
20 കാംക്ഷയോടെ കാത്തിരിക്കുന്നു. സൃഷ്ടി
ദ്രവത്വത്തിന്റെ ദാസ്യത്തിൽനിന്നു വിടു
തലും ദൈവമക്കളുടെ തേജസ്സാകുന്ന സ്വാ
തന്ത്ര്യവും പ്രാപിക്കും എന്നുള്ള ആശയോ
ടെ മായെക്കു കീഴ്പെട്ടിരിക്കുന്നു; മനഃപൂ 21
ൎവ്വമായിട്ടല്ല, അതിനെ കീഴ്പെടുത്തിയവ
ന്റെ കല്പനനിമിത്തമത്രേ. സൎവ്വസൃ 22
ഷ്ടിയും ഇന്നുവരെ ഒരുപോലെ ഞരങ്ങി
ഈററുനോവോടിരിക്കുന്നു എന്നു നാം അ
റിയുന്നുവല്ലോ. ആത്മാവെന്ന ആദ്യ 23
ദാനം ലഭിച്ചിരിക്കുന്ന നാമും നമ്മുടെ ശരീ
രത്തിന്റെ വീണ്ടെടുപ്പായ പുത്രത്വത്തിന്നു
കാത്തുകൊണ്ടു ഉള്ളിൽ ഞരങ്ങുന്നു. പ്രത്യാ 24
ശയാലല്ലോ നാം രക്ഷിക്കപ്പെട്ടിരിക്കുന്നതു.
കാണുന്ന പ്രത്യാശയോ പ്രത്യാശയല്ല;
ഒരുത്തൻ കാണുന്നതിന്നായി ഇനി പ്രത്യാ
ശിക്കുന്നതു എന്തിന്നു? നാം കാണാത്ത 25
തിന്നായി പ്രത്യാശിക്കുന്നു എങ്കിലോ അ
തിന്നായി ക്ഷമയോടെ കാത്തിരിക്കുന്നു.
അവ്വണ്ണം തന്നേ ആത്മാവു നമ്മുടെ 26
ബലഹീനതെക്കു തുണനില്ക്കുന്നു. വേണ്ടും
പോലെ പ്രാൎത്ഥിക്കേണ്ടതു എന്തെന്നു നാം
അറിയുന്നില്ലല്ലോ. ആത്മാവു തന്നേ ഉച്ച
രിച്ചുകൂടാത്ത ഞരക്കങ്ങളാൽ നമുക്കുവേണ്ടി
പക്ഷവാദം ചെയ്യുന്നു. എന്നാൽ ആത്മാവു 27
വിശുദ്ധൎക്കു വേണ്ടി ദൈവഹിതപ്രകാരം
പക്ഷവാദം ചെയ്യുന്നതുകൊണ്ടു ആത്മാവി
ന്റെ ചിന്ത ഇന്നതെന്നു ഹൃദയങ്ങളെ പരി
ശോധിക്കുന്നവൻ അറിയുന്നു. എന്നാൽ 28
ദൈവത്തെ സ്നേഹിക്കുന്നവൎക്കു, നിൎണ്ണയപ്ര
കാരം വിളിക്കപ്പെട്ടവൎക്കു തന്നേ, സകല
വും നന്മെക്കായി കൂടി വ്യാപരിക്കുന്നു എന്നു
നാം അറിയുന്നു. അവൻ മുന്നറിഞ്ഞവരെ 29
തന്റെ പുത്രൻ അനേകം സഹോദരന്മാ
രിൽ ആദ്യജാതൻ ആകേണ്ടതിന്നു അവ
ന്റെ സ്വരൂപത്തോടു അനുരൂപരാകുവാൻ
മുന്നിയമിച്ചുമിരിക്കുന്നു. മുന്നിയമിച്ചവരെ 30
വിളിച്ചും വിളിച്ചവരെ നീതീകരിച്ചും നീ
തീകരിച്ചവരെ തേജസ്കരിച്ചുമിരിക്കുന്നു.

31 ഇതു സംബന്ധിച്ചു നാം എന്തു പറയേ
ണ്ടു? ദൈവം നമുക്ക അനുകൂലം എങ്കിൽ
32 നമുക്ക പ്രതികൂലം ആർ? സ്വന്തപുത്രനെ
ആദരിക്കാതെ നമുക്ക എല്ലാവൎക്കും വേണ്ടി
എല്പിച്ചുതന്നവൻ അവനോടുകൂടെ സക
33 ലവും നമുക്ക നല്കാതിരിക്കുമൊ? ദൈവം
തിരഞ്ഞെടുത്തവരെ ആർ കുററം ചുമ
ത്തും? നീതീകരിക്കുന്നവൻ ദൈവം.
34 ശിക്ഷ വിധിക്കുന്നവൻ ആർ? ക്രിസ്തു
യേശു മരിച്ചവൻ; മരിച്ചിട്ടു ഉയിൎത്തെഴു
ന്നേററവൻ തന്നേ; അവൻ ദൈവത്തി
ന്റെ വലത്തുഭാഗത്തിരിക്കയും നമുക്ക
വേണ്ടി പക്ഷവാദം കഴിക്കയും ചെയ്യുന്നു.
35 ക്രിസ്തുവിന്റെ സ്നേഹത്തിൽനിന്നു നമ്മെ
വേറുപിരിക്കുന്നതാർ? കഷ്ടതയൊ സങ്ക
ടമൊ ഉപദ്രവമൊ പട്ടിണിയൊ നഗ്നത
യൊ ആപത്തൊ വാളൊ?
36 "നിന്റെനിമിത്തം ഞങ്ങളെ ഇട
വിടാതെ കൊല്ലുന്നു; അറുപ്പാനുള്ള ആ
ടുകളെപ്പോലെ ഞങ്ങളെ എണ്ണുന്നു"
37 എന്നു എഴുതിയിരിക്കുന്നുവല്ലൊ. നാമൊ
നമ്മെ സ്നേഹിച്ചവൻമുഖാന്തരം ഇതിൽ
38 ഒക്കെയും പൂൎണ്ണജയം പ്രാപിക്കുന്നു. മര
ണത്തിന്നൊ ജീവന്നൊ ദൂതന്മാൎക്കൊ വാഴ്ച
കൾക്കൊ അധികാരങ്ങൾക്കൊ ഇപ്പോഴു
39 ള്ളതിന്നൊ വരുവാനുള്ളതിന്നൊ ഉയര
ത്തിന്നൊ ആഴത്തിന്നൊ മററു യാതൊരു
സൃഷ്ടിക്കൊ നമ്മുടെ കൎത്താവായ യേശു
ക്രിസ്തുവിലുള്ള ദൈവസ്നേഹത്തിൽനിന്നു
നമ്മെ വേറുപിരിപ്പാൻ കഴികയില്ല എന്നു
ഞാൻ ഉറെച്ചിരിക്കുന്നു.

## ൯. അദ്ധ്യായം.

**ഞാൻ** ക്രിസ്തുവിൽ സത്യം പറയുന്നു;
2 ഞാൻ പറയുന്നതു ഭോഷ്കല്ല; എനിക്ക
വലിയ ദുഃഖവും ഹൃദയത്തിൽ ഇടവിടാ
തെ നോവും ഉണ്ടു എന്നു എന്റെ മനസ്സാ
ക്ഷി എനിക്ക പരിശുദ്ധാത്മാവിൽ സാ
ക്ഷിയായിരിക്കുന്നു. ജഡപ്രകാരം എ 3
ന്റെ ചാൎച്ചക്കാരായ എന്റെ സഹോദര
ന്മാൎക്കു വേണ്ടി ഞാൻ തന്നേ ക്രിസ്തുവി
നോടുവേറുവിട്ടു ശാപഗ്രസ്തനാവാൻ ഞാൻ
ആഗ്രഹിക്കാമായിരുന്നു. അവർ യിസ്രാ 4
യേല്യർ; പുത്രത്വവും തേജസ്സും നിയമ
ങ്ങളും ന്യായപ്രമാണവും ആരാധനയും
വാഗ്ദത്തങ്ങളും അവൎക്കുള്ളവ; പിതാക്ക 5
ന്മാരും അവൎക്കുള്ളവർ തന്നേ; ജഡപ്ര
കാരം ക്രിസ്തുവും അവരിൽനിന്നല്ലൊ ഉത്ഭ
വിച്ചതു; അവൻ സൎവ്വത്തിന്നും മീതെ
ദൈവമായി എന്നെന്നേക്കും വാഴ്ത്തപ്പെട്ട
വൻ. ആമെൻ. ദൈവവചനം വ്യൎത്ഥമാ 6
യിപ്പോയി എന്നല്ല; യിസ്രായേലിൽനിന്നു
ഉത്ഭവിച്ചവർ എല്ലാം യിസ്രായേല്യർ എ
ന്നും അബ്രഹാമിന്റെ സന്തതിയാകയാൽ 7
എല്ലാവരും മക്കൾ എന്നും വരികയില്ല:
"യിസ്സാക്കിൽനിന്നു ജനിക്കുന്നവർ നി
ന്റെ സന്തതി എന്നു വിളിക്കപ്പെടും"
എന്നേയുള്ളു. അതിന്റെ അൎത്ഥമൊ: ജ 8
ഡപ്രകാരം ജനിച്ച മക്കൾ അല്ല ദൈവ
ത്തിന്റെ മക്കൾ; വാഗ്ദത്തപ്രകാരം ജനി
ച്ച മക്കളെയത്രെ സന്തതി എന്നു എണ്ണുന്നു.
"ഈ സമയത്തേക്കു ഞാൻ വരും; അ 9
പ്പോൾ സാറെക്കു ഒരു മകൻ ഉണ്ടാകും"
എന്നല്ലോ വാഗ്ദത്തവചനം. അത്രയുമല്ല, 10
റിബെക്കയും നമ്മുടെ പിതാവായ യി
സ്സാക്ക എന്ന ഏകനാൽ ഗൎഭം ധരിച്ചു,
കുട്ടികൾ ജനിക്കയൊ ഗുണമാകട്ടെ ദോ 11
ഷമാകട്ടെ ഒന്നും പ്രവൎത്തിക്കയൊ ചെയ്യും
മുമ്പെ തിരഞ്ഞെടുപ്പിൻപ്രകാരമുള്ള ദൈ
വനിൎണ്ണയം പ്രവൃത്തികൾനിമിത്തമല്ല
വിളിച്ചവന്റെ ഇഷ്ടംനിമിത്തം തന്നേ
വരേണ്ടതിന്നു:
"മൂത്തവൻ ഇളയവനെ സേവിക്കും" 12
എന്നു അവളോടു അരുളിച്ചെയ്തു.

13 "ഞാൻ യാക്കോബിനെ സ്നേഹി
ച്ചു ഏശാവിനെ ദ്വേഷിച്ചിരിക്കുന്നു"
എന്നു എഴുതിയിരിക്കുന്നുവല്ലോ.
14 ആകയാൽ നാം എന്തു പറയേണ്ടു?
ദൈവത്തിന്റെ പക്കൽ അനീതി ഉണ്ടോ?
ഒരുനാളും ഇല്ല.
15 "എനിക്കു കരുണ തോന്നേണം എ
ന്നുള്ളവനോടു കരുണ തോന്നുകയും
എനിക്കു കനിവു തോന്നേണം എന്നുള്ള
വനോടു കനിവു തോന്നുകയും ചെയ്യും"
എന്നു അവൻ മോശെയോടു അരുളിച്ചെയ്യു
16 ന്നു. അതുകൊണ്ടു ഇച്ഛിക്കുന്നവനാലുമല്ല,
ഓടുന്നവനാലുമല്ല, കരുണ തോന്നുന്ന ദൈ
വത്താലത്രേ സകലവും സാധിക്കുന്നതു.
17 "ഇതിന്നായിട്ടു തന്നേ ഞാൻ നി
ന്നെ നിൎത്തിയിരിക്കുന്നതു; നിന്നിൽ
എന്റെ ശക്തി കാണിക്കേണ്ടതിന്നും
എന്റെ നാമം സൎവ്വഭൂമിയിലും പ്രസ്താ
വിക്കപ്പെടേണ്ടതിന്നും തന്നേ"
എന്നു തിരുവെഴുത്തിൽ ഫറവോനോടു
18 അരുളിച്ചെയ്യുന്നു. അങ്ങനെ തനിക്കു മന
സ്സുള്ളവനോടു അവൻ കരുണ തോന്നു
ന്നു; തനിക്കു മനസ്സുള്ളവനെ അവൻ
കഠിനനാക്കുന്നു.
19 ആകയാൽ അവൻ പിന്നെ കുററം പറ
യുന്നതു എന്തു? ആർ അവന്റെ ഇഷ്ട
ത്തോടു എതിൎത്തുനില്ക്കുന്നു എന്നു നീ എന്നോ
20 ടു ചോദിക്കും. അയ്യോ, മനുഷ്യാ, ദൈവ
ത്തോടു പ്രത്യുത്തരം പറയുന്ന നീ ആർ?
മനഞ്ഞിരിക്കുന്നതു മനഞ്ഞവനോടു: നീ
എന്നെ ഇങ്ങനെ ചമെച്ചതു എന്തു എന്നു
21 ചോദിക്കുമോ? അല്ല, കുശവന്നു അതേ
പിണ്ഡത്തിൽനിന്നു ഒരു പാത്രം മാനത്തി
ന്നും മററൊരു പാത്രം അപമാനത്തിന്നും
ഉണ്ടാക്കുവാൻ മണ്ണിന്മേൽ അധികാരം
22 ഇല്ലയോ? എന്നാൽ ദൈവം തന്റെ
കോപം കാണിപ്പാനും ശക്തി വെളിപ്പെ
ടുത്തുവാനും യെഹൂദന്മാരിൽനിന്നു മാത്ര 23
മല്ല, ജാതികളിൽനിന്നും വിളിച്ചു തേജസ്സി
ന്നായി മുന്നൊരുക്കിയ കരുണാപാത്രങ്ങ
ളായ നമ്മിൽ തന്റെ തേജസ്സിന്റെ ധ 24
നം വെളിപ്പെടുത്തുവാനും ഇച്ഛിച്ചിട്ടു നാ
ശയോഗ്യമായ കോപപാത്രങ്ങളെ വളരെ
ദീൎഘക്ഷമയോടെ സഹിച്ചു എങ്കിൽ എന്തു?
"എന്റെ ജനമല്ലാത്തവരെ എ 25
ന്റെ ജനം എന്നും പ്രിയയല്ലാത്തവളെ
പ്രിയ എന്നും ഞാൻ വിളിക്കും. നി 26
ങ്ങൾ എന്റെ ജനമല്ല എന്നു അവ
രോടു പറഞ്ഞ ഇടത്തിൽ അവർ ജീവ
നുള്ള ദൈവത്തിന്റെ മക്കൾ എന്നു
വിളിക്കപ്പെടും"
എന്നു ഹോശേയാപുസ്തകത്തിലും അരുളി
ച്ചെയ്യുന്നുവല്ലോ. യെശയ്യാവോ യിസ്രാ 27
യേലിനെക്കുറിച്ചു:
"യിസ്രായേൽമക്കളുടെ എണ്ണം കട
ല്ക്കരയിലെ മണൽപോലെ ആയിരു
ന്നാലും ശേഷിപ്പത്രേ രക്ഷിക്കപ്പെടൂ.
കൎത്താവു ഭൂമിയിൽ തന്റെ വചനം 28
നിവൎത്തിച്ചു ക്ഷണത്തിൽ തീൎക്കും"
എന്നു വിളിച്ചുപറയുന്നു.
"സൈന്യങ്ങളുടെ കൎത്താവു നമുക്കു 29
സന്തതിയെ ശേഷിപ്പിച്ചില്ലെങ്കിൽ നാം
സൊദോമെപ്പോലെ ആകുമായിരുന്നു,
ഗൊമോറെക്കു സദൃശമാകുമായിരുന്നു"
എന്നു യെശയ്യാ മുമ്പുകൂട്ടി പറഞ്ഞിരിക്കു
ന്നുവല്ലോ.
ആകയാൽ നാം എന്തു പറയേണ്ടു? നീ 30
തിയെ പിന്തുടരാത്ത ജാതികൾ നീതി പ്രാ
പിച്ചു, വിശ്വാസത്താലുള്ള നീതി തന്നേ.
നീതിയുടെ പ്രമാണം പിന്തുടൎന്ന യിസ്രാ 31
യേലോ ആ പ്രമാണത്തിങ്കൽ എത്തിയില്ല.
അതെന്തുകൊണ്ടു? വിശ്വാസത്താലല്ല, പ്ര 32
വൃത്തികളാൽ അന്വേഷിച്ചതുകൊണ്ടു ത
ന്നേ അവർ ഇടൎച്ചക്കല്ലിന്മേൽ തട്ടി ഇടറി:

33 “ഇതാ, ഞാൻ സീയോനിൽ ഇടൎച്ച
ക്കല്ലും തടങ്ങൽപാറയും വെക്കുന്നു; അ
വനിൽ വിശ്വസിക്കുന്നവൻ ലജ്ജിച്ചു
പോകയില്ല”
എന്നു എഴുതിയിരിക്കുന്നുവല്ലോ.

## ൧൦. അദ്ധ്യായം.

സഹോദരന്മാരേ, അവർ രക്ഷിക്കപ്പെ
ടേണം എന്നു തന്നേ എന്റെ ഹൃദയവാ
ഞ്ഛയും അവൎക്കു വേണ്ടി ദൈവത്തോടുള്ള
2 യാചനയും ആകുന്നു. അവർ പരിജ്ഞാ
നപ്രകാരമല്ലെങ്കിലും ദൈവത്തെ സംബ
ന്ധിച്ചു എരിവുള്ളവർ എന്നു ഞാൻ അവ
3 ൎക്കു സാക്ഷ്യം പറയുന്നു. അവർ ദൈവ
ത്തിന്റെ നീതി അറിയാതെ സ്വന്തനീ
തി സ്ഥാപിപ്പാൻ അന്വേഷിച്ചുകൊണ്ടു
ദൈവത്തിന്റെ നീതിക്കു കീഴ്പെട്ടില്ല.
4 വിശ്വസിക്കുന്ന ഏവന്നും നീതി ലഭി
പ്പാൻ ക്രിസ്തു ന്യായപ്രമാണത്തിന്റെ അ
5 വസാനം ആകുന്നു. ന്യായപ്രമാണത്താ
ലുള്ള നീതി സംബന്ധിച്ചു:
“അതു ചെയ്ത മനുഷ്യൻ അതി
നാൽ ജീവിക്കും”
എന്നു മോശെ എഴുതിയിരിക്കുന്നുവല്ലോ.
6 വിശ്വാസത്താലുള്ള നീതിയോ ഇവ്വണ്ണം
പറയുന്നു:
“ക്രിസ്തുവിനെ ഇറക്കേണം എന്നു
വിചാരിച്ചു ആർ സ്വൎഗ്ഗത്തിൽ കയറും
7 എന്നോ, ക്രിസ്തുവിനെ മരിച്ചവരുടെ
ഇടയിൽനിന്നു കയറ്റേണം എന്നു വി
ചാരിച്ചു ആർ പാതാളത്തിൽ ഇറങ്ങും
എന്നോ നിന്റെ ഹൃദയത്തിൽ പറ
യരുതു.”
8 എന്നാൽ അതു എന്തു പറയുന്നു?
“വചനം നിനക്കു സമീപമായി നി
ന്റെ വായിലും നിന്റെ ഹൃദയത്തിലും
ഇരിക്കുന്നു;”
അതു ഞങ്ങൾ പ്രസംഗിക്കുന്ന വിശ്വാസ
വചനം തന്നേ. യേശുവിനെ കൎത്താവു എ 9
ന്നു വായികൊണ്ടു ഏറ്റുപറകയും ദൈവം
അവനെ മരിച്ചവരിൽനിന്നു ഉയിൎത്തെഴു
ന്നേല്പിച്ചു എന്നു ഹൃദയംകൊണ്ടു വിശ്വ
സിക്കയും ചെയ്താൽ നീ രക്ഷിക്കപ്പെടും.
ഹൃദയംകൊണ്ടു നീതിക്കായി വിശ്വസിക്ക 10
യും വായികൊണ്ടു രക്ഷെക്കായി ഏറ്റുപറ
കയും ചെയ്യുന്നു.
“അവനിൽ വിശ്വസിക്കുന്നവൻ 11
ഒരുത്തനും ലജ്ജിച്ചുപോകയില്ല”
എന്നു തിരുവെഴുത്തിൽ അരുളിച്ചെയ്യുന്നു
വല്ലോ. യെഹൂദൻ എന്നും യവനൻ 12
എന്നും വ്യത്യാസമില്ല; എല്ലാവൎക്കും കൎത്താ
വു ഒരുവൻ തന്നേ; അവൻ തന്നെ വിളി
ച്ചപേക്ഷിക്കുന്ന എല്ലാവൎക്കും നല്കുവാന്തക്ക
വണ്ണം സമ്പന്നൻ ആകുന്നു.
“കൎത്താവിന്റെ നാമത്തെ വിളിച്ച 13
പേക്ഷിക്കുന്ന ഏവനും രക്ഷിക്കപ്പെടും”
എന്നുണ്ടല്ലോ. എന്നാൽ അവർ വിശ്വസി 14
ക്കാത്തവനെ എങ്ങനെ വിളിച്ചപേക്ഷി
ക്കും? അവർ കേട്ടിട്ടില്ലാത്തവനിൽ എങ്ങ
നെ വിശ്വസിക്കും? പ്രസംഗിക്കുന്നവൻ
ഇല്ലാതെ എങ്ങനെ കേൾക്കും? ആരും 15
അയക്കാതെ എങ്ങനെ പ്രസംഗിക്കും?
“നന്മ സുവിശേഷിക്കുന്നവരുടെ
കാൽ എത്ര മനോഹരം”
എന്നു എഴുതിയിരിക്കുന്നുവല്ലോ.
എങ്കിലും എല്ലാവരും സുവിശേഷം അ 16
നുസരിച്ചിട്ടില്ല:
“കൎത്താവേ, ഞങ്ങൾ കേൾപ്പിച്ചതു
ആർ വിശ്വസിച്ചു”
എന്നു യെശയ്യാവു പറയുന്നുവല്ലോ. ആക 17
യാൽ വിശ്വാസം കേൾവിയാലും കേൾവി
ക്രിസ്തുവിന്റെ വചനത്താലും വരുന്നു. എ 18
ന്നാൽ അവർ കേട്ടില്ലയോ എന്നു ഞാൻ
ചോദിക്കുന്നു. കേട്ടിരിക്കുന്നു നിശ്ചയം:

"അവരുടെ നാദം സൎവ്വഭൂമിയിലും
അവരുടെ വചനം ഭൂതലത്തിന്റെ അ
റ്റത്തോളവും പരന്നു."
19 എന്നാൽ യിസ്രായേൽ ഗ്രഹിച്ചില്ലയോ
എന്നു ഞാൻ ചോദിക്കുന്നു.
"ജനമല്ലാത്തവരെക്കൊണ്ടു ഞാൻ
നിങ്ങൾക്കു എരിവു വരുത്തും; മൂഢജാ
തിയെക്കൊണ്ടു നിങ്ങൾക്കു കോപം
ജനിപ്പിക്കും"
20 എന്നു ഒന്നാമതു മോശെ പറയുന്നു. യെ
ശയ്യാവോ:
"എന്നെ അന്വേഷിക്കാത്തവർ എ
ന്നെ കണ്ടെത്തി; എന്നെ ചോദിക്കാത്ത
വൎക്കു ഞാൻ പ്രത്യക്ഷനായി"
21 എന്നു ധൈൎയ്യത്തോടെ പറയുന്നു. യി
സ്രായേലിനെക്കുറിച്ചോ:
"അനുസരിക്കാത്തതും മറുത്തുപറ
യുന്നതുമായ ജനത്തിങ്കലേക്കു ഞാൻ
ഇടവിടാതെ കൈ നീട്ടി"
എന്നു അവൻ പറയുന്നു.

## ൧൧. അദ്ധ്യായം.

എന്നാൽ ദൈവം സ്വജനത്തെ തള്ളിക്ക
ളഞ്ഞുവോ എന്നു ഞാൻ ചോദിക്കുന്നു.
ഒരുനാളും ഇല്ല; ഞാനും യിസ്രായേല്യന
ല്ലോ; അബ്രാഹാമിന്റെ സന്തതിയിൽ
ബെന്യാമീൻഗോത്രത്തിൽ ജനിച്ചവൻ
2 തന്നേ. ദൈവം മുന്നറിഞ്ഞിട്ടുള്ള തന്റെ
ജനത്തെ തള്ളിക്കളഞ്ഞിട്ടില്ല. ഏലീയാ
വിന്റെ ചരിത്രത്തിൽ തിരുവെഴുത്തു പറ
3 യുന്നതു അറിയുന്നില്ലയോ? അവൻ യി
സ്രായേലിന്നു വിരോധമായി:
"കൎത്താവേ, അവർ നിന്റെ പ്രവാ
ചകന്മാരെ കൊന്നു നിന്റെ യാഗപീഠ
ങ്ങളെ ഇടിച്ചുകളഞ്ഞു; ഞാൻ ഒരുത്തൻ
മാത്രം ശേഷിച്ചിരിക്കുന്നു; അവർ എനി
ക്കും ജീവഹാനിവരുത്തുവാൻനോക്കുന്നു"
എന്നു ദൈവത്തോടു വാദിക്കുമ്പോൾ അ 4
വന്നു അരുളപ്പാടു ഉണ്ടായതു എന്തു?
"ബാലിന്നു മുട്ടുകുത്താത്ത ഏഴായിരം
പേരെ ഞാൻ എനിക്കായി ശേഷിപ്പി
ച്ചിരിക്കുന്നു"
എന്നു തന്നേ. അങ്ങനെ ഈ കാലത്തിലും 5
കൃപയാലുള്ള തിരഞ്ഞെടുപ്പിൻപ്രകാരം
ഒരു ശേഷിപ്പുണ്ടു. കൃപയാൽ എങ്കിൽ 6
പ്രവൃത്തിയാലല്ല; അല്ലെങ്കിൽ കൃപ കൃപ
യല്ല. ആകയാൽ എന്തു? യിസ്രായേൽ 7
താൻ തിരഞ്ഞതു പ്രാപിച്ചില്ല; തിരഞ്ഞെ
ടുക്കപ്പെട്ടവർ അതു പ്രാപിച്ചു; ശേഷമുള്ള
വരോ കഠിനപ്പെട്ടിരിക്കുന്നു.
"ദൈവം അവൎക്കു ഇന്നുവരെ ഗാ 8
ഢനിദ്രയും കാണാത്ത കണ്ണും കേൾക്കാ
ത്ത ചെവിയും കൊടുത്തു"
എന്നു എഴുതിയിരിക്കുന്നുവല്ലോ.
"അവരുടെ മേശ അവൎക്കു കണി 9
യും കുടുക്കും ഇടൎച്ചയും പ്രതികാരവുമാ
യിത്തീരട്ടെ; അവരുടെ കണ്ണു കാണാ 10
തവണ്ണം ഇരുണ്ടുപോകട്ടെ; അവരുടെ
മുതുകു എല്ലായ്പോഴും കുനിയിക്കേണമേ"
എന്നു ദാവീദും പറയുന്നു. എന്നാൽ അവർ 11
വീഴേണ്ടതിന്നോ ഇടറിയതു എന്നു ഞാൻ
ചോദിക്കുന്നു. ഒരുനാളും അല്ല; അവൎക്കു
എരിവു വരുത്തുവാൻ അവരുടെ ലംഘ
നം ഹേതുവായി ജാതികൾക്കു രക്ഷ വന്നു
എന്നേയുള്ളു. എന്നാൽ അവരുടെ ലംഘ 12
നം ലോകത്തിന്നു ധനവും അവരുടെ
നഷ്ടം ജാതികൾക്കു സമ്പത്തും വരുവാൻ
കാരണമായി എങ്കിൽ അവരുടെ യഥാ
സ്ഥാനം എത്ര അധികം?
എന്നാൽ ജാതികളായ നിങ്ങളോടു 13
ഞാൻ പറയുന്നതു: ജാതികളുടെ അപ്പൊ
സ്തലനായിരിക്കയാൽ ഞാൻ എന്റെ 14
സ്വജാതിക്കാൎക്കു വല്ലവിധേനയും സ്പൎദ്ധ
ജനിപ്പിച്ചു, അവരിൽ ചിലരെ രക്ഷിക്കാ

മെങ്കിലോ എന്നുവെച്ചു തന്നേ ഞാൻ എ
15 ൻെറ ശുശ്രൂഷയെ പുകഴ്ത്തുന്നു. അവ
രുടെ ഭ്രംശം ലോകത്തിൻെറ നിരപ്പിന്നു
ഹേതുവായി എങ്കിൽ അവരുടെ അംഗീ
കരണം മരിച്ചവരുടെ ഉയിൎപ്പെന്നല്ലാതെ
16 എന്താകും? ആദ്യഭാഗം വിശുദ്ധം എങ്കിൽ
പിണ്ഡം മുഴുവനും അങ്ങനെ തന്നേ;
വേർ വിശുദ്ധം എങ്കിൽ കൊമ്പുകളും അ
17 ങ്ങനെ തന്നേ. കൊമ്പുകളിൽ ചിലതു
ഒടിച്ചിട്ടു കാട്ടൊലീവായ നിന്നെ അവ
യുടെ ഇടയിൽ ഒട്ടിച്ചുചേൎത്തു ഒലീവുമര
ത്തിൻെറ ഫലപ്രദമായ വേരിന്നു പങ്കാ
18 ളിയായിത്തീൎന്നു എങ്കിലോ, കൊമ്പുക
ളുടെ നേരെ പ്രശംസിക്കരുതു; പ്രശം
സിക്കുന്നുവെങ്കിൽ നീ വേരിനെ അല്ല
വേർ നിന്നെയത്രേ ചുമക്കുന്നു എന്നു
19 ഓൎക്ക. എന്നാൽ എന്നെ ഒട്ടിക്കേണ്ടതി
ന്നു കൊമ്പുകളെ ഒടിച്ചുകളഞ്ഞു എന്നു നീ
20 പറയും. ശരി; അവിശ്വാസത്താൽ അവ
ഒടിഞ്ഞുപോയി; വിശ്വാസത്താൽ നീ
നില്ക്കുന്നു; ഞെളിയാതെ ഭയപ്പെടുക.
21 സ്വാഭാവികകൊമ്പുകളെ ദൈവം ആദ
രിക്കാതെ പോയെങ്കിൽ നിന്നെയും ആദ
22 രിക്കാതെ വന്നേക്കും. ആകയാൽ ദൈവ
ത്തിൻെറ ദയയും ഖണ്ഡിതവും കാണ്ക; വീ
ണവരിൽ ദൈവത്തിൻെറ ഖണ്ഡിതവും;
നിന്നിലോ നീ ദയയിൽ നിലനിന്നാൽ
ദയയും തന്നേ; അല്ലെങ്കിൽ നീയും ഛേദി
23 ക്കപ്പെടും. അവിശ്വാസത്തിൽ നിലനി
ല്ക്കാഞ്ഞാൽ അവരെയുംകൂടെ ഒട്ടിക്കും; അ
വരെ വീണ്ടും ഒട്ടിപ്പാൻ ദൈവം ശക്ത
24 നല്ലോ. സ്വഭാവത്താൽ കാട്ടുമരമായ
തിൽനിന്നു നിന്നെ മുറിച്ചെടുത്തു സ്വഭാ
വത്തിന്നു വിരോധമായി നല്ല ഒലീവുമര
ത്തിൽ ഒട്ടിച്ചു എങ്കിൽ, സ്വാഭാവികകൊ
മ്പുകളായവരെ സ്വന്തമായ ഒലീവുമര
ത്തിൽ എത്ര അധികമായി ഒട്ടിക്കും.

സഹോദരന്മാരേ, നിങ്ങൾ ബുദ്ധിമാ 25
ന്മാരെന്നു നിങ്ങൾക്കു തന്നേ തോന്നാതിരി
പ്പാൻ ഈ രഹസ്യം അറിയാതിരിക്കരുതു
എന്നു ഞാൻ ആഗ്രഹിക്കുന്നു: ജാതിക
ളുടെ പൂൎണ്ണസംഖ്യ ചേരുവോളം യി
സ്രായേലിന്നു അംശമായി കാഠിന്യം ഭവി
ച്ചിരിക്കുന്നു. ഇങ്ങനെ യിസ്രായേൽ മുഴു 26
വനും രക്ഷിക്കപ്പെടും.

“വിടുവിക്കുന്നവൻ സീയോനിൽനി
ന്നു വരും; അവൻ യാക്കോബിൽനിന്നു
അഭക്തിയെ മാററും. ഞാൻ അവരുടെ 27
പാപങ്ങളെ നീക്കുമ്പോൾ ഇതു ഞാൻ
അവരോടു ചെയ്യുന്ന നിയമം”

എന്നു എഴുതിയിരിക്കുന്നുവല്ലോ. സുവി 28
ശേഷം സംബന്ധിച്ചു അവർ നിങ്ങൾ
നിമിത്തം ശത്രുക്കൾ; തിരഞ്ഞെടുപ്പു
സംബന്ധിച്ചോ പിതാക്കന്മാർനിമിത്തം
പ്രിയന്മാർ. ദൈവം തൻെറ കൃപാവര 29
ങ്ങളെയും വിളിയെയും കുറിച്ചു അനുതപി
ക്കുന്നില്ലല്ലോ. നിങ്ങൾ മുമ്പെ ദൈവ 30
ത്തെ അനുസരിക്കാതിരുന്നിട്ടു അവരുടെ
അനുസരണക്കേടിനാൽ ഇപ്പോൾ കരു
ണ ലഭിച്ചതുപോലെ, നിങ്ങൾക്കു ലഭിച്ച 31
കരുണയാൽ അവൎക്കും കരുണ ലഭിക്കേ
ണ്ടതിന്നു അവരും ഇപ്പോൾ അനുസരി
ക്കാതിരിക്കുന്നു. ദൈവം എല്ലാവരോടും 32
കരുണ ചെയ്യേണ്ടതിന്നു എല്ലാവരെയും
അനുസരണക്കേടിൽ അടെച്ചുകളഞ്ഞു.

ഹാ, ദൈവത്തിൻെറ ധനം, ജ്ഞാനം, 33
അറിവു എന്നിവയുടെ ആഴമേ! അവ
ൻെറ ന്യായവിധികൾ എത്ര അപ്രമേയ
വും അവൻെറ വഴികൾ എത്ര അഗോച
രവും ആകുന്നു. കൎത്താവിൻെറ മനസ്സു 34
അറിഞ്ഞവൻ ആർ? അവന്നു മന്ത്രിയായി
രുന്നവൻ ആർ? അവന്നു വല്ലതും മുമ്പെ 35
കൊടുത്തിട്ടു പ്രതിഫലം വാങ്ങുന്നവൻ
ആർ? സകലവും അവനിൽനിന്നും അവ 36

നാലും അവങ്കലേക്കും ആകുന്നുവല്ലോ;
അവന്നു എന്നേക്കും മഹത്വം. ആമേൻ.

## ൧൨. അദ്ധ്യായം.

സഹോദരന്മാരേ, ഞാൻ ദൈവത്തി
ന്റെ മനസ്സലിവു ഓൎപ്പിച്ചു നിങ്ങളെ പ്ര
ബോധിപ്പിക്കുന്നതു: നിങ്ങൾ ബുദ്ധിയുള്ള
ആരാധനയായി നിങ്ങളുടെ ശരീരങ്ങളെ
ജീവനും വിശുദ്ധിയും ദൈവത്തിന്നു പ്ര
സാദവുമുള്ള യാഗമായി സമൎപ്പിപ്പിൻ.
2 ഈ ലോകത്തിന്നു അനുരൂപമാകാതെ
നന്മയും പ്രസാദവും പൂൎണ്ണതയുമുള്ള ദൈ
വഹിതം ഇന്നതെന്നു തിരിച്ചറിയേണ്ട
തിന്നു മനസ്സു പുതുക്കി രൂപാന്തരപ്പെടു
വിൻ.
3 ഭാവിക്കേണ്ടതിന്നു മീതെ ഭാവിച്ചുയരാ
തെ ദൈവം അവനവന്നു വിശ്വാസത്തി
ന്റെ അളവു പങ്കിട്ടതുപോലെ സുബോ
ധമാകുംവണ്ണം ഭാവിക്കേണമെന്നു ഞാൻ
എനിക്കു ലഭിച്ച കൃപയാൽ നിങ്ങളിൽ
4 ഓരോരുത്തനോടും പറയുന്നു. ഒരു ശരീ
രത്തിൽ നമുക്കു പല അവയവങ്ങൾ ഉണ്ട
ല്ലോ; എല്ലാഅവയവങ്ങൾക്കും പ്രവൃത്തി
5 ഒന്നല്ലതാനും; അതുപോലെ പലരായ
നാം ക്രിസ്തുവിൽ ഒരു ശരീരവും എല്ലാവരും
6 തമ്മിൽ അവയവങ്ങളും ആകുന്നു. ആക
യാൽ നമുക്കു ലഭിച്ച കൃപെക്കു ഒത്തവണ്ണം
വെവ്വേറെ വരം ഉള്ളതുകൊണ്ടു പ്രവ
ചനം എങ്കിൽ വിശ്വാസത്തിന്നു ഒത്ത
7 വണ്ണം, ശുശ്രൂഷ എങ്കിൽ ശുശ്രൂഷയിൽ,
ഉപദേശിക്കുന്നവൻ എങ്കിൽ ഉപദേശ
ത്തിൽ, പ്രബോധിപ്പിക്കുന്നവൻ എങ്കിൽ
8 പ്രബോധനത്തിൽ, ദാനംചെയ്യുന്നവൻ
ഏകാഗ്രതയോടെ, ഭരിക്കുന്നവൻ ഉത്സാ
ഹത്തോടെ, കരുണചെയ്യുന്നവൻ പ്രസ
9 ന്നതയോടെ ആകട്ടെ. സ്നേഹം നിൎവ്യാ
ജം ആയിരിക്കട്ടെ; തീയതിനെ വെറുത്തു
നല്ലതിനോടു പറ്റിക്കൊൾവിൻ. സഹോ 10
ദരപ്രീതിയിൽ തമ്മിൽ സ്ഥായിപൂണ്ടു
ബഹുമാനിക്കുന്നതിൽ അന്യോന്യം മുന്നി
ട്ടുകൊൾവിൻ. ഉത്സാഹത്തിൽ മടുപ്പില്ലാ 11
തെ ആത്മാവിൽ എരിവുള്ളവരായി
കൎത്താവിനെ സേവിപ്പിൻ. ആശയിൽ 12
സന്തോഷിപ്പിൻ; കഷ്ടതയിൽ സഹി
ഷ്ണുത കാണിപ്പിൻ; പ്രാൎത്ഥനയിൽ ഉററി 13
രിപ്പിൻ; വിശുദ്ധന്മാരുടെ ആവശ്യങ്ങ
ളിൽ കൂട്ടായ്മ കാണിക്കയും അതിഥിസ
ല്ക്കാരം ആചരിക്കയും ചെയ്വിൻ. നിങ്ങ 14
ളെ ഉപദ്രവിക്കുന്നവരെ അനുഗ്രഹിപ്പിൻ;
ശപിക്കാതെ അനുഗ്രഹിപ്പിൻ. സന്തോ 15
ഷിക്കുന്നവരോടുകൂടെ സന്തോഷിക്കയും
കരയുന്നവരോടുകൂടെ കരകയും ചെ
യ്വിൻ. തമ്മിൽ ഐകമത്യമുള്ളവരായി 16
വലിപ്പം ഭാവിക്കാതെ എളിയവരോടു
ചേൎന്നുകൊൾവിൻ; നിങ്ങളെത്തന്നേ ബു
ദ്ധിമാന്മാർ എന്നു വിചാരിക്കരുതു. ആ 17
ൎക്കും തിന്മെക്കു പകരം തിന്മ ചെയ്യാതെ
സകലമനുഷ്യരുടെയും മുമ്പിൽ യോഗ്യമാ
യതു മുൻകരുതി, കഴിയുമെങ്കിൽ നിങ്ങ 18
ളാൽ ആവോളം സകലമനുഷ്യരോടും
സമാധാനമായിരിപ്പിൻ. പ്രിയമുള്ളവ 19
രേ, നിങ്ങൾ തന്നേ പ്രതികാരം ചെയ്യാതെ
ദൈവകോപത്തിന്നു ഇടം കൊടുപ്പിൻ;
പ്രതികാരം എനിക്കുള്ളതു; ഞാൻ പകരം
ചെയ്യും എന്നു കൎത്താവു അരുളിച്ചെയ്യുന്നു.
എന്നാൽ
"നിന്റെ ശത്രുവിന്നു വിശക്കുന്നു 20
എങ്കിൽ അവന്നു തിന്മാൻ കൊടുക്ക;
ദാഹിക്കുന്നു എങ്കിൽ കുടിപ്പാൻ കൊ
ടുക്ക; അങ്ങനെ ചെയ്താൽ നീ അ
വന്റെ തലമേൽ തീക്കനൽ കുന്നിക്കും"
എന്നു എഴുതിയിരിക്കുന്നുവല്ലോ. തിന്മ 21
യോടു തോല്ക്കാതെ നന്മയാൽ തിന്മയെ
ജയിക്കുക.

## ൧൩. അദ്ധ്യായം.

ഏതു മനുഷ്യനും ശ്രേഷ്ഠാധികാരങ്ങൾക്കു
കീഴടങ്ങട്ടെ. ദൈവത്താലല്ലാതെ ഒര
ധികാരവുമില്ലല്ലോ; ഉള്ള അധികാരങ്ങ
ളോ ദൈവത്താൽ നിയമിക്കപ്പെട്ടിരി
2 ക്കുന്നു. ആകയാൽ അധികാരത്തോടു
മറുക്കുന്നവൻ ദൈവവ്യവസ്ഥയോടു മറു
ക്കുന്നു. മറുക്കുന്നവരോ ശിക്ഷാവിധി
3 പ്രാപിക്കും. വാഴുന്നവർ സൽപ്രവൃത്തി
ക്കല്ല ദുഷ്പ്രവൃത്തിക്കത്രെ ഭയങ്കരം. അധി
കാരസ്ഥനെ ഭയപ്പെടാതിരിപ്പാൻ ഇച്ഛി
ക്കുന്നുവോ? നന്മ ചെയ്ക; എന്നാൽ അവ
4 നോടു പുകഴ്ച ലഭിക്കും. നിന്റെ നന്മെ
ക്കായിട്ടല്ലോ അവൻ ദൈവശുശ്രൂഷക്കാര
നായിരിക്കുന്നതു. നീ തിന്മ ചെയ്താലോ
ഭയപ്പെടുക; വെറുതെ അല്ല അവൻ വാൾ
വഹിക്കുന്നതു; അവൻ ദോഷം പ്രവൎത്തി
ക്കുന്നവന്റെ ശിക്ഷെക്കായി പ്രതികാരി
യായ ദൈവശുശ്രൂഷക്കാരൻ തന്നേ.
5 അതുകൊണ്ടു ശിക്ഷയെ മാത്രമല്ല മനസ്സാ
ക്ഷിയെയും വിചാരിച്ചു കീഴടങ്ങുക ആ
6 വശ്യം. അതുകൊണ്ടു നിങ്ങൾ നികുതി
യും കൊടുക്കുന്നു. അവർ ദൈവശുശ്രൂഷ
കന്മാരും ആ കാൎയ്യം തന്നേ നോക്കുന്നവ
7 രുമാകുന്നു. എല്ലാവൎക്കും കടമായുള്ളതു
കൊടുപ്പിൻ; നികുതി കൊടുക്കേണ്ടവന്നു
നികുതി; ചുങ്കം കൊടുക്കേണ്ടവന്നു ചുങ്കം;
ഭയം കാണിക്കേണ്ടവന്നു ഭയം; മാനം കാ
ണിക്കേണ്ടവന്നു മാനം.
8 അന്യോന്യം സ്നേഹിക്കുന്നതു അല്ലാതെ
ആരോടും ഒന്നും കടംപെട്ടിരിക്കരുതു;
അന്യനെ സ്നേഹിക്കുന്നവൻ ന്യായപ്രമാ
9 ണം നിവൎത്തിച്ചിരിക്കുന്നുവല്ലോ. വ്യഭി
ചാരം ചെയ്യരുതു, കുല ചെയ്യരുതു, മോ
ഷ്ടിക്കരുതു, മോഹിക്കരുതു എന്നുള്ളതും
മറ്റു ഏതു കല്പനയും കൂട്ടുകാരനെ നി
ന്നെപ്പോലെ സ്നേഹിക്ക എന്നീ വചന
ത്തിൽ സംക്ഷേപിച്ചിരിക്കുന്നു. സ്നേഹം 10
കൂട്ടുകാരന്നു ദോഷം പ്രവൎത്തിക്കുന്നില്ല;
ആകയാൽ സ്നേഹം ന്യായപ്രമാണത്തി
ന്റെ നിവൃത്തി തന്നേ.
ഇതു ചെയ്യേണ്ടതു ഉറക്കത്തിൽനിന്നു 11
ഉണരുവാൻ നാഴിക വന്നിരിക്കുന്നു എന്നി
ങ്ങനെ നിങ്ങൾ സമയത്തെ അറികയാൽ
തന്നേ; നാം വിശ്വസിച്ച സമയത്തെ
ക്കാൾ രക്ഷ ഇപ്പോൾ നമുക്കു അധികം
അടുത്തിരിക്കുന്നു. രാത്രി കഴിവാറായി 12
പകൽ അടുത്തിരിക്കുന്നു; അതുകൊണ്ടു
നാം ഇരുട്ടിന്റെ പ്രവൃത്തികളെ വെച്ചുക
ളഞ്ഞു വെളിച്ചത്തിന്റെ ആയുധവൎഗ്ഗം
ധരിച്ചുകൊൾക. പകൽസമയത്തു എന്ന 13
പോലെ നാം മൎയ്യാദയായി നടക്ക; വെറി
ക്കൂത്തുകളിലും മദ്യപാനങ്ങളിലുമല്ല, ശയ
നമോഹങ്ങളിലും ദുഷ്കാമങ്ങളിലുമല്ല, പി
ണക്കത്തിലും അസൂയയിലുമല്ല. കൎത്താ 14
വായ യേശുക്രിസ്തുവിനെത്തന്നേ ധരിച്ചു
കൊൾവിൻ. മോഹങ്ങൾ ജനിക്കുമാറു
ജഡത്തിന്നായി ചിന്തിക്കരുതു.

## ൧൪. അദ്ധ്യായം.

സംശയവിചാരങ്ങളെ വിധിക്കാതെ വി
ശ്വാസത്തിൽ ബലഹീനനായവനെ ചേ
ൎത്തുകൊൾവിൻ. ഒരുവൻ എല്ലാം തിന്നാ 2
മെന്നു വിശ്വസിക്കുന്നു; ബലഹീനനോ
സസ്യാദികളെ തിന്നുന്നു. തിന്നുന്നവൻ 3
തിന്നാത്തവനെ ധിക്കരിക്കരുതു; തിന്നാ
ത്തവൻ തിന്നുന്നവനെ വിധിക്കരുതു;
ദൈവം അവനെ കൈക്കൊണ്ടിരിക്കുന്നു
വല്ലോ. മറ്റൊരുത്തന്റെ ദാസനെ വി 4
ധിപ്പാൻ നീ ആർ? അവൻ നില്ക്കുന്നതോ
വീഴുന്നതോ സ്വന്തയജമാനന്നത്രേ; അ
വൻ നില്ക്കുംതാനും; അവനെ നില്ക്കുമാറാ
ക്കുവാൻ കൎത്താവിന്നു കഴിയുമല്ലോ. ഒരു 5

വൻ ഒരു ദിവസത്തെക്കാൾ മറെറാരു
ദിവസത്തെ മാനിക്കുന്നു; വേറൊരുവൻ
സകലദിവസങ്ങളെയും മാനിക്കുന്നു; ഓ
രോരുത്തൻ താന്താൻെറ മനസ്സിൽ ഉറെ
6 ച്ചിരിക്കട്ടെ. ദിവസത്തെ ആദരിക്കുന്ന
വൻ കൎത്താവിന്നായി ആദരിക്കുന്നു; തിന്നു
ന്നവൻ കൎത്താവിന്നായി തിന്നുന്നു; അ
വൻ ദൈവത്തെ സ്തുതിക്കുന്നുവല്ലോ;
തിന്നാത്തവൻ കൎത്താവിന്നായി തിന്നാതി
രിക്കുന്നു; അവനും ദൈവത്തെ സ്തുതി
7 ക്കുന്നു. നമ്മിൽ ആരും തനിക്കായി
തന്നേ ജീവിക്കുന്നില്ല; ആരും തനിക്കായി
8 തന്നേ മരിക്കുന്നതുമില്ല. ജീവിക്കുന്നു
എങ്കിൽ നാം കൎത്താവിന്നായി ജീവിക്കുന്നു;
മരിക്കുന്നു എങ്കിൽ കൎത്താവിന്നായി മരി
ക്കുന്നു; അതുകൊണ്ടു ജീവിക്കുന്നു എങ്കിലും
മരിക്കുന്നു എങ്കിലും നാം കൎത്താവിന്നുള്ള
9 വർ തന്നേ. മരിച്ചവൎക്കും ജീവിച്ചിരിക്കു
ന്നവൎക്കും കൎത്താവു ആകേണ്ടതിന്നല്ലോ
ക്രിസ്തു മരിക്കയും ഉയിൎക്കയും ചെയ്തതു.
10 എന്നാൽ നീ സഹോദരനെ വിധിക്കുന്നതു
എന്തു? അല്ല, നീ സഹോദരനെ ധിക്കരി
ക്കുന്നതു എന്തു? നാം എല്ലാവരും ദൈവ
ത്തിൻെറ ന്യായാസനത്തിന്നു മുമ്പാകെ
നില്ക്കേണ്ടിവരും.
11 "എന്നാണ എൻെറ മുമ്പിൽ എല്ലാ
മുഴങ്കാലും മടങ്ങും, എല്ലാനാവും ദൈവ
ത്തെ സ്തുതിക്കും എന്നു കൎത്താവു അരുളി
ച്ചെയ്യുന്നു"
12 എന്നു എഴുതിയിരിക്കുന്നുവല്ലോ. ആക
യാൽ നമ്മിൽ ഓരോരുത്തൻ ദൈവ
ത്തോടു കണക്കു ബോധിപ്പിക്കേണ്ടിവരും.
13 അതുകൊണ്ടു നാം ഇനി അന്യോന്യം
വിധിക്കരുതു; സഹോദരന്നു ഇടൎച്ചയോ
തടങ്ങലോ വെക്കാതിരിപ്പാൻ മാത്രം ഉറെ
14 ച്ചുകൊൾവിൻ. യാതൊന്നും സ്വതവെ
മലിനമല്ല എന്നു ഞാൻ കൎത്താവായ യേശു
വിൽ അറിഞ്ഞും ഉറെച്ചുമിരിക്കുന്നു. വല്ല
തും മലിനം എന്നു എണ്ണുന്നവന്നു മാത്രം
അതു മലിനം ആകുന്നു. നിൻെറ ഭക്ഷ 15
ണംനിമിത്തം സഹോദരനെ വ്യസനിപ്പി
ച്ചാൽ നീ സ്നേഹപ്രകാരം നടക്കുന്നില്ല.
ആൎക്കു വേണ്ടി ക്രിസ്തു മരിച്ചുവോ അവനെ
നിൻെറ ഭക്ഷണംകൊണ്ടു നശിപ്പിക്കരുതു.
നിങ്ങളുടെ നന്മെക്കു ദൂഷണം വരുത്തരുതു. 16
ദൈവരാജ്യം ഭക്ഷണവും പാനീയവുമല്ല, 17
നീതിയും സമാധാനവും പരിശുദ്ധാത്മാ
വിൽ സന്തോഷവും അത്രേ. അതിൽ 18
ക്രിസ്തുവിനെ സേവിക്കുന്നവൻ ദൈവ
ത്തെ പ്രസാദിപ്പിക്കുന്നവനും മനുഷ്യൎക്കു
കൊള്ളാകുന്നവനും തന്നേ. ആകയാൽ 19
നാം സമാധാനത്തിന്നും അന്യോന്യം
ആത്മികവൎദ്ധനെക്കും ഉള്ളതിന്നു ശ്രമിച്ചു
കൊൾക. ഭക്ഷണംനിമിത്തം ദൈവനി 20
ൎമ്മാണത്തെ അഴിക്കരുതു. എല്ലാം ശുദ്ധം
തന്നേ; എങ്കിലും ഇടൎച്ചവരുത്തുമാറു തിന്നു
ന്ന മനുഷ്യന്നു അതു ദോഷമത്രേ. മാംസം 21
തിന്നാതെയും വീഞ്ഞു കുടിക്കാതെയും സ
ഹോദരന്നു ഇടൎച്ച വരുത്തുന്ന യാതൊന്നും
ചെയ്യാതെയും ഇരിക്കുന്നതു നല്ലതു. നിന 22
ക്കുള്ള വിശ്വാസം ദൈവസന്നിധിയിൽ
നിനക്കു തന്നേ ഇരിക്കട്ടെ; താൻ സ്വീക
രിക്കുന്നതിൽ തന്നെത്താൻ വിധിക്കാത്ത
വൻ ഭാഗ്യവാൻ. എന്നാൽ സംശയിക്കു 23
ന്നവൻ തിന്നുന്നു എങ്കിൽ അതു വിശ്വാ
സത്തിൽനിന്നു ഉത്ഭവിക്കായ്കകൊണ്ടു അ
വൻ കുററക്കാരനായിരിക്കുന്നു. വിശ്വാ
സത്തിൽനിന്നു ഉത്ഭവിക്കാത്തതൊക്കെയും
പാപമത്രേ.

## ൧൫. അദ്ധ്യായം.

എന്നാൽ ശക്തരായ നാം അശക്തരുടെ
ബലഹീനതകളെ ചുമക്കുകയും നമ്മിൽ
തന്നേ പ്രസാദിക്കാതിരിക്കയും വേണം.

2 നമ്മിൽ ഓരോരുത്തൻ കൂട്ടുകാരനെ നന്മെ
ക്കായിട്ടു ആത്മികവൎദ്ധനെക്കു വേണ്ടി
പ്രസാദിപ്പിക്കേണം.

3 "നിന്നെ നിന്ദിക്കുന്നവരുടെ നിന്ദ
എന്റെമേൽ വീണു"

എന്നു എഴുതിയിരിക്കുന്നതുപോലെ ക്രിസ്തു
4 വും തന്നിൽ തന്നേ പ്രസാദിച്ചില്ല. എ
ന്നാൽ മുന്നെഴുതിയിരിക്കുന്നതു ഒക്കെയും
നമ്മുടെ ഉപദേശത്തിന്നായിട്ടു, നമുക്കു
തിരുവെഴുത്തുകളാൽ ഉളവാകുന്ന സ്ഥിര
തയാലും ആശ്വാസത്താലും പ്രത്യാശ
ഉണ്ടാകേണ്ടതിന്നു തന്നേ എഴുതിയിരി
5 ക്കുന്നു. എന്നാൽ നിങ്ങൾ ഐകമത്യപ്പെട്ടു,
നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ
പിതാവായ ദൈവത്തെ ഏകമനസ്സോടെ
ഒരു വായിനാൽ മഹത്വീകരിക്കേണ്ടതിന്നു
6 സ്ഥിരതയും ആശ്വാസവും നല്കുന്ന ദൈ
വം നിങ്ങൾക്കു ക്രിസ്തുയേശുവിന്നു അനുരൂ
പമായി തമ്മിൽ ഏകചിന്തയോടിരിപ്പാൻ
7 കൃപ നല്കുമാറാകട്ടെ. അതുകൊണ്ടു ക്രി
സ്തു ദൈവത്തിന്റെ മഹത്വത്തിന്നായി നി
ങ്ങളെ കൈക്കൊണ്ടതുപോലെ നിങ്ങളും
8 അന്യോന്യം കൈക്കൊൾവിൻ. പിതാക്ക
ന്മാൎക്കു ലഭിച്ച വാഗ്ദത്തങ്ങളെ ഉറപ്പിക്കേ
9 ണ്ടതിന്നു ക്രിസ്തു ദൈവത്തിന്റെ സത്യം
നിമിത്തം പരിഛേദനെക്കു ശുശ്രൂഷക്കാര
നായിത്തീൎന്നു എന്നും ജാതികൾ ദൈവ
ത്തെ അവന്റെ കരുണനിമിത്തം മഹ
ത്വീകരിക്കേണം എന്നും ഞാൻ പറയുന്നു.

10 "അതുകൊണ്ടു ഞാൻ ജാതികളുടെ
ഇടയിൽ നിന്നെ വാഴ്ത്തി നിന്റെ നാ
മത്തിന്നു സ്തുതി പാടും"

11 എന്നു എഴുതിയിരിക്കുന്നുവല്ലോ. മറ്റൊ
രേടത്തു:

"ജാതികളേ, അവന്റെ ജനത്തോടു
ഒന്നിച്ചു ആനന്ദിപ്പിൻ"

എന്നും പറയുന്നു.

"സകലജാതികളുമായുള്ളോരേ, ക
ൎത്താവിനെ സ്തുതിപ്പിൻ, സകലവംശ
ങ്ങളും അവനെ സ്തുതിക്കട്ടെ"

എന്നും പറയുന്നു.

"യിശ്ശായിയുടെ വേരും ജാതികളെ ഭരി 12
പ്പാൻ എഴുന്നേല്ക്കുന്നവനുമായവൻ ഉ
ണ്ടാകും; അവനിൽ ജാതികൾ പ്രത്യാശ
വെക്കും"

എന്നു യെശയ്യാവു പറയുന്നു. എന്നാൽ 13
പ്രത്യാശ നല്കുന്ന ദൈവം പരിശുദ്ധാത്മാ
വിന്റെ ശക്തിയാൽ നിങ്ങൾ പ്രത്യാശ
യിൽ സമൃദ്ധിയുള്ളവരായി വിശ്വസിക്കു
ന്നതിലുള്ള സകലസന്തോഷവും സമാ
ധാനവുംകൊണ്ടു നിങ്ങളെ നിറെക്കുമാ
റാകട്ടെ.

സഹോദരന്മാരേ, നിങ്ങൾ തന്നേ ദയാ 14
പൂൎണ്ണരും സകലജ്ഞാനവും നിറഞ്ഞവരും
അന്യോന്യം പ്രബോധിപ്പിപ്പാൻ പ്രാപ്ത
രും ആകുന്നു എന്നു ഞാൻ നിങ്ങളെക്കുറിച്ചു
ഉറെച്ചിരിക്കുന്നു. എങ്കിലും ജാതികൾ എന്ന 15
വഴിപാടു പരിശുദ്ധാത്മാവിനാൽ വിശു
ദ്ധീകരിക്കപ്പെട്ടു പ്രസാദകരമായിത്തീരു
വാൻ ഞാൻ ദൈവത്തിന്റെ സുവിശേഷ
ഘോഷണം പുരോഹിതനായി അനുഷ്ഠി
ച്ചുകൊണ്ടു ജാതികളിൽ ക്രിസ്തുയേശുവി
ന്റെ ശുശ്രൂഷകനായിരിക്കേണ്ടതിന്നു
ദൈവം എനിക്കു നല്കിയ കൃപനിമിത്തം 16
നിങ്ങളെ ഓൎമ്മപ്പെടുത്തുംവണ്ണം ഞാൻ ചി
ലേടത്തു അതിധൈൎയ്യമായി നിങ്ങൾക്കു
എഴുതിയിരിക്കുന്നു. ക്രിസ്തുയേശുവിൽ 17
എനിക്കു ദൈവസംബന്ധമായി പ്രശംസ
ഉണ്ടു. ക്രിസ്തു ഞാൻമുഖാന്തരം ജാതിക 18
ളുടെ അനുസരണത്തിന്നായിട്ടു വചന
ത്താലും പ്രവൃത്തിയാലും അടയാളങ്ങളുടെ
യും അത്ഭുതങ്ങളുടെയും ശക്തികൊണ്ടും പ
രിശുദ്ധാത്മാവിന്റെ ശക്തികൊണ്ടും പ്രവ
ൎത്തിച്ചതു അല്ലാതെ മറ്റൊന്നും മിണ്ടുവാൻ

19 ഞാൻ തുനിയുകയില്ല. അങ്ങനെ ഞാൻ
യെരൂശലേംമുതൽ ഇല്ലുൎയ്യദേശത്തോളം ചു
റ്റിസഞ്ചരിച്ചു ക്രിസ്തുവിന്റെ സുവിശേഷ
20 ഘോഷണം പൂരിപ്പിച്ചിരിക്കുന്നു. ഞാൻ
മറെറാരുവന്റെ അടിസ്ഥാനത്തിന്മേൽ
പണിയാതിരിക്കേണ്ടതിന്നു ക്രിസ്തുവി
ന്റെ നാമം അറിഞ്ഞിട്ടുള്ള ഇടത്തിലല്ല,
21 “അവനെക്കുറിച്ചു അറിവു കിട്ടീട്ടി
ല്ലാത്തവർ കാണും; കേട്ടിട്ടില്ലാത്തവർ
ഗ്രഹിക്കും”
എന്നു എഴുതിയിരിക്കുന്നതുപോലെ അത്രേ,
സുവിശേഷം അറിയിപ്പാൻ അഭിമാനിക്കു
ന്നതു.
22 അതുകൊണ്ടു തന്നേ ഞാൻ നിങ്ങളുടെ
അടുക്കൽ വരുന്നതിന്നു പലപ്പോഴും മുട
23 ക്കംവന്നു. ഇപ്പോഴോ എനിക്കു ഈ ദിക്കു
കളിൽ ഇനി സ്ഥലമില്ലായ്കയാലും അങ്ങോ
ട്ടു വരുവാൻ അനേകസംവത്സരമായി
24 വാഞ്ഛ ഉണ്ടാകകൊണ്ടും, ഞാൻ സ്പാന്യ
യിലേക്കു യാത്ര ചെയ്യുമ്പോൾ പോകുന്ന
വഴിക്കു നിങ്ങളെ കാണ്മാനും ആദ്യം നി
ങ്ങളെ കണ്ടു സന്തോഷിച്ചശേഷം നിങ്ങ
ളാൽ യാത്ര അയക്കപ്പെടുവാനും ആശി
25 ക്കുന്നു. ഇപ്പോഴോ ഞാൻ വിശുദ്ധന്മാൎക്കു
ശുശ്രൂഷ ചെയ്വാൻ യെരൂശലേമിലേക്കു
26 യാത്രയാകുന്നു. യെരൂശലേമിലെ വിശു
ദ്ധന്മാരിൽ ദരിദ്രരായവൎക്കു ഏതാനും ധ
ൎമ്മോപകാരം ചെയ്വാൻ മക്കെദോന്യയിലും
അഖായയിലും ഉള്ളവൎക്കു ഇഷ്ടം തോന്നി.
27 അവൎക്കു ഇഷ്ടം തോന്നി എന്നു മാത്രമല്ല,
അതു അവൎക്കു കടവും ആകുന്നു; ജാതികൾ
അവരുടെ ആത്മികനന്മകളിൽ കൂട്ടാളി
കൾ ആയെങ്കിൽ ഐഹികനന്മകളിൽ
അവൎക്കു ശുശ്രൂഷ ചെയ്വാൻ കടമ്പെട്ടിരി
28 ക്കുന്നുവല്ലോ. ഞാൻ അതു നിവൎത്തിച്ചു,
ഈ ഫലം അവൎക്കു ഏല്പിച്ചു ബോദ്ധ്യംവരു
ത്തിയശേഷം നിങ്ങളുടെ വഴിയായി സ്പാ
ന്യയിലേക്കു പോകും. ഞാൻ നിങ്ങളുടെ 29
അടുക്കൽ വരുമ്പോൾ ക്രിസ്തുവിന്റെ അ
നുഗ്രഹപൂൎത്തിയോടെ വരും എന്നു ഞാൻ
അറിയുന്നു.
എന്നാൽ സഹോദരന്മാരേ, യെഹൂദ്യ 30
യിലെ അവിശ്വാസികളുടെ കയ്യിൽനി
ന്നു എന്നെ രക്ഷിക്കേണ്ടതിന്നും യെ
രൂശലേമിലേക്കു ഞാൻ കൊണ്ടുപോ
കുന്ന സഹായം വിശുദ്ധന്മാൎക്കു പ്രസാദ
മായിത്തീരേണ്ടതിന്നും ഇങ്ങനെ ഞാൻ 31
ദൈവേഷ്ടത്താൽ സന്തോഷത്തോടെ നി
ങ്ങളുടെ അടുക്കൽ വന്നു നിങ്ങളോടുകൂടെ
മനം തണുക്കേണ്ടതിന്നും നിങ്ങൾ എനിക്കു
വേണ്ടി ദൈവത്തോടുള്ള പ്രാൎത്ഥനയിൽ
എന്നോടുകൂടെ പോരാടേണം എന്നു ന 32
മ്മുടെ കൎത്താവായ യേശുക്രിസ്തുവിനെയും
ആത്മാവിന്റെ സ്നേഹത്തെയും ഓൎപ്പിച്ചു
ഞാൻ നിങ്ങളെ പ്രബോധിപ്പിക്കുന്നു. സ 33
മാധാനത്തിന്റെ ദൈവം നിങ്ങളെല്ലാവ
രോടുംകൂടെ ഇരിക്കുമാറാകട്ടെ. ആമേൻ.

## ൧൬. അദ്ധ്യായം.

നമ്മുടെ സഹോദരിയും കെംക്രെയസഭ
യിലെ ശുശ്രൂഷക്കാരത്തിയുമായ ഫേബ
യെ നിങ്ങൾ വിശുദ്ധന്മാൎക്കു യോഗ്യമാം 2
വണ്ണം കൎത്താവിന്റെ നാമത്തിൽ കൈ
ക്കൊണ്ടു, അവൾക്കു നിങ്ങളുടെ സഹായം
വേണ്ടുന്ന ഏതു കാൎയ്യത്തിലും സഹായിക്കേ
ണ്ടതിന്നു ഞാൻ നിങ്ങളെ ഭരമേല്പിക്കുന്നു.
അവളും പലൎക്കും വിശേഷാൽ എനിക്കും
സഹായം ചെയ്തിരിക്കുന്നു.
ക്രിസ്തുയേശുവിൽ എന്റെ കൂട്ടുവേല 3
ക്കാരായ പ്രിസ്കയെയും അക്വിലാവെയും
വന്ദനം ചെയ്വിൻ. അവർ എന്റെ പ്രാ 4
ണന്നു വേണ്ടി തങ്ങളുടെ കഴുത്തു വെച്ചു
കൊടുത്തവരാകുന്നു; അവൎക്കു ഞാൻ മാത്ര
മല്ല, ജാതികളുടെ സകലസഭകളുംകൂടെ

5 നന്ദി പറയുന്നു. അവരുടെ വീട്ടിലെ
സഭയെയും വന്ദനം ചെയ്വിൻ; ആസ്യ
യിൽ ക്രിസ്തുവിന്നു ആദ്യഫലമായി എനി
ക്കു പ്രിയനായ എപ്പൈനത്തൊസിന്നു
6 വന്ദനം ചൊല്ലുവിൻ. നിങ്ങൾക്കായി
വളരെ അദ്ധ്വാനിച്ചവളായ മറിയെക്കു
7 വന്ദനം ചൊല്ലുവിൻ. എന്റെ ചാൎച്ച
ക്കാരും സഹബദ്ധന്മാരുമായ അന്ത്രൊനി
ക്കൊസിന്നും യൂനിയാവിന്നും വന്ദനം
ചൊല്ലുവിൻ; അവർ അപ്പൊസ്തലന്മാരു
ടെ ഇടയിൽ പേർകൊണ്ടവരും എനിക്കു
മുമ്പെ ക്രിസ്തുവിൽ വിശ്വസിച്ചവരും ആ
8 കുന്നു. കൎത്താവിൽ എനിക്കു പ്രിയനായ
അംപ്ലിയാത്തൊസിന്നു വന്ദനം ചൊല്ലു
9 വിൻ. ക്രിസ്തുവിൽ ഞങ്ങളുടെ കൂട്ടുവേല
ക്കാരനായ ഉൎബ്ബാനൊസിന്നും എനിക്കു
പ്രിയനായ സ്താക്കുവിന്നും വന്ദനം ചൊല്ലു
10 വിൻ. ക്രിസ്തുവിൽ സമ്മതനായ അപ്പെ
ലേസിന്നു വന്ദനം ചൊല്ലുവിൻ. അരി
സ്റ്റൊബൂലൊസിന്റെ ഭവനക്കാൎക്കു വന്ദ
11 നം ചൊല്ലുവിൻ. എന്റെ ചാൎച്ചക്കാര
നായ ഹെരോദിയോന്നു വന്ദനം ചൊല്ലു
വിൻ; നർക്കിസ്സൊസിന്റെ ഭവനക്കാരിൽ
കൎത്താവിൽ വിശ്വസിച്ചവൎക്കു വന്ദനം
12 ചൊല്ലുവിൻ. കൎത്താവിൽ അദ്ധ്വാനിക്കു
ന്നവരായ ത്രുഫൈനെക്കും ത്രുഫോസെ
ക്കും വന്ദനം ചൊല്ലുവിൻ. കൎത്താവിൽ
വളരെ അദ്ധ്വാനിച്ചവളായ പ്രിയ പെ
13 ൎസിസിന്നു വന്ദനം ചൊല്ലുവിൻ. കൎത്താ
വിൽ പ്രസിദ്ധനായ രൂഫൊസിനെയും
എനിക്കും അമ്മയായ അവന്റെ അമ്മയെ
14 യും വന്ദനം ചെയ്വിൻ. അസുങ്ക്രിതൊസി
ന്നും ഫ്ലെഗോന്നും ഹെൎമ്മെസിന്നും പത്രൊ
ബാസിന്നും ഹെൎമ്മാസിന്നും കൂടെയുള്ള
സഹോദരന്മാൎക്കും വന്ദനം ചൊല്ലുവിൻ.
15 ഫിലൊലൊഗൊസിന്നും യൂലിയെക്കും നെ
രെയുസിന്നും അവന്റെ സഹോദരിക്കും
ഒലുമ്പാസിന്നും അവരോടുകൂടെയുള്ള സ
കലവിശുദ്ധന്മാൎക്കും വന്ദനം ചൊല്ലുവിൻ.
വിശുദ്ധചുംബനംകൊണ്ടു അന്യോന്യം 16
വന്ദനം ചെയ്വിൻ. ക്രിസ്തുവിന്റെ സ
കലസഭകളും നിങ്ങളെ വന്ദനം ചെയ്യുന്നു.

സഹോദരന്മാരേ, നിങ്ങൾ പഠിച്ച 17
ഉപദേശത്തിന്നു വിപരീതമായി ഭിന്നപ
ക്ഷങ്ങളെയും ഇടൎച്ചകളെയും ഉണ്ടാക്കുന്ന
വരെ സൂക്ഷിച്ചുകൊള്ളേണമെന്നു ഞാൻ
നിങ്ങളെ പ്രബോധിപ്പിക്കുന്നു. അവ
രോടു അകന്നുമാറുവിൻ. അങ്ങനെയു 18
ള്ളവർ നമ്മുടെ കൎത്താവായ ക്രിസ്തുവിനെ
അല്ല, തങ്ങളുടെ വയററിനെയത്രേ സേ
വിക്കയും ചക്കരവാക്കും മുഖസ്തുതിയും പറ
ഞ്ഞു സാധുക്കളുടെ ഹൃദയങ്ങളെ വഞ്ചിച്ചു
കളകയും ചെയ്യുന്നു. നിങ്ങളുടെ അനു 19
സരണം പരക്കെ എല്ലാവൎക്കും പ്രസിദ്ധ
മായിരിക്കുന്നു; അതുകൊണ്ടു ഞാൻ നിങ്ങൾ
നിമിത്തം സന്തോഷിക്കുന്നു; എങ്കിലും നി
ങ്ങൾ നന്മെക്കു ജ്ഞാനികളും തിന്മെക്കു
അജ്ഞന്മാരും ആകേണം എന്നു ഞാൻ
ഇച്ഛിക്കുന്നു. സമാധാനത്തിന്റെ ദൈ 20
വമോ വേഗത്തിൽ സാത്താനെ നിങ്ങളു
ടെ കാല്ക്കീഴെ ചതെച്ചുകളയും. നമ്മുടെ
കൎത്താവായ യേശുക്രിസ്തുവിന്റെ കൃപ
നിങ്ങളോടുകൂടെ ഇരിക്കുമാറാകട്ടെ.

എന്റെ കൂട്ടുവേലക്കാരനായ തിമൊ 21
ഥെയൊസും എന്റെ ചാൎച്ചക്കാരായ ലൂ
ക്യൊസും യാസോനും സോസിപത്രൊസും
നിങ്ങളെ വന്ദനം ചെയ്യുന്നു. ഈ ലേഖ 22
നം എഴുതിയ തെൎത്യൊസ് എന്ന ഞാൻ
നിങ്ങളെ കൎത്താവിൽ വന്ദനം ചെയ്യുന്നു.
എനിക്കും സൎവ്വസഭെക്കും അതിഥിസല്ക്കാ 23
രം ചെയ്യുന്ന ഗായൊസ് നിങ്ങളെ വന്ദനം
ചെയ്യുന്നു. പട്ടണത്തിന്റെ ഭണ്ഡാരവിചാ
രകനായ എരസ്തൊസും സഹോദരനായ
ക്വൎത്തൊസും നിങ്ങളെ വന്ദനം ചെയ്യുന്നു.

24 പൂൎവ്വകാലങ്ങളിൽ മറഞ്ഞിരുന്നിട്ടു ഇ
പ്പോൾ വെളിപ്പെട്ടുവന്നതും നിത്യദൈവ
ത്തിന്റെ നിയോഗപ്രകാരം സകലജാതി
കൾക്കും വിശ്വാസത്തിന്റെ അനുസരണ
ത്തിന്നായി പ്രവാചകന്മാരുടെ എഴുത്തുക
25 ളാൽ അറിയിച്ചിരിക്കുന്നതുമായ മൎമ്മത്തി
ന്റെ വെളിപ്പാടിന്നു അനുസരണയായുള്ള
എന്റെ സുവിശേഷത്തിന്നും യെശുക്രിസ്തു
വിനെക്കുറിച്ചുള്ള പ്രസംഗത്തിന്നും ഒത്ത
വണ്ണം നിങ്ങളെ സ്ഥിരപ്പെടുത്തുവാൻ
കഴിയുന്ന ഏകജ്ഞാനിയായ ദൈവ 26
ത്തിന്നു യേശുക്രിസ്തുമുഖാന്തരം എന്നെ
ന്നേക്കും മഹത്വം ഉണ്ടാകുമാറാകട്ടെ.
ആമേൻ.

# THE FIRST EPISTLE OF PAUL THE APOSTLE TO THE CORINTHIANS

## അപ്പൊസ്തലനായ പൌലൊസ കൊരിന്ത്യൎക്ക എഴുതിയ ഒന്നാം ലേഖനം

### ൧. അദ്ധ്യായം.

ദൈവേഷ്ടത്താൽ യേശുക്രിസ്തുവി
ന്റെ അപ്പൊസ്തലനായി വിളിക്കപ്പെട്ട
പൌലൊസും സഹോദരനായ സോസ്ഥ
2 നേസും കൊരിന്തിലുള്ള ദൈവസഭെക്കു,
ക്രിസ്തുയേശുവിൽ വിശുദ്ധീകരിക്കപ്പെട്ട
വരും അവിടെയും ഇവിടെയും എവിടെ
യും നമ്മുടെ കൎത്താവായ യേശുക്രിസ്തുവി
ന്റെ നാമത്തെ വിളിച്ചപേക്ഷിക്കുന്ന
ഏവരോടുംകൂടെ വിളിക്കപ്പെട്ട വിശുദ്ധ
3 ന്മാരുമായവൎക്കു തന്നേ, എഴുതുന്നതു: നമ്മു
ടെ പിതാവായ ദൈവത്തിങ്കൽനിന്നും
കൎത്താവായ യേശുക്രിസ്തുവിങ്കൽനിന്നും
നിങ്ങൾക്കു കൃപയും സമാധാനവും ഉണ്ടാ
കട്ടെ.
4 നിങ്ങൾക്കു ക്രിസ്തുയേശുവിൽ നല്കപ്പെട്ട
ദൈവകൃപനിമിത്തം ഞാൻ എന്റെ ദൈ
വത്തിന്നു നിങ്ങളെക്കുറിച്ചു എപ്പോഴും സ്തോ
ത്രം ചെയ്യുന്നു. ക്രിസ്തുവിന്റെ സാക്ഷ്യം 5
നിങ്ങളിൽ ഉറപ്പായിരിക്കുന്നതുപോലെ
അവനിൽ നിങ്ങൾ സകലത്തിലും വിശേ 6
ഷാൽ സകലവചനത്തിലും സകലപരി
ജ്ഞാനത്തിലും സമ്പന്നരായിത്തീൎന്നു. ഇ 7
ങ്ങനെ നിങ്ങൾ ഒരു കൃപാവരത്തിലും
കുറവില്ലാത്തവരായി നമ്മുടെ കൎത്താവായ
യേശുക്രിസ്തുവിന്റെ പ്രത്യക്ഷത കാത്തി
രിക്കുന്നു. നമ്മുടെ കൎത്താവായ യേശുക്രി 8
സ്തുവിന്റെ നാളിൽ കുററമില്ലാത്തവരായി
രിക്കേണ്ടതിന്നു അവൻ നിങ്ങളെ അവ
സാനത്തോളം ഉറപ്പിക്കും. തന്റെ പു 9
ത്രനും നമ്മുടെ കൎത്താവുമായ യേശുക്രിസ്തു
വിന്റെ കൂട്ടായ്മയിലേക്കു നിങ്ങളെ വിളി
ച്ചിരിക്കുന്ന ദൈവം വിശ്വസ്തൻ.
സഹോദരന്മാരേ, നിങ്ങൾ എല്ലാവരും 10
ഒന്നു തന്നേ സംസാരിക്കയും നിങ്ങളുടെ

ഇടയിൽ ഭിന്നത ഭവിക്കാതെ ഏകമനസ്സി
ലും ഏകാഭിപ്രായത്തിലും യോജിച്ചിരിക്ക
യും വേണം എന്നു ഞാൻ നിങ്ങളെ നമ്മു
ടെ കൎത്താവായ യേശു ക്രിസ്തുവിന്റെ നാമം
11 ചൊല്ലി പ്രബോധിപ്പിക്കുന്നു. സഹോദ
രന്മാരേ, നിങ്ങളുടെ ഇടയിൽ പിണക്കം
ഉണ്ടെന്നു ക്ലോവയുടെ ആളുകളാൽ എനി
12 ക്കു അറിവു കിട്ടിയിരിക്കുന്നു. നിങ്ങളിൽ
ഓരോരുത്തൻ: ഞാൻ പൌലൊസിന്റെ
പക്ഷക്കാരൻ, ഞാൻ അപ്പൊല്ലോസിന്റെ
പക്ഷക്കാരൻ, ഞാൻ കേഫാവിന്റെ പ
ക്ഷക്കാരൻ, ഞാൻ ക്രിസ്തുവിന്റെ പക്ഷ
ക്കാരൻ എന്നിങ്ങനെ പറയുന്നുപോൽ.
13 ക്രിസ്തു വിഭാഗിക്കപ്പെട്ടിരിക്കുന്നുവോ?
പൌലൊസ് നിങ്ങൾക്കു വേണ്ടി ക്രൂശിക്ക
പ്പെട്ടുവോ? അല്ല, പൌലൊസിന്റെ
നാമത്തിൽ നിങ്ങൾ സ്നാനം ഏററുവോ?
14 എന്റെ നാമത്തിൽ ഞാൻ സ്നാനം കഴിപ്പി
15 ച്ചു എന്നു ആരും പറയാതെവണ്ണം ക്രിസ്പൊ
സിനെയും ഗായൊസിനെയും ഒഴികെ
നിങ്ങളിൽ ആരെയും ഞാൻ സ്നാനം കഴി
പ്പിക്കായ്കയാൽ ഞാൻ ദൈവത്തിന്നു സ്തോ
16 ത്രം ചെയ്യുന്നു. സ്തെഫനാസിന്റെ ഭവന
ക്കാരെയും ഞാൻ സ്നാനം കഴിപ്പിച്ചു; അത
ല്ലാതെ മററു വല്ലവരെയും സ്നാനം കഴിപ്പി
17 ച്ചുവോ എന്നു ഞാൻ ഓൎക്കുന്നില്ല. സ്നാനം
കഴിപ്പിപ്പാൻ അല്ല സുവിശേഷം അറിയി
പ്പാനത്രേ ക്രിസ്തു എന്നെ അയച്ചതു; ക്രി
സ്തുവിന്റെ ക്രൂശു വ്യൎത്ഥമാകാതിരിക്കേണ്ട
തിന്നു വാക്ചാതുൎയ്യത്തോടെ അല്ലതാനും.
18 ക്രൂശിന്റെ വചനം നശിച്ചുപോകുന്ന
വൎക്കു ഭോഷത്വവും രക്ഷിക്കപ്പെടുന്ന നമു
ക്കോ ദൈവശക്തിയും ആകുന്നു.
19 “ജ്ഞാനികളുടെ ജ്ഞാനം ഞാൻ ന
ശിപ്പിക്കയും ബുദ്ധിമാന്മാരുടെ ബുദ്ധി
ദുൎബ്ബലമാക്കുകയും ചെയ്യും”
20 എന്നു എഴുതിയിരിക്കുന്നുവല്ലോ. ജ്ഞാനി
എവിടെ? ശാസ്ത്രി എവിടെ? ഈ ലോക
ത്തിലെ താൎക്കികൻ എവിടെ? ലോകത്തി
ന്റെ ജ്ഞാനം ദൈവം ഭോഷത്വമാക്കിയി
ല്ലയോ? ദൈവത്തിന്റെ ജ്ഞാനത്തിൽ 21
ലോകം ജ്ഞാനത്താൽ ദൈവത്തെ അറിയാ
യ്കകൊണ്ടു വിശ്വസിക്കുന്നവരെ പ്രസം
ഗത്തിന്റെ ഭോഷത്വത്താൽ രക്ഷിപ്പാൻ
ദൈവത്തിന്നു പ്രസാദം തോന്നി. യെ 22
ഹൂദന്മാർ അടയാളം ചോദിക്കയും യവന
ന്മാർ ജ്ഞാനം അന്വേഷിക്കയും ചെയ്യുന്നു;
ഞങ്ങളോ ക്രൂശിക്കപ്പെട്ട ക്രിസ്തുവിനെ പ്ര 23
സംഗിക്കുന്നു; യെഹൂദന്മാൎക്കു ഇടൎച്ചയും ജാ
തികൾക്കു ഭോഷത്വവുമെങ്കിലും യെഹൂദ 24
ന്മാരാകട്ടെ യവനന്മാരാകട്ടെ വിളിക്കപ്പെ
ട്ട ഏവൎക്കും ദൈവശക്തിയും ദൈവജ്ഞാ
നവുമായ ക്രിസ്തുവിനെ തന്നേ. ദൈവ 25
ത്തിന്റെ ഭോഷത്വം മനുഷ്യരെക്കാൾ
ജ്ഞാനമേറിയതും ദൈവത്തിന്റെ ബല
ഹീനത മനുഷ്യരെക്കാൾ ബലമേറിയതും
ആകുന്നു.

സഹോദരന്മാരേ, നിങ്ങളുടെ വിളി 26
യെ നോക്കുവിൻ: ലോകാഭിപ്രായപ്ര
കാരം ജ്ഞാനികൾ ഏറെയില്ല, ബലവാ
ന്മാർ ഏറെയില്ല, കുലീനന്മാരും ഏറെയില്ല.
ജ്ഞാനികളെ ലജ്ജിപ്പിപ്പാൻ ദൈവം ലോ 27
കത്തിൽ ഭോഷത്വമായതു തിരഞ്ഞെടുത്തു;
ബലമുള്ളതിനെ ലജ്ജിപ്പിപ്പാൻ ദൈവം
ലോകത്തിൽ ബലഹീനമായതു തിരഞ്ഞെ
ടുത്തു. ഉള്ളതിനെ ഇല്ലായ്മയാക്കുവാൻ 28
ദൈവം ലോകത്തിൽ കുലഹീനവും നിന്ദ്യ
ഭൂവുമായതും ഏതുമില്ലാത്തതും തിരഞ്ഞെ
ടുത്തു; ദൈവസന്നിധിയിൽ ഒരു ജഡ 29
വും പ്രശംസിക്കാതിരിക്കേണ്ടതിന്നു തന്നേ.
നിങ്ങളോ അവനാൽ ക്രിസ്തുയേശുവിൽ 30
ഇരിക്കുന്നു. അവൻ നമുക്കു ദൈവത്തി
ങ്കൽനിന്നു ജ്ഞാനവും നീതിയും ശുദ്ധീകര
ണവും വീണ്ടെടുപ്പുമായിത്തീൎന്നു.

31 "പ്രശംസിക്കുന്നവൻ കൎത്താവിൽ
പ്രശംസിക്കട്ടെ"
എന്നു എഴുതിയിരിക്കുന്നതുപോലെ ആ
കേണ്ടതിന്നു തന്നേ.

## ൨. അദ്ധ്യായം.

**ഞാ**നും, സഹോദരന്മാരേ, നിങ്ങളുടെ
അടുക്കൽ വന്നപ്പോൾ വചനത്തിന്റെ
യോ ജ്ഞാനത്തിന്റെയോ വൈഭവം കൂ
ടാതെയത്രെ ദൈവത്തിന്റെ സാക്ഷ്യം
2 നിങ്ങളോടു പ്രസ്താവിപ്പാൻ വന്നതു. ക്രൂ
ശിക്കപ്പെട്ടവനായ യേശുക്രിസ്തുവിനെ
അല്ലാതെ മറെറാന്നും അറിയാത്തവനായി
നിങ്ങളുടെ ഇടയിൽ ഇരിക്കേണം എന്നു
3 ഞാൻ നിൎണ്ണയിച്ചു. ഞാൻ ബലഹീന
തയോടും ഭയത്തോടും വളരെ നടുക്കത്തോ
ടും കൂടെ നിങ്ങളുടെ ഇടയിൽ ഇരുന്നു.
4 നിങ്ങളുടെ വിശ്വാസത്തിന്നു മനുഷ്യരുടെ
ജ്ഞാനമല്ല, ദൈവത്തിന്റെ ശക്തി തന്നേ
5 ആധാരമായിരിക്കേണ്ടതിന്നു എന്റെ
വചനവും എന്റെ പ്രസംഗവും ജ്ഞാന
ത്തിന്റെ വശീകരണവാക്കുകളാൽ അല്ല,
ആത്മാവിന്റെയും ശക്തിയുടെയും പ്രദ
ൎശനത്താലത്രേ ആയിരുന്നതു.
6 എന്നാൽ തികഞ്ഞവരുടെ ഇടയിൽ
ഞങ്ങൾ ജ്ഞാനം സംസാരിക്കുന്നു; ഈ
ലോകത്തിന്റെ ജ്ഞാനമല്ല, നശിച്ചുപോ
കുന്നവരായ ഈ ലോകത്തിന്റെ പ്രഭുക്ക
7 ന്മാരുടെ ജ്ഞാനവുമല്ല; ദൈവം ലോക
സൃഷ്ടിക്കു മുമ്പെ നമ്മുടെ തേജസ്സിന്നായി
മുന്നിയമിച്ചതും മറഞ്ഞിരുന്നതുമായ ദൈ
വത്തിന്റെ ജ്ഞാനമത്രേ മൎമ്മമായി ഞങ്ങൾ
8 പ്രസ്താവിക്കുന്നു. അതു ഈ ലോകത്തിന്റെ
പ്രഭുക്കന്മാർ ആരും അറിഞ്ഞില്ല; അ
റിഞ്ഞിരുന്നു എങ്കിൽ അവർ തേജസ്സി
ന്റെ കൎത്താവിനെ ക്രൂശിക്കയില്ലായി
രുന്നു.

"ദൈവം തന്നെ സ്നേഹിക്കുന്നവൎക്കു 9
ഒരുക്കീട്ടുള്ളതു കണ്ണു കണ്ടിട്ടില്ല ചെവി
കേട്ടിട്ടില്ല, ഒരു മനുഷ്യന്റെയും ഹൃദ
യത്തിൽ തോന്നീട്ടുമില്ല"
എന്നു എഴുതിയിരിക്കുന്നതുപോലെ തന്നേ.
നമുക്കോ ദൈവം തന്റെ ആത്മാവിനാൽ 10
വെളിപ്പെടുത്തിയിരിക്കുന്നു; ആത്മാവു സ
കലത്തെയും ദൈവത്തിന്റെ ആഴങ്ങളെ
യും ആരായുന്നു. മനുഷ്യനിലുള്ളതു അവ 11
നിലെ മാനുഷാത്മാവല്ലാതെ മനുഷ്യരിൽ
ആർ അറിയും? അവ്വണ്ണം തന്നേ ദൈവ
ത്തിലുള്ളതു ദൈവാത്മാവല്ലാതെ ആരും
ഗ്രഹിച്ചിട്ടില്ല. നാമോ ലോകത്തിന്റെ 12
ആത്മാവിനെ അല്ല, ദൈവം നമുക്കു നല്കി
യതു അറിവാനായി ദൈവത്തിൽനിന്നു
ള്ള ആത്മാവിനെ അത്രേ പ്രാപിച്ചതു.
അതു ഞങ്ങൾ മാനുഷജ്ഞാനം ഉപദേശി 13
ക്കുന്ന വചനങ്ങളാൽ അല്ല, ആത്മാവു
ഉപദേശിക്കുന്ന വചനങ്ങളാൽ തന്നേ
പ്രസ്താവിച്ചുകൊണ്ടു ആത്മികന്മാൎക്കു ആ
ത്മികമായതു തെളിയിക്കുന്നു. എന്നാൽ 14
പ്രാകൃതമനുഷ്യൻ ദൈവാത്മാവിന്റെ
ഉപദേശം കൈക്കൊള്ളുന്നില്ല; അതു അവ
ന്നു ഭോഷത്വം ആകുന്നു; ആത്മികമായി
വിവേചിക്കേണ്ടതാകയാൽ അതു അവന്നു
ഗ്രഹിപ്പാൻ കഴിയുന്നതുമല്ല. ആത്മിക 15
നോ സകലത്തെയും വിവേചിക്കുന്നു;
താൻ ആരാലും വിവേചിക്കപ്പെടുന്നതുമി
ല്ല. കൎത്താവിന്റെ മനസ്സു അറിഞ്ഞു അവ 16
നെ ഗ്രഹിപ്പിക്കാകുന്നവൻ ആർ? നാമോ
ക്രിസ്തുവിന്റെ മനസ്സുള്ളവർ ആകുന്നു.

## ൩. അദ്ധ്യായം.

**എ**ന്നാൽ സഹോദരന്മാരേ, നിങ്ങളോടു
എനിക്കു ആത്മികന്മാരോടു എന്നപോലെ
അല്ല, ജഡികന്മാരോടു എന്നപോലെ, ക്രി
സ്തുവിൽ ശിശുക്കളായവരോടു എന്നപോ

ലെ അത്രെ സംസാരിപ്പാൻ കഴിഞ്ഞുള്ളു.
2 ഭക്ഷണമല്ല, പാൽ അത്രെ ഞാൻ നിങ്ങൾ
ക്കു തന്നതു; ഭക്ഷിപ്പാൻ നിങ്ങൾക്കു കഴി
വില്ലായിരുന്നു; ഇപ്പോഴും കഴിവായിട്ടില്ല;
3 ഇന്നും നിങ്ങൾ ജഡികന്മാരല്ലോ. നിങ്ങ
ളുടെ ഇടയിൽ ഈൎഷ്യയും പിണക്കവും
ഇരിക്കെ, നിങ്ങൾ ജഡികന്മാരും ശേഷം
മനുഷ്യരെപ്പോലെ നടക്കുന്നവരുമല്ലയോ?
4 ഒരുത്തൻ: ഞാൻ പൌലൊസിന്റെ പക്ഷ
ക്കാരൻ എന്നും മറ്റൊരുത്തൻ: ഞാൻ അ
പ്പൊല്ലോസിന്റെ പക്ഷക്കാരൻ എന്നും പ
റയുമ്പോൾ നിങ്ങൾ സാധാരണമനുഷ്യര
5 ല്ലയോ? അപ്പൊല്ലോസ് ആർ? പൌ
ലൊസ് ആർ? തങ്ങൾക്കു കൎത്താവു നല്കിയ
തുപോലെ നിങ്ങൾ വിശ്വസിപ്പാൻ കാര
6 ണമായിത്തീൎന്ന ശുശ്രൂഷക്കാരത്രെ. ഞാൻ
നട്ടു, അപ്പൊല്ലോസ് നനെച്ചു, ദൈവമ
7 ത്രെ വളരുമാറാക്കിയതു. ആകയാൽ
വളരുമാറാക്കുന്ന ദൈവമല്ലാതെ നടുന്ന
8 വനും നനെക്കുന്നവനും ഏതുമില്ല. നടു
ന്നവനും നനെക്കുന്നവനും ഒരുപോ
ലെ; ഓരോരുത്തനു താന്താന്റെ അ
ദ്ധ്വാനത്തിന്നു ഒത്തവണ്ണം കൂലി കിട്ടും.
9 ഞങ്ങൾ ദൈവത്തിന്റെ കൂട്ടുവേലക്കാർ;
നിങ്ങൾ ദൈവത്തിന്റെ കൃഷി, ദൈവ
ത്തിന്റെ ഗൃഹനിൎമ്മാണം.
10 എനിക്കു ലഭിച്ച ദൈവകൃപെക്കു ഒത്ത
വണ്ണം ഞാൻ ജ്ഞാനമുള്ളോരു പ്രധാനശി
ല്പിയായി അടിസ്ഥാനം ഇട്ടിരിക്കുന്നു;
മറ്റൊരുത്തൻ മീതെ പണിയുന്നു; താൻ
എങ്ങനെ പണിയുന്നു എന്നു ഓരോരുത്ത
11 നും നോക്കിക്കൊള്ളട്ടെ. യേശുക്രിസ്തു
എന്ന ഇട്ടിരിക്കുന്ന അടിസ്ഥാനമല്ലാതെ
മറ്റൊന്നു ഇടുവാൻ ആൎക്കും കഴികയില്ല.
12 ആ അടിസ്ഥാനത്തിന്മേൽ ആരെങ്കിലും
പൊന്നു, വെള്ളി, വിലയേറിയ കല്ലു,
മരം, പുല്ലു, വൈക്കോൽ എന്നിവ പണി
യുന്നു എങ്കിൽ അവനവന്റെ പ്രവൃത്തി
വെളിപ്പെട്ടുവരും; ആ ദിവസം അതി 13
നെ തെളിവാക്കും; അതു തീയോടെ വെ
ളിപ്പെട്ടുവരും; ഓരോരുത്തന്റെ പ്രവൃ
ത്തി ഇന്നവിധം എന്നു തീ തന്നേ ശോധ
ന ചെയ്യും. ഒരുത്തൻ പണിത പ്രവൃ 14
ത്തി നിലനില്ക്കും എങ്കിൽ അവന്നു പ്രതി
ഫലം കിട്ടും. ഒരുത്തന്റെ പ്രവൃത്തി 15
വെന്തുപോയെങ്കിൽ അവന്നു ചേതം വ
രും; താനോ രക്ഷിക്കപ്പെടും; എന്നാൽ
തീയിൽകൂടി എന്നപോലെ അത്രേ.

നിങ്ങൾ ദൈവത്തിന്റെ മന്ദിരം എ 16
ന്നും ദൈവത്തിന്റെ ആത്മാവു നിങ്ങ
ളിൽ വസിക്കുന്നു എന്നും അറിയുന്നില്ല
യോ? ദൈവത്തിന്റെ മന്ദിരം നശിപ്പി 17
ക്കുന്നവനെ ദൈവം നശിപ്പിക്കും; ദൈവ
ത്തിന്റെ മന്ദിരം വിശുദ്ധമല്ലോ; നിങ്ങ
ളും അങ്ങനെ തന്നേ.

ആരും തന്നെത്താൻ വഞ്ചിക്കരുതു; 18
താൻ ഈ ലോകത്തിൽ ജ്ഞാനി എന്നു നി
ങ്ങളിൽ ആൎക്കെങ്കിലും തോന്നിയാൽ അ
വൻ ജ്ഞാനിയാകേണ്ടതിന്നു ഭോഷനാ
യിത്തീരട്ടെ. ഈ ലോകത്തിന്റെ ജ്ഞാ 19
നം ദൈവസന്നിധിയിൽ ഭോഷത്വമത്രേ.
"അവൻ ജ്ഞാനികളെ അവരുടെ
കൌശലത്തിൽ പിടിക്കുന്നു"
എന്നും
"കൎത്താവു ജ്ഞാനികളുടെ വിചാരം 20
വ്യൎത്ഥം എന്നറിയുന്നു"
എന്നും എഴുതിയിരിക്കുന്നുവല്ലോ. ആക 21
യാൽ ആരും മനുഷ്യരിൽ പ്രശംസിക്കരു
തു; സകലവും നിങ്ങൾക്കുള്ളതല്ലോ. പൌ 22
ലൊസൊ, അപ്പൊല്ലോസോ, കേഫാവോ,
ലോകമോ, ജീവനോ, മരണമോ, ഇപ്പോ
ഴുള്ളതോ, വരുവാനുള്ളതോ സകലവും നി
ങ്ങൾക്കുള്ളതു. നിങ്ങളോ ക്രിസ്തുവിന്നു 23
ള്ളവർ; ക്രിസ്തു ദൈവത്തിന്നുള്ളവൻ.

## ൪. അദ്ധ്യായം.

ഞങ്ങളെ ക്രിസ്തുവിന്റെ ശുശ്രൂഷക്കാരും
ദൈവമൎമ്മങ്ങളുടെ ഗൃഹവിചാരകന്മാരും
എന്നിങ്ങനെ ഓരോരുത്തൻ എണ്ണിക്കൊ
2 ള്ളട്ടെ. ഗൃഹവിചാരകന്മാരിൽ അന്വേ
ഷിക്കുന്നതോ അവർ വിശ്വസ്തരായിരി
3 ക്കേണം എന്നത്രെ. നിങ്ങളോ മനുഷ്യർ
കഴിക്കുന്ന വല്ല വിസ്താരത്തിലോ എന്നെ
വിധിക്കുന്നതു എനിക്ക എത്രയും ലഘുകാ
ൎയ്യം; ഞാൻ എന്നെത്തന്നെ വിധിക്കുന്നതു
4 മില്ല. എനിക്ക യാതൊരു കുററത്തെക്കുറി
ച്ചും ബോധമില്ലെങ്കിലും അതിനാൽ ഞാൻ
നീതിമാൻ എന്നു വരികയില്ല; എന്നെ വി
5 ധിക്കുന്നതു കൎത്താവു ആകുന്നു. ആകയാൽ
കൎത്താവു വരുവോളം സമയത്തിന്നു മുമ്പെ
ഒന്നും വിധിക്കരുതു; അവൻ ഇരുട്ടിൽ
മറഞ്ഞിരിക്കുന്നതു വെളിച്ചത്താക്കി ഹൃദ
യങ്ങളുടെ ആലോചനകളെ വെളിപ്പെ
ടുത്തും; അന്നു ഓരോരുത്തന്നു ദൈവത്തി
ങ്കൽനിന്നു പുകഴ്ച ഉണ്ടാകും.
6 സഹോദരന്മാരേ, ഇതു ഞാൻ നിങ്ങൾ
നിമിത്തം എന്നെയും അപ്പൊല്ലോസിനെ
യും ഉദ്ദേശിച്ചു പറഞ്ഞിരിക്കുന്നതു: എഴുതി
യിരിക്കുന്നതിന്നു അപ്പുറം (ഭാവിക്കാതിരി
പ്പാൻ) ഞങ്ങളുടെ ദൃഷ്ടാന്തം കണ്ടു പഠി
ക്കേണ്ടതിന്നും ആരും ഒരുത്തന്നു അനുകൂ
ലമായും മറെറാരുവന്നു പ്രതികൂലമായും
ചീൎത്തുപോകാതിരിക്കേണ്ടതിന്നും തന്നേ.
7 നിന്നെ വിശേഷിപ്പിക്കുന്നതു ആർ? ലഭി
ച്ചതല്ലാതെ നിനക്കു എന്തുള്ളു? ലഭിച്ചതെ
ങ്കിലോ ലഭിച്ചതല്ല എന്നപോലെ പ്രശം
8 സിക്കുന്നതു എന്തു? ഇത്ര ക്ഷണത്തിൽ
നിങ്ങൾ തൃപ്തന്മാരായി; ഇത്ര ക്ഷണത്തിൽ
നിങ്ങൾ സമ്പന്നന്മാരായി; ഞങ്ങളെ കൂടാ
തെ വാഴുന്നവരായി; അയ്യോ, നിങ്ങളോടു
കൂടെ ഞങ്ങളും വാഴേണ്ടതിന്നു നിങ്ങൾ
വാണു എങ്കിൽ കൊള്ളായിരുന്നു. ഞങ്ങൾ 9
ലോകത്തിന്നു, ദൂതന്മാൎക്കും മനുഷ്യൎക്കും ത
ന്നേ, കൂത്തുകാഴ്ചയായി തീൎന്നിരിക്കയാൽ
ദൈവംഅപ്പൊസ്തലന്മാരായ ഞങ്ങളെ ഒടു
ക്കത്തവരായി മരണവിധിയിൽ ഉൾപ്പെട്ട
വരെപ്പോലെ നിറുത്തി എന്നു എനിക്കു
തോന്നുന്നു. ഞങ്ങൾ ക്രിസ്തുനിമിത്തം 10
ഭോഷന്മാർ; നിങ്ങൾ ക്രിസ്തുവിൽ വിവേ
കികൾ; ഞങ്ങൾ ബലഹീനർ, നിങ്ങൾ
ബലവാന്മാർ; നിങ്ങൾ മഹത്തുക്കൾ, ഞ
ങ്ങൾ മാനഹീനർ അത്രേ. ഈ നാഴിക 11
വരെ ഞങ്ങൾ വിശന്നും ദാഹിച്ചും ഉടു
പ്പാൻ ഇല്ലാതെയും കുത്തുകൊണ്ടും സ്ഥിര
വാസം കൂടാതെയും ഇരിക്കുന്നു. സ്വന്ത 12
കയ്യാൽ വേലചെയ്തു അദ്ധ്വാനിക്കുന്നു;
ശകാരം കേട്ടിട്ടു ആശീൎവ്വദിക്കുന്നു; ഉപദ്ര
വം ഏററിട്ടു സഹിക്കുന്നു; ദൂഷണം കേട്ടിട്ടു
നല്ലവാക്കു പറയുന്നു. ഞങ്ങൾ ലോകത്തി 13
ന്റെ ചവറുപോലെയും ഇന്നുവരെ സകല
ത്തിന്റെയും അഴുക്കായും തീൎന്നിരിക്കുന്നു.
നിങ്ങളെ നാണിപ്പിപ്പാനല്ല, എന്റെ 14
പ്രിയ മക്കളോടു എന്നപോലെ ബുദ്ധി
പറഞ്ഞുകൊണ്ടു ഇതു എഴുതുന്നു. നിങ്ങൾ 15
ക്കു ക്രിസ്തുവിൽ പതിനായിരം ഗുരുക്കന്മാ
രുണ്ടെങ്കിലും പിതാക്കന്മാർ ഏറെയില്ല;
ക്രിസ്തുയേശുവിൽ ഞാനല്ലോ നിങ്ങളെ
സുവിശേഷത്താൽ ജനിപ്പിച്ചതു. ആക 16
യാൽ എന്റെ അനുകാരികൾ ആകുവിൻ
എന്നു ഞാൻ നിങ്ങളെ പ്രബോധിപ്പി
ക്കുന്നു. ഇതുനിമിത്തം കൎത്താവിൽ വി 17
ശ്വസ്തനും എന്റെ പ്രിയ മകനുമായ
തിമൊഥെയൊസിനെ നിങ്ങളുടെ അടു
ക്കൽ അയച്ചിരിക്കുന്നു. ഞാൻ എങ്ങും
ഏതുസഭയിലും ഉപദേശിക്കുന്നതുപോലെ
ക്രിസ്തുവിലുള്ള എന്റെ വഴികൾ അവൻ
നിങ്ങളെ ഓൎപ്പിക്കും. എങ്കിലും ഞാൻ 18
നിങ്ങളുടെ അടുക്കൽ വരികയില്ല എന്നു

19 വെച്ചു ചിലർ ചീർത്തിരിക്കുന്നു. കർത്താ
വിന്നു ഇഷ്ടം എങ്കിൽ ഞാൻ വേഗം നിങ്ങ
ളുടെ അടുക്കൽ വന്നു, ചീർത്തിരിക്കുന്നവ
രുടെ വാക്കല്ല ശക്തി തന്നെ കണ്ടറിയും.
20 ദൈവരാജ്യം വചനത്തിലല്ല ശക്തിയിലത്രെ
21 ത്രെ ആകുന്നു. നിങ്ങൾക്കു ഏതു വേണം?
ഞാൻ വടിയോടുകൂടെയോ സ്നേഹത്തിലും
സൌമ്യാത്മാവിലുമോ നിങ്ങളുടെ അടു
ക്കൽ വരേണ്ടതു?

## ൫. അദ്ധ്യായം.

നിങ്ങളുടെ ഇടയിൽ ദുർന്നടപ്പു ഉണ്ടെന്നു
കേൾക്കുന്നു; ഒരുത്തൻ തന്റെ അപ്പന്റെ
ഭാര്യയെ വെച്ചുകൊള്ളുന്നുപോൽ; അതു
ജാതികളിൽപോലും ഇല്ലാത്ത ദുർന്നടപ്പു
2 തന്നെ. എന്നിട്ടും നിങ്ങൾ ചീർത്തിരിക്കു
ന്നു; ഈ ദുഷ്കർമ്മം ചെയ്തവനെ നിങ്ങളുടെ
ഇടയിൽനിന്നു നീക്കുവാൻ തക്കവണ്ണം
3 നിങ്ങൾ ദുഃഖിച്ചിട്ടുമില്ല. ഞാനോ ശരീ
രംകൊണ്ടു ദൂരസ്ഥൻ എങ്കിലും ആത്മാവു
കൊണ്ടു കൂടെയുള്ളവനായി, നിങ്ങളുടെ
മദ്ധ്യേ ഇരിക്കുന്നവനായി തന്നെ, ഈ
4 ദുഷ്കർമ്മം ചെയ്തവനെക്കുറിച്ചു: നിങ്ങളും
എന്റെ ആത്മാവും നമ്മുടെ കർത്താവായ
യേശുവിന്റെ ശക്തിയോടെ ഒന്നിച്ചു
കൂടീട്ടു നമ്മുടെ കർത്താവായ യേശുക്രിസ്തു
5 വിന്റെ നാമത്തിൽ അവനെ, ആത്മാ
വു കർത്താവായ യേശുവിന്റെ നാളിൽ
രക്ഷിക്കപ്പെടേണ്ടതിന്നു ജഡസംഹാര
ത്തിന്നായി സാത്താന്നു ഏല്പിക്കേണം എ
6 ന്നു വിധിച്ചിരിക്കുന്നു. നിങ്ങളുടെ പ്ര
ശംസ നന്നല്ല; അസാരം പുളിമാവു
പിണ്ഡത്തെ മുഴുവനും പുളിപ്പിക്കുന്നു എന്നു
7 അറിയുന്നില്ലയോ? നിങ്ങൾ പുളിപ്പില്ലാ
ത്തവരായിരിപ്പാൻ തക്കവണ്ണം പുതിയ
പിണ്ഡം ആകേണ്ടതിന്നു പഴയ പുളിമാ
വിനെ നീക്കിക്കളവിൻ. നമ്മുടെ പെ
സഹക്കുഞ്ഞാടും അറുക്കപ്പെട്ടിരിക്കുന്നു:
ക്രിസ്തു തന്നെ. ആകയാൽ നാം പഴയ 8
പുളിമാവുകൊണ്ടല്ല, തിന്മയും ദുഷ്ടതയും
ആയ പുളിമാവുകൊണ്ടുമല്ല, സ്വച്ഛതയും
സത്യവുമായ പുളിപ്പില്ലായ്മകൊണ്ടു തന്നേ
ഉത്സവം ആചരിക്ക.

ദുർന്നടപ്പുകാരോടു സംസർഗ്ഗം അരുതു 9
എന്നു ഞാൻ എന്റെ ലേഖനത്തിൽ നി
ങ്ങൾക്കു എഴുതീട്ടുണ്ടല്ലോ. അതു ഈ 10
ലോകത്തിലെ ദുർന്നടപ്പുകാരോടോ അത്യാ
ഗ്രഹികളോടോ പിടിച്ചുപറിക്കാരോടോ
വിഗ്രഹാരാധികളോടോ അരുതു എന്നല്ല
ല്ലോ; അങ്ങനെ എങ്കിൽ നിങ്ങൾ ലോകം
വിട്ടു പോകേണ്ടിവരും. എന്നാൽ സ 11
ഹോദരൻ എന്നു പേർപെട്ട ഒരുവൻ
ദുർന്നടപ്പുകാരനോ അത്യാഗ്രഹിയോ വിഗ്ര
ഹാരാധിയോ വാവിഷ്ഠാണക്കാരനോ മദ്യ
പനോ പിടിച്ചുപറിക്കാരനോ ആകുന്നു
എങ്കിൽ അവനോടു സംസർഗ്ഗം അരുതു;
അങ്ങനെയുള്ളവനോടുകൂടെ ഭക്ഷണം
കഴിക്കപോലും അരുതു എന്നത്രെ ഞാൻ
നിങ്ങൾക്കു എഴുതിയതു. പുറത്തുള്ളവരെ 12
വിധിപ്പാൻ എനിക്കു എന്തു കാര്യം? നി
ങ്ങൾ അകത്തുള്ളവരെ അല്ലയോ വിധി
ക്കുന്നതു; പുറത്തുള്ളവരെ ദൈവം വിധി
ക്കുന്നു. ആ ദുഷ്ടനെ നിങ്ങളുടെ ഇട 13
യിൽനിന്നു നീക്കിക്കളവിൻ.

## ൬. അദ്ധ്യായം.

നിങ്ങളിൽ ഒരുത്തന്നു മറ്റൊരുത്തനോടു
ഒരു കാര്യം ഉണ്ടെങ്കിൽ വിശുദ്ധന്മാരുടെ
മുമ്പാകെ അല്ല, അഭക്തന്മാരുടെ മുമ്പിൽ
വ്യവഹാരത്തിന്നു പോകുവാൻ തുനിയുന്നു
വോ? വിശുദ്ധന്മാർ ലോകത്തെ വിധി 2
ക്കും എന്നു അറിയുന്നില്ലയോ? ലോകത്തെ
നിങ്ങൾ വിധിക്കുമെങ്കിൽ ഏറ്റവും ചെ
റിയ സംഗതികളെ വിധിപ്പാൻ നിങ്ങൾ

3 അയോഗ്യരോ? നാം ദൂതന്മാരെ വിധിക്കും
എന്നു നിങ്ങൾ അറിയുന്നില്ലയോ? ഐ
4 ഹികകാൎയ്യങ്ങളെ എത്ര അധികം? എ
ന്നാൽ നിങ്ങൾക്കു ഐഹികകാൎയ്യങ്ങളെ
ക്കുറിച്ചു വ്യവഹാരം ഉണ്ടെങ്കിൽ വിധി
പ്പാൻ സഭ ഗണ്യമാക്കാത്തവരെ ഇരുത്തു
5 ന്നുവോ? നിങ്ങൾക്കു ലജ്ജെക്കായി ഞാൻ
ചോദിക്കുന്നു; ഇങ്ങനെ സഹോദരന്മാൎക്കു
മദ്ധ്യേ കാൎയ്യം തീൎപ്പാൻ പ്രാപ്തിയുള്ളോരു
ജ്ഞാനിയും നിങ്ങളുടെ ഇടയിൽ ഇല്ല
6 യോ? അല്ല, സഹോദരൻ സഹോദര
നോടു വ്യവഹരിക്കുന്നു; അതും അവിശ്വാ
7 സികളുടെ മുമ്പിൽ തന്നേ. നിങ്ങൾക്കു
തമ്മിൽ വ്യവഹാരം ഉണ്ടാകുന്നതു തന്നേ
കേവലം പോരായ്മയാകുന്നു; അതിന്നു
പകരം നിങ്ങൾ അന്യായം സഹിച്ചുകൊ
ള്ളാത്തതു എന്തു? നഷ്ടം ഏററുകൊള്ളാത്ത
8 തു എന്തു? അല്ല, നിങ്ങൾ അന്യായം
ചെയ്കയും നഷ്ടം വരുത്തുകയും ചെയ്യുന്നു;
9 അതും സഹോദരന്മാൎക്കു തന്നേ. അന്യാ
യം ചെയ്യുന്നവർ ദൈവരാജ്യം അവകാശ
മാക്കുകയില്ല എന്നു അറിയുന്നില്ലയോ?
നിങ്ങളെത്തന്നേ വഞ്ചിക്കാതിരിപ്പിൻ;
ദുൎന്നടപ്പുകാർ, വിഗ്രഹാരാധികൾ, വ്യഭി
ചാരികൾ, സ്വയഭോഗികൾ, പുരുഷകാ
10 മികൾ, കള്ളന്മാർ, അത്യാഗ്രഹികൾ,
മദ്യപന്മാർ, വാവിഷ്ഠാണക്കാർ, പിടിച്ചു
പറിക്കാർ എന്നിവർ ദൈവരാജ്യം അവ
11 കാശമാക്കുകയില്ല. നിങ്ങളും ചിലർ ഈ വ
കക്കാരായിരുന്നു; എങ്കിലും നിങ്ങൾ കൎത്താ
വായ യേശുക്രിസ്തുവിന്റെ നാമത്തിലും ന
മ്മുടെ ദൈവത്തിന്റെ ആത്മാവിനാലും
നിങ്ങളെത്തന്നേ കഴുകി ശുദ്ധീകരണവും
നീതീകരണവും പ്രാപിച്ചിരിക്കുന്നു.

12 സകലത്തിന്നും എനിക്കു കൎത്തവ്യം ഉണ്ടു
എങ്കിലും സകലവും പ്രയോജനമുള്ളതല്ല;
സകലത്തിന്നും എനിക്കു കൎത്തവ്യം ഉണ്ടു
എങ്കിലും ഞാൻ യാതൊന്നിന്നും അധീന
നാകയില്ല. ഭോജ്യങ്ങൾ വയററിന്നും 13
വയറു ഭോജ്യങ്ങൾക്കും ഉള്ളതു; എന്നാൽ
ദൈവം ഇതിനെയും അതിനെയും ഇല്ലാ
യ്മയാക്കും. ശരീരമോ ദുൎന്നടപ്പിന്നല്ല ക
ൎത്താവിന്നത്രേ; കൎത്താവു ശരീരത്തിന്നും.
എന്നാൽ ദൈവം കൎത്താവിനെ ഉയിൎപ്പി 14
ച്ചതുപോലെ നമ്മെയും തന്റെ ശക്തി
യാൽ ഉയിൎപ്പിക്കും. നിങ്ങളുടെ ശരീരങ്ങൾ 15
ക്രിസ്തുവിന്റെ അവയവങ്ങൾ ആകുന്നു
എന്നു അറിയുന്നില്ലയോ? ക്രിസ്തുവിന്റെ
അവയവങ്ങളെ ഞാൻ എടുത്തു വേശ്യയു
ടെ അവയവങ്ങൾ ആക്കാമോ? ഒരുനാളും
അരുതു. വേശ്യയോടു പററിച്ചേരുന്ന 16
വൻ അവളുമായി ഏകശരീരമാകുന്നു എന്നു
നിങ്ങൾ അറിയുന്നില്ലയോ? ഇരുവരും
ഒരു ദേഹമായിത്തീരും എന്നുണ്ടല്ലോ.
കൎത്താവിനോടു പററിച്ചേരുന്നവനോ അ 17
വനുമായി ഏകാത്മാവു ആകുന്നു. ദുൎന്ന 18
ടപ്പു വിട്ടു ഓടുവിൻ. മനുഷ്യൻ ചെയ്യുന്ന
ഏതുപാപവും ശരീരത്തിന്നു പുറത്താകുന്നു.
ദുൎന്നടപ്പുകാരനോ സ്വന്തശരീരത്തിന്നു വി
രോധമായി പാപം ചെയ്യുന്നു. ദൈവ 19
ത്തിന്റെ ദാനമായി നിങ്ങളിൽ ഇരിക്കു
ന്ന പരിശുദ്ധാത്മാവിന്റെ മന്ദിരമാകുന്നു
നിങ്ങളുടെ ശരീരം എന്നും നിങ്ങളെ വി
ലെക്കു വാങ്ങിയിരിക്കയാൽ നിങ്ങൾ താ
ന്താങ്ങൾക്കുള്ളവരല്ല എന്നും അറിയുന്നില്ല
യോ? ആകയാൽ നിങ്ങളുടെ ശരീരംകൊ 20
ണ്ടു ദൈവത്തെ മഹത്വപ്പെടുത്തുവിൻ.

## ൭. അദ്ധ്യായം.

**നി**ങ്ങൾ എഴുതി അയച്ച സംഗതികളെ
ക്കുറിച്ചു എന്റെ അഭിപ്രായം എന്തെ
ന്നാൽ: സ്ത്രീയെ തൊടാതിരിക്കുന്നതു മനു
ഷ്യന്നു നല്ലതു. എങ്കിലും ദുൎന്നടപ്പുനിമി 2
ത്തം ഓരോരുത്തന്നു സ്വന്തഭാൎയ്യയും ഓ

രോരുത്തിക്കു സ്വന്തഭർത്താവും ഉണ്ടായിരി
3 ക്കട്ടെ. ഭർത്താവു ഭാര്യെക്കും ഭാര്യ ഭർത്താ
വിന്നും കടമ്പെട്ടിരിക്കുന്നതു ചെയ്യട്ടെ.
4 ഭാര്യയുടെ ശരീരത്തിന്മേൽ അവൾക്കല്ല
ഭർത്താവിന്നത്രെ അധികാരമുള്ളതു; അങ്ങ
നെ ഭർത്താവിന്റെ ശരീരത്തിന്മേൽ അവ
5 ന്നല്ല ഭാര്യെക്കത്രെ അധികാരം. പ്രാർത്ഥ
നെക്കു അവസരമുണ്ടാവാൻ ഒരു സമയ
ത്തെക്കു പരസ്പരസമ്മതത്തോടെ അല്ലാ
തെ തമ്മിൽ വേറുപെട്ടിരിക്കരുതു; നിങ്ങ
ളുടെ അജിതേന്ദ്രിയത്വംനിമിത്തം സാ
ത്താൻ നിങ്ങളെ പരീക്ഷിക്കാതിരിക്കേ
6 ണ്ടതിന്നു വീണ്ടും ചേർന്നിരിപ്പിൻ. ഞാൻ
ഇതു കല്പനയായിട്ടല്ല അനുവാദമായിട്ടത്രെ
7 പറയുന്നതു. സകലമനുഷ്യരും എന്നെ
പ്പോലെ ആയിരിക്കേണം എന്നു ഞാൻ
ഇച്ഛിക്കുന്നു. എങ്കിലും ഒരുവന്നു ഇങ്ങനെ
യും ഒരുവന്നു അങ്ങനെയും താന്താന്റെ
കൃപാവരം ദൈവം നല്കിയിരിക്കുന്നു.
8 വിവാഹം കഴിയാത്തവരോടും വിധ
വമാരോടും: അവർ എന്നെപ്പോലെ പാ
ർത്തുകൊണ്ടാൽ അവർക്കു കൊള്ളാം എന്നു
9 ഞാൻ പറയുന്നു. ജിതേന്ദ്രിയത്വമില്ലെങ്കി
ലോ അവർ വിവാഹം ചെയ്യട്ടെ; അഴലു
ന്നതിനെക്കാൾ വിവാഹം ചെയ്യുന്നതു
10 നല്ലതു. വിവാഹം കഴിഞ്ഞവരോടോ
ഞാനല്ല കർത്താവു തന്നേ കല്പിക്കുന്നതു:
ഭാര്യ ഭർത്താവിനെ വേറുപിരിയരുതു;
11 പിരിഞ്ഞു എന്നു വരികിലോ വിവാഹം കൂ
ടാതെ പാർക്കേണം: അല്ലെന്നു വരികിൽ
ഭർത്താവോടു നിരന്നുകൊള്ളേണം; ഭർത്താ
12 വു ഭാര്യയെ ഉപേക്ഷിക്കയുമരുതു. എ
ന്നാൽ ശേഷമുള്ളവരോടു കർത്താവല്ല ഞാൻ
തന്നേ പറയുന്നതു: ഒരു സഹോദരന്നു
അവിശ്വാസിയായ ഭാര്യ ഉണ്ടായിരിക്കയും
അവൾ അവനോടുകൂടെ പാർപ്പാൻ സമ്മ
തിക്കയും ചെയ്താൽ അവളെ ഉപേക്ഷിക്ക
രുതു. അവിശ്വാസിയായ ഭർത്താവുള്ള 13
ഒരു സ്ത്രീയും, അവൻ അവളോടുകൂടെ
പാർപ്പാൻ സമ്മതിക്കുന്നു എങ്കിൽ, ഭർത്താ
വിനെ ഉപേക്ഷിക്കരുതു. അവിശ്വാസി 14
യായ ഭർത്താവു ഭാര്യമുഖാന്തരം വിശുദ്ധീക
രിക്കപ്പെട്ടും അവിശ്വാസിയായ ഭാര്യ സ
ഹോദരൻമുഖാന്തരം വിശുദ്ധീകരിക്കപ്പെ
ട്ടുമിരിക്കുന്നു; അല്ലെങ്കിൽ നിങ്ങളുടെ
മക്കൾ അശുദ്ധർ എന്നു വരും; ഇപ്പോഴോ
അവർ വിശുദ്ധർ ആകുന്നു. അവിശ്വാ 15
സി വേറുപിരിയുന്നു എങ്കിൽ പിരിയട്ടെ.
ഈ വകയിൽ സഹോദരനോ സഹോദരി
യോ ബദ്ധരായിരിക്കുന്നില്ല; എന്നാൽ
സമാധാനത്തിൽ ജീവിപ്പാൻ ദൈവം ന
മ്മെ വിളിച്ചിരിക്കുന്നു. സ്ത്രീയേ, നീ 16
ഭർത്താവിന്നു രക്ഷ വരുത്തും എന്നു നിനക്കു
എങ്ങനെ അറിയാം? പുരുഷാ, നീ ഭാര്യെ
ക്കു രക്ഷ വരുത്തും എന്നു നിനക്കു എങ്ങ
നെ അറിയാം? എന്നാൽ ഓരോരുത്തന്നു 17
കർത്താവു വിഭാഗിച്ചുകൊടുത്തതുപോലെ
യും ഓരോരുത്തനെ ദൈവം വിളിച്ചതു
പോലെയും അവനവൻ നടക്കട്ടെ; ഇങ്ങ
നെ ആകുന്നു ഞാൻ സകലസഭകളിലും
ആജ്ഞാപിക്കുന്നതു. ഒരുത്തൻ പരിച്ഛേ 18
ദനയോടെ വിളിക്കപ്പെട്ടുവോ? അഗ്രച
ർമ്മം വരുത്തരുതു; ഒരുത്തൻ അഗ്രചർമ്മ
ത്തോടെ വിളിക്കപ്പെട്ടുവോ? പരിച്ഛേദന
ഏല്ക്കരുതു. പരിച്ഛേദന ഒന്നുമില്ല, അ 19
ഗ്രചർമ്മവും ഒന്നുമില്ല, ദൈവകല്പന പ്രമാ
ണിക്കുന്നതത്രേ കാര്യം. ഓരോരുത്തൻ 20
വിളിക്കപ്പെട്ട സ്ഥിതിയിൽ തന്നേ വസി
ച്ചുകൊള്ളട്ടെ. നീ ദാസനായി വിളിക്ക 21
പ്പെട്ടുവോ? വ്യസനിക്കരുതു. സ്വതന്ത്രൻ
ആകുവാൻ കഴിയുമെങ്കിലും അതിൽ തന്നേ
ഇരുന്നുകൊൾക. ദാസനായി കർത്താ 22
വിൽ വിളിക്കപ്പെട്ടവൻ കർത്താവിന്റെ
സ്വതന്ത്രൻ ആകുന്നു. അങ്ങനെ തന്നേ

സ്വതന്ത്രനായി വിളിക്കപ്പെട്ടവൻ ക്രിസ്തു
23 വിന്റെ ദാസനാകുന്നു. നിങ്ങളെ വി
ലെക്കു വാങ്ങിയിരിക്കുന്നു; മനുഷ്യൎക്കു ദാസ
24 ന്മാരാകരുതു. സഹോദരന്മാരേ, ഓരോ
രുത്തൻ വിളിക്കപ്പെട്ട സ്ഥിതിയിൽ തന്നേ
ദൈവസന്നിധിയിൽ വസിക്കട്ടെ.
25 കന്യകമാരെക്കുറിച്ചു എനിക്കു കൎത്താ
വിന്റെ കല്പനയില്ല; എങ്കിലും വിശ്വ
സ്തൻ ആകുവാന്തക്കവണ്ണം കൎത്താവിന്റെ
കരുണ ലഭിച്ചവനായി ഞാൻ അഭിപ്രാ
26 യം പറയുന്നു. ഇപ്പോഴത്തെ കഷ്ടത
നിമിത്തം ഞാൻ പറഞ്ഞതുപോലെ മനു
ഷ്യൻ അങ്ങനെ തന്നേ ഇരിക്കുന്നതു അ
വനു നന്നു എന്നു എനിക്കു തോന്നുന്നു.
27 നീ ഭാൎയ്യയോടു ബന്ധിക്കപ്പെട്ടിരിക്കുന്നു
വോ? വേറുപാടു അന്വേഷിക്കരുതു. നീ
ഭാൎയ്യ ഇല്ലാത്തവനോ? ഭാൎയ്യയെ അന്വേ
28 ഷിക്കരുതു. നീ വിവാഹം ചെയ്താലും
ദോഷമില്ല; കന്യകയും വിവാഹം ചെ
യ്താൽ ദോഷമില്ല; എങ്കിലും ഇങ്ങനെയു
ള്ളവൎക്കു ജഡത്തിൽ കഷ്ടത ഉണ്ടാകും; അ
തു നിങ്ങൾക്കു വരരുതു എന്നു എന്റെ
29 ആഗ്രഹം. എന്നാൽ സഹോദരന്മാരേ,
ഇതൊന്നു ഞാൻ പറയുന്നു: കാലം ചുരു
ങ്ങിയിരിക്കുന്നു; ഇനി ഭാൎയ്യമാരുള്ളവർ
30 ഇല്ലാത്തവരെപ്പോലെയും കരയുന്നവർ
കരയാത്തവരെപ്പോലെയും സന്തോഷി
ക്കുന്നവർ സന്തോഷിക്കാത്തവരെപ്പോലെ
യും വിലെക്കു വാങ്ങുന്നവർ കൈവശമാ
31 ക്കാത്തവരെപ്പോലെയും ലോകത്തെ അ
നുഭവിക്കുന്നവർ അതിനെ അനുഭവി
ക്കാത്തവരെപ്പോലെയും ആയിരിക്കേ
ണം. ഈ ലോകത്തിന്റെ രൂപം ഒഴിഞ്ഞു
32 പോകുന്നുവല്ലോ. നിങ്ങൾ ചിന്താകുല
മില്ലാത്തവരായിരിക്കേണം എന്നു ഞാൻ
ഇച്ഛിക്കുന്നു. വിവാഹം ചെയ്യാത്തവൻ
കൎത്താവിനെ എങ്ങനെ പ്രസാദിപ്പിക്കും
എന്നുവെച്ചു കൎത്താവിന്നുള്ളതു ചിന്തിക്കു
ന്നു; വിവാഹം ചെയ്തവൻ ഭാൎയ്യയെ 33
എങ്ങനെ പ്രസാദിപ്പിക്കും എന്നുവെച്ചു
ലോകത്തിന്നുള്ളതു ചിന്തിക്കുന്നു. അതു 34
പോലെ ഭാൎയ്യയായവൾക്കും കന്യകെക്കും
തമ്മിൽ വ്യത്യാസം ഉണ്ടു. വിവാഹം കഴി
യാത്തവൾ ശരീരത്തിലും ആത്മാവിലും
വിശുദ്ധയാകേണ്ടതിന്നു കൎത്താവിന്നുള്ളതു
ചിന്തിക്കുന്നു; വിവാഹം കഴിഞ്ഞവൾ
ഭൎത്താവിനെ എങ്ങനെ പ്രസാദിപ്പിക്കും എ
ന്നുവെച്ചു ലോകത്തിന്നുള്ളതു ചിന്തിക്കുന്നു.
ഞാൻ ഇതു നിങ്ങൾക്കു കുടുക്കിടുവാനല്ല, 35
യോഗ്യത വിചാരിച്ചും നിങ്ങൾ ചാപല്യം
കൂടാതെ കൎത്താവിങ്കൽ സ്ഥിരമായ്വസിക്കേ
ണ്ടതിന്നും നിങ്ങളുടെ ഉപകാരത്തിന്നായി
ട്ടത്രേ പറയുന്നതു. എന്നാൽ ഒരുത്തൻ 36
തന്റെ കന്യകെക്കു പ്രായം കടന്നാൽ താൻ
ചെയ്യുന്നതു അയോഗ്യം എന്നു നിരൂപി
ക്കുന്നു എങ്കിൽ അങ്ങനെ വേണ്ടിവന്നാൽ
ഇഷ്ടംപോലെ ചെയ്യട്ടെ; അവൻ ദോഷം
ചെയ്യുന്നില്ല; അവർ വിവാഹം ചെയ്യട്ടെ.
എങ്കിലും നിർബ്ബന്ധമില്ലാതെ തന്റെ ഇഷ്ടം 37
നടത്തുവാൻ അധികാരമുള്ളവനും ഹൃദയ
ത്തിൽ സ്ഥിരതയുള്ളവനുമായ ഒരുവൻ
തന്റെ കന്യകയെ സൂക്ഷിച്ചുകൊൾവാൻ
സ്വന്തഹൃദയത്തിൽ നിൎണ്ണയിച്ചു എങ്കിൽ
അവൻ ചെയ്യുന്നതു നന്നു. അങ്ങനെ 38
ഒരുത്തൻ തന്റെ കന്യകയെ വിവാഹം
കഴിപ്പിക്കുന്നതു നന്നു; വിവാഹം കഴിപ്പി
ക്കാതിരിക്കുന്നതു ഏറെ നന്നു. ഭൎത്താവു 39
ജീവിച്ചിരിക്കുന്ന കാലത്തോളം സ്ത്രീ ബ
ന്ധിക്കപ്പെട്ടിരിക്കുന്നു; ഭൎത്താവു മരിച്ചു
പോയാൽ തനിക്കു മനസ്സുള്ളവനുമായി
വിവാഹം കഴിവാൻ സ്വാതന്ത്ര്യം ഉണ്ടു;
കൎത്താവിൽ വിശ്വസിക്കുന്നവനുമായി മാ
ത്രമേ ആകാവു. എന്നാൽ അവൾ അങ്ങ 40
നെ തന്നേ പാൎത്തുകൊണ്ടാൽ ഭാഗ്യമേറി

യവൽ എന്നു എന്റെ അഭിപ്രായം; ദൈ
വാത്മാവു എനിക്കും ഉണ്ടു എന്നു തോന്നുന്നു.

## ൮. അദ്ധ്യായം.

വിഗ്രഹാൎപ്പിതങ്ങളുടെ കാൎയ്യം പറഞ്ഞാ
ലോ നമുക്കെല്ലാവൎക്കും അറിവു ഉണ്ടു എന്നു
നമുക്ക അറിയാം. അറിവു ചീൎപ്പിക്കുന്നു;
സ്നേഹമോ ആത്മികവൎദ്ധന വരുത്തുന്നു.
2 താൻ വല്ലതും അറിയുന്നു എന്നു ഒരുത്തന്നു
തോന്നുന്നു എങ്കിൽ അറിയേണ്ടതുപോലെ
അവൻ ഇന്നുവരെ ഒന്നും അറിഞ്ഞിട്ടില്ല.
3 ഒരുത്തൻ ദൈവത്തെ സ്നേഹിക്കുന്നു എങ്കി
ലോ അവനെ ദൈവം അറിഞ്ഞിരിക്കുന്നു.
4 വിഗ്രഹാൎപ്പിതങ്ങളെ തിന്നുന്നതിനെക്കുറി
ച്ചോ, ലോകത്തിൽ വിഗ്രഹം ഏതുമില്ല
എന്നും ഏകദൈവമല്ലാതെ ദൈവമില്ല
5 എന്നും നാം അറിയുന്നു. പല ദേവന്മാരും
പല കൎത്താക്കന്മാരും ഉണ്ടു എന്നു പറയു
ന്നുവല്ലോ. എന്നാൽ ആകാശത്തിലോ
ഭൂമിയിലോ ദേവന്മാർ എന്നു പേരുള്ളവർ
6 ഉണ്ടെന്നുവരികിലും പിതാവായ ഏക
ദൈവമേ നമുക്കുള്ളു; അവൻ സകലത്തി
ന്നും കാരണഭൂതനും നാം അവന്നായി ജീ
വിക്കേണ്ടതും ആകുന്നു. യേശുക്രിസ്തു
എന്ന ഏകകൎത്താവും നമുക്ക ഉണ്ടു; അവൻ
മുഖാന്തരം സകലവും അവൻ മുഖാന്തരം
7 നാമും ആകുന്നു. എന്നാൽ എല്ലാവരിലും
ഈ അറിവില്ല. ചിലർ ഇന്നുവരെ വിഗ്ര
ഹപരിചയം ഹേതുവായി വിഗ്രഹാൎപ്പിതം
എന്നുവെച്ചു തിന്നുന്നു; അവരുടെ മന
സ്സാക്ഷി ബലഹീനമാകയാൽ മലിനമായി
8 തീരുന്നു. എന്നാൽ ആഹാരം നമ്മെ
ദൈവത്തോടു അടുപ്പിക്കുന്നില്ല; തിന്നാ
ഞ്ഞാൽ നമുക്ക നഷ്ടമില്ല; തിന്നാൽ ആദാ
9 യവുമില്ല. എന്നാൽ നിങ്ങളുടെ ഈ സ്വാത
ന്ത്ര്യം ബലഹീനന്മാൎക്ക യാതൊരു വിധത്തി
ലും തടങ്ങൽ ആയിവരാതിരിപ്പാൻ നോക്കു
വിൻ. അറിവുള്ളവനായ നീ ക്ഷേത്ര 10
ത്തിൽ ഭക്ഷണത്തിന്നിരിക്കുന്നതു ഒരു
ത്തൻ കണ്ടാൽ, ബലഹീനനെങ്കിൽ, അവ
ന്റെ മനസ്സാക്ഷി വിഗ്രഹാൎപ്പിതങ്ങളെ തി
ന്നുവാൻ തക്കവണ്ണം ഉറെക്കയില്ലയോ?
ആൎക്കവേണ്ടി ക്രിസ്തുമരിച്ചുവോ, ആ ബല 11
ഹീനസഹോദരൻ ഇങ്ങനെ നിന്റെ അ
റിവിനാൽ നശിച്ചുപോകുന്നു. ഇങ്ങനെ 12
സഹോദരന്മാരുടെ നേരെ പാപം ചെയ്തു,
അവരുടെ ബലഹീനമനസ്സാക്ഷിയെ
ദണ്ഡിപ്പിക്കുമ്പോൾ നിങ്ങൾ ക്രിസ്തുവി
നോടു പാപം ചെയ്യുന്നു. ആകയാൽ 13
ആഹാരം എന്റെ സഹോദരന്നു ഇടൎച്ച
യായിത്തീരും എങ്കിൽ എന്റെ സഹോദര
ന്നു ഇടൎച്ച വരുത്താതിരിക്കേണ്ടതിന്നു
ഞാൻ ഒരുനാളും മാംസം തിന്നുകയില്ല.

## ൯. അദ്ധ്യായം.

ഞാൻ സ്വതന്ത്രൻ അല്ലയോ? ഞാൻ അ
പ്പൊസ്തലൻ അല്ലയോ? നമ്മുടെ കൎത്താ
വായ യേശുവിനെ ഞാൻ കണ്ടിട്ടില്ല
യോ? കൎത്താവിൽ ഞാൻ ചെയ്ത പ്രവൃത്തി
യുടെ ഫലം നിങ്ങൾ അല്ലയോ? മറ്റുള്ള 2
വൎക്കു ഞാൻ അപ്പൊസ്തലൻ അല്ലെന്നുവരി
കിൽ എങ്ങനെയെങ്കിലും നിങ്ങൾക്ക ആ
കുന്നു; കൎത്താവിൽ എന്റെ അപ്പൊസ്തല
ത്വത്തിന്റെ മുദ്ര നിങ്ങളല്ലോ. എന്നെ 3
വിധിക്കുന്നവരോടു ഞാൻ പറയുന്നപ്ര
തിവാദം ഇതാകുന്നു. തിന്നുവാനും 4
കുടിപ്പാനും ഞങ്ങൾക്ക അധികാരമില്ല
യോ? ശേഷം അപ്പൊസ്തലന്മാരും ക 5
ൎത്താവിന്റെ സഹോദരന്മാരും കേഫാ
വും ചെയ്യുന്നതുപോലെ ഭാൎയ്യയായോരു
സഹോദരിയുമായി സഞ്ചരിപ്പാൻ ഞങ്ങൾ
ക്ക അധികാരമില്ലയോ? അല്ല, വേല 6
ചെയ്യാതിരിപ്പാൻ എനിക്കും ബൎന്നബാസി
ന്നും മാത്രം അധികാരമില്ല എന്നോണ്ടോ?

7 സ്വന്തചെലവിന്മേൽ യുദ്ധസേവ ചെയ്യു
ന്നവൻ ആർ? മുന്തിരിത്തോട്ടം ഉണ്ടാക്കി
അതിൻെറ ഫലം തിന്നാതിരിക്കുന്നവൻ
ആർ? ആട്ടിൻകൂട്ടത്തെ മേയിച്ചു കൂട്ടത്തി
ൻെറ പാൽകൊണ്ടു ഉപജീവിക്കാതിരിക്കു
8 ന്നവൻ ആർ? ഞാൻ ഇതു മനുഷ്യരുടെ
മൎയ്യാദപ്രകാരമോ പറയുന്നതു? ന്യായപ്ര
മാണവും ഇങ്ങനെ പറയുന്നില്ലയോ?
9 "മെതിക്കുന്ന കാളെക്കു മുഖക്കൊട്ട
കെട്ടരുതു"
എന്നു മോശെയുടെ ന്യായപ്രമാണത്തിൽ
എഴുതിയിരിക്കുന്നുവല്ലോ; ദൈവം കാ
10 ളെക്കു വേണ്ടിയോ ചിന്തിക്കുന്നതു? അ
ല്ല, കേവലം നമുക്കു വേണ്ടി പറയുന്ന
തോ? അതേ, ഉഴുന്നവൻ ആശയോടെ
ഉഴുകയും മെതിക്കുന്നവൻ പതം കിട്ടും
എന്നുള്ള ആശയോടെ മെതിക്കയും വേണ്ടു
താകയാൽ നമുക്കു വേണ്ടി എഴുതിയിരിക്കു
11 ന്നതത്രേ. ഞങ്ങൾ ആത്മികമായതു നി
ങ്ങൾക്കു വിതെച്ചിട്ടു നിങ്ങളുടെ ഐഹിക
12 മായതു കൊയ്താൽ വലിയ കാൎയ്യമോ? മററു
ള്ളവൎക്കു നിങ്ങളുടെമേൽ ഈ അധികാരം
ഉണ്ടെങ്കിൽ ഞങ്ങൾക്കു എത്ര അധികം?
എങ്കിലും ഞങ്ങൾ ഈ അധികാരം പ്രയോ
ഗിച്ചിട്ടില്ല; ക്രിസ്തുവിൻെറ സുവിശേഷ
ത്തിന്നു യാതൊരു വിഘ്നവും വരുത്താതി
13 രിപ്പാൻ സകലവും പൊറുക്കുന്നു. ദൈവാ
ലയകൎമ്മങ്ങൾ നടത്തുന്നവർ ദൈവാലയം
കൊണ്ടു ഉപജീവിക്കുന്നു എന്നും യാഗപീ
ഠത്തിങ്കൽ ശുശ്രൂഷ ചെയ്യുന്നവർ യാഗപീ
ഠത്തിലെ വഴിപാടുകളിൽ ഓഹരിക്കാർ
ആകുന്നു എന്നും നിങ്ങൾ അറിയുന്നില്ല
14 യോ? അതുപോലെ കൎത്താവും സുവിശേ
ഷം അറിയിക്കുന്നവർ സുവിശേഷത്താൽ
ഉപജീവിക്കേണം എന്നു കല്പിച്ചിരിക്കുന്നു.
15 എങ്കിലും ഇതു ഒന്നും ഞാൻ പ്രയോഗി
ച്ചിട്ടില്ല; ഇങ്ങനെ എനിക്കു കിട്ടേണം
എന്നുവെച്ചു ഞാൻ ഇതു എഴുതുന്നതും അല്ല;
ആരെങ്കിലും എൻെറ പ്രശംസ വ്യൎത്ഥമാവാ
ക്കുന്നതിനെക്കാൾ മരിക്ക തന്നേ എനിക്കു
നല്ലതു. ഞാൻ സുവിശേഷം അറിയിക്കു 16
ന്നു എങ്കിൽ എനിക്കു പ്രശംസിപ്പാൻ ഒന്നു
മില്ല. നിൎബ്ബന്ധം എൻെറമേൽ കിടക്കുന്നു.
ഞാൻ സുവിശേഷം അറിയിക്കുന്നില്ല എ
ങ്കിൽ എനിക്കു അയ്യോ കഷ്ടം! ഞാൻ അതു 17
മനഃപൂൎവ്വം നടത്തുന്നു എങ്കിൽ എനിക്കു
പ്രതിഫലം ഉണ്ടു; മനഃപൂൎവ്വമല്ലെങ്കിലും
കാൎയ്യം എങ്കൽ ഭരമേല്പിച്ചിരിക്കുന്നു. എ 18
ന്നാൽ എൻെറ പ്രതിഫലം എന്തു? സുവി
ശേഷം അറിയിക്കുമ്പോൾ സുവിശേഷ
ഘോഷണത്തിലുള്ള അധികാരം മുഴുവനും
ഉപയോഗിക്കാതെ ഞാൻ സുവിശേഷ
ഘോഷണം ചെലവുകൂടാതെ നടത്തുന്നതു
തന്നേ. ഇങ്ങനെ ഞാൻ കേവലം സ്വ 19
തന്ത്രൻ എങ്കിലും അധികംപേരെ നേടേ
ണ്ടതിന്നു ഞാൻ എന്നെത്തന്നേ എല്ലാവൎക്കും
ദാസനാക്കി. യെഹൂദന്മാരെ നേടേണ്ടു 20
തിന്നു ഞാൻ യെഹൂദന്മാൎക്കു യെഹൂദനെ
പ്പോലെ ആയി; ന്യായപ്രമാണത്തിൻകീ
ഴുള്ളവരെ നേടേണ്ടതിന്നു ഞാൻ ന്യായ
പ്രമാണത്തിൻകീഴുള്ളവൻ അല്ല എങ്കിലും
ന്യായപ്രമാണത്തിൻകീഴുള്ളവൎക്കു ന്യായ
പ്രമാണത്തിൻകീഴുള്ളവനെപ്പോലെ ആ
യി. ദൈവത്തിന്നു ന്യായപ്രമാണമില്ലാ 21
ത്തവൻ ആകാതെ ക്രിസ്തുവിന്നു ന്യായപ്ര
മാണമുള്ളവനായിരിക്കെ, ന്യായപ്രമാണ
മില്ലാത്തവരെ നേടേണ്ടതിന്നു ഞാൻ ന്യാ
യപ്രമാണമില്ലാത്തവൎക്കു ന്യായപ്രമാണമി
ല്ലാത്തവനെപ്പോലെ ആയി. ബലഹീ 22
നന്മാരെ നേടേണ്ടതിന്നു ഞാൻ ബലഹീ
നൎക്കു ബലഹീനനായി; ഏതുവിധത്തിലും
ചിലരെ രക്ഷിക്കേണ്ടതിന്നു ഞാൻ എല്ലാ
വൎക്കും എല്ലാമായിത്തീൎന്നു. സുവിശേഷ 23
ത്തിൽ ഒരു പങ്കാളിയാകേണ്ടതിന്നു ഞാൻ

സകലവും സുവിശേഷംനിമിത്തം ചെയ്യു
24 ന്നു. ഓട്ടക്കളത്തിൽ ഓടുന്നവർ എല്ലാ
വരും ഓടുന്നു എങ്കിലും ഒരുവനേ വിരുതു
പ്രാപിക്കുന്നുള്ളു എന്നു അറിയുന്നില്ലയോ?
നിങ്ങളും പ്രാപിപ്പാന്തക്കവണ്ണം ഓടുവിൻ.
25 അങ്കം പൊരുന്നവൻ ഒക്കെയും സകല
ത്തിലും വൎജ്ജനം ആചരിക്കുന്നു. അതോ,
അവർ വാടുന്ന കിരീടവും നാമോ വാടാ
26 ത്തതും പ്രാപിക്കേണ്ടതിന്നു തന്നേ. ആ
കയാൽ ഞാൻ നിശ്ചയമില്ലാത്തവണ്ണമല്ല
ഓടുന്നതു; ആകാശത്തെ കുത്തുന്നതുപോ
ലെയല്ല ഞാൻ മുഷ്ടിയുദ്ധം ചെയ്യുന്നതു.
27 മറ്റുള്ളവരോടു പ്രസംഗിച്ചശേഷം ഞാൻ
തന്നേ കൊള്ളരുതാത്തവനായി പോകാതി
രിക്കേണ്ടതിന്നു എന്റെ ശരീരത്തെ ദണ്ഡി
പ്പിച്ചു അടിമയാക്കുകയത്രേ ചെയ്യുന്നതു.

## ൧൦. അദ്ധ്യായം.

സഹോദരന്മാരേ, നമ്മുടെ പിതാക്കന്മാർ
എല്ലാവരും മേഘത്തിൻകീഴിൽ ആയിരു
2 ന്നു; എല്ലാവരും സമുദ്രത്തൂടെ കടന്നു എല്ലാ
വരും മേഘത്തിലും സമുദ്രത്തിലും സ്നാനം
3 ഏറ്റു മോശെയോടു ചേൎന്നു എല്ലാവരും
4 ഒരേ ആത്മികാഹാരം തിന്നു എല്ലാ
വരും ഒരേ ആത്മികപാനീയം കുടിച്ചു —
അവരെ അനുഗമിച്ച ആത്മികപാറയിൽ
നിന്നല്ലോ അവർ കുടിച്ചതു; ആ പാറ
5 ക്രിസ്തു ആയിരുന്നു — എങ്കിലും അവരിൽ
മിക്കപേരിലും ദൈവം പ്രസാദിച്ചില്ല,
അവരെ മരുഭൂമിയിൽ തള്ളിയിട്ടുകളഞ്ഞു
എന്നു നിങ്ങൾ അറിയാതിരിക്കരുതു എന്നു
6 ഞാൻ ആഗ്രഹിക്കുന്നു. ഇതു നമുക്കു ദൃഷ്ടാ
ന്തമായി സംഭവിച്ചു; അവർ മോഹിച്ചതു
പോലെ നാമും ദുൎമ്മോഹികൾ ആകാതിരി
ക്കേണ്ടതിന്നു തന്നേ.
7 "ജനം തിന്നുവാനും കുടിപ്പാനും ഇ
രുന്നു, കളിപ്പാൻ എഴുന്നേറ്റു"
എന്നു എഴുതിയിരിക്കുന്നപ്രകാരം അവ
രിൽ ചിലരെപ്പോലെ നിങ്ങൾ വിഗ്രഹാ
രാധികൾ ആകരുതു. അവരിൽ ചി 8
ലർ പരസംഗംചെയ്തു ഒരു ദിവസത്തിൽ
ഇരുപത്തുമൂവായിരംപേർ വീണുപോയ
തുപോലെ നാം പരസംഗം ചെയ്യരുതു.
അവരിൽ ചിലർ പരീക്ഷിച്ചു സൎപ്പങ്ങ 9
ളാൽ നശിച്ചുപോയതുപോലെ നാം കൎത്താ
വിനെ പരീക്ഷിക്കരുതു. അവരിൽ ചി 10
ലർ പിറുപിറുത്തു സംഹാരിയാൽ നശി
ച്ചുപോയതുപോലെ നിങ്ങൾ പിറുപിറുക്ക
യുമരുതു. ഇതു ദൃഷ്ടാന്തമായിട്ടു അവൎക്കു 11
സംഭവിച്ചു, ലോകാവസാനം വന്നെത്തി
യിരിക്കുന്ന നമുക്കു ബുദ്ധ്യുപദേശത്തിന്നാ
യി എഴുതിയുമിരിക്കുന്നു. ആകയാൽ താൻ 12
നില്ക്കുന്നു എന്നു തോന്നുന്നവൻ വീഴാതിരി
പ്പാൻ നോക്കിക്കൊള്ളട്ടെ. മനുഷ്യൎക്കു നട 13
പ്പുള്ളതല്ലാത്ത പരീക്ഷ നിങ്ങൾക്കു നേരിട്ടിട്ടി
ല്ല; ദൈവം വിശ്വസ്തൻ; നിങ്ങൾക്കു കഴി
യുന്നതിന്നു മീതെ പരീക്ഷ നേരിടുവാൻ
സമ്മതിക്കാതെ നിങ്ങൾക്കു സഹിപ്പാൻ
കഴിയേണ്ടതിന്നു പരീക്ഷയോടുകൂടെ
അവൻ പോക്കുവഴിയും ഉണ്ടാക്കും.
അതുകൊണ്ടു പ്രിയന്മാരേ, വിഗ്രഹാരാ 14
ധന വിട്ടോടുവിൻ. നിങ്ങൾ വിവേകി 15
കൾ എന്നുവെച്ചു ഞാൻ പറയുന്നു; ഞാൻ
പറയുന്നതു വിവേചിപ്പിൻ. നാം അനു 16
ഗ്രഹിക്കുന്ന അനുഗ്രഹപാത്രം ക്രിസ്തുവി
ന്റെ രക്തത്തിന്റെ കൂട്ടായ്മ അല്ലയോ?
നാം നുറുക്കുന്ന അപ്പം ക്രിസ്തുവിന്റെ ശരീ
രത്തിന്റെ കൂട്ടായ്മ അല്ലയോ? അപ്പം 17
ഒന്നു ആകകൊണ്ടു പലരായ നാം ഒരു
ശരീരം ആകുന്നു; നാം എല്ലാവരും ആ
ഒരേ അപ്പത്തിൽ അംശികൾ ആകുന്നു
വല്ലോ. ജഡപ്രകാരമുള്ള യിസ്രായേലി 18
നെ നോക്കുവിൻ; യാഗങ്ങൾ ഭുജിക്കുന്ന
വർ യാഗപീഠത്തിന്റെ കൂട്ടാളികൾ അ

19 ല്ലയോ? ഞാൻ പറയുന്നതു എന്തു? വിഗ്ര
ഹാൎപ്പിതം വല്ലതും ആകുന്നു എന്നോ? വി
20 ഗ്രഹം വല്ലതും ആകുന്നു എന്നോ? അല്ല,
ജാതികൾ ബലി കഴിക്കുന്നതു ദൈവത്തി
ന്നല്ല ഭൂതങ്ങൾക്കു കഴിക്കുന്നു എന്നത്രേ;
എന്നാൽ നിങ്ങൾ ഭൂതങ്ങളുടെ കൂട്ടാളികൾ
21 ആകുവാൻ എനിക്കു മനസ്സില്ല. നിങ്ങൾക്കു
കൎത്താവിന്റെ പാനപാത്രവും ഭൂതങ്ങളുടെ
പാനപാത്രവും കുടിപ്പാൻ പാടില്ല; നി
ങ്ങൾക്കു കൎത്താവിന്റെ മേശയിലും ഭൂത
ങ്ങളുടെ മേശയിലും അംശികൾ ആകുവാ
22 നും പാടില്ല. അല്ല, നാം കൎത്താവിന്നു
ക്രോധം ജ്വലിപ്പിക്കുന്നുവോ? അവനെ
ക്കാൾ നാം ബലവാന്മാരോ?
23 സകലത്തിന്നും എനിക്കു കൎത്തവ്യം
ഉണ്ടു; എങ്കിലും സകലവും പ്രയോജനമു
ള്ളതല്ല. സകലത്തിന്നും എനിക്കു കൎത്ത
വ്യം ഉണ്ടു; എങ്കിലും സകലവും ആത്മിക
24 വൎദ്ധന വരുത്തുന്നില്ല. ഓരോരുത്തൻ
സ്വന്തഗുണമല്ല, മറ്റുള്ളവന്റെ ഗുണം
25 അന്വേഷിക്കട്ടെ. അങ്ങാടിയിൽ വില്ക്കു
ന്നതു എന്തെങ്കിലും മനസ്സാക്ഷിനിമിത്തം
ഒന്നും അന്വേഷണം കഴിക്കാതെ തിന്നു
26 വിൻ. ഭൂമിയും അതിന്റെ പൂൎണ്ണതയും
27 കൎത്താവിന്നുള്ളതല്ലോ. അവിശ്വാസിക
ളിൽ ഒരുവൻ നിങ്ങളെ ക്ഷണിച്ചാൽ
നിങ്ങൾക്കു പോകുവാൻ മനസ്സുണ്ടെങ്കിൽ,
നിങ്ങളുടെ മുമ്പിൽ വിളമ്പുന്നതു എന്താ
യാലും മനസ്സാക്ഷിനിമിത്തം ഒന്നും അ
28 ന്വേഷിക്കാതെ തിന്നുവിൻ. എങ്കിലും
ഒരുവൻ: ഇതു വിഗ്രഹാൎപ്പിതം എന്നു നി
ങ്ങളോടു പറഞ്ഞാൽ ആ അറിയിച്ചവൻ
നിമിത്തവും മനസ്സാക്ഷിനിമിത്തവും തിന്ന
29 രുതു. മനസ്സാക്ഷി എന്നു ഞാൻ പറയു
ന്നതു തന്റേതല്ല മറ്റവന്റേതത്രേ.
എന്റെ സ്വാതന്ത്ര്യം അന്യമനസ്സാക്ഷി
യാൽ വിധിക്കപ്പെടുന്നതു എന്തിന്നു?
നന്ദിയോടെ അനുഭവിച്ചു സ്തോത്രംചെയ്യു 30
സാധനംനിമിത്തം ഞാൻ ദൂഷിക്കപ്പെടു
ന്നതു എന്തിന്നു? ആകയാൽ നിങ്ങൾ 31
തിന്നാലും കുടിച്ചാലും എന്തുചെയ്താലും എ
ല്ലാം ദൈവത്തിന്റെ മഹത്വത്തിന്നായി
ചെയ്വിൻ. യെഹൂദന്മാൎക്കും യവനന്മാൎക്കും 32
ദൈവസഭെക്കും ഇടൎച്ചയല്ലാത്തവരാകു
വിൻ. ഞാനും എന്റെ ഗുണമല്ല, പലർ 33
രക്ഷിക്കപ്പെടേണ്ടതിന്നു അവരുടെ ഗുണം
തന്നേ അന്വേഷിച്ചുകൊണ്ടു എല്ലാവരെ
യും എല്ലാംകൊണ്ടും പ്രസാദിപ്പിക്കുന്നു
വല്ലോ.

## ൧൧. അദ്ധ്യായം.

**ഞാൻ** ക്രിസ്തുവിന്റെ അനുകാരിയായി
രിക്കുന്നതുപോലെ നിങ്ങളും എന്റെ അനു
കാരികൾ ആകുവിൻ. നിങ്ങൾ സകല 2
ത്തിലും എന്നെ ഓൎക്കുകയും ഞാൻ നിങ്ങളെ
ഏല്പിച്ച കല്പനകളെ പ്രമാണിക്കയും ചെ
യ്യുകയാൽ നിങ്ങളെ പുകഴ്ത്തുന്നു. എന്നാൽ 3
ഏതുപുരുഷന്റെയും തല ക്രിസ്തു, സ്ത്രീയു
ടെ തല പുരുഷൻ, ക്രിസ്തുവിന്റെ തല
ദൈവം എന്നു നിങ്ങൾ അറിയേണം എ
ന്നു ഞാൻ ആഗ്രഹിക്കുന്നു. മൂടുപടം ഇട്ടു 4
പ്രാൎത്ഥിക്കയോ പ്രവചിക്കയോ ചെയ്യുന്ന
ഏതുപുരുഷനും തന്റെ തലയെ അപമാ
നിക്കുന്നു. മൂടുപടമിടാതെ പ്രാൎത്ഥിക്ക 5
യോ പ്രവചിക്കയോ ചെയ്യുന്ന ഏതുസ്ത്രീ
യും തന്റെ തലയെ അപമാനിക്കുന്നു;
അതു അവൾ ക്ഷൌരം ചെയ്യിച്ചതുപോ
ലെയല്ലോ. സ്ത്രീ മൂടുപടമിടുന്നില്ലെങ്കിൽ 6
മുടി കത്രിച്ചുകളയട്ടെ. കത്രിക്കുന്നതോ
ക്ഷൌരം ചെയ്യിക്കുന്നതോ സ്ത്രീക്കു ലജ്ജ
യെങ്കിൽ മൂടുപടം ഇട്ടുകൊള്ളട്ടെ. പുരു 7
ഷൻ ദൈവത്തിന്റെ പ്രതിമയും തേജ
സ്സും ആകയാൽ മൂടുപടം ഇടേണ്ടതല്ല.
സ്ത്രീയോ പുരുഷന്റെ തേജസ്സ് ആകുന്നു.

8 പുരുഷൻ സ്ത്രീയിൽനിന്നല്ലല്ലോ സ്ത്രീ
9 പുരുഷനിൽനിന്നത്രെ ഉണ്ടായതു. പുരു
ഷൻ സ്ത്രീക്കായിട്ടല്ല സ്ത്രീ പുരുഷന്നായി
10 ട്ടല്ലോ സൃഷ്ടിക്കപ്പെട്ടതു. ആകയാൽ
സ്ത്രീക്കു ദൂതന്മാർനിമിത്തം തലമേൽ അധീ
11 നതാലക്ഷ്യം ഉണ്ടായിരിക്കേണം. എന്നാൽ
കർത്താവിൽ പുരുഷനെ കൂടാതെ സ്ത്രീയു
മില്ല സ്ത്രീയെ കൂടാതെ പുരുഷനുമില്ല.
12 സ്ത്രീ പുരുഷനിൽനിന്നു ഉണ്ടായതുപോലെ
പുരുഷനും സ്ത്രീമുഖാന്തരം ഉളവാകുന്നു;
എന്നാൽ സകലത്തിന്നും ദൈവം കാരണ
13 ഭൂതൻ. നിങ്ങൾ തന്നേ വിധിപ്പിൻ;
സ്ത്രീ മൂടുപടം ഇടാതെ ദൈവത്തോടു പ്രാ
14 ൎത്ഥിക്കുന്നതു യോഗ്യമോ? പുരുഷൻ മുടി
നീട്ടിയാൽ അതു അവന്നു അപമാനം
15 എന്നും സ്ത്രീ മുടി നീട്ടിയാലോ അതു മൂടു
പടത്തിന്നു പകരം നല്കിയിരിക്കകൊണ്ടു
അവൾക്കു മാനം ആകുന്നു എന്നും പ്രകൃതി
തന്നേ നിങ്ങളെ പഠിപ്പിക്കുന്നില്ലയോ?
16 ഒരുത്തൻ തൎക്കിപ്പാൻ ഭാവിച്ചാൽ അങ്ങ
നെയുള്ള മൎയ്യാദ ഞങ്ങൾക്കില്ല ദൈവസഭ
കൾക്കുമില്ല എന്നു ഓൎക്കട്ടെ.
17 ഇനി ആജ്ഞാപിപ്പാൻ പോകുന്നതിൽ
ഞാൻ നിങ്ങളെ പുകഴ്ത്തുന്നില്ല; നിങ്ങൾ
കൂടിവരുന്നതിനാൽ നന്മെക്കല്ല തിന്മെ
18 ക്കത്രെ ഇടയാകുന്നതു. ഒന്നാമതു നിങ്ങൾ
സഭകൂടുമ്പോൾ നിങ്ങളുടെ ഇടയിൽ ഭി
ന്നത ഉണ്ടെന്നു ഞാൻ കേൾക്കുന്നു; ഏതാ
19 നും വിശ്വസിക്കയും ചെയ്യുന്നു. നിങ്ങ
ളിൽ കൊള്ളാകുന്നവർ വെളിവാകേണ്ട
തിന്നു നിങ്ങളുടെ ഇടയിൽ ഭിന്നപക്ഷ
20 ങ്ങളും ഉണ്ടാകേണ്ടതു. നിങ്ങൾ കൂടിവ
രുമ്പോൾ കർത്താവിന്റെ അത്താഴമല്ല
21 കഴിക്കുന്നതു. ഭക്ഷണം കഴിക്കയിൽ
ഓരോരുത്തൻ താന്താന്റെ അത്താഴം
മുമ്പെ കഴിക്കുന്നു. അങ്ങനെ ഒരുവൻ
വിശന്നും മറ്റൊരുവൻ ലഹരിപിടിച്ചും
ഇരിക്കുന്നു. തിന്നുവാനും കുടിപ്പാനും 22
നിങ്ങൾക്കു വീടുകൾ ഇല്ലയോ? അല്ല,
ദൈവത്തിന്റെ സഭയെ നിങ്ങൾ തുച്ഛീ
കരിച്ചു, ഇല്ലാത്തവരെ ലജ്ജിപ്പിക്കുന്നു
വോ? നിങ്ങളോടു എന്തു പറയേണ്ടു? നി
ങ്ങളെ പുകഴ്ത്തുകയോ? ഇതിൽ ഞാൻ നി
ങ്ങളെ പുകഴ്ത്തുന്നില്ല. ഞാൻ കർത്താവി 23
ങ്കൽനിന്നു പ്രാപിക്കയും നിങ്ങൾക്കു ഏല്പി
ക്കയും ചെയ്തതു എന്തെന്നാൽ: കർത്താവായ
യേശുവിനെ കാണിച്ചുകൊടുത്ത രാത്രി
യിൽ അവൻ അപ്പം എടുത്തു സ്തോത്രം 24
ചൊല്ലി നുറുക്കി: ഇതു നിങ്ങൾക്കു വേണ്ടി
യുള്ള എന്റെ ശരീരം; എന്റെ ഓൎമ്മെ
ക്കായി ഇതു ചെയ്വിൻ എന്നു പറഞ്ഞു.
അവ്വണ്ണം തന്നേ അത്താഴം കഴിഞ്ഞശേഷം 25
അവൻ പാനപാത്രവും എടുത്തു: ഈ പാ
നപാത്രം എന്റെ രക്തത്തിൽ പുതിയനി
യമം ആകുന്നു; ഇതു കുടിക്കുമ്പോഴൊ
ക്കെയും എന്റെ ഓൎമ്മെക്കായി ചെയ്വിൻ
എന്നു പറഞ്ഞു. അങ്ങനെ നിങ്ങൾ ഈ 26
അപ്പം തിന്നുകയും പാനപാത്രം കുടിക്കയും
ചെയ്യുമ്പോഴൊക്കെയും കർത്താവു വരുവോ
ളം അവന്റെ മരണത്തെ പ്രസ്താവിക്കു
ന്നു. അതുകൊണ്ടു അയോഗ്യമായി അപ്പം 27
തിന്നുകയോ കർത്താവിന്റെ പാനപാത്രം
കുടിക്കയോ ചെയ്യുന്നവൻ എല്ലാം കർത്താ
വിന്റെ ശരീരവും രക്തവും സംബന്ധിച്ചു
കുറ്റക്കാരൻ ആകും. മനുഷ്യൻ തന്നേ 28
താൻ ശോധന ചെയ്തിട്ടു വേണം ഈ
അപ്പം തിന്നുകയും പാനപാത്രത്തിൽനിന്നു
കുടിക്കയും ചെയ്വാൻ. തിന്നുകയും കുടി 29
ക്കയും ചെയ്യുന്നവൻ ശരീരത്തെ വിവേ
ചിക്കാഞ്ഞാൽ തനിക്കു ശിക്ഷാവിധി തിന്നു
കയും കുടിക്കയും ചെയ്യുന്നു. ഇതു ഹേ 30
തുവായി നിങ്ങളിൽ പലരും ബലഹീ
നരും രോഗികളും ആകുന്നു; അനേകരും
നിദ്രകൊള്ളുന്നു. നാം നമ്മെത്തന്നേ 31

32 വിധിച്ചാൽ വിധിക്കപ്പെടുകയില്ല. വി
ധിക്കപ്പെടുന്നു എങ്കിലോ നാം ലോകത്തോ
ടുകൂടെ ശിക്ഷാവിധിയിൽ അകപ്പെടാ
തിരിക്കേണ്ടതിന്നു കൎത്താവു നമ്മെ ബാല
33 ശിക്ഷ കഴിക്കയാകുന്നു. ആകയാൽ സ
ഹോദരന്മാരേ, നിങ്ങൾ ഭക്ഷണം കഴി
പ്പാൻ കൂടുമ്പോൾ അന്യോന്യം കാത്തിരി
34 പ്പിൻ. വല്ലവനും വിശക്കുന്നു എങ്കിൽ
നിങ്ങൾ ഒരുമിച്ചുകൂടുന്നതു ന്യായവിധി
ക്കു ഹേതുവാകാതിരിക്കേണ്ടതിന്നു അ
വൻ വീട്ടിൽവെച്ചു ഭക്ഷണം കഴിക്ക
ട്ടെ. ശേഷം കാൎയ്യങ്ങളെ ഞാൻ വന്നിട്ടു
ക്രമപ്പെടുത്തും.

## ൧൨. അദ്ധ്യായം.

സഹോദരന്മാരേ, ആത്മികവരങ്ങളെ
കുറിച്ചു നിങ്ങൾക്കു അറിവില്ലാതിരിക്കരുതു
2 എന്നു ഞാൻ ആഗ്രഹിക്കുന്നു. നിങ്ങൾ
ജാതികൾ ആയിരുന്നപ്പോൾ നിങ്ങളെ
നടത്തിയതുപോലെ ഊമവിഗ്രഹങ്ങളുടെ
അടുക്കൽ പോക പതിവായിരുന്നു എന്നു
3 നിങ്ങൾ അറിയുന്നുവല്ലോ. ആകയാൽ
ദൈവാത്മാവിൽ സംസാരിക്കുന്നവൻ
ആരും യേശു ശപിക്കപ്പെട്ടവൻ എന്നു
പറകയില്ല; പരിശുദ്ധാത്മാവിൽ അല്ലാ
തെ യേശു കൎത്താവു എന്നു പറവാൻ ആ
ൎക്കും കഴികയുമില്ല എന്നു ഞാൻ നിങ്ങളെ
ഗ്രഹിപ്പിക്കുന്നു.
4 എന്നാൽ കൃപാവരങ്ങളിൽ വ്യത്യാസം
5 ഉണ്ടു; ആത്മാവു ഒന്നത്രേ. ശുശ്രൂഷക
ളിൽ വ്യത്യാസം ഉണ്ടു; കൎത്താവു ഒരുവൻ.
6 വീൎയ്യപ്രവൃത്തികളിൽ വ്യത്യാസം ഉണ്ടു; എ
ങ്കിലും എല്ലാവരിലും എല്ലാം പ്രവൎത്തിക്കുന്ന
7 ദൈവം ഒരുവൻ തന്നേ. എന്നാൽ ഓ
രോരുത്തന്നു ആത്മാവിന്റെ പ്രകാശ
നം പൊതുപ്രയോജനത്തിന്നായി നല്ക
8 പ്പെടുന്നു. ഒരുത്തന്നു ആത്മാവിനാൽ
ജ്ഞാനത്തിന്റെ വചനവും മറെറാരു
ത്തന്നു അതേ ആത്മാവിനാൽ പരി
ജ്ഞാനത്തിന്റെ വചനവും നല്കപ്പെടു
ന്നു; വേറൊരുവന്നു അതേ ആത്മാവി 9
നാൽ വിശ്വാസം, മറെറാരുവന്നു അതേ
ആത്മാവിനാൽ രോഗശാന്തികളുടെ വ
രം; മറെറാരുവന്നു വീൎയ്യപ്രവൃത്തികൾ; 10
മറെറാരുവന്നു പ്രവചനം; മറെറാരുവന്നു
ആത്മാക്കളുടെ വിവേചനം; വേറൊരു
വന്നു പലവിധഭാഷകൾ; മറെറാരുവന്നു
ഭാഷകളുടെ വ്യാഖ്യാനം. എന്നാൽ ഇതു 11
എല്ലാം പ്രവൎത്തിക്കുന്നതു താൻ ഇച്ഛിക്കും
പോലെ അവനവന്നു അതതു വരം പകു
ത്തുകൊടുക്കുന്ന ഒരേ ആത്മാവു തന്നേ.
ശരീരം ഒന്നും അതിന്നു അവയവം പലതും 12
ശരീരത്തിന്റെ അവയവം പലതായിരി
ക്കെ എല്ലാം ഒരു ശരീരവും ആയിരിക്കു
ന്നതുപോലെ ആകുന്നു ക്രിസ്തുവും. യെഹൂ 13
ദന്മാരോ യവനന്മാരോ ദാസന്മാരോ സ്വ
തന്ത്രരോ നാം എല്ലാവരും ഏകശരീരമാകു
മാറു ഒരേ ആത്മാവിൽ സ്നാനം ഏററും
എല്ലാവരും ഒരേ ആത്മാവിനെ പാനം
ചെയ്തുമിരിക്കുന്നു. ശരീരം ഒരു അവയ 14
വമല്ല പലതത്രേ. ഞാൻ കൈ അല്ലായ്ക 15
കൊണ്ടു ശരീരത്തിലുള്ളതല്ല എന്നു കാൽ
പറയുന്നു എങ്കിൽ അതിനാൽ അതു ശരീ
രത്തിലുള്ളതല്ല എന്നു വരികയില്ല. ഞാൻ 16
കണ്ണു അല്ലായ്കകൊണ്ടു ശരീരത്തിലുള്ളതല്ല
എന്നു ചെവി പറയുന്നു എങ്കിൽ അതിനാൽ
അതു ശരീരത്തിലുള്ളതല്ല എന്നും വരിക
യില്ല. ശരീരം മുഴുവൻ കണ്ണായാൽ ശ്രവ 17
ണം എവിടെ? മുഴുവൻ ശ്രവണം ആ
യാൽ ഘ്രാണം എവിടെ? ദൈവമോ 18
തന്റെ ഇഷ്ടപ്രകാരം അവയവങ്ങളെ
ശരീരത്തിൽ വെവ്വേറായി വെച്ചിരിക്കുന്നു.
സകലവും ഒരു അവയവം എങ്കിൽ ശരീരം 19
എവിടെ? എന്നാൽ അവയവങ്ങൾ 20

21 പലതെങ്കിലും ശരീരം ഒന്നു തന്നേ. കണ്ണി
ന്നു കയ്യോടു: നിന്നെക്കൊണ്ടു എനിക്കു
ആവശ്യമില്ല എന്നും തലെക്കു കാലുക
ളോടു: നിങ്ങളെക്കൊണ്ടു എനിക്കു ആവ
22 ശ്യമില്ല എന്നും പറഞ്ഞുകൂടാ. ശരീര
ത്തിൽ ബലം കുറഞ്ഞവ എന്നു തോന്നു
ന്ന അവയവങ്ങൾ തന്നെ ആവശ്യമുള്ള
23 വയാകുന്നു. ശരീരത്തിൽ മാനം കുറ
ഞ്ഞവ എന്നു തോന്നുന്നവെക്കു നാം അ
ധികം മാനം അണിയിക്കുന്നു; നമ്മിൽ
അഴകു കുറഞ്ഞവെക്കു അധികം അഴകു
24 വരുത്തുന്നു; നമ്മിൽ അഴകുള്ള അവയ
25 വങ്ങൾക്കു അതു ആവശ്യമില്ലല്ലോ. ശരീ
രത്തിൽ ഭിന്നത വരാതെ അവയവങ്ങൾ
അന്യോന്യം ഒരുപോലെ കരുതേണ്ടതി
ന്നായി ദൈവം കുറവുള്ളതിന്നു അധികം
മാനം കൊടുത്തുകൊണ്ടു ശരീരത്തെ കൂട്ടി
26 ച്ചേർത്തിരിക്കുന്നു. അതിനാൽ ഒരു അവ
യവം കഷ്ടം അനുഭവിക്കുന്നു എങ്കിൽ അവ
യവങ്ങൾ ഒക്കെയുംകൂടെ കഷ്ടം അനുഭ
വിക്കുന്നു; ഒരു അവയവത്തിന്നു മാനം
വന്നാൽ അവയവങ്ങൾ ഒക്കെയും കൂടെ
27 സന്തോഷിക്കുന്നു. എന്നാൽ നിങ്ങൾ
ക്രിസ്തുവിന്റെ ശരീരവും ഓരോരുത്തൻ
വെവ്വേറായി അവയവങ്ങളും ആകുന്നു.
28 ദൈവം സഭയിൽ ഒന്നാമതു അപ്പൊസ്തൂ
ലന്മാർ, രണ്ടാമതു പ്രവാചകന്മാർ, മൂന്നാ
മതു ഉപദേഷ്ടാക്കന്മാർ, ഇങ്ങനെ ഓരോ
രുത്തരെ നിയമിക്കയും പിന്നെ വീര്യപ്ര
വൃത്തികൾ, രോഗശാന്തികളുടെ വരം,
സഹായം ചെയ്വാനുള്ള വരം, പരിപാലന
വരം, വിവിധഭാഷാവരം എന്നിവ നല്കു
29 കയും ചെയ്തു. എല്ലാവരും അപ്പൊസ്തല
ന്മാരോ? എല്ലാവരും പ്രവാചകന്മാരോ?
എല്ലാവരും ഉപദേഷ്ടാക്കന്മാരോ? എല്ലാ
വരും വീര്യപ്രവൃത്തികൾ ചെയ്യുന്നവരോ?
30 എല്ലാവർക്കും രോഗശാന്തികളുള്ള വരം
ഉണ്ടോ? എല്ലാവരും അന്യഭാഷകളിൽ
സംസാരിക്കുന്നുവോ? എല്ലാവരും വ്യാഖ്യാ
നിക്കുന്നുവോ? ശ്രേഷ്ഠവരങ്ങളെ വാ 31
ഞ്ഛിപ്പിൻ; ഇനി അതിശ്രേഷ്ഠമായോരു
മാർഗ്ഗം ഞാൻ നിങ്ങൾക്കു കാണിച്ചുതരാം.

## ൧൩. അദ്ധ്യായം.

ഞാൻ മനുഷ്യരുടെയും ദൂതന്മാരുടെയും
ഭാഷകളിൽ സംസാരിച്ചാലും എനിക്കു
സ്നേഹം ഇല്ല എങ്കിൽ ഞാൻ മുഴങ്ങുന്ന
ചെമ്പോ ചിലമ്പുന്ന കൈത്താളമോ
അത്രെ. എനിക്കു പ്രവചനവരം ഉണ്ടാ 2
യിട്ടു സകലമർമ്മങ്ങളും സകലജ്ഞാനവും
ഗ്രഹിച്ചാലും മലകളെ നീക്കുവാൻതക്ക
വിശ്വാസം ഉണ്ടായാലും സ്നേഹമില്ല എ
ങ്കിൽ ഞാൻ ഏതുമില്ല. എനിക്കുള്ളതെല്ലാം 3
അന്നദാനം ചെയ്താലും, എന്റെ ശരീരം
ചുടുവാൻ ഏല്പിച്ചാലും, സ്നേഹം ഇല്ല എ
ങ്കിൽ എനിക്കു ഒരു പ്രയോജനവും ഇല്ല.
സ്നേഹം ദീർഘമായി ക്ഷമിക്കയും ദയ കാണി 4
ക്കയും ചെയ്യുന്നു; സ്നേഹം സ്പർദ്ധിക്കുന്നില്ല,
സ്നേഹം നിഗളിക്കുന്നില്ല, ചീർക്കുന്നില്ല,
അയോഗ്യമായി നടക്കുന്നില്ല, സ്വാർത്ഥം 5
അന്വേഷിക്കുന്നില്ല, ദ്വേഷ്യപ്പെടുന്നില്ല,
ദോഷം കണക്കിടുന്നില്ല; അനീതിയിൽ 6
സന്തോഷിക്കാതെ സത്യത്തിൽ സന്തോ
ഷിക്കുന്നു; എല്ലാം പൊറുക്കുന്നു, എല്ലാം 7
വിശ്വസിക്കുന്നു, എല്ലാം പ്രത്യാശിക്കുന്നു,
എല്ലാം സഹിക്കുന്നു. സ്നേഹം ഒരുനാളും 8
ഉതിർന്നുപോകയില്ല. പ്രവചനവരമോ,
അതു നീങ്ങിപ്പോകും; ഭാഷാവരമോ,
അതു നിന്നുപോകും; ജ്ഞാനമോ, അതു
നീങ്ങിപ്പോകും. അംശമായി മാത്രം നാം 9
അറിയുന്നു; അംശമായി മാത്രം പ്രവചി
ക്കുന്നു; പൂർണ്ണമായതു വരുമ്പോഴോ അംശ 10
മായതു നീങ്ങിപ്പോകും. ഞാൻ ശിശുവാ 11
യിരുന്നപ്പോൾ ശിശുവിനെപ്പോലെ സം

സാരിച്ചു, ശിശുവിനെപ്പോലെ ചിന്തിച്ചു,
ശിശുവിനെപ്പോലെ നിരൂപിച്ചു; പുരു
ഷനായ ശേഷമോ ഞാൻ ശിശുവിന്നുള്ളതു
12 ത്യജിച്ചുകളഞ്ഞു. ഇപ്പോൾ നാം കണ്ണാ
ടിയിൽ കടമൊഴിയായി കാണുന്നു; അ
പ്പോൾ മുഖാമുഖമായി കാണും; ഇപ്പോൾ
ഞാൻ അംശമായി അറിയുന്നു; അപ്പോ
ഴോ ഞാൻ അറിയപ്പെട്ടതുപോലെ തന്നേ
13 അറിയും. ആകയാൽ വിശ്വാസം, പ്ര
ത്യാശ, സ്നേഹം ഈ മൂന്നും നിലനില്ക്കുന്നു;
ഇവയിൽ വലിയതോ സ്നേഹം തന്നേ.

## ൧൪. അദ്ധ്യായം.

സ്നേഹം ആചരിപ്പാൻ ഉത്സാഹിപ്പിൻ!
ആത്മികവരങ്ങളും വിശേഷാൽ പ്രവച
2 നവരവും വാഞ്ഛിപ്പിൻ. അന്യഭാഷ
യിൽ സംസാരിക്കുന്നവൻ മനുഷ്യരോടല്ല
ദൈവത്തോടത്രേ സംസാരിക്കുന്നു; ആരും
തിരിച്ചറിയുന്നില്ലല്ലോ; എങ്കിലും അവൻ
ആത്മാവിൽ മർമ്മങ്ങളെ സംസാരിക്കുന്നു.
3 പ്രവചിക്കുന്നവനോ ആത്മികവൎദ്ധനെ
ക്കും പ്രബോധനത്തിന്നും ആശ്വാസത്തി
ന്നുമായി മനുഷ്യരോടു സംസാരിക്കുന്നു.
4 അന്യഭാഷയിൽ സംസാരിക്കുന്നവൻ ത
നിക്കുതാൻ ആത്മികവൎദ്ധന വരുത്തുന്നു;
പ്രവചിക്കുന്നവൻ സഭെക്കു ആത്മികവ
5 ൎദ്ധന വരുത്തുന്നു. നിങ്ങൾ എല്ലാവരും
അന്യഭാഷകളിൽ സംസാരിക്കേണം എ
ന്നും വിശേഷാൽ പ്രവചിക്കേണം എന്നും
ഞാൻ ഇച്ഛിക്കുന്നു. അന്യഭാഷകളിൽ
സംസാരിക്കുന്നവൻ സഭെക്കു ആത്മികവ
ൎദ്ധന ലഭിക്കേണ്ടതിന്നു വ്യാഖ്യാനിക്കുന്നി
ല്ലെങ്കിൽ പ്രവചിക്കുന്നവൻ അവനെ
6 ക്കാൾ വലിയവൻ. സഹോദരന്മാരേ,
ഞാൻ വെളിപ്പാടായിട്ടോ ജ്ഞാനമായിട്ടോ
പ്രവചനമായിട്ടോ ഉപദേശമായിട്ടോ നി
ങ്ങളോടു സംസാരിക്കാതെ അന്യഭാഷക
ളിൽ സംസാരിച്ചുകൊണ്ടു നിങ്ങളുടെ അ
ടുക്കൽ വന്നാൽ നിങ്ങൾക്കു എന്തു പ്രയോ
ജനം വരും? കുഴൽ, വീണ എന്നിങ്ങ 7
നെ നാദം കൊടുക്കുന്ന നിർജ്ജീവസാധന
ങ്ങൾ തന്നേയും നാദഭേദം കാണിക്കാ
ഞ്ഞാൽ ഊതിയതോ മീട്ടിയതോ എന്തെന്നു
എങ്ങനെ അറിയും; കാഹളം തെളിവി 8
ല്ലാത്ത നാദം കൊടുത്താൽ പടെക്കു ആർ
ഒരുങ്ങും? അതുപോലെ നിങ്ങളും നാവു 9
കൊണ്ടു തെളിവായ വാക്കു ഉച്ചരിക്കാ
ഞ്ഞാൽ സംസാരിക്കുന്നതു എന്തെന്നു എങ്ങ
നെ അറിയും? നിങ്ങൾ കാററിനോടു
സംസാരിക്കുന്നവർ ആകുമല്ലോ. ലോക 10
ത്തിൽ വിവിധഭാഷകൾ അനവധി ഉണ്ടു;
അവയിൽ ഒന്നും തെളിവില്ലാത്തതല്ല.
ഞാൻ ഭാഷ അറിയാഞ്ഞാൽ സംസാരിക്കു 11
ന്നവന്നു ഞാൻ ബൎബ്ബരൻ ആയിരിക്കും;
സംസാരിക്കുന്നവൻ എനിക്കും ബൎബ്ബരൻ
ആയിരിക്കും. അവ്വണ്ണം നിങ്ങളും ആ 12
ത്മവരങ്ങളെക്കുറിച്ചു വാഞ്ഛയുള്ളവരാക
യാൽ സഭയുടെ ആത്മികവൎദ്ധനെക്കായി
സഫലന്മാർ ആകുവാൻ ശ്രമിപ്പിൻ.
അതുകൊണ്ടു അന്യഭാഷയിൽ സംസാരി 13
ക്കുന്നവൻ വ്യാഖ്യാനവരത്തിന്നായി പ്രാ
ൎത്ഥിക്കട്ടെ. ഞാൻ അന്യഭാഷയിൽ പ്രാ 14
ൎത്ഥിക്കുന്നു എങ്കിൽ എന്റെ ആത്മാവു പ്രാ
ൎത്ഥിക്കുന്നു; എന്റെ ബുദ്ധിയോ അഫല
മായിരിക്കുന്നു. ആകയാൽ എന്തു? ഞാൻ 15
ആത്മാവുകൊണ്ടു പ്രാൎത്ഥിക്കും; ബുദ്ധികൊ
ണ്ടും പ്രാൎത്ഥിക്കും; ആത്മാവുകൊണ്ടു പാ
ടും; ബുദ്ധികൊണ്ടും പാടും. അല്ല, നീ 16
ആത്മാവുകൊണ്ടു സ്തോത്രം ചൊല്ലിയാൽ
ആത്മവരമില്ലാത്തവൻ നീ പറയുന്നതു
തിരിയാതിരിക്കെ നിന്റെ സ്തോത്രത്തിന്നു
എങ്ങനെ ആമേൻ പറയും? നീ നന്നാ 17
യി സ്തോത്രം ചൊല്ലുന്നു സത്യം; മററവന്നു
ആത്മികവൎദ്ധന വരുന്നില്ലതാനും. നിങ്ങ 18

എല്ലാവരിലും അധികം ഞാൻ അന്യഭാ
ഷകളിൽ സംസാരിക്കുന്നതുകൊണ്ടു ഞാൻ
19 ദൈവത്തെ സ്തുതിക്കുന്നു. എങ്കിലും സഭ
യിൽ പതിനായിരം വാക്കു അന്യഭാഷ
യിൽ സംസാരിക്കുന്നതിനെക്കാൾ അധി
കം മററുള്ളവരെയും പഠിപ്പിക്കേണ്ടതിന്നു
ബുദ്ധികൊണ്ടു അഞ്ചുവാക്കു പറവാൻ
ഞാൻ ഇച്ഛിക്കുന്നു.
20 സഹോദരന്മാരേ, ബുദ്ധിയിൽ കുഞ്ഞു
ങ്ങൾ ആകരുതു; തിന്മെക്കു ശിശുക്കൾ ആ
യിരിപ്പിൻ; ബുദ്ധിയിലോ മുതിൎന്നവരാ
കുവിൻ.
21 "അന്യഭാഷകളാലും അന്യന്മാരുടെ
അധരങ്ങളാലും ഞാൻ ഈ ജനത്തോടു
സംസാരിക്കും എങ്കിലും അവർ എന്റെ
വാക്കു കേൾക്കയില്ല എന്നു കൎത്താവു
അരുളിച്ചെയ്യുന്നു"
എന്നു ന്യായപ്രമാണത്തിൽ എഴുതിയിരി
22 ക്കുന്നു. അതുകൊണ്ടു അന്യഭാഷകൾ
അടയാളമായിരിക്കുന്നതു വിശ്വാസികൾ
ക്കല്ല, അവിശ്വാസികൾക്കത്രേ; പ്രവ
ചനമോ അവിശ്വാസികൾക്കല്ല, വിശ്വാ
23 സികൾക്കു തന്നേ. സഭ ഒക്കെയും ഒരു
മിച്ചുകൂടി എല്ലാവരും അന്യഭാഷകളിൽ
സംസാരിക്കുന്നു എങ്കിൽ ആത്മവരമില്ലാ
ത്തവരോ അവിശ്വാസികളോ അകത്തു വ
ന്നാൽ നിങ്ങൾക്കു ഭ്രാന്തുണ്ടു എന്നു പറക
24 യില്ലയോ? എല്ലാവരും പ്രവചിക്കുന്നു
എങ്കിലോ അവിശ്വാസിയോ ആത്മവര
മില്ലാത്തവനോ അകത്തു വന്നാൽ എല്ലാവ
രുടെ വാക്കിനാലും അവന്നു പാപബോധം
വരും; അവൻ എല്ലാവരാലും വിവേചിക്ക
25 പ്പെടും. അവന്റെ ഹൃദയരഹസ്യങ്ങളും
വെളിപ്പെട്ടുവരും; അങ്ങനെ അവൻ
കവിണ്ണുവീണു, ദൈവം വാസ്തവമായി
നിങ്ങളുടെ ഇടയിൽ ഉണ്ടു എന്നു ഏററു
പറഞ്ഞു ദൈവത്തെ നമസ്കരിക്കും.

ആകയാൽ എന്തു? സഹോദരന്മാരേ, 26
നിങ്ങൾ കൂടിവരുമ്പോൾ ഓരോരുത്തന്നു
സങ്കീൎത്തനം ഉണ്ടു, ഉപദേശം ഉണ്ടു, വെളി
പ്പാടു ഉണ്ടു, അന്യഭാഷ ഉണ്ടു, വ്യാഖ്യാനം
ഉണ്ടു; സകലവും ആത്മികവൎദ്ധനെക്കായി
ഉതകട്ടെ. അന്യഭാഷയിൽ സംസാരിക്കു 27
ന്നു എങ്കിൽ രണ്ടുപേരോ ഏറിയാൽ മൂന്നു
പേരോ ആകട്ടെ; അവർ ഓരോരുത്ത
നായി സംസാരിക്കയും ഒരുവൻ വ്യാഖ്യാ
നിക്കയും ചെയ്യട്ടെ. വ്യാഖ്യാനി ഇല്ലാ 28
ഞ്ഞാൽ അന്യഭാഷക്കാരൻ സഭയിൽ മി
ണ്ടാതെ തന്നോടും ദൈവത്തോടും സംസാ
രിക്കട്ടെ. പ്രവാചകന്മാർ രണ്ടു മൂന്നു 29
പേർ സംസാരിക്കയും മററുള്ളവർ വിവേ
ചിക്കയും ചെയ്യട്ടെ. ഇരിക്കുന്നവനായ 30
മറെറാരുവന്നു വെളിപ്പാടുണ്ടായാലോ
ഒന്നാമത്തവൻ മിണ്ടാതിരിക്കട്ടെ. എല്ലാ 31
വരും പഠിപ്പാനും എല്ലാവൎക്കും പ്രബോധ
നം ലഭിപ്പാനുമായി നിങ്ങൾക്കു എല്ലാവൎക്കും
ഓരോരുത്തനായി പ്രവചിക്കാമല്ലോ.
പ്രവാചകന്മാരുടെ ആത്മാക്കൾ പ്രവാച 32
കന്മാൎക്കു കീഴടങ്ങിയിരിക്കുന്നു. ദൈവം 33
കലക്കത്തിന്റെ ദൈവമല്ല സമാധാന
ത്തിന്റെ ദൈവമത്രേ.
വിശുദ്ധന്മാരുടെ സൎവ്വസഭകളിലും എ 34
ന്നപോലെ സ്ത്രീകൾ സഭായോഗങ്ങ
ളിൽ മിണ്ടാതിരിക്കട്ടെ; ന്യായപ്രമാണവും
പറയുന്നതുപോലെ കീഴടങ്ങിയിരിപ്പാന
ല്ലാതെ സംസാരിപ്പാൻ അവൎക്കു അനുവാ
ദമില്ല. അവർ വല്ലതും പഠിപ്പാൻ ഇ 35
ച്ഛിക്കുന്നു എങ്കിൽ വീട്ടിൽവെച്ചു ഭൎത്താക്ക
ന്മാരോടു ചോദിച്ചുകൊള്ളട്ടെ; സ്ത്രീ സഭ
യിൽ സംസാരിക്കുന്നതു അനുചിതമല്ലോ.
ദൈവവചനം നിങ്ങളുടെ ഇടയിൽനി 36
ന്നോ പുറപ്പെട്ടതു? അല്ല, നിങ്ങൾക്കു
മാത്രമോ വന്നതു?
താൻ പ്രവാചകൻ എന്നോ ആത്മികൻ 37

എന്നോ ഒരുത്തന്നു തോന്നുന്നു എങ്കിൽ,
ഞാൻ നിങ്ങൾക്കു എഴുതുന്നതു കൎത്താവി
ന്റെ കല്പന ആകുന്നു എന്നു അവൻ അ
38 റിഞ്ഞുകൊള്ളട്ടെ. ഒരുവൻ അറിയുന്നി
ല്ലെങ്കിൽ അവൻ അറിയാതിരിക്കട്ടെ.
39 അതുകൊണ്ടു സഹോദരന്മാരേ, പ്രവ
ചനവരം വാഞ്ഛിപ്പിൻ; അന്യഭാഷക
ളിൽ സംസാരിക്കുന്നതു വിലക്കുകയുമരുതു.
40 സകലവും ഉചിതമായും ക്രമമായും നട
ക്കട്ടെ.

## ൧൫. അദ്ധ്യായം.

എന്നാൽ സഹോദരന്മാരേ, ഞാൻ നിങ്ങ
ളോടു സുവിശേഷിച്ചതും നിങ്ങൾക്കു ലഭി
2 ച്ചതും നിങ്ങൾ നില്ക്കുന്നതും നിങ്ങൾ
വിശ്വസിച്ചതു വൃഥാവല്ലെന്നു വരികിൽ
നിങ്ങൾ രക്ഷിക്കപ്പെടുന്നതുമായ സുവി
ശേഷം നിങ്ങൾ പിടിച്ചുകൊണ്ടാൽ
ഞാൻ ഇന്നവിധം നിങ്ങളോടു സുവിശേ
ഷിച്ചിരിക്കുന്നു എന്നു നിങ്ങളെ ഓൎപ്പിക്കു
3 ന്നു. ക്രിസ്തു നമ്മുടെ പാപങ്ങൾക്കു വേണ്ടി
4 തിരുവെഴുത്തുകളിൻപ്രകാരം മരിച്ചു അ
ടക്കപ്പെട്ടു തിരുവെഴുത്തുകളിൻപ്രകാരം
5 മൂന്നാംനാൾ ഉയിൎത്തെഴുനീറ്റു കേഫാ
വിന്നും പിന്നെ പന്തിരുവൎക്കും പ്രത്യക്ഷ
നായി എന്നിങ്ങനെ ഞാൻ ഗ്രഹിച്ചതു
തന്നേ നിങ്ങൾക്കു ആദ്യമായി ഏല്പിച്ചുതന്നു
6 വല്ലോ. അനന്തരം അവൻ അഞ്ഞൂററിൽ
അധികം സഹോദരന്മാൎക്കു ഒരുമിച്ചു പ്രത്യ
ക്ഷനായി; അവർ മിക്കപേരും ഇന്നുവരെ
ജീവനോടിരിക്കുന്നു; ചിലരോ നിദ്രപ്രാ
7 പിച്ചിരിക്കുന്നു. അനന്തരം അവൻ യാ
ക്കോബിന്നും പിന്നെ അപ്പൊസ്തലന്മാൎക്കു
8 എല്ലാവൎക്കും പ്രത്യക്ഷനായി. എല്ലാവൎക്കും
ഒടുവിൽ അകാലപ്രജപോലെയുള്ള എനി
9 ക്കും പ്രത്യക്ഷനായി; ഞാൻ അപ്പൊസ്തു
ലന്മാരിൽ ഏററവും ചെറിയവനല്ലോ;
ദൈവസഭയെ ഉപദ്രവിച്ചതിനാൽ അ
പ്പൊസ്തലൻ എന്ന പേരിന്നു യോഗ്യനു
മല്ല. എങ്കിലും ഞാൻ ആകുന്നതു ദൈവ 10
കൃപയാൽ ആകുന്നു; എന്നോടുള്ള അവ
ന്റെ കൃപ വ്യൎത്ഥമായതുമില്ല; അവരെല്ലാ
വരെക്കാളും ഞാൻ അത്യന്തം അദ്ധ്വാനി
ച്ചിരിക്കുന്നു; എന്നാൽ ഞാനല്ല എന്നോടു
കൂടെയുള്ള ദൈവകൃപയത്രേ. ഞാനാക 11
ട്ടെ അവരാകട്ടെ ഇവ്വണ്ണം ഞങ്ങൾ പ്രസം
ഗിക്കുന്നു; ഇവ്വണ്ണം നിങ്ങൾ വിശ്വസിച്ചു
മിരിക്കുന്നു. ക്രിസ്തു മരിച്ചിട്ടു ഉയിൎത്തെഴു 12
നീറ്റു എന്നു പ്രസംഗിച്ചുവരുന്ന അവ
സ്ഥെക്കു മരിച്ചവരുടെ പുനരുത്ഥാനം ഇല്ല
എന്നു നിങ്ങളിൽ ചിലർ പറയുന്നതു
എങ്ങനെ? മരിച്ചവരുടെ പുനരുത്ഥാനം 13
ഇല്ല എങ്കിൽ ക്രിസ്തുവും ഉയിൎത്തെഴുനീ
റ്റിട്ടില്ല. ക്രിസ്തു ഉയിൎത്തെഴുനീറ്റിട്ടി 14
ല്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യൎത്ഥം,
നിങ്ങളുടെ വിശ്വാസവും വ്യൎത്ഥം. മരി 15
ച്ചവർ ഉയിൎക്കുന്നില്ല എന്നു വരികിൽ ദൈ
വം ഉയിൎപ്പിച്ചിട്ടില്ലാത്ത ക്രിസ്തുവിനെ അ
വൻ ഉയിൎപ്പിച്ചു എന്നു ദൈവത്തിന്നു വി
രോധമായി സാക്ഷ്യം പറകയാൽ ഞങ്ങൾ
ദൈവത്തിന്നു കള്ളസ്സാക്ഷികൾ എന്നു
വരും. മരിച്ചവർ ഉയിൎക്കുന്നില്ല എങ്കിൽ 16
ക്രിസ്തുവും ഉയിൎത്തിട്ടില്ല. ക്രിസ്തു ഉയി 17
ൎത്തിട്ടില്ല എങ്കിൽ നിങ്ങളുടെ വിശ്വാസം
വ്യൎത്ഥമത്രേ; നിങ്ങൾ ഇന്നും നിങ്ങളുടെ
പാപങ്ങളിൽ ഇരിക്കുന്നു. ക്രിസ്തുവിൽ 18
നിദ്രകൊണ്ടവരും നശിച്ചുപോയി. നാം 19
ഈ ആയുസ്സിൽ മാത്രം ക്രിസ്തുവിൽ പ്രത്യാ
ശ വെച്ചിരിക്കുന്നു എങ്കിൽ സകലമനുഷ്യ
രിലും അരിഷ്ടന്മാരത്രേ.
എന്നാൽ ക്രിസ്തു നിദ്രകൊണ്ടവരിൽ 20
ആദ്യഫലമായി മരിച്ചവരുടെ ഇടയിൽ
നിന്നു ഉയിൎത്തിരിക്കുന്നു. മനുഷ്യൻമൂലം 21
മരണം ഉണ്ടാകയാൽ മരിച്ചവരുടെ പുന

രുത്ഥാനവും മനുഷ്യൻമൂലം ഉണ്ടായി.
22 ആദാമിൽ എല്ലാവരും മരിക്കുന്നതുപോ
ലെ ക്രിസ്തുവിൽ എല്ലാവരും ജീവിപ്പിക്ക
23 പ്പെടും. ഓരോരുത്തനും താന്താന്റെ
നിരയിലത്രേ; ആദ്യഫലം ക്രിസ്തു; പിന്നെ
ക്രിസ്തുവിന്നുള്ളവർ അവന്റെ വരവി
24 ങ്കൽ; പിന്നെ അവസാനം; അന്നു അ
വൻ എല്ലാവാഴ്ചെക്കും അധികാരത്തിന്നും
ശക്തിക്കും നീക്കം വരുത്തീട്ടു രാജ്യം പിതാ
25 വായ ദൈവത്തെ ഏല്പിക്കും. അവൻ
സകലശത്രുക്കളെയും കാല്ക്കീഴാക്കുവോളം
26 വാഴേണ്ടതാകുന്നു. ഒടുക്കത്തെ ശത്രുവാ
27 യിട്ടു മരണം നീങ്ങിപ്പോകും. സകല
ത്തെയും അവന്റെ കാല്ക്കീഴാക്കിയിരി
ക്കുന്നു എന്നുണ്ടല്ലോ; സകലവും അവന്നു
കീഴ്പെട്ടിരിക്കുന്നു എന്നു പറഞ്ഞാൽ സക
ലത്തെയും കീഴാക്കിക്കൊടുത്തവൻ ഒഴി
28 കെയത്രേ എന്നു സ്പഷ്ടം. എന്നാൽ അ
വന്നു സകലവും കീഴ്പെട്ടുവന്നശേഷം
ദൈവം സകലത്തിലും സകലവും ആകേ
ണ്ടതിന്നു പുത്രൻ താനും സകലവും തനിക്കു
കീഴാക്കിക്കൊടുത്തവന്നു കീഴ്പെട്ടിരിക്കും.
29 അല്ല, മരിച്ചവൎക്കു വേണ്ടി സ്നാനം ഏ
ല്ക്കുന്നവർ എന്തു ചെയ്യും? മരിച്ചവർ കേ
വലം ഉയിൎക്കുന്നില്ലെങ്കിൽ അവൎക്കു വേണ്ടി
30 സ്നാനം ഏല്ക്കുന്നതു എന്തിന്നു? ഞങ്ങളും
നാഴികതോറും പ്രാണഭയത്തിൽ ആകുന്ന
31 തു എന്തിന്നു? സഹോദരന്മാരേ, നമ്മു
ടെ കൎത്താവായ ക്രിസ്തുയേശുവിങ്കൽ എനി
ക്കു നിങ്ങളിലുള്ള പ്രശംസയാണ ഞാൻ
32 ദിവസേന മരിക്കുന്നു. ഞാൻ എഫെ
സൊസിൽവെച്ചു മൃഗയുദ്ധം ചെയ്തതു വെ
റും മാനുഷം എന്നു വരികിൽ എനിക്കു
എന്തു പ്രയോജനം? മരിച്ചവർ ഉയിൎക്കു
ന്നില്ലെങ്കിൽ നാം തിന്നുക, കുടിക്ക, നാ
33 ളെ ചാകുമല്ലോ. വഞ്ചിക്കപ്പെടരുതു,
"ദുൎഭാഷണത്താൽ സദാചാരം കെട്ടുപോകു
ന്നു." നീതിക്കു നിൎമ്മദരായി ഉണരുവിൻ; 34
പാപം ചെയ്യാതിരിപ്പിൻ; ചിലൎക്കു ദൈ
വത്തെക്കുറിച്ചു പരിജ്ഞാനമില്ല; ഞാൻ
നിങ്ങൾക്കു ലജ്ജെക്കായി പറയുന്നു.
പക്ഷേ ഒരുവൻ: മരിച്ചവർ എങ്ങനെ 35
ഉയിൎക്കുന്നു എന്നും ഏതുവിധം ശരീരത്തോ
ടെ വരുന്നു എന്നും ചോദിക്കും. മൂഢാ, 36
നീ വിതെക്കുന്നതു ചത്തില്ല എങ്കിൽ ജീവി
ക്കുന്നില്ല. നീ വിതെക്കുന്നതോ ഉണ്ടാക 37
വാനുള്ള ശരീരമല്ല, കോതമ്പിന്റെയോ
മറ്റു വല്ലതിന്റെയോ വെറും മണിയ
ത്രേ വിതെക്കുന്നതു; ദൈവമോ തന്റെ 38
ഇഷ്ടംപോലെ അതിന്നു ഒരു ശരീരവും
ഓരോ വിത്തിന്നു അതതിന്റെ ശരീരവും
കൊടുക്കുന്നു. സകലമാംസവും ഒരുപോ 39
ലെയുള്ള മാംസമല്ല; മനുഷ്യരുടെ മാംസം
വേറെ, കന്നുകാലികളുടെ മാംസം വേറെ,
പക്ഷികളുടെ മാംസം വേറെ, മത്സ്യങ്ങളു
ടെ മാംസവും വേറെ. സ്വൎഗ്ഗീയശരീര 40
ങ്ങളും ഭൌമശരീരങ്ങളും ഉണ്ടു; സ്വൎഗ്ഗീയ
ശരീരങ്ങളുടെ തേജസ്സു വേറെ, ഭൌമശരീ
രങ്ങളുടെ തേജസ്സു വേറെ. സൂൎയ്യന്റെ 41
തേജസ്സു വേറെ, ചന്ദ്രന്റെ തേജസ്സു വേ
റെ, നക്ഷത്രങ്ങളുടെ തേജസ്സു വേറെ;
നക്ഷത്രവും നക്ഷത്രവും തമ്മിൽ തേജസ്സു
കൊണ്ടു ഭേദം ഉണ്ടല്ലോ. മരിച്ചവരുടെ 42
പുനരുത്ഥാനവും അവ്വണ്ണം തന്നേ. ദ്രവ
ത്വത്തിൽ വിതെക്കപ്പെടുന്നു, അദ്രവത്വ
ത്തിൽ ഉയിൎക്കുന്നു; അപമാനത്തിൽ വി 43
തെക്കപ്പെടുന്നു, തേജസ്സിൽ ഉയിൎക്കുന്നു;
ബലഹീനതയിൽ വിതെക്കപ്പെടുന്നു, ശ
ക്തിയിൽ ഉയിൎക്കുന്നു; പ്രാകൃതശരീരം 44
വിതെക്കപ്പെടുന്നു, ആത്മികശരീരം ഉയി
ൎക്കുന്നു; പ്രാകൃതശരീരം ഉണ്ടെങ്കിൽ ആ
ത്മികശരീരവും ഉണ്ടു. ഒന്നാം മനുഷ്യ 45
നായ ആദാം ജീവനുള്ള ദേഹിയായി
തീൎന്നു എന്നു എഴുതിയുമിരിക്കുന്നുവല്ലോ;

ഒടുക്കത്തെ ആദാം ജീവിപ്പിക്കുന്ന ആത്മാ
46 വായി. എന്നാൽ ആത്മികമല്ല പ്രാകൃത
മത്രെ ഒന്നാമത്തേതു; ആത്മികം പിന്ന
47 ത്തേതിൽ വരുന്നു. ഒന്നാം മനുഷ്യൻ ഭൂമി
യിൽനിന്നു മണ്ണുകൊണ്ടുള്ളവൻ; രണ്ടാം
മനുഷ്യൻ സ്വൎഗ്ഗത്തിൽനിന്നുള്ളവൻ.
48 മണ്ണുകൊണ്ടുള്ളവനെപ്പോലെ മണ്ണുകൊണ്ടു
ള്ളവരും സ്വൎഗ്ഗീയനെപ്പോലെ സ്വൎഗ്ഗീയ
49 ന്മാരും ആകുന്നു; നാം മണ്ണുകൊണ്ടുള്ളവ
ന്റെ പ്രതിമ ധരിച്ചതുപോലെ സ്വൎഗ്ഗീ
യന്റെ പ്രതിമയും ധരിക്കും.
50 സഹോദരന്മാരേ, മാംസരക്തങ്ങൾക്കു
ദൈവരാജ്യത്തെ അവകാശമാക്കുവാൻ ക
ഴികയില്ല, ദ്രവത്വം അദ്രവത്വത്തെ അവ
കാശമാക്കുകയുമില്ല എന്നു ഞാൻ പറയുന്നു.
51 ഞാൻ ഒരു മൎമ്മം നിങ്ങളോടു പറയാം:
52 നാം എല്ലാവരും നിദ്രകൊള്ളുകയില്ല; എ
ന്നാൽ അന്ത്യകാഹളനാദത്തിങ്കൽ പെട്ടെ
ന്നു കണ്ണിമെക്കുന്നിടയിൽ നാം എല്ലാവരും
രൂപാന്തരപ്പെടും. കാഹളം ധ്വനിക്കും,
മരിച്ചവർ അക്ഷയരായി ഉയിൎക്കുകയും നാം
53 രൂപാന്തരപ്പെടുകയും ചെയ്യും. ഈ ദ്രവ
ത്വമുള്ളതു അദ്രവത്വത്തെയും ഈ മൎത്യമായ
54 തു അമൎത്യത്വത്തെയും ധരിക്കേണം. ഈ
ദ്രവത്വമുള്ളതു അദ്രവത്വത്തെയും ഈ മൎത്യ
മായതു അമൎത്യത്വത്തെയും ധരിക്കുമ്പോൾ
"മരണം നീങ്ങി ജയം വന്നിരിക്കുന്നു"
എന്നു എഴുതിയ വചനം നിവൃത്തിയാകും.
55 ഹേ മരണമേ, നിന്റെ ജയം എവിടെ?
ഹേ മരണമേ, നിന്റെ വിഷമുള്ളു എവി
56 ടെ? മരണത്തിന്റെ വിഷമുള്ളു പാപം;
പാപത്തിന്റെ ശക്തിയോ ന്യായപ്ര
57 മാണം. നമ്മുടെ കൎത്താവായ യേശുക്രിസ്തു
മുഖാന്തരം നമുക്കു ജയം നല്കുന്ന ദൈ
58 വത്തിന്നു സ്തോത്രം. ആകയാൽ എ
ന്റെ പ്രിയ സഹോദരന്മാരേ, നിങ്ങൾ
ഉറപ്പുള്ളവരും കലുങ്ങാത്തവരും നിങ്ങളു
ടെ പ്രയത്നം കൎത്താവിൽ വ്യൎത്ഥമല്ല എന്നു
അറിഞ്ഞിരിക്കയാൽ കൎത്താവിന്റെ വേല
യിൽ എപ്പോഴും വൎദ്ധിച്ചുവരുന്നവരും
ആകുവിൻ.

## ൧൬. അദ്ധ്യായം.

വിശുദ്ധന്മാൎക്കു വേണ്ടിയുള്ള ധൎമ്മശേഖര
ത്തിന്റെ കാൎയ്യത്തിലോ ഞാൻ ഗലാത്യ
സഭകളോടു ആജ്ഞാപിച്ചതുപോലെ നി
ങ്ങളും ചെയ്വിൻ. ഞാൻ വന്നശേഷം 2
മാത്രം ശേഖരം ഉണ്ടാകാതിരിക്കേണ്ടതിന്നു
ആഴ്ചവട്ടത്തിൽ ഒന്നാം നാൾതോറും നി
ങ്ങളിൽ ഓരോരുത്തൻ തനിക്കു കഴിവു
ള്ളതു ചരതിച്ചു തന്റെ പക്കൽ വെച്ചു
കൊള്ളേണം. ഞാൻ എത്തിയശേഷം 3
നിങ്ങളുടെ ധൎമ്മം യെരൂശലേമിലേക്കു
കൊണ്ടുപോകുവാൻ നിങ്ങൾക്കു സമ്മതമു
ള്ളവരെ ഞാൻ എഴുത്തോടുകൂടെ അയ
ക്കും. ഞാനും പോകുവാൻ തക്കവണ്ണം 4
അതു യോഗ്യമായിരുന്നാൽ അവർ എ
ന്നോടുകൂടി പോരും. ഞാൻ മക്കെദോ 5
ന്യയിൽകൂടി കടന്നശേഷം നിങ്ങളുടെ
അടുക്കൽ വരും; മക്കെദോന്യയിൽകൂടി
ആകുന്നു ഞാൻ വരുന്നതു. ഞാൻ പോ 6
കുന്നേടത്തേക്കു നിങ്ങൾ എന്നെ യാത്ര അ
യപ്പാൻ തക്കവണ്ണം പക്ഷേ നിങ്ങളോടു
കൂടെ പാൎക്കും; ഹിമകാലംകൂടെ കഴിക്കുമാ
യിരിക്കും. കൎത്താവു അനുവദിച്ചാൽ 7
കുറെ കാലം നിങ്ങളോടുകൂടെ പാൎപ്പാൻ
ആശിക്കുന്നതുകൊണ്ടു ഞാൻ ഈ പ്രാവ
ശ്യം കടന്നുപോകുംവഴിയിൽ അല്ല നി
ങ്ങളെ കാണ്മാൻ ഇച്ഛിക്കുന്നതു. എഫെ 8
സൊസിൽ ഞാൻ പെന്തെക്കൊസ്ത് വരെ
പാൎക്കും. എനിക്കു വലിയതും സഫലവു 9
മായോരു വാതിൽ തുറന്നിരിക്കുന്നു; എതി
രാളികളും പലർ ഉണ്ടു.
തിമൊഥെയൊസ് വന്നാൽ അവൻ 10

നിങ്ങളുടെ ഇടയിൽ നിർഭയനായിരിപ്പാൻ
നോക്കുവിൻ; എന്നെപ്പോലെ തന്നെ അ
വൻ കർത്താവിന്റെ വേല ചെയ്യുന്നവ
11 ല്ലോ. ആരും അവനെ അലക്ഷ്യമാക്കരു
തു; ഞാൻ സഹോദരന്മാരുമായി അവനെ
കാത്തിരിക്കകൊണ്ടു എന്റെ അടുക്കൽ വരു
വാൻ അവനെ സമാധാനത്തോടെ യാത്ര
12 അയപ്പിൻ. സഹോദരനായ അപ്പൊ
ല്ലോസിന്റെ കാര്യമൊ, അവൻ സഹോ
ദരന്മാരോടുകൂടെ നിങ്ങളുടെ അടുക്കൽ
വരേണം എന്നു ഞാൻ അവനോടു വളു
രെ അപേക്ഷിച്ചു എങ്കിലും ഇപ്പോൾ
വരുവാൻ അവനു ഒട്ടും മനസ്സായില്ല; അ
വസരം കിട്ടിയാൽ അവൻ വരും.
13 ഉണൎന്നിരിപ്പിൻ; വിശ്വാസത്തിൽ നി
ലനില്പിൻ; പുരുഷത്വം കാണിപ്പിൻ;
14 ശക്തിപ്പെടുവിൻ. നിങ്ങൾ ചെയ്യുന്ന
തെല്ലാം സ്നേഹത്തിൽ ചെയ്വിൻ.
15 സഹോദരന്മാരേ, സ്തെഫനാസിന്റെ
കുടുംബം അഖായയിലെ ആദ്യഫലം എ
ന്നും അവർ വിശുദ്ധന്മാരുടെ ശുശ്രൂഷെ
ക്കു തങ്ങളെത്തന്നേ ഏല്പിച്ചിരിക്കുന്നു എ
16 ന്നും നിങ്ങൾ അറിയുന്നുവല്ലോ. ഇങ്ങ
നെയുള്ളവൎക്കും അവരോടുകൂടെ പ്രവൎത്തി
ക്കയും അദ്ധ്വാനിക്കയും ചെയ്യുന്ന ഏവ
നും നിങ്ങളും കീഴ്പെട്ടിരിക്കേണം എന്നു
ഞാൻ നിങ്ങളെ പ്രബോധിപ്പിക്കുന്നു.
സ്തെഫനാസും ഫൊൎത്തുനാതൊസും അഖാ 17
യിക്കൊസും വന്നതു എനിക്കു സന്തോഷ
മായി. നിങ്ങളുടെ ഭാഗത്തു കുറവായിരു
ന്നതു അവർ നികത്തിയിരിക്കുന്നു. അ 18
വർ എന്റെ മനസ്സും നിങ്ങളുടെ മനസ്സും
തണുപ്പിച്ചുവല്ലോ; ഇങ്ങനെയുള്ളവരെ
മാനിച്ചുകൊൾവിൻ.
ആസ്യയിലെ സഭകൾ നിങ്ങളെ വന്ദ 19
നം ചെയ്യുന്നു; അക്വിലാവും പ്രിസ്കയും
അവരുടെ ഭവനത്തിലെ സഭയോടുകൂടെ
കർത്താവിൽ നിങ്ങളെ വളരെ വന്ദനം
ചെയ്യുന്നു. സകലസഹോദരന്മാരും നി 20
ങ്ങളെ വന്ദനം ചെയ്യുന്നു; വിശുദ്ധചുംബ
നത്താൽ അന്യോന്യം വന്ദനം ചെയ്വിൻ.
പൌലൊസായ എന്റെ കയ്യാൽ വന്ദ 21
നം. കർത്താവിനെ സ്നേഹിക്കാത്തവൻ 22
ഏവനും ശപിക്കപ്പെട്ടവൻ! നമ്മുടെ ക
ൎത്താവു വരുന്നു. കർത്താവായ യേശുക്രി 23
സ്തുവിന്റെ കൃപ നിങ്ങളോടുകൂടെ ഇരി
ക്കുമാറാകട്ടെ. നിങ്ങൾക്കു എല്ലാവൎക്കും ക്രി 24
സ്തുയേശുവിൽ എന്റെ സ്നേഹം. ആമേൻ.

# THE SECOND EPISTLE OF PAUL THE APOSTLE TO THE
# CORINTHIANS

## അപ്പൊസ്തലനായ പൌലൊസ്
## കൊരിന്ത്യൎക്കു എഴുതിയ രണ്ടാം ലേഖനം

### ൧. അദ്ധ്യായം.

ദൈവേഷ്ടത്താൽ ക്രിസ്തുയേശുവി
ന്റെ അപ്പൊസ്തലനായ പൌലൊസും സ
ഹോദരനായ തിമൊഥെയൊസും കൊരി
ന്തിലെ ദൈവസഭെക്കും അഖായയിൽ എ
ല്ലാടത്തുമുള്ള. സകലവിശുദ്ധന്മാൎക്കും കൂടെ
2 എഴുതുന്നതു: നമ്മുടെ പിതാവായ ദൈവ
ത്തിങ്കൽനിന്നും കൎത്താവായ യേശുക്രിസ്തു
വിങ്കൽനിന്നും നിങ്ങൾക്കു കൃപയും സമാ
ധാനവും ഉണ്ടാകട്ടെ.
3 മനസ്സലിവുള്ള പിതാവും സൎവ്വാശ്വാസ
വും നല്കുന്ന ദൈവവുമായി നമ്മുടെ കൎത്താ
വായ യേശുക്രിസ്തുവിന്റെ പിതാവായ
4 ദൈവം വാഴ്ത്തപ്പെട്ടവൻ. ദൈവം ഞ
ങ്ങളെ ആശ്വസിപ്പിക്കുന്ന ആശ്വാസം
കൊണ്ടു ഞങ്ങൾ യാതൊരു കഷ്ടത്തിലുമു
ള്ളവരെ ആശ്വസിപ്പിപ്പാൻ ശക്തരാകേ
ണ്ടതിന്നു ഞങ്ങൾക്കുള്ള കഷ്ടത്തിൽ ഒക്കെ
യും അവൻ ഞങ്ങളെ ആശ്വസിപ്പിക്കുന്നു.
5 ക്രിസ്തുവിന്റെ കഷ്ടങ്ങൾ ഞങ്ങളിൽ പെ
രുകുന്നതുപോലെ തന്നേ ക്രിസ്തുവിനാൽ
ഞങ്ങളുടെ ആശ്വാസവും പെരുകുന്നു.
6 ഞങ്ങൾ കഷ്ടം അനുഭവിക്കുന്നു എങ്കിൽ
അതു നിങ്ങളുടെ ആശ്വാസത്തിന്നും
രക്ഷെക്കും ആകുന്നു; ഞങ്ങൾക്കു ആശ്വാ
സം വരുന്നു എങ്കിൽ അതു ഞങ്ങൾ സഹി
ക്കുന്ന കഷ്ടങ്ങൾ തന്നേ നിങ്ങളും സഹി
ക്കുന്നതിൽ നിങ്ങളുടെ ആശ്വാസത്തി
ന്നായി ഫലിക്കുന്നു. നിങ്ങൾ കഷ്ടങ്ങൾ 7
ക്കു കൂട്ടാളികൾ ആകുന്നതുപോലെ ആ
ശ്വാസത്തിന്നും കൂട്ടാളികൾ എന്നറിക
യാൽ നിങ്ങൾക്കു വേണ്ടി ഞങ്ങളുടെ പ്ര
ത്യാശ ഉറപ്പുള്ളതു തന്നേ. സഹോദര 8
ന്മാരേ, ആസ്യയിൽ ഞങ്ങൾക്കു ഉണ്ടായ
കഷ്ടം നിങ്ങൾ അറിയാതിരിപ്പാൻ ഞ
ങ്ങൾക്കു മനസ്സില്ല; ജീവനോടിരിക്കുമോ
എന്നു നിരാശ തോന്നുമാറു ഞങ്ങൾ ശക്തി
ക്കു മീതെ അത്യന്തം ഭാരപ്പെട്ടു. അതേ, 9
ഞങ്ങളിൽ അല്ല, മരിച്ചവരെ ഉയിൎപ്പിക്കു
ന്ന ദൈവത്തിൽ തന്നേ ആശ്രയിപ്പാൻ
തക്കവണ്ണം ഞങ്ങൾ മരിക്കും എന്നു ഉള്ളിൽ
നിൎണ്ണയിക്കേണ്ടിവന്നു. ഇത്ര ഭയങ്കരമര 10
ണത്തിൽനിന്നു ദൈവം ഞങ്ങളെ വിടു
വിച്ചു, വിടുവിക്കയും ചെയ്യും; അവൻ
മേലാലും വിടുവിക്കും എന്നു ഞങ്ങൾ അവ
നിൽ ആശവെച്ചുമിരിക്കുന്നു. അതിന്നു 11
നിങ്ങളും ഞങ്ങൾക്കു വേണ്ടിയുള്ള പ്രാൎത്ഥ
നയാൽ തുണെക്കുന്നുണ്ടല്ലോ; അങ്ങനെ
പലർമുഖാന്തരം ഞങ്ങൾക്കു കിട്ടിയ കൃപെ
ക്കു വേണ്ടി പലരാലും ഞങ്ങൾനിമിത്തം
സ്തോത്രം ഉണ്ടാകുവാൻ ഇടവരും.
ഞങ്ങൾ ലോകത്തിൽ, വിശേഷാൽ നി 12
ങ്ങളോടു, ജഡജ്ഞാനത്തിൽ അല്ല, ദൈവ
കൃപയിലത്രേ, ദൈവം നല്കുന്ന വിശുദ്ധി
യിലും നിൎമ്മലതയിലും പെരുമാറിയിരി

കുന്നു എന്നു ഞങ്ങളുടെ മനസ്സാക്ഷിയുടെ
സാക്ഷ്യം തന്നേ ഞങ്ങളുടെ പ്രശംസ.
13 നിങ്ങൾ വായിക്കുന്നതും ഗ്രഹിക്കുന്നതും
അല്ലാതെ മററൊന്നും ഞങ്ങൾ നിങ്ങൾക്കു
14 എഴുതുന്നില്ല; നമ്മുടെ കൎത്താവായ യേ
ശുവിന്റെ നാളിൽ നിങ്ങൾ ഞങ്ങൾക്കു
എന്നപോലെ ഞങ്ങൾ നിങ്ങൾക്കും പ്ര
ശംസ ആകുന്നു എന്നു നിങ്ങൾ ഞങ്ങളെ
ഏറക്കുറെ ഗ്രഹിച്ചതുപോലെ അവസാന
ത്തോളം ഗ്രഹിക്കും എന്നു ഞാൻ ആശി
ക്കുന്നു.
15 ഇങ്ങനെ ഉറെച്ചിട്ടു നിങ്ങൾക്കു രണ്ടാ
മതു ഒരു അനുഗ്രഹം ഉണ്ടാകേണം എന്നു
വെച്ചു മുമ്പെ നിങ്ങളുടെ അടുക്കൽ വരു
16 വാനും ആ വഴിയായി മക്കെദോന്യെക്കു
പോയി പിന്നെയും മക്കെദോന്യയിൽ
നിന്നു നിങ്ങളുടെ അടുക്കൽ വരുവാനും
നിങ്ങളാൽ യെഹൂദ്യയിലേക്കു യാത്ര അയ
ക്കപ്പെടുവാനും ഞാൻ വിചാരിച്ചിരുന്നു.
17 ഇങ്ങനെ വിചാരിച്ചതിൽ ഞാൻ ചാപല്യം
കാണിച്ചുവോ? അല്ലെങ്കിൽ എന്റെ വാക്കു
ഉവ്വു, ഉവ്വു; ഇല്ല, ഇല്ല എന്നു ആകുവാന്തക്ക
വണ്ണം എന്റെ നിരൂപണം ജഡികനിരൂ
18 പണമോ? നിങ്ങളോടുള്ള ഞങ്ങളുടെ
വചനം ഒരിക്കൽ ഉവ്വു എന്നും മററാരി
ക്കൽ ഇല്ല എന്നും ആയിരുന്നില്ല എന്ന
തിന്നു വിശ്വസ്തനായ ദൈവം സാക്ഷി.
19 ഞാനും സില്വാനൊസും തിമൊഥെയൊ
സും നിങ്ങളുടെ ഇടയിൽ പ്രസംഗിച്ച
ദൈവപുത്രനായ യേശുക്രിസ്തു ഒരിക്കൽ
ഉവ്വു എന്നും മററാരിക്കൽ ഇല്ല എന്നും
ആയിരുന്നില്ല; അവനിൽ ഉവ്വു എന്നത്രേ
20 യുള്ളു. ദൈവത്തിന്റെ വാഗ്ദത്തങ്ങൾ
എത്ര ഉണ്ടെങ്കിലും അവനിൽ ഉവ്വു എന്ന
ത്രേ; അതുകൊണ്ടു ഞങ്ങളാൽ ദൈവത്തി
ന്നു മഹത്വം ഉണ്ടാകുമാറു അവനിൽ ആ
21 മേൻ എന്നും തന്നേ. ഞങ്ങളെ നിങ്ങ
ളോടുകൂടെ ക്രിസ്തുവിൽ ഉറപ്പിക്കുന്നതും
നമ്മെ അഭിഷേകം ചെയ്തതും ദൈവ
മല്ലോ. അവൻ നമ്മെ മുദ്രയിട്ടും ആത്മാ 22
വു എന്ന അച്ചാരം നമ്മുടെ ഹൃദയങ്ങളിൽ
തന്നുമിരിക്കുന്നു.
എന്നാണ, നിങ്ങളെ ആദരിച്ചിട്ടത്രേ 23
ഞാൻ ഇതുവരെ കൊരിന്തിൽ വരാഞ്ഞതു;
അതിന്നു ദൈവം സാക്ഷി. നിങ്ങളുടെ 24
വിശ്വാസത്തിന്മേൽ ഞങ്ങൾ കൎത്തൃത്വം
ഉള്ളവർ എന്നല്ല, നിങ്ങളുടെ സന്തോഷ
ത്തിന്നു ഞങ്ങൾ സഹായികൾ അത്രേ;
വിശ്വാസസംബന്ധമായി നിങ്ങൾ ഉറെച്ചു
നില്ക്കുന്നുവല്ലോ.

## ൨. അദ്ധ്യായം.

എന്നാൽ ഞാൻ വീണ്ടും നിങ്ങളുടെ അടു
ക്കൽ വരുന്നതു ദുഃഖത്തോടെ ആകരുതു
എന്നു ഞാൻ നിൎണ്ണയിച്ചു. ഞാൻ നിങ്ങ 2
ളെ ദുഃഖിപ്പിച്ചാൽ എന്നാൽ ദുഃഖിതനായ
വൻ അല്ലാതെ എന്നെ സന്തോഷിപ്പിക്കു
ന്നതു ആർ? ഞാൻ ഇതു തന്നേ എഴുതി 3
യതു ഞാൻ വന്നാൽ എന്നെ സന്തോഷി
പ്പിക്കേണ്ടിയവരാൽ ദുഃഖം ഉണ്ടാകരുതു
എന്നുവെച്ചും എന്റെ സന്തോഷം നി
ങ്ങൾക്കു എല്ലാവൎക്കും സന്തോഷം ആയി
രിക്കും എന്നു നിങ്ങളെ എല്ലാവരെയും
കുറിച്ചു വിശ്വസിച്ചിരിക്കകൊണ്ടും ആകു
ന്നു. വളരെ കഷ്ടവും മനോവ്യസനവും 4
ഉണ്ടായിട്ടു വളരെ കണ്ണുനീരോടുകൂടെ
ഞാൻ നിങ്ങൾക്കു എഴുതിയതു നിങ്ങൾ
ദുഃഖിക്കേണ്ടതിന്നല്ല, എനിക്കു നിങ്ങളോ
ടുള്ള വലിയ സ്നേഹം നിങ്ങൾ അറിയേ
ണ്ടതിന്നത്രേ.
ഒരുവൻ എന്നെ ദുഃഖിപ്പിച്ചു എങ്കിൽ 5
അവൻ എന്നെയല്ല ഒരുവിധത്തിൽ—
ഞാൻ കണക്കിൽ ഏറെ പറയരുതല്ലോ—
നിങ്ങളെ എല്ലാവരെയും ദുഃഖിപ്പിച്ചിരി

6 കുന്നു. അവന്നു ഭൂരിപക്ഷത്താൽ ഉണ്ടായ
7 ഈ ശിക്ഷ മതി. അവൻ അതിദുഃഖ
ത്തിൽ മുങ്ങിപ്പോകാതിരിക്കേണ്ടതിന്നു നി
ങ്ങൾ അവനോടു ക്ഷമിക്കയും അവനെ
ആശ്വസിപ്പിക്കയും തന്നേ വേണ്ടതു.
8 അതുകൊണ്ടു നിങ്ങളുടെ സ്നേഹം അവന്നു
ഉറപ്പിച്ചുകൊടുപ്പാൻ ഞാൻ നിങ്ങളോടു
9 അപേക്ഷിക്കുന്നു. നിങ്ങൾ സകലത്തിലും
അനുസരണമുള്ളവരോ എന്നു പരീക്ഷി
ച്ചറിയേണ്ടതിന്നുമായിരുന്നു ഞാൻ എഴുതി
10 യതു. നിങ്ങൾ വല്ലതും ക്ഷമിക്കുന്നവ
നോടു ഞാനും ക്ഷമിക്കുന്നു; എന്നാൽ ഞാൻ
വല്ലതും ക്ഷമിച്ചിരിക്കുന്നു എങ്കിൽ നിങ്ങൾ
നിമിത്തം ക്രിസ്തുവിന്റെ സന്നിധാന
11 ത്തിൽ ക്ഷമിച്ചിരിക്കുന്നു. സാത്താൻ
നമ്മെ തോല്പിക്കരുതു; അവന്റെ തന്ത്ര
ങ്ങളെ നാം അറിയാത്തവരല്ലല്ലോ.
12 എന്നാൽ ഞാൻ ക്രിസ്തുവിന്റെ സുവി
ശേഷം അറിയിപ്പാൻ ത്രോവാസിൽ വന്നാ
റെ കൎത്താവിന്റെ പ്രവൃത്തിക്കായി എനി
ക്കു ഒരു വാതിൽ തുറന്നുകിട്ടിയപ്പോൾ
13 എന്റെ സഹോദരനായ തീതൊസിനെ
കാണാഞ്ഞിട്ടു മനസ്സിൽ സ്വസ്ഥതയില്ലാ
യ്കയാൽ ഞാൻ അവരോടു യാത്ര പറഞ്ഞു
14 മക്കെദോന്യെക്കു പുറപ്പെട്ടു. ക്രിസ്തുവിൽ
ഞങ്ങളെ എപ്പോഴും ജയോത്സവമായി നട
ത്തുകയും എല്ലാടത്തും ഞങ്ങളെക്കൊണ്ടു
തന്റെ പരിജ്ഞാനത്തിന്റെ വാസന
വെളിപ്പെടുത്തുകയും ചെയ്യുന്ന ദൈവ
15 ത്തിന്നു സ്തോത്രം. രക്ഷിക്കപ്പെടുന്നവരു
ടെ ഇടയിലും നശിക്കുന്നവരുടെ ഇടയി
ലും ഞങ്ങൾ ദൈവത്തിന്നു ക്രിസ്തുവിന്റെ
16 സൌരഭ്യവാസന ആകുന്നു; ഇവൎക്കു മര
ണത്തിൽനിന്നു മരണത്തിലേക്കുള്ള വാസ
ന, അവൎക്കോ ജീവനിൽനിന്നു ജീവങ്കലേ
ക്കുള്ള വാസന തന്നേ. എന്നാൽ ഇതിന്നു
17 ആർ പ്രാപ്തൻ? ഞങ്ങൾ ദൈവവചന
ത്തിൽ കൂട്ടുചേൎക്കുന്ന അനേകരെപ്പോലെ
അല്ല, നിൎമ്മലതയോടും ദൈവത്തിന്റെ
കല്പനയാലും ദൈവസന്നിധിയിൽ ക്രി
സ്തുവിൽ സംസാരിക്കുന്നു.

## ൩. അദ്ധ്യായം.

ഞങ്ങൾ പിന്നെയും ഞങ്ങളെ തന്നേ
ശ്ലാഘിപ്പാൻ തുടങ്ങുന്നുവോ? അല്ല ചിലർ
ചെയ്യുന്നതുപോലെ നിങ്ങൾക്കു ശ്ലാഘ്യ
പത്രം കാണിപ്പാനാകട്ടെ നിങ്ങളോടു
വാങ്ങുവാനാകട്ടെ ഞങ്ങൾക്കു ആവശ്യമോ?
ഞങ്ങളുടെ ഹൃദയങ്ങളിൽ എഴുതിയതായി 2
സകലമനുഷ്യരും അറിയുന്നതും വായി
ക്കുന്നതുമായ ഞങ്ങളുടെ പത്രം നിങ്ങൾ
തന്നേ. ഞങ്ങളുടെ ശുശ്രൂഷയാൽ ഉണ്ടായ 3
ക്രിസ്തുവിൻ പത്രമായി നിങ്ങൾ വെളി
പ്പെടുന്നുവല്ലോ. അതു മഷികൊണ്ടല്ല,
ജീവനുള്ള ദൈവത്തിന്റെ ആത്മാവി
നാൽ അത്രേ. കല്പലകയിൽ അല്ല, ഹൃദയ
മെന്ന മാംസപ്പലകയിൽ തന്നേ എഴുതിയി
രിക്കുന്നതു. ഈ വിധം ഉറപ്പു ഞങ്ങൾക്കു 4
ദൈവത്തോടു ക്രിസ്തുവിനാൽ ഉണ്ടു. ഞ 5
ങ്ങളിൽനിന്നു തന്നേ വരുമ്പോലെ സ്വയ
മായി വല്ലതും സങ്കല്പിപ്പാൻ ഞങ്ങൾ പ്രാ
പ്തർ എന്നല്ല; ഞങ്ങളുടെ പ്രാപ്തി ദൈവ
ത്തിന്റെ ദാനമത്രേ. അവൻ ഞങ്ങളെ 6
പുതുനിയമത്തിന്റെ ശുശ്രൂഷകന്മാർ ആ
കുവാൻ പ്രാപ്തരാക്കി; അക്ഷരത്തിന്റെ
ശുശ്രൂഷകന്മാരല്ല, ആത്മാവിന്റെ ശുശ്രൂ
ഷകന്മാരത്രേ; അക്ഷരം കൊല്ലുന്നു, ആ
ത്മാവോ ജീവിപ്പിക്കുന്നു. എന്നാൽ കല്ലിൽ 7
അക്ഷരമായി കൊത്തിയിരുന്ന മരണശു
ശ്രൂഷ, നീക്കം വരുന്നതായ മോശെയുടെ
മുഖതേജസ്സുനിമിത്തം യിസ്രായേൽമക്കൾ
ക്കു അവന്റെ മുഖത്തു നോക്കിക്കൂടാതവ
ണ്ണം തേജസ്സുള്ളതായെങ്കിൽ ആത്മാവി 8
ന്റെ ശുശ്രൂഷ അധികം തേജസ്സുള്ളതാക

9 യില്ലയോ? ശിക്ഷാവിധിയുടെ ശുശ്രൂഷ
തേജസ്സാകുന്നു എങ്കിൽ നീതിയുടെ ശുശ്രൂ
10 ഷ തേജസ്സേറിയതായിരിക്കും. അതേ,
തേജസ്സോടുകൂടിയതു ഈ കാൎയ്യത്തിൽ ഈ
അതിമഹത്തായ തേജസ്സുനിമിത്തം ഒട്ടും
11 തേജസ്സില്ലാത്തതായി. നീക്കം വരുന്നതു
തേജസ്സുള്ളതായിരുന്നെങ്കിൽ നിലനില്ക്കു
ന്നതു എത്ര അധികം തേജസ്സുള്ളതായി
രിക്കും!
12 ഈ വിധം പ്രത്യാശയുള്ളവരായി ഞ
ങ്ങൾ വളരെ പ്രാഗത്ഭ്യത്തോടെ സംസാ
13 രിക്കുന്നു. നീങ്ങിപ്പോകുന്നതിന്റെ അ
ന്തം യിസ്രായേൽമക്കൾ കാണാതവണ്ണം
മോശെ തന്റെ മുഖത്തു മൂടുപടം ഇട്ടതു
14 പോലെ അല്ല. എന്നാൽ അവരുടെ മന
സ്സു കഠിനപ്പെട്ടുപോയി. പഴയനിയമം
വായിക്കുമ്പോഴൊക്കെയും ആ മൂടുപടം
നീങ്ങാതെ ഇന്നുവരെ ഇരിക്കുന്നുവല്ലോ;
15 അതു ക്രിസ്തുവിൽ നീങ്ങിപ്പോകുന്നു. മോ
ശെയുടെ പുസ്തകം വായിക്കുമ്പോൾ മൂടു
പടം ഇന്നേയോളം അവരുടെ ഹൃദയ
16 ത്തിന്മേൽ കിടക്കുന്നു. കൎത്താവിങ്കലേക്കു
തിരിയുമ്പോൾ മൂടുപടം നീങ്ങിപ്പോകും.
17 കൎത്താവു ആത്മാവാകുന്നു; കൎത്താവിന്റെ
ആത്മാവുള്ളേടത്തു സ്വാതന്ത്ര്യം ഉണ്ടു.
18 എന്നാൽ മൂടുപടം നീങ്ങിയ മുഖത്തു കൎത്താ
വിന്റെ തേജസ്സിനെ കണ്ണാടിപോലെ
പ്രതിബിംബിക്കുന്നവരായി നാം എല്ലാവ
രും ആത്മാവാകുന്ന കൎത്താവിന്റെ ദാന
മായി തേജസ്സിന്മേൽ തേജസ്സു പ്രാപിച്ചു
അതേ പ്രതിമയായി രൂപാന്തരപ്പെടുന്നു.

## ൪. അദ്ധ്യായം.

അതുകൊണ്ടു ഞങ്ങൾക്കു കരുണ ലഭിച്ചി
ട്ടു ഈ ശുശ്രൂഷ ഉണ്ടാകയാൽ ഞങ്ങൾ അ
2 ധൈൎയ്യപ്പെടാതെ ലജ്ജാകരമായ രഹ
സ്യങ്ങളെ ത്യജിച്ചു ഉപായം പ്രയോഗിക്കാ
തെയും ദൈവവചനത്തിൽ കൂട്ടു ചേൎക്കാ
തെയും സത്യം വെളിപ്പെടുത്തുന്നതിനാൽ
ദൈവസന്നിധിയിൽ സകലമനുഷ്യരു
ടെയും മനസ്സാക്ഷിക്കു ഞങ്ങളെത്തന്നേ
ബോദ്ധ്യമാക്കുന്നു. എന്നാൽ ഞങ്ങളുടെ 3
സുവിശേഷം മറഞ്ഞിരിക്കുന്നു എങ്കിൽ
നശിച്ചുപോകുന്നവൎക്കത്രേ മറഞ്ഞിരിക്കു
ന്നു. ദൈവപ്രതിമയായ ക്രിസ്തുവിന്റെ 4
തേജസ്സുള്ള സുവിശേഷത്തിന്റെ പ്രകാ
ശനം ശോഭിക്കാതിരിപ്പാൻ ഈ ലോക
ത്തിന്റെ ദൈവം അവിശ്വാസികളുടെ
മനസ്സു കുരുടാക്കി. ഞങ്ങളെത്തന്നേ അ 5
ല്ല, ക്രിസ്തുയേശുവിനെ കൎത്താവു എന്നും
ഞങ്ങളെയോ യേശുനിമിത്തം നിങ്ങളുടെ
ദാസന്മാർ എന്നും അത്രേ ഞങ്ങൾ പ്രസം
ഗിക്കുന്നതു. ഇരുട്ടിൽനിന്നു വെളിച്ചം 6
പ്രകാശിക്കേണം എന്നു അരുളിച്ചെയ്ത
ദൈവം യേശുക്രിസ്തുവിന്റെ മുഖത്തിലു
ള്ള ദൈവതേജസ്സിന്റെ പരിജ്ഞാനം വി
ളങ്ങേണ്ടതിന്നു ഞങ്ങളുടെ ഹൃദയങ്ങ
ളിൽ പ്രകാശിച്ചിരിക്കുന്നു.
എങ്കിലും ഈ അത്യന്തശക്തി ഞങ്ങളുടെ 7
സ്വന്തം എന്നല്ല, ദൈവത്തിന്റെ ദാന
മത്രേ എന്നു വരേണ്ടതിന്നു ഈ നിക്ഷേ
പം ഞങ്ങൾക്കു മൺപാത്രങ്ങളിൽ ആകു
ന്നു ഉള്ളതു. ഞങ്ങൾ സകലവിധത്തി 8
ലും കഷ്ടം സഹിക്കുന്നവർ എങ്കിലും ഇടു
ങ്ങിയിരിക്കുന്നില്ല; ബുദ്ധിമുട്ടുന്നവർ എ
ങ്കിലും നിരാശപ്പെടുന്നില്ല; ഉപദ്രവം 9
അനുഭവിക്കുന്നവർ എങ്കിലും ഉപേക്ഷിക്ക
പ്പെടുന്നില്ല; വീണുകിടക്കുന്നവർ എങ്കി
ലും നശിച്ചുപോകുന്നില്ല; യേശുവിന്റെ 10
ജീവൻ ഞങ്ങളുടെ ശരീരത്തിൽ വെ
ളിപ്പെടേണ്ടതിന്നു യേശുവിന്റെ മര
ണം ശരീരത്തിൽ എപ്പോഴും വഹിക്കുന്നു.
ഞങ്ങളുടെ മൎത്ത്യശരീരത്തിൽ യേശുവി 11
ന്റെ ജീവൻ വെളിപ്പെടേണ്ടതിന്നു

ജീവിച്ചിരിക്കുന്ന ഞങ്ങൾ എല്ലായ്പോഴും
യേശുനിമിത്തം മരണത്തിൽ ഏല്പിക്കപ്പെ
12 ടുന്നു. അങ്ങനെ ഞങ്ങളിൽ മരണവും
നിങ്ങളിൽ ജീവനും വ്യാപരിക്കുന്നു.
13 “ഞാൻ വിശ്വസിച്ചു, അതുകൊണ്ടു
ഞാൻ സംസാരിച്ചു”
എന്നു എഴുതിയിരിക്കുന്നതുപോലെ വിശ്വാ
സത്തിന്റെ അതേ ആത്മാവു ഞങ്ങൾക്കു
ള്ളതിനാൽ ഞങ്ങളും വിശ്വസിക്കുന്നു അതു
14 കൊണ്ടു സംസാരിക്കുന്നു. കൎത്താവായ
യേശുവിനെ ഉയിൎപ്പിച്ചവൻ ഞങ്ങളെയും
യേശുവോടുകൂടെ ഉയിൎപ്പിച്ചു നിങ്ങളോടു
കൂടെ തിരുസന്നിധിയിൽ നിറുത്തും എന്നു
15 ഞങ്ങൾ അറിയുന്നു. കൃപ പലരിലും
പെരുകി ദൈവത്തിന്റെ മഹിമെക്കായി
സ്തോത്രം വൎദ്ധിപ്പിക്കേണ്ടതിന്നു സകലവും
നിങ്ങൾനിമിത്തമല്ലോ ആകുന്നു.
16 അതുകൊണ്ടു ഞങ്ങൾ അധൈൎയ്യപ്പെടാ
തെ ഞങ്ങളുടെ പുറമെയുള്ള മനുഷ്യൻ ക്ഷ
യിച്ചുപോകുന്നു എങ്കിലും ഞങ്ങളുടെ അക
മെയുള്ളവൻ നാൾക്കുനാൾ പുതുക്കം പ്രാപി
17 ക്കുന്നു. നൊടിനേരത്തേക്കുള്ള ഞങ്ങളുടെ
ലഘുവായ കഷ്ടം അത്യന്തം അനവധിയാ
യി തേജസ്സിന്റെ നിത്യഘനം ഞങ്ങൾക്കു
18 കിട്ടുവാൻ ഹേതുവാകുന്നു. കാണുന്നതി
നെ അല്ല, കാണാത്തതിനെ അത്രേ
ഞങ്ങൾ നോക്കിക്കൊണ്ടിരിക്കുന്നു; കാ
ണുന്നതു താല്ക്കാലികം, കാണാത്തതോ
നിത്യം.

## ൫. അദ്ധ്യായം.

കൂടാരമായ ഞങ്ങളുടെ ഭൌമഭവനം അ
ഴിഞ്ഞുപോയാൽ കൈപ്പണിയല്ലാത്ത നി
ത്യഭവനമായി ദൈവത്തിന്റെ ദാനമാ
യോരു കെട്ടിടം ഞങ്ങൾക്കു സ്വൎഗ്ഗത്തിൽ
2 ഉണ്ടെന്നു അറിയുന്നു. ഈ കൂടാര
ത്തിൽ ഞരങ്ങിക്കൊണ്ടു ഞങ്ങൾ നഗ്ന
രായിട്ടല്ല ഉടുപ്പുള്ളവരായിരിക്കുന്നു എങ്കിൽ
സ്വൎഗ്ഗീയമായ ഞങ്ങളുടെ പാൎപ്പിടം അതി 3
ന്നു മീതെ ധരിപ്പാൻ വാഞ്ഛിക്കുന്നു. ഉരി 4
വാനല്ല മൎത്യമായതു ജീവനാൽ നീങ്ങി
പ്പോകേണ്ടതിന്നു മീതെ ഉടുപ്പാൻ ഇച്ഛി
ക്കയാൽ ഞങ്ങൾ ഈ കൂടാരത്തിൽ ഇരി
ക്കുന്നേടത്തോളം ഭാരപ്പെട്ടു ഞരങ്ങുന്നു.
അതിന്നായി ഞങ്ങളെ ഒരുക്കിയതു ആ 5
ത്മാവിനെ അച്ചാരമായി തന്നിരിക്കുന്ന
ദൈവം തന്നേ. ആകയാൽ ഞങ്ങൾ 6
എല്ലായ്പോഴും ധൈൎയ്യപ്പെട്ടും ശരീരത്തിൽ
വസിക്കുമ്പോൾ ഒക്കെയും കൎത്താവിനോടു
അകന്നു പരദേശികൾ ആയിരിക്കുന്നു
എന്നു അറിയുന്നു. കാഴ്ചയാൽ അല്ല വി 7
ശ്വാസത്താലത്രേ ഞങ്ങൾ നടക്കുന്നതു.
ഇങ്ങനെ ഞങ്ങൾ ധൈൎയ്യപ്പെട്ടു ശരീരം 8
വിട്ടു കൎത്താവിനോടുകൂടെ വസിപ്പാൻ
അധികം ഇഷ്ടപ്പെടുന്നു. അതുകൊണ്ടു 9
ശരീരത്തിൽ വസിച്ചാലും ശരീരം വിട്ടാ
ലും ഞങ്ങൾ അവനെ പ്രസാദിപ്പിക്കുന്ന
വർ ആകുവാൻ അഭിമാനിക്കുന്നു. അവ 10
നവൻ ശരീരത്തിൽ ഇരിക്കുമ്പോൾ ചെ
യ്തതു നല്ലതാകിലും തീയതാകിലും അതിന്നു
തക്കവണ്ണം പ്രാപിക്കേണ്ടതിന്നു നാം എല്ലാ
വരും ക്രിസ്തുവിന്റെ ന്യായാസനത്തി
ന്റെ മുമ്പാകെ വെളിപ്പെടേണ്ടതാ
കുന്നു.
ആകയാൽ കൎത്താവിനെ ഭയപ്പെടേ 11
ണം എന്നു അറിഞ്ഞിട്ടു ഞങ്ങൾ മനുഷ്യരെ
സമ്മതിപ്പിക്കുന്നു; എന്നാൽ ദൈവത്തിന്നു
ഞങ്ങൾ വെളിപ്പെട്ടിരിക്കുന്നു; നിങ്ങളുടെ
മനസ്സാക്ഷികളിലും വെളിപ്പെട്ടിരിക്കുന്നു
എന്നു ഞാൻ ആശിക്കുന്നു. ഞങ്ങൾ പി 12
ന്നെയും ഞങ്ങളെത്തന്നേ നിങ്ങളോടു ശ്ലാ
ഘിക്കയല്ല, ഹൃദയം നോക്കീട്ടല്ല, മുഖം
നോക്കീട്ടു പ്രശംസിക്കുന്നവരോടു ഉത്തരം
പറവാൻ നിങ്ങൾക്കു വക ഉണ്ടാകേണ്ടതി

ന്നു ഞങ്ങളെക്കുറിച്ചു പ്രശംസിപ്പാൻ നി
ങ്ങൾക്കു കാരണം തരികയത്രെ ചെയ്യുന്നതു.
13 ഞങ്ങൾ വിവശന്മാർ എന്നു വരികിൽ
ദൈവത്തിന്നും സുബോധമുള്ളവർ എന്നു
14 വരികിൽ നിങ്ങൾക്കും ആകുന്നു. ക്രിസ്തു
വിന്റെ സ്നേഹം ഞങ്ങളെ നിർബ്ബന്ധിക്കു
ന്നു; എല്ലാവൎക്കും വേണ്ടി ഒരുവൻ മരിച്ചി
15 രിക്കെ എല്ലാവരും മരിച്ചു എന്നും ജീവിക്കു
ന്നവർ ഇനി തങ്ങൾക്കായിട്ടല്ല തങ്ങൾക്കു
വേണ്ടി മരിച്ചു ഉയിൎത്തുവന്നായിട്ടു തന്നേ
ജീവിക്കേണ്ടതിന്നു അവൻ എല്ലാവൎക്കും
വേണ്ടി മരിച്ചു എന്നും ഞങ്ങൾ നിൎണ്ണയി
16 ച്ചിരിക്കുന്നു. ആകയാൽ ഞങ്ങൾ ഇന്നു
മുതൽ ആരെയും ജഡപ്രകാരം അറിയു
ന്നില്ല; ക്രിസ്തുവിനെ ജഡപ്രകാരം അറി
ഞ്ഞു എങ്കിലും ഇനിമേൽ അങ്ങനെ അറി
17 യുന്നില്ല. ഒരുത്തൻ ക്രിസ്തുവിലായാൽ
അവൻ പുതിയ സൃഷ്ടി ആകുന്നു; പഴ
യതു കഴിഞ്ഞുപോയി, ഇതാ, അതു പുതു
18 തായി തീൎന്നിരിക്കുന്നു. അതിന്നൊക്കെയും
ദൈവം തന്നേ കാരണഭൂതൻ; അവൻ
നമ്മെ ക്രിസ്തുമൂലം തന്നോടു നിരപ്പിച്ചു,
നിരപ്പിന്റെ ശുശ്രൂഷ ഞങ്ങൾക്കു തന്നി
19 രിക്കുന്നു. ദൈവം ലോകത്തിന്നു ലംഘ
നങ്ങളെ കണക്കിടാതെ ലോകത്തെ ക്രിസ്തു
വിൽ തന്നോടു നിരപ്പിച്ചുപോന്നു. ഈ
നിരപ്പിന്റെ വചനം ഞങ്ങളുടെ പക്കൽ
ഭരമേല്പിച്ചുമിരിക്കുന്നു.
20 ആകയാൽ ഞങ്ങൾ ക്രിസ്തുവിന്നു വേ
ണ്ടി സ്ഥാനാപതികളായി ദൈവത്തോടു
നിരന്നുകൊൾവിൻ എന്നു ക്രിസ്തുവിന്നു പ
കരം അപേക്ഷിക്കുന്നു; അതു ദൈവം
ഞങ്ങൾമുഖാന്തരം പ്രബോധിപ്പിക്കുന്നതു
21 പോലെ ആകുന്നു. പാപം അറിയാത്ത
വനെ, നാം അവനിൽ ദൈവത്തിന്റെ
നീതി ആകേണ്ടതിന്നു, അവൻ നമുക്കു
വേണ്ടി പാപം ആക്കി.

## ൬. അദ്ധ്യായം.

നിങ്ങൾക്കു ദൈവത്തിന്റെ കൃപ ലഭി
ച്ചതു വ്യൎത്ഥമായിത്തീരരുതു എന്നു ഞങ്ങൾ
സഹപ്രവൃത്തിക്കാരായി നിങ്ങളെ പ്ര
ബോധിപ്പിക്കുന്നു.
"പ്രസാദകാലത്തു ഞാൻ നിനക്കു 2
ഉത്തരം അരുളി; രക്ഷാദിവസത്തിൽ
ഞാൻ നിന്നെ സഹായിച്ചു"
എന്നു അവൻ അരുളിച്ചെയ്യുന്നുവല്ലോ.
ഇപ്പോൾ ആകുന്നു സുപ്രസാദകാലം; ഇ
പ്പോൾ ആകുന്നു രക്ഷാദിവസം. ശുശ്രൂ 3
ഷെക്കു ആക്ഷേപം വരാതിരിക്കേണ്ടതി
ന്നു ഞങ്ങൾ ഒന്നിലും ഇടൎച്ചെക്കു ഹേതു
കൊടുക്കാതെ സകലത്തിലും ഞങ്ങളെ 4
തന്നേ ദൈവത്തിന്റെ ശുശ്രൂഷകന്മാ
രായി കാണിക്കുന്നു; ബഹുസഹിഷ്ണുത,
കഷ്ടം, ബുദ്ധിമുട്ടു, സങ്കടം, തല്ലു, തടവു, 5
കലഹം, അദ്ധ്വാനം, ഉറക്കിളെപ്പു, പട്ടി
ണി, നിൎമ്മലത, പരിജ്ഞാനം, ദീൎഘക്ഷ 6
മ, ദയ, പരിശുദ്ധാത്മാവു, നിൎവ്യാജസ്നേ
ഹം, സത്യവചനം, ദൈവശക്തി എന്നി 7
വയിലും ഇടത്തും വലത്തും നീതിയുടെ
ആയുധങ്ങൾ ധരിച്ചുകൊണ്ടു മാനാപ 8
മാനങ്ങളും ദുഷ്കീൎത്തിസൽകീൎത്തികളും അനു
ഭവിച്ചും ചതിയന്മാരെന്നിട്ടും സത്യവാ
ന്മാർ, ആരും അറിയാത്തവരെന്നിട്ടും 9
എല്ലാവരും നല്ലവണ്ണം അറിയുന്നവർ,
മരിക്കുന്നവരെന്നിട്ടും ഇതാ, ഞങ്ങൾ ജീവി
ക്കുന്നു; ശിക്ഷിക്കപ്പെടുന്നവരെന്നിട്ടും കൊ
ല്ലപ്പെടാത്തവർ; ദുഃഖിതരെങ്കിലും എ 10
പ്പോഴും സന്തോഷിക്കുന്നവർ; ദരിദ്രരെ
ങ്കിലും പലരെയും സമ്പന്നർ ആക്കുന്ന
വർ; ഒന്നും ഇല്ലാത്തവർ എങ്കിലും എല്ലാം
കൈവശമുള്ളവരായിത്തന്നേ.
അല്ലയോ കൊരിന്ത്യരേ, ഞങ്ങളുടെ 11
വായി നിങ്ങളോടു തുറന്നിരിക്കുന്നു; ഞങ്ങ

12 ളുടെ ഹൃദയം വിശാലമായിരിക്കുന്നു. ഞ
ങ്ങളുടെ ഉള്ളിൽ നിങ്ങൾക്കു ഇടുക്കമില്ല,
നിങ്ങളുടെ ഹൃദയങ്ങളിൽ അത്രേ ഇടുക്ക
13 മുള്ളതു. ഇതിന്നു പ്രതിഫലമായി നിങ്ങ
ളും വിശാലതയുള്ളവരായിരിപ്പിൻ എന്നു
ഞാൻ മക്കളോടു എന്നപോലെ നിങ്ങ
ളോടു പറയുന്നു.
14 നിങ്ങൾ അവിശ്വാസികളോടു ഇണ
യല്ലാപ്പിണ കൂടരുതു; നീതിക്കും അധൎമ്മ
ത്തിന്നും തമ്മിൽ എന്തോരു ചേൎച്ച? വെ
ളിച്ചത്തിന്നു ഇരുളോടു എന്തോരു കൂട്ടായ്മ?
15 ക്രിസ്തുവിന്നും ബെലീയാലിന്നും തമ്മിൽ
എന്തു പൊരുത്തം? അല്ല, വിശ്വാസിക്കു
അവിശ്വാസിയുമായി എന്തു ഓഹരി?
16 ദൈവാലയത്തിന്നു വിഗ്രഹങ്ങളോടു എന്തു
യോജ്യത? നാം ജീവനുള്ള ദൈവത്തി
ന്റെ ആലയമല്ലോ.

"ഞാൻ അവരിൽ വസിക്കയും അ
വരുടെ ഇടയിൽ നടക്കയും ചെയ്യും;
ഞാൻ അവൎക്കു ദൈവവും അവർ എനി
ക്കു ജനവും ആകും"

എന്നു ദൈവം അരുളിച്ചെയ്തിരിക്കുന്നുവ
17 ല്ലോ. അതുകൊണ്ടു

"അവരുടെ നടുവിൽനിന്നു പുറ
പ്പെട്ടു വേൎപ്പെട്ടിരിപ്പിൻ എന്നു കൎത്താ
വു അരുളിച്ചെയ്യുന്നു; അശുദ്ധമായതു
ഒന്നും തൊടരുതു; എന്നാൽ ഞാൻ നി
18 ങ്ങളെ കൈക്കൊണ്ടു നിങ്ങൾക്കു പി
താവും നിങ്ങൾ എനിക്കു പുത്രന്മാരും
പുത്രിമാരും ആയിരിക്കും"

എന്നു സൎവ്വശക്തനായ കൎത്താവു അരുളി
ച്ചെയ്യുന്നു.

## ൭. അദ്ധ്യായം.

പ്രിയമുള്ളവരേ, ഈ വാഗ്ദത്തങ്ങൾ നമു
ക്കു ഉള്ളതുകൊണ്ടു നാം ജഡത്തിലെയും
ആത്മാവിലെയും സകലകന്മഷവും നീ
ക്കി നമ്മെത്തന്നേ വെടിപ്പാക്കി ദൈവഭ
യത്തിൽ വിശുദ്ധിയെ തികെച്ചുകൊൾക.

നിങ്ങളുടെ ഉള്ളിൽ ഞങ്ങൾക്കു ഇടം 2
തരുവിൻ; ഞങ്ങൾ ആരോടും അന്യായം
ചെയ്തിട്ടില്ല, ആരെയും കെടുത്തിട്ടില്ല,
ആരോടും ഒന്നും വഞ്ചിച്ചെടുത്തിട്ടുമില്ല.
കുററം വിധിപ്പാനല്ല ഞാൻ ഇതു പറയു 3
ന്നതു; ഒരുമിച്ചു മരിപ്പാനും ഒരുമിച്ചു ജീവി
പ്പാനും നിങ്ങൾ ഞങ്ങളുടെ ഹൃദയങ്ങളിൽ
ഇരിക്കുന്നു എന്നു ഞാൻ മുമ്പെ തന്നേ പറ
ഞ്ഞിട്ടുണ്ടല്ലോ. നിങ്ങളോടു എനിക്കുള്ള 4
പ്രാഗത്ഭ്യം വലിയതു; നിങ്ങളെക്കുറിച്ചു
ള്ള എന്റെ പ്രശംസ വലിയതു; ഞാൻ
ആശ്വാസംകൊണ്ടു നിറഞ്ഞിരിക്കുന്നു; ഞ
ങ്ങളുടെ സകലകഷ്ടതയിലും സന്തോഷം
എനിക്കു കവിഞ്ഞിരിക്കുന്നു.

ഞങ്ങൾ മക്കെദോന്യയിൽ എത്തിയ 5
ശേഷവും ഞങ്ങളുടെ ജഡത്തിന്നു ഒട്ടും
സുഖമല്ല എല്ലാവിധത്തിലും കഷ്ടമത്രേ
ഉണ്ടായതു; പുറത്തു യുദ്ധം, അകത്തു ഭയം.
എങ്കിലും എളിയവരെ ആശ്വസിപ്പിക്കു 6
ന്ന ദൈവം തീതൊസിന്റെ വരവിനാൽ
ഞങ്ങളെ ആശ്വസിപ്പിച്ചു. അവന്റെ 7
വരവിനാൽ മാത്രമല്ല, അവന്നു നിങ്ങളെ
ക്കൊണ്ടു ലഭിച്ച ആശ്വാസത്താലുംകൂടെ;
നിങ്ങളുടെ വാഞ്ഛയും നിങ്ങളുടെ വിലാ
പവും എനിക്കായുള്ള നിങ്ങളുടെ എരിവും
ഞങ്ങളോടു അറിയിച്ചതിനാൽ തന്നേ.
അതുകൊണ്ടു ഞാൻ അധികമായി സന്തോ
ഷിച്ചു. ഞാൻ ലേഖനത്താൽ നിങ്ങളെ 8
ദുഃഖിപ്പിച്ചു എന്നു വരികിലും ഞാൻ അനു
തപിക്കുന്നില്ല; ആ ലേഖനം നിങ്ങളെ
കുറയനേരത്തേക്കെങ്കിലും ദുഃഖിപ്പിച്ചു എ
ന്നു കാണുന്നതുകൊണ്ടു മുമ്പെ അനുതാപി
ച്ചു എങ്കിലും ഇപ്പോൾ ഞാൻ സന്തോ 9
ഷിക്കുന്നു; നിങ്ങൾ ദുഃഖിച്ചതിനാലല്ല,
മാനസാന്തരത്തിന്നായി ദുഃഖിച്ചതിനാൽ

ഞാത്രെ. നിങ്ങൾക്കു ഞങ്ങളാൽ ഒന്നിലും
ചേതം വരാതവണ്ണം ദൈവഹിതപ്രകാര
10 മല്ലൊ നിങ്ങൾ ദുഃഖിച്ചതു. ദൈവഹിത
പ്രകാരമുള്ള ദുഃഖം അനുതാപം വരാത്ത
മാനസാന്തരത്തെ രക്ഷെക്കായി ഉളവാ
ക്കുന്നു; ലോകത്തിന്റെ ദുഃഖമൊ മരണ
11 ത്തെ ഉളവാക്കുന്നു. ദൈവഹിതപ്രകാരം
നിങ്ങൾക്കുണ്ടായ ഈ ദുഃഖം എത്ര ഉത്സാ
ഹം, എത്ര പ്രതിവാദം, എത്ര നീരസം,
എത്ര ഭയം, എത്ര വാഞ്ഛ, എത്ര എരിവു,
എത്ര പ്രതികാരം നിങ്ങളിൽ ജനിപ്പിച്ചു;
ഈ കാൎയ്യത്തിൽ നിങ്ങൾ നിൎമ്മലന്മാർ എ
ന്നു എല്ലാവിധത്തിലും കാണിച്ചിരിക്കുന്നു.
12 ഞാൻ നിങ്ങൾക്കു എഴുതിയതു അന്യായം
ചെയ്തവൻനിമിത്തം അല്ല, അന്യായം
അനുഭവിച്ചവൻനിമിത്തവുമല്ല, ഞങ്ങൾ
ക്കു വേണ്ടിയുള്ള നിങ്ങളുടെ ഉത്സാഹം
ദൈവത്തിൻ മുമ്പാകെ നിങ്ങളുടെ ഇട
13 യിൽ വെളിപ്പെടേണ്ടതിന്നു തന്നേ. അ
തുകൊണ്ടു ഞങ്ങൾക്കു ആശ്വാസം വന്നി
രിക്കുന്നു; ഞങ്ങളുടെ ആശ്വാസമൊഴികെ
തീതൊസിന്റെ മനസ്സിന്നു നിങ്ങളെല്ലാ
വരാലും തണുപ്പു വന്നതുകൊണ്ടു അവന്നു
ണ്ടായ സന്തോഷംനിമിത്തം ഞങ്ങൾ എത്ര
14 യും അധികം സന്തോഷിച്ചു. അവനോടു
നിങ്ങളെക്കുറിച്ചു വല്ലതും പ്രശംസിച്ചി
ട്ടുണ്ടെങ്കിൽ ഞാൻ ലജ്ജിച്ചുപോയിട്ടില്ല;
ഞങ്ങൾ നിങ്ങളോടു സകലവും സത്യമാ
യി പറഞ്ഞതുപോലെ തീതൊസിനോടു
ഞങ്ങൾ പ്രശംസിച്ചതും സത്യമായി വന്നു.
15 അവനെ ഭയത്തോടും വിറയലോടും കൈ
ക്കൊണ്ടതിൽ നിങ്ങളെല്ലാവരും കാണിച്ച
അനുസരണം അവൻ ഓൎക്കുമ്പോൾ നി
ങ്ങളോടുള്ള അവന്റെ അനുരാഗം അത്യ
16 ന്തം വൎദ്ധിക്കുന്നു. നിങ്ങളെ സംബന്ധി
ച്ചു എല്ലാകാൎയ്യത്തിലും ധൈൎയ്യപ്പെടുവാൻ
ഇടയുള്ളതിനാൽ ഞാൻ സന്തോഷിക്കുന്നു.

## ൮. അദ്ധ്യായം.

സഹോദരന്മാരേ, മക്കെദോന്യസഭകൾ
ക്കു ലഭിച്ച ദൈവകൃപ ഞങ്ങൾ നിങ്ങ
ളോടു അറിയിക്കുന്നു. കഷ്ടത എന്ന ക 2
ഠിനശോധനയിൽ ആയിരുന്നിട്ടും അവ
രുടെ സന്തോഷസമൃദ്ധിയും മഹാദാരിദ്ര്യ
വും ധാരാളം ഔദാൎയ്യം കാണിപ്പാൻ കാര
ണമായിത്തീൎന്നു. വിശുദ്ധന്മാരുടെ സഹാ 3
യത്തിന്നുള്ള ധൎമ്മവും കൂട്ടായ്മയും സംബ
ന്ധിച്ചു അവർ വളരെ താല്പൎയ്യത്തോടെ
ഞങ്ങളോടു അപേക്ഷിച്ചു പ്രാപ്തിപോ 4
ലെയും പ്രാപ്തിക്കു മീതെയും സ്വമേധയാ
യി കൊടുത്തു എന്നതിന്നു ഞാൻ സാക്ഷി.
അതും ഞങ്ങൾ വിചാരിച്ചിരുന്നതുപോ 5
ലെയല്ല; അവർ മുമ്പെ തങ്ങളെത്തന്നേ
കൎത്താവിന്നും പിന്നെ ദൈവേഷ്ടത്തി
ന്നൊത്തവണ്ണം ഞങ്ങൾക്കും ഏല്പിച്ചു.
അങ്ങനെ തീതൊസ് ആരംഭിച്ചതുപോ 6
ലെ നിങ്ങളുടെ ഇടയിൽ ഈ ധൎമ്മശേഖരം
നിവൎത്തിക്കേണം എന്നു ഞങ്ങൾ അവ
നോടു അപേക്ഷിച്ചു. എന്നാൽ വിശ്വാ 7
സം, വചനം, പരിജ്ഞാനം, പൂൎണ്ണജാഗ്രത,
ഞങ്ങളോടുള്ള സ്നേഹം ഇങ്ങനെ എല്ലാ
റ്റിലും നിങ്ങൾ മുന്തിയിരിക്കുന്നതുപോ
ലെ ഈ ധൎമ്മകാൎയ്യത്തിലും മുന്തിവരുവിൻ.
ഞാൻ കല്പനയായിട്ടല്ല, മറ്റുള്ളവരുടെ 8
ജാഗ്രതകൊണ്ടു നിങ്ങളുടെ സ്നേഹത്തി
ന്റെ പരമാൎത്ഥതയും ശോധന ചെയ്യേ
ണ്ടതിന്നത്രേ പറയുന്നതു. നമ്മുടെ ക 9
ൎത്താവായ യേശുക്രിസ്തു സമ്പന്നൻ ആ
യിരുന്നിട്ടും അവന്റെ ദാരിദ്ര്യത്താൽ നി
ങ്ങൾ സമ്പന്നർ ആകേണ്ടതിന്നു നിങ്ങൾ
നിമിത്തം ദരിദ്രനായിത്തീൎന്ന കൃപ നി
ങ്ങൾ അറിയുന്നുവല്ലോ. ഞാൻ ഇതിൽ 10
എന്റെ അഭിപ്രായം പറഞ്ഞുതരുന്നു; ചെ
യ്വാൻ മാത്രമല്ല, താല്പൎയ്യപ്പെടുവാനും കൂടെ

ഒരു ആണ്ടു മുമ്പെ ആദ്യമായി ആരംഭിച്ച
11 നിങ്ങൾക്കു ഇതു യോഗ്യം. എന്നാൽ താ
ല്പൎയ്യപ്പെട്ടവാൻ മനസ്സൊരുക്കം ഉണ്ടായതു
പോലെ നിങ്ങളുടെ പ്രാപ്തിക്കു ഒത്തവ
ണ്ണം നിവൃത്തി ഉണ്ടാകേണ്ടതിന്നു ഇപ്പോൾ
12 പ്രവൃത്തിയും അനുഷ്ഠിപ്പിൻ. ഒരുത്തനു
മനസ്സൊരുക്കം ഉണ്ടെങ്കിൽ പ്രാപ്തിയില്ലാ
ത്തതുപോലെയല്ല പ്രാപ്തിയുള്ളതുപോലെ
കൊടുത്താൽ അവന്നു ദൈവപ്രസാദം
13 ലഭിക്കും. മറ്റുള്ളവൎക്കു സുഭിക്ഷവും നി
ങ്ങൾക്കു ദുർഭിക്ഷവും വരേണം എന്നല്ല സ
14 മത്വം വേണം എന്നത്രേ. സമത്വം ഉണ്ടാ
വാൻ തക്കവണ്ണം അവരുടെ സുഭിക്ഷം
നിങ്ങളുടെ ദുർഭിക്ഷത്തിന്നു ഉതകേണ്ടതിന്നു
ഇക്കാലം നിങ്ങൾക്കുള്ള സുഭിക്ഷം അവ
രുടെ ദുർഭിക്ഷത്തിന്നു ഉതകട്ടെ.
15 "ഏറെ പെറുക്കിയവന്നു ഏറെയും
കുറെ പെറുക്കിയവന്നു കുറവും കണ്ടില്ല"
എന്നു എഴുതിയിരിക്കുന്നതുപോലെ തന്നേ.
16 നിങ്ങൾക്കു വേണ്ടി തീതൊസിന്റെ
ഹൃദയത്തിലും ഈ ജാഗ്രത നല്കിയ ദൈ
17 വത്തിന്നു സ്തോത്രം. അവൻ അപേക്ഷ
കൈക്കൊണ്ടു എന്നു മാത്രമല്ല, അത്യുത്സാ
ഹിയാകയാൽ സ്വമേധയായി നിങ്ങളുടെ
18 അടുക്കലേക്കു പുറപ്പെട്ടു. ഞങ്ങൾ അവ
നോടുകൂടെ ഒരു സഹോദരനെയും അയ
ച്ചിരിക്കുന്നു; സുവിശേഷസംബന്ധമായു
ള്ള അവന്റെ പുകഴ്ച സകലസഭകളിലും
19 പരന്നിരിക്കുന്നു. അത്രയുമല്ല, കൎത്താവി
ന്റെ മഹത്വത്തിന്നായും നമ്മുടെ മന
സ്സൊരുക്കം കാണിപ്പാനായും ഞങ്ങളുടെ
ശുശ്രൂഷയാൽ നടക്കുന്ന ഈ ധൎമ്മകാൎയ്യ
ത്തിൽ അവൻ ഞങ്ങൾക്കു കൂട്ടുയാത്രക്കാര
നായി സഭകളാൽ തിരഞ്ഞെടുക്കപ്പെട്ടവ
20 നും ആകുന്നു. ഞങ്ങൾ നടത്തിവരുന്ന
ഈ ധൎമ്മശേഖരകാൎയ്യത്തിൽ ആരും ഞങ്ങ
ളെ അപവാദം പറയാതിരിപ്പാൻ സൂക്ഷി

ച്ചുകൊണ്ടു ഞങ്ങൾ കൎത്താവിന്റെ മുമ്പാ 21
കെ മാത്രമല്ല മനുഷ്യരുടെ മുമ്പാകെയും
യോഗ്യമായതു മുൻകരുതുന്നു. ഞങ്ങൾ 22
പലതിലും പലപ്പോഴും ശോധനചെയ്തു
ഉത്സാഹിയായി കണ്ടും ഇപ്പോഴോ തനിക്കു
നിങ്ങളെക്കുറിച്ചു ധൈൎയ്യം പെരുകുക
യാൽ അത്യുത്സാഹിയായുമിരിക്കുന്ന നമ്മു
ടെ സഹോദരനെയും അവരോടുകൂടെ
അയച്ചിരിക്കുന്നു. തീതൊസ് എനിക്കു 23
കൂട്ടാളിയും നിങ്ങൾക്കായിട്ടു കൂട്ടുവേലക്കാ
രനും ആകുന്നു; നമ്മുടെ സഹോദരന്മാർ
സഭകളുടെ ദൂതന്മാരും ക്രിസ്തുവിന്നു മഹ
ത്വവും തന്നേ. ആകയാൽ നിങ്ങളുടെ 24
സ്നേഹത്തിന്നും നിങ്ങളെച്ചൊല്ലി ഞങ്ങൾ
പറയുന്ന പ്രശംസെക്കും ഒത്ത ദൃഷ്ടാന്തം
സഭകൾ കാൺങ്കെ അവൎക്കു കാണിച്ചുകൊ
ടുപ്പിൻ.

## ൯. അദ്ധ്യായം.

വിശുദ്ധന്മാൎക്കു വേണ്ടി നടത്തുന്ന ദ്രവ്യ
ശേഖരത്തെക്കുറിച്ചു നിങ്ങൾക്കു എഴുതു
വാൻ ആവശ്യമില്ലല്ലോ. അഖായ കീഴാ 2
ണ്ടുമുതൽ ഒരുങ്ങിയിരിക്കുന്നു എന്നു ഞാൻ
നിങ്ങളെക്കുറിച്ചു മക്കെദോന്യരോടു പ്ര
ശംസിച്ചുവരുന്ന നിങ്ങളുടെ മനസ്സൊരു
ക്കം ഞാൻ അറിയുന്നു; നിങ്ങളുടെ എരിവു
മിക്കപേൎക്കും ഉത്സാഹകാരണമായിത്തീ
ൎന്നിരിക്കുന്നു. നിങ്ങളെക്കുറിച്ചു ഞങ്ങൾ 3
പറയുന്ന പ്രശംസ ഈ കാൎയ്യത്തിൽ വ്യ
ൎത്ഥമാകാതെ ഞാൻ പറഞ്ഞതുപോലെ നി
ങ്ങൾ ഒരുങ്ങിയിരിക്കേണ്ടതിന്നു തന്നേ
ഞാൻ സഹോദരന്മാരെ അയച്ചതു. അ 4
ല്ലെങ്കിൽ പക്ഷേ മക്കെദോന്യർ എന്നോടു
കൂടെ വരികയും നിങ്ങളെ ഒരുങ്ങാത്തവ
രായി കാണുകയും ചെയ്താൽ നിങ്ങൾ എ
ന്നല്ല ഞങ്ങൾ തന്നേ ഈ അതിധൈൎയ്യം
നിമിത്തം ലജ്ജിച്ചുപോകുമല്ലോ. ആക 5

യാൽ സഹോദരന്മാർ ഞങ്ങൾക്കു മുമ്പായി
അങ്ങോട്ടു വരികയും നിങ്ങൾ മുമ്പെ വാ
ഗ്ദത്തം ചെയ്ത അനുഗ്രഹം പിശുക്കായിട്ടല്ല
അനുഗ്രഹമായിട്ടു ഒരുങ്ങിയിരിപ്പാൻ തക്ക
വണ്ണം മുമ്പുകൂട്ടി ഒരുക്കിവെക്കയും ചെ
യ്യേണ്ടതിന്നു അവരോടു അപേക്ഷിപ്പാൻ
ആവശ്യം എന്നു ഞങ്ങൾക്കു തോന്നി.
6 എന്നാൽ ലോഭമായി വിതെക്കുന്നവൻ
ലോഭമായി കൊയ്യും; ധാരാളമായി വിതെ
ക്കുന്നവൻ ധാരാളമായി കൊയ്യും എന്നു
7 ഓൎത്തുകൊൾവിൻ. അവനവൻ ഹൃദയ
ത്തിൽ നിശ്ചയിച്ചതുപോലെ കൊടുക്കട്ടെ.
സങ്കടത്തോടെ അരുതു; നിൎബ്ബന്ധത്താലു
മരുതു; സന്തോഷത്തോടെ കൊടുക്കുന്നവ
8 നെ ദൈവം സ്നേഹിക്കുന്നു. നിങ്ങൾ
സകലത്തിലും എപ്പോഴും പൂൎണ്ണതൃപ്തിയുള്ള
വരായി സകലസൽപ്രവൃത്തിയിലും പെ
രുകിവരുമാറു നിങ്ങളിൽ സകലകൃപയും
പെരുക്കുവാൻ ദൈവം ശക്തൻ ആകുന്നു.
9 "അവൻ വാരിവിതറി ദരിദ്രന്മാൎക്കു
കൊടുക്കുന്നു; അവന്റെ നീതി എന്നേ
ക്കും നിലനില്ക്കുന്നു"
10 എന്നു എഴുതിയിരിക്കുന്നുവല്ലോ. എ
ന്നാൽ വിതെക്കുന്നവന്നു വിത്തും ഭക്ഷി
പ്പാൻ ആഹാരവും നല്കുന്നവൻ നിങ്ങ
ളുടെ വിതയും നല്കി പൊലിപ്പിക്കയും
നിങ്ങളുടെ നീതിയുടെ വിളവു വൎദ്ധിപ്പി
11 ക്കയും ചെയ്യും. ഇങ്ങനെ ദൈവത്തിന്നു
ഞങ്ങളാൽ സ്തോത്രം വരുവാൻ കാരണമാ
യിരിക്കുന്ന ഔദാൎയ്യം ഒക്കെയും കാണിക്കേ
ണ്ടതിന്നു നിങ്ങൾ സകലത്തിലും സമ്പന്ന
12 ന്മാർ ആകും. ഈ നടത്തുന്ന ധൎമ്മശേ
ഖരം വിശുദ്ധന്മാരുടെ ബുദ്ധിമുട്ടു തീൎക്കു
ന്നതുമല്ലാതെ ദൈവത്തിന്നു അനവധി
സ്തോത്രം വരുവാൻ കാരണവും ആകു
13 ന്നു. ഈ സഹായത്താൽ തെളിയുന്ന സി
ദ്ധത ഹേതുവായി ക്രിസ്തുവിന്റെ സുവി

ശേഷം നിങ്ങൾ സ്വീകരിച്ച അനുസര
ണംനിമിത്തവും അവരോടും എല്ലാവരോ
ടും നിങ്ങൾ കാണിക്കുന്ന കൂട്ടായ്മയുടെ ഔ
ദാൎയ്യംനിമിത്തവും അവർ ദൈവത്തെ
മഹത്വപ്പെടുത്തും. നിങ്ങൾക്കു ലഭിച്ച അ 14
തിമഹത്തായ ദൈവകൃപനിമിത്തം അവർ
നിങ്ങളെ കാണ്മാൻ വാഞ്ഛിച്ചു നിങ്ങൾക്കു
വേണ്ടി പ്രാൎത്ഥിക്കും. പറഞ്ഞുതീരാത്ത 15
ദാനംനിമിത്തം ദൈവത്തിന്നു സ്തോത്രം.

## ൧൦. അദ്ധ്യായം.

നിങ്ങളുടെ സമക്ഷത്തു താഴ്മയുള്ളവൻ
എന്നും അകലത്തിരിക്കെ നിങ്ങളോടു
ധൈൎയ്യപ്പെടുന്നവൻ എന്നുമുള്ള പൌലൊ
സായ ഞാൻ ക്രിസ്തുവിന്റെ സൌമ്യതയും
ശാന്തതയും ഓൎപ്പിച്ചു നിങ്ങളെ പ്രബോ
ധിപ്പിക്കുന്നു. ഞങ്ങൾ ജഡത്തെ അനു 2
സരിച്ചുനടക്കുന്നു എന്നു നിരൂപിക്കുന്ന
ചിലരോടു ധീരത കാണിപ്പാൻ ഞാൻ ഭാ
വിക്കുന്നു; ഞാൻ നിങ്ങളുടെ അടുക്കൽ
വരുമ്പോൾ അങ്ങനെ ഖണ്ഡിതമായ
ധൈൎയ്യം കാണിപ്പാൻ ഇടവരരുതു എന്നു
അപേക്ഷിക്കുന്നു. ഞങ്ങൾ ജഡത്തിൽ 3
സഞ്ചരിക്കുന്നവർ എങ്കിലും ജഡപ്രകാരം
പോരാടുന്നില്ല. ഞങ്ങളുടെ പോരിന്റെ 4
ആയുധങ്ങളോ ജഡികങ്ങൾ അല്ല, കോട്ട
കളെ ഇടിപ്പാൻ ദൈവസന്നിധിയിൽ
ശക്തിയുള്ളവ തന്നേ. അവയാൽ ഞങ്ങൾ 5
സങ്കല്പങ്ങളും ദൈവത്തിന്റെ പരിജ്ഞാ
നത്തിന്നു വിരോധമായി പൊങ്ങുന്ന എല്ലാ
ഉയൎച്ചയും ഇടിച്ചുകളഞ്ഞു, ഏതു വിചാര
ത്തെയും ക്രിസ്തുവിനോടുള്ള അനുസരണ
ത്തിന്നായിട്ടു പിടിച്ചടക്കി, നിങ്ങളുടെ 6
അനുസരണം തികഞ്ഞുവരുമ്പോൾ എല്ലാ
അനുസരണക്കേടിന്നും പ്രതികാരം ചെ
യ്യാൻ ഒരുങ്ങിയുമിരിക്കുന്നു. നിങ്ങൾ പുറ 7
മെയുള്ളതു നോക്കുന്നു. താൻ ക്രിസ്തുവി

ന്നുള്ളവൻ എന്നു ഒരുത്തൻ ഉറെച്ചിരിക്കു
ന്നു എങ്കിൽ അവൻ ക്രിസ്തുവിന്നുള്ളവൻ
എന്നപോലെ ഞങ്ങളും ക്രിസ്തുവിന്നുള്ളവർ
എന്നു അവൻ പിന്നെയും നിരൂപിക്കട്ടെ.
8 നിങ്ങളെ ഇടിച്ചുകളവാനല്ല പണിവാ
നത്രേ കൎത്താവു ഞങ്ങൾക്കു തന്ന അധികാ
രത്തെക്കുറിച്ചു ഒന്നു അധികം പ്രശംസി
9 ച്ചാലും ഞാൻ ലജ്ജിച്ചുപോകയില്ല. ഞാൻ
ലേഖനങ്ങളെക്കൊണ്ടു നിങ്ങളെ പേടിപ്പി
10 ക്കുന്നു എന്നു തോന്നരുതു. അവന്റെ
ലേഖനങ്ങൾ ഘനവും ഊററവും ഉള്ളവ
തന്നേ; ശരീരസന്നിധിയോ ബലഹീന
വും വാക്കു നിന്ദ്യവുമത്രേ എന്നു ചിലർ പ
11 റയുന്നുവല്ലോ. അകലെയിരിക്കുമ്പോൾ
ഞങ്ങൾ ലേഖനങ്ങളാൽ വാക്കിൽ എങ്ങ
നെയുള്ളവരോ അരികത്തിരിക്കുമ്പോൾ
പ്രവൃത്തിയിലും അങ്ങനെയുള്ളവർ തന്നേ
എന്നു അങ്ങനത്തവൻ നിരൂപിക്കട്ടെ.
12 തങ്ങളെത്തന്നേ ശ്ലാഘിക്കുന്ന ചിലരോടു
ഞങ്ങളെത്തന്നേ ചേൎത്തൊരുമിപ്പാനോ
ഉപമിപ്പാനോ തുനിയുന്നില്ല; അവർ തങ്ങ
ളാൽ തന്നേ തങ്ങളെ അളക്കുകയും തങ്ങ
ളോടു തന്നേ തങ്ങളെ ഉപമിക്കയും ചെയ്യു
13 ന്നതുകൊണ്ടു തിരിച്ചറിവുള്ളവരല്ല. ഞ
ങ്ങളോ അളവില്ലാത്തവണ്ണമല്ല, നിങ്ങളു
ടെ അടുക്കലോളം എത്തുമാറു ദൈവം
ഞങ്ങൾക്കു അളന്നുതന്ന അതിരിന്റെ
അളവിന്നു ഒത്തവണ്ണമത്രേ പ്രശംസിക്കു
14 ന്നതു. ഞങ്ങൾ നിങ്ങളുടെ അടുക്കലോളം
എത്താതെ അതിർ കടന്നുപോകുന്നു എ
ന്നല്ല; ക്രിസ്തുവിന്റെ സുവിശേഷം പ്ര
സംഗിച്ചുകൊണ്ടു ഞങ്ങൾ നിങ്ങളുടെ അടു
15 ക്കലോളം വന്നിട്ടുണ്ടല്ലോ. ഞങ്ങൾ മററു
ള്ളവരുടെ പ്രയത്നഫലം കൈവശമാ
ക്കി അളവില്ലാതെ പ്രശംസിക്കുന്നു എന്നു
മില്ല. നിങ്ങളുടെ വിശ്വാസം വൎദ്ധി
ച്ചാൽ ഞങ്ങളുടെ അതിരിന്നകത്തു നി
ങ്ങളുടെ ഇടയിൽ അത്യന്തം വലുതായ
ഫലം പ്രാപിപ്പാനും മറെറാരുത്തന്റെ 16
അതിരിന്നകത്തു സാധിച്ചതിൽ പ്ര
ശംസിക്കാതെ നിങ്ങൾക്കു അപ്പുറത്തുള്ള
ദിക്കുകളോളം സുവിശേഷം പ്രസംഗി
പ്പാനും ആശിക്കയത്രേ ചെയ്യുന്നു. പ്ര 17
ശംസിക്കുന്നവൻ കൎത്താവിൽ പ്രശംസി
ക്കട്ടെ. തന്നെത്താൻ പുകഴ്ത്തുന്നവനല്ല 18
കൎത്താവു പുകഴ്ത്തുന്നവനത്രേ കൊള്ളാകു
ന്നവൻ.

## ൧൧. അദ്ധ്യായം.

നിങ്ങൾ എന്റെ പക്കൽ അസാരം ബു
ദ്ധിഹീനത പൊറുത്തുകൊണ്ടാൽ കൊള്ളാ
യിരുന്നു; അതേ, നിങ്ങൾ എന്നെ പൊറു
ത്തുകൊള്ളുന്നുവല്ലോ. ഞാൻ നിങ്ങളെ 2
കുറിച്ചു ദൈവത്തിന്റെ എരിവോടെ എ
രിയുന്നു; ഞാൻ ക്രിസ്തു എന്ന ഏകപുരു
ഷന്നു നിങ്ങളെ നിൎമ്മലകന്യകയായി ഏ
ല്പിപ്പാൻ വിവാഹനിശ്ചയം ചെയ്തിരി
ക്കുന്നു. എന്നാൽ സൎപ്പം ഹവ്വയെ ഉപാ 3
യത്താൽ ചതിച്ചതുപോലെ നിങ്ങളുടെ
മനസ്സു ക്രിസ്തുവിനോടുള്ള ഏകാഗ്രതയും
നിൎമ്മലതയും വിട്ടു വഷളായിപ്പോകുമോ
എന്നു ഞാൻ ഭയപ്പെടുന്നു. ഒരുത്തൻ 4
വന്നു ഞങ്ങൾ പ്രസംഗിക്കാത്ത മറെറാരു
യേശുവിനെ പ്രസംഗിക്കയോ നിങ്ങൾക്കു
ലഭിക്കാത്ത വേറൊരു ആത്മാവെങ്കിലും
നിങ്ങൾ കൈക്കൊള്ളാത്ത വേറൊരു സു
വിശേഷമെങ്കിലും ലഭിക്കയോ ചെയ്യു
മ്പോൾ നിങ്ങൾ പൊറുക്കുന്നതു ആശ്ചൎയ്യം.
ഞാൻ അതിശ്രേഷ്ഠതയുള്ള അപ്പൊസ്തല 5
ന്മാരെക്കാൾ ഒട്ടും കുറഞ്ഞവനല്ല എന്നു
നിരൂപിക്കുന്നു. ഞാൻ വാക്സാമൎത്ഥ്യമില്ലാ 6
ത്തവൻ എങ്കിലും പരിജ്ഞാനമില്ലാത്തവ
നല്ല; ഞങ്ങൾ അതു നിങ്ങൾക്കു എല്ലാ
പ്പോഴും എല്ലാവിധത്തിലും വെളിപ്പെട്ട

7 തിയിരിക്കുന്നുവല്ലൊ. അല്ലെങ്കിൽ ഞാൻ
ദൈവത്തിന്റെ സുവിശേഷം നിങ്ങൾക്കു
സൌജന്യമായി പ്രസംഗിച്ചുകൊണ്ടു നി
ങ്ങൾ ഉയരേണ്ടതിന്നു എന്നെതന്നെ താ
8 ഴ്ത്തുകയാൽ പാപം ചെയ്തുവൊ? നിങ്ങ
ളുടെ ഇടയിൽ ശുശ്രൂഷ ചെയ്വാൻ ഞാൻ
മറ്റു സഭകളെ കവൎന്നു അവരോടു ചെല
9 വിന്നു വാങ്ങി. നിങ്ങളുടെ ഇടയിൽ ഇ
രുന്നപ്പോൾ മുട്ടുണ്ടായാറെ ഞാൻ ഒരുത്ത
നെയും ഭാരപ്പെടുത്തിയില്ല. മക്കെദൊന്യ
യിൽനിന്നു വന്ന സഹോദരന്മാർ അത്രെ
എന്റെ മുട്ടുതീൎത്തു. ഞാൻ ഒരു വിധേ
നയും നിങ്ങൾക്കു ഭാരമായിതീരാതവണ്ണം
10 സൂക്ഷിച്ചു, മേലാലും സൂക്ഷിക്കും. എന്നി
ലുള്ള ക്രിസ്തുവിന്റെ സത്യത്താണ അഖാ
യപ്രദേശങ്ങളിൽ ഈ പ്രശംസ എനിക്കു
11 ആരും ഇല്ലാതാക്കുകയില്ല. അതു എന്തുകൊ
ണ്ടു? ഞാൻ നിങ്ങളെ സ്നേഹിക്കായ്കകൊ
12 ണ്ടൊ? ദൈവം അറിയുന്നു. എന്നെ നി
ന്ദിപ്പാൻ കാരണം അന്വേഷിക്കുന്നവൎക്കു
കാരണം അറുത്തുകളയേണ്ടതിന്നു ഞാൻ
ചെയ്യുന്നതു മേലാലും ചെയ്യും; അവർ പ്രശം
സിക്കുന്ന കാൎയ്യത്തിൽ ഞങ്ങളെപ്പോലെ അ
13 വരെ കാണട്ടെ. ഇങ്ങനെയുള്ളവർ കള്ള
യപ്പൊസ്തലന്മാർ, കപടവേലക്കാർ, ക്രി
സ്തുവിന്റെ അപ്പൊസ്തലന്മാരുടെ വേഷം
14 ധരിക്കുന്നവരത്രെ; അതു ആശ്ചൎയ്യവു
മല്ല; സാത്താൻതാനും വെളിച്ചദൂതന്റെ
15 വേഷം ധരിക്കുന്നുവല്ലൊ. ആകയാൽ
അവന്റെ ശുശ്രൂഷക്കാർ നീതിയുടെ
ശുശ്രൂഷക്കാരുടെ വേഷം ധരിച്ചാൽ
അതിശയമല്ല; അവരുടെ അവസാനം
അവരുടെ പ്രവൃത്തികൾക്കു ഒത്തതായി
രിക്കും.

16 ആരും എന്നെ ബുദ്ധിഹീനൻ എന്നു
വിചാരിക്കരുതു എന്നു ഞാൻ പിന്നെയും
പറയുന്നു; വിചാരിച്ചാലോ ഞാനും അല്പം
പ്രശംസിക്കേണ്ടതിന്നു ബുദ്ധിഹീനനെ
പ്പോലെയെങ്കിലും എന്നെ കൈക്കൊൾ
വിൻ. ഞാൻ ഈ സംസാരിക്കുന്നതു 17
കൎത്താവിന്റെ ഹിതപ്രകാരമല്ല, പ്രശം
സിക്കുന്ന ഈ അതിധൈൎയ്യത്തോടെ ബു
ദ്ധിഹീനനെപ്പോലെ അത്രെ സംസാരി
ക്കുന്നതു. പലരും ജഡപ്രകാരം പ്രശം 18
സിക്കയാൽ ഞാനും പ്രശംസിക്കും. നി 19
ങ്ങൾ ബുദ്ധിമാന്മാർ ആകയാൽ ബുദ്ധി
ഹീനരെ സന്തോഷത്തോടെ പൊറുക്കു
ന്നുവല്ലൊ. നിങ്ങളെ ഒരുവൻ അടിമ 20
പ്പെടുത്തിയാലും ഒരുവൻ തിന്നുകളഞ്ഞാ
ലും ഒരുവൻ പിടിച്ചുകൊണ്ടുപോയാലും
ഒരുവൻ അഹംകരിച്ചാലും ഒരുവൻ നി
ങ്ങളെ മുഖത്തു അടിച്ചാലും നിങ്ങൾ പൊ
റുക്കുന്നുവല്ലൊ. അതിൽ ഞങ്ങൾ ബ 21
ലഹീനരായിരുന്നു എന്നു ഞാൻ മാനം
കെട്ടു പറയുന്നു. എന്നാൽ ആരെങ്കി
ലും ധൈൎയ്യപ്പെടുന്ന കാൎയ്യത്തിൽ — ഞാൻ
ബുദ്ധിഹീനനായി പറയുന്നു — ഞാനും
ധൈൎയ്യപ്പെടുന്നു. അവർ എബ്രായരോ? 22
ഞാനും അതെ; അവർ യിസ്രായേല്യരോ?
ഞാനും അതെ; അവർ അബ്രാഹാമിന്റെ
സന്തതിയോ? ഞാനും അതെ; ക്രിസ്തുവി 23
ന്റെ ശുശ്രൂഷക്കാരോ? — ഞാൻ ബുദ്ധിഭ്ര
മമായി സംസാരിക്കുന്നു — ഞാൻ അധികം;
ഞാൻ ഏററവും അധികം അദ്ധ്വാനിച്ചു,
അധികം പ്രാവശ്യം തടവിലായി, അന
വധി അടികൊണ്ടു, പലപ്പോഴും പ്രാണഭ
യത്തിലായി; യെഹൂദരാൽ ഞാൻ ഒന്നു 24
കുറയ നാല്പതു അടി അഞ്ചു വട്ടം കൊണ്ടു;
മൂന്നു വട്ടം കോലിനാൽ അടി കൊണ്ടു; ഒ 25
രിക്കൽ കല്ലേറു കൊണ്ടു, മൂന്നു വട്ടം കപ്പൽ
ച്ചേതത്തിൽ അകപ്പെട്ടു, ഒരു രാപ്പകൽ
വെള്ളത്തിൽ കഴിച്ചു. ഞാൻ പലപ്പോഴും 26
യാത്രചെയ്തു; നദികളിലെ ആപത്തു, കള്ള
ന്മാരാലുള്ള ആപത്തു, സ്വജനത്താലുള്ള

ആപത്തു, ജാതികളാലുള്ള ആപത്തു, പട്ട
ണത്തിലെ ആപത്തു, കാട്ടിലെ ആപത്തു,
കടലിലെ ആപത്തു, കള്ളസ്സഹോദരന്മാ
27 രാലുള്ള ആപത്തു; അദ്ധ്വാനം, പ്രയാസം,
പലവട്ടം ഉറക്കിളപ്പു, പൈദാഹം, പലവ
28 ട്ടം പട്ടിണി, ശീതം, നഗ്നത എന്നീ അസാ
ധാരണസംഗതികൾ ഭവിച്ചതു കൂടാതെ
എനിക്കു ദിവസേന സൎവ്വസഭകളെയും
കുറിച്ചുള്ള ചിന്താഭാരം എന്ന തിരക്കും ഉണ്ടു.
29 ആർ ബലഹീനനായിട്ടു ഞാൻ ബലഹീ
നനാകാതെ ഇരിക്കുന്നു? ആർ ഇടറിപ്പോ
30 യിട്ടു ഞാൻ അഴലാതിരിക്കുന്നു? പ്രശം
സിക്കേണമെങ്കിൽ എന്റെ ബലഹീനത
31 സംബന്ധിച്ചു ഞാൻ പ്രശംസിക്കും. നമ്മു
ടെ കൎത്താവായ യേശുക്രിസ്തുവിന്റെ ദൈ
വവും പിതാവുമായി എന്നേക്കും വാഴ്ത്ത
പ്പെട്ടവൻ ഞാൻ ഭോഷ്കല്ല പറയുന്നതു
32 എന്നറിയുന്നു. ദമസ്കൊസിലെ അരേതാ
രാജാവിന്റെ നാടുവാഴി എന്നെ പിടി
പ്പാൻ ഇച്ഛിച്ചു, ദമസ്കപട്ടണത്തെ കാവൽ
33 വെച്ചു കാത്തു. എന്നാൽ അവർ എന്നെ
മതിലിലുള്ള ഒരു കിളിവാതിൽവഴിയായി
ഒരു കൊട്ടയിൽ ഇറക്കിവിട്ടു, അങ്ങനെ
ഞാൻ അവന്റെ കയ്യിൽനിന്നു തെററി
ഓടിപ്പോയി.

## ൧൨. അദ്ധ്യായം.

പ്രശംസിക്കുന്നതിനാൽ പ്രയോജനമില്ല
എങ്കിലും അതു ആവശ്യമായിരിക്കുന്നു.
ഞാൻ കൎത്താവിന്റെ ദൎശനങ്ങളെയും
വെളിപ്പാടുകളെയും കുറിച്ചു പറവാൻ പോ
2 കുന്നു. ക്രിസ്തുവിലുള്ള ഒരു മനുഷ്യനെ
ഞാൻ അറിയുന്നു: അവൻ പതിന്നാലു
സംവത്സരം മുമ്പെ മൂന്നാം സ്വൎഗ്ഗത്തോളം
എടുക്കപ്പെട്ടു; ശരീരത്തോടെയോ എന്നു
ഞാൻ അറിയുന്നില്ല, ശരീരം കൂടാതെയോ
എന്നുമറിയുന്നില്ല; ദൈവം അറിയുന്നു.
3 ആ മനുഷ്യൻ പരദീസയോളം എടുക്ക
പ്പെട്ടു; ശരീരത്തോടെയോ ശരീരം കൂടാ
തെയോ എന്നു ഞാൻ അറിയുന്നില്ല; ദൈ
4 വം അറിയുന്നു. മനുഷ്യന്നു ഉച്ചരിപ്പാൻ
പാടില്ലാത്തതും പറഞ്ഞുകൂടാത്തതുമായ വാ
ക്കുകളെ അവൻ കേട്ടു എന്നു ഞാൻ അറി
5 യുന്നു. അവനെക്കുറിച്ചു ഞാൻ പ്രശം
സിക്കും; എന്നെക്കുറിച്ചോ എന്റെ ബല
ഹീനതകളിൽ അല്ലാതെ ഞാൻ പ്രശംസി
6 ക്കയില്ല. ഞാൻ പ്രശംസിപ്പാൻ വിചാ
രിച്ചാലും മൂഢനാകയില്ല; സത്യമല്ലോ പറ
യുന്നതു; എങ്കിലും എന്നെ കാണുന്നതിന്നും
എന്റെ വായിൽനിന്നു കേൾക്കുന്നതിന്നും
മീതെ ആരും എന്നെക്കുറിച്ചു നിരൂപിക്കരു
7 തു എന്നുവെച്ചു ഞാൻ അടങ്ങുന്നു. വെളി
പ്പാടുകളുടെ ആധിക്യത്താൽ ഞാൻ അതി
യായി നിഗളിച്ചുപോകാതിരിപ്പാൻ എനി
ക്കു ജഡത്തിൽ ഒരു ശൂലം തന്നിരിക്കുന്നു;
ഞാൻ നിഗളിച്ചുപോകാതിരിക്കേണ്ടതി
ന്നു എന്നെ കുത്തുവാൻ സാത്താന്റെ ദൂത
8 നെ തന്നേ. അതു എന്നെ വിട്ടുനീങ്ങേണ്ട
തിന്നു ഞാൻ മൂന്നു വട്ടം കൎത്താവിനോടു
9 അപേക്ഷിച്ചു. അവൻ എന്നോടു: എ
ന്റെ കൃപ നിനക്കു മതി; എന്റെ ശക്തി
ബലഹീനതയിൽ തികഞ്ഞുവരുന്നു എന്നു
പറഞ്ഞു. ആകയാൽ ക്രിസ്തുവിന്റെ ശ
ക്തി എന്റെമേൽ ആവസിക്കേണ്ടതിന്നു
ഞാൻ അതിസന്തോഷത്തോടെ എന്റെ
10 ബലഹീനതകളിൽ പ്രശംസിക്കും. അതു
കൊണ്ടു ഞാൻ ക്രിസ്തുവിന്നു വേണ്ടി ബല
ഹീനത, കയ്യേററം, ബുദ്ധിമുട്ടു, ഉപദ്രവം,
ഞെരുക്കം എന്നിവ സഹിപ്പാൻ ഇഷ്ടപ്പെ
ടുന്നു; ബലഹീനനായിരിക്കുമ്പോൾ തന്നേ
ഞാൻ ശക്തനാകുന്നു.

11 ഞാൻ മൂഢനായിപ്പോയി; നിങ്ങൾ എ
ന്നെ നിൎബ്ബന്ധിച്ചു; നിങ്ങൾ എന്നെ ശ്ലാ
ഘിക്കേണ്ടതായിരുന്നു; ഞാൻ ഏതുമില്ല

എങ്കിലും അതിശ്രേഷ്ഠതയുള്ള അപ്പൊസ്തു
12 ലന്മാരിൽ ഒട്ടും കുറഞ്ഞവനല്ല. അപ്പൊ
സ്തലന്റെ ലക്ഷണങ്ങൾ പൂർണ്ണസഹിഷ്ണു
തയിലും അടയാളങ്ങളാലും അത്ഭുതങ്ങളാ
ലും വീര്യപ്രവൃത്തികളാലും നിങ്ങളുടെ ഇട
13 യിൽ വെളിപ്പെട്ടുവന്നുവല്ലൊ. ഞാൻ
നിങ്ങൾക്കു ഭാരമായിത്തീർന്നില്ല എന്നുള്ള
തല്ലാതെ ശേഷം സഭകളെക്കാൾ നിങ്ങൾ
ക്കു ഏതൊന്നിൽ കുറവു വന്നു? ഈ അന്യാ
യം ക്ഷമിച്ചുകൊൾവിൻ.
14 ഈ മൂന്നാം പ്രാവശ്യം നിങ്ങളുടെ അടു
ക്കൽ വരുവാൻ ഞാൻ ഒരുങ്ങിയിരിക്കുന്നു;
നിങ്ങൾക്കു ഭാരമായിത്തീരുകയുമില്ല; നി
ങ്ങൾക്കുള്ളതിനെയല്ല നിങ്ങളെത്തന്നേ
ഞാൻ അന്വേഷിക്കുന്നു; മക്കൾ അമ്മയ
പ്പന്മാർക്കല്ല അമ്മയപ്പന്മാർ മക്കൾക്കായിട്ട
15 ല്ലോ ചരതിക്കേണ്ടതു. ഞാൻ അതിസ
ന്തോഷത്തോടെ നിങ്ങളുടെ ജീവന്നു വേ
ണ്ടി ചെലവിടുകയും ചെലവായ്പോകയും
ചെയ്യും. ഞാൻ നിങ്ങളെ അധികമായി
സ്നേഹിച്ചാൽ നിങ്ങൾ എന്നെ അല്പമായി
16 സ്നേഹിക്കുന്നുവോ? ഞാൻ നിങ്ങൾക്കു
ഭാരമായിത്തീർന്നില്ല എങ്കിലും ഉപായിയാക
യാൽ കൗശലംകൊണ്ടു നിങ്ങളെ കൈ
വശമാക്കി എന്നു നിങ്ങൾ പറയുമായിരി
17 ക്കും. ഞാൻ നിങ്ങളുടെ അടുക്കൽ അയ
ച്ചവരിൽ വല്ലവനെക്കൊണ്ടും നിങ്ങളോടു
18 വല്ലതും വഞ്ചിച്ചെടുത്തുവോ? ഞാൻ തീ
തൊസിനെ പ്രബോധിപ്പിച്ചു, ആ സ
ഹോദരനെയുംകൂടെ അയച്ചിരുന്നു; തീ
തൊസ് നിങ്ങളോടു വല്ലതും വഞ്ചിച്ചെടു
ത്തുവോ? ഞങ്ങൾ നടന്നതു അതേ ആത്മാ
വിൽ അല്ലയോ? അതേ കാൽചുവടുകളിൽ
അല്ലയോ?
19 ഇത്രനേരം ഞങ്ങൾ നിങ്ങളോടു പ്രതി
വാദിക്കുന്നു എന്നു നിങ്ങൾക്കു തോന്നുന്നു
വോ? ദൈവത്തിന്മുമ്പാകെ ക്രിസ്തുവിൽ
ആകുന്നു ഞങ്ങൾ സംസാരിക്കുന്നതു; പ്രി
യമുള്ളവരേ, സകലവും നിങ്ങളുടെ ആ
ത്മികവർദ്ധനെക്കായിട്ടത്രേ. ഞാൻ വരു 20
മ്പോൾ ഞാൻ ഇച്ഛിക്കാത്തവിധത്തിൽ നി
ങ്ങളെ കാണുകയും നിങ്ങൾ ഇച്ഛിക്കാത്ത
വിധത്തിൽ എന്നെ കാണുകയും ചെയ്യുമോ
എന്നും പിണക്കം, ഈർഷ്യ, ക്രോധം,
ശാഠ്യം, ഏഷണി, കുശുകുശുപ്പു, നിഗളം,
കലഹം എന്നിവ ഉണ്ടാകുമോ എന്നും ഞാൻ 21
വീണ്ടും വരുമ്പോൾ എന്റെ ദൈവം
എന്നെ നിങ്ങളുടെ ഇടയിൽ താഴ്ത്തുവാനും
പാപംചെയ്തിട്ടു തങ്ങൾ പ്രവർത്തിച്ച അ
ശുദ്ധി, ദുർന്നടപ്പു, ദുഷ്കാമം എന്നിവയെ
കുറിച്ചു മാനസാന്തരപ്പെടാത്ത പലരെയും
ചൊല്ലി ഖേദിപ്പാനും സംഗതിവരുമോ
എന്നും ഞാൻ ഭയപ്പെടുന്നു.

## ൧൩. അദ്ധ്യായം.

ഈ മൂന്നാം പ്രാവശ്യം ഞാൻ നിങ്ങളുടെ
അടുക്കൽ വരുന്നുണ്ടു:

"രണ്ടു മൂന്നു സാക്ഷികളുടെ വായൊ
ഴിയാൽ ഏതുകാര്യവും ഉറപ്പാകും."

ഞാൻ രണ്ടാം പ്രാവശ്യം നിങ്ങളുടെ ഇട 2
യിൽ ഇരുന്നപ്പോൾ: ഞാൻ വീണ്ടും
വന്നാൽ ക്ഷമിക്കയില്ല എന്നു പറഞ്ഞ
തുപോലെ ഞാൻ ഇപ്പോൾ ദൂരത്തിരുന്നു
കൊണ്ടു ആ പാപം ചെയ്തവരോടും മറെറ
ല്ലാവരോടും മുൻകൂട്ടി പറയുന്നു. ക്രി 3
സ്തു എന്നിൽ സംസാരിക്കുന്നു എന്നതിന്നു
നിങ്ങൾ തുമ്പു അന്വേഷിക്കുന്നുവല്ലോ.
അവൻ നിങ്ങളെ സംബന്ധിച്ചു ബലഹീ
നനല്ല, നിങ്ങളിൽ ശക്തൻ തന്നേ.
ബലഹീനതയാൽ അവൻ ക്രൂശിക്കപ്പെ 4
ട്ടിട്ടും ദൈവശക്തിയാൽ ജീവിക്കുന്നു;
ഞങ്ങളും അവനിൽ ബലഹീനർ എങ്കിലും
അവനോടുകൂടെ ദൈവശക്തിയാൽ നി
ങ്ങൾക്കു വേണ്ടി ജീവിക്കുന്നു. നിങ്ങൾ 5

വിശ്വാസത്തിൽ ഇരിക്കുന്നുവോ എന്നു
നിങ്ങളെത്തന്നേ പരീക്ഷിപ്പിൻ; നിങ്ങ
ളെത്തന്നേ ശോധനചെയ്വിൻ. നിങ്ങൾ
കൊള്ളരുതാത്തവർ അല്ല എന്നുവരികിൽ
യേശുക്രിസ്തു നിങ്ങളിൽ ഉണ്ടു എന്നു നിങ്ങ
6 ളെത്തന്നേ അറിയുന്നില്ലയോ? ഞങ്ങൾ
കൊള്ളരുതാത്തവർ അല്ല എന്നു നിങ്ങൾ
7 അറിയും എന്നു ഞാൻ ആശിക്കുന്നു. നി
ങ്ങൾ ഒരു ദോഷവും ചെയ്യാതിരിക്കേണ്ട
തിന്നു ഞങ്ങൾ ദൈവത്തോടു പ്രാർത്ഥിക്കു
ന്നു; ഞങ്ങൾ കൊള്ളാകുന്നവരായി തോ
ന്നേണ്ടതിന്നല്ല, ഞങ്ങൾ കൊള്ളരുതാത്ത
വർ എന്നപോലെ ഇരുന്നാലും നിങ്ങൾ
8 നന്മ ചെയ്യേണ്ടതിന്നത്രേ. സത്യത്തിന്നു
അനുകൂലമല്ലാതെ സത്യത്തിന്നു പ്രതി
കൂലമായി ഞങ്ങൾക്കു ഒന്നും കഴിവി
9 ല്ലല്ലോ. ഞങ്ങൾ ബലഹീനരും നിങ്ങൾ
ശക്തരും ആയിരിക്കുമ്പോൾ ഞങ്ങൾ
സന്തോഷിക്കുന്നു; നിങ്ങളുടെ യഥാസ്ഥാ
നത്വത്തിന്നായി തന്നേ ഞങ്ങൾ പ്രാ
ർത്ഥിക്കുന്നു. അതുനിമിത്തം ഞാൻ വ 10
ന്നെത്തിയാൽ ഇടിച്ചുകളവാനല്ല പണി
വാനത്രേ കർത്താവു തന്ന അധികാരത്തി
ന്നു തക്കവണ്ണം ഖണ്ഡിതം പ്രയോഗിക്കാ
തിരിക്കേണ്ടതിന്നു ദൂരത്തുനിന്നു ഇതു എഴ
തുന്നു.

തീർച്ചെക്കു, സഹോദരന്മാരേ, സന്തോ 11
ഷിപ്പിൻ; യഥാസ്ഥാനപ്പെടുവിൻ; ആ
ശ്വസിച്ചുകൊൾവിൻ; ഏകമനസ്സുള്ളവരാ
കുവിൻ; സമാധാനത്തോടെ ഇരിപ്പിൻ;
എന്നാൽ സ്നേഹത്തിന്റെയും സമാധാന
ത്തിന്റെയും ദൈവം നിങ്ങളോടുകൂടെ
ഇരിക്കും. വിശുദ്ധചുംബനംകൊണ്ടു അ 12
ന്യോന്യം വന്ദനം ചെയ്വിൻ.

വിശുദ്ധന്മാർ എല്ലാവരും നിങ്ങൾക്കു 13
വന്ദനം ചൊല്ലുന്നു.

കർത്താവായ യേശുക്രിസ്തുവിന്റെ കൃപ 14
യും ദൈവത്തിന്റെ സ്നേഹവും പരിശു
ദ്ധാത്മാവിന്റെ കൂട്ടായ്മയും നിങ്ങളെല്ലാ
വരോടുംകൂടെ ഇരിക്കുമാറാകട്ടെ.

THE EPISTLE OF PAUL THE APOSTLE TO THE

# GALATIANS

## അപ്പൊസ്തലനായ പൌലൊസ്

## ഗലാത്യൎക്കു എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

മനുഷ്യരിൽനിന്നല്ല മനുഷ്യനാലുമല്ല
യേശുക്രിസ്തുവിനാലും അവനെ മരിച്ചവ
രുടെ ഇടയിൽനിന്നു ഉയിർപ്പിച്ച പിതാ
വായ ദൈവത്താലുമത്രേ അപ്പൊസ്തല
നായ പൌലൊസും കൂടെയുള്ള സകല 2
സഹോദരന്മാരും ഗലാത്യസഭകൾക്കു എഴ
തുന്നതു: പിതാവായ ദൈവത്തിങ്കൽ 3
നിന്നും നമ്മുടെ ദൈവവും പിതാവുമായ

വന്റെ ഇഷ്ടപ്രകാരം ഇപ്പോഴത്തെ ദുഷ്ട
ലോകത്തിൽനിന്നു നമ്മെ വിടുവിക്കേണ്ട
തിന്നു നമ്മുടെ പാപങ്ങൾനിമിത്തം തന്നെ
ത്താൻ ഏല്പിച്ചുകൊടുത്തവനായി നമ്മുടെ
കൎത്താവായ യേശുക്രിസ്തുവിങ്കൽനിന്നും
4 നിങ്ങൾക്കു കൃപയും സമാധാനവും ഉണ്ടാ
5 കട്ടെ. അവന്നു എന്നെന്നേക്കും മഹത്വം.
ആമേൻ.
6 ക്രിസ്തുവിന്റെ കൃപയാൽ നിങ്ങളെ
വിളിച്ചവനെ വിട്ടു നിങ്ങൾ ഇത്ര വേഗ
ത്തിൽ വേറൊരു സുവിശേഷത്തിലേക്കു
മറിയുന്നതുകൊണ്ടു ഞാൻ ആശ്ചൎയ്യപ്പെ
7 ടുന്നു. അതു വേറൊരു സുവിശേഷം
എന്നല്ല, ചിലർ നിങ്ങളെ കലക്കി ക്രിസ്തു
വിന്റെ സുവിശേഷം മറിച്ചുകളവാൻ ഇ
8 ച്ഛിക്കുന്നു എന്നത്രെ. എന്നാൽ ഞങ്ങൾ
നിങ്ങളോടു അറിയിച്ചതിന്നു വിപരീത
മായി ഞങ്ങൾ ആകട്ടെ സ്വൎഗ്ഗത്തിൽനിന്നു
ഒരു ദൂതനാകട്ടെ നിങ്ങളോടു സുവിശേഷം
അറിയിച്ചാൽ അവൻ ശപിക്കപ്പെട്ടവൻ.
9 ഞങ്ങൾ മുൻപറഞ്ഞതുപോലെ ഞാൻ ഇ
പ്പോൾ പിന്നെയും പറയുന്നു: നിങ്ങൾ
കൈക്കൊണ്ട സുവിശേഷത്തിന്നു വിപ
രീതമായി ആരെങ്കിലും നിങ്ങളോടു സുവി
ശേഷം അറിയിച്ചാൽ അവൻ ശപി
10 ക്കപ്പെട്ടവൻ. ഇപ്പോൾ ഞാൻ മനു
ഷ്യരെയോ ദൈവത്തെയോ സന്തോ
ഷിപ്പിക്കുന്നതു? അല്ല, ഞാൻ മനുഷ്യരെ
പ്രസാദിപ്പിപ്പാൻ നോക്കുന്നുവോ? ഇ
ന്നും ഞാൻ മനുഷ്യരെ പ്രസാദിപ്പിക്കുന്നു
എങ്കിൽ ക്രിസ്തുവിന്റെ ദാസനായിരി
ക്കയില്ല.
11 സഹോദരന്മാരേ, ഞാൻ അറിയിച്ച
സുവിശേഷം മാനുഷമല്ല എന്നു നിങ്ങ
12 ളെ ഓൎപ്പിക്കുന്നു. അതു ഞാൻ മനുഷ്യ
രോടു പ്രാപിച്ചിട്ടില്ല പഠിച്ചിട്ടുമില്ല, യേശു
ക്രിസ്തുവിന്റെ വെളിപ്പാടിനാൽ അത്രെ

പ്രാപിച്ചതു. യെഹൂദമതത്തിലെ എന്റെ 13
മുമ്പേത്ത നടപ്പു നിങ്ങൾ കേട്ടിട്ടുണ്ടല്ലോ.
ഞാൻ ദൈവത്തിന്റെ സഭയെ അത്യന്തം
ഉപദ്രവിച്ചു മുടിക്കയും എന്റെ പിതൃപാ 14
രമ്പൎയ്യത്തെക്കുറിച്ചു അത്യന്തം എരിവേറി,
എന്റെ സ്വജനത്തിൽ സമപ്രായക്കാ
രായ പലരെക്കാളും യെഹൂദമതത്തിൽ
അധികം മുതിരുകയും ചെയ്തുപോന്നു.
എങ്കിലും എന്റെ ജനനംമുതൽ എന്നെ 15
വേറുതിരിച്ചു തന്റെ കൃപയാൽ വിളിച്ചി
രിക്കുന്ന ദൈവം തന്റെ പുത്രനെക്കുറി 16
ച്ചുള്ള സുവിശേഷം ഞാൻ ജാതികളുടെ
ഇടയിൽ അറിയിക്കേണ്ടതിന്നു അവനെ
എന്നിൽ വെളിപ്പെടുത്തുവാൻ പ്രസാദിച്ച
പ്പോൾ ഞാൻ മാംസരക്തങ്ങളോടു ആലോ
ചിക്കയോ എനിക്കു മുമ്പെ അപ്പൊസ്തല 17
ന്മാരായവരുടെ അടുക്കൽ യെരൂശലേമി
ലേക്കു പോകയോ ചെയ്യാതെ നേരെ അറ
ബിയിലേക്കു പോകയും ദമസ്കൊസിലേക്കു
മടങ്ങിപ്പോരുകയും ചെയ്തു.
മൂവാണ്ടു കഴിഞ്ഞിട്ടു കേഫാവുമായി മുഖ 18
പരിചയമാകേണ്ടതിന്നു യെരൂശലേമിലേ
ക്കു പോയി പതിനഞ്ചു ദിവസം അവ
നോടുകൂടെ പാൎത്തു. എന്നാൽ കൎത്താവി 19
ന്റെ സഹോദരനായ യാക്കോബിനെ
അല്ലാതെ അപ്പൊസ്തലന്മാരിൽ വേറൊരു
ത്തനെയും കണ്ടില്ല. ഞാൻ നിങ്ങൾക്കു 20
എഴുതുന്നതു ഭോഷ്കല്ല എന്നതിന്നു ദൈവം
സാക്ഷി. പിന്നെ ഞാൻ സുറിയ കിലി 21
ക്യ ദിക്കുകളിലേക്കു പോയി. യെഹൂദ്യ 22
യിലെ ക്രിസ്തുസഭകൾക്കോ ഞാൻ മുഖപ
രിചയമില്ലാത്തവൻ ആയിരുന്നു; മുമ്പെ 23
നമ്മെ ഉപദ്രവിച്ചവൻ താൻ മുമ്പെ
മുടിച്ച വിശ്വാസത്തെ ഇപ്പോൾ പ്രസം
ഗിക്കുന്നു എന്നു മാത്രം അവർ കേട്ടു
എന്നെച്ചൊല്ലി ദൈവത്തെ മഹത്വപ്പെ 24
ടുത്തി.

## ൨. അദ്ധ്യായം.

പതിന്നാലു ആണ്ടു കഴിഞ്ഞിട്ടു ഞാൻ ബ
ൎന്നബാസുമായി തീതൊസിനെയും കൂട്ടി
ക്കൊണ്ടു വീണ്ടും യെരുശലേമിലേക്കു
2 പോയി. ഞാൻ ഒരു വെളിപ്പാടു അനു
സരിച്ചത്രേ പോയതു; ഞാൻ ഓടുന്നതോ
ഓടിയതോ വെറുതെ എന്നു വരാതിരി
പ്പാൻ ഞാൻ ജാതികളുടെ ഇടയിൽ പ്ര
സംഗിക്കുന്ന സുവിശേഷം അവരോടു,
വിശേഷാൽ പ്രമാണികളോടു വിവരിച്ചു.
3 എന്റെ കൂടെയുള്ള തീതൊസ് യവനൻ
എങ്കിലും പരിഛേദന ഏല്പാൻ അവനെ
4 ആരും നിൎബ്ബന്ധിച്ചില്ല. അതോ, നുഴഞ്ഞു
വന്ന കള്ളസ്സഹോദരന്മാർനിമിത്തമായി
രുന്നു; അവർ നമ്മെ അടിമപ്പെടുത്തേണ്ട
തിന്നു ക്രിസ്തുയേശുവിൽ നമുക്കുള്ള സ്വാത
ന്ത്ര്യം ഒററുനോക്കുവാൻ നുഴഞ്ഞുവന്നിരു
5 ന്നു. സുവിശേഷത്തിന്റെ സത്യം നിങ്ങ
ളോടുകൂടെ നിലനില്ക്കേണ്ടതിന്നു ഞങ്ങൾ
അവൎക്കു ഒരു നാഴികപോലും വഴങ്ങിക്കൊ
6 ടുത്തില്ല. പ്രമാണികളായവരോ അവർ
പണ്ടു എങ്ങനെയുള്ളവർ ആയിരുന്നാലും
എനിക്കു ഏതുമില്ല; ദൈവം മനുഷ്യന്റെ
മുഖം നോക്കുന്നില്ല; പ്രമാണികൾ എനിക്കു
7 ഒന്നും ഗ്രഹിപ്പിച്ചുതന്നിട്ടില്ല. നേരെ
മറിച്ചു പരിഛേദനയുടെ അപ്പൊസ്തല
ത്വത്തിന്നായി പത്രൊസിനോടുകൂടെ വ്യാ
പരിച്ചവൻ ജാതികൾക്കായി എന്നോടു
8 കൂടെയും വ്യാപരിച്ചതുകൊണ്ടു പത്രൊ
സിന്നു പരിഛേദനക്കാരുടെ ഇടയിലെ
സുവിശേഷഘോഷണം എന്നപോലെ
എനിക്കു അഗ്രചൎമ്മക്കാരുടെ ഇടയിലെ
സുവിശേഷഘോഷണം ഭരമേല്പിച്ചിരി
9 ക്കുന്നു എന്നു കണ്ടും എനിക്കു ലഭിച്ച കൃപ
അറിഞ്ഞുംകൊണ്ടു തൂണുകളായി എണ്ണപ്പെ
ട്ടിരുന്ന യാക്കോബും കേഫാവും യോ
ഹന്നാനും ഞങ്ങൾ ജാതികളുടെ ഇടയിലും
അവർ പരിഛേദനക്കാരുടെ ഇടയിലും
സുവിശേഷം അറിയിപ്പാന്തക്കവണ്ണം എ
നിക്കും ബൎന്നബാസിന്നും കൂട്ടായ്മയുടെ
വലങ്കൈ തന്നു. ദരിദ്രരെ ഞങ്ങൾ ഓൎത്തു 10
കൊള്ളേണം എന്നുമാത്രം അവർ പറഞ്ഞു;
അങ്ങനെ ചെയ്വാൻ ഞാൻ ഉത്സാഹിച്ചുമി
രിക്കുന്നു.

എന്നാൽ കേഫാവു അന്ത്യൊക്ക്യയിൽ 11
വന്നാറെ അവനിൽ കുററം കാണുകയാൽ
ഞാൻ അഭിമുഖമായി അവനോടു എതി
ൎത്തുനിന്നു. യാക്കോബിന്റെ അടുക്കൽ 12
നിന്നു ചിലർ വരുംമുമ്പെ അവൻ ജാതി
കളോടുകൂടെ തിന്നുപോന്നു; അവർ വന്ന
പ്പോഴോ അവൻ പരിഛേദനക്കാരെ
ഭയപ്പെട്ടു പിൻവാങ്ങി പിരിഞ്ഞുനിന്നു.
ശേഷം യെഹൂദന്മാരും അവനോടുകൂടെ 13
കപടം കാണിച്ചതുകൊണ്ടു ബൎന്നബാസും
അവരുടെ കപടത്താൽ തെററിപ്പോവാൻ
ഇടവന്നു. അവർ സുവിശേഷത്തിന്റെ 14
സത്യം അനുസരിച്ചു ചൊവ്വായി നടക്കു
ന്നില്ല എന്നു കണ്ടിട്ടു ഞാൻ എല്ലാവരും
കേൾക്കെ കേഫാവിനോടു പറഞ്ഞതു:
യെഹൂദനായ നീ യെഹൂദമൎയ്യാദപ്രകാര
മല്ല ജാതികളുടെ മൎയ്യാദപ്രകാരം ജീവി
ക്കുന്നു എങ്കിൽ നീ ജാതികളെ യെഹൂദമ
ൎയ്യാദ അനുസരിപ്പാൻ നിൎബ്ബന്ധിക്കുന്നതു
എന്തു? നാം സ്വഭാവത്താൽ ജാതിക 15
ളിൽനിന്നുള്ള പാപികളല്ല, യെഹൂദന്മാ
രത്രേ; എന്നാൽ യേശുക്രിസ്തുവിലുള്ള 16
വിശ്വാസത്താലല്ലാതെ ന്യായപ്രമാണ
ത്തിന്റെ പ്രവൃത്തികളാൽ മനുഷ്യൻ നീ
തീകരിക്കപ്പെടുന്നില്ല എന്നു അറിഞ്ഞിരി
ക്കകൊണ്ടു നാമും ന്യായപ്രമാണത്തിന്റെ
പ്രവൃത്തികളാലല്ല ക്രിസ്തുവിലുള്ള വിശ്വാ
സത്താൽ തന്നേ നീതീകരിക്കപ്പെടേണ്ട
തിന്നു ക്രിസ്തുയേശുവിൽ വിശ്വസിച്ചു;

ന്യായപ്രമാണത്തിന്റെ പ്രവൃത്തികളാൽ
ഒരു ജഡവും നീതീകരിക്കപ്പെടുകയില്ല
17 ല്ലോ. എന്നാൽ ക്രിസ്തുവിൽ നീതീകരണം
അന്വെഷിക്കയിൽ നാമും പാപികൾ
എന്നു വരുന്നു എങ്കിൽ ക്രിസ്തു പാപത്തി
ന്റെ ശുശ്രൂഷക്കാരൻ എന്നോ? ഒരുനാളും
18 അല്ല. ഞാൻ പൊളിച്ചതു വീണ്ടും പണി
താൽ ഞാൻ ലംഘനക്കാരൻ എന്നു എന്നെ
19 താൻ തെളിയിക്കുന്നു. ഞാൻ ദൈവ
ത്തിന്നായി ജീവിക്കേണ്ടതിന്നു ന്യായപ്ര
മാണത്താൽ ന്യായപ്രമാണസംബന്ധമാ
20 യി മരിച്ചു. ഞാൻ ക്രിസ്തുവിനോടുകൂടെ
ക്രൂശിക്കപ്പെട്ടിരിക്കുന്നു; ഇനി ജീവിക്കു
ന്നതു ഞാനല്ല ക്രിസ്തുവത്രെ എന്നിൽ ജീവി
ക്കുന്നു; ഇപ്പോൾ ഞാൻ ജഡത്തിൽ ജീവി
ക്കുന്നതോ എന്നെ സ്നേഹിച്ചു എനിക്കു
വേണ്ടി തന്നെത്താൻ ഏല്പിച്ചുകൊടുത്ത
ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രെ
21 ജീവിക്കുന്നതു. ഞാൻ ദൈവത്തിന്റെ
കൃപ വ്യർത്ഥമാക്കുന്നില്ല ന്യായപ്രമാണ
ത്താൽ നീതി വരുന്നു എങ്കിൽ ക്രിസ്തു മരി
ച്ചതു വെറുതെയല്ലൊ.

## ൩. അദ്ധ്യായം.

ഹാ ബുദ്ധിയില്ലാത്ത ഗലാത്യരേ, യേശു
ക്രിസ്തു ക്രൂശിക്കപ്പെട്ടവനായി നിങ്ങളുടെ
കണ്ണിന്നു മുമ്പിൽ വരെച്ചുകിട്ടിയിരിക്കെ
നിങ്ങളെ ക്ഷുദ്രംചെയ്തു മയക്കിയതു ആർ?
2 ഞാൻ ഇതൊന്നുമാത്രം നിങ്ങളോടു ഗ്രഹി
പ്പാൻ ഇച്ഛിക്കുന്നു; നിങ്ങൾക്കു ആത്മാവു
ലഭിച്ചതു ന്യായപ്രമാണത്തിന്റെ പ്രവൃ
ത്തിയാലോ വിശ്വാസത്തിന്റെ പ്രസംഗം
3 കേട്ടതിനാലോ? നിങ്ങൾ ഇത്ര ബുദ്ധി
കെട്ടവരോ? ആത്മാവുകൊണ്ടു ആരംഭി
ച്ചിട്ടു ഇപ്പോൾ ജഡംകൊണ്ടോ സമാപി
4 ക്കുന്നതു? ഇത്ര എല്ലാം വെറുതെ അനുഭ
വിച്ചുവോ? വെറുതെ അത്രെ എന്നു വരി
കിൽ. എന്നാൽ നിങ്ങൾക്കു ആത്മാവി 5
നെ നല്കി നിങ്ങളുടെ ഇടയിൽ വീര്യപ്ര
വൃത്തികളെ ചെയ്യുന്നവൻ ന്യായപ്രമാണ
ത്തിന്റെ പ്രവൃത്തിയാലോ വിശ്വാസത്തി
ന്റെ പ്രസംഗത്താലൊ അങ്ങനെ ചെയ്യു
ന്നതു? അബ്രാഹാം ദൈവത്തിൽ വിശ്വ 6
സിച്ചു; അതു അവന്നു നീതിയായി കണ
ക്കിട്ടു എന്നുണ്ടല്ലോ. അതുകൊണ്ടു വിശ്വാ 7
സികൾ അത്രെ അബ്രാഹാമിന്റെ മക്കൾ
എന്നു അറിവിൻ. എന്നാൽ ദൈവം വി 8
ശ്വാസംമൂലം ജാതികളെ നീതീകരിക്കുന്നു
എന്നു തിരുവെഴുത്തു മുൻകണ്ടിട്ടു: "നി
ന്നിൽ സകലജാതികളും അനുഗ്രഹിക്ക
പ്പെടും" എന്നുള്ള സുവിശേഷം അബ്രാഹാ
മിനോടു മുമ്പുകൂട്ടി അറിയിച്ചു. അങ്ങനെ 9
വിശ്വാസികൾ വിശ്വാസിയായ അബ്രാ
ഹാമിനോടുകൂടെ അനുഗ്രഹിക്കപ്പെടുന്നു.
എന്നാൽ ന്യായപ്രമാണത്തിന്റെ പ്രവൃ 10
ത്തിയിൽ ആശ്രയിക്കുന്ന ഏവരും ശാപ
ത്തിൻ കീഴാകുന്നു; ന്യായപ്രമാണപുസ്ത
കത്തിൽ എഴുതിയിരിക്കുന്നതു ഒക്കെയും
ചെയ്വാൻ തക്കവണ്ണം അതിൽ നിലനില്ക്കാ
ത്തവൻ എല്ലാം ശപിക്കപ്പെട്ടവൻ എന്നു
എഴുതിയിരിക്കുന്നുവല്ലോ. എന്നാൽ ന്യാ 11
യപ്രമാണത്താൽ ആരും ദൈവസന്നി
ധിയിൽ നീതീകരിക്കപ്പെടുന്നില്ല എന്നതു
സ്പഷ്ടം; "നീതിമാൻ വിശ്വാസത്താൽ
ജീവിക്കും" എന്നല്ലോ ഉള്ളതു. ന്യായപ്ര 12
മാണത്തിന്നോ വിശ്വാസമല്ല ആധാരമാ
യിരിക്കുന്നതു; "അതു ചെയ്യുന്നവൻ അ
തിനാൽ ജീവിക്കും" എന്നുണ്ടല്ലോ. "മര 13
ത്തിന്മേൽ തൂങ്ങുന്നവൻ എല്ലാം ശപിക്ക
പ്പെട്ടവൻ" എന്നു എഴുതിയിരിക്കുന്നതു
പോലെ ക്രിസ്തു നമുക്കുവേണ്ടി ശാപമായി
തീർന്നു, ന്യായപ്രമാണത്തിന്റെ ശാപ
ത്തിൽനിന്നു നമ്മെ വിലെക്കു വാങ്ങി.
അബ്രാഹാമിന്റെ അനുഗ്രഹം ക്രിസ്തുയേ 14

ശുവിൽ ജാതികൾക്കു വരേണ്ടതിന്നു
നാം ആത്മാവെന്ന വാഗ്ദത്തവിഷയം വി
ശ്വാസത്താൽ പ്രാപിപ്പാൻ തന്നേ.
15 സഹോദരന്മാരേ, ഞാൻ മനുഷ്യരുടെ
ഇടയിൽ നടപ്പുള്ള ഒരു ദൃഷ്ടാന്തം പറ
യാം: ഒരു മനുഷ്യന്റെ നിയമം ആയാലും
അതിന്നു ഉറപ്പു വന്നശേഷം ആരും ദുർബ്ബ
ലമാക്കുകയോ അതിനോടു വല്ലതും കൂട്ടി
16 ക്കല്പിക്കയോ ചെയ്യുന്നില്ല. എന്നാൽ അ
ബ്രാഹാമിന്നും അവന്റെ സന്തതിക്കും വാ
ഗ്ദത്തങ്ങൾ ലഭിച്ചു; സന്തതികൾക്കും എന്നു
അനേകരെക്കുറിച്ചല്ല, നിന്റെ സന്തതി
ക്കും എന്നു ഏകനെക്കുറിച്ചത്രേ പറയു
17 ന്നതു; അതു ക്രിസ്തു തന്നേ. ഞാൻ പറ
യുന്നതിന്റെ താല്പര്യമോ: നാനൂററിമുപ്പ
തു ആണ്ടു കഴിഞ്ഞിട്ടു ഉണ്ടായ ന്യായപ്രമാ
ണം വാഗ്ദത്തത്തെ നീക്കുവാൻ തക്കവണ്ണം
അതു ദൈവം മുമ്പു ഉറപ്പാക്കിയ നിയമ
18 ത്തെ ദുർബ്ബലമാക്കുന്നില്ല. അവകാശം
ന്യായപ്രമാണത്താൽ എങ്കിൽ വാഗ്ദത്ത
ത്താലല്ല വരുന്നതു; അബ്രാഹാമിന്നോ
ദൈവം അതിനെ വാഗ്ദത്തംമൂലം നല്കി.
19 എന്നാൽ ന്യായപ്രമാണം എന്തിന്നു? വാ
ഗ്ദത്തം ലഭിച്ച സന്തതി വരുവോളം അതു
ലംഘനങ്ങൾനിമിത്തം കൂട്ടിച്ചേർത്തതും
ദൂതന്മാർമുഖാന്തരം മദ്ധ്യസ്ഥന്റെ ക
20 യ്യിൽ ഏല്പിച്ചതുമത്രേ. ഒരുത്തൻ മാ
ത്രം എങ്കിൽ മദ്ധ്യസ്ഥൻ വേണ്ടിവരിക
21 യില്ല; ദൈവമോ ഒരുത്തൻ മാത്രം. എ
ന്നാൽ ന്യായപ്രമാണം ദൈവവാഗ്ദത്ത
ങ്ങൾക്കു വിരോധമോ? ഒരുനാളും അല്ല;
ജീവിപ്പിപ്പാൻ കഴിയുന്നോരു ന്യായപ്രമാ
ണം നല്കിയിരുന്നു എങ്കിൽ ന്യായപ്രമാ
ണം വാസ്തവമായി നീതിക്കു ആധാരമാകു
22 മായിരുന്നു. എങ്കിലും വിശ്വസിക്കുന്നവ
ർക്കു വാഗ്ദത്തം യേശുക്രിസ്തുവിലെ വിശ്വാ
സത്താൽ ലഭിക്കേണ്ടതിന്നു തിരുവെഴുത്തു
എല്ലാവറെറയും പാപത്തിൻ കീഴടെച്ചു
കളഞ്ഞു.
വിശ്വാസം വരും മുമ്പെ നമ്മെ വെളി 23
പ്പെടുവാനിരുന്ന വിശ്വാസത്തിന്നായി
ക്കൊണ്ടു ന്യായപ്രമാണത്തിങ്കീഴ് അടെ
ച്ചു സൂക്ഷിച്ചിരുന്നു. അങ്ങനെ നാം വി 24
ശ്വാസത്താൽ നീതീകരിക്കപ്പെടേണ്ടതി
ന്നു ന്യായപ്രമാണം ക്രിസ്തുവിന്റെ അടുക്ക
ലേക്കു നടത്തുവാൻ നമുക്കു ശിശുപാലകനാ
യി ഭവിച്ചു. വിശ്വാസം വന്ന ശേഷമോ 25
നാം ഇനി ശിശുപാലകന്റെ കീഴിൽ അല്ല.
ക്രിസ്തുയേശുവിലെ വിശ്വാസത്താൽ നി 26
ങ്ങൾ എല്ലാവരും ദൈവത്തിന്റെ മക്കൾ
ആകുന്നു. ക്രിസ്തുവിനോടു ചേരുവാൻ 27
സ്നാനം ഏററിരിക്കുന്ന നിങ്ങൾ എല്ലാവ
രും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു. അ 28
തിൽ യെഹൂദനും യവനനും എന്നില്ല, ദാ
സനും സ്വതന്ത്രനും എന്നില്ല, ആണും
പെണ്ണും എന്നുമില്ല; നിങ്ങൾ എല്ലാവരും
ക്രിസ്തുയേശുവിൽ ഒന്നത്രേ. ക്രിസ്തുവി 29
ന്നുള്ളവർ എങ്കിലോ നിങ്ങൾ അബ്രാഹാ
മിന്റെ സന്തതിയും വാഗ്ദത്തപ്രകാരം അ
വകാശികളും ആകുന്നു.

## ൪. അദ്ധ്യായം.

അവകാശി സർവ്വത്തിന്നും യജമാനൻ
എങ്കിലും ശിശുവായിരിക്കുന്നേടത്തോളം
ദാസനെക്കാൾ ഒട്ടും വിശേഷതയുള്ളവ
നല്ല, പിതാവു നിശ്ചയിച്ച അവധി 2
യോളം രക്ഷകന്മാർക്കും ഗൃഹവിചാരകന്മാ
ർക്കും കീഴ്പെട്ടവനത്രേ എന്നു ഞാൻ പറ
യുന്നു. അതുപോലെ നാമും ശിശുക്കൾ 3
ആയിരുന്നപ്പോൾ ലോകത്തിന്റെ ആദി
പാഠങ്ങളിൻ കീഴ് അടിമപ്പെട്ടിരുന്നു.
എന്നാൽ കാലസമ്പൂർണ്ണത വന്നപ്പോൾ 4
ദൈവം തന്റെ പുത്രനെ സ്ത്രീയിൽനിന്നു
ജനിച്ചവനായി ന്യായപ്രമാണത്തിൻ

കീഴ് ജനിച്ചവനായി നിയോഗിച്ചയ
5 ച്ചു അവൻ ന്യായപ്രമാണത്തിൻ
കീഴുള്ളവരെ വിലെക്കു വാങ്ങീട്ടു നാം
പുത്രത്വം പ്രാപിക്കേണ്ടതിന്നു തന്നേ.
6 നിങ്ങൾ മക്കൾ ആകകൊണ്ടു അബ്ബാ
പിതാവെ എന്നു വിളിക്കുന്ന സ്വപുത്ര
ന്റെ ആത്മാവിനെ ദൈവം നമ്മുടെ
7 ഹൃദയങ്ങളിൽ അയച്ചു. അങ്ങനെ നീ
ഇനി ദാസനല്ല പുത്രനത്രെ: പുത്രനെങ്കി
ലോ ദൈവഹിതത്താൽ അവകാശിയും
ആകുന്നു.
8 എന്നാൽ അന്നു നിങ്ങൾ ദൈവത്തെ
അറിയാതെ സ്വഭാവത്താൽ ദൈവങ്ങളു
9 ല്ലാത്തവക്കു അടിമപ്പെട്ടിരുന്നു. ഇപ്പോ
ഴൊ ദൈവത്തെ അറിഞ്ഞും വിശേഷാൽ
ദൈവം നിങ്ങളെ അറിഞ്ഞുമിരിക്കെ നി
ങ്ങൾ പിന്നെയും ബലഹീനവും ദരിദ്രവു
മായ ആദിപാഠങ്ങളിലേക്കു തിരിഞ്ഞു അ
വെക്കു പുതുതായി അടിമപ്പെടുവാൻ ഇച്ഛി
10 ക്കുന്നതു എങ്ങനെ? നിങ്ങൾ ദിവസങ്ങ
ളും മാസങ്ങളും കാലങ്ങളും ആണ്ടുകളും
11 പ്രമാണിക്കുന്നു. ഞാൻ നിങ്ങൾക്കു വേ
ണ്ടി അദ്ധ്വാനിച്ചതു വെറുതെയായി എ
ന്നു ഞാൻ ഭയപ്പെടുന്നു.
12 സഹോദരന്മാരേ, ഞാൻ നിങ്ങളെപ്പോ
ലെ ആകയാൽ നിങ്ങളും എന്നെപ്പോലെ
ആകുവാൻ ഞാൻ നിങ്ങളോടു അപേക്ഷി
ക്കുന്നു. നിങ്ങൾ എന്നോടു ഒരു അന്യായ
13 വും ചെയ്തിട്ടില്ല. ഞാൻ ശരീരത്തിലെ
ബലഹീനതനിമിത്തം ഒന്നാമതു നിങ്ങ
ളോടു സുവിശേഷം അറിയിപ്പാൻ സംഗ
തിവന്നു എന്നു നിങ്ങൾ അറിയുന്നുവല്ലോ.
14 എന്റെ ശരീരസംബന്ധമായി നിങ്ങൾക്കു
ണ്ടായ പരീക്ഷനിമിത്തം നിങ്ങൾ നിന്ദ
യോ വെറുപ്പോ കാണിക്കാതെ ദൈവദൂത
നെപ്പോലെ, ക്രിസ്തുയേശുവിനെപ്പോലെ
എന്നെ കൈക്കൊൾകയത്രേ ചെയ്തതു.

നിങ്ങളുടെ ഭാഗ്യപ്രശംസ എവിടെ? കഴി 15
യും എങ്കിൽ നിങ്ങളുടെ കണ്ണു ചൂന്നെടുത്തു
എനിക്കു തരുമായിരുന്നു എന്നതിന്നു ഞാൻ
സാക്ഷി. അങ്ങനെയിരിക്കെ നിങ്ങ 16
ളോടു സത്യം പറകകൊണ്ടു ഞാൻ നി
ങ്ങൾക്കു ശത്രുവായിപ്പോയോ? അവർ 17
നിങ്ങളെക്കുറിച്ചു എരിവു കാണിക്കുന്നതു
ഗുണത്തിന്നായിട്ടല്ല; നിങ്ങളും അവരെ
കുറിച്ചു എരിവു കാണിക്കേണ്ടതിന്നു അ
വർ നിങ്ങളെ പുറത്തിട്ടു അടെച്ചുകളവാൻ
ഇച്ഛിക്കയത്രേ ചെയ്യുന്നതു. ഞാൻ നിങ്ങ 18
ളോടുകൂടെ ഇരിക്കുമ്പോൾ മാത്രമല്ല എല്ലാ
പ്പോഴും നല്ല കാൎയ്യത്തിൽ എരിവു കാണി
ക്കുന്നതു നന്നു. ക്രിസ്തു നിങ്ങളിൽ ഉരു 19
വാകുവോളം ഞാൻ പിന്നെയും പ്രസവ
വേദനപ്പെടുന്നവരായ എന്റെ കുഞ്ഞുങ്ങ
ളേ, ഇന്നു നിങ്ങളുടെ അടുക്കൽ ഇരുന്നു 20
എന്റെ ശബ്ദം മാറുവാൻ കഴിഞ്ഞിരുന്നു
എങ്കിൽ കൊള്ളായിരുന്നു; ഞാൻ നിങ്ങ
ളെക്കുറിച്ചു വിഷമിക്കുന്നു.
ന്യായപ്രമാണത്തിൻ കീഴിരിപ്പാൻ ഇ 21
ച്ഛിക്കുന്നവരേ, നിങ്ങൾ ന്യായപ്രമാണം
കേൾക്കുന്നില്ലയോ? എന്നോടു പറവിൻ.
അബ്രാഹാമിന്നു രണ്ടു പുത്രന്മാർ ഉണ്ടായി 22
രുന്നു; ഒരുവൻ ദാസി പ്രസവിച്ചവൻ
ഒരുവൻ സ്വതന്ത്ര പ്രസവിച്ചവൻ എന്നു
എഴുതിയിരിക്കുന്നുവല്ലോ. ദാസിയുടെ 23
മകൻ ജഡപ്രകാരവും സ്വതന്ത്രയുടെ
മകനോ വാഗ്ദത്തത്താലും ജനിച്ചിരുന്നു.
ഇതു സാദൃശ്യമാകുന്നു. ഈ സ്ത്രീകൾ രണ്ടു 24
നിയമങ്ങൾ അത്രെ; ഒന്നു സീനായ്മല
യിൽനിന്നു ഉണ്ടായി അടിമകളെ പ്രസ
വിക്കുന്നു; അതു ഹാഗർ. ഹാഗർ എന്നതു 25
അറബിദേശത്തു സീനായ്മലയെ കുറിക്കുന്നു.
അതു ഇപ്പോഴത്തെ യെരൂശലേമിനോടു
ഒക്കുന്നു; അതു തന്റെ മക്കളോടുകൂടെ അ
ടിമയിലല്ലോ ഇരിക്കുന്നതു. മീതെയുള്ള 26

യെരുശലേമോ സ്വാതന്ത്ര്യയാകുന്നു; അ
വൾ തന്നേ നമ്മുടെ അമ്മ.
27 "പ്രസവിക്കാത്ത മച്ചിയേ, ആനന്ദിക്ക;
നോവുകിട്ടാത്തവളേ, പൊട്ടി ആൎക്ക;
ഏകാകിനിയുടെ മക്കൾ ഭൎത്താവുള്ളവ
ളുടെ മക്കളെക്കാൾ അധികം"
28 എന്നു എഴുതിയിരിക്കുന്നുവല്ലോ. നാമോ
സഹോദരന്മാരേ, യിസ്സാക്കിനെപ്പോലെ
വാഗ്ദത്തത്താൽ ജനിച്ച മക്കൾ ആകുന്നു.
29 എന്നാൽ അന്നു ജഡപ്രകാരം ജനിച്ചവൻ
ആത്മപ്രകാരം ജനിച്ചവനെ ഉപദ്രവി
30 ച്ചതുപോലെ ഇന്നും കാണുന്നു. തിരുവെ
ഴുത്തോ എന്തു പറയുന്നു? ദാസിയെയും
മകനെയും പുറത്താക്കിക്കളക; ദാസിയുടെ
മകൻ സ്വാതന്ത്ര്യയുടെ മകനോടുകൂടെ അ
31 വകാശി ആകയില്ല. അങ്ങനെ സഹോ
ദരന്മാരേ, നാം ദാസിയുടെ മക്കളല്ല സ്വ
തന്ത്ര്യയുടെ മക്കളത്രേ.

## ൫. അദ്ധ്യായം.

സ്വാതന്ത്ര്യത്തിന്നായിട്ടു ക്രിസ്തു നമ്മെ
സ്വതന്ത്രരാക്കി; ആകയാൽ അതിൽ
ഉറെച്ചുനില്പിൻ; അടിമനുകത്തിൽ പി
ന്നെയും കുടുങ്ങിപ്പോകരുതു.
2 നിങ്ങൾ പരിച്ഛേദന ഏററാൽ ക്രിസ്തു
വിനെക്കൊണ്ടു നിങ്ങൾക്കു ഒരു പ്രയോജ
നവുമില്ല എന്നു പൌലൊസായ ഞാൻ
3 നിങ്ങളോടു പറയുന്നു. പരിച്ഛേദന
ഏല്ക്കുന്ന ഏതുമനുഷ്യനോടും: അവൻ ന്യാ
യപ്രമാണം മുഴുവനും നിവൎത്തിപ്പാൻ കട
മ്പെട്ടിരിക്കുന്നു എന്നു ഞാൻ പിന്നെയും
4 സാക്ഷീകരിക്കുന്നു. ന്യായപ്രമാണത്താൽ
നീതീകരിക്കപ്പെടുവാൻ ഇച്ഛിക്കുന്ന നി
ങ്ങൾ ക്രിസ്തുവിനോടു വേറുപെട്ടുപോയി;
നിങ്ങൾ കൃപയിൽനിന്നു വീണുപോയി.
5 ഞങ്ങളോ വിശ്വാസത്താൽ നീതി ലഭിക്കും
എന്നുള്ള പ്രത്യാശാനിവൃത്തിയെ ആത്മാ
വിനാൽ കാത്തിരിക്കുന്നു. ക്രിസ്തുയേശു 6
വിൽ പരിച്ഛേദനയല്ല അഗ്രചൎമ്മവുമല്ല
സ്നേഹത്താൽ വ്യാപരിക്കുന്ന വിശ്വാസ
മത്രേ കാൎയ്യം. നിങ്ങൾ നന്നായി ഓടി 7
യിരുന്നു; സത്യം അനുസരിക്കാതിരിപ്പാൻ
നിങ്ങളെ ആർ തടുത്തുകളഞ്ഞു? ഇങ്ങ 8
നെ നിങ്ങളെ അനുസരിപ്പിച്ചതു നിങ്ങ
ളെ വിളിച്ചവന്റെ പ്രവൃത്തിയല്ല. അ 9
സാരം പുളിമാവു പിണ്ഡത്തെ മുഴുവനും
പുളിപ്പിക്കുന്നു. നിങ്ങൾക്കു ഭിന്നാഭിപ്രാ 10
യമുണ്ടാകയില്ല എന്നു ഞാൻ കൎത്താവിൽ
ഉറെച്ചിരിക്കുന്നു; എന്നാൽ നിങ്ങളെ കല
ക്കുന്നവൻ ആരായാലും ശിക്ഷാവിധി ചുമ
ക്കും. ഞാനോ, സഹോദരന്മാരേ, ഇ 11
പ്പോഴും പരിച്ഛേദന പ്രസംഗിക്കുന്നു
എന്നുവരികിൽ ഇനിയും ഉപദ്രവം സഹി
ക്കുന്നതു എന്തു? അങ്ങനെ എങ്കിൽ ക്രൂശി
ന്റെ ഇടൎച്ച നീങ്ങിപ്പോയല്ലോ. നിങ്ങ 12
ളെ കലഹിപ്പിക്കുന്നവർ അംഗച്ഛേദം
ചെയ്തുകൊണ്ടാൽ കൊള്ളായിരുന്നു.

സഹോദരന്മാരേ, നിങ്ങൾ സ്വാതന്ത്ര്യ 13
ത്തിന്നായി വിളിക്കപ്പെട്ടിരിക്കുന്നു; ഈ
സ്വാതന്ത്ര്യം ജഡത്തിന്നു അവസരമാ
ക്കുക മാത്രം ചെയ്യാതെ സ്നേഹത്താൽ അ
ന്യോന്യം സേവിപ്പിൻ. കൂട്ടുകാരനെ 14
നിന്നെപ്പോലെ തന്നേ സ്നേഹിക്കേണം
എന്നുള്ള ഏകവാക്യത്തിൽ ന്യായപ്രമാണം
മുഴുവനും അടങ്ങിയിരിക്കുന്നു. നിങ്ങൾ 15
അന്യോന്യം കടിക്കയും തിന്നുകളകയും
ചെയ്താലോ ഒരുവനാൽ ഒരുവൻ ഒടുങ്ങി
പ്പോകാതിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ.

ആത്മാവിനെ അനുസരിച്ചു നടപ്പിൻ; 16
എന്നാൽ നിങ്ങൾ ജഡത്തിന്റെ മോഹം
നിവൎത്തിക്കയില്ല എന്നു ഞാൻ പറയുന്നു.
ജഡാഭിലാഷം ആത്മാവിന്നും ആത്മാഭി 17
ലാഷം ജഡത്തിന്നും വിരോധമായിരി
ക്കുന്നു. നിങ്ങൾ ഇച്ഛിക്കുന്നതു ചെയ്യാത

വണ്ണം അവ തമ്മിൽ പ്രതികൂലമല്ലോ.
18 ആത്മാവിനെ അനുസരിച്ചുനടക്കുന്നു
എങ്കിൽ നിങ്ങൾ ന്യായപ്രമാണത്തിൻ
19 കീഴുള്ളവരല്ല. ജഡത്തിന്റെ പ്രവൃത്തി
20 കളോ ദുൎന്നടപ്പു, അശുദ്ധി, ദുഷ്കാമം, വി
ഗ്രഹാരാധന, ആഭിചാരം, പക, പിണ
ക്കം, ജാരശങ്ക, ക്രോധം, ശാഠ്യം, ദ്വന്ദ്വ
21 പക്ഷം, ഭിന്നത, അസൂയ, മദ്യപാനം,
വെറിക്കൂത്തു മുതലായവ എന്നു വെളിവാ
കുന്നു; ഈ വക പ്രവൎത്തിക്കുന്നവർ ദൈ
വരാജ്യം അവകാശമാക്കുകയില്ല എന്നു
ഞാൻ മുമ്പെ പറഞ്ഞതുപോലെ ഇപ്പോഴും
22 നിങ്ങളോടു മുൻകൂട്ടി പറയുന്നു. ആത്മാ
വിന്റെ ഫലമോ: സ്നേഹം, സന്തോഷം,
സമാധാനം, ദീൎഘക്ഷമ, ദയ, പരോപ
23 കാരം, വിശ്വസ്തത, സൌമ്യത, ഇന്ദ്രിയ
ജയം; ഈ വകെക്കു വിരോധമായി ഒരു
24 ന്യായപ്രമാണവുമില്ല. ക്രിസ്തുയേശുവി
നുള്ളവർ ജഡത്തെ അതിന്റെ രാഗമോ
ഹങ്ങളോടുംകൂടെ ക്രൂശിച്ചിരിക്കുന്നു.
25 ആത്മാവിനാൽ നാം ജീവിക്കുന്നു എ
ങ്കിൽ ആത്മാവിനെ അനുസരിച്ചു നടക്കു
26 കയും ചെയ്ക. നാം അന്യോന്യം പോരി
നു വിളിച്ചും അന്യോന്യം അസൂയപ്പെട്ടും
കൊണ്ടു വൃഥാഭിമാനികൾ ആകരുതു.

## ൬. അദ്ധ്യായം.

സഹോദരന്മാരേ, ഒരു മനുഷ്യൻ വല്ല
തെറ്റിലും അകപ്പെട്ടുപോയെങ്കിൽ ആ
ത്മികരായ നിങ്ങൾ അങ്ങനെയുള്ളവനെ
സൌമ്യതയുടെ ആത്മാവിൽ യഥാസ്ഥാന
പ്പെടുത്തുവിൻ; നീയും പരീക്ഷയിൽ അ
കപ്പെടാതിരിപ്പാൻ സൂക്ഷിച്ചുകൊൾക.
2 തമ്മിൽ തമ്മിൽ ഭാരങ്ങളെ ചുമപ്പിൻ;
ഇങ്ങനെ ക്രിസ്തുവിന്റെ ന്യായപ്രമാണം
3 നിവൎത്തിപ്പിൻ. താൻ അല്പനായിരിക്കെ
മഹാൻ ആകുന്നു എന്നു ഒരുത്തൻ നിരൂ
പിച്ചാൽ തന്നെത്താൻ വഞ്ചിക്കുന്നു. ഓ 4
രോരുത്തൻ താന്താന്റെ പ്രവൃത്തി ശോ
ധന ചെയ്യട്ടെ; എന്നാൽ അവൻ തന്റെ
പ്രശംസ മറ്റൊരുത്തനെ കാണിക്കാതെ
തന്നിൽ തന്നേ അടക്കിവെക്കും. ഓരോ 5
രുത്തൻ താന്താന്റെ ചുമടു ചുമക്കു
മല്ലോ.
വചനം പഠിക്കുന്നവൻ പഠിപ്പിക്കുന്ന 6
വനു എല്ലാനന്മയിലും ഓഹരി കൊടു
ക്കേണം. വഞ്ചനപ്പെടാതിരിപ്പിൻ; ദൈ 7
വത്തെ പരിഹസിച്ചുകൂടാ; മനുഷ്യൻ വി
തെക്കുന്നതു തന്നേ കൊയ്യും. ജഡത്തിൽ 8
വിതെക്കുന്നവൻ ജഡത്തിൽനിന്നു നാശം
കൊയ്യും; ആത്മാവിൽ വിതെക്കുന്നവൻ
ആത്മാവിൽനിന്നു നിത്യജീവനെ കൊ
യ്യും. നന്മ ചെയ്കയിൽ നാം മടുത്തുപോ 9
കരുതു; തളൎന്നുപോകാഞ്ഞാൽ തക്കസമ
യത്തു നാം കൊയ്യും. ആകയാൽ അവ 10
സരം കിട്ടുംപോലെ നാം എല്ലാവൎക്കും, വി
ശേഷാൽ സഹവിശ്വാസികൾക്കും നന്മ
ചെയ്ക.
നോക്കുവിൻ: എത്ര വലിയ അക്ഷരമാ 11
യി ഞാൻ നിങ്ങൾക്കു സ്വന്തകൈകൊ
ണ്ടു തന്നേ എഴുതിയിരിക്കുന്നു. ജഡ 12
ത്തിൽ സുമുഖം കാണിപ്പാൻ ഇച്ഛിക്കുന്ന
വർ ഒക്കെയും ക്രിസ്തുവിന്റെ ക്രൂശുനിമി
ത്തം ഉപദ്രവം സഹിക്കാതിരിക്കേണ്ടതിന്നു
മാത്രം നിങ്ങളെ പരിച്ഛേദന ഏല്പാൻ നി
ൎബ്ബന്ധിക്കുന്നു. പരിച്ഛേദനക്കാർ തന്നേ 13
യും ന്യായപ്രമാണം ആചരിക്കുന്നില്ലല്ലോ;
നിങ്ങളുടെ ജഡത്തിൽ പ്രശംസിക്കേണം
എന്നുവെച്ചു നിങ്ങൾ പരിച്ഛേദന ഏ
ല്പാൻ അവർ ഇച്ഛിക്കുന്നതേയുള്ളു. എനി 14
ക്കോ നമ്മുടെ കൎത്താവായ യേശുക്രിസ്തു
വിന്റെ ക്രൂശിൽ അല്ലാതെ പ്രശംസി
പ്പാൻ ഇടവരരുതു; അവനാൽ ലോകം എ
നിക്കും ഞാൻ ലോകത്തിന്നും ക്രൂശിക്കപ്പെ

15 ട്ടിരിക്കുന്നു. പരിഛേദനയല്ല അഗ്രചൎമ്മ
16 വുമല്ല പുതിയ സൃഷ്ടിയത്രേ കാൎയ്യം. ഈ
പ്രമാണം അനുസരിച്ചുനടക്കുന്ന ഏവൎക്കും
ദൈവത്തിന്റെ യിസ്രായേലിന്നും സമാ
ധാനവും കരുണയും ഉണ്ടാകട്ടെ.
17 ഇനി ആരും എനിക്കു പ്രയാസം വരു
ത്തരുതു; ഞാൻ യേശുവിന്റെ ചൂടടയാളം
എന്റെ ശരീരത്തിൽ വഹിക്കുന്നു.
സഹോദരന്മാരേ, നമ്മുടെ കൎത്താവായ 18
യേശുക്രിസ്തുവിന്റെ കൃപ നിങ്ങളുടെ
ആത്മാവിനോടുകൂടെ ഇരിക്കുമാറാകട്ടെ.
ആമേൻ.

# THE EPISTLE OF PAUL THE APOSTLE TO THE EPHESIANS

## അപ്പൊസ്തലനായ പൌലൊസ് എഫെസ്യൎക്ക എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

ദൈവേഷ്ടത്താൽ ക്രിസ്തുയേശുവി
ന്റെ അപ്പൊസ്തലനായ പൌലൊസ്
[എഫെസോസിൽ ഉള്ള] വിശുദ്ധന്മാരും
ക്രിസ്തുയേശുവിൽ വിശ്വാസികളുമായവൎക്കു
2 എഴുതുന്നതു: നമ്മുടെ പിതാവായ ദൈ
വത്തിങ്കൽനിന്നും കൎത്താവായ യേശുക്രി
സ്തുവിങ്കൽനിന്നും നിങ്ങൾക്കു കൃപയും
സമാധാനവും ഉണ്ടാകട്ടെ.
3 സ്വൎഗ്ഗത്തിലെ സകലആത്മികാനുഗ്ര
ഹത്താലും നമ്മെ ക്രിസ്തുവിൽ അനുഗ്രഹി
ച്ചിരിക്കുന്ന നമ്മുടെ കൎത്താവായ യേശുക്രി
സ്തുവിന്റെ ദൈവവും പിതാവുമായവൻ
4 വാഴ്ത്തപ്പെട്ടവൻ. നാം തന്റെ സന്നിധി
യിൽ വിശുദ്ധരും നിഷ്കളങ്കരും ആകേണ്ട
തിന്നു അവൻ ലോകസ്ഥാപനത്തിന്നു
മുമ്പെ നമ്മെ അവനിൽ തിരഞ്ഞെടുക്കയും
5 തിരുഹിതത്തിന്റെ പ്രസാദപ്രകാരം യേ
ശുക്രിസ്തുമുഖാന്തരം നമ്മെ ദത്തെടുക്കേണ്ട
തിന്നു അവൻ പ്രിയനായവനിൽ നമുക്കു 6
സൌജന്യമായി നല്കിയ തന്റെ കൃപാമഹ
ത്വത്തിന്റെ പുകഴ്ചെക്കായി സ്നേഹത്തിൽ
നമ്മെ മുന്നിയമിക്കയും ചെയ്തുവല്ലോ.
അവനിൽ നമുക്കു അവന്റെ രക്തത്താൽ 7
അതിക്രമങ്ങളുടെ മോചനമെന്ന വീണ്ടെ
ടുപ്പു ഉണ്ടു. അതു അവൻ നമുക്കു താൻ ധാ 8
രാളമായി കാണിച്ച കൃപാധനപ്രകാരം
സകലജ്ഞാനവും വിവേകവുമായി നല്കി
യിരിക്കുന്നു. അവനിൽ താൻ മുന്നിൎണ്ണയി 9
ച്ച തന്റെ പ്രസാദത്തിന്നു തക്കവണ്ണം ത
ന്റെ ഹിതത്തിന്റെ മൎമ്മം അവൻ നമ്മോ
ടു അറിയിച്ചു. അതു സ്വൎഗ്ഗത്തിലും ഭൂമി 10
യിലുമുള്ളതു എല്ലാം പിന്നെയും ക്രിസ്തുവിൽ
ഒന്നായിച്ചേൎക്ക എന്നിങ്ങനെ കാലസമ്പൂ
ൎണ്ണതയിലെ വ്യവസ്ഥെക്കായിക്കൊണ്ടു ത
ന്നേ. അവനിൽ നാം അവകാശവും പ്രാ 11
പിച്ചു, തന്റെ ഹിതത്തിന്റെ ആലോചന

പോലെ സകലവും പ്രവൎത്തിക്കുന്നവന്റെ
12 നിൎണ്ണയപ്രകാരം മുന്നിയമിക്കപ്പെട്ടതു മു
ന്പിൽകൂട്ടി ക്രിസ്തുവിൽ ആശവെച്ചവരായ
ഞങ്ങൾ അവന്റെ മഹത്വത്തിന്റെ പു
13 കഴ്ചെക്കാകേണ്ടതിന്നു തന്നെ. അവനിൽ
നിങ്ങൾക്കും നിങ്ങളുടെ രക്ഷയെക്കുറിച്ചുള്ള
സുവിശേഷം എന്ന സത്യവചനം നിങ്ങൾ
കേൾക്കയും അവനിൽ വിശ്വസിക്കയും
14 ചെയ്തിട്ടു, തന്റെ സ്വന്തജനത്തിന്റെ വീ
ണ്ടെടുപ്പിന്നു വേണ്ടി തന്റെ മഹത്വത്തി
ന്റെ പുകഴ്ചെക്കായിട്ടു നമ്മുടെ അവകാ
ശത്തിന്റെ അച്ചാരമായ വാഗ്ദത്തത്തിൻ
പരിശുദ്ധാത്മാവിനാൽ മുദ്രയിട്ടിരിക്കുന്നു.
15 അതുനിമിത്തം ഞാനും നിങ്ങൾക്കു
കൎത്താവായ യേശുവിലുള്ള വിശ്വാസത്തെ
യും സകലവിശുദ്ധന്മാരോടുമുള്ള സ്നേഹ
16 ത്തെയും കുറിച്ചു കേട്ടിട്ടു, നിങ്ങൾക്കു വേ
ണ്ടി ഇടവിടാതെ സ്തോത്രംചെയ്തു എന്റെ
പ്രാൎത്ഥനയിൽ നിങ്ങളെ ഓൎത്തുംകൊണ്ടു
17 നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ
ദൈവവും മഹത്വമുള്ള പിതാവുമായവൻ
നിങ്ങൾക്കു തന്നെക്കുറിച്ചുള്ള പരിജ്ഞാന
ത്തിൽ ജ്ഞാനത്തിന്റെയും വെളിപ്പാടി
ന്റെയും ആത്മാവിനെ തരേണ്ടതിന്നും
നിങ്ങളുടെ ഹൃദയദൃഷ്ടി പ്രകാശിപ്പിച്ചിട്ടു
18 അവന്റെ വിളിയാലുള്ള ആശ ഇന്നതെ
ന്നും വിശുദ്ധന്മാരിൽ അവന്റെ അവ
കാശത്തിന്റെ മഹിമാധനം ഇന്നതെന്നും
19 അവന്റെ ബലത്തിൻ വല്ലഭത്വത്തി
ന്റെ വ്യാപാരത്താൽ വിശ്വസിക്കുന്ന ന
മുക്കു വേണ്ടി വ്യാപരിക്കുന്ന അവന്റെ ശ
ക്തിയുടെ അളവററ വലിപ്പം ഇന്നതെന്നും
നിങ്ങൾ അറിയേണ്ടതിന്നും പ്രാൎത്ഥിക്കുന്നു.
20 അങ്ങനെ അവൻ ക്രിസ്തുവിലും വ്യാപരി
ച്ചു അവനെ മരിച്ചവരുടെ ഇടയിൽനിന്നു
ഉയിൎപ്പിക്കയും സ്വൎഗ്ഗത്തിൽ തന്റെ വല
21 ത്തുഭാഗത്തു എല്ലാവാഴ്ചെക്കും അധികാര
ത്തിന്നും ശക്തിക്കും കൎത്തൃത്വത്തിന്നും ഈ
ലോകത്തിൽ മാത്രമല്ല വരുവാനുള്ളതിലും
വിളിക്കപ്പെടുന്ന സകലനാമത്തിന്നും അ
ത്യന്തം മീതെ ഇരുത്തുകയും സൎവ്വവും 22
അവന്റെ കാല്ക്കീഴാക്കിവെച്ചു അവനെ
സൎവ്വത്തിന്നും മീതെ തലയാക്കി എല്ലാ 23
ററിലും എല്ലാം നിറെക്കുന്നവന്റെ നിറവാ
യിരിക്കുന്ന അവന്റെ ശരീരമായ സഭെ
ക്കു കൊടുക്കയും ചെയ്തിരിക്കുന്നു.

## ൨. അദ്ധ്യായം.

അതിക്രമങ്ങളാലും പാപങ്ങളാലും മരിച്ച
വരായിരുന്ന നിങ്ങളെയും അവൻ ഉയി
ൎപ്പിച്ചു. അവയിൽ നിങ്ങൾ മുമ്പെ ഈ 2
ലോകത്തിന്റെ കാലഗതിയെയും ആകാ
ശത്തിലെ അധികാരത്തിന്നും അനുസര
ണക്കേടിന്റെ മക്കളിൽ ഇപ്പോൾ വ്യാപ
രിക്കുന്ന ആത്മാവിന്നും അധിപതിയായ
വനെയും അനുസരിച്ചുനടന്നു. അവ 3
രുടെ ഇടയിൽ നാം എല്ലാവരും മുമ്പെ
നമ്മുടെ ജഡമോഹങ്ങളിൽ നടന്നു ജഡ
ത്തിന്നും മനോവികാരങ്ങൾക്കും ഇഷ്ടമാ
യതു ചെയ്തുംകൊണ്ടു മററുള്ളവരെപ്പോലെ
പ്രകൃതിയാൽ കോപത്തിന്റെ മക്കൾ ആ
യിരുന്നു. കരുണാസമ്പന്നനായ ദൈ 4
വമോ നമ്മെ സ്നേഹിച്ച മഹാസ്നേഹംനി
മിത്തം അതിക്രമങ്ങളാൽ മരിച്ചവരായി 5
രുന്ന നമ്മെ ക്രിസ്തുവിനോടുകൂടെ ജീവി
പ്പിക്കയും — കൃപയാലത്രേ നിങ്ങൾ രക്ഷി
ക്കപ്പെട്ടിരിക്കുന്നു — ക്രിസ്തുയേശുവിൽ ന 6
മ്മെക്കുറിച്ചുള്ള വാത്സല്യത്തിൽ തന്റെ
കൃപയുടെ അത്യന്തധനത്തെ വരും കാല
ങ്ങളിൽ കാണിക്കേണ്ടതിന്നു ക്രിസ്തുയേശു 7
വിൽ അവനോടുകൂടെ ഉയിൎത്തെഴുന്നേ
ല്പിച്ചു സ്വൎഗ്ഗത്തിൽ ഇരുത്തുകയും ചെയ്തു.
കൃപയാലല്ലോ നിങ്ങൾ വിശ്വാസംമൂലം 8
രക്ഷിക്കപ്പെട്ടിരിക്കുന്നതു; അതിന്നും നി

ങ്ങൾ കാരണമല്ല; ദൈവത്തിന്റെ ദാന
9 മത്രെയാകുന്നു. ആരും പ്രശംസിക്കാതി
10 രിപ്പാൻ പ്രവൃത്തികളും കാരണമല്ല. നാം
അവന്റെ കൈപ്പണിയായി സൽപ്രവൃ
ത്തികൾക്കായിട്ടു ക്രിസ്തുയേശുവിൽ സൃഷ്ടി
ക്കപ്പെട്ടവരാകുന്നു; നാം ചെയ്തുപോരേണ്ടു
തിന്നു ദൈവം അവ മുന്നൊരുക്കിയിരി
ക്കുന്നു.
11 ആകയാൽ നിങ്ങൾ മുമ്പെ പ്രകൃതി
യാൽ ജാതികളായിരുന്നു; ജഡത്തിൽ ക
യ്യാലുള്ള പരിച്ഛേദന ഏററു പരിച്ഛേദന
ക്കാർ എന്നു പേരുള്ളവരാൽ അഗ്രചൎമ്മ
12 ക്കാർ എന്നു വിളിക്കപ്പെട്ടിരുന്നു; അക്കാ
ലത്തു നിങ്ങൾ ക്രിസ്തുവിനെ കൂടാതെയുള്ള
വരും യിസ്രായേൽപൌരതയോടു സംബ
ന്ധമില്ലാത്തവരും വാഗ്ദത്തത്തിന്റെ നിയ
മങ്ങൾക്കു അന്യരും പ്രത്യാശയില്ലാത്തവ
രും ലോകത്തിൽ ദൈവമില്ലാത്തവരും ആ
13 യിരുന്നു എന്നു ഓൎത്തുകൊൾവിൻ. മുമ്പെ
ദൂരസ്ഥരായിരുന്ന നിങ്ങൾ ഇപ്പോൾ ക്രി
സ്തുയേശുവിൽ ക്രിസ്തുവിന്റെ രക്തത്താൽ
14 സമീപസ്ഥരായിത്തീൎന്നു. അവൻ നമ്മു
ടെ സമാധാനം; അവൻ ഇരുപക്ഷത്തെ
യും ഒന്നാക്കി, ചട്ടങ്ങളും കല്പനകളുമായ
ന്യായപ്രമാണം എന്ന ശത്രുത്വം തന്റെ
ജഡത്താൽ നീക്കി വേൎപ്പാടിന്റെ നടുച്ചു
15 വർ ഇടിച്ചുകളഞ്ഞു സമാധാനം ഉണ്ടാ
ക്കിക്കൊണ്ടു ഇരുപക്ഷത്തെയും തന്നിൽ
ഒരേ പുതുമനുഷ്യനാക്കി സൃഷ്ടിപ്പാനും
16 ക്രൂശിന്മേൽവെച്ചു ശത്രുത്വം ഇല്ലാതാക്കി
അതിനാൽ ഇരുപക്ഷത്തെയും ഏകശരീ
രത്തിൽ ദൈവത്തോടു നിരപ്പിപ്പാനും
17 തന്നേ. അവൻ വന്നു ദൂരത്തായിരുന്ന
നിങ്ങൾക്കു സമാധാനവും സമീപത്തുള്ള
18 വൎക്കു സമാധാനവും സുവിശേഷിച്ചു. അ
വൻമുഖാന്തരം നമുക്കു ഇരുപക്ഷക്കാൎക്കും
ഏകാത്മാവിനാൽ പിതാവിങ്കലേക്കു പ്ര
വേശനം ഉണ്ടു. ആകയാൽ നിങ്ങൾ 19
ഇനി അന്യന്മാരും പരദേശികളുമല്ല വി
ശുദ്ധന്മാരുടെ സഹപൌരന്മാരും ദൈവ
ത്തിന്റെ ഭവനക്കാരുമത്രേ. ക്രിസ്തുയേശു 20
തന്നേ മൂലക്കല്ലായിരിക്കെ നിങ്ങളെ അ
പ്പൊസ്തലന്മാരും പ്രവാചകന്മാരും എന്ന
അടിസ്ഥാനത്തിന്മേൽ പണിതിരിക്കുന്നു.
അവനിൽ കെട്ടിടം മുഴുവനും യുക്തമായി 21
ചേൎന്നു കൎത്താവിൽ വിശുദ്ധമന്ദിരമായി
വളരുന്നു. അവനിൽ നിങ്ങളെയും ദൈ 22
വത്തിന്റെ നിവാസമാകേണ്ടതിന്നു ആ
ത്മാവിനാൽ ഒന്നിച്ചു പണിതുവരുന്നു.

## ൩. അദ്ധ്യായം.

**അ**തുനിമിത്തം പൌലൊസ് എന്ന ഞാൻ
ജാതികളായ നിങ്ങൾക്കു വേണ്ടി ക്രിസ്തു
യേശുവിന്റെ ബദ്ധനായിരിക്കുന്നു. നി 2
ങ്ങൾക്കായി എനിക്കു ലഭിച്ച ദൈവകൃപയു
ടെ വ്യവസ്ഥയെക്കുറിച്ചു ഞാൻ മീതെ ചുരു 3
ക്കത്തിൽ എഴുതിയതുപോലെ വെളിപ്പാടി
നാൽ എനിക്കു ഒരു മൎമ്മം അറിയായ്വന്നു
എന്നു നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. നിങ്ങൾ 4
അതു വായിച്ചാൽ ക്രിസ്തുവിനെ സംബ
ന്ധിച്ചുള്ള മൎമ്മത്തിൽ എനിക്കുള്ള ബോധം
നിങ്ങൾക്കു ഗ്രഹിക്കാം. ആ മൎമ്മം ഇപ്പോൾ 5
അവന്റെ വിശുദ്ധ അപ്പൊസ്തലന്മാൎക്കും
പ്രവാചകന്മാൎക്കും ആത്മാവിനാൽ വെളി
പ്പെട്ടതുപോലെ പൂൎവ്വകാലങ്ങളിൽ മനു
ഷ്യൎക്കു അറിയായ്വന്നിരുന്നില്ല. അതോ 6
ജാതികൾ സുവിശേഷത്താൽ ക്രിസ്തുയേശു
വിൽ കൂട്ടവകാശികളും ഏകശരീരസ്ഥരും
വാഗ്ദത്തത്തിൽ പങ്കാളികളും ആകേണം
എന്നുള്ളതു തന്നേ. ആ സുവിശേഷ 7
ത്തിന്നു ഞാൻ അവന്റെ ശക്തിയുടെ
വ്യാപാരപ്രകാരം എനിക്കു ലഭിച്ച ദൈവ
ത്തിന്റെ കൃപാദാനത്താൽ ശുശ്രൂഷക്കാര
നായിത്തീൎന്നു. സകലവിശുദ്ധന്മാരിലും 8

ഏററവും ചെറിയവനായ എനിക്കു ജാതി
കളോടു ക്രിസ്തുവിന്റെ അപ്രമേയധന
9 ത്തെക്കുറിച്ചു പ്രസംഗിപ്പാനും സകലവും
സൃഷ്ടിച്ച ദൈവത്തിൽ അനാദികാലംമു
തൽ മറഞ്ഞുകിടന്ന മൎമ്മത്തിന്റെ വ്യവസ്ഥ
ഇന്നതെന്നു എല്ലാവൎക്കും പ്രകാശിപ്പിപ്പാ
10 നുമായി ഈ കൃപ നല്കിയിരിക്കുന്നു. അ
ങ്ങനെ ഇപ്പോൾ സ്വൎഗ്ഗത്തിൽ വാഴ്ചകൾ
ക്കും അധികാരങ്ങൾക്കും ദൈവത്തിന്റെ
11 ബഹുവിധമായ ജ്ഞാനം, അവൻ നമ്മു
ടെ കൎത്താവായ യേശുക്രിസ്തുവിൽ നിവ
ൎത്തിച്ച അനാദിനിൎണ്ണയപ്രകാരം സഭ
12 മുഖാന്തരം അറിയായ്വരുന്നു. അവനിൽ
ആശ്രയിച്ചിട്ടു അവങ്കലുള്ള വിശ്വാസ
ത്താൽ നമുക്കു ധൈൎയ്യവും പ്രവേശനവും
13 ഉണ്ടു. അതുകൊണ്ടു ഞാൻ നിങ്ങൾക്കു
വേണ്ടി സഹിക്കുന്ന കഷ്ടങ്ങൾ നിങ്ങളുടെ
മഹത്വമാകയാൽ അവനിമിത്തം അധൈ
ൎയ്യപ്പെട്ടുപോകരുതു എന്നു ഞാൻ അപേ
ക്ഷിക്കുന്നു.
14 അതുനിമിത്തം ഞാൻ സ്വൎഗ്ഗത്തിലും
ഭൂമിയിലുമുള്ള സകലകുടുംബത്തിന്നും പേർ
15 വരുവാൻ കാരണമായ പിതാവിന്റെ
16 സന്നിധിയിൽ മുട്ടുകുത്തുന്നു. അവൻ
തന്റെ മഹത്വത്തിന്റെ ധനത്തിന്നു
ഒത്തവണ്ണം അവന്റെ ആത്മാവിനാൽ
നിങ്ങൾ അകത്തെ മനുഷ്യനെ സംബ
ന്ധിച്ചു ശക്തിയോടെ ബലപ്പെടേണ്ടതി
17 ന്നും ക്രിസ്തു വിശ്വാസത്താൽ നിങ്ങളുടെ
ഹൃദയങ്ങളിൽ വസിക്കേണ്ടതിന്നും വരം
നല്കേണം എന്നും നിങ്ങൾ സ്നേഹത്തിൽ
18 വേരൂന്നി അടിസ്ഥാനപ്പെട്ടവരായി വീ
തിയും നീളവും ഉയരവും ആഴവും എന്തു
എന്നു സകലവിശുദ്ധന്മാരോടുംകൂടെ ഗ്ര
19 ഹിപ്പാനും പരിജ്ഞാനത്തെ കവിയു
ന്ന ക്രിസ്തുവിൻ സ്നേഹത്തെ അറിവാനും
പ്രാപ്തരാകയും ദൈവത്തിന്റെ എല്ലാനി
റവിനോളം നിറഞ്ഞുവരികയും വേണം
എന്നും പ്രാൎത്ഥിക്കുന്നു.
എന്നാൽ നാം ചോദിക്കുന്നതിലും നി 20
നെക്കുന്നതിലും അത്യന്തം പരമായി ചെ
യ്വാൻ നമ്മിൽ വ്യാപരിക്കുന്ന ശക്തിയാൽ
കഴിയുന്നവന്നു സഭയിലും ക്രിസ്തുയേശു 21
വിലും എന്നേക്കും തലമുറതലമുറയായും
മഹത്വം ഉണ്ടാകട്ടെ. ആമേൻ.

## ൪. അദ്ധ്യായം.

കൎത്തൃസേവനിമിത്തം ബദ്ധനായിരിക്കു
ന്ന ഞാൻ പ്രബോധിപ്പിക്കുന്നതു: നി
ങ്ങളെ വിളിച്ചിരിക്കുന്ന വിളിക്കു യോഗ്യ
മാംവണ്ണം പൂൎണ്ണവിനയത്തോടും സൌമ്യ 2
തയോടും ദീൎഘക്ഷമയോടുംകൂടെ നടക്കയും
സ്നേഹത്തിൽ അന്യോന്യം പൊറുക്കയും
ആത്മാവിന്റെ ഐക്യത സമാധാനബ 3
ന്ധത്തിൽ കാപ്പാൻ ശ്രമിക്കയും ചെയ്വിൻ.
നിങ്ങളെ വിളിച്ചപ്പോൾ ഏകപ്രത്യാശെ 4
ക്കായി നിങ്ങളെ വിളിച്ചതുപോലെ ശരീ
രം ഒന്നു, ആത്മാവു ഒന്നു, കൎത്താവു ഒരു 5
വൻ, വിശ്വാസം ഒന്നു, സ്നാനം ഒന്നു,
എല്ലാവൎക്കും മീതെയുള്ളവനും എല്ലാവരി 6
ലും കൂടി വ്യാപരിക്കുന്നവനും എല്ലാവരി
ലും ഇരിക്കുന്നവനുമായി എല്ലാവൎക്കും ദൈ
വവും പിതാവുമായവൻ ഒരുവൻ. എ 7
ന്നാൽ നമ്മിൽ ഓരോരുത്തന്നു ക്രിസ്തുവി
ന്റെ ദാനത്തിന്റെ അളവിന്നു ഒത്തവ
ണ്ണം കൃപ ലഭിച്ചിരിക്കുന്നു. അതുകൊണ്ടു: 8

"അവൻ ബദ്ധന്മാരെ പിടിച്ചു കൊ
ണ്ടുപോയി
ഉയരത്തിൽ കയറി മനുഷ്യൎക്കു ദാനങ്ങ
ളെ കൊടുത്തു"

എന്നു പറയുന്നു. കയറി എന്നതിനാൽ 9
അവൻ ഭൂമിയുടെ അധോഭാഗങ്ങളിലേക്കു
ഇറങ്ങി എന്നു വരുന്നില്ലയോ? ഇറങ്ങി 10
യവൻ സകലത്തെയും നിറെക്കേണ്ടതിന്നു

സ്വൎഗ്ഗാധിസ്വൎഗ്ഗത്തിന്നു മീതെ കയറിയവ
11 നും ആകുന്നു. അവൻ ചിലരെ അപ്പൊ
സ്തലന്മാരായും ചിലരെ പ്രവാചകന്മാരാ
യും ചിലരെ സുവിശേഷകന്മാരായും ചില
രെ ഇടയന്മാരായും ഉപദേഷ്ടാക്കന്മാരായും
12 നിയമിച്ചിരിക്കുന്നു; അതു നാം എല്ലാവ
രും വിശ്വാസത്തിലും ദൈവപുത്രനെക്കുറി
ച്ചുള്ള പരിജ്ഞാനത്തിലുമുള്ള ഐക്യതയും
തികഞ്ഞ പുരുഷത്വവും ക്രിസ്തുവിന്റെ
സമ്പൂൎണ്ണതയായ പ്രായത്തിന്റെ അളവും
13 പ്രാപിക്കുവോളം വിശുദ്ധന്മാരുടെ യ
ഥാസ്ഥാനത്വത്തിന്നായുള്ള ശുശ്രൂഷയുടെ
വേലെക്കും ക്രിസ്തുവിന്റെ ശരീരത്തിന്റെ
14 ആത്മികവൎദ്ധനെക്കും ആകുന്നു. അങ്ങ
നെ നാം ഇനി മനുഷ്യരുടെ ചതിയാലും
ഉപായത്താലും തെററിച്ചുകളയുന്ന തന്ത്ര
ങ്ങളിൽ കുടുങ്ങിപ്പോകുവാൻ തക്കവണ്ണം
ഉപദേശത്തിന്റെ ഓരോ കാററിനാൽ അ
ലഞ്ഞുഴലുന്ന ശിശുക്കൾ ആയിരിക്കാതെ
15 സ്നേഹത്തിൽ സത്യം സംസാരിച്ചുകൊണ്ടു
ക്രിസ്തു എന്ന തലയോളം സകലത്തിലും
16 വളരുവാൻ ഇടയാകും. ശരീരം മുഴുവനും
യുക്തമായി ചേൎന്നും ഏകീഭവിച്ചും ഓരോ
അംഗത്തിന്റെ അതതു വ്യാപാരത്തിന്നു
ഒത്തവണ്ണം ഉതവി ലഭിപ്പാനുള്ള ഏതു സ
ന്ധിയാലും സ്നേഹത്തിലുള്ള വൎദ്ധനെക്കാ
യി അവനിൽനിന്നു വളൎച്ച പ്രാപിക്കുന്നു.
17 ആകയാൽ ഞാൻ കൎത്താവിൽ സാക്ഷീ
കരിച്ചു പറയുന്നതു എന്തെന്നാൽ: ജാതി
കൾ തങ്ങളുടെ വ്യൎത്ഥബുദ്ധി അനുസരിച്ചു
നടക്കുന്നതുപോലെ നിങ്ങൾ ഇനി നട
18 ക്കരുതു. അവർ അന്ധബുദ്ധികളായി
അജ്ഞാനംനിമിത്തം, ഹൃദയകാഠിന്യം
നിമിത്തം തന്നേ, ദൈവത്തിന്റെ ജീവ
19 നിൽനിന്നു അകന്നു മനം തഴമ്പിച്ചു
പോയവർ ആകയാൽ അത്യാഗ്രഹത്തോ
ടെ സകലഅശുദ്ധിയും പ്രവൎത്തിപ്പാൻ
ദുഷ്കാമത്തിന്നു തങ്ങളെത്തന്നേ ഏല്പിച്ചി
രിക്കുന്നു. നിങ്ങളോ യേശുവിൽ സത്യം 20
ഉള്ളതുപോലെ അവനെക്കുറിച്ചു കേട്ടു
അവനിൽ ഉപദേശം ലഭിച്ചു എങ്കിൽ
ക്രിസ്തുവിനെക്കുറിച്ചു ഇങ്ങനെയല്ല പഠി 21
ച്ചതു. മുമ്പിലത്തെ നടപ്പു സംബന്ധിച്ചു 22
ചതിമോഹങ്ങളാൽ വഷളായിപ്പോകുന്ന
പഴയമനുഷ്യനെ ഉപേക്ഷിച്ചു നിങ്ങ 23
ളുടെ ഉള്ളിലെ ആത്മാവുസംബന്ധമായി
പുതുക്കം പ്രാപിച്ചു സത്യത്തിന്റെ ഫല 24
മായ നീതിയിലും വിശുദ്ധിയിലും ദൈവാ
നുരൂപമായി സൃഷ്ടിക്കപ്പെട്ട പുതുമനുഷ്യ
നെ ധരിച്ചുകൊൾവിൻ.

ആകയാൽ ഭോഷ്കു ഉപേക്ഷിച്ചു ഓരോ 25
രുത്തൻ താന്താന്റെ കൂട്ടുകാരനോടു സ
ത്യം സംസാരിപ്പിൻ; നാം തമ്മിൽ അവ
യവങ്ങളല്ലോ. കോപിച്ചാൽ പാപം 26
ചെയ്യാതിരിപ്പിൻ. സൂൎയ്യൻ അസ്തമിക്കു
വോളം നിങ്ങൾ കോപംവെച്ചുകൊണ്ടി
രിക്കരുതു. പിശാചിന്നു ഇടം കൊടുക്ക 27
രുതു. കള്ളൻ ഇനി കക്കാതെ മുട്ടുള്ളവന്നു 28
ദാനം ചെയ്വാൻ ഉണ്ടാകേണ്ടതിന്നു കൈ
കൊണ്ടു നല്ലതു പ്രവൎത്തിച്ചു അദ്ധ്വാനി
ക്കയത്രേ വേണ്ടതു. കേൾക്കുന്നവൎക്കു 29
കൃപ ലഭിക്കേണ്ടതിന്നു ആവശ്യംപോലെ
ആത്മികവൎദ്ധനെക്കായി നല്ല വാക്കല്ലാ
തെ ആകാത്തതു ഒന്നും നിങ്ങളുടെ വാ
യിൽനിന്നു പുറപ്പെടരുതു. ദൈവത്തി 30
ന്റെ പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്ക
രുതു; അവനാലല്ലോ നിങ്ങൾക്കു വീണ്ടെടു
പ്പുനാളിന്നായി മുദ്രയിട്ടിരിക്കുന്നതു. എല്ലാ 31
കൈപ്പും കോപവും ക്രോധവും കൂററാരവും
ദൂഷണവും സകലദുൎഗ്ഗുണവുമായി നിങ്ങ
ളെ വിട്ടു ഒഴിഞ്ഞുപോകട്ടെ. നിങ്ങൾ 32
തമ്മിൽ ദയയും മനസ്സലിവുമുള്ളവരായി
ദൈവം ക്രിസ്തുവിൽ നിങ്ങളോടു ക്ഷമിച്ച
തുപോലെ അന്യോന്യം ക്ഷമിപ്പിൻ.

## ൫. അദ്ധ്യായം.

ആകയാൽ പ്രിയമക്കൾ എന്നപോലെ
2 ദൈവത്തെ അനുകരിപ്പിൻ. ക്രിസ്തുവും
നിങ്ങളെ സ്നേഹിച്ചു നമുക്കു വേണ്ടി തന്നെ
താൻ ദൈവത്തിന്നു സൌരഭ്യവാസന
യായ വഴിപാട്ടും യാഗവുമായി അൎപ്പിച്ചതു
3 പോലെ സ്നേഹത്തിൽ നടപ്പിൻ. ദുൎന്ന
ടപ്പും യാതൊരു അശുദ്ധിയും അത്യാഗ്ര
ഹവും നിങ്ങളുടെ ഇടയിൽ പേർ പറക
4 പോലും അരുതു; അങ്ങിനെ ആകുന്നു
വിശുദ്ധന്മാൎക്കു ഉചിതം. ചീത്തത്തരം,
പൊട്ടച്ചൊൽ, കളിവാക്കു അങ്ങിനെ ചേൎച്ച
യില്ലാത്തവ ഒന്നും അരുതു; സ്തോത്രമേ
5 വേണ്ടതു. ദുൎന്നടപ്പുകാരൻ, അശുദ്ധൻ,
വിഗ്രഹാരാധിയായ ദ്രവ്യാഗ്രഹി ഇവൎക്കു
ആൎക്കും ക്രിസ്തുവിന്റെയും ദൈവത്തിന്റെ
യും രാജ്യത്തിൽ അവകാശമില്ല എന്നു
6 നിങ്ങൾ അറിയുന്നുവല്ലോ. വ്യൎത്ഥവാക്കു
കളാൽ ആരും നിങ്ങളെ ചതിക്കരുതു; ഇ
വനിമിത്തമല്ലോ ദൈവകോപം അനു
7 സരണംകെട്ടവരുടെമേൽ വരുന്നു. നി
ങ്ങൾ അവരുടെ കൂട്ടാളികൾ ആകരുതു.
8 മുമ്പെ നിങ്ങൾ ഇരുളായിരുന്നു; ഇപ്പൊ
ഴോ കൎത്താവിൽ വെളിച്ചം ആകുന്നു.
9 കൎത്താവിന്നു പ്രസാദമായതു എന്തെന്നു പ
രിശോധിച്ചുകൊണ്ടു വെളിച്ചത്തിലുള്ളവ
10 രായി നടന്നുകൊൾവിൻ. സകലസൽഗു
ണവും നീതിയും സത്യവുമല്ലോ വെളിച്ച
11 ത്തിന്റെ ഫലം. ഇരുട്ടിന്റെ നിഷ്ഫല പ്ര
വൃത്തികളിൽ കൂട്ടാളികൾ ആകരുതു; അ
12 വയെ ശാസിക്ക അത്രേ വേണ്ടതു. അവർ
ഗൂഢമായി ചെയ്യുന്നതു പറവാൻ പോലും
13 ലജ്ജയാകുന്നു. അവയെ ശാസിക്കുമ്പോ
ഴോ സകലത്തെയും കുറിച്ചു വെളിച്ചത്താൽ
ബോധം വരും; ബോധം വരുന്നതെല്ലാം
14 വെളിച്ചംപോലെ തെളിവല്ലോ. അതു
കൊണ്ടു: "ഉറങ്ങുന്നവനേ, ഉണൎന്നു മരി
ച്ചവരുടെ ഇടയിൽനിന്നു എഴുന്നേല്ക്ക;
എന്നാൽ ക്രിസ്തു നിന്റെ മേൽ പ്രകാശി
ക്കും" എന്നു ചൊല്ലുന്നു.
ആകയാൽ സൂക്ഷ്മത്തോടെ, അജ്ഞാനി 15
കളായിട്ടല്ല ജ്ഞാനികളായിട്ടത്രേ നടപ്പാൻ
നോക്കുവിൻ. ഇതു ദുഷ്കാലമാകയാൽ സമ 16
യം തക്കത്തിൽ ഉപയോഗിച്ചുകൊൾവിൻ.
ബുദ്ധിഹീനരാകാതെ കൎത്താവിന്റെ 17
ഇഷ്ടം ഇന്നതെന്നു ഗ്രഹിച്ചുകൊൾവിൻ.
വീഞ്ഞു കുടിച്ചു മത്തരാകരുതു; അതിനാൽ 18
ദുൎന്നടപ്പുണ്ടാകുമല്ലോ. ആത്മാവു നിറ
ഞ്ഞവരായി സങ്കീൎത്തനങ്ങളാലും സ്തുതി 19
കളാലും ആത്മികഗീതങ്ങളാലും തമ്മിൽ
സംസാരിച്ചും നിങ്ങളുടെ ഹൃദയത്തിൽ
കൎത്താവിന്നു പാടിയും കീൎത്തനം ചെയ്തും
നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ 20
നാമത്തിൽ ദൈവവും പിതാവുമായവന്നു
എല്ലായ്പോഴും എല്ലാറ്റിന്നുവേണ്ടിയും സ്തോ
ത്രം ചെയ്തുംകൊൾവിൻ. ക്രിസ്തുവിന്റെ 21
ഭയത്തിൽ അന്യോന്യം കീഴ്പെട്ടിരിപ്പിൻ.
ഭാൎയ്യമാരേ, കൎത്താവിന്നു എന്നപോലെ 22
സ്വന്തഭൎത്താക്കന്മാൎക്കു കീഴടങ്ങുവിൻ. ക്രി 23
സ്തു ശരീരത്തിന്റെ രക്ഷിതാവായി സഭെ
ക്കു തലയാകുന്നതുപോലെ ഭൎത്താവു ഭാൎയ്യെ
ക്കു തലയാകുന്നു. എന്നാൽ സഭ ക്രിസ്തു 24
വിന്നു കീഴടങ്ങിയിരിക്കുന്നതുപോലെ
ഭാൎയ്യമാരും ഭൎത്താക്കന്മാൎക്കു സകലത്തിലും
കീഴടങ്ങിയിരിക്കേണം. ഭൎത്താക്കന്മാരേ, 25
ക്രിസ്തുവും സഭയെ സ്നേഹിച്ചതുപോലെ
നിങ്ങളുടെ ഭാൎയ്യമാരെ സ്നേഹിപ്പിൻ. അ 26
വൻ അവളെ വചനത്തോടുകൂടിയ ജല
സ്നാനത്താൽ വെടിപ്പാക്കി വിശുദ്ധീകരി
ക്കേണ്ടതിന്നും കറ, ചുളുക്കം മുതലായതു 27
ഒന്നും ഇല്ലാതെ സഭയെ ശുദ്ധയും നിഷ്ക
ളങ്കയുമായി തനിക്കു തന്നേ തേജസ്സോടെ
മുന്നിറുത്തേണ്ടതിന്നും തന്നെത്താൻ അ

28 വൽക്ക വേണ്ടി ഏല്പിച്ചുകൊടുത്തു. അവ്വ
ണ്ണം ഭൎത്താക്കന്മാരും തങ്ങളുടെ ഭാൎയ്യമാരെ
സ്വന്തശരീരങ്ങളെപ്പോലെ സ്നേഹിക്കേ
ണ്ടതാകുന്നു. ഭാൎയ്യയെ സ്നേഹിക്കുന്നവൻ
29 തന്നെത്താൻ സ്നേഹിക്കുന്നു. ആരും
തന്റെ ജഡത്തെ ഒരുനാളും പകെച്ചിട്ടില്ല
ല്ലോ; ക്രിസ്തുവും സഭയെ ചെയ്യുന്നതുപോ
ലെ അതിനെ പോററി പുലൎത്തുകയത്രേ
30 ചെയ്യുന്നതു. നാം അവന്റെ ശരീരത്തി
31 ന്റെ അവയവങ്ങളല്ലോ. അതുനിമി
ത്തം ഒരു മനുഷ്യൻ അപ്പനെയും അമ്മ
യെയും വിട്ടു ഭാൎയ്യയോടു പററിച്ചേരും;
32 ഇരുവരും ഒരു ദേഹമായിത്തീരും. ഈ
മൎമ്മം വലിയതു; ഞാൻ ക്രിസ്തുവിനെയും
സഭയെയും ഉദ്ദേശിച്ചത്രേ പറയുന്നതു.
33 എന്നാൽ നിങ്ങളും അങ്ങനെ തന്നേ ഓ
രോരുത്തൻ താന്താന്റെ ഭാൎയ്യയെ തന്നെ
പ്പോലെ തന്നേ സ്നേഹിക്കേണം. ഭാൎയ്യ
യോ ഭൎത്താവിനെ ഭയപ്പെടേണ്ടതാകുന്നു.

## ൬. അദ്ധ്യായം.

മക്കളേ, നിങ്ങളുടെ അമ്മയപ്പന്മാരെ ക
ൎത്താവിൽ അനുസരിപ്പിൻ; അതു ന്യായ
2 മല്ലോ. "നിനക്കു നന്മ ഉണ്ടാകുവാനും
നീ ഭൂമിയിൽ ദീൎഘായുസ്സോടിരിപ്പാനും
3 നിന്റെ അപ്പനെയും അമ്മയെയും ബഹു
മാനിക്ക" എന്നതു വാഗ്ദത്തത്തോടുകൂടിയ
4 ആദ്യകല്പന ആകുന്നു. പിതാക്കന്മാരേ,
നിങ്ങളുടെ മക്കളെ കോപിപ്പിക്കാതെ ക
ൎത്താവിന്റെ ബാലശിക്ഷയിലും പത്ഥ്യോ
പദേശത്തിലും പോററിവളൎത്തുവിൻ.
5 ദാസന്മാരേ, ജഡപ്രകാരം യജമാന
ന്മാരായവരെ ക്രിസ്തുവിനെപ്പോലെ തന്നേ
ഹൃദയത്തിന്റെ ഏകാഗ്രതയിൽ ഭയത്തോ
ടും വിറയലോടും കൂടെ അനുസരിപ്പിൻ.
6 മനുഷ്യരെ പ്രസാദിപ്പിക്കുന്നവരെപ്പോ
ലെ ദൃഷ്ടിസേവയാൽ അല്ല, ക്രിസ്തുവി
ന്റെ ദാസന്മാരെപ്പോലെ ദൈവേഷ്ടം
മനസ്സോടെ ചെയ്തും മനുഷ്യരെയല്ല ക 7
ൎത്താവിനെ തന്നേ പ്രീതിയോടെ സേവി
ച്ചുംകൊണ്ടു അനുസരിപ്പിൻ. ദാസനോ 8
സ്വതന്ത്രനോ ഓരോരുത്തൻ ചെയ്യുന്ന
നന്മെക്കു കൎത്താവിങ്കൽനിന്നു പ്രതിഫലം
പ്രാപിക്കും എന്നു നിങ്ങൾ അറിയുന്നുവ
ല്ലോ. യജമാനന്മാരേ, അവരുടെയും 9
നിങ്ങളുടെയും യജമാനൻ സ്വൎഗ്ഗത്തിൽ
ഉണ്ടെന്നും അവന്റെ പക്കൽ മുഖപക്ഷം
ഇല്ലെന്നും അറിഞ്ഞുകൊണ്ടു അങ്ങനെ
തന്നേ അവരോടു പെരുമാറുകയും ഭീഷ
ണിവാക്കു ഒഴിക്കയും ചെയ്വിൻ.

ഒടുവിൽ കൎത്താവിലും അവന്റെ അ 10
മിതബലത്തിലും ശക്തിപ്പെടുവിൻ. പി 11
ശാചിന്റെ തന്ത്രങ്ങളോടു എതിൎത്തുനി
ല്പാൻ കഴിയേണ്ടതിന്നു ദൈവത്തിന്റെ
സൎവ്വായുധവൎഗ്ഗം ധരിച്ചുകൊൾവിൻ.
നമുക്കു പോരാട്ടം ഉള്ളതു ജഡരക്തങ്ങ 12
ളോടല്ല, വാഴ്ചകളോടും അധികാരങ്ങ
ളോടും ഈ അന്ധകാരത്തിന്റെ ലോകാ
ധിപതികളോടും സ്വൎല്ലോകങ്ങളിലെ
ദുഷ്ടാത്മസേനയോടും അത്രേ. അതു 13
കൊണ്ടു നിങ്ങൾ ദുൎദ്ദിവസത്തിൽ എതി
ൎപ്പാനും സകലവും സമാപിച്ചിട്ടു ഉറെച്ചു
നില്പാനും കഴിയേണ്ടതിന്നു ദൈവത്തി
ന്റെ സൎവ്വായുധവൎഗ്ഗം എടുത്തുകൊൾ
വിൻ. നിങ്ങളുടെ അരെക്കു സത്യം കെ 14
ട്ടിയും നീതി എന്ന കവചം ധരിച്ചും
സമാധാനസുവിശേഷത്തിന്നായുള്ള ഒരു 15
ക്കം കാലിന്നു ചെരിപ്പാക്കിയും എല്ലാററി 16
ന്നും മീതെ ദുഷ്ടന്റെ തീയമ്പുകളെ ഒക്കെ
യും കെടുക്കുവാന്തക്കതായ വിശ്വാസം
എന്ന പരിച എടുത്തുകൊണ്ടും നില്പിൻ.
രക്ഷ എന്ന ശിരസ്ത്രവും ദൈവവചനം 17
എന്ന ആത്മാവിന്റെ വാളും കൈക്കൊൾ
വിൻ. സകലപ്രാൎത്ഥനയാലും യാചന 18

യാലും എല്ലാനേരത്തും ആത്മാവിൽ പ്രാ
ൎത്ഥിച്ചും അതിന്നായി ജാഗരിച്ചുംകൊണ്ടു
സകലവിശുദ്ധന്മാൎക്കും എനിക്കും വേണ്ടി
പ്രാൎത്ഥനയിൽ പൂൎണ്ണസ്ഥിരത കാണി
19 പ്പിൻ. ഞാൻ ചങ്ങല ധരിച്ചു സ്ഥാനാ
പതിയായി സേവിക്കുന്ന സുവിശേഷത്തി
ന്റെ മൎമ്മം പ്രാഗത്ഭ്യത്തോടെ അറിയി
പ്പാൻ എന്റെ വായി തുറക്കുമ്പോൾ എനി
20 ക്കു വചനം നല്കപ്പെടേണ്ടതിന്നും ഞാൻ
സംസാരിക്കേണ്ടുംവണ്ണം അതിൽ പ്രാഗ
ത്ഭ്യത്തോടെ സംസാരിക്കേണ്ടതിന്നും പ്രാ
ൎത്ഥിപ്പിൻ.
21 ഞാൻ എങ്ങനെ ഇരിക്കുന്നു എന്നു എ
ന്റെ അവസ്ഥ നിങ്ങളും അറിയേണ്ടതി
ന്നു പ്രിയസഹോദരനും കൎത്താവിൽ വി
ശ്വസ്തശുശ്രൂഷകനുമായ തിഹിക്കൊസ്
നിങ്ങളോടു സകലവും അറിയിക്കും. നി 22
ങ്ങൾ ഞങ്ങളുടെ വസ്തുത അറിവാനും അ
വൻ നിങ്ങളുടെ ഹൃദയങ്ങളെ ആശ്വസി
പ്പിപ്പാനുമായി ഞാൻ അവനെ നിങ്ങളു
ടെ അടുക്കലേക്കു അയച്ചിരിക്കുന്നു.
പിതാവായ ദൈവത്തിങ്കൽനിന്നും ക 23
ൎത്താവായ യേശുക്രിസ്തുവിങ്കൽനിന്നും സ
ഹോദരന്മാൎക്കു സമാധാനവും വിശ്വാസ
ത്തോടുകൂടിയ സ്നേഹവും ഉണ്ടാകട്ടെ.
നമ്മുടെ കൎത്താവായ യേശുക്രിസ്തുവിനെ 24
അക്ഷയമായി സ്നേഹിക്കുന്ന എല്ലാവരോടും
കൂടെ കൃപ ഇരിക്കുമാറാകട്ടെ.

---

# THE EPISTLE OF PAUL THE APOSTLE TO THE

# PHILIPPIANS

## അപ്പൊസ്തലനായ പൌലൊസ്

## ഫിലിപ്പിയൎക്കു എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

ക്രിസ്തുയേശുവിന്റെ ദാസന്മാരായ
പൌലൊസും തിമൊഥെയൊസും ഫിലി
പ്പിയിൽ ക്രിസ്തുയേശുവിലുള്ള സകലവി
ശുദ്ധന്മാൎക്കും അദ്ധ്യക്ഷന്മാൎക്കും ശുശ്രൂഷക
2 ന്മാൎക്കും കൂടെ എഴുതുന്നതു: നമ്മുടെ പി
താവായ ദൈവത്തിങ്കൽനിന്നും കൎത്താവാ
യ ക്രിസ്തുയേശുവിങ്കൽനിന്നും നിങ്ങൾക്കു
കൃപയും സമാധാനവും ഉണ്ടാകട്ടെ.
3 ഞാൻ നിങ്ങൾക്കു എല്ലാവൎക്കും വേണ്ടി
കഴിക്കുന്ന സകലപ്രാൎത്ഥനയിലും എപ്പോ
ഴും സന്തോഷത്തോടെ പ്രാൎത്ഥിച്ചും നി 4
ങ്ങളിൽ നല്ല പ്രവൃത്തിയെ ആരംഭിച്ച
വൻ യേശുക്രിസ്തുവിന്റെ നാളോളം അ
തിനെ തികെക്കും എന്നു ഉറപ്പായി വിശ്വ
സിച്ചുമിരിക്കുന്നു. ഒന്നാം നാൾമുതൽ 5
ഇതുവരെയും സുവിശേഷഘോഷണ
ത്തിൽ നിങ്ങൾക്കുള്ള കൂട്ടായ്മനിമിത്തം
ഞാൻ നിങ്ങളെ ഓൎക്കുമ്പോൾ ഒക്കെയും 6
എന്റെ ദൈവത്തിന്നു സ്തോത്രം ചെയ്യുന്നു.
കൃപയിൽ എനിക്കു കൂട്ടാളികളായ നിങ്ങ 7

ളെ ഒക്കെയും എന്റെ ബന്ധനങ്ങളിലും
സുവിശേഷത്തിന്റെ പ്രതിവാദത്തിലും
സ്ഥിരീകരണത്തിലും ഞാൻ എന്റെ ഹൃദ
യത്തിൽ വഹിച്ചിരിക്കകൊണ്ടു അങ്ങനെ
നിങ്ങളെ എല്ലാവരെയും കുറിച്ചു വിചാരി
8 ക്കുന്നതു എനിക്കു ന്യായമല്ലോ. ക്രിസ്തു
യേശുവിന്റെ ആൎദ്രതയോടെ ഞാൻ നി
ങ്ങളെ എല്ലാവരെയും കാണ്മാൻ എത്ര വാ
ഞ്ഛിക്കുന്നു എന്നതിന്നു ദൈവം സാക്ഷി.
9 നിങ്ങളുടെ സ്നേഹം മേല്ക്കുമേൽ പരിജ്ഞാ
നത്തിലും സകലവിവേകത്തിലും വൎദ്ധിച്ചു
10 വന്നിട്ടു നിങ്ങൾ ഭേദാഭേദങ്ങളെ വി
വേചിപ്പാറാകേണം എന്നും ക്രിസ്തുവി
ന്റെ നാളിലേക്കു നിൎമ്മലന്മാരും ഇടൎച്ച
11 യില്ലാത്തവരും ദൈവത്തിന്റെ മഹ
ത്വത്തിന്നും പുകഴ്ചെക്കുമായിട്ടു യേശുക്രി
സ്തുവിനാൽ നീതിഫലം നിറഞ്ഞവരുമായി
തീരേണം എന്നും ഞാൻ പ്രാൎത്ഥിക്കുന്നു.
12 സഹോദരന്മാരേ, എനിക്കു ഭവിച്ചതു
സുവിശേഷത്തിന്റെ അഭിവൃദ്ധിക്കു കാര
ണമായിത്തീൎന്നു എന്നു നിങ്ങൾ അറിവാൻ
13 ഞാൻ ഇച്ഛിക്കുന്നു. എന്റെ ബന്ധന
ങ്ങൾ ക്രിസ്തുനിമിത്തമാകുന്നു എന്നു അക
മ്പടിപ്പട്ടാളത്തിൽ ഒക്കെയും ശേഷം എല്ലാ
14 വൎക്കും തെളിവായി വരികയും സഹോ
ദരന്മാർ മിക്കപേരും എന്റെ ബന്ധന
ങ്ങളാൽ കൎത്താവിൽ ധൈൎയ്യം പൂണ്ടു ദൈ
വത്തിന്റെ വചനം ഭയംകൂടാതെ പ്രസ്താ
വിപ്പാൻ അധികം തുനിയുകയും ചെയ്തിരി
15 ക്കുന്നു. ചിലർ ക്രിസ്തുവിനെ അസൂയയും
പിണക്കവുംനിമിത്തം പ്രസംഗിക്കുന്നു;
16 ചിലരോ നല്ല മനസ്സോടെ തന്നേ. അ
വർ സുവിശേഷത്തിന്റെ പ്രതിവാദത്തി
ന്നായിട്ടു ഞാൻ ഇവിടെ കിടക്കുന്നു എന്നു
അറിഞ്ഞിട്ടു അതു സ്നേഹത്താൽ ചെയ്യുന്നു.
17 മററവരോ എന്റെ ബന്ധനങ്ങളിൽ എ
നിക്കു ക്ലേശം വരുത്തുവാൻ ഭാവിച്ചുകൊണ്ടു
നിൎമ്മലതയോടെയല്ല ശാഠ്യത്താൽ അത്രേ
ക്രിസ്തുവിനെ പ്രസംഗിക്കുന്നതു. പിന്നെ 18
എന്തു? നാട്യമായിട്ടോ പരമാൎത്ഥമായിട്ടോ
ഏതുവിധമായാലും ക്രിസ്തുവിനെ അല്ലോ
പ്രസംഗിക്കുന്നതു. ഇതിൽ ഞാൻ സ
ന്തോഷിക്കുന്നു; ഇനിയും സന്തോഷിക്കും.
നിങ്ങളുടെ പ്രാൎത്ഥനയാലും യേശുക്രിസ്തു 19
വിന്റെ ആത്മാവിന്റെ സഹായത്താലും
അതു എനിക്കു രക്ഷാകാരണമായിത്തീരും
എന്നു ഞാൻ അറിയുന്നു. അങ്ങനെ 20
ഞാൻ ഒന്നിലും ലജ്ജിച്ചുപോകാതെ പൂൎണ്ണ
ധൈൎയ്യം പൂണ്ടു ക്രിസ്തു എന്റെ ശരീര
ത്തിങ്കൽ ജീവനാൽ ആകട്ടെ മരണത്താൽ
ആകട്ടെ എപ്പോഴും എന്നപോലെ ഇപ്പോ
ഴും മഹിമപ്പെട്ടുകേയുള്ളു എന്നു പ്രതീ
ക്ഷിക്കയും പ്രത്യാശിക്കയും ചെയ്യുന്നു.
എനിക്കു ജീവിക്കുന്നതു ക്രിസ്തുവും മരിക്കു 21
ന്നതു ലാഭവും ആകുന്നു. എന്നാൽ ജഡ 22
ത്തിൽ ജീവിക്കുന്നതിനാൽ എന്റെ വേല
ക്കു ഫലം വരുമെങ്കിൽ ഏതു തിരഞ്ഞെടു
ക്കേണ്ടു എന്നു ഞാൻ അറിയുന്നില്ല. ഇവ 23
രണ്ടിനാലും ഞാൻ ഞെരുങ്ങുന്നു; വിട്ടുപി
രിഞ്ഞു ക്രിസ്തുവിനോടുകൂടെ ഇരിപ്പാൻ
എനിക്കു കാംക്ഷയുണ്ടു; അതു അത്യുത്തമ
മല്ലോ. എന്നാൽ ഞാൻ ജഡത്തിൽ ഇരി 24
ക്കുന്നതു നിങ്ങൾനിമിത്തം ഏറെ ആവ
ശ്യം. ഇങ്ങനെ ഉറെച്ചുകൊണ്ടു നിങ്ങ 25
ളുടെ വിശ്വാസത്തിന്റെ അഭിവൃദ്ധിക്കും
സന്തോഷത്തിന്നുമായി തന്നേ ഞാൻ ജീവ
നോടിരിക്കും എന്നും നിങ്ങളോടു എല്ലാവ
രോടുംകൂടെ ഇരിക്കും എന്നും അറിയുന്നു.
അങ്ങനെ ഞാൻ നിങ്ങളുടെ അടുക്കൽ 26
മടങ്ങിവരുന്നതിനാൽ എന്നെക്കുറിച്ചു നി
ങ്ങൾക്കുള്ള പ്രശംസ ക്രിസ്തുയേശുവിൽ
വൎദ്ധിപ്പാൻ ഇടയാകും. ഞാൻ നിങ്ങളെ 27
വന്നു കണ്ടിട്ടോ ദൂരത്തിരുന്നു നിങ്ങളുടെ
അവസ്ഥ കേട്ടിട്ടോ നിങ്ങൾ ഏകാത്മാ

വിൽ നിലനിന്നു എതിരാളികളാൽ ഒന്നി
ലും കലങ്ങിപ്പോകാതെ ഏകമനസ്സോടെ സു
വിശേഷത്തിന്റെ വിശ്വാസത്തിന്നായി
പോരാട്ടം കഴിക്കുന്നു എന്നു ഗ്രഹിക്കേണ്ട
തിന്നു ക്രിസ്തുവിന്റെ സുവിശേഷത്തിന്നു
28 യോഗ്യമാംവണ്ണം മാത്രം നടപ്പിൻ. ഇതു
അവരുടെ നാശത്തിന്നും നിങ്ങളുടെ ര
ക്ഷെക്കും ഒരു അടയാളമാകുന്നു; അതു
29 ദൈവം തന്നേ വെച്ചതാകുന്നു. ക്രിസ്തു
വിൽ വിശ്വസിപ്പാൻ മാത്രമല്ല അവന്നു
വേണ്ടി കഷ്ടം അനുഭവിപ്പാനുംകൂടെ നി
30 ങ്ങൾക്കു വരം നല്കിയിരിക്കുന്നു. നിങ്ങൾ
എങ്കൽ കണ്ടതും ഇപ്പോൾ എന്നെക്കുറിച്ചു
കേൾക്കുന്നതുമായ അതേ പോരാട്ടം നി
ങ്ങൾക്കും ഉണ്ടല്ലൊ.

## ൨. അദ്ധ്യായം.

ക്രിസ്തുവിൽ വല്ല പ്രബോധനവും ഉണ്ടെ
ങ്കിൽ, സ്നേഹത്തിന്റെ വല്ല ആശ്വാസ
വും ഉണ്ടെങ്കിൽ, ആത്മാവിന്റെ വല്ല
കൂട്ടായ്മയും ഉണ്ടെങ്കിൽ, വല്ല ആൎദ്രതയും
2 മനസ്സലിവും ഉണ്ടെങ്കിൽ, നിങ്ങൾ ഏക
മനസ്സുള്ളവരായി ഏകസ്നേഹം പൂണ്ടു ഐ
കമത്യപ്പെട്ടു ഏകഭാവമുള്ളവരായി ഇങ്ങ
നെ എന്റെ സന്തോഷം പൂൎണ്ണമാക്കുവിൻ.
3 ശാഠ്യത്താലോ ദുരഭിമാനത്താലോ ഒന്നും
ചെയ്യാതെ താഴ്മയോടെ ഓരോരുത്തൻ
മറ്റുള്ളവനെ തന്നെക്കാൾ ശ്രേഷ്ഠൻ എന്നു
4 എണ്ണിക്കൊൾവിൻ. ഓരോരുത്തൻ സ്വ
ന്തഗുണമല്ല മറ്റുള്ളവന്റെ ഗുണവും
5 കൂടെ നോക്കേണം. ക്രിസ്തുയേശുവി
ലുള്ള ഭാവം തന്നേ നിങ്ങളിലും ഉണ്ടായി
6 രിക്കട്ടെ. അവൻ ദൈവരൂപത്തിൽ
ഇരിക്കെ ദൈവത്തോടുള്ള സമത്വം മുറു
കെ പിടിച്ചുകൊള്ളേണം എന്നു വിചാരി
7 ക്കാതെ ദാസരൂപം എടുത്തു മനുഷ്യസാ
ദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ചു
വേഷത്തിൽ മനുഷ്യനായി വിളങ്ങി ത 8
ന്നെത്താൻ താഴ്ത്തി മരണത്തോളം ക്രൂശി
ലെ മരണത്തോളം തന്നേ, അനുസരണ
മുള്ളവനായിത്തീൎന്നു. അതുകൊണ്ടു ദൈ 9
വവും അവനെ ഏറ്റവും ഉയൎത്തി സകല
നാമത്തിന്നും മേലായ നാമം നല്കി; അ 10
ങ്ങനെ യേശുവിന്റെ നാമത്തിങ്കൽ സ്വ
ൎല്ലോകരുടെയും ഭൂലോകരുടെയും അധോ
ലോകരുടെയും മുഴങ്കാൽ ഒക്കെയും മടങ്ങു
കയും എല്ലാനാവും "യേശുക്രിസ്തു കൎത്താ 11
വു" എന്നു പിതാവായ ദൈവത്തിന്റെ
മഹത്വത്തിന്നായി ഏറ്റുപറകയും ചെ
യ്യേണ്ടിവരും.

അതുകൊണ്ടു, പ്രിയമുള്ളവരേ, നിങ്ങൾ 12
എല്ലായ്പോഴും അനുസരിച്ചതുപോലെ
ഞാൻ അരികത്തിരിക്കുമ്പോൾ മാത്രമല്ല
ഇന്നു ദൂരത്തിരിക്കുമ്പോൾ ഏറ്റവും അ
ധികമായി ഭയത്തോടും വിറയലോടും കൂ
ടെ നിങ്ങളുടെ രക്ഷെക്കായി പ്രവൎത്തി
പ്പിൻ. ഇച്ഛിക്ക എന്നതും പ്രവൎത്തിക്ക 13
എന്നതും നിങ്ങളിൽ ദൈവമല്ലൊ തിരു
വുള്ളം ഉണ്ടായിട്ടു പ്രവൎത്തിക്കുന്നതു. വക്ര 14
തയും കോട്ടവുമുള്ള തലമുറയുടെ നടുവിൽ
നിങ്ങൾ അനിന്ദ്യരും പരമാൎത്ഥികളും
ദൈവത്തിന്റെ നിഷ്കളങ്കമക്കളും ആകേ
ണ്ടതിന്നു എല്ലാം പിറുപിറുപ്പും വാദവും
കൂടാതെ ചെയ്വിൻ. അവരുടെ ഇടയിൽ 15
നിങ്ങൾ ജീവന്റെ വചനം പ്രമാണിച്ചു
കൊണ്ടു ലോകത്തിൽ ജ്യോതിസ്സുകളെ
പ്പോലെ പ്രകാശിക്കുന്നു. അങ്ങനെ 16
ഞാൻ ഓടിയതും അദ്ധ്വാനിച്ചതും വെറു
തെയായില്ല എന്നു ക്രിസ്തുവിന്റെ നാളിൽ
എനിക്കു പ്രശംസ ഉണ്ടാകും. എന്നാൽ 17
നിങ്ങളുടെ വിശ്വാസം എന്ന യാഗം അ
ൎപ്പിക്കുന്ന ശുശ്രൂഷയിൽ എന്റെ രക്തം
ഒഴിക്കേണ്ടിവന്നാലും ഞാൻ സന്തോഷി
ക്കും; നിങ്ങളോടു എല്ലാവരോടും കൂടെ

18 സന്തോഷിക്കും. അങ്ങനെ തന്നേ നിങ്ങ
ളും സന്തോഷിപ്പിൻ; എന്നോടുകൂടെ സ
ന്തോഷിപ്പിൻ.
19 എന്നാൽ നിങ്ങളുടെ വസ്തുത അറിഞ്ഞി
ട്ടു എനിക്കും മനം തണുക്കേണ്ടതിന്നു തി
മൊഥെയൊസിനെ വേഗത്തിൽ അങ്ങോ
ട്ടു അയക്കാം എന്നു കർത്താവായ യേശു
20 വിൽ ഞാൻ ആശിക്കുന്നു. നിങ്ങളെ
സംബന്ധിച്ചു പരമാർത്ഥമായി കരുതുവാൻ
...ിത്തനായി എനിക്കു മററാരുമില്ല.
...ുവിന്റെ കാര്യമല്ല സ്വന്തകാ
...വരും നോക്കുന്നു. അവ
...ു ചെയ്യുന്നതുപോലെ
...ുഷ്ഘോഷണ
...അവന്റെ

ച്ചിരിക്കുന്നു. അവനെ കർത്താവിൽ പൂ 29
ർണ്ണസന്തോഷത്തോടെ കൈക്കൊൾവിൻ;
ഇങ്ങനെയുള്ളവരെ ബഹുമാനിപ്പിൻ.
എനിക്കു വേണ്ടിയുള്ള നിങ്ങളുടെ ശുശ്രൂഷ 30
യുടെ കുറവു തീർപ്പാനല്ലോ അവൻ തന്റെ
പ്രാണനെപ്പോലും കരുതാതെ ക്രിസ്തുവി
ന്റെ വേലനിമിത്തം മരണത്തോളം
ആസ്സ്യോയതു.

## ൩. അദ്ധ്യായം.

ഒടുവിൽ എന്റെ സഹോദരന്മാരേ, ക
ർത്താവിൽ സന്തോഷിപ്പിൻ. അതേകാ
ര്യം നിങ്ങൾക്കു പിന്നെയും എഴുതുന്നതിൽ
എനിക്കു മടുപ്പില്ല; നിങ്ങൾക്കു അതു ഉറപ്പു
മാകുന്നു. നായ്ക്കളെ സൂക്ഷിപ്പിൻ; ആ 2
കാത്ത വേലക്കാരെ സൂക്ഷിപ്പിൻ; വിച്ഛേ
...ക്കാരെ സൂക്ഷിപ്പിൻ. നാമല്ലോ പരി 3
...ാർ; ദൈവത്തിന്റെ ആത്മാവു
...ാധിക്കയും ക്രിസ്തുയേശുവിൽ
...ജഡത്തിൽ ആശ്രയിക്കാ
... നാം തന്നേ. പ 4
...ിലും ആശ്രയിപ്പാൻ
...ജഡത്തിൽ ആ
...ാൽ എനിക്കു
...പരിച്ഛേദന 5
...ിക്കാരൻ;
...ായരിൽ
...പ്രമാ
...ാന്തി 6
...ൻ;
...ഡി
7
8

9 ഴും എല്ലാം ചേതം എന്നു എണ്ണുന്നു. ഞാൻ
ക്രിസ്തുവിനെ നേടേണ്ടതിന്നും ന്യായപ്രമാ
ണത്തിൽനിന്നുള്ള എന്റെ സ്വന്തനീതിയ
ല്ല, ക്രിസ്തുവിങ്കലുള്ള വിശ്വാസംമൂലം ദൈ
വം വിശ്വസിക്കുന്നവൎക്കു നല്കുന്ന നീതി
തന്നേ ലഭിച്ചു അവനിൽ ഇരിക്കേണ്ടതി
10 ന്നും അവന്റെ മരണത്തോടു അനുരൂപ
പ്പെട്ടിട്ടു അവനെയും അവന്റെ പുനരു
11 ത്ഥാനത്തിന്റെ ശക്തിയെയും അവന്റെ
കഷ്ടാനുഭവങ്ങളുടെ കൂട്ടായ്മയെയും അനുഭ
വിച്ചറിയേണ്ടതിന്നും ഇങ്ങനെ വല്ലവി
ധേനയും മരിച്ചവരുടെ ഇടയിൽനിന്നുള്ള
പുനരുത്ഥാനം പ്രാപിക്കേണം എന്നുവെ
ച്ചും ഞാൻ അവന്റെനിമിത്തം എല്ലാം
12 ഉപേക്ഷിച്ചു ചവറു എന്നു എണ്ണുന്നു. ലഭി
ച്ചുകഴിഞ്ഞു എന്നോ തികഞ്ഞവനായി
എന്നോ അല്ല, ഞാൻ ക്രിസ്തുയേശുവിനാൽ
പിടിക്കപ്പെട്ടിരിക്കുന്നതുകൊണ്ടു എനിക്കും
അതു പിടിക്കാമോ എന്നുവെച്ചു പിന്തുട
13 ൎന്നതേയുള്ളു. സഹോദരന്മാരേ, ഞാൻ
പിടിച്ചിരിക്കുന്നു എന്നു നിരൂപിക്കുന്നില്ല.
14 ഒന്നു ഞാൻ ചെയ്യുന്നു: പിമ്പിലുള്ളതു മറ
ന്നും മുമ്പിലുള്ളതിന്നു ആഞ്ഞുംകൊണ്ടു
ക്രിസ്തുയേശുവിൽ ദൈവത്തിന്റെ പരമ
വിളിയുടെ വിരുതിന്നായി ലാക്കിലേക്കു
15 ഓടുന്നു. നമ്മിൽ തികഞ്ഞവർ ഒക്കെയും
ഇങ്ങനെ തന്നേ ചിന്തിച്ചുകൊള്ളുക; വല്ല
തിലും നിങ്ങൾ വേറെ വിധമായി ചിന്തി
ച്ചാൽ ദൈവം അതുവും നിങ്ങൾക്കു വെളി
16 പ്പെടുത്തിത്തരും. എന്നാൽ നാം പ്രാപി
ച്ചിരിക്കുന്ന പരിജ്ഞാനം തന്നേ അനുസ
രിച്ചുനടക്കുക.

17 സഹോദരന്മാരേ, നിങ്ങൾ എല്ലാവരും
എന്നെ അനുകരിപ്പിൻ; ഞങ്ങൾ നിങ്ങൾ
ക്കു കാണിച്ച മാതൃകപ്രകാരം നടക്കുന്നവ
18 രെയും കുറിക്കൊൾവിൻ. ഞാൻ പല
പ്പോഴും നിങ്ങളോടു പറഞ്ഞതുപോലെ
അനേകർ ക്രിസ്തുവിന്റെ ക്രൂശിന്നു ശത്രു
ക്കളായി നടക്കുന്നു എന്നു ഇപ്പോൾ കര
ഞ്ഞുംകൊണ്ടു പറയുന്നു. അവരുടെ അ 19
വസാനം നാശം; അവരുടെ ദൈവം
വയറു; ലജ്ജയായതിൽ അവൎക്കു മാനം
തോന്നുന്നു; അവർ ഭൂമിയിലുള്ളതു ചിന്തി
ക്കുന്നു. നമ്മുടെ പൌരത്വമോ സ്വൎഗ്ഗ 20
ത്തിൽ ആകുന്നു; അവിടെനിന്നു കൎത്താ
വായ യേശുക്രിസ്തു രക്ഷിതാവായി വരും
എന്നു നാം കാത്തിരിക്കുന്നു. അവൻ സ 21
കലവും തനിക്കു കീഴ്പ്പെടുത്തുവാൻ കഴിയു
ന്ന തന്റെ വ്യാപാരശക്തികൊണ്ടു നമ്മു
ടെ താഴ്ചയുള്ള ശരീരത്തെ തന്റെ മഹ
ത്വമുള്ള ശരീരത്തോടു അനുരൂപമായി
രൂപാന്തരപ്പെടുത്തും.

## ൪. അദ്ധ്യായം.

അതുകൊണ്ടു എന്റെ പ്രിയരും വാഞ്ഛി
തരുമായ സഹോദരന്മാരേ, എന്റെ സ
ന്തോഷവും കിരീടവുമായുള്ളോരേ, ഇങ്ങ
നെ കൎത്താവിൽ നിലനില്പിൻ, പ്രിയമു
ള്ളവരേ.

കൎത്താവിൽ ഏകചിന്തയോടിരിപ്പാൻ 2
ഞാൻ യുവൊദ്യയെയും സുന്തുകയെയും പ്ര
ബോധിപ്പിക്കുന്നു. സാക്ഷാൽ ഇണയാ 3
ളിയായുള്ളോവേ, അവൎക്കു തുണ നില്ക്കേ
ണം എന്നു ഞാൻ നിന്നോടും അപേക്ഷി
ക്കുന്നു; ജീവപുസ്തകത്തിൽ പേരുള്ള ക്ലേ
മന്ത് മുതലായ എന്റെ കൂട്ടുവേലക്കാരു
മായി ആ സ്ത്രീകൾ എന്നോടുകൂടെ സുവി
ശേഷഘോഷണത്തിൽ പോരാടിയിരി
ക്കുന്നു.

കൎത്താവിൽ എപ്പോഴും സന്തോഷി 4
പ്പിൻ; സന്തോഷിപ്പിൻ എന്നു ഞാൻ പി
ന്നെയും പറയുന്നു. നിങ്ങളുടെ സൌമ്യ 5
ത സകലമനുഷ്യരും അറിയട്ടെ; കൎത്താവു
വരുവാൻ അടുത്തിരിക്കുന്നു. ഒന്നിനെ 6

കുറിച്ചും വിചാരപ്പെടരുതു; എല്ലാററിലും
പ്രാൎത്ഥനയാലും അപേക്ഷയാലും നിങ്ങളു
ടെ ആവശ്യങ്ങൾ സ്തോത്രത്തോടുകൂടെ
ദൈവത്തോടു അറിയിക്കയത്രെ വേണ്ടതു.
7 എന്നാൽ സകലബുദ്ധിയെയും കവിയു
ന്ന ദൈവസമാധാനം നിങ്ങളുടെ ഹൃദയ
ങ്ങളെയും നിനവുകളെയും ക്രിസ്തുയേശു
വിങ്കൽ കാക്കും.
8 ഒടുവിൽ സഹോദരന്മാരേ, സത്യമാ
യതു ഒക്കെയും ഘനമായതു ഒക്കെയും നീ
തിയായതു ഒക്കെയും നിൎമ്മലമായതു ഒക്കെ
യും രമ്യമായതു ഒക്കെയും സല്കീൎത്തിയാ
യതു ഒക്കെയും സൽഗുണമോ പുകഴ്ചയോ
അതു ഒക്കെയും ചിന്തിച്ചുകൊൾവിൻ.
9 എന്നോടു പഠിച്ചും ഗ്രഹിച്ചും കേട്ടും കണ്ടുമു
ള്ളതു പ്രവൎത്തിപ്പിൻ; എന്നാൽ സമാധാ
നത്തിന്റെ ദൈവം നിങ്ങളോടുകൂടെ
ഇരിക്കും.
10 നിങ്ങൾ പിന്നെയും എനിക്കു വേണ്ടി
വിചാരിപ്പാൻ തുടങ്ങിയതിനാൽ ഞാൻ
കൎത്താവിൽ വളരെ സന്തോഷിച്ചു; മുമ്പെ
തന്നേ നിങ്ങൾക്കു വിചാരമുണ്ടായിരുന്നു
11 എങ്കിലും അവസരം കിട്ടിയില്ല. ബുദ്ധി
മുട്ടുനിമിത്തമല്ല ഞാൻ പറയുന്നതു; ഉള്ള
അവസ്ഥയിൽ അലംഭാവത്തോടിരിപ്പാൻ
12 ഞാൻ പഠിച്ചിട്ടുണ്ടു. താഴ്ചയിൽ ഇരി
പ്പാനും സമൃദ്ധിയിൽ ഇരിപ്പാനും എനിക്കു
അറിയാം; തൃപ്തനായിരിപ്പാനും വിശന്നി
രിപ്പാനും സമൃദ്ധിയിൽ ഇരിപ്പാനും ബു
ദ്ധിമുട്ടു അനുഭവിപ്പാനും എല്ലാം ഞാൻ
13 ശീലിച്ചിരിക്കുന്നു. എന്നെ ശക്തനാക്കു
ന്നവൻമുഖാന്തരം ഞാൻ സകലത്തിന്നും
14 മതിയാകുന്നു. എങ്കിലും എന്റെ കഷ്ടത
യിൽ നിങ്ങൾ കൂട്ടായ്മ കാണിച്ചതു നന്നാ
യി. ഫിലിപ്പ്യരേ, സുവിശേഷഘോഷ 15
ണത്തിന്റെ ആരംഭത്തിൽ ഞാൻ മക്കെ
ദൊന്യയിൽനിന്നു പുറപ്പെട്ടാറെ നിങ്ങൾ
മാത്രമല്ലാതെ ഒരു സഭയും വരവുചെലവു
കാൎയ്യത്തിൽ എന്നോടു കൂട്ടായ്മ കാണിച്ചില്ല
എന്നു നിങ്ങളും അറിയുന്നു. തെസ്സലൊ 16
നീക്യയിലും എന്റെ ബുദ്ധിമുട്ടു തീൎപ്പാൻ
നിങ്ങൾ ഒന്നു രണ്ടു വട്ടം അയച്ചുതന്നു
വല്ലോ. ഞാൻ ദാനം ആഗ്രഹിക്കുന്നു 17
എന്നല്ല, നിങ്ങളുടെ കണക്കിലേക്കു ഏറു
ന്ന ഫലം അത്രേ ആഗ്രഹിക്കുന്നതു. ഇ 18
പ്പോൾ എനിക്കു വേണ്ടുന്നതു എല്ലാം ഉണ്ടു;
സമൃദ്ധിയായുമിരിക്കുന്നു; നിങ്ങൾ അയച്ചു
തന്നതു സൌരഭ്യവാസനയായി ദൈവ
ത്തിന്നു പ്രസാദവും സുഗ്രാഹ്യവുമായ യാ
ഗമായി എപ്പഫ്രൊദിത്തൊസിന്റെ ക
യ്യാൽ ഞാൻ പ്രതിഗ്രഹിച്ചു തൃപ്തനായിരി
ക്കുന്നു. എന്റെ ദൈവമോ നിങ്ങളുടെ 19
ബുദ്ധിമുട്ടു ഒക്കെയും മഹത്വത്തോടെ
തന്റെ ധനത്തിന്നൊത്തവണ്ണം ക്രിസ്തു
യേശുവിൽ പൂൎണ്ണമായി തീൎത്തുതരും. നമ്മു 20
ടെ ദൈവവും പിതാവുമായവന്നു എന്നെ
ന്നേക്കും മഹത്വം. ആമേൻ.
ക്രിസ്തുയേശുവിൽ ഓരോ വിശുദ്ധനെ 21
യും വന്ദനം ചെയ്വിൻ. എന്നോടുകൂടെ
യുള്ള സഹോദരന്മാർ നിങ്ങളെ വന്ദനം
ചെയ്യുന്നു. വിശുദ്ധന്മാർ എല്ലാവരും വി 22
ശേഷാൽ കൈസരുടെ അരമനയിലുള്ള
വരും നിങ്ങളെ വന്ദനം ചെയ്യുന്നു.
കൎത്താവായ യേശുക്രിസ്തുവിന്റെ കൃപ 23
നിങ്ങളുടെ ആത്മാവിനോടുകൂടെ ഇരി
ക്കുമാറാകട്ടെ.

# THE EPISTLE OF PAUL THE APOSTLE TO THE
# COLOSSIANS

## അപ്പൊസ്തലനായ പൌലൊസ്
## കൊലൊസ്സ്യൎക്കു എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

ദൈവേഷ്ടത്താൽ ക്രിസ്തുയേശുവി
ന്റെ അപ്പൊസ്തലനായ പൌലൊസും
സഹോദരനായ തിമൊഥെയൊസും കൊ
ലൊസ്സ്യയിലുള്ള വിശുദ്ധന്മാരും ക്രിസ്തു
വിൽ വിശ്വാസസഹോദരന്മാരുമായവൎക്കു
2 എഴുതുന്നതു: നമ്മുടെ പിതാവായ ദൈ
വത്തിങ്കൽനിന്നു നിങ്ങൾക്കു കൃപയും സ
മാധാനവും ഉണ്ടാകട്ടെ.
3 സുവിശേഷത്തിന്റെ സത്യവചന
ത്തിൽ നിങ്ങൾ മുമ്പെ കേട്ടതായി സ്വൎഗ്ഗ
ത്തിൽ നിങ്ങൾക്കു സംഗ്രഹിച്ചിരിക്കുന്ന
4 പ്രത്യാശനിമിത്തം, ക്രിസ്തുയേശുവിൽ
നിങ്ങളുടെ വിശ്വാസത്തെയും സകലവി
ശുദ്ധന്മാരോടും നിങ്ങൾക്കുള്ള സ്നേഹത്തെ
യും കുറിച്ചു ഞങ്ങൾ കേട്ടിട്ടു നിങ്ങൾക്കു
5 വേണ്ടി പ്രാൎത്ഥനയിൽ എപ്പോഴും നമ്മു
ടെ കൎത്താവായ യേശുക്രിസ്തുവിന്റെ പി
താവായ ദൈവത്തിന്നു സ്തോത്രം ചെയ്യുന്നു.
6 ആ സുവിശേഷം സൎവ്വലോകത്തിലും എന്ന
പോലെ നിങ്ങളുടെ അടുക്കലും എത്തി;
നിങ്ങൾ ദൈവകൃപയെ യഥാൎത്ഥമായി
കേട്ടറിഞ്ഞ നാൾമുതൽ നിങ്ങളുടെ ഇട
യിൽ എന്നപോലെ സൎവ്വലോകത്തിലും
ഫലം കായിച്ചും വൎദ്ധിച്ചും വരുന്നു.
7 ഇങ്ങനെ നിങ്ങൾ ഞങ്ങളുടെ പ്രിയ സഹ
ഭൃത്യനായ എപ്പഫ്രാസിനോടു പഠിച്ചിട്ടു
ണ്ടല്ലോ; അവൻ നിങ്ങൾക്കു വേണ്ടി ക്രി
സ്തുവിന്റെ വിശ്വസ്തശുശ്രൂഷകനും നി 8
ങ്ങൾക്കു ആത്മാവിനാലുള്ള സ്നേഹം ഞങ്ങ
ളോടു അറിയിച്ചവനും ആകുന്നു.
അതുകൊണ്ടു ഞങ്ങൾ അതു കേട്ട നാൾ 9
മുതൽ നിങ്ങൾക്കു വേണ്ടി ഇടവിടാതെ
പ്രാൎത്ഥിക്കുന്നു. നിങ്ങൾ പൂൎണ്ണപ്രസാദ 10
ത്തിന്നായി കൎത്താവിന്നു യോഗ്യമാകും
വണ്ണം നടന്നു, ആത്മികമായ സകലജ്ഞാ
നത്തിലും വിവേകത്തിലും അവന്റെ
ഇഷ്ടത്തിന്റെ പരിജ്ഞാനംകൊണ്ടു നിറ
ഞ്ഞുവരേണം എന്നും സകലസൽപ്രവൃ
ത്തിയിലും ഫലം കായിച്ചു ദൈവത്തെക്കു
റിച്ചുള്ള പരിജ്ഞാനത്തിൽ വളരേണമെ
ന്നും സകലസഹിഷ്ണുതെക്കും ദീൎഘക്ഷമെ 11
ക്കുമായി അവന്റെ മഹത്വത്തിന്റെ വല്ല
ഭത്വത്തിന്നു ഒത്തവണ്ണം പൂൎണ്ണശക്തിയോ
ടെ ബലപ്പെടേണമെന്നും വിശുദ്ധന്മാൎക്കു 12
വെളിച്ചത്തിലുള്ള അവകാശത്തിന്നായി
നമ്മെ പാത്രരാക്കുകയും നമ്മെ ഇരുട്ടി 13
ന്റെ അധികാരത്തിൽനിന്നു വിടുവിച്ചു
തന്റെ സ്നേഹസ്വരൂപനായ പുത്രന്റെ
രാജ്യത്തിലാക്കിവെക്കുകയും ചെയ്ത പിതാ
വിന്നു സന്തോഷത്തോടെ സ്തോത്രം ചെ
യ്യുന്നവരാകേണം എന്നും അപേക്ഷിക്കു
ന്നു. അവനിൽ നമുക്കു പാപമോചന 14
മെന്ന വീണ്ടെടുപ്പു ഉണ്ടു. അവൻ അദൃ 15
ശ്യനായ ദൈവത്തിന്റെ പ്രതിമയും സൎവ്വ

16 സൃഷ്ടിക്കും ആദ്യജാതനും ആകുന്നു. സ്വ
ൎഗ്ഗത്തിലുള്ളതും ഭൂമിയിലുള്ളതും ദൃശ്യമായതും
അദൃശ്യമായതും സിംഹാസനങ്ങൾ ആക
ട്ടെ കൎത്തൃത്വങ്ങൾ ആകട്ടെ വാഴ്ചകൾ ആ
കട്ടെ അധികാരങ്ങൾ ആകട്ടെ സകലവും
അവൻമുഖാന്തരം സൃഷ്ടിക്കപ്പെട്ടു; അ
വൻമുഖാന്തരവും അവന്നായിട്ടും സകല
17 വും സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. അവൻ
സൎവ്വത്തിന്നും മുമ്പെയുള്ളവൻ; അവൻ
സകലത്തിന്നും ആധാരമായിരിക്കുന്നു.
18 അവൻ സഭ എന്ന ശരീരത്തിന്റെ തല
യും ആകുന്നു; സകലത്തിലും താൻ മുമ്പ
നാകേണ്ടതിന്നു അവൻ ആരംഭവും മരി
ച്ചവരുടെ ഇടയിൽനിന്നു ആദ്യനായി എഴു
19 ന്നേററവനും ആകുന്നു. അവനിൽ സ
20 ൎവ്വസമ്പൂൎണ്ണതയും വസിപ്പാനും അവൻ
ക്രൂശിൽ ചൊരിഞ്ഞ രക്തംകൊണ്ടു അവൻ
മുഖാന്തരം സമാധാനം ഉണ്ടാക്കി, ഭൂമിയിലു
ള്ളതോ സ്വൎഗ്ഗത്തിലുള്ളതോ സകലത്തെയും
അവനെക്കൊണ്ടു തന്നോടു നിരപ്പിപ്പാനും
21 പിതാവിന്നു പ്രസാദം തോന്നി. മുമ്പെ
ദുഷ്പ്രവൃത്തികളാൽ മനസ്സുകൊണ്ടു അകന്ന
വരും ശത്രുക്കളുമായിരുന്ന നിങ്ങളെ
22 അവന്റെ മുമ്പിൽ വിശുദ്ധരും നിഷ്കള
ങ്കരും കുററമില്ലാത്തവരുമായി നിറുത്തേ
ണ്ടതിന്നു അവൻ ഇപ്പോൾ തന്റെ ജഡ
ശരീരത്തിൽ തന്റെ മരണത്താൽ നിര
23 പ്പിച്ചു. ആകാശത്തിൻകീഴെ സകലസൃ
ഷ്ടികളുടെയും ഇടയിൽ ഘോഷിച്ചും പൌ
ലൊസ് എന്ന ഞാൻ ശുശ്രൂഷകനായിത്തീ
ൎന്നും നിങ്ങൾ കേട്ടുമിരിക്കുന്ന സുവിശേ
ഷത്തിന്റെ പ്രത്യാശയിൽനിന്നു നിങ്ങൾ
ഇളകാതെ അടിസ്ഥാനപ്പെട്ടവരും സ്ഥി
രതയുള്ളവരുമായി വിശ്വാസത്തിൽ നില
നിന്നുകൊണ്ടാൽ അങ്ങനെ അവന്റെ
മുമ്പിൽ നില്ക്കും.
24 ഇപ്പോൾ ഞാൻ നിങ്ങൾക്കു വേണ്ടിയു
ള്ള കഷ്ടാനുഭവങ്ങളിൽ സന്തോഷിച്ചു
ക്രിസ്തുവിന്റെ കഷ്ടങ്ങളിൽ കുറവായുള്ളതു
എന്റെ ജഡത്തിൽ സഭയായ അവന്റെ
ശരീരത്തിന്നു വേണ്ടി പൂരിപ്പിക്കുന്നു.
നിങ്ങൾക്കു വേണ്ടി ദൈവം എനിക്കു 25
നല്കിയിരിക്കുന്ന ഉദ്യോഗപ്രകാരം ദൈവ
വചനഘോഷണം നിവൃത്തിക്കേണ്ടതിന്നു
ഞാൻ സഭയുടെ ശുശ്രൂഷകനായിരിക്കുന്നു.
അതു പൂൎവ്വകാലങ്ങൾക്കും തലമുറകൾക്കും 26
മറഞ്ഞുകിടന്ന മൎമ്മം എങ്കിലും ഇപ്പോൾ
അവന്റെ വിശുദ്ധന്മാൎക്കു വെളിപ്പെട്ടിരി
ക്കുന്നു. അവരോടു ജാതികളുടെ ഇട 27
യിൽ ഈ മൎമ്മത്തിന്റെ മഹിമാധനം എ
ന്തെന്നു അറിയിപ്പാൻ ദൈവത്തിന്നു ഇഷ്ട
മായി; ആ മൎമ്മം മഹത്വത്തിന്റെ പ്രത്യാ
ശയായ ക്രിസ്തു നിങ്ങളിൽ ഇരിക്കുന്നു
എന്നുള്ളതു തന്നേ. അവനെ ഞങ്ങൾ 28
അറിയിക്കുന്നതിൽ ഏതു മനുഷ്യനെയും
ക്രിസ്തുവിൽ തികഞ്ഞവനായി നിറുത്തേ
ണ്ടതിന്നു ഏതു മനുഷ്യനെയും പ്രബോധി
പ്പിക്കയും ഏതു മനുഷ്യനോടും സകല
ജ്ഞാനത്തോടുംകൂടെ ഉപദേശിക്കയും ചെ
യ്യുന്നു. അതിന്നായി ഞാൻ എന്നിൽ ബ 29
ലത്തോടെ വ്യാപരിക്കുന്ന അവന്റെ വ്യാ
പാരശക്തിക്കു ഒത്തവണ്ണം പോരാടിക്കൊ
ണ്ടു അദ്ധ്വാനിക്കുന്നു.

## ൨. അദ്ധ്യായം.

നിങ്ങൾക്കും ലവുദിക്യയിലുള്ളവൎക്കും ജഡ
ത്തിൽ എന്റെ മുഖം കണ്ടിട്ടില്ലാത്ത എല്ലാ
വൎക്കും വേണ്ടി, അവർ ക്രിസ്തുവെന്ന 2
ദൈവമൎമ്മത്തിന്റെ പരിജ്ഞാനവും വി
വേകപൂൎണ്ണതയുടെ സമ്പത്തും പ്രാപിപ്പാ
ന്തക്കവണ്ണം സ്നേഹത്തിൽ ഏകീഭവിച്ചിട്ടു
ഹൃദയങ്ങൾക്കു ആശ്വാസം ലഭിക്കേണം
എന്നുവെച്ചു ഞാൻ എത്ര വലിയ പോ
രാട്ടം കഴിക്കുന്നു എന്നു നിങ്ങൾ അറി

3 വാൻ ഞാൻ ഇച്ശിക്കുന്നു. അവനിൽ
ജ്ഞാനത്തിന്റെയും പരിജ്ഞാനത്തിന്റെ
യും നിക്ഷേപങ്ങൾ ഒക്കെയും ഗുപ്തമാ
4 യിട്ടു ഇരിക്കുന്നു. വശീകരണവാക്കുകൊ
ണ്ടു ആരും നിങ്ങളെ ചതിക്കാതിരിപ്പാൻ
5 ഞാൻ ഇതു പറയുന്നു. ഞാൻ ശരീരം
കൊണ്ടു ദൂരസ്ഥനെങ്കിലും ആത്മാവുകൊ
ണ്ടു നിങ്ങളോടു കൂടെയുള്ളവനായി നിങ്ങ
ളുടെ ക്രമവും ക്രിസ്തുവിൽ നിങ്ങൾക്കുള്ള
വിശ്വാസത്തിന്റെ സ്ഥിരതയും കണ്ടു
സന്തോഷിക്കുന്നു.
6 ആകയാൽ നിങ്ങൾ കൎത്താവായ ക്രിസ്തു
യേശുവിനെ കൈക്കൊണ്ടതുപോലെ അ
7 വന്റെ കൂട്ടായ്മയിൽ നടപ്പിൻ; അവ
നിൽ വേരൂന്നിയും ആത്മികവൎദ്ധന പ്രാ
പിച്ചും നിങ്ങൾക്കു ഉപദേശിച്ചുതന്നതിനു
ഒത്തവണ്ണം വിശ്വാസത്താൽ ഉറെച്ചും
സ്തോത്രത്തിൽ കവിഞ്ഞും ഇരിപ്പിൻ.
8 തത്വജ്ഞാനവും വെറും വഞ്ചനയും
കൊണ്ടു ആരും നിങ്ങളെ കവൎന്നുകളയാ
തിരിപ്പാൻ സൂക്ഷിപ്പിൻ; അതു മനുഷ്യരു
ടെ സമ്പ്രദായത്തിന്നു ഒത്തവണ്ണം, ലോക
ത്തിന്റെ ആദ്യപാഠങ്ങൾക്കു ഒത്തവണ്ണം
അല്ലാതെ ക്രിസ്തുവിന്നു ഒത്തവണ്ണമുള്ളതല്ല.
9 അവനിലല്ലോ ദൈവത്തിന്റെ സൎവ്വസ
മ്പൂൎണ്ണതയും ദേഹരൂപമായി വസിക്കു
10 ന്നതു. എല്ലാവാഴ്ചെക്കും അധികാരത്തി
ന്നും തലയായ അവനിൽ നിങ്ങൾ പരി
11 പൂൎണ്ണരായിരിക്കുന്നു. അവനിൽ നിങ്ങൾ
ക്കു ക്രിസ്തുവിന്റെ പരിഛേദനയാൽ ജഡ
ശരീരം ഉരിഞ്ഞുകളഞ്ഞതിനാൽ തന്നേ
കൈകൊണ്ടല്ലാത്ത പരിഛേദനയും ലഭി
12 ച്ചു. സ്നാനത്തിൽ നിങ്ങൾ അവനോടു
കൂടെ അടക്കപ്പെടുകയും അവനെ മരിച്ച
വരുടെ ഇടയിൽനിന്നു ഉയിൎത്തെഴുന്നേ
ല്പിച്ച ദൈവത്തിന്റെ വ്യാപാരശക്തിയി
ലുള്ള വിശ്വാസത്താൽ അവനോടുകൂടെ
നിങ്ങളും ഉയിൎത്തെഴുന്നേല്ക്കയും ചെയ്തു,
അതിക്രമങ്ങളിലും നിങ്ങളുടെ ജഡത്തി 13
ന്റെ അഗ്രചൎമ്മത്തിലും മരിച്ചവരായി
രുന്ന നിങ്ങളെയും അവൻ, അവനോടു
കൂടെ ജീവിപ്പിച്ചു; അതിക്രമങ്ങൾ ഒക്കെ 14
യും നമ്മോടു ക്ഷമിച്ചു ചട്ടങ്ങളാൽ നമുക്കു
വിരോധവും പ്രതികൂലവുമായിരുന്ന കയ്യെ
ഴുത്തു മായിച്ചു ക്രൂശിൽ തറെച്ചു നടുവിൽ
നിന്നു നീക്കിക്കളഞ്ഞു; വാഴ്ചകളെയും 15
അധികാരങ്ങളെയും ആയുധവൎഗ്ഗം വെ
പ്പിച്ചു ക്രൂശിൽ അവരുടെമേൽ ജയോ
ത്സവം കൊണ്ടാടി അവരെ പരസ്യമായ
കാഴ്ചയാക്കി.
അതുകൊണ്ടു ഭക്ഷണപാനങ്ങൾ സം 16
ബന്ധിച്ചോ പെരുനാൾ വാവു ശബ്ബത്ത്
എന്നീ കാൎയ്യത്തിലോ ആരും നിങ്ങളെ
വിധിക്കരുതു. ഇവ വരുവാനിരുന്നവ 17
യുടെ നിഴലത്രേ; ദേഹം എന്നതോ ക്രി
സ്തുവിന്നുള്ളതു. താഴ്മയിലും ദൂതന്മാരെ 18
ആരാധിക്കുന്നതിലും രസിച്ചു സ്വന്തദൎശ
നങ്ങളിൽ പ്രവേശിക്കയും തന്റെ ജഡമ
നസ്സിനാൽ വെറുതെ ചീൎക്കയും തലയെ
മുറുകെ പിടിക്കാതിരിക്കയും ചെയ്യുന്നവൻ
ആരും നിങ്ങളെ വിരുതു തെററിക്കരുതു.
തലയായവനിൽനിന്നല്ലോ ശരീരം മുഴു 19
വൻ സന്ധികളാലും ഞരമ്പുകളാലും ചൈ
തന്യം ലഭിച്ചും ഏകീഭവിച്ചും ദൈവിക
മായ വളൎച്ച പ്രാപിക്കുന്നു.
നിങ്ങൾ ക്രിസ്തുവിനോടുകൂടെ ലോക 20
ത്തിന്റെ ആദ്യപാഠങ്ങൾ സംബന്ധിച്ചു
മരിച്ചു എങ്കിൽ ലോകത്തിൽ ജീവിക്കുന്ന
വരെപ്പോലെ മാനുഷകല്പനകൾക്കും ഉപ 21
ദേശങ്ങൾക്കും അനുസരണയായി: പിടി
ക്കരുതു, രുചിക്കരുതു, തൊടരുതു എന്നുള്ള
ചട്ടങ്ങൾക്കു കീഴ്പെടുന്നതു എന്തു? ഇതെ 22
ല്ലാം ഉപയോഗത്താൽ നശിച്ചുപോകുന്ന
തത്രേ. അതു ഒക്കെയും സ്വേച്ഛാരാധ 23

നയിലും താഴ്മയിലും ശരീരത്തിന്റെ ഉപെ
ക്ഷയിലും രസിക്കുന്നവൎക്കു ജ്ഞാനത്തി
ന്റെ പേരു മാത്രമുള്ളതു; ജഡാഭിലാഷം
അടക്കുവാനോ പ്രയോജനമുള്ളതല്ല.

## ൩. അദ്ധ്യായം.

അതുകയാൽ നിങ്ങൾ ക്രിസ്തുവിനോടുകൂടെ
ഉയിൎത്തെഴുനീറ്റിരിക്കുന്നു എങ്കിൽ ക്രിസ്തു
ദൈവത്തിന്റെ വലത്തുഭാഗത്തു ഇരിക്കു
ന്നിടമായ ഉയരത്തിലുള്ളതു അന്വേഷി
2 പ്പിൻ. ഭൂമിയിലുള്ളതല്ല ഉയരത്തിലുള്ളതു
3 തന്നേ ചിന്തിപ്പിൻ. നിങ്ങൾ മരിച്ചു
നിങ്ങളുടെ ജീവൻ ക്രിസ്തുവിനോടുകൂടെ
4 ദൈവത്തിൽ മറഞ്ഞിരിക്കുന്നു. നമ്മുടെ
ജീവനായ ക്രിസ്തു വെളിപ്പെടുമ്പോൾ
നിങ്ങളും അവനോടുകൂടെ തേജസ്സിൽ
വെളിപ്പെടും.
5 ആകയാൽ ദുൎന്നടപ്പു, അശുദ്ധി, അതി
രാഗം, ദുൎമ്മോഹം, വിഗ്രഹാരാധനയായ
അത്യാഗ്രഹം ഇങ്ങനെ ഭൂമിയിലുള്ള നിങ്ങ
6 ളുടെ അവയവങ്ങളെ മരിപ്പിപ്പിൻ. ഈ
വകനിമിത്തം ദൈവകോപം അനുസ
7 രണം കെട്ടവരുടെമേൽ വരുന്നു. അ
വയിൽ ജീവിച്ചിരുന്ന കാലം നിങ്ങളും
8 മുമ്പെ അവയിൽ നടന്നുപോന്നു. ഇപ്പോ
ഴോ നിങ്ങളും കോപം, ക്രോധം, ഈൎഷ്യ,
വായിൽനിന്നു വരുന്ന ദൂഷണം, ദുൎഭാഷ
9 ണം ഇവ ഒക്കെയും വിട്ടുകളവിൻ. അ
ന്യോന്യം ഭോഷ്കു പറയരുതു; നിങ്ങൾ
പഴയമനുഷ്യനെ അവന്റെ പ്രവൃത്തി
10 കളോടുകൂടെ ഉരിഞ്ഞുകളഞ്ഞു, തന്നെ
സൃഷ്ടിച്ചവന്റെ പ്രതിമപ്രകാരം പരി
ജ്ഞാനത്തിന്നായി പുതുക്കം പ്രാപിക്കുന്ന
പുതിയ മനുഷ്യനെ ധരിച്ചിരിക്കുന്നുവ
11 ല്ലോ. അതിൽ യവനനും യെഹൂദനും എ
ന്നില്ല, പരിഛേദനയും അഗ്രചൎമ്മവും എ
ന്നില്ല, ബൎബ്ബരൻ, ശകൻ, ദാസൻ, സ്വ
തന്ത്രൻ എന്നുമില്ല; ക്രിസ്തുവത്രേ എല്ലാവ
രിലും എല്ലാം ആകുന്നു.
അതുകൊണ്ടു ദൈവത്തിന്റെ വൃതന്മാ 12
രും വിശുദ്ധന്മാരും പ്രിയരുമായി മനസ്സ
ലിവു, ദയ, താഴ്മ, സൌമ്യത, ദീൎഘക്ഷമ
എന്നിവ ധരിച്ചുകൊണ്ടു അന്യോന്യം 13
പൊറുക്കയും ഒരുവനോടു ഒരുവന്നു വഴക്കു
ണ്ടായാൽ തമ്മിൽ ക്ഷമിക്കയും ചെയ്വിൻ;
കൎത്താവു നിങ്ങളോടു ക്ഷമിച്ചതുപോലെ
നിങ്ങളും ചെയ്വിൻ. എല്ലാററിന്നും മീതെ 14
സമ്പൂൎണ്ണതയുടെ ബന്ധമായ സ്നേഹം ധരി
പ്പിൻ. ക്രിസ്തുവിന്റെ സമാധാനം നി 15
ങ്ങളുടെ ഹൃദയങ്ങളിൽ വാഴട്ടെ; അതിന്നാ
ല്ലോ നിങ്ങൾ ഏകശരീരമായി വിളിക്ക
പ്പെട്ടുമിരിക്കുന്നതു; നന്ദിയുള്ളവരായും ഇ
രിപ്പിൻ. സങ്കീൎത്തനങ്ങളാലും സ്തുതിക 16
ളാലും ആത്മികഗീതങ്ങളാലും തമ്മിൽ
പഠിപ്പിച്ചും ബുദ്ധിയുപദേശിച്ചും നന്ദി
യോടെ നിങ്ങളുടെ ഹൃദയങ്ങളിൽ ദൈവ
ത്തിന്നു പാടിയും ഇങ്ങനെ ക്രിസ്തുവിന്റെ
വചനം ഐശ്വൎയ്യമായി സകലജ്ഞാന
ത്തോടുംകൂടെ നിങ്ങളിൽ വസിക്കട്ടെ.
വാക്കിനാലോ ക്രിയയാലോ എന്തു ചെയ്യാ 17
ലും സകലവും കൎത്താവായ യേശുവിന്റെ
നാമത്തിൽ ചെയ്തും അവൻമുഖാന്തരം
പിതാവായ ദൈവത്തിന്നു സ്തോത്രം പറ
ഞ്ഞുംകൊണ്ടിരിപ്പിൻ.
ഭാൎയ്യമാരേ, നിങ്ങളുടെ ഭൎത്താക്കന്മാൎക്കു 18
കൎത്താവിൽ ഉചിതമാകുംവണ്ണം കീഴടങ്ങു
വിൻ. ഭൎത്താക്കന്മാരേ, നിങ്ങളുടെ ഭാൎയ്യ 19
മാരെ സ്നേഹിപ്പിൻ; അവരോടു കൈപ്പാ
യിരിക്കയുമരുതു. മക്കളേ, നിങ്ങളുടെ 20
അമ്മയപ്പന്മാരെ സകലത്തിലും അനുസ
രിപ്പിൻ. ഇതു കൎത്താവിന്റെ ശിഷ്യന്മാ
രിൽ കണ്ടാൽ പ്രസാദകരമല്ലോ. പിതാ 21
ക്കന്മാരേ, നിങ്ങളുടെ മക്കൾ അധൈൎയ്യ
പ്പെടാതിരിക്കേണ്ടതിന്നു അവരെ കോപി

22 പ്പിക്കുന്നു. ദാസന്മാരേ, ജഡപ്രകാര
മുള്ള യജമാനന്മാരെ സകലത്തിലും അനു
സരിപ്പിൻ; മനുഷ്യരെ പ്രസാദിപ്പിക്കുന്ന
വരെപ്പോലെ ദൃഷ്ടിസേവകളാലല്ല കൎത്താ
വിനെ ഭയപ്പെട്ടുകൊണ്ടു ഹൃദയത്തിന്റെ
ഏകാഗ്രതയോടെ അത്രെ അനുസരിക്കേ
23 ണ്ടു. നിങ്ങൾ ചെയ്യുന്നതു ഒക്കെയും
മനുഷ്യൎക്കല്ല കൎത്താവിന്നു എന്നപോ
24 ലെ മനഃപൂൎവ്വം ചെയ്വിൻ. അവകാശ
മെന്ന പ്രതിഫലം കൎത്താവു തരും എന്ന
റിഞ്ഞു കൎത്താവായ ക്രിസ്തുവിനെ സേവി
25 പ്പിൻ. അന്യായം ചെയ്യുന്നവൻ താൻ
ചെയ്ത അന്യായത്തിന്നു ഒത്തതു പ്രാപിക്കും;
മുഖപക്ഷം ഇല്ല.

## ൪. അദ്ധ്യായം.

യജമാനന്മാരേ, നിങ്ങൾക്കും സ്വൎഗ്ഗത്തിൽ
യജമാനൻ ഉണ്ടു എന്നറിഞ്ഞു ദാസന്മാരോടു
നീതിയും ന്യായവും ആചരിപ്പിൻ.
2 പ്രാൎത്ഥനയിൽ ഉറ്റിരിപ്പിൻ; സ്തോത്ര
3 ത്തോടെ അതിൽ ജാഗരിപ്പിൻ. എനി
ക്കു ബന്ധനകാരണമായ ക്രിസ്തുവിന്റെ
മൎമ്മം പ്രസ്താവിപ്പാൻ തക്കവണ്ണം ദൈവം
ഞങ്ങൾക്കു വചനത്തിന്റെ വാതിൽ തുറ
4 ന്നുതരികയും ഞാൻ സംസാരിക്കേണ്ടും
വണ്ണം അതിനെ വെളിപ്പെടുത്തുകയും
ചെയ്യേണ്ടതിന്നു ഞങ്ങൾക്കു വേണ്ടിയും പ്രാ
5 ൎത്ഥിപ്പിൻ. സമയം തക്കത്തിൽ ഉപയോഗി
ച്ചുകൊണ്ടു പുറത്തുള്ളവരോടു ജ്ഞാനത്തോ
6 ടെ പെരുമാറുവിൻ. ഓരോരുത്തനോടു
നിങ്ങൾ എങ്ങനെ ഉത്തരം പറയേണം
എന്നു അറിയേണ്ടതിന്നു നിങ്ങളുടെ വാക്കു
എപ്പോഴും കൃപയോടുകൂടിയതും ഉപ്പി
നാൽ രുചിവരുത്തിയതും ആയിരിക്കട്ടെ.
7 എന്റെ അവസ്ഥ ഒക്കെയും കൎത്താ
വിൽ പ്രിയസഹോദരനും വിശ്വസ്തശു
ശ്രൂഷകനും സഹഭൃത്യനുമായ തിഹിക്കൊ
സ് നിങ്ങളോടു അറിയിക്കും. നിങ്ങൾ 8
ഞങ്ങളുടെ അവസ്ഥ അറിവാനും അവൻ
നിങ്ങളുടെ ഹൃദയങ്ങളെ ആശ്വസിപ്പി
പ്പാനുമായി ഞാൻ അവനെ നിങ്ങളിൽ 9
ഒരുത്തനായ ഒനേസിമൊസ് എന്ന വി
ശ്വസ്തനും പ്രിയനുമായ സഹോദരനോടു
കൂടെ നിങ്ങളുടെ അടുക്കൽ അയച്ചിരി
ക്കുന്നു; ഇവിടത്തെ അവസ്ഥ എല്ലാം ഇ
വർ നിങ്ങളോടു അറിയിക്കും.
എന്റെ സഹബദ്ധനായ അരിസ്ത 10
ൎഖൊസും ബൎന്നബാസിന്റെ മച്ചുനനായ
മൎക്കൊസും — അവനെക്കുറിച്ചു നിങ്ങൾക്കു
കല്പന കിട്ടീട്ടുണ്ടല്ലോ: അവൻ നിങ്ങളു
ടെ അടുക്കൽ വന്നാൽ അവനെ കൈ
ക്കൊൾവിൻ — യുസ്തൊസ് എന്നു പറയു 11
ന്ന യേശുവും നിങ്ങളെ വന്ദനം ചെയ്യു
ന്നു; പരിച്ഛേദനക്കാരിൽ ഇവർ മാത്രം
ദൈവരാജ്യത്തിന്നു കൂട്ടുവേലക്കാരായിട്ടു
എനിക്കു ആശ്വാസമായിത്തീൎന്നു. നിങ്ങ 12
ളിൽ ഒരുത്തനായി ക്രിസ്തുയേശുവിന്റെ
ദാസനായ എപ്പഫ്രാസ് നിങ്ങളെ വന്ദ
നം ചെയ്യുന്നു; നിങ്ങൾ തികഞ്ഞവരും ദൈ
വഹിതം സംബന്ധിച്ചൊക്കെയും പൂൎണ്ണ
നിശ്ചയമുള്ളവരുമായി നില്ക്കേണ്ടതിന്നു
അവൻ പ്രാൎത്ഥനയിൽ നിങ്ങൾക്കു വേണ്ടി
എപ്പോഴും പോരാടുന്നു. നിങ്ങൾക്കും 13
ലവുദിക്യക്കാൎക്കും ഹിയരപൊലിക്കാൎക്കും
വേണ്ടി അവൻ വളരെ പ്രയാസപ്പെടുന്നു
എന്നതിന്നു ഞാൻ സാക്ഷി. വൈദ്യ 14
നായ പ്രിയലൂക്കൊസും ദേമാസും നിങ്ങ
ളെ വന്ദനം ചെയ്യുന്നു. ലവുദിക്യയിലെ 15
സഹോദരന്മാൎക്കും നുംഫെക്കും അവളുടെ
വീട്ടിലെ സഭെക്കും വന്ദനം ചൊല്ലുവിൻ.
നിങ്ങളുടെ ഇടയിൽ ഈ ലേഖനം വായിച്ചു 16
തീൎന്നശേഷം ലവുദിക്യസഭയിൽകൂടെ വാ
യിപ്പിക്കയും ലവുദിക്യയിൽനിന്നുള്ളതു നി
ങ്ങളും വായിക്കയും ചെയ്വിൻ. അൎഹിപ്പൊ 17

സിദ്ധനോടു കൎത്താവിൽ ലഭിച്ച ശുശ്രൂഷ നി
വൎത്തിപ്പാൻ നോക്കേണം എന്നു പറവിൻ.
18 പൌലൊസായ എന്റെ സ്വന്തകയ്യാ
ലെ വന്ദനം; എന്റെ ബന്ധനങ്ങളെ
ഓൎത്തുകൊൾവിൻ. കൃപ നിങ്ങളോടു
കൂടെ ഇരിക്കുമാറാകട്ടെ.

---

# THE FIRST EPISTLE OF PAUL THE APOSTLE TO THE THESSALONIANS

## അപ്പൊസ്തലനായ പൌലൊസ് തെസ്സലൊനീക്യൎക്ക എഴുതിയ ഒന്നാം ലേഖനം

### ൧. അദ്ധ്യായം.

പൌലൊസും സില്വാനൊസും
തിമൊഥെയൊസും പിതാവായ ദൈ
വത്തിലും കൎത്താവായ യേശുക്രിസ്തുവിലും
ഉള്ള തെസ്സലൊനീക്യസഭെക്കു എഴുതുന്ന
തു: നിങ്ങൾക്കു കൃപയും സമാധാനവും
ഉണ്ടാകട്ടെ.
2 ഞങ്ങളുടെ പ്രാൎത്ഥനയിൽ നിങ്ങളെ
സ്മരിച്ചുകൊണ്ടു നിങ്ങളുടെ വിശ്വാസത്തി
3 ന്റെ വേലയും സ്നേഹപ്രയത്നവും നമ്മു
ടെ കൎത്താവായ യേശുക്രിസ്തുവിനെക്കുറി
ച്ചുള്ള പ്രത്യാശയുടെ സ്ഥിരതയും ഇടവി
ടാതെ നമ്മുടെ ദൈവവും പിതാവുമായവ
4 ന്റെ സന്നിധിയിൽ ഓൎത്തു ഞങ്ങൾ
നിങ്ങൾക്കെല്ലാവൎക്കും വേണ്ടി എപ്പോഴും
ദൈവത്തിന്നു സ്തോത്രം ചെയ്യുന്നു. ദൈവ
ത്താൽ സ്നേഹിക്കപ്പെട്ട സഹോദരന്മാരേ,
നിങ്ങളുടെ തിരഞ്ഞെടുപ്പിനെ അറിയുന്നു
5 വല്ലോ. ഞങ്ങളുടെ സുവിശേഷം വച
നമായി മാത്രമല്ല, ശക്തിയോടും പരി
ശുദ്ധാത്മാവോടും ബഹുനിശ്ചയത്തോടും
കൂടെ ആയിരുന്നു നിങ്ങളുടെ അടുക്കൽ
വന്നതു; നിങ്ങളുടെനിമിത്തം ഞങ്ങൾ
നിങ്ങളുടെ ഇടയിൽ എങ്ങനെ പെരുമാ
റിയിരുന്നു എന്നു അറിയുന്നുവല്ലോ.
ബഹുകഷ്ടം സഹിക്കേണ്ടിവന്നിട്ടും നി 6
ങ്ങൾ പരിശുദ്ധാത്മാവിന്റെ സന്തോഷ
ത്തോടെ വചനം കൈക്കൊണ്ടു ഞങ്ങൾ
ക്കും കൎത്താവിന്നും അനുകാരികളായിത്തീ
ൎന്നു. അങ്ങനെ നിങ്ങൾ മക്കെദൊന്യയി 7
ലും അഖായയിലും വിശ്വസിക്കുന്നവൎക്കു എ
ല്ലാവൎക്കും മാതൃകയായിത്തീൎന്നു. നിങ്ങളുടെ 8
അടുക്കൽനിന്നു കൎത്താവിന്റെ വചനം
മുഴങ്ങിച്ചെന്നതു മക്കെദൊന്യയിലും അഖാ
യയിലും മാത്രമല്ല, എല്ലാടവും നിങ്ങൾ
ക്കു ദൈവത്തിലുള്ള വിശ്വാസം പ്രസിദ്ധ
മായിരിക്കുന്നു; അതുകൊണ്ടു ഞങ്ങൾ
ഒന്നും പറവാൻ ആവശ്യമില്ല. ഞങ്ങൾ 9
ക്കു നിങ്ങളുടെ അടുക്കൽ എങ്ങനെയുള്ള
പ്രവേശനം സാധിച്ചു എന്നും ജീവനുള്ള
സത്യദൈവത്തെ സേവിപ്പാനും അവൻ 10
മരിച്ചവരുടെ ഇടയിൽനിന്നു ഉയിൎപ്പിച്ച
തന്റെ പുത്രനും വരുവാനുള്ള കോപ
ത്തിൽനിന്നു നമ്മെ വിടുവിക്കുന്നവനുമായ
യേശു സ്വൎഗ്ഗത്തിൽനിന്നു വരുന്നതു കാ

തിരിപ്പാനും നിങ്ങൾ വിഗ്രഹങ്ങളെ വി
ട്ടു ദൈവത്തിങ്കലേക്ക എങ്ങനെ തിരിഞ്ഞു
വന്നു എന്നും അവർ തന്നെ പറയുന്നു.

## ൨. അദ്ധ്യായം.

സഹോദരന്മാരെ, ഞങ്ങൾ നിങ്ങളുടെ
അടുക്കൽ വന്നതു വ്യൎത്ഥമായില്ല എന്നു
2 നിങ്ങൾ തന്നെ അറിയുന്നുവല്ലൊ. നി
ങ്ങൾ അറിയുംപോലെ ഞങ്ങൾ ഫിലിപ്പി
യിൽവെച്ചു കഷ്ടവും അപമാനവും അനു
ഭവിച്ചിട്ടും വലിയ പോരാട്ടത്തോടെ ദൈ
വത്തിന്റെ സുവിശേഷം നിങ്ങളോടു പ്ര
സംഗിപ്പാൻ ഞങ്ങളുടെ ദൈവത്തിൽ
3 ധൈൎയ്യപ്പെട്ടിരുന്നു. ഞങ്ങളുടെ പ്രബോ
ധനം അബദ്ധത്തിൽനിന്നൊ അശുദ്ധി
യിൽനിന്നൊ വ്യാജത്തോടെയൊ വന്നത
4 ല്ല. ഞങ്ങളെ സുവിശേഷം ഭരമേല്പിക്കെ
ണ്ടതിന്നു ഞങ്ങൾ ദൈവത്തിന്നു കൊള്ളാക
ന്നവരായി തെളിഞ്ഞതുപോലെ ഞങ്ങൾ
മനുഷ്യരെയല്ല ഞങ്ങളുടെ ഹൃദയം ശോ
ധന ചെയ്യുന്ന ദൈവത്തെ അത്രെ പ്രസാ
5 ദിപ്പിച്ചുകൊണ്ടു സംസാരിക്കുന്നതു. നി
ങ്ങൾ അറിയുംപോലെ ഞങ്ങൾ ഒരിക്കലും
മുഖസ്തുതിയൊ ദ്രവ്യാഗ്രഹത്തിന്റെ ഉപാ
യമൊ പ്രയോഗിച്ചിട്ടില്ല; ദൈവം സാ
6 ക്ഷി. ക്രിസ്തുവിന്റെ അപ്പൊസ്തലന്മാർ
എന്ന അവസ്ഥെക്ക ഘനത്തോടെയിരി
പ്പാൻ കഴിവുണ്ടായിട്ടും ഞങ്ങൾ മനുഷ്യ
രോടു, നിങ്ങളോടാകട്ടെ മറ്റുള്ളവരോടാ
7 കട്ടെ മാനം അന്വേഷിച്ചില്ല; ഒരു അ
മ്മ തന്റെ കുഞ്ഞുങ്ങളെ പോററുംപോലെ
ഞങ്ങൾ നിങ്ങളുടെ നടുവിൽ ആൎദ്രതയു
8 ള്ളവരായിരുന്നു. ഇങ്ങനെ ഞങ്ങൾ നി
ങ്ങളെ ഓമനിച്ചുകൊണ്ടു നിങ്ങൾക്ക ദൈ
വത്തിന്റെ സുവിശേഷം പ്രസംഗിപ്പാൻ
മാത്രമല്ല, നിങ്ങൾ ഞങ്ങൾക്ക പ്രിയരാക
യാൽ ഞങ്ങളുടെ പ്രാണനുംകൂടെ വെച്ചു
തരുവാൻ ഒരുക്കമായിരുന്നു. സഹോദ 9
രന്മാരെ, ഞങ്ങളുടെ അദ്ധ്വാനവും പ്രയാ
സവും നിങ്ങൾ ഓൎക്കുന്നുവല്ലൊ; നിങ്ങ
ളിൽ ആൎക്കും ഭാരമായിത്തീരരുതു എന്നു
വെച്ചു ഞങ്ങൾ രാവും പകലും വേല ചെ
യ്തുകൊണ്ടു നിങ്ങളോടു ദൈവത്തിന്റെ
സുവിശേഷം പ്രസംഗിച്ചു. വിശ്വസി 10
ക്കുന്ന നിങ്ങളുടെ ഇടയിൽ ഞങ്ങൾ എത്ര
പവിത്രമായും നീതിയായും അനിന്ദ്യമായും
നടന്നു എന്നതിന്നു നിങ്ങളും ദൈവവും
സാക്ഷി. തന്റെ രാജ്യത്തിന്നും മഹത്വ 11
ത്തിന്നും നിങ്ങളെ വിളിക്കുന്ന ദൈവത്തി
ന്നു യോഗ്യമായി നടപ്പാൻ തക്കവണ്ണം
ഞങ്ങൾ നിങ്ങളിൽ ഓരോരുത്തനെ അ 12
പ്പൻ മക്കളെ എന്നപോലെ പ്രബോധി
പ്പിച്ചും ഉത്സാഹിപ്പിച്ചും സാക്ഷ്യം പറ
ഞ്ഞുപോന്നു എന്നു നിങ്ങൾക്ക അറി
യാമല്ലൊ.

ഞങ്ങൾ പ്രസംഗിച്ച ദൈവവചനം 13
നിങ്ങൾ കേട്ടു, മനുഷ്യന്റെ വചനമായി
ട്ടല്ല സാക്ഷാൽ ആകുന്നതുപോലെ ദൈ
വവചനമായിട്ടു തന്നെ കൈക്കൊണ്ടതി
നാൽ ഞങ്ങൾ ദൈവത്തെ ഇടവിടാതെ
സ്തുതിക്കുന്നു; വിശ്വസിക്കുന്ന നിങ്ങളിൽ
അതു വ്യാപരിച്ചുകൊണ്ടുമിരിക്കുന്നു. സ 14
ഹോദരന്മാരെ, യെഹൂദ്യയിൽ ക്രിസ്തുയേ
ശുവിലുള്ള ദൈവസഭകൾക്ക നിങ്ങൾ അ
നുകാരികളായ്തീൎന്നു. അവർ യെഹൂ
ദരാൽ അനുഭവിച്ചതു തന്നെ നിങ്ങളും
സ്വജാതിക്കാരാൽ അനുഭവിച്ചുവല്ലൊ.
യെഹൂദർ കൎത്താവായ യേശുവിനെയും 15
സ്വന്തപ്രവാചകന്മാരെയും കൊന്നവരും
ഞങ്ങളെ ഓടിച്ചുകളഞ്ഞവരും ദൈവ
ത്തെ പ്രസാദിപ്പിക്കാത്തവരും സകലമനു
ഷ്യൎക്കും വിരോധികളും ജാതികൾ രക്ഷി 16
ക്കപ്പെടേണ്ടതിന്നായി ഞങ്ങൾ അവരോടു
പ്രസംഗിക്കുന്നതു വിലക്കുന്നവരും ആക

ന്നു; അങ്ങനെ അവർ തങ്ങളുടെ പാപ
ങ്ങളെ എപ്പോഴും പൂരിക്കുന്നു. എന്നാൽ
ദൈവക്രോധം അവരുടെമേൽ മുഴുത്തു
വന്നിരിക്കുന്നു.
17 സഹോദരന്മാരേ, ഞങ്ങൾ അല്പനേര
ത്തേക്കു ഹൃദയംകൊണ്ടല്ല, മുഖംകൊണ്ടു
നിങ്ങളെ വിട്ടുപിരിഞ്ഞിട്ടു ബഹുകാംക്ഷ
യോടെ നിങ്ങളുടെ മുഖം കാണ്മാൻ ഏററ
18 വും അധികം ശ്രമിച്ചു. അതുകൊണ്ടു
നിങ്ങളുടെ അടുക്കൽ വരുവാൻ ഞങ്ങൾ,
വിശേഷാൽ പൌലൊസായ ഞാൻ, ഒന്നു
രണ്ടു പ്രാവശ്യം വിചാരിച്ചു; എന്നാൽ
19 സാത്താൻ ഞങ്ങളെ തടുത്തു. നമ്മുടെ
കൎത്താവായ യേശുവിന്റെ മുമ്പാകെ അ
വന്റെ പ്രത്യക്ഷതയിൽ ഞങ്ങളുടെ ആ
ശയോ സന്തോഷമോ പ്രശംസാകിരീട
മോ ആർ ആകുന്നു? നിങ്ങളും അല്ലയോ?
20 ഞങ്ങളുടെ മഹത്വവും സന്തോഷവും
നിങ്ങൾ തന്നേ.

## ൩. അദ്ധ്യായം.

അതുകയാൽ സഹിച്ചുകൂടാഞ്ഞിട്ടു ഞങ്ങൾ
അഥേനയിൽ തനിച്ചു ഇരിക്കേണ്ടിവ
2 ന്നാലും വേണ്ടതില്ല എന്നുവെച്ചു ഈ
കഷ്ടങ്ങളിൽ ആരും കലുങ്ങിപ്പോകാതിരി
ക്കേണ്ടതിന്നു നിങ്ങളെ സ്ഥിരപ്പെടുത്തുവാ
നും നിങ്ങളുടെ വിശ്വാസം സംബന്ധിച്ചു
നിങ്ങളെ പ്രബോധിപ്പിപ്പാനുമായിട്ടു ന
മ്മുടെ സഹോദരനും ക്രിസ്തുവിന്റെ സുവി
ശേഷഘോഷണത്തിൽ ദൈവത്തിന്റെ
ശുശ്രൂഷകനുമായ തിമൊഥെയൊസിനെ
3 അയച്ചു. കഷ്ടം അനുഭവിപ്പാൻ നാം നി
യമിക്കപ്പെട്ടിരിക്കുന്നു എന്നു നിങ്ങൾ ത
4 ന്നേ അറിയുന്നുവല്ലോ. നാം കഷ്ടമനുഭ
വിക്കേണ്ടിവരും എന്നു ഞങ്ങൾ നിങ്ങളോ
ടുകൂടെ ഇരുന്നപ്പോൾ മുമ്പുകൂട്ടി പറഞ്ഞി
ട്ടുണ്ടു; അവ്വണ്ണം തന്നേ സംഭവിച്ചു എ
ന്നു നിങ്ങൾ അറിയുന്നു. ഇതുനിമിത്തം 5
എനിക്കു ഒട്ടും സഹിച്ചുകൂടാഞ്ഞിട്ടു പരീ
ക്ഷകൻ നിങ്ങളെ പരീക്ഷിച്ചുവോ ഞങ്ങ
ളുടെ പ്രയത്നം വെറുതെയായിപ്പോയോ
എന്നു ഭയപ്പെട്ടു ഞാൻ നിങ്ങളുടെ വിശ്വാ
സത്തിന്റെ വസ്തുത അറിയേണ്ടതിന്നു
ആളയച്ചു. ഇപ്പോഴോ, തിമൊഥെയൊ 6
സ് നിങ്ങളുടെ അടുക്കൽനിന്നു വന്നു നി
ങ്ങളുടെ വിശ്വാസത്തെയും സ്നേഹത്തെ
യും പററിയും ഞങ്ങൾ നിങ്ങളെ കാണ്മാൻ
വാഞ്ഛിക്കുന്നതുപോലെ നിങ്ങൾ ഞങ്ങ
ളെയും കാണ്മാൻ വാഞ്ഛിച്ചുകൊണ്ടു ഞങ്ങ
ളെക്കുറിച്ചു നിങ്ങൾക്കു എപ്പോഴും നല്ല
ഓൎമ്മ ഉണ്ടു എന്നും ഞങ്ങളോടു സദ്വൎത്തമാ
നം അറിയിച്ച കാരണത്താൽ, സഹോ 7
ദരന്മാരേ, ഞങ്ങളുടെ സകലകഷ്ടത്തിലും
സങ്കടത്തിലും നിങ്ങളുടെ വിശ്വാസംഹേ
തുവായി ഞങ്ങൾ നിങ്ങളെക്കുറിച്ചു ആ
ശ്വാസം പ്രാപിച്ചു. നിങ്ങൾ കൎത്താവിൽ 8
നിലനില്ക്കുന്നു എന്നു അറിഞ്ഞു ഞങ്ങൾ
വീണ്ടും ജീവിക്കുന്നു. നമ്മുടെ ദൈവ 9
ത്തിന്റെ സന്നിധിയിൽ നിങ്ങളെച്ചൊ
ല്ലി ഞങ്ങൾ സന്തോഷിക്കുന്ന സകലസ
ന്തോഷത്തിന്നും തക്കതായി ദൈവത്തിന്നു
എന്തൊരു സ്തോത്രം ചെയ്വാൻ ഞങ്ങളാൽ
കഴിയും? ഇനി നിങ്ങളുടെ മുഖം കാണ്മാ 10
നും നിങ്ങളുടെ വിശ്വാസത്തിന്റെ കുറവു
തീൎപ്പാനുമായി ഞങ്ങൾ രാവും പകലും വള
രെ താല്പൎയ്യത്തോടെ പ്രാൎത്ഥിച്ചുപോരുന്നു.
നമ്മുടെ ദൈവവും പിതാവുമായവനും 11
നമ്മുടെ കൎത്താവായ യേശുവും ഞങ്ങൾ
നിങ്ങളുടെ അടുക്കൽ വരുവാൻ വഴി
നിരത്തിത്തരുമാറാകട്ടെ. എന്നാൽ ഞ 12
ങ്ങൾക്കു നിങ്ങളോടുള്ള സ്നേഹം വൎദ്ധിക്കു
ന്നതുപോലെ കൎത്താവു നിങ്ങൾക്കു തമ്മി
ലും എല്ലാവരോടുമുള്ള സ്നേഹം വൎദ്ധിപ്പിച്ചു
കവിയുമാറാക്കുകയും ഇങ്ങനെ നമ്മുടെ 13

കൎത്താവായ യേശു തന്റെ സകലവിശു
ദ്ധന്മാരുമായി വരുന്ന പ്രത്യക്ഷതയിൽ
നമ്മുടെ ദൈവവും പിതാവുമായവന്റെ
മുമ്പാകെ വിശുദ്ധീകരണത്തിൽ അനിന്ദ്യ
രായി വെളിപ്പെടുംവണ്ണം നിങ്ങളുടെ ഹൃ
ദയങ്ങളെ സ്ഥിരപ്പെടുത്തുകയും ചെയ്യു
മാറാകട്ടെ.

## ൪. അദ്ധ്യായം.

ഒടുവിൽ സഹോദരന്മാരേ, ദൈവപ്ര
സാദം ലഭിപ്പാന്തക്കവണ്ണം നിങ്ങൾ എ
ങ്ങനെ നടക്കേണം എന്നു ഞങ്ങളോടു
ഗ്രഹിച്ചതുപോലെ — നിങ്ങൾ നടക്കുന്നതു
പോലെ തന്നേ — ഇനിയും അധികം വ
ൎദ്ധിച്ചുവരേണ്ടതിന്നു ഞങ്ങൾ കൎത്താവായ
യേശുവിന്റെ നാമത്തിൽ നിങ്ങളോടു
2 അപേക്ഷിച്ചു പ്രബോധിപ്പിക്കുന്നു. ഞ
ങ്ങൾ കൎത്താവായ യേശുവിന്റെ ആജ്ഞ
യാൽ ഇന്ന കല്പനകളെ തന്നു എന്നു
3 നിങ്ങൾ അറിയുന്നുവല്ലോ. ദൈവത്തി
ന്റെ ഇഷ്ടമോ നിങ്ങളുടെ ശുദ്ധീകരണം
തന്നേ. നിങ്ങൾ ദുൎന്നടപ്പു വിട്ടൊഴിഞ്ഞു
4 ഓരോരുത്തൻ ദൈവത്തെ അറിയാത്ത
ജാതികളെപ്പോലെ കാമവികാരത്തിലല്ല,
5 വിശുദ്ധീകരണത്തിലും മാനത്തിലും താ
ന്താന്റെ പാത്രത്തെ നേടിക്കൊള്ളട്ടെ.
6 ഈ കാൎയ്യത്തിൽ ആരും അതിക്രമിക്കയും
സഹോദരനെ ചതിക്കയും അരുതു; ഞ
ങ്ങൾ നിങ്ങളോടു മുമ്പെ പറഞ്ഞതു
പോലെ ഈ വകെക്കു ഒക്കെയും പ്രതി
7 കാരം ചെയ്യുന്നവൻ കൎത്താവല്ലോ. ദൈ
വം നമ്മെ അശുദ്ധിക്കല്ല വിശുദ്ധീക
8 രണത്തിന്നത്രേ വിളിച്ചതു. ആകയാൽ
തുച്ഛീകരിക്കുന്നവൻ മനുഷ്യനെ അല്ല,
തന്റെ പരിശുദ്ധാത്മാവിനെ നിങ്ങൾക്കു
തരുന്ന ദൈവത്തെ തന്നേ തുച്ഛീകരി
ക്കുന്നു.

സഹോദരപ്രീതിയെക്കുറിച്ചു നിങ്ങൾ 9
ക്കു എഴുതുവാൻ ആവശ്യമില്ല; അന്യോ
ന്യം സ്നേഹിപ്പാൻ നിങ്ങൾ ദൈവത്താൽ
ഉപദേശം പ്രാപിച്ചതല്ലാതെ മക്കെദൊ 10
ന്യയിൽ എങ്ങുമുള്ള സഹോദരന്മാരോടു
ഒക്കെയും അങ്ങനെ ആചരിച്ചും പോരുന്നു
വല്ലോ. എന്നാൽ സഹോദരന്മാരേ, അ
തിൽ നിങ്ങൾ അധികമായി വൎദ്ധിച്ചുവരേ
ണം എന്നും പുറത്തുള്ളവരോടു മൎയ്യാദയാ 11
യി നടപ്പാനും ഒന്നിന്നും മുട്ടില്ലാതിരിപ്പാ
നും വേണ്ടി ഞങ്ങൾ നിങ്ങളോടു ആ 12
ജ്ഞാപിച്ചതുപോലെ അടങ്ങിപ്പാൎപ്പാനും
സ്വന്തകാൎയ്യം നോക്കുവാനും സ്വന്തകൈ
കൊണ്ടു വേല ചെയ്‌വാനും അഭിമാനം തോ
ന്നേണം എന്നും നിങ്ങളെ പ്രബോധി
പ്പിക്കുന്നു.

സഹോദരന്മാരേ, നിങ്ങൾ പ്രത്യാശ 13
യില്ലാത്ത മറ്റുള്ളവരെപ്പോലെ ദുഃഖിക്കാ
തിരിക്കേണ്ടതിന്നു നിദ്രകൊള്ളുന്നവരെ
കുറിച്ചു അറിവില്ലാതിരിക്കരുതു എന്നു ഞ
ങ്ങൾ ആഗ്രഹിക്കുന്നു. യേശു മരിക്കയും 14
ജീവിച്ചെഴുന്നേല്ക്കയും ചെയ്തു എന്നു നാം
വിശ്വസിക്കുന്നു എങ്കിൽ അങ്ങനെ തന്നേ
ദൈവം നിദ്രകൊണ്ടവരെയും യേശുമുഖാ
ന്തരം അവനോടുകൂടെ വരുത്തും. കൎത്താ 15
വിന്റെ പ്രത്യക്ഷതവരെ ജീവനോടെ
ശേഷിക്കുന്നവരായ നാം നിദ്രകൊണ്ടവൎക്കു
മുമ്പാകയില്ല എന്നു ഞങ്ങൾ കൎത്താവിന്റെ
വചനത്താൽ നിങ്ങളോടു പറയുന്നു.
കൎത്താവു താൻ ഗംഭീരനാദത്തോടും പ്ര 16
ധാനദൂതന്റെ ശബ്ദത്തോടും ദൈവത്തി
ന്റെ കാഹളത്തോടുംകൂടെ സ്വൎഗ്ഗത്തിൽ
നിന്നു ഇറങ്ങിവരികയും ക്രിസ്തുവിൽ മരി
ച്ചവർ മുമ്പെ ഉയിൎത്തെഴുന്നേല്ക്കയും ചെ
യ്യും. പിന്നെ ജീവനോടെ ശേഷിക്കുന്ന 17
നാം അവരോടു ഒരുമിച്ചു ആകാശത്തിൽ
കൎത്താവിനെ എതിരേല്പാൻ മേഘങ്ങളിൽ

എടുക്കപ്പെട്ടും; ഇങ്ങനെ നാം എപ്പോഴും
18 കൎത്താവിനോടുകൂടെ ഇരിക്കും. ഈ വച
നങ്ങളെക്കൊണ്ടു അന്യോന്യം ആശ്വസി
പ്പിച്ചുകൊൾവിൻ.

## ൫. അദ്ധ്യായം.

സഹോദരന്മാരേ, കാലങ്ങളെയും സമയ
ങ്ങളെയും കുറിച്ചു നിങ്ങളെ എഴുതിയറിയി
2 പ്പാൻ ആവശ്യമില്ല. കള്ളൻ രാത്രിയിൽ
വരുമ്പോലെ കൎത്താവിന്റെ നാൾ വരുന്നു
എന്നു നിങ്ങൾ തന്നേ നന്നായി അറിയു
3 ന്നുവല്ലോ. അവർ സമാധാനമെന്നും നി
ൎഭയമെന്നും പറയുമ്പോൾ ഗൎഭിണിക്കു പ്ര
സവവേദന വരുംപോലെ അവൎക്കു പെ
ട്ടെന്നു നാശം വന്നുഭവിക്കും; അവൎക്കു
4 തെറ്റിയൊഴിയാവതുമല്ല. എന്നാൽ സ
ഹോദരന്മാരേ, ആ നാൾ കള്ളൻ എന്ന
പോലെ നിങ്ങളെ പിടിപ്പാൻ നിങ്ങൾ
5 ഇരുട്ടിലുള്ളവരല്ല; നിങ്ങൾ എല്ലാവരും
വെളിച്ചത്തിന്റെ മക്കളും പകലിന്റെ
മക്കളും ആകുന്നു; നാം രാത്രിക്കും ഇരുളി
6 ന്നുമുള്ളവരല്ല. ആകയാൽ നാം ശേഷമു
ള്ളവരെപ്പോലെ ഉറങ്ങാതെ ഉണൎന്നും
7 സുബോധമായുമിരിക്ക. ഉറങ്ങുന്നവർ
രാത്രിയിൽ ഉറങ്ങുന്നു; മദ്യപിക്കുന്നവർ
8 രാത്രിയിൽ മദ്യപിക്കുന്നു. നാമോ പ
കലിന്നുള്ളവരാകയാൽ വിശ്വാസവും
സ്നേഹവും എന്ന കവചവും ശിരസ്ത്ര
മായി രക്ഷയുടെ പ്രത്യാശയും ധരിച്ചു
9 കൊണ്ടു സുബോധമായിരിക്ക. ദൈവം
10 നമ്മെ കോപത്തിന്നല്ല, നാം ഉണൎന്നി
രുന്നാലും ഉറങ്ങിയാലും തന്നോടുകൂടെ
ജീവിക്കേണ്ടതിന്നു നമുക്കു വേണ്ടി മരിച്ച
നമ്മുടെ കൎത്താവായ യേശുക്രിസ്തുമൂലം
രക്ഷയെ പ്രാപിപ്പാനത്രേ നിയമിച്ചിരി
11 ക്കുന്നു. ആകയാൽ നിങ്ങൾ ചെയ്തു
വരുന്നതുപോലെ അന്യോന്യം പ്രബോ
ധിപ്പിച്ചും തമ്മിൽ ആത്മികവൎദ്ധന വരു
ത്തിയും പോരുവിൻ.

സഹോദരന്മാരേ, നിങ്ങളുടെ ഇടയിൽ 12
അദ്ധ്വാനിക്കയും കൎത്താവിൽ നിങ്ങളെ
ഭരിക്കയും പ്രബോധിപ്പിക്കയും ചെയ്യുന്ന
വരെ അറിഞ്ഞു അവരുടെ വേലനി 13
മിത്തം ഏററവും സ്നേഹത്തോടെ വിചാരി
ക്കേണം എന്നു നിങ്ങളോടു അപേക്ഷിക്കു
ന്നു. തമ്മിൽ സമാധാനമായിരിപ്പിൻ.
സഹോദരന്മാരേ, ഞങ്ങൾ നിങ്ങളെ പ്ര 14
ബോധിപ്പിക്കുന്നതു: ക്രമം കെട്ടവരെ ബു
ദ്ധിയുപദേശിപ്പിൻ; ഉൾക്കരുത്തില്ലാത്ത
വരെ ധൈൎയ്യപ്പെടുത്തുവിൻ; ബലഹീന
രെ താങ്ങുവിൻ; എല്ലാവരോടും ദീൎഘക്ഷമ
കാണിപ്പിൻ. ആരും തിന്മെക്കു പകരം 15
തിന്മ ചെയ്യാതിരിപ്പാൻ നോക്കുവിൻ;
തമ്മിലും എല്ലാവരോടും എപ്പോഴും നന്മ
ചെയ്തുകൊണ്ടിരിപ്പിൻ; എപ്പോഴും സ 16
ന്തോഷിപ്പിൻ; ഇടവിടാതെ പ്രാൎത്ഥി 17
പ്പിൻ; എല്ലാററിന്നും സ്തോത്രം ചെയ്വിൻ; 18
ഇതല്ലോ നിങ്ങളെക്കുറിച്ചു ക്രിസ്തുയേശു
വിൽ ദൈവേഷ്ടം. ആത്മാവിനെ കെടു 19
ക്കരുതു. പ്രവചനം തുച്ഛീകരിക്കരുതു. 20
സകലവും ശോധന ചെയ്തു നല്ലതു മുറുകെ 21
പിടിപ്പിൻ. സകലവിധദോഷവും വി 22
ട്ടകലുവിൻ.

സമാധാനത്തിന്റെ ദൈവം തന്നേ നി 23
ങ്ങളെ മുഴുവനും ശുദ്ധീകരിക്കുമാറാകട്ടെ;
നിങ്ങളുടെ ആത്മാവും പ്രാണനും ദേഹവും
അശേഷം നമ്മുടെ കൎത്താവായ യേശുക്രിസ്തു
വിന്റെ പ്രത്യക്ഷതയിൽ അനിന്ദ്യമായി
വെളിപ്പെടുംവണ്ണം കാക്കപ്പെടുമാറാകട്ടെ.
നിങ്ങളെ വിളിക്കുന്നവൻ വിശ്വസ്തൻ ആ 24
കുന്നു; അവൻ അതു നിവൃത്തിക്കും.

സഹോദരന്മാരേ, ഞങ്ങൾക്കു വേണ്ടി 25
പ്രാൎത്ഥിപ്പിൻ.

സകലസഹോദരന്മാരെയും വിശുദ്ധ 26

27 ചുംബനത്താൽ വന്ദനം ചെയ്വിൻ. കൎത്താ
വാണ, സഹോദരന്മാരെ ഒക്കെയും ഈ
ലേഖനം വായിച്ചു കേൾപ്പിക്കേണം.

നമ്മുടെ കൎത്താവായ യേശുക്രിസ്തുവി 28
ന്റെ കൃപ നിങ്ങളോടുകൂടെ ഇരിക്കുമാ
റാകട്ടെ.

# THE SECOND EPISTLE OF PAUL THE APOSTLE TO THE THESSALONIANS

## അപ്പൊസ്തലനായ പൌലൊസ് തെസ്സലൊനീക്യൎക്ക എഴുതിയ രണ്ടാം ലേഖനം

### ൧. അദ്ധ്യായം.

പൌലൊസും സില്വാനൊസും തി
മൊഥെയൊസും പിതാവായ ദൈവത്തി
ലും കൎത്താവായ യേശുക്രിസ്തുവിലുമുള്ള
തെസ്സലൊനീക്യസഭെക്ക എഴുതുന്നതു:
2 പിതാവായ ദൈവത്തിങ്കൽനിന്നും കൎത്താ
വായ യേശുക്രിസ്തുവിങ്കൽനിന്നും നി
ങ്ങൾക്കു കൃപയും സമാധാനവും ഉണ്ടാ
കട്ടെ.
3 സഹോദരന്മാരേ, നിങ്ങളുടെ വിശ്വാ
സം ഏറ്റവും വൎദ്ധിച്ചും ആളാംപ്രതി നി
ങ്ങൾക്ക എല്ലാവൎക്കും അന്യോന്യസ്നേഹം
പെരുകിയും വരികയാൽ ഞങ്ങൾ യോഗ്യ
മാകുംവണ്ണം ദൈവത്തിന്നു എപ്പോഴും നി
ങ്ങളെക്കുറിച്ചു സ്തോത്രം ചെയ്വാൻ കടമ്പെ
4 ട്ടിരിക്കുന്നു. അതുകൊണ്ടു നിങ്ങൾ സഹി
ക്കുന്ന സകലഉപദ്രവങ്ങളിലും കഷ്ടങ്ങളി
ലുമുള്ള നിങ്ങളുടെ സഹിഷ്ണുതയും വിശ്വാ
സവുംനിമിത്തം ഞങ്ങൾ ദൈവത്തിന്റെ
സഭകളിൽ നിങ്ങളെച്ചൊല്ലി പ്രശംസി
5 ക്കുന്നു. അതു നിങ്ങൾ കഷ്ടപ്പെടുവാൻ
ഹേതുവായിരിക്കുന്ന ദൈവരാജ്യത്തിന്നു
നിങ്ങളെ യോഗ്യന്മാരായി എണ്ണും എന്നി
ങ്ങനെ ദൈവത്തിന്റെ നീതിയുള്ള വി
ധിക്കു അടയാളം ആകുന്നു. കൎത്താവായ 6
യേശു തന്റെ ശക്തിയുള്ള ദൂതന്മാരുമായി
സ്വൎഗ്ഗത്തിൽനിന്നു അഗ്നിജ്വാലയിൽ പ്ര
ത്യക്ഷനായി ദൈവത്തെ അറിയാത്ത 7
വൎക്കും നമ്മുടെ കൎത്താവായ യേശുവിന്റെ
സുവിശേഷം അനുസരിക്കാത്തവൎക്കും പ്ര
തികാരം കൊടുക്കുമ്പോൾ നിങ്ങളെ പീ 8
ഡിപ്പിക്കുന്നവൎക്ക പീഡയും പീഡ അനുഭ
വിക്കുന്ന നിങ്ങൾക്കു ഞങ്ങളോടുകൂടെ ആ
ശ്വാസവും പകരം നല്കുന്നതു ദൈവസ
ന്നിധിയിൽ നീതിയല്ലോ. ആ നാളിൽ 9
അവൻ തന്റെ വിശുദ്ധന്മാരിൽ മഹത്വ
പ്പെടേണ്ടതിന്നും ഞങ്ങളുടെ സാക്ഷ്യം നി
ങ്ങൾ വിശ്വസിച്ചതുപോലെ വിശ്വസിച്ച
എല്ലാവരിലും താൻ അതിശയവിഷയം
ആകേണ്ടതിന്നും വരുമ്പോൾ സുവിശേ 10
ഷം അനുസരിക്കാത്തവർ കൎത്താവിന്റെ
സന്നിധാനവും അവന്റെ വല്ലഭത്വത്തോ
ടുകൂടിയ മഹത്വവും വിട്ടകന്നു നിത്യനാശം
എന്ന ശിക്ഷാവിധി അനുഭവിക്കും. അതു 11
കൊണ്ടു ഞങ്ങൾ നമ്മുടെ ദൈവത്തിന്റെ

യും കൎത്താവായ യേശുക്രിസ്തുവിന്റെയും
കൃപയാൽ നമ്മുടെ കൎത്താവായ യേശുവി
ന്റെ നാമം നിങ്ങളിലും നിങ്ങൾ അവ
12 നിലും മഹത്വപ്പെടേണ്ടതിന്നു നമ്മുടെ
ദൈവം നിങ്ങളെ തന്റെ വിളിക്കു യോ
ഗ്യരായി എണ്ണി സൽഗുണത്തിലുള്ള സക
ലതാല്പൎയ്യവും വിശ്വാസത്തിന്റെ പ്രവൃ
ത്തിയും ശക്തിയോടെ പൂൎണ്ണമാക്കിത്തരേ
ണം എന്നു നിങ്ങൾക്കു വേണ്ടി എപ്പോഴും
പ്രാൎത്ഥിക്കുന്നു.

## ൨. അദ്ധ്യായം.

ഇനി സഹോദരന്മാരേ, നമ്മുടെ കൎത്താ
വായ യേശുക്രിസ്തുവിന്റെ പ്രത്യക്ഷതയും
അവന്റെ അടുക്കലുള്ള നമ്മുടെ സമാഗമ
നവും സംബന്ധിച്ചു ഞങ്ങൾ നിങ്ങളോടു
2 അപേക്ഷിക്കുന്നതു: കൎത്താവിന്റെ നാൾ
അടുത്തിരിക്കുന്നു എന്നുവെച്ചു നിങ്ങൾ
വല്ല ആത്മാവിനാലോ വചനത്താലോ
ഞങ്ങൾ എഴുതി എന്ന ഭാവത്തിലുള്ള ലേഖ
നത്താലോ സുബോധം വിട്ടു വേഗത്തിൽ
3 ഇളകുകയും ഞെട്ടിപ്പോകയുമരുതു. ആരും
ഏതുവിധേനയും നിങ്ങളെ ചതിക്കരുതു;
ആദ്യമേ വിശ്വാസത്യാഗം സംഭവിക്കയും
നാശയോഗ്യനും അധൎമ്മമൂൎത്തിയുമായവൻ
4 വെളിപ്പെടുകയും വേണം. അവൻ ദൈ
വാലയത്തിൽ ഇരുന്നുകൊണ്ടു ദൈവം
എന്നു നടിച്ചു, ദൈവം എന്നോ പൂജാവി
ഷയം എന്നോ പേരുള്ള സകലത്തിന്നും
മീതെ തന്നെത്താൻ ഉയൎത്തുന്ന എതിരാളി
5 അത്രേ. നിങ്ങളോടുകൂടെ ഇരിക്കുമ്പോൾ
തന്നേ ഞാൻ ഇതു നിങ്ങളോടു പറഞ്ഞു
6 എന്നു ഓൎക്കുന്നില്ലയോ? അവൻ സമയ
ത്തിന്നു മുമ്പെ വെളിപ്പെടാതിരിക്കേണ്ട
തിന്നു ഇപ്പോൾ തടുക്കുന്നതു എന്തു എന്നു
7 നിങ്ങൾ അറിയുന്നു. അധൎമ്മത്തിന്റെ
മൎമ്മം ഇപ്പോഴേ വ്യാപരിക്കുന്നുണ്ടു; ഇതു
വരെ തടുക്കുന്നവൻ വഴിയിൽനിന്നു നീ
ങ്ങിപ്പോക മാത്രം വേണം. അപ്പോൾ 8
അധൎമ്മമൂൎത്തി വെളിപ്പെട്ടുവരും; അവ
നെ കൎത്താവായ യേശു തന്റെ വായിലെ
ശ്വാസത്താൽ ഒടുക്കി തന്റെ പ്രത്യക്ഷത
യുടെ പ്രഭാവത്താൽ നശിപ്പിക്കും. അധ 9
ൎമ്മമൂൎത്തിയുടെ പ്രത്യക്ഷത നശിച്ചുപോ
കുന്നവൎക്കു സാത്താന്റെ വ്യാപാരശക്തിക്കു
ഒത്തവണ്ണം വ്യാജമായ സകലശക്തിയോ
ടും അടയാളങ്ങളോടും അത്ഭുതങ്ങളോടും
അനീതിയുടെ സകലവഞ്ചനയോടുംകൂടെ 10
ആയിരിക്കും; അവർ രക്ഷിക്കപ്പെടുവാ
ന്തക്കവണ്ണം സത്യത്തെ സ്നേഹിച്ചു കൈ
ക്കൊള്ളായ്കയാൽ തന്നേ അങ്ങനെ ഭവി
ക്കും. സത്യത്തെ വിശ്വസിക്കാതെ അനീ 11
തിയിൽ രസിക്കുന്ന ഏവൎക്കും ന്യായവിധി
വരേണ്ടതിന്നു ദൈവം അവൎക്കു ഭോഷ്കു 12
വിശ്വസിക്കുമാറു വ്യാജത്തിന്റെ വ്യാപാ
രശക്തി അയക്കുന്നു.

ഞങ്ങളോ, കൎത്താവിന്നു പ്രിയരായ 13
സഹോദരന്മാരേ, ദൈവം നിങ്ങളെ ആ
ദിമുതൽ ആത്മാവിന്റെ വിശുദ്ധീകരണ
ത്തിലും സത്യത്തിന്റെ വിശ്വാസത്തിലും
രക്ഷെക്കായി തിരഞ്ഞെടുത്തതുകൊണ്ടു നി
ങ്ങൾനിമിത്തം ദൈവത്തെ എപ്പോഴും സ്തു
തിപ്പാൻ കടമ്പെട്ടിരിക്കുന്നു. നമ്മുടെ 14
കൎത്താവായ യേശുക്രിസ്തുവിന്റെ മഹത്വം
പ്രാപിപ്പാനല്ലോ അവൻ ഞങ്ങളുടെ
സുവിശേഷഘോഷണത്താൽ നിങ്ങളെ
രക്ഷെക്കു വിളിച്ചതു. ആകയാൽ സഹോ 15
ദരന്മാരേ, നിങ്ങൾ ഉറെച്ചുനിന്നു ഞങ്ങൾ
വാക്കിനാലോ ലേഖനത്താലോ ഉപദേശി
ച്ചുതന്ന പ്രമാണങ്ങളെ മുറുകെ പിടിച്ചു
കൊൾവിൻ.

നമ്മുടെ കൎത്താവായ യേശുക്രിസ്തുതാനും 16
നമ്മെ സ്നേഹിച്ചു നിത്യാശ്വാസവും നല്ല
പ്രത്യാശയും കൃപയാലെ നല്കിയിരിക്കുന്ന

17 നമ്മുടെ പിതാവായ ദൈവവും നിങ്ങ
ളുടെ ഹൃദയങ്ങളെ ആശ്വസിപ്പിച്ചു എല്ലാ
നല്ല പ്രവൃത്തിയിലും വാക്കിലും സ്ഥിരപ്പെ
ടുത്തുമാറാകട്ടെ.

## ൩. അദ്ധ്യായം.

ഒടുവിൽ സഹോദരന്മാരെ, കൎത്താവി
ന്റെ വചനം നിങ്ങളുടെ അടുക്കൽ എ
ത്തിയതുപോലെ വേഗം വ്യാപിച്ചു മഹ
2 ത്വപ്പെടുവാനും വല്ലാത്തവരും ദുഷ്ടന്മാ
രുമായ മനുഷ്യരുടെ കയ്യിൽനിന്നു ഞ
ങ്ങൾ വിടുവിക്കപ്പെടുവാനും ഞങ്ങൾക്കു
വേണ്ടി പ്രാൎത്ഥിപ്പിൻ; വിശ്വാസം എല്ലാ
3 വൎക്കും ഇല്ലല്ലോ. കൎത്താവോ വിശ്വസ്തൻ;
അവൻ നിങ്ങളെ ഉറപ്പിച്ചു ദുഷ്ടന്റെ
കയ്യിൽ അകപ്പെടാതവണ്ണം കാത്തുകൊ
4 ള്ളും. ഞങ്ങൾ ആജ്ഞാപിക്കുന്നതു നി
ങ്ങൾ ചെയ്യുന്നു എന്നും മേലാലും ചെയ്യും
എന്നും ഞങ്ങൾ നിങ്ങളെക്കുറിച്ചു കൎത്താ
5 വിൽ ഉറെച്ചിരിക്കുന്നു. കൎത്താവു താൻ
നിങ്ങളുടെ ഹൃദയങ്ങളെ ദൈവത്തിന്റെ
സ്നേഹത്തിലേക്കും ക്രിസ്തുവിന്റെ സഹി
ഷ്ണുതയിലേക്കും തിരിക്കുമാറാകട്ടെ.
6 സഹോദരന്മാരെ, ഞങ്ങളോടു പ്രാപി
ച്ച പ്രമാണം വിട്ടു ക്രമംകെട്ടു നടക്കുന്ന
ഏതു സഹോദരനോടും അകന്നുകൊള്ളേ
ണം എന്നു നമ്മുടെ കൎത്താവായ യേശു
ക്രിസ്തുവിന്റെ നാമത്തിൽ ഞങ്ങൾ നിങ്ങ
7 ളോടു ആജ്ഞാപിക്കുന്നു. ഞങ്ങളെ അനു
കരിക്കേണ്ടിയതു എങ്ങനെ എന്നു നിങ്ങൾ
തന്നേ അറിയുന്നുവല്ലോ; ഞങ്ങൾ നിങ്ങ
ളുടെ ഇടയിൽ ക്രമംകെട്ടു നടന്നിട്ടില്ല,
8 ആരുടെയും ആഹാരം വെറുതെ അനുഭ
വിച്ചിട്ടുമില്ല; നിങ്ങളിൽ ആൎക്കും ഭാരമായി
ത്തീരരുതു എന്നുവെച്ചു ഞങ്ങൾ അദ്ധ്വാന
ത്തോടും പ്രയാസത്തോടുംകൂടെ രാപ്പകൽ
വേലചെയ്തുപോന്നതു അധികാരമില്ലാ 9
ഞ്ഞിട്ടല്ല, അനുകരിപ്പാൻ നിങ്ങൾക്കു
ഞങ്ങളെ മാതൃകയാക്കിത്തരേണ്ടതിന്നത്രേ.
വേല ചെയ്വാൻ മനസ്സില്ലാത്തവൻ തിന്നുക 10
യുമരുതു എന്നു ഞങ്ങൾ നിങ്ങളോടുകൂടെ
ഇരിക്കുമ്പോൾ തന്നേ ആജ്ഞാപിച്ചിട്ടുണ്ട
ല്ലോ. നിങ്ങളിൽ ചിലർ ഒട്ടും വേലചെ 11
യ്യാതെ പരകാൎയ്യം നോക്കി ക്രമംകെട്ടു നട
ക്കുന്നു എന്നു കേൾക്കുന്നു. ഇങ്ങനെയുള്ളവ 12
രോടു: സാവധാനത്തോടെ വേല ചെയ്തു
അഹോവൃത്തി കഴിക്കേണം എന്നു കൎത്താ
വായ യേശുക്രിസ്തുവിൽ ഞങ്ങൾ ആജ്ഞാ
പിച്ചു പ്രബോധിപ്പിക്കുന്നു. നിങ്ങളോ, 13
സഹോദരന്മാരെ, നന്മ ചെയ്യുന്നതിൽ തള
ൎന്നുപോകരുതു. ഈ ലേഖനത്തിലുള്ള 14
ഞങ്ങളുടെ വാക്കു അനുസരിക്കാത്തവൻ
നാണിക്കേണ്ടതിന്നു അവനോടുള്ള സം
സൎഗ്ഗം വിട്ടു അവനെ വേറുതിരിപ്പിൻ.
എങ്കിലും ശത്രു എന്നു വിചാരിക്കാതെ സ 15
ഹോദരൻ എന്നുവെച്ചു അവനെ ബുദ്ധി
യുപദേശിക്കയത്രേ വേണ്ടതു.
സമാധാനത്തിന്റെ കൎത്താവായവൻ 16
താൻ നിങ്ങൾക്കു എല്ലാപ്പോഴും സകലവി
ധത്തിലും സമാധാനം നല്കുമാറാകട്ടെ;
കൎത്താവു നിങ്ങളെല്ലാവരോടുംകൂടെ ഇരി
ക്കുമാറാകട്ടെ.
പൌലൊസായ എന്റെ കയ്യാൽ വന്ദ 17
നം; സകലലേഖനത്തിലും ഇതു തന്നേ
അടയാളം; ഇങ്ങനെ ഞാൻ എഴുതുന്നു.
നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ 18
കൃപ നിങ്ങളെല്ലാവരോടുംകൂടെ ഇരിക്കു
മാറാകട്ടെ.

# THE FIRST EPISTLE OF PAUL THE APOSTLE TO

# TIMOTHY

## അപ്പൊസ്തലനായ പൌലൊസ്

## തിമൊഥെയൊസിന്നു എഴുതിയ ഒന്നാം ലേഖനം

### ൧. അദ്ധ്യായം.

നമ്മുടെ രക്ഷിതാവായ ദൈവത്തി
ന്റെയും നമ്മുടെ പ്രത്യാശയായ ക്രിസ്തു
യെശുവിന്റെയും കല്പനപ്രകാരം ക്രിസ്തു
യെശുവിന്റെ അപ്പൊസ്തലനായ പൌ
2 ലൊസ് വിശ്വാസത്തിൽ നിജപുത്രനായ
തിമൊഥെയൊസിന്നു എഴുതുന്നതു: പിതാ
വായ ദൈവത്തിങ്കൽനിന്നും നമ്മുടെ ക
ൎത്താവായ ക്രിസ്തുയെശുവിങ്കൽനിന്നും നി
നക്കു കൃപയും കനിവും സമാധാനവും
ഉണ്ടാകട്ടെ.
3 അന്യഥാ ഉപദേശിക്കരുതെന്നും വി
ശ്വാസം എന്ന ദൈവവ്യവസ്ഥെക്കല്ല തൎക്ക
ങ്ങൾക്കു മാത്രം ഉതകുന്ന കെട്ടുകഥകളെയും
അന്തമില്ലാത്ത വംശാവലികളെയും ശ്രദ്ധി
ക്കരുതെന്നും ചിലരോടു ആജ്ഞാപിക്കേ
4 ണ്ടതിന്നു നീ എഫെസൊസിൽ താമസി
ക്കേണം എന്നു ഞാൻ മക്കെദോന്യെക്കു
പോകുമ്പോൾ അപേക്ഷിച്ചതുപോലെ ഇ
5 പ്പോഴും ചെയ്യുന്നു. ആജ്ഞയുടെ ഉദ്ദേ
ശമോ: ശുദ്ധഹൃദയം, നല്ല മനസ്സാക്ഷി,
നിൎവ്യാജവിശ്വാസം എന്നിവയാൽ ഉള്ള
6 വാകുന്ന സ്നേഹം തന്നേ. ചിലർ ഇവ
വിട്ടുമാറി വ്യൎത്ഥവാദത്തിലേക്കു തിരിഞ്ഞു
7 ധൎമ്മോപദേഷ്ടാക്കന്മാരായിരിപ്പാൻ ഇച്ഛി
ക്കുന്നു; തങ്ങൾ പറയുന്നതു ഇന്നതു എന്നും
സ്ഥാപിക്കുന്നതു ഇന്നതു എന്നും ഗ്രഹിക്കു
8 ന്നില്ലതാനും. ന്യായപ്രമാണമോ നീതി
മാന്നല്ല, അധൎമ്മികൾ, അഭക്തർ, അനു
സരണംകെട്ടവർ, പാപികൾ, അശുദ്ധർ,
ബാഹ്യന്മാർ, പിതൃഹന്താക്കൾ, മാതൃഹന്താ
ക്കൾ, കുലപാതകർ, ദുൎന്നടപ്പുകാർ, പുരു 9
ഷമൈഥുനക്കാർ, നരമോഷ്ടാക്കൾ, ഭോ
ഷ്കു പറയുന്നവർ, കള്ളസ്സത്യം ചെയ്യുന്നവർ
എന്നിവൎക്കും പത്ഥ്യോപദേശത്തിന്നു 10
വിപരീതമായ മറ്റു ഏതിന്നും അത്രേ
വെച്ചിരിക്കുന്നതു എന്നു ഗ്രഹിച്ചുകൊണ്ടു
അതിനെ ന്യായോചിതമായി ഉപയോ
ഗിച്ചാൽ ന്യായപ്രമാണം നല്ലതു തന്നേ
എന്നു നാം അറിയുന്നു. ഈ പരിജ്ഞാ 11
നം, എങ്കൽ ഭരമേല്പിച്ചിരിക്കുന്നതായി
ധന്യനായ ദൈവത്തിന്റെ മഹത്വമുള്ള
സുവിശേഷത്തിന്നു അനുസാരമായതു
തന്നേ.
എനിക്കു ശക്തി നല്കിയ ക്രിസ്തുയെശു 12
എന്ന നമ്മുടെ കൎത്താവു എന്നെ വിശ്വ
സ്തൻ എന്നു എണ്ണി ശുശ്രൂഷെക്കു ആക്കി
യതുകൊണ്ടു ഞാൻ അവനെ സ്തുതിക്കുന്നു.
മുമ്പെ ഞാൻ ദൂഷകനും ഉപദ്രവിയും നിഷ്ഠു 13
രനും ആയിരുന്നു; എങ്കിലും അവിശ്വാസ
ത്തിൽ അറിയാതെ ചെയ്തതാകകൊണ്ടു
എനിക്കു കരുണ ലഭിച്ചു; നമ്മുടെ കൎത്താ 14
വിന്റെ കൃപ ക്രിസ്തുയെശുവിലുള്ള വിശ്വാ
സത്തോടും സ്നേഹത്തോടുംകൂടെ അത്യന്തം
വൎദ്ധിച്ചുമിരിക്കുന്നു. ക്രിസ്തുയെശു പാപി 15

കളെ രക്ഷിപ്പാൻ ലോകത്തിൽ വന്നു എന്നു
ള്ളതു വിശ്വാസ്യവും എല്ലാവരും അംഗീക
രിപ്പാൻ യോഗ്യവുമായ വചനം തന്നേ;
ആ പാപികളിൽ ഞാൻ ഒന്നാമൻ.
16 എന്നിട്ടും യേശുക്രിസ്തു നിത്യജീവന്നായി
കൊണ്ടു തന്നിൽ വിശ്വസിപ്പാനുള്ളവൎക്കു
ദൃഷ്ടാന്തത്തിന്നായി സകലദീൎഘക്ഷമയും
ഒന്നാമനായ എന്നിൽ കാണിക്കേണ്ടതിന്നു
17 എനിക്കു കരുണ ലഭിച്ചു. നിത്യരാജാവാ
യി അക്ഷയനും അദൃശ്യനുമായ ഏകദൈ
വത്തിന്നു എന്നെന്നേക്കും ബഹുമാനവും
മഹത്വവും. ആമേൻ.
18 മകനേ, തിമൊഥെയൊസേ, നിന്നെ
കുറിച്ചു മുമ്പുണ്ടായ പ്രവചനങ്ങൾക്കു
ഒത്തവണ്ണം ഞാൻ ഈ ആജ്ഞ നിനക്കു
ഏല്പിക്കുന്നു; നീ വിശ്വാസവും നല്ല മന
സ്സാക്ഷിയും ഉള്ളവനായി അവയെ അനു
19 സരിച്ചു നല്ല യുദ്ധസേവ ചെയ്ക. ചി
ലർ നല്ല മനസ്സാക്ഷി തള്ളിക്കളഞ്ഞിട്ടു അ
വരുടെ വിശ്വാസക്കപ്പൽ തകൎന്നുപോയി;
20 ഹുമനയൊസും അലെക്സന്തരും ഈ കൂട്ട
ത്തിൽ ഉള്ളവർ ആകുന്നു; അവർ ദൂഷ
ണം പറയാതിരിപ്പാൻ പഠിക്കേണ്ടതിന്നു
ഞാൻ അവരെ സാത്താനെ ഏല്പിച്ചി
രിക്കുന്നു.

## ൨. അദ്ധ്യായം.

എന്നാൽ സകലമനുഷ്യൎക്കും നാം സൎവ്വ
ഭക്തിയോടും ഘനത്തോടുംകൂടെ സാവ
ധാനതയും സ്വസ്ഥതയുമുള്ള ജീവനം
കഴിക്കേണ്ടതിന്നു വിശേഷാൽ രാജാക്ക
ന്മാൎക്കും സകലഅധികാരസ്ഥന്മാൎക്കും വേ
2 ണ്ടി യാചനയും പ്രാൎത്ഥനയും പക്ഷവാദ
വും സ്തോത്രവും ചെയ്യേണം എന്നു ഞാൻ
സകലത്തിന്നും മുമ്പെ പ്രബോധിപ്പിക്കു
3 ന്നു. അതു നമ്മുടെ രക്ഷിതാവായ ദൈ
വത്തിന്റെ സന്നിധിയിൽ നല്ലതും പ്ര
സാദകരവും ആകുന്നു. അവൻ സകല 4
മനുഷ്യരും രക്ഷ പ്രാപിപ്പാനും സത്യത്തി
ന്റെ പരിജ്ഞാനത്തിൽ എത്തുവാനും
ഇച്ഛിക്കുന്നു. ദൈവം ഒരുവനല്ലോ; ദൈ 5
വത്തിന്നും മനുഷ്യൎക്കും മദ്ധ്യസ്ഥനും ഒരു
വൻ: എല്ലാവൎക്കും വേണ്ടി മറുവിലയായി 6
തന്നെത്താൻ കൊടുത്ത മനുഷ്യനായ ക്രി
സ്തുയേശു തന്നേ. തക്കസമയത്തു അറി 7
യിക്കേണ്ടിയ ഈ സാക്ഷ്യത്തിന്നായി
ഞാൻ പ്രസംഗിയും അപ്പൊസ്തലനുമാ
യി — ഭോഷ്കല്ല, പരമാൎത്ഥം തന്നേ പറ
യുന്നു — ജാതികളെ വിശ്വാസവും സ
ത്യവും ഉപദേശിപ്പാൻ നിയമിക്കപ്പെട്ടി
രിക്കുന്നു.
ആകയാൽ പുരുഷന്മാർ എല്ലാടത്തും 8
കോപവും വാഗ്വാദവും വിട്ടകന്നു വിശു
ദ്ധകൈകളെ ഉയൎത്തി പ്രാൎത്ഥിക്കേണം എ
ന്നു ഞാൻ ആഗ്രഹിക്കുന്നു. അവ്വണ്ണം സ്ത്രീ 9
കളും യോഗ്യമായ വസ്ത്രം ധരിച്ചു ലജ്ജാശീ
ലത്തോടും സുബോധത്തോടുംകൂടെ തങ്ങ
ളെ അലങ്കരിക്കേണം. പിന്നിയ തലമു 10
ടി, പൊന്നു, മുത്തു, വിലയേറിയ വസ്ത്രം
എന്നിവകൊണ്ടല്ല, ദൈവഭക്തിയെ സ്വീ
കരിക്കുന്ന സ്ത്രീകൾക്കു ഉചിതമാകുംവണ്ണം
സൽപ്രവൃത്തികളെക്കൊണ്ടത്രേ അലങ്കരി
ക്കേണ്ടതു. സ്ത്രീ മൌനമായിരുന്നു പൂൎണ്ണാ 11
നുസരണത്തോടുംകൂടെ പഠിക്കട്ടെ. മൌ 12
നമായിരിപ്പാൻ അല്ലാതെ ഉപദേശിപ്പാ
നോ പുരുഷന്റെമേൽ അധികാരം നട
ത്തുവാനോ ഞാൻ സ്ത്രീയെ അനുവദിക്കു
ന്നില്ല. ആദാം ആദ്യം നിൎമ്മിക്കപ്പെട്ടു, 13
പിന്നെ ഹവ്വ; ആദാം അല്ല, സ്ത്രീ അത്രേ 14
വഞ്ചിക്കപ്പെട്ടു ലംഘനത്തിൽ അകപ്പെ
ട്ടതു. എന്നാൽ വിശ്വാസത്തിലും സ്നേഹ 15
ത്തിലും വിശുദ്ധീകരണത്തിലും സുബോ
ധത്തോടെ പാൎക്കുന്നു എങ്കിൽ അവൾ മക്ക
ളെ പ്രസവിച്ചു രക്ഷ പ്രാപിക്കും.

## ൩. അദ്ധ്യായം.

ഒരുവൻ അദ്ധ്യക്ഷസ്ഥാനം കാംക്ഷിക്കു
ന്നു എങ്കിൽ നല്ല വേല ആഗ്രഹിക്കുന്നു
എന്നുള്ളതു വിശ്വാസയോഗ്യം ആകുന്നു.
2 എന്നാൽ അദ്ധ്യക്ഷൻ നിരപവാദ്യനായി
ഏകഭാൎയ്യയുടെ ഭൎത്താവും നിൎമ്മദനും ജിതേ
ന്ദ്രിയനും സുശീലനും അതിഥിപ്രിയനും
ഉപദേശിപ്പാൻ സമൎത്ഥനും ആയിരിക്കേ
3 ണം; മദ്യപ്രിയനും തല്ലുകാരനും അരു
തു; ശാന്തനും കലഹിക്കാത്തവനും ദ്രവ്യാ
4 ഗ്രഹമില്ലാത്തവനും സ്വന്തകുടുംബത്തെ
നന്നായി ഭരിക്കുന്നവനും മക്കളെ പൂൎണ്ണ
ഗൌരവത്തോടെ അനുസരണത്തിൽ പാ
5 ലിക്കുന്നവനും ആയിരിക്കേണം. സ്വന്ത
കുടുംബത്തെ ഭരിപ്പാൻ അറിയാത്തവൻ
ദൈവസഭയെ എങ്ങനെ പരിപാലിക്കും?
6 നിഗളിച്ചിട്ടു പിശാചിന്നു വന്ന ശിക്ഷാ
വിധിയിൽ അകപ്പെടാതിരിപ്പാൻ പുതി
7 യ ശിഷ്യനും അരുതു. നിന്ദയിലും പി
ശാചിന്റെ കണിയിലും കുടുങ്ങാതിരി
പ്പാൻ പുറമെയുള്ളവരോടു നല്ല സാക്ഷ്യം
8 പ്രാപിച്ചവനും ആയിരിക്കേണം. അവ്വ
ണ്ണം ശുശ്രൂഷകന്മാർ ഘനശാലികളായിരി
ക്കേണം; ഇരുവാക്കുകാരും മദ്യപന്മാരും
9 ദുൎല്ലാഭമോഹികളും അരുതു. അവർ വി
ശ്വാസത്തിന്റെ മൎമ്മം ശുദ്ധമനസ്സാക്ഷി
യിൽ വെച്ചുകൊള്ളുന്നവർ ആയിരിക്കേ
10 ണം. അവരെ ആദ്യം പരീക്ഷിക്കേ
ണം; അനിന്ദ്യരായി കണ്ടാൽ അവർ ശു
11 ശ്രൂഷ ഏല്ക്കട്ടെ. അവ്വണ്ണം സ്ത്രീകളും
ഘനശാലികളായി ഏഷണി പറയാതെ
നിൎമ്മദമാരും എല്ലാററിലും വിശ്വസ്തമാരു
12 മായിരിക്കേണം. ശുശ്രൂഷകന്മാർ ഏക
ഭാൎയ്യയുള്ള ഭൎത്താക്കന്മാരും മക്കളെയും സ്വ
ന്തകുടുംബങ്ങളെയും നന്നായി ഭരിക്കു
13 ന്നവരും ആയിരിക്കേണം. നന്നായി
ശുശ്രൂഷ ചെയ്തിട്ടുള്ളവർ തങ്ങൾക്കു നല്ല
നിലയും ക്രിസ്തുയേശുവിങ്കലുള്ള വിശ്വാ
സത്തിൽ വളരെ പ്രാഗത്ഭ്യവും സമ്പാ
ദിക്കുന്നു.
ഞാൻ വേഗത്തിൽ നിന്റെ അടുക്കൽ 14
വരും എന്നു ആശിക്കുന്നു; താമസിച്ചു 15
പോയാലോ സത്യത്തിന്റെ തൂണും അടി
സ്ഥാനവുമായി ജീവനുള്ള ദൈവത്തി
ന്റെ സഭയാകുന്ന ദൈവാലയത്തിൽ നട
ക്കേണ്ടതു എങ്ങനെയെന്നു നീ അറിയേ
ണ്ടതിന്നു ഇതു എഴുതുന്നു.
അവൻ ജഡത്തിൽ വെളിപ്പെട്ടു; 16
ആത്മാവിൽ നീതീകരിക്കപ്പെട്ടു;
ദൂതന്മാൎക്കു പ്രത്യക്ഷനായി;
ജാതികളുടെ ഇടയിൽ പ്രസംഗിക്ക
പ്പെട്ടു;
ലോകത്തിൽ വിശ്വസിക്കപ്പെട്ടു;
തേജസ്സിൽ എടുക്കപ്പെട്ടു
എന്നിങ്ങനെ ദൈവഭക്തിയുടെ മൎമ്മം സ
മ്മതമാംവണ്ണം വലിയതാകുന്നു.

## ൪. അദ്ധ്യായം.

എന്നാൽ ഭാവികാലത്തു ചിലർ വ്യാജാ
ത്മാക്കളെയും ഭൂതങ്ങളുടെ ഉപദേശങ്ങളെ
യും ആശ്രയിച്ചു ഭോഷ്കു പറയുന്നവരുടെ
കപടത്താൽ വിശ്വാസം ത്യജിക്കും എന്നു
ആത്മാവു തെളിവായി പറയുന്നു. അ 2
വർ സ്വന്തമനസ്സാക്ഷിയിൽ ചൂടുവെച്ചവ
രായി വിവാഹം വിലക്കുകയും സത്യത്തെ 3
ഗ്രഹിച്ചിരിക്കുന്ന വിശ്വാസികൾ സ്തോത്ര
ത്തോടെ അനുഭവിപ്പാൻ ദൈവം സൃഷ്ടി
ച്ച ഭോജ്യങ്ങളെ വൎജ്ജിക്കേണം എന്നു ക
ല്പിക്കയും ചെയ്യും. എന്നാൽ ദൈവത്തി 4
ന്റെ സൃഷ്ടി എല്ലാം നല്ലതു; സ്തോത്രത്തോ
ടെ അനുഭവിക്കുന്നു എങ്കിൽ ഒന്നും വൎജ്ജി
ക്കേണ്ടതല്ല; ദൈവവചനത്താലും പ്രാൎത്ഥ 5
നയാലും വിശുദ്ധീകരിക്കപ്പെടുന്നുവല്ലോ.

6 ഇതു സഹോദരന്മാരെ ഗ്രഹിപ്പിച്ചാൽ
നീ അനുസരിച്ച വിശ്വാസത്തിന്റെയും
സദുപദേശത്തിന്റെയും വചനത്താൽ
പോഷണം ലഭിച്ച ക്രിസ്തുയേശുവിന്നു
7 നല്ല ശുശ്രൂഷകൻ ആകും. ഭക്തിവിരു
ദ്ധമായ കിഴവിക്കഥകളെ ഒഴിച്ചു ദൈവ
ഭക്തിക്കു തക്കവണ്ണം അഭ്യാസം ചെയ്ക.
8 ശരീരാഭ്യാസം അല്പപ്രയോജനമുള്ളത
ത്രെ; ദൈവഭക്തിയൊ ഇപ്പോഴത്തെ ജീവ
ന്റെയും വരുവാനിരിക്കുന്നതിന്റെയും
വാഗ്ദത്തമുള്ളതാകയാൽ സകലത്തിന്നും
9 പ്രയോജനകരമാകുന്നു. ഇതു വിശ്വാ
സ്യവും എല്ലാവരും അംഗീകരിപ്പാൻ
10 യോഗ്യവുമായ വചനം. അതിന്നായിട്ടു
തന്നേ നാം സകലമനുഷ്യരുടെയും പ്ര
ത്യേകം വിശ്വാസികളുടെയും രക്ഷിതാ
വായ ജീവനുള്ള ദൈവത്തിൽ ആശ
വെച്ചു അദ്ധ്വാനിച്ചും പോരാടിയും വ
11 രുന്നു. ഇതു നീ ആജ്ഞാപിക്കയും ഉപ
12 ദേശിക്കയും ചെയ്ക. ആരും നിന്റെ
യൌവനം തുച്ഛീകരിക്കരുതു; വാക്കിലും
നടപ്പിലും സ്നേഹത്തിലും വിശ്വാസത്തിലും
നിൎമ്മലതയിലും വിശ്വാസികൾക്കു മാതൃ
13 കയായിരിക്ക. ഞാൻ വരുവോളം വായ
ന, പ്രബോധനം, ഉപദേശം എന്നിവ
14 യിൽ ശ്രദ്ധിച്ചിരിക്ക. മൂപ്പന്മാരുടെ കൈ
വെപ്പോടുകൂടെ പ്രവചനത്താൽ നിന
ക്കു ലഭിച്ചതായി നിന്നിലുള്ള കൃപാവ
15 രം ഉപേക്ഷയായി വിചാരിക്കാതെ നി
ന്റെ അഭിവൃദ്ധി എല്ലാവൎക്കും പ്രസി
ദ്ധമായിത്തീരേണ്ടതിന്നു ഇതു കരുതുക,
16 ഇതിൽ തന്നേ ഇരുന്നുകൊൾക. നി
ന്നെത്തന്നേയും ഉപദേശത്തെയും സൂ
ക്ഷിച്ചുകൊൾക; ഇതിൽ ഉറെച്ചുനില്ക്ക;
അങ്ങനെ ചെയ്താൽ നീ നിന്നെയും നി
ന്റെ പ്രസംഗം കേൾക്കുന്നവരെയും
രക്ഷിക്കും.

## ൫. അദ്ധ്യായം.

മൂത്തവനെ ഭൎത്സിക്കാതെ അപ്പനെപ്പോ
ലെയും ഇളയവരെ സഹോദരന്മാരെപ്പോ
ലെയും മൂത്ത സ്ത്രീകളെ അമ്മമാരെ 2
പ്പോലെയും ഇളയ സ്ത്രീകളെ പൂൎണ്ണനിൎമ്മ
ലതയോടെ സഹോദരികളെപ്പോലെയും
പ്രബോധിപ്പിക്ക. സാക്ഷാൽ വിധവ 3
മാരായിരിക്കുന്ന വിധവമാരെ മാനിക്ക.
വല്ല വിധവെക്കും പുത്രപൌത്രന്മാർ ഉണ്ടെ 4
ങ്കിൽ അവർ മുമ്പെ സ്വന്തകുടുംബത്തിൽ
ഭക്തി കാണിച്ചു അമ്മയപ്പന്മാൎക്കു പ്രത്യുപ
കാരം ചെയ്വാൻ പഠിക്കട്ടെ; ഇതു ദൈവ
സന്നിധിയിൽ പ്രസാദകരമാകുന്നു. സാ 5
ക്ഷാൽ വിധവയും ഏകാകിയുമായവൾ
ദൈവത്തിൽ ആശവെച്ചു രാപ്പകൽ യാച
നയിലും പ്രാൎത്ഥനയിലും ഉററുപാൎക്കുന്നു.
കാമുകിയായവളോ ജീവിച്ചിരിക്കയിൽ 6
തന്നേ ചത്തവൾ. അവർ നിരപവാദ്യ 7
മാരായിരിക്കേണ്ടതിന്നു നീ ഇതു ആജ്ഞാ
പിക്ക. തനിക്കുള്ളവൎക്കും പ്രത്യേകം സ്വ 8
ന്തകുടുംബക്കാൎക്കും വേണ്ടി കരുതാത്ത
വൻ വിശ്വാസം തള്ളിക്കളഞ്ഞു അവിശ്വാ
സിയെക്കാൾ അധമനായിരിക്കുന്നു. സൽ 9
പ്രവൃത്തികളാൽ ശ്രുതിപ്പെട്ടു ഏകഭൎത്താ
വിന്റെ ഭാൎയ്യയായിരുന്നു അറുപതു വയ
സ്സിന്നു താഴെയല്ലാത്ത വിധവ മക്കളെ 10
വളൎത്തുകയോ അതിഥികളെ സല്ക്കരിക്ക
യോ വിശുദ്ധന്മാരുടെ കാലുകളെ കഴുക
കയോ ഞെരുക്കമുള്ളവൎക്കു മുട്ടുതീൎക്കുകയോ
സൎവ്വസൽപ്രവൃത്തിയും ചെയ്തുപോരുക
യോ ചെയ്തു എങ്കിൽ അവളെ തിരഞ്ഞെ
ടുക്കാം. ഇളയ വിധവമാരെ ഒഴിക്ക; അ 11
വർ ക്രിസ്തുവിന്നു വിരോധമായി പുളെച്ചു
മദിക്കുമ്പോൾ വിവാഹം ചെയ്വാൻ ഇച്ഛി
ക്കും. ആദ്യവിശ്വാസം തള്ളുകയാൽ അ 12
വൎക്കു ശിക്ഷാവിധി ഉണ്ടു. അത്രയുമല്ല 13

അവർ വീട്ടുതോറും നടന്നു മിനക്കെട്ടുവാ
നും ശീലിക്കും; മിനക്കെട്ടുകമാത്രമല്ല വായാ
ടികളും പരകാൎയ്യത്തിൽ ഇടപെടുന്നവരു
14 മായി അരുതാത്തതു സംസാരിക്കും. ആ
കയാൽ ഇളയവർ വിവാഹം ചെയ്യയും
പുത്രസമ്പത്തുണ്ടാക്കുകയും ഭവനം രക്ഷി
ക്കയും വിരോധിക്കു അപവാദത്തിന്നു അ
വസരം ഒന്നും കൊടുക്കാതിരിക്കയും വേ
15 ണം എന്നു ഞാൻ ഇച്ഛിക്കുന്നു. ഇപ്പോൾ
തന്നേ ചിലർ സാത്താന്റെ പിന്നാലെ
16 പോയല്ലോ. ഒരു വിശ്വാസിനിക്കു വിധ
വമാർ ഉണ്ടെങ്കിൽ അവൾ തന്നേ അവൎക്കു
മുട്ടുതീൎക്കട്ടെ; സഭെക്കു ഭാരം വരരുതു;
സാക്ഷാൽ വിധവമാരായവൎക്കു മുട്ടുതീൎപ്പാ
നുണ്ടല്ലോ.
17 നന്നായി ഭരിക്കുന്ന മൂപ്പന്മാരെ, പ്ര
ത്യേകം വചനത്തിലും ഉപദേശത്തിലും
അദ്ധ്വാനിക്കുന്നവരെ തന്നേ, ഇരട്ടി മാന
18 ത്തിന്നു യോഗ്യരായി എണ്ണുക. മെതി
ക്കുന്ന കാളെക്കു മുഖക്കൊട്ട കെട്ടരുതു എന്നു
തിരുവെഴുത്തു പറയുന്നു; വേലക്കാരൻ
തന്റെ കൂലിക്കു യോഗ്യൻ എന്നും ഉണ്ടല്ലോ.
19 രണ്ടു മൂന്നു സാക്ഷികൾ മുഖേനയല്ലാതെ
ഒരു മൂപ്പന്റെ നേരെ അന്യായം എടുക്ക
20 രുതു. പാപം ചെയ്യുന്നവരെ ശേഷമുള്ള
വൎക്കും ഭയത്തിന്നായി എല്ലാവരും കേൾ
21 ക്കെ ശാസിക്ക. നീ പക്ഷമായി ഒന്നും
ചെയ്യാതെകണ്ടു സിദ്ധാന്തം കൂടാതെ ഇവ
പ്രമാണിച്ചുകൊള്ളേണം എന്നു ഞാൻ
ദൈവത്തെയും ക്രിസ്തുയേശുവിനെയും
ശ്രേഷ്ഠദൂതന്മാരെയും സാക്ഷിയാക്കി നി
22 ന്നോടു കല്പിക്കുന്നു. യാതൊരുത്തന്റെ
മേലും വേഗത്തിൽ കൈവെക്കരുതു; അ
ന്യന്മാരുടെ പാപങ്ങളിൽ ഓഹരിക്കാര
നാകയുമരുതു. നിന്നെത്തന്നേ നിൎമ്മല
23 നായി കാത്തുകൊൾക. മേലാൽ വെള്ളം
മാത്രം കുടിക്കാതെ നിന്റെ അജീൎണ്ണതയും
കൂടെക്കൂടെയുള്ള ക്ഷീണതയും നിമിത്തം
അല്പം വീഞ്ഞും സേവിച്ചുകൊൾക. ചില 24
മനുഷ്യരുടെ പാപങ്ങൾ വിസ്താരത്തിന്നു
മുമ്പെ തന്നേ വെളിവായിരിക്കുന്നു; ചില
രുടെ പാപങ്ങളോ ക്രമേണയത്രേ. സൽ 25
പ്രവൃത്തികളും അങ്ങനെ തന്നേ വെളിവാ
കുന്നു; വെളിവാകാത്തവയും മറഞ്ഞിരി
ക്കയില്ല.

## ൬. അദ്ധ്യായം.

നുകത്തിൻകീഴിൽ ദാസന്മാരായിരിക്കുന്ന
വർ ഒക്കെയും ദൈവനാമവും ഉപദേശവും
ദുഷിക്കപ്പെടാതിരിപ്പാൻ തങ്ങളുടെ യജ
മാനന്മാരെ സകലമാനത്തിന്നും യോഗ്യ
ന്മാർ എന്നു എണ്ണേണ്ടതാകുന്നു. വിശ്വാ 2
സികളായ യജമാനന്മാരുള്ളവർ അവരെ
സഹോദരന്മാർ എന്നുവെച്ചു അലക്ഷ്യമാ
ക്കരുതു; തങ്ങളെക്കൊണ്ടുള്ള ഉപകാരം
അനുഭവിക്കുന്നവർ വിശ്വാസികളും പ്രി
യരും ആകകൊണ്ടു അവരെ വിശേഷാൽ
സേവിക്കയത്രേ വേണ്ടതു; ഇതു നീ ഉപ
ദേശിക്കയും പ്രബോധിപ്പിക്കയും ചെയ്ക.
നമ്മുടെ കൎത്താവായ യേശുക്രിസ്തുവി 3
ന്റെ പത്ഥ്യവചനവും ഭക്തിക്കൊത്ത ഉപ
ദേശവും അനുസരിക്കാതെ അന്യഥാ ഉപ
ദേശിക്കുന്നവൻ ഒന്നും തിരിച്ചറിയാതെ 4
തൎക്കത്തിന്റെയും വാഗ്വാദത്തിന്റെയും
ഭ്രാന്തു പിടിച്ചു ചീൎത്തിരിക്കുന്നു; അവയാൽ
അസൂയ, ശണ്ഠ, ദൂഷണം, ദുസ്സംശയം,
ദുൎബ്ബുദ്ധികളും സത്യത്യാഗികളുമായ മനുഷ്യ 5
രുടെ വ്യൎത്ഥവാദം എന്നിവ ഉളവാകുന്നു;
അവർ ദൈവഭക്തി ആദായസൂത്രം എന്നു
വിചാരിക്കുന്നു. അലംഭാവത്തോടു കൂടിയ 6
ദൈവഭക്തി വലുതായ ആദായം ആകുന്നു
താനും. ഇഹലോകത്തിലേക്കു നാം ഒന്നും 7
കൊണ്ടുവന്നിട്ടില്ല; ഇവിടെനിന്നു യാ
തൊന്നും കൊണ്ടുപോകുവാൻ കഴിയുന്നതു

8 മല്ല. ഉണ്മാനും ഉടുപ്പാനും ഉണ്ടെങ്കിൽ മതി
9 എന്നു നാം വിചാരിക്ക. ധനികന്മാരാ
കുവാൻ ആഗ്രഹിക്കുന്നവർ പരീക്ഷയിലും
കണിയിലും കുടുങ്ങുകയും മനുഷ്യർ സം
ഹാരനാശങ്ങളിൽ മുങ്ങിപ്പോകുവാൻ ഇട
വരുന്ന മൌഢ്യവും ദോഷകരവുമായ പല
മോഹങ്ങൾക്കും ഇരയായിത്തീരുകയും ചെ
10 യ്യുന്നു. ദ്രവ്യാഗ്രഹം സകലവിധദോ
ഷത്തിന്നും മൂലമല്ലോ. ഇതു ചിലർ കാം
ക്ഷിച്ചിട്ടു വിശ്വാസം വിട്ടുഴന്നു ബഹു
ദുഃഖങ്ങൾക്കു അധീനരായിത്തീൎന്നിരി
ക്കുന്നു.

11 നീയോ ദൈവത്തിന്റെ മനുഷ്യനായു
ള്ളോവേ, അതു വിട്ടോടി നീതി, ഭക്തി,
വിശ്വാസം, സ്നേഹം, ക്ഷമ, സൌമ്യത
12 എന്നിവയെ പിന്തുടരുക. വിശ്വാസ
ത്തിന്റെ നല്ല പോർ പൊരുതുക; നിത്യ
ജീവനെ പിടിച്ചുകൊൾക; അതിന്നായി
നീ വിളിക്കപ്പെട്ടു അനേകം സാക്ഷിക
ളുടെ മുമ്പാകെ നല്ല സ്വീകാരം കഴിച്ചു
13 വല്ലോ. നീ നിഷ്കളങ്കനും നിരപവാദ്യ
നുമായി ഈ കല്പന നമ്മുടെ കൎത്താവായ
യേശുവിന്റെ പ്രത്യക്ഷതവരെ പ്രമാണി
14 ച്ചുകൊള്ളേണം എന്നിങ്ങനെ സകല
ത്തെയും ജീവിപ്പിക്കുന്ന ദൈവത്തെയും
പൊന്തിയൊസ് പീലാത്തൊസിന്റെ
മുമ്പിൽ നല്ല സ്വീകാരം കഴിച്ച ക്രിസ്തുയേ
ശുവിനെയും സാക്ഷിവെച്ചു ഞാൻ നിന്നോ
ടു ആജ്ഞാപിക്കുന്നു. ധന്യനായ ഏകാധി 15
പതിയും രാജാധിരാജാവും കൎത്താധിക
ൎത്താവും താൻ മാത്രം അമൎത്യതയുള്ളവനും 16
അടുത്തുകൂടാത്ത വെളിച്ചത്തിൽ വസിക്കു
ന്നവനും മനുഷ്യർ ആരും കാണാത്തവനും
കാണ്മാൻ കഴിയാത്തവനുമായവൻ തക്ക
സമയത്തു ആ പ്രത്യക്ഷത വരുത്തും. അ
വന്നു ബഹുമാനവും നിത്യബലവും ഉണ്ടാ
കട്ടെ. ആമേൻ.

ഈ ലോകത്തിലെ ധനവാന്മാരോടു 17
ഉന്നതഭാവം കൂടാതെയിരിപ്പാനും നിശ്ചയ
മില്ലാത്ത ധനത്തിലല്ല, നമുക്കു സകലവും
ധാരാളമായി അനുഭവിപ്പാൻ തരുന്ന ദൈ
വത്തിൽ ആശവെപ്പാനും നന്മചെയ്വാനും 18
സൽപ്രവൃത്തികളിൽ സമ്പന്നരായി ദാന
ശീലരും ഔദാൎയ്യമുള്ളവരുമായി സാക്ഷാ 19
ലുള്ള ജീവനെ പിടിച്ചുകൊള്ളേണ്ടതിന്നു
വരുംകാലത്തേക്കു നല്ലൊരു അടിസ്ഥാനം
നിക്ഷേപിച്ചുകൊൾവാനും ആജ്ഞാപിക്ക.
അല്ലയോ തിമൊഥെയൊസേ, നിന്റെ 20
പക്കൽ ഏല്പിച്ചിരിക്കുന്ന ഉപനിധി കാത്തു
കൊണ്ടു ജ്ഞാനം എന്നു വ്യാജമായി പേർ
പറയുന്നതിന്റെ ഭക്തിവിരുദ്ധമായ വൃഥാ
ലാപങ്ങളെയും തൎക്കസൂത്രങ്ങളെയും ഒഴി
ഞ്ഞുനില്ക്ക. ആ ജ്ഞാനം ചിലർ സ്വീക 21
രിച്ചു വിശ്വാസം വിട്ടു തെറ്റിപ്പോയിരി
ക്കുന്നു. കൃപ നിങ്ങളോടുകൂടെ ഇരിക്കു 22
മാറാകട്ടെ.

## THE SECOND EPISTLE OF PAUL THE APOSTLE TO

# TIMOTHY

## അപ്പൊസ്തലനായ പൌലൊസ്

## തിമൊഥെയൊസിന്നു എഴുതിയ രണ്ടാം ലേഖനം

### ൧. അദ്ധ്യായം.

ക്രിസ്തുയേശുവിലുള്ള ജീവന്റെ വാഗ
ത്തപ്രകാരം ദൈവേഷ്ടത്താൽ ക്രിസ്തുയേ
ശുവിന്റെ അപ്പൊസ്തലനായ പൌലൊ
സ് പ്രിയമകനായ തിമൊഥെയൊസി
2 ന്നു എഴുതുന്നതു: പിതാവായ ദൈവ
ത്തിങ്കൽനിന്നും നമ്മുടെ കൎത്താവായ യേശു
ക്രിസ്തുവിങ്കൽനിന്നും നിനക്കു കൃപയും
കനിവും സമാധാനവും ഉണ്ടാകട്ടെ.
3 എന്റെ പ്രാൎത്ഥനയിൽ രാവും പകലും
ഇടവിടാതെ നിന്നെ സ്മരിച്ചു നിന്റെ
കണ്ണുനീർ ഓൎത്തും നിന്നെ കണ്ടു സന്തോ
ഷപൂൎണ്ണനാകുവാൻ വാഞ്ഛിച്ചുംകൊണ്ടു
4 ഞാൻ പൂൎവ്വന്മാരുടെ ദൃഷ്ടാന്തം അനുസരി
ച്ചു നിൎമ്മലമനസ്സാക്ഷിയോടെ ആരാധി
ക്കുന്ന ദൈവത്തിന്നു നിന്റെ നിൎവ്യാജ
വിശ്വാസത്തിന്റെ ഓൎമ്മനിമിത്തം സ്തോ
5 ത്രം ചെയ്യുന്നു. ആ വിശ്വാസം ആദ്യം
നിന്റെ വലിയമ്മ ലോവീസിലും അമ്മ
യൂനീക്കയിലും ഉണ്ടായിരുന്നു; നിന്നിലും
6 ഉണ്ടെന്നു ഞാൻ ഉറെച്ചിരിക്കുന്നു. അ
തുകൊണ്ടു എന്റെ കൈവെപ്പിനാൽ
നിന്നിലുള്ള ദൈവത്തിന്റെ കൃപാവരം
ജ്വലിപ്പിക്കേണം എന്നു നിന്നെ ഓൎമ്മ
7 പ്പെടുത്തുന്നു. ഭീരുത്വത്തിന്റെ ആത്മാ
വിനെ അല്ല, ശക്തിയുടെയും സ്നേഹത്തി
ന്റെയും സുബോധത്തിന്റെയും ആത്മാ
വിനെയത്രേ ദൈവം നമുക്കു തന്നതു.
അതുകൊണ്ടു നമ്മുടെ കൎത്താവിന്റെ സാ 8
ക്ഷ്യത്തെയും അവന്റെ ബദ്ധനായ എ
ന്നെയും കുറിച്ചു ലജ്ജിക്കാതെ സുവിശേ
ഷത്തിന്നായി ദൈവശക്തിക്കു ഒത്തവണ്ണം
നീയും എന്നോടുകൂടെ കഷ്ടം സഹിക്ക.
അവൻ നമ്മെ രക്ഷിക്കയും വിശുദ്ധവിളി 9
കൊണ്ടു വിളിക്കയും ചെയ്തതു നമ്മുടെ
പ്രവൃത്തികൾനിമിത്തമല്ല, സകലകാല
ത്തിന്നും മുമ്പെ ക്രിസ്തുയേശുവിൽ നമുക്കു
നല്കിയിരിക്കുന്നതും ഇപ്പോൾ മരണം 10
നീക്കുകയും സുവിശേഷംകൊണ്ടു ജീവനും
അക്ഷയതയും വെളിപ്പെടുത്തുകയും ചെ
യ്തു നമ്മുടെ രക്ഷിതാവായ ക്രിസ്തുയേശുവി
ന്റെ പ്രത്യക്ഷതയാൽ വെളിപ്പെട്ടിരിക്കു
ന്നതുമായ തന്റെ സ്വന്തനിൎണ്ണയത്തിന്നും
കൃപെക്കും ഒത്തവണ്ണമത്രേ. ആ സുവി 11
ശേഷത്തിന്നു ഞാൻ പ്രസംഗിയും അപ്പൊ
സ്തലനും ഉപദേഷ്ടാവുമായി നിയമിക്ക
പ്പെട്ടിരിക്കുന്നു. അതുനിമിത്തം തന്നേ 12
ഞാൻ ഇതൊക്കെയും സഹിക്കുന്നു; എങ്കി
ലും ലജ്ജിക്കുന്നില്ല; ഞാൻ ആരെ വിശ്വ
സിച്ചിരിക്കുന്നു എന്നറിയുന്നു; അവൻ എ
ന്റെ ഉപനിധി ആ ദിവസംവരെ സൂക്ഷി
പ്പാൻ ശക്തൻ എന്നു ഉറെച്ചുമിരിക്കുന്നു.
എന്നോടു കേട്ട പത്ഥ്യവചനം നീ ക്രിസ്തു 13
യേശുവിലുള്ള വിശ്വാസത്തിലും സ്നേഹ
ത്തിലും മാതൃകയാക്കിക്കൊൾക. ആ നല്ല 14

ഉപനിധി നമ്മിൽ അധിവസിക്കുന്ന പ
രിശുദ്ധാത്മാവിനാൽ സൂക്ഷിച്ചുകൊൾക.
15 ആസ്യക്കാർ എല്ലാവരും എന്നെ വിട്ടു
പൊയ്ക്കളഞ്ഞു എന്നു നീ അറിയുന്നുവല്ലൊ;
ഫുഗലൊസും ഹെൎമ്മൊഗനെസും ആ കൂട്ട
16 ത്തിൽ ഉള്ളവർ ആകുന്നു. പലപ്പൊഴും എ
ന്നെ തണുപ്പിച്ചവനായ ഒനെസിഫൊരൊ
സിന്റെ കുഡുംബത്തിന്നു കൎത്താവു കരുണ
17 നല്കുമാറാകട്ടെ. അവൻ എന്റെ ചങ്ങല
യെകുറിച്ചു ലജ്ജിക്കാതെ താൻ രോമയിൽ
എത്തിയ ഉടനെ താല്പൎയ്യത്തൊടെ എന്നെ
18 തിരഞ്ഞു കണ്ടെത്തുകയും ചെയ്തു. ആ ദിവ
സത്തിൽ കൎത്താവിന്റെ പക്കൽ കരുണ
കണ്ടെത്തുവാൻ കൎത്താവു അവന്നു സംഗ
തിവരുത്താട്ടെ. എഫെസൊസിൽവെച്ചു
അവൻ എനിക്കു എന്തെല്ലാം ശുശ്രൂഷ ചെ
യ്തു എന്നു നീ നല്ലവണ്ണം അറിയുന്നുവല്ലൊ.

## ൨. അദ്ധ്യായം.

എന്റെ മകനെ, ക്രിസ്തുയെശുവിലുള്ള
2 കൃപയാൽ ശക്തിപ്പെടുക. നീ പല സാ
ക്ഷികളുടെ മുമ്പാകെ എന്നൊടു കേട്ടതെ
ല്ലാം മറ്റുള്ളവരെ ഉപദേശിപ്പാൻ സമ
ൎത്ഥരായ വിശ്വസ്തമനുഷ്യരെ ഭരമെല്പിക്ക.
3 ക്രിസ്തുയെശുവിന്റെ നല്ല ഭടനായി നീയും
4 എന്നൊടുകൂടെ കഷ്ടം സഹിക്ക. പട
ചെൎത്തവനെ പ്രസാദിപ്പിക്കേണ്ടതിന്നു
യാതൊരു പടയാളിയും ഉപജീവനകാൎയ്യങ്ങ
5 ളിൽ ഇടപെടാതിരിക്കുന്നു. ഒരുത്തൻ
മല്ലുകെട്ടിയാലും ചട്ടപ്രകാരം പൊരാട്ടിൽ
6 കിരീടം പ്രാപിക്കയില്ല. അദ്ധ്വാനിക്കു
ന്ന കൃഷിക്കാരൻ ആകുന്നു ആദ്യം ഫലം
7 അനുഭവിക്കേണ്ടതു. ഞാൻ പറയുന്നതു
ചിന്തിച്ചുകൊൾക. കൎത്താവു സകലത്തി
8 ലും നിനക്കു ബുദ്ധി നല്കുമല്ലൊ; ദാവീ
ദിന്റെ സന്തതിയായി ജനിച്ചു മരിച്ചിട്ടു
ഉയിൎത്തെഴുന്നേറ്റിരിക്കുന്ന യെശുക്രിസ്തു
വിനെ ഓൎത്തുകൊൾക. അതു ആകുന്നു 9
എന്റെ സുവിശെഷം. അതു അറിയി
ക്കുന്നതിൽ ഞാൻ ദുഷ്പ്രവൃത്തിക്കാരൻ എന്ന
പൊലെ ചങ്ങല ധരിച്ചു കഷ്ടം സ
ഹിക്കുന്നു; ദൈവവചനത്തിന്നോ ബ
ന്ധനം ഇല്ല. അതുകൊണ്ടു ക്രിസ്തുയെശു 10
വിലുള്ള രക്ഷ നിത്യതെജസ്സൊടുകൂടെ
വൃതന്മാൎക്കു കിട്ടേണ്ടതിന്നു ഞാൻ അവൎക്കാ
യി സകലവും സഹിക്കുന്നു. നാം അവ 11
നൊടുകൂടെ മരിച്ചു എങ്കിൽ കൂടെ ജീവി
ക്കും; സഹിക്കുന്നു എങ്കിൽ കൂടെ വാഴും; 12
നാം തള്ളിപ്പറയും എങ്കിൽ അവൻ നമ്മെ
യും തള്ളിപ്പറയും. നാം അവിശ്വസ്തരാ 13
യിത്തീൎന്നാലും അവൻ വിശ്വസ്തനായി
പാൎക്കുന്നു; തന്റെ സ്വഭാവം ത്യജിപ്പാൻ
അവന്നു കഴികയില്ലയല്ലൊ; ഈ വചനം
വിശ്വാസയോഗ്യമാകുന്നു.

കേൾക്കുന്നവരെ മറിച്ചുകളയുന്നതിന്ന 14
ല്ലാതെ ഒന്നിന്നും കൊള്ളാത്ത വാഗ്വാദം
ചെയ്യാതിരിക്കേണമെന്നു കൎത്താവിനെ
സാക്ഷിയാക്കി അവരെ ഓൎമ്മപ്പെടുത്തുക.
സത്യവചനത്തെ യഥാൎത്ഥമായി പ്രസം 15
ഗിച്ചുകൊണ്ടു ലജ്ജിപ്പാൻ സംഗതിയി
ല്ലാത്ത വേലക്കാരനായി ദൈവത്തിന്നു
കൊള്ളാകുന്നവനായി നില്പാൻ ശ്രമിക്ക.
ഭക്തിവിരുദ്ധമായ വൃഥാലാപങ്ങളെ ഒഴി 16
ഞ്ഞിരിക്ക; ആ വകക്കാൎക്കു അഭക്തി അധി
കം മുതിൎന്നുവരും; അവരുടെ വാക്കു 17
അൎബ്ബുദവ്യാധിപൊലെ തിന്നുകൊണ്ടിരി
ക്കും. ഹുമനയൊസും ഫിലെത്തൊസും 18
അവരുടെ കൂട്ടത്തിൽ ഉള്ളവരാകുന്നു; അ
വർ സത്യം വിട്ടു തെറ്റി: പുനരുത്ഥാനം
കഴിഞ്ഞു എന്നു പറഞ്ഞു ചിലരുടെ വിശ്വാ
സം മറിച്ചുകളയുന്നു. എങ്കിലും ദൈവ 19
ത്തിന്റെ സ്ഥിരമായ അടിസ്ഥാനം നില
നില്ക്കുന്നു; കൎത്താവു തനിക്കുള്ളവരെ അ
റിയുന്നു എന്നും കൎത്താവിന്റെ നാമം ഉച്ച

തിക്കുന്നവൻ എല്ലാം അനീതി വിട്ടകന്നു
കൊള്ളട്ടെ എന്നും ആകുന്നു അതിന്റെ
20 മുദ്ര. എന്നാൽ ഒരു വലിയ വീട്ടിൽ
പൊന്നും വെള്ളിയുംകൊണ്ടുള്ള സാമാന
ങ്ങൾ മാത്രമല്ല, മരവും മണ്ണുംകൊണ്ടുള്ളവ
യും ഉണ്ടു; ചിലതു മാന്യകാൎയ്യത്തിന്നും ചി
ലതു ഹീനകാൎയ്യത്തിന്നും ഉപയോഗിക്കുന്നു.
21 ഇവയെ വിട്ടകന്നു തന്നെത്താൻ വെടി
പ്പാക്കുന്നവൻ വിശുദ്ധവും ഉടമസ്ഥന്നു
ഉപയോഗവുമായി നല്ലവേലെക്കു ഒക്കെ
യും ഒരുങ്ങിയിരിക്കുന്ന മാനപാത്രം ആ
22 യിരിക്കും. യൌവനമോഹങ്ങളെ വിട്ടോ
ടി നീതിയും വിശ്വാസവും സ്നേഹവും
ശുദ്ധഹൃദയത്തോടെ കൎത്താവിനെ വിളി
ച്ചപേക്ഷിക്കുന്ന എല്ലാവരോടും സമാധാന
23 വും ആചരിക്ക. ബുദ്ധിയില്ലാത്ത മൌഢ്യ
തൎക്കം ശണ്ഠ ജനിപ്പിക്കുന്നു എന്നറിഞ്ഞു അ
24 തു ഒഴിഞ്ഞിരിക്ക. കൎത്താവിന്റെ ദാസൻ
ശണ്ഠ ഇടാതെ എല്ലാവരോടും ശാന്തനും
ഉപദേശിപ്പാൻ സമൎത്ഥനും ദോഷം സഹി
ക്കുന്നവനുമായി അത്രേ ഇരിക്കേണ്ടതു.
25 വിരോധികൾക്കു ദൈവം സത്യത്തിന്റെ
പരിജ്ഞാനത്തിന്നായി മാനസാന്തരം നല്കു
26 മോ എന്നും പിശാചിനാൽ പിടിപെട്ടു
കുടുങ്ങിയവരാകയാൽ അവർ സുബോധം
പ്രാപിച്ചു അവന്റെ കണിയിൽനിന്നു
ഒഴിഞ്ഞു ദൈവേഷ്ടം ചെയ്യുമോ എന്നും
വെച്ചു അവരെ സൌമ്യതയോടെ പഠി
പ്പിക്കേണ്ടതും ആകുന്നു.

## ൩. അദ്ധ്യായം.

**അ**ന്ത്യകാലത്തു ദുൎഘടസമയങ്ങൾ വരും
2 എന്നറിക. മനുഷ്യർ സ്വസ്നേഹികളും ദ്ര
വ്യാഗ്രഹികളും വമ്പു പറയുന്നവരും അഹ
ങ്കാരികളും ദൂഷകന്മാരും അമ്മയപ്പന്മാരെ
അനുസരിക്കാത്തവരും നന്ദികെട്ടവരും
3 അശുദ്ധരും വാത്സല്യമില്ലാത്തവരും ഇ
ണങ്ങാത്തവരും ഏഷണിക്കാരും അജി
തേന്ദ്രിയന്മാരും ഉഗ്രന്മാരും സൽഗുണദ്വേ
ഷികളും ദ്രോഹികളും ധാൎഷ്ട്യക്കാരും 4
നിഗളികളുമായി ദൈവപ്രിയമില്ലാതെ
ഭോഗപ്രിയരായി ഭക്തിയുടെ വേഷം 5
ധരിച്ചു അതിന്റെ ശക്തി ത്യജിക്കുന്നവ
രുമായിരിക്കും. അങ്ങനെയുള്ളവരെ വി
ട്ടൊഴിയുക. വീടുകളിൽ നുഴഞ്ഞുകടക്കയും 6
പാപങ്ങളെ ചുമന്നുകൊണ്ടു നാനാമോഹ
ങ്ങൾക്കു അധീനരായി എപ്പോഴും പഠി 7
ച്ചിട്ടും ഒരിക്കലും സത്യത്തിന്റെ പരി
ജ്ഞാനം പ്രാപിപ്പാൻ കഴിയാത്ത പെണ്ണു
ങ്ങളെ സ്വാധീനമാക്കുകയും ചെയ്യുന്നവർ
ഈ കൂട്ടത്തിലുള്ളവർ ആകുന്നു. യന്നേ 8
സും യംബ്രേസും മോശെയോടു എതിൎത്തു
നിന്നതുപോലെ തന്നേ ഇവരും സത്യ
ത്തോടു മറുത്തുനില്ക്കുന്നു; ദുൎബ്ബുദ്ധികളും വി
ശ്വാസം സംബന്ധിച്ചു കൊള്ളരുതാത്തവ
രുമത്രേ. അവർ അധികം മുഴുക്കയില്ല; 9
മേല്പറഞ്ഞവരുടെ ബുദ്ധികേടു എല്ലാവ
ൎക്കും വെളിപ്പെട്ടതുപോലെ ഇവരുടെ
ബുദ്ധികേടും വെളിപ്പെടും. നീയോ എ 10
ന്റെ ഉപദേശം, നടപ്പു, ഉദ്ദേശം, വിശ്വാ
സം, ദീൎഘക്ഷമ, സ്നേഹം, സഹിഷ്ണുത എ
ന്നിവയും അന്ത്യൊക്ക്യയിലും ഇക്കൊന്യ 11
യിലും ലുസ്ത്രയിലും എനിക്കു സംഭവിച്ച
ഉപദ്രവവും കഷ്ടാനുഭവവും കണ്ടറിഞ്ഞി
രിക്കുന്നു; ഞാൻ എന്തെല്ലാം ഉപദ്രവം സ
ഹിച്ചു; അതിലെല്ലാററിൽനിന്നും കൎത്താവു
എന്നെ വിടുവിച്ചു. എന്നാൽ ക്രിസ്തുയേശു 12
വിൽ ഭക്തിയോടെ ജീവിപ്പാൻ മനസ്സുള്ള
വൎക്കു എല്ലാം ഉപദ്രവം ഉണ്ടാകും. ദുഷ്ടമനു
ഷ്യരും മായാവികളും വഞ്ചിച്ചും വഞ്ചിക്ക 13
പ്പെട്ടുംകൊണ്ടു മേല്ക്കുമേൽ ദോഷത്തിൽ
മുതിൎന്നുവരും. നീയോ ഇന്നവരോടു 14
പഠിച്ചു എന്നു ഓൎക്കയും ക്രിസ്തുയേശുവി
ങ്കലുള്ള വിശ്വാസത്താൽ നിന്നെ രക്ഷി

കു ജ്ഞാനിയാക്കുവാൻ മതിയായ തിരു
വെഴുത്തുകളെ ബാല്യംമുതൽ അറികയും
15 ചെയ്യുന്നതുകൊണ്ടു നീ പഠിച്ചും നിശ്ച
യം പ്രാപിച്ചും ഇരിക്കുന്നതിൽ നിലനി
16 ല്ക്ക. എല്ലാതിരുവെഴുത്തും ദൈവശ്വാ
സീയമാകയാൽ ദൈവത്തിന്റെ മനു
ഷ്യൻ സകലസൽപ്രവൃത്തിക്കും വകപ്രാ
പിച്ചു തികഞ്ഞവൻ ആകേണ്ടതിന്നു
17 ഉപദേശത്തിന്നും ശാസനത്തിന്നും ഗുണീ
കരണത്തിന്നും നീതിയിലെ അഭ്യാസത്തി
ന്നും പ്രയോജനമുള്ളതു ആകുന്നു.

## ൪. അദ്ധ്യായം.

ഞാൻ ദൈവത്തെയും ജീവികൾക്കും
മരിച്ചവൎക്കും ന്യായവിസ്താരം നടത്തുവാ
നുള്ള ക്രിസ്തുയേശുവിനെയും സാക്ഷിവെ
ച്ചു അവന്റെ പ്രത്യക്ഷതയും രാജ്യവും
2 ചൊല്ലി സത്യം ചെയ്തു കല്പിക്കുന്നതു: വച
നം പ്രസംഗിക്ക; സമയത്തിലും അസമ
യത്തിലും ഒരുങ്ങിനില്ക്ക; സകലദീൎഘക്ഷ
മയോടും ഉപദേശത്തോടുംകൂടെ ശാസിക്ക;
3 തൎജ്ജനം ചെയ്ക; പ്രബോധിപ്പിക്ക. അ
വർ പത്ഥ്യോപദേശം പൊറുക്കാതെ കൎണ്ണ
രസമാകുമാറു സ്വന്തമോഹങ്ങൾക്കൊത്ത
വണ്ണം ഉപദേഷ്ടാക്കന്മാരെ പെരുക്കുകയും
4 സത്യത്തിന്നു ചെവികൊടുക്കാതെ കെട്ടു
കഥ കേൾപ്പാൻ തിരികയും ചെയ്യുന്ന കാലം
5 വരും. നീയോ സകലത്തിലും നിൎമ്മദൻ
ആയിരിക്ക; കഷ്ടം സഹിക്ക; സുവിശേ
ഷകന്റെ പ്രവൃത്തി ചെയ്ക; നിന്റെ ശു
6 ശ്രൂഷ നിറപടിയായി നിവൎത്തിക്ക. ഞാ
നോ ഇപ്പോൾ തന്നേ പാനീയയാഗമായി
ഒഴിക്കപ്പെടുന്നു; എന്റെ നിൎയ്യാണകാല
7 വും അടുത്തിരിക്കുന്നു. ഞാൻ നല്ല പോർ
പൊരുതു, ഓട്ടം തികെച്ചു, വിശ്വാസം
8 കാത്തു. ഇനി നീതിയുടെ കിരീടം എനി
ക്കായി വെച്ചിരിക്കുന്നു; അതു നീതിയുള്ള
ന്യായാധിപതിയായ കൎത്താവു ആ ദിവ
സത്തിൽ എനിക്കു നല്കും; എനിക്കു മാത്ര
മല്ല, അവന്റെ പ്രത്യക്ഷതയിൽ പ്രിയം
വെച്ച ഏവൎക്കുംകൂടെ.

വേഗത്തിൽ എന്റെ അടുക്കൽ വരു 9
വാൻ ഉത്സാഹിക്ക. ദേമാസ് ഈ ലോക 10
ത്തെ സ്നേഹിച്ചിട്ടു എന്നെ വിട്ടു തെസ്സലൊ
നിക്കയിലേക്കു പോയി. ക്രേസ്കേസ്
ഗലാത്യെക്കും തീതൊസ് ദല്മാത്യെക്കും
പോയി; ലൂക്കൊസ് മാത്രമേ എന്നോടു 11
കൂടെ ഉള്ളു; മൎക്കൊസ് എനിക്കു ശുശ്രൂഷെ
ക്കായി ഉപയോഗമുള്ളവൻ ആകയാൽ
അവനെ കൂട്ടിക്കൊണ്ടുവരിക. തിഹി 12
ക്കൊസിനെ ഞാൻ എഫെസൊസിലേക്കു
അയച്ചിരിക്കുന്നു. ഞാൻ ത്രോവാസിൽ 13
കൎപ്പൊസിന്റെ പക്കൽ വെച്ചേച്ചുപോന്ന
പുതപ്പും പുസ്തകങ്ങളും വിശേഷാൽ ചൎമ്മ
ലിഖിതങ്ങളും നീ വരുമ്പോൾ കൊണ്ടുവ
രിക. ചെമ്പുപണിക്കാരൻ അലെക്സ 14
ന്തർ എനിക്കു വളരെ ദോഷം ചെയ്തു;
അവന്റെ പ്രവൃത്തികൾക്കു തക്കവണ്ണം
കൎത്താവു അവന്നു പകരം ചെയ്യും. അ 15
വൻ നമ്മുടെ പ്രസംഗത്തോടു അത്യന്തം
എതിൎത്തുനിന്നതുകൊണ്ടു നീയും അവനെ
സൂക്ഷിച്ചുകൊൾക. എന്റെ ഒന്നാം 16
പ്രതിവാദത്തിൽ ആരും എനിക്കു തുണ
നിന്നില്ല; എല്ലാവരും എന്നെ കൈവിട്ടു;
അതു അവൎക്കു കണക്കിടാതിരിക്കട്ടെ.
കൎത്താവോ എനിക്കു തുണനിന്നു പ്രസംഗം 17
എന്നെക്കൊണ്ടു നിവൎത്തിപ്പാനും സകല
ജാതികളും കേൾപ്പാനും എന്നെ ശക്തീ
കരിച്ചു; അങ്ങനെ ഞാൻ സിംഹത്തിന്റെ
വായിൽനിന്നു രക്ഷപ്രാപിച്ചു. കൎത്താവു 18
എന്നെ സകല ദുഷ്പ്രവൃത്തിയിൽനിന്നും വി
ടുവിച്ചു തന്റെ സ്വൎഗ്ഗീയരാജ്യത്തിന്നായി
രക്ഷിക്കും. അവന്നു എന്നെന്നേക്കും മഹ
ത്വം. ആമേൻ.

19 പ്രിസ്കെക്കും അക്വിലാവിന്നും ഒനേസി
ഫൊരൊസിന്റെ കുടുംബത്തിന്നും വന്ദ
20 നം ചൊല്ലുക. എരസ്തൊസ് കൊരിന്തിൽ
താമസിച്ചു ത്രൊഫിമൊസിനെ ഞാൻ
മിലെത്തിൽ രോഗിയായി വിട്ടേച്ചുപോ
21 ന്നു. ശീതകാലത്തിന്നു മുമ്പെ വരുവാൻ
ശ്രമിക്ക. യൂബൂലൊസും പൂദെസും ലീനൊ
സും ക്ലൌദിയയും സഹോദരന്മാർ എല്ലാ
വരും നിനക്കു വന്ദനം ചൊല്ലുന്നു.
യേശുക്രിസ്തു നിന്റെ ആത്മാവോടു 22
കൂടെ ഇരിക്കട്ടെ. കൃപ നിങ്ങളോടുകൂടെ
ഇരിക്കുമാറാകട്ടെ.

# THE EPISTLE OF PAUL THE APOSTLE TO

# TITUS

## അപ്പൊസ്തലനായ പൌലൊസ്

## തീത്തൊസിന്നു എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

നമ്മുടെ രക്ഷിതാവായ ദൈവത്തി
ന്റെ കല്പനപ്രകാരം എന്നെ ഭരമേല്പിച്ച
പ്രസംഗത്താൽ തക്കസമയത്തു തന്റെ
വചനം വെളിപ്പെടുത്തിയ ഭോഷ്കില്ലാത്ത
2 ദൈവം സകലകാലത്തിന്നും മുമ്പെ
വാഗ്ദത്തം ചെയ്തു നിത്യജീവന്റെ പ്രത്യാ
3 ശഹേതുവായി തന്റെ വൃതന്മാരുടെ
വിശ്വാസത്തിന്നും ഭക്തിക്കനുസാരമായ
സത്യത്തിന്റെ പരിജ്ഞാനത്തിന്നുമായി
ദൈവത്തിന്റെ ദാസനും യേശുക്രിസ്തുവി
ന്റെ അപ്പൊസ്തലനുമായ പൌലൊസ്
4 പൊതുവിശ്വാസത്തിൽ നിജപുത്രനായ
തീത്തൊസിന്നു എഴുതുന്നതു: പിതാവായ
ദൈവത്തിങ്കൽനിന്നും നമ്മുടെ രക്ഷിതാ
വായ ക്രിസ്തുയേശുവിങ്കൽനിന്നും നിനക്കു
കൃപയും സമാധാനവും ഉണ്ടാകട്ടെ.
5 ഞാൻ ക്രേത്തയിൽ നിന്നെ വിട്ടേച്ചു
പോന്നതു: ശേഷിച്ച കാൎയ്യങ്ങളെ ക്രമ
ത്തിലാക്കേണ്ടതിന്നും ഞാൻ നിന്നോടു
ആജ്ഞാപിച്ചതുപോലെ പട്ടണംതോറും
മൂപ്പന്മാരെ ആക്കിവെക്കേണ്ടതിന്നും ത
ന്നേ. മൂപ്പൻ കുററമില്ലാത്തവനും ഏക 6
ഭാൎയ്യയുള്ളവനും ദുൎന്നടപ്പിന്റെ ശ്രുതിയോ
അനുസരണക്കേടോ ഇല്ലാത്ത വിശ്വാസി
കളായ മക്കളുള്ളവനും ആയിരിക്കേണം.
അദ്ധ്യക്ഷൻ ദൈവത്തിന്റെ ഗൃഹവിചാ 7
രകനാകയാൽ അനിന്ദ്യനായിരിക്കേണം;
തന്നിഷ്ടക്കാരനും കോപിയും മദ്യപ്രിയ
നും തല്ലുകാരനും ദുൎല്ലാഭമോഹിയും അരു
തു. അതിഥിപ്രിയനും സൽഗുണപ്രിയ 8
നും സുബോധശീലനും നീതിമാനും നിൎമ്മ
ലനും ജിതേന്ദ്രിയനും പത്ഥ്യോപദേ 9
ശത്താൽ പ്രബോധിപ്പിപ്പാനും വിരോ
ധികൾക്കു ബോധം വരുത്തുവാനും ശക്ത
നാകേണ്ടതിന്നു ഉപദേശപ്രകാരമുള്ള വി
ശ്വാസ്യവചനം മുറുകെപ്പിടിക്കുന്നവനും
ആയിരിക്കേണം.
വൃഥാവാചാലന്മാരും മനോവഞ്ചകന്മാ 10

ങ്ങളായി വഴങ്ങാത്തവരായ പലരും ഉണ്ട
ല്ലോ; വിശേഷാൽ പരിഛേദനക്കാർ ത
11 ന്നേ. അവരുടെ വായ് അടെക്കേണ്ടതാ
കുന്നു. അവർ ദുരാദായം വിചാരിച്ചു അ
രുതാത്തതു ഉപദേശിച്ചുകൊണ്ടു കുഡുംബ
12 ങ്ങളെ മുഴുവനും മറിച്ചുകളയുന്നു. ക്രേ
ത്തർ സൎവ്വദാ അസത്യവാദികളും ദുഷ്ടജ
ന്തുക്കളും മടിയന്മാരായ പെരുവയറന്മാരും
അത്രെ എന്നു അവരിൽ ഒരുവൻ, അവ
രുടെ ഒരു വിദ്വാൻ തന്നെ, പറഞ്ഞിരി
13 ക്കുന്നു. ഈ സാക്ഷ്യം നേർ തന്നേ; അ
തുനിമിത്തം അവർ വിശ്വാസത്തിൽ ആ
14 രോഗ്യമുള്ളവരായിതീരേണ്ടതിന്നും യെ
ഹൂദകഥകളെയും സത്യം വിട്ടകലുന്ന മനു
ഷ്യരുടെ കല്പനകളെയും ശ്രദ്ധിക്കാതിരി
ക്കേണ്ടതിന്നും അവരെ കഠിനമായി ശാ
15 സിക്ക. ശുദ്ധിയുള്ളവൎക്കു എല്ലാം ശുദ്ധം
തന്നേ; എന്നാൽ മലിനന്മാൎക്കും അവിശ്വാ
സികൾക്കും ഒന്നും ശുദ്ധമല്ല; അവരുടെ
ചിത്തവും മനസ്സാക്ഷിയും മലിനമായി തീ
16 ൎന്നിരിക്കുന്നു. അവർ ദൈവത്തെ അറി
യുന്നു എന്നു പറയുന്നുവെങ്കിലും പ്രവൃത്തി
കളാൽ അവനെ നിഷേധിക്കുന്നു. അ
വർ അറെക്കത്തക്കവരും അനുസരണം
കെട്ടവരും യാതൊരു നല്ലകാൎയ്യത്തിന്നും
കൊള്ളരുതാത്തവരുമാകുന്നു.

## ൨. അദ്ധ്യായം.

**നീ**യോ പത്ഥ്യോപദേശത്തിന്നു ചേരു
2 ന്നതു പ്രസ്താവിക്ക. വൃദ്ധന്മാർ നിൎമ്മദ
വും ഗൌരവവും സുബോധവും ഉള്ളവരും
വിശ്വാസത്തിലും സ്നേഹത്തിലും സഹിഷ്ണു
തയിലും ആരോഗ്യമുള്ളവരും ആയിരി
3 ക്കേണം എന്നും വൃദ്ധമാരും അങ്ങനെ
തന്നേ നടപ്പിൽ പവിത്രയോഗ്യമാരും ഏ
ഷണി പറയാത്തവരും വീഞ്ഞിന്നു അടി
മപ്പെടാത്തവരുമായിരിക്കേണം എന്നും
ദൈവവചനം ദുഷിക്കപ്പെടാതിരിക്കേണ്ട 4
തിന്നു യൌവനക്കാരത്തികളെ ഭൎത്തൃപ്രി
യമാരും പുത്രപ്രിയമാരും സുബോധവും 5
പാതിവ്രത്യവുമുള്ളവരും വീട്ടുകാൎയ്യം നോ
ക്കുന്നവരും ദയയുള്ളവരും ഭൎത്താക്കന്മാൎക്കു
കീഴ്പെടുന്നവരും ആയിരിപ്പാൻ ശീലിപ്പി
ക്കേണ്ടതിന്നു നന്മ ഉപദേശിക്കുന്നവരായി
രിക്കേണം എന്നും പ്രബോധിപ്പിക്ക. അ 6
വ്വണ്ണം യൌവനക്കാരെയും സുബോധമു
ള്ളവരായിരിപ്പാൻ പ്രബോധിപ്പിക്ക. വി 7
രോധി നമ്മെക്കൊണ്ടു ഒരു തിന്മയും പറ
വാൻ വകയില്ലാതെ ലജ്ജിക്കേണ്ടതിന്നു
സകലത്തിലും നിന്നെത്തന്നേ സൽപ്രവൃ
ത്തികൾക്കു മാതൃകയാക്കി കാണിക്ക. ഉപ 8
ദേശത്തിൽ നിൎമ്മലതയും ഗൌരവവും ആ
ക്ഷേപിച്ചുകൂടാത്ത പത്ഥ്യവചനവും ഉള്ള
വൻ ആയിരിക്ക. ദാസന്മാർ നമ്മുടെ 9
രക്ഷിതാവായ ദൈവത്തിന്റെ ഉപദേശ
ത്തെ സകലത്തിലും അലങ്കരിക്കേണ്ടതി
ന്നു യജമാനന്മാൎക്കു കീഴടങ്ങി സകലവിധ
ത്തിലും പ്രസാദം വരുത്തുന്നവരും എ 10
തിർ പറകയോ വഞ്ചിച്ചെടുക്കയോ ചെ
യ്യാതെ സകലത്തിലും നല്ല വിശ്വസ്തത കാ
ണിക്കുന്നവരുമായി ഇരിപ്പാൻ (കല്പിക്ക).
സകലമനുഷ്യൎക്കും രക്ഷാകരമായ ദൈവ 11
കൃപ ഉദിച്ചുവല്ലോ; നാം ഭാഗ്യകരമായ 12
പ്രത്യാശെക്കായിട്ടും മഹാദൈവവും നമ്മു
ടെ രക്ഷിതാവുമായ യേശുക്രിസ്തുവിന്റെ
തേജസ്സിന്റെ പ്രത്യക്ഷതെക്കായിട്ടും കാ
ത്തുകൊണ്ടു ഭക്തികേടും പ്രപഞ്ചമോഹ 13
ങ്ങളും വൎജ്ജിച്ചിട്ടു ഈ ലോകത്തിൽ സു
ബോധത്തോടും നീതിയോടും ദൈവഭക്തി
യോടുംകൂടെ ജീവിച്ചുപോരേണ്ടതിന്നു അ
തു നമ്മെ ശിക്ഷിച്ചുവളൎത്തുന്നു. അവൻ 14
നമ്മെ സകലഅധൎമ്മത്തിൽനിന്നും വീ
ണ്ടെടുത്തു സൽപ്രവൃത്തികളിൽ ശുഷ്കാന്തി
യുള്ളൊരു സ്വന്തജനമായി തനിക്കു ശുദ്ധീ

കരിക്കേണ്ടതിന്നു തന്നെത്താൻ നമുക്കു
വേണ്ടി കൊടുത്തു.
15 ഇതു പൂർണ്ണഗൌരവത്തോടെ പ്രസംഗി
ക്കയും പ്രബോധിപ്പിക്കയും ശാസിക്കയും
ചെയ്ക. ആരും നിന്നെ തുച്ഛീകരിക്കരുതു.

## ൩. അദ്ധ്യായം.

വാഴ്ചകൾക്കും അധികാരങ്ങൾക്കും കീഴ
ടങ്ങി അനുസരിപ്പാനും സകലസൽപ്രവൃ
2 ത്തിക്കും ഒരുങ്ങിയിരിപ്പാനും ആരെ
ക്കൊണ്ടും ദൂഷണം പറയാതെയും കലഹി
ക്കാതെയും ശാന്തന്മാരായി സകലമനുഷ്യ
രോടും പൂർണ്ണസൌമ്യത കാണിപ്പാനും അ
3 വരെ ഓൎമ്മപ്പെടുത്തുക. മുമ്പെ നാമും
ബുദ്ധികെട്ടവരും അനുസരണമില്ലാത്ത
വരും വഴിതെററി നടക്കുന്നവരും നാനാ
മോഹങ്ങൾക്കും ഭോഗങ്ങൾക്കും അധീന
രും ഈൎഷ്യയിലും അസൂയയിലും കാലം
കഴിക്കുന്നവരും ദ്വേഷിതരും അന്യോന്യം
4 പകെക്കുന്നവരും ആയിരുന്നുവല്ലോ. എ
ന്നാൽ നമ്മുടെ രക്ഷിതാവായ ദൈവത്തി
ൻെറ ദയയും മനുഷ്യപ്രീതിയും ഉദിച്ച
5 പ്പോൾ അവൻ നമ്മെ നാം ചെയ്ത
നീതിപ്രവൃത്തികളാലല്ല, തൻെറ കരുണ
6 പ്രകാരമത്രെ രക്ഷിച്ചതു. നാം അവൻെറ
കൃപയാൽ നീതീകരിക്കപ്പെട്ടിട്ടു പ്രത്യാശ
പ്രകാരം നിത്യജീവൻെറ അവകാശിക
ളായിത്തീരേണ്ടതിന്നു പുനൎജ്ജനനസ്നാനം
7 കൊണ്ടും നമ്മുടെ രക്ഷിതാവായ യേശു
ക്രിസ്തുമൂലം നമ്മുടെമേൽ ധാരാളമായി പ
കൎന്ന പരിശുദ്ധാത്മാവിൻെറ നവീകര
8 ണംകൊണ്ടും തന്നേ. ഈ വചനം വി
ശ്വാസയോഗ്യം; ദൈവത്തിൽ വിശ്വസി
ച്ചവർ സൽപ്രവൃത്തികളിൽ ഉത്സാഹിക
ളായിരിപ്പാൻ കരുതേണ്ടതിന്നു നീ ഇതു
ഉറപ്പിച്ചുപറയേണം എന്നു ഞാൻ ഇച്ഛി
ക്കുന്നു. ഇതു ശുഭവും മനുഷ്യൎക്കു ഉപകാ
രവും ആകുന്നു. മൌഢ്യതൎക്കവും വംശാ 9
വലികളും കലഹവും ന്യായപ്രമാണത്തെ
കുറിച്ചുള്ള വാദവും ഒഴിഞ്ഞുനില്ക്ക. ഇവ
നിഷ്പ്രയോജനവും വ്യൎത്ഥവുമല്ലോ. സഭ 10
യിൽ ഭിന്നത വരുത്തുന്ന മനുഷ്യനോടു
ഒന്നുരണ്ടു വട്ടം ബുദ്ധിപറഞ്ഞ ശേഷം
അവനെ ഒഴിക്ക; ഇങ്ങനെയുള്ളവൻ 11
വക്രബുദ്ധിയായി പാപം ചെയ്തു തന്നെ
ത്താൻ കുററം വിധിച്ചിരിക്കുന്നു എന്നു
നിനക്കു അറിയാമല്ലോ.
ഞാൻ അൎത്തെമാസിനെയോ തിഹി 12
ക്കൊസിനെയോ അങ്ങോട്ടു അയക്കു
മ്പോൾ നിക്കൊപ്പൊലിസിൽ വന്നു എ
ന്നോടു ചേരുവാൻ ശ്രമിക്ക. അവിടെ
ഞാൻ ശീതകാലം കഴിപ്പാൻ നിശ്ചയിച്ചി
രിക്കുന്നു. ന്യായശാസ്ത്രിയായ സേനാസി 13
ന്നും അപ്പൊല്ലോസിന്നും ഒരു മുട്ടും വരാ
തവണ്ണം ഉത്സാഹിച്ചു വഴിയാത്ര അയക്ക.
നമുക്കുള്ളവരും ഫലമില്ലാത്തവർ ആകാ 14
തെ അത്യാവശ്യസംഗതികളിൽ സൽപ്രവൃ
ത്തികൾക്കു മുമ്പരായിരിപ്പാൻ പഠിക്കട്ടെ.
എന്നോടുകൂടെയുള്ളവർ എല്ലാവരും നി 15
നക്കു വന്ദനം ചൊല്ലുന്നു. ഞങ്ങളെ വി
ശ്വാസത്തിൽ സ്നേഹിക്കുന്നവൎക്കു വന്ദനം
ചൊല്ലുക.
കൃപ നിങ്ങളോടെല്ലാവരോടുംകൂടെ ഇ
രിക്കുമാറാകട്ടെ.

## THE EPISTLE OF PAUL THE APOSTLE TO

# PHILEMON

## അപ്പൊസ്തലനായ പൌലൊസ്

# ഫിലേമോന്നു എഴുതിയ ലേഖനം

ക്രിസ്തുയേശുവിന്റെ ബദ്ധനായ പൌ
ലൊസും സഹോദരനായ തിമൊഥെയൊ
സും ഞങ്ങളുടെ പ്രിയനും കൂട്ടുവേലക്കാര
നുമായ ഫിലേമോൻ എന്ന നിനക്കും
2 സഹോദരിയായ അപ്പിയെക്കും ഞങ്ങളുടെ
സഹഭടനായ അൎക്കിപ്പൊസിന്നും നിന്റെ
3 വീട്ടിലെ സഭെക്കും എഴുതുന്നതു: നമ്മുടെ
പിതാവായ ദൈവത്തിങ്കൽനിന്നും കൎത്താ
വായ യേശുക്രിസ്തുവിങ്കൽനിന്നും നിങ്ങൾ
ക്കു കൃപയും സമാധാനവും ഉണ്ടാകട്ടെ.
4 കൎത്താവായ യേശുവിനോടും സകലവി
ശുദ്ധന്മാരോടും നിനക്കുള്ള സ്നേഹത്തെയും
വിശ്വാസത്തെയും കുറിച്ചു ഞാൻ കേട്ടിട്ടു
5 നമ്മിലുള്ള എല്ലാനന്മയുടെയും പരിജ്ഞാ
നത്താൽ നിന്റെ വിശ്വാസത്തിന്റെ കൂ
ട്ടായ്മ ക്രിസ്തുവിന്നായി സഫലമാകേണ്ട
6 തിന്നു എന്റെ പ്രാൎത്ഥനയിൽ നിന്നെ
ഓൎത്തു എപ്പോഴും എന്റെ ദൈവത്തിന്നു
7 സ്തോത്രം ചെയ്യുന്നു. സഹോദരാ, വിശു
ദ്ധന്മാരുടെ ഹൃദയം നീ തണുപ്പിച്ചതുനി
മിത്തം നിന്റെ സ്നേഹത്തിൽ എനിക്കു വള
രെ സന്തോഷവും ആശ്വാസവും ഉണ്ടായി.
8 ആകയാൽ യുക്തമായതു നിന്നോടു
കല്പിപ്പാൻ ക്രിസ്തുവിൽ എനിക്കു വളരെ
9 ധൈൎയ്യം ഉണ്ടെങ്കിലും പൌലൊസ് എന്ന
വയസ്സനും ഇപ്പോൾ ക്രിസ്തുയേശുവിന്റെ
ബദ്ധനുമായിരിക്കുന്ന ഈ ഞാൻ സ്നേഹം
നിമിത്തം അപേക്ഷിക്കയത്രെ ചെയ്യുന്നതു.
തടവിൽ ഇരിക്കുമ്പോൾ ഞാൻ ജനിപ്പിച്ച 10
എന്റെ മകനായ ഒനേസിമൊസിന്നു
വേണ്ടി ആകുന്നു നിന്നോടു അപേക്ഷി
ക്കുന്നതു. അവൻ മുമ്പെ നിനക്കു പ്രയോ 11
ജനമില്ലാത്തവൻ ആയിരുന്നു; ഇപ്പോൾ
നിനക്കും എനിക്കും നല്ല പ്രയോജനമുള്ള
വൻ തന്നെ. എനിക്കു പ്രാണപ്രിയനായ 12
അവനെ ഞാൻ മടക്കി അയച്ചിരിക്കുന്നു.
സുവിശേഷംനിമിത്തമുള്ള തടവിൽ എ 13
ന്നെ ശുശ്രൂഷിക്കേണ്ടതിന്നു അവനെ
നിനക്കു പകരം എന്റെ അടുക്കൽ തന്നെ
നിൎത്തിക്കൊൾവാൻ എനിക്കു ആഗ്രഹമു
ണ്ടായിരുന്നു. എങ്കിലും നിന്റെ ഗുണം 14
നിൎബ്ബന്ധത്താൽ എന്നപോലെ അല്ല, മന
സ്സോടെ ആകേണ്ടതിന്നു നിന്റെ സമ്മതം
കൂടാതെ ഒന്നും ചെയ്വാൻ എനിക്കു മനസ്സി
ല്ലായിരുന്നു. അവൻ അല്പകാലം വേറുവി 15
ട്ടുപോയതു അവനെ സദാകാലത്തേക്കും
നിനക്കു ലഭിക്കേണ്ടതിന്നു ആയിരിക്കും;
അവൻ ഇനി ദാസനല്ല, ദാസന്നു മീതെ 16
പ്രിയസഹോദരൻ തന്നേ; അവൻ വി
ശേഷാൽ എനിക്കു പ്രിയൻ എങ്കിൽ
നിനക്കു ജഡസംബന്ധമായും കൎത്തൃസംബ
ന്ധമായും എത്ര അധികം? ആകയാൽ 17
നീ എന്നെ കൂട്ടാളി എന്നു കരുതുന്നു എങ്കിൽ
അവനെ എന്നെപ്പോലെ ചേൎത്തുകൊൾക.
അവൻ നിന്നോടു വല്ലതും അന്യായം ചെ 18
യ്തിട്ടോ കടംപെട്ടിട്ടോ ഉണ്ടെങ്കിൽ അതു

എൻെറ പേരിൽ കണക്കിട്ടുകൊൾക.
19 പൌലൊസ് എന്ന ഞാൻ സ്വന്തകയ്യാൽ
എഴുതിയിരിക്കുന്നു; ഞാൻ തന്നു തീൎക്കാം.
നീ നിന്നെത്തന്നേ എനിക്കു തരുവാൻ കടം
പെട്ടിരിക്കുന്നു എന്നു ഞാൻ പറയേണം
20 എന്നില്ലല്ലോ. അതേ സഹോദരാ, നി
ന്നെക്കൊണ്ടു എനിക്കു കൎത്താവിൽ ഒരനു
ഭവം വേണ്ടിയിരിക്കുന്നു; ക്രിസ്തുവിൽ
21 എൻെറ ഹൃദയം തണുപ്പിക്ക. നിൻെറ
അനുസരണത്തെപ്പററി എനിക്കു നിശ്ച
യം ഉണ്ടു; ഞാൻ പറയുന്നതിലുമധികം നീ
ചെയ്യും എന്നറിഞ്ഞിട്ടാകുന്നു ഞാൻ എഴുതു
ന്നതു. ഇതല്ലാതെ നിങ്ങളുടെ പ്രാൎത്ഥന 22
യാൽ ഞാൻ നിങ്ങൾക്കു നല്കപ്പെടും എന്നു
പ്രത്യാശ ഉണ്ടാകകൊണ്ടു എനിക്കു പാൎപ്പിടം
ഒരുക്കിക്കൊൾക.

ക്രിസ്തുയേശുവിൽ എൻെറ സഹബദ്ധ 23
നായ എപ്പഫ്രാസും എൻെറ കൂട്ടുവേല 24
ക്കാരനായ മൎക്കൊസും അരിസ്തൎക്കൊസും
ദേമാസും ലൂക്കൊസും നിനക്കു വന്ദനം
ചൊല്ലുന്നു.

നമ്മുടെ കൎത്താവായ യേശുക്രിസ്തുവി 25
ൻെറ കൃപ നിങ്ങളുടെ ആത്മാവോടുകൂടെ
ഇരിക്കുമാറാകട്ടെ. ആമേൻ.

# THE EPISTLE TO THE
# HEBREWS

## എബ്രായൎക്കു എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

ദൈവം പണ്ടു ഭാഗം ഭാഗമായിട്ടും
വിവിധമായിട്ടും പ്രവാചകന്മാർമുഖാ
ന്തരം പിതാക്കന്മാരോടു അരുളിച്ചെയ്തിട്ടു
2 ഈ അന്ത്യകാലത്തു പുത്രൻമുഖാന്തരം
നമ്മോടു അരുളിച്ചെയ്തിരിക്കുന്നു. അവ
നെ താൻ സകലത്തിന്നും അവകാശിയാ
ക്കിവെച്ചു; അവൻമുഖാന്തരം ലോകത്തെ
3 യും ഉണ്ടാക്കി. അവൻ അവൻെറ തേജ
സ്സിൻെറ പ്രഭയും തത്വത്തിൻെറ മുദ്രയും
സകലത്തെയും തൻെറ ശക്തിയുള്ള വച
നത്താൽ വഹിക്കുന്നവനും ആകകൊണ്ടു
പാപങ്ങൾക്കു പരിഹാരം ഉണ്ടാക്കിയ
ശേഷം ഉയരത്തിൽ മഹിമയുടെ വലത്തു
ഭാഗത്തു ഇരിക്കയും അവൻ ദൈവദൂത 4
ന്മാരെക്കാൾ വിശിഷ്ടമായ നാമത്തിന്നു
അവകാശിയായതിന്നു ഒത്തവണ്ണം അവ
രെക്കാൾ ശ്രേഷ്ഠനായിത്തീരുകയും ചെയ്തു.
“നീ എൻെറ പുത്രൻ; ഞാൻ ഇന്നു നിന്നെ 5
ജനിപ്പിച്ചിരിക്കുന്നു” എന്നും “ഞാൻ അ
വന്നു പിതാവും അവൻ എനിക്കു പുത്രനും
ആയിരിക്കും” എന്നും ദൂതന്മാരിൽ ആരോ
ടെങ്കിലും വല്ലപ്പോഴും അരുളിച്ചെയ്തിട്ടു
ണ്ടോ? ആദ്യജാതനെ പിന്നെയും ഭൂതല 6
ത്തിലേക്കു പ്രവേശിപ്പിക്കുമ്പോൾ: “ദൈ
വത്തിൻെറ സകലദൂതന്മാരും അവനെ
നമസ്കരിക്കേണം” എന്നു താൻ അരുളി

7 ച്ചെയ്യുന്നു. "അവൻ കാററുകളെ തന്റെ
ദൂതന്മാരും അഗ്നിജ്വാലയെ തന്റെ ശുശ്രൂ
ഷകന്മാരും ആക്കുന്നു" എന്നു ദൂതന്മാരെ
8 കുറിച്ചു പറയുന്നു. പുത്രനോടോ: "ദൈ
വമേ, നിന്റെ സിംഹാസനം എന്നും
എന്നേക്കുമുള്ളതു; നിന്റെ രാജത്വത്തി
ന്റെ ചെങ്കോൽ നേരുള്ള ചെങ്കോൽ.
9 നീ നീതിയെ ഇഷ്ടപ്പെടുകയും ദുഷ്ടതയെ
ദ്വേഷിക്കയും ചെയ്തിരിക്കയാൽ ദൈവ
മേ, നിന്റെ ദൈവം നിന്റെ കൂട്ടുകാ
രിൽ പരമായി നിന്നെ ആനന്ദതൈലം
കൊണ്ടു അഭിഷേകം ചെയ്തിരിക്കുന്നു"
10 എന്നും "കർത്താവേ, നീ പൂർവ്വകാലത്തു
ഭൂമിക്കു അടിസ്ഥാനം ഇട്ടു, ആകാശവും
നിന്റെ കൈകളുടെ പ്രവൃത്തി ആകുന്നു.
11 അവ നശിക്കും; നീയോ നിലനില്ക്കും;
അവ എല്ലാം വസ്ത്രംപോലെ പഴകിപ്പോ
12 കും; ഉടുപ്പുപോലെ നീ അവയെ ചുരുട്ടും;
വസ്ത്രംപോലെ അവ മാറിപ്പോകും; നീ
യോ അനന്യൻ; നിന്റെ സംവത്സര
ങ്ങൾ അവസാനിക്കയുമില്ല" എന്നും പറ
13 യുന്നു. "ഞാൻ നിന്റെ ശത്രുക്കളെ
നിനക്കു പാദപീഠമാക്കുവോളം നീ എന്റെ
വലത്തുഭാഗത്തിരിക്ക" എന്നു ദൂതന്മാ
രിൽ ആരോടെങ്കിലും വല്ലപ്പോഴും അ
14 രുളിച്ചെയ്തിട്ടുണ്ടോ? അവർ ഒക്കെയും
രക്ഷ പ്രാപിപ്പാനുള്ളവരുടെ ശുശ്രൂഷെ
ക്കു അയക്കപ്പെടുന്ന സേവകാത്മാക്കള
ല്ലയോ?

## ൨. അദ്ധ്യായം.

അതുകൊണ്ടു നാം വല്ലപ്പോഴും ഒഴുകി
പ്പോകാതിരിക്കേണ്ടതിന്നു കേട്ടതു അധി
കം ശ്രദ്ധയോടെ കരുതിക്കൊൾവാൻ ആ
2 വശ്യമാകുന്നു. ദൂതന്മാർമുഖാന്തരം അരു
ളിച്ചെയ്ത വചനം സ്ഥിരമായിരിക്കയും
ഓരോരോ ലംഘനത്തിന്നും അനുസരണ
കേടിന്നും ന്യായമായ പ്രതിഫലം ലഭി
ക്കയും ചെയ്തു എങ്കിൽ കർത്താവു താൻ 3
പറഞ്ഞുതുടങ്ങിയതും ദൈവം അടയാള
ങ്ങളാലും അത്ഭുതങ്ങളാലും വിവിധവീര്യ
പ്രവൃത്തികളാലും തന്റെ ഇഷ്ടപ്രകാരം
പരിശുദ്ധാത്മാവിനെ നല്കിക്കൊണ്ടും
സാക്ഷി നിന്നതും കേട്ടവർ നമുക്കു 4
ഉറപ്പിച്ചുതന്നതുമായ ഇത്ര വലിയ രക്ഷ
നാം ഗണ്യമാക്കാതെ പോയാൽ എങ്ങ
നെ തെററി ഒഴിയും?

നാം പ്രസ്താവിക്കുന്ന ഭാവിലോകത്തെ 5
അവൻ ദൂതന്മാൎക്കല്ലല്ലോ കീഴ്പെടുത്തിയതു.
എന്നാൽ "മനുഷ്യനെ നീ ഓർക്കേണ്ടതിന്നു 6
അവൻ എന്തു? മനുഷ്യപുത്രനെ സന്ദർശി
ക്കേണ്ടതിന്നു അവൻ എന്തുമാത്രം? നീ 7
അവനെ ദൂതന്മാരെക്കാൾ അല്പം മാത്രം താ
ഴ്ത്തി; തേജസ്സും ബഹുമാനവും അവനെ
അണിയിച്ചിരിക്കുന്നു; നിന്റെ കൈകളു
ടെ പ്രവൃത്തികൾക്കു നീ അവനെ അ
ധിപതി ആക്കി, സകലവും അവന്റെ 8
കാല്ക്കീഴാക്കിയിരിക്കുന്നു" എന്നു ഒരുവൻ
ഒരേടത്തു സാക്ഷ്യം പറയുന്നു. സകലവും
അവന്നു കീഴാക്കിയതിൽ ഒന്നിനെയും
കീഴ്പെടുത്താതെ വിട്ടിട്ടില്ല; എന്നാൽ ഇ
പ്പോൾ സകലവും അവന്നു കീഴ്പെട്ടതായി
കാണുന്നില്ല. എങ്കിലും ദൈവകൃപയാൽ 9
എല്ലാവൎക്കും വേണ്ടി മരണം ആസ്വദി
പ്പാൻ ദൂതന്മാരിലും അല്പം ഒരു താഴ്ച വന്ന
വനായ യേശു മരണം അനുഭവിച്ചതുകൊ
ണ്ടു അവനെ മഹത്വവും ബഹുമാനവും അ
ണിഞ്ഞവനായി നാം കാണുന്നു. സകല 10
ത്തിന്നും ലാക്കും സകലത്തിന്നും കാരണഭൂത
നുമായവൻ അനേകം പുത്രന്മാരെ തേജ
സ്സിലേക്കു നടത്തുമ്പോൾ അവരുടെ രക്ഷാ
നായകനെ കഷ്ടാനുഭവങ്ങളാൽ തികഞ്ഞ
വനാക്കുന്നതു യുക്തം ആയിരുന്നു. വിശു 11
ദ്ധീകരിക്കുന്നവനും വിശുദ്ധീകരിക്കപ്പെ

ടുന്നവൎക്കും എല്ലാം ഒരുവനല്ലൊ പിതാവു;
അതുഹേതുവായി അവൻ അവരെ സഹോ
ദരന്മാർ എന്നു വിളിപ്പാൻ ലജ്ജിക്കാതെ:
12 "ഞാൻ നിന്റെ നാമത്തെ എന്റെ സ
ഹോദരന്മാരോടു കീൎത്തിക്കും; സഭാമദ്ധ്യേ
13 ഞാൻ നിന്നെ സ്തുതിക്കും" എന്നും "ഞാൻ
അവനിൽ ആശ്രയിക്കും" എന്നും "ഇതാ,
ഞാനും ദൈവം എനിക്കു തന്ന മക്കളും"
14 എന്നും പറയുന്നു. മക്കൾ ജഡരക്തങ്ങ
ളോടു കൂടിയവർ ആകകൊണ്ടു അവനും
അവരെപ്പോലെ ജഡരക്തങ്ങളോടുകൂടി
യവനായി മരണത്തിന്റെ അധികാരിയാ
യ പിശാചിനെ തന്റെ മരണത്താൽ
15 നീക്കി ജീവപൎയ്യന്തം മരണഭീതിയാൽ
അടിമകളായിരുന്നവരെ ഒക്കെയും വിടു
16 വിച്ചു. ദൂതന്മാരെ സംരക്ഷണചെയ്വാന
ല്ല അബ്രാഹാമിന്റെ സന്തതിയെ സംര
17 ക്ഷണചെയ്വാനത്രേ അവൻ വന്നതു. അ
തുകൊണ്ടു ജനത്തിന്റെ പാപങ്ങൾക്കു പ്രാ
യശ്ചിത്തം വരുത്തുവാൻ അവൻ കരുണ
യുള്ളവനും ദൈവകാൎയ്യത്തിൽ വിശ്വസ്ത
മഹാപുരോഹിതനും ആകേണ്ടതിന്നു സക
ലത്തിലും തന്റെ സഹോദരന്മാരോടു സ
ദൃശനായിത്തീരുവാൻ ആവശ്യമായിരുന്നു.
18 താൻ തന്നേ പരീക്ഷിതനായി കഷ്ടമനു
ഭവിച്ചിരിക്കയാൽ പരീക്ഷിക്കപ്പെടുന്നവ
ൎക്കു സഹായിപ്പാൻ കഴിവുള്ളവൻ ആകുന്നു.

## ൩. അദ്ധ്യായം.

അതുകൊണ്ടു വിശുദ്ധസഹോദരന്മാരേ,
സ്വൎഗ്ഗീയവിളിക്കു ഓഹരിക്കാരായുള്ളോ
രേ, നാം സ്വീകരിച്ചുപറയുന്ന അപ്പൊ
സ്തലനും മഹാപുരോഹിതനുമായ യേശു
2 വിനെ ശ്രദ്ധിച്ചുനോക്കുവിൻ. മോശെ
ദൈവഭവനത്തിൽ ഒക്കെയും വിശ്വസ്ത
നായിരുന്നതുപോലെ യേശുവും തന്നെ
നിയമിച്ചാക്കിയവന്നു വിശ്വസ്തൻ ആക
ന്നു. ഭവനത്തെക്കാളും ഭവനം ചമെച്ച 3
വന്നു അധികം മാനമുള്ളതുപോലെ യേശു
വും മോശെയെക്കാൾ അധികം മഹത്വ
ത്തിന്നു യോഗ്യൻ എന്നു എണ്ണിയിരിക്കുന്നു.
ഏതു ഭവനവും ചമെപ്പാൻ ഒരാൾ വേണം; 4
സൎവ്വവും ചമെച്ചവനോ ദൈവം തന്നേ.
അവന്റെ ഭവനത്തിൽ ഒക്കെയും മോശെ 5
വിശ്വസ്തനായിരുന്നതു അരുളിച്ചെയ്വാനി
രുന്നതിന്നു സാക്ഷ്യം പറയുന്ന ഭൃത്യനായി
ട്ടത്രേ. ക്രിസ്തുവോ അവന്റെ ഭവനത്തി 6
ന്നു അധികാരിയായ പുത്രനായിട്ടു തന്നേ;
പ്രത്യാശയുടെ ധൈൎയ്യവും പ്രശംസയും
നാം അവസാനത്തോളം മുറുകെപ്പിടിച്ചു
കൊണ്ടാൽ നാം തന്നേ അവന്റെ ഭവനം
ആകുന്നു. അതുകൊണ്ടു പരിശുദ്ധാത്മാ 7
വു അരുളിച്ചെയ്യുന്നതുപോലെ:
"ഇന്നു നിങ്ങൾ അവന്റെ ശബ്ദം
കേൾക്കുന്നുവെങ്കിൽ മരുഭൂമിയിൽവെ 8
ച്ചു പരീക്ഷാദിവസത്തിലെ മത്സര
ത്തിൽ എന്നപോലെ നിങ്ങളുടെ ഹൃദ
യം കഠിനമാക്കരുതു. അവിടെവെച്ചു 9
നിങ്ങളുടെ പിതാക്കന്മാർ എന്നെ പരീ
ക്ഷിച്ചു നാല്പതു ആണ്ടു എന്റെ പ്രവൃ
ത്തികളെ കണ്ടിട്ടും എന്നെ ശോധന
ചെയ്തു. അതുകൊണ്ടു എനിക്കു ആ 10
തലമുറയോടു നീരസം ഉണ്ടായി. അ
വർ എപ്പോഴും തെററിപ്പോകുന്ന ഹൃദ
യമുള്ളവർ എന്നും എന്റെ വഴികളെ
അറിയാത്തവർ എന്നും ഞാൻ പറഞ്ഞു:
അവർ എന്റെ സ്വസ്ഥതയിൽ പ്ര 11
വേശിക്കയില്ല എന്നു ഞാൻ എന്റെ
ക്രോധത്തിൽ സത്യം ചെയ്തു."
സഹോദരന്മാരേ, ജീവനുള്ള ദൈവത്തെ 12
ത്യജിച്ചുകളയാതിരിക്കേണ്ടതിന്നു അവി
ശ്വാസമുള്ള ദുഷ്ടഹൃദയം നിങ്ങളിൽ ആ
ൎക്കും ഉണ്ടാകാതിരിപ്പാൻ നോക്കുവിൻ.
നിങ്ങൾ ആരും പാപത്തിന്റെ ചതി 13

യാൽ കഠിനപ്പെടാതിരിക്കേണ്ടതിന്നു "ഇ
ന്നു" എന്നു പറയുന്നേടത്തോളം നാൾ
തോറും അന്യോന്യം പ്രബോധിപ്പിച്ചു
14 കൊൾവിൻ. ആദ്യവിശ്വാസം അവ
സാനത്തോളം മുറുകെപ്പിടിച്ചുകൊണ്ടാൽ
നാം ക്രിസ്തുവിൽ പങ്കാളികളായിത്തീൎന്നി
രിക്കുന്നുവല്ലോ.

15 "ഇന്നു നിങ്ങൾ അവന്റെ ശബ്ദം
കേൾക്കുന്നുവെങ്കിൽ മത്സരത്തിൽ എ
ന്നപോലെ നിങ്ങളുടെ ഹൃദയങ്ങളെ
കഠിനമാക്കരുതു"
16 എന്നു പറയുന്നതിൽ ആരാകുന്നു കേട്ടിട്ടു
മത്സരിച്ചവർ? മിസ്രയീമിൽനിന്നു മോ
ശെമുഖാന്തരം പുറപ്പെട്ടുവന്നവർ എല്ലാ
17 വരുമല്ലോ. നാല്പതു ആണ്ടു ആരോടു
ക്രുദ്ധിച്ചു? പാപം ചെയ്തവരോടല്ലയോ?
അവരുടെ ശവങ്ങൾ മരുഭൂമിയിൽ വീണു
18 പോയി. എന്റെ സ്വസ്ഥതയിൽ പ്ര
വേശിക്കയില്ല എന്നു ആണയിട്ടതു അനു
സരണം കെട്ടവരോടല്ലാതെ പിന്നെ ആ
19 രോടാകുന്നു? ഇങ്ങനെ അവിശ്വാസം
നിമിത്തം അവൎക്കു പ്രവേശിപ്പാൻ കഴി
ഞ്ഞില്ല എന്നു നാം കാണുന്നു.

## ൪. അദ്ധ്യായം.

അവന്റെ സ്വസ്ഥതയിൽ പ്രവേശി
പ്പാനുള്ള വാഗ്ദത്തം ശേഷിച്ചിരിക്കയാൽ
നിങ്ങളിൽ ആൎക്കെങ്കിലും അതു ലഭിക്കാ
തെ പോയി എന്നു വരാതിരിപ്പാൻ നാം
2 ഭയപ്പെടുക. അവരെപ്പോലെ നാമും
ഒരു സദ്വൎത്തമാനം കേട്ടവർ ആകുന്നു;
എങ്കിലും കേട്ടവരിൽ വിശ്വാസമായി പ
രിണമിക്കായ്കകൊണ്ടു കേട്ട വചനം അവ
3 ൎക്കു ഉപകാരമായി വന്നില്ല. വിശ്വസി
ച്ചവരായ നാമല്ലോ സ്വസ്ഥതയിൽ പ്ര
വേശിക്കുന്നു; ലോകസ്ഥാപനത്തിങ്കൽ പ്ര
വൃത്തികൾ തീൎന്നുപോയശേഷവും: "അ
വർ എന്റെ സ്വസ്ഥതയിൽ പ്രവേശി
ക്കയില്ല എന്നു ഞാൻ എന്റെ കോപ
ത്തിൽ സത്യംചെയ്തു" എന്നു അരുളിച്ചെയ്തി
രിക്കുന്നുവല്ലോ. "ഏഴാം നാളിൽ ദൈ 4
വം തന്റെ സകലപ്രവൃത്തികളിലുംനിന്നു
നിവൃത്തനായി" എന്നു ഏഴാം നാളിനെക്കു
റിച്ചു ഒരേടത്തു പറഞ്ഞിരിക്കുന്നു. "എ 5
ന്റെ സ്വസ്ഥതയിൽ അവർ പ്രവേശി
ക്കയില്ല" എന്നു ഇവിടെ പിന്നെയും അരു
ളിച്ചെയ്യുന്നു. അതുകൊണ്ടു ചിലർ അതിൽ 6
പ്രവേശിപ്പാൻ ഇട ശേഷിച്ചിരിക്കയാലും
മുമ്പെ സദ്വൎത്തമാനം കേട്ടവർ അനുസ
രണക്കേടുനിമിത്തം പ്രവേശിക്കാതെ
പോകയാലും ഇത്ര കാലത്തിന്റെ ശേ 7
ഷം ദാവീദ്മുഖാന്തരം: "ഇന്നു അവന്റെ
ശബ്ദം കേൾക്കുന്നു എങ്കിൽ നിങ്ങളുടെ
ഹൃദയം കഠിനമാക്കരുതു" എന്നു മുമ്പെ
പറഞ്ഞതുപോലെ "ഇന്നു" എന്നൊരു
ദിവസം പിന്നെയും നിശ്ചയിക്കുന്നു.
യോശുവ അവൎക്കു സ്വസ്ഥത വരുത്തി 8
എങ്കിൽ മറെറാരു ദിവസത്തെക്കുറിച്ചു
പിന്നത്തേതിൽ കല്പിക്കയില്ലായിരുന്നു.
ആകയാൽ ദൈവത്തിന്റെ ജനത്തിന്നു 9
ഒരു ശബ്ബത്തനുഭവം ശേഷിച്ചിരിക്കുന്നു.
ദൈവം തന്റെ പ്രവൃത്തികളിൽനിന്നു 10
എന്നപോലെ അവന്റെ സ്വസ്ഥതയിൽ
പ്രവേശിച്ചവൻ താനും തന്റെ പ്രവൃത്തി
കളിൽനിന്നു നിവൃത്തനായിത്തീൎന്നു.
അതുകൊണ്ടു ആരും അനുസരണക്കേടി 11
ന്റെ സമദൃഷ്ടാന്തത്തിന്നൊത്തവണ്ണം വീ
ഴാതിരിക്കേണ്ടതിന്നു നാം ആ സ്വസ്ഥ
തയിൽ പ്രവേശിപ്പാൻ ഉത്സാഹിക്ക. ദൈ 12
വത്തിന്റെ വചനം ജീവനും ചൈതന്യവു
മുള്ളതായി ഇരുവായ്ത്തലയുള്ള ഏതു വാളി
നെക്കാളും മൂൎച്ചയേറിയതും പ്രാണനെയും
ആത്മാവിനെയും സന്ധിമജ്ജകളെയും
വേറുവിടുവിക്കുംവരെ തുളെച്ചുചെല്ലുന്ന

തും ഹൃദയത്തിലെ ചിന്തനങ്ങളെയും ഭാവ
ങ്ങളെയും വിവേചിക്കുന്നതും ആകുന്നു.
13 അവന്നു മറഞ്ഞിരിക്കുന്ന ഒരു സൃഷ്ടിയു
മില്ല; സകലവും അവന്റെ കണ്ണിന്നു
നഗ്നവും മലൎന്നുമായി കിടക്കുന്നു; അവ
നുമായിട്ടാകുന്നു നമുക്കു കാൎയ്യമുള്ളതു.
14 ആകയാൽ ദൈവപുത്രനായ യേശു
ആകാശത്തിൽകൂടി കടന്നുപോയോരു
ശ്രേഷ്ഠമഹാപുരോഹിതനായി നമുക്കു ഉള്ള
തുകൊണ്ടു നാം നമ്മുടെ സ്വീകാരം മുറുകെ
15 പ്പിടിച്ചുകൊൾക. നമുക്കുള്ള മഹാപു
രോഹിതൻ നമ്മുടെ ബലഹീനതകളിൽ
സഹതാപം കാണിപ്പാൻ കഴിയാത്തവ
നല്ല; പാപം ഒഴികെ സൎവ്വത്തിലും നമു
ക്കു തുല്യമായി പരീക്ഷിക്കപ്പെട്ടവനത്രേ
16 നമുക്കുള്ളതു. അതുകൊണ്ടു കരുണ ലഭി
പ്പാനും തത്സമയത്തു സഹായത്തിന്നുള്ള
കൃപ പ്രാപിപ്പാനുമായി നാം ധൈൎയ്യ
ത്തോടെ കൃപാസനത്തിന്നു അടുത്തു
ചെല്ലുക.

## ൫. അദ്ധ്യായം.

മനുഷ്യരുടെ ഇടയിൽനിന്നു എടുക്കുന്ന
ഏതു മഹാപുരോഹിതനും പാപങ്ങൾക്കാ
യി വഴിപാടും യാഗവും അൎപ്പിപ്പാൻ ദൈ
വകാൎയ്യത്തിൽ മനുഷ്യൎക്കു വേണ്ടി നിയമി
2 ക്കപ്പെടുന്നു. താനും ബലഹീനത പൂണ്ട
വനാകയാൽ അറിവില്ലാത്തവരോടും വഴി
തെറ്റിപ്പോകുന്നവരോടും സഹതാപം കാ
3 ണിപ്പാൻ കഴിയുന്നവനും ബലഹീനത
നിമിത്തം ജനത്തിന്നു വേണ്ടി എന്നപോ
ലെ തനിക്കു വേണ്ടിയും പാപയാഗം അൎപ്പി
4 ക്കേണ്ടിയവനും ആകുന്നു. എന്നാൽ അ
ഹരോനെപ്പോലെ ദൈവം വിളിക്കുന്നവ
നല്ലാതെ ആരും ആ സ്ഥാനം സ്വതവെ
5 എടുക്കുന്നില്ല. അവ്വണ്ണം ക്രിസ്തുവും മഹാ
പുരോഹിതൻ ആകുവാനുള്ള മഹത്വം
സ്വതവെ എടുത്തിട്ടില്ല: “നീ എന്റെ
പുത്രൻ; ഇന്നു ഞാൻ നിന്നെ ജനിപ്പിച്ചി
രിക്കുന്നു” എന്നു അവനോടു അരുളിച്ചെ
യ്തവൻ അവന്നു കൊടുത്തതത്രേ. അങ്ങ 6
നെ മറ്റൊരേടത്തും: “നീ മല്ക്കീസേദെ
ക്കിന്റെ ക്രമപ്രകാരം എന്നേക്കും ഒരു പു
രോഹിതൻ” എന്നു പറയുന്നു. ക്രിസ്തു 7
തന്റെ ഐഹികജീവകാലത്തു തന്നെ
മരണത്തിൽനിന്നു രക്ഷിപ്പാൻ കഴിയുന്ന
വനോടു ഉറെച്ച നിലവിളിയോടും കണ്ണു
നീരോടുംകൂടെ അപേക്ഷയും അഭയയാച
നയും കഴിക്കയും ഭയഭക്തിനിമിത്തം ഉത്ത
രം ലഭിക്കയും ചെയ്തു. പുത്രൻ എങ്കിലും 8
താൻ അനുഭവിച്ച കഷ്ടങ്ങളാൽ അനുസ
രണം പഠിച്ചു തികഞ്ഞവനായി തന്നെ 9
അനുസരിക്കുന്ന ഏവൎക്കും നിത്യരക്ഷയു
ടെ കാരണഭൂതനായിത്തീൎന്നു. മല്ക്കീസേ 10
ദെക്കിന്റെ ക്രമപ്രകാരം മഹാപുരോഹി
തൻ എന്നുള്ള നാമം ദൈവത്താൽ ലഭി
ച്ചുമിരിക്കുന്നു.

ഇതിനെക്കുറിച്ചു ഞങ്ങൾക്കു വളരെ 11
പറവാനുണ്ടു; എങ്കിലും നിങ്ങൾ കേൾ
പ്പാൻ മാന്ദ്യമുള്ളവരായി തീൎന്നുകൊണ്ടു
തെളിയിച്ചുതരുവാൻ വിഷമം. കാലം 12
നോക്കിയാൽ ഇപ്പോൾ ഉപദേഷ്ടാക്കന്മാർ
ആയിരിക്കേണ്ടുന്ന നിങ്ങൾക്കു ദൈവത്തി
ന്റെ അരുളപ്പാടുകളുടെ ആദ്യപാഠങ്ങളെ
തന്നേ വീണ്ടും ഉപദേശിച്ചുതരുവാൻ ആ
വശ്യമായിരിക്കുന്നു; കട്ടിയായുള്ള ആഹാ
രമല്ല, പാലത്രേ നിങ്ങൾക്കു ആവശ്യമെ
ന്നു വന്നിരിക്കുന്നു. പാൽ കുടിക്കുന്നവൻ 13
എല്ലാം നീതിയുടെ വചനത്തിൽ പരിച
യമില്ലാത്തവനത്രേ; അവൻ ശിശുവല്ലോ.
കട്ടിയായുള്ള ആഹാരം നന്മതിന്മകളെ 14
തിരിച്ചറിവാൻ തഴക്കത്താൽ അഭ്യസിച്ച
ഇന്ദ്രിയങ്ങളുള്ളവരായി പ്രായം തികഞ്ഞ
വൎക്കേ പറ്റുകയുള്ളു.

## ൬. അദ്ധ്യായം.

അതുകൊണ്ടു നിൎജ്ജീവപ്രവൃത്തികളെക്കു
റിച്ചുള്ള മാനസാന്തരം, ദൈവത്തിങ്കലെ
വിശ്വാസം, സ്നാനങ്ങളെക്കുറിച്ചുള്ള ഉപ
ദേശം, കൈവെപ്പു, മരിച്ചവരുടെ പുന
2 രുത്ഥാനം, നിത്യശിക്ഷാവിധി എന്നി
ങ്ങനെയുള്ള അടിസ്ഥാനം പിന്നെയും ഇ
ടാതെ നാം ക്രിസ്തുവിനെക്കുറിച്ചുള്ള ആ
ദ്യവചനം വിട്ടു പരിജ്ഞാനപൂൎത്തി പ്രാ
3 പിപ്പാൻ ശ്രമിക്കുക. ദൈവം അനുവദി
4 ക്കുന്ന പക്ഷം നാം അതു ചെയ്യും. ഒരി
ക്കൽ പ്രകാശനം ലഭിച്ചിട്ടു സ്വൎഗ്ഗീയദാനം
ആസ്വദിക്കയും പരിശുദ്ധാത്മാവിനെ
5 പ്രാപിക്കയും ദൈവത്തിന്റെ നല്ലവ
ചനവും വരുവാനുള്ള ലോകത്തിന്റെ
ശക്തിയും ആസ്വദിക്കയും ചെയ്തവർ
6 പിന്മാറിപ്പോയാൽ തങ്ങൾക്കു തന്നേ
ദൈവപുത്രനെ വീണ്ടും ക്രൂശിക്കുന്നവരും
അവനു ലോകാപവാദം വരുത്തുന്നവരും
ആകകൊണ്ടു അവരെ പിന്നെയും മാന
സാന്തരത്തിലേക്കു പുതുക്കുവാൻ കഴിവു
7 ള്ളതല്ല. പലപ്പോഴും പെയ്തു മഴ കുടി
ച്ചിട്ടു ഭൂമി കൃഷി ചെയ്യുന്നവൎക്കു ഹിതമായ
സസ്യാദികളെ വിളയിക്കുന്നു എങ്കിൽ
ദൈവത്തിന്റെ അനുഗ്രഹം പ്രാപിക്കു
8 ന്നു. മുള്ളും ഞെരിഞ്ഞിലും മുളെപ്പിച്ചാ
ലോ അതു കൊള്ളരുതാത്തതും ശാപത്തി
ന്നു അടുത്തതും ആകുന്നു; ചുട്ടുകളക അത്രേ
അതിന്റെ അവസാനം.
9 എന്നാൽ പ്രിയമുള്ളവരേ, ഞങ്ങൾ
ഇങ്ങനെ സംസാരിക്കുന്നു എങ്കിലും നിങ്ങ
ളെക്കുറിച്ചു ശ്രേഷ്ഠമേറിയതും രക്ഷെക്കു ഉതകു
10 ന്നതും വിശ്വസിക്കുന്നു. ദൈവം നിങ്ങളു
ടെ പ്രവൃത്തിയും വിശുദ്ധന്മാരെ ശുശ്രൂഷി
ച്ചതിനാലും ശുശ്രൂഷിക്കുന്നതിനാലും തന്റെ
നാമത്തോടു കാണിച്ച സ്നേഹവും മറന്നു
കളവാൻ തക്കവണ്ണം അനീതിയുള്ളവ
നല്ല. എന്നാൽ നിങ്ങൾ ഓരോരുത്തൻ 11
പ്രത്യാശയുടെ പൂൎണ്ണനിശ്ചയം പ്രാപി
പ്പാൻ അവസാനത്തോളം ഒരുപോലെ
ഉത്സാഹം കാണിക്കേണമെന്നു ഞങ്ങൾ
ആഗ്രഹിക്കുന്നു. അങ്ങനെ നിങ്ങൾ 12
മന്ദതയുള്ളവരാകാതെ വിശ്വാസത്താലും
ദീൎഘക്ഷമയാലും വാഗ്ദത്തങ്ങളെ അവ
കാശമാക്കുന്നവരുടെ അനുകാരികളായി
ത്തീരും.
ദൈവം അബ്രാഹാമിനോടു വാഗ്ദത്തം 13
ചെയ്തപ്പോൾ തന്നെക്കാൾ വലിയവനെ
ക്കൊണ്ടു സത്യം ചെയ്വാൻ ഇല്ലാഞ്ഞിട്ടു
തന്നെക്കൊണ്ടു തന്നേ സത്യം ചെയ്തു:
"ഞാൻ നിന്നെ അനുഗ്രഹിക്കയും നിന്നെ 14
വൎദ്ധിപ്പിക്കയും ചെയ്യും" എന്നു അരുളി
ച്ചെയ്തു. അങ്ങനെ അവൻ ദീൎഘക്ഷമ 15
യോടിരുന്നു വാഗ്ദത്തവിഷയം പ്രാപിച്ചു.
തങ്ങളെക്കാൾ വലിയവനെക്കൊണ്ടല്ലോ 16
മനുഷ്യർ സത്യം ചെയ്യുന്നതു; ആണ അവ
ൎക്കു ഉറപ്പിന്നായി സകലവാദത്തിന്റെയും
തീൎച്ചയാകുന്നു. അതുകൊണ്ടു ദൈവം 17
വാഗ്ദത്തത്തിന്റെ അവകാശികൾക്കു ത
ന്റെ ആലോചന മാറാത്തതു എന്നു അ
ധികം സ്പഷ്ടമായി കാണിപ്പാൻ ഇച്ഛിച്ചു
ഒരു ആണയാലും ഉറപ്പുകൊടുത്തു. അങ്ങ 18
നെ നമ്മുടെ മുമ്പിൽ വെച്ചിട്ടുള്ള പ്രത്യാശ
പിടിച്ചുകൊൾവാൻ ശരണത്തിന്നായി
ഓടിവന്ന നാം മാറിപ്പോകാത്തതും ദൈ
വത്തിന്നു ഭോഷ്കുപറവാൻ കഴിയാത്തതു
മായ രണ്ടു കാൎയ്യങ്ങളാൽ ശക്തിയുള്ള പ്ര
ബോധനം പ്രാപിപ്പാൻ ഇടവരുന്നു.
ആ പ്രത്യാശ നമുക്കു ആത്മാവിന്റെ ഒരു 19
നങ്കൂരം തന്നേ; അതു നിശ്ചയവും സ്ഥിര
വും തിരശ്ശീലെക്കകത്തേക്കു കടക്കുന്നതുമാ
കുന്നു. അവിടേക്കു യേശു മല്ക്കീസേദെ 20
ക്കിന്റെ ക്രമപ്രകാരം എന്നേക്കും മഹാപു

രോഹിതനായി മുമ്പുകൂട്ടി നമുക്കു വേണ്ടി
പ്രവേശിച്ചിരിക്കുന്നു.

## ൭. അദ്ധ്യായം.

ശാലേംരാജാവും അത്യുന്നതനായ ദൈ
വത്തിന്റെ പുരോഹിതനുമായ ഈ മല്ക്കീ
2 സെദെക് രാജാക്കന്മാരെ ജയിച്ചു മടങ്ങി
വരുന്ന അബ്രാഹാമിനെ എതിരേററു അ
നുഗ്രഹിച്ചു; അബ്രാഹാം അവന്നു സകല
ത്തിലും പത്തിലൊന്നു കൊടുത്തു. അവ
ന്റെ പേരിന്നു ആദ്യം നീതിയുടെ രാജാ
വെന്നും പിന്നെ ശാലേംരാജാവു എന്നു
വെച്ചാൽ സമാധാനത്തിന്റെ രാജാവു
3 എന്നും അൎത്ഥം. അവന്നു പിതാവില്ല,
മാതാവില്ല, വംശാവലിയില്ല, ജീവാരംഭവും
ജീവാവസാനവും ഇല്ല; അവൻ ദൈവ
പുത്രന്നു തുല്യനായി എന്നേക്കും പുരോഹി
തനായിരിക്കുന്നു.
4 ഇവൻ എത്ര മഹാൻ എന്നു നോക്കു
വിൻ; ഗോത്രപിതാവായ അബ്രാഹാം
കൂടെയും അവന്നു കൊള്ളയുടെ വിശേഷ
സാധനങ്ങളിൽ പത്തിലൊന്നു കൊടുത്തു
5 വല്ലോ. ലേവിപുത്രന്മാരിൽ പൌരോ
ഹിത്യം ലഭിക്കുന്നവൎക്കു ന്യായപ്രമാണപ്ര
കാരം ജനത്തോടു ദശാംശം വാങ്ങുവാൻ
കല്പന ഉണ്ടു; അതു അബ്രാഹാമിന്റെ
കടിപ്രദേശത്തിൽനിന്നു ഉത്ഭവിച്ച സ
ഹോദരന്മാരോടു ആകുന്നു വാങ്ങുന്നതു.
6 എന്നാൽ അവരുടെ വംശാവലിയിൽ
ഉൾപ്പെടാത്തവൻ അബ്രാഹാമിനോടു ത
ന്നേ ദശാംശം വാങ്ങിയും വാഗ്ദത്തങ്ങൾ
പ്രാപിച്ചവനെ അനുഗ്രഹിച്ചുമിരിക്കുന്നു.
7 ഉയൎന്നവൻ താണവനെ അനുഗ്രഹിക്കുന്നു
8 എന്നതിന്നു തൎക്കം ഏതുമില്ലല്ലോ. ഇവി
ടെ മരിക്കുന്ന മനുഷ്യർ ദശാംശം വാങ്ങുന്നു;
അവിടെയോ ജീവിക്കുന്നു എന്ന സാക്ഷ്യം
9 പ്രാപിച്ചവൻ തന്നേ. ദശാംശം വാങ്ങുന്ന
ലേവിയും അബ്രാഹാംമുഖാന്തരം ദശാംശം
കൊടുത്തിരിക്കുന്നു എന്നു ഒരു വിധത്തിൽ
പറയാം. അവന്റെ പിതാവിനെ മല്ക്കീ 10
സെദെക് എതിരേററപ്പോൾ ലേവി അവ
ന്റെ കടിപ്രദേശത്തു ഉണ്ടായിരുന്നു
വല്ലോ.
ലേവ്യപൌരോഹിത്യത്താൽ സമ്പൂൎണ്ണത 11
വന്നെങ്കിൽ — അതിൻകീഴല്ലോ ജനം ന്യാ
യപ്രമാണം പ്രാപിച്ചതു — അഹരോന്റെ
ക്രമപ്രകാരം എന്നു പറയാതെ മല്ക്കീസെ
ദെക്കിന്റെ ക്രമപ്രകാരം വേറൊരു പു
രോഹിതൻ വരുവാൻ എന്തൊരാവശ്യം?
പൌരോഹിത്യം മാറിപ്പോകുന്ന പക്ഷം 12
ന്യായപ്രമാണത്തിന്നുംകൂടെ മാററം വരു
വാൻ ആവശ്യം. എന്നാൽ ഇതു ആരെ 13
കുറിച്ചു പറഞ്ഞിരിക്കുന്നുവോ അവൻ വേ
റൊരു ഗോത്രത്തിലുള്ളവൻ; ആ ഗോത്ര
ത്തിൽ ആരും യാഗപീഠത്തിങ്കൽ ശുശ്രൂഷ
ചെയ്തിട്ടില്ല. യെഹൂദയിൽനിന്നു നമ്മുടെ 14
കൎത്താവു ഉദിച്ചു എന്നു സ്പഷ്ടമല്ലോ; ആ
ഗോത്രത്തോടു മോശെ പൌരോഹിത്യം
സംബന്ധിച്ചു ഒന്നും കല്പിച്ചിട്ടില്ല. ജഡ 15
സംബന്ധമായ കല്പനയുടെ പ്രമാണ
ത്താൽ അല്ല, അഴിഞ്ഞുപോകാത്ത ജീവ
ന്റെ ശക്തിയാൽ ഉളവായ വേറെ ഒരു
പുരോഹിതൻ മല്ക്കീസെദെക്കിന്നു സദൃ 16
ശനായി ഉദിക്കുന്നു എങ്കിൽ അതു ഏററവും
അധികം തെളിയുന്നു. നീ മല്ക്കീസെദെ 17
ക്കിന്റെ ക്രമപ്രകാരം എന്നേക്കും പുരോ
ഹിതൻ എന്നല്ലോ സാക്ഷീകരിച്ചിരിക്കു
ന്നതു. മുമ്പിലത്തെ കല്പനെക്കു അതി 18
ന്റെ ബലഹീനതയും നിഷ്പ്രയോജനവും
നിമിത്തം നീക്കവും — ന്യായപ്രമാണ 19
ത്താൽ ഒന്നും പൂൎത്തിപ്രാപിച്ചിട്ടില്ലല്ലോ —
നാം ദൈവത്തോടു അടുക്കുന്നതിന്നുള്ള
ഏറെ നല്ല പ്രത്യാശെക്കു സ്ഥാപനവും
വന്നിരിക്കുന്നു. അവർ ആണ കൂടാതെ 20

21 പുരോഹിതന്മാരായിതീൎന്നു. ഇവനോ:
"നീ എന്നേക്കും പുരോഹിതൻ എന്നു ക
ൎത്താവു സത്യം ചെയ്തു, അനുതപിക്കയുമില്ല"
എന്നു തന്നോടു അരുളിച്ചെയ്യുവൻ ഇട്ട
22 ആണയോടുകൂടെ തന്നേ. ആണ കൂടാ
തെയല്ല എന്നതിന്നു ഒത്തവണ്ണം വിശേഷ
മേറിയ നിയമത്തിന്നു യേശു ഉത്തരവാദി
23 യായിതീൎന്നിരിക്കുന്നു. മരണംനിമിത്തം
അവൎക്കു നിലനില്പാൻ മുടക്കം വരികകൊ
ണ്ടു പുരോഹിതന്മാർ ആയിതീൎന്നവർ അ
24 നേകർ ആകുന്നു. ഇവനോ, എന്നേക്കും
ഇരിക്കുന്നതുകൊണ്ടു മാറാത്ത പൌരോഹി
25 ത്യം ആകുന്നു പ്രാപിച്ചിരിക്കുന്നതു. അ
തുകൊണ്ടു താൻമുഖാന്തരമായി ദൈവ
ത്തോടു അടുക്കുന്നവൎക്കുവേണ്ടി പക്ഷവാദം
ചെയ്വാൻ സദാ ജീവിക്കുന്നവനാകയാൽ
അവരെ പൂൎണ്ണമായി രക്ഷിപ്പാൻ അവൻ
പ്രാപ്തനാകുന്നു.
26 ഇങ്ങനെയുള്ള മഹാപുരോഹിതനല്ലോ
നമുക്കു വേണ്ടിയതു: പവിത്രൻ, നിൎദ്ദോ
ഷൻ, നിൎമ്മലൻ, പാപികളോടു വേറുവിട്ട
വൻ, സ്വൎഗ്ഗത്തെക്കാൾ ഉന്നതനായിതീൎന്ന
27 വൻ; ആ മഹാപുരോഹിതന്മാരെപ്പോ
ലെ ആദ്യം സ്വന്തപാപങ്ങൾക്കായും പി
ന്നെ ജനത്തിന്റെ പാപങ്ങൾക്കായും
ദിനംപ്രതി യാഗം കഴിപ്പാൻ ആവശ്യമി
ല്ലാത്തവൻ തന്നേ. അതു അവൻ തന്നെ
ത്താൻ അൎപ്പിച്ചുകൊണ്ടു ഒരിക്കലായിട്ടു
28 ചെയ്തുവല്ലോ. ന്യായപ്രമാണം ബലഹീ
നമനുഷ്യരെ മഹാപുരോഹിതന്മാരാക്കുന്നു;
ന്യായപ്രമാണത്തിന്നു പിമ്പുള്ള ആണയു
ടെ വചനമോ എന്നേക്കും തികെഞ്ഞവനാ
യിതീൎന്ന പുത്രനെ പുരോഹിതനാക്കുന്നു.

## ൮. അദ്ധ്യായം.

നാം ഈ പറയുന്നതിന്റെ സാരം എ
ന്തെന്നാൽ: സ്വൎഗ്ഗത്തിൽ മഹിമാസനത്തി
ന്റെ വലത്തുഭാഗത്തു ഇരുന്നവനായി,
വിശുദ്ധസ്ഥലത്തിന്റെയും മനുഷ്യനല്ല 2
കൎത്താവു സ്ഥാപിച്ച സത്യകൂടാരത്തിന്റെ
യും ശുശ്രൂഷകനായ മഹാപുരോഹിതൻ
നമുക്കുണ്ടു. ഏതു മഹാപുരോഹിതനും 3
വഴിപാടും യാഗവും അൎപ്പിപ്പാൻ നിയമി
ക്കപ്പെടുന്നു; ആകയാൽ അൎപ്പിപ്പാൻ
ഇവന്നും വല്ലതും വേണം. അവൻ ഭൂമി 4
യിൽ ആയിരുന്നെങ്കിൽ പുരോഹിതൻ
ആകയില്ലായിരുന്നു; ന്യായപ്രമാണപ്ര
കാരം വഴിപാടു അൎപ്പിക്കുന്നവർ ഉണ്ട
ല്ലോ. കൂടാരം തീൎപ്പാൻ മോശെ ആരം 5
ഭിച്ചപ്പോൾ "പൎവ്വതത്തിൽ നിനക്കു കാ
ണിച്ച മാതൃകപ്രകാരം നീ സകലവും ചെ
യ്വാൻ നോക്കുക" എന്നു അവനോടു അരു
ളിച്ചെയ്തതുപോലെ അവർ സ്വൎഗ്ഗീയത്തി
ന്റെ ദൃഷ്ടാന്തവും നിഴലുമായതിൽ ശുശ്രൂ
ഷ ചെയ്യുന്നു. അവനോ വിശേഷത 6
യേറിയ വാഗ്ദത്തങ്ങളിന്മേൽ സ്ഥാപിക്ക
പ്പെട്ട നിയമത്തിന്റെ മദ്ധ്യസ്ഥനാക
യാൽ അതിന്റെ വിശേഷതെക്കു ഒത്ത
വണ്ണം വിശേഷതയേറിയ ശുശ്രൂഷയും
പ്രാപിച്ചിരിക്കുന്നു. ഒന്നാമത്തെ നിയമം 7
കുറവില്ലാത്തതായിരുന്നു എങ്കിൽ രണ്ടാമ
ത്തേതിന്നു ഇടം അന്വേഷിക്കയില്ലായി
രുന്നു. എന്നാൽ അവൻ അവരെ ആ 8
ക്ഷേപിച്ചുകൊണ്ടു അരുളിച്ചെയ്യുന്നതു:
"ഞാൻ യിസ്രായേൽഗൃഹത്തോടും
യെഹൂദാഗൃഹത്തോടും പുതിയോരു നി
യമം ചെയ്യുന്ന കാലം വരും എന്നു
കൎത്താവിന്റെ അരുളപ്പാടു. ഞാൻ 9
അവരുടെ പിതാക്കന്മാരെ കൈക്കു
പിടിച്ചു മിസ്രയീംദേശത്തുനിന്നു കൊ
ണ്ടുവന്ന നാളിൽ ഞാൻ അവരോടു
ചെയ്ത നിയമംപോലെ അല്ല; അവർ
എന്റെ നിയമത്തിൽ നിലനിന്നില്ല;
ഞാൻ അവരെ ആദരിച്ചതുമില്ല എന്നു

10 കൎത്താവിന്റെ അരുളപ്പാടു. ഈ കാ
ലം കഴിഞ്ഞശേഷം ഞാൻ യിസ്രായേൽ
ഗൃഹത്തോടു ചെയ്വാനിരിക്കുന്ന നിയമം
ഇങ്ങനെ ആകുന്നു: ഞാൻ എന്റെ ന്യാ
യപ്രമാണം അവരുടെ ഉള്ളിലാക്കി അ
വരുടെ ഹൃദയങ്ങളിൽ എഴുതും; ഞാൻ
അവൎക്കു ദൈവമായും അവർ എനിക്കു
11 ജനമായും ഇരിക്കും. ഇനി അവരിൽ
ആരും തന്റെ കൂട്ടുകാരനെയും തന്റെ
സഹോദരനെയും കൎത്താവിനെ അറി
ക എന്നു ഉപദേശിക്കയില്ല; അവർ
ആബാലവൃദ്ധം എല്ലാവരും എന്നെ
12 അറിയും. ഞാൻ അവരുടെ അകൃത്യ
ങ്ങളെക്കുറിച്ചു കരുണയുള്ളവൻ ആകും;
അവരുടെ പാപങ്ങളെ ഇനി ഓൎക്കയു
മില്ല എന്നു കൎത്താവിന്റെ അരുള
പ്പാടു."
13 പുതിയതു എന്നു പറയുന്നതിനാൽ ആദ്യ
ത്തേതിനെ പഴയതാക്കിയിരിക്കുന്നു; എ
ന്നാൽ പഴയതാകുന്നതും ജീൎണ്ണിക്കുന്നതും എ
ല്ലാം നീങ്ങിപ്പോകുവാൻ അടുത്തിരിക്കുന്നു.

## ൯. അദ്ധ്യായം.

എന്നാൽ ആദ്യനിയമത്തിന്നും ആരാധ
നെക്കുള്ള ചട്ടങ്ങളും ലൌകികമായ വിശു
2 ദ്ധമന്ദിരവും ഉണ്ടായിരുന്നു. ഒരു കൂടാരം
ചമെച്ചു; അതിന്റെ ആദ്യഭാഗത്തു നില
വിളക്കും മേശയും കാഴ്ചയപ്പവും ഉണ്ടാ
യിരുന്നു. അതിന്നു വിശുദ്ധസ്ഥലം എ
3 ന്നു പേർ. രണ്ടാം തിരശ്ശീലെക്കു പിന്നി
ലോ അതിവിശുദ്ധം എന്ന കൂടാരം ഉണ്ടാ
4 യിരുന്നു. അതിൽ പൊന്നുകൊണ്ടുള്ള
ധൂപകലശവും മുഴുവനും പൊന്നു പൊതി
ഞ്ഞ നിയമപെട്ടകവും അതിന്നകത്തു മന്ന
ഇട്ടുവെച്ച പൊൻപാത്രവും അഹരോന്റെ
തളിൎത്ത വടിയും നിയമത്തിന്റെ കല്പല
5 കകളും അതിന്നു മീതെ കൃപാസനത്തെ
മൂടുന്ന തേജസ്സിന്റെ കെരൂബുകളും ഉണ്ടാ
യിരുന്നു. അതു ഇപ്പോൾ ഓരോന്നായി
വിവരിപ്പാൻ കഴിവില്ല. ഇവ ഇങ്ങ 6
നെ തീൎന്ന ശേഷം പുരോഹിതന്മാർ നി
ത്യം മുങ്കൂടാരത്തിൽ ചെന്നു ശുശ്രൂഷ കഴി
ക്കും. രണ്ടാമത്തേതിലോ ആണ്ടിൽ ഒരി 7
ക്കൽ മഹാപുരോഹിതൻ മാത്രം ചെല്ലും;
രക്തം കൂടാതെ അല്ല; അതു അവൻ
തന്റെയും ജനത്തിന്റെയും അബദ്ധ
ങ്ങൾക്കു വേണ്ടി അൎപ്പിക്കും. മുങ്കൂടാരം 8
നില്ക്കുന്നേടത്തോളം വിശുദ്ധമന്ദിരത്തി
ലേക്കുള്ള വഴി വെളിപ്പെട്ടില്ല എന്നു പരി
ശുദ്ധാത്മാവു ഇതിനാൽ സൂചിപ്പിക്കുന്നു.
ആ കൂടാരം ഈ കാലത്തേക്കു ഒരു സാദൃ 9
ശ്യമത്രേ. അതിന്നു ഒത്തവണ്ണം ആരാ
ധനക്കാരന്നു മനസ്സാക്ഷിയിൽ പൂൎണ്ണസമാ
ധാനം വരുത്തുവാൻ കഴിയാത്ത വഴിപാ
ടും യാഗവും അൎപ്പിച്ചുപോരുന്നു. അവ 10
ഭക്ഷ്യങ്ങൾ, പാനീയങ്ങൾ, വിവിധസ്നാ
നങ്ങൾ എന്നിവയോടുകൂടെ ഗുണീകര
ണകാലത്തോളം ചുമത്തിയിരുന്ന ജഡിക
നിയമങ്ങളത്രേ.
ക്രിസ്തുവോ വരുവാനുള്ള നന്മകളുടെ 11
മഹാപുരോഹിതനായി വന്നിട്ടു: കൈപ്പ
ണിയല്ലാത്തതായി, എന്നുവെച്ചാൽ ഈ
സൃഷ്ടിയിൽ ഉൾപ്പെടാത്തതായി വലിപ്പ
വും തികവുമേറിയ ഒരു കൂടാരത്തിൽകൂടി
ആട്ടുകൊററന്മാരുടെയും പശുക്കിടാക്കളു 12
ടെയും രക്തത്താലല്ല, സ്വന്തരക്തത്താൽ
തന്നേ ഒരിക്കലായിട്ടു വിശുദ്ധമന്ദിര
ത്തിൽ പ്രവേശിച്ചു എന്നേക്കുമുള്ളോരു
വീണ്ടെടുപ്പു സാധിപ്പിച്ചു. ആട്ടുകൊററ 13
ന്മാരുടെയും കാളകളുടെയും രക്തവും മലി
നപ്പെട്ടവരുടെമേൽ തളിക്കുന്ന പശുഭസ്മ
വും ജഡികശുദ്ധി വരുത്തുന്നു എങ്കിൽ
നിത്യാത്മാവിനാൽ ദൈവത്തിന്നു തന്നെ 14
ത്താൻ നിഷ്കളങ്കനായി അൎപ്പിച്ച ക്രിസ്തു

വിന്റെ രക്തം ജീവനുള്ള ദൈവത്തെ
ആരാധിപ്പാൻ നിങ്ങളുടെ മനസ്സാക്ഷി
യെ നിൎജ്ജീവപ്രവൃത്തികളെ പോക്കി
15 എത്ര അധികം ശുദ്ധീകരിക്കും? അതു
നിമിത്തം ആദ്യനിയമത്തിലെ ലംഘന
ങ്ങളിൽനിന്നുള്ള വീണ്ടെടുപ്പിന്നായി ഒരു
മരണം ഉണ്ടായിട്ടു നിത്യാവകാശത്തിന്റെ
വാഗ്ദത്തം വിളിക്കപ്പെട്ടവൎക്കു ലഭിക്കേണ്ട
തിന്നു അവൻ പുതിയനിയമത്തിന്റെ
16 മദ്ധ്യസ്ഥൻ ആകുന്നു. നിയമം ഉള്ളേട
ത്തു നിയമകൎത്താവിന്റെ മരണം തെളി
17 വാൻ ആവശ്യം. മരിച്ചശേഷമല്ലോ നി
യമം സ്ഥിരമാകുന്നതു; നിയമകൎത്താവി
ന്റെ ജീവകാലത്തോളം അതിന്നു ഉറപ്പി
18 ല്ല. അതുകൊണ്ടു ആദ്യനിയമവും രക്തം
19 കൂടാതെ പ്രതിഷ്ഠിച്ചതല്ല. മോശെ ന്യാ
യപ്രമാണപ്രകാരം കല്പന ഒക്കെയും സ
കലജനത്തോടും പ്രസ്താവിച്ചശേഷം പശു
ക്കിടാക്കളുടെയും ആട്ടുകൊററന്മാരുടെയും
രക്തത്തെ വെള്ളവും ചുവന്ന ആട്ടുരോമവും
ഈസോപ്പുമായി എടുത്തു പുസ്തകത്തിന്മേ
20 ലും സകലജനത്തിന്മേലും തളിച്ചു: "ഇതു
ദൈവം നിങ്ങളോടു കല്പിച്ച നിയമത്തി
21 ന്റെ രക്തം" എന്നു പറഞ്ഞു. അങ്ങനെ
തന്നേ അവൻ കൂടാരത്തിന്മേലും ആരാ
ധനെക്കുള്ള ഉപകരണങ്ങളിന്മേലും എ
22 ല്ലാം രക്തം തളിച്ചു. ന്യായപ്രമാണപ്ര
കാരം ഏകദേശം സകലവും രക്തത്താൽ
ശുദ്ധീകരിക്കപ്പെടുന്നു: രക്തം ചൊരി
23 ഞ്ഞിട്ടല്ലാതെ വിമോചനമില്ല. ആക
യാൽ സ്വൎഗ്ഗത്തിലുള്ളവയുടെ പ്രതിബിം
ബങ്ങളെ ഈ വകയാൽ ശുദ്ധമാക്കുന്നതു
ആവശ്യം. സ്വൎഗ്ഗീയമായവെക്കോ ഇവ
യെക്കാൾ നല്ല യാഗങ്ങൾ ആവശ്യം.
24 ക്രിസ്തു വാസ്തവമായതിന്റെ പ്രതിബിംബ
മായി കൈപ്പണിയായ വിശുദ്ധമന്ദിര
ത്തിലേക്കല്ല, ഇപ്പോൾ നമുക്കു വേണ്ടി
ദൈവസന്നിധിയിൽ പ്രത്യക്ഷനാവാൻ
സ്വൎഗ്ഗത്തിലേക്കത്രേ പ്രവേശിച്ചതു. മഹാ 25
പുരോഹിതൻ ആണ്ടുതോറും അന്യരക്ത
ത്തോടുകൂടെ വിശുദ്ധമന്ദിരത്തിൽ പ്രവേ
ശിക്കുന്നതുപോലെ അവൻ തന്നെത്താൻ
കൂടക്കൂടെ അൎപ്പിപ്പാൻ ആവശ്യമില്ല.
അങ്ങനെയായാൽ ലോകസ്ഥാപനംമുത 26
ല്ക്കു അവൻ പലപ്പോഴും കഷ്ടമനുഭവി
ക്കേണ്ടിയിരുന്നു. എന്നാൽ അവൻ ലോ
കാവസാനത്തിങ്കൽ സ്വന്തയാഗംകൊണ്ടു
പാപപരിഹാരം വരുത്തുവാൻ ഒരിക്കൽ
പ്രത്യക്ഷനായി. ഒരിക്കൽ മരിക്കയും 27
പിന്നെ ന്യായവിധിയും മനുഷ്യൎക്കു നിയ
മിച്ചിരിക്കയാൽ ക്രിസ്തുവും അങ്ങനെ 28
തന്നേ അനേകരുടെ പാപങ്ങളെ ചുമ
പ്പാൻ ഒരിക്കൽ അൎപ്പിക്കപ്പെട്ടു തനിക്കാ
യി കാത്തുനില്ക്കുന്നവരുടെ രക്ഷെക്കായി
അവൻ പാപം കൂടാതെ രണ്ടാമതു പ്ര
ത്യക്ഷനാകും.

## ൧൦. അദ്ധ്യായം.

ന്യായപ്രമാണം വരുവാനുള്ള നന്മകളു
ടെ നിഴലല്ലാതെ കാൎയ്യങ്ങളുടെ സാക്ഷാൽ
സ്വരൂപമല്ലായ്കകൊണ്ടു ആണ്ടുതോറും ഇട
വിടാതെ കഴിച്ചുവരുന്ന അതേ യാഗങ്ങ
ളാൽ അടുത്തുവരുന്നവൎക്കു സൽഗ്ഗുണപൂ
ൎത്തി വരുത്തുവാൻ ഒരുനാളും കഴിവുള്ള
തല്ല. അല്ലെങ്കിൽ ആരാധനക്കാൎക്കു ഒരി 2
ക്കൽ ശുദ്ധിവന്നതിന്റെ ശേഷം പാപ
ങ്ങളെക്കുറിച്ചുള്ള മനോബോധം പിന്നെ
ഇല്ലായ്കകൊണ്ടു യാഗം കഴിക്കുന്നതു നിന്നു
പോകയില്ലയോ? ഇപ്പോഴോ ആണ്ടു 3
തോറും അവയാൽ പാപങ്ങളുടെ ഓൎമ്മ
ഉണ്ടാകുന്നു. കാളകളുടെയും ആട്ടുകൊ 4
ററന്മാരുടെയും രക്തത്തിന്നു പാപങ്ങളെ
നീക്കുവാൻ കഴിയുന്നതല്ല. ആകയാൽ 5
ലോകത്തിൽ വരുമ്പോൾ:

"ഹനനയാഗവും വഴിപാടും നീ ഇ
ച്ഛിച്ചില്ല; എന്നാൽ ഒരു ശരീരം നീ
6 എനിക്കു ഒരുക്കിയിരിക്കുന്നു. സൎവ്വാംഗ
ഹോമങ്ങളിലും പാപയാഗങ്ങളിലും നീ
7 പ്രസാദിച്ചില്ല. അപ്പോൾ ഞാൻ പറ
ഞ്ഞു: ഇതാ, ഞാൻ വരുന്നു; പുസ്തകച്ചു
രുളിൽ എന്നെക്കുറിച്ചു എഴുതിയിരിക്കു
ന്നു; ദൈവമേ, നിന്റെ ഇഷ്ടം ചെ
യ്വാൻ ഞാൻ വരുന്നു"
എന്നു അവൻ പറയുന്നു.
8 ന്യായപ്രമാണപ്രകാരം കഴിച്ചുവരുന്ന
യാഗങ്ങളും വഴിപാടും സൎവ്വാംഗഹോമ
ങ്ങളും പാപയാഗങ്ങളും നീ ഇച്ഛിച്ചില്ല
അവയിൽ പ്രസാദിച്ചതുമില്ല എന്നിങ്ങ
9 നെ പറഞ്ഞശേഷം: ഇതാ, ഞാൻ
നിന്റെ ഇഷ്ടം ചെയ്വാൻ വരുന്നു എന്നു
പറഞ്ഞുകൊണ്ടു അവൻ രണ്ടാമത്തേതി
നെ സ്ഥാപിപ്പാൻ ഒന്നാമത്തേതിനെ നീ
10 ക്കിക്കളയുന്നു. ആ ഇഷ്ടത്തിൽ നാം,
യേശുക്രിസ്തു ഒരിക്കലായി കഴിച്ച ശരീര
യാഗത്താൽ വിശുദ്ധീകരിക്കപ്പെട്ടിരിക്കു
11 ന്നു. ഏതു പുരോഹിതനും ദിവസേന
ശുശ്രൂഷിച്ചും പാപങ്ങളെ പരിഹരിപ്പാൻ
ഒരുനാളും കഴിയാത്ത അതേ യാഗങ്ങളെ
കൂടക്കൂടെ കഴിച്ചുംകൊണ്ടു നില്ക്കുന്നു.
12 യേശുവോ പാപങ്ങൾക്കു വേണ്ടി ഏക
യാഗം കഴിച്ചിട്ടു എന്നേക്കും ദൈവത്തി
ന്റെ വലത്തുഭാഗത്തു ഇരുന്നുകൊണ്ടു
13 തന്റെ ശത്രുക്കൾ തന്റെ പാദപീഠം ആ
14 കുവോളം കാത്തിരിക്കുന്നു. ഏകയാഗ
ത്താൽ അവൻ വിശുദ്ധീകരിക്കപ്പെടുന്ന
വൎക്കു സദാകാലത്തേക്കും സൽഗുണപൂൎത്തി
15 വരുത്തിയിരിക്കുന്നു. അതു പരിശുദ്ധാ
16 ത്മാവും നമുക്കു സാക്ഷീകരിക്കുന്നു. "ഈ
കാലം കഴിഞ്ഞശേഷം ഞാൻ അവരോടു
ചെയ്വാനിരിക്കുന്ന നിയമം ഇങ്ങനെയാ
കുന്നു; എന്റെ ന്യായപ്രമാണം അവരുടെ
ഉള്ളിലാക്കി അവരുടെ ഹൃദയങ്ങളിൽ
എഴുതും എന്നു കൎത്താവിന്റെ അരുളപ്പാടു"
എന്നു അരുളിച്ചെയ്തശേഷം: "അവരു 17
ടെ പാപങ്ങളെയും അകൃത്യങ്ങളെയും
ഞാൻ ഇനി ഓൎക്കയുമില്ല" എന്നു അരുളി
ച്ചെയ്യുന്നു. എന്നാൽ ഇവയുടെ മോചനം 18
ഉള്ളേടത്തു ഇനിമേൽ പാപങ്ങൾക്കു വേ
ണ്ടി ഒരു യാഗവും ആവശ്യമില്ല.

അതുകൊണ്ടു സഹോദരന്മാരേ, യേശു 19
തന്റെ ദേഹം എന്ന തിരശ്ശീലയിൽക്കൂടി
നമുക്കു പ്രതിഷ്ഠിച്ച ജീവനുള്ള പുതുവഴി
യായി, തന്റെ രക്തത്താൽ വിശുദ്ധമ 20
ന്ദിരത്തിലേക്കുള്ള പ്രവേശനത്തിന്നു ധൈ
ൎയ്യവും ദൈവാലയത്തിന്മേൽ ഒരു മഹാ 21
പുരോഹിതനും നമുക്കുള്ളതുകൊണ്ടു നാം 22
ദുൎമ്മനസ്സാക്ഷി നീങ്ങുമാറു ഹൃദയങ്ങളിൽ
തളിക്കപ്പെട്ടവരും ശുദ്ധവെള്ളത്താൽ ശ
രീരം കഴുകപ്പെട്ടവരുമായി വിശ്വാസ
ത്തിന്റെ പൂൎണ്ണനിശ്ചയം പൂണ്ടു പരമാൎത്ഥ
ഹൃദയത്തോടെ അടുത്തുചെല്ലുക. പ്രത്യാ 23
ശയുടെ സ്വീകാരം നാം മുറുകെ പിടിച്ചു
കൊൾക; വാഗ്ദത്തം ചെയ്തവൻ വിശ്വ
സ്തനല്ലോ. ചിലർ ചെയ്യുന്നതുപോലെ 24
നമ്മുടെ സഭായോഗങ്ങളെ ഉപേക്ഷിക്കാ
തെ തമ്മിൽ പ്രബോധിപ്പിച്ചുകൊണ്ടു
സ്നേഹത്തിന്നും സൽപ്രവൃത്തികൾക്കും 25
ഉത്സാഹം വൎദ്ധിപ്പിപ്പാൻ അന്യോന്യം സൂ
ക്ഷിച്ചുകൊൾക. നാൾ സമീപിക്കുന്നു
എന്നു കാണുന്തോറും അതു അധികമധി
കമായി ചെയ്യേണ്ടതാകുന്നു.

സത്യത്തിന്റെ പരിജ്ഞാനം ലഭിച്ച 26
ശേഷം നാം മനഃപൂൎവ്വം പാപം ചെയ്താൽ
പാപങ്ങൾക്കു വേണ്ടി ഇനി ഒരു യാഗവും
ശേഷിക്കാതെ ന്യായവിധിക്കായി ഭയ 27
ങ്കരമായോരു പ്രതീക്ഷയും എതിരികളെ
ദഹിപ്പിപ്പാനുള്ള ക്രോധാഗ്നിയുമേയുള്ളു.
മോശെയുടെ ന്യായപ്രമാണം അനുസരി 28

ക്കാത്തവന്നു കരുണ കൂടാതെ രണ്ടു മൂന്നു
സാക്ഷികളുടെ വാമൊഴി കേട്ടു മരണ
29 ശിക്ഷ കല്പിക്കുന്നുവല്ലൊ. ദൈവപുത്ര
നെ ചവിട്ടിക്കളകയും തന്നെ വിശുദ്ധീക
രിച്ച നിയമരക്തത്തെ മലിനം എന്നു നി
രൂപിക്കയും കൃപയുടെ ആത്മാവിനെ
നിന്ദിക്കയും ചെയ്തവൻ എത്ര കഠിനമേ
റിയ ശിക്ഷെക്കു പാത്രമാകും എന്നു വിചാ
30 രിപ്പിൻ. "പ്രതികാരം എനിക്കുള്ളതു,
ഞാൻ പകരം വീട്ടും" എന്നും "കൎത്താവു
തന്റെ ജനത്തെ ന്യായം വിധിക്കും" എ
ന്നും അരുളിച്ചെയ്തവനെ നാം അറിയുന്നു
31 വല്ലൊ. ജീവനുള്ള ദൈവത്തിന്റെ
കയ്യിൽ വീഴുന്നതു ഭയങ്കരം.
32 എന്നാൽ നിങ്ങൾ പ്രകാശനം ലഭിച്ച
ശേഷം നിന്ദകളാലും പീഡകളാലും കൂത്തു
33 കാഴ്ചയായി ഭവിച്ചും ആ വക അനുഭ
വിക്കുന്നവൎക്കു കൂട്ടാളികളായിത്തീൎന്നും ഇ
ങ്ങനെ കഷ്ടങ്ങളാൽ വളരെ പോരാട്ടം
കഴിച്ച പൂൎവ്വകാലം ഓൎത്തുകൊൾവിൻ.
34 തടവുകാരോടു നിങ്ങൾ സഹതാപം കാ
ണിച്ചതല്ലാതെ സ്വൎഗ്ഗത്തിൽ നിലനില്ക്കു
ന്ന ഉത്തമസമ്പത്തു നിങ്ങൾക്കു ഉണ്ടു എന്ന
റിഞ്ഞു സമ്പത്തുകളുടെ അപഹാരവും സ
35 ന്തോഷത്തോടെ സഹിച്ചുവല്ലൊ. അതു
കൊണ്ടു മഹാപ്രതിഫലമുള്ള നിങ്ങളുടെ
36 ധൈൎയ്യം തള്ളിക്കളയരുതു. ദൈവേഷ്ടം
ചെയ്തു വാഗ്ദത്തം പ്രാപിപ്പാൻ സഹിഷ്ണുത
37 നിങ്ങൾക്കു ആവശ്യം. "ഇനി എത്രയും
അല്പകാലം കഴിഞ്ഞിട്ടു വരുവാനുള്ളവൻ
38 വരും താമസിക്കയുമില്ല;" എന്നാൽ "എ
ന്റെ നീതിമാൻ വിശ്വാസത്താൽ ജീവി
ക്കും; പിൻമാറുന്നു എങ്കിൽ എന്റെ ഉള്ള
39 ത്തിന്നു അവനിൽ പ്രസാദമില്ല." നാ
മോ നാശത്തിലേക്കു പിൻമാറുന്നവരുടെ
കൂട്ടത്തിലല്ല, വിശ്വസിച്ചു ജീവരക്ഷപ്രാ
പിക്കുന്നവരുടെ കൂട്ടത്തിലത്രെ ആകുന്നു.

## ൧൧. അദ്ധ്യായം.

വിശ്വാസം എന്നതോ, ആശിക്കുന്നതി
ന്റെ ഉറപ്പും കാണാത്ത കാൎയ്യങ്ങളുടെ നി
ശ്ചയവും ആകുന്നു. അതിനാലല്ലൊ പൂ 2
ൎവ്വന്മാൎക്കു സാക്ഷ്യം ലഭിച്ചതു. ഈ കാണു 3
ന്ന ലോകത്തിന്നു ദൃശ്യമായതല്ല കാരണം
എന്നു വരുമാറു ലോകം ദൈവത്തിന്റെ
വചനത്താൽ നിൎമ്മിക്കപ്പെട്ടു എന്നു നാം
വിശ്വാസത്താൽ അറിയുന്നു. വിശ്വാസ 4
ത്താൽ ഹാബേൽ ദൈവത്തിന്നു കായീ
ന്റേതിലും ഉത്തമമായ യാഗം കഴിച്ചു;
അതിനാൽ അവന്നു നീതിമാൻ എന്ന
സാക്ഷ്യം ലഭിച്ചു; ദൈവം അവന്റെ
വഴിപാടിന്നു സാക്ഷ്യം കല്പിച്ചു. മരിച്ച
ശേഷവും അവൻ വിശ്വാസത്താൽ സം
സാരിച്ചുകൊണ്ടിരിക്കുന്നു. വിശ്വാസ 5
ത്താൽ ഹാനോക്ക് മരണം കാണാതെ എടു
ക്കപ്പെട്ടു; ദൈവം അവനെ എടുത്തുകൊ
ണ്ടതിനാൽ കാണാതെയായി. അവൻ
ദൈവത്തെ പ്രസാദിപ്പിച്ചു എന്നു അവൻ
എടുക്കപ്പെട്ടതിന്നു മുമ്പെ സാക്ഷ്യം പ്രാ
പിച്ചു. എന്നാൽ വിശ്വാസം കൂടാതെ 6
ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴിയുന്ന
തല്ല; ദൈവത്തിന്റെ അടുക്കൽ വരുന്ന
വൻ ദൈവം ഉണ്ടു എന്നും തന്നെ അന്വേ
ഷിക്കുന്നവൎക്കു പ്രതിഫലം കൊടുക്കുന്നു
എന്നും വിശ്വസിക്കേണ്ടതല്ലൊ. വിശ്വാ 7
സത്താൽ നോഹ അതുവരെ കാണാത്തവ
യെക്കുറിച്ചു അരുളപ്പാടുണ്ടായിട്ടു ഭയഭക്തി
പൂണ്ടു തന്റെ കുടുംബത്തിന്റെ രക്ഷെ
ക്കായിട്ടു ഒരു പെട്ടകം തീൎത്തു; അതിനാൽ
അവൻ ലോകത്തെ കുറ്റം വിധിച്ചു വി
ശ്വാസത്താലുള്ള നീതിക്കു അവകാശിയാ
യിത്തീൎന്നു. വിശ്വാസത്താൽ അബ്രാഹാം 8
തനിക്കു അവകാശമായി കിട്ടുവാനിരുന്ന
ദേശത്തേക്കു യാത്രയാവാൻ വിളിക്കപ്പെ

ട്ടാറെ അനുസരിച്ചു എവിടേക്കു പോകുന്നു
9 എന്നറിയാതെ പുറപ്പെട്ടു. വിശ്വാസ
ത്താൽ അവൻ വാഗ്ദത്തദേശത്തു ഒരു അന്യ
ദേശത്തു എന്നപോലെ ചെന്നു വാഗ്ദത്ത
ത്തിന്നു കൂട്ടവകാശികളായ യിസ്സാക്കിനോ
ടും യാക്കോബിനോടുംകൂടെ കൂടാരങ്ങളിൽ
10 പാൎത്തുകൊണ്ടു ദൈവം ശില്പിയായി നി
ൎമ്മിച്ചതും അടിസ്ഥാനങ്ങളുള്ളതുമായ നഗ
11 രത്തിന്നായി കാത്തിരുന്നു. വിശ്വാസ
ത്താൽ സാറയും വാഗ്ദത്തം ചെയ്തവനെ വി
ശ്വസ്തൻ എന്നു എണ്ണുകയാൽ പ്രായം കഴി
ഞ്ഞിട്ടും പുത്രോല്പാദനത്തിന്നു ശക്തി പ്രാ
12 പിച്ചു. അതുകൊണ്ടു ഒരുവന്നു, മൃതപ്രാ
യനായവന്നു തന്നേ, പെരുപ്പത്തിൽ ആ
കാശത്തിലെ നക്ഷത്രങ്ങൾപോലെയും ക
ടല്പുറത്തെ എണ്ണിക്കൂടാത്ത മണൽപോലെ
യും സന്തതി ജനിച്ചു.

13 ഇവർ എല്ലാവരും വാഗ്ദത്തനിവൃത്തി
പ്രാപിക്കാതെ ദൂരത്തുനിന്നു അതു കണ്ടു
അഭിവന്ദിച്ചും ഭൂമിയിൽ തങ്ങൾ അന്യരും
പരദേശികളും എന്നു ഏറ്റുപറഞ്ഞുംകൊ
14 ണ്ടു വിശ്വാസത്തിൽ മരിച്ചു. ഇങ്ങനെ
പറയുന്നവർ ഒരു പിതൃദേശം അന്വേ
15 ഷിക്കുന്നു എന്നു കാണിക്കുന്നു. അവർ
വിട്ടുപോന്നതിനെ ഓൎത്തു എങ്കിൽ മടങ്ങി
പ്പോകുവാൻ ഇട ഉണ്ടായിരുന്നുവല്ലോ.
16 അവരോ അധികം നല്ലതിനെ, സ്വൎഗ്ഗീ
യമായതിനെ തന്നേ, കാംക്ഷിച്ചിരുന്നു;
ആകയാൽ ദൈവം അവരുടെ ദൈവം
എന്നു വിളിക്കപ്പെടുവാൻ ലജ്ജിക്കുന്നില്ല;
അവൻ അവൎക്കായി ഒരു നഗരം ഒരുക്കി
യിരിക്കുന്നുവല്ലോ.

17 വിശ്വാസത്താൽ അബ്രാഹാം താൻ
പരീക്ഷിക്കപ്പെട്ടപ്പോൾ യിസ്സാക്കിനെ
18 യാഗം അൎപ്പിച്ചു. യിസ്സാക്കിൽനിന്നു
ജനിക്കുന്നവർ നിന്റെ സന്തതി എന്നു
വിളിക്കപ്പെടും എന്നു അരുളപ്പാടു ലഭിച്ചു
വാഗ്ദത്തങ്ങളെ കൈക്കൊണ്ടവൻ തന്റെ
ഏകജാതനെ അൎപ്പിച്ചു; മരിച്ചവരുടെ 19
ഇടയിൽനിന്നു ഉയിൎപ്പിപ്പാൻ ദൈവം
ശക്തൻ എന്നു എണ്ണുകയും അവരുടെ ഇട
യിൽനിന്നു എഴുന്നേറ്റവനെപ്പോലെ അ
വനെ തിരികെ പ്രാപിക്കയും ചെയ്തു. വി 20
ശ്വാസത്താൽ യിസ്സാക്ക് യാക്കോബിനെ
യും ഏശാവിനെയും ഭാവികാലം സംബ
ന്ധിച്ചു അനുഗ്രഹിച്ചു. വിശ്വാസത്താൽ 21
യാക്കോബ് മരണകാലത്തിങ്കൽ യോസേ
ഫിന്റെ മക്കളെ ഇരുവരെയും അനുഗ്രഹി
ക്കയും തന്റെ വടിയുടെ അറ്റത്തു ചാരി
ക്കൊണ്ടു നമസ്കരിക്കയും ചെയ്തു. വിശ്വാ 22
സത്താൽ യോസേഫ് താൻ മരിപ്പാറായ
പ്പോൾ യിസ്രായേൽമക്കളുടെ പുറപ്പാടി
ന്റെ കാൎയ്യം ഓൎപ്പിച്ചു, തന്റെ അസ്ഥിക
ളെക്കുറിച്ചു കല്പന കൊടുത്തു. വിശ്വാ 23
സത്താൽ മോശെയുടെ ജനനത്തിങ്കൽ
ശിശു സുന്ദരൻ എന്നു അമ്മയപ്പന്മാർ
കണ്ടു: രാജാവിന്റെ കല്പന ഭയപ്പെടാ
തെ അവനെ മൂന്നു മാസം ഒളിച്ചുവെച്ചു.
വിശ്വാസത്താൽ മോശെ താൻ വളൎന്ന 24
പ്പോൾ പാപത്തിന്റെ തല്ക്കാലഭോഗ
ത്തെക്കാളും ദൈവജനത്തോടുകൂടെ കഷ്ട
മനുഭവിക്കുന്നതു തിരഞ്ഞെടുത്തു, പ്രതി 25
ഫലം നോക്കിയതുകൊണ്ടു ഫറവോന്റെ
പുത്രിയുടെ മകൻ എന്നു വിളിക്കപ്പെടു
ന്നതു നിരസിക്കയും മിസ്രയീമിലെ നി 26
ക്ഷേപങ്ങളെക്കാൾ ക്രിസ്തുവിന്റെ നിന്ദ
വലിയ ധനം എന്നു എണ്ണുകയും ചെയ്തു.
വിശ്വാസത്താൽ അവൻ അദൃശ്യദൈവ 27
ത്തെ കണ്ടതുപോലെ ഉറെച്ചുനില്ക്കയാൽ
രാജാവിന്റെ കോപം ഭയപ്പെടാതെ മിസ്ര
യീം വിട്ടുപോന്നു. വിശ്വാസത്താൽ അ 28
വൻ കടിഞ്ഞൂലുകളുടെ സംഹാരകൻ അവ
രെ തൊടാതിരിപ്പാൻ പെസഹയും ചോ
രത്തളിയും ആചരിച്ചു. വിശ്വാസത്താൽ 29

അവർ കരയിൽ എന്നപോലെ ചെങ്കട
ലിൽകൂടി കടന്നു; അതു മിസ്രയീമ്യർ ചെ
30 യ്വാൻ നോക്കീട്ടു മുങ്ങിപ്പോയി. വിശ്വാ
സത്താൽ അവർ ഏഴ ദിവസം ചുററിനട
ന്നപ്പോൾ യെരീഹോമതിൽ ഇടിഞ്ഞു
31 വീണു. വിശ്വാസത്താൽ റാഹാബ് എന്ന
വേശ്യ ഒററുകാരെ സമാധാനത്തോടെ
കൈക്കൊണ്ടു അവിശ്വാസികളോടുകൂടെ
32 നശിക്കാതിരുന്നു. ഇനി എന്തു പറയേ
ണ്ടു? ഗിദ്യോൻ, ബാരാക്ക്, ശിംശോൻ,
യിപ്തഹ്, ദാവീദ് എന്നവരെയും ശമൂ
വേൽമുതലായ പ്രവാചകന്മാരെയും കുറി
33 ച്ചു വിവരിപ്പാൻ സമയം പോരാ. വിശ്വാ
സത്താൽ അവർ രാജ്യങ്ങളെ അടക്കി,
നീതി നടത്തി, വാഗ്ദത്തം പ്രാപിച്ചു,
34 സിംഹങ്ങളുടെ വായ് അടെച്ചു, തീയുടെ
ബലം കെടുത്തു, വാളിന്റെ വായ്ക്കു തെ
ററി, ബലഹീനതയിൽ ശക്തി പ്രാപിച്ചു,
യുദ്ധത്തിൽ വീരന്മാരായ്തീൎന്നു, അന്യന്മാ
35 രുടെ സൈന്യങ്ങളെ ഓടിച്ചു. സ്ത്രീകൾ
ക്കു തങ്ങളുടെ മരിച്ചവരെ ഉയിൎത്തെഴു
ന്നേല്പിനാൽ തിരികെ കിട്ടി; മററു ചിലർ
ഏററവും നല്ലൊരു ഉയിൎത്തെഴുന്നേല്പു ലഭി
ക്കേണ്ടതിന്നു ഉദ്ധാരണം കൈക്കൊള്ളാ
36 തെ ഭേദ്യം ഏററു. വേറെ ചിലർ പരി
ഹാസം, ചമ്മട്ടി, ചങ്ങല, തടവു ഇവയാ
37 ലുള്ള പരീക്ഷ അനുഭവിച്ചു. കല്ലേറു ഏ
ററു, ഈൎച്ചവാളാൽ അറുക്കപ്പെട്ടു, പരീ
ക്ഷിക്കപ്പെട്ടു, വാളാൽ കൊല്ലപ്പെട്ടു, ജട
യാടുകളുടെയും കോലാടുകളുടെയും തോൽ
ധരിച്ചു, ബുദ്ധിമുട്ടും ഉപദ്രവവും കഷ്ടവും
38 സഹിച്ചു. കാടുകളിലും മലകളിലും ഗുഹ
കളിലും ഭൂമിയുടെ പിളൎപ്പുകളിലും ഉഴന്നു
വലഞ്ഞു; ലോകം അവൎക്കു യോഗ്യമായി
39 രുന്നില്ല. അവർ എല്ലാവരും വിശ്വാസ
ത്താൽ സാക്ഷ്യം ലഭിച്ചിട്ടും വാഗ്ദത്തനിവൃ
40 ത്തി പ്രാപിച്ചില്ല. അവർ നമ്മെ കൂടാ
തെ രക്ഷാപൂൎത്തി പ്രാപിക്കാതിരിക്കേണ്ട
തിന്നു ദൈവം നമുക്കു വേണ്ടി ഏററവും
നല്ലതൊന്നു മുൻകരുതിയിരുന്നു.

## ൧൨. അദ്ധ്യായം.

ആകയാൽ നാമും സാക്ഷികളുടെ ഇത്ര
വലിയോരു സമൂഹം നമുക്കു ചുററും നി
ല്ക്കുന്നതുകൊണ്ടു സകലഭാരവും മുറുകെ
പററുന്ന പാപവും വിട്ടു നമുക്കു മുമ്പിൽ
വെച്ചിരിക്കുന്ന ഓട്ടം സ്ഥിരതയോടെ ഓ
ടുക. വിശ്വാസത്തിന്റെ നായകനും 2
പൂൎത്തി വരുത്തുന്നവനുമായ യേശുവിനെ
നോക്കുക; തന്റെ മുമ്പിൽ വെച്ചിരുന്ന
സന്തോഷം ഓൎത്തു അവൻ അപമാനം
അലക്ഷ്യമാക്കി ക്രൂശിനെ സഹിക്കയും
ദൈവസിംഹാസനത്തിന്റെ വലത്തുഭാ
ഗത്തു ഇരിക്കയും ചെയ്തു. നിങ്ങളുടെ 3
ഉള്ളിൽ ക്ഷീണിച്ചു മടുക്കാതിരിപ്പാൻ പാ
പികളാൽ തനിക്കു നേരിട്ട ഇങ്ങനെയുള്ള
വിരോധം സഹിച്ചവനെ ധ്യാനിച്ചു
കൊൾവിൻ. പാപത്തോടു പോരാടുന്ന 4
തിൽ നിങ്ങൾ ഇതുവരെ പ്രാണത്യാഗ
ത്തോളം എതിൎത്തുനിന്നിട്ടില്ല. “മകനേ, 5
കൎത്താവിന്റെ ശിക്ഷ നിരസിക്കരുതു;
അവൻ ശാസിക്കുമ്പോൾ മുഷികയുമ
രുതു. കൎത്താവു താൻ സ്നേഹിക്കുന്നവനെ 6
ശിക്ഷിക്കുന്നു; താൻ കൈക്കൊള്ളുന്ന ഏതു
മകനെയും തല്ലുന്നു” എന്നിങ്ങിനെ മക്ക
ളോടു എന്നപോലെ നിങ്ങളോടു സംവാ
ദിക്കുന്ന പ്രബോധനം നിങ്ങൾ മറന്നു
കളഞ്ഞുവോ. നിങ്ങൾ ബാലശിക്ഷ സ 7
ഹിച്ചാൽ ദൈവം മക്കളോടു എന്നപോലെ
നിങ്ങളോടു പെരുമാറുന്നു; അപ്പൻ ശി
ക്ഷിക്കാത്ത മകൻ എവിടെയുള്ളു? എല്ലാ 8
വരും പ്രാപിക്കുന്ന ബാലശിക്ഷ കൂടാതി
രിക്കുന്നു എങ്കിൽ നിങ്ങൾ മക്കളല്ല കൌ
ലടേയന്മാരത്രേ. നമ്മുടെ ജഡസംബന്ധ 9

മായ പിതാക്കന്മാർ നമ്മെ ശിക്ഷിച്ച
പ്പോൾ നാം അവരെ വണങ്ങിപ്പോന്നു
വല്ലോ; ആത്മാക്കളുടെ പിതാവിന്നു ഏ
റെറവും അധികമായി കീഴടങ്ങി ജീവിക്കേ
10 ണ്ടതല്ലയോ? അവർ ശിക്ഷിച്ചതു കുറെക്കാ
ലവും തങ്ങൾക്കു ബോധിച്ചപ്രകാരവുമത്രേ;
അവനോ, നാം അവന്റെ വിശുദ്ധി പ്രാ
പിക്കേണ്ടതിന്നു നമ്മുടെ ഗുണത്തിന്നായി
11 തന്നേ ശിക്ഷിക്കുന്നതു. ഏതു ശിക്ഷയും
തല്കാലം സന്തോഷകരമല്ല ദുഃഖകരമത്രേ
എന്നു തോന്നും; പിന്നത്തേതിലോ അതി
നാൽ അഭ്യാസം വന്നവൎക്കു നീതി എന്ന
12 സമാധാനഫലം ലഭിക്കും. ആകയാൽ
തളൎന്ന കൈയും കുഴഞ്ഞ മുഴങ്കാലും നിവിൎത്തു
13 വിൻ. മുടന്തുള്ളതു ഉളുക്കിപ്പോകാതെ
ഭേദമാകേണ്ടതിന്നു നിങ്ങളുടെ കാലിന്നു
പാത നിരത്തുവിൻ.

14 എല്ലാവരോടും സമാധാനം ആചരിച്ചു
ശുദ്ധീകരണം പ്രാപിപ്പാൻ ഉത്സാഹി
പ്പിൻ. ശുദ്ധീകരണം കൂടാതെ ആരും
15 കൎത്താവിനെ കാണുകയില്ല. ആരും
ദൈവകൃപ വിട്ടു പിന്മാറുകയും വല്ല
കൈപ്പുള്ള വേരും മുളെച്ചു കലക്കമുണ്ടാക്കി
അനേകർ അതിനാൽ മലിനപ്പെടുകയും
16 ആരും ദുൎന്നടപ്പുകാരനോ, ഒരു ഊണിന്നു
ജ്യേഷ്ഠാവകാശം വിററുകളഞ്ഞ ഏശാവി
നെപ്പോലെ അഭക്തനോ ആയിത്തീരു
കയും ചെയ്യാതിരിപ്പാൻ കരുതിക്കൊൾ
17 വിൻ. അവൻ പിന്നത്തേതിൽ അനു
ഗ്രഹം ലഭിപ്പാൻ ആഗ്രഹിച്ചു കണ്ണുനീ
രോടുകൂടെ അപേക്ഷിച്ചിട്ടും തള്ളപ്പെട്ടു
മാനസാന്തരത്തിന്നു ഇട കണ്ടില്ല എന്നു
നിങ്ങൾ അറിയുന്നുവല്ലോ.

18 സ്ഥൂലമായതും തീ കത്തുന്നതുമായ പൎവ്വ
തത്തിന്നും മേഘതമസ്സ്, കൂരിരുട്ടു, കൊടു
ങ്കാററു, കാഹളനാദം, വാക്കുകളുടെ ശബ്ദം
എന്നിവെക്കും അടുക്കൽ അല്ലല്ലോ നിങ്ങൾ
വന്നിരിക്കുന്നതു. ആ ശബ്ദം കേട്ടവർ 19
ഇനി ഒരു വചനവും തങ്ങളോടു പറയരു
തേ എന്നു അപേക്ഷിച്ചു. ഒരു മൃഗം 20
എങ്കിലും പൎവ്വതം തൊട്ടാൽ അതിനെ
കല്ലെറിഞ്ഞു കൊല്ലേണം എന്നുള്ള കല്പന
അവൎക്കു സഹിച്ചുകൂടാഞ്ഞു. ഞാൻ അത്യ 21
ന്തം പേടിച്ചു വിറെക്കുന്നു എന്നു മോശെയും
പറയത്തക്കവണ്ണം ആ കാഴ്ച ഭയങ്കരമാ
യിരുന്നു. പിന്നെയോ സീയോൻപൎവ്വ 22
തത്തിന്നും ജീവനുള്ള ദൈവത്തിന്റെ
നഗരമായ സ്വൎഗ്ഗീയയെരൂശലേമിന്നും
അനേകായിരം ദൂതന്മാരുടെ സൎവ്വസംഘ
ത്തിന്നും സ്വൎഗ്ഗത്തിൽ പേരെഴുതിയിരി 23
ക്കുന്ന ആദ്യജാതന്മാരുടെ സഭെക്കും എല്ലാ
വരുടെയും ദൈവമായ ന്യായാധിപതിക്കും
സിദ്ധന്മാരായ നീതിമാന്മാരുടെ ആത്മാ
ക്കൾക്കും പുതുനിയമത്തിന്റെ മദ്ധ്യസ്ഥ 24
നായ യേശുവിന്നും ഹാബെലിന്റെ രക്ത
ത്തെക്കാൾ ഗുണകരമായി സംസാരിക്കുന്ന
പുണ്യാഹരക്തത്തിന്നും അടുക്കലത്രേ നി
ങ്ങൾ വന്നിരിക്കുന്നതു. അരുളിച്ചെയ്യു 25
ന്നവനെ നിരസിക്കാതിരിപ്പാൻ നോക്കു
വിൻ. ഭൂമിയിൽ അരുളിച്ചെയ്യുവനെ
നിരസിച്ചവർ തെററി ഒഴിയാതിരുന്നു എ
ങ്കിൽ സ്വൎഗ്ഗത്തിൽനിന്നു അരുളിച്ചെയ്യുന്ന
വനെ നാം വിട്ടുമാറിയാൽ എത്ര അധികം.
അവന്റെ ശബ്ദം അന്നു ഭൂമിയെ ഇളക്കി; 26
ഇപ്പോഴോ, “ഞാൻ ഇനി ഒരിക്കൽ ഭൂമി
യെ മാത്രമല്ല, ആകാശത്തെയും ഇളക്കും”
എന്നു അവൻ വാഗ്ദത്തം ചെയ്തു. “ഇനി 27
ഒരിക്കൽ” എന്നതു, ഇളക്കമില്ലാത്തതു നില
നില്ക്കേണ്ടതിന്നു നിൎമ്മിതമായ ഇളക്കമുള്ള
തിന്നു മാററം വരും എന്നു സൂചിപ്പിക്കുന്നു.
ആകയാൽ ഇളകാത്ത രാജ്യം പ്രാപിക്കു 28
ന്നതുകൊണ്ടു നാം നന്ദിയുള്ളവരായി ദൈ
വത്തിന്നു പ്രസാദം വരുമാറു ഭക്തി
യോടും ഭയത്തോടുംകൂടെ സേവചെയ്ക.

29 നമ്മുടെ ദൈവം ദഹിപ്പിക്കുന്ന അഗ്നി
യാകുന്നുവല്ലൊ.

## ൧൩. അദ്ധ്യായം.

2 സഹോദരപ്രീതി നിലനില്ക്കട്ടെ. അ
തിഥിസല്ക്കാരം മറക്കരുതു. അതിനാൽ
ചിലർ അറിയാതെ ദൈവദൂതന്മാരെ
3 സല്ക്കരിച്ചിട്ടുണ്ടല്ലൊ. നിങ്ങളും തടവു
കാർ എന്നപോലെ തടവുകാരെയും നിങ്ങ
ളും ശരീരത്തിൽ ഇരിക്കുന്നവരാകയാൽ
കഷ്ടമനുഭവിക്കുന്നവരെയും ഓൎത്തുകൊൾ
4 വിൻ. വിവാഹം എല്ലാവൎക്കും മാന്യവും
കിടക്ക നിൎമ്മലവും ആയിരിക്കട്ടെ; എ
ന്നാൽ ദുൎന്നടപ്പുകാരെയും വ്യഭിചാരികളെ
5 യും ദൈവം വിധിക്കും. നിങ്ങളുടെ
നടപ്പു ദ്രവ്യാഗ്രഹമില്ലാത്തതായിരിക്കട്ടെ;
ഉള്ളതുകൊണ്ടു തൃപ്തിപ്പെടുവിൻ: "ഞാൻ
നിന്നെ ഒരുനാളും കൈവിടുകയില്ല,
ഉപേക്ഷിക്കയുമില്ല" എന്നു അവൻ തന്നേ
6 അരുളിച്ചെയ്തിരിക്കുന്നുവല്ലോ. ആക
യാൽ "കൎത്താവു എനിക്കു തുണ; ഞാൻ
പേടിക്കയില്ല; മനുഷ്യൻ എന്നോടു എന്തു
ചെയ്യും" എന്നു നമുക്കു ധൈൎയ്യത്തോടെ
പറയാം.
7 നിങ്ങളോടു ദൈവവചനം പ്രസംഗി
ച്ചു നിങ്ങളെ നടത്തിയവരെ ഓൎത്തുകൊൾ
വിൻ; അവരുടെ ജീവാവസാനം ഓൎത്തു
അവരുടെ വിശ്വാസം അനുകരിപ്പിൻ.
8 യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നെ
9 ന്നേക്കും അനന്യൻ തന്നേ. വിവിധവും
അന്യവുമായ ഉപദേശങ്ങളാൽ ആരും
നിങ്ങളെ വലിച്ചുകൊണ്ടുപോകരുതു; ആ
ചരിച്ചുപോന്നവൎക്കു പ്രയോജനമില്ലാത്ത
ഭോജനനിയമങ്ങളാലല്ല, കൃപയാൽ ത
10 ന്നേ ഹൃദയം ഉറപ്പിക്കുന്നതു നല്ലതു. കൂടാ
രത്തിൽ ശുശ്രൂഷിക്കുന്നവൎക്കു അഹോവൃ
ത്തികഴിപ്പാൻ അവകാശമില്ലാത്ത ഒരു
യാഗപീഠം നമുക്കുണ്ടു. മഹാപുരോഹി 11
തൻ പാപപരിഹാരമായി രക്തം വിശുദ്ധ
മന്ദിരത്തിലേക്കു കൊണ്ടുപോകുന്ന മൃഗങ്ങ
ളുടെ ഉടൽ പാളയത്തിന്നു പുറത്തുവെച്ചു
ചുട്ടുകളയുന്നു. അങ്ങനെ യേശുവും സ്വ 12
ന്തരക്തത്താൽ ജനത്തെ വിശുദ്ധീകരി
ക്കേണ്ടതിന്നു നഗരവാതിലിന്നു പുറത്തു
വെച്ചു കഷ്ടം അനുഭവിച്ചു. ആകയാൽ 13
നാം അവന്റെ നിന്ദ ചുമന്നുകൊണ്ടു പാ
ളയത്തിന്നു പുറത്തു അവന്റെ അടുക്കൽ
ചെല്ലുക. ഇവിടെ നമുക്കു നിലനില്ക്കുന്ന 14
നഗരമില്ലല്ലോ, വരുവാനുള്ളതു അത്രേ
നാം അന്വേഷിക്കുന്നതു. അവൻമുഖാ 15
ന്തരം നാം ദൈവത്തിന്നു അവന്റെ നാമ
ത്തെ ഏറ്റുപറയുന്ന അധരഫലം എന്ന
സ്തോത്രയാഗം ഇടവിടാതെ അൎപ്പിക്കുക.
നന്മ ചെയ്വാനും കൂട്ടായ്മ കാണിപ്പാനും മറ 16
ക്കരുതു. ഈവക യാഗത്തിലല്ലോ ദൈവം
പ്രസാദിക്കുന്നതു. നിങ്ങളെ നടത്തുന്ന 17
വരെ അനുസരിച്ചു കീഴടങ്ങിയിരിപ്പിൻ;
അവർ കണക്കു ബോധിപ്പിക്കേണ്ടുന്നവ
രാകയാൽ നിങ്ങളുടെ ആത്മാക്കൾക്കു
വേണ്ടി ജാഗരിച്ചിരിക്കുന്നു; ഇതു അവർ
ഞരങ്ങിക്കൊണ്ടല്ല സന്തോഷത്തോടെ
ചെയ്വാൻ ഇടവരുത്തുവിൻ; അല്ലാഞ്ഞാൽ
നിങ്ങൾക്കു നന്നല്ല.
ഞങ്ങൾക്കു വേണ്ടി പ്രാൎത്ഥിപ്പിൻ. സക 18
ലത്തിലും നല്ലവരായി നടപ്പാൻ ഇച്ഛിക്ക
കൊണ്ടു ഞങ്ങൾക്കു നല്ലമനസ്സാക്ഷി ഉണ്ടെ
ന്നു ഞങ്ങൾ ഉറെച്ചിരിക്കുന്നു. എന്നെ 19
നിങ്ങൾക്കു വേഗത്തിൽ വീണ്ടും കിട്ടേണ്ട
തിന്നു നിങ്ങൾ പ്രാൎത്ഥിക്കേണം എന്നു
ഞാൻ വിശേഷാൽ അപേക്ഷിക്കുന്നു.
നിത്യനിയമത്തിന്റെ രക്തത്താൽ ആ 20
ടുകളുടെ വലിയ ഇടയനായ നമ്മുടെ
കൎത്താവായ യേശുവിനെ മരിച്ചവരുടെ
ഇടയിൽനിന്നു മടക്കിവരുത്തിയ സമാധാ

21 നത്തിന്റെ ദൈവം നിങ്ങളെ അവ
ന്റെ ഇഷ്ടം ചെയ്വാൻതക്കവണ്ണം എല്ലാ
നന്മയിലും യഥാസ്ഥാനപ്പെടുത്തി തനിക്കു
പ്രസാദമുള്ളതു യേശുക്രിസ്തുമുഖാന്തരം ന
മ്മിൽ നിവൃത്തിക്കുമാറാകട്ടെ; അവന്നു
എന്നെന്നേക്കും മഹത്വം. ആമേൻ.
22 സഹോദരന്മാരേ, ഈ പ്രബോധന
വാക്യം പൊറുത്തുകൊൾവിൻ എന്നു അ
പേക്ഷിക്കുന്നു; ചുരുക്കമായിട്ടല്ലോ ഞാൻ
23 എഴുതിയിരിക്കുന്നതു. സഹോദരനായ
തിമൊഥെയൊസ് തടവിൽനിന്നു ഇറങ്ങി
എന്നു അറിവിൻ. അവൻ വേഗത്തിൽ
വന്നാൽ ഞാൻ അവനുമായി നിങ്ങളെ
വന്നുകാണും.
നിങ്ങളെ നടത്തുന്നവർക്കു എല്ലാവർക്കും 24
സകലവിശുദ്ധന്മാർക്കും വന്ദനം ചൊല്ലു
വിൻ. ഇതല്യക്കാർ നിങ്ങൾക്കു വന്ദനം
ചൊല്ലുന്നു.
കൃപ നിങ്ങളോടെല്ലാവരോടുംകൂടെ ഇ 25
രിക്കുമാറാകട്ടെ. ആമേൻ.

THE EPISTLE OF

# JAMES

## യാക്കോബ് എഴുതിയ ലേഖനം

### ൧. അദ്ധ്യായം.

ദൈവത്തിന്റെയും കർത്താവായ
യേശുക്രിസ്തുവിന്റെയും ദാസനായ യാ
ക്കോബ് എഴുതുന്നതു: ചിതറിപ്പാർക്കുന്ന പ
2 ന്ത്രണ്ടു ഗോത്രങ്ങൾക്കും വന്ദനം. എന്റെ
സഹോദരന്മാരേ, നിങ്ങൾ വിവിധപരീ
3 ക്ഷകളിൽ അകപ്പെടുമ്പോൾ നിങ്ങളുടെ
വിശ്വാസത്തിന്റെ പരിശോധന സ്ഥിര
തയുളവാക്കുന്നു എന്നു അറിഞ്ഞു അതു അശേ
ഷം സന്തോഷം എന്നു എണ്ണുവിൻ. എ
4 ന്നാൽ നിങ്ങൾ ഒന്നിലും കുറവില്ലാതെ തി
കഞ്ഞവരും സമ്പൂർണ്ണരും ആകേണ്ടതിന്നു
സ്ഥിരതെക്കു തികഞ്ഞ പ്രവൃത്തി ഉണ്ടാകട്ടെ.
5 നിങ്ങളിൽ ഒരുത്തന്നു ജ്ഞാനം കുറവാ
കുന്നു എങ്കിൽ ഭത്സിക്കാതെ എല്ലാ
വർക്കും ഔദാര്യമായി കൊടുക്കുന്നവനായ
ദൈവത്തോടു യാചിക്കട്ടെ; അപ്പോൾ
അവന്നു ലഭിക്കും. എന്നാൽ അവൻ 6
ഒന്നും സംശയിക്കാതെ വിശ്വാസത്തോടെ
യാചിക്കേണം; സംശയിക്കുന്നവൻ കാററ
ടിച്ചു അലയുന്ന കടൽത്തിരെക്കു സമൻ.
ഇങ്ങനെയുള്ള മനുഷ്യൻ കർത്താവിങ്കൽനി 7
ന്നു വല്ലതും ലഭിക്കും എന്നു നിരൂപിക്കരുതു.
ഇരുമനസ്സുള്ള മനുഷ്യൻ തന്റെ വഴിക 8
ളിൽ ഒക്കെയും അസ്ഥിരൻ ആകുന്നു.
എന്നാൽ എളിയസഹോദരൻ തന്റെ 9
ഉയർച്ചയിലും ധനവാനോ പുല്ലിന്റെ 10
പൂപോലെ ഒഴിഞ്ഞുപോകുന്നവനാകയാൽ
തന്റെ എളിമയിലും പ്രശംസിക്കട്ടെ.
സൂര്യൻ ഉഷ്ണക്കാറെറാടെ ഉദിച്ചിട്ടു പുല്ലു ഉ 11
ണങ്ങി പൂവുതിന്നു അതിന്റെ രൂപഭംഗി
കെട്ടുപോകുന്നു. അതുപോലെ ധനവാ
നും തന്റെ പ്രയത്നങ്ങളിൽ വാടിപ്പോകും.

12 പരീക്ഷ സഹിക്കുന്ന മനുഷ്യൻ ഭാഗ്യ
വാൻ; അവൻ കൊള്ളാകുന്നവനായി തെ
ളിഞ്ഞശേഷം കൎത്താവു തന്നെ സ്നേഹിക്കു
ന്നവൎക്കു വാഗ്ദത്തം ചെയ്ത ജീവകിരീടം
13 പ്രാപിക്കും. പരീക്ഷിക്കപ്പെടുമ്പോൾ
ഞാൻ ദൈവത്താൽ പരീക്ഷിക്കപ്പെടുന്നു
എന്നു ആരും പറയരുതു. ദൈവം ദോഷ
ങ്ങളാൽ പരീക്ഷിക്കപ്പെടാത്തവൻ ആകു
ന്നു; താൻ ആരെയും പരീക്ഷിക്കുന്നതു
14 മില്ല. ഓരോരുത്തൻ പരീക്ഷിക്കപ്പെടു
ന്നതു സ്വന്തമോഹത്താൽ ആകൎഷിച്ചു
15 വശീകരിക്കപ്പെടുകയാൽ ആകുന്നു. മോ
ഹം ഗൎഭം ധരിച്ചു പാപത്തെ പ്രസവി
ക്കുന്നു; പാപം മുഴുത്തിട്ടു മരണത്തെ പെ
16 റുന്നു. എന്റെ പ്രിയസഹോദരന്മാരേ,
17 വഞ്ചിക്കപ്പെടരുതു. എല്ലാനല്ലദാനവും
തികഞ്ഞ വരം ഒക്കെയും ഉയരത്തിൽ
നിന്നു, വെളിച്ചങ്ങളുടെ പിതാവിങ്കൽ
നിന്നു ഇറങ്ങിവരുന്നു. അവന്നു വികാ
രമോ ഗതിഭേദത്താലുള്ള ആഛാദനമോ
18 ഇല്ല. നാം അവന്റെ സൃഷ്ടികളിൽ ഒരു
വിധം ആദ്യഫലമാകേണ്ടതിന്നു അവൻ
തന്റെ ഇഷ്ടം ഹേതുവായി സത്യത്തിന്റെ
വചനത്താൽ നമ്മെ ജനിപ്പിച്ചിരിക്കുന്നു.
19 പ്രിയസഹോദരന്മാരേ, നിങ്ങൾ അതു
അറിയുന്നുവല്ലോ. എന്നാൽ ഏതു മനു
ഷ്യനും കേൾപ്പാൻ വേഗതയും പറവാൻ
താമസവും കോപത്തിന്നു താമസവുമുള്ള
20 വൻ ആയിരിക്കട്ടെ. മനുഷ്യന്റെ കോ
പം ദൈവത്തിന്റെ നീതിയെ പ്രവൎത്തി
21 ക്കുന്നില്ല. ആകയാൽ എല്ലാഅഴുക്കും ദുഷ്ട
തയുടെ ആധിക്യവും വിട്ടു നിങ്ങളുടെ
ആത്മാക്കളെ രക്ഷിപ്പാൻ ശക്തിയുള്ളതും
ഉൾനട്ടതുമായ വചനം സൌമ്യതയോടെ
22 കൈക്കൊൾവിൻ. എങ്കിലും വചനം
കേൾക്ക മാത്രം ചെയ്തുകൊണ്ടു തങ്ങളെ
തന്നേ ചതിക്കാതെ അതിനെ ചെയ്യുന്നവ
രായും ഇരിപ്പിൻ. ഒരുത്തൻ വചനം 23
കേൾക്കുന്നവൻ എങ്കിലും ചെയ്യാത്തവനാ
യിരുന്നാൽ അവൻ തന്റെ സ്വാഭാവിക
മുഖം കണ്ണാടിയിൽ നോക്കുന്ന ആളോടു
ഒക്കുന്നു. അവൻ തന്നെത്താൻ കണ്ടു 24
പുറപ്പെട്ടു താൻ ഇന്ന രൂപം ആയിരുന്നു
എന്നു ഉടനെ മറന്നുപോകുന്നു. സ്വാത 25
ന്ത്ര്യത്തിന്റെ തികഞ്ഞ ന്യായപ്രമാണം
ഉറ്റുനോക്കി അതിൽ നിലനില്ക്കുന്നവ
നോ കേട്ടു മറക്കുന്നവനല്ല, പ്രവൃത്തി ചെ
യ്യുന്നവനായി താൻ ചെയ്യുന്നതിൽ ഭാഗ്യ
വാൻ ആകും. നിങ്ങളിൽ ഒരുവൻ 26
തന്റെ നാവിന്നു കടിഞ്ഞാണിടാതെ
തന്റെ ഹൃദയത്തെ വഞ്ചിച്ചുകൊണ്ടു താൻ
ഭക്തൻ എന്നു നിരൂപിച്ചാൽ അവന്റെ
ഭക്തി വ്യൎത്ഥം അത്രേ. പിതാവായ ദൈ 27
വത്തിന്റെ മുമ്പാകെ ശുദ്ധവും നിൎമ്മലവു
മായുള്ള ഭക്തിയോ: അനാഥരെയും വിധ
വമാരെയും അവരുടെ സങ്കടത്തിൽ ചെ
ന്നു കാണുന്നതും ലോകത്താലുള്ള കളങ്കം
പറ്റാതവണ്ണം തന്നെത്താൻ കാത്തുകൊ
ള്ളുന്നതും ആകുന്നു.

## ൨. അദ്ധ്യായം.

സഹോദരന്മാരേ, തേജസ്സുള്ളവനായി
നമ്മുടെ കൎത്താവായ യേശുക്രിസ്തുവിൽ വി
ശ്വസിക്കുന്ന നിങ്ങൾ മുഖപക്ഷം കാണി
ക്കരുതു. നിങ്ങളുടെ പള്ളിയിൽ മോടി 2
യുള്ള വസ്ത്രം ധരിച്ചും പൊന്മോതിരം ഇട്ടും
കൊണ്ടു ഒരുത്തനും മുഷിഞ്ഞ വസ്ത്രം ധരി
ച്ചോരു ദരിദ്രനും വന്നാൽ നിങ്ങൾ മോ 3
ടിയുള്ള വസ്ത്രം ധരിച്ചവനെ നോക്കി:
ഇവിടെ സുഖേന ഇരുന്നാലും എന്നും ദരി
ദ്രനോടു: നീ അവിടെ നില്ക്ക; അല്ലെങ്കിൽ
എന്റെ പാദപീഠത്തിങ്കൽ ഇരിക്ക എന്നും
പറയുന്നു എങ്കിൽ നിങ്ങൾ ഉള്ളിൽ പ്ര 4
മാണമില്ലാതെ ന്യായരഹിതമായി വിധി

5 കുന്നവരായില്ലയോ? പ്രിയസഹോദരന്മാ
രേ, കേൾപ്പിൻ: ദൈവം ലോകത്തിൽ ദരി
ദ്രരായവരെ വിശ്വാസത്തിൽ സമ്പന്നരും
തന്നെ സ്നേഹിക്കുന്നവൎക്കു വാഗ്ദത്തം ചെയ്ത
രാജ്യത്തിന്റെ അവകാശികളുമാകേണ്ടു
6 തിന്നു തിരഞ്ഞെടുത്തില്ലയോ? നിങ്ങളോ
ദരിദ്രനെ അപമാനിച്ചിരിക്കുന്നു. ധന
വാന്മാർ അല്ലയോ നിങ്ങളെ പീഡിപ്പി
ക്കുന്നതു? അവർ അല്ലയോ നിങ്ങളെ ന്യാ
യസ്ഥാനങ്ങളിലേക്കു ഇഴെച്ചു കൊണ്ടു
7 പോകുന്നതു? നിങ്ങളുടെമേൽ വിളിച്ചി
രിക്കുന്ന നല്ല നാമത്തെ അവർ അല്ലയോ
8 ദുഷിക്കുന്നതു? എന്നാൽ "കൂട്ടുകാരനെ
നിന്നെപ്പോലെ തന്നേ സ്നേഹിക്കേണം"
എന്ന തിരുവെഴുത്തിന്നു ഒത്തവണ്ണം രാജ
കീയന്യായപ്രമാണം നിങ്ങൾ നിവൎത്തി
9 ക്കുന്നു എങ്കിൽ നന്നു. മുഖപക്ഷം കാണി
ച്ചാലോ പാപം ചെയ്യുന്നു; നിങ്ങൾ ലംഘ
നക്കാർ എന്നു ന്യായപ്രമാണത്താൽ തെ
10 ളിയുന്നു. ഒരുത്തൻ ന്യായപ്രമാണം മുഴു
വനും അനുസരിച്ചു നടന്നിട്ടും ഒന്നിൽ
തെറ്റിയാൽ അവൻ സകലത്തിന്നും കുറ്റ
11 ക്കാരനായിത്തീൎന്നു. വ്യഭിചാരം ചെയ്യ
രുതു എന്നു കല്പിച്ചവൻ കുല ചെയ്യരുതു
എന്നും കല്പിച്ചിരിക്കുന്നു. നീ വ്യഭിചാരം
ചെയ്യുന്നില്ലെങ്കിലും കുല ചെയ്യുന്നു എങ്കിൽ
ന്യായപ്രമാണം ലംഘിക്കുന്നവനായിത്തീ
12 ൎന്നു. സ്വാതന്ത്ര്യത്തിന്റെ ന്യായപ്രമാ
ണത്താൽ വിധിക്കപ്പെടുവാനുള്ളവരെ
പ്പോലെ സംസാരിക്കയും പ്രവൎത്തിക്കയും
13 ചെയ്വിൻ. കരുണ കാണിക്കാത്തവന്നു
കരുണയില്ലാത്ത ന്യായവിധി ഉണ്ടാകും;
കരുണ ന്യായവിധിയെ ജയിച്ചു പ്രശം
സിക്കുന്നു.

14 സഹോദരന്മാരേ, ഒരുത്തൻ തനിക്കു
വിശ്വാസം ഉണ്ടു എന്നു പറകയും പ്രവൃ
ത്തികൾ ഇല്ലാതിരിക്കയും ചെയ്താൽ ഉപ
കാരം എന്തു? ആ വിശ്വാസത്താൽ അ
വൻ രക്ഷപ്രാപിക്കുമോ? ഒരു സഹോ 15
ദരനോ, സഹോദരിയോ നഗ്നരും അഹോ
വൃത്തിക്കു വക ഇല്ലാത്തവരുമായിരിക്കെ
നിങ്ങളിൽ ഒരുത്തൻ അവരോടു: സമാ 16
ധാനത്തോടെ പോയി തീ കായുകയും വി
ശപ്പടക്കുകയും ചെയ്വിൻ എന്നു പറയുന്നത
ല്ലാതെ ദേഹരക്ഷെക്കു ആവശ്യമുള്ളതു
അവൎക്കു കൊടുക്കാതിരുന്നാൽ ഉപകാരം
എന്തു? അങ്ങനെ വിശ്വാസവും പ്രവൃ 17
ത്തികളില്ലാത്തതായാൽ സ്വതവെ നിൎജ്ജീ
വമാകുന്നു. എന്നാൽ ഒരുത്തൻ: നിനക്കു 18
വിശ്വാസം ഉണ്ടു; എനിക്കു പ്രവൃത്തികൾ
ഉണ്ടു എന്നു പറയുമായിരിക്കും. നിന്റെ
വിശ്വാസം പ്രവൃത്തികൾ കൂടാതെ കാണി
ച്ചുതരിക; ഞാനും എന്റെ വിശ്വാസം
പ്രവൃത്തികളാൽ കാണിച്ചുതരാം. ദൈവം 19
ഏകൻ എന്നു നീ വിശ്വസിക്കുന്നുവോ;
കൊള്ളാം; പിശാചുകളും അങ്ങനെ വി
ശ്വസിക്കയും വിറെക്കയും ചെയ്യുന്നു. വ്യ 20
ൎത്ഥമനുഷ്യാ, പ്രവൃത്തിയില്ലാത്ത വിശ്വാ
സം നിഷ്ഫലമെന്നു ഗ്രഹിപ്പാൻ നിനക്കു മന
സ്സുണ്ടോ? നമ്മുടെ പിതാവായ അബ്രാ 21
ഹാം തന്റെ മകനായ യിസ്ഹാക്കിനെ യാ
ഗപീഠത്തിന്മേൽ അൎപ്പിച്ചിട്ടു പ്രവൃത്തി
യാൽ അല്ലയോ നീതീകരിക്കപ്പെട്ടതു? അ 22
വന്റെ പ്രവൃത്തിയോടുകൂടെ വിശ്വാസം
വ്യാപരിച്ചു എന്നും പ്രവൃത്തിയാൽ വിശ്വാ
സം പൂൎണ്ണമായി എന്നും നീ കാണുന്നുവല്ലോ.
അബ്രാഹാം ദൈവത്തെ വിശ്വസിക്കയും 23
അതു അവന്നു നീതിയായി കണക്കിടുക
യും ചെയ്തു എന്നുള്ള തിരുവെഴുത്തു നിവൃ
ത്തിയായി അവൻ ദൈവത്തിന്റെ സ്നേ
ഹിതൻ എന്നു പേർ പ്രാപിച്ചു. അങ്ങ 24
നെ മനുഷ്യൻ വെറും വിശ്വാസത്താലല്ല
പ്രവൃത്തികളാൽ തന്നേ നീതീകരിക്കപ്പെ
ടുന്നു എന്നു നിങ്ങൾ കാണുന്നു. അവ്വണ്ണം 25

രാഹാബ് എന്ന വേശ്യയും ദൂതരെ
കൈക്കൊൾകയും വേറൊരു വഴിയായി
പറഞ്ഞയക്കയും ചെയ്തതിൽ പ്രവൃത്തിക
ളാൽ അല്ലയോ നീതീകരിക്കപ്പെട്ടതു?
26 ഇങ്ങനെ ആത്മാവില്ലാത്ത ശരീരം നിൎജ്ജീ
വമായിരിക്കുന്നതുപോലെ പ്രവൃത്തിയി
ല്ലാത്ത വിശ്വാസവും നിൎജ്ജീവമാകുന്നു.

## ൩. അദ്ധ്യായം.

സഹോദരന്മാരേ, അധികം ശിക്ഷാവി
ധി വരും എന്നു അറിഞ്ഞു നിങ്ങളിൽ അ
നേകർ ഉപദേഷ്ടാക്കന്മാർ ആകരുതു.
2 നാം എല്ലാവരും പലതിലും തെറ്റിപ്പോ
കുന്നു; ഒരുത്തൻ വാക്കിൽ തെറ്റാതിരു
ന്നാൽ അവൻ ശരീരത്തെ മുഴുവനും കടി
ഞ്ഞാണിട്ടു നടത്തുവാൻ ശക്തനായി സൽ
ഗ്ഗുണപൂൎത്തിയുള്ള പുരുഷൻ ആകുന്നു.
3 കുതിരയെ അധീനമാക്കുവാൻ വായിൽ
കടിഞ്ഞാൺ ഇട്ടു അതിന്റെ ശരീരം മുഴു
4 വനും തിരിക്കുന്നുവല്ലോ. കപ്പലും എത്ര
വലിയതു ആയാലും കൊടുങ്കാറ്റടിച്ചു ഓടു
ന്നതായാലും അമരക്കാരൻ ഏറ്റവും ചെ
റിയ ചുക്കാൻകൊണ്ടു തനിക്കു ബോധിച്ച
5 ദിക്കിലേക്കു തിരിക്കുന്നു. അങ്ങനെ തന്നേ
നാവും ചെറിയ അവയവം എങ്കിലും വള
രെ വമ്പു പറയുന്നു. കുറഞ്ഞ തീ എത്ര
6 വലിയ കാടു കത്തിക്കുന്നു; നാവും ഒരു
തീ തന്നേ; അതു നമ്മുടെ അംഗങ്ങളുടെ
കൂട്ടത്തിൽ അനീതിലോകമായി ദേഹത്തെ
മുഴുവൻ മലിനമാക്കി ജീവചക്രത്തിന്നു
തീ കൊളുത്തുകയും നരകത്താൽ അതിന്നു
7 തീ പിടിക്കയും ചെയ്യുന്നു. മൃഗം, പക്ഷി,
ഇഴജാതി, ജലജന്തു ഈ വക എല്ലാം മനു
ഷ്യജാതിയോടു മരുങ്ങുന്നു, മരുങ്ങിയുമിരി
8 ക്കുന്നു. നാവിനെയോ മനുഷ്യൎക്കാൎക്കും
മരുക്കാവതല്ല; അതു അടങ്ങാത്ത ദോഷം;
9 മരണകരമായ വിഷം നിറഞ്ഞതു. അതി
നാൽ നാം കൎത്താവും പിതാവുമായവനെ
സ്തുതിക്കുന്നു; ദൈവത്തിന്റെ സാദൃശ്യ
ത്തിൽ ഉണ്ടായ മനുഷ്യരെ അതിനാൽ
ശപിക്കുന്നു. ഒരു വായിൽനിന്നു തന്നേ 10
സ്തോത്രവും ശാപവും പുറപ്പെടുന്നു. സ
ഹോദരന്മാരേ, ഇങ്ങനെ ആയിരിക്കുന്നതു
യോഗ്യമല്ല. ഉറവിന്റെ ഒരേ ദ്വാര 11
ത്തിൽനിന്നു മധുരവും കൈപ്പുമുള്ള വെ
ള്ളം പുറപ്പെട്ടുവരുമോ? സഹോദര 12
ന്മാരേ, അത്തിവൃക്ഷം ഒലിവുപഴവും മുന്തി
രിവള്ളി അത്തിപ്പഴവും കായിക്കുമോ?
ഉപ്പുറവിൽനിന്നു മധുരമുള്ള വെള്ളം പുറ
പ്പെടുകയുമില്ല.

നിങ്ങളിൽ ജ്ഞാനിയും വിവേകിയുമാ 13
യവൻ ആർ? അവൻ ജ്ഞാനലക്ഷണ
മായ സൌമ്യതയോടെ നല്ലനടപ്പിൽ
തന്റെ പ്രവൃത്തികളെ കാണിക്കട്ടെ.
എന്നാൽ നിങ്ങൾക്കു ഹൃദയത്തിൽ കൈ 14
പ്പുള്ള ഈൎഷ്യയും ശാഠ്യവും ഉണ്ടെങ്കിൽ
സത്യത്തിന്നു വിരോധമായി പ്രശംസി
ക്കയും ഭോഷ്കു പറകയുമരുതു. ഇതു ഉയ 15
രത്തിൽനിന്നു വരുന്ന ജ്ഞാനമല്ല, ഭൌ
മികവും പ്രാകൃതവും പൈശാചികവും ആ
യതത്രേ. ഈൎഷ്യയും ശാഠ്യവും ഉള്ളേട 16
ത്തു കലക്കവും സകലദുഷ്പ്രവൃത്തിയും ഉണ്ടു.
ഉയരത്തിൽനിന്നുള്ള ജ്ഞാനമോ ഒന്നാ 17
മതു നിൎമ്മലവും പിന്നെ സമാധാനവും
ശാന്തതയും അനുസരണവുമുള്ളതും കരു
ണയും സൽഫലവും നിറഞ്ഞതും പക്ഷ
പാതവും കപടവും ഇല്ലാത്തതുമാകുന്നു.
എന്നാൽ സമാധാനം ഉണ്ടാക്കുന്നവർ 18
സമാധാനത്തിൽ വിതെച്ച നീതി എന്ന
ഫലം കൊയ്യും.

## ൪. അദ്ധ്യായം.

നിങ്ങളിൽ ശണ്ഠയും കലഹവും എവിടെ
നിന്നു? നിങ്ങളുടെ അവയവങ്ങളിൽ പോ

രാടുന്ന ഭോഗേച്ഛകളിൽ നിന്നല്ലയോ?
2 നിങ്ങൾ മോഹിച്ചിട്ടും, പ്രാപിക്കുന്നില്ല;
നിങ്ങൾ കൊല്ലുകയും അസൂയപ്പെടുകയും
ചെയ്തിട്ടും ഒന്നും സാധിക്കുന്നില്ല; നിങ്ങൾ
കലഹിക്കയും ശണ്ഠയിടുകയും ചെയ്തിട്ടും
3 യാചിക്കായ്കകൊണ്ടു കിട്ടുന്നില്ല. നി
ങ്ങൾ യാചിക്കുന്നു എങ്കിലും നിങ്ങളുടെ
ഭോഗങ്ങളിൽ ചെലവിടേണ്ടതിന്നു വല്ലാ
തെ യാചിക്കകൊണ്ടു ഒന്നും ലഭിക്കുന്നില്ല.
4 വ്യഭിചാരിണികളായുള്ളോരേ, ലോകസ്നേ
ഹം ദൈവത്തോടു ശത്രുത്വം ആകുന്നു
എന്നു നിങ്ങൾ അറിയുന്നില്ലയോ? ആക
യാൽ ലോകത്തിന്റെ സ്നേഹിതൻ ആകു
വാൻ ഇച്ഛിക്കുന്നവനെല്ലാം ദൈവത്തി
5 ന്റെ ശത്രുവായിത്തീരുന്നു. അല്ലെങ്കിൽ
തിരുവെഴുത്തു വെറുതെ സംസാരിക്കുന്നു
എന്നു തോന്നുന്നുവോ? അവൻ നമ്മിൽ
വസിക്കുമാറാക്കിയ ആത്മാവു അസൂയെ
6 ക്കായി കാംക്ഷിക്കുന്നുവോ? എന്നാൽ അ
വൻ അധികം കൃപ നല്കുന്നു; അതുകൊ
ണ്ടു "ദൈവം നിഗളികളോടു എതിർത്തു
നില്ക്കയും താഴ്മയുള്ളവൎക്കു കൃപ നല്കുകയും
7 ചെയ്യുന്നു" എന്നു പറഞ്ഞിരിക്കുന്നു. ആക
യാൽ നിങ്ങൾ ദൈവത്തിന്നു കീഴടങ്ങു
വിൻ; പിശാചിനോടു എതിർത്തുനില്പിൻ;
എന്നാൽ അവൻ നിങ്ങളെ വിട്ടു ഓടി
8 പ്പോകും. ദൈവത്തോടു അടുത്തുചെല്ലു
വിൻ; എന്നാൽ അവൻ നിങ്ങളോടു അടു
ത്തുവരും. പാപികളേ, കൈകളെ വെ
ടിപ്പാക്കുവിൻ; ഇരുമനസ്സുള്ളോരേ, ഹൃദ
9 യങ്ങളെ ശുദ്ധീകരിപ്പിൻ; സങ്കടപ്പെട്ടു
ദുഃഖിച്ചു കരവിൻ; നിങ്ങളുടെ ചിരി ദുഃഖ
മായും സന്തോഷം വിഷാദമായും തീരട്ടെ.
10 കർത്താവിന്റെ സന്നിധിയിൽ താഴുവിൻ;
എന്നാൽ അവൻ നിങ്ങളെ ഉയർത്തും.
11 സഹോദരന്മാരേ, അന്യോന്യം ദുഷി
ക്കരുതു; തന്റെ സഹോദരനെ ദുഷിക്ക
യും വിധിക്കയും ചെയ്യുന്നവൻ ന്യായപ്ര
മാണത്തെ ദുഷിക്കയും ന്യായപ്രമാണ
ത്തെ വിധിക്കയും ചെയ്യുന്നു. ന്യായപ്ര
മാണത്തെ വിധിക്കുന്നു എങ്കിൽ നീ ന്യായ
പ്രമാണത്തെ അനുഷ്ഠിക്കുന്നവനല്ല, വി
ധിക്കുന്നവനത്രേ. ന്യായപ്രമാണകർത്താ 12
വും ന്യായാധിപതിയും ഒരുവനേയുള്ളു:
രക്ഷിപ്പാനും നശിപ്പിപ്പാനും ശക്തനായ
വൻ തന്നേ; കൂട്ടുകാരനെ വിധിപ്പാൻ
നീ ആർ?
ഇന്നോ നാളെയോ ഞങ്ങൾ ഇന്ന പട്ട 13
ണത്തിൽ പോയി അവിടെ ഒരാണ്ടു കഴി
ച്ചു വ്യാപാരം ചെയ്തു ലാഭം ഉണ്ടാക്കും എ
ന്നു പറയുന്നവരേ, കേൾപ്പിൻ: നാള 14
ത്തേതു നിങ്ങൾ അറിയുന്നില്ലല്ലോ; നിങ്ങ
ളുടെ ജീവൻ എങ്ങനെയുള്ളതു? അല്പനേ
രത്തേക്കു കാണുന്നതും പിന്നെ മറഞ്ഞുപോ
കുന്നതുമായ ആവിയല്ലോ. കർത്താവിന്നു 15
ഇഷ്ടം ഉണ്ടെങ്കിൽ ഞങ്ങൾ ജീവിച്ചിരുന്നു
ഇന്നിന്നതു ചെയ്യും എന്നല്ലയോ പറയേ
ണ്ടതു. നിങ്ങളോ വമ്പു പറഞ്ഞു പ്രശം 16
സിക്കുന്നു; ഈവക പ്രശംസ എല്ലാം
ദോഷം ആകുന്നു. നന്മ ചെയ്‌വാൻ അ 17
റിഞ്ഞിട്ടും ചെയ്യാത്തവന്നു അതു പാപം
തന്നേ.

## ൫. അദ്ധ്യായം.

**അ**ല്ലയോ ധനവാന്മാരേ, നിങ്ങളുടെ
മേൽ വരുന്ന ദുരിതങ്ങൾനിമിത്തം കര
ഞ്ഞു മുറയിടുവിൻ. നിങ്ങളുടെ ധനം 2
ദ്രവിച്ചും ഉടുപ്പു പുഴുവരിച്ചും പോയി.
നിങ്ങളുടെ പൊന്നും വെള്ളിയും കറപിടി 3
ച്ചു; ആ കറ നിങ്ങളുടെ നേരെ സാക്ഷി
യാകും; അതു തീപോലെ നിങ്ങളുടെ
ജഡത്തെ തിന്നുകളയും. അന്ത്യകാല
ത്തു നിങ്ങൾ നിക്ഷേപങ്ങളെ ശേഖരി
ച്ചിരിക്കുന്നു. നിങ്ങളുടെ നിലങ്ങളെ 4

കൊയ്ത വേലക്കാരുടെ കൂലി നിങ്ങൾ പി
ടിച്ചുവല്ലോ; അതു നിങ്ങളുടെ അടുക്കൽ
നിന്നു നിലവിളിക്കുന്നു. കൊയ്തവരുടെ
മുറവിളി സൈന്യങ്ങളുടെ കൎത്താവിന്റെ
5 ചെവിയിൽ എത്തിയിരിക്കുന്നു. നിങ്ങൾ
ഭൂമിയിൽ ആഡംബരത്തോടെ സുഖിച്ചു
പുളെച്ചു കുലദിവസത്തിൽ എന്നപോലെ
നിങ്ങളുടെ ഹൃദയത്തെ പോഷിപ്പിച്ചിരി
6 ക്കുന്നു. നിങ്ങൾ നീതിമാനെ കുററം വി
ധിച്ചു കൊന്നു; അവൻ നിങ്ങളോടു മറു
ത്തുനില്ക്കുന്നതുമില്ല.
7 എന്നാൽ സഹോദരന്മാരേ, കൎത്താവി
ന്റെ പ്രത്യക്ഷതവരെ ദീൎഘക്ഷമയോടി
രിപ്പിൻ; കൃഷിക്കാരൻ ഭൂമിയുടെ വില
യേറിയ ഫലത്തിന്നു കാത്തുകൊണ്ടു മുന്മഴ
യും പിന്മഴയും അതിന്നു കിട്ടുവോളം ദീൎഘ
8 ക്ഷമയോടിരിക്കുന്നുവല്ലോ. നിങ്ങളും ദീ
ൎഘക്ഷമയോടിരിപ്പിൻ; നിങ്ങളുടെ ഹൃദ
യം സ്ഥിരമാക്കുവിൻ; കൎത്താവിന്റെ പ്ര
9 ത്യക്ഷത സമീപിച്ചിരിക്കുന്നു. സഹോദ
രന്മാരേ, വിധിക്കപ്പെടാതിരിപ്പാൻ ഒരു
വന്റെ നേരെ ഒരുവൻ ഞരങ്ങിപ്പോക
രുതു; ഇതാ, ന്യായാധിപതി വാതില്ക്കൽ
10 നില്ക്കുന്നു. സഹോദരന്മാരേ, കൎത്താവി
ന്റെ നാമത്തിൽ സംസാരിച്ച പ്രവാചക
ന്മാരെ കഷ്ടാനുഭവത്തിന്നും ദീൎഘക്ഷമെ
ക്കും ദൃഷ്ടാന്തമായി വിചാരിച്ചുകൊൾവിൻ.
11 സഹിഷ്ണുത കാണിച്ചവരെ നാം ഭാഗ്യവാ
ന്മാർ എന്നു പുകഴ്ത്തുന്നു. യോബിന്റെ
സഹിഷ്ണുത നിങ്ങൾ കേട്ടും കൎത്താവു വരു
ത്തിയ അവസാനം കണ്ടുമിരിക്കുന്നു.
കൎത്താവു മഹാകരുണയും മനസ്സലിവുമു
ള്ളവനല്ലോ.
12 വിശേഷാൽ സഹോദരന്മാരേ, സ്വൎഗ്ഗ
ത്തെയോ ഭൂമിയെയോ മററു യാതൊന്നി
നെയുമോ ചൊല്ലി സത്യം ചെയ്യരുതു; ശി
ക്ഷാവിധിയിൽ അകപ്പെടാതിരിപ്പാൻ നി
ങ്ങൾ ഉവ്വ എന്നു പറഞ്ഞാൽ ഉവ്വ എന്നും
ഇല്ല എന്നു പറഞ്ഞാൽ ഇല്ല എന്നും ഇരി
ക്കട്ടെ.
നിങ്ങളിൽ കഷ്ടമനുഭവിക്കുന്നവൻ പ്രാ 13
ൎത്ഥിക്കട്ടെ; സുഖം അനുഭവിക്കുന്നവൻ
പാട്ടു പാടട്ടെ. നിങ്ങളിൽ ദീനമായി കി 14
ടക്കുന്നവൻ സഭയിലെ മൂപ്പന്മാരെ വരു
ത്താട്ടെ. അവർ കൎത്താവിന്റെ നാമത്തിൽ
അവനെ എണ്ണ പൂശി അവന്നു വേണ്ടി
പ്രാൎത്ഥിക്കട്ടെ. എന്നാൽ വിശ്വാസത്തോ 15
ടുകൂടിയ പ്രാൎത്ഥന ദീനക്കാരനെ രക്ഷി
ക്കും; കൎത്താവു അവനെ എഴുന്നേല്പിക്കും;
അവൻ പാപം ചെയ്തിട്ടുണ്ടെങ്കിൽ അവ
നോടു ക്ഷമിക്കും. എന്നാൽ നിങ്ങൾക്കു 16
രോഗശാന്തി വരേണ്ടതിന്നു തമ്മിൽ പാ
പങ്ങളെ ഏററുപറഞ്ഞു ഒരുവന്നു വേണ്ടി
ഒരുവൻ പ്രാൎത്ഥിപ്പിൻ. നീതിമാന്റെ
ശ്രദ്ധയോടുകൂടിയ പ്രാൎത്ഥന വളരെ ഫലി
ക്കുന്നു. ഏലീയാവു നമുക്കു സമസ്വഭാവ 17
മുള്ള മനുഷ്യൻ ആയിരുന്നു; മഴ പെയ്യാ
തിരിക്കേണ്ടതിന്നു അവൻ പ്രാൎത്ഥനയിൽ
അപേക്ഷിച്ചു; മൂന്നു സംവത്സരവും ആറു
മാസവും ദേശത്തു മഴ പെയ്തില്ല. അവൻ 18
വീണ്ടും പ്രാൎത്ഥിച്ചപ്പോൾ ആകാശത്തുനി
ന്നു മഴ പെയ്തു, ഭൂമിയിൽ ധാന്യം വിളഞ്ഞു.
സഹോദരന്മാരേ, നിങ്ങളിൽ ഒരുവൻ 19
സത്യം വിട്ടു തെററിപ്പോകയും അവനെ
ഒരുവൻ തിരിച്ചുവരുത്തുകയും ചെയ്താൽ
പാപിയെ നേൎവ്വഴിക്കു ആക്കുന്നവൻ അ 20
വന്റെ പ്രാണനെ മരണത്തിൽനിന്നു
രക്ഷിക്കയും പാപങ്ങളുടെ ബഹുത്വം
മറെക്കയും ചെയ്യും എന്നു അവൻ അറി
ഞ്ഞുകൊള്ളട്ടെ.

# THE FIRST EPISTLE OF

# PETER

## പത്രൊസ് എഴുതിയ ഒന്നാം ലേഖനം

### ൧. അദ്ധ്യായം.

യേശുക്രിസ്തുവിൻെറ അപ്പൊസ്തലനാ
യ പത്രൊസ് പൊന്തൊസിലും ഗലാത്യ
യിലും കപ്പദൊക്യയിലും ആസ്യയിലും ബി
ഥുന്യയിലും ചിതറിപ്പാൎക്കുന്ന പരദേശിക
2 ളും പിതാവായ ദൈവത്തിൻെറ മുന്നറി
വിന്നു ഒത്തവണ്ണം ആത്മാവിൻെറ വിശു
ദ്ധീകരണം പ്രാപിച്ചു അനുസരണം കാ
ണിപ്പാനും യേശുക്രിസ്തുവിൻെറ രക്ത
ത്താൽ തളിക്കപ്പെടുവാനുമായി വ്യതന്മാരു
മായവൎക്കു എഴുതുന്നതു: നിങ്ങൾക്കു കൃപ
യും സമാധാനവും വൎദ്ധിക്കുമാറാകട്ടെ.
3 നമ്മുടെ കൎത്താവായ യേശുക്രിസ്തുവി
ൻെറ പിതാവായ ദൈവത്തിന്നു സ്തോത്രം.
അവൻ മരിച്ചവരുടെ ഇടയിൽനിന്നുള്ള
യേശുക്രിസ്തുവിൻെറ പുനരുത്ഥാനത്താൽ
തൻെറ കരുണാധിക്യപ്രകാരം നമ്മെ
4 ജീവനുള്ള പ്രത്യാശെക്കായി, അന്ത്യകാല
ത്തിൽ വെളിപ്പെടുവാൻ ഒരുങ്ങിയിരിക്കു
ന്ന രക്ഷെക്കു വിശ്വാസത്താൽ ദൈവശ
ക്തിയിൽ കാക്കപ്പെടുന്ന നിങ്ങൾക്കു വേ
ണ്ടി സ്വൎഗ്ഗത്തിൽ സൂക്ഷിച്ചിരിക്കുന്നതും
5 ക്ഷയം, മാലിന്യം, വാട്ടം എന്നിവ ഇല്ലാ
ത്തതുമായ അവകാശത്തിന്നായി തന്നേ
6 വീണ്ടും ജനിപ്പിച്ചിരിക്കുന്നു. അതിൽ
നിങ്ങൾ ഇപ്പോൾ അല്പനേരത്തേക്കു നാ
നാപരീക്ഷകളാൽ ദുഃഖിച്ചിരിക്കേണ്ടിവ
7 ന്നാലും ആനന്ദിക്കുന്നു. അഴിഞ്ഞുപോകു
ന്നതും തീയിൽ ശോധന കഴിക്കുന്നതുമായ
പൊന്നിനെക്കാൾ നിങ്ങളുടെ വിശ്വാസ
ത്തിൻെറ പരിശോധന വിലയേറിയതു
എന്നു യേശുക്രിസ്തുവിൻെറ പ്രത്യക്ഷത
യിൽ പുകഴ്ചെക്കും തേജസ്സിന്നും മാനത്തി
ന്നുമായി കാണ്മാൻ അങ്ങനെ ഇടവരും.
അവനെ നിങ്ങൾ കണ്ടിട്ടില്ലെങ്കിലും സ്നേ 8
ഹിക്കുന്നു; ഇപ്പോൾ കാണാതെ വിശ്വ
സിച്ചുംകൊണ്ടു നിങ്ങളുടെ വിശ്വാസത്തി 9
ൻെറ അന്തമായ ആത്മരക്ഷ പ്രാപിക്ക
യും പറഞ്ഞു തീരാത്തതും മഹിമയുള്ളതു
മായ സന്തോഷത്തോടെ ആനന്ദിക്കയും
ചെയ്യുന്നു. നിങ്ങൾക്കു വരുവാനിരുന്ന 10
കൃപയെക്കുറിച്ചു പ്രവചിച്ച പ്രവാചക
ന്മാർ ഈ രക്ഷയെ ആരാഞ്ഞു അന്വേഷി
ച്ചിരുന്നു. അവരിലുള്ള ക്രിസ്തുവിൻ ആ 11
ത്മാവു ക്രിസ്തുവിന്നു വരേണ്ടിയ കഷ്ടങ്ങ
ളെയും പിൻവരുന്ന മഹിമയെയും മുമ്പിൽ
കൂട്ടി സാക്ഷീകരിച്ചപ്പോൾ സൂചിപ്പിച്ച
സമയം ഏതോ എങ്ങിനെയുള്ളതോ എ
ന്നു പ്രവാചകന്മാർ ആരാഞ്ഞുനോക്കി,
തങ്ങൾക്കായിട്ടല്ല നിങ്ങൾക്കായിട്ടത്രേ ത 12
ങ്ങൾ ആ ശുശ്രൂഷ ചെയ്യുന്നു എന്നു അവ
ൎക്കു വെളിപ്പെട്ടു; സ്വൎഗ്ഗത്തിൽനിന്നു അയ
ച്ച പരിശുദ്ധാത്മാവിനാൽ നിങ്ങളോടു സു
വിശേഷം അറിയിച്ചവർ അതു ഇപ്പോൾ
നിങ്ങളെ ഗ്രഹിപ്പിച്ചിരിക്കുന്നു. അതി
ലേക്കു ദൈവദൂതന്മാരും കുനിഞ്ഞുനോക്കു
വാൻ ആഗ്രഹിക്കുന്നു.

13 ആകയാൽ നിങ്ങളുടെ മനസ്സ ഉറപ്പി
ച്ച നിൎമ്മദരായി യേശുക്രിസ്തുവിന്റെ പ്ര
ത്യക്ഷതയിങ്കൽ നിങ്ങൾക്ക വരുവാനുള്ള
കൃപയിൽ പൂൎണ്ണപ്രത്യാശ വെച്ചുകൊൾ
14 വിൻ. പണ്ട നിങ്ങളുടെ അജ്ഞാനകാല
ത്തു ഉണ്ടായിരുന്ന മോഹങ്ങളെ മാതൃകയാ
15 ക്കാതെ നിങ്ങളെ വിളിച്ച വിശുദ്ധ
ന ഒത്തവണ്ണം ആചരണമുള്ള മക്ക
ളായി എല്ലാനടപ്പിലും വിശുദ്ധരാകുവിൻ.
16 "ഞാൻ വിശുദ്ധൻ ആകയാൽ നിങ്ങളും
വിശുദ്ധരായിരിപ്പിൻ" എന്ന എഴുതിയി
17 രിക്കുന്നുവല്ലൊ. മുഖപക്ഷം കൂടാതെ
ഓരോരുത്തന്റെ പ്രവൃത്തിക്കു തക്കവണ്ണം
ന്യായം വിധിക്കുന്നവനെ നിങ്ങൾ പിതാ
വു എന്ന വിളിക്കുന്നു എങ്കിൽ നിങ്ങളുടെ
പ്രവാസകാലം ഭയത്തോടെ കഴിപ്പിൻ.
18 വ്യൎത്ഥവും പിതൃപാരമ്പൎയ്യവുമായുള്ള നിങ്ങ
ളുടെ നടപ്പിൽനിന്ന നിങ്ങളെ വീണ്ടെടു
ത്തിരിക്കുന്നതു പൊന്ന, വെള്ളി മുതലായ
അഴിഞ്ഞുപോകുന്ന വസ്തുക്കളെക്കൊണ്ടല്ല,
19 ക്രിസ്തു എന്ന നിൎദ്ദോഷവും നിഷ്കളങ്കവു
മായ കുഞ്ഞാടിന്റെ വിലയേറിയ രക്തം
കൊണ്ടത്രെ എന്ന നിങ്ങൾ അറിയുന്നുവ
20 ല്ലൊ. അവൻ ലോകസ്ഥാപനത്തിന
മുമ്പെ മുന്നറിയപ്പെട്ടവനും അവൻമുഖാ
ന്തരം ദൈവത്തിൽ വിശ്വസിക്കുന്ന നി
ങ്ങൾനിമിത്തം ഈ അന്ത്യകാലത്തു വെളി
21 പ്പെട്ടവനും ആകുന്നു. നിങ്ങളുടെ വി
ശ്വാസവും പ്രത്യാശയും ദൈവത്തിൽ വെ
ച്ചുകൊള്ളേണ്ടതിന്ന ദൈവം അവനെ
മരിച്ചവരുടെ ഇടയിൽനിന്ന എഴുന്നെ
ല്പിച്ചു, അവന്ന തേജസ്സ കൊടുത്തുമിരിക്കു
22 ന്നു. എന്നാൽ സത്യം അനുസരിക്കയാൽ
നിങ്ങളുടെ ആത്മാക്കളെ നിൎവ്വ്യാജമായ
സഹോദരപ്രീതിക്കായി നിൎമ്മലീകരിച്ചി
രിക്കകൊണ്ട ഹൃദയപൂൎവ്വം അന്യോന്യം
23 ഉറച്ച സ്നേഹിപ്പിൻ. കെടുന്ന ബീജത്താ
ലല്ല കെടാത്തതിനാൽ, ജീവനുള്ളതും
നിലനില്ക്കുന്നതുമായ ദൈവവചനത്താൽ
തന്നെ, നിങ്ങൾ വീണ്ടും ജനിച്ചിരിക്കുന്നു.
"സകലജഡവും പുല്ലുപോലെയും അതി 24
ന്റെ ഭംഗി എല്ലാം പുല്ലിന്റെ പൂപോ
ലെയും ആകുന്നു; പുല്ല വാടി, പൂവുതിൎന്ന
പോയി; കൎത്താവിന്റെ വചനമൊ എ 25
ന്നേക്കും നിലനില്ക്കുന്നു." അതു ആകുന്നു
നിങ്ങളോടു പ്രസംഗിച്ച വചനം.

## ൨. അദ്ധ്യായം.

ആകയാൽ സകലദുഷ്ടതയും എല്ലാചതി
വും വ്യാജഭാവവും അസൂയയും എല്ലാദു
ഷണയും നീക്കിക്കളഞ്ഞു ഇപ്പോൾ ജനിച്ച 2
ശിശുക്കളെപ്പോലെ രക്ഷെക്കായി വളരു
വാൻ വചനം എന്ന മായമില്ലാത്ത പാൽ
കുടിപ്പാൻ വാഞ്ഛിപ്പിൻ. കൎത്താവു ദയാ 3
ലു എന്ന നിങ്ങൾ ആസ്വാദിച്ചിട്ടുണ്ടല്ലൊ.
മനുഷ്യർ തള്ളിയതെങ്കിലും ദൈവസന്നി 4
ധിയിൽ ശ്രേഷ്ഠവും മാന്യവുമായ ജീവനു
ള്ള കല്ലായ അവന്റെ അടുക്കൽ വന്നിട്ടു
നിങ്ങളും ജീവനുള്ള കല്ലുകൾ എന്നപോ 5
ലെ ആത്മികഗൃഹമായി യേശുക്രിസ്തു മുഖാ
ന്തരം ദൈവത്തിന്ന പ്രസാദമുള്ള ആത്മി
കയാഗം കഴിപ്പാന്തക്ക വിശുദ്ധപുരോഹി
തവൎഗ്ഗമാകേണ്ടതിന്ന പണിയപ്പെടുന്നു.
"ഞാൻ ശ്രേഷ്ഠവും മാന്യവുമായൊരു മൂല 6
ക്കല്ല സീയോനിൽ ഇടുന്നു; അവനിൽ
വിശ്വസിക്കുന്നവൻ ലജ്ജിച്ചുപോകയി
ല്ല" എന്ന തിരുവെഴുത്തിൽ കാണുന്നുവ
ല്ലൊ. വിശ്വസിക്കുന്ന നിങ്ങൾക്ക ആ 7
മാന്യതയുണ്ട; വിശ്വസിക്കാത്തവൎക്കൊ
"വീടു പണിയുന്നവർ തള്ളിക്കളഞ്ഞ
കല്ല തന്നെ മൂലക്കല്ലും ഇടൎച്ചക്കല്ലും തട
ങ്ങൽപാറയുമായിത്തീൎന്നു." അവർ വ 8
ചനം അനുസരിക്കായ്കയാൽ ഇടറിപ്പോകു
ന്നു; അതിന്ന അവരെ വെച്ചുമിരിക്കുന്നു.

9 നിങ്ങളൊ അന്ധകാരത്തിൽനിന്നു തന്റെ
അത്ഭുതപ്രകാശത്തിലെക്കു നിങ്ങളെ വിളി
ച്ചവന്റെ സൽഗ്ഗുണങ്ങളെ ഘോഷിപ്പാ
ന്തക്കവണ്ണം തിരഞ്ഞെടുക്കപ്പെട്ട ഒരു ജാ
തിയും രാജകീയപുരോഹിതവൎഗ്ഗവും വിശു
ദ്ധവംശവും സ്വന്തജനവും ആകുന്നു.
10 മുമ്പെ നിങ്ങൾ ജനമല്ലാത്തവർ; ഇപ്പൊ
ഴൊ ദൈവത്തിന്റെ ജനം; കരുണ ലഭി
ക്കാത്തവർ; ഇപ്പൊഴൊ കരുണ ലഭിച്ച
വർ തന്നെ.
11 പ്രിയമുള്ളവരെ, പ്രവാസികളും പര
ദേശികളുമായ നിങ്ങളെ ആത്മാവിനോടു
പോരാടുന്ന ജഡമോഹങ്ങളെ വിട്ടകന്നു
12 ജാതികൾ നിങ്ങളെ ദുഷ്പ്രവൃത്തിക്കാർ എ
ന്നു ദുഷിക്കുന്തോറും നിങ്ങളുടെ നല്ലപ്ര
വൃത്തികളെ കണ്ടറിഞ്ഞിട്ടു സന്ദൎശനദിവ
സത്തിൽ ദൈവത്തെ മഹത്വപ്പെടുത്തേ
ണ്ടതിന്നു അവരുടെ ഇടയിൽ നിങ്ങളുടെ
നടപ്പു നന്നായിരിക്കേണം എന്നു ഞാൻ
പ്രബോധിപ്പിക്കുന്നു.
13 സകലമാനുഷനിയമത്തിന്നും കൎത്താ
14 വിൻനിമിത്തം കീഴടങ്ങുവിൻ. ശ്രേഷ്ഠാ
ധികാരി എന്നുവെച്ചു രാജാവിന്നും ദുഷ്പ്ര
വൃത്തിക്കാരുടെ ദണ്ഡനത്തിന്നും സൽപ്ര
വൃത്തിക്കാരുടെ മാനത്തിന്നുമായി അവ
നാൽ അയക്കപ്പെട്ടവർ എന്നുവെച്ചു നാടു
15 വാഴികൾക്കും കീഴടങ്ങുവിൻ. നിങ്ങൾ
നന്മചെയ്തുകൊണ്ടു ബുദ്ധിയില്ലാത്ത മനു
ഷ്യരുടെ ഭോഷത്വം മിണ്ടാതാക്കേണം
16 എന്നുള്ളതു ദൈവേഷ്ടം ആകുന്നു. സ്വ
തന്ത്രരായും സ്വാതന്ത്ര്യം ദുഷ്ടതെക്കു മറയാ
ക്കാതെ ദൈവത്തിന്റെ ദാസന്മാരായും
17 നടപ്പിൻ. എല്ലാവരെയും ബഹുമാനി
പ്പിൻ; സഹോദരവൎഗ്ഗത്തെ സ്നേഹിപ്പിൻ;
ദൈവത്തെ ഭയപ്പെടുവിൻ; രാജാവിനെ
ബഹുമാനിപ്പിൻ.
18 വേലക്കാരേ, പൂൎണ്ണഭയത്തോടെ യജ
മാനന്മാൎക്കു, നല്ലവൎക്കും ശാന്തന്മാൎക്കും മാത്ര
മല്ല, മൂഖന്മാൎക്കും കൂടെ കീഴടങ്ങിയിരി
പ്പിൻ. ഒരുത്തൻ ദൈവത്തെക്കുറിച്ചുള്ള 19
മനോബോധംനിമിത്തം അന്യായമായി
കഷ്ടവും ദുഃഖവും സഹിച്ചാൽ അതു പ്ര
സാദം ആകുന്നു. നിങ്ങൾ കുററം ചെയ്തിട്ടു 20
അടികൊള്ളുന്നതു സഹിച്ചാൽ എന്തു യശ
സ്സുള്ളു? അല്ല, നന്മ ചെയ്തിട്ടു കഷ്ടം സഹി
ച്ചാൽ അതു ദൈവത്തിന്നു പ്രസാദം.
അതിന്നായിട്ടല്ലോ നിങ്ങളെ വിളിച്ചിരി 21
ക്കുന്നതു. ക്രിസ്തുവും നിങ്ങൾക്കു വേണ്ടി
കഷ്ടം അനുഭവിച്ചു, നിങ്ങൾ അവന്റെ
കാൽച്ചുവടു പിന്തുടരുവാൻ ഒരു മാതൃ
ക വെച്ചേച്ചുപോയിരിക്കുന്നു. അവൻ 22
പാപം ചെയ്തിട്ടില്ല; അവന്റെ വായിൽ
വഞ്ചന ഒന്നും ഉണ്ടായിരുന്നില്ല. തന്നെ 23
ശകാരിച്ചിട്ടു പകരം ശകാരിക്കാതെയും
കഷ്ടം അനുഭവിച്ചിട്ടു ഭീഷണം പറയാ
തെയും ന്യായമായി വിധിക്കുന്നവങ്കൽ
കാൎയ്യം ഭരമേല്പിക്കയത്രെ ചെയ്തതു. നാം 24
പാപം സംബന്ധിച്ചു മരിച്ചു നീതിക്കു ജീ
വിക്കേണ്ടതിന്നു അവൻ തന്റെ ശരീര
ത്തിൽ നമ്മുടെ പാപങ്ങളെ ചുമന്നുകൊണ്ടു
ക്രൂശിന്മേൽ കയറി; അവന്റെ അടിപ്പി
ണരാൽ നിങ്ങൾക്കു സൌഖ്യം വന്നിരിക്കു
ന്നു. നിങ്ങൾ തെററി ഉഴലുന്ന ആടുകളെ 25
പ്പോലെ ആയിരുന്നു; ഇപ്പോഴൊ നിങ്ങ
ളുടെ ആത്മാക്കളുടെ ഇടയനും അദ്ധ്യക്ഷ
നുമായവങ്കലേക്കു മടങ്ങിവന്നിരിക്കുന്നു.

## ൩. അദ്ധ്യായം.

ഭാൎയ്യമാരേ, നിങ്ങളുടെ ഭൎത്താക്കന്മാൎക്കു
കീഴടങ്ങിയിരിപ്പിൻ; അവരിൽ വല്ലവ
രും വചനം അനുസരിക്കാത്തപക്ഷം ഭയ
ത്തോടുകൂടിയ നിങ്ങളുടെ നിൎമ്മലമായ
നടപ്പു കണ്ടറിഞ്ഞു വചനം കൂടാതെ ഭാ 2
ൎയ്യമാരുടെ നടപ്പിനാൽ ചേൎന്നുവരുവാൻ

3 ഇടയാകം. നിങ്ങളുടെ അലങ്കാരം തല
മുടി പിന്നുന്നതും പൊന്നണിയുന്നതും
വസ്ത്രം ധരിക്കുന്നതും ഇങ്ങനെ പുറമേയു
4 ള്ളതല്ല, സൌമ്യതയും സാവധാനതയുമു
ള്ള മനസ്സ എന്ന അക്ഷയഭൂഷണമായ ഹൃദ
യത്തിന്റെ ഗുപ്തമനുഷ്യൻ തന്നേ ആയി
രിക്കേണം; അതു ദൈവസന്നിധിയിൽ
5 വിലയേറിയതാകുന്നു. ഇങ്ങനെയല്ലോ
പണ്ടു ദൈവത്തിൽ പ്രത്യാശവെച്ചിരുന്ന
വിശുദ്ധസ്ത്രീകൾ തങ്ങളെത്തന്നേ അലങ്ക
രിച്ചു ഭൎത്താക്കന്മാൎക്കു കീഴടങ്ങിയിരുന്നതു.
6 അങ്ങനെ സാറാ അബ്രാഹാമിനെ യജമാ
നൻ എന്നു വിളിച്ചു അനുസരിച്ചിരുന്നു;
നന്മ ചെയ്തു യാതൊരു ഭീഷണിയും പേടി
ക്കാതിരുന്നാൽ നിങ്ങൾ അവളുടെ മക്കൾ
ആയിത്തീരും.
7 അങ്ങനെ തന്നേ ഭൎത്താക്കന്മാരേ, നി
ങ്ങളുടെ പ്രാൎത്ഥനെക്കു മുടക്കം വരാതിരി
ക്കേണ്ടതിന്നു വിവേകത്തോടെ ഭാൎയ്യമാരോ
ടുകൂടെ വസിച്ചു, സ്ത്രീജനം ബലഹീന
പാത്രം എന്നും അവർ ജീവന്റെ കൃപെക്കു
കൂട്ടവകാശികൾ എന്നും ഓൎത്തു അവൎക്കു
ബഹുമാനം കൊടുപ്പിൻ.
8 തീൎച്ചെക്കു എല്ലാവരും ഐകമത്യവും
സഹതാപവും സഹോദരപ്രീതിയും മന
സ്സലിവും വിനയബുദ്ധിയുമുള്ളവരായിരി
9 പ്പിൻ. ദോഷത്തിന്നു ദോഷവും ശകാര
ത്തിന്നു ശകാരവും പകരം ചെയ്യാതെ നി
ങ്ങൾ അനുഗ്രഹം അനുഭവിക്കേണ്ടതിന്നു
വിളിക്കപ്പെട്ടതുകൊണ്ടു അനുഗ്രഹിക്കുന്ന
വരായിരിപ്പിൻ.
10 "ജീവനെ ആഗ്രഹിക്കയും ശുഭകാ
ലം കാണ്മാൻ ഇച്ഛിക്കയും ചെയ്യുന്നവൻ
ദോഷം ചെയ്യാതെ തന്റെ നാവിനെ
യും വ്യാജം പറയാതെ അധരത്തെയും
11 അടക്കിക്കൊള്ളട്ടെ. അവൻ ദോഷം
വിട്ടകന്നു ഗുണം ചെയ്തു സമാധാനം
അന്വേഷിച്ചു പിന്തുടരുകയും ചെയ്യ
ട്ടെ. കൎത്താവിന്റെ കണ്ണു നീതിമാ 12
ന്മാരുടെ മേലും അവന്റെ ചെവി അ
വരുടെ പ്രാൎത്ഥനെക്കും തുറന്നിരിക്കു
ന്നു; എന്നാൽ കൎത്താവിന്റെ മുഖം
ദുഷ്പ്രവൃത്തിക്കാൎക്കു പ്രതികൂലമായിരി
ക്കുന്നു."
നിങ്ങൾ നന്മ ചെയ്യുന്നതിൽ ശുഷ്കാന്തിയു 13
ള്ളവർ ആകുന്നു എങ്കിൽ നിങ്ങൾക്കു ദോ
ഷം ചെയ്യുന്നവൻ ആർ? നീതിനിമി 14
ത്തം കഷ്ടം സഹിക്കേണ്ടി വന്നാലും നി
ങ്ങൾ ഭാഗ്യവാന്മാർ. അവരുടെ ഭീഷ
ണത്തിങ്കൽ ഭയപ്പെടുകയും കലങ്ങുകയുമ
രുതു; എന്നാൽ ക്രിസ്തുവിനെ നിങ്ങളുടെ
ഹൃദയങ്ങളിൽ കൎത്താവായി വിശുദ്ധീകരി
പ്പിൻ. നിങ്ങളിലുള്ള പ്രത്യാശയെക്കുറി 15
ച്ചു ന്യായം ചോദിക്കുന്ന ഏവനോടും സൌ
മ്യതയും ഭയഭക്തിയുംപൂണ്ടു പ്രതിവാദം
പറവാൻ എപ്പോഴും ഒരുങ്ങിയിരിപ്പിൻ.
ക്രിസ്തുവിൽ നിങ്ങൾക്കുള്ള നല്ല നടപ്പിനെ 16
ദുഷിക്കുന്നവർ നിങ്ങളെ പഴിച്ചുപറയു
ന്നതിൽ ലജ്ജിക്കേണ്ടതിന്നു നല്ലമനസ്സാ
ക്ഷിയുള്ളവരായിരിപ്പിൻ. നിങ്ങൾ ക 17
ഷ്ടം സഹിക്കേണം എന്നു ദൈവഹിതമെ
ങ്കിൽ തിന്മ ചെയ്തിട്ടല്ല, നന്മ ചെയ്തിട്ടു
സഹിക്കുന്നതു ഏററവും നന്നു. ക്രിസ്തുവും 18
നമ്മെ ദൈവത്തോടു അടുപ്പിക്കേണ്ടതിന്നു
നീതിമാനായി നീതികെട്ടവൎക്കു വേണ്ടി
പാപംനിമിത്തം ഒരിക്കൽ കഷ്ടം അനു
ഭവിച്ചു, ജഡത്തിൽ മരണശിക്ഷ ഏല്ക്കയും
ആത്മാവിൽ ജീവിപ്പിക്കപ്പെടുകയും ചെ
യ്തു. ആത്മാവിൽ അവൻ ചെന്നു, പണ്ടു 19
നോഹയുടെ കാലത്തു പെട്ടകം ഒരുക്കുന്ന
സമയം ദൈവം ദീൎഘക്ഷമയോടെ കാത്തി
രിക്കുമ്പോൾ അനുസരിക്കാത്തവരായി ത
ടവിലുള്ള ആത്മാക്കളോടു പ്രസംഗിച്ചു.
ആ പെട്ടകത്തിൽ അല്പജനം, എന്നുവെ 20

ച്ചാൽ എട്ടുപേർ, വെള്ളത്തിൽക്കൂടി രക്ഷ
21 പ്രാപിച്ചു. അതു സ്നാനത്തിന്നു ഒരു മുൻ
കുറി. സ്നാനമോ ഇപ്പോൾ ജഡത്തിന്റെ
അഴുക്കു കളയുന്നതായിട്ടല്ല, ദൈവത്തോടു
നല്ല മനസ്സാക്ഷിക്കായുള്ള അപേക്ഷയാ
യിട്ടത്രെ യേശുക്രിസ്തുവിന്റെ പുനരുത്ഥാ
22 നത്താൽ നമ്മെയും രക്ഷിക്കുന്നു. അവൻ
സ്വൎഗ്ഗത്തിലേക്കു പോയി ദൈവത്തിന്റെ
വലത്തുഭാഗത്തു ഇരിക്കുന്നു. ദൂതന്മാരും
അധികാരങ്ങളും ശക്തികളും അവന്നു കീ
ഴ്പ്പെട്ടുമിരിക്കുന്നു.

## ൪. അദ്ധ്യായം.

ക്രിസ്തു ജഡത്തിൽ കഷ്ടമനുഭവിച്ചതു
കൊണ്ടു നിങ്ങളും ആ ഭാവം തന്നേ ആയു
2 ധമായി ധരിപ്പിൻ. ജഡത്തിൽ കഷ്ടമ
നുഭവിച്ചവൻ ജഡത്തിൽ ശേഷിച്ചിരിക്കും
കാലം ഇനി മനുഷ്യരുടെ മോഹങ്ങൾക്കല്ല,
ദൈവത്തിന്റെ ഇഷ്ടത്തിന്നത്രേ ജീവി
ക്കേണ്ടതിന്നു പാപം വിട്ടൊഴിഞ്ഞിരി
3 ക്കുന്നു. കാമാൎത്ഥികളിലും മോഹങ്ങളിലും
വീഞ്ഞുകുടിയിലും വെറിക്കൂത്തുകളിലും മദ്യ
പാനത്തിലും ധൎമ്മവിരുദ്ധമായ വിഗ്ര
ഹാരാധനയിലും നടന്നു ജാതികളുടെ
ഇഷ്ടം പ്രവൎത്തിച്ചുകൊണ്ടു കാലം പോക്കി
4 യതു മതി. ദുൎന്നടപ്പിന്റെ അതേ കവി
ച്ചലിൽ നിങ്ങൾ അവരോടു ചേൎന്നു നട
ക്കാതിരിക്കുന്നതു അപൂൎവ്വം എന്നുവെച്ചു
5 അവർ ദുഷിക്കുന്നു. ജീവികളെയും മരി
ച്ചവരെയും ന്യായം വിധിപ്പാൻ ഒരുങ്ങി
യിരിക്കുന്നവന്നു അവർ കണക്കു ബോധി
6 പ്പിക്കേണ്ടിവരും. ഇതിന്നായിട്ടല്ലോ മരി
ച്ചവരോടും സുവിശേഷം അറിയിച്ചതു അ
വർ ജഡസംബന്ധമായി മനുഷ്യരെപ്പോ
ലെ വിധിക്കപ്പെടുകയും ആത്മാവുസംബ
ന്ധമായി ദൈവത്തിന്നൊത്തവണ്ണം ജീവി
ക്കയും ചെയ്യേണ്ടതിന്നു തന്നേ.

എന്നാൽ എല്ലാററിന്റെയും അവസാ 7
നം സമീപിച്ചിരിക്കുന്നു; ആകയാൽ പ്രാ
ൎത്ഥനെക്കു സുബോധമുള്ളവരും നിൎമ്മദരു
മായിരിപ്പിൻ. സകലത്തിന്നും മുമ്പെ 8
തമ്മിൽ ഉററസ്നേഹമുള്ളവരായിരിപ്പിൻ.
സ്നേഹം പാപങ്ങളുടെ ബഹുത്വത്തെ മറെ
ക്കുന്നു. പിറുപിറുപ്പു കൂടാതെ തമ്മിൽ 9
അതിഥിസല്ക്കാരം ആചരിപ്പിൻ. ഓരോ 10
രുത്തന്നു വരം ലഭിച്ചതുപോലെ വിവിധ
മായുള്ള ദൈവകൃപയുടെ നല്ലഗൃഹവി
ചാരകന്മാരായി അതിനെക്കൊണ്ടു അ
ന്യോന്യം ശുശ്രൂഷിപ്പിൻ. ഒരുത്തൻ പ്ര 11
സംഗിക്കുന്നു എങ്കിൽ ദൈവത്തിന്റെ
അരുളപ്പാടു പ്രസ്താവിക്കുന്നു എന്നപോ
ലെയും ഒരുത്തൻ ശുശ്രൂഷിക്കുന്നു എങ്കിൽ
ദൈവം നല്കുന്ന പ്രാപ്തിക്കു ഒത്തവണ്ണവും
ആകട്ടെ. എല്ലാററിലും ദൈവം യേശു
ക്രിസ്തുമൂലം മഹത്വപ്പെടുവാൻ ഇടവര
ട്ടെ. മഹത്വവും ബലവും എന്നെന്നേക്കും
അവന്നുള്ളതു. ആമേൻ.

പ്രിയമുള്ളവരേ, നിങ്ങൾക്കു പരീക്ഷെ 12
ക്കായി സംഭവിച്ചിരിക്കുന്ന അഗ്നിശോധ
നയിങ്കൽ ഒരു അപൂൎവ്വകാൎയ്യം നിങ്ങൾക്കു
വന്നുകൂടി എന്നുവെച്ചു അതിശയിച്ചുപോ
കരുതു. ക്രിസ്തുവിന്റെ കഷ്ടങ്ങൾക്കു പ 13
ങ്കുള്ളവരാകുന്തോറും സന്തോഷിച്ചുകൊൾ
വിൻ. അങ്ങനെ നിങ്ങൾ അവന്റെ
തേജസ്സിന്റെ പ്രത്യക്ഷതയിൽ ഉല്ലസി
ച്ചാനന്ദിപ്പാൻ ഇടവരും. ക്രിസ്തുവിന്റെ 14
നാമം ഹേതുവായി നിന്ദ സഹിക്കേണ്ടി
വന്നാൽ നിങ്ങൾ ഭാഗ്യവാന്മാർ; മഹത്വ
ത്തിന്റെ ആത്മാവായ ദൈവാത്മാവു നി
ങ്ങളുടെമേൽ ആവസിക്കുന്നുവല്ലോ. നി 15
ങ്ങളിൽ ആരും കുലപാതകനോ കള്ളനോ
ദുഷ്പ്രവൃത്തിക്കാരനോ ആയിട്ടല്ല കഷ്ടം
സഹിക്കേണ്ടതു; പരകാൎയ്യത്തിൽ ഇടപെ
ടുന്നവനായിട്ടുമല്ല; ക്രിസ്ത്യാനിയായിട്ടു 16

കഷ്ടം സഹിക്കേണ്ടിവന്നാലൊ ലജ്ജിക്ക
രുതു; ഈ നാമം ധരിച്ചിട്ടു ദൈവത്തെ
17 മഹത്വപ്പെടുത്തുകയത്രെ വേണ്ടതു. ന്യാ
യവിധി ദൈവഗൃഹത്തിൽ ആരംഭിപ്പാൻ
സമയമായല്ലൊ. അതു നമ്മിൽ തുടങ്ങി
യാൽ ദൈവത്തിന്റെ സുവിശേഷം അ
നുസരിക്കാത്തവരുടെ അവസാനം എന്താ
18 കും? നീതിമാൻ പ്രയാസേന രക്ഷ
പ്രാപിക്കുന്നു എങ്കിൽ അഭക്തന്റെയും
19 പാപിയുടെയും ഗതി എന്താകും? അ
തുകൊണ്ടു ദൈവേഷ്ടപ്രകാരം കഷ്ടം
സഹിക്കുന്നവർ നന്മ ചെയ്തുകൊണ്ടു തങ്ങ
ളുടെ പ്രാണനെ വിശ്വസ്തനായ സ്രഷ്ടാ
വിങ്കൽ ഭരമേല്പിക്കട്ടെ.

## ൫. അദ്ധ്യായം.

നിങ്ങളിലുള്ള മൂപ്പന്മാരെ ഒരു കൂട്ടുമൂപ്പ
നും ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിന്നു
സാക്ഷിയും വെളിപ്പെടുവാനുള്ള തേജസ്സി
ന്നു കൂട്ടാളിയുമായ ഞാൻ പ്രബോധിപ്പി
2 ക്കുന്നതു: നിങ്ങളുടെ വിചാരണയിലുള്ള
ദൈവത്തിന്റെ ആട്ടിൻകൂട്ടത്തെ മേയി
ച്ചുകൊൾവിൻ. നിർബ്ബന്ധത്താലല്ല, ദൈ
വത്തിന്നു ഹിതമാംവണ്ണം മനഃപൂർവ്വമായും
ദുരാഗ്രഹത്തോടെയല്ല, ഉന്മേഷത്തോടെ
3 യും ഇടവകകളുടെമേൽ കർത്തൃത്വം നട
ത്തുന്നവരായിട്ടല്ല, ആട്ടിൻകൂട്ടത്തിന്നു മാ
തൃകകളായിത്തീർന്നുകൊണ്ടും അദ്ധ്യക്ഷത
4 ചെയ്വിൻ. എന്നാൽ ഇടയശ്രേഷ്ഠൻ
പ്രത്യക്ഷനാകുമ്പോൾ നിങ്ങൾ തേജസ്സി
5 ന്റെ വാടാത്ത കിരീടം പ്രാപിക്കും. അ
വ്വണ്ണം ഇളയവരേ, മൂപ്പന്മാൎക്കു കീഴടങ്ങു
വിൻ. എല്ലാവരും തമ്മിൽ തമ്മിൽ കീഴ
ടങ്ങി താഴ്മ ധരിച്ചുകൊൾവിൻ; ദൈവം
നിഗളികളോടു എതിർത്തുനില്ക്കുന്നു; താഴ്മ
യുള്ളവൎക്കോ കൃപ നല്കുന്നു. അതുകൊ 6
ണ്ടു അവൻ തക്കസമയത്തു നിങ്ങളെ ഉയ
ൎത്തുവാൻ ദൈവത്തിന്റെ ബലമുള്ള കൈ
ക്കീഴ താണിരിപ്പിൻ. അവൻ നിങ്ങൾ 7
ക്കായി കരുതുന്നതാകയാൽ നിങ്ങളുടെ സ
കലചിന്താകലവും അവന്റെമേൽ ഇട്ടു
കൊൾവിൻ. നിൎമ്മദരായിരിപ്പിൻ; ഉണ 8
ൎന്നിരിപ്പിൻ; നിങ്ങളുടെ പ്രതിയോഗി
യായ പിശാചു അലറുന്ന സിംഹം എന്ന
പോലെ ആരെ വിഴുങ്ങേണ്ടു എന്നു തിര
ഞ്ഞു ചുററിനടക്കുന്നു. ലോകത്തിൽ നി 9
ങ്ങൾക്കുള്ള സഹോദരവൎഗ്ഗത്തിന്നു ആ
വക കഷ്ടപ്പാടുകൾ തന്നേ പൂൎത്തിയായി
വരുന്നു എന്നറിഞ്ഞു വിശ്വാസത്തിൽ സ്ഥി
രമുള്ളവരായി അവനോടു എതിൎത്തുനി
ല്പിൻ. എന്നാൽ അല്പകാലത്തേക്കു കഷ്ടം 10
സഹിക്കുന്ന നിങ്ങളെ ക്രിസ്തുവിൽ തന്റെ
നിത്യതേജസ്സിന്നായി വിളിച്ചിരിക്കുന്ന
സൎവ്വകൃപാലുവായ ദൈവം തന്നേ യഥാ
സ്ഥാനപ്പെടുത്തി ഉറപ്പിച്ചു ശക്തീകരിക്കും.
ബലം എന്നെന്നേക്കും അവന്നുള്ളതു. 11
ആമേൻ.

നിങ്ങളെ പ്രബോധിപ്പിച്ചും നിങ്ങൾ 12
ഈ നില്ക്കുന്നതു ദൈവത്തിന്റെ സത്യകൃ
പയിൽ ആകുന്നു എന്നു സാക്ഷീകരിച്ചും
കൊണ്ടു ഞാൻ നിങ്ങൾക്കു വിശ്വസ്തസ
ഹോദരൻ എന്നു നിരൂപിക്കുന്ന സില്വാ
നൊസ് മുഖാന്തരം ചുരുക്കത്തിൽ എഴുതി
യിരിക്കുന്നു. നിങ്ങളുടെ സഹവൃതയായ 13
ബാബിലോനിലെ സഭയും എന്റെ മക
നായ മൎക്കൊസും നിങ്ങൾക്കു വന്ദനം ചൊ
ല്ലുന്നു. സ്നേഹചുംബനത്താൽ തമ്മിൽ 14
വന്ദനം ചെയ്വിൻ.

ക്രിസ്തുവിലുള്ള നിങ്ങൾക്കു എല്ലാവൎക്കും
സമാധാനം ഉണ്ടാകട്ടെ.

# THE SECOND EPISTLE OF
# PETER

## പത്രൊസ് എഴുതിയ രണ്ടാം ലേഖനം

### ൧. അദ്ധ്യായം.

യേശുക്രിസ്തുവിന്റെ ദാസനും അ
പ്പൊസ്തലനുമായ ശിമോൻ പത്രൊസ്,
നമ്മുടെ ദൈവത്തിന്റെയും രക്ഷിതാവാ
യ യേശുക്രിസ്തുവിന്റെയും നീതിയാൽ ഞ
ങ്ങൾക്കു ലഭിച്ചതുപോലെ അതേ വിലയേ
റിയ വിശ്വാസം ലഭിച്ചവൎക്കു എഴുതുന്നതു:
2 ദൈവത്തിന്റെയും നമ്മുടെ കൎത്താവായ
യേശുവിന്റെയും പരിജ്ഞാനത്തിൽ നി
ങ്ങൾക്കു കൃപയും സമാധാനവും വൎദ്ധിക്കു
3 മാറാകട്ടെ. തന്റെ മഹത്വത്താലും വീൎയ്യ
ത്താലും നമ്മെ വിളിച്ചവന്റെ പരിജ്ഞാ
നത്താൽ അവന്റെ ദിവ്യശക്തി ജീവനും
ഭക്തിക്കും വേണ്ടിയതു ഒക്കെയും നമുക്കു
4 ദാനം ചെയ്തിരിക്കുന്നുവല്ലൊ. അവയാൽ
അവൻ നമുക്കു വിലയേറിയതും അതിമ
ഹത്തുമായ വാഗ്ദത്തങ്ങളും നല്കിയിരിക്കു
ന്നു. ഇവയാൽ നിങ്ങൾ ലോകത്തിൽ
മോഹത്താലുള്ള നാശം വിട്ടൊഴിഞ്ഞിട്ടു
ദിവ്യസ്വഭാവത്തിന്നു കൂട്ടാളികളായിത്തീ
5 രുവാൻ ഇടവരുന്നു. അതുനിമിത്തം
തന്നേ നിങ്ങൾ സകലഉത്സാഹവും കഴി
ച്ചു, നിങ്ങളുടെ വിശ്വാസത്തോടു വീൎയ്യ
6 വും വീൎയ്യത്തോടു പരിജ്ഞാനവും പരി
ജ്ഞാനത്തോടു ഇന്ദ്രിയജയവും ഇന്ദ്രിയജ
യത്തോടു സ്ഥിരതയും സ്ഥിരതയോടു
7 ഭക്തിയും ഭക്തിയോടു സഹോദരപ്രീതി
യും സഹോദരപ്രീതിയോടു സ്നേഹവും കൂ
8 ട്ടിക്കൊൾവിൻ. ഇവ നിങ്ങൾക്കുണ്ടായി
വൎദ്ധിക്കുന്നു എങ്കിൽ നിങ്ങൾ നമ്മുടെ
കൎത്താവായ യേശുക്രിസ്തുവിന്റെ പരി
ജ്ഞാനം സംബന്ധിച്ചു ഉത്സാഹമില്ലാത്ത
വരും നിഷ്ഫലന്മാരും ആയിരിക്കയില്ല.
അവയില്ലാത്തവനോ കുരുടൻ അത്രേ; 9
അവൻ ഹ്രസ്വദൃഷ്ടിയുള്ളവനും തന്റെ
മുമ്പിലത്തെ പാപങ്ങളുടെ ശുദ്ധീകരണം
മറന്നവനും തന്നേ. അതുകൊണ്ടു സ 10
ഹോദരന്മാരേ, നിങ്ങളുടെ വിളിയും തി
രഞ്ഞെടുപ്പും ഉറപ്പാക്കുവാൻ അധികം ശ്ര
മിപ്പിൻ. ഇങ്ങനെ ചെയ്താൽ നിങ്ങൾ
ഒരുനാളും ഇടറിപ്പോകാതെ നമ്മുടെ 11
കൎത്താവും രക്ഷിതാവുമായ യേശുക്രിസ്തു
വിന്റെ നിത്യരാജ്യത്തിലേക്കുള്ള പ്രവേ
ശനം ധാരാളമായി പ്രാപിക്കും.

അതുകൊണ്ടു നിങ്ങൾ അറിഞ്ഞവരും 12
ലഭിച്ച സത്യത്തിൽ ഉറെച്ചു നില്ക്കുന്നവരും
എന്നുവരികിലും ഇതു നിങ്ങളെ എപ്പോഴും
ഓൎപ്പിപ്പാൻ ഞാൻ ഒരുങ്ങിയിരിക്കും.
നമ്മുടെ കൎത്താവായ യേശുക്രിസ്തു എനിക്കു 13
അറിവു തന്നതുപോലെ എന്റെ കൂടാരം
പൊളിഞ്ഞുപോകുവാൻ അടുത്തിരിക്കുന്നു
എന്നു അറിഞ്ഞിരിക്കയാൽ ഞാൻ ഈ 14
കൂടാരത്തിൽ ഇരിക്കുന്നേടത്തോളം നിങ്ങ
ളെ ഓൎപ്പിച്ചുണൎത്തുക യുക്തം എന്നു വിചാ
രിക്കുന്നു. നിങ്ങൾ അതു എന്റെ നിൎയ്യാ 15
ണത്തിന്റെശേഷം എപ്പോഴും ഓൎത്തു
കൊൾവാന്തക്കവണ്ണം ഞാൻ ഉത്സാഹിക്കും.

16 ഞങ്ങൾ നമ്മുടെ കൎത്താവായ യെശുക്രിസ്തു
വിന്റെ ശക്തിയും പ്രത്യക്ഷതയും നിങ്ങ
ളോട്ടു അറിയിച്ചതു നിൎമ്മിതകഥകളെ പ്ര
മാണിച്ചിട്ടല്ല, അവന്റെ മഹിമ കണ്ട
17 സാക്ഷികളായിത്തീൎന്നിട്ടത്രെ. "ഇവൻ
എന്റെ പ്രിയപുത്രൻ; ഇവങ്കൽ ഞാൻ
പ്രസാദിച്ചിരിക്കുന്നു" എന്നുള്ള ശബ്ദം അ
തിശ്രേഷ്ഠതെജസ്സിങ്കൽനിന്നു വന്നപ്പോൾ
പിതാവായ ദൈവത്താൽ അവന്നു മാന
18 വും തെജസ്സും ലഭിച്ചു. ഞങ്ങൾ അവ
നോടുകൂടെ വിശുദ്ധപൎവ്വതത്തിൽ ഇരിക്കു
മ്പോൾ സ്വൎഗ്ഗത്തിൽനിന്നു ഈ ശബ്ദം
19 ഉണ്ടായതു കേട്ടു. പ്രവാചകവാക്യവും
അധികം സ്ഥിരമായിട്ടു നമുക്കുണ്ടു. നേ
രം വെളുക്കുകയും നിങ്ങളുടെ ഹൃദയങ്ങ
ളിൽ ഉദയനക്ഷത്രം ഉദിക്കയും ചെയ്വൊളം
ഇരുണ്ട സ്ഥലത്തു പ്രകാശിക്കുന്ന വിളക്കു
പോലെ അതിനെ കരുതിക്കൊണ്ടാൽ
20 നന്നു. തിരുവെഴുത്തിലെ പ്രവചനം
ഒന്നും സ്വയമായ വ്യാഖ്യാനത്താൽ ഉളവാ
കുന്നതല്ല എന്നു മുഖ്യം തന്നെ അറിഞ്ഞു
21 കൊള്ളേണം. പ്രവചനം ഒരിക്കലും
മനുഷ്യന്റെ ഇഷ്ടത്താൽ വന്നതല്ല, ദൈ
വകല്പനയാൽ മനുഷ്യർ പരിശുദ്ധാത്മനി
യോഗം പ്രാപിച്ചിട്ടു സംസാരിച്ചതത്രെ.

## ൨. അദ്ധ്യായം.

എന്നാൽ കള്ളപ്രവാചകന്മാരും ജനത്തി
ന്റെ ഇടയിൽ ഉണ്ടായിരുന്നു. അങ്ങ
നെ നിങ്ങളുടെ ഇടയിലും ദുരുപദേഷ്ടാക്ക
ന്മാർ ഉണ്ടാകും; അവർ നാശകരമായ മത
ഭേദങ്ങളെ നുഴയിച്ചു തങ്ങളെ വിലെക്കു
വാങ്ങിയ നാഥനെ തള്ളിപ്പറഞ്ഞു തങ്ങൾ
2 ക്കു തന്നേ ശീഘ്രനാശം വരുത്തും. അവരു
ടെ ദുഷ്കാമവൃത്തികളെ പലരും അനുകരി
ക്കും; അവർനിമിത്തം സത്യമാൎഗ്ഗം ദുഷി
3 ക്കപ്പെടും. അവർ ദ്രവ്യാഗ്രഹത്തിൽ കൌ
ശലവാക്കു പറഞ്ഞു നിങ്ങളെ വാണിഭം
ആക്കും. അവൎക്കു പൂൎവ്വകാലംമുതൽ ന്യായ
വിധി താമസിയാതെ വരുന്നു; അവരുടെ
നാശം ഉറങ്ങുന്നതുമില്ല. പാപം ചെയ്തു 4
ദൂതന്മാരെ ദൈവം ആദരിക്കാതെ അന്ധ
തമസ്സിന്റെ ചങ്ങലയിട്ടു നരകത്തിലാക്കി
ന്യായവിധിക്കായി കാപ്പാൻ ഏല്പിക്കയും
പുരാതനലോകത്തെയും ആദരിക്കാതെ ഭ 5
ക്തികെട്ടവരുടെ ലോകത്തിൽ ജലപ്രള
യം വരുത്തിയപ്പോൾ നീതിപ്രസംഗിയാ
യ നോഹയെ ഏഴുപേരോടുകൂടെ പാലിക്ക
യും സൊദോം ഗൊമോറ എന്ന പട്ടണ 6
ങ്ങളെ ഭസ്മീകരിച്ചു ഉന്മൂലനാശത്താൽ ന്യാ
യം വിധിച്ചു മേലാൽ ഭക്തികെട്ടു നടക്കു
ന്നവൎക്കു ദൃഷ്ടാന്തമാക്കി വെക്കയും അധ 7
ൎമ്മികളുടെ ഇടയിൽ വസിച്ചിരിക്കുമ്പോൾ
നാൾതോറും അധൎമ്മപ്രവൃത്തി കണ്ടും കേ
ട്ടും തന്റെ നീതിയുള്ള മനസ്സിൽ നൊന്തു
അവരുടെ ദുഷ്കാമവൃത്തിയാൽ വലഞ്ഞു 8
പോയ നീതിമാനായ ലോത്തിനെ വിടു
വിക്കയും ചെയ്തു. കൎത്താവു ഭക്തന്മാരെ 9
പരീക്ഷയിൽനിന്നു വിടുവിപ്പാനും നീതി
കെട്ടവരെ, വിശേഷാൽ മലിനമോഹം
കൊണ്ടു ജഡത്തെ അനുസരിച്ചുനടക്കയും
കൎത്തൃത്വത്തെ നിന്ദിക്കയും ചെയ്യുന്നവ
രെ തന്നേ, ന്യായവിധിദിവസത്തിലെ 10
ദണ്ഡനത്തിന്നായി കാപ്പാനും അറിയുന്നു
വല്ലൊ. ബലവും ശക്തിയും ഏറിയ ദൂത 11
ന്മാർ കൎത്താവിന്റെ സന്നിധിയിൽ അവ
രുടെ നേരെ ദൂഷണവിധി ഉച്ചരിക്കാതി
രിക്കെ, ആ ധാൎഷ്ട്യമുള്ള തന്നിഷ്ടക്കാർ
മഹിമകളെ ദുഷിപ്പാൻ ശങ്കിക്കുന്നില്ല.
ജാത്യാ പിടിപെട്ടു നശിപ്പാൻ പിറന്ന 12
ബുദ്ധിയില്ലാത്ത ജന്തുക്കളെപ്പോലെ അ
വർ അറിയാത്തതിനെ ദുഷിക്കയാൽ അ
നീതിയുടെ കൂലി അനുഭവിച്ചുകൊണ്ടു
സ്വന്തവഷളത്വത്താൽ നശിച്ചുപോകും.

13 അവർ താല്ക്കാലികഭോഗതൃപ്തി സുഖം എ
ന്നുവെച്ചു നിങ്ങളുടെ സ്നേഹസദ്യകളിൽ
നിങ്ങളോടുകൂടെ വിരുന്നുകഴിഞ്ഞു പുള
കുന്ന കറകളും കളങ്കങ്ങളും ആകുന്നു.
14 അവർ വ്യഭിചാരിണിയെ കണ്ടു രസിക്ക
യും പാപം കണ്ടു തൃപ്തിപ്പെടാതിരിക്കയും
ചെയ്യുന്ന കണ്ണുള്ളവരും സ്ഥിരമില്ലാത്ത
ദേഹികളെ വശീകരിക്കുന്നവരും ദ്രവ്യാഗ്ര
ഹത്തിൽ അഭ്യാസം തികഞ്ഞ ഹൃദയമുള്ളവ
15 രുമായ ശാപയോഗ്യന്മാർ. അവർ നേർ
വഴി വിട്ടു തെററി ബെയോരിന്റെ മക
നായ ബിലെയാമിന്റെ വഴിയിൽ നടന്നു.
16 അവൻ അനീതിയുടെ കൂലി കൊതിച്ചു
എങ്കിലും തന്റെ അകൃത്യത്തിന്നു ശാസ
ന കിട്ടി; ഉരിയാടാക്കഴുത മനുഷ്യവാക്കാ
യി ഉരിയാടി പ്രവാചകന്റെ ബുദ്ധിഭ്രമ
17 ത്തെ തടുത്തുവല്ലോ. അവർ വെള്ളമി
ല്ലാത്ത കിണറുകളും കൊടുങ്കാററുകൊണ്ടു
ഓടുന്ന മഞ്ഞുമേഘങ്ങളും ആകുന്നു; അവ
18 ൎക്കു കൂരിരുട്ടു സംഗ്രഹിച്ചിരിക്കുന്നു. വഴി
തെററി നടക്കുന്നവരോടു ഇപ്പോൾ അക
ന്നുവന്നവരെ ഇവർ വെറും വമ്പുപറ
ഞ്ഞു ദുഷ്കാമവൃത്തികളാൽ കാമഭോഗങ്ങ
19 ളിൽ കുടുക്കുന്നു. തങ്ങൾതന്നേ നാശത്തി
ന്റെ അടിമകളായിരിക്കെ മററവൎക്കു സ്വാ
തന്ത്ര്യത്തെ വാഗ്ദത്തം ചെയ്യുന്നു. ഒരു
ത്തൻ ഏതിനോടു തോല്ക്കുന്നുവോ അതി
20 ന്നു അടിമപ്പെട്ടിരിക്കുന്നു. കൎത്താവും
രക്ഷിതാവുമായ യേശുക്രിസ്തുവിന്റെ പ
രിജ്ഞാനത്താൽ ലോകത്തിന്റെ മാലിന്യം
വിട്ടോടിയവർ അതിൽ വീണ്ടും കുടുങ്ങി
തോററുപോയാൽ അവരുടെ ഒടുവില
ത്തെ സ്ഥിതി ആദ്യത്തേതിനെക്കാൾ അ
21 ധികം വഷളായിപ്പോയി. തങ്ങൾക്കു
ഏല്പിച്ചുകിട്ടിയ വിശുദ്ധകല്പനയെ നീതി
യുടെ വഴി അറിഞ്ഞശേഷം വിട്ടുകളയു
ന്നതിനെക്കാൾ അതു അറിയാതിരിക്ക
ന്നതു അവൎക്കു നന്നായിരുന്നു. എന്നാൽ 22
സ്വന്തഛൎദ്ദിക്കു തിരിഞ്ഞ നായെന്നും കുളി
ച്ചിട്ടു ചളിയിൽ ഉരുളുവാൻ തിരിഞ്ഞ
പന്നിയെന്നും ഉള്ള സത്യമായ പഴഞ്ചൊ
ല്ലുപോലെ അവൎക്കു സംഭവിച്ചു.

## ൩. അദ്ധ്യായം.

പ്രിയമുള്ളവരേ, ഞാൻ ഇപ്പോൾ നി
ങ്ങൾക്കു എഴുതുന്നതു രണ്ടാം ലേഖനമല്ലോ.
വിശുദ്ധപ്രവാചകന്മാർ മുൻപറഞ്ഞ വച 2
നങ്ങളും നിങ്ങളുടെ അപ്പൊസ്തലന്മാർ
മുഖാന്തരം കൎത്താവും രക്ഷിതാവുമായവൻ
തന്ന കല്പനയും ഓൎത്തുകൊള്ളേണമെന്നു
ഈ ലേഖനം രണ്ടിനാലും ഞാൻ നിങ്ങളെ
ഓൎമ്മപ്പെടുത്തി നിങ്ങളുടെ പരമാൎത്ഥമന
സ്സു ഉണൎത്തുന്നു. അവന്റെ പ്രത്യക്ഷത 3
യുടെ വാഗ്ദത്തം എവിടെ? പിതാക്ക 4
ന്മാർ നിദ്രകൊണ്ടശേഷം സകലവും സൃ
ഷ്ടിയുടെ ആരംഭത്തിൽ ഇരുന്നതുപോ
ലെ തന്നേ ഇരിക്കുന്നു എന്നു പറഞ്ഞു
സ്വന്തമോഹങ്ങളെ അനുസരിച്ചുനടക്കു
ന്ന പരിഹാസികൾ പരിഹാസത്തോടെ
അന്ത്യകാലത്തു വരുമെന്നു വിശേഷാൽ
അറിഞ്ഞുകൊൾവിൻ. ആകാശവും വെ 5
ള്ളത്തിൽനിന്നും വെള്ളത്താലും ഉളവായ
ഭൂമിയും പണ്ടു ദൈവത്തിന്റെ വചന
ത്താൽ ഉണ്ടായി എന്നും അതിനാൽ അ 6
ന്നുള്ള ലോകം ജലപ്രളയത്തിൽ മുങ്ങി
നശിച്ചു എന്നും ഇപ്പോഴത്തെ ആകാ 7
ശവും ഭൂമിയും അതേ വചനത്താൽ
തീക്കായി സൂക്ഷിച്ചും ന്യായവിധിയും
ഭക്തികെട്ട മനുഷ്യരുടെ നാശവും സംഭ
വിപ്പാനുള്ള ദിവസത്തേക്കു കാത്തുമിരി
ക്കുന്നു എന്നും അവർ മനസ്സോടെ മറന്നു
കളയുന്നു.

എന്നാൽ പ്രിയമുള്ളവരേ, കൎത്താവിന്നു 8
ഒരു ദിവസം ആയിരം സംവത്സരംപോ

ലെയും ആയിരം സംവത്സരം ഒരു ദിവ
സംപോലെയും ഇരിക്കുന്നു എന്നീ കാൎയ്യം
9 നിങ്ങൾ മറക്കരുതു. ചിലർ താമസം
എന്നു വിചാരിക്കുന്നതുപോലെ കൎത്താവു
തന്റെ വാഗ്ദത്തം നിവൃത്തിപ്പാൻ താമസി
ക്കുന്നില്ല. ആരും നശിച്ചുപോകാതെ
എല്ലാവരും മാനസാന്തരപ്പെടുവാൻ അ
വൻ ഇച്ഛിച്ചു നിങ്ങളോടു ദീൎഘക്ഷമ കാ
10 ണിക്കുന്നതെയുള്ളു. കൎത്താവിന്റെ ദിവ
സമോ കള്ളനെപ്പോലെ വരും. അന്നു
ആകാശം കൊടുമുഴക്കത്തോടെ ഒഴിഞ്ഞു
പോകും; മൂലപദാൎത്ഥങ്ങൾ കത്തിയഴിക
യും ഭൂമിയും അതിലുള്ള പണികളും വെന്തു
11 പോകയും ചെയ്യും. ഇങ്ങനെ ഇവ
ഒക്കെയും അഴിവാനുള്ളതായിരിക്കയാൽ
ആകാശം ചുട്ടഴിവാനും മൂലപദാൎത്ഥങ്ങൾ
വെന്തുരുകവാനും ഉള്ള ദൈവദിവസത്തി
ന്റെ വരവു കാത്തിരുന്നും ബദ്ധപ്പെട്ടു
12 ത്തിയുംകൊണ്ടു നിങ്ങൾ എത്ര വിശുദ്ധ
ജീവനവും ഭക്തിയും ഉള്ളവർ ആയിരി
13 ക്കേണം. എന്നാൽ നാം അവന്റെ വാ
ഗ്ദത്തപ്രകാരം നീതി വസിക്കുന്ന പുതിയ
ആകാശത്തിന്നും പുതിയ ഭൂമിക്കുമായിട്ടു
കാത്തിരിക്കുന്നു.

അതുകൊണ്ടു പ്രിയമുള്ളവരേ, നിങ്ങൾ 14
ഇവെക്കായി കാത്തിരിക്കയാൽ അവൻ
നിങ്ങളെ കറയും കളങ്കവും ഇല്ലാത്തവരാ
യി സമാധാനത്തോടെ കാണ്മാൻ ഉത്സാ
ഹിച്ചുകൊണ്ടു നമ്മുടെ കൎത്താവിന്റെ 15
ദീൎഘക്ഷമയെ രക്ഷ എന്നു വിചാരിപ്പിൻ.
അങ്ങനെ തന്നേ നമ്മുടെ പ്രിയസഹോദ
രനായ പൌലൊസും തനിക്കു ലഭിച്ച
ജ്ഞാനത്തിന്നു തക്കവണ്ണം നിങ്ങൾക്കും
ഇതിനെക്കുറിച്ചു സംസാരിക്കുന്ന സകല 16
ലേഖനങ്ങളിലും എഴുതീട്ടുണ്ടല്ലോ. അവ
യിൽ ഗ്രഹിപ്പാൻ പ്രയാസമുള്ളതു ചിലതു
ണ്ടു. അറിവില്ലാത്തവരും അസ്ഥിരന്മാ
രുമായവർ ശേഷം തിരുവെഴുത്തുകളെ
പ്പോലെ അതും തങ്ങളുടെ നാശത്തിന്നായി
കോട്ടിക്കളയുന്നു. എന്നാൽ പ്രിയമുള്ള 17
വരേ, നിങ്ങൾ മുമ്പുകൂട്ടി അറിഞ്ഞിരിക്ക
കൊണ്ടു അധൎമ്മികളുടെ വഞ്ചനയിൽ കുടു
ങ്ങി സ്വന്തസ്ഥിരത വിട്ടു വീണുപോകാ
തിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ. കൃപ 18
യിലും നമ്മുടെ കൎത്താവും രക്ഷിതാവുമായ
യേശുക്രിസ്തുവിന്റെ പരിജ്ഞാനത്തിലും
വളരുവിൻ. അവന്നു ഇപ്പോഴും എന്നെ
ന്നേക്കും മഹത്വം. ആമേൻ.



THE FIRST EPISTLE OF

# JOHN

## യോഹന്നാൻ എഴുതിയ ഒന്നാം ലേഖനം

### ൧. അദ്ധ്യായം.

ആദിമുതലുള്ളതും ഞങ്ങൾ കേട്ടതും
സ്വന്തകണ്ണുകൊണ്ടു കണ്ടതും ഞങ്ങൾ നോ
ക്കിയതും ഞങ്ങളുടെ കൈ തൊട്ടതും ആയ
2 ജീവന്റെ വചനം സംബന്ധിച്ചു — ജീ
വൻ പ്രത്യക്ഷമായി, ഞങ്ങൾ കണ്ടു സാ
ക്ഷീകരിക്കയും പിതാവിനോടുകൂടെയി
രുന്നു ഞങ്ങൾക്കു പ്രത്യക്ഷമായ നിത്യജീ
വനെ നിങ്ങളോടു അറിയിക്കയും ചെ
3 യ്യുന്നു — ഞങ്ങൾ കണ്ടും കേട്ടുമുള്ളതു നി
ങ്ങൾക്കു ഞങ്ങളോടു കൂട്ടായ്മ ഉണ്ടാകേണ്ട
തിന്നു നിങ്ങളോടും അറിയിക്കുന്നു. ഞ
ങ്ങളുടെ കൂട്ടായ്മയോ പിതാവിനോടും അവ
ന്റെ പുത്രനായ യേശുക്രിസ്തുവിനോടും
4 ആകുന്നു. നമ്മുടെ സന്തോഷം പൂൎണ്ണ
മാകുവാൻ ഞങ്ങൾ ഇതു നിങ്ങൾക്കു എഴ
തുന്നു.
5 ദൈവം വെളിച്ചം ആകുന്നു; അവ
നിൽ ഇരുട്ടു ഒട്ടും ഇല്ല എന്നുള്ളതു ഞങ്ങൾ
അവനോടു കേട്ടു നിങ്ങളോടു അറിയി
6 ക്കുന്ന ദൂതാകുന്നു. അവനോടു കൂട്ടായ്മ
ഉണ്ടു എന്നു പറകയും ഇരുട്ടിൽ നടക്കയും
ചെയ്താൽ നാം ഭോഷ്കു പറയുന്നു; സത്യം
7 പ്രവൎത്തിക്കുന്നതുമില്ല. അവൻ വെളിച്ച
ത്തിൽ ഇരിക്കുന്നതുപോലെ നാം വെളിച്ച
ത്തിൽ നടക്കുന്നുവെങ്കിൽ നമുക്കു തമ്മിൽ
കൂട്ടായ്മ ഉണ്ടു; അവന്റെ പുത്രനായ യേശു
വിന്റെ രക്തം സകലപാപവും പോക്കി
8 നമ്മെ ശുദ്ധീകരിക്കുന്നു. നമുക്കു പാപം
ഇല്ല എന്നു നാം പറയുന്നു എങ്കിൽ നമ്മെ
ത്തന്നെ വഞ്ചിക്കുന്നു; സത്യം നമ്മിൽ
ഇല്ലാതെയായി. നമ്മുടെ പാപങ്ങളെ 9
ഏറ്റുപറയുന്നു എങ്കിൽ അവൻ നമ്മോടു
പാപങ്ങളെ ക്ഷമിച്ചു സകലഅനീതിയും
പോക്കി നമ്മെ ശുദ്ധീകരിപ്പാൻ തക്കവ
ണ്ണം വിശ്വസ്തനും നീതിമാനും ആകുന്നു.
നാം പാപം ചെയ്തിട്ടില്ല എന്നു പറയുന്നു 10
വെങ്കിൽ അവനെ അസത്യവാദിയാക്കു
ന്നു; അവന്റെ വചനം നമ്മിൽ ഇല്ലാ
തെയായി.

### ൨. അദ്ധ്യായം.

എന്റെ കുഞ്ഞുങ്ങളേ, നിങ്ങൾ പാപം
ചെയ്യാതിരിപ്പാൻ ഞാൻ ഇതു നിങ്ങൾക്കു
എഴുതുന്നു. ഒരുത്തൻ പാപം ചെയ്തു എ
ങ്കിലോ, നീതിമാനായ യേശുക്രിസ്തു എന്ന
കാൎയ്യസ്ഥൻ നമുക്കു പിതാവിന്റെ അടു
ക്കൽ ഉണ്ടു. അവൻ നമ്മുടെ പാപങ്ങൾ 2
ക്കു പ്രായശ്ചിത്തം ആകുന്നു; നമ്മുടേതിന്നു
മാത്രം അല്ല, സൎവ്വലോകത്തിന്റെ പാപ
ത്തിന്നും തന്നെ. അവന്റെ കല്പനകളെ 3
പ്രമാണിക്കുന്നു എങ്കിൽ നാം അവനെ
അറിഞ്ഞിരിക്കുന്നു എന്നു അതിനാൽ അറി
യുന്നു. അവനെ അറിഞ്ഞിരിക്കുന്നു എന്നു 4
പറകയും അവന്റെ കല്പനകളെ പ്രമാ
ണിക്കാതിരിക്കയും ചെയ്യുന്നവൻ കള്ളൻ
ആകുന്നു; സത്യം അവനിൽ ഇല്ല. എ 5

ന്നാൽ ആരെങ്കിലും അവന്റെ വചനം
പ്രമാണിക്കുന്നു എങ്കിൽ അവനിൽ ദൈ
വസ്നേഹം വാസ്തവമായി തികഞ്ഞിരിക്കു
ന്നു. നാം അവനിൽ ഇരിക്കുന്നു എന്നു
6 ഇതിനാൽ നമുക്കു അറിയാം. അവനിൽ
വസിക്കുന്നു എന്നു പറയുന്നവൻ അവൻ
നടന്നതുപോലെ നടക്കേണ്ടതാകുന്നു.
7 പ്രിയമുള്ളവരേ, പുതിയോരു കല്പന
യല്ല ആദിമുതൽ നിങ്ങൾക്കുള്ള പഴയ
കല്പനയത്രെ ഞാൻ നിങ്ങൾക്കു എഴുതു
ന്നതു. ആ പഴയ കല്പന നിങ്ങൾ കേട്ട
8 വചനം തന്നേ. പുതിയോരു കല്പന
ഞാൻ നിങ്ങൾക്കു എഴുതുന്നു എന്നും പറ
യാം. അതു അവനിലും നിങ്ങളിലും സ
ത്യമായിരിക്കുന്നു; ഇരുട്ടു നീങ്ങിപ്പോകു
ന്നു; സത്യവെളിച്ചം ഇതാ പ്രകാശിക്കുന്നു.
9 വെളിച്ചത്തിൽ ഇരിക്കുന്നു എന്നു പറകയും
സഹോദരനെ പകെക്കയും ചെയ്യുന്ന
വൻ ഇന്നേയോളം ഇരുട്ടിൽ ഇരിക്കുന്നു.
10 സഹോദരനെ സ്നേഹിക്കുന്നവൻ വെളി
ച്ചത്തിൽ വസിക്കുന്നു; ഇടച്ചെക്കു അവ
11 നിൽ കാരണമില്ല. സഹോദരനെ പ
കെക്കുന്നവനോ ഇരുട്ടിൽ ഇരിക്കുന്നു;
ഇരുട്ടിൽ നടക്കയും ചെയ്യുന്നു. ഇരുട്ടു അ
വന്റെ കണ്ണു കുരുടാക്കുകയാൽ എവിടേക്കു
പോകുന്നു എന്നു അവൻ അറിയുന്നില്ല.
12 കുഞ്ഞുങ്ങളേ, നിങ്ങൾക്കു അവന്റെ
നാമംനിമിത്തം പാപങ്ങൾ മോചിച്ചിരി
ക്കയാൽ ഞാൻ നിങ്ങൾക്കു എഴുതുന്നു.
13 പിതാക്കന്മാരേ, ആദിമുതലുള്ളവനെ നി
ങ്ങൾ അറിഞ്ഞിരിക്കയാൽ നിങ്ങൾക്കു
എഴുതുന്നു. ബാല്യക്കാരേ, നിങ്ങൾ ദുഷ്ട
നെ ജയിച്ചിരിക്കയാൽ നിങ്ങൾക്കു എഴു
തുന്നു. കുഞ്ഞുങ്ങളേ, നിങ്ങൾ പിതാവി
നെ അറിഞ്ഞിരിക്കയാൽ ഞാൻ നിങ്ങൾക്കു
14 എഴുതിയിരിക്കുന്നു. പിതാക്കന്മാരേ, ആ
ദിമുതലുള്ളവനെ നിങ്ങൾ അറിഞ്ഞിരിക്ക
യാൽ ഞാൻ നിങ്ങൾക്കു എഴുതിയിരിക്കുന്നു.
ബാല്യക്കാരേ, നിങ്ങൾ ശക്തരാകയാലും
ദൈവവചനം നിങ്ങളിൽ വസിക്കയാലും
നിങ്ങൾ ദുഷ്ടനെ ജയിച്ചിരിക്കയാലും
ഞാൻ നിങ്ങൾക്കു എഴുതിയിരിക്കുന്നു.
ലോകത്തെയും ലോകത്തിലുള്ളതിനെയും 15
സ്നേഹിക്കരുതു. ഒരുവൻ ലോകത്തെ
സ്നേഹിക്കുന്നുവെങ്കിൽ അവനിൽ പിതാ
വിന്റെ സ്നേഹം ഇല്ല. ജഡമോഹം, 16
കണ്മോഹം, ജീവനത്തിന്റെ പ്രതാപം
ഇങ്ങനെ ലോകത്തിലുള്ളതു എല്ലാം പിതാ
വിൽനിന്നല്ല, ലോകത്തിൽനിന്നത്രേ ആ
കുന്നു. ലോകവും അതിന്റെ മോഹവും 17
ഒഴിഞ്ഞുപോകുന്നു; ദൈവേഷ്ടം ചെയ്യു
ന്നവനോ എന്നേക്കും ഇരിക്കുന്നു.
കുഞ്ഞുങ്ങളേ, ഇതു അന്ത്യനാഴിക ആകു 18
ന്നു; എതിർക്രിസ്തു വരുന്നു എന്നു നിങ്ങൾ
കേട്ടിട്ടുണ്ടല്ലോ. ഇപ്പോൾ അനേകം എ
തിർക്രിസ്തുക്കൾ എഴുന്നേറ്റിരിക്കയാൽ
അന്ത്യനാഴിക ആകുന്നു എന്നു നമുക്കു അ
റിയാം. അവർ നമ്മുടെ ഇടയിൽനിന്നു 19
പുറപ്പെട്ടു എങ്കിലും നമുക്കുള്ളവർ ആയിരു
ന്നില്ല; അവർ നമുക്കുള്ളവർ ആയിരുന്നു
എങ്കിൽ നമ്മോടുകൂടെ പാർക്കുമായിരുന്നു;
എന്നാൽ എല്ലാവരും നമുക്കുള്ളവരല്ല എന്നു
പ്രസിദ്ധമാകേണ്ടതല്ലോ. നിങ്ങളോ പ 20
രിശുദ്ധനാൽ അഭിഷേകം പ്രാപിച്ചു
സകലവും അറിയുന്നു. നിങ്ങൾ സത്യം 21
അറിയായ്കകൊണ്ടല്ല, നിങ്ങൾ അതു അറി
കയാലും ഭോഷ്കു ഒന്നും സത്യത്തിൽനിന്നു
വരായ്കയാലുമത്രേ ഞാൻ നിങ്ങൾക്കു എഴു
തിയിരിക്കുന്നതു. യേശുവിനെ ക്രിസ്തു 22
വല്ല എന്നു നിഷേധിക്കുന്നവൻ അല്ലാതെ
കള്ളൻ ആർ ആകുന്നു? പിതാവിനെയും
പുത്രനെയും നിഷേധിക്കുന്നവൻ തന്നേ
എതിർക്രിസ്തു ആകുന്നു. പുത്രനെ നിഷേ 23
ധിക്കുന്നവന്നു പിതാവുമില്ല; പുത്രനെ

